# القرآن الكريم

وترجمة معانيه إلى
اللغة المليبارية

إِنَّا نَحْنُ نَزَّلْنَا الذِّكْرَ وَإِنَّا لَهُ لَحَافِظُونَ




تشرف بالأمر بطباعة هذا المصحف الشريف وترجمة معانيه
خادم الحرمين الشريفين الملك فهد بن عبد العزيز آل سعود
ملك المملكة العربية السعودية

هٰذا المُصْحَفُ الشَّرِيفُ وَتَرجَمَةُ مَعَانِيهِ

هَدِيَّةٌ مِن خَادِمِ الحَرَمَيْنِ الشَّرِيفَيْنِ المَلِكِ فَهْدِ بن عَبْدِ العَزِيز آلِ سُعُود



ഈ ഖുർആൻ പരിഭാഷ ഖാദിമുൽ ഹറമൈൻ

അശ്ശരീഫൈൻ ഫഹ്ദ് ബ്നു അബ്ദുൽ അസീസ്

രാജാവിന്റെ ഹദ്‌യയാകുന്നു.

# വിശുദ്ധ ഖുർആൻ
## സമ്പൂർണ മലയാള പരിഭാഷ


പരിഭാഷ : ചെറിയമുണ്ടം അബ്ദുൽ ഹമീദ്
കുഞ്ഞിമുഹമ്മദ് പറപ്പൂർ
പരിശോധന : കെ.പി. മുഹമ്മദ് ബിൻ അഹ്മദ്




മലിക് ഫഹ്ദ് ഖുർആൻ
പ്രിൻറിംഗ് പ്രസ്സ്

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

# مقدمة

بقلم معالي الدكتور : عبدالله بن عبدالمحسن التركي
المشرف العام على المجمع

الحمد لله رب العالمين ، القائل في كتابه الكريم :
﴿ قَدۡ جَآءَكُم مِّنَ ٱللَّهِ نُورٞ وَكِتَٰبٞ مُّبِينٞ ﴾ .
والصلاة والسلام على أشرف الأنبياء والمرسلين ، نبينا محمد ، القائل :
(( خيركم من تعلم القرآن وعلّمه )) .
أما بعد :

فإنفاذاً لتوجيهات خادم الحرمين الشريفين، الملك فهد بن عبدالعزيز آل سعود ، حفظه الله، بالعناية بكتاب الله، والعمل على تيسير نشره، وتوزيعه بين المسلمين، في مشارق الأرض ومغاربها، وتفسيره، وترجمة معانيه إلى مختلف لغات العالم .

وإيماناً من وزارة الشؤون الإسلامية والأوقاف والدعوة والإرشاد بالمملكة العربية السعودية، بأهمية ترجمة معاني القرآن الكريم، إلى جميع لغات العالم المهمة، تسهيلاً لفهمه على المسلمين الناطقين بغير العربية، وتحقيقاً للبلاغ، المأمور به في قوله ﷺ : (( بلّغوا عنّي ولو آية )) .

وخدمة لإخواننا الناطقين باللغة المليبارية ( الملايالم )، يطيب لمجمع الملك فهد لطباعة المصحف الشريف بالمدينة المنورة، أن يقدم للقارئ الكريم هذه الترجمة المليبارية ( الملايالم )، التي قام بها فضيلة الشيخين عبدالحميد حيدر المدني وكنهي محمد بربور المدني. وصححها ك. ب. محمد بن أحمد/الأمين العام لندوة المجاهدين بكيرلا. وراجعها من قبل المجمع فضيلة الشيخ د./ محمد أشرف علي.

ونحمد الله سبحانه وتعالى، أن وفق لإنجاز هذا العمل العظيم، الذي نرجو أن يكون خالصاً لوجهه الكريم، وأن ينفع به المسلمين .

إننا لندرك أن ترجمة معاني القرآن الكريم، مهما بلغت دقتها، فإنها ستكون قاصرة عن أداء المعاني العظيمة التي يحويها النص القرآني المعجز، وأن المعاني التي تؤديها الترجمة إنما هي حصيلة ما بلغه علم المترجم في فهم كتاب الله الكريم، وأنه يعتريها ما يعتري عمل البشر كلّه من خطأ ونقص.

ومن ثم نرجو من كل قارئ لهذه الترجمة أن يوافي مجمع الملك فهد لطباعة المصحف الشريف بالمدينة النبوية، بما قد يجده فيها من خطأ أو نقص أو زيادة، للاستفادة من هذه الملاحظات في الطبعات القادمة إن شاء الله .

والله الموفق، وهو الهادي إلى سواء السبيل .

الدكتور/ عبدالله بن عبدالمحسن التركي
وزير الشؤون الإسلامية والأوقاف والدعوة والإرشاد



## ആമുഖം

**Dr. അബ്ദുല്ലാ ബിൻ അബ്ദുൽ മുഹ്സിൻ അത്തുർക്കി,**
**സൂപ്പർവൈസർ ജനറൽ,**
**മലിക് ഫഹദ് ഖുർആൻ പ്രിൻറിംഗ് പ്രസ്സ് കോംപ്ളക്സ്,**
**അൽ മദീന: അൽ മുനവ്വറ.**

"നിങ്ങൾക്കിതാ അല്ലാഹുവിങ്കൽനിന്ന് ഒരു പ്രകാശവും, വ്യക്തമായ ഒരു ഗ്രന്ഥവും വന്നിരിക്കുന്നു" എന്ന് പറഞ്ഞ സർവ്വലോക രക്ഷിതാവിന്ന് സർവ്വ സ്തുതിയും. 'നിങ്ങളിൽ ഉത്തമൻ ഖുർആൻ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവനാകുന്നു' എന്നരുളിയ പ്രവാചക പ്രഭു മുഹമ്മദ്(സ)യിൽ അല്ലാഹുവിൻെറ രക്ഷയും കാരുണ്യവും സദാ വർഷിക്കുമാറാകട്ടെ.

വിവിധ ലോക ഭാഷകളിലേക്ക് വിശുദ്ധഖുർആൻ പരിഭാഷപ്പെടുത്തുവാനും അതിൻെറ വിവരണങ്ങൾ പൗരസ്ത്യ-പശ്ചിമ ദേശങ്ങളിൽ മുസ്ലിംകൾക്കിടയിൽ വിതരണം ചെയ്യുവാനും ഖാദിമുൽ ഹറമൈൻ അശ്ശരീഫൈൻ ഫഹ്ദ്ബ്നു അബ്ദുൽ അസീസ് രാജാവിൻെറ - അദ്ദേഹത്തിൻെറ മേൽ അല്ലാഹുവിൻെറ രക്ഷയുണ്ടാകട്ടെ - നിർദ്ദേശങ്ങൾ നടപ്പിലാക്കിക്കൊണ്ടും, 'എന്നിൽനിന്നും ഒരു വാക്യമെങ്കിലും എത്തിച്ചു കൊടുക്കുക' എന്ന നബി(സ)യുടെ തിരുമൊഴി സഫലീകൃതമാക്കലും അനറബി ഭാഷ സംസാരിക്കുന്നവർക്ക് പ്രയാസമന്യേ മനസ്സിലാക്കാനുതകുന്ന രീതിയിൽ വിശുദ്ധ ഖുർആൻ ഭാഷാന്തരം ചെയ്യലും സഊദി അറേബ്യയിലെ ഇസ്ലാമിക പ്രബോധന കാര്യ മന്ത്രാലയം ബാധ്യതയായി കണ്ടതുകൊണ്ടും, മലയാള ഭാഷ സംസാരിക്കുന്ന സഹോദരങ്ങൾക്ക് ഒരു സേവനമെന്നോണം ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനിയും പറപ്പൂർ കുഞ്ഞുമുഹമ്മദ് മദനിയും പരിഭാഷപ്പെടുത്തുകയും കേരള നദ്വത്തുൽ മുജാഹിദീൻ ജനറൽ സിക്രട്ടറി കെ. പി. മുഹമ്മദ് ബിൻ അഹ്മദ് മൗലവി തിരുത്തൽ നടത്തുകയും പ്രിൻറിംഗ് പ്രസ്സിനു വേണ്ടി Dr. ശൈഖ് മുഹമ്മദ് അശ്റഫ് അലി പരിശോധന നടത്തുകയും ചെയ്ത വിശുദ്ധ ഖുർആൻ സമ്പൂർണ മലയാള പരിഭാഷ മലിക് ഫഹദ് ഖുർആൻ പ്രിൻറിംഗ് പ്രസ്സ് കോംപ്ളക്സ് മാന്യ വായക്കാരനു മുമ്പിൽ സമർപ്പിക്കുന്നു.

ഈ മഹൽ സംരംഭം വിജയത്തിൽ കലാശിക്കുവാൻ അനുഗ്രഹിച്ച അല്ലാവിനെ സ്തുതിക്കുന്നതോടൊപ്പം ഇത് ലോക മുസ്ലിംകൾക്ക് ഉപകാരപ്പെടുവാനും ഈ കൃത്യം അല്ലാഹുവിന്ന് നിഷ്കളങ്കമായതാകുവാനും പ്രാർത്ഥിക്കുന്നു.

മനുഷ്യൻെറ പ്രവർത്തനങ്ങൾ സസൂക്ഷ്മമായാൽ പോലും തെറ്റ് കുറ്റങ്ങളിൽനിന്ന് മുക്തമാവില്ലെന്നത് പ്രത്യേകം മനസ്സിലാക്കുന്നു; വിശിഷ്യാ അമാനുഷിക ഗ്രന്ഥമായ വിശുദ്ധ ഖുർആനിൻെറ ആശയ വിവർത്തനം. എന്നിരുന്നാലും വിവർത്തകർ തങ്ങൾ ഗ്രഹിച്ച കാര്യങ്ങളെ പരിഭാഷയിൽ പ്രതിഫലിപ്പിക്കുവാൻ പരമാവധി പരിശ്രമിച്ചിരിക്കുന്നു. വായനക്കാർ വരികൾക്കിടയിൽ കാണുന്ന തെറ്റുകളോ, പോരായ്മകളോ മലിക് ഫഹദ് പ്രിൻറിംഗ് പ്രസ്സ് കോംപ്ളക്സിനെ അറിയിക്കുകയും നിർദ്ദേശങ്ങൾ സമർപ്പിക്കുകയും ചെയ്യണമെന്നുണർത്തുന്നു. അവ അടുത്ത അച്ചടിയിൽ പരിഗണിക്കാമല്ലോ!

അല്ലാഹുവാകുന്നു സഹായി. അവൻ സൽപാന്ഥാവിലേക്ക് നയിക്കുമാറാവട്ടെ...

Dr. അബ്ദുല്ലാ ബിൻ അബ്ദുൽ മുഹ്സിൻ അത്തുർക്കി,
മിനിസ്റ്റർ ഓഫ് ഇസ്ലാമിക് അഫയേഴ്സ്, എൻഡോവ്മെൻസ്, ദഅ്വാ ആൻറ് ഗൈഡൻസ്.

بسم الله الرحمن الرحيم

الحمد لله رب العالمين، والصلاة والسلام على رسوله الأمين، وعلى آله وصحبه أجمعين، وعلى من اتبعهم إلى يوم الدين.

أما بعد : فبمزيد من الغبطة والسرور نقدم هذه الترجمة لمعاني القرآن الكريم باللغة المليبارية – التي تمت بتوفيق من الله العلي القدير – إلى كل من يهمه كتاب الله تعالى تعلّماً واقتداءً.

كانت لسواحل مليبار علاقة وطيدة مع بلاد العرب والعالم الإسلامي منذ عهد الرسول ﷺ، فدخل فيها الإسلام على يد التجار المسلمين، حتى اعتنق جمع غفير من سكانها هذه الديانة السمحة، فصارت مليبار أكثر المناطق في جنوب الهند نشاطاً في المجال الإسلامي منذ قرون طويلة، ولكن ظل التعليم والتدريس الإسلامي في مليبار منحصراً في تلاوة القرآن الكريم بدون فهم معانيه، والفهم البسيط لمظاهر العبادات، فلم يكن الكتاب الكريم دستور حياتهم الدينية والدنيوية ولم يستمدّوا منه عقائدهم وعباداتهم كما كان ذلك منهج الصحابة رضي الله عنهم وسلف هذه الأمة، ولم يكن القرآن الكريم لديهم موضوع بحث وتفكر يؤثر في حياتهم الشخصية والاجتماعية والثقافية.

فلما قام الدعاة إلى الله يدعون الناس عامة والمسلمين خاصة إلى كتاب الله وسنة رسوله ﷺ؛ انتبهت الأمة إلى فهم القرآن الكريم والتفكر فيه، فكانت اللغة هي العائق الكبير لفهمه، فقمنا بترجمة معانيه إلى اللغة المحلية؛ لتعميم الفائدة به بين أوساط المسلمين خاصة، وأهل سائر الأديان الذين يتطلعون إلى فهم القرآن الكريم والإسلام ممن وقعوا في الشبهات والأوهام حول رسالة الإسلام.

وقد اعتمدنا في إعداد هذه الترجمة على تفاسير الأئمة المعترف بعلمهم وورعهم من سلف هذه الأمة وخلفها، وأشرف على مراجعتها وتصحيحها الشيخ/ محمد بن أحمد رحمه الله تعالى.

هذا وندعو الله أن ينفع بها كل من ينطق باللغة المليبارية الذين يعملون ويسكنون في شتى أنحاء الأرض.

المترجمان

عبد الحميد حيدر المدني

كنهي محمد المدني



പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ നബി (സ) യുടേയും സഹാബത്തിൻേറയും സച്ചരിതരായ പിൻഗാമികളുടേയും മേൽ അല്ലാഹുവിൻെറ കരുണയും രക്ഷയും വർഷിക്കുമാറാവട്ടേ...

മുഴുവൻ മനുഷ്യർക്കും മാർഗ്ഗദർശ്ശകമായിട്ടുള്ള ദൈവിക ഗ്രന്ഥം - വിശുദ്ധഖുർആൻ- പഠിക്കുകയും ജീവിതത്തിൽ പകർത്തുക എന്നതും മുസ്‌ലിംകളിൽ മഹാഭൂരിപക്ഷവും പ്രധാന്യ പൂർവ്വം പരിഗണിക്കുന്നതായി കാണുന്നില്ല. മലയാളികളായ ധാരാളം മുസ്‌ലിംകൾ ഖുർആൻ പാരായണം ചെയ്യാൻ പഠിച്ചവരും കുറേ പേരെങ്കിലും ദിനേനെ പാരായണം ചെയ്യുന്നവരുമാണ്. എന്നാൽ പൊരുളറിയാത്ത ഈ പാരായണംകൊണ്ട് ഖുർആൻ അവതരണത്തിൻെറ യഥാർത്ഥ ലക്ഷ്യം പൂർണ്ണമായി നിറവേറ്റുന്നില്ല. അറബി ഭാഷ അറിയാത്തവരെ സംബന്ധിച്ചിടത്തോളം ഖുർആൻ പരിഭാഷകളുടെ സഹായം ഈ ലക്ഷ്യ സാക്ഷാൽകാരത്തിന്ന് ആവശ്യമാണ്. മലയാള ഭാഷയിൽ ഇതിനകം പല ഖുർആൻ പരിഭാഷകളും പ്രസിദ്ധീകൃതമായിട്ടുണ്ടെങ്കിലും ഖുർആൻ പാരായണത്തോടൊപ്പം പരിഭാഷയും വായിച്ച് പോകാവുന്ന, ഒറ്റ വാള്യത്തിലുള്ള ഒരു തർജമ സാധാരണ വായനക്കാർക്ക് കൂടുതൽ പ്രയോജനം ചെയ്യുമെന്ന വിചാരമാണ് ഇത് തയ്യാറാക്കാൻ ഞങ്ങളെ പ്രേരിപ്പിച്ചത്. ഖുർആനിൻെറ നേർക്കുനേരെ പരിഭാഷ അന്വേഷിക്കുന്ന അമുസ്‌ലിം സഹോദരങ്ങൾക്കും ഇത് സഹായകമാവുമെന്ന് ഞങ്ങൾ കരുതുന്നു.

മുസ്‌ലിം പണ്ഡിതൻമാർ പൊതുവെ അംഗീകരിക്കുന്ന ആധികാരിക വ്യാഖ്യാന ഗ്രന്ഥങ്ങളെയാണ് ഇതിൻെറ രചനയിൽ ഞങ്ങൾ അവലംബിച്ചിരിക്കുന്നത്. വായനക്കാർക്ക് ആശയം വ്യക്തമാകാൻ ആവശ്യമെന്ന് തോന്നുന്ന സന്ദർഭങ്ങളിൽ ചുരുങ്ങിയ വിശദീകരണ കുറിപ്പുകളും നൽകിയിട്ടുണ്ട്.

മർഹൂം കെ. പി. മുഹമ്മദ് മൗലവി സാഹിബ് (റ) ഈ പരിഭാഷ ആദ്യാവസാനം പരിശോധിക്കുകയും തെറ്റുകൾ തിരുത്തുകയും ചെയ്തിട്ടുണ്ട്. പരമാവധി സൂക്ഷ്മത പുലർത്തിയിട്ടുണ്ടെങ്കിലും പിഴവുകൾ വരാനുള്ള സാധ്യത തള്ളികളയുന്നില്ല.

ഖുർആൻ പഠിക്കാനാഗ്രഹിക്കുന്ന എല്ലാ മലയാളി സുഹൃത്തുക്കൾക്കും ഇത് ഉപകരിക്കട്ടെ യെന്ന് പ്രത്യാശിച്ച്കൊണ്ട്-

പരിഭാഷകർ : ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനി
പറപ്പൂർ കുഞ്ഞുമുഹമ്മദ് മദനി

# വിശുദ്ധ ഖുർആൻ സമ്പൂർണ പരിഭാഷ


| അധ്യായം | | പേജ് |
|---|---|---|
| | മുഖവുര | 13 |
| 1. | ഫാതിഹഃ | 22 |
| 2. | അൽ ബഖറ | 23 |
| 3. | ആലുഇംറാൻ | 84 |
| 4. | നിസാഅ് | 119 |
| 5. | മാഇദ | 156 |
| 6. | അൻആം | 183 |
| 7. | അഅ്റാഫ് | 215 |
| 8. | അൻഫാൽ | 252 |
| 9. | തൗബഃ | 266 |
| 10. | യൂനുസ് | 293 |
| 11 | ഹൂദ് | 312 |
| 12 | യൂസുഫ് | 333 |
| 13. | റഅ്ദ് | 353 |
| 14. | ഇബ്റാഹീം | 362 |
| 15. | ഹിജ്റ് | 371 |
| 16. | നഹ്ൽ | 381 |
| 17. | ഇസ്റാഅ് | 402 |
| 18. | അൽ കഹ്ഫ് | 420 |
| 19. | മർയം | 439 |
| 20. | ത്വാഹാ | 451 |
| 21. | അൻബിയാ | 467 |
| 22. | ഹജ്ജ് | 482 |
| 23. | മുഅ്മിനൂൻ | 496 |
| 24. | നൂർ | 508 |
| 25. | ഫുർഖാൻ | 522 |
| 26. | ശുഅറാ | 533 |
| 27. | നംല് | 551 |
| 28. | ഖസസ് | 564 |

| അധ്യായം | | പേജ് |
|---|---|---|
| 29. | അൻകബൂത് | 579 |
| 30. | റൂം | 590 |
| 31. | ലുഖ്മാൻ | 599 |
| 32. | സജദഃ | 604 |
| 33. | അഹ്സാബ് | 609 |
| 34. | സബഅ് | 624 |
| 35. | ഫാത്വിർ | 634 |
| 36. | യാസീൻ | 642 |
| 37. | സ്വാഫ്ഫാത് | 651 |
| 38. | സ്വാദ് | 663 |
| 39. | സുമർ | 673 |
| 40. | മുഅ്മിൻ | 686 |
| 41. | ഹാമീം സജദഃ | 699 |
| 42. | ശൂറാ | 708 |
| 43. | സുഖ്റുഫ് | 717 |
| 44. | ദുഖാൻ | 728 |
| 45. | ജാഥിയഃ | 733 |
| 46. | അഹ്ഖാഫ് | 738 |
| 47. | മുഹമ്മദ് | 745 |
| 48. | ഫത്ഹ് | 751 |
| 49. | ഹുജുറാത്ത് | 758 |
| 50. | ഖാഫ് | 762 |
| 51. | ദാരിയാത്ത് | 767 |
| 52. | ത്വൂർ | 772 |
| 53. | നജ്മ് | 777 |
| 54. | ഖമർ | 782 |
| 55. | റഹ്മാൻ | 788 |
| 56. | വാഖിഅഃ | 794 |
| 57. | ഹദീദ് | 801 |

| അധ്യായം | | പേജ് |
|---|---|---|
| 58. | മുജാദില: | 807 |
| 59. | ഹശ്ർ | 813 |
| 60. | മുംതഹനഃ | 818 |
| 61. | സ്വഫ്ഫ് | 822 |
| 62. | ജുമുഅഃ | 824 |
| 63. | മുനാഫിഖൂൻ | 826 |
| 64. | തഗാബുൻ | 828 |
| 65. | ത്വലാഖ് | 831 |
| 66. | തഹ്‌രീം | 834 |
| 67. | മുൽക് | 838 |
| 68. | ഖലം | 842 |
| 69. | ഹാഖ്ഖഃ | 847 |
| 70. | മആരിജ് | 851 |
| 71. | നൂഹ് | 854 |
| 72. | ജിന്ന് | 857 |
| 73. | മുസ്സമ്മിൽ | 861 |
| 74. | മുദ്ദഥ്ഥിർ | 864 |
| 75. | ഖിയാമഃ | 868 |
| 76. | ഇൻസാൻ | 871 |
| 77. | മുർസലാത്ത് | 874 |
| 78. | നബഅ് | 877 |
| 79. | നാസിആത്ത് | 880 |
| 80. | അബസ | 884 |
| 81. | തക്‌വീർ | 886 |
| 82. | ഇൻഫിത്വാർ | 888 |
| 83. | മുത്വഫ്ഫിഫീൻ | 890 |
| 84. | ഇൻശിഖാഖ് | 893 |
| 85 | ബുറൂജ് | 895 |
| 86. | ത്വാരിഖ് | 897 |

| അധ്യായം | | പേജ് |
|---|---|---|
| 87. | അഅ്‌ലാ | 898 |
| 88. | ഗാശിയഃ | 900 |
| 89. | ഫജ്ർ | 902 |
| 90. | ബലദ് | 904 |
| 91. | ശംസ് | 906 |
| 92. | ലൈൽ | 907 |
| 93. | ള്ളുഹാ | 909 |
| 94. | ശർഹ് | 910 |
| 95 | തീൻ | 911 |
| 96 | അലഖ് | 912 |
| 97 | ഖദ്ർ | 913 |
| 98 | ബയ്യിനഃ | 914 |
| 99. | സൽസലഃ | 915 |
| 100 | ആദിയാത്ത് | 916 |
| 101 | ഖാരിഅഃ | 917 |
| 102 | തകാഥുർ | 918 |
| 103 | അസ്വ്ർ | 919 |
| 104 | ഹുമസഃ | 919 |
| 105 | ഫീൽ | 920 |
| 106 | ഖുറൈശ് | 921 |
| 107 | മാഊൻ | 921 |
| 108 | കൗഥർ | 922 |
| 109 | കാഫിറൂൻ | 923 |
| 110 | നസ്വ്ർ | 923 |
| 111 | മസദ് | 924 |
| 112 | ഇഖ്‌ലാസ് | 924 |
| 113 | ഫലഖ് | 925 |
| 114 | നാസ് | 925 |
| | ഇൻഡക്സ് | 926 |

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

# മുഖവുര

## — ദൈവികഗ്രന്ഥവും മനുഷ്യചരിത്രവും —

മാനവരാശിയുടെ മുമ്പാകെ ഇന്ന് പ്രാചീനവും ആധുനികവുമായ കോടിക്കണക്കിന് ഗ്രന്ഥങ്ങളുണ്ട്. കഥകളും കവിതകളും വൈജ്ഞാനിക ഗ്രന്ഥങ്ങളും ശാസ്ത്രസാങ്കേതിക രചനകളും തത്വദാർശനിക കൃതികളും ആ കൂട്ടത്തിലുണ്ട്.

അനേകം സവിശേഷതകളാൽ അവയിൽ നിന്നെല്ലാം വ്യതിരിക്തമായ ഒരു ഗ്രന്ഥമത്രെ വിശുദ്ധഖുർആൻ. ഇന്ന് നമ്മുടെ മുമ്പിലുള്ള മററു ഗ്രന്ഥങ്ങളൊക്കെ എഴുതി പൂർത്തിയാക്കിയ കൃതികളായി — കയ്യെഴുത്തു പ്രതികളോ അച്ചടിച്ച കോപ്പികളോ ആയി — മനുഷ്യരുടെ മുമ്പാകെ അവതരിപ്പിക്കപ്പെടുകയാണുണ്ടായത്. അതിൽ നിന്ന് വ്യത്യസ്തമായി വിശുദ്ധഖുർആൻ ഇരുപത്തി മൂന്നു വർഷങ്ങൾക്കിടയിൽ വിവിധ സന്ദർഭങ്ങളിൽ ശകലങ്ങളായി അവതരിപ്പിക്കപ്പെടുകയാണുണ്ടായത്.

വിശുദ്ധഖുർആനിലെ ഓരോ വചനവും ഓരോ അദ്ധ്യായവും അവതരിപ്പിക്കപ്പെടുന്നതോടെ അവയുടെ ഉള്ളടക്കത്തിൻെറ തനിപ്പകർപ്പായ ഒരു സമൂഹം വളർന്നു വരുകയായിരുന്നു. അങ്ങനെ വിശുദ്ധഖുർആൻ ഒരു പൂർണ്ണ ഗ്രന്ഥമായി മാനവരാശിക്ക് ലഭിക്കുമ്പോഴേക്കും നാഗരികതയുടെ ചരിത്രത്തിൽ തുല്യതയില്ലാത്ത ഒരു യുഗപ്പകർച്ചയ്ക്ക് അറേബ്യൻ അർദ്ധദ്വീപ് സാക്ഷ്യം വഹിച്ചു കഴിഞ്ഞിരുന്നു. സ്വന്തം ജീവിതം വിശുദ്ധഖുർആന് അനുരൂപമാക്കിത്തീർത്ത പ്രവാചകശ്രേഷ്ഠനായ മുഹമ്മദ് നബി(സ)യും ഉത്തമരായ അനുയായികളും നാഗരിക വികാസത്തിൻെറ ഭൗതിക വ്യവസ്ഥകളെ അതിലംഘിച്ചു കൊണ്ട് സമകാലീന നാഗരികതയുടെ ശിഖരങ്ങളെ — ഗ്രീക്ക്, റോമൻ, പേർഷ്യൻ പ്രഭാവത്തിൻെറ പരമോന്നതികളെ അതിവർത്തിച്ചു.

നൂററാണ്ടുകളിലെ ആർജ്ജിതവിജ്ഞാനത്തിൻെറയും സാംസ്കാരിക പൈതൃകത്തിൻെറയും പ്രഭാവത്തിൽ കുളിച്ചു നിൽക്കുകയായിരുന്നു വിശുദ്ധഖുർആൻെറ അവതരണകാലത്തെ ഗ്രീസും, റോമും, പേർഷ്യയും, ഈജിപ്തും, ഭാരതവും മററും. എന്നാൽ അറേബ്യൻ അർദ്ധദ്വീപ് നാഗരികവികാസത്തിൻെറ വിദൂര സാദ്ധ്യതകൾ പോലും ദൃശ്യമല്ലാത്തവിധം തമോമയമായിരുന്നു. മക്ക, യഥ്രിബ് (മദീന) ത്വാഇഫ് എന്നീ പട്ടണങ്ങളിലെ കുറച്ചു വ്യാപാരികളും നാഗരികരും ഒഴിച്ചാൽ ജനസംഖ്യയിൽ സിംഹ ഭാഗവും പ്രാകൃതരായ നാടോടികളായിരുന്നു. തളിർക്കുന്ന മേച്ചിൽപ്പുറങ്ങൾ തേടി മരുപ്പച്ചകളിൽ നിന്നു മരുപ്പച്ചകളിലേക്ക് ചേക്കേറുന്ന ഇടയ ഗോത്രങ്ങൾ.

തീർത്തും പ്രാകൃതരായിരുന്ന അറേബ്യൻ ജനസാമാന്യത്തെ ഏത് മാനദണ്ഡമനുസരിച്ചും സർവോൽകൃഷ്ടമായ ഒരു സമൂഹമായി പരിവർത്തിപ്പിക്കുകയാണ് വിശുദ്ധ ഖുർആൻ ചെയ്തത്; കേവലം കാൽനൂററാണ്ടിൽ താഴെ വരുന്ന ഒരു കാലയളവുകൊണ്ട്. നാഗരികതയുടെ നിദാന ശാസ്ത്രങ്ങളുടെ മുഴുവൻ പിൻബലമുള്ള വിദഗ്ധന്മാരുടെ ഒരു വലിയ സംഘത്തിനു പോലും സാധിക്കാത്ത കാര്യമാണ് വിശുദ്ധഖുർആൻെറ പിൻബലത്തോടെ മുഹമ്മദ് നബി(സ)ക്ക് സാധിച്ചത്.

വേദങ്ങളെയും വിശ്വാസങ്ങളെയുമൊക്കെ അവികസിത സമൂഹങ്ങളുടെ ചാപല്യങ്ങളായി കാണുന്നവർ ഏറെയുള്ള ഇക്കാലത്ത് വിശുദ്ധഖുർആൻ വരുത്തിയ അത്ഭുതകരമായ പരിവർത്തനം ശരിയായി വിലയിരുത്തപ്പെടേണ്ടതുണ്ട്.

വിശുദ്ധഖുർആനെ ദൈവികഗ്രന്ഥമായി അംഗീകരിക്കാത്ത ചരിത്രകാരന്മാരും വിശുദ്ധഖുർആൻ പതിനാലു നൂററാണ്ടു മുമ്പ് ലോകഗതി തിരുത്തിക്കുറിച്ചുവെന്ന സത്യം അനിഷേധ്യമായി അംഗീകരിക്കുന്നുണ്ട്. പക്ഷെ, അതിനെ മുഹമ്മദ് നബി(സ)യുടെ ബുദ്ധിയിൽ നിന്നും ഭാവനയിൽ നിന്നും പിറവിയെടുത്ത നേട്ടമായി ചിത്രീകരിച്ച് ഭൗതികവൽകരിക്കുകയാണ് അവർ ചെയ്യുന്നത്. എന്നാൽ ചരിത്രം ദർശിച്ച ധിഷണാശാലികളുടെയോ ദാർശനികരുടെയോ രചനകളിലൊന്നിനും കൈവരിക്കാൻ സാധിക്കാത്ത ഈ നേട്ടം വിശുദ്ധഖുർആന് മാത്രം എങ്ങനെ കൈവന്നുവെന്നതിനു തൃപ്തികരമായ ഒരു വിശദീകരണവും മനുഷ്യചരിത്രത്തിൻെറ ഭൗതികവ്യാഖ്യാതാക്കൾ നൽകിയിട്ടില്ല. ഇരുപത്തി മൂന്നു വർഷം കൊണ്ട് ഇന്നത്തെ മലയാളി സമൂഹത്തെ അമേരിക്കൻ സമൂഹത്തിൻെറയോ, ജാപ്പനീസ് സമൂഹത്തിൻെറയോ ഒപ്പമെത്തിക്കാൻ ഏതെങ്കിലും ധിഷണാശാലിയുടെ ഒരു ഗ്രന്ഥത്തിനു സാധിക്കുമെന്നു ഊഹിക്കുകപോലും അസാദ്ധ്യമാണെങ്കിൽ വിശുദ്ധഖുർആൻെറ അമാനുഷികതയ്ക്ക് അതിൽപ്പരം തെളിവ് ആവശ്യമില്ല.

## അതുല്യമായ ആത്മാർപ്പണം

ഭുവനപ്രശസ്തരായ ഗ്രന്ഥകർത്താക്കളിലാരും തങ്ങളുടെ ഗ്രന്ഥത്തിലെ ആശയങ്ങൾ സ്വജീവിതത്തിലേക്ക് പൂർണ്ണമായി പകർത്തുകയുണ്ടായിട്ടില്ല. കാരണം, പല ആശയങ്ങളും യാഥാർത്ഥ്യവൽകരിക്കാനാവാത്ത കാല്പനികതത്വങ്ങളായിരുന്നു. മഹനീയമായ ആദർശങ്ങൾ കടലാസിൽ പകർത്തിവെച്ച പലരും പലതരം ചാപല്യങ്ങൾക്ക് വഴങ്ങി പിന്നീട് അവയൊക്കെ വിഴുങ്ങിയ സംഭവങ്ങളുമുണ്ടായിട്ടുണ്ട്. പ്രലോഭനങ്ങൾക്കും പ്രകോപനങ്ങൾക്കും മുമ്പിൽ പതറാതെ തന്റെ രചനയ്ക്കൊപ്പിച്ചു സ്വന്തം ജീവിതം ചിട്ടപ്പെടുത്തുകയും, അതോടൊപ്പം അതിന്റെ ഉള്ളടക്കത്തെ ജീവിതത്തിന്റെ മാർഗരേഖയായി സ്വീകരിക്കുന്ന ഒരു സമൂഹത്തെയും രാഷ്ട്രത്തെയും വളർത്തിയെടുത്ത് സമകാലീന സമൂഹങ്ങളെയും രാഷ്ട്രങ്ങളെയും അതിജയിക്കുന്ന അവസ്ഥയിൽ എത്തിക്കുകയും ചെയ്യുക എന്ന നേട്ടം ഒരു ഗ്രന്ഥകാരനും കൈവന്നിട്ടില്ല.

ഇതിനു പല കാരണങ്ങളുണ്ട്. മനുഷ്യജീവിതത്തിന്റെ മുഴുവൻ വശങ്ങളെയും സംബന്ധിച്ചുള്ള അന്യൂനമായ അറിവ് ഒരാൾക്കും ആർജ്ജിക്കാനാവില്ലെന്നതും, അപൂർണ്ണമായ അറിവോടെ എഴുതപ്പെടുന്ന ഏത് ഗ്രന്ഥവും മാനവരാശിയുടെ മൊത്തമായ മാർഗദർശനത്തിനു അപര്യാപ്തമായിരിക്കുമെന്നതുമാണ് ഒരു കാരണം. മിക്ക പണ്ഡിതന്മാരും ഗ്രന്ഥകാരന്മാരും തങ്ങൾ നേടിയ അറിവിനു അനുരൂപമായി സ്വന്തം ജീവിതം ക്രമീകരിക്കാതിരിക്കുകയും അവരുടെ അറിവ് കേവലം ഒരു ബൗദ്ധിക വ്യായാമമായിത്തീരുകയും ചെയ്യുന്നതാണ് മറ്റൊരു കാരണം. തങ്ങൾക്ക് ശരിയാണെന്ന് തോന്നിയ തത്വങ്ങൾ സ്വന്തം ജീവിതത്തിൽ പ്രാവർത്തികമാക്കുന്നവർപോലും ഗുണകാംക്ഷാനിർഭരമായ സത്യത്തിന്റെ ശുശ്രൂഷയിലൂടെ തങ്ങളുടെ സഹോദരങ്ങളെ അസത്യത്തിൽ നിന്നു മോചിപ്പിക്കുന്നതിനു വേണ്ടി ആത്മാർപ്പണം ചെയ്യാൻ സന്നദ്ധരാകുന്നില്ലെന്നതാണ് മൂന്നാമത്തെ കാരണം.

സ്വന്തം ആശയങ്ങൾ വ്യക്തിതലത്തിലോ സമൂഹതലത്തിലോ സാക്ഷാത്കരിക്കാൻ വേണ്ടി ആത്മാർപ്പണം ചെയ്യാൻ സന്നദ്ധരായിരുന്നില്ലെങ്കിലും മികച്ച ഗ്രന്ഥങ്ങളുടെ കർത്താക്കൾ സ്വന്തം രചനയുടെ പേരിൽ അഭിമാനമുള്ളവരായിരുന്നു. അവരിൽ പലരുടെയും രചനകൾ യുഗാന്തരങ്ങൾക്കുശേഷവും ദേശീയ–അന്തർദേശീയ അംഗീകാരം നിലനിർത്തിപ്പോരുന്നു.

എന്നാൽ വിശുദ്ധഖുർആന്റെയും, അതിന്റെ വാഹകനായ മുഹമ്മദ് നബി(സ)യുടെയും കാര്യം വളരെ വ്യത്യസ്തമാണ്. വിശുദ്ധഖുർആനിലെ ഒരക്ഷരം പോലും തന്റേതല്ലെന്നും അത് പൂർണ്ണമായും ദൈവികവചനമാണെന്നുമാണ് മുഹമ്മദ് നബി(സ) വ്യക്തമാക്കിയത്. അത് അദ്ദേഹത്തിന്റെ പ്രതിഭയിൽ നിന്ന് ഉത്ഭൂതമായതായിരുന്നെങ്കിൽ അദ്ദേഹത്തിനു അത് അഭിമാനപൂർവ്വം തുറന്നു പറഞ്ഞ് സാഹിത്യലോകത്തിന്റെ അംഗീകാരവും ആദരവും നേടാമായിരുന്നു. എന്നാൽ ഖുർആൻ തന്റെ രചനയല്ല ദിവ്യവെളിപാടാണെന്ന് പറഞ്ഞിട്ട് അദ്ദേഹത്തിന് ലഭിച്ചതാകട്ടെ കടുത്ത എതിർപ്പുകളും കഷ്ടനഷ്ടങ്ങളും മാത്രം. പരിഹാസവും പീഡനവും ഉന്മൂലനഭീഷണിയും നേരിട്ടുകൊണ്ട് ഇരുപത്തി മൂന്നു വർഷകാലം (40 വയസ്സ് മുതൽ 63 വയസ്സ് വരെ) വിശുദ്ധഖുർആൻ മുഖേന അദ്ദേഹം നടത്തിയ ബോധവൽകരണ, സംസ്കരണ, സംഘാടനശ്രമങ്ങൾ കൊണ്ട് അദ്ദേഹത്തിനു ഭൗതികമായി യാതൊന്നും നേടാനുണ്ടായിരുന്നില്ല. തനിക്ക് ലഭിച്ച ആദ്യത്തെ ദിവ്യവെളിപാട്– 96ാം അദ്ധ്യായത്തിലെ 1 മുതൽ 5 കൂടി വചനങ്ങൾ – ലോകത്തോട് പ്രഖ്യാപിക്കുമ്പോൾ മുഹമ്മദ് നബി(സ) സാമ്പത്തികസുസ്ഥിതിയുള്ള ഒരു വർത്തകനായിരുന്നു. വ്യാപാരം മാററിവെച്ചുകൊണ്ടുള്ള പ്രബോധനം അദ്ദേഹത്തെ പരീക്ഷണങ്ങളുടെ നടുക്കയത്തിലേക്ക് തള്ളിവിട്ടു. ദൈവസഹായത്തിലുള്ള ഉറച്ചവിശ്വാസം മാത്രമാണ് അദ്ദേഹത്തെ മുന്നോട്ട് നയിച്ചത്. നിസ്സാരവും നിസ്സഹായവുമായ ഭ്രൂണത്തിൽ നിന്ന് മനുഷ്യനെന്ന മഹാവിസ്മയത്തെ സൃഷ്ടിച്ചു വളർത്തുകയും, തൂലികയിലൂടെ – അക്ഷരവിദ്യയിലൂടെ – മനുഷ്യനെ വിജ്ഞാനസമ്പന്നനാക്കിക്കൊണ്ട് അനുഗ്രഹിക്കുകയും ചെയ്ത സൃഷ്ടികർത്താവായ രക്ഷിതാവിന്റെ നാമത്തിൽ വായിക്കാൻ ആഹ്വാനം നൽകുന്ന ആ അഞ്ചു വചനങ്ങൾ അറേബ്യയുടെയോ അറബിയുടെയോ പ്രകൃതിയുടെ ഉല്പന്നങ്ങളായിരുന്നില്ല. ലോകത്തെയും ലോകരെയും ഒന്നായി കാണുന്ന ഒരു ജീവിതസന്ദേശത്തിന്റെ അവതരണാരംഭമായിരുന്നു അത്. പ്രപഞ്ചനാഥന്റെ സന്ദേശവാഹകന്മാരിൽ നിന്നല്ലാതെ മാനവത അത്തരമൊരു സന്ദേശം ശ്രവിച്ചിട്ടില്ല.

## നാഗരികതയുടെ അഭൗതികമാനം

നാഗരികതയുടെ വികാസപരിണാമങ്ങളെ, ജനപദങ്ങളുടെ ഉത്ഥാനപതനങ്ങളെ ഭൗതികമായി മാത്രം അഭിവീക്ഷിക്കുന്നവരാണ് മിക്ക ചരിത്രകാരന്മാരും സാമൂഹ്യശാസ്ത്രജ്ഞന്മാരും. വ്യാപാര വ്യാവസായിക കാർഷിക രംഗങ്ങളിലെ അഭിവൃദ്ധി, ശാസ്ത്ര സാങ്കേതിക പുരോഗതി, മികച്ച രാഷ്ട്രമീമാംസ, ശക്തമായ സൈനിക തന്ത്രം— ഇതൊക്കെയാണ് ഭൗതികപുരോഗതിയുടെ നിമിത്തങ്ങളായി കരുതപ്പെടുന്നത്. ദൈവവിശ്വാസത്തെയും ധാർമ്മികതയെയും പുരോഗതിയുടെ നിമിത്തങ്ങളിൽ ഉൾപ്പെടുത്താൻ ഒരു ഭൗതികവാദിയും തയ്യാറാവുകയില്ല. വിശുദ്ധഖുർആൻ ചെയ്യുത് പുരോഗതിയുടെ ഭൗതികോപാധികളെ തള്ളിപ്പറയാതെ തന്നെ ജീവിതവിജയത്തിനു അവയെക്കാളെല്ലാം ഉപരിയായി വേണ്ടത് അവികലമായ വിശ്വാസവും ധർമ്മനിഷ്ഠയുമാണെന്ന സത്യം മനുഷ്യരെ ബോദ്ധ്യപ്പെടുത്തുകയും അതിലൂടെ അവരെ പുരോഗതിയിലേക്ക് നയിക്കുകയുമാണ്.

## വിശ്വാസത്തിന്റെ ഭദ്രമായ അടിത്തറ

പ്രപഞ്ചത്തിന്റെ ഗതി ഒരു അലക്ഷ്യപ്രയാണമല്ലെന്നും, മനുഷ്യജീവിതം ആകസ്മികമായി ഉടലെടുത്ത ഒരു അസംബന്ധമല്ലെന്നും, സൂക്ഷ്മവും സ്ഥൂലവുമായ ഏതൊരു വസ്തുവും അത്യന്തം കണിശമായ നിയമവ്യവസ്ഥയാൽ നിബദ്ധമാണെന്നുമുള്ള വിശ്വാസമാണ് ഇസ്‌ലാമിക ജീവിതദർശനത്തിന്റെ അടിത്തറ. ജഗന്നിയന്താവിന്റെ അതിസൂക്ഷ്മമായ നിയന്ത്രണത്തിൽ സന്തുലിതമായി വർത്തിക്കുന്ന ഭൗതിക പ്രപഞ്ചത്തെപ്പററിയുള്ള വിചിന്തനത്തിലൂടെ ജീവിതത്തിന്റെ ലക്ഷ്യം കണ്ടെത്താൻ വിശുദ്ധഖുർആൻ മാനവരാശിയെ സഹായിക്കുന്നു.

"ആകാശത്തെയും ഭൂമിയെയും അവയ്ക്കിടയിലുള്ളതിനെയും നാം നിരർത്ഥകമായി സൃഷ്ടിച്ചതല്ല" (വി.ഖു. 37:27).

"നിങ്ങളെ നാം വ്യർഥാ സൃഷ്ടിച്ചിരിക്കയാണെന്നും നിങ്ങൾ നമ്മുടെ അടുത്തേക്ക് തിരിച്ചുവിളിക്കപ്പെടുകയില്ലെന്നും നിങ്ങൾ വിചാരിച്ചിരിക്കയാണോ?" (വി.ഖു. 23:115)

"പരമകാരുണികന്റെ സൃഷ്ടിയിൽ ഒരു പൊരുത്തക്കേടും നിനക്ക് കാണാനാവില്ല." (വി.ഖു. 67:3).

നക്ഷത്രസമൂഹങ്ങൾ മുതൽ പരമാണുക്കൾ വരെയുള്ള അചേതനവസ്തുക്കളെയും, സസ്യജന്തുജാലങ്ങളെയും സന്തുലിതവും അലംഘ്യവുമായ നിയമവ്യവസ്ഥയാൽ നിയന്ത്രിക്കുന്ന സർവ്വശക്തനും, സർവ്വജ്ഞനുമായ പ്രപഞ്ചനാഥന്റെ മാർഗദർശനത്തിനു മാത്രമേ മനുഷ്യജീവിതത്തെ വിജയത്തിലേക്കും മോക്ഷത്തിലേക്കും നയിക്കാൻ കഴിയൂ എന്ന് വിശുദ്ധഖുർആൻ മാനവതയെ ബോദ്ധ്യപ്പെടുത്തുന്നു. പ്രാപഞ്ചിക പ്രതിഭാസങ്ങളുടെയും, പ്രകൃതിസമ്പത്തുകളുടെയും നേരെ വിവേകപൂർവ്വകമായ നിലപാട് സ്വീകരിക്കാൻ പ്രേരണ നൽകുന്ന വിശുദ്ധ ഖുർ

ആൻ പ്രപഞ്ചവിധാതാവുമായുള്ള ബന്ധത്തിലൂടെ കരുത്താർജ്ജിക്കാൻ മനുഷ്യനെ പ്രാപ്തനാക്കുകയും ചെയ്യുന്നു.

## അന്യൂനമായ മാർഗദർശനം

ഏതൊരു മനുഷ്യന്നും അവികലമായ ജീവിതം നയിക്കുവാൻ സാധിക്കണമെങ്കിൽ അന്യൂനമായ മാർഗദർശനം അനിവാര്യമാണ്. നാഗരികമായോ ബൗദ്ധികമായോ വൈജ്ഞാനികമായോ എത്ര ഉന്നതനിലവാരം പ്രാപിച്ചവരും ശരിയായ മാർഗദർശനത്തിന്റെ അഭാവത്തിൽ ഗുരുതരമാംവിധം അധഃപതിച്ചുപോകുന്നത് നാം കാണുന്നു. സാഹിത്യസാംസ്കാരികരംഗങ്ങളിലും ശാസ്ത്രസാങ്കേതികമേഖലകളിലും ഔന്നത്യം നേടിയ പ്രതിഭാധനരിൽ ചിലർ പോലും മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും അടിമകളായിത്തീരുന്നത് നാം കാണുന്നു. അവരിൽ ചിലരുടെ അസാന്മാർഗികതയും അഴിമതിയും നമ്മെ അമ്പരിപ്പിക്കുന്നു. സ്വന്തം അഭിഷ്ടങ്ങൾക്കും അഭിരുചികൾക്കുമൊത്ത് ജീവിതത്തെ രൂപപ്പെടുത്തുകയും, സ്ഥായിഭാവമുള്ള ധാർമികമൂല്യങ്ങളെ നിരാകരിക്കുകയും ചെയ്യുന്ന ഏത് വ്യക്തിക്കും സമൂഹത്തിനും അപച്യുതികളിൽ നിന്ന് മുക്തി നേടാൻ കഴിയില്ല.

മനുഷ്യന്റെ പരിമിതികളാണ് ഇതിനു കാരണം. ഏത് മഹാപണ്ഡിതനും പ്രായത്തിന്റെയും പരിതസ്ഥിതിയുടെയും ബന്ധനത്തിൽ നിന്ന് പൂർണ്ണമായും മോചനം നേടാനാവില്ല. ചെറുപ്രായത്തിൽ ഒരാൾക്ക് ശരിയാണെന്ന് തോന്നിയ കാര്യം യഥാർത്ഥത്തിൽ തെറ്റായിരുന്നുവെന്നു മധ്യപ്രായത്തിലെത്തുമ്പോൾ അയാൾക്ക് തന്നെ ബോധ്യമാകുന്നു. മധ്യപ്രായത്തിൽ ശരിയെന്നു കരുതിയത് വാർദ്ധക്യത്തിലെത്തുമ്പോൾ തെറ്റെന്ന് തെളിയുന്നു. ഒരു സാഹചര്യത്തിലെ സത്യാസത്യസങ്കൽപ്പങ്ങൾ മറ്റൊരു സാഹചര്യത്തിൽ അപ്രസക്തമായിത്തീരുന്നു.

ഇതിൽ നിന്ന് ഭിന്നമായി സ്ഥലകാലഭേദങ്ങൾക്ക് അതീതമായ സന്മാർഗദർശനം നൽകുന്നുവെന്നതാണ് വിശുദ്ധ ഖുർആന്റെ സവിശേഷതകളിലൊന്ന്. വിശിഷ്ടമായതെല്ലാം മനുഷ്യർക്ക് അനുവദിച്ചുകൊടുക്കാനും നികൃഷ്ടമായതെല്ലാം അവർക്ക് നിഷിദ്ധമായി പ്രഖ്യാപിക്കാനുമാണ് റസൂൽ(സ) നിയോഗിക്കപ്പെട്ടതെന്നു വിശുദ്ധഖുർആൻ വ്യക്തമാക്കുന്നു (7:157) വിശുദ്ധ ഖുർആൻ അനുവദിച്ചതോ അനുശാസിച്ചതോ ആയ യാതൊരു കാര്യവും മാനവരാശിക്ക് ദോഷകരമാണെന്ന് ഒരിക്കലും തെളിയിക്കപ്പെട്ടിട്ടില്ല. വിശുദ്ധഖുർആൻ നിരോധിച്ച യാതൊരു കാര്യവും മനുഷ്യർക്ക് ഗുണകരമാണെന്നും തെളിയിക്കപ്പെട്ടിട്ടില്ല. മതവിശ്വാസത്തെയും മതാദ്ധ്യാപനങ്ങളെയും പുച്ഛിച്ചു തള്ളുന്ന അനേകം പ്രതിഭാശാലികൾ അണിനിരന്ന നാഗരികതകൾ പോലും ഇതുവരെ ജീവിതത്തിന്റെ മുഴുവൻ മേഖലകളിലും സത്യാസത്യവിവേചനത്തിനുതകുന്ന ഒരു ജീവിതദർശനം മുന്നോട്ടുവെച്ചിട്ടില്ലെന്ന വസ്തുത പരിഗണിക്കുമ്പോൾ ഖുർആനിക മാർഗദർശനത്തിന്റെ പ്രാമാണികത നമുക്ക് ബോദ്ധ്യമാകുന്നതാണ്. ത്രികാലജ്ഞാനിയായ ജഗന്നിയന്താവിന്റെ വചനങ്ങളാണ് വിശുദ്ധഖുർആൻ എന്നത് മാത്രമാണ് ഈ പ്രാമാണികതയ്ക്ക് നിദാനം.

"ഇതത്രെ ഗ്രന്ഥം. അതിൽ സംശയമേ ഇല്ല. അത് സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗദർശനമാകുന്നു" (വി.ഖു. 2:2)

## ദൈവവിശ്വാസം ഖുർആനിൽ

വിശുദ്ധഖുർആൻ അവതരിക്കുന്ന സന്ദർഭത്തിൽ ലോകത്തുള്ള മനുഷ്യരിൽ ബഹുഭൂരിഭാഗവും ദൈവവിശ്വാസികളായിരുന്നു. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ച് സംവിധാനിച്ച, സസ്യങ്ങൾ മുളപ്പിച്ചു വളർത്തിയ, ജന്തുജാലങ്ങളെ സൃഷ്ടിച്ചു പരിപാലിക്കുന്ന അഭൗതികമായൊരു ശക്തിയിൽ അവർക്കൊക്കെ വിശ്വാസമുണ്ടായിരുന്നു. അറബികളെല്ലാം ആ ശക്തിയെ അല്ലാഹു എന്നു തന്നെയാണ് വിളിച്ചിരുന്നത്. വിശുദ്ധഖുർആനിലെ 23:84—89, 29:63, 31:25, 39:38, 43:9 തുടങ്ങിയ അനേകം വചനങ്ങളിൽ നിന്നും ഇക്കാര്യം വ്യക്തമായി ഗ്രഹിക്കാം.

പക്ഷെ, പ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ മുഴുവൻ ഘടകങ്ങളെയും കണിശമായി വ്യവസ്ഥപ്പെടുത്തിയ ജഗന്നിയന്താവിനെ അർഹമാംവിധം വിലയിരുത്തുന്നതിൽ അവർക്ക് ഗുരുതരമായ തെറ്റ് പറ്റിയിരുന്നു.

പ്രപഞ്ചനാഥന്റെ മേൽ സമ്മർദ്ദവും സ്വാധീനവും ചെലുത്താൻ ചില ദേവീദേവന്മാർക്കും പുണ്യാത്മാക്കൾക്കും സാധിക്കുമെന്ന മിഥ്യാധാരണയാണ് അവരെ വഴി തെറ്റിച്ച ഒരു ഘടകം. പടച്ചവനെ ശുപാർശ കൊണ്ടു വശത്താക്കാനും, അവന്റെ തീരുമാനങ്ങളും നടപടികളും മാറ്റിക്കുവാനും ഏതെങ്കിലും ശക്തിക്ക് സാധിക്കുമെന്ന വിശ്വാസം പടച്ചവന്റെ പരമാധികാരത്തിന്റെ നിഷേധമത്രെ.

പാപിയായ മനുഷ്യന് ജഗന്നിയന്താവിനോട് നേരിട്ട് പ്രാർത്ഥിക്കാൻ അർഹതയില്ലെന്നും, ഏതെങ്കിലും പുണ്യാത്മാവിനെയോ പുരോഹിതനെയോ മദ്ധ്യവർത്തിയാക്കിക്കൊണ്ട് പ്രാർത്ഥിച്ചാൽ മാത്രമേ അവന്റെ പ്രാർത്ഥന സ്വീകരിക്കപ്പെടുകയുള്ളുവെന്നുമുള്ള ധാരണയായിരുന്നു അവർക്ക് പറ്റിയ മറ്റൊരു അബദ്ധം. സ്രഷ്ടാവിനെ സൃഷ്ടിയിൽ നിന്നും, സൃഷ്ടിയെ സ്രഷ്ടാവിൽ നിന്നും അകറ്റിനിർത്തുന്ന ഈ നിലപാട് സ്രഷ്ടാവിന്റെ സജീവ സാന്നിദ്ധ്യത്തെയും, പരമമായ ദയാവായ്പിനെയും ഫലത്തിൽ നിഷേധിക്കുക കൂടി ചെയ്യുന്നതത്രെ. പുരോഹിതന്മാരും മന്ത്രവാദികളുമടക്കം പല ഇടത്തട്ടുകാർക്കും ദുർബ്ബലമനസ്കരായ വിശ്വാസികളെ ചൂഷണം ചെയ്യാൻ ഈ നിലപാട് സഹായകമാവുകയും ചെയ്യുന്നു.

സ്രഷ്ടാവിന്റെ സഹായവും അനുഗ്രഹവും ചില പ്രത്യേക സമുദായങ്ങൾക്കും വിഭാഗങ്ങൾക്കും മാത്രം അവകാശപ്പെട്ടതാണെന്ന് വാദിച്ചുകൊണ്ട് ദൈവത്തെ കുത്തകയാക്കി വെക്കാൻ ശ്രമിക്കുന്നവരും ഉണ്ടായിരുന്നു. ലോകരക്ഷിതാവിനെ ഒരു വിഭാഗത്തിന്റെ മാത്രം രക്ഷിതാവായി ചെറുതാക്കുന്ന ഈ സമീപനവും ദൈവനിഷേധപരം തന്നെ. ജഗന്നിയന്താവിന് സന്താനമുണ്ടാകാമെന്നു കരുതുന്നവരും അവൻ വിവിധ സൃഷ്ടികളുടെ രൂപത്തിൽ അവതരിക്കുമെന്നു വിശ്വസിക്കുന്നവരും സ്രഷ്ടാവിനെ സൃഷ്ടികളുടെ തലത്തിലേക്ക് താഴ്ത്തുകയാണ് ചെയ്യുന്നത്.

മിക്ക ദൈവവിശ്വാസികളും വേദഗ്രന്ഥങ്ങളിൽ നിന്ന് നേരിട്ട് വിധിവിലക്കുകൾ മനസ്സിലാക്കുന്നതിനുപകരം പുരോഹിതന്മാരുടെയും പൂജാരികളുടെയും വിധികളെ സത്യത്തിന്റെ മാനദണ്ഡമായി സ്വീകരിക്കുകയായിരുന്നു ചെയ്തിരുന്നത്. പടച്ചവന്റെ വിധിയെന്തെന്നു അന്വേഷിക്കുക പോലും ചെയ്യാതെ പുരോഹിതന്മാർ പുണ്യമെന്നു വിധിക്കുന്നത് പുണ്യമായി ഗണിച്ചിരുന്ന സാധാരണക്കാർ ഫലത്തിൽ പുരോഹിതന്മാരെ ദൈവങ്ങളാക്കുകയായിരുന്നു ചെയ്തിരുന്നത്.

ഇല്ലായ്മയിൽ നിന്ന് എല്ലാവരെയും സൃഷ്ടിച്ചുണ്ടാക്കിയത് അല്ലാഹുവാണെന്ന് അംഗീകരിക്കുന്നവരുടെ കൂട്ടത്തിൽ തന്നെ മരണാനന്തരജീവിതത്തെ നിഷേധിക്കുന്നവരുണ്ടായിരുന്നു. സൃഷ്ടിയുടെ ആരംഭത്തെ അംഗീകരിക്കുകയും, ആവർത്തനത്തെ നിരാകരിക്കുകയും ചെയ്യുന്ന നിലപാട് അല്ലാഹുവിന്റെ കഴിവിനു പരിമിതി കൽപ്പിക്കുകയാണ് ചെയ്യുന്നത്.

ദൈവവിശ്വാസികളാണെന്നു അവകാശപ്പെടുന്നവരിൽ ഒരു വിഭാഗം അല്ലാഹുവിന്റെ നിയമങ്ങളെ അവഗണിക്കുന്നവരും,

അവന്റെ അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കാത്തവരുമായിരുന്നു. വിശ്വാസം ജീവിതത്തെയാകെ പരിവർത്തിപ്പിക്കേണ്ട ഒരു ചാലക ശക്തിയാകണമെന്ന വീക്ഷണമേ അവർക്കുണ്ടായിരുന്നില്ല.

ഇങ്ങനെയുള്ള വിവിധതരക്കാരായ വിശ്വാസികളോട് വിശുദ്ധ ഖുർആൻ ആവശ്യപ്പെടുന്നത് സാമുദായിക പക്ഷപാതിത്വങ്ങളും, പുരോഹിതവ്യാഖ്യാനങ്ങളും മാററി നിർത്തി വേദങ്ങളുടെ സാക്ഷാൽ അദ്ധ്യാപനങ്ങളിൽ നിന്നും, പ്രവാചകന്മാരുടെ യഥാർത്ഥ മാതൃകയിൽ നിന്നും ദൈവവിശ്വാസത്തിന്റെ അവികലരൂപം കണ്ടെത്താനാണ്.

ഏത് മതവിഭാഗത്തിൽ പെട്ടവരും തങ്ങളുടെ മതത്തിൽ കാലാകാലങ്ങളിൽ കടന്നുകൂടിയ അന്ധവിശ്വാസങ്ങൾ — വേദഗ്രന്ഥങ്ങൾ നിഷ്പക്ഷ ബുദ്ധ്യാ പരിശോധിക്കുന്നവർക്ക് യഥാർത്ഥ വിശ്വാസവും അന്ധവിശ്വാസവും തിരിച്ചറിയുക പ്രയാസകരമല്ല — മാററി നിർത്തിനോക്കിയാൽ എല്ലാ വേദങ്ങളും പ്രതിപാദിക്കുന്നത് ഒരേ വിശ്വാസത്തെപ്പററിയാണെന്ന് കണ്ടെത്താനാകും.

"പറയുക: വേദക്കാരേ, ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ സമമായുള്ള ഒരു വാക്യ(തത്വ)ത്തിലേക്ക് നിങ്ങൾ വരുവിൻ. അതായത് അല്ലാഹുവെയല്ലാതെ നാം ആരാധിക്കാതിരിക്കുകയും, അവനോട് യാതൊന്നിനെയും നാം പങ്കുചേർക്കാതിരിക്കുകയും, നമ്മളിൽ ചിലർ ചിലരെ അല്ലാഹുവിനു പുറമെ രക്ഷിതാക്കളാക്കാതിരിക്കുകയും ചെയ്യുക (എന്ന തത്വത്തിലേക്ക്)." (വി.ഖു. 3:64).

കാലാകാലങ്ങളിൽ വിവിധ ദേശങ്ങളിൽ നിയുക്തരായ പ്രവാചകന്മാർ നടത്തിയ പ്രബോധനത്തിന്റെ കാതലായ ഭാഗം കണിശമായ ഏകദൈവത്വമത്രെ. ആരാധനയുടെ, പ്രാർത്ഥനയുടെ, പരമമായ കീഴ്വണക്കത്തിന്റെ ഒരംശവും ലോക രക്ഷിതാവിനല്ലാതെ സമർപ്പിച്ചു കൂടെന്നും, അവന്റെ അസ്തിത്വം പോലെ സ്വയംഭൂവായ മറെറാരു അസ്തിത്വമില്ലെന്നും, അവന്റെ ഗുണങ്ങൾക്ക് തുല്യമായ ഗുണങ്ങളുള്ളവരോ അവന്റെ പ്രവർത്തനങ്ങൾക്ക് തുല്യമായ പ്രവർത്തനങ്ങൾ നടത്തുന്നവരോ ആയി ആരുമില്ലെന്നും, യാതൊരു മനുഷ്യന്നും യാതൊരു സൃഷ്ടിക്കും ദിവ്യത്വം കൽപിക്കരുതെന്നുമുള്ളതാണ് വേദങ്ങൾ പരമപ്രധാനമായി അനുശാസിക്കുന്ന കാര്യം. മതവിധികളോ മതാചാരങ്ങളോ നിശ്ചയിക്കാൻ സൃഷ്ടികളിൽ ആർക്കും അധികാരമില്ലെന്ന കാര്യവും പ്രവാചകന്മാർ പഠിപ്പിച്ച ഏകദൈവവിശ്വാസത്തിന്റെ പ്രധാനഭാഗം തന്നെ.

## ദൈവാസ്തിത്വവും പ്രാപഞ്ചിക വ്യവസ്ഥയും

ഗോത്രസംസ്കാരങ്ങൾ ഐതിഹ്യങ്ങളിലൂടെ തലമുറകളിൽ നിന്ന് തലമുറകളിലേക്ക് കൈമാറിപ്പോന്ന ദേവീദേവസങ്കൽപ്പങ്ങളിൽ നിന്ന് തികച്ചും വ്യത്യസ്തമാണ് വിശുദ്ധഖുർആൻ പഠിപ്പിക്കുന്ന ദൈവവിശ്വാസം. സൃഷ്ടിപ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ മുഴുവൻ വസ്തുക്കളും അത്യന്തം കണിശമായ വ്യവസ്ഥയോടെ സംവിധാനിക്കപ്പെട്ടിരിക്കുന്നത് അവയെ സർവ്വശക്തനും സർവ്വജ്ഞനുമായ ഒരു സൃഷ്ടികർത്താവ് സംവിധാനിച്ചതാണെന്ന് തെളിയിക്കുന്നു എന്ന വസ്തുത സത്യസന്ധതയുള്ള ആർക്കും നിഷേധിക്കാനാവില്ലെന്ന് അനേകം വചനങ്ങളിലൂടെ വ്യക്തമാക്കുന്ന വിശുദ്ധഖുർആൻ ദൈവാസ്തിത്വത്തെ ബുദ്ധിയുടെ വിധിക്ക് വിടുകയാണ് ചെയ്യുന്നത്. വിസ്മയാവഹമായ പ്രാപഞ്ചിക പ്രതിഭാസങ്ങളെ ദൈവാസ്തിത്വത്തിന്റെ തെളിവുകളായി ചൂണ്ടിക്കാണിക്കുന്ന അനേകം വചനങ്ങൾ വിശുദ്ധഖുർആനിൽ ഉടനീളം കാണാം.

"ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും രാപ്പകലുകളുടെ വ്യത്യാസത്തിലും ജനോപകാരപ്രദമായ വസ്തുക്കളും കൊണ്ട് കടലിലൂടെ സഞ്ചരിക്കുന്ന കപ്പലിലും, അല്ലാഹു ഉപരിലോകത്ത് നിന്ന് വെള്ളം ചൊരിഞ്ഞിട്ട് അത് മുഖേന ഭൂമിക്ക് — അതിന്റെ നിർജ്ജീവാവസ്ഥയ്ക്ക് ശേഷം — ജീവൻ നൽകിയതിലും, അവിടെ ജന്തുജാലങ്ങളെ വ്യാപിപ്പിച്ചതിലും, കാററുകളുടെ ഗതിക്രമത്തിലും, ആകാശഭൂമികൾക്കിടയിലൂടെ നിയന്ത്രിച്ച് നയിക്കപ്പെടുന്ന കാർമേഘത്തിലും ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്; തീർച്ച" (വി.ഖു. 2:164).

"നിങ്ങൾ സ്രവിക്കുന്ന ബീജത്തെപ്പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? നിങ്ങളാണോ അതിനെ സൃഷ്ടിച്ചു വളർത്തുന്നവർ; അതല്ല നാമാണോ സൃഷ്ടി കർത്താവ്?" (വി.ഖു. 56: 57, 58).

"നിങ്ങൾ കൃഷി ചെയ്യുണ്ടാക്കുന്നതിനെപ്പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? നിങ്ങളാണോ അതിനെ മുളപ്പിച്ചു വളർത്തുന്നവർ, അതല്ല നാമാണോ മുളപ്പിച്ചു വളർത്തുന്നവൻ?" (വി.ഖു. 56:63, 64).

"നിങ്ങൾ കുടിക്കുന്ന വെള്ളത്തെപ്പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? നിങ്ങളാണോ അത് മേഘത്തിൽ നിന്ന് ഇറക്കിക്കൊണ്ടുവന്നത് അതല്ല നാമാണോ ഇറക്കുന്നവൻ?" (വി.ഖു. 56:68, 69).

"നിങ്ങൾ കത്തിക്കുന്ന തീയിനെപ്പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? അതിനുപയോഗിക്കുന്ന മരം നിങ്ങളാണോ സൃഷ്ടിച്ചുണ്ടാക്കിയത്; അതല്ല നാമാണോ സൃഷ്ടിച്ചുണ്ടാക്കുന്നവൻ?" (വി.ഖു. 56:71, 72)

"മനുഷ്യരേ, നിങ്ങളെയും നിങ്ങൾക്കു മുമ്പുള്ളവരെയും സൃഷ്ടിച്ചവനായ നിങ്ങളുടെ രക്ഷിതാവിനെ നിങ്ങൾ ആരാധിക്കുക; നിങ്ങൾ സൂക്ഷ്മത പുലർത്തുവാൻ വേണ്ടി. ഭൂമിയെ ഒരു മെത്തയും ആകാശത്തെ ഒരു മേല്പുരയുമാക്കുകയും, ആകാശത്ത് നിന്ന് വെള്ളമിറക്കിയിട്ട് അതുമൂലം നിങ്ങൾക്ക് ആഹരിക്കാനുള്ള കായ്കനികൾ ഉൽപാദിപ്പിക്കുകയും ചെയ്തവനെ. അതിനാൽ നിങ്ങൾ അറിഞ്ഞും കൊണ്ട് അല്ലാഹുവിന് സമന്മാരെ സ്ഥാപിക്കരുത്" (വി.ഖു. 2:21, 22)

"അല്ലാഹുവാണ് ആകാശത്ത് നിന്ന് വെള്ളം ഇറക്കുകയും അതുമൂലം ഭൂമിക്ക് — അതിന്റെ നിർജീവാവസ്ഥയ്ക്കുശേഷം — ജീവൻ നൽകുകയും ചെയ്തത്. കേട്ടു മനസ്സിലാക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്. കാലികളിലും തീർച്ചയായും നിങ്ങൾക്ക് ഒരു ഗുണപാഠമുണ്ട്. അവയുടെ ഉദരങ്ങളിലുള്ളതിൽ നിന്ന് നിങ്ങളെ നാം കുടിപ്പിക്കുന്നു. കാഷ്ഠത്തിനും രക്തത്തിനുമിടയിൽ നിന്ന് ശുദ്ധവും കുടിക്കുന്നവർക്ക് സുഖദവുമായ പാൽ. ഈത്തപ്പനയുടെയും മുന്തിരിവള്ളിയുടെയും ഫലങ്ങളിൽ നിന്നും (നിങ്ങൾക്ക് നാം പാനീയം നൽകുന്നു.) അതിൽ നിന്ന് ലഹരി പദാർത്ഥവും വിശിഷ്ടമായ ഭോജ്യവും നിങ്ങൾ ഉണ്ടാക്കുന്നു. ചിന്തിക്കുന്ന ആളുകൾക്ക്, തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്." (വി.ഖു. 16:65—67).

"അല്ലാഹുവാണ് കാററുകളെ നിയോഗിക്കുന്നവൻ. എന്നിട്ട് അവ മേഘത്തെ ഇളക്കിവിടുകയും അവൻ അതിനെ ആകാശത്ത് അവൻ ഉദ്ദേശിക്കും വിധം പരത്തുകയും അതിനെ അവൻ ശകലങ്ങളാക്കുകയും ചെയ്യുന്നു. അപ്പോൾ അതിനിടയിലൂടെ മഴ പുറത്തു വരുന്നത് നിനക്ക് കാണാം. തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് അനുഭവിപ്പിച്ചാൽ അവരതാ സന്തോഷമടയുന്നു." (വി.ഖു. 30:48).

"പറയുക: നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ; അല്ലാഹു നിങ്ങൾക്ക് ഉയിർത്തെഴുന്നേൽപിന്റെ നാൾവരെക്കും രാത്രി

തന്നെ സ്ഥിരമാക്കിയിരുന്നെങ്കിൽ അല്ലാഹുവല്ലാത്ത ഏത് ദൈവമാണ് നിങ്ങൾക്ക് പ്രകാശം കൊണ്ടു വന്നുതരാനുള്ളത്? എന്നിരിക്കെ നിങ്ങളെന്താണ് കേട്ടു മനസ്സിലാക്കാത്തത്? പറയുക: നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? അല്ലാഹു നിങ്ങൾക്ക് ഉയിർത്തെഴുന്നേല്പിന്റെനാൾവരെയും പകൽ തന്നെ സ്ഥിരമാക്കിയിരുന്നെങ്കിൽ അല്ലാഹു അല്ലാതെ ഏത് ദൈവമാണ് നിങ്ങൾക്ക് ശാന്തിയോടെ വസിക്കാനുതകുന്ന രാത്രികൊണ്ടു വന്നു തരിക? എന്നിരിക്കെ നിങ്ങളെന്താണ് കണ്ടുമനസ്സിലാക്കാത്തത്? അവന്റെ അനുഗ്രഹത്താൽ അവൻ നിങ്ങൾക്ക് രാവും പകലും ഉണ്ടാക്കിത്തന്നിരിക്കുന്നു. നിങ്ങൾ ശാന്തിയോടെ വസിക്കുന്നതിനും അവന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ തേടിപ്പിടിക്കാനും നിങ്ങൾ കൃതജ്ഞരായിരിക്കുവാനും വേണ്ടി" (വി.ഖു: 28:71—73).

"അല്ലാഹുവിനാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹു ഏതു കാര്യത്തിന്നും കഴിവുള്ളവനാകുന്നു. ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും രാപ്പകലുകളുടെ മാറ്റത്തിലും ബുദ്ധിമാൻമാർക്ക് ദൃഷ്ടാന്തങ്ങളുണ്ട്; തീർച്ച. നിന്നുകൊണ്ടും ഇരുന്നുകൊണ്ടും കിടന്നുകൊണ്ടും അല്ലാഹുവെ സ്മരിക്കുകയും ആകാശഭൂമികളുടെ സൃഷ്ടിയെപ്പററി ചിന്തിക്കുകയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും:) ഞങ്ങളുടെ രക്ഷിതാവേ, നീ ഇതൊക്കെ സൃഷ്ടിച്ചത് നിരർത്ഥകമായിട്ടല്ല. നീ എത്രയോ, പരിശുദ്ധൻ! അതിനാൽ നരകശിക്ഷയിൽ നിന്ന് ഞങ്ങളെ നീ കാത്തു രക്ഷിക്കേണമേ" (വി ഖു. 189—191).

പ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ ഏത് വസ്തുവെപ്പററി വിവേകമുള്ള ഏതൊരാൾ ചിന്തിച്ചാലും അതിൽ അടങ്ങിയിട്ടുള്ള അതിശയകരമായ കണിശതയും വ്യവസ്ഥാപിതത്വവും അനിഷേധ്യമാം വിധം ബോദ്ധ്യപ്പെടുമെന്ന് ഉറപ്പാണ്. ഘടനാപരമായ പൂർണ്ണതയും, അന്യാദൃശമായ പാരസ്പര്യവും വിളങ്ങിനിൽക്കുന്ന ജൈവ അജൈവ വസ്തുക്കളൊന്നും ആകസ്മികമായി ഉടലെടുത്തതാണെന്ന് യുക്തിബോധമുള്ള ആർക്കും പറയാനാവില്ല. അപ്പോൾ വിസ്മയാവഹമായ ഈ പ്രപഞ്ചവ്യവസ്ഥ സംവിധാനിച്ചത് ആര് എന്ന പ്രശ്നം ഗൗരവപൂർവ്വം വിചിന്തനം ചെയ്യേണ്ടിയിരിക്കുന്നു. ദൃശ്യപ്രപഞ്ചത്തിലുള്ള യാതൊരു വസ്തുവെയും വസ്തുതയെയും പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവായി ചൂണ്ടിക്കാണിക്കാൻ പററുകയില്ല. സൗരയൂഥത്തിലെ ഊർജ്ജത്തിന്റെ ഉറവിടമായ സൂര്യനെ സ്രഷ്ടാവും രക്ഷിതാവുമായി ചിലർ സങ്കൽപ്പിച്ചു പോന്നിട്ടുണ്ട്. പക്ഷെ, സൂര്യനെക്കാൾ ഭീമാകാരന്മാരായ അസംഖ്യം നക്ഷത്രങ്ങളുണ്ടെന്ന് തെളിഞ്ഞ ഇക്കാലത്ത് സൂര്യനിൽ രക്ഷാകർതൃത്വം ആരോപിക്കുന്നത് എത്രമാത്രം അസംബന്ധമാണെന്ന് ബുദ്ധിയുള്ള ആരെയും പറഞ്ഞറിയിക്കേണ്ടതില്ല.

പദാർത്ഥലോകത്തെ വ്യവസ്ഥാപിതത്വം പ്രകൃതിയുടെ കരവിരുതാണ് എന്ന പ്രസ്താവനയിലൂടെ പ്രശ്നങ്ങളൊക്കെ പരിഹൃതമാകുമെന്ന് കരുതുന്നവരാണ് പ്രപഞ്ചത്തെ ഭൗതികമായി വ്യാഖ്യാനിക്കുന്നവരിൽ അധികപേരും. പക്ഷെ, പ്രകൃതി എന്നാൽ എന്താണ് എന്ന ചോദ്യത്തിന് അവരാരും തൃപ്തികരമായ മറുപടിയും നൽകുന്നില്ല. ഒരു ചിത്രശലഭത്തിന്റെ ചേതോഹരമായ വർണ്ണഭംഗി പ്രകൃതിയുടെ കരവിരുതാണെന്ന് പറയുമ്പോൾ ഈ പ്രകൃതി എന്ന കലാകാരന്റെ സ്ഥാനമെവിടെയാണ്? ശലഭത്തിനകത്തോ പുറത്തോ? ഇന്ന് ജീവിച്ചിരിപ്പുള്ള ഏററവും വലിയ കലാകാരനോ ശാസ്ത്രജ്ഞനോ ആവിഷ്കരിക്കാൻ കഴിയാത്ത അതുല്യവർണ്ണമേളനം ഒരു ശലഭത്തിന്റെ ശരീരത്തിനകത്തുള്ള ഏതെങ്കിലും ഘടകത്തിന് ആവിഷ്കരിക്കാൻ കഴിയുമെന്ന് കരുതുന്നത് മൗഢ്യമാണ്. ശലഭത്തെ ചൂഴ്ന്നുനിൽക്കുന്ന ബാഹ്യമായ ഭൗതികഘടകങ്ങളുടെ അവസ്ഥയും ഇതിൽ നിന്ന് ഭിന്നമല്ല. ശലഭം ശ്വസിക്കുന്ന വായുവിനോ, കുടിക്കുന്ന വെള്ളത്തിനോ, കഴിക്കുന്ന ആഹാരത്തിനോ ഈ വർണ്ണഭംഗി സംവിധാനം ചെയ്യാൻ കഴിയുമെന്നതിനും തെളിവൊന്നുമില്ല. ഇനി ഭൗതികവസ്തുക്കൾക്കൊക്കെ അപ്പുറത്താണ് ഈ പ്രകൃതി എന്ന കരകൗശലവിദഗ്ധനെങ്കിൽ പ്രകൃതി അഭൗതികമാണെന്ന് പറയേണ്ടി വരും. ഭൗതികവാദികൾ അഭൗതികമായ യാതൊന്നിന്റെയും സാന്നിദ്ധ്യം അംഗീകരിക്കാത്തവരാണല്ലോ.

വ്യവസ്ഥാപിത പ്രപഞ്ചത്തെ നിലവിൽ വരുത്തിയ ശക്തി ഏതെന്ന ചോദ്യത്തിന് തൃപ്തികരമായ ഒരു മറുപടി മാത്രമേ അവശേഷിക്കുന്നുള്ളൂ. സകല ഭൗതിക വസ്തുക്കൾക്കും അതീതനായ, സർവ്വജ്ഞനും സർവ്വശക്തനുമായ ഒരു സ്രഷ്ടാവ് സൃഷ്ടിച്ചു സംവിധാനിച്ചതാണ് പദാർത്ഥലോകം മുഴുവൻ എന്നതത്രെ ആ ഉത്തരം. വിവേകമുള്ള ആർക്കും ഈ ഉത്തരം തൃപ്തികരമായി അനുഭവപ്പെടും. ഈ വസ്തുത ഇവിടെ ഉദ്ധരിച്ചു ചേർത്തതും അല്ലാത്തതുമായ അനേകം വചനങ്ങളിലൂടെ വിശുദ്ധ ഖുർആൻ നമ്മെ ബോധ്യപ്പെടുത്തുന്നു.

## മനുഷ്യാസ്തിത്വം വിശുദ്ധഖുർആനിൽ

മനുഷ്യന്റെ ഉൽപത്തിയെയും മനുഷ്യജീവിതത്തിന്റെ ഭൗതികവും ആത്മീയവുമായ മാനങ്ങളെയും സംബന്ധിച്ച് വിശുദ്ധഖുർആനിലെ അനേകം വചനങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. വിവിധ ശാസ്ത്രശാഖകളും മാനവികവിജ്ഞാനീയങ്ങളും ഇതഃപര്യന്തം കൈവരിച്ച പുരോഗതിയുടെ വെളിച്ചത്തിൽ മനുഷ്യനെ സംബന്ധിച്ച ഖുർആനിലെ പ്രതിപാദ്യങ്ങളെ പഠനവിധേയമാക്കുന്ന ഏതൊരാൾക്കും പതിനാലു നൂററാണ്ട് മുമ്പ് ഒരു അറേബ്യൻ മരുഭൂവാസിക്ക് നേടിയെടുക്കാവുന്ന അറിവിന്റെ പരിധിക്ക് അതീതമാണ് അവയൊക്കെയെന്ന് ദൃഢബോദ്ധ്യമാകും. മനുഷ്യാസ്തിത്വത്തിന്റെ സാദ്ധ്യതകളെയും ബാദ്ധ്യതകളെയും സംബന്ധിച്ച ഖുർആന്റെ അദ്ധ്യാപനങ്ങൾക്ക് തുല്യം വിശ്വസനീയമോ പ്രായോഗികമോ ആയ യാതൊന്നും മാനവിക വിജ്ഞാന ശാഖകൾ ഇതഃപര്യന്തം അവതരിപ്പിച്ചിട്ടില്ല. മനുഷ്യോൽപ്പത്തിയെ സംബന്ധിച്ച ചില ഖുർആൻ വാക്യങ്ങൾ ശ്രദ്ധിക്കുക.

"മനുഷ്യരേ, നിങ്ങൾ ഉയിർത്തെഴുന്നേൽപ്പിനെ സംബന്ധിച്ച് സംശയത്തിലാണെങ്കിൽ (നിങ്ങൾ മനസ്സിലാക്കുക). തീർച്ചയായും നാമാണ് നിങ്ങളെ മണ്ണിൽ നിന്നും പിന്നീട് ബീജത്തിൽ നിന്നും പിന്നീട് ഭ്രൂണത്തിൽ നിന്നും പിന്നീട് രൂപം നൽകപ്പെട്ടതും അല്ലാത്തതുമായ മാംസപിണ്ഡത്തിൽ നിന്നും സൃഷ്ടിച്ചത്." (വി.ഖു. 22:5)

"മനുഷ്യൻ വിചാരിക്കുന്നുണ്ടോ; അവൻ വെറുതെ വിട്ടേക്കപ്പെടുമെന്ന്? സ്രവിക്കപ്പെടുന്ന ശുക്ലത്തിൽ നിന്നുള്ള ബീജമായിരുന്നില്ലേ അവൻ? പിന്നീട് അവൻ ഭ്രൂണമായിത്തീർന്നു. തുടർന്ന് അവൻ (അല്ലാഹു) സൃഷ്ടിച്ച സംവിധാനിച്ചു. അങ്ങനെ അവനിൽ നിന്ന് ആൺ, പെൺ എന്നീ രണ്ട് ഇണകളെ അവൻ ഉണ്ടാക്കി. അതൊക്കെ ചെയ്തവൻ മരിച്ചവരെ ജീവിപ്പിക്കാൻ കഴിവുള്ളവനല്ലയോ?" (വി.ഖു. 75:36—40).

"ബീജത്തിൽ നിന്ന് തന്നെയാണ് — അത് സ്രവിക്കപ്പെടുമ്പോൾ — ആൺ, പെൺ എന്നീ രണ്ട് ഇണകളെയും അവൻ സൃഷ്ടിച്ചതെന്നും" (വി.ഖു. 53:45, 46).

തീർച്ചയായും മനുഷ്യനെ നാം സങ്കലിത ബീജത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു. അവനെ നാം പരീക്ഷിക്കുന്നതിനു. അങ്ങനെ അവനെ നാം കേൾവിയും കാഴ്ചയുമുള്ളവനാക്കിയിരിക്കുന്നു." (വി.ഖു. 76:12).

"സൃഷ്ടിച്ച എല്ലാ വസ്തുക്കളെയും വിശിഷ്ടമാക്കിയവനത്രെ അവൻ. മനുഷ്യന്റെ സൃഷ്ടി അവൻ കളിമണ്ണിൽ നിന്ന് ആരംഭിച്ചു. പിന്നീട് അവന്റെ സന്തതിയെ നിസ്സാരമായി ഗണിക്കപ്പെടുന്ന ദ്രാവകത്തിന്റെ സത്തിൽ നിന്ന് ഉണ്ടാക്കി. പിന്നീട് അവനെ സംവിധാനിക്കുകയും തന്റെ ആത്മാവിൽ നിന്ന് അവനിൽ ഊതുകയും ചെയ്തു. നിങ്ങൾക്ക് അവൻ കേൾവിയും കാഴ്ചകളും ഹൃദയങ്ങളും ഉണ്ടാക്കിത്തരുകയും ചെയ്തു. ചുരുക്കത്തിലേ നിങ്ങൾ നന്ദി കാണിക്കുന്നുള്ളൂ" (വി.ഖു. 32:7—9).

"നിങ്ങൾ സ്രവിക്കുന്ന ബീജത്തെ പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? നിങ്ങളാണോ അതിനെ സൃഷ്ടിച്ചു വളർത്തുന്നവർ? അതല്ല നാമാണോ സൃഷ്ടികർത്താവ്?" (വി.ഖു. 56:57, 58)

മനുഷ്യോൽപത്തിയെ സംബന്ധിച്ച ഈ വചനങ്ങൾ ഉൾക്കൊള്ളുന്ന വസ്തുതകൾ ഇങ്ങനെ സംഗ്രഹിക്കാം:

ദൈവാസ്തിത്വത്തെയും മരണാനന്തരമുള്ള പുനരുത്ഥാനത്തെയും പറ്റി സംശയിക്കുകയോ ഇവയൊക്കെ നിഷേധിക്കുകയോ ചെയ്യുന്ന, സ്വയം കരുത്തനും വിജ്ഞനുമായി കരുതുന്ന മനുഷ്യൻ അത്യന്തം നിസ്സാരമായ ബീജത്തിൽ നിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.

ഈ ബീജമടക്കം മനുഷ്യാസ്തിത്വത്തിന്റെ പ്രാഥമിക ഘടകങ്ങളെല്ലാം ഈ മണ്ണിൽ നിന്ന് തന്നെ ഉരുത്തിരിച്ചെടുക്കപ്പെട്ടവയാണ്.

ജഗന്നിയന്താവ് തന്റെ ആത്മാവ് ഊതുമ്പോൾ അഥവാ സന്നിവേശിപ്പിക്കുമ്പോൾ മാത്രമാണ് മണ്ണിന്റെ സാരാംശമായ മനുഷ്യൻ ആത്മാവും ജഡവും ഇണങ്ങിച്ചേർന്ന ബുദ്ധിജീവിയായിത്തീരുന്നത്.

ഒരേ തരത്തിലുള്ള ബീജത്തിന്റെ പടിപ്പടിയായുള്ള വളർച്ചയിലൂടെയാണ് മസ്തിഷ്കവും ഹൃദയവും കണ്ണും കാതുമൊക്കെ രൂപം കൊള്ളുന്നത്.

ഒരേ തരം ബീജത്തിൽ നിന്നു തന്നെയാണ് ആൺ പെൺ വർഗങ്ങളെ വ്യതിരിക്ത ഘടനയോടെ സൃഷ്ടിച്ചിട്ടുള്ളത്.

പുരുഷന്റെ ബീജത്തിൽ നിന്ന് മാത്രമല്ല സ്ത്രീ—പുരുഷന്മാരുടെ സങ്കലിത ബീജത്തിൽ നിന്നാണ് ഓരോ മനുഷ്യക്കുഞ്ഞും പിറക്കുന്നത്.

മനുഷ്യോൽപത്തിയെ കുറിക്കുന്ന അനേകം ഖുർആൻ വാക്യങ്ങളുടെ ഉള്ളടക്കത്തിന്റെ നന്നെച്ചുരുങ്ങിയ സംഗ്രഹമാണ് ഇവിടെ ചുണ്ടിക്കാണിച്ചത്. ഇത്രയും കാര്യങ്ങൾ തന്നെ നമ്മെ തികച്ചും ബോധ്യപ്പെടുത്തുന്നു വിശുദ്ധഖുർആൻ പതിനാലു നൂറ്റാണ്ട് മുമ്പ് ഒരു അറബ് ഗ്രാമീണൻ സ്വയം ചമച്ചുണ്ടാക്കിയ ഒരു ഗ്രന്ഥമല്ലെന്ന്.

ഭ്രൂണശാസ്ത്രത്തിന്റെ വികാസപരിണാമങ്ങളുടെ ചരിത്രം ശരാശരി പത്രവായനക്കാർക്ക് പോലും ഇന്നു സുപരിചിതമാണ്. നബി(സ)യുടെ കാലത്ത് വൈജ്ഞാനികമായി ഏറെ പുരോഗമിച്ചിരുന്ന ഗ്രീസിലും റോമിലുമൊക്കെ മനുഷ്യോൽപ്പത്തിയെ സംബന്ധിച്ച് നിലവിലുണ്ടായിരുന്ന ധാരണകൾ ഇന്നത്തെ പ്രൈമറി വിദ്യാർത്ഥികൾ പോലും പുച്ഛിച്ചു തള്ളുന്ന വിധത്തിലുള്ളവയായിരുന്നു. അതിനുശേഷവും അനേകം നൂറ്റാണ്ടുകളിൽ പരിഷ്കൃതരെന്ന് അവകാശപ്പെട്ടിരുന്ന സമൂഹങ്ങൾ ഈ വിഷയത്തിൽ ഇരുട്ടിൽ തപ്പുന്നവയായിരുന്നു എന്ന കാര്യം ഇന്ന് നിസ്തർക്കമാണ്. ആർത്തവരക്തം സാന്ദ്രമായിട്ട് മനുഷ്യക്കുഞ്ഞായി മാറുകയാണ് ചെയ്യുന്നതെന്ന് വിശ്വസിക്കുന്നവർ, പുരുഷന്റെ ബീജം മാത്രമാണ് കുഞ്ഞായിത്തിരുന്നതെന്നു വിശ്വസിക്കുന്നവർ, സ്ത്രീയുടെ അണ്ഡം മാത്രമാണ് കുഞ്ഞായി വളരുന്നതെന്നു വിശ്വസിക്കുന്നവർ, ഭ്രൂണത്തിൽ ഒരു പൂർണ്ണ മനുഷ്യന്റെ കൊച്ചു രൂപം കുടികൊള്ളുന്നുവെന്നും ആ രൂപം ഗർഭാശയത്തിനകത്ത് വളരുന്നത് പ്രസവാനന്തരം കുഞ്ഞ് വളരുന്ന രീതിയിൽ തന്നെയാണെന്നും കരുതുന്നവർ — അങ്ങനെ വൈവിധ്യപൂർണ്ണമായ അബദ്ധധാരണകളായിരുന്നു സമീപകാലം വരെ ഈ രംഗത്ത് കൊടികുത്തി വാണിരുന്നത്.

വിശുദ്ധ ഖുർആന്റെ അവതരണത്തിനു മുമ്പോ ശേഷമോ ഭൗതികശാസ്ത്രരംഗത്ത് നിലവിലുണ്ടായിരുന്ന മിഥ്യാധാരണകളൊന്നും വിശുദ്ധഖുർആനിൽ കടന്നു കൂടിയിട്ടില്ല എന്നത് തന്നെ പോരേ അത് മനുഷ്യരചനയല്ലെന്നതിനു തെളിവായിട്ട്? അതെ ഒരിക്കലും ഒരു നിലയിലും അസത്യം കടന്നു കൂടാത്ത ദൈവികഗ്രന്ഥമത്രെ വിശുദ്ധഖുർആൻ. ഈ വിഷയകമായി കൂടുതൽ അറിയാൻ ആഗ്രഹിക്കുന്നവർ കീത്ത് മൂറിന്റെയും ഡോ. മുഹമ്മദലി അൽബാറിന്റെയും മോറിസ് ബുക്കായിയുടെയും മറ്റും ഈ വിഷയകമായുള്ള ബൃഹദ്ഗ്രന്ഥങ്ങൾ പരിശോധിക്കുക.

## മനുഷ്യന് ദൈവം നൽകിയ അനുഗ്രഹങ്ങൾ

ദൈവത്തിൽ വിശ്വസിക്കാത്തവരൊക്കെ മനുഷ്യോൽപത്തിയെ ഭൗതികമായി വ്യാഖ്യാനിക്കാൻ വിധിക്കപ്പെട്ടവരാണ്. അങ്ങനെ അവർ ഭൗതിക പരിണാമത്തിന്റെയും ജന്തുപരിണാമത്തിന്റെയും പലതരം സിദ്ധാന്തങ്ങൾ ആവിഷ്കരിച്ചു. പക്ഷെ, അവയിൽ ഒന്നു പോലും വൈവിധ്യമാർന്ന ജീവജാലങ്ങളുടെ ആവിർഭാവത്തിനോ, സകലജീവജാതികളെക്കാളും ഉന്നതനായ മനുഷ്യന്റെ അസ്തിത്വപരമായ വ്യതിരിക്തതയ്ക്കോ തൃപ്തികരമായ വിശദീകരണമൊന്നും നൽകുന്നില്ല. അതു തന്നെയാണ് ആ സിദ്ധാന്തങ്ങളുടെ ഏറ്റവും വലിയ ദൗർബല്യവും. എന്നാൽ വിശുദ്ധഖുർആൻ ഇതിനൊക്കെ വ്യക്തവും യുക്തിഭദ്രവുമായ വിശദീകരണം നൽകുന്നുണ്ട്.

## മനുഷ്യന്റെ ഖിലാഫത്ത്

ഈ ഭൂമിയിൽ മറ്റു ജന്തുജാലങ്ങൾക്കൊന്നും നൽകിയിട്ടില്ലാത്ത സവിശേഷമായ ഒരു സ്ഥാനം മനുഷ്യന് ദൈവം നൽകിയിരിക്കയാണെന്ന് വിശുദ്ധഖുർആൻ പ്രഖ്യാപിക്കുന്നു. ഒരിടത്ത് (33:72) ആ സ്ഥാനത്തെ വിശുദ്ധ ഖുർആൻ വിളിക്കുന്നത് അമാനത്ത് അഥവാ ഉത്തരവാദിത്തം എന്നാണ്. ആ സ്ഥാനം നൽകപ്പെട്ട മനുഷ്യന്റെ അവസ്ഥയെ ഖലീഫത്തുൻ ഫിൽ അർളി (ഭൂമിയിൽ ഒരു സ്ഥാനപതി) എന്നാണ് വിശുദ്ധ ഖുർആൻ വിശേഷിപ്പിക്കുന്നത്. (2:30) മനുഷ്യനെ ദശലക്ഷക്കണക്കിൽ ജന്തുവർഗങ്ങളിൽ നിന്ന് വ്യതിരിക്തനാക്കുന്ന അനേകമനേകം സവിശേഷതകൾ എന്തുകൊണ്ട് രൂപപ്പെട്ടു എന്ന ചോദ്യത്തിനു തൃപ്തികരമായ ഉത്തരം ഇവിടെയാണ് നമുക്ക് കണ്ടെത്താൻ കഴിയുന്നത്.

സ്വതന്ത്രമായി ചിന്തിക്കാനും കണ്ടുപിടുത്തങ്ങൾ നടത്താനും, സത്യവും അസത്യവും വേർതിരിക്കാനും, സ്വതന്ത്രമായ വർത്തനങ്ങളിലൂടെ വ്യക്തിയുടെയും സമൂഹത്തിന്റെയും ഭാഗധേയം നിർണയിക്കാനും മനുഷ്യനെന്ന 'ഹോമോ സാപിയൻ' ജന്തു പ്രാപ്തനായത് യാന്ത്രികവും യാദൃച്ഛികവുമായ പരിണാമം കൊണ്ടാണെന്നു വാദിക്കുന്നത് ഹോമോഷ്മാണ്. അങ്ങനെയാണെങ്കിൽ ഈ ഭൂമുഖത്തുള്ള ദശലക്ഷക്കണക്കിൽ ജന്തുക്കളിൽ ചിലതിനെങ്കിലും ഈ സിദ്ധികൾ കൈവരേണ്ടതായിരുന്നു. സംഭാവ്യതാ സിദ്ധാന്തപ്രകാരം ദശലക്ഷങ്ങളിലൊന്നു മാത്രം മറ്റു ജീവജാതികളിൽ നിന്നു സർവഥാ വ്യത്യസ്തമായിരിക്കുക എന്നത് അവിശ്വസനീയമാണ്.

## എന്താണ് ഖിലാഫത്ത്?

അല്ലാഹുവിന്റെ സൃഷ്ടിജാലങ്ങളുടെ മഹിമ കണ്ടെത്താനും, അവയെ ഉപയോഗപ്പെടുത്താനും, സ്വന്തമായ ഒരു ജീവിതയാത്രക്ക് തദനുസൃതം രൂപം നൽകാനും, തെറ്റുപറ്റിയാൽ തിരുത്താനും, നാഗരികതയുടെ വികാസത്തിലൂടെ അത്ഭുതപൂർവ്വകമായ നേട്ടങ്ങൾ കൈവരിക്കാനുമുള്ള കഴിവ് മനുഷ്യനെ സൃഷ്ടിക്കുമ്പോൾ തന്നെ അല്ലാഹു അവനിൽ നിക്ഷിപ്തമാക്കിയിരിക്കുന്നു. ഭൂമിയിൽ ഒരു സ്ഥാനപതിയാകാനുള്ള കഴിവ് മറ്റു ജന്തുജാലങ്ങൾക്കൊന്നും അല്ലാഹു നൽകിയിട്ടില്ല. ഇതാണ് മനുഷ്യന്റെ സകലസവിശേഷതകൾക്കും നിദാനം. ഈ സ്ഥാനപതിത്വവും അതോടനുബന്ധിച്ച സവിശേഷഗുണങ്ങളുമാണ്, കേവലം ഒരു ജന്തുവെന്ന നിലയ്ക്കുള്ള കഴിവുകളല്ല മനുഷ്യനാഗരികതയുടെ ഇതഃപര്യന്തമുള്ള പുരോഗതിക്കു നിദാനമായി വർത്തിച്ചത്.

ഭൂമിയിൽ ഒരു ഖലീഫയായിരിക്കേണ്ടതിനായി അല്ലാഹു മനുഷ്യനു നൽകിയ ഒരു പ്രധാന കഴിവ് ഏത് വസ്തുവിനും പേരിടാനുള്ള കഴിവത്രേ. "അവൻ ആദമിനു പേരുകളെല്ലാം പഠിപ്പിച്ചു." (2:31) ഏതൊരു വസ്തുവെയും തന്റെ വ്യാവഹാരിക സീമയിൽ കൊണ്ടുവരുമ്പോൾ മനുഷ്യൻ അതിനൊരു പേരിടുന്നു. നിരർത്ഥകമായ ഒരു ശബ്ദമല്ല പേര്. ഒരു വസ്തുവിന്റെ ഗുണഗണങ്ങളെയും മാനങ്ങളെയും മറ്റും കുറിക്കുന്ന ജീവസ്സുറ്റ ഒരു പദമാണ് കേവലമൊരു ശബ്ദമല്ല അതിന്റെ നാമം. ആദമിനു അഥവാ ആദ്യമനുഷ്യന് തന്നെ പേരിടാനുള്ള അറിവ് ദൈവം നൽകിയിരുന്നുവെന്നാണ് ഉപര്യുക്ത ഖുർആൻവാക്യം നമുക്ക് മനസ്സിലാക്കിത്തരുന്നത്. ഒരു വസ്തുവെ അപഗ്രഥിച്ചു മനസ്സിലാക്കുവാനും ഗുണദോഷവിചിന്തനത്തിനു വിധേയമാക്കുവാനും മറ്റുമുള്ള കഴിവ് എന്തുകൊണ്ടു മനുഷ്യനെന്ന താരതമ്യേന ദുർബലനായ ജന്തുവിനു മാത്രം ലഭിച്ചുവെന്ന ലളിതമായ ചോദ്യത്തിനുള്ള തൃപ്തികരമായ ഉത്തരം ഈ ദിവ്യവചനത്തിൽ നാം കാണുന്നു. ഇതിനപ്പുറത്ത് ഭൗതികവിജ്ഞാനങ്ങളുടെ ഒരു ശാഖയിലും അതിനുള്ള ഉത്തരം നമുക്ക് കണ്ടെത്താനാകുന്നില്ല.

അതുപോലെ തന്നെ സൃഷ്ടികളിൽ മനുഷ്യൻ മാത്രം ദൈവം നൽകിയ കഴിവുകളിൽ പെട്ടതാണ് പ്രസംഗിക്കാനും എഴുതാനുമുള്ള കഴിവ്. ഇതര ജന്തുക്കൾക്ക് ഭാഷയുണ്ടെങ്കിലും വളരെച്ചുരുങ്ങിയ ഒരു മേഖലയിൽ ഒതുങ്ങി നിൽക്കുന്നതാണ് ജന്തുഭാഷ. നാളിതുവരെ ഒരു ജന്തുവും പ്രസംഗിക്കുകയോ പുസ്തകമെഴുതുകയോ ഉണ്ടായിട്ടില്ലല്ലോ. പ്രത്യുൽപാദനം, ആവാസം, ആഹാരം, ആത്മരക്ഷ എന്നീ പരിമിതങ്ങളായ ആവശ്യങ്ങൾ നിവൃത്തിക്കുന്നതിനു മാത്രം ഉതകുന്നതാണ് ജന്തുക്കളുടെ ആശയ വിനിമയോപാധികൾ. മനുഷ്യനല്ലാത്ത ജന്തുക്കൾ ചിത്രം വരച്ചിട്ടുണ്ടോ ഇല്ലേ എന്ന ചർച്ച ഇവിടെ വളരെ പ്രസക്തമല്ലെന്നു തോന്നുന്നു. അക്ഷരങ്ങളുടെ കണ്ടുപിടുത്തവും പ്രചാരണവും മുഖേന മനുഷ്യനാഗരികത നേടിയ നേട്ടങ്ങളുടെ ഗണത്തിൽ പെടുത്താവുന്ന യാതൊന്നും ഒരു ജന്തുവും നാളിത് വരെ നേടിയിട്ടില്ല. മനുഷ്യൻ മാത്രം എന്തുകൊണ്ട് പ്രസംഗകനും ലേഖകനുമായി? 'മനുഷ്യൻ സ്വയം നിർമ്മിക്കുന്നു' എന്ന ഗ്രന്ഥത്തിന്റെ കർത്താവ് പോലും ഈ ചോദ്യത്തിനു തൃപ്തികരമായ ഉത്തരം നൽകിയിട്ടില്ല.

വിശുദ്ധഖുർആൻ ഈ വിഷയം സംബന്ധിച്ച് കണിശമായ വിവരം നൽകുകയും ജഗന്നിയന്താവിന്റെ അനിതരമായ അനുഗ്രഹങ്ങൾ കൊണ്ട് സർവ്വത്ര ധന്യമാണ് മനുഷ്യജീവിതമെന്ന് ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. ആ അനുഗ്രഹങ്ങൾ കണ്ടറിഞ്ഞുകൊണ്ട് വിനീതവും കൃതജ്ഞതാനിർഭരവുമായ ജീവിതം നയിക്കുകയാണ് മനുഷ്യൻ തന്റെ ജീവിതസാക്ഷാത്കാരത്തിനു വേണ്ടി ചെയ്യേണ്ടതെന്ന് തെര്യപ്പെടുത്തുക കൂടി ചെയ്യുന്നു വിശുദ്ധഖുർആൻ. 'പരമകാരുണികൻ' എന്നു പേരുള്ള അധ്യായം ഇങ്ങനെയാണ് തുടങ്ങുന്നത്.

"പരമകാരുണികൻ ഖുർആൻ പഠിപ്പിച്ചു. മനുഷ്യനെ അവൻ സൃഷ്ടിച്ചു. അവനെ സംസാരിക്കാൻ പഠിപ്പിച്ചു." (വി.ഖു. 55:1—4).

'ബയാൻ' എന്ന അറബിപദത്തിനാണ് ഇവിടെ സംസാരം എന്ന് തർജ്ജമ നൽകിയത്. കേവലമായ ആശയപ്രകാശനമല്ല സ്വതന്ത്രമായ ആശയവിശദീകരണമാണ് 'ബയാൻ' എന്ന അറബി പദം കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. മനുഷ്യനു സ്വതന്ത്രവും വ്യാപകവുമായ ആശയാവിഷ്കരണശേഷി എന്തുകൊണ്ടു കൈവന്നു? ദശലക്ഷക്കണക്കിനുള്ള ഇതര ജന്തുജാലങ്ങൾക്കൊന്നും എന്തുകൊണ്ട് കൈവന്നില്ല? ദൈവം കനിഞ്ഞരുളിയതു കൊണ്ട് ലഭിച്ചുവെന്നല്ലാതെ തൃപ്തികരമായ എന്തു വിശദീകരണമാണ് നൽകാനുള്ളത്?

മുഹമ്മദ് നബി(സ)ക്ക് ആദ്യമായി കേൾപ്പിക്കപ്പെട്ട ഖുർആൻ വചനങ്ങളിൽ തന്നെ പേന ഉപയോഗിച്ച് അക്ഷരങ്ങൾ കുറിക്കാൻ മനുഷ്യനെ ദൈവം പഠിപ്പിച്ച കാര്യം പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. (വി.ഖു. 96:3—5) മനുഷ്യനു ദൈവം നൽകിയ അക്ഷരവിദ്യ എന്ന അനുഗ്രഹത്തെ ദൈവത്തിന്റെ ഏറ്റവും വലിയ ഔദാര്യമായാണ് അവിടെ വിശേഷിപ്പിച്ചിരിക്കുന്നത്. അക്ഷരത്തിന്റെ അഭാവത്തിൽ മാനവനാഗരികത അതിന്റെ ശിഖരങ്ങളിലൊന്നും എത്തുമായിരുന്നില്ല എന്ന വസ്തുത ഏത് വിവേകമതിക്കാണ് നിഷേധിക്കാൻ കഴിയുക? ഇത് പോലെ മനുഷ്യന് മാത്രം ദൈവം നൽകിയ പല അനുഗ്രഹങ്ങളും വിശുദ്ധ ഖുർആൻ എടുത്തു പറഞ്ഞിട്ടുണ്ട്. കരയിലും കടലിലും മനുഷ്യന് വാഹനം നൽകിയതും (വി.ഖു. 17:70) നഗ്നത മറയ്ക്കുവാനും അലങ്കാരത്തിനുമായി വസ്ത്രം നൽകിയതും (വി.ഖു. 7:26) മറ്റും ഈ കൂട്ടത്തിൽ ഉൾപ്പെടുന്നു. മനുഷ്യന്റെ ഘടനാപരമായ വൈശിഷ്ട്യത്തെ കുറിച്ച് വിശുദ്ധഖുർആൻ പറഞ്ഞ വാക്യങ്ങൾ പ്രത്യേകം ശ്രദ്ധേയമത്രേ. "മനുഷ്യാസ്തിത്വവും – അതിനെ അവൻ സംവിധാനിച്ച രീതിയും തന്നെയാണ് സത്യം. അനന്തരം അതിനു അധർമ്മത്തെയും ധർമ്മത്തെയും സംബന്ധിച്ച് അവൻ ബോധം നൽകിയിരിക്കുന്നു." (വി.ഖു. 91:7, 8)

മനുഷ്യാസ്തിത്വത്തിന്റെ ഏറ്റവും പ്രധാനമായ ഒരു സവിശേഷതയാണ് ഇവിടെ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. ദൈവനിഷേധിയായ മനുഷ്യൻ പോലും ധർമ്മത്തെയും അധർമ്മത്തെയും പറ്റിയുള്ള ചിന്തയിൽ നിന്ന് മുക്തനല്ല. മതത്തെ പുച്ഛിച്ചു തള്ളുന്നവർ പോലും വേദഗ്രന്ഥങ്ങൾ അനുശാസിക്കുന്ന ധർമ്മബോധത്തെ തീർത്തും അവഗണിച്ചു തള്ളാൻ ധൈര്യം കാണിക്കാറില്ല. കാരണം വളരെ വ്യക്തമാണ്. മനുഷ്യനു മാനുഷഭാവം നഷ്ടപ്പെടാതെ ഈ ലോകത്ത് ജീവിക്കണമെങ്കിൽ ധർമ്മബോധം കൂടിയേ തീരൂ. മനുഷ്യൻ ആൾക്കുരങ്ങന്റെ അനന്തരവനാണെന്ന് വരുത്തിത്തീർക്കാൻ വേണ്ടി ജീവിതം ഉഴിഞ്ഞുവെച്ചവർ പോലും മൃഗങ്ങളുടെ ജീവിതക്രമത്തിലേക്ക് മടങ്ങിപ്പോകുന്നതിനെപറ്റി ചിന്തിക്കാൻ തയ്യാറില്ല.

ധർമ്മാധർമ്മങ്ങളെ പറ്റി പറഞ്ഞതിനുശേഷം വിശുദ്ധ ഖുർആൻ പ്രതിപാദിക്കുന്നത് മനുഷ്യന്റെ ജയാപജയങ്ങളെപ്പറ്റിയാണ്. "അതിനെ (അസ്തിത്വത്തെ) സംശുദ്ധമാക്കിയവൻ വിജയിച്ചിരിക്കുന്നു. അതിനെ കളങ്കപ്പെടുത്തിയവൻ പരാജയപ്പെട്ടിരിക്കുന്നു. (91:9, 10) ഭൂമിയിലെ ആദ്യത്തെ മനുഷ്യന്നും അവസാനത്തെ മനുഷ്യന്നും ഒരുപോലെ ബാധകമാണ് ജയാപജയങ്ങളെ സംബന്ധിച്ച ഈ ഖുർആനിക ദർശനം. വേദങ്ങളിലെ ധർമ്മോപദേശം കൈക്കൊണ്ടവർക്ക് മാത്രം വിജയം. അധാർമികതയിലൂടെ ജീവിതത്തെ കളങ്കപ്പെടുത്തിയവർക്ക് മുഴുവൻ പരാജയം.

മനുഷ്യപുരോഗതിയുടെ ഔന്നത്യത്തെയും മനുഷ്യന്റെ അധഃപതനത്തിന്റെ പാരമ്യത്തെയും പറ്റി വിശുദ്ധഖുർആനിലുള്ള ഒരു പരാമർശം ചിന്താശീലമുള്ള എല്ലാവരെയും ഇരു

അചിന്തിപ്പിക്കാൻ പര്യാപ്തമാണ്. "തീർച്ചയായും നാം മനുഷ്യനെ അതിവിശിഷ്ടമായ ഘടനയിലാകുന്നു സൃഷ്ടിച്ചിരിക്കുന്നത്. പിന്നീട് അവനെ നാം അധഃസ്ഥിതരിൽ ഏററവും അധഃസ്ഥിതനാക്കി മാററിയിട്ടുമുണ്ട്." (വി.ഖു. 95:4, 5)

മനുഷ്യചരിത്രം പരിശോധിച്ചാൽ ഏത് മാനദണ്ഡമനുസരിച്ചും ഏററവും ഉത്കൃഷ്ടരായ മനുഷ്യരെ നമുക്ക് കണ്ടെത്താൻ കഴിയും. അതിൻെറ നേർവിപരീതമായിട്ടുള്ളവരെയും കണ്ടെത്താൻ കഴിയും. ഭൗതികമായ വിശദീകരണങ്ങളിലൂടെ ഇതിൻെറ കാരണം കണ്ടെത്താനാവില്ല. കാരണം, പരിണാമത്തിൻെറ ഏററവും മികച്ച ഉത്പന്നമായ മനുഷ്യൻ എപ്പോഴും ഏററവും മികച്ചവനാവുകയാണല്ലോ വേണ്ടത്. ഇതിൽ നിന്ന് വ്യത്യസ്തമായി ധാരാളം മനുഷ്യർ അധഃസ്ഥിതരായി കഴിയുന്നതിനു എന്താണ് കാരണം? പുരോഗതിയോ അധഃസ്ഥിതിയോ ദൈവം ആരുടെയും മേൽ അടിച്ചേൽപ്പിക്കുന്നില്ല. പുരോഗതിയുടെ പാരമ്യത്തിലെത്താൻ ആവശ്യമായ ഗുണങ്ങളും ആ ഗുണങ്ങൾ ദുരുപയോഗപ്പെടുത്തിയാൽ അത്യന്തം അധഃസ്ഥിതിയിലാകാനുള്ള സാദ്ധ്യതയും ഒന്നിച്ച് മനുഷ്യൻെറ ഘടനയിൽ ഉൾപ്പെടുത്തുകയാണ് ദൈവം ചെയ്തിരിക്കുന്നതെന്നാണ് ഉപര്യുക്ത വാക്യങ്ങൾ നൽകുന്ന വിശദീകരണം.

## മനുഷ്യമോചനം ഖുർആനിൽ

മനുഷ്യൻെറ ഈ രണ്ടു സാദ്ധ്യതകളും — ഏററവും ഉത്കൃഷ്ടനാകാനുള്ള സാദ്ധ്യതയും, ഏററവും അധഃസ്ഥിതനാകാനുള്ള സാദ്ധ്യതയും — പരിഗണിച്ചുകൊണ്ട് മനുഷ്യമോചനത്തിനുവേണ്ടി ദൈവം പ്രവാചകന്മാരെ നിയോഗിക്കുകയും വേദഗ്രന്ഥങ്ങൾ അവതരിപ്പിക്കുകയും ചെയ്തിരിക്കുന്നു. വേദാദ്ധ്യാപനങ്ങളും പ്രവാചകമാതൃകകളും സ്വീകരിച്ച് തൻെറ അന്തരാത്മാവിനെ മോചിപ്പിച്ചവൻ രക്ഷപ്പെടുകയും അവയൊക്കെ അവഗണിച്ചുകൊണ്ട് അന്തരാത്മാവിനെ കളങ്കപ്പെടുത്തിയവൻ പരാജയപ്പെടുകയും ചെയ്യുന്നു.

മനുഷ്യമോചനത്തെ സംബന്ധിച്ച് രണ്ടുതരം കാഴ്ചപ്പാടുകളാണ് മാനവരാശിയുടെ മുമ്പിലുള്ളത്. ഒന്ന് ഭൗതികമോചനത്തിൻെറതും മറെറാന്നു ആത്മീയ മോചനത്തിൻെറതും. രാഷ്ട്രീയ സിദ്ധാന്തങ്ങൾ വളർന്നു വന്നിട്ടുള്ളതത്രയും ഭൗതികമോചനം ലക്ഷ്യമായി പ്രഖ്യാപിച്ചുകൊണ്ടാണ്. ഒരു ഭരണകൂടത്തിൻെറ തിന്മകളെ തിരുത്താൻ വേണ്ടി തിന്മ നിറഞ്ഞ ബദൽ തന്നെ നിർദ്ദേശിക്കപ്പെടുന്നു. അങ്ങനെ ഒരു മന്തുകാലിനു ബദൽ മന്തുകാലുകൾ അവതരിപ്പിക്കുന്നവർ രാഷ്ട്രീയ രംഗത്ത് അരങ്ങു തകർക്കുന്നു. അടിമത്വത്തിൽ നിന്നും, പാരതന്ത്ര്യത്തിൽ നിന്നും പട്ടിണിയിൽ നിന്നുമുള്ള മോചനം സ്വപ്നം കാണുന്ന ബഹുജനങ്ങൾ പുതിയ രാഷ്ട്രീയനായകന്മാരെ ആകാംക്ഷാപൂർവം ഉററുനോക്കുന്നു. വിമോചനനായകൻ ഏറെ താമസിയാതെ മർദ്ദകവീരനെന്ന് തെളിയുന്നു. ബഹുജനം പുതിയ വിമോചനനായകനെ തേടുന്നു.

ആത്മീയമോചനത്തിൻെറ ചിത്രവും ഇതിൽ നിന്ന് ഏറെ വ്യത്യസ്തമല്ല. മനുഷ്യൻെറ പ്രശ്നങ്ങൾക്ക് ആത്മീയമോക്ഷം മാത്രമേ പരിഹാരമുള്ളൂ എന്ന് വാദിച്ചവർ എക്കാലത്തും ഉണ്ടായിരുന്നു. പക്ഷെ മനുഷ്യൻെറ പച്ചയായ പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കാനോ ബഹുജനം നേരിടുന്ന അടിസ്ഥാന പ്രശ്നങ്ങൾ പരിഹരിക്കാനോ ആത്മീയവാദികൾക്ക് മിക്കപ്പോഴും സാധിച്ചില്ല. അതുകൊണ്ട് തന്നെ ബുദ്ധിജീവികളിൽ ഒരു വിഭാഗത്തെ മാത്രം സ്വാധീനിക്കുന്ന, സാധാരണക്കാരൻെറ താത്പര്യങ്ങൾ ഉണർത്താനാകാത്ത ഒരു പ്രസ്ഥാനമായി ഒതുങ്ങിക്കഴിയാനായിരുന്നു ആത്മീയവാദത്തിൻെറ വിധി. കാരണം, ശരീരത്തിൻെറ വിശപ്പും വേദനകളും പരിഹരിക്കാതെ ആത്മീയ വിമോചനം അസാദ്ധ്യമാണെന്ന വസ്തുത ആത്മീയവാദം വിസ്മരിച്ചു കളഞ്ഞു.

വിശുദ്ധഖുർആനിലെ മനുഷ്യമോചനം ജീവിതത്തിൻെറ ആത്മീയവും ഭൗതികവുമായ തലങ്ങളെ സമന്വയിപ്പിക്കുന്നതാണ്. സുന്ദരവും സുഖകരവുമായ ഭൗതികവസ്തുക്കളെ ദൈവത്തിൻെറ ദാനമായിക്കണ്ട് കൃതജ്ഞതാപൂർവ്വം ഉപയോഗപ്പെടുത്താൻ പഠിപ്പിക്കുന്ന വിശുദ്ധ ഖുർആൻ ജീവിതനിരാസത്തെ ശക്തിയായി എതിർക്കുന്നു. "പറയുക: അല്ലാഹു തൻെറ ദാസന്മാർക്കു വേണ്ടി പുറത്തു കൊണ്ടുവന്ന അലങ്കാരത്തെയും വിശിഷ്ടമായ ആഹാരപദാർത്ഥങ്ങളെയും നിഷിദ്ധമാക്കിയതാരാണ്?" (വി.ഖു. 7:32) എന്ന ചോദ്യം ജീവിതവൈരാഗ്യത്തിന് ഊന്നൽ നൽകുന്ന ആത്മീയവാദത്തെ ഇസ്ലാം അംഗീകരിക്കുന്നില്ലെന്ന് വ്യക്തമാക്കുന്നു.

മനുഷ്യമോചനത്തിനുവേണ്ടി നിലകൊള്ളുന്ന ഭൗതികപ്രസ്ഥാനങ്ങളെ അപഗ്രഥനവിധേയമാക്കി നോക്കിയാൽ നമ്മുടെ ശ്രദ്ധയിൽ പെടുന്ന ഒരു സുപ്രധാന വസ്തുത മനുഷ്യനെ എന്തിൽ നിന്നു എങ്ങനെ മോചിപ്പിക്കണം എന്നതിനെപ്പററി അവയ്ക്ക് സമഗ്രമായ കാഴ്ചപ്പാടില്ലെന്നതാണ്. അടിമത്വത്തിൽ നിന്ന് മനുഷ്യരെ മോചിപ്പിക്കാൻ വേണ്ടി രംഗത്തുവന്ന പ്രസ്ഥാനങ്ങളുണ്ട്. പക്ഷെ സ്വതന്ത്രനായ മനുഷ്യൻെറ പല സങ്കീർണ്ണ പ്രശ്നങ്ങളും ആ പ്രസ്ഥാനങ്ങളുടെ പരിധിക്ക് പുറത്ത് അപരിഹാര്യമായി അവശേഷിച്ചു. പട്ടിണി പരിഹരിക്കാമെന്നു പറഞ്ഞു രംഗത്ത് വന്ന സോഷ്യലിസവും കമ്മ്യൂണിസവും മററും നനെച്ചുരുങ്ങിയത് പട്ടിണിയെ തുരത്തുന്ന കാര്യത്തിൽ പോലും പരാജയപ്പെട്ടു പിന്മാറിയ വസ്തുത ഇന്ന് അനിഷേദ്ധ്യമാണല്ലോ. ചൂഷണത്തിൽ നിന്നും പാരതന്ത്ര്യത്തിൽ നിന്നും ജനപദങ്ങളെ മോചിപ്പിക്കാൻ വേണ്ടി കാലാകാലങ്ങളിൽ രംഗത്തു വന്ന പല പ്രസ്ഥാനങ്ങളുടെ കഥയും വ്യത്യസ്തമല്ല. എന്താണ് ചൂഷണം; എന്താണ് സേവനം എന്ന് നിർണ്ണയിക്കാൻ പോലും കഴിയാതെ പ്രസ്ഥാനങ്ങളും പ്രാസ്ഥാനികരും കുഴങ്ങുന്ന കാഴ്ചയാണ് നാം കണ്ടുകൊണ്ടിരിക്കുന്നത്.

ഇവിടെയാണ് വിശുദ്ധഖുർആൻെറ പ്രസക്തി. മനുഷ്യനെ ചൂഷണവിധേയനാക്കിത്തീർക്കുന്ന അടിസ്ഥാനഘടകങ്ങളായ തിന്മകളിൽ നിന്ന് അവനെ ശുദ്ധീകരിച്ചുകൊണ്ട് മോചനത്തിനു സ്ഥായിഭാവം നൽകുകയാണ് വിശുദ്ധഖുർആൻ ചെയ്യുന്നത്. വ്യഭിചരിക്കാനും മദ്യപിക്കാനും പണം വാരിക്കൂട്ടാനും മററുമുള്ള തൃഷ്ണ നിലനിൽക്കുന്നേടത്തോളം അവയുമായി ബന്ധപ്പെട്ട കുററങ്ങളും അതിക്രമങ്ങളും അവസാനിക്കുകയില്ല. തിന്മകൾ എങ്ങനെ മനുഷ്യജീവിതത്തെ ഗ്രസിക്കുന്നുവെന്നും തിന്മകളിൽ നിന്നുള്ള മുക്തി എങ്ങനെ ജീവിതത്തെ മഹത്വപൂർണ്ണവും വിജയപ്രദവും ആക്കിത്തീർക്കുന്നുവെന്നും വ്യക്തമാക്കിക്കൊടുത്തു കൊണ്ട് ജീവിതത്തെ ആകെ ശുദ്ധീകരിക്കുകയും സംസ്കരിക്കുകയും ചെയ്യുന്നതിലൂടെ സാധിക്കുന്ന മോചനത്തിനാണ് വിശുദ്ധഖുർആൻ കൂടുതൽ പ്രാധാന്യം നൽകുന്നത്. ഖുർആൻ വാക്യങ്ങളുടെ ബഹുഭൂരിഭാഗം ഈ വശത്തിനാണ് ഊന്നൽ നൽകുന്നത്.

പ്രവാചകനിയോഗത്തിൻെറ മുഖ്യലക്ഷ്യം ജനങ്ങൾക്ക് ദൈവികദൃഷ്ടാന്തങ്ങൾ വായിച്ചുകേൾപ്പിക്കുകയും അതുവഴി അവരെ ശുദ്ധീകരിക്കുകയുമാണെന്നു വിശുദ്ധഖുർആനിലെ 2:129, 2:151, 3:164, 62:2 എന്നീ വാക്യങ്ങൾ വ്യക്തമാക്കുന്നു. മനുഷ്യനെ സംസ്കരിച്ച് മോചിപ്പിക്കുന്ന ഈ പ്രക്രിയക്ക് വിശുദ്ധ ഖുർആൻെറ ഭാഷയിൽ തസ്കിയഃ എന്നാണ് പേർ പറയുന്നത്. മോചനം എന്നാൽ എന്താണെന്നും അതിൻെറ മൂല്യമെന്താണെന്നും ബുദ്ധിജീവിയായ മനുഷ്യനു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്ന സാക്ഷാൽ സേവനം ഭൂമുഖത്തെ ബുദ്ധിജീവികൾ എഴുതിയ ഗ്രന്ഥങ്ങളൊന്നും നിർവഹിക്കുന്നില്ല. വിശുദ്ധ ഖുർആൻ അത് വിജയകരമായി നിർവഹിക്കുന്നു.

സൽബുദ്ധിയുള്ള മനുഷ്യരുടെ കാര്യത്തിൽ മാത്രം പ്രായോഗികമാകുന്ന 'സംസ്കരണത്തിലൂടെ മോചനം' എന്ന ലക്ഷ്യത്തിൽ വിശുദ്ധഖുർആൻ ഒതുങ്ങി നിൽക്കുന്നില്ല. ഒരാൾ സ്വയം ഹിംസയിൽ നിന്നും ദുഷ്ടതയിൽ നിന്നും മോചിതനാകുന്നില്ലെങ്കിൽ ഉചിതമായ ശിക്ഷയിലൂടെ അയാളെ അതിൽനിന്ന് അകററി നിർത്താനുള്ള നിയമങ്ങളും വിശുദ്ധഖുർആൻ അനുശാസിക്കുന്നു. ആർക്കും യഥേഷ്ടം സമ്പത്ത് വാരിക്കൂട്ടാനും ചൂഷണം ചെയ്യാനും പഴുത് നൽകാതെ സാമ്പത്തികരംഗത്തെയാകെ നീതിനിഷ്ഠമായ നിയമങ്ങളുടെ പരിധിയിൽ കൊണ്ടുവരുന്നു വിശുദ്ധഖുർആൻ. ലൈംഗികജീവിതത്തെ വിശുദ്ധിയുടെ സീമയിൽ ഒതുക്കുകയും ആ രംഗത്തെ കയ്യേററങ്ങളും അഴിഞ്ഞാട്ടങ്ങളും തടയുകയും ചെയ്യുന്നതത്രെ ഖുർആനിക മാർഗദർശനം. വിശുദ്ധഖുർആൻ ഇന്നും ജനകോടികളെ ലഹരിയിൽ നിന്നും തെററായ ലൈംഗികാസക്തിയിൽ നിന്നും ആർത്തിയിൽ നിന്നും മോചിപ്പിച്ചുകൊണ്ടേയിരിക്കുന്നു. വേറെ ഏത് ഗ്രന്ഥമാണ് ഈ ധർമം നിർവഹിച്ചുകൊണ്ടിരിക്കുന്നത്? ഇസ്ലാമിന്റെ അനുയായികൾ വിശുദ്ധഖുർആൻ ജീവിതത്തിൽ പകർത്തുന്ന കാര്യത്തിൽ പിന്നാക്കം പോയിക്കൊണ്ടിരിക്കുന്ന ആധുനികയുഗത്തിൽപോലും ജനകോടികളെ തിന്മയിൽ നിന്ന് മോചിപ്പിക്കാൻ വിശുദ്ധഖുർആന് സാധിക്കുന്നുവെങ്കിൽ ഒരു പ്രതിബദ്ധതയുള്ള സമൂഹത്തിൽ അതിന്റെ പ്രസക്തി പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. മനുഷ്യൻ സ്വയം പ്രേരിതനായി തിന്മയിൽ നിന്ന് മോചിതനാകുന്നതിനു സഹായിക്കുന്ന പലവിധ മാനവിക പ്രസ്ഥാനങ്ങൾ ഇന്ന് രംഗത്തുണ്ട്. വികസിത സമൂഹങ്ങളിലാണ് ഇത്തരം പ്രസ്ഥാനങ്ങൾ കൂടുതൽ സംഘടിതവും ആസൂത്രിതവുമായി പ്രവർത്തിച്ചു വരുന്നത്. പക്ഷെ, നിർഭാഗ്യമെന്നു പറയട്ടെ. വികസിത സമൂഹങ്ങളിൽ തന്നെയാണ് തിന്മയിൽ നിന്ന് ഉൽഭൂതമാകുന്ന കുററകൃത്യങ്ങൾ വർദ്ധിച്ചുകൊണ്ടേയിരിക്കുന്നത്. എന്നാൽ വിശുദ്ധഖുർആന്റെ സ്വാധീനം പ്രബലമായി നിലനിൽക്കുന്ന സമൂഹങ്ങളിലാണ് കുററകൃത്യങ്ങളുടെ അനുപാതം ഏററവും കുറഞ്ഞുകാണപ്പെടുന്നത്.

## ഖുർആനും മാനവിക പ്രതിസന്ധിയും

മനുഷ്യനെ സ്വയം തിന്മയിൽ നിന്ന് മോചിതനാകാൻ സഹായിക്കുകയും തിന്മയുടെ കയ്യേററത്തിൽ നിന്ന് സമൂഹത്തെ രക്ഷിക്കാൻ ശിക്ഷാനിയമങ്ങൾ ആവിഷ്കരിക്കുകയും മാത്രമല്ല സകല പ്രതിസന്ധികളിൽ നിന്നും മാനവകുലത്തെ രക്ഷിക്കാൻ വേണ്ട മാർഗദർശനം നൽകുകയും കൂടി ചെയ്യുന്നുണ്ട് വിശുദ്ധഖുർആൻ. "അവൻ (മനുഷ്യൻ) ദുർഘടപാത (പ്രതിസന്ധി) താണ്ടിക്കടന്നില്ല ആ ദുർഘടപാതയെന്തെന്ന് നിനക്കെന്തറിയാം? അത് പിരടിയിൽ നിന്ന് (അടിമത്വത്തിന്റെ നുകം) അഴിച്ചു മാററുകയാകുന്നു. അല്ലെങ്കിൽ പട്ടിണിയുടെ നാളിൽ ഭക്ഷണം നൽകുക. കുടുംബബന്ധമുള്ള അനാഥയ്ക്ക് അല്ലെങ്കിൽ ഞെരുക്കമനുഭവിക്കുന്ന അഗതിക്ക്." (വി.ഖു. 90:11—16) ഏത് നീതി സംഹിത നിലവിൽ വന്നാലും മാനവികപ്രതിസന്ധികൾ നിലനിൽക്കും. നിയമങ്ങളെയും അനുശാസനങ്ങളെയും മറികടന്നുകൊണ്ടു പാരതന്ത്ര്യവും, ഔപചാരികവും അനൗപചാരികവുമായ അടിമത്തവും, പട്ടിണിയും നിലനിൽക്കും. ഇന്ന് മുതലാളിത്ത ലോകത്തും സോഷ്യലിസ്ററ് രാജ്യങ്ങളിലും ഒരുപോലെ പ്രതിസന്ധികൾ നിലനിൽക്കുന്നുണ്ട്. ആദർശപ്രചോദിതരായ മനുഷ്യരുടെ കൂട്ടായ്മകൊണ്ട് മാത്രമേ പ്രതിസന്ധി തരണം ചെയ്യാൻ കഴിയൂ എന്ന് വിശുദ്ധഖുർആൻ ശക്തിയുക്തം പഠിപ്പിക്കുന്നു. അധികാരവും പ്രതാപവുമുള്ള മനുഷ്യർ അതൊന്നുമില്ലാത്തവരുടെ മേൽ അടിച്ചേൽപ്പിക്കുന്ന പാരതന്ത്ര്യവും, സമ്പത്തും അധികാരശക്തിയും ഉള്ളവർ അതൊന്നുമില്ലാത്തവരുടെ മേൽ അടിച്ചേൽപ്പിക്കുന്ന പട്ടിണിയുമാണ് പ്രധാനമായും പ്രതിസന്ധിയൊരുക്കുന്നത്. അതിൽനിന്നുള്ള മോചനത്തിനു ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായ ആദർശാത്മക യത്നമല്ലാതൊന്നും ഫലപ്രദമല്ലെന്നു വിശുദ്ധഖുർആൻ നമ്മെ പഠിപ്പിക്കുന്നു. ഇങ്ങനെ ഭൗതികമായ പാരതന്ത്ര്യങ്ങളിൽ നിന്ന് അവരെ മോചിപ്പിക്കാനുള്ള യത്നത്തിനു വിശുദ്ധഖുർആന്റെ ഭാഷയിൽ 'തഹ്‌രീർ' എന്നു പേരു പറയുന്നു. 'തസ്കിയഃയും തഹ്‌രീറും' സമന്വയിപ്പിച്ചുകൊണ്ടുള്ള മനുഷ്യമോചനം സംബന്ധിച്ച വിശുദ്ധഖുർആന്റെ അദ്ധ്യാപനങ്ങൾക്ക് പകരം വെക്കാവുന്ന യാതൊന്നും മനുഷ്യകൃതികളിൽ കാണാനാവില്ല.




## അദ്ധ്യായം - 1

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ ①

1. പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ.

الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ②

2. സ്തുതി സർവ്വലോക പരിപാലകനായ അല്ലാഹുവിന്നാകുന്നു.

الرَّحْمَٰنِ الرَّحِيمِ ③ مَالِكِ يَوْمِ الدِّينِ ④

3. 4. പരമകാരുണികനും കരുണാനിധിയും, പ്രതിഫലദിവസത്തിന്റെ ഉടമസ്ഥനുമായ (അല്ലാഹുവിന്).

إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ ⑤

5. നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു.[1]

اهْدِنَا الصِّرَاطَ الْمُسْتَقِيمَ ⑥ صِرَاطَ الَّذِينَ أَنْعَمْتَ
عَلَيْهِمْ غَيْرِ الْمَغْضُوبِ عَلَيْهِمْ وَلَا الضَّالِّينَ ⑦

6. 7. ഞങ്ങളെ നീ നേർമാർഗ്ഗത്തിൽ[2] അഥവാ നീ അനുഗ്രഹിച്ചവരുടെ മാർഗ്ഗത്തിൽ ചേർക്കേണമേ. കോപത്തിന്നിരയായവരുടെ മാർഗ്ഗത്തിലല്ല.[3] പിഴച്ചുപോയവരുടെ മാർഗ്ഗത്തിലുമല്ല.

---

1. ആരാധനയും സഹായാർത്ഥനയും അഭേദ്യമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. മനുഷ്യർ വിവിധ വ്യക്തികളെയും ശക്തികളെയും ആരാധിച്ചുപോന്നിട്ടുള്ളത് ആരാധ്യരിൽ നിന്ന് അഭൗതികമായ രീതിയിൽ സഹായം ലഭിക്കുമെന്ന പ്രതീക്ഷയിലാണ്. പ്രപഞ്ചനാഥനല്ലാത്ത ആരിൽ നിന്ന് അഭൗതികമായ സഹായം പ്രതീക്ഷിക്കുന്നതും അതിന്നായി പ്രാർത്ഥിക്കുന്നതും ഇസ്‌ലാം പഠിപ്പിക്കുന്ന ഏകദൈവത്വത്തിന് വിരുദ്ധമത്രെ.
2. നിഷ്കളങ്കമായ ഏകദൈവാരാധനയുടെ മാർഗ്ഗത്തിൽ, അല്ലാഹുവോട് നേരിട്ടുള്ള പ്രാർത്ഥനയുടെ മാർഗ്ഗത്തിൽ, അഥവാ പ്രവാചകന്മാരും സജ്ജനങ്ങളും പിന്തുടർന്ന കളങ്കമില്ലാത്ത തൗഹീദിന്റെ മാർഗ്ഗത്തിൽ ഞങ്ങളെ നീ ചേർക്കേണമേ എന്നർത്ഥം.
3. 'കോപത്തിന്നിരയായവർ' എന്ന പദത്തിന്റെ പരിധിയിൽ അവിശ്വാസവും സത്യനിഷേധവും മർക്കടമുഷ്ടിയും കൈക്കൊണ്ട എല്ലാവരും ഉൾപ്പെടുമെങ്കിലും ഇവിടെ പ്രധാനമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്, വേദഗ്രന്ഥത്തിന്റെ വാഹകരാണെന്നതിൽ അഭിമാനം കൊള്ളുന്നതോടൊപ്പം സ്വാർത്ഥതാൽപര്യങ്ങൾക്കുവേണ്ടി വേദവാക്യങ്ങൾ ദുർവ്യാഖ്യാനം ചെയ്തത് നിമിത്തം അല്ലാഹുവിന്റെ കോപത്തിന്നു ഇരയായ യഹൂദരാണ്. ഈ നിലപാട് സ്വീകരിക്കുന്ന ഏത് സമുദായക്കാരുടെ അവസ്ഥയും ഇതുപോലെ തന്നെ. പിഴച്ചുപോയവർ എന്നതുകൊണ്ട് ഇവിടെ പ്രധാനമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് യേശുക്രിസ്തുവെ ദൈവപുത്രനാക്കുകയും പൗരോഹിത്യത്തെ മതത്തിന്റെ അടിത്തറയാക്കുകയും ചെയ്ത ക്രിസ്ത്യാനികളാണ്. ദൈവികസന്ദേശം ലഭിച്ചിട്ട് അതിൽ നിന്ന് വ്യതിചലിച്ചുപോയ ഏത് സമുദായക്കാരും വഴിപിഴച്ച കൂട്ടത്തിൽ തന്നെ.




## അദ്ധ്യായം - 2

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

الٓمٓ ﴿١﴾

1. അലിഫ് ലാം മീം

ذَٰلِكَ الْكِتَابُ لَا رَيْبَ ۛ فِيهِ ۛ هُدًى لِّلْمُتَّقِينَ ﴿٢﴾

2. ഇതാകുന്നു ഗ്രന്ഥം. അതിൽ സംശയമേയില്ല. സൂക്ഷ്മത പാലിക്കുന്നവർക്ക് നേർവഴി കാണിക്കുന്നതത്രെ അത്.

الَّذِينَ يُؤْمِنُونَ بِالْغَيْبِ وَيُقِيمُونَ الصَّلَاةَ وَمِمَّا رَزَقْنَاهُمْ يُنفِقُونَ ﴿٣﴾

3. അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുകയും, പ്രാർത്ഥന അഥവാ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുകയും, നാം നൽകിയ സമ്പത്തിൽ നിന്ന് ചെലവഴിക്കുകയും,

وَالَّذِينَ يُؤْمِنُونَ بِمَا أُنزِلَ إِلَيْكَ وَمَا أُنزِلَ مِن قَبْلِكَ وَبِالْآخِرَةِ هُمْ يُوقِنُونَ ﴿٤﴾

4. നിനക്കും നിന്റെ മുൻഗാമികൾക്കും നൽകപ്പെട്ട സന്ദേശത്തിൽ വിശ്വസിക്കുകയും, പരലോകത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നവരത്രെ അവർ (സൂക്ഷ്മത പാലിക്കുന്നവർ).

أُولَٰئِكَ عَلَىٰ هُدًى مِّن رَّبِّهِمْ ۖ وَأُولَٰئِكَ هُمُ الْمُفْلِحُونَ ﴿٥﴾

5. അവരുടെ നാഥൻ കാണിച്ച നേർവഴിയിലാകുന്നു അവർ. അവർ തന്നെയാകുന്നു സാക്ഷാൽ വിജയികൾ.

إِنَّ الَّذِينَ كَفَرُوا سَوَاءٌ عَلَيْهِمْ أَأَنذَرْتَهُمْ أَمْ لَمْ تُنذِرْهُمْ لَا يُؤْمِنُونَ ﴿٦﴾

6. സത്യനിഷേധികളെ സംബന്ധിച്ചിടത്തോളം നീ അവർക്ക് താക്കീത് നൽകിയാലും ഇല്ലെങ്കിലും സമമാകുന്നു. അവർ വിശ്വസിക്കുന്നതല്ല.

خَتَمَ اللَّهُ عَلَىٰ قُلُوبِهِمْ وَعَلَىٰ سَمْعِهِمْ ۖ وَعَلَىٰ أَبْصَارِهِمْ غِشَاوَةٌ ۖ وَلَهُمْ عَذَابٌ عَظِيمٌ ﴿٧﴾

7. അവരുടെ മനസ്സുകൾക്കും കാതിനും അല്ലാഹു മുദ്ര വെച്ചിരിക്കുകയാണ്.[4] അവരുടെ ദൃഷ്ടികളിന്മേലും ഒരു മൂടിയുണ്ട്. അവർക്കാകുന്നു കനത്ത ശിക്ഷയുള്ളത്.

---

* ഇസ്രായീല്യരോട് അല്ലാഹു ഒരു പശുവിനെ അറുക്കാൻ കല്പിച്ച സംഭവം വിവരിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് അൽബഖറഃ (പശു) എന്ന് പേര് നൽകപ്പെട്ടത്.

4. സത്യം ഗ്രഹിക്കാൻ അവർ ഒട്ടും താല്പര്യം കാണിക്കാത്തതിനാൽ അല്ലാഹു അവരെ മനസ്സും കണ്ണും കാതും അടഞ്ഞ അവസ്ഥയിൽ ആക്കിയിരിക്കുന്നു.

وَمِنَ النَّاسِ مَن يَقُولُ آمَنَّا بِاللَّهِ وَبِالْيَوْمِ الْآخِرِ وَمَا هُم بِمُؤْمِنِينَ ٨

8. 'ഞങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചിരിക്കുന്നു' എന്ന് പറയുന്ന ചില ആളുകളുണ്ട്. (യഥാർത്ഥത്തിൽ)അവർ വിശ്വാസികളല്ല.

يُخَادِعُونَ اللَّهَ وَالَّذِينَ آمَنُوا وَمَا يَخْدَعُونَ إِلَّا أَنفُسَهُمْ وَمَا يَشْعُرُونَ ٩

9. അല്ലാഹുവിനെയും വിശ്വാസികളെയും വഞ്ചിക്കുവാനാണ് അവർ ശ്രമിക്കുന്നത്. (വാസ്തവത്തിൽ)അവർ ആത്മവഞ്ചന മാത്രമാണ് ചെയ്യുന്നത്.[5] അവരത് മനസ്സിലാക്കുന്നില്ല.

فِي قُلُوبِهِم مَّرَضٌ فَزَادَهُمُ اللَّهُ مَرَضًا ۖ وَلَهُمْ عَذَابٌ أَلِيمٌ بِمَا كَانُوا يَكْذِبُونَ ١٠

10. അവരുടെ മനസ്സുകളിൽ ഒരുതരം രോഗമുണ്ട്. തന്നിമിത്തം അല്ലാഹു അവർക്ക് രോഗം വർദ്ധിപ്പിക്കുകയും ചെയ്തു. കള്ളം പറഞ്ഞുകൊണ്ടിരുന്നതിന്റെ ഫലമായി വേദനയേറിയ ശിക്ഷയാണ് അവർക്കുണ്ടായിരിക്കുക.

وَإِذَا قِيلَ لَهُمْ لَا تُفْسِدُوا فِي الْأَرْضِ قَالُوا إِنَّمَا نَحْنُ مُصْلِحُونَ ١١

11. നിങ്ങൾ നാട്ടിൽ കുഴപ്പമുണ്ടാക്കാതിരിക്കൂ എന്ന് അവരോട് ആരെങ്കിലും പറഞ്ഞാൽ, ഞങ്ങൾ സൽപ്രവർത്തനങ്ങൾ മാത്രമാണല്ലോ ചെയ്യുന്നത് എന്നായിരിക്കും അവരുടെ മറുപടി.

أَلَا إِنَّهُمْ هُمُ الْمُفْسِدُونَ وَلَٰكِن لَّا يَشْعُرُونَ ١٢

12. എന്നാൽ യഥാർത്ഥത്തിൽ അവർ തന്നെയാകുന്നു കുഴപ്പക്കാർ. പക്ഷെ, അവരത് മനസ്സിലാക്കുന്നില്ല.

وَإِذَا قِيلَ لَهُمْ آمِنُوا كَمَا آمَنَ النَّاسُ قَالُوا أَنُؤْمِنُ كَمَا آمَنَ السُّفَهَاءُ ۗ أَلَا إِنَّهُمْ هُمُ السُّفَهَاءُ وَلَٰكِن لَّا يَعْلَمُونَ ١٣

13. മററുള്ളവർ വിശ്വസിച്ചത് പോലെ നിങ്ങളും വിശ്വസിക്കൂ എന്ന് അവരോട് ആരെങ്കിലും പറഞ്ഞാൽ 'ഈ മൂഢന്മാർ വിശ്വ സിച്ചത്പോലെ ഞങ്ങളും വിശ്വസിക്കുകയോ?' എന്നായിരിക്കും അവർ മറുപടി പറയുക. എന്നാൽ യഥാർത്ഥത്തിൽ അവർ തന്നെയാകുന്നു മൂഢന്മാർ. പക്ഷെ, അവരത് അറിയുന്നില്ല .

وَإِذَا لَقُوا الَّذِينَ آمَنُوا قَالُوا آمَنَّا وَإِذَا خَلَوْا إِلَىٰ شَيَاطِينِهِمْ قَالُوا إِنَّا مَعَكُمْ إِنَّمَا نَحْنُ مُسْتَهْزِئُونَ ١٤

14. വിശ്വാസികളെ കണ്ടുമുട്ടുമ്പോൾ അവർ പറയും: ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. അവർ തങ്ങളുടെ (കൂട്ടാളികളായ) പിശാചുക്കളുടെ അടുത്ത് തനിച്ചാവുമ്പോൾ അവരോട് പറയും: ഞങ്ങൾ നിങ്ങളോടൊപ്പം തന്നെയാകുന്നു. ഞങ്ങൾ(മററവരെ) കളിയാക്കുക മാത്രമായിരുന്നു.

اللَّهُ يَسْتَهْزِئُ بِهِمْ وَيَمُدُّهُمْ فِي طُغْيَانِهِمْ يَعْمَهُونَ ١٥

15. എന്നാൽ അല്ലാഹുവാകട്ടെ, അവരെ പരിഹസിക്കുകയും, അതിക്രമങ്ങളിൽ വിഹരിക്കുവാൻ അവരെ അയച്ചുവിട്ടിരിക്കുകയുമാകുന്നു.

أُولَٰئِكَ الَّذِينَ اشْتَرَوُا الضَّلَالَةَ بِالْهُدَىٰ

16. സന്മാർഗ്ഗം വിററ് പകരം ദുർമാർഗ്ഗം വാങ്ങിയവരാകുന്നു അവർ. എന്നാൽ അവരുടെ

5. ലോകത്തുള്ള മുഴുവൻ മനുഷ്യരും വിശ്വാസികളായിത്തീർന്നാൽ അല്ലാഹുവിന് ഒരു ലാഭവുമില്ല. മുഴുവൻ മനുഷ്യരും അവനെ തള്ളിപ്പറഞ്ഞാൽ അവന് ഒട്ടും നഷ്ടം പററുകയുമില്ല. മനുഷ്യർ ചെയ്യുന്ന ഏത് വഞ്ചനയുടെയും ഫലം അവർ തന്നെയാണ് അനുഭവിക്കുക.

فَمَا رَبِحَت تِّجَارَتُهُمْ وَمَا كَانُوا مُهْتَدِينَ ﴿١٦﴾

കച്ചവടം ലാഭകരമാവുകയോ, അവർ ലക്ഷ്യം പ്രാപിക്കുകയോ ചെയ്തില്ല.

مَثَلُهُمْ كَمَثَلِ الَّذِي اسْتَوْقَدَ نَارًا فَلَمَّا أَضَاءَتْ مَا حَوْلَهُ
ذَهَبَ اللَّهُ بِنُورِهِمْ وَتَرَكَهُمْ فِي ظُلُمَاتٍ لَّا يُبْصِرُونَ ﴿١٧﴾

17. അവരെ ഉപമിക്കാവുന്നത് ഒരാളോടാകുന്നു: അയാൾ തീ കത്തിച്ചു. പരിസരമാകെ പ്രകാശിതമായപ്പോൾ അല്ലാഹു അവരുടെ പ്രകാശം കെടുത്തിക്കളയുകയും ഒന്നും കാണാനാവാതെ ഇരുട്ടിൽ (തപ്പുവാൻ) അവരെ വിടുകയും ചെയ്തു.

صُمٌّ بُكْمٌ عُمْيٌ فَهُمْ لَا يَرْجِعُونَ ﴿١٨﴾

18. ബധിരരും ഊമകളും അന്ധന്മാരുമാകുന്നു അവർ. അതിനാൽ അവർ (സത്യത്തിലേക്ക്) തിരിച്ചുവരികയില്ല.

أَوْ كَصَيِّبٍ مِّنَ السَّمَاءِ فِيهِ ظُلُمَاتٌ وَرَعْدٌ وَبَرْقٌ يَجْعَلُونَ
أَصَابِعَهُمْ فِي آذَانِهِم مِّنَ الصَّوَاعِقِ حَذَرَ الْمَوْتِ وَاللَّهُ مُحِيطٌ
بِالْكَافِرِينَ ﴿١٩﴾

19. അല്ലെങ്കിൽ (അവരെ) ഉപമിക്കാവുന്നത് ആകാശത്തു നിന്ന് ചൊരിയുന്ന ഒരു പേമാരിയോടാകുന്നു. അതോടൊപ്പം കൂരിരുട്ടും ഇടിയും മിന്നലുമുണ്ട്. ഇടിനാദങ്ങൾ നിമിത്തം മരണം ഭയന്ന് അവർ വിരലുകൾ ചെവിയിൽ തിരുകുന്നു. എന്നാൽ അല്ലാഹു സത്യനിഷേധികളെ വലയം ചെയ്തിരിക്കുകയാണ്.

يَكَادُ الْبَرْقُ يَخْطَفُ أَبْصَارَهُمْ كُلَّمَا أَضَاءَ لَهُم مَّشَوْا فِيهِ
وَإِذَا أَظْلَمَ عَلَيْهِمْ قَامُوا وَلَوْ شَاءَ اللَّهُ لَذَهَبَ بِسَمْعِهِمْ
وَأَبْصَارِهِمْ إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٢٠﴾

20. മിന്നൽ അവരുടെ കണ്ണുകളെ റാഞ്ചിയെടുക്കുമാറാകുന്നു. അത് (മിന്നൽ) അവർക്ക് വെളിച്ചം നൽകുമ്പോഴെല്ലാം അവർ ആ വെളിച്ചത്തിൽ നടന്നു പോകും. ഇരുട്ടാകുമ്പോൾ അവർ നിന്നുപോവുകയും ചെയ്യും. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവരുടെ കേൾവിയും കാഴ്ചയും അവൻ തീരെ നശിപ്പിച്ചു കളയുക തന്നെ ചെയ്യുമായിരുന്നു. നിസ്സംശയം അല്ലാഹു ഏത് കാര്യത്തിന്നും കഴിവുള്ളവനാണ്.

يَا أَيُّهَا النَّاسُ اعْبُدُوا رَبَّكُمُ الَّذِي خَلَقَكُمْ وَالَّذِينَ مِن
قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ﴿٢١﴾

21. ജനങ്ങളേ, നിങ്ങളെയും നിങ്ങളുടെ മുൻഗാമികളെയും സൃഷ്ടിച്ച നിങ്ങളുടെ നാഥനെ നിങ്ങൾ ആരാധിക്കുവിൻ. നിങ്ങൾ ദോഷബാധയെ സൂക്ഷി(ച്ച് ജീവി)ക്കുവാൻ വേണ്ടിയത്രെ അത്.

الَّذِي جَعَلَ لَكُمُ الْأَرْضَ فِرَاشًا وَالسَّمَاءَ بِنَاءً وَأَنزَلَ مِنَ السَّمَاءِ
مَاءً فَأَخْرَجَ بِهِ مِنَ الثَّمَرَاتِ رِزْقًا لَّكُمْ فَلَا تَجْعَلُوا لِلَّهِ أَندَادًا
وَأَنتُمْ تَعْلَمُونَ ﴿٢٢﴾

22. നിങ്ങൾക്കുവേണ്ടി ഭൂമിയെ മെത്തയും ആകാശത്തെ മേൽപുരയുമാക്കിത്തരികയും ആകാശത്തു നിന്ന് വെള്ളം ചൊരിഞ്ഞു തന്നിട്ട് അതുമുഖേന നിങ്ങൾക്ക് ഭക്ഷിക്കുവാനുള്ള കായ്കനികൾ ഉല്പാദിപ്പിച്ചു തരികയും ചെയ്ത (നാഥനെ). അതിനാൽ (ഇതെല്ലാം) അറിഞ്ഞുകൊണ്ട് നിങ്ങൾ അല്ലാഹുവിന് സമന്മാരെ ഉണ്ടാക്കരുത്.[5]

وَإِن كُنتُمْ فِي رَيْبٍ مِّمَّا نَزَّلْنَا عَلَىٰ عَبْدِنَا فَأْتُوا بِسُورَةٍ مِّن
مِّثْلِهِۦ وَادْعُوا شُهَدَآءَكُم مِّن دُونِ اللَّهِ إِن كُنتُمْ
صَٰدِقِينَ ﴿٢٣﴾

23. നമ്മുടെ ദാസന്ന് നാം അവതരിപ്പിച്ചു കൊടുത്തതിനെ (വിശുദ്ധഖുർആനെ) പററി നിങ്ങൾ സംശയാലുക്കളാണെങ്കിൽ അതിന്റേതു പോലുള്ള ഒരു അദ്ധ്യായമെങ്കിലും നിങ്ങൾ കൊണ്ടു വരിക. അല്ലാഹുവിന്നു പുറമെ നിങ്ങൾക്കുള്ള സഹായികളെയും വിളിച്ചുകൊള്ളുക. നിങ്ങൾ സത്യവാന്മാരാണെങ്കിൽ (അതാണല്ലോ വേണ്ടത്).

فَإِن لَّمْ تَفْعَلُوا وَلَن تَفْعَلُوا فَاتَّقُوا النَّارَ الَّتِي وَقُودُهَا
النَّاسُ وَالْحِجَارَةُ أُعِدَّتْ لِلْكَٰفِرِينَ ﴿٢٤﴾

24. നിങ്ങൾക്കത് ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ— നിങ്ങൾക്കത് ഒരിക്കലും ചെയ്യാൻ കഴിയുകയുമില്ല — മനുഷ്യരും കല്ലുകളും[7] ഇന്ധനമായി കത്തിക്കപ്പെടുന്ന നരകാഗ്നിയെ നിങ്ങൾ കാത്തുസൂക്ഷിച്ചു കൊള്ളുക. സത്യനിഷേധികൾക്കു വേണ്ടി ഒരുക്കിവെക്കപ്പെട്ടതാകുന്നു അത്.

وَبَشِّرِ الَّذِينَ ءَامَنُوا وَعَمِلُوا الصَّٰلِحَٰتِ أَنَّ لَهُمْ جَنَّٰتٍ تَجْرِي مِن
تَحْتِهَا الْأَنْهَٰرُ كُلَّمَا رُزِقُوا مِنْهَا مِن ثَمَرَةٍ رِّزْقًا قَالُوا هَٰذَا
الَّذِي رُزِقْنَا مِن قَبْلُ وَأُتُوا بِهِۦ مُتَشَٰبِهًا وَلَهُمْ فِيهَا أَزْوَٰجٌ
مُّطَهَّرَةٌ وَهُمْ فِيهَا خَٰلِدُونَ ﴿٢٥﴾

25. (നബിയേ) വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവർക്ക് താഴ്ഭാഗത്തു കൂടി നദികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകൾ ലഭിക്കുവാനുണ്ടെന്ന് സന്തോഷവാർത്ത അറിയിക്കുക. അതിലെ ഓരോ കനിയും ഭക്ഷിക്കുവാനായി നൽകപ്പെടുമ്പോൾ, 'ഇതിനുമുമ്പ് ഞങ്ങൾക്ക് നൽകപ്പെട്ടതു തന്നെയാണല്ലോ ഇതും' എന്നായിരിക്കും അവർ പറയുക. (വാസ്തവത്തിൽ)പരസ്പര സാദൃശ്യമുള്ള നിലയിൽ അതവർക്ക് നൽകപ്പെടുകയാണുണ്ടായത്.[8] പരിശുദ്ധരായ ഇണകളും അവർക്കവിടെ ഉണ്ടായിരിക്കും. അവർ അവിടെ നിത്യവാസികളായിരിക്കുകയും ചെയ്യും.

إِنَّ اللَّهَ لَا يَسْتَحْيِۦٓ أَن يَضْرِبَ مَثَلًا مَّا بَعُوضَةً فَمَا فَوْقَهَا فَأَمَّا
الَّذِينَ ءَامَنُوا فَيَعْلَمُونَ أَنَّهُ الْحَقُّ مِن رَّبِّهِمْ وَأَمَّا الَّذِينَ
كَفَرُوا فَيَقُولُونَ مَاذَآ أَرَادَ اللَّهُ بِهَٰذَا مَثَلًا

26. ഏതൊരു വസ്തുവെയും ഉപമയാക്കുന്നതിൽ അല്ലാഹു ലജ്ജിക്കുകയില്ല; തീർച്ച. അതൊരു കൊതുകോ അതിലുപരി നിസ്സാരമോ ആകട്ടെ. എന്നാൽ വിശ്വാസികൾക്ക് അത് തങ്ങളുടെ നാഥന്റെ പക്കൽ നിന്നുള്ള സത്യമാണെന്ന് ബോധ്യമാകുന്നതാണ്. സത്യനിഷേധികളാകട്ടെ ഈ ഉപമകൊണ്ട് അല്ലാഹു എന്താണുദ്ദേശിക്കുന്നത് എന്ന് ചോദിക്കുകയാണ് ചെയ്യുക. അങ്ങനെ ആ ഉപമ നിമിത്തം ധാരാളം

6. ജനിപ്പിക്കുകയും മരിപ്പിക്കുകയും തലമുറകളിലൂടെ ജീവൻ എന്ന പ്രതിഭാസം നിലനിർത്തുകയും, ആകാശത്തും ഭൂമിയിലുമായി ജീവിതത്തെ താങ്ങിനിർത്തുന്ന അത്ഭുതകരമായ ക്രമീകരണങ്ങൾ ഒരുക്കുകയും ചെയ്ത പ്രപഞ്ചനാഥനെ മിക്കവാറും എല്ലാ മതവിശ്വാസികളും അംഗീകരിക്കുന്നുണ്ട്. എന്നാൽ ഇത് മനസ്സിലാക്കിയിട്ടും അവരിൽ പലരും ദൈവേതരശക്തികളെ ആരാധിക്കുന്നവരും പ്രാർത്ഥിക്കുന്നവരുമായി തുടരുകയാണ്. ഇത് ദൈവത്തിന് സമന്മാരെ സ്ഥാപിക്കലാണെന്നും അത് പാടില്ലെന്നും ഈ വചനം വ്യക്തമാക്കുന്നു.

7. പ്രത്യേകതരം കല്ലുകളോ കല്ലുകൊണ്ട് നിർമിക്കപ്പെട്ട വിഗ്രഹങ്ങളോ ആകാം ഉദ്ദേശ്യം.

8. ഒററനോട്ടത്തിൽ ഒരുപോലെ തോന്നുന്നതും എന്നാൽ രുചിയിലും ഗുണത്തിലും സൂക്ഷ്മമായ വ്യത്യാസമുള്ളതുമായ ധാരാളം ഇനത്തിൽ പെട്ട കായ്കനികൾ അവർക്ക് നൽകപ്പെടും എന്ന് വിവക്ഷ.

يُضِلُّ بِهِۦ كَثِيرًا وَيَهْدِى بِهِۦ كَثِيرًا ۚ وَمَا يُضِلُّ بِهِۦٓ إِلَّا ٱلْفَٰسِقِينَ ﴿٢٦﴾

ആളുകളെ അവൻ പിഴവിലാക്കുന്നു. ധാരാളം പേരെ നേർവഴിയിലാക്കുകയും ചെയ്യുന്നു. അധർമ്മകാരികളല്ലാത്ത ആരെയും അതു നിമിത്തം അവൻ പിഴപ്പിക്കുകയില്ല.

ٱلَّذِينَ يَنقُضُونَ عَهْدَ ٱللَّهِ مِنۢ بَعْدِ مِيثَٰقِهِۦ وَيَقْطَعُونَ مَآ أَمَرَ ٱللَّهُ بِهِۦٓ أَن يُوصَلَ وَيُفْسِدُونَ فِى ٱلْأَرْضِ ۚ أُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٢٧﴾

27. അല്ലാഹുവിന്റെ ഉത്തരവ് അവൻ ശക്തിയുക്തം നൽകിയതിനുശേഷം അതിന്ന് വിപരീതം പ്രവർത്തിക്കുകയും അല്ലാഹു കൂട്ടിച്ചേർക്കുവാൻ കല്പിച്ചതിനെ[9] മുറിച്ച് വേർപ്പെടുത്തുകയും ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും ചെയ്യുന്നവരത്രെ അവർ (അധർമ്മകാരികൾ). അവർ തന്നെയാകുന്നു നഷ്ടക്കാർ.

كَيْفَ تَكْفُرُونَ بِٱللَّهِ وَكُنتُمْ أَمْوَٰتًا فَأَحْيَٰكُمْ ۖ ثُمَّ يُمِيتُكُمْ ثُمَّ يُحْيِيكُمْ ثُمَّ إِلَيْهِ تُرْجَعُونَ ﴿٢٨﴾

28. നിങ്ങൾക്കെങ്ങനെയാണ് അല്ലാഹുവിനെ നിഷേധിക്കാൻ കഴിയുക? നിങ്ങൾ നിർജ്ജീവ വസ്തുക്കളായിരുന്ന അവസ്ഥയ്ക്കുശേഷം അവൻ നിങ്ങൾക്ക് ജീവൻ നൽകി. പിന്നെ അവൻ നിങ്ങളെ മരിപ്പിക്കുകയും വീണ്ടും ജീവിപ്പിക്കുകയും ചെയ്യുന്നു. പിന്നീട് അവങ്കലേക്ക് തന്നെ നിങ്ങൾ തിരിച്ചുവിളിക്കപ്പെടുകയും ചെയ്യും.

هُوَ ٱلَّذِى خَلَقَ لَكُم مَّا فِى ٱلْأَرْضِ جَمِيعًا ثُمَّ ٱسْتَوَىٰٓ إِلَى ٱلسَّمَآءِ فَسَوَّىٰهُنَّ سَبْعَ سَمَٰوَٰتٍ ۚ وَهُوَ بِكُلِّ شَىْءٍ عَلِيمٌ ﴿٢٩﴾

29. അവനാണ് നിങ്ങൾക്കുവേണ്ടി ഭൂമിയിലുള്ളതെല്ലാം സൃഷ്ടിച്ചുതന്നത്. പുറമെ ഏഴ് ആകാശങ്ങളായി ക്രമീകരിച്ചുകൊണ്ട് ഉപരിലോകത്തെ സംവിധാനിച്ചവനും അവൻ തന്നെയാണ്. അവൻ എല്ലാ കാര്യത്തെപ്പററിയും അറിവുളളവനാകുന്നു.

وَإِذْ قَالَ رَبُّكَ لِلْمَلَٰٓئِكَةِ إِنِّى جَاعِلٌ فِى ٱلْأَرْضِ خَلِيفَةً ۖ قَالُوٓا۟ أَتَجْعَلُ فِيهَا مَن يُفْسِدُ فِيهَا وَيَسْفِكُ ٱلدِّمَآءَ وَنَحْنُ نُسَبِّحُ بِحَمْدِكَ وَنُقَدِّسُ لَكَ ۖ قَالَ إِنِّىٓ أَعْلَمُ مَا لَا تَعْلَمُونَ ﴿٣٠﴾

30. ഞാനിതാ ഭൂമിയിൽ ഒരു 'ഖലീഫ'യെ[10] നിയോഗിക്കാൻ പോകുകയാണ് എന്ന് നിന്റെ നാഥൻ മലക്കുകളോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക). അവർ പറഞ്ഞു: അവിടെ കുഴപ്പമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുന്നവരെയാണോ നീ നിയോഗിക്കുന്നത്? ഞങ്ങളാകട്ടെ നിന്റെ മഹത്വത്തെ പ്രകീർത്തിക്കുകയും, നിന്റെ പരിശുദ്ധിയെ വാഴ്ത്തുകയും ചെയ്യുന്നവരല്ലോ. അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾക്കറിഞ്ഞുകൂടാത്തത് എനിക്കറിയാം.

وَعَلَّمَ ءَادَمَ ٱلْأَسْمَآءَ كُلَّهَا ثُمَّ عَرَضَهُمْ

31. അവൻ (അല്ലാഹു) ആദമിന് നാമങ്ങളെല്ലാം പഠിപ്പിച്ചു.[11] പിന്നീട് ആ പേരിട്ടവയെ

9. കുടുംബബന്ധം, ആദർശബന്ധം, മാനുഷികബന്ധം തുടങ്ങിയവയത്രെ അല്ലാഹു കൂട്ടിച്ചേർക്കാൻ കല്പിച്ച കാര്യങ്ങൾ.
10. ഖലീഫ എന്ന പദത്തിന് പിൻഗാമി, പകരം നിൽക്കുന്നവൻ, പ്രതിനിധി എന്നൊക്കെയാണ് അർത്ഥം. ഇത് ആദംനബി(അ)യെ മാത്രം ഉദ്ദേശിച്ചുള്ള ഏകവചനമാകാം. മനുഷ്യരാശിയെ ആകെ ഉൾക്കൊള്ളുന്ന വർഗ്ഗനാമവുമാകാം. ഓരോ മനുഷ്യനും തന്റെ മുൻഗാമിയുടെ പൈതൃകമേറ്റെടുത്തുകൊണ്ട് നാഗരികതയെ പരിപോഷിപ്പിക്കുന്നു. ഓരോ തലമുറയും പോയ തലമുറയ്ക്ക് പകരം ജീവിതരംഗത്ത് ആധിപത്യം സ്ഥാപിക്കുന്നു. എല്ലാ ചരാചരങ്ങളും ദൈവികനിയമത്തിന് അഥവാ പ്രകൃതിനിയമത്തിന് വിധേയമായി വർത്തിക്കാൻ വിധിക്കപ്പെട്ടവയാണെങ്കിൽ മനുഷ്യൻ മാത്രം ഒരളവോളം ഭൗതികവസ്തുക്കളുടെ മേൽ നിയന്ത്രണാധികാരമുള്ള സ്ഥാനപതിയായി ഭൂമിയിൽ നിയോഗിക്കപ്പെട്ടിരിക്കുന്നു.

അവൻ മലക്കുകൾക്ക് കാണിച്ചു. എന്നിട്ടവൻ ആജ്ഞാപിച്ചു: നിങ്ങൾ സത്യവാന്മാരാണെങ്കിൽ ഇവയുടെ നാമങ്ങൾ എനിക്ക് പറഞ്ഞുതരൂ.

عَلَى الْمَلَٰٓئِكَةِ فَقَالَ أَنۢبِـُٔونِى بِأَسْمَآءِ هَٰٓؤُلَآءِ إِن كُنتُمْ
صَٰدِقِينَ ﴿٣١﴾

32. അവർ പറഞ്ഞു: നിനക്ക് സ്തോത്രം. നീ പഠിപ്പിച്ചുതന്നതല്ലാത്ത യാതൊരറിവും ഞങ്ങൾക്കില്ല. നീ തന്നെയാണ് സർവ്വജ്ഞനും അഗാധജ്ഞാനിയും.

قَالُوا۟ سُبْحَٰنَكَ لَا عِلْمَ لَنَآ إِلَّا مَا عَلَّمْتَنَآ ۖ إِنَّكَ أَنتَ الْعَلِيمُ
الْحَكِيمُ ﴿٣٢﴾

33. അനന്തരം അവൻ (അല്ലാഹു) പറഞ്ഞു: ആദമേ, ഇവർക്ക് അവയുടെ നാമങ്ങൾ പറഞ്ഞു കൊടുക്കൂ. അങ്ങനെ അവൻ (ആദം) അവർക്ക് ആ നാമങ്ങൾ പറഞ്ഞുകൊടുത്തപ്പോൾ അവൻ (അല്ലാഹു) പറഞ്ഞു: ആകാശഭൂമികളിലെ അദൃശ്യകാര്യങ്ങളും, നിങ്ങൾ വെളിപ്പെടുത്തുന്നതും, ഒളിച്ചുവെക്കുന്നതുമെല്ലാം എനിക്കറിയാമെന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടില്ലേ?

قَالَ يَٰٓـَٔادَمُ أَنۢبِئْهُم بِأَسْمَآئِهِمْ ۖ فَلَمَّآ أَنۢبَأَهُم بِأَسْمَآئِهِمْ قَالَ
أَلَمْ أَقُل لَّكُمْ إِنِّىٓ أَعْلَمُ غَيْبَ السَّمَٰوَٰتِ وَالْأَرْضِ وَأَعْلَمُ
مَا تُبْدُونَ وَمَا كُنتُمْ تَكْتُمُونَ ﴿٣٣﴾

34. ആദമിനെ നിങ്ങൾ പ്രണമിക്കുക എന്ന് നാം മലക്കുകളോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക). അവർ പ്രണമിച്ചു; ഇബ്ലീസ് ഒഴികെ. അവൻ വിസമ്മതം പ്രകടിപ്പിക്കുകയും അഹംഭാവം നടിക്കുകയും ചെയ്തു. അവൻ സത്യനിഷേധികളിൽ പെട്ടവനായിരിക്കുന്നു.

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ اسْجُدُوا۟ لِءَادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ أَبَىٰ
وَاسْتَكْبَرَ وَكَانَ مِنَ الْكَٰفِرِينَ ﴿٣٤﴾

35. 'ആദമേ, നീയും നിന്റെ ഇണയും സ്വർഗ്ഗത്തിൽ താമസിക്കുകയും അതിൽ നിങ്ങൾ ഇച്ഛിക്കുന്നിടത്തു നിന്ന് സുഭിക്ഷമായി ഇരുവരും ഭക്ഷിച്ചുകൊള്ളുകയും ചെയ്യുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചുപോകരുത്. എങ്കിൽ നിങ്ങളിരുവരും അതിക്രമകാരികളായി ത്തീരും' എന്നു നാം ആജ്ഞാപിച്ചു.

وَقُلْنَا يَٰٓـَٔادَمُ اسْكُنْ أَنتَ وَزَوْجُكَ الْجَنَّةَ وَكُلَا مِنْهَا
رَغَدًا حَيْثُ شِئْتُمَا وَلَا تَقْرَبَا هَٰذِهِ الشَّجَرَةَ فَتَكُونَا
مِنَ الظَّٰلِمِينَ ﴿٣٥﴾

36. എന്നാൽ പിശാച് അവരെ അതിൽ നിന്ന് വ്യതിചലിപ്പിച്ചു.[12] അവരിരുവരും അനുഭവിച്ചിരുന്നതി(സൗഭാഗ്യം)ൽ നിന്ന് അവരെ പുറംതള്ളുകയും ചെയ്തു. നാം(അവരോട്)പറഞ്ഞു: 'നിങ്ങൾ ഇറങ്ങിപ്പോകൂ.[13] നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുക്കളാകുന്നു. നിങ്ങൾക്ക് ഭൂമിയിൽ ഒരു നിശ്ചിതകാലം വരേക്കും വാസസ്ഥലവും ജീവിതവിഭവങ്ങളുമുണ്ടായിരിക്കും.'

فَأَزَلَّهُمَا الشَّيْطَٰنُ عَنْهَا فَأَخْرَجَهُمَا مِمَّا كَانَا فِيهِ ۖ وَقُلْنَا
اهْبِطُوا۟ بَعْضُكُمْ لِبَعْضٍ عَدُوٌّ ۖ وَلَكُمْ فِى الْأَرْضِ مُسْتَقَرٌّ
وَمَتَٰعٌ إِلَىٰ حِينٍ ﴿٣٦﴾

---

11. ഒരു വസ്തുവിന്റെ പേര് അതിന്റെ ബാഹ്യവും ആന്തരികവുമായ ഘടനയെ സൂചിപ്പിക്കുന്നു. പേരും പൊരുളും അന്യോന്യം ബന്ധപ്പെട്ടു കിടക്കുന്നു. മനുഷ്യൻ ഏത് വസ്തുവെയും വസ്തുതയെയും തന്റെ വ്യാവഹാരികമേഖലയിൽ കൊണ്ടുവരുന്നത് അതിന് ഒരു പേരിട്ടുകൊണ്ടാണ്. നാമകരണത്തിനുള്ള സിദ്ധി ആദിമമനുഷ്യനു തന്നെ നൽകപ്പെട്ടിരുന്നുവെന്ന് ഈ വചനം വ്യക്തമാക്കുന്നു.
12. ആ വൃക്ഷം അനശ്വരത നേടിത്തരുന്നതാണെന്ന് പറഞ്ഞ് പിശാച് ആദം ദമ്പതികളെ പ്രലോഭിപ്പിക്കുകയാണ് ചെയ്തത്.
13. തെറ്റും ശരിയും സത്യവും അസത്യവും വിവേചിച്ചറിഞ്ഞ് ജീവിതം നയിക്കാൻ ബാധ്യസ്ഥനായ മനുഷ്യൻ ആദ്യമായി നേരിട്ട ജീവിത പരീക്ഷയത്രെ ഇത്. ഗുണകാംക്ഷിയായ ആത്മസുഹൃത്തിന്റെ വേഷത്തിൽ വരുന്ന സാക്ഷാൽ ശത്രുവായ പിശാചിന്റെ കരുത്ത് അവിസ്മരണീയമായ അനുഭവത്തിലൂടെ മനുഷ്യൻ ഇവിടെ കണ്ടെത്തുന്നു.

فَتَلَقَّىٰٓ ءَادَمُ مِن رَّبِّهِۦ كَلِمَٰتٍ فَتَابَ عَلَيْهِ ۚ إِنَّهُۥ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿٣٧﴾

37. അനന്തരം ആദം തന്റെ രക്ഷിതാവിങ്കൽ നിന്ന് ചില വചനങ്ങൾ സ്വീകരിച്ചു. (ആ വചനങ്ങൾ മുഖേന പശ്ചാത്തപിച്ച) ആദമിന് അല്ലാഹു പാപമോചനം നൽകി. അവൻ പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമത്രെ.

قُلْنَا ٱهْبِطُوا۟ مِنْهَا جَمِيعًا ۖ فَإِمَّا يَأْتِيَنَّكُم مِّنِّى هُدًى فَمَن تَبِعَ هُدَاىَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٣٨﴾

38. നാം പറഞ്ഞു: നിങ്ങളെല്ലാവരും അവിടെ നിന്നിറങ്ങിപ്പോകുക. എന്നിട്ട് എന്റെ പക്കൽ നിന്നുള്ള മാർഗ്ഗദർശനം നിങ്ങൾക്ക് വന്നെത്തുമ്പോൾ എന്റെ ആ മാർഗ്ഗദർശനം പിൻപറ്റുന്നവരാരോ അവർക്ക് ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٣٩﴾

39. അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ച് തള്ളുകയും ചെയ്യുവരാരോ അവരായിരിക്കും നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

يَٰبَنِىٓ إِسْرَٰٓءِيلَ ٱذْكُرُوا۟ نِعْمَتِىَ ٱلَّتِىٓ أَنْعَمْتُ عَلَيْكُمْ وَأَوْفُوا۟ بِعَهْدِىٓ أُوفِ بِعَهْدِكُمْ وَإِيَّٰىَ فَٱرْهَبُونِ ﴿٤٠﴾

40. ഇസ്രായീൽ സന്തതികളേ,[14] ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിട്ടുള്ള അനുഗ്രഹം നിങ്ങൾ ഓർമ്മിക്കുകയും, എന്നോടുള്ള കരാർ നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ. എങ്കിൽ നിങ്ങളോടുള്ള കരാർ ഞാനും നിറവേറ്റാം. എന്നെ മാത്രമേ നിങ്ങൾ ഭയപ്പെടാവൂ.

وَءَامِنُوا۟ بِمَآ أَنزَلْتُ مُصَدِّقًا لِّمَا مَعَكُمْ وَلَا تَكُونُوٓا۟ أَوَّلَ كَافِرٍۭ بِهِۦ ۖ وَلَا تَشْتَرُوا۟ بِـَٔايَٰتِى ثَمَنًا قَلِيلًا وَإِيَّٰىَ فَٱتَّقُونِ ﴿٤١﴾

41. നിങ്ങളുടെ പക്കലുള്ള വേദഗ്രന്ഥങ്ങളെ ശരിവെച്ചുകൊണ്ട് ഞാനവതരിപ്പിച്ച സന്ദേശത്തിൽ (ഖുർആനിൽ) നിങ്ങൾ വിശ്വസിക്കൂ. അതിനെ ആദ്യമായിത്തന്നെ നിഷേധിക്കുന്നവർ നിങ്ങളാകരുത്. തുച്ഛമായ വിലയ്ക്ക് (ഭൗതികനേട്ടത്തിനു) പകരം എന്റെ വചനങ്ങൾ നിങ്ങൾ വിറ്റുകളയുകയും ചെയ്യരുത്. എന്നോട് മാത്രം നിങ്ങൾ ഭയഭക്തി പുലർത്തുക.

وَلَا تَلْبِسُوا۟ ٱلْحَقَّ بِٱلْبَٰطِلِ وَتَكْتُمُوا۟ ٱلْحَقَّ وَأَنتُمْ تَعْلَمُونَ ﴿٤٢﴾

42. നിങ്ങൾ സത്യം അസത്യവുമായി കൂട്ടിക്കുഴക്കരുത്. അറിഞ്ഞുകൊണ്ട് സത്യം മറച്ചുവെക്കുകയും ചെയ്യരുത്.

وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ وَٱرْكَعُوا۟ مَعَ ٱلرَّٰكِعِينَ ﴿٤٣﴾

43. പ്രാർത്ഥന മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, (അല്ലാഹുവിന്റെ മുമ്പിൽ) തല കുനിക്കുന്നവരോടൊപ്പം നിങ്ങൾ തല കുനിക്കുകയും ചെയ്യുവിൻ.

14. ഇബ്രാഹീം നബി(അ)യുടെ പൗത്രനായ യഅ്ഖൂബ്നബി(അ)യുടെ അപരനാമമാണ് 'ഇസ്രായീൽ'. അദ്ദേഹത്തിന്റെ സന്തതിപരമ്പരയാണ് ഇസ്രായീല്യർ. ദൈവം അവർക്ക് നൽകിയ അപാരമായ അനുഗ്രഹങ്ങളെയും, ആ അനുഗ്രഹങ്ങളുടെ നേരെ അവർ നിഷേധനയം കൈക്കൊണ്ടപ്പോൾ അവർക്ക് നൽകിയ ശിക്ഷകളെയും വിശുദ്ധഖുർആൻ പലയിടത്തും അനുസ്മരിപ്പിക്കുന്നുണ്ട്. അവരുടെ ചരിത്രത്തിൽ നമുക്ക് ധാരാളം ഗുണപാഠങ്ങളുണ്ട്.

44. നിങ്ങൾ ജനങ്ങളോട് നന്മ കല്പിക്കുകയും നിങ്ങളുടെ സ്വന്തം കാര്യത്തിൽ (അത്) മറന്നു കളയുകയുമാണോ? നിങ്ങൾ വേദഗ്രന്ഥം പാരായണം ചെയ്തുകൊണ്ടിരിക്കുന്നുവല്ലോ. നിങ്ങളെന്താണ് ചിന്തിക്കാത്തത്?

أَتَأْمُرُونَ النَّاسَ بِالْبِرِّ وَتَنسَوْنَ أَنفُسَكُمْ وَأَنتُمْ تَتْلُونَ
الْكِتَابَ أَفَلَا تَعْقِلُونَ ﴿٤٤﴾

45. സഹനവും നമസ്കാരവും മൂലം (അല്ലാഹുവിൻെറ) സഹായം തേടുക. അത് (നമസ്കാരം) ഭക്തൻമാരല്ലാത്തവർക്ക് വലിയ (പ്രയാസമുള്ള) കാര്യം തന്നെയാകുന്നു.

وَاسْتَعِينُوا بِالصَّبْرِ وَالصَّلَاةِ وَإِنَّهَا لَكَبِيرَةٌ إِلَّا عَلَى الْخَاشِعِينَ ﴿٤٥﴾

46. തങ്ങളുടെ രക്ഷിതാവുമായി കണ്ടുമുട്ടേണ്ടിവരുമെന്നും, അവങ്കലേക്ക് തിരിച്ചുപോകേണ്ടി വരുമെന്നും വിചാരിച്ചുകൊണ്ടിരിക്കുന്നവരത്രെ അവർ (ഭക്തന്മാർ.)

الَّذِينَ يَظُنُّونَ أَنَّهُم مُّلَاقُو رَبِّهِمْ وَأَنَّهُمْ إِلَيْهِ رَاجِعُونَ ﴿٤٦﴾

47. ഇസ്രായീൽ സന്തതികളേ, നിങ്ങൾക്ക് ഞാൻ ചെയ്തു തന്നിട്ടുള്ള അനുഗ്രഹവും, മററ് ജനവിഭാഗങ്ങളെക്കാൾ നിങ്ങൾക്ക് ഞാൻ ശ്രേഷ്ഠത നൽകിയതും നിങ്ങളോർക്കുക.

يَا بَنِي إِسْرَائِيلَ اذْكُرُوا نِعْمَتِيَ الَّتِي أَنْعَمْتُ عَلَيْكُمْ وَأَنِّي
فَضَّلْتُكُمْ عَلَى الْعَالَمِينَ ﴿٤٧﴾

48. ഒരാൾക്കും മറെറാരാൾക്കുവേണ്ടി ഒരു പകാരവും ചെയ്യാൻ പററാത്ത ഒരു ദിവസത്തെ നിങ്ങൾ സൂക്ഷിക്കുക.[15] (അന്ന്) ഒരാളിൽ നിന്നും ഒരു ശുപാർശയും സ്വീകരിക്കപ്പെടുകയില്ല. ഒരാളിൽനിന്നും ഒരു പ്രായശ്ചിത്തവും മേടിക്കപ്പെടുകയുമില്ല. അവർക്ക് ഒരു സഹായവും ലഭിക്കുകയുമില്ല.

وَاتَّقُوا يَوْمًا لَّا تَجْزِي نَفْسٌ عَن نَّفْسٍ شَيْئًا وَلَا يُقْبَلُ
مِنْهَا شَفَاعَةٌ وَلَا يُؤْخَذُ مِنْهَا عَدْلٌ وَلَا هُمْ يُنصَرُونَ ﴿٤٨﴾

49. നിങ്ങളുടെ പുരുഷസന്താനങ്ങളെ അറുകൊല ചെയ്തു കൊണ്ടും, നിങ്ങളുടെ സ്ത്രീജനങ്ങളെ ജീവിക്കാൻ വിട്ടുകൊണ്ടും നിങ്ങൾക്ക് നിഷ്ഠൂരമർദ്ദനമേല്പിച്ചുകൊണ്ടിരുന്ന ഫിർഔൻെറ കൂട്ടരിൽ നിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭം (ഓർമ്മിക്കുക). നിങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള ഒരു വലിയ പരീക്ഷണമാണ് അതിലുണ്ടായിരുന്നത്.

وَإِذْ نَجَّيْنَاكُم مِّنْ آلِ فِرْعَوْنَ يَسُومُونَكُمْ سُوءَ الْعَذَابِ
يُذَبِّحُونَ أَبْنَاءَكُمْ وَيَسْتَحْيُونَ نِسَاءَكُمْ وَفِي ذَٰلِكُم بَلَاءٌ مِّن
رَّبِّكُمْ عَظِيمٌ ﴿٤٩﴾

50. കടൽ പിളർന്നു നിങ്ങളെ കൊണ്ടുപോയി നാം രക്ഷപ്പെടുത്തുകയും, നിങ്ങൾ കണ്ടുകൊണ്ടിരിക്കെ ഫിർഔൻെറ കൂട്ടരെ നാം മുക്കിക്കൊല്ലുകയും ചെയ്ത സന്ദർഭവും (ഓർമ്മിക്കുക.)

وَإِذْ فَرَقْنَا بِكُمُ الْبَحْرَ فَأَنجَيْنَاكُمْ وَأَغْرَقْنَا آلَ فِرْعَوْنَ
وَأَنتُمْ تَنظُرُونَ ﴿٥٠﴾

51. മൂസാനബിക്ക് നാല്പത് രാവുകൾ നാം നിശ്ചയിക്കുകയും[16] അദ്ദേഹം (അതിന്നായി) പോയശേഷം നിങ്ങൾ അക്രമമായി ഒരു കാളക്കുട്ടിയെ (ദൈവമായി) സ്വീകരിക്കുകയും ചെയ്ത സന്ദർഭവും (ഓർക്കുക).

وَإِذْ وَاعَدْنَا مُوسَىٰ أَرْبَعِينَ لَيْلَةً ثُمَّ اتَّخَذْتُمُ الْعِجْلَ
مِن بَعْدِهِ وَأَنتُمْ ظَالِمُونَ ﴿٥١﴾

15. പരലോകത്ത് അല്ലാഹു ന്യായവിധി നടത്തുന്ന ദിവസമത്രെ അത്.

ثُمَّ عَفَوْنَا عَنْكُمْ مِّنْ بَعْدِ ذٰلِكَ لَعَلَّكُمْ تَشْكُرُوْنَ ﴿٥٢﴾

52. എന്നിട്ട് അതിന്നുശേഷവും നിങ്ങൾക്ക് നാം മാപ്പ് നൽകി. നിങ്ങൾ നന്ദിയുള്ളവരായിരിക്കുവാൻ വേണ്ടി.

وَإِذْ اٰتَيْنَا مُوْسَى الْكِتٰبَ وَالْفُرْقَانَ لَعَلَّكُمْ تَهْتَدُوْنَ ﴿٥٣﴾

53. നിങ്ങൾ സന്മാർഗ്ഗം കണ്ടെത്തുന്നതിന്നു വേണ്ടി വേദഗ്രന്ഥവും, സത്യവും അസത്യവും വേർതിരിക്കുന്ന പ്രമാണവും മൂസാനബിക്ക് നാം നൽകിയ സന്ദർഭവും (ഓർക്കുക.)

وَإِذْ قَالَ مُوْسٰى لِقَوْمِهٖ يٰقَوْمِ إِنَّكُمْ ظَلَمْتُمْ أَنْفُسَكُمْ
بِاتِّخَاذِكُمُ الْعِجْلَ فَتُوْبُوْآ إِلٰى بَارِئِكُمْ فَاقْتُلُوْآ أَنْفُسَكُمْ
ذٰلِكُمْ خَيْرٌ لَّكُمْ عِنْدَ بَارِئِكُمْ فَتَابَ عَلَيْكُمْ إِنَّهٗ
هُوَ التَّوَّابُ الرَّحِيْمُ ﴿٥٤﴾

54. 'എന്റെ സമുദായമേ, കാളക്കുട്ടിയെ (ദൈവമായി) സ്വീകരിച്ചത് മുഖേന നിങ്ങൾ നിങ്ങളോടു തന്നെ അന്യായം ചെയ്തിരിക്കുകയാണ്. അതിനാൽ നിങ്ങൾ നിങ്ങളുടെ സ്രഷ്ടാവിലേക്ക് പശ്ചാത്തപിച്ചു മടങ്ങുകയും (പ്രായശ്ചിത്തമായി) നിങ്ങൾ നിങ്ങളെത്തന്നെ നിഗ്രഹിക്കുകയും ചെയ്യുക. നിങ്ങളുടെ സ്രഷ്ടാവിന്റെ അടുക്കൽ അതാണ് നിങ്ങൾക്ക് ഗുണകരം' എന്ന് മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭവും (ഓർമ്മിക്കുക). അനന്തരം അല്ലാഹു നിങ്ങളുടെ പശ്ചാത്താപം സ്വീകരിച്ചു. അവൻ പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമത്രെ.

وَإِذْ قُلْتُمْ يٰمُوْسٰى لَنْ نُّؤْمِنَ لَكَ حَتّٰى نَرَى اللّٰهَ جَهْرَةً
فَأَخَذَتْكُمُ الصّٰعِقَةُ وَأَنْتُمْ تَنْظُرُوْنَ ﴿٥٥﴾

55. 'ഓ; മൂസാ, ഞങ്ങൾ അല്ലാഹുവെ പ്രത്യക്ഷമായി കാണുന്നതുവരെ താങ്കളെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല' എന്നു നിങ്ങൾ പറഞ്ഞ സന്ദർഭം (ഓർക്കുക) തന്നിമിത്തം നിങ്ങൾ നോക്കിനിൽക്കെ ഇടിത്തീ നിങ്ങളെ പിടികൂടി.

ثُمَّ بَعَثْنٰكُمْ مِّنْ بَعْدِ مَوْتِكُمْ لَعَلَّكُمْ تَشْكُرُوْنَ ﴿٥٦﴾

56. പിന്നീട് നിങ്ങളുടെ മരണത്തിനുശേഷം[17] നിങ്ങളെ നാം എഴുന്നേല്പിച്ചു. നിങ്ങൾ നന്ദിയുള്ളവരായിത്തീരാൻ വേണ്ടി.

وَظَلَّلْنَا عَلَيْكُمُ الْغَمَامَ وَأَنْزَلْنَا عَلَيْكُمُ الْمَنَّ
وَالسَّلْوٰى كُلُوْا مِنْ طَيِّبٰتِ مَا رَزَقْنٰكُمْ وَمَا ظَلَمُوْنَا
وَلٰكِنْ كَانُوْآ أَنْفُسَهُمْ يَظْلِمُوْنَ ﴿٥٧﴾

57. നിങ്ങൾക്ക് നാം മേഘത്തണൽ നൽകുകയും മന്നായും[18] കാടപ്പക്ഷികളും ഇറക്കിത്തരികയും ചെയ്തു. നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് ഭക്ഷിച്ചു കൊള്ളുക (എന്ന് നാം നിർദ്ദേശിച്ചു). അവർ (എന്നിട്ടും നന്ദികേട് കാണിച്ചവർ) നമുക്കൊരുദ്രോഹവും വരുത്തിയിട്ടില്ല. അവർ അവർക്കു തന്നെയാണ് ദ്രോഹമുണ്ടാക്കിക്കൊണ്ടിരിക്കുന്നത്.

---

16. ദൈവികഗ്രന്ഥം ഏറ്റുവാങ്ങുന്നതിനുവേണ്ടി മൂസാനബി(അ) സീനാപർവ്വതത്തിൽ പ്രാർത്ഥനാനിരതനായിക്കൊണ്ട് കാത്തിരിക്കാൻ കല്പിക്കപ്പെട്ട അവധിയാണ് നാല്പത് ദിവസം. സഹോദരൻ ഹാറൂൻ നബി(അ)യെയും ഇസ്രായീല്യരെയും താഴ്വരയിൽ നിർത്തിക്കൊണ്ടാണ് അദ്ദേഹം പർവ്വതത്തിലേക്ക് പോയത്. എന്നാൽ സ്വർണ്ണനിർമ്മിതമായ ഒരു ശബ്ദമുണ്ടാക്കുന്ന കാളക്കുട്ടിയെ കണ്ടതോടെ മൂസാനബി(അ) പഠിപ്പിച്ച തൗഹീദ് മറന്നുകൊണ്ട് അവർ അതിനെ പൂജിക്കാൻ തുടങ്ങുകയാണുണ്ടായത്.
17. 'മരണം' എന്ന പദം ഇവിടെ പ്രയോഗിച്ചിട്ടുള്ളത് അക്ഷരാർത്ഥത്തിൽ തന്നെയാണോ, അതല്ല അജ്ഞതയും അവിശ്വാസവും മൂലമുള്ള നിർജീവാവസ്ഥ എന്ന അർത്ഥത്തിലാണോ എന്ന കാര്യത്തിൽ ആധുനിക വ്യാഖ്യാതാക്കൾക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ട്.
18. കട്ടിയുള്ള തേൻപോലുള്ള ഒരു മധുരപദാർത്ഥമാണ് 'മന്ന'.

58. 'നിങ്ങൾ ഈ പട്ടണത്തിൽ പ്രവേശിക്കുവിൻ. അവിടെ നിങ്ങൾക്കിഷ്ടമുള്ളേടത്തുനിന്ന് യഥേഷ്ടം ഭക്ഷിച്ചുകൊള്ളുവിൻ. തല കുനിച്ചുകൊണ്ട് വാതിൽ കടക്കുകയും പശ്ചാത്താപവചനം പറയുകയും ചെയ്യുവിൻ. നിങ്ങളുടെ പാപങ്ങൾ നാം പൊറുത്തുതരികയും, സൽപ്രവൃത്തികൾ ചെയ്യുന്നവർക്ക് കൂടുതൽ കൂടുതൽ അനുഗ്രഹങ്ങൾ നൽകുകയും ചെയ്യുന്നതാണ്' എന്ന് നാം പറഞ്ഞ സന്ദർഭവും (ഓർക്കുക).

وَإِذْ قُلْنَا ادْخُلُوا هَٰذِهِ الْقَرْيَةَ فَكُلُوا مِنْهَا حَيْثُ شِئْتُمْ
رَغَدًا وَادْخُلُوا الْبَابَ سُجَّدًا وَقُولُوا حِطَّةٌ نَّغْفِرْ لَكُمْ
خَطَايَاكُمْ وَسَنَزِيدُ الْمُحْسِنِينَ ﴿٥٨﴾

59. എന്നാൽ അക്രമികളായ ആളുകൾ അവരോട് നിർദ്ദേശിക്കപ്പെട്ട വാക്കിന്നു പകരം മറ്റൊരു വാക്കാണ് ഉപയോഗിച്ചത്. അതിനാൽ ആ അക്രമികളുടെ മേൽ നാം ആകാശത്തുനിന്ന് ശിക്ഷയിറക്കി. കാരണം അവർ ധിക്കാരം കാണിച്ചുകൊണ്ടിരുന്നത് തന്നെ.

فَبَدَّلَ الَّذِينَ ظَلَمُوا قَوْلًا غَيْرَ الَّذِي قِيلَ لَهُمْ فَأَنزَلْنَا
عَلَى الَّذِينَ ظَلَمُوا رِجْزًا مِّنَ السَّمَاءِ بِمَا كَانُوا
يَفْسُقُونَ ﴿٥٩﴾

60. മൂസാനബി തന്റെ ജനതയ്ക്കുവേണ്ടി വെള്ളത്തിന്നപേക്ഷിച്ച സന്ദർഭവും (ശ്രദ്ധിക്കുക) അപ്പോൾ നാം പറഞ്ഞു: 'നിന്റെ വടികൊണ്ട് പാറമേൽ അടിക്കുക.' അങ്ങനെ അതിൽ നിന്ന് പന്ത്രണ്ട് ഉറവുകൾ പൊട്ടി ഒഴുകി. ജനങ്ങളിൽ ഓരോ വിഭാഗവും അവരവർക്ക് വെള്ളമെടുക്കാനുള്ള സ്ഥലങ്ങൾ മനസ്സിലാക്കി.[19] 'അല്ലാഹുവിന്റെ ആഹാരത്തിൽ നിന്ന് നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളു. ഭൂമിയിൽ കുഴപ്പമുണ്ടാക്കി നാശകാരികളായിത്തീരരുത്' (എന്ന് നാം അവരോട് നിർദ്ദേശിക്കുകയും ചെയ്തു.)

وَإِذِ اسْتَسْقَىٰ مُوسَىٰ لِقَوْمِهِ فَقُلْنَا اضْرِب بِّعَصَاكَ الْحَجَرَ
فَانفَجَرَتْ مِنْهُ اثْنَتَا عَشْرَةَ عَيْنًا قَدْ عَلِمَ كُلُّ أُنَاسٍ
مَّشْرَبَهُمْ كُلُوا وَاشْرَبُوا مِن رِّزْقِ اللَّهِ وَلَا تَعْثَوْا فِي الْأَرْضِ
مُفْسِدِينَ ﴿٦٠﴾

61. 'ഓ; മൂസാ, ഒരേതരം ആഹാരവുമായി ക്ഷമിച്ചുകഴിയുവാൻ ഞങ്ങൾക്ക് സാധിക്കുകയില്ല. അതിനാൽ മണ്ണിൽ മുളച്ചുണ്ടാവുന്ന തരത്തിലുള്ള ചീര, വെള്ളരി, ഗോതമ്പ്, പയറ്, ഉള്ളി മുതലായവ ഞങ്ങൾക്കുല്പാദിപ്പിച്ചുതരുവാൻ താങ്കൾ താങ്കളുടെ നാഥനോട് പ്രാർത്ഥിക്കുക' എന്ന് നിങ്ങൾ പറഞ്ഞ സന്ദർഭവും (ഓർക്കുക) മൂസാ പറഞ്ഞു: 'കൂടുതൽ ഉത്തമമായത് വിട്ട് തികച്ചും താണ തരത്തിലുള്ളതാണോ നിങ്ങൾ പകരം ആവശ്യപ്പെടുന്നത്?[20] എന്നാൽ നിങ്ങ

وَإِذْ قُلْتُمْ يَا مُوسَىٰ لَن نَّصْبِرَ عَلَىٰ طَعَامٍ وَاحِدٍ فَادْعُ لَنَا
رَبَّكَ يُخْرِجْ لَنَا مِمَّا تُنبِتُ الْأَرْضُ مِن بَقْلِهَا وَقِثَّائِهَا
وَفُومِهَا وَعَدَسِهَا وَبَصَلِهَا قَالَ أَتَسْتَبْدِلُونَ الَّذِي
هُوَ أَدْنَىٰ بِالَّذِي هُوَ خَيْرٌ اهْبِطُوا مِصْرًا فَإِنَّ لَكُم مَّا

---

19. ഇസ്രായീല്യർ പന്ത്രണ്ട് ഉപഗോത്രങ്ങളായിരുന്നു.

20. വാഗ്ദത്തഭൂമിയിൽ പ്രവേശിക്കുന്നതിന് മുമ്പുള്ള ഒരു ഇടത്താവളം എന്ന നിലയിലാണ് സീനാപ്രദേശത്ത് താമസിക്കാൻ അവരോട് കല്പിച്ചത്. അവർക്കവിടെ ദിവ്യദാനമായ 'മന്ന'യും 'സൽവ'യും ലഭിക്കുകയും ചെയ്തു. കൃഷിയോഗ്യമല്ലാത്ത സീനായിൽ അവരെ താമസിപ്പിച്ചത് അവരെ പരീക്ഷിക്കുവാനും ത്യാഗശീലവും അച്ചടക്കവും അഭ്യസിപ്പിക്കുവാനുമായിരുന്നു. മഹത്തായ ചില ലക്ഷ്യങ്ങൾ മുൻനിർത്തിയായിരുന്നു അതൊക്കെ. എന്നാൽ ഇസ്രായീല്യരിൽ പലരും വിഭവസമൃദ്ധമായ ജീവിതത്തിനാണ് മറ്റെന്തിനെക്കാളും മുൻഗണന നൽകിയിരുന്നത്.

سَأَلْتُمْ ۗ وَضُرِبَتْ عَلَيْهِمُ الذِّلَّةُ وَالْمَسْكَنَةُ وَبَاءُو بِغَضَبٍ
مِّنَ اللَّهِ ۗ ذَٰلِكَ بِأَنَّهُمْ كَانُوا يَكْفُرُونَ بِآيَاتِ اللَّهِ
وَيَقْتُلُونَ النَّبِيِّينَ بِغَيْرِ الْحَقِّ ۗ ذَٰلِكَ بِمَا عَصَوا
وَّكَانُوا يَعْتَدُونَ ﴿٦١﴾

ളൊരു പട്ടണത്തിൽ ചെന്നിറങ്ങിക്കൊള്ളൂ. നിങ്ങളാവശ്യപ്പെടുന്നതെല്ലാം നിങ്ങൾക്കവിടെ കിട്ടും.' (ഇത്തരം ദുർവാശികൾ കാരണമായി) അവരുടെമേൽ നിന്ദ്യതയും പതിത്വവും അടിച്ചേല്പിക്കപ്പെടുകയും, അവർ അല്ലാഹുവിന്റെ കോപത്തിന് പാത്രമായിതീരുകയും ചെയ്തു. അവർ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും, പ്രവാചകന്മാരെ അന്യായമായി കൊലപ്പെടുത്തുകയും ചെയ്തതിന്റെ ഫലമായിട്ടാണത് സംഭവിച്ചത്. അവർ ധിക്കാരം കാണിക്കുകയും, അതിക്രമം പ്രവർത്തിക്കുകയും ചെയ്തതിന്റെ ഫലമായാണത് സംഭവിച്ചത്.

إِنَّ الَّذِينَ آمَنُوا وَالَّذِينَ هَادُوا وَالنَّصَارَىٰ وَالصَّابِئِينَ
مَنْ آمَنَ بِاللَّهِ وَالْيَوْمِ الْآخِرِ وَعَمِلَ صَالِحًا فَلَهُمْ أَجْرُهُمْ
عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٦٢﴾

62. (മുഹമ്മദ് നബിയിൽ) വിശ്വസിച്ചവരോ, യഹൂദമതം സ്വീകരിച്ചവരോ, ക്രൈസ്തവരോ, സാബികളോ[21] ആരാകട്ടെ, അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, സല്കർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അവരുടെ രക്ഷിതാവിങ്കൽ അവർ അർഹിക്കുന്ന പ്രതിഫലമുണ്ട്. അവർക്ക് ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

وَإِذْ أَخَذْنَا مِيثَاقَكُمْ وَرَفَعْنَا فَوْقَكُمُ الطُّورَ خُذُوا مَا
آتَيْنَاكُم بِقُوَّةٍ وَاذْكُرُوا مَا فِيهِ لَعَلَّكُمْ تَتَّقُونَ ﴿٦٣﴾

63. നാം നിങ്ങളോട് കരാറ് വാങ്ങുകയും നിങ്ങൾക്ക് മീതെ പർവ്വതത്തെ നാം ഉയർത്തിപ്പിടിക്കുകയും ചെയ്ത[22] സന്ദർഭം (ഓർക്കുക). നിങ്ങൾക്ക് നാം നൽകിയത് ഗൗരവബുദ്ധിയോടെ ഏറ്റെടുക്കുകയും, ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടി അതിൽ നിർദ്ദേശിച്ചത് ഓർമ്മിച്ചുകൊണ്ടിരിക്കുകയും ചെയ്യുക (എന്ന് നാം അനുശാസിച്ചു).

ثُمَّ تَوَلَّيْتُم مِّن بَعْدِ ذَٰلِكَ ۖ فَلَوْلَا فَضْلُ اللَّهِ عَلَيْكُمْ
وَرَحْمَتُهُ لَكُنتُم مِّنَ الْخَاسِرِينَ ﴿٦٤﴾

64. എന്നിട്ടതിന് ശേഷവും നിങ്ങൾ പുറകോട്ട് പോയി. അല്ലാഹുവിന്റെ അനുഗ്രഹവും അവന്റെ കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ നിങ്ങൾ നഷ്ടക്കാരിൽപെടുമായിരുന്നു.

وَلَقَدْ عَلِمْتُمُ الَّذِينَ اعْتَدَوْا مِنكُمْ فِي السَّبْتِ فَقُلْنَا لَهُمْ
كُونُوا قِرَدَةً خَاسِئِينَ ﴿٦٥﴾

65. നിങ്ങളിൽ നിന്ന് 'സബ്ത്ത്' [23] ദിനത്തിൽ അതിക്രമം കാണിച്ചവരെപറ്റി നിങ്ങളറിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ നാം അവരോട് പറഞ്ഞു: 'നിങ്ങൾ നിന്ദ്യരായ കുരങ്ങന്മാരായിത്തീരുക.'

---

21. പുരാതന അറേബ്യയിലുണ്ടായിരുന്ന ഒരു മതവിഭാഗമായിരുന്നു 'സാബികൾ'. ദൈവവിശ്വാസികളായിരുന്നെങ്കിലും ജ്യോത്സ്യത്തിലും ഗ്രഹങ്ങളുടെ സ്വാധീനത്തിലുമൊക്കെ അവർ വിശ്വാസമർപ്പിച്ചിരുന്നുവത്രെ.

22. അവരുടെ മേൽ വീഴാവുന്ന വിധത്തിൽ ഒരു കുടയെന്നോണം പർവ്വതത്തെ അവരുടെ മീതെ ഉയർത്തിപ്പിടിച്ചതായി സൂറഃഅൽഅ്റാഫിൽ പറഞ്ഞിട്ടുണ്ട്.

23. സബ്ത് ദിനത്തിൽ (ശനിയാഴ്ച) ഐഹികമായ എല്ലാ കാര്യങ്ങളിൽ നിന്നും അകന്ന് മതപരമായ കർമ്മങ്ങളിൽ മുഴുകുവാനായിരുന്നു ഇസ്രായീല്യർ കല്പിക്കപ്പെട്ടിരുന്നത്. ആ കല്പനയെ തന്ത്രപൂർവ്വം അതിലംഘിക്കുകയാണ് ഇസ്രായീല്യർ ചെയ്തത്. അതിന്റെ പേരിലാണ് അല്ലാഹു അവരെ ശിക്ഷിച്ചത്.

فَجَعَلْنَٰهَا نَكَٰلًا لِّمَا بَيْنَ يَدَيْهَا وَمَا خَلْفَهَا وَمَوْعِظَةً
لِّلْمُتَّقِينَ ﴿٦٦﴾

66. അങ്ങനെ നാം അതിനെ (ആ ശിക്ഷയെ) അക്കാലത്തും പിൽക്കാലത്തുമുള്ളവർക്ക് ഒരു ഗുണപാഠവും, സൂക്ഷ്മത പാലിക്കുന്നവർക്ക് ഒരു തത്വോപദേശവുമാക്കി.

وَإِذْ قَالَ مُوسَىٰ لِقَوْمِهِۦٓ إِنَّ ٱللَّهَ يَأْمُرُكُمْ أَن تَذْبَحُوا۟ بَقَرَةً ۖ
قَالُوٓا۟ أَتَتَّخِذُنَا هُزُوًا ۖ قَالَ أَعُوذُ بِٱللَّهِ أَنْ أَكُونَ مِنَ
ٱلْجَٰهِلِينَ ﴿٦٧﴾

67. 'അല്ലാഹു നിങ്ങളോട് ഒരു പശുവിനെ അറുക്കുവാൻ കൽപിക്കുന്നു' എന്ന് മൂസാ തൻെറ ജനതയോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക) അവർ പറഞ്ഞു: താങ്കൾ ഞങ്ങളെ പരിഹസിക്കുകയാണോ? അദ്ദേഹം (മൂസ) പറഞ്ഞു: ഞാൻ വിവരം കെട്ടവരിൽ പെട്ടുപോവാതിരിക്കാൻ അല്ലാഹുവിൽ അഭയം പ്രാപിക്കുന്നു.

قَالُوا۟ ٱدْعُ لَنَا رَبَّكَ يُبَيِّن لَّنَا مَا هِىَ ۚ قَالَ إِنَّهُۥ يَقُولُ
إِنَّهَا بَقَرَةٌ لَّا فَارِضٌ وَلَا بِكْرٌ عَوَانٌۢ بَيْنَ ذَٰلِكَ ۖ
فَٱفْعَلُوا۟ مَا تُؤْمَرُونَ ﴿٦٨﴾

68. (അപ്പോൾ) അവർ പറഞ്ഞു: അത് (പശു) ഏത് തരമായിരിക്കണമെന്ന് ഞങ്ങൾക്ക് വിശദീകരിച്ചുതരാൻ ഞങ്ങൾക്ക് വേണ്ടി താങ്കളുടെ രക്ഷിതാവിനോട് പ്രാർത്ഥിക്കണം. മൂസാ പറഞ്ഞു: പ്രായം വളരെ കൂടിയതോ വളരെ കുറഞ്ഞതോ അല്ലാത്ത ഇടപ്രായത്തിലുള്ള ഒരു പശുവായിരിക്കണം അതെന്നാണ് അവൻ (അല്ലാഹു) പറയുന്നത്. അതിനാൽ കല്പിക്കപ്പെടുന്ന പ്രകാരം നിങ്ങൾ പ്രവർത്തിക്കുക.

قَالُوا۟ ٱدْعُ لَنَا رَبَّكَ يُبَيِّن لَّنَا مَا لَوْنُهَا ۚ قَالَ إِنَّهُۥ يَقُولُ
إِنَّهَا بَقَرَةٌ صَفْرَآءُ فَاقِعٌ لَّوْنُهَا تَسُرُّ ٱلنَّٰظِرِينَ ﴿٦٩﴾

69. അവർ പറഞ്ഞു: അതിൻെറ നിറമെന്തായിരിക്കണമെന്ന് ഞങ്ങൾക്ക് വിശദീകരിച്ചുതരുവാൻ ഞങ്ങൾക്കുവേണ്ടി താങ്കൾ താങ്കളുടെ രക്ഷിതാവിനോട് പ്രാർത്ഥിക്കണം. മൂസാ പറഞ്ഞു: കാണികൾക്ക് കൗതുകം തോന്നിക്കുന്ന, തെളിഞ്ഞ മഞ്ഞനിറമുള്ള ഒരു പശുവായിരിക്കണം അതെന്നാണ് അവൻ (അല്ലാഹു) പറയുന്നത്.

قَالُوا۟ ٱدْعُ لَنَا رَبَّكَ يُبَيِّن لَّنَا مَا هِىَ إِنَّ ٱلْبَقَرَ تَشَٰبَهَ عَلَيْنَا
وَإِنَّآ إِن شَآءَ ٱللَّهُ لَمُهْتَدُونَ ﴿٧٠﴾

70. അവർ പറഞ്ഞു: അത് ഏത് തരമാണെന്ന് ഞങ്ങൾക്ക് വ്യക്തമാക്കി തരാൻ നിൻെറ രക്ഷിതാവിനോട് ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുക. തീർച്ചയായും പശുക്കൾ പരസ്പരം സാദൃശ്യമുള്ളതായി ഞങ്ങൾക്ക് തോന്നുന്നു. അല്ലാഹു ഉദ്ദേശിച്ചാൽ അവൻെറ മാർഗ്ഗനിർദ്ദേശപ്രകാരം തീർച്ചയായും ഞങ്ങൾ പ്രവർത്തിക്കാം.

قَالَ إِنَّهُۥ يَقُولُ إِنَّهَا بَقَرَةٌ لَّا ذَلُولٌ تُثِيرُ ٱلْأَرْضَ وَلَا تَسْقِى
ٱلْحَرْثَ مُسَلَّمَةٌ لَّا شِيَةَ فِيهَا ۚ قَالُوا۟ ٱلْـَٰٔنَ جِئْتَ بِٱلْحَقِّ ۚ

71. (അപ്പോൾ)മൂസാ പറഞ്ഞു: നിലം ഉഴുതുവാനോ വിള നനക്കുവാനോ ഉപയോഗപ്പെടുത്തുന്നതല്ലാത്ത, പാടുകളൊന്നുമില്ലാത്ത അവികലമായ ഒരു പശുവായിരിക്കണം അതെന്നാണ് അല്ലാഹു പറയുന്നത്. അവർ പറഞ്ഞു: ഇപ്പോഴാണ് താങ്കൾ ശരിയായ വിവരം വെളിപ്പെടു

فَذَبَحُوهَا وَمَا كَادُوا يَفْعَلُونَ ﴿٧١﴾

ത്തിയത്. അങ്ങനെ അവർ അതിനെ അറുത്തു. അവർക്കത് നിറവേററുക എളുപ്പമായിരുന്നില്ല.

وَإِذْ قَتَلْتُمْ نَفْسًا فَادَّارَأْتُمْ فِيهَا ۖ وَاللَّهُ مُخْرِجٌ مَا كُنْتُمْ تَكْتُمُونَ ﴿٧٢﴾

72. (ഇസ്രായീൽ സന്തതികളേ), നിങ്ങൾ ഒരാളെ കൊലപ്പെടുത്തുകയും, അന്യോന്യം കുററമാരോപിച്ചുകൊണ്ട് ഒഴിഞ്ഞു മാറുകയും ചെയ്ത സന്ദർഭവും (ഓർക്കുക.) എന്നാൽ നിങ്ങൾ ഒളിച്ചുവെക്കുന്നത് അല്ലാഹു വെളിയിൽ കൊണ്ടുവരികതന്നെ ചെയ്യും.

فَقُلْنَا اضْرِبُوهُ بِبَعْضِهَا ۚ كَذَٰلِكَ يُحْيِي اللَّهُ الْمَوْتَىٰ وَيُرِيكُمْ آيَاتِهِ لَعَلَّكُمْ تَعْقِلُونَ ﴿٧٣﴾

73. അപ്പോൾ നാം പറഞ്ഞു: 'നിങ്ങൾ അതിൻെറ (പശുവിൻെറ) ഒരംശംകൊണ്ട് ആ മൃതദേഹത്തിൽ അടിക്കുക.[24] അപ്രകാരം അല്ലാഹു മരണപ്പെട്ടവരെ ജീവിപ്പിക്കുന്നു. നിങ്ങൾ ചിന്തിക്കുവാൻ വേണ്ടി അവൻെറ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്കവൻ കാണിച്ചു തരുന്നു.'

ثُمَّ قَسَتْ قُلُوبُكُمْ مِنْ بَعْدِ ذَٰلِكَ فَهِيَ كَالْحِجَارَةِ أَوْ أَشَدُّ قَسْوَةً ۚ وَإِنَّ مِنَ الْحِجَارَةِ لَمَا يَتَفَجَّرُ مِنْهُ الْأَنْهَارُ ۚ وَإِنَّ مِنْهَا لَمَا يَشَّقَّقُ فَيَخْرُجُ مِنْهُ الْمَاءُ ۚ وَإِنَّ مِنْهَا لَمَا يَهْبِطُ مِنْ خَشْيَةِ اللَّهِ ۗ وَمَا اللَّهُ بِغَافِلٍ عَمَّا تَعْمَلُونَ ﴿٧٤﴾

74. പിന്നീട് അതിന്ന് ശേഷവും നിങ്ങളുടെ മനസ്സുകൾ കടുത്തുപോയി. അവ പാറപോലെയോ അതിനേക്കാൾ കടുത്തതോ ആയി ഭവിച്ചു. പാറകളിൽ ചിലതിൽ നിന്ന് നദികൾ പൊട്ടി ഒഴുകാറുണ്ട്. ചിലത് പിളർന്ന് വെള്ളം പുറത്തുവരുന്നു. ചിലത് ദൈവഭയത്താൽ താഴോട്ടുരുണ്ടു വീഴുകയും ചെയ്യുന്നു.[25] നിങ്ങൾ പ്രവർത്തിക്കുന്ന യാതൊന്നിനെപററിയും അല്ലാഹു ഒട്ടും അശ്രദ്ധനല്ല.

أَفَتَطْمَعُونَ أَنْ يُؤْمِنُوا لَكُمْ وَقَدْ كَانَ فَرِيقٌ مِنْهُمْ يَسْمَعُونَ كَلَامَ اللَّهِ ثُمَّ يُحَرِّفُونَهُ مِنْ بَعْدِ مَا عَقَلُوهُ وَهُمْ يَعْلَمُونَ ﴿٧٥﴾

75. (സത്യവിശ്വാസികളേ,) നിങ്ങളെ അവർ (യഹൂദർ) വിശ്വസിക്കുമെന്ന് നിങ്ങൾ മോഹിക്കുകയാണോ? അവരിൽ ഒരു വിഭാഗം അല്ലാഹുവിൻെറ വചനങ്ങൾ കേൾക്കുകയും, അത് ശരിക്കും മനസ്സിലാക്കിയതിനുശേഷം ബോധപൂർവ്വം തന്നെ അതിൽ കൃത്രിമം കാണിച്ചുകൊണ്ടിരിക്കുകയുമാണല്ലോ.

وَإِذَا لَقُوا الَّذِينَ آمَنُوا قَالُوا آمَنَّا وَإِذَا خَلَا بَعْضُهُمْ إِلَىٰ بَعْضٍ قَالُوا أَتُحَدِّثُونَهُمْ بِمَا فَتَحَ اللَّهُ عَلَيْكُمْ

76. വിശ്വസിച്ചവരെ കണ്ടുമുട്ടുമ്പോൾ അവർ പറയും: 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന്. അവർ തമ്മിൽ തനിച്ചു കണ്ടുമുട്ടുമ്പോൾ (പരസ്പരം കുററപ്പെടുത്തിക്കൊണ്ട്) അവർ പറയും: 'അല്ലാഹു നിങ്ങൾക്ക് വെളിപ്പെടുത്തി തന്ന കാര്യങ്ങൾ ഇവർക്ക് നിങ്ങൾ പറഞ്ഞുകൊടുക്കുകയാണോ? നിങ്ങളുടെ രക്ഷിതാവിൻെറ സന്നി

24. അങ്ങനെ ആ കൊല്ലപ്പെട്ട വ്യക്തിയുടെ ജഡത്തിൽ പശുവിൻെറ ശരീരഭാഗം കൊണ്ട് അടിച്ചപ്പോൾ അല്ലാഹു അയാളെ പുനർജീവിപ്പിച്ചു. ഒരു ദൃഷ്ടാന്തമെന്ന നിലയ്ക്കാണ് അല്ലാഹു ഇത് കാണിച്ചത്. അല്ലാഹുവിൽ നിന്ന് യാതൊന്നും മറച്ചുവെക്കാൻ കഴിയില്ലെന്നും, ഉയിർത്തെഴുന്നേല്പും പരലോകജീവിതവും അനിഷേധ്യ യാഥാർത്ഥ്യമാണെന്നും അവരെ ബോദ്ധ്യപ്പെടുത്താൻ വേണ്ടിയായിരുന്നു അത്.

25. മനുഷ്യർക്കും ജീവികൾക്കും മററും ഉപകാരപ്പെടുന്ന കാര്യങ്ങൾ ചിലപ്പോൾ പാറക്കല്ലുകളിൽ നിന്നുപോലും ഉണ്ടായേക്കും. എന്നാൽ കടുത്തുപോയ മനസ്സുകളിൽ നിന്ന് ജനോപകാരപ്രദമായ യാതൊന്നും പ്രതീക്ഷിക്കാവുന്നതല്ല.

لِيُحَآجُّوكُم بِهِۦ عِندَ رَبِّكُمْ ۚ أَفَلَا تَعْقِلُونَ ﴿٧٦﴾

ധിയിൽ നിങ്ങൾക്കെതിരിൽ അത് വെച്ച് അവർ ന്യായവാദം നടത്താൻ വേണ്ടി.[26] നിങ്ങളെന്താണ് ചിന്തിക്കാത്തത്?'

أَوَلَا يَعْلَمُونَ أَنَّ ٱللَّهَ يَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ ﴿٧٧﴾

77. എന്നാൽ അവർക്കറിഞ്ഞുകൂടേ; അവർ രഹസ്യമാക്കു ന്നതും പരസ്യമാക്കുന്നതുമെല്ലാം അല്ലാഹു അറിയുന്നുണ്ടെന്ന്?

وَمِنْهُمْ أُمِّيُّونَ لَا يَعْلَمُونَ ٱلْكِتَٰبَ إِلَّآ أَمَانِىَّ وَإِنْ هُمْ إِلَّا يَظُنُّونَ ﴿٧٨﴾

78. അക്ഷരജ്ഞാനമില്ലാത്ത ചില ആളുകളും അവരിൽ (ഇസ്രായീല്യരിൽ) ഉണ്ട്. ചില വ്യാമോഹങ്ങൾ വെച്ച് പുലർത്തുന്നതല്ലാതെ വേദഗ്രന്ഥത്തെപ്പററി അവർക്കൊന്നുമറിയില്ല. അവർ ഊഹത്തെ അവലംബമാക്കുക മാത്രമാണ് ചെയ്യുന്നത്.

فَوَيْلٌ لِّلَّذِينَ يَكْتُبُونَ ٱلْكِتَٰبَ بِأَيْدِيهِمْ ثُمَّ يَقُولُونَ هَٰذَا مِنْ عِندِ ٱللَّهِ لِيَشْتَرُوا۟ بِهِۦ ثَمَنًا قَلِيلًا ۖ فَوَيْلٌ لَّهُم مِّمَّا كَتَبَتْ أَيْدِيهِمْ وَوَيْلٌ لَّهُم مِّمَّا يَكْسِبُونَ ﴿٧٩﴾

79. എന്നാൽ സ്വന്തം കൈകൾ കൊണ്ട് ഗ്രന്ഥം എഴുതിയുണ്ടാക്കുകയും എന്നിട്ട് അത് അല്ലാഹുവിങ്കൽ നിന്ന് ലഭിച്ചതാണെന്ന് പറയുകയും ചെയ്യുന്നവർക്കാകുന്നു നാശം. അത് മുഖേന വില കുറഞ്ഞ നേട്ടങ്ങൾ കരസ്ഥമാക്കാൻ വേണ്ടിയാകുന്നു (അവരിത് ചെയ്യുന്നത്.) അവരുടെ കൈകൾ എഴുതിയ വകയിലും അവർ സമ്പാദിക്കുന്ന വകയിലും അവർക്ക് നാശം.

وَقَالُوا۟ لَن تَمَسَّنَا ٱلنَّارُ إِلَّآ أَيَّامًا مَّعْدُودَةً ۚ قُلْ أَتَّخَذْتُمْ عِندَ ٱللَّهِ عَهْدًا فَلَن يُخْلِفَ ٱللَّهُ عَهْدَهُۥٓ ۖ أَمْ تَقُولُونَ عَلَى ٱللَّهِ مَا لَا تَعْلَمُونَ ﴿٨٠﴾

80. അവർ (യഹൂദർ) പറഞ്ഞു: 'എണ്ണപ്പെട്ട ദിവസങ്ങളിലല്ലാതെ ഞങ്ങളെ നരകശിക്ഷ ബാധിക്കുകയേ ഇല്ല.' ചോദിക്കുക: 'നിങ്ങൾ അല്ലാഹുവിങ്കൽ നിന്ന് വല്ല കരാറും വാങ്ങിയിട്ടുണ്ടോ? എന്നാൽ തീർച്ചയായും അല്ലാഹു തൻെറ കരാർ ലംഘിക്കുകയില്ല. അതല്ല, നിങ്ങൾക്ക് അറിവില്ലാത്തത് അല്ലാഹുവിൻെറ പേരിൽ നിങ്ങൾ പറഞ്ഞുണ്ടാക്കുകയാണോ?'

بَلَىٰ مَن كَسَبَ سَيِّئَةً وَأَحَٰطَتْ بِهِۦ خَطِيٓـَٔتُهُۥ فَأُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٨١﴾

81. അങ്ങനെയല്ല. ആർ ദുഷ്കൃത്യം ചെയ്യുകയും പാപത്തിൻെറ വലയത്തിൽ പെടുകയും ചെയ്യുന്നുവോ അവരാകുന്നു നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَنَّةِ ۖ هُمْ فِيهَا خَٰلِدُونَ ﴿٨٢﴾

82. വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നതാരോ അവരാകുന്നു സ്വർഗ്ഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

26. വേദങ്ങൾ ദുർവ്യാഖ്യാനം ചെയ്യുന്ന എല്ലാവരുടെയും ഏററവും വലിയ പ്രശ്നമാണ് മററുള്ളവർ സത്യം അറിഞ്ഞാൽ തങ്ങളുടെ കള്ളി പൊളിയുമോ എന്ന ആശങ്ക. ഖുർആൻ പരിഭാഷപ്പെടുത്തുന്നതിനെ എതിർക്കുന്നവരുടേതുപോലെ തന്നെയായിരുന്നു യഹൂദരുടെ നിലപാടും. വേദത്തിൻെറ ഉള്ളടക്കം മററുള്ളവർക്ക് വെളിപ്പെടുത്തിക്കൊടുത്താൽ എതിരാളികളുടെ ന്യായവാദത്തിനു മുന്നിൽ തങ്ങൾക്ക് ഉത്തരം മുട്ടിപ്പോകുമെന്നായിരുന്നു അവരുടെ ആശങ്ക.

وَإِذْ أَخَذْنَا مِيثَاقَ بَنِيٓ إِسْرَآءِيلَ لَا تَعْبُدُونَ إِلَّا
ٱللَّهَ وَبِٱلْوَٰلِدَيْنِ إِحْسَانًا وَذِى ٱلْقُرْبَىٰ وَٱلْيَتَٰمَىٰ
وَٱلْمَسَٰكِينِ وَقُولُوا۟ لِلنَّاسِ حُسْنًا وَأَقِيمُوا۟
ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ ثُمَّ تَوَلَّيْتُمْ إِلَّا قَلِيلًا
مِّنكُمْ وَأَنتُم مُّعْرِضُونَ ٨٣

83. അല്ലാഹുവെയല്ലാതെ നിങ്ങൾ ആരാധിക്കരുത്; മാതാ പിതാക്കൾക്കും ബന്ധുക്കൾക്കും അനാഥകൾക്കും അഗതികൾക്കും നന്മ ചെയ്യണം; ജനങ്ങളോട് നല്ല വാക്ക് പറയണം; പ്രാർത്ഥന മുറപ്രകാരം നിർവ്വഹിക്കുകയും സകാത്ത് നൽകുകയും ചെയ്യണം എന്നെല്ലാം നാം ഇസ്രായീല്യരോട് കരാറ് വാങ്ങിയ സന്ദർഭം (ഓർക്കുക.) (എന്നാൽ ഇസ്രായീൽ സന്തതികളേ,) പിന്നീട് നിങ്ങളിൽ കുറച്ച് പേരൊഴികെ മറ്റെല്ലാവരും വിമുഖതയോടെ പിന്മാറിക്കളയുകയാണ് ചെയ്തത്.

وَإِذْ أَخَذْنَا مِيثَٰقَكُمْ لَا تَسْفِكُونَ دِمَآءَكُمْ وَلَا تُخْرِجُونَ
أَنفُسَكُم مِّن دِيَٰرِكُمْ ثُمَّ أَقْرَرْتُمْ وَأَنتُمْ تَشْهَدُونَ ٨٤

84. നിങ്ങളന്യോന്യം രക്തം ചിന്തുകയില്ലെന്നും, സ്വന്തമാളുകളെ കുടിയൊഴിപ്പിക്കുകയില്ലെന്നും നിങ്ങളോട് നാം ഉറപ്പ് വാങ്ങിയ സന്ദർഭവും (ഓർക്കുക.) എന്നിട്ട് നിങ്ങളത് സമ്മതിച്ച് ശരിവെക്കുകയും ചെയ്തു. നിങ്ങളതിന് സാക്ഷികളുമാകുന്നു.

ثُمَّ أَنتُمْ هَٰٓؤُلَآءِ تَقْتُلُونَ أَنفُسَكُمْ وَتُخْرِجُونَ فَرِيقًا مِّنكُم
مِّن دِيَٰرِهِمْ تَظَٰهَرُونَ عَلَيْهِم بِٱلْإِثْمِ وَٱلْعُدْوَٰنِ وَإِن
يَأْتُوكُمْ أُسَٰرَىٰ تُفَٰدُوهُمْ وَهُوَ مُحَرَّمٌ عَلَيْكُمْ إِخْرَاجُهُمْ
أَفَتُؤْمِنُونَ بِبَعْضِ ٱلْكِتَٰبِ وَتَكْفُرُونَ بِبَعْضٍ فَمَا جَزَآءُ
مَن يَفْعَلُ ذَٰلِكَ مِنكُمْ إِلَّا خِزْىٌ فِى ٱلْحَيَوٰةِ ٱلدُّنْيَا وَيَوْمَ
ٱلْقِيَٰمَةِ يُرَدُّونَ إِلَىٰٓ أَشَدِّ ٱلْعَذَابِ وَمَا ٱللَّهُ بِغَٰفِلٍ عَمَّا
تَعْمَلُونَ ٨٥

85. എന്നിട്ടും നിങ്ങളിതാ സ്വജനങ്ങളെ കൊന്നുകൊണ്ടിരിക്കുന്നു. നിങ്ങളിലൊരു വിഭാഗത്തെത്തന്നെ അവരുടെ വീടുകളിൽ നിന്ന് ഇറക്കിവിട്ടുകൊണ്ടിരിക്കുന്നു. തികച്ചും കുറ്റകരമായും അതിക്രമപരമായും അവർക്കെതിരിൽ നിങ്ങളന്യോന്യം സഹായിക്കുകയും ചെയ്യുന്നു. അവർ നിങ്ങളുടെ അടുത്ത് യുദ്ധത്തടവുകാരായി വന്നാൽ നിങ്ങൾ മോചനമൂല്യം നൽകി അവരെ മോചിപ്പിക്കുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ അവരെ പുറന്തള്ളുന്നത് തന്നെ നിങ്ങൾക്ക് നിഷിദ്ധമായിരുന്നു. നിങ്ങൾ വേദഗ്രന്ഥത്തിലെ ചില ഭാഗങ്ങൾ വിശ്വസിക്കുകയും മറ്റു ചിലത് തള്ളിക്കളയുകയുമാണോ? എന്നാൽ നിങ്ങളിൽ നിന്ന് അപ്രകാരം പ്രവർത്തിക്കുന്നവർക്ക് ഇഹലോകജീവിതത്തിൽ അപമാനമല്ലാതെ മറ്റൊരു ഫലവും കിട്ടാനില്ല. ഉയിർത്തെഴുന്നേല്പിന്റെ നാളിലാവട്ടെ അതികഠിനമായ ശിക്ഷയിലേക്ക് അവർ തള്ളപ്പെടുകയും ചെയ്യും. നിങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റിയൊന്നും അല്ലാഹു അശ്രദ്ധനല്ല.

أُو۟لَٰٓئِكَ ٱلَّذِينَ ٱشْتَرَوُا۟ ٱلْحَيَوٰةَ ٱلدُّنْيَا بِٱلْءَاخِرَةِ فَلَا يُخَفَّفُ
عَنْهُمُ ٱلْعَذَابُ وَلَا هُمْ يُنصَرُونَ ٨٦

86. പരലോകം വിറ്റ് ഇഹലോകജീവിതം വാങ്ങിയവരാകുന്നു അത്തരക്കാർ. അവർക്ക് ശിക്ഷയിൽ ഇളവ് നൽകപ്പെടുകയില്ല. അവർക്ക് ഒരു സഹായവും ലഭിക്കുകയുമില്ല.

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ وَقَفَّيْنَا مِنۢ بَعْدِهِۦ بِٱلرُّسُلِ

87. മൂസാക്ക് നാം ഗ്രന്ഥം നൽകി. അദ്ദേഹത്തിനുശേഷം തുടർച്ചയായി നാം ദൂതന്മാരെ അയ

وَءَاتَيْنَا عِيسَى ٱبْنَ مَرْيَمَ ٱلْبَيِّنَٰتِ وَأَيَّدْنَٰهُ بِرُوحِ ٱلْقُدُسِ ۗ أَفَكُلَّمَا جَآءَكُمْ رَسُولٌۢ بِمَا لَا تَهْوَىٰٓ أَنفُسُكُمُ ٱسْتَكْبَرْتُمْ فَفَرِيقًا كَذَّبْتُمْ وَفَرِيقًا تَقْتُلُونَ ﴿٨٧﴾

ച്ചുകൊണ്ടിരുന്നു. മർയമിന്റെ മകനായ ഈസാക്ക് നാം വ്യക്തമായ ദൃഷ്ടാന്തങ്ങൾ നൽകുകയും, അദ്ദേഹത്തിന് നാം പരിശുദ്ധാത്മാവിന്റെ[27] പിൻബലം നൽകുകയും ചെയ്തു. എന്നിട്ട് നിങ്ങളുടെ മനസ്സിന് പിടിക്കാത്ത കാര്യങ്ങളുമായി വല്ല ദൈവദൂതനും നിങ്ങളുടെ അടുത്ത് വരുമ്പോഴൊക്കെ നിങ്ങൾ അഹങ്കരിക്കുകയും, ചില ദൂതന്മാരെ നിങ്ങൾ തള്ളിക്കളയുകയും, മററു ചിലരെ നിങ്ങൾ വധിക്കുകയും ചെയ്യുകയാണോ?

وَقَالُوا۟ قُلُوبُنَا غُلْفٌۢ ۚ بَل لَّعَنَهُمُ ٱللَّهُ بِكُفْرِهِمْ فَقَلِيلًا مَّا يُؤْمِنُونَ ﴿٨٨﴾

88. അവർ പറഞ്ഞു: ഞങ്ങളുടെ മനസ്സുകൾ അടഞ്ഞു കിടക്കുകയാണ്. എന്നാൽ (അതല്ല ശരി) അവരുടെ നിഷേധം കാരണമായി അല്ലാഹു അവരെ ശപിച്ചിരിക്കുകയാണ്. അതിനാൽ വളരെ കുറച്ചേ അവർ വിശ്വസിക്കുന്നുള്ളൂ.

وَلَمَّا جَآءَهُمْ كِتَٰبٌ مِّنْ عِندِ ٱللَّهِ مُصَدِّقٌ لِّمَا مَعَهُمْ وَكَانُوا۟ مِن قَبْلُ يَسْتَفْتِحُونَ عَلَى ٱلَّذِينَ كَفَرُوا۟ فَلَمَّا جَآءَهُم مَّا عَرَفُوا۟ كَفَرُوا۟ بِهِۦ ۚ فَلَعْنَةُ ٱللَّهِ عَلَى ٱلْكَٰفِرِينَ ﴿٨٩﴾

89. അവരുടെ കൈവശമുള്ള വേദത്തെ ശരിവെക്കുന്ന ഒരു ഗ്രന്ഥം (ഖുർആൻ) അല്ലാഹുവിങ്കൽ നിന്ന് അവർക്ക് വന്നു കിട്ടിയപ്പോൾ (അവരത് തള്ളിക്കളയുകയാണ് ചെയ്തത്). അവരാകട്ടെ (അത്തരം ഒരു ഗ്രന്ഥവുമായി വരുന്ന പ്രവാചകൻ മുഖേന) അവിശ്വാസികൾക്കെതിരിൽ വിജയം നേടിക്കൊടുക്കുവാൻ വേണ്ടി മുമ്പ് (അല്ലാഹുവിനോട്) പ്രാർത്ഥിക്കാറുണ്ടായിരുന്നു. അവർക്ക് സുപരിചിതമായ ആ സന്ദേശം വന്നെത്തിയപ്പോൾ അവരത് നിഷേധിക്കുകയാണ് ചെയ്തത്. അതിനാൽ ആ നിഷേധികൾക്കത്രെ അല്ലാഹുവിന്റെ ശാപം.

بِئْسَمَا ٱشْتَرَوْا۟ بِهِۦٓ أَنفُسَهُمْ أَن يَكْفُرُوا۟ بِمَآ أَنزَلَ ٱللَّهُ بَغْيًا أَن يُنَزِّلَ ٱللَّهُ مِن فَضْلِهِۦ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ ۖ فَبَآءُو بِغَضَبٍ عَلَىٰ غَضَبٍ ۚ وَلِلْكَٰفِرِينَ عَذَابٌ مُّهِينٌ ﴿٩٠﴾

90. അല്ലാഹു തന്റെ ദാസന്മാരിൽ നിന്ന് താൻ ഇച്ഛിക്കുന്നവരുടെ മേൽ തന്റെ അനുഗ്രഹം ഇറക്കിക്കൊടുക്കുന്നതിലുള്ള ഈർഷ്യ നിമിത്തം അല്ലാഹു അവതരിപ്പിച്ച സന്ദേശത്തെ അവിശ്വസിക്കുക വഴി തങ്ങളുടെ ആത്മാക്കളെ വിററുകൊണ്ടവർ വാങ്ങിയ വില എത്ര ചീത്ത! അങ്ങനെ അവർ കോപത്തിനു മേൽ കോപത്തിന്നു പാത്രമായിത്തീർന്നു. സത്യനിഷേധികൾക്കത്രെ നിന്ദ്യമായ ശിക്ഷയുള്ളത്.

وَإِذَا قِيلَ لَهُمْ ءَامِنُوا۟ بِمَآ أَنزَلَ ٱللَّهُ

91. അല്ലാഹു അവതരിപ്പിച്ചതിൽ (ഖുർആനിൽ) നിങ്ങൾ വിശ്വസിക്കൂ എന്ന് അവരോട് പറയപ്പെട്ടാൽ, ഞങ്ങൾക്ക് അവതീർണമായ

27. പ്രവാചകന്മാർക്ക് ദിവ്യസന്ദേശമെത്തിച്ചുകൊടുക്കുന്ന ജിബ്‌രീൽ എന്ന മലക്കാണ് 'പരിശുദ്ധാത്മാവ്' എന്ന പദംകൊണ്ട് വിവക്ഷിക്കപ്പെടുന്നത് എന്നാണ് മിക്ക വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

قَالُوا نُؤْمِنُ بِمَا أُنزِلَ عَلَيْنَا وَيَكْفُرُونَ بِمَا وَرَاءَهُ
وَهُوَ الْحَقُّ مُصَدِّقًا لِّمَا مَعَهُمْ ۗ قُلْ فَلِمَ تَقْتُلُونَ
أَنبِيَاءَ اللَّهِ مِن قَبْلُ إِن كُنتُم مُّؤْمِنِينَ ﴿٩١﴾

സന്ദേശത്തിൽ ഞങ്ങൾ വിശ്വസിക്കുന്നുണ്ട് എന്നാണവർ പറയുക. അതിനപ്പുറമുള്ളത് അവർ നിഷേധിക്കുകയും ചെയ്യുന്നു. അവരുടെ പക്കലുള്ള വേദത്തെ ശരിവെക്കുന്ന സത്യസന്ദേശമാണ്താനും അത് (ഖുർആൻ). (നബിയേ,) പറയുക: 'നിങ്ങൾ വിശ്വാസികളാണെങ്കിൽ പിന്നെ എന്തിനായിരുന്നു മുമ്പൊക്കെ അല്ലാഹുവിൻെറ പ്രവാചകന്മാരെ നിങ്ങൾ വധിച്ചുകൊണ്ടിരുന്നത്?'

وَلَقَدْ جَاءَكُم مُّوسَىٰ بِالْبَيِّنَاتِ ثُمَّ اتَّخَذْتُمُ الْعِجْلَ
مِن بَعْدِهِ وَأَنتُمْ ظَالِمُونَ ﴿٩٢﴾

92. സ്പഷ്ടമായ തെളിവുകളും കൊണ്ട് മൂസാ നിങ്ങളുടെ അടുത്ത് വരികയുണ്ടായി. എന്നിട്ടതിനുശേഷവും നിങ്ങൾ അന്യായമായിക്കൊണ്ട് കാളക്കുട്ടിയെ ദൈവമാക്കുകയാണല്ലോ ചെയ്തത്.

وَإِذْ أَخَذْنَا مِيثَاقَكُمْ وَرَفَعْنَا فَوْقَكُمُ الطُّورَ
خُذُوا مَا آتَيْنَاكُم بِقُوَّةٍ وَاسْمَعُوا ۖ قَالُوا سَمِعْنَا
وَعَصَيْنَا وَأُشْرِبُوا فِي قُلُوبِهِمُ الْعِجْلَ بِكُفْرِهِمْ ۚ
قُلْ بِئْسَمَا يَأْمُرُكُم بِهِ إِيمَانُكُمْ إِن كُنتُم مُّؤْمِنِينَ ﴿٩٣﴾

93. നിങ്ങളോട് നാം കരാറ് വാങ്ങുകയും, നിങ്ങൾക്ക് മീതെ പർവ്വതത്തെ നാം ഉയർത്തിപ്പിടിക്കുകയും ചെയ്ത സന്ദർഭവും (ശ്രദ്ധിക്കുക.) 'നിങ്ങൾക്ക് നാം നൽകിയ സന്ദേശം മുറുകെ പിടിക്കുകയും (നമ്മുടെ കല്പനകൾ) ശ്രദ്ധിച്ചു കേൾക്കുകയും ചെയ്യുക' (എന്ന് നാം അനുശാസിച്ചു.) അപ്പോൾ അവർ പറഞ്ഞു: 'ഞങ്ങൾ കേട്ടിരിക്കുന്നു. അനുസരിക്കേണ്ടെന്നുവെക്കുകയും ചെയ്തിരിക്കുന്നു.' അവരുടെ നിഷേധസ്വഭാവത്തിൻെറ ഫലമായി കാളക്കുട്ടിയോടുള്ള ഭക്തി അവരുടെ മനസ്സുകളിൽ ലയിച്ചുചേർന്നു കഴിഞ്ഞിരുന്നു. (നബിയേ,) പറയുക: 'നിങ്ങൾ വിശ്വാസികളാണെങ്കിൽ ആ വിശ്വാസം നിങ്ങളോട് നിർദ്ദേശിക്കുന്ന കാര്യം വളരെ ചീത്ത തന്നെ.'

قُلْ إِن كَانَتْ لَكُمُ الدَّارُ الْآخِرَةُ عِندَ اللَّهِ خَالِصَةً مِّن
دُونِ النَّاسِ فَتَمَنَّوُا الْمَوْتَ إِن كُنتُمْ صَادِقِينَ ﴿٩٤﴾

94. നീ അവരോട് (യഹൂദരോട്) പറയുക: മററാർക്കും നൽകാതെ നിങ്ങൾക്ക് മാത്രമായി അല്ലാഹു നീക്കിവെച്ചതാണ് പരലോകവിജയമെങ്കിൽ നിങ്ങൾ മരിക്കുവാൻ കൊതിച്ചു കൊള്ളുക. നിങ്ങളുടെ വാദം സത്യമാണെങ്കിൽ (അതാണല്ലോ വേണ്ടത്.)

وَلَن يَتَمَنَّوْهُ أَبَدًا بِمَا قَدَّمَتْ أَيْدِيهِمْ ۗ وَاللَّهُ عَلِيمٌ
بِالظَّالِمِينَ ﴿٩٥﴾

95. എന്നാൽ അവരുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചത് (ദുഷ്കൃത്യങ്ങൾ) കാരണമായി അവരൊരിക്കലും മരണത്തെ കൊതിക്കുകയില്ല. അതിക്രമകാരികളെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു അല്ലാഹു.

وَلَتَجِدَنَّهُمْ أَحْرَصَ النَّاسِ عَلَىٰ حَيَاةٍ

96. തീർച്ചയായും ജനങ്ങളിൽ വെച്ച് ജീവിതത്തോട് ഏററവും ആർത്തിയുള്ളവരായി അവരെ

وَمِنَ الَّذِينَ أَشْرَكُوا ۚ يَوَدُّ أَحَدُهُمْ لَوْ يُعَمَّرُ أَلْفَ سَنَةٍ
وَمَا هُوَ بِمُزَحْزِحِهِ مِنَ الْعَذَابِ أَنْ يُعَمَّرَ ۗ وَاللَّهُ
بَصِيرٌ بِمَا يَعْمَلُونَ ﴿٩٦﴾

(യഹൂദരെ) നിനക്ക് കാണാം; ബഹുദൈവ വിശ്വാസികളെക്കാൾ പോലും. അവരിൽ ഓരോരുത്തരും കൊതിക്കുന്നത് തനിക്ക് ഒരായിരം കൊല്ലത്തെ ആയുസ്സ് കിട്ടിയിരുന്നെങ്കിൽ എന്നാണ്. ഒരാൾക്ക് ദീർഘായുസ്സ് ലഭിക്കുക എന്നത് അയാളെ ദൈവികശിക്ഷയിൽ നിന്ന് അകററിക്കളയുന്ന കാര്യമല്ല. അവർ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു അല്ലാഹു.

قُلْ مَنْ كَانَ عَدُوًّا لِجِبْرِيلَ فَإِنَّهُ نَزَّلَهُ عَلَىٰ قَلْبِكَ
بِإِذْنِ اللَّهِ مُصَدِّقًا لِمَا بَيْنَ يَدَيْهِ وَهُدًى وَبُشْرَىٰ
لِلْمُؤْمِنِينَ ﴿٩٧﴾

97. (നബിയേ,) പറയുക: (ഖുർആൻ എത്തിച്ചു തരുന്ന) ജിബ്‌രീൽ എന്ന മലക്കിനോടാണ് ആർക്കെങ്കിലും ശത്രുതയെങ്കിൽ അദ്ദേഹമത് നിന്റെ മനസ്സിൽ അവതരിപ്പിച്ചത് അല്ലാഹുവിന്റെ ഉത്തരവനുസരിച്ച് മാത്രമാണ്. മുൻവേദങ്ങളെ ശരിവെച്ചു കൊണ്ടുള്ളതും, വിശ്വാസികൾക്ക് വഴി കാട്ടുന്നതും, സന്തോഷവാർത്ത നൽകുന്നതുമായിട്ടാണ് (അത് അവതരിച്ചിട്ടുള്ളത്.)

مَنْ كَانَ عَدُوًّا لِلَّهِ وَمَلَائِكَتِهِ وَرُسُلِهِ وَجِبْرِيلَ
وَمِيكَالَ فَإِنَّ اللَّهَ عَدُوٌّ لِلْكَافِرِينَ ﴿٩٨﴾

98. ആർക്കെങ്കിലും അല്ലാഹുവോടും അവന്റെ മലക്കുകളോടും അവന്റെ ദൂതന്മാരോടും ജിബ്‌രീലിനോടും മീകാഈലിനോടുമെല്ലാം ശത്രുതയാണെങ്കിൽ ആ നിഷേധികളുടെ ശത്രു തന്നെയാകുന്നു അല്ലാഹു.

وَلَقَدْ أَنْزَلْنَا إِلَيْكَ آيَاتٍ بَيِّنَاتٍ ۖ وَمَا يَكْفُرُ بِهَا إِلَّا
الْفَاسِقُونَ ﴿٩٩﴾

99. നാം നിനക്ക് അവതരിപ്പിച്ചുതന്നിട്ടുള്ളത് സ്പഷ്ടമായ ദൃഷ്ടാന്തങ്ങളാകുന്നു. ധിക്കാരികളല്ലാതെ മററാരും അവയെ നിഷേധിക്കുകയില്ല.

أَوَكُلَّمَا عَاهَدُوا عَهْدًا نَبَذَهُ فَرِيقٌ مِنْهُمْ ۚ بَلْ أَكْثَرُهُمْ
لَا يُؤْمِنُونَ ﴿١٠٠﴾

100. അവർ (യഹൂദർ) ഏതൊരു കരാർ ചെയ്തു കഴിയുമ്പോഴും അവരിൽ ഒരു വിഭാഗം അത് വലിച്ചെറിയുകയാണോ? തന്നെയുമല്ല, അവരിൽ അധികപേർക്കും വിശ്വാസം തന്നെയില്ല.

وَلَمَّا جَاءَهُمْ رَسُولٌ مِنْ عِنْدِ اللَّهِ مُصَدِّقٌ لِمَا مَعَهُمْ
نَبَذَ فَرِيقٌ مِنَ الَّذِينَ أُوتُوا الْكِتَابَ كِتَابَ اللَّهِ وَرَاءَ
ظُهُورِهِمْ كَأَنَّهُمْ لَا يَعْلَمُونَ ﴿١٠١﴾

101. അവരുടെ പക്കലുള്ള വേദത്തെ ശരിവെച്ചുകൊണ്ട് അല്ലാഹുവിന്റെ ഒരു ദൂതൻ അവരുടെ അടുത്ത് ചെന്നപ്പോൾ ആ വേദക്കാരിൽ ഒരു വിഭാഗം അല്ലാഹുവിന്റെ ഗ്രന്ഥത്തെ യാതൊരു പരിചയവുമില്ലാത്തവരെപോലെ പുറകോട്ട് വലിച്ചെറിയുകയാണ് ചെയ്തത്.

وَاتَّبَعُوا مَا تَتْلُو الشَّيَاطِينُ عَلَىٰ مُلْكِ سُلَيْمَانَ ۖ

102. സുലൈമാൻ നബിയുടെ രാജവാഴ്ചയുടെ (രഹസ്യമെന്ന) പേരിൽ പിശാചുക്കൾ പറഞ്ഞു പരത്തിക്കൊണ്ടിരുന്നത് അവർ (ഇസ്രായീല്യർ) പിൻപററുകയും ചെയ്തു. സുലൈമാൻ

وَمَا كَفَرَ سُلَيْمَٰنُ وَلَٰكِنَّ ٱلشَّيَٰطِينَ كَفَرُوا۟ يُعَلِّمُونَ
ٱلنَّاسَ ٱلسِّحْرَ وَمَآ أُنزِلَ عَلَى ٱلْمَلَكَيْنِ بِبَابِلَ
هَٰرُوتَ وَمَٰرُوتَ ۚ وَمَا يُعَلِّمَانِ مِنْ أَحَدٍ حَتَّىٰ يَقُولَآ إِنَّمَا
نَحْنُ فِتْنَةٌ فَلَا تَكْفُرْ ۖ فَيَتَعَلَّمُونَ مِنْهُمَا مَا يُفَرِّقُونَ
بِهِۦ بَيْنَ ٱلْمَرْءِ وَزَوْجِهِۦ ۚ وَمَا هُم بِضَآرِّينَ بِهِۦ مِنْ
أَحَدٍ إِلَّا بِإِذْنِ ٱللَّهِ ۚ وَيَتَعَلَّمُونَ مَا يَضُرُّهُمْ
وَلَا يَنفَعُهُمْ ۚ وَلَقَدْ عَلِمُوا۟ لَمَنِ ٱشْتَرَىٰهُ مَا لَهُۥ
فِى ٱلْءَاخِرَةِ مِنْ خَلَٰقٍ ۚ وَلَبِئْسَ مَا شَرَوْا۟ بِهِۦٓ
أَنفُسَهُمْ ۚ لَوْ كَانُوا۟ يَعْلَمُونَ ﴿١٠٢﴾

നബി ദൈവനിഷേധം കാണിച്ചിട്ടില്ല. എന്നാൽ ജനങ്ങൾക്ക് മാന്ത്രികവിദ്യ പഠിപ്പിച്ചുകൊടുത്തുകൊണ്ട് പിശാചുക്കളാണ് ദൈവനിഷേധത്തിലേർപ്പെട്ടത്. ബാബിലോണിൽ ഹാറൂത്തെന്നും മാറൂത്തെന്നും പേരുള്ള രണ്ടു മാലാഖമാർക്ക്[28] ലഭിച്ചതിനെയും (പററി പിശാചുക്കൾ പറഞ്ഞുണ്ടാക്കിക്കൊണ്ടിരുന്നത് അവർ പിന്തുടർന്നു). എന്നാൽ ഹാറൂത്തും മാറൂത്തും ഏതൊരാൾക്ക് പഠിപ്പിക്കുമ്പോഴും, 'ഞങ്ങളുടേത് ഒരു പരീക്ഷണം മാത്രമാകുന്നു; അതിനാൽ (ഇതുപയോഗിച്ച്) ദൈവനിഷേധത്തിലേർപ്പെടരുത്' എന്ന് അവർ പറഞ്ഞുകൊടുക്കാതിരുന്നില്ല. അങ്ങനെ അവരിൽ നിന്ന് ആളുകൾ ഭാര്യാഭർത്താക്കന്മാർക്കിടയിൽ ഭിന്നതയുണ്ടാക്കാനുള്ള തന്ത്രങ്ങൾ പഠിച്ചുകൊണ്ടിരുന്നു. എന്നാൽ അല്ലാഹുവിൻെറ അനുമതി കൂടാതെ അതുകൊണ്ട് യാതൊരാൾക്കും ഒരു ദ്രോഹവും ചെയ്യാൻ അവർക്ക് കഴിയില്ല. അവർക്കുതന്നെ ഉപദ്രവമുണ്ടാക്കുന്നതും ഒരു പ്രയോജനവും ചെയ്യാത്തതുമായ കാര്യമാണ് അവർ പഠിച്ചുകൊണ്ടിരുന്നത്. അത് (ആ വിദ്യ) ആർ വാങ്ങി (കൈവശപ്പെടുത്തി)യോ അവർക്ക് പരലോകത്ത് യാതൊരു വിഹിതവുമുണ്ടാവില്ലെന്ന് അവർ ഗ്രഹിച്ചുകഴിഞ്ഞിട്ടുണ്ട്. അവരുടെ ആത്മാവുകളെ വിററ് അവർ വാങ്ങിയ വില വളരെ ചീത്ത തന്നെ. അവർക്ക് വിവരമുണ്ടായിരുന്നുവെങ്കിൽ!

وَلَوْ أَنَّهُمْ ءَامَنُوا۟ وَٱتَّقَوْا۟ لَمَثُوبَةٌ مِّنْ عِندِ ٱللَّهِ خَيْرٌ ۖ
لَّوْ كَانُوا۟ يَعْلَمُونَ ﴿١٠٣﴾

103. അവർ വിശ്വസിക്കുകയും ദോഷബാധയെ സൂക്ഷിക്കുകയും ചെയ്തിരുന്നാൽ അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന പ്രതിഫലം എത്രയോ ഉത്തമമാകുന്നു. അവരത് മനസ്സിലാക്കിയിരുന്നെങ്കിൽ!

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقُولُوا۟ رَٰعِنَا

104. ഹേ: സത്യവിശ്വാസികളേ, നിങ്ങൾ (നബിയോട്) 'റാഇനാ'[29] എന്ന് പറയരുത്. പകരം

28. ഈ ആയത്തിൽ 'മലകൈനി' എന്നും 'മലികൈനി' എന്നും 'ഖിറാഅത്ത്' (പാഠഭേദം) ഉണ്ട്. 'മലകൈനി' എന്ന പദത്തിന് രണ്ടു മലക്കുകൾ എന്ന ഭാഷാർത്ഥം തന്നെയാണ് ചില വ്യാഖ്യാതാക്കൾ നൽകിയിട്ടുള്ളത്. മലക്കുകളെപ്പോലെ അമാനുഷികപദവി നൽകി ജനങ്ങളാൽ ആദരിക്കപ്പെട്ട രണ്ടുപേർ എന്നാണ് 'മലകൈനി'യുടെ വിവക്ഷയെന്നു പറയുന്നു മററു ചിലർ. 'മലികൈനി' എന്നാൽ രണ്ടു രാജാക്കന്മാർ എന്നർത്ഥം.

ഹാറൂത്തിനും മാറൂത്തിനും വശമുണ്ടായിരുന്നത് ചില മന്ത്രവിദ്യകളായിരുന്നുവെന്ന് ഈ ആയത്തിൽനിന്ന് വ്യക്തമാണ്. മന്ത്രവിദ്യ ഫലിക്കുമോ എന്ന കാര്യം ഇന്നും ഒരു തർക്കവിഷയമാണ്. യഥാർത്ഥമായും ഫലം ഉളവാകുമെന്ന് കരുതുന്നവരുണ്ട്. ചില മിഥ്യാഭ്രമങ്ങൾ സൃഷ്ടിക്കാൻ മാത്രമേ മന്ത്രവിദ്യ ഉപകരിക്കൂ എന്ന് കരുതുന്നവരുമുണ്ട്. ഫലമെന്തായാലും 'സിഹ്റ്' എന്ന പദത്തിൻെറ പരിധിയിൽ വരുന്ന മാരണം, കൂടോത്രം, മന്ത്രവാദം തുടങ്ങിയവ നിഷിദ്ധമാണെന്നതിൽ സംശയമില്ല.

29. 'റാഇനാ' എന്ന അറബിവാക്കിൻെറ അർത്ഥം 'ഞങ്ങളെ പരിഗണിക്കേണമേ' എന്നാണ്. നബി(സ)യോടുള്ള സംഭാഷണത്തിൽ സഹാബികൾ ചിലപ്പോൾ ഈ വാക്ക് ഉപയോഗിച്ചിരുന്നു. എന്നാൽ യഹൂദരുടെ ഭാഷയിൽ 'റാഇനാ' എന്നത് ഒരു അസഭ്യവാക്കാണ്. നബി(സ)യെ അവഹേളിക്കാനായിരുന്നു ദുരർത്ഥമുള്ള ആ വാക്ക് അവർ ഉപയോഗിച്ചിരുന്നത്. അതിനാൽ ഖുർആൻ ആ വാക്ക് നിരോധിക്കുകയും പകരം 'ഞങ്ങളെ നോക്കേണമേ' എന്നർത്ഥമുള്ള 'ഉൻളുർനാ' എന്ന വാക്ക് നിർദ്ദേശിക്കുകയും ചെയ്യുന്നു. വിശ്വാസികളുടെ പരസ്പരബന്ധത്തിന് ദോഷകരമാവുന്നവിധം ഒരു പദപ്രയോഗം പോലും വന്നുപോകാതെ സൂക്ഷിക്കണമെന്ന സൂചന ഇതിലടങ്ങിയിട്ടുണ്ട്.

وَقُولُوا انظُرْنَا وَاسْمَعُوا ۗ وَلِلْكَافِرِينَ عَذَابٌ أَلِيمٌ ﴿١٠٤﴾

'ഉൻളുർനാ' എന്നു പറയുകയും ശ്രദ്ധിച്ച് കേൾക്കുകയും ചെയ്യുക. സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയുണ്ട്.

مَّا يَوَدُّ الَّذِينَ كَفَرُوا مِنْ أَهْلِ الْكِتَابِ وَلَا الْمُشْرِكِينَ أَن يُنَزَّلَ عَلَيْكُم مِّنْ خَيْرٍ مِّن رَّبِّكُمْ ۗ وَاللَّهُ يَخْتَصُّ بِرَحْمَتِهِ مَن يَشَاءُ ۚ وَاللَّهُ ذُو الْفَضْلِ الْعَظِيمِ ﴿١٠٥﴾

105. നിങ്ങളുടെ രക്ഷിതാവിൽ നിന്നും വല്ല നന്മയുംനിങ്ങളുടെമേൽ ഇറക്കപ്പെടുന്നത് വേദക്കാരിലും ബഹുദൈവാരാധകന്മാരിലും പെട്ട സത്യനിഷേധികൾ ഒട്ടും ഇഷ്ടപ്പെടുന്നില്ല. അല്ലാഹു അവന്റെ കാരുണ്യം കൊണ്ട് അവൻ ഇച്ഛിക്കുന്നവരെ പ്രത്യേകം അനുഗ്രഹിക്കുന്നു. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാണ്.

مَا نَنسَخْ مِنْ آيَةٍ أَوْ نُنسِهَا نَأْتِ بِخَيْرٍ مِّنْهَا أَوْ مِثْلِهَا ۗ أَلَمْ تَعْلَمْ أَنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١٠٦﴾

106. വല്ല 'ആയത്തും' നാം ദുർബ്ബലപ്പെടുത്തുകയോ വിസ്മരിപ്പിക്കുകയോ ചെയ്യുകയാണെങ്കിൽ പകരം അതിനെക്കാൾ ഉത്തമമായതോ അതിനു തുല്യമായതോ നാം കൊണ്ടുവരുന്നതാണ്.[30] നിനക്കറിഞ്ഞുകൂടേ; അല്ലാഹു എല്ലാ കാര്യത്തിന്നും കഴിവുള്ളവനാണെന്ന്?

أَلَمْ تَعْلَمْ أَنَّ اللَّهَ لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۗ وَمَا لَكُم مِّن دُونِ اللَّهِ مِن وَلِيٍّ وَلَا نَصِيرٍ ﴿١٠٧﴾

107. നിനക്കറിഞ്ഞുകൂടേ അല്ലാഹുവിന്നു തന്നെയാണ് ആകാശഭൂമികളുടെ ആധിപത്യമെന്നും, നിങ്ങൾക്ക് അല്ലാഹുവെ കൂടാതെ ഒരു രക്ഷകനും സഹായിയും ഇല്ലെന്നും?

أَمْ تُرِيدُونَ أَن تَسْأَلُوا رَسُولَكُمْ كَمَا سُئِلَ مُوسَىٰ مِن قَبْلُ ۗ وَمَن يَتَبَدَّلِ الْكُفْرَ بِالْإِيمَانِ فَقَدْ ضَلَّ سَوَاءَ السَّبِيلِ ﴿١٠٨﴾

108. മുമ്പ് മൂസായോട് ചോദിക്കപ്പെട്ടതുപോലുള്ള ചോദ്യങ്ങൾ[31] നിങ്ങളുടെ റസൂലിനോടും ചോദിക്കുവാനാണോ നിങ്ങളുദ്ദേശിക്കുന്നത്? സത്യവിശ്വാസത്തിന്ന് പകരം സത്യനിഷേധത്തെ സ്വീകരിക്കുന്നവരാരോ അവർ നേർമാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ചുപോയിരിക്കുന്നു.

وَدَّ كَثِيرٌ مِّنْ أَهْلِ الْكِتَابِ لَوْ يَرُدُّونَكُم مِّن بَعْدِ إِيمَانِكُمْ كُفَّارًا حَسَدًا مِّنْ عِندِ أَنفُسِهِم مِّن بَعْدِ مَا تَبَيَّنَ لَهُمُ الْحَقُّ ۖ فَاعْفُوا وَاصْفَحُوا حَتَّىٰ يَأْتِيَ اللَّهُ بِأَمْرِهِ ۗ إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١٠٩﴾

109. നിങ്ങൾ സത്യവിശ്വാസം സ്വീകരിച്ചശേഷം നിങ്ങളെ അവിശ്വാസികളാക്കി മാററിയെടുക്കുവാനാണ് വേദക്കാരിൽ മിക്കവരും ആഗ്രഹിക്കുന്നത്. സത്യം വ്യക്തമായി ബോധ്യപ്പെട്ടിട്ടും സ്വാർത്ഥപരമായ അസൂയനിമിത്തമാണ് (അവരാ നിലപാട് സ്വീകരിക്കുന്നത്.) എന്നാൽ (അവരുടെ കാര്യത്തിൽ) അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നതുവരെ നിങ്ങൾ പൊറുക്കുകയും ക്ഷമിക്കുകയും ചെയ്യുക. നിസ്സംശയം അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനത്രെ.

---

30. അല്ലാഹുവാണ് സൃഷ്ടികളുടെ മനോഗതവും സ്വഭാവങ്ങളും സമീപനങ്ങളും സൂക്ഷ്മമായി അറിയുന്നവൻ. സ്വന്തം ഹിതപ്രകാരം തന്റെ ആജ്ഞാനിർദ്ദേശങ്ങൾ അവൻ ഭേദഗതി ചെയ്യുകയോ ദുർബലപ്പെടുത്തുകയോ ചെയ്യുന്നു. അല്ലാഹുവിന്റെ ഏത് തീരുമാനവും ആത്യന്തികവിശകലനത്തിൽ സൃഷ്ടികൾക്ക് ഗുണകരമായിരിക്കും.
31. 'ഞങ്ങൾക്ക് ദൈവത്തെ പ്രത്യക്ഷമായി കാണിച്ചുതരണം' എന്ന് യഹൂദർ മൂസാനബി(അ)യോട് ആവശ്യപ്പെടുകയുണ്ടായി. അതുപോലുള്ള ധിക്കാരപരമായ ചോദ്യങ്ങളിലേക്കാണ് സൂചന.

وَأَقِيمُوا الصَّلَوٰةَ وَءَاتُوا الزَّكَوٰةَ وَمَا تُقَدِّمُوا
لِأَنفُسِكُم مِّنْ خَيْرٍ تَجِدُوهُ عِندَ اللَّهِ إِنَّ اللَّهَ بِمَا تَعْمَلُونَ
بَصِيرٌ ﴿١١٠﴾

110. നിങ്ങൾ പ്രാർത്ഥന മുറപ്രകാരം നിർവ്വഹിക്കുകയും സകാത്ത് നൽകുകയും ചെയ്യുക. നിങ്ങളുടെ സ്വന്തം ഗുണത്തിനായി നിങ്ങൾ നല്ലതായ എന്തൊന്ന് മുൻകൂട്ടി ചെയ്താലും അതിൻെറ ഫലം അല്ലാഹുവിങ്കൽ നിങ്ങൾക്ക് കണ്ടെത്താവുന്നതാണ്. നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നവനാകുന്നു.

وَقَالُوا لَن يَدْخُلَ الْجَنَّةَ إِلَّا مَن كَانَ هُودًا
أَوْ نَصَٰرَىٰ تِلْكَ أَمَانِيُّهُمْ قُلْ هَاتُوا بُرْهَٰنَكُمْ إِن كُنتُمْ
صَٰدِقِينَ ﴿١١١﴾

111. (ആർക്കെങ്കിലും) സ്വർഗ്ഗത്തിൽ പ്രവേശിക്കണമെങ്കിൽ യഹൂദരോ ക്രിസ്ത്യാനികളോ ആവാതെ പററില്ലെന്നാണ് അവർ പറയുന്നത്. അതൊക്കെ അവരുടെ വ്യാമോഹങ്ങളത്രെ. എന്നാൽ (നബിയേ,) പറയുക; 'നിങ്ങൾ സത്യവാന്മാരാണെങ്കിൽ (അതിന്ന്) നിങ്ങൾക്ക് കിട്ടിയ തെളിവ് കൊണ്ടുവരൂ' എന്ന്.

بَلَىٰ مَنْ أَسْلَمَ وَجْهَهُ لِلَّهِ وَهُوَ مُحْسِنٌ فَلَهُ أَجْرُهُ عِندَ
رَبِّهِ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿١١٢﴾

112. എന്നാൽ (കാര്യം) അങ്ങനെയല്ല. ഏതൊരാൾ സൽകർമ്മകാരിയായിക്കൊണ്ട് അല്ലാഹുവിന്ന് ആത്മസമർപ്പണം ചെയ്യുവോ അവന്ന് തൻെറ രക്ഷിതാവിങ്കൽ അതിൻെറ പ്ര തിഫലം ഉണ്ടായിരിക്കുന്നതാണ്. അത്തരക്കാർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല; അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

وَقَالَتِ الْيَهُودُ لَيْسَتِ النَّصَٰرَىٰ عَلَىٰ شَيْءٍ وَقَالَتِ النَّصَٰرَىٰ
لَيْسَتِ الْيَهُودُ عَلَىٰ شَيْءٍ وَهُمْ يَتْلُونَ الْكِتَٰبَ كَذَٰلِكَ قَالَ
الَّذِينَ لَا يَعْلَمُونَ مِثْلَ قَوْلِهِمْ فَاللَّهُ يَحْكُمُ بَيْنَهُمْ يَوْمَ
الْقِيَٰمَةِ فِيمَا كَانُوا فِيهِ يَخْتَلِفُونَ ﴿١١٣﴾

113. യഹൂദന്മാർ പറഞ്ഞു; ക്രിസ്ത്യാനികൾക്ക് യാതൊരു അടിസ്ഥാനവുമില്ലെന്ന്. ക്രിസ്ത്യാനികൾ പറഞ്ഞു; യഹൂദന്മാർക്ക് യാതൊരടിസ്ഥാനവുമില്ലെന്ന്. അവരെല്ലാവരും വേദഗ്രന്ഥം പാരായണം ചെയ്യുന്നവരാണ് താനും. അങ്ങനെ ഇവർ പറഞ്ഞതുപോലെത്തന്നെ വിവരമില്ലാത്ത ചിലരൊക്കെ പറഞ്ഞിട്ടുണ്ട്. എന്നാൽ അവർ തമ്മിൽ ഭിന്നിക്കുന്ന വിഷയങ്ങളിൽ ഉയിർത്തെഴുന്നേൽപ്പിൻെറ നാളിൽ അല്ലാഹു അവർക്കിടയിൽ തീർപ്പ് കൽപിക്കുന്നതാണ്.

وَمَنْ أَظْلَمُ مِمَّن مَّنَعَ مَسَٰجِدَ اللَّهِ أَن يُذْكَرَ فِيهَا اسْمُهُ
وَسَعَىٰ فِي خَرَابِهَا أُولَٰئِكَ مَا كَانَ لَهُمْ أَن يَدْخُلُوهَا
إِلَّا خَائِفِينَ لَهُمْ فِي الدُّنْيَا خِزْيٌ وَلَهُمْ فِي الْءَاخِرَةِ عَذَابٌ
عَظِيمٌ ﴿١١٤﴾

114. അല്ലാഹുവിൻെറ പള്ളികളിൽ അവൻെറ നാമം പ്രകീർത്തിക്കപ്പെടുന്നതിന് തടസ്സമുണ്ടാക്കുകയും, അവയുടെ (പള്ളികളുടെ) തകർച്ചയ്ക്കായി ശ്രമിക്കുകയും ചെയ്യുവനേക്കാൾ വലിയ അതിക്രമകാരി ആരുണ്ട്?[32] ഭയപ്പാടോടുകൂടിയല്ലാതെ അവർക്ക് ആ പള്ളികളിൽ പ്രവേശിക്കാവതല്ലായിരുന്നു. അവർക്ക് ഇഹലോകത്ത് നിന്ദ്യതയാണുള്ളത്. പരലോകത്താകട്ടെ കഠിനശിക്ഷയും.

32.പള്ളി അല്ലാഹുവിൻെറ നാമം പുകഴ്ത്തപ്പെടാൻ വേണ്ടിയുള്ള അവൻെറ ഭവനമാണ്. എന്നാൽ ഇന്ന് പള്ളികൾ അന്ധവിശ്വാസങ്ങൾ പ്രചരിപ്പിക്കുന്ന കേന്ദ്രങ്ങളാക്കപ്പെട്ടിരിക്കുന്നു. ഇത് മഹാപാപമത്രെ.

وَلِلَّهِ الْمَشْرِقُ وَالْمَغْرِبُ ۚ فَأَيْنَمَا تُوَلُّوا فَثَمَّ وَجْهُ اللَّهِ ۚ إِنَّ اللَّهَ وَاسِعٌ عَلِيمٌ ﴿١١٥﴾

115. കിഴക്കും പടിഞ്ഞാറും അല്ലാഹുവിൻെറതു തന്നെയാകുന്നു. നിങ്ങൾ എവിടേക്ക് തിരിഞ്ഞു നിന്നു പ്രാർത്ഥിച്ചാലും അവിടെ അല്ലാഹുവിൻെറ മുഖമുണ്ടായിരിക്കും. അല്ലാഹു വിപുലമായ കഴിവുകളുള്ളവനും സർവ്വജ്ഞനുമാകുന്നു.

وَقَالُوا اتَّخَذَ اللَّهُ وَلَدًا ۗ سُبْحَانَهُ ۖ بَل لَّهُ مَا فِي السَّمَاوَاتِ وَالْأَرْضِ ۖ كُلٌّ لَّهُ قَانِتُونَ ﴿١١٦﴾

116. അവർ പറയുന്നു: അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്ന്. അവനെത്ര പരിശുദ്ധൻ! അങ്ങനെയല്ല, ആകാശഭൂമികളിലുള്ളതെല്ലാം തന്നെ അവൻെറതാകുന്നു. എല്ലാവരും അവന്ന് കീഴ്പെട്ടിരിക്കുന്നവരാകുന്നു.

بَدِيعُ السَّمَاوَاتِ وَالْأَرْضِ ۖ وَإِذَا قَضَىٰ أَمْرًا فَإِنَّمَا يَقُولُ لَهُ كُن فَيَكُونُ ﴿١١٧﴾

117. ആകാശങ്ങളെയും ഭൂമിയെയും മുൻ മാതൃകയില്ലാതെ നിർമ്മിച്ചവനത്രെ അവൻ. അവനൊരു കാര്യം തീരുമാനിച്ചാൽ 'ഉണ്ടാകൂ' എന്ന് പറയുക മാത്രമേ വേണ്ടതുള്ളൂ. ഉടനെ അതുണ്ടാകുന്നു.

وَقَالَ الَّذِينَ لَا يَعْلَمُونَ لَوْلَا يُكَلِّمُنَا اللَّهُ أَوْ تَأْتِينَا آيَةٌ ۗ كَذَٰلِكَ قَالَ الَّذِينَ مِن قَبْلِهِم مِّثْلَ قَوْلِهِمْ ۘ تَشَابَهَتْ قُلُوبُهُمْ ۗ قَدْ بَيَّنَّا الْآيَاتِ لِقَوْمٍ يُوقِنُونَ ﴿١١٨﴾

118. വിവരമില്ലാത്തവർ പറഞ്ഞു: 'എന്തുകൊണ്ട് ഞങ്ങളോട് (നേരിട്ട്) അല്ലാഹു സംസാരിക്കുന്നില്ല? അല്ലെങ്കിൽ ഞങ്ങൾക്ക് (ബോധ്യമാകുന്ന) ഒരു ദൃഷ്ടാന്തം വന്നു കിട്ടുന്നില്ല?' എന്നാൽ ഇവർ പറഞ്ഞതുപോലെത്തന്നെ ഇവർക്ക് മുമ്പുള്ളവരും പറഞ്ഞിട്ടുണ്ട്. ഇവർ രണ്ടുകൂട്ടരുടെയും മനസ്സുകൾക്ക് തമ്മിൽ സാമ്യമുണ്ട്. ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് നാം ദൃഷ്ടാന്തങ്ങൾ വ്യക്തമാക്കിക്കൊടുത്തിട്ടുണ്ട്.

إِنَّا أَرْسَلْنَاكَ بِالْحَقِّ بَشِيرًا وَنَذِيرًا ۖ وَلَا تُسْأَلُ عَنْ أَصْحَابِ الْجَحِيمِ ﴿١١٩﴾

119. തീർച്ചയായും നിന്നെ നാം സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീത് നൽകുന്നവനുമായിക്കൊണ്ട് സത്യവുമായി അയച്ചിരിക്കുകയാണ്. നരകാവകാശികളെപ്പററി നീ ചോദ്യം ചെയ്യപ്പെടുന്നതല്ല.

وَلَن تَرْضَىٰ عَنكَ الْيَهُودُ وَلَا النَّصَارَىٰ حَتَّىٰ تَتَّبِعَ مِلَّتَهُمْ ۗ قُلْ إِنَّ هُدَى اللَّهِ هُوَ الْهُدَىٰ ۗ وَلَئِنِ اتَّبَعْتَ أَهْوَاءَهُم بَعْدَ الَّذِي جَاءَكَ مِنَ الْعِلْمِ ۙ مَا لَكَ مِنَ اللَّهِ مِن وَلِيٍّ وَلَا نَصِيرٍ ﴿١٢٠﴾

120. യഹൂദർക്കോ ക്രൈസ്തവർക്കോ ഒരിക്കലും നിന്നെപ്പററി തൃപ്തി വരികയില്ല; നീ അവരുടെ മാർഗ്ഗം പിൻപററുന്നതുവരെ. പറയുക: അല്ലാഹുവിൻെറ മാർഗ്ഗദർശനമാണ് യഥാർത്ഥ മാർഗ്ഗദർശനം. നിനക്ക് അറിവു വന്നുകിട്ടിയതിന്നു ശേഷം അവരുടെ തന്നിഷ്ടങ്ങളെയെങ്ങാനും നീ പിൻപററിപ്പോയാൽ അല്ലാഹുവിൽ നിന്ന് നിന്നെ രക്ഷിക്കുവാനോ സഹായിക്കുവാനോ ആരുമുണ്ടാവില്ല.

الَّذِينَ آتَيْنَاهُمُ الْكِتَابَ يَتْلُونَهُ حَقَّ تِلَاوَتِهِ أُولَٰئِكَ يُؤْمِنُونَ

121. നാം ഈ ഗ്രന്ഥം നൽകിയത് ആർക്കാണോ അവ രത് പാരായണത്തിൻെറ മുറപ്രകാരം പാരായണം ചെയ്യുന്നു. അവരതിൽ വിശ്വസി

بِهٖ ۗ وَمَنْ يَّكْفُرْ بِهٖ فَاُولٰٓئِكَ هُمُ الْخٰسِرُوْنَ ﴿١٢١﴾

ക്കുന്നു. എന്നാൽ ആരതിൽ അവിശ്വസിക്കുന്നുവോ അവർ തന്നെയാണ് നഷ്ടം പററിയവർ.

يٰبَنِيْٓ اِسْرَآءِيْلَ اذْكُرُوْا نِعْمَتِيَ الَّتِيْٓ اَنْعَمْتُ عَلَيْكُمْ وَاَنِّيْ
فَضَّلْتُكُمْ عَلَى الْعٰلَمِيْنَ ﴿١٢٢﴾

122. ഇസ്രായീൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിട്ടുള്ള അനുഗ്രഹവും ജനവിഭാഗങ്ങളിൽ നിങ്ങളെ ഞാൻ ഉൽകൃഷ്ടരാക്കിയതും നിങ്ങൾ ഓർക്കുക.

وَاتَّقُوْا يَوْمًا لَّا تَجْزِيْ نَفْسٌ عَنْ نَّفْسٍ شَيْـًٔا وَّلَا يُقْبَلُ مِنْهَا
عَدْلٌ وَّلَا تَنْفَعُهَا شَفَاعَةٌ وَّلَا هُمْ يُنْصَرُوْنَ ﴿١٢٣﴾

123. ഒരാൾക്കും മറെറാരാൾക്കുവേണ്ടി ഒരു പകാരവും ചെയ്യുവാൻ പററാത്ത, ഒരാളിൽ നിന്നും ഒരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടാത്ത, ഒരാൾക്കും ഒരു ശുപാർശയും പ്രയോജനപ്പെടാത്ത, ആർക്കും ഒരു സഹായവും ലഭിക്കാത്ത ഒരു ദിവസത്തെ (ന്യായവിധിയുടെ ദിവസത്തെ) നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

وَاِذِ ابْتَلٰٓى اِبْرٰهٖمَ رَبُّهٗ بِكَلِمٰتٍ فَاَتَمَّهُنَّ ۗ قَالَ اِنِّيْ جَاعِلُكَ
لِلنَّاسِ اِمَامًا ۗ قَالَ وَمِنْ ذُرِّيَّتِيْ ۗ قَالَ لَا يَنَالُ عَهْدِي
الظّٰلِمِيْنَ ﴿١٢٤﴾

124. ഇബ്രാഹീമിനെ അദ്ദേഹത്തിൻെറ രക്ഷിതാവ് ചില കല്പനകൾകൊണ്ട് പരീക്ഷിക്കുകയും, അദ്ദേഹമത് നിറവേററുകയും ചെയ്ത കാര്യവും (നിങ്ങൾ അനുസ്മരിക്കുക.) (അപ്പോൾ) അല്ലാഹു അദ്ദേഹത്തോട് പറഞ്ഞു: 'ഞാൻ നിന്നെ മനുഷ്യർക്ക് നേതാവാക്കുകയാണ്.' ഇബ്രാഹീം പറഞ്ഞു: 'എൻെറ സന്തതികളിൽപ്പെട്ടവരെയും (നേതാക്കളാക്കേണമേ.)' അല്ലാഹു പറഞ്ഞു: '(ശരി; പക്ഷെ) എൻെറ ഈ നിശ്ചയം അതിക്രമകാരികൾക്ക് ബാധകമായിരിക്കുകയില്ല.'

وَاِذْ جَعَلْنَا الْبَيْتَ مَثَابَةً لِّلنَّاسِ وَاَمْنًا ۗ وَاتَّخِذُوْا مِنْ مَّقَامِ اِبْرٰهٖمَ
مُصَلًّى ۗ وَعَهِدْنَآ اِلٰٓى اِبْرٰهٖمَ وَاِسْمٰعِيْلَ اَنْ طَهِّرَا بَيْتِيَ لِلطَّآئِفِيْنَ
وَالْعٰكِفِيْنَ وَالرُّكَّعِ السُّجُوْدِ ﴿١٢٥﴾

125. ആ ഭവനത്തെ (കഅ്ബയെ) ജനങ്ങൾ സമ്മേളിക്കുന്ന സ്ഥലവും ഒരു സുരക്ഷിത കേന്ദ്രവുമായി നാം നിശ്ചയിച്ചതും (ഓർക്കുക) ഇബ്രാഹിം നിന്ന് പ്രാർത്ഥിച്ച സ്ഥാനത്തെ നിങ്ങളും നമസ്കാര (പ്രാർത്ഥന) വേദിയായി സ്വീകരിക്കുക. ഇബ്രാഹിമിന്നും ഇസ്മാഈലിന്നും നാം കൽപന നൽകിയത്, ത്വവാഫ് (പ്രദക്ഷിണം) ചെയ്യുന്നവർക്കും, ഇഅ്തികാഫ് (ഭജന) ഇരിക്കുന്നവർക്കും തലകുനിച്ചും സാഷ്ടാംഗം ചെയ്തും നമസ്കരിക്കുന്ന (പ്രാർത്ഥിക്കുന്ന) വർക്കും വേണ്ടി എൻെറ ഭവനത്തെ നിങ്ങളിരുവരും ശുദ്ധമാക്കിവെക്കുക എന്നായിരുന്നു.

وَاِذْ قَالَ اِبْرٰهٖمُ رَبِّ اجْعَلْ هٰذَا بَلَدًا اٰمِنًا وَّارْزُقْ
اَهْلَهٗ مِنَ الثَّمَرٰتِ مَنْ اٰمَنَ مِنْهُمْ بِاللّٰهِ وَالْيَوْمِ الْاٰخِرِ ۗ قَالَ وَمَنْ

126. 'എൻെറ രക്ഷിതാവേ, നീ ഇതൊരു നിർഭയമായ നാടാക്കുകയും ഇവിടത്തെ താമസക്കാരിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവർക്ക് കായ്കനികൾ ആഹാരമായി നൽകുകയും ചെയ്യേണമേ' എന്ന് ഇബ്രാഹീം പ്രാർത്ഥിച്ച സന്ദർഭവും (ഓർക്കുക.) അല്ലാ

كَفَرَ فَأُمَتِّعُهُ قَلِيلًا ثُمَّ أَضْطَرُّهُ إِلَىٰ عَذَابِ النَّارِ ۖ وَبِئْسَ الْمَصِيرُ ﴿١٢٦﴾

ഹു പറഞ്ഞു: അവിശ്വസിച്ചവന്നും (ഞാൻ ആഹാരം നൽകുന്നതാണ്.) പക്ഷെ, അല്പകാലത്തെ ജീവിതസുഖം മാത്രമാണ് അവന്ന് ഞാൻ നൽകുക. പിന്നീട് നരകശിക്ഷ ഏൽക്കാൻ ഞാൻ അവനെ നിർബ്ബന്ധിതനാക്കുന്നതാണ്. (അവന്ന്) ചെന്നു ചേരാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

وَإِذْ يَرْفَعُ إِبْرَاهِيمُ الْقَوَاعِدَ مِنَ الْبَيْتِ وَإِسْمَاعِيلُ رَبَّنَا تَقَبَّلْ مِنَّا ۖ إِنَّكَ أَنتَ السَّمِيعُ الْعَلِيمُ ﴿١٢٧﴾

127. ഇബ്രാഹീമും ഇസ്മാഈലുംകൂടി ആ ഭവനത്തിൻെറ (കഅ്ബയുടെ) അടിത്തറ കെട്ടി ഉയർത്തിക്കൊണ്ടിരുന്ന സന്ദർഭവും (അനുസ്മരിക്കുക). (അവർ ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു:) 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽ നിന്ന് നീ യിത് സ്വീകരിക്കേണമേ. തീർച്ചയായും നീ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.'

رَبَّنَا وَاجْعَلْنَا مُسْلِمَيْنِ لَكَ وَمِن ذُرِّيَّتِنَا أُمَّةً مُّسْلِمَةً لَّكَ وَأَرِنَا مَنَاسِكَنَا وَتُبْ عَلَيْنَا ۖ إِنَّكَ أَنتَ التَّوَّابُ الرَّحِيمُ ﴿١٢٨﴾

128. 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിരുവരെയും നിനക്ക് കീഴ്പ്പെടുന്നവരാക്കുകയും, ഞങ്ങളുടെ സന്തതി കളിൽ നിന്ന് നിനക്ക് കീഴ്പ്പെടുന്ന ഒരു സമുദായത്തെ ഉണ്ടാക്കുകയും, ഞങ്ങളുടെ ആരാധനാക്രമങ്ങൾ ഞങ്ങൾക്ക് കാണിച്ചു തരികയും, ഞങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുകയും ചെയ്യേണമേ. തീർച്ചയായും നീ അത്യധികം പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു.'

رَبَّنَا وَابْعَثْ فِيهِمْ رَسُولًا مِّنْهُمْ يَتْلُو عَلَيْهِمْ آيَاتِكَ وَيُعَلِّمُهُمُ الْكِتَابَ وَالْحِكْمَةَ وَيُزَكِّيهِمْ ۚ إِنَّكَ أَنتَ الْعَزِيزُ الْحَكِيمُ ﴿١٢٩﴾

129. 'ഞങ്ങളുടെ രക്ഷിതാവേ, അവർക്ക് (ഞങ്ങളുടെ സന്താനങ്ങൾക്ക്) നിൻെറ ദൃഷ്ടാന്തങ്ങൾ ഓതി കേൾപ്പിച്ചുകൊടുക്കുകയും, വേദവും വിജ്ഞാനവും അഭ്യസിപ്പിക്കുകയും, അവരെ സംസ്കരിക്കുകയും ചെയ്യുന്ന ഒരു ദൂതനെ അവരിൽനിന്നുതന്നെ നീ നിയോഗിക്കുകയും ചെയ്യേണമേ. തീർച്ചയായും നീ പ്രതാപവാനും അഗാധജ്ഞാനിയുമാകുന്നു.'

وَمَن يَرْغَبُ عَن مِّلَّةِ إِبْرَاهِيمَ إِلَّا مَن سَفِهَ نَفْسَهُ ۚ وَلَقَدِ اصْطَفَيْنَاهُ فِي الدُّنْيَا ۖ وَإِنَّهُ فِي الْآخِرَةِ لَمِنَ الصَّالِحِينَ ﴿١٣٠﴾

130. സ്വന്തം ആത്മാവിനെ മൂഢമാക്കിയവനല്ലാതെ മററാരാണ് ഇബ്രാഹീമിൻെറ മാർഗ്ഗത്തോട് വിമുഖത കാണിക്കുക? ഇഹലോകത്തിൽ അദ്ദേഹത്തെ നാം വിശിഷ്ടനായി തെരഞ്ഞെടുത്തിരിക്കുന്നു. പരലോകത്ത് അദ്ദേഹം സജ്ജനങ്ങളുടെ കൂട്ടത്തിൽതന്നെയായിരിക്കും.

إِذْ قَالَ لَهُ رَبُّهُ أَسْلِمْ ۖ قَالَ أَسْلَمْتُ لِرَبِّ الْعَالَمِينَ ﴿١٣١﴾

131. 'നീ കീഴ്പ്പെടുക' എന്ന് അദ്ദേഹത്തിൻെറ രക്ഷിതാവ് അദ്ദേഹത്തോട് പറഞ്ഞപ്പോൾ 'സർവ്വലോക രക്ഷിതാവിന്ന് ഞാനിതാ കീഴ്പ്പെട്ടിരിക്കുന്നു' എന്നദ്ദേഹം പറഞ്ഞു.

وَوَصَّىٰ بِهَا إِبْرَاهِيمُ بَنِيهِ وَيَعْقُوبُ يَا بَنِيَّ إِنَّ اللَّهَ اصْطَفَىٰ
لَكُمُ الدِّينَ فَلَا تَمُوتُنَّ إِلَّا وَأَنتُم مُّسْلِمُونَ ﴿١٣٢﴾

132. ഇബ്രാഹീമും യഅ്ഖൂബും അവരുടെ സന്തതികളോട് ഇത് (കീഴ്‌വണക്കം) ഉപദേശിക്കുക കൂടി ചെയ്തു. “എന്റെ മക്കളേ, അല്ലാഹു നിങ്ങൾക്ക് ഈ മതത്തെ വിശിഷ്ടമായി തെരഞ്ഞെടുത്തുതന്നിരിക്കുന്നു. അതിനാൽ അല്ലാഹുവിന്ന് കീഴ്പ്പെടുന്നവരായി (മുസ്‌ലിംകളായി)ക്കൊണ്ടല്ലാതെ നിങ്ങൾ മരിക്കാനിടയാകരുത്.” (ഇങ്ങനെയാണ് അവർ ഓരോരുത്തരും ഉപദേശിച്ചത്)

أَمْ كُنتُمْ شُهَدَاءَ إِذْ حَضَرَ يَعْقُوبَ الْمَوْتُ إِذْ قَالَ
لِبَنِيهِ مَا تَعْبُدُونَ مِن بَعْدِي قَالُوا نَعْبُدُ إِلَٰهَكَ وَإِلَٰهَ
آبَائِكَ إِبْرَاهِيمَ وَإِسْمَاعِيلَ وَإِسْحَاقَ إِلَٰهًا وَاحِدًا
وَنَحْنُ لَهُ مُسْلِمُونَ ﴿١٣٣﴾

133. ‘എനിക്ക്ശേഷം ഏതൊരു ദൈവത്തെയാണ് നിങ്ങൾ ആരാധിക്കുക?’ എന്ന് യഅ്ഖൂബ് മരണം ആസന്നമായ സന്ദർഭത്തിൽ തന്റെ സന്തതികളോട് ചോദിച്ചപ്പോൾ നിങ്ങളവിടെ സന്നിഹിതരായിരുന്നോ? അവർ പറഞ്ഞു: “താങ്കളുടെ ആരാധ്യനായ, താങ്കളുടെ പിതാക്കളായ ഇബ്രാഹീമിന്റെയും ഇസ്മാഈലിന്റെയും ഇസ്ഹാഖിന്റെയും ആരാധ്യനായ ഏക ദൈവത്തെ മാത്രം ഞങ്ങൾ ആരാധിക്കും. ഞങ്ങൾ അവന്ന് കീഴ്പ്പെട്ട് ജീവിക്കുന്നവരുമായിരിക്കും.”

تِلْكَ أُمَّةٌ قَدْ خَلَتْ لَهَا مَا كَسَبَتْ وَلَكُم مَّا كَسَبْتُمْ
وَلَا تُسْأَلُونَ عَمَّا كَانُوا يَعْمَلُونَ ﴿١٣٤﴾

134. അത് കഴിഞ്ഞുപോയ ഒരു സമുദായമാകുന്നു. അവർ പ്രവർത്തിച്ചതിന്റെ ഫലം അവർക്കാകുന്നു. നിങ്ങൾ പ്രവർത്തിച്ചതിന്റെ ഫലം നിങ്ങൾക്കും. അവർ പ്രവർത്തിച്ചിരുന്നതിനെപ്പറ്റി നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതല്ല.

وَقَالُوا كُونُوا هُودًا أَوْ نَصَارَىٰ تَهْتَدُوا قُلْ بَلْ مِلَّةَ إِبْرَاهِيمَ
حَنِيفًا وَمَا كَانَ مِنَ الْمُشْرِكِينَ ﴿١٣٥﴾

135. നിങ്ങൾ യഹൂദരോ ക്രൈസ്തവരോ ആയാലേ നേർവഴിയിലാകൂ എന്നാണവർ പറയുന്നത്. എന്നാൽ നീ പറയുക: അതല്ല വക്രതയില്ലാത്ത ശുദ്ധമനസ്കനായിരുന്ന ഇബ്രാഹീമിന്റെ മാർഗ്ഗമാണ് (പിൻപറ്റേണ്ടത്.) അദ്ദേഹം ബഹുദൈവാരാധകരിൽ പെട്ടവനായിരുന്നില്ല.

قُولُوا آمَنَّا بِاللَّهِ وَمَا أُنزِلَ إِلَيْنَا وَمَا أُنزِلَ إِلَىٰ إِبْرَاهِيمَ وَإِسْمَاعِيلَ
وَإِسْحَاقَ وَيَعْقُوبَ وَالْأَسْبَاطِ وَمَا أُوتِيَ مُوسَىٰ وَعِيسَىٰ وَمَا
أُوتِيَ النَّبِيُّونَ مِن رَّبِّهِمْ لَا نُفَرِّقُ بَيْنَ أَحَدٍ مِّنْهُمْ وَنَحْنُ
لَهُ مُسْلِمُونَ ﴿١٣٦﴾

136. നിങ്ങൾ പറയുക: “അല്ലാഹുവിലും, അവങ്കൽനിന്ന് ഞങ്ങൾക്ക് അവതരിപ്പിച്ചുകിട്ടിയതിലും, ഇബ്രാഹീമിനും ഇസ്മാഈലിനും ഇസ്ഹാഖിനും യഅ്ഖൂബിനും യഅ്ഖൂബ് സന്തതികൾക്കും അവതരിപ്പിച്ചുകൊടുത്തതിലും, മൂസാ, ഈസാ എന്നിവർക്ക് നൽകപ്പെട്ടതിലും, സർവ്വ പ്രവാചകന്മാർക്കും അവരുടെ രക്ഷിതാവിങ്കൽ നിന്ന് നൽകപ്പെട്ടതി(സന്ദേശങ്ങളി)ലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അവരിൽ ആർക്കിടയിലും ഞങ്ങൾ വിവേചനം കൽപിക്കുന്നില്ല. ഞങ്ങൾ അവന്ന് (അല്ലാഹുവിന്ന്) കീഴ്പ്പെട്ട് ജീവിക്കുന്നവരുമാകുന്നു.”

فَإِنْ آمَنُوا بِمِثْلِ مَا آمَنتُم بِهِ فَقَدِ اهْتَدَوا ۖ وَّإِن تَوَلَّوْا فَإِنَّمَا هُمْ فِي شِقَاقٍ ۖ فَسَيَكْفِيكَهُمُ اللَّهُ ۚ وَهُوَ السَّمِيعُ الْعَلِيمُ ﴿١٣٧﴾

137. നിങ്ങൾ ഈ വിശ്വസിച്ചതുപോലെ അവരും വിശ്വസിച്ചിരുന്നാൽ അവർ നേർമാർഗ്ഗത്തിലായിക്കഴിഞ്ഞു. അവർ പിന്തിരിഞ്ഞുകളയുകയാണെങ്കിലോ അവരുടെ നിലപാട് കക്ഷിമാത്സര്യം മാത്രമാകുന്നു. അവരിൽ നിന്ന് നിന്നെ സംരക്ഷിക്കാൻ അല്ലാഹു മതി, അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

صِبْغَةَ اللَّهِ ۖ وَمَنْ أَحْسَنُ مِنَ اللَّهِ صِبْغَةً ۖ وَنَحْنُ لَهُ عَابِدُونَ ﴿١٣٨﴾

138. അല്ലാഹു നൽകിയ 'വർണ്ണ'മാകുന്നു (നമ്മുടേത്). അല്ലാഹുവെക്കാൾ നന്നായി 'വർണ്ണം' നൽകുന്നവർ ആരുണ്ട്? അവനെയാകുന്നു ഞങ്ങൾ ആരാധിക്കുന്നത്.

قُلْ أَتُحَاجُّونَنَا فِي اللَّهِ وَهُوَ رَبُّنَا وَرَبُّكُمْ وَلَنَا أَعْمَالُنَا وَلَكُمْ أَعْمَالُكُمْ وَنَحْنُ لَهُ مُخْلِصُونَ ﴿١٣٩﴾

139. (നബിയേ,) പറയുക: അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങൾ ഞങ്ങളോട് തർക്കിക്കുകയാണോ? അവൻ ഞങ്ങളുടെയും നിങ്ങളുടെയും രക്ഷിതാവാണല്ലോ? ഞങ്ങൾക്കുള്ളത് ഞങ്ങളുടെ കർമ്മ(ഫല)ങ്ങളാണ്. നിങ്ങൾക്കുള്ളത് നിങ്ങളുടെ കർമ്മ(ഫല)ങ്ങളും. ഞങ്ങൾ അവനോട് ആത്മാർത്ഥത പുലർത്തുന്നവരുമാകുന്നു.

أَمْ تَقُولُونَ إِنَّ إِبْرَاهِيمَ وَإِسْمَاعِيلَ وَإِسْحَاقَ وَيَعْقُوبَ وَالْأَسْبَاطَ كَانُوا هُودًا أَوْ نَصَارَىٰ ۗ قُلْ أَأَنتُمْ أَعْلَمُ أَمِ اللَّهُ ۗ وَمَنْ أَظْلَمُ مِمَّن كَتَمَ شَهَادَةً عِندَهُ مِنَ اللَّهِ ۗ وَمَا اللَّهُ بِغَافِلٍ عَمَّا تَعْمَلُونَ ﴿١٤٠﴾

140. അതല്ല, ഇബ്രാഹീമും, ഇസ്മാഈലും, ഇസ്ഹാഖും, യഅ്ഖൂബും, യഅ്ഖൂബ് സന്തതികളുമെല്ലാംതന്നെ യഹൂദരോ ക്രൈസ്തവരോ ആയിരുന്നു എന്നാണോ നിങ്ങൾ പറയുന്നത്? (നബിയേ), ചോദിക്കുക: നിങ്ങൾക്കാണോ കൂടുതൽ അറിവുള്ളത്? അതോ അല്ലാഹുവിനോ? അല്ലാഹുവിങ്കൽ നിന്ന് ലഭിച്ചതും, തന്റെ പക്കലുള്ളതുമായ സാക്ഷ്യം മറച്ചുവെച്ചവനെക്കാൾ വലിയ അതിക്രമകാരി ആരുണ്ട്? നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററിയൊന്നും അല്ലാഹു അശ്രദ്ധനല്ല.

تِلْكَ أُمَّةٌ قَدْ خَلَتْ ۖ لَهَا مَا كَسَبَتْ وَلَكُم مَّا كَسَبْتُمْ ۖ وَلَا تُسْأَلُونَ عَمَّا كَانُوا يَعْمَلُونَ ﴿١٤١﴾

141. അത് കഴിഞ്ഞുപോയ ഒരു സമുദായമാകുന്നു. അവർ പ്രവർത്തിച്ചതിൻറ ഫലം അവർക്കാകുന്നു. നിങ്ങൾ പ്രവർത്തിച്ചതിന്റെ ഫലം നിങ്ങൾക്കും. അവർ പ്രവർത്തിച്ചിരുന്നതിനെപ്പററി നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതല്ല.

ഭാഗം 2

سَيَقُولُ السُّفَهَاءُ مِنَ النَّاسِ مَا وَلَّاهُمْ عَن قِبْلَتِهِمُ الَّتِي كَانُوا عَلَيْهَا ۚ

142. ഇവർ ഇതുവരെ (പ്രാർത്ഥനാവേളയിൽ) തിരിഞ്ഞു നിന്നിരുന്ന ഭാഗത്തുനിന്ന് ഇവരെ തിരിച്ചുവിട്ട കാരണ മെന്താണെന്ന് മൂഢന്മാരായ ആളുകൾ ചോദിച്ചേക്കും.[33] (നബിയേ,) പറയുക:

33. ബൈത്തുൽ മുഖദ്ദസ് അഥവാ മസ്ജിദുൽഅഖ്സായിലേക്ക് തിരിഞ്ഞുകൊണ്ട് നമസ്കരിക്കാനായിരുന്നു മുസ്‌ലിംകൾ ആദ്യകാലത്ത് കൽപിക്കപ്പെട്ടിരുന്നത്. മദീനാജീവിതത്തിലെ രണ്ടാമത്തെ വർഷമാണ് കഅ്ബയിലേക്ക് തിരിഞ്ഞ് നമസ്കരിക്കുവാൻ അല്ലാഹുവിന്റെ കല്പന ലഭിച്ചത്.

قُل لِّلَّهِ الْمَشْرِقُ وَالْمَغْرِبُ ۚ يَهْدِي مَن يَشَاءُ إِلَىٰ صِرَاطٍ
مُّسْتَقِيمٍ ﴿١٤٢﴾

അല്ലാഹുവിന്റേത് തന്നെയാണ് കിഴക്കും പടിഞ്ഞാറുമെല്ലാം. അവനുദ്ദേശിക്കുന്നവരെ അവൻ നേരായ മാർഗ്ഗത്തിലേക്ക് നയിക്കുന്നു.

وَكَذَٰلِكَ جَعَلْنَاكُمْ أُمَّةً وَسَطًا لِّتَكُونُوا شُهَدَاءَ عَلَى النَّاسِ وَيَكُونَ
الرَّسُولُ عَلَيْكُمْ شَهِيدًا ۗ وَمَا جَعَلْنَا الْقِبْلَةَ الَّتِي كُنتَ عَلَيْهَا
إِلَّا لِنَعْلَمَ مَن يَتَّبِعُ الرَّسُولَ مِمَّن يَنقَلِبُ عَلَىٰ عَقِبَيْهِ ۚ
وَإِن كَانَتْ لَكَبِيرَةً إِلَّا عَلَى الَّذِينَ هَدَى اللَّهُ ۗ وَمَا كَانَ اللَّهُ
لِيُضِيعَ إِيمَانَكُمْ ۚ إِنَّ اللَّهَ بِالنَّاسِ لَرَءُوفٌ رَّحِيمٌ ﴿١٤٣﴾

143. അപ്രകാരം നാം നിങ്ങളെ ഒരുത്തമ സമുദായമാക്കിയിരിക്കുന്നു. നിങ്ങൾ ജനങ്ങൾക്ക് സാക്ഷികളായിരിക്കു വാനും, റസൂൽ നിങ്ങൾക്ക് സാക്ഷിയായിരിക്കുവാനും വേണ്ടി. റസൂലിനെ പിൻപററുന്നതാരൊക്കെയെന്നും, പിൻമാറിക്കളയുന്നതാരൊക്കെയെന്നും തിരിച്ചറിയുവാൻ വേണ്ടി മാത്രമായിരുന്നു നീ ഇതുവരെ തിരിഞ്ഞുനിന്നിരുന്ന ഭാഗത്തെ നാം ഖിബ്ലയായി നിശ്ചയിച്ചത്. അല്ലാഹു നേർവഴിയിലാക്കിയവരൊഴിച്ച് മററെല്ലാവർക്കും അത് (ഖിബ്ല മാററം) ഒരു വലിയ പ്രശ്നമായിത്തീർന്നിരിക്കുന്നു. അല്ലാഹു നിങ്ങളുടെ വിശ്വാസത്തെ പാഴാക്കിക്കളയുന്ന തല്ല. തീർച്ചയായും അല്ലാഹു മനുഷ്യരോട് അത്യധികം ദയയുള്ളവനും കരുണാനിധിയുമാകുന്നു.

قَدْ نَرَىٰ تَقَلُّبَ وَجْهِكَ فِي السَّمَاءِ ۖ فَلَنُوَلِّيَنَّكَ قِبْلَةً تَرْضَاهَا ۚ فَوَلِّ
وَجْهَكَ شَطْرَ الْمَسْجِدِ الْحَرَامِ ۚ وَحَيْثُ مَا كُنتُمْ فَوَلُّوا وُجُوهَكُمْ
شَطْرَهُ ۗ وَإِنَّ الَّذِينَ أُوتُوا الْكِتَابَ لَيَعْلَمُونَ أَنَّهُ الْحَقُّ مِن رَّبِّهِمْ ۗ
وَمَا اللَّهُ بِغَافِلٍ عَمَّا يَعْمَلُونَ ﴿١٤٤﴾

144. (നബിയേ,) നിന്റെ മുഖം ആകാശത്തേക്ക് തിരിഞ്ഞുകൊണ്ടിരിക്കുന്നത് നാം കാണുന്നുണ്ട്. അതിനാൽ നിനക്കിഷ്ടമാകുന്ന ഒരു ഖിബ്ലയിലേക്ക് നിന്നെ നാം തിരിക്കുകയാണ്. ഇനിമേൽ നീ നിന്റെ മുഖം മസ്ജിദുൽ ഹറാമിന്റെ നേർക്ക് തിരിക്കുക. നിങ്ങൾ എവിടെയായിരുന്നാലും അതിന്റെ നേർക്കാണ് നിങ്ങൾ മുഖം തിരിക്കേണ്ടത്. വേദം നൽകപ്പെട്ടവർക്ക് ഇത് തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യമാണെന്ന് നന്നായി അറിയാം. അവർ പ്രവർത്തിക്കുന്നതിനെപ്പററിയൊന്നും അല്ലാഹു അശ്രദ്ധനല്ല.

وَلَئِنْ أَتَيْتَ الَّذِينَ أُوتُوا الْكِتَابَ بِكُلِّ آيَةٍ مَّا تَبِعُوا قِبْلَتَكَ ۚ
وَمَا أَنتَ بِتَابِعٍ قِبْلَتَهُمْ ۚ وَمَا بَعْضُهُم بِتَابِعٍ قِبْلَةَ بَعْضٍ ۚ
وَلَئِنِ اتَّبَعْتَ أَهْوَاءَهُم مِّن بَعْدِ مَا جَاءَكَ مِنَ الْعِلْمِ ۙ إِنَّكَ
إِذًا لَّمِنَ الظَّالِمِينَ ﴿١٤٥﴾

145. വേദം നൽകപ്പെട്ടവരുടെ അടുക്കൽ നീ എല്ലാവിധ ദൃഷ്ടാന്തവും കൊണ്ട് ചെന്നാലും അവർ നിന്റെ ഖിബ്ലയെ പിൻതുടരുന്നതല്ല. അവരുടെ ഖിബ്ലയെ നീയും പിൻതുടരുന്നതല്ല. അവരിൽ ഒരു വിഭാഗം മററൊരു വിഭാഗത്തിന്റെ ഖിബ്ലയെ പിൻതുടരുകയുമില്ല. നിനക്ക് ശരിയായ അറിവ് വന്നുകിട്ടിയശേഷം നീയെങ്ങാനും അവരുടെ ഇച്ഛകളെ പിൻപററിയാൽ നീയും അതിക്രമകാരികളുടെ കൂട്ടത്തിൽ തന്നെയായിരിക്കും.

الَّذِينَ آتَيْنَاهُمُ الْكِتَابَ يَعْرِفُونَهُ كَمَا يَعْرِفُونَ

146. നാം വേദം നൽകിയിട്ടുള്ളവർക്ക് സ്വന്തം മക്കളെ അറിയാവുന്നതുപോലെ അദ്ദേഹത്തെ

أَبْنَاءَهُمْ وَإِنَّ فَرِيقًا مِّنْهُمْ لَيَكْتُمُونَ الْحَقَّ وَهُمْ يَعْلَمُونَ ﴿١٤٦﴾

(റസൂലിനെ) അറി യാവുന്നതാണ്. തീർച്ചയായും അവരിൽ ഒരു വിഭാഗം അറിഞ്ഞുകൊണ്ടുതന്നെ സത്യം മറച്ചു വെക്കുകയാകുന്നു.

الْحَقُّ مِن رَّبِّكَ فَلَا تَكُونَنَّ مِنَ الْمُمْتَرِينَ ﴿١٤٧﴾

147. (നബിയേ, ഈ സന്ദേശം)നിന്റെ നാഥന്റെ പക്കൽ നിന്നുളള സത്യമാകുന്നു. അതിനാൽ നീ സംശയാലുക്കളുടെ കൂട്ടത്തിൽ പെട്ടുപോകരുത്.

وَلِكُلٍّ وِجْهَةٌ هُوَ مُوَلِّيهَا فَاسْتَبِقُوا الْخَيْرَاتِ أَيْنَ مَا تَكُونُوا
يَأْتِ بِكُمُ اللَّهُ جَمِيعًا إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١٤٨﴾

148. ഓരോ വിഭാഗക്കാർക്കും അവർ (പ്രാർത്ഥനാവേളയിൽ) തിരിഞ്ഞുനിൽക്കുന്ന ഓരോ ഭാഗമുണ്ട്.[34] എന്നാൽ നിങ്ങൾ ചെയ്യേണ്ടത് സൽപ്രവർത്തനങ്ങൾക്കായി മുന്നോട്ട് വരികയാണ്. നിങ്ങൾ എവിടെയൊക്കെയായിരുന്നാലും അല്ലാഹു നിങ്ങളെയെല്ലാം ഒന്നിച്ചു കൊണ്ടുവരുന്നതാണ്. തീർച്ചയായും അല്ലാഹു ഏത് കാര്യത്തിന്നും കഴിവുള്ളവനാകുന്നു.

وَمِنْ حَيْثُ خَرَجْتَ فَوَلِّ وَجْهَكَ شَطْرَ الْمَسْجِدِ الْحَرَامِ وَإِنَّهُ
لَلْحَقُّ مِن رَّبِّكَ وَمَا اللَّهُ بِغَافِلٍ عَمَّا تَعْمَلُونَ ﴿١٤٩﴾

149. ഏതൊരിടത്തുനിന്ന് നീ പുറപ്പെടുകയാണെങ്കിലും മസ്ജിദുൽ ഹറാമിന്റെ നേർക്ക് (പ്രാർത്ഥനാവേളയിൽ) നിന്റെ മുഖം തിരിക്കേണ്ടതാണ്. തീർച്ചയായും അത് നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള യഥാർത്ഥ (നിർദ്ദേശ) മാകുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററിയൊന്നും അല്ലാഹു അശ്രദ്ധനല്ല.

وَمِنْ حَيْثُ خَرَجْتَ فَوَلِّ وَجْهَكَ شَطْرَ الْمَسْجِدِ الْحَرَامِ وَحَيْثُ
مَا كُنتُمْ فَوَلُّوا وُجُوهَكُمْ شَطْرَهُ لِئَلَّا يَكُونَ لِلنَّاسِ عَلَيْكُمْ حُجَّةٌ
إِلَّا الَّذِينَ ظَلَمُوا مِنْهُمْ فَلَا تَخْشَوْهُمْ وَاخْشَوْنِي وَلِأُتِمَّ
نِعْمَتِي عَلَيْكُمْ وَلَعَلَّكُمْ تَهْتَدُونَ ﴿١٥٠﴾

150. ഏതൊരിടത്തുനിന്ന് നീ പുറപ്പെടുകയാണെങ്കിലും മസ്ജിദുൽ ഹറാമിന്റെ നേർക്ക് നിന്റെ മുഖം തിരിക്കേണ്ടതാണ്.(സത്യവിശ്വാസികളേ,)നിങ്ങൾ എവിടെയൊക്കെ ആയിരുന്നാലും അതിന്റെ നേർക്കാണ് നിങ്ങളുടെ മുഖം തിരിക്കേണ്ടത്. നിങ്ങൾക്കെതിരായി ജനങ്ങൾക്ക് ഇനി യാതൊരു ന്യായവും ഇല്ലാതിരിക്കുവാൻ വേണ്ടിയാണിത്. അവരിൽപെട്ട ചില അതിക്രമകാരികൾ (തർക്കിച്ചേക്കാമെന്നത്) അല്ലാതെ. എന്നാൽ നിങ്ങൾ അവരെ ഭയപ്പെടാതെ എന്നെ ഭയപ്പെടുക. എന്റെ അനുഗ്രഹം ഞാൻ നിങ്ങൾക്ക് പൂർത്തിയാക്കിത്തരുവാനും, നിങ്ങൾ സന്മാർഗ്ഗം പ്രാപിക്കുവാനും വേണ്ടിയാണിതെല്ലാം.

كَمَا أَرْسَلْنَا فِيكُمْ رَسُولًا مِّنكُمْ يَتْلُو عَلَيْكُمْ آيَاتِنَا

151. നമ്മുടെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതികേൾപ്പിച്ചുതരികയും, നിങ്ങളെ സംസ്കരിക്കു

34. ഓരോ സമുദായത്തിനും അവരുടെ പ്രാർത്ഥനകൾക്ക് ഏകീഭാവം നൽകുന്നതിന്നായി ഒരു ഖിബ്‌ല നിശ്ചയിക്കുന്നു. ഖിബ്‌ല നിശ്ചയിക്കുന്നതിൽ പരിഗണിക്കേണ്ട ഘടകങ്ങളെപററി ഭിന്നവീക്ഷണങ്ങൾ ഉണ്ടായെന്നു വരാം. എന്നാൽ അത്തരം ഭിന്നതകൾ മറന്ന് വിശ്വാസികൾ ഒന്നടങ്കം അല്ലാഹുവിന്റെ നിശ്ചയം അംഗീകരിക്കുകയാണ് വേണ്ടത്. ഖിബ്‌ലയുടെ കാര്യമുൾപ്പെടെ ഏത് വിഷയത്തിലും അല്ലാഹുവിന്റെ കല്പനകൾ പൂർണ്ണമായി അനുസരിക്കുന്നതാണ് മനുഷ്യർക്ക് ഗുണകരമായിട്ടുള്ളത്.

وَيُزَكِّيكُمْ وَيُعَلِّمُكُمُ الْكِتَابَ وَالْحِكْمَةَ وَيُعَلِّمُكُمْ مَا
لَمْ تَكُونُوا تَعْلَمُونَ ﴿١٥١﴾

കയും, നിങ്ങൾക്ക് വേദവും വിജ്ഞാനവും പഠിപ്പിച്ചുതരികയും, നിങ്ങൾക്കറിവില്ലാത്തത് നിങ്ങൾക്കറിയിച്ചുതരികയും ചെയ്യുന്ന, നിങ്ങളുടെ കൂട്ടത്തിൽ നിന്നുതന്നെയുള്ള ഒരു ദൂതനെ നിങ്ങളിലേക്ക് നാം നിയോഗിച്ചത് (വഴി നിങ്ങൾക്ക് ചെയ്ത അനുഗ്രഹം) പോലെത്തന്നെയാകുന്നു ഇതും.

فَاذْكُرُونِي أَذْكُرْكُمْ وَاشْكُرُوا لِي وَلَا تَكْفُرُونِ ﴿١٥٢﴾

152. ആകയാൽ എന്നെ നിങ്ങൾ ഓർക്കുക. നിങ്ങളെ ഞാനും ഓർക്കുന്നതാണ്. എന്നോട് നിങ്ങൾ നന്ദി കാണിക്കുക. നിങ്ങളെന്നോട് നന്ദികേട് കാണിക്കരുത്.

يَا أَيُّهَا الَّذِينَ آمَنُوا اسْتَعِينُوا بِالصَّبْرِ وَالصَّلَاةِ ۚ إِنَّ اللَّهَ مَعَ
الصَّابِرِينَ ﴿١٥٣﴾

153. സത്യവിശ്വാസികളേ, നിങ്ങൾ സഹനവും നമസ്കാരവും മൂലം (അല്ലാഹുവിനോട്) സഹായം തേടുക. തീർച്ചയായും ക്ഷമിക്കുന്നവരോടൊപ്പമാകുന്നു അല്ലാഹു.

وَلَا تَقُولُوا لِمَنْ يُقْتَلُ فِي سَبِيلِ اللَّهِ أَمْوَاتٌ ۚ بَلْ أَحْيَاءٌ وَلَٰكِنْ
لَا تَشْعُرُونَ ﴿١٥٤﴾

154. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ കൊല്ലപ്പെട്ടുവരെപ്പറ്റി മരണപ്പെട്ടവർ എന്ന് നിങ്ങൾ പറയേണ്ട. എന്നാൽ അവരാകുന്നു ജീവിക്കുന്നവർ. പക്ഷെ, നിങ്ങൾ (അതിനെപ്പറ്റി) ബോധവാന്മാരാകുന്നില്ല.[35]

وَلَنَبْلُوَنَّكُمْ بِشَيْءٍ مِنَ الْخَوْفِ وَالْجُوعِ وَنَقْصٍ مِنَ الْأَمْوَالِ
وَالْأَنْفُسِ وَالثَّمَرَاتِ ۗ وَبَشِّرِ الصَّابِرِينَ ﴿١٥٥﴾

155. കുറച്ചൊക്കെ ഭയം, പട്ടിണി, ധനനഷ്ടം, ജീവനഷ്ടം, വിഭവനഷ്ടം എന്നിവ മുഖേന നിങ്ങളെ നാം പരീക്ഷിക്കുക തന്നെ ചെയ്യും. (അത്തരം സന്ദർഭങ്ങളിൽ) ക്ഷമിക്കുന്നവർക്ക് സന്തോഷവാർത്ത അറിയിക്കുക.

الَّذِينَ إِذَا أَصَابَتْهُمْ مُصِيبَةٌ قَالُوا إِنَّا لِلَّهِ وَإِنَّا إِلَيْهِ
رَاجِعُونَ ﴿١٥٦﴾

156. തങ്ങൾക്ക് വല്ല ആപത്തും ബാധിച്ചാൽ അവർ (ആ ക്ഷമാശീലർ) പറയുന്നത്; "ഞങ്ങൾ അല്ലാഹുവിന്റെ അധീനത്തിലാണ്. അവങ്കലേക്ക് തന്നെ മടങ്ങേണ്ടവരുമാണ്" എന്നായിരിക്കും.

أُولَٰئِكَ عَلَيْهِمْ صَلَوَاتٌ مِنْ رَبِّهِمْ وَرَحْمَةٌ ۖ وَأُولَٰئِكَ هُمُ الْمُهْتَدُونَ ﴿١٥٧﴾

157. അവർക്കത്രെ തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് അനുഗ്രഹങ്ങളും കാരുണ്യവും ലഭിക്കുന്നത്. അവരത്രെ സന്മാർഗ്ഗം പ്രാപിച്ചവർ.

إِنَّ الصَّفَا وَالْمَرْوَةَ مِنْ شَعَائِرِ اللَّهِ ۖ فَمَنْ حَجَّ الْبَيْتَ أَوِ اعْتَمَرَ
فَلَا جُنَاحَ عَلَيْهِ أَنْ يَطَّوَّفَ بِهِمَا ۚ

158. തീർച്ചയായും സഫായും മർവയും മതചിഹ്നങ്ങളായി അല്ലാഹു നിശ്ചയിച്ചതിൽ പെട്ടതാകുന്നു. കഅ്ബാ മന്ദിരത്തിൽ ചെന്ന് ഹജ്ജോ ഉംറഃയോ നിർവ്വഹിക്കുന്ന ഏതൊരാളും അവയിലൂടെ പ്രദക്ഷിണം നടത്തുന്നതിൽ കുറ്റമൊന്നു

35. മരണാനന്തരജീവിതത്തിൽ വിശ്വാസമില്ലാത്തവർക്ക് രക്തസാക്ഷ്യത്തിന്റെ മഹത്വം ഉൾക്കൊള്ളാനാവില്ല. ഭൗതികമായി വീക്ഷിക്കുമ്പോൾ ഒരു രക്തസാക്ഷി സ്വന്തം ജീവിതം നഷ്ടപ്പെടുത്തിയവനാണ്. എന്നെന്നേക്കുമായി നശിച്ചവനാണ്. എന്നാൽ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ രക്തസാക്ഷിത്വം വരിച്ചവൻ അനശ്വരജീവിതം നേടിയവനാണെന്ന് വിശുദ്ധഖുർആൻ നമുക്ക് മനസ്സിലാക്കിത്തരുന്നു.

وَمَنْ تَطَوَّعَ خَيْرًا فَاِنَّ اللّٰهَ شَاكِرٌ عَلِيْمٌ ﴿١٥٨﴾

മില്ല.[36] ആരെങ്കിലും സൽക്കർമ്മം സ്വയം സന്നദ്ധനായി ചെയ്യുകയാണെങ്കിൽ തീർച്ചയായും അല്ലാഹു കൃതജ്ഞനും സർവ്വജ്ഞനുമാകുന്നു.

اِنَّ الَّذِيْنَ يَكْتُمُوْنَ مَآ اَنْزَلْنَا مِنَ الْبَيِّنٰتِ وَالْهُدٰى مِنْ بَعْدِ
مَا بَيَّنّٰهُ لِلنَّاسِ فِى الْكِتٰبِ ۙ اُولٰٓئِكَ يَلْعَنُهُمُ اللّٰهُ
وَ يَلْعَنُهُمُ اللّٰعِنُوْنَ ۙ ﴿١٥٩﴾

159. നാമവതരിപ്പിച്ച തെളിവുകളും മാർഗ്ഗദർശനവും വേദഗ്രന്ഥത്തിലൂടെ ജനങ്ങൾക്ക് നാം വിശദമാക്കിക്കൊടുത്തതിനുശേഷം മറച്ചുവെക്കുന്നവരാരോ അവരെ അല്ലാഹു ശപിക്കുന്നതാണ്. ശപിക്കുന്നവരൊക്കെയും അവരെ ശപിക്കുന്നതാണ്.

اِلَّا الَّذِيْنَ تَابُوْا وَاَصْلَحُوْا وَبَيَّنُوْا فَاُولٰٓئِكَ اَتُوْبُ
عَلَيْهِمْ ۚ وَاَنَا التَّوَّابُ الرَّحِيْمُ ﴿١٦٠﴾

160. എന്നാൽ പശ്ചാത്തപിക്കുകയും, നിലപാട് നന്നാക്കിത്തീർക്കുകയും, (സത്യം ജനങ്ങൾക്ക്) വിവരിച്ചുകൊടുക്കുകയും ചെയ്യുവർ ഇതിൽ നിന്നൊഴിവാകുന്നു. അങ്ങനെയുള്ളവരുടെ പശ്ചാത്താപം ഞാൻ സ്വീകരിക്കുന്നതാണ്. ഞാൻ അത്യധികം പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമത്രെ.

اِنَّ الَّذِيْنَ كَفَرُوْا وَمَاتُوْا وَهُمْ كُفَّارٌ اُولٰٓئِكَ عَلَيْهِمْ
لَعْنَةُ اللّٰهِ وَالْمَلٰٓئِكَةِ وَالنَّاسِ اَجْمَعِيْنَ ﴿١٦١﴾

161. സത്യം നിഷേധിക്കുകയും, നിഷേധികളായിത്തന്നെ മരിക്കുകയും ചെയ്യുവരാരോ അവരുടെ മേൽ അല്ലാഹുവിൻെറയും മലക്കുകളുടെയും മനുഷ്യരുടെയും ഒന്നടങ്കം ശാപമുണ്ടായിരിക്കുന്നതാണ്.

خٰلِدِيْنَ فِيْهَا ۚ لَا يُخَفَّفُ عَنْهُمُ الْعَذَابُ وَلَا هُمْ يُنْظَرُوْنَ ﴿١٦٢﴾

162. അതവർ ശാശ്വതമായി അനുഭവിക്കുന്നതാണ്. അവർക്ക് ശിക്ഷ ഇളവ് ചെയ്യപ്പെടുകയില്ല. അവർക്ക് ഇട കൊടുക്കപ്പെടുകയുമില്ല.

وَاِلٰهُكُمْ اِلٰهٌ وَّاحِدٌ ۚ لَآ اِلٰهَ اِلَّا هُوَ الرَّحْمٰنُ الرَّحِيْمُ ﴿١٦٣﴾ ع

163. നിങ്ങളുടെ ദൈവം ഏകദൈവം മാത്രമാകുന്നു. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവൻ പരമകാരുണികനും കരുണാനിധിയുമത്രെ.

اِنَّ فِىْ خَلْقِ السَّمٰوٰتِ وَالْاَرْضِ وَاخْتِلَافِ الَّيْلِ وَالنَّهَارِ
وَالْفُلْكِ الَّتِىْ تَجْرِىْ فِى الْبَحْرِ بِمَا يَنْفَعُ النَّاسَ وَمَآ اَنْزَلَ اللّٰهُ
مِنَ السَّمَآءِ مِنْ مَّآءٍ فَاَحْيَا بِهِ الْاَرْضَ بَعْدَ مَوْتِهَا
وَبَثَّ فِيْهَا مِنْ كُلِّ دَآبَّةٍ ۖ وَّتَصْرِيْفِ الرِّيٰحِ وَالسَّحَابِ

164. ആകാശഭൂമികളുടെ സൃഷ്ടിപ്പിലും, രാപ്പകലുകളുടെ മാററത്തിലും, മനുഷ്യർക്കുപകാരമുള്ള വസ്തുക്കളുമായി കടലിലൂടെ സഞ്ചരിക്കുന്ന കപ്പലിലും, ആകാശത്തുനിന്ന് അല്ലാഹു മഴ ചൊരിഞ്ഞുതന്നിട്ട് നിർജ്ജീവാവസ്ഥയ്ക്കുശേഷം ഭൂമിക്ക് അത് മുഖേന ജീവൻ നൽകിയതിലും, ഭൂമിയിൽ എല്ലാതരം ജന്തുവർഗ്ഗങ്ങളെയും വ്യാപിപ്പിച്ചതിലും, കാററുകളുടെ ഗതിക്രമത്തിലും,

36. നബി(സ)ക്ക് മുമ്പ് അറബികൾ സഫായിലും മർവയിലും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ച് പൂജ നടത്തിയിരുന്നു. വിഗ്രഹാരാധനയുമായുള്ള ഈ ബന്ധം നിമിത്തം സഫാ–മർവക്കിടയിൽ പ്രദക്ഷിണം നടത്തുന്നതിൽ മുസ്ലിംകൾക്ക് മനഃപ്രയാസം തോന്നിയിരുന്നു. ഹജ്ജിൻെറയും ഉംറയുടെയും ഭാഗമായ സഫാ–മർവക്കിടയിലെ പ്രദക്ഷിണത്തിന് വിഗ്രഹാരാധനയുമായി ബന്ധമില്ലെന്നും, അത് ദൈവികമതത്തിൻെറ ചിഹ്നങ്ങളിൽ പെട്ടതാണെന്നും, അതിൻെറ പേരിൽ മനഃപ്രയാസത്തിൻെറ ആവശ്യമില്ലെന്നും ഈ ആയത്ത് നമുക്ക് മനസ്സിലാക്കിത്തരുന്നു.
ഹജ്ജിൻെറ കർമ്മങ്ങളിൽ 'അറഫ'യിലെ നിർത്തം ഒഴികെയുള്ളതെല്ലാം ഉംറയുടെയും കർമ്മങ്ങളാകുന്നു. ഉംറഃ തനിച്ചോ, ഹജ്ജിനോടൊന്നിച്ചോ നിർവ്വഹിക്കാവുന്നതാണ്.

الْمُسَخَّرِ بَيْنَ السَّمَاءِ وَالْأَرْضِ لَآيَاتٍ لِقَوْمٍ يَعْقِلُونَ ﴿١٦٤﴾

ആകാശഭൂമികൾക്കിടയിലൂടെ നിയന്ത്രിച്ച് നയിക്കപ്പെടുന്ന മേഘത്തിലും ചിന്തിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്; തീർച്ച.[37]

وَمِنَ النَّاسِ مَنْ يَتَّخِذُ مِنْ دُونِ اللَّهِ أَنْدَادًا يُحِبُّونَهُمْ كَحُبِّ
اللَّهِ ۖ وَالَّذِينَ آمَنُوا أَشَدُّ حُبًّا لِلَّهِ ۗ وَلَوْ يَرَى الَّذِينَ ظَلَمُوا إِذْ
يَرَوْنَ الْعَذَابَ أَنَّ الْقُوَّةَ لِلَّهِ جَمِيعًا وَأَنَّ اللَّهَ شَدِيدُ الْعَذَابِ ﴿١٦٥﴾

165. അല്ലാഹുവിനു പുറമെയുള്ളവരെ അവന്ന് സമന്മാരാക്കുന്ന ചില ആളുകളുണ്ട്. അല്ലാഹുവെ സ്നേഹിക്കുന്നതുപോലെ ഈ ആളുകൾ അവരെയും സ്നേഹിക്കുന്നു. എന്നാൽ സത്യവിശ്വാസികൾ അല്ലാഹുവോട് അതിശക്തമായ സ്നേഹമുള്ളവരത്രെ. ഈ അക്രമികൾ പരലോകശിക്ഷ കൺമുമ്പിൽ കാണുന്ന സമയത്ത് ശക്തി മുഴുവൻ അല്ലാഹുവിനാണെന്നും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്നും അവർ കണ്ടറിഞ്ഞിരുന്നുവെങ്കിൽ (അതവർക്ക് എത്ര ഗുണകരമാകുമായിരുന്നു!)

إِذْ تَبَرَّأَ الَّذِينَ اتُّبِعُوا مِنَ الَّذِينَ اتَّبَعُوا وَرَأَوُا الْعَذَابَ
وَتَقَطَّعَتْ بِهِمُ الْأَسْبَابُ ﴿١٦٦﴾

166. പിൻതുടരപ്പെട്ടവർ (നേതാക്കൾ) പിൻതുടർന്നവരെ (അനുയായികളെ) വിട്ട് ഒഴിഞ്ഞു മാറുകയും, ശിക്ഷ നേരിൽ കാണുകയും, അവർ (ഇരുവിഭാഗവും) തമ്മിലുള്ള ബന്ധങ്ങൾ അററു പോകുകയും ചെയ്യുന്ന സന്ദർഭമത്രെ (അത്.)

وَقَالَ الَّذِينَ اتَّبَعُوا لَوْ أَنَّ لَنَا كَرَّةً فَنَتَبَرَّأَ مِنْهُمْ كَمَا تَبَرَّءُوا
مِنَّا ۗ كَذَٰلِكَ يُرِيهِمُ اللَّهُ أَعْمَالَهُمْ حَسَرَاتٍ عَلَيْهِمْ ۖ
وَمَا هُمْ بِخَارِجِينَ مِنَ النَّارِ ﴿١٦٧﴾

167. പിൻതുടർന്നവർ (അനുയായികൾ) അന്നു പറയും: ഞങ്ങൾക്ക് (ഇഹലോകത്തേക്ക്) ഒരു തിരിച്ചുപോക്കിന്നവസരം കിട്ടിയിരുന്നെങ്കിൽ ഇവർ ഞങ്ങളെ വിട്ടൊഴിഞ്ഞു മാറിയതുപോലെ ഞങ്ങൾ ഇവരെ വിട്ടും ഒഴിഞ്ഞുമാറുമായിരുന്നു. അപ്രകാരം അവരുടെ കർമ്മങ്ങളെല്ലാം അവർക്ക് ഖേദത്തിന്ന് കാരണമായി ഭവിച്ചത് അല്ലാഹു അവർക്ക് കാണിച്ചുകൊടുക്കും. നരകാഗ്നിയിൽ നിന്ന് അവർക്ക് പുറത്തുകടക്കാനാവുകയുമില്ല.

يَا أَيُّهَا النَّاسُ كُلُوا مِمَّا فِي الْأَرْضِ حَلَالًا طَيِّبًا وَلَا تَتَّبِعُوا
خُطُوَاتِ الشَّيْطَانِ ۚ إِنَّهُ لَكُمْ عَدُوٌّ مُبِينٌ ﴿١٦٨﴾

168. മനുഷ്യരേ, ഭൂമിയിലുള്ളതിൽനിന്ന് അനുവദനീയവും, വിശിഷ്ടവുമായത് നിങ്ങൾ ഭക്ഷിച്ചു കൊള്ളുക. പിശാചിൻെറ കാലടികളെ നിങ്ങൾ പിന്തുടരാതിരിക്കുകയും ചെയ്യുക. അവൻ നിങ്ങളുടെ പ്രത്യക്ഷശത്രു തന്നെയാകുന്നു.

إِنَّمَا يَأْمُرُكُمْ بِالسُّوءِ وَالْفَحْشَاءِ وَأَنْ تَقُولُوا عَلَى اللَّهِ
مَا لَا تَعْلَمُونَ ﴿١٦٩﴾

169. ദുഷ്കൃത്യങ്ങളിലും നീചവൃത്തികളിലും ഏർപ്പെടുവാനും, അല്ലാഹുവിൻെറ പേരിൽ നിങ്ങൾക്കറിഞ്ഞു കൂടാത്തത് പറഞ്ഞുണ്ടാക്കുവാനുമാണ് അവൻ നിങ്ങളോട് കല്പിക്കുന്നത്.

وَإِذَا قِيلَ لَهُمُ اتَّبِعُوا مَا أَنْزَلَ اللَّهُ

170. അല്ലാഹു അവതരിപ്പിച്ചത് നിങ്ങൾ പിൻപററി ജീവിക്കുക എന്ന് അവരോട് ആരെങ്കിലും

37. ഇസ്‌ലാം മനുഷ്യബുദ്ധിയോട് സംസാരിക്കുന്നു. പ്രപഞ്ചത്തിലെ ചെറുതും വലുതുമായ ഏത് വസ്തുവെയും ചൂഴ്ന്നുനിൽക്കുന്ന വിസ്മയകരമായ വ്യവസ്ഥ ചൂണ്ടിക്കാണിച്ചുകൊണ്ടാണ് പ്രപഞ്ചനാഥൻെറ അനിഷേധ്യമായ അസ്തിത്വത്തെപററിയുള്ള തെളിഞ്ഞ അവബോധത്തിലേക്ക് വിശുദ്ധഖുർആൻ മനുഷ്യനെ നയിക്കുന്നത്.

قَالُوا۟ بَلْ نَتَّبِعُ مَآ أَلْفَيْنَا عَلَيْهِ ءَابَآءَنَآ ۗ أَوَلَوْ كَانَ ءَابَآؤُهُمْ لَا يَعْقِلُونَ شَيْـًٔا وَلَا يَهْتَدُونَ ﴿١٧٠﴾

പറഞ്ഞാൽ, 'അല്ല, ഞങ്ങളുടെ പിതാക്കൾ സ്വീകരിച്ചതായി കണ്ടതേ ഞങ്ങൾ പിൻപററുകയുള്ളൂ' എന്നായിരിക്കും അവർ പറയുന്നത്. അവരുടെ പിതാക്കൾ യാതൊന്നും ചിന്തിച്ച് മനസ്സിലാക്കാത്തവരും നേർവഴി കണ്ടെത്താത്തവരുമായിരുന്നെങ്കിൽപോലും (അവരെ പിൻപററുകയാണോ?)

وَمَثَلُ ٱلَّذِينَ كَفَرُوا۟ كَمَثَلِ ٱلَّذِى يَنْعِقُ بِمَا لَا يَسْمَعُ إِلَّا دُعَآءً وَنِدَآءً ۚ صُمٌّۢ بُكْمٌ عُمْىٌ فَهُمْ لَا يَعْقِلُونَ ﴿١٧١﴾

171. സത്യനിഷേധികളെ ഉപമിക്കാവുന്നത് വിളിയും തെളിയുമല്ലാതെ മറെറാന്നും കേൾക്കാത്ത ജന്തുവിനോട് ഒച്ചയിടുന്നവനോടാകുന്നു. അവർ ബധിരരും ഊമകളും അന്ധരുമാകുന്നു. അതിനാൽ അവർ (യാതൊന്നും) ചിന്തിച്ചു ഗ്രഹിക്കുകയില്ല.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُلُوا۟ مِن طَيِّبَٰتِ مَا رَزَقْنَٰكُمْ وَٱشْكُرُوا۟ لِلَّهِ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿١٧٢﴾

172. സത്യവിശ്വാസികളേ, നിങ്ങൾക്ക് നാം നൽകിയ വസ്തുക്കളിൽ നിന്ന് വിശിഷ്ടമായത് ഭക്ഷിച്ചുകൊള്ളുക. അല്ലാഹുവോട് നിങ്ങൾ നന്ദി കാണിക്കുകയും ചെയ്യുക; അവനെ മാത്രമാണ് നിങ്ങൾ ആരാധിക്കുന്നതെങ്കിൽ.

إِنَّمَا حَرَّمَ عَلَيْكُمُ ٱلْمَيْتَةَ وَٱلدَّمَ وَلَحْمَ ٱلْخِنزِيرِ وَمَآ أُهِلَّ بِهِۦ لِغَيْرِ ٱللَّهِ ۖ فَمَنِ ٱضْطُرَّ غَيْرَ بَاغٍ وَلَا عَادٍ فَلَآ إِثْمَ عَلَيْهِ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٧٣﴾

173. ശവം, രക്തം, പന്നിമാംസം, അല്ലാഹു അല്ലാത്തവർക്കായി പ്രഖ്യാപിക്കപ്പെട്ടത്[38] എന്നിവ മാത്രമേ അവൻ നിങ്ങൾക്ക് നിഷിദ്ധമാക്കിയിട്ടുള്ളൂ. ഇനി ആരെങ്കിലും (നിഷിദ്ധമായത് ഭക്ഷിക്കുവാൻ) നിർബ്ബന്ധിതനായാൽ അവൻെറ മേൽ കുററമില്ല. (എന്നാൽ) അവൻ നിയമലംഘനത്തിന്ന് മുതിരാതിരിക്കുകയും (അനിവാര്യതയുടെ) പരിധി കവിയാതിരിക്കുകയും വേണം. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّ ٱلَّذِينَ يَكْتُمُونَ مَآ أَنزَلَ ٱللَّهُ مِنَ ٱلْكِتَٰبِ وَيَشْتَرُونَ بِهِۦ ثَمَنًا قَلِيلًا ۙ أُو۟لَٰٓئِكَ مَا يَأْكُلُونَ فِى بُطُونِهِمْ إِلَّا ٱلنَّارَ وَلَا يُكَلِّمُهُمُ ٱللَّهُ يَوْمَ ٱلْقِيَٰمَةِ وَلَا يُزَكِّيهِمْ وَلَهُمْ عَذَابٌ أَلِيمٌ ﴿١٧٤﴾

174. വേദഗ്രന്ഥത്തിലുള്ള അല്ലാഹു അവതരിപ്പിച്ച കാര്യങ്ങൾ മറച്ചുവെക്കുകയും, അതിന്നു വിലയായി തുച്ഛമായ നേട്ടങ്ങൾ നേടിയെടുക്കുകയും ചെയ്യുന്നവരാരോ അവർ തങ്ങളുടെ വയറുകളിൽ തിന്നുനിറക്കുന്നത് നരകാഗ്നിയല്ലാതെ മറെറാന്നുമല്ല. ഉയിർത്തെഴുന്നേല്പിൻെറ നാളിൽ അല്ലാഹു അവരോട് സംസാരിക്കുകയോ (പാപങ്ങളിൽ നിന്ന്) അവരെ സംശുദ്ധരാക്കുകയോ ചെയ്യുകയില്ല. അവർക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കുകയും ചെയ്യും.

أُو۟لَٰٓئِكَ ٱلَّذِينَ ٱشْتَرَوُا۟ ٱلضَّلَٰلَةَ بِٱلْهُدَىٰ

175. സന്മാർഗ്ഗത്തിനുപകരം ദുർമാർഗ്ഗവും, പാപമോചനത്തിനുപകരം ശിക്ഷയും വാങ്ങി

38. അല്ലാഹുവല്ലാത്തവരുടെ പ്രീതി തേടിക്കൊണ്ട് അവർക്ക് നേർച്ചയായി പ്രഖ്യാപിക്കപ്പെട്ടതും, അവരുടെ പേരിൽ ബലിയറുക്കപ്പെട്ടതുമായ മൃഗങ്ങളുടെ മാംസം ഭക്ഷിക്കാൻ പാടില്ലെന്ന് ഈ ആയത്ത് നമുക്ക് മനസ്സിലാക്കിത്തരുന്നു.

وَالْعَذَابَ بِالْمَغْفِرَةِ ۚ فَمَا أَصْبَرَهُمْ عَلَى النَّارِ ﴿١٧٥﴾

യവരാകുന്നു അവർ. നരകശിക്ഷ അനുഭവിക്കുന്നതിൽ അവർക്കെന്തൊരു ക്ഷമയാണ്!

ذَٰلِكَ بِأَنَّ اللَّهَ نَزَّلَ الْكِتَابَ بِالْحَقِّ ۗ وَإِنَّ الَّذِينَ
اخْتَلَفُوا فِي الْكِتَابِ لَفِي شِقَاقٍ بَعِيدٍ ﴿١٧٦﴾

176. സത്യം വ്യക്തമാക്കിക്കൊണ്ട് അല്ലാഹു വേദഗ്രന്ഥം അവതരിപ്പിച്ചുകഴിഞ്ഞിട്ടുള്ളതിനാലാണത്. വേദഗ്രന്ഥത്തിൻെറ കാര്യത്തിൽ ഭിന്നിച്ചവർ (സത്യത്തിൽ നിന്ന്) അകന്ന മാത്സര്യത്തിലാകുന്നു തീർച്ച.[39]

لَيْسَ الْبِرَّ أَنْ تُوَلُّوا وُجُوهَكُمْ قِبَلَ الْمَشْرِقِ وَالْمَغْرِبِ
وَلَٰكِنَّ الْبِرَّ مَنْ آمَنَ بِاللَّهِ وَالْيَوْمِ الْآخِرِ وَالْمَلَائِكَةِ وَالْكِتَابِ
وَالنَّبِيِّينَ وَآتَى الْمَالَ عَلَىٰ حُبِّهِ ذَوِي الْقُرْبَىٰ وَالْيَتَامَىٰ
وَالْمَسَاكِينَ وَابْنَ السَّبِيلِ وَالسَّائِلِينَ وَفِي الرِّقَابِ
وَأَقَامَ الصَّلَاةَ وَآتَى الزَّكَاةَ وَالْمُوفُونَ بِعَهْدِهِمْ إِذَا
عَاهَدُوا ۖ وَالصَّابِرِينَ فِي الْبَأْسَاءِ وَالضَّرَّاءِ وَحِينَ
الْبَأْسِ ۗ أُولَٰئِكَ الَّذِينَ صَدَقُوا ۖ وَأُولَٰئِكَ هُمُ الْمُتَّقُونَ ﴿١٧٧﴾

177. നിങ്ങളുടെ മുഖങ്ങൾ കിഴക്കോട്ടോ പടിഞ്ഞാറോട്ടോ തിരിക്കുക എന്നതല്ല പുണ്യം .[40] എന്നാൽ അല്ലാഹുവിലും, അന്ത്യദിനത്തിലും, മലക്കുകളിലും, വേദഗ്രന്ഥത്തിലും, പ്രവാചകന്മാരിലും വിശ്വസിക്കുകയും, സ്വത്തിനോട് പ്രിയമുണ്ടായിട്ടും അത് ബന്ധുക്കൾക്കും, അനാഥകൾക്കും, അഗതികൾക്കും, വഴിപോക്കന്നും, ചോദിച്ചുവരുന്നവർക്കും, അടിമമോചനത്തിന്നും നൽകുകയും, പ്രാർത്ഥന (നമസ്കാരം) മുറപ്രകാരം നിർവ്വഹിക്കുകയും, സക്കാത്ത് നൽകുകയും, കരാറിലേർപ്പെട്ടാൽ അത് നിറവേററുകയും, വിഷമതകളും ദുരിതങ്ങളും നേരിടുമ്പോഴും, യുദ്ധരംഗത്തും ക്ഷമ കൈകൊള്ളുകയും ചെയ്തവരാരോ അവരാകുന്നു പുണ്യവാന്മാർ. അവരാകുന്നു സത്യം പാലിച്ചവർ. അവർ തന്നെയാകുന്നു (ദോഷബാധയെ) സൂക്ഷിച്ചവർ.

يَا أَيُّهَا الَّذِينَ آمَنُوا كُتِبَ عَلَيْكُمُ الْقِصَاصُ فِي الْقَتْلَى ۖ الْحُرُّ
بِالْحُرِّ وَالْعَبْدُ بِالْعَبْدِ وَالْأُنْثَىٰ بِالْأُنْثَىٰ ۚ فَمَنْ عُفِيَ لَهُ مِنْ أَخِيهِ
شَيْءٌ فَاتِّبَاعٌ بِالْمَعْرُوفِ وَأَدَاءٌ إِلَيْهِ بِإِحْسَانٍ ۗ ذَٰلِكَ تَخْفِيفٌ مِنْ
رَبِّكُمْ وَرَحْمَةٌ ۗ فَمَنِ اعْتَدَىٰ بَعْدَ ذَٰلِكَ فَلَهُ عَذَابٌ أَلِيمٌ ﴿١٧٨﴾

178. സത്യവിശ്വാസികളേ, കൊല ചെയ്യപ്പെടുന്നവരുടെ കാര്യത്തിൽ തുല്യശിക്ഷ നടപ്പാക്കുക എന്നത് നിങ്ങൾക്ക് നിയമമാക്കപ്പെട്ടിരിക്കുന്നു. സ്വതന്ത്രനു പകരം സ്വതന്ത്രനും, അടിമയ്ക്കു പകരം അടിമയും, സ്ത്രീക്കുപകരം സ്ത്രീയും (കൊല്ലപ്പെടേണ്ടതാണ്). ഇനി അവന്ന് (കൊലയാളിക്ക്) തൻെറ സഹോദരൻെറ പക്ഷത്തുനിന്ന് വല്ല ഇളവും ലഭിക്കുകയാണെങ്കിൽ അവൻ മര്യാദ പാലിക്കുകയും, നല്ല നിലയിൽ (നഷ്ടപരിഹാരം) കൊടുത്തുവീട്ടുകയും ചെയ്യേണ്ടതാകുന്നു.[41] നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നു ള്ള ഒരു വിട്ടുവീഴ്ചയും കാരുണ്യവുമാകുന്നു ഇത്. ഇനി അതിനുശേഷവും ആരെങ്കിലും അതിക്രമം പ്രവർത്തിക്കുകയാണെങ്കിൽ അവന് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.

---

39. വേദക്കാരായ യഹൂദരെയും ക്രിസ്ത്യാനികളെയും സംബന്ധിച്ചിടത്തോളം സന്മാർഗ്ഗം വ്യക്തമായി മനസ്സിലാക്കാത്തതല്ല പ്രശ്നം. നബി(സ)യോടും മുഅ്മിനുകളോടും സത്യവിശ്വാസികളോടും വേദക്കാരായ പുരോഹിതന്മാർ പുലർത്തുന്ന മാത്സര്യബുദ്ധിയും അവരുടെ സ്വാർത്ഥതാല്പര്യങ്ങളും സത്യത്തിൽ നിന്ന് അവരെ അകററിനിർത്തുകയാണ്.
40. ബൈത്തുൽമുഖദ്ദസിനു പകരം പരിശുദ്ധകഅ്ബയെ ഖിബ്ലയായി നിശ്ചയിച്ചതിനെ രൂക്ഷമായി വിമർശിച്ച യഹൂദർക്കും ക്രിസ്ത്യാനികൾക്കുമുള്ള മറുപടിയാണിത്.
41. കൊലയാളിക്ക് മാപ്പ് നൽകുവാനും, പ്രതികാരത്തിന് പകരം നഷ്ടപരിഹാരം മതിയെന്ന് വെക്കുവാനും കൊല്ലപ്പെട്ടവൻെറ അടുത്ത ബന്ധുക്കൾക്ക് ഇസ്‌ലാം അനുവാദം നൽകുന്നു. കൊലയാളിയുടെ പക്ഷത്തുള്ളവർ ഈ ഔദാര്യം ഒരു ദൗർബല്യമായി കാണരുത്. കഴിയുംവേഗം ന്യായാനുസൃതമായ നഷ്ടപരിഹാരം അവർ കൊടുത്തുവീട്ടേണ്ടതാണ്.

وَلَكُمْ فِي الْقِصَاصِ حَيَاةٌ يَا أُولِي الْأَلْبَابِ لَعَلَّكُمْ تَتَّقُونَ ﴿١٧٩﴾

179. ബുദ്ധിമാന്മാരേ, (അങ്ങനെ) തുല്യശിക്ഷ നൽകുന്നതിലാണ് നിങ്ങളുടെ ജീവിതത്തിന്റെ നിലനിൽപ്.[42] നിങ്ങൾ സൂക്ഷ്മത പാലിക്കുന്നതിനുവേണ്ടിയത്രെ ഇത് (നിയമനിർദ്ദേശങ്ങൾ).

كُتِبَ عَلَيْكُمْ إِذَا حَضَرَ أَحَدَكُمُ الْمَوْتُ إِنْ تَرَكَ خَيْرًا الْوَصِيَّةُ
لِلْوَالِدَيْنِ وَالْأَقْرَبِينَ بِالْمَعْرُوفِ ۖ حَقًّا عَلَى الْمُتَّقِينَ ﴿١٨٠﴾

180. നിങ്ങളിലാർക്കെങ്കിലും മരണം ആസന്നമാവുമ്പോൾ, അയാൾ ധനം വിട്ടുപോകുന്നുണ്ടെങ്കിൽ മാതാപിതാക്കൾക്കും, അടുത്ത ബന്ധുക്കൾക്കും വേണ്ടി ന്യായപ്രകാരം വസ്വിയ്യത്ത് ചെയ്യുവാൻ നിങ്ങൾ നിർബ്ബന്ധമായി കല്പിക്കപ്പെട്ടിരിക്കുന്നു.[43] സൂക്ഷ്മത പുലർത്തുന്നവർക്ക് ഒരു കടമയത്രെ അത്.

فَمَنْ بَدَّلَهُ بَعْدَمَا سَمِعَهُ فَإِنَّمَا إِثْمُهُ عَلَى الَّذِينَ
يُبَدِّلُونَهُ ۚ إِنَّ اللَّهَ سَمِيعٌ عَلِيمٌ ﴿١٨١﴾

181. അത് (വസ്വിയ്യത്ത്) കേട്ടതിനുശേഷം ആരെങ്കിലും അത് മാററിമറിക്കുകയാണെങ്കിൽ അതിന്റെ കുററം മാററിമറിക്കുന്നവർക്ക് മാത്രമാകുന്നു. തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

فَمَنْ خَافَ مِنْ مُوصٍ جَنَفًا أَوْ إِثْمًا فَأَصْلَحَ بَيْنَهُمْ
فَلَا إِثْمَ عَلَيْهِ ۚ إِنَّ اللَّهَ غَفُورٌ رَحِيمٌ ﴿١٨٢﴾

182. ഇനി വസ്വിയ്യത്ത് ചെയ്യുന്ന ആളുടെ ഭാഗത്തു നിന്നു തന്നെ അനീതിയോ കുററമോ സംഭവിച്ചതായി ആർക്കെങ്കിലും ആശങ്ക തോന്നുകയും, അവർക്കിടയിൽ (ബന്ധപ്പെട്ട കക്ഷികൾക്കിടയിൽ) രഞ്ജിപ്പുണ്ടാക്കുകയുമാണെങ്കിൽ അതിൽ തെററില്ല. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا كُتِبَ عَلَيْكُمُ الصِّيَامُ كَمَا كُتِبَ
عَلَى الَّذِينَ مِنْ قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ﴿١٨٣﴾

183. സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്നത് പോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കല്പിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്.

أَيَّامًا مَعْدُودَاتٍ ۚ فَمَنْ كَانَ مِنْكُمْ مَرِيضًا أَوْ عَلَىٰ سَفَرٍ

184. എണ്ണപ്പെട്ട ഏതാനും ദിവസങ്ങളിൽ മാത്രം. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മററുദിവസങ്ങളിൽ

---

42. വധശിക്ഷ ക്രൂരമാണെന്ന് പറഞ്ഞ് എതിർക്കുന്നവരുടെ നിലപാട് തെററാണെന്ന് വിശുദ്ധഖുർആൻ വ്യക്തമാക്കുന്നു. ജീവനും സ്വത്തിനും അഭിമാനത്തിനും ഭീഷണി സൃഷ്ടിക്കുന്ന സാമൂഹ്യദ്രോഹികൾക്ക് മാതൃകാപരമായ ശിക്ഷ നൽകിക്കൊണ്ടല്ലാതെ മനുഷ്യർക്ക് സൈ്വരജീവിതം ഉറപ്പ് വരുത്തുക സാദ്ധ്യമല്ലെന്നാണ് അനുഭവങ്ങൾ തെളിയിച്ചിട്ടുള്ളത്.

43. ഓരോ അവകാശിക്കുമുള്ള വിഹിതം കൃത്യമായി നിശ്ചയിച്ചുകൊണ്ടുള്ള അനന്തരാവകാശനിയമത്തിന്റെ ആയത്തുകൾ അവതരിക്കുന്നതിന് മുമ്പാണ് വസ്വിയ്യത്ത് നിർബ്ബന്ധമാക്കിക്കൊണ്ടുള്ള ഈ ആയത്ത് അവതരിച്ചത്. മാതാപിതാക്കൾക്കും അടുത്ത ബന്ധുക്കൾക്കുമുള്ള വിഹിതം നിയമപ്രകാരം നിർണ്ണയിക്കപ്പെട്ട സ്ഥിതിക്ക് ഇനി അവർക്കുവേണ്ടി വസ്വിയ്യത്ത് ചെയ്യേണ്ട പ്രശ്നമില്ലെന്നാണ് ഭൂരിപക്ഷം പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളത്. 'അനന്തരാവകാശിക്ക് വസ്വിയ്യത്തില്ല' എന്ന നബിവചനം ഈ അഭിപ്രായത്തെ പിൻ തുണയ്ക്കുകയും ചെയ്യുന്നു.

അടുത്ത ബന്ധുക്കളിൽ ചിലർ കഷ്ടതയനുഭവിക്കുന്നവരും ചിലർ സമ്പന്നരുമായിരിക്കുന്ന സന്ദർഭത്തിലും, മാതാപിതാക്കൾ അമുസ്ലിംകളായിരിക്കുന്ന സന്ദർഭത്തിലും, നിയമാനുസൃത അവകാശികളല്ലാത്ത അടുത്ത ബന്ധുക്കളുള്ള സന്ദർഭത്തിലും വസ്വിയ്യത്തിന്റെ വിധി (ആകെ സ്വത്തിന്റെ മൂന്നിലൊന്നിൽ കവിയരുതെന്ന വ്യവസ്ഥയോടെ) പ്രസക്തമായി തുടരുന്നുവെന്നാണ് സൂക്ഷ്മ വീക്ഷണക്കാരായ പണ്ഡിതന്മാരുടെ അഭിപ്രായം.

فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۚ وَعَلَى الَّذِينَ يُطِيقُونَهُ فِدْيَةٌ
طَعَامُ مِسْكِينٍ ۖ فَمَن تَطَوَّعَ خَيْرًا فَهُوَ خَيْرٌ لَّهُ ۚ وَأَن تَصُومُوا
خَيْرٌ لَّكُمْ ۖ إِن كُنتُمْ تَعْلَمُونَ ﴿١٨٤﴾

നിന്ന് അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്.) (ഞെരുങ്ങിക്കൊണ്ട് മാത്രം) അതിനു സാധിക്കുന്നവർ[44] (പകരം) ഒരു പാവപ്പെട്ടവന്നുള്ള ഭക്ഷണം പ്രായശ്ചിത്തമായി നൽകേണ്ടതാണ്. എന്നാൽ ആരെങ്കിലും സ്വയംസന്നദ്ധനായി കൂടുതൽ നന്മ ചെയ്താൽ അതവന്ന് ഗുണകരമാകുന്നു.[45] നിങ്ങൾ കാര്യം ഗ്രഹിക്കുന്നവരാണെങ്കിൽ നോമ്പനുഷ്ഠിക്കുന്നതാകുന്നു നിങ്ങൾക്ക് കൂടുതൽ ഉത്തമം.

شَهْرُ رَمَضَانَ الَّذِي أُنزِلَ فِيهِ الْقُرْآنُ هُدًى لِّلنَّاسِ
وَبَيِّنَاتٍ مِّنَ الْهُدَىٰ وَالْفُرْقَانِ ۚ فَمَن شَهِدَ مِنكُمُ الشَّهْرَ
فَلْيَصُمْهُ ۖ وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۗ
يُرِيدُ اللَّهُ بِكُمُ الْيُسْرَ وَلَا يُرِيدُ بِكُمُ الْعُسْرَ وَلِتُكْمِلُوا الْعِدَّةَ
وَلِتُكَبِّرُوا اللَّهَ عَلَىٰ مَا هَدَاكُمْ وَلَعَلَّكُمْ تَشْكُرُونَ ﴿١٨٥﴾

185. ജനങ്ങൾക്ക് മാർഗ്ഗദർശനമായിക്കൊണ്ടും, നേർവഴി കാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചു കാണിക്കുന്നതുമായ സുവ്യക്തതെളിവുകളായിക്കൊണ്ടും വിശുദ്ധഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു റമളാൻ. അതുകൊണ്ട് നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ, യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്). നിങ്ങൾക്ക് ആശ്വാസം വരുത്താനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങൾക്ക് ഞെരുക്കം ഉണ്ടാക്കാൻ അവൻ ഉദ്ദേശിക്കുന്നില്ല. നിങ്ങൾ ആ എണ്ണം പൂർത്തിയാക്കുവാനും, നിങ്ങൾക്ക് നേർവഴി കാണിച്ചു തന്നതിന്റെ പേരിൽ അല്ലാഹുവിന്റെ മഹത്വം നിങ്ങൾ പ്രകീർത്തിക്കുവാനും നിങ്ങൾ നന്ദിയുള്ളവരായിരിക്കുവാനും വേണ്ടിയത്രെ (ഇങ്ങനെ കല്പിച്ചിട്ടുള്ളത്.)

وَإِذَا سَأَلَكَ عِبَادِي عَنِّي فَإِنِّي قَرِيبٌ ۖ أُجِيبُ دَعْوَةَ
الدَّاعِ إِذَا دَعَانِ ۖ فَلْيَسْتَجِيبُوا لِي وَلْيُؤْمِنُوا بِي لَعَلَّهُمْ
يَرْشُدُونَ ﴿١٨٦﴾

186. നിന്നോട് എന്റെ ദാസന്മാർ എന്നെപ്പററി ചോദിച്ചാൽ ഞാൻ (അവർക്ക് ഏററവും) അടുത്തുള്ളവനാകുന്നു (എന്ന് പറയുക.) പ്രാർത്ഥിക്കുന്നവൻ എന്നെ വിളിച്ച് പ്രാർത്ഥിച്ചാൽ ഞാൻ ആ പ്രാർത്ഥനക്ക് ഉത്തരം നൽകുന്നതാണ്.[46] അതുകൊണ്ട് എന്റെ ആഹ്വാനം അവർ സ്വീകരിക്കുകയും, എന്നിൽ അവർ വിശ്വസിക്കുകയും ചെയ്യട്ടെ. അവർ നേർവഴി പ്രാപിക്കുവാൻ വേണ്ടിയാണിത്.

أُحِلَّ لَكُمْ لَيْلَةَ الصِّيَامِ الرَّفَثُ إِلَىٰ نِسَائِكُمْ ۚ هُنَّ

187. നോമ്പിന്റെ രാത്രിയിൽ നിങ്ങളുടെ ഭാര്യമാരുമായുള്ള സംസർഗ്ഗം നിങ്ങൾക്കനുവദിക്കപ്പെട്ടിരിക്കുന്നു. അവർ നിങ്ങൾക്കൊരു വസ്ത്ര

44. ദുർബ്ബലർ, നിത്യരോഗികൾ, വയോവൃദ്ധർ തുടങ്ങിയവരാണ് ഈ വാക്കുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ഗർഭിണികളെയും മുലയൂട്ടുന്ന സ്ത്രീകളെയും കൂടി ചില പണ്ഡിതന്മാർ ഇതിന്റെ പരിധിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.
45. 'ഒരു പാവപ്പെട്ടവന്നുള്ള ഭക്ഷണം' എന്നതിൽ കവിഞ്ഞ് ആരെങ്കിലും ദാനം ചെയ്യുകയാണെങ്കിൽ അത് ഉത്തമം തന്നെ എന്നർത്ഥം.
46 പ്രാർത്ഥനയിൽ അല്ലാഹുവിനും മനുഷ്യനുമിടക്ക് യാതൊരു മദ്ധ്യവർത്തിയുടെയും ആവശ്യമില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

لِبَاسٌ لَّكُمْ وَأَنتُمْ لِبَاسٌ لَّهُنَّ ۗ عَلِمَ اللَّهُ أَنَّكُمْ كُنتُمْ
تَخْتَانُونَ أَنفُسَكُمْ فَتَابَ عَلَيْكُمْ وَعَفَا عَنكُمْ ۖ فَالْآنَ
بَاشِرُوهُنَّ وَابْتَغُوا مَا كَتَبَ اللَّهُ لَكُمْ ۚ وَكُلُوا وَاشْرَبُوا حَتَّىٰ
يَتَبَيَّنَ لَكُمُ الْخَيْطُ الْأَبْيَضُ مِنَ الْخَيْطِ الْأَسْوَدِ مِنَ الْفَجْرِ ۖ
ثُمَّ أَتِمُّوا الصِّيَامَ إِلَى اللَّيْلِ ۚ وَلَا تُبَاشِرُوهُنَّ وَأَنتُمْ
عَاكِفُونَ فِي الْمَسَاجِدِ ۗ تِلْكَ حُدُودُ اللَّهِ فَلَا تَقْرَبُوهَا ۗ
كَذَٰلِكَ يُبَيِّنُ اللَّهُ آيَاتِهِ لِلنَّاسِ لَعَلَّهُمْ يَتَّقُونَ ﴿١٨٧﴾

മാകുന്നു. നിങ്ങൾ അവർക്കും ഒരു വസ്ത്രമാകുന്നു. (ഭാര്യാസമ്പർക്കം നിഷിദ്ധമായി കരുതിക്കൊണ്ട്) നിങ്ങൾ ആത്മവഞ്ചനയിൽ അകപ്പെടുകയായിരുന്നുവെന്ന് അല്ലാഹു അറിഞ്ഞിരിക്കുന്നു. എന്നാൽ അല്ലാഹു നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുകയും പൊറുക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ ഇനി മേൽ നിങ്ങൾ അവരുമായി സഹവസിക്കുകയും, (വൈവാഹികജീവിതത്തിൽ) അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചത് തേടുകയും ചെയ്തുകൊള്ളുക. നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക; പുലരിയുടെ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽ നിന്ന് തെളിഞ്ഞ് കാണുമാറാകുന്നതു വരെ. എന്നിട്ട് രാത്രിയാകും വരെ നിങ്ങൾ വ്രതം പൂർണ്ണമായി അനുഷ്ഠിക്കുകയും ചെയ്യുക. എന്നാൽ നിങ്ങൾ പള്ളികളിൽ ഇഅ്തികാഫ് (ഭജന) മിരിക്കുമ്പോൾ അവരു (ഭാര്യമാരു)മായി സഹവസിക്കരുത്. അല്ലാഹുവിന്റെ അതിർവരമ്പുകളാകുന്നു അവയൊക്കെ. നിങ്ങൾ അവയെ അതിലംഘിക്കുവാനടുക്കരുത്. ജനങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാനായി അല്ലാഹു അപ്രകാരം അവന്റെ ദൃഷ്ടാന്തങ്ങൾ അവർക്ക് വ്യക്തമാക്കിക്കൊടുക്കുന്നു.

وَلَا تَأْكُلُوا أَمْوَالَكُم بَيْنَكُم بِالْبَاطِلِ وَتُدْلُوا بِهَا
إِلَى الْحُكَّامِ لِتَأْكُلُوا فَرِيقًا مِّنْ أَمْوَالِ النَّاسِ
بِالْإِثْمِ وَأَنتُمْ تَعْلَمُونَ ﴿١٨٨﴾

188. അന്യായമായി നിങ്ങൾ അന്യോന്യം സ്വത്തുക്കൾ തിന്നരുത്. അറിഞ്ഞുകൊണ്ടുതന്നെ, ആളുകളുടെ സ്വത്തുക്കളിൽ നിന്ന് വല്ലതും അധാർമ്മികമായി നേടിയെടുത്തു തിന്നുവാൻ വേണ്ടി നിങ്ങളതുമായി വിധികർത്താക്കളെ സമീപിക്കുകയും ചെയ്യരുത്.[47]

يَسْأَلُونَكَ عَنِ الْأَهِلَّةِ ۖ قُلْ هِيَ مَوَاقِيتُ لِلنَّاسِ
وَالْحَجِّ ۗ وَلَيْسَ الْبِرُّ بِأَن تَأْتُوا الْبُيُوتَ مِن
ظُهُورِهَا وَلَٰكِنَّ الْبِرَّ مَنِ اتَّقَىٰ ۗ وَأْتُوا الْبُيُوتَ
مِنْ أَبْوَابِهَا ۚ

189. (നബിയേ,) നിന്നോടവർ ചന്ദ്രക്കലകളെപ്പറ്റി ചോദിക്കുന്നു. പറയുക: മനുഷ്യരുടെ ആവശ്യങ്ങൾക്കും ഹജ്ജ് തീർത്ഥാടനത്തിനും കാല നിർണ്ണയത്തിനുള്ള ഉപാധികളാകുന്നു അവ. നിങ്ങൾ വീടുകളിലേക്ക് പിൻവശങ്ങളിലൂടെ ചെല്ലുന്നതിലല്ല പുണ്യം കുടികൊള്ളുന്നത്. പ്രത്യുത, ദോഷബാധയെ കാത്തുസൂക്ഷിച്ചവനത്രെ പുണ്യവാൻ. നിങ്ങൾ വീടുകളിൽ അവയുടെ വാതിലുകളിലൂടെ പ്രവേശിക്കുക.[48] മോ

47. ഇസ്ലാം അനുവദിച്ച ക്രയവിക്രയങ്ങളിലൂടെയല്ലാതെ ഒരു മുസ്ലിമിന് ആരുടെയും ധനം കൈവശപ്പെടുത്താൻ പാടില്ല. അധികാരികൾക്ക് കൈക്കൂലി കൊടുത്തുകൊണ്ടോ, ന്യായാധിപന്റെയടുത്ത് കള്ളസാക്ഷ്യം പറഞ്ഞുകൊണ്ടോ അന്യന്റെ ധനം അപഹരിക്കുന്നത് അത്യന്തം ഹീനമാകുന്നു.

48. പാപങ്ങളും കുററകൃത്യങ്ങളും ചെയ്യുവർ തങ്ങളുടെ വീടുകളിലേക്ക് മുൻവാതിലുകളിലൂടെ കടന്നുചെല്ലാൻപാടില്ല എന്നൊരു ധാരണ അജ്ഞാനകാലത്ത് അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്നു. അതിന്റെ നിരർത്ഥകതയാണ് ഇവിടെ ചൂണ്ടിക്കാട്ടുന്നത്.

وَاتَّقُوا اللَّهَ لَعَلَّكُمْ تُفْلِحُونَ ﴿١٨٩﴾

ക്ഷം കൈവരിക്കുവാൻ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും ചെയ്യുക.

وَقَاتِلُوا فِي سَبِيلِ اللَّهِ الَّذِينَ
يُقَاتِلُونَكُمْ وَلَا تَعْتَدُوا إِنَّ اللَّهَ لَا يُحِبُّ
الْمُعْتَدِينَ ﴿١٩٠﴾

190. നിങ്ങളോട് യുദ്ധം ചെയ്യുന്നവരുമായി അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങളും യുദ്ധം ചെയ്യുക. എന്നാൽ നിങ്ങൾ പരിധിവിട്ട് പ്രവർത്തിക്കരുത്. പരിധിവിട്ട് പ്രവർത്തിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകതന്നെയില്ല.

وَاقْتُلُوهُمْ حَيْثُ ثَقِفْتُمُوهُمْ وَأَخْرِجُوهُم مِّنْ حَيْثُ
أَخْرَجُوكُمْ وَالْفِتْنَةُ أَشَدُّ مِنَ الْقَتْلِ وَلَا تُقَاتِلُوهُمْ
عِندَ الْمَسْجِدِ الْحَرَامِ حَتَّىٰ يُقَاتِلُوكُمْ فِيهِ فَإِن
قَاتَلُوكُمْ فَاقْتُلُوهُمْ كَذَٰلِكَ جَزَاءُ الْكَافِرِينَ ﴿١٩١﴾

191. അവരെ കണ്ടുമുട്ടുന്നേടത്ത് വെച്ച് നിങ്ങളവരെ കൊന്നുകളയുകയും, അവർ നിങ്ങളെ പുറത്താക്കിയേടത്ത് നിന്ന് നിങ്ങൾ അവരെ പുറത്താക്കുകയും ചെയ്യുക. (കാരണം, അവർ നടത്തുന്ന) മർദ്ദനം കൊലയേക്കാൾ നിഷ്ഠൂരമാകുന്നു. മസ്ജിദുൽ ഹറാമിന്നടുത്തുവെച്ച് നിങ്ങൾ അവരോട് യുദ്ധം ചെയ്യരുത്; അവർ നിങ്ങളോട് അവിടെവെച്ച് യുദ്ധം ചെയ്യുന്നതു വരെ. ഇനി അവർ നിങ്ങളോട് (അവിടെ വെച്ച്) യുദ്ധത്തിലേർപ്പെടുകയാണെങ്കിൽ അവരെ കൊന്നുകളയുക. അപ്രകാരമാണ് സത്യനിഷേധികൾക്കുള്ള പ്രതിഫലം.

فَإِنِ انتَهَوْا فَإِنَّ اللَّهَ غَفُورٌ رَّحِيمٌ ﴿١٩٢﴾

192. ഇനി അവർ (പശ്ചാത്തപിച്ച്, എതിർപ്പിൽ നിന്ന്) വിരമിക്കുകയാണെങ്കിലോ തീർച്ചയായും ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ് അല്ലാഹു.

وَقَاتِلُوهُمْ حَتَّىٰ لَا تَكُونَ فِتْنَةٌ وَيَكُونَ الدِّينُ
لِلَّهِ فَإِنِ انتَهَوْا فَلَا عُدْوَانَ إِلَّا عَلَى الظَّالِمِينَ ﴿١٩٣﴾

193. മർദ്ദനം ഇല്ലാതെയാവുകയും, മതം അല്ലാഹുവിനുവേണ്ടിയാവുകയും ചെയ്യുന്നതു വരെ നിങ്ങളവരോട് യുദ്ധം നടത്തിക്കൊള്ളുക. എന്നാൽ അവർ (യുദ്ധത്തിൽ നിന്ന്) വിരമിക്കുകയാണെങ്കിൽ (അവരിലെ) അക്രമികൾക്കെതിരിലല്ലാതെ പിന്നീട് യാതൊരു കയ്യേററവും പാടുള്ളതല്ല.

الشَّهْرُ الْحَرَامُ بِالشَّهْرِ الْحَرَامِ وَالْحُرُمَاتُ قِصَاصٌ فَمَنِ
اعْتَدَىٰ عَلَيْكُمْ فَاعْتَدُوا عَلَيْهِ بِمِثْلِ مَا اعْتَدَىٰ عَلَيْكُمْ
وَاتَّقُوا اللَّهَ وَاعْلَمُوا أَنَّ اللَّهَ مَعَ الْمُتَّقِينَ ﴿١٩٤﴾

194. വിലക്കപ്പെട്ട മാസത്തി[49] (ലെ യുദ്ധത്തി)ന് വിലക്കപ്പെട്ട മാസത്തിൽതന്നെ (തിരിച്ചടിക്കുക.) വിലക്കപ്പെട്ട മററു കാര്യങ്ങൾ ലംഘിക്കുമ്പോഴും (അങ്ങനെത്തന്നെ) പ്രതിക്രിയ ചെയ്യേണ്ടതാണ്. അപ്രകാരം നിങ്ങൾക്കെതിരെ ആര് അതിക്രമം കാണിച്ചാലും അവൻ നിങ്ങളുടെ നേർക്ക് കാണിച്ച അതിക്രമത്തിന്ന് തുല്യമായി അവന്റെ നേരെയും 'അതിക്രമം' കാണിച്ചുകൊള്ളുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരോടൊപ്പമാണെന്ന് മനസ്സിലാക്കുകയും ചെയ്യുക.

49. റജബ്, ദുൽഖിഅ്ദഃ, ദുൽഹിജ്ജഃ മുഹർറം എന്നീ നാല് ചാന്ദ്രമാസങ്ങളാണ് യുദ്ധം നിഷിദ്ധമായ മാസങ്ങൾ. ഈ മാസങ്ങളിൽ യുദ്ധം ആരംഭിക്കുന്നതാണ് കുററകരം; പ്രതിരോധിക്കുന്നതല്ല.

وَأَنفِقُوا فِي سَبِيلِ اللَّهِ وَلَا تُلْقُوا بِأَيْدِيكُمْ إِلَى التَّهْلُكَةِ
وَأَحْسِنُوا إِنَّ اللَّهَ يُحِبُّ الْمُحْسِنِينَ ﴿١٩٥﴾

195. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിങ്ങൾ ചെലവ് ചെയ്യുക. (പിശുക്കും ഉദാസീനതയും മൂലം) നിങ്ങളുടെ കൈകളെ നിങ്ങൾതന്നെ നാശത്തിൽ തള്ളിക്കളയരുത്. നിങ്ങൾ നല്ലത് പ്രവർത്തിക്കുക. നന്മ ചെയ്യുന്നവരെ അല്ലാഹു ഇഷ്ടപ്പെടുക തന്നെ ചെയ്യും.

وَأَتِمُّوا الْحَجَّ وَالْعُمْرَةَ لِلَّهِ فَإِنْ أُحْصِرْتُمْ فَمَا اسْتَيْسَرَ
مِنَ الْهَدْيِ وَلَا تَحْلِقُوا رُءُوسَكُمْ حَتَّىٰ يَبْلُغَ الْهَدْيُ مَحِلَّهُ
فَمَن كَانَ مِنكُم مَّرِيضًا أَوْ بِهِ أَذًى مِّن رَّأْسِهِ فَفِدْيَةٌ
مِّن صِيَامٍ أَوْ صَدَقَةٍ أَوْ نُسُكٍ فَإِذَا أَمِنتُمْ فَمَن تَمَتَّعَ
بِالْعُمْرَةِ إِلَى الْحَجِّ فَمَا اسْتَيْسَرَ مِنَ الْهَدْيِ فَمَن لَّمْ يَجِدْ
فَصِيَامُ ثَلَاثَةِ أَيَّامٍ فِي الْحَجِّ وَسَبْعَةٍ إِذَا رَجَعْتُمْ تِلْكَ عَشَرَةٌ
كَامِلَةٌ ذَٰلِكَ لِمَن لَّمْ يَكُنْ أَهْلُهُ حَاضِرِي الْمَسْجِدِ الْحَرَامِ
وَاتَّقُوا اللَّهَ وَاعْلَمُوا أَنَّ اللَّهَ شَدِيدُ الْعِقَابِ ﴿١٩٦﴾

196. നിങ്ങൾ അല്ലാഹുവിനുവേണ്ടി ഹജ്ജും ഉംറഃയും പൂർണ്ണമായി നിർവ്വഹിക്കുക. ഇനി നിങ്ങൾക്ക് (ഹജ്ജ് നിർവ്വഹിക്കുന്നതിന്) തടസ്സം സൃഷ്ടിക്കപ്പെട്ടാൽ നിങ്ങൾക്ക് സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ (ബലിയർപ്പിക്കേണ്ടതാണ്.) ബലി മൃഗം എത്തേണ്ട സ്ഥാനത്ത് എത്തുന്നതു വരെ[50] നിങ്ങൾ തലമുണ്ഡനം ചെയ്യാവുന്നതല്ല. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ, തലയിൽ വല്ല ശല്യവും അനുഭവപ്പെടുകയോ ആണെങ്കിൽ (മുടി നീക്കുന്നതിന്) പ്രായശ്ചിത്തമായി നോമ്പോ, ദാനധർമ്മമോ, ബലികർമ്മമോ നിർവ്വഹിച്ചാൽ മതിയാകും. ഇനി നിങ്ങൾ നിർഭയാവസ്ഥയിലാണെങ്കിലോ, അപ്പോൾ ഒരാൾ ഉംറഃ നിർവ്വഹിച്ചിട്ട് ഹജ്ജ് വരെ സുഖമെടുക്കുന്ന പക്ഷം[51] സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ (പ്രായശ്ചിത്തമായി ബലി കഴിക്കേണ്ടതാണ്.) ഇനി ആർക്കെങ്കിലും അത് കിട്ടാത്തപക്ഷം ഹജ്ജിനിടയിൽ മൂന്നു ദിവസവും, നിങ്ങൾ (നാട്ടിൽ) തിരിച്ചെത്തിയിട്ട് ഏഴ് ദിവസവും ചേർത്ത് ആകെ പത്ത് ദിവസം നോമ്പനുഷ്ഠിക്കേണ്ടതാണ്. കുടുംബസമേതം മസ്ജിദുൽഹറാമിൽ താമസിക്കുന്നവരല്ലാത്തവർക്കാകുന്നു ഈ വിധി. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്ന് മനസ്സിലാക്കുകയും ചെയ്യുക.

الْحَجُّ أَشْهُرٌ مَّعْلُومَاتٌ فَمَن فَرَضَ فِيهِنَّ الْحَجَّ فَلَا رَفَثَ
وَلَا فُسُوقَ وَلَا جِدَالَ فِي الْحَجِّ وَمَا تَفْعَلُوا مِنْ خَيْرٍ
يَعْلَمْهُ اللَّهُ وَتَزَوَّدُوا فَإِنَّ خَيْرَ الزَّادِ التَّقْوَىٰ

197. ഹജ്ജ്കാലം അറിയപ്പെട്ട മാസങ്ങളാകുന്നു. ആ മാസങ്ങളിൽ ആരെങ്കിലും ഹജ്ജ് കർമ്മത്തിൽ പ്രവേശിച്ചാൽ പിന്നീട് സ്ത്രീ—പുരുഷ സംസർഗ്ഗമോ ദുർവൃത്തിയോ വഴക്കോ ഹജ്ജിനിടയിൽ പാടുള്ളതല്ല. നിങ്ങൾ ഏതൊരു സൽപ്രവൃത്തി ചെയ്തിരുന്നാലും അല്ലാഹു അതറിയുന്നതാണ്. (ഹജ്ജിന്ന് പോകുമ്പോൾ) നിങ്ങൾ

---

50. സാധാരണ നിലയിൽ മക്കയിലാണ് ബലികർമ്മം നടത്തേണ്ടത്. വഴിയിൽ തടയപ്പെട്ടാൽ അവിടെവെച്ച് തന്നെ ബലി നടത്താം. ബലികർമ്മത്തിന് ശേഷമേ തല മുണ്ഡനം ചെയ്ത് 'ഇഹ്റാമിൽ' നിന്ന് ഒഴിവാകാൻ പാടുള്ളൂ.

51. ഹജ്ജും ഉംറഃയും കൂടി നിർവ്വഹിക്കുന്നതിന് മൂന്നു രീതികളുണ്ട്. അതിലൊന്നാണ് 'തമത്തുഅ്' ഹജ്ജ് ചെയ്യാൻ നിർണ്ണയിക്കപ്പെട്ട മാസങ്ങളായ ശവ്വാൽ, ദുൽഖഅ്ദ, ദുൽഹിജ്ജ, എന്നീ മാസങ്ങളിൽ ആദ്യം ഉംറഃ നിർവ്വഹിച്ചശേഷം 'ഇഹ്റാമിൽ' നിന്ന് ഒഴിവായി സുഖമായി കഴിയുകയും, പിന്നീട് അതേവർഷം തന്നെ അതേയാത്രയിൽ ഹജ്ജ് കർമ്മത്തിനുവേണ്ടി ഇഹ്റാമിൽ പ്രവേശിക്കുകയും ചെയ്യുന്ന രീതിക്കാണ് 'തമത്തുഅ്' എന്ന് പറയുന്നത്.

وَاتَّقُونِ يَا أُولِي الْأَلْبَابِ ﴿١٩٧﴾

യാത്രക്കുവേണ്ട വിഭവങ്ങൾ ഒരുക്കിപ്പോവുക. എന്നാൽ യാത്രക്കുവേണ്ട വിഭവങ്ങളിൽ ഏററവും ഉത്തമമായത് സൂക്ഷ്മതയാകുന്നു. ബുദ്ധിശാലികളേ, നിങ്ങളെന്നെ സൂക്ഷിച്ച് ജീവിക്കുക.

لَيْسَ عَلَيْكُمْ جُنَاحٌ أَنْ تَبْتَغُوا فَضْلًا مِنْ رَبِّكُمْ ۚ
فَإِذَا أَفَضْتُمْ مِنْ عَرَفَاتٍ فَاذْكُرُوا اللَّهَ عِنْدَ
الْمَشْعَرِ الْحَرَامِ ۖ وَاذْكُرُوهُ كَمَا هَدَاكُمْ وَإِنْ
كُنْتُمْ مِنْ قَبْلِهِ لَمِنَ الضَّالِّينَ ﴿١٩٨﴾

198. (ഹജ്ജിനിടയിൽ) നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഭൗതികാനുഗ്രഹങ്ങൾ നിങ്ങൾ തേടുന്നതിൽ കുററമൊന്നുമില്ല. അറഫാത്തിൽ നിന്ന് നിങ്ങൾ പുറപ്പെട്ടുകഴിഞ്ഞാൽ മശ്അറുൽ ഹറാമിനടുത്തുവെച്ച് നിങ്ങൾ അല്ലാഹുവിനെ പ്രകീർത്തിക്കുവിൻ. അവൻ നിങ്ങൾക്ക് വഴികാണിച്ച പ്രകാരം നിങ്ങളവനെ ഓർക്കുവിൻ. ഇതിന്മുമ്പ് നിങ്ങൾ പിഴച്ചവരിൽപ്പെട്ടവരായിരുന്നാലും.

ثُمَّ أَفِيضُوا مِنْ حَيْثُ أَفَاضَ النَّاسُ وَاسْتَغْفِرُوا
اللَّهَ ۚ إِنَّ اللَّهَ غَفُورٌ رَحِيمٌ ﴿١٩٩﴾

199. എന്നിട്ട് ആളുകൾ (സാധാരണ തീർത്ഥാടകർ) എവിടെനിന്ന് പുറപ്പെടുന്നുവോ അവിടെ നിന്നു തന്നെ നിങ്ങളും പുറപ്പെടുക. നിങ്ങൾ അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

فَإِذَا قَضَيْتُمْ مَنَاسِكَكُمْ فَاذْكُرُوا اللَّهَ
كَذِكْرِكُمْ آبَاءَكُمْ أَوْ أَشَدَّ ذِكْرًا ۗ فَمِنَ النَّاسِ
مَنْ يَقُولُ رَبَّنَا آتِنَا فِي الدُّنْيَا وَمَا
لَهُ فِي الْآخِرَةِ مِنْ خَلَاقٍ ﴿٢٠٠﴾

200. അങ്ങനെ നിങ്ങൾ ഹജ്ജ് കർമ്മങ്ങൾ നിർവ്വഹിച്ചുകഴിഞ്ഞാൽ നിങ്ങളുടെ പിതാക്കളെ നിങ്ങൾ പ്രകീർത്തിച്ചിരുന്നതുപോലെയോ അതിനേക്കാൾ ശക്തമായ നിലയിലോ അല്ലാഹുവെ നിങ്ങൾ പ്രകീർത്തിക്കുക. മനുഷ്യരിൽ ചിലർ പറയും; 'ഞങ്ങളുടെ രക്ഷിതാവേ, ഇഹലോകത്ത് ഞങ്ങൾക്ക് നീ (അനുഗ്രഹം) നൽകേണമേ' എന്ന്. എന്നാൽ പരലോകത്ത് അത്തരക്കാർക്ക് ഒരോഹരിയും ഉണ്ടായിരിക്കുന്നതല്ല.

وَمِنْهُمْ مَنْ يَقُولُ رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً
وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ ﴿٢٠١﴾

201. മററു ചിലർ പറയും; 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇഹലോകത്ത് നീ നല്ലത് തരേണമേ; പരലോകത്തും നീ നല്ലത് തരേണമേ. നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാത്തുരക്ഷിക്കുകയും ചെയ്യേണമേ' എന്ന്.

أُولَٰئِكَ لَهُمْ نَصِيبٌ مِمَّا كَسَبُوا ۚ وَاللَّهُ سَرِيعُ
الْحِسَابِ ﴿٢٠٢﴾

202. അവർ സമ്പാദിച്ചതിന്റെ ഫലമായി അവർക്ക് വലിയൊരു വിഹിതമുണ്ട്. അല്ലാഹു അതിവേഗത്തിൽ കണക്ക് നോക്കുന്നവനാകുന്നു.

وَاذْكُرُوا اللَّهَ فِي أَيَّامٍ مَعْدُودَاتٍ ۚ فَمَنْ تَعَجَّلَ
فِي يَوْمَيْنِ فَلَا إِثْمَ عَلَيْهِ وَمَنْ تَأَخَّرَ فَلَا

203. എണ്ണപ്പെട്ട ദിവസങ്ങളിൽ നിങ്ങൾ അല്ലാഹുവെ സ്മരിക്കുക.[52] (അവയിൽ) രണ്ടു ദിവസം കൊണ്ട് മതിയാക്കി ആരെങ്കിലും ധൃതിപ്പെട്ട്

إِثْمَ عَلَيْهِ ۚ لِمَنِ اتَّقَىٰ ۗ وَاتَّقُوا اللَّهَ وَاعْلَمُوا
أَنَّكُمْ إِلَيْهِ تُحْشَرُونَ ﴿٢٠٣﴾

പോരുന്ന പക്ഷം അവന് കുറ്റമില്ല. (ഒരു ദിവസവും കൂടി) താമസിച്ചു പോരുന്നവന്നും കുറ്റമില്ല. സൂക്ഷ്മത പാലിക്കുന്നവന്ന് (അതാണ് ഉത്തമം). നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവങ്കലേക്ക് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമെന്ന് മനസ്സിലാക്കുകയും ചെയ്യുക.

وَمِنَ النَّاسِ مَن يُعْجِبُكَ قَوْلُهُ فِي الْحَيَاةِ الدُّنْيَا وَيُشْهِدُ
اللَّهَ عَلَىٰ مَا فِي قَلْبِهِ وَهُوَ أَلَدُّ الْخِصَامِ ﴿٢٠٤﴾

204. ചില ആളുകളുണ്ട്. ഐഹികജീവിത കാര്യത്തിൽ അവരുടെ സംസാരം നിനക്ക് കൗതുകം തോന്നിക്കും. അവരുടെ ഹൃദയശുദ്ധിക്ക് അവർ അല്ലാഹുവെ സാക്ഷി നിർത്തുകയും ചെയ്യും. വാസ്തവത്തിൽ അവർ (സത്യത്തിന്റെ) കഠിനവൈരികളത്രെ.

وَإِذَا تَوَلَّىٰ سَعَىٰ فِي الْأَرْضِ لِيُفْسِدَ فِيهَا وَيُهْلِكَ
الْحَرْثَ وَالنَّسْلَ ۗ وَاللَّهُ لَا يُحِبُّ الْفَسَادَ ﴿٢٠٥﴾

205. അവർ തിരിച്ചുപോയാൽ ഭൂമിയിൽ കുഴപ്പമുണ്ടാക്കാനും, വിള നശിപ്പിക്കാനും, ജീവനൊടുക്കാനുമായിരിക്കും ശ്രമിക്കുക. നശീകരണം അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.

وَإِذَا قِيلَ لَهُ اتَّقِ اللَّهَ أَخَذَتْهُ الْعِزَّةُ بِالْإِثْمِ ۚ
فَحَسْبُهُ جَهَنَّمُ ۚ وَلَبِئْسَ الْمِهَادُ ﴿٢٠٦﴾

206. അല്ലാഹുവെ സൂക്ഷിക്കുക എന്ന് അവരോട് ആരെങ്കിലും പറഞ്ഞാൽ ദുരഭിമാനം അവരെ പാപത്തിൽ പിടിച്ചുനിർത്തുന്നു. അവർക്ക് നരകം തന്നെ മതി. അത് എത്ര മോശമായ മെത്ത!

وَمِنَ النَّاسِ مَن يَشْرِي نَفْسَهُ ابْتِغَاءَ مَرْضَاتِ
اللَّهِ ۗ وَاللَّهُ رَءُوفٌ بِالْعِبَادِ ﴿٢٠٧﴾

207. വേറെ ചില ആളുകളുണ്ട്. അല്ലാഹുവിന്റെ പൊരുത്തം തേടിക്കൊണ്ട് സ്വന്തം ജീവിതം തന്നെ അവർ വിൽക്കുന്നു. അല്ലാഹു തന്റെ ദാസന്മാരോട് അത്യധികം ദയയുള്ളവനാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا ادْخُلُوا فِي السِّلْمِ
كَافَّةً وَلَا تَتَّبِعُوا خُطُوَاتِ الشَّيْطَانِ ۚ إِنَّهُ
لَكُمْ عَدُوٌّ مُّبِينٌ ﴿٢٠٨﴾

208. സത്യവിശ്വാസികളേ, നിങ്ങൾ പരിപൂർണ്ണമായി കീഴ്വണക്കത്തിൽ പ്രവേശിക്കുക.[53] പിശാചിന്റെ കാലടികളെ നിങ്ങൾ പിൻതുടരാതിരിക്കുകയും ചെയ്യുക. തീർച്ചയായും അവൻ നിങ്ങളുടെ പ്രത്യക്ഷ ശത്രുവാകുന്നു.

فَإِن زَلَلْتُم مِّن بَعْدِ مَا جَاءَتْكُمُ الْبَيِّنَاتُ
فَاعْلَمُوا أَنَّ اللَّهَ عَزِيزٌ حَكِيمٌ ﴿٢٠٩﴾

209. നിങ്ങൾക്ക് വ്യക്തമായ തെളിവുകൾ വന്നു കിട്ടിയതിനുശേഷവും നിങ്ങൾ വഴുതിപ്പോവുകയാണെങ്കിൽ നിങ്ങൾ മനസ്സിലാക്കണം; അല്ലാഹു പ്രതാപിയും യുക്തിമാനുമാണെന്ന്.

هَلْ يَنظُرُونَ إِلَّا أَن يَأْتِيَهُمُ اللَّهُ

210. മേഘമേലാപ്പിൽ അല്ലാഹുവും മലക്കുകളും അവരുടെയടുത്ത് വരുകയും, കാര്യം

52. എണ്ണപ്പെട്ട ദിവസങ്ങൾ എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടത് ബലിപെരുന്നാളിന് ശേഷമുള്ള മൂന്നു ദിവസങ്ങളാണ്. ഈ ദിവസങ്ങളിൽ ഹാജിമാർ 'മിനാ'യിൽ താമസിച്ച് 'ജംറ'കളിൽ എറിയുകയും, 'തക്ബീർ' ചൊല്ലിക്കൊണ്ട് അല്ലാഹുവിന്റെ മഹത്വം പ്രകീർത്തിക്കുകയും ചെയ്യുന്നു. മിനായിലെ താമസം രണ്ട് ദിവസം മാത്രമായി ചുരുക്കുന്നതിന്നും വിരോധമില്ല.

53. അല്ലാഹുവിന്റെ കൽപന നമ്മുടെ ഏതൊക്കെ സ്വാർത്ഥതാൽപര്യങ്ങൾക്കെതിരാണെങ്കിലും നാമതിന് കീഴ്പ്പെടണം. യാതൊരു ജീവിതമേഖലയിലും അവന്നുള്ള കീഴ്വണക്കത്തിൽ നിന്ന് നാം പുറംകോട്ട് പോകാൻ പാടില്ല.

فِي ظُلَلٍ مِّنَ الْغَمَامِ وَالْمَلَٰٓئِكَةُ وَقُضِيَ
الْأَمْرُ ۚ وَإِلَى اللَّهِ تُرْجَعُ الْأُمُورُ ﴿٢١٠﴾

തീരുമാനിക്കപ്പെടുകയും ചെയ്യുന്നത് മാത്രമാണോ അവർ കാത്തിരിക്കുന്നത്? എന്നാൽ കാര്യങ്ങളെല്ലാം അല്ലാഹുവിങ്കലേക്കാകുന്നു മടക്കപ്പെടുന്നത്.

سَلْ بَنِيٓ إِسْرَٰٓءِيلَ كَمْ ءَاتَيْنَٰهُم مِّنْ ءَايَةٍۭ بَيِّنَةٍ ۗ
وَمَن يُبَدِّلْ نِعْمَةَ اللَّهِ مِنۢ بَعْدِ مَا جَآءَتْهُ
فَإِنَّ اللَّهَ شَدِيدُ الْعِقَابِ ﴿٢١١﴾

211. ഇസ്രായീല്യരോട് നീ ചോദിച്ചു നോക്കുക; വ്യക്തമായ എത്ര ദൃഷ്ടാന്തമാണ് നാം അവർക്ക് നൽകിയിട്ടുള്ളതെന്ന്. തനിക്ക് അല്ലാഹുവിന്റെ അനുഗ്രഹം വന്നു കിട്ടിയതിനുശേഷം വല്ലവനും അതിന് വിപരീതം പ്രവർത്തിക്കുകയാണെങ്കിൽ തീർച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാകുന്നു.

زُيِّنَ لِلَّذِينَ كَفَرُوا الْحَيَوٰةُ الدُّنْيَا وَيَسْخَرُونَ مِنَ الَّذِينَ
ءَامَنُوا ۘ وَالَّذِينَ اتَّقَوْا فَوْقَهُمْ يَوْمَ الْقِيَٰمَةِ ۗ وَاللَّهُ يَرْزُقُ
مَن يَشَآءُ بِغَيْرِ حِسَابٍ ﴿٢١٢﴾

212. സത്യനിഷേധികൾക്ക് ഐഹികജീവിതം അലംകൃതമായിതോന്നിയിരിക്കുന്നു. സത്യവിശ്വാസികളെ അവർ പരിഹസിക്കുകയും ചെയ്യുന്നു. എന്നാൽ സൂക്ഷ്മത പാലിച്ചവരായിരിക്കും ഉയിർത്തെഴുന്നേല്പിന്റെ നാളിൽ അവരെക്കാൾ ഉന്നതന്മാർ. അല്ലാഹു അവനുദ്ദേശിക്കുന്നവർക്ക് കണക്ക് നോക്കാതെ തന്നെ കൊടുക്കുന്നതാണ്.

كَانَ النَّاسُ أُمَّةً وَٰحِدَةً فَبَعَثَ اللَّهُ النَّبِيِّـۧنَ
مُبَشِّرِينَ وَمُنذِرِينَ وَأَنزَلَ مَعَهُمُ الْكِتَٰبَ بِالْحَقِّ
لِيَحْكُمَ بَيْنَ النَّاسِ فِيمَا اخْتَلَفُوا فِيهِ ۚ وَمَا
اخْتَلَفَ فِيهِ إِلَّا الَّذِينَ أُوتُوهُ مِنۢ بَعْدِ مَا جَآءَتْهُمُ
الْبَيِّنَٰتُ بَغْيًۢا بَيْنَهُمْ ۖ فَهَدَى اللَّهُ الَّذِينَ ءَامَنُوا لِمَا اخْتَلَفُوا
فِيهِ مِنَ الْحَقِّ بِإِذْنِهِۦ ۗ وَاللَّهُ يَهْدِي مَن يَشَآءُ إِلَىٰ صِرَٰطٍ
مُّسْتَقِيمٍ ﴿٢١٣﴾

213. മനുഷ്യർ ഒരൊററ സമുദായമായിരുന്നു. അനന്തരം (അവർ ഭിന്നിച്ചപ്പോൾ വിശ്വാസികൾക്ക്) സന്തോഷവാർത്ത അറിയിക്കുവാനും, (നിഷേധികൾക്ക്) താക്കീത് നൽകുവാനുമായി അല്ലാഹു പ്രവാചകന്മാരെ നിയോഗിച്ചു. അവർ (ജനങ്ങൾ) ഭിന്നിച്ച വിഷയത്തിൽ തീർപ്പ് കല്പിക്കുവാനായി അവരുടെ കൂടെ സത്യവേദവും അവൻ അയച്ചുകൊടുത്തു. എന്നാൽ വേദം നൽകപ്പെട്ടവർ തന്നെ വ്യക്തമായ തെളിവുകൾ വന്നുകിട്ടിയതിനുശേഷം അതിൽ (വേദവിഷയത്തിൽ) ഭിന്നിച്ചിട്ടുള്ളത് അവർ തമ്മിലുള്ള മാത്സര്യം മൂലമല്ലാതെ മറെറാന്നുകൊണ്ടുമല്ല. എന്നാൽ ഏതൊരു സത്യത്തിൽ നിന്ന് അവർ ഭിന്നിച്ചകന്നുവോ ആ സത്യത്തിലേക്ക് അല്ലാഹു തന്റെ താല്പര്യപ്രകാരം സത്യവിശ്വാസികൾക്ക് വഴി കാണിച്ചു. താനുദ്ദേശിക്കുന്നവരെ അല്ലാഹു ശരിയായ പാതയിലേക്ക് നയിക്കുന്നു.

أَمْ حَسِبْتُمْ أَن تَدْخُلُوا الْجَنَّةَ وَلَمَّا يَأْتِكُم مَّثَلُ الَّذِينَ
خَلَوْا مِن قَبْلِكُم ۖ مَّسَّتْهُمُ الْبَأْسَآءُ وَالضَّرَّآءُ

214. അല്ല, നിങ്ങളുടെ മുമ്പ് കഴിഞ്ഞുപോയവർ (വിശ്വാസികൾ)ക്കുണ്ടായതുപോലുള്ള അനുഭവങ്ങൾ നിങ്ങൾക്കും വന്നെത്താതെ നിങ്ങൾക്ക് സ്വർഗ്ഗത്തിൽ പ്രവേശിക്കാനാകുമെന്ന് നിങ്ങൾ ധരിച്ചിരിക്കയാണോ? പ്രയാസങ്ങളും ദുരിതങ്ങളും അവരെ ബാധിക്കുകയുണ്ടായി. അല്ലാഹു

وَزُلْزِلُوا حَتَّىٰ يَقُولَ الرَّسُولُ وَالَّذِينَ آمَنُوا
مَعَهُ مَتَىٰ نَصْرُ اللَّهِ ۗ أَلَا إِنَّ نَصْرَ اللَّهِ قَرِيبٌ ٢١٤

വിൻെറ സഹായം എപ്പോഴായിരിക്കും എന്ന് അവരിലെ ദൈവദൂതനും അദ്ദേഹത്തോ ടൊപ്പം വിശ്വസിച്ചവരും പറഞ്ഞുപോകുമാറ് അവർ വിറപ്പിക്കപ്പെടുകയും ചെയ്തു. എന്നാൽ അല്ലാഹുവിൻെറ സഹായം അടുത്തുതന്നെയുണ്ട്.

يَسْأَلُونَكَ مَاذَا يُنفِقُونَ ۖ قُلْ مَا أَنفَقْتُم مِّنْ خَيْرٍ
فَلِلْوَالِدَيْنِ وَالْأَقْرَبِينَ وَالْيَتَامَىٰ وَالْمَسَاكِينِ وَابْنِ
السَّبِيلِ ۗ وَمَا تَفْعَلُوا مِنْ خَيْرٍ فَإِنَّ اللَّهَ بِهِ عَلِيمٌ ٢١٥

215. (നബിയേ), അവർ നിന്നോട് ചോദിക്കുന്നു; അവരെന്താണ് ചെലവഴിക്കേണ്ടതെന്ന്. നീ പറയുക; നിങ്ങൾ നല്ലതെന്ത് ചെലവഴിക്കുകയാണെങ്കിലും മാതാപിതാക്കൾക്കും അടുത്ത ബന്ധുക്കൾക്കും അനാഥർക്കും അഗതികൾക്കും വഴിപോക്കന്മാർക്കും വേണ്ടിയാണത് ചെയ്യേണ്ടത്. നല്ലതെന്ത് നിങ്ങൾ ചെയ്യുകയാണെങ്കിലും തീർച്ചയായും അല്ലാഹു അതറിയുന്നവനാകുന്നു.

كُتِبَ عَلَيْكُمُ الْقِتَالُ وَهُوَ كُرْهٌ لَّكُمْ ۖ وَعَسَىٰ أَن تَكْرَهُوا شَيْئًا
وَهُوَ خَيْرٌ لَّكُمْ ۖ وَعَسَىٰ أَن تُحِبُّوا شَيْئًا وَهُوَ شَرٌّ لَّكُمْ ۗ وَاللَّهُ
يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ٢١٦

216. യുദ്ധം ചെയ്യാൻ നിങ്ങൾക്കിതാ നിർബ്ബന്ധകൽപന നൽകപ്പെട്ടിരിക്കുന്നു. അതാകട്ടെ നിങ്ങൾക്ക് അനിഷ്ടകരമാകുന്നു. എന്നാൽ ഒരു കാര്യം നിങ്ങൾ വെറുക്കുകയും (യഥാർത്ഥത്തിൽ) അത് നിങ്ങൾക്ക് ഗുണകരമായിരിക്കുകയും ചെയ്യാം. നിങ്ങളൊരു കാര്യം ഇഷ്ടപ്പെടുകയും (യഥാർത്ഥത്തിൽ) അത് നിങ്ങൾക്ക് ദോഷകരമായിരിക്കുകയും ചെയ്യെന്നും വരാം. അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല.

يَسْأَلُونَكَ عَنِ الشَّهْرِ الْحَرَامِ قِتَالٍ فِيهِ ۖ قُلْ قِتَالٌ فِيهِ
كَبِيرٌ ۖ وَصَدٌّ عَن سَبِيلِ اللَّهِ وَكُفْرٌ بِهِ وَالْمَسْجِدِ الْحَرَامِ
وَإِخْرَاجُ أَهْلِهِ مِنْهُ أَكْبَرُ عِندَ اللَّهِ ۚ وَالْفِتْنَةُ أَكْبَرُ مِنَ
الْقَتْلِ ۗ وَلَا يَزَالُونَ يُقَاتِلُونَكُمْ حَتَّىٰ يَرُدُّوكُمْ عَن
دِينِكُمْ إِنِ اسْتَطَاعُوا ۚ وَمَن يَرْتَدِدْ مِنكُمْ عَن دِينِهِ
فَيَمُتْ وَهُوَ كَافِرٌ فَأُولَٰئِكَ حَبِطَتْ أَعْمَالُهُمْ فِي
الدُّنْيَا وَالْآخِرَةِ ۖ وَأُولَٰئِكَ أَصْحَابُ النَّارِ ۖ هُمْ فِيهَا
خَالِدُونَ ٢١٧

217. വിലക്കപ്പെട്ട മാസത്തിൽ യുദ്ധം ചെയ്യുന്നതിനെപ്പററി അവർ നിന്നോട് ചോദിക്കുന്നു. പറയുക: ആ മാസത്തിൽ യുദ്ധം ചെയ്യുന്നത് വലിയ അപരാധം തന്നെയാകുന്നു. എന്നാൽ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) തടയുന്നതും, അവനിൽ അവിശ്വസിക്കുന്നതും, മസ്ജിദുൽഹറാമിൽ നിന്നു (ജനങ്ങളെ) തടയുന്നതും, അതിൻെറ അവകാശികളെ അവിടെ നിന്ന് പുറത്താക്കു ന്നതും അല്ലാഹുവിൻെറ അടുക്കൽ കൂടുതൽ ഗൗരവമുള്ളതാകുന്നു. കുഴപ്പം കൊലയേക്കാൾ ഗുരുതരമാകുന്നു. അവർക്ക് സാധിക്കുകയാണെങ്കിൽ നിങ്ങളുടെ മതത്തിൽ നിന്ന് നിങ്ങളെ പിന്തിരിപ്പിക്കുന്നതുവരെ അവർ നിങ്ങളോട് യുദ്ധം ചെയ്തുകൊണ്ടിരിക്കും. നിങ്ങളിൽ നിന്നാരെങ്കിലും തൻെറ മതത്തിൽനിന്ന് പിന്മാറി സത്യനിഷേധിയായിക്കൊണ്ട് മരണപ്പെടുന്നപക്ഷം, അത്തരക്കാരുടെ കർമ്മങ്ങൾ ഇഹത്തിലും പരത്തിലും നിഷ്ഫലമായിത്തീരുന്നതാണ്. അവരാകുന്നു നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

إِنَّ الَّذِينَ آمَنُوا وَالَّذِينَ هَاجَرُوا وَجَاهَدُوا فِي سَبِيلِ
اللَّهِ أُولَٰئِكَ يَرْجُونَ رَحْمَتَ اللَّهِ ۚ وَاللَّهُ غَفُورٌ رَّحِيمٌ ٢١٨

218. വിശ്വസിക്കുകയും, സ്വദേശം വെടിയുകയും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ജിഹാദിലേർപ്പെടുകയും ചെയ്യുവരാരോ അവർ അല്ലാഹുവിൻെറ കാരുണ്യം പ്രതീക്ഷിക്കുന്നവരാകുന്നു. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

يَسْأَلُونَكَ عَنِ الْخَمْرِ وَالْمَيْسِرِ ۖ قُلْ فِيهِمَا إِثْمٌ كَبِيرٌ
وَمَنَافِعُ لِلنَّاسِ وَإِثْمُهُمَا أَكْبَرُ مِن نَّفْعِهِمَا ۗ
وَيَسْأَلُونَكَ مَاذَا يُنفِقُونَ قُلِ الْعَفْوَ ۗ كَذَٰلِكَ
يُبَيِّنُ اللَّهُ لَكُمُ الْآيَاتِ لَعَلَّكُمْ تَتَفَكَّرُونَ ٢١٩

219, 220. (നബിയേ,) നിന്നോടവർ മദ്യത്തെയും ചൂതാട്ടത്തെയും പററി ചോദിക്കുന്നു. പറയുക: അവ രണ്ടിലും ഗുരുതരമായ പാപമുണ്ട്. ജനങ്ങൾക്ക് ചില പ്രയോജനങ്ങളുമുണ്ട്. എന്നാൽ അവയിലെ പാപത്തിൻെറ അംശമാണ് പ്രയോജനത്തിൻെറ അംശത്തെക്കാൾ വലുത്. എന്തൊന്നാണവർ ചെലവ് ചെയ്യേണ്ടതെന്നും അവർ നിന്നോട് ചോദിക്കുന്നു. നീ പറയുക: (അത്യാവശ്യം കഴിച്ച്) മിച്ചമുള്ളത്. അങ്ങനെ ഇഹപരജീവിതങ്ങളെപ്പററി നിങ്ങൾ ചിന്തിക്കുവാൻ വേണ്ടി അല്ലാഹു നിങ്ങൾക്ക് തെളിവുകൾ വിവരിച്ചു തരുന്നു.

فِي الدُّنْيَا وَالْآخِرَةِ ۗ وَيَسْأَلُونَكَ عَنِ الْيَتَامَىٰ ۖ قُلْ إِصْلَاحٌ
لَّهُمْ خَيْرٌ ۖ وَإِن تُخَالِطُوهُمْ فَإِخْوَانُكُمْ ۚ وَاللَّهُ يَعْلَمُ الْمُفْسِدَ
مِنَ الْمُصْلِحِ ۚ وَلَوْ شَاءَ اللَّهُ لَأَعْنَتَكُمْ ۚ إِنَّ اللَّهَ عَزِيزٌ حَكِيمٌ ٢٢٠

അനാഥകളെപ്പററിയും അവർ നിന്നോട് ചോദിക്കുന്നു. പറയുക: അവർക്ക് നന്മ വരുത്തുന്നതെന്തും നല്ലതാകുന്നു. അവരോടൊപ്പം നിങ്ങൾ കൂട്ടുജീവിതം നയിക്കുകയാണെങ്കിൽ (അതിൽ തെററില്ല) അവർ നിങ്ങളുടെ സഹോദരങ്ങളാണല്ലോ? നാശമുണ്ടാക്കുന്നവനെയും നന്മ വരുത്തുന്നവനെയും അല്ലാഹു വേർതിരിച്ചറിയുന്നതാണ്. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ നിങ്ങൾക്ക് ക്ലേശമുണ്ടാക്കുമായിരുന്നു. തീർച്ചയായും അല്ലാഹു പ്രതാപശാലിയും യുക്തിമാനുമാകുന്നു.

وَلَا تَنكِحُوا الْمُشْرِكَاتِ حَتَّىٰ يُؤْمِنَّ ۚ وَلَأَمَةٌ مُّؤْمِنَةٌ خَيْرٌ مِّن
مُّشْرِكَةٍ وَلَوْ أَعْجَبَتْكُمْ ۗ وَلَا تُنكِحُوا الْمُشْرِكِينَ حَتَّىٰ يُؤْمِنُوا ۚ
وَلَعَبْدٌ مُّؤْمِنٌ خَيْرٌ مِّن مُّشْرِكٍ وَلَوْ أَعْجَبَكُمْ ۗ أُولَٰئِكَ
يَدْعُونَ إِلَى النَّارِ ۖ وَاللَّهُ يَدْعُو إِلَى الْجَنَّةِ وَالْمَغْفِرَةِ

221. ബഹുദൈവവിശ്വാസിനികളെ —അവർ വിശ്വസിക്കുന്നത് വരെ നിങ്ങൾ വിവാഹം കഴിക്കരുത്. സത്യവിശ്വാസിനിയായ ഒരടിമ സ്ത്രീയാണ് ബഹുദൈവ വിശ്വാസിനിയേക്കാൾ നല്ലത്. അവൾ നിങ്ങൾക്ക് കൗതുകം ജനിപ്പിച്ചാലും ശരി. ബഹുദൈവവിശ്വാസികൾക്ക് അവർ വിശ്വസിക്കുന്നത് വരെ നിങ്ങൾ വിവാഹം കഴിപ്പിച്ചു കൊടുക്കുകയും ചെയ്യരുത്. സത്യവിശ്വാസിയായ ഒരടിമയാണ് ബഹുദൈവ വിശ്വാസിയേക്കാൾ നല്ലത്. അവൻ നിങ്ങൾക്ക് കൗതുകം ജനിപ്പിച്ചാലും ശരി. അക്കൂട്ടർ നരകത്തിലേക്കാണ് ക്ഷണിക്കുന്നത്. അല്ലാഹുവാകട്ടെ അവൻെറ ഹിതമനുസരിച്ച് സ്വർഗ്ഗത്തിലേക്കും, പാപ

بِإِذْنِهِۦ ۖ وَيُبَيِّنُ ءَايَٰتِهِۦ لِلنَّاسِ لَعَلَّهُمْ يَتَذَكَّرُونَ ﴿٢٢١﴾

മോചനത്തിലേക്കും ക്ഷണിക്കുന്നു. ജനങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കുവാൻ വേണ്ടി തൻെറ തെളിവുകൾ അവർക്ക് വിവരിച്ചുകൊടുക്കുകയും ചെയ്യുന്നു.

وَيَسْـَٔلُونَكَ عَنِ ٱلْمَحِيضِ ۖ قُلْ هُوَ أَذًى فَٱعْتَزِلُوا۟ ٱلنِّسَآءَ فِى
ٱلْمَحِيضِ ۖ وَلَا تَقْرَبُوهُنَّ حَتَّىٰ يَطْهُرْنَ ۖ فَإِذَا تَطَهَّرْنَ فَأْتُوهُنَّ
مِنْ حَيْثُ أَمَرَكُمُ ٱللَّهُ ۚ إِنَّ ٱللَّهَ يُحِبُّ ٱلتَّوَّٰبِينَ وَيُحِبُّ
ٱلْمُتَطَهِّرِينَ ﴿٢٢٢﴾

222. ആർത്തവത്തെപ്പററി അവർ നിന്നോട് ചോദിക്കുന്നു. പറയുക; അതൊരു മാലിന്യമാകുന്നു. അതിനാൽ ആർത്തവഘട്ടത്തിൽ നിങ്ങൾ സ്ത്രീകളിൽ നിന്ന് അകന്നുനിൽക്കേണ്ടതാണ്. അവർ ശുദ്ധിയാകുന്നതു വരെ അവരെ സമീപിക്കുവാൻ പാടില്ല. എന്നാൽ അവർ ശുചീകരിച്ചുകഴിഞ്ഞാൽ അല്ലാഹു നിങ്ങളോട് കല്പിച്ച വിധത്തിൽ നിങ്ങൾ അവരുടെ അടുത്ത് ചെന്നുകൊള്ളുക. തീർച്ചയായും അല്ലാഹു പശ്ചാത്തപിക്കുന്നവരെ ഇഷ്ടപ്പെടുന്നു. ശുചിത്വം പാലിക്കുന്നവരെയും ഇഷ്ടപ്പെടുന്നു.

نِسَآؤُكُمْ حَرْثٌ لَّكُمْ فَأْتُوا۟ حَرْثَكُمْ أَنَّىٰ شِئْتُمْ ۖ وَقَدِّمُوا۟
لِأَنفُسِكُمْ ۚ وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّكُم مُّلَٰقُوهُ ۗ وَبَشِّرِ
ٱلْمُؤْمِنِينَ ﴿٢٢٣﴾

223. നിങ്ങളുടെ ഭാര്യമാർ നിങ്ങളുടെ കൃഷിയിടമാകുന്നു. അതിനാൽ നിങ്ങൾ ഇച്ഛിക്കും വിധം നിങ്ങൾക്ക് നിങ്ങളുടെ കൃഷിയിടത്തിൽ ചെല്ലാവുന്നതാണ്. നിങ്ങളുടെ നന്മയ്ക്ക് വേണ്ടത് നിങ്ങൾ മുൻകൂട്ടി ചെയ്യുവെക്കേണ്ടതുമാണ്.[54] നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവനുമായി നിങ്ങൾ കണ്ടുമുട്ടേണ്ടതുണ്ടെന്ന് അറിഞ്ഞിരിക്കുകയും ചെയ്യുക. സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിക്കുക.

وَلَا تَجْعَلُوا۟ ٱللَّهَ عُرْضَةً لِّأَيْمَٰنِكُمْ أَن تَبَرُّوا۟ وَتَتَّقُوا۟
وَتُصْلِحُوا۟ بَيْنَ ٱلنَّاسِ ۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿٢٢٤﴾

224. അല്ലാഹുവെ — അവൻെറ പേരിൽ നിങ്ങൾ ശപഥം ചെയ്തുപോയി എന്ന കാരണത്താൽ — നന്മ ചെയ്യുന്നതിനോ ധർമ്മം പാലിക്കുന്നതിനോ ജനങ്ങൾക്കിടയിൽ രഞ്ജിപ്പുണ്ടാക്കുന്നതിനോ നിങ്ങൾ ഒരു തടസ്സമാക്കിവെക്കരുത്.[55] അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

لَّا يُؤَاخِذُكُمُ ٱللَّهُ بِٱللَّغْوِ فِىٓ أَيْمَٰنِكُمْ وَلَٰكِن يُؤَاخِذُكُم
بِمَا كَسَبَتْ قُلُوبُكُمْ ۗ

225. (ബോധപൂർവ്വമല്ലാതെ) വെറുതെ പറഞ്ഞു പോകുന്ന ശപഥവാക്കുകൾ മൂലം അല്ലാഹു നിങ്ങളെ പിടി കൂടുന്നതല്ല. പക്ഷെ, നിങ്ങൾ മനസ്സറിഞ്ഞ് പ്രവർത്തിച്ചതിൻെറ പേരിൽ അല്ലാഹു നിങ്ങളെ പിടികൂടുന്നതാണ്. അല്ലാഹു

54. ഭാവിജീവിതത്തിലും പരലോകജീവിതത്തിലും ഉപകരിക്കത്തക്കവിധത്തിൽ മതനിഷ്ഠയോടെ സന്താനങ്ങളെ വളർത്തിയെടുക്കേണ്ടതിൻെറ ആവശ്യകതയാകാം ഇവിടെ സൂചിപ്പിക്കപ്പെടുന്നത്.

55. ഏത് കാര്യത്തെപററി പറയുമ്പോഴും, അല്ലാഹുവെതന്നെയാണ് സത്യം; ഞാനത് ചെയ്യും. അഥവാ അല്ലാഹുവെതന്നെയാണ് സത്യം; ഞാനത് ചെയ്യില്ല. എന്നിങ്ങനെ സത്യം ചെയ്തു പറയൽ അറബികളുടെ ഒരു ശീലമാണ്. സത്യം ചെയ്തു പറഞ്ഞ കാര്യം ലംഘിക്കാൻ പാടില്ല. ലംഘിച്ചാൽ പ്രായശ്ചിത്തം ചെയ്യണം. ഈ കാരണത്താൽ ഒരു കാര്യം നല്ലതാണെങ്കിലും അത് ചെയ്യില്ലെന്ന് വല്ലപ്പോഴും സത്യം ചെയ്തു പോയിട്ടുണ്ടെങ്കിൽ പിന്നീടൊരിക്കലും അത് ചെയ്യാതിരിക്കുന്ന നിലപാടാണ് അവർ സ്വീകരിച്ചിരുന്നത്. ആ നിലപാട് തെററാണെന്നും ശപഥം സൽക്കർമ്മങ്ങൾക്ക് തടസ്സമാകരുതെന്നും വിശുദ്ധ ഖുർആൻ ഉണർത്തുന്നു.

وَاللَّهُ غَفُورٌ حَلِيمٌ ٢٢٥

ഏറെ പൊറുക്കുന്നവനും സഹനശീലനുമാകുന്നു.

لِّلَّذِينَ يُؤْلُونَ مِن نِّسَائِهِمْ تَرَبُّصُ أَرْبَعَةِ أَشْهُرٍ ۖ فَإِن
فَاءُوا فَإِنَّ اللَّهَ غَفُورٌ رَّحِيمٌ ٢٢٦

226. തങ്ങളുടെ ഭാര്യമാരുമായി (ബന്ധപ്പെടുകയില്ലെന്ന്) ശപഥം ചെയ്ത് അകന്നുനിൽക്കുന്നവർക്ക് (അന്തിമ തീരുമാനത്തിന്) നാലു മാസം വരെ കാത്തിരിക്കാവുന്നതാണ്. അതിനിടയിൽ അവർ (ശപഥം വിട്ട് ദാമ്പത്യത്തിലേക്ക്) മടങ്ങുകയാണെങ്കിൽ അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

وَإِنْ عَزَمُوا الطَّلَاقَ فَإِنَّ اللَّهَ سَمِيعٌ عَلِيمٌ ٢٢٧

227. ഇനി അവർ വിവാഹമോചനം ചെയ്യാൻ തന്നെ തീർച്ചപ്പെടുത്തുകയാണെങ്കിലോ അല്ലാഹു എല്ലാം കേൾക്കുകയും അറിയുകയും ചെയ്യുന്നവനാണല്ലോ?

وَالْمُطَلَّقَاتُ يَتَرَبَّصْنَ بِأَنفُسِهِنَّ ثَلَاثَةَ قُرُوءٍ ۚ وَلَا يَحِلُّ
لَهُنَّ أَن يَكْتُمْنَ مَا خَلَقَ اللَّهُ فِي أَرْحَامِهِنَّ إِن كُنَّ
يُؤْمِنَّ بِاللَّهِ وَالْيَوْمِ الْآخِرِ ۚ وَبُعُولَتُهُنَّ أَحَقُّ بِرَدِّهِنَّ
فِي ذَٰلِكَ إِنْ أَرَادُوا إِصْلَاحًا ۚ وَلَهُنَّ مِثْلُ الَّذِي
عَلَيْهِنَّ بِالْمَعْرُوفِ ۚ وَلِلرِّجَالِ عَلَيْهِنَّ دَرَجَةٌ ۗ
وَاللَّهُ عَزِيزٌ حَكِيمٌ ٢٢٨

228. വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾ തങ്ങളുടെ സ്വന്തം കാര്യത്തിൽ മൂന്നു മാസമുറകൾ (കഴിയും വരെ) കാത്തിരിക്കേണ്ടതാണ്. അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാണെങ്കിൽ തങ്ങളുടെ ഗർഭാശയങ്ങളിൽ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളതിനെ അവർ ഒളിച്ചുവെക്കാൻ പാടുള്ളതല്ല. അതിനകം (പ്രസ്തുത അവധിക്കകം) അവരെ തിരിച്ചെടുക്കാൻ അവരുടെ ഭർത്താക്കന്മാർ ഏററവും അർഹതയുള്ളവരാകുന്നു; അവർ (ഭർത്താക്കന്മാർ) നിലപാട് നന്നാക്കിത്തീർക്കാൻ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ. സ്ത്രീകൾക്ക് (ഭർത്താക്കന്മാരോട്) ബാദ്ധ്യതകൾ ഉള്ളതുപോലെ തന്നെ ന്യായപ്രകാരം അവർക്ക് അവകാശങ്ങൾ കിട്ടേണ്ടതുമുണ്ട്. എന്നാൽ പുരുഷന്മാർക്ക് അവരെക്കാളുപരി ഒരു പദവിയുണ്ട്. അല്ലാഹു പ്രതാപശാലിയും യുക്തിമാനുമാകുന്നു.

الطَّلَاقُ مَرَّتَانِ ۖ فَإِمْسَاكٌ بِمَعْرُوفٍ أَوْ تَسْرِيحٌ
بِإِحْسَانٍ ۗ وَلَا يَحِلُّ لَكُمْ أَن تَأْخُذُوا مِمَّا
آتَيْتُمُوهُنَّ شَيْئًا إِلَّا أَن يَخَافَا أَلَّا يُقِيمَا حُدُودَ اللَّهِ ۖ

229. (മടക്കിയെടുക്കാൻ അനുമതിയുള്ള) വിവാഹമോചനം രണ്ടു പ്രാവശ്യം മാത്രമാകുന്നു. പിന്നെ ഒന്നുകിൽ മര്യാദയനുസരിച്ച് കൂടെ നിർത്തുകയോ, അല്ലെങ്കിൽ നല്ല നിലയിൽ പിരിച്ചയക്കുകയോ ആണ് വേണ്ടത്. നിങ്ങൾ അവർക്ക് (ഭാര്യമാർക്ക്) നൽകിയിട്ടുള്ളതിൽ നിന്നു യാതൊന്നും തിരിച്ചുവാങ്ങാൻ നിങ്ങൾക്കനുവാദമില്ല. അവരിരുവർക്കും അല്ലാഹുവിന്റെ നിയമപരിധികൾ പാലിച്ചുപോരാൻ കഴിയില്ലെന്ന് ആശങ്ക തോന്നുന്നുവെങ്കിലല്ലാതെ. അങ്ങനെ അവർക്ക് (ദമ്പതിമാർക്ക്) അല്ലാഹുവിന്റെ നിയമപരിധി

فَإِنْ خِفْتُمْ أَلَّا يُقِيمَا حُدُودَ اللَّهِ فَلَا جُنَاحَ عَلَيْهِمَا
فِيمَا افْتَدَتْ بِهِ ۗ تِلْكَ حُدُودُ اللَّهِ فَلَا تَعْتَدُوهَا ۚ
وَمَنْ يَتَعَدَّ حُدُودَ اللَّهِ فَأُولَٰئِكَ هُمُ الظَّالِمُونَ ﴿٢٢٩﴾

കൾ പാലിക്കുവാൻ കഴിയില്ലെന്ന് നിങ്ങൾക്ക് ഉൽക്കണ്ഠ തോന്നുകയാണെങ്കിൽ അവൾ വല്ലതും വിട്ടുകൊടുത്തുകൊണ്ട് സ്വയം മോചനം നേടുന്നതിൽ അവരിരുവർക്കും കുററമില്ല. അല്ലാഹുവിൻെറ നിയമപരിധികളത്രെ അവ. അതിനാൽ അവയെ നിങ്ങൾ ലംഘിക്കരുത്. അല്ലാഹുവിൻെറ നിയമപരിധികൾ ആർ ലംഘിക്കുന്നുവോ അവർ തന്നെയാകുന്നു അക്രമികൾ.

فَإِنْ طَلَّقَهَا فَلَا تَحِلُّ لَهُ مِنْ بَعْدُ حَتَّىٰ تَنْكِحَ
زَوْجًا غَيْرَهُ ۗ فَإِنْ طَلَّقَهَا فَلَا جُنَاحَ عَلَيْهِمَا أَنْ
يَتَرَاجَعَا إِنْ ظَنَّا أَنْ يُقِيمَا حُدُودَ اللَّهِ ۗ وَتِلْكَ
حُدُودُ اللَّهِ يُبَيِّنُهَا لِقَوْمٍ يَعْلَمُونَ ﴿٢٣٠﴾

230. ഇനിയും (മൂന്നാമതും) അവൻ അവളെ വിവാഹമോചനം ചെയ്യുകയാണെങ്കിൽ അതിനു ശേഷം അവളുമായി ബന്ധപ്പെടൽ അവന് അനുവദനീയമാവില്ല; അവൾ മറെറാരു ഭർത്താവിനെ സ്വീകരിക്കുന്നതുവരേക്കും. എന്നിട്ട് അവൻ (പുതിയ ഭർത്താവ്) അവളെ വിവാഹമോചനം ചെയ്യുകയാണെങ്കിൽ (പഴയ ദാമ്പത്യത്തിലേക്ക്) തിരിച്ചുപോകുന്നതിൽ അവരിരുവർക്കും കുററമില്ല; അല്ലാഹുവിൻെറ നിയമപരിധികൾ പാലിക്കാമെന്ന് അവരിരുവരും വിചാരിക്കുന്നുണ്ടെങ്കിൽ. അല്ലാഹുവിൻെറ നിയമപരിധികളത്രെ അവ. മനസ്സിലാക്കുന്ന ആളുകൾക്കുവേണ്ടി അല്ലാഹു അത് വിവരിച്ചു തരുന്നു.

وَإِذَا طَلَّقْتُمُ النِّسَاءَ فَبَلَغْنَ أَجَلَهُنَّ
فَأَمْسِكُوهُنَّ بِمَعْرُوفٍ أَوْ سَرِّحُوهُنَّ بِمَعْرُوفٍ ۚ
وَلَا تُمْسِكُوهُنَّ ضِرَارًا لِتَعْتَدُوا ۚ وَمَنْ يَفْعَلْ
ذَٰلِكَ فَقَدْ ظَلَمَ نَفْسَهُ ۚ وَلَا تَتَّخِذُوا آيَاتِ اللَّهِ
هُزُوًا ۚ وَاذْكُرُوا نِعْمَتَ اللَّهِ عَلَيْكُمْ وَمَا أَنْزَلَ
عَلَيْكُمْ مِنَ الْكِتَابِ وَالْحِكْمَةِ يَعِظُكُمْ بِهِ ۚ وَاتَّقُوا
اللَّهَ وَاعْلَمُوا أَنَّ اللَّهَ بِكُلِّ شَيْءٍ عَلِيمٌ ﴿٢٣١﴾

231. നിങ്ങൾ സ്ത്രീകളെ വിവാഹമോചനം ചെയ്തിട്ട് അവരുടെ അവധി പ്രാപിച്ചാൽ ഒന്നുകിൽ നിങ്ങളവരെ മര്യാദയനുസരിച്ച് കൂടെ നിർത്തുകയോ, അല്ലെങ്കിൽ മര്യാദയനുസരിച്ച് തന്നെ പിരിച്ചയക്കുകയോ ആണ് വേണ്ടത്. ദ്രോഹിക്കുവാൻ വേണ്ടി അന്യായമായി നിങ്ങളവരെ പിടിച്ചു നിർത്തരുത്. അപ്രകാരം വല്ലവനും പ്രവർത്തിക്കുന്നപക്ഷം അവൻ തനിക്കുതന്നെയാണ് ദ്രോഹം വരുത്തിവെക്കുന്നത്. അല്ലാഹുവിൻെറ തെളിവുകളെ നിങ്ങൾ തമാശയാക്കിക്കളയരുത്. അല്ലാഹു നിങ്ങൾക്ക് ചെയ്ത അനുഗ്രഹം നിങ്ങളോർക്കുക. നിങ്ങൾക്ക് സാരോപദേശം നൽകിക്കൊണ്ട് അവനവതരിപ്പിച്ച വേദവും വിജ്ഞാനവും ഓർമ്മിക്കുക. അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. അല്ലാഹു എല്ലാ കാര്യവും അറിയുന്നവനാണെന്ന് മനസ്സിലാക്കുകയും ചെയ്യുക.

وَإِذَا طَلَّقْتُمُ النِّسَاءَ فَبَلَغْنَ أَجَلَهُنَّ
فَلَا تَعْضُلُوهُنَّ أَنْ يَنْكِحْنَ أَزْوَاجَهُنَّ إِذَا تَرَاضَوْا
بَيْنَهُمْ بِالْمَعْرُوفِ ۗ

232. നിങ്ങൾ സ്ത്രീകളെ വിവാഹമോചനം ചെയ്തിട്ട് അവരുടെ അവധി പ്രാപിച്ചാൽ അവർ തങ്ങളുടെ ഭർത്താക്കന്മാരുമായി വിവാഹത്തിലേർപ്പെടുന്നതിന് നിങ്ങൾ തടസ്സമുണ്ടാക്കരുത്; മര്യാദയനുസരിച്ച് അവർ അന്യോന്യം തൃപ്തിപ്പെട്ടി

ذَٰلِكَ يُوعَظُ بِهِۦ مَن كَانَ مِنكُمْ يُؤْمِنُ بِٱللَّهِ
وَٱلْيَوْمِ ٱلْـَٔاخِرِ ۗ ذَٰلِكُمْ أَزْكَىٰ لَكُمْ وَأَطْهَرُ ۗ وَٱللَّهُ
يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٢٣٢﴾

ട്ടുണ്ടെങ്കിൽ. നിങ്ങളിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവർക്കുള്ള ഉപദേശമാണത്. അതാണ് നിങ്ങൾക്ക് ഏററവും ഗുണകരവും സംശുദ്ധവുമായിട്ടുള്ളത്. അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല.

وَٱلْوَٰلِدَٰتُ يُرْضِعْنَ أَوْلَٰدَهُنَّ حَوْلَيْنِ كَامِلَيْنِ ۖ لِمَنْ أَرَادَ أَن
يُتِمَّ ٱلرَّضَاعَةَ ۚ وَعَلَى ٱلْمَوْلُودِ لَهُۥ رِزْقُهُنَّ وَكِسْوَتُهُنَّ بِٱلْمَعْرُوفِ ۚ
لَا تُكَلَّفُ نَفْسٌ إِلَّا وُسْعَهَا ۚ لَا تُضَآرَّ وَٰلِدَةٌۢ بِوَلَدِهَا وَلَا مَوْلُودٌ
لَّهُۥ بِوَلَدِهِۦ ۚ وَعَلَى ٱلْوَارِثِ مِثْلُ ذَٰلِكَ ۗ فَإِنْ أَرَادَا فِصَالًا عَن
تَرَاضٍ مِّنْهُمَا وَتَشَاوُرٍ فَلَا جُنَاحَ عَلَيْهِمَا ۗ وَإِنْ أَرَدتُّمْ أَن
تَسْتَرْضِعُوٓا۟ أَوْلَٰدَكُمْ فَلَا جُنَاحَ عَلَيْكُمْ إِذَا سَلَّمْتُم مَّآ ءَاتَيْتُم
بِٱلْمَعْرُوفِ ۗ وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّ ٱللَّهَ بِمَا تَعْمَلُونَ بَصِيرٌ ﴿٢٣٣﴾

233. മാതാക്കൾ തങ്ങളുടെ സന്താനങ്ങൾക്ക് പൂർണ്ണമായ രണ്ടുകൊല്ലം മുല കൊടുക്കേണ്ടതാണ്. (കുട്ടിയുടെ) മുലകുടി പൂർണ്ണമാക്കണം എന്നുദ്ദേശിക്കുന്നവർക്കത്രെ ഇത്. അവർക്ക് (മുലകൊടുക്കുന്ന മാതാക്കൾക്ക്) മര്യാദയനുസരിച്ച് ഭക്ഷണവും വസ്ത്രവും നൽകേണ്ടത് കുട്ടിയുടെ പിതാവിൻെറ ബാദ്ധ്യതയാകുന്നു. എന്നാൽ ഒരാളോടും അയാളുടെ കഴിവില്പുപരി നൽകാൻ നിർബ്ബന്ധിക്കരുത്. ഒരു മാതാവും തൻെറ കുട്ടിയുടെ പേരിൽ ദ്രോഹിക്കപ്പെടാൻ ഇടയാകരുത്. അതുപോലെതന്നെ സ്വന്തം കുട്ടിയുടെ പേരിൽ ഒരു പിതാവിന്നും ദ്രോഹം നേരിടരുത്. (പിതാവിൻെറ അഭാവത്തിൽ അയാളുടെ) അവകാശികൾക്കും (കുട്ടിയുടെ കാര്യത്തിൽ) അതുപോലെയുള്ള ബാദ്ധ്യതകളുണ്ട്. ഇനി അവരിരുവരും തമ്മിൽ കൂടിയാലോചിച്ച് തൃപ്തിപ്പെട്ടുകൊണ്ട് (കുട്ടിയുടെ) മുലകുടി നിർത്താനുദ്ദേശിക്കുകയാണെങ്കിൽ അവരിരുവർക്കും കുററമില്ല. ഇനി നിങ്ങളുടെ കുട്ടികൾക്ക് (മററാരെക്കൊണ്ടെങ്കിലും) മുലകൊടുപ്പിക്കാനാണ് നിങ്ങളുദ്ദേശിക്കുന്നതെങ്കിൽ അതിലും നിങ്ങൾക്ക് കുററമില്ല; (ആ പോററമ്മമാർക്ക്) നിങ്ങൾ നൽകേണ്ടത് മര്യാദയനുസരിച്ച് കൊടുത്തുതീർക്കുകയാണെങ്കിൽ. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നുണ്ടെന്ന് മനസ്സിലാക്കുകയും ചെയ്യുക.

وَٱلَّذِينَ يُتَوَفَّوْنَ مِنكُمْ وَيَذَرُونَ أَزْوَٰجًا يَتَرَبَّصْنَ بِأَنفُسِهِنَّ
أَرْبَعَةَ أَشْهُرٍ وَعَشْرًا ۖ فَإِذَا بَلَغْنَ أَجَلَهُنَّ فَلَا جُنَاحَ عَلَيْكُمْ
فِيمَا فَعَلْنَ فِىٓ أَنفُسِهِنَّ بِٱلْمَعْرُوفِ ۗ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٢٣٤﴾

234. നിങ്ങളിൽ ആരെങ്കിലും തങ്ങളുടെ ഭാര്യമാരെ വിട്ടേച്ചുകൊണ്ട് മരണപ്പെടുകയാണെങ്കിൽ അവർ (ഭാര്യമാർ) തങ്ങളുടെ കാര്യത്തിൽ നാലു മാസവും പത്തു ദിവസവും കാത്തിരിക്കേണ്ടതാണ്. എന്നിട്ട് അവരുടെ ആ അവധിയെത്തിയാൽ തങ്ങളുടെ കാര്യത്തിലവർ മര്യാദയനുസരിച്ച് പ്രവർത്തിക്കുന്നതിൽ നിങ്ങൾക്ക് കുററമൊന്നുമില്ല. നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു സൂക്ഷ്മമായി അറിയുന്നുണ്ട്.

وَلَا جُنَاحَ عَلَيْكُمْ فِيمَا عَرَّضْتُم بِهِ مِنْ خِطْبَةِ النِّسَاءِ أَوْ أَكْنَنتُمْ
فِي أَنفُسِكُمْ عَلِمَ اللَّهُ أَنَّكُمْ سَتَذْكُرُونَهُنَّ وَلَٰكِن لَّا تُوَاعِدُوهُنَّ
سِرًّا إِلَّا أَن تَقُولُوا قَوْلًا مَّعْرُوفًا وَلَا تَعْزِمُوا عُقْدَةَ النِّكَاحِ
حَتَّىٰ يَبْلُغَ الْكِتَابُ أَجَلَهُ وَاعْلَمُوا أَنَّ اللَّهَ يَعْلَمُ مَا فِي
أَنفُسِكُمْ فَاحْذَرُوهُ وَاعْلَمُوا أَنَّ اللَّهَ غَفُورٌ حَلِيمٌ ﴿٢٣٥﴾

235. (ഇദ്ദയുടെ ഘട്ടത്തിൽ) ആ സ്ത്രീകളുമായുള്ള വിവാഹാലോചന നിങ്ങൾ വ്യംഗ്യമായി സൂചിപ്പിക്കുകയോ, മനസ്സിൽ സൂക്ഷിക്കുകയോ ചെയ്യുന്നതിൽ നിങ്ങൾക്ക് കുററമില്ല. അവരെ നിങ്ങൾ ഓർത്തേക്കുമെന്ന് അല്ലാഹുവിന്നറിയാം. പക്ഷെ നിങ്ങൾ അവരോട് മര്യാദയുള്ള വല്ല വാക്കും പറയുക എന്നല്ലാതെ രഹസ്യമായി അവരോട് യാതൊരു നിശ്ചയവും ചെയ്യുപോകരുത്. നിയമപ്രകാരമുള്ള അവധി (ഇദ്ദ) പൂർത്തിയാകുന്നതുവരെ (വിവാഹ മുക്തകളുമായി) വിവാഹബന്ധം സ്ഥാപിക്കാൻ നിങ്ങൾ തീരുമാനമെടുക്കരുത്. നിങ്ങളുടെ മനസ്സുകളിലുള്ളത് അല്ലാഹു അറിയുന്നുണ്ടെന്ന് നിങ്ങൾ മനസ്സിലാക്കുകയും, അവനെ നിങ്ങൾ ഭയപ്പെടുകയും ചെയ്യുക. അല്ലാഹു ഏറെ പൊറുക്കുന്നവനും സഹനശീലനും ആണെന്നും നിങ്ങൾ മനസ്സിലാക്കുക.

لَّا جُنَاحَ عَلَيْكُمْ إِن طَلَّقْتُمُ النِّسَاءَ مَا لَمْ تَمَسُّوهُنَّ أَوْ
تَفْرِضُوا لَهُنَّ فَرِيضَةً وَمَتِّعُوهُنَّ عَلَى الْمُوسِعِ قَدَرُهُ وَ
عَلَى الْمُقْتِرِ قَدَرُهُ مَتَاعًا بِالْمَعْرُوفِ حَقًّا عَلَى الْمُحْسِنِينَ ﴿٢٣٦﴾

236. നിങ്ങൾ ഭാര്യമാരെ സ്പർശിക്കുകയോ, അവരുടെ വിവാഹമൂല്യം നിശ്ചയിക്കുകയോ ചെയ്യുന്നതിന്നുമുമ്പായി നിങ്ങളവരുമായുള്ള ബന്ധം വേർപ്പെടുത്തിയാൽ (മഹ്റ് നൽകാത്തതിൻെറ പേരിൽ) നിങ്ങൾക്ക് കുററമില്ല. എന്നാൽ അവർക്ക് നിങ്ങൾ മര്യാദയനുസരിച്ച് ജീവിതവിഭവമായി എന്തെങ്കിലും നൽകേണ്ടതാണ്. കഴിവുള്ളവൻ തൻെറ കഴിവനുസരിച്ചും, ഞെരുക്കമുള്ളവൻ തൻെറ സ്ഥിതിക്കനുസരിച്ചും, സദ്വൃത്തരായ ആളുകൾക്ക് ഇതൊരു ബാദ്ധ്യതയത്രെ.

وَإِن طَلَّقْتُمُوهُنَّ مِن قَبْلِ أَن تَمَسُّوهُنَّ وَقَدْ فَرَضْتُمْ
لَهُنَّ فَرِيضَةً فَنِصْفُ مَا فَرَضْتُمْ إِلَّا أَن يَعْفُونَ أَوْ يَعْفُوَ
الَّذِي بِيَدِهِ عُقْدَةُ النِّكَاحِ وَأَن تَعْفُوا أَقْرَبُ لِلتَّقْوَىٰ وَ
لَا تَنسَوُا الْفَضْلَ بَيْنَكُمْ إِنَّ اللَّهَ بِمَا تَعْمَلُونَ بَصِيرٌ ﴿٢٣٧﴾

237. ഇനി നിങ്ങൾ അവരെ സ്പർശിക്കുന്നതിനു മുമ്പു തന്നെ വിവാഹബന്ധം വേർപ്പെടുത്തുകയും, അവരുടെ വിവാഹമൂല്യം നിങ്ങൾ നിശ്ചയിച്ചുകഴിഞ്ഞിരിക്കുകയും ആണെങ്കിൽ നിങ്ങൾ നിശ്ചയിച്ചതിൻെറ പകുതി (നിങ്ങൾ നൽകേണ്ടതാണ്.) അവർ (ഭാര്യമാർ) വിട്ടുവീഴ്ച ചെയ്യുന്നുവെങ്കിലല്ലാതെ. അല്ലെങ്കിൽ വിവാഹക്കരാർ കൈവശം വെച്ചിരിക്കുന്നവൻ (ഭർത്താവ്) (മഹ്ർ പൂർണ്ണമായി നൽകിക്കൊണ്ട്) വിട്ടുവീഴ്ച ചെയ്യുന്നുവെങ്കിലല്ലാതെ. എന്നാൽ (ഭർത്താക്കന്മാരേ,) നിങ്ങൾ വിട്ടുവീഴ്ച ചെയ്യുന്നതാണ് ധർമ്മനിഷ്ഠയ്ക്ക് കൂടുതൽ യോജിച്ചത്. നിങ്ങളന്യോന്യം ഔദാര്യം കാണിക്കാൻ മറക്കരുത്. തീർച്ചയായും നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നവനാകുന്നു.

حَٰفِظُواْ عَلَى ٱلصَّلَوَٰتِ وَٱلصَّلَوٰةِ ٱلْوُسْطَىٰ وَقُومُواْ لِلَّهِ قَٰنِتِينَ ﴿٢٣٨﴾

238. പ്രാർത്ഥനകൾ (അഥവാ നമസ്കാരങ്ങൾ) നിങ്ങൾ സൂക്ഷ്മതയോടെ നിർവ്വഹിച്ചുപോരേണ്ടതാണ്. പ്രത്യേകിച്ചും ഉൽകൃഷ്ടമായ നമസ്കാരം.[56] അല്ലാഹുവിന്റെ മുമ്പിൽ ഭക്തിയോടുകൂടി നിന്നുകൊണ്ടാകണം നിങ്ങൾ പ്രാർത്ഥിക്കുന്നത്.

فَإِنْ خِفْتُمْ فَرِجَالًا أَوْ رُكْبَانًا ۖ فَإِذَآ أَمِنتُمْ فَٱذْكُرُواْ ٱللَّهَ كَمَا عَلَّمَكُم مَّا لَمْ تَكُونُواْ تَعْلَمُونَ ﴿٢٣٩﴾

239. നിങ്ങൾ (ശത്രുവിന്റെ ആക്രമണം) ഭയപ്പെടുകയാണെങ്കിൽ കാൽനടയായോ വാഹനങ്ങളിലായോ (നിങ്ങൾക്ക് നമസ്കരിക്കാം.) എന്നാൽ നിങ്ങൾ സുരക്ഷിതാവസ്ഥയിലായാൽ നിങ്ങൾക്ക് അറിവില്ലാതിരുന്നത് അല്ലാഹു പഠിപ്പിച്ചുതന്ന പ്രകാരം നിങ്ങൾ അവനെ സ്മരിക്കേണ്ടതാണ്.

وَٱلَّذِينَ يُتَوَفَّوْنَ مِنكُمْ وَيَذَرُونَ أَزْوَٰجًا وَصِيَّةً لِّأَزْوَٰجِهِم مَّتَٰعًا إِلَى ٱلْحَوْلِ غَيْرَ إِخْرَاجٍ ۚ فَإِنْ خَرَجْنَ فَلَا جُنَاحَ عَلَيْكُمْ فِى مَا فَعَلْنَ فِىٓ أَنفُسِهِنَّ مِن مَّعْرُوفٍ ۗ وَٱللَّهُ عَزِيزٌ حَكِيمٌ ﴿٢٤٠﴾

240. നിങ്ങളിൽ നിന്ന് ഭാര്യമാരെ വിട്ടേച്ചുകൊണ്ട് മരണപ്പെടുന്നവർ തങ്ങളുടെ ഭാര്യമാർക്ക് ഒരു കൊല്ലത്തേക്ക് (വീട്ടിൽ നിന്ന്) പുറത്താക്കാതെ ജീവിതവിഭവം നൽകാൻ വസ്വിയ്യത്ത് ചെയ്യേണ്ടതാണ്. എന്നാൽ അവർ (സ്വയം) പുറത്തുപോകുന്നപക്ഷം തങ്ങളുടെ സ്വന്തം കാര്യത്തിൽ മര്യാദയനുസരിച്ച് അവർ പ്രവർത്തിക്കുന്നതിൽ നിങ്ങൾക്ക് കുറ്റമില്ല. അല്ലാഹു പ്രതാപവാനും സൂക്ഷ്മജ്ഞാനമുള്ളവനുമാകുന്നു.

وَلِلْمُطَلَّقَٰتِ مَتَٰعٌۢ بِٱلْمَعْرُوفِ ۖ حَقًّا عَلَى ٱلْمُتَّقِينَ ﴿٢٤١﴾

241. വിവാഹമോചിതരായ സ്ത്രീകൾക്ക് ന്യായപ്രകാരം എന്തെങ്കിലും ജീവിതവിഭവമായി നൽകേണ്ടതാണ്. ഭയഭക്തിയുള്ളവർക്ക് അതൊരു ബാദ്ധ്യതയത്രെ.

كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَٰتِهِۦ لَعَلَّكُمْ تَعْقِلُونَ ﴿٢٤٢﴾

242. നിങ്ങൾ ഗ്രഹിക്കേണ്ടതിനുവേണ്ടി അപ്രകാരം അല്ലാഹു അവന്റെ തെളിവുകൾ വിവരിച്ചു തരുന്നു.

۞ أَلَمْ تَرَ إِلَى ٱلَّذِينَ خَرَجُواْ مِن دِيَٰرِهِمْ وَهُمْ أُلُوفٌ حَذَرَ ٱلْمَوْتِ فَقَالَ لَهُمُ ٱللَّهُ مُوتُواْ ثُمَّ أَحْيَٰهُمْ ۚ إِنَّ ٱللَّهَ لَذُو فَضْلٍ عَلَى ٱلنَّاسِ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَشْكُرُونَ ﴿٢٤٣﴾

243. ആയിരക്കണക്കിന് ആളുകളുണ്ടായിട്ടും മരണഭയം കൊണ്ട് സ്വന്തം വീട്വിട്ട് ഇറങ്ങിപ്പോയ ഒരു ജനതയെപ്പറ്റി നീ അറിഞ്ഞില്ലേ? അപ്പോൾ അല്ലാഹു അവരോട് പറഞ്ഞു: 'നിങ്ങൾ മരിച്ചുകൊള്ളുക.'[56] പിന്നീട് അല്ലാഹു അവർക്ക് ജീവൻ നൽകി. തീർച്ചയായും അല്ലാഹു മനുഷ്യരോട് ഔദാര്യം കാണിക്കുന്നവനാകുന്നു. പക്ഷെ മനുഷ്യരിൽ അധികപേരും നന്ദി കാണിക്കുന്നില്ല.

56. സ്വലാത്തുൽ വുസ്ഥാ കൊണ്ട് വിവക്ഷ അസ്ർ നമസ്കാരമാണെന്നാണ് പ്രബലമായ അഭിപ്രായം.

وَقَاتِلُوا فِي سَبِيلِ اللَّهِ وَاعْلَمُوا أَنَّ اللَّهَ سَمِيعٌ عَلِيمٌ ﴿٢٤٤﴾

244. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങൾ യുദ്ധം ചെയ്യുക. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാണെന്ന് മനസ്സിലാക്കുകയും ചെയ്യുക.

مَنْ ذَا الَّذِي يُقْرِضُ اللَّهَ قَرْضًا حَسَنًا فَيُضَاعِفَهُ لَهُ أَضْعَافًا
كَثِيرَةً وَاللَّهُ يَقْبِضُ وَيَبْسُطُ وَإِلَيْهِ تُرْجَعُونَ ﴿٢٤٥﴾

245. അല്ലാഹുവിന് ഉത്തമമായ കടം നൽകുവാനാരുണ്ട്? എങ്കിൽ അല്ലാഹു അതവന്ന് അനേകം ഇരട്ടികളായി വർദ്ധിപ്പിച്ചുകൊടുക്കുന്നതാണ്. (ധനം) പിടിച്ചുവെക്കുന്നതും വിട്ടുകൊടുക്കുന്നതും അല്ലാഹുവാകുന്നു. അവങ്കലേക്ക് തന്നെയാകുന്നു നിങ്ങൾ മടക്കപ്പെടുന്നതും.

أَلَمْ تَرَ إِلَى الْمَلَإِ مِنْ بَنِي إِسْرَائِيلَ مِنْ بَعْدِ مُوسَىٰ إِذْ
قَالُوا لِنَبِيٍّ لَهُمُ ابْعَثْ لَنَا مَلِكًا نُقَاتِلْ فِي سَبِيلِ اللَّهِ قَالَ
هَلْ عَسَيْتُمْ إِنْ كُتِبَ عَلَيْكُمُ الْقِتَالُ أَلَّا تُقَاتِلُوا قَالُوا
وَمَا لَنَا أَلَّا نُقَاتِلَ فِي سَبِيلِ اللَّهِ وَقَدْ أُخْرِجْنَا مِنْ
دِيَارِنَا وَأَبْنَائِنَا فَلَمَّا كُتِبَ عَلَيْهِمُ الْقِتَالُ تَوَلَّوْا إِلَّا قَلِيلًا
مِنْهُمْ وَاللَّهُ عَلِيمٌ بِالظَّالِمِينَ ﴿٢٤٦﴾

246. മൂസായുടെ ശേഷം ഉണ്ടായിരുന്ന ചില ഇസ്രായീലീ പ്രമുഖർ തങ്ങളുടെ പ്രവാചകനോട്,[57] ഞങ്ങൾക്കൊരു രാജാവിനെ നിയോഗിച്ചുതരൂ. (അദ്ദേഹത്തിന്റെ നേതൃത്വത്തിൽ) ഞങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തുകൊള്ളാം എന്ന് പറഞ്ഞ സന്ദർഭം നീ അറിഞ്ഞില്ലേ? അദ്ദേഹം (പ്രവാചകൻ) ചോദിച്ചു: നിങ്ങൾക്ക് യുദ്ധത്തിന്ന് കല്പന കിട്ടിയാൽ നിങ്ങൾ യുദ്ധം ചെയ്യാതിരുന്നേക്കുമോ? അവർ പറഞ്ഞു: ഞങ്ങളുടെ താമസസ്ഥലങ്ങളിൽ നിന്നും സന്തതികൾക്കിടയിൽ നിന്നും ഞങ്ങൾ പുറംതള്ളപ്പെട്ട സ്ഥിതിക്ക് ഞങ്ങൾക്കെങ്ങനെ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധം ചെയ്യാതിരിക്കാൻ കഴിയും? എന്നാൽ അവർക്ക് യുദ്ധത്തിന് കൽപന നൽകപ്പെട്ടപ്പോഴാകട്ടെ അൽപം പേരൊഴിച്ച് (എല്ലാവരും) പിന്മാറുകയാണുണ്ടായത്. അല്ലാഹു അക്രമകാരികളെപ്പററി (നല്ല വണ്ണം) അറിയുന്നവനാകുന്നു.

وَقَالَ لَهُمْ نَبِيُّهُمْ إِنَّ اللَّهَ قَدْ بَعَثَ لَكُمْ طَالُوتَ مَلِكًا
قَالُوا أَنَّىٰ يَكُونُ لَهُ الْمُلْكُ عَلَيْنَا وَنَحْنُ أَحَقُّ بِالْمُلْكِ
مِنْهُ وَلَمْ يُؤْتَ سَعَةً مِنَ الْمَالِ قَالَ إِنَّ اللَّهَ اصْطَفَاهُ
عَلَيْكُمْ وَزَادَهُ بَسْطَةً فِي الْعِلْمِ وَالْجِسْمِ

247. അവരോട് അവരുടെ പ്രവാചകൻ പറഞ്ഞു: അല്ലാഹു നിങ്ങൾക്ക് 'ത്വാലൂത്തി'നെ രാജാവായി നി യോഗിച്ചു തന്നിരിക്കുന്നു. അവർ പറഞ്ഞു: അയാൾക്കെങ്ങനെ ഞങ്ങളുടെ രാജാവാകാൻ പററും? രാജാധികാരത്തിന് അയാളെക്കാൾ കൂടുതൽ അർഹതയുള്ളത് ഞങ്ങൾക്കാണല്ലോ. അയാൾ സാമ്പത്തികസമൃദ്ധി ലഭിച്ച ആളുമല്ലല്ലോ. അദ്ദേഹം (പ്രവാചകൻ) പറഞ്ഞു: അല്ലാഹു അദ്ദേഹത്തെ നിങ്ങളെക്കാൾ ഉൽകൃഷ്ടനായി തെരഞ്ഞെടുത്തിരിക്കുന്നു. കൂടുതൽ വിപുലമായ ജ്ഞാനവും ശരീരശക്തിയും

57. ശാമുവേൽ അഥവാ സാമുവേൽ പ്രവാചകനോടാണ് അവർ ഇപ്രകാരം ആവശ്യപ്പെട്ടത്.

وَاللَّهُ يُؤْتِي مُلْكَهُ مَن يَشَاءُ ۚ وَاللَّهُ وَاسِعٌ عَلِيمٌ ﴿٢٤٧﴾

നൽകുകയും ചെയ്തിരിക്കുന്നു. അല്ലാഹു അവന്റെ വകയായുള്ള ആധിപത്യം അവനുദ്ദേശിക്കുന്നവർക്ക് കൊടുക്കുന്നു. അല്ലാഹു വിപുലമായ കഴിവുള്ളവനും എല്ലാം അറിയുന്നവനുമാകുന്നു.

وَقَالَ لَهُمْ نَبِيُّهُمْ إِنَّ آيَةَ مُلْكِهِ أَن يَأْتِيَكُمُ التَّابُوتُ فِيهِ
سَكِينَةٌ مِّن رَّبِّكُمْ وَبَقِيَّةٌ مِّمَّا تَرَكَ آلُ مُوسَىٰ وَآلُ هَارُونَ
تَحْمِلُهُ الْمَلَائِكَةُ ۚ إِنَّ فِي ذَٰلِكَ لَآيَةً لَّكُمْ إِن كُنتُم مُّؤْمِنِينَ ﴿٢٤٨﴾

248. അവരോട് അവരുടെ പ്രവാചകൻ പറഞ്ഞു: ത്വാലൂത്തിന്റെ രാജാധികാരത്തിനുള്ള തെളിവ് ആ പെട്ടി നിങ്ങളുടെ അടുത്ത് വന്നെത്തുക എന്നതാണ്. അതിൽ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള മനഃശാന്തിയും, മൂസായുടെയും ഹാറൂന്റെയും കുടുംബങ്ങൾ വിട്ടേച്ചുപോയ അവശിഷ്ടങ്ങളുമുണ്ട്.[58] മലക്കുകൾ അത് വഹിച്ചു കൊണ്ടുവരുന്നതാണ്. നിങ്ങൾ വിശ്വാസികളാണെങ്കിൽ നിസ്സംശയം നിങ്ങൾക്കതിൽ മഹത്തായ ദൃഷ്ടാന്തമുണ്ട്.

فَلَمَّا فَصَلَ طَالُوتُ بِالْجُنُودِ قَالَ إِنَّ اللَّهَ مُبْتَلِيكُم بِنَهَرٍ
فَمَن شَرِبَ مِنْهُ فَلَيْسَ مِنِّي وَمَن لَّمْ يَطْعَمْهُ فَإِنَّهُ مِنِّي إِلَّا مَنِ
اغْتَرَفَ غُرْفَةً بِيَدِهِ ۚ فَشَرِبُوا مِنْهُ إِلَّا قَلِيلًا مِّنْهُمْ ۚ فَلَمَّا جَاوَزَهُ
هُوَ وَالَّذِينَ آمَنُوا مَعَهُ قَالُوا لَا طَاقَةَ لَنَا الْيَوْمَ بِجَالُوتَ وَجُنُودِهِ ۚ
قَالَ الَّذِينَ يَظُنُّونَ أَنَّهُم مُّلَاقُو اللَّهِ كَم مِّن فِئَةٍ قَلِيلَةٍ
غَلَبَتْ فِئَةً كَثِيرَةً بِإِذْنِ اللَّهِ ۗ وَاللَّهُ مَعَ الصَّابِرِينَ ﴿٢٤٩﴾

249. അങ്ങനെ സൈന്യവുമായി പുറപ്പെട്ടപ്പോൾ ത്വാലൂത്ത് പറഞ്ഞു: അല്ലാഹു ഒരു നദി മുഖേന നിങ്ങളെ പരീക്ഷിക്കുന്നതാണ്. അപ്പോൾ ആർ അതിൽ നിന്ന് കുടിച്ചുവോ അവൻ എന്റെ കൂട്ടത്തിൽ പെട്ടവനല്ല. ആരത് രുചിച്ചു നോക്കാതിരുന്നുവോ അവൻ എന്റെ കൂട്ടത്തിൽ പെട്ടവനാകുന്നു. എന്നാൽ തന്റെ കൈകൊണ്ട് ഒരിക്കൽ മാത്രം കോരിയവൻ ഇതിൽ നിന്ന് ഒഴിവാണ്. അവരിൽ നിന്ന് ചുരുക്കം പേരൊഴികെ അതിൽ നിന്ന് കുടിച്ചു. അങ്ങനെ അദ്ദേഹവും കൂടെയുള്ള വിശ്വാസികളും ആ നദി കടന്നുകഴിഞ്ഞപ്പോൾ അവർ പറഞ്ഞു: ജാലൂത്തി (ഗോലിയത്ത്)നെയും അവന്റെ സൈന്യങ്ങളെയും നേരിടാൻ മാത്രമുള്ള കഴിവ് ഇന്ന് നമുക്കില്ല. തങ്ങൾ അല്ലാഹുവുമായി കണ്ടുമുട്ടേണ്ടവരാണ് എന്ന വിചാരമുള്ളവർ പറഞ്ഞു: എത്രയെത്ര ചെറിയ സംഘങ്ങളാണ് അല്ലാഹുവിന്റെ അനുമതിയോടെ വലിയ സംഘങ്ങളെ കീഴ്പെടുത്തിയിട്ടുള്ളത്. അല്ലാഹു ക്ഷമിക്കുന്നവരുടെ കൂടെയാകുന്നു.

وَلَمَّا بَرَزُوا لِجَالُوتَ وَجُنُودِهِ قَالُوا رَبَّنَا أَفْرِغْ عَلَيْنَا صَبْرًا
وَثَبِّتْ أَقْدَامَنَا وَانصُرْنَا عَلَى الْقَوْمِ الْكَافِرِينَ ﴿٢٥٠﴾

250. അങ്ങനെ അവർ ജാലൂത്തിനും സൈന്യങ്ങൾക്കുമെതിരെ പോരിനിറങ്ങിയപ്പോൾ അവർ പ്രാർത്ഥിച്ചു: ഞങ്ങളുടെ നാഥാ! ഞങ്ങളുടെ മേൽ നീ ക്ഷമ ചൊരിഞ്ഞു തരികയും ഞങ്ങളുടെ പാദങ്ങളെ നീ ഉറപ്പിച്ചുനിർത്തുകയും, സത്യനിഷേധികളായ ജനങ്ങൾക്കെതിരിൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ.

58. ദിവ്യസന്ദേശം രേഖപ്പെടുത്തിയ ഫലകങ്ങളുടെ തുണ്ടുകൾ, മൂസാനബി(അ)യുടെ വടിയും, വസ്ത്രങ്ങളും, തൗറാത്തി (ബൈബിൾ പഴയ നിയമം)ന്റെ ചില ഭാഗങ്ങൾ -- ഇവയായിരുന്നു പെട്ടിയിൽ ഉണ്ടായിരുന്നത്.

فَهَزَمُوهُم بِإِذْنِ اللَّهِ وَقَتَلَ دَاوُودُ جَالُوتَ وَآتَاهُ اللَّهُ الْمُلْكَ
وَالْحِكْمَةَ وَعَلَّمَهُ مِمَّا يَشَاءُ ۗ وَلَوْلَا دَفْعُ اللَّهِ النَّاسَ
بَعْضَهُم بِبَعْضٍ لَّفَسَدَتِ الْأَرْضُ وَلَٰكِنَّ اللَّهَ
ذُو فَضْلٍ عَلَى الْعَالَمِينَ ﴿٢٥١﴾

251. അങ്ങനെ അല്ലാഹുവിൻെറ അനുമതി പ്രകാരം അവരെ (ശത്രുക്കളെ) അവർ പരാജയപ്പെടുത്തി. ദാവൂദ് ജാലൂത്തിനെ കൊലപ്പെടുത്തി. അദ്ദേഹത്തിന് അല്ലാഹു ആധിപത്യവും ജ്ഞാനവും നൽകുകയും, താൻ ഉദ്ദേശിക്കുന്ന പലതും പഠിപ്പിക്കുകയും ചെയ്തു. മനുഷ്യരിൽ ചിലരെ മററു ചിലർ മുഖേന അല്ലാഹു തടുക്കുന്നില്ലായിരുന്നുവെങ്കിൽ ഭൂലോകം കുഴപ്പത്തിലാകുമായിരുന്നു. പക്ഷെ അല്ലാഹു ലോകരോട് വളരെ ഉദാരനത്രെ.

تِلْكَ آيَاتُ اللَّهِ نَتْلُوهَا عَلَيْكَ بِالْحَقِّ ۚ وَإِنَّكَ لَمِنَ
الْمُرْسَلِينَ ﴿٢٥٢﴾

252. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളാകുന്നു അവയൊക്കെ. സത്യപ്രകാരം നിനക്ക് നാം അവ ഓതികേൾപ്പിച്ചു തരുന്നു. തീർച്ചയായും നീ (നമ്മുടെ ദൗത്യവുമായി) നിയോഗിക്കപ്പെട്ടവരിൽ ഒരാളാകുന്നു.

ഭാഗം 3

تِلْكَ الرُّسُلُ فَضَّلْنَا بَعْضَهُمْ عَلَىٰ بَعْضٍ ۘ مِّنْهُم
مَّن كَلَّمَ اللَّهُ ۖ وَرَفَعَ بَعْضَهُمْ دَرَجَاتٍ ۚ وَآتَيْنَا عِيسَى ابْنَ
مَرْيَمَ الْبَيِّنَاتِ وَأَيَّدْنَاهُ بِرُوحِ الْقُدُسِ ۗ وَلَوْ شَاءَ اللَّهُ مَا اقْتَتَلَ
الَّذِينَ مِن بَعْدِهِم مِّن بَعْدِ مَا جَاءَتْهُمُ الْبَيِّنَاتُ وَلَٰكِنِ اخْتَلَفُوا
فَمِنْهُم مَّنْ آمَنَ وَمِنْهُم مَّن كَفَرَ ۚ وَلَوْ شَاءَ اللَّهُ مَا اقْتَتَلُوا
وَلَٰكِنَّ اللَّهَ يَفْعَلُ مَا يُرِيدُ ﴿٢٥٣﴾

253. ആ ദൂതന്മാരിൽ ചിലർക്ക് നാം മററു ചിലരെക്കാൾ ശ്രേഷ്ഠത നൽകിയിരിക്കുന്നു. അല്ലാഹു (നേരിൽ) സംസാരിച്ചിട്ടുള്ളവർ അവരിലുണ്ട്.[59] അവരിൽ ചിലരെ അവൻ പല പദവികളിലേക്കുയർത്തിയിട്ടുമുണ്ട്. മർയമിൻെറ മകൻ ഈസാക്ക് നാം വ്യക്തമായ ദൃഷ്ടാന്തങ്ങൾ നൽകുകയും, പരിശുദ്ധാത്മാവ് മുഖേന അദ്ദേഹത്തിന് നാം പിൻബലം നൽകുകയും ചെയ്തിട്ടുണ്ട്. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരുടെ (ദൂതന്മാരുടെ) പിൻഗാമികൾ വ്യക്തമായ തെളിവ് വന്നുകിട്ടിയതിനുശേഷവും (അന്യോന്യം) പോരടിക്കുമായിരുന്നില്ല. എന്നാൽ അവർ ഭിന്നിച്ചു. അങ്ങനെ അവരിൽ വിശ്വസിച്ചവരും നിഷേധിച്ചവരുമുണ്ടായി. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ പോരടിക്കുമായിരുന്നില്ല. പക്ഷെ അല്ലാഹു താനുദ്ദേശിക്കുന്നത് ചെയ്യുന്നു.

يَا أَيُّهَا الَّذِينَ آمَنُوا أَنفِقُوا مِمَّا رَزَقْنَاكُم مِّن قَبْلِ أَن
يَأْتِيَ يَوْمٌ لَّا بَيْعٌ فِيهِ وَلَا خُلَّةٌ وَلَا شَفَاعَةٌ ۗ وَالْكَافِرُونَ
هُمُ الظَّالِمُونَ ﴿٢٥٤﴾

254. സത്യവിശ്വാസികളേ, ക്രയവിക്രയമോ സ്നേഹബന്ധമോ ശുപാർശയോ നടക്കാത്ത ഒരു ദിവസം വന്നെത്തുന്നതിനു മുമ്പായി, നിങ്ങൾക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുവിൻ. സത്യനിഷേധികൾ തന്നെയാകുന്നു അക്രമികൾ.

اللَّهُ لَا إِلَٰهَ إِلَّا هُوَ الْحَيُّ الْقَيُّومُ

255. അല്ലാഹു—അവനല്ലാതെ ദൈവമില്ല. എന്നെന്നും ജീവിച്ചിരിക്കുന്നവൻ. എല്ലാം നിയന്ത്രി

59. മൂസാനബി(അ) യോടാണ് അല്ലാഹു നേരിട്ട് സംസാരിച്ചിട്ടുള്ളത്.

لَا تَأْخُذُهُۥ سِنَةٌ وَلَا نَوْمٌ ۚ لَّهُۥ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۗ
مَن ذَا ٱلَّذِى يَشْفَعُ عِندَهُۥٓ إِلَّا بِإِذْنِهِۦ ۚ يَعْلَمُ مَا بَيْنَ أَيْدِيهِمْ
وَمَا خَلْفَهُمْ ۖ وَلَا يُحِيطُونَ بِشَىْءٍ مِّنْ عِلْمِهِۦٓ إِلَّا بِمَا شَآءَ ۚ
وَسِعَ كُرْسِيُّهُ ٱلسَّمَٰوَٰتِ وَٱلْأَرْضَ ۖ وَلَا يَـُٔودُهُۥ حِفْظُهُمَا ۚ وَهُوَ
ٱلْعَلِىُّ ٱلْعَظِيمُ ٢٥٥

ക്കുന്നവൻ. മയക്കമോ ഉറക്കമോ അവനെ ബാധിക്കുകയില്ല. അവൻെറതാണ് ആകാശഭൂമികളിലുള്ളതെല്ലാം. അവൻെറ അനുവാദപ്രകാരമല്ലാതെ അവൻെറയടുക്കൽ ശുപാർശ നടത്താനാരുണ്ട്? അവരുടെ മുമ്പിലുള്ളതും അവർക്ക് പിന്നി ലുള്ളതും അവൻ അറിയുന്നു. അവൻെറ അറിവിൽ നിന്ന് അവനിച്ഛിക്കുന്നതല്ലാതെ (മററൊന്നും) അവർക്ക് സൂക്ഷ്മമായി അറിയാൻ കഴിയില്ല. അവൻെറ അധികാര പീഠം ആകാശഭൂമികളെ മുഴുവൻ ഉൾക്കൊള്ളുന്നതാകുന്നു. അവയുടെ സംരക്ഷണം അവന് ഒട്ടും ഭാരമുള്ളതല്ല. അവൻ ഉന്നതനും മഹാനുമത്രെ.

لَآ إِكْرَاهَ فِى ٱلدِّينِ ۖ قَد تَّبَيَّنَ ٱلرُّشْدُ مِنَ ٱلْغَىِّ ۚ فَمَن يَكْفُرْ
بِٱلطَّٰغُوتِ وَيُؤْمِنۢ بِٱللَّهِ فَقَدِ ٱسْتَمْسَكَ بِٱلْعُرْوَةِ
ٱلْوُثْقَىٰ لَا ٱنفِصَامَ لَهَا ۗ وَٱللَّهُ سَمِيعٌ عَلِيمٌ ٢٥٦

256. മതത്തിൻെറ കാര്യത്തിൽ ബലപ്രയോഗമേ ഇല്ല. സന്മാർഗ്ഗം ദുർമാർഗ്ഗത്തിൽ നിന്ന് വ്യക്തമായി വേർതിരിഞ്ഞു കഴിഞ്ഞിരിക്കുന്നു. ആകയാൽ ഏതൊരാൾ ദുർമൂർത്തികളെ അവിശ്വസിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നുവോ അവൻ പിടിച്ചിട്ടുള്ളത് ബലമുള്ള ഒരു കയറിലാകുന്നു. അത് പൊട്ടിപ്പോകുകയേ ഇല്ല. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

ٱللَّهُ وَلِىُّ ٱلَّذِينَ ءَامَنُوا۟ يُخْرِجُهُم مِّنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ ۖ
وَٱلَّذِينَ كَفَرُوٓا۟ أَوْلِيَآؤُهُمُ ٱلطَّٰغُوتُ يُخْرِجُونَهُم مِّنَ ٱلنُّورِ
إِلَى ٱلظُّلُمَٰتِ ۗ أُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ٢٥٧

257. വിശ്വസിച്ചവരുടെ രക്ഷാധികാരിയാകുന്നു അല്ലാഹു. അവൻ അവരെ ഇരുട്ടുകളിൽ നിന്ന് വെളിച്ചത്തിലേക്ക് കൊണ്ടുവരുന്നു. എന്നാൽ സത്യനിഷേധികളുടെ രക്ഷാധികാരികൾ ദുർമൂർത്തികളാകുന്നു. വെളിച്ചത്തിൽ നിന്ന് ഇരുട്ടുകളിലേക്കാണ് ആ ദുർമൂർത്തികൾ അവരെ നയിക്കുന്നത്. അവരത്രെ നരകാവകാശികൾ. അവരതിൽ നിത്യവാസികളാകുന്നു.

أَلَمْ تَرَ إِلَى ٱلَّذِى حَآجَّ إِبْرَٰهِـۧمَ فِى رَبِّهِۦٓ أَنْ ءَاتَىٰهُ ٱللَّهُ
ٱلْمُلْكَ إِذْ قَالَ إِبْرَٰهِـۧمُ رَبِّىَ ٱلَّذِى يُحْىِۦ وَيُمِيتُ قَالَ أَنَا۠
أُحْىِۦ وَأُمِيتُ ۖ قَالَ إِبْرَٰهِـۧمُ فَإِنَّ ٱللَّهَ يَأْتِى بِٱلشَّمْسِ مِنَ
ٱلْمَشْرِقِ فَأْتِ بِهَا مِنَ ٱلْمَغْرِبِ

258. ഇബ്രാഹീമിനോട് അദ്ദേഹത്തിൻെറ നാഥൻെറ കാര്യത്തിൽ തർക്കിച്ചവനെപ്പററി നീയറിഞ്ഞില്ലേ?[60] അല്ലാഹു അവന്ന് ആധിപത്യം നൽകിയതിനാലാണ് (അവനതിന് മുതിർന്നത്). എൻെറ നാഥൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നവനാകുന്നു എന്ന് ഇബ്രാഹീം പറഞ്ഞപ്പോൾ ഞാനും ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നുവല്ലോ എന്നാണവൻ പറഞ്ഞത്. ഇബ്രാഹീം പറഞ്ഞു: എന്നാൽ അല്ലാഹു സൂര്യനെ കിഴക്കുനിന്ന് കൊണ്ടുവരുന്നു. നീയതിനെ പടിഞ്ഞാറ് നിന്ന് കൊണ്ടു വരിക. അ

60. ഇബ്രാഹീം നബി(അ)യുടെ കാലത്ത് ഇറാഖ് ഭരിച്ചിരുന്ന നംറൂദ് എന്ന ദൈവനിഷേധിയായ സ്വേച്ഛാധിപതിയെപററിയാണ് പരാമർശം.

فَبُهِتَ الَّذِي كَفَرَ ۗ وَاللَّهُ لَا يَهْدِي الْقَوْمَ الظَّالِمِينَ ﴿٢٥٨﴾

പ്പോൾ ആ സത്യനിഷേധിക്ക് ഉത്തരം മുട്ടിപ്പോയി. അക്രമികളായ ജനതയെ അല്ലാഹു നേർവഴിയിലാക്കുകയില്ല.

أَوْ كَالَّذِي مَرَّ عَلَىٰ قَرْيَةٍ وَهِيَ خَاوِيَةٌ عَلَىٰ عُرُوشِهَا قَالَ أَنَّىٰ يُحْيِي هَٰذِهِ اللَّهُ بَعْدَ مَوْتِهَا ۖ فَأَمَاتَهُ اللَّهُ مِائَةَ عَامٍ ثُمَّ بَعَثَهُ ۖ قَالَ كَمْ لَبِثْتَ ۖ قَالَ لَبِثْتُ يَوْمًا أَوْ بَعْضَ يَوْمٍ ۖ قَالَ بَل لَّبِثْتَ مِائَةَ عَامٍ فَانظُرْ إِلَىٰ طَعَامِكَ وَشَرَابِكَ لَمْ يَتَسَنَّهْ ۖ وَانظُرْ إِلَىٰ حِمَارِكَ وَلِنَجْعَلَكَ آيَةً لِّلنَّاسِ ۖ وَانظُرْ إِلَى الْعِظَامِ كَيْفَ نُنشِزُهَا ثُمَّ نَكْسُوهَا لَحْمًا ۚ فَلَمَّا تَبَيَّنَ لَهُ قَالَ أَعْلَمُ أَنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٢٥٩﴾

259. അല്ലെങ്കിലിതാ, മറ്റൊരാളുടെ ഉദാഹരണം. മേൽക്കൂരകളോടെ വീണടിഞ്ഞുകിടക്കുകയായിരുന്ന ഒരു പട്ടണത്തിലൂടെ * അദ്ദേഹം സഞ്ചരിക്കുകയായിരുന്നു. (അപ്പോൾ) അദ്ദേഹം പറഞ്ഞു: നിർജീവമായിപ്പോയതിനു ശേഷം ഇതിനെ എങ്ങനെയായിരിക്കും അല്ലാഹു ജീവിപ്പിക്കുന്നത്? തുടർന്ന് അല്ലാഹു അദ്ദേഹത്തെ നൂറ് വർഷം നിർജീവാവസ്ഥയിലാക്കുകയും പിന്നീടദ്ദേഹത്തെ ഉയിർത്തെഴുന്നേല്പിക്കുകയും ചെയ്തു. അനന്തരം അല്ലാഹു ചോദിച്ചു: നീ എത്ര കാലം (നിർജീവാവസ്ഥയിൽ) കഴിച്ചുകൂട്ടി? ഒരു ദിവസമോ, ഒരു ദിവസത്തിന്റെ അല്പ ഭാഗമോ (ആണ് ഞാൻ കഴിച്ചുകൂട്ടിയത്); അദ്ദേഹം മറുപടി പറഞ്ഞു. 'അല്ല, നീ നൂറ് വർഷം കഴിച്ചുകൂട്ടിയിരിക്കുന്നു. നിന്റെ ആഹാരപാനീയങ്ങൾ നോക്കൂ അവയ്ക്ക് മാറ്റം വന്നിട്ടില്ല. നിന്റെ കഴുതയുടെ നേർക്ക് നോക്കൂ. (അതെങ്ങനെയുണ്ടെന്ന്). നിന്നെ മനുഷ്യർക്കൊരു ദൃഷ്ടാന്തമാക്കുവാൻവേണ്ടിയാകുന്നു നാമിത് ചെയ്യുന്നത്. ആ എല്ലുകൾ നാം എങ്ങനെ കൂട്ടിയിണക്കുകയും എന്നിട്ടവയെ മാംസത്തിൽ പൊതിയുകയും ചെയ്യുന്നുവെന്നും നീ നോക്കുക' എന്ന് അവൻ (അല്ലാഹു) പറഞ്ഞു. അങ്ങനെ അദ്ദേഹത്തിന് (കാര്യം) വ്യക്തമായപ്പോൾ അദ്ദേഹം പറഞ്ഞു: തീർച്ചയായും അല്ലാഹു എല്ലാ കാര്യങ്ങൾക്കും കഴിവുള്ളവനാണ് എന്ന് ഞാൻ മനസ്സിലാക്കുന്നു.

وَإِذْ قَالَ إِبْرَاهِيمُ رَبِّ أَرِنِي كَيْفَ تُحْيِي الْمَوْتَىٰ ۖ قَالَ أَوَلَمْ تُؤْمِن ۖ قَالَ بَلَىٰ وَلَٰكِن لِّيَطْمَئِنَّ قَلْبِي ۖ قَالَ فَخُذْ أَرْبَعَةً مِّنَ الطَّيْرِ فَصُرْهُنَّ إِلَيْكَ ثُمَّ اجْعَلْ عَلَىٰ كُلِّ جَبَلٍ مِّنْهُنَّ جُزْءًا ثُمَّ ادْعُهُنَّ يَأْتِينَكَ سَعْيًا ۚ

260. 'എന്റെ നാഥാ! മരണപ്പെട്ടവരെ നീ എങ്ങനെ ജീവിപ്പിക്കുന്നുവെന്ന് എനിക്ക് നീ കാണിച്ചു തരേണമേ' എന്ന് ഇബ്രാഹീം പറഞ്ഞ സന്ദർഭവും (ശ്രദ്ധേയമാകുന്നു.) അല്ലാഹു ചോദിച്ചു: നീ വിശ്വസിച്ചിട്ടില്ലേ? ഇബ്രാഹീം പറഞ്ഞു: അതെ. പക്ഷെ, എന്റെ മനസ്സിന് സമാധാനം ലഭിക്കാൻ വേണ്ടിയാകുന്നു. അല്ലാഹു പറഞ്ഞു: എന്നാൽ നീ നാലു പക്ഷികളെ പിടിക്കുകയും അവയെ നിന്നിലേക്ക് അടുപ്പിക്കുകയും[61] (അവയെ കഷ്ണിച്ചിട്ട്) അവയുടെ ഓരോ അംശം ഓരോ മലയിലും വെക്കുകയും ചെയ്യുക. എന്നിട്ടവയെ നീ വിളിക്കുക. അവ നിന്റെ അടുക്കൽ

*ബഹുഭൂരിപക്ഷം മുഫസ്സിറുകൾ അഭിപ്രായപ്പെടുന്നത് പ്രസ്തുത വ്യക്തി ഉസൈർ (അ) ആണെന്നും പട്ടണം ഫലസ്തീൻ ആണെന്നുമാണ്.

61. പക്ഷികളെ സൂക്ഷ്മമായി വേർതിരിച്ച് മനസ്സിലാക്കുന്നതിനുവേണ്ടിയാണ് അടുപ്പിച്ചുനിറുത്തുവാൻ നിർദ്ദേശിച്ചത്.

وَاعْلَمْ أَنَّ اللَّهَ عَزِيزٌ حَكِيمٌ ﴿٢٦٠﴾

ഓടി വരുന്നതാണ്. അല്ലാഹു പ്രതാപവാനും യുക്തിമാനുമാണ് എന്ന് നീ മനസ്സിലാക്കുകയും ചെയ്യുക.

مَّثَلُ الَّذِينَ يُنفِقُونَ أَمْوَالَهُمْ فِي سَبِيلِ اللَّهِ كَمَثَلِ
حَبَّةٍ أَنبَتَتْ سَبْعَ سَنَابِلَ فِي كُلِّ سُنبُلَةٍ مِّائَةُ حَبَّةٍ
وَاللَّهُ يُضَاعِفُ لِمَن يَشَاءُ وَاللَّهُ وَاسِعٌ عَلِيمٌ ﴿٢٦١﴾

261. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ തങ്ങളുടെ ധനം ചെലവഴിക്കുന്നവരെ ഉപമിക്കാവുന്നത് ഒരു ധാന്യമണിയോടാകുന്നു. അത് ഏഴ് കതിരുകൾ ഉല്പാദിപ്പിച്ചു. ഓരോ കതിരിലും നൂറ് ധാന്യമണിയും. അല്ലാഹു താനുദ്ദേശിക്കുന്നവർക്ക് ഇരട്ടിയിരട്ടിയായി നൽകുന്നു. അല്ലാഹു വിപുലമായ കഴിവുകളുള്ളവനും (എല്ലാം) അറിയുന്നവനുമാണ്.

الَّذِينَ يُنفِقُونَ أَمْوَالَهُمْ فِي سَبِيلِ اللَّهِ ثُمَّ لَا يُتْبِعُونَ
مَا أَنفَقُوا مَنًّا وَلَا أَذًى لَّهُمْ أَجْرُهُمْ عِندَ رَبِّهِمْ
وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٦٢﴾

262. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ തങ്ങളുടെ ധനം ചെലവഴിക്കുകയും എന്നിട്ടതിനെത്തുടർന്ന് ചെലവ് ചെയ്തതെടുത്തുപറയുകയോ ശല്യപ്പെടുത്തുകയോ ചെ യ്യാതിരിക്കുകയും ചെയ്യുന്നവർ ആരോ അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ അവരർഹിക്കുന്ന പ്രതിഫലമുണ്ടായിരിക്കും. അവർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

قَوْلٌ مَّعْرُوفٌ وَمَغْفِرَةٌ خَيْرٌ مِّن صَدَقَةٍ يَتْبَعُهَا أَذًى
وَاللَّهُ غَنِيٌّ حَلِيمٌ ﴿٢٦٣﴾

263. കൊടുത്തതിനെത്തുടർന്ന് മനഃക്ലേശം വരുത്തുന്ന ദാനധർമ്മത്തേക്കാൾ ഉത്തമമായിട്ടുള്ളത് നല്ല വാക്കും വിട്ടുവീഴ്ചയുമാകുന്നു. അല്ലാഹു പരാശ്രയം ആവശ്യമില്ലാത്തവനും സഹനശീലനുമാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا لَا تُبْطِلُوا صَدَقَاتِكُم بِالْمَنِّ وَالْأَذَىٰ
كَالَّذِي يُنفِقُ مَالَهُ رِئَاءَ النَّاسِ وَلَا يُؤْمِنُ بِاللَّهِ
وَالْيَوْمِ الْآخِرِ فَمَثَلُهُ كَمَثَلِ صَفْوَانٍ عَلَيْهِ تُرَابٌ فَأَصَابَهُ
وَابِلٌ فَتَرَكَهُ صَلْدًا لَّا يَقْدِرُونَ عَلَىٰ شَيْءٍ مِّمَّا كَسَبُوا وَاللَّهُ
لَا يَهْدِي الْقَوْمَ الْكَافِرِينَ ﴿٢٦٤﴾

264. സത്യവിശ്വാസികളേ, (കൊടുത്തത്) എടുത്തു പറഞ്ഞുകൊണ്ടും, ശല്യമുണ്ടാക്കിക്കൊണ്ടും നിങ്ങൾ നിങ്ങളുടെ ദാനധർമ്മങ്ങളെ നിഷ്ഫലമാക്കിക്കളയരുത്. അല്ലാഹുവിലും പരലോകത്തിലും വിശ്വാസമില്ലാതെ, ജനങ്ങളെ കാണിക്കുവാൻ വേണ്ടി ധനം ചെലവ് ചെയ്യുന്നവനെപ്പോലെ നിങ്ങളാകരുത്. അവനെ ഉപമിക്കാവുന്നത് മുകളിൽ അൽപം മണ്ണ് മാത്രമുള്ള മിനുസമുള്ള ഒരു പാറയോടാകുന്നു. ആ പാറ മേൽ ഒരു കനത്ത മഴ പതി ച്ചു. ആ മഴ അതിനെ ഒരു മൊട്ടപ്പാറയാക്കി മാററിക്കളഞ്ഞു. അവർ അദ്ധ്വാനിച്ചതിൻെറ യാതൊരു ഫലവും കരസ്ഥമാക്കാൻ അവർക്ക് കഴിയുകയില്ല. അല്ലാഹു സത്യനിഷേധികളായ ജനതയെ നേർവഴിയിലാക്കുകയില്ല.

وَمَثَلُ الَّذِينَ يُنفِقُونَ أَمْوَالَهُمُ ابْتِغَاءَ مَرْضَاتِ اللَّهِ

265. അല്ലാഹുവിൻെറ പ്രീതി തേടിക്കൊണ്ടും, തങ്ങളുടെ മനസ്സുകളിൽ (സത്യവിശ്വാസം)

وَ تَثْبِيْتًا مِّنْ اَنْفُسِهِمْ كَمَثَلِ جَنَّةٍ بِرَبْوَةٍ اَصَابَهَا وَابِلٌ
فَاٰتَتْ اُكُلَهَا ضِعْفَيْنِ ۚ فَاِنْ لَّمْ يُصِبْهَا وَابِلٌ فَطَلٌّ ؕ وَاللّٰهُ
بِمَا تَعْمَلُوْنَ بَصِيْرٌ ﴿٢٦٥﴾

ഉറപ്പിച്ചു കൊണ്ടും ധനം ചെലവഴിക്കുന്നവരെ ഉപമിക്കാവുന്നത് ഒരു ഉയർന്ന സ്ഥലത്ത് സ്ഥിതിചെയ്യുന്ന തോട്ടത്തോടാകുന്നു.-അതിന്നൊരു കനത്ത മഴ ലഭിച്ചപ്പോൾ അത് രണ്ടിരട്ടി കായ്കനികൾ നൽകി. ഇനി അതിന്ന് കനത്ത മഴയൊന്നും കിട്ടിയില്ല, ഒരു ചാററൽ മഴയേ ലഭിച്ചുള്ളു എങ്കിൽ അതും മതിയാകുന്നതാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനാകുന്നു.

اَيَوَدُّ اَحَدُكُمْ اَنْ تَكُوْنَ لَهٗ جَنَّةٌ مِّنْ نَّخِيْلٍ وَّاَعْنَابٍ
تَجْرِيْ مِنْ تَحْتِهَا الْاَنْهٰرُ ۙ لَهٗ فِيْهَا مِنْ كُلِّ الثَّمَرٰتِ ۙ
وَاَصَابَهُ الْكِبَرُ وَلَهٗ ذُرِّيَّةٌ ضُعَفَآءُ ۚ فَاَصَابَهَآ
اِعْصَارٌ فِيْهِ نَارٌ فَاحْتَرَقَتْ ؕ كَذٰلِكَ يُبَيِّنُ اللّٰهُ
لَكُمُ الْاٰيٰتِ لَعَلَّكُمْ تَتَفَكَّرُوْنَ ﴿٢٦٦﴾

266. നിങ്ങളിൽ ഒരാൾക്ക് ഈത്തപ്പനകളും മുന്തിരി വള്ളികളുമുള്ള ഒരു തോട്ടമുണ്ടെന്ന് കരുതുക. അവയുടെ താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്നു. എല്ലാതരം കായ്കനികളും അയാൾക്കതിലുണ്ട്. അയാൾക്കാകട്ടെ വാർദ്ധക്യം ബാധിച്ചിരിക്കയാണ്. അയാൾക്ക് ദുർബ്ബലരായ കുറെ സന്താനങ്ങളുമുണ്ട്. അപ്പോഴതാ തീയോടുകൂടിയ ഒരു ചുഴലിക്കാററ് അതിന്നു ബാധിച്ച് അത് കരിഞ്ഞുപോകുന്നു.[62] ഇത്തരം ഒരു സ്ഥിതിയിലാകാൻ നിങ്ങളാരെങ്കിലും ആഗ്രഹിക്കുമോ? നിങ്ങൾ ചിന്തിക്കുന്നതിനുവേണ്ടി ഇപ്രകാരം അല്ലാഹു തെളിവുകൾ വിവരിച്ചു തരുന്നു.

يٰۤاَيُّهَا الَّذِيْنَ اٰمَنُوْۤا اَنْفِقُوْا مِنْ طَيِّبٰتِ مَا كَسَبْتُمْ وَمِمَّاۤ
اَخْرَجْنَا لَكُمْ مِّنَ الْاَرْضِ ۗ وَلَا تَيَمَّمُوا الْخَبِيْثَ مِنْهُ
تُنْفِقُوْنَ وَلَسْتُمْ بِاٰخِذِيْهِ اِلَّاۤ اَنْ تُغْمِضُوْا
فِيْهِ ؕ وَاعْلَمُوْۤا اَنَّ اللّٰهَ غَنِىٌّ حَمِيْدٌ ﴿٢٦٧﴾

267. സത്യവിശ്വാസികളേ, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ നല്ല വസ്തുക്കളിൽ നിന്നും, ഭൂമിയിൽ നിന്ന് നിങ്ങൾക്ക് നാം ഉല്പാദിപ്പിച്ചുതന്നതിൽ നിന്നും നിങ്ങൾ ചെലവഴിക്കുവിൻ. കണ്ണടച്ചുകൊണ്ടല്ലാതെ നിങ്ങൾ സ്വീകരിക്കാത്ത മോശമായ സാധനങ്ങൾ (ദാനധർമ്മങ്ങളിൽ) ചെലവഴിക്കുവാനായി കരുതിവെക്കരുത്. അല്ലാഹു ആരുടെയും ആശ്രയമില്ലാത്തവനും സ്തുത്യർഹനുമാണെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളുക.

اَلشَّيْطٰنُ يَعِدُكُمُ الْفَقْرَ وَيَاْمُرُكُمْ بِالْفَحْشَآءِ ۚ وَاللّٰهُ
يَعِدُكُمْ مَّغْفِرَةً مِّنْهُ وَفَضْلًا ؕ وَاللّٰهُ وَاسِعٌ عَلِيْمٌ ۖۚ ﴿٢٦٨﴾

268. പിശാച് ദാരിദ്ര്യത്തെപ്പററി നിങ്ങളെ പേടിപ്പെടുത്തുകയും, നീചവൃത്തികൾക്ക് നിങ്ങളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. അല്ലാഹുവാകട്ടെ അവൻെറ പക്കൽനിന്നുള്ള മാപ്പും അനുഗ്രഹവും നിങ്ങൾക്ക് വാഗ്ദാനം ചെയ്യുന്നു. അല്ലാഹു വിപുലമായ കഴിവുകളുള്ളവനും (എല്ലാം) അറിയുന്നവനുമാകുന്നു.

يُّؤْتِى الْحِكْمَةَ مَنْ يَّشَآءُ ۚ وَمَنْ

269. താനുദ്ദേശിക്കുന്നവർക്ക് അല്ലാഹു (യഥാർത്ഥ) ജ്ഞാനം നൽകുന്നു. ഏതൊരുവന്ന്

62. പ്രകടനപരതയും, കൊടുത്തത് എടുത്തുപറയലും ദാനധർമ്മങ്ങളുടെ ഫലങ്ങളെ ഒരു തീക്കാററ് കണക്കെ കരിച്ചു കളയുന്നു.

يُؤْتَ الْحِكْمَةَ فَقَدْ أُوتِيَ خَيْرًا كَثِيرًا ۗ وَمَا يَذَّكَّرُ إِلَّا أُولُو الْأَلْبَابِ ﴿٢٦٩﴾

(യഥാർത്ഥ) ജ്ഞാനം നൽകപ്പെടുന്നുവോ അവന്ന് (അതുവഴി) അത്യധികമായ നേട്ടമാണ് നൽകപ്പെടുന്നത്. എന്നാൽ ബുദ്ധിശാലികൾ മാത്രമേ ശ്രദ്ധിച്ച് മനസ്സിലാക്കുകയുള്ളൂ.

وَمَا أَنفَقْتُم مِّن نَّفَقَةٍ أَوْ نَذَرْتُم مِّن نَّذْرٍ فَإِنَّ اللَّهَ يَعْلَمُهُ ۗ وَمَا لِلظَّالِمِينَ مِنْ أَنصَارٍ ﴿٢٧٠﴾

270. നിങ്ങളെന്തൊന്ന് ചെലവഴിച്ചാലും ഏതൊന്ന് നേർച്ച നേർന്നാലും തീർച്ചയായും അല്ലാഹു അതറിയുന്നതാണ്. അക്രമകാരികൾക്ക്[63] സഹായികളായി ആരും തന്നെ ഉണ്ടായിരിക്കുന്നതല്ല.

إِن تُبْدُوا الصَّدَقَاتِ فَنِعِمَّا هِيَ ۖ وَإِن تُخْفُوهَا وَتُؤْتُوهَا الْفُقَرَاءَ فَهُوَ خَيْرٌ لَّكُمْ ۚ وَيُكَفِّرُ عَنكُم مِّن سَيِّئَاتِكُمْ ۗ وَاللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٢٧١﴾

271. നിങ്ങൾ ദാനധർമ്മങ്ങൾ പരസ്യമായി ചെയ്യുന്നുവെങ്കിൽ അത് നല്ലതു തന്നെ. എന്നാൽ നിങ്ങളത് രഹസ്യമാക്കുകയും ദരിദ്രർക്ക് കൊടുക്കുകയുമാണെങ്കിൽ[64] അതാണ് നിങ്ങൾക്ക് കൂടുതൽ ഉത്തമം. നിങ്ങളുടെ പല തിന്മകളെയും അത് മാച്ചുകളയുകയും ചെയ്യും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്ന കാര്യങ്ങൾ സൂക്ഷ്മമായി അറിയുന്നവനാകുന്നു.

لَّيْسَ عَلَيْكَ هُدَاهُمْ وَلَٰكِنَّ اللَّهَ يَهْدِي مَن يَشَاءُ ۗ وَمَا تُنفِقُوا مِنْ خَيْرٍ فَلِأَنفُسِكُمْ ۚ وَمَا تُنفِقُونَ إِلَّا ابْتِغَاءَ وَجْهِ اللَّهِ ۚ وَمَا تُنفِقُوا مِنْ خَيْرٍ يُوَفَّ إِلَيْكُمْ وَأَنتُمْ لَا تُظْلَمُونَ ﴿٢٧٢﴾

272. അവരെ നേർവഴിയിലാക്കാൻ നീ ബാദ്ധ്യസ്ഥനല്ല. എന്നാൽ അല്ലാഹു അവനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു. നല്ലതായ എന്തെങ്കിലും നിങ്ങൾ ചെലവഴിക്കുകയാണെങ്കിൽ അത് നിങ്ങളുടെ നന്മയ്ക്കുവേണ്ടി തന്നെയാണ്. അല്ലാഹുവിന്റെ പ്രീതി തേടിക്കൊണ്ട് മാത്രമാണ് നിങ്ങൾ ചെലവഴിക്കേണ്ടത്. നല്ലതെന്ത് നിങ്ങൾ ചെലവഴിച്ചാലും അതിനുള്ള പ്രതിഫലം നിങ്ങൾക്ക് പൂർണ്ണമായി നൽകപ്പെടുന്നതാണ്. നിങ്ങളോട് ഒട്ടും അനീതി കാണിക്കപ്പെടുകയില്ല.

لِلْفُقَرَاءِ الَّذِينَ أُحْصِرُوا فِي سَبِيلِ اللَّهِ لَا يَسْتَطِيعُونَ ضَرْبًا فِي الْأَرْضِ يَحْسَبُهُمُ الْجَاهِلُ أَغْنِيَاءَ مِنَ التَّعَفُّفِ تَعْرِفُهُم بِسِيمَاهُمْ لَا يَسْأَلُونَ النَّاسَ إِلْحَافًا ۗ وَمَا تُنفِقُوا مِنْ خَيْرٍ فَإِنَّ اللَّهَ بِهِ عَلِيمٌ ﴿٢٧٣﴾

273. ഭൂമിയിൽ സഞ്ചരിച്ച് ഉപജീവനം തേടാൻ സൗകര്യപ്പെടാത്തവിധം അല്ലാഹുവിന്റെ മാർഗ്ഗത്തിൽ വ്യാപൃത രായിട്ടുള്ള ദരിദ്രന്മാർക്ക് വേണ്ടി (നിങ്ങൾ ചെലവ് ചെയ്യുക.) (അവരെപ്പററി) അറിവില്ലാത്തവൻ (അവരുടെ) മാന്യത കണ്ട് അവർ ധനികരാണെന്ന് ധരിച്ചേക്കും. എന്നാൽ അവരുടെ ലക്ഷണം കൊണ്ട് നിനക്കവരെ തിരിച്ചറിയാം. അവർ ജനങ്ങളോട് ചോദിച്ച് വിഷമിപ്പിക്കുകയില്ല. നല്ലതായ എന്തൊന്ന് നിങ്ങൾ ചെലവഴിക്കുകയാണെങ്കിലും അല്ലാഹു അത് നല്ലപോലെ അറിയുന്നവനാണ്.

---

63. പിശുക്കും സ്വാർത്ഥവും ധൂർത്തുമൊക്കെ അക്രമമാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു.

64. ദാനം പരസ്യമായി ചെയ്യുകയാണെങ്കിൽ പലപ്പോഴും കൊടുക്കുന്നവന് ഔന്നത്യബോധവും, വാങ്ങുന്നവന് അപകർഷചിന്തയും ഉണ്ടാകുന്നു. ആത്മാഭിമാനമുള്ള പലരും അത്തരം ദാനങ്ങൾ സ്വീകരിക്കാൻ മുമ്പോട്ട് വരാതിരിക്കുന്നു. യഥാർത്ഥ ആവശ്യക്കാരെ കണ്ടെത്തി രഹസ്യമായി നൽകുന്ന ദാനം കൊടുക്കുന്നവനെയും വാങ്ങുന്നവനെയും ഒരുപോലെ സന്തോഷത്തിലേക്കും മഹത്വത്തിലേക്കും നയിക്കുന്നു.

ٱلَّذِينَ يُنفِقُونَ أَمْوَٰلَهُم بِٱلَّيْلِ وَٱلنَّهَارِ سِرًّا وَعَلَانِيَةً فَلَهُمْ أَجْرُهُمْ عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٧٤﴾

274. രാത്രിയും പകലും രഹസ്യമായും പരസ്യമായും തങ്ങളുടെ സ്വത്തുക്കൾ ചെലവഴിച്ചു കൊണ്ടിരിക്കുന്നവർക്ക് അവരുടെ രക്ഷിതാവിങ്കൽ അവരർഹിക്കുന്ന പ്രതിഫലമുണ്ടായിരിക്കുന്നതാണ്. അവർ യാതൊന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

ٱلَّذِينَ يَأْكُلُونَ ٱلرِّبَوٰا۟ لَا يَقُومُونَ إِلَّا كَمَا يَقُومُ ٱلَّذِى يَتَخَبَّطُهُ ٱلشَّيْطَٰنُ مِنَ ٱلْمَسِّ ۚ ذَٰلِكَ بِأَنَّهُمْ قَالُوٓا۟ إِنَّمَا ٱلْبَيْعُ مِثْلُ ٱلرِّبَوٰا۟ ۗ وَأَحَلَّ ٱللَّهُ ٱلْبَيْعَ وَحَرَّمَ ٱلرِّبَوٰا۟ ۚ فَمَن جَآءَهُۥ مَوْعِظَةٌ مِّن رَّبِّهِۦ فَٱنتَهَىٰ فَلَهُۥ مَا سَلَفَ وَأَمْرُهُۥٓ إِلَى ٱللَّهِ ۖ وَمَنْ عَادَ فَأُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٢٧٥﴾

275. പലിശ തിന്നുന്നവർ പിശാച് ബാധ നിമിത്തം മറിഞ്ഞുവീഴുന്നവൻ എഴുന്നേൽക്കുന്നതു പോലെയല്ലാതെ എഴുന്നേൽക്കുകയില്ല.[65] കച്ചവടവും പലിശ പോലെ തന്നെയാണ് എന്ന് അവർ പറഞ്ഞതിൻെറ ഫലമത്രെ അത്. എന്നാൽ കച്ചവടം അല്ലാഹു അനുവദിക്കുകയും പലിശ നിഷിദ്ധമാക്കുകയുമാണ് ചെയ്തിട്ടുള്ളത്. അതിനാൽ അല്ലാഹുവിൻെറ ഉപദേശം വന്നുകിട്ടിയിട്ട് (അതനുസരിച്ച്) വല്ലവനും (പലിശയിൽ നിന്ന്) വിരമിച്ചാൽ അവൻ മുമ്പ് വാങ്ങിയത് അവന്നുള്ളത് തന്നെ. അവൻെറ കാര്യം അല്ലാഹുവിൻെറ തീരുമാനത്തിന്ന് വിധേയമായിരിക്കുകയും ചെയ്യും. ഇനി ആരെങ്കിലും (പലിശയിടപാടുകളിലേക്ക് തന്നെ) മടങ്ങുകയാണെങ്കിൽ അവരത്രെ നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

يَمْحَقُ ٱللَّهُ ٱلرِّبَوٰا۟ وَيُرْبِى ٱلصَّدَقَٰتِ ۗ وَٱللَّهُ لَا يُحِبُّ كُلَّ كَفَّارٍ أَثِيمٍ ﴿٢٧٦﴾

276. അല്ലാഹു പലിശയെ ക്ഷയിപ്പിക്കുകയും ദാനധർമ്മ ങ്ങളെ പോഷിപ്പിക്കുകയും ചെയ്യും. യാതൊരു നന്ദികെട്ട ദുർവൃത്തനെയും അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ وَأَقَامُوا۟ ٱلصَّلَوٰةَ وَءَاتَوُا۟ ٱلزَّكَوٰةَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٧٧﴾

277. വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സക്കാത്ത് കൊടുക്കുകയും ചെയ്യുന്നവർക്ക് അവരുടെ രക്ഷിതാവിങ്കൽ അവരർഹിക്കുന്ന പ്രതിഫലമുണ്ടായിരിക്കുന്നതാണ്. അവർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَذَرُوا۟ مَا بَقِىَ مِنَ ٱلرِّبَوٰٓا۟ إِن كُنتُم مُّؤْمِنِينَ ﴿٢٧٨﴾

278. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, പലിശവകയിൽ ബാക്കി കിട്ടാനുള്ളത് വിട്ടു കളയുകയും ചെയ്യേണ്ടതാണ്. നിങ്ങൾ (യഥാർത്ഥ) വിശ്വാസികളാണെങ്കിൽ.

فَإِن لَّمْ تَفْعَلُوا۟ فَأْذَنُوا۟ بِحَرْبٍ

279. നിങ്ങൾ അങ്ങനെ ചെയ്യുന്നില്ലെങ്കിൽ അല്ലാഹുവിൻെറയും റസൂലിൻെറയും പക്ഷത്തു

65. ദുരമൂത്ത പണക്കൊതിയന്മാർ ഈ ഭൗതികജീവിതത്തിൽ തന്നെ പല കുണ്ടിലും കുഴിയിലും ചെന്ന് ചാടുന്നു. അതാവാം ഒരുപക്ഷെ ഈ വാക്യംകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. പലിശ ഇടപാടുകാർക്ക് ഉയിർത്തെഴുന്നേല്പിൻെറ നാളിൽ അല്ലാഹു വരുത്തിത്തീർക്കുന്ന അവസ്ഥയാണ് ഈ ഉദാഹരണത്തിലൂടെ സൂചിപ്പിക്കപ്പെടുന്നതെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

مِّنَ اللّٰهِ وَرَسُولِهِۦ ۖ وَإِن تُبْتُمْ فَلَكُمْ رُءُوسُ أَمْوَالِكُمْ
لَا تَظْلِمُونَ وَلَا تُظْلَمُونَ ﴿٢٧٩﴾

നിന്ന് (നിങ്ങൾക്കെതിരിലുള്ള) സമരപ്രഖ്യാപനത്തെപ്പററി അറിഞ്ഞുകൊള്ളുക. നിങ്ങൾ പശ്ചാത്തപിച്ചു മടങ്ങുകയാണെങ്കിൽ നിങ്ങളുടെ മൂലധനം നിങ്ങൾക്കു തന്നെ കിട്ടുന്നതാണ്. നിങ്ങൾ അക്രമം ചെയ്യരുത്. നിങ്ങൾ അക്രമിക്കപ്പെടുകയും അരുത്.

وَإِن كَانَ ذُو عُسْرَةٍ فَنَظِرَةٌ إِلَىٰ مَيْسَرَةٍ ۚ وَأَن تَصَدَّقُوا
خَيْرٌ لَّكُمْ ۖ إِن كُنتُمْ تَعْلَمُونَ ﴿٢٨٠﴾

280. ഇനി (കടം വാങ്ങിയവരിൽ) വല്ല ഞെരുക്കക്കാരനും ഉണ്ടായിരുന്നാൽ (അവന്ന്) ആശ്വാസമുണ്ടാകുന്നതുവരെ ഇട കൊടുക്കേണ്ടതാണ്. എന്നാൽ നിങ്ങൾ ദാനമായി (വിട്ടു) കൊടുക്കുന്നതാണ് നിങ്ങൾക്ക് കൂടുതൽ ഉത്തമം; നിങ്ങൾ അറിവുള്ളവരാണെങ്കിൽ.

وَاتَّقُوا يَوْمًا تُرْجَعُونَ فِيهِ إِلَى اللّٰهِ ۖ ثُمَّ تُوَفَّىٰ كُلُّ نَفْسٍ
مَّا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿٢٨١﴾

281. നിങ്ങൾ അല്ലാഹുവിങ്കലേക്ക് മടക്കപ്പെടുന്ന ഒരു ദിവസത്തെ സൂക്ഷിച്ചുകൊള്ളുക. എന്നിട്ട് ഓരോരുത്തർക്കും അവരവർ പ്രവർത്തിച്ചതിൻെറ ഫലം പൂർണ്ണമായി നൽകപ്പെടുന്നതാണ്. അവരോട് (ഒട്ടും) അനീതി കാണിക്കപ്പെടുകയില്ല.

يَا أَيُّهَا الَّذِينَ آمَنُوا إِذَا تَدَايَنتُم بِدَيْنٍ إِلَىٰ أَجَلٍ مُّسَمًّى
فَاكْتُبُوهُ ۚ وَلْيَكْتُب بَّيْنَكُمْ كَاتِبٌ بِالْعَدْلِ ۚ وَلَا يَأْبَ كَاتِبٌ أَن
يَكْتُبَ كَمَا عَلَّمَهُ اللّٰهُ ۚ فَلْيَكْتُبْ وَلْيُمْلِلِ الَّذِي عَلَيْهِ الْحَقُّ
وَلْيَتَّقِ اللّٰهَ رَبَّهُ وَلَا يَبْخَسْ مِنْهُ شَيْئًا ۚ فَإِن كَانَ الَّذِي عَلَيْهِ
الْحَقُّ سَفِيهًا أَوْ ضَعِيفًا أَوْ لَا يَسْتَطِيعُ أَن يُمِلَّ هُوَ فَلْيُمْلِلْ
وَلِيُّهُ بِالْعَدْلِ ۚ وَاسْتَشْهِدُوا شَهِيدَيْنِ مِن رِّجَالِكُمْ ۖ فَإِن
لَّمْ يَكُونَا رَجُلَيْنِ فَرَجُلٌ وَامْرَأَتَانِ مِمَّن تَرْضَوْنَ مِنَ
الشُّهَدَاءِ أَن تَضِلَّ إِحْدَاهُمَا فَتُذَكِّرَ إِحْدَاهُمَا الْأُخْرَىٰ ۚ

282. സത്യവിശ്വാസികളേ, ഒരു നിശ്ചിത അവധിവെച്ചു കൊണ്ട് നിങ്ങളന്യോന്യം വല്ല കടമിടപാടും നടത്തിയാൽ നിങ്ങൾ അത് എഴുതിവെക്കേണ്ടതാണ്. ഒരെഴുത്തുകാരൻ നിങ്ങൾക്കിടയിൽ നീതിയോടെ അത് രേഖപ്പെടുത്തട്ടെ. ഒരെഴുത്തുകാരനും അല്ലാഹു അവന്ന് പഠിപ്പിച്ചുകൊടുത്ത പ്രകാരം എഴുതാൻ വിസമ്മതിക്കരുത്. അവനത് എഴുതുകയും, കടബാദ്ധ്യതയുള്ളവൻ (എഴുതേണ്ട വാചകം) പറഞ്ഞുകൊടുക്കുകയും ചെയ്യട്ടെ. തൻെറ രക്ഷിതാവായ അല്ലാഹുവെ അവൻ സൂക്ഷിക്കുകയും (ബാദ്ധ്യതയിൽ) അവൻ യാതൊന്നും കുറവ് വരുത്താതിരിക്കുകയും ചെയ്യേണ്ടതാണ്. ഇനി കടബാദ്ധ്യതയുള്ള ആൾ വിവേകമില്ലാത്തവനോ, കാര്യശേഷിയില്ലാത്തവനോ, (വാചകം) പറഞ്ഞുകൊടുക്കാൻ കഴിവില്ലാത്തവനോ ആണെങ്കിൽ അയാളുടെ രക്ഷാധികാരി അയാൾക്കുവേണ്ടി നീതിപൂർവ്വം (വാചകം) പറഞ്ഞുകൊടുക്കേണ്ടതാണ്. നിങ്ങളിൽ പെട്ട രണ്ട് പുരുഷന്മാരെ നിങ്ങൾ സാക്ഷി നിർത്തുകയും ചെയ്യുക. ഇനി ഇരുവരും പുരുഷന്മാരായില്ലെങ്കിൽ നിങ്ങളിഷ്ടപ്പെടുന്ന സാക്ഷികളിൽ നിന്ന് ഒരു പുരുഷനും രണ്ട് സ്ത്രീകളും ആയാലും മതി. അവരിൽ ഒരുവൾക്ക് തെററ് പററിയാൽ മററവൾ അവളെ

وَلَا يَأۡبَ الشُّهَدَآءُ اِذَا مَا دُعُوۡا ؕ وَلَا تَسۡـَٔـمُوۡۤا اَنۡ تَكۡتُبُوۡهُ
صَغِيۡرًا اَوۡ كَبِيۡرًا اِلٰٓى اَجَلِهٖ ؕ ذٰلِكُمۡ اَقۡسَطُ عِنۡدَ اللّٰهِ وَاَقۡوَمُ
لِلشَّهَادَةِ وَاَدۡنٰۤى اَلَّا تَرۡتَابُوۡٓا اِلَّاۤ اَنۡ تَكُوۡنَ تِجَارَةً حَاضِرَةً
تُدِيۡرُوۡنَهَا بَيۡنَكُمۡ فَلَيۡسَ عَلَيۡكُمۡ جُنَاحٌ اَلَّا
تَكۡتُبُوۡهَا ؕ وَاَشۡهِدُوۡۤا اِذَا تَبَايَعۡتُمۡ ۖ وَلَا يُضَآرَّ كَاتِبٌ
وَّلَا شَهِيۡدٌ ؕ وَاِنۡ تَفۡعَلُوۡا فَاِنَّهٗ فُسُوۡقٌ ۢ بِكُمۡ ؕ
وَاتَّقُوا اللّٰهَ ؕ وَيُعَلِّمُكُمُ اللّٰهُ ؕ وَاللّٰهُ بِكُلِّ شَىۡءٍ عَلِيۡمٌ ﴿٢٨٢﴾

ഓർമ്മിപ്പിക്കാൻ വേണ്ടി. (തെളിവ് നൽകാൻ) വിളിക്കപ്പെട്ടാൽ സാക്ഷികൾ വിസമ്മതിക്കരുത്. ഇടപാട് ചെറുതായാലും വലുതായാലും അതിന്റെ അവധി കാണിച്ച് അത് രേഖപ്പെടുത്തി വെക്കാൻ നിങ്ങൾ മടിക്കരുത്. അതാണ് അല്ലാഹുവിങ്കൽ ഏററവും നീതിപൂർവ്വകമായതും, സാക്ഷ്യത്തിന് കൂടുതൽ ബലം നൽകുന്നതും, നിങ്ങൾക്ക് സംശയം ജനിക്കാതിരിക്കാൻ കൂടുതൽ അനുയോജ്യമായിട്ടുള്ളതും. എന്നാൽ നിങ്ങളന്യോന്യം റൊക്കമായി നടത്തിക്കൊണ്ടിരിക്കുന്ന കച്ചവട ഇടപാടുകൾ ഇതിൽ നിന്നൊഴിവാകുന്നു. അതെഴുതി വെക്കാതിരിക്കുന്നതിൽ നിങ്ങൾക്ക് കുററമില്ല. എന്നാൽ നിങ്ങൾ ക്രയവിക്രയം ചെയ്യുമ്പോൾ സാക്ഷി നിർത്തേണ്ടതാണ്. ഒരെഴുത്തുകാരനോ സാക്ഷിയോ ദ്രോഹിക്ക പ്പെടാൻ പാടില്ല. നിങ്ങളങ്ങനെ ചെയ്യുകയാണെങ്കിൽ അത് നിങ്ങളുടെ ധിക്കാരമാകുന്നു. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. അല്ലാഹു നിങ്ങൾക്ക് പഠിപ്പിച്ചുതരികയാകുന്നു. അല്ലാഹു ഏത് കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

وَاِنۡ كُنۡتُمۡ عَلٰى سَفَرٍ وَّلَمۡ تَجِدُوۡا كَاتِبًا فَرِهٰنٌ مَّقۡبُوۡضَةٌ ؕ فَاِنۡ
اَمِنَ بَعۡضُكُمۡ بَعۡضًا فَلۡيُؤَدِّ الَّذِى اؤۡتُمِنَ اَمَانَتَهٗ وَلۡيَتَّقِ اللّٰهَ
رَبَّهٗ ؕ وَلَا تَكۡتُمُوا الشَّهَادَةَ ؕ وَمَنۡ يَّكۡتُمۡهَا فَاِنَّهٗۤ اٰثِمٌ قَلۡبُهٗ ؕ
وَاللّٰهُ بِمَا تَعۡمَلُوۡنَ عَلِيۡمٌ ﴿٢٨٣﴾

283. ഇനി നിങ്ങൾ യാത്രയിലാവുകയും ഒരെഴുത്തു കാരനെ കിട്ടാതിരിക്കുകയുമാണെങ്കിൽ പണയവസ്തുക്കൾ കൈവശം കൊടുത്താൽ മതി. ഇനി നിങ്ങളിലൊരാൾ മറെറാരാളെ (വല്ലതും) വിശ്വസിച്ചേൽപ്പിച്ചാൽ ആ വിശ്വാസമർപ്പിക്കപ്പെട്ടവൻ തന്റെ വിശ്വസ്തത നിറവേററുകയും, തന്റെ രക്ഷിതാവിനെ സൂക്ഷിക്കുകയും ചെയ്യട്ടെ. നിങ്ങൾ സാക്ഷ്യം മറച്ചുവെക്കരുത്. ആരത് മറച്ചുവെക്കുന്നുവോ അവന്റെ മനസ്സ് പാപപങ്കിലമാകുന്നു. അല്ലാഹു നിങ്ങൾ ചെയ്യുന്നതെല്ലാം അറിയുന്നവനാകുന്നു.

لِلّٰهِ مَا فِى السَّمٰوٰتِ وَمَا فِى الۡاَرۡضِ ؕ وَاِنۡ تُبۡدُوۡا مَا فِىۡۤ
اَنۡفُسِكُمۡ اَوۡ تُخۡفُوۡهُ يُحَاسِبۡكُمۡ بِهِ اللّٰهُ ؕ فَيَـغۡفِرُ لِمَنۡ
يَّشَآءُ وَيُعَذِّبُ مَنۡ يَّشَآءُ ؕ وَاللّٰهُ عَلٰى كُلِّ شَىۡءٍ قَدِيۡرٌ ﴿٢٨٤﴾

284. ആകാശഭൂമികളിലുള്ളതെല്ലാം അല്ലാഹുവിന്റേതാകുന്നു. നിങ്ങളുടെ മനസ്സുകളിലുള്ളത് നിങ്ങൾ വെളി പ്പെടുത്തിയാലും മറച്ചുവെച്ചാലും അല്ലാഹു അതിന്റെ പേരിൽ നിങ്ങളോട് കണക്ക് ചോദിക്കുക തന്നെ ചെയ്യും. എന്നിട്ടവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും അവനുദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

اٰمَنَ الرَّسُوۡلُ بِمَاۤ اُنۡزِلَ اِلَيۡهِ مِنۡ رَّبِّهٖ

285. തന്റെ രക്ഷിതാവിങ്കൽ നിന്ന് തനിക്ക് അവതരിപ്പിക്കപ്പെട്ടതിൽ റസൂൽ വിശ്വസിച്ചി

وَالْمُؤْمِنُوْنَ ۚ كُلٌّ اٰمَنَ بِاللّٰهِ وَمَلٰٓئِكَتِهٖ وَكُتُبِهٖ وَرُسُلِهٖ ۚ
لَا نُفَرِّقُ بَيْنَ اَحَدٍ مِّنْ رُّسُلِهٖ ۚ وَقَالُوْا سَمِعْنَا وَاَطَعْنَا
غُفْرَانَكَ رَبَّنَا وَاِلَيْكَ الْمَصِيْرُ ﴿٢٨٥﴾

രിക്കുന്നു. (അതിനെ തുടർന്ന്) സത്യവിശ്വാസികളും. അവരെല്ലാം അല്ലാഹുവിലും, അവൻെറ മലക്കുകളിലും അവൻെറ വേദഗ്രന്ഥങ്ങളിലും, അവൻെറ ദൂതന്മാരിലും വിശ്വസിച്ചിരിക്കുന്നു. അവൻെറ ദൂതന്മാരിൽ ആർക്കുമിടയിൽ ഒരു വിവേചനവും ഞങ്ങൾ കല്പിക്കുന്നില്ല (എന്നതാണ് അവരുടെ നിലപാട്.) അവർ പറയുകയും ചെയ്യു: 'ഞങ്ങളിതാ കേൾക്കുകയും അനുസരിക്കുകയും ചെയ്യിരിക്കുന്നു. ഞങ്ങളുടെ നാഥാ! ഞങ്ങളോട് പൊറുക്കേണമേ. നിന്നിലേക്കാകുന്നു (ഞങ്ങളുടെ) മടക്കം.'

لَا يُكَلِّفُ اللّٰهُ نَفْسًا اِلَّا وُسْعَهَا ۚ لَهَا مَا كَسَبَتْ وَعَلَيْهَا مَا
اكْتَسَبَتْ ۗ رَبَّنَا لَا تُؤَاخِذْنَآ اِنْ نَّسِيْنَآ اَوْ اَخْطَاْنَا ۚ رَبَّنَا
وَلَا تَحْمِلْ عَلَيْنَآ اِصْرًا كَمَا حَمَلْتَهٗ عَلَى الَّذِيْنَ مِنْ
قَبْلِنَا ۚ رَبَّنَا وَلَا تُحَمِّلْنَا مَا لَا طَاقَةَ لَنَا بِهٖ ۚ وَاعْفُ عَنَّا ۗ
وَاغْفِرْ لَنَا ۗ وَارْحَمْنَا ۗ اَنْتَ مَوْلٰىنَا فَانْصُرْنَا عَلَى الْقَوْمِ
الْكٰفِرِيْنَ ﴿٢٨٦﴾

286. അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല. ഓരോരുത്തർ പ്രവർത്തിച്ചതിൻെറ സൽഫലം അവരവർക്കു തന്നെ. ഓരോരുത്തർ പ്രവർത്തിച്ചതിൻെറ ദുഷ്ഫലവും അവരവരുടെ മേൽ തന്നെ. ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്നുപോകുകയോ, ഞങ്ങൾക്ക് തെററ് പററുകയോ ചെയ്യുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങ ളുടെ മുൻഗാമികളുടെ മേൽ നീ ചുമത്തിയതുപോലുള്ള ഭാരം ഞങ്ങളുടെ മേൽ നീ ചുമത്തരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ. ഞങ്ങൾക്ക് നീ മാപ്പ് നൽകുകയും ഞങ്ങളോട് പൊറുക്കുകയും, കരുണ കാണിക്കുകയും ചെയ്യേണമേ. നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അതുകൊണ്ട് സത്യ നിഷേധികളായ ജനതക്കെതിരായി നീ ഞങ്ങളെ സഹായിക്കേണമേ.



## അദ്ധ്യായം - 3

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. അലിഫ് ലാം മീം.

الٓمٓ ﴿١﴾

2. അല്ലാഹു — അവനല്ലാതെ ഒരു ദൈവവുമില്ല. എന്നെന്നും ജീവിച്ചിരിക്കുന്നവൻ. എല്ലാം നിയന്ത്രിക്കുന്നവൻ.

اللَّهُ لَآ إِلَٰهَ إِلَّا هُوَ الْحَيُّ الْقَيُّومُ ﴿٢﴾

3, 4. അവൻ ഈ വേദഗ്രന്ഥത്തെ മുൻവേദങ്ങളെ ശരിവെക്കുന്നതായിക്കൊണ്ട് സത്യവുമായി നിനക്ക് അവതരിപ്പിച്ചുതന്നിരിക്കുന്നു. മനുഷ്യർക്ക് മാർഗ്ഗദർശനത്തിനായി ഇതിന്നുമുമ്പ് അവൻ തൗറാത്തും ഇൻജീലും അവതരിപ്പിച്ചു. സത്യാസത്യ വിവേചനത്തിനുള്ള പ്രമാണവും അവൻ അവതരിപ്പിച്ചിരിക്കുന്നു. തീർച്ചയായും അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചവരാരോ അവർക്ക് കഠിനമായ ശിക്ഷയാണുള്ളത്. അല്ലാഹു പ്രതാപിയും ശിക്ഷാനടപടി സ്വീകരിക്കുന്നവനുമാകുന്നു.

نَزَّلَ عَلَيْكَ الْكِتَٰبَ بِالْحَقِّ مُصَدِّقًا لِّمَا بَيْنَ يَدَيْهِ
وَأَنزَلَ التَّوْرَىٰةَ وَالْإِنجِيلَ ﴿٣﴾ مِن قَبْلُ هُدًى لِّلنَّاسِ
وَأَنزَلَ الْفُرْقَانَ إِنَّ الَّذِينَ كَفَرُوا۟ بِـَٔايَٰتِ اللَّهِ لَهُمْ عَذَابٌ
شَدِيدٌ وَاللَّهُ عَزِيزٌ ذُو انتِقَامٍ ﴿٤﴾

5. ഭൂമിയിലോ ആകാശത്തോ ഉള്ള യാതൊരു കാര്യവും അല്ലാഹുവിന്ന് അവ്യക്തമായിപ്പോവുകയില്ല; തീർച്ച.

إِنَّ اللَّهَ لَا يَخْفَىٰ عَلَيْهِ شَىْءٌ فِى الْأَرْضِ وَلَا فِى السَّمَآءِ ﴿٥﴾

6. ഗർഭാശയങ്ങളിൽ താനുദ്ദേശിക്കുന്ന വിധത്തിൽ നിങ്ങളെ രൂപപ്പെടുത്തുന്നത് അവനത്രെ. അവനല്ലാതെ ഒരു ദൈവവുമില്ല. അവൻ പ്രതാപിയും യുക്തിമാനുമത്രെ.

هُوَ الَّذِى يُصَوِّرُكُمْ فِى الْأَرْحَامِ كَيْفَ يَشَآءُ لَآ إِلَٰهَ إِلَّا
هُوَ الْعَزِيزُ الْحَكِيمُ ﴿٦﴾

7. (നബിയേ,) നിനക്ക് വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നത് അവനത്രെ. അതിൽ സുവ്യക്തവും ഖണ്ഡിതവുമായ വചനങ്ങളുണ്ട്.

هُوَ الَّذِىٓ أَنزَلَ عَلَيْكَ الْكِتَٰبَ مِنْهُ ءَايَٰتٌ مُّحْكَمَٰتٌ

---

* ഈസാനബിയുടെ പിതാമഹനാണ് ഇംറാൻ. ഈസായുടെയും മർയമിന്റെയും ചരിത്രം ഈ അദ്ധ്യായത്തിൽ വിശദീകരിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ആലുഇംറാൻ (ഇംറാൻ കുടുംബം) എന്ന് പേർ നൽകപ്പെട്ടത്.

هُنَّ أُمُّ الْكِتَابِ وَأُخَرُ مُتَشَابِهَاتٌ ۖ فَأَمَّا الَّذِينَ فِي قُلُوبِهِمْ زَيْغٌ فَيَتَّبِعُونَ مَا تَشَابَهَ مِنْهُ ابْتِغَاءَ الْفِتْنَةِ وَابْتِغَاءَ تَأْوِيلِهِ ۗ وَمَا يَعْلَمُ تَأْوِيلَهُ إِلَّا اللَّهُ ۗ وَالرَّاسِخُونَ فِي الْعِلْمِ يَقُولُونَ آمَنَّا بِهِ كُلٌّ مِنْ عِنْدِ رَبِّنَا ۗ وَمَا يَذَّكَّرُ إِلَّا أُولُو الْأَلْبَابِ ﴿٧﴾

അവയത്രെ വേദഗ്രന്ഥത്തിൻെറ മൗലികഭാഗം. ആശയത്തിൽ സാദൃശ്യമുള്ള ചില വചനങ്ങളുമുണ്ട്. എന്നാൽ മനസ്സുകളിൽ വക്രതയുള്ളവർ കുഴപ്പമുണ്ടാക്കാനുദ്ദേശിച്ചുകൊണ്ടും, ദുർവ്യാഖ്യാനം നടത്താനാഗ്രഹിച്ചുകൊണ്ടും ആശയത്തിൽ സാദൃശ്യമുള്ള വചനങ്ങളെ പിന്തുടരുന്നു. അതിൻെറ സാക്ഷാൽ വ്യാഖ്യാനം അല്ലാഹുവിന്ന് മാത്രമേ അറിയുകയുള്ളൂ. അറിവിൽ അടിയുറച്ചവരാകട്ടെ, അവർ പറയും: 'ഞങ്ങളതിൽ വിശ്വസിച്ചിരിക്കുന്നു. എല്ലാം ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു.' ബുദ്ധിശാലികൾ മാത്രമേ ആലോചിച്ച് മനസ്സിലാക്കുകയുള്ളൂ.

رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا وَهَبْ لَنَا مِنْ لَدُنْكَ رَحْمَةً ۚ إِنَّكَ أَنْتَ الْوَهَّابُ ﴿٨﴾

8. (അവർ പ്രാർത്ഥിക്കും:) 'ഞങ്ങളുടെ നാഥാ, ഞങ്ങളെ നീ സന്മാർഗ്ഗത്തിലാക്കിയതിന്നുശേഷം ഞങ്ങളുടെ മനസ്സുകളെ നീ തെററിക്കരുതേ. നിൻെറ അടുക്കൽ നിന്നുള്ള കാരുണ്യം ഞങ്ങൾക്ക് നീ പ്രദാനം ചെയ്യേണമേ. തീർച്ചയായും നീ അത്യധികം ഔദാര്യവാനാകുന്നു.'

رَبَّنَا إِنَّكَ جَامِعُ النَّاسِ لِيَوْمٍ لَا رَيْبَ فِيهِ ۚ إِنَّ اللَّهَ لَا يُخْلِفُ الْمِيعَادَ ﴿٩﴾

9. 'ഞങ്ങളുടെ നാഥാ, തീർച്ചയായും നീ ജനങ്ങളെയെല്ലാം ഒരു ദിവസം ഒരുമിച്ചുകൂട്ടുന്നതാകുന്നു. അതിൽ യാതൊരു സംശയവുമില്ല. തീർച്ചയായും അല്ലാഹു വാഗ്ദാനം ലംഘിക്കുന്നതല്ല.'

إِنَّ الَّذِينَ كَفَرُوا لَنْ تُغْنِيَ عَنْهُمْ أَمْوَالُهُمْ وَلَا أَوْلَادُهُمْ مِنَ اللَّهِ شَيْئًا ۖ وَأُولَٰئِكَ هُمْ وَقُودُ النَّارِ ﴿١٠﴾

10. സത്യനിഷേധം കൈക്കൊണ്ടവർക്ക് അവരുടെ സ്വത്തുക്കളോ സന്താനങ്ങളോ അല്ലാഹുവിങ്കൽ യാതൊരു പ്രയോജനവും ചെയ്യുകയില്ല; തീർച്ച. അവരാകുന്നു നരകത്തിലെ ഇന്ധനമായിത്തീരുന്നവർ.

كَدَأْبِ آلِ فِرْعَوْنَ وَالَّذِينَ مِنْ قَبْلِهِمْ ۚ كَذَّبُوا بِآيَاتِنَا فَأَخَذَهُمُ اللَّهُ بِذُنُوبِهِمْ ۗ وَاللَّهُ شَدِيدُ الْعِقَابِ ﴿١١﴾

11. ഫിർഔൻെറ ആൾക്കാരുടെയും അവരുടെ മുൻഗാമികളുടെയും അവസ്ഥപോലെത്തന്നെ. അവരൊക്കെ നമ്മുടെ ദൃഷ്ടാന്തങ്ങളെ തള്ളിക്കളഞ്ഞു. അപ്പോൾ അവരുടെ പാപങ്ങൾ കാരണമായി അല്ലാഹു അവരെ പിടികൂടി. അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാകുന്നു.

قُلْ لِلَّذِينَ كَفَرُوا سَتُغْلَبُونَ وَتُحْشَرُونَ إِلَىٰ جَهَنَّمَ ۚ وَبِئْسَ الْمِهَادُ ﴿١٢﴾

12. (നബിയേ,) നീ സത്യനിഷേധികളോട് പറയുക: നിങ്ങൾ കീഴടക്കപ്പെടുന്നതും നരകത്തിലേക്ക് കൂട്ടത്തോടെ നയിക്കപ്പെടുന്നതുമാണ്. അതെത്ര ചീത്തയായ വിശ്രമസ്ഥലം!

قَدْ كَانَ لَكُمْ آيَةٌ فِي فِئَتَيْنِ الْتَقَتَا ۖ

13. (ബദ്റിൽ) ഏററുമുട്ടിയ ആ രണ്ട് വിഭാഗങ്ങളിൽ തീർച്ചയായും നിങ്ങൾക്കൊരു ദൃഷ്ടാ

فِئَةٌ تُقَاتِلُ فِي سَبِيلِ اللَّهِ وَأُخْرَىٰ كَافِرَةٌ يَرَوْنَهُم مِّثْلَيْهِمْ
رَأْيَ الْعَيْنِ ۚ وَاللَّهُ يُؤَيِّدُ بِنَصْرِهِ مَن يَشَاءُ ۗ إِنَّ فِي ذَٰلِكَ
لَعِبْرَةً لِّأُولِي الْأَبْصَارِ ﴿١٣﴾

ന്തമുണ്ട്. ഒരു വിഭാഗം അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധം ചെയ്യുന്നു. മറുവിഭാഗമാകട്ടെ സത്യനിഷേധികളും. (അവിശ്വാസികൾക്ക്) തങ്ങളുടെ ദൃഷ്ടിയിൽ അവർ (വിശ്വാസികൾ) തങ്ങളുടെ ഇരട്ടിയുണ്ടെന്നാണ് തോന്നിയിരുന്നത്.* അല്ലാഹു താനുദ്ദേശിക്കുന്നവർക്ക് തന്റെ സഹായം കൊണ്ട് പിൻബലം നൽകുന്നു. തീർച്ചയായും കണ്ണുള്ളവർക്ക് അതിൽ ഒരു ഗുണപാഠമുണ്ട്.

زُيِّنَ لِلنَّاسِ حُبُّ الشَّهَوَاتِ مِنَ النِّسَاءِ وَالْبَنِينَ
وَالْقَنَاطِيرِ الْمُقَنطَرَةِ مِنَ الذَّهَبِ وَالْفِضَّةِ وَالْخَيْلِ
الْمُسَوَّمَةِ وَالْأَنْعَامِ وَالْحَرْثِ ۗ ذَٰلِكَ مَتَاعُ الْحَيَاةِ الدُّنْيَا ۖ
وَاللَّهُ عِندَهُ حُسْنُ الْمَآبِ ﴿١٤﴾

14. ഭാര്യമാർ, പുത്രന്മാർ, കൂമ്പാരമായിക്കൂട്ടിയ സ്വർണ്ണം, വെള്ളി, മേത്തരം കുതിരകൾ, നാൽക്കാലി വർഗ്ഗങ്ങൾ, കൃഷിയിടം എന്നിങ്ങനെ ഇഷ്ടപ്പെട്ട വസ്തുക്കളോടുള്ള പ്രേമം മനുഷ്യർക്ക് അലങ്കാരമായി തോന്നിക്കപ്പെട്ടിരിക്കുന്നു. അതൊക്കെ ഇഹലോകജീവിതത്തിലെ വിഭവങ്ങളാകുന്നു. അല്ലാഹുവിന്റെ അടുക്കലാകുന്നു (മനുഷ്യർക്ക്) ചെന്നുചേരാനുള്ള ഉത്തമസങ്കേതം.

قُلْ أَؤُنَبِّئُكُم بِخَيْرٍ مِّن ذَٰلِكُمْ ۚ لِلَّذِينَ اتَّقَوْا عِندَ رَبِّهِمْ
جَنَّاتٌ تَجْرِي مِن تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا وَأَزْوَاجٌ
مُّطَهَّرَةٌ وَرِضْوَانٌ مِّنَ اللَّهِ ۗ وَاللَّهُ بَصِيرٌ بِالْعِبَادِ ﴿١٥﴾

15. (നബിയേ,) പറയുക: അതിനെക്കാൾ (ആ ഇഹലോക സുഖങ്ങളെക്കാൾ) നിങ്ങൾക്ക് ഗുണകരമായിട്ടുള്ളത് ഞാൻ പറഞ്ഞുതരട്ടെയോ? സൂക്ഷ്മത പാലിച്ചവർക്ക് തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ താഴ്ഭാഗത്തുകൂടി അരുവികളൊഴുകിക്കൊണ്ടിരിക്കുന്ന സ്വർഗ്ഗത്തോപ്പുകളുണ്ട്. അവർ അവിടെ നിത്യവാസികളായിരിക്കും. പരിശുദ്ധരായ ഇണകളും (അവർക്കുണ്ടായിരിക്കും.) കൂടാതെ അല്ലാഹുവിന്റെ പ്രീതിയും. അല്ലാഹു തന്റെ ദാസന്മാരുടെ കാര്യങ്ങൾ കണ്ടറിയുന്നവനാകുന്നു.

الَّذِينَ يَقُولُونَ رَبَّنَا إِنَّنَا آمَنَّا فَاغْفِرْ لَنَا ذُنُوبَنَا وَقِنَا
عَذَابَ النَّارِ ﴿١٦﴾

16. ഞങ്ങളുടെ നാഥാ, ഞങ്ങളിതാ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഞങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും, നരകശിക്ഷയിൽ നിന്ന് ഞങ്ങളെ രക്ഷിക്കുകയും ചെയ്യേണമേ എന്ന് പ്രാർത്ഥിക്കുന്നവരും,

الصَّابِرِينَ وَالصَّادِقِينَ وَالْقَانِتِينَ وَالْمُنفِقِينَ
وَالْمُسْتَغْفِرِينَ بِالْأَسْحَارِ ﴿١٧﴾

17. ക്ഷമ കൈക്കൊള്ളുന്നവരും, സത്യം പാലിക്കുന്നവരും, ഭയഭക്തിയുള്ളവരും, ചെലവഴിക്കുന്നവരും, രാത്രിയുടെ അന്ത്യയാമങ്ങളിൽ പാപമോചനം തേടുന്നവരുമാകുന്നു അവർ (അല്ലാഹുവിന്റെ ദാസന്മാർ).

* മുസ്ലിംകളുടെ മുന്നിരട്ടിയിലേറെ വരുന്ന ശത്രുക്കൾക്ക് ഭയം ജനിപ്പിക്കാൻ വേണ്ടി അല്ലാഹു അപ്രകാരം തോന്നിക്കുകയാണ് ചെയ്തത്.

شَهِدَ اللّٰهُ اَنَّهٗ لَآ اِلٰهَ اِلَّا هُوَۙ وَالْمَلٰٓئِكَةُ وَاُولُوا الْعِلْمِ
قَآئِمًا بِالْقِسْطِؕ لَآ اِلٰهَ اِلَّا هُوَ الْعَزِيْزُ الْحَكِيْمُ ﴿١٨﴾

18. താനല്ലാതെ ഒരു ദൈവവുമില്ലെന്നതിന് അല്ലാഹു സാക്ഷ്യം വഹിച്ചിരിക്കുന്നു. മലക്കുകളും അറിവുള്ളവരും (അതിന് സാക്ഷികളാകുന്നു.) അവൻ നീതി നിർവ്വഹിക്കുന്നവനത്രെ. അവനല്ലാതെ ദൈവമില്ല. പ്രതാപിയും യുക്തിമാനുമത്രെ അവൻ.

اِنَّ الدِّيْنَ عِنْدَ اللّٰهِ الْاِسْلَامُ ۗ وَمَا اخْتَلَفَ الَّذِيْنَ
اُوْتُوا الْكِتٰبَ اِلَّا مِنْۢ بَعْدِ مَا جَآءَهُمُ الْعِلْمُ بَغْيًا
بَيْنَهُمْ ؕ وَمَنْ يَّكْفُرْ بِاٰيٰتِ اللّٰهِ فَاِنَّ اللّٰهَ سَرِيْعُ
الْحِسَابِ ﴿١٩﴾

19. തീർച്ചയായും അല്ലാഹുവിങ്കൽ മതം എന്നാൽ ഇസ്‌ലാമാകുന്നു. വേദഗ്രന്ഥം നൽകപ്പെട്ടവർ തങ്ങൾക്ക് (മതപരമായ) അറിവ് വന്നുകിട്ടിയ ശേഷം തന്നെയാണ് ഭിന്നിച്ചത്. അവർ തമ്മിലുള്ള കക്ഷിമാത്സര്യം നിമിത്തമത്രെ അത്. വല്ലവരും അല്ലാഹുവിന്റെ തെളിവുകൾ നിഷേധിക്കുന്നുവെങ്കിൽ അല്ലാഹു അതിവേഗം കണക്ക് ചോദിക്കുന്നവനാകുന്നു.

فَاِنْ حَآجُّوْكَ فَقُلْ اَسْلَمْتُ وَجْهِيَ لِلّٰهِ وَمَنِ اتَّبَعَنِ ؕ
وَقُلْ لِّلَّذِيْنَ اُوْتُوا الْكِتٰبَ وَالْاُمِّيّٖنَ ءَاَسْلَمْتُمْ ؕ فَاِنْ
اَسْلَمُوْا فَقَدِ اهْتَدَوْا ۚ وَاِنْ تَوَلَّوْا فَاِنَّمَا عَلَيْكَ الْبَلٰغُ ؕ
وَاللّٰهُ بَصِيْرٌۢ بِالْعِبَادِ ﴿٢٠﴾

20. ഇനി അവർ നിന്നോട് തർക്കിക്കുകയാണെങ്കിൽ നീ പറഞ്ഞേക്കുക: 'ഞാൻ എന്നെ ത്തന്നെ പൂർണ്ണമായി അല്ലാഹുവിന്ന് കീഴ്പ്പെടുത്തിയിരിക്കുന്നു. എന്നെ പിൻപററിയവരും (അങ്ങനെതന്നെ). 'വേദഗ്രന്ഥം നൽകപ്പെട്ടവരോടും അക്ഷരജ്ഞാനമില്ലാത്തവരോടും (ബഹുദൈവാരാധകരായ അറബികളോട്) നീ ചോദിക്കുക: നിങ്ങൾ (അല്ലാഹുവിന്ന്) കീഴ്പെട്ടുവോ? അങ്ങനെ അവർ കീഴ്പെട്ടുകഴിഞ്ഞാൽ അവർ നേർവഴിയിലായിക്കഴിഞ്ഞു. അവർ പിന്തിരിഞ്ഞു കളഞ്ഞാലോ അവർക്ക് (ദിവ്യസന്ദേശം) എത്തിക്കേണ്ട ബാദ്ധ്യത മാത്രമേ നിനക്കുള്ളൂ. അല്ലാഹു (തന്റെ) ദാസന്മാരുടെ കാര്യങ്ങൾ കണ്ടറിയുന്നവനാകുന്നു.

اِنَّ الَّذِيْنَ يَكْفُرُوْنَ بِاٰيٰتِ اللّٰهِ وَيَقْتُلُوْنَ النَّبِيّٖنَ
بِغَيْرِ حَقٍّ ۙ وَّيَقْتُلُوْنَ الَّذِيْنَ يَاْمُرُوْنَ بِالْقِسْطِ مِنَ
النَّاسِ ۙ فَبَشِّرْهُمْ بِعَذَابٍ اَلِيْمٍ ﴿٢١﴾

21. അല്ലാഹുവിന്റെ തെളിവുകൾ നിഷേധിച്ച് തള്ളുകയും, ഒരു ന്യായവുമില്ലാതെ പ്രവാചകന്മാരെ കൊലപ്പെടുത്തുകയും, നീതി പാലിക്കാൻ കൽപിക്കുന്ന ആളു കളെ കൊലപ്പെടുത്തുകയും ചെയ്യുന്നവരാരോ അവർക്ക് വേദനയേറിയ ശിക്ഷയെപ്പററി നീ 'സന്തോഷവാർത്ത' അറിയിക്കുക.

اُولٰٓئِكَ الَّذِيْنَ حَبِطَتْ اَعْمَالُهُمْ فِي الدُّنْيَا
وَالْاٰخِرَةِ ؗ وَمَا لَهُمْ مِّنْ نّٰصِرِيْنَ ﴿٢٢﴾

22. തങ്ങളുടെ പ്രവർത്തനങ്ങൾ ഇഹത്തിലും പര ത്തിലും നിഷ്ഫലമായിപ്പോയ വിഭാഗമത്രെ അവർ. അവർക്ക് സഹായികളായി ആരുമുണ്ടായിരിക്കുകയില്ല.

اَلَمْ تَرَ اِلَى الَّذِيْنَ اُوْتُوْا نَصِيْبًا مِّنَ الْكِتٰبِ

23. വേദഗ്രന്ഥത്തിൽ നിന്നും ഒരു പങ്ക് നൽകപ്പെട്ട ഒരു വിഭാഗത്തെപ്പററി നീ അറിഞ്ഞില്ലേ?

يُدْعَوْنَ إِلَىٰ كِتَٰبِ ٱللَّهِ لِيَحْكُمَ بَيْنَهُمْ ثُمَّ يَتَوَلَّىٰ فَرِيقٌ مِّنْهُمْ وَهُم مُّعْرِضُونَ ﴿٢٣﴾

അവർക്കിടയിൽ തീർപ്പ് കൽപിക്കുവാനായി അല്ലാഹുവിന്റെ ഗ്രന്ഥത്തിലേക്ക് അവർ വിളിക്കപ്പെടുന്നു. എന്നിട്ടതാ അവരിൽ ഒരു കക്ഷി അവഗണിച്ചുകൊണ്ട് പിന്തിരിഞ്ഞുകളയുന്നു.[66]

ذَٰلِكَ بِأَنَّهُمْ قَالُوا۟ لَن تَمَسَّنَا ٱلنَّارُ إِلَّآ أَيَّامًا مَّعْدُودَٰتٍ ۖ وَغَرَّهُمْ فِى دِينِهِم مَّا كَانُوا۟ يَفْتَرُونَ ﴿٢٤﴾

24. എണ്ണപ്പെട്ട ഏതാനും ദിവസം മാത്രമേ തങ്ങളെ നരകാഗ്നി സ്പർശിക്കുകയുള്ളൂ എന്ന് അവർ പറഞ്ഞുകൊണ്ടിരുന്ന കാരണത്താലാണ് അവരങ്ങനെയായത്. അവർ കെട്ടിച്ചമച്ചുണ്ടാക്കിയിരുന്ന വാദങ്ങൾ അവരുടെ മതകാര്യത്തിൽ അവരെ വഞ്ചിതരാക്കിക്കളഞ്ഞു.

فَكَيْفَ إِذَا جَمَعْنَٰهُمْ لِيَوْمٍ لَّا رَيْبَ فِيهِ وَوُفِّيَتْ كُلُّ نَفْسٍ مَّا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿٢٥﴾

25. എന്നാൽ യാതൊരു സംശയത്തിന്നും ഇടയില്ലാത്ത ഒരു ദിവസത്തിനായി നാമവരെ ഒരുമിച്ചുകൂട്ടിയാൽ (അവരുടെ സ്ഥിതി) എങ്ങനെയായിരിക്കും? അന്ന് ഓരോ വ്യക്തിക്കും താൻ സമ്പാദിച്ചതിന്റെ ഫലം പൂർണ്ണമായി കൊടുക്കപ്പെടുന്നതാണ്. ഒരനീതിയും അവരോട് കാണിക്കപ്പെടുന്നതല്ല.

قُلِ ٱللَّهُمَّ مَٰلِكَ ٱلْمُلْكِ تُؤْتِى ٱلْمُلْكَ مَن تَشَآءُ وَتَنزِعُ ٱلْمُلْكَ مِمَّن تَشَآءُ وَتُعِزُّ مَن تَشَآءُ وَتُذِلُّ مَن تَشَآءُ ۖ بِيَدِكَ ٱلْخَيْرُ ۖ إِنَّكَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢٦﴾

26. പറയുക: ആധിപത്യത്തിന്റെ ഉടമസ്ഥനായ അല്ലാഹുവേ, നീ ഉദ്ദേശിക്കുന്നവർക്ക് നീ ആധിപത്യം നൽകുന്നു. നീ ഉദ്ദേശിക്കുന്നവരിൽ നിന്ന് നീ ആധിപത്യം എടുത്തുനീക്കുകയും ചെയ്യുന്നു. നീ ഉദ്ദേശിക്കുന്നവർക്ക് നീ പ്രതാപം നൽകുന്നു. നീ ഉദ്ദേശിക്കുന്നവർക്ക് നീ നിന്ദ്യത വരുത്തുകയും ചെയ്യുന്നു. നിന്റെ കൈവശമത്രെ നന്മയുള്ളത്. നിശ്ചയമായും നീ എല്ലാ കാര്യത്തിന്നും കഴിവുള്ളവനാകുന്നു.

تُولِجُ ٱلَّيْلَ فِى ٱلنَّهَارِ وَتُولِجُ ٱلنَّهَارَ فِى ٱلَّيْلِ ۖ وَتُخْرِجُ ٱلْحَىَّ مِنَ ٱلْمَيِّتِ وَتُخْرِجُ ٱلْمَيِّتَ مِنَ ٱلْحَىِّ ۖ وَتَرْزُقُ مَن تَشَآءُ بِغَيْرِ حِسَابٍ ﴿٢٧﴾

27. രാവിനെ നീ പകലിൽ പ്രവേശിപ്പിക്കുന്നു. പകലിനെ നീ രാവിലും പ്രവേശിപ്പിക്കുന്നു. ജീവനില്ലാത്തതിൽ നിന്ന് നീ ജീവിയെ പുറത്തുവരുത്തുന്നു. ജീവിയിൽ നിന്ന് ജീവനില്ലാത്തതിനെയും നീ പുറത്തു വരുത്തുന്നു.[67] നീ ഉദ്ദേശിക്കുന്നവർക്ക് കണക്ക് നോക്കാതെ നീ നൽകുകയും ചെയ്യുന്നു.

لَّا يَتَّخِذِ ٱلْمُؤْمِنُونَ ٱلْكَٰفِرِينَ أَوْلِيَآءَ

28. സത്യവിശ്വാസികൾ സത്യവിശ്വാസികളെയല്ലാതെ സത്യനിഷേധികളെ മിത്രങ്ങളാക്കിവെ

66. മൂസാനബി മുഖേനയും ഈസാനബി മുഖേനയും വേദങ്ങൾ അവതരിപ്പിച്ചത് മനുഷ്യർ അവരുടെ പ്രശ്നങ്ങളിൽ അതിന്റെ അടിസ്ഥാനത്തിൽ തീർപ്പ് കൽപിക്കാൻ വേണ്ടിയാണ്. എന്നാൽ തങ്ങൾ വേദക്കാരാണെന്നതിൽ അഭിമാനം കൊള്ളുന്ന, ശാശ്വതമായ നരകശിക്ഷ തങ്ങൾ അനുഭവിക്കേണ്ടിവരില്ലെന്ന് ഉറപ്പിച്ചുപറയുന്ന സമുദായങ്ങളെ വേദഗ്രന്ഥങ്ങളുടെ വിധിത്തീർപ്പ് അംഗീകരിക്കാൻ ആഹ്വാനം ചെയ്യുമ്പോൾ അവരുടെ മട്ട് മാറുന്നു. വേദത്തെ അവഗണിച്ച് അവർ തന്നിഷ്ടങ്ങളുടെ പിന്നാലെ പോകുന്നു. വിശുദ്ധഖുർആന്റെ അനുയായികളെന്ന് മേനി നടിക്കുന്നവരിൽ പലരുടെയും സ്ഥിതി ഇതിൽനിന്ന് ഭിന്നമല്ല.

67. ജീവൻ എന്ന നിഗൂഢമായ പ്രതിഭാസം കഴിച്ചാൽ ഏത് ജൈവവസ്തുവും ഏതാനും നിർജീവധാതുലവണങ്ങളുടെ സമുച്ചയം മാത്രമാണ്. നിർജീവതയിൽ നിന്നാണ് ജീവന്റെ ആദ്യത്തെ സ്ഫുരണമുണ്ടായത് എന്ന കാര്യത്തിൽ ആർക്കും തർക്കമില്ല. മരണത്തോടെ നിർജീവതയിലേക്കുള്ള തിരിച്ചുപോക്കിന്റെ കാര്യവും അങ്ങനെ തന്നെ. പുറമെ, ജീവികളുടെ ശരീരത്തിൽ നിന്ന് നിർജീവകോശങ്ങളും നഖം, രോമം തുടങ്ങിയ നിർജീവഘടകങ്ങളും പുറത്തു വരുന്നുണ്ടല്ലോ.

مِن دُونِ الْمُؤْمِنِينَ ۖ وَمَن يَفْعَلْ ذَٰلِكَ فَلَيْسَ مِنَ
اللَّهِ فِي شَيْءٍ إِلَّا أَن تَتَّقُوا مِنْهُمْ تُقَاةً ۗ وَيُحَذِّرُكُمُ اللَّهُ
نَفْسَهُ ۗ وَإِلَى اللَّهِ الْمَصِيرُ ٢٨

ക്കരുത് — അങ്ങനെ വല്ലവനും ചെയ്യുന്നപക്ഷം അല്ലാഹുവുമായി അവന് യാതൊരു ബന്ധവുമില്ല — നിങ്ങൾ അവരോട് കരുതലോടെ വർത്തിക്കുകയാണെങ്കിലല്ലാതെ. അല്ലാഹു അവനെപ്പററി നിങ്ങൾക്ക് താക്കീത് നൽകുന്നു. അല്ലാഹുവിങ്കലേക്കത്രെ (നിങ്ങൾ) തിരിച്ചുചെല്ലേണ്ടത്.

قُلْ إِن تُخْفُوا مَا فِي صُدُورِكُمْ أَوْ تُبْدُوهُ يَعْلَمْهُ اللَّهُ ۗ
وَيَعْلَمُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۗ وَاللَّهُ عَلَىٰ كُلِّ
شَيْءٍ قَدِيرٌ ٢٩

29. (നബിയേ,) പറയുക: നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് നിങ്ങൾ മറച്ചുവെച്ചാലും വെളിപ്പെടുത്തിയാലും അല്ലാഹു അറിയുന്നതാണ്. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അവനറിയുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

يَوْمَ تَجِدُ كُلُّ نَفْسٍ مَّا عَمِلَتْ مِنْ خَيْرٍ مُّحْضَرًا وَمَا عَمِلَتْ مِن
سُوءٍ تَوَدُّ لَوْ أَنَّ بَيْنَهَا وَبَيْنَهُ أَمَدًا بَعِيدًا ۗ وَيُحَذِّرُكُمُ اللَّهُ
نَفْسَهُ ۗ وَاللَّهُ رَءُوفٌ بِالْعِبَادِ ٣٠

30. നന്മയായും തിന്മയായും താൻ പ്രവർത്തിച്ച ഓരോ കാര്യവും (തൻെറ മുമ്പിൽ) ഹാജരാക്കപ്പെട്ടതായി ഓരോ വ്യക്തിയും കണ്ടെത്തുന്ന ദിവസത്തെക്കുറിച്ച് (ഓർക്കുക). തൻെറയും അതിൻെറ (ദുഷ്പ്രവൃത്തിയുടെ)യും ഇടയിൽ വലിയ ദൂരമുണ്ടായിരുന്നെങ്കിൽ എന്ന് ഓരോ വ്യക്തിയും അന്ന് കൊതിച്ചുപോകും. അല്ലാഹു തന്നെപ്പററി നിങ്ങൾക്ക് താക്കീത് നൽകുന്നു. അല്ലാഹു (തൻെറ) ദാസന്മാരോട് വളരെ ദയയുള്ളവനാകുന്നു.

قُلْ إِن كُنتُمْ تُحِبُّونَ اللَّهَ فَاتَّبِعُونِي يُحْبِبْكُمُ اللَّهُ وَيَغْفِرْ لَكُمْ
ذُنُوبَكُمْ ۗ وَاللَّهُ غَفُورٌ رَّحِيمٌ ٣١

31. (നബിയേ,) പറയുക: നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

قُلْ أَطِيعُوا اللَّهَ وَالرَّسُولَ ۖ فَإِن تَوَلَّوْا فَإِنَّ اللَّهَ
لَا يُحِبُّ الْكَافِرِينَ ٣٢

32. പറയുക: നിങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിക്കുവിൻ. ഇനി അവർ പിന്തിരിഞ്ഞുകളയുന്ന പക്ഷം അല്ലാഹു സത്യനിഷേധികളെ സ്നേഹിക്കുന്നതല്ല; തീർച്ച.

إِنَّ اللَّهَ اصْطَفَىٰ آدَمَ وَنُوحًا وَآلَ إِبْرَاهِيمَ وَآلَ عِمْرَانَ عَلَى
الْعَالَمِينَ ٣٣

33. തീർച്ചയായും ആദമിനെയും നൂഹിനെയും ഇബ്രാഹീം കുടുംബത്തെയും ഇംറാൻ കുടുംബത്തെയും ലോകരിൽ ഉൽകൃഷ്ടരായി അല്ലാഹു തെരഞ്ഞെടുത്തിരിക്കുന്നു.

ذُرِّيَّةً بَعْضُهَا مِن بَعْضٍ ۗ وَاللَّهُ سَمِيعٌ عَلِيمٌ ٣٤

34. ചിലർ ചിലരുടെ സന്തതികളായിക്കൊണ്ട്. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.

إِذْ قَالَتِ امْرَأَتُ عِمْرَانَ رَبِّ إِنِّي نَذَرْتُ لَكَ مَا فِي بَطْنِي
مُحَرَّرًا فَتَقَبَّلْ مِنِّي ۖ إِنَّكَ أَنْتَ السَّمِيعُ الْعَلِيمُ ٣٥

35. ഇംറാന്റെ ഭാര്യ പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക:) എന്റെ രക്ഷിതാവേ, എന്റെ വയററിലുളള കുഞ്ഞിനെ നിനക്കായി ഉഴിഞ്ഞുവെക്കാൻ ഞാൻ നേർച്ച നേർന്നിരിക്കുന്നു.[68] ആകയാൽ നീ എന്നിൽ നിന്ന് അത് സ്വീകരിക്കേണമേ. തീർച്ചയായും നീ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.

فَلَمَّا وَضَعَتْهَا قَالَتْ رَبِّ إِنِّي وَضَعْتُهَا أُنْثَىٰ وَاللَّهُ أَعْلَمُ
بِمَا وَضَعَتْ وَلَيْسَ الذَّكَرُ كَالْأُنْثَىٰ ۖ وَإِنِّي سَمَّيْتُهَا مَرْيَمَ
وَإِنِّي أُعِيذُهَا بِكَ وَذُرِّيَّتَهَا مِنَ الشَّيْطَانِ الرَّجِيمِ ٣٦

36. എന്നിട്ട് പ്രസവിച്ചപ്പോൾ അവൾ പറഞ്ഞു: എന്റെ രക്ഷിതാവേ, ഞാൻ പ്രസവിച്ച കുട്ടി പെണ്ണാണല്ലോ. — എന്നാൽ അല്ലാഹു അവൾ പ്രസവിച്ചതിനെപ്പററി കൂടുതൽ അറിവുളളവനത്രെ — ആണ് പെണ്ണിനെപ്പോലെയല്ല. ആ കുട്ടിക്ക് ഞാൻ മർയം എന്ന് പേരിട്ടിരിക്കുന്നു. ശപിക്കപ്പെട്ട പിശാചിൽ നിന്ന് അവളെയും അവളുടെ സന്തതികളെയും രക്ഷിക്കുവാനായി ഞാൻ നിന്നിൽ ശരണം പ്രാപിക്കുകയും ചെയ്യുന്നു.

فَتَقَبَّلَهَا رَبُّهَا بِقَبُولٍ حَسَنٍ وَأَنْبَتَهَا نَبَاتًا حَسَنًا وَكَفَّلَهَا
زَكَرِيَّا ۖ كُلَّمَا دَخَلَ عَلَيْهَا زَكَرِيَّا الْمِحْرَابَ وَجَدَ عِنْدَهَا
رِزْقًا ۖ قَالَ يَا مَرْيَمُ أَنَّىٰ لَكِ هَٰذَا ۖ قَالَتْ هُوَ مِنْ عِنْدِ اللَّهِ ۖ
إِنَّ اللَّهَ يَرْزُقُ مَنْ يَشَاءُ بِغَيْرِ حِسَابٍ ٣٧

37. അങ്ങനെ അവളുടെ (മർയമിന്റെ) രക്ഷിതാവ് അവളെ നല്ല നിലയിൽ സ്വീകരിക്കുകയും, നല്ല നിലയിൽ വളർത്തിക്കൊണ്ട് വരികയും, അവളുടെ സംരക്ഷണച്ചുമതല അവൻ സകരിയ്യായെ ഏൽപിക്കുകയും ചെയ്തു.[69] 'മിഹ്റാബി'ൽ (പ്രാർത്ഥനാവേദിയിൽ) അവളുടെ അടുക്കൽ സകരിയ്യാ കടന്നുചെല്ലുമ്പോഴെല്ലാം അവളുടെ അടുത്ത് എന്തെങ്കിലും ആഹാരം കണ്ടെത്തുമായിരുന്നു. അദ്ദേഹം ചോദിച്ചു: മർയമേ, നിനക്ക് എവിടെ നിന്നാണിത് കിട്ടിയത്? അവൾ മറുപടി പറഞ്ഞു: 'അത് അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്നതാകുന്നു.' തീർച്ചയായും അല്ലാഹു താനുദ്ദേശിക്കുന്നവർക്ക് കണക്ക് നോക്കാതെ നൽകുന്നു.

هُنَالِكَ دَعَا زَكَرِيَّا رَبَّهُ ۖ قَالَ رَبِّ هَبْ لِي مِنْ لَدُنْكَ ذُرِّيَّةً
طَيِّبَةً ۖ إِنَّكَ سَمِيعُ الدُّعَاءِ ٣٨

38. അവിടെവെച്ച് സകരിയ്യാ തന്റെ രക്ഷിതാവിനോട് പ്രാർത്ഥിച്ചു: 'എന്റെ രക്ഷിതാവേ, എനിക്ക് നീ നിന്റെ പക്കൽനിന്ന് ഒരു ഉത്തമ സന്താനത്തെ നൽകേണമേ. തീർച്ചയായും നീ പ്രാർത്ഥന കേൾക്കുന്നവനാണല്ലോ' എന്നദ്ദേഹം പറഞ്ഞു.

فَنَادَتْهُ الْمَلَائِكَةُ وَهُوَ قَائِمٌ يُصَلِّي فِي الْمِحْرَابِ

39. അങ്ങനെ അദ്ദേഹം 'മിഹ്റാബി'ൽ പ്രാർത്ഥിച്ചു കൊണ്ട് നിൽക്കുമ്പോൾ മലക്കുകൾ അദ്ദേഹത്തെ വിളിച്ചുകൊണ്ട് പറഞ്ഞു: യഹ്‌യാ

---

68. ആൺകുട്ടികളെ ബൈത്തുൽമുഖദ്ദസിലേക്ക് സേവകരാക്കുവാൻ നേർച്ച നേരുക എന്നത് അക്കാലത്തെ ഒരു സമ്പ്രദായമായിരുന്നു. ഈ സേവനം പെൺകുട്ടികൾക്ക് യോജിച്ചതായി അവർ കരുതിയിരുന്നില്ല. എന്നിട്ടും മർയമിന്റെ കാര്യത്തിൽ തന്റെ നേർച്ച നിറവേററുവാൻ തന്നെ അവരുടെ മാതാവ് തീരുമാനിക്കുകയാണ് ചെയ്തത്.

69. മർയമി(റ)ന്റെ മാതൃസഹോദരിയുടെ ഭർത്താവാണ് സക്കരിയ്യാനബി(അ).

أَنَّ اللَّهَ يُبَشِّرُكَ بِيَحْيَىٰ مُصَدِّقًا بِكَلِمَةٍ مِّنَ اللَّهِ وَسَيِّدًا
وَحَصُورًا وَنَبِيًّا مِّنَ الصَّالِحِينَ ﴿٣٩﴾

(എന്ന കുട്ടി)യെപ്പററി അല്ലാഹു നിനക്ക് സന്തോഷവാര്‍ത്ത അറിയിക്കുന്നു. അല്ലാഹുവിങ്കല്‍ നിന്നുള്ള ഒരു 'വചന'ത്തെ ശരിവെക്കുന്നവനും* നേതാവും ആത്മനിയന്ത്രണമുള്ളവനും സദ്‌വൃത്തരില്‍പെട്ട ഒരു പ്രവാചകനും ആയിരിക്കും അവന്‍.

قَالَ رَبِّ أَنَّىٰ يَكُونُ لِي غُلَامٌ وَقَدْ بَلَغَنِيَ الْكِبَرُ وَامْرَأَتِي
عَاقِرٌ ۖ قَالَ كَذَٰلِكَ اللَّهُ يَفْعَلُ مَا يَشَاءُ ﴿٤٠﴾

40. അദ്ദേഹം പറഞ്ഞു: എന്‍റെ രക്ഷിതാവേ, എനി ക്കെങ്ങനെയാണ് ഒരാണ്‍കുട്ടിയുണ്ടാവുക? എനിക്ക് വാര്‍ദ്ധക്യമെത്തിക്കഴിഞ്ഞു. എന്‍റെ ഭാര്യയാണെങ്കില്‍ വന്ധ്യയാണ്താനും. അല്ലാഹു പറഞ്ഞു: അങ്ങനെതന്നെയാകുന്നു; അല്ലാഹു താനുദ്ദേശിക്കുന്നത് ചെയ്യുന്നു.

قَالَ رَبِّ اجْعَل لِّي آيَةً ۖ قَالَ آيَتُكَ أَلَّا تُكَلِّمَ النَّاسَ
ثَلَاثَةَ أَيَّامٍ إِلَّا رَمْزًا ۗ وَاذْكُر رَّبَّكَ كَثِيرًا وَسَبِّحْ
بِالْعَشِيِّ وَالْإِبْكَارِ ﴿٤١﴾

41. അദ്ദേഹം പറഞ്ഞു: എന്‍റെ രക്ഷിതാവേ, എനിക്ക് ഒരടയാളം ഏര്‍പ്പെടുത്തിത്തരേണമേ. അല്ലാഹു പറഞ്ഞു: നിനക്കുള്ള അടയാളം ആംഗ്യരൂപത്തിലല്ലാതെ മൂന്നു ദിവസം നീ മനുഷ്യരോട് സംസാരിക്കാതിരിക്കലാകുന്നു. നിന്‍റെ രക്ഷിതാവിനെ നീ ധാരാളം ഓര്‍മ്മിക്കുകയും, വൈകുന്നേരവും രാവിലെയും അവന്‍റെ പരിശുദ്ധിയെ നീ പ്രകീര്‍ത്തിക്കുകയും ചെയ്യുക.

وَإِذْ قَالَتِ الْمَلَائِكَةُ يَا مَرْيَمُ إِنَّ اللَّهَ اصْطَفَاكِ
وَطَهَّرَكِ وَاصْطَفَاكِ عَلَىٰ نِسَاءِ الْعَالَمِينَ ﴿٤٢﴾

42. മലക്കുകള്‍ പറഞ്ഞ സന്ദര്‍ഭവും (ശ്രദ്ധിക്കുക:) മര്‍യമേ, തീര്‍ച്ചയായും അല്ലാഹു നിന്നെ പ്രത്യേകം തെരഞ്ഞെടുക്കുകയും, നിനക്ക് പരിശുദ്ധി നല്‍കുകയും, ലോകത്തുള്ള സ്ത്രീകളില്‍ വെച്ച് ഉല്‍കൃഷ്ടയായി നിന്നെ തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു.

يَا مَرْيَمُ اقْنُتِي لِرَبِّكِ وَاسْجُدِي وَارْكَعِي مَعَ الرَّاكِعِينَ ﴿٤٣﴾

43. മര്‍യമേ, നിന്‍റെ രക്ഷിതാവിനോട് നീ ഭയഭക്തി കാണിക്കുകയും, സാഷ്ടാംഗം ചെയ്യുകയും, തല കുനിക്കുന്നവരോടൊപ്പം തലകുനിക്കുകയും ചെയ്യുക.

ذَٰلِكَ مِنْ أَنبَاءِ الْغَيْبِ نُوحِيهِ إِلَيْكَ ۚ وَمَا كُنتَ لَدَيْهِمْ
إِذْ يُلْقُونَ أَقْلَامَهُمْ أَيُّهُمْ يَكْفُلُ مَرْيَمَ وَمَا كُنتَ
لَدَيْهِمْ إِذْ يَخْتَصِمُونَ ﴿٤٤﴾

44. (നബിയേ,) നാം നിനക്ക് ബോധനം നല്‍കുന്ന അദൃശ്യവാര്‍ത്തകളില്‍പെട്ടതാകുന്നു അവയൊക്കെ. അവരില്‍ ആരാണ് മര്‍യമിന്‍റെ സംരക്ഷണം ഏറെറടുക്കേണ്ടതെന്ന് തീരുമാനിക്കുവാനായി അവര്‍ തങ്ങളുടെ അമ്പുകളിട്ട്[70] കൊണ്ട് നറുക്കെടുപ്പ് നടത്തിയിരുന്ന സമയത്ത് നീ അവരുടെ അടുത്തുണ്ടായിരുന്നില്ലല്ലോ. അവര്‍ തര്‍ക്കത്തിലേര്‍പ്പെട്ടുകൊണ്ടിരുന്നപ്പോഴും നീ അവരുടെ അടുത്തുണ്ടായിരുന്നില്ല.

---

* ഇവിടെ വചനംകൊണ്ടുള്ള വിവക്ഷ ഈസാനബി(അ)യാണെന്ന് 45-ാം വചനം സൂചിപ്പിക്കുന്നു. യഹ്‌യാനബി(അ) ഈസാനബി(അ)യുടെ പ്രവാചകത്വത്തിന് സാക്ഷിയായിരുന്നു.

70. പ്രശ്നം വെക്കുവാനും, ഭാഗ്യനിര്‍ഭാഗ്യങ്ങള്‍ നിശ്ചയിക്കുവാനും പുരാതനകാലത്ത് ഒരുതരം ചെറിയ അമ്പുകള്‍ ഉപയോഗിച്ചിരുന്നു. 'അഖ്‌ലാം' എന്ന പദം പേനകള്‍ എന്ന അര്‍ത്ഥത്തിലും 'പ്രശ്നക്കോലു'കള്‍ എന്ന അര്‍ത്ഥത്തിലും ഉപയോഗിക്കാറുണ്ട്.

إِذْ قَالَتِ الْمَلَائِكَةُ يَا مَرْيَمُ إِنَّ اللَّهَ يُبَشِّرُكِ بِكَلِمَةٍ مِنْهُ اسْمُهُ
الْمَسِيحُ عِيسَى ابْنُ مَرْيَمَ وَجِيهًا فِي الدُّنْيَا
وَالْآخِرَةِ وَمِنَ الْمُقَرَّبِينَ ﴿٤٥﴾

45. മലക്കുകൾ പറഞ്ഞ സന്ദർഭം ശ്രദ്ധിക്കുക: മർയമേ, തീർച്ചയായും അല്ലാഹു നിനക്ക് അവന്റെ പക്കൽനിന്നുള്ള ഒരു 'വചന'[71]ത്തെപ്പററി സന്തോഷവാർത്ത അറിയിക്കുന്നു. അവന്റെ പേർ മർയമിന്റെ മകൻ മസീഹ്[72] ഈസാ എന്നാകുന്നു. അവൻ ഇഹത്തിലും പരത്തിലും മഹത്വമുള്ളവനും സാമീപ്യം സിദ്ധിച്ചവരിൽ പെട്ടവനുമായിരിക്കും.

وَيُكَلِّمُ النَّاسَ فِي الْمَهْدِ وَكَهْلًا وَمِنَ الصَّالِحِينَ ﴿٤٦﴾

46. തൊട്ടിലിലായിരിക്കുമ്പോഴും മദ്ധ്യവയസ്കനായിരിക്കുമ്പോഴും അവൻ ജനങ്ങളോട് സംസാരിക്കുന്നതാണ്. അവൻ സദ്‌വൃത്തരിൽ പെട്ടവനുമായിരിക്കും.

قَالَتْ رَبِّ أَنَّىٰ يَكُونُ لِي وَلَدٌ وَلَمْ يَمْسَسْنِي بَشَرٌ ۖ قَالَ
كَذَٰلِكِ اللَّهُ يَخْلُقُ مَا يَشَاءُ ۚ إِذَا قَضَىٰ أَمْرًا فَإِنَّمَا يَقُولُ
لَهُ كُنْ فَيَكُونُ ﴿٤٧﴾

47. അവൾ (മർയം) പറഞ്ഞു: എന്റെ രക്ഷിതാവേ, എനിക്ക് എങ്ങനെയാണ് കുട്ടിയുണ്ടാവുക? എന്നെ ഒരു മനുഷ്യനും സ്പർശിച്ചിട്ടില്ലല്ലോ. അല്ലാഹു പറഞ്ഞു: അങ്ങനെത്തന്നെയാകുന്നു. താൻ ഉദ്ദേശിക്കുന്നത് അല്ലാഹു സൃഷ്ടിക്കുന്നു. അവൻ ഒരു കാര്യം തീരുമാനിച്ചുകഴിഞ്ഞാൽ അതിനോട് 'ഉണ്ടാകൂ' എന്ന് പറയുക മാത്രം ചെയ്യുന്നു. അപ്പോൾ അതുണ്ടാകുന്നു.

وَيُعَلِّمُهُ الْكِتَابَ وَالْحِكْمَةَ وَالتَّوْرَاةَ وَالْإِنْجِيلَ ﴿٤٨﴾

48. അവന് (ഈസാക്ക്) അല്ലാഹു ഗ്രന്ഥവും ജ്ഞാനവും തൗറാത്തും ഇൻജീലും[73] പഠിപ്പിക്കുകയും ചെയ്യും.

وَرَسُولًا إِلَىٰ بَنِي إِسْرَائِيلَ أَنِّي قَدْ جِئْتُكُمْ بِآيَةٍ مِنْ رَبِّكُمْ ۖ
أَنِّي أَخْلُقُ لَكُمْ مِنَ الطِّينِ كَهَيْئَةِ الطَّيْرِ فَأَنْفُخُ فِيهِ
فَيَكُونُ طَيْرًا بِإِذْنِ اللَّهِ ۖ وَأُبْرِئُ الْأَكْمَهَ وَالْأَبْرَصَ

49. ഇസ്രായീലി സന്തതികളിലേക്ക് (അവനെ) ദൂതനായി നിയോഗിക്കുകയും ചെയ്യും. (അവൻ അവരോട് പറയും:) നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ദൃഷ്ടാന്തവുംകൊണ്ടാണ് ഞാൻ നിങ്ങളുടെ അടുത്ത് വന്നിരിക്കുന്നത്. പക്ഷിയുടെ ആകൃതിയിൽ ഒരു കളിമൺരൂപം നിങ്ങൾക്ക് വേണ്ടി ഞാനുണ്ടാക്കുകയും, എന്നിട്ട് ഞാനതിൽ ഊതുമ്പോൾ അല്ലാഹുവിന്റെ അനുവാദപ്രകാരം അതൊരു പക്ഷിയായി തീരുകയും ചെയ്യും. അല്ലാഹുവിന്റെ അനുവാദപ്രകാരം ജന്മനാ കാഴ്ചയില്ലാത്തവനെയും പാണ്ഡുരോ

71. സ്ത്രീപുരുഷ ബന്ധത്തിലൂടെയല്ലാതെ, അല്ലാഹുവിന്റെ കല്പനപ്രകാരം ജനിച്ചതിനാലാണ് ഈസാനബി(അ)യെ അല്ലാഹുവിന്റെ വചനം എന്ന് വിശേഷിപ്പിച്ചത്.
72. 'ഈസാ' വ്യക്തിനാമവും, 'മസീഹ്' സ്ഥാനപ്പേരുമാണ്. അഭിഷേകം ചെയ്യപ്പെട്ടവൻ എന്നാണ് 'മസീഹ്' എന്ന പദത്തിന്റെ അർത്ഥം. രാജാക്കന്മാരെ സ്ഥാനാരോഹണവേളയിൽ സുഗന്ധലേപനംകൊണ്ടോ മററോ അഭിഷേകം ചെയ്യുന്ന പതിവുണ്ടായിരുന്നതിനാൽ രാജാവിന്റെ പര്യായമെന്നോണം 'മസീഹ്' എന്ന വാക്ക് ഉപയോഗിക്കപ്പെട്ടു തുടങ്ങി. 'ഇസ്രായേലിന്റെ രാജാവ്' എന്ന പദവിയാണ് അനുയായികൾ ഈസാനബി(അ)ക്ക് നൽകിയത്.
73. ബൈബിൾ പഴയ നിയമ(തോറാ)മാണ് തൗറാത്ത് എന്നും, പുതിയ നിയമമാണ് ഇൻജീൽ എന്നുമാണ് കരുതപ്പെടുന്നത്. എന്നാൽ മൂസാനബിക്കും ഈസാനബിക്കും അല്ലാഹുവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ട സന്ദേശത്തിന് പുറമെ പുരോഹിതന്മാരും ചരിത്രകാരന്മാരും കൂട്ടിച്ചേർത്ത ചില അംശങ്ങളും ഇന്നത്തെ ബൈബിളിൽ കടന്നുകൂടിയിട്ടുണ്ടെന്നാണ് ബൈബിളിന്റെയും ക്രൈസ്തവസഭയുടെയും ചരിത്രത്തിൽ നിന്ന് മനസ്സിലാക്കാൻ കഴിയുന്നത്.

وَأُحْيِ الْمَوْتَىٰ بِإِذْنِ اللَّهِ ۖ وَأُنَبِّئُكُم بِمَا تَأْكُلُونَ
وَمَا تَدَّخِرُونَ فِي بُيُوتِكُمْ ۚ إِنَّ فِي ذَٰلِكَ لَآيَةً لَّكُمْ
إِن كُنتُم مُّؤْمِنِينَ ﴿٤٩﴾

ഗിയെയും ഞാൻ സുഖപ്പെടുത്തുകയും, മരിച്ച വരെ ഞാൻ ജീവിപ്പിക്കുകയും ചെയ്യും. നിങ്ങൾ തിന്നുന്നതിനെപ്പററിയും, നിങ്ങൾ നിങ്ങളുടെ വീടുകളിൽ സൂക്ഷിച്ചുവെക്കുന്നതിനെപ്പററിയും ഞാൻ നിങ്ങൾക്ക് പറഞ്ഞറിയിച്ചു തരികയും ചെയ്യും. തീർച്ചയായും അതിൽ നിങ്ങൾക്ക് ദൃഷ്ടാന്തമുണ്ട്; നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ.

وَمُصَدِّقًا لِّمَا بَيْنَ يَدَيَّ مِنَ التَّوْرَاةِ وَلِأُحِلَّ لَكُم بَعْضَ
الَّذِي حُرِّمَ عَلَيْكُمْ ۚ وَجِئْتُكُم بِآيَةٍ مِّن رَّبِّكُمْ فَاتَّقُوا
اللَّهَ وَأَطِيعُونِ ﴿٥٠﴾

50. എൻെറ മുമ്പിലുള്ള തൗറാത്തിനെ സത്യപ്പെടുത്തുന്നവനായിക്കൊണ്ടും നിങ്ങളുടെമേൽ നിഷിദ്ധമാക്കപ്പെട്ട കാര്യങ്ങളിൽ ചിലത് നിങ്ങൾക്ക് അനുവദിച്ചുതരുവാൻ വേണ്ടിയുമാകുന്നു[74] (ഞാൻ നിയോഗിക്കപ്പെട്ടിട്ടുള്ളത്.) നിങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള ദൃഷ്ടാന്തവും നിങ്ങൾക്ക് ഞാൻ കൊണ്ടുവന്നിരിക്കുന്നു. ആകയാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

إِنَّ اللَّهَ رَبِّي وَرَبُّكُمْ فَاعْبُدُوهُ ۗ هَٰذَا صِرَاطٌ مُّسْتَقِيمٌ ﴿٥١﴾

51. തീർച്ചയായും അല്ലാഹു എൻെറയും നിങ്ങളുടെയും രക്ഷിതാവാകുന്നു. അതിനാൽ അവനെ നിങ്ങൾ ആരാധിക്കുക. ഇതാകുന്നു നേരായ മാർഗ്ഗം.

۞ فَلَمَّا أَحَسَّ عِيسَىٰ مِنْهُمُ الْكُفْرَ قَالَ مَنْ أَنصَارِي إِلَى اللَّهِ ۖ
قَالَ الْحَوَارِيُّونَ نَحْنُ أَنصَارُ اللَّهِ آمَنَّا بِاللَّهِ وَاشْهَدْ
بِأَنَّا مُسْلِمُونَ ﴿٥٢﴾

52. എന്നിട്ട് ഈസാക്ക് അവരുടെ നിഷേധസ്വഭാവം ബോദ്ധ്യമായപ്പോൾ അദ്ദേഹം പറഞ്ഞു: അല്ലാഹുവിങ്കലേക്ക് എൻെറ സഹായികളായി ആരുണ്ട്? ഹവാരികൾ പറഞ്ഞു: ഞങ്ങൾ അല്ലാഹുവിൻെറ സഹായികളാകുന്നു. ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു. ഞങ്ങൾ (അല്ലാഹുവിന്ന്) കീഴ്പ്പെട്ടവരാണ് എന്നതിന്ന് താങ്കൾ സാക്ഷ്യം വഹിക്കുകയും ചെയ്യണം.

رَبَّنَا آمَنَّا بِمَا أَنزَلْتَ وَاتَّبَعْنَا الرَّسُولَ فَاكْتُبْنَا
مَعَ الشَّاهِدِينَ ﴿٥٣﴾

53. (തുടർന്ന് അവർ പ്രാർത്ഥിച്ചു:) ഞങ്ങളുടെ നാഥാ, നീ അവതരിപ്പിച്ചുതന്നതിൽ ഞങ്ങൾ വിശ്വസിക്കുകയും, (നിൻെറ) ദൂതനെ ഞങ്ങൾ പിൻപററുകയും ചെയ്തിരിക്കുന്നു. ആകയാൽ സാക്ഷ്യം വഹിച്ചവരോടൊപ്പം ഞങ്ങളെ നീ രേഖപ്പെടുത്തേണമേ.

وَمَكَرُوا وَمَكَرَ اللَّهُ ۖ وَاللَّهُ خَيْرُ الْمَاكِرِينَ ﴿٥٤﴾

54. അവർ (സത്യനിഷേധികൾ) തന്ത്രം പ്രയോഗിച്ചു. അല്ലാഹുവും തന്ത്രം പ്രയോഗിച്ചു. അല്ലാഹു നന്നായി തന്ത്രം പ്രയോഗിക്കുന്നവനാകുന്നു.

---

74. യഹൂദൻമാരുടെ മേൽ അവരുടെ ധിക്കാരം നിമിത്തം അല്ലാഹു ചില കടുത്ത നിയമങ്ങൾ നടപ്പാക്കിയിരുന്നു. ഒട്ടകമാംസവും, ശനിയാഴ്ച ജോലിയെടുക്കലും അവർക്ക് നിഷിദ്ധമാക്കപ്പെട്ട കാര്യങ്ങളിൽപെടുന്നു. എന്നാൽ ഈസാനബി(അ) മുഖേന അല്ലാഹു ഇത്തരം നിയമങ്ങൾ ഇളവ് ചെയ്തുകൊടുക്കുകയുണ്ടായി.

55. അല്ലാഹു പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക:) ഹേ; ഈസാ, തീർച്ചയായും നിന്നെ നാം പൂർണ്ണമായി ഏറ്റെടുക്കുകയും, എന്റെ അടുക്കലേക്ക് നിന്നെ ഉയർത്തുകയും, സത്യനിഷേധികളിൽ നിന്ന് നിന്നെ നാം ശുദ്ധമാക്കുകയും, നിന്നെ പിന്തുടർന്നവരെ ഉയിർത്തെഴുന്നേല്പിന്റെ നാൾവരേക്കും സത്യനിഷേധികളെക്കാൾ ഉന്നതന്മാരാക്കുകയും ചെയ്യുന്നതാണ്. പിന്നെ എന്റെ അടുത്തേക്കാണ് നിങ്ങളുടെ മടക്കം. നിങ്ങൾ ഭിന്നിച്ചുകൊണ്ടിരിക്കുന്ന കാര്യത്തിൽ അപ്പോൾ ഞാൻ നിങ്ങൾക്കിടയിൽ തീർപ്പ് കല്പിക്കുന്നതാണ്.

إِذْ قَالَ اللَّهُ يَٰعِيسَىٰٓ إِنِّى مُتَوَفِّيكَ وَرَافِعُكَ إِلَىَّ
وَمُطَهِّرُكَ مِنَ الَّذِينَ كَفَرُوا۟ وَجَاعِلُ الَّذِينَ اتَّبَعُوكَ
فَوْقَ الَّذِينَ كَفَرُوٓا۟ إِلَىٰ يَوْمِ الْقِيَٰمَةِ ۖ ثُمَّ إِلَىَّ مَرْجِعُكُمْ
فَأَحْكُمُ بَيْنَكُمْ فِيمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٥٥﴾

56. എന്നാൽ (സത്യം) നിഷേധിച്ചവർക്ക് ഇഹത്തിലും പരത്തിലും ഞാൻ കഠിനമായ ശിക്ഷ നൽകുന്നതാണ്. അവർക്ക് സഹായികളായി ആരുമുണ്ടായിരിക്കുന്നതുമല്ല.

فَأَمَّا الَّذِينَ كَفَرُوا۟ فَأُعَذِّبُهُمْ عَذَابًا شَدِيدًا فِى
الدُّنْيَا وَالْءَاخِرَةِ وَمَا لَهُم مِّن نَّٰصِرِينَ ﴿٥٦﴾

57. എന്നാൽ വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് അവരർഹിക്കുന്ന പ്രതിഫലം അല്ലാഹു പൂർണ്ണമായി നൽകുന്നതാണ്. അക്രമികളെ അല്ലാഹു ഇഷ്ടപ്പെടുകയില്ല.

وَأَمَّا الَّذِينَ ءَامَنُوا۟ وَعَمِلُوا۟ الصَّٰلِحَٰتِ فَيُوَفِّيهِمْ
أُجُورَهُمْ ۗ وَاللَّهُ لَا يُحِبُّ الظَّٰلِمِينَ ﴿٥٧﴾

58. നിനക്ക് നാം ഓതിക്കേൾപ്പിക്കുന്ന ആ കാര്യങ്ങൾ (അല്ലാഹുവിന്റെ) ദൃഷ്ടാന്തങ്ങളിലും യുക്തിമത്തായ ഉൽബോധനത്തിലുംപെട്ടതാകുന്നു.

ذَٰلِكَ نَتْلُوهُ عَلَيْكَ مِنَ الْءَايَٰتِ وَالذِّكْرِ الْحَكِيمِ ﴿٥٨﴾

59. അല്ലാഹുവെ സംബന്ധിച്ചേടത്തോളം ഈസായെ ഉപമിക്കാവുന്നത് ആദമിനോടാകുന്നു. അവനെ (അവന്റെ രൂപം) മണ്ണിൽ നിന്നും അവൻ സൃഷ്ടിച്ചു. പിന്നീട് അതിനോട് ഉണ്ടാകൂ എന്ന് പറഞ്ഞപ്പോൾ അവൻ (ആദം) അതാ ഉണ്ടാകുന്നു.*

إِنَّ مَثَلَ عِيسَىٰ عِندَ اللَّهِ كَمَثَلِ ءَادَمَ ۖ خَلَقَهُۥ
مِن تُرَابٍ ثُمَّ قَالَ لَهُۥ كُن فَيَكُونُ ﴿٥٩﴾

60. സത്യം നിന്റെ രക്ഷിതാവിങ്കൽനിന്നുള്ളതാകുന്നു. ആകയാൽ നീ സംശയാലുക്കളിൽ പെട്ടുപോകരുത്.

الْحَقُّ مِن رَّبِّكَ فَلَا تَكُن مِّنَ الْمُمْتَرِينَ ﴿٦٠﴾

61. ഇനി നിനക്ക് അറിവ് വന്നുകിട്ടിയതിനു ശേഷം അവന്റെ (ഈസായുടെ) കാര്യത്തിൽ നിന്നോട് ആരെങ്കിലും തർക്കിക്കുകയാണെങ്കിൽ നീ പറയുക: നിങ്ങൾ വരൂ. ഞങ്ങളുടെ മക്കളെയും നിങ്ങളുടെ മക്കളെയും, ഞങ്ങളുടെ സ്ത്രീ

فَمَنْ حَآجَّكَ فِيهِ مِنۢ بَعْدِ مَا جَآءَكَ مِنَ الْعِلْمِ فَقُلْ
تَعَالَوْا۟ نَدْعُ أَبْنَآءَنَا وَأَبْنَآءَكُمْ

* പിതാവില്ലാതെ ജനിച്ച ഈസായും, മാതാവും പിതാവുമില്ലാതെ ജനിച്ച ആദമും ഒരുപോലെ അല്ലാഹുവിന്റെ സൃഷ്ടികളാണ്, ദൈവമല്ല.

وَنِسَاءَنَا وَنِسَاءَكُمْ وَأَنْفُسَنَا وَأَنْفُسَكُمْ ثُمَّ نَبْتَهِلْ
فَنَجْعَلْ لَعْنَتَ اللَّهِ عَلَى الْكَاذِبِينَ ﴿٦١﴾

കളെയും നിങ്ങളുടെ സ്ത്രീകളെയും നമുക്ക് വിളിച്ചുകൂട്ടാം. ഞങ്ങളും നിങ്ങളും (കൂടുകയും ചെയ്യാം.) എന്നിട്ട് കള്ളം പറയുന്ന കക്ഷിയുടെ മേൽ അല്ലാഹുവിന്റെ ശാപമുണ്ടായിരിക്കാൻ നമുക്ക് ഉള്ളഴിഞ്ഞ് പ്രാർത്ഥിക്കാം.

إِنَّ هَٰذَا لَهُوَ الْقَصَصُ الْحَقُّ ۚ وَمَا مِنْ إِلَٰهٍ إِلَّا اللَّهُ ۚ
وَإِنَّ اللَّهَ لَهُوَ الْعَزِيزُ الْحَكِيمُ ﴿٦٢﴾

62. തീർച്ചയായും ഇത് യഥാർത്ഥമായ സംഭവ വിവരണമാകുന്നു. അല്ലാഹുവല്ലാതെ യാതൊരു ദൈവവും ഇല്ല തന്നെ. തീർച്ചയായും അല്ലാഹു തന്നെയാകുന്നു പ്രതാപവാനും യുക്തിമാനും.

فَإِنْ تَوَلَّوْا فَإِنَّ اللَّهَ عَلِيمٌ بِالْمُفْسِدِينَ ﴿٦٣﴾

63. എന്നിട്ടവർ പിന്തിരിഞ്ഞുകളയുകയാണെങ്കിൽ തീർച്ചയായും അല്ലാഹു കുഴപ്പക്കാരെപ്പറ്റി അറിവുള്ളവനാകുന്നു.

قُلْ يَا أَهْلَ الْكِتَابِ تَعَالَوْا إِلَىٰ كَلِمَةٍ سَوَاءٍ بَيْنَنَا وَبَيْنَكُمْ
أَلَّا نَعْبُدَ إِلَّا اللَّهَ وَلَا نُشْرِكَ بِهِ شَيْئًا وَلَا يَتَّخِذَ بَعْضُنَا
بَعْضًا أَرْبَابًا مِنْ دُونِ اللَّهِ ۚ فَإِنْ تَوَلَّوْا فَقُولُوا
اشْهَدُوا بِأَنَّا مُسْلِمُونَ ﴿٦٤﴾

64. (നബിയേ,) പറയുക: വേദക്കാരേ, ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ സമമായുള്ള ഒരു വാക്യത്തിലേക്ക്[75] നിങ്ങൾ വരുവിൻ. അതായത് അല്ലാഹുവെയല്ലാതെ നാം ആരാധിക്കാതിരിക്കുകയും, അവനോട് യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും നമ്മളിൽ ചിലർ ചിലരെ അല്ലാഹുവിന്നു പുറമെ രക്ഷിതാക്കളാക്കാതിരിക്കുകയും ചെയ്യുക (എന്ന തത്വത്തിലേക്ക്). എന്നിട്ട് അവർ പിന്തിരിഞ്ഞുകളയുന്നപക്ഷം നിങ്ങൾ പറയുക: ഞങ്ങൾ (അല്ലാഹുവിന്ന്) കീഴ്പെട്ടവരാണ് എന്നതിന്ന് നിങ്ങൾ സാക്ഷ്യം വഹിച്ചുകൊള്ളുക.[76]

يَا أَهْلَ الْكِتَابِ لِمَ تُحَاجُّونَ فِي إِبْرَاهِيمَ وَمَا أُنْزِلَتِ التَّوْرَاةُ
وَالْإِنْجِيلُ إِلَّا مِنْ بَعْدِهِ ۚ أَفَلَا تَعْقِلُونَ ﴿٦٥﴾

65. വേദക്കാരേ, ഇബ്രാഹീമിന്റെ കാര്യത്തിൽ നിങ്ങളെന്തിനാണ് തർക്കിക്കുന്നത്? തൗറാത്തും ഇൻജീലും അവതരിപ്പിക്കപ്പെട്ടത് അദ്ദേഹത്തിനുശേഷം മാത്രമാണല്ലോ. നിങ്ങളെന്താണ് ചിന്തിക്കാത്തത്?

هَا أَنْتُمْ هَٰؤُلَاءِ حَاجَجْتُمْ فِيمَا لَكُمْ بِهِ
عِلْمٌ فَلِمَ تُحَاجُّونَ فِيمَا لَيْسَ لَكُمْ بِهِ عِلْمٌ ۚ
وَاللَّهُ يَعْلَمُ وَأَنْتُمْ لَا تَعْلَمُونَ ﴿٦٦﴾

66. ഹേ; കൂട്ടരേ, നിങ്ങൾക്ക് അറിവുള്ള കാര്യത്തെപ്പറ്റി നിങ്ങൾ തർക്കിച്ചു. ഇനി നിങ്ങൾക്കറിവില്ലാത്ത വിഷയത്തിൽ നിങ്ങളെന്തിന്ന് തർക്കിക്കുന്നു? അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല.

مَا كَانَ إِبْرَاهِيمُ يَهُودِيًّا وَلَا نَصْرَانِيًّا وَلَٰكِنْ كَانَ
حَنِيفًا مُسْلِمًا وَمَا كَانَ مِنَ الْمُشْرِكِينَ ﴿٦٧﴾

67. ഇബ്രാഹീം യഹൂദനോ ക്രിസ്ത്യനോ ആയിരുന്നില്ല. എന്നാൽ അദ്ദേഹം ശുദ്ധമനസ്ഥിതിക്കാരനും (അല്ലാഹുവിന്ന്) കീഴ്പെട്ടവനും ആയിരുന്നു. അദ്ദേഹം ബഹുദൈവാരാധകരിൽ പെട്ടവനായിരുന്നിട്ടുമില്ല.

75. ഞങ്ങൾക്കും നിങ്ങൾക്കും ഒരുപോലെ അംഗീകരിക്കാവുന്ന ഒരു പൊതുതത്വത്തിലേക്ക് നിങ്ങൾ വരൂ എന്ന് വിവക്ഷ.
76. സത്യത്തിന് സാക്ഷിയായിരിക്കുവാനും സത്യസന്ദേശം എത്തിച്ചുകൊടുക്കാനും മാത്രമേ ഒരു പ്രവാചകന് ബാദ്ധ്യതയുള്ളൂ. ആദർശം ആരുടെയും മേൽ അടിച്ചേൽപിക്കാൻ പ്രവാചകന്മാരും പ്രബോധകന്മാരും ബാദ്ധ്യസ്ഥരല്ല.

إِنَّ أَوْلَى النَّاسِ بِإِبْرَاهِيمَ لَلَّذِينَ اتَّبَعُوهُ وَهَٰذَا
النَّبِيُّ وَالَّذِينَ آمَنُوا ۗ وَاللَّهُ وَلِيُّ الْمُؤْمِنِينَ ﴿٦٨﴾

68. തീര്‍ച്ചയായും ജനങ്ങളില്‍ ഇബ്രാഹീമിനോട് കൂടുതല്‍ അടുപ്പമുള്ളവര്‍ അദ്ദേഹത്തെ പിന്തുടര്‍ന്നവരും, ഈ പ്രവാചകനും (അദ്ദേഹത്തില്‍) വിശ്വസിച്ചവരുമാകുന്നു. അല്ലാഹു സത്യവിശ്വാസികളുടെ രക്ഷാധികാരിയാകുന്നു.

وَدَّت طَّائِفَةٌ مِّنْ أَهْلِ الْكِتَابِ لَوْ يُضِلُّونَكُمْ
وَمَا يُضِلُّونَ إِلَّا أَنفُسَهُمْ وَمَا يَشْعُرُونَ ﴿٦٩﴾

69. വേദക്കാരില്‍ ഒരു വിഭാഗം നിങ്ങളെ വഴിതെററിക്കാന്‍ കഴിഞ്ഞിരുന്നെങ്കില്‍ എന്ന് കൊതിക്കുകയാണ്. യഥാര്‍ത്ഥത്തില്‍ അവര്‍ വഴിതെററിക്കുന്നത് അവരെത്തന്നെയാണ്. അവരത് മനസ്സിലാക്കുന്നില്ല.

يَا أَهْلَ الْكِتَابِ لِمَ تَكْفُرُونَ بِآيَاتِ اللَّهِ وَأَنتُمْ
تَشْهَدُونَ ﴿٧٠﴾

70. വേദക്കാരേ, നിങ്ങളെന്തിനാണ് അല്ലാഹുവിന്‍െറ തെളിവുകളില്‍ അവിശ്വസിക്കുന്നത്? നിങ്ങള്‍ തന്നെ (അവയ്ക്ക്) സാക്ഷ്യം വഹിക്കുന്നവരാണല്ലോ.

يَا أَهْلَ الْكِتَابِ لِمَ تَلْبِسُونَ الْحَقَّ بِالْبَاطِلِ وَتَكْتُمُونَ الْحَقَّ
وَأَنتُمْ تَعْلَمُونَ ﴿٧١﴾

71. വേദക്കാരേ, നിങ്ങളെന്തിനാണ് സത്യത്തെ അസത്യവുമായി കൂട്ടിക്കലര്‍ത്തുകയും, അറിഞ്ഞുകൊണ്ട് സത്യം മറച്ചുവെക്കുകയും ചെയ്യുന്നത്?

وَقَالَت طَّائِفَةٌ مِّنْ أَهْلِ الْكِتَابِ آمِنُوا بِالَّذِي أُنزِلَ عَلَى الَّذِينَ
آمَنُوا وَجْهَ النَّهَارِ وَاكْفُرُوا آخِرَهُ لَعَلَّهُمْ يَرْجِعُونَ ﴿٧٢﴾

72. വേദക്കാരില്‍ ഒരു വിഭാഗം (സ്വന്തം അനുയായികളോട്) പറഞ്ഞു: ഈ വിശ്വാസികള്‍ക്ക് അവതരിപ്പിക്കപ്പെട്ടതില്‍ പകലിന്‍െറ ആരംഭത്തില്‍ നിങ്ങള്‍ വിശ്വസിച്ചുകൊള്ളുക. പകലിന്‍െറ അവസാനത്തില്‍ നിങ്ങളത് അവിശ്വസിക്കുകയും ചെയ്യുക. (അത് കണ്ട്) അവര്‍ (വിശ്വാസികള്‍) പിന്മാറിയേക്കാം.[77]

وَلَا تُؤْمِنُوا إِلَّا لِمَن تَبِعَ دِينَكُمْ قُلْ إِنَّ الْهُدَىٰ هُدَى اللَّهِ
أَن يُؤْتَىٰ أَحَدٌ مِّثْلَ مَا أُوتِيتُمْ أَوْ يُحَاجُّوكُمْ عِندَ
رَبِّكُمْ ۗ قُلْ إِنَّ الْفَضْلَ بِيَدِ اللَّهِ يُؤْتِيهِ مَن يَشَاءُ ۗ
وَاللَّهُ وَاسِعٌ عَلِيمٌ ﴿٧٣﴾

73. 'നിങ്ങളുടെ മതത്തെ പിന്‍പററിയവരെയല്ലാതെ നിങ്ങള്‍ വിശ്വസിച്ചുപോകരുത് — (നബിയേ,) പറയുക: (ശരിയായ) മാര്‍ഗ്ഗദര്‍ശനം അല്ലാഹുവിന്‍െറ മാര്‍ഗ്ഗദര്‍ശനമത്രെ —'(വേദക്കാരായ) നിങ്ങള്‍ക്ക് നല്‍കപ്പെട്ടതുപോലുള്ളത് (വേദഗ്രന്ഥം) മററാര്‍ക്കെങ്കിലും നല്‍കപ്പെടുമെന്നോ നിങ്ങളുടെ രക്ഷിതാവിന്‍െറ അടുക്കല്‍ അവരാരെങ്കിലും നിങ്ങളോട് ന്യായവാദം നടത്തുമെന്നോ (നിങ്ങള്‍ വിശ്വസിക്കരുത്' എന്നും ആ വേദക്കാര്‍ പറഞ്ഞു). (നബിയേ,) പറയുക: തീര്‍ച്ചയായും അനുഗ്രഹം അല്ലാഹുവിന്‍െറ കയ്യിലാകുന്നു. അവനുദ്ദേശിക്കുന്നവര്‍ക്ക് അത് നല്‍കുന്നു. അല്ലാഹു വിപുലമായ കഴിവുള്ളവനും എല്ലാം അറിയുന്നവനുമാകുന്നു.

---

77. രാവിലെ വിശ്വാസം പ്രഖ്യാപിച്ചവര്‍ വൈകുന്നേരം അവിശ്വാസികളായി മാറി എന്ന് ജനങ്ങള്‍ അറിയുമ്പോള്‍ ആ മാററത്തിന് ന്യായമായ വല്ല കാരണവുമുണ്ടാകുമെന്ന് ചിലരെങ്കിലും ധരിച്ചുകൊള്ളും എന്നാണ് അവര്‍ കണക്ക് കൂട്ടിയത്.

يَّخْتَصُّ بِرَحْمَتِهٖ مَنْ يَّشَآءُ ۗ وَاللّٰهُ ذُو الْفَضْلِ
الْعَظِيْمِ ﴿٧٤﴾

74. അവനുദ്ദേശിക്കുന്നവരോട് അവൻ പ്രത്യേകം കരുണ കാണിക്കുന്നു. അല്ലാഹു മഹത്തായ അനുഗ്രഹം ചെയ്യുന്നവനാകുന്നു.

وَمِنْ اَهْلِ الْكِتٰبِ مَنْ اِنْ تَاْمَنْهُ بِقِنْطَارٍ يُّؤَدِّهٖۤ اِلَيْكَ ۚ
وَمِنْهُمْ مَّنْ اِنْ تَاْمَنْهُ بِدِيْنَارٍ لَّا يُؤَدِّهٖۤ اِلَيْكَ
اِلَّا مَا دُمْتَ عَلَيْهِ قَآئِمًا ۗ ذٰلِكَ بِاَنَّهُمْ قَالُوْا لَيْسَ
عَلَيْنَا فِى الْاُمِّيّٖنَ سَبِيْلٌ ۚ وَيَقُوْلُوْنَ عَلَى اللّٰهِ الْكَذِبَ
وَهُمْ يَعْلَمُوْنَ ﴿٧٥﴾

75. ഒരു സ്വർണ്ണക്കൂമ്പാരം തന്നെ വിശ്വസിച്ചേൽപിച്ചാലും അത് നിനക്ക് തിരിച്ചുനൽകുന്ന ചിലർ വേദക്കാരിലുണ്ട്. അവരിൽ തന്നെ മറെറാരു തരക്കാരുണ്ട്. അവരെ നീ ഒരു ദീനാർ വിശ്വസിച്ചേൽപ്പിച്ചാൽപോലും നിരന്തരം (ചോദിച്ചുകൊണ്ട്) നിന്നെങ്കിലല്ലാതെ അവരത് നിനക്ക് തിരിച്ചുതരികയില്ല. അക്ഷരജ്ഞാനമില്ലാത്ത ആളുകളുടെ[78] കാര്യത്തിൽ (അവരെ വഞ്ചിക്കുന്നതിൽ) ഞങ്ങൾക്ക് കുററമുണ്ടാകാൻ വഴിയില്ലെന്ന് അവർ പറഞ്ഞതിനാലത്രെ അത്. അവർ അല്ലാഹുവിൻെറ പേരിൽ അറിഞ്ഞുകൊണ്ട് കള്ളം പറയുകയാകുന്നു.

بَلٰى مَنْ اَوْفٰى بِعَهْدِهٖ وَاتَّقٰى فَاِنَّ اللّٰهَ يُحِبُّ الْمُتَّقِيْنَ ﴿٧٦﴾

76. അല്ല, വല്ലവനും തൻെറ കരാർ നിറവേററുകയും ധർമ്മനിഷ്ഠ പാലിക്കുകയും ചെയ്യുന്നപക്ഷം തീർച്ചയായും അല്ലാഹു ധർമ്മനിഷ്ഠ പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

اِنَّ الَّذِيْنَ يَشْتَرُوْنَ بِعَهْدِ اللّٰهِ وَاَيْمَانِهِمْ ثَمَنًا قَلِيْلًا
اُولٰٓئِكَ لَا خَلَاقَ لَهُمْ فِى الْاٰخِرَةِ وَلَا يُكَلِّمُهُمُ اللّٰهُ وَلَا يَنْظُرُ
اِلَيْهِمْ يَوْمَ الْقِيٰمَةِ وَلَا يُزَكِّيْهِمْ ۖ وَلَهُمْ عَذَابٌ اَلِيْمٌ ﴿٧٧﴾

77. അല്ലാഹുവോടുള്ള കരാറും സ്വന്തം ശപഥങ്ങളും തുച്ഛവിലയ്ക്ക് വിൽക്കുന്നവരാരോ അവർക്ക് പരലോകത്തിൽ യാതൊരു ഓഹരിയുമില്ല. ഉയിർത്തെഴുന്നേൽപിൻെറ നാളിൽ അല്ലാഹു അവരോട് സംസാരിക്കുകയോ, അവരുടെ നേർക്ക് (കാരുണ്യപൂർവ്വം) നോക്കുകയോ ചെയ്യുന്നതല്ല. അവൻ അവർക്ക് വിശുദ്ധി നൽകുന്നതുമല്ല. അവർക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കുന്നതുമാണ്.

وَاِنَّ مِنْهُمْ لَفَرِيْقًا يَّلْوٗنَ اَلْسِنَتَهُمْ بِالْكِتٰبِ لِتَحْسَبُوْهُ
مِنَ الْكِتٰبِ وَمَا هُوَ مِنَ الْكِتٰبِ ۚ وَيَقُوْلُوْنَ هُوَ مِنْ عِنْدِ
اللّٰهِ وَمَا هُوَ مِنْ عِنْدِ اللّٰهِ ۚ وَيَقُوْلُوْنَ عَلَى اللّٰهِ الْكَذِبَ
وَهُمْ يَعْلَمُوْنَ ﴿٧٨﴾

78. വേദഗ്രന്ഥത്തിലെ വാചകശൈലികൾ വളച്ചൊടിക്കുന്ന ചിലരും അവരുടെ കൂട്ടത്തിലുണ്ട്. അത് വേദഗ്രന്ഥ ത്തിൽ പെട്ടതാണെന്ന് നിങ്ങൾ ധരിക്കുവാൻ വേണ്ടിയാണത്. അത് വേദഗ്രന്ഥത്തിലുള്ളതല്ല. അവർ പറയും; അത് അല്ലാഹുവിൻെറ പക്കൽ നിന്നുള്ളതാണെന്ന്. എന്നാൽ അത് അല്ലാഹുവിങ്കൽ നിന്നുള്ളതല്ല. അവർ അറിഞ്ഞുകൊണ്ട് അല്ലാഹുവിൻെറ പേരിൽ കള്ളം പറയുകയാണ്.

مَا كَانَ لِبَشَرٍ اَنْ يُّؤْتِيَهُ اللّٰهُ الْكِتٰبَ وَالْحُكْمَ وَالنُّبُوَّةَ

79. അല്ലാഹു ഒരു മനുഷ്യന് വേദവും മതവിജ്ഞാനവും പ്രവാചകത്വവും നൽകുകയും,

78. 'ദൈവമക്കളോ'യ ഇസ്രായീല്യരുടെ ജീവന്നും സ്വത്തിനും മാത്രമേ പവിത്രതയുള്ളുവെന്നും, നിരക്ഷരകുക്ഷികളും പ്രാകൃതമതക്കാരുമായ അറബികളുടെ ധനം അപഹരിക്കുന്നതിൽ കുററമില്ലെന്നുമായിരുന്നു യഹൂദരിൽ ചിലരുടെ നിലപാട്.

ثُمَّ يَقُولَ لِلنَّاسِ كُونُوا عِبَادًا لِّي مِن دُونِ اللَّهِ وَلَٰكِن كُونُوا رَبَّانِيِّينَ بِمَا كُنتُمْ تُعَلِّمُونَ الْكِتَابَ وَبِمَا كُنتُمْ تَدْرُسُونَ ﴿٧٩﴾

എന്നിട്ട് അദ്ദേഹം ജനങ്ങളോട് നിങ്ങൾ അല്ലാഹുവെ വിട്ട് എന്റെ ദാസന്മാരാ യിരിക്കുവിൻ എന്ന് പറയുകയും ചെയ്യുക എന്നത് ഉണ്ടാകാവുന്നതല്ല. എന്നാൽ നിങ്ങൾ വേദഗ്രന്ഥം പഠിപ്പിച്ചുകൊണ്ടിരിക്കുന്നതിലൂടെയും, പഠിച്ചുകൊണ്ടിരിക്കുന്നതിലൂടെയും ദൈവത്തിന്റെ നിഷ്കളങ്ക ദാസന്മാരായിരിക്കണം (എന്നായിരിക്കും അദ്ദേഹം പറയുന്നത്.)

وَلَا يَأْمُرَكُمْ أَن تَتَّخِذُوا الْمَلَائِكَةَ وَالنَّبِيِّينَ أَرْبَابًا ۗ أَيَأْمُرُكُم بِالْكُفْرِ بَعْدَ إِذْ أَنتُم مُّسْلِمُونَ ﴿٨٠﴾

80. മലക്കുകളെയും പ്രവാചകന്മാരെയും നിങ്ങൾ രക്ഷിതാക്കളായി സ്വീകരിക്കണമെന്ന് അദ്ദേഹം നിങ്ങളോട് കൽപിക്കുകയുമില്ല. നിങ്ങൾ മുസ്ലിംകളായിക്കഴിഞ്ഞ തിനുശേഷം അവിശ്വാസം സ്വീകരിക്കാൻ അദ്ദേഹം നിങ്ങളോട് കല്പിക്കുമെന്നാണോ (നിങ്ങൾ കരുതുന്നത്?)

وَإِذْ أَخَذَ اللَّهُ مِيثَاقَ النَّبِيِّينَ لَمَا آتَيْتُكُم مِّن كِتَابٍ وَحِكْمَةٍ ثُمَّ جَاءَكُمْ رَسُولٌ مُّصَدِّقٌ لِّمَا مَعَكُمْ لَتُؤْمِنُنَّ بِهِ وَلَتَنصُرُنَّهُ ۚ قَالَ أَأَقْرَرْتُمْ وَأَخَذْتُمْ عَلَىٰ ذَٰلِكُمْ إِصْرِي ۖ قَالُوا أَقْرَرْنَا ۚ قَالَ فَاشْهَدُوا وَأَنَا مَعَكُم مِّنَ الشَّاهِدِينَ ﴿٨١﴾

81. അല്ലാഹു പ്രവാചകന്മാരോട് കരാറ് വാങ്ങിയ സന്ദർഭം (ശ്രദ്ധിക്കുക): ഞാൻ നിങ്ങൾക്ക് വേദഗ്രന്ഥവും വിജ്ഞാനവും നൽകുകയും, അനന്തരം നിങ്ങളുടെ പക്കലുള്ളതിനെ ശരിവെച്ചുകൊണ്ട് ഒരു ദൂതൻ നിങ്ങളുടെ അടുത്ത് വരികയുമാണെങ്കിൽ തീർച്ചയായും നിങ്ങൾ അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹത്തെ സഹായിക്കുകയും ചെയ്യേണ്ടതാണ് എന്ന്. (തുടർന്ന്) അവൻ (അവരോട്) ചോദിച്ചു: നിങ്ങളത് സമ്മതിക്കുകയും അക്കാര്യത്തിൽ എന്നോടുള്ള ബാദ്ധ്യത ഏറ്റെടുക്കുകയും ചെയ്യുവോ? അവർ പറഞ്ഞു: അതെ, ഞങ്ങൾ സമ്മതിച്ചിരിക്കുന്നു. അവൻ പറഞ്ഞു: എങ്കിൽ നിങ്ങൾ അതിന്ന് സാക്ഷികളായിരിക്കുക. ഞാനും നിങ്ങളോടൊപ്പം സാക്ഷിയായിരിക്കുന്നതാണ്.

فَمَن تَوَلَّىٰ بَعْدَ ذَٰلِكَ فَأُولَٰئِكَ هُمُ الْفَاسِقُونَ ﴿٨٢﴾

82. അതിനുശേഷവും[79] ആരെങ്കിലും പിന്തിരിയുകയാണെങ്കിൽ അവർ തന്നെയാകുന്നു ധിക്കാരികൾ.

أَفَغَيْرَ دِينِ اللَّهِ يَبْغُونَ وَلَهُ أَسْلَمَ مَن فِي السَّمَاوَاتِ وَالْأَرْضِ طَوْعًا وَكَرْهًا وَإِلَيْهِ يُرْجَعُونَ ﴿٨٣﴾

83. അപ്പോൾ അല്ലാഹുവിന്റെ മതമല്ലാത്ത മററു വല്ല മതവുമാണോ അവരാഗ്രഹിക്കുന്നത്? (വാസ്തവത്തിൽ) ആകാശങ്ങളിലും ഭൂമിയിലും ഉളളവരെല്ലാം അനുസരണയോടെയോ നിർബന്ധിതമായോ അവന്ന് കീഴ്പെട്ടിരിക്കുകയാണ്. അവനിലേക്ക് തന്നെയാണ് അവർ മടക്കപ്പെടുന്നതും.

79. ഈ കരാറിനെപ്പററി മനസ്സിലാക്കിയതിനുശേഷം ഒരു പൂർവ്വപ്രവാചകന്റെ അനുയായികൾ അവരിലേക്ക് നിയോഗിക്കപ്പെട്ട പുതിയ പ്രവാചകനെ തള്ളിക്കളയുകയാണെങ്കിൽ അത് ഗുരുതരമായ അക്രമമത്രെ. എന്നാൽ അന്ത്യപ്രവാചകനുശേഷം വ്യാജപ്രവാചകത്വം വാദിച്ച് രംഗത്ത് വരുന്നവരുടെ കാര്യം ഇതിൽ നിന്ന് തീർത്തും ഭിന്നമാണ്. അവരെ തള്ളിക്കളയാത്തവരാണ് സത്യനിഷേധികൾ.

قُلْ آمَنَّا بِاللَّهِ وَمَا أُنْزِلَ عَلَيْنَا وَمَا أُنْزِلَ عَلَىٰ إِبْرَاهِيمَ وَإِسْمَاعِيلَ وَإِسْحَاقَ وَيَعْقُوبَ وَالْأَسْبَاطِ وَمَا أُوتِيَ مُوسَىٰ وَعِيسَىٰ وَالنَّبِيُّونَ مِنْ رَبِّهِمْ لَا نُفَرِّقُ بَيْنَ أَحَدٍ مِنْهُمْ وَنَحْنُ لَهُ مُسْلِمُونَ ﴿٨٤﴾

84. (നബിയേ,) പറയുക: അല്ലാഹുവിലും, ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതി (ഖുർആൻ) ലും, ഇബ്രാഹീം, ഇസ്മാഈൽ, ഇസ്ഹാഖ്, യഅ്ഖൂബ്, യഅ്ഖൂബ് സന്തതികൾ എന്നിവർക്ക് അവതരിപ്പിക്കപ്പെട്ട (ദിവ്യസന്ദേശം) തിലും, മൂസായ്ക്കും ഈസായ്ക്കും മററു പ്രവാചകന്മാർക്കും തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നൽകപ്പെട്ടതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അവരിൽ ആർക്കിടയിലും ഞങ്ങൾ വിവേചനം കൽപിക്കുന്നില്ല. ഞങ്ങൾ അല്ലാഹുവിന് കീഴ്പെട്ടവരാകുന്നു.

وَمَنْ يَبْتَغِ غَيْرَ الْإِسْلَامِ دِينًا فَلَنْ يُقْبَلَ مِنْهُ وَهُوَ فِي الْآخِرَةِ مِنَ الْخَاسِرِينَ ﴿٨٥﴾

85. ഇസ്ലാം (ദൈവത്തിനുള്ള ആത്മാർപ്പണം) അല്ലാത്തതിനെ ആരെങ്കിലും മതമായി ആഗ്രഹിക്കുന്നപക്ഷം അത് അവനിൽ നിന്ന് ഒരിക്കലും സ്വീകരിക്കപ്പെടുന്നതല്ല പരലോകത്തിൽ അവൻ നഷ്ടക്കാരിൽ പെട്ടവനുമായിരിക്കും.

كَيْفَ يَهْدِي اللَّهُ قَوْمًا كَفَرُوا بَعْدَ إِيمَانِهِمْ وَشَهِدُوا أَنَّ الرَّسُولَ حَقٌّ وَجَاءَهُمُ الْبَيِّنَاتُ وَاللَّهُ لَا يَهْدِي الْقَوْمَ الظَّالِمِينَ ﴿٨٦﴾

86. വിശ്വാസത്തിനുശേഷം അവിശ്വാസം സ്വീകരിച്ച ഒരു ജനതയെ അല്ലാഹു എങ്ങനെ നേർവഴിയിലാക്കും? അവരാകട്ടെ ദൈവദൂതൻ സത്യവാനാണെന്ന് സാക്ഷ്യം വഹിച്ചിട്ടുണ്ട്. അവർക്ക് വ്യക്തമായ തെളിവുകൾ വന്നുകിട്ടിയിട്ടുമുണ്ട്. അക്രമികളായ ആ ജനവിഭാഗത്തെ അല്ലാഹു നേർവഴിയിലാക്കുന്നതല്ല.

أُولَٰئِكَ جَزَاؤُهُمْ أَنَّ عَلَيْهِمْ لَعْنَةَ اللَّهِ وَالْمَلَائِكَةِ وَالنَّاسِ أَجْمَعِينَ ﴿٨٧﴾

87. അല്ലാഹുവിൻെറയും മലക്കുകളുടെയും മനുഷ്യരുടെയും എല്ലാം ശാപം അവരുടെമേലുണ്ടായിരിക്കുക എന്നതത്രെ അവർക്കുള്ള പ്രതിഫലം.

خَالِدِينَ فِيهَا لَا يُخَفَّفُ عَنْهُمُ الْعَذَابُ وَلَا هُمْ يُنْظَرُونَ ﴿٨٨﴾

88. അവർ അതിൽ (ശാപഫലമായ ശിക്ഷയിൽ) സ്ഥിരവാസികളായിരിക്കുന്നതാണ്. അവർക്ക് ശിക്ഷ ലഘൂകരിക്കപ്പെടുന്നതല്ല. അവർക്ക് അവധി നൽകപ്പെടുകയുമില്ല.

إِلَّا الَّذِينَ تَابُوا مِنْ بَعْدِ ذَٰلِكَ وَأَصْلَحُوا فَإِنَّ اللَّهَ غَفُورٌ رَحِيمٌ ﴿٨٩﴾

89. അതിന് (അവിശ്വാസത്തിനു)ശേഷം പശ്ചാത്തപിക്കുകയും, ജീവിതം നന്നാക്കിത്തീർക്കുകയും ചെയ്തവരൊഴികെ. അപ്പോൾ അല്ലാഹു ഏറെ പൊറുക്കുന്നവനും അത്യധികം കരുണ കാണിക്കുന്നവനുമാകുന്നു.

إِنَّ الَّذِينَ كَفَرُوا بَعْدَ إِيمَانِهِمْ ثُمَّ ازْدَادُوا كُفْرًا لَنْ تُقْبَلَ تَوْبَتُهُمْ وَأُولَٰئِكَ هُمُ الضَّالُّونَ ﴿٩٠﴾

90. വിശ്വസിച്ചതിനുശേഷം അവിശ്വാസികളായി മാറുകയും, അവിശ്വാസം കൂടിക്കൂടി വരികയും ചെയ്ത വിഭാഗത്തിൻെറ പശ്ചാത്താപം ഒരിക്കലും സ്വീകരിക്കപ്പെടുകയില്ല. അവരത്രെ വഴിപിഴച്ചവർ.

إِنَّ الَّذِينَ كَفَرُوا وَمَاتُوا وَهُمْ كُفَّارٌ فَلَنْ يُقْبَلَ
مِنْ أَحَدِهِمْ مِلْءُ الْأَرْضِ ذَهَبًا وَلَوِ افْتَدَىٰ بِهِ
أُولَٰئِكَ لَهُمْ عَذَابٌ أَلِيمٌ وَمَا لَهُمْ مِنْ نَاصِرِينَ ﴿٩١﴾

91. അവിശ്വസിക്കുകയും അവിശ്വാസികളായിക്കൊണ്ട് മരിക്കുകയും ചെയ്തവരിൽപെട്ട ഒരാൾ ഭൂമി നിറയെ സ്വർണ്ണം പ്രായശ്ചിത്തമായി നൽകിയാൽ പോലും അത് സ്വീകരിക്കപ്പെടുന്നതല്ല. അവർക്കാണ് വേദനയേറിയ ശിക്ഷയുള്ളത്. അവർക്ക് സഹായികളായി ആരുമുണ്ടായിരിക്കുന്നതുമല്ല.

ഭാഗം 4

لَنْ تَنَالُوا الْبِرَّ حَتَّىٰ تُنْفِقُوا مِمَّا تُحِبُّونَ ۚ وَمَا تُنْفِقُوا
مِنْ شَيْءٍ فَإِنَّ اللَّهَ بِهِ عَلِيمٌ ﴿٩٢﴾

92. നിങ്ങളിഷ്ടപ്പെടുന്നതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുന്നതുവരെ നിങ്ങൾക്ക് പുണ്യം നേടാനാവില്ല. നിങ്ങൾ ഏതൊരു വസ്തു ചെലവഴിക്കുന്നതായാലും തീർച്ചയായും അല്ലാഹു അതിനെപ്പററി അറിയുന്നവനാകുന്നു.

كُلُّ الطَّعَامِ كَانَ حِلًّا لِبَنِي إِسْرَائِيلَ إِلَّا مَا حَرَّمَ
إِسْرَائِيلُ عَلَىٰ نَفْسِهِ مِنْ قَبْلِ أَنْ تُنَزَّلَ التَّوْرَاةُ ۗ قُلْ
فَأْتُوا بِالتَّوْرَاةِ فَاتْلُوهَا إِنْ كُنْتُمْ صَادِقِينَ ﴿٩٣﴾

93. എല്ലാ ആഹാരപദാർത്ഥവും ഇസ്രായീൽ സന്തതികൾക്ക് അനുവദനീയമായിരുന്നു. തൗറാത്ത് അവതരിപ്പിക്കപ്പെടുന്നതിനു മുമ്പായി ഇസ്രായീൽ (യഅ്ഖൂബ് നബി) തൻെറ കാര്യത്തിൽ നിഷിദ്ധമാക്കിയതൊഴികെ. (നബിയേ,) പറയുക: നിങ്ങൾ സത്യവാന്മാരാണെങ്കിൽ തൗറാത്ത് കൊണ്ടുവന്നു അതൊന്ന് വായിച്ചുകേൾപ്പിക്കുക.[80]

فَمَنِ افْتَرَىٰ عَلَى اللَّهِ الْكَذِبَ مِنْ بَعْدِ ذَٰلِكَ فَأُولَٰئِكَ
هُمُ الظَّالِمُونَ ﴿٩٤﴾

94. എന്നിട്ട് അതിനുശേഷവും അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമച്ചവരാരോ അവർ തന്നെയാകുന്നു അക്രമികൾ.

قُلْ صَدَقَ اللَّهُ ۗ فَاتَّبِعُوا مِلَّةَ إِبْرَاهِيمَ حَنِيفًا وَمَا كَانَ
مِنَ الْمُشْرِكِينَ ﴿٩٥﴾

95. (നബിയേ,) പറയുക: അല്ലാഹു സത്യം പറഞ്ഞിരിക്കുന്നു. ആകയാൽ ശുദ്ധമനസ്കനായ ഇബ്രാഹീമിൻെറ മാർഗ്ഗം നിങ്ങൾ പിന്തുടരുക. അദ്ദേഹം ബഹുദൈവാരാധകരുടെ കൂട്ടത്തിലായിരുന്നില്ല.

إِنَّ أَوَّلَ بَيْتٍ وُضِعَ لِلنَّاسِ لَلَّذِي بِبَكَّةَ مُبَارَكًا وَهُدًى
لِلْعَالَمِينَ ﴿٩٦﴾

96. തീർച്ചയായും മനുഷ്യർക്കുവേണ്ടി സ്ഥാപിക്കപ്പെട്ട ഒന്നാമത്തെ ആരാധനാമന്ദിരം ബക്കയിൽ[81] ഉള്ളതത്രെ. (അത്) അനുഗൃഹീതമായും ലോകർക്ക് മാർഗ്ഗദർശകമായും (നിലകൊള്ളുന്നു.)

فِيهِ آيَاتٌ بَيِّنَاتٌ مَقَامُ إِبْرَاهِيمَ ۖ وَمَنْ دَخَلَهُ

97. അതിൽ വ്യക്തമായ ദൃഷ്ടാന്തങ്ങൾ — (വിശിഷ്യാ) ഇബ്രാഹീം നിന്ന സ്ഥലം — ഉണ്ട്. ആർ അവിടെ പ്രവേശിക്കുന്നുവോ അവൻ

80. ഇബ്രാഹീംനബിയുടെ ഋജുവായ മാർഗ്ഗത്തിലേക്ക് വിശുദ്ധ ഖുർആൻ വേദക്കാരെ ക്ഷണിച്ചപ്പോൾ അവർ ഒരു പ്രശ്നം ഉന്നയിച്ചു. ഇബ്രാഹീമിൻെറ മാർഗ്ഗത്തിൽ ഒട്ടകമാംസം നിഷിദ്ധമാണല്ലോ; അപ്പോൾ മുഹമ്മദ് നബി അത് ഭക്ഷിക്കുന്നതിനുള്ള ന്യായീകരണമെന്ത് എന്ന്. അതിനാണ് ഈ ആയത്ത് മറുപടി നൽകുന്നത്. ഒട്ടകമാംസം ഇബ്രാഹീം നബി നിഷിദ്ധമായി പ്രഖ്യാപിച്ചതല്ല. പിൽക്കാലത്ത് യഅ്ഖൂബ് നബി തൻെറ കാര്യത്തിൽ നിഷിദ്ധമായി പ്രഖ്യാപിച്ചതാണ്. പിന്നീട് ഇസ്രായീല്യർക്ക് അത് നിയമമാക്കപ്പെടുകയും ചെയ്തു.
81. പരിശുദ്ധ മക്കയ്ക്ക് അറബിയിൽ ബക്ക എന്നും പേരുണ്ട്.

كَانَ آمِنًا ۗ وَلِلَّهِ عَلَى النَّاسِ حِجُّ الْبَيْتِ مَنِ اسْتَطَاعَ إِلَيْهِ
سَبِيلًا ۚ وَمَن كَفَرَ فَإِنَّ اللَّهَ غَنِيٌّ عَنِ الْعَالَمِينَ ﴿٩٧﴾

നിർഭയനായിരിക്കുന്നതാണ്. ആ മന്ദിരത്തിൽ എത്തിച്ചേരാൻ കഴിവുള്ള മനുഷ്യർ അതിലേക്ക് ഹജ്ജ് തീർത്ഥാടനം നടത്തൽ അവർക്ക് അല്ലാഹുവോടുള്ള ബാദ്ധ്യതയാകുന്നു. വല്ലവനും അവിശ്വസിക്കുന്നപക്ഷം അല്ലാഹു ലോകരുടെ ആശ്രയം ഇല്ലാത്തവനാകുന്നു.

قُلْ يَا أَهْلَ الْكِتَابِ لِمَ تَكْفُرُونَ بِآيَاتِ اللَّهِ وَاللَّهُ
شَهِيدٌ عَلَىٰ مَا تَعْمَلُونَ ﴿٩٨﴾

98. (നബിയേ,) പറയുക: വേദക്കാരേ, നിങ്ങളെന്തിനാണ് അല്ലാഹുവിൻെറ വചനങ്ങളെ നിഷേധിക്കുന്നത്? നിങ്ങൾ പ്രവർത്തിക്കുന്നതിനെല്ലാം അല്ലാഹു സാക്ഷിയാകുന്നു.

قُلْ يَا أَهْلَ الْكِتَابِ لِمَ تَصُدُّونَ عَن سَبِيلِ اللَّهِ مَنْ آمَنَ
تَبْغُونَهَا عِوَجًا وَأَنتُمْ شُهَدَاءُ ۗ وَمَا اللَّهُ بِغَافِلٍ
عَمَّا تَعْمَلُونَ ﴿٩٩﴾

99. (നബിയേ,) പറയുക: വേദക്കാരേ, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് — അതിനെ വളച്ചൊടിക്കാൻ ശ്രമിച്ചുകൊണ്ട് — നിങ്ങളെന്തിന് വിശ്വാസികളെ പിന്തിരിപ്പിച്ചുകളയുന്നു? (ആ മാർഗ്ഗം ശരിയാണെന്നതിന്) നിങ്ങൾ തന്നെ സാക്ഷികളാണല്ലോ. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പററിയൊന്നും അല്ലാഹു അശ്രദ്ധനല്ല.

يَا أَيُّهَا الَّذِينَ آمَنُوا إِن تُطِيعُوا فَرِيقًا مِّنَ الَّذِينَ أُوتُوا
الْكِتَابَ يَرُدُّوكُم بَعْدَ إِيمَانِكُمْ كَافِرِينَ ﴿١٠٠﴾

100. സത്യവിശ്വാസികളേ, വേദഗ്രന്ഥം നൽകപ്പെട്ടവരിൽ ഒരു വിഭാഗത്തെ നിങ്ങൾ അനുസരിക്കുന്നപക്ഷം നിങ്ങൾ വിശ്വാസം സ്വീകരിച്ചതിനുശേഷം അവർ നിങ്ങളെ അവിശ്വാസികളായി മാററിയേക്കും.

وَكَيْفَ تَكْفُرُونَ وَأَنتُمْ تُتْلَىٰ عَلَيْكُمْ آيَاتُ اللَّهِ وَفِيكُمْ رَسُولُهُ ۗ
وَمَن يَعْتَصِم بِاللَّهِ فَقَدْ هُدِيَ إِلَىٰ صِرَاطٍ مُّسْتَقِيمٍ ﴿١٠١﴾

101. നിങ്ങൾക്ക് അല്ലാഹുവിൻെറ വചനങ്ങൾ വായിച്ചു കേൾപ്പിക്കപ്പെട്ടുകൊണ്ടിരിക്കെ, നിങ്ങൾക്കിടയിൽ അവൻെറ ദൂതനുണ്ടായിരിക്കെ നിങ്ങളെങ്ങനെ അവിശ്വാസികളാകും? ആർ അല്ലാഹുവെ മുറുകെ പിടിക്കുന്നുവോ അവൻ നേർമാർഗ്ഗത്തിലേക്ക് നയിക്കപ്പെട്ടിരിക്കുന്നു.

يَا أَيُّهَا الَّذِينَ آمَنُوا اتَّقُوا اللَّهَ حَقَّ تُقَاتِهِ وَلَا تَمُوتُنَّ
إِلَّا وَأَنتُم مُّسْلِمُونَ ﴿١٠٢﴾

102. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കേണ്ട മുറപ്രകാരം സൂക്ഷിക്കുക. നിങ്ങൾ മുസ്‌ലിംകളായിക്കൊണ്ടല്ലാതെ മരിക്കാനിടയാകരുത്.

وَاعْتَصِمُوا بِحَبْلِ اللَّهِ جَمِيعًا وَلَا تَفَرَّقُوا ۚ وَاذْكُرُوا نِعْمَتَ اللَّهِ
عَلَيْكُمْ إِذْ كُنتُمْ أَعْدَاءً فَأَلَّفَ بَيْنَ قُلُوبِكُمْ فَأَصْبَحْتُم
بِنِعْمَتِهِ إِخْوَانًا

103. നിങ്ങളൊന്നിച്ച് അല്ലാഹുവിൻെറ കയറിൽ മുറുകെ പിടിക്കുക. നിങ്ങൾ ഭിന്നിച്ചുപോകരുത്. നിങ്ങൾ അന്യോന്യം ശത്രുക്കളായിരുന്നപ്പോൾ നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹം ഓർക്കുകയും ചെയ്യുക. അവൻ നിങ്ങളുടെ മനസ്സുകൾ തമ്മിൽ കൂട്ടിയിണക്കി. അങ്ങനെ അവൻെറ അനുഗ്രഹത്താൽ നിങ്ങൾ സഹോദരങ്ങളായി

وَكُنتُمْ عَلَىٰ شَفَا حُفْرَةٍ مِّنَ النَّارِ فَأَنقَذَكُم مِّنْهَا ۗ كَذَٰلِكَ
يُبَيِّنُ اللَّهُ لَكُمْ آيَاتِهِ لَعَلَّكُمْ تَهْتَدُونَ ﴿١٠٣﴾

ത്തീർന്നു. നിങ്ങൾ അഗ്നികുണ്ഡത്തിന്റെ[82] വക്കിലായിരുന്നു. എന്നിട്ട് അതിൽനിന്ന് നിങ്ങളെ അവൻ രക്ഷപ്പെടുത്തി. അപ്രകാരം അല്ലാഹു അവന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് വിവരിച്ചുതരുന്നു; നിങ്ങൾ നേർമാർഗം പ്രാപിക്കുവാൻ വേണ്ടി.

وَلْتَكُن مِّنكُمْ أُمَّةٌ يَدْعُونَ إِلَى الْخَيْرِ وَيَأْمُرُونَ بِالْمَعْرُوفِ
وَيَنْهَوْنَ عَنِ الْمُنكَرِ ۚ وَأُولَٰئِكَ هُمُ الْمُفْلِحُونَ ﴿١٠٤﴾

104. നന്മയിലേക്ക് ക്ഷണിക്കുകയും, സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്ന ഒരു സമുദായം നിങ്ങളിൽ നിന്ന് ഉണ്ടായിരിക്കട്ടെ. അവരത്രെ വിജയികൾ.

وَلَا تَكُونُوا كَالَّذِينَ تَفَرَّقُوا وَاخْتَلَفُوا مِن بَعْدِ مَا جَاءَهُمُ
الْبَيِّنَاتُ ۚ وَأُولَٰئِكَ لَهُمْ عَذَابٌ عَظِيمٌ ﴿١٠٥﴾

105. വ്യക്തമായ തെളിവുകൾ വന്നുകിട്ടിയതിനുശേഷം പല കക്ഷികളായി പിരിഞ്ഞ് ഭിന്നിച്ചവരെപ്പോലെ നിങ്ങളാകരുത്. അവർക്കാണ് കനത്ത ശിക്ഷയുള്ളത്.

يَوْمَ تَبْيَضُّ وُجُوهٌ وَتَسْوَدُّ وُجُوهٌ ۚ فَأَمَّا الَّذِينَ اسْوَدَّتْ
وُجُوهُهُمْ أَكَفَرْتُم بَعْدَ إِيمَانِكُمْ فَذُوقُوا الْعَذَابَ
بِمَا كُنتُمْ تَكْفُرُونَ ﴿١٠٦﴾

106. ചില മുഖങ്ങൾ വെളുക്കുകയും, ചില മുഖങ്ങൾ കറുക്കുകയും ചെയ്യുന്ന ഒരു ദിവസത്തിൽ. എന്നാൽ മുഖങ്ങൾ കറുത്തുപോയവരോട് പറയപ്പെടും: വിശ്വാസം സ്വീകരിച്ചതിനുശേഷം നിങ്ങൾ അവിശ്വസിക്കുകയാണോ ചെയ്തത്? എങ്കിൽ നിങ്ങൾ അവിശ്വാസം സ്വീകരിച്ചതിന്റെ ഫലമായി ശിക്ഷ അനുഭവിച്ചുകൊള്ളുക.

وَأَمَّا الَّذِينَ ابْيَضَّتْ وُجُوهُهُمْ فَفِي رَحْمَةِ اللَّهِ هُمْ فِيهَا
خَالِدُونَ ﴿١٠٧﴾

107. എന്നാൽ മുഖങ്ങൾ വെളുത്തുതെളിഞ്ഞവർ അല്ലാഹുവിന്റെ കാരുണ്യത്തിലായിരിക്കും. അവരതിൽ സ്ഥിരവാസികളായിരിക്കുന്നതാണ്.

تِلْكَ آيَاتُ اللَّهِ نَتْلُوهَا عَلَيْكَ بِالْحَقِّ ۗ وَمَا اللَّهُ
يُرِيدُ ظُلْمًا لِّلْعَالَمِينَ ﴿١٠٨﴾

108. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളത്രെ അവ. സത്യപ്രകാരം നാം അവ നിനക്ക് ഓതികേൾപ്പിച്ചുതരുന്നു. ലോകരോട് അനീതിയും കാണിക്കാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല.

وَلِلَّهِ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۚ وَإِلَى اللَّهِ تُرْجَعُ
الْأُمُورُ ﴿١٠٩﴾

109. അല്ലാഹുവിന്റേതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. അല്ലാഹുവിങ്കലേക്കാകുന്നു കാര്യങ്ങൾ മടക്കപ്പെടുന്നത്.

كُنتُمْ خَيْرَ أُمَّةٍ أُخْرِجَتْ لِلنَّاسِ تَأْمُرُونَ
بِالْمَعْرُوفِ وَتَنْهَوْنَ عَنِ الْمُنكَرِ وَتُؤْمِنُونَ بِاللَّهِ ۗ

110. മനുഷ്യവംശത്തിനുവേണ്ടി രംഗത്തുകൊണ്ടുവരപ്പെട്ട ഉത്തമസമുദായമാകുന്നു നിങ്ങൾ. നിങ്ങൾ സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു. വേദക്കാർ വിശ്വ

82. ബഹുദൈവാരാധനയും അധാർമ്മികവൃത്തികളും കാരണം നിങ്ങൾ നരകക്കുഴിയിൽ വീഴാൻ പോവുകയായിരുന്നു. അപ്പോഴാണ് നിങ്ങളെ സത്യവിശ്വാസം മുഖേന നാം രക്ഷപ്പെടുത്തിയത് എന്ന് അല്ലാഹു ഓർമ്മിപ്പിക്കുന്നു.

وَلَوْ ءَامَنَ أَهْلُ ٱلْكِتَٰبِ لَكَانَ خَيْرًا لَّهُم ۚ مِّنْهُمُ ٱلْمُؤْمِنُونَ
وَأَكْثَرُهُمُ ٱلْفَٰسِقُونَ ﴿١١٠﴾

സിച്ചിരുന്നുവെങ്കിൽ അതവർക്ക് ഉത്തമമായിരുന്നു. അവരുടെ കൂട്ടത്തിൽ വിശ്വാസമുള്ളവരുണ്ട്. എന്നാൽ അവരിൽ അധികപേരും ധിക്കാരികളാകുന്നു.

لَن يَضُرُّوكُمْ إِلَّآ أَذًى ۖ وَإِن يُقَٰتِلُوكُمْ يُوَلُّوكُمُ
ٱلْأَدْبَارَ ثُمَّ لَا يُنصَرُونَ ﴿١١١﴾

111. ചില്ലറ ശല്യമല്ലാതെ നിങ്ങൾക്ക് ഒരു ഉപദ്രവവും വരുത്താൻ അവർക്കാവില്ല. ഇനി അവർ നിങ്ങളോട് യുദ്ധത്തിലേർപ്പെടുകയാണെങ്കിൽതന്നെ അവർ പിന്തിരിഞ്ഞോടുന്നതാണ്. പിന്നീടവർക്ക് സഹായം ലഭിക്കുകയുമില്ല.

ضُرِبَتْ عَلَيْهِمُ ٱلذِّلَّةُ أَيْنَ مَا ثُقِفُوٓا۟ إِلَّا بِحَبْلٍ مِّنَ ٱللَّهِ
وَحَبْلٍ مِّنَ ٱلنَّاسِ وَبَآءُو بِغَضَبٍ مِّنَ ٱللَّهِ وَضُرِبَتْ عَلَيْهِمُ
ٱلْمَسْكَنَةُ ۚ ذَٰلِكَ بِأَنَّهُمْ كَانُوا۟ يَكْفُرُونَ بِـَٔايَٰتِ ٱللَّهِ
وَيَقْتُلُونَ ٱلْأَنۢبِيَآءَ بِغَيْرِ حَقٍّ ۚ ذَٰلِكَ بِمَا عَصَوا۟
وَّكَانُوا۟ يَعْتَدُونَ ﴿١١٢﴾

112. നിന്ദ്യത അവരിൽ അടിച്ചേൽപിക്കപ്പെട്ടിരിക്കുന്നു; അവർ എവിടെ കാണപ്പെട്ടാലും. അല്ലാഹുവിൽ നിന്നുള്ള പിടി കയറോ ജനങ്ങളിൽ നിന്നുള്ള പിടി കയറോ മുഖേനയല്ലാതെ (അവർക്ക് അതിൽനിന്ന് മോചനമില്ല.) അവർ അല്ലാഹുവിൻെറ കോപത്തിന്ന് പാത്രമാകുകയും, അവരുടെ മേൽ അധമത്വം അടിച്ചേല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അവർ അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങൾ തള്ളിക്കളയുകയും, അന്യായമായി പ്രവാചകന്മാരെ കൊലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നതിൻെറ ഫലമത്രെ അത്. അവർ അനുസരണക്കേട് കാണിക്കുകയും, അതിക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്തതിൻെറ ഫലമത്രെ അത്.

لَيْسُوا۟ سَوَآءً ۗ مِّنْ أَهْلِ ٱلْكِتَٰبِ أُمَّةٌ قَآئِمَةٌ يَتْلُونَ
ءَايَٰتِ ٱللَّهِ ءَانَآءَ ٱلَّيْلِ وَهُمْ يَسْجُدُونَ ﴿١١٣﴾

113. അവരെല്ലാം ഒരുപോലെയല്ല. നേർമാർഗ്ഗത്തിൽ നിലകൊള്ളുന്ന ഒരു സമൂഹവും വേദക്കാരിലുണ്ട്. രാത്രി സമയങ്ങളിൽ സുജൂദിൽ (അഥവാ നമസ്കാരത്തിൽ) ഏർപ്പെട്ടുകൊണ്ട് അവർ അല്ലാഹുവിൻെറ വചനങ്ങൾ പാരായണം ചെയ്യുന്നു.

يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ وَيَأْمُرُونَ
بِٱلْمَعْرُوفِ وَيَنْهَوْنَ عَنِ ٱلْمُنكَرِ وَيُسَٰرِعُونَ
فِى ٱلْخَيْرَٰتِ وَأُو۟لَٰٓئِكَ مِنَ ٱلصَّٰلِحِينَ ﴿١١٤﴾

114. അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, സദാചാരം കല്പിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും, നല്ല കാര്യങ്ങളിൽ അത്യുത്സാഹം കാണിക്കുകയും ചെയ്യും. അവർ സജ്ജനങ്ങളിൽ പെട്ടവരാകുന്നു.

وَمَا يَفْعَلُوا۟ مِنْ خَيْرٍ فَلَن يُكْفَرُوهُ ۗ وَٱللَّهُ
عَلِيمٌۢ بِٱلْمُتَّقِينَ ﴿١١٥﴾

115. അവർ ഏതൊരു നല്ല കാര്യം ചെയ്താലും അതിൻെറ പ്രതിഫലം അവർക്ക് നിഷേധിക്കപ്പെടുന്നതല്ല. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരെപ്പറ്റി അറിവുള്ളവനാകുന്നു.

إِنَّ ٱلَّذِينَ كَفَرُوا۟ لَن تُغْنِىَ عَنْهُمْ أَمْوَٰلُهُمْ وَلَآ أَوْلَٰدُهُم

116. സത്യനിഷേധികളെ സംബന്ധിച്ചിടത്തോളം അവരുടെ സ്വത്തുക്കളോ സന്താനങ്ങളോ

مِّنَ اللَّهِ شَيْئًا ۖ وَأُولَٰئِكَ أَصْحَابُ النَّارِ ۚ هُمْ فِيهَا خَالِدُونَ ﴿١١٦﴾

അല്ലാഹുവിൻെറ ശിക്ഷയിൽ നിന്ന് അവർക്ക് ഒട്ടും രക്ഷ നേടിക്കൊടുക്കുന്നതല്ല. അവരാണ് നരകാവകാശികൾ. അവരതിൽ നിത്യവാസി കളായിരിക്കും.

مَثَلُ مَا يُنفِقُونَ فِي هَٰذِهِ الْحَيَاةِ الدُّنْيَا كَمَثَلِ رِيحٍ فِيهَا
صِرٌّ أَصَابَتْ حَرْثَ قَوْمٍ ظَلَمُوا أَنفُسَهُمْ فَأَهْلَكَتْهُ ۚ وَمَا
ظَلَمَهُمُ اللَّهُ وَلَٰكِنْ أَنفُسَهُمْ يَظْلِمُونَ ﴿١١٧﴾

117. ഈ ഐഹികജീവിതത്തിൽ അവർ ചെലവഴിക്കുന്നതിനെ ഉപമിക്കാവുന്നത് ആത്മദ്രോഹികളായ ഒരു ജനവിഭാഗത്തിൻെറ കൃഷിയിടത്തിൽ ആഞ്ഞുവീശി അതിനെ നശിപ്പിച്ചുകളഞ്ഞ ഒരു ശീതക്കാററിനോടാകുന്നു.[83] അല്ലാഹു അവരോട് ദ്രോഹം കാണിച്ചിട്ടില്ല. പക്ഷെ, അവർ സ്വന്തത്തോട് തന്നെ ദ്രോഹം ചെയ്യുകയായിരുന്നു.

يَا أَيُّهَا الَّذِينَ آمَنُوا لَا تَتَّخِذُوا بِطَانَةً مِّن دُونِكُمْ
لَا يَأْلُونَكُمْ خَبَالًا وَدُّوا مَا عَنِتُّمْ قَدْ بَدَتِ الْبَغْضَاءُ
مِنْ أَفْوَاهِهِمْ وَمَا تُخْفِي صُدُورُهُمْ أَكْبَرُ ۚ قَدْ بَيَّنَّا لَكُمُ الْآيَاتِ ۖ
إِن كُنتُمْ تَعْقِلُونَ ﴿١١٨﴾

118. സത്യവിശ്വാസികളേ, നിങ്ങൾക്ക് പുറമെയുള്ളവരിൽ നിന്ന് നിങ്ങൾ ഉള്ളുകള്ളിക്കാരെ സ്വീകരിക്കരുത്. നിങ്ങൾക്ക് അനർത്ഥമുണ്ടാക്കുന്ന കാര്യത്തിൽ അവർ ഒരു വീഴ്ചയും വരുത്തുകയില്ല. നിങ്ങൾ ബുദ്ധിമുട്ടുന്നതാണ് അവർക്കിഷ്ടം. വിദ്വേഷം അവരുടെ വായിൽനിന്ന് വെളിപ്പെട്ടിരിക്കുന്നു. അവരുടെ മനസ്സുകൾ ഒളിപ്പിച്ചുവെക്കുന്നത് കൂടുതൽ ഗുരുതരമാകുന്നു. നിങ്ങൾക്കിതാ നാം തെളിവുകൾ വിവരിച്ചു തന്നിരിക്കുന്നു; നിങ്ങൾ ചിന്തിക്കുന്നവരാണെങ്കിൽ.

هَا أَنتُمْ أُولَاءِ تُحِبُّونَهُمْ وَلَا يُحِبُّونَكُمْ وَتُؤْمِنُونَ بِالْكِتَابِ
كُلِّهِ وَإِذَا لَقُوكُمْ قَالُوا آمَنَّا وَإِذَا خَلَوْا عَضُّوا عَلَيْكُمُ
الْأَنَامِلَ مِنَ الْغَيْظِ ۚ قُلْ مُوتُوا بِغَيْظِكُمْ ۗ إِنَّ اللَّهَ عَلِيمٌ
بِذَاتِ الصُّدُورِ ﴿١١٩﴾

119. നോക്കൂ; നിങ്ങളുടെ സ്ഥിതി. നിങ്ങളവരെ സ്നേഹിക്കുന്നു. അവർ നിങ്ങളെ സ്നേഹിക്കുന്നില്ല. നിങ്ങൾ എല്ലാ വേദഗ്രന്ഥങ്ങളിലും വിശ്വസിക്കുകയും ചെയ്യുന്നു.[84] നിങ്ങളെ കണ്ടുമുട്ടുമ്പോൾ അവർ പറയും; ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. എന്നാൽ അവർ തനിച്ചാകുമ്പോൾ നിങ്ങളോടുള്ള അരിശംകൊണ്ട് അവർ വിരലുകൾ കടിക്കുകയും ചെയ്യും. (നബിയേ,) പറയുക: നിങ്ങളുടെ അരിശംകൊണ്ട് നിങ്ങൾ മരിച്ചുകൊള്ളു. തീർച്ചയായും അല്ലാഹു മനസ്സുകളിലുള്ളത് അറിയുന്നവനാകുന്നു.

إِن تَمْسَسْكُمْ حَسَنَةٌ تَسُؤْهُمْ وَإِن تُصِبْكُمْ سَيِّئَةٌ

120. നിങ്ങൾക്ക് വല്ല നേട്ടവും ലഭിക്കുന്ന പക്ഷം അതവർക്ക് മനഃപ്രയാസമുണ്ടാക്കും. നിങ്ങൾക്ക് വല്ല ദോഷവും നേരിട്ടാൽ അവരതിൽ

83. പ്രശസ്തിക്കും പൊങ്ങച്ചത്തിനുംവേണ്ടി പണം ചെലവഴിക്കുന്നവരിൽ പലരും തങ്ങൾ മഹത്തായ സേവനം ചെയ്യുന്നതായി നടിക്കാറുണ്ട്. എന്നാൽ പരലോകത്ത് ചെല്ലുമ്പോഴായിരിക്കും അവർ മനസ്സിലാക്കുന്നത്; സത്യനിഷേധവും കാപട്യവും തങ്ങളുടെ കർമ്മങ്ങളെയാകെ നിഷ്ഫലമാക്കിയിരിക്കുന്നുവെന്ന്. അപ്പോൾ അത്യാഹിതം ബാധിച്ച കൃഷിയിടത്തിൻെറ ഉടമയുടെ ഭാവമായിരിക്കും അവർക്ക്.

84. മുസ്ലിംകളും വേദക്കാരും തമ്മിലുള്ള അടിസ്ഥാനപരമായ ഒരു വ്യത്യാസമാണ് ഇവിടെ ചൂണ്ടിക്കാട്ടുന്നത്. അല്ലാഹു അവതരിപ്പിച്ച മുഴുവൻ വേദഗ്രന്ഥങ്ങളിലും മുസ്ലിംകൾ വിശ്വസിക്കുന്നു. എന്നാൽ യഹൂദർ ഇൻജീലും ഖുർആനും തള്ളിക്കളയുന്നു. ക്രിസ്ത്യാനികൾ ഖുർആൻ ഒഴിച്ചുള്ള വേദങ്ങളിൽ മാത്രം വിശ്വസിക്കുന്നു.ഫലത്തിൽ മുസ്ലിംകളൊഴിച്ചുള്ളവരൊക്കെ അല്ലാഹുവിൻെറ സന്ദേശത്തിൽ അവിശ്വാസം പുലർത്തുന്നവരാണ്.

يَفْرَحُوا بِهَا ۖ وَإِن تَصْبِرُوا وَتَتَّقُوا لَا يَضُرُّكُمْ كَيْدُهُمْ شَيْئًا ۗ إِنَّ اللَّهَ بِمَا يَعْمَلُونَ مُحِيطٌ ﴿١٢٠﴾

സന്തോഷിക്കുകയും ചെയ്യും. നിങ്ങൾ ക്ഷമിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുന്നപക്ഷം അവരുടെ കുതന്ത്രം നിങ്ങൾക്കൊരു ഉപദ്രവവും വരുത്തുകയില്ല. തീർച്ചയായും അല്ലാഹു അവരുടെ പ്രവർത്തനങ്ങളുടെ എല്ലാ വശവും അറിയുന്നവനാകുന്നു.

وَإِذْ غَدَوْتَ مِنْ أَهْلِكَ تُبَوِّئُ الْمُؤْمِنِينَ مَقَاعِدَ لِلْقِتَالِ ۗ وَاللَّهُ سَمِيعٌ عَلِيمٌ ﴿١٢١﴾

121. (നബിയേ,) സത്യവിശ്വാസികൾക്ക് യുദ്ധത്തിന്നുള്ള താവളങ്ങൾ സൗകര്യപ്പെടുത്തിക്കൊടുക്കുവാനായി നീ സ്വന്തം കുടുംബത്തിൽ നിന്ന് കാലത്തു പുറപ്പെട്ടുപോയ സന്ദർഭം ഓർക്കുക. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

إِذْ هَمَّت طَّائِفَتَانِ مِنكُمْ أَن تَفْشَلَا وَاللَّهُ وَلِيُّهُمَا ۗ وَعَلَى اللَّهِ فَلْيَتَوَكَّلِ الْمُؤْمِنُونَ ﴿١٢٢﴾

122. നിങ്ങളിൽപെട്ട രണ്ട് വിഭാഗങ്ങൾ ഭീരുത്വം കാണിക്കാൻ ഭാവിച്ച സന്ദർഭം (ശ്രദ്ധേയമാണ്). എന്നാൽ അല്ലാഹുവാകുന്നു ആ രണ്ടു വിഭാഗത്തിൻെറയും രക്ഷാധികാരി. അല്ലാഹുവിൻെറ മേലാണ് സത്യവിശ്വാസികൾ ഭരമേല്പിക്കേണ്ടത്.[85]

وَلَقَدْ نَصَرَكُمُ اللَّهُ بِبَدْرٍ وَأَنتُمْ أَذِلَّةٌ ۖ فَاتَّقُوا اللَّهَ لَعَلَّكُمْ تَشْكُرُونَ ﴿١٢٣﴾

123. നിങ്ങൾ ദുർബലരായിരിക്കെ ബദ്റിൽ വെച്ച് അല്ലാഹു നിങ്ങളെ സഹായിച്ചിട്ടുണ്ട്. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. നിങ്ങൾ നന്ദിയുള്ളവരായേക്കാം.

إِذْ تَقُولُ لِلْمُؤْمِنِينَ أَلَن يَكْفِيَكُمْ أَن يُمِدَّكُمْ رَبُّكُم بِثَلَاثَةِ آلَافٍ مِّنَ الْمَلَائِكَةِ مُنزَلِينَ ﴿١٢٤﴾

124. (നബിയേ,) നിങ്ങളുടെ രക്ഷിതാവ് മൂവായിരം മലക്കുകളെ ഇറക്കിക്കൊണ്ട് നിങ്ങളെ സഹായിക്കുക എന്നത് നിങ്ങൾക്ക് മതിയാവുകയില്ലേ എന്ന് സത്യവിശ്വാസികളോട് നീ പറഞ്ഞിരുന്ന സന്ദർഭം (ഓർക്കുക).

بَلَىٰ ۚ إِن تَصْبِرُوا وَتَتَّقُوا وَيَأْتُوكُم مِّن فَوْرِهِمْ هَٰذَا يُمْدِدْكُمْ رَبُّكُم بِخَمْسَةِ آلَافٍ مِّنَ الْمَلَائِكَةِ مُسَوِّمِينَ ﴿١٢٥﴾

125. (പിന്നീട് അല്ലാഹു വാഗ്ദാനം ചെയ്തു:) അതെ, നിങ്ങൾ ക്ഷമിക്കുകയും, സൂക്ഷ്മത പാലിക്കുകയും, നിങ്ങളുടെ അടുക്കൽ ശത്രുക്കൾ ഈ നിമിഷത്തിൽ തന്നെ വന്നെത്തുകയുമാണെങ്കിൽ നിങ്ങളുടെ രക്ഷിതാവ് പ്രത്യേക അടയാളമുള്ള അയ്യായിരം മലക്കുകൾ മുഖേന നിങ്ങളെ സഹായിക്കുന്നതാണ്.[86]

---

85. ഉഹ്ദ്‌യുദ്ധവുമായി ബന്ധപ്പെട്ട കാര്യങ്ങളിലേക്ക് വിശുദ്ധഖുർആൻ ശ്രദ്ധ തിരിക്കുന്നു. റസൂൽ(സ) കാലാൾപ്പടയെയും, കുതിരപ്പടയെയും, അസ്ത്രവിദഗ്ധരെയും പ്രത്യേക സ്ഥാനങ്ങളിൽ നിർത്തിക്കൊണ്ടാണ് യുദ്ധം നിയന്ത്രിച്ചത്. തന്ത്രപ്രധാനമായ ഒരു സ്ഥലത്ത് കാവൽ നിർത്തിയിരുന്ന അമ്പെയ്ത്തുകാർ കൃത്യനിർവഹണത്തിൽ വീഴ്ചവരുത്തിയതുകൊണ്ടാണ് ഉഹ്ദിൽ മുസ്‌ലിംകൾക്ക് ചില നഷ്ടങ്ങൾ സംഭവിച്ചത്.

പടക്കളത്തിലിറങ്ങി പൊരുതിയിരുന്നവരിൽതന്നെ രണ്ട് ഗോത്രക്കാർ കഠിനമായ ഭയം നിമിത്തം പിന്തിരിഞ്ഞ് ഓടുന്നതിനെപ്പറ്റി ഒരു നിമിഷം ചിന്തിച്ചുപോയെങ്കിലും അല്ലാഹു അവരുടെ മനസ്സിന് ഉറപ്പ് നൽകിയ കാര്യവും ഇവിടെ അനുസ്മരിപ്പിക്കുന്നു.

86. ബദ്റിൽ മലക്കുകളുടെ പിൻബലം അല്ലാഹു സത്യവിശ്വാസികൾക്ക് നൽകിയിട്ടുണ്ടെന്നാണ് ഭൂരിപക്ഷം ഖുർആൻ വ്യാഖ്യാതാക്കളും രേഖപ്പെടുത്തിയിട്ടുള്ളത്. ഇവിടെ പരാമർശിച്ചത് അല്ലാഹുവിൻെറ വാഗ്ദാനമാണ്. അവൻ വാഗ്ദാനം നിറവേററുന്നത് ആവശ്യത്തിൻെറ തോതനുസരിച്ചാണ്. എത്ര മലക്കുകളെയാണ് ബദ്റിൽ നിയോഗിച്ചതെന്നോ, അവർ യുദ്ധത്തിൽ ഏതു തരത്തിലുള്ള പങ്കാണ് വഹിച്ചതെന്നോ വ്യക്തമാക്കുന്ന സ്ഥിരപ്പെട്ട റിപ്പോർട്ടുകളില്ല.

وَمَا جَعَلَهُ ٱللَّهُ إِلَّا بُشۡرَىٰ لَكُمۡ وَلِتَطۡمَئِنَّ قُلُوبُكُم بِهِۦۗ وَمَا ٱلنَّصۡرُ إِلَّا مِنۡ عِندِ ٱللَّهِ ٱلۡعَزِيزِ ٱلۡحَكِيمِ ﴿١٢٦﴾

126. നിങ്ങൾക്കൊരു സന്തോഷവാർത്തയായി ക്കൊണ്ടും, നിങ്ങളുടെ മനസ്സുകൾ സമാധാന പ്പെടുവാൻ വേണ്ടിയും മാത്രമാണ് അല്ലാഹു ആ പിൻബലം നൽകിയത്. (സാക്ഷാൽ) സഹായം പ്രതാപിയും യുക്തിമാനുമായ അല്ലാഹുവിങ്കൽ നിന്നുമാത്രമാകുന്നു.

لِيَقۡطَعَ طَرَفٗا مِّنَ ٱلَّذِينَ كَفَرُوٓاْ أَوۡ يَكۡبِتَهُمۡ فَيَنقَلِبُواْ خَآئِبِينَ ﴿١٢٧﴾

127. സത്യനിഷേധികളിൽനിന്ന് ഒരു ഭാഗത്തെ ഉന്മൂലനം ചെയ്യുകയോ, അല്ലെങ്കിൽ അവരെ കീഴൊതുക്കിയിട്ട് അവർ നിരാശരായി പിന്തിരി ഞ്ഞോടുകയോ ചെയ്യാൻ വേണ്ടിയത്രെ അത്.

لَيۡسَ لَكَ مِنَ ٱلۡأَمۡرِ شَيۡءٌ أَوۡ يَتُوبَ عَلَيۡهِمۡ أَوۡ يُعَذِّبَهُمۡ فَإِنَّهُمۡ ظَٰلِمُونَ ﴿١٢٨﴾

128. (നബിയേ,) കാര്യത്തിന്റെ തീരുമാന ത്തിൽ നിനക്ക് യാതൊരവകാശവുമില്ല.[87] അവൻ (അല്ലാഹു) ഒന്നുകിൽ അവരുടെ പശ്ചാത്താപം സ്വീകരിച്ചേക്കാം. അല്ലെങ്കിൽ അവൻ അവരെ ശിക്ഷിച്ചേക്കാം. തീർച്ചയായും അവർ അക്രമിക ളാകുന്നു.

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۚ يَغۡفِرُ لِمَن يَشَآءُ وَيُعَذِّبُ مَن يَشَآءُۚ وَٱللَّهُ غَفُورٞ رَّحِيمٞ ﴿١٢٩﴾

129. ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിന്റേതാകുന്നു. അവനുദ്ദേശിക്കുന്ന വർക്ക് പൊറുത്തുകൊടുക്കും. അവനുദ്ദേശിക്കു ന്നവരെ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാ കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَأۡكُلُواْ ٱلرِّبَوٰٓاْ أَضۡعَٰفٗا مُّضَٰعَفَةٗۖ وَٱتَّقُواْ ٱللَّهَ لَعَلَّكُمۡ تُفۡلِحُونَ ﴿١٣٠﴾

130. സത്യവിശ്വാസികളേ, നിങ്ങൾ ഇരട്ടിയിരട്ടി യായി പലിശ തിന്നാതിരിക്കുകയും അല്ലാഹുവെ സൂക്ഷിക്കുകയും ചെയ്യുക. നിങ്ങൾ വിജയി കളായേക്കാം.

وَٱتَّقُواْ ٱلنَّارَ ٱلَّتِيٓ أُعِدَّتۡ لِلۡكَٰفِرِينَ ﴿١٣١﴾

131. സത്യനിഷേധികൾക്ക് ഒരുക്കിവെക്കപ്പെട്ട നരകാഗ്നിയെ നിങ്ങൾ സൂക്ഷിക്കുകയും ചെ യ്യുക.

وَأَطِيعُواْ ٱللَّهَ وَٱلرَّسُولَ لَعَلَّكُمۡ تُرۡحَمُونَ ﴿١٣٢﴾

132. നിങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിക്കുക. നിങ്ങൾ അനുഗൃഹീതരായേ ക്കാം.

۞وَسَارِعُوٓاْ إِلَىٰ مَغۡفِرَةٖ مِّن رَّبِّكُمۡ وَجَنَّةٍ عَرۡضُهَا ٱلسَّمَٰوَٰتُ وَٱلۡأَرۡضُ أُعِدَّتۡ لِلۡمُتَّقِينَ ﴿١٣٣﴾

133. നിങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള പാപമോചനവും, ആകാശഭൂമികളോളം വിശാല മായ സ്വർഗ്ഗവും നേടിയെടുക്കാൻ നിങ്ങൾ ധൃതി പ്പെട്ട് മുന്നേറുക. ധർമ്മനിഷ്ഠ പാലിക്കുന്നവർ ക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടതത്രെ അത്.

---

87. ചില പ്രത്യേക വ്യക്തികളെ ശപിക്കുവാൻ വേണ്ടി നബി(സ) അല്ലാഹുവോട് പ്രാർത്ഥിച്ചപ്പോഴാണ് ഏത് കാര്യത്തിന്റെയും തീരുമാനാധികാരം അല്ലാഹുവിന് മാത്രമാണെന്ന് വ്യക്തമാക്കുന്ന ഈ ആയത്ത് അവതരിച്ചതെന്ന് ബുഖാരിയും മററും റിപ്പോർട്ട് ചെയ്ത ഒരു ഹദീസിൽ കാണാം.

ٱلَّذِينَ يُنفِقُونَ فِى ٱلسَّرَّآءِ وَٱلضَّرَّآءِ وَٱلْكَٰظِمِينَ ٱلْغَيْظَ
وَٱلْعَافِينَ عَنِ ٱلنَّاسِ ۗ وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ١٣٤

134. (അതായത്) സന്തോഷാവസ്ഥയിലും വിഷമാവസ്ഥയിലും ദാനധർമ്മങ്ങൾ ചെയ്യുകയും, കോപം ഒതുക്കിവെക്കുകയും, മനുഷ്യർക്ക് മാപ്പ് നൽകുകയും ചെയ്യുന്നവർക്കുവേണ്ടി. (അത്തരം) സൽക്കർമ്മകാരികളെ അല്ലാഹു സ്നേഹിക്കുന്നു.

وَٱلَّذِينَ إِذَا فَعَلُوا۟ فَٰحِشَةً أَوْ ظَلَمُوٓا۟ أَنفُسَهُمْ ذَكَرُوا۟ ٱللَّهَ
فَٱسْتَغْفَرُوا۟ لِذُنُوبِهِمْ وَمَن يَغْفِرُ ٱلذُّنُوبَ إِلَّا ٱللَّهُ
وَلَمْ يُصِرُّوا۟ عَلَىٰ مَا فَعَلُوا۟ وَهُمْ يَعْلَمُونَ ١٣٥

135. വല്ല നീചകൃത്യവും ചെയ്തുപോയാൽ, അഥവാ സ്വന്തത്തോട് തന്നെ വല്ല ദ്രോഹവും ചെയ്തുപോയാൽ അല്ലാഹുവെ ഓർക്കുകയും, തങ്ങളുടെ പാപങ്ങൾക്ക് മാപ്പു തേടുകയും ചെയ്യുന്നവർക്കുവേണ്ടി. — പാപങ്ങൾ പൊറുക്കുവാൻ അല്ലാഹുവല്ലാതെ ആരാണുള്ളത്? — ചെയ്തുപോയ (ദുഷ്)പ്രവൃത്തിയിൽ അറിഞ്ഞുകൊണ്ട് ഉറച്ചുനിൽക്കാത്തവരുമാകുന്നു അവർ.

أُو۟لَٰٓئِكَ جَزَآؤُهُم مَّغْفِرَةٌ مِّن رَّبِّهِمْ وَجَنَّٰتٌ تَجْرِى
مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ وَنِعْمَ أَجْرُ ٱلْعَٰمِلِينَ ١٣٦

136. അത്തരക്കാർക്കുള്ള പ്രതിഫലം തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനവും, താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളുമാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും. പ്രവർത്തിക്കുന്നവർക്ക് ലഭിക്കുന്ന പ്രതിഫലം എത്ര നന്നായിരിക്കുന്നു!

قَدْ خَلَتْ مِن قَبْلِكُمْ سُنَنٌ فَسِيرُوا۟ فِى ٱلْأَرْضِ
فَٱنظُرُوا۟ كَيْفَ كَانَ عَٰقِبَةُ ٱلْمُكَذِّبِينَ ١٣٧

137. നിങ്ങൾക്ക് മുമ്പ് പല (ദൈവിക) നടപടികളും കഴിഞ്ഞുപോയിട്ടുണ്ട്. അതിനാൽ നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് സത്യനിഷേധികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് നോക്കുവിൻ.

هَٰذَا بَيَانٌ لِّلنَّاسِ وَهُدًى وَمَوْعِظَةٌ لِّلْمُتَّقِينَ ١٣٨

138. ഇത് മനുഷ്യർക്കായുള്ള ഒരു വിളംബരവും, ധർമ്മനിഷ്ഠ പാലിക്കുന്നവർക്ക് മാർഗ്ഗദർശനവും, സാരോപദേശവുമാകുന്നു.

وَلَا تَهِنُوا۟ وَلَا تَحْزَنُوا۟ وَأَنتُمُ ٱلْأَعْلَوْنَ إِن كُنتُم
مُّؤْمِنِينَ ١٣٩

139. നിങ്ങൾ ദൗർബല്യം കാണിക്കുകയോ ദുഃഖിക്കുകയോ ചെയ്യരുത്. നിങ്ങൾ വിശ്വാസികളാണെങ്കിൽ നിങ്ങൾ തന്നെയാണ് ഉന്നതന്മാർ.

إِن يَمْسَسْكُمْ قَرْحٌ فَقَدْ مَسَّ ٱلْقَوْمَ قَرْحٌ مِّثْلُهُۥ
وَتِلْكَ ٱلْأَيَّامُ نُدَاوِلُهَا بَيْنَ ٱلنَّاسِ وَلِيَعْلَمَ ٱللَّهُ
ٱلَّذِينَ ءَامَنُوا۟ وَيَتَّخِذَ مِنكُمْ شُهَدَآءَ ۗ وَٱللَّهُ
لَا يُحِبُّ ٱلظَّٰلِمِينَ ١٤٠

140. നിങ്ങൾക്കിപ്പോൾ കേടുപാടുകൾ പററിയിട്ടുണ്ടെങ്കിൽ (മുമ്പ്) അക്കൂട്ടർക്കും അതുപോലെ കേടുപാടുകൾ പററിയിട്ടുണ്ട്. ആ (യുദ്ധ) ദിവസങ്ങളിലെ ജയാപജയങ്ങൾ ആളുകൾക്കിടയിൽ നാം മാററിക്കൊണ്ടിരിക്കുന്നതാണ്. വിശ്വസിച്ചവരെ അല്ലാഹു തിരിച്ചറിയുവാനും, നിങ്ങളിൽ നിന്ന് രക്തസാക്ഷികളെ ഉണ്ടാക്കിത്തീർക്കുവാനും കൂടിയാണത്. അല്ലാഹു അക്രമികളെ ഇഷ്ടപ്പെടുകയില്ല.

وَلِيُمَحِّصَ اللَّهُ الَّذِينَ آمَنُوا وَيَمْحَقَ الْكَافِرِينَ ﴿١٤١﴾

141. അല്ലാഹു സത്യവിശ്വാസികളെ ശുദ്ധീകരിച്ചെടുക്കുവാൻവേണ്ടിയും, സത്യനിഷേധികളെ ക്ഷയിപ്പിക്കുവാൻ വേണ്ടിയും കൂടിയാണത്.

أَمْ حَسِبْتُمْ أَن تَدْخُلُوا الْجَنَّةَ وَلَمَّا يَعْلَمِ اللَّهُ الَّذِينَ
جَاهَدُوا مِنكُمْ وَيَعْلَمَ الصَّابِرِينَ ﴿١٤٢﴾

142. അതല്ല, നിങ്ങളിൽ നിന്ന് ധർമ്മസമരത്തിലേർപ്പെട്ടവരെയും ക്ഷമാശീലരെയും അല്ലാഹു തിരിച്ചറിഞ്ഞിട്ടല്ലാതെ നിങ്ങൾക്ക് സ്വർഗ്ഗത്തിൽ പ്രവേശിച്ചുകളയാമെന്ന് നിങ്ങൾ വിചാരിച്ചിരിക്കയാണോ?

وَلَقَدْ كُنتُمْ تَمَنَّوْنَ الْمَوْتَ مِن قَبْلِ أَن تَلْقَوْهُ فَقَدْ
رَأَيْتُمُوهُ وَأَنتُمْ تَنظُرُونَ ﴿١٤٣﴾

143. നിങ്ങൾ മരണത്തെ നേരിൽ കാണുന്നതിനുമുമ്പ് നിങ്ങളതിന് കൊതിക്കുന്നവരായിരുന്നു. ഇപ്പോളിതാ നിങ്ങൾ നോക്കിനിൽക്കെത്തന്നെ അത് നിങ്ങൾ കണ്ടു കഴിഞ്ഞു.

وَمَا مُحَمَّدٌ إِلَّا رَسُولٌ قَدْ خَلَتْ مِن قَبْلِهِ الرُّسُلُ
أَفَإِن مَّاتَ أَوْ قُتِلَ انقَلَبْتُمْ عَلَىٰ أَعْقَابِكُمْ وَمَن
يَنقَلِبْ عَلَىٰ عَقِبَيْهِ فَلَن يَضُرَّ اللَّهَ شَيْئًا وَسَيَجْزِي
اللَّهُ الشَّاكِرِينَ ﴿١٤٤﴾

144. മുഹമ്മദ് അല്ലാഹുവിൻെറ ഒരു ദൂതൻ മാത്രമാകുന്നു. അദ്ദേഹത്തിന് മുമ്പും ദൂതന്മാർ കഴിഞ്ഞുപോയിട്ടുണ്ട്. അദ്ദേഹം മരണപ്പെടുകയോ കൊല്ലപ്പെടുകയോ ചെയ്യുകയാണെങ്കിൽ നിങ്ങൾ പുറകോട്ട് തിരിച്ചുപോകുകയോ? ആരെങ്കിലും പുറകോട്ട് തിരിച്ചുപോകുന്നപക്ഷം അല്ലാഹുവിന് ഒരു ദ്രോഹവും അത് വരുത്തുകയില്ല. നന്ദി കാണിക്കുന്നവർക്ക് അല്ലാഹു തക്കതായ പ്രതിഫലം നൽകുന്നതാണ്.

وَمَا كَانَ لِنَفْسٍ أَن تَمُوتَ إِلَّا بِإِذْنِ اللَّهِ كِتَابًا مُّؤَجَّلًا
وَمَن يُرِدْ ثَوَابَ الدُّنْيَا نُؤْتِهِ مِنْهَا وَمَن يُرِدْ
ثَوَابَ الْآخِرَةِ نُؤْتِهِ مِنْهَا وَسَنَجْزِي الشَّاكِرِينَ ﴿١٤٥﴾

145. അല്ലാഹുവിൻെറ ഉത്തരവനുസരിച്ചല്ലാതെ ഒരാൾക്കും മരിക്കാനൊക്കുകയില്ല. അവധി കുറിക്കപ്പെട്ട ഒരു വിധിയാണത്. ആരെങ്കിലും ഇഹലോകത്തെ പ്രതിഫലമാണുദ്ദേശിക്കുന്നതെങ്കിൽ അവന്ന് ഇവിടെനിന്ന് നാം നൽകും. ആരെങ്കിലും പരലോകത്തെ പ്രതിഫലമാണുദ്ദേശിക്കുന്നതെങ്കിൽ അവന്ന് അവിടെനിന്ന് നാം നൽകും. നന്ദി കാണിക്കുന്നവർക്ക് നാം തക്കതായ പ്രതിഫലം നൽകുന്നതാണ്.

وَكَأَيِّن مِّن نَّبِيٍّ قُتِلَ مَعَهُ رِبِّيُّونَ كَثِيرٌ فَمَا
وَهَنُوا لِمَا أَصَابَهُمْ فِي سَبِيلِ اللَّهِ وَمَا ضَعُفُوا
وَمَا اسْتَكَانُوا وَاللَّهُ يُحِبُّ الصَّابِرِينَ ﴿١٤٦﴾

146. എത്രയെത്ര പ്രവാചകന്മാരോടൊപ്പം അനേകം ദൈവദാസന്മാർ യുദ്ധം ചെയ്തിട്ടുണ്ട്! എന്നിട്ട് അല്ലാഹുവിൻെറ മാർഗ്ഗത്തിൽ തങ്ങൾക്ക് നേരിട്ട യാതൊന്നുകൊണ്ടും അവർ തളർന്നില്ല. അവർ ദൗർബല്യം കാണിക്കുകയോ ഒതുങ്ങിക്കൊടുക്കുകയോ ചെയ്തില്ല. അത്തരം ക്ഷമാശീലരെ അല്ലാഹു സ്നേഹിക്കുന്നു.

وَمَا كَانَ قَوْلَهُمْ إِلَّا أَن قَالُوا رَبَّنَا اغْفِرْ لَنَا
ذُنُوبَنَا وَإِسْرَافَنَا فِي أَمْرِنَا وَثَبِّتْ أَقْدَامَنَا

147. അവർ പറഞ്ഞിരുന്നത് ഇപ്രകാരം മാത്രമായിരുന്നു: 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ പാപങ്ങളും, ഞങ്ങളുടെ കാര്യങ്ങളിൽ വന്നു

وَانْصُرْنَا عَلَى الْقَوْمِ الْكٰفِرِيْنَ ﴿١٤٧﴾

പോയ അതിക്രമങ്ങളും ഞങ്ങൾക്ക് നീ പൊറുത്തുതരേണമേ. ഞങ്ങളുടെ കാലടികൾ നീ ഉറപ്പിച്ചുനിർത്തുകയും, സത്യനിഷേധികളായ ജനതക്കെതിരിൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ.'

فَاٰتٰىهُمُ اللّٰهُ ثَوَابَ الدُّنْيَا وَحُسْنَ ثَوَابِ الْاٰخِرَةِ ؕ
وَاللّٰهُ يُحِبُّ الْمُحْسِنِيْنَ ﴿١٤٨﴾

148. തന്മൂലം ഇഹലോകത്തെ പ്രതിഫലവും, പരലോകത്തെ വിശിഷ്ടമായ പ്രതിഫലവും അല്ലാഹു അവർക്ക് നൽകി. അല്ലാഹു സൽക്കർമ്മകാരികളെ സ്നേഹിക്കുന്നു.

يٰۤاَيُّهَا الَّذِيْنَ اٰمَنُوْۤا اِنْ تُطِيْعُوا الَّذِيْنَ كَفَرُوْا يَرُدُّوْكُمْ
عَلٰۤى اَعْقَابِكُمْ فَتَنْقَلِبُوْا خٰسِرِيْنَ ﴿١٤٩﴾

149. സത്യവിശ്വാസികളേ, സത്യനിഷേധികളെ നിങ്ങൾ അനുസരിച്ചുപോയാൽ അവർ നിങ്ങളെ പുറകോട്ട് തിരിച്ചുകൊണ്ടുപോകും. അങ്ങനെ നിങ്ങൾ നഷ്ടക്കാരായി മാറിപ്പോകും.

بَلِ اللّٰهُ مَوْلٰىكُمْ ۚ وَهُوَ خَيْرُ النّٰصِرِيْنَ ﴿١٥٠﴾

150. അല്ല, അല്ലാഹുവാകുന്നു നിങ്ങളുടെ രക്ഷാധികാരി. അവനാകുന്നു സഹായികളിൽ ഉത്തമൻ.

سَنُلْقِيْ فِيْ قُلُوْبِ الَّذِيْنَ كَفَرُوا الرُّعْبَ بِمَاۤ اَشْرَكُوْا
بِاللّٰهِ مَا لَمْ يُنَزِّلْ بِهٖ سُلْطٰنًا ۚ وَمَاْوٰىهُمُ النَّارُ ؕ وَ
بِئْسَ مَثْوَى الظّٰلِمِيْنَ ﴿١٥١﴾

151. സത്യനിഷേധികളുടെ മനസ്സുകളിൽ നാം ഭയം ഇട്ടുകൊടുക്കുന്നതാണ്. അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ലാത്ത വസ്തുക്കളെ അല്ലാഹുവോട് അവർ പങ്കുചേർത്തതിന്റെ ഫലമാണത്. നരകമാകുന്നു അവരുടെ സങ്കേതം. അക്രമികളുടെ പാർപ്പിടം എത്ര മോശം!

وَلَقَدْ صَدَقَكُمُ اللّٰهُ وَعْدَهٗۤ اِذْ تَحُسُّوْنَهُمْ بِاِذْنِهٖ ۚ
حَتّٰۤى اِذَا فَشِلْتُمْ وَتَنَازَعْتُمْ فِى الْاَمْرِ وَعَصَيْتُمْ
مِّنْۢ بَعْدِ مَاۤ اَرٰىكُمْ مَّا تُحِبُّوْنَ ؕ مِنْكُمْ مَّنْ يُّرِيْدُ
الدُّنْيَا وَمِنْكُمْ مَّنْ يُّرِيْدُ الْاٰخِرَةَ ۚ ثُمَّ صَرَفَكُمْ
عَنْهُمْ لِيَبْتَلِيَكُمْ ۚ وَلَقَدْ عَفَا عَنْكُمْ ؕ وَاللّٰهُ
ذُوْ فَضْلٍ عَلَى الْمُؤْمِنِيْنَ ﴿١٥٢﴾

152. അല്ലാഹുവിന്റെ അനുമതിപ്രകാരം നിങ്ങളവരെ കൊന്നൊടുക്കിക്കൊണ്ടിരുന്നപ്പോൾ നിങ്ങളോടുള്ള അല്ലാഹുവിന്റെ വാഗ്ദാനത്തിൽ അവൻ സത്യം പാലിച്ചിട്ടുണ്ട്. എന്നാൽ നിങ്ങൾ ഭീരുത്വം കാണിക്കുകയും, കാര്യനിർവ്വഹണത്തിൽ അന്യോന്യം പിണങ്ങുകയും, നിങ്ങളിഷ്ടപ്പെടുന്ന നേട്ടം അല്ലാഹു നിങ്ങൾക്ക് കാണിച്ചുതന്നതിനു ശേഷം നിങ്ങൾ അനുസരണക്കേട് കാണിക്കുകയും ചെയ്തപ്പോഴാണ് (കാര്യങ്ങൾ നിങ്ങൾക്കെതിരായത്). നിങ്ങളിൽ ഇഹലോകത്തെ ലക്ഷ്യമാക്കുന്നവരുണ്ട്. പരലോകത്തെ ലക്ഷ്യമാക്കുന്നവരും നിങ്ങളിലുണ്ട്. അനന്തരം നിങ്ങളെ പരീക്ഷിക്കുവാനായി അവരിൽ (ശത്രുക്കളിൽ) നിന്നു നിങ്ങളെ അല്ലാഹു പിന്തിരിപ്പിച്ചുകളഞ്ഞു. എന്നാൽ അല്ലാഹു നിങ്ങൾക്ക് മാപ്പ് തന്നിരിക്കുന്നു. അല്ലാഹു സത്യവിശ്വാസികളോട് ഔദാര്യം കാണിക്കുന്നവനാകുന്നു.

إِذْ تُصْعِدُونَ وَلَا تَلْوُۥنَ عَلَىٰٓ أَحَدٍ وَٱلرَّسُولُ
يَدْعُوكُمْ فِىٓ أُخْرَىٰكُمْ فَأَثَٰبَكُمْ غَمًّۢا بِغَمٍّ
لِّكَيْلَا تَحْزَنُوا۟ عَلَىٰ مَا فَاتَكُمْ
وَلَا مَآ أَصَٰبَكُمْ ۗ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ١٥٣

153. ആരെയും തിരിഞ്ഞുനോക്കാതെ നിങ്ങൾ (പടക്കളത്തിൽനിന്നു) ഓടിക്കയറിയിരുന്ന സന്ദർഭം (ഓർക്കുക). റസൂൽ പിന്നിൽ നിന്ന് നിങ്ങളെ വിളിക്കുന്നുണ്ടായിരുന്നു. അങ്ങനെ അല്ലാഹു നിങ്ങൾക്കു ദുഃഖത്തിനു മേൽ ദുഃഖം പ്രതിഫലമായി നൽകി. നഷ്ടപ്പെട്ടുപോകുന്ന നേട്ടത്തിൻെറ പേരിലോ, നിങ്ങളെ ബാധിക്കുന്ന ആപത്തിൻെറ പേരിലോ നിങ്ങൾ ദുഃഖിക്കുവാൻ ഇടവരാതിരിക്കുന്നതിനു വേണ്ടിയാണിത്. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാകുന്നു.

ثُمَّ أَنزَلَ عَلَيْكُم مِّنۢ بَعْدِ ٱلْغَمِّ أَمَنَةً نُّعَاسًا يَغْشَىٰ طَآئِفَةً
مِّنكُمْ ۖ وَطَآئِفَةٌ قَدْ أَهَمَّتْهُمْ أَنفُسُهُمْ يَظُنُّونَ بِٱللَّهِ غَيْرَ ٱلْحَقِّ
ظَنَّ ٱلْجَٰهِلِيَّةِ ۖ يَقُولُونَ هَل لَّنَا مِنَ ٱلْأَمْرِ مِن شَىْءٍ ۗ قُلْ إِنَّ
ٱلْأَمْرَ كُلَّهُۥ لِلَّهِ ۗ يُخْفُونَ فِىٓ أَنفُسِهِم مَّا لَا يُبْدُونَ لَكَ ۖ يَقُولُونَ
لَوْ كَانَ لَنَا مِنَ ٱلْأَمْرِ شَىْءٌ مَّا قُتِلْنَا هَٰهُنَا ۗ قُل لَّوْ كُنتُمْ فِى بُيُوتِكُمْ
لَبَرَزَ ٱلَّذِينَ كُتِبَ عَلَيْهِمُ ٱلْقَتْلُ إِلَىٰ مَضَاجِعِهِمْ ۖ وَلِيَبْتَلِىَ
ٱللَّهُ مَا فِى صُدُورِكُمْ وَلِيُمَحِّصَ مَا فِى قُلُوبِكُمْ ۗ وَٱللَّهُ عَلِيمٌۢ
بِذَاتِ ٱلصُّدُورِ ١٥٤

154. പിന്നീട് ആ ദുഃഖത്തിനുശേഷം അല്ലാഹു നിങ്ങൾക്ക് ഒരു നിർഭയത്വം അഥവാ മയക്കം ഇറക്കിത്തന്നു.[88] ആ മയക്കം നിങ്ങളിൽ ഒരു വിഭാഗത്തെ പൊതിയുകയായിരുന്നു. വേറെ ഒരു വിഭാഗമാകട്ടെ സ്വന്തം ദേഹങ്ങളെപ്പററിയുള്ള ചിന്തയാൽ അസ്വസ്ഥരായിരുന്നു. അല്ലാഹുവെപ്പററി അവർ ധരിച്ചിരുന്നത് സത്യവിരുദ്ധമായ അനിസ്ലാമിക ധാരണയായിരുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടോ? (നബിയേ,) പറയുക: കാര്യമെല്ലാം അല്ലാഹുവിൻെറ അധീനത്തിലാകുന്നു. നിന്നോട് അവർ വെളിപ്പെടുത്തുന്നതല്ലാത്ത മറെറന്തോ മനസ്സുകളിൽ അവർ ഒളിച്ചുവെക്കുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടായിരുന്നുവെങ്കിൽ നാം ഇവിടെവെച്ച് കൊല്ലപ്പെടുമായിരുന്നില്ല. (നബിയേ,) പറയുക: നിങ്ങൾ സ്വന്തം വീടുകളിൽ ആയിരുന്നാൽ പോലും കൊല്ലപ്പെടാൻ വിധിക്കപ്പെട്ടവർ തങ്ങൾ മരിച്ചുവീഴുന്ന സ്ഥാനങ്ങളിലേക്ക് (സ്വയം) പുറപ്പെട്ടുവരുമായിരുന്നു. നിങ്ങളുടെ മനസ്സുകളിലുള്ളത് അല്ലാഹു പരീക്ഷിച്ചറിയുവാൻ വേണ്ടിയും, നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് ശുദ്ധീകരിച്ചെടുക്കുവാൻ വേണ്ടിയുമാണിതെല്ലാം. മനസ്സുകളിലുള്ളതെല്ലാം അറിയുന്നവനാകുന്നു അല്ലാഹു.

إِنَّ ٱلَّذِينَ تَوَلَّوْا۟ مِنكُمْ يَوْمَ ٱلْتَقَى ٱلْجَمْعَانِ إِنَّمَا ٱسْتَزَلَّهُمُ

155. രണ്ടുസംഘങ്ങൾ ഏററുമുട്ടിയ ദിവസം നിങ്ങളുടെ കൂട്ടത്തിൽ നിന്ന് പിന്തിരിഞ്ഞ് ഓടി

88. ഉഹ്ദ് യുദ്ധത്തിൻെറ ആദ്യഘട്ടത്തിൽ മുസ്ലിംകൾക്ക് നിർണ്ണായകമായ വിജയമുണ്ടായി. ഒരു മലയിടുക്കിൽ കാവൽ നിർത്തിയിരുന്ന അമ്പെയ്ത്തുകാർ ഇനി കാവൽ നിൽക്കേണ്ട ആവശ്യമില്ലെന്ന് കരുതി പടക്കളത്തിലേക്ക് ശത്രുക്കളുടെ സാധനസാമഗ്രികൾ ശേഖരിക്കാൻ വേണ്ടി ഇറങ്ങിച്ചെന്ന തക്കം നോക്കി ശത്രുക്കൾ ഓർക്കാപ്പുറത്ത് നിന്ന് ആക്രമണം നടത്തിയപ്പോഴാണ് മുസ്ലിം അണികൾ പതറിപ്പോയത്. റസൂലി(സ) ൻെറ മുൻപല്ല് അമ്പേററ് പറിഞ്ഞുപോയി. എഴുപത് സഹാബികൾ കൊല്ലപ്പെട്ടു. റസൂൽ(സ) കൊല്ലപ്പെട്ടുവെന്ന് കിംവദന്തി പരന്നു. അതിനെ പററിയാണ് 144ാം വചനത്തിൽ സൂചിപ്പിച്ചത്. എന്നാൽ അല്പസമയത്തെ അങ്കലാപ്പിനുശേഷം ആദർശധീരരായ ഏതാനും സഹാബികൾ നബി(സ)യുടെ ചുററും സ്ഥാനമുറപ്പിച്ച് ധീരമായി പോരാടിക്കൊണ്ട് സംഭവങ്ങളുടെ ഗതി തിരുത്തിക്കുറിക്കുകയും ശത്രുക്കളുടെ വ്യാമോഹങ്ങൾ അവസാനിപ്പിക്കുകയും ചെയ്തു. ആ സമയത്ത് അല്ലാഹു അവർക്ക് നൽകിയ സുരക്ഷിതത്വബോധത്തെയും സുഖകരമായ മയക്കത്തെയും പററിയാണ് ഇവിടെ പരാമർശിക്കുന്നത്.

الشَّيْطَٰنُ بِبَعْضِ مَا كَسَبُوا ۖ وَلَقَدْ عَفَا اللَّهُ عَنْهُمْ ۗ
إِنَّ اللَّهَ غَفُورٌ حَلِيمٌ ﴿١٥٥﴾

യവരെ തങ്ങളുടെ ചില ചെയ്തികൾ കാരണമായി പിശാച് വഴിതെററിക്കുകയാണുണ്ടായത്. അല്ലാഹു അവർക്ക് മാപ്പു നൽകിയിരിക്കുന്നു. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും സഹനശീലനുമാകുന്നു.

يَٰٓأَيُّهَا الَّذِينَ ءَامَنُوا لَا تَكُونُوا كَالَّذِينَ كَفَرُوا وَقَالُوا
لِإِخْوَٰنِهِمْ إِذَا ضَرَبُوا فِي الْأَرْضِ أَوْ كَانُوا غُزًّى لَّوْ كَانُوا
عِندَنَا مَا مَاتُوا وَمَا قُتِلُوا لِيَجْعَلَ اللَّهُ ذَٰلِكَ حَسْرَةً فِي
قُلُوبِهِمْ ۗ وَاللَّهُ يُحْيِۦ وَيُمِيتُ ۗ وَاللَّهُ بِمَا تَعْمَلُونَ
بَصِيرٌ ﴿١٥٦﴾

156. സത്യവിശ്വാസികളേ, നിങ്ങൾ (ചില) സത്യനിഷേധികളെപ്പോലെയാകരുത്. തങ്ങളുടെ സഹോദരങ്ങൾ യാത്ര പോകുകയോ യോദ്ധാക്കളായി പുറപ്പെടുകയോ ചെയ്തിട്ട് മരണമടയുകയാണെങ്കിൽ അവർ പറയും: ഇവർ ഞങ്ങളുടെ അടുത്തായിരുന്നെങ്കിൽ മരണപ്പെടുകയോ കൊല്ലപ്പെടുകയോ ഇല്ലായിരുന്നു. അങ്ങനെ അല്ലാഹു അത് അവരുടെ മനസ്സുകളിൽ ഒരു ഖേദമാക്കി വെക്കുന്നു. അല്ലാഹുവാണ് ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നത്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനു മത്രെ.

وَلَئِن قُتِلْتُمْ فِي سَبِيلِ اللَّهِ أَوْ مُتُّمْ لَمَغْفِرَةٌ مِّنَ اللَّهِ
وَرَحْمَةٌ خَيْرٌ مِّمَّا يَجْمَعُونَ ﴿١٥٧﴾

157. നിങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ കൊല്ലപ്പെടുകയോ, മരണപ്പെടുകയോ ചെയ്യുന്നപക്ഷം അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന പാപമോചനവും കാരുണ്യവുമാണ് അവർ ശേഖരിച്ചുവെക്കുന്നതിനെക്കാളെല്ലാം ഗുണകരമായിട്ടുള്ളത്.

وَلَئِن مُّتُّمْ أَوْ قُتِلْتُمْ لَإِلَى اللَّهِ تُحْشَرُونَ ﴿١٥٨﴾

158. നിങ്ങൾ മരണപ്പെടുകയാണെങ്കിലും കൊല്ലപ്പെടുകയാണെങ്കിലും തീർച്ചയായും അല്ലാഹുവിങ്കലേക്ക് തന്നെയാണ് നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുന്നത്.

فَبِمَا رَحْمَةٍ مِّنَ اللَّهِ لِنتَ لَهُمْ ۖ وَلَوْ كُنتَ فَظًّا غَلِيظَ الْقَلْبِ
لَانفَضُّوا مِنْ حَوْلِكَ ۖ فَاعْفُ عَنْهُمْ وَاسْتَغْفِرْ لَهُمْ
وَشَاوِرْهُمْ فِي الْأَمْرِ ۖ فَإِذَا عَزَمْتَ فَتَوَكَّلْ عَلَى اللَّهِ ۚ إِنَّ
اللَّهَ يُحِبُّ الْمُتَوَكِّلِينَ ﴿١٥٩﴾

159. (നബിയേ,) അല്ലാഹുവിങ്കൽനിന്നുള്ള കാരുണ്യം കൊണ്ടാണ് നീ അവരോട് സൗമ്യമായി പെരുമാറിയത്. നീ ഒരു പരുഷ സ്വഭാവിയും കഠിനഹൃദയനുമായിരുന്നുവെങ്കിൽ നിൻെറ ചുററിൽ നിന്നും അവർ പിരിഞ്ഞുപോയിക്കളയുമായിരുന്നു. ആകയാൽ നീ അവർക്കു മാപ്പു കൊടുക്കുകയും, അവർക്കുവേണ്ടി പാപമോചനം തേടുകയും ചെയ്യുക. കാര്യങ്ങളിൽ നീ അവരോട് കൂടിയാലോചിക്കുകയും ചെയ്യുക. അങ്ങനെ നീ ഒരു തീരുമാനമെടുത്തു കഴിഞ്ഞാൽ അല്ലാഹുവിൽ ഭരമേല്പിക്കുക. തന്നിൽ ഭരമേൽപിക്കുന്നവരെ തീർച്ചയായും അല്ലാഹു ഇഷ്ടപ്പെടുന്നതാണ്.

إِن يَنصُرْكُمُ ٱللَّهُ فَلَا غَالِبَ لَكُمْ ۖ وَإِن يَخْذُلْكُمْ فَمَن ذَا ٱلَّذِى
يَنصُرُكُم مِّنۢ بَعْدِهِۦ ۗ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿١٦٠﴾

160. നിങ്ങളെ അല്ലാഹു സഹായിക്കുന്നപക്ഷം നിങ്ങളെ തോൽപിക്കാനാരുമില്ല. അവൻ നിങ്ങളെ കൈവിട്ടു കളയുന്നപക്ഷം അവനു പുറമെ ആരാണ് നിങ്ങളെ സഹായിക്കാനുള്ളത്? അതിനാൽ സത്യവിശ്വാസികൾ അല്ലാഹുവിൽ ഭരമേൽപിക്കട്ടെ.

وَمَا كَانَ لِنَبِىٍّ أَن يَغُلَّ ۚ وَمَن يَغْلُلْ يَأْتِ بِمَا غَلَّ يَوْمَ
ٱلْقِيَٰمَةِ ۚ ثُمَّ تُوَفَّىٰ كُلُّ نَفْسٍ مَّا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿١٦١﴾

161. ഒരു പ്രവാചകനും വല്ലതും വഞ്ചിച്ചെടുക്കുക എന്നത് ഉണ്ടാകാവുന്നതല്ല.[89] വല്ലവനും വഞ്ചിച്ചെടുത്താൽ താൻ വഞ്ചിച്ചെടുത്ത സാധനവുമായി ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവൻ വരുന്നതാണ്. അനന്തരം ഓരോ വ്യക്തിക്കും താൻ സമ്പാദിച്ചുവെച്ചതിന്റെ ഫലം പൂർണ്ണമായി നൽകപ്പെടും. അവരോട് ഒരനീതിയും കാണിക്കപ്പെടുകയില്ല.

أَفَمَنِ ٱتَّبَعَ رِضْوَٰنَ ٱللَّهِ كَمَنۢ بَآءَ بِسَخَطٍ مِّنَ ٱللَّهِ وَمَأْوَىٰهُ
جَهَنَّمُ ۚ وَبِئْسَ ٱلْمَصِيرُ ﴿١٦٢﴾

162. അല്ലാഹുവിന്റെ പ്രീതിയെ പിന്തുടർന്ന ഒരുവൻ അല്ലാഹുവിന്റെ കോപത്തിന് പാത്രമായ വാസസ്ഥലം നരകമായവനെപ്പോലെയാണോ? അത് എത്ര ചീത്തസങ്കേതം.

هُمْ دَرَجَٰتٌ عِندَ ٱللَّهِ ۗ وَٱللَّهُ بَصِيرٌۢ بِمَا يَعْمَلُونَ ﴿١٦٣﴾

163. അവർ അല്ലാഹുവിന്റെ അടുക്കൽ പല പദവികളിലാകുന്നു. അവർ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നവനാണ്.

لَقَدْ مَنَّ ٱللَّهُ عَلَى ٱلْمُؤْمِنِينَ إِذْ بَعَثَ فِيهِمْ رَسُولًا مِّنْ أَنفُسِهِمْ
يَتْلُوا۟ عَلَيْهِمْ ءَايَٰتِهِۦ وَيُزَكِّيهِمْ وَيُعَلِّمُهُمُ ٱلْكِتَٰبَ وَٱلْحِكْمَةَ
وَإِن كَانُوا۟ مِن قَبْلُ لَفِى ضَلَٰلٍ مُّبِينٍ ﴿١٦٤﴾

164. തീർച്ചയായും സത്യവിശ്വാസികളിൽ അവരിൽ നിന്നുതന്നെയുള്ള ഒരു ദൂതനെ നിയോഗിക്കുക വഴി അല്ലാഹു മഹത്തായ അനുഗ്രഹമാണ് അവർക്ക് നൽകിയിട്ടുള്ളത്. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ അവർക്ക് ഓതികേൾപ്പിക്കുകയും, അവരെ സംസ്കരിക്കുകയും, അവർക്കു ഗ്രന്ഥവും ജ്ഞാനവും പഠിപ്പിക്കുകയും ചെയ്യുന്ന (ഒരു ദൂതനെ). അവരാകട്ടെ മുമ്പ് വ്യക്തമായ വഴികേടിൽ തന്നെയായിരുന്നു.

أَوَلَمَّآ أَصَٰبَتْكُم مُّصِيبَةٌ قَدْ أَصَبْتُم مِّثْلَيْهَا قُلْتُمْ أَنَّىٰ هَٰذَا ۖ
قُلْ هُوَ مِنْ عِندِ أَنفُسِكُمْ ۗ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ
قَدِيرٌ ﴿١٦٥﴾

165. നിങ്ങൾക്കു ഒരു വിപത്ത് നേരിട്ടു. അതിന്റെ ഇരട്ടി നിങ്ങൾ ശത്രുക്കൾക്ക് വരുത്തി വെച്ചിട്ടുണ്ടായിരുന്നു.[90] എന്നിട്ടും നിങ്ങൾ പറയുകയാണോ; ഇതെങ്ങനെയാണ് സംഭവിച്ചത് എന്ന്? (നബിയേ,) പറയുക: അത് നിങ്ങളുടെ പക്കൽ നിന്നു തന്നെ ഉണ്ടായതാകുന്നു. തീർച്ചയായും അല്ലാഹു ഏതൊരു കാര്യത്തിനും കഴിവുള്ളവനാകുന്നു.

89. ശത്രുക്കൾ യുദ്ധരംഗത്ത് വിട്ടേച്ചു പോകുന്ന സ്വത്തുകൾ മുസ്ലിംകൾക്ക് അവകാശപ്പെട്ടതാണ്. അത് എങ്ങനെ വിഭജിക്കണമെന്ന് ഖുർആനിൽ വ്യക്തമായ നിർദ്ദേശവുമുണ്ട്. (8:41) എന്നാൽ കപട വിശ്വാസികൾ അതിന്റെ വിഭജനം റസൂൽ (സ) നീതിപൂർവ്വമായിട്ടല്ല നടത്തുന്നതെന്ന് ആരോപിക്കുകയുണ്ടായി. അതിനുള്ള മറുപടിയാണ് ഈ ആയത്ത്.

90. ഉഹ്ദ് യുദ്ധത്തിൽ എഴുപത് മുസ്ലിംകളാണ് കൊല്ലപ്പെട്ടത്. അതിനുമുമ്പ് ബദ്റിൽ എഴുപത് സത്യനിഷേധികൾ കൊല്ലപ്പെടുകയും എഴുപത് പേർ തടവുകാരായി പിടിക്കപ്പെടുകയുമുണ്ടായി.

وَمَآ اَصَابَكُمْ يَوْمَ الْتَقَى الْجَمْعٰنِ فَبِاِذْنِ اللّٰهِ وَلِيَعْلَمَ
الْمُؤْمِنِيْنَ ﴿١٦٦﴾

166. രണ്ടു സംഘങ്ങൾ ഏറ്റുമുട്ടിയ ആ ദിവസം നിങ്ങൾക്ക് ബാധിച്ച വിപത്ത് അല്ലാഹുവിൻെറ അനുമതിയോടെത്തന്നെയാണുണ്ടായത്. സത്യവിശ്വാസികളാരെന്ന് അവന് തിരിച്ചറിയുവാൻ വേണ്ടിയുമാകുന്നു അത്.

وَلِيَعْلَمَ الَّذِيْنَ نَافَقُوْا ۖ وَقِيْلَ لَهُمْ تَعَالَوْا قَاتِلُوْا فِيْ سَبِيْلِ اللّٰهِ
اَوِ ادْفَعُوْا ۗ قَالُوْا لَوْ نَعْلَمُ قِتَالًا لَّا تَّبَعْنٰكُمْ ۗ هُمْ لِلْكُفْرِ يَوْمَئِذٍ
اَقْرَبُ مِنْهُمْ لِلْاِيْمَانِ ۚ يَقُوْلُوْنَ بِاَفْوَاهِهِمْ مَّا لَيْسَ فِيْ قُلُوْبِهِمْ ۗ
وَاللّٰهُ اَعْلَمُ بِمَا يَكْتُمُوْنَ ﴿١٦٧﴾

167. 'നിങ്ങൾ വരൂ. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ യുദ്ധം ചെയ്യൂ, അല്ലെങ്കിൽ ചെറുത്തു നിൽക്കുകയെങ്കിലും ചെയ്യൂ' എന്ന് കല്പിക്കപ്പെട്ടാൽ 'യുദ്ധമുണ്ടാകുമെന്ന് ഞങ്ങൾക്ക് ബോധ്യമായിരുന്നെങ്കിൽ ഞങ്ങളും നിങ്ങളുടെ പിന്നാലെ വരുമായിരുന്നു' എന്ന് പറയുന്ന കാപട്യക്കാരെ അവൻ തിരിച്ചറിയുവാൻ വേണ്ടിയുമാകുന്നു അത്. അന്ന് സത്യവിശ്വാസത്തോടുള്ളതിനെക്കാൾ കൂടുതൽ അടുപ്പം അവർക്ക് അവിശ്വാസത്തോടായിരുന്നു. തങ്ങളുടെ വായ്കൊണ്ട് അവർ പറയുന്നത് അവരുടെ ഹൃദയങ്ങളിലില്ലാത്തതാണ്. അവർ മൂടിവെക്കുന്നതിനെപ്പററി അല്ലാഹു കൂടുതൽ അറിയുന്നവനാകുന്നു

اَلَّذِيْنَ قَالُوْا لِاِخْوَانِهِمْ وَقَعَدُوْا لَوْ اَطَاعُوْنَا مَا قُتِلُوْا ۗ قُلْ
فَادْرَءُوْا عَنْ اَنْفُسِكُمُ الْمَوْتَ اِنْ كُنْتُمْ صٰدِقِيْنَ ﴿١٦٨﴾

168. (യുദ്ധത്തിനുപോകാതെ) വീട്ടിലിരിക്കുകയും (യുദ്ധത്തിനുപോയ) സഹോദരങ്ങളെപ്പററി, 'ഞങ്ങളുടെ വാക്ക് സ്വീകരിച്ചിരുന്നെങ്കിൽ അവർ കൊല്ലപ്പെടുമായിരുന്നില്ല' എന്നു പറയുകയും ചെയ്യുവരാണ് അവർ (കപടന്മാർ). (നബിയേ,) പറയുക: എന്നാൽ നിങ്ങൾ സത്യവാന്മാരാണെങ്കിൽ നിങ്ങളിൽ നിന്ന് നിങ്ങൾ മരണത്തെ തടുത്തുനിർത്തൂ.

وَلَا تَحْسَبَنَّ الَّذِيْنَ قُتِلُوْا فِيْ سَبِيْلِ اللّٰهِ اَمْوَاتًا ۗ بَلْ اَحْيَآءٌ
عِنْدَ رَبِّهِمْ يُرْزَقُوْنَ ﴿١٦٩﴾

169. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ കൊല്ലപ്പെട്ടവരെ മരിച്ചുപോയവരായി നീ ഗണിക്കരുത് എന്നാൽ അവർ അവരുടെ രക്ഷിതാവിൻെറ അടുക്കൽ ജീവിച്ചിരിക്കുന്നവരാണ്. അവർക്ക് ഉപജീവനം നൽകപ്പെട്ടുകൊണ്ടിരിക്കുന്നു.[91]

فَرِحِيْنَ بِمَآ اٰتٰهُمُ اللّٰهُ مِنْ فَضْلِهٖ ۙ وَيَسْتَبْشِرُوْنَ بِالَّذِيْنَ لَمْ
يَلْحَقُوْا بِهِمْ مِّنْ خَلْفِهِمْ ۙ اَلَّا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُوْنَ ﴿١٧٠﴾

170. അല്ലാഹു തൻെറ അനുഗ്രഹത്തിൽ നിന്ന് അവർക്കു നൽകിയതുകൊണ്ട് അവർ സന്തുഷ്ടരായിരിക്കും. തങ്ങളോടൊപ്പം വന്നുചേർന്നിട്ടില്ലാത്ത, തങ്ങളുടെ പിന്നിൽ (ഇഹലോകത്ത്) കഴിയുന്ന വിശ്വാസികളെപ്പററി, അവർക്ക് യാതൊന്നും ഭയപ്പെടുവാനോ ദുഃഖിക്കുവാനോ ഇല്ലെന്നോർത്ത് അവർ (ആ രക്തസാക്ഷികൾ) സന്തോഷമടയുന്നു.

91. രക്തസാക്ഷികൾക്ക് അല്ലാഹുവിൻെറ അടുക്കലുള്ള ജീവിതവും അവർക്കുള്ള ഉപജീവനവുമൊക്കെ അഭൗതിക കാര്യങ്ങളായതിനാൽ അതിൻെറ വിശദാംശങ്ങൾ നമുക്ക് അജ്ഞാതമാകുന്നു.

يَسْتَبْشِرُونَ بِنِعْمَةٍ مِّنَ اللَّهِ وَفَضْلٍ وَأَنَّ اللَّهَ لَا يُضِيعُ أَجْرَ الْمُؤْمِنِينَ ﴿١٧١﴾

171. അല്ലാഹുവിൻെറ അനുഗ്രഹവും ഔദാര്യവും കൊണ്ട് അവർ സന്തോഷമടയുന്നു. സത്യവിശ്വാസികളുടെ പ്രതിഫലം അല്ലാഹു പാഴാക്കുകയില്ല എന്നതും (അവരെ സന്തുഷ്ടരാക്കുന്നു.)

الَّذِينَ اسْتَجَابُوا لِلَّهِ وَالرَّسُولِ مِن بَعْدِ مَا أَصَابَهُمُ الْقَرْحُ ۚ لِلَّذِينَ أَحْسَنُوا مِنْهُمْ وَاتَّقَوْا أَجْرٌ عَظِيمٌ ﴿١٧٢﴾

172. പരിക്ക് പററിയതിനുശേഷവും അല്ലാഹുവിൻെറയും റസൂലിൻെറയും കല്പനയ്ക്ക് ഉത്തരം ചെയ്തവരാരോ അവരിൽ നിന്ന് സൽകർമ്മകാരികളായിരിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്തവർക്ക് മഹത്തായ പ്രതിഫലമുണ്ട്.

الَّذِينَ قَالَ لَهُمُ النَّاسُ إِنَّ النَّاسَ قَدْ جَمَعُوا لَكُمْ فَاخْشَوْهُمْ فَزَادَهُمْ إِيمَانًا وَقَالُوا حَسْبُنَا اللَّهُ وَنِعْمَ الْوَكِيلُ ﴿١٧٣﴾

173. ആ ജനങ്ങൾ നിങ്ങളെ നേരിടാൻ (സൈന്യത്തെ) ശേഖരിച്ചിരിക്കുന്നു; അവരെ ഭയപ്പെടണം എന്നു ആളുകൾ അവരോട് പറഞ്ഞപ്പോൾ അത അവരുടെ വിശ്വാസം വർദ്ധിപ്പിക്കുകയാണ് ചെയ്തത്. അവർ പറഞ്ഞു: ഞങ്ങൾക്ക് അല്ലാഹു മതി. ഭരമേൽപിക്കുവാൻ ഏററവും നല്ലത് അവനത്രെ.[92]

فَانقَلَبُوا بِنِعْمَةٍ مِّنَ اللَّهِ وَفَضْلٍ لَّمْ يَمْسَسْهُمْ سُوءٌ وَاتَّبَعُوا رِضْوَانَ اللَّهِ ۗ وَاللَّهُ ذُو فَضْلٍ عَظِيمٍ ﴿١٧٤﴾

174. അങ്ങനെ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും ഔദാര്യവും കൊണ്ട് യാതൊരു ദോഷവും ബാധിക്കാതെ അവർ മടങ്ങി. അല്ലാഹുവിൻെറ പ്രീതിയെ അവർ പിന്തുടരുകയും ചെയ്തു. മഹത്തായ ഔദാര്യമുള്ളവനത്രെ അല്ലാഹു.

إِنَّمَا ذَٰلِكُمُ الشَّيْطَانُ يُخَوِّفُ أَوْلِيَاءَهُ فَلَا تَخَافُوهُمْ وَخَافُونِ إِن كُنتُم مُّؤْمِنِينَ ﴿١٧٥﴾

175. അത് (നിങ്ങളെ പേടിപ്പിക്കാൻ ശ്രമിച്ചത്) പിശാചു മാത്രമാകുന്നു. അവൻ തൻെറ മിത്രങ്ങളെപ്പററി (നിങ്ങളെ) പേടിപ്പെടുത്തുകയാണ്. അതിനാൽ നിങ്ങൾ അവരെ ഭയപ്പെടാതെ എന്നെ ഭയപ്പെടുക; നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ.

وَلَا يَحْزُنكَ الَّذِينَ يُسَارِعُونَ فِي الْكُفْرِ ۚ إِنَّهُمْ لَن يَضُرُّوا اللَّهَ شَيْئًا ۗ يُرِيدُ اللَّهُ أَلَّا يَجْعَلَ لَهُمْ حَظًّا فِي الْآخِرَةِ ۖ وَلَهُمْ عَذَابٌ عَظِيمٌ ﴿١٧٦﴾

176. സത്യനിഷേധത്തിലേക്ക് ധൃതിപ്പെട്ടു മുന്നേറിക്കൊണ്ടിരിക്കുന്നവർ നിന്നെ ദുഃഖിപ്പിക്കാതിരിക്കട്ടെ. തീർച്ചയായും അവർ അല്ലാഹുവിന് ഒരു ദ്രോഹവും വരുത്താൻ പോകുന്നില്ല. പരലോകത്തിൽ അവർക്ക് ഒരു പങ്കും കൊടുക്കാതിരിക്കാൻ അല്ലാഹു ഉദ്ദേശിക്കുന്നു. കനത്ത ശിക്ഷയാണ് അവർക്കുള്ളത്.

---

92. ഉഹ്ദ് യുദ്ധം കഴിഞ്ഞ് ശത്രുനായകനായ അബൂ സുഫ്യാൻ പോയത് അടുത്തവർഷം നമുക്ക് ബദ്റിൽ വെച്ച് കാണാം എന്ന് പറഞ്ഞു കൊണ്ടാണ്. എന്നാൽ സാമ്പത്തിക പരാധീനത കാരണം ശത്രുക്കൾക്ക് വൻതോതിൽ സൈനിക സന്നാഹം നടത്താൻ കഴിഞ്ഞില്ല. റസൂൽ(സ) അബൂ സുഫ്യാൻെറ വെല്ലുവിളി പരിഗണിച്ച് യുദ്ധത്തിന് ഒരുക്കം കൂട്ടിക്കൊണ്ടിരുന്നപ്പോൾ കപട വിശ്വാസികൾ ശത്രുസൈന്യത്തിൻെറ വലുപ്പം പറഞ്ഞു മുസ്ലിംകളെ പേടിപ്പിക്കയായിരുന്നു. ധീരരായ സത്യവിശ്വാസികളുടെ അടുത്ത് അതൊന്നും വിലപ്പോയില്ല. അവർ ബദ്റിലേക്കു പുറപ്പെട്ടു. പക്ഷെ, ശത്രുക്കൾ വരാത്തതിനാൽ ബദ്റിലെ കമ്പോളത്തിൽ നിന്ന് ധാരാളം ചരക്കുകളും വാങ്ങിക്കൊണ്ട് റസൂലും(സ) സഹാബികളും മദീനയിലേക്ക് മടങ്ങി. കച്ചവടത്തിൽ അവർക്ക് നല്ല ലാഭം കിട്ടുകയും ചെയ്തു. ഈ സംഭവം ഇസ്ലാമിക ചരിത്രത്തിൽ 'ചെറിയ ബദ്ർ' എന്ന പേരിൽ അറിയപ്പെടുന്നു.

إِنَّ الَّذِينَ اشْتَرَوُا الْكُفْرَ بِالْإِيمَانِ لَنْ يَضُرُّوا اللَّهَ شَيْئًا ۖ وَلَهُمْ
عَذَابٌ أَلِيمٌ ﴿١٧٧﴾

177. തീർച്ചയായും സത്യവിശ്വാസം വിററു സത്യനിഷേധം വാങ്ങിയവർ അല്ലാഹുവിന് ഒരു ദ്രോഹവും വരുത്താൻ പോകുന്നില്ല. വേദനയേറിയ ശിക്ഷയാണവർക്കുള്ളത്.

وَلَا يَحْسَبَنَّ الَّذِينَ كَفَرُوا أَنَّمَا نُمْلِي لَهُمْ خَيْرٌ لِأَنْفُسِهِمْ ۚ
إِنَّمَا نُمْلِي لَهُمْ لِيَزْدَادُوا إِثْمًا ۚ وَلَهُمْ عَذَابٌ مُهِينٌ ﴿١٧٨﴾

178. സത്യനിഷേധികൾക്ക് നാം സമയം നീട്ടിക്കൊടുക്കുന്നത് അവർക്ക് ഗുണകരമാണെന്ന് അവർ ഒരിക്കലും വിചാരിച്ചുപോകരുത്. അവരുടെ പാപം കൂടിക്കൊണ്ടിരിക്കാൻ വേണ്ടി മാത്രമാണ് നാമവർക്ക് സമയം നീട്ടിക്കൊടുക്കുന്നത്. അപമാനകരമായ ശിക്ഷയാണ് അവർക്കുള്ളത്.

مَا كَانَ اللَّهُ لِيَذَرَ الْمُؤْمِنِينَ عَلَىٰ مَا أَنْتُمْ عَلَيْهِ حَتَّىٰ يَمِيزَ
الْخَبِيثَ مِنَ الطَّيِّبِ ۗ وَمَا كَانَ اللَّهُ لِيُطْلِعَكُمْ عَلَى الْغَيْبِ
وَلَٰكِنَّ اللَّهَ يَجْتَبِي مِنْ رُسُلِهِ مَنْ يَشَاءُ ۖ فَآمِنُوا بِاللَّهِ
وَرُسُلِهِ ۚ وَإِنْ تُؤْمِنُوا وَتَتَّقُوا فَلَكُمْ أَجْرٌ عَظِيمٌ ﴿١٧٩﴾

179. നല്ലതിൽ നിന്ന് ദുഷിച്ചതിനെ വേർതിരിച്ചുകാണിക്കാതെ, സത്യവിശ്വാസികളെ നിങ്ങളിന്നുള്ള അവസ്ഥയിൽ അല്ലാഹു വിടാൻ പോകുന്നില്ല. അദൃശ്യജ്ഞാനം അല്ലാഹു നിങ്ങൾക്ക് വെളിപ്പെടുത്തിത്തരാനും പോകുന്നില്ല. എന്നാൽ അല്ലാഹു അവൻെറ ദൂതന്മാരിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവരെ (അദൃശ്യജ്ഞാനം അറിയിച്ചുകൊടുക്കുവാനായി) തെരഞ്ഞെടുക്കുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവിലും അവൻെറ ദൂതന്മാരിലും വിശ്വസിക്കുവിൻ. നിങ്ങൾ വിശ്വസിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുന്ന പക്ഷം നിങ്ങൾക്കു മഹത്തായ പ്രതിഫലമുണ്ട്.

وَلَا يَحْسَبَنَّ الَّذِينَ يَبْخَلُونَ بِمَا آتَاهُمُ اللَّهُ مِنْ فَضْلِهِ
هُوَ خَيْرًا لَهُمْ ۖ بَلْ هُوَ شَرٌّ لَهُمْ ۖ سَيُطَوَّقُونَ مَا بَخِلُوا بِهِ يَوْمَ
الْقِيَامَةِ ۗ وَلِلَّهِ مِيرَاثُ السَّمَاوَاتِ وَالْأَرْضِ ۗ وَاللَّهُ
بِمَا تَعْمَلُونَ خَبِيرٌ ﴿١٨٠﴾

180. അല്ലാഹു അവൻെറ അനുഗ്രഹത്തിൽ നിന്ന് തങ്ങൾക്കു തന്നിട്ടുള്ളതിൽ പിശുക്കു കാണിക്കുന്നവർ അതവർക്ക് ഗുണകരമാണെന്ന് ഒരിക്കലും വിചാരിക്കരുത്. അല്ല, അവർക്ക് ദോഷകരമാണത്. അവർ പിശുക്കു കാണിച്ച ധനം കൊണ്ട് ഉയിർത്തെഴുന്നേല്പിൻെറ നാളിൽ അവരുടെ കഴുത്തിൽ മാല ചാർത്തപ്പെടുന്നതാണ്. ആകാശങ്ങളുടെയും ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവിനത്രെ. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

لَقَدْ سَمِعَ اللَّهُ قَوْلَ الَّذِينَ قَالُوا إِنَّ اللَّهَ فَقِيرٌ وَنَحْنُ
أَغْنِيَاءُ ۘ سَنَكْتُبُ مَا قَالُوا وَقَتْلَهُمُ الْأَنْبِيَاءَ بِغَيْرِ حَقٍّ
وَنَقُولُ ذُوقُوا عَذَابَ الْحَرِيقِ ﴿١٨١﴾

181. അല്ലാഹു ദരിദ്രനും നമ്മൾ ധനികരുമാണ് എന്ന് പറഞ്ഞവരുടെ വാക്ക് [93] അല്ലാഹു തീർച്ചയായും കേട്ടിട്ടുണ്ട്. അവർ ആ പറഞ്ഞതും അവർ പ്രവാചകന്മാരെ അന്യായമായി കൊലപ്പെടുത്തിയതും നാം രേഖപ്പെടു ത്തിവെക്കുന്നതാണ്. കത്തിയെരിയുന്ന നരകശിക്ഷ ആ സ്വദിച്ചുകൊ ള്ളുക എന്ന് നാം (അവരോട്) പറയുകയും ചെയ്യും.

93. 'നിങ്ങൾ അല്ലാഹുവിന് ഉത്തമമായ കടം നൽകുക' എന്ന വിശുദ്ധ ഖുർആൻെറ ആഹ്വാനത്തെ കളിയാക്കിക്കൊണ്ട് യഹൂദന്മാർ പറഞ്ഞതാണിത്.

ذَٰلِكَ بِمَا قَدَّمَتْ أَيْدِيكُمْ وَأَنَّ اللَّهَ لَيْسَ
بِظَلَّامٍ لِّلْعَبِيدِ ﴿١٨٢﴾

182. നിങ്ങളുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചതുകൊ ണ്ടും അല്ലാഹു അടിമകളോട് അനീതി കാണിക്കുന്നവനല്ല എന്നതുകൊണ്ടുമാണ് അത്.

الَّذِينَ قَالُوا إِنَّ اللَّهَ عَهِدَ إِلَيْنَا أَلَّا نُؤْمِنَ لِرَسُولٍ
حَتَّىٰ يَأْتِيَنَا بِقُرْبَانٍ تَأْكُلُهُ النَّارُ ۗ قُلْ قَدْ جَاءَكُمْ رُسُلٌ
مِّن قَبْلِي بِالْبَيِّنَاتِ وَبِالَّذِي قُلْتُمْ فَلِمَ قَتَلْتُمُوهُمْ
إِن كُنتُمْ صَادِقِينَ ﴿١٨٣﴾

183. ഞങ്ങളുടെ മുമ്പാകെ ഒരു ബലി നടത്തി അതിനെ ദിവ്യാഗ്നി തിന്നുകളയുന്നത് (ഞങ്ങൾക്ക് കാണിച്ചുതരുന്നത്) വരെ ഒരു ദൈവദൂതനിലും ഞങ്ങൾ വിശ്വസിക്കരുതെന്ന് അല്ലാഹു ഞങ്ങളോട് കരാറു വാങ്ങിയിട്ടുണ്ട് എന്ന് പറഞ്ഞവരത്രെ അവർ. (നബിയേ,) പറയുക: വ്യക്തമായ തെളിവുകൾ സഹിതവും, നിങ്ങൾ ഈ പറഞ്ഞത് സഹിതവും എനിക്കു മുമ്പ് പല ദൂതന്മാരും നിങ്ങളുടെ അടുത്ത് വന്നിട്ടുണ്ട്. എന്നിട്ട് നിങ്ങളുടെ വാദം സത്യമാണെങ്കിൽ നിങ്ങളെന്തിന് അവരെ കൊന്നുകളഞ്ഞു?

فَإِن كَذَّبُوكَ فَقَدْ كُذِّبَ رُسُلٌ مِّن قَبْلِكَ جَاءُو
بِالْبَيِّنَاتِ وَالزُّبُرِ وَالْكِتَابِ الْمُنِيرِ ﴿١٨٤﴾

184. അപ്പോൾ നിന്നെ അവർ നിഷേധിച്ചിട്ടുണ്ടെങ്കിൽ നിനക്കു മുമ്പ് വ്യക്തമായ തെളിവുകളും ഏടുകളും വെളിച്ചം നൽകുന്ന വേദഗ്രന്ഥവുമായിവന്ന ദൂതന്മാരും നിഷേധിക്കപ്പെട്ടിട്ടുണ്ട്

كُلُّ نَفْسٍ ذَائِقَةُ الْمَوْتِ ۗ وَإِنَّمَا تُوَفَّوْنَ أُجُورَكُمْ
يَوْمَ الْقِيَامَةِ ۖ فَمَن زُحْزِحَ عَنِ النَّارِ وَأُدْخِلَ
الْجَنَّةَ فَقَدْ فَازَ ۗ وَمَا الْحَيَاةُ الدُّنْيَا
إِلَّا مَتَاعُ الْغُرُورِ ﴿١٨٥﴾

185. ഏതൊരു ദേഹവും മരണം ആസ്വദിക്കുന്നതാണ്. നിങ്ങളുടെ പ്രതിഫലങ്ങൾ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ മാത്രമെ നിങ്ങൾക്കു പൂർണ്ണമായി നൽകപ്പെടുകയുള്ളു. അപ്പോൾ ആർ നരകത്തിൽ നിന്ന് അകററി നിർത്തപ്പെടുകയും സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കപ്പെടുകയും ചെയ്യുന്നുവോ അവനാണ് വിജയം നേടുന്നത്. ഐഹികജീവിതം കബളിപ്പിക്കുന്ന ഒരു വിഭവമല്ലാതെ മറെറാന്നുമല്ല.

لَتُبْلَوُنَّ فِي أَمْوَالِكُمْ وَأَنفُسِكُمْ وَلَتَسْمَعُنَّ
مِنَ الَّذِينَ أُوتُوا الْكِتَابَ مِن قَبْلِكُمْ وَمِنَ الَّذِينَ
أَشْرَكُوا أَذًى كَثِيرًا ۚ وَإِن تَصْبِرُوا وَتَتَّقُوا فَإِنَّ
ذَٰلِكَ مِنْ عَزْمِ الْأُمُورِ ﴿١٨٦﴾

186. തീർച്ചയായും നിങ്ങളുടെ സ്വത്തുകളിലും ശരീരങ്ങളിലും നിങ്ങൾ പരീക്ഷിക്കപ്പെടുന്നതാണ്. നിങ്ങൾക്ക് മുമ്പ് വേദം നൽകപ്പെട്ടവരിൽ നിന്നും ബഹുദൈവാരാധകരിൽ നിന്നും നിങ്ങൾ ധാരാളം കുത്തുവാക്കുകൾ കേൾക്കേണ്ടി വരികയും ചെയ്യും. നിങ്ങൾ ക്ഷമിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുന്നുവെങ്കിൽ തീർച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളിൽ പെട്ടതാകുന്നു.

وَإِذْ أَخَذَ اللَّهُ مِيثَاقَ الَّذِينَ أُوتُوا الْكِتَابَ لَتُبَيِّنُنَّهُ
لِلنَّاسِ وَلَا تَكْتُمُونَهُ فَنَبَذُوهُ وَرَاءَ ظُهُورِهِمْ

187. വേദഗ്രന്ഥം നൽകപ്പെട്ടവരോട് നിങ്ങളത് ജനങ്ങൾക്ക് വിവരിച്ചുകൊടുക്കണമെന്നും, നിങ്ങളത് മറച്ചുവെക്കരുതെന്നും അല്ലാഹു കരാറു വാങ്ങിയ സന്ദർഭം (ശ്രദ്ധിക്കുക) എന്നിട്ട് അവരത് (വേദഗ്രന്ഥം) പുറകോട്ട് വലിച്ചെറിയുകയും,

وَاشْتَرَوْا بِهٖ ثَمَنًا قَلِيْلًا ۗ فَبِئْسَ مَا يَشْتَرُوْنَ ﴿١٨٧﴾

തുച്ഛമായ വിലയ്ക്ക് അത് വിററുകളയുകയുമാണ് ചെയ്തത്. അവർ പകരം വാങ്ങുന്നത് വളരെ ചീത്ത തന്നെ.

لَا تَحْسَبَنَّ الَّذِيْنَ يَفْرَحُوْنَ بِمَآ اَتَوْا وَّيُحِبُّوْنَ اَنْ يُّحْمَدُوْا بِمَا لَمْ يَفْعَلُوْا فَلَا تَحْسَبَنَّهُمْ بِمَفَازَةٍ مِّنَ الْعَذَابِ ۚ وَلَهُمْ عَذَابٌ اَلِيْمٌ ﴿١٨٨﴾

188. തങ്ങൾ ചെയ്തതിൽ സന്തോഷം കൊള്ളുകയും, ചെയ്തിട്ടില്ലാത്ത കാര്യത്തിൻെറ പേരിൽ പ്രശംസിക്കപ്പെടാൻ ഇഷ്ടപ്പെടുകയും ചെയ്യുന്ന ആ വിഭാഗത്തെപ്പററി അവർ ശിക്ഷയിൽ നിന്ന് മുക്തമായ അവസ്ഥയിലാണെന്ന് നീ വിചാരിക്കരുത്. അവർക്കാണ് വേദനയേറിയ ശിക്ഷയുള്ളത്.

وَلِلّٰهِ مُلْكُ السَّمٰوٰتِ وَالْاَرْضِ ۗ وَاللّٰهُ عَلٰى كُلِّ شَيْءٍ قَدِيْرٌ ﴿١٨٩﴾

189. അല്ലാഹുവിനാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

اِنَّ فِيْ خَلْقِ السَّمٰوٰتِ وَالْاَرْضِ وَاخْتِلَافِ الَّيْلِ وَالنَّهَارِ لَاٰيٰتٍ لِّاُولِى الْاَلْبَابِ ﴿١٩٠﴾

190. തീർച്ചയായും ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും, രാപകലുകൾ മാറിമാറി വരുന്നതിലും സൽബുദ്ധിയുള്ളവർക്കു പല ദൃഷ്ടാന്തങ്ങളുമുണ്ട്.

الَّذِيْنَ يَذْكُرُوْنَ اللّٰهَ قِيٰمًا وَّقُعُوْدًا وَّعَلٰى جُنُوْبِهِمْ وَيَتَفَكَّرُوْنَ فِيْ خَلْقِ السَّمٰوٰتِ وَالْاَرْضِ ۚ رَبَّنَا مَا خَلَقْتَ هٰذَا بَاطِلًا ۚ سُبْحٰنَكَ فَقِنَا عَذَابَ النَّارِ ﴿١٩١﴾

191. നിന്നുകൊണ്ടും ഇരുന്നുകൊണ്ടും കിടന്നുകൊണ്ടും അല്ലാഹുവെ ഓർമ്മിക്കുകയും, ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയെപററി ചിന്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും:) ഞങ്ങളുടെ രക്ഷിതാവേ! നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ എത്രയോ പരിശുദ്ധൻ! അതിനാൽ നരകശിക്ഷയിൽ നിന്ന് ഞങ്ങളെ നീ കാത്തുരക്ഷിക്കണേ.

رَبَّنَآ اِنَّكَ مَنْ تُدْخِلِ النَّارَ فَقَدْ اَخْزَيْتَهٗ ۗ وَمَا لِلظّٰلِمِيْنَ مِنْ اَنْصَارٍ ﴿١٩٢﴾

192. ഞങ്ങളുടെ രക്ഷിതാവേ, നീ വല്ലവനെയും നരകത്തിൽ പ്രവേശിപ്പിച്ചാൽ അവനെ നീ നിന്ദ്യനാക്കിക്കഴിഞ്ഞു. അക്രമികൾക്ക് സഹായികളായി ആരുമില്ലതാനും.

رَبَّنَآ اِنَّنَا سَمِعْنَا مُنَادِيًا يُّنَادِيْ لِلْاِيْمَانِ اَنْ اٰمِنُوْا بِرَبِّكُمْ فَاٰمَنَّا ۖ رَبَّنَا فَاغْفِرْ لَنَا ذُنُوْبَنَا وَكَفِّرْ عَنَّا سَيِّاٰتِنَا وَتَوَفَّنَا مَعَ الْاَبْرَارِ ﴿١٩٣﴾

193. ഞങ്ങളുടെ രക്ഷിതാവേ, സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കുന്ന ഒരു പ്രബോധകൻ 'നിങ്ങൾ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കുവിൻ' എന്നു പറയുന്നത് ഞങ്ങൾ കേട്ടു. അങ്ങനെ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങളുടെ രക്ഷിതാവേ, അതിനാൽ ഞങ്ങളുടെ പാപങ്ങൾ ഞങ്ങൾക്ക് നീ പൊറുത്തു തരികയും ഞങ്ങളുടെ തിന്മകൾ ഞങ്ങളിൽ നിന്നു നീ മാച്ചുകളയുകയും ചെയ്യേണമേ. പുണ്യവാന്മാരുടെ കൂട്ടത്തിലായി ഞങ്ങളെ നീ മരിപ്പിക്കുകയും ചെയ്യേണമേ.

رَبَّنَا وَاٰتِنَا مَا وَعَدْتَّنَا عَلٰى رُسُلِكَ وَلَا تُخْزِنَا يَوْمَ الْقِيٰمَةِ ۗ اِنَّكَ لَا تُخْلِفُ الْمِيْعَادَ ﴿١٩٤﴾

194. ഞങ്ങളുടെ രക്ഷിതാവേ, നിൻെറ ദൂതന്മാർ മുഖേന ഞങ്ങളോട് നീ വാഗ്ദാനം ചെയ്തത് ഞങ്ങൾക്ക് നൽകുകയും ഉയിർത്തെഴുന്നേല്പിൻെറ നാളിൽ ഞങ്ങൾക്കു നീ നിന്ദ്യത വരുത്താതിരിക്കുകയും ചെയ്യേണമേ. നീ വാഗ്ദാനം ലംഘിക്കുകയില്ല; തീർച്ച.

فَاسْتَجَابَ لَهُمْ رَبُّهُمْ أَنِّي لَا أُضِيعُ عَمَلَ عَامِلٍ مِّنكُم مِّن
ذَكَرٍ أَوْ أُنثَىٰ ۖ بَعْضُكُم مِّن بَعْضٍ ۖ فَالَّذِينَ هَاجَرُوا
وَأُخْرِجُوا مِن دِيَارِهِمْ وَأُوذُوا فِي سَبِيلِي وَقَاتَلُوا وَقُتِلُوا
لَأُكَفِّرَنَّ عَنْهُمْ سَيِّئَاتِهِمْ وَلَأُدْخِلَنَّهُمْ جَنَّاتٍ تَجْرِي
مِن تَحْتِهَا الْأَنْهَارُ ثَوَابًا مِّنْ عِندِ اللَّهِ ۗ وَاللَّهُ
عِندَهُ حُسْنُ الثَّوَابِ ﴿١٩٥﴾

195. അപ്പോൾ അവരുടെ രക്ഷിതാവ് അവർക്ക് ഉത്തരം നൽകി: പുരുഷനാകട്ടെ, സ്ത്രീയാകട്ടെ നിങ്ങളിൽ നിന്നും പ്രവർത്തിക്കുന്ന ഒരാളുടെയും പ്രവർത്തനം ഞാൻ നിഷ്ഫലമാക്കുകയില്ല. നിങ്ങളിൽ ഓരോ വിഭാഗവും മററു വിഭാഗത്തിൽ നിന്ന് ഉൽഭവിച്ചവരാകുന്നു.[94] ആകയാൽ സ്വന്തം നാടുവെടിയുകയും, സ്വന്തം വീടുകളിൽ നിന്ന് പുറത്താക്കപ്പെടുകയും, എൻെറ മാർഗ്ഗത്തിൽ മർദ്ദിക്കപ്പെടുകയും, യുദ്ധത്തിലേർപ്പെടുകയും, കൊല്ലപ്പെടുകയും ചെയ്തിട്ടുള്ളവരാരോ അവർക്ക് ഞാൻ അവരുടെ തിന്മകൾ മാച്ചുകൊടുക്കുന്നതും, താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ അവരെ ഞാൻ പ്രവേശിപ്പിക്കുന്നതുമാണ്. അല്ലാഹുവിങ്കൽനിന്നുള്ള പ്രതിഫലമത്രെ അത്. അല്ലാഹുവിൻെറ പക്കലാണ് ഉത്തമമായ പ്രതിഫലമുള്ളത്.

لَا يَغُرَّنَّكَ تَقَلُّبُ الَّذِينَ كَفَرُوا فِي الْبِلَادِ ﴿١٩٦﴾

196. സത്യനിഷേധികൾ നാടുകളിലെങ്ങും സ്വൈരവിഹാരം നടത്തിക്കൊണ്ടിരിക്കുന്നത് നിന്നെ ഒരിക്കലും വഞ്ചിതനാക്കിക്കളയരുത്.

مَتَاعٌ قَلِيلٌ ثُمَّ مَأْوَاهُمْ جَهَنَّمُ ۚ وَبِئْسَ الْمِهَادُ ﴿١٩٧﴾

197. തുച്ഛമായ ഒരു സുഖാനുഭവമാകുന്നു അത്. പിന്നീട് അവർക്കുള്ള സങ്കേതം നരകമത്രെ. അതെത്ര മോശമായ വാസസ്ഥലം!

لَٰكِنِ الَّذِينَ اتَّقَوْا رَبَّهُمْ لَهُمْ جَنَّاتٌ تَجْرِي مِن تَحْتِهَا الْأَنْهَارُ
خَالِدِينَ فِيهَا نُزُلًا مِّنْ عِندِ اللَّهِ ۗ وَمَا عِندَ اللَّهِ
خَيْرٌ لِّلْأَبْرَارِ ﴿١٩٨﴾

198. എന്നാൽ തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ച് ജീവിച്ചതാരോ അവർക്കാണ് താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളുള്ളത്. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹുവിൻെറ പക്കൽ നിന്നുള്ള സൽക്കാരം! അല്ലാഹുവിൻെറ അടുക്കലുള്ളതാകുന്നു പുണ്യവാന്മാർക്ക് ഏററവും ഉത്തമം.

وَإِنَّ مِنْ أَهْلِ الْكِتَابِ لَمَن يُؤْمِنُ بِاللَّهِ وَمَا أُنزِلَ إِلَيْكُمْ
وَمَا أُنزِلَ إِلَيْهِمْ خَاشِعِينَ لِلَّهِ لَا يَشْتَرُونَ بِآيَاتِ اللَّهِ
ثَمَنًا قَلِيلًا ۗ أُولَٰئِكَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ ۗ إِنَّ اللَّهَ
سَرِيعُ الْحِسَابِ ﴿١٩٩﴾

199. തീർച്ചയായും വേദക്കാരിൽ ഒരു വിഭാഗമുണ്ട്. അല്ലാഹുവിലും, നിങ്ങൾക്കവതരിപ്പിക്കപ്പെട്ട വേദത്തിലും, അവർക്ക് അവതരിപ്പിക്കപ്പെട്ട വേദത്തിലും അവർ വിശ്വസിക്കും. (അവർ) അല്ലാഹുവോട് താഴ്മയുള്ളവരായിരിക്കും. അല്ലാഹുവിൻെറ വചനങ്ങൾ വിററ് അവർ തുച്ഛമായ വില വാങ്ങുകയില്ല. അവർക്കാകുന്നു തങ്ങളുടെ രക്ഷിതാവിങ്കൽ അവരർഹിക്കുന്ന പ്രതിഫലമുള്ളത്. തീർച്ചയായും അല്ലാഹു അതിവേഗം കണക്കുനോക്കുന്നവനാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا اصْبِرُوا وَصَابِرُوا وَرَابِطُوا وَاتَّقُوا اللَّهَ
لَعَلَّكُمْ تُفْلِحُونَ ﴿٢٠٠﴾

200. സത്യവിശ്വാസികളേ, നിങ്ങൾ ക്ഷമിക്കുകയും ക്ഷമയിൽ മികവ് കാണിക്കുകയും, പ്രതിരോധ സന്നദ്ധരായിരിക്കുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിച്ചുജീവിക്കുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

---

94. ആണും പെണ്ണും വ്യത്യസ്ത വർഗ്ഗങ്ങളല്ല; മനുഷ്യവർഗ്ഗത്തിലെ രണ്ടുവിഭാഗങ്ങൾ മാത്രമാണ്; സൽകർമ്മം ചെയ്യുന്നത് ആണായാലും പെണ്ണായാലും ഒരുപോലെതന്നെയാണ് എന്ന് വിവക്ഷ.




അദ്ധ്യായം - 4

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

يَٰٓأَيُّهَا ٱلنَّاسُ ٱتَّقُوا۟ رَبَّكُمُ ٱلَّذِى خَلَقَكُم مِّن نَّفْسٍ
وَٰحِدَةٍ وَخَلَقَ مِنْهَا زَوْجَهَا وَبَثَّ مِنْهُمَا رِجَالًا كَثِيرًا
وَنِسَآءً ۚ وَٱتَّقُوا۟ ٱللَّهَ ٱلَّذِى تَسَآءَلُونَ بِهِۦ وَٱلْأَرْحَامَ ۚ
إِنَّ ٱللَّهَ كَانَ عَلَيْكُمْ رَقِيبًا ①

1. മനുഷ്യരേ, നിങ്ങളെ ഒരേ ആത്മാവിൽ നിന്ന് സൃഷ്ടിക്കുകയും, അതിൽനിന്നു തന്നെ അതിൻെറ ഇണയെയും സൃഷ്ടിക്കുകയും, അവർ ഇരുവരിൽ നിന്നുമായി ധാരാളം പുരുഷന്മാരെയും സ്ത്രീകളെയും വ്യാപിപ്പിക്കുകയും ചെയ്തവനായ നിങ്ങളുടെ രക്ഷിതാവിനെ നിങ്ങൾ സൂക്ഷിക്കുവിൻ. ഏതൊരു അല്ലാഹുവിൻെറ പേരിൽ നിങ്ങൾ അന്യോന്യം ചോദിച്ചുകൊണ്ടിരിക്കുന്നുവോ[95] അവനെ നിങ്ങൾ സൂക്ഷിക്കുക. കുടുംബബന്ധങ്ങളെയും (നിങ്ങൾ സൂക്ഷിക്കുക). തീർച്ചയായും അല്ലാഹു നിങ്ങളെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്നവനാകുന്നു.

وَءَاتُوا۟ ٱلْيَتَٰمَىٰٓ أَمْوَٰلَهُمْ ۖ وَلَا تَتَبَدَّلُوا۟ ٱلْخَبِيثَ بِٱلطَّيِّبِ ۖ
وَلَا تَأْكُلُوٓا۟ أَمْوَٰلَهُمْ إِلَىٰٓ أَمْوَٰلِكُمْ ۚ إِنَّهُۥ كَانَ
حُوبًا كَبِيرًا ②

2. അനാഥകൾക്ക് അവരുടെ സ്വത്തുകൾ നിങ്ങൾ വിട്ടു കൊടുക്കുക. നല്ലതിനുപകരം ദുഷിച്ചത് നിങ്ങൾ മാററിയെടുക്കരുത്. നിങ്ങളുടെ ധനത്തോട് കൂട്ടിച്ചേർത്ത് അവരുടെ ധനം നിങ്ങൾ തിന്നുകളയുകയുമരുത്. തീർച്ചയായും അത് ഒരു കൊടുംപാതകമാകുന്നു.

وَإِنْ خِفْتُمْ أَلَّا تُقْسِطُوا۟ فِى ٱلْيَتَٰمَىٰ فَٱنكِحُوا۟ مَا طَابَ
لَكُم مِّنَ ٱلنِّسَآءِ مَثْنَىٰ وَثُلَٰثَ وَرُبَٰعَ ۖ فَإِنْ خِفْتُمْ
أَلَّا تَعْدِلُوا۟

3. അനാഥകളുടെ കാര്യത്തിൽ[96] നിങ്ങൾക്കു നീതി പാലിക്കാനാവില്ലെന്ന് നിങ്ങൾ ഭയപ്പെടുകയാണെങ്കിൽ (മററു) സ്ത്രീകളിൽ നിന്ന് നിങ്ങൾ ഇഷ്ടപ്പെടുന്ന രണ്ടോ മൂന്നോ നാലോ പേരെ വിവാഹം ചെയ്തുകൊള്ളുക. എന്നാൽ (അവർക്കിടയിൽ) നീതി പുലർത്താനാവില്ലെന്ന് നിങ്ങൾ

---

• സ്ത്രീകളുമായി ബന്ധപ്പെട്ട ധാരാളം വിഷയങ്ങൾ പ്രതിപാദിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് 'സ്ത്രീകൾ' എന്ന പേർ നൽകപ്പെട്ടത്.

95. അല്ലാഹുവിൻെറ പേരിൽ അന്യോന്യം തർക്കിക്കുന്നതിനെപററിയോ, അവൻെറ പേരിൽ അന്യോന്യം അവകാശവാദങ്ങൾ ഉന്നയിക്കുന്നതിനെപ്പററിയോ, അവൻെറ പേരിൽ സഹായാർത്ഥന നടത്തുന്നതിനെപ്പററിയോ ആകാം സൂചന.

96. അനാഥപെൺകുട്ടികളുടെ രക്ഷാകർതൃത്വം ഏറെറടുക്കുന്നവർ അവരുടെ സ്വത്തിലും സൗന്ദര്യത്തിലും കണ്ണുവെച്ചുകൊണ്ട് അവരെ കല്യാണം കഴിക്കുന്ന സമ്പ്രദായം അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്നു. എന്നാൽ അവരിൽ മിക്കവരും ആ 'അനാഥഭാര്യ'മാരോട് നീതി പുലർത്തിയിരുന്നില്ല നീതി പുലർത്താത്ത ഏത് വിവാഹസമ്പ്രദായവും ഇസ്‌ലാമിൽ നിഷിദ്ധമാണ്.

فَوَاحِدَةً أَوْ مَا مَلَكَتْ أَيْمَانُكُمْ ذَٰلِكَ أَدْنَىٰ أَلَّا تَعُولُوا ③

ഭയപ്പെടുകയാണെങ്കിൽ ഒരുവളെ മാത്രം (വിവാഹം കഴിക്കുക). അല്ലെങ്കിൽ നിങ്ങളുടെ അധീനത്തിലുള്ള അടിമസ്ത്രീയെ (ഭാര്യയെപ്പോലെ സ്വീകരിക്കുക). നിങ്ങൾ അതിരു വിട്ടുപോകാതിരിക്കുവാൻ അതാണ് കൂടുതൽ അനുയോജ്യമായിട്ടുള്ളത്.

وَآتُوا النِّسَاءَ صَدُقَاتِهِنَّ نِحْلَةً ۚ فَإِن طِبْنَ لَكُمْ
عَن شَيْءٍ مِّنْهُ نَفْسًا فَكُلُوهُ هَنِيئًا مَّرِيئًا ④

4. സ്ത്രീകൾക്ക് അവരുടെ വിവാഹമൂല്യങ്ങൾ മനഃസംതൃപ്തിയോടുകൂടി നിങ്ങൾ നൽകുക. ഇനി അതിൽ നിന്ന് വല്ലതും സന്മനസ്സോടെ അവർ വിട്ടുതരുന്നപക്ഷം നിങ്ങളത് സന്തോഷപൂർവ്വം സുഖമായി ഭക്ഷിച്ചുകൊള്ളുക.

وَلَا تُؤْتُوا السُّفَهَاءَ أَمْوَالَكُمُ الَّتِي جَعَلَ اللَّهُ لَكُمْ قِيَامًا
وَارْزُقُوهُمْ فِيهَا وَاكْسُوهُمْ وَقُولُوا لَهُمْ
قَوْلًا مَّعْرُوفًا ⑤

5. അല്ലാഹു നിങ്ങളുടെ നിലനിൽപിനുള്ള മാർഗ്ഗമായി നിശ്ചയിച്ചു തന്നിട്ടുള്ള നിങ്ങളുടെ സ്വത്തുകൾ നിങ്ങൾ വിവേകമില്ലാത്തവർക്കു കൈവിട്ടു കൊടുക്കരുത്. എന്നാൽ അതിൽ നിന്നു നിങ്ങൾ അവർക്കു ഉപജീവനവും വസ്ത്രവും നൽകുകയും, അവരോട് മര്യാദയുള്ള വാക്ക് പറയുകയും ചെയ്യുക.

وَابْتَلُوا الْيَتَامَىٰ حَتَّىٰ إِذَا بَلَغُوا النِّكَاحَ فَإِنْ آنَسْتُم
مِّنْهُمْ رُشْدًا فَادْفَعُوا إِلَيْهِمْ أَمْوَالَهُمْ ۖ وَلَا تَأْكُلُوهَا
إِسْرَافًا وَبِدَارًا أَن يَكْبَرُوا ۚ وَمَن كَانَ غَنِيًّا
فَلْيَسْتَعْفِفْ ۖ وَمَن كَانَ فَقِيرًا فَلْيَأْكُلْ بِالْمَعْرُوفِ ۚ
فَإِذَا دَفَعْتُمْ إِلَيْهِمْ أَمْوَالَهُمْ فَأَشْهِدُوا عَلَيْهِمْ ۚ
وَكَفَىٰ بِاللَّهِ حَسِيبًا ⑥

6. അനാഥകളെ നിങ്ങൾ പരീക്ഷിച്ചുനോക്കുക. അങ്ങ നെ അവർക്കു വിവാഹപ്രായമെത്തിയാൽ നിങ്ങളവരിൽ കാര്യബോധം കാണുന്നപക്ഷം അവരുടെ സ്വത്തുകൾ അവർക്കു വിട്ടുകൊടുക്കുക. അവർ (അനാഥകൾ) വലുതാകുമെന്ന് കണ്ട് അമിതമായും ധൃതിപ്പെട്ടും അത് തിന്നുതീർക്കരുത്. ഇനി (അനാഥയുടെ സംരക്ഷണമേൽക്കുന്ന) വല്ലവനും കഴിവുള്ളവനാണെങ്കിൽ (അതിൽ നിന്നു എടുക്കാതെ) മാന്യത പുലർത്തുകയാണു വേണ്ടത്. വല്ലവനും ദരിദ്രനാണെങ്കിൽ മര്യാദപ്രകാരം അയാൾക്കതിൽ നിന്ന് ഭക്ഷിക്കാവുന്നതാണ്. എന്നിട്ട് അവരുടെ സ്വത്തുകൾ അവർക്കു നിങ്ങൾ ഏൽപിച്ചുകൊടുക്കുമ്പോൾ നിങ്ങളതിന് സാക്ഷി നിർത്തേണ്ടതുമാണ്. കണക്കു നോക്കുന്നവനായി അല്ലാഹു തന്നെ മതി.

لِّلرِّجَالِ نَصِيبٌ مِّمَّا تَرَكَ الْوَالِدَانِ وَالْأَقْرَبُونَ
وَلِلنِّسَاءِ نَصِيبٌ مِّمَّا تَرَكَ الْوَالِدَانِ وَالْأَقْرَبُونَ
مِمَّا قَلَّ مِنْهُ أَوْ كَثُرَ ۚ نَصِيبًا مَّفْرُوضًا ⑦

7. മാതാപിതാക്കളും അടുത്ത ബന്ധുക്കളും വിട്ടേച്ചു പോയ ധനത്തിൽ പുരുഷന്മാർക്ക് ഓഹരിയുണ്ട്. മാതാപിതാക്കളും അടുത്തബന്ധുക്കളും വിട്ടേച്ചുപോയ ധനത്തിൽ സ്ത്രീകൾക്കും ഓഹരിയുണ്ട്. (ആ ധനം) കുറച്ചാകട്ടെ, കൂടുതലാകട്ടെ. അത് നിർണ്ണയിക്കപ്പെട്ട ഓഹരിയാകുന്നു.

وَإِذَا حَضَرَ الْقِسْمَةَ أُولُو الْقُرْبَىٰ

8 (സ്വത്ത്) ഭാഗിക്കുന്ന സന്ദർഭത്തിൽ (മററു) ബന്ധുക്കളോ അനാഥകളോ പാവപ്പെട്ടവരോ

وَالْيَتٰمٰى وَالْمَسٰكِيْنُ فَارْزُقُوْهُمْ مِّنْهُ
وَقُوْلُوْا لَهُمْ قَوْلًا مَّعْرُوْفًا ⑧

ഹാജറുണ്ടായാൽ അതിൽ നിന്ന് അവർക്ക് നിങ്ങൾ വല്ലതും നൽകുകയും, അവരോട് മര്യാദയുള്ള വാക്ക് പറയുകയും ചെയ്യേണ്ടതാകുന്നു.*

وَلْيَخْشَ الَّذِيْنَ لَوْ تَرَكُوْا مِنْ خَلْفِهِمْ ذُرِّيَّةً
ضِعٰفًا خَافُوْا عَلَيْهِمْ فَلْيَتَّقُوا اللّٰهَ
وَلْيَقُوْلُوْا قَوْلًا سَدِيْدًا ⑨

9. തങ്ങളുടെ പിന്നിൽ ദുർബലരായ സന്താനങ്ങളെ വിട്ടേച്ചുപോയാൽ (അവരുടെ ഗതിയെന്താകുമെന്ന്) ഭയപ്പെടുന്നവർ (അതേവിധം മററുള്ളവരുടെ മക്കളുടെ കാര്യത്തിലും) ഭയപ്പെടട്ടെ.[97] അങ്ങനെ അവർ അല്ലാഹുവെ സൂക്ഷിക്കുകയും, ശരിയായ വാക്ക് പറയുകയും ചെയ്യട്ടെ.

إِنَّ الَّذِيْنَ يَأْكُلُوْنَ أَمْوَالَ الْيَتٰمٰى ظُلْمًا إِنَّمَا
يَأْكُلُوْنَ فِيْ بُطُوْنِهِمْ نَارًا ۖ وَسَيَصْلَوْنَ سَعِيْرًا ⑩

10. തീർച്ചയായും അനാഥകളുടെ സ്വത്തുകൾ അന്യായമായി തിന്നുന്നവർ അവരുടെ വയറുകളിൽ തിന്നു (നിറക്കു)ന്നത് തീ മാത്രമാകുന്നു. പിന്നീട് അവർ നരകത്തിൽ കത്തിയെരിയുന്നതുമാണ്.

يُوْصِيْكُمُ اللّٰهُ فِيْ أَوْلَادِكُمْ ۖ لِلذَّكَرِ مِثْلُ حَظِّ الْأُنْثَيَيْنِ ۚ فَإِنْ كُنَّ
نِسَاءً فَوْقَ اثْنَتَيْنِ فَلَهُنَّ ثُلُثَا مَا تَرَكَ ۖ وَإِنْ كَانَتْ وَاحِدَةً فَلَهَا
النِّصْفُ ۚ وَلِأَبَوَيْهِ لِكُلِّ وَاحِدٍ مِّنْهُمَا السُّدُسُ مِمَّا تَرَكَ إِنْ
كَانَ لَهُ وَلَدٌ ۚ فَإِنْ لَّمْ يَكُنْ لَّهُ وَلَدٌ وَّوَرِثَهُ أَبَوٰهُ فَلِأُمِّهِ الثُّلُثُ ۚ
فَإِنْ كَانَ لَهُ إِخْوَةٌ فَلِأُمِّهِ السُّدُسُ مِنْ بَعْدِ وَصِيَّةٍ

11. നിങ്ങളുടെ സന്താനങ്ങളുടെ കാര്യത്തിൽ അല്ലാഹു നിങ്ങൾക്കു നിർദ്ദേശം നൽകുന്നു; ആണിന് രണ്ട് പെണ്ണിന്റെറതിന് തുല്യമായ ഓഹരിയാണുള്ളതെന്ന്. ഇനി രണ്ടിലധികം[98] പെൺമക്കളാണുള്ളതെങ്കിൽ (മരിച്ച ആൾ) വിട്ടേച്ചുപോയ സ്വത്തിന്റെറ മൂന്നിൽ രണ്ടുഭാഗമാണ് അവർക്കുള്ളത്. ഒരു മകൾ മാത്രമാണെങ്കിൽ അവൾക്ക് പകുതിയാണുള്ളത്. മരിച്ച ആൾക്കു സന്താനമുണ്ടെങ്കിൽ അയാളുടെ മാതാപിതാക്കളിൽ ഓരോരുത്തർക്കും അയാൾ വിട്ടേച്ചുപോയ സ്വത്തിന്റെറ ആറിലൊന്നുവീതം ഉണ്ടായിരിക്കുന്നതാണ്. ഇനി അയാൾക്കു സന്താനമില്ലാതിരിക്കുകയും, മാതാപിതാക്കൾ അയാളുടെ അനന്തരാവകാശികളായിരിക്ക യുമാണെങ്കിൽ അയാളുടെ മാതാവിന് മൂന്നിലൊരു ഭാഗം ഉണ്ടായിരിക്കും.[99] ഇനി അയാൾക്കു സഹോദരങ്ങളുണ്ടായിരുന്നാൽ അയാളുടെ മാതാവിന് ആറിലൊന്നുണ്ടായിരിക്കും.[100] മരിച്ച ആൾ ചെയ്തിട്ടുള്ള വസി

* അനന്തരാവകാശ നിയമപ്രകാരം അവകാശം ലഭിക്കാത്ത ചില ബന്ധുക്കൾ — വിശിഷ്യാ അനാഥകളും അഗതികളുമായിട്ടുള്ളവർ — പരേതനുശേഷം ആശ്രയം നഷ്ടപ്പെട്ടവരായി ഉണ്ടായേക്കാം. സ്വത്ത് ഭാഗിച്ചെടുക്കുന്ന നിയമാനുസൃത അവകാശികൾ ഇത്തരക്കാർക്ക് ന്യായമായ വിഹിതം നൽകേണ്ടതാണെന്ന് ഈ വചനം പഠിപ്പിക്കുന്നു.

97. താൻ മരിക്കുകയും തന്റെറ മക്കൾ അനാഥരായിട്ട് അവർ ആരുടെയെങ്കിലും ദ്രോഹത്തിനും ചൂഷണത്തിനും ഇരയായിത്തീരുകയും ചെയ്യുന്ന അവസ്ഥയെപ്പററി ആർക്കും ചിന്തിച്ച് നോക്കാവുന്നതാണ്. ഒരാളും അത് ഇഷ്ടപ്പെടുകയില്ല. മറെറാരാളുടെ അനാഥക്കുട്ടികൾ തന്റെറ സംരക്ഷണത്തിൽ വരുമ്പോൾ സ്വന്തം മക്കൾക്ക് സംഭവിച്ചേക്കാവുന്ന ഈ അവസ്ഥയെപററിയുള്ള ചിന്ത ഏതൊരാളെയും നീതിയിൽ ഉറപ്പിച്ചുനിർത്താൻ പര്യാപ്തമായിരിക്കേണ്ടതാണ്.

98. രണ്ടുപെൺമക്കളാണെങ്കിലും മൂന്നിൽ രണ്ടുഭാഗം തന്നെയാണ് വിഹിതം. നബി(സ) സഅ്ദുബ്നു റബീഇന്റെറ രണ്ടു പെൺമക്കൾക്ക് അപ്രകാരം നൽകാൻ വിധിച്ചിട്ടുണ്ട്.

99. ബാക്കി വരുന്ന ഭാഗം (മൂന്നിൽ രണ്ട്) പിതാവിനും.

100. മരിച്ച ആളുടെ ആൺമക്കളോ പിതാവോ ഇല്ലാതെ വരുമ്പോൾ മാത്രമെ സഹോദരൻ (അഥവാ സഹോദരന്മാർ) അവകാശിയാവുകയുള്ളൂ. മാതാവും ഒന്നിലേറെ സഹോദരന്മാരും മാത്രമുള്ള സന്ദർഭത്തിൽ ആറിലൊന്ന് കഴിച്ചു ബാക്കി മുഴുവൻ സഹോദരന്മാർക്കായിരിക്കും. ഒരു സഹോദരനും മാതാവും മാത്രമാണ് അവകാശികളെങ്കിൽ മാതാവിന് മൂന്നിലൊന്നും സഹോദരന് മൂന്നിൽ രണ്ടുമായിരിക്കും. മാതാവും സഹോദരിമാരും മാത്രം അവകാശികളായി വന്നാലും മാതാവിന് ആറിലൊന്ന് തന്നെയാണ്.

يُوصِيْ بِهَآ أَوْ دَيْنٍ ۗ ءَابَآؤُكُمْ وَأَبْنَآؤُكُمْ لَا تَدْرُونَ أَيُّهُمْ أَقْرَبُ
لَكُمْ نَفْعًا ۚ فَرِيضَةً مِّنَ ٱللَّهِ ۗ إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿١١﴾

യത്തിനും കടമുണ്ടെങ്കിൽ അതിനും ശേഷമാണ് ഇതെല്ലാം. നിങ്ങളുടെ പിതാക്കളിലും നിങ്ങളുടെ മക്കളിലും ഉപകാരം കൊണ്ട് നിങ്ങളോട് ഏററവും അടുത്തവർ ആരാണെന്ന് നിങ്ങൾക്കറിയില്ല. അല്ലാഹുവിൻെറ പക്കൽനിന്നുള്ള (ഓഹരി) നിർണ്ണയമാണിത്. തീർച്ചയായും അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَلَكُمْ نِصْفُ مَا تَرَكَ أَزْوَٰجُكُمْ إِن لَّمْ يَكُن لَّهُنَّ وَلَدٌ ۚ فَإِن
كَانَ لَهُنَّ وَلَدٌ فَلَكُمُ ٱلرُّبُعُ مِمَّا تَرَكْنَ ۚ مِنۢ بَعْدِ وَصِيَّةٍ
يُوصِينَ بِهَآ أَوْ دَيْنٍ ۚ وَلَهُنَّ ٱلرُّبُعُ مِمَّا تَرَكْتُمْ إِن لَّمْ يَكُن
لَّكُمْ وَلَدٌ ۚ فَإِن كَانَ لَكُمْ وَلَدٌ فَلَهُنَّ ٱلثُّمُنُ مِمَّا تَرَكْتُم ۚ
مِّنۢ بَعْدِ وَصِيَّةٍ تُوصُونَ بِهَآ أَوْ دَيْنٍ ۗ وَإِن كَانَ رَجُلٌ
يُورَثُ كَلَٰلَةً أَوِ ٱمْرَأَةٌ وَلَهُۥٓ أَخٌ أَوْ أُخْتٌ فَلِكُلِّ وَٰحِدٍ مِّنْهُمَا
ٱلسُّدُسُ ۚ فَإِن كَانُوٓا۟ أَكْثَرَ مِن ذَٰلِكَ فَهُمْ شُرَكَآءُ فِى ٱلثُّلُثِ ۚ
مِنۢ بَعْدِ وَصِيَّةٍ يُوصَىٰ بِهَآ أَوْ دَيْنٍ غَيْرَ مُضَآرٍّ ۚ وَصِيَّةً
مِّنَ ٱللَّهِ ۗ وَٱللَّهُ عَلِيمٌ حَلِيمٌ ﴿١٢﴾

12. നിങ്ങളുടെ ഭാര്യമാർക്ക് സന്താനമില്ലാത്ത പക്ഷം അവർ വിട്ടേച്ചുപോയ ധനത്തിൻെറ പകുതി നിങ്ങൾക്കാകുന്നു. ഇനി അവർക്ക് സന്താനമുണ്ടായിരുന്നാൽ അവർ വിട്ടേച്ചുപോയതിൻെറ നാലിലൊന്ന് നിങ്ങൾക്കായിരിക്കും. അവർ ചെയ്യുന്ന വസിയ്യത്തും കടമുണ്ടെങ്കിൽ അതും കഴിച്ചാണിത്. നിങ്ങൾക്ക് സന്താനമില്ലെങ്കിൽ നിങ്ങൾ വിട്ടേച്ചുപോയ ധനത്തിൽ നിന്ന് നാലി ലൊന്നാണ് അവർക്ക് (ഭാര്യമാർക്ക്) ഉള്ളത്. ഇനി നിങ്ങൾക്ക് സന്താനമുണ്ടായിരുന്നാൽ നിങ്ങൾ വിട്ടേച്ചുപോയതിൽ നിന്ന് എട്ടിലൊന്നാണ് അവർക്കുള്ളത്. നിങ്ങൾ ചെയ്യുന്ന വസിയ്യത്തും കടമുണ്ടെങ്കിൽ അതും കഴിച്ചാണിത്. അനന്തരമെടുക്കപ്പെടുന്ന പുരുഷനോ സ്ത്രീയോ പിതാവും മക്കളുമില്ലാത്ത ആളായിരിക്കുകയും, അയാൾക്ക് (മാതാവൊത്ത) ഒരു സഹോദരനോ സഹോദരിയോ ഉണ്ടായിരിക്കുകയും ചെയ്താൽ അവരിൽ (ആ സഹോദര സഹോദരിമാരിൽ) ഓരോരുത്തർക്കും ആറിൽ ഒരംശം ലഭിക്കുന്നതാണ്. ഇനി അവർ അതിലധികം പേരുണ്ടെങ്കിൽ അവർ മൂന്നിലൊന്നിൽ സമാവകാശികളായിരിക്കും.[101] ദ്രോഹകരമല്ലാത്ത വസിയ്യത്തോ കടമോ ഉണ്ടെങ്കിൽ അതുകഴിച്ചാണിത്.[102] അല്ലാഹുവിങ്കൽ നിന്നുള്ള നിർദ്ദേശമത്രെ ഇത്. അല്ലാഹു സർവ്വജ്ഞനും സഹനശീലനുമാകുന്നു.

تِلْكَ حُدُودُ ٱللَّهِ ۚ وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ يُدْخِلْهُ جَنَّٰتٍ
تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ

13. അല്ലാഹുവിൻെറ നിയമപരിധികളാകുന്നു അവയൊക്കെ. ഏതൊരാൾ അല്ലാഹുവെയും അവൻെറ ദൂതനെയും അനുസരിക്കുന്നുവോ അവനെ അല്ലാഹു താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ പ്രവേശി

101. ഈ വചനത്തിൽ ഉമ്മയൊത്ത സഹോദരങ്ങളുടെ അവകാശത്തെപറ്റിയാണ് പറയുന്നത്. മറ്റുള്ള സഹോദരങ്ങളുടെ അവകാശത്തെപ്പറ്റി 4:176ൽ പറയുന്നുണ്ട്. മാതാവൊത്ത സഹോദരർക്കുള്ള അനന്തരാവകാശത്തിൽ ആണിനും പെണ്ണിനും തുല്യഓഹരിയാകുന്നു. മാതാവിൻെറ പ്രതിനിധികൾ എന്ന നിലയിലാണ് അവർക്ക് അവകാശം നൽകപ്പെടുന്നത്.

102. ആകെ സ്വത്തിൻെറ മൂന്നിലൊന്ന് മാത്രമെ ആർക്കെങ്കിലും വസിയ്യത്ത് മുഖേന നൽകാൻ പാടുള്ളൂ. അതിൽ കവിഞ്ഞുള്ള വസിയ്യത്ത് അവകാശികളോടുള്ള ദ്രോഹമാണ്. അവകാശികളോടുള്ള വെറുപ്പിൻെറ പേരിൽ അവർക്ക് തൻെറ സ്വത്തിൽ നിന്ന് തൻെറ മരണശേഷം യാതൊന്നും കിട്ടരുതെന്ന് കരുതി ഒരാൾ തനിക്ക് ഇഷ്ടപ്പെട്ട ഒരാൾക്ക് ഒരു വലിയ സംഖ്യ കടം വീട്ടാനുണ്ട് എന്ന് വെളിപ്പെടുത്തുകയോ മൊഴി നൽകുകയോ ചെയ്താൽ അതും ദ്രോഹമാണ്.

وَذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٣﴾

പ്പിക്കുന്നതാണ്. അവരതിൽ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ വിജയം.

وَمَن يَعْصِ ٱللَّهَ وَرَسُولَهُۥ وَيَتَعَدَّ حُدُودَهُۥ يُدْخِلْهُ
نَارًا خَٰلِدًا فِيهَا وَلَهُۥ عَذَابٌ مُّهِينٌ ﴿١٤﴾

14. ആർ അല്ലാഹുവെയും അവൻെറ ദൂതനെയും ധിക്കരിക്കുകയും, അവൻെറ (നിയമ) പരിധികൾ ലംഘിക്കുകയും ചെയ്യുന്നുവോ അവനെ അല്ലാഹു നരകാഗ്നിയിൽ പ്രവേശിപ്പിക്കും. അവനതിൽ നിത്യവാസിയായിരിക്കും. അപമാനകരമായ ശിക്ഷയാണ് അവന്നുള്ളത്.

وَٱلَّٰتِى يَأْتِينَ ٱلْفَٰحِشَةَ مِن نِّسَآئِكُمْ
فَٱسْتَشْهِدُوا۟ عَلَيْهِنَّ أَرْبَعَةً مِّنكُمْ ۖ فَإِن
شَهِدُوا۟ فَأَمْسِكُوهُنَّ فِى ٱلْبُيُوتِ حَتَّىٰ
يَتَوَفَّىٰهُنَّ ٱلْمَوْتُ أَوْ يَجْعَلَ ٱللَّهُ لَهُنَّ سَبِيلًا ﴿١٥﴾

15. നിങ്ങളുടെ സ്ത്രീകളിൽ നിന്ന് നീചവൃത്തിയിലേർപ്പെടുന്നവരാരോ അവർക്കെതിരിൽ സാക്ഷികളായി നിങ്ങളിൽ നിന്ന് നാലുപേരെ നിങ്ങൾ കൊണ്ടു വരുവിൻ. അങ്ങനെ അവർ സാക്ഷ്യം വഹിച്ചാൽ അവരെ നിങ്ങൾ വീടുകളിൽ തടഞ്ഞു വെച്ചുകൊണ്ടിരിക്കുക. അവരെ മരണം ഏറെറടുക്കുകയോ അല്ലാഹു അവർക്കൊരു മാർഗ്ഗം ഉണ്ടാക്കുകയോ ചെയ്യുന്നത് വരെ.[103]

وَٱلَّذَانِ يَأْتِيَٰنِهَا مِنكُمْ فَـَٔاذُوهُمَا ۖ فَإِن تَابَا وَأَصْلَحَا
فَأَعْرِضُوا۟ عَنْهُمَآ ۗ إِنَّ ٱللَّهَ كَانَ تَوَّابًا رَّحِيمًا ﴿١٦﴾

16. നിങ്ങളുടെ കൂട്ടത്തിൽ നിന്ന് ആ നീചവൃത്തി ചെയ്യുന്ന രണ്ടുപേരെയും നിങ്ങൾ പീഡിപ്പിക്കുക.[104] എന്നാൽ അവരിരുവരും പശ്ചാത്തപിക്കുകയും നടപടി നന്നാക്കിത്തീർക്കുകയും ചെയ്യുന്നപക്ഷം നിങ്ങൾ അവരെ വിട്ടേക്കുക. തീർച്ചയായും അല്ലാഹു പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّمَا ٱلتَّوْبَةُ عَلَى ٱللَّهِ لِلَّذِينَ يَعْمَلُونَ ٱلسُّوٓءَ بِجَهَٰلَةٍ
ثُمَّ يَتُوبُونَ مِن قَرِيبٍ فَأُو۟لَٰٓئِكَ يَتُوبُ ٱللَّهُ
عَلَيْهِمْ ۗ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١٧﴾

17. പശ്ചാത്താപം സ്വീകരിക്കാൻ അല്ലാഹു ബാധ്യത ഏററിട്ടുള്ളത് അറിവ്കേട് നിമിത്തം തിന്മ ചെയ്യുകയും, എന്നിട്ട് താമസിയാതെ പശ്ചാത്തപിക്കുകയും ചെയ്യുന്നവർക്ക് മാത്രമാകുന്നു. അങ്ങനെയുള്ളവരുടെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുന്നതാണ്. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَلَيْسَتِ ٱلتَّوْبَةُ لِلَّذِينَ يَعْمَلُونَ ٱلسَّيِّـَٔاتِ حَتَّىٰٓ
إِذَا حَضَرَ أَحَدَهُمُ ٱلْمَوْتُ قَالَ إِنِّى تُبْتُ ٱلْـَٰٔنَ
وَلَا ٱلَّذِينَ يَمُوتُونَ وَهُمْ كُفَّارٌ ۚ أُو۟لَٰٓئِكَ
أَعْتَدْنَا لَهُمْ عَذَابًا أَلِيمًا ﴿١٨﴾

18. പശ്ചാത്താപം എന്നത് തെററുകൾ ചെയ്തുകൊണ്ടിരിക്കുകയും, എന്നിട്ട് മരണം ആസന്നമാകുമ്പോൾ ഞാനിതാ പശ്ചാത്തപിച്ചിരിക്കുന്നു എന്ന് പറയുകയും ചെയ്യുന്നവർക്കുള്ളതല്ല. സത്യനിഷേധികളായിക്കൊണ്ട് മരണമടയുന്നവർക്കുമുള്ളതല്ല. അങ്ങനെയുള്ളവർക്ക് വേദനയേറിയ ശിക്ഷയാണ് നാം ഒരുക്കിവെച്ചിട്ടുള്ളത്.

---

103. വ്യഭിചാരത്തിനുള്ള ശിക്ഷ നൽകണമെങ്കിൽ സത്യസന്ധരായ നാലുപേർ അത് കാണുകയും അവർ സാക്ഷ്യം വഹിക്കുകയും വേണം. ഇസ്‌ലാമിൻെറ എല്ലാ നിയമങ്ങളെയുംപോലെ ശിക്ഷാനിയമവും പടിപടിയായാണ് അവതരിപ്പിച്ചത്. 100 അടി ശിക്ഷ നിശ്ചയിച്ചുകൊണ്ടുള്ള ആയത്തിന് മുമ്പാണ് ഈ ആയത്ത് അവതരിച്ചത്. അല്ലാഹു അവർക്കൊരു മാർഗം ഉണ്ടാക്കുന്നതുവരെ എന്നത്കൊണ്ടുള്ള വിവക്ഷ ഖണ്ഡിതവും അന്തിമവുമായ ശിക്ഷാനിയമം അവതരിപ്പിക്കപ്പെടുന്നതുവരെ എന്നായിരിക്കാം.

104. വ്യഭിചാരത്തിൽ ഏർപ്പെടുന്ന സ്ത്രീ പുരുഷന്മാരെപ്പററിയുള്ളതാണ് ഈ വചനമെന്നാണ് പല ഖുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. പ്രകൃതി വിരുദ്ധ ബന്ധത്തിൽ ഏർപ്പെടുന്ന പുരുഷന്മാരെപററിയുള്ളതാണെന്നും ചിലർക്ക് അഭിപ്രായമുണ്ട്. വ്യഭിചാരത്തിനുള്ള ഖണ്ഡിതമായ ശിക്ഷാനിയമം ഇതിന് ശേഷമാണ് അവതരിപ്പിക്കപ്പെട്ടത്.

يَا أَيُّهَا الَّذِينَ آمَنُوا لَا يَحِلُّ لَكُمْ أَنْ تَرِثُوا النِّسَاءَ كَرْهًا ۖ وَلَا تَعْضُلُوهُنَّ لِتَذْهَبُوا بِبَعْضِ مَا آتَيْتُمُوهُنَّ إِلَّا أَنْ يَأْتِينَ بِفَاحِشَةٍ مُبَيِّنَةٍ ۚ وَعَاشِرُوهُنَّ بِالْمَعْرُوفِ ۚ فَإِنْ كَرِهْتُمُوهُنَّ فَعَسَىٰ أَنْ تَكْرَهُوا شَيْئًا وَيَجْعَلَ اللَّهُ فِيهِ خَيْرًا كَثِيرًا ﴿١٩﴾

19. സത്യവിശ്വാസികളേ, സ്ത്രീകളെ ബലാൽക്കാരമായിട്ട് അനന്തരാവകാശ സ്വത്തായി എടുക്കൽ നിങ്ങൾക്കനുവദനീയമല്ല.[105] അവർക്ക് (ഭാര്യമാർക്ക്) നിങ്ങൾ കൊടുത്തിട്ടുള്ളതിൽ ഒരു ഭാഗം തട്ടിയെടുക്കുവാൻ വേണ്ടി നിങ്ങളവരെ മുടക്കിയിടുകയും ചെയ്യരുത്.[106] അവർ പ്രത്യക്ഷമായ വല്ല നീചവൃത്തിയും ചെയ്യെങ്കിലല്ലാതെ. അവരോട് നിങ്ങൾ മര്യാദയോടെ സഹവർത്തിക്കേണ്ടതുമാണ്. ഇനി നിങ്ങൾ ക്കവരോട് വെറുപ്പ് തോന്നുന്നപക്ഷം (നിങ്ങൾ മനസ്സിലാക്കുക) നിങ്ങളൊരു കാര്യം വെറുക്കുകയും അതേകാര്യത്തിൽ അല്ലാഹു ധാരാളം നന്മ നിശ്ചയിക്കുകയും ചെയ്യെന്ന് വരാം.

وَإِنْ أَرَدْتُمُ اسْتِبْدَالَ زَوْجٍ مَكَانَ زَوْجٍ وَآتَيْتُمْ إِحْدَاهُنَّ قِنْطَارًا فَلَا تَأْخُذُوا مِنْهُ شَيْئًا ۚ أَتَأْخُذُونَهُ بُهْتَانًا وَإِثْمًا مُبِينًا ﴿٢٠﴾

20. നിങ്ങൾ ഒരു ഭാര്യയുടെ സ്ഥാനത്ത് മറെറാരു ഭാര്യയെ പകരം സ്വീകരിക്കുവാൻ ഉദ്ദേശിക്കുന്ന പക്ഷം അവരിൽ ഒരുവൾക്ക് നിങ്ങൾ ഒരു കൂമ്പാരം തന്നെ കൊടുത്തിട്ടുണ്ടായിരുന്നുവെങ്കിലും അതിൽ നിന്ന് യാതൊന്നും തന്നെ നിങ്ങൾ തിരിച്ചുവാങ്ങരുത്. കള്ള ആരോപണം ചുമത്തിക്കൊണ്ടും പ്രത്യക്ഷമായ അധർമ്മം ചെയ്തുകൊണ്ടും നിങ്ങളത് മേടിക്കുകയോ?

وَكَيْفَ تَأْخُذُونَهُ وَقَدْ أَفْضَىٰ بَعْضُكُمْ إِلَىٰ بَعْضٍ وَأَخَذْنَ مِنْكُمْ مِيثَاقًا غَلِيظًا ﴿٢١﴾

21. നിങ്ങളന്യോന്യം കൂടിച്ചേരുകയും അവർ നിങ്ങ ളിൽ നിന്ന് കനത്ത ഒരു കരാർ വാങ്ങുകയും ചെയ്തുകഴിഞ്ഞിരിക്കെ നിങ്ങൾ അതെങ്ങനെ മേടിക്കും?

وَلَا تَنْكِحُوا مَا نَكَحَ آبَاؤُكُمْ مِنَ النِّسَاءِ إِلَّا مَا قَدْ سَلَفَ ۚ إِنَّهُ كَانَ فَاحِشَةً وَمَقْتًا وَسَاءَ سَبِيلًا ﴿٢٢﴾

22. നിങ്ങളുടെ പിതാക്കൾ വിവാഹം ചെയ്ത സ്ത്രീകളെ നിങ്ങൾ വിവാഹം കഴിക്കരുത്; മുമ്പ് ചെയ്തുപോയതൊഴികെ. തീർച്ചയായും അത് ഒരു നീചവൃത്തിയും വെറുക്കപ്പെട്ട കാര്യവും ദുഷിച്ച മാർഗവുമാകുന്നു.

حُرِّمَتْ عَلَيْكُمْ أُمَّهَاتُكُمْ وَبَنَاتُكُمْ وَأَخَوَاتُكُمْ وَعَمَّاتُكُمْ وَخَالَاتُكُمْ وَبَنَاتُ الْأَخِ وَبَنَاتُ الْأُخْتِ وَأُمَّهَاتُكُمُ اللَّاتِي أَرْضَعْنَكُمْ وَأَخَوَاتُكُمْ مِنَ الرَّضَاعَةِ وَأُمَّهَاتُ نِسَائِكُمْ وَرَبَائِبُكُمُ

23. നിങ്ങളുടെ മാതാക്കൾ, പുത്രിമാർ, സഹോദരിമാർ, പിതൃസഹോദരിമാർ, മാതൃസഹോദരിമാർ, സഹോദര പുത്രിമാർ, സഹോദരീ പുത്രിമാർ, നിങ്ങളെ മുല കുടിപ്പിച്ച പോററമ്മമാർ, മുലകുടി ബന്ധമുള്ള നിങ്ങളുടെ സഹോദരിമാർ, നിങ്ങളുടെ ഭാര്യാമാതാക്കൾ എന്നിവർ (അവരെ വിവാഹം ചെയ്യൽ) നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കു ന്നു. നിങ്ങൾ ലൈംഗികവേഴ്ചയിൽ

105. അജ്ഞാനകാലത്ത് അറബികളിലാരെങ്കിലും മരിച്ചാൽ അയാളുടെ സ്വത്തുക്കളോടൊപ്പം ഭാര്യമാരെയും അനന്തരാവകാശികൾ പങ്കിട്ടെടുക്കുമായിരുന്നു.
106. ഭാര്യമാരെ പീഡിപ്പിക്കുകയും, അവർ വിവാഹമോചനം ആവശ്യപ്പെടുകയാണെങ്കിൽ മഹ്ർ തിരിച്ചുകൊടുത്താൽ മാത്രമേ മോചനം നൽകുകയുള്ളൂവെന്ന് ശഠിക്കുകയും ചെയ്യുന്ന ദുഷിച്ച സമ്പ്രദായത്തെ വിശുദ്ധ ഖുർആൻ നിരോധിക്കുന്നു.

الَّتِي فِي حُجُورِكُم مِّن نِّسَائِكُمُ اللَّاتِي دَخَلْتُم بِهِنَّ فَإِن لَّمْ تَكُونُوا
دَخَلْتُم بِهِنَّ فَلَا جُنَاحَ عَلَيْكُمْ وَحَلَائِلُ أَبْنَائِكُمُ الَّذِينَ
مِنْ أَصْلَابِكُمْ وَأَن تَجْمَعُوا بَيْنَ الْأُخْتَيْنِ إِلَّا مَا قَدْ سَلَفَ
إِنَّ اللَّهَ كَانَ غَفُورًا رَّحِيمًا ﴿٢٣﴾

ഏർപ്പെട്ടിട്ടുള്ള നിങ്ങളുടെ ഭാര്യമാരുടെ സന്താനങ്ങളായി നിങ്ങളുടെ സംരക്ഷണത്തിലുള്ള വളർത്തുപുത്രിമാരും. (അവരെ വിവാഹം ചെയ്യുന്നതും നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു) ഇനി നിങ്ങൾ അവരുമായി ലൈംഗികവേഴ്ചയിലേർപ്പെട്ടിട്ടില്ലെങ്കിൽ (അവരുടെ മക്കളെ വേൾക്കുന്നതിൽ) നിങ്ങൾക്കു കുററമില്ല. നിങ്ങളുടെ മുതുകിൽ നിന്ന് പിറന്ന പുത്രന്മാരുടെ ഭാര്യമാരും (നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു.) രണ്ടു സഹോദരിമാരെ ഒന്നിച്ചു ഭാര്യമാരാക്കുന്നതും (നിഷിദ്ധമാകുന്നു) മുമ്പ് ചെയ്തുപോയതൊഴികെ. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.

## ഭാഗം — 5

وَالْمُحْصَنَاتُ مِنَ النِّسَاءِ إِلَّا مَا مَلَكَتْ أَيْمَانُكُمْ كِتَابَ
اللَّهِ عَلَيْكُمْ وَأُحِلَّ لَكُم مَّا وَرَاءَ ذَٰلِكُمْ أَن تَبْتَغُوا بِأَمْوَالِكُم
مُّحْصِنِينَ غَيْرَ مُسَافِحِينَ فَمَا اسْتَمْتَعْتُم بِهِ مِنْهُنَّ فَآتُوهُنَّ
أُجُورَهُنَّ فَرِيضَةً وَلَا جُنَاحَ عَلَيْكُمْ فِيمَا تَرَاضَيْتُم بِهِ مِن بَعْدِ
الْفَرِيضَةِ إِنَّ اللَّهَ كَانَ عَلِيمًا حَكِيمًا ﴿٢٤﴾

24. (മററുള്ളവരുടെ) വിവാഹബന്ധത്തിലിരിക്കുന്ന സ്ത്രീകളും (നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു.) നിങ്ങളുടെ കൈകൾ ഉടമപ്പെടുത്തിയവർ (അടിമസ്ത്രീകൾ) ഒഴികെ.* നിങ്ങളുടെ മേൽ അല്ലാഹുവിൻെറ നിയമമത്രെ ഇത്. അതിന്നപ്പുറമുള്ള സ്ത്രീകളുമായി നിങ്ങളുടെ ധനം (മഹ്റായി) നൽകിക്കൊണ്ട് നിങ്ങൾ (വിവാഹബന്ധം) തേടുന്നത് നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ വൈവാഹിക ജീവിതം ലക്ഷ്യമാക്കുന്നവരായിരിക്കണം. നീചവൃത്തി ആഗ്രഹിക്കുന്നവരാകരുത്. അങ്ങനെ അവരിൽ നിന്ന് നിങ്ങൾ വല്ല സുഖവും അനുഭവിച്ചാൽ അവർക്കുള്ള വിവാഹമൂല്യം ഒരു ബാധ്യത എന്ന നിലയിൽ നിങ്ങൾ നൽകേണ്ടതാണ്. ബാധ്യത (വിവാഹമൂല്യം) നിശ്ചയിച്ചതിനുശേഷം നിങ്ങളന്യോന്യം തൃപ്തിപ്പെട്ട് വല്ല വിട്ടുവീഴ്ചയും ചെയ്യുന്നതിൽ നിങ്ങൾക്കു കുററമൊന്നുമില്ല. തീർച്ചയായും അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَمَن لَّمْ يَسْتَطِعْ مِنكُمْ طَوْلًا أَن يَنكِحَ الْمُحْصَنَاتِ الْمُؤْمِنَاتِ
فَمِن مَّا مَلَكَتْ أَيْمَانُكُم مِّن فَتَيَاتِكُمُ الْمُؤْمِنَاتِ وَاللَّهُ أَعْلَمُ
بِإِيمَانِكُم بَعْضُكُم مِّن بَعْضٍ

25. നിങ്ങളിലാർക്കെങ്കിലും സത്യവിശ്വാസിനികളായ സ്വതന്ത്ര സ്ത്രീകളെ വിവാഹം കഴിക്കാൻ സാമ്പത്തികശേഷിയില്ലെങ്കിൽ നിങ്ങളുടെ കൈകൾ ഉടമപ്പെടുത്തിയ സത്യവിശ്വാസിനികളായ ദാസിമാരിൽ ആരെയെങ്കിലും (ഭാര്യമാരായി സ്വീകരിക്കാവുന്നതാണ്.) അല്ലാഹുവാകുന്നു നിങ്ങളുടെ വിശ്വാസത്തെപ്പററി നന്നായി അറിയുന്നവൻ. നിങ്ങളിൽ ചിലർ ചിലരിൽ നിന്നുണ്ടായവരാണല്ലോ.[107] അങ്ങനെ അവരെ (ആ ദാസി

* ശത്രുക്കളുടെ ഭാര്യമാർ യുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെടുകയും അവർ മുസ്ലിംകളുടെ അടിമകളായിത്തീരുകയും ചെയ്താൽ അവരെ മുസ്ലിംകൾക്ക് ഭാര്യമാരായി സ്വീകരിക്കാമെന്ന് ഇതിൽനിന്ന് ഗ്രഹിക്കാം.

107. അടിമത്വം മനുഷ്യൻെറ മേൽ അടിച്ചേൽപിക്കപ്പെട്ട ഒരു കാര്യമാണ്. അടിമയും സ്വതന്ത്രനുമെല്ലാം മനുഷ്യരെന്ന നിലയിൽ അന്യോന്യം സാഹോദര്യബന്ധമുള്ളവർ തന്നെയാണ്.

فَانكِحُوهُنَّ بِإِذْنِ أَهْلِهِنَّ وَآتُوهُنَّ أُجُورَهُنَّ بِالْمَعْرُوفِ مُحْصَنَاتٍ غَيْرَ مُسَافِحَاتٍ وَلَا مُتَّخِذَاتِ أَخْدَانٍ ۚ فَإِذَا أُحْصِنَّ فَإِنْ أَتَيْنَ بِفَاحِشَةٍ فَعَلَيْهِنَّ نِصْفُ مَا عَلَى الْمُحْصَنَاتِ مِنَ الْعَذَابِ ۚ ذَٰلِكَ لِمَنْ خَشِيَ الْعَنَتَ مِنكُمْ ۚ وَأَن تَصْبِرُوا خَيْرٌ لَّكُمْ ۗ وَاللَّهُ غَفُورٌ رَّحِيمٌ ﴿٢٥﴾

മാരെ) അവരുടെ രക്ഷാകർത്താക്കളുടെ അനുമതിപ്രകാരം നിങ്ങൾ വിവാഹം കഴിച്ചുകൊള്ളുക. അവരുടെ വിവാഹമൂല്യം മര്യാദപ്രകാരം അവർക്ക് നിങ്ങൾ നൽകുകയും ചെയ്യുക. സ്വേച്ഛരവൃത്തിയിലേർപ്പെടാത്തവരും രഹസ്യവേഴ്ചക്കാരെ സ്വീകരിക്കാത്തവരുമായ പതിവ്രതകളായിരിക്കണം അവർ. അങ്ങനെ അവർ വൈവാഹികജീവിതത്തിന്റെ സംരക്ഷണത്തിലായി കഴിഞ്ഞിട്ട് അവർ സ്വേച്ഛരവൃത്തിയിലേർപ്പെടുന്ന പക്ഷം സ്വതന്ത്ര സ്ത്രീകൾക്കുള്ളതിന്റെ പകുതി ശിക്ഷ അവർക്കുണ്ടായിരിക്കും.[108] നിങ്ങളുടെ കൂട്ടത്തിൽ (വിവാഹം കഴിച്ചില്ലെങ്കിൽ) വിഷമിക്കുമെന്ന് ഭയപ്പെടുന്നവർക്കുള്ളതാകുന്നു അത്. (അടിമസ്ത്രീകളെ ഭാര്യമാരായി സ്വീകരിക്കാനുള്ള അനുവാദം). എന്നാൽ നിങ്ങൾ ക്ഷമിച്ചിരിക്കുന്നതാകുന്നു നിങ്ങൾക്ക് കൂടുതൽ ഉത്തമം.[109] അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يُرِيدُ اللَّهُ لِيُبَيِّنَ لَكُمْ وَيَهْدِيَكُمْ سُنَنَ الَّذِينَ مِن قَبْلِكُمْ وَيَتُوبَ عَلَيْكُمْ ۗ وَاللَّهُ عَلِيمٌ حَكِيمٌ ﴿٢٦﴾

26. നിങ്ങൾക്ക് (കാര്യങ്ങൾ) വിവരിച്ചു തരുവാനും, നിങ്ങളുടെ മുൻഗാമികളുടെ നല്ല നടപടികൾ നിങ്ങൾക്ക് കാട്ടിത്തരുവാനും നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുവാനും, അല്ലാഹു ഉദ്ദേശിക്കുന്നു.[110] അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَاللَّهُ يُرِيدُ أَن يَتُوبَ عَلَيْكُمْ وَيُرِيدُ الَّذِينَ يَتَّبِعُونَ الشَّهَوَاتِ أَن تَمِيلُوا مَيْلًا عَظِيمًا ﴿٢٧﴾

27. അല്ലാഹു നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കാനുദ്ദേശിക്കുന്നു. എന്നാൽ തന്നിഷ്ടങ്ങളെ പിൻപററി ജീവിക്കുന്നവർ ഉദ്ദേശിക്കുന്നത് നിങ്ങൾ (നേർവഴിയിൽ നിന്ന്) വൻതോതിൽ തെററിപ്പോകണമെന്നാണ്.

يُرِيدُ اللَّهُ أَن يُخَفِّفَ عَنكُمْ ۚ وَخُلِقَ الْإِنسَانُ ضَعِيفًا ﴿٢٨﴾

28. നിങ്ങൾക്ക് ഭാരം കുറച്ചുതരണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നു. ദുർബലനായിക്കൊണ്ടാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.

يَا أَيُّهَا الَّذِينَ آمَنُوا لَا تَأْكُلُوا أَمْوَالَكُم بَيْنَكُم بِالْبَاطِلِ إِلَّا أَن تَكُونَ تِجَارَةً عَن تَرَاضٍ مِّنكُمْ ۚ

29. സത്യവിശ്വാസികളേ, നിങ്ങൾ പരസ്പരം സംതൃപ്തിയോടുകൂടി നടത്തുന്ന കച്ചവട ഇടപാടു മുഖേനയല്ലാതെ നിങ്ങളുടെ സ്വത്തുകൾ അന്യായമായി നിങ്ങളന്യോന്യം എടുത്തു തിന്നരുത്.

108. അടിമസ്ത്രീ തെററ് ചെയ്യുന്നതിന് നിർബന്ധിതയായിത്തീരാനുള്ള സാദ്ധ്യത കൂടുതലായതുകൊണ്ടായിരിക്കാം അവൾക്ക് ശിക്ഷയിൽ ഇളവ് നൽകപ്പെട്ടത്.
109. മററൊരാൾക്ക് ദാസ്യവേല ചെയ്യാൻ ബാധ്യസ്ഥയായ ഒരു സ്ത്രീക്ക് ദാമ്പത്യജീവിതത്തിന്റെ ബാദ്ധ്യതകൾ പൂർണ്ണമായി നിറവേററാൻ പ്രയാസം നേരിടുമെന്നതിനാലായിരിക്കണം ദാസിമാരുമായുള്ള വിവാഹത്തെ ഖുർആൻ ഏറെ പ്രോത്സാഹിപ്പിക്കാത്തത്.
110. അല്ലാഹു അവന്റെ വിധിവിലക്കുകളിലൂടെ മനുഷ്യർക്ക് ഭാരമുണ്ടാക്കിത്തീർക്കുകയല്ല; മറിച്ച് ഉത്തമമായ ജീവിതമാതൃകകൾ കാണിച്ചുതന്ന് ജീവിതം ധന്യവും സുഗമവുമാക്കാൻ സഹായിക്കുകയാണ് ചെയ്യുന്നത്.

وَلَا تَقْتُلُوٓا۟ أَنفُسَكُمْ ۚ إِنَّ ٱللَّهَ كَانَ بِكُمْ رَحِيمًا ٢٩

നിങ്ങൾ നിങ്ങളെത്തന്നെ കൊലപ്പെടുത്തുകയും ചെയ്യരുത്.[111] തീർച്ചയായും അല്ലാഹു നിങ്ങളോട് കരുണയുള്ളവനാകുന്നു.

وَمَن يَفْعَلْ ذَٰلِكَ عُدْوَٰنًا وَظُلْمًا فَسَوْفَ نُصْلِيهِ نَارًا ۚ وَكَانَ
ذَٰلِكَ عَلَى ٱللَّهِ يَسِيرًا ٣٠

30. ആരെങ്കിലും അതിക്രമമായും അന്യായമായും അങ്ങനെ ചെയ്യുന്നപക്ഷം നാമവനെ നരകാഗ്നിയിലിട്ട് കരിക്കുന്നതാണ്. അത് അല്ലാഹുവിന് എളുപ്പമുള്ള കാര്യമാകുന്നു.

إِن تَجْتَنِبُوا۟ كَبَآئِرَ مَا تُنْهَوْنَ عَنْهُ نُكَفِّرْ عَنكُمْ سَيِّـَٔاتِكُمْ
وَنُدْخِلْكُم مُّدْخَلًا كَرِيمًا ٣١

31. നിങ്ങളോട് നിരോധിക്കപ്പെടുന്ന വൻപാപങ്ങൾ നിങ്ങൾ വർജ്ജിക്കുന്നപക്ഷം നിങ്ങളുടെ തിന്മകളെ നിങ്ങളിൽ നിന്ന് നാം മാച്ചു കളയുകയും, മാന്യമായ ഒരു സ്ഥാനത്ത് നിങ്ങളെ നാം പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്.

وَلَا تَتَمَنَّوْا۟ مَا فَضَّلَ ٱللَّهُ بِهِۦ بَعْضَكُمْ عَلَىٰ بَعْضٍ ۚ لِّلرِّجَالِ نَصِيبٌ
مِّمَّا ٱكْتَسَبُوا۟ ۖ وَلِلنِّسَآءِ نَصِيبٌ مِّمَّا ٱكْتَسَبْنَ ۚ وَسْـَٔلُوا۟ ٱللَّهَ
مِن فَضْلِهِۦٓ ۗ إِنَّ ٱللَّهَ كَانَ بِكُلِّ شَىْءٍ عَلِيمًا ٣٢

32. നിങ്ങളിൽ ചിലർക്ക് ചിലരെക്കാൾ കൂടുതലായി അല്ലാഹു നൽകിയ അനുഗ്രഹങ്ങളോട് നിങ്ങൾക്ക് മോഹം തോന്നരുത്.[112] പുരുഷന്മാർ സമ്പാദിച്ചുണ്ടാക്കിയതിന്റെ ഓഹരി അവർക്കുണ്ട്. സ്ത്രീകൾ സമ്പാദിച്ചുണ്ടാക്കിയതിന്റെ ഓഹരി അവർക്കുമുണ്ട്. അല്ലാഹുവോട് അവന്റെ ഔദാര്യത്തിൽ നിന്ന് നിങ്ങൾ ആവശ്യപ്പെട്ട് കൊള്ളുക. തീർച്ചയായും അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

وَلِكُلٍّ جَعَلْنَا مَوَٰلِىَ مِمَّا تَرَكَ ٱلْوَٰلِدَانِ وَٱلْأَقْرَبُونَ ۚ وَٱلَّذِينَ
عَقَدَتْ أَيْمَٰنُكُمْ فَـَٔاتُوهُمْ نَصِيبَهُمْ ۚ إِنَّ ٱللَّهَ كَانَ
عَلَىٰ كُلِّ شَىْءٍ شَهِيدًا ٣٣

33. ഏതൊരാൾക്കും തന്റെ മാതാപിതാക്കളും അടുത്ത ബന്ധുക്കളും വിട്ടേച്ചുപോയ സ്വത്തിന് നാം അവകാശികളെ നിശ്ചയിച്ചിട്ടുണ്ട്. നിങ്ങളുടെ വലംകൈകൾ ബന്ധം സ്ഥാപിച്ചിട്ടുള്ളവർക്കും അവരുടെ ഓഹരി നിങ്ങൾ കൊടുക്കുക.[113] തീർച്ചയായും അല്ലാഹു എല്ലാ കാര്യങ്ങൾക്കും സാക്ഷിയാകുന്നു.

ٱلرِّجَالُ قَوَّٰمُونَ عَلَى ٱلنِّسَآءِ بِمَا فَضَّلَ ٱللَّهُ بَعْضَهُمْ عَلَىٰ
بَعْضٍ وَبِمَآ أَنفَقُوا۟ مِنْ أَمْوَٰلِهِمْ ۚ

34. പുരുഷന്മാർ സ്ത്രീകളുടെ മേൽ നിയന്ത്രണാധികാരമുള്ളവരാകുന്നു. മനുഷ്യരിൽ ഒരു വിഭാഗത്തിന് മറു വിഭാഗത്തെക്കാൾ അല്ലാഹു കൂടുതൽ കഴിവ് നൽകിയതു കൊണ്ടും, (പുരുഷന്മാർ) അവരുടെ ധനം ചെലവഴിച്ചതുകൊണ്ടു

111. സത്യവിശ്വാസികൾ ഒരേ ശരീരം കണക്കെ ഐക്യത്തോടെ ജീവിക്കേണ്ടവരാണ്. അപ്പോൾ ഒരു വിശ്വാസി തന്റെ സഹോദരനെ കൊല്ലുന്നത് തന്നെത്തന്നെ കൊല്ലുന്നതിന് സമമാകുന്നു. അതുകൊണ്ടാണ് 'നിങ്ങൾ നിങ്ങളെത്തന്നെ കൊലപ്പെടുത്തുകയും ചെയ്യരുത്.' എന്ന് വിശുദ്ധ ഖുർആൻ പറഞ്ഞത്.

112. അന്യരുടെ നേട്ടങ്ങളെപററിയുള്ള അസൂയയും, അതിൽ നിന്ന് ഒരു ഭാഗം അപഹരിച്ചെടുക്കണമെന്ന ആഗ്രഹവുമാണ് പല അതിക്രമങ്ങൾക്കും കയ്യേററങ്ങൾക്കും പ്രേരകമായിത്തീരുന്നത്.

113. അറബികൾ വലതുകൈകൾ നീട്ടി പരസ്പരം ഹസ്തദാനം ചെയ്തുകൊണ്ടായിരുന്നു കരാറുകൾ ഉറപ്പിച്ചിരുന്നത്. വിവാഹക്കരാറിൽ ഏർപ്പെട്ടവർക്ക് (ഭാര്യാഭർത്താക്കൾക്ക്) നിങ്ങൾ സ്വത്തിൽ അവകാശം നൽകണം എന്നാണ് ഒരു വിഭാഗം മുഫസ്സിറുകൾ ഇതിന് വ്യാഖ്യാനം നൽകിയിട്ടുള്ളത്. സ്നേഹബന്ധത്തിന്റെയോ ആദർശബന്ധത്തിന്റെയോ അടിസ്ഥാനത്തിൽ ഒരാൾ മറ്റൊരാൾക്ക് തന്റെ സ്വത്തിൽ അവകാശം നൽകാമെന്ന് കരാർ ചെയ്യുന്ന ഒരു സമ്പ്രദായമുണ്ടായിരുന്നു. അതിനെപ്പററിയാണ് ഇവിടെ പരാമർശിച്ചിട്ടുള്ളതെന്നും, ഈ അവകാശം അനന്തരാവകാശനിയമം അവതരിപ്പിക്കപ്പെട്ടതോടെ റദ്ദായിപ്പോയിരിക്കുന്നുവെന്നുമാണ് ഭൂരിപക്ഷം വ്യാഖ്യാതാക്കളുടെ അഭിപ്രായം.

فَالصّٰلِحٰتُ قٰنِتٰتٌ حٰفِظٰتٌ لِّلْغَيْبِ بِمَا حَفِظَ اللّٰهُ ۗ وَالّٰتِيْ
تَخَافُوْنَ نُشُوْزَهُنَّ فَعِظُوْهُنَّ وَاهْجُرُوْهُنَّ فِي الْمَضَاجِعِ
وَاضْرِبُوْهُنَّ ۚ فَاِنْ اَطَعْنَكُمْ فَلَا تَبْغُوْا عَلَيْهِنَّ سَبِيْلًا ۗ
اِنَّ اللّٰهَ كَانَ عَلِيًّا كَبِيْرًا ﴿٣٤﴾

മാണത്. അതിനാൽ നല്ലവരായ സ്ത്രീകൾ അനുസരണശീലമുള്ളവരും, അല്ലാഹു സംരക്ഷിച്ച പ്രകാരം (പുരുഷന്മാരുടെ) അഭാവത്തിൽ (സംരക്ഷിക്കേണ്ടതെല്ലാം) സംരക്ഷിക്കുന്നവരുമാണ്. എന്നാൽ അനുസരണക്കേട് കാണിക്കുമെന്ന് നിങ്ങൾ ആശങ്കിക്കുന്ന സ്ത്രീകളെ നിങ്ങൾ ഉപദേശിക്കുക. കിടപ്പറകളിൽ അവരുമായി അകന്നു നിൽക്കുക. അവരെ അടിക്കുകയും ചെയ്തുകൊള്ളുക.* എന്നിട്ടവർ നിങ്ങളെ അനുസരിക്കുന്ന പക്ഷം പിന്നെ നിങ്ങൾ അവർക്കെതിരിൽ ഒരു മാർഗ്ഗവും തേടരുത്. തീർച്ചയായും അല്ലാഹു ഉന്നതനും മഹാനുമാകുന്നു.

وَاِنْ خِفْتُمْ شِقَاقَ بَيْنِهِمَا فَابْعَثُوْا حَكَمًا مِّنْ اَهْلِهٖ
وَحَكَمًا مِّنْ اَهْلِهَا ۚ اِنْ يُّرِيْدَآ اِصْلَاحًا يُّوَفِّقِ اللّٰهُ بَيْنَهُمَا ۗ
اِنَّ اللّٰهَ كَانَ عَلِيْمًا خَبِيْرًا ﴿٣٥﴾

35. ഇനി, അവർ (ദമ്പതിമാർ) തമ്മിൽ ഭിന്നിച്ചുപോകുമെന്ന് നിങ്ങൾ ഭയപ്പെടുന്നപക്ഷം അവൻെറ ആൾക്കാരിൽ നിന്ന് ഒരുമദ്ധ്യസ്ഥനെയും അവളുടെ ആൾക്കാരിൽ നിന്ന് ഒരു മദ്ധ്യസ്ഥനെയും നിങ്ങൾ നിയോഗിക്കുക. ഇരുവിഭാഗവും അനുരഞ്ജനമാണുദ്ദേശിക്കുന്നതെങ്കിൽ അല്ലാഹു അവർക്കിടയിൽ യോജിപ്പുണ്ടാക്കുന്നതാണ്. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞനുമാകുന്നു.

وَاعْبُدُوا اللّٰهَ وَلَا تُشْرِكُوْا بِهٖ شَيْـًٔا وَّبِالْوَالِدَيْنِ اِحْسَانًا
وَّبِذِي الْقُرْبٰى وَالْيَتٰمٰى وَالْمَسٰكِيْنِ وَالْجَارِ ذِي الْقُرْبٰى
وَالْجَارِ الْجُنُبِ وَالصَّاحِبِ بِالْجَنْۢبِ وَابْنِ السَّبِيْلِ ۙ وَمَا
مَلَكَتْ اَيْمَانُكُمْ ۗ اِنَّ اللّٰهَ لَا يُحِبُّ مَنْ كَانَ
مُخْتَالًا فَخُوْرًا ﴿٣٦﴾

36. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കുകയും ചെയ്യുക. ബന്ധുക്കളോടും അനാഥകളോടും പാവങ്ങളോടും കുടുംബബന്ധമുള്ള അയൽക്കാരോടും അന്യരായ അയൽക്കാരോടും സഹവാസിയോടും വഴിപോക്കനോടും നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയ അടിമകളോടും നല്ലനിലയിൽ വർത്തിക്കുക. പൊങ്ങച്ചക്കാരനും ദുരഭിമാനിയുമായിട്ടുള്ള ആരെയും അല്ലാഹു ഒരിക്കലും ഇഷ്ടപ്പെടുകയില്ല.

الَّذِيْنَ يَبْخَلُوْنَ وَيَأْمُرُوْنَ النَّاسَ بِالْبُخْلِ وَيَكْتُمُوْنَ
مَآ اٰتٰىهُمُ اللّٰهُ مِنْ فَضْلِهٖ ۗ وَاَعْتَدْنَا لِلْكٰفِرِيْنَ
عَذَابًا مُّهِيْنًا ﴿٣٧﴾

37. പിശുക്ക് കാണിക്കുകയും, പിശുക്ക് കാണിക്കാൻ ജനങ്ങളെ പ്രേരിപ്പിക്കുകയും, തങ്ങൾക്ക് അല്ലാഹു അവൻെറ ഔദാര്യംകൊണ്ട് നൽകിയ അനുഗ്രഹം മറച്ചുവെക്കുകയും ചെയ്യുന്നവരാണവർ. ആ നന്ദികെട്ടവർക്ക് അപമാനകരമായ ശിക്ഷയാണ് നാം ഒരുക്കിവെച്ചിരിക്കുന്നത്.

وَالَّذِيْنَ يُنْفِقُوْنَ اَمْوَالَهُمْ رِئَاۤءَ النَّاسِ

38. ജനങ്ങളെ കാണിക്കുവാനായി തങ്ങളുടെ സ്വത്തുകൾ ചെലവഴിക്കുന്നവരും, അല്ലാഹു

* ലഘുവായ അടിയേ പാടുള്ളൂവെന്ന് നബി വചനങ്ങൾ വ്യക്തമാക്കുന്നു.

وَلَا يُؤْمِنُونَ بِاللَّهِ وَلَا بِالْيَوْمِ الْآخِرِ ۗ وَمَن يَكُنِ الشَّيْطَانُ
لَهُ قَرِينًا فَسَاءَ قَرِينًا ﴿٣٨﴾

വിലോ അന്ത്യദിനത്തിലോ വിശ്വാസമില്ലാത്തവരു മാണവർ. പിശാചാണ് ഒരാളുടെ കൂട്ടാളിയാകു ന്നതെങ്കിൽ അവൻ എത്ര ദുഷിച്ച ഒരു കൂട്ടു കാരൻ!

وَمَاذَا عَلَيْهِمْ لَوْ آمَنُوا بِاللَّهِ وَالْيَوْمِ الْآخِرِ وَأَنفَقُوا مِمَّا
رَزَقَهُمُ اللَّهُ ۚ وَكَانَ اللَّهُ بِهِمْ عَلِيمًا ﴿٣٩﴾

39. അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, അല്ലാഹു അവർക്ക് നൽകി യതിൽ നിന്ന് ചെലവഴിക്കുകയും ചെയ്യുപോ യാൽ അവർക്കെന്തൊരു ദോഷമാണുള്ളത്? അല്ലാഹു അവരെപ്പററി നന്നായി അറിയുന്നവ നാകുന്നു.

إِنَّ اللَّهَ لَا يَظْلِمُ مِثْقَالَ ذَرَّةٍ ۖ وَإِن تَكُ حَسَنَةً يُضَاعِفْهَا
وَيُؤْتِ مِن لَّدُنْهُ أَجْرًا عَظِيمًا ﴿٤٠﴾

40. തീർച്ചയായും അല്ലാഹു ഒരണുവോളം അനീതി കാണിക്കുകയില്ല. വല്ല നന്മയുമാണു ള്ളതെങ്കിൽ അതവൻ ഇരട്ടിച്ചുകൊടുക്കുകയും, അവൻെറ പക്കൽ നിന്നുള്ള വമ്പിച്ച പ്രതിഫലം നൽകുകയും ചെയ്യുന്നതാണ്.

فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍ بِشَهِيدٍ وَجِئْنَا بِكَ
عَلَىٰ هَٰؤُلَاءِ شَهِيدًا ﴿٤١﴾

41. എന്നാൽ ഓരോ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ നാം കൊണ്ടുവരികയും ഇക്കൂട്ടർക്കെതിരിൽ നിന്നെ നാം സാക്ഷിയായി കൊണ്ടുവരികയും ചെയ്യുമ്പോൾ എന്തായിരി ക്കും അവസ്ഥ!

يَوْمَئِذٍ يَوَدُّ الَّذِينَ كَفَرُوا وَعَصَوُا الرَّسُولَ لَوْ تُسَوَّىٰ
بِهِمُ الْأَرْضُ وَلَا يَكْتُمُونَ اللَّهَ حَدِيثًا ﴿٤٢﴾

42. അവിശ്വസിക്കുകയും റസൂലിനെ ധിക്കരി ക്കുകയും ചെയ്തവർ ആ ദിവസം കൊതിച്ചുപോ കും; അവരെ മൂടിക്കൊണ്ട് ഭൂമി നിരപ്പാക്കപ്പെട്ടി രുന്നുവെങ്കിൽ എത്ര നന്നായിരുന്നുവെന്ന്. ഒരു വിവരവും അല്ലാഹുവിൽ നിന്ന് അവർക്ക് ഒളിച്ച് വെക്കാനാവില്ല.

يَا أَيُّهَا الَّذِينَ آمَنُوا لَا تَقْرَبُوا الصَّلَاةَ وَأَنتُمْ سُكَارَىٰ
حَتَّىٰ تَعْلَمُوا مَا تَقُولُونَ وَلَا جُنُبًا إِلَّا عَابِرِي سَبِيلٍ
حَتَّىٰ تَغْتَسِلُوا ۚ وَإِن كُنتُم مَّرْضَىٰ أَوْ عَلَىٰ سَفَرٍ أَوْ جَاءَ
أَحَدٌ مِّنكُم مِّنَ الْغَائِطِ أَوْ لَامَسْتُمُ النِّسَاءَ

43. സത്യവിശ്വാസികളേ, ലഹരിബാധിച്ചവരാ യിക്കൊണ്ട് നിങ്ങൾ നമസ്കാരത്തെ സമീപി ക്കരുത്; നിങ്ങൾ പറയുന്നതെന്തെന്ന് നിങ്ങൾക്ക് ബോധമുണ്ടാകുന്നത് വരെ. ജനാബത്തുകാരാ യിരിക്കുമ്പോൾ നിങ്ങൾ കുളിക്കുന്നത്വരെയും (നമസ്കാരത്തെ സമീപിക്കരുത്). നിങ്ങൾ വഴി കടന്ന് പോകുന്നവരായിക്കൊണ്ടല്ലാതെ.[114] നി ങ്ങൾ രോഗികളായിരിക്കുകയോ യാത്രയിലാവു കയോ ചെയ്താൽ —അല്ലെങ്കിൽ നിങ്ങളിലൊരാൾ മലമൂത്രവിസർജ്ജനം കഴിഞ്ഞുവരികയോ, സ്ത്രീ കളുമായി സമ്പർക്കം നടത്തുകയോ[115] ചെയ്തു

114. ലൈംഗികവേഴ്ച മൂലവും ശുക്ലസ്ഖലനം മൂലവും ഉണ്ടാകുന്ന വലിയ അശുദ്ധിക്കാണ് 'ജനാബത്ത്' എന്ന് പറയുന്നത്. വലിയ അശുദ്ധിയുള്ള ആൾക്ക് നമസ്കാരത്തിൽ പ്രവേശിക്കാനോ, നമസ്കാരസ്ഥലത്ത് (പള്ളിയിൽ) കഴിച്ചുകൂട്ടുവാനോ പാടില്ല. എന്നാൽ പള്ളിക്കുള്ളിലൂടെ കടന്ന് പോകേണ്ടിവന്നാൽ അതിന് വിരോധമില്ല.
115. 'ലാമസ' എന്ന വാക്കിൻെറ ഭാഷാർത്ഥം 'പരസ്പരം സ്പർശിച്ചു' എന്നാണ്. ലൈംഗികവേഴ്ചയിലേർപ്പെട്ടു എന്ന അർത്ഥത്തിലുള്ള ഒരു അലങ്കാരപ്രയോഗമാണ് അതെന്ന് 2:236, 237 എന്നീ വചനങ്ങളിൽ നിന്ന് നമുക്ക് മനസ്സിലാക്കാം.

فَلَمْ تَجِدُوا مَاءً فَتَيَمَّمُوا صَعِيدًا طَيِّبًا فَامْسَحُوا
بِوُجُوهِكُمْ وَأَيْدِيكُمْ إِنَّ اللَّهَ كَانَ عَفُوًّا غَفُورًا ﴿٤٣﴾

വെങ്കിൽ — എന്നിട്ടു നിങ്ങൾക്ക് വെള്ളം കിട്ടിയതുമില്ലെങ്കിൽ നിങ്ങൾ ശുദ്ധിയുള്ള ഭൂമുഖം തേടികൊള്ളുക.[116] എന്നിട്ടതുകൊണ്ടു നിങ്ങളുടെ മുഖങ്ങളും കൈകളും തടവുക. തീർച്ചയായും അല്ലാഹു ഏറെ മാപ്പുനൽകുന്നവനും പൊറുക്കുന്നവനുമാകുന്നു.

أَلَمْ تَرَ إِلَى الَّذِينَ أُوتُوا نَصِيبًا مِّنَ الْكِتَابِ يَشْتَرُونَ
الضَّلَالَةَ وَيُرِيدُونَ أَن تَضِلُّوا السَّبِيلَ ﴿٤٤﴾

44. വേദഗ്രന്ഥത്തിൽ നിന്ന് ഒരു വിഹിതം നൽകപ്പെട്ടവരെ നീ കണ്ടില്ലേ? അവർ ദുർമാർഗ്ഗം വിലയ്ക്കു വാങ്ങുകയും, നിങ്ങൾ വഴിതെററിപ്പോകണമെന്നാഗ്രഹിക്കുകയും ചെയ്യുന്നു.

وَاللَّهُ أَعْلَمُ بِأَعْدَائِكُمْ وَكَفَىٰ بِاللَّهِ وَلِيًّا وَكَفَىٰ
بِاللَّهِ نَصِيرًا ﴿٤٥﴾

45. അല്ലാഹു നിങ്ങളുടെ ശത്രുക്കളെപ്പററി നന്നായി അറിയുന്നവനാകുന്നു. നിങ്ങൾക്ക് രക്ഷകനായി അല്ലാഹു മതി, സഹായിയായും അല്ലാഹു തന്നെ മതി.

مِّنَ الَّذِينَ هَادُوا يُحَرِّفُونَ الْكَلِمَ عَن مَّوَاضِعِهِ
وَيَقُولُونَ سَمِعْنَا وَعَصَيْنَا وَاسْمَعْ غَيْرَ مُسْمَعٍ وَرَاعِنَا
لَيًّا بِأَلْسِنَتِهِمْ وَطَعْنًا فِي الدِّينِ وَلَوْ أَنَّهُمْ قَالُوا سَمِعْنَا
وَأَطَعْنَا وَاسْمَعْ وَانظُرْنَا لَكَانَ خَيْرًا لَّهُمْ وَأَقْوَمَ
وَلَٰكِن لَّعَنَهُمُ اللَّهُ بِكُفْرِهِمْ فَلَا يُؤْمِنُونَ إِلَّا قَلِيلًا ﴿٤٦﴾

46. യഹൂദരിൽപെട്ടവരത്രെ (ആ ശത്രുക്കൾ) വാക്കുകളെ അവർ സ്ഥാനം തെററിച്ചു പ്രയോഗിക്കുന്നു. തങ്ങളുടെ നാവുകൾ വളച്ചൊടിച്ചുകൊണ്ടും, മതത്തെ കുത്തിപ്പറഞ്ഞുകൊണ്ടും 'സമിഅ്നാ വഅസൈനാ' എന്നും,'ഇസ്മഅ് ഗൈറ മുസ്മഅ്' എന്നും, 'റാഇനാ' എന്നും അവർ പറയുന്നു[117] 'സമിഅ്നാ വഅത്വഅ്നാ' (ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു) എന്നും 'ഇസ്മഅ്' (കേൾക്കണേ) എന്നും 'ഉൻളുർനാ' (ഞങ്ങളെ ഗൗനിക്കണേ) എന്നും അവർ പറഞ്ഞിരുന്നെങ്കിൽ അതവർക്ക് കൂടുതൽ ഉത്തമവും വക്രതയില്ലാത്തതും ആകുമായിരുന്നു. പക്ഷെ അല്ലാഹു അവരുടെ നിഷേധം കാരണമായി അവരെ ശപിച്ചിരിക്കുന്നു. അതിനാൽ അവർ വിശ്വസിക്കുകയില്ല; ചുരുക്കത്തിലല്ലാതെ.

يَا أَيُّهَا الَّذِينَ أُوتُوا الْكِتَابَ آمِنُوا بِمَا نَزَّلْنَا مُصَدِّقًا لِّمَا
مَعَكُم مِّن قَبْلِ أَن نَّطْمِسَ وُجُوهًا فَنَرُدَّهَا عَلَىٰ أَدْبَارِهَا
أَوْ نَلْعَنَهُمْ كَمَا لَعَنَّا أَصْحَابَ السَّبْتِ

47. ഹേ, വേദഗ്രന്ഥം നൽകപ്പെട്ടവരേ, നിങ്ങളുടെ പക്കലുള്ള വേദത്തെ സത്യപ്പെടുത്തിക്കൊണ്ട് നാം അവതരിപ്പിച്ചതിൽ നിങ്ങൾ വിശ്വസിക്കുവിൻ. നാം ചില മുഖങ്ങൾ തുടച്ചുനീക്കിയിട്ട് അവയെ പിൻവശങ്ങളിലേക്ക് മാററുന്നതിന് മുമ്പായി, അല്ലെങ്കിൽ ശബ്ബത്തിൻെറ ആൾക്കാരെ നാം ശപിച്ചതുപോലെ നിങ്ങളെയും ശപിക്കുന്ന

---

116. 'വുസു' ചെയ്യാനോ, കുളിക്കാനോ സൗകര്യപ്പെടാത്തപക്ഷം പകരം ചെയ്യേണ്ട ശുദ്ധികർമ്മമാണ് തയമ്മും. ശുദ്ധിയുള്ള നിലത്ത് ഇരുകൈപ്പത്തികൾ അടിച്ച് അതുകൊണ്ട് മുഖവും കൈകളും തടവുന്നതിനാണ് 'തയമ്മും' എന്ന് പറയുന്നത്.

117. റസൂൽ(സ) വല്ലതും ആജ്ഞാപിച്ചാൽ സത്യവിശ്വാസികൾ 'സമിഅ്നാ വഅത്വഅ്നാ' (ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു) എന്ന് പറയുമായിരുന്നു. എന്നാൽ യഹൂദന്മാർ ഇതിൽ തന്ത്രപൂർവ്വം മാററം വരുത്തി 'സമിഅ്നാ വഅസൈനാ' (ഞങ്ങൾ കേൾക്കുകയും ധിക്കരിക്കുകയും ചെയ്തിരിക്കുന്നു.) എന്നാക്കിയിട്ട് നബി(സ)യെയും സത്യവിശ്വാസികളെയും പരിഹസിക്കുകയാണ് ചെയ്തിരുന്നത്.

وَكَانَ أَمْرُ اللَّهِ مَفْعُولًا ﴿٤٧﴾

തിന്നുമുമ്പായി നിങ്ങള്‍ വിശ്വസിക്കുവിന്‍. അല്ലാഹുവിന്‍റെ കല്‍പന പ്രാവര്‍ത്തികമാക്കപ്പെടുക തന്നെ ചെയ്യും.

إِنَّ اللَّهَ لَا يَغْفِرُ أَن يُشْرَكَ بِهِ وَيَغْفِرُ مَا دُونَ ذَٰلِكَ لِمَن
يَشَاءُ ۚ وَمَن يُشْرِكْ بِاللَّهِ فَقَدِ افْتَرَىٰ إِثْمًا عَظِيمًا ﴿٤٨﴾

48. തന്നോട് പങ്കുചേര്‍ക്കപ്പെടുന്നത് അല്ലാഹു ഒരിക്കലും പൊറുക്കുകയില്ല. അതൊഴിച്ചുള്ളതെല്ലാം അവന്‍ ഉദ്ദേശിക്കുന്നവര്‍ക്ക് അവന്‍ പൊറുത്തുകൊടുക്കുന്നതാണ്. ആര്‍ അല്ലാഹുവോട് പങ്കുചേര്‍ത്തുവോ അവന്‍ തീര്‍ച്ചയായും ഗുരുതരമായ ഒരു കുററകൃത്യമാണ് ചമച്ചുണ്ടാക്കിയിരിക്കുന്നത്.

أَلَمْ تَرَ إِلَى الَّذِينَ يُزَكُّونَ أَنفُسَهُم ۚ بَلِ اللَّهُ يُزَكِّي مَن
يَشَاءُ وَلَا يُظْلَمُونَ فَتِيلًا ﴿٤٩﴾

49. സ്വയം പരിശുദ്ധരെന്നവകാശപ്പെടുന്നവരെ നീ കണ്ടില്ലെ? എന്നാല്‍ അല്ലാഹു അവനുദ്ദേശിക്കുന്നവരെ പരിശുദ്ധരാക്കുന്നു. അവരോട് ഒരു തരിമ്പും അനീതി കാണിക്കപ്പെടുന്നതല്ല.

انظُرْ كَيْفَ يَفْتَرُونَ عَلَى اللَّهِ الْكَذِبَ ۖ وَكَفَىٰ بِهِ
إِثْمًا مُّبِينًا ﴿٥٠﴾

50. എങ്ങനെയാണ് അവര്‍ അല്ലാഹുവിന്‍റെ പേരില്‍ കള്ളം കെട്ടിച്ചമക്കുന്നത് എന്ന് നോക്കൂ. പ്രത്യക്ഷമായ കുററമായിട്ട് അതു തന്നെ മതി.

أَلَمْ تَرَ إِلَى الَّذِينَ أُوتُوا نَصِيبًا مِّنَ الْكِتَابِ يُؤْمِنُونَ
بِالْجِبْتِ وَالطَّاغُوتِ وَيَقُولُونَ لِلَّذِينَ كَفَرُوا هَٰؤُلَاءِ
أَهْدَىٰ مِنَ الَّذِينَ آمَنُوا سَبِيلًا ﴿٥١﴾

51. വേദത്തില്‍ നിന്ന് ഒരു വിഹിതം നല്‍കപ്പെട്ടവരെ നീ നോക്കിയില്ലെ? അവര്‍ ക്ഷുദ്രവിദ്യകളിലും ദുര്‍മൂര്‍ത്തികളിലും വിശ്വസിക്കുന്നു. സത്യനിഷേധികളെപ്പററി അവര്‍ പറയുന്നു; ഇക്കൂട്ടരാണ് വിശ്വാസികളെക്കാള്‍ നേര്‍മാര്‍ഗ്ഗം പ്രാപിച്ചവരെന്ന്.

أُولَٰئِكَ الَّذِينَ لَعَنَهُمُ اللَّهُ ۖ وَمَن يَلْعَنِ اللَّهُ فَلَن تَجِدَ
لَهُ نَصِيرًا ﴿٥٢﴾

52. എന്നാല്‍ അവരെയാണ് അല്ലാഹു ശപിച്ചിരിക്കുന്നത്. ഏതൊരുവനെ അല്ലാഹു ശപിക്കുന്നുവോ അവന്ന് ഒരു സഹായിയെയും നീ കണ്ടെത്തുകയില്ല.

أَمْ لَهُمْ نَصِيبٌ مِّنَ الْمُلْكِ فَإِذًا لَّا يُؤْتُونَ النَّاسَ
نَقِيرًا ﴿٥٣﴾

53. അതല്ല, ആധിപത്യത്തില്‍ വല്ല വിഹിതവും അവര്‍ക്കുണ്ടോ? എങ്കില്‍ ഒരണുവോളവും അവര്‍ മനുഷ്യര്‍ക്ക് നല്‍കുമായിരുന്നില്ല.

أَمْ يَحْسُدُونَ النَّاسَ عَلَىٰ مَا آتَاهُمُ اللَّهُ مِن فَضْلِهِ ۖ
فَقَدْ آتَيْنَا آلَ إِبْرَاهِيمَ الْكِتَابَ وَالْحِكْمَةَ
وَآتَيْنَاهُم مُّلْكًا عَظِيمًا ﴿٥٤﴾

54. അതല്ല, അല്ലാഹു അവന്‍റെ ഔദാര്യത്തില്‍ നിന്ന് മററു മനുഷ്യര്‍ക്ക് നല്‍കിയിട്ടുള്ളതിന്‍റെ പേരില്‍ അവര്‍ അസൂയപ്പെടുകയാണോ? എന്നാല്‍ ഇബ്റാഹീം കുടുംബത്തിന് നാം വേദവും ജ്ഞാനവും നല്‍കിയിട്ടുണ്ട്. അവര്‍ക്ക് നാം മഹത്തായ ആധിപത്യവും നല്‍കിയിട്ടുണ്ട്.

'ഇസ്മഅ്ഗൈറമുസ്മഅ്' എന്നത് ദ്വയാര്‍ത്ഥമുള്ള ഒരു പ്രാര്‍ത്ഥനയാണ്. 'കേള്‍ക്കുക, കേള്‍ക്കാന്‍ കൊള്ളാത്തതൊന്നും താങ്കള്‍ കേള്‍ക്കാന്‍ ഇടവരാതിരിക്കട്ടെ' എന്നും, 'കേള്‍ക്കുക, നിനക്ക് കേള്‍ക്കാന്‍ സാധിക്കാതിരിക്കട്ടെ' എന്നും അതിന് അര്‍ത്ഥം കല്‍പിക്കാവുന്നതാണ്. 'റാഇനാ' എന്ന വാക്കിനെപററി 29–ാം കുറിപ്പില്‍ പരമാര്‍ശിച്ചിട്ടുണ്ട്.

فَمِنْهُم مَّنْ آمَنَ بِهِ وَمِنْهُم مَّن صَدَّ عَنْهُ وَكَفَىٰ بِجَهَنَّمَ
سَعِيرًا ﴿٥٥﴾

55. അതിൽ വിശ്വസിച്ച ഒരു വിഭാഗം അവരുടെ കൂട്ടത്തിലുണ്ട്. അതിൽ നിന്ന് പിന്തിരിഞ്ഞ വിഭാഗവും അവരിലുണ്ട്. (അവർക്ക്) കത്തിജ്വലിക്കുന്ന നരകാഗ്നി തന്നെ മതി.

إِنَّ الَّذِينَ كَفَرُوا بِآيَاتِنَا سَوْفَ نُصْلِيهِمْ نَارًا كُلَّمَا نَضِجَتْ
جُلُودُهُم بَدَّلْنَاهُمْ جُلُودًا غَيْرَهَا لِيَذُوقُوا الْعَذَابَ
إِنَّ اللَّهَ كَانَ عَزِيزًا حَكِيمًا ﴿٥٦﴾

56. തീർച്ചയായും നമ്മുടെ തെളിവുകൾ നിഷേധിച്ചവരെ നാം നരകത്തിലിട്ട് കരിക്കുന്നതാണ്. അവരുടെ തൊലികൾ വെന്തുപോകുമ്പോഴെല്ലാം അവർക്ക് നാം വേറെ തൊലികൾ മാററിക്കൊടുക്കുന്നതാണ്. അവർ ശിക്ഷ ആസ്വദിച്ചുകൊണ്ടിരിക്കുവാൻ വേണ്ടിയാണത്. തീർച്ചയായും അല്ലാഹു പ്രതാപവാനും യുക്തിമാനുമാകുന്നു.

وَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ سَنُدْخِلُهُمْ جَنَّاتٍ تَجْرِي مِن
تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ۖ لَّهُمْ فِيهَا أَزْوَاجٌ مُّطَهَّرَةٌ ۖ
وَنُدْخِلُهُمْ ظِلًّا ظَلِيلًا ﴿٥٧﴾

57. വിശ്വസിക്കുകയും സൽപ്രവൃത്തികളിലേർപ്പെടുകയും ചെയ്തവരാകട്ടെ, താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോട്ടങ്ങളിൽ നാം അവരെ പ്രവേശിപ്പിക്കുന്നതാണ്. അവരതിൽ നിത്യവാസികളായിരിക്കും. അവർക്കവിടെ പരിശുദ്ധരായ ഇണകളുണ്ടായിരിക്കും. സ്ഥിരവും ഇടതൂർന്നതുമായ തണലിൽ നാമവരെ പ്രവേശിപ്പിക്കുകയും ചെയ്യും.

إِنَّ اللَّهَ يَأْمُرُكُمْ أَن تُؤَدُّوا الْأَمَانَاتِ إِلَىٰ أَهْلِهَا وَإِذَا حَكَمْتُم
بَيْنَ النَّاسِ أَن تَحْكُمُوا بِالْعَدْلِ ۚ إِنَّ اللَّهَ نِعِمَّا يَعِظُكُم بِهِ ۗ إِنَّ
اللَّهَ كَانَ سَمِيعًا بَصِيرًا ﴿٥٨﴾

58. വിശ്വസിച്ചേൽപിക്കപ്പെട്ട അമാനത്തുകൾ അവയുടെ അവകാശികൾക്ക് നിങ്ങൾ കൊടുത്തു വീട്ടണമെന്നും, ജനങ്ങൾക്കിടയിൽ നിങ്ങൾ തീർപ്പുകല്പിക്കുകയാണെങ്കിൽ നീതിയോടെ തീർപ്പുകൽപിക്കണമെന്നും അല്ലാഹു നിങ്ങളോട് കൽപിക്കുന്നു. എത്രയോ നല്ല ഉപദേശമാണ് അവൻ നിങ്ങൾക്ക് നൽകുന്നത്. തീർച്ചയായും എല്ലാം കേൾക്കുന്നവനും കാണുന്നവനുമാകുന്നു അല്ലാഹു.

يَا أَيُّهَا الَّذِينَ آمَنُوا أَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ وَأُولِي
الْأَمْرِ مِنكُمْ ۖ فَإِن تَنَازَعْتُمْ فِي شَيْءٍ فَرُدُّوهُ إِلَى اللَّهِ
وَالرَّسُولِ إِن كُنتُمْ تُؤْمِنُونَ بِاللَّهِ وَالْيَوْمِ الْآخِرِ ۚ
ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلًا ﴿٥٩﴾

59. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ അനുസ രിക്കുക. (അല്ലാഹുവിന്റെ) ദൂതനെയും നിങ്ങളിൽ നിന്നുള്ള കൈകാര്യകർത്താക്കളെയും അനുസരിക്കുക. ഇനി വല്ല കാര്യത്തിലും നിങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടാവുകയാണെങ്കിൽ നിങ്ങളത് അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുക. നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുവെങ്കിൽ (അതാണ് വേണ്ടത്). അതാണ് ഉത്തമവും കൂടുതൽ നല്ല പര്യവസാനമുള്ളതും.

أَلَمْ تَرَ إِلَى الَّذِينَ يَزْعُمُونَ أَنَّهُمْ آمَنُوا بِمَا أُنزِلَ إِلَيْكَ

60. നിനക്ക് അവതരിപ്പിക്കപ്പെട്ടതിലും നിനക്ക് മുമ്പ് അവതരിപ്പിക്കപ്പെട്ടതിലും തങ്ങൾ വിശ്വസി

وَمَآ أُنْزِلَ مِنْ قَبْلِكَ يُرِيدُونَ أَنْ يَتَحَاكَمُوٓا إِلَى الطَّاغُوتِ
وَقَدْ أُمِرُوٓا أَنْ يَكْفُرُوا بِهِۦ ۚ وَيُرِيدُ الشَّيْطَٰنُ أَنْ
يُضِلَّهُمْ ضَلَٰلًا بَعِيدًا ٦٠

ച്ചിരിക്കുന്നു എന്ന് ജല്പിക്കുന്ന ഒരു കൂട്ടരെ നീ കണ്ടില്ലേ? ദുർമൂർത്തികളുടെ അടുത്തേക്ക് വിധി തേടിപ്പോകുവാനാണ് അവരുദ്ദേശിക്കുന്നത്. വാസ്തവത്തിൽ ദുർമൂർത്തികളെ അവിശ്വസിക്കുവാനാണ് അവർ കൽപിക്കപ്പെട്ടിട്ടുള്ളത്. പിശാച് അവരെ ബഹുദൂരം വഴിതെററിക്കുവാനുദ്ദേശിക്കുകയാണ്.

وَإِذَا قِيلَ لَهُمْ تَعَالَوْا إِلَىٰ مَآ أَنْزَلَ اللَّهُ وَإِلَى الرَّسُولِ
رَأَيْتَ الْمُنَٰفِقِينَ يَصُدُّونَ عَنْكَ صُدُودًا ٦١

61. അല്ലാഹു അവതരിപ്പിച്ചതിലേക്കും, (അവന്റെ) ദൂതനിലേക്കും നിങ്ങൾ വരൂ എന്ന് അവരോട് പറയപ്പെട്ടാൽ ആ കപടവിശ്വാസികൾ നിന്നെ വിട്ട് പാടെ പിന്തിരിഞ്ഞുപോകുന്നത് നിനക്ക് കാണാം.

فَكَيْفَ إِذَآ أَصَٰبَتْهُمْ مُصِيبَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ
ثُمَّ جَآءُوكَ يَحْلِفُونَ بِاللَّهِ إِنْ أَرَدْنَآ إِلَّآ إِحْسَٰنًا
وَتَوْفِيقًا ٦٢

62. എന്നാൽ സ്വന്തം കൈകൾ ചെയ്തുവെച്ചതിന്റെ ഫലമായി അവർക്ക് വല്ല ആപത്തും ബാധിക്കുകയും, അനന്തരം അവർ നിന്റെ അടുത്ത് വന്ന് അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തുകൊണ്ട് ഞങ്ങൾ നന്മയും അനുരഞ്ജനവുമല്ലാതെ മറെറാന്നും ഉദ്ദേശിച്ചിരുന്നില്ല എന്ന് പറയുകയും ചെയ്യുമ്പോഴുള്ള സ്ഥിതി എങ്ങനെയായിരിക്കും?

أُولَٰٓئِكَ الَّذِينَ يَعْلَمُ اللَّهُ مَا فِي قُلُوبِهِمْ فَأَعْرِضْ عَنْهُمْ
وَعِظْهُمْ وَقُلْ لَهُمْ فِيٓ أَنْفُسِهِمْ قَوْلًا بَلِيغًا ٦٣

63. അത്തരക്കാരുടെ മനസ്സുകളിൽ എന്താണുള്ളതെന്ന് അല്ലാഹുവിനറിയാം. ആകയാൽ (നബിയേ,) അവരെവിട്ട് തിരിഞ്ഞുകളയുക. അവർക്ക് സദുപദേശം നൽകുകയും, അവരുടെ മനസ്സിൽ തട്ടുന്ന വാക്ക് അവരോട് പറയുകയും ചെയ്യുക.

وَمَآ أَرْسَلْنَا مِنْ رَسُولٍ إِلَّا لِيُطَاعَ بِإِذْنِ اللَّهِ ۚ وَلَوْ أَنَّهُمْ
إِذْ ظَلَمُوٓا أَنْفُسَهُمْ جَآءُوكَ فَاسْتَغْفَرُوا اللَّهَ وَاسْتَغْفَرَ
لَهُمُ الرَّسُولُ لَوَجَدُوا اللَّهَ تَوَّابًا رَحِيمًا ٦٤

64. അല്ലാഹുവിന്റെ ഉത്തരവ് പ്രകാരം അനുസരിക്കപ്പെടുവാൻ വേണ്ടിയല്ലാതെ നാം ഒരു ദൂതനെയും അയച്ചിട്ടില്ല. അവർ അവരോട് തന്നെ അക്രമം പ്രവർത്തിച്ചപ്പോൾ നിന്റെ അടുക്കൽ അവർ വരികയും, എന്നിട്ടവർ അല്ലാഹുവോട് പാപമോചനം തേടുകയും, അവർക്കുവേണ്ടി റസൂലും പാപമോചനം തേടുകയും ചെയ്തിരുന്നുവെങ്കിൽ അല്ലാഹുവെ ഏറെ പശ്ചാത്താപം സ്വീകരിക്കുന്നവനും കാരുണ്യമുള്ളവനുമായി അവർ കണ്ടെത്തുമായിരുന്നു.

فَلَا وَرَبِّكَ لَا يُؤْمِنُونَ حَتَّىٰ يُحَكِّمُوكَ فِيمَا شَجَرَ
بَيْنَهُمْ ثُمَّ لَا يَجِدُوا فِيٓ أَنْفُسِهِمْ

65. ഇല്ല, നിന്റെ രക്ഷിതാവിനെത്തന്നെയാണ സത്യം; അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധികർത്താവാക്കുകയും, നീ വിധി കൽപിച്ചതിനെപ്പററി പിന്നീടവരുടെ മനസ്സുകളിൽ ഒരു വിഷമവും തോന്നാതി

حَرَجًا مِّمَّا قَضَيْتَ وَيُسَلِّمُوا تَسْلِيمًا ﴿٦٥﴾

രിക്കുകയും, അത് പൂർണ്ണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നതുവരെ അവർ വിശ്വാസികളാവുകയില്ല.

وَلَوْ أَنَّا كَتَبْنَا عَلَيْهِمْ أَنِ اقْتُلُوا أَنفُسَكُمْ أَوِ اخْرُجُوا
مِن دِيَارِكُم مَّا فَعَلُوهُ إِلَّا قَلِيلٌ مِّنْهُمْ ۖ وَلَوْ أَنَّهُمْ
فَعَلُوا مَا يُوعَظُونَ بِهِ لَكَانَ خَيْرًا لَّهُمْ وَأَشَدَّ تَثْبِيتًا ﴿٦٦﴾

66. നിങ്ങൾ സ്വന്തം ജീവൻ ബലിയർപ്പിക്കണമെന്നോ, വീട് വിട്ടിറങ്ങണമെന്നോ നാം അവർക്ക് കൽപന നൽകിയിരുന്നുവെങ്കിൽ അവരിൽ ചുരുക്കം പേരൊഴികെ അത് ചെയ്യുമായിരുന്നില്ല. അവരോടുപദേശിക്കപ്പെടും പ്രകാരം അവർ പ്രവർത്തിച്ചിരുന്നുവെങ്കിൽ അതവർക്ക് ഏററവും ഉത്തമവും (സന്മാർഗ്ഗത്തിൽ) അവരെ കൂടുതൽ ശക്തമായി ഉറപ്പിക്കുന്നതും ആകുമായിരുന്നു.

وَإِذًا لَّآتَيْنَاهُم مِّن لَّدُنَّا أَجْرًا عَظِيمًا ﴿٦٧﴾

67. എന്നാൽ അവർക്ക് നമ്മുടെ പക്കൽ നിന്നുള്ള മഹത്തായ പ്രതിഫലം നാം നൽകുകയും,

وَلَهَدَيْنَاهُمْ صِرَاطًا مُّسْتَقِيمًا ﴿٦٨﴾

68. നാമവരെ നേർവഴിയിൽ ചേർക്കുകയും ചെയ്യുമായിരുന്നു.

وَمَن يُطِعِ اللَّهَ وَالرَّسُولَ فَأُولَٰئِكَ مَعَ الَّذِينَ أَنْعَمَ
اللَّهُ عَلَيْهِم مِّنَ النَّبِيِّينَ وَالصِّدِّيقِينَ وَالشُّهَدَاءِ وَالصَّالِحِينَ
وَحَسُنَ أُولَٰئِكَ رَفِيقًا ﴿٦٩﴾

69. ആർ അല്ലാഹുവെയും അവൻെറ ദൂതനെയും അനുസരിക്കുന്നുവോ അവർ അല്ലാഹു അനുഗ്രഹിച്ചവരായ പ്രവാചകന്മാർ, സത്യസന്ധന്മാർ, രക്തസാക്ഷികൾ,സച്ചരിതന്മാർ എന്നിവരോടൊപ്പമായിരിക്കും. അവർ എത്ര നല്ല കൂട്ടുകാർ!

ذَٰلِكَ الْفَضْلُ مِنَ اللَّهِ ۚ وَكَفَىٰ بِاللَّهِ عَلِيمًا ﴿٧٠﴾

70. അല്ലാഹുവിങ്കൽനിന്നുള്ള അനുഗ്രഹമത്രെ അത്. എല്ലാം അറിയുന്നവനായി അല്ലാഹു മതി.

يَا أَيُّهَا الَّذِينَ آمَنُوا خُذُوا حِذْرَكُمْ فَانفِرُوا
ثُبَاتٍ أَوِ انفِرُوا جَمِيعًا ﴿٧١﴾

71. സത്യവിശ്വാസികളേ, നിങ്ങൾ ജാഗ്രത കൈക്കൊള്ളുവിൻ. അങ്ങനെ ചെറുസംഘങ്ങളായോ, ഒന്നിച്ചൊററ കൂട്ടമായോ നിങ്ങൾ (യുദ്ധത്തിന്) പുറപ്പെട്ടു കൊള്ളുക.

وَإِنَّ مِنكُمْ لَمَن لَّيُبَطِّئَنَّ فَإِنْ أَصَابَتْكُم مُّصِيبَةٌ قَالَ
قَدْ أَنْعَمَ اللَّهُ عَلَيَّ إِذْ لَمْ أَكُن مَّعَهُمْ شَهِيدًا ﴿٧٢﴾

72. തീർച്ചയായും നിങ്ങളുടെ കൂട്ടത്തിൽ മടിച്ച് പിന്നോക്കം നിൽക്കുന്നവനുണ്ട്. അങ്ങനെ നിങ്ങൾക്ക് വല്ല വിപത്തും ബാധിച്ചുവെങ്കിൽ, 'ഞാൻ അവരോടൊപ്പം (യുദ്ധത്തിന്) ഹാജരാകാതിരുന്നത് വഴി അല്ലാഹു എനിക്ക് അനുഗ്രഹം ചെയ്തിരിക്കയാണ്' എന്നായിരിക്കും അവൻ പറയുക.

وَلَئِنْ أَصَابَكُمْ فَضْلٌ مِّنَ اللَّهِ لَيَقُولَنَّ كَأَن لَّمْ
تَكُن بَيْنَكُمْ وَبَيْنَهُ مَوَدَّةٌ يَا لَيْتَنِي

73. നിങ്ങൾക്ക് അല്ലാഹുവിങ്കൽ നിന്ന് വല്ല അനുഗ്രഹവും വന്നുകിട്ടുകയാണെങ്കിലോ, നിങ്ങളും അവനും തമ്മിൽ യാതൊരു സ്നേഹബന്ധവുമുണ്ടായിരുന്നില്ല എന്ന മട്ടിൽ അവൻ പറയും; (ഹാ കഷ്ടമായി!) ഞാൻ അവരുടെ

كُنتُ مَعَهُمْ فَأَفُوزَ فَوْزًا عَظِيمًا ﴿٧٣﴾

കൂടെയുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. എങ്കിൽ എനിക്കൊരു വലിയ നേട്ടം നേടിയെടുക്കാമായിരുന്നു.

فَلْيُقَاتِلْ فِي سَبِيلِ اللَّهِ الَّذِينَ يَشْرُونَ الْحَيَاةَ الدُّنْيَا
بِالْآخِرَةِ ۚ وَمَن يُقَاتِلْ فِي سَبِيلِ اللَّهِ فَيُقْتَلْ
أَوْ يَغْلِبْ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا ﴿٧٤﴾

74. ഇഹലോക ജീവിതത്തെ പരലോകത്തിന് പകരം വിൽക്കാൻ തയ്യാറുള്ളവർ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ യുദ്ധം ചെയ്യട്ടെ. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ വല്ലവനും യുദ്ധം ചെയ്തിട്ട് അവൻ കൊല്ലപ്പെട്ടാലും വിജയം നേടിയാലും നാമവന് മഹത്തായ പ്രതിഫലം നൽകുന്നതാണ്.

وَمَا لَكُمْ لَا تُقَاتِلُونَ فِي سَبِيلِ اللَّهِ وَالْمُسْتَضْعَفِينَ
مِنَ الرِّجَالِ وَالنِّسَاءِ وَالْوِلْدَانِ الَّذِينَ يَقُولُونَ
رَبَّنَا أَخْرِجْنَا مِنْ هَٰذِهِ الْقَرْيَةِ الظَّالِمِ أَهْلُهَا
وَاجْعَل لَّنَا مِن لَّدُنكَ وَلِيًّا وَاجْعَل لَّنَا
مِن لَّدُنكَ نَصِيرًا ﴿٧٥﴾

75. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിങ്ങൾക്കെന്തു കൊണ്ട് യുദ്ധം ചെയ്തുകൂടാ? 'ഞങ്ങളുടെ രക്ഷിതാവേ, അക്രമികളായ ആളുകൾ അധിവസിക്കുന്ന ഈ നാട്ടിൽ നിന്ന് ഞങ്ങളെ നീ മോചിപ്പിക്കുകയും, നിൻെറ വകയായി ഒരു രക്ഷാധികാരിയെയും, നിൻെറ വകയായി ഒരു സഹായിയെയും ഞങ്ങൾക്ക് നീ നിശ്ചയിച്ചുതരുകയും ചെയ്യേണമേ' എന്ന് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന മർദ്ദിച്ചൊതുക്കപ്പെട്ട പുരുഷന്മാർക്കും സ്ത്രീകൾക്കും കുട്ടികൾക്കും വേണ്ടിയും (നിങ്ങൾക്കെന്തുകൊണ്ട് യുദ്ധം ചെയ്തു കൂടാ?)

الَّذِينَ آمَنُوا يُقَاتِلُونَ فِي سَبِيلِ اللَّهِ ۖ وَالَّذِينَ كَفَرُوا
يُقَاتِلُونَ فِي سَبِيلِ الطَّاغُوتِ فَقَاتِلُوا أَوْلِيَاءَ الشَّيْطَانِ ۖ
إِنَّ كَيْدَ الشَّيْطَانِ كَانَ ضَعِيفًا ﴿٧٦﴾

76. വിശ്വാസികൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ യുദ്ധം ചെയ്യുന്നു. സത്യനിഷേധികളാകട്ടെ, ദുർമൂർത്തികളുടെ മാർഗ്ഗത്തിൽ യുദ്ധം ചെയ്യുന്നു. അതിനാൽ പിശാചിൻെറ മിത്രങ്ങളുമായി നിങ്ങൾ യുദ്ധത്തിലേർപ്പെടുക. തീർച്ചയായും പിശാചിൻെറ കുതന്ത്രം ദുർബലമാകുന്നു.

أَلَمْ تَرَ إِلَى الَّذِينَ قِيلَ لَهُمْ كُفُّوا أَيْدِيَكُمْ وَأَقِيمُوا الصَّلَاةَ
وَآتُوا الزَّكَاةَ فَلَمَّا كُتِبَ عَلَيْهِمُ الْقِتَالُ إِذَا فَرِيقٌ مِّنْهُمْ
يَخْشَوْنَ النَّاسَ كَخَشْيَةِ اللَّهِ أَوْ أَشَدَّ خَشْيَةً ۚ وَقَالُوا رَبَّنَا لِمَ
كَتَبْتَ عَلَيْنَا الْقِتَالَ لَوْلَا أَخَّرْتَنَا إِلَىٰ أَجَلٍ قَرِيبٍ ۗ قُلْ
مَتَاعُ الدُّنْيَا قَلِيلٌ وَالْآخِرَةُ خَيْرٌ لِّمَنِ اتَّقَىٰ وَلَا تُظْلَمُونَ
فَتِيلًا ﴿٧٧﴾

77. (യുദ്ധത്തിനുപോകാതെ) നിങ്ങൾ കൈകൾ അടക്കി വെക്കുകയും, പ്രാർത്ഥന മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും ചെയ്യുവിൻ എന്ന് നിർദ്ദേശിക്കപ്പെട്ടിരുന്ന ഒരു കൂട്ടരെ നീ കണ്ടില്ലേ? പിന്നീട് അവർക്ക് യുദ്ധം നിർബന്ധമായി നിശ്ചയിക്കപ്പെട്ടപ്പോൾ അവരിൽ ഒരു വിഭാഗമതാ അല്ലാഹുവെ ഭയപ്പെടുംപോലെയോ, അതിനെക്കാൾ ശക്തമായ നിലയിലോ ജനങ്ങളെ ഭയപ്പെടുന്നു. 'ഞങ്ങളുടെ രക്ഷിതാവേ, നീയെന്തിനാണ് ഞങ്ങൾക്ക് യുദ്ധം നിർബന്ധമാക്കിയത്? അടുത്ത ഒരവധിവരെയെങ്കിലും ഞങ്ങൾക്ക് സമയം നീട്ടിത്തന്നുകൂടായിരുന്നോ?' എന്നാണ് അവർ പറഞ്ഞത്. പറയുക: ഇഹലോകത്തെ സുഖാനുഭവം വളരെ തുച്ഛമായതാണ്. പരലോകമാണ് സൂക്ഷ്മത പാലിക്കുന്നവർക്ക് കൂടുതൽ ഗുണകരം. നിങ്ങളോട് ഒരു തരിമ്പും അനീതി കാണിക്കപ്പെടുകയുമില്ല.

أَيْنَمَا تَكُونُوا يُدْرِككُّمُ الْمَوْتُ وَلَوْ كُنتُمْ فِي بُرُوجٍ
مُّشَيَّدَةٍ ۗ وَإِن تُصِبْهُمْ حَسَنَةٌ يَقُولُوا هَٰذِهِ مِنْ عِندِ اللَّهِ ۖ
وَإِن تُصِبْهُمْ سَيِّئَةٌ يَقُولُوا هَٰذِهِ مِنْ عِندِكَ ۚ قُلْ كُلٌّ
مِّنْ عِندِ اللَّهِ ۖ فَمَالِ هَٰؤُلَاءِ الْقَوْمِ لَا يَكَادُونَ يَفْقَهُونَ
حَدِيثًا ﴿٧٨﴾

78. നിങ്ങൾ എവിടെയായിരുന്നാലും മരണം നിങ്ങളെ പിടികൂടുന്നതാണ്. നിങ്ങൾ ഭദ്രമായി കെട്ടി ഉയർത്തപ്പെട്ട കോട്ടകൾക്കുള്ളിലായാൽ പോലും. (നബിയേ,) അവർക്ക് വല്ല നേട്ടവും വന്നുകിട്ടിയാൽ അവർ പറയും; ഇത് അല്ലാഹുവിങ്കൽ നിന്ന് ലഭിച്ചതാണ് എന്ന്. അവർക്ക് വല്ല ദോഷവും ബാധിച്ചാൽ അവർ പറയും; ഇത് നീ കാരണം ഉണ്ടായതാണ് എന്ന്. പറയുക: എല്ലാം അല്ലാഹുവിൻെറ പക്കൽ നിന്നുള്ളതാണ്. അപ്പോൾ ഈ ആളുകൾക്കെന്ത് പററി? അവർ ഒരു വിഷയവും മനസ്സിലാക്കാൻ ഭാവമില്ല.

مَّا أَصَابَكَ مِنْ حَسَنَةٍ فَمِنَ اللَّهِ ۖ وَمَا أَصَابَكَ مِن سَيِّئَةٍ فَمِن
نَّفْسِكَ ۚ وَأَرْسَلْنَاكَ لِلنَّاسِ رَسُولًا ۚ وَكَفَىٰ بِاللَّهِ شَهِيدًا ﴿٧٩﴾

79. നന്മയായിട്ട് നിനക്ക് എന്തൊന്ന് വന്നുകിട്ടിയാലും അത് അല്ലാഹുവിങ്കൽനിന്നുള്ളതാണ്. നിന്നെ ബാധിക്കുന്ന ഏതൊരു ദോഷവും നിൻെറ പക്കൽനിന്നുതന്നെ ഉണ്ടാകുന്നതാണ്. (നബിയേ,) നിന്നെ നാം മനുഷ്യരിലേക്കുള്ള ദൂതനായിട്ടാണ് നിയോഗിച്ചിരിക്കുന്നത്. (അതിന്) സാക്ഷിയായി അല്ലാഹു മതി.

مَّن يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ ۖ وَمَن تَوَلَّىٰ فَمَا
أَرْسَلْنَاكَ عَلَيْهِمْ حَفِيظًا ﴿٨٠﴾

80. (അല്ലാഹുവിൻെറ) ദൂതനെ ആര് അനുസരിക്കുന്നുവോ തീർച്ചയായും അവൻ അല്ലാഹുവെ അനുസരിച്ചു. ആർ പിന്തിരിഞ്ഞുവോ അവരുടെ മേൽ കാവൽക്കാരനായി നിന്നെ നാം നിയോഗിച്ചിട്ടില്ല.

وَيَقُولُونَ طَاعَةٌ فَإِذَا بَرَزُوا مِنْ عِندِكَ بَيَّتَ طَائِفَةٌ
مِّنْهُمْ غَيْرَ الَّذِي تَقُولُ ۖ وَاللَّهُ يَكْتُبُ مَا يُبَيِّتُونَ ۖ فَأَعْرِضْ
عَنْهُمْ وَتَوَكَّلْ عَلَى اللَّهِ ۚ وَكَفَىٰ بِاللَّهِ وَكِيلًا ﴿٨١﴾

81. അവർ പറയും: ഞങ്ങളിതാ അനുസരിച്ചിരിക്കുന്നു എന്ന്. എന്നിട്ടവർ നിൻെറ അടുക്കൽ നിന്ന് പുറത്തുപോയാൽ അവരിൽ ഒരു വിഭാഗം തങ്ങൾ പുറത്തു പറയുന്നതിന് വിപരീതമായി രാത്രിയിൽ ഗൂഢാലോചന നടത്തുന്നു. അവർ രാത്രി ഗൂഢാലോചന നടത്തുന്നതെല്ലാം അല്ലാഹു രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ആകയാൽ നീ അവരെവിട്ട് തിരിഞ്ഞുകളയുക. എന്നിട്ട് അല്ലാഹുവെ ഭരമേല്പിക്കുക. ഭരമേൽപ്പിക്കപ്പെടുന്നവനായി അല്ലാഹു മതി.

أَفَلَا يَتَدَبَّرُونَ الْقُرْآنَ ۚ وَلَوْ كَانَ مِنْ عِندِ غَيْرِ اللَّهِ
لَوَجَدُوا فِيهِ اخْتِلَافًا كَثِيرًا ﴿٨٢﴾

82. അവർ ഖുർആനിനെപ്പററി ചിന്തിക്കുന്നില്ലേ? അത് അല്ലാഹു അല്ലാത്തവരുടെ പക്കൽ നിന്നുള്ളതായിരുന്നെങ്കിൽ അവരതിൽ ധാരാളം വൈരുദ്ധ്യം കണ്ടെത്തുമായിരുന്നു.

وَإِذَا جَاءَهُمْ أَمْرٌ مِّنَ الْأَمْنِ أَوِ الْخَوْفِ أَذَاعُوا بِهِ ۖ
وَلَوْ رَدُّوهُ إِلَى الرَّسُولِ

83. സമാധാനവുമായോ (യുദ്ധ)ഭീതിയുമായോ ബന്ധപ്പെട്ട വല്ല വാർത്തയും അവർക്ക് വന്നുകിട്ടിയാൽ അവരത് പ്രചരിപ്പിക്കുകയായി. അവരത് റസൂലിൻെറയും അവരിലെ കാര്യ

وَإِلَىٰ أُولِي الْأَمْرِ مِنْهُمْ لَعَلِمَهُ الَّذِينَ يَسْتَنبِطُونَهُ مِنْهُمْ ۗ وَلَوْلَا
فَضْلُ اللَّهِ عَلَيْكُمْ وَرَحْمَتُهُ لَاتَّبَعْتُمُ الشَّيْطَانَ إِلَّا قَلِيلًا ﴿٨٣﴾

വിവരമുള്ളവരുടെയും തീരുമാനത്തിന് വിട്ടിരുന്നുവെങ്കിൽ അവരുടെ കൂട്ടത്തിൽ അത് നിരീക്ഷിച്ച് മനസ്സിലാക്കാൻ കഴിവുള്ളവർ അതിൻെറ യാഥാർത്ഥ്യം മനസ്സിലാക്കിക്കൊള്ളുമായിരുന്നു. നിങ്ങളുടെ മേൽ അല്ലാഹുവിൻെറ അനുഗ്രഹവും കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ നിങ്ങളിൽ അൽപം ചിലരൊഴികെ പിശാചിനെ പിൻപററുമായിരുന്നു.

فَقَاتِلْ فِي سَبِيلِ اللَّهِ لَا تُكَلَّفُ إِلَّا نَفْسَكَ ۚ وَحَرِّضِ
الْمُؤْمِنِينَ ۖ عَسَى اللَّهُ أَن يَكُفَّ بَأْسَ الَّذِينَ كَفَرُوا ۚ وَاللَّهُ أَشَدُّ
بَأْسًا وَأَشَدُّ تَنكِيلًا ﴿٨٤﴾

84. എന്നാൽ (നബിയേ,) നീ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ യുദ്ധം ചെയ്തുകൊള്ളുക. നിൻെറ സ്വന്തം കാര്യമല്ലാതെ നിന്നോട് ശാസിക്കപ്പെടുന്നതല്ല. സത്യവിശ്വാസികളിൽ നീ പ്രേരണ ചെലുത്തുകയും ചെയ്യുക. സത്യനിഷേധികളുടെ ആക്രമണശക്തിയെ അല്ലാഹു തടുത്തുതന്നേക്കും. അല്ലാഹു ഏററവും കൂടുതൽ ആക്രമണശക്തിയുള്ളവനും അതികഠിനമായി ശിക്ഷിക്കുന്നവനുമാകുന്നു.

مَّن يَشْفَعْ شَفَاعَةً حَسَنَةً يَكُن لَّهُ نَصِيبٌ مِّنْهَا ۖ وَمَن يَشْفَعْ
شَفَاعَةً سَيِّئَةً يَكُن لَّهُ كِفْلٌ مِّنْهَا ۗ وَكَانَ اللَّهُ عَلَىٰ كُلِّ شَيْءٍ
مُّقِيتًا ﴿٨٥﴾

85. വല്ലവനും ഒരു നല്ല ശുപാർശ ചെയ്താൽ ആ നന്മയിൽ ഒരു പങ്ക് അവന്നുണ്ടായിരിക്കും. വല്ലവനും ഒരു ചീത്ത ശുപാർശ ചെയ്താൽ ആ തിന്മയിൽ ഒരു പങ്കും അവന്നുണ്ടായിരിക്കും. അല്ലാഹു എല്ലാ കാര്യങ്ങളുടെയും മേൽനോട്ടം വഹിക്കുന്നവനാകുന്നു.

وَإِذَا حُيِّيتُم بِتَحِيَّةٍ فَحَيُّوا بِأَحْسَنَ مِنْهَا أَوْ رُدُّوهَا ۗ إِنَّ اللَّهَ
كَانَ عَلَىٰ كُلِّ شَيْءٍ حَسِيبًا ﴿٨٦﴾

86. നിങ്ങൾക്ക് അഭിവാദ്യം അർപ്പിക്കപ്പെട്ടാൽ അതിനെക്കാൾ മെച്ചമായി (അങ്ങോട്ട്) അഭിവാദ്യം അർപ്പിക്കുക. അല്ലെങ്കിൽ അതുതന്നെ തിരിച്ചുനൽകുക.[118] തീർച്ചയായും അല്ലാഹു ഏതൊരു കാര്യത്തിൻെറയും കണക്ക് നോക്കുന്നവനാകുന്നു.

اللَّهُ لَا إِلَٰهَ إِلَّا هُوَ ۚ لَيَجْمَعَنَّكُمْ إِلَىٰ يَوْمِ الْقِيَامَةِ لَا رَيْبَ فِيهِ ۗ
وَمَنْ أَصْدَقُ مِنَ اللَّهِ حَدِيثًا ﴿٨٧﴾

87. അല്ലാഹു — അവനല്ലാതെ ഒരു ദൈവവുമില്ല. ഉയിർത്തെഴുന്നേൽപിൻെറ ദിവസത്തേക്ക് അവൻ നിങ്ങളെയെല്ലാം ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യും. അതിൽ സംശയമേ ഇല്ല. അല്ലാഹുവെക്കാൾ സത്യസന്ധമായി വിവരം നൽകുന്നവൻ ആരുണ്ട്?

فَمَا لَكُمْ فِي الْمُنَافِقِينَ فِئَتَيْنِ وَاللَّهُ أَرْكَسَهُم بِمَا كَسَبُوا ۚ

88. എന്നാൽ കപടവിശ്വാസികളുടെ കാര്യത്തിൽ നിങ്ങളെന്താണ് രണ്ട് കക്ഷികളാകുന്നത്? അവർ സമ്പാദിച്ചുണ്ടാക്കിയത് (തിന്മ) കാരണം

118. 'അസ്സലാമു അലൈക്കും' (ദിവ്യശാന്തി നിങ്ങൾക്ക് ഉണ്ടായിരിക്കട്ടെ) എന്ന് ഒരാൾ അഭിവാദ്യം ചെയ്താൽ 'വ അലൈക്കുമുസ്സലാം വറഹ്മത്തുല്ലാഹ്' (നിങ്ങൾക്കും ദിവ്യശാന്തിയുണ്ടായിരിക്കട്ടെ — അല്ലാഹുവിൻെറ അനുഗ്രഹവും.) എന്ന് പ്രത്യഭിവാദനം ചെയ്യേണ്ടതാണ്. ചുരുങ്ങിയത് 'വ അലൈക്കുമുസ്സലാം' എന്നെങ്കിലും പ്രത്യഭിവാദനം ചെയ്യണം.

أَتُرِيدُونَ أَن تَهْدُوا مَنْ أَضَلَّ اللَّهُ ۖ وَمَن يُضْلِلِ اللَّهُ
فَلَن تَجِدَ لَهُ سَبِيلًا ﴿٨٨﴾

അല്ലാഹു അവരെ തല തിരിച്ചുവിട്ടിരിക്കയാണ്. അല്ലാഹു പിഴപ്പിച്ചവരെ നിങ്ങൾ നേർവഴിയിലാക്കാൻ ഉദ്ദേശിക്കുകയാണോ? അല്ലാഹു ഒരുവനെ പിഴപ്പിച്ചാൽ പിന്നെ അവന്ന് ഒരു വഴിയും നീ കണ്ടെത്തുന്നതല്ല.

وَدُّوا لَوْ تَكْفُرُونَ كَمَا كَفَرُوا فَتَكُونُونَ سَوَاءً ۖ فَلَا
تَتَّخِذُوا مِنْهُمْ أَوْلِيَاءَ حَتَّىٰ يُهَاجِرُوا فِي سَبِيلِ اللَّهِ ۚ فَإِن
تَوَلَّوْا فَخُذُوهُمْ وَاقْتُلُوهُمْ حَيْثُ وَجَدتُّمُوهُمْ ۖ
وَلَا تَتَّخِذُوا مِنْهُمْ وَلِيًّا وَلَا نَصِيرًا ﴿٨٩﴾

89. അവർ അവിശ്വസിച്ചതുപോലെ നിങ്ങളും അവിശ്വസിക്കുകയും, അങ്ങനെ നിങ്ങളെല്ലാം ഒരുപോലെയായിത്തീരുകയും ചെയ്യാനാണ് അവർ കൊതിക്കുന്നത്. അതിനാൽ അവർ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ സ്വന്തം നാട് വിട്ടു വരുന്നതുവരെ അവരിൽ നിന്ന് നിങ്ങൾ മിത്രങ്ങളെ സ്വീകരിച്ചുപോകരുത്. എന്നാൽ അവർ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ നിങ്ങളവരെ പിടികൂടുകയും, അവരെ കണ്ടുമുട്ടിയേടത്തു വെച്ച് നിങ്ങളവരെ കൊലപ്പെടുത്തുകയും ചെയ്യുക. അവരിൽനിന്ന് യാതൊരു മിത്രത്തെയും സഹായിയെയും നിങ്ങൾ സ്വീകരിച്ചുപോകരുത്.

إِلَّا الَّذِينَ يَصِلُونَ إِلَىٰ قَوْمٍ بَيْنَكُمْ وَبَيْنَهُم مِّيثَاقٌ
أَوْ جَاءُوكُمْ حَصِرَتْ صُدُورُهُمْ أَن يُقَاتِلُوكُمْ أَوْ يُقَاتِلُوا
قَوْمَهُمْ ۚ وَلَوْ شَاءَ اللَّهُ لَسَلَّطَهُمْ عَلَيْكُمْ فَلَقَاتَلُوكُمْ ۚ فَإِنِ
اعْتَزَلُوكُمْ فَلَمْ يُقَاتِلُوكُمْ وَأَلْقَوْا إِلَيْكُمُ السَّلَمَ فَمَا
جَعَلَ اللَّهُ لَكُمْ عَلَيْهِمْ سَبِيلًا ﴿٩٠﴾

90. നിങ്ങളുമായി സഖ്യത്തിൽ കഴിയുന്ന ഒരു ജനവിഭാഗത്തോട് ചേർന്നുനിൽക്കുന്നവരൊഴികെ. നിങ്ങളോട് യുദ്ധം ചെയ്യാനോ, സ്വന്തം ആൾക്കാരോട് യുദ്ധം ചെയ്യാനോ മനഃപ്രയാസമുള്ളവരായി നിങ്ങളുടെ അടുത്ത് വന്നവരും ഒഴികെ. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങളുടെ മേൽ അവർക്കവൻ ശക്തി നൽകുകയും, നിങ്ങളോടവർ യുദ്ധത്തിലേർപ്പെടുകയും ചെയ്യുമായിരുന്നു. എന്നാൽ നിങ്ങളോട് യുദ്ധം ചെയ്യാതെ അവർ വിട്ടൊഴിഞ്ഞ് നിൽക്കുകയും, നിങ്ങളുടെ മുമ്പാകെ സമാധാനനിർദ്ദേശം വെക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ അവർക്കെതിരായി യാതൊരു മാർഗ്ഗവും അല്ലാഹു നിങ്ങൾക്ക് അനുവദിച്ചിട്ടില്ല.

سَتَجِدُونَ آخَرِينَ يُرِيدُونَ أَن يَأْمَنُوكُمْ وَيَأْمَنُوا
قَوْمَهُمْ كُلَّمَا رُدُّوا إِلَى الْفِتْنَةِ أُرْكِسُوا فِيهَا ۚ فَإِن
لَّمْ يَعْتَزِلُوكُمْ

91. വേറെ ഒരു വിഭാഗത്തെയും നിങ്ങൾ കണ്ടെത്തിയേക്കും. നിങ്ങളിൽ നിന്നും സ്വന്തം ജനതയിൽ നിന്നും ഒരുപോലെ സുരക്ഷിതരായിക്കഴിയാൻ അവർ ആഗ്രഹിക്കുന്നു.[119] കുഴപ്പത്തിലേക്ക് അവർ തിരിച്ചുവിളിക്കപ്പെടുമ്പോഴെല്ലാം അതിലവർ തലകുത്തി വീഴുന്നു.[120] എന്നാൽ അവർ നിങ്ങളെവിട്ട് ഒഴിഞ്ഞ് നിൽക്കുകയും, നി

119. മുസ്ലിംകളോട് അനുഭാവമില്ലെങ്കിലും മുസ്ലിംപക്ഷത്തുനിന്ന് എതിർപ്പ് നേരിടരുതെന്ന് അവർ ആഗ്രഹിക്കുന്നു. മുസ്ലിംകളോട് അനുഭാവം പ്രകടിപ്പിച്ചാൽ എതിർകക്ഷികളുടെ ശത്രുതയും ആക്രമണവും നേരിടേണ്ടിവരുമോ എന്ന് അവർ ആശങ്കിക്കുകയും ചെയ്യുന്നു.

120. മുസ്ലിംകളോട് ചായ്വ് കാണിക്കാറുണ്ടെങ്കിലും ശത്രുക്കൾ കുഴപ്പങ്ങൾ സൃഷ്ടിക്കാൻ തുടങ്ങുമ്പോൾ ഈ കൂട്ടരും അതിൽ ഭാഗഭാക്കാകുന്നു.

وَيُلْقُوٓا۟ إِلَيْكُمُ ٱلسَّلَمَ وَيَكُفُّوٓا۟ أَيْدِيَهُمْ فَخُذُوهُمْ
وَٱقْتُلُوهُمْ حَيْثُ ثَقِفْتُمُوهُمْ ۚ وَأُو۟لَٰٓئِكُمْ جَعَلْنَا لَكُمْ عَلَيْهِمْ
سُلْطَٰنًا مُّبِينًا ﴿٩١﴾

ങ്ങളുടെ മുമ്പാകെ സമാധാനനിർദ്ദേശം വെക്കുകയും, സ്വന്തം കൈകൾ അടക്കിവെക്കുകയും ചെയ്യാത്തപക്ഷം അവരെ നിങ്ങൾ പിടികൂടുകയും, അവരെ കണ്ടുമുട്ടുന്നേടത്ത് വെച്ച് നിങ്ങൾ കൊലപ്പെടുത്തുകയും ചെയ്യുക. അത്തരക്കാർക്കെതിരിൽ നാം നിങ്ങൾക്ക് വ്യക്തമായ ന്യായം നൽകിയിരിക്കുന്നു.

وَمَا كَانَ لِمُؤْمِنٍ أَن يَقْتُلَ مُؤْمِنًا إِلَّا خَطَـًٔا ۚ وَمَن قَتَلَ مُؤْمِنًا خَطَـًٔا
فَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ وَدِيَةٌ مُّسَلَّمَةٌ إِلَىٰٓ أَهْلِهِۦٓ إِلَّآ أَن يَصَّدَّقُوا۟ ۚ فَإِن
كَانَ مِن قَوْمٍ عَدُوٍّ لَّكُمْ وَهُوَ مُؤْمِنٌ فَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ ۖ وَإِن
كَانَ مِن قَوْمٍۭ بَيْنَكُمْ وَبَيْنَهُم مِّيثَٰقٌ فَدِيَةٌ مُّسَلَّمَةٌ إِلَىٰٓ أَهْلِهِۦ
وَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ ۖ فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ
تَوْبَةً مِّنَ ٱللَّهِ ۗ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿٩٢﴾

92. യാതൊരു വിശ്വാസിക്കും മറ്റൊരു വിശ്വാസിയെ കൊല്ലാൻ പാടുള്ളതല്ല; അബദ്ധത്തിൽ വന്നു പോകുന്നതല്ലാതെ. എന്നാൽ വല്ലവനും ഒരു വിശ്വാസിയെ അബദ്ധത്തിൽ കൊന്നുപോയാൽ (പ്രായശ്ചിത്തമായി) ഒരു വിശ്വാസിയായ അടിമയെ മോചിപ്പിക്കുകയും, അവന്റെ (കൊല്ലപ്പെട്ടവന്റെ) അവകാശികൾക്ക് നഷ്ടപരിഹാരം നൽകുകയുമാണ് വേണ്ടത്. അവർ (ആ അവകാശികൾ) അത് ഉദാരമായി വിട്ടുതന്നെങ്കിലൊഴികെ. ഇനി അവൻ (കൊല്ലപ്പെട്ടവൻ) നിങ്ങളോട് ശത്രുതയുള്ള ജനവിഭാഗത്തിൽ പെട്ടവനാണ്; അവനാണെങ്കിൽ സത്യവിശ്വാസിയുമാണ് എങ്കിൽ സത്യവിശ്വാസിയായ ഒരടിമയെ മോചിപ്പിക്കുക മാത്രമാണ് വേണ്ടത്. ഇനി അവൻ (കൊല്ലപ്പെട്ടവൻ) നിങ്ങളുമായി സഖ്യത്തിലിരിക്കുന്ന ഒരു ജനവിഭാഗത്തിൽപെട്ടവനാണെങ്കിൽ അവന്റെ അവകാശികൾക്ക് നഷ്ടപരിഹാരം നൽകുകയും, വിശ്വാസിയായ ഒരടിമയെ മോചിപ്പിക്കുകയും ചെയ്യേണ്ടതാണ്. വല്ലവന്നും അത് സാധിച്ചുകിട്ടിയില്ലെങ്കിൽ തുടർച്ചയായി രണ്ട് മാസം നോമ്പനുഷ്ഠിക്കേണ്ടതാണ്. അല്ലാഹു നിശ്ചയിച്ച പശ്ചാത്താപ (മാർഗ്ഗ)മാണത്. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَمَن يَقْتُلْ مُؤْمِنًا مُّتَعَمِّدًا فَجَزَآؤُهُۥ جَهَنَّمُ خَٰلِدًا فِيهَا وَغَضِبَ ٱللَّهُ
عَلَيْهِ وَلَعَنَهُۥ وَأَعَدَّ لَهُۥ عَذَابًا عَظِيمًا ﴿٩٣﴾

93. ആരെങ്കിലും ഒരു സത്യവിശ്വാസിയെ മനഃപൂർവ്വം കൊലപ്പെടുത്തുന്നപക്ഷം അവന്നുള്ള പ്രതിഫലം നരകമാകുന്നു. അവനതിൽ നിത്യവാസിയായിരിക്കും. അവന്റെ നേരെ അല്ലാഹു കോപിക്കുകയും, അവനെ ശപിക്കുകയും ചെയ്തിരിക്കുന്നു. കനത്ത ശിക്ഷയാണ് അവനുവേണ്ടി അല്ലാഹു ഒരുക്കിവെച്ചിട്ടുള്ളത്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا ضَرَبْتُمْ فِى سَبِيلِ ٱللَّهِ فَتَبَيَّنُوا۟

94. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധത്തിനു പോയാൽ (ശത്രു ആരെന്നും മിത്രം ആരെന്നും) നിങ്ങൾ വ്യക്തമായി മനസ്സിലാക്കണം. നിങ്ങൾക്ക് സലാം

وَلَا تَقُولُوا لِمَنْ أَلْقَىٰٓ إِلَيْكُمُ السَّلَـٰمَ لَسْتَ مُؤْمِنًا تَبْتَغُونَ عَرَضَ
الْحَيَوٰةِ الدُّنْيَا فَعِندَ اللَّهِ مَغَانِمُ كَثِيرَةٌ ۚ كَذَٰلِكَ كُنتُم مِّن قَبْلُ
فَمَنَّ اللَّهُ عَلَيْكُمْ فَتَبَيَّنُوٓا ۚ إِنَّ اللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ﴿٩٤﴾

അർപ്പിച്ചവനോട് നീ വിശ്വാസിയല്ല എന്ന് നിങ്ങൾ പറയരുത്. ഇഹലോകജീവിതത്തിലെ നേട്ടം[121] കൊതിച്ചുകൊണ്ടാണ് (നിങ്ങളങ്ങനെ പറയുന്നത്.) എന്നാൽ നേടിയെടുക്കാവുന്ന ധാരാളം സ്വത്തുകൾ അല്ലാഹുവിന്റെ അടുക്കലുണ്ട്. മുമ്പ് നിങ്ങളും അതുപോലെ (അവിശ്വാസത്തിൽ) ആയിരുന്നല്ലോ.[122] അനന്തരം അല്ലാഹു നിങ്ങൾക്ക് അനുഗ്രഹം ചെയ്തു. അതിനാൽ നിങ്ങൾ (കാര്യങ്ങൾ) വ്യക്തമായി (അന്വേഷിച്ച്) മനസ്സിലാക്കുക. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററിയെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

لَّا يَسْتَوِي الْقَـٰعِدُونَ مِنَ الْمُؤْمِنِينَ غَيْرُ أُولِي الضَّرَرِ وَالْمُجَـٰهِدُونَ
فِي سَبِيلِ اللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ فَضَّلَ اللَّهُ الْمُجَـٰهِدِينَ
بِأَمْوَٰلِهِمْ وَأَنفُسِهِمْ عَلَى الْقَـٰعِدِينَ دَرَجَةً ۚ وَكُلًّا وَعَدَ اللَّهُ
الْحُسْنَىٰ ۚ وَفَضَّلَ اللَّهُ الْمُجَـٰهِدِينَ عَلَى الْقَـٰعِدِينَ أَجْرًا عَظِيمًا ﴿٩٥﴾

95. ന്യായമായ വിഷമമില്ലാതെ (യുദ്ധത്തിന് പോകാതെ) ഒഴിഞ്ഞിരിക്കുന്ന വിശ്വാസികളും, തങ്ങളുടെ ധനം കൊണ്ടും ദേഹം കൊണ്ടും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരം ചെയ്യുന്നവരും തുല്യരാകുകയില്ല. തങ്ങളുടെ ധനംകൊണ്ടും ദേഹംകൊണ്ടും സമരം ചെയ്യുന്നവരെ ഒഴിഞ്ഞിരിക്കുന്നവരെക്കാൾ അല്ലാഹു പദവിയിൽ ഉയർത്തിയിരിക്കുന്നു. എല്ലാവർക്കും അല്ലാഹു നല്ല പ്രതിഫലം വാഗ്ദാനം ചെയ്തിരിക്കുന്നു.[123] എന്നാൽ സമരത്തിലേർപ്പെടുന്നവർക്ക് ഒഴിഞ്ഞിരിക്കുന്നവരെക്കാളും കൂടുതലായി അല്ലാഹു മഹത്തായ പ്രതിഫലം നൽകുന്നതാണ്.

دَرَجَـٰتٍ مِّنْهُ وَمَغْفِرَةً وَرَحْمَةً ۚ وَكَانَ اللَّهُ غَفُورًا
رَّحِيمًا ﴿٩٦﴾

96. അവന്റെ പക്കൽനിന്നുള്ള പല പദവികളും പാപമോചനവും കാരുണ്യവുമത്രെ (അവർക്കുള്ളത്). അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّ الَّذِينَ تَوَفَّىٰهُمُ الْمَلَـٰٓئِكَةُ ظَالِمِيٓ
أَنفُسِهِمْ قَالُوا فِيمَ كُنتُمْ ۖ

97. (അവിശ്വാസികളുടെ ഇടയിൽതന്നെ ജീവിച്ചുകൊണ്ട്)[124] സ്വന്തത്തോട് അന്യായം ചെയ്തവരെ മരിപ്പിക്കുമ്പോൾ മലക്കുകൾ അവരോട് ചോദിക്കും: നിങ്ങളെന്തൊരു നിലപാടിലായിരു

121. ഒരാളെ യുദ്ധരംഗത്തുവെച്ച് കൊന്നാൽ കൊല്ലപ്പെട്ടവന്റെ ആയുധങ്ങളും അങ്കികളും കൈവശമുള്ള ധനവും കൊന്ന യോദ്ധാവിന് അവകാശപ്പെട്ടതാണ്. വധം അർഹിക്കാത്ത ഒരാളെയും ഈ നേട്ടത്തിൽ കണ്ണ് നട്ടുകൊണ്ട് കൊല്ലാൻ പാടുള്ളതല്ല.

122. കഴിഞ്ഞ നിമിഷം വരെ നിങ്ങളുടെ ശത്രുവായിരുന്ന വ്യക്തി ശത്രുത മതിയാക്കി നിങ്ങൾക്ക് സലാം പറഞ്ഞ് മുന്നോട്ട് വരുമ്പോൾ നിങ്ങൾ അയാളെ തെററിദ്ധരിക്കരുത്. അയാളുടെ സൗമനസ്യത്തെ വിലമതിക്കാതിരിക്കുകയും ചെയ്യരുത്. നിങ്ങളും അവിശ്വാസത്തിൽ നിന്ന് ഒരിക്കൽ വിശ്വാസത്തിലേക്ക് കടന്നുവന്നതാണല്ലോ.

123. 'എല്ലാവരും' എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് ധനംകൊണ്ടും ദേഹംകൊണ്ടും സമരം ചെയ്യുന്നവരും, ന്യായമായ കാരണത്താൽ സമരത്തിൽ പങ്കെടുക്കാൻ കഴിയാത്തവരുമാണ്. എന്നാൽ എല്ലാവരും സമരത്തിൽ പങ്കെടുക്കൽ അനിവാര്യമായ ഒരു സന്ദർഭത്തിൽ ന്യായമായ കാരണം കൂടാതെ സമരരംഗത്തുനിന്ന് ഒഴിഞ്ഞുമാറുന്നവർക്ക് അല്ലാഹുവിന്റെ പ്രതിഫലം പ്രതീക്ഷിക്കാവുന്നതല്ല. സൂറത്തൗബയിൽ ഈ കാര്യം വരുന്നുണ്ട്.

124. റസൂലും(സ) സഹാബിമാരും മക്കയിലായിരുന്നപ്പോൾ തങ്ങൾ ഇസ്ലാം സ്വീകരിച്ചിരിക്കുന്നു എന്ന് പറയുകയും, എന്നാൽ റസൂലും, അനുചരൻമാരും മദീനയിലേക്ക് പലായനം ചെയ്തപ്പോൾ അവരുടെ കൂടെ പോകാതെ മക്കയിൽ തങ്ങുകയും ചെയ്ത ചിലരുണ്ടായിരുന്നു. ബദ്ർ യുദ്ധത്തിൽ ഇവർ ശത്രുപക്ഷത്ത് അണിനിരക്കുകയും യുദ്ധരംഗത്തുവെച്ച് കൊല്ലപ്പെടുകയും ചെയ്തു. ഇവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചത്. നബിയുടെ ഹിജ്റക്കും മക്കാവിജയത്തിന്നുമിടക്ക് ഏത് നാട്ടുകാർ ഇസ്ലാം സ്വീകരിച്ചാലും അവർ സ്വന്തം നാട് വിട്ട് മദീനയിലെ മുസ്ലിംസമൂഹത്തിൽ വന്നുചേരണമെന്ന് നിർബന്ധ നിയമമുണ്ടായിരുന്നു.

قَالُوا كُنَّا مُسْتَضْعَفِينَ فِي الْأَرْضِ ۚ قَالُوا أَلَمْ تَكُنْ
أَرْضُ اللَّهِ وَاسِعَةً فَتُهَاجِرُوا فِيهَا ۚ فَأُولَٰئِكَ مَأْوَاهُمْ
جَهَنَّمُ ۖ وَسَاءَتْ مَصِيرًا ﴿٩٧﴾

ന്നു? അവർ പറയും: ഞങ്ങൾ നാട്ടിൽ അടിച്ചൊതുക്കപ്പെട്ടവരായിരുന്നു. അവർ (മലക്കുകൾ) ചോദിക്കും: അല്ലാഹുവിന്റെ ഭൂമി വിശാലമായിരുന്നില്ലേ? നിങ്ങൾക്ക് സ്വദേശം വിട്ട് അതിൽ എവിടെയെങ്കിലും പോകാമായിരുന്നല്ലോ. എന്നാൽ അത്തരക്കാരുടെ വാസസ്ഥലം നരകമത്രെ. അതെത്ര ചീത്ത സങ്കേതം!

إِلَّا الْمُسْتَضْعَفِينَ مِنَ الرِّجَالِ وَالنِّسَاءِ وَالْوِلْدَانِ
لَا يَسْتَطِيعُونَ حِيلَةً وَلَا يَهْتَدُونَ سَبِيلًا ﴿٩٨﴾

98. എന്നാൽ യാതൊരുപായവും സ്വീകരിക്കാൻ കഴിവില്ലാതെ, ഒരു രക്ഷാമാർഗ്ഗവും കണ്ടെത്താനാകാതെ അടിച്ചൊതുക്കപ്പെട്ടവരായി കഴിയുന്ന പുരുഷന്മാരും സ്ത്രീകളും കുട്ടികളും ഇതിൽനിന്നൊഴിവാകുന്നു.

فَأُولَٰئِكَ عَسَى اللَّهُ أَنْ يَعْفُوَ عَنْهُمْ ۚ وَكَانَ اللَّهُ
عَفُوًّا غَفُورًا ﴿٩٩﴾

99. അത്തരക്കാർക്ക് അല്ലാഹു മാപ്പ് നൽകിയേക്കാം. അല്ലാഹു അത്യധികം മാപ്പ് നൽകുന്നവനും ഏറെ പൊറുക്കുന്നവനുമാകുന്നു.

وَمَنْ يُهَاجِرْ فِي سَبِيلِ اللَّهِ يَجِدْ فِي الْأَرْضِ
مُرَاغَمًا كَثِيرًا وَسَعَةً ۚ وَمَنْ يَخْرُجْ مِنْ بَيْتِهِ
مُهَاجِرًا إِلَى اللَّهِ وَرَسُولِهِ ثُمَّ يُدْرِكْهُ الْمَوْتُ
فَقَدْ وَقَعَ أَجْرُهُ عَلَى اللَّهِ ۗ وَكَانَ اللَّهُ غَفُورًا رَحِيمًا ﴿١٠٠﴾

100. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ വല്ലവനും സ്വദേശം വെടിഞ്ഞു പോകുന്നപക്ഷം ഭൂമിയിൽ ധാരാളം അഭയസ്ഥാനങ്ങളും ജീവിതവിശാലതയും അവൻ കണ്ടെത്തുന്നതാണ്. വല്ലവനും തന്റെ വീട്ടിൽ നിന്ന് — സ്വദേശം വെടിഞ്ഞുകൊണ്ട് — അല്ലാഹുവിലേക്കും അവന്റെ ദൂതനിലേക്കുമായി ഇറങ്ങി പുറപ്പെടുകയും, അനന്തരം (വഴി മദ്ധ്യേ) മരണമവനെ പിടികൂടുകയും ചെയ്യുന്നപക്ഷം അവന്നുള്ള പ്രതിഫലം അല്ലാഹുവിങ്കൽ സ്ഥിരപ്പെട്ടു കഴിഞ്ഞു. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَإِذَا ضَرَبْتُمْ فِي الْأَرْضِ فَلَيْسَ عَلَيْكُمْ جُنَاحٌ أَنْ
تَقْصُرُوا مِنَ الصَّلَاةِ إِنْ خِفْتُمْ أَنْ يَفْتِنَكُمُ الَّذِينَ
كَفَرُوا ۚ إِنَّ الْكَافِرِينَ كَانُوا لَكُمْ عَدُوًّا مُبِينًا ﴿١٠١﴾

101. നിങ്ങൾ ഭൂമിയിൽ യാത്ര ചെയ്യുകയാണെങ്കിൽ സത്യനിഷേധികൾ നിങ്ങൾക്ക് നാശം വരുത്തുമെന്ന് നിങ്ങൾ ഭയപ്പെടുന്ന പക്ഷം നമസ്കാരം ചുരുക്കി നിർവ്വഹിക്കുന്നതിൽ നിങ്ങൾക്ക് കുററമില്ല. തീർച്ചയായും സത്യനിഷേധികൾ നിങ്ങളുടെ പ്രത്യക്ഷശത്രുക്കളാകുന്നു.

وَإِذَا كُنْتَ فِيهِمْ فَأَقَمْتَ لَهُمُ الصَّلَاةَ فَلْتَقُمْ طَائِفَةٌ
مِنْهُمْ مَعَكَ وَلْيَأْخُذُوا أَسْلِحَتَهُمْ فَإِذَا سَجَدُوا فَلْيَكُونُوا
مِنْ وَرَائِكُمْ وَلْتَأْتِ طَائِفَةٌ أُخْرَىٰ لَمْ يُصَلُّوا فَلْيُصَلُّوا

102. (നബിയേ,) നീ അവരുടെ കൂട്ടത്തിലുണ്ടായിരിക്കുകയും, അവർക്ക് നേതൃത്വം നൽകിക്കൊണ്ട് നമസ്കാരം നിർവ്വഹിക്കുകയുമാണെങ്കിൽ അവരിൽ ഒരു വിഭാഗം നിന്റെ കൂടെ നിൽക്കട്ടെ. അവർ അവരുടെ ആയുധങ്ങൾ എടുക്കുകയും ചെയ്യട്ടെ. അങ്ങനെ അവർ സുജൂദ് ചെയ്തുകഴിഞ്ഞാൽ അവർ നിങ്ങളുടെ പിന്നിലേക്ക് മാറിനിൽക്കുകയും, നമസ്കരിച്ചിട്ടില്ലാത്ത മറെറ വിഭാഗം വന്ന് നിന്റെകൂടെ നമസ്കരിക്കുകയും

مَعَكَ وَلْيَأْخُذُوا حِذْرَهُمْ وَأَسْلِحَتَهُمْ ۗ وَدَّ الَّذِينَ
كَفَرُوا لَوْ تَغْفُلُونَ عَنْ أَسْلِحَتِكُمْ وَأَمْتِعَتِكُمْ فَيَمِيلُونَ
عَلَيْكُم مَّيْلَةً وَاحِدَةً ۚ وَلَا جُنَاحَ عَلَيْكُمْ إِن كَانَ بِكُمْ
أَذًى مِّن مَّطَرٍ أَوْ كُنتُم مَّرْضَىٰ أَن تَضَعُوا أَسْلِحَتَكُمْ ۖ وَ
خُذُوا حِذْرَكُمْ ۗ إِنَّ اللَّهَ أَعَدَّ لِلْكَافِرِينَ عَذَابًا مُّهِينًا ﴿١٠٢﴾

ചെയ്യട്ടെ. അവർ ജാഗ്രത കൈക്കൊള്ളുകയും, തങ്ങളുടെ ആയുധങ്ങൾ എടുക്കുകയും ചെയ്യേണ്ടതാണ്. നിങ്ങളുടെ ആയുധങ്ങളെപ്പററിയും, നിങ്ങളുടെ സാധനങ്ങളെപ്പററിയും നിങ്ങൾ അശ്രദ്ധരായെങ്കിൽ, നിങ്ങളുടെ നേരെ തിരിഞ്ഞ് ഒരൊററ ആഞ്ഞടി നടത്താമായിരുന്നുവെന്ന് സത്യനിഷേധികൾ മോഹിക്കുകയാണ്. എന്നാൽ മഴ കാരണം നിങ്ങൾക്ക് ശല്യമുണ്ടാകുകയോ, നിങ്ങൾ രോഗബാധിതരാകുകയോ ചെയ്താൽ നിങ്ങളുടെ ആയുധങ്ങൾ താഴെ വെക്കുന്നതിന്ന് കുററമില്ല. എന്നാൽ നിങ്ങൾ ജാഗ്രത പുലർത്തുക തന്നെ വേണം. തീർച്ചയായും അല്ലാഹു സത്യനിഷേധികൾക്ക് അപമാനകരമായ ശിക്ഷ ഒരുക്കി വെച്ചിട്ടുണ്ട്.

فَإِذَا قَضَيْتُمُ الصَّلَاةَ فَاذْكُرُوا اللَّهَ قِيَامًا وَقُعُودًا
وَعَلَىٰ جُنُوبِكُمْ ۚ فَإِذَا اطْمَأْنَنتُمْ فَأَقِيمُوا الصَّلَاةَ ۚ إِنَّ
الصَّلَاةَ كَانَتْ عَلَى الْمُؤْمِنِينَ كِتَابًا مَّوْقُوتًا ﴿١٠٣﴾

103. അങ്ങനെ നമസ്കാരം നിർവ്വഹിച്ചുകഴിഞ്ഞാൽ നിങ്ങൾ നിന്നുകൊണ്ടും ഇരുന്നുകൊണ്ടും കിടന്നുകൊണ്ടും അല്ലാഹുവെ ഓർമ്മിക്കുക. സമാധാനാവസ്ഥയിലായാൽ നിങ്ങൾ നമസ്കാരം മുറപ്രകാരംതന്നെ നിർവ്വഹിക്കുക. തീർച്ചയായും നമസ്കാരം സത്യവിശ്വാസികൾക്ക് സമയം നിർണ്ണയിക്കപ്പെട്ട ഒരു നിർബന്ധബാധ്യതയാകുന്നു.

وَلَا تَهِنُوا فِي ابْتِغَاءِ الْقَوْمِ ۖ إِن تَكُونُوا تَأْلَمُونَ
فَإِنَّهُمْ يَأْلَمُونَ كَمَا تَأْلَمُونَ ۖ وَتَرْجُونَ مِنَ اللَّهِ مَا
لَا يَرْجُونَ ۗ وَكَانَ اللَّهُ عَلِيمًا حَكِيمًا ﴿١٠٤﴾

104. ശത്രുജനതയെ തേടിപ്പിടിക്കുന്ന കാര്യത്തിൽ നിങ്ങൾ ദൗർബല്യം കാണിക്കരുത്. നിങ്ങൾ വേദന അനുഭവിക്കുന്നുണ്ടെങ്കിൽ, നിങ്ങൾ വേദന അനുഭവിക്കുന്നതുപോലെത്തന്നെ അവരും വേദന അനുഭവിക്കുന്നുണ്ട്.[125] നിങ്ങളാകട്ടെ അവർക്ക് പ്രതീക്ഷിക്കാനില്ലാത്തത് (അനുഗ്രഹം) അല്ലാഹുവിങ്കൽ നിന്ന് പ്രതീക്ഷിക്കുന്നുമുണ്ട്. അല്ലാഹു അറിവുള്ളവനും യുക്തിയുള്ളവനുമാകുന്നു.

إِنَّا أَنزَلْنَا إِلَيْكَ الْكِتَابَ بِالْحَقِّ لِتَحْكُمَ بَيْنَ النَّاسِ بِمَا أَرَاكَ
اللَّهُ ۚ وَلَا تَكُن لِّلْخَائِنِينَ خَصِيمًا ﴿١٠٥﴾

105. നിനക്ക് അല്ലാഹു കാണിച്ചുതന്നതനുസരിച്ച് ജനങ്ങൾക്കിടയിൽ നീ വിധി കൽപിക്കുവാൻ വേണ്ടിയാണ് സത്യപ്രകാരം നാം നിനക്ക് വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിട്ടുള്ളത്. നീ വഞ്ചകന്മാർക്കുവേണ്ടി വാദിക്കുന്നവനാകരുത്.

وَاسْتَغْفِرِ اللَّهَ ۖ إِنَّ اللَّهَ كَانَ غَفُورًا رَّحِيمًا ﴿١٠٦﴾

106. അല്ലാഹുവോട് പാപമോചനം തേടുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

125. പരിക്കുകളോ കഷ്ടനഷ്ടങ്ങളോ പററുമെന്ന് കരുതി നിങ്ങൾ പ്രത്യാക്രമണത്തിൽ വീഴ്ച വരുത്തരുത്. നിങ്ങളെപ്പോലെതന്നെ ശത്രുക്കളും ഇതൊക്കെ അനുഭവിക്കുന്നുണ്ടല്ലോ.

وَلَا تُجَادِلْ عَنِ الَّذِينَ يَخْتَانُونَ أَنفُسَهُمْ ۚ إِنَّ اللَّهَ
لَا يُحِبُّ مَن كَانَ خَوَّانًا أَثِيمًا ﴿١٠٧﴾

107. ആത്മവഞ്ചന നടത്തിക്കൊണ്ടിരിക്കുന്ന ആളുകൾക്കുവേണ്ടി നീ തർക്കിക്കരുത്. മഹാ വഞ്ചകനും അധർമ്മകാരിയുമായ ഒരാളെയും അല്ലാഹു ഇഷ്ടപ്പെടുകയേ ഇല്ല.

يَسْتَخْفُونَ مِنَ النَّاسِ وَلَا يَسْتَخْفُونَ مِنَ اللَّهِ
وَهُوَ مَعَهُمْ إِذْ يُبَيِّتُونَ مَا لَا يَرْضَىٰ مِنَ الْقَوْلِ ۚ وَكَانَ
اللَّهُ بِمَا يَعْمَلُونَ مُحِيطًا ﴿١٠٨﴾

108. അവർ ജനങ്ങളിൽ നിന്ന് (കാര്യങ്ങൾ) ഒളിച്ചുവെക്കുന്നു. എന്നാൽ അല്ലാഹുവിൽ നിന്ന് (ഒന്നും) ഒളിച്ചുവെക്കാൻ അവർക്ക് കഴിയില്ല. അല്ലാഹു ഇഷ്ടപ്പെടാത്ത വാക്കുകളിലൂടെ അവർ രാത്രിയിൽ ഗൂഢാലോചന നടത്തിക്കൊണ്ടിരിക്കുമ്പോൾ അവൻ അവരുടെകൂടെത്തന്നെയുണ്ട്. അവർ പ്രവർത്തിക്കുന്നതെല്ലാം സമ്പൂർണ്ണമായി അറിയുന്നവനാകുന്നു അല്ലാഹു.

هَا أَنتُمْ هَٰؤُلَاءِ جَادَلْتُمْ عَنْهُمْ فِي الْحَيَاةِ الدُّنْيَا فَمَن
يُجَادِلُ اللَّهَ عَنْهُمْ يَوْمَ الْقِيَامَةِ أَم مَّن يَكُونُ عَلَيْهِمْ
وَكِيلًا ﴿١٠٩﴾

109. ഹേ! കൂട്ടരേ, ഐഹികജീവിതത്തിൽ നിങ്ങളവർക്കുവേണ്ടി തർക്കിച്ചു. എന്നാൽ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർക്ക് വേണ്ടി അല്ലാഹുവോട് തർക്കിക്കാൻ ആരാണുള്ളത്? അല്ലെങ്കിൽ അവരുടെ കാര്യം ഏറ്റെടുക്കാൻ ആരാണുണ്ടായിരിക്കുക?

وَمَن يَعْمَلْ سُوءًا أَوْ يَظْلِمْ نَفْسَهُ ثُمَّ يَسْتَغْفِرِ اللَّهَ يَجِدِ
اللَّهَ غَفُورًا رَّحِيمًا ﴿١١٠﴾

110. ആരെങ്കിലും വല്ല തിന്മയും ചെയ്യുകയോ, സ്വന്തത്തോട് തന്നെ അക്രമം പ്രവർത്തിക്കുകയോ ചെയ്തിട്ട് അല്ലാഹുവോട് പാപമോചനം തേടുന്നപക്ഷം ഏറെ പൊറുക്കുന്നവനും കരുണാനിധിയുമായി അല്ലാഹുവെ അവൻ കണ്ടെത്തുന്നതാണ്.

وَمَن يَكْسِبْ إِثْمًا فَإِنَّمَا يَكْسِبُهُ عَلَىٰ نَفْسِهِ ۚ وَكَانَ اللَّهُ
عَلِيمًا حَكِيمًا ﴿١١١﴾

111. വല്ലവനും പാപം സമ്പാദിച്ചുവെക്കുന്ന പക്ഷം അവന്റെ തന്നെ ദോഷത്തിനായിട്ടാണ് അവനത് സമ്പാദിച്ചുവെക്കുന്നത്. അല്ലാഹു സർവജ്ഞനും യുക്തിമാനുമാകുന്നു.

وَمَن يَكْسِبْ خَطِيئَةً أَوْ إِثْمًا ثُمَّ يَرْمِ بِهِ بَرِيئًا فَقَدِ احْتَمَلَ
بُهْتَانًا وَإِثْمًا مُّبِينًا ﴿١١٢﴾

112. ആരെങ്കിലും വല്ല തെറ്റോ കുറ്റമോ പ്രവർത്തിക്കുകയും, എന്നിട്ട് അത് ഒരു നിരപരാധിയുടെ പേരിൽ ആരോപിക്കുകയും ചെയ്യുന്നപക്ഷം തീർച്ചയായും അവൻ ഒരു കള്ള ആരോപണവും പ്രത്യക്ഷമായ ഒരു പാപവും പേറുകയാണ് ചെയ്തിരിക്കുന്നത്.

وَلَوْلَا فَضْلُ اللَّهِ عَلَيْكَ وَرَحْمَتُهُ لَهَمَّت طَّائِفَةٌ مِّنْهُمْ
أَن يُضِلُّوكَ وَمَا يُضِلُّونَ إِلَّا أَنفُسَهُمْ ۖ وَمَا يَضُرُّونَكَ مِن

113. നിന്റെ മേൽ അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവുമില്ലായിരുന്നുവെങ്കിൽ അവരിൽ ഒരു വിഭാഗം നിന്നെ പിഴപ്പിച്ചുകളയുവാൻ തുനിഞ്ഞിരിക്കയായിരുന്നു. (വാസ്തവത്തിൽ) അവർ അവരെത്തന്നെയാണ് പിഴപ്പിക്കുന്നത്. നിനക്ക് അവർ ഒരുപദ്രവവും വരുത്തുന്നതല്ല.

شَيْءٍ ۚ وَأَنزَلَ اللَّهُ عَلَيْكَ الْكِتَابَ وَالْحِكْمَةَ وَعَلَّمَكَ مَا لَمْ تَكُن تَعْلَمُ ۚ وَكَانَ فَضْلُ اللَّهِ عَلَيْكَ عَظِيمًا ﴿١١٣﴾

അല്ലാഹു നിനക്ക് വേദവും ജ്ഞാനവും അവതരിപ്പിച്ചു തരികയും, നിനക്ക് അറിവില്ലാതിരുന്നത് പഠിപ്പിക്കുകയും ചെയ്തിരിക്കുന്നു. നിന്‍റെ മേലുള്ള അല്ലാഹുവിന്‍റെ അനുഗ്രഹം മഹത്തായതാകുന്നു.

لَّا خَيْرَ فِي كَثِيرٍ مِّن نَّجْوَاهُمْ إِلَّا مَنْ أَمَرَ بِصَدَقَةٍ أَوْ مَعْرُوفٍ أَوْ إِصْلَاحٍ بَيْنَ النَّاسِ ۚ وَمَن يَفْعَلْ ذَٰلِكَ ابْتِغَاءَ مَرْضَاتِ اللَّهِ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا ﴿١١٤﴾

114. അവരുടെ രഹസ്യാലോചനകളില്‍ മിക്കതിലും യാതൊരു നന്മയുമില്ല. വല്ല ദാനധര്‍മ്മവും ചെയ്യാനോ, സദാചാരം കൈക്കൊള്ളാനോ, ജനങ്ങള്‍ക്കിടയില്‍ രഞ്ജിപ്പുണ്ടാക്കാനോ കല്‍പിക്കുന്ന ആളുടെ വാക്കുകളിലൊഴികെ. വല്ലവനും അല്ലാഹുവിന്‍റെ പൊരുത്തം തേടിക്കൊണ്ട് അപ്രകാരം ചെയ്യുന്നപക്ഷം അവന് നാം മഹത്തായ പ്രതിഫലം നല്‍കുന്നതാണ്.

وَمَن يُشَاقِقِ الرَّسُولَ مِن بَعْدِ مَا تَبَيَّنَ لَهُ الْهُدَىٰ وَيَتَّبِعْ غَيْرَ سَبِيلِ الْمُؤْمِنِينَ نُوَلِّهِ مَا تَوَلَّىٰ وَنُصْلِهِ جَهَنَّمَ ۖ وَسَاءَتْ مَصِيرًا ﴿١١٥﴾

115. തനിക്ക് സന്മാര്‍ഗം വ്യക്തമായിക്കഴിഞ്ഞ ശേഷവും ആരെങ്കിലും ദൈവദൂതനുമായി എതിര്‍ത്തു നില്‍ക്കുകയും, സത്യവിശ്വാസികളുടെതല്ലാത്ത മാര്‍ഗം പിന്തുടരുകയും ചെയ്യുന്നപക്ഷം അവന്‍ തിരിഞ്ഞ വഴിക്ക് തന്നെ നാം അവനെ തിരിച്ചുവിടുന്നതും, നരകത്തിലിട്ട് നാമവനെ കരിക്കുന്നതുമാണ്. അതെത്ര മോശമായ പര്യവസാനം!

إِنَّ اللَّهَ لَا يَغْفِرُ أَن يُشْرَكَ بِهِ وَيَغْفِرُ مَا دُونَ ذَٰلِكَ لِمَن يَشَاءُ ۚ وَمَن يُشْرِكْ بِاللَّهِ فَقَدْ ضَلَّ ضَلَالًا بَعِيدًا ﴿١١٦﴾

116. തന്നോട് പങ്ക് ചേര്‍ക്കപ്പെടുക എന്നത് അല്ലാഹു പൊറുക്കുകയില്ല; തീര്‍ച്ച. അതൊഴിച്ചുള്ളത് അവനുദ്ദേശിക്കുന്നവര്‍ക്ക് അവന്‍ പൊറുത്തുകൊടുക്കുന്നതാണ്. ആര്‍ അല്ലാഹുവോട് പങ്ക് ചേര്‍ക്കുന്നുവോ അവന്‍ ബഹുദൂരം പിഴച്ചുപോയിരിക്കുന്നു.

إِن يَدْعُونَ مِن دُونِهِ إِلَّا إِنَاثًا وَإِن يَدْعُونَ إِلَّا شَيْطَانًا مَّرِيدًا ﴿١١٧﴾

117. അല്ലാഹുവിന് പുറമെ അവര്‍ വിളിച്ച് പ്രാര്‍ത്ഥിക്കുന്നത് ചില പെണ്‍ദൈവങ്ങളെ മാത്രമാകുന്നു. (വാസ്തവത്തില്‍) ധിക്കാരിയായ പിശാചിനെ മാത്രമാണ് അവര്‍ വിളിച്ച് പ്രാര്‍ത്ഥിക്കുന്നത്.

لَّعَنَهُ اللَّهُ ۘ وَقَالَ لَأَتَّخِذَنَّ مِنْ عِبَادِكَ نَصِيبًا مَّفْرُوضًا ﴿١١٨﴾

118. അവനെ (പിശാചിനെ) അല്ലാഹു ശപിച്ചിരിക്കുന്നു. അവന്‍(അല്ലാഹുവോട്)പറയുകയുണ്ടായി: ‘നിന്‍റെ ദാസന്മാരില്‍ നിന്ന് ഒരു നിശ്ചിതവിഹിതം (എന്‍റെതായി) ഞാനുണ്ടാക്കിത്തീര്‍ക്കുന്നതാണ്.’

وَلَأُضِلَّنَّهُمْ وَلَأُمَنِّيَنَّهُمْ وَلَآمُرَنَّهُمْ فَلَيُبَتِّكُنَّ آذَانَ الْأَنْعَامِ وَلَآمُرَنَّهُمْ فَلَيُغَيِّرُنَّ خَلْقَ اللَّهِ ۚ وَمَن

119. ‘അവരെ ഞാന്‍ വഴിപിഴപ്പിക്കുകയും വ്യാമോഹിപ്പിക്കുകയും ചെയ്യും. ഞാനവരോട് കല്‍പിക്കുമ്പോള്‍ അവര്‍ കാലികളുടെ കാതുകള്‍

يَتَّخِذِ الشَّيْطَانَ وَلِيًّا مِّن دُونِ اللَّهِ فَقَدْ
خَسِرَ خُسْرَانًا مُّبِينًا ﴿١١٩﴾

കീറിമുറിക്കും.[126] ഞാനവരോട് കല്പിക്കുമ്പോൾ അവർ അല്ലാഹുവിന്റെ സൃഷ്ടി (പ്രകൃതി)യെ അലങ്കോലപ്പെടുത്തും.[127] വല്ലവനും അല്ലാഹുവിനു പുറമെ പിശാചിനെ രക്ഷാധികാരിയായി സ്വീകരിക്കുന്ന പക്ഷം തീർച്ചയായും അവൻ പ്രത്യക്ഷമായ നഷ്ടം പററിയവനാകുന്നു.

يَعِدُهُمْ وَيُمَنِّيهِمْ ۖ وَمَا يَعِدُهُمُ الشَّيْطَانُ إِلَّا غُرُورًا ﴿١٢٠﴾

120. അവൻ (പിശാച്) അവർക്ക് വാഗ്ദാനങ്ങൾ നൽകുകയും, അവരെ വ്യാമോഹിപ്പിക്കുകയും ചെയ്യുന്നു. പിശാച് അവർക്ക് നൽകുന്ന വാഗ്ദാനം വഞ്ചനയല്ലാതെ മറെറാന്നുമല്ല.

أُولَٰئِكَ مَأْوَاهُمْ جَهَنَّمُ وَلَا يَجِدُونَ عَنْهَا مَحِيصًا ﴿١٢١﴾

121. അത്തരക്കാർക്കുള്ള സങ്കേതം നരകമാകുന്നു. അതിൽ നിന്ന് ഓടി രക്ഷപ്പെടാൻ ഒരിടവും അവർ കണ്ടെത്തുകയില്ല.

وَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ سَنُدْخِلُهُمْ جَنَّاتٍ
تَجْرِي مِن تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ۖ وَعْدَ اللَّهِ
حَقًّا ۚ وَمَنْ أَصْدَقُ مِنَ اللَّهِ قِيلًا ﴿١٢٢﴾

122. എന്നാൽ വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവരെ നാം കീഴ് ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ പ്രവേശിപ്പിക്കുന്നതാണ്. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹുവിന്റെ സത്യമായ വാഗ്ദാനമാണത്. അല്ലാഹുവെക്കാൾ സത്യസന്ധമായി സംസാരിക്കുന്നവൻ ആരുണ്ട്?

لَّيْسَ بِأَمَانِيِّكُمْ وَلَا أَمَانِيِّ أَهْلِ الْكِتَابِ ۗ مَن يَعْمَلْ
سُوءًا يُجْزَ بِهِ وَلَا يَجِدْ لَهُ مِن دُونِ اللَّهِ وَلِيًّا
وَلَا نَصِيرًا ﴿١٢٣﴾

123. കാര്യം നിങ്ങളുടെ വ്യാമോഹങ്ങളനുസരിച്ചല്ല. വേദക്കാരുടെ വ്യാമോഹങ്ങളനുസരിച്ചുമല്ല. ആര് തിന്മ പ്രവർത്തിച്ചാലും അതിനുള്ള പ്രതിഫലം അവന്ന് നൽകപ്പെടും. അല്ലാഹുവിന് പുറമെ തനിക്ക് ഒരു മിത്രത്തെയും സഹായിയെയും അവൻ കണ്ടെത്തുകയുമില്ല.

وَمَن يَعْمَلْ مِنَ الصَّالِحَاتِ مِن ذَكَرٍ أَوْ أُنثَىٰ وَهُوَ مُؤْمِنٌ
فَأُولَٰئِكَ يَدْخُلُونَ الْجَنَّةَ وَلَا يُظْلَمُونَ نَقِيرًا ﴿١٢٤﴾

124. ആണാകട്ടെ പെണ്ണാകട്ടെ, ആർ സത്യവിശ്വാസിയായികൊണ്ട് സൽപ്രവൃത്തികൾ ചെയ്യുന്നുവോ അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാണ്. അവരോട് ഒരു തരിമ്പും അനീതി കാണിക്കപ്പെടുന്നതല്ല.

وَمَنْ أَحْسَنُ دِينًا مِّمَّنْ أَسْلَمَ وَجْهَهُ لِلَّهِ وَهُوَ مُحْسِنٌ

125. സർവ്വുത്തനായിക്കൊണ്ട് തന്റെ മുഖത്തെ അല്ലാഹുവിന് കീഴ്പ്പെടുത്തുകയും, നേർമാർഗ്ഗത്തിലുറച്ചുനിന്നുകൊണ്ട് ഇബ്രാഹീമിന്റെ

126. ചില ദൈവങ്ങൾക്ക് നേർച്ചയാക്കിയ ഒട്ടകങ്ങളെ തിരിച്ചറിയുവാൻ വേണ്ടി അറബികൾ അവയുടെ കാത് കീറി അടയാളം വെക്കുമായിരുന്നു.

127. അല്ലാഹു ഏത് വസ്തുവും സൃഷ്ടിച്ചിട്ടുള്ളത് സന്തുലിതമായ പ്രകൃതിയോടുകൂടിയാണ്. മനുഷ്യജീവിതവും ഈ പ്രകൃതിനിയമങ്ങളുടെ പരിധിയിൽ വരുന്നു. പ്രകൃതിവ്യവസ്ഥയ്ക്ക് വിരുദ്ധമായ ഏത് പ്രവർത്തനവും ദോഷഫലങ്ങൾ ഉളവാക്കുന്നതും അതുകൊണ്ട് തന്നെ നിഷിദ്ധവുമാണ്. പ്രകൃതിവിരുദ്ധരതിയുടെയും ലൈംഗികവൈകൃതങ്ങളുടെയും ദുഷ്ഫലങ്ങൾ ഇന്ന് അനിഷേധ്യമായി തെളിഞ്ഞിട്ടുണ്ടല്ലോ.

وَاتَّبَعَ مِلَّةَ إِبْرٰهِيمَ حَنِيفًا ۗ وَاتَّخَذَ اللَّهُ إِبْرٰهِيمَ خَلِيلًا ﴿١٢٥﴾

മാർഗ്ഗത്തെ പിൻതുടരുകയും ചെയ്തവനേക്കാൾ ഉത്തമ മതക്കാരൻ ആരുണ്ട്? അല്ലാഹു ഇബ്രാഹീമിനെ സുഹൃത്തായി സ്വീകരിച്ചിരിക്കുന്നു.[128]

وَلِلَّهِ مَا فِي السَّمٰوٰتِ وَمَا فِي الْأَرْضِ ۚ وَكَانَ اللَّهُ بِكُلِّ شَيْءٍ مُحِيطًا ﴿١٢٦﴾

126. ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിന്റേതാകുന്നു. അല്ലാഹു ഏത് കാര്യത്തെപ്പററിയും പൂർണ്ണമായ അറിവുള്ളവനാകുന്നു.

وَيَسْتَفْتُونَكَ فِي النِّسَاءِ ۖ قُلِ اللَّهُ يُفْتِيكُمْ فِيهِنَّ وَمَا يُتْلَىٰ عَلَيْكُمْ فِي الْكِتٰبِ فِي يَتٰمَى النِّسَاءِ الّٰتِي لَا تُؤْتُونَهُنَّ مَا كُتِبَ لَهُنَّ وَتَرْغَبُونَ أَنْ تَنْكِحُوهُنَّ وَالْمُسْتَضْعَفِينَ مِنَ الْوِلْدَانِ وَأَنْ تَقُومُوا لِلْيَتٰمَىٰ بِالْقِسْطِ ۚ وَمَا تَفْعَلُوا مِنْ خَيْرٍ فَإِنَّ اللَّهَ كَانَ بِهِ عَلِيمًا ﴿١٢٧﴾

127. സ്ത്രീകളുടെ കാര്യത്തിൽ അവർ നിന്നോട് വിധി തേടുന്നു. പറയുക: അവരുടെ കാര്യത്തിൽ അല്ലാഹു നിങ്ങൾക്ക് വിധി നൽകുന്നു. സ്ത്രീകൾക്ക് നിശ്ചയിക്കപ്പെട്ട അവകാശം നിങ്ങൾ നൽകാതിരിക്കുകയും, എന്നാൽ നിങ്ങൾ വിവാഹം കഴിക്കാൻ മോഹിക്കുകയും ചെയ്യുന്ന അനാഥസ്ത്രീകളുടെ കാര്യത്തിലും, ബലഹീനരായ കുട്ടികളുടെ കാര്യത്തിലും ഈ ഗ്രന്ഥത്തിൽ നിങ്ങൾക്ക് വായിച്ചുകേൾപ്പിക്കപ്പെടുന്നത് (നിങ്ങൾ ശ്രദ്ധിക്കുകയും ചെയ്യുക.) അനാഥകളോട് നിങ്ങൾ നീതിയോടെ വർത്തിക്കണമെന്ന കല്പനയും (ശ്രദ്ധിക്കുക). നിങ്ങൾ ചെയ്യുന്ന ഏതൊരു നല്ല കാര്യവും അല്ലാഹു (പൂർണ്ണമായി) അറിയുന്നവനാകുന്നു.

وَإِنِ امْرَأَةٌ خَافَتْ مِنْ بَعْلِهَا نُشُوزًا أَوْ إِعْرَاضًا فَلَا جُنَاحَ عَلَيْهِمَا أَنْ يُصْلِحَا بَيْنَهُمَا صُلْحًا ۚ وَالصُّلْحُ خَيْرٌ ۗ وَأُحْضِرَتِ الْأَنْفُسُ الشُّحَّ ۚ وَإِنْ تُحْسِنُوا وَتَتَّقُوا فَإِنَّ اللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ﴿١٢٨﴾

128. ഒരു സ്ത്രീ തന്റെ ഭർത്താവിൽ നിന്ന് പിണക്കമോ അവഗണനയോ ഭയപ്പെടുന്നുവെങ്കിൽ അവർ പരസ്പരം വല്ല ഒത്തുതീർപ്പും ഉണ്ടാക്കുന്നതിൽ അവർക്ക് കുററമില്ല. ഒത്തുതീർപ്പിലെത്തുന്നതാണ് കൂടുതൽ നല്ലത്. പിശുക്ക് മനസ്സുകളിൽ നിന്ന് വിട്ടുമാറാത്തതാകുന്നു. നിങ്ങൾ നല്ല നിലയിൽ വർത്തിക്കുകയും, സൂക്ഷ്മത പാലിക്കുകയുമാണെങ്കിൽ തീർച്ചയായും അല്ലാഹു നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَلَنْ تَسْتَطِيعُوا أَنْ تَعْدِلُوا بَيْنَ النِّسَاءِ وَلَوْ حَرَصْتُمْ ۖ فَلَا تَمِيلُوا كُلَّ الْمَيْلِ فَتَذَرُوهَا كَالْمُعَلَّقَةِ ۚ وَإِنْ تُصْلِحُوا وَتَتَّقُوا فَإِنَّ اللَّهَ كَانَ غَفُورًا رَحِيمًا ﴿١٢٩﴾

129. നിങ്ങൾ എത്രതന്നെ ആഗ്രഹിച്ചാലും ഭാര്യമാർക്കിടയിൽ തുല്യനീതി പാലിക്കാൻ നിങ്ങൾക്കൊരിക്കലും സാധിക്കുകയില്ല. അതിനാൽ നിങ്ങൾ (ഒരാളിലേക്ക്) പൂർണ്ണമായി തിരിഞ്ഞുകൊണ്ട് മററവളെ കെട്ടിയിട്ടവളെപ്പോലെ വിട്ടേക്കരുത്. നിങ്ങൾ (പെരുമാററം) നന്നാക്കിത്തീർക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

128. ഒരു മനുഷ്യൻ ദൈവഹിതത്തിന് തന്നെത്തന്നെ സമർപ്പിക്കുന്നതിനാണ് ഇസ്‌ലാം എന്ന് പറയുന്നത്. മതത്തിന്റെ സാരസർവ്വസ്വം അതാണ്. അത് ജീവിതത്തിൽ പകർത്തിയതുകൊണ്ടാണ് ഇബ്രാഹീമി(അ)നെ അല്ലാഹു സുഹൃത്തായി സ്വീകരിച്ചത്. ഇബ്രാഹീംനബി(അ)യുടെ പാരമ്പര്യം അവകാശപ്പെടുന്ന എല്ലാവരും ചെയ്യേണ്ടത് അദ്ദേഹത്തിന്റെ മാതൃക പിന്തുടരുകയാണ്.

وَإِن يَتَفَرَّقَا يُغْنِ اللَّهُ كُلًّا مِّن سَعَتِهِۦ ۚ وَكَانَ
اللَّهُ وَٰسِعًا حَكِيمًا ﴿١٣٠﴾

130. ഇനി അവരിരുവരും വേർപിരിയുകയാണെങ്കിൽ അല്ലാഹു അവൻെറ വിശാലമായ കഴിവിൽ നിന്ന് അവർ ഓരോരുത്തർക്കും സ്വാശ്രയത്വം നൽകുന്നതാണ്. അല്ലാഹു വിപുലമായ കഴിവുള്ളവനും യുക്തിമാനുമാകുന്നു.

وَلِلَّهِ مَا فِى السَّمَٰوَٰتِ وَمَا فِى الْأَرْضِ ۗ وَلَقَدْ وَصَّيْنَا الَّذِينَ
أُوتُوا الْكِتَٰبَ مِن قَبْلِكُمْ وَإِيَّاكُمْ أَنِ اتَّقُوا اللَّهَ ۚ وَإِن تَكْفُرُوا
فَإِنَّ لِلَّهِ مَا فِى السَّمَٰوَٰتِ وَمَا فِى الْأَرْضِ ۚ وَكَانَ اللَّهُ
غَنِيًّا حَمِيدًا ﴿١٣١﴾

131. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം അല്ലാഹുവിൻെറതാകുന്നു. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക എന്ന് നിങ്ങൾക്ക് മുമ്പ് വേദം നൽകപ്പെട്ടവരോടും, നിങ്ങളോടും നാം വസ്വിയ്യത്ത് ചെയ്തിരിക്കുന്നു. നിങ്ങൾ അവിശ്വസിക്കുന്നപക്ഷം (അല്ലാഹുവിന് ഒരു നഷ്ടവുമില്ല. കാരണം,) ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിൻെറതാകുന്നു. അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു.

وَلِلَّهِ مَا فِى السَّمَٰوَٰتِ وَمَا فِى الْأَرْضِ ۚ وَكَفَىٰ بِاللَّهِ
وَكِيلًا ﴿١٣٢﴾

132. ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിൻെറതാകുന്നു. കൈകാര്യകർത്താവായി അല്ലാഹു മതി.

إِن يَشَأْ يُذْهِبْكُمْ أَيُّهَا النَّاسُ وَيَأْتِ بِـَٔاخَرِينَ ۚ وَكَانَ
اللَّهُ عَلَىٰ ذَٰلِكَ قَدِيرًا ﴿١٣٣﴾

133. ജനങ്ങളേ, അവൻ ഉദ്ദേശിക്കുന്നുവെങ്കിൽ നിങ്ങളെ അവൻ നീക്കം ചെയ്യുകയും, മറെറാരു വിഭാഗത്തെ അവൻ കൊണ്ടുവരികയും ചെയ്യുന്നതാണ്. അല്ലാഹു അതിന് കഴിവുള്ളവനത്രെ.

مَّن كَانَ يُرِيدُ ثَوَابَ الدُّنْيَا فَعِندَ اللَّهِ ثَوَابُ الدُّنْيَا
وَالْـَٔاخِرَةِ ۚ وَكَانَ اللَّهُ سَمِيعًۢا بَصِيرًا ﴿١٣٤﴾

134. വല്ലവനും ഇഹലോകത്തെ പ്രതിഫലമാണ് ലക്ഷ്യമാക്കുന്നതെങ്കിൽ (അവൻ മനസ്സിലാക്കട്ടെ) അല്ലാഹുവിൻെറ പക്കൽതന്നെയാണ് ഇഹലോകത്തെ പ്രതിഫലവും പരലോകത്തെ പ്രതിഫലവും. അല്ലാഹു എല്ലാം കേൾക്കുന്നവനും കാണുന്നവനുമാകുന്നു.

يَٰٓأَيُّهَا الَّذِينَ ءَامَنُوا كُونُوا قَوَّٰمِينَ بِالْقِسْطِ شُهَدَآءَ لِلَّهِ
وَلَوْ عَلَىٰٓ أَنفُسِكُمْ أَوِ الْوَٰلِدَيْنِ وَالْأَقْرَبِينَ ۚ إِن يَكُنْ غَنِيًّا
أَوْ فَقِيرًا فَاللَّهُ أَوْلَىٰ بِهِمَا ۖ فَلَا تَتَّبِعُوا الْهَوَىٰٓ أَن تَعْدِلُوا ۚ
وَإِن تَلْوُۥٓا أَوْ تُعْرِضُوا فَإِنَّ اللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ﴿١٣٥﴾

135. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിനുവേണ്ടി സാക്ഷ്യം വഹിക്കുന്നവരെന്ന നിലയിൽ കണിശമായി നീതി നിലനിർത്തുന്നവരായിരിക്കണം. അത് നിങ്ങൾക്ക് തന്നെയോ, നിങ്ങളുടെ മാതാപിതാക്കൾ, അടുത്ത ബന്ധുക്കൾ എന്നിവർക്കോ പ്രതികൂലമായിത്തീർന്നാലും ശരി. (കക്ഷി) ധനികനോ, ദരിദ്രനോ ആകട്ടെ, ആ രണ്ടു വിഭാഗത്തോടും കൂടുതൽ ബന്ധപ്പെട്ടവൻ അല്ലാഹുവാകുന്നു. അതിനാൽ നിങ്ങൾ നീതി പാലിക്കാതെ തന്നിഷ്ടങ്ങളെ പിൻപററരുത്. നിങ്ങൾ വളച്ചൊടിക്കുകയോ ഒഴിഞ്ഞുമാറുകയോ ചെയ്യുന്നപക്ഷം തീർച്ചയായും നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററിയെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു അല്ലാഹു.

136. സത്യവിശ്വാസികളേ, അല്ലാഹുവിലും, അവൻെറ ദൂതനിലും, അവൻെറ ദൂതന്ന് അവൻ അവതരിപ്പിച്ച ഗ്രന്ഥത്തിലും, അവൻ മുമ്പ് അവതരിപ്പിച്ച ഗ്രന്ഥത്തിലുംനിങ്ങൾ വിശ്വസിക്കുവിൻ. അല്ലാഹുവിലും, അവൻെറ മലക്കുകളിലും, അവൻെറ ഗ്രന്ഥങ്ങളിലും, അവൻെറ ദൂതന്മാരിലും, അന്ത്യദിനത്തിലും വല്ലവനും അവിശ്വസിക്കുന്ന പക്ഷം തീർച്ചയായും അവൻ ബഹുദൂരം പിഴച്ചുപോയിരിക്കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ ءَامِنُوا۟ بِٱللَّهِ وَرَسُولِهِۦ وَٱلْكِتَٰبِ ٱلَّذِى نَزَّلَ
عَلَىٰ رَسُولِهِۦ وَٱلْكِتَٰبِ ٱلَّذِىٓ أَنزَلَ مِن قَبْلُ ۚ وَمَن يَكْفُرْ بِٱللَّهِ
وَمَلَٰٓئِكَتِهِۦ وَكُتُبِهِۦ وَرُسُلِهِۦ وَٱلْيَوْمِ ٱلْءَاخِرِ فَقَدْ ضَلَّ ضَلَٰلًۢا
بَعِيدًا ﴿١٣٦﴾

137. (ഒരിക്കൽ) വിശ്വസിക്കുകയും, പിന്നീട് അവിശ്വസിക്കുകയും, വീണ്ടും വിശ്വസിച്ചിട്ട് പിന്നെയും അവിശ്വസിക്കുകയും, അനന്തരം അവിശ്വാസം കൂടിക്കൂടി വരുകയും ചെയ്യുവരാരോ അവർക്ക് അല്ലാഹു പൊറുത്തുകൊടുക്കുകയേ ഇല്ല. അവരെ അവൻ നേർവഴിയിലേക്ക് നയിക്കുന്നതുമല്ല.

إِنَّ ٱلَّذِينَ ءَامَنُوا۟ ثُمَّ كَفَرُوا۟ ثُمَّ ءَامَنُوا۟ ثُمَّ كَفَرُوا۟ ثُمَّ ٱزْدَادُوا۟
كُفْرًا لَّمْ يَكُنِ ٱللَّهُ لِيَغْفِرَ لَهُمْ وَلَا لِيَهْدِيَهُمْ سَبِيلًۢا ﴿١٣٧﴾

138. കപടവിശ്വാസികൾക്ക് വേദനയേറിയ ശിക്ഷയുണ്ട് എന്ന 'സന്തോഷവാർത്ത' നീ അവരെ അറിയിക്കുക.

بَشِّرِ ٱلْمُنَٰفِقِينَ بِأَنَّ لَهُمْ عَذَابًا أَلِيمًا ﴿١٣٨﴾

139. സത്യവിശ്വാസികളെ വിട്ട് സത്യനിഷേധികളെ ഉററമിത്രങ്ങളായി സ്വീകരിക്കുന്നവരാകുന്നു അവർ. അവരുടെ (സത്യനിഷേധികളുടെ) അടുക്കൽ പ്രതാപം തേടിപ്പോകുകയാണോ അവർ? എന്നാൽ തീർച്ചയായും പ്രതാപം മുഴുവൻ അല്ലാഹുവിൻെറ അധീനത്തിലാകുന്നു.

ٱلَّذِينَ يَتَّخِذُونَ ٱلْكَٰفِرِينَ أَوْلِيَآءَ مِن دُونِ ٱلْمُؤْمِنِينَ ۚ
أَيَبْتَغُونَ عِندَهُمُ ٱلْعِزَّةَ فَإِنَّ ٱلْعِزَّةَ لِلَّهِ جَمِيعًا ﴿١٣٩﴾

140. അല്ലാഹുവിൻെറ വചനങ്ങൾ നിഷേധിക്കപ്പെടുന്നതും പരിഹസിക്കപ്പെടുന്നതും നിങ്ങൾ കേട്ടാൽ അത്തരക്കാർ മററു വല്ല വർത്തമാനത്തിലും പ്രവേശിക്കുന്നതുവരെ നിങ്ങൾ അവരോടൊപ്പം ഇരിക്കരുതെന്നും, അങ്ങനെ ഇരിക്കുന്നപക്ഷം നിങ്ങളും അവരെപ്പോലെ ത്തന്നെ ആ യിരിക്കുമെന്നും ഈ ഗ്രന്ഥത്തിൽ അല്ലാഹു നിങ്ങൾക്ക് അവതരിപ്പിച്ചുതന്നിട്ടുണ്ടല്ലോ.[129] കപടവിശ്വാസികളെയും അവിശ്വാസികളെയും ഒന്നിച്ച് അല്ലാഹു നരകത്തിൽ ഒരുമിച്ചു കൂട്ടുക തന്നെ ചെയ്യും.

وَقَدْ نَزَّلَ عَلَيْكُمْ فِى ٱلْكِتَٰبِ أَنْ إِذَا سَمِعْتُمْ ءَايَٰتِ ٱللَّهِ يُكْفَرُ
بِهَا وَيُسْتَهْزَأُ بِهَا فَلَا تَقْعُدُوا۟ مَعَهُمْ حَتَّىٰ يَخُوضُوا۟ فِى
حَدِيثٍ غَيْرِهِۦٓ ۚ إِنَّكُمْ إِذًا مِّثْلُهُمْ ۗ إِنَّ ٱللَّهَ جَامِعُ
ٱلْمُنَٰفِقِينَ وَٱلْكَٰفِرِينَ فِى جَهَنَّمَ جَمِيعًا ﴿١٤٠﴾

141. നിങ്ങളുടെ സ്ഥിതിഗതികൾ ഉററുനോക്കിക്കൊണ്ടിരിക്കുന്നവരത്രെ അവർ (കപടവിശ്വാ

ٱلَّذِينَ يَتَرَبَّصُونَ بِكُمْ فَإِن كَانَ لَكُمْ فَتْحٌ مِّنَ ٱللَّهِ قَالُوٓا۟

129. ഈ വചനം മദീനയിൽ അവതരിച്ചതാണ്. മക്കയിൽ അവതരിച്ച സൂറഃ അൻആമിലെ 68-ാം വചനത്തിലും ഈ കാര്യത്തെപ്പററിയുള്ള താക്കീതുണ്ട്.

أَلَمْ نَكُن مَّعَكُمْ وَإِن كَانَ لِلْكَٰفِرِينَ نَصِيبٌ قَالُوٓا۟ أَلَمْ
نَسْتَحْوِذْ عَلَيْكُمْ وَنَمْنَعْكُم مِّنَ ٱلْمُؤْمِنِينَ ۚ فَٱللَّهُ يَحْكُمُ
بَيْنَكُمْ يَوْمَ ٱلْقِيَٰمَةِ ۗ وَلَن يَجْعَلَ ٱللَّهُ لِلْكَٰفِرِينَ عَلَى
ٱلْمُؤْمِنِينَ سَبِيلًا ﴿١٤١﴾

സികൾ). നിങ്ങൾക്ക് അല്ലാഹുവിങ്കൽ നിന്ന് ഒരു വിജയം കൈവന്നാൽ അവർ പറയും; ഞങ്ങൾ നിങ്ങളുടെ കൂടെയായിരുന്നില്ലേ എന്ന്. ഇനി അവിശ്വാസികൾക്കാണ് വല്ല നേട്ടവുമുണ്ടാകുന്നതെങ്കിൽ അവർ പറയും; നിങ്ങളുടെ മേൽ ഞങ്ങൾ വിജയസാദ്ധ്യത നേടിയിട്ടും വിശ്വാസികളിൽ നിന്ന് നിങ്ങളെ ഞങ്ങൾ രക്ഷിച്ചില്ലേ എന്ന്. എന്നാൽ ഉയിർത്തെഴുന്നേല്പിന്റെ നാളിൽ നിങ്ങൾക്കിടയിൽ അല്ലാഹു വിധി കല്പിക്കുന്നതാണ്. വിശ്വാസികൾക്കെതിരിൽ അല്ലാഹു ഒരിക്കലും സത്യനിഷേധികൾക്ക് വഴി തുറന്നുകൊടുക്കുന്നതല്ല.

إِنَّ ٱلْمُنَٰفِقِينَ يُخَٰدِعُونَ ٱللَّهَ وَهُوَ خَٰدِعُهُمْ وَإِذَا قَامُوٓا۟
إِلَى ٱلصَّلَوٰةِ قَامُوا۟ كُسَالَىٰ يُرَآءُونَ ٱلنَّاسَ وَلَا يَذْكُرُونَ
ٱللَّهَ إِلَّا قَلِيلًا ﴿١٤٢﴾

142. തീർച്ചയായും കപടവിശ്വാസികൾ അല്ലാഹുവെ വഞ്ചിക്കാൻ നോക്കുകയാണ്. യഥാർത്ഥത്തിൽ അല്ലാഹു അവരെയാണ് വഞ്ചിക്കുന്നത്.[130] അവർ നമസ്കാരത്തിന് നിന്നാൽ ഉദാസീനരായിക്കൊണ്ടും, ആളുകളെ കാണിക്കാൻ വേണ്ടിയുമാണ് നിൽക്കുന്നത്. കുറച്ചുമാത്രമേ അവർ അല്ലാഹുവെ ഓർമ്മിക്കുകയുള്ളു.

مُّذَبْذَبِينَ بَيْنَ ذَٰلِكَ لَآ إِلَىٰ هَٰٓؤُلَآءِ وَلَآ إِلَىٰ هَٰٓؤُلَآءِ ۚ وَمَن
يُضْلِلِ ٱللَّهُ فَلَن تَجِدَ لَهُۥ سَبِيلًا ﴿١٤٣﴾

143. ഈ കക്ഷിയിലേക്കോ, ആ കക്ഷിയിലേക്കോ ചേരാതെ അതിനിടയിൽ ആടിക്കൊണ്ടിരിക്കുന്നവരാണവർ. വല്ലവനെയും അല്ലാഹു വഴിപിഴപ്പിച്ചാൽ അവന്ന് പിന്നെ ഒരു മാർഗ്ഗവും നീ കണ്ടെത്തുകയില്ല.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَتَّخِذُوا۟ ٱلْكَٰفِرِينَ أَوْلِيَآءَ مِن
دُونِ ٱلْمُؤْمِنِينَ ۚ أَتُرِيدُونَ أَن تَجْعَلُوا۟ لِلَّهِ عَلَيْكُمْ سُلْطَٰنًا
مُّبِينًا ﴿١٤٤﴾

144. സത്യവിശ്വാസികളേ, നിങ്ങൾ സത്യവിശ്വാസികളെയല്ലാതെ സത്യനിഷേധികളെ ഉററമിത്രങ്ങളായി സ്വീകരിക്കരുത്. അല്ലാഹുവിന് നിങ്ങൾക്കെതിരിൽ വ്യക്തമായ തെളിവുണ്ടാക്കിവെക്കാൻ നിങ്ങളാഗ്രഹിക്കുന്നുവോ?

إِنَّ ٱلْمُنَٰفِقِينَ فِى ٱلدَّرْكِ ٱلْأَسْفَلِ مِنَ ٱلنَّارِ وَلَن تَجِدَ
لَهُمْ نَصِيرًا ﴿١٤٥﴾

145. തീർച്ചയായും കപടവിശ്വാസികൾ നരകത്തിന്റെ അടിത്തട്ടിലാകുന്നു. അവർക്കൊരു സഹായിയെയും നീ കണ്ടെത്തുന്നതല്ല.

إِلَّا ٱلَّذِينَ تَابُوا۟ وَأَصْلَحُوا۟ وَٱعْتَصَمُوا۟ بِٱللَّهِ وَأَخْلَصُوا۟
دِينَهُمْ لِلَّهِ فَأُو۟لَٰٓئِكَ مَعَ ٱلْمُؤْمِنِينَ ۖ وَسَوْفَ يُؤْتِ
ٱللَّهُ ٱلْمُؤْمِنِينَ أَجْرًا عَظِيمًا ﴿١٤٦﴾

146. എന്നാൽ പശ്ചാത്തപിച്ചു മടങ്ങുകയും, നിലപാട് നന്നാക്കുകയും, അല്ലാഹുവെ മുറുകെ പിടിക്കുകയും, തങ്ങളുടെ മതത്തെ നിഷ്കളങ്കമായി അല്ലാഹുവിനുവേണ്ടി ആക്കുകയും ചെയ്യുവർ ഇതിൽ നിന്നൊഴിവാകുന്നു. അവർ സത്യവിശ്വാസികളോടൊപ്പമാകുന്നു. സത്യവിശ്വാസികൾക്ക് അല്ലാഹു മഹത്തായ പ്രതിഫലം നൽകുന്നതാണ്.

130. അല്ലാഹുവെ വഞ്ചിക്കുവാനെന്ന ഭാവേന അവർ ചെയ്യുന്ന ഏതൊരു കാര്യവും അവർക്കുതന്നെയാണ് ദോഷം വരുത്തുക. അങ്ങനെ അവരറിയാതെ ആത്മവഞ്ചനയിൽ അകപ്പെടുന്ന സ്ഥിതി അല്ലാഹു അവർക്ക് വരുത്തുന്നു. 'അല്ലാഹു അവരെയാണ് വഞ്ചിക്കുന്നത്' എന്ന ശൈലിയിലൂടെ ഈ കാര്യമാണ് ചൂണ്ടിക്കാട്ടുന്നത്.

مَا يَفْعَلُ اللّٰهُ بِعَذَابِكُمْ إِنْ شَكَرْتُمْ وَآمَنْتُمْ ۚ وَكَانَ اللّٰهُ شَاكِرًا عَلِيمًا ﴿١٤٧﴾

147. നിങ്ങൾ നന്ദി കാണിക്കുകയും, വിശ്വസിക്കുകയും ചെയ്യുന്നപക്ഷം നിങ്ങളെ ശിക്ഷിച്ചിട്ട് അല്ലാഹുവിന് എന്തു കിട്ടാനാണ്? അല്ലാഹു കൃതജ്ഞനും സർവ്വജ്ഞനുമാകുന്നു.

ഭാഗം 6

لَا يُحِبُّ اللّٰهُ الْجَهْرَ بِالسُّوءِ مِنَ الْقَوْلِ إِلَّا مَنْ ظُلِمَ ۚ وَكَانَ اللّٰهُ سَمِيعًا عَلِيمًا ﴿١٤٨﴾

148. ചീത്ത വാക്ക് പരസ്യമാക്കുന്നത് അല്ലാഹു ഇഷ്ടപ്പെടുകയില്ല; ദ്രോഹിക്കപ്പെട്ടവന്ന് ഒഴികെ.[131] അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

إِنْ تُبْدُوا خَيْرًا أَوْ تُخْفُوهُ أَوْ تَعْفُوا عَنْ سُوءٍ فَإِنَّ اللّٰهَ كَانَ عَفُوًّا قَدِيرًا ﴿١٤٩﴾

149. നിങ്ങൾഒരു നല്ലകാര്യംപരസ്യമായോ രഹസ്യമായോ ചെയ്യുകയാണെങ്കിൽ, അല്ലെങ്കിൽ, ഒരു ദുഷ്പ്രവൃത്തി മാപ്പ് ചെയ്തുകൊടുക്കുകയാണെങ്കിൽ തീർച്ചയായും അല്ലാഹു ഏറെ മാപ്പ് നൽകുന്നവനും സർവ്വശക്തനുമാകുന്നു.

إِنَّ الَّذِينَ يَكْفُرُونَ بِاللّٰهِ وَرُسُلِهِ وَيُرِيدُونَ أَنْ يُفَرِّقُوا بَيْنَ اللّٰهِ وَرُسُلِهِ وَيَقُولُونَ نُؤْمِنُ بِبَعْضٍ وَنَكْفُرُ بِبَعْضٍ وَيُرِيدُونَ أَنْ يَتَّخِذُوا بَيْنَ ذَٰلِكَ سَبِيلًا ﴿١٥٠﴾

150. അല്ലാഹുവിലും അവന്റെ ദൂതന്മാരിലും അവിശ്വസിക്കുകയും, (വിശ്വാസകാര്യത്തിൽ) അല്ലാഹുവിനും അവന്റെ ദൂതന്മാർക്കുമിടയിൽ വിവേചനം കല്പിക്കാൻ ആഗ്രഹിക്കുകയും, 'ഞങ്ങൾ ചിലരിൽ വിശ്വസിക്കുകയും, ചിലരെ നിഷേധിക്കുകയും ചെയ്യുന്നു' എന്ന് പറയുകയും,[132] അങ്ങനെ അതിന്നിടയിൽ (വിശ്വാസത്തിനും അവിശ്വാസത്തിനുമിടയിൽ) മറ്റൊരു മാർഗ്ഗം സ്വീകരിക്കാനുദ്ദേശിക്കുകയും ചെയ്യുന്നവരാരോ,

أُولَٰئِكَ هُمُ الْكَافِرُونَ حَقًّا ۚ وَأَعْتَدْنَا لِلْكَافِرِينَ عَذَابًا مُهِينًا ﴿١٥١﴾

151. അവർ തന്നെയാകുന്നു യഥാർത്ഥത്തിൽ സത്യനിഷേധികൾ. സത്യനിഷേധികൾക്ക് അപമാനകരമായ ശിക്ഷ നാം ഒരുക്കിവെച്ചിട്ടുണ്ട്.

وَالَّذِينَ آمَنُوا بِاللّٰهِ وَرُسُلِهِ وَلَمْ يُفَرِّقُوا بَيْنَ أَحَدٍ مِنْهُمْ أُولَٰئِكَ سَوْفَ يُؤْتِيهِمْ أُجُورَهُمْ ۗ وَكَانَ اللّٰهُ غَفُورًا رَحِيمًا ﴿١٥٢﴾

152. അല്ലാഹുവിലും അവന്റെ ദൂതന്മാരിലും വിശ്വസിക്കുകയും, അവരിൽ ആർക്കിടയിലും വിവേചനം കാണിക്കാതിരിക്കുകയും ചെയ്തവരാരോ അവരർഹിക്കുന്ന പ്രതിഫലം അവർക്ക് അല്ലാഹു നൽകുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَسْأَلُكَ أَهْلُ الْكِتَابِ أَنْ تُنَزِّلَ عَلَيْهِمْ كِتَابًا مِنَ السَّمَاءِ ۚ فَقَدْ سَأَلُوا مُوسَىٰ أَكْبَرَ مِنْ ذَٰلِكَ

153. വേദക്കാർ നിന്നോട് ആവശ്യപ്പെടുന്നു; നീ അവർക്ക് ആകാശത്തുനിന്ന് ഒരു ഗ്രന്ഥം ഇറക്കിക്കൊടുക്കണമെന്ന്. എന്നാൽ അതിനെക്കാൾ ഗുരുതരമായത് അവർ മൂസായോട് ആവ

131. ശകാരിക്കപ്പെട്ടവന് തുല്യമായ ഭാഷയിൽ അങ്ങോട്ടും ശകാരിക്കാം. മർദ്ദിക്കപ്പെട്ടവന് മർദ്ദകനെ ആക്ഷേപിക്കാം. ചീത്ത വാക്ക് പരസ്യമായി പറയുന്നതിനുള്ള വിലക്ക് മർദ്ദിതർക്ക് ബാധകമല്ല.

132. അല്ലാഹുവിൽ വിശ്വസിക്കുന്നു എന്ന് അവകാശപ്പെടുന്ന ചിലർ തന്നെ പ്രവാചകന്മാരിൽ അവിശ്വസിക്കുന്നു. ചില പ്രവാചകന്മാരിൽ വിശ്വസിക്കുന്നവർ തന്നെ മററു ചില പ്രവാചകന്മാരിൽ അവിശ്വസിക്കുന്നു.

ശ്യപ്പെട്ടിട്ടുണ്ട്. (അതായത്) അല്ലാഹുവെ ഞങ്ങൾക്ക് പ്രത്യക്ഷത്തിൽ കാണിച്ചുതരണം എന്നവർ പറയുകയുണ്ടായി. അപ്പോൾ അവരുടെ അക്രമം കാരണം ഇടിത്തീ അവരെ പിടികൂടി. പിന്നെ വ്യക്തമായ തെളിവുകൾ വന്നു കിട്ടിയതിനുശേഷം അവർ കാളക്കുട്ടിയെ (ദൈവമായി) സ്വീകരിച്ചു. എന്നിട്ട് അത് നാം പൊറുത്തു കൊടുത്തു. മൂസായ്ക്ക് നാം വ്യക്തമായ ന്യായപ്രമാണം നൽകുകയും ചെയ്തു.

فَقَالُوٓا أَرِنَا ٱللَّهَ جَهْرَةً فَأَخَذَتْهُمُ ٱلصَّٰعِقَةُ بِظُلْمِهِمْ ثُمَّ
ٱتَّخَذُوا ٱلْعِجْلَ مِنۢ بَعْدِ مَا جَآءَتْهُمُ ٱلْبَيِّنَٰتُ فَعَفَوْنَا عَن
ذَٰلِكَ وَءَاتَيْنَا مُوسَىٰ سُلْطَٰنًا مُّبِينًا ﴿١٥٣﴾

154. അവരോട് കരാറ് വാങ്ങുവാൻ വേണ്ടി നാം അവർക്ക് മീതെ പർവ്വതത്തെ ഉയർത്തുകയും ചെയ്തു. നിങ്ങൾ (പട്ടണ)വാതിൽ കടക്കുന്നത് തല കുനിച്ചു കൊണ്ടാകണം എന്ന് നാമവരോട് പറയുകയും ചെയ്തു. നിങ്ങൾ ശബ്ബത്ത് നാളിൽ അതിക്രമം കാണിക്കരുത് എന്നും നാമവരോട് പറഞ്ഞു. ഉറപ്പേറിയ ഒരു കരാർ നാമവരോട് വാങ്ങുകയും ചെയ്തു.

وَرَفَعْنَا فَوْقَهُمُ ٱلطُّورَ بِمِيثَٰقِهِمْ وَقُلْنَا لَهُمُ ٱدْخُلُوا
ٱلْبَابَ سُجَّدًا وَقُلْنَا لَهُمْ لَا تَعْدُوا فِى ٱلسَّبْتِ وَأَخَذْنَا
مِنْهُم مِّيثَٰقًا غَلِيظًا ﴿١٥٤﴾

155. എന്നിട്ട് അവർ കരാർ ലംഘിച്ചതിനാലും, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചതിനാലും, അന്യായമായി പ്രവാചകന്മാരെ കൊലപ്പെടുത്തിയതിനാലും, തങ്ങളുടെ മനസ്സുകൾ അടഞ്ഞുകിടക്കുകയാണ് എന്ന് അവർ പറഞ്ഞതിനാലും (അവർ ശപിക്കപ്പെട്ടിരിക്കുന്നു.) തന്നെയുമല്ല, അവരുടെ സത്യനിഷേധം കാരണമായി അല്ലാഹു ആ മനസ്സുകളുടെ മേൽമുദ്ര കുത്തിയിരിക്കയാണ്. ആകയാൽ ചുരുക്കത്തിലല്ലാതെ അവർ വിശ്വസിക്കുകയില്ല.

فَبِمَا نَقْضِهِم مِّيثَٰقَهُمْ وَكُفْرِهِم بِـَٔايَٰتِ ٱللَّهِ وَقَتْلِهِمُ ٱلْأَنۢبِيَآءَ
بِغَيْرِ حَقٍّ وَقَوْلِهِمْ قُلُوبُنَا غُلْفٌۢ ۚ بَلْ طَبَعَ ٱللَّهُ عَلَيْهَا بِكُفْرِهِمْ
فَلَا يُؤْمِنُونَ إِلَّا قَلِيلًا ﴿١٥٥﴾

156. അവരുടെ സത്യനിഷേധം കാരണമായും, മർയമിന്റെ പേരിൽ അവർ ഗുരുതരമായ അപവാദം പറഞ്ഞതിനാലും[133]

وَبِكُفْرِهِمْ وَقَوْلِهِمْ عَلَىٰ مَرْيَمَ بُهْتَٰنًا عَظِيمًا ﴿١٥٦﴾

157. അല്ലാഹുവിന്റെ ദൂതനായ, മർയമിന്റെ മകൻ മസീഹ് ഈസായെ ഞങ്ങൾ കൊന്നിരിക്കുന്നു എന്നവർ പറഞ്ഞതിനാലും (അവർ ശപിക്കപ്പെട്ടിരിക്കുന്നു.) വാസ്തവത്തിൽ അദ്ദേഹത്തെ അവർ കൊലപ്പെടുത്തിയിട്ടുമില്ല ക്രൂശിച്ചിട്ടുമില്ല. പക്ഷെ (യാഥാർത്ഥ്യം) അവർക്ക് തിരിച്ചറിയാതെയാവുകയാണുണ്ടായത്.[134] തീർച്ചയായും

وَقَوْلِهِمْ إِنَّا قَتَلْنَا ٱلْمَسِيحَ عِيسَى ٱبْنَ مَرْيَمَ رَسُولَ
ٱللَّهِ وَمَا قَتَلُوهُ وَمَا صَلَبُوهُ وَلَٰكِن شُبِّهَ لَهُمْ

133. ഈസാ(അ) ജാരസന്തതിയാണെന്നും, മർയം വ്യഭിചാരിണിയാണെന്നും യഹൂദർ ആരോപണമുന്നയിക്കുകയുണ്ടായി. തൊട്ടിലിൽ കിടക്കുന്ന കുട്ടിയായിരിക്കെത്തന്നെ ഈസായെക്കൊണ്ട് അല്ലാഹു ഈ ആരോപണത്തിന് മറുപടി പറയിച്ചു.
134. ഈസാനബി(യേശുക്രിസ്തു) ക്രൂശിക്കപ്പെട്ടിട്ടില്ലെന്നും, അദ്ദേഹം അല്ലാഹുവിങ്കലേക്ക് ഉയർത്തപ്പെടുകയാണുണ്ടായതെന്നും ഖുർആൻ ഉറപ്പിച്ചു പറയുന്നു. എന്നാൽ കൂരിൾ സംഭവത്തിന്റെ വിശദാംശങ്ങൾ ബൈബിളിൽ നിന്നോ ഖുർആനിൽനിന്നോ ലഭിക്കുന്നില്ല. ചില ഗ്രന്ഥങ്ങളിൽ കാണുന്ന വിശദീകരണങ്ങളിൽ അധികവും തെളിവുകളുടെ പിൻബലമില്ലാത്തവയാണ്.

وَإِنَّ ٱلَّذِينَ ٱخْتَلَفُوا۟ فِيهِ لَفِى شَكٍّ مِّنْهُ ۚ مَا لَهُم بِهِۦ مِنْ عِلْمٍ إِلَّا ٱتِّبَاعَ ٱلظَّنِّ ۚ وَمَا قَتَلُوهُ يَقِينًۢا ﴿١٥٧﴾

അദ്ദേഹത്തിന്റെ (ഈസായുടെ) കാര്യത്തിൽ ഭിന്നിച്ചവർ അതിനെപ്പററി സംശയത്തിൽ തന്നെ യാകുന്നു. ഊഹാപോഹത്തെ പിന്തുടരുന്നത ല്ലാതെ അവർക്ക് അക്കാര്യത്തെപ്പററി യാതൊരു അറിവുമില്ല. ഉറപ്പായും അദ്ദേഹത്തെ അവർ കൊലപ്പെടുത്തിയിട്ടില്ല.

بَل رَّفَعَهُ ٱللَّهُ إِلَيْهِ ۚ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ﴿١٥٨﴾

158. എന്നാൽ അദ്ദേഹത്തെ അല്ലാഹു അവ ങ്കലേക്ക് ഉയർത്തുകയത്രെ ചെയ്തത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

وَإِن مِّنْ أَهْلِ ٱلْكِتَٰبِ إِلَّا لَيُؤْمِنَنَّ بِهِۦ قَبْلَ مَوْتِهِۦ ۖ وَيَوْمَ ٱلْقِيَٰمَةِ يَكُونُ عَلَيْهِمْ شَهِيدًا ﴿١٥٩﴾

159. വേദക്കാരിൽ ആരും തന്നെ അദ്ദേഹത്തി ന്റെ (ഈസായുടെ) മരണത്തിന്നുമുമ്പ് അദ്ദേ ഹത്തിൽ വിശ്വസിക്കാത്തവരായി ഉണ്ടാവുക യില്ല.[135] ഉയിർത്തെഴുന്നേല്പിന്റെ നാളിലാകട്ടെ അദ്ദേഹം അവർക്കെതിരിൽ സാക്ഷിയാകുകയും ചെയ്യും.

فَبِظُلْمٍ مِّنَ ٱلَّذِينَ هَادُوا۟ حَرَّمْنَا عَلَيْهِمْ طَيِّبَٰتٍ أُحِلَّتْ لَهُمْ وَبِصَدِّهِمْ عَن سَبِيلِ ٱللَّهِ كَثِيرًا ﴿١٦٠﴾

160. അങ്ങനെ യഹൂദമതം സ്വീകരിച്ചവരുടെ അക്രമം കാരണമായി അവർക്കനുവദിക്കപ്പെട്ടി രുന്ന പല നല്ല വസ്തുക്കളും നാമവർക്ക് നിഷിദ്ധ മാക്കി. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് അവർ ജനങ്ങളെ ധാരാളമായി തടഞ്ഞതുകൊ ണ്ടും.

وَأَخْذِهِمُ ٱلرِّبَوٰا۟ وَقَدْ نُهُوا۟ عَنْهُ وَأَكْلِهِمْ أَمْوَٰلَ ٱلنَّاسِ بِٱلْبَٰطِلِ ۚ وَأَعْتَدْنَا لِلْكَٰفِرِينَ مِنْهُمْ عَذَابًا أَلِيمًا ﴿١٦١﴾

161. പലിശ അവർക്ക് നിരോധിക്കപ്പെട്ടതായി ട്ടും, അവ രത് വാങ്ങിയതുകൊണ്ടും, ജനങ്ങളുടെ സ്വത്തുകൾ അവർ അന്യായമായി തിന്നതുകൊ ണ്ടും കൂടിയാണ് (അത് നിഷിദ്ധമാക്കപ്പെട്ടത്.) അവരിൽ നിന്നുള്ള സത്യനിഷേധികൾക്ക് നാം വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിട്ടുണ്ട്.

لَّٰكِنِ ٱلرَّٰسِخُونَ فِى ٱلْعِلْمِ مِنْهُمْ وَٱلْمُؤْمِنُونَ يُؤْمِنُونَ بِمَآ أُنزِلَ إِلَيْكَ وَمَآ أُنزِلَ مِن قَبْلِكَ ۚ وَٱلْمُقِيمِينَ ٱلصَّلَوٰةَ ۚ وَٱلْمُؤْتُونَ ٱلزَّكَوٰةَ وَٱلْمُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ أُو۟لَٰٓئِكَ سَنُؤْتِيهِمْ أَجْرًا عَظِيمًا ﴿١٦٢﴾

162. എന്നാൽ അവരിൽ നിന്ന് അടിയുറച്ച അറിവുള്ളവരും, സത്യവിശ്വാസികളുമായിട്ടുള്ള വർ നിനക്ക് അവതരിപ്പിക്കപ്പെട്ടതിലും, നിനക്ക് മുമ്പ് അവതരിപ്പിക്കപ്പെട്ടതിലും വിശ്വസിക്കുന്നു. പ്രാർത്ഥന മുറപോലെ നിർവ്വഹിക്കുന്നവരും, സകാത്ത് നൽകുന്നവരും, അല്ലാഹുവിലും അ ന്ത്യദിനത്തിലും വിശ്വസിക്കുന്നവരുമത്രെ അവർ. അങ്ങനെയുള്ളവർക്ക് നാം മഹത്തായ പ്രതി ഫലം നൽകുന്നതാണ്.

135. ഈ വചനത്തിന് രണ്ടുതരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്. (1) വേദക്കാരിൽ ഒരാളും ഈസാ(അ)യുടെ മരണത്തിനുമുമ്പ് അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കുകയില്ല. (2) വേദക്കാരിൽ ഒരാളും തന്റെ മരണത്തിനുമുമ്പ് ഈസാ(അ)യിൽ വിശ്വസിക്കാതിരിക്കുകയില്ല. ഒന്നാമത്തേതിന്റെ വിശദീകരണം ഇപ്രകാരമാകുന്നു: ഈസാ(അ) വീണ്ടും ഭൂമിയിൽ ഇറങ്ങിവന്നിട്ട് മരിക്കുന്നതിനുമുമ്പായി അക്കാലത്ത് ജീവിച്ചിരിക്കുന്ന വേദക്കാരിൽ ഒരാൾപോലും അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കയില്ല. രണ്ടാമത്തേതിന്റെ വിശദീകരണം: വേദക്കാരിൽ ഒരാൾ പോലും തന്റെ മരണതിനുമുമ്പായി – മരണം ആസന്നമായ സമയത്തെങ്കിലും – ഈസാ(അ)യിൽ വിശ്വസിക്കാതിരിക്കയില്ല.

إِنَّآ أَوْحَيْنَآ إِلَيْكَ كَمَآ أَوْحَيْنَآ إِلَىٰ نُوحٍ وَٱلنَّبِيِّـۧنَ مِنۢ بَعْدِهِۦ ۚ
وَأَوْحَيْنَآ إِلَىٰٓ إِبْرَٰهِيمَ وَإِسْمَٰعِيلَ وَإِسْحَٰقَ وَيَعْقُوبَ
وَٱلْأَسْبَاطِ وَعِيسَىٰ وَأَيُّوبَ وَيُونُسَ وَهَٰرُونَ وَسُلَيْمَٰنَ ۚ
وَءَاتَيْنَا دَاوُۥدَ زَبُورًا ﴿١٦٣﴾

163. (നബിയേ,) നൂഹിനും അദ്ദേഹത്തിനു ശേഷമുള്ള പ്രവാചകന്മാർക്കും നാം സന്ദേശം നൽകിയതുപോലെ തന്നെ നിനക്കും നാം സന്ദേശം നൽകിയിരിക്കുന്നു. ഇബ്രാഹീം, ഇസ്മാഈൽ, ഇസ്ഹാഖ്, യഅ്ഖൂബ്, യഅ്ഖൂബ് സന്തതികൾ, ഈസാ, അയ്യൂബ്, യൂനുസ്, ഹാറൂൻ, സുലൈമാൻ എന്നിവർക്കും നാം സന്ദേശം നൽകിയിരിക്കുന്നു. ദാവൂദിന് നാം സബൂർ (സങ്കീർത്തനം) നൽകി.

وَرُسُلًا قَدْ قَصَصْنَٰهُمْ عَلَيْكَ مِن قَبْلُ وَرُسُلًا لَّمْ
نَقْصُصْهُمْ عَلَيْكَ ۚ وَكَلَّمَ ٱللَّهُ مُوسَىٰ تَكْلِيمًا ﴿١٦٤﴾

164. നിനക്ക് നാം മുമ്പ് വിവരിച്ചുതന്നിട്ടുള്ള ദൂതന്മാരെയും, നിനക്ക് നാം വിവരിച്ചുതന്നിട്ടില്ലാത്ത ദൂതന്മാരെയും (നാം നിയോഗിക്കുകയുണ്ടായി.) മൂസായോട് അല്ലാഹു നേരിട്ട് സംസാരിക്കുകയും ചെയ്തു.

رُّسُلًا مُّبَشِّرِينَ وَمُنذِرِينَ لِئَلَّا يَكُونَ لِلنَّاسِ عَلَى ٱللَّهِ
حُجَّةٌۢ بَعْدَ ٱلرُّسُلِ ۚ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ﴿١٦٥﴾

165. സന്തോഷവാർത്ത അറിയിക്കുന്നവരും, താക്കീത് നൽകുന്നവരുമായ ദൂതന്മാരായിരുന്നു അവർ. ആ ദൂതന്മാർക്ക്ശേഷം ജനങ്ങൾക്ക് അല്ലാഹുവിനെതിരിൽ ഒരു ന്യായവും ഇല്ലാതിരിക്കാൻ വേണ്ടിയാണത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

لَّٰكِنِ ٱللَّهُ يَشْهَدُ بِمَآ أَنزَلَ إِلَيْكَ ۖ أَنزَلَهُۥ بِعِلْمِهِۦ ۖ وَٱلْمَلَٰٓئِكَةُ
يَشْهَدُونَ ۚ وَكَفَىٰ بِٱللَّهِ شَهِيدًا ﴿١٦٦﴾

166. എന്നാൽ അല്ലാഹു നിനക്കവതരിപ്പിച്ചുതന്നതിന്റെ കാര്യത്തിൽ അവൻ തന്നെ സാക്ഷ്യം വഹിക്കുന്നു. അവന്റെ അറിവിന്റെ അടിസ്ഥാനത്തിൽ തന്നെയാണ് അവനത് അവതരിപ്പിച്ചിട്ടുള്ളത്. മലക്കുകളും (അതിന്) സാക്ഷ്യം വഹിക്കുന്നു. സാക്ഷിയായി അല്ലാഹു മതി.

إِنَّ ٱلَّذِينَ كَفَرُوا۟ وَصَدُّوا۟ عَن سَبِيلِ ٱللَّهِ قَدْ
ضَلُّوا۟ ضَلَٰلًۢا بَعِيدًا ﴿١٦٧﴾

167. അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) തടയുകയും ചെയ്യുന്നവർ തീർച്ചയായും ബഹുദൂരം പിഴച്ചുപോയിരിക്കുന്നു.

إِنَّ ٱلَّذِينَ كَفَرُوا۟ وَظَلَمُوا۟ لَمْ يَكُنِ ٱللَّهُ لِيَغْفِرَ لَهُمْ
وَلَا لِيَهْدِيَهُمْ طَرِيقًا ﴿١٦٨﴾
إِلَّا طَرِيقَ جَهَنَّمَ خَٰلِدِينَ فِيهَآ أَبَدًا ۚ وَكَانَ ذَٰلِكَ
عَلَى ٱللَّهِ يَسِيرًا ﴿١٦٩﴾

168, 169, അവിശ്വസിക്കുകയും, അന്യായം പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് അല്ലാഹു ഒരിക്കലും പൊറുത്തുകൊടുക്കുന്നതല്ല. നരകത്തിന്റെ മാർഗ്ഗത്തിലേക്കല്ലാതെ മറെറാരു മാർഗ്ഗത്തിലേക്കും അവൻ അവരെ നയിക്കുന്നതുമല്ല. എന്നെന്നേക്കുമായി അവരതിൽ സ്ഥിരവാസികളായിരിക്കും. അല്ലാഹുവിന് അത് എളുപ്പമുള്ള കാര്യമാകുന്നു.

يَٰٓأَيُّهَا ٱلنَّاسُ قَدْ جَآءَكُمُ ٱلرَّسُولُ بِٱلْحَقِّ مِن رَّبِّكُمْ فَـَٔامِنُوا۟
خَيْرًا لَّكُمْ ۚ وَإِن تَكْفُرُوا۟ فَإِنَّ لِلَّهِ مَا فِى ٱلسَّمَٰوَٰتِ
وَٱلْأَرْضِ ۚ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١٧٠﴾

170. ജനങ്ങളേ, നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യവുമായി നിങ്ങളുടെ അടുക്കലിതാ റസൂൽ വന്നിരിക്കുന്നു. അതിനാൽ നിങ്ങളുടെ നന്മയ്ക്കായി നിങ്ങൾ വിശ്വസിക്കുക. നിങ്ങൾ നിഷേധിക്കുകയാണെങ്കിലോ, ആകാശങ്ങളിലും ഭൂമിയുമുള്ളതെല്ലാം അല്ലാഹുവിൻെറതാണ് (എന്ന് നിങ്ങളോർത്തുകൊള്ളുക.) അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

يَٰٓأَهْلَ ٱلْكِتَٰبِ لَا تَغْلُوا۟ فِى دِينِكُمْ وَلَا تَقُولُوا۟ عَلَى ٱللَّهِ
إِلَّا ٱلْحَقَّ ۚ إِنَّمَا ٱلْمَسِيحُ عِيسَى ٱبْنُ مَرْيَمَ رَسُولُ ٱللَّهِ وَكَلِمَتُهُۥٓ
أَلْقَىٰهَآ إِلَىٰ مَرْيَمَ وَرُوحٌ مِّنْهُ ۖ فَـَٔامِنُوا۟ بِٱللَّهِ وَرُسُلِهِۦ ۖ وَلَا
تَقُولُوا۟ ثَلَٰثَةٌ ۚ ٱنتَهُوا۟ خَيْرًا لَّكُمْ ۚ إِنَّمَا ٱللَّهُ إِلَٰهٌ وَٰحِدٌ ۖ
سُبْحَٰنَهُۥٓ أَن يَكُونَ لَهُۥ وَلَدٌ ۘ لَّهُۥ مَا فِى ٱلسَّمَٰوَٰتِ وَمَا فِى
ٱلْأَرْضِ ۗ وَكَفَىٰ بِٱللَّهِ وَكِيلًا ﴿١٧١﴾

171. വേദക്കാരേ, നിങ്ങൾ മതകാര്യത്തിൽ അതിരു കവിയരുത്. അല്ലാഹുവിൻെറ പേരിൽ വാസ്തവമല്ലാതെ നിങ്ങൾ പറയുകയും ചെയ്യരുത്. മർയമിൻെറ മകനായ മസീഹ് ഈസാ അല്ലാഹുവിൻെറ ദൂതനും, മർയമിലേക്ക് അവൻ ഇട്ടുകൊടുത്ത അവൻെറ വചനവും, അവങ്കൽനിന്നുള്ള ഒരാത്മാവും മാത്രമാകുന്നു. അതുകൊണ്ട് നിങ്ങൾ അല്ലാഹുവിലും അവൻെറ ദൂതന്മാരിലും വിശ്വസിക്കുക. 'ത്രിത്വം' എന്ന വാക്ക് നിങ്ങൾ പറയരുത്.[136] നിങ്ങളുടെ നന്മയ്ക്കായി നിങ്ങൾ (ഇതിൽ നിന്ന്) വിരമിക്കുക. അല്ലാഹു ഏക ആരാധ്യൻ മാത്രമാകുന്നു. തനിക്ക് ഒരു സന്താനമുണ്ടായിരിക്കുക എന്നതിൽ നിന്ന് അവനെത്രയോ പരിശുദ്ധനത്രെ. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം അവൻെറതാകുന്നു. കൈകാര്യകർത്താവായി അല്ലാഹു തന്നെ മതി.

لَّن يَسْتَنكِفَ ٱلْمَسِيحُ أَن يَكُونَ عَبْدًا لِّلَّهِ وَلَا ٱلْمَلَٰٓئِكَةُ
ٱلْمُقَرَّبُونَ ۚ وَمَن يَسْتَنكِفْ عَنْ عِبَادَتِهِۦ وَيَسْتَكْبِرْ
فَسَيَحْشُرُهُمْ إِلَيْهِ جَمِيعًا ﴿١٧٢﴾

172. അല്ലാഹുവിൻെറ അടിമയായിരിക്കുന്നതിൽ മസീഹ് ഒരിക്കലും വൈമനസ്യം കാണിക്കുന്നതല്ല. (അല്ലാഹുവിൻെറ) സാമീപ്യം സിദ്ധിച്ച മലക്കുകളും (വൈമനസ്യം കാണിക്കുന്നതല്ല.) അവനെ (അല്ലാഹുവെ) ആരാധിക്കുന്നതിൽ ആർ വൈമനസ്യം കാണിക്കുകയും, അഹംഭാവം നടിക്കുകയും ചെയ്യുന്നുവോ അവരെ മുഴുവനും അവൻ തൻെറ അടുക്കലേക്ക് ഒരുമിച്ചുകൂട്ടുന്നതാണ്.

فَأَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فَيُوَفِّيهِمْ أُجُورَهُمْ
وَيَزِيدُهُم مِّن فَضْلِهِۦ ۖ وَأَمَّا ٱلَّذِينَ ٱسْتَنكَفُوا۟ وَٱسْتَكْبَرُوا۟

173. എന്നാൽ വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുതാരോ അവരുടെതായ പ്രതിഫലം അവർക്കവൻ നിറവേററിക്കൊടുക്കുകയും, അവൻെറ അനുഗ്രഹത്തിൽ നിന്നും കൂടുതലായി അവർക്ക് നൽകുകയും ചെയ്യുന്നതാണ്. എന്നാൽ, വൈമനസ്യം കാണിക്കുകയും, അഹങ്കരിക്കുകയും ചെയ്യുവരാരോ

136. ത്രിത്വം അല്ലെങ്കിൽ ത്രിയേകത്വം എന്നത് യേശുക്രിസ്തുവിന് ശേഷം ക്രൈസ്തവസഭ ചമച്ചുണ്ടാക്കിയ ഒരു പ്രത്യേകതരം ദൈവസങ്കല്പമാണ്. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ മൂന്നു ഭാവങ്ങളുള്ള ഒരു ദൈവം എന്നാണ് അവർ അതുകൊണ്ട് ഉദ്ദേശിക്കുന്നത്.

فَيُعَذِّبُهُمْ عَذَابًا أَلِيمًا وَلَا يَجِدُونَ لَهُم مِّن دُونِ اللَّهِ
وَلِيًّا وَلَا نَصِيرًا ﴿١٧٣﴾

അവർക്കവൻ വേദനയേറിയ ശിക്ഷ നൽകുന്നതാണ്. അല്ലാഹുവെകൂടാതെ തങ്ങൾക്ക് ഒരു ഉററമിത്രത്തെയോ സഹായിയെയോ അവർ കണ്ടെത്തുകയുമില്ല.

يَا أَيُّهَا النَّاسُ قَدْ جَاءَكُم بُرْهَانٌ مِّن رَّبِّكُمْ وَأَنزَلْنَا
إِلَيْكُمْ نُورًا مُّبِينًا ﴿١٧٤﴾

174. മനുഷ്യരേ, നിങ്ങൾക്കിതാ നിങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള ന്യായപ്രമാണം വന്നുകിട്ടിയിരിക്കുന്നു. വ്യക്തമായ ഒരു പ്രകാശം നാമിതാ നിങ്ങൾക്ക് ഇറക്കിത്തന്നിരിക്കുന്നു.

فَأَمَّا الَّذِينَ آمَنُوا بِاللَّهِ وَاعْتَصَمُوا بِهِ
فَسَيُدْخِلُهُمْ فِي رَحْمَةٍ مِّنْهُ وَفَضْلٍ وَيَهْدِيهِمْ
إِلَيْهِ صِرَاطًا مُّسْتَقِيمًا ﴿١٧٥﴾

175. അതുകൊണ്ട് ആർ അല്ലാഹുവിൽ വിശ്വസിക്കുകയും, അവനെ മുറുകെ പിടിക്കുകയും ചെയ്യുവോ, അവരെ തൻെറ കാരുണ്യത്തിലും അനുഗ്രഹത്തിലും അവൻ പ്രവേശിപ്പിക്കുന്നതാണ്. അവങ്കലേക്ക് അവരെ നേർവഴിയിലൂടെ അവൻ നയിക്കുന്നതുമാണ്.

يَسْتَفْتُونَكَ قُلِ اللَّهُ يُفْتِيكُمْ فِي الْكَلَالَةِ ۚ إِنِ امْرُؤٌ هَلَكَ
لَيْسَ لَهُ وَلَدٌ وَلَهُ أُخْتٌ فَلَهَا نِصْفُ مَا تَرَكَ ۚ وَهُوَ يَرِثُهَا
إِن لَّمْ يَكُن لَّهَا وَلَدٌ ۚ فَإِن كَانَتَا اثْنَتَيْنِ فَلَهُمَا الثُّلُثَانِ مِمَّا
تَرَكَ ۚ وَإِن كَانُوا إِخْوَةً رِّجَالًا وَنِسَاءً فَلِلذَّكَرِ مِثْلُ حَظِّ
الْأُنثَيَيْنِ ۗ يُبَيِّنُ اللَّهُ لَكُمْ أَن تَضِلُّوا ۗ وَاللَّهُ بِكُلِّ شَيْءٍ عَلِيمٌ ﴿١٧٦﴾

176. (നബിയേ,) അവർ നിന്നോട് മതവിധി അന്വേഷിക്കുന്നു. പറയുക: 'കലാലത്തിൻെറ[137] പ്രശ്നത്തിൽ അല്ലാഹു നിങ്ങൾക്കിതാ മതവിധി പറഞ്ഞു തരുന്നു. അതായത് ഒരാൾ മരിച്ചു; അയാൾക്ക് സന്താനമില്ല; ഒരു സഹോദരിയുണ്ട്. എങ്കിൽ അയാൾ വിട്ടേച്ചുപോയതിൻെറ പകുതി അവൾക്കുള്ളതാണ്. ഇനി (സഹോദരി മരിക്കുകയും) അവൾക്ക് സന്താനമില്ലാതിരിക്കുകയുമാണെങ്കിൽ സഹോദരൻ അവളുടെ (പൂർണ്ണ) അവകാശിയായിരിക്കും. ഇനി രണ്ട് സഹോദരികളാണുള്ളതെങ്കിൽ, അവൻ (സഹോദരൻ) വിട്ടേച്ചുപോയ സ്വത്തിൻെറ മൂന്നിൽ രണ്ടു ഭാഗം അവർക്കുള്ളതാണ്. ഇനി സഹോദരന്മാരും സഹോദരിമാരും കൂടിയാണുള്ളതെങ്കിൽ, ആണിന് രണ്ട് പെണ്ണിൻെറതിന് തുല്യമായ ഓഹരിയാണുള്ളത്. നിങ്ങൾ പിഴച്ചുപോകുമെന്ന് കരുതി അല്ലാഹു നിങ്ങൾക്ക് കാര്യങ്ങൾ വിവരിച്ചു തരുന്നു. അല്ലാഹു ഏത് കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

137. പിതാവോ സന്താനങ്ങളോ ഇല്ലാത്ത അനന്തരാവകാശ പ്രശ്നത്തിനാണ് 'കലാലത്ത്' എന്ന് പറയുന്നത്.




അദ്ധ്യായം - 5

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَوْفُوا۟ بِٱلْعُقُودِ ۚ أُحِلَّتْ لَكُم بَهِيمَةُ
ٱلْأَنْعَٰمِ إِلَّا مَا يُتْلَىٰ عَلَيْكُمْ غَيْرَ مُحِلِّى ٱلصَّيْدِ وَأَنتُمْ حُرُمٌ ۗ إِنَّ ٱللَّهَ
يَحْكُمُ مَا يُرِيدُ ①

1. സത്യവിശ്വാസികളേ, നിങ്ങൾ കരാറുകൾ നിറവേററുക. (പിന്നീട്) നിങ്ങൾക്ക് വിവരിച്ചു തരുന്നതൊഴിച്ചുള്ള ആട്, മാട്, ഒട്ടകം എന്നീ ഇനങ്ങളിൽപെട്ട മൃഗങ്ങൾ നിങ്ങൾക്കനുവദിക്കപ്പെട്ടിരിക്കുന്നു. എന്നാൽ നിങ്ങൾ ഇഹ്റാമിൽ[138] പ്രവേശിച്ചവരായിരിക്കെ വേട്ടയാടുന്നത് അനുവദനീയമാക്കരുത്. തീർച്ചയായും അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് വിധിക്കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تُحِلُّوا۟ شَعَٰٓئِرَ ٱللَّهِ وَلَا ٱلشَّهْرَ ٱلْحَرَامَ
وَلَا ٱلْهَدْىَ وَلَا ٱلْقَلَٰٓئِدَ وَلَآ ءَآمِّينَ ٱلْبَيْتَ ٱلْحَرَامَ يَبْتَغُونَ
فَضْلًا مِّن رَّبِّهِمْ وَرِضْوَٰنًا ۚ وَإِذَا حَلَلْتُمْ فَٱصْطَادُوا۟ ۚ
وَلَا يَجْرِمَنَّكُمْ شَنَـَٔانُ قَوْمٍ أَن صَدُّوكُمْ عَنِ ٱلْمَسْجِدِ ٱلْحَرَامِ أَن
تَعْتَدُوا۟ ۘ وَتَعَاوَنُوا۟ عَلَى ٱلْبِرِّ وَٱلتَّقْوَىٰ ۖ وَلَا تَعَاوَنُوا۟ عَلَى ٱلْإِثْمِ
وَٱلْعُدْوَٰنِ ۚ

2. സത്യവിശ്വാസികളേ, അല്ലാഹുവിന്റെ മതചിഹ്നങ്ങളെ നിങ്ങൾ അനാദരിക്കരുത്. പവിത്രമായ മാസത്തെയും, (കഅ്ബത്തിങ്കലേക്ക് കൊണ്ടുപോകുന്ന) ബലിമൃഗങ്ങളെയും, (അവയുടെ കഴുത്തിലെ) അടയാളത്താലികളെയും, തങ്ങളുടെ രക്ഷിതാവിന്റെ അനുഗ്രഹവും പൊരുത്തവും തേടിക്കൊണ്ട് വിശുദ്ധ മന്ദിരത്തെ ലക്ഷ്യമാക്കിപ്പോകുന്ന തീർത്ഥാടകരെയും (നിങ്ങൾ അനാദരിക്കരുത്.) എന്നാൽ ഇഹ്റാമിൽ നിന്ന് നിങ്ങൾ ഒഴിവായാൽ നിങ്ങൾക്ക് വേട്ടയാടാവുന്നതാണ്. മസ്ജിദുൽഹറാമിൽ നിന്ന് നിങ്ങളെ തടഞ്ഞു എന്നതിന്റെ പേരിൽ ഒരു ജനവിഭാഗത്തോട് നിങ്ങൾക്കുള്ള അമർഷം അതിക്രമം പ്രവർത്തിക്കുന്നതിന്ന് നിങ്ങൾക്കൊരിക്കലും പ്രേരകമാകരുത്. പുണ്യത്തിലും ധർമ്മനിഷ്ഠയിലും നിങ്ങൾ അന്യോന്യം സഹായിക്കുക. പാപത്തിലും അതിക്രമത്തിലും നിങ്ങളന്യോന്യം

* ഇസ്രായീല്യർ ഭക്ഷണത്തളികയ്ക്കുവേണ്ടി പ്രാർത്ഥിച്ചതിനെപ്പററി പ്രതിപാദിക്കുന്നതിനാലാണ് ഈ സൂറഃക്ക് ഇപ്രകാരം പേര് നൽകപ്പെട്ടത്.

138. ഹജ്ജോ ഉംറയോ നിർവ്വഹിക്കുകയാണ് എന്ന ഉദ്ദേശത്തോടെ ഔപചാരികമായി തീർത്ഥാടനകർമ്മത്തിൽ പ്രവേശിക്കുന്നതിനാണ് 'ഇഹ്റാം' എന്ന് പറയുന്നത്. 'ഇഹ്റാം' എന്ന പദത്തിന്റെ ഭാഷാർത്ഥം നിഷിദ്ധമാക്കൽ എന്നാണ്. തീർത്ഥാടനകർമ്മത്തിൽ ഔപചാരികമായി പ്രവേശിക്കുന്നതോടെ ചില കാര്യങ്ങൾ നിഷിദ്ധമായി കണക്കാക്കി വർജ്ജിക്കേണ്ടതുള്ളതിനാലാണ് ഈ പേര് വന്നത്. ഓരോ ഭാഗത്തുനിന്ന് പുറപ്പെടുന്ന തീർത്ഥാടകർ ഇഹ്റാമിൽ പ്രവേശിക്കുവാൻ നിർണ്ണിതസ്ഥലങ്ങൾ (മീഖാത്തുകൾ) ഉണ്ട്.

وَاتَّقُوا اللَّهَ ۖ إِنَّ اللَّهَ شَدِيدُ الْعِقَابِ ﴿٢﴾

സഹായിക്കരുത്. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാകുന്നു.

حُرِّمَتْ عَلَيْكُمُ الْمَيْتَةُ وَالدَّمُ وَلَحْمُ الْخِنْزِيرِ وَمَا أُهِلَّ لِغَيْرِ
اللَّهِ بِهِ وَالْمُنْخَنِقَةُ وَالْمَوْقُوذَةُ وَالْمُتَرَدِّيَةُ وَالنَّطِيحَةُ وَمَا
أَكَلَ السَّبُعُ إِلَّا مَا ذَكَّيْتُمْ وَمَا ذُبِحَ عَلَى النُّصُبِ وَأَنْ تَسْتَقْسِمُوا
بِالْأَزْلَامِ ۚ ذَٰلِكُمْ فِسْقٌ ۗ الْيَوْمَ يَئِسَ الَّذِينَ كَفَرُوا مِنْ دِينِكُمْ
فَلَا تَخْشَوْهُمْ وَاخْشَوْنِ ۚ الْيَوْمَ أَكْمَلْتُ لَكُمْ دِينَكُمْ وَأَتْمَمْتُ
عَلَيْكُمْ نِعْمَتِي وَرَضِيتُ لَكُمُ الْإِسْلَامَ دِينًا ۚ فَمَنِ اضْطُرَّ فِي
مَخْمَصَةٍ غَيْرَ مُتَجَانِفٍ لِإِثْمٍ ۙ فَإِنَّ اللَّهَ غَفُورٌ رَحِيمٌ ﴿٣﴾

3. ശവം, രക്തം, പന്നിമാംസം, അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെട്ടത്, ശ്വാസം മുട്ടി ചത്തത്, അടിച്ചുകൊന്നത്, വീണുചത്തത്, കുത്തേററു ചത്തത്, വന്യമൃഗം കടിച്ചുതിന്നത് എന്നിവ നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു. എന്നാൽ (ജീവനോടെ) നിങ്ങൾ അറുത്തത് ഇതിൽനിന്നൊഴിവാകുന്നു. പ്രതിഷ്ഠകൾക്ക് മുമ്പിൽ ബലിയർപ്പിക്കപ്പെട്ടതും (നിങ്ങൾക്ക് നിഷിദ്ധമാകുന്നു.) അമ്പുകളുപയോഗിച്ച് ഭാഗ്യം നോക്കലും[139] (നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു.) അതൊക്കെ അധർമ്മമാകുന്നു. ഇന്ന് സത്യനിഷേധികൾ നിങ്ങളുടെ മതത്തെ നേരിടുന്ന കാര്യത്തിൽ നിരാശപ്പെട്ടിരിക്കയാണ്. അതിനാൽ അവരെ നിങ്ങൾ പേടിക്കേണ്ടതില്ല. എന്നെ നിങ്ങൾ പേടിക്കുക. ഇന്ന് ഞാൻ നിങ്ങൾക്ക് നിങ്ങളുടെ മതം പൂർത്തിയാക്കിത്തന്നിരിക്കുന്നു. എന്റെ അനുഗ്രഹം നിങ്ങൾക്ക് ഞാൻ നിറവേററിത്തരികയും ചെയ്തിരിക്കുന്നു. മതമായി ഇസ്ലാമിനെ ഞാൻ നിങ്ങൾക്ക് തൃപ്തിപ്പെട്ടുതന്നിരിക്കുന്നു. വല്ലവനും പട്ടിണി കാരണം (നിഷിദ്ധമായത് തിന്നുവാൻ) നിർബന്ധിതനാകുന്നപക്ഷം അവൻ അധർമ്മത്തിലേക്ക് ചായ്‌വുള്ളവനല്ലെങ്കിൽ തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണ കാണിക്കുന്നവനുമാകുന്നു.

يَسْأَلُونَكَ مَاذَا أُحِلَّ لَهُمْ ۖ قُلْ أُحِلَّ لَكُمُ الطَّيِّبَاتُ ۙ وَمَا عَلَّمْتُمْ مِنَ
الْجَوَارِحِ مُكَلِّبِينَ تُعَلِّمُونَهُنَّ مِمَّا عَلَّمَكُمُ اللَّهُ ۖ فَكُلُوا مِمَّا
أَمْسَكْنَ عَلَيْكُمْ وَاذْكُرُوا اسْمَ اللَّهِ عَلَيْهِ ۖ وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ
سَرِيعُ الْحِسَابِ ﴿٤﴾

4. തങ്ങൾക്ക് അനുവദിക്കപ്പെട്ടിട്ടുള്ളത് എന്തൊക്കെയാണെന്ന് അവർ നിന്നോട് ചോദിക്കും. പറയുക: നല്ല വസ്തുക്കളെല്ലാം നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. അല്ലാഹു നിങ്ങൾക്ക് നൽകിയ വിദ്യ ഉപയോഗിച്ച് നായാട്ട് പരിശീലിപ്പിക്കാറുള്ള രീതിയിൽ നിങ്ങൾ പഠിപ്പിച്ചെടുത്ത ഏതെങ്കിലും വേട്ടമൃഗം നിങ്ങൾക്കുവേണ്ടി പിടിച്ചു കൊണ്ടുവന്നതിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുക. ആ ഉരുവിന്റെ മേൽ നിങ്ങൾ അല്ലാഹുവിന്റെ നാമം ഉച്ചരിക്കുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു അതിവേഗം കണക്ക് നോക്കുന്നവനാകുന്നു.

139. പ്രത്യേകമായ ചില അടയാളങ്ങൾ രേഖപ്പെടുത്തിയ അമ്പുപോലുള്ള ചില കോലുകൾ ഒരു ആവനാഴിയിലിട്ട് കുലുക്കിയിട്ട് ഒന്ന് വലിച്ചെടുക്കുകയും, അതിന്മേലുള്ള മുദ്രയുടെ അടിസ്ഥാനത്തിൽ ഭാഗ്യനിർഭാഗ്യങ്ങൾ നിർണ്ണയിക്കുകയും ചെയ്യുന്ന ഒരു സമ്പ്രദായം അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്നു.

اَلْيَوْمَ أُحِلَّ لَكُمُ الطَّيِّبٰتُ وَطَعَامُ الَّذِينَ أُوتُوا الْكِتٰبَ حِلٌّ
لَّكُمْ وَطَعَامُكُمْ حِلٌّ لَّهُمْ وَالْمُحْصَنٰتُ مِنَ الْمُؤْمِنٰتِ وَالْمُحْصَنٰتُ
مِنَ الَّذِينَ أُوتُوا الْكِتٰبَ مِن قَبْلِكُمْ إِذَا آتَيْتُمُوهُنَّ أُجُورَهُنَّ
مُحْصِنِينَ غَيْرَ مُسٰفِحِينَ وَلَا مُتَّخِذِي أَخْدَانٍ وَمَن يَكْفُرْ
بِالْإِيمَانِ فَقَدْ حَبِطَ عَمَلُهُ وَهُوَ فِي الْآخِرَةِ مِنَ الْخٰسِرِينَ ﴿٥﴾

5. എല്ലാ നല്ല വസ്തുക്കളും ഇന്ന് നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. വേദം നൽകപ്പെട്ടവരുടെ ഭക്ഷണം നിങ്ങൾക്കനുവദനീയമാണ്. നിങ്ങളുടെ ഭക്ഷണം അവർക്കും അനുവദനീയമാണ്. സത്യവിശ്വാസിനികളിൽനിന്നുള്ള പതിവ്രതകളായ സ്ത്രീകളും, നിങ്ങൾക്ക് മുമ്പ് വേദം നൽകപ്പെട്ടവരിൽനിന്നുള്ള പതിവ്രതകളായ സ്ത്രീകളും — നിങ്ങളവർക്ക് വിവാഹമൂല്യം നൽകിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ — (നിങ്ങൾക്കനുവദിക്കപ്പെട്ടിരിക്കുന്നു.) നിങ്ങൾ വൈവാഹികജീവിതത്തിൽ ഒതുങ്ങിനിൽക്കുന്നവരാകണം. വ്യഭിചാരത്തിലേർപ്പെടുന്നവരാകരുത്. രഹസ്യവേഴ്ചക്കാരെ സ്വീകരിക്കുന്നവരുമാകരുത്. സത്യവിശ്വാസത്തെ ആരെങ്കിലും തള്ളിക്കളയുന്നപക്ഷം അവൻെറ കർമ്മം നിഷ്ഫലമായിക്കഴിഞ്ഞു. പരലോകത്ത് അവൻ നഷ്ടം പററിയവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും.

يَا أَيُّهَا الَّذِينَ آمَنُوا إِذَا قُمْتُمْ إِلَى الصَّلٰوةِ فَاغْسِلُوا
وُجُوهَكُمْ وَأَيْدِيَكُمْ إِلَى الْمَرَافِقِ وَامْسَحُوا بِرُءُوسِكُمْ وَأَرْجُلَكُمْ
إِلَى الْكَعْبَيْنِ وَإِن كُنتُمْ جُنُبًا فَاطَّهَّرُوا وَإِن كُنتُم
مَّرْضَىٰ أَوْ عَلَىٰ سَفَرٍ أَوْ جَاءَ أَحَدٌ مِّنكُم مِّنَ الْغَائِطِ
أَوْ لٰمَسْتُمُ النِّسَاءَ فَلَمْ تَجِدُوا مَاءً فَتَيَمَّمُوا صَعِيدًا
طَيِّبًا فَامْسَحُوا بِوُجُوهِكُمْ وَأَيْدِيكُم مِّنْهُ مَا يُرِيدُ اللهُ
لِيَجْعَلَ عَلَيْكُم مِّنْ حَرَجٍ وَلٰكِن يُرِيدُ لِيُطَهِّرَكُمْ وَ
لِيُتِمَّ نِعْمَتَهُ عَلَيْكُمْ لَعَلَّكُمْ تَشْكُرُونَ ﴿٦﴾

6. സത്യവിശ്വാസികളേ, നിങ്ങൾ നമസ്കാരത്തിന്നൊരുങ്ങിയാൽ, നിങ്ങളുടെ മുഖങ്ങളും, മുട്ടുവരെ രണ്ടു കൈകളും കഴുകുകയും, നിങ്ങളുടെ തല തടവുകയും നെരിയാണിവരെ രണ്ടു കാലുകൾ കഴുകുകയും ചെയ്യുക. നിങ്ങൾ ജനാബത്ത് (വലിയ അശുദ്ധി) ബാധിച്ചവരായാൽ നിങ്ങൾ (കുളിച്ച്) ശുദ്ധിയാകുക. നിങ്ങൾ രോഗികളാകുകയോ യാത്രയിലാകുകയോ ചെയ്താൽ, അല്ലെങ്കിൽ നിങ്ങളിലൊരാൾ മലമൂത്രവിസർജ്ജനം കഴിഞ്ഞ് വരികയോ,നിങ്ങൾ സ്ത്രീകളുമായി സംസർഗ്ഗം നടത്തുകയോ ചെയ്തിട്ട് നിങ്ങൾക്ക് വെള്ളം കിട്ടിയില്ലെങ്കിൽ ശുദ്ധമായ ഭൂമുഖം തേടിക്കൊള്ളുക.[140] എന്നിട്ട് അതുകൊണ്ട് നിങ്ങളുടെ മുഖവും കൈകളും തടവുക. നിങ്ങൾക്ക് ഒരു ബുദ്ധിമുട്ടും വരുത്തിവെക്കണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നില്ല. എന്നാൽ നിങ്ങളെ ശുദ്ധീകരിക്കണമെന്നും, തൻെറ അനുഗ്രഹം നിങ്ങൾക്ക് പൂർത്തിയാക്കിത്തരണമെന്നും അവനുദ്ദേശിക്കുന്നു. നിങ്ങൾ നന്ദിയുള്ളവരായേക്കാം.

وَاذْكُرُوا نِعْمَةَ اللهِ عَلَيْكُمْ وَمِيثَاقَهُ الَّذِي
وَاثَقَكُم بِهِ إِذْ قُلْتُمْ سَمِعْنَا وَأَطَعْنَا

7. അല്ലാഹു നിങ്ങൾക്ക് ചെയ്തുതന്ന അനുഗ്രഹം നിങ്ങളോർക്കുക. 'ഞങ്ങളിതാ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു' എന്ന് നിങ്ങൾ പറഞ്ഞ സന്ദർഭത്തിൽ അല്ലാഹു നിങ്ങളോട് ഉറപ്പേറിയ കരാർ വാങ്ങിയതും (ഓർ

140. കുറിപ്പ് 116 നോക്കുക.

وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ عَلِيمٌ بِذَاتِ الصُّدُورِ ⑦

ക്കുക) നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു മനസ്സുകളിലുള്ളത് അറിയുന്നവനാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا كُونُوا قَوَّامِينَ لِلَّهِ شُهَدَاءَ
بِالْقِسْطِ ۖ وَلَا يَجْرِمَنَّكُمْ شَنَآنُ قَوْمٍ عَلَىٰ
أَلَّا تَعْدِلُوا ۚ اعْدِلُوا هُوَ أَقْرَبُ لِلتَّقْوَىٰ ۖ
وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ خَبِيرٌ بِمَا تَعْمَلُونَ ⑧

8. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിന്നുവേണ്ടി നിലകൊള്ളുന്നവരും, നീതിക്ക് സാക്ഷ്യം വഹിക്കുന്നവരുമായിരിക്കുക. ഒരു ജനതയോടുള്ള അമർഷം നീതി പാ ലിക്കാതിരിക്കാൻ നിങ്ങൾക്ക് പ്രേരകമാകരുത്. നിങ്ങൾ നീതി പാലിക്കുക. അതാണ് ധർമ്മനിഷ്ഠയോട് ഏററവും അടുത്തത്: നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ചെല്ലാം അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَعَدَ اللَّهُ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ ۙ لَهُمْ
مَغْفِرَةٌ وَأَجْرٌ عَظِيمٌ ⑨

9. വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു; അവർക്ക് പാപമോചനവും മഹത്തായ പ്രതിഫലവും ഉണ്ടെന്ന്.

وَالَّذِينَ كَفَرُوا وَكَذَّبُوا بِآيَاتِنَا أُولَٰئِكَ أَصْحَابُ
الْجَحِيمِ ⑩

10. അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും ചെയ്യുവരാരോ അവരാകുന്നു നരകാവകാശികൾ.

يَا أَيُّهَا الَّذِينَ آمَنُوا اذْكُرُوا نِعْمَتَ اللَّهِ عَلَيْكُمْ إِذْ
هَمَّ قَوْمٌ أَنْ يَبْسُطُوا إِلَيْكُمْ أَيْدِيَهُمْ فَكَفَّ
أَيْدِيَهُمْ عَنْكُمْ ۖ وَاتَّقُوا اللَّهَ ۚ وَعَلَى اللَّهِ فَلْيَتَوَكَّلِ
الْمُؤْمِنُونَ ⑪

11. സത്യവിശ്വാസികളേ, ഒരു ജനവിഭാഗം നിങ്ങളുടെ നേരെ (ആക്രമണാർത്ഥം) അവരുടെ കൈകൾ നീട്ടുവാൻ മുതിർന്നപ്പോൾ, അവരുടെ കൈകളെ നിങ്ങളിൽ നിന്ന് തട്ടിമാററിക്കൊണ്ട് അല്ലാഹു നിങ്ങൾക്ക് ചെയ്തുതന്ന അനുഗ്രഹം നിങ്ങളോർക്കുവിൻ. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. സത്യവിശ്വാസികൾ അല്ലാഹുവിൽ മാത്രം ഭരമേൽപിക്കട്ടെ.

وَلَقَدْ أَخَذَ اللَّهُ مِيثَاقَ بَنِي إِسْرَائِيلَ وَبَعَثْنَا مِنْهُمُ
اثْنَيْ عَشَرَ نَقِيبًا ۖ وَقَالَ اللَّهُ إِنِّي مَعَكُمْ ۖ لَئِنْ أَقَمْتُمُ
الصَّلَاةَ وَآتَيْتُمُ الزَّكَاةَ وَآمَنْتُمْ بِرُسُلِي
وَعَزَّرْتُمُوهُمْ وَأَقْرَضْتُمُ اللَّهَ قَرْضًا حَسَنًا
لَأُكَفِّرَنَّ عَنْكُمْ سَيِّئَاتِكُمْ وَلَأُدْخِلَنَّكُمْ جَنَّاتٍ
تَجْرِي مِنْ تَحْتِهَا الْأَنْهَارُ ۚ

12. അല്ലാഹു ഇസ്രായീൽ സന്തതികളോട് കരാറ് വാങ്ങുകയും, അവരിൽനിന്ന് പന്ത്രണ്ട് നേതാക്കന്മാരെ നിയോഗിക്കുകയുമുണ്ടായി. അല്ലാഹു (അവരോട്) പറഞ്ഞു: തീർച്ചയായും ഞാൻ നിങ്ങളുടെ കൂടെയുണ്ട്. നിങ്ങൾ പ്രാർത്ഥന മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, എന്റെ ദൂതന്മാരിൽ വിശ്വസിക്കുകയും, അവരെ സഹായിക്കുകയും, അല്ലാഹുവിന് ഉത്തമമായ കടം കൊടുക്കുകയും ചെയ്തുകൊണ്ടിരിക്കുന്നപക്ഷം തീർച്ചയായും നിങ്ങളുടെ തിന്മകൾ നിങ്ങളിൽ നിന്ന് ഞാൻ മാച്ചുകളയുകയും, താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ നിങ്ങളെ ഞാൻ

فَمَنْ كَفَرَ بَعْدَ ذَٰلِكَ مِنْكُمْ فَقَدْ ضَلَّ سَوَآءَ
السَّبِيلِ ﴿١٢﴾

പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. എന്നാൽ അതിനുശേഷം നിങ്ങളിൽ നിന്ന് ആർ അവിശ്വസിച്ചുവോ അവൻ നേർമാർഗ്ഗത്തിൽ നിന്ന് തെററിപ്പോയിരിക്കുന്നു.

فَبِمَا نَقْضِهِمْ مِّيثَاقَهُمْ لَعَنَّٰهُمْ وَجَعَلْنَا قُلُوبَهُمْ
قَٰسِيَةً ۖ يُحَرِّفُونَ الْكَلِمَ عَنْ مَّوَاضِعِهِۦ ۙ وَنَسُوا۟
حَظًّا مِّمَّا ذُكِّرُوا۟ بِهِۦ ۚ وَلَا تَزَالُ تَطَّلِعُ عَلَىٰ خَآئِنَةٍ
مِّنْهُمْ إِلَّا قَلِيلًا مِّنْهُمْ ۖ فَٱعْفُ عَنْهُمْ
وَٱصْفَحْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُحْسِنِينَ ﴿١٣﴾

13. അങ്ങനെ അവർ കരാർ ലംഘിച്ചതിൻെറ ഫലമായി നാം അവരെ ശപിക്കുകയും, അവരുടെ മനസ്സുകളെ നാം കടുത്തതാക്കിത്തീർക്കുകയും ചെയ്തു. വേദവാക്യങ്ങളെ അവയുടെ സ്ഥാനങ്ങളിൽ നിന്ന് അവർ തെററിക്കുന്നു.[141] അവർക്ക് ഉൽബോധനം നൽകപ്പെട്ടതിൽ ഒരുഭാഗം അവർ മറന്നുകളയുകയും ചെയ്തു. അവർ — അൽപം ചിലരൊഴികെ — നടത്തിക്കൊണ്ടിരിക്കുന്ന വഞ്ചന (മേലിലും) നീ കണ്ടുകൊണ്ടിരിക്കും. എന്നാൽ അവർക്ക് നീ മാപ്പ് നൽകുകയും, അവരോട് വിട്ടുവീഴ്ച കാണിക്കുകയും ചെയ്യുക. നല്ല നിലയിൽ വർത്തിക്കുന്നവരെ തീർച്ചയായും അല്ലാഹു ഇഷ്ടപ്പെടും.

وَمِنَ ٱلَّذِينَ قَالُوٓا۟ إِنَّا نَصَٰرَىٰٓ أَخَذْنَا مِيثَٰقَهُمْ
فَنَسُوا۟ حَظًّا مِّمَّا ذُكِّرُوا۟ بِهِۦ فَأَغْرَيْنَا بَيْنَهُمُ
ٱلْعَدَاوَةَ وَٱلْبَغْضَآءَ إِلَىٰ يَوْمِ ٱلْقِيَٰمَةِ ۚ وَسَوْفَ
يُنَبِّئُهُمُ ٱللَّهُ بِمَا كَانُوا۟ يَصْنَعُونَ ﴿١٤﴾

14. ഞങ്ങൾ ക്രിസ്ത്യാനികളാണ് എന്ന് പറഞ്ഞവരിൽ നിന്നും നാം കരാറ് വാങ്ങുകയുണ്ടായി. എന്നിട്ട് അവർക്ക് ഉൽബോധനം നൽകപ്പെട്ടതിൽ നിന്ന് ഒരു ഭാഗം അവർ മറന്നുകളഞ്ഞു. അതിനാൽ അവർക്കിടയിൽ ഉയിർത്തെഴുന്നേല്പിൻെറ നാൾവരെക്കും ശത്രുതയും വിദ്വേഷവും നാം ഇളക്കിവിട്ടു. അവർ ചെയ്തുകൊണ്ടിരുന്നതിനെപ്പററിയെല്ലാം അല്ലാഹു പിന്നീടവരെ പറഞ്ഞറിയിക്കുന്നതാണ്.

يَٰٓأَهْلَ ٱلْكِتَٰبِ قَدْ جَآءَكُمْ رَسُولُنَا يُبَيِّنُ لَكُمْ
كَثِيرًا مِّمَّا كُنتُمْ تُخْفُونَ مِنَ ٱلْكِتَٰبِ
وَيَعْفُوا۟ عَن كَثِيرٍ ۚ قَدْ جَآءَكُم مِّنَ ٱللَّهِ نُورٌ
وَكِتَٰبٌ مُّبِينٌ ﴿١٥﴾

15. വേദക്കാരേ, വേദഗ്രന്ഥത്തിൽനിന്ന് നിങ്ങൾ മറച്ചുവെച്ചുകൊണ്ടിരുന്ന പലതും നിങ്ങൾക്ക് വെളിപ്പെടുത്തിത്തന്നുകൊണ്ട് നമ്മുടെ ദൂതൻ (ഇതാ) നിങ്ങളുടെ അടുത്ത് വന്നിരിക്കുന്നു. പലതും അദ്ദേഹം മാപ്പാക്കുകയും ചെയ്യുന്നു. നിങ്ങൾക്കിതാ അല്ലാഹുവിങ്കൽനിന്ന് ഒരു പ്രകാശവും വ്യക്തമായ ഒരു ഗ്രന്ഥവും വന്നിരിക്കുന്നു.

يَهْدِى بِهِ ٱللَّهُ مَنِ ٱتَّبَعَ رِضْوَٰنَهُۥ سُبُلَ
ٱلسَّلَٰمِ وَيُخْرِجُهُم مِّنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ بِإِذْنِهِۦ
وَيَهْدِيهِمْ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿١٦﴾

16. അല്ലാഹു തൻെറ പൊരുത്തം തേടിയവരെ അത് മുഖേന സമാധാനത്തിൻെറ വഴികളിലേക്ക് നയിക്കുന്നു. തൻെറ ഉത്തരവ് മുഖേന അവരെ അന്ധകാരങ്ങളിൽ നിന്ന് അവൻ പ്രകാശത്തിലേക്ക് കൊണ്ടുവരുകയും, നേരായ പാതയിലേക്ക് അവരെ നയിക്കുകയും ചെയ്യുന്നു.

141. വേദവാക്യങ്ങൾ സന്ദർഭത്തിൽ നിന്ന് അടർത്തിയെടുത്ത് ദുർവ്യാഖ്യാനം നൽകുകയോ, വാചകഘടനയിൽ തന്നെ മാററം വരുത്തുകയോ ചെയ്യുന്നു എന്നർത്ഥം.

لَقَدْ كَفَرَ الَّذِينَ قَالُوا إِنَّ اللَّهَ هُوَ الْمَسِيحُ ابْنُ
مَرْيَمَ ۚ قُلْ فَمَن يَمْلِكُ مِنَ اللَّهِ شَيْئًا إِنْ أَرَادَ أَن
يُهْلِكَ الْمَسِيحَ ابْنَ مَرْيَمَ وَأُمَّهُ وَمَن فِي الْأَرْضِ
جَمِيعًا ۗ وَلِلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا ۚ
يَخْلُقُ مَا يَشَاءُ ۚ وَاللَّهُ عَلَىٰ كُلِّ شَيْءٍ
قَدِيرٌ ﴿١٧﴾

17. മർയമിന്റെ മകൻ മസീഹ് തന്നെയാണ് അല്ലാഹു[142] എന്ന് പറഞ്ഞവർ തീർച്ചയായും അവിശ്വാസികളായിരിക്കുന്നു. (നബിയേ,) പറയുക: മർയമിന്റെ മകൻ മസീഹിനെയും അദ്ദേഹത്തിന്റെ മാതാവിനെയും, ഭൂമിയിലുള്ള മുഴുവൻ പേരെയും അല്ലാഹു നശിപ്പിക്കാനുദ്ദേശിക്കുകയാണെങ്കിൽ അവന്റെ വല്ല നടപടിയിലും സ്വാധീനം ചെലുത്താൻ ആർക്കാണ് കഴിയുക? ആകാശങ്ങളുടെയും ഭൂമിയുടെയും, അവയ്ക്കിടയിലുള്ളതിന്റെയും എല്ലാം ആധിപത്യം അല്ലാഹുവിന്നത്രെ. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

وَقَالَتِ الْيَهُودُ وَالنَّصَارَىٰ نَحْنُ أَبْنَاءُ اللَّهِ وَأَحِبَّاؤُهُ ۚ قُلْ فَلِمَ
يُعَذِّبُكُم بِذُنُوبِكُم ۖ بَلْ أَنتُم بَشَرٌ مِّمَّنْ خَلَقَ ۚ يَغْفِرُ لِمَن يَشَاءُ
وَيُعَذِّبُ مَن يَشَاءُ ۚ وَلِلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ وَمَا
بَيْنَهُمَا ۖ وَإِلَيْهِ الْمَصِيرُ ﴿١٨﴾

18. യഹൂദരും ക്രിസ്ത്യാനികളും പറഞ്ഞു: ഞങ്ങൾ അല്ലാഹുവിന്റെ മക്കളും അവന്ന് പ്രിയപ്പെട്ടവരുമാകുന്നു എന്ന്. (നബിയേ,) പറയുക: പിന്നെ എന്തിനാണ് നിങ്ങളുടെ കുററങ്ങൾക്ക് അല്ലാഹു നിങ്ങളെ ശിക്ഷിക്കുന്നത്? അങ്ങനെയല്ല; അവന്റെ സൃഷ്ടികളിൽപെട്ട മനുഷ്യർ മാത്രമാകുന്നു നിങ്ങൾ. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കും. അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. ആകാശങ്ങളുടെയും, ഭൂമിയുടെയും, അവയ്ക്കിടയിലുള്ളതിന്റെയും എല്ലാം ആധിപത്യം അല്ലാഹുവിനത്രെ. അവങ്കലേക്ക് തന്നെയാണ് മടക്കം.

يَا أَهْلَ الْكِتَابِ قَدْ جَاءَكُمْ رَسُولُنَا يُبَيِّنُ لَكُمْ عَلَىٰ فَتْرَةٍ مِّنَ
الرُّسُلِ أَن تَقُولُوا مَا جَاءَنَا مِن بَشِيرٍ وَلَا نَذِيرٍ ۖ فَقَدْ جَاءَكُم
بَشِيرٌ وَنَذِيرٌ ۗ وَاللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١٩﴾

19. വേദക്കാരേ, ദൈവദൂതന്മാർ വരാതെ ഒരു ഇടവേള കഴിഞ്ഞശേഷം നിങ്ങൾക്ക് (കാര്യങ്ങൾ) വിവരിച്ചുതന്നു കൊണ്ട് നമ്മുടെ ദൂതൻ ഇതാ നിങ്ങളുടെ അടുത്ത് വന്നിരിക്കുന്നു. ഞങ്ങളുടെ അടുത്ത് ഒരു സന്തോഷവാർത്തക്കാരനോ, താക്കീതുകാരനോ വന്നില്ല എന്ന് നിങ്ങൾ പറയാതിരിക്കാൻ വേണ്ടിയാണിത്. അതെ, നിങ്ങൾക്ക് സന്തോഷവാർത്ത അറിയിക്കുകയും, താക്കീത് നൽകുകയും ചെയ്യുന്ന ആൾ (ഇതാ) വന്നു കഴിഞ്ഞിരിക്കുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

وَإِذْ قَالَ مُوسَىٰ لِقَوْمِهِ يَا قَوْمِ اذْكُرُوا نِعْمَةَ اللَّهِ عَلَيْكُمْ

20. മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക:) 'എന്റെ ജനങ്ങളേ, നിങ്ങളിൽ

142. യേശു ദൈവപുത്രനാണ് എന്ന വാദം വലിച്ചുനീട്ടുമ്പോൾ യേശു തന്നെയാകുന്നു ദൈവം എന്നേടത്ത് എത്തുന്നു. ക്രൈസ്തവരിൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായത്തിൽ പിതാവും പുത്രനും പരിശുദ്ധാത്മാവുമൊക്കെ ഒരേ അസ്തിത്വത്തിന്റെ വിവിധ ഭാവങ്ങൾ മാത്രമാണ്. കർത്താവ്, ദൈവം, ദേവൻ എന്നൊക്കെയാണല്ലോ നമ്മുടെ നാട്ടിലെ ക്രൈസ്തവർ യേശുക്രിസ്തുവെ വിശേഷിപ്പിക്കുന്നത്.

إِذْ جَعَلَ فِيكُمْ أَنۢبِيَآءَ وَجَعَلَكُم مُّلُوكًا وَءَاتَىٰكُم مَّا لَمْ يُؤْتِ
أَحَدًا مِّنَ ٱلْعَٰلَمِينَ ﴿٢٠﴾

പ്രവാചകന്മാരെ നിയോഗിക്കുകയും, നിങ്ങളെ രാജാക്കന്മാരാക്കുകയും, മനുഷ്യരിൽ നിന്ന് മററാർക്കും നൽകിയിട്ടില്ലാത്ത പലതും നിങ്ങൾക്ക് നൽകുകയും ചെയ്തുകൊണ്ട് അല്ലാഹു നിങ്ങളെ അനുഗ്രഹിച്ചത് നിങ്ങളോർക്കുക.'

يَٰقَوْمِ ٱدْخُلُوا۟ ٱلْأَرْضَ ٱلْمُقَدَّسَةَ ٱلَّتِى كَتَبَ ٱللَّهُ لَكُمْ
وَلَا تَرْتَدُّوا۟ عَلَىٰٓ أَدْبَارِكُمْ فَتَنقَلِبُوا۟ خَٰسِرِينَ ﴿٢١﴾

21. 'എന്റെ ജനങ്ങളേ, അല്ലാഹു നിങ്ങൾക്ക് വിധിച്ചിട്ടുള്ള പവിത്രഭൂമിയിൽ നിങ്ങൾ പ്രവേശിക്കുവിൻ.[143] നിങ്ങൾ പിന്നോക്കം മടങ്ങരുത്. എങ്കിൽ നിങ്ങൾ നഷ്ടക്കാരായി മാറും.'

قَالُوا۟ يَٰمُوسَىٰٓ إِنَّ فِيهَا قَوْمًا جَبَّارِينَ وَإِنَّا لَن نَّدْخُلَهَا
حَتَّىٰ يَخْرُجُوا۟ مِنْهَا فَإِن يَخْرُجُوا۟ مِنْهَا فَإِنَّا دَٰخِلُونَ ﴿٢٢﴾

22. അവർ പറഞ്ഞു: ഓ; മൂസാ, പരാക്രമശാലികളായ ഒരു ജനതയാണ് അവിടെയുള്ളത്. അവർ അവിടെനിന്ന് പുറത്തുപോകുന്നതുവരെ ഞങ്ങൾ അവിടെ പ്രവേശിക്കുകയേയില്ല. അവർ അവിടെനിന്ന് പുറത്തുപോകുന്നപക്ഷം തീർച്ചയായും ഞങ്ങൾ (അവിടെ) പ്രവേശിച്ചുകൊള്ളാം.

قَالَ رَجُلَانِ مِنَ ٱلَّذِينَ يَخَافُونَ أَنْعَمَ ٱللَّهُ عَلَيْهِمَا
ٱدْخُلُوا۟ عَلَيْهِمُ ٱلْبَابَ فَإِذَا دَخَلْتُمُوهُ فَإِنَّكُمْ غَٰلِبُونَ
وَعَلَى ٱللَّهِ فَتَوَكَّلُوٓا۟ إِن كُنتُم مُّؤْمِنِينَ ﴿٢٣﴾

23. ദൈവഭയമുള്ളവരിൽപെട്ട, അല്ലാഹു അനുഗ്രഹിച്ച രണ്ടുപേർ പറഞ്ഞു: നിങ്ങൾ അവരുടെ നേർക്ക് കവാടം കടന്നങ്ങ് ചെല്ലുക. അങ്ങനെ നിങ്ങൾ കടന്നുചെന്നാൽ തീർച്ചയായും നിങ്ങൾ തന്നെയായിരിക്കും ജയിക്കുന്നത്. നിങ്ങൾ വിശ്വാസികളാണെങ്കിൽ അല്ലാഹുവിൽ നിങ്ങൾ ഭരമേൽപിക്കുക.

قَالُوا۟ يَٰمُوسَىٰٓ إِنَّا لَن نَّدْخُلَهَآ أَبَدًا مَّا دَامُوا۟ فِيهَا فَٱذْهَبْ
أَنتَ وَرَبُّكَ فَقَٰتِلَآ إِنَّا هَٰهُنَا قَٰعِدُونَ ﴿٢٤﴾

24. അപ്പോൾ അവർ പറഞ്ഞു: ഓ; മൂസാ, അവരവിടെ ഉണ്ടായിരിക്കുന്ന കാലത്തോളം ഞങ്ങളൊരിക്കലും അവിടെ പ്രവേശിക്കുകയില്ല. അതിനാൽ താങ്കളും താങ്കളുടെ രക്ഷിതാവും കൂടിപ്പോയി യുദ്ധം ചെയ്തുകൊള്ളുക. ഞങ്ങൾ ഇവിടെ ഇരിക്കുകയാണ്.

قَالَ رَبِّ إِنِّى لَآ أَمْلِكُ إِلَّا نَفْسِى وَأَخِى

25. അദ്ദേഹം (മൂസാ) പറഞ്ഞു: 'എന്റെ രക്ഷിതാവേ, എന്റെയും എന്റെ സഹോദരന്റെയും കാര്യമല്ലാതെ എന്റെ അധീനത്തിലില്ല.

---

143. യൂസുഫ് നബി(അ) ഈജിപ്തിൽ താമസമുറപ്പിച്ചതോടെയാണ് ഇസ്രായീല്യർ അവിടത്തെ പൗരന്മാരായത്. പക്ഷെ, പിൽക്കാലത്ത് ഫറോവാ ചക്രവർത്തിമാരുടെ കീഴിൽ അവർക്ക് ക്രൂരമായ അടിമത്തം അനുഭവിക്കേണ്ടി വന്നു. പ്രവാചകന്മാർ മുഖേന അല്ലാഹു അവർക്ക് ഉറപ്പ് നൽകിയിരുന്നു; പവിത്രഭൂമിയിൽ (ഫലസ്തീനിൽ) അവരെ അവൻ അധിവസിപ്പിക്കുമെന്ന്.

അല്ലാഹു ഒരു വിഭാഗത്തെ ഒരിടത്ത് അധിവസിപ്പിക്കുമെന്ന് പറഞ്ഞാൽ അവിടെയുള്ളവരെയൊക്കെ അവൻ കുടിയൊഴിപ്പിച്ച് സ്ഥലം കാലിയാക്കി ഏൽപിച്ചുകൊടുക്കുമെന്നല്ല അതിന്റെ അർത്ഥം. അച്ചടക്കത്തോടും ധീരതയോടും കൂടി മുന്നേറുകയും, എതിർപ്പുകളെ അതിജയിക്കുകയും ചെയ്തുകൊണ്ട് അവിടെ അധിനിവേശം നടത്തുന്നവരെ അല്ലാഹു അനുഗ്രഹിക്കും. അതാണ് അല്ലാഹുവിന്റെ നടപടിക്രമം. ദൈവികനടപടിയെപററിയുള്ള വികലമായ ധാരണയും ഭീരുത്വവും കൂടിച്ചേർന്നപ്പോൾ ഇസ്രായീല്യർ അനുസരണംകെട്ട ഒരു വർഗ്ഗമായി അധഃപതിച്ചു.

സീനാ മരുഭൂമിയിൽ നാല്പത് വർഷം അന്തം വിട്ട് അലഞ്ഞുനടക്കുക എന്നതാണ് അല്ലാഹു അവർക്ക് നൽകിയ ശിക്ഷ. അതിനിടയിൽ മൂസാ(അ)യും ഹാറൂനും(അ) പരലോകം പ്രാപിച്ചു. പിന്നീട് യൂശഅ് നബി(അ)യുടെ കാലത്താണ് ഇസ്രായീല്യർക്ക് വാഗ്ദത്തഭൂമിയിൽ അധിനിവേശം നടത്താൻ സാധിച്ചത്.

فَافْرُقْ بَيْنَنَا وَبَيْنَ الْقَوْمِ الْفَاسِقِينَ ﴿٢٥﴾

ആകയാൽ, ഞങ്ങളെയും ഈ ധിക്കാരികളായ ജനങ്ങളെയും തമ്മിൽ വേർപിരിക്കേണമേ.'

قَالَ فَإِنَّهَا مُحَرَّمَةٌ عَلَيْهِمْ ۛ أَرْبَعِينَ سَنَةً ۛ يَتِيهُونَ فِي الْأَرْضِ ۚ فَلَا تَأْسَ عَلَى الْقَوْمِ الْفَاسِقِينَ ﴿٢٦﴾

26. അവൻ (അല്ലാഹു) പറഞ്ഞു: 'എന്നാൽ ആ നാട് നാല്പത് കൊല്ലത്തേക്ക് അവർക്ക് വിലക്കപ്പെട്ടിരിക്കുകയാണ്; തീർച്ച. (അക്കാലമത്രയും) അവർ ഭൂമിയിൽ അന്തം വിട്ട് അലഞ്ഞു നടക്കുന്നതാണ് ആകയാൽ ആ ധിക്കാരികളായ ജനങ്ങളുടെ പേരിൽ നീ ദുഃഖിക്കരുത്.

وَاتْلُ عَلَيْهِمْ نَبَأَ ابْنَيْ آدَمَ بِالْحَقِّ إِذْ قَرَّبَا قُرْبَانًا فَتُقُبِّلَ مِنْ أَحَدِهِمَا وَلَمْ يُتَقَبَّلْ مِنَ الْآخَرِ قَالَ لَأَقْتُلَنَّكَ ۖ قَالَ إِنَّمَا يَتَقَبَّلُ اللَّهُ مِنَ الْمُتَّقِينَ ﴿٢٧﴾

27. (നബിയേ.) നീ അവർക്ക് ആദമിന്റെ രണ്ടു പുത്രന്മാരുടെ വൃത്താന്തം സത്യപ്രകാരം പറഞ്ഞുകേൾപ്പിക്കുക. അവർ ഇരുവരും ഓരോ ബലിയർപ്പിച്ച സന്ദർഭം. ഒരാളിൽ നിന്ന് ബലി സ്വീകരിക്കപ്പെട്ടു; മററവനിൽ നിന്ന് സ്വീകരിക്കപ്പെട്ടില്ല. മററവൻ പറഞ്ഞു: 'ഞാൻ നിന്നെ കൊലപ്പെടുത്തുക തന്നെ ചെയ്യും.' അവൻ (ബലി സ്വീകരിക്കപ്പെട്ടവൻ) പറഞ്ഞു: 'ധർമ്മനിഷ്ഠയുള്ളവരിൽ നിന്നു മാത്രമേ അല്ലാഹു സ്വീകരിക്കുകയുള്ളൂ.'

لَئِنْ بَسَطْتَ إِلَيَّ يَدَكَ لِتَقْتُلَنِي مَا أَنَا بِبَاسِطٍ يَدِيَ إِلَيْكَ لِأَقْتُلَكَ ۖ إِنِّي أَخَافُ اللَّهَ رَبَّ الْعَالَمِينَ ﴿٢٨﴾

28. 'എന്നെ കൊല്ലുവാൻ വേണ്ടി നീ എന്റെ നേരെ കൈനീട്ടിയാൽതന്നെയും, നിന്നെ കൊല്ലുവാൻവേണ്ടി ഞാൻ നിന്റെ നേരെ കൈനീട്ടുന്നതല്ല. തീർച്ചയായും ഞാൻ ലോകരക്ഷിതാവായ അല്ലാഹുവെ ഭയപ്പെടുന്നു.'

إِنِّي أُرِيدُ أَنْ تَبُوءَ بِإِثْمِي وَإِثْمِكَ فَتَكُونَ مِنْ أَصْحَابِ النَّارِ ۚ وَذَٰلِكَ جَزَاءُ الظَّالِمِينَ ﴿٢٩﴾

29. 'എന്റെ കുററത്തിനും, നിന്റെ കുററത്തിനും നീ അർഹനായിത്തീരുവാനും, അങ്ങനെ നീ നരകാവകാശികളുടെ കൂട്ടത്തിലാകുവാനുമാണ് ഞാൻ ആഗ്രഹിക്കുന്നത്. അതാണ് അക്രമികൾക്കുള്ള പ്രതിഫലം.'

فَطَوَّعَتْ لَهُ نَفْسُهُ قَتْلَ أَخِيهِ فَقَتَلَهُ فَأَصْبَحَ مِنَ الْخَاسِرِينَ ﴿٣٠﴾

30. എന്നിട്ട് തന്റെ സഹോദരനെ കൊല്ലുവാൻ അവന്റെ മനസ്സ് അവന്ന് പ്രേരണ നൽകി. അങ്ങനെ അവനെ കൊലപ്പെടുത്തി. അതിനാൽ അവൻ നഷ്ടക്കാരിൽപെട്ടവനായിത്തീർന്നു.

فَبَعَثَ اللَّهُ غُرَابًا يَبْحَثُ فِي الْأَرْضِ لِيُرِيَهُ كَيْفَ يُوَارِي سَوْءَةَ أَخِيهِ ۚ قَالَ يَا وَيْلَتَا أَعَجَزْتُ أَنْ أَكُونَ مِثْلَ هَٰذَا الْغُرَابِ فَأُوَارِيَ سَوْءَةَ أَخِي ۖ فَأَصْبَحَ مِنَ النَّادِمِينَ ﴿٣١﴾

31. അപ്പോൾ തന്റെ സഹോദരന്റെ മൃതദേഹം മറവുചെയ്യേണ്ടത് എങ്ങനെയെന്ന് അവന്ന് കാണിച്ചുകൊടുക്കുവാനായി നിലത്ത് മാന്തി കുഴിയുണ്ടാക്കുന്ന ഒരു കാക്കയെ അല്ലാഹു അയച്ചു. അവൻ പറഞ്ഞു: എന്തൊരു കഷ്ടം! എന്റെ സഹോദരന്റെ മൃതദേഹം മറവുചെയ്യുന്ന കാര്യത്തിൽ ഈ കാക്കയെപ്പോലെ ആകാൻ പോലും എനിക്ക് കഴിയാതെ പോയല്ലോ. അങ്ങനെ അവൻ ഖേദക്കാരുടെ കൂട്ടത്തിലായി ത്തീർന്നു.

مِنْ اَجْلِ ذٰلِكَ ۚ كَتَبْنَا عَلٰى بَنِيْٓ اِسْرَآءِيْلَ اَنَّهٗ مَنْ
قَتَلَ نَفْسًا بِغَيْرِ نَفْسٍ اَوْ فَسَادٍ فِى الْاَرْضِ فَكَاَنَّمَا قَتَلَ
النَّاسَ جَمِيْعًا ؕ وَمَنْ اَحْيَاهَا فَكَاَنَّمَآ اَحْيَا النَّاسَ جَمِيْعًا ؕ
وَلَقَدْ جَآءَتْهُمْ رُسُلُنَا بِالْبَيِّنٰتِ ثُمَّ اِنَّ كَثِيْرًا مِّنْهُمْ بَعْدَ
ذٰلِكَ فِى الْاَرْضِ لَمُسْرِفُوْنَ ﴿٣٢﴾

32. അക്കാരണത്താൽ ഇസ്രായീൽ സന്തതികൾക്ക് നാം ഇപ്രകാരം വിധി നൽകുകയുണ്ടായി: മറ്റൊരാളെ കൊന്നതിന്നു പകരമായോ, ഭൂമിയിൽ കുഴപ്പമുണ്ടാക്കിയതിന്റെ പേരിലോ അല്ലാതെ വല്ലവനും ഒരാളെ കൊലപ്പെടുത്തിയാൽ, അത് മനുഷ്യരെ മുഴുവൻ കൊലപ്പെടുത്തിയതിന് തുല്യമാകുന്നു. ഒരാളുടെ ജീവൻ വല്ലവനും രക്ഷിച്ചാൽ, അത് മനുഷ്യരുടെ മുഴുവൻ ജീവൻ രക്ഷിച്ചതിന് തുല്യമാകുന്നു. നമ്മുടെ ദൂതന്മാർ വ്യക്തമായ തെളിവുകളുമായി അവരുടെ (ഇസ്രായീല്യരുടെ) അടുത്ത് ചെന്നിട്ടുണ്ട്. എന്നിട്ട് അതിനുശേഷവും അവരിൽ ധാരാളം പേർ ഭൂമിയിൽ അതിക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്.

اِنَّمَا جَزٰٓؤُا الَّذِيْنَ يُحَارِبُوْنَ اللّٰهَ وَرَسُوْلَهٗ وَيَسْعَوْنَ
فِى الْاَرْضِ فَسَادًا اَنْ يُّقَتَّلُوْٓا اَوْ يُصَلَّبُوْٓا اَوْ تُقَطَّعَ
اَيْدِيْهِمْ وَاَرْجُلُهُمْ مِّنْ خِلَافٍ اَوْ يُنْفَوْا مِنَ
الْاَرْضِ ؕ ذٰلِكَ لَهُمْ خِزْىٌ فِى الدُّنْيَا وَلَهُمْ فِى
الْاٰخِرَةِ عَذَابٌ عَظِيْمٌ ۙ﴿٣٣﴾

33. അല്ലാഹുവോടും അവന്റെ ദൂതനോടും പോരാടുകയും, ഭൂമിയിൽ കുഴപ്പമുണ്ടാക്കാൻ ശ്രമിക്കുകയും ചെയ്യുന്നവർക്കുള്ള പ്രതിഫലം അവർ കൊന്നൊടുക്കപ്പെടുകയോ, ക്രൂശിക്കപ്പെടുകയോ, അവരുടെ കൈകളും കാലുകളും എതിർവശങ്ങളിൽനിന്നായി മുറിച്ചുകളയപ്പെടുകയോ, നാടുകടത്തപ്പെടുകയോ ചെയ്യുക മാത്രമാകുന്നു. അതവർക്ക് ഇഹലോകത്തുള്ള അപമാനമാകുന്നു. പരലോകത്ത് അവർക്ക് കനത്ത ശിക്ഷയുമുണ്ടായിരിക്കും.

اِلَّا الَّذِيْنَ تَابُوْا مِنْ قَبْلِ اَنْ تَقْدِرُوْا عَلَيْهِمْ ۚ
فَاعْلَمُوْٓا اَنَّ اللّٰهَ غَفُوْرٌ رَّحِيْمٌ ﴿٣٤﴾

34. എന്നാൽ, അവർക്കെതിരിൽ നടപടിയെടുക്കാൻ നിങ്ങൾക്ക് കഴിയുന്നതിന്റെ മുമ്പായി പശ്ചാത്തപിച്ചു മടങ്ങിയവർ ഇതിൽനിന്നൊഴിവാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണെന്ന് നിങ്ങൾ മനസ്സിലാക്കുക.

يٰٓاَيُّهَا الَّذِيْنَ اٰمَنُوا اتَّقُوا اللّٰهَ وَابْتَغُوْٓا اِلَيْهِ
الْوَسِيْلَةَ وَجَاهِدُوْا فِىْ سَبِيْلِهٖ لَعَلَّكُمْ
تُفْلِحُوْنَ ﴿٣٥﴾

35. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, അവനിലേക്ക് അടുക്കുവാനുള്ള മാർഗ്ഗം തേടുകയും,[144] അവന്റെ മാർഗ്ഗത്തിൽ സമരത്തിലേർപ്പെടുകയും ചെയ്യുക. നിങ്ങൾക്ക് (അത് വഴി) വിജയം പ്രാപിക്കാം.

اِنَّ الَّذِيْنَ كَفَرُوْا لَوْ اَنَّ لَهُمْ مَّا فِى
الْاَرْضِ جَمِيْعًا وَّمِثْلَهٗ مَعَهٗ

36. ഉയിർത്തെഴുന്നേല്പിന്റെ നാളിലെ ശിക്ഷ ഒഴിവായികിട്ടുവാൻ വേണ്ടി പ്രായശ്ചിത്തം നൽകുന്നതിനായി സത്യനിഷേധികളുടെ കൈവശം ഭൂമിയിലുള്ളത് മുഴുക്കെയും, അത്ര തന്നെ വേറെ

144. അല്ലാഹു നിർദ്ദേശിക്കുന്ന വാഗ്‌വിചാരകർമ്മങ്ങളാണ് അല്ലാഹുവിങ്കലേക്ക് അടുക്കാനുള്ള മാർഗ്ഗം. മദ്ധ്യവർത്തികളോ ശുപാർശകരോ അല്ല.

لِيَفْتَدُوا بِهِۦ مِنْ عَذَابِ يَوْمِ ٱلْقِيَٰمَةِ مَا تُقُبِّلَ
مِنْهُمْ ۖ وَلَهُمْ عَذَابٌ أَلِيمٌ ٣٦

യും ഉണ്ടായിരുന്നാൽപോലും അവരിൽ നിന്ന് അത് സ്വീകരിക്കപ്പെടുകയില്ലതന്നെ. അവർക്ക് വേദനയേറിയ ശിക്ഷയാണുള്ളത്.

يُرِيدُونَ أَن يَخْرُجُوا مِنَ ٱلنَّارِ وَمَا هُم بِخَٰرِجِينَ
مِنْهَا ۖ وَلَهُمْ عَذَابٌ مُّقِيمٌ ٣٧

37. നരകത്തിൽനിന്ന് പുറത്ത് കടക്കാൻ അവരാഗ്രഹിക്കും. അതിൽ നിന്ന് പുറത്തുപോകാനവർക്ക് സാധ്യമാകുകയേയില്ല. നിരന്തരമായ ശിക്ഷയാണ് അവർക്കുള്ളത്.

وَٱلسَّارِقُ وَٱلسَّارِقَةُ فَٱقْطَعُوٓا أَيْدِيَهُمَا جَزَآءًۢ بِمَا كَسَبَا
نَكَٰلًا مِّنَ ٱللَّهِ ۗ وَٱللَّهُ عَزِيزٌ حَكِيمٌ ٣٨

38. മോഷ്ടിക്കുന്നവൻെറയും മോഷ്ടിക്കുന്നവളുടെയും കൈകൾ നിങ്ങൾ മുറിച്ചുകളയുക. അവർ സമ്പാദിച്ചതിന്നുള്ള പ്രതിഫലവും, അല്ലാഹുവിങ്കൽ നിന്നുള്ള മാതൃകാപരമായ ശിക്ഷയുമാണത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

فَمَن تَابَ مِنۢ بَعْدِ ظُلْمِهِۦ وَأَصْلَحَ فَإِنَّ ٱللَّهَ يَتُوبُ
عَلَيْهِ ۗ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ٣٩

39. എന്നാൽ, അക്രമം ചെയ്തുപോയതിനു ശേഷം വല്ലവനും പശ്ചാത്തപിക്കുകയും, നിലപാട് നന്നാക്കിത്തീർക്കുകയും ചെയ്താൽ തീർച്ചയായും അല്ലാഹു അവൻെറ പശ്ചാത്താപം സ്വീകരിക്കുന്നതാണ്. തീർച്ചയായും അല്ലാ ഹു ഏറെ പൊറുക്കുന്നവനും കരുണ കാണിക്കുന്നവനുമത്രെ.

أَلَمْ تَعْلَمْ أَنَّ ٱللَّهَ لَهُۥ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ يُعَذِّبُ
مَن يَشَآءُ وَيَغْفِرُ لِمَن يَشَآءُ ۗ وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ٤٠

40. ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം അല്ലാഹുവിനാണെന്ന് നിനക്കറിഞ്ഞുകൂടെ? അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും, അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും ചെയ്യുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

يَٰٓأَيُّهَا ٱلرَّسُولُ لَا يَحْزُنكَ ٱلَّذِينَ يُسَٰرِعُونَ فِى ٱلْكُفْرِ
مِنَ ٱلَّذِينَ قَالُوٓا ءَامَنَّا بِأَفْوَٰهِهِمْ وَلَمْ تُؤْمِن قُلُوبُهُمْ ۛ
وَمِنَ ٱلَّذِينَ هَادُوا ۛ سَمَّٰعُونَ لِلْكَذِبِ سَمَّٰعُونَ
لِقَوْمٍ ءَاخَرِينَ لَمْ يَأْتُوكَ ۖ يُحَرِّفُونَ ٱلْكَلِمَ مِنۢ بَعْدِ
مَوَاضِعِهِۦ ۖ يَقُولُونَ إِنْ أُوتِيتُمْ هَٰذَا فَخُذُوهُ وَإِن
لَّمْ تُؤْتَوْهُ فَٱحْذَرُوا ۚ

41. ഓ, റസൂലേ; സത്യനിഷേധത്തിലേക്ക് കുതിച്ചു ചെല്ലുന്നവർ (അവരുടെ പ്രവൃത്തി) നിനക്ക് ദുഃഖമുണ്ടാക്കാതിരിക്കട്ടെ. അവർ മനസ്സിൽ വിശ്വാസം കടക്കാതെ 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന് വായ കൊണ്ട് പറയുന്നവരിൽ പെട്ടവരാകട്ടെ, യഹൂദമതക്കാരിൽ പെട്ടവരാകട്ടെ, കള്ളം ചെവിയോർത്ത് കേൾക്കുന്നവരും, നിൻെറ അടുത്ത് വരാത്ത മററു ആളുകളുടെ വാക്കുകൾ ചെവിയോർത്തു കേൾക്കുന്നവരുമാണവർ. വേദവാകൃങ്ങളെ അവയുടെ സന്ദർഭങ്ങളിൽ നിന്നു അവർ മാററിക്കളയുന്നു. അവർ പറയും: 'ഇതേ വിധി തന്നെയാണ് (നബിയുടെ പക്കൽ നിന്ന്) നിങ്ങൾക്ക് നൽകപ്പെടുന്നതെങ്കിൽ അത് സ്വീകരിക്കുക. അതല്ല നൽകപ്പെടുന്നതെങ്കിൽ നിങ്ങൾ സൂക്ഷിച്ചു കൊള്ളുക.' വല്ലവന്നും

وَمَنْ يُّرِدِ اللّٰهُ فِتْنَتَهٗ فَلَنْ تَمْلِكَ لَهٗ مِنَ اللّٰهِ شَيْـًٔا ؕ
اُولٰٓئِكَ الَّذِيْنَ لَمْ يُرِدِ اللّٰهُ اَنْ يُّطَهِّرَ قُلُوْبَهُمْ ؕ لَهُمْ
فِى الدُّنْيَا خِزْىٌ ۖۚ وَّلَهُمْ فِى الْاٰخِرَةِ عَذَابٌ عَظِيْمٌ ﴿٤١﴾

നാശം വരുത്താൻ അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം അവന്നുവേണ്ടി അല്ലാഹുവിൽ നിന്ന് യാതൊന്നും നേടിയെടുക്കുവാൻ നിനക്ക് സാധിക്കുന്നതല്ല. അത്തരക്കാരുടെ മനസ്സുകളെ ശുദ്ധീകരിക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ല. അവർക്ക് ഇഹലോകത്ത് അപമാനമാണുള്ളത്. പരലോകത്ത് അവർക്ക് കനത്ത ശിക്ഷയുണ്ടായിരിക്കുകയും ചെയ്യും.

سَمّٰعُوْنَ لِلْكَذِبِ اَكّٰلُوْنَ لِلسُّحْتِ ؕ فَاِنْ جَآءُوْكَ فَاحْكُمْ
بَيْنَهُمْ اَوْ اَعْرِضْ عَنْهُمْ ۚ وَاِنْ تُعْرِضْ عَنْهُمْ فَلَنْ يَّضُرُّوْكَ
شَيْـًٔا ؕ وَاِنْ حَكَمْتَ فَاحْكُمْ بَيْنَهُمْ بِالْقِسْطِ ؕ اِنَّ اللّٰهَ يُحِبُّ
الْمُقْسِطِيْنَ ﴿٤٢﴾

42. കള്ളം ചെവിയോർത്തു കേൾക്കുന്നവരും, നിഷിദ്ധമായ സമ്പാദ്യം ധാരാളം തിന്നുന്നവരുമത്രെ അവർ. അവർ നിന്റെ അടുത്ത് വരുകയാണെങ്കിൽ അവർക്കിടയിൽ നീ തീർപ്പ് കൽപിക്കുകയോ, അവരെ അവഗണിച്ചു കളയുകയോ ചെയ്യുക. നീ അവരെ അവഗണിച്ചുകളയുന്ന പക്ഷം അവർ നിനക്ക് ഒരു ദോഷവും വരുത്തുകയില്ല. എന്നാൽ നീ തീർപ്പ് കൽപിക്കുകയാണെങ്കിൽ അവർക്കിടയിൽ നീതിപൂർവ്വം തീർപ്പ് കൽപിക്കുക. നീതി പാലിക്കുന്നവരെ തീർച്ചയായും അല്ലാഹു സ്നേഹിക്കുന്നു.

وَكَيْفَ يُحَكِّمُوْنَكَ وَعِنْدَهُمُ التَّوْرٰىةُ فِيْهَا حُكْمُ اللّٰهِ
ثُمَّ يَتَوَلَّوْنَ مِنْۢ بَعْدِ ذٰلِكَ ؕ وَمَاۤ اُولٰٓئِكَ
بِالْمُؤْمِنِيْنَ ﴿٤٣﴾

43. എന്നാൽ അവരെങ്ങനെയാണ് നിന്നെ വിധികർത്താവാക്കുന്നത്? അവരുടെ പക്കൽ തൗറാത്തുണ്ട്. അതിലാകട്ടെ അല്ലാഹുവിന്റെ വിധിവിലക്കുകളുണ്ട്. എന്നിട്ടതിനുശേഷവും അവർ പിന്തിരിഞ്ഞു കളയുകയാണ്. യഥാർത്ഥത്തിൽ അവർ വിശ്വാസികളേ അല്ല.

اِنَّاۤ اَنْزَلْنَا التَّوْرٰىةَ فِيْهَا هُدًى وَّنُوْرٌ ۚ يَحْكُمُ بِهَا
النَّبِيُّوْنَ الَّذِيْنَ اَسْلَمُوْا لِلَّذِيْنَ هَادُوْا وَالرَّبّٰنِيُّوْنَ
وَالْاَحْبَارُ بِمَا اسْتُحْفِظُوْا مِنْ كِتٰبِ اللّٰهِ وَكَانُوْا
عَلَيْهِ شُهَدَآءَ ۚ فَلَا تَخْشَوُا النَّاسَ وَاخْشَوْنِ وَلَا تَشْتَرُوْا
بِاٰيٰتِىْ ثَمَنًا قَلِيْلًا ؕ وَمَنْ لَّمْ يَحْكُمْ بِمَاۤ اَنْزَلَ اللّٰهُ
فَاُولٰٓئِكَ هُمُ الْكٰفِرُوْنَ ﴿٤٤﴾

44. തീർച്ചയായും നാം തന്നെയാണ് തൗറാത്ത് അവതരിപ്പിച്ചിരിക്കുന്നത്. അതിൽ മാർഗ്ഗദർശനവും പ്രകാശവുമുണ്ട്. (അല്ലാഹുവിന്) കീഴ്പെട്ട പ്രവാചകന്മാർ യഹൂദമതക്കാർക്ക് അതിനനുസരിച്ച് വിധികല്പിച്ചുപോന്നു. പുണ്യവാന്മാരും മതപണ്ഡിതന്മാരും (അപ്രകാരം തന്നെ വിധി കൽപിച്ചിരുന്നു.) കാരണം, അല്ലാഹുവിന്റെ ഗ്രന്ഥത്തിന്റെ സംരക്ഷണം അവർക്ക് ഏല്പിക്കപ്പെട്ടിരുന്നു. അവരതിന് സാക്ഷികളുമായിരുന്നു. അതിനാൽ നിങ്ങൾ ജനങ്ങളെ പേടിക്കാതെ എന്നെ മാത്രം ഭയപ്പെടുക. എന്റെ വചനങ്ങൾ നിങ്ങൾ തുച്ഛമായ വിലയ്ക്ക് വിററുകളയാതിരിക്കുക. അല്ലാഹു അവതരിപ്പിച്ചതനുസരിച്ച് ആർ വിധിക്കുന്നില്ലയോ അവർ തന്നെയാകുന്നു അവിശ്വാസികൾ.

وَكَتَبْنَا عَلَيْهِمْ فِيْهَاۤ اَنَّ النَّفْسَ بِالنَّفْسِ ۙ

45. ജീവന് ജീവൻ, കണ്ണിന് കണ്ണ്, മൂക്കിന് മൂക്ക്, ചെവിക്ക് ചെവി, പല്ലിന് പല്ല്, മുറിവുകൾക്ക്

وَالْعَيْنَ بِالْعَيْنِ وَالْأَنفَ بِالْأَنفِ وَالْأُذُنَ بِالْأُذُنِ
وَالسِّنَّ بِالسِّنِّ وَالْجُرُوحَ قِصَاصٌ ۚ فَمَن تَصَدَّقَ
بِهِ فَهُوَ كَفَّارَةٌ لَّهُ ۚ وَمَن لَّمْ يَحْكُم بِمَا أَنزَلَ اللَّهُ
فَأُولَٰئِكَ هُمُ الظَّالِمُونَ ﴿٤٥﴾

തത്തുല്യമായ പ്രതിക്രിയ എന്നിങ്ങനെയാണ് അതിൽ (തൗറാത്തിൽ) നാം അവർക്ക് നിയമമായി വെച്ചിട്ടുള്ളത്. വല്ലവനും (പ്രതിക്രിയ ചെയ്യാതെ) മാപ്പ് നൽകുന്നപക്ഷം അത് അവന്ന് പാപമോചന(ത്തിന് ഉതകുന്ന ഒരു പുണ്യകർമ്മ)മാകുന്നു. ആർ അല്ലാഹു അവതരിപ്പിച്ചതനുസരിച്ച് വിധിക്കുന്നില്ലയോ അവർ തന്നെയാണ് അക്രമികൾ.[145]

وَقَفَّيْنَا عَلَىٰ آثَارِهِم بِعِيسَى ابْنِ مَرْيَمَ مُصَدِّقًا لِّمَا بَيْنَ
يَدَيْهِ مِنَ التَّوْرَاةِ ۖ وَآتَيْنَاهُ الْإِنجِيلَ فِيهِ هُدًى وَنُورٌ وَ
مُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ التَّوْرَاةِ وَهُدًى وَمَوْعِظَةً
لِّلْمُتَّقِينَ ﴿٤٦﴾

46. അവരെ (ആ പ്രവാചകന്മാരെ)ത്തുടർന്ന് അവരുടെ കാല്പാടുകളിലായിക്കൊണ്ട് മർയമിൻെറ മകൻ ഈസായെ തൻെറ മുമ്പിലുള്ള തൗറാത്തിനെ ശരിവെക്കുന്നവനായിക്കൊണ്ട് നാം നിയോഗിച്ചു. സന്മാർഗ്ഗനിർദ്ദേശവും, സത്യപ്രകാശവും അടങ്ങിയ ഇൻജീലും അദ്ദേഹത്തിന് നാം നൽകി. അതിൻെറ മുമ്പിലുള്ള തൗറാത്തിനെ ശരിവെക്കുന്നതും, സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗ്ഗദർശനവും സദുപദേശവുമത്രെ അത്.

وَلْيَحْكُمْ أَهْلُ الْإِنجِيلِ بِمَا أَنزَلَ اللَّهُ فِيهِ ۚ وَمَن لَّمْ يَحْكُم بِمَا
أَنزَلَ اللَّهُ فَأُولَٰئِكَ هُمُ الْفَاسِقُونَ ﴿٤٧﴾

47. ഇൻജീലിൻെറ അനുയായികൾ, അല്ലാഹു അതിൽ അവതരിപ്പിച്ചതനുസരിച്ച് വിധി കൽപിക്കട്ടെ. അല്ലാഹു അവതരിപ്പിച്ചതനുസരിച്ച് ആർ വിധിക്കുന്നില്ലയോ അവർ തന്നെയാകുന്നു ധിക്കാരികൾ.

وَأَنزَلْنَا إِلَيْكَ الْكِتَابَ بِالْحَقِّ مُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ
الْكِتَابِ وَمُهَيْمِنًا عَلَيْهِ ۖ فَاحْكُم بَيْنَهُم بِمَا أَنزَلَ اللَّهُ ۖ
وَلَا تَتَّبِعْ أَهْوَاءَهُمْ عَمَّا جَاءَكَ مِنَ الْحَقِّ ۚ لِكُلٍّ جَعَلْنَا
مِنكُمْ شِرْعَةً وَمِنْهَاجًا ۚ وَلَوْ شَاءَ اللَّهُ لَجَعَلَكُمْ أُمَّةً
وَاحِدَةً وَلَٰكِن لِّيَبْلُوَكُمْ فِي مَا آتَاكُمْ ۖ فَاسْتَبِقُوا
الْخَيْرَاتِ ۚ إِلَى اللَّهِ مَرْجِعُكُمْ جَمِيعًا

48. (നബിയേ,) നിനക്കിതാ സത്യപ്രകാരം വേദഗ്രന്ഥം അവതരിപ്പിച്ചുതന്നിരിക്കുന്നു. അതിൻെറ മുമ്പിലുള്ള വേദഗ്രന്ഥങ്ങളെ ശരിവെക്കുന്നതും, അവയെ കാത്തുരക്ഷിക്കുന്നതുമത്രെ അത്.[146] അതിനാൽ നീ അവർക്കിടയിൽ നാം അവതരിപ്പിച്ചതനുസരിച്ച് വിധി കൽപിക്കുക. നിനക്ക് വന്നുകിട്ടിയ സത്യത്തെ വിട്ട് നീ അവരുടെ തന്നിഷ്ടങ്ങളെ പിൻപററിപ്പോകരുത്. നിങ്ങളിൽ ഓരോ വിഭാഗത്തിനും ഓരോ നിയമക്രമവും കർമ്മമാർഗ്ഗവും നാം നിശ്ചയിച്ചുതന്നിരിക്കുന്നു. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങളെ അവൻ ഒരൊററ സമുദായമാക്കുമായിരുന്നു. പക്ഷെ നിങ്ങൾക്കവൻ നൽകിയിട്ടുള്ളതിൽ നിങ്ങളെ പരീക്ഷിക്കുവാൻ (അവനുദ്ദേശിക്കുന്നു.) അതിനാൽ നല്ല കാര്യങ്ങളിലേക്ക് നിങ്ങൾ മത്സരിച്ച് മുന്നേറുക. അല്ലാഹുവിങ്കലേക്കത്രെ നിങ്ങ

145. പാവപ്പെട്ടവർ കുററകൃത്യങ്ങളിലേർപ്പെട്ടാൽ വേദഗ്രന്ഥത്തിൽ പറഞ്ഞ പ്രകാരമുള്ള ശിക്ഷ കണിശമായി നൽകുകയും, പ്രമാണിമാരാണ് തെററ് ചെയ്യുന്നതെങ്കിൽ എന്തെങ്കിലും ലഘുവായ ശിക്ഷകൊണ്ട് മതിയാക്കുകയും ചെയ്യുന്ന സമ്പ്രദായമായിരുന്നു യഹൂദർ അനുവർത്തിച്ചിരുന്നത്.

146. പൂർവ്വവേദങ്ങളുടെ യഥാർത്ഥ ഉള്ളടക്കം എന്താണെന്ന് വ്യക്തമാക്കിക്കൊണ്ടും, അവയിൽ നടന്ന കൈകടത്തലുകൾ തുറന്നുകാട്ടിക്കൊണ്ടും ഖുർആൻ അവയെ കാത്തു രക്ഷിക്കുന്നു.

فَيُنَبِّئُكُم بِمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٤٨﴾

ളുടെയെല്ലാം മടക്കം. നിങ്ങൾ ഭിന്നിച്ചിരുന്ന വിഷയങ്ങളെപ്പററി അപ്പോളവൻ നിങ്ങൾക്ക് അറിയിച്ചുതരുന്നതാണ്.

وَأَنِ احْكُم بَيْنَهُم بِمَا أَنزَلَ اللَّهُ وَلَا تَتَّبِعْ أَهْوَاءَهُمْ وَاحْذَرْهُمْ أَن يَفْتِنُوكَ عَنۢ بَعْضِ مَا أَنزَلَ اللَّهُ إِلَيْكَ ۖ فَإِن تَوَلَّوْا فَاعْلَمْ أَنَّمَا يُرِيدُ اللَّهُ أَن يُصِيبَهُم بِبَعْضِ ذُنُوبِهِمْ ۗ وَإِنَّ كَثِيرًا مِّنَ النَّاسِ لَفَاسِقُونَ ﴿٤٩﴾

49. അല്ലാഹു അവതരിപ്പിച്ചതനുസരിച്ച് അവർക്കിടയിൽ നീ വിധിക്കുകയും, അവരുടെ തന്നിഷ്ടങ്ങളെ പിൻപററാതിരിക്കുകയും, അല്ലാഹു നിനക്ക് അവതരിപ്പിച്ചുതന്ന വല്ല നിർദ്ദേശത്തിൽ നിന്നും അവർ നിന്നെ തെററിച്ചുകളയുന്നതിനെപ്പററി ജാഗ്രത പുലർത്തുകയും ചെയ്യണമെന്നും (നാം കൽപിക്കുന്നു.) ഇനി അവർ പിന്തിരിഞ്ഞുകളയുകയാണെങ്കിൽ നീ മനസ്സിലാക്കണം; അവരുടെ ചില പാപങ്ങൾ കാരണമായി അവർക്ക് നാശം വരുത്തണമെന്നാണ് അല്ലാഹു ഉദ്ദേശിക്കുന്നതെന്ന്. തീർച്ചയായും മനുഷ്യരിൽ അധിക പേരും ധിക്കാരികളാകുന്നു.

أَفَحُكْمَ الْجَاهِلِيَّةِ يَبْغُونَ ۚ وَمَنْ أَحْسَنُ مِنَ اللَّهِ حُكْمًا لِّقَوْمٍ يُوقِنُونَ ﴿٥٠﴾

50. ജാഹിലിയ്യത്തിന്റെ (അനിസ്ലാമികമാർഗ്ഗത്തിന്റെ) വിധിയാണോ അവർ തേടുന്നത്? ദൃഢവിശ്വാസികളായ ജനങ്ങൾക്ക് അല്ലാഹുവെക്കാൾ നല്ല വിധികർത്താവ് ആരാണുള്ളത്?

يَا أَيُّهَا الَّذِينَ آمَنُوا لَا تَتَّخِذُوا الْيَهُودَ وَالنَّصَارَىٰ أَوْلِيَاءَ ۘ بَعْضُهُمْ أَوْلِيَاءُ بَعْضٍ ۚ وَمَن يَتَوَلَّهُم مِّنكُمْ فَإِنَّهُ مِنْهُمْ ۗ إِنَّ اللَّهَ لَا يَهْدِي الْقَوْمَ الظَّالِمِينَ ﴿٥١﴾

51. സത്യവിശ്വാസികളേ, യഹൂദരെയും, ക്രൈസ്തവരെയും നിങ്ങൾ ഉററമിത്രങ്ങളായി സ്വീകരിക്കരുത്. അവരാകട്ടെ, അന്യോന്യം ഉററ മിത്രങ്ങളാണ് താനും. നിങ്ങളിൽ നിന്നാരെങ്കിലും അവരെ ഉററമിത്രങ്ങളായി സ്വീകരിക്കുന്ന പക്ഷം അവനും അവരിൽപെട്ടവൻ തന്നെയാണ്. അക്രമികളായ ആളുകളെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച.

فَتَرَى الَّذِينَ فِي قُلُوبِهِم مَّرَضٌ يُسَارِعُونَ فِيهِمْ يَقُولُونَ نَخْشَىٰ أَن تُصِيبَنَا دَائِرَةٌ ۚ فَعَسَى اللَّهُ أَن يَأْتِيَ بِالْفَتْحِ أَوْ أَمْرٍ مِّنْ عِندِهِ فَيُصْبِحُوا عَلَىٰ مَا أَسَرُّوا فِي أَنفُسِهِمْ نَادِمِينَ ﴿٥٢﴾

52. എന്നാൽ, മനസ്സുകൾക്ക് രോഗം ബാധിച്ച ചില ആളുകൾ അവരുടെ കാര്യത്തിൽ (അവരുമായി സ്നേഹബന്ധം സ്ഥാപിക്കുന്നതിൽ) തിടുക്കം കൂട്ടുന്നതായി നിനക്ക് കാണാം. 'ഞങ്ങൾക്ക് വല്ല ആപത്തും സംഭവിച്ചേക്കുമോ എന്ന് ഞങ്ങൾ ഭയപ്പെടുന്നു' എന്നായിരിക്കും അവർ പറയുന്നത്. എന്നാൽ അല്ലാഹു (നിങ്ങൾക്ക്) പൂർണ്ണവിജയം നൽകുകയോ, അല്ലെങ്കിൽ അവന്റെ പക്കൽ നിന്ന് മററു വല്ല നടപടിയും ഉണ്ടാകുകയോ ചെയ്തേക്കാം. അപ്പോൾ തങ്ങളുടെ മനസ്സുകളിൽ രഹസ്യമാക്കിവെച്ചതിനെപ്പററി ഈ കൂട്ടർ ഖേദിക്കുന്നവരായിത്തീരും.

وَيَقُولُ الَّذِينَ آمَنُوا أَهَٰؤُلَاءِ الَّذِينَ أَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ ۙ

53. (അന്ന്) സത്യവിശ്വാസികൾ പറയും; 'ഞങ്ങൾ നിങ്ങളുടെകൂടെത്തന്നെയാണ്' എന്ന്

إِنَّهُمْ لَمَعَكُمْ ۚ حَبِطَتْ أَعْمَالُهُمْ فَأَصْبَحُوا خَاسِرِينَ ﴿٥٣﴾

അല്ലാഹുവിന്റെ പേരിൽ ബലമായി സത്യം ചെയ്തു പറഞ്ഞിരുന്നവർ ഇക്കൂട്ടർതന്നെയാണോ? എന്ന്. അവരുടെ കർമ്മങ്ങൾ നിഷ്ഫലമാകുകയും, അങ്ങനെ അവർ നഷ്ടക്കാരായി മാറുകയും ചെയ്തിരിക്കുന്നു.

يَا أَيُّهَا الَّذِينَ آمَنُوا مَن يَرْتَدَّ مِنكُمْ عَن دِينِهِ فَسَوْفَ يَأْتِي اللَّهُ بِقَوْمٍ يُحِبُّهُمْ وَيُحِبُّونَهُ أَذِلَّةٍ عَلَى الْمُؤْمِنِينَ أَعِزَّةٍ عَلَى الْكَافِرِينَ يُجَاهِدُونَ فِي سَبِيلِ اللَّهِ وَلَا يَخَافُونَ لَوْمَةَ لَائِمٍ ۚ ذَٰلِكَ فَضْلُ اللَّهِ يُؤْتِيهِ مَن يَشَاءُ ۚ وَاللَّهُ وَاسِعٌ عَلِيمٌ ﴿٥٤﴾

54. സത്യവിശ്വാസികളേ, നിങ്ങളിൽ ആരെങ്കിലും തന്റെ മതത്തിൽനിന്ന് പിന്തിരിഞ്ഞുകളയുന്ന പക്ഷം അല്ലാഹു ഇഷ്ടപ്പെടുന്നവരും, അല്ലാഹുവെ ഇഷ്ടപ്പെടുന്ന വരുമായ മറ്റൊരു ജനവിഭാഗത്തെ അല്ലാഹു പകരം കൊണ്ടുവരുന്നതാണ്.[147] അവർ വിശ്വാസികളോട് വിനയം കാണിക്കുന്നവരും, സത്യനിഷേധികളോട് പ്രതാപം പ്രകടിപ്പിക്കുന്നവരുമായിരിക്കും. അവർ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരത്തിലേർപ്പെടും. ഒരാക്ഷേപകന്റെ ആക്ഷേപവും അവർ ഭയപ്പെടുകയില്ല. അത് അല്ലാഹുവിന്റെ അനുഗ്രഹമത്രെ. അവനുദ്ദേശിക്കുന്നവർക്ക് അത് നൽകുന്നു. അല്ലാഹു വിപുലമായ കഴിവുള്ളവനും സർവ്വജ്ഞനുമത്രെ.

إِنَّمَا وَلِيُّكُمُ اللَّهُ وَرَسُولُهُ وَالَّذِينَ آمَنُوا الَّذِينَ يُقِيمُونَ الصَّلَاةَ وَيُؤْتُونَ الزَّكَاةَ وَهُمْ رَاكِعُونَ ﴿٥٥﴾

55. അല്ലാഹുവും അവന്റെ ദൂതനും, താഴ്മയുള്ളവരായിക്കൊണ്ട് നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും സകാത്ത് നൽകുകയും ചെയ്യുന്ന സത്യവിശ്വാസികളും മാത്രമാകുന്നു നിങ്ങളുടെ ഉറ്റമിത്രങ്ങൾ.

وَمَن يَتَوَلَّ اللَّهَ وَرَسُولَهُ وَالَّذِينَ آمَنُوا فَإِنَّ حِزْبَ اللَّهِ هُمُ الْغَالِبُونَ ﴿٥٦﴾

56. വല്ലവനും അല്ലാഹുവെയും, അവന്റെ ദൂതനെയും, സത്യവിശ്വാസികളെയും, മിത്രങ്ങളായി സ്വീകരിക്കുന്നുവെങ്കിൽ തീർച്ചയായും അല്ലാഹുവിന്റെ കക്ഷി തന്നെയാണ് വിജയം നേടുന്നവർ.

يَا أَيُّهَا الَّذِينَ آمَنُوا لَا تَتَّخِذُوا الَّذِينَ اتَّخَذُوا دِينَكُمْ هُزُوًا وَلَعِبًا مِّنَ الَّذِينَ أُوتُوا الْكِتَابَ مِن قَبْلِكُمْ وَالْكُفَّارَ أَوْلِيَاءَ ۚ وَاتَّقُوا اللَّهَ إِن كُنتُم مُّؤْمِنِينَ ﴿٥٧﴾

57. സത്യവിശ്വാസികളേ, നിങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്ന് നിങ്ങളുടെ മതത്തെ തമാശയും വിനോദവിഷയവുമാക്കിത്തീർത്തവരെയും, സത്യനിഷേധികളെയും നിങ്ങൾ ഉറ്റമിത്രങ്ങളായി സ്വീകരിക്കരുത്. നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ അല്ലാഹുവെ സൂക്ഷിക്കുവിൻ.

وَإِذَا نَادَيْتُمْ إِلَى الصَّلَاةِ اتَّخَذُوهَا

58. നിങ്ങൾ നമസ്കാരത്തിനായി വിളിച്ചാൽ, അവരതിനെ ഒരു തമാശയും വിനോദവിഷയവു

---

147. അല്ലാഹുവിന്റെ മതം നിലനിൽക്കുന്നത് നിങ്ങളെ ആശ്രയിച്ചല്ല. നിങ്ങൾ കൂറുമാറിയതുകൊണ്ട് സത്യദീൻ പൊളിഞ്ഞുപോകുകയുമില്ല. ഏത് കാലത്തും അല്ലാഹുവുമായി സുദൃഢബന്ധമുള്ള ഒരു വിഭാഗം ദീനിനുവേണ്ടി സേവനമർപ്പിച്ചുകൊണ്ടേയിരിക്കും. എന്നാൽ അല്ലാഹുവിന്റെ അനുഗ്രഹത്തെ ആശ്രയിച്ചായിരിക്കും നിങ്ങളുടെ ഇഹപരവിജയം എന്ന വസ്തുത നിങ്ങൾ എപ്പോഴും ഓർമിച്ചിരിക്കണം.

هُزُوًا وَلَعِبًا ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَعْقِلُونَ ﴿٥٨﴾

മാക്കിത്തീർക്കുന്നു. അവർ ചിന്തിച്ചു മനസ്സിലാക്കാത്ത ഒരു ജനവിഭാഗമായതു കൊണ്ടത്രെ അത്.

قُلْ يَٰٓأَهْلَ ٱلْكِتَٰبِ هَلْ تَنقِمُونَ مِنَّآ إِلَّآ أَنْ ءَامَنَّا بِٱللَّهِ وَمَآ أُنزِلَ إِلَيْنَا وَمَآ أُنزِلَ مِن قَبْلُ وَأَنَّ أَكْثَرَكُمْ فَٰسِقُونَ ﴿٥٩﴾

59. (നബിയേ,) പറയുക: വേദക്കാരേ, അല്ലാഹുവിലും (അവങ്കൽനിന്ന്) ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ട വേദത്തിലും, മുമ്പ് അവതരിപ്പിക്കപ്പെട്ട വേദത്തിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്നതുകൊണ്ടും, നിങ്ങളിൽ അധികപേരും ധിക്കാരികളാണ് എന്നതുകൊണ്ടും മാത്രമല്ലേ നിങ്ങൾ ഞങ്ങളെ കുററപ്പെടുത്തുന്നത്?

قُلْ هَلْ أُنَبِّئُكُم بِشَرٍّ مِّن ذَٰلِكَ مَثُوبَةً عِندَ ٱللَّهِ مَن لَّعَنَهُ ٱللَّهُ وَغَضِبَ عَلَيْهِ وَجَعَلَ مِنْهُمُ ٱلْقِرَدَةَ وَٱلْخَنَازِيرَ وَعَبَدَ ٱلطَّٰغُوتَ أُو۟لَٰٓئِكَ شَرٌّ مَّكَانًا وَأَضَلُّ عَن سَوَآءِ ٱلسَّبِيلِ ﴿٦٠﴾

60. പറയുക: എന്നാൽ അല്ലാഹുവിന്റെ അടുക്കൽ അതിനെക്കാൾ മോശമായ പ്രതിഫലമുള്ളവരെ പററി ഞാൻ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ? ഏതൊരു വിഭാഗത്തെ അല്ലാഹു ശപിക്കുകയും അവരോടവൻ കോപിക്കുകയും ചെയ്യുവോ, ഏതുവിഭാഗത്തിൽ പെട്ടവരെ അല്ലാഹു കുരങ്ങുകളും പന്നികളുമാക്കിത്തീർത്തുവോ, ഏതൊരു വിഭാഗം ദുർമൂർത്തികളെ ആരാധിച്ചു വോ അവരത്രെ ഏററവും മോശമായ സ്ഥാനമുള്ളവരും നേർമാർഗ്ഗത്തിൽനിന്ന് ഏറെ പിഴച്ചുപോയവരും.

وَإِذَا جَآءُوكُمْ قَالُوٓا۟ ءَامَنَّا وَقَد دَّخَلُوا۟ بِٱلْكُفْرِ وَهُمْ قَدْ خَرَجُوا۟ بِهِۦ ۚ وَٱللَّهُ أَعْلَمُ بِمَا كَانُوا۟ يَكْتُمُونَ ﴿٦١﴾

61. നിങ്ങളുടെ അടുത്ത് വരുമ്പോൾ അവർ പറയും; ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. വാസ്തവത്തിൽ അവർ അവിശ്വാസത്തോടെയാണ് കടന്നു വന്നിട്ടുള്ളത്. അവിശ്വാസത്തോടുകൂടിതന്നെയാണ് അവർ പുറത്തുപോയിട്ടുള്ളതും. അവർ ഒളിച്ചുവെച്ചുകൊണ്ടിരിക്കുന്നതിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു.

وَتَرَىٰ كَثِيرًا مِّنْهُمْ يُسَٰرِعُونَ فِى ٱلْإِثْمِ وَٱلْعُدْوَٰنِ وَأَكْلِهِمُ ٱلسُّحْتَ ۚ لَبِئْسَ مَا كَانُوا۟ يَعْمَلُونَ ﴿٦٢﴾

62. അവരിലധികം പേരും പാപകൃത്യങ്ങളിലും, അതിക്രമത്തിലും, നിഷിദ്ധസമ്പാദ്യം ഭുജിക്കുന്നതിലും മത്സരിച്ച് മുന്നേറുന്നതായി നിനക്ക് കാണാം. അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് വളരെ ചീത്ത തന്നെ.

لَوْلَا يَنْهَىٰهُمُ ٱلرَّبَّٰنِيُّونَ وَٱلْأَحْبَارُ عَن قَوْلِهِمُ ٱلْإِثْمَ وَأَكْلِهِمُ ٱلسُّحْتَ ۚ لَبِئْسَ مَا كَانُوا۟ يَصْنَعُونَ ﴿٦٣﴾

63. കുററകരമായത് അവർ പറയുന്നതിൽ നിന്നും നിഷിദ്ധമായ സമ്പാദ്യം അവർ തിന്നുന്നതിൽ നിന്നും പുണ്യപുരുഷന്മാരും പണ്ഡിതന്മാരും അവരെ തടയാതിരുന്നതെന്തുകൊണ്ടാണ്? അവർ ചെയ്യുകൊണ്ടിരിക്കുന്നത് വളരെ ചീത്ത തന്നെ.

وَقَالَتِ الْيَهُودُ يَدُ اللَّهِ مَغْلُولَةٌ غُلَّتْ أَيْدِيهِمْ وَلُعِنُوا بِمَا
قَالُوا بَلْ يَدَاهُ مَبْسُوطَتَانِ يُنفِقُ كَيْفَ يَشَاءُ وَلَيَزِيدَنَّ كَثِيرًا
مِّنْهُم مَّا أُنزِلَ إِلَيْكَ مِن رَّبِّكَ طُغْيَانًا وَكُفْرًا وَأَلْقَيْنَا بَيْنَهُمُ
الْعَدَاوَةَ وَالْبَغْضَاءَ إِلَىٰ يَوْمِ الْقِيَامَةِ كُلَّمَا أَوْقَدُوا نَارًا
لِّلْحَرْبِ أَطْفَأَهَا اللَّهُ وَيَسْعَوْنَ فِي الْأَرْضِ فَسَادًا وَاللَّهُ لَا
يُحِبُّ الْمُفْسِدِينَ ﴿٦٤﴾

64. അല്ലാഹുവിന്റെ കൈകൾ ബന്ധിക്കപ്പെട്ടിരിക്കയാണ് എന്ന് യഹൂദന്മാർ പറഞ്ഞു.[148] അവരുടെ കൈകൾ ബന്ധിതമാകട്ടെ. അവർ ആ പറഞ്ഞ വാക്ക് കാരണം അവർ ശപിക്കപ്പെട്ടിരിക്കുന്നു. അല്ല, അവന്റെ ഇരുകൈകളും നിവർത്തപ്പെട്ടവയാകുന്നു. അവൻ എങ്ങനെ ഉദ്ദേശിക്കുന്നുവോ അങ്ങനെ ചെലവഴിക്കുന്നു. നിനക്ക് നിന്റെ രക്ഷിതാവിങ്കൽനിന്ന് അവതരിപ്പിക്കപ്പെട്ട സന്ദേശം അവരിലധികപേർക്കും ധിക്കാരവും അവിശ്വാസവും വർദ്ധിപ്പിക്കുക തന്നെ ചെയ്യും. അവർക്കിടയിൽ ഉയിർത്തെഴുന്നേല്പിന്റെ നാൾ വരെ ശത്രുതയും വിദ്വേഷവും നാം ഇട്ടു കൊടുത്തിരിക്കുയാണ്. അവർ യുദ്ധത്തിന് തീ കൊളുത്തുമ്പോഴെല്ലാം അല്ലാഹു അത് കെടുത്തിക്കളയുന്നു. അവർ നാട്ടിൽ കുഴപ്പമുണ്ടാക്കുവാൻ വേണ്ടി ശ്രമിക്കുകയാണ്. കുഴപ്പക്കാരെ അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.

وَلَوْ أَنَّ أَهْلَ الْكِتَابِ آمَنُوا وَاتَّقَوْا لَكَفَّرْنَا عَنْهُمْ سَيِّئَاتِهِمْ
وَلَأَدْخَلْنَاهُمْ جَنَّاتِ النَّعِيمِ ﴿٦٥﴾

65. വേദക്കാർ വിശ്വസിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നുവെങ്കിൽ അവരിൽ നിന്ന് അവരുടെ തിന്മകൾ നാം മാച്ചുകളയുകയും അനുഗ്രഹപൂർണ്ണമായ സ്വർഗ്ഗത്തോപ്പുകളിൽ നാമവരെ പ്രവേശിപ്പിക്കുകയും ചെയ്യുമായിരുന്നു.

وَلَوْ أَنَّهُمْ أَقَامُوا التَّوْرَاةَ وَالْإِنجِيلَ وَمَا أُنزِلَ إِلَيْهِم مِّن
رَّبِّهِمْ لَأَكَلُوا مِن فَوْقِهِمْ وَمِن تَحْتِ أَرْجُلِهِم مِّنْهُمْ
أُمَّةٌ مُّقْتَصِدَةٌ وَكَثِيرٌ مِّنْهُمْ سَاءَ مَا يَعْمَلُونَ ﴿٦٦﴾

66. തൗറാത്തും, ഇൻജീലും, അവർക്ക് അവരുടെ രക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ട സന്ദേശങ്ങളും അവർ നേരാംവണ്ണം നിലനിർത്തിയിരുന്നെങ്കിൽ തങ്ങളുടെ മുകൾഭാഗത്തുനിന്നും, കാലുകൾക്ക് ചുവട്ടിൽനിന്നും അവർക്ക് ആഹാരം ലഭിക്കുമായിരുന്നു. അവരിൽതന്നെ മിതത്വം പാലിക്കുന്ന ഒരു സമൂഹമുണ്ട്. എന്നാൽ അവരിൽ അധികപേരുടെയും പ്രവർത്തനങ്ങൾ വളരെ ചീത്ത തന്നെ.

يَا أَيُّهَا الرَّسُولُ بَلِّغْ مَا أُنزِلَ إِلَيْكَ مِن رَّبِّكَ وَإِن لَّمْ تَفْعَلْ
فَمَا بَلَّغْتَ رِسَالَتَهُ وَاللَّهُ يَعْصِمُكَ مِنَ النَّاسِ إِنَّ اللَّهَ
لَا يَهْدِي الْقَوْمَ الْكَافِرِينَ ﴿٦٧﴾

67. ഹേ; റസൂലേ, നിന്റെ രക്ഷിതാവിങ്കൽ നിന്ന് നിനക്ക് അവതരിപ്പിക്കപ്പെട്ടത് നീ (ജനങ്ങൾക്ക്) എത്തിച്ചുകൊടുക്കുക. അങ്ങനെ ചെയ്യാത്തപക്ഷം നീ നിന്റെ ദൗത്യം നിറവേററിയിട്ടില്ല. ജനങ്ങളിൽ നിന്ന് അല്ലാഹു നിന്നെ രക്ഷിക്കുന്നതാണ്. സത്യനിഷേധികളായ ആളുകളെ തീർച്ചയായും അല്ലാഹു നേർവഴിയിലാക്കുകയില്ല.

148. പിശുക്കൻ എന്ന അർത്ഥത്തിലുള്ള ഒരു അലങ്കാരപ്രയോഗമാണ് 'കൈകൾ ബന്ധിക്കപ്പെട്ടവൻ' എന്ന വാക്ക്. ക്ഷാമവും ദുരിതങ്ങളും വരുമ്പോൾ 'ദൈവം ഇപ്പോൾ പിശുക്കനായിരിക്കുന്നു' എന്ന് ചില യഹൂദന്മാർ പറഞ്ഞിരുന്നതിനെയാണ് ഇവിടെ നിശിതമായി വിമർശിക്കുന്നത്.

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لَسْتُمْ عَلَىٰ شَىْءٍ حَتَّىٰ تُقِيمُوا۟ ٱلتَّوْرَىٰةَ
وَٱلْإِنجِيلَ وَمَآ أُنزِلَ إِلَيْكُم مِّن رَّبِّكُمْ ۗ وَلَيَزِيدَنَّ كَثِيرًا
مِّنْهُم مَّآ أُنزِلَ إِلَيْكَ مِن رَّبِّكَ طُغْيَٰنًا وَكُفْرًا ۖ فَلَا
تَأْسَ عَلَى ٱلْقَوْمِ ٱلْكَٰفِرِينَ ﴿٦٨﴾

68. പറയുക: വേദക്കാരേ, തൗറാത്തും ഇൻജീലും നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നവതരിപ്പിക്കപ്പെട്ട സന്ദേശങ്ങളും നിങ്ങൾ (നേരാംവണ്ണം) നിലനിർത്തുന്നതുവരെ നിങ്ങൾ യാതൊരടിസ്ഥാനത്തിലുമല്ല. എന്നാൽ നിനക്ക് നിന്റെ രക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ട സന്ദേശം അവരിൽ അധികപേർക്കും ധിക്കാരവും അവിശ്വാസവും വർദ്ധിപ്പിക്കുക തന്നെ ചെയ്യും. അതിനാൽ സത്യനിഷേധികളായ ജനങ്ങളെപ്പററി നീ ദുഃഖിക്കേണ്ടതില്ല.

إِنَّ ٱلَّذِينَ ءَامَنُوا۟ وَٱلَّذِينَ هَادُوا۟ وَٱلصَّٰبِـُٔونَ وَٱلنَّصَٰرَىٰ
مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ وَعَمِلَ صَٰلِحًا فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ
يَحْزَنُونَ ﴿٦٩﴾

69. സത്യവിശ്വാസികളോ, യഹൂദരോ, സാബികളോ, ക്രൈസ്തവരോ ആരാകട്ടെ, അവരിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല.[149] അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

لَقَدْ أَخَذْنَا مِيثَٰقَ بَنِىٓ إِسْرَٰٓءِيلَ وَأَرْسَلْنَآ إِلَيْهِمْ رُسُلًا ۖ كُلَّمَا
جَآءَهُمْ رَسُولٌۢ بِمَا لَا تَهْوَىٰٓ أَنفُسُهُمْ فَرِيقًا كَذَّبُوا۟
وَفَرِيقًا يَقْتُلُونَ ﴿٧٠﴾

70. ഇസ്രായീൽ സന്തതികളോട് നാം കരാർ വാങ്ങുകയും, അവരിലേക്ക് നാം ദൂതന്മാരെ അയക്കുകയും ചെയ്തിട്ടുണ്ട്. അവരുടെ മനസ്സിന് പിടിക്കാത്ത കാര്യങ്ങളുമായി അവരുടെ അടുത്ത് ഏതെങ്കിലുമൊരു ദൂതൻ ചെന്നപ്പോഴൊക്കെ ദൂതന്മാരിൽ ഒരു വിഭാഗത്തെ അവർ നിഷേധിച്ചുതള്ളുകയും, മറെറാരു വിഭാഗത്തെ അവർ കൊലപ്പെടുത്തുകയുമാണ് ചെയ്തിരുന്നത്.

وَحَسِبُوٓا۟ أَلَّا تَكُونَ فِتْنَةٌ فَعَمُوا۟ وَصَمُّوا۟ ثُمَّ تَابَ ٱللَّهُ عَلَيْهِمْ
ثُمَّ عَمُوا۟ وَصَمُّوا۟ كَثِيرٌ مِّنْهُمْ ۚ وَٱللَّهُ بَصِيرٌۢ بِمَا يَعْمَلُونَ ﴿٧١﴾

71. ഒരു കുഴപ്പവുമുണ്ടാകുകയില്ലെന്ന് അവർ കണക്ക് കൂട്ടുകയും, അങ്ങനെ അവർ അന്ധരും ബധിരരുമായി കഴിയുകയും ചെയ്തു. പിന്നീട് അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചു. വീണ്ടും അവരിൽ അധികപേരും അന്ധരും ബധിരരുമായിക്കഴിഞ്ഞു. എന്നാൽ അല്ലാഹു അവർ പ്രവർത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനാകുന്നു.

لَقَدْ كَفَرَ ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ هُوَ ٱلْمَسِيحُ ٱبْنُ مَرْيَمَ ۖ وَقَالَ
ٱلْمَسِيحُ يَٰبَنِىٓ إِسْرَٰٓءِيلَ ٱعْبُدُوا۟ ٱللَّهَ رَبِّى وَرَبَّكُمْ ۖ إِنَّهُۥ
مَن يُشْرِكْ بِٱللَّهِ فَقَدْ حَرَّمَ ٱللَّهُ عَلَيْهِ ٱلْجَنَّةَ

72. മർയമിന്റെ മകൻ മസീഹ് തന്നെയാണ് അല്ലാഹു എന്ന് പറഞ്ഞവർ തീർച്ചയായും അവിശ്വാസികളായിരിക്കുന്നു. എന്നാൽ മസീഹ് പറഞ്ഞത്; 'ഇസ്രായീൽ സന്തതികളേ, എന്റെയും നിങ്ങളുടെയും രക്ഷിതാവായ അല്ലാഹുവെ നിങ്ങൾ ആരാധിക്കുവിൻ. അല്ലാഹുവോട് വല്ലവനും പങ്കുചേർക്കുന്നപക്ഷം തീർച്ചയായും

149. ഏതെങ്കിലുമൊരു സാമുദായികത്വത്തിന്റെ പേരിലുള്ള സങ്കുചിതത്വമല്ല മോക്ഷത്തിന് നിദാനം. പ്രത്യുത, കണിശമായ ഏകദൈവത്വത്തിലും മരണാനന്തരജീവിതത്തിലുമുള്ള വിശ്വാസമാണ് സർവ്വപ്രധാനം.

وَمَأْوَىٰهُ ٱلنَّارُ ۖ وَمَا لِلظَّٰلِمِينَ مِنْ أَنصَارٍ ﴿٧٢﴾

അല്ലാഹു അവന്ന് സ്വർഗ്ഗം നിഷിദ്ധമാക്കുന്നതാണ്. നരകം അവന്റെ വാസസ്ഥലമായിരിക്കുകയും ചെയ്യും. അക്രമികൾക്ക്[50] സഹായികളായി ആരും തന്നെയില്ല' എന്നാണ്.

لَّقَدْ كَفَرَ ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ ثَالِثُ ثَلَٰثَةٍ ۘ وَمَا مِنْ إِلَٰهٍ إِلَّآ إِلَٰهٌ وَٰحِدٌ ۚ وَإِن لَّمْ يَنتَهُوا۟ عَمَّا يَقُولُونَ لَيَمَسَّنَّ ٱلَّذِينَ كَفَرُوا۟ مِنْهُمْ عَذَابٌ أَلِيمٌ ﴿٧٣﴾

73. അല്ലാഹു മൂവരിൽ ഒരാളാണ്[151] എന്ന് പറഞ്ഞവർ തീർച്ചയായും അവിശ്വാസികളായിരിക്കുന്നു. ഏക ആരാധ്യനല്ലാതെ യാതൊരാരാധ്യനും ഇല്ല തന്നെ. അവർ ആ പറയുന്നതിൽ നിന്ന് വിരമിച്ചില്ലെങ്കിൽ അവരിൽ നിന്ന് അവിശ്വസിച്ചവർക്ക് വേദനയേറിയ ശിക്ഷ ബാധിക്കുക തന്നെ ചെയ്യും.

أَفَلَا يَتُوبُونَ إِلَى ٱللَّهِ وَيَسْتَغْفِرُونَهُۥ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٧٤﴾

74. ആകയാൽ അവർ അല്ലാഹുവിലേക്ക് ഖേദിച്ച് മടങ്ങുകയും, അവനോട് പാപമോചനം തേടുകയും ചെയ്യുന്നില്ലേ? അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

مَّا ٱلْمَسِيحُ ٱبْنُ مَرْيَمَ إِلَّا رَسُولٌ قَدْ خَلَتْ مِن قَبْلِهِ ٱلرُّسُلُ وَأُمُّهُۥ صِدِّيقَةٌ ۖ كَانَا يَأْكُلَانِ ٱلطَّعَامَ ۗ ٱنظُرْ كَيْفَ نُبَيِّنُ لَهُمُ ٱلْءَايَٰتِ ثُمَّ ٱنظُرْ أَنَّىٰ يُؤْفَكُونَ ﴿٧٥﴾

75. മർയമിന്റെ മകൻ മസീഹ് ഒരു ദൈവദൂതൻ മാത്രമാകുന്നു. അദ്ദേഹത്തിന്നു മുമ്പ് ദൂതന്മാർ കഴിഞ്ഞു പോയിട്ടുണ്ട്. അദ്ദേഹത്തിന്റെ മാതാവ് സത്യവതിയുമാകുന്നു. അവരിരുവരും ഭക്ഷണം കഴിക്കുന്നവരായിരുന്നു. നോക്കൂ; നാം അവർക്ക് എങ്ങനെയെല്ലാം ദൃഷ്ടാന്തങ്ങൾ വ്യക്തമാക്കിക്കൊടുക്കുന്നുവെന്ന്. നോക്കൂ; എന്നിട്ടും അവർ എങ്ങനെയാണ് (സത്യത്തിൽനിന്ന്) തെററിക്കപ്പെടുന്നതെന്ന്.

قُلْ أَتَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَمْلِكُ لَكُمْ ضَرًّا وَلَا نَفْعًا ۚ وَٱللَّهُ هُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٧٦﴾

76. (നബിയേ,) പറയുക: അല്ലഹുവെ കൂടാതെ നിങ്ങൾക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയാത്ത വസ്തുക്കളെയാണോ നിങ്ങൾ ആരാധിക്കുന്നത്? അല്ലാഹുവാകട്ടെ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لَا تَغْلُوا۟ فِى دِينِكُمْ غَيْرَ ٱلْحَقِّ وَلَا تَتَّبِعُوٓا۟ أَهْوَآءَ قَوْمٍ قَدْ ضَلُّوا۟ مِن قَبْلُ وَأَضَلُّوا۟ كَثِيرًا وَضَلُّوا۟ عَن سَوَآءِ ٱلسَّبِيلِ ﴿٧٧﴾

77. പറയുക: വേദക്കാരേ, സത്യത്തിനെതിരായിക്കൊണ്ട് നിങ്ങളുടെ മതകാര്യത്തിൽ നിങ്ങൾ അതിരു കവിയരുത്. മുമ്പേ പിഴച്ചുപോകുകയും, ധാരാളം പേരെ പിഴപ്പിക്കുകയും, നേർമാർഗ്ഗത്തിൽ നിന്ന് തെററിപ്പോകുകയും ചെയ്ത ഒരു ജനവിഭാഗത്തിന്റെ തന്നിഷ്ടങ്ങളെ നിങ്ങൾ പിൻപററുകയും ചെയ്യരുത്.

150. സൃഷ്ടികളിൽ ആരെയെങ്കിലും ആരാധിക്കുക, അഥവാ ദിവ്യത്വത്തിൽ അല്ലാഹുവോട് ആരെയെങ്കിലും പങ്കു ചേർക്കുക എന്നത് കടുത്ത അക്രമമായിട്ടാണ് അല്ലാഹു വീക്ഷിക്കുന്നത്.

151. യേശുക്രിസ്തുവിന് മനുഷ്യനായ ദൂതൻ എന്ന സ്ഥാനം നൽകിയാൽ പോരെന്ന് ക്രിസ്ത്യാനികൾക്ക് തോന്നി. അദ്ദേഹത്തിന്റെ പേരിൽ ദൈവപുത്രൻ എന്ന സ്ഥാനം ആരോപിച്ചു. മതാദ്ധ്യക്ഷന്മാർക്കും വേണം അമാനുഷികപദവി എന്ന് അവർക്കും അവരുടെ അനുയായികൾക്കും തോന്നി. അവരിൽ പരിശുദ്ധാത്മാവ് വസിക്കുന്നുണ്ടെന്ന് വാദിച്ചു. അങ്ങനെ ഏകദൈവവിശ്വാസത്തിന് പകരം ഒന്നായ മൂന്ന് അഥവാ മൂന്നായ ഒന്ന് (ത്രിയേകത്വം) ക്രൈസ്തവദൈവസങ്കല്പത്തിലെ കുഴഞ്ഞ സമസ്യയായി മാറി.

لُعِنَ الَّذِينَ كَفَرُوا مِن بَنِي إِسْرَائِيلَ عَلَىٰ لِسَانِ دَاوُودَ
وَعِيسَى ابْنِ مَرْيَمَ ۚ ذَٰلِكَ بِمَا عَصَوا وَّكَانُوا يَعْتَدُونَ ﴿٧٨﴾

78. ഇസ്രായീൽ സന്തതികളിലെ സത്യനിഷേധികൾ ദാവൂദിൻെറയും, മർയമിൻെറ മകൻ ഈസായുടെയും നാവിലൂടെ ശപിക്കപ്പെട്ടിരിക്കുന്നു. അവർ അനുസരണക്കേട് കാണിക്കുകയും, അതിക്രമം കൈക്കൊള്ളുകയും ചെയ്തതിൻെറ ഫലമത്രെ അത്.

كَانُوا لَا يَتَنَاهَوْنَ عَن مُّنكَرٍ فَعَلُوهُ ۚ لَبِئْسَ مَا كَانُوا
يَفْعَلُونَ ﴿٧٩﴾

79. അവർ ചെയ്തിരുന്ന ദുരാചാരത്തെ അവർ അന്യോന്യം തടയുമായിരുന്നില്ല. അവർ ചെയ്തുകൊണ്ടിരുന്നത് വളരെ ചീത്ത തന്നെ.

تَرَىٰ كَثِيرًا مِّنْهُمْ يَتَوَلَّوْنَ الَّذِينَ كَفَرُوا ۚ لَبِئْسَ مَا قَدَّمَتْ
لَهُمْ أَنفُسُهُمْ أَن سَخِطَ اللَّهُ عَلَيْهِمْ وَفِي الْعَذَابِ هُمْ
خَالِدُونَ ﴿٨٠﴾

80. അവരിലധികംപേരും സത്യനിഷേധികളെ ഉററമിത്രങ്ങളായി സ്വീകരിക്കുന്നത് നിനക്ക് കാണാം. സ്വന്തത്തിനു വേണ്ടി അവർ മുൻകൂട്ടി ഒരുക്കിവെച്ചിട്ടുള്ളത്[152] വളരെ ചീത്ത തന്നെ. (അതായത്) അല്ലാഹു അവരുടെ നേരെ കോപിച്ചിരിക്കുന്നു എന്നത്. ശിക്ഷയിൽ അവർ നിത്യവാസികളായിരിക്കുന്നതുമാണ്.

وَلَوْ كَانُوا يُؤْمِنُونَ بِاللَّهِ وَالنَّبِيِّ وَمَا أُنزِلَ إِلَيْهِ مَا
اتَّخَذُوهُمْ أَوْلِيَاءَ وَلَٰكِنَّ كَثِيرًا مِّنْهُمْ
فَاسِقُونَ ﴿٨١﴾

81. അവർ അല്ലാഹുവിലും, പ്രവാചകനിലും, അദ്ദേഹത്തിന് അവതരിപ്പിക്കപ്പെട്ടതിലും വിശ്വസിച്ചിരുന്നുവെങ്കിൽ അവരെ (അവിശ്വാസികളെ) ഉററ മിത്രങ്ങളായി സ്വീകരിക്കുമായിരുന്നില്ല. പക്ഷെ, അവരിൽ അധികപേരും ധിക്കാരികളാകുന്നു.

لَتَجِدَنَّ أَشَدَّ النَّاسِ عَدَاوَةً لِّلَّذِينَ آمَنُوا الْيَهُودَ
وَالَّذِينَ أَشْرَكُوا ۖ وَلَتَجِدَنَّ أَقْرَبَهُم مَّوَدَّةً
لِّلَّذِينَ آمَنُوا الَّذِينَ قَالُوا إِنَّا نَصَارَىٰ ۚ ذَٰلِكَ
بِأَنَّ مِنْهُمْ قِسِّيسِينَ وَرُهْبَانًا وَأَنَّهُمْ
لَا يَسْتَكْبِرُونَ ﴿٨٢﴾

82. ജനങ്ങളിൽ സത്യവിശ്വാസികളോട് ഏററവും കടുത്ത ശത്രുതയുള്ളവർ യഹൂദരും, ബഹുദൈവാരാധകരുമാണ് എന്ന് തീർച്ചയായും നിനക്ക് കാണാം. 'ഞങ്ങൾ ക്രിസ്ത്യാനികളാകുന്നു' എന്ന് പറഞ്ഞവരാണ് ജനങ്ങളിൽ വെച്ച് സത്യവിശ്വാസികളോട് ഏററവും അടുത്ത സൗഹൃദമുള്ളവർ എന്നും നിനക്ക് കാണാം. അവരിൽ മതപണ്ഡിതന്മാരും സന്യാസികളും ഉണ്ടെന്നതും, അവർ അഹംഭാവം നടിക്കുന്നില്ല എന്നതുമാണ അതിന് കാരണം.

ഭാഗം 7

وَإِذَا سَمِعُوا مَا أُنزِلَ إِلَى الرَّسُولِ تَرَىٰ أَعْيُنَهُمْ
تَفِيضُ مِنَ الدَّمْعِ مِمَّا عَرَفُوا مِنَ الْحَقِّ ۖ يَقُولُونَ رَبَّنَا آمَنَّا

83. റസൂലിന് അവതരിപ്പിക്കപ്പെട്ടത് അവർ കേട്ടാൽ സത്യം മനസ്സിലാക്കിയതിൻെറ ഫലമായി അവരുടെ കണ്ണുകളിൽ നിന്ന് കണ്ണുനീരൊഴുകുന്നതായി നിനക്ക് കാണാം.[153] അവർ പറയും: 'ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾ വിശ്വസിച്ചി

---

152. ഓരോരുത്തർക്കും അനന്തമായി അനുഭവിക്കാനുള്ളത് അവനവൻെറ ഐഹികജീവിതത്തിൽ മുൻകൂട്ടി ചെയ്തുവെച്ചിട്ടുള്ള കർമ്മങ്ങളുടെ ഫലമത്രെ.
153. റസൂലി(സ)ൻെറ കാലത്ത് ഇസ്ലാം ആശ്ലേഷിച്ച ചില ക്രിസ്തുമതവിശ്വാസികളെപററിയാണ് ഇവിടെ പരാമർശിക്കുന്നത്.

فَاكْتُبْنَا مَعَ الشَّٰهِدِينَ ﴿٨٣﴾

രിക്കുന്നു. 'അതിനാൽ സത്യസാക്ഷികളോടൊപ്പം ഞങ്ങളെയും നീ രേഖപ്പെടുത്തേണമേ.'

وَمَا لَنَا لَا نُؤْمِنُ بِاللَّهِ وَمَا جَآءَنَا مِنَ الْحَقِّ وَنَطْمَعُ أَن يُدْخِلَنَا رَبُّنَا مَعَ الْقَوْمِ الصَّٰلِحِينَ ﴿٨٤﴾

84. ഞങ്ങളുടെ രക്ഷിതാവ് സജ്ജനങ്ങളോടൊപ്പം ഞങ്ങളെ പ്രവേശിപ്പിക്കുവാൻ ഞങ്ങൾ മോഹിച്ചുകൊണ്ടിരിക്കെ, ഞങ്ങൾക്കെങ്ങനെ അല്ലാഹുവിലും, ഞങ്ങൾക്ക് വന്നുകിട്ടിയ സത്യത്തിലും വിശ്വസിക്കാതിരിക്കാൻ കഴിയും?

فَأَثَٰبَهُمُ اللَّهُ بِمَا قَالُوا جَنَّٰتٍ تَجْرِي مِن تَحْتِهَا الْأَنْهَٰرُ خَٰلِدِينَ فِيهَا وَذَٰلِكَ جَزَآءُ الْمُحْسِنِينَ ﴿٨٥﴾

85. അങ്ങനെ അവരീ പറഞ്ഞത് നിമിത്തം അല്ലാഹു അവർക്ക് താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകൾ പ്രതിഫലമായി നൽകി. അവരതിൽ നിത്യവാസികളായിരിക്കും. സദ്‌വൃത്തന്മാർക്കുള്ള പ്രതിഫലമത്രെ അത്.

وَالَّذِينَ كَفَرُوا وَكَذَّبُوا بِـَٔايَٰتِنَآ أُولَٰٓئِكَ أَصْحَٰبُ الْجَحِيمِ ﴿٨٦﴾

86. അവിശ്വസിക്കുകയും, നമ്മുടെ തെളിവുകൾ തള്ളിക്കളയുകയും ചെയ്തവരാരോ അവരാകുന്നു നരകാവകാശികൾ.

يَٰٓأَيُّهَا الَّذِينَ ءَامَنُوا لَا تُحَرِّمُوا طَيِّبَٰتِ مَآ أَحَلَّ اللَّهُ لَكُمْ وَلَا تَعْتَدُوٓا إِنَّ اللَّهَ لَا يُحِبُّ الْمُعْتَدِينَ ﴿٨٧﴾

87. സത്യവിശ്വാസികളേ, അല്ലാഹു നിങ്ങൾക്കനുവദിച്ചു തന്ന വിശിഷ്ടവസ്തുക്കളെ നിങ്ങൾ നിഷിദ്ധമാക്കരുത്. നിങ്ങൾ പരിധി ലംഘിക്കുകയും ചെയ്യരുത്. പരിധി ലംഘിക്കുന്നവരെ അല്ലാഹു ഒട്ടും ഇഷ്ടപ്പെടുകയില്ല.

وَكُلُوا مِمَّا رَزَقَكُمُ اللَّهُ حَلَٰلًا طَيِّبًا وَاتَّقُوا اللَّهَ الَّذِيٓ أَنتُم بِهِۦ مُؤْمِنُونَ ﴿٨٨﴾

88. അല്ലാഹു നിങ്ങൾക്ക് നൽകിയതിൽ നിന്ന് അനുവദനീയവും വിശിഷ്ടവും ആയത് നിങ്ങൾ തിന്നുകൊള്ളുക. ഏതൊരുവനിലാണോ നിങ്ങൾ വിശ്വസിക്കുന്നത് ആ അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

لَا يُؤَاخِذُكُمُ اللَّهُ بِاللَّغْوِ فِيٓ أَيْمَٰنِكُمْ وَلَٰكِن يُؤَاخِذُكُم بِمَا عَقَّدتُّمُ الْأَيْمَٰنَ فَكَفَّٰرَتُهُۥٓ إِطْعَامُ عَشَرَةِ مَسَٰكِينَ مِنْ أَوْسَطِ مَا تُطْعِمُونَ أَهْلِيكُمْ أَوْ كِسْوَتُهُمْ أَوْ تَحْرِيرُ رَقَبَةٍ فَمَن لَّمْ يَجِدْ فَصِيَامُ ثَلَٰثَةِ أَيَّامٍ ذَٰلِكَ كَفَّٰرَةُ أَيْمَٰنِكُمْ إِذَا حَلَفْتُمْ

89. ബോധപൂർവ്വമല്ലാത്ത നിങ്ങളുടെ ശപഥങ്ങളുടെ പേരിൽ അല്ലാഹു നിങ്ങളെ പിടികൂടുകയില്ല. എന്നാൽ നിങ്ങൾ ഉറപ്പിച്ചു ചെയ്ത ശപഥങ്ങളുടെ പേരിൽ അവൻ നിങ്ങളെ പിടികൂടുന്നതാണ്. അപ്പോൾ അതിന്റെ (അത് ലംഘിക്കുന്നതിന്റെ) പ്രായശ്ചിത്തം നിങ്ങൾ നിങ്ങളുടെ വീട്ടുകാർക്ക് നൽകാറുള്ള മദ്ധ്യനിലയിലുള്ള ഭക്ഷണത്തിൽ നിന്ന് പത്തു സാധുക്കൾക്ക് ഭക്ഷിക്കാൻ കൊടുക്കുകയോ, അല്ലെങ്കിൽ അവർക്ക് വസ്ത്രം നൽകുകയോ, അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിക്കുകയോ ആകുന്നു. ഇനി വല്ലവന്നും (അതൊന്നും) കിട്ടിയില്ലെങ്കിൽ മൂന്നു ദിവസം നോമ്പെടുക്കുകയാണ് വേണ്ടത്. നിങ്ങൾ സത്യം ചെയ്തു പറഞ്ഞാൽ, നിങ്ങളുടെ ശപഥങ്ങൾ

وَاحْفَظُوا أَيْمَانَكُمْ كَذَٰلِكَ يُبَيِّنُ اللَّهُ لَكُمْ آيَاتِهِ
لَعَلَّكُمْ تَشْكُرُونَ ﴿٨٩﴾

ലംഘിക്കുന്നതിനുള്ള പ്രായശ്ചിത്തമാകുന്നു അത്. നിങ്ങളുടെ ശപഥങ്ങളെ നിങ്ങൾ സൂക്ഷിച്ചുകൊള്ളുക. അപ്രകാരം അല്ലാഹു അവന്റെ വചനങ്ങൾ നിങ്ങൾക്ക് വിവരിച്ചു തരുന്നു; നിങ്ങൾ നന്ദിയുള്ളവരായിരിക്കാൻ വേണ്ടി.

يَا أَيُّهَا الَّذِينَ آمَنُوا إِنَّمَا الْخَمْرُ وَالْمَيْسِرُ وَالْأَنْصَابُ وَالْأَزْلَامُ
رِجْسٌ مِنْ عَمَلِ الشَّيْطَانِ فَاجْتَنِبُوهُ لَعَلَّكُمْ تُفْلِحُونَ ﴿٩٠﴾

90. സത്യവിശ്വാസികളേ, മദ്യവും ചൂതാട്ടവും പ്രതിഷ്ഠകളും[154] പ്രശ്നം വെച്ചുനോക്കാനുള്ള അമ്പുകളും പൈശാചികമായ മ്ലേച്ഛവൃത്തി മാത്രമാകുന്നു. അതിനാൽ നിങ്ങൾ അതൊക്കെ വർജ്ജിക്കുക. നിങ്ങൾക്ക് വിജയം പ്രാപിക്കാം.

إِنَّمَا يُرِيدُ الشَّيْطَانُ أَنْ يُوقِعَ بَيْنَكُمُ الْعَدَاوَةَ وَالْبَغْضَاءَ
فِي الْخَمْرِ وَالْمَيْسِرِ وَيَصُدَّكُمْ عَنْ ذِكْرِ اللَّهِ وَعَنِ الصَّلَاةِ فَهَلْ
أَنْتُمْ مُنْتَهُونَ ﴿٩١﴾

91. പിശാച് ഉദ്ദേശിക്കുന്നത് മദ്യത്തിലൂടെയും, ചൂതാട്ടത്തിലൂടെയും നിങ്ങൾക്കിടയിൽ ശത്രുതയും വിദ്വേഷവും ഉളവാക്കുവാനും, അല്ലാഹുവെ ഓർമ്മിക്കുന്നതിൽ നിന്നും നമസ്കാരത്തിൽ നിന്നും നിങ്ങളെ തടയുവാനും മാത്രമാകുന്നു. അതിനാൽ നിങ്ങൾ (അവയിൽ നിന്ന്) വിരമിക്കുവാനൊരുക്കമുണ്ടോ?

وَأَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ وَاحْذَرُوا فَإِنْ تَوَلَّيْتُمْ فَاعْلَمُوا أَنَّمَا
عَلَىٰ رَسُولِنَا الْبَلَاغُ الْمُبِينُ ﴿٩٢﴾

92. നിങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിക്കുകയും, (ധിക്കാരം വന്നുപോകാതെ) സൂക്ഷിക്കുകയും ചെയ്യുക. ഇനി നിങ്ങൾ പിന്തിരിഞ്ഞുകളയുകയാണെങ്കിൽ നമ്മുടെ ദൂതന്റെ ബാദ്ധ്യത വ്യക്തമായ രീതിയിൽ സന്ദേശമെത്തിക്കുക മാത്രമാണെന്ന് നിങ്ങൾ മനസ്സിലാക്കുക.

لَيْسَ عَلَى الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ جُنَاحٌ فِيمَا طَعِمُوا
إِذَا مَا اتَّقَوْا وَآمَنُوا وَعَمِلُوا الصَّالِحَاتِ ثُمَّ اتَّقَوْا وَآمَنُوا ثُمَّ اتَّقَوْا
وَأَحْسَنُوا وَاللَّهُ يُحِبُّ الْمُحْسِنِينَ ﴿٩٣﴾

93. വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് അവർ (മുമ്പ്) കഴിച്ചു പോയതിൽ കുററമില്ല.[155] അവർ (അല്ലാഹുവെ) സൂക്ഷിക്കുകയും വിശ്വസിക്കുകയും സൽപ്രവൃത്തികളിലേർപ്പെടുകയും ചെയ്തിട്ടുണ്ടെങ്കിൽ. പിന്നീടും അവർ സൂക്ഷ്മത പാലിക്കുകയും, വിശ്വാസത്തിലുറച്ചുനിൽക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ. അതിനുശേഷവും അവർ സൂക്ഷ്മത പാലിക്കുകയും, നല്ല നിലയിൽ വർത്തിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ സദ്‌വൃത്തരെ അല്ലാഹു ഇഷ്ടപ്പെടുന്നു.

154. ലഹരിയുണ്ടാക്കുന്ന ഏതു പാനീയവും മദ്യത്തിന്റെ പരിധിയിൽ വരുന്നു. ഒരു വസ്തുവിന്റെ വിലയായിട്ടോ, അദ്ധ്വാനത്തിന്റെ പ്രതിഫലമായിട്ടോ അല്ലാതെ ഭാഗ്യനിർഭാഗ്യങ്ങളുടെ യാദൃച്ഛികതയെ ആധാരമാക്കി നടത്തുന്ന പന്തയങ്ങൾ, ഭാഗ്യക്കുറികൾ, പണംവെച്ചുള്ള കളികൾ തുടങ്ങിയവയെല്ലാം ചൂതാട്ടത്തിന്റെ പരിധിയിൽ വരുന്നു. ദൈവേതരർക്കുവേണ്ടിയുള്ള ബലിപീഠങ്ങളും, ബഹുദൈവാരാധനാപരമായ എല്ലാ പ്രതിഷ്ഠകളും 'അൻസ്വാബ്' എന്ന വാക്കിന്റെ പരിധിയിൽ വരുന്നു.

155. പടിപടിയായിട്ടാണ് ഇസ്‌ലാം മദ്യം നിരോധിച്ചത്. സമ്പൂർണ്ണമായി മദ്യം നിരോധിക്കുന്നതിനുമുമ്പ് ഖുർആൻ മദ്യത്തിൽ അടങ്ങിയിട്ടുള്ള അധർമ്മത്തെപ്പററി ഉണർത്തി. ലഹരിയോടെ നമസ്കരിക്കാൻ പോകുന്നത് നിരോധിച്ചു. "നിങ്ങൾ വിരമിക്കാൻ തയ്യാറുണ്ടോ" എന്ന വചനത്തിലൂടെയാണ് സമ്പൂർണ്ണനിരോധം ഏർപ്പെടുത്തിയത്. നിരോധം വരുന്നതിനുമുമ്പ് മദ്യപിച്ചുപോയവർക്ക് കുററബോധമുണ്ടാകേണ്ട കാര്യമില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَيَبْلُوَنَّكُمُ ٱللَّهُ بِشَىْءٍ مِّنَ ٱلصَّيْدِ تَنَالُهُۥٓ أَيْدِيكُمْ
وَرِمَاحُكُمْ لِيَعْلَمَ ٱللَّهُ مَن يَخَافُهُۥ بِٱلْغَيْبِ ۚ فَمَنِ ٱعْتَدَىٰ بَعْدَ
ذَٰلِكَ فَلَهُۥ عَذَابٌ أَلِيمٌ ﴿٩٤﴾

94. സത്യവിശ്വാസികളേ, നിങ്ങളുടെ കൈകൾ കൊണ്ടും ശൂലങ്ങൾ കൊണ്ടും വേട്ടയാടിപ്പിടിക്കാവുന്ന വിധത്തിലുള്ള വല്ല ജന്തുക്കളും മുഖേന അല്ലാഹു നിങ്ങളെ പരീക്ഷിക്കുക തന്നെ ചെയ്യും.[156] അദൃശ്യമായ നിലയിൽ അല്ലാഹുവെ ഭയപ്പെടുന്നവരെ അവൻ വേർതിരിച്ചറിയുവാൻ വേണ്ടിയത്രെ അത്. വല്ലവനും അതിനുശേഷം അതിക്രമം കാണിച്ചാൽ അവന്ന് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقْتُلُوا۟ ٱلصَّيْدَ وَأَنتُمْ حُرُمٌ ۚ وَمَن قَتَلَهُۥ مِنكُم
مُّتَعَمِّدًا فَجَزَآءٌ مِّثْلُ مَا قَتَلَ مِنَ ٱلنَّعَمِ يَحْكُمُ بِهِۦ ذَوَا عَدْلٍ
مِّنكُمْ هَدْيًۢا بَٰلِغَ ٱلْكَعْبَةِ أَوْ كَفَّٰرَةٌ طَعَامُ مَسَٰكِينَ أَوْ عَدْلُ
ذَٰلِكَ صِيَامًا لِّيَذُوقَ وَبَالَ أَمْرِهِۦ ۗ عَفَا ٱللَّهُ عَمَّا سَلَفَ ۚ وَمَنْ عَادَ
فَيَنتَقِمُ ٱللَّهُ مِنْهُ ۗ وَٱللَّهُ عَزِيزٌ ذُو ٱنتِقَامٍ ﴿٩٥﴾

95. സത്യവിശ്വാസികളേ, നിങ്ങൾ ഇഹ്റാമിലായിരിക്കെ വേട്ടമൃഗത്തെ കൊല്ലരുത്. നിങ്ങളിലൊരാൾ മനഃപൂർവ്വം അതിനെ കൊല്ലുന്നപക്ഷം, അവൻ കൊന്നതിന് തുല്യമെന്ന് നിങ്ങളിൽ നിന്നുള്ള രണ്ട് നീതിമാന്മാർ തീർപ്പ് കൽപിക്കുന്ന കാലിയെ (അഥവാ കാലികളെ) കഅ്ബത്തിങ്കൽ എത്തിച്ചേരേണ്ട ബലിമൃഗമായി നൽകേണ്ടതാണ്. അല്ലെങ്കിൽ പ്രായശ്ചിത്തമായി ഏതാനും അഗതികൾക്ക് ആഹാരം നൽകുകയോ, അല്ലെങ്കിൽ അതിന്ന് തുല്യമായി നോമ്പെടുക്കുകയോ ചെയ്യേണ്ടതാണ്.[157] അവൻ ചെയ്തതിൻെറ ഭവിഷ്യത്ത് അവൻ അനുഭവിക്കാൻ വേണ്ടിയാണിത്. മുമ്പ് ചെയ്തുപോയതിന്ന് അല്ലാഹു മാപ്പ് നൽകിയിരിക്കുന്നു. വല്ലവനും അത് ആവർത്തിക്കുന്ന പക്ഷം അല്ലാഹു അവൻെറനേരെ ശിക്ഷാ നടപടി സ്വീകരിക്കുന്നതാണ്. അല്ലാഹു പ്രതാപിയും ശിക്ഷാനടപടി കൈക്കൊള്ളുന്നവനുമാകുന്നു.

أُحِلَّ لَكُمْ صَيْدُ ٱلْبَحْرِ وَطَعَامُهُۥ مَتَٰعًا لَّكُمْ وَلِلسَّيَّارَةِ ۖ وَحُرِّمَ
عَلَيْكُمْ صَيْدُ ٱلْبَرِّ مَا دُمْتُمْ حُرُمًا ۗ وَٱتَّقُوا۟ ٱللَّهَ ٱلَّذِىٓ إِلَيْهِ
تُحْشَرُونَ ﴿٩٦﴾

96. നിങ്ങൾക്കും യാത്രാസംഘങ്ങൾക്കും ജീവിതവിഭവമായിക്കൊണ്ട് കടലിലെ വേട്ടജന്തുക്കളും സമുദ്രാഹാരവും നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ 'ഇഹ്റാമി'ലായിരിക്കുമ്പോഴൊക്കെയും കരയിലെ വേട്ടജന്തുക്കൾ നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെടുകയും ചെയ്തിരിക്കുന്നു. ഏതൊരുവനിലേക്കാണോ നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുന്നത് ആ അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക.

جَعَلَ ٱللَّهُ ٱلْكَعْبَةَ ٱلْبَيْتَ ٱلْحَرَامَ قِيَٰمًا لِّلنَّاسِ وَٱلشَّهْرَ ٱلْحَرَامَ

97. പവിത്രഭവനമായ കഅ്ബയെയും, യുദ്ധം നിഷിദ്ധമായ മാസത്തെയും അല്ലാഹു ജനങ്ങളുടെ നിലനിൽപിന് ആധാരമാക്കിയിരിക്കുന്നു.

156. ഹജ്ജ്—ഉംറാ കർമ്മങ്ങളിൽ പ്രവേശിച്ചവർക്ക് വേട്ട നിഷിദ്ധമാണ്. എത്തിപ്പിടിക്കാവുന്ന ദൂരത്തിൽ ജന്തുക്കളെ മുമ്പിൽ കണ്ടാൽ ഒരു തീർത്ഥാടകൻ ഈ വിലക്ക് ലംഘിക്കുമോ എന്ന് അല്ലാഹു പരീക്ഷിക്കുന്നു.
157. കൊന്ന ജന്തുവിൻെറ വില കൊണ്ട് എത്ര പാവങ്ങൾക്ക് ആഹാരം കൊടുക്കാൻ കഴിയുമോ അത്രയും ദിവസമാണ് നോമ്പനുഷ്ഠിക്കേണ്ടത്.

وَالْهَدْيَ وَالْقَلَائِدَ ۚ ذَٰلِكَ لِتَعْلَمُوا أَنَّ اللَّهَ يَعْلَمُ مَا فِي
السَّمَاوَاتِ وَمَا فِي الْأَرْضِ وَأَنَّ اللَّهَ بِكُلِّ شَيْءٍ عَلِيمٌ ﴿٩٧﴾

(അതുപോലെതന്നെ കഅ്ബത്തിങ്കലേക്ക് കൊണ്ടുപോകുന്ന) ബലിമൃഗത്തെയും, (അവയുടെ കഴുത്തിലെ) അടയാളത്താലികളെയും (അല്ലാഹു നിശ്ചയിച്ചിരിക്കുന്നു.) ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹു അറിയുന്നുണ്ടെന്നും, അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാണെന്നും നിങ്ങൾ മനസ്സിലാക്കുവാൻ വേണ്ടിയത്രെ അത്.

اعْلَمُوا أَنَّ اللَّهَ شَدِيدُ الْعِقَابِ وَأَنَّ اللَّهَ غَفُورٌ رَحِيمٌ ﴿٩٨﴾

98. അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്നും, അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണെന്നും നിങ്ങൾ മനസ്സിലാക്കുക.

مَا عَلَى الرَّسُولِ إِلَّا الْبَلَاغُ ۗ وَاللَّهُ يَعْلَمُ مَا تُبْدُونَ
وَمَا تَكْتُمُونَ ﴿٩٩﴾

99. റസൂലിന്റെ മേൽ പ്രബോധനബാധ്യത മാത്രമേയുള്ളൂ. നിങ്ങൾ വെളിപ്പെടുത്തുന്നതും ഒളിച്ചുവെക്കുന്നതുമെല്ലാം അല്ലാഹു അറിയുന്നു.

قُلْ لَا يَسْتَوِي الْخَبِيثُ وَالطَّيِّبُ وَلَوْ أَعْجَبَكَ كَثْرَةُ
الْخَبِيثِ ۚ فَاتَّقُوا اللَّهَ يَا أُولِي الْأَلْبَابِ لَعَلَّكُمْ تُفْلِحُونَ ﴿١٠٠﴾

100. (നബിയേ,) പറയുക: ദുഷിച്ചതും നല്ലതും സമമാകുകയില്ല. ദുഷിച്ചതിന്റെ വർദ്ധനവ് നിന്നെ അത്ഭുതപ്പെടുത്തിയാലും ശരി. അതിനാൽ ബുദ്ധിമാന്മാരേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. നിങ്ങൾക്ക് വിജയം പ്രാപിക്കാം.

يَا أَيُّهَا الَّذِينَ آمَنُوا لَا تَسْأَلُوا عَنْ أَشْيَاءَ إِنْ تُبْدَ لَكُمْ
تَسُؤْكُمْ وَإِنْ تَسْأَلُوا عَنْهَا حِينَ يُنَزَّلُ الْقُرْآنُ تُبْدَ
لَكُمْ عَفَا اللَّهُ عَنْهَا ۗ وَاللَّهُ غَفُورٌ حَلِيمٌ ﴿١٠١﴾

101. സത്യവിശ്വാസികളേ, ചില കാര്യങ്ങളെപ്പററി നിങ്ങൾ ചോദിക്കരുത്.[158] നിങ്ങൾക്ക് അവ വെളിപ്പെടുത്തപ്പെട്ടാൽ നിങ്ങൾക്കത് മനഃപ്രയാസമുണ്ടാക്കും. ഖുർആൻ അവതരിപ്പിക്കപ്പെടുന്ന സമയത്ത് നിങ്ങളവയെപ്പററി ചോദിക്കുകയാണെങ്കിൽ നിങ്ങൾക്ക് അവ വെളിപ്പെടുത്തപ്പെടുക തന്നെ ചെയ്യും. (നിങ്ങൾ ചോദിച്ചുകഴിഞ്ഞതിന്) അല്ലാഹു (നിങ്ങൾക്ക്) മാപ്പ് നൽകിയിരിക്കുന്നു. അല്ലാഹു ഏറെ പൊറുക്കുന്നവനും സഹനശീലനുമാകുന്നു.

قَدْ سَأَلَهَا قَوْمٌ مِنْ قَبْلِكُمْ ثُمَّ أَصْبَحُوا بِهَا كَافِرِينَ ﴿١٠٢﴾

102. നിങ്ങൾക്ക് മുമ്പ് ഒരു ജനവിഭാഗം അത്തരം ചോദ്യങ്ങൾ ചോദിക്കുകയുണ്ടായി. പിന്നെ അവയിൽ അവർ അവിശ്വസിക്കുന്നവരായിത്തീരുകയും ചെയ്തു.

مَا جَعَلَ اللَّهُ مِنْ بَحِيرَةٍ وَلَا سَائِبَةٍ وَلَا وَصِيلَةٍ وَلَا حَامٍ

103. ബഹീറഃ, സാഇബഃ, വസ്വീലഃ, ഹാം[159] എന്നീ നേർച്ച മൃഗങ്ങളെയൊന്നും അല്ലാഹു

158. ചില കാര്യങ്ങൾ അല്ലാഹു വളരെ കണിശമായി നിർണ്ണയിക്കാതെ വിടുന്നത് മനുഷ്യരുടെ സൗകര്യം മുൻനിർത്തിയാണ്. സൂറഃ അൽബഖറഃയിൽ ഇതിനുള്ള ഉദാഹരണം കാണാം. ഒരു പശുവിനെ അറുക്കാൻ ഇസ്രായീല്യരോട് അല്ലാഹു കല്പിച്ചപ്പോൾ അവർക്ക് ഏതെങ്കിലും ഒരു പശുവിനെ അറുത്താൽ മതിയായിരുന്നു. എന്നാൽ അവർ അനാവശ്യമായ ചോദ്യങ്ങൾ ചോദിച്ചു. എല്ലാ സംശയങ്ങളും തീർത്തുകൊണ്ട് അല്ലാഹു പശുവിന്റെ രൂപനിർണ്ണയം ചെയ്തപ്പോഴാകട്ടെ, അത്തരമൊന്ന് തിരഞ്ഞുപിടിക്കാൻ അവർക്ക് വളരെ വിഷമിക്കേണ്ടിവന്നു. അനാവശ്യ ചോദ്യങ്ങൾ സൃഷ്ടിക്കുന്ന വിഷമം ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ.

وَلَٰكِنَّ الَّذِينَ كَفَرُوا يَفْتَرُونَ عَلَى اللَّهِ الْكَذِبَ
وَأَكْثَرُهُمْ لَا يَعْقِلُونَ ﴿١٠٣﴾

നിശ്ചയിച്ചതല്ല. പക്ഷെ, സത്യനിഷേധികൾ അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമക്കുകയാണ്. അവരിൽ അധികപേരും ചിന്തിച്ചു മനസ്സിലാക്കുന്നില്ല.

وَإِذَا قِيلَ لَهُمْ تَعَالَوْا إِلَىٰ مَا أَنزَلَ اللَّهُ وَإِلَى الرَّسُولِ قَالُوا
حَسْبُنَا مَا وَجَدْنَا عَلَيْهِ آبَاءَنَا أَوَلَوْ كَانَ آبَاؤُهُمْ لَا يَعْلَمُونَ
شَيْئًا وَلَا يَهْتَدُونَ ﴿١٠٤﴾

104. അല്ലാഹു അവതരിപ്പിച്ചതിലേക്കും, റസൂലിലേക്കും വരുവിൻ എന്ന് അവരോട് പറയപ്പെട്ടാൽ, 'ഞങ്ങളുടെ പിതാക്കളെ ഏതൊരു നിലപാടിലാണോ ഞങ്ങൾ കണ്ടെത്തിയത് അതു തന്നെ മതി ഞങ്ങൾക്ക്' എന്നായിരിക്കും അവർ പറയുക. അവരുടെ പിതാക്കൾ യാതൊന്നുമറിയാത്തവരും, സന്മാർഗ്ഗം പ്രാപിക്കാത്തവരും ആയിരുന്നാൽ പോലും (അത് മതിയെന്നോ?)

يَا أَيُّهَا الَّذِينَ آمَنُوا عَلَيْكُمْ أَنفُسَكُمْ لَا يَضُرُّكُم مَّن ضَلَّ إِذَا
اهْتَدَيْتُمْ إِلَى اللَّهِ مَرْجِعُكُمْ جَمِيعًا فَيُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿١٠٥﴾

105. സത്യവിശ്വാസികളേ, നിങ്ങൾ നിങ്ങളുടെ കാര്യങ്ങൾ ശ്രദ്ധിച്ചുകൊള്ളുക. നിങ്ങൾ സന്മാർഗ്ഗം പ്രാപിച്ചിട്ടുണ്ടെങ്കിൽ വഴി പിഴച്ചവർ നിങ്ങൾക്കൊരു ദ്രോഹവും വരുത്തുകയില്ല. അല്ലാഹുവിങ്കലേക്കത്രെ നിങ്ങളുടെയെല്ലാം മടക്കം. നിങ്ങൾ ചെയ്തുകൊണ്ടിരുന്നതിനെപ്പററിയെല്ലാം അപ്പോൾ അവൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്.

يَا أَيُّهَا الَّذِينَ آمَنُوا شَهَادَةُ بَيْنِكُمْ إِذَا حَضَرَ أَحَدَكُمُ الْمَوْتُ
حِينَ الْوَصِيَّةِ اثْنَانِ ذَوَا عَدْلٍ مِّنكُمْ أَوْ آخَرَانِ مِنْ غَيْرِكُمْ إِنْ
أَنتُمْ ضَرَبْتُمْ فِي الْأَرْضِ فَأَصَابَتْكُم مُّصِيبَةُ الْمَوْتِ
تَحْبِسُونَهُمَا مِن بَعْدِ الصَّلَاةِ فَيُقْسِمَانِ بِاللَّهِ إِنِ ارْتَبْتُمْ
لَا نَشْتَرِي بِهِ ثَمَنًا وَلَوْ كَانَ ذَا قُرْبَىٰ

106. സത്യവിശ്വാസികളേ, നിങ്ങളിലൊരാൾക്ക് മരണമാസന്നമായാൽ വസ്വിയ്യത്തിൻെറ സമയത്ത് നിങ്ങളിൽ നിന്നുള്ള നീതിമാന്മാരായ രണ്ടു പേർ നിങ്ങൾക്കിടയിൽ സാക്ഷ്യം വഹിക്കേണ്ടതാണ്. ഇനി നിങ്ങൾ ഭൂമിയിലൂടെ യാത്ര ചെയ്യുന്ന സമയത്താണ് മരണവിപത്ത് നിങ്ങൾക്ക് വന്നെത്തുന്നതെങ്കിൽ (വസ്വിയ്യത്തിന് സാക്ഷികളായി) നിങ്ങളല്ലാത്തവരിൽപെട്ട രണ്ടുപേരായാലും മതി.[160] നിങ്ങൾക്ക് സംശയം തോന്നുകയാണെങ്കിൽ അവരെ രണ്ടുപേരെയും നമസ്കാരം കഴിഞ്ഞതിനുശേഷം നിങ്ങൾ തടഞ്ഞുനിർത്തണം. എന്നിട്ടവർ അല്ലാഹുവിൻെറ പേരിൽ ഇപ്രകാരം സത്യം ചെയ്തുപറയണം: ഇതിന് (ഈ സത്യം മറച്ചുവെക്കുന്നതിന്) പകരം യാതൊരു വിലയും ഞങ്ങൾ വാങ്ങുകയില്ല. അത് അടുത്ത ഒരു ബന്ധുവെ ബാധിക്കുന്ന കാര്യമായാൽപോലും. അല്ലാഹുവിനുവേണ്ടി ഏററെ

---

159. ഒരു ഒട്ടകം അഞ്ച് തവണ പ്രസവിച്ചു കഴിഞ്ഞാൽ അറബികൾ അതിനെ ദൈവങ്ങൾക്കായി ഉഴിഞ്ഞിടുകയും, അതിൻെറ കാത്കീറി അടയാളം വെക്കുകയും ചെയ്യുമായിരുന്നു. അതിനാണ് 'ബഹീറഃ' എന്നു പറയുന്നത്. ആഗ്രഹസഫലീകരണത്തിനായി ദൈവങ്ങൾക്ക് നേർച്ചയാക്കുകയും, എന്നിട്ട് യഥേഷ്ടം മേഞ്ഞുനടക്കാൻ വിടുകയും ചെയ്തിരുന്ന ഒട്ടകത്തിനാണ് 'സാഇബഃ' എന്ന് പറയുന്നത്. ഒരു ആടിന് ആദ്യപ്രസവത്തിൽ ആണും പെണ്ണുമായി രണ്ട് കുട്ടികളുണ്ടായാൽ അറബികൾ ആ ആടിനെ 'വസ്വീലഃ' എന്ന പേരിൽ നേർച്ചയാക്കുമായിരുന്നു. ഒരു നിശ്ചിത പ്രായമുള്ള ഒട്ടകക്കൂററനായിരുന്നു 'ഹാം' എന്ന പേരിൽ അറിയപ്പെട്ടിരുന്ന നേർച്ചമൃഗം.

160. മുസ്ലിംകളായ രണ്ട് സാക്ഷികളെ ലഭിക്കാത്ത സാഹചര്യത്തിൽ അമുസ്ലിംകളെയും വസ്വിയ്യത്തിന് സാക്ഷികളാക്കാം.

وَلَا نَكْتُمُ شَهَادَةَ اللَّهِ إِنَّا إِذًا لَّمِنَ الْآثِمِينَ ﴿١٠٦﴾

ടുത്ത സാക്ഷ്യം ഞങ്ങൾ മറച്ചുവെക്കുകയുമില്ല. അങ്ങനെ ചെയ്താൽ തീർച്ചയായും ഞങ്ങൾ കുററക്കാരിൽപെട്ടവരായിരിക്കും.'

فَإِنْ عُثِرَ عَلَىٰ أَنَّهُمَا اسْتَحَقَّا إِثْمًا فَآخَرَانِ يَقُومَانِ مَقَامَهُمَا مِنَ الَّذِينَ اسْتَحَقَّ عَلَيْهِمُ الْأَوْلَيَانِ فَيُقْسِمَانِ بِاللَّهِ لَشَهَادَتُنَا أَحَقُّ مِن شَهَادَتِهِمَا وَمَا اعْتَدَيْنَا إِنَّا إِذًا لَّمِنَ الظَّالِمِينَ ﴿١٠٧﴾

107. ഇനി അവർ (രണ്ടു സാക്ഷികൾ) കുററത്തിന് അവകാശികളായിട്ടുണ്ട് എന്ന് തെളിയുന്ന പക്ഷം[161] കുററം ചെയ്യപ്പെട്ടിട്ടുള്ളത്[162] ആർക്കെതിരിലാണോ അവരിൽപെട്ട (പരേതനോട്) കൂടുതൽ ബന്ധമുള്ള മററു രണ്ടുപേർ അവരുടെ സ്ഥാനത്ത് (സാക്ഷികളായി) നിൽക്കണം. എന്നിട്ട് അവർ രണ്ടുപേരും അല്ലാഹുവിന്റെ പേരിൽ ഇപ്രകാരം സത്യം ചെയ്തു പറയണം: തീർച്ചയായും ഞങ്ങളുടെ സാക്ഷ്യമാകുന്നു ഇവരുടെ സാക്ഷ്യത്തെക്കാൾ സത്യസന്ധമായിട്ടുള്ളത്. ഞങ്ങൾ ഒരന്യായവും ചെയ്തിട്ടില്ല. അങ്ങനെ ചെയ്താൽ തീർച്ചയായും ഞങ്ങൾ അക്രമികളിൽ പെട്ടവരായിരിക്കും.

ذَٰلِكَ أَدْنَىٰ أَن يَأْتُوا بِالشَّهَادَةِ عَلَىٰ وَجْهِهَا أَوْ يَخَافُوا أَن تُرَدَّ أَيْمَانٌ بَعْدَ أَيْمَانِهِمْ وَاتَّقُوا اللَّهَ وَاسْمَعُوا وَاللَّهُ لَا يَهْدِي الْقَوْمَ الْفَاسِقِينَ ﴿١٠٨﴾

108. അവർ (സാക്ഷികൾ) മുറപോലെ സാക്ഷ്യം വഹിക്കുന്നതിന് അതാണ് കൂടുതൽ അനുയോജ്യമായിട്ടുള്ളത്. തങ്ങൾ സത്യം ചെയ്തതിനു ശേഷം (അനന്തരാവകാശികൾക്ക്) സത്യം ചെയ്യാൻ അവസരം നൽകപ്പെടുമെന്ന് അവർക്ക് (സാക്ഷികൾക്ക്) പേടിയുണ്ടാകുവാനും (അതാണ് കൂടുതൽ ഉപകരിക്കുക.) നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, (അവന്റെ കൽപനകൾ) ശ്രദ്ധിക്കുകയും ചെയ്യുക. ധിക്കാരികളായ ആളുകളെ അല്ലാഹു നേർവഴിയിലാക്കുകയില്ല.

يَوْمَ يَجْمَعُ اللَّهُ الرُّسُلَ فَيَقُولُ مَاذَا أُجِبْتُمْ قَالُوا لَا عِلْمَ لَنَا إِنَّكَ أَنتَ عَلَّامُ الْغُيُوبِ ﴿١٠٩﴾

109. അല്ലാഹു ദൂതന്മാരെ ഒരുമിച്ചുകൂട്ടുകയും, നിങ്ങൾ ക്ക് എന്ത് മറുപടിയാണ് കിട്ടിയത് എന്ന് ചോദിക്കുകയും ചെയ്യുന്ന ദിവസം അവർ പറയും: 'ഞങ്ങൾക്ക് യാതൊരറിവുമില്ല. നീയാണ് അദൃശ്യകാര്യങ്ങൾ നന്നായി അറിയുന്നവൻ.'

إِذْ قَالَ اللَّهُ يَا عِيسَى ابْنَ مَرْيَمَ اذْكُرْ نِعْمَتِي عَلَيْكَ وَعَلَىٰ وَالِدَتِكَ إِذْ أَيَّدتُّكَ بِرُوحِ الْقُدُسِ تُكَلِّمُ النَّاسَ فِي الْمَهْدِ وَكَهْلًا

110. (ഈസായോട്) അല്ലാഹു പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു). 'മർയമിന്റെ മകനായ ഈസാ! തൊട്ടിലിൽവെച്ചും, മദ്ധ്യവയസ്കനായിരിക്കെയും നീ ജനങ്ങളോട് സംസാരിക്കവെ, പരിശുദ്ധാത്മാവ് മുഖേന നിനക്ക് ഞാൻ പിൻബലം നൽകിയ സന്ദർഭത്തിലും,[163] ഗ്രന്ഥവും ജ്ഞാനവും തൗറാത്തും ഇൻജീലും നിനക്ക്

161. വസ്വിയ്യത്തിന് സാക്ഷ്യം വഹിച്ചവർ വ്യാജവാദികളായിരുന്നുവെന്നതിന് വ്യക്തമായ തെളിവ് കിട്ടിയാൽ അവരുടെ സത്യസന്ധതക്കെതിരിൽ പരേതന്റെ ഏററവുമടുത്ത രണ്ട് അനന്തരാവകാശികൾക്ക് സാക്ഷ്യം വഹിക്കാവുന്നതാണ്.
162. വ്യാജവസ്വിയ്യത്ത് വാദംകൊണ്ട് നഷ്ടംപററുന്നവർ നിയമപ്രകാരമുള്ള അനന്തരാവകാശികളാണല്ലോ? അതുകൊണ്ടാണ് വ്യാജവസ്വിയ്യത്ത് സാക്ഷ്യം അനന്തരാവകാശികൾക്കെതിരിലുള്ള കുററകൃത്യമാകുന്നത്.
163. യഹൂദർ ഈസായെ ജാരസന്തതിയായി ചിത്രീകരിച്ചതിനുള്ള മറുപടിയാണ് തൊട്ടിലിൽ കിടക്കുമ്പോൾ പരിശുദ്ധാത്മാവി(ജിബ്‌രീൽ എന്ന മലക്ക്)ന്റെ പിൻബലത്തോടെ അദ്ദേഹം നൽകിയത്. മദ്ധ്യപ്രായത്തിൽ പ്രവാചകനെന്ന നിലയിൽ ജനങ്ങളോട് അദ്ദേഹം സംസാരിച്ചതും പരിശുദ്ധാത്മാവ് അദ്ദേഹത്തിന് എത്തിച്ചുകൊടുത്ത ദിവ്യസന്ദേശത്തിന്റെ വെളിച്ചത്തിൽതന്നെ.

وَإِذْ عَلَّمْتُكَ الْكِتَابَ وَالْحِكْمَةَ وَالتَّوْرَاةَ وَالْإِنجِيلَ ۖ وَإِذْ
تَخْلُقُ مِنَ الطِّينِ كَهَيْئَةِ الطَّيْرِ بِإِذْنِي فَتَنفُخُ فِيهَا
فَتَكُونُ طَيْرًا بِإِذْنِي ۖ وَتُبْرِئُ الْأَكْمَهَ وَالْأَبْرَصَ بِإِذْنِي ۖ
وَإِذْ تُخْرِجُ الْمَوْتَىٰ بِإِذْنِي ۖ وَإِذْ كَفَفْتُ بَنِي إِسْرَائِيلَ عَنكَ
إِذْ جِئْتَهُم بِالْبَيِّنَاتِ فَقَالَ الَّذِينَ كَفَرُوا مِنْهُمْ إِنْ
هَٰذَا إِلَّا سِحْرٌ مُّبِينٌ ﴿١١٠﴾

ഞാൻ പഠിപ്പിച്ചുതന്ന സന്ദർഭത്തിലും, എന്റെ അനുമതിപ്രകാരം കളി മണ്ണ് കൊണ്ട് നീ പക്ഷിയുടെ മാതൃകയിൽ രൂപപ്പെടുത്തുകയും, എന്നിട്ട് നീ അതിൽ ഊതുമ്പോൾ എന്റെ അനുമതിപ്രകാരം അത് പക്ഷിയായിത്തീരുകയും ചെയ്യുന്ന സന്ദർഭത്തിലും, എന്റെ അനുമതിപ്രകാരം ജന്മനാ കാഴ്ചയില്ലാത്തവനെയും, പാണ്ഡുരോഗിയെയും നീ സുഖപ്പെടുത്തുന്ന സന്ദർഭത്തിലും, എന്റെ അനുമതിപ്രകാരം നീ മരണപ്പെട്ടവരെ പുറത്തുകൊണ്ടുവരുന്ന സന്ദർഭത്തിലും, നീ ഇസ്രായീൽ സന്തതികളുടെ അടുത്ത് വ്യക്തമായ തെളിവുകളുമായി ചെന്നിട്ട് അവരിലെ സത്യനിഷേധികൾ 'ഇത് പ്രത്യക്ഷമായ മാരണം മാത്രമാകുന്നു' എന്ന് പറഞ്ഞ അവസരത്തിൽ നിന്നെ അപകടപ്പെടുത്തുന്നതിൽനിന്ന് അവരെ ഞാൻ തടഞ്ഞ സന്ദർഭത്തിലും ഞാൻ നിനക്കും നിന്റെ മാതാവിനും ചെയ്തുതന്ന അനുഗ്രഹം ഓർക്കുക'.

وَإِذْ أَوْحَيْتُ إِلَى الْحَوَارِيِّينَ أَنْ آمِنُوا بِي وَبِرَسُولِي
قَالُوا آمَنَّا وَاشْهَدْ بِأَنَّنَا مُسْلِمُونَ ﴿١١١﴾

111. 'നിങ്ങൾ എന്നിലും എന്റെ ദൂതനിലും വിശ്വസിക്കൂ' എന്ന് ഞാൻ ഹവാരികൾക്ക്[164] ബോധനം നൽകിയ സന്ദർഭത്തിലും. അവർ പറഞ്ഞു: 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങൾ മുസ്ലിംകളാണെന്നതിന് നീ സാക്ഷ്യം വഹിച്ചുകൊള്ളുക.'

إِذْ قَالَ الْحَوَارِيُّونَ يَا عِيسَى ابْنَ مَرْيَمَ هَلْ يَسْتَطِيعُ
رَبُّكَ أَن يُنَزِّلَ عَلَيْنَا مَائِدَةً مِّنَ السَّمَاءِ ۖ قَالَ
اتَّقُوا اللَّهَ إِن كُنتُم مُّؤْمِنِينَ ﴿١١٢﴾

112. ഹവാരികൾ പറഞ്ഞ സന്ദർഭം ശ്രദ്ധിക്കുക: മർയമിന്റെ മകനായ ഈസാ, ആകാശത്തുനിന്ന് ഞങ്ങൾക്ക് ഒരു ഭക്ഷണത്തളിക ഇറക്കിത്തരുവാൻ നിന്റെ രക്ഷിതാവിന് സാധിക്കുമോ? അദ്ദേഹം പറഞ്ഞു: 'നിങ്ങൾ വിശ്വാസികളാണെങ്കിൽ അല്ലാഹുവെ സൂക്ഷിക്കുക.'

قَالُوا نُرِيدُ أَن نَّأْكُلَ مِنْهَا وَتَطْمَئِنَّ قُلُوبُنَا وَنَعْلَمَ أَن قَدْ
صَدَقْتَنَا وَنَكُونَ عَلَيْهَا مِنَ الشَّاهِدِينَ ﴿١١٣﴾

113. അവർ പറഞ്ഞു: 'ഞങ്ങൾക്കതിൽ നിന്ന് ഭക്ഷിക്കുവാനും, അങ്ങനെ ഞങ്ങൾക്ക് മനസ്സമാധാനമുണ്ടാകുവാനും, താങ്കൾ ഞങ്ങളോട് പറഞ്ഞത് സത്യമാണെന്ന് ഞങ്ങൾക്ക് ബോദ്ധ്യമാകുവാനും, ഞങ്ങൾ അതിന് ദൃക്സാക്ഷികളായിത്തീരുവാനുമാണ് ഞങ്ങൾ ആഗ്രഹിക്കുന്നത്.

قَالَ عِيسَى ابْنُ مَرْيَمَ اللَّهُمَّ رَبَّنَا أَنزِلْ عَلَيْنَا مَائِدَةً مِّنَ السَّمَاءِ
تَكُونُ لَنَا عِيدًا لِّأَوَّلِنَا وَآخِرِنَا وَآيَةً مِّنكَ ۖ وَارْزُقْنَا

114. മർയമിന്റെ മകൻ ഈസാ പറഞ്ഞു: 'ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവേ, ഞങ്ങൾക്ക് നീ ആകാശത്തു നിന്ന് ഒരു ഭക്ഷണത്തളിക ഇറക്കിത്തരേണമേ. ഞങ്ങൾക്ക്, ഞങ്ങളിലെ ആദ്യത്തിലുള്ളവനും, അവസാനത്തിലുള്ളവനും ഒരു പെരുന്നാളും, നിന്റെ പക്കൽനിന്നുള്ള ഒരു ദൃഷ്ടാന്തവുമായിരിക്കണം അത്. ഞങ്ങൾക്ക് നീ ഉപജീവനം നൽകുകയും ചെയ്യേ

164.. ഈസാനബി(അ)യുടെ ഉത്തമ ശിഷ്യന്മാരാണ് ഹവാരികൾ.

وَأَنتَ خَيْرُ ٱلرَّٰزِقِينَ ﴿١١٤﴾

ണമേ. നീ ഉപജീവനം നൽകുന്നവരിൽ ഏററവും ഉത്തമനാണല്ലോ.'

قَالَ ٱللَّهُ إِنِّى مُنَزِّلُهَا عَلَيْكُمْ ۖ فَمَن يَكْفُرْ بَعْدُ مِنكُمْ فَإِنِّىٓ
أُعَذِّبُهُۥ عَذَابًا لَّآ أُعَذِّبُهُۥٓ أَحَدًا مِّنَ ٱلْعَٰلَمِينَ ﴿١١٥﴾

115. അല്ലാഹു പറഞ്ഞു: ഞാൻ നിങ്ങൾക്കത് ഇറക്കിത്തരാം. എന്നാൽ അതിനുശേഷവും നിങ്ങളിൽ ആരെങ്കിലും അവിശ്വസിക്കുന്നപക്ഷം ലോകരിൽ ഒരാൾക്കും ഞാൻ നൽകാത്തവിധമുള്ള (കടുത്ത) ശിക്ഷ അവന്ന് നൽകുന്നതാണ്.

وَإِذْ قَالَ ٱللَّهُ يَٰعِيسَى ٱبْنَ مَرْيَمَ ءَأَنتَ قُلْتَ لِلنَّاسِ ٱتَّخِذُونِى
وَأُمِّىَ إِلَٰهَيْنِ مِن دُونِ ٱللَّهِ ۖ قَالَ سُبْحَٰنَكَ مَا يَكُونُ لِىٓ أَنْ أَقُولَ
مَا لَيْسَ لِى بِحَقٍّ ۚ إِن كُنتُ قُلْتُهُۥ فَقَدْ عَلِمْتَهُۥ ۚ تَعْلَمُ مَا فِى نَفْسِى
وَلَآ أَعْلَمُ مَا فِى نَفْسِكَ ۚ إِنَّكَ أَنتَ عَلَّٰمُ ٱلْغُيُوبِ ﴿١١٦﴾

116. അല്ലാഹു പറയുന്ന സന്ദർഭവും (ശ്രദ്ധിക്കുക): മർയമിൻെറ മകനായ ഈസാ, 'അല്ലാഹുവിന് പുറമെ എന്നെയും, എൻെറ മാതാവിനെയും ദൈവങ്ങളാക്കിക്കൊള്ളുവിൻ' എന്ന് നീയാണോ ജനങ്ങളോട് പറഞ്ഞത്? അദ്ദേഹം പറയും: നീയെത്ര പരിശുദ്ധൻ! എനിക്ക് (പറയാൻ) യാതൊരവകാശവുമില്ലാത്തത് ഞാൻ പറയാവതല്ലല്ലോ? ഞാനത് പറഞ്ഞിരുന്നെങ്കിൽ തീർച്ചയായും നീ അതറിഞ്ഞിരിക്കുമല്ലോ. എൻെറ മനസ്സിലുള്ളത് നീ അറിയും. നിൻെറ മനസ്സിലുള്ളത് ഞാനറിയില്ല. തീർച്ചയായും നീ തന്നെയാണ് അദൃശ്യകാര്യങ്ങൾ അറിയുന്നവൻ.

مَا قُلْتُ لَهُمْ إِلَّا مَآ أَمَرْتَنِى بِهِۦٓ أَنِ ٱعْبُدُوا۟ ٱللَّهَ رَبِّى وَرَبَّكُمْ ۚ
وَكُنتُ عَلَيْهِمْ شَهِيدًا مَّا دُمْتُ فِيهِمْ ۖ فَلَمَّا تَوَفَّيْتَنِى كُنتَ
أَنتَ ٱلرَّقِيبَ عَلَيْهِمْ ۚ وَأَنتَ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿١١٧﴾

117. നീ എന്നോട് കൽപിച്ച കാര്യം അഥവാ എൻെറയും നിങ്ങളുടെയും രക്ഷിതാവായ അല്ലാഹുവെ നിങ്ങൾ ആരാധിക്കണം എന്ന കാര്യം മാത്രമേ ഞാനവരോട് പറഞ്ഞിട്ടുള്ളൂ. ഞാൻ അവർക്കിടയിൽ ഉണ്ടായിരുന്നപ്പോഴൊക്കെ ഞാൻ അവരുടെമേൽ സാക്ഷിയായിരുന്നു. പിന്നീട് നീ എന്നെ പൂർണ്ണമായി എടുത്തപ്പോൾ നീ തന്നെയായിരുന്നു അവരെ നിരീക്ഷിച്ചിരുന്നവൻ. നീ എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

إِن تُعَذِّبْهُمْ فَإِنَّهُمْ عِبَادُكَ ۖ وَإِن تَغْفِرْ لَهُمْ فَإِنَّكَ أَنتَ
ٱلْعَزِيزُ ٱلْحَكِيمُ ﴿١١٨﴾

118. നീ അവരെ ശിക്ഷിക്കുകയാണെങ്കിൽ തീർച്ചയായും അവർ നിൻെറ ദാസന്മാരാണല്ലോ. നീ അവർക്ക് പൊറുത്തുകൊടുക്കുകയാണെങ്കിൽ നീ തന്നെയാണല്ലോ പ്രതാപിയും യുക്തിമാനും.

قَالَ ٱللَّهُ هَٰذَا يَوْمُ يَنفَعُ ٱلصَّٰدِقِينَ صِدْقُهُمْ ۚ لَهُمْ جَنَّٰتٌ تَجْرِى
مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَآ أَبَدًا ۚ رَّضِىَ ٱللَّهُ عَنْهُمْ وَرَضُوا۟
عَنْهُ ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١١٩﴾

119. അല്ലാഹു പറയും: ഇത് സത്യവാന്മാർക്ക് തങ്ങളുടെ സത്യസന്ധത പ്രയോജനപ്പെടുന്ന ദിവസമാകുന്നു. അവർക്ക് താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളുണ്ട്. അവരതിൽ നിത്യവാസികളായിരിക്കും. അവരെപ്പററി അല്ലാഹു തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെ പററിയും തൃപ്തിപ്പെട്ടിരിക്കുന്നു. അതത്രെ മഹത്തായ വിജയം.

لِلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَمَا فِيهِنَّ ۚ وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌۢ ﴿١٢٠﴾

120. ആകാശങ്ങളുടെയും ഭൂമിയുടെയും അവയിലുള്ളതിൻെറയും ആധിപത്യം അല്ലാഹുവിന്നത്രെ. അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.




## അദ്ധ്യായം - 6

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

ٱلْحَمْدُ لِلَّهِ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَجَعَلَ ٱلظُّلُمَٰتِ وَٱلنُّورَ ۖ ثُمَّ ٱلَّذِينَ كَفَرُوا۟ بِرَبِّهِمْ يَعْدِلُونَ ﴿١﴾

1. ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും, ഇരുട്ടുകളും വെളിച്ചവും ഉണ്ടാക്കുകയും[165] ചെയ്ത അല്ലാഹുവിനാകുന്നു സ്തുതി. എന്നിട്ടുമതാ സത്യനിഷേധികൾ തങ്ങളുടെ രക്ഷിതാവിന് സമന്മാരെ വെക്കുന്നു.

هُوَ ٱلَّذِى خَلَقَكُم مِّن طِينٍ ثُمَّ قَضَىٰٓ أَجَلًا ۖ وَأَجَلٌ مُّسَمًّى عِندَهُۥ ۖ ثُمَّ أَنتُمْ تَمْتَرُونَ ﴿٢﴾

2. അവനത്രെ കളിമണ്ണിൽ നിന്നും നിങ്ങളെ സൃഷ്ടിച്ചത്. എന്നിട്ടവൻ ഒരവധി നിശ്ചയിച്ചിരിക്കുന്നു. അവങ്കൽ നിർണ്ണിതമായ മറ്റൊരു അവധിയുമുണ്ട്. എന്നിട്ടും നിങ്ങൾ സംശയിച്ചു കൊണ്ടിരിക്കുന്നു.

وَهُوَ ٱللَّهُ فِى ٱلسَّمَٰوَٰتِ وَفِى ٱلْأَرْضِ ۖ يَعْلَمُ سِرَّكُمْ وَجَهْرَكُمْ وَيَعْلَمُ مَا تَكْسِبُونَ ﴿٣﴾

3. അവൻ തന്നെയാണ് ആകാശങ്ങളിലും ഭൂമിയിലും സാക്ഷാൽ ദൈവം. നിങ്ങളുടെ രഹസ്യവും നിങ്ങളുടെ പരസ്യവും അവൻ അറിയുന്നു. നിങ്ങൾ നേടിയെടുക്കുന്നതും അവൻ അറിയുന്നു.

وَمَا تَأْتِيهِم مِّنْ ءَايَةٍ مِّنْ ءَايَٰتِ رَبِّهِمْ إِلَّا كَانُوا۟ عَنْهَا مُعْرِضِينَ ﴿٤﴾

4. അവരുടെ രക്ഷിതാവിങ്കൽനിന്നുള്ള ഏതൊരു ദൃഷ്ടാന്തം അവർക്ക് വന്നുകിട്ടുമ്പോഴും അവരതിനെ അവഗണിച്ചുകളയുക തന്നെയാകുന്നു.

فَقَدْ كَذَّبُوا۟ بِٱلْحَقِّ لَمَّا جَآءَهُمْ ۖ فَسَوْفَ يَأْتِيهِمْ أَنۢبَٰٓؤُا۟ مَا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٥﴾

5. അങ്ങനെ ഈ സത്യം അവർക്ക് വന്നുകിട്ടിയപ്പോഴും അവരതിനെ നിഷേധിച്ചുകളഞ്ഞു. എന്നാൽ അവർ എന്തൊന്നിനെ പരിഹസിച്ചുകൊണ്ടിരുന്നുവോ അതിൻെറ വൃത്താന്തങ്ങൾ വഴിയെ അവർക്ക് വന്നെത്തുന്നതാണ്.

---

* മനുഷ്യർക്ക് സേവനത്തിനും ആഹാരത്തിനുമായി അല്ലാഹു സൃഷ്ടിച്ച കാലികളുടെ കാര്യത്തിൽ ഇസ്ലാമിക സമീപനവും വിഗ്രഹാരാധകരുടെ നിലപാടും താരതമ്യം ചെയ്യുന്ന വചനങ്ങൾ അടങ്ങിയതിനാലാണ് ഈ അദ്ധ്യായത്തിന് 'കാലികൾ' എന്ന് പേർ നൽകപ്പെട്ടത്.

165. ആകാശങ്ങൾക്കും ഭൂമിക്കും വേറെ വേറെ സ്രഷ്ടാക്കളെ സങ്കല്പിച്ച് ആരാധിക്കുന്നവരുണ്ടായിരുന്നു. ഇരുട്ടുകൾ ഭൂതങ്ങളുടെ സൃഷ്ടിയായും, പ്രകാശം ദൈവത്തിൻെറ സൃഷ്ടിയായും കരുതുന്നവരും ഉണ്ടായിരുന്നു. അതിനെയെല്ലാം നിഷേധിച്ചുകൊണ്ട് സകല പ്രാപഞ്ചികവസ്തുക്കളുടെയും പ്രതിഭാസങ്ങളുടെയും സ്രഷ്ടാവ് അല്ലാഹു മാത്രമാണെന്ന് ഈ വാക്യം വ്യക്തമാക്കുന്നു.

أَلَمْ يَرَوْا كَمْ أَهْلَكْنَا مِن قَبْلِهِم مِّن قَرْنٍ مَّكَّنَّٰهُمْ فِي الْأَرْضِ
مَا لَمْ نُمَكِّن لَّكُمْ وَأَرْسَلْنَا السَّمَآءَ عَلَيْهِم مِّدْرَارًا وَجَعَلْنَا
الْأَنْهَٰرَ تَجْرِي مِن تَحْتِهِمْ فَأَهْلَكْنَٰهُم بِذُنُوبِهِمْ وَأَنشَأْنَا
مِنۢ بَعْدِهِمْ قَرْنًا ءَاخَرِينَ ٦

6. അവർ കണ്ടില്ലേ; അവർക്ക് മുമ്പ് നാം എത്ര തലമുറകളെ നശിപ്പിച്ചിട്ടുണ്ടെന്ന്? നിങ്ങൾക്ക് നാം ചെയ്തുതന്നിട്ടില്ലാത്ത സൗകര്യം ഭൂമിയിൽ അവർക്ക് നാം ചെയ്തു കൊടുത്തിരുന്നു. നാം അവർക്ക് ധാരാളമായി മഴ വർഷിപ്പിച്ചുകൊടുക്കുകയും, അവരുടെ താഴ്ഭാഗത്തുകൂടി നദികൾ ഒഴുക്കുകയും ചെയ്തിരുന്നു. എന്നിട്ട് അവരുടെ പാപങ്ങൾ കാരണം നാമവരെ നശിപ്പിക്കുകയും, അവർക്കുശേഷം നാം വേറെ തലമുറയെ ഉണ്ടാക്കുകയും ചെയ്തു.

وَلَوْ نَزَّلْنَا عَلَيْكَ كِتَٰبًا فِي قِرْطَاسٍ فَلَمَسُوهُ بِأَيْدِيهِمْ لَقَالَ
الَّذِينَ كَفَرُوٓا إِنْ هَٰذَآ إِلَّا سِحْرٌ مُّبِينٌ ٧

7. (നബിയേ,) നിനക്ക് നാം കടലാസിൽ എഴുതിയ ഒരു ഗ്രന്ഥം ഇറക്കിത്തരികയും, എന്നിട്ടവരത് സ്വന്തം കൈകൾകൊണ്ട് തൊട്ടുനോക്കുകയും ചെയ്താൽപോലും, 'ഇത് വ്യക്തമായ ഒരു മായാജാലമല്ലാതെ മറ്റൊന്നുമല്ല' എന്നായിരിക്കും സത്യനിഷേധികൾ പറയുക.

وَقَالُوا لَوْلَآ أُنزِلَ عَلَيْهِ مَلَكٌ وَلَوْ أَنزَلْنَا مَلَكًا لَّقُضِيَ
الْأَمْرُ ثُمَّ لَا يُنظَرُونَ ٨

8. ഇയാളുടെ (നബി(സ)യുടെ) മേൽ ഒരു മലക്ക് ഇറക്കപ്പെടാത്തത് എന്താണ് എന്നും അവർ പറയുകയുണ്ടായി. എന്നാൽ നാം മലക്കിനെ ഇറക്കിയിരുന്നെങ്കിൽ കാര്യം (അന്തിമമായി) തീരുമാനിക്കപ്പെടുമായിരുന്നു. പിന്നീടവർക്ക് സമയം നീട്ടിക്കിട്ടുമായിരുന്നില്ല.

وَلَوْ جَعَلْنَٰهُ مَلَكًا لَّجَعَلْنَٰهُ رَجُلًا وَلَلَبَسْنَا عَلَيْهِم مَّا
يَلْبِسُونَ ٩

9. ഇനി നാം ഒരു മലക്കിനെ (ദൂതനായി) നിശ്ചയിക്കുകയാണെങ്കിൽതന്നെ ആ മലക്കിനെയും നാം പുരുഷരൂപത്തിലാക്കുമായിരുന്നു.[166] അങ്ങനെ (ഇന്ന്) അവർ ആശയക്കുഴപ്പമുണ്ടാക്കുന്ന വിഷയത്തിൽ (അപ്പോഴും) നാം അവർക്ക് സംശയമുണ്ടാക്കുന്നതാണ്.

وَلَقَدِ اسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَحَاقَ
بِالَّذِينَ سَخِرُوا مِنْهُم مَّا كَانُوا بِهِۦ يَسْتَهْزِءُونَ ١٠

10. നിനക്ക് മുമ്പ് പല ദൂതന്മാരും പരിഹസിക്കപ്പെട്ടിട്ടുണ്ട്. എന്നിട്ട് അവരെ കളിയാക്കിയിരുന്നവർക്ക് അവർ പരിഹസിച്ചുകൊണ്ടിരുന്നതെന്തോ അത് വന്നുഭവിക്കുക തന്നെ ചെയ്തു.

قُلْ سِيرُوا فِي الْأَرْضِ ثُمَّ انظُرُوا كَيْفَ كَانَ عَٰقِبَةُ
الْمُكَذِّبِينَ ١١

11. (നബിയേ,) പറയുക: നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിക്കൂ. എന്നിട്ട് സത്യനിഷേധികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് നോക്കൂ.

قُل لِّمَن مَّا فِي السَّمَٰوَٰتِ وَالْأَرْضِ

12. ചോദിക്കുക: ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം ആരുടെതാകുന്നു? പറയുക: അല്ലാ

166. മനുഷ്യർക്കിടയിലേക്ക് ഒരു മലക്കിനെ ദൂതനായി അയക്കുകയാണെങ്കിൽ ആ മലക്കിനെ മനുഷ്യരൂപത്തിലാക്കുന്നതാണല്ലോ സൗകര്യപ്രദം. അപ്പോഴും ആ ദൂതന്റെ അസ്തിത്വത്തെപ്പറ്റിയും ആധികാരികതയെപ്പറ്റിയുമൊക്കെ ആശയക്കുഴപ്പമുണ്ടാക്കാൻ അവർക്ക് സാധിക്കുമല്ലോ.

قُلْ لِلَّهِ ۚ كَتَبَ عَلَىٰ نَفْسِهِ الرَّحْمَةَ ۚ لَيَجْمَعَنَّكُمْ إِلَىٰ يَوْمِ الْقِيَامَةِ لَا رَيْبَ فِيهِ ۚ الَّذِينَ خَسِرُوا أَنْفُسَهُمْ فَهُمْ لَا يُؤْمِنُونَ ﴿١٢﴾

ഹുവിൻെറതത്രെ. അവൻ കാരുണ്യത്തെ സ്വന്തം പേരിൽ (ബാദ്ധ്യതയായി) രേഖപ്പെടുത്തിയിരിക്കുന്നു. ഉയിർത്തെഴുന്നേല്പിൻെറ നാളിലേക്ക് അവൻ നിങ്ങളെ ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യും. അതിൽ യാതൊരു സംശയവുമില്ല.[167] എന്നാൽ സ്വദേഹങ്ങളെതന്നെ നഷ്ടത്തിലാക്കിയവരത്രെ അവർ. അതിനാൽ അവർ വിശ്വസിക്കുകയില്ല.

وَلَهُ مَا سَكَنَ فِي اللَّيْلِ وَالنَّهَارِ ۚ وَهُوَ السَّمِيعُ الْعَلِيمُ ﴿١٣﴾

13. അവൻെറതാകുന്നു രാത്രിയിലും പകലിലും അടങ്ങിയതെല്ലാം. അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

قُلْ أَغَيْرَ اللَّهِ أَتَّخِذُ وَلِيًّا فَاطِرِ السَّمَاوَاتِ وَالْأَرْضِ وَهُوَ يُطْعِمُ وَلَا يُطْعَمُ ۗ قُلْ إِنِّي أُمِرْتُ أَنْ أَكُونَ أَوَّلَ مَنْ أَسْلَمَ ۖ وَلَا تَكُونَنَّ مِنَ الْمُشْرِكِينَ ﴿١٤﴾

14. പറയുക: 'ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവായ അല്ലാഹുവെയല്ലാതെ ഞാൻ രക്ഷാധികാരിയായി സ്വീകരിക്കുകയോ? അവനാകട്ടെ ആഹാരം നൽകുന്നു. അവന്ന് ആഹാരം നൽകപ്പെടുകയില്ല.' പറയുക: 'തീർച്ചയായും അല്ലാഹുവിന് കീഴ്പെട്ടവരിൽ ഒന്നാമനായിരിക്കുവാനാണ് ഞാൻ കല്പിക്കപ്പെട്ടിട്ടുള്ളത്.' നീ ഒരിക്കലും ബഹുദൈവാരാധകരിൽ പെട്ടുപോകരുത്.

قُلْ إِنِّي أَخَافُ إِنْ عَصَيْتُ رَبِّي عَذَابَ يَوْمٍ عَظِيمٍ ﴿١٥﴾

15. പറയുക: ഞാൻ എൻെറ രക്ഷിതാവിനോട് അനുസരണക്കേട് കാണിക്കുന്നപക്ഷം ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷയെപ്പററി തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

مَنْ يُصْرَفْ عَنْهُ يَوْمَئِذٍ فَقَدْ رَحِمَهُ ۚ وَذَٰلِكَ الْفَوْزُ الْمُبِينُ ﴿١٦﴾

16. അന്നേദിവസം ആരിൽനിന്ന് അത് (ശിക്ഷ) ഒഴിവാക്കപ്പെടുന്നുവോ അവനെ അല്ലാഹു തീർച്ചയായും അനുഗ്രഹിച്ചിരിക്കുന്നു. അതത്രെ വ്യക്തമായ വിജയം.

وَإِنْ يَمْسَسْكَ اللَّهُ بِضُرٍّ فَلَا كَاشِفَ لَهُ إِلَّا هُوَ ۖ وَإِنْ يَمْسَسْكَ بِخَيْرٍ فَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١٧﴾

17. (നബിയേ,) നിനക്ക് അല്ലാഹു വല്ല ദോഷവും വരുത്തിവെക്കുകയാണെങ്കിൽ അത് നീക്കം ചെയ്യുവാൻ അവനല്ലാതെ മററാരുമില്ല. നിനക്ക് അവൻ വല്ല ഗുണവും വരുത്തുകയാണെങ്കിലോ അവൻ ഏതൊരു കാര്യത്തിനും കഴിവുള്ളവനത്രെ.

وَهُوَ الْقَاهِرُ فَوْقَ عِبَادِهِ ۚ وَهُوَ الْحَكِيمُ الْخَبِيرُ ﴿١٨﴾

18. അവൻ തൻെറ ദാസന്മാരുടെമേൽ പരമാധികാരമുള്ളവനാണ്. യുക്തിമാനും സൂക്ഷ്മമായി അറിയുന്നവനുമത്രെ അവൻ.

---

167. മനുഷ്യർക്ക് അവരുടെ കർമ്മങ്ങളുടെ അളവനുസരിച്ച് പ്രതിഫലം നൽകാൻ ഇഹലോകജീവിതം അപര്യാപ്തമാണ്. ഒരാളെ കൊന്നവന്നും, ആയിരം പേരെ കൊന്നവന്നും ഒരു വധശിക്ഷ നൽകാനല്ലേ ഇവിടെ സാധിക്കൂ. അതിനാൽ എല്ലാ മനുഷ്യരെയും അനശ്വരമായൊരു ലോകത്ത് അനശ്വരതയുടെതായ ഒരു നാളിൽ ഒരുമിച്ചുകൂട്ടുകയും, അനന്തമായ ശിക്ഷയോ അനന്തമായ അനുഗ്രഹമോ, കർമ്മങ്ങളുടെ ഗുരുലഘുത്വമനുസരിച്ച് അന്ന് അനുഭവിപ്പിക്കുകയും ചെയ്യുമെന്ന് അല്ലാഹു ഉറപ്പ് നൽകിയിരിക്കുന്നു. അത് അവൻെറ അപാരമായ കാരുണ്യത്തിൻെറ താല്പര്യമത്രെ.

قُلْ أَيُّ شَيْءٍ أَكْبَرُ شَهَادَةً قُلِ اللَّهُ شَهِيدٌ بَيْنِي وَبَيْنَكُمْ
وَأُوحِيَ إِلَيَّ هَٰذَا الْقُرْآنُ لِأُنذِرَكُم بِهِ وَمَن بَلَغَ أَئِنَّكُمْ
لَتَشْهَدُونَ أَنَّ مَعَ اللَّهِ آلِهَةً أُخْرَىٰ قُل لَّا أَشْهَدُ قُلْ إِنَّمَا
هُوَ إِلَٰهٌ وَاحِدٌ وَإِنَّنِي بَرِيءٌ مِّمَّا تُشْرِكُونَ ﴿١٩﴾

19. (നബിയേ,) ചോദിക്കുക: സാക്ഷ്യത്തില്‍ വെച്ച് ഏററവും വലിയത് ഏതാകുന്നു? പറയുക: അല്ലാഹുവാണ് എനിക്കും നിങ്ങള്‍ക്കും ഇടയില്‍ സാക്ഷി. ഈ ഖുര്‍ആന്‍ എനിക്ക് ദിവ്യബോധനമായി നല്‍കപ്പെട്ടിട്ടുള്ളത്, അത് മുഖേന നിങ്ങള്‍ക്കും അത് (അതിന്‍റെ സന്ദേശം) ചെന്നെത്തുന്ന എല്ലാവര്‍ക്കും ഞാന്‍ മുന്നറിയിപ്പ് നല്‍കുന്നതിനുവേണ്ടിയാകുന്നു. അല്ലാഹുവോടൊപ്പം വേറെ ദൈവങ്ങളുണ്ടെന്നതിന് യഥാര്‍ത്ഥത്തില്‍ നിങ്ങള്‍ സാക്ഷ്യം വഹിക്കുമോ? പറയുക: ഞാന്‍ സാക്ഷ്യം വഹിക്കുകയില്ല. പറയുക: അവന്‍ ഏകദൈവം മാത്രമാകുന്നു. നിങ്ങള്‍ (അവനോട്) പങ്ക് ചേര്‍ക്കുന്നതുമായി എനിക്ക് യാതൊരു ബന്ധവുമില്ല.

الَّذِينَ آتَيْنَاهُمُ الْكِتَابَ يَعْرِفُونَهُ كَمَا يَعْرِفُونَ أَبْنَاءَهُمُ
الَّذِينَ خَسِرُوا أَنفُسَهُمْ فَهُمْ لَا يُؤْمِنُونَ ﴿٢٠﴾

20. നാം വേദഗ്രന്ഥം നല്‍കിയിട്ടുള്ളവര്‍ സ്വന്തം മക്കളെ അറിയുന്നതുപോലെ അത് അറിയുന്നുണ്ട്. സ്വദേഹങ്ങളെ നഷ്ടത്തിലാക്കിയവരത്രെ അവര്‍. അതിനാല്‍ അവര്‍ വിശ്വസിക്കുകയില്ല.

وَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا أَوْ كَذَّبَ بِآيَاتِهِ إِنَّهُ
لَا يُفْلِحُ الظَّالِمُونَ ﴿٢١﴾

21. അല്ലാഹുവിന്‍റെ പേരില്‍ കള്ളം കെട്ടിച്ചമക്കുകയോ, അവന്‍റെ ദൃഷ്ടാന്തങ്ങള്‍ തള്ളിക്കളയുകയോ ചെയ്തവനെക്കാള്‍ കടുത്ത അക്രമി ആരുണ്ട്? അക്രമികള്‍ വിജയം വരിക്കുകയില്ല; തീര്‍ച്ച.

وَيَوْمَ نَحْشُرُهُمْ جَمِيعًا ثُمَّ نَقُولُ لِلَّذِينَ أَشْرَكُوا أَيْنَ
شُرَكَاؤُكُمُ الَّذِينَ كُنتُمْ تَزْعُمُونَ ﴿٢٢﴾

22. നാം അവരെ മുഴുവന്‍ ഒരുമിച്ചുകൂട്ടുകയും, പിന്നീട് ബഹുദൈവാരാധകരോട് നിങ്ങള്‍ ജല്‍പിച്ചുകൊണ്ടിരുന്ന നിങ്ങളുടെ വകയായുള്ള ആ പങ്കാളികള്‍ എവിടെയെന്ന് നാം ചോദിക്കുകയും ചെയ്യുന്ന ദിവസം (ഓര്‍ക്കുക).

ثُمَّ لَمْ تَكُن فِتْنَتُهُمْ إِلَّا أَن قَالُوا وَاللَّهِ رَبِّنَا مَا كُنَّا
مُشْرِكِينَ ﴿٢٣﴾

23. അനന്തരം, അവരുടെ ഗതികേട് ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവിനെത്തന്നെയാണ സത്യം, ഞങ്ങള്‍ പങ്കുചേര്‍ക്കുന്നവരായിരുന്നില്ല എന്ന് പറയുന്നതല്ലാതെ മറെറാന്നുമായിരിക്കില്ല.

انظُرْ كَيْفَ كَذَبُوا عَلَىٰ أَنفُسِهِمْ وَضَلَّ عَنْهُم
مَّا كَانُوا يَفْتَرُونَ ﴿٢٤﴾

24. നോക്കൂ; അവര്‍ സ്വന്തം പേരില്‍തന്നെ എങ്ങനെ കള്ളം പറഞ്ഞു എന്ന്. അവര്‍ എന്തൊന്ന് കെട്ടിച്ചമച്ചിരുന്നുവോ അതവര്‍ക്ക് ഉപകരിക്കാതെ പോയിരിക്കുന്നു.

وَمِنْهُم مَّن يَسْتَمِعُ إِلَيْكَ وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً

25. നീ പറയുന്നത് ശ്രദ്ധിച്ചുകേള്‍ക്കുന്ന ചിലരും അവരുടെ കൂട്ടത്തിലുണ്ട്. എന്നാല്‍ അവര്‍ അത് ഗ്രഹിക്കാത്ത വിധം അവരുടെ ഹൃദയങ്ങ

أَن يَفْقَهُوهُ وَفِي آذَانِهِمْ وَقْرًا ۚ وَإِن يَرَوْا كُلَّ آيَةٍ لَّا يُؤْمِنُوا
بِهَا ۚ حَتَّىٰ إِذَا جَاءُوكَ يُجَادِلُونَكَ يَقُولُ الَّذِينَ كَفَرُوا إِنْ هَٰذَا
إِلَّا أَسَاطِيرُ الْأَوَّلِينَ ﴿٢٥﴾

ളിന്മേൽ നാം മൂടികൾ ഇടുകയും, അവരുടെ കാതുകളിൽ അടപ്പ് വെക്കുകയും ചെയ്തിരിക്കുന്നു. എന്തെല്ലാം ദൃഷ്ടാന്തങ്ങൾ കണ്ടാലും അവരതിൽ വിശ്വസിക്കുകയില്ല. അങ്ങനെ അവർ നിന്റെ അടുക്കൽ നിന്നോട് തർക്കിക്കുവാനായി വന്നാൽ ആ സത്യനിഷേധികൾ പറയും; ഇത് പൂർവ്വികന്മാരുടെ കെട്ടുകഥകളല്ലാതെ മറ്റൊന്നുമല്ല എന്ന്.

وَهُمْ يَنْهَوْنَ عَنْهُ وَيَنْأَوْنَ عَنْهُ ۖ وَإِن يُهْلِكُونَ
إِلَّا أَنفُسَهُمْ وَمَا يَشْعُرُونَ ﴿٢٦﴾

26. അവർ അതിൽനിന്ന് മററുള്ളവരെ തടയുകയും, അതിൽനിന്ന് (സ്വയം) അകന്നുനിൽക്കുകയും ചെയ്യുന്നു. (വാസ്തവത്തിൽ) അവർ സ്വദേഹങ്ങൾക്കുതന്നെ നാശമുണ്ടാക്കുക മാത്രമാണ് ചെയ്യുന്നത്. അവർ (അതിനെപ്പററി) ബോധവാന്മാരാകുന്നില്ല.

وَلَوْ تَرَىٰ إِذْ وُقِفُوا عَلَى النَّارِ فَقَالُوا يَا لَيْتَنَا نُرَدُّ وَلَا نُكَذِّبَ
بِآيَاتِ رَبِّنَا وَنَكُونَ مِنَ الْمُؤْمِنِينَ ﴿٢٧﴾

27. അവർ നരകത്തിങ്കൽ നിർത്തപ്പെടുന്ന രംഗം നീ കണ്ടിരുന്നുവെങ്കിൽ! അപ്പോൾ അവർ പറയും: ഞങ്ങൾ (ഇഹലോകത്തേക്ക്) ഒന്നു തിരിച്ചയക്കപ്പെട്ടിരുന്നുവെങ്കിൽ എത്ര നന്നായിരുന്നേനെ. എങ്കിൽ ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങൾ തള്ളിക്കളയാതിരിക്കുകയും, ഞങ്ങൾ സത്യവിശ്വാസികളുടെ കൂട്ടത്തിലാവുകയും ചെയ്യുമായിരുന്നു.

بَلْ بَدَا لَهُم مَّا كَانُوا يُخْفُونَ مِن قَبْلُ ۖ وَلَوْ رُدُّوا لَعَادُوا
لِمَا نُهُوا عَنْهُ وَإِنَّهُمْ لَكَاذِبُونَ ﴿٢٨﴾

28. അല്ല; അവർ മുമ്പ് മറച്ചുവെച്ചുകൊണ്ടിരുന്നത് (ഇപ്പോൾ) അവർക്ക് വെളിപ്പെട്ടിരിക്കുന്നു. തിരിച്ചയക്കപ്പെട്ടാൽതന്നെയും അവർ എന്തിൽ നിന്നൊക്കെ വിലക്കപ്പെട്ടുവോ അതിലേക്കുതന്നെ അവർ മടങ്ങിപ്പോകുന്നതാണ്. തീർച്ചയായും അവർ കള്ളം പറയുന്നവരാകുന്നു.

وَقَالُوا إِنْ هِيَ إِلَّا حَيَاتُنَا الدُّنْيَا وَمَا نَحْنُ بِمَبْعُوثِينَ ﴿٢٩﴾

29. അവർ പറഞ്ഞിരുന്നു; 'ഞങ്ങളുടെ ഐഹികജീവിതമല്ലാതെ യാതൊന്നുമില്ല. ഞങ്ങൾ ഉയിർത്തെഴുന്നേല്പിക്കപ്പെടുന്നവരുമല്ല' എന്ന്.

وَلَوْ تَرَىٰ إِذْ وُقِفُوا عَلَىٰ رَبِّهِمْ ۚ قَالَ أَلَيْسَ هَٰذَا بِالْحَقِّ ۚ
قَالُوا بَلَىٰ وَرَبِّنَا ۚ قَالَ فَذُوقُوا الْعَذَابَ بِمَا
كُنتُمْ تَكْفُرُونَ ﴿٣٠﴾

30. അവർ അവരുടെ രക്ഷിതാവിന്റെ മുമ്പിൽ നിർത്തപ്പെടുന്ന രംഗം നീ കണ്ടിരുന്നെങ്കിൽ! അവൻ ചോദിക്കും: ഇത് യഥാർത്ഥം തന്നെയല്ലേ? അവർ പറയും: അതെ; ഞങ്ങളുടെ രക്ഷിതാവിനെത്തന്നെയാണ സത്യം. അവൻ പറയും: എന്നാൽ നിങ്ങൾ അവിശ്വസിച്ചുകൊണ്ടിരുന്നത് നിമിത്തം ശിക്ഷ ആസ്വദിച്ചുകൊള്ളുക.

قَدْ خَسِرَ الَّذِينَ كَذَّبُوا بِلِقَاءِ اللَّهِ ۖ

31. അല്ലാഹുവുമായുള്ള കൂടിക്കാഴ്ചയെ നിഷേധിച്ചു തള്ളിയവർ തീർച്ചയായും നഷ്ടത്തിൽ

حَتَّىٰٓ إِذَا جَآءَتۡهُمُ ٱلسَّاعَةُ بَغۡتَةٗ قَالُواْ يَٰحَسۡرَتَنَا عَلَىٰ مَا فَرَّطۡنَا فِيهَا وَهُمۡ يَحۡمِلُونَ أَوۡزَارَهُمۡ عَلَىٰ ظُهُورِهِمۡۚ أَلَا سَآءَ مَا يَزِرُونَ ﴿٣١﴾

പെട്ടിരിക്കുന്നു. അങ്ങനെ പെട്ടെന്ന് അവർക്ക് ആ സമയം[168] വന്നെത്തുമ്പോൾ അവർ പറയും: ഞങ്ങൾ ഇത് സംബന്ധിച്ച കാര്യത്തിൽ വീഴ്ച വരുത്തിയതിനാൽ ഹോ! ഞങ്ങൾക്ക് കഷ്ടം! അവർ അവരുടെ പാപഭാരങ്ങൾ അവരുടെ മുതുകുകളിൽ വഹിക്കുന്നുണ്ടായിരിക്കും. അവർ പേറുന്ന ഭാരം എത്ര ചീത്ത!

وَمَا ٱلۡحَيَوٰةُ ٱلدُّنۡيَآ إِلَّا لَعِبٞ وَلَهۡوٞۖ وَلَلدَّارُ ٱلۡأٓخِرَةُ خَيۡرٞ لِّلَّذِينَ يَتَّقُونَۚ أَفَلَا تَعۡقِلُونَ ﴿٣٢﴾

32. ഐഹികജീവിതമെന്നത് കളിയും വിനോദവുമല്ലാതെ മറെറാന്നുമല്ല. പാരത്രികലോകമാണ് സൂക്ഷ്മത പാലിക്കുന്നവർക്ക് ഉത്തമമായിട്ടുള്ളത്. നിങ്ങളെന്താണ് ചിന്തിക്കാത്തത്?

قَدۡ نَعۡلَمُ إِنَّهُۥ لَيَحۡزُنُكَ ٱلَّذِي يَقُولُونَۖ فَإِنَّهُمۡ لَا يُكَذِّبُونَكَ وَلَٰكِنَّ ٱلظَّٰلِمِينَ بِـَٔايَٰتِ ٱللَّهِ يَجۡحَدُونَ ﴿٣٣﴾

33. (നബിയേ,) അവർ പറയുന്നത് നിനക്ക് വ്യസനമുണ്ടാക്കുന്നുണ്ട് എന്ന് തീർച്ചയായും നമുക്ക് അറിയാം. എന്നാൽ (യഥാർത്ഥത്തിൽ) നിന്നെയല്ല അവർ നിഷേധിച്ചുതള്ളുന്നത്. പ്രത്യുത, അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെയാണ് ആ അക്രമികൾ നിഷേധിക്കുന്നത്.

وَلَقَدۡ كُذِّبَتۡ رُسُلٞ مِّن قَبۡلِكَ فَصَبَرُواْ عَلَىٰ مَا كُذِّبُواْ وَأُوذُواْ حَتَّىٰٓ أَتَىٰهُمۡ نَصۡرُنَاۚ وَلَا مُبَدِّلَ لِكَلِمَٰتِ ٱللَّهِۚ وَلَقَدۡ جَآءَكَ مِن نَّبَإِيْ ٱلۡمُرۡسَلِينَ ﴿٣٤﴾

34. നിനക്ക് മുമ്പും ദൂതന്മാർ നിഷേധിക്കപ്പെട്ടിട്ടുണ്ട്. എന്നിട്ട് തങ്ങൾ നിഷേധിക്കപ്പെടുകയും, മർദ്ദിക്കപ്പെടുകയും ചെയ്തത് നമ്മുടെ സഹായം അവർക്ക് വന്നെത്തുന്നതുവരെ അവർ സഹിച്ചു. അല്ലാഹുവിൻെറ വചനങ്ങൾക്ക് (കല്പനകൾക്ക്) മാററം വരുത്താൻ ആരും തന്നെയില്ല. ദൈവദൂതന്മാരുടെ വൃത്താന്തങ്ങളിൽ ചിലത് നിനക്ക് വന്നു കിട്ടിയിട്ടുണ്ടല്ലോ.

وَإِن كَانَ كَبُرَ عَلَيۡكَ إِعۡرَاضُهُمۡ فَإِنِ ٱسۡتَطَعۡتَ أَن تَبۡتَغِيَ نَفَقٗا فِي ٱلۡأَرۡضِ أَوۡ سُلَّمٗا فِي ٱلسَّمَآءِ فَتَأۡتِيَهُم بِـَٔايَةٖۚ وَلَوۡ شَآءَ ٱللَّهُ لَجَمَعَهُمۡ عَلَى ٱلۡهُدَىٰۚ فَلَا تَكُونَنَّ مِنَ ٱلۡجَٰهِلِينَ ﴿٣٥﴾

35. അവർ പിന്തിരിഞ്ഞുകളയുന്നത് നിനക്ക് ദുസ്സഹമായി തോന്നുന്നുവെങ്കിൽ ഭൂമിയിൽ (ഇറങ്ങിപ്പോകുവാൻ) ഒരു തുരങ്കമോ, ആകാശത്ത് (കയറിപ്പോകുവാൻ) ഒരു കോണിയോ തേടിപ്പിടിച്ചിട്ട് അവർക്കൊരു ദൃഷ്ടാന്തം കൊണ്ടുവന്നുകൊടുക്കാൻ നിനക്ക് സാധിക്കുന്ന പക്ഷം (അതങ്ങ് ചെയ്തേക്കുക.) അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരെയൊക്കെ അവൻ സന്മാർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യുമായിരുന്നു. അതിനാൽ നീ ഒരിക്കലും അവിവേകികളിൽ പെട്ടുപോകരുത്.

۞إِنَّمَا يَسۡتَجِيبُ ٱلَّذِينَ يَسۡمَعُونَۘ وَٱلۡمَوۡتَىٰ يَبۡعَثُهُمُ ٱللَّهُ ثُمَّ إِلَيۡهِ يُرۡجَعُونَ ﴿٣٦﴾

36. കേൾക്കുന്നവർ മാത്രമേ ഉത്തരം നൽകുകയുള്ളൂ. മരിച്ചവരെയാകട്ടെ അല്ലാഹു ഉയിർത്തെഴുന്നേൽപിക്കുന്നതാണ്.[169] എന്നിട്ട് അവങ്കലേക്ക് അവർ മടക്കപ്പെടുകയും ചെയ്യും.

168. 'ആ സമയം' എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് ഒന്നുകിൽ അന്ത്യസമയമാകാം. അല്ലെങ്കിൽ ഉയിർത്തെഴുന്നേൽപിൻെറ സമയമാകാം.

وَقَالُوا لَوْلَا نُزِّلَ عَلَيْهِ آيَةٌ مِّن رَّبِّهِ ۚ قُلْ إِنَّ اللَّهَ قَادِرٌ عَلَىٰ أَن
يُنَزِّلَ آيَةً وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٣٧﴾

37. ഇവന്റെ മേൽ ഇവന്റെ രക്ഷിതാവിങ്കൽ നിന്ന് എന്തെങ്കിലും ദൃഷ്ടാന്തം ഇറക്കപ്പെടാത്തതെന്താണ് എന്നവർ ചോദിക്കുന്നു. പറയുക: തീർച്ചയായും അല്ലാഹു ദൃഷ്ടാന്തം ഇറക്കുവാൻ കഴിവുള്ളവനാണ്. പക്ഷെ, അവരിൽ അധിക പേരും (യാഥാർത്ഥ്യം) അറിയുന്നില്ല.

وَمَا مِن دَابَّةٍ فِي الْأَرْضِ وَلَا طَائِرٍ يَطِيرُ بِجَنَاحَيْهِ إِلَّا أُمَمٌ
أَمْثَالُكُم ۚ مَّا فَرَّطْنَا فِي الْكِتَابِ مِن شَيْءٍ ۚ ثُمَّ
إِلَىٰ رَبِّهِمْ يُحْشَرُونَ ﴿٣٨﴾

38. ഭൂമിയിലുള്ള ഏതൊരു ജന്തുവും, രണ്ടു ചിറകു കൾകൊണ്ട് പറക്കുന്ന ഏതൊരു പക്ഷിയും നിങ്ങളെപ്പോലെയുള്ള ചില സമൂഹങ്ങൾ മാത്രമാകുന്നു.[170] ഗ്രന്ഥത്തിൽ നാം യാതൊന്നും വീഴ്ച വരുത്തിയിട്ടില്ല. പിന്നീട് തങ്ങളുടെ രക്ഷിതാവിങ്കലേക്ക് അവർ ഒരുമിച്ചുകൂട്ടപ്പെടുന്നതാണ്.[171]

وَالَّذِينَ كَذَّبُوا بِآيَاتِنَا صُمٌّ وَبُكْمٌ فِي الظُّلُمَاتِ ۗ مَن يَشَإِ اللَّهُ
يُضْلِلْهُ وَمَن يَشَأْ يَجْعَلْهُ عَلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٣٩﴾

39. നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചവർ ബധിരരും ഊമകളും ഇരുട്ടുകളിൽ അകപ്പെട്ടവരുമത്രെ. താൻ ഉദ്ദേശിക്കുന്നവരെ അല്ലാഹു വഴികേടിലാക്കും. താൻ ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗ്ഗത്തിലാക്കുകയും ചെയ്യും.

قُلْ أَرَأَيْتَكُمْ إِنْ أَتَاكُمْ عَذَابُ اللَّهِ أَوْ أَتَتْكُمُ السَّاعَةُ أَغَيْرَ اللَّهِ
تَدْعُونَ إِن كُنتُمْ صَادِقِينَ ﴿٤٠﴾

40. (നബിയേ,) പറയുക: നിങ്ങളൊന്നു പറഞ്ഞു തരൂ; അല്ലാഹുവിന്റെ ശിക്ഷ നിങ്ങൾക്ക് വന്നുഭവിച്ചാൽ, അല്ലെങ്കിൽ അന്ത്യസമയം നിങ്ങൾക്ക് വന്നെത്തിയാൽ അല്ലാഹുവല്ലാത്തവരെ നിങ്ങൾ വിളിച്ച് പ്രാർത്ഥിക്കുമോ?[172] (പറയൂ:) നിങ്ങൾ സത്യസന്ധരാണെങ്കിൽ.

بَلْ إِيَّاهُ تَدْعُونَ فَيَكْشِفُ مَا تَدْعُونَ إِلَيْهِ إِن شَاءَ وَتَنسَوْنَ
مَا تُشْرِكُونَ ﴿٤١﴾

41. ഇല്ല, അവനെ മാത്രമേ നിങ്ങൾ വിളിച്ച് പ്രാർത്ഥിക്കുകയുള്ളൂ. അപ്പോൾ അവൻ ഉദ്ദേശിക്കുന്നപക്ഷം ഏതൊരു വിഷമത്തിന്റെ പേരിൽ നിങ്ങളവനെ വിളിച്ചു പ്രാർത്ഥിക്കുന്നുവോ അതവൻ ദൂരീകരിച്ചുതരുന്നതാണ്. നിങ്ങൾ (അവനോട്) പങ്ക് ചേർക്കുന്നവയെ നിങ്ങൾ (അപ്പോൾ) മറന്നുകളയും.

---

169. സത്യം മനസ്സിലാക്കാൻ തയ്യാറില്ലാത്തവർ ജീവചൈതന്യം നഷ്ടപ്പെട്ടവരാണ്. 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്ന അവസ്ഥയിൽ കഴിയുന്നവർ. അവർ സത്യസന്ദേശം ശ്രവിക്കാത്തതിൽ വ്യാകുലപ്പെടേണ്ടതില്ല. അവരുടെ കാര്യം അല്ലാഹു നോക്കിക്കൊള്ളും. അവങ്കലേക്കാണ് അവരുടെ മടക്കം.

170. ഓരോ ജന്തുവർഗ്ഗത്തിനും അതിന്റേതത് മാത്രമായ പല സവിശേഷതകളുമുണ്ട്. അതുപോലെ വ്യതിരിക്തമായ പല സവിശേഷതകളുമുള്ള ഒരു വർഗ്ഗമാണ് മനുഷ്യൻ. തന്റെ സവിശേഷപ്രകൃതിയുടെ താല്പര്യങ്ങൾ നിറവേററാൻ മനുഷ്യനെ സഹായിക്കുന്നതത്രെ ദൈവിക മാർഗ്ഗദർശനം.

171. ജന്തുക്കൾക്ക് മരണാനന്തരജീവിതമുണ്ടോ? ഈ ആയത്ത് അങ്ങനെ സൂചിപ്പിക്കുന്നുണ്ടെന്ന് ചില വ്യാഖ്യാതാക്കൾ പറഞ്ഞിട്ടുണ്ട്. ജന്തുക്കൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുമെന്ന് വ്യക്തമാക്കുന്ന ചില ഹദീസുകളുമുണ്ട്.

172. ലോകത്തെവിടെയും ഉണ്ടായിരുന്ന ബഹുദൈവാരാധകരിൽ ബഹുഭൂരിഭാഗവും ഏകനായ പടച്ചതമ്പുരാനിൽ വിശ്വസിക്കുന്നവരായിരുന്നു. ഇന്നും സ്ഥിതി അങ്ങനെതന്നെ. പക്ഷെ, ആരാധനയുടെ (പ്രാർത്ഥനയാണല്ലോ ആരാധനയുടെ കാതലായ ഭാഗം) കാര്യം വരുമ്പോൾ പ്രപഞ്ചനാഥന് പുറമെ പലരെയും അവർ തേടിപ്പോകുമായിരുന്നു. ദൈവസാമീപ്യം സിദ്ധിച്ച പുണ്യവാളന്മാരോട് (അവരുടെ പ്രതിമകൾ പ്രതിഷ്ഠിച്ചുകൊണ്ടും അല്ലാതെയും) പ്രാർത്ഥിക്കുക എന്നതായിരുന്നു അവർ നടത്തിയിരുന്ന ബഹുദൈവാരാധനയുടെ പ്രധാന രൂപം.
എന്നാൽ അത്യന്തം ഗുരുതരമായ വിപത്തുകൾ അഭിമുഖീകരിക്കുമ്പോൾ സൃഷ്ടികളെയെല്ലാം വിട്ട് സ്രഷ്ടാവിൽ അഭയം പ്രാപിക്കുമായിരുന്നു അവർ. എന്നാൽ ഇന്ന് പടച്ചതമ്പുരാനിൽ വിശ്വസിക്കുന്നവരിൽ ചിലർ നിർണ്ണായകഘട്ടങ്ങളിൽപോലും പരേതാത്മാക്കളോടാണ് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നത്. അവരുടെ സ്ഥിതി എത്ര പരിതാപകരം!

42. നിനക്ക് മുമ്പ് പല സമൂഹങ്ങളിലേക്കും നാം (ദൂതന്മാരെ) അയച്ചിട്ടുണ്ട്. അനന്തരം അവരെ (ആ സമൂഹങ്ങളെ) കഷ്ടപ്പാടും ദുരിതവും കൊണ്ട് നാം പിടികൂടി; അവർ വിനയശീലരായിത്തീരുവാൻ വേണ്ടി.

وَلَقَدْ أَرْسَلْنَا إِلَىٰ أُمَمٍ مِّن قَبْلِكَ فَأَخَذْنَاهُم بِالْبَأْسَاءِ وَالضَّرَّاءِ لَعَلَّهُمْ يَتَضَرَّعُونَ ﴿٤٢﴾

43. അങ്ങനെ അവർക്ക് നമ്മുടെ ശിക്ഷ വന്നെത്തിയപ്പോൾ അവരെന്താണ് താഴ്മയുള്ളവരാകാതിരുന്നത്? എന്നാൽ അവരുടെ ഹൃദയങ്ങൾ കടുത്തുപോകുകയാണുണ്ടായത്. അവർ ചെയ്തു കൊണ്ടിരുന്നത് പിശാച് അവർക്ക് ഭംഗിയായി തോന്നിക്കുകയും ചെയ്തു.

فَلَوْلَا إِذْ جَاءَهُم بَأْسُنَا تَضَرَّعُوا وَلَٰكِن قَسَتْ قُلُوبُهُمْ وَزَيَّنَ لَهُمُ الشَّيْطَانُ مَا كَانُوا يَعْمَلُونَ ﴿٤٣﴾

44. അങ്ങനെ അവരോട് ഉൽബോധിപ്പിക്കപ്പെട്ട കാര്യങ്ങൾ അവർ മറന്നുകളഞ്ഞപ്പോൾ എല്ലാ കാര്യങ്ങളുടെയും വാതിലുകൾ നാം അവർക്ക് തുറന്നുകൊടുത്തു.[173] അങ്ങനെ അവർക്ക് നൽകപ്പെട്ടതിൽ അവർ ആഹ്ലാദം കൊണ്ടപ്പോൾ പെട്ടെന്ന് നാം അവരെ പിടികൂടി. അപ്പോൾ അവരതാ നിരാശപ്പെട്ടവരായിത്തീരുന്നു.

فَلَمَّا نَسُوا مَا ذُكِّرُوا بِهِ فَتَحْنَا عَلَيْهِمْ أَبْوَابَ كُلِّ شَيْءٍ حَتَّىٰ إِذَا فَرِحُوا بِمَا أُوتُوا أَخَذْنَاهُم بَغْتَةً فَإِذَا هُم مُّبْلِسُونَ ﴿٤٤﴾

45. അങ്ങനെ ആ അക്രമികളായ ജനത നിശ്ശേഷം നശിപ്പിക്കപ്പെട്ടു. ലോകരക്ഷിതാവായ അല്ലാഹുവിന് സ്തുതി.

فَقُطِعَ دَابِرُ الْقَوْمِ الَّذِينَ ظَلَمُوا وَالْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ﴿٤٥﴾

46. (നബിയേ,) പറയുക: നിങ്ങൾ ചിന്തിച്ചു നോക്കിയോ? അല്ലാഹു നിങ്ങളുടെ കേൾവിയും കാഴ്ചകളും പിടിച്ചെടുക്കുകയും, നിങ്ങളുടെ ഹൃദയങ്ങളിന്മേൽ അവൻ മുദ്രവെക്കുകയും ചെയ്യുന്നപക്ഷം അല്ലാഹുവല്ലാതെ ഏതൊരു ദൈവമാണ് നിങ്ങൾക്കത് കൊണ്ടുവന്നു തരാനുള്ളത്? നോക്കൂ: ഏതെല്ലാം വിധത്തിൽ നാം തെളിവുകൾ വിവരിച്ചുകൊടുക്കുന്നു. എന്നിട്ടും അവർ പിന്തിരിഞ്ഞുകളയുന്നു.

قُلْ أَرَأَيْتُمْ إِنْ أَخَذَ اللَّهُ سَمْعَكُمْ وَأَبْصَارَكُمْ وَخَتَمَ عَلَىٰ قُلُوبِكُم مَّنْ إِلَٰهٌ غَيْرُ اللَّهِ يَأْتِيكُم بِهِ انظُرْ كَيْفَ نُصَرِّفُ الْآيَاتِ ثُمَّ هُمْ يَصْدِفُونَ ﴿٤٦﴾

47. (നബിയേ,) പറയുക: നിങ്ങളൊന്ന് പറഞ്ഞു തരൂ; നിങ്ങൾക്ക് അവിചാരിതമായിട്ടോ പ്രത്യക്ഷമായിട്ടോ[174] അല്ലാഹുവിന്റെ ശിക്ഷ വന്നെത്തുന്ന പക്ഷം അക്രമികളായ ജനവിഭാഗമല്ലാതെ നശിപ്പിക്കപ്പെടുമോ?

قُلْ أَرَأَيْتَكُمْ إِنْ أَتَاكُمْ عَذَابُ اللَّهِ بَغْتَةً أَوْ جَهْرَةً هَلْ يُهْلَكُ إِلَّا الْقَوْمُ الظَّالِمُونَ ﴿٤٧﴾

173. അല്ലാഹു അവർക്ക് അഭിവൃദ്ധിയുടെയും ക്ഷേമത്തിന്റെയും കവാടങ്ങൾ തുറന്നുകൊടുത്തുവെന്നർത്ഥം. തന്നോട് ശത്രുത കാണിക്കുന്നവർക്ക് പോലും ഇഹലോകത്ത് അല്ലാഹു തന്റെ അനുഗ്രഹങ്ങൾ സമൃദ്ധമായി നൽകുന്നു. അത് സംബന്ധിച്ച് ആരും തെററിദ്ധരിക്കേണ്ടതില്ല. അഹങ്കാരികളും ആഹ്ലാദപ്രമത്തരുമായ ആളുകൾക്ക് അല്ലാഹുവിന്റെ പിടിയിൽ നിന്ന് കുതറിമാറാൻ കഴിയില്ല. അവൻ ഉദ്ദേശിക്കുന്ന സമയത്ത് അവരെ പിടികൂടും. അവൻ ഉദ്ദേശിക്കുന്ന വിധത്തിൽ ഇഹത്തിലോ പരത്തിലോ അവൻ അവരെ ശിക്ഷിക്കും.

174. നിങ്ങൾ ഉറങ്ങുകയോ അശ്രദ്ധരായിരിക്കുകയോ ചെയ്യുമ്പോൾ ശിക്ഷ ഒററയടിക്ക് വന്നെത്താം. നിങ്ങൾ നോക്കിക്കൊണ്ടിരിക്കെ ശിക്ഷ പ്രത്യക്ഷമായിത്തന്നെ വന്നുഭവിക്കുകയും ചെയ്യാം.

وَمَا نُرْسِلُ الْمُرْسَلِينَ إِلَّا مُبَشِّرِينَ وَمُنذِرِينَ ۖ فَمَنْ آمَنَ وَأَصْلَحَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٤٨﴾

48. സന്തോഷവാർത്ത അറിയിക്കുന്നവരും, താക്കീത് നൽകുന്നവരും ആയിട്ടല്ലാതെ നാം ദൂതന്മാരെ അയക്കുന്നില്ല. എന്നിട്ട് ആർ വിശ്വസിക്കുകയും, നിലപാട് നന്നാക്കി ത്തീർക്കുകയും ചെയ്യുവോ അവർക്ക് യാതൊന്നും ഭയപ്പെടാനില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

وَالَّذِينَ كَذَّبُوا بِآيَاتِنَا يَمَسُّهُمُ الْعَذَابُ بِمَا كَانُوا يَفْسُقُونَ ﴿٤٩﴾

49. എന്നാൽ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു കളഞ്ഞവരാരോ അവർക്ക് ശിക്ഷ ബാധിക്കുന്നതാണ്; അവർ ധിക്കാരികളായതിന്റെ ഫലമായിട്ട്.

قُل لَّا أَقُولُ لَكُمْ عِندِي خَزَائِنُ اللَّهِ وَلَا أَعْلَمُ الْغَيْبَ وَلَا أَقُولُ لَكُمْ إِنِّي مَلَكٌ ۖ إِنْ أَتَّبِعُ إِلَّا مَا يُوحَىٰ إِلَيَّ ۚ قُلْ هَلْ يَسْتَوِي الْأَعْمَىٰ وَالْبَصِيرُ ۚ أَفَلَا تَتَفَكَّرُونَ ﴿٥٠﴾

50. പറയുക: അല്ലാഹുവിന്റെ ഖജനാവുകൾ എന്റെ പക്കലുണ്ടെന്ന് ഞാൻ നിങ്ങളോട് പറയുന്നില്ല. അദൃശ്യകാര്യം ഞാൻ അറിയുകയുമില്ല. ഞാൻ ഒരു മലക്കാണ് എന്നും നിങ്ങളോട് പറയുന്നില്ല. എനിക്ക് ബോധനം നൽകപ്പെടുന്നതിനെയല്ലാതെ ഞാൻ പിന്തുടരുന്നില്ല. പറയുക: അന്ധനും കാഴ്ചയുള്ളവനും സമമാകുമോ?[175] നിങ്ങളെന്താണ് ചിന്തിച്ചുനോക്കാത്തത്?

وَأَنذِرْ بِهِ الَّذِينَ يَخَافُونَ أَن يُحْشَرُوا إِلَىٰ رَبِّهِمْ ۙ لَيْسَ لَهُم مِّن دُونِهِ وَلِيٌّ وَلَا شَفِيعٌ لَّعَلَّهُمْ يَتَّقُونَ ﴿٥١﴾

51. തങ്ങളുടെ രക്ഷിതാവിങ്കലേക്ക് ഒരുമിച്ചുകൂട്ടപ്പെടുമെന്ന് ഭയപ്പെടുന്നവർക്ക് ഇത് (ദിവ്യബോധനം) മുഖേന നീ താക്കീത് നൽകുക. അവന്നു പുറമെ യാതൊരു രക്ഷാധികാരിയും ശുപാർശകനും അവർക്കില്ല. അവർ സൂക്ഷ്മത പാലിക്കുന്നവരായേക്കാം.

وَلَا تَطْرُدِ الَّذِينَ يَدْعُونَ رَبَّهُم بِالْغَدَاةِ وَالْعَشِيِّ يُرِيدُونَ وَجْهَهُ ۖ مَا عَلَيْكَ مِنْ حِسَابِهِم مِّن شَيْءٍ وَمَا مِنْ حِسَابِكَ عَلَيْهِم مِّن شَيْءٍ فَتَطْرُدَهُمْ فَتَكُونَ مِنَ الظَّالِمِينَ ﴿٥٢﴾

52. തങ്ങളുടെ രക്ഷിതാവിന്റെ അനുഗ്രഹം ലക്ഷ്യമാക്കിക്കൊണ്ട് രാവിലെയും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവരെ നീ ആട്ടിയകററരുത്.[176] അവരുടെ കണക്ക് നോക്കേണ്ട യാതൊരു ബാദ്ധ്യതയും നിനക്കില്ല. നിന്റെ കണക്ക് നോക്കേണ്ട യാതൊരു ബാദ്ധ്യതയും അവർക്കുമില്ല.[177] എങ്കിലല്ലേ നീ അവരെ ആട്ടിയകറേറണ്ടിവരുന്നത്. അങ്ങനെ ചെയ്യുന്ന പക്ഷം നീ അക്രമികളിൽ പെട്ടവനായിരിക്കും.

---

175. നബി(സ)യുടെ ശത്രുക്കളുടെ ദൈവസങ്കല്പങ്ങളും, അദ്ദേഹത്തിനെതിരിൽ അവർ ഉന്നയിക്കുന്ന ആരോപണങ്ങളുമൊക്കെ അന്ധമായ ഊഹങ്ങളിൽ അധിഷ്ഠിതമാണ്. അവർ ഇക്കാര്യത്തിൽ അന്ധരാണ്. നബി(സ) സംസാരിക്കുന്നത് ദിവ്യബോധനത്തിൽനിന്ന് ഉരുത്തിരിഞ്ഞ തെളിഞ്ഞ കാഴ്ചപ്പാടോടുകൂടിയാണ്.

176. നബി(സ)യുടെ ഏററവും അടുത്ത അനുയായികളിൽ പലരും അടിമകളും അശരണരും, മർദ്ദിതരും പീഡിതരുമായിരുന്നു. അറേബ്യൻ സമൂഹത്തിലെ ആഢ്യന്മാർക്ക് അവരോട് പരമപുച്ഛമായിരുന്നു. ഈ പാവങ്ങളെയൊക്കെ നബി(സ) തന്റെ സന്നിധിയിൽ നിന്ന് ആട്ടിയോടിക്കാൻ തയ്യാറായാൽ നബി(സ)യുടെ പക്ഷത്ത് അണിനിരക്കാമെന്ന് ഈ ആഢ്യന്മാർ വാഗ്ദാനം ചെയ്യുകയുണ്ടായി. അവരെ വിമർശിച്ചുകൊണ്ടാണ് ഈ വചനം അവതരിച്ചത്.

177. ആ പാവങ്ങൾ നബി(സ)യുടെ പക്ഷം ചേർന്നിട്ടുള്ളത് ദാനധർമ്മങ്ങൾകൊണ്ട് ഉപജീവനം നടത്താനുള്ള മോഹം കൊണ്ടാണെന്ന് ഖുറൈശി പ്രമാണിമാർ ആക്ഷേപിച്ചതിനുള്ള മറുപടിയാണിത്. മനസ്സിലെ വിചാരവികാരങ്ങളറിയുന്ന അല്ലാഹുവിന് മാത്രമേ കാര്യങ്ങൾ കൃത്യമായി വിലയിരുത്തി കണക്കനുസരിച്ച് പ്രതിഫലം നൽകാൻ കഴിയൂ. ഏതൊരു മനുഷ്യന്നും ബാഹ്യനില വെച്ച് മാത്രമേ മററാരെയും വിലയിരുത്താനൊക്കൂ.

وَكَذَٰلِكَ فَتَنَّا بَعْضَهُم بِبَعْضٍ لِّيَقُولُوا أَهَٰؤُلَاءِ مَنَّ اللَّهُ
عَلَيْهِم مِّن بَيْنِنَا ۗ أَلَيْسَ اللَّهُ بِأَعْلَمَ بِالشَّاكِرِينَ ﴿٥٣﴾

53. അപ്രകാരം അവരിൽ ചിലരെ മററു ചിലരെക്കൊണ്ട് നാം പരീക്ഷണവിധേയരാക്കിയിരിക്കുന്നു. ഞങ്ങളുടെ ഇടയിൽ നിന്ന് അല്ലാഹു അനുഗ്രഹിച്ചിട്ടുള്ളത് ഇക്കൂട്ടരെയാണോ എന്ന് അവർ പറയുവാൻ വേണ്ടിയത്രെ അത്. നന്ദി കാണിക്കുന്നവരെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനല്ലയോ?

وَإِذَا جَاءَكَ الَّذِينَ يُؤْمِنُونَ بِآيَاتِنَا فَقُلْ سَلَامٌ عَلَيْكُمْ ۖ كَتَبَ
رَبُّكُمْ عَلَىٰ نَفْسِهِ الرَّحْمَةَ ۖ أَنَّهُ مَنْ عَمِلَ مِنكُمْ سُوءًا بِجَهَالَةٍ
ثُمَّ تَابَ مِن بَعْدِهِ وَأَصْلَحَ فَأَنَّهُ غَفُورٌ رَّحِيمٌ ﴿٥٤﴾

54. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുന്നവർ നിന്റെ അടുക്കൽ വന്നാൽ നീ പറയുക: നിങ്ങൾക്ക് സമാധാനമുണ്ടായിരിക്കട്ടെ. നിങ്ങളുടെ രക്ഷിതാവ് കാരുണ്യത്തെ തന്റെമേൽ (ബാദ്ധ്യതയായി) നിശ്ചയിച്ചിരിക്കുന്നു. അതായത് നിങ്ങളിൽ നിന്നാരെങ്കിലും അവിവേകത്താൽ വല്ല തിന്മയും ചെയ്തുപോകുകയും എന്നിട്ടതിനുശേഷം പശ്ചാത്തപിക്കുകയും, നിലപാട് നന്നാക്കിത്തീർക്കുകയും ചെയ്യുന്നപക്ഷം അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَكَذَٰلِكَ نُفَصِّلُ الْآيَاتِ وَلِتَسْتَبِينَ سَبِيلُ الْمُجْرِمِينَ ﴿٥٥﴾

55. അപ്രകാരം നാം തെളിവുകൾ വിശദീകരിച്ചു തരുന്നു. കുററവാളികളുടെ മാർഗ്ഗം വ്യക്തമായി വേർതിരിഞ്ഞു കാണുവാൻ വേണ്ടിയുമാകുന്നു അത്.

قُلْ إِنِّي نُهِيتُ أَنْ أَعْبُدَ الَّذِينَ تَدْعُونَ مِن دُونِ اللَّهِ ۚ
قُل لَّا أَتَّبِعُ أَهْوَاءَكُمْ ۙ قَدْ ضَلَلْتُ إِذًا وَمَا أَنَا مِنَ
الْمُهْتَدِينَ ﴿٥٦﴾

56. (നബിയേ,) പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചുപ്രാർത്ഥിക്കുന്നവരെ ആരാധിക്കുന്നതിൽ നിന്ന് തീർച്ചയായും ഞാൻ വിലക്കപ്പെട്ടിരിക്കുന്നു. പറയുക: നിങ്ങളുടെ തന്നിഷ്ടങ്ങളെ ഞാൻ പിന്തുടരുകയില്ല. അങ്ങനെ ചെയ്യുന്നപക്ഷം ഞാൻ പിഴച്ചുകഴിഞ്ഞു; സന്മാർഗ്ഗം പ്രാപിച്ചവരുടെ കൂട്ടത്തിൽ ഞാൻ ആയിരിക്കുകയുമില്ല.

قُلْ إِنِّي عَلَىٰ بَيِّنَةٍ مِّن رَّبِّي وَكَذَّبْتُم بِهِ ۚ مَا عِندِي مَا
تَسْتَعْجِلُونَ بِهِ ۚ إِنِ الْحُكْمُ إِلَّا لِلَّهِ ۖ يَقُصُّ الْحَقَّ ۖ وَهُوَ
خَيْرُ الْفَاصِلِينَ ﴿٥٧﴾

57. പറയുക: തീർച്ചയായും എന്റെ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ പ്രമാണത്തിന്മേലാണ് ഞാൻ. നിങ്ങളാകട്ടെ, അതിനെ നിഷേധിച്ചുകളഞ്ഞിരിക്കുന്നു. നിങ്ങൾ എന്തൊന്നിനു വേണ്ടി തിടുക്കം കൂട്ടുന്നുവോ അത് (ശിക്ഷ) എന്റെ പക്കലില്ല. (അതിന്റെ) തീരുമാനാധികാരം അല്ലാഹുവിന് മാത്രമാണ്. അവൻ സത്യം വിവരിച്ചുതരുന്നു. അവനത്രെ തീർപ്പ് കൽപിക്കുന്നവരിൽ ഉത്തമൻ.

قُل لَّوْ أَنَّ عِندِي مَا تَسْتَعْجِلُونَ بِهِ لَقُضِيَ الْأَمْرُ بَيْنِي

58. പറയുക: നിങ്ങൾ തിടുക്കം കൂട്ടിക്കൊണ്ടിരിക്കുന്ന കാര്യം എന്റെ പക്കലുണ്ടായിരുന്നു

وَبَيْنَكُمْ وَاللَّهُ أَعْلَمُ بِالظَّٰلِمِينَ ﴿٥٨﴾

വെങ്കിൽ എൻെറയും നിങ്ങളുടെയും ഇടയിൽ കാര്യം തീരുമാനിക്കപ്പെട്ടുകഴിഞ്ഞിരുന്നു. അല്ലാഹു അക്രമികളെപ്പററി നല്ലവണ്ണം അറിയുന്നവനത്രെ.

وَعِندَهُۥ مَفَاتِحُ ٱلْغَيْبِ لَا يَعْلَمُهَآ إِلَّا هُوَ ۚ وَيَعْلَمُ مَا فِى ٱلْبَرِّ وَٱلْبَحْرِ ۚ وَمَا
تَسْقُطُ مِن وَرَقَةٍ إِلَّا يَعْلَمُهَا وَلَا حَبَّةٍ فِى ظُلُمَٰتِ ٱلْأَرْضِ وَلَا رَطْبٍ
وَلَا يَابِسٍ إِلَّا فِى كِتَٰبٍ مُّبِينٍ ﴿٥٩﴾

59. അവൻെറ പക്കലാകുന്നു അദൃശ്യകാര്യത്തിൻെറ ഖജനാവുകൾ.[178] അവനല്ലാതെ അവ അറിയുകയില്ല. കരയിലും കടലിലുമുള്ളത് അവൻ അറിയുന്നു. അവനറിയാതെ ഒരു ഇല പോലും വീഴുന്നില്ല. ഭൂമിയിലെ ഇരുട്ടുകൾക്കുള്ളിലിരിക്കുന്ന ഒരു ധാന്യമണിയാകട്ടെ, പച്ചയോ ഉണങ്ങിയതോ ആയ ഏതൊരു വസ്തുവാകട്ടെ, വ്യക്തമായ ഒരു രേഖയിൽ എഴുതപ്പെട്ടതായിട്ടല്ലാതെ ഉണ്ടാവില്ല.

وَهُوَ ٱلَّذِى يَتَوَفَّىٰكُم بِٱلَّيْلِ وَيَعْلَمُ مَا جَرَحْتُم بِٱلنَّهَارِ
ثُمَّ يَبْعَثُكُمْ فِيهِ لِيُقْضَىٰٓ أَجَلٌ مُّسَمًّى ۖ ثُمَّ إِلَيْهِ مَرْجِعُكُمْ ثُمَّ
يُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٦٠﴾

60. അവനത്രെ രാത്രിയിൽ (ഉറങ്ങുമ്പോൾ) നിങ്ങളെ പൂർണ്ണമായി ഏറെറടുക്കുന്നവൻ. പകലിൽ നിങ്ങൾ പ്രവർത്തിച്ചതെല്ലാം അവൻ അറിയുകയും ചെയ്യുന്നു. പിന്നീട് നിർണ്ണിതമായ ജീവിതാവധി പൂർത്തിയാക്കപ്പെടുവാൻവേണ്ടി പകലിൽ നിങ്ങളെ അവൻ എഴുന്നേൽപിക്കുന്നു. പിന്നീട് അവങ്കലേക്കാണ് നിങ്ങളുടെ മടക്കം. അനന്തരം നിങ്ങൾ ചെയ്തുകൊണ്ടിരുന്നതിനെപ്പററിയെല്ലാം അവൻ നിങ്ങളെ അറിയിക്കുകയും ചെയ്യും.

وَهُوَ ٱلْقَاهِرُ فَوْقَ عِبَادِهِۦ ۖ وَيُرْسِلُ عَلَيْكُمْ حَفَظَةً حَتَّىٰٓ إِذَا جَآءَ
أَحَدَكُمُ ٱلْمَوْتُ تَوَفَّتْهُ رُسُلُنَا وَهُمْ لَا يُفَرِّطُونَ ﴿٦١﴾

61. അവനത്രെ തൻെറ ദാസന്മാരുടെ മേൽ പരമാധികാരമുള്ളവൻ. നിങ്ങളുടെ മേൽനോട്ടത്തിനായി അവൻ കാവൽക്കാരെ അയക്കുകയും ചെയ്യുന്നു. അങ്ങനെ അവരിൽ ഒരാൾക്ക് മരണം വന്നെത്തുമ്പോൾ നമ്മുടെ ദൂതന്മാർ (മലക്കുകൾ) അവനെ പൂർണ്ണമായി ഏറെറടുക്കുന്നു. (അക്കാര്യത്തിൽ) അവർ ഒരു വീഴ്ചയും വരുത്തുകയില്ല.

ثُمَّ رُدُّوٓا۟ إِلَى ٱللَّهِ مَوْلَىٰهُمُ ٱلْحَقِّ ۚ أَلَا لَهُ ٱلْحُكْمُ وَهُوَ أَسْرَعُ
ٱلْحَٰسِبِينَ ﴿٦٢﴾

62. എന്നിട്ട് അവർ അവരുടെ യഥാർത്ഥ രക്ഷാധികാരിയായ അല്ലാഹുവിലേക്ക് തിരിച്ചയക്കപ്പെടും. അറിയുക: അവന്നത്രെ തീരുമാനാധികാരം. അവൻ അതിവേഗം കണക്ക് നോക്കുന്നവനത്രെ.

قُلْ مَن يُنَجِّيكُم مِّن ظُلُمَٰتِ ٱلْبَرِّ وَٱلْبَحْرِ

63. പറയുക: 'ഇതിൽ നിന്ന് (ഈ വിപത്തുകളിൽനിന്ന്) അല്ലാഹു ഞങ്ങളെ രക്ഷപ്പെടുത്തുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ നന്ദിയു

178. 'മഫാതിഹ്' എന്ന പദത്തിന് ഖജനാവുകൾ എന്നും താക്കോലുകൾ എന്നും അർത്ഥമുണ്ട്. അദൃശ്യകാര്യത്തിൻെറ ഖജനാവുകളും താക്കോലുകളുമെല്ലാം അല്ലാഹുവിൻെറ അധീനത്തിൽ തന്നെയാകുന്നു.

تَدْعُونَهُۥ تَضَرُّعًا وَخُفْيَةً لَّئِنْ أَنجَىٰنَا مِنْ هَٰذِهِۦ لَنَكُونَنَّ
مِنَ ٱلشَّٰكِرِينَ ٦٣

ഉള്ളവരുടെ കൂട്ടത്തില്‍ ആയി ക്കൊള്ളാം' എന്ന് പറഞ്ഞുകൊണ്ട് അവനോട് നിങ്ങള്‍ താഴ്മയോടെയും രഹസ്യമായും പ്രാര്‍ത്ഥിക്കുന്ന സമയത്ത് കരയിലെയും കടലിലെയും അന്ധകാരങ്ങളില്‍ നിന്ന്[179] നിങ്ങളെ രക്ഷിക്കുന്നത് ആരാണ്?

قُلِ ٱللَّهُ يُنَجِّيكُم مِّنْهَا وَمِن كُلِّ كَرْبٍ ثُمَّ أَنتُمْ تُشْرِكُونَ ٦٤

64. പറയുക: അല്ലാഹുവാണ് അവയില്‍ നിന്നും മറ്റെല്ലാ ദുരിതങ്ങളില്‍നിന്നും നിങ്ങളെ രക്ഷിക്കുന്നത്. എന്നിട്ടും നിങ്ങളവനോട് പങ്കു ചേര്‍ക്കുന്നുവല്ലോ.

قُلْ هُوَ ٱلْقَادِرُ عَلَىٰٓ أَن يَبْعَثَ عَلَيْكُمْ عَذَابًا مِّن فَوْقِكُمْ
أَوْ مِن تَحْتِ أَرْجُلِكُمْ أَوْ يَلْبِسَكُمْ شِيَعًا وَيُذِيقَ بَعْضَكُم
بَأْسَ بَعْضٍ ٱنظُرْ كَيْفَ نُصَرِّفُ ٱلْـَٔايَٰتِ لَعَلَّهُمْ يَفْقَهُونَ ٦٥

65. പറയുക: നിങ്ങളുടെ മുകള്‍ഭാഗത്തു നിന്നോ, നിങ്ങളുടെ കാലുകളുടെ ചുവട്ടില്‍നിന്നോ നിങ്ങളുടെ മേല്‍ ശിക്ഷ അയക്കുവാന്‍, അല്ലെങ്കില്‍ നിങ്ങളെ ഭിന്നകക്ഷികളാക്കി ആശയക്കുഴപ്പത്തിലാക്കുകയും, നിങ്ങളില്‍ ചിലര്‍ക്ക് മററു ചിലരുടെ പീഡനം അനുഭവിപ്പിക്കുകയും ചെയ്യാന്‍ കഴിവുള്ളവനത്രെ അവന്‍. നോക്കൂ; അവര്‍ ഗ്രഹിക്കുവാന്‍ വേണ്ടി നാം തെളിവുകള്‍ വിവിധ രൂപത്തില്‍ വിവരിച്ചുകൊടുക്കുന്നത് എങ്ങനെയാണെന്ന്!

وَكَذَّبَ بِهِۦ قَوْمُكَ وَهُوَ ٱلْحَقُّ قُل لَّسْتُ عَلَيْكُم بِوَكِيلٍ ٦٦

66. (നബിയേ,) നിന്റെ ജനത ഇത് സത്യമായിരിക്കെ ഇതിനെ നിഷേധിച്ചുകളഞ്ഞിരിക്കുന്നു. പറയുക: ഞാന്‍ നിങ്ങളുടെ മേല്‍ (ഉത്തരവാദിത്തം) ഏല്‍പിക്കപ്പെട്ടവനൊന്നുമല്ല.

لِّكُلِّ نَبَإٍ مُّسْتَقَرٌّ وَسَوْفَ تَعْلَمُونَ ٦٧

67. ഓരോ വൃത്താന്തത്തിനും അത് (സത്യമായി) പുലരുന്ന ഒരു സന്ദര്‍ഭമുണ്ട്. വഴിയെ നിങ്ങള്‍ അത് അറിഞ്ഞുകൊള്ളും.

وَإِذَا رَأَيْتَ ٱلَّذِينَ يَخُوضُونَ فِىٓ ءَايَٰتِنَا فَأَعْرِضْ عَنْهُمْ حَتَّىٰ
يَخُوضُوا۟ فِى حَدِيثٍ غَيْرِهِۦ وَإِمَّا يُنسِيَنَّكَ ٱلشَّيْطَٰنُ فَلَا تَقْعُدْ
بَعْدَ ٱلذِّكْرَىٰ مَعَ ٱلْقَوْمِ ٱلظَّٰلِمِينَ ٦٨

68. നമ്മുടെ ദൃഷ്ടാന്തങ്ങളെ അപഹസിക്കുന്നതില്‍ മുഴുകിയവരെ നീ കണ്ടാല്‍ അവര്‍ മററു വല്ല വര്‍ത്തമാനത്തിലും പ്രവേശിക്കുന്നതുവരെ നീ അവരില്‍ നിന്ന് തിരിഞ്ഞുകളയുക. ഇനി വല്ലപ്പോഴും നിന്നെ പിശാച് മറപ്പിച്ചുകളയുന്ന പക്ഷം ഓര്‍മ്മ വന്നതിനുശേഷം അക്രമി കളായ ആ ആളുകളുടെ കൂടെ നീ ഇരിക്കരുത്.

وَمَا عَلَى ٱلَّذِينَ يَتَّقُونَ مِنْ حِسَابِهِم مِّن شَىْءٍ وَلَٰكِن
ذِكْرَىٰ لَعَلَّهُمْ يَتَّقُونَ ٦٩

69. സൂക്ഷ്മത പാലിക്കുന്നവര്‍ക്ക് അവരുടെ (അക്രമികളുടെ) കണക്ക് നോക്കേണ്ട യാതൊരു ബാദ്ധ്യതയുമില്ല. പക്ഷെ, ഓര്‍മ്മിപ്പിക്കേണ്ടതുണ്ട്. അവര്‍ സൂക്ഷ്മതയുള്ളവരായേക്കാം.

---

179. അന്ധകാരങ്ങള്‍ എന്നാണ് 'ളുലുമാത്തി'ന്റെ ഭാഷാര്‍ത്ഥം. ദുരിതങ്ങള്‍, കെടുതികള്‍, അവിവേകങ്ങള്‍ എന്നീ അര്‍ത്ഥങ്ങളിലും ആലങ്കാരികമായി ഈ പദം പ്രയോഗിക്കാറുണ്ട്. എല്ലാതരം അന്ധകാരങ്ങളും ഇവിടെ വിവക്ഷിക്കപ്പെടാം.

وَذَرِ الَّذِينَ اتَّخَذُوا دِينَهُمْ لَعِبًا وَلَهْوًا وَغَرَّتْهُمُ الْحَيَوٰةُ
الدُّنْيَا وَذَكِّرْ بِهِۦٓ أَنْ تُبْسَلَ نَفْسٌ بِمَا كَسَبَتْ لَيْسَ لَهَا
مِنْ دُونِ اللَّهِ وَلِيٌّ وَلَا شَفِيعٌ وَإِنْ تَعْدِلْ كُلَّ عَدْلٍ
لَا يُؤْخَذْ مِنْهَا أُولَٰٓئِكَ الَّذِينَ أُبْسِلُوا بِمَا كَسَبُوا لَهُمْ
شَرَابٌ مِنْ حَمِيمٍ وَعَذَابٌ أَلِيمٌ بِمَا كَانُوا يَكْفُرُونَ ٧٠

70. തങ്ങളുടെ മതത്തെ കളിയും വിനോദവുമാക്കിത്തീർക്കുകയും, ഐഹികജീവിതം കണ്ട് വഞ്ചിതരാവുകയും ചെയ്തിട്ടുള്ളവരെ വിട്ടേക്കുക. ഏതൊരാത്മാവും സ്വയം ചെയ്തുവെച്ചതിന്റെ ഫലമായി നാശത്തിലേക്ക് തള്ളപ്പെടുമെന്നതിനാൽ ഇത് (ഖുർആൻ) മുഖേന നീ ഉൽബോധനം നടത്തുക. അല്ലാഹുവിന് പുറമെ ആ ആത്മാവിന്ന് യാതൊരു രക്ഷാധികാരിയും ശുപാർശകനും ഉണ്ടായിരിക്കുന്നതല്ല. എല്ലാവിധ പ്രായശ്ചിത്തവും നൽകിയാലും ആ ആത്മാവിൽ നിന്നത് സ്വീകരിക്കപ്പെടുകയില്ല. സ്വയം ചെയ്തുവെച്ചതിന്റെ ഫലമായി നാശത്തിലേക്ക് തള്ളപ്പെട്ടവരത്രെ അവർ. അവർ നിഷേധിച്ചിരുന്നതിന്റെ ഫലമായി ചുട്ടുപൊള്ളുന്ന കുടിനീരും വേദനാജനകമായ ശിക്ഷയുമാണ് അവർക്കുണ്ടായിരിക്കുക.

قُلْ أَنَدْعُوا مِنْ دُونِ اللَّهِ مَا لَا يَنْفَعُنَا وَلَا يَضُرُّنَا وَنُرَدُّ عَلَىٰٓ
أَعْقَابِنَا بَعْدَ إِذْ هَدَىٰنَا اللَّهُ كَالَّذِي اسْتَهْوَتْهُ الشَّيَٰطِينُ
فِي الْأَرْضِ حَيْرَانَ لَهُۥٓ أَصْحَٰبٌ يَدْعُونَهُۥٓ إِلَى الْهُدَى ائْتِنَا
قُلْ إِنَّ هُدَى اللَّهِ هُوَ الْهُدَىٰ وَأُمِرْنَا لِنُسْلِمَ لِرَبِّ الْعَٰلَمِينَ ٧١

71. പറയുക: അല്ലാഹുവിനുപുറമെ ഞങ്ങൾക്ക് ഉപകാരമോ, ഉപദ്രവമോ ചെയ്യാൻ കഴിവില്ലാത്തതിനെ ഞങ്ങൾ വിളിച്ചു പ്രാർത്ഥിക്കുകയോ? അല്ലാഹു ഞങ്ങളെ നേർവഴിയിലാക്കിയതിനുശേഷം ഞങ്ങൾ പുറകോട്ട് മടക്കപ്പെടുകയോ? (എന്നിട്ട്) പിശാചുക്കൾ തട്ടിത്തിരിച്ചു കൊണ്ടുപോയിട്ട് ഭൂമിയിൽ അന്ധാളിച്ച് കഴിയുന്ന ഒരുത്തനെപ്പോലെ (ഞങ്ങളാവുകയോ?) 'ഞങ്ങളുടെ അടുത്തേക്ക് വരൂ' എന്നു പറഞ്ഞു കൊണ്ട് അവനെ നേർവഴിയിലേക്ക് ക്ഷണിച്ചു കൊണ്ടിരിക്കുന്ന ചില കൂട്ടുകാരുണ്ട് അവന്ന്. പറയുക: തീർച്ചയായും അല്ലാഹുവിന്റെ മാർഗ്ഗദർശനമാണ് യഥാർത്ഥ മാർഗ്ഗദർശനം. ലോകരക്ഷിതാവിന് കീഴ്പെടുവാനാണ് ഞങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നത്.

وَأَنْ أَقِيمُوا الصَّلَوٰةَ وَاتَّقُوهُ وَهُوَ الَّذِيٓ إِلَيْهِ
تُحْشَرُونَ ٧٢

72. നിങ്ങൾ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കണമെന്നും, അവനെ സൂക്ഷിക്കണമെന്നും (കല്പിക്കപ്പെട്ടിരിക്കുന്നു). അവങ്കലേക്കായിരിക്കും നിങ്ങളെല്ലാം ഒരുമിച്ചുകൂട്ടപ്പെടുന്നത്.

وَهُوَ الَّذِي خَلَقَ السَّمَٰوَٰتِ وَالْأَرْضَ بِالْحَقِّ وَيَوْمَ
يَقُولُ كُنْ فَيَكُونُ قَوْلُهُ الْحَقُّ وَلَهُ الْمُلْكُ يَوْمَ يُنْفَخُ
فِي الصُّورِ عَٰلِمُ الْغَيْبِ وَالشَّهَٰدَةِ

73. അവനത്രെ ആകാശങ്ങളും ഭൂമിയും യഥാർത്ഥ മുറപ്രകാരം സൃഷ്ടിച്ചവൻ. അവൻ 'ഉണ്ടാകൂ' എന്ന് പറയുന്ന ദിവസം അതുണ്ടാകുകതന്നെ ചെയ്യുന്നു. അവന്റെ വചനം സത്യമാകുന്നു. കാഹളത്തിൽ ഊതപ്പെടുന്ന ദിവസം[180] അവന്ന് മാത്രമാകുന്നു ആധിപത്യം. അദൃശ്യവും ദൃശ്യവും അറിയുന്നവനാണവൻ.

وَهُوَ الْحَكِيمُ الْخَبِيرُ ﴿٧٣﴾

അവൻ യുക്തിമാനും സൂക്ഷ്മജ്ഞാനമുള്ളവനു മത്രെ.

وَإِذْ قَالَ إِبْرَاهِيمُ لِأَبِيهِ آزَرَ أَتَتَّخِذُ أَصْنَامًا آلِهَةً ۖ إِنِّي أَرَاكَ وَقَوْمَكَ فِي ضَلَالٍ مُبِينٍ ﴿٧٤﴾

74. ഇബ്രാഹീം തന്റെ പിതാവായ ആസറി നോട് പറഞ്ഞ സന്ദർഭം (ഓർക്കുക): ചില ബിംബങ്ങളെയാണോ താങ്കൾ ദൈവങ്ങളായി സ്വീകരിക്കുന്നത്? തീർച്ചയായും താങ്കളും താങ്ക ളുടെ ജനതയും വ്യക്തമായ വഴികേടിലാണെന്ന് ഞാൻ കാണുന്നു.

وَكَذَٰلِكَ نُرِي إِبْرَاهِيمَ مَلَكُوتَ السَّمَاوَاتِ وَالْأَرْضِ وَلِيَكُونَ مِنَ الْمُوقِنِينَ ﴿٧٥﴾

75. അപ്രകാരം ഇബ്രാഹീമിന് നാം ആകാശ ങ്ങളുടെയും ഭൂമിയുടെയും ആധിപത്യരഹസ്യ ങ്ങൾ കാണിച്ചുകൊടുക്കുന്നു. അദ്ദേഹം ദൃഢ ബോധ്യമുള്ളവരുടെ കൂട്ടത്തിൽ ആയിരിക്കാൻ വേണ്ടിയും കൂടിയാണത്.

فَلَمَّا جَنَّ عَلَيْهِ اللَّيْلُ رَأَىٰ كَوْكَبًا ۖ قَالَ هَٰذَا رَبِّي ۖ فَلَمَّا أَفَلَ قَالَ لَا أُحِبُّ الْآفِلِينَ ﴿٧٦﴾

76. അങ്ങനെ രാത്രി അദ്ദേഹത്തെ (ഇരുട്ടു കൊണ്ട്) മൂടിയപ്പോൾ അദ്ദേഹം ഒരു നക്ഷത്രം കണ്ടു. അദ്ദേഹം പറഞ്ഞു: ഇതാ, എന്റെ രക്ഷിതാവ്! എന്നിട്ട് അത് അസ്തമിച്ചപ്പോൾ അദ്ദേ ഹം പറഞ്ഞു: അസ്തമിച്ചുപോകുന്നവരെ ഞാൻ ഇഷ്ടപ്പെടുന്നില്ല.[181]

فَلَمَّا رَأَى الْقَمَرَ بَازِغًا قَالَ هَٰذَا رَبِّي ۖ فَلَمَّا أَفَلَ قَالَ لَئِنْ لَمْ يَهْدِنِي رَبِّي لَأَكُونَنَّ مِنَ الْقَوْمِ الضَّالِّينَ ﴿٧٧﴾

77. അനന്തരം ചന്ദ്രൻ ഉദിച്ചുയരുന്നത് കണ്ട പ്പോൾ അദ്ദേഹം പറഞ്ഞു: ഇതാ, എന്റെ രക്ഷി താവ്! എന്നിട്ട് അതും അസ്തമിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവ് എനിക്ക് നേർവഴി കാണിച്ചുതന്നില്ലെങ്കിൽ തീർച്ചയായും ഞാൻ വഴി പിഴച്ച ജനവിഭാഗത്തിൽപെട്ടവനായിത്തീരും.

فَلَمَّا رَأَى الشَّمْسَ بَازِغَةً قَالَ هَٰذَا رَبِّي هَٰذَا أَكْبَرُ ۖ فَلَمَّا أَفَلَتْ قَالَ يَا قَوْمِ إِنِّي بَرِيءٌ مِمَّا تُشْرِكُونَ ﴿٧٨﴾

78. അനന്തരം സൂര്യൻ ഉദിച്ചുയരുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: ഇതാ, എന്റെ രക്ഷിതാവ്! ഇതാണ് ഏററവും വലുത്!! അങ്ങനെ അതും അസ്തമിച്ചുപോയപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ സമുദായമേ, നിങ്ങൾ (ദൈവ ത്തോട്) പങ്ക് ചേർക്കുന്നതിൽ നിന്നെല്ലാം തീർ ച്ചയായും ഞാൻ ഒഴിവാകുന്നു.

إِنِّي وَجَّهْتُ وَجْهِيَ لِلَّذِي فَطَرَ السَّمَاوَاتِ وَالْأَرْضَ حَنِيفًا ۖ وَمَا أَنَا مِنَ الْمُشْرِكِينَ ﴿٧٩﴾

79. തീർച്ചയായും ഞാൻ നേർമാർഗ്ഗത്തിൽ ഉറച്ചുനിന്നു കൊണ്ട് എന്റെ മുഖം ആകാശ ങ്ങളും ഭൂമിയും സൃഷ്ടിച്ചവനിലേക്ക് തിരിച്ചിരി ക്കുന്നു. ഞാൻ ബഹുദൈവവാദികളിൽ പെട്ട വനേ അല്ല.

180. അന്ത്യദിനത്തിലും, ഉയിർത്തെഴുന്നേല്പിന്റെ നാളിലും കാഹളത്തിൽ ഊതുന്നതാണ് എന്ന് ഖുർആൻവ്യക്തമാക്കുന്നു. എന്നാൽ കാഹള ത്തിന്റെ ആകൃതിയെപ്പററിയോ ഊത്തിന്റെ സ്വഭാവത്തെപ്പററിയോ നമുക്ക് അറിഞ്ഞുകൂടാ. അദൃശ്യജ്ഞാനത്തിൽ നിന്ന് പ്രവാചകന്മാർ മുഖേന അറിയിക്കപ്പെട്ടതിൽ കവിഞ്ഞൊന്നും അറിയാൻ നമുക്കാവില്ല.

181. വിഗ്രഹങ്ങളോടൊപ്പം സൂര്യ–ചന്ദ്ര–നക്ഷത്രാദികളെയും ആരാധിക്കുന്നവരായിരുന്നു ഇബ്രാഹീം നബി(അ)യുടെ നാട്ടുകാർ. ദൈവ ത്തിന്റെ സൃഷ്ടികളായ ആകാശഗോളങ്ങൾക്ക് ദിവ്യത്വം കല്പിച്ച് ആരാധിക്കുന്നത് എത്ര വലിയ മൗഢ്യമാണെന്ന് അവരെ ഉണർത്താനാണ് ഇതുവഴി അദ്ദേഹം ശ്രമിച്ചത്.

وَحَاجَّهُ قَوْمُهُ ۚ قَالَ أَتُحَاجُّونِّي فِي اللَّهِ وَقَدْ هَدَانِ ۚ
وَلَا أَخَافُ مَا تُشْرِكُونَ بِهِ إِلَّا أَن يَشَاءَ رَبِّي شَيْئًا ۗ
وَسِعَ رَبِّي كُلَّ شَيْءٍ عِلْمًا ۗ أَفَلَا تَتَذَكَّرُونَ ﴿٨٠﴾

80. അദ്ദേഹത്തിൻെറ ജനത അദ്ദേഹവുമായി തർക്കത്തിലേർപ്പെടുകയുണ്ടായി. അദ്ദേഹം പറഞ്ഞു: അല്ലാഹുവിൻെറ കാര്യത്തിൽ നിങ്ങളെന്നോട് തർക്കിക്കുകയാണോ? അവനാകട്ടെ എന്നെ നേർവഴിയിലാക്കിയിരിക്കയാണ്. നിങ്ങൾ അവനോട് പങ്കുചേർക്കുന്ന യാതൊന്നിനെയും ഞാൻ ഭയപ്പെടുന്നില്ല. എൻെറ രക്ഷിതാവ് ഉദ്ദേശിക്കുന്നതെന്തോ അതല്ലാതെ (സംഭവിക്കുകയില്ല.) എൻെറ രക്ഷിതാവിൻെറ ജ്ഞാനം സർവ്വകാര്യങ്ങളെയും ഉൾക്കൊള്ളാൻ മാത്രം വിപുലമായിരിക്കുന്നു. നിങ്ങളെന്താണ് ആലോചിച്ചുനോക്കാത്തത്?

وَكَيْفَ أَخَافُ مَا أَشْرَكْتُمْ وَلَا تَخَافُونَ أَنَّكُمْ أَشْرَكْتُم بِاللَّهِ
مَا لَمْ يُنَزِّلْ بِهِ عَلَيْكُمْ سُلْطَانًا ۚ فَأَيُّ الْفَرِيقَيْنِ أَحَقُّ بِالْأَمْنِ ۖ
إِن كُنتُمْ تَعْلَمُونَ ﴿٨١﴾

81. നിങ്ങൾ (അല്ലാഹുവോട്) പങ്കുചേർത്തതിനെ ഞാൻ എങ്ങനെ ഭയപ്പെടും? നിങ്ങളാകട്ടെ, അല്ലാഹു നിങ്ങൾക്ക് യാതൊരു പ്രമാണവും നൽകിയിട്ടില്ലാത്ത വസ്തുക്കളെ അവനോട് പങ്കുചേർക്കുന്നതിനെപ്പററി ഭയപ്പെടുന്നുമില്ല. അപ്പോൾ രണ്ടു കക്ഷികളിൽ ആരാണ് നിർഭയരായിരിക്കാൻ കൂടുതൽ അർഹതയുള്ളവർ?[182] (പറയൂ:) നിങ്ങൾക്കറിയാമെങ്കിൽ.

الَّذِينَ آمَنُوا وَلَمْ يَلْبِسُوا إِيمَانَهُم بِظُلْمٍ أُولَٰئِكَ لَهُمُ الْأَمْنُ
وَهُم مُّهْتَدُونَ ﴿٨٢﴾

82. വിശ്വസിക്കുകയും, തങ്ങളുടെ വിശ്വാസത്തിൽ അന്യായം കൂട്ടിക്കലർത്താതിരിക്കുകയും ചെയ്തവരാരോ അവർക്കാണ് നിർഭയത്വമുള്ളത്. അവർ തന്നെയാണ് നേർമാർഗ്ഗം പ്രാപിച്ചവർ.

وَتِلْكَ حُجَّتُنَا آتَيْنَاهَا إِبْرَاهِيمَ عَلَىٰ قَوْمِهِ ۚ نَرْفَعُ دَرَجَاتٍ
مَّن نَّشَاءُ ۗ إِنَّ رَبَّكَ حَكِيمٌ عَلِيمٌ ﴿٨٣﴾

83. ഇബ്രാഹീമിന് തൻെറ ജനതക്കെതിരായി നാം നൽകിയ ന്യായപ്രമാണമത്രെ അത്. നാം ഉദ്ദേശിക്കുന്നവർക്ക് നാം പദവികൾ ഉയർത്തിക്കൊടുക്കുന്നു. തീർച്ചയായും നിൻെറ രക്ഷിതാവ് യുക്തിമാനും സർവ്വജ്ഞനുമത്രെ.

وَوَهَبْنَا لَهُ إِسْحَاقَ وَيَعْقُوبَ ۚ كُلًّا هَدَيْنَا ۚ وَنُوحًا هَدَيْنَا
مِن قَبْلُ ۖ وَمِن ذُرِّيَّتِهِ دَاوُودَ وَسُلَيْمَانَ وَأَيُّوبَ وَيُوسُفَ
وَمُوسَىٰ وَهَارُونَ ۚ وَكَذَٰلِكَ نَجْزِي الْمُحْسِنِينَ ﴿٨٤﴾

84. അദ്ദേഹത്തിന് നാം ഇസ്ഹാഖിനെയും യഅ്ഖൂബിനെയും നൽകുകയും ചെയ്തു. അവരെയെല്ലാം നാം നേർവഴിയിലാക്കിയിരിക്കുന്നു. അദ്ദേഹത്തിനുമുമ്പ് നൂഹിനെയും നാം നേർവഴിയിലാക്കിയിട്ടുണ്ട്. അദ്ദേഹത്തിൻെറ സന്താനങ്ങളിൽ നിന്ന് ദാവൂദിനെയും സുലൈമാനെയും അയ്യൂബിനെയും യൂസുഫിനെയും മൂസായെയും ഹാറൂനെയും (നാം നേർവഴിയിലാക്കി.) അപ്രകാരം സദ്‌വൃത്തർക്ക് നാം പ്രതിഫലം നൽകുന്നു.

182. അല്ലാഹുവെ ഭയപ്പെടുന്നവൻ സൃഷ്ടികളിൽ ആരെയും ഭയപ്പെടുന്ന പ്രശ്നമില്ല. ബഹുദൈവവിശ്വാസികളാകട്ടെ അസംഖ്യം ദേവീദേവന്മാരെ ഭയപ്പെടേണ്ടി വരുന്നു. ശരിയായ അർത്ഥത്തിലുള്ള നിർഭയത്വത്തെപ്പററി അവർക്ക് ചിന്തിക്കാൻ പോലും കഴിയില്ല.

وَزَكَرِيَّا وَيَحْيَىٰ وَعِيسَىٰ وَإِلْيَاسَ ۖ كُلٌّ مِّنَ الصَّالِحِينَ ﴿٨٥﴾

85. സകരിയ്യാ, യഹ്‌യാ, ഈസാ, ഇൽയാസ് എന്നിവരെയും (നേർവഴിയിലാക്കി.) അവരെല്ലാം സജ്ജനങ്ങളിൽ പെട്ടവരത്രെ.

وَإِسْمَاعِيلَ وَالْيَسَعَ وَيُونُسَ وَلُوطًا ۚ وَكُلًّا فَضَّلْنَا عَلَى الْعَالَمِينَ ﴿٨٦﴾

86. ഇസ്മാഈൽ, അൽയസഅ്, യൂനുസ്, ലൂത്ത് എന്നിവരെയും (നേർവഴിയിലാക്കി.) അവരെല്ലാവരെയും നാം ലോകരിൽ വെച്ച് ശ്രേഷ്ഠരാക്കിയിരിക്കുന്നു.

وَمِنْ آبَائِهِمْ وَذُرِّيَّاتِهِمْ وَإِخْوَانِهِمْ ۖ وَاجْتَبَيْنَاهُمْ وَهَدَيْنَاهُمْ إِلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٨٧﴾

87. അവരുടെ പിതാക്കളിൽ നിന്നും സന്തതികളിൽ നിന്നും സഹോദരങ്ങളിൽനിന്നും (ചിലർക്ക് നാം ശ്രേഷ്ഠത നൽകിയിരിക്കുന്നു.) അവരെ നാം വിശിഷ്ടരായി തെരഞ്ഞെടുക്കുകയും, നേർമാർഗ്ഗത്തിലേക്ക് അവരെ നയിക്കുകയും ചെയ്തിരിക്കുന്നു.

ذَٰلِكَ هُدَى اللَّهِ يَهْدِي بِهِ مَن يَشَاءُ مِنْ عِبَادِهِ ۚ وَلَوْ أَشْرَكُوا لَحَبِطَ عَنْهُم مَّا كَانُوا يَعْمَلُونَ ﴿٨٨﴾

88. അതാണ് അല്ലാഹുവിൻെറ മാർഗ്ഗദർശനം. അത് മുഖേന തൻെറ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവ രെ അവൻ നേർമാർഗ്ഗത്തിലേക്ക് നയിക്കുന്നു. അവർ (അല്ലാഹുവോട്) പങ്കുചേർത്തിരുന്നുവെങ്കിൽ അവർ പ്രവർത്തിച്ചിരുന്നതെല്ലാം അവരെ സംബന്ധിച്ചിടത്തോളം നിഷ്ഫലമായിപ്പോകുമായിരുന്നു.[183]

أُولَٰئِكَ الَّذِينَ آتَيْنَاهُمُ الْكِتَابَ وَالْحُكْمَ وَالنُّبُوَّةَ ۚ فَإِن يَكْفُرْ بِهَا هَٰؤُلَاءِ فَقَدْ وَكَّلْنَا بِهَا قَوْمًا لَّيْسُوا بِهَا بِكَافِرِينَ ﴿٨٩﴾

89. നാം വേദവും വിജ്ഞാനവും പ്രവാചകത്വവും നൽകിയിട്ടുള്ളവരത്രെ അവർ. ഇനി ഇക്കൂട്ടർ അവയൊക്കെ നിഷേധിക്കുകയാണെങ്കിൽ അവയിൽ അവിശ്വസിക്കുന്നവരല്ലാത്ത ഒരു ജനവിഭാഗത്തെ നാമത് ഭരമേല്പിച്ചിട്ടുണ്ട്.[184]

أُولَٰئِكَ الَّذِينَ هَدَى اللَّهُ ۖ فَبِهُدَاهُمُ اقْتَدِهْ ۗ قُل لَّا أَسْأَلُكُمْ عَلَيْهِ أَجْرًا ۖ إِنْ هُوَ إِلَّا ذِكْرَىٰ لِلْعَالَمِينَ ﴿٩٠﴾

90. അവരെയാണ് അല്ലാഹു നേർവഴിയിലാക്കിയിട്ടുള്ളത്. അതിനാൽ അവരുടെ നേർമാർഗ്ഗത്തെ നീ പിന്തുടർന്നുകൊള്ളുക. (നബിയേ,) പറയുക: ഇതിൻെറ പേരിൽ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നില്ല. ഇത് ലോകർക്കുവേണ്ടിയുള്ള ഒരു ഉദ്ബോധനമല്ലാതെ മറെറാന്നുമല്ല.

وَمَا قَدَرُوا اللَّهَ حَقَّ قَدْرِهِ إِذْ قَالُوا مَا أَنزَلَ اللَّهُ عَلَىٰ بَشَرٍ مِّن شَيْءٍ ۗ

91. ഒരു മനുഷ്യന്നും അല്ലാഹു യാതൊന്നും അവതരിപ്പിച്ചുകൊടുത്തിട്ടില്ല എന്നു പറഞ്ഞ സന്ദർഭത്തിൽ അല്ലാഹുവെ വിലയിരുത്തേണ്ട മുറപ്രകാരം വിലയിരുത്താതിരിക്കുകയാണ് അവർ ചെയ്തത്. പറയുക: എന്നാൽ സത്യപ്രകാ

183. ഒരാൾ ബഹുദൈവാരാധന നടത്തുന്നതോടെ അയാൾ അതുവരെ ചെയ്ത എല്ലാ സൽകർമ്മങ്ങളും നിഷ്ഫലമായിപ്പോകുന്നതാണ്.
184. മനുഷ്യരെല്ലാവരും കൂടി ദൈവനിഷേധികളോ, ബഹുദൈവാരാധകരോ ആയിത്തീരുകയില്ലെന്നും, അല്ലാഹു ഉദ്ദേശിക്കുന്ന കാലമത്രയും ഏകദൈവാരാധകർ ഉണ്ടായിരിക്കുമെന്നും ഇതിൽനിന്ന് ഗ്രഹിക്കാം.

قُلْ مَنْ أَنزَلَ الْكِتَابَ الَّذِي جَاءَ بِهِ مُوسَىٰ نُورًا وَهُدًى
لِّلنَّاسِ ۖ تَجْعَلُونَهُ قَرَاطِيسَ تُبْدُونَهَا وَتُخْفُونَ كَثِيرًا ۖ
وَعُلِّمْتُم مَّا لَمْ تَعْلَمُوا أَنتُمْ وَلَا آبَاؤُكُمْ ۖ قُلِ اللَّهُ ۖ ثُمَّ ذَرْهُمْ
فِي خَوْضِهِمْ يَلْعَبُونَ ﴿٩١﴾

ശമായിക്കൊണ്ടും, മനുഷ്യർക്ക് മാർഗ്ഗദർശകമായിക്കൊണ്ടും മൂസാ കൊണ്ടുവന്ന ഗ്രന്ഥം ആരാണ് അവതരിപ്പിച്ചത്? നിങ്ങൾ അതിനെ കടലാസ് തുണ്ടുകളാക്കി ചില ഭാഗങ്ങൾ വെളിപ്പെടുത്തുകയും, (മററു) പലതും ഒളിച്ചുവെക്കുകയും ചെയ്യുന്നുണ്ടല്ലോ. നിങ്ങൾക്കോ നിങ്ങളുടെ പിതാക്കന്മാർക്കോ അറിവില്ലാതിരുന്ന പലതും (ആ ഗ്രന്ഥത്തിലൂടെ) നിങ്ങൾ പഠിപ്പിക്കപ്പെട്ടിട്ടുമുണ്ട്. അല്ലാഹുവാണ് (അത് അവതരിപ്പിച്ചത്) എന്ന് പറയുക. പിന്നീട് അവരുടെ കുതർക്കങ്ങളുമായി വിളയാടുവാൻ അവരെ വിട്ടേക്കുക.

وَهَٰذَا كِتَابٌ أَنزَلْنَاهُ مُبَارَكٌ مُّصَدِّقُ الَّذِي بَيْنَ يَدَيْهِ وَلِتُنذِرَ
أُمَّ الْقُرَىٰ وَمَنْ حَوْلَهَا ۚ وَالَّذِينَ يُؤْمِنُونَ بِالْآخِرَةِ يُؤْمِنُونَ بِهِ ۖ
وَهُمْ عَلَىٰ صَلَاتِهِمْ يُحَافِظُونَ ﴿٩٢﴾

92. ഇതാ, നാം അവതരിപ്പിച്ച, നന്മ നിറഞ്ഞ ഒരു ഗ്രന്ഥം! അതിൻെറ മുമ്പുള്ള വേദത്തെ ശരിവെക്കുന്നതത്രെ അത്. മാതൃനഗരി (മക്ക) യിലും അതിൻെറ ചുററുഭാഗത്തുമുള്ളവർക്ക് നീ താക്കീത് നൽകുവാൻ വേണ്ടി ഉള്ളതുമാണ് അത്. പരലോകത്തിൽ വിശ്വസിക്കുന്നവർ ഈ ഗ്രന്ഥത്തിൽ വിശ്വസിക്കുന്നതാണ്. തങ്ങളുടെ പ്രാർത്ഥന അവർ മുറപ്രകാരം സൂക്ഷിച്ചുപോരുന്നതുമാണ്.

وَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا أَوْ قَالَ أُوحِيَ إِلَيَّ
وَلَمْ يُوحَ إِلَيْهِ شَيْءٌ وَمَن قَالَ سَأُنزِلُ مِثْلَ مَا أَنزَلَ اللَّهُ ۗ
وَلَوْ تَرَىٰ إِذِ الظَّالِمُونَ فِي غَمَرَاتِ الْمَوْتِ وَالْمَلَائِكَةُ بَاسِطُو
أَيْدِيهِمْ أَخْرِجُوا أَنفُسَكُمُ ۖ الْيَوْمَ تُجْزَوْنَ عَذَابَ الْهُونِ بِمَا
كُنتُمْ تَقُولُونَ عَلَى اللَّهِ غَيْرَ الْحَقِّ وَكُنتُمْ عَنْ آيَاتِهِ
تَسْتَكْبِرُونَ ﴿٩٣﴾

93. അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമക്കുകയോ, തനിക്ക് യാതൊരു ബോധനവും നൽകപ്പെടാതെ 'എനിക്ക് ബോധനം ലഭിച്ചിരിക്കുന്നു' എന്ന് പറയുകയോ ചെയ്തവനെക്കാളും, അല്ലാഹു അവതരിപ്പിച്ചതുപോലെയുള്ളത് ഞാനും അവതരിപ്പിക്കാമെന്ന് പറഞ്ഞവനെക്കാളും വലിയ അക്രമി ആരുണ്ട്? ആ അക്രമികൾ മരണ വെപ്രാളത്തിലായിരിക്കുന്ന രംഗം നീ കണ്ടിരുന്നുവെങ്കിൽ! നിങ്ങൾ നിങ്ങളുടെ ആത്മാക്കളെ പുറത്തിറക്കുവിൻ എന്നു പറഞ്ഞുകൊണ്ട് മലക്കുകൾ അവരുടെ നേരെ തങ്ങളുടെ കൈകൾ നീട്ടിക്കൊണ്ടിരിക്കുകയാണ്.[185] 'നിങ്ങൾ അല്ലാഹുവിൻെറ പേരിൽ സത്യമല്ലാത്തത് പറഞ്ഞുകൊണ്ടിരുന്നതിൻെറയും, അവൻെറ ദൃഷ്ടാന്തങ്ങളെ നിങ്ങൾ അഹങ്കരിച്ച് തള്ളിക്കളഞ്ഞിരുന്നതിൻെറയും ഫലമായി ഇന്ന് നിങ്ങൾക്ക് ഹീനമായ ശിക്ഷ നൽകപ്പെടുന്നതാണ്' (എന്ന് മലക്കുകൾ പറയും.)

185. മരണം എന്ന പ്രതിഭാസത്തെപറ്റി കൃത്യമായ അറിവും ആർക്കും ഇല്ല. മനുഷ്യരെ മരിപ്പിക്കുന്ന കാര്യം അല്ലാഹു മലക്കിനെ ചുമതലപ്പെടുത്തിയിരിക്കുകയാണെന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കിയിട്ടുണ്ട്. മലക്കുകളുടെ ലോകം നമ്മുടേതിൽ നിന്ന് വ്യത്യസ്തമാണ്. അതുകൊണ്ട് തന്നെ അവരുടെ പ്രവർത്തനരീതികളെപറ്റി അല്ലാഹു പറഞ്ഞുതന്നതിൽ കവിഞ്ഞൊന്നും അറിയാൻ നമുക്ക് സാധ്യമല്ല.

وَلَقَدْ جِئْتُمُونَا فُرَادَىٰ كَمَا خَلَقْنَاكُمْ أَوَّلَ مَرَّةٍ وَتَرَكْتُم مَّا خَوَّلْنَاكُمْ وَرَاءَ ظُهُورِكُمْ ۖ وَمَا نَرَىٰ مَعَكُمْ شُفَعَاءَكُمُ الَّذِينَ زَعَمْتُمْ أَنَّهُمْ فِيكُمْ شُرَكَاءُ ۚ لَقَد تَّقَطَّعَ بَيْنَكُمْ وَضَلَّ عَنكُم مَّا كُنتُمْ تَزْعُمُونَ ﴿٩٤﴾

94. (അവരോട് അല്ലാഹു പറയും:) നിങ്ങളെ നാം ആദ്യഘട്ടത്തിൽ സൃഷ്ടിച്ചതുപോലെ തന്നെ നിങ്ങളിതാ നമ്മുടെ അടുക്കൽ ഒററപ്പെട്ടവരായി വന്നെത്തിയിരിക്കുന്നു. നിങ്ങൾക്ക് നാം അധീനപ്പെടുത്തിത്തന്നതെല്ലാം നിങ്ങളുടെ പിന്നിൽ നിങ്ങൾ വിട്ടേച്ചു പോന്നിരിക്കുന്നു. നിങ്ങളുടെ കാര്യത്തിൽ (അല്ലാഹുവിന്റെ) പങ്കുകാരാണെന്ന് നിങ്ങൾ ജൽപിച്ചിരുന്ന നിങ്ങളുടെ ആ ശുപാർശക്കാരെ നിങ്ങളോടൊപ്പം നാം കാണുന്നില്ല. നിങ്ങൾ തമ്മിലുള്ള ബന്ധം അററുപോകുകയും, നിങ്ങൾ ജൽപിച്ചിരുന്നതെല്ലാം നിങ്ങളെ വിട്ടുപോകുകയും ചെയ്തിരിക്കുന്നു.[186]

إِنَّ اللَّهَ فَالِقُ الْحَبِّ وَالنَّوَىٰ ۖ يُخْرِجُ الْحَيَّ مِنَ الْمَيِّتِ وَمُخْرِجُ الْمَيِّتِ مِنَ الْحَيِّ ۚ ذَٰلِكُمُ اللَّهُ ۖ فَأَنَّىٰ تُؤْفَكُونَ ﴿٩٥﴾

95. തീർച്ചയായും ധാന്യമണികളും ഈത്തപ്പഴക്കുരുവും പിളർക്കുന്നവനാകുന്നു അല്ലാഹു.[187] നിർജ്ജീവമായതിൽ നിന്ന് ജീവനുള്ളതിനെ അവൻ പുറത്ത് വരുത്തുന്നു. ജീവനുള്ളതിൽ നിന്ന് നിർജ്ജീവമായതിനെയും അവൻ പുറത്ത് വരുത്തുന്നതാണ്. അങ്ങനെയുള്ളവനത്രെ അല്ലാഹു. എന്നിരിക്കെ എങ്ങനെയാണ് നിങ്ങൾ വഴി തെററിക്കപ്പെടുന്നത്?

فَالِقُ الْإِصْبَاحِ وَجَعَلَ اللَّيْلَ سَكَنًا وَالشَّمْسَ وَالْقَمَرَ حُسْبَانًا ۚ ذَٰلِكَ تَقْدِيرُ الْعَزِيزِ الْعَلِيمِ ﴿٩٦﴾

96. പ്രഭാതത്തെ പിളർത്തിക്കൊണ്ടുവരുന്നവനാണവൻ. രാത്രിയെ അവൻ ശാന്തമായ വിശ്രമവേളയാക്കിയിരിക്കുന്നു. സൂര്യനെയും ചന്ദ്രനെയും കണക്കുകൾക്ക് അടിസ്ഥാനവും (ആക്കിയിരിക്കുന്നു.)[188] പ്രതാപിയും സർവ്വജ്ഞനുമായ അല്ലാഹുവിന്റെ ക്രമീകരണമത്രെ അത്.

وَهُوَ الَّذِي جَعَلَ لَكُمُ النُّجُومَ لِتَهْتَدُوا بِهَا فِي ظُلُمَاتِ الْبَرِّ وَالْبَحْرِ ۗ قَدْ فَصَّلْنَا الْآيَاتِ لِقَوْمٍ يَعْلَمُونَ ﴿٩٧﴾

97. അവനാണ് നിങ്ങൾക്ക് വേണ്ടി നക്ഷത്രങ്ങളെ, കരയിലെയും കടലിലെയും അന്ധകാരങ്ങളിൽ നിങ്ങൾക്ക് അവ മുഖേന വഴിയറിയാൻ പാകത്തിലാക്കിത്തന്നത്. മനസ്സിലാക്കുന്ന ആളുകൾക്കുവേണ്ടി നാമിതാ ദൃഷ്ടാന്തങ്ങൾ വിശദീകരിച്ചിരിക്കുന്നു.

وَهُوَ الَّذِي أَنشَأَكُم مِّن نَّفْسٍ وَاحِدَةٍ فَمُسْتَقَرٌّ وَمُسْتَوْدَعٌ ۗ

98. അവനാണ് ഒരേ ആത്മാവിൽ നിന്നും നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയവൻ. പിന്നെ (നിങ്ങൾക്ക്) ഒരു സ്ഥിരസങ്കേതവും സൂക്ഷിപ്പ് കേന്ദ്രവുമുണ്ട്.[189] (കാര്യം) ഗ്രഹിക്കുന്ന ആളു

186. പുണ്യാത്മാക്കളോട് പ്രാർത്ഥിക്കുന്നവരുടെ പ്രധാന പ്രതീക്ഷ അല്ലാഹുവിന്റെ അടുക്കൽ അവർ തങ്ങൾക്കുവേണ്ടി ശുപാർശ നടത്തുമെന്നാണ്. എന്നാൽ അല്ലാഹു നിർദ്ദേശിക്കാത്ത, പ്രവാചകന്മാർ മാതൃക കാണിച്ചിട്ടില്ലാത്ത ഈ 'ശുപാർശാബന്ധം' പരലോകത്ത് വെച്ച് അററുപോകുമെന്ന് അല്ലാഹു നമ്മെ ഓർമ്മിപ്പിക്കുന്നു.
187. ധാന്യങ്ങളും വിത്തുകളും പിളർന്ന് അവയുടെ മുള അവൻ പുറത്ത് കൊണ്ടുവരുന്നു.
188. നാം ദിവസം കണക്കാക്കുന്നത് സൂര്യനുമായി ബന്ധപ്പെടുത്തിയാണ്. മാസം കണക്കാക്കുന്നത് ചന്ദ്രനുമായി ബന്ധപ്പെടുത്തിയും. ചാന്ദ്രവർഷവും സൗരവർഷവും ഈ വിധത്തിലുള്ള കാലഗണനയുടെ ഭാഗം തന്നെ.
189. 'മുസ്തഖർറ്' (സ്ഥിരസങ്കേതം) കൊണ്ടുള്ള വിവക്ഷ പുരുഷബീജം രൂപംകൊള്ളുന്ന സ്ഥലവും, 'മുസ്തൗദഅ്' (സൂക്ഷിപ്പ് കേന്ദ്രം) കൊണ്ടുള്ള വിവക്ഷ ഗർഭാശയവും ആണെന്ന് പല വ്യാഖ്യാതാക്കളും പറഞ്ഞിട്ടുണ്ട്. വേറെയും അഭിപ്രായങ്ങളുണ്ട്.

قَدْ فَصَّلْنَا الْآيَاتِ لِقَوْمٍ يَفْقَهُونَ ﴿٩٨﴾

കൾക്ക്‌വേണ്ടി നാം ഇതാ ദൃഷ്ടാന്തങ്ങൾ വിശദീകരിച്ചിരിക്കുന്നു.

وَهُوَ الَّذِي أَنْزَلَ مِنَ السَّمَاءِ مَاءً فَأَخْرَجْنَا بِهِ نَبَاتَ كُلِّ
شَيْءٍ فَأَخْرَجْنَا مِنْهُ خَضِرًا نُخْرِجُ مِنْهُ حَبًّا مُتَرَاكِبًا وَمِنَ النَّخْلِ
مِنْ طَلْعِهَا قِنْوَانٌ دَانِيَةٌ وَجَنَّاتٍ مِنْ أَعْنَابٍ وَالزَّيْتُونَ
وَالرُّمَّانَ مُشْتَبِهًا وَغَيْرَ مُتَشَابِهٍ انْظُرُوا إِلَىٰ ثَمَرِهِ
إِذَا أَثْمَرَ وَيَنْعِهِ إِنَّ فِي ذَٰلِكُمْ لَآيَاتٍ لِقَوْمٍ يُؤْمِنُونَ ﴿٩٩﴾

99. അവനാണ് ആകാശത്തുനിന്ന് വെള്ളം ചൊരിഞ്ഞുതന്നവൻ. എന്നിട്ട് അതുമുഖേന നാം എല്ലാ വസ്തുക്കളുടെയും മുളകൾ പുറത്തുകൊണ്ടുവരികയും, അനന്തരം അതിൽനിന്ന് പച്ചപിടിച്ച ചെടികൾ വളർത്തിക്കൊണ്ടുവരികയും ചെയ്തു. ആ ചെടികളിൽ നിന്ന് നാം തിങ്ങിനിറഞ്ഞ ധാന്യം പുറത്തുവരുത്തുന്നു. ഈത്തപ്പനയിൽ നിന്ന് അഥവാ അതിന്റെ കൂമ്പോളയിൽ നിന്ന് തൂങ്ങിനിൽക്കുന്ന കുലകൾ പുറത്തുവരുന്നു. (അപ്രകാരം തന്നെ) മുന്തിരിത്തോട്ടങ്ങളും, പരസ്പരം തുല്യത തോന്നുന്നതും, എന്നാൽ ഒരുപോലെയല്ലാത്തതുമായ ഒലീവും മാതളവും (നാം ഉൽപാദിപ്പിച്ചു.) അവയുടെ കായകൾ കായ്ച്ചുവരുന്നതും മൂപ്പെത്തുന്നതും നിങ്ങൾ നോക്കൂ. വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിലെല്ലാം ദൃഷ്ടാന്തങ്ങളുണ്ട്.[190]

وَجَعَلُوا لِلَّهِ شُرَكَاءَ الْجِنَّ وَخَلَقَهُمْ وَخَرَقُوا لَهُ بَنِينَ وَبَنَاتٍ
بِغَيْرِ عِلْمٍ سُبْحَانَهُ وَتَعَالَىٰ عَمَّا يَصِفُونَ ﴿١٠٠﴾

100. അവർ ജിന്നുകളെ അല്ലാഹുവിന് പങ്കാളികളാക്കിയിരിക്കുന്നു. എന്നാൽ അവരെ അവൻ സൃഷ്ടിച്ചതാണ്. ഒരു വിവരവും കൂടാതെ അവന്ന് പുത്രന്മാരെയും പുത്രിമാരെയും അവർ ആരോപിച്ചുണ്ടാക്കിയിരിക്കുന്നു. അവർ പറഞ്ഞുണ്ടാക്കുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധനും ഉന്നതനുമാകുന്നു.

بَدِيعُ السَّمَاوَاتِ وَالْأَرْضِ أَنَّىٰ يَكُونُ لَهُ وَلَدٌ وَلَمْ تَكُنْ لَهُ
صَاحِبَةٌ وَخَلَقَ كُلَّ شَيْءٍ وَهُوَ بِكُلِّ شَيْءٍ عَلِيمٌ ﴿١٠١﴾

101. ആകാശങ്ങളെയും ഭൂമിയെയും മുൻ മാതൃകയില്ലാതെ നിർമ്മിച്ചവനാണവൻ. അവന്ന് എങ്ങനെ ഒരു സന്താനമുണ്ടാകും? അവന്നൊരു കൂട്ടുകാരിയുമില്ലല്ലോ. എല്ലാ വസ്തുക്കളെയും അവൻ സൃഷ്ടിച്ചതാണ്. അവൻ എല്ലാ കാര്യത്തെപ്പറ്റിയും അറിയുന്നവ നുമാണ്.

ذَٰلِكُمُ اللَّهُ رَبُّكُمْ لَا إِلَٰهَ إِلَّا هُوَ خَالِقُ كُلِّ شَيْءٍ فَاعْبُدُوهُ وَهُوَ
عَلَىٰ كُلِّ شَيْءٍ وَكِيلٌ ﴿١٠٢﴾

102. അങ്ങനെയുള്ളവനാണ് നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവനല്ലാതെ ഒരു ദൈവവുമില്ല. എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവാണവൻ. അതിനാൽ അവനെ നിങ്ങൾ ആരാധിക്കുക. അവൻ സകല കാര്യങ്ങളുടെയും കൈകാര്യക്കാരനാകുന്നു.

190. കാലാവസ്ഥാനിയമങ്ങളെപ്പറ്റിയും, വിസ്മയകരമായ ജൈവ–സസ്യവ്യവസ്ഥകളെപ്പറ്റിയും ചിന്തിച്ചുനോക്കുന്ന ഏതൊരാൾക്കും ബോദ്ധ്യപ്പെടും; ഇതൊന്നും ആകസ്മികമായി ഉണ്ടായതല്ലെന്ന്. അതെ, സർവ്വജ്ഞനും സർവ്വശക്തനുമായ സ്രഷ്ടാവിന്റെ അസ്തിത്വത്തിന് ഇവയൊക്കെ സാക്ഷ്യം വഹിക്കുന്നുണ്ടെന്ന്.

لَّا تُدْرِكُهُ الْأَبْصَارُ وَهُوَ يُدْرِكُ الْأَبْصَارَ ۖ وَهُوَ اللَّطِيفُ الْخَبِيرُ ﴿١٠٣﴾

103. കണ്ണുകൾ അവനെ കണ്ടെത്തുകയില്ല. കണ്ണുകളെ അവൻ കണ്ടെത്തുകയും ചെയ്യും.[191] അവൻ സൂക്ഷ്മജ്ഞാനിയും അഭിജ്ഞനുമാകുന്നു.

قَدْ جَاءَكُم بَصَائِرُ مِن رَّبِّكُمْ ۖ فَمَنْ أَبْصَرَ فَلِنَفْسِهِ ۖ وَمَنْ عَمِيَ فَعَلَيْهَا ۚ وَمَا أَنَا عَلَيْكُم بِحَفِيظٍ ﴿١٠٤﴾

104. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്കിതാ കണ്ണുതുറപ്പിക്കുന്ന തെളിവുകൾ വന്നെത്തിയിരിക്കുന്നു. വല്ലവനും അത് കണ്ടറിഞ്ഞാൽ അതിൻെറ ഗുണം അവന്നുതന്നെയാണ്. വല്ലവനും അന്ധത കൈക്കൊണ്ടാൽ അതിൻെറ ദോഷവും അവന്നുതന്നെ. ഞാൻ നിങ്ങളുടെ മേൽ ഒരു കാവൽക്കാരനൊന്നുമല്ല.

وَكَذَٰلِكَ نُصَرِّفُ الْآيَاتِ وَلِيَقُولُوا دَرَسْتَ وَلِنُبَيِّنَهُ لِقَوْمٍ يَعْلَمُونَ ﴿١٠٥﴾

105. അപ്രകാരം നാം വിവിധരൂപത്തിൽ ദൃഷ്ടാന്തങ്ങൾ വിവരിക്കുന്നു. നീ (വല്ലവരിൽ നിന്നും) പഠിച്ചുവന്നതാണെന്ന്[192] അവിശ്വാസികൾ പറയുവാനും, എന്നാൽ മനസ്സിലാക്കുന്ന ആളുകൾക്ക് നാം കാര്യം വ്യക്തമാക്കിക്കൊടുക്കുവാനും വേണ്ടിയാണത്.

اتَّبِعْ مَا أُوحِيَ إِلَيْكَ مِن رَّبِّكَ ۖ لَا إِلَٰهَ إِلَّا هُوَ ۖ وَأَعْرِضْ عَنِ الْمُشْرِكِينَ ﴿١٠٦﴾

106. നിനക്ക് നിൻെറ രക്ഷിതാവിങ്കൽനിന്ന് ബോധനം നൽകപ്പെട്ടതിനെ നീ പിന്തുടരുക. അവനല്ലാതെ ഒരു ദൈവവുമില്ല. ബഹുദൈവവാദികളിൽ നിന്ന് നീ തിരിഞ്ഞുകളയുക.

وَلَوْ شَاءَ اللَّهُ مَا أَشْرَكُوا ۗ وَمَا جَعَلْنَاكَ عَلَيْهِمْ حَفِيظًا ۖ وَمَا أَنتَ عَلَيْهِم بِوَكِيلٍ ﴿١٠٧﴾

107. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവർ (അവനോട്) പങ്കുചേർക്കുമായിരുന്നില്ല. നിന്നെ നാം അവരുടെ മേൽ ഒരു കാവൽക്കാരനാക്കിയിട്ടുമില്ല. നീ അവരുടെമേൽ ഉത്തരവാദിത്തം ഏല്പിക്കപ്പെട്ടവനുമല്ല.

وَلَا تَسُبُّوا الَّذِينَ يَدْعُونَ مِن دُونِ اللَّهِ فَيَسُبُّوا اللَّهَ عَدْوًا بِغَيْرِ عِلْمٍ ۗ كَذَٰلِكَ زَيَّنَّا لِكُلِّ أُمَّةٍ عَمَلَهُمْ ثُمَّ إِلَىٰ رَبِّهِم مَّرْجِعُهُمْ فَيُنَبِّئُهُم بِمَا كَانُوا يَعْمَلُونَ ﴿١٠٨﴾

108. അല്ലാഹുവിനു പുറമെ അവർ വിളിച്ചു പ്രാർത്ഥിക്കുന്നവരെ നിങ്ങൾ ശകാരിക്കരുത്. അവർ വിവരമില്ലാതെ അതിക്രമമായി അല്ലാഹുവെ ശകാരിക്കാൻ അത് കാരണമായേക്കും. അപ്രകാരം ഓരോ വിഭാഗത്തിനും അവരുടെ പ്രവർത്തനം നാം ഭംഗിയായി തോന്നിച്ചിരിക്കുന്നു. പിന്നീട് അവരുടെ രക്ഷിതാവിങ്കലേക്കാണ് അവരുടെ മടക്കം. അവർ ചെയ്തുകൊണ്ടിരുന്നതിനെപ്പററിയെല്ലാം അപ്പോൾ അവൻ അവരെ അറിയിക്കുന്നതാണ്.

191. ഭൗതികജീവിതത്തിലെ കാര്യമാണ് ഈ വചനത്തിൽ വ്യക്തമാക്കിയിട്ടുള്ളത്. എന്നാൽ പരലോകത്തുവെച്ച് സത്യവിശ്വാസികൾ അല്ലാഹുവെ കാണുമെന്ന് സ്വഹീഹായ ഹദീസിൽ വന്നിട്ടുണ്ട്. മരണാനന്തരജീവിതത്തിൽ കാഴ്ചയുടെ മൂടി നീക്കപ്പെടുമെന്നും ഭൗതിക ദൃഷ്ടികൊണ്ട് കാണാനാകാത്ത പലതും കാണുമാറാകുമെന്നും വിശുദ്ധഖുർആനും നമുക്ക് വ്യക്തമാക്കിത്തന്നിട്ടുണ്ട്. (50:22).

192. ഏതെങ്കിലും യഹൂദപണ്ഡിതന്മാരിൽ നിന്നോ ക്രൈസ്തവപുരോഹിതന്മാരിൽനിന്നോ പഠിച്ച ആശയങ്ങളായിരിക്കും മുഹമ്മദ് നബി(സ) പ്രബോധനം ചെയ്യുന്നതെന്ന് അദ്ദേഹത്തിൻെറ എതിരാളികളിൽ ചിലർ ജല്പിച്ചിരുന്നു.

وَأَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ لَئِن جَاءَتْهُمْ آيَةٌ لَّيُؤْمِنُنَّ
بِهَا قُلْ إِنَّمَا الْآيَاتُ عِندَ اللَّهِ وَمَا يُشْعِرُكُمْ أَنَّهَا إِذَا
جَاءَتْ لَا يُؤْمِنُونَ ﴿١٠٩﴾

109. തങ്ങൾക്ക് വല്ല ദൃഷ്ടാന്തവും വന്നു കിട്ടുന്ന പക്ഷം അതിൽ വിശ്വസിക്കുക തന്നെ ചെയ്യുമെന്ന് അവർ അല്ലാഹുവിൻെറ പേരിൽ തങ്ങളെകൊണ്ടാവും വിധം ഉറപ്പിച്ച് സത്യം ചെയ്തു പറയുന്നു. പറയുക: ദൃഷ്ടാന്തങ്ങൾ അല്ലാഹുവിൻെറ അധീനത്തിൽ മാത്രമാണുള്ളത്. നിങ്ങൾക്കെന്തറിയാം? അത് വന്നുകിട്ടിയാൽ തന്നെ അവർ വിശ്വസിക്കുന്നതല്ല.

وَنُقَلِّبُ أَفْئِدَتَهُمْ وَأَبْصَارَهُمْ كَمَا لَمْ يُؤْمِنُوا بِهِ أَوَّلَ
مَرَّةٍ وَنَذَرُهُمْ فِي طُغْيَانِهِمْ يَعْمَهُونَ ﴿١١٠﴾

110. ഇതിൽ (ഖുർആനിൽ) ആദ്യതവണ അവർ വിശ്വസിക്കാതിരുന്നത് പോലെതന്നെ (ഇപ്പോഴും) നാം അവരുടെ മനസ്സുകളെയും കണ്ണുകളെയും മറിച്ചുകൊണ്ടിരിക്കും. അവരുടെ ധിക്കാരവുമായി വിഹരിച്ചുകൊള്ളുവാൻ നാം അവരെ വിട്ടേക്കുകയും ചെയ്യും.

ഭാഗം 8

وَلَوْ أَنَّنَا نَزَّلْنَا إِلَيْهِمُ الْمَلَائِكَةَ وَكَلَّمَهُمُ الْمَوْتَىٰ وَ
حَشَرْنَا عَلَيْهِمْ كُلَّ شَيْءٍ قُبُلًا مَّا كَانُوا لِيُؤْمِنُوا إِلَّا أَن يَشَاءَ
اللَّهُ وَلَٰكِنَّ أَكْثَرَهُمْ يَجْهَلُونَ ﴿١١١﴾

111. നാം അവരിലേക്ക് മലക്കുകളെ ഇറക്കുകയും, മരിച്ചവർ അവരോട് സംസാരിക്കുകയും, സർവ്വവസ്തുക്കളെയും നാം അവരുടെ മുമ്പാകെ കൂട്ടം കൂട്ടമായി ശേഖരിക്കുകയും ചെയ്താലും അവർ വിശ്വസിക്കാൻ പോകുന്നില്ല. അല്ലാഹു ഉദ്ദേശിച്ചെങ്കിലല്ലാതെ. എന്നാൽ അവരിൽ അധികപേരും വിവരക്കേട് പറയുകയാകുന്നു.

وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا شَيَاطِينَ الْإِنسِ وَالْجِنِّ
يُوحِي بَعْضُهُمْ إِلَىٰ بَعْضٍ زُخْرُفَ الْقَوْلِ غُرُورًا وَلَوْ شَاءَ
رَبُّكَ مَا فَعَلُوهُ فَذَرْهُمْ وَمَا يَفْتَرُونَ ﴿١١٢﴾

112. അപ്രകാരം ഓരോ പ്രവാചകന്നും മനുഷ്യരിലും ജിന്നുകളിലുംപെട്ട പിശാചുക്കളെ നാം ശത്രുക്കളാക്കിയിട്ടുണ്ട്. കബളിപ്പിക്കുന്ന ഭംഗിവാക്കുകൾ അവർ അന്യോന്യം ദുർബോധനം ചെയ്യുന്നു.[193] നിൻെറ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. അതുകൊണ്ട് അവർ കെട്ടിച്ചമക്കുന്ന കാര്യങ്ങളുമായി അവരെ നീ വിട്ടേക്കുക.

وَلِتَصْغَىٰ إِلَيْهِ أَفْئِدَةُ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ
وَلِيَرْضَوْهُ وَلِيَقْتَرِفُوا مَا هُم مُّقْتَرِفُونَ ﴿١١٣﴾

113. പരലോകത്തിൽ വിശ്വാസമില്ലാത്തവരുടെ മനസ്സുകൾ അതിലേക്ക് (ആ ഭംഗിവാക്കുകളിലേക്ക്) ചായുവാനും, അവർ അതിൽ സംതൃപ്തരാകുവാനും, അവർ ചെയ്തുകൂട്ടുന്നതെല്ലാം ചെയ്തുകൂട്ടുവാനും വേണ്ടിയത്രെ അത്.[194]

أَفَغَيْرَ اللَّهِ أَبْتَغِي حَكَمًا وَهُوَ الَّذِي أَنزَلَ إِلَيْكُمُ الْكِتَابَ

114. (പറയുക:) അപ്പോൾ വിധികർത്താവായി ഞാൻ അന്വേഷിക്കേണ്ടത് അല്ലാഹു അല്ലാത്തവ

193. നല്ലതിലേക്ക് ക്ഷണിക്കുകയും, ചീത്തയിൽ നിന്ന് വിലക്കുകയും ചെയ്യുന്നവരെ അധികപേരും വെറുക്കുന്നു. വാസ്തവത്തിൽ അവരാണ് അഭ്യുദയകാംക്ഷികളായ മിത്രങ്ങൾ. നേരെമറിച്ച് മനുഷ്യരെ ദുർവൃത്തികളിൽ ത്രസിപ്പിച്ച് പിഴപ്പിക്കുവാനും ചൂഷണം ചെയ്യാനും ശ്രമിക്കുന്നവർ ഭംഗിവാക്കുകളിലൂടെ ദുർബോധനം നടത്തുന്നു. ബഹുജനം അവരെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ അവരാകുന്നു സാക്ഷാൽ ശത്രുക്കൾ.

194. ഓരോരുത്തരും സ്വയം തെരഞ്ഞെടുക്കുന്ന കർമ്മമാർഗ്ഗങ്ങളിലൂടെ നീങ്ങുവാൻ അല്ലാഹു സൗകര്യം ചെയ്യുന്നു. ബലാൽക്കാരമായി അവൻ ആരെയും സന്മാർഗ്ഗത്തിൽ പിടിച്ചുനിർത്തുന്നില്ല. ജനങ്ങളുടെ മേൽ ബലംപ്രയോഗിക്കാൻ പ്രവാചകനും അനുശാസിക്കപ്പെട്ടിട്ടില്ല.

مُفَصَّلًا ۚ وَالَّذِينَ آتَيْنَاهُمُ الْكِتَابَ يَعْلَمُونَ أَنَّهُ مُنَزَّلٌ
مِّن رَّبِّكَ بِالْحَقِّ ۖ فَلَا تَكُونَنَّ مِنَ الْمُمْتَرِينَ ﴿١١٤﴾

രെയാണോ? അവനാകട്ടെ, വിശദവിവരങ്ങളുള്ള വേദഗ്രന്ഥം നിങ്ങൾക്കിറക്കിത്തന്നവനാകുന്നു. അത് സത്യവുമായി നിന്റെ രക്ഷിതാവിങ്കൽനിന്ന് ഇറക്കപ്പെട്ടതാണെന്ന് നാം മുമ്പ് വേദം നൽകിയിട്ടുള്ളവർക്കറിയാം. അതിനാൽ നീ ഒരിക്കലും സംശയാലുക്കളിൽ പെട്ടുപോകരുത്.

وَتَمَّتْ كَلِمَتُ رَبِّكَ صِدْقًا وَعَدْلًا ۚ لَّا مُبَدِّلَ لِكَلِمَاتِهِ ۚ
وَهُوَ السَّمِيعُ الْعَلِيمُ ﴿١١٥﴾

115. നിന്റെ രക്ഷിതാവിന്റെ വചനം സത്യത്തിലും നീതിയിലും പരിപൂർണ്ണമായിരിക്കുന്നു. അവന്റെ വചനങ്ങൾക്ക് മാററം വരുത്താനാരുമില്ല. അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

وَإِن تُطِعْ أَكْثَرَ مَن فِي الْأَرْضِ يُضِلُّوكَ عَن سَبِيلِ اللَّهِ ۚ
إِن يَتَّبِعُونَ إِلَّا الظَّنَّ وَإِنْ هُمْ إِلَّا يَخْرُصُونَ ﴿١١٦﴾

116. ഭൂമിയിലുള്ളവരിൽ അധികപേരെയും നീ അനുസരിക്കുന്നപക്ഷം അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് നിന്നെ അവർ തെററിച്ചുകളയുന്നതാണ്. ഊഹത്തെ മാത്രമാണ് അവർ പിന്തുടരുന്നത്. അവർ അനുമാനിക്കുക മാത്രമാണ് ചെയ്യുന്നത്.

إِنَّ رَبَّكَ هُوَ أَعْلَمُ مَن يَضِلُّ عَن سَبِيلِهِ ۖ وَهُوَ أَعْلَمُ
بِالْمُهْتَدِينَ ﴿١١٧﴾

117. തന്റെ മാർഗ്ഗത്തിൽനിന്ന് തെററിപ്പോകുന്നവൻ ആരാണെന്ന് തീർച്ചയായും നിന്റെ രക്ഷിതാവിന് അറിയാം. നേർവഴി പ്രാപിച്ചവരെപ്പററി നല്ലവണ്ണം അറിയുന്നവനും അവൻ തന്നെയാണ്.

فَكُلُوا مِمَّا ذُكِرَ اسْمُ اللَّهِ عَلَيْهِ إِن كُنتُم بِآيَاتِهِ مُؤْمِنِينَ ﴿١١٨﴾

118. അതിനാൽ അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ച് അറു)ക്കപ്പെട്ടതിൽ നിന്നും നിങ്ങൾ തിന്നുകൊള്ളുക. നിങ്ങൾ അവന്റെ വചനങ്ങളിൽ വിശ്വസിക്കുന്നവരാണെങ്കിൽ.

وَمَا لَكُمْ أَلَّا تَأْكُلُوا مِمَّا ذُكِرَ اسْمُ اللَّهِ عَلَيْهِ وَقَدْ فَصَّلَ
لَكُم مَّا حَرَّمَ عَلَيْكُمْ إِلَّا مَا اضْطُرِرْتُمْ إِلَيْهِ ۗ وَإِنَّ كَثِيرًا
لَّيُضِلُّونَ بِأَهْوَائِهِم بِغَيْرِ عِلْمٍ ۗ إِنَّ رَبَّكَ هُوَ أَعْلَمُ
بِالْمُعْتَدِينَ ﴿١١٩﴾

119. അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ച് അറു)ക്കപ്പെട്ടതിൽ നിന്ന് നിങ്ങൾ എന്തിന് തിന്നാതിരിക്കണം? നിങ്ങളുടെ മേൽ നിഷിദ്ധമാക്കിയത് അവൻ നിങ്ങൾക്ക് വിശദമാക്കിത്തന്നിട്ടുണ്ടല്ലോ. നിങ്ങൾ (തിന്നുവാൻ) നിർബന്ധിതരായിത്തീരുന്നതൊഴികെ. ധാരാളം പേർ യാതൊരു വിവരവുമില്ലാതെ തന്നിഷ്ടങ്ങൾക്കനുസരിച്ച് (ആളുകളെ) പിഴപ്പിച്ചുകൊണ്ടിരിക്കുകയാണ്. തീർച്ചയായും നിന്റെ രക്ഷിതാവ് അതിക്രമകാരികളെപ്പററി നല്ലവണ്ണം അറിയുന്നവനത്രെ.

وَذَرُوا ظَاهِرَ الْإِثْمِ وَبَاطِنَهُ ۚ إِنَّ الَّذِينَ يَكْسِبُونَ الْإِثْمَ
سَيُجْزَوْنَ بِمَا كَانُوا يَقْتَرِفُونَ ﴿١٢٠﴾

120. പാപത്തിൽനിന്ന് പ്രത്യക്ഷമായതും പരോക്ഷമായതും നിങ്ങൾ വെടിയുക. പാപം സമ്പാദിച്ചുവെക്കുന്നവരാരോ അവർ ചെയ്തുകൂട്ടുന്നതിന് തക്ക പ്രതിഫലം തീർച്ചയായും അവർക്ക് നൽകപ്പെടുന്നതാണ്.

وَلَا تَأْكُلُوا مِمَّا لَمْ يُذْكَرِ اسْمُ اللَّهِ عَلَيْهِ وَإِنَّهُ لَفِسْقٌ ۗ وَإِنَّ
الشَّيَاطِينَ لَيُوحُونَ إِلَىٰ أَوْلِيَائِهِمْ لِيُجَادِلُوكُمْ ۖ وَإِنْ
أَطَعْتُمُوهُمْ إِنَّكُمْ لَمُشْرِكُونَ ﴿١٢١﴾

121. അല്ലാഹുവിന്റെ നാമം ഉച്ചരിക്കപ്പെടാത്തതിൽ നിന്ന് നിങ്ങൾ തിന്നരുത്.[195] തീർച്ചയായും അത് അധർമ്മമാണ്. നിങ്ങളോട് തർക്കിക്കുവാൻ വേണ്ടി പിശാചുക്കൾ അവരുടെ മിത്രങ്ങൾക്ക് തീർച്ചയായും ദുർബോധനം നൽകിക്കൊണ്ടിരിക്കും. നിങ്ങൾ അവരെ അനുസരിക്കുന്നപക്ഷം തീർച്ചയായും നിങ്ങൾ (അല്ലാഹുവോട്) പങ്കു ചേർക്കുന്നവരായിപ്പോകും.[196]

أَوَمَن كَانَ مَيْتًا فَأَحْيَيْنَاهُ وَجَعَلْنَا لَهُ نُورًا يَمْشِي بِهِ
فِي النَّاسِ كَمَن مَّثَلُهُ فِي الظُّلُمَاتِ لَيْسَ بِخَارِجٍ مِّنْهَا ۚ
كَذَٰلِكَ زُيِّنَ لِلْكَافِرِينَ مَا كَانُوا يَعْمَلُونَ ﴿١٢٢﴾

122. നിർജീവാവസ്ഥയിലായിരിക്കെ നാം ജീവൻ നൽകുകയും, നാം ഒരു (സത്യ)പ്രകാശം നൽകിയിട്ട് അതുമായി ജനങ്ങൾക്കിടയിലൂടെ നടന്നുകൊണ്ടിരിക്കുകയും ചെയ്യുന്നവന്റെ അവസ്ഥ പുറത്തുകടക്കാനാകാത്ത വിധം അന്ധകാരങ്ങളിൽ അകപ്പെട്ട അവസ്ഥയിൽ കഴിയുന്നവന്റേത് പോലെയാണോ? അങ്ങനെ, സത്യനിഷേധികൾക്ക് തങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നത് ഭംഗിയായി തോന്നിക്കപ്പെട്ടിരിക്കുന്നു.

وَكَذَٰلِكَ جَعَلْنَا فِي كُلِّ قَرْيَةٍ أَكَابِرَ مُجْرِمِيهَا لِيَمْكُرُوا
فِيهَا ۖ وَمَا يَمْكُرُونَ إِلَّا بِأَنفُسِهِمْ وَمَا يَشْعُرُونَ ﴿١٢٣﴾

123. അതേപ്രകാരം തന്നെ ഓരോ നാട്ടിലും കുതന്ത്രങ്ങളുണ്ടാക്കുവാൻ അവിടത്തെ കുറ്റവാളികളുടെ തലവന്മാരെ നാം ഏർപ്പെടുത്തിയിട്ടുണ്ട്. എന്നാൽ അവർ കുതന്ത്രം പ്രയോഗിക്കുന്നത് അവർക്കെതിരിൽതന്നെയാണ്.[197] അവർ (അതിനെപ്പറ്റി) ബോധവാന്മാരാകുന്നില്ല.

وَإِذَا جَاءَتْهُمْ آيَةٌ قَالُوا لَن نُّؤْمِنَ حَتَّىٰ نُؤْتَىٰ مِثْلَ
مَا أُوتِيَ رُسُلُ اللَّهِ ۘ اللَّهُ أَعْلَمُ حَيْثُ يَجْعَلُ رِسَالَتَهُ ۗ
سَيُصِيبُ الَّذِينَ أَجْرَمُوا صَغَارٌ عِندَ اللَّهِ وَعَذَابٌ
شَدِيدٌ بِمَا كَانُوا يَمْكُرُونَ ﴿١٢٤﴾

124. അവർക്ക് വല്ല ദൃഷ്ടാന്തവും വന്നാൽ അല്ലാഹുവിന്റെ ദൂതന്മാർക്ക് നൽകപ്പെട്ടതുപോലുള്ളത് ഞങ്ങൾക്കും ലഭിക്കുന്നതുവരെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല എന്നായിരിക്കും അവർ പറയുക[198] എന്നാൽ അല്ലാഹുവിന് നല്ലവണ്ണമറിയാം; തന്റെ ദൗത്യം എവിടെയാണ് ഏൽപിക്കേണ്ടതെന്ന്. കുറ്റകൃത്യങ്ങളിൽ ഏർപ്പെട്ടവർക്ക് തങ്ങൾ പ്രയോഗിച്ചിരുന്ന കുതന്ത്രത്തിന്റെ ഫലമായി അല്ലാഹുവിങ്കൽ ഹീനതയും കഠിനമായ ശിക്ഷയും വന്നുഭവിക്കുന്നതാണ്.

195. അല്ലാഹുവല്ലാത്തവരുടെ പേരിൽ നേർച്ചയോ, ബലിയോ ആയി അറുത്തതിന്റെ മാംസം ഭക്ഷിക്കുന്നത് നിഷിദ്ധമാണെന്ന കാര്യത്തിൽ സംശയമില്ല. ഒരു മുസ്‌ലിം ഭക്ഷണത്തിനുവേണ്ടി അറുക്കുന്ന സമയത്ത് ദൈവനാമം ഉച്ചരിക്കാൻ (ബിസ്മില്ലാഹി... ചൊല്ലുവാൻ) മറന്നുപോയാൽ അതിന്റെ മാംസം നിഷിദ്ധമല്ലെന്നുതന്നെയാണ് പണ്ഡിതന്മാരുടെ ഭൂരിപക്ഷാഭിപ്രായം. എന്നാൽ മനഃപൂർവ്വം ബിസ്മി ചൊല്ലാതിരുന്നാലോ? മാംസം നിഷിദ്ധമാണെന്ന അഭിപ്രായത്തിനാണ് മുൻതൂക്കം.

196. പുണ്യാത്മാക്കളുടെ പേരിലുള്ള നേർച്ച ബഹുദൈവാരാധനയാണ്. എന്നാൽ അത് ദൈവികമതത്തിന്റെ ഭാഗമാണെന്ന് വരുത്തിത്തീർക്കാൻ വേണ്ടി ദുർബോധനം നൽകുന്ന ധാരാളം പേർ എക്കാലത്തുമുണ്ടായിട്ടുണ്ട്. അവരെ അനുസരിച്ചുപോകരുതെന്ന് അല്ലാഹു താക്കീത് നൽകുന്നു.

197. ആരൊക്കെ കുതന്ത്രം നടത്തിയാലും അല്ലാഹുവിന് ഒരു നഷ്ടവും പറ്റാനില്ല. അവർക്കാണെങ്കിലോ കുതന്ത്രത്തിന്റെ ശിക്ഷ അനുഭവിക്കേണ്ടിവരികയും ചെയ്യും.

198. 'എന്താണ് മുഹമ്മദിന് ഇത്ര വലിയ പ്രത്യേകത? ദിവ്യസന്ദേശം ഞങ്ങൾക്കും കിട്ടിക്കൂടേ? ഞങ്ങൾ വിശ്വസിക്കണമെന്ന് ദൈവത്തിന് ആവശ്യമുണ്ടെങ്കിൽ അവൻ ഞങ്ങൾക്കും സന്ദേശമെത്തിച്ചു തരട്ടെ' എന്നായിരുന്നു അറേബ്യയിലെ സത്യനിഷേധികളിൽ ചിലരുടെ നിലപാട്.

فَمَن يُرِدِ ٱللَّهُ أَن يَهْدِيَهُۥ يَشْرَحْ صَدْرَهُۥ لِلْإِسْلَٰمِ ۖ
وَمَن يُرِدْ أَن يُضِلَّهُۥ يَجْعَلْ صَدْرَهُۥ ضَيِّقًا حَرَجًا كَأَنَّمَا
يَصَّعَّدُ فِى ٱلسَّمَآءِ ۚ كَذَٰلِكَ يَجْعَلُ ٱللَّهُ ٱلرِّجْسَ عَلَى ٱلَّذِينَ
لَا يُؤْمِنُونَ ﴿١٢٥﴾

125. ഏതൊരാളെ നേർവഴിയിലേക്ക് നയിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നുവോ അവൻെറ ഹൃദയത്തെ ഇസ്‌ലാമിലേക്ക് അവൻ തുറന്നു കൊടുക്കുന്നതാണ്. ഏതൊരാളെ അല്ലാഹു പിഴവിലാക്കുവാനുദ്ദേശിക്കുന്നുവോ അവ ൻെറ ഹൃദയത്തെ ഇടുങ്ങിയതും ഞെരുങ്ങിയതുമാക്കി ത്തീർക്കുന്നതാണ്. അവൻ ആകാശത്തിലൂടെ കയറിപ്പോകുന്നത്പോലെ.[199] വിശ്വസിക്കാത്തവരുടെ മേൽ അപ്രകാരം അല്ലാഹു ശിക്ഷ ഏർപ്പെടുത്തുന്നു.

وَهَٰذَا صِرَٰطُ رَبِّكَ مُسْتَقِيمًا ۗ قَدْ فَصَّلْنَا ٱلْءَايَٰتِ لِقَوْمٍ
يَذَّكَّرُونَ ﴿١٢٦﴾

126. നിൻെറ രക്ഷിതാവിൻെറ നേരായ മാർഗ്ഗമാണിത്. ശ്രദ്ധിച്ചു മനസ്സിലാക്കുന്ന ജനങ്ങൾക്കു വേണ്ടി നാമിതാ ദൃഷ്ടാന്തങ്ങൾ വിശദീകരിച്ചിരിക്കുന്നു.

لَهُمْ دَارُ ٱلسَّلَٰمِ عِندَ رَبِّهِمْ ۖ وَهُوَ وَلِيُّهُم بِمَا كَانُوا۟
يَعْمَلُونَ ﴿١٢٧﴾

127. അവർക്ക് അവരുടെ രക്ഷിതാവിൻെറ അടുക്കൽ സമാധാനത്തിൻെറ ഭവനമുണ്ട്. അവൻ അവരുടെ രക്ഷാധികാരിയായിരിക്കും. അവർ പ്രവർത്തിച്ചിരുന്നതിൻെറ ഫലമത്രെ അത്.

وَيَوْمَ يَحْشُرُهُمْ جَمِيعًا يَٰمَعْشَرَ ٱلْجِنِّ قَدِ
ٱسْتَكْثَرْتُم مِّنَ ٱلْإِنسِ ۖ وَقَالَ أَوْلِيَآؤُهُم مِّنَ ٱلْإِنسِ رَبَّنَا
ٱسْتَمْتَعَ بَعْضُنَا بِبَعْضٍ وَبَلَغْنَآ أَجَلَنَا ٱلَّذِىٓ أَجَّلْتَ لَنَا ۚ
قَالَ ٱلنَّارُ مَثْوَىٰكُمْ خَٰلِدِينَ فِيهَآ إِلَّا مَا شَآءَ ٱللَّهُ ۗ إِنَّ
رَبَّكَ حَكِيمٌ عَلِيمٌ ﴿١٢٨﴾

128. അവരെയെല്ലാം അവൻ (അല്ലാഹു) ഒരുമിച്ചു കൂട്ടുന്ന ദിവസം. (ജിന്നുകളോട് അവൻ പറയും:) ജിന്നുകളുടെ സമൂഹമേ, മനുഷ്യരിൽ നിന്ന് ധാരാളം പേരെ നിങ്ങൾ പിഴപ്പിച്ചിട്ടുണ്ട്.[200] മനുഷ്യരിൽ നിന്നുള്ള അവരുടെ ഉററമിത്രങ്ങൾ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽ ചിലർ മററു ചിലരെക്കൊണ്ട് സുഖമനുഭവിക്കുകയുണ്ടായി.[201] നീ ഞങ്ങൾക്ക് നിശ്ചയിച്ച അവധിയിൽ ഞങ്ങളിതാ എത്തിയിരിക്കുന്നു. അവൻ പറയും: നരകമാണ് നിങ്ങളുടെ പാർപ്പിടം. അല്ലാഹു ഉദ്ദേശിച്ച സമയം ഒഴികെ നിങ്ങളതിൽ നിത്യവാസികളായിരിക്കും. തീർച്ചയായും നിൻെറ രക്ഷിതാവ് യുക്തിമാനും സർവ്വജ്ഞനുമാകുന്നു.

وَكَذَٰلِكَ نُوَلِّى بَعْضَ ٱلظَّٰلِمِينَ بَعْضًۢا بِمَا كَانُوا۟
يَكْسِبُونَ ﴿١٢٩﴾

129. അപ്രകാരം ആ അക്രമികളിൽ ചിലരെ ചിലർക്ക് നാം കൂട്ടാളികളാക്കുന്നു. അവർ സമ്പാദിച്ചുകൊണ്ടിരുന്നതിൻെറ ഫലമത്രെ അത്.

199. ദുർമാർഗ്ഗം ശീലിച്ചുപോയതുകൊണ്ട് സത്യം ആശ്ലേഷിക്കുവാൻ കടുത്ത മനഃപ്രയാസം അനുഭവിക്കുന്നവർക്കുള്ള ഉപമയത്രെ ഇത്. കുത്തനെ മുകളിലേക്ക് കയറുന്ന ഒരാൾക്ക് ഉയരം ചെല്ലുന്തോറും ഞെരുക്കം കൂടിക്കൂടി വരുന്നു. ശ്വാസോച്ഛ്വാസത്തിന് പ്രയാസം നേരിടുന്നു. ഹൃദയമിടിപ്പ് ക്രമം തെററുന്നു. സത്യം സ്വീകരിക്കാൻ ആവശ്യപ്പെട്ടാൽ ഇത്രയും ഞെരുക്കമാണ് ചിലർക്ക് അനുഭവപ്പെടുന്നത്.

200. ജിന്നുകളുടെ ലോകത്തെപററി വിശുദ്ധഖുർആനും സുന്നത്തും നമുക്ക് മനസ്സിലാക്കിത്തന്നതിൽ കൂടുതൽ അറിയുക അസാദ്ധ്യമാണ്. ജിന്നുകളിൽപെട്ട പിശാചുക്കൾ നാം അറിയാത്തവിധത്തിൽ നമ്മെ വഴിതെററിക്കാൻ നിരന്തരം ശ്രമിക്കുമെന്ന് ഖുർആൻ നമുക്ക് താക്കീത് നൽകിയിട്ടുണ്ട്.

201. മനുഷ്യർക്ക് ക്ഷണികമായ സുഖാനുഭവവും, പിന്നീട് ഗുരുതരമായ ഭവിഷ്യത്തുകളും ഉണ്ടാക്കുന്ന കാര്യങ്ങളാണ് പിശാചുക്കൾ ദുർബോധനം ചെയ്യുന്നത്.

يَٰمَعْشَرَ ٱلْجِنِّ وَٱلْإِنسِ أَلَمْ يَأْتِكُمْ رُسُلٌ مِّنكُمْ يَقُصُّونَ عَلَيْكُمْ ءَايَٰتِى وَيُنذِرُونَكُمْ لِقَآءَ يَوْمِكُمْ هَٰذَا ۚ قَالُوا۟ شَهِدْنَا عَلَىٰٓ أَنفُسِنَا ۖ وَغَرَّتْهُمُ ٱلْحَيَوٰةُ ٱلدُّنْيَا وَشَهِدُوا۟ عَلَىٰٓ أَنفُسِهِمْ أَنَّهُمْ كَانُوا۟ كَٰفِرِينَ ﴿١٣٠﴾

130. ജിന്നുകളുടെയും മനുഷ്യരുടെയും സമൂഹമേ, എന്‍റെ ദൃഷ്ടാന്തങ്ങള്‍ നിങ്ങള്‍ക്ക് വിവരിച്ചുതരികയും, ഈ ദിവസത്തെ[202] നിങ്ങള്‍ അഭിമുഖീകരിക്കേണ്ടിവരുമെന്ന് നിങ്ങള്‍ക്ക് താക്കീത് നല്‍കുകയും ചെയ്തുകൊണ്ട് നിങ്ങളില്‍ നിന്നു തന്നെയുള്ള ദൂതന്മാര്‍ നിങ്ങളുടെ അടുക്കല്‍ വരികയുണ്ടായില്ലേ? അവര്‍ പറഞ്ഞു: ഞങ്ങളിതാ ഞങ്ങള്‍ക്കെതിരായിത്തന്നെ സാക്ഷ്യം വഹിച്ചിരിക്കുന്നു. ഐഹികജീവിതം അവരെ വഞ്ചിച്ചുകളഞ്ഞു. തങ്ങള്‍ സത്യനിഷേധികളായിരുന്നുവെന്ന് സ്വദേഹങ്ങള്‍ക്കെതിരായി തന്നെ അവര്‍ സാക്ഷ്യം വഹിച്ചു.

ذَٰلِكَ أَن لَّمْ يَكُن رَّبُّكَ مُهْلِكَ ٱلْقُرَىٰ بِظُلْمٍ وَأَهْلُهَا غَٰفِلُونَ ﴿١٣١﴾

131. നാട്ടുകാര്‍ (സത്യത്തെപ്പറ്റി) ബോധവാന്മാരല്ലാതിരിക്കെ അവര്‍ ചെയ്ത അക്രമത്തിന്‍റെ പേരില്‍ നിന്‍റെ രക്ഷിതാവ് നാടുകള്‍ നശിപ്പിക്കുന്നവനല്ല[203] എന്നതിനാലത്രെ അത് (ദൂതന്മാരെ അയച്ചത്.)

وَلِكُلٍّ دَرَجَٰتٌ مِّمَّا عَمِلُوا۟ ۚ وَمَا رَبُّكَ بِغَٰفِلٍ عَمَّا يَعْمَلُونَ ﴿١٣٢﴾

132. ഓരോരുത്തര്‍ക്കും അവരവര്‍ പ്രവര്‍ത്തിച്ചതിന്‍റെ ഫലമായി പല പദവികളുണ്ട്. അവര്‍ പ്രവര്‍ത്തിക്കുന്നതിനെപ്പററി നിന്‍റെ രക്ഷിതാവ് ഒട്ടും അശ്രദ്ധനല്ല.

وَرَبُّكَ ٱلْغَنِىُّ ذُو ٱلرَّحْمَةِ ۚ إِن يَشَأْ يُذْهِبْكُمْ وَيَسْتَخْلِفْ مِنۢ بَعْدِكُم مَّا يَشَآءُ كَمَآ أَنشَأَكُم مِّن ذُرِّيَّةِ قَوْمٍ ءَاخَرِينَ ﴿١٣٣﴾

133. നിന്‍റെ രക്ഷിതാവ് പരാശ്രയമുക്തനും കാരുണ്യവാനുമാകുന്നു. അവനുദ്ദേശിക്കുകയാണെങ്കില്‍ നിങ്ങളെ നീക്കം ചെയ്യുകയും, നിങ്ങള്‍ക്ക് ശേഷം അവനുദ്ദേശിക്കുന്ന മറെറാരു ജനതയെ പകരം കൊണ്ടുവരുകയും ചെയ്യുന്നതാണ്. മറെറാരു ജനതയുടെ വംശപരമ്പരയില്‍ നിന്ന് നിങ്ങളെ അവന്‍ വളര്‍ത്തിയെടുത്തത് പോലെ.

إِنَّ مَا تُوعَدُونَ لَءَاتٍ ۖ وَمَآ أَنتُم بِمُعْجِزِينَ ﴿١٣٤﴾

134. തീര്‍ച്ചയായും നിങ്ങള്‍ക്ക് മുന്നറിയിപ്പ് നല്‍കപ്പെടുന്ന ആ കാര്യം വരികതന്നെ ചെയ്യും. (ആ വിഷയത്തില്‍ അല്ലാഹുവെ) പരാജയപ്പെടുത്താന്‍ നിങ്ങള്‍ക്ക് കഴിയില്ല.

قُلْ يَٰقَوْمِ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنِّى عَامِلٌ ۖ فَسَوْفَ تَعْلَمُونَ مَن تَكُونُ لَهُۥ عَٰقِبَةُ ٱلدَّارِ ۗ

135. (നബിയേ,) പറയുക: എന്‍റെ ജനങ്ങളേ, നിങ്ങള്‍ നിങ്ങളുടെ നിലപാടനുസരിച്ച് പ്രവര്‍ത്തിച്ചുകൊള്ളുക. തീര്‍ച്ചയായും ഞാനും (അങ്ങനെ) പ്രവര്‍ത്തിക്കാം. ലോകത്തിന്‍റെ പര്യവസാനം ആര്‍ക്കനുകൂലമായിരിക്കുമെന്ന് വഴിയെ

202. ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ ദിവസം.

203. പ്രവാചകന്മാരോ, പ്രബോധകന്മാരോ മുഖേന ദൈവികമാര്‍ഗദര്‍ശനത്തെപററി അറിയാന്‍ ഒരിക്കലും അവസരം കിട്ടിയിട്ടില്ലാത്തവരെ അല്ലാഹു ശിക്ഷിക്കുകയില്ലെന്ന് ഇതില്‍നിന്ന് ഗ്രഹിക്കാം.

إِنَّهُۥ لَا يُفْلِحُ ٱلظَّٰلِمُونَ ﴿١٣٥﴾

നിങ്ങൾക്കറിയാം. അക്രമികൾ വിജയം വരിക്കുകയില്ല; തീർച്ച.

وَجَعَلُوا۟ لِلَّهِ مِمَّا ذَرَأَ مِنَ ٱلْحَرْثِ وَٱلْأَنْعَٰمِ نَصِيبًا
فَقَالُوا۟ هَٰذَا لِلَّهِ بِزَعْمِهِمْ وَهَٰذَا لِشُرَكَآئِنَا ۖ
فَمَا كَانَ لِشُرَكَآئِهِمْ فَلَا يَصِلُ إِلَى ٱللَّهِ ۖ وَمَا كَانَ
لِلَّهِ فَهُوَ يَصِلُ إِلَىٰ شُرَكَآئِهِمْ ۗ سَآءَ مَا يَحْكُمُونَ ﴿١٣٦﴾

136. അല്ലാഹു സൃഷ്ടിച്ചുണ്ടാക്കിയ കൃഷിയിൽ നിന്നും, കന്നുകാലികളിൽനിന്നും അവർ അവന്ന് ഒരു ഓഹരി നിശ്ചയിച്ചുകൊടുത്തിരിക്കയാണ്. എന്നിട്ട് അവരുടെ ജല്പനമനുസരിച്ച് ഇത് അല്ലാഹുവിനുളളതും, മറേറത് തങ്ങൾ പങ്കാളികളാക്കിയ ദൈവങ്ങൾക്കുള്ളതുമാണെന്ന് അവർ പറഞ്ഞു. എന്നാൽ അവരുടെ പങ്കാളികൾക്കുള്ളത് അല്ലാഹുവിന്നെത്തുകയില്ല. അല്ലാഹുവിനുള്ളതാകട്ടെ അവരുടെ പങ്കാളികൾക്കെത്തുകയും ചെയ്യും.[204] അവർ തീർപ്പ് കൽപിക്കുന്നത് എത്ര മോശം!

وَكَذَٰلِكَ زَيَّنَ لِكَثِيرٍ مِّنَ ٱلْمُشْرِكِينَ قَتْلَ
أَوْلَٰدِهِمْ شُرَكَآؤُهُمْ لِيُرْدُوهُمْ وَلِيَلْبِسُوا۟ عَلَيْهِمْ
دِينَهُمْ ۖ وَلَوْ شَآءَ ٱللَّهُ مَا فَعَلُوهُ ۖ فَذَرْهُمْ
وَمَا يَفْتَرُونَ ﴿١٣٧﴾

137. അതുപോലെതന്നെ ബഹുദൈവവാദികളിൽ പെട്ട പലർക്കും സ്വന്തം മക്കളെ കൊല്ലുന്നത് അവർ പങ്കാളികളാക്കിയ ദൈവങ്ങൾ ഭംഗിയായി തോന്നിച്ചിരിക്കുന്നു.[205] അവരെ നാശത്തിൽ പെടുത്തുകയും, അവർക്ക് അവരുടെ മതം തിരിച്ചറിയാൻ പററാതാക്കുകയുമാണ് അതുകൊണ്ടുണ്ടായിത്തീരുന്നത്. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. അതിനാൽ അവർ കെട്ടിച്ചമച്ചുണ്ടാക്കുന്നതുമായി അവരെ വിട്ടേക്കുക.

وَقَالُوا۟ هَٰذِهِۦٓ أَنْعَٰمٌ وَحَرْثٌ حِجْرٌ لَّا يَطْعَمُهَآ إِلَّا مَن
نَّشَآءُ بِزَعْمِهِمْ وَأَنْعَٰمٌ حُرِّمَتْ ظُهُورُهَا وَأَنْعَٰمٌ
لَّا يَذْكُرُونَ ٱسْمَ ٱللَّهِ عَلَيْهَا ٱفْتِرَآءً عَلَيْهِ ۚ سَيَجْزِيهِم
بِمَا كَانُوا۟ يَفْتَرُونَ ﴿١٣٨﴾

138. അവർ പറഞ്ഞു: ഇവ വിലക്കപ്പെട്ട കാലികളും കൃഷിയുമാകുന്നു. ഞങ്ങൾ ഉദ്ദേശിക്കുന്ന ചിലരല്ലാതെ അവ ഭക്ഷിച്ചുകൂടാ. അതവരുടെ ജല്പനമത്രെ. പുറത്ത് സവാരിചെയ്യുന്നത് നിഷിദ്ധമാക്കപ്പെട്ട ചില കാലികളുണ്ട്. വേറെ ചില കാലികളുമുണ്ട്; അവയുടെ മേൽ അവർ അല്ലാഹുവിൻെറ നാമം ഉച്ചരിക്കയില്ല. ഇതെല്ലാം അവൻെറ (അല്ലാഹുവിൻെറ) പേരിൽ കെട്ടിച്ചമച്ചുണ്ടാക്കിയതാണ്. അവർ കെട്ടിച്ചമച്ചുകൊണ്ടിരുന്നതിന് തക്ക ഫലം അവൻ അവർക്ക് നൽകിക്കൊള്ളും.

وَقَالُوا۟ مَا فِى بُطُونِ هَٰذِهِ ٱلْأَنْعَٰمِ خَالِصَةٌ لِّذُكُورِنَا

139. അവർ പറഞ്ഞു: ഈ കാലികളുടെ ഗർഭാശയങ്ങളിലുള്ളത് ഞങ്ങളിലെ ആണുങ്ങൾക്ക്

204. മനുഷ്യരുടെ സ്വത്തിൽ അല്ലാഹുവിനുള്ള അവകാശമാണ് സകാത്തും സദഖയും. പുണ്യാത്മാക്കൾക്ക് മനുഷ്യർ കെട്ടിച്ചമച്ചുണ്ടാക്കിയ 'അവകാശ'മാണ് നേർച്ച വഴിപാടുകൾ. സകാത്തും സദഖയുമായി നൽകേണ്ട വിഹിതത്തിൽ കമ്മി വരുത്തിക്കൊണ്ട് പോലും പുണ്യാത്മാക്കൾക്കുള്ള നേർച്ചവഴിപാടുകൾ അവർ നിറവേററുന്നു. നേർച്ചക്കായി നീക്കിവെച്ചത് ഒരിക്കലും അവർ വക മാറി ചെലവഴിക്കുകയില്ല. അല്ലാഹുവിൻെറ കാര്യത്തിലുള്ളതിൻെറ എത്രയോ ഇരട്ടിയാണ് അവർക്ക് 'നേർച്ചക്കാരുടെ' കാര്യത്തിലുള്ള നിഷ്കർഷ.

205. അറേബ്യയിലെ ബഹുദൈവാരാധകർക്കിടയിൽ ശിശുഹത്യ സാധാരണമായിരുന്നു. ദേവീദേവന്മാർക്ക് ശിശുക്കൾ ബലിയർപ്പിക്കപ്പെട്ടിരുന്നു. ദാരിദ്ര്യഭയത്താലും ശിശുക്കളെ കൊന്നിരുന്നു. അപമാനഭയത്താൽ പെൺകുഞ്ഞുങ്ങളെ കൊന്നുകളയുന്നവരുമുണ്ടായിരുന്നു. ഇതൊന്നും മതവിരുദ്ധമായി അവർ കരുതിയിരുന്നില്ല.

وَمُحَرَّمٌ عَلَىٰٓ أَزْوَٰجِنَا ۖ وَإِن يَكُن مَّيْتَةً فَهُمْ فِيهِ
شُرَكَآءُ ۚ سَيَجْزِيهِمْ وَصْفَهُمْ ۚ إِنَّهُۥ حَكِيمٌ عَلِيمٌ ﴿١٣٩﴾

മാത്രമുള്ളതും, ഞങ്ങളുടെ ഭാര്യമാർക്ക് നിഷിദ്ധമാക്കപ്പെട്ടതുമാണ്. അത് ചത്തതാണെങ്കിലോ അവരെല്ലാം അതിൽ പങ്കുപററുന്നവരായിരിക്കും. അവരുടെ ഈ ജല്പനത്തിന് തക്ക പ്രതിഫലം അവൻ (അല്ലാഹു) വഴിയെ അവർക്ക് നൽകുന്നതാണ്. തീർച്ചയായും അവൻ യുക്തിമാനും സർവ്വജ്ഞനുമാകുന്നു.

قَدْ خَسِرَ ٱلَّذِينَ قَتَلُوٓا۟ أَوْلَٰدَهُمْ سَفَهًۢا بِغَيْرِ
عِلْمٍ وَحَرَّمُوا۟ مَا رَزَقَهُمُ ٱللَّهُ ٱفْتِرَآءً عَلَى ٱللَّهِ ۚ قَدْ
ضَلُّوا۟ وَمَا كَانُوا۟ مُهْتَدِينَ ﴿١٤٠﴾

140. ഭോഷത്വം കാരണമായി ഒരു വിവരവുമില്ലാതെ സ്വന്തം സന്താനങ്ങളെ കൊല്ലുകയും, തങ്ങൾക്ക് അല്ലാഹു നൽകിയത് അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമച്ചുകൊണ്ട് നിഷിദ്ധമാക്കുകയും ചെയ്തവർ തീർച്ചയായും നഷ്ടത്തിൽ പെട്ടിരിക്കുന്നു. തീർച്ചയായും അവർ പിഴച്ചുപോയി. അവർ നേർമാർഗ്ഗം പ്രാപിക്കുന്നവരായില്ല.[206]

وَهُوَ ٱلَّذِىٓ أَنشَأَ جَنَّٰتٍ مَّعْرُوشَٰتٍ وَغَيْرَ
مَعْرُوشَٰتٍ وَٱلنَّخْلَ وَٱلزَّرْعَ مُخْتَلِفًا أُكُلُهُۥ
وَٱلزَّيْتُونَ وَٱلرُّمَّانَ مُتَشَٰبِهًا وَغَيْرَ مُتَشَٰبِهٍ ۚ
كُلُوا۟ مِن ثَمَرِهِۦٓ إِذَآ أَثْمَرَ وَءَاتُوا۟ حَقَّهُۥ يَوْمَ
حَصَادِهِۦ ۖ وَلَا تُسْرِفُوٓا۟ ۚ إِنَّهُۥ لَا يُحِبُّ ٱلْمُسْرِفِينَ ﴿١٤١﴾

141. പന്തലിൽ പടർത്തപ്പെട്ടതും അല്ലാത്തതുമായ തോട്ടങ്ങളും, ഈത്തപ്പനകളും, വിവിധതരം കനികളുള്ള കൃഷികളും, പരസ്പരം തുല്യത തോന്നുന്നതും എന്നാൽ സാദൃശ്യമില്ലാത്തതുമായ നിലയിൽ ഒലീവും മാതളവും എല്ലാം സൃഷ്ടിച്ചുണ്ടാക്കിയത് അവനാകുന്നു. അവയോരോന്നും കായ്ക്കുമ്പോൾ അതിൻെറ ഫലങ്ങളിൽ നിന്ന് നിങ്ങൾ ഭക്ഷിച്ചുകൊള്ളുക. അതിൻെറ വിളവെടുപ്പ് ദിവസം അതിലുള്ള ബാദ്ധ്യത നിങ്ങൾ കൊടുത്തുവീട്ടുകയും ചെയ്യുക. നിങ്ങൾ ദുർവ്യയം ചെയ്യരുത്. തീർച്ചയായും ദുർവ്യയം ചെയ്യുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയില്ല.

وَمِنَ ٱلْأَنْعَٰمِ حَمُولَةً وَفَرْشًا ۚ كُلُوا۟ مِمَّا رَزَقَكُمُ ٱللَّهُ
وَلَا تَتَّبِعُوا۟ خُطُوَٰتِ ٱلشَّيْطَٰنِ ۚ إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿١٤٢﴾

142. കാലികളിൽ നിന്ന് ഭാരം ചുമക്കുന്നവയും, അറുത്തു ഭക്ഷിക്കാനുള്ളവയും (അവൻ സൃഷ്ടിച്ചിരിക്കുന്നു.) നിങ്ങൾക്ക് അല്ലാഹു നൽകിയതിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുക. പിശാചിൻെറ കാലടികളെ നിങ്ങൾ പിൻപററിപ്പോകരുത്. തീർച്ചയായും അവൻ നിങ്ങളുടെ പ്രത്യക്ഷശത്രുവാകുന്നു.

ثَمَٰنِيَةَ أَزْوَٰجٍ ۖ مِّنَ ٱلضَّأْنِ ٱثْنَيْنِ وَمِنَ ٱلْمَعْزِ ٱثْنَيْنِ ۗ
قُلْ ءَآلذَّكَرَيْنِ حَرَّمَ أَمِ ٱلْأُنثَيَيْنِ

143. എട്ടു ഇണകളെ (അവൻ സൃഷ്ടിച്ചിരിക്കുന്നു.) ചെമ്മരിയാടിൽ നിന്ന് രണ്ടും, കോലാടിൽ നിന്ന് രണ്ടും. പറയുക: (അവ രണ്ടിലെയും) ആൺവർഗ്ഗങ്ങളെയാണോ, അതല്ല, പെൺവർഗ്ഗങ്ങളെയാണോ, അതുമല്ല പെൺവർഗ്ഗങ്ങളുടെ

206. ഏതേത് പവിത്രമെന്നും, ഏതേത് നിഷിദ്ധമെന്നും നിർണ്ണയിക്കാൻ പ്രപഞ്ചനാഥന് മാത്രമേ അവകാശമുള്ളൂ. അവൻ നിർദ്ദേശിക്കുന്നതാണ് മതം. സ്വന്തമായി മതാചാരമുണ്ടാക്കുന്ന പൂജാരികളും പുരോഹിതന്മാരും അല്ലാഹുവിൻെറ അവകാശത്തിൽ കയ്യിടുന്ന ധിക്കാരികളത്രെ.

أَمَّا اشْتَمَلَتْ عَلَيْهِ أَرْحَامُ الْأُنْثَيَيْنِ ۖ نَبِّئُونِي بِعِلْمٍ
إِنْ كُنْتُمْ صَادِقِينَ ﴿١٤٣﴾

ഗർഭാശയങ്ങൾ ഉൾക്കൊണ്ടതിനെയാണോ അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ളത്? അറിവിൻെറ അടിസ്ഥാനത്തിൽ നിങ്ങൾ എനിക്ക് പറഞ്ഞു തരൂ; നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

وَمِنَ الْإِبِلِ اثْنَيْنِ وَمِنَ الْبَقَرِ اثْنَيْنِ ۗ قُلْ آلذَّكَرَيْنِ
حَرَّمَ أَمِ الْأُنْثَيَيْنِ أَمَّا اشْتَمَلَتْ عَلَيْهِ أَرْحَامُ الْأُنْثَيَيْنِ ۖ
أَمْ كُنْتُمْ شُهَدَاءَ إِذْ وَصَّاكُمُ اللَّهُ بِهَٰذَا ۚ فَمَنْ أَظْلَمُ مِمَّنِ
افْتَرَىٰ عَلَى اللَّهِ كَذِبًا لِيُضِلَّ النَّاسَ بِغَيْرِ عِلْمٍ ۗ إِنَّ اللَّهَ لَا
يَهْدِي الْقَوْمَ الظَّالِمِينَ ﴿١٤٤﴾

144. ഒട്ടകത്തിൽ നിന്ന് രണ്ട് ഇണകളെയും, പശുവർഗ്ഗത്തിൽനിന്ന് രണ്ട് ഇണകളെയും (അവൻ സൃഷ്ടിച്ചു.) പറയുക: (അവ രണ്ടിലെയും) ആൺവർഗ്ഗങ്ങളെയാണോ, പെൺവർഗ്ഗങ്ങളെയാണോ, അതുമല്ല പെൺവർഗ്ഗങ്ങളുടെ ഗർഭാശയങ്ങൾ ഉൾക്കൊണ്ടതിനെയാണോ അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ളത്? അല്ല, അല്ലാഹു നിങ്ങളോട് ഇതൊക്കെ ഉപദേശിച്ച സന്ദർഭത്തിന് നിങ്ങൾ സാക്ഷികളായിട്ടുണ്ടോ? അപ്പോൾ ഒരറിവുമില്ലാതെ ജനങ്ങളെ പിഴപ്പിക്കാൻ വേണ്ടി അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമച്ചവനെക്കാൾ വലിയ അക്രമി ആരുണ്ട്? അക്രമികളായ ആളുകളെ അല്ലാഹു നേർവഴിയിലേക്ക് നയിക്കുകയില്ല; തീർച്ച.

قُلْ لَا أَجِدُ فِي مَا أُوحِيَ إِلَيَّ مُحَرَّمًا عَلَىٰ طَاعِمٍ يَطْعَمُهُ
إِلَّا أَنْ يَكُونَ مَيْتَةً أَوْ دَمًا مَسْفُوحًا أَوْ لَحْمَ
خِنْزِيرٍ فَإِنَّهُ رِجْسٌ أَوْ فِسْقًا أُهِلَّ لِغَيْرِ اللَّهِ بِهِ ۚ فَمَنِ
اضْطُرَّ غَيْرَ بَاغٍ وَلَا عَادٍ فَإِنَّ رَبَّكَ غَفُورٌ رَحِيمٌ ﴿١٤٥﴾

145. (നബിയേ,) പറയുക: എനിക്ക് ബോധനം നൽകപ്പെട്ടിട്ടുള്ളതിൽ ഒരു ഭക്ഷിക്കുന്നവന്ന് ഭക്ഷിക്കുവാൻ പാടില്ലാത്തതായി യാതൊന്നും ഞാൻ കാണുന്നില്ല; അത് ശവമോ, ഒഴുക്കപ്പെട്ട രക്തമോ, പന്നി മാംസമോ ആണെങ്കിലൊഴികെ. കാരണം അത് മ്ലേച്ഛമത്രെ. അല്ലെങ്കിൽ അല്ലാഹുവല്ലാത്തവരുടെ പേരിൽ (നേർച്ചയായി) പ്രഖ്യാപിക്കപ്പെട്ടതിനാൽ അധാർമ്മികമായിത്തീർന്നിട്ടുള്ളതും ഒഴികെ. എന്നാൽ വല്ലവനും (ഇവ ഭക്ഷിക്കാൻ) നിർബ്ബന്ധിതനാകുന്നപക്ഷം അവൻ നിയമലംഘനം ആഗ്രഹിക്കാത്തവനും അതിരു വിട്ടു പോകാത്തവനുമാണെങ്കിൽ നിൻെറ നാഥൻ തീർച്ചയായും ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَعَلَى الَّذِينَ هَادُوا حَرَّمْنَا كُلَّ ذِي ظُفُرٍ ۖ وَمِنَ الْبَقَرِ
وَالْغَنَمِ حَرَّمْنَا عَلَيْهِمْ شُحُومَهُمَا إِلَّا مَا حَمَلَتْ
ظُهُورُهُمَا أَوِ الْحَوَايَا أَوْ مَا اخْتَلَطَ بِعَظْمٍ ۚ
ذَٰلِكَ جَزَيْنَاهُمْ بِبَغْيِهِمْ ۖ وَإِنَّا لَصَادِقُونَ ﴿١٤٦﴾

146. നഖമുള്ള എല്ലാ ജീവികളെയും ജൂതന്മാർക്ക് നാം നിഷിദ്ധമാക്കുകയുണ്ടായി. പശു, ആട് എന്നീ വർഗ്ഗങ്ങളിൽ നിന്ന് അവയുടെ കൊഴുപ്പുകളും നാം അവർക്ക് നിഷിദ്ധമാക്കി. അവയുടെ മുതുകിന്മേലോ കുടലുകൾക്ക് മീതെയോ ഉള്ളതോ, എല്ലുമായി ഒട്ടിച്ചേർന്നതോ ഒഴികെ. അവരുടെ ധിക്കാരത്തിന് നാമവർക്ക് നൽകിയ പ്രതിഫലമത്രെ- അത്. തീർച്ചയായും നാം സത്യം പറയുകയാകുന്നു.

فَإِن كَذَّبُوكَ فَقُل رَّبُّكُمْ ذُو رَحْمَةٍ وَاسِعَةٍ وَلَا يُرَدُّ
بَأْسُهُ عَنِ الْقَوْمِ الْمُجْرِمِينَ ﴿١٤٧﴾

147. ഇനി അവർ നിന്നെ നിഷേധിച്ചുകളയുകയാണെങ്കിൽ നീ പറഞ്ഞേക്കുക: നിങ്ങളുടെ രക്ഷിതാവ് വിശാലമായ കാരുണ്യമുള്ളവനാകുന്നു. എന്നാൽ കുറ്റവാളികളായ ജനങ്ങളിൽ നിന്ന് അവൻെറ ശിക്ഷ ഒഴിവാക്കപ്പെടുന്നതല്ല.

سَيَقُولُ الَّذِينَ أَشْرَكُوا لَوْ شَاءَ اللَّهُ مَا أَشْرَكْنَا وَلَا
آبَاؤُنَا وَلَا حَرَّمْنَا مِن شَيْءٍ كَذَٰلِكَ كَذَّبَ الَّذِينَ
مِن قَبْلِهِمْ حَتَّىٰ ذَاقُوا بَأْسَنَا قُلْ هَلْ عِندَكُم
مِّنْ عِلْمٍ فَتُخْرِجُوهُ لَنَا إِن تَتَّبِعُونَ إِلَّا الظَّنَّ وَإِنْ
أَنتُمْ إِلَّا تَخْرُصُونَ ﴿١٤٨﴾

148. ആ ബഹുദൈവാരാധകർ പറഞ്ഞേക്കും; അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങളോ, ഞങ്ങളുടെ പിതാക്കളോ (അല്ലാഹുവോട്) പങ്കുചേർക്കുമായിരുന്നില്ല; ഞങ്ങൾ യാതൊന്നും നിഷിദ്ധമാക്കുമായിരുന്നുമില്ല എന്ന്. ഇതേപ്രകാരം അവരുടെ മുൻഗാമികളും നമ്മുടെ ശിക്ഷ ആസ്വദിക്കുന്നതുവരെ നിഷേധിച്ചുകളയുകയുണ്ടായി. പറയുക: നിങ്ങളുടെ പക്കൽ വല്ല വിവരവുമുണ്ടോ? എങ്കിൽ ഞങ്ങൾക്ക് നിങ്ങൾ അതൊന്ന് വെളിപ്പെടുത്തിത്തരൂ. ഊഹത്തെ മാത്രമാണ് നിങ്ങൾ പിന്തുടരുന്നത്. നിങ്ങൾ അനുമാനിക്കുക മാത്രമാണ് ചെയ്യുന്നത്.

قُلْ فَلِلَّهِ الْحُجَّةُ الْبَالِغَةُ فَلَوْ شَاءَ لَهَدَاكُمْ أَجْمَعِينَ ﴿١٤٩﴾

149. പറയുക: ആകയാൽ അല്ലാഹുവിനാണ് മികച്ച തെളിവുള്ളത്. അവൻ ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങളെ മുഴുവൻ അവൻ നേർവഴിയിലാക്കുകതന്നെ ചെയ്യുമായിരുന്നു.

قُلْ هَلُمَّ شُهَدَاءَكُمُ الَّذِينَ يَشْهَدُونَ أَنَّ اللَّهَ
حَرَّمَ هَٰذَا فَإِن شَهِدُوا فَلَا تَشْهَدْ مَعَهُمْ وَلَا تَتَّبِعْ
أَهْوَاءَ الَّذِينَ كَذَّبُوا بِآيَاتِنَا وَالَّذِينَ لَا يُؤْمِنُونَ
بِالْآخِرَةِ وَهُم بِرَبِّهِمْ يَعْدِلُونَ ﴿١٥٠﴾

150. പറയുക: അല്ലാഹു ഇതൊക്കെ നിഷിദ്ധമാക്കിയിരിക്കുന്നു എന്ന് സാക്ഷ്യപ്പെടുത്തുന്ന നിങ്ങളുടെ സാക്ഷികളെ കൊണ്ടുവരിക. ഇനി അവർ (കള്ള)സാക്ഷ്യം വഹിക്കുകയാണെങ്കിൽ നീ അവരോടൊപ്പം സാക്ഷിയാകരുത്. നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളിയവരും, പരലോകത്തിൽ വിശ്വസിക്കാത്തവരും, തങ്ങളുടെ രക്ഷിതാവിന് സമന്മാരെ വെക്കുന്നവരുമായ ആളുകളുടെ തന്നിഷ്ടങ്ങളെ നീ പിന്തുടർന്നു പോകരുത്.

قُلْ تَعَالَوْا أَتْلُ مَا حَرَّمَ رَبُّكُمْ عَلَيْكُمْ أَلَّا تُشْرِكُوا بِهِ
شَيْئًا وَبِالْوَالِدَيْنِ إِحْسَانًا وَلَا تَقْتُلُوا أَوْلَادَكُم مِّنْ
إِمْلَاقٍ نَّحْنُ نَرْزُقُكُمْ وَإِيَّاهُمْ وَلَا تَقْرَبُوا الْفَوَاحِشَ مَا
ظَهَرَ مِنْهَا وَمَا بَطَنَ وَلَا تَقْتُلُوا النَّفْسَ الَّتِي حَرَّمَ اللَّهُ إِلَّا
بِالْحَقِّ

151. (നബിയേ,) പറയുക: നിങ്ങൾ വരൂ! നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ മേൽ നിഷിദ്ധമാക്കിയത് നിങ്ങൾക്ക് ഞാൻ പറഞ്ഞുകേൾപ്പിക്കാം. അവനോട് യാതൊന്നിനെയും നിങ്ങൾ പങ്കുചേർക്കരുത്. മാതാപിതാക്കൾക്ക് നന്മ ചെയ്യണം. ദാരിദ്ര്യം കാരണമായി സ്വന്തം മക്കളെ നിങ്ങൾ കൊന്നുകളയരുത്. നാമാണ് നിങ്ങൾക്കും അവർക്കും ആഹാരം തരുന്നത്. പ്രത്യക്ഷവും പരോക്ഷവുമായ നീചവൃത്തികളെ നിങ്ങൾ സമീപിച്ചുപോകരുത്. അല്ലാഹു പരിപാവനമാക്കിയ ജീവനെ ന്യായപ്രകാരമല്ലാതെ നിങ്ങൾ ഹനി

ذَٰلِكُمْ وَصَّاكُم بِهِ لَعَلَّكُمْ تَعْقِلُونَ ﴿١٥١﴾

ച്ചുകളയരുത്. നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കാൻ വേണ്ടി അവൻ (അല്ലാഹു) നിങ്ങൾക്ക് നൽകിയ ഉപദേശമാണത്.

وَلَا تَقْرَبُوا مَالَ الْيَتِيمِ إِلَّا بِالَّتِي هِيَ أَحْسَنُ حَتَّىٰ
يَبْلُغَ أَشُدَّهُ ۖ وَأَوْفُوا الْكَيْلَ وَالْمِيزَانَ بِالْقِسْطِ ۖ لَا نُكَلِّفُ
نَفْسًا إِلَّا وُسْعَهَا ۖ وَإِذَا قُلْتُمْ فَاعْدِلُوا وَلَوْ كَانَ ذَا قُرْبَىٰ ۖ
وَبِعَهْدِ اللَّهِ أَوْفُوا ۚ ذَٰلِكُمْ وَصَّاكُم بِهِ لَعَلَّكُمْ تَذَكَّرُونَ ﴿١٥٢﴾

152. ഏറ്റവും ഉത്തമമായ മാർഗ്ഗത്തിലൂടെയല്ലാതെ നിങ്ങൾ അനാഥയുടെ സ്വത്തിനെ സമീപിച്ചു പോകരുത്. അവന്ന് കാര്യപ്രാപ്തി എത്തുന്നതു വരെ (നിങ്ങൾ അവന്റെ രക്ഷാകർതൃത്വം ഏറ്റെടുക്കണം.) നിങ്ങൾ നീതിപൂർവ്വം അളവും തൂക്കവും തികച്ചുകൊടുക്കണം. ഒരാൾക്കും അയാളുടെ കഴിവിലുപരിയായി നാം ബാദ്ധ്യത ചുമത്തുന്നതല്ല. നിങ്ങൾ സംസാരിക്കുകയാണെങ്കിൽ നീതി പാലിക്കുക. അതൊരു ബന്ധുവിന്റെ കാര്യത്തിലായിരുന്നാൽ പോലും. അല്ലാഹുവോടുള്ള കരാർ നിങ്ങൾ നിറവേറ്റുക. നിങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കാൻ വേണ്ടി അല്ലാഹു നിങ്ങൾക്ക് നൽകിയ ഉപദേശമാണത്.

وَأَنَّ هَٰذَا صِرَاطِي مُسْتَقِيمًا فَاتَّبِعُوهُ ۖ وَلَا تَتَّبِعُوا السُّبُلَ
فَتَفَرَّقَ بِكُمْ عَن سَبِيلِهِ ۚ ذَٰلِكُمْ وَصَّاكُم بِهِ لَعَلَّكُمْ تَتَّقُونَ ﴿١٥٣﴾

153. ഇതത്രെ എന്റെ നേരായ പാത. നിങ്ങൾ അത് പിന്തുടരുക. മറ്റു മാർഗ്ഗങ്ങൾ പിൻപറ്റരുത്. അവയൊക്കെ അവന്റെ (അല്ലാഹുവിന്റെ) മാർഗ്ഗത്തിൽനിന്ന് നിങ്ങളെ ചിതറിച്ചുകളയും. നിങ്ങൾ സൂക്ഷ്മത പാലിക്കാൻ വേണ്ടി അവൻ നിങ്ങൾക്ക് നൽകിയ ഉപദേശമാണത്.

ثُمَّ آتَيْنَا مُوسَى الْكِتَابَ تَمَامًا عَلَى الَّذِي أَحْسَنَ وَتَفْصِيلًا
لِّكُلِّ شَيْءٍ وَهُدًى وَرَحْمَةً لَّعَلَّهُم بِلِقَاءِ رَبِّهِمْ يُؤْمِنُونَ ﴿١٥٤﴾

154. നന്മ ചെയ്തവന്ന് (അനുഗ്രഹത്തിന്റെ) പൂർത്തീകരണമായിക്കൊണ്ടും, എല്ലാ കാര്യത്തിനുമുള്ള വിശദീകരണവും മാർഗ്ഗദർശനവും കാരുണ്യവുമായിക്കൊണ്ടും പിന്നീട് മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകി. തങ്ങളുടെ രക്ഷിതാവുമായുള്ള കൂടിക്കാഴ്ചയിൽ അവർ വിശ്വസിക്കുന്നവരാകാൻ വേണ്ടി.

وَهَٰذَا كِتَابٌ أَنزَلْنَاهُ مُبَارَكٌ فَاتَّبِعُوهُ وَاتَّقُوا لَعَلَّكُمْ
تُرْحَمُونَ ﴿١٥٥﴾

155. ഇതാകട്ടെ നാം അവതരിപ്പിച്ച നന്മ നിറഞ്ഞ ഗ്രന്ഥമത്രെ. അതിനെ നിങ്ങൾ പിൻപറ്റുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുക. നിങ്ങൾക്ക് കാരുണ്യം ലഭിച്ചേക്കാം.

أَن تَقُولُوا إِنَّمَا أُنزِلَ الْكِتَابُ عَلَىٰ طَائِفَتَيْنِ مِن قَبْلِنَا
وَإِن كُنَّا عَن دِرَاسَتِهِمْ لَغَافِلِينَ ﴿١٥٦﴾

156. 'ഞങ്ങളുടെ മുമ്പുള്ള രണ്ട് വിഭാഗങ്ങൾക്ക് മാത്രമേ വേദഗ്രന്ഥം അവതരിപ്പിക്കപ്പെട്ടിട്ടുള്ളു; അവർ വായിച്ചു പഠിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി ഞങ്ങൾ തീർത്തും ധാരണയില്ലാത്തവരായിരുന്നു' എന്ന് നിങ്ങൾ പറഞ്ഞേക്കാം എന്നതിനാലാണ് (ഇതവതരിപ്പിച്ചത്).[207]

أَوْ تَقُولُوا لَوْ أَنَّا أُنزِلَ عَلَيْنَا الْكِتَابُ

157. അല്ലെങ്കിൽ ഞങ്ങൾക്ക് ഒരു വേദഗ്രന്ഥം അവതരിച്ചുകിട്ടിയിരുന്നെങ്കിൽ ഞങ്ങൾ അവരെ

لَكُنَّآ أَهْدَىٰ مِنْهُمْ ۚ فَقَدْ جَآءَكُم بَيِّنَةٌ مِّن رَّبِّكُمْ
وَهُدًى وَرَحْمَةٌ ۚ فَمَنْ أَظْلَمُ مِمَّن كَذَّبَ بِـَٔايَٰتِ ٱللَّهِ
وَصَدَفَ عَنْهَا ۗ سَنَجْزِى ٱلَّذِينَ يَصْدِفُونَ عَنْ ءَايَٰتِنَا سُوٓءَ
ٱلْعَذَابِ بِمَا كَانُوا۟ يَصْدِفُونَ ﴿١٥٧﴾

ക്കാൾ സന്മാർഗ്ഗികളാകുമായിരുന്നു എന്ന് നിങ്ങൾ പറഞ്ഞേക്കാം എന്നതിനാൽ. അങ്ങനെ നിങ്ങൾക്കിതാ നിങ്ങളുടെ രക്ഷിതാവിങ്കൽനിന്ന് വ്യക്തമായ പ്രമാണവും മാർഗ്ഗദർശനവും കാരുണ്യവും വന്നുകിട്ടിയിരിക്കുന്നു. എന്നിട്ടും അല്ലാഹുവിന്റെ തെളിവുകളെ നിഷേധിച്ചു തള്ളുകയും, അവയിൽ നിന്ന് തിരിഞ്ഞുകളയുകയും ചെയ്യുവനേക്കാൾ കടുത്ത അക്രമി ആരുണ്ട്? നമ്മുടെ തെളിവുകളിൽനിന്ന് തിരിഞ്ഞുകളയുന്നവർക്ക് അവർ തിരിഞ്ഞുകളഞ്ഞുകൊണ്ടിരുന്നതിന് പ്രതിഫലമായി നാം കടുത്ത ശിക്ഷ നൽകുന്നതാണ്.

هَلْ يَنظُرُونَ إِلَّآ أَن تَأْتِيَهُمُ ٱلْمَلَٰٓئِكَةُ أَوْ يَأْتِىَ رَبُّكَ أَوْ يَأْتِىَ
بَعْضُ ءَايَٰتِ رَبِّكَ ۗ يَوْمَ يَأْتِى بَعْضُ ءَايَٰتِ رَبِّكَ لَا يَنفَعُ نَفْسًا
إِيمَٰنُهَا لَمْ تَكُنْ ءَامَنَتْ مِن قَبْلُ أَوْ كَسَبَتْ فِىٓ إِيمَٰنِهَا خَيْرًا ۗ قُلِ
ٱنتَظِرُوٓا۟ إِنَّا مُنتَظِرُونَ ﴿١٥٨﴾

158. തങ്ങളുടെ അടുക്കൽ മലക്കുകൾ വരുന്നതോ, നിന്റെ രക്ഷിതാവ് തന്നെ വരുന്നതോ, നിന്റെ രക്ഷിതാവിന്റെ ഏതെങ്കിലുമൊരു ദൃഷ്ടാന്തം[208] വരുന്നതോ അല്ലാതെ മറ്റെന്താണവർ കാത്തിരിക്കുന്നത്? നിന്റെ രക്ഷിതാവിന്റെ ഏതെങ്കിലുമൊരു ദൃഷ്ടാന്തം വരുന്ന ദിവസം, മുമ്പ് തന്നെ വിശ്വസിക്കുകയോ, വിശ്വാസത്തോടുകൂടി വല്ല നന്മയും ചെയ്തുവെക്കുകയോ ചെയ്യിട്ടില്ലാത്ത യാതൊരാൾക്കും തന്റെ വിശ്വാസം പ്രയോജനപ്പെടുന്നതല്ല. പറയുക: നിങ്ങൾ കാത്തിരിക്കൂ; ഞങ്ങളും കാത്തിരിക്കുകയാണ്.

إِنَّ ٱلَّذِينَ فَرَّقُوا۟ دِينَهُمْ وَكَانُوا۟ شِيَعًا لَّسْتَ مِنْهُمْ فِى شَىْءٍ ۚ
إِنَّمَآ أَمْرُهُمْ إِلَى ٱللَّهِ ثُمَّ يُنَبِّئُهُم بِمَا كَانُوا۟ يَفْعَلُونَ ﴿١٥٩﴾

159. തങ്ങളുടെ മതത്തിൽ ഭിന്നതയുണ്ടാക്കുകയും, കക്ഷികളായിത്തീരുകയും ചെയ്തവരാരോ അവരുമായി നിനക്ക് യാതൊരു ബന്ധവുമില്ല.[209] അവരുടെ കാര്യം അല്ലാഹുവിങ്കലേക്ക് തന്നെയാണ് (മടക്കപ്പെടുന്നത്.) അവർ ചെയ്തുകൊണ്ടിരുന്നതിനെപ്പറ്റി അവൻ അവരെ അറിയിച്ചുകൊള്ളും.

مَن جَآءَ بِٱلْحَسَنَةِ فَلَهُۥ عَشْرُ أَمْثَالِهَا ۖ

160. വല്ലവനും ഒരു നന്മ കൊണ്ടുവന്നാൽ അവന്ന് അതിന്റെ പതിന്മടങ്ങ് ലഭിക്കുന്നതാണ്.

---

207. പരലോകത്ത് നിങ്ങൾ വിചാരണ ചെയ്യപ്പെടുമ്പോൾ ഒരുവേള ഇങ്ങനെ പറഞ്ഞേക്കാം: " അറബികളായ ഞങ്ങൾക്ക് ഞങ്ങളുടെ ഭാഷയിൽ ഒരു വേദവും നൽകപ്പെട്ടിട്ടില്ല. യഹൂദർക്കും ക്രിസ്ത്യാനികൾക്കും നൽകപ്പെട്ട വേദം ഞങ്ങൾക്ക് അറിഞ്ഞുകൂടാ. അതിനാൽ ഞങ്ങളെ ശിക്ഷിക്കരുതേ!" ഇങ്ങനെയൊരു ന്യായവാദത്തിന് നിങ്ങൾക്ക് അവസരമുണ്ടാകാതിരിക്കാനാണ് നിങ്ങളുടെ അറിവിനായി വേദഗ്രന്ഥം അവതരിപ്പിച്ചുതന്നത്.

208. മനസ്സിനെ തട്ടിയുണർത്താൻ പര്യാപ്തമായ ദൃഷ്ടാന്തങ്ങളും കൊണ്ടാണ് പ്രവാചകന്മാരെ അല്ലാഹു നിയോഗിച്ചിട്ടുള്ളത്. മുഹമ്മദ് നബി(സ) മുഖേന അവതരിപ്പിച്ച ദൃഷ്ടാന്തങ്ങളിൽ ഏററവും പ്രധാനപ്പെട്ടത് അമാനുഷികഗ്രന്ഥമായ ഖുർആൻ തന്നെ. എന്നാൽ ഏത് ദൃഷ്ടാന്തം കണ്ടാലും അത് മായാജാലമാണെന്ന് പറഞ്ഞ് തള്ളിക്കളയുന്ന നിലപാടാണ് എതിരാളികൾ സ്വീകരിച്ചത്. 'ഇതൊന്നും ദൃഷ്ടാന്തമല്ല; സ്പഷ്ടവും അനിഷേധ്യവുമായ ദൃഷ്ടാന്തം കൊണ്ടുവരണം' എന്നായിരുന്നു അവരുടെ ശാഠ്യം. അതിനുള്ള മറുപടിയാണ് ഈ വചനം. തങ്ങളെ നിസ്സഹായരാക്കിക്കളയുന്ന ഒരു ദൃഷ്ടാന്തം കണ്ടിട്ട് അവർ വിശ്വസിച്ചാൽ ഇത് ഗത്യന്തരമില്ലാത്തതിന്റെ പേരിലുള്ള വിശ്വാസപ്രഖ്യാപനമായതിനാൽ അല്ലാഹു പരിഗണിക്കുന്നതല്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

209. അല്ലാഹുവിന്റെ ഏകത്വത്തിനും, ദീനിന്റെ അഖണ്ഡതയ്ക്കും എതിരായ വാദങ്ങളുമായി കക്ഷിപിരിഞ്ഞവരെ പററിയാണ് ഈ വചനത്തിൽ പ്രതിപാദിക്കുന്നത്. എന്നാൽ സമൂഹത്തിൽ ബഹുദൈവാരാധനാ സമ്പ്രദായങ്ങളും, അനിസ്ലാമികാചാരങ്ങളും വളർന്നു വരുമ്പോൾ അതിനെതിരിൽ സംഘടിക്കുന്നവർ ആക്ഷേപാർഹരല്ല. അവർ മഹത്തായ സേവനമാണ് ചെയ്യുന്നത്. അതാണല്ലോ പ്രവാചകന്മാരൊക്കെ നിർവ്വഹിച്ച ദൗത്യം.

وَمَنْ جَآءَ بِالسَّيِّئَةِ فَلَا يُجْزَىٰٓ إِلَّا مِثْلَهَا وَهُمْ لَا يُظْلَمُونَ ﴿١٦٠﴾

വല്ലവനും ഒരു തിന്മ കൊണ്ടുവന്നാൽ അതിനു തുല്യമായ പ്രതിഫലം മാത്രമേ അവന്ന് നൽകപ്പെടുകയുള്ളു. അവരോട് യാതൊരനീതിയും കാണിക്കപ്പെടുകയില്ല.

قُلْ إِنَّنِى هَدَىٰنِى رَبِّىٓ إِلَىٰ صِرَٰطٍ مُّسْتَقِيمٍ دِينًا قِيَمًا مِّلَّةَ
إِبْرَٰهِيمَ حَنِيفًا ۚ وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿١٦١﴾

161. പറയുക: തീർച്ചയായും എൻെറ രക്ഷിതാവ് എന്നെ നേരായ പാതയിലേക്ക് നയിച്ചിരിക്കുന്നു. വക്രതയില്ലാത്ത മതത്തിലേക്ക്. നേർമാർഗ്ഗത്തിൽ നിലകൊണ്ട ഇബ്രാഹീമിൻെറ ആദർശത്തിലേക്ക്. അദ്ദേഹം ബഹു ദൈവവാദികളിൽ പെട്ടവനായിരുന്നില്ല.

قُلْ إِنَّ صَلَاتِى وَنُسُكِى وَمَحْيَاىَ وَمَمَاتِى لِلَّهِ
رَبِّ ٱلْعَٰلَمِينَ ﴿١٦٢﴾

162. പറയുക: തീർച്ചയായും എൻെറ പ്രാർത്ഥനയും, എൻെറ ആരാധനാകർമ്മങ്ങളും, എൻെറ ജീവിതവും, എൻെറ മരണവും ലോകരക്ഷിതാവായ അല്ലാഹുവിനുള്ളതാകുന്നു.

لَا شَرِيكَ لَهُۥ ۖ وَبِذَٰلِكَ أُمِرْتُ وَأَنَا۠ أَوَّلُ ٱلْمُسْلِمِينَ ﴿١٦٣﴾

163. അവന്ന് പങ്കുകാരേയില്ല. അപ്രകാരമാണ് ഞാൻ കല്പിക്കപ്പെട്ടിരിക്കുന്നത്. (അവന്ന്) കീഴ്പെടുന്നവരിൽ ഞാൻ ഒന്നാമനാണ്.

قُلْ أَغَيْرَ ٱللَّهِ أَبْغِى رَبًّا وَهُوَ رَبُّ كُلِّ شَىْءٍ ۚ وَلَا تَكْسِبُ كُلُّ نَفْسٍ
إِلَّا عَلَيْهَا ۚ وَلَا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ۚ ثُمَّ إِلَىٰ رَبِّكُم مَّرْجِعُكُمْ
فَيُنَبِّئُكُم بِمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿١٦٤﴾

164. പറയുക: രക്ഷിതാവായിട്ട് അല്ലാഹുവല്ലാത്ത വരെ ഞാൻ തേടുകയോ? അവനാകട്ടെ മുഴുവൻ വസ്തുക്കളുടെയും രക്ഷിതാവാണ്. ഏതൊരാളും ചെയ്തുവെക്കുന്നതിൻെറ ഉത്തരവാദിത്തം അയാൾക്ക് മാത്രമായിരിക്കും. ഭാരം ചുമക്കുന്ന യാതൊരാളും മറെറാരാളുടെ ഭാരം ചുമക്കുന്നതല്ല.[210] അനന്തരം നിങ്ങളുടെ രക്ഷിതാവിങ്കലേക്കാണ് നിങ്ങളുടെ മടക്കം. ഏതൊരു കാര്യത്തിൽ നിങ്ങൾ അഭിപ്രായഭിന്നത പുലർത്തിയിരുന്നുവോ അതിനെപ്പററി അപ്പോൾ അവൻ നിങ്ങളെ അറിയിക്കുന്നതാണ്.

وَهُوَ ٱلَّذِى جَعَلَكُمْ خَلَٰٓئِفَ ٱلْأَرْضِ وَرَفَعَ بَعْضَكُمْ فَوْقَ بَعْضٍ
دَرَجَٰتٍ لِّيَبْلُوَكُمْ فِى مَآ ءَاتَىٰكُمْ ۗ إِنَّ رَبَّكَ سَرِيعُ ٱلْعِقَابِ وَإِنَّهُۥ
لَغَفُورٌ رَّحِيمٌۢ ﴿١٦٥﴾

165. അവനാണ് നിങ്ങളെ ഭൂമിയിൽ പിൻതുടർച്ചാവകാശികളാക്കിയത്. നിങ്ങളിൽ ചിലരെ ചിലരെക്കാൾ പല പദവികളിൽ അവൻ ഉയർത്തുകയും ചെയ്തിരിക്കുന്നു. നിങ്ങൾക്ക് അവൻ നൽകിയതിൽ നിങ്ങളെ പരീക്ഷിക്കാൻ വേണ്ടിയത്രെ അത്. തീർച്ചയായും നിൻെറ രക്ഷിതാവ് വേഗത്തിൽ ശിക്ഷാനടപടി എടുക്കുന്നവനാകുന്നു. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയും കൂടിയാകുന്നു.

---

210. യാതൊരാളുടെയും പാപഭാരം മറെറാരാൾ ഏൽക്കുകയില്ല.




**അദ്ധ്യായം - 7**

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.**

1. അലിഫ് — ലാം — മീം — സ്വാദ്

2. (നബിയേ,) നിനക്ക് അവതരിപ്പിക്കപ്പെട്ട ഗ്രന്ഥമത്രെ ഇത്. അതിനെ സംബന്ധിച്ച് നിൻെറ മനസ്സിൽ ഒരു പ്രയാസവും ഉണ്ടായിരിക്കരുത്. അതു മുഖേന നീ താക്കീതു നൽകുവാൻ വേണ്ടിയും സത്യവിശ്വാസികൾക്ക് ഉൽബോധനം നൽകുവാൻ വേണ്ടിയുമാണത്.

3. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്കായി അവതരിപ്പിക്കപ്പെട്ടത് നിങ്ങൾ പിൻപററുക. അവനു പുറമെ മററു രക്ഷാധികാരികളെ നിങ്ങൾ പിൻപററരുത്. വളരെ കുറച്ച് മാത്രമേ നിങ്ങൾ ആലോചിച്ച് മനസ്സിലാക്കുന്നുള്ളൂ.

4. എത്രയോ രാജ്യങ്ങളെ നാം നശിപ്പിച്ചിട്ടുണ്ട്. രാത്രിയിലോ, അവർ ഉച്ചയുറക്കത്തിലായിരിക്കുമ്പോഴോ നമ്മുടെ ശിക്ഷ അവർക്കു വന്നു ഭവിച്ചു.

5. അവർക്ക് നമ്മുടെ ശിക്ഷ വന്നുഭവിച്ചപ്പോൾ ഞങ്ങൾ അക്രമികളായിപ്പോയല്ലോ എന്നു പറയുക മാത്രമായിരുന്നു അവരുടെ മുറവിളി.

6. എന്നാൽ (നമ്മുടെ ദൂതന്മാർ) ആർക്കിടയിലേക്ക് അയക്കപ്പെട്ടുവോ അവരെ തീർച്ചയായും നാം ചോദ്യം ചെയ്യും. അയക്കപ്പെട്ട ദൂതന്മാരെയും തീർച്ചയായും നാം ചോദ്യം ചെയ്യും.

7. എന്നിട്ട് ശരിയായ അറിവോടു കൂടി നാം അവർക്കു (കാര്യം) വിവരിച്ചുകൊടുക്കുന്ന

المٓصٓ ﴿١﴾
كِتَٰبٌ أُنزِلَ إِلَيْكَ فَلَا يَكُن فِى صَدْرِكَ حَرَجٌ
مِّنْهُ لِتُنذِرَ بِهِۦ وَذِكْرَىٰ لِلْمُؤْمِنِينَ ﴿٢﴾
ٱتَّبِعُوا۟ مَآ أُنزِلَ إِلَيْكُم مِّن رَّبِّكُمْ وَلَا تَتَّبِعُوا۟ مِن
دُونِهِۦٓ أَوْلِيَآءَ ۗ قَلِيلًا مَّا تَذَكَّرُونَ ﴿٣﴾
وَكَم مِّن قَرْيَةٍ أَهْلَكْنَٰهَا فَجَآءَهَا بَأْسُنَا بَيَٰتًا
أَوْ هُمْ قَآئِلُونَ ﴿٤﴾
فَمَا كَانَ دَعْوَىٰهُمْ إِذْ جَآءَهُم بَأْسُنَآ إِلَّآ أَن قَالُوٓا۟ إِنَّا كُنَّا
ظَٰلِمِينَ ﴿٥﴾
فَلَنَسْـَٔلَنَّ ٱلَّذِينَ أُرْسِلَ إِلَيْهِمْ وَلَنَسْـَٔلَنَّ ٱلْمُرْسَلِينَ ﴿٦﴾
فَلَنَقُصَّنَّ عَلَيْهِم بِعِلْمٍ

211. പരലോകത്ത് സ്വർഗ്ഗപ്രവേശനത്തിനു മുൻപ് ചിലരെ അധിവസിപ്പിക്കുന്ന സ്ഥലമാണ് അഅ്റാഫ്. 46, 48 വചനങ്ങളിൽ അതിനെ പററി പറയുന്നുണ്ട്.

وَمَا كُنَّا غَآئِبِينَ ﴿٧﴾

താണ്. ഒരിക്കലും നമ്മുടെ അസാന്നിദ്ധ്യം ഉണ്ടായിട്ടില്ല.

وَالْوَزْنُ يَوْمَئِذٍ الْحَقُّ فَمَن ثَقُلَتْ مَوَازِينُهُ
فَأُولَٰٓئِكَ هُمُ الْمُفْلِحُونَ ﴿٨﴾

8. അന്നത്തെ ദിവസം (കർമ്മങ്ങൾ) തൂക്കി ക്കണക്കാക്കുന്നത് സത്യമായിരിക്കും. അപ്പോൾ ആരുടെ തുലാസ്സുകൾ ഘനം തൂങ്ങിയോ അവ രാണ് വിജയികൾ.

وَمَنْ خَفَّتْ مَوَازِينُهُ فَأُولَٰٓئِكَ الَّذِينَ خَسِرُوٓا أَنفُسَهُم
بِمَا كَانُوا بِآيَاتِنَا يَظْلِمُونَ ﴿٩﴾

9. ആരുടെ തുലാസ്സുകൾ ഘനം കുറഞ്ഞുവോ അവരാണ് ആത്മനഷ്ടം നേരിട്ടവർ. നമ്മുടെ ദൃഷ്ടാന്തങ്ങളുടെ നേരെ അവർ അന്യായം കൈക്കൊണ്ടിരുന്നതിൻെറ ഫലമത്രെ അത്.

وَلَقَدْ مَكَّنَّاكُمْ فِي الْأَرْضِ وَجَعَلْنَا لَكُمْ فِيهَا مَعَايِشَ
قَلِيلًا مَّا تَشْكُرُونَ ﴿١٠﴾

10. നിങ്ങൾക്ക് നാം ഭൂമിയിൽ സ്വാധീനം നൽകുകയും, നിങ്ങൾക്കവിടെ നാം ജീവിതമാർഗ്ഗങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. കുറച്ചു മാത്രമേ നിങ്ങൾ നന്ദികാണിക്കുന്നുള്ളൂ.

وَلَقَدْ خَلَقْنَاكُمْ ثُمَّ صَوَّرْنَاكُمْ ثُمَّ قُلْنَا لِلْمَلَآئِكَةِ اسْجُدُوا
لِآدَمَ فَسَجَدُوٓا إِلَّآ إِبْلِيسَ لَمْ يَكُن مِّنَ السَّاجِدِينَ ﴿١١﴾

11. തീർച്ചയായും നാം നിങ്ങളെ സൃഷ്ടിക്കുകയും, നിങ്ങൾക്ക് രൂപം നൽകുകയും ചെയ്തു. പിന്നീട് നാം മലക്കുകളോട് പറഞ്ഞു: നിങ്ങൾ ആദമിനെ പ്രണമിക്കുക. അവർ പ്രണമിച്ചു; ഇബ്ലീസ് ഒഴികെ. അവൻ പ്രണമിച്ചവരുടെ കൂട്ടത്തിലായില്ല.

قَالَ مَا مَنَعَكَ أَلَّا تَسْجُدَ إِذْ أَمَرْتُكَ قَالَ أَنَا خَيْرٌ مِّنْهُ خَلَقْتَنِي
مِن نَّارٍ وَخَلَقْتَهُ مِن طِينٍ ﴿١٢﴾

12. അവൻ (അല്ലാഹു) പറഞ്ഞു: ഞാൻ നിന്നോട് കല്പിച്ചപ്പോൾ സുജൂദ് ചെയ്യാതിരിക്കാൻ നിനക്കെന്ത് തടസ്സമായിരുന്നു? അവൻ പറഞ്ഞു: ഞാൻ അവനെക്കാൾ (ആദമിനെക്കാൾ) ഉത്തമനാകുന്നു. എന്നെ നീ അഗ്നിയിൽ നിന്നാണ് സൃഷ്ടിച്ചത്. അവനെ നീ സൃഷ്ടിച്ചത് കളി മണ്ണിൽ നിന്നും.

قَالَ فَاهْبِطْ مِنْهَا فَمَا يَكُونُ لَكَ أَن تَتَكَبَّرَ فِيهَا فَاخْرُجْ إِنَّكَ
مِنَ الصَّاغِرِينَ ﴿١٣﴾

13. അവൻ (അല്ലാഹു) പറഞ്ഞു: നീ ഇവിടെ നിന്ന് ഇറങ്ങിപോവുക. ഇവിടെ നിനക്ക് അഹങ്കാരം കാണിക്കാൻ പററുകയില്ല. പുറത്തുകടക്കൂ. തീർച്ചയായും നീ നിന്ദ്യരുടെ കൂട്ടത്തിലാകുന്നു.

قَالَ أَنظِرْنِي إِلَىٰ يَوْمِ يُبْعَثُونَ ﴿١٤﴾

14. അവൻ പറഞ്ഞു: മനുഷ്യർ ഉയിർത്തെഴുന്നേൽപി ക്കപ്പെടുന്ന ദിവസം വരെ എനിക്ക് നീ അവധി നൽകേണമേ.

قَالَ إِنَّكَ مِنَ الْمُنظَرِينَ ﴿١٥﴾

15. അവൻ (അല്ലാഹു) പറഞ്ഞു: തീർച്ചയായും നീ അവധി നൽകപ്പെട്ടവരുടെ കൂട്ടത്തിലാകുന്നു.[212]

212. ഉയിർത്തെഴുന്നേൽപിൻെറ നാൾ വരെ നിനക്ക് പ്രവർത്തിക്കാൻ അനുവാദം നൽകിയിരിക്കുന്നു.

قَالَ فَبِمَآ أَغْوَيْتَنِى لَأَقْعُدَنَّ لَهُمْ صِرَٰطَكَ ٱلْمُسْتَقِيمَ ﴿١٦﴾

16. അവൻ (ഇബ്‌ലീസ്) പറഞ്ഞു: നീ എന്നെ വഴിപിഴപ്പിച്ചതിനാൽ നിന്റെ നേരായ പാതയിൽ അവർ (മനുഷ്യർ) പ്രവേശിക്കുന്നത് തടയാൻ ഞാൻ കാത്തിരിക്കും.

ثُمَّ لَءَاتِيَنَّهُم مِّنۢ بَيْنِ أَيْدِيهِمْ وَمِنْ خَلْفِهِمْ وَعَنْ أَيْمَٰنِهِمْ وَعَن
شَمَآئِلِهِمْ وَلَا تَجِدُ أَكْثَرَهُمْ شَٰكِرِينَ ﴿١٧﴾

17. പിന്നീട് അവരുടെ മുമ്പിലൂടെയും, അവരുടെ പിന്നിലൂടെയും, അവരുടെ വലതു ഭാഗങ്ങളിലൂടെയും, ഇടതുഭാഗങ്ങളിലൂടെയും ഞാൻ അവരുടെ അടുത്ത് ചെല്ലുക തന്നെ ചെയ്യും. അവരിൽ അധികപേരെയും നന്ദിയുള്ളവരായി നീ കണ്ടെത്തുന്നതല്ല.

قَالَ ٱخْرُجْ مِنْهَا مَذْءُومًا مَّدْحُورًا لَّمَن تَبِعَكَ مِنْهُمْ لَأَمْلَأَنَّ
جَهَنَّمَ مِنكُمْ أَجْمَعِينَ ﴿١٨﴾

18. അവൻ (അല്ലാഹു) പറഞ്ഞു: നിന്ദ്യനും തള്ളപ്പെട്ടവനുമായിക്കൊണ്ട് നീ ഇവിടെ നിന്ന് പുറത്ത് കടക്കൂ. അവരിൽ നിന്ന് വല്ലവരും നിന്നെ പിൻപറ്റുന്ന പക്ഷം നിങ്ങളെല്ലാവരെയും കൊണ്ട് നരകം ഞാൻ നിറക്കുക തന്നെ ചെയ്യും.

وَيَٰٓـَٔادَمُ ٱسْكُنْ أَنتَ وَزَوْجُكَ ٱلْجَنَّةَ فَكُلَا مِنْ حَيْثُ شِئْتُمَا
وَلَا تَقْرَبَا هَٰذِهِ ٱلشَّجَرَةَ فَتَكُونَا مِنَ ٱلظَّٰلِمِينَ ﴿١٩﴾

19. ആദമേ, നീയും നിന്റെ ഇണയും കൂടി ഈ തോട്ടത്തിൽ താമസിക്കുകയും, നിങ്ങൾക്കിഷ്ടമുള്ളേടത്തുനിന്ന് തിന്നുകൊള്ളുകയും ചെയ്യുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചു പോകരുത്. എങ്കിൽ നിങ്ങൾ ഇരുവരും അക്രമികളിൽപ്പെട്ടവരായിരിക്കും എന്നും (അല്ലാഹു പറഞ്ഞു.)

فَوَسْوَسَ لَهُمَا ٱلشَّيْطَٰنُ لِيُبْدِىَ لَهُمَا مَا وُۥرِىَ عَنْهُمَا مِن
سَوْءَٰتِهِمَا وَقَالَ مَا نَهَىٰكُمَا رَبُّكُمَا عَنْ هَٰذِهِ ٱلشَّجَرَةِ
إِلَّآ أَن تَكُونَا مَلَكَيْنِ أَوْ تَكُونَا مِنَ ٱلْخَٰلِدِينَ ﴿٢٠﴾

20. അവരിൽ നിന്ന് മറച്ചു വെക്കപ്പെട്ടിരുന്ന അവരുടെ ഗോപ്യസ്ഥാനങ്ങൾ അവർക്കു വെളിപ്പെടുത്തുവാനായി പിശാച് അവർ ഇരുവരോടും ദുർമന്ത്രണം നടത്തി. അവൻ പറഞ്ഞു; നിങ്ങളുടെ രക്ഷിതാവ് ഈ വൃക്ഷത്തിൽ നിന്ന് നിങ്ങൾ ഇരുവരെയും വിലക്കിയിട്ടുള്ളത് നിങ്ങളിരുവരും മലക്കുകളായി തീരുമെന്നതുകൊണ്ടോ, നിങ്ങൾ ഇവിടെ നിത്യവാസികളായിത്തീരുമെന്നതുകൊണ്ടോ അല്ലാതെ മറ്റൊന്നുകൊണ്ടുമല്ല.

وَقَاسَمَهُمَآ إِنِّى لَكُمَا لَمِنَ ٱلنَّٰصِحِينَ ﴿٢١﴾

21. 'തീർച്ചയായും ഞാൻ നിങ്ങളിരുവരുടെയും ഗുണകാംക്ഷികളിൽപ്പെട്ടവനാണ്' എന്ന് അവരോട് അവൻ സത്യം ചെയ്തു പറയുകയും ചെയ്തു.

فَدَلَّىٰهُمَا بِغُرُورٍ فَلَمَّا ذَاقَا ٱلشَّجَرَةَ بَدَتْ لَهُمَا سَوْءَٰتُهُمَا وَطَفِقَا
يَخْصِفَانِ عَلَيْهِمَا مِن وَرَقِ ٱلْجَنَّةِ

22. അങ്ങനെ അവർ ഇരുവരെയും വഞ്ചനയിലൂടെ അവൻ തരംതാഴ്ത്തിക്കളഞ്ഞു. അവർ ഇരുവരും ആ വൃക്ഷത്തിൽ നിന്ന് രുചി നോക്കിയതോടെ അവർക്ക് അവരുടെ ഗോപ്യസ്ഥാനങ്ങൾ വെളിപ്പെട്ടു. ആ തോട്ടത്തിലെ ഇലകൾ കൂട്ടിച്ചേർത്ത് അവർ ഇരുവരും തങ്ങളുടെ ശരീരം

وَنَادَاهُمَا رَبُّهُمَا أَلَمْ أَنْهَكُمَا عَن تِلْكُمَا الشَّجَرَةِ وَأَقُل لَّكُمَا إِنَّ الشَّيْطَانَ لَكُمَا عَدُوٌّ مُّبِينٌ ٢٢

പൊതിയാൻ തുടങ്ങി. അവർ ഇരുവരെയും വിളിച്ച് അവരുടെ രക്ഷിതാവ് പറഞ്ഞു: ആ വൃക്ഷത്തിൽ നിന്ന് ഞാൻ നിങ്ങളെ വിലക്കിയിട്ടില്ലേ? തീർച്ചയായും പിശാച് നിങ്ങളുടെ പ്രത്യക്ഷശത്രുവാണെന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടുമില്ലേ?

قَالَا رَبَّنَا ظَلَمْنَا أَنفُسَنَا وَإِن لَّمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ الْخَاسِرِينَ ٢٣

23. അവർ രണ്ടുപേരും പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഞങ്ങളോട് തന്നെ അക്രമം ചെയ്തിരിക്കുന്നു. നീ ഞങ്ങൾക്ക് പൊറുത്തുതരികയും, കരുണ കാണിക്കുകയും ചെയ്തില്ലെങ്കിൽ തീർച്ചയായും ഞങ്ങൾ നഷ്ടം പററിയവരുടെ കൂട്ടത്തിലായിരിക്കും.

قَالَ اهْبِطُوا بَعْضُكُمْ لِبَعْضٍ عَدُوٌّ وَلَكُمْ فِي الْأَرْضِ مُسْتَقَرٌّ وَمَتَاعٌ إِلَىٰ حِينٍ ٢٤

24. അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾ ഇറങ്ങിപ്പോകൂ. നിങ്ങളിൽ ചിലർ ചിലർക്കു ശത്രുക്കളായിരിക്കും. നിങ്ങൾക്ക് ഭൂമിയിൽ വാസസ്ഥലമുണ്ട്. ഒരുനിശ്ചിത സമയം വരെ ജീവിത സൗകര്യങ്ങളുമുണ്ട്.

قَالَ فِيهَا تَحْيَوْنَ وَفِيهَا تَمُوتُونَ وَمِنْهَا تُخْرَجُونَ ٢٥

25. അവൻ പറഞ്ഞു: അതിൽ (ഭൂമിയിൽ) തന്നെ നിങ്ങൾ ജീവിക്കും. അവിടെ തന്നെ നിങ്ങൾ മരിക്കും. അവിടെ നിന്നു തന്നെ നിങ്ങൾ പുറത്തുകൊണ്ടുവരപ്പെടുകയും ചെയ്യും.

يَا بَنِي آدَمَ قَدْ أَنزَلْنَا عَلَيْكُمْ لِبَاسًا يُوَارِي سَوْآتِكُمْ وَرِيشًا وَلِبَاسُ التَّقْوَىٰ ذَٰلِكَ خَيْرٌ ذَٰلِكَ مِنْ آيَاتِ اللَّهِ لَعَلَّهُمْ يَذَّكَّرُونَ ٢٦

26. ആദം സന്തതികളേ, നിങ്ങൾക്കു നാം നിങ്ങളുടെ ഗോപ്യസ്ഥാനങ്ങൾ മറയ്ക്കാനുതകുന്ന വസ്ത്രവും അലങ്കാരവസ്ത്രവും നൽകിയിരിക്കുന്നു. ധർമനിഷ്ഠയാകുന്ന വസ്ത്രമാകട്ടെ അതാണ് കൂടുതൽ ഉത്തമം. അവർ ശ്രദ്ധിച്ചു മനസ്സിലാക്കുവാൻ വേണ്ടി അല്ലാഹു അവതരിപ്പിക്കുന്ന തെളിവുകളിൽ പെട്ടതത്രെ അത്.

يَا بَنِي آدَمَ لَا يَفْتِنَنَّكُمُ الشَّيْطَانُ كَمَا أَخْرَجَ أَبَوَيْكُم مِّنَ الْجَنَّةِ يَنزِعُ عَنْهُمَا لِبَاسَهُمَا لِيُرِيَهُمَا سَوْآتِهِمَا إِنَّهُ يَرَاكُمْ هُوَ وَقَبِيلُهُ مِنْ حَيْثُ لَا تَرَوْنَهُمْ إِنَّا جَعَلْنَا الشَّيَاطِينَ أَوْلِيَاءَ لِلَّذِينَ لَا يُؤْمِنُونَ ٢٧

27. ആദം സന്തതികളേ, നിങ്ങളുടെ മാതാപിതാക്കളെ ആ തോട്ടത്തിൽ നിന്ന് പുറത്താക്കിയത് പോലെ പിശാച് നിങ്ങളെ കുഴപ്പത്തിലാക്കാതിരിക്കട്ടെ. അവർ ഇരുവരുടെയും ഗോപ്യസ്ഥാനങ്ങൾ അവർക്കു കാണിച്ചു കൊടുക്കുവാനായി അവൻ അവരിൽ നിന്ന് അവരുടെ വസ്ത്രം എടുത്ത് നീക്കുകയായിരുന്നു. തീർച്ചയായും അവനും അവന്റെ വർഗ്ഗക്കാരും നിങ്ങളെ കണ്ടുകൊണ്ടിരിക്കും; നിങ്ങൾക്ക് അവരെ കാണാൻ പററാത്ത വിധത്തിൽ. തീർച്ചയായും വിശ്വസിക്കാത്തവർക്ക് പിശാചുക്കളെ നാം മിത്രങ്ങളാക്കിക്കൊടുത്തിരിക്കുന്നു.

وَإِذَا فَعَلُوا فَاحِشَةً قَالُوا وَجَدْنَا عَلَيْهَا آبَاءَنَا وَاللَّهُ أَمَرَنَا
بِهَا ۗ قُلْ إِنَّ اللَّهَ لَا يَأْمُرُ بِالْفَحْشَاءِ ۖ أَتَقُولُونَ عَلَى اللَّهِ
مَا لَا تَعْلَمُونَ ﴿٢٨﴾

28. അവര്‍ വല്ല നീചവൃത്തിയും ചെയ്താല്‍, ഞങ്ങളുടെ പിതാക്കള്‍ അതില്‍ നിലകൊള്ളുന്നതായി ഞങ്ങള്‍ കണ്ടിട്ടുണ്ടെന്നും, അല്ലാഹു ഞങ്ങളോട് കല്‍പ്പിച്ചതാണത് എന്നുമാണവര്‍ പറയുക. (നബിയേ,) പറയുക: നീചവൃത്തി ചെയ്യുവാന്‍ അല്ലാഹു കല്‍പിക്കുകയേയില്ല. നിങ്ങള്‍ അല്ലാഹുവിന്റെ പേരില്‍ നിങ്ങള്‍ക്ക് വിവരമില്ലാത്തത് പറഞ്ഞുണ്ടാക്കുകയാണോ?

قُلْ أَمَرَ رَبِّي بِالْقِسْطِ ۖ وَأَقِيمُوا وُجُوهَكُمْ عِنْدَ كُلِّ
مَسْجِدٍ وَادْعُوهُ مُخْلِصِينَ لَهُ الدِّينَ ۚ كَمَا بَدَأَكُمْ
تَعُودُونَ ﴿٢٩﴾

29. പറയുക: എന്റെ രക്ഷിതാവ് നീതി പാലിക്കാനാണ് കല്‍പിച്ചിട്ടുള്ളത്. എല്ലാ ആരാധനാവേളയിലും[213] (അഥവാ എല്ലാ ആരാധനാലയങ്ങളിലും) നിങ്ങളുടെ മുഖങ്ങളെ ശരിയാംവിധം (അവനിലേക്ക് തിരിച്ചു) നിര്‍ത്തുകയും കീഴ്വണക്കം അവനു മാത്രമാക്കിക്കൊണ്ട് അവനോട് പ്രാര്‍ത്ഥിക്കുകയും ചെയ്യുവിന്‍. നിങ്ങളെ അവന്‍ ആദ്യമായി സൃഷ്ടിച്ചുണ്ടാക്കിയതുപോലുള്ള അവസ്ഥയിലേക്ക് തന്നെ നിങ്ങള്‍ മടങ്ങുന്നതാകുന്നു.[214]

فَرِيقًا هَدَىٰ وَفَرِيقًا حَقَّ عَلَيْهِمُ الضَّلَالَةُ ۗ إِنَّهُمُ
اتَّخَذُوا الشَّيَاطِينَ أَوْلِيَاءَ مِنْ دُونِ اللَّهِ
وَيَحْسَبُونَ أَنَّهُمْ مُهْتَدُونَ ﴿٣٠﴾

30. ഒരു വിഭാഗത്തെ അവന്‍ നേര്‍വഴിയിലാക്കിയിരിക്കുന്നു. ഒരു വിഭാഗമാകട്ടെ വഴി പിഴക്കാന്‍ അര്‍ഹരായിരിക്കുന്നു. അല്ലാഹുവിനെ വിട്ട് പിശാചുക്കളെയാണ് അവര്‍ രക്ഷാധികാരികളാക്കി വെച്ചിരിക്കുന്നത്. തങ്ങള്‍ സന്മാര്‍ഗം പ്രാപിച്ചവരാണെന്ന് അവര്‍ വിചാരിക്കുകയും ചെയ്യുന്നു.

يَا بَنِي آدَمَ خُذُوا زِينَتَكُمْ عِنْدَ كُلِّ مَسْجِدٍ وَكُلُوا وَاشْرَبُوا وَلَا
تُسْرِفُوا ۚ إِنَّهُ لَا يُحِبُّ الْمُسْرِفِينَ ﴿٣١﴾

31. ആദം സന്തതികളേ, എല്ലാ ആരാധനാലയത്തിങ്കലും (അഥവാ എല്ലാ ആരാധനാവേളകളിലും) നിങ്ങള്‍ക്കലങ്കാരമായിട്ടുള്ള വസ്ത്രങ്ങള്‍ ധരിച്ചുകൊള്ളുക.[215] നിങ്ങള്‍ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക. എന്നാല്‍ നിങ്ങള്‍ ദുര്‍വ്യയം ചെയ്യരുത്. ദുര്‍വ്യയം ചെയ്യുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയേയില്ല.

قُلْ مَنْ حَرَّمَ زِينَةَ اللَّهِ الَّتِي أَخْرَجَ لِعِبَادِهِ وَالطَّيِّبَاتِ مِنَ
الرِّزْقِ ۚ قُلْ هِيَ لِلَّذِينَ آمَنُوا فِي الْحَيَاةِ الدُّنْيَا خَالِصَةً

32. (നബിയേ,) പറയുക: അല്ലാഹു അവന്റെ ദാസന്മാര്‍ക്ക് വേണ്ടി ഉല്‍പാദിപ്പിച്ചിട്ടുള്ള അലങ്കാരവസ്തുക്കളും വിശിഷ്ടമായ ആഹാര പദാര്‍ത്ഥങ്ങളും നിഷിദ്ധമാക്കിയതാരാണ്? പറയുക: അവ ഐഹികജീവിതത്തില്‍ സത്യവിശ്വാസി

213. മസ്ജിദ് എന്ന പദത്തിന് ആരാധനാവേള എന്നും, ആരാധനാലയം എന്നും അര്‍ത്ഥമാകാവുന്നതാണ്.
214. നിങ്ങളെ ഇല്ലായ്മയില്‍ നിന്ന് ആദ്യമായി സൃഷ്ടിച്ചുണ്ടാക്കിയത് പോലെ തന്നെ ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളില്‍ അവന്‍ നിങ്ങളെ പുനഃസൃഷ്ടിക്കുന്നതാണ്.
215. നഗ്നരോ അര്‍ദ്ധനഗ്നരോ ആയിക്കൊണ്ട് പ്രാര്‍ത്ഥിച്ചാലേ ഭക്തികഞ്ഞതാകുകയുള്ളൂ എന്ന മിഥ്യാധാരണ പല പ്രാകൃതസമൂഹങ്ങളിലും നിലനിന്നിരുന്നു. വിശുദ്ധ ഖുര്‍ആന്‍ അത് തിരുത്തുന്നു. ധൂര്‍ത്തും പൊങ്ങച്ചവും കലരാത്ത വേഷവും മിതമായ ഭക്ഷണവും ഇസ്ലാം അഭികാമ്യമായി കരുതുന്നു.

يَوْمَ الْقِيَامَةِ ۗ كَذَٰلِكَ نُفَصِّلُ الْآيَاتِ لِقَوْمٍ يَعْلَمُونَ ﴿٣٢﴾

കൾക്ക് അവകാശപ്പെട്ടതാണ്. ഉയിർത്തെഴു ന്നേൽപിന്റെ നാളിൽ അവർക്കു മാത്രമുള്ള തുമാണ്. മനസ്സിലാക്കുന്ന ആളുകൾക്കുവേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരി ക്കുന്നു.

قُلْ إِنَّمَا حَرَّمَ رَبِّيَ الْفَوَاحِشَ مَا ظَهَرَ مِنْهَا وَمَا بَطَنَ وَالْإِثْمَ
وَالْبَغْيَ بِغَيْرِ الْحَقِّ وَأَنْ تُشْرِكُوا بِاللَّهِ مَا لَمْ يُنَزِّلْ بِهِ سُلْطَانًا
وَأَنْ تَقُولُوا عَلَى اللَّهِ مَا لَا تَعْلَمُونَ ﴿٣٣﴾

33. പറയുക: എന്റെ രക്ഷിതാവ് നിഷിദ്ധ മാക്കിയിട്ടുള്ളത് പ്രത്യക്ഷമായതും പരോക്ഷ മായതുമായ നീചവൃത്തികളും, അധർമ്മവും, ന്യായം കൂടാതെയുള്ള കയ്യേറ്റവും, യാതൊരു പ്രമാണവും അല്ലാഹു ഇറക്കിത്തന്നിട്ടില്ലാത്ത തിനെ അവനോട് നിങ്ങൾ പങ്കുചേർക്കുന്നതും, അല്ലാഹുവിന്റെ പേരിൽ നിങ്ങൾക്കു വിവരമി ല്ലാത്തത് നിങ്ങൾ പറഞ്ഞുണ്ടാക്കുന്നതും മാത്ര മാണ്.

وَلِكُلِّ أُمَّةٍ أَجَلٌ ۖ فَإِذَا جَاءَ أَجَلُهُمْ لَا يَسْتَأْخِرُونَ سَاعَةً
وَلَا يَسْتَقْدِمُونَ ﴿٣٤﴾

34. ഓരോ സമുദായത്തിനും ഓരോ അവധി യുണ്ട്. അങ്ങനെ അവരുടെ അവധി വന്നെത്തി യാൽ അവർ ഒരു നാഴിക നേരം പോലും വൈ കിക്കുകയോ, നേരത്തെയാക്കുകയോ ഇല്ല.

يَا بَنِي آدَمَ إِمَّا يَأْتِيَنَّكُمْ رُسُلٌ مِنْكُمْ يَقُصُّونَ عَلَيْكُمْ آيَاتِي ۙ فَمَنِ
اتَّقَىٰ وَأَصْلَحَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٣٥﴾

35. ആദം സന്തതികളേ, നിങ്ങൾക്ക് എന്റെ ദൃഷ്ടാന്തങ്ങൾ വിവരിച്ചു തന്നുകൊണ്ട് നിങ്ങ ളിൽ നിന്നുതന്നെയുള്ള ദൂതന്മാർ നിങ്ങളുടെ അടുത്ത് വരുന്നപക്ഷം അപ്പോൾ സൂക്ഷ്മത പാലിക്കുകയും, നിലപാട് നന്നാക്കിത്തീർക്കു കയും ചെയ്യുന്നതാരോ അവർക്ക് യാതൊ ന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരിക യുമില്ല.

وَالَّذِينَ كَذَّبُوا بِآيَاتِنَا وَاسْتَكْبَرُوا عَنْهَا أُولَٰئِكَ أَصْحَابُ النَّارِ ۖ
هُمْ فِيهَا خَالِدُونَ ﴿٣٦﴾

36. എന്നാൽ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേ ധിച്ചു തള്ളുകയും, അവയുടെ നേരെ അഹങ്കാരം നടിക്കുകയും ചെയ്യുന്നതാരോ അവരാണ് നര കാവകാശികൾ. അവർ അതിൽ നിത്യവാസിക ളായിരിക്കും.

فَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا أَوْ كَذَّبَ بِآيَاتِهِ ۚ
أُولَٰئِكَ يَنَالُهُمْ نَصِيبُهُمْ مِنَ الْكِتَابِ ۖ حَتَّىٰ إِذَا جَاءَتْهُمْ
رُسُلُنَا يَتَوَفَّوْنَهُمْ قَالُوا أَيْنَ مَا كُنْتُمْ تَدْعُونَ مِنْ
دُونِ اللَّهِ ۖ

37. അപ്പോൾ അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമക്കുകയോ, അവന്റെ തെളിവുകളെ നിഷേധിച്ചു തള്ളുകയോ ചെയ്യുവനേക്കാൾ കടു ത്ത അക്രമി ആരുണ്ട്? (അല്ലാഹുവിന്റെ) രേ ഖയിൽ തങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ഓഹരി അത്തരക്കാർക്കു ലഭിക്കുന്നതാണ്. അവസാനം അവരെ മരിപ്പിക്കുവാനായി നമ്മുടെ ദൂതന്മാർ (മലക്കുകൾ) അവരുടെ അടുത്ത് ചെല്ലുമ്പോൾ അവർ പറയും: അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടിരുന്നവരൊക്കെ

قَالُوا ضَلُّوا عَنَّا وَشَهِدُوا عَلَىٰ أَنفُسِهِمْ أَنَّهُمْ
كَانُوا كَافِرِينَ ﴿٣٧﴾

എവിടെ? അവർ പറയും: അവരൊക്കെ ഞങ്ങളെ വിട്ടുപോയിക്കളഞ്ഞു. തങ്ങൾ സത്യനിഷേധി കളായിരുന്നുവെന്ന് അവർക്കെതിരായി അവർ തന്നെ സാക്ഷ്യം വഹിക്കുകയും ചെയ്യും.

قَالَ ادْخُلُوا فِي أُمَمٍ قَدْ خَلَتْ مِن قَبْلِكُم مِّنَ الْجِنِّ وَالْإِنسِ
فِي النَّارِ ۖ كُلَّمَا دَخَلَتْ أُمَّةٌ لَّعَنَتْ أُخْتَهَا ۖ حَتَّىٰ إِذَا ادَّارَكُوا فِيهَا
جَمِيعًا قَالَتْ أُخْرَاهُمْ لِأُولَاهُمْ رَبَّنَا هَٰؤُلَاءِ أَضَلُّونَا فَآتِهِمْ
عَذَابًا ضِعْفًا مِّنَ النَّارِ ۖ قَالَ لِكُلٍّ ضِعْفٌ
وَلَٰكِن لَّا تَعْلَمُونَ ﴿٣٨﴾

38. അവൻ (അല്ലാഹു) പറയും: ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നുമായി നിങ്ങൾക്കു മുമ്പു കഴിഞ്ഞു പോയിട്ടുള്ള സമൂഹങ്ങളുടെ കൂട്ടത്തിൽ നരകത്തിൽ പ്രവേശിച്ചുകൊള്ളുക. ഓരോ സമൂഹവും (അതിൽ) പ്രവേശിക്കുമ്പോഴൊക്കെ അതിൻെറ സഹോദരസമൂഹത്തെ ശപിക്കും. അങ്ങനെ അവരെല്ലാവരും അവിടെ ഒരുമിച്ചു കൂടിക്കഴിഞ്ഞാൽ അവരിലെ പിൻഗാമികൾ അവരുടെ മുൻഗാമികളെപ്പററി പറയും: ഞങ്ങളുടെ രക്ഷിതാവേ, ഇവരാണ് ഞങ്ങളെ വഴി തെററിച്ചത്. അതുകൊണ്ട് അവർക്ക് നീ നരകത്തിൽ നിന്ന് ഇരട്ടി ശിക്ഷ കൊടുക്കേണമേ. അവൻ പറയും: എല്ലാവർക്കും ഇരട്ടിയുണ്ട്. പക്ഷെ നിങ്ങൾ മനസ്സിലാക്കുന്നില്ല.

وَقَالَتْ أُولَاهُمْ لِأُخْرَاهُمْ فَمَا كَانَ لَكُمْ عَلَيْنَا مِن فَضْلٍ
فَذُوقُوا الْعَذَابَ بِمَا كُنتُمْ تَكْسِبُونَ ﴿٣٩﴾

39. അവരിലെ മുൻഗാമികൾ അവരുടെ പിൻഗാമികളോട് പറയും: അപ്പോൾ നിങ്ങൾക്ക് ഞങ്ങളെക്കാളുപരി യാതൊരു ശ്രേഷ്ഠതയുമില്ല. ആകയാൽ നിങ്ങൾ സമ്പാദിച്ചു വെച്ചിരുന്നതിൻെറ ഫലമായി നിങ്ങൾ ശിക്ഷ അനുഭവിച്ചു കൊള്ളുക.

إِنَّ الَّذِينَ كَذَّبُوا بِآيَاتِنَا وَاسْتَكْبَرُوا عَنْهَا لَا تُفَتَّحُ لَهُمْ
أَبْوَابُ السَّمَاءِ وَلَا يَدْخُلُونَ الْجَنَّةَ حَتَّىٰ يَلِجَ الْجَمَلُ فِي
سَمِّ الْخِيَاطِ ۚ وَكَذَٰلِكَ نَجْزِي الْمُجْرِمِينَ ﴿٤٠﴾

40. നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ച് തള്ളുകയും, അവയുടെ നേരെ അഹങ്കാരം നടിക്കുകയും ചെയ്യുവരാരോ അവർക്ക് വേണ്ടി ആകാശത്തിൻെറ കവാടങ്ങൾ തുറന്നു കൊടുക്കപ്പെടുകയേയില്ല.[216] ഒട്ടകം സൂചിയുടെ ദ്വാരത്തിലൂടെ കടന്നു പോകുന്നതുവരെ അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയുമില്ല. അപ്രകാരമാണ് നാം കുററവാളികൾക്ക് പ്രതിഫലം നൽകുന്നത്.

لَهُم مِّن جَهَنَّمَ مِهَادٌ وَمِن فَوْقِهِمْ غَوَاشٍ ۚ وَكَذَٰلِكَ نَجْزِي
الظَّالِمِينَ ﴿٤١﴾

41. അവർക്ക് നരകാഗ്നിയാലുള്ള മെത്തയും അവരുടെ മീതെക്കൂടി പുതപ്പുകളുമുണ്ടായിരിക്കും. അപ്രകാരമാണ് നാം അക്രമികൾക്കു പ്രതിഫലം നൽകുന്നത്.

وَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا

42. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ — ഒരാൾക്കും അയാളുടെ കഴിവിൽ പെട്ടതല്ലാതെ നാം ബാധ്യത

216. അവരുടെ സൽകർമ്മങ്ങളും പ്രാർത്ഥനകളും ഉയർത്തപ്പെടുകയില്ല എന്നർത്ഥം.

أُولَٰئِكَ أَصْحَابُ الْجَنَّةِ ۖ هُمْ فِيهَا خَالِدُونَ ﴿٤٢﴾

യേൽപിക്കുന്നില്ല— അവരാണ് സ്വർഗ്ഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

وَنَزَعْنَا مَا فِي صُدُورِهِم مِّنْ غِلٍّ تَجْرِي مِن تَحْتِهِمُ الْأَنْهَارُ ۖ
وَقَالُوا الْحَمْدُ لِلَّهِ الَّذِي هَدَانَا لِهَٰذَا وَمَا كُنَّا لِنَهْتَدِيَ لَوْلَا
أَنْ هَدَانَا اللَّهُ ۖ لَقَدْ جَاءَتْ رُسُلُ رَبِّنَا بِالْحَقِّ ۖ وَنُودُوا أَن
تِلْكُمُ الْجَنَّةُ أُورِثْتُمُوهَا بِمَا كُنتُمْ تَعْمَلُونَ ﴿٤٣﴾

43. അവരുടെ (വിശ്വാസികളുടെ) മനസ്സുകളിലുള്ള ഉൾപകയെല്ലാം നാം നീക്കിക്കളയുന്നതാണ്. അവരുടെ താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അവർ പറയുകയും ചെയ്യും: 'ഞങ്ങളെ ഇതിലേക്ക് നയിച്ച അല്ലാഹുവിന് സ്തുതി. അല്ലാഹു ഞങ്ങളെ നേർവഴിയിലേക്ക് നയിച്ചിരുന്നില്ലെങ്കിൽ ഞങ്ങളൊരിക്കലും നേർവഴി പ്രാപിക്കുമായിരുന്നില്ല. ഞങ്ങളുടെ രക്ഷിതാവിൻെറ ദൂതന്മാർ തീർച്ചയായും സത്യവും കൊണ്ടാണ് വന്നത്. 'അവരോട് വിളിച്ചു പറയപ്പെടുകയും ചെയ്യും: 'അതാ, സ്വർഗ്ഗം. നിങ്ങൾ പ്രവർത്തിച്ചിരുന്നതിൻെറ ഫലമായി നിങ്ങൾ അതിൻെറ അവകാശികളാക്കപ്പെട്ടിരിക്കുന്നു.'

وَنَادَىٰ أَصْحَابُ الْجَنَّةِ أَصْحَابَ النَّارِ أَن قَدْ وَجَدْنَا مَا وَعَدَنَا
رَبُّنَا حَقًّا فَهَلْ وَجَدتُّم مَّا وَعَدَ رَبُّكُمْ حَقًّا ۖ قَالُوا نَعَمْ ۚ فَأَذَّنَ
مُؤَذِّنٌ بَيْنَهُمْ أَن لَّعْنَةُ اللَّهِ عَلَى الظَّالِمِينَ ﴿٤٤﴾

44. സ്വർഗ്ഗാവകാശികൾ നരകാവകാശികളോട് വിളിച്ചുപറയും: 'ഞങ്ങളോട് ഞങ്ങളുടെ രക്ഷിതാവ് വാഗ്ദാനം ചെയ്തത് ഞങ്ങൾ യാഥാർത്ഥ്യമായി കണ്ടെത്തിക്കഴിഞ്ഞു. എന്നാൽ നിങ്ങളുടെ രക്ഷിതാവ് (നിങ്ങളോട്) വാഗ്ദാനം ചെയ്തത് നിങ്ങൾ യാഥാർത്ഥ്യമായി കണ്ടെത്തിയോ?' അവർ പറയും: 'അതെ.' അപ്പോൾ ഒരു വിളിച്ചു പറയുന്ന ആൾ അവർക്കിടയിൽ വിളിച്ചു പറയും: 'അല്ലാഹുവിൻെറ ശാപം അക്രമികളുടെ മേലാകുന്നു.'

الَّذِينَ يَصُدُّونَ عَن سَبِيلِ اللَّهِ وَيَبْغُونَهَا عِوَجًا وَهُم
بِالْآخِرَةِ كَافِرُونَ ﴿٤٥﴾

45. അതായത്, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് തടയുകയും, അത് വക്രമാക്കാൻ ആഗ്രഹിക്കുകയും, പരലോകത്തിൽ അവിശ്വസിക്കുകയും ചെയ്യുന്നവരുടെ മേൽ.

وَبَيْنَهُمَا حِجَابٌ ۚ وَعَلَى الْأَعْرَافِ رِجَالٌ يَعْرِفُونَ كُلًّا بِسِيمَاهُمْ ۚ
وَنَادَوْا أَصْحَابَ الْجَنَّةِ أَن سَلَامٌ عَلَيْكُمْ ۚ لَمْ يَدْخُلُوهَا

46. ആ രണ്ടു വിഭാഗത്തിനുമിടയിൽ ഒരു തടസ്സമുണ്ടായിരിക്കും. ഉന്നതസ്ഥലങ്ങളിൽ ചില ആളുകളുണ്ടായിരിക്കും.[217] ഓരോ വിഭാഗത്തെയും[218] അവരുടെ ലക്ഷണം മുഖേന അവർ തിരിച്ചറിയും. സ്വർഗ്ഗാവകാശികളോടവർ വിളിച്ചു പറയും: നിങ്ങൾക്കു സമാധാനമുണ്ടായിരിക്കട്ടെ. അവർ (ഉയരത്തുള്ളവർ) അതിൽ (സ്വർഗ്ഗത്തിൽ)

217. സ്വർഗ്ഗാവകാശികൾക്കും, നരകാവകാശികൾക്കുമിടയിൽ ഒരു തടസ്സം അല്ലെങ്കിൽ മറ എന്നോണം വർത്തിക്കുന്ന ഒരു സ്ഥലമുണ്ടായിരിക്കുമെന്നും, അതിൻെറ ഉയർന്ന ഭാഗങ്ങളാണ് അഅ്റാഫ് എന്നുമാണ് ഈ വചനങ്ങളിൽ നിന്ന് മനസ്സിലാകുന്നത്. സ്വർഗ്ഗം പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരും, ഇത് വരെ സ്വർഗ്ഗാവകാശികളുടെ കൂട്ടത്തിൽ ചേർക്കപ്പെട്ടിട്ടില്ലാത്തവരുമായ കുറെ പേരായിരിക്കും അഅ്റാഫിൽ (ഉന്നതസ്ഥലങ്ങളിൽ) ഉള്ളവർ.

218. സ്വർഗ്ഗാവകാശികളെയും നരകാവകാശികളെയും 'അഅ്റാഫി'ലുള്ളവർ തിരിച്ചറിയുമെന്നർത്ഥം.

وَهُمۡ يَطۡمَعُونَ ٤٦

പ്രവേശിച്ചിട്ടില്ല. അവർ (അത്) ആശിച്ചുകൊണ്ടിരിക്കുകയാണ്.

وَإِذَا صُرِفَتۡ أَبۡصَٰرُهُمۡ تِلۡقَآءَ أَصۡحَٰبِ ٱلنَّارِ قَالُواْ رَبَّنَا لَا
تَجۡعَلۡنَا مَعَ ٱلۡقَوۡمِ ٱلظَّٰلِمِينَ ٤٧

47. അവരുടെ ദൃഷ്ടികൾ നരകാവകാശികളുടെ നേരെ തിരിക്കപ്പെട്ടാൽ അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ അക്രമികളായ ജനങ്ങളുടെ കൂട്ടത്തിൽ ആക്കരുതേ.

وَنَادَىٰٓ أَصۡحَٰبُ ٱلۡأَعۡرَافِ رِجَالٗا يَعۡرِفُونَهُم بِسِيمَىٰهُمۡ قَالُواْ
مَآ أَغۡنَىٰ عَنكُمۡ جَمۡعُكُمۡ وَمَا كُنتُمۡ تَسۡتَكۡبِرُونَ ٤٨

48. ഉയർന്ന സ്ഥലങ്ങളിലുള്ളവർ ലക്ഷണം മുഖേന അവർക്കു തിരിച്ചറിയാവുന്ന ചില ആളുകളെ വിളിച്ചുകൊണ്ട് പറയും: നിങ്ങൾ ശേഖരിച്ചിരുന്നതും, നിങ്ങൾ അഹങ്കരിച്ചിരുന്നതും നിങ്ങൾക്കെന്തൊരു പ്രയോജനമാണ് ചെയ്തത്?

أَهَٰٓؤُلَآءِ ٱلَّذِينَ أَقۡسَمۡتُمۡ لَا يَنَالُهُمُ ٱللَّهُ بِرَحۡمَةٍۚ ٱدۡخُلُواْ ٱلۡجَنَّةَ
لَا خَوۡفٌ عَلَيۡكُمۡ وَلَآ أَنتُمۡ تَحۡزَنُونَ ٤٩

49. ഇക്കൂട്ടരെപ്പററിയാണോ അല്ലാഹു അവർക്കൊരു കാരുണ്യവും നൽകുകയില്ലെന്ന് നിങ്ങൾ സത്യം ചെയ്തു പറഞ്ഞത്? (എന്നാൽ അവരോടാണല്ലോ) നിങ്ങൾ സ്വർഗ്ഗത്തിൽ പ്രവേശിച്ചുകൊള്ളുക, നിങ്ങൾ യാതൊന്നും ഭയപ്പെടേണ്ടതില്ല, നിങ്ങൾ ദുഃഖിക്കേണ്ടി വരികയുമില്ല. (എന്ന് പറയപ്പെട്ടിരിക്കുന്നത്!)

وَنَادَىٰٓ أَصۡحَٰبُ ٱلنَّارِ أَصۡحَٰبَ ٱلۡجَنَّةِ أَنۡ أَفِيضُواْ عَلَيۡنَا مِنَ
ٱلۡمَآءِ أَوۡ مِمَّا رَزَقَكُمُ ٱللَّهُۚ قَالُوٓاْ إِنَّ ٱللَّهَ حَرَّمَهُمَا عَلَى
ٱلۡكَٰفِرِينَ ٥٠

50. നരകാവകാശികൾ സ്വർഗ്ഗാവകാശികളെ വിളിച്ച് പറയും: ഞങ്ങൾക്ക് അല്പം വെള്ളമോ, അല്ലാഹു നിങ്ങൾക്കു നൽകിയ ഉപജീവനത്തിൽ നിന്ന് അല്പമോ നിങ്ങൾ ചൊരിഞ്ഞു തരണേ! അവർ പറയും: സത്യനിഷേധികൾക്കു അല്ലാഹു അതു രണ്ടും തീർത്തും വിലക്കിയിരിക്കുകയാണ്.

ٱلَّذِينَ ٱتَّخَذُواْ دِينَهُمۡ لَهۡوٗا وَلَعِبٗا وَغَرَّتۡهُمُ ٱلۡحَيَوٰةُ ٱلدُّنۡيَاۚ
فَٱلۡيَوۡمَ نَنسَىٰهُمۡ كَمَا نَسُواْ لِقَآءَ يَوۡمِهِمۡ هَٰذَا وَمَا كَانُواْ بِـَٔايَٰتِنَا
يَجۡحَدُونَ ٥١

51. (അതായത്) തങ്ങളുടെ മതത്തെ വിനോദവും കളിയുമാക്കിത്തീർക്കുകയും, ഐഹികജീവിതം കണ്ടു വഞ്ചിതരാവുകയും ചെയ്തവർക്ക്. അതിനാൽ അവരുടേതായ ഈ ദിവസത്തെ കണ്ടുമുട്ടുമെന്നത് അവർ മറന്നുകളഞ്ഞതുപോലെ, നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചു കളഞ്ഞിരുന്നതുപോലെ ഇന്ന് അവരെ നാം മറന്നുകളയുന്നു.

وَلَقَدۡ جِئۡنَٰهُم بِكِتَٰبٖ فَصَّلۡنَٰهُ عَلَىٰ عِلۡمٍ هُدٗى وَرَحۡمَةٗ
لِّقَوۡمٖ يُؤۡمِنُونَ ٥٢

52. ജ്ഞാനത്തിന്റെ അടിസ്ഥാനത്തിൽ നാം കാര്യങ്ങൾ വിശദമാക്കിയിട്ടുള്ള ഒരു ഗ്രന്ഥം അവർക്കു നാം കൊണ്ടുവന്നു കൊടുത്തു. വിശ്വസിക്കുന്ന ജനങ്ങൾക്കു മാർഗ്ഗദർശനവും കാരുണ്യവുമത്രെ അത്.

هَلۡ يَنظُرُونَ إِلَّا تَأۡوِيلَهُۥۚ يَوۡمَ يَأۡتِي تَأۡوِيلُهُۥ يَقُولُ

53. അതിലുള്ളത് പുലർന്നു കാണുക എന്നതല്ലാതെ മററു വല്ലതുമാണോ അവർ നോക്കിക്കൊണ്ടിരിക്കുന്നത്?[219] മുമ്പ് അതിനെ മറന്നുകള

الَّذِينَ نَسُوهُ مِن قَبْلُ قَدْ جَاءَتْ رُسُلُ رَبِّنَا بِالْحَقِّ
فَهَل لَّنَا مِن شُفَعَاءَ فَيَشْفَعُوا لَنَا أَوْ نُرَدُّ فَنَعْمَلَ غَيْرَ الَّذِي
كُنَّا نَعْمَلُ قَدْ خَسِرُوا أَنفُسَهُمْ وَضَلَّ عَنْهُم مَّا
كَانُوا يَفْتَرُونَ ﴿٥٣﴾

ഞവർ അതിൻെറ പുലർച്ച വന്നെത്തുന്ന ദിവസത്തിൽ പറയും: 'ഞങ്ങളുടെ രക്ഷിതാവിൻെറ ദൂതന്മാർ സത്യവും കൊണ്ട് തന്നെയാണ് വന്നത്. ഇനി ഞങ്ങൾക്കുവേണ്ടി ശുപാർശ ചെയ്യാൻ വല്ല ശുപാർശക്കാരുമുണ്ടോ? അതല്ല ഞങ്ങളൊന്ന് തിരിച്ചയക്കപ്പെടുമോ? എങ്കിൽ ഞങ്ങൾ മുമ്പ് ചെയ്തിരുന്നതിൽ നിന്ന് വ്യത്യസ്തമായി പ്രവർത്തിക്കുമായിരുന്നു.' തങ്ങൾക്ക് തന്നെ അവർ നഷ്ടം വരുത്തിവെച്ചു. അവർ കെട്ടിച്ചമച്ചിരുന്നതെല്ലാം അവരെ വിട്ട് പോയിക്കളയുകയും ചെയ്തു.

إِنَّ رَبَّكُمُ اللَّهُ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ فِي سِتَّةِ
أَيَّامٍ ثُمَّ اسْتَوَىٰ عَلَى الْعَرْشِ يُغْشِي اللَّيْلَ النَّهَارَ يَطْلُبُهُ
حَثِيثًا وَالشَّمْسَ وَالْقَمَرَ وَالنُّجُومَ مُسَخَّرَاتٍ بِأَمْرِهِ ۗ أَلَا
لَهُ الْخَلْقُ وَالْأَمْرُ ۗ تَبَارَكَ اللَّهُ رَبُّ الْعَالَمِينَ ﴿٥٤﴾

54. തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ആറുദിവസങ്ങളിലായി ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചവനായ അല്ലാഹുവാകുന്നു. എന്നിട്ടവൻ സിംഹാസനസ്ഥനായിരിക്കുന്നു.[220] രാത്രിയെ കൊണ്ട് അവൻ പകലിനെമൂടുന്നു. ദ്രുതഗതിയിൽ അത് പകലിനെ തേടിചെല്ലുന്നു. സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും തൻെറ കല്പനയ്ക്കു വിധേയമാക്കപ്പെട്ട നിലയിൽ (അവൻ സൃഷ്ടിച്ചിരിക്കുന്നു.) അറിയുക: സൃഷ്ടിപ്പും ശാസനാധികാരവും അവന്നു തന്നെയാണ്.[221] ലോകരക്ഷിതാവായ അല്ലാഹു മഹത്വപൂർണ്ണനായിരിക്കുന്നു.

ادْعُوا رَبَّكُمْ تَضَرُّعًا وَخُفْيَةً ۚ إِنَّهُ لَا يُحِبُّ الْمُعْتَدِينَ ﴿٥٥﴾

55. താഴ്മയോടുകൂടിയും രഹസ്യമായിക്കൊണ്ടും നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പ്രാർത്ഥിക്കുക. പരിധിവിട്ടുപോകുന്നവരെ അല്ലാഹു ഇഷ്ടപ്പെടുക തന്നെയില്ല.

وَلَا تُفْسِدُوا فِي الْأَرْضِ بَعْدَ إِصْلَاحِهَا وَادْعُوهُ خَوْفًا
وَطَمَعًا ۚ إِنَّ رَحْمَتَ اللَّهِ قَرِيبٌ مِّنَ الْمُحْسِنِينَ ﴿٥٦﴾

56. ഭൂമിയിൽ നന്മ വരുത്തിയതിനുശേഷം നിങ്ങളവിടെ നാശമുണ്ടാക്കരുത്. ഭയപ്പാടോടുകൂടിയും പ്രതീക്ഷയോടുകൂടിയും നിങ്ങൾ അവനെ വിളിച്ച് പ്രാർത്ഥിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹുവിൻെറ കാരുണ്യം സൽകർമ്മകാരികൾക്ക് സമീപസ്ഥമാകുന്നു.

---

219. സ്വർഗ്ഗത്തെപ്പററിയുള്ള സന്തോഷവാർത്തയും നരകത്തെപററിയുള്ള താക്കീതുമാണല്ലോ വേദങ്ങളിൽ പ്രവചിക്കപ്പെട്ട കാര്യങ്ങളിൽ അതിപ്രധാനം. ആ പ്രവചനം പുലരുന്ന ദിവസം പരലോകത്തെ ന്യായവിധിയുടെ ദിവസമാണ്. അത് വന്ന് കണ്ടിട്ട് വിശ്വസിക്കാമെന്നാണോ സത്യനിഷേധികൾ കാത്തിരിക്കുന്നത്? എന്നാൽ അന്ന് വിശ്വസിച്ചത് കൊണ്ട് ഒരു പ്രയോജനവുമുണ്ടാവില്ല. അന്ന് തെററ് തിരുത്താൻ അവസരം ലഭിക്കുകയുമില്ല.

220. അല്ലാഹു സിംഹാസനസ്ഥനായിരിക്കുന്നു അഥവാ സിംഹാസനാരോഹണം ചെയ്തിരിക്കുന്നു എന്ന് ഖുർആനിൽ പല സന്ദർഭങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. സിംഹാസനം ഏത് തരത്തിലുള്ളതാണെന്നോ, ആരോഹണം ഏത് രീതിയിലെന്നോ അല്ലാഹു അറിയിച്ചു തന്നിട്ടില്ല. നമ്മുടെ അറിവിൻെറ പരിധിക്കപ്പുറത്തുള്ള അദൃശ്യമായ കാര്യങ്ങളിൽ നമ്മുടെ വകയായുള്ള വ്യാഖ്യാനങ്ങൾക്കോ വിശദീകരണങ്ങൾക്കോ പ്രസക്തിയില്ല.

221. പ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ മുഴുവൻ വസ്തുക്കളെയും സൃഷ്ടിച്ചത് അവൻ മാത്രമാണ്. അവ എങ്ങനെ വർത്തിക്കണമെന്ന് അനുശാസിക്കാനുള്ള അധികാരവും അവന് മാത്രമാകുന്നു. വ്യക്തിസ്വാതന്ത്ര്യമുള്ള മനുഷ്യനുൾപ്പെടെ സകലചരാചരങ്ങൾക്കും ഇത് ബാധകമത്രെ. എന്നാൽ അല്ലാഹുവിൻെറ ശാസനാധികാരത്തിന് വിധേയമായിക്കൊണ്ട് സ്വന്തം ഭാഗധേയം നിർണയിക്കാൻ മനുഷ്യന് അവകാശമുണ്ട്.

وَهُوَ الَّذِي يُرْسِلُ الرِّيَاحَ بُشْرًا بَيْنَ يَدَيْ رَحْمَتِهِ ۖ
حَتَّىٰ إِذَا أَقَلَّتْ سَحَابًا ثِقَالًا سُقْنَاهُ لِبَلَدٍ مَيِّتٍ
فَأَنْزَلْنَا بِهِ الْمَاءَ فَأَخْرَجْنَا بِهِ مِنْ كُلِّ الثَّمَرَاتِ ۚ
كَذَٰلِكَ نُخْرِجُ الْمَوْتَىٰ لَعَلَّكُمْ تَذَكَّرُونَ ﴿٥٧﴾

57. അവനത്രെ തന്റെ അനുഗ്രഹത്തിന് (മഴയ്ക്കു) മുമ്പായി സന്തോഷവാർത്ത അറിയിച്ചുകൊണ്ട് കാററുകളെ അയക്കുന്നവൻ. അങ്ങനെ അവ (കാററുകൾ) ഭാരിച്ച മേഘത്തെ വഹിച്ചു കഴിഞ്ഞാൽ നിർജ്ജീവമായ വല്ല നാട്ടിലേക്കും നാം അതിനെ നയിച്ചുകൊണ്ടുപോകുകയും, എന്നിട്ടവിടെ വെള്ളം ചൊരിയുകയും, അതു മൂലം എല്ലാ തരം കായ്കനികളും നാം പുറത്തുകൊണ്ടുവരികയും ചെയ്യുന്നു. അതുപോലെ നാം മരണപ്പെട്ടവരെ പുറത്തു കൊണ്ടുവരുന്നതാണ്. നിങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കുന്നവരായേക്കാം.

وَالْبَلَدُ الطَّيِّبُ يَخْرُجُ نَبَاتُهُ بِإِذْنِ رَبِّهِ ۖ وَالَّذِي خَبُثَ
لَا يَخْرُجُ إِلَّا نَكِدًا ۚ كَذَٰلِكَ نُصَرِّفُ الْآيَاتِ لِقَوْمٍ يَشْكُرُونَ ﴿٥٨﴾

58. നല്ല നാട്ടിൽ അതിലെ സസ്യങ്ങൾ അതിന്റെ രക്ഷിതാവിന്റെ അനുമതിയോടെ നന്നായി മുളച്ചു വളരുന്നു. എന്നാൽ മോശമായ നാട്ടിൽ ശുഷ്ക്കമായികൊണ്ടല്ലാതെ സസ്യങ്ങൾ മുളച്ചു വരികയില്ല. അപ്രകാരം, നന്ദി കാണിക്കുന്ന ജനങ്ങൾക്കുവേണ്ടി നാം ദൃഷ്ടാന്തങ്ങൾ വിവിധ രൂപത്തിൽ വിവരിക്കുന്നു.

لَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِ فَقَالَ يَا قَوْمِ اعْبُدُوا اللَّهَ مَا
لَكُمْ مِنْ إِلَٰهٍ غَيْرُهُ إِنِّي أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ﴿٥٩﴾

59. നൂഹിനെ അദ്ദേഹത്തിന്റെ ജനതയിലേക്ക് നാം അയക്കുകയുണ്ടായി. എന്നിട്ടദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുവിൻ. അവനല്ലാതെ നിങ്ങൾക്ക് ഒരു ദൈവവുമില്ല. തീർച്ചയായും ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ നിങ്ങൾക്കു (വന്നു ഭവിക്കുമെന്ന്) ഞാൻ ഭയപ്പെടുന്നു.

قَالَ الْمَلَأُ مِنْ قَوْمِهِ إِنَّا لَنَرَاكَ فِي ضَلَالٍ مُبِينٍ ﴿٦٠﴾

60. അദ്ദേഹത്തിന്റെ ജനതയിലെ പ്രമാണിമാർ പറഞ്ഞു: തീർച്ചയായും നീ പ്രത്യക്ഷമായ ദുർമാർഗ്ഗത്തിലാണെന്ന് ഞങ്ങൾ കാണുന്നു.

قَالَ يَا قَوْمِ لَيْسَ بِي ضَلَالَةٌ وَلَٰكِنِّي رَسُولٌ مِنْ رَبِّ
الْعَالَمِينَ ﴿٦١﴾

61. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, എന്നിൽ ദുർമാർഗ്ഗമൊന്നുമില്ല. പക്ഷെ ഞാൻ ലോകരക്ഷിതാവിങ്കൽ നിന്നുള്ള ദൂതനാകുന്നു.

أُبَلِّغُكُمْ رِسَالَاتِ رَبِّي وَأَنْصَحُ لَكُمْ وَأَعْلَمُ مِنَ
اللَّهِ مَا لَا تَعْلَمُونَ ﴿٦٢﴾

62. എന്റെ രക്ഷിതാവിന്റെ സന്ദേശങ്ങൾ ഞാൻ നിങ്ങൾക്കു എത്തിച്ചുതരുകയും, നിങ്ങളോട് ആത്മാർത്ഥമായി ഉപദേശിക്കുകയുമാകുന്നു. നിങ്ങൾക്കറിഞ്ഞുകൂടാത്ത പലതും അല്ലാഹുവിങ്കൽ നിന്ന് ഞാനറിയുന്നുമുണ്ട്.

أَوَعَجِبْتُمْ أَنْ جَاءَكُمْ ذِكْرٌ مِنْ رَبِّكُمْ عَلَىٰ رَجُلٍ مِنْكُمْ

63. നിങ്ങൾക്കു മുന്നറിയിപ്പു നൽകുന്നതിനു വേണ്ടിയും, നിങ്ങൾ സൂക്ഷ്മത പാലിക്കുന്നതിനു വേണ്ടിയും, നിങ്ങൾക്കു കാരുണ്യം നൽകപ്പെടു

ന്നതിനുവേണ്ടിയും നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു ഉൽബോധനം നിങ്ങളിൽപെട്ട ഒരു പുരുഷനിലൂടെ നിങ്ങൾക്കു വന്നു കിട്ടിയതിൽ നിങ്ങൾ അത്ഭുതപ്പെടുകയാണോ?

64. എന്നാൽ അവർ അദ്ദേഹത്തെ നിഷേധിച്ചു തള്ളിക്കളഞ്ഞു. അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും നാം കപ്പലിൽ രക്ഷപ്പെടുത്തുകയും, നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളിക്കളഞ്ഞവരെ നാം മുക്കിക്കൊല്ലുകയും ചെയ്തു. തീർച്ചയായും അവർ അന്ധരായ ഒരു ജനതയായിരുന്നു.

65. ആദ് സമുദായത്തിലേക്ക് അവരുടെ സഹോദരനായ ഹൂദിനെയും (അയച്ചു.) അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുവിൻ. നിങ്ങൾക്ക് അവനല്ലാതെ ഒരു ദൈവവുമില്ല. നിങ്ങളെന്താണ് സൂക്ഷ്മത പുലർത്താത്തത്?

66. അദ്ദേഹത്തിന്റെ ജനതയിലെ സത്യനിഷേധികളായ പ്രമാണിമാർ പറഞ്ഞു: തീർച്ചയായും നീ എന്തോ മൗഢ്യത്തിൽ പെട്ടിരിക്കുകയാണെന്ന് ഞങ്ങൾ കാണുന്നു. തീർച്ചയായും നീ കള്ളം പറയുന്നവരുടെ കൂട്ടത്തിലാണെന്ന് ഞങ്ങൾ വിചാരിക്കുന്നു.

67. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, എന്നിൽ യാതൊരു മൗഢ്യവുമില്ല. പക്ഷെ, ഞാൻ ലോകരക്ഷിതാവിങ്കൽ നിന്നുള്ള ദൂതനാണ്.

68. എന്റെ രക്ഷിതാവിന്റെ സന്ദേശങ്ങൾ ഞാൻ നിങ്ങൾക്കു എത്തിച്ചുതരുന്നു. ഞാൻ നിങ്ങളുടെ വിശ്വസ്തനായ ഗുണകാംക്ഷിയുമാകുന്നു.

69. നിങ്ങൾക്കു മുന്നറിയിപ്പു നൽകാൻ വേണ്ടി നിങ്ങളിൽപെട്ട ഒരു പുരുഷനിലൂടെ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു ഉൽബോധനം നിങ്ങൾക്കു വന്നു കിട്ടിയതിനാൽ നിങ്ങൾ അത്ഭുതപ്പെടുകയാണോ? നൂഹിന്റെ ജനതയ്ക്കു ശേഷം നിങ്ങളെ അവൻ പിൻഗാമികളാക്കുകയും, സൃഷ്ടിയിൽ അവൻ നിങ്ങൾക്കു (ശാരീരിക) വികാസം വർദ്ധിപ്പിക്കുകയും ചെയ്തത് നിങ്ങൾ ഓർത്തു നോക്കുക.[222] അല്ലാഹുവിന്റെ

لِيُنذِرَكُمْ وَلِتَتَّقُوا وَلَعَلَّكُمْ تُرْحَمُونَ ﴿٦٣﴾

فَكَذَّبُوهُ فَأَنجَيْنَاهُ وَالَّذِينَ مَعَهُ فِي الْفُلْكِ وَأَغْرَقْنَا
الَّذِينَ كَذَّبُوا بِآيَاتِنَا ۚ إِنَّهُمْ كَانُوا قَوْمًا عَمِينَ ﴿٦٤﴾

وَإِلَىٰ عَادٍ أَخَاهُمْ هُودًا ۗ قَالَ يَا قَوْمِ اعْبُدُوا اللَّهَ مَا لَكُم
مِّنْ إِلَٰهٍ غَيْرُهُ ۚ أَفَلَا تَتَّقُونَ ﴿٦٥﴾

قَالَ الْمَلَأُ الَّذِينَ كَفَرُوا مِن قَوْمِهِ إِنَّا لَنَرَاكَ فِي
سَفَاهَةٍ وَإِنَّا لَنَظُنُّكَ مِنَ الْكَاذِبِينَ ﴿٦٦﴾

قَالَ يَا قَوْمِ لَيْسَ بِي سَفَاهَةٌ وَلَٰكِنِّي رَسُولٌ مِّن
رَّبِّ الْعَالَمِينَ ﴿٦٧﴾

أُبَلِّغُكُمْ رِسَالَاتِ رَبِّي وَأَنَا لَكُمْ نَاصِحٌ أَمِينٌ ﴿٦٨﴾

أَوَعَجِبْتُمْ أَن جَاءَكُمْ ذِكْرٌ مِّن رَّبِّكُمْ عَلَىٰ رَجُلٍ مِّنكُمْ
لِيُنذِرَكُمْ ۚ وَاذْكُرُوا إِذْ جَعَلَكُمْ خُلَفَاءَ مِن بَعْدِ
قَوْمِ نُوحٍ وَزَادَكُمْ فِي الْخَلْقِ بَسْطَةً ۖ

فَاذْكُرُوا آلَاءَ اللَّهِ لَعَلَّكُمْ تُفْلِحُونَ ﴿٦٩﴾

അനുഗ്രഹങ്ങൾ നിങ്ങൾ ഓർമ്മിക്കുക. നിങ്ങൾക്ക് വിജയം പ്രാപിക്കാം.

قَالُوا أَجِئْتَنَا لِنَعْبُدَ اللَّهَ وَحْدَهُ وَنَذَرَ مَا كَانَ يَعْبُدُ
آبَاؤُنَا ۖ فَأْتِنَا بِمَا تَعِدُنَا إِن كُنتَ مِنَ الصَّادِقِينَ ﴿٧٠﴾

70. അവർ പറഞ്ഞു: ഞങ്ങൾ അല്ലാഹുവെ മാത്രം ആരാധിക്കുവാനും, ഞങ്ങളുടെ പിതാക്കൾ ആരാധിച്ചിരുന്നതിനെ ഞങ്ങൾ വിട്ടുകളയുവാനും വേണ്ടിയാണോ നീ ഞങ്ങളുടെ അടുത്ത് വന്നിരിക്കുന്നത്? എങ്കിൽ ഞങ്ങളോട് നീ ഭീഷണിപ്പെടുത്തിക്കൊണ്ടിരിക്കുന്നത് (ശിക്ഷ) നീ ഞങ്ങൾക്കു കൊണ്ടു വാ; നീ സത്യവാന്മാരിൽ പെട്ടവനാണെങ്കിൽ.

قَالَ قَدْ وَقَعَ عَلَيْكُم مِّن رَّبِّكُمْ رِجْسٌ وَغَضَبٌ ۖ
أَتُجَادِلُونَنِي فِي أَسْمَاءٍ سَمَّيْتُمُوهَا أَنتُمْ وَآبَاؤُكُم مَّا
نَزَّلَ اللَّهُ بِهَا مِن سُلْطَانٍ ۚ فَانتَظِرُوا إِنِّي مَعَكُم مِّنَ
الْمُنتَظِرِينَ ﴿٧١﴾

71. ഹൂദ് പറഞ്ഞു: തീർച്ചയായും നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ശിക്ഷയും കോപവും (ഇതാ) നിങ്ങൾക്കു വന്നു ഭവിക്കുകയായി. നിങ്ങളും നിങ്ങളുടെ പിതാക്കന്മാരും പേരിട്ടു വെച്ചിട്ടുള്ളതും, അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ലാത്തതുമായ ചില (ദൈവ) നാമങ്ങളുടെ പേരിലാണോ നിങ്ങളെന്നോട് തർക്കിക്കുന്നത്? എന്നാൽ നിങ്ങൾ കാത്തിരുന്നു കൊള്ളുക. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുകയാണ്.

فَأَنجَيْنَاهُ وَالَّذِينَ مَعَهُ بِرَحْمَةٍ مِّنَّا وَقَطَعْنَا دَابِرَ
الَّذِينَ كَذَّبُوا بِآيَاتِنَا ۖ وَمَا كَانُوا مُؤْمِنِينَ ﴿٧٢﴾

72. അങ്ങനെ അദ്ദേഹത്തെയും അദ്ദേഹത്തിൻെറ കൂടെയുള്ളവരെയും നമ്മുടെ കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തുകയും നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളുകയും, വിശ്വസിക്കാതിരിക്കുകയും ചെയ്തവരെ നാം മുരടോടെ മുറിച്ചുകളയുകയും ചെയ്തു.[223]

وَإِلَىٰ ثَمُودَ أَخَاهُمْ صَالِحًا ۗ قَالَ يَا قَوْمِ اعْبُدُوا اللَّهَ مَا
لَكُم مِّنْ إِلَٰهٍ غَيْرُهُ ۖ قَدْ جَاءَتْكُم بَيِّنَةٌ مِّن رَّبِّكُمْ ۖ
هَٰذِهِ نَاقَةُ اللَّهِ لَكُمْ آيَةً ۖ فَذَرُوهَا تَأْكُلْ فِي
أَرْضِ اللَّهِ ۖ وَلَا تَمَسُّوهَا بِسُوءٍ فَيَأْخُذَكُمْ عَذَابٌ أَلِيمٌ ﴿٧٣﴾

73. ഥമൂദ് സമുദായത്തിലേക്ക് അവരുടെ സഹോദരൻ സാലിഹിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: 'എൻെറ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ. അവനല്ലാതെ നിങ്ങൾക്കു ഒരു ദൈവവുമില്ല. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നു വ്യക്തമായ ഒരു തെളിവ് നിങ്ങൾക്കു വന്നിട്ടുണ്ട്. നിങ്ങൾക്കൊരു ദൃഷ്ടാന്തമായിട്ട് അല്ലാഹുവിൻെറ ഒട്ടകമാണിത്. ആകയാൽ അല്ലാഹുവിൻെറ ഭൂമിയിൽ (നടന്നു) തിന്നുവാൻ നിങ്ങൾ അതിനെ വിട്ടേക്കുക. നിങ്ങളതിന് ഒരു ഉപദ്രവവും ചെയ്യരുത്. എങ്കിൽ വേദനയേറിയ ശിക്ഷ നിങ്ങളെ പിടികൂടും.'

222. അവർ ശരീരപുഷ്ടികൊണ്ടും ആകാരദൈർഘ്യം കൊണ്ടും അനുഗൃഹീതരായിരുന്നു എന്നർത്ഥം.
223. ആളുകളെ നിലത്ത് നിന്ന് പൊക്കിയെടുത്ത് എറിയുന്ന ഒരു ഉഗ്രൻ കൊടുങ്കാറ്റായിരുന്നു അവർക്കുള്ള ദൈവിക ശിക്ഷ.

وَاذْكُرُوٓا۟ إِذْ جَعَلَكُمْ خُلَفَآءَ مِنۢ بَعْدِ عَادٍ وَبَوَّأَكُمْ
فِى ٱلْأَرْضِ تَتَّخِذُونَ مِن سُهُولِهَا قُصُورًا وَتَنْحِتُونَ
ٱلْجِبَالَ بُيُوتًا ۖ فَٱذْكُرُوٓا۟ ءَالَآءَ ٱللَّهِ وَلَا تَعْثَوْا۟ فِى ٱلْأَرْضِ
مُفْسِدِينَ ﴿٧٤﴾

74. 'ആദ് സമുദായത്തിനുശേഷം അവൻ നിങ്ങളെ പിൻഗാമികളാക്കുകയും, നിങ്ങൾക്കവൻ ഭൂമിയിൽ വാസസ്ഥലം ഒരുക്കിത്തരുകയും ചെയ്ത സന്ദർഭം നിങ്ങൾ ഓർക്കുകയും ചെയ്യുക. അതിലെ സമതലങ്ങളിൽ നിങ്ങൾ സൗധങ്ങളുണ്ടാക്കുന്നു. മലകൾ വെട്ടിയെടുത്ത് നിങ്ങൾ വീടുകളാക്കുകയും ചെയ്യുന്നു. അങ്ങനെ അല്ലാഹുവിൻെറ അനുഗ്രഹങ്ങൾ നിങ്ങളോർത്തു നോക്കുക. നിങ്ങൾ നാശകാരികളായിക്കൊണ്ട് ഭൂമിയിൽ കുഴപ്പം സൃഷ്ടിക്കരുത്.'

قَالَ ٱلْمَلَأُ ٱلَّذِينَ ٱسْتَكْبَرُوا۟ مِن قَوْمِهِۦ لِلَّذِينَ
ٱسْتُضْعِفُوا۟ لِمَنْ ءَامَنَ مِنْهُمْ أَتَعْلَمُونَ أَنَّ صَٰلِحًا
مُّرْسَلٌ مِّن رَّبِّهِۦ ۚ قَالُوٓا۟ إِنَّا بِمَآ أُرْسِلَ بِهِۦ
مُؤْمِنُونَ ﴿٧٥﴾

75. അദ്ദേഹത്തിൻെറ ജനതയിൽ പെട്ട അഹങ്കാരികളായ പ്രമാണിമാർ ബലഹീനരായി കരുതപ്പെട്ടവരോട് (അതായത്) അവരിൽ നിന്ന് വിശ്വസിച്ചവരോട് പറഞ്ഞു: സാലിഹ് തൻെറ രക്ഷിതാവിങ്കൽ നിന്ന് അയക്കപ്പെട്ട ആൾ തന്നെയാണെന്ന് നിങ്ങൾക്കറിയാമോ? അവർ പറഞ്ഞു: അദ്ദേഹം ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ ഞങ്ങൾ തീർച്ചയായും വിശ്വസിക്കുന്നവരാണ്.

قَالَ ٱلَّذِينَ ٱسْتَكْبَرُوٓا۟ إِنَّا بِٱلَّذِىٓ ءَامَنتُم بِهِۦ
كَٰفِرُونَ ﴿٧٦﴾

76. അഹങ്കാരം കൈക്കൊണ്ടവർ പറഞ്ഞു: നിങ്ങൾ ഏതൊന്നിൽ വിശ്വസിക്കുന്നുവോ അതിനെ ഞങ്ങൾ തീർത്തും നിഷേധിക്കുന്നവരാണ്.

فَعَقَرُوا۟ ٱلنَّاقَةَ وَعَتَوْا۟ عَنْ أَمْرِ رَبِّهِمْ وَقَالُوا۟
يَٰصَٰلِحُ ٱئْتِنَا بِمَا تَعِدُنَآ إِن كُنتَ مِنَ
ٱلْمُرْسَلِينَ ﴿٧٧﴾

77. അങ്ങനെ അവർ ആ ഒട്ടകത്തെ അറുകൊല ചെയ്യുകയും, തങ്ങളുടെ രക്ഷിതാവിൻെറ കല്പനയെ ധിക്കരിക്കുകയും ചെയ്തു. അവർ പറഞ്ഞു: സ്വാലിഹേ, നീ ദൈവദൂതന്മാരിൽ പെട്ട ആളാണെങ്കിൽ ഞങ്ങളോട് നീ ഭീഷണിപ്പെടുത്തിക്കൊണ്ടിരിക്കുന്നത് (ശിക്ഷ) ഞങ്ങൾക്കു നീ കൊണ്ടുവാ.

فَأَخَذَتْهُمُ ٱلرَّجْفَةُ فَأَصْبَحُوا۟ فِى دَارِهِمْ جَٰثِمِينَ ﴿٧٨﴾

78. അപ്പോൾ ഭൂകമ്പം അവരെ പിടികൂടി. അങ്ങനെ നേരം പുലർന്നപ്പോൾ അവർ തങ്ങളുടെ വീടുകളിൽ കമിഴ്ന്നു വീണു കിടക്കുകയായിരുന്നു.

فَتَوَلَّىٰ عَنْهُمْ وَقَالَ يَٰقَوْمِ لَقَدْ أَبْلَغْتُكُمْ رِسَالَةَ رَبِّى
وَنَصَحْتُ لَكُمْ وَلَٰكِن لَّا تُحِبُّونَ ٱلنَّٰصِحِينَ ﴿٧٩﴾

79. അനന്തരം സാലിഹ് അവരിൽ നിന്ന് പിന്തിരിഞ്ഞുപോയി. അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, തീർച്ചയായും ഞാൻ നിങ്ങൾക്കു എൻെറ രക്ഷിതാവിൻെറ സന്ദേശം എത്തിച്ചുതരികയും, ആത്മാർത്ഥമായി ഞാൻ നിങ്ങളോട് ഉപദേശിക്കുകയുമുണ്ടായി. പക്ഷെ, സദുപദേശികളെ നിങ്ങൾ ഇഷ്ടപ്പെടുന്നില്ല.

وَلُوطًا إِذْ قَالَ لِقَوْمِهِۦٓ أَتَأْتُونَ ٱلْفَـٰحِشَةَ مَا سَبَقَكُم
بِهَا مِنْ أَحَدٍ مِّنَ ٱلْعَـٰلَمِينَ ٨٠

80. ലൂത്തിനെയും (നാം അയച്ചു.) അദ്ദേഹം തൻെറ ജനതയോട്, നിങ്ങൾക്കു മുമ്പ് ലോകരിൽ ഒരാളും തന്നെ ചെയ്തിട്ടില്ലാത്ത ഈ നീചവൃത്തിക്ക് നിങ്ങൾ ചെല്ലുകയോ? എന്ന് പറഞ്ഞ സന്ദർഭം (ഓർക്കുക).

إِنَّكُمْ لَتَأْتُونَ ٱلرِّجَالَ شَهْوَةً مِّن دُونِ ٱلنِّسَآءِ ۚ
بَلْ أَنتُمْ قَوْمٌ مُّسْرِفُونَ ٨١

81. സ്ത്രീകളെ വിട്ട് പുരുഷന്മാരുടെ അടുത്ത് തന്നെ നിങ്ങൾ കാമവികാരത്തോടെ ചെല്ലുന്നു. അല്ല, നിങ്ങൾ അതിരുവിട്ട് പ്രവർത്തിക്കുന്ന ഒരു ജനതയാകുന്നു.

وَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوٓا۟ أَخْرِجُوهُم
مِّن قَرْيَتِكُمْ ۖ إِنَّهُمْ أُنَاسٌ يَتَطَهَّرُونَ ٨٢

82. ഇവരെ നിങ്ങളുടെ നാട്ടിൽ നിന്നു പുറത്താക്കുക, ഇവർ പരിശുദ്ധി പാലിക്കുന്ന ആളുകളാകുന്നു.[224] എന്നു പറഞ്ഞതു മാത്രമായിരുന്നു അദ്ദേഹത്തിൻെറ ജനതയുടെ മറുപടി.

فَأَنجَيْنَـٰهُ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ كَانَتْ
مِنَ ٱلْغَـٰبِرِينَ ٨٣

83. അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിൻെറ ഭാര്യ ഒഴിച്ചുള്ള കുടുംബക്കാരെയും നാം രക്ഷപ്പെടുത്തി. അവൾ പിന്തിരിഞ്ഞു നിന്നവരുടെ കൂട്ടത്തിലായിരുന്നു.

وَأَمْطَرْنَا عَلَيْهِم مَّطَرًا ۖ فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ
ٱلْمُجْرِمِينَ ٨٤

84. നാം അവരുടെ മേൽ ഒരു തരം മഴ വർഷിപ്പിക്കുകയും ചെയ്തു.[225] അപ്പോൾ ആ കുററവാളികളുടെ പര്യവസാനം എങ്ങനെ ആയിരുന്നുവെന്ന് നോക്കുക.

وَإِلَىٰ مَدْيَنَ أَخَاهُمْ شُعَيْبًا ۗ قَالَ يَـٰقَوْمِ ٱعْبُدُوا۟ ٱللَّهَ
مَا لَكُم مِّنْ إِلَـٰهٍ غَيْرُهُۥ ۖ قَدْ جَآءَتْكُم بَيِّنَةٌ مِّن
رَّبِّكُمْ ۖ فَأَوْفُوا۟ ٱلْكَيْلَ وَٱلْمِيزَانَ وَلَا تَبْخَسُوا۟ ٱلنَّاسَ
أَشْيَآءَهُمْ وَلَا تُفْسِدُوا۟ فِى ٱلْأَرْضِ بَعْدَ إِصْلَـٰحِهَا ۚ
ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُم مُّؤْمِنِينَ ٨٥

85. മദ്‌യൻകാരിലേക്ക് അവരുടെ സഹോദരനായ ശുഐബിനെയും (അയച്ചു.) അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുക. നിങ്ങൾക്കു അവനല്ലാതെ ഒരു ദൈവവുമില്ല. നിങ്ങൾക്കു നിങ്ങളുടെ രക്ഷിതാവിൽ നിന്നു വ്യക്തമായ തെളിവ് വന്നിട്ടുണ്ട്. അതിനാൽ നിങ്ങൾ അളവും തൂക്കവും തികച്ചു കൊടുക്കണം. ജനങ്ങൾക്കു അവരുടെ സാധനങ്ങളിൽ നിങ്ങൾ കമ്മി വരുത്തരുത്. ഭൂമിയിൽ നന്മ വരുത്തിയതിന് ശേഷം നിങ്ങൾ അവിടെ നാശമുണ്ടാക്കരുത്. നിങ്ങൾ വിശ്വാസികളാണെങ്കിൽ അതാണ് നിങ്ങൾക്ക് ഉത്തമം.

وَلَا تَقْعُدُوا۟ بِكُلِّ صِرَٰطٍ تُوعِدُونَ وَتَصُدُّونَ عَن
سَبِيلِ ٱللَّهِ مَنْ ءَامَنَ بِهِۦ وَتَبْغُونَهَا عِوَجًا ۚ

86. ഭീഷണിയുണ്ടാക്കിക്കൊണ്ടും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് അതിൽ വിശ്വസിച്ചവരെ തടഞ്ഞുകൊണ്ടും, അത് (ആ മാർഗ്ഗം) വക്രമായിരിക്കാൻ ആഗ്രഹിച്ചുകൊണ്ടും നിങ്ങൾ പാതകളിലെല്ലാം ഇരിക്കുകയും അരുത്.[226] നി

224. 'ഇവർ കുറെ വിശുദ്ധന്മാർ! പിടിച്ചു പുറത്താക്കെടാ ഇവരെ' എന്ന പരിഹാസപൂർവ്വകമായ ആക്രോശമായിരുന്നു പ്രവാചകനായ ലൂത്വിന് കിട്ടിയ മറുപടി.
225. പ്രത്യേകതരം കല്ലുകൾ അവരുടെ മേൽ വർഷിക്കുകയാണുണ്ടായതെന്ന് 15; 74ൽ വ്യക്തമാക്കിയിട്ടുണ്ട്.

وَاذْكُرُوا إِذْ كُنتُمْ قَلِيلًا فَكَثَّرَكُمْ وَانظُرُوا
كَيْفَ كَانَ عَاقِبَةُ الْمُفْسِدِينَ ﴿٨٦﴾

ങൾ എണ്ണത്തിൽ കുറവായിരുന്നിട്ടും നിങ്ങൾക്കവൻ വർദ്ധനവ് നൽകിയത് ഓർക്കുകയും നാശകാരികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് നോക്കുകയും ചെയ്യുക.

وَإِن كَانَ طَائِفَةٌ مِّنكُمْ آمَنُوا بِالَّذِي
أُرْسِلْتُ بِهِ وَطَائِفَةٌ لَّمْ يُؤْمِنُوا فَاصْبِرُوا حَتَّىٰ
يَحْكُمَ اللَّهُ بَيْنَنَا وَهُوَ خَيْرُ الْحَاكِمِينَ ﴿٨٧﴾

87. ഞാൻ എന്തൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ നിങ്ങളിൽ ഒരു വിഭാഗം വിശ്വസിച്ചിരിക്കുകയും, മററാരു വിഭാഗം വിശ്വസിക്കാതിരിക്കുകയുമാണെങ്കിൽ നമുക്കിടയിൽ അല്ലാഹു തീർപ്പുകൽപ്പിക്കുന്നത് വരെ നിങ്ങൾ ക്ഷമിച്ചിരിക്കുക. അവനത്രെ തീർപ്പു കല്പിക്കുന്നവരിൽ ഉത്തമൻ.

ഭാഗം 9

قَالَ الْمَلَأُ الَّذِينَ اسْتَكْبَرُوا مِن قَوْمِهِ لَنُخْرِجَنَّكَ
يَا شُعَيْبُ وَالَّذِينَ آمَنُوا مَعَكَ مِن قَرْيَتِنَا أَوْ لَتَعُودُنَّ فِي مِلَّتِنَا
قَالَ أَوَلَوْ كُنَّا كَارِهِينَ ﴿٨٨﴾

88. അദ്ദേഹത്തിന്റെ ജനതയിലെ അഹങ്കാരികളായ പ്രമാണിമാർ പറഞ്ഞു: ശുഐബേ, തീർച്ചയായും ഞങ്ങൾ നിന്നെയും നിന്റെ കൂടെയുള്ള വിശ്വാസികളെയും ഞങ്ങളുടെ നാട്ടിൽ നിന്നു പുറത്താക്കുക തന്നെ ചെയ്യും, അല്ലെങ്കിൽ നിങ്ങൾ ഞങ്ങളുടെ മാർഗ്ഗത്തിൽ മടങ്ങി വരിക തന്നെ വേണം. അദ്ദേഹം പറഞ്ഞു: ഞങ്ങൾ അതിനെ (ആ മാർഗ്ഗത്തെ) വെറുക്കുന്നവരാണെങ്കിൽ പോലും (ഞങ്ങൾ മടങ്ങണമെന്നോ?)

قَدِ افْتَرَيْنَا عَلَى اللَّهِ كَذِبًا إِنْ عُدْنَا فِي مِلَّتِكُم بَعْدَ إِذْ نَجَّانَا
اللَّهُ مِنْهَا وَمَا يَكُونُ لَنَا أَن نَّعُودَ فِيهَا إِلَّا أَن يَشَاءَ اللَّهُ رَبُّنَا
وَسِعَ رَبُّنَا كُلَّ شَيْءٍ عِلْمًا عَلَى اللَّهِ تَوَكَّلْنَا رَبَّنَا افْتَحْ بَيْنَنَا
وَبَيْنَ قَوْمِنَا بِالْحَقِّ وَأَنتَ خَيْرُ الْفَاتِحِينَ ﴿٨٩﴾

89. നിങ്ങളുടെ മാർഗ്ഗത്തിൽ നിന്ന് അല്ലാഹു ഞങ്ങളെ രക്ഷപ്പെടുത്തിയതിന് ശേഷം അതിൽ തന്നെ ഞങ്ങൾ മടങ്ങി വരുന്നപക്ഷം തീർച്ചയായും ഞങ്ങൾ അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമക്കുകയായിരുക്കും ചെയ്യുന്നത്. അതിൽ മടങ്ങിവരാൻ ഞങ്ങൾക്കു പാടില്ലാത്തതാണ്; ഞങ്ങളുടെ രക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ. ഞങ്ങളുടെ രക്ഷിതാവിന്റെ അറിവ് എല്ലാ കാര്യത്തെയും ഉൾകൊള്ളുന്നതായിരിക്കുന്നു. അല്ലാഹുവിന്റെ മേലാണ് ഞങ്ങൾ ഭരമേൽപിച്ചിരിക്കുന്നത്. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കും ഞങ്ങളുടെ ജനങ്ങൾക്കുമിടയിൽ നീ സത്യപ്രകാരം തീർപ്പുണ്ടാക്കേണമേ നീയാണ് തീർപ്പുണ്ടാക്കുന്നവരിൽ ഉത്തമൻ.

وَقَالَ الْمَلَأُ الَّذِينَ كَفَرُوا مِن قَوْمِهِ لَئِنِ اتَّبَعْتُمْ

90. അദ്ദേഹത്തിന്റെ ജനതയിലെ സത്യനിഷേധികളായ പ്രമാണിമാർ പറഞ്ഞു: നിങ്ങൾ

226. ദൈവനിഷേധികളും, അളവുതൂക്കങ്ങളിൽ കമ്മിവരുത്തുന്നവരുമായിരുന്നു ആ ജനത. ശുഐബ് നബി(അ) സത്യത്തിലേക്ക് ജനങ്ങളെ ക്ഷണിക്കാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ ഉൽബോധനം കേൾക്കാൻ പോകുന്നവരെ വഴിയിൽ തടയാനാണ് അവർ ഒരുമ്പെട്ടത്. സത്യദീനിനെ അഥവാ അല്ലാഹുവിന്റെ മാർഗ്ഗത്തെ വക്രവും വികലവുമാക്കി ചിത്രീകരിക്കാനുള്ള ശ്രമവും അവർ നടത്തിയിരുന്നു.

شُعَيْبًا إِنَّكُمْ إِذًا لَّخَاسِرُونَ ٩٠

ശുഐബിനെ പിൻപററുന്നപക്ഷം തീർച്ചയായും അത് മൂലം നിങ്ങൾ നഷ്ടക്കാരായിരിക്കും.

فَأَخَذَتْهُمُ الرَّجْفَةُ فَأَصْبَحُوا فِي دَارِهِمْ جَاثِمِينَ ٩١

91. അപ്പോൾ അവരെ ഭൂകമ്പം പിടികൂടി. അങ്ങനെ നേരം പുലർന്നപ്പോൾ അവർ അവരുടെ വാസസ്ഥലത്ത് കമിഴ്ന്നുവീണു കിടക്കുകയായിരുന്നു.

الَّذِينَ كَذَّبُوا شُعَيْبًا كَأَن لَّمْ يَغْنَوْا فِيهَا ۚ الَّذِينَ كَذَّبُوا
شُعَيْبًا كَانُوا هُمُ الْخَاسِرِينَ ٩٢

92. ശുഐബിനെ നിഷേധിച്ചു തള്ളിയവരുടെ സ്ഥിതി അവരവിടെ താമസിച്ചിട്ടേയില്ലാത്ത പോലെയായി. ശുഐബിനെ നിഷേധിച്ചു തള്ളിയവർ തന്നെയായിരുന്നു നഷ്ടക്കാർ.[227]

فَتَوَلَّىٰ عَنْهُمْ وَقَالَ يَا قَوْمِ لَقَدْ أَبْلَغْتُكُمْ رِسَالَاتِ رَبِّي
وَنَصَحْتُ لَكُمْ ۖ فَكَيْفَ آسَىٰ عَلَىٰ قَوْمٍ كَافِرِينَ ٩٣

93. അനന്തരം അദ്ദേഹം അവരിൽനിന്നു പിന്തിരിഞ്ഞുപോയി. അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, തീർച്ചയായും എൻെറ രക്ഷിതാവിൻെറ സന്ദേശങ്ങൾ ഞാൻ നിങ്ങൾക്കു എത്തിച്ചുതരുകയും ഞാൻ നിങ്ങളോട് ആത്മാർത്ഥമായി ഉപദേശിക്കുകയും ചെയ്തിട്ടുണ്ട്. അങ്ങനെയിരിക്കെ സത്യനിഷേധികളായ ജനതയുടെ പേരിൽ ഞാൻ എന്തിനു ദുഃഖിക്കണം?

وَمَا أَرْسَلْنَا فِي قَرْيَةٍ مِّن نَّبِيٍّ إِلَّا أَخَذْنَا أَهْلَهَا بِالْبَأْسَاءِ
وَالضَّرَّاءِ لَعَلَّهُمْ يَضَّرَّعُونَ ٩٤

94. ഏതൊരു നാട്ടിൽ നാം പ്രവാചകനെ അയച്ചപ്പോഴും അവിടത്തുകാരെ ദുരിതവും കഷ്ടപ്പാടും കൊണ്ട് നാം പിടികൂടാതിരുന്നിട്ടില്ല.[228] അവർ വിനയമുള്ളവരായിത്തീരാൻ വേണ്ടിയത്രെ അത്.

ثُمَّ بَدَّلْنَا مَكَانَ السَّيِّئَةِ الْحَسَنَةَ حَتَّىٰ عَفَوا وَّقَالُوا قَدْ مَسَّ
آبَاءَنَا الضَّرَّاءُ وَالسَّرَّاءُ فَأَخَذْنَاهُم بَغْتَةً وَهُمْ لَا يَشْعُرُونَ ٩٥

95. പിന്നെ നാം വിഷമത്തിൻെറ സ്ഥാനത്ത് സൗഖ്യം മാററിവെച്ചുകൊടുത്തു. അങ്ങനെ അവർ അഭിവൃദ്ധിപ്പെട്ടു വളർന്നു. ഞങ്ങളുടെ പിതാക്കന്മാർക്കും ദുരിതവും സന്തോഷവുമൊക്കെ വന്നുഭവിച്ചിട്ടുണ്ടല്ലോ എന്നാണ് അപ്പോഴവർ പറഞ്ഞത്.[229] അപ്പോൾ അവരറിയാതെ പെട്ടെന്ന് നാം അവരെ പിടികൂടി.

وَلَوْ أَنَّ أَهْلَ الْقُرَىٰ آمَنُوا وَاتَّقَوْا لَفَتَحْنَا عَلَيْهِم بَرَكَاتٍ
مِّنَ السَّمَاءِ وَالْأَرْضِ وَلَٰكِن كَذَّبُوا فَأَخَذْنَاهُم

96. ആ നാടുകളിലുള്ളവർ വിശ്വസിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നെങ്കിൽ ആകാശത്തു നിന്നും ഭൂമിയിൽ നിന്നും നാം അവർക്കു അനുഗ്രഹങ്ങൾ തുറന്നു കൊടുക്കുമായിരുന്നു. പക്ഷെ അവർ നിഷേധിച്ചു തള്ളു

227. ശുഐബി(അ)നെ പുറത്താക്കുമെന്ന് ഭീഷണിപ്പെടുത്തിയവർ അങ്ങനെ ഈ ദുനിയാവിൽ നിന്ന് തന്നെ പുറംതള്ളപ്പെട്ടു. അവരുടെ വസതികളും കൃഷിയിടങ്ങളുമടക്കം ജനവാസത്തിൻെറ അടയാളങ്ങളൊക്കെ നാമാവശേഷമായി. ശുഐബി(അ) നെ പിൻപററുന്നവരൊക്കെ നഷ്ടക്കാരായിരിക്കുമെന്ന് വീമ്പിളക്കിയവർ ഇഹലോകവും പരലോകവും നഷ്ടപ്പെട്ടവരായിത്തീർന്നു.

228. ജനങ്ങൾ പ്രവാചകനെ നിഷേധിച്ചുതള്ളുമ്പോൾ നിഷേധം നാശഹേതുവാണെന്ന് അവർക്ക് മനസ്സിലാക്കിക്കൊടുക്കാൻ വേണ്ടിയാണ് അല്ലാഹു ഇപ്രകാരം ചെയ്യുന്നത്.

229. 'ദുരിതവും സൗഭാഗ്യവുമൊക്കെ ഞങ്ങളുടെ മുൻതലമുറകളിലും മാറി മാറി വന്നിട്ടുണ്ട്. അതൊക്കെ ലോകത്ത് സ്വാഭാവികമാണ്. അതൊന്നും അല്ലാഹുവിൻെറ പരീക്ഷണമായി ഞങ്ങൾ കരുതുന്നില്ല' ഇതായിരുന്നു അവരുടെ നിലപാട്.

بِمَا كَانُوا يَكْسِبُونَ ﴿٩٦﴾

കയാണ് ചെയ്തത്. അപ്പോൾ അവർ ചെയ്തുവെച്ചിരുന്നതിന്റെ ഫലമായി നാം അവരെ പിടികൂടി.

أَفَأَمِنَ أَهْلُ الْقُرَىٰ أَن يَأْتِيَهُم بَأْسُنَا بَيَاتًا وَهُمْ نَائِمُونَ ﴿٩٧﴾

97. എന്നാൽ ആ നാടുകളിലുള്ളവർക്ക് അവർ രാത്രിയിൽ ഉറങ്ങിക്കൊണ്ടിരിക്കെ നമ്മുടെ ശിക്ഷ വന്നെത്തുന്നതിനെപ്പററി അവർ നിർഭയരായിരിക്കുകയാണോ?

أَوَأَمِنَ أَهْلُ الْقُرَىٰ أَن يَأْتِيَهُم بَأْسُنَا ضُحًى وَهُمْ يَلْعَبُونَ ﴿٩٨﴾

98. ആ നാടുകളിലുള്ളവർക്ക് അവർ പകൽ സമയത്ത് കളിച്ചു നടക്കുന്നതിനിടയിൽ നമ്മുടെ ശിക്ഷ വന്നെത്തുന്നതിനെപ്പററിയും അവർ നിർഭയരായിരിക്കുകയാണോ?

أَفَأَمِنُوا مَكْرَ اللَّهِ ۚ فَلَا يَأْمَنُ مَكْرَ اللَّهِ إِلَّا الْقَوْمُ الْخَاسِرُونَ ﴿٩٩﴾

99. അപ്പോൾ അല്ലാഹുവിന്റെ തന്ത്രത്തെപ്പററി തന്നെ അവർ നിർഭയരായിരിക്കുകയാണോ? എന്നാൽ നഷ്ടം പററിയ ഒരു ജനവിഭാഗമല്ലാതെ അല്ലാഹുവിന്റെ തന്ത്രത്തെപ്പററി നിർഭയരായിരിക്കുകയില്ല.

أَوَلَمْ يَهْدِ لِلَّذِينَ يَرِثُونَ الْأَرْضَ مِن بَعْدِ أَهْلِهَا أَن لَّوْ نَشَاءُ أَصَبْنَاهُم بِذُنُوبِهِمْ ۚ وَنَطْبَعُ عَلَىٰ قُلُوبِهِمْ فَهُمْ لَا يَسْمَعُونَ ﴿١٠٠﴾

100. (പഴയ) അവകാശികൾക്ക് ശേഷം ഭൂമിയുടെ അനന്തരാവകാശികളായിത്തീരുന്നവർക്ക് നാം ഉദ്ദേശിക്കുകയാണെങ്കിൽ അവരുടെ കുററകൃത്യങ്ങളുടെ ഫലമായി നാം ശിക്ഷ ഏല്പിക്കുന്നതാണ് എന്ന ബോധം അവരെ നേർവഴിക്ക് നയിക്കുന്നില്ലേ? നാം അവരുടെ ഹൃദയങ്ങളിൽ മുദ്ര വെക്കുകയും ചെയ്യും. അപ്പോൾ അവർ (ഒന്നും) കേട്ടു മനസ്സിലാക്കാത്തവരായിത്തീരും.

تِلْكَ الْقُرَىٰ نَقُصُّ عَلَيْكَ مِنْ أَنبَائِهَا ۚ وَلَقَدْ جَاءَتْهُمْ رُسُلُهُم بِالْبَيِّنَاتِ فَمَا كَانُوا لِيُؤْمِنُوا بِمَا كَذَّبُوا مِن قَبْلُ ۚ كَذَٰلِكَ يَطْبَعُ اللَّهُ عَلَىٰ قُلُوبِ الْكَافِرِينَ ﴿١٠١﴾

101. ആ നാടുകളുടെ വൃത്താന്തങ്ങളിൽ ചിലത് നാം നിനക്ക് വിവരിച്ച് തരികയാണ്. അവരിലേക്കയക്കപ്പെട്ട ദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെല്ലുകയുണ്ടായി. എന്നിട്ടും മുമ്പ് അവർ നിഷേധിച്ച് തള്ളിയിരുന്നതിൽ അവർ വിശ്വസിക്കുകയുണ്ടായില്ല. സത്യനിഷേധികളുടെ ഹൃദയങ്ങളിന്മേൽ അപ്രകാരം അല്ലാഹു മുദ്രവെക്കും.

وَمَا وَجَدْنَا لِأَكْثَرِهِم مِّنْ عَهْدٍ ۖ وَإِن وَجَدْنَا أَكْثَرَهُمْ لَفَاسِقِينَ ﴿١٠٢﴾

102. അവരിൽ അധികപേർക്കും കരാറു പാലിക്കുന്ന സ്വഭാവം[230] നാം കണ്ടില്ല. തീർച്ചയായും അവരിൽ അധികപേരെയും ധിക്കാരികളായി തന്നെയാണ് നാം കണ്ടെത്തിയത്.

ثُمَّ بَعَثْنَا مِن بَعْدِهِم مُّوسَىٰ بِآيَاتِنَا إِلَىٰ فِرْعَوْنَ وَمَلَئِهِ

103. പിന്നീട് അവരുടെയൊക്കെ ശേഷം മൂസായെ നമ്മുടെ ദൃഷ്ടാന്തങ്ങളുമായി ഫിർഔന്റെയും അവന്റെ പ്രമാണിമാരുടെയും അടുക്ക

230. അല്ലാഹുവെ അനുസരിച്ചുകൊള്ളാമെന്ന കരാറ്, പ്രവാചകനെ അനുസരിക്കുകയും, സഹായിക്കുകയും ചെയ്യാമെന്ന കരാറ്, മനുഷ്യർ അന്യോന്യം ചെയ്യുന്ന കരാറ്, എല്ലാം പാലിക്കേണ്ടത് ഒരു സത്യവിശ്വാസിയുടെ ബാദ്ധ്യതയത്രെ.

فَظَلَمُوا بِهَا ۖ فَانظُرْ كَيْفَ كَانَ عَاقِبَةُ الْمُفْسِدِينَ ﴿١٠٣﴾

ലേക്ക് നാം നിയോഗിച്ചു. എന്നാൽ അവർ ആ ദൃഷ്ടാന്തങ്ങളോട് അന്യായം കാണിക്കുകയാണ് ചെയ്തത്. അപ്പോൾ നോക്കൂ; ആ നാശകാരികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന്.

وَقَالَ مُوسَىٰ يَا فِرْعَوْنُ إِنِّي رَسُولٌ مِّن رَّبِّ الْعَالَمِينَ ﴿١٠٤﴾

104. മൂസാ പറഞ്ഞു: ഫിർഔനേ, തീർച്ചയായും ഞാൻ ലോകരക്ഷിതാവിങ്കൽ നിന്നുള്ള ദൂതനാകുന്നു.

حَقِيقٌ عَلَىٰ أَن لَّا أَقُولَ عَلَى اللَّهِ إِلَّا الْحَقَّ ۚ قَدْ جِئْتُكُم بِبَيِّنَةٍ
مِّن رَّبِّكُمْ فَأَرْسِلْ مَعِيَ بَنِي إِسْرَائِيلَ ﴿١٠٥﴾

105. അല്ലാഹുവിന്റെ പേരിൽ സത്യമല്ലാതൊന്നും പറയാതിരിക്കാൻ കടപ്പെട്ടവനാണ് ഞാൻ. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവും കൊണ്ടാണ് ഞാൻ നിങ്ങളുടെ അടുത്തുവന്നിരിക്കുന്നത്. അതിനാൽ ഇസ്രായീൽ സന്തതികളെ എന്റെ കൂടെ അയക്കൂ.[231]

قَالَ إِن كُنتَ جِئْتَ بِآيَةٍ فَأْتِ بِهَا إِن كُنتَ مِنَ
الصَّادِقِينَ ﴿١٠٦﴾

106. ഫിർഔൻ പറഞ്ഞു: നീ തെളിവും കൊണ്ട് തന്നെയാണ് വന്നിട്ടുള്ളതെങ്കിൽ അതിങ്ങ് കൊണ്ടുവാ; നീ സത്യവാന്മാരിൽ പെട്ടവനാണെങ്കിൽ.

فَأَلْقَىٰ عَصَاهُ فَإِذَا هِيَ ثُعْبَانٌ مُّبِينٌ ﴿١٠٧﴾

107. അപ്പോൾ മൂസാ തന്റെ വടി താഴെയിട്ടു. അപ്പോഴതാ അതൊരു പ്രത്യക്ഷമായ സർപ്പമാകുന്നു.

وَنَزَعَ يَدَهُ فَإِذَا هِيَ بَيْضَاءُ لِلنَّاظِرِينَ ﴿١٠٨﴾

108. അദ്ദേഹം തന്റെ കൈ പുറത്തെടുത്തു കാണിച്ചു. അപ്പോഴതാ നിരീക്ഷിക്കുന്നവർക്കെല്ലാം അത് വെള്ളയായി കാണുന്നു.

قَالَ الْمَلَأُ مِن قَوْمِ فِرْعَوْنَ إِنَّ هَٰذَا لَسَاحِرٌ عَلِيمٌ ﴿١٠٩﴾

109. ഫിർഔന്റെ ജനതയിലെ പ്രമാണിമാർ പറഞ്ഞു: ഇവൻ നല്ല വിവരമുള്ള ജാലവിദ്യക്കാരൻ തന്നെ.

يُرِيدُ أَن يُخْرِجَكُم مِّنْ أَرْضِكُمْ ۖ فَمَاذَا تَأْمُرُونَ ﴿١١٠﴾

110. നിങ്ങളെ നിങ്ങളുടെ നാട്ടിൽ നിന്നും പുറത്താക്കാനാണ് അവൻ ഉദ്ദേശിക്കുന്നത്.[232] അതിനാൽ നിങ്ങൾക്കെന്താണ് നിർദ്ദേശിക്കാനുള്ളത്?

قَالُوا أَرْجِهْ وَأَخَاهُ وَأَرْسِلْ فِي الْمَدَائِنِ حَاشِرِينَ ﴿١١١﴾
يَأْتُوكَ بِكُلِّ سَاحِرٍ عَلِيمٍ ﴿١١٢﴾

111, 112, അവർ (ഫിർഔനോട്) പറഞ്ഞു: ഇവന്നും ഇവന്റെ സഹോദരന്നും താങ്കൾ കുറച്ച് ഇട കൊടുക്കുക. നഗരങ്ങളിൽ ചെന്ന് എല്ലാ വിവരമുള്ള ജാലവിദ്യക്കാരെയും താങ്കളുടെ അടുക്കൽ വിളിച്ചു കൂട്ടികൊണ്ടു വരാൻ ആളുകളെ അയക്കുകയും ചെയ്യുക.

---

231. ഫിർഔൻ (ഫറോവ) കോപ്റ്റിക് വംശജനായിരുന്നു. കോപ്റ്റുകളായിരുന്നു ഈജിപ്തിലെ അധികാരി വർഗം. ഇസ്രായീല്യരെ അവർ അടിമകളാക്കി വെച്ച് ദുർവ്വഹമായ ജോലികൾ ചെയ്യിക്കുകയും ക്രൂരമായി പീഡിപ്പിക്കുകയുമായിരുന്നു ചെയ്തിരുന്നത്. ഇതിനെപ്പറ്റി വിശുദ്ധ ഖുർആൻ പല സ്ഥലത്തും പ്രതിപാദിക്കുന്നുണ്ട്. ഈജിപ്തുകാരെ മൊത്തത്തിൽ സത്യമതത്തിലേക്ക് ക്ഷണിക്കുന്നതോടൊപ്പം ഇസ്രായീല്യരെ മോചിപ്പിച്ച് സത്യവിശ്വാസവും സ്വാതന്ത്ര്യബോധവുമുള്ള ഒരു ജനതയായി വളർത്തിയെടുക്കുക എന്നതും മൂസാ നബി(അ)യുടെ ദൗത്യത്തിന്റെ പ്രധാന ഭാഗമായിരുന്നു.

232. മനുഷ്യ മോചനത്തിന് ശ്രമിക്കുന്നവരെയൊക്കെ രാജ്യദ്രോഹികളും കുഴപ്പക്കാരുമായി ചിത്രീകരിക്കുക എന്നത് സ്വേച്ഛാധിപതികൾ എന്നും പയറ്റിപ്പോന്നിട്ടുള്ള ഒരു കുടില തന്ത്രമാണ്.

وَجَاءَ السَّحَرَةُ فِرْعَوْنَ قَالُوا إِنَّ لَنَا لَأَجْرًا إِن كُنَّا نَحْنُ
الْغَالِبِينَ ﴿١١٣﴾

113. ജാലവിദ്യക്കാർ ഫിർഔന്റെ അടുത്തു വന്നു. അവർ പറഞ്ഞു: ഞങ്ങളാണ് ജയിക്കുന്ന വരെങ്കിൽ ഞങ്ങൾക്കു നല്ല പ്രതിഫലം ഉണ്ടാ യിരിക്കുമെന്ന് തീർച്ചയാണല്ലോ?

قَالَ نَعَمْ وَإِنَّكُمْ لَمِنَ الْمُقَرَّبِينَ ﴿١١٤﴾

114. ഫിർഔൻ പറഞ്ഞു: അതെ, തീർച്ചയായും നിങ്ങൾ (എന്റെ അടുക്കൽ) സാമീപ്യം നൽക പ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും.

قَالُوا يَا مُوسَىٰ إِمَّا أَن تُلْقِيَ وَإِمَّا أَن نَّكُونَ نَحْنُ الْمُلْقِينَ ﴿١١٥﴾

115. അവർ പറഞ്ഞു: ഹേ, മൂസാ ഒന്നുകിൽ നീ ഇടുക. അല്ലെങ്കിൽ ഞങ്ങളാകാം ഇടുന്നത്.

قَالَ أَلْقُوا ۖ فَلَمَّا أَلْقَوْا سَحَرُوا أَعْيُنَ النَّاسِ وَاسْتَرْهَبُوهُمْ
وَجَاءُوا بِسِحْرٍ عَظِيمٍ ﴿١١٦﴾

116. മൂസാ പറഞ്ഞു: നിങ്ങൾ ഇട്ടുകൊള്ളുക അങ്ങനെ അവർ ഇട്ടപ്പോൾ അവർ ആളുകളുടെ കണ്ണു കെട്ടുകയും അവർക്ക് ഭയമുണ്ടാക്കുകയും ചെയ്തു. അവർ ഒരു വമ്പിച്ച ജാലവിദ്യയാണ് കൊണ്ടുവന്നത്.

وَأَوْحَيْنَا إِلَىٰ مُوسَىٰ أَنْ أَلْقِ عَصَاكَ ۖ فَإِذَا هِيَ تَلْقَفُ
مَا يَأْفِكُونَ ﴿١١٧﴾

117. മൂസായ്ക്ക് നാം ബോധനം നൽകി; നീ നി ന്റെ വടി ഇട്ടേക്കുക എന്ന്. അപ്പോൾ ആ വടി യതാ അവർ കൃത്രിമമായി ഉണ്ടാക്കിയതിനെ വിഴുങ്ങുന്നു.

فَوَقَعَ الْحَقُّ وَبَطَلَ مَا كَانُوا يَعْمَلُونَ ﴿١١٨﴾

118. അങ്ങനെ സത്യം സ്ഥിരപ്പെടുകയും, അ വർ പ്രവർത്തിച്ചിരുന്നതെല്ലാം നിഷ്ഫലമാവു കയും ചെയ്തു.

فَغُلِبُوا هُنَالِكَ وَانقَلَبُوا صَاغِرِينَ ﴿١١٩﴾

119. അങ്ങനെ അവിടെ വെച്ച് അവർ പരാജയ പ്പെടുകയും, അവർ നിസ്സാരന്മാരായി മാറുകയും ചെയ്തു.

وَأُلْقِيَ السَّحَرَةُ سَاجِدِينَ ﴿١٢٠﴾

120. അവർ (ആ ജാലവിദ്യക്കാർ) സാഷ്ടാംഗം ചെയ്യുന്നവരായി വീഴുകയും ചെയ്തു.

قَالُوا آمَنَّا بِرَبِّ الْعَالَمِينَ ﴿١٢١﴾ رَبِّ مُوسَىٰ وَهَارُونَ ﴿١٢٢﴾

121, 122. അവർ പറഞ്ഞു: ലോകരക്ഷിതാവിൽ, മൂസായുടെയും ഹാറൂന്റെയും രക്ഷിതാവിൽ ഞങ്ങളിതാ വിശ്വസിച്ചിരിക്കുന്നു.

قَالَ فِرْعَوْنُ آمَنتُم بِهِ قَبْلَ أَنْ آذَنَ لَكُمْ ۖ إِنَّ هَٰذَا
لَمَكْرٌ مَّكَرْتُمُوهُ فِي الْمَدِينَةِ لِتُخْرِجُوا مِنْهَا أَهْلَهَا ۖ فَسَوْفَ
تَعْلَمُونَ ﴿١٢٣﴾

123. ഫിർഔൻ പറഞ്ഞു: ഞാൻ നിങ്ങൾക്ക് അനുവാദം നൽകുന്നതിനു മുമ്പ് നിങ്ങൾ വിശ്വ സിച്ചിരിക്കയാണോ? ഈ നഗരത്തിലുള്ളവരെ ഇവിടെ നിന്ന് പുറത്താക്കാൻ വേണ്ടി നിങ്ങളെ ല്ലാം കൂടി ഇവിടെ വെച്ച് നടത്തിയ ഒരു ഗൂഢ തന്ത്രം തന്നെയാണിത്. അതിനാൽ വഴിയെ നി ങ്ങൾ മനസ്സിലാക്കികൊള്ളും.

لَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم مِّنْ خِلَافٍ

124. നിങ്ങളുടെ കൈകളും കാലുകളും എതിർ വശങ്ങളിൽ നിന്നായി ഞാൻ മുറിച്ച് കളയുക

ثُمَّ لَأُصَلِّبَنَّكُمْ أَجْمَعِينَ ١٢٤

തന്നെ ചെയ്യും. പിന്നെ നിങ്ങളെ മുഴുവൻ ഞാൻ ക്രൂശിക്കുകയും ചെയ്യും; തീർച്ച.

قَالُوٓا إِنَّآ إِلَىٰ رَبِّنَا مُنقَلِبُونَ ١٢٥

125. അവർ പറഞ്ഞു: തീർച്ചയായും ഞങ്ങളുടെ രക്ഷിതാവിങ്കലേക്കാണല്ലോ ഞങ്ങൾ തിരിച്ചെത്തുന്നത്.

وَمَا تَنقِمُ مِنَّآ إِلَّآ أَنْ ءَامَنَّا بِـَٔايَٰتِ رَبِّنَا لَمَّا جَآءَتْنَا ۚ رَبَّنَآ
أَفْرِغْ عَلَيْنَا صَبْرًا وَتَوَفَّنَا مُسْلِمِينَ ١٢٦

126. ഞങ്ങളുടെ രക്ഷിതാവിൻെറ ദൃഷ്ടാന്തങ്ങൾ ഞങ്ങൾക്ക് വന്നപ്പോൾ ഞങ്ങൾ അത് വിശ്വസിച്ചു എന്നത് മാത്രമാണല്ലോ നീ ഞങ്ങളുടെ മേൽ കുററം ചുമത്തുന്നത്. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ മേൽ നീ ക്ഷമ ചൊരിഞ്ഞു തരികയും, ഞങ്ങളെ നീ മുസ്ലിംകളായി കൊണ്ട് മരിപ്പിക്കുകയും ചെയ്യേണമേ.

وَقَالَ ٱلْمَلَأُ مِن قَوْمِ فِرْعَوْنَ أَتَذَرُ مُوسَىٰ وَقَوْمَهُۥ
لِيُفْسِدُوا فِى ٱلْأَرْضِ وَيَذَرَكَ وَءَالِهَتَكَ ۚ قَالَ سَنُقَتِّلُ
أَبْنَآءَهُمْ وَنَسْتَحْىِۦ نِسَآءَهُمْ وَإِنَّا فَوْقَهُمْ قَٰهِرُونَ ١٢٧

127. ഫിർഔൻെറ ജനതയിലെ പ്രമാണിമാർ പറഞ്ഞു: ഭൂമിയിൽ കുഴപ്പമുണ്ടാക്കുവാനും, താങ്കളെയും താങ്കളുടെ ദൈവങ്ങളെയും വിട്ടുകളയാനും താങ്കൾ മൂസായെയും അവൻെറ ആൾക്കാരേയും (അനുവദിച്ചു) വിടുകയാണോ? അവൻ (ഫിർഔൻ) പറഞ്ഞു: നാം അവരുടെ (ഇസ്രായീല്യരുടെ) ആൺമക്കളെ കൊന്നൊടുക്കുകയും, അവരുടെ സ്ത്രീകളെ ജീവിക്കാൻ വിടുകയും ചെയ്യുന്നതാണ്. തീർച്ചയായും നാം അവരുടെ മേൽ സർവ്വാധിപത്യമുള്ളവരായിരിക്കും.

قَالَ مُوسَىٰ لِقَوْمِهِ ٱسْتَعِينُوا بِٱللَّهِ وَٱصْبِرُوٓا ۖ إِنَّ
ٱلْأَرْضَ لِلَّهِ يُورِثُهَا مَن يَشَآءُ مِنْ عِبَادِهِۦ ۖ
وَٱلْعَٰقِبَةُ لِلْمُتَّقِينَ ١٢٨

128. മൂസാ തൻെറ ജനങ്ങളോട് പറഞ്ഞു: നിങ്ങൾ അല്ലാഹുവോട് സഹായം തേടുകയും ക്ഷമിക്കുകയും ചെയ്യുക. തീർച്ചയായും ഭൂമി അല്ലാഹുവിൻെറതാകുന്നു. അവൻെറ ദാസന്മാരിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് അവകാശപ്പെടുത്തിക്കൊടുക്കുന്നു. പര്യവസാനം ധർമ്മനിഷ്ഠ പാലിക്കുന്നവർക്കനുകൂലമായിരിക്കും.

قَالُوٓا أُوذِينَا مِن قَبْلِ أَن تَأْتِيَنَا وَمِنۢ بَعْدِ مَا جِئْتَنَا ۚ
قَالَ عَسَىٰ رَبُّكُمْ أَن يُهْلِكَ عَدُوَّكُمْ وَيَسْتَخْلِفَكُمْ فِى
ٱلْأَرْضِ فَيَنظُرَ كَيْفَ تَعْمَلُونَ ١٢٩

129. അവർ പറഞ്ഞു: താങ്കൾ ഞങ്ങളുടെ അടുത്ത് (ദൂതനായി) വരുന്നതിൻെറ മുമ്പും, താങ്കൾ ഞങ്ങളുടെ അടുത്ത് വന്നതിന്നുശേഷവും ഞങ്ങൾ മർദ്ദിക്കപ്പെട്ടിരിക്കുകയാണ്. അദ്ദേഹം (മൂസാ) പറഞ്ഞു: നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ ശത്രുവിനെ നശിപ്പിക്കുകയും, ഭൂമിയിൽ നിങ്ങളെ അവൻ അനന്തരാവകാശികളാക്കുകയും ചെയ്തേക്കാം. എന്നിട്ട് നിങ്ങൾ എങ്ങനെ പ്രവർത്തിക്കുന്നുവെന്ന് അവൻ നോക്കുന്നതാണ്.

130. ഫിർഔന്റെ ആൾക്കാരെ (വരൾച്ചയുടെ) കൊല്ലങ്ങളും, വിളകളുടെ കമ്മിയും കൊണ്ട് നാം പിടികൂടുകയുണ്ടായി; അവർ ചിന്തിച്ചു മനസ്സിലാക്കുവാൻ വേണ്ടി.

وَلَقَدْ أَخَذْنَا آلَ فِرْعَوْنَ بِالسِّنِينَ وَنَقْصٍ مِّنَ
الثَّمَرَاتِ لَعَلَّهُمْ يَذَّكَّرُونَ ﴿١٣٠﴾

131. എന്നാൽ അവർക്കൊരു നന്മ വന്നാൽ അവർ പറയുമായിരുന്നു: നമുക്ക് അർഹതയുള്ളത് തന്നെയാണിത്.[233] ഇനി അവർക്ക് വല്ല തിന്മയും ബാധിച്ചുവെങ്കിലോ അത് മൂസായുടെയും കൂടെയുള്ളവരുടെയും ശകുനപ്പിഴയാണ് എന്നാണവർ പറഞ്ഞിരുന്നത്. അല്ല, അവരുടെ ശകുനപ്പിഴ അല്ലാഹുവിന്റെ പക്കൽ തന്നെയാകുന്നു.[234] പക്ഷെ അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

فَإِذَا جَاءَتْهُمُ الْحَسَنَةُ قَالُوا لَنَا هَٰذِهِ ۖ وَإِن تُصِبْهُمْ سَيِّئَةٌ
يَطَّيَّرُوا بِمُوسَىٰ وَمَن مَّعَهُ ۗ أَلَا إِنَّمَا طَائِرُهُمْ عِندَ اللَّهِ
وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿١٣١﴾

132. അവർ പറഞ്ഞു: ഞങ്ങളെ മായാജാലത്തിൽ പെടുത്താൻവേണ്ടി ഏതൊരു ദൃഷ്ടാന്തവുമായി നീ ഞങ്ങളുടെ അടുത്ത് വന്നാലും ഞങ്ങൾ നിന്നെ വിശ്വസിക്കാൻ പോകുന്നില്ല.

وَقَالُوا مَهْمَا تَأْتِنَا بِهِ مِنْ آيَةٍ لِّتَسْحَرَنَا بِهَا فَمَا نَحْنُ
لَكَ بِمُؤْمِنِينَ ﴿١٣٢﴾

133. വെള്ളപ്പൊക്കം, വെട്ടുകിളി, പേൻ, തവളകൾ, രക്തം എന്നിങ്ങനെ വ്യക്തമായ ദൃഷ്ടാന്തങ്ങൾ അവരുടെ നേരെ നാം അയച്ചു. എന്നിട്ടും അവർ അഹങ്കരിക്കുകയും കുററവാളികളായ ജനതയായിരിക്കുകയും ചെയ്തു.

فَأَرْسَلْنَا عَلَيْهِمُ الطُّوفَانَ وَالْجَرَادَ وَالْقُمَّلَ وَالضَّفَادِعَ
وَالدَّمَ آيَاتٍ مُّفَصَّلَاتٍ فَاسْتَكْبَرُوا وَكَانُوا
قَوْمًا مُّجْرِمِينَ ﴿١٣٣﴾

134. ശിക്ഷ അവരുടെ മേൽ വന്നു ഭവിച്ചപ്പോൾ അവർ പറഞ്ഞു: ഹേ; മൂസാ, നിന്റെ രക്ഷിതാവ് നിന്നോട് ചെയ്തിട്ടുള്ള കരാർ മുൻനിർത്തി ഞങ്ങൾക്ക് വേണ്ടി അവനോട് നീ പ്രാർത്ഥിക്കുക. ഞങ്ങളിൽ നിന്ന് ഈ ശിക്ഷ നീ അകററിത്തരുന്നപക്ഷം ഞങ്ങൾ നിന്നെ വിശ്വസിക്കുകയും, ഇസ്രായീൽ സന്തതികളെ നിന്റെ കൂടെ ഞങ്ങൾ അയച്ചുതരുകയും ചെയ്യുന്നതാണ്; തീർച്ച.

وَلَمَّا وَقَعَ عَلَيْهِمُ الرِّجْزُ قَالُوا يَا مُوسَى ادْعُ لَنَا رَبَّكَ بِمَا
عَهِدَ عِندَكَ ۖ لَئِن كَشَفْتَ عَنَّا الرِّجْزَ لَنُؤْمِنَنَّ لَكَ
وَلَنُرْسِلَنَّ مَعَكَ بَنِي إِسْرَائِيلَ ﴿١٣٤﴾

135. എന്നാൽ അവർ എത്തേണ്ടതായ ഒരു അവധി വരെ നാം അവരിൽ നിന്ന് ശിക്ഷ അകററികൊടുത്തപ്പോൾ അവരതാ വാക്ക് ലംഘിക്കുന്നു.

فَلَمَّا كَشَفْنَا عَنْهُمُ الرِّجْزَ إِلَىٰ أَجَلٍ هُم بَالِغُوهُ إِذَا
هُمْ يَنكُثُونَ ﴿١٣٥﴾

136. അപ്പോൾ നാം അവരുടെ കാര്യത്തിൽ ശിക്ഷാനടപടി എടുത്തു. അങ്ങനെ അവരെ നാം കടലിൽ മുക്കിക്കളഞ്ഞു. അവർ നമ്മുടെ

فَانتَقَمْنَا مِنْهُمْ فَأَغْرَقْنَاهُمْ فِي الْيَمِّ بِأَنَّهُمْ كَذَّبُوا

---

233. നല്ല വിളയും സമൃദ്ധിയും കൈവന്നാൽ അവർ പറയും: ഇത് നമ്മുടെ അദ്ധ്വാനത്തിന്റെ മികവ് കൊണ്ടും ഭൂമിയുടെ ഫല പുഷ്ടി കൊണ്ടുമാണെന്ന്. അല്ലാഹുവിന്റെ അനുഗ്രഹം എന്ന വാക്ക് പോലും അവർക്ക് അസ്വീകാര്യമായിരുന്നു.

234. ശകുനപ്പിഴയെപററി ജനങ്ങൾക്കുള്ള മിഥ്യാധാരണയെ ഖുർആൻ തള്ളിക്കളയുകയും, നേട്ടവും കോട്ടവും ഒരുപോലെ അല്ലാഹുവിന്റെ വിധിയനുസരിച്ച് സംഭവിക്കുന്നതാണെന്ന് ഉണർത്തുകയും ചെയ്യുന്നു.

بِآيَاتِنَا وَكَانُوا عَنْهَا غَافِلِينَ ١٣٦

ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു കളയുകയും, അവയെപ്പററി അശ്രദ്ധരായിരിക്കുകയും ചെയ്യതിന്റെ ഫലമത്രെ അത്.

وَأَوْرَثْنَا الْقَوْمَ الَّذِينَ كَانُوا يُسْتَضْعَفُونَ مَشَارِقَ
الْأَرْضِ وَمَغَارِبَهَا الَّتِي بَارَكْنَا فِيهَا ۖ وَتَمَّتْ كَلِمَتُ رَبِّكَ
الْحُسْنَىٰ عَلَىٰ بَنِي إِسْرَائِيلَ بِمَا صَبَرُوا ۖ وَدَمَّرْنَا
مَا كَانَ يَصْنَعُ فِرْعَوْنُ وَقَوْمُهُ وَمَا كَانُوا يَعْرِشُونَ ١٣٧

137. അടിച്ചൊതുക്കപ്പെട്ടിരുന്ന ആ ജനതയ്ക്ക്, നാം അനുഗ്രഹിച്ച, കിഴക്കും പടിഞ്ഞാറുമുള്ള ആ ഭൂപ്രദേശങ്ങൾ നാം അവകാശപ്പെടുത്തി കൊടുക്കുകയും ചെയ്തു. ഇസ്രായീൽ സന്തതികളിൽ, അവർ ക്ഷമിച്ചതിന്റെ ഫലമായി നിന്റെ രക്ഷിതാവിന്റെ ഉത്തമമായ വചനം നിറവേറുകയും, ഫിർഔനും അവന്റെ ജനതയും നിർമ്മിച്ചുകൊണ്ടിരുന്നതും, അവർ കെട്ടി ഉയർത്തിയിരുന്നതും നാം തകർത്തുകളയുകയും ചെയ്തു.

وَجَاوَزْنَا بِبَنِي إِسْرَائِيلَ الْبَحْرَ فَأَتَوْا عَلَىٰ قَوْمٍ يَعْكُفُونَ
عَلَىٰ أَصْنَامٍ لَهُمْ ۚ قَالُوا يَا مُوسَى اجْعَلْ لَنَا إِلَٰهًا كَمَا لَهُمْ
آلِهَةٌ ۚ قَالَ إِنَّكُمْ قَوْمٌ تَجْهَلُونَ ١٣٨

138. ഇസ്രായീൽ സന്തതികളെ നാം കടൽ കടത്തി (രക്ഷപ്പെടുത്തി.) എന്നിട്ട് തങ്ങളുടെ ബിംബങ്ങളുടെ മുമ്പാകെ ഭജനമിരിക്കുന്ന ഒരു ജനതയുടെ അടുക്കൽ അവർ ചെന്നെത്തി. അവർ പറഞ്ഞു: ഹേ; മൂസാ, ഇവർക്ക് ദൈവങ്ങളുള്ളത് പോലെ ഞങ്ങൾക്കും ഒരു ദൈവത്തെ നീ ഏർപ്പെടുത്തിത്തരണം.[235] അദ്ദേഹം പറഞ്ഞു: തീർച്ചയായും നിങ്ങൾ വിവരമില്ലാത്ത ഒരു ജനവിഭാഗമാകുന്നു.

إِنَّ هَٰؤُلَاءِ مُتَبَّرٌ مَا هُمْ فِيهِ وَبَاطِلٌ مَا كَانُوا
يَعْمَلُونَ ١٣٩

139. തീർച്ചയായും ഈ കൂട്ടർ എന്തൊന്നിൽ നിലകൊള്ളുന്നുവോ അത് നശിപ്പിക്കപ്പെടുന്നതാണ്. അവർ പ്രവർത്തിച്ച് കൊണ്ടിരിക്കുന്നതെല്ലാം നിഷ്ഫലവുമാകുന്നു.

قَالَ أَغَيْرَ اللَّهِ أَبْغِيكُمْ إِلَٰهًا وَهُوَ فَضَّلَكُمْ عَلَى
الْعَالَمِينَ ١٤٠

140. അദ്ദേഹം പറഞ്ഞു: അല്ലാഹുവല്ലാത്തവരെയാണോ ഞാൻ നിങ്ങൾക്കു ദൈവമായി അന്വേഷിക്കേണ്ടത്? അവനാകട്ടെ, നിങ്ങളെ ലോകരിൽ വെച്ച് ഉൽകൃഷ്ടരാക്കിയിരിക്കുകയാണ്.

وَإِذْ أَنْجَيْنَاكُمْ مِنْ آلِ فِرْعَوْنَ يَسُومُونَكُمْ سُوءَ الْعَذَابِ ۖ
يُقَتِّلُونَ أَبْنَاءَكُمْ وَيَسْتَحْيُونَ نِسَاءَكُمْ ۚ وَفِي ذَٰلِكُمْ
بَلَاءٌ مِنْ رَبِّكُمْ عَظِيمٌ ١٤١

141. നിങ്ങൾക്ക് കടുത്ത ശിക്ഷ അനുഭവിപ്പിക്കുകയും, നിങ്ങളുടെ ആൺമക്കളെ കൊന്നൊടുക്കുകയും, നിങ്ങളുടെ സ്ത്രീകളെ ജീവിക്കാൻ വിടുകയും ചെയ്തുകൊണ്ടിരുന്ന ഫിർഔന്റെ കൂട്ടരിൽ നിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭം (നിങ്ങളോർക്കുക). നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു കടുത്ത പരീക്ഷണമാണ് അതിലുണ്ടായിരുന്നത്.

235. ഒരു പ്രവാചകന്റെ ശിക്ഷണത്തിൽ കഴിയുന്ന ജനങ്ങൾക്കിടയിൽ പോലും ബഹുദൈവാരാധനയ്ക്കുള്ള പൈശാചിക പ്രലോഭനം എത്ര തീവ്രമാണെന്ന് ഈ സംഭവം സൂചിപ്പിക്കുന്നു.

وَوَٰعَدۡنَا مُوسَىٰ ثَلَٰثِينَ لَيۡلَةٗ وَأَتۡمَمۡنَٰهَا بِعَشۡرٖ فَتَمَّ
مِيقَٰتُ رَبِّهِۦٓ أَرۡبَعِينَ لَيۡلَةٗۚ وَقَالَ مُوسَىٰ لِأَخِيهِ
هَٰرُونَ ٱخۡلُفۡنِي فِي قَوۡمِي وَأَصۡلِحۡ وَلَا تَتَّبِعۡ سَبِيلَ
ٱلۡمُفۡسِدِينَ ١٤٢

142. മൂസായ്ക്ക് നാം മുപ്പതു രാത്രി നിശ്ചയിച്ചു കൊടുക്കുകയും, പത്തു കൂടി ചേർത്ത് അത് പൂർത്തിയാക്കുകയും ചെയ്തു. അങ്ങനെ അദ്ദേഹത്തിന്റെ രക്ഷിതാവ് നിശ്ചയിച്ച നാല്പത് രാത്രിയുടെ സമയപരിധി പൂർത്തിയായി. മൂസാ തന്റെ സഹോദരനായ ഹാറൂനോട് പറഞ്ഞു: എന്റെ ജനതയുടെ കാര്യത്തിൽ നീ എന്റെ പ്രാതിനിധ്യം വഹിക്കുകയും, നല്ലതു പ്രവർത്തിക്കുകയും, കുഴപ്പക്കാരുടെ മാർഗ്ഗം പിന്തുടരാതിരിക്കുയും ചെയ്യുക.

وَلَمَّا جَآءَ مُوسَىٰ لِمِيقَٰتِنَا وَكَلَّمَهُۥ رَبُّهُۥ قَالَ رَبِّ أَرِنِيٓ
أَنظُرۡ إِلَيۡكَۚ قَالَ لَن تَرَىٰنِي وَلَٰكِنِ ٱنظُرۡ إِلَى ٱلۡجَبَلِ
فَإِنِ ٱسۡتَقَرَّ مَكَانَهُۥ فَسَوۡفَ تَرَىٰنِيۚ فَلَمَّا تَجَلَّىٰ رَبُّهُۥ
لِلۡجَبَلِ جَعَلَهُۥ دَكّٗا وَخَرَّ مُوسَىٰ صَعِقٗاۚ فَلَمَّآ أَفَاقَ
قَالَ سُبۡحَٰنَكَ تُبۡتُ إِلَيۡكَ وَأَنَا۠ أَوَّلُ ٱلۡمُؤۡمِنِينَ ١٤٣

143. നമ്മുടെ നിശ്ചിത സമയത്തിന് മൂസാ വരികയും, അദ്ദേഹത്തിന്റെ രക്ഷിതാവ് അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തപ്പോൾ മൂസാ പറഞ്ഞു: എന്റെ രക്ഷിതാവേ, (നിന്നെ) എനിക്കൊന്നു കാണിച്ചു തരൂ. ഞാൻ നിന്നെയൊന്നു നോക്കിക്കാണട്ടെ. അവൻ (അല്ലാഹു) പറഞ്ഞു: നീ എന്നെ കാണുകയില്ല തന്നെ. എന്നാൽ നീ ആ മലയിലേക്ക് നോക്കൂ. അത് അതിന്റെ സ്ഥാനത്ത് ഉറച്ചു നിന്നാൽ വഴിയെ നിനക്കെന്നെ കാണാം. അങ്ങനെ അദ്ദേഹത്തിന്റെ രക്ഷിതാവ് പർവതത്തിന് വെളിപ്പെട്ടപ്പോൾ അതിനെ അവൻ പൊടിയാക്കി. മൂസാ ബോധരഹിതനായി വീഴുകയും ചെയ്തു. എന്നിട്ട് അദ്ദേഹത്തിന് ബോധം വന്നപ്പോൾ അദ്ദേഹം പറഞ്ഞു: നീയെത്ര പരിശുദ്ധൻ! ഞാൻ നിന്നിലേക്കു ഖേദിച്ചു മടങ്ങിയിരിക്കുന്നു. ഞാൻ വിശ്വാസികളിൽ ഒന്നാമനാകുന്നു.

قَالَ يَٰمُوسَىٰٓ إِنِّي ٱصۡطَفَيۡتُكَ عَلَى ٱلنَّاسِ بِرِسَٰلَٰتِي وَ
بِكَلَٰمِي فَخُذۡ مَآ ءَاتَيۡتُكَ وَكُن مِّنَ ٱلشَّٰكِرِينَ ١٤٤

144. അവൻ (അല്ലാഹു) പറഞ്ഞു: ഹേ; മൂസാ, എന്റെ സന്ദേശങ്ങൾ കൊണ്ടും, എന്റെ (നേരിട്ടുള്ള) സംസാരം കൊണ്ടും തീർച്ചയായും നിന്നെ ജനങ്ങളിൽ ഉൽകൃഷ്ടനായി ഞാൻ തെരഞ്ഞെടുത്തിരിക്കുന്നു. അതിനാൽ ഞാൻ നിനക്ക് നൽകിയത് സ്വീകരിക്കുകയും നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യുക.

وَكَتَبۡنَا لَهُۥ فِي ٱلۡأَلۡوَاحِ مِن كُلِّ شَيۡءٖ مَّوۡعِظَةٗ وَتَفۡصِيلٗا
لِّكُلِّ شَيۡءٖ فَخُذۡهَا بِقُوَّةٖ وَأۡمُرۡ قَوۡمَكَ يَأۡخُذُواْ
بِأَحۡسَنِهَاۚ سَأُوْرِيكُمۡ دَارَ ٱلۡفَٰسِقِينَ ١٤٥

145. എല്ലാ കാര്യത്തെപ്പററിയും നാം അദ്ദേഹത്തിന് (മൂസായ്ക്ക്) പലകകളിൽ എഴുതിക്കൊടുക്കുകയും ചെയ്തു. അതായത് സദുപദേശവും, എല്ലാ കാര്യത്തെപ്പററിയുള്ള വിശദീകരണവും. (നാം പറഞ്ഞു:) അവയെ മുറുകെ പിടിക്കുകയും, അവയിലെ വളരെ നല്ല കാര്യങ്ങൾ സ്വീകരിക്കാൻ നിന്റെ ജനതയോട് കൽപിക്കുകയും ചെയ്യുക. ധിക്കാരികളുടെ പാർപ്പിടം വഴിയെ ഞാൻ നിങ്ങൾക്ക് കാണിച്ചു തരുന്നതാണ്.

سَأَصْرِفُ عَنْ آيَاتِيَ الَّذِينَ يَتَكَبَّرُونَ فِي الْأَرْضِ بِغَيْرِ
الْحَقِّ وَإِنْ يَرَوْا كُلَّ آيَةٍ لَا يُؤْمِنُوا بِهَا وَإِنْ يَرَوْا
سَبِيلَ الرُّشْدِ لَا يَتَّخِذُوهُ سَبِيلًا وَإِنْ يَرَوْا سَبِيلَ الْغَيِّ
يَتَّخِذُوهُ سَبِيلًا ذَٰلِكَ بِأَنَّهُمْ كَذَّبُوا بِآيَاتِنَا وَكَانُوا
عَنْهَا غَافِلِينَ ﴿١٤٦﴾

146. ന്യായം കൂടാതെ ഭൂമിയിൽ അഹങ്കാരം നടിച്ചുകൊണ്ടിരിക്കുന്നവരെ എന്റെ ദൃഷ്ടാന്തങ്ങളിൽ നിന്ന് ഞാൻ തിരിച്ചുകളയുന്നതാണ്. എല്ലാ ദൃഷ്ടാന്തവും കണ്ടാലും അവരതിൽ വിശ്വസിക്കുകയില്ല. നേർമാർഗ്ഗം കണ്ടാൽ അവർ അതിനെ മാർഗ്ഗമായി സ്വീകരിക്കുകയില്ല. ദുർമാർഗ്ഗം കണ്ടാൽ അവരത് മാർഗ്ഗമായി സ്വീകരിക്കുകയും ചെയ്യും. നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർ നിഷേധിച്ചു കളയുകയും, അവയെപ്പററി അവർ അശ്രദ്ധരായിരിക്കുകയും ചെയ്തതിന്റെ ഫലമാണത്.

وَالَّذِينَ كَذَّبُوا بِآيَاتِنَا وَلِقَاءِ الْآخِرَةِ حَبِطَتْ
أَعْمَالُهُمْ هَلْ يُجْزَوْنَ إِلَّا مَا كَانُوا يَعْمَلُونَ ﴿١٤٧﴾

147. നമ്മുടെ ദൃഷ്ടാന്തങ്ങളെയും, പരലോകത്തെ കണ്ടുമുട്ടുന്നതിനെയും നിഷേധിച്ചു കളഞ്ഞവരാരോ അവരുടെ കർമ്മങ്ങൾ നിഷ്ഫലമായിരിക്കുന്നു. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിന്റെ ഫലമല്ലാതെ അവർക്കു നൽകപ്പെടുമോ?

وَاتَّخَذَ قَوْمُ مُوسَىٰ مِنْ بَعْدِهِ مِنْ حُلِيِّهِمْ عِجْلًا جَسَدًا
لَهُ خُوَارٌ أَلَمْ يَرَوْا أَنَّهُ لَا يُكَلِّمُهُمْ وَلَا يَهْدِيهِمْ سَبِيلًا
اتَّخَذُوهُ وَكَانُوا ظَالِمِينَ ﴿١٤٨﴾

148. മൂസായുടെ ജനത അദ്ദേഹം പോയതിനുശേഷം അവരുടെ ആഭരണങ്ങൾ കൊണ്ടുണ്ടാക്കിയ മുക്രയിടുന്ന ഒരു കാളക്കുട്ടിയുടെ സ്വരൂപത്തെ ദൈവമായി സ്വീകരിച്ചു. അതവരോട് സംസാരിക്കുകയില്ലെന്നും, അവർക്കു വഴി കാണിക്കുകയില്ലെന്നും അവർ കണ്ടില്ലേ? അതിനെ അവർ (ദൈവമായി) സ്വീകരിക്കുകയും, അതോടെ അവർ അക്രമികളാവുകയും ചെയ്തിരിക്കുന്നു.

وَلَمَّا سُقِطَ فِي أَيْدِيهِمْ وَرَأَوْا أَنَّهُمْ قَدْ ضَلُّوا قَالُوا
لَئِنْ لَمْ يَرْحَمْنَا رَبُّنَا وَيَغْفِرْ لَنَا لَنَكُونَنَّ مِنَ
الْخَاسِرِينَ ﴿١٤٩﴾

149. അവർക്കു ഖേദം തോന്നുകയും, തങ്ങൾ പിഴച്ചു പോയിരിക്കുന്നു എന്ന് അവർ കാണുകയും ചെയ്തപ്പോൾ അവർ പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവ് ഞങ്ങളോട് കരുണ കാണിക്കുകയും, ഞങ്ങൾക്ക് പൊറുത്തു തരികയും ചെയ്തിട്ടില്ലെങ്കിൽ തീർച്ചയായും ഞങ്ങൾ നഷ്ടക്കാരിൽ പെട്ടവരായിരിക്കും.

وَلَمَّا رَجَعَ مُوسَىٰ إِلَىٰ قَوْمِهِ غَضْبَانَ أَسِفًا قَالَ بِئْسَمَا
خَلَفْتُمُونِي مِنْ بَعْدِي أَعَجِلْتُمْ أَمْرَ رَبِّكُمْ وَأَلْقَى الْأَلْوَاحَ
وَأَخَذَ بِرَأْسِ أَخِيهِ يَجُرُّهُ إِلَيْهِ

150. കുപിതനും ദുഃഖിതനുമായിക്കൊണ്ട് തന്റെ ജനങ്ങളിലേക്ക് മടങ്ങി വന്നിട്ട് മൂസാ പറഞ്ഞു: ഞാൻ പോയ ശേഷം എന്റെ പിന്നിൽ നിങ്ങൾ പ്രവർത്തിച്ച കാര്യം വളരെ ചീത്ത തന്നെ. നിങ്ങളുടെ രക്ഷിതാവിന്റെ കല്പന കാത്തിരിക്കാതെ നിങ്ങൾ ധൃതി കാട്ടിയോ? അദ്ദേഹം പലകകൾ താഴെയിടുകയും, തന്റെ സഹോദരന്റെ തല പിടിച്ച് തന്റെ അടുത്തേക്ക് വലിക്കു

قَالَ ابْنَ أُمَّ إِنَّ الْقَوْمَ اسْتَضْعَفُونِي وَكَادُوا يَقْتُلُونَنِي
فَلَا تُشْمِتْ بِيَ الْأَعْدَاءَ وَلَا تَجْعَلْنِي مَعَ الْقَوْمِ الظَّالِمِينَ ﴿١٥٠﴾

കയും ചെയ്തു. അവൻ (സഹോദരൻ) പറഞ്ഞു: എന്റെ ഉമ്മയുടെ മകനേ, ജനങ്ങൾ എന്നെ ദുർബലനായി ഗണിച്ചു. അവരെന്നെ കൊന്നേക്കുമായിരുന്നു. അതിനാൽ (എന്നോട് കയർത്തുകൊണ്ട്) നീ ശത്രുക്കൾക്കു സന്തോഷത്തിന് ഇട വരുത്തരുത്. അക്രമികളായ ജനങ്ങളുടെ കൂട്ടത്തിൽ എന്നെ കണക്കാക്കുകയും ചെയ്യരുത്.

قَالَ رَبِّ اغْفِرْ لِي وَلِأَخِي وَأَدْخِلْنَا فِي رَحْمَتِكَ ۖ وَأَنتَ
أَرْحَمُ الرَّاحِمِينَ ﴿١٥١﴾

151. അദ്ദേഹം (മൂസാ) പറഞ്ഞു: എന്റെ രക്ഷിതാവേ, എനിക്കും എന്റെ സഹോദരന്നും നീ പൊറുത്തു തരികയും, ഞങ്ങളെ നീ നിന്റെ കാരുണ്യത്തിൽ ഉൾപ്പെടുത്തുകയും ചെയ്യേണമേ. നീ പരമ കാരുണികനാണല്ലോ.

إِنَّ الَّذِينَ اتَّخَذُوا الْعِجْلَ سَيَنَالُهُمْ غَضَبٌ مِّن رَّبِّهِمْ وَذِلَّةٌ
فِي الْحَيَاةِ الدُّنْيَا ۚ وَكَذَٰلِكَ نَجْزِي الْمُفْتَرِينَ ﴿١٥٢﴾

152. കാളക്കുട്ടിയെ ദൈവമായി സ്വീകരിച്ചവരാരോ അവർക്കു തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള കോപവും, ഐഹിക ജീവിതത്തിൽ നിന്ദ്യതയും വന്നുഭവിക്കുന്നതാണ്. കള്ളം കെട്ടിച്ചമയ്ക്കുന്നവർക്കു നാം പ്രതിഫലം നൽകുന്നത് അപ്രകാരമത്രെ.

وَالَّذِينَ عَمِلُوا السَّيِّئَاتِ ثُمَّ تَابُوا مِن بَعْدِهَا وَآمَنُوا
إِنَّ رَبَّكَ مِن بَعْدِهَا لَغَفُورٌ رَّحِيمٌ ﴿١٥٣﴾

153. എന്നാൽ തിന്മകൾ പ്രവർത്തിക്കുകയും, എന്നിട്ടതിനു ശേഷം പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും ചെയ്തവർക്കു തീർച്ചയായും നിന്റെ രക്ഷിതാവ് അതിന് ശേഷം ഏറെ പൊറുത്തു കൊടുക്കുകയും, കരുണ കാണിക്കുകയും ചെയ്യുന്നവനാകുന്നു.

وَلَمَّا سَكَتَ عَن مُّوسَى الْغَضَبُ أَخَذَ الْأَلْوَاحَ ۖ وَفِي نُسْخَتِهَا
هُدًى وَرَحْمَةٌ لِّلَّذِينَ هُمْ لِرَبِّهِمْ يَرْهَبُونَ ﴿١٥٤﴾

154. മൂസായുടെ കോപം അടങ്ങിയപ്പോൾ അദ്ദേഹം (ദിവ്യസന്ദേശമെഴുതിയ) പലകകൾ എടുത്തു. അവയിൽ രേഖപ്പെടുത്തിയതിൽ തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്ന ആളുകൾക്ക് മാർഗ്ഗദർശനവും കാരുണ്യവുമാണുണ്ടായിരുന്നത്.

وَاخْتَارَ مُوسَىٰ قَوْمَهُ سَبْعِينَ رَجُلًا لِّمِيقَاتِنَا ۖ فَلَمَّا أَخَذَتْهُمُ
الرَّجْفَةُ قَالَ رَبِّ لَوْ شِئْتَ أَهْلَكْتَهُم مِّن قَبْلُ وَإِيَّايَ ۖ أَتُهْلِكُنَا
بِمَا فَعَلَ السُّفَهَاءُ مِنَّا ۖ

155. നമ്മുടെ നിശ്ചിത സമയത്തേക്ക് മൂസാ തന്റെ ജനങ്ങളിൽ നിന്ന് എഴുപത് പുരുഷന്മാരെ തെരഞ്ഞെടുത്തു. എന്നിട്ട് ഉഗ്രമായ കുലുക്കം അവർക്കു പിടിപെട്ടപ്പോൾ അദ്ദേഹം പറഞ്ഞു.[236] എന്റെ രക്ഷിതാവേ, നീ ഉദ്ദേശിച്ചിരുന്നെങ്കിൽ മുമ്പ് തന്നെ അവരെയും എന്നെയും നിനക്ക് നശിപ്പിക്കാമായിരുന്നു. ഞങ്ങളുടെ കൂട്ടത്തിലെ മൂഢന്മാർ പ്രവർത്തിച്ചതിന്റെ പേരിൽ

236. നിശ്ചിത ദിവസങ്ങൾ സീനാ പർവ്വതത്തിൽ പ്രാർത്ഥനാനിരതനായി കഴിച്ചുകൂട്ടാൻ മൂസാനബി (അ) പോകുമ്പോൾ പ്രത്യേകം തെരഞ്ഞെടുത്ത 70 പേരെ കൂടെ കൊണ്ടു പോയിരുന്നു. അവരാണ് പിടിച്ചു കുലുക്കപ്പെട്ടത്. ഈ സംഭവം അവർ കാളക്കുട്ടിയെ ദൈവമായി സ്വീകരിച്ച സംഭവത്തിനുശേഷമാണെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

إِنْ هِيَ إِلَّا فِتْنَتُكَ تُضِلُّ بِهَا مَن تَشَآءُ وَتَهْدِي مَن تَشَآءُ
أَنتَ وَلِيُّنَا فَٱغْفِرْ لَنَا وَٱرْحَمْنَا وَأَنتَ خَيْرُ ٱلْغَٰفِرِينَ ﴿١٥٥﴾

നീ ഞങ്ങളെ നശിപ്പിക്കുകയാണോ? അത് നിന്റെ പരീക്ഷണമല്ലാതെ മറ്റൊന്നുമല്ല. അതുമൂലം നീ ഉദ്ദേശിക്കുന്നവരെ നീ പിഴവിലാക്കുകയും നീ ഉദ്ദേശിക്കുന്നവരെ നീ നേർവഴിയിലാക്കുകയും ചെയ്യുന്നു. നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അതിനാൽ ഞങ്ങൾക്ക് നീ പൊറുത്തുതരികയും, ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യേണമേ. നീയാണ് പൊറുക്കുന്നവരിൽ ഉത്തമൻ.

وَٱكْتُبْ لَنَا فِي هَٰذِهِ ٱلدُّنْيَا حَسَنَةً وَفِي ٱلْءَاخِرَةِ إِنَّا
هُدْنَآ إِلَيْكَ قَالَ عَذَابِيٓ أُصِيبُ بِهِۦ مَنْ أَشَآءُ وَرَحْمَتِي
وَسِعَتْ كُلَّ شَيْءٍ فَسَأَكْتُبُهَا لِلَّذِينَ يَتَّقُونَ وَيُؤْتُونَ
ٱلزَّكَوٰةَ وَٱلَّذِينَ هُم بِـَٔايَٰتِنَا يُؤْمِنُونَ ﴿١٥٦﴾

156. ഇഹലോകത്തും പരലോകത്തും ഞങ്ങൾക്കു നീ നന്മ രേഖപ്പെടുത്തുകയും (അഥവാ വിധിക്കുകയും) ചെയ്യേണമേ. തീർച്ചയായും ഞങ്ങൾ നിന്നിലേക്ക് മടങ്ങിയിരിക്കുന്നു. അവൻ (അല്ലാഹു) പറഞ്ഞു: എന്റെ ശിക്ഷ ഞാനുദ്ദേശിക്കുന്നവർക്ക് ഏൽപിക്കുന്നതാണ്. എന്റെ കാരുണ്യമാകട്ടെ സർവ്വ വസ്തുക്കളെയും ഉൾക്കൊള്ളുന്നതായിരിക്കുന്നു.[237] എന്നാൽ ധർമനിഷ്ഠ പാലിക്കുകയും, സകാത്ത് നൽകുകയും, നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും ചെയ്യുന്നവരായ ആളുകൾക്ക് (പ്രത്യേകമായി) ഞാൻ അത് രേഖപ്പെടുത്തുന്നതാണ്.*

ٱلَّذِينَ يَتَّبِعُونَ ٱلرَّسُولَ ٱلنَّبِيَّ ٱلْأُمِّيَّ ٱلَّذِي
يَجِدُونَهُۥ مَكْتُوبًا عِندَهُمْ فِي ٱلتَّوْرَىٰةِ وَٱلْإِنجِيلِ
يَأْمُرُهُم بِٱلْمَعْرُوفِ وَيَنْهَىٰهُمْ عَنِ ٱلْمُنكَرِ وَيُحِلُّ
لَهُمُ ٱلطَّيِّبَٰتِ وَيُحَرِّمُ عَلَيْهِمُ ٱلْخَبَٰٓئِثَ وَيَضَعُ عَنْهُمْ
إِصْرَهُمْ وَٱلْأَغْلَٰلَ ٱلَّتِي كَانَتْ عَلَيْهِمْ فَٱلَّذِينَ

157. (അതായത്) തങ്ങളുടെ പക്കലുള്ള തൗറാത്തിലും ഇൻജീലിലും രേഖപ്പെടുത്തപ്പെട്ടതായി അവർക്ക് കണ്ടെത്താൻ കഴിയുന്ന[238] ആ അക്ഷരജ്ഞാനമില്ലാത്ത പ്രവാചകനായ ദൈവദൂതനെ (മുഹമ്മദ് നബിയെ) പിൻപറ്റുന്നവർക്ക് (ആ കാരുണ്യം രേഖപ്പെടുത്തപ്പെടുന്നതാണ്.) അവരോട് അദ്ദേഹം സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് അവരെ വിലക്കുകയും ചെയ്യുന്നു. നല്ല വസ്തുക്കൾ അവർക്ക് അദ്ദേഹം അനുവദനീയമാക്കുകയും, ചീത്ത വസ്തുക്കൾ അവരുടെ മേൽ നിഷിദ്ധമാക്കുകയും ചെയ്യുന്നു. അവരുടെ ഭാരങ്ങളും അവരുടെ മേലുണ്ടായിരുന്ന വിലങ്ങുകളും അദ്ദേഹം ഇറക്കിവെക്കുകയും ചെയ്യുന്നു.[239] അപ്പോൾ അദ്ദേഹ

---

237. ദുഷ്ടന്മാരെ ശിക്ഷിക്കുന്നത് കാരുണ്യത്തിനു വിരുദ്ധമല്ല. മക്കളെ നല്ലവരായി വളർത്താൻ ആഗ്രഹിക്കുന്ന പിതാവും ശിഷ്യന്മാരെ കഴിവുറ്റവരായി വളർത്താൻ ആഗ്രഹിക്കുന്ന ഗുരുനാഥനും ശിക്ഷാനടപടികൾ സ്വീകരിക്കുന്നത് അവരുടെ കാരുണ്യത്തിന് വിരുദ്ധമായി ബുദ്ധിയുള്ളവരാരും കണക്കാക്കുകയില്ലല്ലോ.

* പരലോകത്ത് അല്ലാഹുവിന്റെ കാരുണ്യം സത്യവിശ്വാസികളായ സജ്ജനങ്ങൾക്ക് മാത്രം വിധിക്കപ്പെട്ടതാണ്.

238. ഫാറഖ്ലീത്തിന്റെ ആഗമനത്തെ പറ്റി യോഹന്നാന്റെ സുവിശേഷം 16ാം അദ്ധ്യായത്തിൽ പ്രവചിച്ചിട്ടുണ്ട്. ഹിബ്രൂഭാഷയിലെ ഫാറഖ്ലീത്തിനും, അറബിയിലെ മുഹമ്മദിനും ഒരേ അർത്ഥമാണ്.

239. ഇസ്രായീല്യരുടെ ധിക്കാര നടപടികൾ നിമിത്തം അവരുടെ മേൽ ചില പ്രത്യേക വിലക്കുകൾ — ശനിയാഴ്ച ഭൗതികകാര്യങ്ങളിൽ ഏർപ്പെടുന്നതിനും, ചില തരം മാംസങ്ങൾ ഭക്ഷിക്കുന്നതിനും ഉണ്ടായിരുന്ന വിലക്കുകൾ പോലെ — അല്ലാഹു ഏർപ്പെടുത്തിയിരുന്നു. റസൂൽ (സ) മുഖേന അല്ലാഹു അത് ഒഴിവാക്കിക്കൊടുത്തു.

آمَنُوا بِهِ وَعَزَّرُوهُ وَنَصَرُوهُ وَاتَّبَعُوا النُّورَ
الَّذِي أُنزِلَ مَعَهُ أُولَٰئِكَ هُمُ الْمُفْلِحُونَ ﴿١٥٧﴾

ത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തെ പിന്തുണക്കുകയും സഹായിക്കുകയും അദ്ദേഹത്തോടൊപ്പം അവതരിപ്പിക്കപ്പെട്ടിട്ടുള്ള ആ പ്രകാശത്തെ പിൻപററുകയും ചെയ്യുന്നവരാരോ, അവർ തന്നെയാണ് വിജയികൾ.

قُلْ يَا أَيُّهَا النَّاسُ إِنِّي رَسُولُ اللَّهِ إِلَيْكُمْ جَمِيعًا
الَّذِي لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ لَا إِلَٰهَ إِلَّا هُوَ يُحْيِي
وَيُمِيتُ فَآمِنُوا بِاللَّهِ وَرَسُولِهِ النَّبِيِّ الْأُمِّيِّ الَّذِي
يُؤْمِنُ بِاللَّهِ وَكَلِمَاتِهِ وَاتَّبِعُوهُ لَعَلَّكُمْ تَهْتَدُونَ ﴿١٥٨﴾

158. പറയുക: മനുഷ്യരേ, തീർച്ചയായും ഞാൻ നിങ്ങളിലേക്കെല്ലാമുള്ള അല്ലാഹുവിന്റെ ദൂതനാകുന്നു. ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം ഏതൊരാൾക്കാണോ അവന്റെ (ദൂതൻ). അവനല്ലാതെ ഒരു ദൈവവുമില്ല. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കുവിൻ. അതെ, അല്ലാഹുവിലും അവന്റെ വചനങ്ങളിലും വിശ്വസിക്കുന്ന അക്ഷരജ്ഞാനമില്ലാത്ത ആ പ്രവാചകനിൽ. അദ്ദേഹത്തെ നിങ്ങൾ പിൻപററുവിൻ നിങ്ങൾക്ക് നേർമാർഗ്ഗം പ്രാപിക്കാം.

وَمِن قَوْمِ مُوسَىٰ أُمَّةٌ يَهْدُونَ بِالْحَقِّ وَبِهِ
يَعْدِلُونَ ﴿١٥٩﴾

159. മൂസായുടെ ജനതയിൽ തന്നെ സത്യത്തിന്റെ അടിസ്ഥാനത്തിൽ മാർഗ്ഗദർശനം ചെയ്യുകയും, അതനുസരിച്ചുതന്നെ നീതി പാലിക്കുകയും ചെയ്യുന്ന ഒരു സമൂഹമുണ്ട്.

وَقَطَّعْنَاهُمُ اثْنَتَيْ عَشْرَةَ أَسْبَاطًا أُمَمًا وَأَوْحَيْنَا إِلَىٰ
مُوسَىٰ إِذِ اسْتَسْقَاهُ قَوْمُهُ أَنِ اضْرِب بِّعَصَاكَ الْحَجَرَ
فَانبَجَسَتْ مِنْهُ اثْنَتَا عَشْرَةَ عَيْنًا قَدْ عَلِمَ كُلُّ أُنَاسٍ
مَّشْرَبَهُمْ وَظَلَّلْنَا عَلَيْهِمُ الْغَمَامَ وَأَنزَلْنَا عَلَيْهِمُ
الْمَنَّ وَالسَّلْوَىٰ كُلُوا مِن طَيِّبَاتِ مَا رَزَقْنَاكُمْ وَ
مَا ظَلَمُونَا وَلَٰكِن كَانُوا أَنفُسَهُمْ يَظْلِمُونَ ﴿١٦٠﴾

160. അവരെ നാം പന്ത്രണ്ട് ഗോത്രങ്ങളായി അഥവാ സമൂഹങ്ങളായി പിരിച്ചു. മൂസായോട് അദ്ദേഹത്തിന്റെ ജനത കുടിനീർ ആവശ്യപ്പെട്ട സമയത്ത്, 'നിന്റെ വടികൊണ്ട് ആ പാറക്കല്ലിൽ അടിക്കൂ' എന്ന് അദ്ദേഹത്തിന് നാം ബോധനം നൽകി. അപ്പോൾ അതിൽ നിന്ന് പന്ത്രണ്ടു നീർ ചാലുകൾ പൊട്ടി ഒഴുകി. ഓരോ വിഭാഗക്കാരും തങ്ങൾക്കു കുടിക്കാനുള്ള സ്ഥലം മനസ്സിലാക്കി. നാം അവർക്കു മേഘത്തണൽ നൽകുകയും, മന്നായും കാടപ്പക്ഷികളും നാം അവർക്കു ഇറക്കിക്കൊടുക്കുകയും ചെയ്തു. 'നിങ്ങൾക്കു നാം നൽകിയിട്ടുള്ള വിശിഷ്ടവസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുക' (എന്ന് നാം നിർദ്ദേശിക്കുകയും ചെയ്തു.) (അവരുടെ ധിക്കാരം നിമിത്തം) നമുക്ക് അവർ ഒരു ദ്രോഹവും വരുത്തിയിട്ടില്ല. എന്നാൽ അവർ ദ്രോഹം വരുത്തി വെച്ചിരുന്നത് അവർക്കു തന്നെയാണ്.

وَإِذْ قِيلَ لَهُمُ اسْكُنُوا هَٰذِهِ الْقَرْيَةَ وَكُلُوا مِنْهَا
حَيْثُ شِئْتُمْ وَقُولُوا حِطَّةٌ وَادْخُلُوا الْبَابَ سُجَّدًا

161. നിങ്ങൾ ഈ രാജ്യത്ത് താമസിക്കുകയും ഇവിടെ നിങ്ങൾക്കിഷ്ടമുള്ളേടത്ത് നിന്ന് തിന്നുകയും ചെയ്തുകൊള്ളുക. നിങ്ങൾ പാപമോചന

نَّغْفِرْ لَكُمْ خَطِيْٓـٰٔتِكُمْ ۭ سَنَزِيْدُ الْمُحْسِنِيْنَ ١٦١

ത്തിന് പ്രാർത്ഥിക്കുകയും, തല കുനിച്ചുകൊണ്ട് പട്ടണവാതിൽ കടക്കുകയും ചെയ്യുക. എങ്കിൽ നിങ്ങളുടെ തെററുകൾ നിങ്ങൾക്കു നാം പൊറുത്ത് തരുന്നതാണ്. സൽകർമ്മകാരികൾക്ക് വഴിയെ നാം കൂടുതൽ കൊടുക്കുന്നതുമാണ്. എന്ന് അവരോട്പറയപ്പെട്ട സന്ദർഭവും (ഓർക്കുക.)

فَبَدَّلَ الَّذِيْنَ ظَلَمُوْا مِنْهُمْ قَوْلًا غَيْرَ الَّذِيْ قِيْلَ لَهُمْ فَاَرْسَلْنَا عَلَيْهِمْ رِجْزًا مِّنَ السَّمَاۗءِ بِمَا كَانُوْا يَظْلِمُوْنَ ١٦٢

162. അപ്പോൾ അവരിലുള്ള അക്രമികൾ അവരോട് നിർദ്ദേശിക്കപ്പെട്ടതിൽ നിന്ന് വ്യത്യസ്തമായിട്ട് വാക്കു മാററിപ്പറയുകയാണ് ചെയ്തത്. അവർ അക്രമം ചെയ്തുകൊണ്ടിരുന്നതിന്റെ ഫലമായി നാം അവരുടെ മേൽ ആകാശത്തു നിന്ന് ഒരു ശിക്ഷ അയച്ചു.

وَسْـَٔـلْهُمْ عَنِ الْقَرْيَةِ الَّتِيْ كَانَتْ حَاضِرَةَ الْبَحْرِ ۘ اِذْ يَعْدُوْنَ فِي السَّبْتِ اِذْ تَاْتِيْهِمْ حِيْتَانُهُمْ يَوْمَ سَبْتِهِمْ شُرَّعًا وَّيَوْمَ لَا يَسْبِتُوْنَ ۙ لَا تَاْتِيْهِمْ ۚ كَذٰلِكَ ۚ نَبْلُوْهُمْ بِمَا كَانُوْا يَفْسُقُوْنَ ١٦٣

163. കടൽ തീരത്ത് സ്ഥിതി ചെയ്തിരുന്ന ആ പട്ടണത്തെപ്പററി നീ അവരോട് ചോദിച്ചു നോക്കു. (അതായത്) ശബ്ബത്ത് ദിനം (ശനിയാഴ്ച) ആചരിക്കുന്നതിൽ അവർ അതിക്രമം കാണിച്ചിരുന്ന സന്ദർഭത്തെപ്പററി.[240] അവരുടെ ശബ്ബത്ത് ദിനത്തിൽ അവർക്കാവശ്യമുള്ള മത്സ്യങ്ങൾ വെള്ളത്തിനു മീതെ തല കാണിച്ചുകൊണ്ട് അവരുടെ അടുത്ത് വരുകയും, അവർക്ക് ശബ്ബത്ത് ആചരിക്കാനില്ലാത്ത ദിവസത്തിൽ അവരുടെ അടുത്ത് അവ വരാതിരിക്കുകയും ചെയ്തിരുന്ന സന്ദർഭം. അവർ ധിക്കരിച്ചിരുന്നതിന്റെ ഫലമായി അപ്രകാരം നാം അവരെ പരീക്ഷിക്കുകയായിരുന്നു.

وَاِذْ قَالَتْ اُمَّةٌ مِّنْهُمْ لِمَ تَعِظُوْنَ قَوْمَۨا ۙ اللّٰهُ مُهْلِكُهُمْ اَوْ مُعَذِّبُهُمْ عَذَابًا شَدِيْدًا ۭ قَالُوْا مَعْذِرَةً اِلٰى رَبِّكُمْ وَلَعَلَّهُمْ يَتَّقُوْنَ ١٦٤

164. 'അല്ലാഹു നശിപ്പിക്കുകയോ കഠിനമായി ശിക്ഷിക്കുകയോ ചെയ്യാൻ പോകുന്ന ഒരു ജനവിഭാഗത്തെ നിങ്ങളെന്തിനാണ് ഉപദേശിക്കുന്നത്?' എന്ന് അവരിൽപെട്ട ഒരു സമൂഹം പറഞ്ഞ സന്ദർഭവും (ശ്രദ്ധിക്കുക)[241] അവർ മറുപടി പറഞ്ഞു: 'നിങ്ങളുടെ രക്ഷിതാവിങ്കൽ (ഞങ്ങൾ) അപരാധത്തിൽ നിന്ന് ഒഴിവാകുന്നതിന് വേണ്ടിയാണ്. ഒരുവേള അവർ സൂക്ഷ്മത പാലിച്ചെന്നും വരാമല്ലോ,'

فَلَمَّا نَسُوْا مَا ذُكِّرُوْا بِهٖٓ اَنْجَيْنَا الَّذِيْنَ يَنْهَوْنَ عَنِ السُّوْۗءِ

165. എന്നാൽ അവരെ ഓർമ്മപ്പെടുത്തിയിരുന്നത് അവർ മറന്ന് കളഞ്ഞപ്പോൾ ദുഷ്പ്ര

240. മത്സ്യബന്ധനം ഉൾപ്പെടെയുള്ള ജോലികളൊന്നും ശനിയാഴ്ച ചെയ്തുകൂടെന്ന് അവർക്കു വിലക്കുണ്ടായിരുന്നു. അന്നായിരുന്നു കടലിൽ ധാരാളം മത്സ്യങ്ങൾ പ്രത്യക്ഷപ്പെട്ടിരുന്നത്. മററു ദിവസങ്ങളിൽ മത്സ്യങ്ങൾ കിട്ടാനില്ലായിരുന്നു. ഇത് അല്ലാഹുവിന്റെ ഒരു പരീക്ഷയായിരുന്നു. അതിൽ അവർ പരാജയപ്പെട്ടു.

241. ഒരുവിഭാഗം ശബ്ബത്തിന്റെ പരിശുദ്ധി ലംഘിച്ചുകൊണ്ട് മീൻപിടിക്കാനൊരുങ്ങിയപ്പോൾ ഉറച്ച വിശ്വാസമുള്ളവർ അവരെ ഗുണദോഷിച്ചു. അല്ലാഹുവിന്റെ വിധിവിലക്കുകൾ അതിലംഘിക്കുന്നതിലുള്ള അപകടം ചൂണ്ടിക്കാട്ടി. അതാണല്ലോ യഥാർത്ഥ സത്യവിശ്വാസിയുടെ ബാദ്ധ്യത. എന്നാൽ വിശ്വാസികളിൽ ഒരു വിഭാഗത്തിന് ഈ ഉപദേശം അനാവശ്യമാണെന്ന് തോന്നി. കുററവാളികളെ അല്ലാഹു ശിക്ഷിച്ചുകൊള്ളുകയില്ലേ? നമ്മൾ എന്തിന് അതിൽ ഇടപെടണം? എന്നായിരുന്നു അവരുടെ നിലപാട്. അത് ഭീരുക്കളുടെ നിലപാടാണ്. അതിക്രമകാരികളെ തിരുത്താൻ ശ്രമിക്കുന്നവർക്കാണ് അല്ലാഹു രക്ഷ വാഗ്ദാനം ചെയ്തിട്ടുള്ളത്.

وَأَخَذْنَا الَّذِينَ ظَلَمُوا بِعَذَابٍ بَئِيسٍ
بِمَا كَانُوا يَفْسُقُونَ ﴿١٦٥﴾

വൃത്തിയിൽ നിന്ന് വിലക്കിയിരുന്നവരെ നാം രക്ഷപ്പെടുത്തുകയും, അക്രമികളായ ആളുകളെ അവർ ധിക്കാരം കാണിച്ചിരുന്നതിൻെറ ഫലമായി നാം കഠിനമായ ശിക്ഷ മുഖേന പിടികൂടുകയും ചെയ്തു.

فَلَمَّا عَتَوْا عَن مَّا نُهُوا عَنْهُ قُلْنَا لَهُمْ كُونُوا
قِرَدَةً خَاسِئِينَ ﴿١٦٦﴾

166. അങ്ങനെ അവരോട് വിലക്കപ്പെട്ടതിൻെറ കാര്യത്തിലെല്ലാം അവർ ധിക്കാരം പ്രവർത്തിച്ചപ്പോൾ നാം അവരോട് പറഞ്ഞു: നിങ്ങൾ നിന്ദ്യന്മാരായ കുരങ്ങന്മാരായിക്കൊള്ളുക.

وَإِذْ تَأَذَّنَ رَبُّكَ لَيَبْعَثَنَّ عَلَيْهِمْ إِلَىٰ يَوْمِ الْقِيَامَةِ مَن
يَسُومُهُمْ سُوءَ الْعَذَابِ ۗ إِنَّ رَبَّكَ لَسَرِيعُ الْعِقَابِ ۖ وَإِنَّهُ
لَغَفُورٌ رَّحِيمٌ ﴿١٦٧﴾

167. അവരുടെ (ഇസ്രായീല്യരുടെ) മേൽ ഉയിർത്തെഴുന്നേൽപിൻെറ നാളുവരെ അവർക്കു ഹീനമായ ശിക്ഷ ഏല്പിച്ചുകൊണ്ടിരിക്കുന്നവരെ നിൻെറ രക്ഷിതാവ് നിയോഗിക്കുക തന്നെ ചെയ്യുമെന്ന് അവൻ പ്രഖ്യാപിച്ച സന്ദർഭവും ഓർക്കുക.[242] തീർച്ചയായും നിൻെറ രക്ഷിതാവ് അതിവേഗം ശിക്ഷ നടപ്പാക്കുന്നവനാണ്. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

وَقَطَّعْنَاهُمْ فِي الْأَرْضِ أُمَمًا ۖ مِّنْهُمُ الصَّالِحُونَ وَمِنْهُمْ دُونَ
ذَٰلِكَ ۖ وَبَلَوْنَاهُم بِالْحَسَنَاتِ وَالسَّيِّئَاتِ لَعَلَّهُمْ يَرْجِعُونَ ﴿١٦٨﴾

168. ഭൂമിയിൽ അവരെ നാം പല സമൂഹങ്ങളായി പിരിക്കുകയും ചെയ്തിരിക്കുന്നു. അവരുടെ കൂട്ടത്തിൽ സദ്വൃത്തരുണ്ട്. അതിന് താഴെയുള്ളവരും അവരിലുണ്ട്. അവർ മടങ്ങേണ്ടതിനായി നാം അവരെ നന്മകൾ കൊണ്ടും തിന്മകൾ കൊണ്ടും പരീക്ഷിക്കുകയുണ്ടായി.

فَخَلَفَ مِن بَعْدِهِمْ خَلْفٌ وَرِثُوا الْكِتَابَ يَأْخُذُونَ عَرَضَ
هَٰذَا الْأَدْنَىٰ وَيَقُولُونَ سَيُغْفَرُ لَنَا وَإِن يَأْتِهِمْ عَرَضٌ مِّثْلُهُ
يَأْخُذُوهُ ۚ أَلَمْ يُؤْخَذْ عَلَيْهِم مِّيثَاقُ الْكِتَابِ أَن لَّا يَقُولُوا عَلَى
اللَّهِ إِلَّا الْحَقَّ وَدَرَسُوا مَا فِيهِ ۗ

169. അനന്തരം അവർക്ക് ശേഷം അവരുടെ പിൻഗാമികളായി ഒരു തലമുറ രംഗത്തു വന്നു. അവർ വേദത്തിൻെറ അനന്തരാവകാശമെടുത്തു. ഈ നിസ്സാരമായ ലോകത്തിലെ വിഭവങ്ങളാണ് അവർ കൈപ്പററുന്നത്.[243] ഞങ്ങൾക്ക് അതൊക്കെ പൊറുത്തു കിട്ടുന്നതാണ് എന്ന് അവർ പറയുകയും ചെയ്യും. അത്തരത്തിലുള്ള മറെറാരു വിഭവം അവർക്ക് വന്നു കിട്ടുകയാണെങ്കിലും അവരത് സ്വീകരിച്ചേക്കും.[244] അല്ലാഹുവെപ്പററി സത്യമല്ലാതെ ഒന്നും അവർ പറയുകയില്ലെന്ന് വേദഗ്രന്ഥത്തിലൂടെ അവരോട് ഉറപ്പ് മേടിക്കപ്പെടുകയും, അതിലുള്ളത് അവർ വായിച്ചു പഠിക്കുകയും ചെയ്തിട്ടില്ലേ? എന്നാൽ പരലോക

242. ധിക്കാരവും ക്രൂരകൃത്യങ്ങളും ഗൂഢാലോചനകളും ഒഴിവാക്കി സമാധാന ജീവിതം നയിക്കുന്ന ശീലം മിക്കപ്പോഴും യഹൂദർക്ക് ഇല്ലായിരുന്നു. അതുകൊണ്ടുതന്നെ മററു സമൂഹങ്ങളുടെ ആക്രമണങ്ങൾക്കും പീഡനങ്ങൾക്കും അവർ പലപ്പോഴും ഇരയായിക്കൊണ്ടിരുന്നിട്ടുണ്ട്.
243. അഴിമതി നടത്തിയിട്ടും, മതവിധികളിൽ മായം ചേർത്തിട്ടും അവർ നേടിയിരുന്ന തുച്ഛമായ ഭൗതിക നേട്ടങ്ങളെപ്പററിയാണ് സൂചന.
244. മനസ്സിൽ തട്ടാത്ത പശ്ചാത്താപവചനങ്ങൾ കൊണ്ടുപോലും പാപങ്ങൾ പൊറുത്തു കിട്ടുമെന്നാണ് അവർ ധരിച്ചിരുന്നത്. ദൈവത്തിൻെറ പ്രിയപ്പെട്ട സമുദായമായിട്ടാണല്ലോ അവർ സ്വയം കരുതിയിരുന്നത്. അഴിമതി തെററാണെന്ന് ബോധ്യമായിട്ട് പശ്ചാത്താപം നടത്തിയ ശേഷം കോഴ കിട്ടുകയാണെങ്കിൽ അതും വാങ്ങാൻ അവർ മടിച്ചിരുന്നില്ല.

وَالدَّارُ الْآخِرَةُ خَيْرٌ لِّلَّذِينَ يَتَّقُونَ ۗ أَفَلَا تَعْقِلُونَ ﴿١٦٩﴾

മാണ് സൂക്ഷ്മത പാലിക്കുന്നവർക്ക് ഉത്തമമായിട്ടുള്ളത്. നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നില്ലേ?

وَالَّذِينَ يُمَسِّكُونَ بِالْكِتَٰبِ وَأَقَامُوا الصَّلَوٰةَ إِنَّا لَا نُضِيعُ
أَجْرَ الْمُصْلِحِينَ ﴿١٧٠﴾

170. വേദഗ്രന്ഥത്തെ മുറുകെ പിടിക്കുകയും, പ്രാർത്ഥന (നമസ്കാരം) മുറപ്രകാരം നിർവ്വഹിക്കുകയും ചെ യ്യുന്നവരാരോ ആ സൽകർമ്മകാരികൾക്കുള്ള പ്രതിഫലം നാം നഷ്ടപ്പെടുത്തിക്കളയുകയില്ല; തീർച്ച.

وَإِذْ نَتَقْنَا الْجَبَلَ فَوْقَهُمْ كَأَنَّهُ ظُلَّةٌ وَظَنُّوا أَنَّهُ وَاقِعٌ بِهِمْ
خُذُوا مَا آتَيْنَٰكُم بِقُوَّةٍ وَاذْكُرُوا مَا فِيهِ لَعَلَّكُمْ تَتَّقُونَ ﴿١٧١﴾

171. നാം പർവ്വതത്തെ അവർക്കു മീതെ ഒരു കുടയെന്നോണം ഉയർത്തി നിർത്തുകയും അത അവരുടെ മേൽ വീഴുക തന്നെ ചെയ്യുമെന്ന് അവർ വിചാരിക്കുകയും ചെയ്ത സന്ദർഭം ഓർക്കുക. (നാം പറഞ്ഞു:) നാം നിങ്ങൾക്ക് നൽകിയത് മുറുകെ പിടിക്കുകയും, അതിലുള്ളത് നിങ്ങൾ ഓർമ്മിക്കുകയും ചെയ്യുക. നിങ്ങൾ സൂക്ഷ്മത പാലിക്കുന്നവരായേക്കാം.

وَإِذْ أَخَذَ رَبُّكَ مِن بَنِي آدَمَ مِن ظُهُورِهِمْ
ذُرِّيَّتَهُمْ وَأَشْهَدَهُمْ عَلَىٰ أَنفُسِهِمْ أَلَسْتُ
بِرَبِّكُمْ ۖ قَالُوا بَلَىٰ ۛ شَهِدْنَا ۛ أَن تَقُولُوا يَوْمَ
الْقِيَامَةِ إِنَّا كُنَّا عَنْ هَٰذَا غَٰفِلِينَ ﴿١٧٢﴾

172. നിൻെറ രക്ഷിതാവ് ആദംസന്തതികളിൽ നിന്ന്, അവരുടെ മുതുകുകളിൽ നിന്ന് അവരുടെ സന്താനങ്ങളെ പുറത്തു കൊണ്ടുവരികയും, അവരുടെ കാര്യത്തിൽ അവരെ തന്നെ അവൻ സാക്ഷി നിർത്തുകയും ചെയ്ത സന്ദർഭവും (ഓർക്കുക). (അവൻ ചോദിച്ചു:) ഞാൻ നിങ്ങളുടെ രക്ഷിതാവല്ലയോ? അവർ പറഞ്ഞു: അതെ, ഞങ്ങൾ സാക്ഷ്യം വഹിച്ചിരിക്കുന്നു.[245] 'തീർച്ചയായും ഞങ്ങൾ ഇതിനെപ്പററി ശ്രദ്ധയില്ലാത്തവരായിരുന്നു.' എന്ന് ഉയിർത്തെഴുന്നേൽപിൻെറ നാളിൽ നിങ്ങൾ പറഞ്ഞേക്കും എന്നതിനാലാണ് (അങ്ങനെ ചെയ്തത്.)

أَوْ تَقُولُوا إِنَّمَا أَشْرَكَ آبَاؤُنَا مِن قَبْلُ وَكُنَّا ذُرِّيَّةً مِّن
بَعْدِهِمْ ۖ أَفَتُهْلِكُنَا بِمَا فَعَلَ الْمُبْطِلُونَ ﴿١٧٣﴾

173. അല്ലെങ്കിൽ 'മുമ്പ് തന്നെ ഞങ്ങളുടെ പൂർവ്വപിതാക്കൾ അല്ലാഹുവോട് പങ്ക് ചേർത്തിരുന്നു. ഞങ്ങൾ അവർക്കുശേഷം സന്തതി പരമ്പരകളായി വന്നവർ മാത്രമാണ്' എന്നിരിക്കെ ആ അസത്യവാദികൾ പ്രവർത്തിച്ചതിൻെറ പേരിൽ നീ ഞങ്ങളെനശിപ്പിക്കുകയാണോ'എന്ന് നിങ്ങൾ പറഞ്ഞേക്കും എന്നതിനാൽ.[246]

---

245. മനുഷ്യൻെറ പ്രകൃതിയിൽ തന്നെ അടങ്ങിയിട്ടുള്ള സത്യസാക്ഷ്യത്തെ പററിയാണ് ഇവിടെ പറയുന്നത്. മനസ്സ് വികലമായിട്ടില്ലാത്ത ഏതൊരു മനുഷ്യനും തുറന്ന് സമ്മതിക്കും; താൻ എങ്ങനെയോ അങ്ങ് ഉണ്ടായതല്ല, പ്രത്യുത സർവ്വജ്ഞനും സർവ്വശക്തനുമായ സൃഷ്ടികർത്താവ് തന്നെ വിസ്മയകരമാം വിധം സൃഷ്ടിച്ചു സംവിധാനിച്ചിരിക്കുകയാണെന്ന്. പിതാവിൻെറ മുതുകിൻെറ ഭാഗത്ത് രൂപം കൊള്ളുന്ന ബീജത്തിലൂടെ, പ്രത്യുല്പാദന കോശത്തിലൂടെ വളർന്ന് തലമുറ തലമുറയായി ഭൂമിയിൽ നായകത്വം വഹിച്ചുവരുന്ന മനുഷ്യൻ തൻെറ അസ്തിത്വത്തെപററി നടത്തുന്ന സത്യസന്ധമായ ഏത് അന്വേഷണവും ദൈവവിശ്വാസത്തിലേക്ക് നയിക്കുക തന്നെ ചെയ്യും.
246. ദൈവത്തിൻെറ അസ്തിത്വവും ഏകത്വവുമൊക്കെ തനിക്ക് തീർത്തും അപരിചിതമായിരുന്നു എന്ന് അല്ലാഹുവിൻെറ മുമ്പിൽ ഒരാൾക്കും പറയാൻ കഴിയില്ല, സ്വന്തം മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ടല്ലാതെ.

وَكَذَٰلِكَ نُفَصِّلُ الْآيَاتِ وَلَعَلَّهُمْ يَرْجِعُونَ ﴿١٧٤﴾

174. അപ്രകാരം നാം തെളിവുകൾ വിശദമായി വിവരിക്കുന്നു. അവർ മടങ്ങിയേക്കാം.

وَاتْلُ عَلَيْهِمْ نَبَأَ الَّذِي آتَيْنَاهُ آيَاتِنَا فَانسَلَخَ مِنْهَا
فَأَتْبَعَهُ الشَّيْطَانُ فَكَانَ مِنَ الْغَاوِينَ ﴿١٧٥﴾

175. നാം നമ്മുടെ ദൃഷ്ടാന്തങ്ങൾ നൽകിയിട്ട് അതിൽ നിന്ന് ഊരിച്ചാടുകയും, അങ്ങനെ പിശാച് പിന്നാലെ കൂടുകയും, എന്നിട്ട് ദുർമാർഗ്ഗികളുടെ കൂട്ടത്തിലാവുകയും ചെയ്ത ഒരുവൻെറ വൃത്താന്തം നീ അവർക്കു വായിച്ച് കേൾപിച്ചു കൊടുക്കുക.

وَلَوْ شِئْنَا لَرَفَعْنَاهُ بِهَا وَلَٰكِنَّهُ أَخْلَدَ إِلَى الْأَرْضِ وَاتَّبَعَ
هَوَاهُ ۚ فَمَثَلُهُ كَمَثَلِ الْكَلْبِ إِن تَحْمِلْ عَلَيْهِ يَلْهَثْ
أَوْ تَتْرُكْهُ يَلْهَث ۚ ذَّٰلِكَ مَثَلُ الْقَوْمِ الَّذِينَ كَذَّبُوا
بِآيَاتِنَا ۚ فَاقْصُصِ الْقَصَصَ لَعَلَّهُمْ يَتَفَكَّرُونَ ﴿١٧٦﴾

176. നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവ (ദൃഷ്ടാന്തങ്ങൾ) മൂലം അവന്ന് ഉയർച്ച നൽകുമായിരുന്നു. പക്ഷെ, അവൻ ഭൂമിയിലേക്ക് (അത് ശാശ്വതമാണെന്ന ഭാവേന) തിരിയുകയും, അവൻെറ തന്നിഷ്ടത്തെ പിൻപററുകയുമാണ് ചെയ്തത്.[247] അപ്പോൾ അവൻെറ ഉപമ ഒരു നായയുടെത് പോലെയാകുന്നു. നീ അതിനെ ആക്രമിച്ചാൽ അത് നാവ് തൂക്കിയിടും. നീ അതിനെ വെറുതെ വിട്ടാലും അത് നാവുതൂക്കിയിടും.[248] അതാണ് നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളിയ ആളുകളുടെ ഉപമ. അതിനാൽ (അവർക്ക്) ഈ കഥ വിവരിച്ചു കൊടുക്കൂ. അവർ ചിന്തിച്ചെന്ന് വരാം.

سَاءَ مَثَلًا الْقَوْمُ الَّذِينَ كَذَّبُوا بِآيَاتِنَا وَأَنفُسَهُمْ كَانُوا
يَظْلِمُونَ ﴿١٧٧﴾

177. നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളുകയും, സ്വദേഹങ്ങൾക്ക് തന്നെ ദ്രോഹം വരുത്തിക്കൊണ്ടിരിക്കുകയും ചെയ്ത ആളുകളുടെ ഉപമ വളരെ ചീത്ത തന്നെ.

مَن يَهْدِ اللَّهُ فَهُوَ الْمُهْتَدِي ۖ وَمَن يُضْلِلْ فَأُولَٰئِكَ
هُمُ الْخَاسِرُونَ ﴿١٧٨﴾

178. അല്ലാഹു ഏതൊരാളെ നേർവഴിയിലാക്കുന്നുവോ അവനാണ് സന്മാർഗ്ഗം പ്രാപിക്കുന്നവൻ. അവൻ ആരെ പിഴവിലാക്കുന്നുവോ അവരാണ് നഷ്ടം പററിയവർ.

وَلَقَدْ ذَرَأْنَا لِجَهَنَّمَ كَثِيرًا مِّنَ الْجِنِّ وَالْإِنسِ ۖ لَهُمْ قُلُوبٌ لَّا
يَفْقَهُونَ بِهَا وَلَهُمْ أَعْيُنٌ لَّا يُبْصِرُونَ بِهَا وَلَهُمْ آذَانٌ

179. ജിന്നുകളിൽ നിന്നും[249] മനുഷ്യരിൽ നിന്നും ധാരാളം പേരെ നാം നരകത്തിനു വേണ്ടി സൃഷ്ടിച്ചിട്ടുണ്ട്. അവർക്ക് മനസ്സുകളുണ്ട്. അതുപയോഗിച്ച് അവർ കാര്യം ഗ്രഹിക്കുകയില്ല. അവർക്കു കണ്ണുകളുണ്ട്. അതുപയോഗിച്ച് അവർ കണ്ടറിയുകയില്ല. അവർക്ക് കാതുകളുണ്ട്. അ

247. ഇസ്രായീല്യരിലെ ഒരു വേദപണ്ഡിതനെ പററിയാണ് സൂചന. വേദഗ്രന്ഥത്തിൽ അവഗാഹം നേടിയിട്ടും അയാൾ ഭൗതികനേട്ടങ്ങളിൽ ആകൃഷ്ടനായി അവിശ്വാസത്തിലേക്കും അധാർമികതയിലേക്കും വഴുതിപോവുകയാണുണ്ടായത്.

248. ഉൽബോധനം ലഭിച്ചാലും ഇല്ലെങ്കിലും ദുൻയാവിനോടുള്ള അവൻെറ ആർത്തിയുടെ കാര്യത്തിൽ മാററമൊന്നും ഉണ്ടാവുകയില്ല. നാവും തൂക്കിയിട്ട് കിതച്ചുകൊണ്ടോടുന്ന നായയെ പോലെ ജീവിതസുഖങ്ങളുടെ പിന്നാലെ കൊതിപൂണ്ട് പായുന്ന നിലപാട് അവൻ തുടരും.

249. വിശേഷബുദ്ധിയുള്ള, അല്ലാഹുവിൻെറ വിധിവിലക്കുകൾ പാലിക്കാൻ ബാദ്ധ്യസ്ഥരായ ഒരു വിഭാഗം സൃഷ്ടികളാകുന്നു ജിന്നുകൾ. അവരുടെ അസ്തിത്വം നമ്മുടെ ദൃഷ്ടികൾക്ക് ഗോചരമാവില്ലെന്ന് 7:27ൽ വ്യക്തമാക്കിയിട്ടുണ്ട്.

لَا يَسْمَعُونَ بِهَا أُولَٰئِكَ كَالْأَنْعَامِ بَلْ هُمْ أَضَلُّ
أُولَٰئِكَ هُمُ الْغَافِلُونَ ﴿١٧٩﴾

തുപയോഗിച്ച് അവർ കേട്ടു മനസ്സിലാക്കുകയില്ല. അവർ കാലികളെപ്പോലെയാകുന്നു. അല്ല; അവരാണ് കൂടുതൽ പിഴച്ചവർ. അവർ തന്നെയാണ് ശ്രദ്ധയില്ലാത്തവർ.[250]

وَلِلَّهِ الْأَسْمَاءُ الْحُسْنَىٰ فَادْعُوهُ بِهَا ۖ وَذَرُوا الَّذِينَ يُلْحِدُونَ
فِي أَسْمَائِهِ ۚ سَيُجْزَوْنَ مَا كَانُوا يَعْمَلُونَ ﴿١٨٠﴾

180. അല്ലാഹുവന് ഏററവും നല്ല പേരുകളുണ്ട്. അതിനാൽ ആ പേരുകളിൽ അവനെ നിങ്ങൾ വിളിച്ചുകൊള്ളുക,[251] അവൻെറ പേരുകളിൽ കൃത്രിമം കാണിക്കുന്നവരെ[252] നിങ്ങൾ വിട്ടുകളയുക. അവർ ചെയ്തു വരുന്നതിൻെറ ഫലം അവർക്കു വഴിയെ നൽകപ്പെടും.

وَمِمَّنْ خَلَقْنَا أُمَّةٌ يَهْدُونَ بِالْحَقِّ وَبِهِ يَعْدِلُونَ ﴿١٨١﴾

181. സത്യത്തിൻെറ അടിസ്ഥാനത്തിൽ മാർഗ്ഗദർശനം നൽകുകയും, അതനുസരിച്ചു തന്നെ നീതി നടത്തുകയും ചെയ്യുന്ന ഒരു സമൂഹം നാം സൃഷ്ടിച്ചവരുടെ കൂട്ടത്തിലുണ്ട്.

وَالَّذِينَ كَذَّبُوا بِآيَاتِنَا سَنَسْتَدْرِجُهُم مِّنْ حَيْثُ
لَا يَعْلَمُونَ ﴿١٨٢﴾

182. എന്നാൽ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു കളഞ്ഞവരാകട്ടെ, അവരറിയാത്ത വിധത്തിൽ അവരെ നാം പടിപടിയായി പിടികൂടുന്നതാണ്.

وَأُمْلِي لَهُمْ ۚ إِنَّ كَيْدِي مَتِينٌ ﴿١٨٣﴾

183. അവർക്കു ഞാൻ ഇടകൊടുക്കുകയും ചെയ്യും. തീർച്ചയായും എൻെറ തന്ത്രം സുശക്തമാണ്.

أَوَلَمْ يَتَفَكَّرُوا ۗ مَا بِصَاحِبِهِم مِّن جِنَّةٍ ۚ إِنْ هُوَ إِلَّا نَذِيرٌ
مُّبِينٌ ﴿١٨٤﴾

184. അവർ ചിന്തിച്ചു നോക്കിയില്ലേ; അവരുടെ കൂട്ടുകാരന് (മുഹമ്മദ് നബിക്ക്) ഭ്രാന്തൊന്നുമില്ല; അദ്ദേഹം വ്യക്തമായി താക്കീതു നൽകിക്കൊണ്ടിരിക്കുന്ന ഒരാൾ മാത്രമാണ്.

أَوَلَمْ يَنظُرُوا فِي مَلَكُوتِ السَّمَاوَاتِ وَالْأَرْضِ وَمَا خَلَقَ اللَّهُ مِن
شَيْءٍ وَأَنْ عَسَىٰ أَن يَكُونَ قَدِ اقْتَرَبَ أَجَلُهُمْ ۖ فَبِأَيِّ حَدِيثٍ
بَعْدَهُ يُؤْمِنُونَ ﴿١٨٥﴾

185. ആകാശ ഭൂമികളുടെ ആധിപത്യ രഹസ്യത്തെപ്പററിയും, അല്ലാഹു സൃഷ്ടിച്ച ഏതൊരു വസ്തുവെപ്പററിയും, അവരുടെ അവധി അടുത്തിട്ടുണ്ടായിരിക്കാം എന്നതിനെപ്പററിയും അവർ ചിന്തിച്ചു നോക്കിയില്ലേ? ഇനി ഇതിന് (ഖുർആന്) ശേഷം ഏതൊരു വൃത്താന്തത്തിലാണ് അവർ വിശ്വസിക്കാൻ പോകുന്നത്?

مَن يُضْلِلِ اللَّهُ فَلَا هَادِيَ لَهُ ۚ

186. ഏതൊരുവനെ അല്ലാഹു പിഴവിലാക്കുന്നുവോ അവനെ നേർവഴിയിലാക്കാൻ പിന്നെ

250. സന്മാർഗം കണ്ടെത്താൻ സഹായകമായ സിദ്ധികൾ അല്ലാഹു മനുഷ്യന് നൽകിയിട്ടുണ്ട്. അവ ഉപയോഗപ്പെടുത്താത്തതിനാലാണ് മനുഷ്യൻ പിഴച്ചുപോകുന്നത്. അത് കൊണ്ട് തന്നെയാണ് അവൻ ശിക്ഷയ്ക്ക് അവകാശിയാകുന്നതും. കേൾക്കരുത്, വായിക്കരുത്, ചിന്തിക്കരുത്, പിഴച്ചുപോകും എന്ന് പറഞ്ഞു നടക്കുന്നവർ ഈ ഖുർആൻ വാക്യം മനസ്സിലാക്കാത്തവരോ വിസ്മരിക്കുന്നവരോ ആകുന്നു.
251. അല്ലാഹുവിൻെറ മഹദ്ഗുണങ്ങളെ കുറിക്കുന്ന ധാരാളം വിശേഷണനാമങ്ങൾ (ഉദാ: റഹ്മാൻ, റഹീം) ഖുർആനിലും ഹദീസിലും വന്നിട്ടുണ്ട്. അല്ലാഹുവിന് 99 നാമങ്ങളുണ്ടെന്ന് ഹദീസുകളിൽ വന്നിട്ടുണ്ടെങ്കിലും വിശിഷ്ട നാമങ്ങളുടെ എണ്ണം ക്ലിപ്തമല്ലെന്നാണ് മററു ചില ഹദീസുകളിൽ നിന്ന് മനസ്സിലാക്കാൻ കഴിയുന്നത്. ഈ നാമങ്ങൾ എടുത്തു പറഞ്ഞ് അല്ലാഹുവെ പ്രകീർത്തിക്കുന്നതും പേരുകൾ വിളിച്ചു പ്രാർത്ഥിക്കുന്നതും മഹത്തായ പുണ്യകർമ്മമത്രെ.
252. അല്ലാഹുവിൻെറ നാമവിശേഷണങ്ങൾ ദുർവ്യാഖ്യാനം ചെയ്യുന്നതും, ദ്വയാർത്ഥമുള്ളതോ ദുസ്സൂചനകൾ ഉൾക്കൊള്ളുന്നതോ ആയ പേരുകൾ അവനെപററി പ്രയോഗിക്കുന്നതും, അവൻെറ മഹദ്നാമങ്ങൾ മററുള്ളവർക്ക് നൽകുന്നതും ഇതിൽ ഉൾപ്പെടുന്നു.

وَيَذَرُهُمْ فِي طُغْيَانِهِمْ يَعْمَهُونَ ﴿١٨٦﴾

ആരുമില്ല. അവരുടെ ധിക്കാരത്തിൽ അന്ധമായി വിഹരിച്ചു കൊള്ളാൻ അല്ലാഹു അവരെ വിട്ടേക്കുന്നതുമാണ്.

يَسْأَلُونَكَ عَنِ السَّاعَةِ أَيَّانَ مُرْسَاهَا قُلْ إِنَّمَا عِلْمُهَا عِنْدَ
رَبِّي لَا يُجَلِّيهَا لِوَقْتِهَا إِلَّا هُوَ ثَقُلَتْ فِي السَّمَاوَاتِ وَالْأَرْضِ لَا تَأْتِيكُمْ
إِلَّا بَغْتَةً يَسْأَلُونَكَ كَأَنَّكَ حَفِيٌّ عَنْهَا قُلْ إِنَّمَا عِلْمُهَا عِنْدَ اللَّهِ
وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿١٨٧﴾

187. അന്ത്യസമയത്തെപ്പററി അവർ നിന്നോട് ചോദിക്കുന്നു; അതെപ്പോഴാണ് വന്നെത്തുന്നതെന്ന്. പറയുക: അതിനെപ്പററിയുള്ള അറിവ് എന്റെ രക്ഷിതാവിങ്കൽ മാത്രമാണ്. അതിന്റെ സമയത്ത് അത് വെളിപ്പെടുത്തുന്നത് അവൻ മാത്രമാകുന്നു ആകാശങ്ങളിലും ഭൂമിയിലും അത് ഭാരിച്ചതായിരിക്കുന്നു.[253] പെട്ടെന്നല്ലാതെ അത് നിങ്ങൾക്കു വരുകയില്ല. നീ അതിനെപ്പററി ചുഴിഞ്ഞന്വേഷിച്ചു മനസ്സിലാക്കിയവനാണെന്ന മട്ടിൽ നിന്നോട് അവർ ചോദിക്കുന്നു. പറയുക: അതിനെപ്പററിയുള്ള അറിവ് അല്ലാഹുവിങ്കൽ മാത്രമാണ്. പക്ഷെ അധികമാളുകളും (കാര്യം) മനസ്സിലാക്കുന്നില്ല.

قُلْ لَا أَمْلِكُ لِنَفْسِي نَفْعًا وَلَا ضَرًّا إِلَّا مَا شَاءَ اللَّهُ وَلَوْ
كُنْتُ أَعْلَمُ الْغَيْبَ لَاسْتَكْثَرْتُ مِنَ الْخَيْرِ وَمَا مَسَّنِيَ
السُّوءُ إِنْ أَنَا إِلَّا نَذِيرٌ وَبَشِيرٌ لِقَوْمٍ يُؤْمِنُونَ ﴿١٨٨﴾

188. (നബിയേ,) പറയുക: എന്റെ സ്വന്തം ദേഹത്തിനു തന്നെ ഉപകാരമോ ഉപദ്രവമോ വരുത്തൽ എന്റെ അധീനത്തിൽ പെട്ടതല്ല. അല്ലാഹു ഉദ്ദേശിച്ചതൊഴികെ. എനിക്ക് അദൃശ്യകാര്യമറിയാമായിരുന്നുവെങ്കിൽ ഞാൻ ധാരാളം ഗുണം നേടിയെടുക്കുമായിരുന്നു.[254] തിന്മ എന്നെ ബാധിക്കുകയുമില്ലായിരുന്നു. ഞാനൊരു താക്കീതുകാരനും വിശ്വസിക്കുന്ന ജനങ്ങൾക്ക് സന്തോഷമറിയിക്കുന്നവനും മാത്രമാണ്.

هُوَ الَّذِي خَلَقَكُمْ مِنْ نَفْسٍ وَاحِدَةٍ وَجَعَلَ مِنْهَا زَوْجَهَا
لِيَسْكُنَ إِلَيْهَا فَلَمَّا تَغَشَّاهَا حَمَلَتْ حَمْلًا خَفِيفًا فَمَرَّتْ بِهِ
فَلَمَّا أَثْقَلَتْ دَعَوَا اللَّهَ رَبَّهُمَا لَئِنْ آتَيْتَنَا صَالِحًا

189. ഒരൊററ ദേഹത്തിൽ നിന്ന് തന്നെ നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയവനാണവൻ. അതിൽ നിന്ന് തന്നെ അതിന്റെ ഇണയെയും അവനുണ്ടാക്കി.[255] അവളോടൊത്ത് അവൻ സമാധാനമടയുവാൻ വേണ്ടി. അങ്ങനെ അവൻ അവളെ പ്രാപിച്ചപ്പോൾ അവൾ ലഘുവായ ഒരു (ഗർഭ) ഭാരം വഹിച്ചു. എന്നിട്ട് അവളതുമായി നടന്നു. തുടർന്ന് അവൾക്ക് ഭാരം കൂടിയപ്പോൾ അവരിരുവരും അവരുടെ രക്ഷിതാവായ അല്ലാഹു

---

253. അന്ത്യദിനം ആകാശഭൂമികളിലുള്ളവരെ സംബന്ധിച്ചിടത്തോളം ഭയങ്കരമായ ഒരനുഭവമായിരിക്കുമെന്നർത്ഥം.

254. പ്രവാചകന്മാർക്ക് അവർ ആഗ്രഹിക്കുന്ന സമയത്ത് അദൃശ്യജ്ഞാനം ലഭിക്കുകയില്ല; അല്ലാഹു അവൻ ഉദ്ദേശിക്കുമ്പോൾ മാത്രം അറിയിച്ചു കൊടുക്കുന്ന കാര്യങ്ങളൊഴികെ. സ്വന്തം ഭാര്യയായ ആയിശ(റ)യെപററി അപവാദം പ്രചരിച്ചപ്പോൾ അതിന്റെ സത്യാവസ്ഥ അറിയാതെ നബി(സ) വിഷമിച്ച സംഭവം പ്രസിദ്ധമാണല്ലോ. മൂസാനബി(അ)ക്ക് കൂട്ടുകാരന്റെ പ്രവർത്തനങ്ങളുടെ പൊരുൾ മനസ്സിലാക്കാൻ കഴിയാതെ പോയ കാര്യം അൽകഹ്ഫ്സൂറ:യിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുമുണ്ട്.

ഒരാൾക്ക് അദൃശ്യജ്ഞാനം ലഭിക്കുകയാണെങ്കിൽ ശത്രുക്കൾ ആരെന്നും അവർ ഏത് വഴിക്ക് ആക്രമണം നടത്തുമെന്നും മുൻകൂട്ടി മനസ്സിലാക്കാം. എപ്പോൾ എവിടെവെച്ച് അപകടം പിണയുമെന്ന് മനസ്സിലാക്കാം. അങ്ങനെ പല നഷ്ടങ്ങളും ഒഴിവാക്കാം. പല നേട്ടങ്ങളും നേടിയെടുക്കാം. പക്ഷെ വിശുദ്ധ ഖുർആൻ അസന്ദിഗ്ധമായ ഭാഷയിൽ പ്രഖ്യാപിച്ചിരിക്കയാണ്. അദൃശ്യജ്ഞാനം അല്ലാഹുവിന്റെ അധീനത്തിൽ മാത്രമാണെന്ന്. (3:179, 6:59, 10:20, 27:65)

255. അല്ലാഹു ആദമിനെ സൃഷ്ടിച്ചു. തുടർന്ന് ആദമിൽ നിന്ന് ഇണയായ ഹവ്വായെയും, അനന്തരം ഒരേവർഗ്ഗത്തിൽ നിന്ന് തന്നെ ആണിനെയും, പെണ്ണിനെയും അവൻ സൃഷ്ടിച്ചു വളർത്തിക്കൊണ്ടിരിക്കുന്നു.

لَنَكُونَنَّ مِنَ الشَّٰكِرِينَ ﴿١٨٩﴾

വോട് പ്രാർത്ഥിച്ചു: ഞങ്ങൾക്കു നീ ഒരു നല്ല സന്താനത്തെ തരുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കും.

فَلَمَّآ ءَاتَىٰهُمَا صَٰلِحًا جَعَلَا لَهُۥ شُرَكَآءَ فِيمَآ ءَاتَىٰهُمَا ۚ فَتَعَٰلَى ٱللَّهُ عَمَّا يُشْرِكُونَ ﴿١٩٠﴾

190. അങ്ങനെ അവൻ (അല്ലാഹു) അവർക്കൊരു നല്ല സന്താനത്തെ നൽകിയപ്പോൾ അവർ ക്കവൻ നൽകിയതിൽ അവർ അവന്ന് പങ്കുകാരെ ഏർപ്പെടുത്തി.[256] എന്നാൽ അവർ പങ്കുചേർക്കുന്നതിൽ നിന്നെല്ലാം അല്ലാഹു ഉന്നതനായിരിക്കുന്നു.

أَيُشْرِكُونَ مَا لَا يَخْلُقُ شَيْـًٔا وَهُمْ يُخْلَقُونَ ﴿١٩١﴾

191. അവർ പങ്കു ചേർക്കുന്നത് യാതൊന്നും സൃഷ്ടിക്കാത്തവരെയാണോ? അവർ (ആ ആരാധ്യർ) തന്നെ സൃഷ്ടിച്ചുണ്ടാക്കപ്പെടുന്നവരുമാണ്.

وَلَا يَسْتَطِيعُونَ لَهُمْ نَصْرًا وَلَآ أَنفُسَهُمْ يَنصُرُونَ ﴿١٩٢﴾

192. അവർക്കൊരു സഹായവും ചെയ്യാൻ അവർക്ക് (പങ്കാളികൾക്കു) സാധിക്കുകയില്ല. സ്വദേഹങ്ങൾക്കു തന്നെ അവർ സഹായം ചെയ്യുന്നതുമല്ല.

وَإِن تَدْعُوهُمْ إِلَى ٱلْهُدَىٰ لَا يَتَّبِعُوكُمْ ۚ سَوَآءٌ عَلَيْكُمْ أَدَعَوْتُمُوهُمْ أَمْ أَنتُمْ صَٰمِتُونَ ﴿١٩٣﴾

193. നിങ്ങൾ അവരെ സന്മാർഗ്ഗത്തിലേക്ക് ക്ഷണിച്ചാൽ അവർ നിങ്ങളെ പിൻപറ്റുന്നതുമല്ല. നിങ്ങൾ അവരെ ക്ഷണിച്ചിരുന്നാലും, നിങ്ങൾ നിശ്ശബ്ദത പാലിച്ചിരുന്നാലും നിങ്ങൾക്ക് സമമാണ്.

إِنَّ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ عِبَادٌ أَمْثَالُكُمْ ۖ فَٱدْعُوهُمْ فَلْيَسْتَجِيبُوا۟ لَكُمْ إِن كُنتُمْ صَٰدِقِينَ ﴿١٩٤﴾

194. തീർച്ചയായും അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവരെല്ലാം നിങ്ങളെപ്പോലെയുള്ള ദാസന്മാർ മാത്രമാണ്. എന്നാൽ നിങ്ങൾ അവരെ വിളിച്ചു പ്രാർത്ഥിക്കൂ; അവർ നിങ്ങൾക്ക് ഉത്തരം നൽകട്ടെ; നിങ്ങൾ സത്യവാദികളാണെങ്കിൽ.

أَلَهُمْ أَرْجُلٌ يَمْشُونَ بِهَآ ۖ أَمْ لَهُمْ أَيْدٍ يَبْطِشُونَ بِهَآ ۖ أَمْ لَهُمْ أَعْيُنٌ يُبْصِرُونَ بِهَآ ۖ أَمْ لَهُمْ ءَاذَانٌ يَسْمَعُونَ بِهَا ۗ قُلِ ٱدْعُوا۟ شُرَكَآءَكُمْ ثُمَّ كِيدُونِ فَلَا تُنظِرُونِ ﴿١٩٥﴾

195. അവർക്ക് നടക്കാൻ കാലുകളുണ്ടോ? അവർക്ക് പിടിക്കാൻ കൈകളുണ്ടോ? അവർക്ക് കാണാൻ കണ്ണുകളുണ്ടോ? അവർക്ക് കേൾക്കാൻ കാതുകളുണ്ടോ? (നബിയേ,) പറയുക: നിങ്ങൾ നിങ്ങളുടെ പങ്കാളികളെ വിളിച്ചിട്ട് എനിക്കെതി

---

256. മനുഷ്യരിൽ പലരുടെയും സ്ഥിതിയാണിത്. അല്ലാഹുവിന്റെ അപാരമായ അനുഗ്രഹം കൊണ്ട് ചില ദമ്പതിമാർക്ക് കുഞ്ഞുണ്ടായാൽ അത് അല്ലാഹുവിന്റെ ദാനമായി കണക്കാക്കി നന്ദി രേഖപ്പെടുത്തുന്നതിന് പകരം അവരത് ഏതെങ്കിലും ദേവീദേവന്മാരുടെയോ, പുണ്യവാളന്മാരുടെയോ അനുഗ്രഹമായി കണക്കാക്കുന്നു. അവർക്കുള്ള നേർച്ചക്കടം വീട്ടാൻ പുറപ്പെടുന്നു. ഇത് പൊറുക്കപ്പെടാത്ത ശിർക്കാകുന്നു.

രായി തന്ത്രങ്ങൾ പ്രയോഗിച്ചു കൊള്ളുക. എനിക്ക് നിങ്ങൾ ഇട തരേണ്ടതില്ല.[257]

196. തീർച്ചയായും ഈ ഗ്രന്ഥം അവതരിപ്പിച്ചവനായ അല്ലാഹുവാകുന്നു എന്റെ രക്ഷാധികാരി. അവനാണ് സജ്ജനങ്ങളുടെ സംരക്ഷണമേൽക്കുന്നത്.

إِنَّ وَلِـِّۧيَ ٱللَّهُ ٱلَّذِي نَزَّلَ ٱلۡكِتَٰبَۖ وَهُوَ يَتَوَلَّى ٱلصَّٰلِحِينَ ﴿١٩٦﴾

197. അവന്ന് പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവർക്കൊന്നും നിങ്ങളെ സഹായിക്കാൻ സാധിക്കുകയില്ല. സ്വദേഹങ്ങൾക്കു തന്നെയും അവർ സഹായം ചെയ്യുകയില്ല.

وَٱلَّذِينَ تَدۡعُونَ مِن دُونِهِۦ لَا يَسۡتَطِيعُونَ نَصۡرَكُمۡ وَلَآ أَنفُسَهُمۡ يَنصُرُونَ ﴿١٩٧﴾

198. നിങ്ങൾ അവരെ നേർവഴിയിലേക്ക് ക്ഷണിക്കുന്നപക്ഷം അവർ കേൾക്കുകയില്ല. അവർ നിന്റെ നേരെ നോക്കുന്നതായി നിനക്ക് കാണാം. എന്നാൽ അവർ കാണുന്നില്ല[258] താനും.

وَإِن تَدۡعُوهُمۡ إِلَى ٱلۡهُدَىٰ لَا يَسۡمَعُواْۖ وَتَرَىٰهُمۡ يَنظُرُونَ إِلَيۡكَ وَهُمۡ لَا يُبۡصِرُونَ ﴿١٩٨﴾

199. നീ വിട്ടുവീഴ്ച സ്വീകരിക്കുകയും, സദാചാരം കല്പിക്കുകയും, അവിവേകികളെ വിട്ട് തിരിഞ്ഞു കളയുകയും ചെയ്യുക.

خُذِ ٱلۡعَفۡوَ وَأۡمُرۡ بِٱلۡعُرۡفِ وَأَعۡرِضۡ عَنِ ٱلۡجَٰهِلِينَ ﴿١٩٩﴾

200. പിശാചിൽ നിന്നുള്ള വല്ല ദുഷ്പ്രേരണയും നിന്നെ ബാധിക്കുകയാണെങ്കിൽ നീ അല്ലാഹുവോട് ശരണം തേടിക്കൊള്ളുക. തീർച്ചയായും അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ്.

وَإِمَّا يَنزَغَنَّكَ مِنَ ٱلشَّيۡطَٰنِ نَزۡغٞ فَٱسۡتَعِذۡ بِٱللَّهِۚ إِنَّهُۥ سَمِيعٌ عَلِيمٌ ﴿٢٠٠﴾

201. തീർച്ചയായും സൂക്ഷ്മത പാലിക്കുന്നവരെ പിശാചിൽ നിന്നുള്ള വല്ല ദുർബോധനവും ബാധിച്ചാൽ അവർക്ക് (അല്ലാഹുവെപ്പററി) ഓർമ്മവരുന്നതാണ്. അപ്പോഴതാ അവർ ഉൾകാഴ്ചയുള്ളവരാകുന്നു.

إِنَّ ٱلَّذِينَ ٱتَّقَوۡاْ إِذَا مَسَّهُمۡ طَٰٓئِفٞ مِّنَ ٱلشَّيۡطَٰنِ تَذَكَّرُواْ فَإِذَا هُم مُّبۡصِرُونَ ﴿٢٠١﴾

202. എന്നാൽ അവരുടെ (പിശാചുക്കളുടെ) സഹോദരങ്ങളെയാവട്ടെ, അവർ ദുർമാർഗ്ഗത്തിൽ അയച്ചു വിട്ടുകൊണ്ടിരിക്കുന്നു. പിന്നെ അവർ (അധർമത്തിൽ നിന്ന്) വിരമിക്കുകയില്ല.

وَإِخۡوَٰنُهُمۡ يَمُدُّونَهُمۡ فِي ٱلۡغَيِّ ثُمَّ لَا يُقۡصِرُونَ ﴿٢٠٢﴾

203. നീ അവർക്ക് ഏതെങ്കിലും ഒരു ദൃഷ്ടാന്തം കൊണ്ടുവന്നു കൊടുത്തില്ലെങ്കിൽ അവർ

وَإِذَا لَمۡ تَأۡتِهِم بِـَٔايَةٖ قَالُواْ لَوۡلَا ٱجۡتَبَيۡتَهَاۚ قُلۡ إِنَّمَآ أَتَّبِعُ

257. അല്ലാഹുവിന് പുറമെ ദിവ്യത്വം കല്പിക്കപ്പെടുന്നവരൊക്കെ തികച്ചും നിസ്സഹായരാണ്. അവർക്കൊരു കഴിവുമില്ല. അവരോട് പ്രാർത്ഥിക്കുന്നവരുടെയും, അവരുടെ പേര് പറഞ്ഞ് ജനങ്ങളെ പേടിപ്പിക്കുന്നവരുടെയും കാര്യം കഷ്ടം തന്നെ.
258. കണ്ണുമിഴിച്ച് നോക്കുന്ന രൂപത്തിലുള്ള വിഗ്രഹങ്ങളെ പററിയായിരിക്കാം സൂചന.

مَا يُوحَىٰٓ إِلَيَّ مِن رَّبِّي ۚ هَٰذَا بَصَآئِرُ مِن رَّبِّكُمۡ وَهُدًى
وَرَحۡمَةٌ لِّقَوۡمٍ يُؤۡمِنُونَ ٢٠٣

പറയും: നിനക്ക് തന്നെ അത് സ്വയം കെട്ടിച്ചമച്ചുണ്ടാക്കിക്കൂടേ? (നബിയേ,) പറയുക: എന്റെ രക്ഷിതാവിങ്കൽ നിന്ന് ബോധനം നൽകപ്പെടുന്നതിനെ പിൻപററുക മാത്രമാണ് ഞാൻ ചെയ്യുന്നത്. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള കണ്ണുതുറപ്പിക്കുന്ന തെളിവുകളും വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും കാരുണ്യവുമാണ് ഇത് (ഖുർആൻ).

وَإِذَا قُرِئَ ٱلۡقُرۡءَانُ فَٱسۡتَمِعُواْ لَهُۥ وَأَنصِتُواْ لَعَلَّكُمۡ
تُرۡحَمُونَ ٢٠٤

204. ഖുർആൻ പാരായണം ചെയ്യപ്പെട്ടാൽ നിങ്ങളത് ശ്രദ്ധിച്ചു കേൾക്കുകയും നിശ്ശബ്ദത പാലിക്കുകയും ചെയ്യുക. നിങ്ങൾക്ക് കാരുണ്യം ലഭിച്ചേക്കാം.

وَٱذۡكُر رَّبَّكَ فِي نَفۡسِكَ تَضَرُّعًا وَخِيفَةً وَدُونَ
ٱلۡجَهۡرِ مِنَ ٱلۡقَوۡلِ بِٱلۡغُدُوِّ وَٱلۡأٓصَالِ وَلَا تَكُن
مِّنَ ٱلۡغَٰفِلِينَ ٢٠٥

205. വിനയത്തോടും ഭയപ്പാടോടും കൂടി, വാക്ക് ഉച്ചത്തിലാകാതെ രാവിലെയും വൈകുന്നേരവും നീ നിന്റെ രക്ഷിതാവിനെ മനസ്സിൽ സ്മരിക്കുക. നീ ശ്രദ്ധയില്ലാത്തവരുടെ കൂട്ടത്തിലാകരുത്.

إِنَّ ٱلَّذِينَ عِندَ رَبِّكَ لَا يَسۡتَكۡبِرُونَ عَنۡ عِبَادَتِهِۦ
وَيُسَبِّحُونَهُۥ وَلَهُۥ يَسۡجُدُونَ ۩ ٢٠٦

206. തീർച്ചയായും നിന്റെ രക്ഷിതാവിന്റെ അടുക്കലുള്ളവർ (മലക്കുകൾ) അവനെ ആരാധിക്കുന്നതിനെപ്പററി അഹംഭാവം നടിക്കുകയില്ല.[259] അവർ അവന്റെ മഹത്വം പ്രകീർത്തിക്കുകയും അവനെ പ്രണമിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

259. മനുഷ്യരെക്കാൾ എത്രയോ ഉയർന്ന സ്ഥാനമുള്ളവരാണ് അല്ലാഹുവിങ്കൽ സാമീപ്യമുള്ള മലക്കുകൾ എന്നിട്ടും അഹങ്കാരം അവരെ തീണ്ടുകപോലും ചെയ്യുന്നില്ല.




**അദ്ധ്യായം - 8**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്‍റെ നാമത്തില്‍.

1. (നബിയേ,) നിന്നോടവര്‍ യുദ്ധത്തില്‍ നേടിയ സ്വത്തുകളെപ്പററി ചോദിക്കുന്നു.[260] പറയുക: യുദ്ധത്തില്‍ നേടിയ സ്വത്തുകള്‍ അല്ലാഹുവിനും റസൂലിനുമുള്ളതാകുന്നു. അതിനാല്‍ നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുകയും നിങ്ങള്‍ തമ്മിലുള്ള ബന്ധങ്ങള്‍ നന്നാക്കിത്തീര്‍ക്കുകയും ചെയ്യുക. നിങ്ങള്‍ വിശ്വാസികളാണെങ്കില്‍ അല്ലാഹുവെയും റസൂലിനെയും നിങ്ങള്‍ അനുസരിക്കുകയും ചെയ്യുക.

يَسْـَٔلُونَكَ عَنِ الْأَنفَالِ ۖ قُلِ الْأَنفَالُ لِلَّهِ وَالرَّسُولِ ۖ فَاتَّقُوا اللَّهَ وَأَصْلِحُوا ذَاتَ بَيْنِكُمْ ۖ وَأَطِيعُوا اللَّهَ وَرَسُولَهُ إِن كُنتُم مُّؤْمِنِينَ ﴿١﴾

2. അല്ലാഹുവെപ്പററി പറയപ്പെട്ടാല്‍ ഹൃദയങ്ങള്‍ പേടിച്ച് നടുങ്ങുകയും, അവന്‍റെ ദൃഷ്ടാന്തങ്ങള്‍ വായിച്ചു കേള്‍പിക്കപ്പെട്ടാല്‍ വിശ്വാസം വര്‍ദ്ധിക്കുകയും, തങ്ങളുടെ രക്ഷിതാവിന്‍റെ മേല്‍ ഭരമേല്‍പിക്കുകയും ചെയ്യുന്നവര്‍ മാത്രമാണ് സത്യവിശ്വാസികള്‍.

إِنَّمَا الْمُؤْمِنُونَ الَّذِينَ إِذَا ذُكِرَ اللَّهُ وَجِلَتْ قُلُوبُهُمْ وَإِذَا تُلِيَتْ عَلَيْهِمْ آيَاتُهُ زَادَتْهُمْ إِيمَانًا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٢﴾

3. നമസ്കാരം മുറപോലെ നിര്‍വ്വഹിക്കുകയും നാം നല്‍കിയിട്ടുള്ളതില്‍ നിന്ന് ചെലവഴിക്കുകയും ചെയ്യുന്നവര്‍.

الَّذِينَ يُقِيمُونَ الصَّلَاةَ وَمِمَّا رَزَقْنَاهُمْ يُنفِقُونَ ﴿٣﴾

4. അവര്‍ തന്നെയാണ് യഥാര്‍ത്ഥത്തില്‍ വിശ്വാസികള്‍. അവര്‍ക്ക് അവരുടെ രക്ഷിതാവിങ്കല്‍ പല പദവികളുണ്ട്. പാപമോചനവും ഉദാരമായ ഉപജീവനവുമുണ്ട്.

أُولَٰئِكَ هُمُ الْمُؤْمِنُونَ حَقًّا ۚ لَّهُمْ دَرَجَاتٌ عِندَ رَبِّهِمْ وَمَغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٤﴾

5. വിശ്വാസികളില്‍ ഒരു വിഭാഗം ഇഷ്ടമില്ലാത്തവരായിരിക്കെത്തന്നെ നിന്‍റെ വീട്ടില്‍ നിന്ന് ന്യായമായ കാര്യത്തിന് നിന്‍റെ രക്ഷിതാവ്

كَمَا أَخْرَجَكَ رَبُّكَ مِن بَيْتِكَ بِالْحَقِّ

260. ബദ്റില്‍ മുസ്‌ലിംകള്‍ക്ക് അധീനമായ സ്വത്തുകള്‍ വിഭജിക്കുന്നത് സംബന്ധിച്ച് തര്‍ക്കമുന്നയിച്ചവര്‍ക്കുള്ള മറുപടിയാണിത്. അല്ലാഹുവും റസൂലും നിര്‍ണയിക്കുന്ന വിധത്തിലാണ് യുദ്ധാര്‍ജിത സ്വത്ത് വിഭജിക്കുക. 41ാം വാക്യത്തില്‍ കൂടുതല്‍ വിശദീകരണം കാണാം.

وَإِنَّ فَرِيقًا مِّنَ الْمُؤْمِنِينَ لَكَارِهُونَ ٥

നിന്നെ പുറത്തിറക്കിയതു പോലെത്തന്നെയാണിത്.[261]

يُجَادِلُونَكَ فِي الْحَقِّ بَعْدَمَا تَبَيَّنَ كَأَنَّمَا يُسَاقُونَ إِلَى الْمَوْتِ
وَهُمْ يَنظُرُونَ ٦

6. ന്യായമായ കാര്യത്തിൽ, അതു വ്യക്തമായതിനുശേഷവും അവർ നിന്നോട് തർക്കിക്കുകയായിരുന്നു. അവർ നോക്കിക്കൊണ്ടിരിക്കെ മരണത്തിലേക്ക് അവർ നയിക്കപ്പെടുന്നതുപോലെ.

وَإِذْ يَعِدُكُمُ اللَّهُ إِحْدَى الطَّائِفَتَيْنِ أَنَّهَا لَكُمْ
وَتَوَدُّونَ أَنَّ غَيْرَ ذَاتِ الشَّوْكَةِ تَكُونُ لَكُمْ
وَيُرِيدُ اللَّهُ أَن يُحِقَّ الْحَقَّ بِكَلِمَاتِهِ وَيَقْطَعَ دَابِرَ
الْكَافِرِينَ ٧

7. രണ്ടു സംഘങ്ങളിലൊന്ന് നിങ്ങൾക്ക് അധീനമാകുമെന്ന് അല്ലാഹു നിങ്ങളോട് വാഗ്ദാനം ചെയ്തിരുന്ന സന്ദർഭം (ഓർക്കുക) ആയുധബലമില്ലാത്ത സംഘം നിങ്ങൾക്കധീനമാകണമെന്നായിരുന്നു നിങ്ങൾ കൊതിച്ചിരുന്നത്. അല്ലാഹു വാകട്ടെ തന്റെ കല്പനകൾ മുഖേന സത്യം പുലർത്തിക്കാണിക്കുവാനും സത്യനിഷേധികളുടെ മുരടുമുറിച്ചു കളയുവാനും ആണ് ഉദ്ദേശിച്ചിരുന്നത്.

لِيُحِقَّ الْحَقَّ وَيُبْطِلَ الْبَاطِلَ وَلَوْ كَرِهَ الْمُجْرِمُونَ ٨

8. സത്യത്തെ സത്യമായി പുലർത്തേണ്ടതിനും അസത്യത്തെ ഫലശൂന്യമാക്കിത്തീർക്കേണ്ടതിനു മത്രെ അത്. ദുഷ്ടന്മാർക്ക് അതെത്ര അനിഷ്ടകരമായാലും ശരി.

إِذْ تَسْتَغِيثُونَ رَبَّكُمْ فَاسْتَجَابَ لَكُمْ أَنِّي مُمِدُّكُم بِأَلْفٍ
مِّنَ الْمَلَائِكَةِ مُرْدِفِينَ ٩

9. നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് സഹായം തേടിയിരുന്ന സന്ദർഭം (ഓർക്കുക.) തുടരെത്തുടരെയായി ആയിരം മലക്കുകളെ അയച്ചുകൊണ്ട് ഞാൻ നിങ്ങൾക്ക് സഹായം നൽകുന്നതാണ് എന്ന് അവൻ അപ്പോൾ നിങ്ങൾക്ക് മറുപടി നൽകി.

وَمَا جَعَلَهُ اللَّهُ إِلَّا بُشْرَىٰ وَلِتَطْمَئِنَّ بِهِ قُلُوبُكُمْ ۚ وَمَا النَّصْرُ إِلَّا
مِنْ عِندِ اللَّهِ ۚ إِنَّ اللَّهَ عَزِيزٌ حَكِيمٌ ١٠

10. ഒരു സന്തോഷ വാർത്തയായിക്കൊണ്ടും നിങ്ങളുടെ ഹൃദയങ്ങൾക്കു സമാധാനം നൽകുന്നതിനു വേണ്ടിയും മാത്രമാണ് അല്ലാഹു അത് ഏർപ്പെടുത്തിയത്. അല്ലാഹുവിങ്കൽ നിന്നല്ലാതെ യാതൊരു സഹായവും ഇല്ല.[262] തീർച്ചയായും അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

إِذْ يُغَشِّيكُمُ النُّعَاسَ أَمَنَةً مِّنْهُ وَيُنَزِّلُ عَلَيْكُم مِّنَ السَّمَاءِ

11. അല്ലാഹു തന്റെ പക്കൽ നിന്നുള്ള മനഃശാന്തിയുമായി നിങ്ങളെ നിദ്രാമയക്കം കൊണ്ട് ആവരണം ചെയ്തിരുന്ന സന്ദർഭം (ഓർക്കുക.)

---

261. ബദ്റിലേക്കു നബി(സ) പുറപ്പെട്ടപ്പോഴും അത് ഇഷ്ടപ്പെടാത്തവരുണ്ടായിരുന്നു. ഒന്നുകിൽ ഖുറൈശികളുടെ കച്ചവട സംഘത്തെ (അഥവാ ആയുധബലമില്ലാത്ത സംഘത്തെ) കീഴടക്കാൻ കഴിഞ്ഞേക്കും. അല്ലെങ്കിൽ ഖുറൈശികളുടെ സൈന്യവുമായി ഏററുമുട്ടേണ്ടി വരും എന്നായിരുന്നു നബി(സ) മുഖേന അല്ലാഹു അവരെ അറിയിച്ചിരുന്നത്. യുദ്ധത്തിന് പോകുന്ന കാര്യത്തിൽ ചിലർക്ക് കടുത്ത മനഃപ്രയാസമുണ്ടായിരുന്നു. കച്ചവടച്ചരക്കുകൾ പിടിച്ചെടുക്കാൻ കഴിയണമെന്നും, ഖുറൈശി സൈന്യവുമായി ഏററുമുട്ടാൻ ഇടവരരുതെന്നുമായിരുന്നു അവരുടെ മോഹം. എന്നാൽ അല്ലാഹു വിധിച്ചത് നിർണ്ണായകമായ ബദ്ർയുദ്ധം നടക്കണമെന്ന് തന്നെയായിരുന്നു. അല്ലാഹു അസത്യത്തിനെതിരിൽ സത്യത്തെ തെളിയിച്ചുകാണിച്ചു.

262. ഏത് തരത്തിൽ ആർ വഴിക്ക് സഹായം കിട്ടുന്നുവെങ്കിലും അതൊക്കെ അന്തിമ വിശകലനത്തിൽ അല്ലാഹുവിങ്കൽ നിന്നുള്ളതാണ്. അവൻ തീരുമാനിക്കാതെ യാതൊരു കാര്യവും സംഭവിക്കുകയില്ല.

مَآءً لِّيُطَهِّرَكُم بِهِۦ وَيُذْهِبَ عَنكُمْ رِجْزَ
ٱلشَّيْطَٰنِ وَلِيَرْبِطَ عَلَىٰ قُلُوبِكُمْ وَيُثَبِّتَ
بِهِ ٱلْأَقْدَامَ ﴿١١﴾

നിങ്ങളെ ശുദ്ധീകരിക്കുന്നതിനും, നിങ്ങളിൽ നിന്ന് പിശാചിന്റെ ദുർബോധനം നീക്കിക്കളയുന്നതിനും, നിങ്ങളുടെ മനസ്സുകൾക്ക് കെട്ടുറപ്പ് നൽകുന്നതിനും, പാദങ്ങൾ ഉറപ്പിച്ചുനിർത്തുന്നതിനും വേണ്ടി അവൻ നിങ്ങളുടെ മേൽ ആകാശത്തു നിന്ന് വെള്ളം ചൊരിഞ്ഞുതന്നിരുന്ന സന്ദർഭവും (ഓർക്കുക.)

إِذْ يُوحِى رَبُّكَ إِلَى ٱلْمَلَٰٓئِكَةِ أَنِّى مَعَكُمْ فَثَبِّتُوا۟ ٱلَّذِينَ ءَامَنُوا۟ ۚ
سَأُلْقِى فِى قُلُوبِ ٱلَّذِينَ كَفَرُوا۟ ٱلرُّعْبَ فَٱضْرِبُوا۟ فَوْقَ
ٱلْأَعْنَاقِ وَٱضْرِبُوا۟ مِنْهُمْ كُلَّ بَنَانٍ ﴿١٢﴾

12. നിന്റെ രക്ഷിതാവ് മലക്കുകൾക്ക് ബോധനം നൽകിയിരുന്ന സന്ദർഭം (ഓർക്കുക:) ഞാൻ നിങ്ങളുടെ കൂടെയുണ്ട്. അതിനാൽ സത്യവിശ്വാസികളെ നിങ്ങൾ ഉറപ്പിച്ചു നിർത്തുക. സത്യനിഷേധികളുടെ മനസ്സുകളിൽ ഞാൻ ഭയം ഇട്ടുകൊടുക്കുന്നതാണ്. അതിനാൽ കഴുത്തുകൾക്കുമീതെ നിങ്ങൾ വെട്ടിക്കൊള്ളുക. അവരുടെ വിരലുകളെല്ലാം നിങ്ങൾ വെട്ടിക്കളയുകയും ചെയ്യുക.

ذَٰلِكَ بِأَنَّهُمْ شَآقُّوا۟ ٱللَّهَ وَرَسُولَهُۥ ۚ وَمَن يُشَاقِقِ ٱللَّهَ
وَرَسُولَهُۥ فَإِنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿١٣﴾

13. അവർ അല്ലാഹുവോടും അവന്റെ ദൂതനോടും എതിർത്തുനിന്നതിന്റെ ഫലമത്രെ അത്. വല്ലവനും അല്ലാഹുവെയും അവന്റെ ദൂതനെയും എതിർക്കുന്നപക്ഷം തീർച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണ്.

ذَٰلِكُمْ فَذُوقُوهُ وَأَنَّ لِلْكَٰفِرِينَ عَذَابَ ٱلنَّارِ ﴿١٤﴾

14. അതാ അതു നിങ്ങൾ ആസ്വദിച്ചുകൊള്ളുക. സത്യനിഷേധികൾക്ക് തന്നെയാണ് നരകശിക്ഷ എന്ന് (മനസ്സിലാക്കുകയും ചെയ്യുക.)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا لَقِيتُمُ ٱلَّذِينَ كَفَرُوا۟ زَحْفًا
فَلَا تُوَلُّوهُمُ ٱلْأَدْبَارَ ﴿١٥﴾

15. സത്യവിശ്വാസികളേ, സത്യനിഷേധികൾ പടയണിയായി വരുന്നതു നിങ്ങൾ കണ്ടാൽ നിങ്ങൾ അവരിൽ നിന്നു പിന്തിരിഞ്ഞു ഓടരുത്.

وَمَن يُوَلِّهِمْ يَوْمَئِذٍ دُبُرَهُۥٓ إِلَّا مُتَحَرِّفًا لِّقِتَالٍ
أَوْ مُتَحَيِّزًا إِلَىٰ فِئَةٍ فَقَدْ بَآءَ بِغَضَبٍ مِّنَ ٱللَّهِ
وَمَأْوَىٰهُ جَهَنَّمُ ۖ وَبِئْسَ ٱلْمَصِيرُ ﴿١٦﴾

16. യുദ്ധ (തന്ത്ര)ത്തിനായി സ്ഥാനം മാറുന്നതിനോ (സ്വന്തം) സംഘത്തോടൊപ്പം ചേരുന്നതിനോ അല്ലാതെ അന്ന് അവരിൽ നിന്നു (ശത്രുക്കളുടെ മുമ്പിൽ നിന്ന്) വല്ലവനും പിന്തിരിഞ്ഞുകളയുന്നപക്ഷം അവൻ അല്ലാഹുവിൽ നിന്നുള്ള കോപത്തിനു പാത്രമായിരിക്കുന്നതും അവന്റെ സങ്കേതം നരകമായിരിക്കുന്നതുമാണ്. ചെന്നുചേരാൻ കൊള്ളരുതാത്ത സ്ഥലമത്രെ അത്.[263]

فَلَمْ تَقْتُلُوهُمْ وَلَٰكِنَّ ٱللَّهَ قَتَلَهُمْ

17. എന്നാൽ നിങ്ങൾ അവരെ കൊലപ്പെടുത്തിയിട്ടില്ല. പക്ഷെ അല്ലാഹുവാണ് അവരെ കൊലപ്പെടുത്തിയത്. (നബിയേ,) നീ എറിഞ്ഞ സമയത്ത്

263. ഭീരുത്വം കൊണ്ട് പിന്തിരിഞ്ഞോടുന്നത് മഹാപാപമാകുന്നു. എന്നാൽ യുദ്ധതന്ത്രത്തിന്റെ ഭാഗമെന്ന നിലയ്ക്കുള്ള പിന്മാറ്റം കുറ്റകരമല്ല.

وَمَا رَمَيْتَ إِذْ رَمَيْتَ وَلَٰكِنَّ اللَّهَ رَمَىٰ ۚ وَلِيُبْلِيَ الْمُؤْمِنِينَ مِنْهُ بَلَاءً حَسَنًا ۚ إِنَّ اللَّهَ سَمِيعٌ عَلِيمٌ ﴿١٧﴾

നീ എറിഞ്ഞിട്ടുമില്ല. പക്ഷെ അല്ലാഹുവാണ് എറിഞ്ഞത്.[264] തന്റെ ഭാഗത്തു നിന്നുള്ള ഗുണകരമായ ഒരു പരീക്ഷണത്തിലൂടെ അല്ലാഹു സത്യവിശ്വാസികളെ പരീക്ഷിക്കുന്നതിനുമായിരുന്നു അത്. തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ്.

ذَٰلِكُمْ وَأَنَّ اللَّهَ مُوهِنُ كَيْدِ الْكَافِرِينَ ﴿١٨﴾

18. അതാണ് (കാര്യം.) സത്യനിഷേധികളുടെ തന്ത്രത്തെ അല്ലാഹു ബലഹീനമാക്കുക തന്നെ ചെയ്യുന്നതുമാണ്.

إِنْ تَسْتَفْتِحُوا فَقَدْ جَاءَكُمُ الْفَتْحُ ۖ وَإِنْ تَنْتَهُوا فَهُوَ خَيْرٌ لَكُمْ ۖ وَإِنْ تَعُودُوا نَعُدْ وَلَنْ تُغْنِيَ عَنْكُمْ فِئَتُكُمْ شَيْئًا وَلَوْ كَثُرَتْ وَأَنَّ اللَّهَ مَعَ الْمُؤْمِنِينَ ﴿١٩﴾

19. (സത്യനിഷേധികളേ) നിങ്ങൾ വിജയമായിരുന്നു തേടിയിരുന്നതെങ്കിൽ ആ 'വിജയ'മിതാ നിങ്ങൾക്ക് വന്നു കഴിഞ്ഞിരിക്കുന്നു.[265] നിങ്ങൾ വിരമിക്കുകയാണെങ്കിൽ അതാണ് നിങ്ങൾക്കുത്തമം. നിങ്ങൾ ആവർത്തിക്കുകയാണെങ്കിലോ നാമും ആവർത്തിക്കുന്നതാണ്. നിങ്ങളുടെ സംഘം എത്ര എണ്ണക്കൂടുതലുള്ളതാണെങ്കിലും അത് നിങ്ങൾക്കു ഉപകരിക്കുകയേയില്ല. അല്ലാഹു സത്യവിശ്വാസികളുടെ കൂടെതന്നെയാണ്.

يَا أَيُّهَا الَّذِينَ آمَنُوا أَطِيعُوا اللَّهَ وَرَسُولَهُ وَلَا تَوَلَّوْا عَنْهُ وَأَنْتُمْ تَسْمَعُونَ ﴿٢٠﴾

20. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെയും അവന്റെ റസൂലിനെയും അനുസരിക്കുക. (സത്യസന്ദേശം) കേട്ടുകൊണ്ടിരിക്കെ നിങ്ങൾ അദ്ദേഹത്തെ വിട്ടുതിരിഞ്ഞുകളയരുത്.

وَلَا تَكُونُوا كَالَّذِينَ قَالُوا سَمِعْنَا وَهُمْ لَا يَسْمَعُونَ ﴿٢١﴾

21. ഞങ്ങൾ കേട്ടിരിക്കുന്നു എന്നു പറയുകയും യാതൊന്നും കേൾക്കാതിരിക്കുകയും ചെയ്യുവരെപ്പോലെ നിങ്ങളാകരുത്.

إِنَّ شَرَّ الدَّوَابِّ عِنْدَ اللَّهِ الصُّمُّ الْبُكْمُ الَّذِينَ لَا يَعْقِلُونَ ﴿٢٢﴾

22. തീർച്ചയായും ജന്തുക്കളുടെ കൂട്ടത്തിൽ അല്ലാഹുവിന്റെ അടുക്കൽ ഏററവും മോശമായവർ ചിന്തിച്ചു മനസ്സിലാക്കാത്ത 'ഊമ'കളും 'ബധിര'ന്മാരുമാകുന്നു.[266]

وَلَوْ عَلِمَ اللَّهُ فِيهِمْ خَيْرًا لَأَسْمَعَهُمْ ۖ

23. അവരിൽ വല്ല നന്മയുമുള്ളതായി അല്ലാഹു അറിഞ്ഞിരുന്നുവെങ്കിൽ അവരെ അവൻ കേൾപ്പിക്കുക തന്നെ ചെയ്യുമായിരുന്നു. അവരെ

---

264. മുസ്ലിംകളുടെ കഴിവുകൊണ്ടല്ല വളരെയധികം ശത്രുക്കളെ വകവരുത്താൻ അവർക്ക് കഴിഞ്ഞത്. മലക്കുകളെ അയച്ചും ആത്മധൈര്യം നൽകിയും അല്ലാഹു സഹായിച്ചതുകൊണ്ട് മാത്രമാണ്. നബി(സ) ഒരു പിടി മണ്ണ് വാരി എറിഞ്ഞപ്പോൾ സത്യനിഷേധികൾ പിന്മാറാൻ തുടങ്ങിയതും നബി(സ)യുടെ കഴിവ് കൊണ്ടല്ല. അല്ലാഹുവിന്റെ പ്രത്യേക സഹായം കൊണ്ട് മാത്രമാണ്. അല്ലാഹുവിന്റെ ഏത് സഹായത്തിനും ഒരു ഉപാധിയുണ്ട്. മുസ്ലിംകൾ അവരുടെ കഴിവിന്റെ പരമാവധി ശ്രമിക്കണം. അവർ അച്ചടക്കലംഘനം നടത്തിയാൽ അല്ലാഹു അവന്റെ സഹായം പിൻവലിക്കും. അതാണ് ഉഹ്ദിലെ പരാജയത്തിന് കാരണം.

265. സത്യനിഷേധികളായ ഖുറൈശികൾ യുദ്ധത്തിന് പുറപ്പെടുമ്പോൾ കഅ്ബത്തിങ്കൽ ചെന്ന് ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു: "അല്ലാഹുവേ, ഈ രണ്ട് സൈന്യങ്ങളിൽ ഏററവും ഉന്നതമായതിനെ, രണ്ട് വിഭാഗത്തിൽ ഏററവും മാന്യതയുള്ളതിനെ, രണ്ട് ഗോത്രങ്ങളിൽ ഏററവും ഉത്തമമായതിനെ നീ സഹായിക്കേണമേ". ഈ പ്രാർത്ഥനയുടെ അടിസ്ഥാനത്തിൽ തന്നെ മുസ്ലിംകളായിരുന്നു സഹായത്തിനും വിജയത്തിനും അവകാശികൾ. കാരണം അവരാണ് കൂടുതൽ ഉന്നതരും മാന്യരും ഉത്തമരും. അപ്പോൾ സത്യനിഷേധികൾ തേടിയ വിജയം അല്ലാഹു നൽകി. പക്ഷെ, അവർക്കല്ല അത് അർഹിക്കുന്ന മുസ്ലിംകൾക്കാണ് നൽകിയതെന്നുമാത്രം.

266. അല്ലാഹു അവരെ സൃഷ്ടിച്ചത് സംസാരശേഷിയും കേൾവിയും ഉള്ളവരായിട്ടുതന്നെയാണ്. പക്ഷേ, അവർ സത്യം തുറന്നുപറയാനോ, സത്യം ശ്രദ്ധിച്ചു കേൾക്കാനോ തയ്യാറില്ലാത്തതിനാൽ ഫലത്തിൽ അവർ ഊമകളും ബധിരരുമായിരിക്കുന്നു.

وَلَوْ أَسْمَعَهُمْ لَتَوَلَّوا وَّهُم مُّعْرِضُونَ ﴿٢٣﴾

അവൻ കേൾപിച്ചിരുന്നെങ്കിൽ തന്നെ അവർ അവഗണിച്ചുകൊണ്ട് തിരിഞ്ഞു കളയുമായിരുന്നു.

يَا أَيُّهَا الَّذِينَ آمَنُوا اسْتَجِيبُوا لِلَّهِ وَلِلرَّسُولِ إِذَا
دَعَاكُمْ لِمَا يُحْيِيكُمْ ۖ وَاعْلَمُوا أَنَّ اللَّهَ يَحُولُ بَيْنَ
الْمَرْءِ وَقَلْبِهِ وَأَنَّهُ إِلَيْهِ تُحْشَرُونَ ﴿٢٤﴾

24. നിങ്ങൾക്ക് ജീവൻ നൽകുന്ന കാര്യത്തിലേക്ക് നിങ്ങളെ വിളിക്കുമ്പോൾ[267] സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിനും റസൂലിനും ഉത്തരം നൽകുക. മനുഷ്യന്നും അവൻെറ മനസ്സിനും ഇടയിൽ അല്ലാഹു മറയിടുന്നതാണ് എന്നും[268] അവങ്കലേക്ക് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമെന്നും നിങ്ങൾ അറിഞ്ഞു കൊള്ളുക.

وَاتَّقُوا فِتْنَةً لَّا تُصِيبَنَّ الَّذِينَ ظَلَمُوا مِنكُمْ
خَاصَّةً ۖ وَاعْلَمُوا أَنَّ اللَّهَ شَدِيدُ الْعِقَابِ ﴿٢٥﴾

25. ഒരു പരീക്ഷണം (ശിക്ഷ) വരുന്നത് നിങ്ങൾ സൂക്ഷിച്ചു കൊള്ളുക. അത് ബാധിക്കുന്നത് നിങ്ങളിൽനിന്നുള്ള അക്രമികൾക്ക് പ്രത്യേകമായിട്ടാവുകയില്ല.[269] അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്ന് നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക.

وَاذْكُرُوا إِذْ أَنتُمْ قَلِيلٌ مُّسْتَضْعَفُونَ فِي الْأَرْضِ تَخَافُونَ
أَن يَتَخَطَّفَكُمُ النَّاسُ فَآوَاكُمْ وَأَيَّدَكُم بِنَصْرِهِ وَرَزَقَكُم
مِّنَ الطَّيِّبَاتِ لَعَلَّكُمْ تَشْكُرُونَ ﴿٢٦﴾

26. നിങ്ങൾ ഭൂമിയിൽ ബലഹീനരായി ഗണിക്കപ്പെട്ടിരുന്ന കുറച്ചുപേർ മാത്രമായിരുന്ന സന്ദർഭം നിങ്ങളോർക്കുക. ജനങ്ങൾ നിങ്ങളെ റാഞ്ചിയെടുത്ത് കളയുമെന്ന് നിങ്ങൾ ഭയപ്പെട്ടിരുന്നു. എന്നിട്ട് അവൻ നിങ്ങൾക്ക് ആശ്രയം നൽകുകയും അവൻെറ സഹായം കൊണ്ട് നിങ്ങൾക്കു പിൻബലം നൽകുകയും വിശിഷ്ടവസ്തുക്കളിൽ നിന്ന് നിങ്ങൾക്ക് ഉപജീവനം നൽകുകയും ചെയ്തു. നിങ്ങൾ നന്ദിയുള്ളവരാകാൻ വേണ്ടി.

يَا أَيُّهَا الَّذِينَ آمَنُوا لَا تَخُونُوا اللَّهَ وَالرَّسُولَ وَتَخُونُوا
أَمَانَاتِكُمْ وَأَنتُمْ تَعْلَمُونَ ﴿٢٧﴾

27. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവോടും റസൂലിനോടും വഞ്ചന കാണിക്കരുത്. നിങ്ങൾ വിശ്വസിച്ചേൽപിക്കപ്പെട്ട കാര്യങ്ങളിൽ അറിഞ്ഞുകൊണ്ട് വഞ്ചന കാണിക്കുകയും ചെയ്യരുത്.

وَاعْلَمُوا أَنَّمَا أَمْوَالُكُمْ وَأَوْلَادُكُمْ فِتْنَةٌ وَأَنَّ اللَّهَ
عِندَهُ أَجْرٌ عَظِيمٌ ﴿٢٨﴾

28. നിങ്ങളുടെ സ്വത്തുകളും നിങ്ങളുടെ സന്താനങ്ങളും ഒരു പരീക്ഷണമാണെന്നും അല്ലാഹുവിങ്കലാണ് മഹത്തായ പ്രതിഫലമുള്ളതെന്നും നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക.

---

267. അവിശ്വാസവും അധർമവും നിമിത്തം ചൈതന്യം നഷ്ടപ്പെട്ട മനുഷ്യമനസ്സുകൾക്ക് നവജീവൻ നൽകുന്ന കാര്യങ്ങളിലേക്കാണ് അല്ലാഹു മനുഷ്യരെ ക്ഷണിക്കുന്നത്.

268. അല്ലാഹു നമുക്ക് നൽകിയ ദാനങ്ങളിൽ ഏററവും അതുല്യമാണ് മനസ്സ്. മനസ്സിൽ മിന്നിമറയുന്ന ചിന്തകൾ അല്ലാഹു ഗ്രഹിക്കുന്നു, നന്ദിയും വിനയവും സത്യാന്വേഷണ വാഞ്ഛയുമുള്ളവരുടെ മനസ്സിന് അല്ലാഹു വിശാലത നൽകുന്നു. സത്യത്തിന് നേരെ പുറം തിരിഞ്ഞു നിൽക്കുന്നവരുടെ മനസ്സിനു മുമ്പിൽ അല്ലാഹു ഒരു തരം മറ വെക്കുന്നു. തന്മൂലം അവർക്ക് സന്മാർഗം കണ്ടെത്താനൊക്കുകയില്ല.

269. അക്രമങ്ങളും അനാശാസ്യപ്രവണതകളും പ്രോത്സാഹിപ്പിക്കുകയോ അവയുടെ നേരെ നിസ്സംഗത നടിക്കുകയോ ചെയ്യാൻ ഒരു സത്യവിശ്വാസിക്കും പാടില്ല. അല്ലാഹുവിൻെറ പരീക്ഷണം അഥവാ ശിക്ഷ ചിലപ്പോൾ എല്ലാവരെയും ബാധിച്ചെന്നു വരും.

يَا أَيُّهَا الَّذِينَ آمَنُوا إِن تَتَّقُوا اللَّهَ يَجْعَل لَّكُمْ فُرْقَانًا
وَيُكَفِّرْ عَنكُمْ سَيِّئَاتِكُمْ وَيَغْفِرْ لَكُمْ ۗ وَاللَّهُ ذُو الْفَضْلِ
الْعَظِيمِ ٢٩

29. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിച്ചു ജീവിക്കുകയാണെങ്കിൽ നിങ്ങൾക്ക് സത്യവും അസത്യവും വിവേചിക്കാനുള്ള കഴിവ് അവനുണ്ടാക്കിത്തരികയും, അവൻ നിങ്ങളുടെ തിന്മകൾ മാച്ചുകളയുകയും, നിങ്ങൾക്കു പൊറുത്തു തരികയും ചെയ്യുന്നതാണ്. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.

وَإِذْ يَمْكُرُ بِكَ الَّذِينَ كَفَرُوا لِيُثْبِتُوكَ أَوْ يَقْتُلُوكَ
أَوْ يُخْرِجُوكَ ۚ وَيَمْكُرُونَ وَيَمْكُرُ اللَّهُ ۖ وَاللَّهُ
خَيْرُ الْمَاكِرِينَ ٣٠

30. നിന്നെ ബന്ധനസ്ഥനാക്കുകയോ കൊല്ലുകയോ നാട്ടിൽ നിന്ന് പുറത്താക്കുകയോ ചെയ്യാൻ വേണ്ടി നിനക്കെതിരായി സത്യനിഷേധികൾ തന്ത്രം പ്രയോഗിച്ചിരുന്ന സന്ദർഭം (ഓർക്കുക). അവർ തന്ത്രം പ്രയോഗിക്കുന്നു. അല്ലാഹുവും തന്ത്രം പ്രയോഗിക്കുന്നു. എന്നാൽ അല്ലാഹുവാണ് തന്ത്രം പ്രയോഗിക്കുന്നവരിൽ മെച്ചപ്പെട്ടവൻ.

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا قَالُوا قَدْ سَمِعْنَا لَوْ نَشَاءُ
لَقُلْنَا مِثْلَ هَٰذَا ۙ إِنْ هَٰذَا إِلَّا أَسَاطِيرُ
الْأَوَّلِينَ ٣١

31. നമ്മുടെ വചനങ്ങൾ അവർക്ക് ഓതിക്കേൾപ്പിക്കപ്പെടുമ്പോൾ അവർ പറയും: ഞങ്ങൾ കേട്ടിരിക്കുന്നു. ഞങ്ങൾ വിചാരിച്ചിരുന്നെങ്കിൽ ഇതു (ഖുർആൻ) പോലെ ഞങ്ങളും പറയുമായിരുന്നു. ഇതു പൂർവ്വികന്മാരുടെ പഴങ്കഥകളല്ലാതെ മറെറാന്നുമല്ല.

وَإِذْ قَالُوا اللَّهُمَّ إِن كَانَ هَٰذَا هُوَ الْحَقَّ مِنْ عِندِكَ
فَأَمْطِرْ عَلَيْنَا حِجَارَةً مِّنَ السَّمَاءِ أَوِ ائْتِنَا
بِعَذَابٍ أَلِيمٍ ٣٢

32. അല്ലാഹുവേ, ഇതു നിൻെറ പക്കൽ നിന്നുള്ള സത്യമാണെങ്കിൽ നീ ഞങ്ങളുടെ മേൽ ആകാശത്ത് നിന്ന് കല്ലു വർഷിപ്പിക്കുകയോ, അല്ലെങ്കിൽ ഞങ്ങൾക്ക് വേദനാജനകമായ ശിക്ഷ കൊണ്ടുവരികയോ ചെയ്യുക എന്ന് അവർ (അവിശ്വാസികൾ) പറഞ്ഞ സന്ദർഭവും (ഓർക്കുക.)

وَمَا كَانَ اللَّهُ لِيُعَذِّبَهُمْ وَأَنتَ فِيهِمْ ۚ وَمَا كَانَ اللَّهُ
مُعَذِّبَهُمْ وَهُمْ يَسْتَغْفِرُونَ ٣٣

33. എന്നാൽ നീ അവർക്കിടയിൽ ഉണ്ടായിരിക്കെ അല്ലാഹു അവരെ ശിക്ഷിക്കുന്നതല്ല. അവർ പാപമോചനം തേടിക്കൊണ്ടിരിക്കുമ്പോഴും അല്ലാഹു അവരെ ശിക്ഷിക്കുന്നതല്ല.

وَمَا لَهُمْ أَلَّا يُعَذِّبَهُمُ اللَّهُ وَهُمْ يَصُدُّونَ عَنِ الْمَسْجِدِ
الْحَرَامِ وَمَا كَانُوا أَوْلِيَاءَهُ ۚ إِنْ أَوْلِيَاؤُهُ إِلَّا الْمُتَّقُونَ
وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ٣٤

34. അല്ലാഹു അവരെ ശിക്ഷിക്കാതിരിക്കാൻ അവർക്ക് എന്തർഹതയാണുള്ളത്? അവരാകട്ടെ മസ്ജിദുൽ ഹറാമിൽ നിന്ന് ആളുകളെ തടഞ്ഞുകൊണ്ടിരിക്കുന്നു. അവരാണെങ്കിൽ അതിൻെറ രക്ഷാധികാരികളല്ലതാനും. ഭയഭക്തിയുള്ളവരല്ലാതെ അതിൻെറ രക്ഷാധികാരികളാകാവുന്നതല്ല. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല.

وَمَا كَانَ صَلَاتُهُمْ عِندَ الْبَيْتِ إِلَّا مُكَاءً وَتَصْدِيَةً

35. ആ ഭവനത്തിൻെറ (കഅ്ബയുടെ) അടുക്കൽ അവർ നടത്തുന്ന പ്രാർത്ഥന ചൂളംവിളിയും

فَذُوقُوا الْعَذَابَ بِمَا كُنتُمْ تَكْفُرُونَ ﴿٣٥﴾

കൈകൊട്ടുമല്ലാതെ മറെറാന്നുമായിരുന്നില്ല.[270] അതിനാൽ നിങ്ങൾ സത്യനിഷേധം കൈക്കൊണ്ടിരുന്നത് നിമിത്തം ശിക്ഷ ആസ്വദിച്ചുകൊള്ളുക.

إِنَّ الَّذِينَ كَفَرُوا يُنفِقُونَ أَمْوَالَهُمْ لِيَصُدُّوا عَن
سَبِيلِ اللَّهِ فَسَيُنفِقُونَهَا ثُمَّ تَكُونُ عَلَيْهِمْ حَسْرَةً ثُمَّ
يُغْلَبُونَ وَالَّذِينَ كَفَرُوا إِلَىٰ جَهَنَّمَ يُحْشَرُونَ ﴿٣٦﴾

36. തീർച്ചയായും സത്യനിഷേധികൾ തങ്ങളുടെ സ്വത്തുകൾ ചെലവഴിക്കുന്നത് അല്ലാഹുവിൻെറ മാർഗത്തിൽ നിന്ന് (ജനങ്ങളെ) പിന്തിരിപ്പിക്കുവാൻ വേണ്ടിയത്രെ. അവർ അത് ചെലവഴിക്കും. പിന്നീട് അതവർക്ക് ഖേദത്തിന് കാരണമായിത്തീരും. അനന്തരം അവർ കീഴടക്കപ്പെടുകയും ചെയ്യും. സത്യനിഷേധികൾ നരകത്തിലേക്ക് വിളിച്ചു കൂട്ടപ്പെടുന്നതാണ്.

لِيَمِيزَ اللَّهُ الْخَبِيثَ مِنَ الطَّيِّبِ وَيَجْعَلَ الْخَبِيثَ بَعْضَهُ
عَلَىٰ بَعْضٍ فَيَرْكُمَهُ جَمِيعًا فَيَجْعَلَهُ فِي جَهَنَّمَ أُولَٰئِكَ
هُمُ الْخَاسِرُونَ ﴿٣٧﴾

37. അല്ലാഹു നല്ലതിൽ നിന്ന് ചീത്തയെ വേർതിരിക്കുവാനും ചീത്തയെ ഒന്നിനു മേൽ മറെറാന്നായി ഒന്നിച്ചു കൂമ്പാരമാക്കി നരകത്തിലിടാനും വേണ്ടിയത്രെ അത്. അക്കൂട്ടർ തന്നെയാണ് നഷ്ടം പററിയവർ.

قُل لِّلَّذِينَ كَفَرُوا إِن يَنتَهُوا يُغْفَرْ لَهُم مَّا قَدْ سَلَفَ
وَإِن يَعُودُوا فَقَدْ مَضَتْ سُنَّتُ الْأَوَّلِينَ ﴿٣٨﴾

38. സത്യനിഷേധികളോട്, അവർ വിരമിക്കുകയാണെങ്കിൽ അവർ മുമ്പ് ചെയ്തു പോയിട്ടുള്ളത് അവർക്കു പൊറുത്തു കൊടുക്കപ്പെടുന്നതാണ് എന്ന് നീ പറയുക. ഇനി അവർ (നിഷേധത്തിലേക്കു തന്നെ) മടങ്ങുകയാണെങ്കിലോ, പൂർവ്വികന്മാരുടെ കാര്യത്തിൽ (അല്ലാഹുവിൻെറ) നടപടി കഴിഞ്ഞു പോയിട്ടുണ്ടല്ലോ.

وَقَاتِلُوهُمْ حَتَّىٰ لَا تَكُونَ فِتْنَةٌ وَيَكُونَ الدِّينُ كُلُّهُ
لِلَّهِ فَإِنِ انتَهَوْا فَإِنَّ اللَّهَ بِمَا يَعْمَلُونَ بَصِيرٌ ﴿٣٩﴾

39. കുഴപ്പം ഇല്ലാതെയാവുകയും മതം മുഴുവൻ അല്ലാഹുവിനു വേണ്ടിയാകുകയും ചെയ്യുന്നത് വരെ[271] നിങ്ങൾ അവരോട് യുദ്ധം ചെയ്യുക. ഇനി, അവർ വിരമിക്കുന്ന പക്ഷം അവർ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നവനാണ്.

وَإِن تَوَلَّوْا فَاعْلَمُوا أَنَّ اللَّهَ مَوْلَاكُمْ نِعْمَ الْمَوْلَىٰ
وَنِعْمَ النَّصِيرُ ﴿٤٠﴾

40. എന്നാൽ അവർ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ അല്ലാഹുവാണ് നിങ്ങളുടെ രക്ഷാധികാരിയെന്ന് നിങ്ങൾ മനസ്സിലാക്കുക. എത്രയോ നല്ല രക്ഷാധികാരി! എത്രയോ നല്ല സഹായി!!

270. ബഹുദൈവാരാധകർക്കിടയിൽ കണ്ടുവരുന്ന പ്രാർത്ഥനാക്രമങ്ങളൊക്കെ ബഹളമയമാണ്. കൊട്ടും കുരവയുമായിരിക്കും അവയുടെ മുഖമുദ്ര.

271. നബി(സ) പരസ്യമായി പ്രബോധനം നടത്തുകയും, അത് ശ്രദ്ധിച്ചു കേട്ടവർ ഇസ്ലാം സ്വീകരിക്കുകയും ചെയ്യപ്പോൾ സത്യനിഷേധികൾ നബി(സ)യെയും മുസ്ലിംകളെയും ഉന്മൂലനം ചെയ്യാൻ വേണ്ടി യുദ്ധം തുടങ്ങുകയാണ് ചെയ്തത്. അതിനെ പ്രതിരോധിക്കുകയും വിശ്വാസസ്വാതന്ത്ര്യം സ്ഥാപിക്കുകയുമായിരുന്നു ഇസ്ലാമിക യുദ്ധത്തിൻെറ ലക്ഷ്യം. മതം മുഴുവൻ അല്ലാഹുവിന് വേണ്ടിയാവുക എന്നതിൻെറ അർത്ഥം മതവിശ്വാസത്തിൻെറ കാര്യം പുരോഹിതന്മാരുടെയും പ്രമാണിമാരുടെയും ബലാൽക്കാരത്തിൽ നിന്ന് മുക്തമായി ദൈവഭയത്തിൻെറ മാത്രം അടിസ്ഥാനത്തിലാവുക എന്നത്രെ.

## ഭാഗം 10

41. നിങ്ങൾ (യുദ്ധത്തിൽ) നേടിയെടുത്ത ഏതൊരു വസ്തുവിൽ നിന്നും അതിൻെറ അഞ്ചിലൊന്ന് അല്ലാഹുവിനും റസൂലിനും (റസൂലിൻെറ) അടുത്ത ബന്ധുക്കൾക്കും അനാഥകൾക്കും, പാവപ്പെട്ടവർക്കും വഴിപോക്കൻമാർക്കും ഉള്ളതാണെന്ന് നിങ്ങൾ മനസ്സിലാക്കുവിൻ;[272] അല്ലാഹുവിലും, സത്യാസത്യ വിവേചനത്തിൻെറ ദിവസത്തിൽ അഥവാ ആ രണ്ടു സംഘങ്ങൾ ഏററുമുട്ടിയ ദിവസത്തിൽ നമ്മുടെ ദാസൻെറ മേൽ നാം അവതരിപ്പിച്ചതിലും[273] നിങ്ങൾ വിശ്വസിച്ചു കഴിഞ്ഞിട്ടുണ്ടെങ്കിൽ. അല്ലാഹു ഏതൊരു കാര്യത്തിനും കഴിവുള്ളവനാകുന്നു.

وَاعْلَمُوا أَنَّمَا غَنِمْتُمْ مِنْ شَيْءٍ فَأَنَّ لِلَّهِ خُمُسَهُ وَ
لِلرَّسُولِ وَلِذِي الْقُرْبَىٰ وَالْيَتَامَىٰ وَالْمَسَاكِينِ وَابْنِ
السَّبِيلِ إِنْ كُنْتُمْ آمَنْتُمْ بِاللَّهِ وَمَا أَنْزَلْنَا عَلَىٰ عَبْدِنَا يَوْمَ
الْفُرْقَانِ يَوْمَ الْتَقَى الْجَمْعَانِ وَاللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٤١﴾

42. നിങ്ങൾ (താഴ്വരയിൽ മദീനയോട്) അടുത്ത ഭാഗത്തും, അവർ അകന്ന ഭാഗത്തും, സാർത്ഥവാഹക സംഘം നിങ്ങളെക്കാൾ താഴെയുമായിരുന്ന സന്ദർഭം (ഓർക്കുക.) നിങ്ങൾ അന്യോന്യം (പോരിന്) നിശ്ചയിച്ചിരുന്നുവെങ്കിൽ നിങ്ങൾ ആ നിശ്ചയത്തിന് വിപരീതം പ്രവർത്തിക്കുമായിരുന്നു.[274] പക്ഷെ ഉണ്ടാകേണ്ട ഒരു കാര്യം അല്ലാഹു നിർവ്വഹിക്കുന്നതിനു വേണ്ടിയായിരുന്നു അത്. അതായത് നശിച്ചവർ വ്യക്തമായ തെളിവ് കണ്ടുകൊണ്ട് നശിക്കാനും, ജീവിച്ചവർ വ്യക്തമായ തെളിവ് കണ്ടുകൊണ്ട് ജീവിക്കാനും വേണ്ടി. തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

إِذْ أَنْتُمْ بِالْعُدْوَةِ الدُّنْيَا وَهُمْ بِالْعُدْوَةِ الْقُصْوَىٰ وَ
الرَّكْبُ أَسْفَلَ مِنْكُمْ وَلَوْ تَوَاعَدْتُمْ لَاخْتَلَفْتُمْ فِي
الْمِيعَادِ وَلَٰكِنْ لِيَقْضِيَ اللَّهُ أَمْرًا كَانَ مَفْعُولًا لِيَهْلِكَ
مَنْ هَلَكَ عَنْ بَيِّنَةٍ وَيَحْيَىٰ مَنْ حَيَّ عَنْ بَيِّنَةٍ وَإِنَّ
اللَّهَ لَسَمِيعٌ عَلِيمٌ ﴿٤٢﴾

43. അവരെ (ശത്രുക്കളെ) അല്ലാഹു നിനക്ക് നിൻെറ സ്വപ്നത്തിൽ കുറച്ചുപേർ മാത്രമായി കാണിച്ചു തന്നിരുന്ന സന്ദർഭം (ഓർക്കുക.) നിനക്ക് അവരെ അധികമായി കാണിച്ചിരുന്നെങ്കിൽ നിങ്ങളുടെ ധൈര്യം ക്ഷയിക്കുകയും, കാര്യത്തിൽ നിങ്ങൾ ഭിന്നിക്കുകയും ചെയ്യുമായിരുന്നു. പക്ഷെ അല്ലാഹു രക്ഷിച്ചു. തീർച്ചയായും അവൻ ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു.

إِذْ يُرِيكَهُمُ اللَّهُ فِي مَنَامِكَ قَلِيلًا وَلَوْ أَرَاكَهُمْ
كَثِيرًا لَفَشِلْتُمْ وَلَتَنَازَعْتُمْ فِي الْأَمْرِ وَلَٰكِنَّ
اللَّهَ سَلَّمَ إِنَّهُ عَلِيمٌ بِذَاتِ الصُّدُورِ ﴿٤٣﴾

44. നിങ്ങൾ കണ്ടുമുട്ടിയ സന്ദർഭത്തിൽ നിങ്ങളുടെ ദൃഷ്ടിയിൽ നിങ്ങൾക്ക് അവരെ അവൻ കുറച്ച് മാത്രമായി കാണിക്കുകയും, അവരുടെ

وَإِذْ يُرِيكُمُوهُمْ إِذِ الْتَقَيْتُمْ فِي أَعْيُنِكُمْ قَلِيلًا

272 യുദ്ധത്തിൽ നേടിയ സ്വത്തിൻെറ അഞ്ചിൽ നാലുഭാഗവും പടയാളികൾക്ക് വീതിച്ചു കൊടുക്കേണ്ടതാണ്. ബാക്കിയുള്ള അഞ്ചിലൊന്ന് വീണ്ടും അഞ്ചായി ഭാഗിക്കണം. അതിൽ ഒരു ഭാഗം അല്ലാഹുവിനും റസൂലിനും അഥവാ മതപരമായ ആവശ്യങ്ങൾക്ക്. രണ്ട്, നബി(സ)യുടെ കുടുംബത്തിന് അഥവാ ബനൂഹാശിം, ബനുമുത്തലിബ് കുടുംബങ്ങളിൽപ്പെട്ടവർക്ക്. (ഈ രണ്ട് കുടുംബങ്ങൾ ഇസ്ലാമിനു വേണ്ടി വളരെയധികം ത്യാഗങ്ങൾ സഹിച്ചവരാണ്) മൂന്ന്, അനാഥകൾക്ക്. നാല്, പാവപ്പെട്ടവർക്ക്. അഞ്ച്, വഴിപോക്കർക്ക്.

273. ബദ്ർദിനത്തിൽ അല്ലാഹു അവതരിപ്പിച്ച ദിവ്യസന്ദേശങ്ങൾ — വിശിഷ്യാ. യുദ്ധത്തിൽ നേടിയ സ്വത്തിനെപ്പററിയുള്ള നിർദ്ദേശങ്ങളാണ് വിവക്ഷ.

274. ബദ്റിൽ മുസ്ലിംകളും ശത്രുക്കളും ഏററുമുട്ടിയത് ഒരു മുൻതീരുമാനത്തിൻെറ അടിസ്ഥാനത്തിലായിരുന്നില്ല

وَيُقَلِّلُكُمْ فِي أَعْيُنِهِمْ لِيَقْضِيَ اللَّهُ أَمْرًا كَانَ مَفْعُولًا ۗ
وَإِلَى اللَّهِ تُرْجَعُ الْأُمُورُ ﴿٤٤﴾

ദൃഷ്ടിയിൽ നിങ്ങളെ എണ്ണം കുറച്ച് കാണിക്കുകയും ചെയ്ത സന്ദർഭവും ഓർക്കുക.[275] നടക്കേണ്ടതായ ഒരു കാര്യം അല്ലാഹു നിർവ്വഹിക്കുവാൻ വേണ്ടിയത്രെ അത്. അല്ലാഹുവിങ്കലേക്കാണ് കാര്യങ്ങൾ മടക്കപ്പെടുന്നത്.

يَا أَيُّهَا الَّذِينَ آمَنُوا إِذَا لَقِيتُمْ فِئَةً فَاثْبُتُوا وَاذْكُرُوا
اللَّهَ كَثِيرًا لَعَلَّكُمْ تُفْلِحُونَ ﴿٤٥﴾

45. സത്യവിശ്വാസികളേ, നിങ്ങൾ ഒരു (സൈന്യ)സംഘത്തെ കണ്ടുമുട്ടിയാൽ ഉറച്ചുനിൽക്കുകയും അല്ലാഹുവെ അധികമായി ഓർമ്മിക്കുകയും ചെയ്യുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

وَأَطِيعُوا اللَّهَ وَرَسُولَهُ وَلَا تَنَازَعُوا فَتَفْشَلُوا وَتَذْهَبَ
رِيحُكُمْ ۖ وَاصْبِرُوا ۚ إِنَّ اللَّهَ مَعَ الصَّابِرِينَ ﴿٤٦﴾

46. അല്ലാഹുവെയും അവന്റെ ദൂതനെയും നിങ്ങൾ അനുസരിക്കുകയും ചെയ്യുക. നിങ്ങൾ ഭിന്നിച്ചു പോകരുത്. എങ്കിൽ നിങ്ങൾക്ക് ധൈര്യക്ഷയം നേരിടുകയും നിങ്ങളുടെ വീര്യം (നശിച്ചു) പോകുകയും ചെയ്യും. നിങ്ങൾ ക്ഷമിക്കുക. തീർച്ചയായും അല്ലാഹു ക്ഷമാശീലരുടെ കൂടെയാകുന്നു.

وَلَا تَكُونُوا كَالَّذِينَ خَرَجُوا مِنْ دِيَارِهِمْ بَطَرًا وَرِئَاءَ
النَّاسِ وَيَصُدُّونَ عَنْ سَبِيلِ اللَّهِ ۚ وَاللَّهُ بِمَا
يَعْمَلُونَ مُحِيطٌ ﴿٤٧﴾

47. ഗർവ്വോട് കൂടിയും, ജനങ്ങളെ കാണിക്കാൻ വേണ്ടിയും, അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) തടഞ്ഞുനിർത്താൻ വേണ്ടിയും തങ്ങളുടെ വീടുകളിൽനിന്ന് ഇറങ്ങി പുറപ്പെട്ടവരെപ്പോലെ നിങ്ങളാകരുത്. അല്ലാഹു അവർ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَإِذْ زَيَّنَ لَهُمُ الشَّيْطَانُ أَعْمَالَهُمْ وَقَالَ لَا غَالِبَ لَكُمُ
الْيَوْمَ مِنَ النَّاسِ وَإِنِّي جَارٌ لَكُمْ ۖ فَلَمَّا تَرَاءَتِ الْفِئَتَانِ
نَكَصَ عَلَىٰ عَقِبَيْهِ وَقَالَ إِنِّي بَرِيءٌ مِنْكُمْ إِنِّي أَرَىٰ مَا لَا تَرَوْنَ
إِنِّي أَخَافُ اللَّهَ ۚ وَاللَّهُ شَدِيدُ الْعِقَابِ ﴿٤٨﴾

48. 'ഇന്ന് ജനങ്ങളിൽ നിങ്ങളെ തോൽപിക്കാൻ ആരും തന്നെയില്ല. തീർച്ചയായും ഞാൻ നിങ്ങളുടെ സംരക്ഷകനായിരിക്കും' എന്ന് പറഞ്ഞു കൊണ്ട് പിശാച് അവർക്ക് അവരുടെ ചെയ്തികൾ ഭംഗിയായി തോന്നിച്ച സന്ദർഭവും (ഓർക്കുക.) അങ്ങനെ ആ രണ്ടു സംഘങ്ങൾ അന്യോന്യം കണ്ടുമുട്ടിയപ്പോൾ, 'എനിക്കു നിങ്ങളുമായി ഒരു ബന്ധവുമില്ല, തീർച്ചയായും നിങ്ങൾ കാണാത്ത പലതും ഞാൻ കാണുന്നുണ്ട്[276], തീർച്ചയായും ഞാൻ അല്ലാഹുവെ ഭയപ്പെടുന്നു, അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനത്രെ' എന്ന് പറഞ്ഞുകൊണ്ട് അവൻ (പിശാച്) പിന്മാറിക്കളഞ്ഞു.

275. വളരെ എളുപ്പത്തിൽ ജയിച്ചു കളയാം എന്ന പ്രതീക്ഷയോടെ ഇരുവിഭാഗവും പടക്കളത്തിൽ ഇറങ്ങേണ്ടതിനു വേണ്ടിയാണ് അല്ലാഹു അപ്രകാരം ചെയ്തത്.
276. മലക്കുകളുടെ സാന്നിദ്ധ്യത്തെ പററിയായിരിക്കാം സൂചന.

إِذْ يَقُولُ الْمُنَافِقُونَ وَالَّذِينَ فِي قُلُوبِهِم مَّرَضٌ غَرَّ
هَٰؤُلَاءِ دِينُهُمْ ۗ وَمَن يَتَوَكَّلْ عَلَى اللَّهِ فَإِنَّ اللَّهَ عَزِيزٌ
حَكِيمٌ ﴿٤٩﴾

49. ഈ കൂട്ടരെ (മുസ്‌ലിംകളെ) അവരുടെ മതവിശ്വാസം വഞ്ചിച്ചു കളഞ്ഞിരിക്കുന്നു എന്ന് കപടവിശ്വാസികളും, മനസ്സിൽ രോഗമുള്ളവരും പറഞ്ഞുകൊണ്ടിരുന്ന സന്ദർഭമത്രെ അത്. വല്ല വനും അല്ലാഹുവിന്റെ മേൽ ഭരമേൽപിക്കുന്ന പക്ഷം തീർച്ചയായും അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

وَلَوْ تَرَىٰ إِذْ يَتَوَفَّى الَّذِينَ كَفَرُوا ۙ الْمَلَائِكَةُ يَضْرِبُونَ
وُجُوهَهُمْ وَأَدْبَارَهُمْ وَذُوقُوا عَذَابَ الْحَرِيقِ ﴿٥٠﴾

50. സത്യനിഷേധികളുടെ മുഖങ്ങളിലും പിൻവശങ്ങളിലും അടിച്ചുകൊണ്ട്[277] മലക്കുകൾ അവരെ മരിപ്പിക്കുന്ന സന്ദർഭം നീ കണ്ടിരുന്നുവെങ്കിൽ! [അവർ (മലക്കുകൾ) അവരോട് പറയും:] ജ്വലിക്കുന്ന അഗ്നിയുടെ ശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുക.

ذَٰلِكَ بِمَا قَدَّمَتْ أَيْدِيكُمْ وَأَنَّ اللَّهَ لَيْسَ
بِظَلَّامٍ لِّلْعَبِيدِ ﴿٥١﴾

51. നിങ്ങളുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചത് നിമിത്തമത്രെ അത്. അല്ലാഹു അടിമകളോട് ഒട്ടും അനീതി കാണിക്കുന്നവനല്ല എന്നതിനാലും.[278]

كَدَأْبِ آلِ فِرْعَوْنَ ۙ وَالَّذِينَ مِن قَبْلِهِمْ ۚ كَفَرُوا بِآيَاتِ اللَّهِ
فَأَخَذَهُمُ اللَّهُ بِذُنُوبِهِمْ ۗ إِنَّ اللَّهَ قَوِيٌّ شَدِيدُ الْعِقَابِ ﴿٥٢﴾

52. ഫിർഔന്റെ ആളുകളുടെയും അവരുടെ മുമ്പുള്ളവരുടെയും സമ്പ്രദായംപോലെത്തന്നെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിക്കുകയും, അപ്പോൾ അവരുടെ പാപങ്ങൾ കാരണമായി അല്ലാഹു അവരെ പിടികൂടുകയും ചെയ്തു. തീർച്ചയായും അല്ലാഹു ശക്തനും കഠിനമായി ശിക്ഷിക്കുന്നവനുമാണ്.

ذَٰلِكَ بِأَنَّ اللَّهَ لَمْ يَكُ مُغَيِّرًا نِّعْمَةً أَنْعَمَهَا عَلَىٰ قَوْمٍ حَتَّىٰ
يُغَيِّرُوا مَا بِأَنفُسِهِمْ ۙ وَأَنَّ اللَّهَ سَمِيعٌ عَلِيمٌ ﴿٥٣﴾

53. ഒരു ജനവിഭാഗത്തിന് താൻ ചെയ്തുകൊടുത്ത അനുഗ്രഹം അവരുടെ സ്വന്തം നിലപാടിൽ അവർ മാററം വരുത്തുന്നത് വരെ അല്ലാഹു മാററിക്കളയുന്നതല്ല എന്നതുകൊണ്ടത്രെ അത്. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ് എന്നതുകൊണ്ടും.

كَدَأْبِ آلِ فِرْعَوْنَ ۙ وَالَّذِينَ مِن قَبْلِهِمْ ۚ كَذَّبُوا بِآيَاتِ
رَبِّهِمْ فَأَهْلَكْنَاهُم بِذُنُوبِهِمْ وَأَغْرَقْنَا آلَ فِرْعَوْنَ ۚ وَكُلٌّ
كَانُوا ظَالِمِينَ ﴿٥٤﴾

54. ഫിർഔന്റെ ആളുകളുടെയും അവർക്കു മുമ്പുള്ളവരുടെയും സമ്പ്രദായം പോലെ തന്നെ. അവർ അവരുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചുതള്ളുകയും, അപ്പോൾ അവരുടെ പാപങ്ങൾ കാരണമായി നാം അവരെ നശിപ്പിക്കുകയും ചെയ്തു. ഫിർഔന്റെ ആളുകളെ നാം മുക്കിനശിപ്പിക്കുകയാണ് ചെയ്തത്. (അവർ) എല്ലാവരും അക്രമികളായിരുന്നു.

---

277. മലക്കുകളുടെ പ്രവർത്തനം നമുക്ക് കണ്ടു മനസ്സിലാക്കാൻ പററാത്ത അദൃശ്യകാര്യങ്ങളിൽ പെട്ടതത്രെ.
278. ദുഷ്ടന്മാർക്ക് ശിക്ഷ നൽകേണ്ടത് നീതിയുടെ താല്പര്യമത്രെ. ദുഷ്ടന്മാരെ വെറുതെ വിടുന്നത് സദ്‌വൃത്തരോടുള്ള അനീതി കൂടിയാണ്.

إِنَّ شَرَّ الدَّوَابِّ عِندَ اللَّهِ الَّذِينَ كَفَرُوا فَهُمْ لَا يُؤْمِنُونَ ﴿٥٥﴾

55. തീർച്ചയായും അല്ലാഹുവിൻെറ അടുക്കൽ ജന്തുക്കളിൽ വെച്ച് ഏററവും മോശപ്പെട്ടവർ സത്യനിഷേധികളാകുന്നു. ആകയാൽ അവർ വിശ്വസിക്കുകയില്ല.

الَّذِينَ عَاهَدتَّ مِنْهُمْ ثُمَّ يَنقُضُونَ عَهْدَهُمْ فِي كُلِّ مَرَّةٍ وَهُمْ لَا يَتَّقُونَ ﴿٥٦﴾

56. അവരിൽ ഒരു വിഭാഗവുമായി നീ കരാറിൽ ഏർപ്പെടുകയുണ്ടായി. എന്നിട്ട് ഓരോ തവണയും തങ്ങളുടെ കരാർ അവർ ലംഘിച്ചുകൊണ്ടിരിക്കുന്നു. അവർ (അല്ലാഹുവെ) സൂക്ഷിക്കുന്നുമില്ല.

فَإِمَّا تَثْقَفَنَّهُمْ فِي الْحَرْبِ فَشَرِّدْ بِهِم مَّنْ خَلْفَهُمْ لَعَلَّهُمْ يَذَّكَّرُونَ ﴿٥٧﴾

57. അതിനാൽ നീ അവരെ യുദ്ധത്തിൽ കണ്ടുമുട്ടിയാൽ അവർക്കേൽപിക്കുന്ന നാശം അവരുടെ പിന്നിൽ വരുന്നവരെയും കൂടി തിരിച്ചോടിക്കും വിധമാക്കുക. അവർ ശ്രദ്ധിച്ചു മനസ്സിലാക്കിയേക്കാം.

وَإِمَّا تَخَافَنَّ مِن قَوْمٍ خِيَانَةً فَانبِذْ إِلَيْهِمْ عَلَىٰ سَوَاءٍ ۚ إِنَّ اللَّهَ لَا يُحِبُّ الْخَائِنِينَ ﴿٥٨﴾

58. വല്ല ജനവിഭാഗത്തിൽ നിന്നും വഞ്ചനയുണ്ടാകുമെന്ന് നീ ഭയപ്പെടുന്ന പക്ഷം തത്തുല്യമായി നീ അവറിലേക്ക് എറിഞ്ഞുകൊടുത്തേക്കുക.[279] തീർച്ചയായും അല്ലാഹു വഞ്ചകന്മാരെ ഇഷ്ടപ്പെടുകയില്ല.

وَلَا يَحْسَبَنَّ الَّذِينَ كَفَرُوا سَبَقُوا ۚ إِنَّهُمْ لَا يُعْجِزُونَ ﴿٥٩﴾

59. സത്യനിഷേധികളായ ആളുകൾ, തങ്ങൾ അതിജയിച്ചു കഴിഞ്ഞിരിക്കുന്നു എന്ന് ധരിച്ചു പോകരുത്. തീർച്ചയായും അവർക്ക് (അല്ലാഹുവെ) തോല്പിക്കാനാവില്ല.

وَأَعِدُّوا لَهُم مَّا اسْتَطَعْتُم مِّن قُوَّةٍ وَمِن رِّبَاطِ الْخَيْلِ تُرْهِبُونَ بِهِ عَدُوَّ اللَّهِ وَعَدُوَّكُمْ وَآخَرِينَ مِن دُونِهِمْ لَا تَعْلَمُونَهُمُ اللَّهُ يَعْلَمُهُمْ ۚ وَمَا تُنفِقُوا مِن شَيْءٍ فِي سَبِيلِ اللَّهِ يُوَفَّ إِلَيْكُمْ وَأَنتُمْ لَا تُظْلَمُونَ ﴿٦٠﴾

60. അവരെ നേരിടാൻ വേണ്ടി നിങ്ങളുടെ കഴിവിൽപ്പെട്ട എല്ലാ ശക്തിയും, കെട്ടിനിർത്തിയ കുതിരകളെയും നിങ്ങൾ ഒരുക്കുക.[280] അതുമുഖേന അല്ലാഹുവിൻെറയും നിങ്ങളുടെയും ശത്രുവെയും, അവർക്കു പുറമെ നിങ്ങൾ അറിയാത്തവരും അല്ലാഹു അറിയുന്നവരുമായ മററു ചിലരെയും നിങ്ങൾ ഭയപ്പെടുത്തുവാൻ വേണ്ടി. നിങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ഏതൊരു വസ്തു ചെലവഴിച്ചാലും നിങ്ങൾക്കതിൻെറ പൂർണ്ണമായ ഫലം നൽകപ്പെടും. നിങ്ങളോട് അനീതി കാണിക്കപ്പെടുന്നതല്ല.

وَإِن جَنَحُوا لِلسَّلْمِ فَاجْنَحْ لَهَا

61. ഇനി, അവർ സമാധാനത്തിലേക്ക് ചായ്‌വ് കാണിക്കുകയാണെങ്കിൽ നീയും അതിലേക്ക്

279. മുസ്‌ലിംകളുമായി സമാധാനക്കരാറിൽ ഏർപ്പെട്ട ഒരു വിഭാഗം ഓർക്കാപ്പുറത്ത് ആക്രമിച്ചേക്കുമെന്ന് സൂചന ലഭിക്കുകയാണെങ്കിൽ മുസ്‌ലിംകൾ സ്വീകരിക്കേണ്ട നടപടിയാണ് ഇവിടെ വിവരിക്കുന്നത്. പെട്ടെന്ന് ഒരു യുദ്ധത്തിന് കോപ്പ് കൂട്ടരുത് 'നിങ്ങൾ കരാർ പാലിക്കാൻ ഭാവമില്ലെങ്കിൽ അതേപോലെ തന്നെ ഞങ്ങളും കരാർ തള്ളിക്കളയുന്നു' എന്ന് പരസ്യമായി അവരെ അറിയിക്കണം. തുറന്ന സമീപനമേ പാടുള്ളൂ. വഞ്ചനാപരമായ നീക്കങ്ങൾ നടത്തരുത്.

280. ഓരോ കാലത്തെയും യുദ്ധതന്ത്രങ്ങളും ആയുധങ്ങളും വ്യത്യസ്തമായിരിക്കും. അതാത് കാലത്ത് വിജയം നേടാൻ സഹായിക്കുന്ന സൈനിക സജ്ജീകരണങ്ങളാണ് നടത്തേണ്ടത്.

وَتَوَكَّلْ عَلَى اللَّهِ ۚ إِنَّهُ هُوَ السَّمِيعُ الْعَلِيمُ ﴿٦١﴾

ചായ്‌വ് കാണിക്കുകയും, അല്ലാഹുവിൻെറ മേൽ ഭരമേൽപിക്കുകയും ചെയ്യുക. തീർച്ചയായും അവനാണ് എല്ലാം കേൾക്കുകയും അറിയുകയും ചെയ്യുന്നവൻ.

وَإِن يُرِيدُوا أَن يَخْدَعُوكَ فَإِنَّ حَسْبَكَ اللَّهُ ۚ هُوَ الَّذِي أَيَّدَكَ بِنَصْرِهِ وَبِالْمُؤْمِنِينَ ﴿٦٢﴾

62. ഇനി അവർ നിന്നെ വഞ്ചിക്കാനുദ്ദേശിക്കുന്ന പക്ഷം തീർച്ചയായും നിനക്ക് അല്ലാഹു മതി. അവനാണ് അവൻെറ സഹായം മുഖേനയും, വിശ്വാസികൾ മുഖേനയും നിനക്ക് പിൻബലം നൽകിയവൻ.

وَأَلَّفَ بَيْنَ قُلُوبِهِمْ ۚ لَوْ أَنفَقْتَ مَا فِي الْأَرْضِ جَمِيعًا مَّا أَلَّفْتَ بَيْنَ قُلُوبِهِمْ وَلَٰكِنَّ اللَّهَ أَلَّفَ بَيْنَهُمْ ۚ إِنَّهُ عَزِيزٌ حَكِيمٌ ﴿٦٣﴾

63. അവരുടെ (വിശ്വാസികളുടെ) ഹൃദയങ്ങൾ തമ്മിൽ അവൻ ഇണക്കിച്ചേർക്കുകയും ചെയ്തിരിക്കുന്നു. ഭൂമിയിലുള്ളത് മുഴുവൻ നീ ചെലവഴിച്ചാൽ പോലും അവരുടെ ഹൃദയങ്ങൾ തമ്മിൽ ഇണക്കി ചേർക്കാൻ നിനക്ക് സാധിക്കുമായിരുന്നില്ല. എന്നാൽ അല്ലാഹു അവരെ തമ്മിൽ ഇണക്കി ചേർത്തിരിക്കുന്നു. തീർച്ചയായും അവൻ പ്രതാപിയും യുക്തിമാനുമാകുന്നു.

يَا أَيُّهَا النَّبِيُّ حَسْبُكَ اللَّهُ وَمَنِ اتَّبَعَكَ مِنَ الْمُؤْمِنِينَ ﴿٦٤﴾

64. നബിയേ, നിനക്കും നിന്നെ പിൻപററിയ സത്യവിശ്വാസികൾക്കും അല്ലാഹു തന്നെ മതി.

يَا أَيُّهَا النَّبِيُّ حَرِّضِ الْمُؤْمِنِينَ عَلَى الْقِتَالِ ۚ إِن يَكُن مِّنكُمْ عِشْرُونَ صَابِرُونَ يَغْلِبُوا مِائَتَيْنِ ۚ وَإِن يَكُن مِّنكُم مِّائَةٌ يَغْلِبُوا أَلْفًا مِّنَ الَّذِينَ كَفَرُوا بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ ﴿٦٥﴾

65. നബിയേ, നീ വിശ്വാസികളെ യുദ്ധത്തിന് പ്രോത്സാഹിപ്പിക്കുക. നിങ്ങളുടെ കൂട്ടത്തിൽ ക്ഷമാശീലരായ ഇരുപതുപേരുണ്ടായിരുന്നാൽ ഇരുനൂറ് പേരെ അവർക്കു ജയിച്ചടക്കാവുന്നതാണ്. നിങ്ങളുടെ കൂട്ടത്തിൽ നൂറ് പേരുണ്ടായിരുന്നാൽ സത്യനിഷേധികളിൽ നിന്ന് ആയിരം പേരെ അവർക്കു ജയിച്ചടക്കാവുന്നതാണ്. അവർ കാര്യം ഗ്രഹിക്കാത്ത ഒരു ജനവിഭാഗമാണ് എന്നതുകൊണ്ടത്രെ അത്.

الْآنَ خَفَّفَ اللَّهُ عَنكُمْ وَعَلِمَ أَنَّ فِيكُمْ ضَعْفًا ۚ فَإِن يَكُن مِّنكُم مِّائَةٌ صَابِرَةٌ يَغْلِبُوا مِائَتَيْنِ ۚ وَإِن يَكُن مِّنكُمْ أَلْفٌ يَغْلِبُوا أَلْفَيْنِ بِإِذْنِ اللَّهِ ۗ وَاللَّهُ مَعَ الصَّابِرِينَ ﴿٦٦﴾

66. ഇപ്പോൾ അല്ലാഹു നിങ്ങൾക്കു ഭാരം കുറച്ചു തന്നിരിക്കുന്നു. നിങ്ങളിൽ ബലഹീനതയുണ്ട് എന്നവൻ അറിയുകയും ചെയ്തിരിക്കുന്നു. അതിനാൽ നിങ്ങളുടെ കൂട്ടത്തിൽ ക്ഷമാശീലരായ നൂറുപേരുണ്ടായിരുന്നാൽ അവർക്ക് ഇരുനൂറു പേരെ ജയിച്ചടക്കാവുന്നതാണ്. നിങ്ങളുടെ കൂട്ടത്തൽ ആയിരം പേരുണ്ടായാൽ അല്ലാഹുവിൻെറ അനുമതി പ്രകാരം രണ്ടായിരം പേരെ അവർക്കു ജയിച്ചടക്കാവുന്നതാണ്.[281] അല്ലാഹു ക്ഷമാശീലരോടൊപ്പമാകുന്നു.

---

281. പത്തിരട്ടി വരുന്ന ശത്രുസൈന്യത്തിൻെറ മുമ്പിൽ പോലും ഉറച്ചുനിന്ന് പോരാടണമെന്നും, പിന്മാറാൻ പാടില്ലെന്നുമായിരുന്നു മുസ്‌ലിംകൾ ദൃഢവിശ്വാസമുള്ള ന്യൂനപക്ഷമായിരുന്ന സമയത്ത് അല്ലാഹുവിൻെറ കല്പന. പിന്നീട് ഇരട്ടിയിലേറെ വരുന്ന ശത്രുസൈന്യത്തിൻെറ മുമ്പിൽ ഉറച്ചുനിന്ന് പൊരുതാൻ സാധിച്ചില്ലെങ്കിലും കുററമില്ല എന്ന നിലയ്ക്ക് കല്പനയിൽ ഇളവ് വന്നു. വിശ്വാസപരമായി വളരെ പ്രബലരല്ലാത്ത കുറെ പേരും കൂടിച്ചേർന്ന് മുസ്‌ലിംകളുടെ എണ്ണം കൂടിയ സന്ദർഭത്തിലാണ് ഈ ഇളവ് പ്രഖ്യാപിക്കപ്പെട്ടത്.

مَا كَانَ لِنَبِيٍّ أَن يَكُونَ لَهُ أَسْرَىٰ حَتَّىٰ يُثْخِنَ فِي الْأَرْضِ
تُرِيدُونَ عَرَضَ الدُّنْيَا وَاللَّهُ يُرِيدُ الْآخِرَةَ ۗ وَاللَّهُ
عَزِيزٌ حَكِيمٌ ﴿٦٧﴾

67. ഒരു പ്രവാചകന്നും(ശത്രുക്കളെ കീഴടക്കി) നാട്ടിൽ ശക്തി സ്ഥാപിക്കുന്നത് വരെ യുദ്ധത്തടവുകാരുണ്ടായിരിക്കാൻ പാടുള്ളതല്ല.[282] നിങ്ങൾ ഇഹലോകത്തെ ക്ഷണികമായ നേട്ടം ആഗ്രഹിക്കുന്നു.[283] അല്ലാഹുവാകട്ടെ പരലോകത്തെയും ഉദ്ദേശിക്കുന്നു. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

لَّوْلَا كِتَابٌ مِّنَ اللَّهِ سَبَقَ لَمَسَّكُمْ فِيمَا أَخَذْتُمْ
عَذَابٌ عَظِيمٌ ﴿٦٨﴾

68. അല്ലാഹുവിങ്കൽ നിന്നുള്ള ഒരു നിശ്ചയം മുൻകൂട്ടി ഉണ്ടായിരുന്നില്ലെങ്കിൽ നിങ്ങൾ ആ വാങ്ങിയതിന്റെ പേരിൽ നിങ്ങളെ വമ്പിച്ച ശിക്ഷ ബാധിക്കുക തന്നെ ചെയ്യുമായിരുന്നു.

فَكُلُوا مِمَّا غَنِمْتُمْ حَلَالًا طَيِّبًا ۚ وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ
غَفُورٌ رَّحِيمٌ ﴿٦٩﴾

69. എന്നാൽ (യുദ്ധത്തിനിടയിൽ) നിങ്ങൾ നേടിയെടുത്തതിൽ നിന്ന് അനുവദനീയവും ഉത്തമവുമായത് നിങ്ങൾ ഭക്ഷിച്ചുകൊള്ളുക. അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَا أَيُّهَا النَّبِيُّ قُل لِّمَن فِي أَيْدِيكُم مِّنَ الْأَسْرَىٰ إِن يَعْلَمِ اللَّهُ فِي
قُلُوبِكُمْ خَيْرًا يُؤْتِكُمْ خَيْرًا مِّمَّا أُخِذَ مِنكُمْ وَيَغْفِرْ لَكُمْ ۗ وَاللَّهُ غَفُورٌ
رَّحِيمٌ ﴿٧٠﴾

70. നബിയേ, നിങ്ങളുടെ കൈവശമുള്ള യുദ്ധത്തടവുകാരോട് നീ പറയുക: നിങ്ങളുടെ ഹൃദയങ്ങളിൽ വല്ല നന്മയുമുള്ളതായി അല്ലാഹു അറിയുന്നപക്ഷം നിങ്ങളുടെ പക്കൽ നിന്ന് മേടിക്കപ്പെട്ടതിനേക്കാൾ ഉത്തമമായത് അവൻ നിങ്ങൾക്കു തരികയും നിങ്ങൾക്കവൻ പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَإِن يُرِيدُوا خِيَانَتَكَ فَقَدْ خَانُوا اللَّهَ مِن قَبْلُ فَأَمْكَنَ
مِنْهُمْ ۗ وَاللَّهُ عَلِيمٌ حَكِيمٌ ﴿٧١﴾

71. ഇനി നിന്നെ വഞ്ചിക്കാനാണ് അവരുദ്ദേശിക്കുന്നതെങ്കിൽ അവർ മുമ്പ് അല്ലാഹുവോടും വഞ്ചന കാണിച്ചിട്ടുണ്ട്. അതുകൊണ്ടാണ് അവൻ അവരെ (നിങ്ങൾക്കു) കീഴ്പെടുത്തി തന്നത്. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

إِنَّ الَّذِينَ آمَنُوا وَهَاجَرُوا وَجَاهَدُوا بِأَمْوَالِهِمْ وَأَنفُسِهِمْ فِي
سَبِيلِ اللَّهِ وَالَّذِينَ آوَوا وَّنَصَرُوا أُولَٰئِكَ بَعْضُهُمْ أَوْلِيَاءُ

72. തീർച്ചയായും വിശ്വസിക്കുകയും, സ്വദേശം വെടിഞ്ഞുപോകുകയും തങ്ങളുടെ സ്വത്തുകളും ശരീരങ്ങളും കൊണ്ട് അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരത്തിലേർപ്പെടുകയും ചെയ്യു

282. സത്യവിശ്വാസവും സദ്വൃത്തതയും സ്വീകരിച്ചുവെന്ന കാരണത്താൽ മാത്രം നബി(സ)യുടെയും അനുചരന്മാരുടെയും നേർക്ക് ഭീകരയുദ്ധം അഴിച്ചുവിടുകയാണല്ലോ ശത്രുക്കൾ ചെയ്തത്. വിശ്വാസികൾ ദുർബ്ബലരായ ന്യൂനപക്ഷം. സത്യനിഷേധികൾ സുസജ്ജരായ ഭൂരിപക്ഷം. എന്നിട്ടും ശത്രുക്കൾ ബദ്റിൽ ദയനീയമായി പരാജയപ്പെട്ടു. അവരിൽ അനേകം പേർ മുസ്ലിംകളുടെ കയ്യിൽ യുദ്ധത്തടവുകാരായി. സഹാബികളിൽ പലരുടെയും നിർദ്ദേശം മാനിച്ച് നബി(സ) അവരെ മോചനമൂല്യം വാങ്ങിവിട്ടയക്കാൻ നിർദ്ദേശിച്ചു. ഈ നടപടി യുദ്ധതന്ത്രപരമായി ശരിയായില്ലെന്നാണ് ഈ വചനം ഉണർത്തുന്നത്. മുർഖന്മാരായ ശത്രുക്കളെ കൊന്നും പരിക്കേല്പിച്ചും ഒതുക്കിയതിനു ശേഷമല്ലാതെ അവരോട് ഉദാരനയം സ്വീകരിച്ചുകൂടാ. അത് അപകടമാണ് എന്ന് അല്ലാഹു ഓർമ്മിപ്പിക്കുന്നു.
283. മോചന മൂല്യമായി കിട്ടുന്ന സംഖ്യ ആഗ്രഹിച്ചുകൊണ്ടാണ് നിങ്ങൾ അവരെ വിട്ടയക്കുന്നത്. താമസിയാതെ മറ്റൊരു യുദ്ധത്തിന് കോപ്പുകൂട്ടാൻ ശത്രുക്കൾക്ക് അത് അവസരം സൃഷ്ടിച്ചേക്കും. അത് നിങ്ങൾക്ക് ഐഹികവും പാരത്രികവുമായ നഷ്ടത്തിനു കാരണമായേക്കാം.

بَعۡضٖۚ وَٱلَّذِينَ ءَامَنُواْ وَلَمۡ يُهَاجِرُواْ مَا لَكُم مِّن وَلَٰيَتِهِم مِّن شَيۡءٍ حَتَّىٰ يُهَاجِرُواْۚ وَإِنِ ٱسۡتَنصَرُوكُمۡ فِي ٱلدِّينِ فَعَلَيۡكُمُ ٱلنَّصۡرُ إِلَّا عَلَىٰ قَوۡمِۭ بَيۡنَكُمۡ وَبَيۡنَهُم مِّيثَٰقٞۗ وَٱللَّهُ بِمَا تَعۡمَلُونَ بَصِيرٞ ٧٢

വരും, അവർക്ക് അഭയം നൽകുകയും സഹായിക്കുകയും ചെയ്തവരും അന്യോന്യം ഉററമിത്രങ്ങളാകുന്നു. വിശ്വസിക്കുകയും എന്നാൽ സ്വദേശം വെടിഞ്ഞുപോരാതിരിക്കുകയും ചെയ്തവരോട് അവർ സ്വദേശം വെടിഞ്ഞു പോരുന്നത് വരെ നിങ്ങൾക്ക് യാതൊരു സംരക്ഷണബാധ്യതയുമില്ല.[284] ഇനി മതകാര്യത്തിൽ അവർ നിങ്ങളുടെ സഹായം തേടുകയാണെങ്കിൽ സഹായിക്കാൻ നിങ്ങൾക്ക് ബാധ്യതയുണ്ട്. എന്നാൽ നിങ്ങളുമായി കരാറിലേർപ്പെട്ടു കഴിയുന്ന ജനതയ്ക്കെതിരായി (നിങ്ങളവരെ സഹായിക്കാൻ) പാടില്ല. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനാകുന്നു.

وَٱلَّذِينَ كَفَرُواْ بَعۡضُهُمۡ أَوۡلِيَآءُ بَعۡضٍۚ إِلَّا تَفۡعَلُوهُ تَكُن فِتۡنَةٞ فِي ٱلۡأَرۡضِ وَفَسَادٞ كَبِيرٞ ٧٣

73. സത്യനിഷേധികളും അന്യോന്യം മിത്രങ്ങളാകുന്നു.[285] ഇത് (ഈ നിർദ്ദേശങ്ങൾ) നിങ്ങൾ പ്രാവർത്തികമാക്കിയിട്ടില്ലെങ്കിൽ നാട്ടിൽ കുഴപ്പവും വലിയ നാശവും ഉണ്ടായിത്തീരുന്നതാണ്.

وَٱلَّذِينَ ءَامَنُواْ وَهَاجَرُواْ وَجَٰهَدُواْ فِي سَبِيلِ ٱللَّهِ وَٱلَّذِينَ ءَاوَواْ وَّنَصَرُوٓاْ أُوْلَٰٓئِكَ هُمُ ٱلۡمُؤۡمِنُونَ حَقّٗاۚ لَّهُم مَّغۡفِرَةٞ وَرِزۡقٞ كَرِيمٞ ٧٤

74. വിശ്വസിക്കുകയും സ്വദേശം വെടിഞ്ഞു പോകുകയും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരത്തിലേർപ്പെടുകയും ചെയ്തവരും,[286] അവർക്ക് അഭയം നൽകുകയും സഹായിക്കുകയും ചെയ്തവരും[287] തന്നെയാണ് യഥാർത്ഥത്തിൽ സത്യവിശ്വാസികൾ. അവർക്ക് പാപമോചനവും മാന്യമായ ഉപജീവനവും ഉണ്ടായിരിക്കും.

وَٱلَّذِينَ ءَامَنُواْ مِنۢ بَعۡدُ وَهَاجَرُواْ وَجَٰهَدُواْ مَعَكُمۡ فَأُوْلَٰٓئِكَ مِنكُمۡۚ وَأُوْلُواْ ٱلۡأَرۡحَامِ بَعۡضُهُمۡ أَوۡلَىٰ بِبَعۡضٖ فِي كِتَٰبِ ٱللَّهِۚ إِنَّ ٱللَّهَ بِكُلِّ شَيۡءٍ عَلِيمُۢ ٧٥

75. അതിനുശേഷം വിശ്വസിക്കുകയും, സ്വദേശം വെടിയുകയും, നിങ്ങളോടൊപ്പം സമരത്തിലേർപ്പെടുകയും ചെയ്തവരും നിങ്ങളുടെ കൂട്ടത്തിൽ തന്നെ. എന്നാൽ രക്തബന്ധമുള്ളവർ അല്ലാഹുവിന്റെ രേഖയിൽ (നിയമത്തിൽ) അന്യോന്യം കൂടുതൽ ബന്ധപ്പെട്ടവരാകുന്നു. തീർച്ചയായും അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

---

284. നബി(സ)യുടെ ഹിജ്റയ്ക്കും മക്കാവിജയത്തിനുമിടയിൽ ഏത് നാട്ടിൽ നിന്ന് ഇസ്ലാം സ്വീകരിച്ചവരും മദീനയിലേക്ക് 'ഹിജ്റ' ചെയ്യണമെന്ന് കല്പനയുണ്ടായിരുന്നു. അഭയാർത്ഥികളായ മുസ്ലിംകളും, മദീനക്കാരായ മുസ്ലിംകളും തമ്മിൽ ദൃഢമായ മൈത്രീബന്ധമായിരുന്നു ഉണ്ടായിരുന്നത്. മദീനയിലെ മുസ്ലിം സമൂഹത്തിൽ വന്നു ചേരാതെ അവിശ്വാസിസമൂഹങ്ങൾക്കിടയിൽ ജീവിക്കുന്ന സത്യവിശ്വാസികളുമായി ഇത് പോലെയുള്ള മൈത്രീബന്ധം സ്ഥാപിക്കുക സാദ്ധ്യമല്ലല്ലോ. എന്നാൽ അവർ സഹായം തേടുന്നപക്ഷം സോപാധികമായ സഹായം നല്കാൻ മുസ്ലിംകൾക്ക് ബാദ്ധ്യതയുണ്ട്.

285. സത്യനിഷേധികൾക്കിടയിൽ പല വിധ ഭിന്നതകളും ഉണ്ടെങ്കിലും മുസ്ലിംകളെ എതിർക്കുന്ന വിഷയത്തിൽ അവർക്കിടയിൽ ഐക്യവും മൈത്രിയും നിലവിൽ വരുമെന്ന് ഖുർആൻ ഉണർത്തുന്നു. എക്കാലത്തും ഇക്കാര്യത്തിൽ ജാഗ്രത പുലർത്തേണ്ടതാണ്.

286. മദീനയിൽ വന്നുചേർന്ന മുഹാജിറുകളായ മുസ്ലിംകൾ.

287. മദീനാ സ്വദേശികളായ മുസ്ലിംകൾ. അൻസാർ (സഹായികൾ) എന്നാണ് ഇവർക്ക് പേരു നല്കപ്പെട്ടത്.




## അദ്ധ്യായം - 9

بَرَاءَةٌ مِنَ اللهِ وَرَسُولِهِ إِلَى الَّذِينَ عَاهَدْتُمْ مِنَ الْمُشْرِكِينَ ①

1. ബഹുദൈവവിശ്വാസികളിൽ നിന്ന് ആരുമായി നിങ്ങൾ കരാറിലേർപ്പെട്ടിട്ടുണ്ടോ അവരോട് അല്ലാഹുവിൻെറയും അവൻെറ ദൂതൻെറയും ഭാഗത്തുനിന്നുള്ള ബാദ്ധ്യത ഒഴിഞ്ഞതായി ഇതാ പ്രഖ്യാപിക്കുന്നു.

فَسِيحُوا فِي الْأَرْضِ أَرْبَعَةَ أَشْهُرٍ وَاعْلَمُوا أَنَّكُمْ غَيْرُ مُعْجِزِي اللهِ وَأَنَّ اللهَ مُخْزِي الْكَافِرِينَ ②

2. അതിനാൽ (ബഹുദൈവ വിശ്വാസികളേ,) നിങ്ങൾ നാലു മാസക്കാലം ഭൂമിയിൽ യഥേഷ്ടം സഞ്ചരിച്ചുകൊള്ളുക.[289] നിങ്ങൾക്കു അല്ലാഹുവെ തോൽപിക്കാനാവില്ലെന്നും, സത്യനിഷേധികൾക്കു അല്ലാഹു അപമാനം വരുത്തുന്നതാണെന്നും നിങ്ങൾ അറിഞ്ഞിരിക്കുകയും ചെയ്യുക.

وَأَذَانٌ مِنَ اللهِ وَرَسُولِهِ إِلَى النَّاسِ يَوْمَ الْحَجِّ الْأَكْبَرِ أَنَّ اللهَ بَرِيءٌ مِنَ الْمُشْرِكِينَ وَرَسُولُهُ فَإِنْ تُبْتُمْ فَهُوَ خَيْرٌ لَكُمْ وَإِنْ تَوَلَّيْتُمْ فَاعْلَمُوا أَنَّكُمْ غَيْرُ مُعْجِزِي اللهِ وَبَشِّرِ الَّذِينَ كَفَرُوا بِعَذَابٍ أَلِيمٍ ③

3. മഹത്തായ ഹജ്ജിൻെറ ദിവസത്തിൽ മനുഷ്യരോട് (പൊതുവായി) അല്ലാഹുവിൻെറയും റസൂലിൻെറയും ഭാഗത്തുനിന്ന് ഇതാ അറിയിക്കുകയും ചെയ്യുന്നു; അല്ലാഹുവിനും അവൻെറ ദൂതന്നും ബഹുദൈവ വിശ്വാസികളോട് യാതൊരു ബാദ്ധ്യതയുമില്ലെന്ന്. എന്നാൽ (ബഹുദൈവ വിശ്വാസികളേ,) നിങ്ങൾ പശ്ചാത്തപിക്കുകയാണെങ്കിൽ അതാണ് നിങ്ങൾക്കുത്തമം. നിങ്ങൾ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ നിങ്ങൾക്കു അല്ലാഹുവെ തോൽപിക്കാനാവില്ലെന്ന് നിങ്ങൾ അറിഞ്ഞിരിക്കുക. (നബിയേ,) സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയെപ്പററി നീ 'സന്തോഷവാർത്ത' അറിയിക്കുക.

إِلَّا الَّذِينَ عَاهَدْتُمْ مِنَ الْمُشْرِكِينَ

4. എന്നാൽ ബഹുദൈവവിശ്വാസികളുടെ കൂട്ടത്തിൽ നിന്ന് നിങ്ങൾ കരാറിലേർപെടുകയും,

---

288. പലരുടെയും പശ്ചാത്താപത്തെപററി പരാമർശമുള്ളത് കൊണ്ടാണ് ഈ അദ്ധ്യായത്തിന് 'തൗബഃ' എന്ന് പേർ നൽകപ്പെട്ടത്. ബറാഅത്ത് എന്നും ഈ സൂറത്തിന് പേർ നൽകപ്പെട്ടിട്ടുണ്ട്. ആദ്യവചനത്തിലെ ആദ്യ പദം തന്നെ 'ബറാഅത്ത്' ആണല്ലോ. ഈ അദ്ധ്യായത്തിൽ 'ബിസ്മി' ഇല്ല.

289. ഗൂഢാലോചനകളും, കരാർ ലംഘനവും പതിവാക്കിയിരുന്ന സത്യനിഷേധികളുടെ കാര്യത്തിലുള്ള ഒരു പൊതുവിളംബരമാണിത്. നാലു മാസക്കാലത്തോളം മുസ്‌ലിംകൾ യാതൊരാക്രമണവും നടത്തുകയില്ലെന്നും, അത് കഴിഞ്ഞാൽ സത്യസന്ധരായ സഖ്യകക്ഷികൾ ഒഴിച്ച് മററാരുടെയും നേരെ ആക്രമണം നടത്താൻ മടിക്കുകയില്ലെന്നുമുള്ള പ്രഖ്യാപനം.

ثُمَّ لَمْ يَنقُصُوكُمْ شَيْـًٔا وَلَمْ يُظَٰهِرُوا۟ عَلَيْكُمْ أَحَدًا فَأَتِمُّوٓا۟ إِلَيْهِمْ عَهْدَهُمْ إِلَىٰ مُدَّتِهِمْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُتَّقِينَ ﴿٤﴾

എന്നിട്ട് നിങ്ങളോട് (അത് പാലിക്കുന്നതിൽ) യാതൊരു ന്യൂനതയും വരുത്താതിരിക്കുകയും, നിങ്ങൾക്കെതിരിൽ ആർക്കും സഹായം നൽകാതിരിക്കുകയും ചെയ്തവർ ഇതിൽ നിന്ന് ഒഴിവാണ്. അപ്പോൾ അവരോടുള്ള കരാർ അവരുടെ കാലാവധി വരെ നിങ്ങൾ നിറവേററുക. തീർച്ചയായും അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

فَإِذَا ٱنسَلَخَ ٱلْأَشْهُرُ ٱلْحُرُمُ فَٱقْتُلُوا۟ ٱلْمُشْرِكِينَ حَيْثُ وَجَدتُّمُوهُمْ وَخُذُوهُمْ وَٱحْصُرُوهُمْ وَٱقْعُدُوا۟ لَهُمْ كُلَّ مَرْصَدٍ ۚ فَإِن تَابُوا۟ وَأَقَامُوا۟ ٱلصَّلَوٰةَ وَءَاتَوُا۟ ٱلزَّكَوٰةَ فَخَلُّوا۟ سَبِيلَهُمْ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٥﴾

5. അങ്ങനെ ആ വിലക്കപ്പെട്ട മാസങ്ങൾ കഴിഞ്ഞാൽ[290] ആ ബഹുദൈവ വിശ്വാസികളെ നിങ്ങൾ കണ്ടെത്തിയേടത്ത് വെച്ച് കൊന്നു കളയുക. അവരെ പിടികൂടുകയും വളയുകയും അവർക്കുവേണ്ടി പതിയിരിക്കാവുന്നിടത്തെല്ലാം പതിയിരിക്കുകയും ചെയ്യുക.[291] ഇനി അവർ പശ്ചാത്തപിക്കുകയും നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും സകാത് നൽകുകയും ചെയ്യുന്നപക്ഷം നിങ്ങൾ അവരുടെ വഴി ഒഴിവാക്കിക്കൊടുക്കുക.[292] തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ്.

وَإِنْ أَحَدٌ مِّنَ ٱلْمُشْرِكِينَ ٱسْتَجَارَكَ فَأَجِرْهُ حَتَّىٰ يَسْمَعَ كَلَٰمَ ٱللَّهِ ثُمَّ أَبْلِغْهُ مَأْمَنَهُۥ ۚ ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَعْلَمُونَ ﴿٦﴾

6. ബഹുദൈവ വിശ്വാസികളിൽ വല്ലവനും നിന്റെ അടുക്കൽ അഭയം തേടി വന്നാൽ അല്ലാഹുവിന്റെ വചനം അവൻ കേട്ടു ഗ്രഹിക്കാൻ വേണ്ടി അവന്ന് അഭയം നൽകുക. എന്നിട്ട് അവന്ന് സുരക്ഷിതത്വമുള്ള സ്ഥലത്ത് അവനെ എത്തിച്ചുകൊടുക്കുകയും ചെയ്യുക. അവർ അറിവില്ലാത്ത ഒരു ജനവിഭാഗമാണ് എന്നതു കൊണ്ടാണത്.

كَيْفَ يَكُونُ لِلْمُشْرِكِينَ عَهْدٌ عِندَ ٱللَّهِ وَعِندَ رَسُولِهِۦٓ إِلَّا ٱلَّذِينَ عَٰهَدتُّمْ عِندَ ٱلْمَسْجِدِ ٱلْحَرَامِ ۖ فَمَا ٱسْتَقَٰمُوا۟ لَكُمْ فَٱسْتَقِيمُوا۟ لَهُمْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُتَّقِينَ ﴿٧﴾

7. എങ്ങനെയാണ് ആ ബഹുദൈവ വിശ്വാസികൾക്ക് അല്ലാഹുവിന്റെ അടുക്കലും അവന്റെ ദൂതന്റെ അടുക്കലും ഉടമ്പടി നിലനിൽക്കുക? നിങ്ങൾ ആരുമായി മസ്ജിദുൽ ഹറാമിന്റെ അടുത്ത് വെച്ച് കരാറിലേർപ്പെട്ടുവോ അവർക്കല്ലാതെ.[293] എന്നാൽ അവർ നിങ്ങളോട് ശരിയായി വർത്തിക്കുന്നേടത്തോളം നിങ്ങൾ അവരോടും ശരിയായി വർത്തിക്കുക. തീർച്ചയായും അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

---

290. കരാർപ്രകാരമോ, മുകളിൽ പരാമർശിച്ച വിളംബരപ്രകാരമോ ആക്രമണം ആരംഭിക്കാൻ പാടില്ലാത്ത കാലപരിധി കഴിഞ്ഞാൽ എന്നർത്ഥം. 'യുദ്ധം നിഷിദ്ധമായ മാസങ്ങൾ കഴിഞ്ഞാൽ' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം കൽപിച്ചിട്ടുള്ളത്.
291. മുസ്ലിംകളുമായി ശത്രുതയിൽ വർത്തിക്കുന്നവരുടെ കാര്യമാണ് ഇവിടെ പരാമർശിച്ചിട്ടുള്ളതെന്ന് ഇതിനുമുമ്പും പിമ്പുമുള്ള വചനങ്ങളിൽനിന്ന് വ്യക്തമാണ്.
292. അവരുടെ സൈ്വരജീവിതത്തിന് തടസ്സം സൃഷ്ടിക്കരുത് എന്നർത്ഥം.
293. ഹുദൈബിയ എന്ന സ്ഥലത്ത് വെച്ച് മുസ്ലിംകളുമായി സമാധാന സന്ധിയിലേർപ്പെടുകയും എന്നിട്ട് അത് ലംഘിക്കാതിരിക്കുകയും ചെയ്ത ചില ഗോത്രങ്ങളെപററിയാണ് സൂചന.

كَيۡفَ وَإِن يَظۡهَرُواْ عَلَيۡكُمۡ لَا يَرۡقُبُواْ فِيكُمۡ إِلّٗا وَلَا ذِمَّةٗۚ
يُرۡضُونَكُم بِأَفۡوَٰهِهِمۡ وَتَأۡبَىٰ قُلُوبُهُمۡ وَأَكۡثَرُهُمۡ
فَٰسِقُونَ ٨

8. അതെങ്ങനെ (നിലനിൽക്കും?) നിങ്ങളുടെ മേൽ അവർ വിജയം നേടുന്നപക്ഷം നിങ്ങളുടെ കാര്യത്തിൽ കുടുംബബന്ധമോ ഉടമ്പടിയോ അവർ പരിഗണിക്കുകയില്ല. അവരുടെ വായ്കൊണ്ട് അവർ നിങ്ങളെ തൃപ്തിപ്പെടുത്തും. അവരുടെ മനസ്സുകൾ വെറുക്കുകയും ചെയ്യും. അവരിൽ അധികപേരും ധിക്കാരികളാകുന്നു.

ٱشۡتَرَوۡاْ بِـَٔايَٰتِ ٱللَّهِ ثَمَنٗا قَلِيلٗا فَصَدُّواْ عَن سَبِيلِهِۦٓۚ
إِنَّهُمۡ سَآءَ مَا كَانُواْ يَعۡمَلُونَ ٩

9. അവർ അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെ തുച്ഛമായ വിലയ്ക്ക് വിററു കളയുകയും, അങ്ങനെ അവൻെറ മാർഗ്ഗത്തിൽ നിന്ന് (ആളുകളെ) തടയുകയും ചെയ്തു. തീർച്ചയായും അവർ പ്രവർത്തിച്ചു വരുന്നത് വളരെ ചീത്തയാകുന്നു.

لَا يَرۡقُبُونَ فِي مُؤۡمِنٍ إِلّٗا وَلَا ذِمَّةٗۚ وَأُوْلَٰٓئِكَ
هُمُ ٱلۡمُعۡتَدُونَ ١٠

10. ഒരു സത്യവിശ്വാസിയുടെ കാര്യത്തിലും കുടുംബ ബന്ധമോ ഉടമ്പടിയോ അവർ പരിഗണിക്കാറില്ല. അവർ തന്നെയാണ് അതിക്രമകാരികൾ.

فَإِن تَابُواْ وَأَقَامُواْ ٱلصَّلَوٰةَ وَءَاتَوُاْ ٱلزَّكَوٰةَ فَإِخۡوَٰنُكُمۡ فِي
ٱلدِّينِۗ وَنُفَصِّلُ ٱلۡأٓيَٰتِ لِقَوۡمٖ يَعۡلَمُونَ ١١

11. എന്നാൽ അവർ പശ്ചാത്തപിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും ചെയ്യുന്നപക്ഷം അവർ മതത്തിൽ നിങ്ങളുടെ സഹോദരങ്ങളാകുന്നു. മനസ്സിലാക്കുന്ന ആളുകൾക്കു വേണ്ടി നാം ദൃഷ്ടാന്തങ്ങൾ വിശദീകരിക്കുന്നു.

وَإِن نَّكَثُوٓاْ أَيۡمَٰنَهُم مِّنۢ بَعۡدِ عَهۡدِهِمۡ
وَطَعَنُواْ فِي دِينِكُمۡ فَقَٰتِلُوٓاْ أَئِمَّةَ ٱلۡكُفۡرِ
إِنَّهُمۡ لَآ أَيۡمَٰنَ لَهُمۡ لَعَلَّهُمۡ يَنتَهُونَ ١٢

12. ഇനി അവർ കരാറിലേർപെട്ടതിനുശേഷം തങ്ങളുടെ ശപഥങ്ങൾ ലംഘിക്കുകയും, നിങ്ങളുടെ മതത്തെ പരിഹസിക്കുകയും ചെയ്യുകയാണെങ്കിൽ സത്യനിഷേധത്തിൻെറ നേതാക്കളോട് നിങ്ങൾ യുദ്ധം ചെയ്യുക. തീർച്ചയായും അവർക്ക് ശപഥങ്ങളേയില്ല.[294] അവർ വിരമിച്ചേക്കാം.

أَلَا تُقَٰتِلُونَ قَوۡمٗا نَّكَثُوٓاْ أَيۡمَٰنَهُمۡ وَهَمُّواْ
بِإِخۡرَاجِ ٱلرَّسُولِ وَهُم بَدَءُوكُمۡ أَوَّلَ مَرَّةٍۚ
أَتَخۡشَوۡنَهُمۡۚ فَٱللَّهُ أَحَقُّ أَن تَخۡشَوۡهُ إِن كُنتُم مُّؤۡمِنِينَ ١٣

13. തങ്ങളുടെ ശപഥങ്ങൾ ലംഘിക്കുകയും, റസൂലിനെ പുറത്താക്കാൻ മുതിരുകയും ചെയ്ത ഒരു ജനവിഭാഗത്തോട് നിങ്ങൾ യുദ്ധം ചെയ്യുന്നില്ലേ? അവരാണല്ലോ നിങ്ങളോട് ആദ്യതവണ (യുദ്ധം) തുടങ്ങിയത്. അവരെ നിങ്ങൾ ഭയപ്പെടുകയാണോ? എന്നാൽ നിങ്ങൾ ഭയപ്പെടാൻ ഏററവും അർഹതയുള്ളത് അല്ലാഹുവെയാണ്; നിങ്ങൾ വിശ്വാസികളാണെങ്കിൽ.

قَٰتِلُوهُمۡ يُعَذِّبۡهُمُ ٱللَّهُ بِأَيۡدِيكُمۡ وَيُخۡزِهِمۡ وَيَنصُرۡكُمۡ عَلَيۡهِمۡ

14. നിങ്ങൾ അവരോട് യുദ്ധം ചെയ്യുക. നിങ്ങളുടെ കൈകളാൽ അല്ലാഹു അവരെ ശിക്ഷി

294. ശപഥം ചെയ്ത കാര്യം നിറവേററുന്ന സമ്പ്രദായം തന്നെ അവർക്കില്ലെന്നർത്ഥം.

وَيَشْفِ صُدُورَ قَوْمٍ مُّؤْمِنِينَ ⑭

ക്കുകയും, അവരെ അവൻ അപമാനിക്കുകയും, അവർക്കെതിരിൽ നിങ്ങളെ അവൻ സഹായിക്കുകയും, വിശ്വാസികളായ ആളുകളുടെ ഹൃദയങ്ങൾക്ക് അവൻ ശമനം നൽകുകയും ചെയ്യുന്നതാണ്.

وَيُذْهِبْ غَيْظَ قُلُوبِهِمْ ۗ وَيَتُوبُ اللَّهُ عَلَىٰ مَن يَشَاءُ ۗ وَاللَّهُ
عَلِيمٌ حَكِيمٌ ⑮

15. അവരുടെ മനസ്സുകളിലെ രോഷം അവൻ നീക്കിക്കളയുകയും ചെയ്യുന്നതാണ്. അല്ലാഹു താൻ ഉദ്ദേശിക്കുന്നവരുടെ പശ്ചാത്താപം സ്വീകരിക്കുന്നു അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

أَمْ حَسِبْتُمْ أَن تُتْرَكُوا وَلَمَّا يَعْلَمِ اللَّهُ الَّذِينَ جَاهَدُوا مِنكُمْ
وَلَمْ يَتَّخِذُوا مِن دُونِ اللَّهِ وَلَا رَسُولِهِ وَلَا الْمُؤْمِنِينَ وَلِيجَةً ۚ
وَاللَّهُ خَبِيرٌ بِمَا تَعْمَلُونَ ⑯

16. അതല്ല, നിങ്ങളിൽ നിന്ന് സമരം ചെയ്യുകയും, അല്ലാഹുവിനും അവന്റെ ദൂതനും സത്യവിശ്വാസികൾക്കും പുറമെ യാതൊരു രഹസ്യ കൂട്ടുകെട്ടും സ്വീകരിക്കാതിരിക്കുകയും ചെയ്യുവർ ആരെന്ന് അല്ലാഹു അറിഞ്ഞിട്ടല്ലാതെ നിങ്ങളെ വിട്ടേക്കുമെന്ന് നിങ്ങൾ ധരിച്ചിരിക്കയാണോ? അല്ലാഹുവാകട്ടെ നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

مَا كَانَ لِلْمُشْرِكِينَ أَن يَعْمُرُوا مَسَاجِدَ اللَّهِ شَاهِدِينَ عَلَىٰ
أَنفُسِهِم بِالْكُفْرِ ۚ أُولَٰئِكَ حَبِطَتْ أَعْمَالُهُمْ وَفِي النَّارِ هُمْ
خَالِدُونَ ⑰

17. ബഹുദൈവവാദികൾക്ക്, സത്യനിഷേധത്തിന് സ്വയം സാക്ഷ്യം വഹിക്കുന്നവരായിക്കൊണ്ട് അല്ലാഹുവിന്റെ പള്ളികൾ പരിപാലിക്കാനവകാശമില്ല. അത്തരക്കാരുടെ കർമ്മങ്ങൾ നിഷ്ഫലമായിരിക്കുന്നു. നരകത്തിൽ അവർ നിത്യവാസികളായിരിക്കുകയും ചെയ്യും.

إِنَّمَا يَعْمُرُ مَسَاجِدَ اللَّهِ مَنْ آمَنَ بِاللَّهِ وَالْيَوْمِ الْآخِرِ وَأَقَامَ
الصَّلَاةَ وَآتَى الزَّكَاةَ وَلَمْ يَخْشَ إِلَّا اللَّهَ ۖ فَعَسَىٰ أُولَٰئِكَ أَن
يَكُونُوا مِنَ الْمُهْتَدِينَ ⑱

18. അല്ലാഹുവിന്റെ പള്ളികൾ പരിപാലിക്കേണ്ടത് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, അല്ലാഹുവെയല്ലാതെ ഭയപ്പെടാതിരിക്കുകയും ചെയ്യുവർ മാത്രമാണ്. എന്നാൽ അത്തരക്കാർ സന്മാർഗ്ഗം പ്രാപിക്കുന്നവരുടെ കൂട്ടത്തിലായേക്കാം.

أَجَعَلْتُمْ سِقَايَةَ الْحَاجِّ وَعِمَارَةَ الْمَسْجِدِ الْحَرَامِ كَمَنْ
آمَنَ بِاللَّهِ وَالْيَوْمِ الْآخِرِ وَجَاهَدَ فِي سَبِيلِ اللَّهِ ۚ
لَا يَسْتَوُونَ عِندَ اللَّهِ ۗ وَاللَّهُ لَا يَهْدِي الْقَوْمَ
الظَّالِمِينَ ⑲

19. തീർത്ഥാടകന്ന് കുടിക്കാൻ കൊടുക്കുന്നതും, മസ്ജിദുൽ ഹറാം പരിപാലിക്കുന്നതും അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ സമരം നടത്തുകയും ചെയ്യുന്നവരുടെ പ്രവർത്തനത്തിനു തുല്യമായി നിങ്ങൾ കണക്കാക്കിയിരിക്കയാണോ?[265] അവർ അല്ലാഹുവിങ്കൽ ഒരുപോലെയാവുകയില്ല. അല്ലാഹു അക്രമികളായ ആളുകളെ സന്മാർഗ്ഗത്തിലാക്കുന്നതല്ല.

ٱلَّذِينَ ءَامَنُوا۟ وَهَاجَرُوا۟ وَجَٰهَدُوا۟ فِى سَبِيلِ ٱللَّهِ
بِأَمْوَٰلِهِمْ وَأَنفُسِهِمْ أَعْظَمُ دَرَجَةً عِندَ ٱللَّهِ ۚ وَأُو۟لَٰٓئِكَ
هُمُ ٱلْفَآئِزُونَ ﴿٢٠﴾

20. വിശ്വസിക്കുകയും സ്വദേശം വെടിയുകയും തങ്ങളുടെ സ്വത്തുകളും ശരീരങ്ങളും കൊണ്ട് അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരം നടത്തുകയും ചെയ്യുവർ അല്ലാഹുവിങ്കൽ ഏററവും മഹത്തായ പദവിയുള്ളവരാണ്. അവർ തന്നെയാണ് വിജയം പ്രാപിച്ചവർ.

يُبَشِّرُهُمْ رَبُّهُم بِرَحْمَةٍ مِّنْهُ وَرِضْوَٰنٍ وَجَنَّٰتٍ لَّهُمْ فِيهَا
نَعِيمٌ مُّقِيمٌ ﴿٢١﴾

21. അവർക്ക് അവരുടെ രക്ഷിതാവ് അവന്റെ പക്കൽ നിന്നുള്ള കാരുണ്യത്തെയും പ്രീതിയെയും സ്വർഗ്ഗത്തോപ്പുകളെയും പററി സന്തോഷവാർത്ത അറിയിക്കുന്നു. അവർക്ക് അവിടെ ശാശ്വതമായ സുഖാനുഭവമാണുള്ളത്.

خَٰلِدِينَ فِيهَآ أَبَدًا ۚ إِنَّ ٱللَّهَ عِندَهُۥٓ أَجْرٌ عَظِيمٌ ﴿٢٢﴾

22. അവരതിൽ നിത്യവാസികളായിരിക്കും. തീർച്ചയായും അല്ലാഹുവിന്റെ അടുക്കലാണ് മഹത്തായ പ്രതിഫലമുള്ളത്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَتَّخِذُوٓا۟ ءَابَآءَكُمْ وَإِخْوَٰنَكُمْ
أَوْلِيَآءَ إِنِ ٱسْتَحَبُّوا۟ ٱلْكُفْرَ عَلَى ٱلْإِيمَٰنِ ۚ وَمَن يَتَوَلَّهُم
مِّنكُمْ فَأُو۟لَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿٢٣﴾

23. സത്യവിശ്വാസികളേ, നിങ്ങളുടെ പിതാക്കളും നിങ്ങളുടെ സഹോദരങ്ങളും സത്യവിശ്വാസത്തെക്കാൾ സത്യനിഷേധത്തെ പ്രിയങ്കരമായി കരുതുകയാണെങ്കിൽ അവരെ നിങ്ങൾ രക്ഷാകർത്താക്കളായി സ്വീകരിക്കരുത്. നിങ്ങളിൽ നിന്ന് ആരെങ്കിലും അവരെ രക്ഷാകർത്താക്കളായി സ്വീകരിക്കുന്നപക്ഷം അവർ തന്നെയാണ് അക്രമികൾ.

قُلْ إِن كَانَ ءَابَآؤُكُمْ وَأَبْنَآؤُكُمْ وَإِخْوَٰنُكُمْ وَأَزْوَٰجُكُمْ
وَعَشِيرَتُكُمْ وَأَمْوَٰلٌ ٱقْتَرَفْتُمُوهَا وَتِجَٰرَةٌ تَخْشَوْنَ
كَسَادَهَا وَمَسَٰكِنُ تَرْضَوْنَهَآ أَحَبَّ إِلَيْكُم مِّنَ ٱللَّهِ
وَرَسُولِهِۦ وَجِهَادٍ فِى سَبِيلِهِۦ فَتَرَبَّصُوا۟ حَتَّىٰ يَأْتِىَ ٱللَّهُ
بِأَمْرِهِۦ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَٰسِقِينَ ﴿٢٤﴾

24. (നബിയേ,) പറയുക: നിങ്ങളുടെ പിതാക്കളും, നിങ്ങളുടെ പുത്രന്മാരും, നിങ്ങളുടെ സഹോദരങ്ങളും, നിങ്ങളുടെ ഇണകളും, നിങ്ങളുടെ ബന്ധുക്കളും, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ സ്വത്തുകളും, മാന്ദ്യം നേരിടുമെന്ന് നിങ്ങൾ ഭയപ്പെടുന്ന കച്ചവടവും, നിങ്ങൾ തൃപ്തിപ്പെടുന്ന പാർപ്പിടങ്ങളും നിങ്ങൾക്ക് അല്ലാഹുവെക്കാളും അവന്റെ ദൂതനെക്കാളും അവന്റെ മാർഗ്ഗത്തിലുള്ള സമരത്തെക്കാളും പ്രിയപ്പെട്ടതായിരുന്നാൽ അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നതുവരെ നിങ്ങൾ കാത്തിരിക്കുക. അല്ലാഹു ധിക്കാരികളായ ജനങ്ങളെ നേർവഴിയിലാക്കുന്നതല്ല.[296]

لَقَدْ نَصَرَكُمُ ٱللَّهُ فِى مَوَاطِنَ كَثِيرَةٍ ۙ

25. തീർച്ചയായും ധാരാളം (യുദ്ധ)രംഗങ്ങളിൽ അല്ലാഹു നിങ്ങളെ സഹായിച്ചിട്ടുണ്ട്. ഹുനൈൻ

295. മക്കയിലെ ബഹുദൈവാരാധകർ തങ്ങളുടെ ഏററവും വലിയ പുണ്യകർമ്മമായി എടുത്തു കാണിച്ചിരുന്ന കാര്യങ്ങളാണ് തീർത്ഥാടകർക്ക് കുടിനീർ കൊടുക്കുന്നതും, മസ്ജിദുൽ ഹറാം പരിപാലിക്കുന്നതും. ഇവയുൾപ്പെടെയുള്ള ഏത് പുണ്യകർമ്മവും അല്ലാഹുവിങ്കൽ സ്വീകാര്യമാകണമെങ്കിൽ ശരിയായ വിശ്വാസവും ത്യാഗസന്നദ്ധതയും ഉണ്ടാകണം. ബഹുദൈവാരാധകർക്ക് ഇവ രണ്ടുമില്ല. ആ നിലയിൽ അവരും സത്യവിശ്വാസികളും ഒരിക്കലും സമമാവുകയില്ല.

296. ഭൗതിക ബന്ധങ്ങൾക്കും, ഐഹിക നേട്ടങ്ങൾക്കും അല്ലാഹുവിന്റെ മാർഗ്ഗനിർദ്ദേശങ്ങളെക്കാൾ പ്രാധാന്യം നൽകുന്നവർക്കുള്ള കനത്ത താക്കീതാണ് ഈ വചനം.

وَيَوْمَ حُنَيْنٍ ۙ إِذْ أَعْجَبَتْكُمْ كَثْرَتُكُمْ فَلَمْ تُغْنِ عَنكُمْ شَيْئًا وَضَاقَتْ عَلَيْكُمُ الْأَرْضُ بِمَا رَحُبَتْ ثُمَّ وَلَّيْتُم مُّدْبِرِينَ ﴿٢٥﴾

(യുദ്ധ) ദിവസത്തിലും[297] (സഹായിച്ചു.) അതായത് നിങ്ങളുടെ എണ്ണപ്പെരുപ്പം നിങ്ങളെ ആഹ്ളാദം കൊള്ളിക്കുകയും, എന്നാൽ അത് നിങ്ങൾക്ക് യാതൊരു പ്രയോജനവും ഉണ്ടാക്കാതിരിക്കുകയും, ഭൂമി വിശാലമായിട്ടും നിങ്ങൾക്ക് ഇടുങ്ങിയതാവുകയും, അനന്തരം നിങ്ങൾ പിന്തിരിഞ്ഞോടുകയും ചെയ്ത സന്ദർഭം.

ثُمَّ أَنزَلَ اللَّهُ سَكِينَتَهُ عَلَىٰ رَسُولِهِ وَعَلَى الْمُؤْمِنِينَ وَأَنزَلَ جُنُودًا لَّمْ تَرَوْهَا وَعَذَّبَ الَّذِينَ كَفَرُوا ۚ وَذَٰلِكَ جَزَاءُ الْكَافِرِينَ ﴿٢٦﴾

26. പിന്നീട് അല്ലാഹു അവന്റെ ദൂതന്നും സത്യവിശ്വാസികൾക്കും അവന്റെ പക്കൽ നിന്നുള്ള മനസ്സമാധാനം ഇറക്കിക്കൊടുക്കുകയും, നിങ്ങൾ കാണാത്ത ചില സൈന്യങ്ങളെ ഇറക്കുകയും, സത്യനിഷേധികളെ അവൻ ശിക്ഷിക്കുകയും ചെയ്തു. അതത്രെ സത്യനിഷേധികൾക്കുള്ള പ്രതിഫലം.

ثُمَّ يَتُوبُ اللَّهُ مِن بَعْدِ ذَٰلِكَ عَلَىٰ مَن يَشَاءُ ۗ وَاللَّهُ غَفُورٌ رَّحِيمٌ ﴿٢٧﴾

27. പിന്നീട് അതിനുശേഷം താൻ ഉദ്ദേശിക്കുന്നവരുടെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا إِنَّمَا الْمُشْرِكُونَ نَجَسٌ فَلَا يَقْرَبُوا الْمَسْجِدَ الْحَرَامَ بَعْدَ عَامِهِمْ هَٰذَا ۚ وَإِنْ خِفْتُمْ عَيْلَةً فَسَوْفَ يُغْنِيكُمُ اللَّهُ مِن فَضْلِهِ إِن شَاءَ ۚ إِنَّ اللَّهَ عَلِيمٌ حَكِيمٌ ﴿٢٨﴾

28. സത്യവിശ്വാസികളേ, ബഹുദൈവ വിശ്വാസികൾ അശുദ്ധർ തന്നെയാകുന്നു.[298] അതിനാൽ അവർ ഈ കൊല്ലത്തിനുശേഷം മസ്ജിദുൽ ഹറാമിനെ സമീപിക്കരുത്.[299] (അവരുടെ അഭാവത്താൽ) ദാരിദ്ര്യം നേരിടുമെന്ന് നിങ്ങൾ ഭയപ്പെടുകയാണെങ്കിൽ അല്ലാഹു അവന്റെ അനുഗ്രഹത്താൽ അവൻ ഉദ്ദേശിക്കുന്ന പക്ഷം നിങ്ങൾക്ക് ഐശ്വര്യം വരുത്തുന്നതാണ്.[300] തീർച്ചയായും അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാണ്.

قَاتِلُوا الَّذِينَ لَا يُؤْمِنُونَ بِاللَّهِ وَلَا بِالْيَوْمِ الْآخِرِ وَلَا يُحَرِّمُونَ مَا حَرَّمَ اللَّهُ وَرَسُولُهُ وَلَا يَدِينُونَ دِينَ الْحَقِّ

29. വേദം നൽകപ്പെട്ടവരുടെ കൂട്ടത്തിൽ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും, അല്ലാഹുവും അവന്റെ ദൂതനും നിഷിദ്ധമാക്കിയത് നിഷിദ്ധമായി ഗണിക്കാതിരിക്കുകയും, സത്യമതത്തെ മതമായി

297. ഹിജ്റ 8ാം വർഷത്തിലാണ് ഹുനൈൻ യുദ്ധം നടന്നത്. മക്കാവിജയത്തിൽ അരിശം കൊണ്ട ഏതാനും ഗോത്രങ്ങൾ മുസ്ലിംകൾക്കെതിരിൽ പടനീക്കം നടത്തുകയാണുണ്ടായത്. മുസ്ലിം സൈന്യത്തിന് ഗണ്യമായ സംഖ്യാബലമുണ്ടായിട്ടും യുദ്ധത്തിന്റെ ആദ്യഘട്ടത്തിൽ നബി(സ)യും ഏതാനും അടുത്ത അനുചരന്മാരും ഒഴിച്ച് ബാക്കിയുള്ളവർ പിന്തിരിഞ്ഞോടി. എന്നാൽ ഏറെത്താമസിയാതെ ഓടിപ്പോയവർ പടക്കളത്തിലേക്ക് തിരിച്ചു വരികയും അല്ലാഹുവിന്റെ സഹായത്തോടെ പൊരുതി ജയിക്കുകയും ചെയ്തു.
298. ബഹുദൈവവിശ്വാസികളുടെ ശരീരം അശുദ്ധമാണെന്നല്ല ഇതിന്റെ അർത്ഥം. അവരോട് തൊട്ടുകൂടായ്മ കൈക്കൊള്ളണമെന്നും അല്ല. അവിശ്വാസവും അധർമ്മവും നിമിത്തം അവരുടെ മനസ്സും ആത്മാവും മലിനപ്പെട്ടിരിക്കുന്നുവെന്നാണ്.
299. ഏകദൈവാരാധനയ്ക്ക് വേണ്ടി സ്ഥാപിതമായിട്ടുള്ളതാണല്ലോ മസ്ജിദുൽ ഹറാം. ഇടക്കാലത്ത് അവിടെ ബഹുദൈവാരാധനാ സമ്പ്രദായങ്ങൾ കടന്നുകൂടി. റസൂലി(സ)ന്റെ മക്കാവിജയത്തോടെ വിഗ്രഹങ്ങൾ എടുത്ത് നീക്കി മസ്ജിദുൽഹറാം ശുദ്ധീകരിക്കപ്പെടുകയും, ബഹുദൈവാരാധകർക്ക് അവിടെ പ്രവേശനം നിഷേധിക്കപ്പെടുകയും ചെയ്തു.
300. മക്കാനിവാസികളുടെ വരുമാനം മുഴുവൻ തീർത്ഥാടനം വഴിക്കുള്ളതാണ്. ബഹുദൈവാരാധകർക്ക് പ്രവേശനം നിഷേധിക്കുന്നത് മൂലം വരുമാനത്തിൽ ഇടിവുണ്ടായേക്കാമെന്ന ആശങ്ക അല്ലാഹു ദൂരീകരിക്കുന്നു.

مِنَ الَّذِينَ أُوتُوا الْكِتَابَ حَتَّىٰ يُعْطُوا الْجِزْيَةَ
عَن يَدٍ وَهُمْ صَاغِرُونَ ﴿٢٩﴾

സ്വീകരിക്കാതിരിക്കുകയും ചെയ്യുന്നവരോട് നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുക. അവർ കീഴട ങ്ങിക്കൊണ്ട് കയ്യോടെ കപ്പം കൊടുക്കുന്നത് വരെ.

وَقَالَتِ الْيَهُودُ عُزَيْرٌ ابْنُ اللَّهِ وَقَالَتِ النَّصَارَى
الْمَسِيحُ ابْنُ اللَّهِ ذَٰلِكَ قَوْلُهُم بِأَفْوَاهِهِمْ
يُضَاهِئُونَ قَوْلَ الَّذِينَ كَفَرُوا مِن
قَبْلُ قَاتَلَهُمُ اللَّهُ أَنَّىٰ يُؤْفَكُونَ ﴿٣٠﴾

30. ഉസൈർ (എസ്രാപ്രവാചകൻ) ദൈവ പുത്രനാണെന്ന് യഹൂദന്മാർ പറഞ്ഞു. മസീഹ് (മിശിഹാ) ദൈവപുത്രനാണെന്ന് ക്രിസ്ത്യാനിക ളും പറഞ്ഞു. അതവരുടെ വായ്കൊണ്ടുള്ള വാക്ക് മാത്രമാണ്. മുമ്പ് അവിശ്വസിച്ചവരുടെ വാക്കിനെ അവർ അനുകരിക്കുകയാകുന്നു. അ ല്ലാഹു അവരെ ശപിച്ചിരിക്കുന്നു. എങ്ങനെയാ ണവർ തെററിക്കപ്പെടുന്നത്?

اتَّخَذُوا أَحْبَارَهُمْ وَرُهْبَانَهُمْ أَرْبَابًا مِّن
دُونِ اللَّهِ وَالْمَسِيحَ ابْنَ مَرْيَمَ وَمَا أُمِرُوا
إِلَّا لِيَعْبُدُوا إِلَٰهًا وَاحِدًا لَّا إِلَٰهَ إِلَّا هُوَ
سُبْحَانَهُ عَمَّا يُشْرِكُونَ ﴿٣١﴾

31. അവരുടെ പണ്ഡിതന്മാരെയും പുരോ ഹിതന്മാരെയും മർയമിന്റെ മകനായ മസീഹി നെയും അല്ലാഹുവിനു പുറമെ അവർ രക്ഷിതാ ക്കളായി സ്വീകരിച്ചു. എന്നാൽ ഏക ദൈവ ത്തെ ആരാധിക്കാൻ മാത്രമായിരുന്നു അവർ കൽപിക്കപ്പെട്ടിരുന്നത്. അവനല്ലാതെ ഒരു ദൈ വവുമില്ല. അവർ പങ്കു ചേർക്കുന്നതിൽ നിന്ന് അവനെത്രയോ പരിശുദ്ധൻ!

يُرِيدُونَ أَن يُطْفِئُوا نُورَ اللَّهِ بِأَفْوَاهِهِمْ وَيَأْبَى
اللَّهُ إِلَّا أَن يُتِمَّ نُورَهُ وَلَوْ كَرِهَ الْكَافِرُونَ ﴿٣٢﴾

32. അവരുടെ വായ്കൊണ്ട് അല്ലാഹുവിന്റെ പ്രകാശം കെടുത്തിക്കളയാമെന്ന് അവർ ആഗ്ര ഹിക്കുന്നു. അല്ലാഹുവാകട്ടെ തന്റെ പ്രകാശം പൂർണമാക്കാതെ സമ്മതിക്കയില്ല; സത്യനിഷേധി കൾക്ക് അത് അനിഷ്ടകരമായാലും.

هُوَ الَّذِي أَرْسَلَ رَسُولَهُ بِالْهُدَىٰ وَدِينِ الْحَقِّ
لِيُظْهِرَهُ عَلَى الدِّينِ كُلِّهِ وَلَوْ كَرِهَ الْمُشْرِكُونَ ﴿٣٣﴾

33. അവനാണ് സന്മാർഗ്ഗവും സത്യമതവുമായി തന്റെ ദൂതനെ അയച്ചവൻ. എല്ലാ മതത്തെയും അത് അതിജയിക്കുന്നതാക്കാൻ വേണ്ടി. ബഹു ദൈവവിശ്വാസികൾക്ക് അത് അനിഷ്ടകരമാ യാലും ശരി.

يَا أَيُّهَا الَّذِينَ آمَنُوا إِنَّ كَثِيرًا مِّنَ الْأَحْبَارِ وَالرُّهْبَانِ
لَيَأْكُلُونَ أَمْوَالَ النَّاسِ بِالْبَاطِلِ وَيَصُدُّونَ عَن
سَبِيلِ اللَّهِ وَالَّذِينَ يَكْنِزُونَ الذَّهَبَ وَالْفِضَّةَ

34. സത്യവിശ്വാസികളേ, പണ്ഡിതന്മാരിലും പുരോഹിതന്മാരിലും പെട്ട ധാരാളം പേർ ജനങ്ങ ളുടെ ധനം അന്യായമായി തിന്നുകയും, അല്ലാഹു വിന്റെ മാർഗ്ഗത്തിൽ നിന്ന്(അവരെ) തടയുകയും ചെയ്യുന്നു.[301] സ്വർണ്ണവും വെള്ളിയും നിക്ഷേപ മാക്കിവെക്കുകയും, അല്ലാഹുവിന്റെ മാർഗ്ഗ ത്തിൽ അത് ചെലവഴിക്കാതിരിക്കുകയും ചെയ്യു

301. പ്രവാചകന്മാരെല്ലാം നിയോഗിക്കപ്പെട്ടത് മനുഷ്യരെ ദൈവവുമായി അടുപ്പിക്കാൻ വേണ്ടിയാണ്. യാതൊരുമദ്ധ്യവർത്തിയെയും കൂടാ തെ പ്രപഞ്ചനാഥനോട് നേരിട്ട് പ്രാർത്ഥിക്കണമെന്ന് മനുഷ്യരെ പഠിപ്പിക്കാൻ വേണ്ടി. എന്നാൽ പുരോഹിതന്മാർ എക്കാലത്തും ഇതിനെ തിരാണ്. ദൈവത്തിനും സാധാരണ മനുഷ്യർക്കും മദ്ധ്യേ ഇടത്തട്ടുകാരായി വർത്തിച്ച് ചൂഷണം നടത്താൻ വേണ്ടി അവർ വേദങ്ങൾ ദുർവ്യാഖ്യാനം ചെയ്യുന്നു. ഫലത്തിൽ മനുഷ്യരെ ദൈവത്തിൽ നിന്ന് അകററുന്ന ജോലിയിലാണ് അവർ ഏർപ്പെട്ടു വരുന്നത്.

وَلَا يُنفِقُونَهَا فِي سَبِيلِ اللَّهِ فَبَشِّرْهُم بِعَذَابٍ أَلِيمٍ ٣٤

ന്നവരാരോ അവർക്ക് വേദനയേറിയ ശിക്ഷയെ പ്പററി 'സന്തോഷവാർത്ത'യറിയിക്കുക.

يَوْمَ يُحْمَىٰ عَلَيْهَا فِي نَارِ جَهَنَّمَ فَتُكْوَىٰ بِهَا جِبَاهُهُمْ
وَجُنُوبُهُمْ وَظُهُورُهُمْ هَٰذَا مَا كَنَزْتُمْ لِأَنفُسِكُمْ فَذُوقُوا
مَا كُنتُمْ تَكْنِزُونَ ٣٥

35. നരകാഗ്നിയിൽ വെച്ച് അവ ചുട്ടു പഴുപ്പി ക്കപ്പെടുകയും, എന്നിട്ടതുകൊണ്ട് അവരുടെ നെററികളിലും പാർശ്വങ്ങളിലും മുതുകുകളിലും ചൂടുവെക്കപ്പെടുകയും ചെയ്യുന്ന ദിവസം (അവ രോട് പറയപ്പെടും): നിങ്ങൾ നിങ്ങൾക്കുവേണ്ടി തന്നെ നിക്ഷേപിച്ചു വെച്ചതാണിത്. അതിനാൽ നിങ്ങൾ നിക്ഷേപിച്ചു വെച്ചിരുന്നത് നിങ്ങൾ ആസ്വദിച്ചുകൊള്ളുക.

إِنَّ عِدَّةَ الشُّهُورِ عِندَ اللَّهِ اثْنَا عَشَرَ شَهْرًا فِي
كِتَابِ اللَّهِ يَوْمَ خَلَقَ السَّمَاوَاتِ وَالْأَرْضَ مِنْهَا
أَرْبَعَةٌ حُرُمٌ ذَٰلِكَ الدِّينُ الْقَيِّمُ فَلَا تَظْلِمُوا
فِيهِنَّ أَنفُسَكُمْ وَقَاتِلُوا الْمُشْرِكِينَ كَافَّةً كَمَا
يُقَاتِلُونَكُمْ كَافَّةً وَاعْلَمُوا أَنَّ اللَّهَ مَعَ الْمُتَّقِينَ ٣٦

36. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ച ദിവസം അല്ലാഹു രേഖപ്പെടുത്തിയതനുസരിച്ച് അല്ലാഹുവിൻെറ അടുക്കൽ മാസങ്ങളുടെ എണ്ണം പന്ത്രണ്ടാകുന്നു. അവയിൽ നാലെണ്ണം (യുദ്ധം) വില ക്കപ്പെട്ട മാസങ്ങളാകുന്നു. അതാണ് വക്രത യില്ലാത്ത മതം. അതിനാൽ ആ (നാല്) മാസങ്ങ ളിൽ നിങ്ങൾ നിങ്ങളോടു തന്നെ അക്രമം പ്ര വർത്തിക്കരുത്. ബഹുദൈവ വിശ്വാസികൾ നി ങ്ങളോട് ആകമാനം യുദ്ധം ചെയ്യുന്നതുപോലെ നിങ്ങൾ അവരോടും ആകമാനം യുദ്ധം ചെയ്യുക. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരുടെ കൂടെ യാണെന്ന് നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക.

إِنَّمَا النَّسِيءُ زِيَادَةٌ فِي الْكُفْرِ يُضَلُّ بِهِ الَّذِينَ كَفَرُوا
يُحِلُّونَهُ عَامًا وَيُحَرِّمُونَهُ عَامًا لِّيُوَاطِئُوا عِدَّةَ مَا حَرَّمَ
اللَّهُ فَيُحِلُّوا مَا حَرَّمَ اللَّهُ زُيِّنَ لَهُمْ سُوءُ أَعْمَالِهِمْ وَاللَّهُ
لَا يَهْدِي الْقَوْمَ الْكَافِرِينَ ٣٧

37. വിലക്കപ്പെട്ട മാസം പുറകോട്ട് മാററുക എന്നത് സത്യനിഷേധത്തിൻെറ വർദ്ധനവ് തന്നെ യാകുന്നു.[302] സത്യനിഷേധികൾ അതുമൂലം തെററിലേക്ക് നയിക്കപ്പെടുന്നു. ഒരു കൊല്ലം അവരത് അനുവദനീയമാക്കുകയും മറെറാരു കൊല്ലം നിഷിദ്ധമാക്കുകയും ചെയ്യുന്നു. അല്ലാഹു നിഷിദ്ധമാക്കിയതിൻെറ (മാസത്തിൻെറ) എണ്ണമൊപ്പിക്കുവാനും, എന്നിട്ട്, അല്ലാഹു നിഷി ദ്ധമാക്കിയത് ഏതോ അത് അനുവദനീയമാക്കു വാനും വേണ്ടിയാണ് അവരങ്ങനെ ചെയ്യുന്നത്. അവരുടെ ദുഷ്പ്രവൃത്തികൾ അവർക്ക് ഭംഗി യായി തോന്നിക്കപ്പെട്ടിരിക്കുന്നു. സത്യനിഷേധി കളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കു കയില്ല.

يَا أَيُّهَا الَّذِينَ آمَنُوا مَا لَكُمْ إِذَا قِيلَ لَكُمُ

38. സത്യവിശ്വാസികളേ, നിങ്ങൾക്കെന്തു പററി? 'അല്ലാഹുവിൻെറ മാർഗ്ഗത്തിൽ (ധർമ്മ

302. കലഹപ്രിയരായ അറേബ്യൻ ഗോത്രവർഗ്ഗങ്ങൾക്ക് മൂന്ന് മാസം തുടർച്ചയായി യുദ്ധത്തിൽ നിന്ന് വിട്ടുനിൽക്കാൻ വലിയ മടിയായിരുന്നു. അതിനാൽ യുദ്ധം നിഷിദ്ധമായ ഏതെങ്കിലും മാസത്തിൽ വേണ്ടിവന്നാൽ യുദ്ധം ചെയ്യുകയും, പുറകെ വരുന്ന ഏതെങ്കിലുമൊരു മാസം അതിനുപകരം വിലക്കപ്പെട്ട മാസമായി ഗണിക്കുകയും ചെയ്യുന്ന ഒരു സമ്പ്രദായം അവർക്കിടയിൽ ഉണ്ടായിരുന്നു. അതിന് 'നസീഅ്' എന്നു പറയുന്നു. തീർത്ഥാടനം ഒരേ കാലാവസ്ഥയിലാകുന്നതിനുവേണ്ടി ചാന്ദ്രവർഷത്തെ സൗരവർഷവുമായി ഒപ്പിച്ചുകൊണ്ടുപോകുന്ന സമ്പ്രദായത്തിനും 'നസീഅ്' എന്നു പറയുന്നു. ഇതൊക്കെയും നിഷിദ്ധമാകുന്നു.

انْفِرُوا فِي سَبِيلِ اللَّهِ اثَّاقَلْتُمْ إِلَى الْأَرْضِ ۚ أَرَضِيتُمْ بِالْحَيَاةِ الدُّنْيَا مِنَ الْآخِرَةِ ۚ فَمَا مَتَاعُ الْحَيَاةِ الدُّنْيَا فِي الْآخِرَةِ إِلَّا قَلِيلٌ ﴿٣٨﴾

സമരത്തിന്ന്) നിങ്ങൾ ഇറങ്ങി പുറപ്പെട്ടുകൊള്ളുക' എന്ന് നിങ്ങളോട് പറയപ്പെട്ടാൽ നിങ്ങൾ ഭൂമിയിലേക്ക് തൂങ്ങിക്കളയുന്നു! പരലോകത്തിനുപകരം ഇഹലോകജീവിതം കൊണ്ട് നിങ്ങൾ തൃപ്തിപ്പെട്ടിരിക്കയാണോ? എന്നാൽ പരലോകത്തിന്റെ മുമ്പിൽ ഇഹലോകത്തിലെ സുഖാനുഭവം തുച്ഛം മാത്രമാകുന്നു.

إِلَّا تَنْفِرُوا يُعَذِّبْكُمْ عَذَابًا أَلِيمًا وَيَسْتَبْدِلْ قَوْمًا غَيْرَكُمْ وَلَا تَضُرُّوهُ شَيْئًا ۗ وَاللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٣٩﴾

39. നിങ്ങൾ (യുദ്ധത്തിന്നു) ഇറങ്ങി പുറപ്പെടുന്നില്ലെങ്കിൽ അല്ലാഹു നിങ്ങൾക്ക് വേദനയേറിയ ശിക്ഷ നൽകുകയും, നിങ്ങളല്ലാത്ത വല്ല ജനതയെയും അവൻ പകരം കൊണ്ടുവരികയും ചെയ്യും. അവന്ന് ഒരു ഉപദ്രവവും ചെയ്യാൻ നിങ്ങൾക്കാവില്ല. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

إِلَّا تَنْصُرُوهُ فَقَدْ نَصَرَهُ اللَّهُ إِذْ أَخْرَجَهُ الَّذِينَ كَفَرُوا ثَانِيَ اثْنَيْنِ إِذْ هُمَا فِي الْغَارِ إِذْ يَقُولُ لِصَاحِبِهِ لَا تَحْزَنْ إِنَّ اللَّهَ مَعَنَا ۖ فَأَنْزَلَ اللَّهُ سَكِينَتَهُ عَلَيْهِ وَأَيَّدَهُ بِجُنُودٍ لَمْ تَرَوْهَا وَجَعَلَ كَلِمَةَ الَّذِينَ كَفَرُوا السُّفْلَىٰ ۗ وَكَلِمَةُ اللَّهِ هِيَ الْعُلْيَا ۗ وَاللَّهُ عَزِيزٌ حَكِيمٌ ﴿٤٠﴾

40. നിങ്ങൾ അദ്ദേഹത്തെ സഹായിക്കുന്നില്ലെങ്കിൽ; സത്യനിഷേധികൾ അദ്ദേഹത്തെ പുറത്താക്കുകയും, അദ്ദേഹം രണ്ടുപേരിൽ ഒരാൾ ആയിരിക്കുകയും ചെയ്ത സന്ദർഭത്തിൽ അഥവാ, അവർ രണ്ടുപേരും (നബിയും അബൂബക്കറും) ആ ഗുഹയിലായിരുന്നപ്പോൾ അല്ലാഹു അദ്ദേഹത്തെ സഹായിച്ചിട്ടുണ്ട്. അദ്ദേഹം തന്റെ കൂട്ടുകാരനോട്, 'ദുഃഖിക്കേണ്ട തീർച്ചയായും അല്ലാഹു നമ്മുടെ കൂടെയുണ്ട്[303] എന്ന് പറയുന്ന സന്ദർഭം. അപ്പോൾ അല്ലാഹു തന്റെ വകയായുള്ള സമാധാനം അദ്ദേഹത്തിന് ഇറക്കിക്കൊടുക്കുകയും, നിങ്ങൾ കാണാത്ത സൈന്യങ്ങളെക്കൊണ്ട് അദ്ദേഹത്തിന് പിൻബലം നൽകുകയും, സത്യനിഷേധികളുടെ വാക്കിനെ അവൻ അങ്ങേയററം താഴ്ത്തിക്കളയുകയും ചെയ്തു. അല്ലാഹുവിന്റെ വാക്കാണ് ഏററവും ഉയർന്നു നിൽക്കുന്നത്. അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

انْفِرُوا خِفَافًا وَثِقَالًا وَجَاهِدُوا بِأَمْوَالِكُمْ وَأَنْفُسِكُمْ فِي سَبِيلِ اللَّهِ ۚ ذَٰلِكُمْ خَيْرٌ لَكُمْ إِنْ كُنْتُمْ تَعْلَمُونَ ﴿٤١﴾

41. നിങ്ങൾ സൗകര്യമുള്ളവരാണെങ്കിലും ഞെരുക്കമുള്ളവരാണെങ്കിലും (ധർമ്മസമരത്തിന്) ഇറങ്ങിപ്പുറപ്പെട്ടുകൊള്ളുക. നിങ്ങളുടെ സ്വത്തുകൾകൊണ്ടും ശരീരങ്ങൾകൊണ്ടും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങൾ സമരം

303. സത്യനിഷേധികൾ തന്നെ കൊല്ലാൻ തീരുമാനിച്ചതറിഞ്ഞപ്പോൾ നബി(സ) സ്വദേശമായ മക്കയിൽ നിന്ന് പലായനം ചെയ്യാൻ നിർബ്ബന്ധിതനായി. രാത്രിയിൽ ആരുമറിയാതെ നബി(സ)യും അബൂബക്കറും (റ) കൂടി മദീനയെ ലക്ഷ്യമാക്കി പുറപ്പെട്ടു. നേരം പുലർന്നപ്പോൾ നബി(സ) രക്ഷപ്പെട്ട വിവരമറിഞ്ഞ് ശത്രുക്കൾ തെരച്ചിൽ ആരംഭിച്ചു.

തങ്ങളെ ശത്രുക്കൾ പിന്തുടരുന്നുണ്ടെന്ന് മനസ്സിലാക്കിയ നബി(സ)യും, അബൂബക്കറും (റ) കൂടി ഥൗർ മലയിലെ ഒരു ഗുഹയിൽ അഭയം പ്രാപിച്ചു. ഗുഹാമുഖത്തും ശത്രുക്കൾ വന്നു. അപ്പോൾ അബൂബക്കർ(റ) തന്റെ ഉത്കണ്ഠ നബി(സ)യെ അറിയിച്ചു. അപ്പോൾ നബി(സ) പറഞ്ഞ മറുപടിയാണിത്. അവരെ കണ്ടെത്താതെ ശത്രുക്കൾ തിരിച്ചുപോയി. അത് അല്ലാഹുവിന്റെ പ്രത്യേക സഹായമായിരുന്നു.

ചെയ്യുക. അതാണ് നിങ്ങൾക്കുത്തമം; നിങ്ങൾ മനസ്സിലാക്കുന്നുണ്ടെങ്കിൽ.

لَوْ كَانَ عَرَضًا قَرِيبًا وَسَفَرًا قَاصِدًا لَّاتَّبَعُوكَ
وَلَٰكِن بَعُدَتْ عَلَيْهِمُ الشُّقَّةُ ۚ وَسَيَحْلِفُونَ بِاللَّهِ
لَوِ اسْتَطَعْنَا لَخَرَجْنَا مَعَكُمْ يُهْلِكُونَ أَنفُسَهُمْ
وَاللَّهُ يَعْلَمُ إِنَّهُمْ لَكَاذِبُونَ ﴿٤٢﴾

42. അടുത്തു തന്നെയുള്ള ഒരു നേട്ടവും വിഷമകരമല്ലാത്ത യാത്രയുമായിരുന്നെങ്കിൽ അവർ നിന്നെ പിന്തുടരുമായിരുന്നു. പക്ഷെ, വിഷമകരമായ യാത്രാലക്ഷ്യം അവർക്ക് വിദൂരമായിത്തോന്നിയിരിക്കുന്നു.[304] 'ഞങ്ങൾക്ക് സാധിച്ചിരുന്നെങ്കിൽ ഞങ്ങൾ നിങ്ങളുടെ കൂടെ പുറപ്പെടുമായിരുന്നു' എന്ന് അവർ അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു പറഞ്ഞേക്കും. അവർ അവർക്കു തന്നെ നാശമുണ്ടാക്കുകയാകുന്നു. തീർച്ചയായും അവർ കള്ളം പറയുന്നവരാണെന്ന് അല്ലാഹുവിനറിയാം.

عَفَا اللَّهُ عَنكَ لِمَ أَذِنتَ لَهُمْ حَتَّىٰ يَتَبَيَّنَ لَكَ
الَّذِينَ صَدَقُوا وَتَعْلَمَ الْكَاذِبِينَ ﴿٤٣﴾

43. (നബിയേ,) നിനക്ക് അല്ലാഹു മാപ്പ് നൽകിയിരിക്കുന്നു. സത്യം പറഞ്ഞവർ ആരെന്ന് നിനക്ക് വ്യക്തമായി ബോദ്ധ്യപ്പെടുകയും കള്ളം പറയുന്നവരെ നീ തിരിച്ചറിയുകയും ചെയ്യുന്നതുവരെ നീ എന്തിനാണ് അവർക്ക് അനുവാദം നൽകിയത്?

لَا يَسْتَأْذِنُكَ الَّذِينَ يُؤْمِنُونَ بِاللَّهِ وَالْيَوْمِ الْآخِرِ
أَن يُجَاهِدُوا بِأَمْوَالِهِمْ وَأَنفُسِهِمْ ۗ وَاللَّهُ عَلِيمٌ
بِالْمُتَّقِينَ ﴿٤٤﴾

44. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാരോ അവർ തങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾകൊണ്ടും സമരം ചെയ്യുന്നതിൽ നിന്ന് ഒഴിഞ്ഞുനിൽക്കാൻ നിന്നോട് അനുവാദം ചോദിക്കുകയില്ല. സൂക്ഷ്മത പാലിക്കുന്നവരെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്.

إِنَّمَا يَسْتَأْذِنُكَ الَّذِينَ لَا يُؤْمِنُونَ بِاللَّهِ وَالْيَوْمِ
الْآخِرِ وَارْتَابَتْ قُلُوبُهُمْ فَهُمْ فِي رَيْبِهِمْ
يَتَرَدَّدُونَ ﴿٤٥﴾

45. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും, മനസ്സുകളിൽ സംശയം കുടികൊള്ളുകയും ചെയ്യുന്നവർ മാത്രമാണ് നിന്നോട് അനുവാദം ചോദിക്കുന്നത്. കാരണം അവർ അവരുടെ സംശയത്തിൽ ആടിക്കളിച്ചുകൊണ്ടിരിക്കുകയാണ്.

وَلَوْ أَرَادُوا الْخُرُوجَ لَأَعَدُّوا لَهُ عُدَّةً وَلَٰكِن كَرِهَ
اللَّهُ انبِعَاثَهُمْ فَثَبَّطَهُمْ وَقِيلَ اقْعُدُوا

46. അവർ പുറപ്പെടാനുദ്ദേശിച്ചിരുന്നെങ്കിൽ അതിനുവേണ്ടി ഒരുക്കേണ്ടതെല്ലാം അവർ ഒരുക്കുമായിരുന്നു. പക്ഷെ, അവരുടെ പുറപ്പാട് അല്ലാഹു ഇഷ്ടപ്പെടാതിരുന്നതുകൊണ്ട് അവരെ പിന്തിരിപ്പിച്ചു നിർത്തിയിരിക്കയാണ്. മുടങ്ങിയിരിക്കുന്നവരോടൊപ്പം നിങ്ങളും ഇരുന്നുകൊ

304. തബൂക്കിലേക്ക് യുദ്ധത്തിന് പുറപ്പെടാൻ കൽപനയുണ്ടായത് ക്ഷാമവും വരൾച്ചയും മൂലം ജനങ്ങൾ വിഷമിക്കുമ്പോഴായിരുന്നു. പ്രതികൂല സാഹചര്യത്തിൽ വിദൂരമായ യുദ്ധമുഖത്തേക്ക് പോകാൻ മടിച്ചുനിന്ന കപടവിശ്വാസികളെപ്പറ്റിയാണ് ഈ വചനത്തിൽ പറയുന്നത്.

مَعَ الْقٰعِدِينَ ﴿٤٦﴾

ഇരിക്കുക എന്ന് അവരോട് പറയപ്പെടുകയും ചെയ്തിരിക്കുന്നു.

لَوْ خَرَجُوا فِيكُمْ مَا زَادُوكُمْ إِلَّا خَبَالًا وَلَأَوْضَعُوا خِلٰلَكُمْ يَبْغُونَكُمُ الْفِتْنَةَ وَفِيكُمْ سَمّٰعُونَ لَهُمْ ۗ وَاللّٰهُ عَلِيمٌۢ بِالظّٰلِمِينَ ﴿٤٧﴾

47. നിങ്ങളുടെ കൂട്ടത്തിൽ അവർ പുറപ്പെട്ടിരുന്നെങ്കിൽ നാശമല്ലാതെ മറ്റൊന്നും അവർ നിങ്ങൾക്കു കൂടുതൽ നേടിത്തരുമായിരുന്നില്ല. നിങ്ങൾക്കു കുഴപ്പം വരുത്താനാഗ്രഹിച്ചുകൊണ്ട് നിങ്ങളുടെ ഇടയിലൂടെ അവർ പരക്കം പായുകയും ചെയ്യുമായിരുന്നു.[305] നിങ്ങളുടെ കൂട്ടത്തിൽ അവർ പറയുന്നത് ചെവികൊടുത്തു കേൾക്കുന്ന ചിലരുണ്ടതാനും. അല്ലാഹു അക്രമികളെപ്പററി നന്നായി അറിയുന്നവനാണ്.

لَقَدِ ابْتَغَوُا الْفِتْنَةَ مِنْ قَبْلُ وَقَلَّبُوا لَكَ الْأُمُورَ حَتّٰى جَاءَ الْحَقُّ وَظَهَرَ أَمْرُ اللّٰهِ وَهُمْ كٰرِهُونَ ﴿٤٨﴾

48. മുമ്പും അവർ കുഴപ്പമുണ്ടാക്കാൻ ആഗ്രഹിക്കുകയും, നിനക്കെതിരിൽ അവർ കാര്യങ്ങൾ കുഴച്ചു മറിക്കുകയും ചെയ്തിട്ടുണ്ട്. അവസാനം അവർക്കിഷ്ടമില്ലാതിരുന്നിട്ടും സത്യം വന്നെത്തുകയും, അല്ലാഹുവിന്റെ കാര്യം വിജയിക്കുകയും ചെയ്തു.

وَمِنْهُمْ مَنْ يَقُولُ ائْذَنْ لِي وَلَا تَفْتِنِّي ۚ أَلَا فِي الْفِتْنَةِ سَقَطُوا ۗ وَإِنَّ جَهَنَّمَ لَمُحِيطَةٌۢ بِالْكٰفِرِينَ ﴿٤٩﴾

49. 'എനിക്ക് (യുദ്ധത്തിന് പോകാതിരിക്കാൻ) സമ്മതം തരണേ, എന്നെ കുഴപ്പത്തിലാക്കരുതേ' എന്ന് പറയുന്ന ചില ആളുകളും അവരുടെ കൂട്ടത്തിലുണ്ട്. അറിയുക: അവർ കുഴപ്പത്തിൽ തന്നെയാണ് വീണിരിക്കുന്നത്. തീർച്ചയായും നരകം സത്യനിഷേധികളെ വലയം ചെയ്യുന്നതാകുന്നു.

إِنْ تُصِبْكَ حَسَنَةٌ تَسُؤْهُمْ ۖ وَإِنْ تُصِبْكَ مُصِيبَةٌ يَقُولُوا قَدْ أَخَذْنَا أَمْرَنَا مِنْ قَبْلُ وَيَتَوَلَّوْا وَهُمْ فَرِحُونَ ﴿٥٠﴾

50. നിനക്ക് വല്ല നന്മയും വന്നെത്തുന്നപക്ഷം അതവരെ ദുഃഖിതരാക്കും. നിനക്കു വല്ല ആപത്തും വന്നെത്തുന്നപക്ഷം, 'ഞങ്ങൾ ഞങ്ങളുടെ കാര്യം മുമ്പു തന്നെ സൂക്ഷിച്ചിട്ടുണ്ട്' എന്ന് അവർ പറയുകയും, ആഹ്ളാദിച്ചുംകൊണ്ട് അവർ പിന്തിരിഞ്ഞുപോകുകയും ചെയ്യും.

قُلْ لَنْ يُصِيبَنَا إِلَّا مَا كَتَبَ اللّٰهُ لَنَا هُوَ مَوْلٰىنَا ۚ وَعَلَى اللّٰهِ فَلْيَتَوَكَّلِ الْمُؤْمِنُونَ ﴿٥١﴾

51. പറയുക: അല്ലാഹു ഞങ്ങൾക്ക് രേഖപ്പെടുത്തിയതല്ലാതെ ഞങ്ങൾക്കൊരിക്കലും ബാധിക്കുകയില്ല. അവനാണ് ഞങ്ങളുടെ യജമാനൻ. അല്ലാഹുവിന്റെ മേലാണ് സത്യവിശ്വാസികൾ ഭരമേൽപിക്കേണ്ടത്.

قُلْ هَلْ تَرَبَّصُونَ بِنَا إِلَّا إِحْدَى

52. പറയുക:(രക്തസാക്ഷിത്വം വിജയം എന്നീ) രണ്ടു നല്ല കാര്യങ്ങളിൽ ഏതെങ്കിലും ഒന്നല്ലാതെ ഞങ്ങളുടെ കാര്യത്തിൽ നിങ്ങൾ പ്രതീക്ഷി

305. കള്ളം പറഞ്ഞും, ഏഷണിയുണ്ടാക്കിയും നിങ്ങൾക്കിടയിൽ ആശയക്കുഴപ്പം സൃഷ്ടിക്കാനും, പടയാളികളെ പിന്തിരിപ്പിക്കാനും അവർ പരമാവധി ശ്രമിക്കുമായിരുന്നു എന്നർത്ഥം.

الْحُسْنَيَيْنِ ۖ وَنَحْنُ نَتَرَبَّصُ بِكُمْ أَن يُصِيبَكُمُ اللَّهُ
بِعَذَابٍ مِّنْ عِندِهِ أَوْ بِأَيْدِينَا ۖ فَتَرَبَّصُوا إِنَّا مَعَكُم
مُّتَرَبِّصُونَ ﴿٥٢﴾

ക്കുന്നുണ്ടോ? എന്നാല്‍ നിങ്ങളുടെ കാര്യത്തില്‍ ഞങ്ങള്‍ പ്രതീക്ഷിക്കുന്നത് നിങ്ങള്‍ക്ക് അല്ലാഹു തന്‍റെ പക്കല്‍ നിന്ന് നേരിട്ടോ, ഞങ്ങളുടെ കൈകൊണ്ടോ ശിക്ഷ ഏല്‍പിക്കും എന്നാണ്. അതിനാല്‍ നിങ്ങള്‍ പ്രതീക്ഷിച്ചുകൊള്ളുക. ഞങ്ങളും നിങ്ങളോടൊപ്പം പ്രതീക്ഷിച്ചിരിക്കുന്നവരാണ്.

قُلْ أَنفِقُوا طَوْعًا أَوْ كَرْهًا لَّن يُتَقَبَّلَ مِنكُمْ ۖ إِنَّكُمْ كُنتُمْ
قَوْمًا فَاسِقِينَ ﴿٥٣﴾

53. പറയുക: നിങ്ങള്‍ അനുസരണത്തോടെയോ വെറുപ്പോടെയോ ചെലവഴിച്ചുകൊള്ളുക. (എങ്ങനെയായാലും) നിങ്ങളുടെ പക്കല്‍ നിന്നത് സ്വീകരിക്കപ്പെടുന്നതേയല്ല. തീര്‍ച്ചയായും നിങ്ങള്‍ ധിക്കാരികളായ ഒരു ജനവിഭാഗമായിരിക്കുന്നു.

وَمَا مَنَعَهُمْ أَن تُقْبَلَ مِنْهُمْ نَفَقَاتُهُمْ إِلَّا أَنَّهُمْ كَفَرُوا
بِاللَّهِ وَبِرَسُولِهِ وَلَا يَأْتُونَ الصَّلَاةَ إِلَّا وَهُمْ
كُسَالَىٰ وَلَا يُنفِقُونَ إِلَّا وَهُمْ كَارِهُونَ ﴿٥٤﴾

54. അവര്‍ അല്ലാഹുവിലും അവന്‍റെ ദൂതനിലും അവിശ്വസിച്ചിരിക്കുന്നു എന്നതും, മടിയന്മാരായിക്കൊണ്ടല്ലാതെ അവര്‍ നമസ്കാരത്തിന് ചെല്ലുകയില്ല എന്നതും, വെറുപ്പുള്ളവരായിക്കൊണ്ടല്ലാതെ അവര്‍ ചെലവഴിക്കുകയില്ല എന്നതും മാത്രമാണ് അവരുടെ പക്കല്‍ നിന്ന് അവരുടെ ദാനങ്ങള്‍ സ്വീകരിക്കപ്പെടുന്നതിനു തടസ്സമായിട്ടുള്ളത്.

فَلَا تُعْجِبْكَ أَمْوَالُهُمْ وَلَا أَوْلَادُهُمْ ۚ إِنَّمَا يُرِيدُ اللَّهُ لِيُعَذِّبَهُم
بِهَا فِي الْحَيَاةِ الدُّنْيَا وَتَزْهَقَ أَنفُسُهُمْ وَهُمْ كَافِرُونَ ﴿٥٥﴾

55. അവരുടെ സ്വത്തുകളും സന്താനങ്ങളും നിന്നെ ആശ്ചര്യപ്പെടുത്താതിരിക്കട്ടെ! അവമുഖേന ഇഹലോകജീവിതത്തില്‍ അവരെ ശിക്ഷിക്കണമെന്നും, അവര്‍ സത്യനിഷേധികളായിരിക്കെത്തന്നെ അവര്‍ ജീവനാശമടയണമെന്നും മാത്രമാണ് അല്ലാഹു ഉദ്ദേശിക്കുന്നത്.

وَيَحْلِفُونَ بِاللَّهِ إِنَّهُمْ لَمِنكُمْ وَمَا هُم مِّنكُمْ وَلَٰكِنَّهُمْ قَوْمٌ
يَفْرَقُونَ ﴿٥٦﴾

56. തീര്‍ച്ചയായും അവര്‍ നിങ്ങളുടെ കൂട്ടത്തില്‍ പെട്ടവരാണെന്ന് അവര്‍ അല്ലാഹുവിന്‍റെ പേരില്‍ സത്യം ചെയ്തു പറയും. എന്നാല്‍ അവര്‍ നിങ്ങളുടെ കൂട്ടത്തില്‍പെട്ടവരല്ല. പക്ഷെ, അവര്‍ പേടിച്ചു കഴിയുന്ന ഒരു ജനവിഭാഗമാകുന്നു.

لَوْ يَجِدُونَ مَلْجَأً أَوْ مَغَارَاتٍ أَوْ مُدَّخَلًا لَّوَلَّوْا إِلَيْهِ
وَهُمْ يَجْمَحُونَ ﴿٥٧﴾

57. ഏതെങ്കിലും അഭയസ്ഥാനമോ, ഗുഹകളോ, കടന്നുകൂടാന്‍ പററിയ ഏതെങ്കിലും സ്ഥലമോ അവര്‍ കണ്ടെത്തുകയാണെങ്കില്‍ കുതറിച്ചാടിക്കൊണ്ട് അവരങ്ങോട്ട് തിരിഞ്ഞു പോകുന്നതാണ്.

وَمِنْهُم مَّن يَلْمِزُكَ فِي الصَّدَقَاتِ فَإِنْ أُعْطُوا مِنْهَا
رَضُوا وَإِن لَّمْ يُعْطَوْا مِنْهَا إِذَا هُمْ يَسْخَطُونَ ﴿٥٨﴾

58. അവരുടെ കൂട്ടത്തില്‍ ദാനധര്‍മ്മങ്ങളുടെ കാര്യത്തില്‍ നിന്നെ ആക്ഷേപിക്കുന്ന ചിലരുണ്ട്. അതില്‍ നിന്ന് അവര്‍ക്ക് നല്‍കപ്പെടുന്നപക്ഷം അവര്‍ തൃപ്തിപ്പെടും. അവര്‍ക്കതില്‍ നിന്ന് നല്‍കപ്പെട്ടിട്ടില്ലെങ്കിലോ അവരതാ കോപിക്കുന്നു.

وَلَوْ أَنَّهُمْ رَضُوا مَا آتَاهُمُ اللَّهُ وَرَسُولُهُ وَقَالُوا
حَسْبُنَا اللَّهُ سَيُؤْتِينَا اللَّهُ مِن فَضْلِهِ وَرَسُولُهُ
إِنَّا إِلَى اللَّهِ رَاغِبُونَ ﴿٥٩﴾

59. അല്ലാഹുവും അവന്റെ റസൂലും കൊടുത്തതിൽ അവർ തൃപ്തിയടയുകയും, 'ഞങ്ങൾക്കു അല്ലാഹു മതി, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്ന് അവനും അവന്റെ റസൂലും ഞങ്ങൾക്കു തന്നുകൊള്ളും. തീർച്ചയായും ഞങ്ങൾ അല്ലാഹുവിങ്കലേക്കാണ് ആഗ്രഹങ്ങൾ തിരിക്കുന്നത്' എന്നവർ പറയുകയും ചെയ്തിരുന്നെങ്കിൽ (എത്ര നന്നായിരുന്നേനെ!)

إِنَّمَا الصَّدَقَاتُ لِلْفُقَرَاءِ وَالْمَسَاكِينِ وَالْعَامِلِينَ عَلَيْهَا
وَالْمُؤَلَّفَةِ قُلُوبُهُمْ وَفِي الرِّقَابِ وَالْغَارِمِينَ وَفِي
سَبِيلِ اللَّهِ وَابْنِ السَّبِيلِ فَرِيضَةً مِّنَ اللَّهِ وَاللَّهُ
عَلِيمٌ حَكِيمٌ ﴿٦٠﴾

60. സകാത്ത് മുതലുകൾ(നൽകേണ്ടത്) ദരിദ്രന്മാർക്കും, അഗതികൾക്കും, അതിന്റെ കാര്യത്തിൽപ്രവർത്തിക്കുന്നവർക്കും[306] (ഇസ്ലാമുമായി) മനസ്സുകൾ ഇണക്കപ്പെട്ടവർക്കും, അടിമകളുടെ (മോചനത്തിന്റെ) കാര്യത്തിലും, കടംകൊണ്ട് വിഷമിക്കുന്നവർക്കും, അല്ലാഹുവിന്റെ മാർഗ്ഗത്തിലും, വഴിപോക്കന്നും[307] മാത്രമാണ്. അല്ലാഹുവിങ്കൽ നിന്നു നിശ്ചയിക്കപ്പെട്ടതത്രെ ഇത്. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാണ്.

وَمِنْهُمُ الَّذِينَ يُؤْذُونَ النَّبِيَّ وَيَقُولُونَ هُوَ أُذُنٌ قُلْ
أُذُنُ خَيْرٍ لَّكُمْ يُؤْمِنُ بِاللَّهِ وَيُؤْمِنُ لِلْمُؤْمِنِينَ
وَرَحْمَةٌ لِّلَّذِينَ آمَنُوا مِنكُمْ وَالَّذِينَ يُؤْذُونَ
رَسُولَ اللَّهِ لَهُمْ عَذَابٌ أَلِيمٌ ﴿٦١﴾

61. നബിയെ ദ്രോഹിക്കുകയും അദ്ദേഹം എല്ലാം ചെവിക്കൊള്ളുന്ന ആളാണ് എന്നു പറയുകയും ചെയ്യുന്ന ചിലർ അവരുടെ കൂട്ടത്തിലുണ്ട്. പറയുക: അദ്ദേഹം നിങ്ങൾക്കു ഗുണമുള്ളത് ചെവിക്കൊള്ളുന്ന ആളാകുന്നു. അദ്ദേഹം അല്ലാഹുവിൽ വിശ്വസിക്കുന്നു. യഥാർത്ഥ വിശ്വാസികളെയും അദ്ദേഹം വിശ്വസിക്കുന്നു. നിങ്ങളിൽ നിന്ന് വിശ്വസിച്ചവർക്ക് ഒരനുഗ്രഹവുമാണദ്ദേഹം. അല്ലാഹുവിന്റെ ദൂതനെ ദ്രോഹിക്കുന്നവരാരോ അവർക്കാണ് വേദനയേറിയ ശിക്ഷയുള്ളത്.

يَحْلِفُونَ بِاللَّهِ لَكُمْ لِيُرْضُوكُمْ وَاللَّهُ وَرَسُولُهُ
أَحَقُّ أَن يُرْضُوهُ إِن كَانُوا مُؤْمِنِينَ ﴿٦٢﴾

62. നിങ്ങളെ തൃപ്തിപ്പെടുത്താൻ വേണ്ടി നിങ്ങളോടവർ അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു സംസാരിക്കുന്നു. എന്നാൽ അവർ സത്യവിശ്വാസികളാണെങ്കിൽ അവർ തൃപ്തിപ്പെടുത്താൻ ഏററവും അവകാശപ്പെട്ടവർ അല്ലാഹുവും അവന്റെ ദൂതനുമാണ്.

أَلَمْ يَعْلَمُوا أَنَّهُ مَن يُحَادِدِ اللَّهَ وَرَسُولَهُ فَأَنَّ لَهُ

63. വല്ലവനും അല്ലാഹുവോടും അവന്റെ ദൂതനോടും എതിർത്തു നിൽക്കുന്നപക്ഷം അവന്ന് നരകാഗ്നിയാണുണ്ടായിരിക്കുക എന്നും,

---

306. സകാത്ത് ശേഖരിക്കാനും വിതരണം ചെയ്യാനും വേണ്ടി പ്രവർത്തിക്കുന്നവർക്കും അതിൽ ഒരു വിഹിതത്തിന് അവകാശമുണ്ട്. സകാത്ത് ഓരോ ധനികനും നേരിട്ട് കൊടുക്കുന്ന രീതിയല്ല, പ്രത്യുത: സകാത്ത് മൊത്തമായി പിരിച്ചെടുത്ത് വ്യവസ്ഥാപിതമായി വിതരണം ചെയ്യുന്ന രീതിയാണ് ഇസ്ലാം വിഭാവനം ചെയ്യുന്നതെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.
307. നാട്ടിൽനിന്ന് പുറത്തു പോയിട്ട് കൈയിൽ യാതൊന്നുമില്ലാതെ വിഷമിക്കുന്നവരൊക്കെ ഈ വാക്കിന്റെ പരിധിയിൽ വരും.

نَارَ جَهَنَّمَ خَالِدًا فِيهَا ۚ ذَٰلِكَ الْخِزْيُ الْعَظِيمُ ﴿٦٣﴾

അവനതിൽ നിത്യവാസിയായിരിക്കുമെന്നും അവർ മനസ്സിലാക്കിയിട്ടില്ലേ? അതാണ് വമ്പിച്ച അപമാനം.

يَحْذَرُ الْمُنَافِقُونَ أَنْ تُنَزَّلَ عَلَيْهِمْ سُورَةٌ تُنَبِّئُهُمْ
بِمَا فِي قُلُوبِهِمْ ۚ قُلِ اسْتَهْزِئُوا إِنَّ اللَّهَ مُخْرِجٌ
مَا تَحْذَرُونَ ﴿٦٤﴾

64. തങ്ങളുടെ മനസ്സുകളിൽ ഉള്ളതിനെപ്പററി അവരെ വിവരമറിയിക്കുന്ന (ഖുർആനിൽ നിന്നുള്ള) ഏതെങ്കിലും ഒരദ്ധ്യായം അവരുടെ കാര്യത്തിൽ അവതരിപ്പിക്കപ്പെടുമോ എന്ന് കപടവിശ്വാസികൾ ഭയപ്പെട്ടുകൊണ്ടിരിക്കുന്നു. പറയുക: നിങ്ങൾ പരിഹസിച്ചുകൊള്ളൂ. തീർച്ചയായും നിങ്ങൾ ഭയപ്പെട്ടുകൊണ്ടിരിക്കുന്നത് അല്ലാഹു വെളിയിൽ കൊണ്ടുവരുന്നതാണ്.

وَلَئِنْ سَأَلْتَهُمْ لَيَقُولُنَّ إِنَّمَا كُنَّا نَخُوضُ وَنَلْعَبُ ۚ قُلْ
أَبِاللَّهِ وَآيَاتِهِ وَرَسُولِهِ كُنْتُمْ تَسْتَهْزِئُونَ ﴿٦٥﴾

65. നീ അവരോട് (അതിനെപ്പററി) ചോദിച്ചാൽ അവർ പറയും: ഞങ്ങൾ തമാശ പറഞ്ഞു കളിക്കുക മാത്രമായിരുന്നു. പറയുക: അല്ലാഹുവെയും അവൻെറ ദൃഷ്ടാന്തങ്ങളെയും അവൻെറ ദൂതനെയുമാണോ നിങ്ങൾ പരിഹസിച്ചുകൊണ്ടിരിക്കുന്നത്?

لَا تَعْتَذِرُوا قَدْ كَفَرْتُمْ بَعْدَ إِيمَانِكُمْ ۚ إِنْ نَعْفُ عَنْ
طَائِفَةٍ مِنْكُمْ نُعَذِّبْ طَائِفَةً بِأَنَّهُمْ كَانُوا
مُجْرِمِينَ ﴿٦٦﴾

66. നിങ്ങൾ ഒഴികഴിവുകളൊന്നും പറയേണ്ട. വിശ്വസിച്ചതിനുശേഷം നിങ്ങൾ അവിശ്വസിച്ചു കഴിഞ്ഞിരിക്കുന്നു. നിങ്ങളിൽ ഒരു വിഭാഗത്തിനു നാം മാപ്പ് നൽകുകയാണെങ്കിൽ തന്നെ മറെറാരു വിഭാഗത്തിന്, അവർ കുററവാളികളായിരുന്നതിനാൽ നാം ശിക്ഷ നൽകുന്നതാണ്.

الْمُنَافِقُونَ وَالْمُنَافِقَاتُ بَعْضُهُمْ مِنْ بَعْضٍ ۚ يَأْمُرُونَ
بِالْمُنْكَرِ وَيَنْهَوْنَ عَنِ الْمَعْرُوفِ وَيَقْبِضُونَ
أَيْدِيَهُمْ ۚ نَسُوا اللَّهَ فَنَسِيَهُمْ ۗ إِنَّ الْمُنَافِقِينَ
هُمُ الْفَاسِقُونَ ﴿٦٧﴾

67. കപടവിശ്വാസികളും കപടവിശ്വാസിനികളും എല്ലാം ഒരേ തരക്കാരാകുന്നു. അവർ ദുരാചാരം കൽപിക്കുകയും, സദാചാരത്തിൽ നിന്ന് വിലക്കുകയും, തങ്ങളുടെ കൈകൾ അവർ പിൻവലിക്കുകയും[308] ചെയ്യുന്നു. അവർ അല്ലാഹുവെ മറന്നു. അപ്പോൾ അവൻ അവരെയും മറന്നു. തീർച്ചയായും കപടവിശ്വാസികൾ തന്നെയാണ് ധിക്കാരികൾ.

وَعَدَ اللَّهُ الْمُنَافِقِينَ وَالْمُنَافِقَاتِ وَالْكُفَّارَ نَارَ جَهَنَّمَ
خَالِدِينَ فِيهَا ۚ هِيَ حَسْبُهُمْ ۚ وَلَعَنَهُمُ اللَّهُ ۖ وَلَهُمْ
عَذَابٌ مُقِيمٌ ﴿٦٨﴾

68. കപടവിശ്വാസികൾക്കും, കപടവിശ്വാസിനികൾക്കും, സത്യനിഷേധികൾക്കും അല്ലാഹു നരകാഗ്നി വാഗ്ദാനം ചെയ്തിരിക്കുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അവർക്കതു മതി. അവരെ അല്ലാഹു ശപിക്കുകയും ചെയ്തിരിക്കുന്നു. അവർക്ക് സ്ഥിരമായ ശിക്ഷയുണ്ടായിരിക്കുന്നതാണ്.

308. അവർ കടുത്ത പിശുക്ക് കാണിക്കുമെന്നർത്ഥം.

كَالَّذِينَ مِن قَبْلِكُمْ كَانُوٓا۟ أَشَدَّ مِنكُمْ قُوَّةً وَأَكْثَرَ أَمْوَٰلًا وَأَوْلَٰدًا فَٱسْتَمْتَعُوا۟ بِخَلَٰقِهِمْ فَٱسْتَمْتَعْتُم بِخَلَٰقِكُمْ كَمَا ٱسْتَمْتَعَ ٱلَّذِينَ مِن قَبْلِكُم بِخَلَٰقِهِمْ وَخُضْتُمْ كَٱلَّذِى خَاضُوٓا۟ ۚ أُو۟لَٰٓئِكَ حَبِطَتْ أَعْمَٰلُهُمْ فِى ٱلدُّنْيَا وَٱلْءَاخِرَةِ ۖ وَأُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٦٩﴾

69. നിങ്ങളുടെ മുമ്പുണ്ടായിരുന്നവരെപ്പോലെ ത്തന്നെ. നിങ്ങളെക്കാൾ കനത്ത ശക്തിയുള്ളവരും, കൂടുതൽ സ്വത്തുകളും സന്തതികളുമുള്ളവരുമാ യിരുന്നു അവർ. അങ്ങനെ തങ്ങളുടെ ഓഹരി കൊണ്ട് അവർ സുഖമനുഭവിച്ചു. എന്നാൽ നിങ്ങളുടെ ആ മുൻഗാമികൾ അവരുടെ ഓഹ രികൊണ്ട് സുഖമനുഭവിച്ചതുപോലെ ഇപ്പോൾ നിങ്ങളുടെ ഓഹരികൊണ്ട് നിങ്ങളും സുഖമനു ഭവിച്ചു. അവർ (അധർമ്മത്തിൽ) മുഴുകിയതു പോലെ നിങ്ങളും മുഴുകി. അത്തരക്കാരുടെ കർമ്മങ്ങൾ ഇഹത്തിലും പരത്തിലും നിഷ്ഫല മായിരിക്കുന്നു. അവർ തന്നെയാണ് നഷ്ടം പററിയവർ.

أَلَمْ يَأْتِهِمْ نَبَأُ ٱلَّذِينَ مِن قَبْلِهِمْ قَوْمِ نُوحٍ وَعَادٍ وَثَمُودَ وَقَوْمِ إِبْرَٰهِيمَ وَأَصْحَٰبِ مَدْيَنَ وَٱلْمُؤْتَفِكَٰتِ ۚ أَتَتْهُمْ رُسُلُهُم بِٱلْبَيِّنَٰتِ ۖ فَمَا كَانَ ٱللَّهُ لِيَظْلِمَهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٧٠﴾

70. ഇവർക്കു മുമ്പുള്ളവരുടെ വൃത്താന്തം ഇവർക്കു വന്നെത്തിയില്ലേ? അതായത് നൂഹി ൻെറ ജനതയുടെയും, ആദ്, ഥമൂദ് ജനവിഭാഗ ങ്ങളുടെയും, ഇബ്റാഹീമിൻെറ ജനതയുടെയും, മദ്‌യൻകാരുടെയും, കീഴ്മേൽ മറിഞ്ഞ രാജ്യ ങ്ങളുടെയും[309] (വൃത്താന്തം.) അവരിലേക്കുള്ള ദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവ രുടെ അടുത്ത് ചെല്ലുകയുണ്ടായി. അപ്പോൾ അല്ലാഹു അവരോട് അക്രമം കാണിക്കുകയു ണ്ടായില്ല. പക്ഷെ, അവർ അവരോടുതന്നെ അക്രമം കാണിക്കുകയായിരുന്നു.

وَٱلْمُؤْمِنُونَ وَٱلْمُؤْمِنَٰتُ بَعْضُهُمْ أَوْلِيَآءُ بَعْضٍ ۚ يَأْمُرُونَ بِٱلْمَعْرُوفِ وَيَنْهَوْنَ عَنِ ٱلْمُنكَرِ وَيُقِيمُونَ ٱلصَّلَوٰةَ وَيُؤْتُونَ ٱلزَّكَوٰةَ وَيُطِيعُونَ ٱللَّهَ وَرَسُولَهُۥٓ ۚ أُو۟لَٰٓئِكَ سَيَرْحَمُهُمُ ٱللَّهُ ۗ إِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٧١﴾

71. സത്യവിശ്വാസികളും സത്യവിശ്വാസിനി കളും അന്യോന്യം മിത്രങ്ങളാകുന്നു. അവർ സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, അല്ലാഹുവെയും അവൻെറ ദൂതനെയും അനു സരിക്കുകയും ചെയ്യുന്നു. അത്തരക്കാരോട് അല്ലാഹു കരുണ കാണിക്കുന്നതാണ്. തീർച്ച യായും അല്ലാഹു പ്രതാപിയും യുക്തിമാനുമാണ്.

وَعَدَ ٱللَّهُ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا وَمَسَٰكِنَ طَيِّبَةً فِى جَنَّٰتِ عَدْنٍ

72. സത്യവിശ്വാസികൾക്കും സത്യവിശ്വാസി നികൾക്കും താഴ്ഭാഗത്തുകൂടി അരുവികൾ ഒഴു കുന്ന സ്വർഗ്ഗത്തോപ്പുകൾ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. അവർ അതിൽ നിത്യവാസികളാ യിരിക്കും. സ്ഥിരവാസത്തിനുള്ള തോട്ടങ്ങളിൽ വിശിഷ്ടമായ പാർപ്പിടങ്ങളും (വാഗ്ദാനം ചെ യ്തിരിക്കുന്നു) എന്നാൽ അല്ലാഹുവിങ്കൽ നിന്നുള്ള

309. ലൂത്ത് നബി(അ)യുടെ ജനത താമസിച്ചിരുന്ന സൊദോം രാജ്യമാണ് ദൈവശിക്ഷയാൽ കീഴ്മേൽ മറിക്കപ്പെട്ടത്.

وَرِضْوَانٌ مِّنَ اللَّهِ أَكْبَرُ ۚ ذَٰلِكَ هُوَ الْفَوْزُ الْعَظِيمُ ٧٢

പ്രീതിയാണ് ഏററവും വലുത്. അതത്രെ മഹത്തായ വിജയം.

يَا أَيُّهَا النَّبِيُّ جَاهِدِ الْكُفَّارَ وَالْمُنَافِقِينَ وَاغْلُظْ عَلَيْهِمْ ۚ وَ
مَأْوَاهُمْ جَهَنَّمُ ۖ وَبِئْسَ الْمَصِيرُ ٧٣

73. നബിയേ, സത്യനിഷേധികളോടും കപടവിശ്വാസികളോടും സമരം ചെയ്യുകയും, അവരോട് പരുഷമായി പെരുമാറുകയും ചെയ്യുക. അവർക്കുള്ള സങ്കേതം നരകമത്രെ. ചെന്നുചേരാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

يَحْلِفُونَ بِاللَّهِ مَا قَالُوا وَلَقَدْ قَالُوا كَلِمَةَ الْكُفْرِ وَكَفَرُوا
بَعْدَ إِسْلَامِهِمْ وَهَمُّوا بِمَا لَمْ يَنَالُوا ۚ وَمَا نَقَمُوا إِلَّا أَنْ
أَغْنَاهُمُ اللَّهُ وَرَسُولُهُ مِن فَضْلِهِ ۚ فَإِن يَتُوبُوا يَكُ خَيْرًا
لَّهُمْ ۖ وَإِن يَتَوَلَّوْا يُعَذِّبْهُمُ اللَّهُ عَذَابًا أَلِيمًا فِي
الدُّنْيَا وَالْآخِرَةِ ۚ وَمَا لَهُمْ فِي الْأَرْضِ مِن
وَلِيٍّ وَلَا نَصِيرٍ ٧٤

74. തങ്ങൾ (അങ്ങനെ) പറഞ്ഞിട്ടില്ല എന്ന് അവർ അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു പറയും.[310] തീർച്ചയായും അവിശ്വാസത്തിന്റെ വാക്ക് അവർ ഉച്ചരിക്കുകയും, ഇസ്ലാം സ്വീകരിച്ചതിനുശേഷം അവർ അവിശ്വസിച്ചു കളയുകയും, അവർക്കു നേടാൻ കഴിയാത്ത കാര്യത്തിന്[311] അവർ ആലോചന നടത്തുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്താൽ അവനും അവന്റെ ദൂതനും അവർക്ക് ഐശ്വര്യമുണ്ടാക്കിക്കൊടുത്തു എന്നതൊഴിച്ച് അവരുടെ എതിർപ്പിന് ഒരു കാരണവുമില്ല. ആകയാൽ അവർ പശ്ചാത്തപിക്കുകയാണെങ്കിൽ അതവർക്ക് ഉത്തമമായിരിക്കും. അവർ പിന്തിരിഞ്ഞു കളയുന്നപക്ഷം അല്ലാഹു അവർക്ക് ഇഹത്തിലും പരത്തിലും വേദനയേറിയ ശിക്ഷ നൽകുന്നതാണ്. ഭൂമിയിൽ അവർക്ക് ഒരു മിത്രമോ സഹായിയോ ഉണ്ടായിരിക്കുകയുമില്ല.

وَمِنْهُم مَّنْ عَاهَدَ اللَّهَ لَئِنْ آتَانَا مِن فَضْلِهِ لَنَصَّدَّقَنَّ
وَلَنَكُونَنَّ مِنَ الصَّالِحِينَ ٧٥

75. 'അല്ലാഹു അവന്റെ അനുഗ്രഹത്തിൽ നിന്ന് ഞങ്ങൾക്ക് നൽകുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ ദാനം ചെയ്യുകയും, ഞങ്ങൾ സജ്ജനങ്ങളുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യു'മെന്ന് അവനുമായി കരാറു ചെയ്ത ചിലരും ആ കൂട്ടത്തിലുണ്ട്.

فَلَمَّا آتَاهُم مِّن فَضْلِهِ بَخِلُوا بِهِ وَتَوَلَّوا وَّهُم مُّعْرِضُونَ ٧٦

76. എന്നിട്ട് അവൻ അവർക്ക് തന്റെ അനുഗ്രഹത്തിൽ നിന്ന് നൽകിയപ്പോൾ അവർ അതിൽ പിശുക്ക് കാണിക്കുകയും, അവഗണിച്ചുകൊണ്ട് അവർ തിരിഞ്ഞുകളയുകയും ചെയ്തു.

فَأَعْقَبَهُمْ نِفَاقًا فِي قُلُوبِهِمْ إِلَىٰ يَوْمِ يَلْقَوْنَهُ

77. അവർ അവനെ കണ്ടുമുട്ടുന്ന ദിവസം (ന്യായവിധിയുടെ ദിവസം) വരെ അവരുടെ ഹൃദയങ്ങളിൽ കാപട്യമുണ്ടായിരിക്കുക എന്നതാണ്

310. നബി(സ)യെ അപഹസിച്ചുകൊണ്ട് സംസാരിക്കുകയും, അതിനെപ്പററി ചോദ്യം ചെയ്തപ്പോൾ അത് നിഷേധിക്കുകയും ചെയ്ത ചില കപടവിശ്വാസികളെ പററിയാണ് പരാമർശം.

311. തബൂക്കിൽ നിന്ന് തിരിച്ചുവരുന്ന വഴിക്ക് നബി(സ)യെ അപകടപ്പെടുത്താൻ ശ്രമിച്ച ചില കപടവിശ്വാസികളെപററിയാണ് ഈ വചനമെന്ന് ചില ഹദീസുകളിൽ വന്നിട്ടുണ്ട്.

بِمَآ أَخْلَفُوا اللَّهَ مَا وَعَدُوهُ وَبِمَا كَانُوا يَكْذِبُونَ ﴿٧٧﴾

അതിൻെറ അനന്തരഫലമായി അവൻ അവർക്ക് നൽകിയത്. അല്ലാഹുവോട് അവർ ചെയ്ത വാഗ്ദാനം അവർ ലംഘിച്ചതുകൊണ്ടും, അവർ കള്ളം പറഞ്ഞിരുന്നതുകൊണ്ടുമാണത്.

أَلَمْ يَعْلَمُوٓا أَنَّ اللَّهَ يَعْلَمُ سِرَّهُمْ وَنَجْوَىٰهُمْ وَأَنَّ
اللَّهَ عَلَّـٰمُ الْغُيُوبِ ﴿٧٨﴾

78. അവരുടെ രഹസ്യവും അവരുടെ ഗൂഢമന്ത്രവും അല്ലാഹു അറിയുന്നുണ്ടെന്നും, അല്ലാഹു അദൃശ്യകാര്യങ്ങൾ നന്നായി അറിയുന്നവനാണെന്നും അവർ മനസ്സിലാക്കിയിട്ടില്ലേ?

الَّذِينَ يَلْمِزُونَ الْمُطَّوِّعِينَ مِنَ الْمُؤْمِنِينَ فِي
الصَّدَقَـٰتِ وَالَّذِينَ لَا يَجِدُونَ إِلَّا جُهْدَهُمْ
فَيَسْخَرُونَ مِنْهُمْ سَخِرَ اللَّهُ مِنْهُمْ وَلَهُمْ عَذَابٌ أَلِيمٌ ﴿٧٩﴾

79. സത്യവിശ്വാസികളിൽ നിന്ന് ദാനധർമ്മങ്ങൾ ചെയ്യാൻ സ്വയംസന്നദ്ധരായി വരുന്നവരെയും,[312] സ്വന്തം അദ്ധ്വാനമല്ലാതെ മറ്റൊന്നും (ദാനം ചെയ്യാൻ) കണ്ടെത്താത്തവരെയും അധിക്ഷേപിക്കുന്നവരത്രെ അവർ. അങ്ങനെ ആ വിശ്വാസികളെ അവർ പരിഹസിക്കുന്നു. അല്ലാഹു അവരെയും പരിഹസിച്ചിരിക്കയാണ്. അവർക്ക് വേദനയേറിയ ശിക്ഷയാണുള്ളത്.

اسْتَغْفِرْ لَهُمْ أَوْ لَا تَسْتَغْفِرْ لَهُمْ إِن تَسْتَغْفِرْ لَهُمْ سَبْعِينَ مَرَّةً
فَلَن يَغْفِرَ اللَّهُ لَهُمْ ذَٰلِكَ بِأَنَّهُمْ كَفَرُوا بِاللَّهِ وَرَسُولِهِۦ
وَاللَّهُ لَا يَهْدِي الْقَوْمَ الْفَـٰسِقِينَ ﴿٨٠﴾

80. (നബിയേ,) നീ അവർക്കുവേണ്ടി പാപമോചനം തേടിക്കൊള്ളുക. അല്ലെങ്കിൽ അവർക്കുവേണ്ടി പാപമോചനം തേടാതിരിക്കുക. നീ അവർക്കുവേണ്ടി എഴുപത് പ്രാവശ്യം പാപമോചനം തേടിയാലും അല്ലാഹു അവർക്ക് പൊറുത്തു കൊടുക്കുകയേയില്ല. അവർ അല്ലാഹുവിലും അവൻെറ ദൂതനിലും അവിശ്വസിച്ചതുകൊണ്ടത്രെ അത്. ധിക്കാരികളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കുകയില്ല.

فَرِحَ الْمُخَلَّفُونَ بِمَقْعَدِهِمْ خِلَـٰفَ رَسُولِ اللَّهِ وَكَرِهُوٓا أَن يُجَـٰهِدُوا
بِأَمْوَٰلِهِمْ وَأَنفُسِهِمْ فِي سَبِيلِ اللَّهِ وَقَالُوا لَا تَنفِرُوا فِي الْحَرِّ
قُلْ نَارُ جَهَنَّمَ أَشَدُّ حَرًّا لَّوْ كَانُوا يَفْقَهُونَ ﴿٨١﴾

81. (യുദ്ധത്തിനു പോകാതെ) പിൻമാറി ഇരുന്നവർ അല്ലാഹുവിൻെറ ദൂതൻെറ കൽപനക്കെതിരായുള്ള അവരുടെ ആ ഇരുത്തത്തിൽ സന്തോഷം പൂണ്ടു. തങ്ങളുടെ സ്വത്തുകൾകൊണ്ടും ശരീരങ്ങൾകൊണ്ടും അല്ലാഹുവിൻെറ മാർഗ്ഗത്തിൽ സമരം ചെയ്യുവാൻ അവർ ഇഷ്ടപ്പെട്ടില്ല. അവർ പറഞ്ഞു: ഈ ഉഷ്ണത്തിൽ നിങ്ങൾ ഇറങ്ങിപുറപ്പെടേണ്ട. പറയുക: നരകാഗ്നി കൂടുതൽ കഠിനമായ ചൂടുള്ളതാണ്. അവർ കാര്യം ഗ്രഹിക്കുന്നവരായിരുന്നെങ്കിൽ!

فَلْيَضْحَكُوا قَلِيلًا وَلْيَبْكُوا كَثِيرًا جَزَآءًۢ بِمَا
كَانُوا يَكْسِبُونَ ﴿٨٢﴾

82. അതിനാൽ അവർ അൽപം ചിരിക്കുകയും കൂടുതൽ കരയുകയും ചെയ്തുകൊള്ളട്ടെ; അവർ ചെയ്തു വെച്ചിരുന്നതിൻെറ ഫലമായിട്ട്.

312. മഹാന്മാരായ സഹാബികൾ അവരുടെ സമ്പത്ത് മുഴുവനായോ ഭാഗികമായോ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ദാനം ചെയ്യുമ്പോൾ അതൊക്കെ ആളുകളെ കാണിക്കാൻ ചെയ്യുന്നതാണെന്ന് പറഞ്ഞു കപടവിശ്വാസികൾ ആക്ഷേപിക്കുകയാണ് ചെയ്തത്.

فَإِن رَّجَعَكَ اللَّهُ إِلَىٰ طَائِفَةٍ مِّنْهُمْ فَاسْتَأْذَنُوكَ لِلْخُرُوجِ
فَقُل لَّن تَخْرُجُوا مَعِيَ أَبَدًا وَلَن تُقَاتِلُوا مَعِيَ عَدُوًّا ۖ إِنَّكُمْ
رَضِيتُم بِالْقُعُودِ أَوَّلَ مَرَّةٍ فَاقْعُدُوا مَعَ الْخَالِفِينَ ﴿٨٣﴾

83. ഇനി (യുദ്ധം കഴിഞ്ഞിട്ട്) അവരിൽ ഒരു വിഭാഗത്തിന്റെ അടുത്തേക്ക് നിന്നെ അല്ലാഹു (സുരക്ഷിതനായി) തിരിച്ചെത്തിക്കുകയും, അനന്തരം (മറ്റൊരു യുദ്ധത്തിന്) നിന്റെ കൂടെ പുറപ്പെടാൻ അവർ സമ്മതം തേടുകയും ചെയ്യുന്ന പക്ഷം നീ പറയുക: നിങ്ങളൊരിക്കലും എന്റെ കൂടെ പുറപ്പെടുന്നതല്ല. നിങ്ങൾ എന്റെ കൂടെ ഒരു ശത്രുവോടും യുദ്ധം ചെയ്യുന്നതുമല്ല. തീർച്ചയായും നിങ്ങൾ ആദ്യത്തെ പ്രാവശ്യം ഒഴിഞ്ഞിരിക്കുന്നതിൽ തൃപ്തി അടയുകയാണല്ലോ ചെയ്തത്. അതിനാൽ ഒഴിഞ്ഞിരുന്നവരുടെ കൂടെ നിങ്ങളും ഇരുന്നു കൊള്ളുക.

وَلَا تُصَلِّ عَلَىٰ أَحَدٍ مِّنْهُم مَّاتَ أَبَدًا وَلَا تَقُمْ عَلَىٰ قَبْرِهِ ۖ
إِنَّهُمْ كَفَرُوا بِاللَّهِ وَرَسُولِهِ وَمَاتُوا وَهُمْ فَاسِقُونَ ﴿٨٤﴾

84. അവരുടെ കൂട്ടത്തിൽ നിന്ന് മരണപ്പെട്ട യാതൊരാളുടെ പേരിലും നീ ഒരിക്കലും നമസ്കരിക്കരുത്, അവന്റെ ഖബ്റിന്നരികിൽ നിൽക്കുകയും ചെയ്യരുത്. തീർച്ചയായും അവർ അല്ലാഹുവിലും അവന്റെ ദൂതനിലും അവിശ്വസിക്കുകയും, ധിക്കാരികളായിക്കൊണ്ട് മരിക്കുകയും ചെയ്തിരിക്കുന്നു.

وَلَا تُعْجِبْكَ أَمْوَالُهُمْ وَأَوْلَادُهُمْ ۚ إِنَّمَا يُرِيدُ اللَّهُ أَن يُعَذِّبَهُم
بِهَا فِي الدُّنْيَا وَتَزْهَقَ أَنفُسُهُمْ وَهُمْ كَافِرُونَ ﴿٨٥﴾

85. അവരുടെ സ്വത്തുകളും സന്താനങ്ങളും നിന്നെ അത്ഭുതപ്പെടുത്താതിരിക്കട്ടെ. ഇഹലോകത്തിൽ അവ മൂലം അവരെ ശിക്ഷിക്കുവാനും, സത്യനിഷേധികളായിക്കൊണ്ട് അവർ ജീവനാശമടയുവാനും മാത്രമാണ് അല്ലാഹു ഉദ്ദേശിക്കുന്നത്.

وَإِذَا أُنزِلَتْ سُورَةٌ أَنْ آمِنُوا بِاللَّهِ وَجَاهِدُوا مَعَ رَسُولِهِ
اسْتَأْذَنَكَ أُولُو الطَّوْلِ مِنْهُمْ وَقَالُوا ذَرْنَا نَكُن مَّعَ الْقَاعِدِينَ ﴿٨٦﴾

86. നിങ്ങൾ അല്ലാഹുവിൽ വിശ്വസിക്കുകയും, അവന്റെ ദൂതനോടൊപ്പം സമരത്തിൽ ഏർപ്പെടുകയും ചെയ്യുക എന്ന് (നിർദ്ദേശിച്ചുകൊണ്ട്) വല്ല അദ്ധ്യായവും അവതരിപ്പിക്കപ്പെട്ടാൽ അവരുടെ കൂട്ടത്തിൽ കഴിവുള്ളവർ നിന്നോട് (യുദ്ധത്തിന് പോകാതിരിക്കാൻ) സമ്മതം തേടുന്നതാണ്. അവർ പറയും: ഞങ്ങളെ വിട്ടേക്കണം. ഞങ്ങൾ ഒഴിഞ്ഞിരിക്കുന്നവരുടെ കൂട്ടത്തിൽ ആകാം.

رَضُوا بِأَن يَكُونُوا مَعَ الْخَوَالِفِ وَطُبِعَ عَلَىٰ قُلُوبِهِمْ
فَهُمْ لَا يَفْقَهُونَ ﴿٨٧﴾

87. (യുദ്ധത്തിന് പോകാതെ) ഒഴിഞ്ഞിരിക്കുന്ന സ്ത്രീകളുടെ കൂട്ടത്തിലായിരിക്കുന്നതിൽ അവർ തൃപ്തിയടഞ്ഞിരിക്കുന്നു. അവരുടെ ഹൃദയങ്ങളിൽ മുദ്രവെക്കപ്പെടുകയും ചെയ്തിരിക്കുന്നു. അതിനാൽ അവർ (കാര്യം) ഗ്രഹിക്കുകയില്ല.

لَٰكِنِ الرَّسُولُ وَالَّذِينَ آمَنُوا مَعَهُ جَاهَدُوا

88. പക്ഷെ, റസൂലും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും തങ്ങളുടെ സ്വത്തുകൾകൊ

بِأَمْوَالِهِمْ وَأَنفُسِهِمْ ۚ وَأُولَٰئِكَ لَهُمُ الْخَيْرَاتُ ۖ وَأُولَٰئِكَ
هُمُ الْمُفْلِحُونَ ﴿٨٨﴾

ണ്ടും ശരീരങ്ങൾ കൊണ്ടും സമരം ചെയ്തു. അവർക്കാണ് നന്മകളുള്ളത്. അവർ തന്നെയാണ് വിജയം പ്രാപിച്ചവർ.

أَعَدَّ اللَّهُ لَهُمْ جَنَّاتٍ تَجْرِي مِن تَحْتِهَا الْأَنْهَارُ خَالِدِينَ
فِيهَا ۚ ذَٰلِكَ الْفَوْزُ الْعَظِيمُ ﴿٨٩﴾

89. അല്ലാഹു അവർക്ക് താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗ്ഗത്തോപ്പുകൾ ഒരുക്കിവെച്ചിരിക്കുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ വിജയം.

وَجَاءَ الْمُعَذِّرُونَ مِنَ الْأَعْرَابِ لِيُؤْذَنَ لَهُمْ وَقَعَدَ الَّذِينَ
كَذَبُوا اللَّهَ وَرَسُولَهُ ۚ سَيُصِيبُ الَّذِينَ كَفَرُوا مِنْهُمْ
عَذَابٌ أَلِيمٌ ﴿٩٠﴾

90. ഗ്രാമീണ അറബികളിൽ നിന്ന് (യുദ്ധത്തിന് പോകാതിരിക്കാൻ) ഒഴികഴിവ് ബോധിപ്പിക്കാനുള്ളവർ തങ്ങൾക്ക് സമ്മതം നൽകപ്പെടുവാൻ വേണ്ടി (റസൂലിൻെറ അടുത്തു) വന്നു. അല്ലാഹുവിനോടും അവൻെറ ദൂതനോടും കള്ളം പറഞ്ഞവർ (വീട്ടിൽ) ഇരിക്കുകയും ചെയ്തു. അവരിൽ നിന്ന് അവിശ്വസിച്ചിട്ടുള്ളവർക്ക് വേദനയേറിയ ശിക്ഷ ബാധിക്കുന്നതാണ്.

لَّيْسَ عَلَى الضُّعَفَاءِ وَلَا عَلَى الْمَرْضَىٰ وَلَا عَلَى الَّذِينَ
لَا يَجِدُونَ مَا يُنفِقُونَ حَرَجٌ إِذَا نَصَحُوا لِلَّهِ وَرَسُولِهِ ۚ
مَا عَلَى الْمُحْسِنِينَ مِن سَبِيلٍ ۚ وَاللَّهُ غَفُورٌ رَّحِيمٌ ﴿٩١﴾

91. ബലഹീനരുടെ മേലും, രോഗികളുടെ മേലും, ചെലവഴിക്കാൻ യാതൊന്നും കിട്ടാത്തവരുടെ മേലും — അവർ അല്ലാഹുവോടും റസൂലിനോടും ഗുണകാംക്ഷയുള്ളവരാണെങ്കിൽ — (യുദ്ധത്തിന് പോകാത്തതിൻെറ പേരിൽ) യാതൊരു കുററവുമില്ല. സദ്വൃത്തരായ ആളുകൾക്കെതിരിൽ (കുററം ചുമത്താൻ) യാതൊരു മാർഗ്ഗവുമില്ല. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَلَا عَلَى الَّذِينَ إِذَا مَا أَتَوْكَ لِتَحْمِلَهُمْ قُلْتَ لَا أَجِدُ
مَا أَحْمِلُكُمْ عَلَيْهِ تَوَلَّوا وَّأَعْيُنُهُمْ تَفِيضُ مِنَ الدَّمْعِ
حَزَنًا أَلَّا يَجِدُوا مَا يُنفِقُونَ ﴿٩٢﴾

92. മറെറാരു വിഭാഗത്തിൻെറ മേലും കുററമില്ല. (യുദ്ധത്തിനു പോകാൻ) നീ അവർക്കു വാഹനം നൽകുന്നതിനുവേണ്ടി അവർ നിൻെറ അടുത്ത് വന്നപ്പോൾ നീ പറഞ്ഞു: നിങ്ങൾക്ക് നൽകാൻ യാതൊരു വാഹനവും ഞാൻ കണ്ടെത്തുന്നില്ല. അങ്ങനെ (യുദ്ധത്തിനുവേണ്ടി) ചെലവഴിക്കാൻ യാതൊന്നും കണ്ടെത്താത്തതിൻെറ പേരിലുള്ള ദുഃഖത്താൽ കണ്ണുകളിൽ നിന്ന് കണ്ണുനീർ ഒഴുകിക്കൊണ്ട് അവർ തിരിച്ചുപോയി. (അങ്ങനെയുള്ള ഒരു വിഭാഗത്തിൻെറ മേൽ)

إِنَّمَا السَّبِيلُ عَلَى الَّذِينَ يَسْتَأْذِنُونَكَ وَهُمْ أَغْنِيَاءُ ۚ
رَضُوا بِأَن يَكُونُوا مَعَ الْخَوَالِفِ وَطَبَعَ اللَّهُ عَلَىٰ
قُلُوبِهِمْ فَهُمْ لَا يَعْلَمُونَ ﴿٩٣﴾

93. ഐശ്വര്യമുള്ളവരായിരിക്കെ (ഒഴിഞ്ഞു നിൽക്കാൻ) നിന്നോട് സമ്മതം തേടുകയും, ഒഴിഞ്ഞിരിക്കുന്ന സ്ത്രീകളുടെ കൂട്ടത്തിൽ ആയിരിക്കുന്നതിൽ തൃപ്തി അടയുകയും ചെയ്ത വിഭാഗത്തിനെതിരിൽ മാത്രമാണ് (കുററമാരോപിക്കാൻ) മാർഗ്ഗമുള്ളത്. അവരുടെ ഹൃദയങ്ങളിൽ അല്ലാഹു മുദ്രവെക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ അവർ (കാര്യം) മനസ്സിലാക്കുന്നില്ല.

يَعْتَذِرُونَ إِلَيْكُمْ إِذَا رَجَعْتُمْ إِلَيْهِمْ ۚ قُل لَّا
تَعْتَذِرُوا لَن نُّؤْمِنَ لَكُمْ قَدْ نَبَّأَنَا اللَّهُ مِنْ أَخْبَارِكُمْ ۚ وَ
سَيَرَى اللَّهُ عَمَلَكُمْ وَرَسُولُهُ ثُمَّ تُرَدُّونَ إِلَىٰ عَالِمِ الْغَيْبِ
وَالشَّهَادَةِ فَيُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٩٤﴾

ഭാഗം 11

94. അവരുടെ അടുക്കലേക്ക് (യുദ്ധം കഴിഞ്ഞ്) നിങ്ങൾ മടങ്ങി എത്തിയാൽ അവർ നിങ്ങളോട് ഒഴികഴിവ് പറയുന്നതാണ്. പറയുക: നിങ്ങൾ ഒഴികഴിവൊന്നും പറയേണ്ട. നിങ്ങളെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല. (കാരണം,) നിങ്ങളുടെ ചില വർത്തമാനങ്ങൾ അല്ലാഹു ഞങ്ങൾക്ക് അറിയിച്ചു തന്നിട്ടുണ്ട്. നിങ്ങളുടെ പ്രവർത്തനം അല്ലാഹുവും അവൻെറ ദൂതനും കാണുന്നതുമാണ്. പിന്നീട് അദൃശ്യവും ദൃശ്യവും അറിയുന്നവൻെറ അടുത്തേക്ക് നിങ്ങൾ മടക്കപ്പെടുന്നതാണ്. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അപ്പോൾ അവൻ നിങ്ങൾക്ക് വിവരം നൽകുന്നതാണ്.

سَيَحْلِفُونَ بِاللَّهِ لَكُمْ إِذَا انقَلَبْتُمْ إِلَيْهِمْ لِتُعْرِضُوا عَنْهُمْ ۖ
فَأَعْرِضُوا عَنْهُمْ ۖ إِنَّهُمْ رِجْسٌ ۖ وَمَأْوَاهُمْ جَهَنَّمُ جَزَاءً بِمَا
كَانُوا يَكْسِبُونَ ﴿٩٥﴾

95. നിങ്ങൾ അവരുടെ അടുത്തേക്ക് തിരിച്ചു ചെന്നാൽ നിങ്ങളോട് അവർ അല്ലാഹുവിൻെറ പേരിൽ സത്യം ചെയ്യും. നിങ്ങൾ അവരെ വിട്ടു ഒഴിഞ്ഞു കളയുവാൻ വേണ്ടി[313]യത്രെ അത്. അത്കൊണ്ട് നിങ്ങൾ അവരെ ഒഴിവാക്കി വിട്ടേക്കുക. തീർച്ചയായും അവർ വൃത്തികെട്ടവരാകുന്നു. അവരുടെ സങ്കേതം നരകമത്രെ. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനുള്ള പ്രതിഫലമാണത്.

يَحْلِفُونَ لَكُمْ لِتَرْضَوْا عَنْهُمْ ۖ فَإِن تَرْضَوْا عَنْهُمْ فَإِنَّ اللَّهَ
لَا يَرْضَىٰ عَنِ الْقَوْمِ الْفَاسِقِينَ ﴿٩٦﴾

96. നിങ്ങളോടവർ സത്യം ചെയ്യുന്നത് നിങ്ങൾക്ക് അവരെപ്പററി തൃപ്തിയാകുവാൻ വേണ്ടിയാണ്. ഇനി നിങ്ങൾക്ക് അവരെപ്പററി തൃപ്തിയായാൽ തന്നെയും അല്ലാഹു അധർമ്മകാരികളായ ജനങ്ങളെപ്പററി തൃപ്തിപ്പെടുകയില്ല; തീർച്ച.

الْأَعْرَابُ أَشَدُّ كُفْرًا وَنِفَاقًا وَأَجْدَرُ أَلَّا يَعْلَمُوا
حُدُودَ مَا أَنزَلَ اللَّهُ عَلَىٰ رَسُولِهِ ۗ وَاللَّهُ عَلِيمٌ حَكِيمٌ ﴿٩٧﴾

97. അഅ്റാബികൾ (മരുഭൂവാസികൾ) കൂടുതൽ കടുത്ത അവിശ്വാസവും കാപട്യവുമുള്ളവരത്രെ. അല്ലാഹു അവൻെറ ദൂതന്ന് അവതരിപ്പിച്ചു കൊടുത്തതിലെ നിയമപരിധികളറിയാതിരിക്കാൻ കൂടുതൽ തരപ്പെട്ടവരുമാണവർ.[314] അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَمِنَ الْأَعْرَابِ مَن يَتَّخِذُ مَا يُنفِقُ

98. തങ്ങൾ (ദാനമായി) ചെലവഴിക്കുന്നത് ഒരു ധനനഷ്ടമായി ഗണിക്കുകയും,[315] നിങ്ങൾ

313. അതായത് നിങ്ങൾ അവരെ ആക്ഷേപിക്കുകയോ, അവർക്കെതിരിൽ എന്തെങ്കിലും നടപടി സ്വീകരിക്കുകയോ ചെയ്യാതിരിക്കാൻ വേണ്ടി.
314. പ്രാകൃതദശയിൽ കഴിയുന്ന മനുഷ്യരുടെ പൊതുവെയുള്ള അവസ്ഥയാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്. പട്ടണങ്ങളിലുള്ളവരുമായി ബന്ധപ്പെടാനുള്ള അസൗകര്യം മൂലം അവർക്ക് വിവരങ്ങൾ ലഭിക്കാനുള്ള സാധ്യത കുറവായിരിക്കും. സംസാരത്തിലും പെരുമാററത്തിലുമൊക്കെ പരുഷതയും കാർക്കശ്യവും കൂടുതലായിരിക്കുകയും ചെയ്യും. എന്നാൽ ഇത്തരക്കാരിൽ നിന്ന് വിശ്വാസം സ്വീകരിക്കാനും വിജ്ഞാനം നേടാനും അവസരം ലഭിക്കുന്ന ചിലർ ആത്മാർത്ഥതയുടെ നിറകുടങ്ങളായി മാറാറുണ്ട്. അത്തരക്കാരെപററി 99ാം വചനത്തിൽ പ്രതിപാദിക്കുന്നുണ്ട്.

مَغْرَمًا وَيَتَرَبَّصُ بِكُمُ الدَّوَآئِرَ ۚ عَلَيْهِمْ
دَآئِرَةُ السَّوْءِ ۗ وَاللَّهُ سَمِيعٌ عَلِيمٌ ﴿٩٨﴾

ക്ക് കാലക്കേടുകൾ വരുന്നത് കാത്തിരിക്കുകയും ചെയ്യുന്ന ഒരു വിഭാഗം അഅ്റാബികളുടെ കൂട്ടത്തിലുണ്ട്. അവരുടെ മേൽ തന്നെയായിരിക്കട്ടെ ഹീനമായ കാലക്കേട്. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

وَمِنَ الْأَعْرَابِ مَنْ يُؤْمِنُ بِاللَّهِ وَالْيَوْمِ الْآخِرِ وَيَتَّخِذُ
مَا يُنْفِقُ قُرُبَاتٍ عِنْدَ اللَّهِ وَصَلَوَاتِ الرَّسُولِ ۚ أَلَا إِنَّهَا
قُرْبَةٌ لَهُمْ ۚ سَيُدْخِلُهُمُ اللَّهُ فِي رَحْمَتِهِ ۗ إِنَّ اللَّهَ
غَفُورٌ رَحِيمٌ ﴿٩٩﴾

99. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, തങ്ങൾ ചെലവഴിക്കുന്നതിനെ അല്ലാഹുവിങ്കൽ സാമീപ്യത്തിന്നുതകുന്ന പുണ്യകർമ്മങ്ങളും, റസൂലിൻെറ പ്രാർത്ഥനകൾക്കുള്ള[316] മാർഗ്ഗവും ആക്കിത്തീർക്കുകയും ചെയ്യുന്ന ചിലരും അഅ്റാബികളുടെ കൂട്ടത്തിലുണ്ട്. ശ്രദ്ധിക്കുക: തീർച്ചയായും, അതവർക്ക് ദൈവസാമീപ്യം നൽകുന്നതാണ്. അല്ലാഹു അവരെ തൻെറ കാരുണ്യത്തിൽ പ്രവേശിപ്പിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَالسَّابِقُونَ الْأَوَّلُونَ مِنَ الْمُهَاجِرِينَ وَالْأَنْصَارِ وَالَّذِينَ
اتَّبَعُوهُمْ بِإِحْسَانٍ رَضِيَ اللَّهُ عَنْهُمْ وَرَضُوا عَنْهُ وَأَعَدَّ لَهُمْ
جَنَّاتٍ تَجْرِي تَحْتَهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ۚ ذَٰلِكَ الْفَوْزُ
الْعَظِيمُ ﴿١٠٠﴾

100. മുഹാജിറുകളിൽ നിന്നും അൻസാറുകളിൽ നിന്നും ആദ്യമായി മുന്നോട്ടു വന്നവരും, സുകൃതം ചെയ്തുകൊണ്ട് അവരെ പിന്തുടർന്നവരും ആരോ അവരെപ്പററി അല്ലാഹു സംതൃപ്തനായിരിക്കുന്നു. അവനെപ്പററി അവരും സംതൃപ്തരായിരിക്കുന്നു. താഴ്ഭാഗത്ത് അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗ്ഗത്തോപ്പുകൾ അവർക്ക് അവൻ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു. എന്നെന്നും അവരതിൽ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ ഭാഗ്യം.

وَمِمَّنْ حَوْلَكُمْ مِنَ الْأَعْرَابِ مُنَافِقُونَ ۖ وَمِنْ أَهْلِ
الْمَدِينَةِ ۖ مَرَدُوا عَلَى النِّفَاقِ لَا تَعْلَمُهُمْ ۖ نَحْنُ
نَعْلَمُهُمْ ۚ سَنُعَذِّبُهُمْ مَرَّتَيْنِ ثُمَّ يُرَدُّونَ إِلَىٰ عَذَابٍ عَظِيمٍ ﴿١٠١﴾

101. നിങ്ങളുടെ ചുററുമുള്ള അഅ്റാബികളുടെ കൂട്ടത്തിലും കപടവിശ്വാസികളുണ്ട്. മദീനക്കാരുടെ കൂട്ടത്തിലുമുണ്ട്. കാപട്യത്തിൽ അവർ കടുത്തു പോയിരിക്കുന്നു. നിനക്ക് അവരെ അറിയില്ല. നമുക്ക് അവരെ അറിയാം. രണ്ട് പ്രാവശ്യം നാം അവരെ ശിക്ഷിക്കുന്നതാണ്.[317] പിന്നീട് വമ്പിച്ച ശിക്ഷയിലേക്ക് അവർ തള്ളപ്പെടുന്നതുമാണ്.

وَآخَرُونَ اعْتَرَفُوا بِذُنُوبِهِمْ خَلَطُوا عَمَلًا صَالِحًا وَآخَرَ سَيِّئًا

102. തങ്ങളുടെ കുററങ്ങൾ ഏററു പറഞ്ഞ വേറെ ചിലരുമുണ്ട്. (കുറെ) സൽകർമ്മവും, വേറെ ദുഷ്കർമ്മവുമായി അവർ കൂട്ടിക്കലർത്തിയിരിക്കുന്നു. അല്ലാഹു അവരുടെ പശ്ചാത്താ

315. ദാനം ചെയ്യുന്നയാളുടെ മനസ്ഥിതിയാണ് അല്ലാഹു നോക്കുന്നത്. നഷ്ടബോധത്തോടെ വല്ലതും കൊടുക്കുന്നവന്ന് അല്ലാഹുവിങ്കൽ ഒരു നേട്ടവും ഉണ്ടാവുകയില്ല. പുണ്യത്തിനും ദൈവപ്രീതിക്കുമുള്ള മാർഗ്ഗമെന്ന നിലയിൽ നൽകുന്നതിനു മാത്രമേ അല്ലാഹുവിങ്കൽ വിലയുള്ളൂ.
316. റസൂലി(സ)ൻെറ മുമ്പാകെ ദൈവമാർഗ്ഗത്തിൽ ദാനം ചെയ്യുന്നവർക്കുവേണ്ടി റസൂൽ(സ) പ്രാർത്ഥിക്കുക പതിവായിരുന്നു.

عَسَى اللَّهُ أَنْ يَتُوبَ عَلَيْهِمْ ۚ إِنَّ اللَّهَ غَفُورٌ رَحِيمٌ ١٠٢

പം സ്വീകരിച്ചെന്നു വരാം. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

خُذْ مِنْ أَمْوَالِهِمْ صَدَقَةً تُطَهِّرُهُمْ وَتُزَكِّيهِمْ بِهَا وَصَلِّ
عَلَيْهِمْ ۖ إِنَّ صَلَوٰتَكَ سَكَنٌ لَهُمْ ۗ وَاللَّهُ سَمِيعٌ عَلِيمٌ ١٠٣

103. അവരെ ശുദ്ധീകരിക്കുകയും, അവരെ സംസ്കരിക്കുകയും ചെയ്യാനുതകുന്ന ദാനം അവരുടെ സ്വത്തുകളിൽ നിന്ന് നീ വാങ്ങുകയും, അവർക്കുവേണ്ടി (അനുഗ്രഹത്തിന്നായി) പ്രാർത്ഥിക്കുകയും ചെയ്യുക. തീർച്ചയായും നിൻെറ പ്രാർത്ഥന അവർക്ക് ശാന്തി നൽകുന്നതത്രെ. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

أَلَمْ يَعْلَمُوا أَنَّ اللَّهَ هُوَ يَقْبَلُ التَّوْبَةَ عَنْ عِبَادِهِ وَيَأْخُذُ
الصَّدَقَٰتِ وَأَنَّ اللَّهَ هُوَ التَّوَّابُ الرَّحِيمُ ١٠٤

104. അല്ലാഹു തന്നെയാണ് തൻെറ ദാസന്മാരുടെ പശ്ചാത്താപം സ്വീകരിക്കുകയും, ദാനധർമ്മങ്ങൾ ഏററുവാങ്ങുകയും ചെയ്യുന്നതെന്നും അല്ലാഹു തന്നെയാണ് പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമെന്നും അവർ മനസ്സിലാക്കിയിട്ടില്ലേ?

وَقُلِ اعْمَلُوا فَسَيَرَى اللَّهُ عَمَلَكُمْ وَرَسُولُهُ وَالْمُؤْمِنُونَ ۖ
وَسَتُرَدُّونَ إِلَىٰ عَٰلِمِ الْغَيْبِ وَالشَّهَٰدَةِ فَيُنَبِّئُكُمْ بِمَا كُنْتُمْ
تَعْمَلُونَ ١٠٥

105. (നബിയേ,) പറയുക: നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക. അല്ലാഹുവും അവൻെറ ദൂതനും സത്യവിശ്വാസികളും നിങ്ങളുടെ പ്രവർത്തനം കണ്ടുകൊള്ളും. അദൃശ്യവും ദൃശ്യവും[318] അറിയുന്നവൻെറ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുന്നതും, നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പററി അപ്പോൾ അവൻ നിങ്ങളെ വിവരമറിയിക്കുന്നതുമാണ്.

وَءَاخَرُونَ مُرْجَوْنَ لِأَمْرِ اللَّهِ إِمَّا يُعَذِّبُهُمْ وَإِمَّا يَتُوبُ عَلَيْهِمْ ۗ
وَاللَّهُ عَلِيمٌ حَكِيمٌ ١٠٦

106. അല്ലാഹുവിൻെറ കൽപന കിട്ടുന്നതുവരെ തീരുമാനം മാററിവെക്കപ്പെട്ട മററു ചിലരുമുണ്ട്.[319] ഒന്നുകിൽ അവൻ അവരെ ശിക്ഷിക്കും. അല്ലെങ്കിൽ അവരുടെ പശ്ചാത്താപം സ്വീകരിക്കും. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

وَالَّذِينَ اتَّخَذُوا مَسْجِدًا ضِرَارًا وَكُفْرًا وَتَفْرِيقًا بَيْنَ
الْمُؤْمِنِينَ وَإِرْصَادًا لِمَنْ حَارَبَ اللَّهَ وَرَسُولَهُ مِنْ

107. ദ്രോഹബുദ്ധിയാലും, സത്യനിഷേധത്താലും, വിശ്വാസികൾക്കിടയിൽ ഭിന്നതയുണ്ടാക്കാൻ വേണ്ടിയും മുമ്പുതന്നെ അല്ലാഹുവോടും അവൻെറ ദൂതനോടും യുദ്ധം ചെയ്യവർക്ക് താവളമുണ്ടാക്കിക്കൊടുക്കാൻ വേണ്ടിയും ഒരു

317. കള്ളി വെളിച്ചത്താകുന്നത് വഴിയുള്ള അപമാനവും, ഹീനമായ മരണവുമാണ് ഇഹലോകത്ത് കപടന്മാർക്കുണ്ടാകുന്ന ശിക്ഷകൾ.
318. 'ഗൈബ്' എന്ന പദത്തിനാണ് 'അദൃശ്യം' എന്ന് അർത്ഥം നൽകിയത്. പ്രസ്തുത പദത്തിൻെറ കൃത്യവും സൂക്ഷ്മവുമായ അർത്ഥം മനുഷ്യന് അല്ലാഹു നൽകിയ അറിവിൻെറ പരിധിക്ക് അപ്പുറത്തുള്ളത് എന്നാണ്. പ്രസ്തുത പരിധിക്കുള്ളിലുള്ളതിന് 'ശഹാദത്ത്' എന്നു പറയുന്നു.
319. തബൂക്ക് യുദ്ധത്തിൽ നിന്ന് പിൻമാറി നിന്നവരെ മൂന്ന് വിഭാഗമായി തിരിച്ചിരിക്കുകയാണ് 101, 102, 106 എന്നീ വചനങ്ങളിൽ. ഒന്ന്: കാപട്യത്തിൽ മുരടുറച്ചവർ. രണ്ട്: കുററം ഏററു പറയുകയും, പശ്ചാത്താപം സ്വീകരിക്കപ്പെടുകയും ചെയ്യവർ. മൂന്ന്: അല്ലാഹുവിൻെറ കൽപന കിട്ടുന്നതുവരെ തീരുമാനം മാററിവെക്കപ്പെട്ടവർ.

قَبْلُ ۚ وَلَيَحْلِفُنَّ إِنْ أَرَدْنَا إِلَّا الْحُسْنَىٰ ۖ وَاللَّهُ يَشْهَدُ
إِنَّهُمْ لَكَاذِبُونَ ﴿١٠٧﴾

പള്ളിയുണ്ടാക്കിയവരും അവരുടെ (കപടന്മാരുടെ) കൂട്ടത്തിലുണ്ട്.[320] ഞങ്ങൾ നല്ലതല്ലാതെ ഒന്നും ഉദ്ദേശിച്ചിട്ടില്ല എന്ന് അവർ ആണയിട്ട് പറയുകയും ചെയ്യും. തീർച്ചയായും അവർ കള്ളം പറയുന്നവർ തന്നെയാണ് എന്നതിന്ന് അല്ലാഹു സാക്ഷ്യം വഹിക്കുന്നു.

لَا تَقُمْ فِيهِ أَبَدًا ۚ لَمَسْجِدٌ أُسِّسَ عَلَى التَّقْوَىٰ مِنْ أَوَّلِ يَوْمٍ
أَحَقُّ أَنْ تَقُومَ فِيهِ ۚ فِيهِ رِجَالٌ يُحِبُّونَ أَنْ يَتَطَهَّرُوا ۚ وَاللَّهُ
يُحِبُّ الْمُطَّهِّرِينَ ﴿١٠٨﴾

108. (നബിയേ,) നീ ഒരിക്കലും അതിൽ നമസ്കാരത്തിന് നിൽക്കരുത്. ആദ്യദിവസം മുതൽ തന്നെ ഭക്തിയിന്മേൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള പള്ളിയാണ് നീ നിന്നു നമസ്കരിക്കുവാൻ ഏററവും അർഹതയുള്ളത്.[321] ശുദ്ധി കൈവരിക്കാൻ ഇഷ്ടപ്പെടുന്ന ചില ആളുകളുണ്ട് ആ പള്ളിയിൽ. ശുദ്ധി കൈവരിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു.

أَفَمَنْ أَسَّسَ بُنْيَانَهُ عَلَىٰ تَقْوَىٰ مِنَ اللَّهِ وَرِضْوَانٍ خَيْرٌ
أَمْ مَنْ أَسَّسَ بُنْيَانَهُ عَلَىٰ شَفَا جُرُفٍ هَارٍ فَانْهَارَ بِهِ فِي
نَارِ جَهَنَّمَ ۗ وَاللَّهُ لَا يَهْدِي الْقَوْمَ الظَّالِمِينَ ﴿١٠٩﴾

109. അല്ലാഹുവെ സംബന്ധിച്ച ഭക്തിയിന്മേലും അവന്റെ പ്രീതിയിന്മേലും തന്റെ കെട്ടിടം സ്ഥാപിച്ചവനോ അതല്ല, പൊളിഞ്ഞുവീഴാൻ പോകുന്ന ഒരു മണൽതിട്ടയുടെ വക്കത്ത് കെട്ടിടം സ്ഥാപിക്കുകയും എന്നിട്ടത് തന്നെയുംകൊണ്ട് നരകാഗ്നിയിൽ പൊളിഞ്ഞു വീഴുകയും ചെയ്തവനോ കൂടുതൽ ഉത്തമൻ? അക്രമികളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കുകയില്ല.

لَا يَزَالُ بُنْيَانُهُمُ الَّذِي بَنَوْا رِيبَةً فِي قُلُوبِهِمْ إِلَّا أَنْ
تَقَطَّعَ قُلُوبُهُمْ ۗ وَاللَّهُ عَلِيمٌ حَكِيمٌ ﴿١١٠﴾

110. അവർ സ്ഥാപിച്ച അവരുടെ ആ കെട്ടിടം അവരുടെ ഹൃദയങ്ങളിൽ ഒരു ആശങ്കയായി തുടരുന്നതാണ്. അവരുടെ ഹൃദയങ്ങൾ കഷ്ണംകഷ്ണമായി തീർന്നെങ്കിലല്ലാതെ.[322] അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

إِنَّ اللَّهَ اشْتَرَىٰ مِنَ الْمُؤْمِنِينَ أَنْفُسَهُمْ وَأَمْوَالَهُمْ
بِأَنَّ لَهُمُ الْجَنَّةَ ۚ يُقَاتِلُونَ فِي سَبِيلِ اللَّهِ فَيَقْتُلُونَ وَ
يُقْتَلُونَ ۖ وَعْدًا عَلَيْهِ حَقًّا فِي التَّوْرَاةِ وَالْإِنْجِيلِ
وَالْقُرْآنِ ۚ وَمَنْ أَوْفَىٰ بِعَهْدِهِ مِنَ اللَّهِ ۚ فَاسْتَبْشِرُوا

111. തീർച്ചയായും സത്യവിശ്വാസികളുടെ പക്കൽനിന്ന്, അവർക്ക് സ്വർഗ്ഗമുണ്ടായിരിക്കുക എന്നതിനുപകരമായി അവരുടെ ദേഹങ്ങളും അവരുടെ ധനവും അല്ലാഹു വാങ്ങിയിരിക്കുന്നു. അവർ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധം ചെയ്യുന്നു. അങ്ങനെ അവർ കൊല്ലുകയും കൊല്ലപ്പെടുകയും ചെയ്യുന്നു. (അങ്ങനെ അവർ സ്വർഗ്ഗാവകാശികളാകുന്നു.) തൗറാത്തിലും ഇൻജീലിലും ഖുർആനിലും തന്റെ മേൽ ബാദ്ധ്യ

320. മദീനയിൽ ഖുബായിലെ പള്ളിക്കുസമീപം കപടവിശ്വാസികൾ ഉണ്ടാക്കിയ മറെറാരു പള്ളിയെപററിയാണ് പരാമർശം. 'മസ്ജിദുള്ളിറാർ' അഥവാ ദ്രോഹപ്പള്ളി എന്ന പേരിലാണ് ചരിത്രത്തിൽ ഇത് അറിയപ്പെടുന്നത്.

321. മദീനയുടെ തെക്ക് ഭാഗത്തുള്ള ഖുബാ എന്ന സ്ഥലത്താണ് നബി(സ) ആദ്യമായി വന്നിറങ്ങി ഏതാനും ദിവസം താമസിച്ചത്. അവിടെ അന്ന് സ്ഥാപിതമായ പള്ളിയെപററിയാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്. മദീനയിലെ അൽ മസ്ജിദുന്നബവി പിന്നീടാണ് സ്ഥാപിതമായത്.

322. ആ പള്ളിയുടെയും അത് സ്ഥാപിച്ച കപടന്മാരുടെയും കാര്യത്തിൽ അല്ലാഹുവും റസൂലും എന്ത് തീരുമാനമായിരിക്കും എടുക്കുകയെന്ന കാര്യമാണ് അവർക്ക് ആശങ്ക ജനിപ്പിച്ചിരുന്ന വിഷയം. അവരുടെ ഹൃദയങ്ങൾ പ്രവർത്തിക്കുന്ന കാലമത്രയും ആ ആശങ്ക നിലനിൽക്കുമെന്ന് അല്ലാഹു വ്യക്തമാക്കുന്നു.

بِبَيْعِكُمُ الَّذِي بَايَعْتُم بِهِ ۚ وَذَٰلِكَ هُوَ الْفَوْزُ الْعَظِيمُ ﴿١١١﴾

തയായി അല്ലാഹു പ്രഖ്യാപിച്ച സത്യവാഗ്ദാന[323] മത്രെ അത്. അല്ലാഹുവെക്കാളധികം തൻെറ കരാർ നിറവേററുന്നവനായി ആരുണ്ട്? അതിനാൽ നിങ്ങൾ (അല്ലാഹുവുമായി)നടത്തിയിട്ടുള്ള ആ ഇടപാടിൽ നിങ്ങൾ സന്തോഷം കൊള്ളുവിൻ. അതുതന്നെയാണ് മഹത്തായ ഭാഗ്യം.

التَّائِبُونَ الْعَابِدُونَ الْحَامِدُونَ السَّائِحُونَ الرَّاكِعُونَ
السَّاجِدُونَ الْآمِرُونَ بِالْمَعْرُوفِ وَالنَّاهُونَ عَنِ الْمُنكَرِ
وَالْحَافِظُونَ لِحُدُودِ اللَّهِ ۗ وَبَشِّرِ الْمُؤْمِنِينَ ﴿١١٢﴾

112. പശ്ചാത്തപിക്കുന്നവർ, ആരാധനയിലേർപ്പെടുന്നവർ, സ്തുതികീർത്തനം ചെയ്യുന്നവർ, നോമ്പനുഷ്ടിക്കുന്നവർ കുമ്പിടുകയും സാഷ്ടാംഗം നടത്തുകയും ചെയ്യുന്നവർ, സദാചാരം കൽപിക്കുകയും ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്നവർ, അല്ലാഹുവിൻെറ അതിർവരമ്പുകളെ കാത്തു സൂക്ഷിക്കുന്നവർ. (ഇങ്ങനെയുള്ള) സത്യവിശ്വാസികൾക്ക് സന്തോഷവാർത്ത അറിയിക്കുക.

مَا كَانَ لِلنَّبِيِّ وَالَّذِينَ آمَنُوا أَن يَسْتَغْفِرُوا
لِلْمُشْرِكِينَ وَلَوْ كَانُوا أُولِي قُرْبَىٰ مِن بَعْدِ
مَا تَبَيَّنَ لَهُمْ أَنَّهُمْ أَصْحَابُ الْجَحِيمِ ﴿١١٣﴾

113. ബഹുദൈവവിശ്വാസികൾ ജ്വലിക്കുന്ന നരകാഗ്നിയുടെ അവകാശികളാണെന്ന് തങ്ങൾക്കു വ്യക്തമായിക്കഴിഞ്ഞതിനുശേഷം അവർക്കുവേണ്ടി പാപമോചനം തേടുവാൻ — അവർ അടുത്ത ബന്ധമുള്ളവരായാൽപോലും—പ്രവാചകന്നും സത്യവിശ്വാസികൾക്കും പാടുള്ളതല്ല.

وَمَا كَانَ اسْتِغْفَارُ إِبْرَاهِيمَ لِأَبِيهِ إِلَّا عَن مَّوْعِدَةٍ
وَعَدَهَا إِيَّاهُ فَلَمَّا تَبَيَّنَ لَهُ أَنَّهُ عَدُوٌّ لِّلَّهِ تَبَرَّأَ مِنْهُ ۚ
إِنَّ إِبْرَاهِيمَ لَأَوَّاهٌ حَلِيمٌ ﴿١١٤﴾

114. ഇബ്രാഹീം അദ്ദേഹത്തിൻെറ പിതാവിനുവേണ്ടി പാപമോചനം തേടിയത് അദ്ദേഹം പിതാവിനോട് അങ്ങനെ വാഗ്ദാനം ചെയ്തുകൊണ്ട് മാത്രമായിരുന്നു. എന്നാൽ അയാൾ (പിതാവ്) അല്ലാഹുവിൻെറ ശത്രുവാണെന്ന് അദ്ദേഹത്തിന് വ്യക്തമായപ്പോൾ അദ്ദേഹം അയാളെ (പിതാവിനെ) വിട്ടൊഴിഞ്ഞു. തീർച്ചയായും ഇബ്രാഹീം ഏറെ താഴ്മയുള്ളവനും സഹനശീലനുമാകുന്നു.

وَمَا كَانَ اللَّهُ لِيُضِلَّ قَوْمًا بَعْدَ إِذْ هَدَاهُمْ حَتَّىٰ
يُبَيِّنَ لَهُم مَّا يَتَّقُونَ ۚ إِنَّ اللَّهَ بِكُلِّ شَيْءٍ
عَلِيمٌ ﴿١١٥﴾

115. ഒരു ജനതയ്ക്ക് മാർഗ്ഗദർശനം നൽകിയതിനുശേഷം, അവർ കാത്തു സൂക്ഷിക്കേണ്ടതെന്തെന്ന് അവർക്ക് വ്യക്തമാക്കിക്കൊടുക്കുന്നതുവരെ അല്ലാഹു അവരെ പിഴച്ചവരായി ഗണിക്കുന്നതല്ല.[324] തീർച്ചയായും അല്ലാഹു ഏത് കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

إِنَّ اللَّهَ لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۖ يُحْيِي وَيُمِيتُ ۚ

116. തീർച്ചയായും അല്ലാഹുവിനുള്ളതാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെ

323. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ദേഹവും ധനവും അർപ്പിക്കുന്നവർക്ക് സ്വർഗ്ഗം നൽകാമെന്ന വാഗ്ദാനം.

وَمَا لَكُم مِّن دُونِ ٱللَّهِ مِن وَلِيٍّ وَلَا نَصِيرٍ ﴿١١٦﴾

യുന്നു. അല്ലാഹുവിന് പുറമെ നിങ്ങൾക്ക് യാതൊരു രക്ഷാധികാരിയും സഹായിയുമില്ല.

لَّقَد تَّابَ ٱللَّهُ عَلَى ٱلنَّبِيِّ وَٱلْمُهَٰجِرِينَ وَٱلْأَنصَارِ ٱلَّذِينَ ٱتَّبَعُوهُ فِي سَاعَةِ ٱلْعُسْرَةِ مِنۢ بَعْدِ مَا كَادَ يَزِيغُ قُلُوبُ فَرِيقٍ مِّنْهُمْ ثُمَّ تَابَ عَلَيْهِمْ ۚ إِنَّهُۥ بِهِمْ رَءُوفٌ رَّحِيمٌ ﴿١١٧﴾

117. തീർച്ചയായും പ്രവാചകൻെറയും, ഞെരുക്കത്തിൻെറ ഘട്ടത്തിൽ അദ്ദേഹത്തെ പിന്തുടർന്നവരായ മുഹാജിറുകളുടെയും അൻസാറുകളുടെയും നേരെ അല്ലാഹു കനിഞ്ഞു മടങ്ങിയിരിക്കുന്നു — അവരിൽ നിന്ന് ഒരു വിഭാഗത്തിൻെറ[325] ഹൃദയങ്ങൾ തെററിപ്പോകുമാറായതിനു ശേഷം. എന്നിട്ട് അല്ലാഹു അവരുടെ നേരെ കനിഞ്ഞു മടങ്ങി. തീർച്ചയായും അവൻ അവരോട് ഏറെ കൃപയുള്ളവനും കരുണാനിധിയുമാകുന്നു.

وَعَلَى ٱلثَّلَٰثَةِ ٱلَّذِينَ خُلِّفُوا۟ حَتَّىٰٓ إِذَا ضَاقَتْ عَلَيْهِمُ ٱلْأَرْضُ بِمَا رَحُبَتْ وَضَاقَتْ عَلَيْهِمْ أَنفُسُهُمْ وَظَنُّوٓا۟ أَن لَّا مَلْجَأَ مِنَ ٱللَّهِ إِلَّآ إِلَيْهِ ثُمَّ تَابَ عَلَيْهِمْ لِيَتُوبُوٓا۟ ۚ إِنَّ ٱللَّهَ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿١١٨﴾

118. പിന്നേക്ക് മാററിവെക്കപ്പെട്ട ആ മൂന്ന് പേരുടെ നേരെയും (അല്ലാഹു കനിഞ്ഞു മടങ്ങിയിരിക്കുന്നു[326].) അങ്ങനെ ഭൂമി വിശാലമായിട്ടുകൂടി അതവർക്ക് ഇടുങ്ങിയതായിത്തീരുകയും, തങ്ങളുടെ മനസ്സുകൾ തന്നെ അവർക്ക് ഞെരുങ്ങിപ്പോവുകയും, അല്ലാഹുവിങ്കൽ നിന്ന് രക്ഷ തേടുവാൻ അവങ്കലല്ലാതെ അഭയസ്ഥാനമില്ലെന്ന് അവർ മനസ്സിലാക്കുകയും ചെയ്തപ്പോൾ അവൻ വീണ്ടും അവരുടെ നേരെ കനിഞ്ഞു മടങ്ങി. അവർ ഖേദിച്ചു മടങ്ങുന്നവരായിരിക്കാൻ വേണ്ടിയത്രെ അത്. തീർച്ചയായും അല്ലാഹു ഏറെ പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَكُونُوا۟ مَعَ ٱلصَّٰدِقِينَ ﴿١١٩﴾

119. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, സത്യവാന്മാരുടെ കൂട്ടത്തിൽ ആയിരിക്കുകയും ചെയ്യുക.

مَا كَانَ لِأَهْلِ ٱلْمَدِينَةِ وَمَنْ حَوْلَهُم مِّنَ ٱلْأَعْرَابِ أَن يَتَخَلَّفُوا۟ عَن رَّسُولِ ٱللَّهِ وَلَا يَرْغَبُوا۟ بِأَنفُسِهِمْ عَن نَّفْسِهِۦ ۚ

120. മദീനക്കാർക്കും അവരുടെ ചുററുപാടുമുള്ള അഅ്റാബികൾക്കും അല്ലാഹുവിൻെറ ദൂതനെ വിട്ട് പിൻമാറി നിൽക്കാനോ, അദ്ദേഹത്തിൻെറ കാര്യം അവഗണിച്ചുകൊണ്ട് അവരവരുടെ (സ്വന്തം) കാര്യങ്ങളിൽ താൽപര്യം കാണിക്കാനോ പാടുള്ളതല്ല. അതെന്തുകൊണ്ടെന്നാൽ

---

324. മദ്യം നിഷിദ്ധമാക്കിക്കൊണ്ടുള്ള വിധി വിശുദ്ധ ഖുർആനിലൂടെ അവതരിപ്പിക്കുന്നതിനുമുമ്പ് അത് കഴിച്ചവനെ ദുർമാർഗിയായി അല്ലാഹു ഗണിക്കുകയില്ല എന്ന് ഇതിൽനിന്ന് ഗ്രഹിക്കാം. ഒരുകാര്യം നിഷിദ്ധമായി പ്രഖ്യാപിക്കപ്പെടുന്നതിനുമുമ്പ് അത് ചെയ്തവരുടെയെല്ലാം വിധി ഇതുപോലെതന്നെ.

325. തബൂക്ക് യുദ്ധരംഗത്തേക്കുള്ള ക്ലേശകരമായ യാത്രയുടെ വിഷയത്തിൽ കനത്ത പ്രയാസങ്ങൾ നിമിത്തം ദൗർബല്യവും ചാഞ്ചല്യവും പ്രകടിപ്പിച്ച ദുർബലമനസ്കരായ സത്യവിശ്വാസികളെ പററിയാണ് സൂചന. 102ാം വചനത്തിലും ഇവരെപററി പരാമർശിച്ചിട്ടുണ്ട്.

326. 'തീരുമാനം മാററിവെക്കപ്പെട്ടവർ' എന്ന് 106ാം വചനത്തിൽ വിശേഷിപ്പിച്ചതും ഈ മൂന്നു പേരെത്തന്നെയാണ്: കഅ്ബുബ്നു മാലിക്, ഹിലാലുബ്നു ഉമയ്യ, മുറാറത്തുബ്നു റബീഅ് എന്നീ സഹാബികളത്രെ അവർ. അൻസാറുകളിൽ പെട്ട ഈ മൂന്നുപേർ ന്യായമായ കാരണം കൂടാതെ തബൂക്ക് യുദ്ധത്തിൽ നിന്ന് ഒഴിഞ്ഞു നിൽക്കുകയാണ് ചെയ്തത്. അവർ ചെയ്ത അക്ഷന്തവ്യമായ അപരാധം നിമിത്തം റസൂലും(സ) സഹാബികളും അവരുമായുള്ള സമ്പർക്കം അവസാനിപ്പിച്ചു. അവർക്ക് കടുത്ത ദുഃഖവും പശ്ചാത്താപവുമുണ്ടായി. അവസാനം അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചു.

ذَٰلِكَ بِأَنَّهُمْ لَا يُصِيبُهُمْ ظَمَأٌ وَلَا نَصَبٌ وَلَا مَخْمَصَةٌ فِي
سَبِيلِ اللَّهِ وَلَا يَطَـُٔونَ مَوْطِئًا يَغِيظُ الْكُفَّارَ وَلَا يَنَالُونَ
مِنْ عَدُوٍّ نَّيْلًا إِلَّا كُتِبَ لَهُم بِهِ عَمَلٌ صَالِحٌ ۚ إِنَّ اللَّهَ
لَا يُضِيعُ أَجْرَ الْمُحْسِنِينَ ﴿١٢٠﴾

അല്ലാഹുവിന്റെ മാർഗ്ഗത്തിൽ അവർക്ക് ദാഹവും ക്ഷീണവും വിശപ്പും നേരിടുകയോ, അവിശ്വാസികളെ പ്രകോപിപ്പിക്കുന്ന വല്ല സ്ഥാനത്തും അവർ കാൽവെക്കുകയോ, ശത്രുവിന് വല്ല നാശവും ഏൽപിക്കുകയോ ചെയ്യുന്നപക്ഷം അതുകാരണം അവർക്ക് ഒരു സൽകർമ്മം രേഖപ്പെടുത്തപ്പെടാതിരിക്കുകയില്ല. തീർച്ചയായും സുകൃതം ചെയ്യുന്നവർക്കുള്ള പ്രതിഫലം അല്ലാഹു നഷ്ടപ്പെടുത്തിക്കളയുന്നതല്ല.

وَلَا يُنفِقُونَ نَفَقَةً صَغِيرَةً وَلَا كَبِيرَةً وَلَا يَقْطَعُونَ
وَادِيًا إِلَّا كُتِبَ لَهُمْ لِيَجْزِيَهُمُ اللَّهُ أَحْسَنَ مَا كَانُوا
يَعْمَلُونَ ﴿١٢١﴾

121. ചെറുതാകട്ടെ വലുതാകട്ടെ എന്തൊന്ന് അവർ ചെലവഴിക്കുന്നതും, വല്ല താഴ്‌വരയും അവർ മുറിച്ചു കടന്നുപോകുന്നതും അവർക്ക് (പുണ്യകർമ്മമായി) രേഖപ്പെടുത്തപ്പെടാതിരിക്കുകയില്ല. അങ്ങനെ അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന അത്യുത്തമമായ കാര്യത്തിന് അല്ലാഹു അവർക്ക് പ്രതിഫലം നൽകുന്നതാണ്.

وَمَا كَانَ الْمُؤْمِنُونَ لِيَنفِرُوا كَافَّةً ۚ فَلَوْلَا نَفَرَ مِن كُلِّ
فِرْقَةٍ مِّنْهُمْ طَائِفَةٌ لِّيَتَفَقَّهُوا فِي الدِّينِ وَلِيُنذِرُوا
قَوْمَهُمْ إِذَا رَجَعُوا إِلَيْهِمْ لَعَلَّهُمْ يَحْذَرُونَ ﴿١٢٢﴾

122. സത്യവിശ്വാസികൾ ആകമാനം (യുദ്ധത്തിന്) പുറപ്പെടാവതല്ല. എന്നാൽ അവരിലെ ഓരോ വിഭാഗത്തിൽ നിന്നും ഓരോ സംഘം പുറപ്പെട്ടു പോയിക്കൂടേ?[327] എങ്കിൽ (ബാക്കിയുള്ളവർക്ക് നബിയോടൊപ്പം നിന്ന്) മതകാര്യങ്ങളിൽ ജ്ഞാനം നേടുവാനും, തങ്ങളുടെ ആളുകൾ (യുദ്ധരംഗത്ത് നിന്ന്) അവരുടെ അടുത്തേക്ക് തിരിച്ചുവന്നാൽ അവർക്ക് താക്കീതു നൽകുവാനും കഴിയുമല്ലോ.[328] അവർ സൂക്ഷ്മത പാലിച്ചേക്കാം.

يَا أَيُّهَا الَّذِينَ آمَنُوا قَاتِلُوا الَّذِينَ يَلُونَكُم مِّنَ
الْكُفَّارِ وَلْيَجِدُوا فِيكُمْ غِلْظَةً ۚ وَاعْلَمُوا أَنَّ اللَّهَ مَعَ
الْمُتَّقِينَ ﴿١٢٣﴾

123. സത്യവിശ്വാസികളേ, നിങ്ങളുടെ അടുത്ത് താമസിക്കുന്ന സത്യനിഷേധികളോട് നിങ്ങൾ യുദ്ധം ചെയ്യുക. അവർ നിങ്ങളിൽ രൂക്ഷത കണ്ടെത്തണം.[329] അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരോടൊപ്പമാണെന്ന് നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക.

وَإِذَا مَا أُنزِلَتْ سُورَةٌ فَمِنْهُم مَّن يَقُولُ أَيُّكُمْ
زَادَتْهُ هَٰذِهِ إِيمَانًا ۚ فَأَمَّا الَّذِينَ آمَنُوا فَزَادَتْهُمْ
إِيمَانًا وَهُمْ يَسْتَبْشِرُونَ ﴿١٢٤﴾

124. (ഖുർആനിലെ) ഏതെങ്കിലും ഒരദ്ധ്യായം അവതരിപ്പിക്കപ്പെട്ടാൽ അവരിൽ ചിലർ പറയും: നിങ്ങളിൽ ആർക്കാണ് ഇത് വിശ്വാസം വർദ്ധിപ്പിച്ചു തന്നത്? എന്നാൽ സത്യവിശ്വാസികൾക്കാകട്ടെ, അതവരുടെ വിശ്വാസം വർദ്ധിപ്പിക്കുക

327. ആരോഗ്യവും ആയോധനപാടവവുമുള്ളവരാണ് യുദ്ധത്തിന് പോകേണ്ടത്. മററു തരത്തിൽ സേവനങ്ങൾ അർപ്പിക്കാൻ കഴിവുള്ളവർ അങ്ങനെ ചെയ്യേണ്ടതാണ്.

328. ഈ ആയത്തിന് വ്യത്യസ്തമായ വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുണ്ട്. അതിലൊന്നാണ് ഇവിടെ അവലംബിച്ചിട്ടുള്ളത്. കൂടുതൽ ഗ്രഹിക്കാൻ വിശദമായ വ്യാഖ്യാനഗ്രന്ഥങ്ങൾ നോക്കേണ്ടതാണ്

329. തഞ്ചം കിട്ടുമ്പോൾ നിങ്ങളെ ദ്രോഹിക്കാൻ ശ്രമിക്കുന്നവർക്ക് നിങ്ങളുടെ സ്ഥൈര്യവും വീര്യവും തെളിയിച്ച് കാണിച്ചുകൊടുക്കണം എന്നർത്ഥം.

തന്നെയാണ് ചെയ്യുക. അവര്‍ (അതില്‍) സന്തോഷം കൊള്ളുകയും ചെയ്യുന്നു.

وَأَمَّا الَّذِينَ فِي قُلُوبِهِم مَّرَضٌ فَزَادَتْهُمْ رِجْسًا إِلَىٰ رِجْسِهِمْ وَمَاتُوا وَهُمْ كَافِرُونَ ﴿١٢٥﴾

125. എന്നാല്‍ മനസ്സുകളില്‍ രോഗമുള്ളവര്‍ക്കാകട്ടെ അവര്‍ക്ക് അവരുടെ ദുഷ്ടതയിലേക്ക് കൂടുതല്‍ ദുഷ്ടത കൂട്ടിച്ചേര്‍ക്കുകയാണ് അത് ചെയ്യുക. അവര്‍ സത്യനിഷേധികളായിരിക്കെത്തന്നെ മരിക്കുകയും ചെയ്യും.

أَوَلَا يَرَوْنَ أَنَّهُمْ يُفْتَنُونَ فِي كُلِّ عَامٍ مَّرَّةً أَوْ مَرَّتَيْنِ ثُمَّ لَا يَتُوبُونَ وَلَا هُمْ يَذَّكَّرُونَ ﴿١٢٦﴾

126. അവര്‍ ഓരോ കൊല്ലവും ഒന്നോ രണ്ടോ തവണ പരീക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നു എന്ന് അവര്‍ കാണുന്നില്ലേ? എന്നിട്ടും അവര്‍ ഖേദിച്ചു മടങ്ങുന്നില്ല. ചിന്തിച്ചു മനസ്സിലാക്കുന്നുമില്ല.[330]

وَإِذَا مَا أُنزِلَتْ سُورَةٌ نَّظَرَ بَعْضُهُمْ إِلَىٰ بَعْضٍ هَلْ يَرَاكُم مِّنْ أَحَدٍ ثُمَّ انصَرَفُوا ۚ صَرَفَ اللَّهُ قُلُوبَهُم بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ ﴿١٢٧﴾

127. ഏതെങ്കിലും ഒരദ്ധ്യായം അവതരിപ്പിക്കപ്പെട്ടാല്‍ അവരില്‍ ചിലര്‍ മററു ചിലരെ, നിങ്ങളെ ആരെങ്കിലും കാണുന്നുണ്ടോ എന്ന ചോദ്യഭാവത്തില്‍ നോക്കും. എന്നിട്ട് അവര്‍ തിരിഞ്ഞു കളയുകയും ചെയ്യും.[331] അവര്‍ (കാര്യം) ഗ്രഹിക്കാത്ത ഒരു ജനവിഭാഗമായതിനാല്‍ അല്ലാഹു അവരുടെ മനസ്സുകളെ തിരിച്ചു കളഞ്ഞിരിക്കുകയാണ്.

لَقَدْ جَاءَكُمْ رَسُولٌ مِّنْ أَنفُسِكُمْ عَزِيزٌ عَلَيْهِ مَا عَنِتُّمْ حَرِيصٌ عَلَيْكُم بِالْمُؤْمِنِينَ رَءُوفٌ رَّحِيمٌ ﴿١٢٨﴾

128. തീര്‍ച്ചയായും നിങ്ങള്‍ക്കിതാ നിങ്ങളില്‍ നിന്നുതന്നെയുള്ള ഒരു ദൂതന്‍ വന്നിരിക്കുന്നു. നിങ്ങള്‍ കഷ്ടപ്പെടുന്നത് സഹിക്കാന്‍ കഴിയാത്തവനും, നിങ്ങളുടെ കാര്യത്തില്‍ അതീവ താല്‍പര്യമുള്ളവനും, സത്യവിശ്വാസികളോട് അത്യന്തം ദയാലുവും കാരുണ്യവാനുമാണ് അദ്ദേഹം.

فَإِن تَوَلَّوْا فَقُلْ حَسْبِيَ اللَّهُ لَا إِلَٰهَ إِلَّا هُوَ ۖ عَلَيْهِ تَوَكَّلْتُ ۖ وَهُوَ رَبُّ الْعَرْشِ الْعَظِيمِ ﴿١٢٩﴾

129. എന്നാല്‍ അവര്‍ തിരിഞ്ഞുകളയുന്ന പക്ഷം (നബിയേ,) നീ പറയുക: എനിക്ക് അല്ലാഹു മതി. അവനല്ലാതെ ഒരു ദൈവവുമില്ല. അവന്റെ മേലാണ് ഞാന്‍ ഭരമേല്‍പിച്ചിരിക്കുന്നത്. അവനാണ് മഹത്തായ സിംഹാസനത്തിന്റെ നാഥന്‍.

330. റസൂലി(സ)നും അനുചരന്മാര്‍ക്കും ഉണ്ടായിക്കൊണ്ടിരുന്ന വിജയങ്ങളെയും, സത്യനിഷേധികള്‍ക്ക് നേരിടുന്ന അപമാനങ്ങളെയും പരാജയങ്ങളെയും സംബന്ധിച്ച് ശരിയായി ചിന്തിക്കുന്ന പക്ഷം അവര്‍ പശ്ചാത്തപിക്കുക തന്നെ ചെയ്യുമായിരുന്നു.

331. വിശുദ്ധ ഖുര്‍ആനിലെ ഓരോ വചനവും ഓരോ അദ്ധ്യായവും അവതരിപ്പിക്കപ്പെടുമ്പോള്‍ സത്യവിശ്വാസികള്‍ സന്തുഷ്ടരാകുന്നു. റസൂല്‍(സ) ഖുര്‍ആന്‍ ഓതിക്കേള്‍പിക്കുമ്പോള്‍ അവിടുത്തെ തിരുസന്നിധിയിലുള്ള വിശ്വാസികള്‍ അത് ശ്രദ്ധിച്ചു കേള്‍ക്കുന്നു. എന്നാല്‍ കപടവിശ്വാസികളുടെ നില അങ്ങനെയല്ല. തങ്ങളെ ആരെങ്കിലും ശ്രദ്ധിക്കുന്നുണ്ടോ എന്ന് നോക്കിക്കൊണ്ട് അവിടെ നിന്ന് ഒഴിഞ്ഞു മാറാനായിരിക്കും അവര്‍ ശ്രമിക്കുക.




## അദ്ധ്യായം - 10

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

الٓرۚ تِلْكَ ءَايَٰتُ ٱلْكِتَٰبِ ٱلْحَكِيمِ ①

1. 'അലിഫ് ലാം റാ' — വിജ്ഞാനപ്രദമായ വേദഗ്രന്ഥത്തിലെ വചനങ്ങളാണവ.

أَكَانَ لِلنَّاسِ عَجَبًا أَنْ أَوْحَيْنَآ إِلَىٰ رَجُلٍ مِّنْهُمْ أَنْ أَنذِرِ ٱلنَّاسَ
وَبَشِّرِ ٱلَّذِينَ ءَامَنُوٓا۟ أَنَّ لَهُمْ قَدَمَ صِدْقٍ عِندَ رَبِّهِمْۗ قَالَ
ٱلْكَٰفِرُونَ إِنَّ هَٰذَا لَسَٰحِرٌ مُّبِينٌ ②

2. 'ജനങ്ങൾക്ക് താക്കീതു നൽകുകയും, സത്യവിശ്വാസികളോട്, അവർക്ക് അവരുടെ രക്ഷിതാവിങ്കൽ സത്യത്തിന്റേതായ പദവിയുണ്ട് എന്ന സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക' എന്ന് അവരുടെ കൂട്ടത്തിൽ നിന്നുതന്നെയുള്ള ഒരാൾക്ക് നാം ദിവ്യസന്ദേശം നൽകിയത് ജനങ്ങൾക്ക് ഒരത്ഭുതമായിപ്പോയോ? സത്യനിഷേധികൾ പറഞ്ഞു: ഇയാൾ സ്പഷ്ടമായും ഒരു മാരണക്കാരൻ തന്നെയാകുന്നു.

إِنَّ رَبَّكُمُ ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ
ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِۖ يُدَبِّرُ ٱلْأَمْرَۖ مَا مِن شَفِيعٍ إِلَّا مِنۢ
بَعْدِ إِذْنِهِۦۚ ذَٰلِكُمُ ٱللَّهُ رَبُّكُمْ فَٱعْبُدُوهُۚ أَفَلَا تَذَكَّرُونَ ③

3. തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ആകാശങ്ങളെയും ഭൂമിയെയും ആറ് ദിവസങ്ങളിലായി സൃഷ്ടിക്കുകയും, പിന്നീട് കാര്യങ്ങൾ നിയന്ത്രിച്ചുകൊണ്ട് സിംഹാസനസ്ഥനാവുകയും ചെയ്ത അല്ലാഹുവാകുന്നു. അവന്റെ അനുവാദത്തിനു ശേഷമല്ലാതെ യാതൊരു ശുപാർശക്കാരനും ശുപാർശ നടത്തുന്നതല്ല. അവനത്രെ നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അതിനാൽ അവനെ നിങ്ങൾ ആരാധിക്കുക. നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നില്ലേ?

إِلَيْهِ مَرْجِعُكُمْ جَمِيعًاۖ وَعْدَ ٱللَّهِ حَقًّاۚ إِنَّهُۥ يَبْدَؤُا۟ ٱلْخَلْقَ ثُمَّ
يُعِيدُهُۥ لِيَجْزِىَ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ بِٱلْقِسْطِۚ

4. അവങ്കലേക്കാണ് നിങ്ങളുടെയെല്ലാം മടക്കം. അല്ലാഹുവിന്റെ സത്യവാഗ്ദാനമത്രെ അത്. തീർച്ചയായും അവൻ സൃഷ്ടി ആരംഭിക്കുന്നു. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് നീതിപൂർവ്വം പ്രതിഫലം നൽകുവാൻ വേണ്ടി അവൻ സൃഷ്ടികർമ്മം ആവർത്തിക്കുകയും ചെയ്യുന്നു. എന്നാൽ നിഷേ

وَالَّذِينَ كَفَرُوا لَهُمْ شَرَابٌ مِّنْ حَمِيمٍ وَعَذَابٌ أَلِيمٌ بِمَا كَانُوا
يَكْفُرُونَ ٤

ധിച്ചതാരോ അവർക്ക് ചുട്ടുതിളക്കുന്ന പാനീയവും വേദനയേറിയ ശിക്ഷയും ഉണ്ടായിരിക്കും. അവർ നിഷേധിച്ചിരുന്നതിൻെറ ഫലമത്രെ അത്.

هُوَ الَّذِي جَعَلَ الشَّمْسَ ضِيَاءً وَالْقَمَرَ نُورًا وَقَدَّرَهُ مَنَازِلَ
لِتَعْلَمُوا عَدَدَ السِّنِينَ وَالْحِسَابَ مَا خَلَقَ اللَّهُ ذَٰلِكَ إِلَّا بِالْحَقِّ
يُفَصِّلُ الْآيَاتِ لِقَوْمٍ يَعْلَمُونَ ٥

5. സൂര്യനെ ഒരു പ്രകാശമാക്കിയത് അവനാകുന്നു. ചന്ദ്രനെ അവനൊരു ശോഭയാക്കുകയും, അതിന് ഘട്ടങ്ങൾ നിർണ്ണയിക്കുകയും ചെയ്തിരിക്കുന്നു. നിങ്ങൾ കൊല്ലങ്ങളുടെ എണ്ണവും കണക്കും അറിയുന്നതിനുവേണ്ടി. യഥാർത്ഥമുറപ്രകാരമല്ലാതെ അല്ലാഹു അതൊന്നും സൃഷ്ടിച്ചിട്ടില്ല. മനസ്സിലാക്കുന്ന ആളുകൾക്കുവേണ്ടി അല്ലാഹു തെളിവുകൾ വിശദീകരിക്കുന്നു.

إِنَّ فِي اخْتِلَافِ اللَّيْلِ وَالنَّهَارِ وَمَا خَلَقَ اللَّهُ فِي السَّمَاوَاتِ
وَالْأَرْضِ لَآيَاتٍ لِّقَوْمٍ يَتَّقُونَ ٦

6. തീർച്ചയായും രാപ്പകലുകൾ വ്യത്യാസപ്പെടുന്നതിലും, ആകാശങ്ങളിലും ഭൂമിയിലും അല്ലാഹു സൃഷ്ടിച്ചിട്ടുള്ളവയിലും സൂക്ഷ്മത പാലിക്കുന്ന ആളുകൾക്ക് പല തെളിവുകളുമുണ്ട്.

إِنَّ الَّذِينَ لَا يَرْجُونَ لِقَاءَنَا وَرَضُوا بِالْحَيَاةِ الدُّنْيَا
وَاطْمَأَنُّوا بِهَا وَالَّذِينَ هُمْ عَنْ آيَاتِنَا غَافِلُونَ ٧

7. നമ്മെ കണ്ടുമുട്ടും എന്ന് പ്രതീക്ഷിക്കാതിരിക്കുന്നവരും, ഇഹലോകജീവിതം കൊണ്ട് തൃപ്തിപ്പെടുകയും, അതിൽ സമാധാനമടയുകയും ചെയ്യുവരും, നമ്മുടെ തെളിവുകളെപ്പററി അശ്രദ്ധരായി കഴിയുന്നവരും ആരോ.

أُولَٰئِكَ مَأْوَاهُمُ النَّارُ بِمَا كَانُوا يَكْسِبُونَ ٨

8. അവരുടെ സങ്കേതം നരകം തന്നെയാകുന്നു. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിൻെറ ഫലമായിട്ടത്രെ അത്.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ يَهْدِيهِمْ رَبُّهُم
بِإِيمَانِهِمْ تَجْرِي مِن تَحْتِهِمُ الْأَنْهَارُ فِي جَنَّاتِ النَّعِيمِ ٩

9. തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ, അവരുടെ വിശ്വാസത്തിൻെറ ഫലമായി അവരുടെ രക്ഷിതാവ് അവരെ നേർവഴിയിലാക്കുന്നതാണ്. അനുഗ്രഹങ്ങൾ നിറഞ്ഞ സ്വർഗ്ഗത്തോപ്പുകളിൽ അവരുടെ താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കും.

دَعْوَاهُمْ فِيهَا سُبْحَانَكَ اللَّهُمَّ وَتَحِيَّتُهُمْ فِيهَا سَلَامٌ وَآخِرُ
دَعْوَاهُمْ أَنِ الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ١٠

10. അതിനകത്ത് അവരുടെ പ്രാർത്ഥന 'അല്ലാഹുവേ, നിനക്ക് സ്തോത്രം' എന്നായിരിക്കും. അതിനകത്ത് അവർക്കുള്ള അഭിവാദ്യം 'സമാധാനം!' എന്നായിരിക്കും. അവരുടെ പ്രാർത്ഥനയുടെ അവസാനം 'ലോകരക്ഷിതാവായ അല്ലാഹുവിന് സ്തുതി' എന്നായിരിക്കും.

وَلَوْ يُعَجِّلُ اللَّهُ لِلنَّاسِ الشَّرَّ اسْتِعْجَالَهُم بِالْخَيْرِ

11. ജനങ്ങൾ നേട്ടത്തിന് ധൃതി കൂട്ടുന്നതുപോലെ അവർക്ക് ദോഷം വരുത്തുന്ന കാര്യത്തിൽ അല്ലാഹു ധൃതി കൂട്ടുകയായിരുന്നുവെങ്കിൽ

لَقُضِيَ إِلَيْهِمْ أَجَلُهُمْ فَنَذَرُ الَّذِينَ لَا يَرْجُونَ لِقَاءَنَا فِي
طُغْيَانِهِمْ يَعْمَهُونَ ﴿١١﴾

അവരുടെ ജീവിതാവധി അവസാനിപ്പിക്കപ്പെടുകതന്നെ ചെയ്യുമായിരുന്നു[332] എന്നാൽ നമ്മെ കണ്ടുമുട്ടുമെന്ന് പ്രതീക്ഷിക്കാത്തവരെ അവരുടെ ധിക്കാരത്തിൽ വിഹരിച്ചു കൊള്ളാൻ നാം വിടുകയാകുന്നു.

وَإِذَا مَسَّ الْإِنسَانَ الضُّرُّ دَعَانَا لِجَنبِهِ أَوْ قَاعِدًا أَوْ قَائِمًا
فَلَمَّا كَشَفْنَا عَنْهُ ضُرَّهُ مَرَّ كَأَن لَّمْ يَدْعُنَا إِلَىٰ ضُرٍّ
مَّسَّهُ كَذَٰلِكَ زُيِّنَ لِلْمُسْرِفِينَ مَا كَانُوا يَعْمَلُونَ ﴿١٢﴾

12. മനുഷ്യന് കഷ്ടത ബാധിച്ചാൽ കിടന്നിട്ടോ ഇരുന്നിട്ടോ നിന്നിട്ടോ അവൻ നമ്മോട് പ്രാർത്ഥിക്കുന്നു. അങ്ങനെ അവനിൽ നിന്ന് നാം കഷ്ടത നീക്കിക്കൊടുത്താൽ, അവനെ ബാധിച്ച കഷ്ടതയുടെ കാര്യത്തിൽ നമ്മോടവൻ പ്രാർത്ഥിച്ചിട്ടേയില്ല എന്ന ഭാവത്തിൽ അവൻ നടന്നു പോകുന്നു. അതിരുകവിയുന്നവർക്ക് അപ്രകാരം, അവർ ചെയ്തുകൊണ്ടിരിക്കുന്നത് അലങ്കാരമായി തോന്നിക്കപ്പെട്ടിരിക്കുന്നു.

وَلَقَدْ أَهْلَكْنَا الْقُرُونَ مِن قَبْلِكُمْ لَمَّا ظَلَمُوا وَجَاءَتْهُمْ
رُسُلُهُم بِالْبَيِّنَاتِ وَمَا كَانُوا لِيُؤْمِنُوا كَذَٰلِكَ نَجْزِي
الْقَوْمَ الْمُجْرِمِينَ ﴿١٣﴾

13. തീർച്ചയായും നിങ്ങൾക്ക് മുമ്പുള്ള പല തലമുറകളെയും അവർ അക്രമം പ്രവർത്തിച്ചപ്പോൾ നാം നശിപ്പിച്ചിട്ടുണ്ട്. വ്യക്തമായ തെളിവുകളുമായി നമ്മുടെ ദൂതന്മാർ അവരുടെ അടുത്ത് ചെല്ലുകയുണ്ടായി. അവർ വിശ്വസിക്കുകയുണ്ടായില്ല. അപ്രകാരമാണ് കുററവാളികളായ ജനങ്ങൾക്കു നാം പ്രതിഫലം നൽകുന്നത്.

ثُمَّ جَعَلْنَاكُمْ خَلَائِفَ فِي الْأَرْضِ مِن بَعْدِهِمْ لِنَنظُرَ كَيْفَ
تَعْمَلُونَ ﴿١٤﴾

14. പിന്നെ, അവർക്കുശേഷം നിങ്ങളെ നാം ഭൂമിയിൽ പിൻഗാമികളാക്കി. നിങ്ങൾ എങ്ങനെ പ്രവർത്തിക്കുന്നു എന്ന് നാം നോക്കുവാൻ വേണ്ടി.

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ قَالَ الَّذِينَ لَا يَرْجُونَ
لِقَاءَنَا ائْتِ بِقُرْآنٍ غَيْرِ هَٰذَا أَوْ بَدِّلْهُ قُلْ مَا يَكُونُ لِي
أَنْ أُبَدِّلَهُ مِن تِلْقَاءِ نَفْسِي إِنْ أَتَّبِعُ إِلَّا مَا يُوحَىٰ إِلَيَّ
إِنِّي أَخَافُ إِنْ عَصَيْتُ رَبِّي عَذَابَ يَوْمٍ عَظِيمٍ ﴿١٥﴾

15. നമ്മുടെ സ്പഷ്ടമായ തെളിവുകൾ അവർക്ക് വായിച്ചു കേൾപിക്കപ്പെടുമ്പോൾ, നമ്മെ കണ്ടുമുട്ടുമെന്ന് പ്രതീക്ഷിക്കാത്തവർ പറയും: നീ ഇതല്ലാത്ത ഒരു ഖുർആൻ കൊണ്ടുവരികയോ, ഇതിൽ ഭേദഗതി വരുത്തുകയോ ചെയ്യുക. (നബിയേ,) പറയുക: എൻെറ സ്വന്തം വകയായി അത് ഭേദഗതി ചെയ്യുവാൻ എനിക്ക് പാടുള്ളതല്ല. എനിക്ക് ബോധനം നൽകപ്പെടുന്നതിനെ പിൻപററുക മാത്രമാണ് ഞാൻ ചെയ്യുന്നത്. തീർച്ചയായും എൻെറ രക്ഷിതാവിനെ ഞാൻ ധിക്കരിക്കുന്ന പക്ഷം ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ ഞാൻ പേടിക്കുന്നു.

قُل لَّوْ شَاءَ اللَّهُ مَا تَلَوْتُهُ عَلَيْكُمْ وَلَا أَدْرَاكُم بِهِ

16. പറയുക: അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങൾക്ക് ഞാനിത് ഓതികേൾപിക്കുകയോ,

332. ആളുകൾക്ക് ഏത് കാര്യത്തിലും ധൃതിയും അക്ഷമയുമാണ്. നേട്ടങ്ങൾ വാരിക്കൂട്ടാനുള്ള ധൃതിക്കിടയിൽ അല്ലാഹുവിൻെറ താക്കീതുകൾ അവർ അവഗണിച്ചു തള്ളുന്നു. അവരെ ശിക്ഷിക്കുന്ന കാര്യത്തിൽ അല്ലാഹുവും അതുപോലെ ധൃതി കാണിച്ചിരുന്നെങ്കിൽ അവരുടെ കഥ ഉടനെ കഴിഞ്ഞേനെ.

فَقَدْ لَبِثْتُ فِيكُمْ عُمُرًا مِّن قَبْلِهِۦٓ ۚ أَفَلَا تَعْقِلُونَ ﴿١٦﴾

നിങ്ങളെ അവന്‍ ഇത് അറിയിക്കുകയോ ചെയ്യി ല്ലായിരുന്നു. ഇതിനു മുമ്പു കുറെ കാലം ഞാന്‍ നിങ്ങള്‍ക്കിടയില്‍ ജീവിച്ചിട്ടുണ്ടല്ലോ.[333] നിങ്ങള്‍ ചിന്തിക്കുന്നില്ലേ?

فَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ كَذَّبَ بِـَٔايَٰتِهِۦٓ ۚ
إِنَّهُۥ لَا يُفْلِحُ ٱلْمُجْرِمُونَ ﴿١٧﴾

17. അപ്പോള്‍ അല്ലാഹുവിന്‍റെ പേരില്‍ കള്ളം കെട്ടിച്ചമയ്ക്കുകയോ, അവന്‍റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളുകയോ ചെയ്യുവനെക്കാള്‍ കടുത്ത അക്രമി ആരുണ്ട്? തീര്‍ച്ചയായും കുററവാളികള്‍ വിജയം പ്രാപിക്കുകയില്ല.

وَيَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَضُرُّهُمْ وَلَا يَنفَعُهُمْ
وَيَقُولُونَ هَٰٓؤُلَآءِ شُفَعَٰٓؤُنَا عِندَ ٱللَّهِ ۚ قُلْ أَتُنَبِّـُٔونَ
ٱللَّهَ بِمَا لَا يَعْلَمُ فِى ٱلسَّمَٰوَٰتِ وَلَا فِى ٱلْأَرْضِ ۚ
سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿١٨﴾

18. അല്ലാഹുവിന് പുറമെ, അവര്‍ക്ക് ഉപദ്രവമോ ഉപകാരമോ ചെയ്യാത്തതിനെ അവര്‍ ആരാധിച്ചുകൊണ്ടിരിക്കുന്നു. ഇവര്‍ (ആരാധ്യര്‍) അല്ലാഹുവിന്‍റെ അടുക്കല്‍ ഞങ്ങള്‍ക്കുള്ള ശുപാര്‍ശക്കാരാണ് എന്ന് പറയുകയും ചെയ്യുന്നു. (നബിയേ,) പറയുക: ആകാശങ്ങളിലോ ഭൂമിയിലോ ഉള്ളതായി അല്ലാഹുവിനറിയാത്ത വല്ല കാര്യവും നിങ്ങളവന്ന് അറിയിച്ചു കൊടുക്കുകയാണോ?[334] അല്ലാഹു അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്നെല്ലാം എത്രയോ പരിശുദ്ധനും ഉന്നതനുമായിരിക്കുന്നു.

وَمَا كَانَ ٱلنَّاسُ إِلَّآ أُمَّةً وَٰحِدَةً فَٱخْتَلَفُوا۟ ۚ وَلَوْلَا
كَلِمَةٌ سَبَقَتْ مِن رَّبِّكَ لَقُضِىَ بَيْنَهُمْ فِيمَا فِيهِ
يَخْتَلِفُونَ ﴿١٩﴾

19. മനുഷ്യര്‍ ഒരൊററ സമൂഹം മാത്രമായിരുന്നു. എന്നിട്ടവര്‍ ഭിന്നിച്ചിരിക്കുകയാണ്.[335] നിന്‍റെ രക്ഷിതാവിങ്കല്‍ നിന്ന് ഒരു വചനം[336] മുന്‍കൂട്ടി ഉണ്ടായിരുന്നില്ലെങ്കില്‍ അവര്‍ ഭിന്നിച്ചു കൊണ്ടിരിക്കുന്ന വിഷയത്തില്‍ അവര്‍ക്കിടയില്‍ (ഇതിനകം) തീര്‍പ്പു കല്‍പിക്കപ്പെട്ടിരുന്നേനെ.

وَيَقُولُونَ لَوْلَآ أُنزِلَ عَلَيْهِ ءَايَةٌ مِّن رَّبِّهِۦ ۖ
فَقُلْ إِنَّمَا ٱلْغَيْبُ لِلَّهِ فَٱنتَظِرُوٓا۟ إِنِّى مَعَكُم

20. അവര്‍ പറയുന്നു: അദ്ദേഹത്തിന് (നബിക്ക്) തന്‍റെ രക്ഷിതാവിങ്കല്‍ നിന്ന് ഒരു തെളിവ് (നേരിട്ട്) ഇറക്കിക്കൊടുക്കപ്പെടാത്തതെന്തുകൊണ്ട്? (നബിയേ,) പറയുക; അദൃശ്യജ്ഞാനം അല്ലാഹുവിന് മാത്രമാകുന്നു.[337] അതിനാല്‍ നിങ്ങള്‍ കാത്തിരിക്കൂ. തീര്‍ച്ചയായും ഞാനും

333. നാല്‍പതാം വയസ്സിലാണ് മുഹമ്മദ് നബി(സ) പ്രവാചകനായി നിയോഗിക്കപ്പെട്ടത്. അന്നു മുതലാണ് അദ്ദേഹത്തിന് ദിവ്യബോധനം ലഭിക്കാന്‍ തുടങ്ങിയത്. അതിന്നുമുമ്പുള്ള അദ്ദേഹത്തിന്‍റെ ജീവിതം നാട്ടുകാര്‍ക്ക് സുപരിചിതമാണ്. ദൈവത്തെയോ വേദത്തെയോ പററി അന്നൊന്നും അദ്ദേഹം അവരോട് യാതൊന്നും സംസാരിച്ചിരുന്നില്ല.

334. അല്ലാഹുവിങ്കല്‍ ശുപാര്‍ശ നടത്തി കാര്യം സാധിപ്പിച്ചു തരുന്ന വല്ലവരുമുണ്ടെങ്കില്‍ അത് അല്ലാഹു അറിയാതിരിക്കില്ലല്ലോ. ആ ശുപാര്‍ശകരോട് പ്രാര്‍ത്ഥിക്കേണ്ടതുണ്ടെങ്കില്‍ അല്ലാഹു തന്നെ നമുക്കത് അറിയിച്ചു തരുമല്ലോ. പക്ഷെ, ബഹുദൈവാരാധകര്‍ക്ക് ന്യായവും തെളിവുമൊന്നുമല്ല അന്ധമായ അനുകരണമാണ് പ്രമാണം.

335. ഒരൊററ ദൈവം, ഒരൊററ ജനത – ഇതായിരുന്നു മനുഷ്യര്‍ തങ്ങളുടെ ശുദ്ധമായ പ്രകൃതിയില്‍ നിലകൊണ്ടിരുന്നപ്പോഴൊക്കെ അവരുടെ വീക്ഷണം. അവിശ്വാസവും അധര്‍മ്മവുമാണ് അവര്‍ക്കിടയില്‍ ഭിന്നിപ്പുണ്ടാക്കിയത്.

336. വിശ്വാസികള്‍ക്കും അവിശ്വാസികള്‍ക്കും, ധര്‍മ്മനിരതര്‍ക്കും അധര്‍മ്മകാരികള്‍ക്കുമെല്ലാം ഇഹലോകത്ത് ജീവിക്കാന്‍ അവസരം നല്‍കുകയും, അന്തിമമായ ന്യായവിധി പരലോകത്തേക്ക് നീട്ടിവെക്കുകയും ചെയ്യുകൊണ്ടുള്ള അല്ലാഹുവിന്‍റെ ഉത്തരവാണ് ഇവിടെ 'വചനം' കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

337. ഒരു പ്രവാചകന്നും താന്‍ ഇച്ഛിക്കുമ്പോള്‍ അമാനുഷിക ദൃഷ്ടാന്തങ്ങള്‍ കാണിക്കുക സാദ്ധ്യമല്ല. പ്രവാചകന്‍ മുഖേന ദൃഷ്ടാന്തങ്ങള്‍ വെളിപ്പെടുത്താന്‍ അല്ലാഹു തീരുമാനിക്കുമ്പോള്‍ അത് സംഭവിക്കുന്നു.

مِّنَ ٱلْمُنتَظِرِينَ ﴿٢٠﴾

നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരുടെ കൂട്ടത്തിലാകുന്നു.

وَإِذَآ أَذَقْنَا ٱلنَّاسَ رَحْمَةً مِّنۢ بَعْدِ ضَرَّآءَ مَسَّتْهُمْ إِذَا لَهُم مَّكْرٌ
فِىٓ ءَايَاتِنَا ۚ قُلِ ٱللَّهُ أَسْرَعُ مَكْرًا ۚ إِنَّ رُسُلَنَا يَكْتُبُونَ مَا تَمْكُرُونَ ﴿٢١﴾

21. ജനങ്ങൾക്ക് കഷ്ടത ബാധിച്ചതിനുശേഷം നാമവർക്ക് ഒരു കാരുണ്യം അനുഭവിപ്പിച്ചാൽ അപ്പോഴതാ നമ്മുടെ ദൃഷ്ടാന്തങ്ങളുടെ കാര്യത്തിൽ അവരുടെ ഒരു കുതന്ത്രം![338] പറയുക: അല്ലാഹു അതിവേഗം തന്ത്രം പ്രയോഗിക്കുന്നവനാകുന്നു. നിങ്ങൾ തന്ത്രം പ്രയോഗിച്ചുകൊണ്ടിരിക്കുന്നത് നമ്മുടെ ദൂതന്മാർ[339] രേഖപ്പെടുത്തുന്നതാണ്; തീർച്ച.

هُوَ ٱلَّذِى يُسَيِّرُكُمْ فِى ٱلْبَرِّ وَٱلْبَحْرِ ۖ حَتَّىٰٓ إِذَا كُنتُمْ فِى ٱلْفُلْكِ وَ
جَرَيْنَ بِهِم بِرِيحٍ طَيِّبَةٍ وَفَرِحُوا۟ بِهَا جَآءَتْهَا رِيحٌ عَاصِفٌ
وَجَآءَهُمُ ٱلْمَوْجُ مِن كُلِّ مَكَانٍ وَظَنُّوٓا۟ أَنَّهُمْ أُحِيطَ بِهِمْ ۙ دَعَوُا۟
ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ لَئِنْ أَنجَيْتَنَا مِنْ هَٰذِهِۦ لَنَكُونَنَّ
مِنَ ٱلشَّٰكِرِينَ ﴿٢٢﴾

22. അവനാകുന്നു കരയിലും കടലിലും നിങ്ങൾക്ക് സഞ്ചാരസൗകര്യം നൽകുന്നത്. അങ്ങനെ നിങ്ങൾ കപ്പലുകളിൽ ആയിരിക്കുകയും, നല്ല ഒരു കാറ്റ് നിമിത്തം യാത്രക്കാരെയും കൊണ്ട് അവ സഞ്ചരിക്കുകയും, അവരതിൽ സന്തുഷ്ടരായിരിക്കുകയും ചെയ്യുമ്പോഴതാ ഒരു കൊടുങ്കാറ്റ് അവർക്ക് വന്നെത്തി. എല്ലായിടത്തു നിന്നും തിരമാലകൾ അവരുടെ നേർക്ക് വന്നു. തങ്ങൾ വലയം ചെയ്യപ്പെട്ടിരിക്കുന്നു എന്ന് അവർ വിചാരിച്ചു. അപ്പോൾ കീഴ്വണക്കം അല്ലാഹുവിന്ന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനോടവർ പ്രാർത്ഥിച്ചു: 'ഞങ്ങളെ നീ ഇതിൽ നിന്ന് രക്ഷപ്പെടുത്തുന്നപക്ഷം തീർച്ചയായും ഞങ്ങൾ നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കും'.

فَلَمَّآ أَنجَىٰهُمْ إِذَا هُمْ يَبْغُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ ۗ يَٰٓأَيُّهَا ٱلنَّاسُ
إِنَّمَا بَغْيُكُمْ عَلَىٰٓ أَنفُسِكُم ۖ مَّتَٰعَ ٱلْحَيَوٰةِ ٱلدُّنْيَا ۖ ثُمَّ إِلَيْنَا مَرْجِعُكُمْ
فَنُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٢٣﴾

23. അങ്ങനെ അല്ലാഹു അവരെ രക്ഷപ്പെടുത്തിയപ്പോൾ അവരതാ ന്യായമില്ലാതെ ഭൂമിയിൽ അതിക്രമം പ്രവർത്തിക്കുന്നു. ഹേ; മനുഷ്യരേ, നിങ്ങൾ ചെയ്യുന്ന അതിക്രമം നിങ്ങൾക്കെതിരിൽ തന്നെയായിരിക്കും (ഭവിക്കുക.) ഇഹലോക ജീവിതത്തിലെ സുഖാനുഭവം മാത്രമാണ് (അത് വഴി നിങ്ങൾക്ക് കിട്ടുന്നത്). പിന്നെ നമ്മുടെ അടുത്തേക്കാണ് നിങ്ങളുടെ മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പററി നിങ്ങളെ നാം വിവരമറിയിക്കുന്നതാണ്.

إِنَّمَا مَثَلُ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَٰهُ مِنَ ٱلسَّمَآءِ فَٱخْتَلَطَ
بِهِۦ نَبَاتُ ٱلْأَرْضِ مِمَّا يَأْكُلُ ٱلنَّاسُ وَٱلْأَنْعَٰمُ حَتَّىٰٓ إِذَآ

24. നാം ആകാശത്തുനിന്ന് വെള്ളം ഇറക്കിയിട്ട് അതുമൂലം മനുഷ്യർക്കും കാലികൾക്കും ഭക്ഷിക്കാനുള്ള ഭൂമിയിലെ സസ്യങ്ങൾ ഇടകലർന്നു വളർന്നു. അങ്ങനെ ഭൂമി അതിൻെറ അലങ്കാ

338. നല്ല വിളവോ, കാലിസമ്പത്തിൽ സമൃദ്ധിയോ, വ്യാപാരത്തിൽ ലാഭമോ മററോ ലഭിക്കുമ്പോൾ അത് അല്ലാഹുവിൻെറ അനുഗ്രഹമായി കണക്കാക്കി അവന്ന് നന്ദി രേഖപ്പെടുത്തുന്നതിനുപകരം അതൊക്കെ ഏതെങ്കിലും നക്ഷത്രത്തിൻെറയോ ദേവീദേവന്മാരുടെയോ ദാനമായി ചിത്രീകരിക്കുകയാണ് ബഹുദൈവാരാധകരുടെ കുതന്ത്രം.
339. മനുഷ്യരുടെ എല്ലാ കർമ്മങ്ങളും അല്ലാഹു നിശ്ചയിച്ച മലക്കുകൾ രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

أَخَذَتِ الْأَرْضُ زُخْرُفَهَا وَازَّيَّنَتْ وَظَنَّ أَهْلُهَا أَنَّهُمْ
قَادِرُونَ عَلَيْهَا أَتَاهَا أَمْرُنَا لَيْلًا أَوْ نَهَارًا فَجَعَلْنَاهَا
حَصِيدًا كَأَن لَّمْ تَغْنَ بِالْأَمْسِ ۚ كَذَٰلِكَ نُفَصِّلُ
الْآيَاتِ لِقَوْمٍ يَتَفَكَّرُونَ ﴿٢٤﴾

രമണിയൂകയും, അത് അഴകാർന്നതാകുകയും, അവയൊക്കെ കരസ്ഥമാക്കാൻ തങ്ങൾക്ക് കഴിയുമാറായെന്ന് അതിന്റെ ഉടമസ്ഥർ വിചാരിക്കുകയും ചെയ്തപ്പോഴതാ ഒരു രാത്രിയോ പകലോ നമ്മുടെ കൽപന അതിന് വന്നെത്തുകയും, തലേദിവസം അവയൊന്നും അവിടെ നിലനിന്നിട്ടേയില്ലാത്തമട്ടിൽ നാമവയെ ഉന്മൂലനം ചെയ്യപ്പെട്ട അവസ്ഥയിലാക്കുകയും ചെയ്യുന്നു. ഇതുപോലെ മാത്രമാകുന്നു ഐഹികജീവിതത്തിന്റെ ഉപമ. ചിന്തിക്കുന്ന ആളുകൾക്കു വേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരിക്കുന്നു.

وَاللَّهُ يَدْعُو إِلَىٰ دَارِ السَّلَامِ وَيَهْدِي مَن يَشَاءُ
إِلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٢٥﴾

25. അല്ലാഹു ശാന്തിയുടെ ഭവനത്തിലേക്ക് ക്ഷണിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേരായ പാതയിലേക്ക് നയിക്കുകയും ചെയ്യുന്നു.

لِّلَّذِينَ أَحْسَنُوا الْحُسْنَىٰ وَزِيَادَةٌ ۖ وَلَا يَرْهَقُ وُجُوهَهُمْ قَتَرٌ وَلَا
ذِلَّةٌ ۚ أُولَٰئِكَ أَصْحَابُ الْجَنَّةِ ۖ هُمْ فِيهَا خَالِدُونَ ﴿٢٦﴾

26. സുകൃതം ചെയ്തവർക്ക് ഏററവും ഉത്തമമായ പ്രതിഫലവും കൂടുതൽ നേട്ടവുമുണ്ട്. ഇരുളോ അപമാനമോ അവരുടെ മുഖത്തെ തീണ്ടുകയില്ല. അവരാകുന്നു സ്വർഗ്ഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

وَالَّذِينَ كَسَبُوا السَّيِّئَاتِ جَزَاءُ سَيِّئَةٍ بِمِثْلِهَا وَتَرْهَقُهُمْ ذِلَّةٌ ۖ
مَّا لَهُم مِّنَ اللَّهِ مِنْ عَاصِمٍ ۖ كَأَنَّمَا أُغْشِيَتْ وُجُوهُهُمْ قِطَعًا
مِّنَ اللَّيْلِ مُظْلِمًا ۚ أُولَٰئِكَ أَصْحَابُ النَّارِ ۖ هُمْ فِيهَا خَالِدُونَ ﴿٢٧﴾

27. തിന്മകൾ പ്രവർത്തിച്ചവർക്കാകട്ടെ തിന്മയ്ക്കുള്ള പ്രതിഫലം അതിനു തുല്യമായതു തന്നെയായിരിക്കും. അപമാനം അവരെ ബാധിക്കുകയും ചെയ്യും. അല്ലാഹുവിൽ നിന്ന് അവരെ രക്ഷിക്കുന്ന ഒരാളുമില്ല. ഇരുണ്ട രാവിന്റെ കഷ്ണങ്ങൾകൊണ്ട് അവരുടെ മുഖങ്ങൾ പൊതിഞ്ഞതുപോലെയിരിക്കും. അവരാകുന്നു നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

وَيَوْمَ نَحْشُرُهُمْ جَمِيعًا ثُمَّ نَقُولُ لِلَّذِينَ أَشْرَكُوا مَكَانَكُمْ
أَنتُمْ وَشُرَكَاؤُكُمْ ۚ فَزَيَّلْنَا بَيْنَهُمْ ۖ وَقَالَ شُرَكَاؤُهُم
مَّا كُنتُمْ إِيَّانَا تَعْبُدُونَ ﴿٢٨﴾

28. അവരെയെല്ലാം നാം ഒരുമിച്ചു കൂട്ടുകയും, എന്നിട്ട് ബഹുദൈവ വിശ്വാസികളോട് 'നിങ്ങളും നിങ്ങൾ പങ്കാളികളായി ചേർത്തവരും അവിടെത്തന്നെ നിൽക്കൂ.' എന്ന് നാം പറയുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമത്രെ.) അനന്തരം നാം അവരെ തമ്മിൽ വേർപെടുത്തും. അവർ പങ്കാളികളായി ചേർത്തവർ പറയും: നിങ്ങൾ ഞങ്ങളെയല്ല ആരാധിച്ചിരുന്നത്.

فَكَفَىٰ بِاللَّهِ شَهِيدًا بَيْنَنَا وَبَيْنَكُمْ إِن كُنَّا عَنْ عِبَادَتِكُمْ
لَغَافِلِينَ ﴿٢٩﴾

29. അതിനാൽ ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു മതി. നിങ്ങളുടെ ആരാധനയെപ്പററി ഞങ്ങൾ തീർത്തും അറിവില്ലാത്തവരായിരുന്നു.

هُنَالِكَ تَبْلُوا كُلُّ نَفْسٍ مَّا أَسْلَفَتْ وَرُدُّوا إِلَى اللَّهِ مَوْلَاهُمُ الْحَقِّ وَضَلَّ عَنْهُم مَّا كَانُوا يَفْتَرُونَ ٣٠

30. അവിടെവെച്ച് ഓരോ ആത്മാവും അത് മുന്‍കൂട്ടി ചെയ്തത് പരീക്ഷിച്ചറിയും. അവരുടെ യഥാര്‍ത്ഥ രക്ഷാധികാരിയായ അല്ലാഹുവിങ്കലേക്ക് അവര്‍ മടക്കപ്പെടുകയും, അവര്‍ പറഞ്ഞുണ്ടാക്കിയിരുന്നതെല്ലാം അവരില്‍ നിന്ന് തെറ്റിപ്പോകുകയും ചെയ്യുന്നതാണ്.

قُلْ مَن يَرْزُقُكُم مِّنَ السَّمَاءِ وَالْأَرْضِ أَمَّن يَمْلِكُ السَّمْعَ وَالْأَبْصَارَ وَمَن يُخْرِجُ الْحَيَّ مِنَ الْمَيِّتِ وَيُخْرِجُ الْمَيِّتَ مِنَ الْحَيِّ وَمَن يُدَبِّرُ الْأَمْرَ فَسَيَقُولُونَ اللَّهُ فَقُلْ أَفَلَا تَتَّقُونَ ٣١

31. പറയുക: ആകാശത്തുനിന്നും ഭൂമിയില്‍ നിന്നും നിങ്ങള്‍ക്ക് ആഹാരം നല്‍കുന്നതാരാണ്? അതല്ലെങ്കില്‍ കേള്‍വിയും കാഴ്ചകളും അധീനപ്പെടുത്തുന്നത് ആരാണ്? ജീവനില്ലാത്തതില്‍ നിന്ന് ജീവനുള്ളതും, ജീവനുള്ളതില്‍ നിന്ന് ജീവനില്ലാത്തതും പുറപ്പെടുവിക്കുന്നതും ആരാണ്? കാര്യങ്ങള്‍ നിയന്ത്രിക്കുന്നതും ആരാണ്? അവര്‍ പറയും: അല്ലാഹു എന്ന്.[340] അപ്പോള്‍ പറയുക: എന്നിട്ടും നിങ്ങള്‍ സൂക്ഷ്മത പാലിക്കുന്നില്ലേ?

فَذَٰلِكُمُ اللَّهُ رَبُّكُمُ الْحَقُّ فَمَاذَا بَعْدَ الْحَقِّ إِلَّا الضَّلَالُ فَأَنَّىٰ تُصْرَفُونَ ٣٢

32. അവനാണ് നിങ്ങളുടെ യഥാര്‍ത്ഥ രക്ഷിതാവായ അല്ലാഹു. എന്നിരിക്കെ യഥാര്‍ത്ഥമായുള്ളതിന് പുറമെ വഴികേടല്ലാതെ എന്താണുള്ളത്? അപ്പോള്‍ എങ്ങനെയാണ് നിങ്ങള്‍ തെറ്റിക്കപ്പെടുന്നത്?

كَذَٰلِكَ حَقَّتْ كَلِمَتُ رَبِّكَ عَلَى الَّذِينَ فَسَقُوا أَنَّهُمْ لَا يُؤْمِنُونَ ٣٣

33. അപ്രകാരം ധിക്കാരം കൈക്കൊണ്ടവരുടെ കാര്യത്തില്‍, അവര്‍ വിശ്വസിക്കുകയില്ല എന്നുള്ള നിന്‍റെ രക്ഷിതാവിന്‍റെ വചനം സത്യമായിരിക്കുന്നു.

قُلْ هَلْ مِن شُرَكَائِكُم مَّن يَبْدَأُ الْخَلْقَ ثُمَّ يُعِيدُهُ قُلِ اللَّهُ يَبْدَأُ الْخَلْقَ ثُمَّ يُعِيدُهُ فَأَنَّىٰ تُؤْفَكُونَ ٣٤

34. (നബിയേ,) പറയുക: സൃഷ്ടി ആദ്യമായി തുടങ്ങുകയും പിന്നെ അത് ആവര്‍ത്തിക്കുകയും ചെയ്യുന്ന വല്ലവരും നിങ്ങള്‍ പങ്കാളികളായി ചേര്‍ത്തവരുടെ കൂട്ടത്തിലുണ്ടോ? പറയുക: അല്ലാഹുവാണ് സൃഷ്ടി ആദ്യമായി തുടങ്ങുകയും പിന്നെ അത് ആവര്‍ത്തിക്കുകയും ചെയ്യുന്നത്. എന്നിരിക്കെ നിങ്ങള്‍ എങ്ങനെയാണ് തെറ്റിക്കപ്പെടുന്നത്?

قُلْ هَلْ مِن شُرَكَائِكُم مَّن يَهْدِي إِلَى الْحَقِّ قُلِ اللَّهُ يَهْدِي لِلْحَقِّ أَفَمَن يَهْدِي إِلَى الْحَقِّ أَحَقُّ أَن يُتَّبَعَ أَمَّن لَّا يَهِدِّي إِلَّا أَن يُهْدَىٰ فَمَا لَكُمْ كَيْفَ تَحْكُمُونَ ٣٥

35. (നബിയേ,) പറയുക: സത്യത്തിലേക്ക് വഴി കാട്ടുന്ന വല്ലവരും നിങ്ങള്‍ പങ്കാളികളായി ചേര്‍ത്തവരുടെ കൂട്ടത്തിലുണ്ടോ? പറയുക: അല്ലാഹുവത്രെ സത്യത്തിലേക്ക് വഴി കാട്ടുന്നത്. ആകയാല്‍ സത്യത്തിലേക്ക് വഴി കാണിക്കുന്നവനാണോ, അതല്ല, ആരെങ്കിലും വഴി കാണിച്ചെങ്കിലല്ലാതെ നേര്‍മാര്‍ഗ്ഗം പ്രാപിക്കാത്തവനാ

340. ലോകത്തുള്ള ബഹുദൈവാരാധകരില്‍ ബഹുഭൂരിപക്ഷം ഏകനായ പ്രപഞ്ചനാഥന്‍റെ രക്ഷാകര്‍തൃത്വം അംഗീകരിക്കുന്നവരാണ്.

ണോ പിന്തുടരാൻ കൂടുതൽ അർഹതയുള്ളവൻ? അപ്പോൾ നിങ്ങൾക്കെന്തുപററി? എങ്ങനെയാണ് നിങ്ങൾ വിധി കല്പിക്കുന്നത്?

36. അവരിൽ അധികപേരും ഊഹത്തെ മാത്രമാണ് പിന്തുടരുന്നത്. തീർച്ചയായും സത്യത്തിന്റെ സ്ഥാനത്ത് ഊഹം ഒട്ടും പര്യാപ്തമാകുകയില്ല. തീർച്ചയായും അല്ലാഹു നിങ്ങൾ ചെയ്തു കൊണ്ടിരിക്കുന്നതെല്ലാം അറിയുന്നവനാകുന്നു.

37. അല്ലാഹുവിന് പുറമെ (മററാരാലും) ഈ ഖുർആൻ കെട്ടിച്ചമയ്ക്കപ്പെടാവുന്നതല്ല. പ്രത്യുത അതിന്റെ മുമ്പുള്ള ദിവ്യസന്ദേശത്തെ സത്യപ്പെടുത്തുന്നതും, ദൈവീക പ്രമാണത്തിന്റെ വിശദീകരണവുമത്രെ അത്. അതിൽ യാതൊരു സംശയവുമില്ല. ലോകരക്ഷിതാവിങ്കൽ നിന്നുള്ളതാണത്.

38. അതല്ല, അദ്ദേഹം (നബി) അത് കെട്ടിച്ചമച്ചതാണ് എന്നാണോ അവർ പറയുന്നത്? (നബിയേ,) പറയുക; എന്നാൽ അതിന്ന് തുല്യമായ ഒരു അദ്ധ്യായം നിങ്ങൾ കൊണ്ടു വരൂ. അല്ലാഹുവിനു പുറമെ നിങ്ങൾക്ക് സാധിക്കുന്നവരെയെല്ലാം വിളിച്ചു കൊള്ളുകയും ചെയ്യുക. നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

39. അല്ല, മുഴുവൻ വശവും അവർ സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത, അനുഭവസാക്ഷ്യം അവർക്കു വന്നുകഴിഞ്ഞിട്ടില്ലാത്ത ഒരു കാര്യത്തെ അവർ നിഷേധിച്ചു തള്ളിയിരിക്കയാണ്. അപ്രകാരം തന്നെയാണ് അവരുടെ മുമ്പുള്ളവരും നിഷേധിച്ചു തള്ളിയത്. എന്നിട്ട് ആ അക്രമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കൂ.

40. അതിൽ (ഖുർആനിൽ) വിശ്വസിക്കുന്ന ചിലർ അവരുടെ കൂട്ടത്തിലുണ്ട്. അതിൽ വിശ്വസിക്കാത്ത ചിലരും അവരുടെ കൂട്ടത്തിലുണ്ട്.[341] നിന്റെ രക്ഷിതാവ് കുഴപ്പമുണ്ടാക്കുന്നവരെപ്പററി നല്ലവണ്ണം അറിയുന്നവനാകുന്നു.

41. അവർ നിന്നെ നിഷേധിച്ചു തള്ളുകയാണെങ്കിൽ നീ പറഞ്ഞേക്കുക: എനിക്കുള്ളത് എന്റെ കർമ്മമാകുന്നു. നിങ്ങൾക്കുള്ളത് നിങ്ങളുടെ

وَمَا يَتَّبِعُ أَكْثَرُهُمْ إِلَّا ظَنًّا ۚ إِنَّ الظَّنَّ لَا يُغْنِي مِنَ الْحَقِّ شَيْئًا ۚ
إِنَّ اللَّهَ عَلِيمٌ بِمَا يَفْعَلُونَ ٣٦

وَمَا كَانَ هَٰذَا الْقُرْآنُ أَنْ يُفْتَرَىٰ مِنْ دُونِ اللَّهِ وَلَٰكِنْ
تَصْدِيقَ الَّذِي بَيْنَ يَدَيْهِ وَتَفْصِيلَ الْكِتَابِ لَا رَيْبَ فِيهِ
مِنْ رَبِّ الْعَالَمِينَ ٣٧

أَمْ يَقُولُونَ افْتَرَاهُ ۖ قُلْ فَأْتُوا بِسُورَةٍ مِثْلِهِ وَادْعُوا مَنِ
اسْتَطَعْتُمْ مِنْ دُونِ اللَّهِ إِنْ كُنْتُمْ صَادِقِينَ ٣٨

بَلْ كَذَّبُوا بِمَا لَمْ يُحِيطُوا بِعِلْمِهِ وَلَمَّا يَأْتِهِمْ تَأْوِيلُهُ ۚ
كَذَٰلِكَ كَذَّبَ الَّذِينَ مِنْ قَبْلِهِمْ ۖ فَانْظُرْ كَيْفَ كَانَ
عَاقِبَةُ الظَّالِمِينَ ٣٩

وَمِنْهُمْ مَنْ يُؤْمِنُ بِهِ وَمِنْهُمْ مَنْ لَا يُؤْمِنُ بِهِ ۚ وَرَبُّكَ أَعْلَمُ
بِالْمُفْسِدِينَ ٤٠

وَإِنْ كَذَّبُوكَ فَقُلْ لِي عَمَلِي وَلَكُمْ عَمَلُكُمْ ۖ

341. ആദ്യം നിഷേധിച്ചിരുന്ന ചിലർ തന്നെ പിന്നീട് സത്യം മനസ്സിലാക്കി വിശ്വാസികളായി മാറുന്നു. ചിലർ സത്യനിഷേധത്തിൽ തന്നെ ഉറച്ചുനിൽക്കുന്നു.

أَنتُم بَرِيٓـُٔونَ مِمَّآ أَعْمَلُ وَأَنَا۠ بَرِىٓءٌ مِّمَّا تَعْمَلُونَ ﴿٤١﴾

കർമ്മവും.[342] ഞാൻ പ്രവർത്തിക്കുന്നതിൽ നിന്ന് നിങ്ങൾ വിമുക്തരാണ്. നിങ്ങൾ പ്രവർത്തിക്കുന്നതിൽ നിന്ന് ഞാനും വിമുക്തനാണ്.

وَمِنْهُم مَّن يَسْتَمِعُونَ إِلَيْكَ ۚ أَفَأَنتَ تُسْمِعُ ٱلصُّمَّ وَلَوْ كَانُوا۟
لَا يَعْقِلُونَ ﴿٤٢﴾

42. അവരുടെ കൂട്ടത്തിൽ നീ പറയുന്നത് ശ്രദ്ധിച്ചു കേൾക്കുന്ന ചിലരുണ്ട്. എന്നാൽ 'ബധിരന്മാ'രെ — അവർ ചിന്തിക്കാൻ ഭാവമില്ലെങ്കിലും — നിനക്ക് കേൾപ്പിക്കാൻ കഴിയുമോ?

وَمِنْهُم مَّن يَنظُرُ إِلَيْكَ ۚ أَفَأَنتَ تَهْدِى ٱلْعُمْىَ وَ
لَوْ كَانُوا۟ لَا يُبْصِرُونَ ﴿٤٣﴾

43. അവരുടെ കൂട്ടത്തിൽ നിന്നെ ഉററുനോക്കുന്ന ചിലരുമുണ്ട്. എന്നാൽ 'അന്ധന്മാ'ർക്ക് — അവർ കണ്ടറിയാൻ ഭാവമില്ലെങ്കിലും — നേർവഴി കാണിക്കുവാൻ നിനക്ക് സാധിക്കുമോ?[343]

إِنَّ ٱللَّهَ لَا يَظْلِمُ ٱلنَّاسَ شَيْـًٔا وَلَـٰكِنَّ ٱلنَّاسَ أَنفُسَهُمْ
يَظْلِمُونَ ﴿٤٤﴾

44. തീർച്ചയായും അല്ലാഹു മനുഷ്യരോട് ഒട്ടും അനീതി കാണിക്കുന്നില്ല. എങ്കിലും മനുഷ്യർ അവരവരോട് തന്നെ അനീതി കാണിക്കുന്നു.

وَيَوْمَ يَحْشُرُهُمْ كَأَن لَّمْ يَلْبَثُوٓا۟ إِلَّا سَاعَةً مِّنَ ٱلنَّهَارِ يَتَعَارَفُونَ
بَيْنَهُمْ ۚ قَدْ خَسِرَ ٱلَّذِينَ كَذَّبُوا۟ بِلِقَآءِ ٱللَّهِ وَمَا كَانُوا۟
مُهْتَدِينَ ﴿٤٥﴾

45. അവൻ അവരെ ഒരുമിച്ചു കൂട്ടുന്ന ദിവസം പകലിൽ നിന്ന് അല്പസമയം മാത്രമേ അവർ (ഇഹലോകത്ത്) കഴിച്ചുകൂട്ടിയിട്ടുള്ളു എന്ന പോലെ തോന്നും. അവർ അന്യോന്യം തിരിച്ചറിയുന്നതുമാണ്.[344] അല്ലാഹുവുമായി കണ്ടുമുട്ടുന്നതിനെ നിഷേധിച്ചു തള്ളിയവർ നഷ്ടത്തിലായിരിക്കുന്നു. അവർ സന്മാർഗം പ്രാപിക്കുന്നവരായതുമില്ല.

وَإِمَّا نُرِيَنَّكَ بَعْضَ ٱلَّذِى نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِلَيْنَا
مَرْجِعُهُمْ ثُمَّ ٱللَّهُ شَهِيدٌ عَلَىٰ مَا يَفْعَلُونَ ﴿٤٦﴾

46. (നബിയേ,) അവർക്കു നാം വാഗ്ദാനം ചെയ്തുകൊണ്ടിരിക്കുന്ന ശിക്ഷകളിൽ ചിലത് നാം നിനക്ക് കാണിച്ചു തരികയോ, അല്ലെങ്കിൽ (അതിനുമുമ്പ്) നിന്നെ നാം മരിപ്പിക്കുകയോ ചെയ്യുന്ന പക്ഷം നമ്മുടെ അടുത്തേക്ക് തന്നെയാണ് അവരുടെ മടക്കം. പിന്നെ അവർ ചെയ്തുകൊണ്ടിരിക്കുന്നതിനെല്ലാം അല്ലാഹു സാക്ഷിയായിരിക്കും.

وَلِكُلِّ أُمَّةٍ رَّسُولٌ ۖ فَإِذَا جَآءَ رَسُولُهُمْ قُضِىَ بَيْنَهُم
بِٱلْقِسْطِ وَهُمْ لَا يُظْلَمُونَ ﴿٤٧﴾

47. ഓരോ സമൂഹത്തിനും ഓരോ ദൂതനുണ്ട്. അങ്ങനെ അവരിലേക്കുള്ള ദൂതൻ വന്നാൽ അവർക്കിടയിൽ നീതിപൂർവ്വം തീരുമാനമെടുക്കപ്പെടുന്നതാണ്.[345] അവരോട് അനീതി കാണിക്കപ്പെടുന്നതല്ല.

342. ഓരോരുത്തരും അവനവന്റെ കർമ്മഫലം മാത്രമാണ് അനുഭവിക്കേണ്ടി വരിക.

343. കേൾവി ഉണ്ടായതുകൊണ്ടായില്ല. കേട്ടതിനെപററി ചിന്തിക്കാത്തവൻ ബധിരനാണ്. കാഴ്ച ഉണ്ടായതുകൊണ്ടായില്ല. കാര്യം കണ്ടറിയാത്തവൻ അന്ധനാണ്.

344. അനശ്വരതയുടെ ലോകമായ പരലോകത്തെത്തുമ്പോൾ ഇഹലോകജീവിതമാകെ ഒരു നാഴിക നേരമേ ഉണ്ടായിരുന്നുള്ളൂ എന്നാണ് ആളുകൾക്ക് തോന്നുക.

وَيَقُولُونَ مَتَىٰ هَٰذَا الْوَعْدُ إِن كُنتُمْ صَادِقِينَ ﴿٤٨﴾

48. അവർ (സത്യനിഷേധികൾ) പറയും: 'എപ്പോഴാണ് ഈ വാഗ്ദാനം (നിറവേറുന്നത്?) (പറയൂ,) നിങ്ങൾ സത്യവാന്മാരാണെങ്കിൽ'.

قُل لَّا أَمْلِكُ لِنَفْسِي ضَرًّا وَلَا نَفْعًا إِلَّا مَا شَاءَ اللَّهُ ۗ لِكُلِّ أُمَّةٍ
أَجَلٌ ۚ إِذَا جَاءَ أَجَلُهُمْ فَلَا يَسْتَأْخِرُونَ سَاعَةً
وَلَا يَسْتَقْدِمُونَ ﴿٤٩﴾

49. (നബിയേ,) പറയുക: എനിക്ക് തന്നെ ഉപകാരമോ ഉപദ്രവമോ ഉണ്ടാക്കുക എന്നത് എന്റെ അധീനത്തിലല്ല — അല്ലാഹു ഉദ്ദേശിച്ചതല്ലാതെ. ഓരോ സമുഹത്തിനും ഒരവധിയുണ്ട്.[346] അവരുടെ അവധി വന്നെത്തിയാൽ ഒരു നാഴികനേരം പോലും അവർക്ക് വൈകിക്കാനാവില്ല. അവർക്കത് നേരത്തെയാക്കാനും കഴിയില്ല.

قُلْ أَرَأَيْتُمْ إِنْ أَتَاكُمْ عَذَابُهُ بَيَاتًا أَوْ نَهَارًا مَّاذَا يَسْتَعْجِلُ
مِنْهُ الْمُجْرِمُونَ ﴿٥٠﴾

50. (നബിയേ,) പറയുക: അല്ലാഹുവിന്റെ ശിക്ഷ രാത്രിയോ പകലോ നിങ്ങൾക്ക് വന്നാൽ (നിങ്ങളുടെ അവസ്ഥ എങ്ങനെയായിരിക്കുമെന്ന്) നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? അതിൽ നിന്ന് ഏതു ശിക്ഷയ്ക്കായിരിക്കും കുററവാളികൾ ധൃതി കാണിക്കുന്നത്?

أَثُمَّ إِذَا مَا وَقَعَ آمَنتُم بِهِ ۚ آلْآنَ وَقَدْ كُنتُم
بِهِ تَسْتَعْجِلُونَ ﴿٥١﴾

51. എന്നിട്ട് അത് (ശിക്ഷ) വന്നുഭവിക്കുമ്പോഴാണോ നിങ്ങളതിൽ വിശ്വസിക്കുന്നത്? (അപ്പോൾ നിങ്ങളോട് പറയപ്പെടും:) 'നിങ്ങൾ ഈ ശിക്ഷയ്ക്ക് തിടുക്കം കാണിക്കുന്നവരായിരുന്നല്ലോ. എന്നിട്ട് ഇപ്പോഴാണോ' (നിങ്ങളുടെ വിശ്വാസം?)

ثُمَّ قِيلَ لِلَّذِينَ ظَلَمُوا ذُوقُوا عَذَابَ الْخُلْدِ هَلْ تُجْزَوْنَ
إِلَّا بِمَا كُنتُمْ تَكْسِبُونَ ﴿٥٢﴾

52. പിന്നീട് അക്രമകാരികളോട് പറയപ്പെടും: നിങ്ങൾ ശാശ്വത ശിക്ഷ ആസ്വദിച്ചുകൊള്ളുക. നിങ്ങൾ പ്രവർത്തിച്ചിരുന്നതിനനുസരിച്ചല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമോ?

وَيَسْتَنبِئُونَكَ أَحَقٌّ هُوَ ۖ قُلْ إِي وَرَبِّي إِنَّهُ لَحَقٌّ ۖ وَمَا أَنتُم بِمُعْجِزِينَ ﴿٥٣﴾

53. ഇത് സത്യമാണോ എന്ന് നിന്നോട് അവർ അന്വേഷിക്കുന്നു. പറയുക: അതെ; എന്റെ രക്ഷിതാവിനെത്തന്നെയാണ! തീർച്ചയായും അത് സത്യം തന്നെയാണ്. നിങ്ങൾക്ക് തോല്പിച്ച് കളയാനാവില്ല.

وَلَوْ أَنَّ لِكُلِّ نَفْسٍ ظَلَمَتْ مَا فِي الْأَرْضِ لَافْتَدَتْ بِهِ

54. അക്രമം പ്രവർത്തിച്ച ഓരോ വ്യക്തിക്കും ഭൂമിയിലുള്ളത് മുഴുവൻ കൈവശമുണ്ടായിരുന്നാൽ പോലും അതയാൾ പ്രായശ്ചിത്തമായി

345. ഈ വചനത്തിന് വ്യത്യസ്തമായ വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുണ്ട്. ഒന്ന്, ഓരോ സമുഹവും പരലോകത്ത് ഹാജരാക്കപ്പെടുമ്പോൾ അവരിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകൻ വന്ന് താൻ നിർവ്വഹിച്ച പ്രബോധനദൗത്യത്തിന് സാക്ഷ്യം വഹിക്കും. അതേത്തുടർന്ന് അവരിലെ വിശ്വാസികളുടെയും അവിശ്വാസികളുടെയും കാര്യത്തിൽ അല്ലാഹു നീതിപൂർവ്വം തീരുമാനമെടുക്കും. രണ്ട്, ഒരു ദൂതനെ അയച്ച് സത്യം വ്യക്തമാക്കിക്കൊടുത്തതിനു ശേഷമല്ലാതെ ഒരു സമൂഹത്തെയും അല്ലാഹു ശിക്ഷിക്കുകയില്ല. പ്രവാചകൻ വരുകയും, സത്യം അസന്നിഗ്ദ്ധമായി തെളിയിക്കപ്പെടുകയും ചെയ്തു കഴിഞ്ഞാൽ വിശ്വാസികളെ വിജയിപ്പിക്കുകയും, നിഷേധികളെ പരാജയപ്പെടുത്തുകയും ചെയ്തുകൊണ്ട് അല്ലാഹുവിന്റെ നീതിപൂർവ്വകമായ തീരുമാനമുണ്ടാകും.

346. അതിരില്ലാത്ത അധർമ്മവും ധിക്കാരവുമായി അനുസ്യൂതം മുന്നേറാൻ അല്ലാഹു ആരെയും അനുവദിക്കുകയില്ല. ഒരവധിവരെ അവൻ സമയം നീട്ടിക്കൊടുക്കുമെന്ന് മാത്രം.

وَأَسَرُّوا النَّدَامَةَ لَمَّا رَأَوُا الْعَذَابَ وَقُضِيَ بَيْنَهُم بِالْقِسْطِ وَهُمْ
لَا يُظْلَمُونَ ٥٤

നൽകുമായിരുന്നു.[347] ശിക്ഷ കാണുമ്പോൾ അവർ ഖേദം മനസ്സിലൊളിപ്പിക്കുകയും ചെയ്യും. അവർക്കിടയിൽ നീതിയനുസരിച്ച് തീർപ്പു കല്പിക്കപ്പെടുകയും ചെയ്യും. അവരോട് അനീതി കാണിക്കപ്പെടുകയില്ല.

أَلَا إِنَّ لِلَّهِ مَا فِي السَّمَاوَاتِ وَالْأَرْضِ أَلَا إِنَّ وَعْدَ اللَّهِ حَقٌّ
وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ٥٥

55. ശ്രദ്ധിക്കുക; തീർച്ചയായും ആകാശങ്ങളിലും ഭൂമിയിലും ഉള്ളതൊക്കെ അല്ലാഹുവിൻെറതാകുന്നു. ശ്രദ്ധിക്കുക; തീർച്ചയായും അല്ലാഹുവിൻെറ വാഗ്ദാനം സത്യമാകുന്നു. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല.

هُوَ يُحْيِي وَيُمِيتُ وَإِلَيْهِ تُرْجَعُونَ ٥٦

56. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.

يَا أَيُّهَا النَّاسُ قَدْ جَاءَتْكُم مَّوْعِظَةٌ مِّن رَّبِّكُمْ وَشِفَاءٌ لِّمَا
فِي الصُّدُورِ وَهُدًى وَرَحْمَةٌ لِّلْمُؤْمِنِينَ ٥٧

57. മനുഷ്യരേ, നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സദുപദേശവും, മനസ്സുകളിലുള്ള രോഗത്തിന് ശമനവും നിങ്ങൾക്ക് വന്നു കിട്ടിയിരിക്കുന്നു. സത്യവിശ്വാസികൾക്ക് മാർഗദർശനവും കാരുണ്യവും (വന്നുകിട്ടിയിരിക്കുന്നു.)

قُلْ بِفَضْلِ اللَّهِ وَبِرَحْمَتِهِ فَبِذَٰلِكَ فَلْيَفْرَحُوا هُوَ خَيْرٌ
مِّمَّا يَجْمَعُونَ ٥٨

58. പറയുക; അല്ലാഹുവിൻെറ അനുഗ്രഹം കൊണ്ടും കാരുണ്യം കൊണ്ടുമാണത്. അതുകൊണ്ട് അവർ സന്തോഷിച്ചുകൊള്ളട്ടെ. അതാണ് അവർ സമ്പാദിച്ചുകൂട്ടികൊണ്ടിരിക്കുന്നതിനേക്കാൾ ഉത്തമമായിട്ടുള്ളത്.

قُلْ أَرَأَيْتُم مَّا أَنزَلَ اللَّهُ لَكُم مِّن رِّزْقٍ فَجَعَلْتُم مِّنْهُ حَرَامًا
وَحَلَالًا قُلْ آللَّهُ أَذِنَ لَكُمْ أَمْ عَلَى اللَّهِ تَفْتَرُونَ ٥٩

59. പറയുക: അല്ലാഹു നിങ്ങൾക്കിറക്കിത്തന്ന ആഹാരത്തെപ്പററി നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? എന്നിട്ട് അതിൽ (ചിലത്) നിങ്ങൾ നിഷിദ്ധവും (വേറെ ചിലത്) അനുവദനീയവുമാക്കിയിരിക്കുന്നു.[348] പറയുക: അല്ലാഹുവാണോ നിങ്ങൾക്ക് (അതിന്) അനുവാദം തന്നത്? അതല്ല, നിങ്ങൾ അല്ലാഹുവിൻെറ പേരിൽ കെട്ടിച്ചമയ്ക്കുകയാണോ?

وَمَا ظَنُّ الَّذِينَ يَفْتَرُونَ عَلَى اللَّهِ الْكَذِبَ يَوْمَ الْقِيَامَةِ إِنَّ
اللَّهَ لَذُو فَضْلٍ عَلَى النَّاسِ وَلَٰكِنَّ أَكْثَرَهُمْ لَا يَشْكُرُونَ ٦٠

60. അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമയ്ക്കുന്നവരുടെ വിചാരം ഉയിർത്തെഴുന്നേൽപിൻെറ നാളിൽ എന്തായിരിക്കും? തീർച്ചയായും അല്ലാഹു ജനങ്ങളോട് ഔദാര്യം കാണിക്കുന്നവനാകുന്നു. പക്ഷേ, അവരിൽ അധികപേരും നന്ദി കാണിക്കുന്നില്ല.

347. പരലോകത്തെത്തുമ്പോൾ നരകശിക്ഷയിൽ നിന്ന് മോചനം കിട്ടുന്നതിനുവേണ്ടി എന്തും നൽകാൻ മനുഷ്യൻ തയ്യാറാകും. ഭൂമിയിലെ സ്വത്ത് മുഴുവൻ കൈവശമാണെങ്കിൽ അതത്രയും പ്രായശ്ചിത്തമായി നൽകാൻ അവൻ സന്നദ്ധനാകും.

348. ഏതാണ് പുണ്യമെന്നും, ഏതാണ് പാപമെന്നും തീരുമാനിക്കാൻ അല്ലാഹുവിന് മാത്രമേ അവകാശമുള്ളൂ.

وَمَا تَكُونُ فِي شَأْنٍ وَمَا تَتْلُوا مِنْهُ مِن قُرْآنٍ وَلَا تَعْمَلُونَ مِنْ عَمَلٍ إِلَّا كُنَّا عَلَيْكُمْ شُهُودًا إِذْ تُفِيضُونَ فِيهِ وَمَا يَعْزُبُ عَن رَّبِّكَ مِن مِّثْقَالِ ذَرَّةٍ فِي الْأَرْضِ وَلَا فِي السَّمَاءِ وَلَا أَصْغَرَ مِن ذَٰلِكَ وَلَا أَكْبَرَ إِلَّا فِي كِتَابٍ مُّبِينٍ ﴿٦١﴾

61. (നബിയേ,) നീ വല്ല കാര്യത്തിലും ഏർപ്പെടുകയോ, അതിനെപ്പററി ഖുർആനിൽ നിന്ന് വല്ലതും ഓതികേൾപ്പിക്കുകയോ, നിങ്ങൾ ഏതെങ്കിലും പ്രവർത്തനത്തിൽ ഏർപ്പെടുകയോ ചെയ്യുന്നുവെങ്കിൽ നിങ്ങളതിൽ മുഴുകുന്ന സമയത്ത് നിങ്ങളുടെ മേൽ സാക്ഷിയായി നാം ഉണ്ടാകാതിരിക്കുകയില്ല. ഭൂമിയിലോ ആകാശത്തോ ഉള്ള ഒരണുവോളമുള്ള യാതൊന്നും നിൻെറ രക്ഷിതാവി(ൻെറ ശ്രദ്ധയി)ൽ നിന്ന് വിട്ടുപോകുകയില്ല. അതിനെക്കാൾ ചെറുതോ വലുതോ ആയിട്ടുള്ള യാതൊന്നും സ്പഷ്ടമായ ഒരു രേഖയിൽ ഉൾപ്പെടാത്തതായി ഇല്ല.

أَلَا إِنَّ أَوْلِيَاءَ اللَّهِ لَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٦٢﴾

62. ശ്രദ്ധിക്കുക: തീർച്ചയായും അല്ലാഹുവിൻെറ മിത്രങ്ങളാരോ അവർക്ക് യാതൊരു ഭയവുമില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

الَّذِينَ آمَنُوا وَكَانُوا يَتَّقُونَ ﴿٦٣﴾

63. വിശ്വസിക്കുകയും സൂക്ഷ്മത പാലിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ.[349]

لَهُمُ الْبُشْرَىٰ فِي الْحَيَاةِ الدُّنْيَا وَفِي الْآخِرَةِ لَا تَبْدِيلَ لِكَلِمَاتِ اللَّهِ ذَٰلِكَ هُوَ الْفَوْزُ الْعَظِيمُ ﴿٦٤﴾

64. അവർക്കാണ് ഐഹിക ജീവിതത്തിലും പരലോകത്തും സന്തോഷവാർത്തയുള്ളത്. അല്ലാഹുവിൻെറ വചനങ്ങൾക്ക് യാതൊരു മാററവുമില്ല. അതു (സന്തോഷവാർത്ത) തന്നെയാണ് മഹത്തായ ഭാഗ്യം.

وَلَا يَحْزُنكَ قَوْلُهُمْ إِنَّ الْعِزَّةَ لِلَّهِ جَمِيعًا هُوَ السَّمِيعُ الْعَلِيمُ ﴿٦٥﴾

65. (നബിയേ,) അവരുടെ വാക്ക് നിനക്ക് വ്യസനമുണ്ടാക്കാതിരിക്കട്ടെ. തീർച്ചയായും പ്രതാപം മുഴുവൻ അല്ലാഹുവിനാകുന്നു. അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

أَلَا إِنَّ لِلَّهِ مَن فِي السَّمَاوَاتِ وَمَن فِي الْأَرْضِ وَمَا يَتَّبِعُ الَّذِينَ يَدْعُونَ مِن دُونِ اللَّهِ شُرَكَاءَ إِن يَتَّبِعُونَ إِلَّا الظَّنَّ وَإِنْ هُمْ إِلَّا يَخْرُصُونَ ﴿٦٦﴾

66. ശ്രദ്ധിക്കുക: തീർച്ചയായും അല്ലാഹുവിനുള്ളതാകുന്നു ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരുമെല്ലാം. അല്ലാഹുവിനു പുറമെ പങ്കാളികളെ[350] വിളിച്ചു പ്രാർത്ഥിക്കുന്നവർ എന്തൊന്നിനെയാണ് പിൻപററുന്നത്? അവർ ഊഹത്തെ മാത്രമാണ് പിന്തുടരുന്നത്. അവർ അനുമാനിച്ച് (കള്ളം) പറയുക മാത്രമാണ് ചെയ്യുന്നത്.

هُوَ الَّذِي جَعَلَ لَكُمُ اللَّيْلَ لِتَسْكُنُوا فِيهِ وَالنَّهَارَ

67. അവനത്രെ നിങ്ങൾക്ക് വേണ്ടി രാത്രിയെ ശാന്തമായി കഴിയത്തക്കവിധവും പകലിനെ

349. മതത്തിൻെറ ചിട്ടകളൊന്നും പാലിക്കാതെ, വെടിപ്പും വൃത്തിയുമില്ലാതെ ചില ഹാവഭാവങ്ങളുമായി 'ഔലിയാ' വേഷം കെട്ടി നടക്കുന്ന ചിലരുണ്ട്. അവരൊന്നും അല്ലാഹുവിൻെറ മിത്രങ്ങളിൽ പെടില്ലെന്ന് ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നു.

350. അനുഗ്രഹവും ശാപവും, ഭാഗ്യവും നിർഭാഗ്യവും, രോഗവും ആരോഗ്യവും നൽകാൻ ദിവ്യമായ കഴിവുള്ളവർ എന്ന നിലയിൽ വിവിധവ്യക്തികളോടും ശക്തികളോടും പ്രാർത്ഥിക്കുന്നവർ പ്രപഞ്ചനാഥനോട് നന്ദികേട് കാണിക്കുകയും അവൻെറ അധികാരാവകാശങ്ങളിൽ മററുള്ളവരെ പങ്കുചേർക്കുകയുമാണ് ചെയ്യുന്നത്.

مُبْصِرًا ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَسْمَعُونَ ﴿٦٧﴾

വെളിച്ചമുള്ളതും ആക്കിത്തന്നത്. തീർച്ചയായും കേട്ട് മനസ്സിലാക്കുന്ന ആളുകൾക്ക് അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

قَالُوا اتَّخَذَ اللَّهُ وَلَدًا ۗ سُبْحَانَهُ ۖ هُوَ الْغَنِيُّ ۖ لَهُ مَا فِي
السَّمَاوَاتِ وَمَا فِي الْأَرْضِ ۚ إِنْ عِندَكُم مِّن سُلْطَانٍ
بِهَٰذَا ۚ أَتَقُولُونَ عَلَى اللَّهِ مَا لَا تَعْلَمُونَ ﴿٦٨﴾

68. അല്ലാഹു ഒരു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്നവർ പറഞ്ഞു.[351] അവൻ എത്ര പരിശുദ്ധൻ! അവൻ പരാശ്രയമുക്തനത്രെ. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം അവന്റേതാകുന്നു. നിങ്ങളുടെ പക്കൽ ഇതിന് (ദൈവത്തിന് സന്താനം ഉണ്ടെന്നതിന്) യാതൊരു പ്രമാണവുമില്ല. അല്ലാഹുവിന്റെ പേരിൽ നിങ്ങൾക്കറിവില്ലാത്തത് നിങ്ങൾ പറഞ്ഞുണ്ടാക്കുകയാണോ?

قُلْ إِنَّ الَّذِينَ يَفْتَرُونَ عَلَى اللَّهِ الْكَذِبَ لَا
يُفْلِحُونَ ﴿٦٩﴾

69. പറയുക: അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമയ്ക്കുന്നവർ വിജയിക്കുകയില്ല; തീർച്ച.

مَتَاعٌ فِي الدُّنْيَا ثُمَّ إِلَيْنَا مَرْجِعُهُمْ ثُمَّ نُذِيقُهُمُ
الْعَذَابَ الشَّدِيدَ بِمَا كَانُوا يَكْفُرُونَ ﴿٧٠﴾

70. (അവർക്കുള്ളത്) ഇഹലോകത്തെ സുഖാനുഭവമത്രെ. പിന്നെ നമ്മുടെ അടുക്കലേക്കാണ് അവരുടെ മടക്കം. എന്നിട്ട് അവർ അവിശ്വസിച്ചിരുന്നതിന്റെ ഫലമായി കഠിനമായ ശിക്ഷ നാം അവർക്ക് ആസ്വദിപ്പിക്കുന്നതാണ്.

وَاتْلُ عَلَيْهِمْ نَبَأَ نُوحٍ إِذْ قَالَ لِقَوْمِهِ يَا قَوْمِ إِن كَانَ كَبُرَ عَلَيْكُم
مَّقَامِي وَتَذْكِيرِي بِآيَاتِ اللَّهِ فَعَلَى اللَّهِ تَوَكَّلْتُ فَأَجْمِعُوا
أَمْرَكُمْ وَشُرَكَاءَكُمْ ثُمَّ لَا يَكُنْ أَمْرُكُمْ عَلَيْكُمْ غُمَّةً ثُمَّ اقْضُوا إِلَيَّ وَ
لَا تُنظِرُونِ ﴿٧١﴾

71. (നബിയേ,) നീ അവർക്ക് നൂഹിനെപ്പറ്റിയുള്ള വിവരം ഓതികേൾപ്പിക്കുക. അദ്ദേഹം തന്റെ ജനതയോട് പറഞ്ഞ സന്ദർഭം: 'എന്റെ ജനങ്ങളേ, എന്റെ സാന്നിദ്ധ്യവും അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെപ്പററിയുള്ള എന്റെ ഉൽബോധനവും നിങ്ങൾക്ക് ഒരു വലിയ ഭാരമായി തീർന്നിട്ടുണ്ടെങ്കിൽ അല്ലാഹുവിന്റെ മേൽ ഞാനിതാ ഭരമേല്പിച്ചിരിക്കുന്നു. എന്നാൽ നിങ്ങളുടെ കാര്യം നിങ്ങളും നിങ്ങൾ പങ്കാളികളാക്കിയവരും കൂടി തീരുമാനിച്ചുറപ്പിച്ചുകൊള്ളുവിൻ. പിന്നെ നിങ്ങളുടെ കാര്യത്തിൽ (തീരുമാനത്തിൽ) നിങ്ങൾക്ക് ഒരവ്യക്തതയും ഉണ്ടായിരിക്കരുത്. എന്നിട്ട് എന്റെ നേരെ നിങ്ങൾ (ആ തീരുമാനം) നടപ്പിൽ വരുത്തൂ. എനിക്ക് നിങ്ങൾ ഇടതരികയേ വേണ്ട.

فَإِن تَوَلَّيْتُمْ فَمَا سَأَلْتُكُم مِّنْ أَجْرٍ ۖ إِنْ أَجْرِيَ إِلَّا عَلَى اللَّهِ ۖ
وَأُمِرْتُ أَنْ أَكُونَ مِنَ الْمُسْلِمِينَ ﴿٧٢﴾

72. ഇനി നിങ്ങൾ പിന്തിരിഞ്ഞു കളയുന്ന പക്ഷം ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിച്ചിട്ടില്ല. എനിക്ക് പ്രതിഫലം തരേണ്ടത് അല്ലാഹു മാത്രമാകുന്നു. (അല്ലാഹുവിന്) കീഴ്പെടുന്നവരുടെ കൂട്ടത്തിൽ ആയിരിക്കുവാനാണ് ഞാൻ കല്പിക്കപ്പെട്ടിട്ടുള്ളത്.

351. മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് അറേബ്യയിലെ ബഹുദൈവാരാധകർ വിശ്വസിച്ചിരുന്നു. ഉസൈർ നബി(എസ്റാ പ്രവാചകൻ) ദൈവപുത്രനാണെന്ന് യഹൂദരും, ഈസാനബി (യേശുക്രിസ്തു) ദൈവപുത്രനാണെന്ന് ക്രിസ്ത്യാനികളും വാദിച്ചിരുന്നു.

بِمِصْرَ بُيُوتًا وَاجْعَلُوا بُيُوتَكُمْ قِبْلَةً وَأَقِيمُوا الصَّلَاةَ ۗ
وَبَشِّرِ الْمُؤْمِنِينَ ﴿٨٧﴾

ഈജിപ്തിൽ (പ്രത്യേകം) വീടുകൾ സൗകര്യപ്പെടുത്തുകയും,[353] നിങ്ങളുടെ വീടുകൾ നിങ്ങൾ ഖിബ്‌ലയാക്കുകയും,[354] നിങ്ങൾ നമസ്കാരം മുറ പോലെ നിർവ്വഹിക്കുകയും ചെയ്യുക. സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിക്കുക'.

وَقَالَ مُوسَىٰ رَبَّنَا إِنَّكَ آتَيْتَ فِرْعَوْنَ وَمَلَأَهُ زِينَةً
وَأَمْوَالًا فِي الْحَيَاةِ الدُّنْيَا رَبَّنَا لِيُضِلُّوا عَن سَبِيلِكَ ۖ رَبَّنَا
اطْمِسْ عَلَىٰ أَمْوَالِهِمْ وَاشْدُدْ عَلَىٰ قُلُوبِهِمْ فَلَا يُؤْمِنُوا حَتَّىٰ
يَرَوُا الْعَذَابَ الْأَلِيمَ ﴿٨٨﴾

88. മൂസാ പറഞ്ഞു: 'ഞങ്ങളുടെ രക്ഷിതാവേ, ഫിർഔന്നും അവന്റെ പ്രമാണിമാർക്കും നീ ഐഹികജീവിതത്തിൽ അലങ്കാരവും സമ്പത്തുകളും നൽകിയിരിക്കുന്നു. ഞങ്ങളുടെ രക്ഷിതാവേ, നിന്റെ മാർഗത്തിൽ നിന്ന് ആളുകളെ തെറ്റിക്കുവാൻ വേണ്ടിയാണ് (അവരത് ഉപയോഗിക്കുന്നത്.) ഞങ്ങളുടെ രക്ഷിതാവേ, നീ അവരുടെ സ്വത്തുകൾ തുടച്ചു നീക്കേണമേ. വേദനയേറിയ ശിക്ഷ കാണുന്നതു വരെയും അവർ വിശ്വസിക്കാതിരിക്കത്തക്കവണ്ണം അവരുടെ ഹൃദയങ്ങൾക്ക് നീ കാഠിന്യം നൽകുകയും ചെയ്യേണമേ'.

قَالَ قَدْ أُجِيبَت دَّعْوَتُكُمَا فَاسْتَقِيمَا وَلَا تَتَّبِعَانِّ سَبِيلَ
الَّذِينَ لَا يَعْلَمُونَ ﴿٨٩﴾

89. അവൻ (അല്ലാഹു) പറഞ്ഞു: 'നിങ്ങളുടെ ഇരുവരുടെയും പ്രാർത്ഥന ഇതാ സ്വീകരിക്കപ്പെട്ടിരിക്കുന്നു. അതിനാൽ നിങ്ങളിരുവരും നേരെ നിലകൊള്ളുവിൻ. വിവരമില്ലാത്തവരുടെ വഴി നിങ്ങൾ ഇരുവരും പിന്തുടർന്നു പോകരുത്'.

وَجَاوَزْنَا بِبَنِي إِسْرَائِيلَ الْبَحْرَ فَأَتْبَعَهُمْ فِرْعَوْنُ وَجُنُودُهُ بَغْيًا
وَعَدْوًا ۖ حَتَّىٰ إِذَا أَدْرَكَهُ الْغَرَقُ قَالَ آمَنتُ أَنَّهُ لَا إِلَٰهَ إِلَّا
الَّذِي آمَنَتْ بِهِ بَنُو إِسْرَائِيلَ وَأَنَا مِنَ الْمُسْلِمِينَ ﴿٩٠﴾

90. ഇസ്റായീൽ സന്തതികളെ നാം കടൽ കടത്തി കൊണ്ടുപോയി. അപ്പോൾ ഫിർഔനും അവന്റെ സൈന്യങ്ങളും ധിക്കാരവും അതിക്രമവുമായി അവരെ പിന്തുടർന്നു. ഒടുവിൽ മുങ്ങിമരിക്കാറായപ്പോൾ അവൻ പറഞ്ഞു: ഇസ്റായീൽ സന്തതികൾ ഏതൊരു ദൈവത്തിൽ വിശ്വസിച്ചിരിക്കുന്നുവോ അവനല്ലാതെ യാതൊരു ദൈവവുമില്ല എന്ന് ഞാൻ വിശ്വസിച്ചിരിക്കുന്നു. ഞാൻ(അവന്ന്)കീഴ്പെട്ടവരുടെ കൂട്ടത്തിലാകുന്നു.'

آلْآنَ وَقَدْ عَصَيْتَ قَبْلُ وَكُنتَ مِنَ الْمُفْسِدِينَ ﴿٩١﴾

91. (അല്ലാഹു അവനോട് പറഞ്ഞു:) 'മുമ്പൊക്കെ ധിക്കരിക്കുകയും കുഴപ്പക്കാരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്തിട്ട് ഇപ്പോഴാണോ (നീ വിശ്വസിക്കുന്നത്?[355])

353. ശത്രുക്കൾക്കിടയിൽ ഒറ്റപ്പെട്ടുപോയാൽ സത്യവിശ്വാസികൾ കൂടുതൽ പീഡനങ്ങൾക്ക് ഇരയാകേണ്ടി വരും. അത് ഒഴിവാക്കാൻ വേണ്ടിയാണ് വിശ്വാസികൾ ഒന്നിച്ച് ഒരിടത്ത് വീടുകൾ ഉണ്ടാക്കി താമസിക്കാൻ നിർദ്ദേശിച്ചത്.

354. 'വീടുകൾ ഖിബ്‌ലയാക്കുക' എന്നതിന്റെ വിവക്ഷയെപ്പറ്റി അഭിപ്രായഭേദങ്ങളുണ്ട്. ഒന്ന്: വീടുകൾ ആരാധനാലയങ്ങൾ കൂടിയാക്കുക. രണ്ട്: വീടുകൾ ബൈത്തുൽമഖ്ദിസിന് അഭിമുഖമായി നിർമിക്കുക. മൂന്ന്: എല്ലാ വീടുകളും ഒരേ ദിക്കിലേക്ക് അഭിമുഖമായി നിർമിക്കുക. മൂന്ന് അഭിപ്രായങ്ങളും ഫലത്തിൽ ഭിന്നമല്ല.

355. ഇനി തനിക്ക് മരണത്തിൽ നിന്ന് രക്ഷയില്ലെന്ന് ബോധ്യമാകുന്ന സമയത്ത് ഒരാൾ വിശ്വസിച്ചത് കൊണ്ട് യാതൊരു പ്രയോജനവുമില്ല.

فَالْيَوْمَ نُنَجِّيكَ بِبَدَنِكَ لِتَكُونَ لِمَنْ خَلْفَكَ آيَةً ۚ وَإِنَّ كَثِيرًا
مِّنَ النَّاسِ عَنْ آيَاتِنَا لَغَافِلُونَ ﴿٩٢﴾

92. എന്നാൽ നിന്റെ പുറകെ വരുന്നവർക്ക് നീ ഒരു ദൃഷ്ടാന്തമായിരിക്കേണ്ടതിനുവേണ്ടി ഇന്നു നിന്റെ ശരീരത്തെ നാം രക്ഷപ്പെടുത്തിയെടുക്കുന്നതാണ്.[356] തീർച്ചയായും മനുഷ്യരിൽ ധാരാളം പേർ നമ്മുടെ ദൃഷ്ടാന്തങ്ങളെപ്പററി അശ്രദ്ധരാകുന്നു.

وَلَقَدْ بَوَّأْنَا بَنِي إِسْرَائِيلَ مُبَوَّأَ صِدْقٍ وَرَزَقْنَاهُم مِّنَ
الطَّيِّبَاتِ فَمَا اخْتَلَفُوا حَتَّىٰ جَاءَهُمُ الْعِلْمُ ۚ إِنَّ رَبَّكَ يَقْضِي
بَيْنَهُمْ يَوْمَ الْقِيَامَةِ فِيمَا كَانُوا فِيهِ يَخْتَلِفُونَ ﴿٩٣﴾

93. തീർച്ചയായും ഇസ്റാഈൽ സന്തതികളെ ഉചിതമായ ഒരു താവളത്തിൽ നാം കുടിയിരുത്തുകയും, വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് അവർക്ക് നാം ആഹാരം നൽകുകയും ചെയ്തു. എന്നാൽ അവർക്ക് അറിവ് വന്നു കിട്ടിയതിനു ശേഷം തന്നെയാണ് അവർ ഭിന്നിച്ചത്.[357] അവർ ഭിന്നിച്ചുകൊണ്ടിരുന്ന കാര്യത്തിൽ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ നിന്റെ രക്ഷിതാവ് അവർക്കിടയിൽ വിധി കൽപിക്കുക തന്നെ ചെയ്യും.

فَإِن كُنتَ فِي شَكٍّ مِّمَّا أَنزَلْنَا إِلَيْكَ فَاسْأَلِ الَّذِينَ يَقْرَءُونَ
الْكِتَابَ مِن قَبْلِكَ ۚ لَقَدْ جَاءَكَ الْحَقُّ مِن رَّبِّكَ فَلَا تَكُونَنَّ
مِنَ الْمُمْتَرِينَ ﴿٩٤﴾

94. ഇനി നിനക്ക് നാം അവതരിപ്പിച്ചു തന്നതിനെപ്പററി നിനക്ക് വല്ല സംശയവുമുണ്ടെങ്കിൽ നിനക്ക് മുമ്പുതന്നെ വേദഗ്രന്ഥം വായിച്ചുവരുന്നവരോട് ചോദിച്ചു നോക്കുക.[358] തീർച്ചയായും നിനക്ക് നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യം വന്നു കിട്ടിയിരിക്കുന്നു. അതിനാൽ നീ സംശയാലുക്കളുടെ കൂട്ടത്തിലായിപ്പോകരുത്.

وَلَا تَكُونَنَّ مِنَ الَّذِينَ كَذَّبُوا بِآيَاتِ اللَّهِ فَتَكُونَ مِنَ
الْخَاسِرِينَ ﴿٩٥﴾

95. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളിയവരുടെ കൂട്ടത്തിലും നീ ആയിപ്പോകരുത്. എങ്കിൽ നീ നഷ്ടം പററിയവരുടെ കൂട്ടത്തിലായിരിക്കും.

إِنَّ الَّذِينَ حَقَّتْ عَلَيْهِمْ كَلِمَتُ رَبِّكَ لَا يُؤْمِنُونَ ﴿٩٦﴾
وَلَوْ جَاءَتْهُمْ كُلُّ آيَةٍ حَتَّىٰ يَرَوُا الْعَذَابَ الْأَلِيمَ ﴿٩٧﴾

96, 97. തീർച്ചയായും ഏതൊരു വിഭാഗത്തിന്റെ മേൽ നിന്റെ രക്ഷിതാവിന്റെ വചനം[359] സ്ഥിരപ്പെട്ടിരിക്കുന്നുവോ അവർ ഏതൊരു തെളിവ് അവർക്ക് വന്ന് കിട്ടിയാലും വേദനയേറിയ ശിക്ഷ നേരിൽ കാണുന്നതുവരെ വിശ്വസിക്കുകയില്ല.

فَلَوْلَا كَانَتْ قَرْيَةٌ آمَنَتْ فَنَفَعَهَا إِيمَانُهَا إِلَّا قَوْمَ يُونُسَ

98. ഏതെങ്കിലുമൊരു രാജ്യം വിശ്വാസം സ്വീകരിക്കുകയും, വിശ്വാസം അതിന് പ്രയോജനപ്പെടുകയും ചെയ്യാത്തതെന്ത്?[360] യൂനുസിന്റെ ജനത ഒഴികെ.[361] അവർ വിശ്വസിച്ചപ്പോൾ ഇഹ

---

356. മരണത്തിന്ശേഷം ഫിർഔന്റെ ശരീരം ജീർണ്ണിക്കരുതെന്ന് അല്ലാഹു തീരുമാനിച്ചുവെന്നർത്ഥം.
357. വേദഗ്രന്ഥം ലഭിക്കുകയും സത്യം ഗ്രഹിക്കുകയും ചെയ്തിട്ടും അവർ ഭിന്നിച്ചു പോവുകയാണുണ്ടായത്.
358. തൗറാത്ത് പാരായണം ചെയ്തുകൊണ്ടിരിക്കുന്ന യഹൂദരോടും, ഇൻജീൽ പാരായണം ചെയ്തുകൊണ്ടിരിക്കുന്ന ക്രിസ്ത്യാനികളോടും അന്വേഷിച്ചാൽ പ്രവാചകത്വത്തെയും ദിവ്യസന്ദേശത്തെയും സംബന്ധിച്ചുള്ള വിവരങ്ങൾ മനസ്സിലാക്കാം.
359. അവരെ ശിക്ഷിക്കുമെന്നുള്ള പ്രഖ്യാപനമാണ് വചനംകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.
360. ഏതെങ്കിലും നാട്ടിലേക്ക് അല്ലാഹു ഒരു ദൂതനെ നിയോഗിച്ചാൽ അദ്ദേഹത്തെ വിശ്വസിക്കുകയും, വിശ്വാസം കൊണ്ട് വിജയം നേടുകയുമാണ് അവിടത്തുകാരുടെ കടമ. പക്ഷെ, മിക്ക നാട്ടുകാരും ഇത് വിസ്മരിക്കുന്നു.

لَمَّآ ءَامَنُوا۟ كَشَفْنَا عَنْهُمْ عَذَابَ ٱلْخِزْىِ فِى ٱلْحَيَوٰةِ ٱلدُّنْيَا وَمَتَّعْنَـٰهُمْ إِلَىٰ حِينٍ ﴿٩٨﴾

ലോകജീവിതത്തിലെ അപമാനകരമായ ശിക്ഷ അവരിൽ നിന്ന് നാം നീക്കം ചെയ്യുകയും, ഒരു നിശ്ചിത കാലം വരെ നാം അവർക്ക് സൗഖ്യം നൽകുകയും ചെയ്തു.

وَلَوْ شَآءَ رَبُّكَ لَـَٔامَنَ مَن فِى ٱلْأَرْضِ كُلُّهُمْ جَمِيعًا ۚ أَفَأَنتَ تُكْرِهُ ٱلنَّاسَ حَتَّىٰ يَكُونُوا۟ مُؤْمِنِينَ ﴿٩٩﴾

99. നിന്റെ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയിലുള്ളവരെല്ലാം ഒന്നിച്ച് വിശ്വസിക്കുമായിരുന്നു. എന്നിരിക്കെ ജനങ്ങൾ സത്യവിശ്വാസികളാകുവാൻ നീ അവരെ നിർബന്ധിക്കുകയോ?

وَمَا كَانَ لِنَفْسٍ أَن تُؤْمِنَ إِلَّا بِإِذْنِ ٱللَّهِ ۚ وَيَجْعَلُ ٱلرِّجْسَ عَلَى ٱلَّذِينَ لَا يَعْقِلُونَ ﴿١٠٠﴾

100. യാതൊരാൾക്കും അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ വിശ്വസിക്കാൻ കഴിയുന്നതല്ല.[362] ചിന്തിച്ചു മനസ്സിലാക്കാത്തവർക്ക് അല്ലാഹു നികൃഷ്ടത വരുത്തിവെക്കുന്നതാണ്.

قُلِ ٱنظُرُوا۟ مَاذَا فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَمَا تُغْنِى ٱلْـَٔايَـٰتُ وَٱلنُّذُرُ عَن قَوْمٍ لَّا يُؤْمِنُونَ ﴿١٠١﴾

101. (നബിയേ,) പറയുക: 'ആകാശങ്ങളിലും ഭൂമിയിലും എന്തൊക്കെയാണുള്ളതെന്ന് നിങ്ങൾ നോക്കുവിൻ'. വിശ്വസിക്കാത്ത ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളും താക്കീതുകളും എന്തുഫലം ചെയ്യാനാണ്?

فَهَلْ يَنتَظِرُونَ إِلَّا مِثْلَ أَيَّامِ ٱلَّذِينَ خَلَوْا۟ مِن قَبْلِهِمْ ۚ قُلْ فَٱنتَظِرُوٓا۟ إِنِّى مَعَكُم مِّنَ ٱلْمُنتَظِرِينَ ﴿١٠٢﴾

102. അപ്പോൾ അവരുടെ മുമ്പ് കഴിഞ്ഞുപോയവരുടെ അനുഭവങ്ങൾ പോലുള്ളതല്ലാതെ മററു വല്ലതും അവർ കാത്തിരിക്കുകയാണോ? പറയുക: 'എന്നാൽ നിങ്ങൾ കാത്തിരിക്കുക. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരുടെ കൂട്ടത്തിലാണ്.'

ثُمَّ نُنَجِّى رُسُلَنَا وَٱلَّذِينَ ءَامَنُوا۟ ۚ كَذَٰلِكَ حَقًّا عَلَيْنَا نُنجِ ٱلْمُؤْمِنِينَ ﴿١٠٣﴾

103. പിന്നീട് നമ്മുടെ ദൂതന്മാരെയും വിശ്വസിച്ചവരെയും നാം രക്ഷപ്പെടുത്തുന്നു. അപ്രകാരം നമ്മുടെ മേലുള്ള ഒരു ബാധ്യത എന്ന നിലയിൽ നാം വിശ്വാസികളെ രക്ഷപ്പെടുത്തുന്നു.

قُلْ يَـٰٓأَيُّهَا ٱلنَّاسُ إِن كُنتُمْ فِى شَكٍّ مِّن دِينِى فَلَآ أَعْبُدُ ٱلَّذِينَ تَعْبُدُونَ مِن دُونِ ٱللَّهِ وَلَـٰكِنْ أَعْبُدُ ٱللَّهَ ٱلَّذِى يَتَوَفَّىٰكُمْ ۖ وَأُمِرْتُ أَنْ أَكُونَ مِنَ ٱلْمُؤْمِنِينَ ﴿١٠٤﴾

104. പറയുക: 'ജനങ്ങളേ, എന്റെ മതത്തെ സംബന്ധിച്ച് നിങ്ങൾ സംശയത്തിലാണെങ്കിൽ (നിങ്ങൾ മനസ്സിലാക്കുക:) അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നവരെ ഞാൻ ആരാധിക്കുകയില്ല. പക്ഷെ നിങ്ങളെ മരിപ്പിക്കുന്നവനായ അല്ലാഹുവെ ഞാൻ ആരാധിക്കുന്നു. സത്യവിശ്വാസികളുടെ കൂട്ടത്തിലായിരിക്കുവാനാണ് ഞാൻ കല്പിക്കപ്പെട്ടിരിക്കുന്നത്.

361. ഇറാഖിലെ 'നീനെവാ' എന്ന നാട്ടിലാണ് യൂനുസ് നബി(അ) നിയോഗിക്കപ്പെട്ടത്. അവിടത്തുകാർ ആദ്യം നിഷേധത്തിൽ ശഠിച്ചു നിന്നുവെങ്കിലും, പിന്നീട് തെററ് ബോധ്യപ്പെട്ട് പശ്ചാത്തപിക്കുകയും, ശരിയായ വിശ്വാസം കൈക്കൊള്ളുകയും ചെയ്തു.

362. സത്യാന്വേഷണ ബുദ്ധിയും, സത്യം സ്വീകരിക്കാൻ സന്നദ്ധതയുമുള്ളവരെ മാത്രമേ അല്ലാഹു നേർവഴിയിലാക്കുകയുള്ളൂ. മനുഷ്യന്റെ സന്നദ്ധതയും അല്ലാഹുവിന്റെ അനുഗ്രഹവും ഒത്തുചേരുമ്പോൾ മാത്രമേ ഒരാൾ വിശ്വാസിയാവുകയുള്ളൂ. ആരുടെയും മേൽ അല്ലാഹു വിശ്വാസം അടിച്ചേൽപ്പിക്കുകയില്ല.

وَأَنْ أَقِمْ وَجْهَكَ لِلدِّينِ حَنِيفًا وَلَا تَكُونَنَّ مِنَ
الْمُشْرِكِينَ ﴿١٠٥﴾

105. വക്രതയില്ലാത്തവനായിക്കൊണ്ട് നിന്റെ മുഖം മതത്തിന് നേരെയാക്കി നിര്‍ത്തണമെന്നും നീ ബഹുദൈവവിശ്വാസികളില്‍പെട്ടവനായിരിക്കരുതെന്നും (ഞാന്‍ കല്‍പിക്കപ്പെട്ടിരിക്കുന്നു.)

وَلَا تَدْعُ مِن دُونِ اللَّهِ مَا لَا يَنفَعُكَ وَلَا يَضُرُّكَ ۖ فَإِن
فَعَلْتَ فَإِنَّكَ إِذًا مِّنَ الظَّالِمِينَ ﴿١٠٦﴾

106. അല്ലാഹുവിനു പുറമെ നിനക്ക് ഉപകാരം ചെയ്യാത്തതും, നിനക്ക് ഉപദ്രവം ചെയ്യാത്തതുമായ യാതൊന്നിനോടും നീ പ്രാര്‍ത്ഥിക്കരുത്. നീ അപ്രകാരം ചെയ്യുന്ന പക്ഷം തീര്‍ച്ചയായും നീ അക്രമികളുടെ കൂട്ടത്തിലായിരിക്കും.

وَإِن يَمْسَسْكَ اللَّهُ بِضُرٍّ فَلَا كَاشِفَ لَهُ إِلَّا هُوَ ۖ وَإِن يُرِدْكَ
بِخَيْرٍ فَلَا رَادَّ لِفَضْلِهِ ۚ يُصِيبُ بِهِ مَن يَشَاءُ مِنْ عِبَادِهِ ۚ وَهُوَ
الْغَفُورُ الرَّحِيمُ ﴿١٠٧﴾

107. നിനക്ക് അല്ലാഹു വല്ല ദോഷവും ഏല്‍പിക്കുന്ന പക്ഷം അവനൊഴികെ അത് നീക്കം ചെയ്യാന്‍ ഒരാളുമില്ല. അവന്‍ നിനക്ക് വല്ല ഗുണവും ഉദ്ദേശിക്കുന്നപക്ഷം അവന്റെ അനുഗ്രഹം തട്ടിമാററാന്‍ ഒരാളുമില്ല. തന്റെ ദാസന്മാരില്‍ നിന്ന് താന്‍ ഇച്ഛിക്കുന്നവര്‍ക്ക് അത് (അനുഗ്രഹം) അവന്‍ അനുഭവിപ്പിക്കുന്നു. അവന്‍ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

قُلْ يَا أَيُّهَا النَّاسُ قَدْ جَاءَكُمُ الْحَقُّ مِن رَّبِّكُمْ ۖ فَمَنِ
اهْتَدَىٰ فَإِنَّمَا يَهْتَدِي لِنَفْسِهِ ۖ وَمَن ضَلَّ فَإِنَّمَا يَضِلُّ
عَلَيْهَا ۖ وَمَا أَنَا عَلَيْكُم بِوَكِيلٍ ﴿١٠٨﴾

108. പറയുക: ഹേ; ജനങ്ങളേ, നിങ്ങളുടെ രക്ഷിതാവിങ്കല്‍ നിന്നുള്ള സത്യം നിങ്ങള്‍ക്ക് വന്നെത്തിയിരിക്കുന്നു. അതിനാല്‍ ആര്‍ നേര്‍വഴി സ്വീകരിക്കുന്നുവോ അവന്‍ തന്റെ ഗുണത്തിനു തന്നെയാണ് നേര്‍വഴി സ്വീകരിക്കുന്നത്. വല്ലവനും വഴി പിഴച്ചുപോയാല്‍ അതിന്റെ ദോഷവും അവനു തന്നെയാണ്. ഞാന്‍ നിങ്ങളുടെ മേല്‍ ഉത്തരവാദിത്തം ഏല്‍പിക്കപ്പെട്ടവനല്ല.

وَاتَّبِعْ مَا يُوحَىٰ إِلَيْكَ وَاصْبِرْ حَتَّىٰ يَحْكُمَ اللَّهُ ۚ وَهُوَ خَيْرُ
الْحَاكِمِينَ ﴿١٠٩﴾

109. നിനക്ക് സന്ദേശം നല്‍കപ്പെടുന്നതിനെ നീ പിന്തുടരുക. അല്ലാഹു തീര്‍പ്പു കല്‍പിക്കുന്നതു വരെ ക്ഷമിക്കുകയും ചെയ്യുക. തീര്‍പ്പു കല്‍പിക്കുന്നവരില്‍ ഉത്തമനത്രെ അവന്‍.



## അദ്ധ്യായം - 11

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

الٓر كِتَٰبٌ أُحْكِمَتْ ءَايَٰتُهُۥ ثُمَّ فُصِّلَتْ مِن لَّدُنْ حَكِيمٍ خَبِيرٍ ١

1. അലിഫ്—ലാം—റാ
ഒരു പ്രമാണഗ്രന്ഥമത്രെ ഇത്. അതിലെ വചനങ്ങൾ ആശയഭദ്രതയുള്ളതാക്കപ്പെട്ടിരിക്കുന്നു. പിന്നീടത് വിശദീകരിക്കപ്പെട്ടിരിക്കുന്നു. യുക്തിമാനും സൂക്ഷ്മജ്ഞാനിയുമായ അല്ലാഹുവിൻെറ അടുക്കൽ നിന്നുള്ളതത്രെ അത്.

أَلَّا تَعْبُدُوٓا۟ إِلَّا ٱللَّهَ إِنَّنِى لَكُم مِّنْهُ نَذِيرٌ وَبَشِيرٌ ٢

2. എന്തെന്നാൽ അല്ലാഹുവിനെയല്ലാതെ നിങ്ങൾ ആരാധിക്കരുത്. തീർച്ചയായും അവങ്കൽ നിന്ന് നിങ്ങളിലേക്ക് നിയോഗിക്കപ്പെട്ട താക്കീതുകാരനും സന്തോഷവാർത്തക്കാരനുമത്രെ[363] ഞാൻ.

وَأَنِ ٱسْتَغْفِرُوا۟ رَبَّكُمْ ثُمَّ تُوبُوٓا۟ إِلَيْهِ يُمَتِّعْكُم مَّتَٰعًا حَسَنًا إِلَىٰٓ
أَجَلٍ مُّسَمًّى وَيُؤْتِ كُلَّ ذِى فَضْلٍ فَضْلَهُۥ وَإِن تَوَلَّوْا۟ فَإِنِّىٓ
أَخَافُ عَلَيْكُمْ عَذَابَ يَوْمٍ كَبِيرٍ ٣

3. നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും എന്നിട്ട് അവനിലേക്ക് ഖേദിച്ചു മടങ്ങുകയും ചെയ്യുക. എങ്കിൽ നിർണ്ണിതമായ ഒരവധിവരെ അവൻ നിങ്ങൾക്ക് നല്ല സൗഖ്യമനുഭവിപ്പിക്കുകയും, ഉദാരമനസ്ഥിതിയുള്ള എല്ലാവർക്കും തങ്ങളുടെ ഉദാരതയ്ക്കുള്ള പ്രതിഫലം നൽകുകയും ചെയ്യുന്നതാണ്. നിങ്ങൾ തിരിഞ്ഞു കളയുന്നപക്ഷം ഭയങ്കരമായ ഒരു ദിവസത്തിലെ ശിക്ഷ നിങ്ങളുടെ മേൽ ഞാൻ നിശ്ചയമായും ഭയപ്പെടുന്നു.

إِلَى ٱللَّهِ مَرْجِعُكُمْ وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ٤

4. അല്ലാഹുവിങ്കലേക്കാണ് നിങ്ങളുടെ മടക്കം. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനത്രെ.

أَلَآ إِنَّهُمْ يَثْنُونَ صُدُورَهُمْ لِيَسْتَخْفُوا۟ مِنْهُ

5. ശ്രദ്ധിക്കുക: അവനിൽ നിന്ന് (അല്ലാഹുവിൽ നിന്ന്) ഒളിക്കാൻ വേണ്ടി അവർ തങ്ങളുടെ നെഞ്ചുകൾ മടക്കിക്കളയുന്നു.[364] ശ്രദ്ധിക്കുക:

---

363. പ്രവാചകദൗത്യത്തിൻെറ പ്രധാന ഭാഗമത്രെ സത്യവിശ്വാസികൾക്ക് ഇഹപരസൗഭാഗ്യങ്ങളെപറ്റി സന്തോഷമറിയിക്കലും, സത്യനിഷേധികൾക്ക് ഇഹപരശിക്ഷകളെപറ്റി മുന്നറിയിപ്പ് നൽകലും.

أَلَا حِينَ يَسْتَغْشُونَ ثِيَابَهُمْ يَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ ۚ إِنَّهُ عَلِيمٌ
بِذَاتِ الصُّدُورِ ﴿٥﴾

അവർ തങ്ങളുടെ വസ്ത്രങ്ങൾകൊണ്ട് പുതച്ചു മൂടുമ്പോൾ പോലും അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അവൻ അറിയുന്നു. തീർച്ചയായും അവൻ നെഞ്ചുകളിലുള്ളത് അറിയുന്നവനാകുന്നു.

ഭാഗം 12

وَمَا مِن دَابَّةٍ فِي الْأَرْضِ إِلَّا عَلَى اللَّهِ رِزْقُهَا
وَيَعْلَمُ مُسْتَقَرَّهَا وَمُسْتَوْدَعَهَا ۚ كُلٌّ فِي كِتَابٍ مُّبِينٍ ﴿٦﴾

6. ഭൂമിയിൽ യാതൊരു ജന്തുവും അതിന്റെ ഉപജീവനം അല്ലാഹു ബാധ്യത ഏററതായിട്ടല്ലാതെ ഇല്ല. അവയുടെ താമസസ്ഥലവും സൂക്ഷിപ്പുസ്ഥലവും[365] അവൻ അറിയുന്നു. എല്ലാം സ്പഷ്ടമായ ഒരു രേഖയിലുണ്ട്.

وَهُوَ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ فِي سِتَّةِ أَيَّامٍ وَكَانَ
عَرْشُهُ عَلَى الْمَاءِ لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلًا ۗ وَلَئِن قُلْتَ
إِنَّكُم مَّبْعُوثُونَ مِن بَعْدِ الْمَوْتِ لَيَقُولَنَّ الَّذِينَ كَفَرُوا إِنْ
هَٰذَا إِلَّا سِحْرٌ مُّبِينٌ ﴿٧﴾

7. ആറുദിവസങ്ങളിലായി ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് അവനത്രെ. അവന്റെ "അർശ്" (സിംഹാസനം) വെള്ളത്തിന്മേലായിരുന്നു.[366] നിങ്ങളിൽ ആരാണ് കർമ്മംകൊണ്ട് ഏററവും നല്ലവൻ എന്നറിയുന്നതിന് നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടിയത്രെ അത്. 'തീർച്ചയായും, നിങ്ങൾ മരണത്തിനുശേഷം ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവരാണ്' എന്ന് നീ പറഞ്ഞാൽ അവിശ്വസിച്ചവർ പറയും; 'ഇത് സ്പഷ്ടമായ ജാലവിദ്യയല്ലാതെ മറെറാന്നുമല്ല.'

وَلَئِنْ أَخَّرْنَا عَنْهُمُ الْعَذَابَ إِلَىٰ أُمَّةٍ مَّعْدُودَةٍ لَّيَقُولُنَّ
مَا يَحْبِسُهُ ۗ أَلَا يَوْمَ يَأْتِيهِمْ لَيْسَ مَصْرُوفًا عَنْهُمْ وَحَاقَ بِهِم
مَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٨﴾

8. ഒരു നിർണ്ണിതകാലപരിധി വരെ അവരിൽ നിന്നു നാം ശിക്ഷ മാററിവെച്ചാൽ അവർ പറയുക തന്നെ ചെയ്യും; 'അതിനെ തടഞ്ഞുനിർത്തുന്ന കാര്യമെന്താണ്' എന്ന്. ശ്രദ്ധിക്കുക; അതവർക്ക് വന്നെത്തുന്ന ദിവസം അതവരിൽ നിന്ന് തിരിച്ചുകളയപ്പെടുന്നതല്ല. എന്തൊന്നിനെപ്പററി അവർ പരിഹസിച്ചിരുന്നുവോ അതവരിൽ വന്നണയുകയും ചെയ്യും.

وَلَئِنْ أَذَقْنَا الْإِنسَانَ مِنَّا رَحْمَةً ثُمَّ نَزَعْنَاهَا مِنْهُ إِنَّهُ
لَيَئُوسٌ كَفُورٌ ﴿٩﴾

9. മനുഷ്യന് നാം നമ്മുടെ പക്കൽ നിന്നുള്ള വല്ല കാരുണ്യവും ആസ്വദിപ്പിക്കുകയും, എന്നിട്ട് നാം അതവനിൽ നിന്ന് എടുത്തുനീക്കുകയും ചെയ്താൽ തീർച്ചയായും അവൻ നിരാശനും ഏററവും നന്ദികെട്ടവനുമായിരിക്കും.

364. സത്യത്തിലേക്ക് ക്ഷണിക്കപ്പെട്ടാൽ തല പറെറ താഴ്ത്തിക്കൊണ്ട് ഒളിച്ചുപതുങ്ങി പോയിരുന്ന ആളുകളെപററിയാണ് ഈ വചനമെന്നാണ് ഒരു വ്യാഖ്യാനം. 'നെഞ്ചുകൾ മടക്കുന്നു' എന്നതിന് 'ദേഷ്യം ഉള്ളിലൊതുക്കുന്നു' എന്ന് അർത്ഥം കല്പിച്ച വ്യാഖ്യാതാക്കളുമുണ്ട്.
365. 'സൂക്ഷിപ്പുസ്ഥലം' എന്ന വാക്കിന് ഗർഭാശയം, താൽക്കാലിക സങ്കേതം എന്നൊക്കെ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.
366. 'അല്ലാഹുവിന്റെ സിംഹാസനം വെള്ളത്തിന്മേലായിരുന്നു' എന്ന വാക്യത്തിന്റെ പൊരുളിനെപററി ഖണ്ഡിതമായ അറിവൊന്നും തഫ്സീർ ഗ്രന്ഥങ്ങളിൽ നിന്ന് ലഭിക്കുന്നില്ല. അദൃശ്യജ്ഞാനത്തിൽ നിന്ന് അല്ലാഹു നമുക്ക് അറിയിച്ചു തന്നതിനപ്പുറം പോകാൻ നമുക്കാവില്ല. പ്രപഞ്ചോല്പത്തിയെപററിയുള്ള ആധുനിക നിഗമനങ്ങളുടെ വെളിച്ചത്തിൽ 'ആദിജല'ത്തെ പററി കൂടുതൽ വ്യക്തമായി ഗ്രഹിക്കാനാകുമെന്ന് ആധുനിക മുസ്ലിം പണ്ഡിതന്മാരിൽ ചിലർ പ്രത്യാശിക്കുന്നു.



## അദ്ധ്യായം - 11

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. അലിഫ്-ലാം-റാ
ഒരു പ്രമാണഗ്രന്ഥമത്രെ ഇത്. അതിലെ വചനങ്ങൾ ആശയഭദ്രതയുള്ളതാക്കപ്പെട്ടിരിക്കുന്നു. പിന്നീടത് വിശദീകരിക്കപ്പെട്ടിരിക്കുന്നു. യുക്തിമാനും സൂക്ഷ്മജ്ഞാനിയുമായ അല്ലാഹുവിന്റെ അടുക്കൽ നിന്നുള്ളതത്രെ അത്.

الر ۚ كِتَابٌ أُحْكِمَتْ آيَاتُهُ ثُمَّ فُصِّلَتْ مِن لَّدُنْ حَكِيمٍ خَبِيرٍ ﴿١﴾

2. എന്തെന്നാൽ അല്ലാഹുവിനെയല്ലാതെ നിങ്ങൾ ആരാധിക്കരുത്. തീർച്ചയായും അവങ്കൽ നിന്ന് നിങ്ങളിലേക്ക് നിയോഗിക്കപ്പെട്ട താക്കീതുകാരനും സന്തോഷവാർത്തക്കാരനുമത്രെ[363] ഞാൻ.

أَلَّا تَعْبُدُوا إِلَّا اللَّهَ ۚ إِنَّنِي لَكُم مِّنْهُ نَذِيرٌ وَبَشِيرٌ ﴿٢﴾

3. നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും എന്നിട്ട് അവനിലേക്ക് ഖേദിച്ചു മടങ്ങുകയും ചെയ്യുക. എങ്കിൽ നിർണ്ണിതമായ ഒരവധിവരെ അവൻ നിങ്ങൾക്ക് നല്ല സൗഖ്യമനുഭവിപ്പിക്കുകയും, ഉദാരമനസ്ഥിതിയുള്ള എല്ലാവർക്കും തങ്ങളുടെ ഉദാരതയ്ക്കുള്ള പ്രതിഫലം നൽകുകയും ചെയ്യുന്നതാണ്. നിങ്ങൾ തിരിഞ്ഞു കളയുന്നപക്ഷം ഭയങ്കരമായ ഒരു ദിവസത്തിലെ ശിക്ഷ നിങ്ങളുടെ മേൽ ഞാൻ നിശ്ചയമായും ഭയപ്പെടുന്നു.

وَأَنِ اسْتَغْفِرُوا رَبَّكُمْ ثُمَّ تُوبُوا إِلَيْهِ يُمَتِّعْكُم مَّتَاعًا حَسَنًا إِلَىٰ
أَجَلٍ مُّسَمًّى وَيُؤْتِ كُلَّ ذِي فَضْلٍ فَضْلَهُ ۖ وَإِن تَوَلَّوْا فَإِنِّي
أَخَافُ عَلَيْكُمْ عَذَابَ يَوْمٍ كَبِيرٍ ﴿٣﴾

4. അല്ലാഹുവിങ്കലേക്കാണ് നിങ്ങളുടെ മടക്കം. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനത്രെ.

إِلَى اللَّهِ مَرْجِعُكُمْ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٤﴾

5. ശ്രദ്ധിക്കുക: അവനിൽ നിന്ന് (അല്ലാഹുവിൽ നിന്ന്) ഒളിക്കാൻ വേണ്ടി അവർ തങ്ങളുടെ നെഞ്ചുകൾ മടക്കിക്കളയുന്നു.[364] ശ്രദ്ധിക്കുക:

أَلَا إِنَّهُمْ يَثْنُونَ صُدُورَهُمْ لِيَسْتَخْفُوا مِنْهُ

363. പ്രവാചകദൗത്യത്തിന്റെ പ്രധാന ഭാഗമത്രെ സത്യവിശ്വാസികൾക്ക് ഇഹപരസൗഭാഗ്യങ്ങളെപറ്റി സന്തോഷമറിയിക്കലും, സത്യനിഷേധികൾക്ക് ഇഹപരശിക്ഷകളെപറ്റി മുന്നറിയിപ്പ് നൽകലും.

أَلَا حِينَ يَسْتَغْشُونَ ثِيَابَهُمْ يَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ إِنَّهُ عَلِيمٌ
بِذَاتِ الصُّدُورِ ﴿٥﴾

അവർ തങ്ങളുടെ വസ്ത്രങ്ങൾകൊണ്ട് പുതച്ചു മൂടുമ്പോൾ പോലും അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അവൻ അറിയുന്നു. തീർച്ചയായും അവൻ നെഞ്ചുകളിലുള്ളത് അറിയുന്നവനാകുന്നു.

ഭാഗം 12

وَمَا مِن دَابَّةٍ فِي الْأَرْضِ إِلَّا عَلَى اللَّهِ رِزْقُهَا
وَيَعْلَمُ مُسْتَقَرَّهَا وَمُسْتَوْدَعَهَا كُلٌّ فِي كِتَابٍ مُّبِينٍ ﴿٦﴾

6. ഭൂമിയിൽ യാതൊരു ജന്തുവും അതിന്റെ ഉപജീവനം അല്ലാഹു ബാധ്യത ഏറ്റതായിട്ടല്ലാതെ ഇല്ല. അവയുടെ താമസസ്ഥലവും സൂക്ഷിപ്പുസ്ഥലവും[365] അവൻ അറിയുന്നു. എല്ലാം സ്പഷ്ടമായ ഒരു രേഖയിലുണ്ട്.

وَهُوَ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ فِي سِتَّةِ أَيَّامٍ وَكَانَ
عَرْشُهُ عَلَى الْمَاءِ لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلًا وَلَئِن قُلْتَ
إِنَّكُم مَّبْعُوثُونَ مِن بَعْدِ الْمَوْتِ لَيَقُولَنَّ الَّذِينَ كَفَرُوا إِنْ
هَٰذَا إِلَّا سِحْرٌ مُّبِينٌ ﴿٧﴾

7. ആറുദിവസങ്ങളിലായി ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് അവനത്രെ. അവന്റെ "അർശ്" (സിംഹാസനം) വെള്ളത്തിന്മേലായിരുന്നു.[366] നിങ്ങളിൽ ആരാണ് കർമ്മംകൊണ്ട് ഏററവും നല്ലവൻ എന്നറിയുന്നതിന് നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടിയത്രെ അത്. 'തീർച്ചയായും, നിങ്ങൾ മരണത്തിനുശേഷം ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവരാണ്' എന്ന് നീ പറഞ്ഞാൽ അവിശ്വസിച്ചവർ പറയും; 'ഇത് സ്പഷ്ടമായ ജാലവിദ്യയല്ലാതെ മറെറാന്നുമല്ല.'

وَلَئِنْ أَخَّرْنَا عَنْهُمُ الْعَذَابَ إِلَىٰ أُمَّةٍ مَّعْدُودَةٍ لَّيَقُولُنَّ
مَا يَحْبِسُهُ أَلَا يَوْمَ يَأْتِيهِمْ لَيْسَ مَصْرُوفًا عَنْهُمْ وَحَاقَ بِهِم
مَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٨﴾

8. ഒരു നിർണ്ണിതകാലപരിധി വരെ അവരിൽ നിന്നു നാം ശിക്ഷ മാററിവെച്ചാൽ അവർ പറയുക തന്നെ ചെയ്യും; 'അതിനെ തടഞ്ഞുനിർത്തുന്ന കാര്യമെന്താണ്' എന്ന്. ശ്രദ്ധിക്കുക; അതവർക്ക് വന്നെത്തുന്ന ദിവസം അതവരിൽ നിന്ന് തിരിച്ചുകളയപ്പെടുന്നതല്ല. എന്തൊന്നിനെപ്പററി അവർ പരിഹസിച്ചിരുന്നുവോ അതവരിൽ വന്നണയുകയും ചെയ്യും.

وَلَئِنْ أَذَقْنَا الْإِنسَانَ مِنَّا رَحْمَةً ثُمَّ نَزَعْنَاهَا مِنْهُ إِنَّهُ
لَيَئُوسٌ كَفُورٌ ﴿٩﴾

9. മനുഷ്യന്ന് നാം നമ്മുടെ പക്കൽ നിന്നുള്ള വല്ല കാരുണ്യവും ആസ്വദിപ്പിക്കുകയും, എന്നിട്ട് നാം അതവനിൽ നിന്ന് എടുത്തുനീക്കുകയും ചെയ്താൽ തീർച്ചയായും അവൻ നിരാശനും ഏററവും നന്ദികെട്ടവനുമായിരിക്കും.

---

364. സത്യത്തിലേക്ക് ക്ഷണിക്കപ്പെട്ടാൽ തല പററെ താഴ്ത്തിക്കൊണ്ട് ഒളിച്ചുപതുങ്ങി പോയിരുന്ന ആളുകളെപററിയാണ് ഈ വചനമെന്നാണ് ഒരു വ്യാഖ്യാനം. 'നെഞ്ചുകൾ മടക്കുന്നു' എന്നതിന് 'ദേഷ്യം ഉള്ളിലൊതുക്കുന്നു' എന്ന് അർത്ഥം കല്പിച്ച വ്യാഖ്യാതാക്കളുമുണ്ട്.
365. 'സൂക്ഷിപ്പുസ്ഥലം' എന്ന വാക്കിന് ഗർഭാശയം, താൽക്കാലിക സങ്കേതം എന്നൊക്കെ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.
366. 'അല്ലാഹുവിന്റെ സിംഹാസനം വെള്ളത്തിന്മേലായിരുന്നു' എന്ന വാക്യത്തിന്റെ പൊരുളിനെപററി ഖണ്ഡിതമായ അറിവൊന്നും തഫ്സീർ ഗ്രന്ഥങ്ങളിൽ നിന്ന് ലഭിക്കുന്നില്ല. അദൃശ്യജ്ഞാനത്തിൽ നിന്ന് അല്ലാഹു നമുക്ക് അറിയിച്ചു തന്നതിനപ്പുറം പോകാൻ നമുക്കാവില്ല. പ്രപഞ്ചോല്പത്തിയെപററിയുള്ള ആധുനിക നിഗമനങ്ങളുടെ വെളിച്ചത്തിൽ 'ആദിജല'ത്തെ പററി കൂടുതൽ വ്യക്തമായി ഗ്രഹിക്കാനാകുമെന്ന് ആധുനിക മുസ്ലിം പണ്ഡിതന്മാരിൽ ചിലർ പ്രത്യാശിക്കുന്നു.

وَلَئِنْ أَذَقْنَاهُ نَعْمَاءَ بَعْدَ ضَرَّاءَ مَسَّتْهُ لَيَقُولَنَّ ذَهَبَ
السَّيِّئَاتُ عَنِّي ۚ إِنَّهُ لَفَرِحٌ فَخُورٌ ﴿١٠﴾

10. അവന്ന് ഒരു കഷ്ടത ബാധിച്ചതിനുശേഷം നാമവന്ന് ഒരനുഗ്രഹം ആസ്വദിപ്പിച്ചുവെങ്കിലോ നിശ്ചയമായും അവൻ പറയും; തിന്മകൾ എന്നിൽ നിന്ന് ഒഴിഞ്ഞുപോയിരിക്കുന്നു എന്ന്. തീർച്ചയായും അവൻ ആഹ്ലാദഭരിതനും അഹങ്കാരിയുമാകുന്നു.

إِلَّا الَّذِينَ صَبَرُوا وَعَمِلُوا الصَّالِحَاتِ أُولَٰئِكَ لَهُمْ
مَغْفِرَةٌ وَأَجْرٌ كَبِيرٌ ﴿١١﴾

11. ക്ഷമിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരൊഴികെ. അവർക്കാകുന്നു പാപമോചനവും വലിയ പ്രതിഫലവുമുള്ളത്.

فَلَعَلَّكَ تَارِكٌ بَعْضَ مَا يُوحَىٰ إِلَيْكَ وَضَائِقٌ بِهِ
صَدْرُكَ أَنْ يَقُولُوا لَوْلَا أُنْزِلَ عَلَيْهِ كَنْزٌ أَوْ جَاءَ مَعَهُ
مَلَكٌ ۚ إِنَّمَا أَنْتَ نَذِيرٌ ۚ وَاللَّهُ عَلَىٰ كُلِّ شَيْءٍ وَكِيلٌ ﴿١٢﴾

12. ഇയാൾക്ക് ഒരു നിധി ഇറക്കപ്പെടുകയോ, ഇയാളോടൊപ്പം ഒരു മലക്ക് വരികയോ ചെയ്യാത്തതെന്ത് എന്ന് (നിന്നെപററി) അവർ പറയുന്ന കാരണത്താൽ നിനക്ക് നൽകപ്പെടുന്ന സന്ദേശങ്ങളിൽ ചിലത് നീ വിട്ടുകളയുകയും, അതിൻെറ പേരിൽ നിനക്ക് മനഃപ്രയാസമുണ്ടാകുകയും ചെയ്തേക്കാം.[367] എന്നാൽ നീ ഒരു താക്കീതുകാരൻ മാത്രമാകുന്നു. അല്ലാഹു എല്ലാ കാര്യത്തിൻെറയും സംരക്ഷണമേററവനാകുന്നു.

أَمْ يَقُولُونَ افْتَرَاهُ ۖ قُلْ فَأْتُوا بِعَشْرِ سُوَرٍ مِثْلِهِ مُفْتَرَيَاتٍ وَ
ادْعُوا مَنِ اسْتَطَعْتُمْ مِنْ دُونِ اللَّهِ إِنْ كُنْتُمْ صَادِقِينَ ﴿١٣﴾

13. അതല്ല, അദ്ദേഹം അത് കെട്ടിച്ചമച്ചു എന്നാണോ അവർ പറയുന്നത്? പറയുക: എന്നാൽ ഇതു പോലെയുള്ള പത്ത് അദ്ധ്യായങ്ങൾ ചമച്ചുണ്ടാക്കിയത് നിങ്ങൾ കൊണ്ടുവരൂ. അല്ലാഹുവിനു പുറമെ നിങ്ങൾക്ക് സാധിക്കുന്നവരെയെല്ലാം നിങ്ങൾ വിളിച്ചുകൊള്ളുകയും ചെയ്യുക. നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

فَإِلَّمْ يَسْتَجِيبُوا لَكُمْ فَاعْلَمُوا أَنَّمَا أُنْزِلَ بِعِلْمِ اللَّهِ وَأَنْ لَا إِلَٰهَ
إِلَّا هُوَ ۖ فَهَلْ أَنْتُمْ مُسْلِمُونَ ﴿١٤﴾

14. അവരാരും നിങ്ങളുടെ വിളിക്കുത്തരം നൽകിയില്ലെങ്കിൽ, അല്ലാഹുവിൻെറ അറിവോടുകൂടി മാത്രമാണ് ഇത് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതെന്നും, അവനല്ലാതെ യാതൊരു ദൈവവുമില്ലെന്നും നിങ്ങൾ മനസ്സിലാക്കുക. ഇനിയെങ്കിലും നിങ്ങൾ മുസ്ലിമാവാൻ സന്നദ്ധരാണോ?

مَنْ كَانَ يُرِيدُ الْحَيَاةَ الدُّنْيَا وَزِينَتَهَا نُوَفِّ إِلَيْهِمْ أَعْمَالَهُمْ
فِيهَا وَهُمْ فِيهَا لَا يُبْخَسُونَ ﴿١٥﴾

15. ഐഹികജീവിതത്തെയും അതിൻെറ അലങ്കാരത്തെയുമാണ് ആരെങ്കിലും ഉദ്ദേശിക്കുന്നതെങ്കിൽ[368] അവരുടെ പ്രവർത്തനങ്ങൾ അവിടെ (ഇഹലോകത്ത്) വെച്ച് അവർക്ക് നാം നിറവേററികൊടുക്കുന്നതാണ്. അവർക്കവിടെ യാതൊരു കുറവും വരുത്തപ്പെടുകയില്ല.

367. നിരന്തരം എതിർപ്പുകൾ നേരിടുമ്പോൾ, അസഹ്യമായ പരിഹാസവാക്കുകൾ കേൾക്കുമ്പോൾ നബി(സ)ക്ക് വിഷമം തോന്നുക സ്വാഭാവികമാണ്. എതിരാളികൾക്ക് ഇഷ്ടപ്പെടാത്ത ചില ഖുർആൻ വാക്യങ്ങൾ അവരെ കേൾപിക്കാതിരിക്കുന്നതല്ലേ നല്ലതെന്നും ചിലപ്പോൾ തോന്നിപ്പോകും. പ്രവാചകൻെറ ചുമതല ദിവ്യസന്ദേശം പൂർണ്ണമായി ജനങ്ങൾക്ക് എത്തിച്ചുകൊടുക്കുക മാത്രമാണെന്നും, ജനങ്ങളെ വിശ്വസിപ്പിക്കാൻ അദ്ദേഹം ബാധ്യസ്ഥനല്ലെന്നും അല്ലാഹു ഉണർത്തുന്നു.

أُولَٰئِكَ الَّذِينَ لَيْسَ لَهُمْ فِي الْآخِرَةِ إِلَّا النَّارُ ۖ وَحَبِطَ مَا صَنَعُوا فِيهَا وَبَاطِلٌ مَّا كَانُوا يَعْمَلُونَ ﴿١٦﴾

16. പരലോകത്ത് നരകമല്ലാതെ മറ്റൊന്നും കിട്ടാനില്ലാത്തവരാകുന്നു അക്കൂട്ടർ. അവർ ഇവിടെ പ്രവർത്തിച്ചതെല്ലാം പൊളിഞ്ഞുപോയിരിക്കുന്നു. അവർ ചെയ്തുകൊണ്ടിരുന്നതെല്ലാം ഫലശൂന്യമത്രെ.

أَفَمَن كَانَ عَلَىٰ بَيِّنَةٍ مِّن رَّبِّهِ وَيَتْلُوهُ شَاهِدٌ مِّنْهُ وَمِن قَبْلِهِ كِتَابُ مُوسَىٰ إِمَامًا وَرَحْمَةً ۚ أُولَٰئِكَ يُؤْمِنُونَ بِهِ ۚ وَمَن يَكْفُرْ بِهِ مِنَ الْأَحْزَابِ فَالنَّارُ مَوْعِدُهُ ۚ فَلَا تَكُ فِي مِرْيَةٍ مِّنْهُ ۚ إِنَّهُ الْحَقُّ مِن رَّبِّكَ وَلَٰكِنَّ أَكْثَرَ النَّاسِ لَا يُؤْمِنُونَ ﴿١٧﴾

17. എന്നാൽ ഒരാൾ തന്റെ രക്ഷിതാവിങ്കൽ നിന്ന് ലഭിച്ച വ്യക്തമായ തെളിവിനെ അവലംബിക്കുന്നു. അവങ്കൽ നിന്നുള്ള ഒരു സാക്ഷി (ഖുർആൻ) അതിനെ തുടർന്നുവരുകയും ചെയ്യുന്നു. അതിനുമുമ്പ് മാതൃകയും കാരുണ്യവുമായിക്കൊണ്ട് മൂസായുടെ ഗ്രന്ഥം വന്നിട്ടുമുണ്ട്. (അങ്ങനെയുള്ള ഒരാൾ ആ ദുൻയാപ്രേമികളെപ്പോലെ ഖുർആൻ നിഷേധിക്കുമോ? ഇല്ല.) അത്തരക്കാർ അതിൽ വിശ്വസിക്കും.[369] വിവിധ സംഘങ്ങളിൽ നിന്ന് അതിൽ അവിശ്വസിക്കുന്നവരാരോ അവരുടെ വാഗ്ദത്തസ്ഥാനം നരകമാകുന്നു. ആകയാൽ നീ അതിനെപ്പറ്റി സംശയത്തിലാവരുത്. തീർച്ചയായും അത് നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള സത്യമാകുന്നു. പക്ഷെ ജനങ്ങളിൽ അധികപേരും വിശ്വസിക്കുന്നില്ല.

وَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا ۚ أُولَٰئِكَ يُعْرَضُونَ عَلَىٰ رَبِّهِمْ وَيَقُولُ الْأَشْهَادُ هَٰؤُلَاءِ الَّذِينَ كَذَبُوا عَلَىٰ رَبِّهِمْ ۚ أَلَا لَعْنَةُ اللَّهِ عَلَى الظَّالِمِينَ ﴿١٨﴾

18. അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമച്ചവനെക്കാൾ അക്രമിയായി ആരുണ്ട്? അവർ അവരുടെ രക്ഷിതാവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുന്നതാണ്. സാക്ഷികൾ പറയും: 'ഇവരാകുന്നു തങ്ങളുടെ രക്ഷിതാവിന്റെ പേരിൽ കള്ളം പറഞ്ഞവർ.' ശ്രദ്ധിക്കുക: അല്ലാഹുവിന്റെ ശാപം ആ അക്രമികളുടെ മേലുണ്ടായിരിക്കുന്നതാണ്.

الَّذِينَ يَصُدُّونَ عَن سَبِيلِ اللَّهِ وَيَبْغُونَهَا عِوَجًا وَهُم بِالْآخِرَةِ هُمْ كَافِرُونَ ﴿١٩﴾

19. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് തടയുകയും, അതിന് വക്രത വരുത്താനാഗ്രഹിക്കുകയും ചെയ്യുന്നവരത്രെ അവർ. അവരാകട്ടെ പരലോകത്തിൽ വിശ്വാസമില്ലാത്തവരുമാണ്.

---

368. ഭൗതികജീവിതത്തിന്റെ ലക്ഷ്യം അനശ്വരമായ പരലോകവിജയമായിരിക്കണം. നശ്വരമായ ഐഹികനേട്ടങ്ങൾ മഹനീയമായ മനുഷ്യജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമായിരിക്കാൻ യോഗ്യമല്ല. ഭൗതികമായ സുഖസൗകര്യങ്ങളൊക്കെ വെടിയണമെന്നല്ല അവയെ ആത്യന്തികലക്ഷ്യത്തിലെത്താനുള്ള ഉപാധികളായി സ്വീകരിക്കണമെന്നാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. എന്നാൽ ഇഹലോകത്തെത്തന്നെ ജീവിതലക്ഷ്യമായി സ്വീകരിക്കുന്നവരാണ് മനുഷ്യരിൽ ഭൂരിഭാഗം. അവർക്ക് ദുൻയാവിൽ അവർ അഭിലഷിക്കുന്നത് നൽകാൻ അല്ലാഹു മടിക്കുകയില്ല. പക്ഷെ, പരലോകത്ത് അവർക്ക് നരകമല്ലാതൊന്നും ഉണ്ടാകുകയില്ല.

369. ഈ ആയത്തിലെ 'യത്‌ലൂ' എന്ന വാക്കിന് 'തുടർന്നു വരുന്നു' എന്നും, 'വായിച്ചു കേൾപിക്കുന്നു' എന്നും അർത്ഥമാകാവുന്നതാണ്. 'ബയ്യിനത്ത്' (തെളിവ്)എന്നതു കൊണ്ടുള്ള ഉദ്ദേശ്യം ബുദ്ധിപരമായ തെളിവും വേദപ്രമാണവും ആകാവുന്നതാണ്. ഈ വചനം ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ നിന്ന് ഖുർആനിൽ വിശ്വസിച്ചവരെപറ്റി ആയിരിക്കാൻ കൂടുതൽ സാദ്ധ്യതയുണ്ട്. ഇൻജീലി (സുവിശേഷം)നെയാണല്ലോ അവർ അവലംബിച്ചിരുന്നത്. അതിന്റെ മൂലം ദൈവികമാണെന്നതിന് സാക്ഷ്യം വഹിക്കുന്ന ഖുർആൻ അതിനെ തുടർന്നു വരുന്നു. അതിന്റെ മുമ്പ് വന്ന മൂസാ(അ)യുടെ വേദഗ്രന്ഥമായ തൗറാത്തും അവരുടെ പക്കലുണ്ട്. അതുകൊണ്ട് സംശയരഹിതമായി അവർ ഖുർആനിൽ വിശ്വസിക്കുന്നു.

أُولَٰئِكَ لَمْ يَكُونُوا مُعْجِزِينَ فِي الْأَرْضِ وَمَا كَانَ لَهُم مِّن دُونِ اللَّهِ مِنْ أَوْلِيَاءَ ۘ يُضَاعَفُ لَهُمُ الْعَذَابُ ۚ مَا كَانُوا يَسْتَطِيعُونَ السَّمْعَ وَمَا كَانُوا يُبْصِرُونَ ﴿٢٠﴾

20. അക്കൂട്ടർ ഭൂമിയിൽ (അല്ലാഹുവെ) തോൽപിക്കാൻ കഴിയുന്നവരായിട്ടില്ല. അല്ലാഹുവിനു പുറമെ അവർക്ക് രക്ഷാധികാരികൾ ആരും ഉണ്ടായിട്ടുമില്ല. അവർക്ക് ശിക്ഷ ഇരട്ടിപ്പിക്കപ്പെടുന്നതാണ്. അവർ കേൾക്കാൻ കഴിയുന്നവരായില്ല. അവർ കണ്ടറിയുന്നവരുമായില്ല.

أُولَٰئِكَ الَّذِينَ خَسِرُوا أَنفُسَهُمْ وَضَلَّ عَنْهُم مَّا كَانُوا يَفْتَرُونَ ﴿٢١﴾

21. അത്തരക്കാരാകുന്നു ആത്മനഷ്ടം പററിയവർ. അവർ കെട്ടിച്ചമച്ചിരുന്നതെല്ലാം അവരെ വിട്ടുമാറിക്കളയുകയും ചെയ്തു.

لَا جَرَمَ أَنَّهُمْ فِي الْآخِرَةِ هُمُ الْأَخْسَرُونَ ﴿٢٢﴾

22. നിസ്സംശയം, അവർ തന്നെയാണ് പരലോകത്തിൽ ഏററവും നഷ്ടം പററിയവർ.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ وَأَخْبَتُوا إِلَىٰ رَبِّهِمْ أُولَٰئِكَ أَصْحَابُ الْجَنَّةِ ۖ هُمْ فِيهَا خَالِدُونَ ﴿٢٣﴾

23. തീർച്ചയായും വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും, തങ്ങളുടെ രക്ഷിതാവിങ്കലേക്ക് വിനയപൂർവ്വം മടങ്ങുകയും ചെയ്തവരാരോ അവരാകുന്നു സ്വർഗ്ഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

۞ مَثَلُ الْفَرِيقَيْنِ كَالْأَعْمَىٰ وَالْأَصَمِّ وَالْبَصِيرِ وَالسَّمِيعِ ۚ هَلْ يَسْتَوِيَانِ مَثَلًا ۚ أَفَلَا تَذَكَّرُونَ ﴿٢٤﴾

24. ഈ രണ്ട് വിഭാഗങ്ങളുടെ ഉപമ അന്ധനും ബധിരനുമായ ഒരാളെപ്പോലെയും, കാഴ്ചയും കേൾവിയുമുള്ള മറെറാരാളെപ്പോലെയുമാകുന്നു. ഇവർ ഇരുവരും ഉപമയിൽ തുല്യരാകുമോ? അപ്പോൾ നിങ്ങൾ ചിന്തിച്ചുനോക്കുന്നില്ലേ?

وَلَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِ إِنِّي لَكُمْ نَذِيرٌ مُّبِينٌ ﴿٢٥﴾

25. നൂഹിനെ അദ്ദേഹത്തിൻെറ ജനതയിലേക്ക് നാം നിയോഗിക്കുകയുണ്ടായി. (അദ്ദേഹം പറഞ്ഞു:) തീർച്ചയായും ഞാൻ നിങ്ങൾക്ക് സ്പഷ്ടമായ താക്കീത് നൽകുന്നവനാകുന്നു.

أَن لَّا تَعْبُدُوا إِلَّا اللَّهَ ۖ إِنِّي أَخَافُ عَلَيْكُمْ عَذَابَ يَوْمٍ أَلِيمٍ ﴿٢٦﴾

26. എന്തെന്നാൽ അല്ലാഹുവെയല്ലാതെ നിങ്ങൾ ആരാധിക്കരുത്. വേദനയേറിയ ഒരു ദിവസത്തെ ശിക്ഷ നിങ്ങളുടെ മേൽ തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

فَقَالَ الْمَلَأُ الَّذِينَ كَفَرُوا مِن قَوْمِهِ مَا نَرَاكَ إِلَّا بَشَرًا مِّثْلَنَا وَمَا نَرَاكَ اتَّبَعَكَ إِلَّا الَّذِينَ هُمْ أَرَاذِلُنَا بَادِيَ الرَّأْيِ وَمَا نَرَىٰ لَكُمْ عَلَيْنَا مِن فَضْلٍ بَلْ نَظُنُّكُمْ كَاذِبِينَ ﴿٢٧﴾

27. അപ്പോൾ അദ്ദേഹത്തിൻെറ ജനതയിൽ നിന്ന് അവിശ്വസിച്ചവരായ പ്രമാണിമാർ പറഞ്ഞു: ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനായിട്ട് മാത്രമേ നിന്നെ ഞങ്ങൾ കാണുന്നുള്ളൂ. ഞങ്ങളുടെ കൂട്ടത്തിൽ ഏററവും നിസ്സാരന്മാരായിട്ടുള്ളവർ പ്രഥമവീക്ഷണത്തിൽ (ശരിയായി ചിന്തിക്കാതെ) നിന്നെ പിന്തുടർന്നതായിട്ട് മാത്രമാണ് ഞങ്ങൾ കാണുന്നത്. നിങ്ങൾക്ക് ഞങ്ങളെക്കാൾ യാതൊരു ശ്രേഷ്ഠതയും ഞങ്ങൾ കാണുന്നുമില്ല. പ്രത്യുത, നിങ്ങൾ വ്യാജവാദികളാണെന്ന് ഞങ്ങൾ കരുതുന്നു.

قَالَ يَٰقَوْمِ أَرَءَيْتُمْ إِن كُنتُ عَلَىٰ بَيِّنَةٍ مِّن رَّبِّي وَءَاتَىٰنِي رَحْمَةً
مِّنْ عِندِهِۦ فَعُمِّيَتْ عَلَيْكُمْ أَنُلْزِمُكُمُوهَا وَأَنتُمْ لَهَا
كَٰرِهُونَ ﴿٢٨﴾

28. അദ്ദേഹം പറഞ്ഞു: 'എൻെറ ജനങ്ങളേ, നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ? ഞാൻ എൻെറ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവിനെ അവലംബിക്കുന്നവനായിരിക്കുകയും അവൻെറ അടുക്കൽനിന്നുള്ള കാരുണ്യം അവൻ എനിക്ക് തന്നിരിക്കുകയും, എന്നിട്ട് നിങ്ങൾക്ക് (അത് കണ്ടറിയാനാകാത്ത വിധം) അന്ധത വരുത്തപ്പെടുകയുമാണ് ഉണ്ടായിട്ടുള്ളതെങ്കിൽ (ഞാൻ എന്ത് ചെയ്യും?) നിങ്ങൾ അത് ഇഷ്ടപ്പെടാത്തവരായിരിക്കെ നിങ്ങളുടെ മേൽ നാം അതിന് നിർബന്ധം ചെലുത്തുകയോ?[370]

وَيَٰقَوْمِ لَآ أَسْـَٔلُكُمْ عَلَيْهِ مَالًا ۖ إِنْ أَجْرِيَ إِلَّا عَلَى ٱللَّهِ ۚ وَمَآ أَنَا۠
بِطَارِدِ ٱلَّذِينَ ءَامَنُوٓا۟ ۚ إِنَّهُم مُّلَٰقُوا۟ رَبِّهِمْ وَلَٰكِنِّيٓ أَرَىٰكُمْ قَوْمًا
تَجْهَلُونَ ﴿٢٩﴾

29. എൻെറ ജനങ്ങളേ, ഇതിൻെറ പേരിൽ നിങ്ങളോട് ഞാൻ ധനം ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം അല്ലാഹു തരേണ്ടത് മാത്രമാകുന്നു. വിശ്വസിച്ചവരെ ഞാൻ ആട്ടിയോടിക്കുന്നതല്ല.[371] തീർച്ചയായും അവർ അവരുടെ രക്ഷിതാവിനെ കണ്ടുമുട്ടാൻ പോകുന്നവരാണ്.[372] എന്നാൽ നിങ്ങളെ ഞാൻ കാണുന്നത് വിവരമില്ലാത്ത ഒരു ജനവിഭാഗമായിട്ടാണ്.[373]

وَيَٰقَوْمِ مَن يَنصُرُنِي مِنَ ٱللَّهِ إِن طَرَدتُّهُمْ ۚ أَفَلَا تَذَكَّرُونَ ﴿٣٠﴾

30. എൻെറ ജനങ്ങളേ, ഞാനവരെ ആട്ടിയോടിക്കുന്ന പക്ഷം അല്ലാഹുവിൻെറ ശിക്ഷയിൽ നിന്ന് എന്നെ രക്ഷിക്കുവാനാരാണുള്ളത്? നിങ്ങൾ ആലോചിച്ചു നോക്കുന്നില്ലേ?

وَلَآ أَقُولُ لَكُمْ عِندِي خَزَآئِنُ ٱللَّهِ وَلَآ أَعْلَمُ ٱلْغَيْبَ وَلَآ
أَقُولُ إِنِّي مَلَكٌ وَلَآ أَقُولُ لِلَّذِينَ تَزْدَرِيٓ أَعْيُنُكُمْ لَن يُؤْتِيَهُمُ
ٱللَّهُ خَيْرًا ۖ ٱللَّهُ أَعْلَمُ بِمَا فِيٓ أَنفُسِهِمْ ۖ إِنِّيٓ إِذًا لَّمِنَ
ٱلظَّٰلِمِينَ ﴿٣١﴾

31. അല്ലാഹുവിൻെറ ഖജനാവുകൾ എൻെറ പക്കലുണ്ടെന്ന് ഞാൻ നിങ്ങളോട് പറയുന്നുമില്ല. ഞാൻ അദൃശ്യകാര്യം അറിയുകയുമില്ല. ഞാൻ ഒരു മലക്കാണെന്ന് പറയുന്നുമില്ല. നിങ്ങളുടെ കണ്ണുകൾ നിസ്സാരമായി കാണുന്നവരെപററി, അവർക്ക് അല്ലാഹു യാതൊരു ഗുണവും നൽകുന്നതേയല്ല എന്നും ഞാൻ പറയുകയില്ല. അല്ലാഹുവാണ് അവരുടെ മനസ്സുകളിലുള്ളതിനെപ്പററി നല്ലവണ്ണം അറിയുന്നവൻ. അപ്പോൾ (അവരെ ദുഷിച്ചുപറയുന്ന പക്ഷം) തീർച്ചയായും ഞാൻ അക്രമികളിൽ പെട്ടവനായിരിക്കും.

قَالُوا۟ يَٰنُوحُ قَدْ جَٰدَلْتَنَا فَأَكْثَرْتَ جِدَٰلَنَا فَأْتِنَا بِمَا تَعِدُنَآ إِن
كُنتَ مِنَ ٱلصَّٰدِقِينَ ﴿٣٢﴾

32. അവർ പറഞ്ഞു: നൂഹേ, നീ ഞങ്ങളോട് തർക്കിച്ചു. വളരെയേറെ തർക്കിച്ചു. എന്നാൽ നീ സത്യവാന്മാരുടെ കൂട്ടത്തിലാണെങ്കിൽ നീ

370. ജനങ്ങൾ സത്യം ഇഷ്ടപ്പെടുന്നില്ലെങ്കിൽ അവരുടെമേൽ അത് അടിച്ചേല്പിക്കുകയെന്നത് പ്രവാചകന്മാരുടെ ദൗത്യമല്ല.
371. നൂഹ്നബി(അ)യുടെ കൂടെ അണിനിരന്നിട്ടുള്ളത് അധഃസ്ഥിതരായ കുറച്ച് പേർ മാത്രമാണെന്ന് പറഞ്ഞ്പരിഹസിക്കുകയും, അവരെ ആട്ടിയോടിച്ചാൽ തങ്ങളൊക്കെ കൂടെ ചേരാമെന്ന് വാഗ്ദാനം നൽകുകയും ചെയ്ത പ്രമാണിമാർക്കുള്ള മറുപടിയാണിത്.
372. അവർ അധഃസ്ഥിതരോ ഉന്നതരോ എന്ന് അപ്പോൾ അല്ലാഹു തീരുമാനിച്ചുകൊള്ളും.
373. വിവരക്കേട് പററിയത് പാവപ്പെട്ട സത്യവിശ്വാസികൾക്കല്ല ആഢ്യന്മാർക്കാണ്.

ഞങ്ങൾക്ക് താക്കീത് നൽകിക്കൊണ്ടിരിക്കുന്നത് (ശിക്ഷ) ഞങ്ങൾക്ക് നീ ഇങ്ങു കൊണ്ടു വരൂ.

قَالَ إِنَّمَا يَأْتِيكُم بِهِ ٱللَّهُ إِن شَآءَ وَمَآ أَنتُم بِمُعْجِزِينَ ﴿٣٣﴾

33. അദ്ദേഹം പറഞ്ഞു: 'അല്ലാഹു മാത്രമാണ് നിങ്ങൾക്കത് കൊണ്ടു വരുക; അവൻ ഉദ്ദേശിച്ചെങ്കിൽ. നിങ്ങൾക്ക് (അവനെ) തോൽപിച്ചുകളയാനാവില്ല.

وَلَا يَنفَعُكُمْ نُصْحِىٓ إِنْ أَرَدتُّ أَنْ أَنصَحَ لَكُمْ إِن كَانَ ٱللَّهُ يُرِيدُ
أَن يُغْوِيَكُمْ ۚ هُوَ رَبُّكُمْ وَإِلَيْهِ تُرْجَعُونَ ﴿٣٤﴾

34. അല്ലാഹു നിങ്ങളെ വഴിതെററിച്ചുവിടാൻ ഉദ്ദേശിക്കുന്ന പക്ഷം ഞാൻ നിങ്ങൾക്ക് ഉപദേശം നൽകാൻ ഉദ്ദേശിച്ചാലും എൻെറ ഉപദേശം നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല. അവനാണ് നിങ്ങളുടെ രക്ഷിതാവ്. അവങ്കലേക്കാണ് നിങ്ങൾ മടക്കപ്പെടുന്നത്.'

أَمْ يَقُولُونَ ٱفْتَرَىٰهُ ۖ قُلْ إِنِ ٱفْتَرَيْتُهُۥ فَعَلَىَّ إِجْرَامِى وَأَنَا۠
بَرِىٓءٌ مِّمَّا تُجْرِمُونَ ﴿٣٥﴾

35. അതല്ല, അദ്ദേഹമത് കെട്ടിച്ചമച്ചു എന്നാണോ അവർ പറയുന്നത്? പറയുക: 'ഞാനത് കെട്ടിച്ചമച്ചുവെങ്കിൽ ഞാൻ കുററം ചെയ്യുന്നതിൻെറ ദോഷം എനിക്കു തന്നെയായിരിക്കും. നിങ്ങൾ ചെയ്യുന്ന കുററത്തിൻെറ കാര്യത്തിൽ ഞാൻ നിരപരാധിയുമാണ്.'

وَأُوحِىَ إِلَىٰ نُوحٍ أَنَّهُۥ لَن يُؤْمِنَ مِن قَوْمِكَ إِلَّا مَن قَدْ ءَامَنَ
فَلَا تَبْتَئِسْ بِمَا كَانُوا۟ يَفْعَلُونَ ﴿٣٦﴾

36. നിൻെറ ജനതയിൽ നിന്ന് വിശ്വസിച്ചു കഴിഞ്ഞിട്ടുള്ളവരല്ലാതെ ഇനിയാരും വിശ്വസിക്കുകയേയില്ല. അതിനാൽ അവർ ചെയ്തുകൊണ്ടിരിക്കുന്നതിനെപ്പററി നീ സങ്കടപ്പെടരുത് എന്ന് നൂഹിന് സന്ദേശം നൽകപ്പെട്ടു.

وَٱصْنَعِ ٱلْفُلْكَ بِأَعْيُنِنَا وَوَحْيِنَا وَلَا تُخَٰطِبْنِى فِى
ٱلَّذِينَ ظَلَمُوٓا۟ ۚ إِنَّهُم مُّغْرَقُونَ ﴿٣٧﴾

37. നമ്മുടെ മേൽനോട്ടത്തിലും, നമ്മുടെ നിർദ്ദേശപ്രകാരവും നീ കപ്പൽ നിർമ്മിക്കുക. അക്രമം ചെയ്തവരുടെ കാര്യത്തിൽ നീ എന്നോട് സംസാരിക്കരുത്. തീർച്ചയായും അവർ മുക്കി നശിപ്പിക്കപ്പെടാൻ പോകുകയാണ്.

وَيَصْنَعُ ٱلْفُلْكَ وَكُلَّمَا مَرَّ عَلَيْهِ مَلَأٌ مِّن قَوْمِهِۦ سَخِرُوا۟ مِنْهُ ۚ
قَالَ إِن تَسْخَرُوا۟ مِنَّا فَإِنَّا نَسْخَرُ مِنكُمْ كَمَا تَسْخَرُونَ ﴿٣٨﴾

38. അദ്ദേഹം കപ്പൽ നിർമ്മിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിൻെറ ജനതയിലെ ഓരോ പ്രമാണിക്കൂട്ടം അദ്ദേഹത്തിൻെറ അടുത്തുകൂടി കടന്നുപോയപ്പോഴെല്ലാം അദ്ദേഹത്തെ പരിഹസിച്ചു. അദ്ദേഹം പറഞ്ഞു: 'നിങ്ങൾ ഞങ്ങളെ പരിഹസിക്കുന്നപക്ഷം തീർച്ചയായും നിങ്ങൾ പരിഹസിക്കുന്നപോലെത്തന്നെ ഞങ്ങൾ നിങ്ങളെയും പരിഹസിക്കുന്നതാണ്.'

فَسَوْفَ تَعْلَمُونَ مَن يَأْتِيهِ عَذَابٌ يُخْزِيهِ وَيَحِلُّ عَلَيْهِ
عَذَابٌ مُّقِيمٌ ﴿٣٩﴾

39. അപമാനകരമായ ശിക്ഷ ആർക്കാണ് വന്നെത്തുന്നതെന്നും, സ്ഥിരമായ ശിക്ഷ ആരുടെമേലാണ് വന്നുഭവിക്കുന്നതെന്നും നിങ്ങൾക്ക് വഴിയെ അറിയാം.

حَتَّىٰٓ إِذَا جَآءَ أَمْرُنَا وَفَارَ ٱلتَّنُّورُ قُلْنَا ٱحْمِلْ فِيهَا مِن كُلٍّ زَوْجَيْنِ ٱثْنَيْنِ وَأَهْلَكَ إِلَّا مَن سَبَقَ عَلَيْهِ ٱلْقَوْلُ وَمَنْ ءَامَنَ ۚ وَمَآ ءَامَنَ مَعَهُۥٓ إِلَّا قَلِيلٌ ﴿٤٠﴾

40. അങ്ങനെ നമ്മുടെ കല്പന വരികയും, അടുപ്പ് ഉറവ് പൊട്ടി ഒഴുകുകയും[374] ചെയ്തപ്പോൾ നാം പറഞ്ഞു: 'എല്ലാ വർഗ്ഗത്തിൽ നിന്നും രണ്ട് ഇണകളെ വീതവും, നിന്റെ കുടുംബാംഗങ്ങളെയും അതിൽ കയററിക്കൊള്ളുക. (അവരുടെ കൂട്ടത്തിൽ നിന്ന്) ആർക്കെതിരിൽ (ശിക്ഷയുടെ) വചനം മുൻകൂട്ടി ഉണ്ടായിട്ടുണ്ടോ അവരൊഴികെ. വിശ്വസിച്ചവരെയും (കയററിക്കൊള്ളുക.)' അദ്ദേഹത്തോടൊപ്പം കുറച്ച് പേരല്ലാതെ വിശ്വസിച്ചിട്ടുണ്ടായിരുന്നില്ല.

۞ وَقَالَ ٱرْكَبُوا۟ فِيهَا بِسْمِ ٱللَّهِ مَجْر۪ىٰهَا وَمُرْسَىٰهَآ ۚ إِنَّ رَبِّى لَغَفُورٌ رَّحِيمٌ ﴿٤١﴾

41. അദ്ദേഹം (അവരോട്) പറഞ്ഞു: 'നിങ്ങളതിൽ കയറിക്കൊള്ളുക. അതിന്റെ ഓട്ടവും നിർത്തവും അല്ലാഹുവിന്റെ പേരിലാകുന്നു. തീർച്ചയായും എന്റെ രക്ഷിതാവ് ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ്.'

وَهِىَ تَجْرِى بِهِمْ فِى مَوْجٍ كَٱلْجِبَالِ وَنَادَىٰ نُوحٌ ٱبْنَهُۥ وَكَانَ فِى مَعْزِلٍ يَٰبُنَىَّ ٱرْكَب مَّعَنَا وَلَا تَكُن مَّعَ ٱلْكَٰفِرِينَ ﴿٤٢﴾

42. പർവ്വതതുല്യമായ തിരമാലകൾക്കിടയിലൂടെ അത് (കപ്പൽ) അവരെയും കൊണ്ട് സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്. നൂഹ് തന്റെ മകനെ വിളിച്ചു. അവൻ അകലെ ഒരു സ്ഥലത്തായിരുന്നു. 'എന്റെ കുഞ്ഞുമകനേ, നീ ഞങ്ങളോടൊപ്പം കയറിക്കൊള്ളുക. നീ സത്യനിഷേധികളുടെ കൂടെ ആയിപ്പോകരുത്.'

قَالَ سَـَٔاوِىٓ إِلَىٰ جَبَلٍ يَعْصِمُنِى مِنَ ٱلْمَآءِ ۚ قَالَ لَا عَاصِمَ ٱلْيَوْمَ مِنْ أَمْرِ ٱللَّهِ إِلَّا مَن رَّحِمَ ۚ وَحَالَ بَيْنَهُمَا ٱلْمَوْجُ فَكَانَ مِنَ ٱلْمُغْرَقِينَ ﴿٤٣﴾

43. അവൻ പറഞ്ഞു: 'വെള്ളത്തിൽ നിന്ന് എനിക്ക് രക്ഷ നൽകുന്ന വല്ല മലയിലും ഞാൻ അഭയം പ്രാപിച്ചുകൊള്ളാം.' അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന്റെ കൽപനയിൽ നിന്ന് ഇന്ന് രക്ഷ നൽകാൻ ആരുമില്ല; അവൻ കരുണ ചെയ്യുവർക്കൊഴികെ.' (അപ്പോഴേക്കും) അവർ രണ്ടുപേർക്കുമിടയിൽ തിരമാല മറയിട്ടു. അങ്ങനെ അവൻ മുക്കി നശിപ്പിക്കപ്പെട്ടവരുടെ കൂട്ടത്തിലായി.

وَقِيلَ يَٰٓأَرْضُ ٱبْلَعِى مَآءَكِ وَيَٰسَمَآءُ أَقْلِعِى وَغِيضَ ٱلْمَآءُ وَقُضِىَ ٱلْأَمْرُ وَٱسْتَوَتْ عَلَى ٱلْجُودِىِّ ۖ وَقِيلَ بُعْدًا لِّلْقَوْمِ ٱلظَّٰلِمِينَ ﴿٤٤﴾

44. 'ഭൂമീ! നിന്റെ വെള്ളം നീ വിഴുങ്ങു. ആകാശമേ! മഴ നിർത്തു!' എന്ന് കൽപന നൽകപ്പെട്ടു. വെള്ളം വററുകയും ഉത്തരവ് നിറവേററപ്പെടുകയും ചെയ്തു. അത് (കപ്പൽ) ജൂദി[375] പർവ്വതത്തിന് മേൽ ഉറച്ചുനിൽക്കുകയും ചെയ്തു. അക്രമികളായ ജനതയ്ക്ക് നാശം എന്ന് പറയപ്പെടുകയും ചെയ്തു.

---

374. സത്യനിഷേധികളെ മുക്കിക്കൊല്ലാൻ വേണ്ടി അല്ലാഹു ഉണ്ടാക്കിയ ആ മഹാപ്രളയത്തിന്റെ ആരംഭം കുറിക്കുന്ന സംഭവമായിരുന്നു അടുപ്പിൽ നിന്ന് ഉറവ് പൊട്ടി ഒഴുകൽ.
375. അർമീനിയയിലെ അറാറാത്ത് മലനിരകളിലെ ഒരു മലയാണ് 'ജൂദി' എന്നാണ് കരുതപ്പെടുന്നത്.

وَنَادَىٰ نُوحٌ رَّبَّهُۥ فَقَالَ رَبِّ إِنَّ ٱبْنِى مِنْ أَهْلِى وَإِنَّ
وَعْدَكَ ٱلْحَقُّ وَأَنتَ أَحْكَمُ ٱلْحَٰكِمِينَ ﴿٤٥﴾

45. നൂഹ് തന്റെ രക്ഷിതാവിനെ വിളിച്ചു കൊണ്ട് പറഞ്ഞു: 'എന്റെ രക്ഷിതാവേ, എന്റെ മകൻ എന്റെ കുടുംബാംഗങ്ങളിൽ പെട്ടവൻ തന്നെയാണല്ലോ. തീർച്ചയായും നിന്റെ വാഗ്ദാനം സത്യമാണ് താനും.[376] നീ വിധികർത്താക്കളിൽ വെച്ച് ഏററവും നല്ല വിധികർത്താവുമാണ്.'

قَالَ يَٰنُوحُ إِنَّهُۥ لَيْسَ مِنْ أَهْلِكَ ۖ إِنَّهُۥ عَمَلٌ غَيْرُ صَٰلِحٍ ۖ فَلَا
تَسْـَٔلْنِ مَا لَيْسَ لَكَ بِهِۦ عِلْمٌ ۖ إِنِّىٓ أَعِظُكَ أَن تَكُونَ مِنَ
ٱلْجَٰهِلِينَ ﴿٤٦﴾

46. അവൻ (അല്ലാഹു) പറഞ്ഞു: 'നൂഹേ, തീർച്ചയായും അവൻ നിന്റെ കുടുംബത്തിൽ പെട്ടവനല്ല.[377] തീർച്ചയായും അവൻ ശരിയല്ലാത്തത് ചെയ്തവനാണ്. അതിനാൽ നിനക്ക് അറിവില്ലാത്ത കാര്യം എന്നോട് ആവശ്യപ്പെടരുത്. നീ വിവരമില്ലാത്തവരുടെ കൂട്ടത്തിലായിപ്പോകരുതെന്ന് ഞാൻ നിന്നോട് ഉപദേശിക്കുകയാണ്.'

قَالَ رَبِّ إِنِّىٓ أَعُوذُ بِكَ أَنْ أَسْـَٔلَكَ مَا لَيْسَ لِى بِهِۦ عِلْمٌ ۖ وَإِلَّا
تَغْفِرْ لِى وَتَرْحَمْنِىٓ أَكُن مِّنَ ٱلْخَٰسِرِينَ ﴿٤٧﴾

47. അദ്ദേഹം (നൂഹ്) പറഞ്ഞു: 'എന്റെ രക്ഷിതാവേ, എനിക്കറിവില്ലാത്ത കാര്യം നിന്നോട് ആവശ്യപ്പെടുന്നതിൽ നിന്ന് ഞാൻ നിന്നോട് ശരണം തേടുന്നു. നീ എനിക്ക് പൊറുത്തു തരികയും, നീ എന്നോട് കരുണ കാണിക്കുകയും ചെയ്യാത്ത പക്ഷം ഞാൻ നഷ്ടക്കാരുടെ കൂട്ടത്തിലായിരിക്കും.'

قِيلَ يَٰنُوحُ ٱهْبِطْ بِسَلَٰمٍ مِّنَّا وَبَرَكَٰتٍ عَلَيْكَ وَعَلَىٰٓ أُمَمٍ
مِّمَّن مَّعَكَ ۚ وَأُمَمٌ سَنُمَتِّعُهُمْ ثُمَّ يَمَسُّهُم مِّنَّا عَذَابٌ أَلِيمٌ ﴿٤٨﴾

48. (അദ്ദേഹത്തോട്) പറയപ്പെട്ടു: 'നൂഹേ, നമ്മുടെ പക്കൽ നിന്നുള്ള ശാന്തിയോടു കൂടിയും, നിനക്കും നിന്റെ കൂടെയുള്ളവരിൽ നിന്നുള്ള[378] സമൂഹങ്ങൾക്കും അനുഗ്രഹങ്ങളോടു കൂടിയും നീ ഇറങ്ങിക്കൊള്ളുക.' എന്നാൽ (വേറെ) ചില സമൂഹങ്ങളുണ്ട്. അവർക്ക് നാം സൗഖ്യം നൽകുന്നതാണ്. പിന്നീട് നമ്മുടെ പക്കൽ നിന്നുള്ള വേദനയേറിയ ശിക്ഷയും അവർക്ക് ബാധിക്കുന്നതാണ്.

تِلْكَ مِنْ أَنۢبَآءِ ٱلْغَيْبِ نُوحِيهَآ إِلَيْكَ ۖ مَا كُنتَ تَعْلَمُهَآ أَنتَ
وَلَا قَوْمُكَ مِن قَبْلِ هَٰذَا ۖ فَٱصْبِرْ ۖ إِنَّ ٱلْعَٰقِبَةَ لِلْمُتَّقِينَ ﴿٤٩﴾

49. (നബിയേ,) അവയൊക്കെ അദൃശ്യവാർത്തകളിൽ പെട്ടതാകുന്നു. നിനക്ക് നാം അത് സന്ദേശമായി നൽകുന്നു. നീയോ, നിന്റെ ജനതയോ ഇതിനുമുമ്പ് അതറിയുമായിരുന്നില്ല. അതുകൊണ്ട് ക്ഷമിക്കുക. തീർച്ചയായും അനന്തരഫലം സൂക്ഷ്മത പാലിക്കുന്നവർക്ക് അനുകൂലമായിരിക്കും.

وَإِلَىٰ عَادٍ أَخَاهُمْ هُودًا ۚ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم

50. ആദ് ജനതയിലേക്ക് അവരുടെ സഹോദരനായ ഹൂദിനെയും (നാം നിയോഗിക്കുകയു

---

376. അദ്ദേഹത്തിന്റെ ബന്ധുക്കളെ രക്ഷപ്പെടുത്താമെന്ന അല്ലാഹുവിന്റെ വാഗ്ദാനത്തെപ്പററിയാണ് പരാമർശം.

377. ഒരു പ്രവാചകന്റെ ബന്ധുക്കൾ കേവലം രക്തബന്ധമുള്ളവരല്ല, പ്രവാചകനിൽ വിശ്വസിക്കുന്ന ആദർശബന്ധുക്കളാണ്.

378 'അലാ ഉമമിൻ മിമ്മൻ മഅക' എന്നതിന് 'നിന്റെ കൂടെയുള്ളവരിൽ നിന്നുള്ള വിവിധവിഭാഗങ്ങൾക്ക്' എന്നും, 'നിന്റെ കൂടെയുള്ളവരിൽ നിന്ന് ജന്മം കൊള്ളുന്ന അനന്തരതലമുറകൾക്ക്' എന്നും അർത്ഥം കല്പിക്കപ്പെട്ടിട്ടുണ്ട്.

مِّنْ إِلَٰهٍ غَيْرُهُۥٓ ۖ إِنْ أَنتُمْ إِلَّا مُفْتَرُونَ ﴿٥٠﴾

ണ്ടായി.) അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുക. നിങ്ങൾക്ക് അവനല്ലാതെ യാതൊരു ദൈവവുമില്ല. നിങ്ങൾ കെട്ടിച്ചമച്ച് പറയുന്നവർ മാത്രമാകുന്നു.

يَٰقَوْمِ لَآ أَسْـَٔلُكُمْ عَلَيْهِ أَجْرًا ۖ إِنْ أَجْرِىَ إِلَّا عَلَى ٱلَّذِى
فَطَرَنِىٓ ۚ أَفَلَا تَعْقِلُونَ ﴿٥١﴾

51. എന്റെ ജനങ്ങളേ, ഞാൻ നിങ്ങളോട് ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ആവശ്യപ്പെടുന്നില്ല. എനിക്കുള്ള പ്രതിഫലം എന്നെ സൃഷ്ടിച്ചവൻ തരേണ്ടത് മാത്രമാണ്. നിങ്ങൾ ചിന്തിച്ച് ഗ്രഹിക്കുന്നില്ലേ?

وَيَٰقَوْمِ ٱسْتَغْفِرُوا۟ رَبَّكُمْ ثُمَّ تُوبُوٓا۟ إِلَيْهِ يُرْسِلِ ٱلسَّمَآءَ
عَلَيْكُم مِّدْرَارًا وَيَزِدْكُمْ قُوَّةً إِلَىٰ قُوَّتِكُمْ وَلَا تَتَوَلَّوْا۟
مُجْرِمِينَ ﴿٥٢﴾

52. എന്റെ ജനങ്ങളേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുക. എന്നിട്ട് അവങ്കലേക്ക് ഖേദിച്ച് മടങ്ങുകയും ചെയ്യുക. എങ്കിൽ അവൻ നിങ്ങൾക്ക് സമൃദ്ധമായി മഴ അയച്ചു തരികയും, നിങ്ങളുടെ ശക്തിയിലേക്ക് അവൻ കൂടുതൽ ശക്തി ചേർത്തു തരികയും ചെയ്യുന്നതാണ്. നിങ്ങൾ കുററവാളികളായിക്കൊണ്ട് പിന്തിരിഞ്ഞു പോകരുത്.

قَالُوا۟ يَٰهُودُ مَا جِئْتَنَا بِبَيِّنَةٍ وَمَا نَحْنُ بِتَارِكِىٓ ءَالِهَتِنَا
عَن قَوْلِكَ وَمَا نَحْنُ لَكَ بِمُؤْمِنِينَ ﴿٥٣﴾

53. അവർ പറഞ്ഞു: 'ഹൂദേ, നീ ഞങ്ങൾക്ക് വ്യക്തമായ ഒരു തെളിവും കൊണ്ടുവന്നിട്ടില്ല. നീ പറഞ്ഞതിനാൽ മാത്രം ഞങ്ങൾ ഞങ്ങളുടെ ദൈവങ്ങളെ വിട്ടുകളയുന്നതല്ല. ഞങ്ങൾ നിന്നെ വിശ്വസിക്കുന്നതുമല്ല.'

إِن نَّقُولُ إِلَّا ٱعْتَرَىٰكَ بَعْضُ ءَالِهَتِنَا بِسُوٓءٍ ۗ قَالَ إِنِّىٓ أُشْهِدُ ٱللَّهَ
وَٱشْهَدُوٓا۟ أَنِّى بَرِىٓءٌ مِّمَّا تُشْرِكُونَ ﴿٥٤﴾ مِن دُونِهِۦ ۖ فَكِيدُونِى جَمِيعًا
ثُمَّ لَا تُنظِرُونِ ﴿٥٥﴾

54, 55. 'ഞങ്ങളുടെ ദൈവങ്ങളിൽ ഒരാൾ നിനക്ക് എന്തോ ദോഷബാധ ഉളവാക്കിയിരിക്കുന്നു എന്ന് മാത്രമാണ് ഞങ്ങൾക്ക് പറയാനുള്ളത്.[379]' ഹൂദ് പറഞ്ഞു: അല്ലാഹുവിന് പുറമെ നിങ്ങൾ പങ്കാളികളായി ചേർക്കുന്ന യാതൊന്നുമായും എനിക്ക് ബന്ധമില്ല എന്നതിന് ഞാൻ അവനെ സാക്ഷി നിർത്തുന്നു. നിങ്ങളും (അതിന്ന്) സാക്ഷികളായിരിക്കുക. അതുകൊണ്ട് നിങ്ങളെല്ലാവരും കൂടി എനിക്കെതിരിൽ തന്ത്രം പ്രയോഗിച്ചുകൊള്ളുക. എന്നിട്ട് നിങ്ങൾ എനിക്ക് ഇട തരികയും വേണ്ട.

إِنِّى تَوَكَّلْتُ عَلَى ٱللَّهِ رَبِّى وَرَبِّكُم ۚ مَّا مِن دَآبَّةٍ إِلَّا هُوَ
ءَاخِذٌۢ بِنَاصِيَتِهَآ ۚ

56. എന്റെയും നിങ്ങളുടെയും രക്ഷിതാവായ അല്ലാഹുവിന്റെ മേൽ ഞാനിതാ ഭരമേല്പിച്ചിരിക്കുന്നു. യാതൊരു ജന്തുവും അവൻ അതിന്റെ നെറുകയിൽ പിടിക്കുന്ന[380] (നിയന്ത്രി

379. ഹൂദ് നബി(അ)ക്ക് ഏതോ ദൈവത്തിന്റെ 'കുരുത്തക്കേട്' തട്ടിയതാണെന്നും, അതുകൊണ്ടാണ് അദ്ദേഹം അവർക്ക് പരിചയമില്ലാത്ത എന്തൊക്കെയോ പറഞ്ഞുകൊണ്ടിരിക്കുന്നതെന്നും ആയിരുന്നു ബഹുദൈവാരാധകരായ നാട്ടുകാരുടെ കണ്ടുപിടുത്തം.
380. നെറുകയിൽ അഥവാ ഉച്ചിയിൽ പിടിക്കുക എന്നത് പൂർണ്ണമായ നിയന്ത്രണം സ്ഥാപിക്കുക എന്ന അർത്ഥത്തിലുള്ള ഒരു അലങ്കാര പ്രയോഗമത്രെ.

إِنَّ رَبِّي عَلَىٰ صِرَاطٍ مُّسْتَقِيمٍ ٥٦

ക്കുന്ന)തായിട്ടല്ലാതെയില്ല. തീർച്ചയായും എന്റെ രക്ഷിതാവ് നേരായ പാതയിലാകുന്നു.

فَإِن تَوَلَّوْا فَقَدْ أَبْلَغْتُكُم مَّا أُرْسِلْتُ بِهِ إِلَيْكُمْ وَيَسْتَخْلِفُ رَبِّي
قَوْمًا غَيْرَكُمْ وَلَا تَضُرُّونَهُ شَيْئًا إِنَّ رَبِّي عَلَىٰ كُلِّ شَيْءٍ حَفِيظٌ ٥٧

57. ഇനി നിങ്ങൾ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ, ഞാൻ നിങ്ങളുടെ അടുത്തേക്ക് അയക്കപ്പെട്ടത് ഏതൊരു കാര്യവുമായിട്ടാണോ അത് ഞാൻ നിങ്ങൾക്ക് എത്തിച്ചുതന്നിട്ടുണ്ട്. നിങ്ങളല്ലാത്ത ഒരു ജനതയെ എന്റെ രക്ഷിതാവ് പകരം കൊണ്ടുവരുന്നതുമാണ്. അവന്ന് യാതൊരു ഉപദ്രവവും വരുത്താൻ നിങ്ങൾക്കാവില്ല. തീർച്ചയായും എന്റെ രക്ഷിതാവ് എല്ലാ കാര്യവും സംരക്ഷിച്ചുപോരുന്നവനാകുന്നു.

وَلَمَّا جَاءَ أَمْرُنَا نَجَّيْنَا هُودًا وَالَّذِينَ آمَنُوا مَعَهُ بِرَحْمَةٍ مِّنَّا
وَنَجَّيْنَاهُم مِّنْ عَذَابٍ غَلِيظٍ ٥٨

58. നമ്മുടെ കൽപന വന്നപ്പോൾ ഹൂദിനെയും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ കാരുണ്യം കൊണ്ട് നാം രക്ഷിച്ചു. കഠിനമായ ശിക്ഷയിൽ നിന്ന് നാം അവരെ രക്ഷപ്പെടുത്തി.

وَتِلْكَ عَادٌ جَحَدُوا بِآيَاتِ رَبِّهِمْ وَعَصَوْا رُسُلَهُ وَاتَّبَعُوا أَمْرَ كُلِّ
جَبَّارٍ عَنِيدٍ ٥٩

59. അതാണ് ആദ് ജനത. തങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിക്കുകയും, അവന്റെ ദൂതന്മാരെ അവർ ധിക്കരിക്കുകയും, മർക്കടമുഷ്ടിക്കാരായ എല്ലാ സ്വേച്ഛാധിപതികളുടെയും കൽപന അവർ പിൻപററുകയും ചെയ്തു.

وَأُتْبِعُوا فِي هَٰذِهِ الدُّنْيَا لَعْنَةً وَيَوْمَ الْقِيَامَةِ أَلَا إِنَّ عَادًا
كَفَرُوا رَبَّهُمْ أَلَا بُعْدًا لِّعَادٍ قَوْمِ هُودٍ ٦٠

60. ഈ ഐഹികജീവിതത്തിലും ഉയിർത്തെഴുന്നേല്പിന്റെ നാളിലും ശാപം അവരുടെ പിന്നാലെ അയക്കപ്പെട്ടു. ശ്രദ്ധിക്കുക: തീർച്ചയായും ആദ് ജനത തങ്ങളുടെ രക്ഷിതാവിനോട് നന്ദികേട് കാണിച്ചിരിക്കുന്നു.[381] ശ്രദ്ധിക്കുക; ഹൂദിന്റെ ജനതയായ ആദിന് നാശം!

وَإِلَىٰ ثَمُودَ أَخَاهُمْ صَالِحًا قَالَ يَا قَوْمِ اعْبُدُوا اللَّهَ مَا لَكُم مِّنْ إِلَٰهٍ
غَيْرُهُ هُوَ أَنشَأَكُم مِّنَ الْأَرْضِ وَاسْتَعْمَرَكُمْ فِيهَا فَاسْتَغْفِرُوهُ
ثُمَّ تُوبُوا إِلَيْهِ إِنَّ رَبِّي قَرِيبٌ مُّجِيبٌ ٦١

61. ഥമൂദ് ജനതയിലേക്ക് അവരുടെ സഹോദരനായ സ്വാലിഹിനെയും (നാം നിയോഗിക്കുകയുണ്ടായി.) അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുക. നിങ്ങൾക്ക് അവനല്ലാതെ യാതൊരു ദൈവവുമില്ല. അവൻ നിങ്ങളെ ഭൂമിയിൽ നിന്ന് സൃഷ്ടിച്ചു വളർത്തുകയും നിങ്ങളെ അവിടെ അധിവസിപ്പിക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ നിങ്ങൾ അവനോട് പാപമോചനം തേടുകയും, എന്നിട്ട് അവനിലേക്ക് ഖേദിച്ചു മടങ്ങുകയും ചെയ്യുക. തീർച്ചയായും എന്റെ രക്ഷിതാവ് അടുത്തു

381. 'കഫറ' എന്ന പദത്തിന് അവിശ്വസിച്ചു, നിഷേധിച്ചു, നന്ദികേട് കാണിച്ചു എന്നൊക്കെ അർത്ഥമുണ്ട്.

തന്നെയുള്ളവനും (പ്രാർത്ഥനയ്ക്ക്) ഉത്തരം നൽകുന്നവനുമാകുന്നു.

قَالُوا يَا صَالِحُ قَدْ كُنْتَ فِينَا مَرْجُوًّا قَبْلَ هَٰذَا أَتَنْهَانَا أَنْ نَعْبُدَ مَا
يَعْبُدُ آبَاؤُنَا وَإِنَّنَا لَفِي شَكٍّ مِمَّا تَدْعُونَا إِلَيْهِ مُرِيبٍ ٦٢

62. അവർ പറഞ്ഞു: സ്വാലിഹേ, ഇതിനു മുമ്പ് നീ ഞങ്ങൾക്കിടയിൽ അഭിലഷണീയനായിരുന്നു. ഞങ്ങളുടെ പിതാക്കന്മാർ ആരാധിച്ചു വരുന്നതിനെ ഞങ്ങൾ ആരാധിക്കുന്നതിൽ നിന്ന് നീ ഞങ്ങളെ വിലക്കുകയാണോ? നീ ഞങ്ങളെ ക്ഷണിച്ചു കൊണ്ടിരിക്കുന്ന കാര്യത്തെപ്പററി ഞങ്ങൾ അവിശ്വാസജനകമായ സംശയത്തിലാണ്.

قَالَ يَا قَوْمِ أَرَأَيْتُمْ إِنْ كُنْتُ عَلَىٰ بَيِّنَةٍ مِنْ رَبِّي وَآتَانِي مِنْهُ
رَحْمَةً فَمَنْ يَنْصُرُنِي مِنَ اللَّهِ إِنْ عَصَيْتُهُ فَمَا تَزِيدُونَنِي غَيْرَ
تَخْسِيرٍ ٦٣

63. അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ഞാൻ എൻെറ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവിനെ അവലംബിക്കുന്നവനായിരിക്കുകയും, അവൻെറ പക്കൽ നിന്നുള്ള കാരുണ്യം അവനെനിക്ക് നൽകിയിരിക്കുകയുമാണെങ്കിൽ — അല്ലാഹുവോട് ഞാൻ അനുസരണക്കേട് കാണിക്കുന്ന പക്ഷം — അവൻെറ ശിക്ഷയിൽ നിന്ന് (രക്ഷിച്ചുകൊണ്ട്) എന്നെ സഹായിക്കാനാരുണ്ട്? അപ്പോൾ (കാര്യം ഇങ്ങനെയാണെങ്കിൽ) നിങ്ങൾ എനിക്ക് കൂടുതൽ നഷ്ടം വരുത്തിവെക്കുക മാത്രമേ ചെയ്യൂ.

وَيَا قَوْمِ هَٰذِهِ نَاقَةُ اللَّهِ لَكُمْ آيَةً فَذَرُوهَا تَأْكُلْ فِي أَرْضِ اللَّهِ
وَلَا تَمَسُّوهَا بِسُوءٍ فَيَأْخُذَكُمْ عَذَابٌ قَرِيبٌ ٦٤

64. എൻെറ ജനങ്ങളേ, ഇതാ നിങ്ങൾക്ക് ഒരു ദൃഷ്ടാന്തമായിക്കൊണ്ട് അല്ലാഹുവിൻെറ ഒട്ടകം. അല്ലാഹുവിൻെറ ഭൂമിയിൽ നടന്നു തിന്നുവാൻ നിങ്ങളതിനെ വിട്ടേക്കുക. നിങ്ങളതിന് ഒരു ദോഷവും വരുത്തിവെക്കരുത്. അങ്ങനെ ചെയ്യുന്നപക്ഷം അടുത്തുതന്നെ ശിക്ഷ നിങ്ങളെ പിടികൂടുന്നതാണ്.

فَعَقَرُوهَا فَقَالَ تَمَتَّعُوا فِي دَارِكُمْ ثَلَاثَةَ أَيَّامٍ ذَٰلِكَ وَعْدٌ غَيْرُ
مَكْذُوبٍ ٦٥

65. എന്നിട്ട് അവരതിനെ വെട്ടിക്കൊന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങൾ മൂന്നു ദിവസം നിങ്ങളുടെ വീടുകളിൽ സൗഖ്യമനുഭവിച്ചു കൊള്ളുക. (അതോടെ ശിക്ഷ വന്നെത്തും) തെററാകാനിടയില്ലാത്ത ഒരു വാഗ്ദാനമാണിത്.

فَلَمَّا جَاءَ أَمْرُنَا نَجَّيْنَا صَالِحًا وَالَّذِينَ آمَنُوا مَعَهُ بِرَحْمَةٍ مِنَّا
وَمِنْ خِزْيِ يَوْمِئِذٍ إِنَّ رَبَّكَ هُوَ الْقَوِيُّ الْعَزِيزُ ٦٦

66. അങ്ങനെ നമ്മുടെ കൽപന വന്നപ്പോൾ സ്വാലിഹിനെയും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തി. ആ ദിവസത്തെ അപമാനത്തിൽ നിന്നും (അവരെ നാം മോചിപ്പിച്ചു.) തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെയാണ് ശക്തനും പ്രതാപവാനും.

وَأَخَذَ ٱلَّذِينَ ظَلَمُوا۟ ٱلصَّيْحَةُ فَأَصْبَحُوا۟ فِى دِيَـٰرِهِمْ جَـٰثِمِينَ ﴿٦٧﴾

67. അക്രമം പ്രവര്‍ത്തിച്ചവരെ ഘോരശബ്ദം പിടികൂടി. അങ്ങനെ പ്രഭാതമായപ്പോള്‍ അവര്‍ അവരുടെ വീടുകളില്‍ കമിഴ്ന്നുവീണ അവസ്ഥയിലായിരുന്നു.

كَأَن لَّمْ يَغْنَوْا۟ فِيهَآ ۗ أَلَآ إِنَّ ثَمُودَا۟ كَفَرُوا۟ رَبَّهُمْ ۗ أَلَا بُعْدًا لِّثَمُودَ ﴿٦٨﴾

68. അവര്‍ അവിടെ താമസിച്ചിട്ടില്ലാത്തപോലെ (അവര്‍ ഉന്മൂലനം ചെയ്യപ്പെട്ടു). ശ്രദ്ധിക്കുക: തീര്‍ച്ചയായും ഥമൂദ് ജനത തങ്ങളുടെ രക്ഷിതാവിനോട് നന്ദികേട് കാണിച്ചു. ശ്രദ്ധിക്കുക: ഥമൂദ് ജനതയ്ക്ക് നാശം!

وَلَقَدْ جَآءَتْ رُسُلُنَآ إِبْرَٰهِيمَ بِٱلْبُشْرَىٰ قَالُوا۟ سَلَـٰمًا ۖ قَالَ سَلَـٰمٌ ۖ فَمَا لَبِثَ أَن جَآءَ بِعِجْلٍ حَنِيذٍ ﴿٦٩﴾

69. നമ്മുടെ ദൂതന്മാര്‍ ഇബ്റാഹീമിന്റെ അടുത്ത് സന്തോഷവാര്‍ത്തയും കൊണ്ട് വരികയുണ്ടായി. അവര്‍ പറഞ്ഞു: 'സലാം'. അദ്ദേഹം പ്രതിവചിച്ചു: 'സലാം'. വൈകിയില്ല, അദ്ദേഹം ഒരു പൊരിച്ച മൂരിക്കുട്ടിയെ കൊണ്ടുവന്നു.

فَلَمَّا رَءَآ أَيْدِيَهُمْ لَا تَصِلُ إِلَيْهِ نَكِرَهُمْ وَأَوْجَسَ مِنْهُمْ خِيفَةً ۚ قَالُوا۟ لَا تَخَفْ إِنَّآ أُرْسِلْنَآ إِلَىٰ قَوْمِ لُوطٍ ﴿٧٠﴾

70. എന്നിട്ട് അവരുടെ കൈകള്‍ അതിലേക്ക് നീളുന്നില്ലെന്ന് കണ്ടപ്പോള്‍ അദ്ദേഹത്തിന് അവരുടെ കാര്യത്തില്‍ പന്തികേട് തോന്നുകയും അവരെപ്പറ്റി ഭയം അനുഭവപ്പെടുകയും ചെയ്തു.[382] അവര്‍ പറഞ്ഞു: ഭയപ്പെടേണ്ട. ഞങ്ങള്‍ ലൂത്വിന്റെ ജനതയിലേക്ക് നിയോഗിക്കപ്പെട്ടിരിക്കയാണ്.

وَٱمْرَأَتُهُۥ قَآئِمَةٌ فَضَحِكَتْ فَبَشَّرْنَـٰهَا بِإِسْحَـٰقَ وَمِن وَرَآءِ إِسْحَـٰقَ يَعْقُوبَ ﴿٧١﴾

71. അദ്ദേഹത്തിന്റെ (ഇബ്രാഹീം നബി(അ)യുടെ) ഭാര്യ അവിടെ നില്‍ക്കുന്നുണ്ടായിരുന്നു. അവര്‍ ചിരിച്ചു. അപ്പോള്‍ അവര്‍ക്ക് ഇസ്ഹാഖിനെപ്പറ്റിയും ഇസ്ഹാഖിന്റെ പിന്നാലെ യഅ്ഖൂബിനെപ്പറ്റിയും സന്തോഷവാര്‍ത്ത അറിയിച്ചു.[383]

قَالَتْ يَـٰوَيْلَتَىٰٓ ءَأَلِدُ وَأَنَا۠ عَجُوزٌ وَهَـٰذَا بَعْلِى شَيْخًا ۖ إِنَّ هَـٰذَا لَشَىْءٌ عَجِيبٌ ﴿٧٢﴾

72. അവര്‍ പറഞ്ഞു: കഷ്ടം! ഞാനൊരു കിഴവിയായിട്ടും പ്രസവിക്കുകയോ? എന്റെ ഭര്‍ത്താവ് ഇതാ ഒരു വൃദ്ധന്‍! തീര്‍ച്ചയായും ഇതൊരു അത്ഭുതകരമായ കാര്യം തന്നെ.

قَالُوٓا۟ أَتَعْجَبِينَ مِنْ أَمْرِ ٱللَّهِ ۖ رَحْمَتُ ٱللَّهِ وَبَرَكَـٰتُهُۥ عَلَيْكُمْ أَهْلَ ٱلْبَيْتِ ۚ إِنَّهُۥ حَمِيدٌ مَّجِيدٌ ﴿٧٣﴾

73. അവര്‍ (ദൂതന്മാര്‍) പറഞ്ഞു: അല്ലാഹുവിന്റെ കല്‍പനയെപ്പറ്റി നീ അത്ഭുതപ്പെടുകയോ? ഹേ; വീട്ടുകാരേ, നിങ്ങളില്‍ അല്ലാഹുവിന്റെ കാരുണ്യവും അനുഗ്രഹങ്ങളുമുണ്ടായിരിക്കട്ടെ. തീര്‍ച്ചയായും അവന്‍ സ്തുത്യര്‍ഹനും മഹത്വമേറിയവനും ആകുന്നു.

382. സാധാരണ അതിഥികളെപ്പോലെയാണ് അല്ലാഹുവിന്റെ ദൂതന്മാരായ മലക്കുകള്‍ ഇബ്രാഹീം നബി(അ)യുടെ അടുത്ത് കടന്നുചെന്നത്. ആ നിലയ്ക്കാണ് അദ്ദേഹം സല്‍ക്കരിച്ചതും. അവര്‍ മലക്കുകളാണെന്ന വസ്തുത വൈകിയാണ് അദ്ദേഹം മനസ്സിലാക്കിയത്.

383. ഇബ്രാഹീം നബി(അ)ക്ക് ഇസ്ഹാഖ് എന്ന മകനും, യഅ്ഖൂബ് എന്ന പൗത്രനും ഉണ്ടാകുമെന്നാണ് മലക്കുകള്‍ അദ്ദേഹത്തിന്റെ ഭാര്യയായ സാറഃയെ സന്തോഷവാര്‍ത്ത അറിയിച്ചത്.

فَلَمَّا ذَهَبَ عَنْ إِبْرَٰهِيمَ ٱلرَّوْعُ وَجَآءَتْهُ ٱلْبُشْرَىٰ يُجَـٰدِلُنَا
فِى قَوْمِ لُوطٍ ﴿٧٤﴾

74. അങ്ങനെ ഇബ്റാഹീമിൽ നിന്ന് ഭയം വിട്ടു മാറുകയും, അദ്ദേഹത്തിന് സന്തോഷ വാർത്ത വന്നു കിട്ടുകയും ചെയ്തപ്പോൾ അദ്ദേഹമതാ ലൂത്വിന്റെ ജനതയുടെ കാര്യത്തിൽ നമ്മോട് തർക്കിക്കുന്നു.

إِنَّ إِبْرَٰهِيمَ لَحَلِيمٌ أَوَّٰهٌ مُّنِيبٌ ﴿٧٥﴾

75. തീർച്ചയായും ഇബ്റാഹീം സഹനശീലനും ഏറെ അനുകമ്പയുള്ളവനും[384] പശ്ചാത്താപമുള്ളവനും തന്നെയാണ്.

يَـٰٓإِبْرَٰهِيمُ أَعْرِضْ عَنْ هَـٰذَآ ۖ إِنَّهُۥ قَدْ جَآءَ أَمْرُ رَبِّكَ ۖ وَإِنَّهُمْ
ءَاتِيهِمْ عَذَابٌ غَيْرُ مَرْدُودٍ ﴿٧٦﴾

76. ഇബ്റാഹീമേ, ഇതിൽനിന്ന് പിൻതിരിഞ്ഞേക്കുക. തീർച്ചയായും നിന്റെ രക്ഷിതാവിന്റെ കല്പന വന്നു കഴിഞ്ഞു. തീർച്ചയായും അവർക്ക് റദ്ദാക്കപ്പെടാത്ത ശിക്ഷ വരുകയാകുന്നു.[385]

وَلَمَّا جَآءَتْ رُسُلُنَا لُوطًا سِىٓءَ بِهِمْ وَضَاقَ بِهِمْ ذَرْعًا وَقَالَ
هَـٰذَا يَوْمٌ عَصِيبٌ ﴿٧٧﴾

77. നമ്മുടെ ദൂതന്മാർ (മലക്കുകൾ) ലൂത്വിന്റെ അടുക്കൽ ചെന്നപ്പോൾ അവരുടെ കാര്യത്തിൽ അദ്ദേഹത്തിന് ദുഃഖം തോന്നുകയും അവരെപററി ചിന്തിച്ചിട്ട് അദ്ദേഹത്തിന് മനഃപ്രയാസമുണ്ടാവുകയും ചെയ്തു. ഇതൊരു വിഷമകരമായ ദിവസം തന്നെ എന്ന് അദ്ദേഹം പറയുകയും ചെയ്തു.[386]

وَجَآءَهُۥ قَوْمُهُۥ يُهْرَعُونَ إِلَيْهِ وَمِن قَبْلُ كَانُوا۟ يَعْمَلُونَ
ٱلسَّيِّـَٔاتِ ۚ قَالَ يَـٰقَوْمِ هَـٰٓؤُلَآءِ بَنَاتِى هُنَّ أَطْهَرُ لَكُمْ ۖ فَٱتَّقُوا۟ ٱللَّهَ
وَلَا تُخْزُونِ فِى ضَيْفِىٓ ۖ أَلَيْسَ مِنكُمْ رَجُلٌ رَّشِيدٌ ﴿٧٨﴾

78. ലൂത്വിന്റെ ജനങ്ങൾ അദ്ദേഹത്തിന്റെ അടുത്തേക്ക് ഓടി വന്നു. മുമ്പു തന്നെ അവർ ദുർന്നടപ്പുകാരായിരുന്നു. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, ഇതാ എന്റെ പെൺമക്കൾ. അവരാണ് നിങ്ങൾക്ക് കൂടുതൽ പരിശുദ്ധിയുള്ളവർ. (അവരെ നിങ്ങൾക്ക് വിവാഹം കഴിക്കാമല്ലോ?) അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും എന്റെ അതിഥികളുടെ കാര്യത്തിൽ എന്നെ അപമാനിക്കാതിരിക്കുകയും ചെയ്യുക. നിങ്ങളുടെ കൂട്ടത്തിൽ വിവേകമുള്ള ഒരു പുരുഷനുമില്ലേ?

قَالُوا۟ لَقَدْ عَلِمْتَ مَا لَنَا فِى بَنَاتِكَ مِنْ حَقٍّ وَإِنَّكَ
لَتَعْلَمُ مَا نُرِيدُ ﴿٧٩﴾

79. അവർ പറഞ്ഞു: നിന്റെ പെൺമക്കളെ ഞങ്ങൾക്കാവശ്യമില്ലെന്ന് നിനക്ക് അറിവുണ്ടല്ലോ. തീർച്ചയായും നിനക്കറിയാം; ഞങ്ങൾ എന്താണുദ്ദേശിക്കുന്നതെന്ന്.

---

384. 'അവ്വാഹ്' എന്ന പദത്തിന് ജനങ്ങളോട് അത്യധികം അനുകമ്പ കാണിക്കുന്നവൻ എന്നും, അല്ലാഹുവോട് കൂടുതൽ ഭയഭക്തി കാണിക്കുന്നവൻ എന്നും അർത്ഥമുണ്ട്.
385. പ്രകൃതിവിരുദ്ധ ലൈംഗികതയിൽ നിന്ന് വിരമിക്കാൻ കൂട്ടാക്കാത്ത ആ ജനതയെ ശിക്ഷിക്കാൻ അല്ലാഹുവിന്റെ കല്പന വന്നു കഴിഞ്ഞു. ഇനി അവരുടെ കാര്യത്തിൽ ആരും തർക്കിച്ചിട്ട് കാര്യമില്ല.
386. കാണാൻ കൊള്ളാവുന്ന ആരെയും ലൈംഗിക വൈകൃതത്തിന് ഇരയാക്കുന്ന ആ അധമന്മാർ തന്റെ അതിഥികളെയും അപമാനിക്കുമോ എന്നതായിരുന്നു ലൂത്ത് നബി(അ)യുടെ ആശങ്ക.

قَالَ لَوْ أَنَّ لِي بِكُمْ قُوَّةً أَوْ ءَاوِيٓ إِلَىٰ رُكْنٍ شَدِيدٍ ﴿٨٠﴾

80. അദ്ദേഹം പറഞ്ഞു: എനിക്ക് നിങ്ങളെ തടയുവാൻ ശക്തിയുണ്ടായിരുന്നുവെങ്കിൽ! അല്ലെങ്കിൽ ശക്തനായ ഒരു സഹായിയെ എനിക്ക് ആശ്രയിക്കാനുണ്ടായിരുന്നുവെങ്കിൽ.

قَالُوا۟ يَـٰلُوطُ إِنَّا رُسُلُ رَبِّكَ لَن يَصِلُوٓا۟ إِلَيْكَ ۖ فَأَسْرِ بِأَهْلِكَ بِقِطْعٍ مِّنَ ٱلَّيْلِ وَلَا يَلْتَفِتْ مِنكُمْ أَحَدٌ إِلَّا ٱمْرَأَتَكَ ۖ إِنَّهُۥ مُصِيبُهَا مَآ أَصَابَهُمْ ۚ إِنَّ مَوْعِدَهُمُ ٱلصُّبْحُ ۚ أَلَيْسَ ٱلصُّبْحُ بِقَرِيبٍ ﴿٨١﴾

81. അവർ പറഞ്ഞു: ലൂത്വേ, തീർച്ചയായും ഞങ്ങൾ നിന്റെ രക്ഷിതാവിന്റെ ദൂതന്മാരാണ്. അവർക്ക് (ജനങ്ങൾക്ക്) നിന്റെ അടുത്തെക്കെത്താനാവില്ല. ആകയാൽ നീ രാത്രിയിൽ നിന്നുള്ള ഒരു യാമത്തിൽ നിന്റെ കുടുംബത്തെയും കൊണ്ട് യാത്ര പുറപ്പെട്ടുകൊള്ളുക. നിങ്ങളുടെ കൂട്ടത്തിൽ നിന്ന് ഒരാളും തിരിഞ്ഞു നോക്കരുത്. നിന്റെ ഭാര്യ ഒഴികെ. തീർച്ചയായും അവർക്ക് (ജനങ്ങൾക്ക്) വന്നു ഭവിച്ച ശിക്ഷ അവൾക്കും വന്നു ഭവിക്കുന്നതാണ്. തീർച്ചയായും അവർക്ക് നിശ്ചയിച്ച അവധി പ്രഭാതമാകുന്നു. പ്രഭാതം അടുത്തുതന്നെയല്ലേ?

فَلَمَّا جَآءَ أَمْرُنَا جَعَلْنَا عَـٰلِيَهَا سَافِلَهَا وَأَمْطَرْنَا عَلَيْهَا حِجَارَةً مِّن سِجِّيلٍ مَّنضُودٍ ﴿٨٢﴾

82. അങ്ങനെ നമ്മുടെ കൽപന വന്നപ്പോൾ ആ രാജ്യത്തെ നാം കീഴ്മേൽ മറിക്കുകയും അട്ടിയട്ടിയായി ചുളവെച്ച ഇഷ്ടികക്കല്ലുകൾ നാം അവരുടെ മേൽ വർഷിക്കുകയും ചെയ്തു.

مُّسَوَّمَةً عِندَ رَبِّكَ ۖ وَمَا هِىَ مِنَ ٱلظَّـٰلِمِينَ بِبَعِيدٍ ﴿٨٣﴾

83. നിന്റെ രക്ഷിതാവിന്റെ അടുക്കൽ അടയാളം വെക്കപ്പെട്ടവയത്രെ (ആ കല്ലുകൾ.) അത് ഈ അക്രമികളിൽ നിന്ന് അകലെയല്ല.[387]

وَإِلَىٰ مَدْيَنَ أَخَاهُمْ شُعَيْبًا ۚ قَالَ يَـٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَـٰهٍ غَيْرُهُۥ ۖ وَلَا تَنقُصُوا۟ ٱلْمِكْيَالَ وَٱلْمِيزَانَ ۚ إِنِّىٓ أَرَىٰكُم بِخَيْرٍ وَإِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ مُّحِيطٍ ﴿٨٤﴾

84. മദ്‌യൻകാരിലേക്ക് അവരുടെ സഹോദരനായ ശുഐബിനെയും (നാം നിയോഗിക്കുകയുണ്ടായി.) അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുക. നിങ്ങൾക്ക് അവനല്ലാതെ ഒരു ദൈവവുമില്ല. അളവിലും തൂക്കത്തിലും നിങ്ങൾ കുറവ് വരുത്തരുത്. തീർച്ചയായും നിങ്ങളെ ഞാൻ കാണുന്നത് ക്ഷേമത്തിലായിട്ടാണ്. നിങ്ങളെ ആകെ വലയം ചെയ്യുന്ന ഒരു ദിവസത്തെ ശിക്ഷ നിങ്ങളുടെ മേൽ തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

وَيَـٰقَوْمِ أَوْفُوا۟ ٱلْمِكْيَالَ وَٱلْمِيزَانَ بِٱلْقِسْطِ ۖ وَلَا تَبْخَسُوا۟ ٱلنَّاسَ أَشْيَآءَهُمْ وَلَا تَعْثَوْا۟ فِى ٱلْأَرْضِ مُفْسِدِينَ ﴿٨٥﴾

85. എന്റെ ജനങ്ങളേ, നിങ്ങൾ അളവും തൂക്കവും നീതിപൂർവ്വം പൂർണ്ണമാക്കിക്കൊടുക്കുക. ജനങ്ങൾക്ക് അവരുടെ സാധനങ്ങളിൽ നിങ്ങൾ കമ്മി വരുത്താതിരിക്കുകയും ചെയ്യുക. നാശകാരികളായിക്കൊണ്ട് ഭൂമിയിൽ നിങ്ങൾ കുഴപ്പമുണ്ടാക്കരുത്.

387. ലൂത്ത്നബി(അ)യുടെ ജനത താമസിച്ചിരുന്ന നാട് അറേബ്യയിലെ സത്യനിഷേധികളെ സംബന്ധിച്ചിടത്തോളം അത്ര ദൂരെയൊന്നുമല്ല എന്നർത്ഥം.

بَقِيَّتُ ٱللَّهِ خَيْرٌ لَّكُمْ إِن كُنتُم مُّؤْمِنِينَ ۚ وَمَآ أَنَا۠ عَلَيْكُم بِحَفِيظٍ ﴿٨٦﴾

86. അല്ലാഹു ബാക്കിയാക്കിത്തരുന്നതാണ് നിങ്ങൾക്ക് ഗുണകരമായിട്ടുള്ളത്; നിങ്ങൾ വിശ്വാസികളാണെങ്കിൽ. ഞാൻ നിങ്ങളുടെ മേൽ കാവൽക്കാരനൊന്നുമല്ല.

قَالُوا۟ يَٰشُعَيْبُ أَصَلَوٰتُكَ تَأْمُرُكَ أَن نَّتْرُكَ مَا يَعْبُدُ ءَابَآؤُنَآ أَوْ أَن نَّفْعَلَ فِىٓ أَمْوَٰلِنَا مَا نَشَٰٓؤُا۟ ۖ إِنَّكَ لَأَنتَ ٱلْحَلِيمُ ٱلرَّشِيدُ ﴿٨٧﴾

87. അവർ പറഞ്ഞു: ശുഐബേ, ഞങ്ങളുടെ പിതാക്കന്മാർ ആരാധിച്ചു വരുന്നതിനെ ഞങ്ങൾ ഉപേക്ഷിക്കണമെന്നോ, ഞങ്ങളുടെ സ്വത്തുകളിൽ ഞങ്ങൾക്കിഷ്ടമുള്ള പ്രകാരം പ്രവർത്തിക്കാൻ പാടില്ലെന്നോ നിനക്ക് കല്പന നൽകുന്നത് നിന്റെ ഈ നമസ്കാരമാണോ? തീർച്ചയായും നീ സഹനശീലനും വിവേകശാലിയുമാണല്ലോ![388]

قَالَ يَٰقَوْمِ أَرَءَيْتُمْ إِن كُنتُ عَلَىٰ بَيِّنَةٍ مِّن رَّبِّى وَرَزَقَنِى مِنْهُ رِزْقًا حَسَنًا ۚ وَمَآ أُرِيدُ أَنْ أُخَالِفَكُمْ إِلَىٰ مَآ أَنْهَىٰكُمْ عَنْهُ ۚ إِنْ أُرِيدُ إِلَّا ٱلْإِصْلَٰحَ مَا ٱسْتَطَعْتُ ۚ وَمَا تَوْفِيقِىٓ إِلَّا بِٱللَّهِ ۚ عَلَيْهِ تَوَكَّلْتُ وَإِلَيْهِ أُنِيبُ ﴿٨٨﴾

88. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഞാൻ എന്റെ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവിനെ അവലംബിക്കുന്നവനായിരിക്കുകയും, അവൻ എനിക്ക് അവന്റെ വകയായി ഉത്തമമായ ഉപജീവനം[389] നൽകിയിരിക്കുകയുമാണെങ്കിൽ (എനിക്കെങ്ങനെ സത്യം മറച്ചു വെക്കാൻ കഴിയും?) നിങ്ങളെ ഞാൻ ഒരു കാര്യത്തിൽ നിന്ന് വിലക്കുകയും, എന്നിട്ട് നിങ്ങളിൽ നിന്ന് വ്യത്യസ്തനായിക്കൊണ്ട് ഞാൻ തന്നെ അത് പ്രവർത്തിക്കുകയും ചെയ്യണമെന്ന് ഉദ്ദേശിക്കുന്നുമില്ല.[390] എനിക്ക് സാധ്യമായത്ര നന്മ വരുത്താനല്ലാതെ മറ്റൊന്നും ഞാനുദ്ദേശിക്കുന്നില്ല. അല്ലാഹു മുഖേന മാത്രമാണ് എനിക്ക് (അതിന്) ഉതവി ലഭിക്കുന്നത്. അവന്റെ മേലാണ് ഞാൻ ഭരമേൽപിച്ചിരിക്കുന്നത്. അവനിലേക്ക് ഞാൻ താഴ്മയോടെ മടങ്ങുകയും ചെയ്യുന്നു.

وَيَٰقَوْمِ لَا يَجْرِمَنَّكُمْ شِقَاقِىٓ أَن يُصِيبَكُم مِّثْلُ مَآ أَصَابَ قَوْمَ نُوحٍ أَوْ قَوْمَ هُودٍ أَوْ قَوْمَ صَٰلِحٍ ۚ وَمَا قَوْمُ لُوطٍ مِّنكُم بِبَعِيدٍ ﴿٨٩﴾

89. എന്റെ ജനങ്ങളേ, നൂഹിന്റെ ജനതയ്ക്കോ, ഹൂദിന്റെ ജനതയ്ക്കോ, സ്വാലിഹിന്റെ ജനതയ്ക്കോ ബാധിച്ചതുപോലെയുള്ള ശിക്ഷ നിങ്ങൾക്കും ബാധിക്കുവാൻ എന്നോടുള്ള മാത്സര്യം നിങ്ങൾക്ക് ഇട വരുത്താതിരിക്കട്ടെ. ലൂത്വിന്റെ ജനത നിങ്ങളിൽ നിന്ന് അകലെയല്ലതാനും.

وَٱسْتَغْفِرُوا۟ رَبَّكُمْ ثُمَّ تُوبُوٓا۟ إِلَيْهِ ۚ إِنَّ رَبِّى رَحِيمٌ وَدُودٌ ﴿٩٠﴾

90. നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും എന്നിട്ട് അവനിലേക്ക്

388. ഇത് അദ്ദേഹത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ട് പറയുന്നതല്ല; പരിഹാസവാക്കാണ്.
389. 'റിസ്ഖ്' എന്ന പദം ഉപജീവനം, വിഭവം, ദാനം, അനുഗ്രഹം എന്നീ അർത്ഥങ്ങളിൽ പ്രയോഗിക്കപ്പെടാറുണ്ട്.
390. പ്രവാചകന്മാർ ജനങ്ങൾക്ക് ഉപദേശനിർദ്ദേശങ്ങളും, വിധിവിലക്കുകളും നൽകുക മാത്രമല്ല, സ്വന്തം ജീവിതത്തിൽ കൃത്യമായി അവ പകർത്തി മാതൃക കാണിക്കുക കൂടി ചെയ്യുന്നു.

ഖേദിച്ചു മടങ്ങുകയും ചെയ്യുക. തീർച്ചയായും എന്റെ രക്ഷിതാവ് ഏറെ കരുണയുള്ളവനും ഏറെ സ്നേഹമുള്ളവനുമത്രെ.

قَالُوا يٰشُعَيْبُ مَا نَفْقَهُ كَثِيرًا مِّمَّا تَقُولُ وَإِنَّا لَنَرٰىكَ
فِينَا ضَعِيفًا ۖ وَلَوْلَا رَهْطُكَ لَرَجَمْنٰكَ ۖ وَمَا أَنتَ عَلَيْنَا بِعَزِيزٍ ﴿٩١﴾

91. അവർ പറഞ്ഞു: ശുഐബേ, നീ പറയുന്നതിൽ നിന്ന് അധികഭാഗവും ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. തീർച്ചയായും ഞങ്ങളിൽ ബലഹീനനായിട്ടാണ് നിന്നെ ഞങ്ങൾ കാണുന്നത്. നിന്റെ കുടംബങ്ങൾ ഇല്ലായിരുന്നെങ്കിൽ നിന്നെ ഞങ്ങൾ എറിഞ്ഞുകൊല്ലുക തന്നെ ചെയ്യുമായിരുന്നു. ഞങ്ങളെ സംബന്ധിച്ചേടത്തോളം നീയൊരു പ്രതാപവാനൊന്നുമല്ല.

قَالَ يٰقَوْمِ أَرَهْطِي أَعَزُّ عَلَيْكُم مِّنَ اللَّهِ وَاتَّخَذْتُمُوهُ
وَرَاءَكُمْ ظِهْرِيًّا ۖ إِنَّ رَبِّي بِمَا تَعْمَلُونَ مُحِيطٌ ﴿٩٢﴾

92. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, എന്റെ കുടുംബങ്ങളാണോ നിങ്ങളെ സംബന്ധിച്ചിടത്തോളം അല്ലാഹുവേക്കാൾ കൂടുതൽ പ്രതാപമുള്ളവർ? എന്നിട്ട് അവനെ നിങ്ങൾ നിങ്ങളുടെ പിന്നിലേക്ക് പുറംതള്ളിക്കളഞ്ഞിരിക്കുകയുമാണോ? തീർച്ചയായും എന്റെ രക്ഷിതാവ് നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَيٰقَوْمِ اعْمَلُوا عَلٰى مَكَانَتِكُمْ إِنِّي عَامِلٌ ۖ سَوْفَ تَعْلَمُونَ
مَن يَأْتِيهِ عَذَابٌ يُخْزِيهِ وَمَنْ هُوَ كَاذِبٌ ۖ وَارْتَقِبُوا إِنِّي
مَعَكُمْ رَقِيبٌ ﴿٩٣﴾

93. എന്റെ ജനങ്ങളേ, നിങ്ങളുടെ നിലപാടനുസരിച്ച് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക. തീർച്ചയായും ഞാനും പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്. ആർക്കാണ് അപമാനകരമായ ശിക്ഷ വരുന്നതെന്നും ആരാണ് കള്ളം പറയുന്നവരെന്നും പുറകെ നിങ്ങൾക്കറിയാം. നിങ്ങൾ കാത്തിരിക്കുക. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുകയാണ്.

وَلَمَّا جَاءَ أَمْرُنَا نَجَّيْنَا شُعَيْبًا وَالَّذِينَ آمَنُوا مَعَهُ بِرَحْمَةٍ
مِّنَّا وَأَخَذَتِ الَّذِينَ ظَلَمُوا الصَّيْحَةُ فَأَصْبَحُوا فِي
دِيَارِهِمْ جٰثِمِينَ ﴿٩٤﴾

94. നമ്മുടെ കല്പന വന്നപ്പോൾ ശുഐബിനെയും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തി. അക്രമം ചെയ്തവരെ ഘോരശബ്ദം പിടികൂടുകയും ചെയ്തു. അങ്ങനെ നേരം പുലർന്നപ്പോൾ അവർ തങ്ങളുടെ പാർപ്പിടങ്ങളിൽ കമിഴ്ന്നുവീണു കിടക്കുകയായിരുന്നു.

كَأَن لَّمْ يَغْنَوْا فِيهَا ۗ أَلَا بُعْدًا لِّمَدْيَنَ كَمَا بَعِدَتْ ثَمُودُ ﴿٩٥﴾

95. അവർ അവിടെ താമസിച്ചിട്ടില്ലാത്തപോലെ (സ്ഥലം ശൂന്യമായി). ശ്രദ്ധിക്കുക, ഥമൂദ് നശിച്ചതുപോലെതന്നെ മദ്‌യനിന്നും നാശം.

وَلَقَدْ أَرْسَلْنَا مُوسٰى بِآيٰتِنَا وَسُلْطٰنٍ مُّبِينٍ ﴿٩٦﴾

96, 97. നമ്മുടെ ദൃഷ്ടാന്തങ്ങളും വ്യക്തമായ പ്രമാണവുമായി മൂസായെ ഫിർഔന്റെയും അവന്റെ പ്രമാണികളുടെയും അടുത്തേക്ക് നാം

إِلَىٰ فِرْعَوْنَ وَمَلَإِيهِۦ فَٱتَّبَعُوٓا۟ أَمْرَ فِرْعَوْنَ ۖ وَمَآ أَمْرُ فِرْعَوْنَ بِرَشِيدٍ ﴿٩٧﴾

നിയോഗിക്കുകയുണ്ടായി. എന്നിട്ട് അവർ (പ്രമാണിമാർ) ഫിർഔന്റെ കല്പന പിൻപററുകയാണ് ചെയ്തത്. ഫിർഔന്റെ കല്പനയാകട്ടെ വിവേകപൂർണ്ണമല്ലതാനും.

يَقْدُمُ قَوْمَهُۥ يَوْمَ ٱلْقِيَـٰمَةِ فَأَوْرَدَهُمُ ٱلنَّارَ ۖ وَبِئْسَ ٱلْوِرْدُ ٱلْمَوْرُودُ ﴿٩٨﴾

98. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവൻ (ഫിർഔൻ) തന്റെ ജനതയുടെ മുമ്പിലുണ്ടായിരിക്കും. എന്നിട്ട് അവരെ അവൻ നരകത്തിലേക്കാനയിക്കും. (അവർ) ആനയിക്കപ്പെടുന്ന ആ സ്ഥാനം എത്ര ചീത്ത!

وَأُتْبِعُوا۟ فِى هَـٰذِهِۦ لَعْنَةً وَيَوْمَ ٱلْقِيَـٰمَةِ ۚ بِئْسَ ٱلرِّفْدُ ٱلْمَرْفُودُ ﴿٩٩﴾

99. ഈ ലോകത്തും ഉയിർത്തെഴുന്നേൽപിന്റെ നാളിലും ശാപം അവരുടെ പിന്നാലെ അയക്കപ്പെട്ടിരിക്കുന്നു. (അവർക്ക്) നൽകപ്പെട്ട ആ സമ്മാനം എത്ര ചീത്ത!

ذَٰلِكَ مِنْ أَنۢبَآءِ ٱلْقُرَىٰ نَقُصُّهُۥ عَلَيْكَ ۖ مِنْهَا قَآئِمٌ وَحَصِيدٌ ﴿١٠٠﴾

100. വിവിധ രാജ്യങ്ങളുടെ വൃത്താന്തങ്ങളിൽ ചിലതത്രെ അത്. നാമത് നിനക്ക് വിവരിച്ചു തരുന്നു. അവയിൽ ( ആ രാജ്യങ്ങളിൽ) ചിലതു നിലനിൽക്കുന്നുണ്ട്. ചിലത് ഉന്മൂലനം ചെയ്യപ്പെട്ടിട്ടുമുണ്ട്.

وَمَا ظَلَمْنَـٰهُمْ وَلَـٰكِن ظَلَمُوٓا۟ أَنفُسَهُمْ ۖ فَمَآ أَغْنَتْ عَنْهُمْ ءَالِهَتُهُمُ ٱلَّتِى يَدْعُونَ مِن دُونِ ٱللَّهِ مِن شَىْءٍ لَّمَّا جَآءَ أَمْرُ رَبِّكَ ۖ وَمَا زَادُوهُمْ غَيْرَ تَتْبِيبٍ ﴿١٠١﴾

101. നാം അവരോട് അക്രമം ചെയ്തിട്ടില്ല. പക്ഷെ അവർ അവരോടു തന്നെ അക്രമം പ്രവർത്തിക്കുകയാണുണ്ടായത്. എന്നാൽ നിന്റെ രക്ഷിതാവിന്റെ കല്പന വന്ന സമയത്ത് അല്ലാഹുവിന് പുറമെ അവർ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടിരുന്ന അവരുടെ ദൈവങ്ങൾ അവർക്ക് യാതൊരു ഉപകാരവും ചെയ്തില്ല. അവർ (ദൈവങ്ങൾ) അവർക്ക് നാശം വർദ്ധിപ്പിക്കുക മാത്രമാണ് ചെയ്തത്.

وَكَذَٰلِكَ أَخْذُ رَبِّكَ إِذَآ أَخَذَ ٱلْقُرَىٰ وَهِىَ ظَـٰلِمَةٌ ۚ إِنَّ أَخْذَهُۥٓ أَلِيمٌ شَدِيدٌ ﴿١٠٢﴾

102. വിവിധ രാജ്യക്കാർ അക്രമികളായിരിക്കെ അവരെ പിടികൂടി ശിക്ഷിക്കുമ്പോൾ നിന്റെ രക്ഷിതാവിന്റെ പിടുത്തം അപ്രകാരമാകുന്നു. തീർച്ചയായും അവന്റെ പിടുത്തം വേദനയേറിയതും കഠിനമായതുമാണ്.

إِنَّ فِى ذَٰلِكَ لَـَٔايَةً لِّمَنْ خَافَ عَذَابَ ٱلْـَٔاخِرَةِ ۚ ذَٰلِكَ يَوْمٌ مَّجْمُوعٌ لَّهُ ٱلنَّاسُ وَذَٰلِكَ يَوْمٌ مَّشْهُودٌ ﴿١٠٣﴾

103. പരലോകശിക്ഷയെ ഭയപ്പെടുന്നവർക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്. സർവ്വ മനുഷ്യരും സമ്മേളിപ്പിക്കപ്പെടുന്ന ഒരു ദിവസമാണത്. (സർവ്വരുടെയും) സാന്നിദ്ധ്യമുണ്ടാകുന്ന ഒരു ദിവസമാകുന്നു അത്.

وَمَا نُؤَخِّرُهُۥٓ إِلَّا لِأَجَلٍ مَّعْدُودٍ ﴿١٠٤﴾

104. നിർണ്ണിതമായ ഒരവധി വരെ മാത്രമാണ് നാമത് നീട്ടിവെക്കുന്നത്.

يَوْمَ يَأْتِ لَا تَكَلَّمُ نَفْسٌ إِلَّا بِإِذْنِهِۦ ۚ فَمِنْهُمْ شَقِىٌّ وَسَعِيدٌ ﴿١٠٥﴾

105. ആ അവധി വന്നെത്തുന്ന ദിവസം യാതൊരാളും അവൻ്റെ (അല്ലാഹുവിൻ്റെ) അനുമതിയോടെയല്ലാതെ സംസാരിക്കുകയില്ല. അപ്പോൾ അവരുടെ കൂട്ടത്തിൽ നിർഭാഗ്യവാനും സൗഭാഗ്യവാനുമുണ്ടാകും.

فَأَمَّا ٱلَّذِينَ شَقُوا۟ فَفِى ٱلنَّارِ لَهُمْ فِيهَا زَفِيرٌ وَشَهِيقٌ ﴿١٠٦﴾

106. എന്നാൽ നിർഭാഗ്യമടഞ്ഞവരാകട്ടെ അവർ നരകത്തിലായിരിക്കും. അവർക്കവിടെ നെടുവീർപ്പും തേങ്ങിക്കരച്ചിലുമാണുണ്ടായിരിക്കുക.

خَٰلِدِينَ فِيهَا مَا دَامَتِ ٱلسَّمَٰوَٰتُ وَٱلْأَرْضُ إِلَّا مَا شَآءَ رَبُّكَ ۚ
إِنَّ رَبَّكَ فَعَّالٌ لِّمَا يُرِيدُ ﴿١٠٧﴾

107. ആകാശങ്ങളും ഭൂമിയും നിലനിൽക്കുന്നേടത്തോളം[391] അവരതിൽ നിത്യവാസികളായിരിക്കും. നിൻ്റെ രക്ഷിതാവ് ഉദ്ദേശിച്ചതൊഴികെ.[392] തീർച്ചയായും നിൻ്റെ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നത് തികച്ചും നടപ്പിലാക്കുന്നവനാകുന്നു.

۞ وَأَمَّا ٱلَّذِينَ سُعِدُوا۟ فَفِى ٱلْجَنَّةِ خَٰلِدِينَ فِيهَا مَا دَامَتِ ٱلسَّمَٰوَٰتُ
وَٱلْأَرْضُ إِلَّا مَا شَآءَ رَبُّكَ ۖ عَطَآءً غَيْرَ مَجْذُوذٍ ﴿١٠٨﴾

108. എന്നാൽ സൗഭാഗ്യം സിദ്ധിച്ചവരാകട്ടെ, അവർ സ്വർഗ്ഗത്തിലായിരിക്കും. ആകാശങ്ങളും ഭൂമിയും നിലനിൽക്കുന്നിടത്തോളം അവരതിൽ നിത്യവാസികളായിരിക്കും. നിൻ്റെ രക്ഷിതാവ് ഉദ്ദേശിച്ചതൊഴികെ.[393] നിലച്ചുപോകാത്ത ഒരു ദാനമായിരിക്കും അത്.

فَلَا تَكُ فِى مِرْيَةٍ مِّمَّا يَعْبُدُ هَٰٓؤُلَآءِ ۚ مَا يَعْبُدُونَ إِلَّا كَمَا
يَعْبُدُ ءَابَآؤُهُم مِّن قَبْلُ ۚ وَإِنَّا لَمُوَفُّوهُمْ نَصِيبَهُمْ غَيْرَ
مَنقُوصٍ ﴿١٠٩﴾

109. അപ്പോൾ ഇക്കൂട്ടർ ആരാധിച്ചുവരുന്നതിനെ സംബന്ധിച്ച് നീ യാതൊരു സംശയത്തിലും അകപ്പെടരുത്. മുമ്പ് ഇവരുടെ പിതാക്കന്മാർ ആരാധിച്ചിരുന്ന അതേ രീതിയിൽ ആരാധന നടത്തുക മാത്രമാണിവർ ചെയ്യുന്നത്. തീർച്ചയായും അവർക്കുള്ള ഓഹരി കുറവൊന്നും വരുത്താതെ നാമവർക്ക് നിറവേററിക്കൊടുക്കുന്നതാണ്.

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ فَٱخْتُلِفَ فِيهِ ۚ وَلَوْلَا كَلِمَةٌ
سَبَقَتْ مِن رَّبِّكَ لَقُضِىَ بَيْنَهُمْ ۚ وَإِنَّهُمْ لَفِى شَكٍّ مِّنْهُ
مُرِيبٍ ﴿١١٠﴾

110. മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായി. എന്നിട്ട് അതിൻ്റെ കാര്യത്തിൽ അഭിപ്രായഭിന്നതകളുണ്ടായി. നിൻ്റെ രക്ഷിതാവിങ്കൽ നിന്ന് ഒരു വചനം മുൻകൂട്ടി ഉണ്ടായിരുന്നില്ലെങ്കിൽ അവർക്കിടയിൽ വിധി നടത്തപ്പെടുമായിരുന്നു. തീർച്ചയായും അവർ ഇതിനെപ്പററി അവിശ്വാസജനകമായ സംശയത്തിലാകുന്നു.

---

391. അനന്തകാലത്തേക്ക് എന്ന അർത്ഥത്തിലുള്ള ഒരു അലങ്കാരപ്രയോഗമാണിത്.

392. അല്ലാഹു ഇളവ് ചെയ്യാൻ ഉദ്ദേശിച്ചവർക്കല്ലാതെ നരകശിക്ഷയിൽ യാതൊരു ഇളവും ഉണ്ടായിരിക്കുകയില്ല. അവൻ ഉദ്ദേശിക്കുന്ന ചിലരെ ഒരു നിശ്ചിത കാലത്തെ ശിക്ഷക്ക് ശേഷം അവൻ നരകത്തിൽ നിന്ന് മോചിപ്പിച്ച് സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കും.

393. സ്വർഗ്ഗപ്രവേശത്തിന് മുമ്പായി നരകശിക്ഷ അനുഭവിക്കാൻ വിധിക്കപ്പെടുന്ന ചിലരുണ്ടാകുമെന്ന് പറഞ്ഞുവല്ലോ. അവരെപ്പറ്റിയായിരിക്കാം ഈ വാക്ക്. 'നിൻ്റെ രക്ഷിതാവ് ഉദ്ദേശിച്ചതൊഴികെ' എന്ന വാക്കിന് വേറെയും വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുണ്ട്.

وَإِنَّ كُلًّا لَّمَّا لَيُوَفِّيَنَّهُمْ رَبُّكَ أَعْمَالَهُمْ ۚ إِنَّهُ بِمَا يَعْمَلُونَ خَبِيرٌ ﴿١١١﴾

111. തീര്‍ച്ചയായും അവരില്‍ ഓരോ വിഭാഗത്തിനും നിന്‍റെ രക്ഷിതാവ് അവരവരുടെ കര്‍മ്മങ്ങള്‍ക്കുള്ള പ്രതിഫലം പൂര്‍ണ്ണമായി നല്‍കുക തന്നെ ചെയ്യും. തീര്‍ച്ചയായും അവന്‍ അവര്‍ പ്രവര്‍ത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

فَاسْتَقِمْ كَمَا أُمِرْتَ وَمَن تَابَ مَعَكَ وَلَا تَطْغَوْا ۚ إِنَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿١١٢﴾

112. ആകയാല്‍ നീ കല്‍പിക്കപ്പെട്ടതുപോലെ നീയും നിന്നോടൊപ്പം (അല്ലാഹുവിങ്കലേക്ക്) മടങ്ങിയവരും നേരായ മാര്‍ഗ്ഗത്തില്‍ നിലകൊള്ളുക. നിങ്ങള്‍ അതിരുവിട്ട് പ്രവര്‍ത്തിക്കരുത്. തീര്‍ച്ചയായും അവന്‍ നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതെല്ലാം കണ്ടറിയുന്നവനാണ്.

وَلَا تَرْكَنُوا إِلَى الَّذِينَ ظَلَمُوا فَتَمَسَّكُمُ النَّارُ وَمَا لَكُم مِّن دُونِ اللَّهِ مِنْ أَوْلِيَاءَ ثُمَّ لَا تُنصَرُونَ ﴿١١٣﴾

113. അക്രമം പ്രവര്‍ത്തിച്ചവരുടെ പക്ഷത്തേക്ക് നിങ്ങള്‍ ചായരുത്. എങ്കില്‍ നരകം നിങ്ങളെ സ്പര്‍ശിക്കുന്നതാണ്. അല്ലാഹുവിന് പുറമെ നിങ്ങള്‍ക്ക് രക്ഷാധികാരികളേയില്ല. പിന്നീട് നിങ്ങള്‍ സഹായിക്കപ്പെടുന്നതല്ല.

وَأَقِمِ الصَّلَاةَ طَرَفَيِ النَّهَارِ وَزُلَفًا مِّنَ اللَّيْلِ ۚ إِنَّ الْحَسَنَاتِ يُذْهِبْنَ السَّيِّئَاتِ ۚ ذَٰلِكَ ذِكْرَىٰ لِلذَّاكِرِينَ ﴿١١٤﴾

114. പകലിന്‍റെ രണ്ടററങ്ങളിലും, രാത്രിയിലെ ആദ്യയാമങ്ങളിലും നീ നമസ്കാരം മുറപോലെ നിര്‍വ്വഹിക്കുക.[394] തീര്‍ച്ചയായും സല്‍കര്‍മ്മങ്ങള്‍ ദുഷ്കര്‍മ്മങ്ങളെ നീക്കിക്കളയുന്നതാണ്. ചിന്തിച്ചു ഗ്രഹിക്കുന്നവര്‍ക്ക് ഒരു ഉല്‍ബോധനമാണത്.

وَاصْبِرْ فَإِنَّ اللَّهَ لَا يُضِيعُ أَجْرَ الْمُحْسِنِينَ ﴿١١٥﴾

115. നീ ക്ഷമിക്കുക. സുകൃതവാന്‍മാരുടെ പ്രതിഫലം അല്ലാഹു നഷ്ടപ്പെടുത്തിക്കളയുകയില്ല; തീര്‍ച്ച.

فَلَوْلَا كَانَ مِنَ الْقُرُونِ مِن قَبْلِكُمْ أُولُو بَقِيَّةٍ يَنْهَوْنَ عَنِ الْفَسَادِ فِي الْأَرْضِ إِلَّا قَلِيلًا مِّمَّنْ أَنجَيْنَا مِنْهُمْ ۗ وَاتَّبَعَ الَّذِينَ ظَلَمُوا مَا أُتْرِفُوا فِيهِ وَكَانُوا مُجْرِمِينَ ﴿١١٦﴾

116. ഭൂമിയില്‍ നാശമുണ്ടാക്കുന്നതില്‍ നിന്ന് (ജനങ്ങളെ) തടയുന്ന, (നന്മയുടെ) പാരമ്പര്യമുള്ള ഒരു വിഭാഗം നിങ്ങള്‍ക്കു മുമ്പുള്ള തലമുറകളില്‍ നിന്ന് എന്തുകൊണ്ട് ഉണ്ടായില്ല? അവരില്‍ നിന്ന് നാം രക്ഷപ്പെടുത്തി എടുത്ത കൂട്ടത്തില്‍പെട്ട ചുരുക്കം ചിലരൊഴികെ. എന്നാല്‍ അക്രമകാരികള്‍ തങ്ങള്‍ക്ക് നല്‍കപ്പെട്ട സുഖാഡംബരങ്ങളുടെ പിന്നാലെ പോവുകയാണു ചെയ്തത്. അവര്‍ കുററവാളികളായിരിക്കുന്നു.

وَمَا كَانَ رَبُّكَ لِيُهْلِكَ الْقُرَىٰ بِظُلْمٍ وَأَهْلُهَا مُصْلِحُونَ ﴿١١٧﴾

117. നാട്ടുകാര്‍ സല്‍പ്രവൃത്തികള്‍ ചെയ്യുന്നവരായിരിക്കെ നിന്‍റെ രക്ഷിതാവ് അന്യായമായി രാജ്യങ്ങള്‍ നശിപ്പിക്കുന്നതല്ല.

394. അഞ്ചുനേരത്തെ നമസ്കാരങ്ങളുടെ കണിശമായ സമയനിര്‍ണ്ണയമല്ല. ദിനരാത്രങ്ങളില്‍ മുറ തെററാതെ പ്രാര്‍ത്ഥന നടത്താനുള്ള ഉല്‍ബോധനമാണ് ഈ വചനത്തില്‍ അടങ്ങിയിട്ടുള്ളത്. പകലിന്‍റെ ഒററത്തെ നമസ്കാരം സുബ്ഹും, മറെറ അററത്തേത് അസ്റുമാണ്. മധ്യാഹ്നത്തിന് ശേഷമുള്ളവ എന്ന നിലയില്‍ ചിലര്‍ ളുഹ്റിനെയും അസ്റിനെയും ചേര്‍ത്താണ് പറഞ്ഞിട്ടുള്ളത്. 'സുലഫ്' എന്ന പദത്തിന് പകലിനോട് അടുത്ത യാമങ്ങള്‍ എന്നാണ് അര്‍ത്ഥം. മഗ്‌രിബും ഇശാഉമാണ് ഈ സമയത്തെ നമസ്കാരങ്ങള്‍.

وَلَوْ شَآءَ رَبُّكَ لَجَعَلَ ٱلنَّاسَ أُمَّةً وَٰحِدَةً ۖ وَلَا يَزَالُونَ مُخْتَلِفِينَ ﴿١١٨﴾

118. നിന്റെ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നെങ്കിൽ മനുഷ്യരെ അവൻ ഒരൊററ സമുദായമാക്കുമായിരുന്നു. (എന്നാൽ) അവർ ഭിന്നിച്ചുകൊണ്ടേയിരിക്കുന്നതാണ്.

إِلَّا مَن رَّحِمَ رَبُّكَ ۚ وَلِذَٰلِكَ خَلَقَهُمْ ۗ وَتَمَّتْ كَلِمَةُ رَبِّكَ لَأَمْلَأَنَّ جَهَنَّمَ مِنَ ٱلْجِنَّةِ وَٱلنَّاسِ أَجْمَعِينَ ﴿١١٩﴾

119. നിന്റെ രക്ഷിതാവ് കരുണ ചെയ്തവരൊഴികെ. അതിനുവേണ്ടിയാണ് അവൻ അവരെ സൃഷ്ടിച്ചത്.[395] 'ജിന്നുകൾ, മനുഷ്യർ എന്നീ രണ്ട് വിഭാഗത്തെയുംകൊണ്ട് ഞാൻ നരകം നിറയ്ക്കുക തന്നെ ചെയ്യുന്നതാണ്' എന്ന നിന്റെ രക്ഷിതാവിന്റെ വചനം നിറവേറിയിരിക്കുന്നു.

وَكُلًّا نَّقُصُّ عَلَيْكَ مِنْ أَنۢبَآءِ ٱلرُّسُلِ مَا نُثَبِّتُ بِهِۦ فُؤَادَكَ ۚ وَجَآءَكَ فِى هَٰذِهِ ٱلْحَقُّ وَمَوْعِظَةٌ وَذِكْرَىٰ لِلْمُؤْمِنِينَ ﴿١٢٠﴾

120. ദൈവദൂതന്മാരുടെ വൃത്താന്തങ്ങളിൽ നിന്ന് നിന്റെ മനസ്സിന് സ്ഥൈര്യം നൽകുന്നതെല്ലാം നിനക്ക് നാം വിവരിച്ചു തരുന്നു. ഇതിലൂടെ യഥാർത്ഥ വിവരവും, സത്യവിശ്വാസികൾക്ക് വേണ്ട സദുപദേശവും, ഉൽബോധനവും നിനക്ക് വന്നു കിട്ടിയിരിക്കുകയാണ്.

وَقُل لِّلَّذِينَ لَا يُؤْمِنُونَ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنَّا عَٰمِلُونَ ﴿١٢١﴾

121. വിശ്വസിക്കാത്തവരോട് നീ പറഞ്ഞേക്കുക: 'നിങ്ങൾ നിങ്ങളുടെ നിലപാടനുസരിച്ച് പ്രവർത്തിച്ചുകൊള്ളുക. തീർച്ചയായും ഞങ്ങളും പ്രവർത്തിക്കുകയാണ്.'

وَٱنتَظِرُوٓا۟ إِنَّا مُنتَظِرُونَ ﴿١٢٢﴾

122. നിങ്ങൾ കാത്തിരിക്കുക. തീർച്ചയായും ഞങ്ങളും കാത്തിരിക്കുകയാണ്.

وَلِلَّهِ غَيْبُ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَإِلَيْهِ يُرْجَعُ ٱلْأَمْرُ كُلُّهُۥ فَٱعْبُدْهُ وَتَوَكَّلْ عَلَيْهِ ۚ وَمَا رَبُّكَ بِغَٰفِلٍ عَمَّا تَعْمَلُونَ ﴿١٢٣﴾

123. ആകാശഭൂമികളിലെ അദൃശ്യ യാഥാർത്ഥ്യങ്ങളെപ്പററിയുള്ള അറിവ് അല്ലാഹുവിന്നാണുള്ളത്. അവങ്കലേക്ക് തന്നെ കാര്യമെല്ലാം മടക്കപ്പെടുകയും ചെയ്യും. ആകയാൽ നീ അവനെ ആരാധിക്കുകയും, അവന്റെ മേൽ ഭരമേൽപിക്കുകയും ചെയ്യുക. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററിയൊന്നും നിന്റെ രക്ഷിതാവ് അശ്രദ്ധനല്ല.

395. വിഭിന്നമായ ആശയാദർശങ്ങൾ സ്വീകരിക്കാൻ സ്വാതന്ത്ര്യമുള്ള നിലയിലാണ് അല്ലാഹു മനുഷ്യരെ സൃഷ്ടിച്ചിട്ടുള്ളത്. അതുകൊണ്ടുതന്നെ സ്വന്തം കർമ്മങ്ങളുടെ ഫലം അനുഭവിക്കാൻ അവർ വിധിക്കപ്പെടുകയും ചെയ്തിരിക്കുന്നു.




## അദ്ധ്യായം - 12

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيْمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

الٓرٰ ۗ تِلْكَ اٰيٰتُ الْكِتٰبِ الْمُبِيْنِ ١

1. അലിഫ്—ലാം—റാ. സ്പഷ്ടമായ വേദ ഗ്രന്ഥത്തിലെ വചനങ്ങളാകുന്നു അവ.

اِنَّاۤ اَنْزَلْنٰهُ قُرْءٰنًا عَرَبِيًّا لَّعَلَّكُمْ تَعْقِلُوْنَ ٢

2. നിങ്ങൾ ഗ്രഹിക്കുന്നതിനുവേണ്ടി അത് അറബിഭാഷയിൽ വായിക്കപ്പെടുന്ന ഒരു പ്രമാണമായി[396] നാം അവതരിപ്പിച്ചിരിക്കുന്നു.

نَحْنُ نَقُصُّ عَلَيْكَ اَحْسَنَ الْقَصَصِ بِمَاۤ اَوْحَيْنَاۤ اِلَيْكَ
هٰذَا الْقُرْاٰنَ ۖ وَاِنْ كُنْتَ مِنْ قَبْلِهٖ لَمِنَ الْغٰفِلِيْنَ ٣

3. നിനക്ക് ഈ ഖുർആൻ ബോധനം നൽകിയത് വഴി ഏററവും നല്ല ചരിത്രവിവരണമാണ് നാം നിനക്ക് നൽകിക്കൊണ്ടിരിക്കുന്നത്. തീർച്ചയായും ഇതിനു മുമ്പ് നീ അതിനെപ്പററി ബോധമില്ലാത്തവനായിരുന്നു.[397]

اِذْ قَالَ يُوْسُفُ لِاَبِيْهِ يٰۤاَبَتِ اِنِّيْ رَاَيْتُ اَحَدَ
عَشَرَ كَوْكَبًا وَّالشَّمْسَ وَالْقَمَرَ رَاَيْتُهُمْ لِيْ سٰجِدِيْنَ ٤

4. യൂസുഫ് തൻെറ പിതാവിനോട് പറഞ്ഞ സന്ദർഭം: 'എൻെറ പിതാവേ, പതിനൊന്ന് നക്ഷത്രങ്ങളും സൂര്യനും ചന്ദ്രനും എനിക്ക് സാഷ്ടാംഗം ചെയ്യുന്നതായി ഞാൻ സ്വപ്നം കണ്ടിരിക്കുന്നു.'

قَالَ يٰبُنَيَّ لَا تَقْصُصْ رُءْيَاكَ عَلٰۤى اِخْوَتِكَ فَيَكِيْدُوْا لَكَ
كَيْدًا ۭ اِنَّ الشَّيْطٰنَ لِلْاِنْسَانِ عَدُوٌّ مُّبِيْنٌ ٥

5. അദ്ദേഹം (പിതാവ്) പറഞ്ഞു: 'എൻെറ കുഞ്ഞുമകനേ, നിൻെറ സ്വപ്നം നീ നിൻെറ സഹോദരൻമാർക്ക് വിവരിച്ചുകൊടുക്കരുത്. അവർ നിനക്കെതിരെ വല്ല തന്ത്രവും പ്രയോഗിച്ചേക്കും. തീർച്ചയായും പിശാച് മനുഷ്യൻെറ പ്രത്യക്ഷ ശത്രുവാകുന്നു.' [398]

وَكَذٰلِكَ يَجْتَبِيْكَ رَبُّكَ وَيُعَلِّمُكَ مِنْ تَاْوِيْلِ

6. അപ്രകാരം നിൻെറ രക്ഷിതാവ് നിന്നെ തെരഞ്ഞെടുക്കുകയും, സ്വപ്നവാർത്തകളുടെ

---

396. ഖുർആൻ എന്ന അറബിപദത്തിന് 'പാരായണം' എന്നും, 'പാരായണം ചെയ്യപ്പെടുന്ന ഗ്രന്ഥം' എന്നും അർത്ഥമുണ്ട്.

397. യൂസുഫ് നബി(അ)യുടേതടക്കം ധാരാളം ചരിത്രവിവരണങ്ങൾ വിശുദ്ധ ഖുർആനിലുണ്ട്. ചരിത്രത്തിൽ നിന്ന് സത്യവിശ്വാസികൾ അനിവാര്യമായി അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ തെരഞ്ഞെടുത്ത് ഏററവും നല്ല രീതിയിൽ വിവരിക്കുകയാണ് അല്ലാഹു ചെയ്യുന്നത്. ദിവ്യബോധനം ലഭിക്കുന്നതിനുമുമ്പ് നബി(സ)ക്ക് ഈ ചരിത്ര വസ്തുതകളൊന്നും അറിയില്ലായിരുന്നു.

398. യൂസുഫി(അ)ന് ലഭിക്കാനിരിക്കുന്ന മഹത്വത്തിലേക്ക് വിരൽചൂണ്ടുന്ന ഈ സ്വപ്നത്തെപ്പററി സഹോദരൻമാർ അറിഞ്ഞാൽ അവർക്ക് യൂസുഫിനോട് അസൂയ തോന്നുകയും, യൂസുഫിനെതിരെ ഗൂഢാലോചന നടത്താൻ പിശാച് അവരെ പ്രേരിപ്പിക്കുകയും ചെയ്യുമോ എന്നാണ് ആ സ്നേഹമുള്ള പിതാവിൻെറ ഉൽകണ്ഠ.

الْأَحَادِيثِ وَيُتِمُّ نِعْمَتَهُ عَلَيْكَ وَعَلَىٰ آلِ يَعْقُوبَ كَمَا أَتَمَّهَا
عَلَىٰ أَبَوَيْكَ مِن قَبْلُ إِبْرَاهِيمَ وَإِسْحَاقَ
إِنَّ رَبَّكَ عَلِيمٌ حَكِيمٌ ﴿٦﴾

വ്യാഖ്യാനത്തിൽ നിന്ന് നിനക്കവൻ പഠിപ്പിച്ചു തരികയും, നിന്റെ മേലും യഅ്ഖൂബ് കുടുംബത്തിന്റെമേലും അവന്റെ അനുഗ്രഹങ്ങൾ അവൻ നിറവേററുകയും ചെയ്യുന്നതാണ്. മുമ്പ് നിന്റെ രണ്ടു പിതാക്കളായ[399] ഇബ്രാഹീമിന്റെയും ഇസ്ഹാഖിന്റെയും കാര്യത്തിൽ അതവൻ നിറവേററിയതുപോലെതന്നെ. തീർച്ചയായും നിന്റെ രക്ഷിതാവ് സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

لَّقَدْ كَانَ فِي يُوسُفَ وَإِخْوَتِهِ آيَاتٌ لِّلسَّائِلِينَ ﴿٧﴾

7. തീർച്ചയായും യൂസുഫിലും അദ്ദേഹത്തിന്റെ സഹോദരന്മാരിലും ചോദിച്ച് മനസ്സിലാക്കുന്നവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.

إِذْ قَالُوا لَيُوسُفُ وَأَخُوهُ أَحَبُّ إِلَىٰ أَبِينَا مِنَّا
وَنَحْنُ عُصْبَةٌ إِنَّ أَبَانَا لَفِي ضَلَالٍ مُّبِينٍ ﴿٨﴾

8. യൂസുഫും അവന്റെ സഹോദരനുമാണ് നമ്മുടെ പിതാവിന് നമ്മെക്കാൾ ഇഷ്ടപ്പെട്ടവർ. നമ്മളാകട്ടെ ഒരു (പ്രബലമായ) സംഘമാണ് താനും. തീർച്ചയായും നമ്മുടെ പിതാവ് വ്യക്തമായ വഴി പിഴവിൽ തന്നെയാണ്.

اقْتُلُوا يُوسُفَ أَوِ اطْرَحُوهُ أَرْضًا يَخْلُ لَكُمْ وَجْهُ أَبِيكُمْ
وَتَكُونُوا مِن بَعْدِهِ قَوْمًا صَالِحِينَ ﴿٩﴾

9. നിങ്ങൾ യൂസുഫിനെ കൊന്നുകളയുക. അല്ലെങ്കിൽ വല്ല ഭൂപ്രദേശത്തും അവനെ (കൊണ്ടു പോയി) ഇട്ടേക്കുക. എങ്കിൽ നിങ്ങളുടെ പിതാവിന്റെ മുഖം നിങ്ങൾക്ക് ഒഴിഞ്ഞു കിട്ടും.[400] അതിനുശേഷം നിങ്ങൾക്ക് നല്ല ആളുകളായി കഴിയുകയും ചെയ്യാം.[401] എന്ന് അവർ പറഞ്ഞ സന്ദർഭം (ശ്രദ്ധേയമത്രെ).

قَالَ قَائِلٌ مِّنْهُمْ لَا تَقْتُلُوا يُوسُفَ وَأَلْقُوهُ فِي غَيَابَتِ الْجُبِّ
يَلْتَقِطْهُ بَعْضُ السَّيَّارَةِ إِن كُنتُمْ فَاعِلِينَ ﴿١٠﴾

10. അവരിൽ നിന്ന് ഒരു വക്താവ് പറഞ്ഞു: യൂസുഫിനെ നിങ്ങൾ കൊല്ലരുത്. നിങ്ങൾക്ക് (വല്ലതും) ചെയ്യണമെന്നുണ്ടെങ്കിൽ അവനെ നിങ്ങൾ (ഒരു) കിണററിന്റെ അടിയിലേക്ക് ഇട്ടേക്കുക. ഏതെങ്കിലും യാത്രാസംഘം അവനെ കണ്ടെടുത്ത് കൊള്ളും.

قَالُوا يَا أَبَانَا مَا لَكَ لَا تَأْمَنَّا عَلَىٰ يُوسُفَ
وَإِنَّا لَهُ لَنَاصِحُونَ ﴿١١﴾

11. (തുടർന്ന് പിതാവിന്റെ അടുത്ത് ചെന്ന്) അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ: താങ്കൾക്കെന്ത് പററി? യൂസുഫിന്റെ കാര്യത്തിൽ താങ്കൾ ഞങ്ങളെ വിശ്വസിക്കുന്നില്ല! ഞങ്ങളാകട്ടെ തീർച്ചയായും അവന്റെ ഗുണകാംക്ഷികളാണ് താനും.

399. പിതാമഹന്മാർ എന്ന അർത്ഥത്തിലാണ് പിതാക്കൾ എന്ന പദം പ്രയോഗിച്ചിട്ടുള്ളത്.
400. യൂസുഫടക്കം പന്ത്രണ്ട് മക്കളായിരുന്നു യഅ്ഖൂബ് നബിക്ക്. യൂസുഫിനോട് പിതാവ് കൂടുതൽ സ്നേഹം കാണിക്കുന്നു എന്ന് തോന്നുകയാൽ ജ്യേഷ്ഠസഹോദരന്മാർക്ക് അദ്ദേഹത്തോട് കടുത്ത അസൂയയായിരുന്നു. യൂസുഫിനെ കൊന്നാൽ തൽക്കാലം പിതാവിന് കടുത്ത ദുഃഖമുണ്ടാകുമെങ്കിലും ക്രമേണ പിതാവ് അവനെ മറന്നുകൊള്ളുമെന്നും പിതാവിന്റെ സ്നേഹം തങ്ങൾക്ക് തിരിച്ചുകിട്ടുമെന്നുമായിരുന്നു അവരുടെ കണക്കുകൂട്ടൽ.
401. കൊലപാതകത്തിന് ശേഷം പശ്ചാത്തപിച്ച് സജ്ജനങ്ങളായിത്തീരാം എന്നാണവരുടെ പ്രത്യാശ.

أَرْسِلْهُ مَعَنَا غَدًا يَرْتَعْ وَيَلْعَبْ وَإِنَّا لَهُ لَحَافِظُونَ ﴿١٢﴾

12. നാളെ അവനെ ഞങ്ങളോടൊപ്പം അയച്ചുതരിക. അവൻ ഉല്ലസിച്ചു നടന്നു കളിക്കട്ടെ. തീർച്ചയായും ഞങ്ങൾ അവനെ കാത്തു രക്ഷിച്ചുകൊള്ളാം.

قَالَ إِنِّي لَيَحْزُنُنِي أَنْ تَذْهَبُوا بِهِ وَأَخَافُ
أَنْ يَأْكُلَهُ الذِّئْبُ وَأَنْتُمْ عَنْهُ غَافِلُونَ ﴿١٣﴾

13. അദ്ദേഹം പറഞ്ഞു: നിങ്ങൾ അവനെ കൊണ്ടുപോകുക എന്നത് തീർച്ചയായും എനിക്ക് സങ്കടമുണ്ടാക്കുന്നതാണ്. നിങ്ങൾ അവനെപ്പറ്റി അശ്രദ്ധരായിരിക്കെ അവനെ ചെന്നായ തിന്നേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു.

قَالُوا لَئِنْ أَكَلَهُ الذِّئْبُ وَنَحْنُ عُصْبَةٌ
إِنَّا إِذًا لَخَاسِرُونَ ﴿١٤﴾

14. അവർ പറഞ്ഞു: ഞങ്ങൾ ഒരു (പ്രബലമായ) സംഘമുണ്ടായിട്ടും അവനെ ചെന്നായ തിന്നുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ മഹാനഷ്ടക്കാർ തന്നെയായിരിക്കും.

فَلَمَّا ذَهَبُوا بِهِ وَأَجْمَعُوا أَنْ يَجْعَلُوهُ فِي غَيَابَتِ الْجُبِّ
وَأَوْحَيْنَا إِلَيْهِ لَتُنَبِّئَنَّهُمْ بِأَمْرِهِمْ هَٰذَا وَهُمْ لَا يَشْعُرُونَ ﴿١٥﴾

15. അങ്ങനെ അവർ അവനെ (യൂസുഫിനെ)യും കൊണ്ടുപോകുകയും, അവനെ കിണററിനടിയിലേക്ക് ഇടുവാൻ അവർ ഒന്നിച്ച് തീരുമാനിക്കുകയും ചെയ്തപ്പോൾ (അവർ ആ കടുംകൈ പ്രവർത്തിക്കുക തന്നെ ചെയ്തു.) 'തീർച്ചയായും നീ അവർക്ക് അവരുടെ ഈ ചെയ്തിയെപററി (ഒരിക്കൽ) വിവരിച്ചുകൊടുക്കു'മെന്ന്[402] അവന്ന് (യൂസുഫിന്) നാം ബോധനം നൽകുകയും ചെയ്തു. (അന്ന്) അവർ അതിനെപററി ബോധവാന്മാരായിരിക്കുകയില്ല.

وَجَاءُوا أَبَاهُمْ عِشَاءً يَبْكُونَ ﴿١٦﴾

16. അവർ സന്ധ്യാസമയത്ത് അവരുടെ പിതാവിൻെറ അടുക്കൽ കരഞ്ഞുകൊണ്ട് ചെന്നു.

قَالُوا يَا أَبَانَا إِنَّا ذَهَبْنَا نَسْتَبِقُ
وَتَرَكْنَا يُوسُفَ عِنْدَ مَتَاعِنَا فَأَكَلَهُ الذِّئْبُ
وَمَا أَنْتَ بِمُؤْمِنٍ لَنَا وَلَوْ كُنَّا صَادِقِينَ ﴿١٧﴾

17. അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങൾ മത്സരിച്ചു ഓടിപ്പോകുകയും, യൂസുഫിനെ ഞങ്ങളുടെ സാധനങ്ങളുടെ അടുത്ത് വിട്ടുപോകുകയും ചെയ്തു. അപ്പോൾ അവനെ ചെന്നായ തിന്നു കളഞ്ഞു. ഞങ്ങൾ സത്യം പറയുന്നവരാണെങ്കിൽപോലും താങ്കൾ ഞങ്ങളെ വിശ്വസിക്കുകയില്ലല്ലോ.

وَجَاءُوا عَلَىٰ قَمِيصِهِ بِدَمٍ كَذِبٍ
قَالَ بَلْ سَوَّلَتْ لَكُمْ أَنْفُسُكُمْ أَمْرًا فَصَبْرٌ

18. യൂസുഫിൻെറ കുപ്പായത്തിൽ കള്ളച്ചോരയുമായാണ് അവർ വന്നത്. പിതാവ് പറഞ്ഞു: അങ്ങനെയല്ല, നിങ്ങളുടെ മനസ്സ് നിങ്ങൾക്ക് ഒരു കാര്യം ഭംഗിയായി തോന്നിച്ചിരിക്കയാണ്. അതിനാൽ നല്ല ക്ഷമ കൈക്കൊള്ളുക തന്നെ. നിങ്ങളി

402. പിൽക്കാലത്ത് യൂസുഫ് നബി(അ) ഈജിപ്തിൽ വെച്ച് സഹോദരന്മാരോട് ഇതിനെപററി സംസാരിച്ച കാര്യം 89-ാം വചനത്തിൽ പറയുന്നുണ്ട്.

جَمِيلٌ ۖ وَاللَّهُ الْمُسْتَعَانُ عَلَىٰ مَا تَصِفُونَ ⑱

പറഞ്ഞുണ്ടാക്കുന്ന കാര്യത്തിൽ (എനിക്ക്) സഹായം തേടാനുള്ളത് അല്ലാഹുവോടത്രെ.

وَجَاءَتْ سَيَّارَةٌ فَأَرْسَلُوا وَارِدَهُمْ فَأَدْلَىٰ دَلْوَهُ ۖ
قَالَ يَا بُشْرَىٰ هَٰذَا غُلَامٌ ۚ
وَأَسَرُّوهُ بِضَاعَةً ۚ وَاللَّهُ عَلِيمٌ بِمَا يَعْمَلُونَ ⑲

19. ഒരു യാത്രാസംഘം വന്നു. അവർ അവർക്ക് വെള്ളം കൊണ്ടുവരുന്ന ജോലിക്കാരനെ അയച്ചു. അവൻ തന്റെ തൊട്ടി ഇറക്കി. അവൻ പറഞ്ഞു; ഹാ, സന്തോഷം! ഇതാ ഒരു ബാലൻ! അവർ ആ ബാലനെ ഒരു കച്ചവടച്ചരക്കായി ഒളിച്ചുവെച്ചു. അവർ പ്രവർത്തിച്ചിരുന്നതിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു.

وَشَرَوْهُ بِثَمَنٍ بَخْسٍ دَرَاهِمَ مَعْدُودَةٍ
وَكَانُوا فِيهِ مِنَ الزَّاهِدِينَ ⑳

20. അവർ അവനെ തുച്ഛമായ ഒരു വിലയ്ക്ക് — ഏതാനും വെള്ളിക്കാശിന് — വിൽക്കുകയും ചെയ്തു. അവർ അവന്റെ കാര്യത്തിൽ താൽപര്യമില്ലാത്തവരുടെ കൂട്ടത്തിലായിരുന്നു.[403]

وَقَالَ الَّذِي اشْتَرَاهُ مِنْ مِصْرَ لِامْرَأَتِهِ أَكْرِمِي مَثْوَاهُ
عَسَىٰ أَنْ يَنْفَعَنَا أَوْ نَتَّخِذَهُ وَلَدًا ۚ وَكَذَٰلِكَ مَكَّنَّا لِيُوسُفَ
فِي الْأَرْضِ وَلِنُعَلِّمَهُ مِنْ تَأْوِيلِ الْأَحَادِيثِ ۚ وَاللَّهُ غَالِبٌ
عَلَىٰ أَمْرِهِ وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ㉑

21. ഈജിപ്തിൽ നിന്ന് അവനെ (യൂസുഫിനെ) വിലക്കെടുത്ത ആൾ തന്റെ ഭാര്യയോട് പറഞ്ഞു: ഇവന് മാന്യമായ താമസസൗകര്യം നൽകുക. അവൻ നമുക്ക് പ്രയോജനപ്പെട്ടേക്കാം. അല്ലെങ്കിൽ നമുക്കവനെ മകനായി സ്വീകരിക്കാം. അപ്രകാരം യൂസുഫിന് നാം ആ ഭൂപ്രദേശത്ത് സൗകര്യമുണ്ടാക്കിക്കൊടുത്തു. സ്വപ്നവാർത്തകളുടെ വ്യാഖ്യാനം അദ്ദേഹത്തിന് നാം അറിയിച്ചുകൊടുക്കാൻ വേണ്ടിയും കൂടിയാണത്. അല്ലാഹു തന്റെ കാര്യം ജയിച്ചടക്കുന്നവനത്രെ. പക്ഷെ മനുഷ്യരിൽ അധികപേരും അത് മനസ്സിലാക്കുന്നില്ല.

وَلَمَّا بَلَغَ أَشُدَّهُ آتَيْنَاهُ حُكْمًا وَعِلْمًا ۚ
وَكَذَٰلِكَ نَجْزِي الْمُحْسِنِينَ ㉒

22. അങ്ങനെ അദ്ദേഹം പൂർണ്ണ വളർച്ചയെത്തിയപ്പോൾ അദ്ദേഹത്തിന്ന് നാം യുക്തിബോധവും അറിവും നൽകി. സുകൃതം ചെയ്യുന്നവർക്ക് അപ്രകാരം നാം പ്രതിഫലം നൽകുന്നു.

وَرَاوَدَتْهُ الَّتِي هُوَ فِي بَيْتِهَا عَنْ نَفْسِهِ وَغَلَّقَتِ الْأَبْوَابَ
وَقَالَتْ هَيْتَ لَكَ ۚ قَالَ مَعَاذَ اللَّهِ ۖ إِنَّهُ رَبِّي أَحْسَنَ مَثْوَايَ ۖ
إِنَّهُ لَا يُفْلِحُ الظَّالِمُونَ ㉓

23. അവൻ (യൂസുഫ്) ഏതൊരുവളുടെ വീട്ടിലാണോ അവൾ[404] അവനെ വശീകരിക്കുവാൻ ശ്രമം നടത്തി. വാതിലുകൾ അടച്ചുപൂട്ടിയിട്ട് അവൾ പറഞ്ഞു: ഇങ്ങോട്ട് വാ. അവൻ പറഞ്ഞു: അല്ലാഹുവിൽ ശരണം! നിശ്ചയമായും അവനാണ് എന്റെ രക്ഷിതാവ്. അവൻ എന്റെ താമസം ക്ഷേമകരമാക്കിയിരിക്കുന്നു.[405] തീർച്ചയായും അക്രമം പ്രവർത്തിക്കുന്നവർ വിജയിക്കുകയില്ല.

---

403. വീണുകിട്ടിയ ഒരു ബാലന് വിലയായി എന്ത് കിട്ടിയാലും തരക്കേടില്ല എന്നതായിരുന്നു അവരുടെ നിലപാട്.
404. പ്രഭുവിന്റെ ഭാര്യയുടെ പേര് ഖുർആനിൽ വ്യക്തമാക്കിയിട്ടില്ല. 'സുലൈഖാ' എന്നാണ് തഫ്സീറുകളിൽ പേര് നൽകിയിട്ടുള്ളത്.
405. 'എന്റെ രക്ഷിതാവ്' എന്ന വാക്ക് ഇവിടെ പ്രപഞ്ചനാഥൻ എന്ന അർത്ഥത്തിലും എന്റെ യജമാനൻ അഥവാ വീട്ടുടമ എന്ന അർത്ഥത്തിലും ആകാൻ സാദ്ധ്യതയുണ്ട്

وَلَقَدْ هَمَّتْ بِهِۦ ۖ وَهَمَّ بِهَا لَوْلَآ أَن رَّءَا بُرْهَـٰنَ رَبِّهِۦ ۚ
كَذَٰلِكَ لِنَصْرِفَ عَنْهُ ٱلسُّوٓءَ وَٱلْفَحْشَآءَ ۚ
إِنَّهُۥ مِنْ عِبَادِنَا ٱلْمُخْلَصِينَ ٢٤

24. അവൾക്ക് അവനിൽ ആഗ്രഹം ജനിച്ചു. തൻെറ രക്ഷിതാവിൻെറ പ്രമാണം കണ്ടറിഞ്ഞില്ലായിരുന്നെങ്കിൽ അവന് അവളിലും ആഗ്രഹം ജനിച്ചേനേ. അപ്രകാരം (സംഭവിച്ചത്) തിന്മയും നീചവൃത്തിയും അവനിൽ നിന്ന് നാം തിരിച്ചു വിടുന്നതിന് വേണ്ടിയത്രെ. തീർച്ചയായും അവൻ നമ്മുടെ നിഷ്കളങ്കരായ ദാസന്മാരിൽ പെട്ടവനാകുന്നു.

وَٱسْتَبَقَا ٱلْبَابَ وَقَدَّتْ
قَمِيصَهُۥ مِن دُبُرٍ وَأَلْفَيَا سَيِّدَهَا لَدَا ٱلْبَابِ ۚ قَالَتْ مَا جَزَآءُ
مَنْ أَرَادَ بِأَهْلِكَ سُوٓءًا إِلَّآ أَن يُسْجَنَ أَوْ عَذَابٌ أَلِيمٌ ٢٥

25. അവർ രണ്ടു പേരും വാതിൽക്കലേക്ക് മത്സരിച്ചോടി. അവൾ പിന്നിൽ നിന്ന് അവൻെറ കുപ്പായം (പിടിച്ചു. അത്) കീറി. അവരിരുവരും വാതിൽക്കൽവെച്ച് അവളുടെ നാഥനെ (ഭർത്താവിനെ) കണ്ടുമുട്ടി. അവൾ പറഞ്ഞു: താങ്കളുടെ ഭാര്യയുടെ കാര്യത്തിൽ ദുരുദ്ദേശം പുലർത്തിയവന്നുള്ള പ്രതിഫലം, അവൻ തടവിലാക്കപ്പെടുക എന്നതോ, വേദനയേറിയ മറ്റെന്തെങ്കിലും ശിക്ഷയോ തന്നെ ആയിരിക്കണം.

قَالَ هِىَ رَٰوَدَتْنِى عَن نَّفْسِى ۚ وَشَهِدَ شَاهِدٌ مِّنْ أَهْلِهَآ
إِن كَانَ قَمِيصُهُۥ قُدَّ مِن قُبُلٍ فَصَدَقَتْ
وَهُوَ مِنَ ٱلْكَـٰذِبِينَ ٢٦

26. യൂസുഫ് പറഞ്ഞു: അവളാണ് എന്നെ വശീകരിക്കുവാൻ ശ്രമം നടത്തിയത്. അവളുടെ കുടുംബത്തിൽപെട്ട ഒരു സാക്ഷി ഇപ്രകാരം സാക്ഷ്യപ്പെടുത്തി: അവൻെറ കുപ്പായം മുന്നിൽ നിന്നാണ് കീറിയിട്ടുള്ളതെങ്കിൽ അവൾ സത്യമാണ് പറഞ്ഞത്. അവനാകട്ടെ കളവ് പറയുന്നവരുടെ കൂട്ടത്തിലാണ്.

وَإِن كَانَ قَمِيصُهُۥ قُدَّ مِن دُبُرٍ فَكَذَبَتْ وَهُوَ مِنَ
ٱلصَّـٰدِقِينَ ٢٧

27. എന്നാൽ അവൻെറ കുപ്പായം പിന്നിൽ നിന്നാണ് കീറിയിട്ടുള്ളതെങ്കിൽ അവൾ കളവാണ് പറഞ്ഞത്. അവനാകട്ടെ സത്യം പറഞ്ഞവരുടെ കൂട്ടത്തിലാണ്.

فَلَمَّا رَءَا قَمِيصَهُۥ قُدَّ مِن دُبُرٍ قَالَ إِنَّهُۥ مِن
كَيْدِكُنَّ ۖ إِنَّ كَيْدَكُنَّ عَظِيمٌ ٢٨

28. അങ്ങനെ അവൻെറ (യൂസുഫിൻെറ) കുപ്പായം പിന്നിൽ നിന്നാണ് കീറിയിട്ടുള്ളത് എന്ന് കണ്ടപ്പോൾ അയാൾ (ഗൃഹനാഥൻ— തൻെറ ഭാര്യയോട്) പറഞ്ഞു: തീർച്ചയായും ഇത് നിങ്ങളുടെ (സ്ത്രീകളുടെ) തന്ത്രത്തിൽ പെട്ടതാണ്. നിങ്ങളുടെ തന്ത്രം ഭയങ്കരം തന്നെ.

يُوسُفُ أَعْرِضْ عَنْ هَـٰذَا ۚ
وَٱسْتَغْفِرِى لِذَنۢبِكِ ۖ إِنَّكِ كُنتِ مِنَ ٱلْخَاطِـِٔينَ ٢٩

29. യൂസുഫേ, നീ ഇത് അവഗണിച്ചേക്കുക. (പെണ്ണേ,) നീ നിൻെറ പാപത്തിന് മാപ്പ് തേടുക. തീർച്ചയായും നീ പിഴച്ചവരുടെ കൂട്ടത്തിലാകുന്നു.

وَقَالَ نِسْوَةٌ فِى ٱلْمَدِينَةِ ٱمْرَأَتُ ٱلْعَزِيزِ تُرَٰوِدُ فَتَىٰهَا

30. നഗരത്തിലെ ചില സ്ത്രീകൾ പറഞ്ഞു: പ്രഭുവിൻെറ ഭാര്യ തൻെറ വേലക്കാരനെ വശീകരിക്കാൻ ശ്രമിക്കുന്നു. അവൾ അവനോട്

عَنْ نَفْسِهِ ۖ قَدْ شَغَفَهَا حُبًّا ۖ إِنَّا لَنَرَاهَا فِي ضَلَالٍ مُبِينٍ ﴿٣٠﴾

പ്രേമബദ്ധയായിക്കഴിഞ്ഞിരിക്കുന്നു. തീർച്ചയായും അവൾ വ്യക്തമായ പിഴവിൽ അകപ്പെട്ടതായി ഞങ്ങൾ കാണുന്നു.

فَلَمَّا سَمِعَتْ بِمَكْرِهِنَّ أَرْسَلَتْ إِلَيْهِنَّ وَأَعْتَدَتْ لَهُنَّ مُتَّكَأً وَآتَتْ كُلَّ وَاحِدَةٍ مِنْهُنَّ سِكِّينًا وَقَالَتِ اخْرُجْ عَلَيْهِنَّ ۖ فَلَمَّا رَأَيْنَهُ أَكْبَرْنَهُ وَقَطَّعْنَ أَيْدِيَهُنَّ وَقُلْنَ حَاشَ لِلَّهِ مَا هَٰذَا بَشَرًا إِنْ هَٰذَا إِلَّا مَلَكٌ كَرِيمٌ ﴿٣١﴾

31. അങ്ങനെ ആ സ്ത്രീകളുടെ കുസൃതിയെപ്പററി അവൾ കേട്ടറിഞ്ഞപ്പോൾ അവരുടെ അടുത്തേക്ക് അവൾ ആളെ അയക്കുകയും, അവർക്ക് ചാരി ഇരിക്കാവുന്ന ഇരിപ്പിടങ്ങളൊരുക്കുകയും ചെയ്തു.[406] അവരിൽ ഓരോരുത്തർക്കും (പഴങ്ങൾ മുറിക്കാൻ) അവൾ ഓരോ കത്തി കൊടുത്തു. (യൂസുഫിനോട്) അവൾ പറഞ്ഞു: നീ അവരുടെ മുമ്പിലേക്ക് പുറപ്പെടുക. അങ്ങനെ അവനെ അവർ കണ്ടപ്പോൾ അവർക്ക് അവനെപ്പററി വിസ്മയം തോന്നുകയും, അവരുടെ സ്വന്തം കൈകൾ അവർ തന്നെ അറുത്തു പോകുകയും ചെയ്തു.[407] അവർ പറഞ്ഞു: 'അല്ലാഹു എത്ര പരിശുദ്ധൻ!' ഇതൊരു മനുഷ്യനല്ല. ആദരണീയനായ ഒരു മലക്ക് തന്നെയാണ്.

قَالَتْ فَذَٰلِكُنَّ الَّذِي لُمْتُنَّنِي فِيهِ ۖ وَلَقَدْ رَاوَدْتُهُ عَنْ نَفْسِهِ فَاسْتَعْصَمَ ۖ وَلَئِنْ لَمْ يَفْعَلْ مَا آمُرُهُ لَيُسْجَنَنَّ وَلَيَكُونًا مِنَ الصَّاغِرِينَ ﴿٣٢﴾

32. അവൾ പറഞ്ഞു: എന്നാൽ ഏതൊരുവൻെറ കാര്യത്തിൽ നിങ്ങളെന്നെ ആക്ഷേപിച്ചുവോ അവനാണിത്. തീർച്ചയായും ഞാൻ അവനെ വശീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. അപ്പോൾ അവൻ (സ്വയം കളങ്കപ്പെടുത്താതെ) കാത്തുസൂക്ഷിക്കുകയാണ് ചെയ്തത്. ഞാനവനോട് കല്പിക്കുന്ന പ്രകാരം അവൻ ചെയ്തില്ലെങ്കിൽ തീർച്ചയായും അവൻ തടവിലാക്കപ്പെടുകയും, നിന്ദ്യരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും.

قَالَ رَبِّ السِّجْنُ أَحَبُّ إِلَيَّ مِمَّا يَدْعُونَنِي إِلَيْهِ ۖ وَإِلَّا تَصْرِفْ عَنِّي كَيْدَهُنَّ أَصْبُ إِلَيْهِنَّ وَأَكُنْ مِنَ الْجَاهِلِينَ ﴿٣٣﴾

33. അവൻ (യൂസുഫ്) പറഞ്ഞു: 'എൻെറ രക്ഷിതാവേ, ഇവർ എന്നെ ഏതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതിനെക്കാളും എനിക്ക് കൂടുതൽ പ്രിയപ്പെട്ടത് ജയിലാകുന്നു. ഇവരുടെ കുതന്ത്രം എന്നെ വിട്ട് നീ തിരിച്ചുകളയാത്ത പക്ഷം ഞാൻ അവരിലേക്ക് ചാഞ്ഞുപോയേക്കും. അങ്ങനെ ഞാൻ അവിവേകികളുടെ കൂട്ടത്തിൽ ആയിപ്പോകുകയും ചെയ്യും.

فَاسْتَجَابَ لَهُ رَبُّهُ فَصَرَفَ عَنْهُ كَيْدَهُنَّ

34. അപ്പോൾ അവൻെറ പ്രാർത്ഥന തൻെറ രക്ഷിതാവ് സ്വീകരിക്കുകയും അവരുടെ കുതന്ത്രം അവനിൽ നിന്ന് അവൻ തട്ടിത്തിരിച്ചു

406. 'മുത്തകഅ്' എന്ന പദത്തിന് ഭാഷാർത്ഥം ചാരിയിരിക്കാവുന്ന ഇരിപ്പിടം എന്നാണ്. ചില വ്യാഖ്യാതാക്കൾ 'സദ്യ' എന്നാണ് അർത്ഥം കല്പിച്ചിട്ടുള്ളത്.

407. അവർ പഴങ്ങൾ മുറിച്ചുതിന്നുകൊണ്ടിരിക്കുന്നതിനിടയിലാണ് പ്രഭ്വി യൂസുഫി(അ)നെ വിളിച്ചത്. യൂസുഫി(അ)ൻെറ സൗന്ദര്യം കണ്ട് കണ്ണഞ്ചിപ്പോയ സ്ത്രീകളുടെ കൈകൾക്ക് അബദ്ധത്തിൽ മുറിവേല്ക്കുകയാണുണ്ടായത്.

إِنَّهُ هُوَ السَّمِيعُ الْعَلِيمُ ﴿٣٤﴾

കളയുകയും ചെയ്തു. തീർച്ചയായും അവൻ എല്ലാം കേൾക്കുന്നവനും കാണുന്നവനുമത്രെ.

ثُمَّ بَدَا لَهُم مِّن بَعْدِ مَا رَأَوُا الْآيَاتِ لَيَسْجُنُنَّهُ حَتَّىٰ حِينٍ ﴿٣٥﴾

35. പിന്നീട് തെളിവുകൾ കണ്ടറിഞ്ഞതിന്നു ശേഷവും അവർക്ക് തോന്നി; അവനെ ഒരവധി വരെ തടവിലാക്കുക തന്നെ വേണമെന്ന്.[408]

وَدَخَلَ مَعَهُ السِّجْنَ فَتَيَانِ ۖ قَالَ أَحَدُهُمَا إِنِّي أَرَانِي أَعْصِرُ خَمْرًا ۖ وَقَالَ الْآخَرُ إِنِّي أَرَانِي أَحْمِلُ فَوْقَ رَأْسِي خُبْزًا تَأْكُلُ الطَّيْرُ مِنْهُ ۖ نَبِّئْنَا بِتَأْوِيلِهِ ۖ إِنَّا نَرَاكَ مِنَ الْمُحْسِنِينَ ﴿٣٦﴾

36. അവനോടൊപ്പം രണ്ട് യുവാക്കളും ജയിലിൽ പ്രവേശിച്ചു. അവരിൽ ഒരാൾ പറഞ്ഞു: ഞാൻ വീഞ്ഞ് പിഴിഞ്ഞെടുക്കുന്നതായി സ്വപ്നം കാണുന്നു. മറെറാരാൾ പറഞ്ഞു: ഞാൻ എന്റെ തലയിൽ റൊട്ടി ചുമക്കുകയും, എന്നിട്ട് അതിൽ നിന്ന് പറവകൾ തിന്നുകയും ചെയ്യുന്നതായി സ്വപ്നം കാണുന്നു. ഞങ്ങൾക്ക് താങ്കൾ അതിന്റെ വ്യാഖ്യാനം വിവരിച്ചു തരു. തീർച്ചയായും ഞങ്ങൾ താങ്കളെ കാണുന്നത് സദ്‌വൃത്തരിൽ ഒരാളായിട്ടാണ്.

قَالَ لَا يَأْتِيكُمَا طَعَامٌ تُرْزَقَانِهِ إِلَّا نَبَّأْتُكُمَا بِتَأْوِيلِهِ قَبْلَ أَن يَأْتِيَكُمَا ۚ ذَٰلِكُمَا مِمَّا عَلَّمَنِي رَبِّي ۚ إِنِّي تَرَكْتُ مِلَّةَ قَوْمٍ لَّا يُؤْمِنُونَ بِاللَّهِ وَهُم بِالْآخِرَةِ هُمْ كَافِرُونَ ﴿٣٧﴾

37. അവൻ (യൂസുഫ്) പറഞ്ഞു: നിങ്ങൾക്ക് (കൊണ്ടു വന്ന്) നൽകപ്പെടാറുള്ള ഭക്ഷണം നിങ്ങൾക്ക് വന്നെത്തുന്നതിന്റെ മുമ്പായി അതിന്റെ വ്യാഖ്യാനം ഞാൻ നിങ്ങൾക്ക് വിവരിച്ചു തരാതിരിക്കുകയില്ല. എന്റെ രക്ഷിതാവ് എനിക്ക് പഠിപ്പിച്ചുതന്നതിൽ പെട്ടതത്രെ അത്. അല്ലാഹുവിൽ വിശ്വസിക്കാത്തവരും, പരലോകത്തെ നിഷേധിക്കുന്നവരുമായിട്ടുള്ളവരുടെ മാർഗ്ഗം തീർച്ചയായും ഞാൻ ഉപേക്ഷിച്ചിരിക്കുന്നു.

وَاتَّبَعْتُ مِلَّةَ آبَائِي إِبْرَاهِيمَ وَإِسْحَاقَ وَيَعْقُوبَ ۚ مَا كَانَ لَنَا أَن نُّشْرِكَ بِاللَّهِ مِن شَيْءٍ ۚ ذَٰلِكَ مِن فَضْلِ اللَّهِ عَلَيْنَا وَعَلَى النَّاسِ وَلَٰكِنَّ أَكْثَرَ النَّاسِ لَا يَشْكُرُونَ ﴿٣٨﴾

38. എന്റെ പിതാക്കളായ ഇബ്റാഹീം, ഇസ്ഹാഖ്, യഅ്ഖൂബ് എന്നിവരുടെ മാർഗം ഞാൻ പിന്തുടർന്നിരിക്കുന്നു. അല്ലാഹുവിനോട് യാതൊന്നിനെയും പങ്കുചേർക്കുവാൻ ഞങ്ങൾക്ക് പാടുള്ളതല്ല. ഞങ്ങൾക്കും മനുഷ്യർക്കും അല്ലാഹു നൽകിയ അനുഗ്രഹത്തിൽപെട്ടതത്രെ അത് (സന്മാർഗം). പക്ഷെ മനുഷ്യരിൽ അധികപേരും നന്ദി കാണിക്കുന്നില്ല.

يَا صَاحِبَيِ السِّجْنِ أَأَرْبَابٌ مُّتَفَرِّقُونَ خَيْرٌ أَمِ اللَّهُ الْوَاحِدُ الْقَهَّارُ ﴿٣٩﴾

39. ജയിലിലെ രണ്ട് സുഹൃത്തുക്കളേ, വ്യത്യസ്ത രക്ഷാധികാരികളാണോ ഉത്തമം; അതല്ല, ഏകനും സർവ്വാധികാരിയുമായ അല്ലാഹുവാണോ?

مَا تَعْبُدُونَ مِن دُونِهِ إِلَّا أَسْمَاءً سَمَّيْتُمُوهَا أَنتُمْ

40. അവന്നു പുറമെ നിങ്ങൾ ആരാധിക്കുന്നവ നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം

408. യൂസുഫ് കുററക്കാരനല്ലെങ്കിൽപോലും പ്രശ്നങ്ങൾ ഒഴിവാക്കാൻ കൂടുതൽ സൗകര്യപ്രദമായ മാർഗം അവനെ തടവിലാക്കുകയാണെന്ന് പ്രഭുവിന് തോന്നി. യൂസുഫ് അടിമ മാത്രമാണല്ലോ. അവർ പ്രതാപവാന്മാരും. അപ്പോൾ അവരുടെ തീരുമാനത്തെ ചോദ്യം ചെയ്യാൻ ആരുമില്ലല്ലോ.

وَ آبَاؤُكُم مَّا أَنزَلَ اللَّهُ بِهَا مِن سُلْطَانٍ ۚ إِنِ الْحُكْمُ إِلَّا لِلَّهِ ۚ
أَمَرَ أَلَّا تَعْبُدُوا إِلَّا إِيَّاهُ ۚ ذَٰلِكَ الدِّينُ الْقَيِّمُ وَلَٰكِنَّ أَكْثَرَ
النَّاسِ لَا يَعْلَمُونَ ﴿٤٠﴾

ചെയ്തിട്ടുള്ള ചില നാമങ്ങളല്ലാതെ മറ്റൊന്നുമല്ല. അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ല. വിധികർത്തൃത്വം അല്ലാഹുവിന് മാത്രമാകുന്നു. അവനെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്ന് അവൻ കൽപിച്ചിരിക്കുന്നു. വക്രതയില്ലാത്ത മതം അതത്രെ. പക്ഷെ മനുഷ്യരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

يَا صَاحِبَيِ السِّجْنِ أَمَّا أَحَدُكُمَا
فَيَسْقِي رَبَّهُ خَمْرًا ۖ وَأَمَّا الْآخَرُ فَيُصْلَبُ فَتَأْكُلُ الطَّيْرُ
مِن رَّأْسِهِ ۚ قُضِيَ الْأَمْرُ الَّذِي فِيهِ تَسْتَفْتِيَانِ ﴿٤١﴾

41. ജയിലിലെ രണ്ട് സുഹൃത്തുക്കളേ, എന്നാൽ നിങ്ങളിൽ ഒരുവൻ തന്റെ യജമാനന്ന് വീഞ്ഞ് കുടിപ്പിച്ചുകൊണ്ടിരിക്കും.[409] എന്നാൽ മറ്റേ ആൾ ക്രൂശിക്കപ്പെടും. എന്നിട്ട് അയാളുടെ തലയിൽ നിന്ന് പറവകൾ കൊത്തിത്തിന്നും. ഏതൊരു കാര്യത്തെപ്പറ്റി നിങ്ങളിരുവരും വിധി ആരായുന്നുവോ ആ കാര്യം തീരുമാനിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു.[410]

وَقَالَ لِلَّذِي ظَنَّ أَنَّهُ نَاجٍ مِّنْهُمَا
اذْكُرْنِي عِندَ رَبِّكَ فَأَنسَاهُ
الشَّيْطَانُ ذِكْرَ رَبِّهِ فَلَبِثَ فِي السِّجْنِ بِضْعَ سِنِينَ ﴿٤٢﴾

42. അവർ രണ്ടു പേരിൽ നിന്ന് രക്ഷപ്പെടുന്നവനാണ് എന്ന് താൻ വിചാരിച്ച ആളോട് അദ്ദേഹം (യൂസുഫ്) പറഞ്ഞു: 'നിന്റെ യജമാനന്റെ അടുക്കൽ നീ എന്നെപ്പറ്റി പ്രസ്താവിക്കുക.' എന്നാൽ തന്റെ യജമാനനോട് അത് പ്രസ്താവിക്കുന്ന കാര്യം പിശാച് അവനെ മറപ്പിച്ചുകളഞ്ഞു. അങ്ങനെ ഏതാനും കൊല്ലങ്ങൾ അദ്ദേഹം (യൂസുഫ്) ജയിലിൽ താമസിച്ചു.

وَقَالَ الْمَلِكُ إِنِّي أَرَىٰ سَبْعَ بَقَرَاتٍ سِمَانٍ يَأْكُلُهُنَّ
سَبْعٌ عِجَافٌ وَسَبْعَ سُنبُلَاتٍ خُضْرٍ وَأُخَرَ يَابِسَاتٍ ۖ يَا أَيُّهَا
الْمَلَأُ أَفْتُونِي فِي رُؤْيَايَ إِن كُنتُمْ لِلرُّؤْيَا تَعْبُرُونَ ﴿٤٣﴾

43. (ഒരിക്കൽ) രാജാവ് പറഞ്ഞു: തടിച്ചുകൊഴുത്ത ഏഴ് പശുക്കളെ ഏഴ് മെലിഞ്ഞ പശുക്കൾ തിന്നുന്നതായി ഞാൻ സ്വപ്നം കാണുന്നു. ഏഴ് പച്ചക്കതിരുകളും ഏഴ് ഉണങ്ങിയ കതിരുകളും ഞാൻ കാണുന്നു. ഹേ, പ്രധാനികളേ, നിങ്ങൾ സ്വപ്നത്തിന് വ്യാഖ്യാനം നൽകുന്നവരാണെങ്കിൽ എന്റെ ഈ സ്വപ്നത്തിന്റെ കാര്യത്തിൽ നിങ്ങളെനിക്ക് വിധി പറഞ്ഞു തരൂ.

قَالُوا أَضْغَاثُ أَحْلَامٍ ۖ وَمَا نَحْنُ بِتَأْوِيلِ الْأَحْلَامِ بِعَالِمِينَ ﴿٤٤﴾

44. അവർ പറഞ്ഞു: പലതരം പേക്കിനാവുകൾ! ഞങ്ങൾ അത്തരം പേക്കിനാവുകളുടെ വ്യാഖ്യാനത്തെപ്പറ്റി അറിവുള്ളവരല്ല.

وَقَالَ الَّذِي نَجَا مِنْهُمَا وَادَّكَرَ بَعْدَ أُمَّةٍ أَنَا أُنَبِّئُكُم بِتَأْوِيلِهِ
فَأَرْسِلُونِ ﴿٤٥﴾

45. ആ രണ്ട് പേരിൽ (യൂസുഫിന്റെ രണ്ട് ജയിൽ സുഹൃത്തുക്കളിൽ)നിന്ന് രക്ഷപ്പെട്ടവൻ ഒരു നീണ്ട കാലയളവിനുശേഷം (യൂസുഫിന്റെ കാര്യം) ഓർമ്മിച്ചുകൊണ്ട് പറഞ്ഞു: 'അതിന്റെ വ്യാഖ്യാനത്തെപ്പറ്റി ഞാൻ നിങ്ങൾക്ക് വിവര

409. അവൻ ജയിലിൽ നിന്ന് മുക്തനായിട്ട് യജമാനന് മദ്യം വിളമ്പുന്ന ജോലിയിൽ നിയമിക്കപ്പെടും എന്നർത്ഥം.
410. അല്ലാഹു തീരുമാനിച്ച കാര്യം അവൻ അറിയിച്ചുകൊടുത്തതിന്റെ അടിസ്ഥാനത്തിൽ യൂസുഫ് നബി(അ) വിശദീകരിച്ചുകൊടുക്കുന്നു.

മറിയിച്ചു തരാം. നിങ്ങൾ (അതിന്) എന്നെ നിയോഗിച്ചേക്കൂ.'

يُوسُفُ أَيُّهَا الصِّدِّيقُ أَفْتِنَا فِي سَبْعِ بَقَرَاتٍ
سِمَانٍ يَأْكُلُهُنَّ سَبْعٌ عِجَافٌ وَسَبْعِ سُنْبُلَاتٍ خُضْرٍ وَأُخَرَ
يَابِسَاتٍ لَعَلِّي أَرْجِعُ إِلَى النَّاسِ لَعَلَّهُمْ يَعْلَمُونَ ٤٦

46. (അവൻ യൂസുഫിൻെറ അടുത്ത് ചെന്ന് പറഞ്ഞു:) ഹേ; സത്യസന്ധനായ യൂസുഫ്, തടിച്ചുകൊഴുത്ത ഏഴ് പശുക്കളെ ഏഴ് മെലിഞ്ഞ പശുക്കൾ തിന്നുന്ന കാര്യത്തിലും, ഏഴ് പച്ചക്കതിരുകളുടെയും വേറെ ഏഴ് ഉണങ്ങിയ കതിരുകളുടെയും കാര്യത്തിലും താങ്കൾ ഞങ്ങൾക്ക് വിധി പറഞ്ഞു തരണം. ജനങ്ങൾ അറിയുവാനായി ആ വിവരവും കൊണ്ട് എനിക്ക് അവരുടെ അടുത്തേക്ക് മടങ്ങാമല്ലോ.

قَالَ تَزْرَعُونَ سَبْعَ سِنِينَ دَأَبًا فَمَا حَصَدْتُمْ فَذَرُوهُ
فِي سُنْبُلِهِ إِلَّا قَلِيلًا مِمَّا تَأْكُلُونَ ٤٧

47. അദ്ദേഹം (യൂസുഫ്) പറഞ്ഞു: നിങ്ങൾ ഏഴുകൊല്ലം തുടർച്ചയായി കൃഷി ചെയ്യുന്നതാണ്. എന്നിട്ട് നിങ്ങൾ കൊയ്തെടുത്തതിൽ നിന്ന് നിങ്ങൾക്ക് ഭക്ഷിക്കുവാൻ അൽപം ഒഴിച്ച് ബാക്കി അതിൻെറ കതിരിൽ തന്നെ വിട്ടേക്കുക.

ثُمَّ يَأْتِي مِنْ بَعْدِ ذَٰلِكَ سَبْعٌ شِدَادٌ يَأْكُلْنَ مَا
قَدَّمْتُمْ لَهُنَّ إِلَّا قَلِيلًا مِمَّا تُحْصِنُونَ ٤٨

48. പിന്നീടതിന് ശേഷം പ്രയാസകരമായ ഏഴ് വർഷം വരും. ആ വർഷങ്ങൾ, അന്നേക്കായി നിങ്ങൾ മുൻകൂട്ടി സൂക്ഷിച്ചുവെച്ചിട്ടുള്ളതിനെയെല്ലാം തിന്നുതീർക്കുന്നതാണ്. നിങ്ങൾ കാത്തുവെക്കുന്നതിൽ നിന്ന് അൽപം ഒഴികെ.

ثُمَّ يَأْتِي مِنْ بَعْدِ ذَٰلِكَ عَامٌ فِيهِ يُغَاثُ النَّاسُ
وَفِيهِ يَعْصِرُونَ ٤٩

49. പിന്നീടതിനുശേഷം ഒരു വർഷം വരും. അന്ന് ജനങ്ങൾക്ക് സമൃദ്ധി നൽകപ്പെടുകയും , അന്ന് അവർ (വീഞ്ഞും മററും) പിഴിഞ്ഞെടുക്കുകയും ചെയ്യും.

وَقَالَ الْمَلِكُ ائْتُونِي بِهِ فَلَمَّا جَاءَهُ الرَّسُولُ
قَالَ ارْجِعْ إِلَىٰ رَبِّكَ فَاسْأَلْهُ مَا بَالُ
النِّسْوَةِ اللَّاتِي قَطَّعْنَ أَيْدِيَهُنَّ إِنَّ رَبِّي بِكَيْدِهِنَّ عَلِيمٌ ٥٠

50. രാജാവ് പറഞ്ഞു: നിങ്ങൾ യൂസുഫിനെ എൻെറ അടുത്ത് കൊണ്ടുവരൂ. അങ്ങനെ തൻെറ അടുത്ത് ദൂതൻ വന്നപ്പോൾ അദ്ദേഹം (യൂസുഫ്) പറഞ്ഞു: നീ നിൻെറ യജമാനൻെറ അടുത്തേക്ക് തിരിച്ചുപോയിട്ട് സ്വന്തം കൈകൾ മുറിപ്പെടുത്തിയ ആ സ്ത്രീകളുടെ നിലപാടെന്താണെന്ന് അദ്ദേഹത്തോട് ചോദിച്ചുനോക്കുക. തീർച്ചയായും എൻെറ രക്ഷിതാവ് അവരുടെ തന്ത്രത്തെപ്പററി നന്നായി അറിയുന്നവനാകുന്നു.

قَالَ مَا خَطْبُكُنَّ إِذْ رَاوَدْتُنَّ يُوسُفَ عَنْ نَفْسِهِ قُلْنَ حَاشَ
لِلَّهِ مَا عَلِمْنَا عَلَيْهِ مِنْ سُوءٍ قَالَتِ امْرَأَتُ الْعَزِيزِ الْآنَ حَصْحَصَ

51. (ആ സ്ത്രീകളെ വിളിച്ചുവരുത്തിയിട്ട്) അദ്ദേഹം (രാജാവ്) ചോദിച്ചു: യൂസുഫിനെ വശീകരിക്കുവാൻ നിങ്ങൾ ശ്രമം നടത്തിയപ്പോൾ നിങ്ങളുടെ സ്ഥിതി എന്തായിരുന്നു? അവർ പറഞ്ഞു: അല്ലാഹു എത്ര പരിശുദ്ധൻ! ഞങ്ങൾ യൂസുഫിനെപ്പററി ദോഷകരമായ ഒന്നും മനസ്സിലാക്കിയി

ٱلْحَقُّ أَنَا۠ رَٰوَدتُّهُۥ عَن نَّفْسِهِۦ وَإِنَّهُۥ لَمِنَ ٱلصَّٰدِقِينَ ﴿٥١﴾

ട്ടില്ല. പ്രഭുവിന്റെ ഭാര്യ പറഞ്ഞു: ഇപ്പോള്‍ സത്യം വെളിപ്പെട്ടിരിക്കുന്നു. ഞാന്‍ അദ്ദേഹത്തെ വശീകരിക്കാന്‍ ശ്രമിക്കുകയാണുണ്ടായത്. തീര്‍ച്ചയായും അദ്ദേഹം സത്യവാന്‍മാരുടെ കൂട്ടത്തില്‍ തന്നെയാകുന്നു.

ذَٰلِكَ لِيَعْلَمَ أَنِّى لَمْ أَخُنْهُ بِٱلْغَيْبِ
وَأَنَّ ٱللَّهَ لَا يَهْدِى كَيْدَ ٱلْخَآئِنِينَ ﴿٥٢﴾

52. അത് (ഞാനങ്ങനെ പറയുന്നത്, അദ്ദേഹത്തിന്റെ) അസാന്നിദ്ധ്യത്തില്‍ ഞാന്‍ അദ്ദേഹത്തെ വഞ്ചിച്ചിട്ടില്ലെന്ന് അദ്ദേഹം അറിയുന്നതിനു വേണ്ടിയാകുന്നു.[411] വഞ്ചകന്‍മാരുടെ തന്ത്രത്തെ അല്ലാഹു ലക്ഷ്യത്തിലെത്തിക്കുകയില്ല എന്നതിനാലുമാകുന്നു.

ഭാഗം 13

وَمَآ أُبَرِّئُ نَفْسِىٓ ۚ إِنَّ ٱلنَّفْسَ لَأَمَّارَةٌۢ بِٱلسُّوٓءِ إِلَّا
مَا رَحِمَ رَبِّىٓ ۚ إِنَّ رَبِّى غَفُورٌ رَّحِيمٌ ﴿٥٣﴾

53. ഞാന്‍ എന്റെ മനസ്സിനെ കുററത്തില്‍ നിന്നൊഴിവാക്കുന്നില്ല. തീര്‍ച്ചയായും മനസ്സ് ദുഷ്പ്രവൃത്തിക്ക് ഏറെ പ്രേരിപ്പിക്കുന്നത് തന്നെയാകുന്നു. എന്റെ രക്ഷിതാവിന്റെ കരുണ ലഭിച്ച മനസ്സൊഴികെ. തീര്‍ച്ചയായും എന്റെ രക്ഷിതാവ് ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَقَالَ ٱلْمَلِكُ ٱئْتُونِى بِهِۦٓ أَسْتَخْلِصْهُ لِنَفْسِى ۖ فَلَمَّا كَلَّمَهُۥ
قَالَ إِنَّكَ ٱلْيَوْمَ لَدَيْنَا مَكِينٌ أَمِينٌ ﴿٥٤﴾

54. രാജാവ് പറഞ്ഞു: നിങ്ങള്‍ അദ്ദേഹത്തെ എന്റെ അടുത്ത് കൊണ്ടുവരൂ. ഞാന്‍ അദ്ദേഹത്തെ എന്റെ ഒരു പ്രത്യേകക്കാരനായി സ്വീകരിക്കുന്നതാണ്. അങ്ങനെ അദ്ദേഹത്തോട് സംസാരിച്ചപ്പോള്‍ രാജാവ് പറഞ്ഞു; തീര്‍ച്ചയായും താങ്കള്‍ ഇന്ന് നമ്മുടെ അടുക്കല്‍ സ്ഥാനമുള്ളവനും വിശ്വസ്തനുമാകുന്നു.

قَالَ ٱجْعَلْنِى عَلَىٰ خَزَآئِنِ ٱلْأَرْضِ ۖ إِنِّى حَفِيظٌ عَلِيمٌ ﴿٥٥﴾

55. അദ്ദേഹം (യൂസുഫ്) പറഞ്ഞു: താങ്കള്‍ എന്നെ ഭൂമിയിലെ ഖജനാവുകളുടെ അധികാരമേല്‍പിക്കൂ. തീര്‍ച്ചയായും ഞാന്‍ വിവരമുള്ള ഒരു സൂക്ഷിപ്പുകാരനായിരിക്കും.[412]

وَكَذَٰلِكَ مَكَّنَّا لِيُوسُفَ فِى ٱلْأَرْضِ يَتَبَوَّأُ مِنْهَا حَيْثُ

56. അപ്രകാരം യൂസുഫിന് ആ ഭൂപ്രദേശത്ത്, അദ്ദേഹം ഉദ്ദേശിക്കുന്നിടത്ത് താമസമുറപ്പിക്കാവുന്ന വിധം നാം സ്വാധീനം നല്‍കി. നമ്മുടെ കാരുണ്യം നാം ഉദ്ദേശിക്കുന്നവര്‍ക്ക് നാം

411. യൂസുഫി(അ)നെ ജയിലിലടച്ചതിനുശേഷം അദ്ദേഹത്തിന്റെ അഭാവത്തില്‍ താന്‍ അദ്ദേഹത്തെ പററി ദുരാരോപണങ്ങളൊന്നും നടത്തിയിട്ടില്ലെന്ന് പ്രഭ്വി ഏററുപറയുന്നു. അവര്‍ക്ക് തന്റെ തെററ് ഇപ്പോള്‍ ബോദ്ധ്യമാവുകയും, പശ്ചാത്താപം പ്രകടിപ്പിക്കുകയും ചെയ്തിരിക്കുകയാണ്. 'താന്‍ പ്രഭുവിനെ അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തില്‍ വഞ്ചിച്ചിട്ടില്ല' (യൂസുഫി(അ)നെ വശീകരിക്കുവാന്‍ ശ്രമിച്ചിട്ടുണ്ടെങ്കിലും, അദ്ദേഹവുമായി അവിഹിതവേഴ്ചയില്‍ ഏര്‍പ്പെട്ടിട്ടില്ല എന്ന അര്‍ത്ഥത്തില്‍) എന്നാണ് ചില വ്യാഖ്യാതാക്കള്‍ 'ലം അഖുന്‍ഹു ബില്‍ ഗൈബി' എന്നതിന് അര്‍ത്ഥം കല്‍പിച്ചിട്ടുള്ളത്.

412. ക്ഷേമകാലത്തെ വിളവെടുപ്പില്‍ അത്യാവശ്യം കഴിച്ച് ബാക്കി മുഴുവന്‍ സൂക്ഷിച്ചുവെച്ച് അതുപയോഗിച്ച് ക്ഷാമകാലം തരണം ചെയ്യുന്നതിന് വേണ്ട പരിപാടികള്‍ ആസൂത്രണം ചെയ്യുകയായിരുന്നു അടിയന്തരമായി വേണ്ടിയിരുന്നത്. അതിന്റെ ചുമതല തന്നെ ഏല്‍പിക്കാനാണ് യൂസുഫ് നബി രാജാവിനോട് ആവശ്യപ്പെട്ടത്.

يَشَاءُ ۚ نُصِيبُ بِرَحْمَتِنَا مَن نَّشَاءُ ۖ وَلَا نُضِيعُ أَجْرَ الْمُحْسِنِينَ ﴿٥٦﴾

അനുഭവിപ്പിക്കുന്നു. സദ്‌വൃത്തർക്കുള്ള പ്രതിഫലം നാം നഷ്ടപ്പെടുത്തിക്കളയുകയില്ല.

وَلَأَجْرُ الْآخِرَةِ خَيْرٌ لِّلَّذِينَ آمَنُوا وَكَانُوا يَتَّقُونَ ﴿٥٧﴾

57. വിശ്വസിക്കുകയും സൂക്ഷ്മത പാലിക്കുന്നവരായിരിക്കുകയും ചെയ്തവർക്ക് പരലോകത്തെ പ്രതിഫലമാകുന്നു കൂടുതൽ ഉത്തമം.

وَجَاءَ إِخْوَةُ يُوسُفَ فَدَخَلُوا عَلَيْهِ
فَعَرَفَهُمْ وَهُمْ لَهُ مُنكِرُونَ ﴿٥٨﴾

58. യൂസുഫിൻെറ സഹോദരന്മാർ വന്നു[413] അദ്ദേഹത്തിൻെറ അടുത്ത് പ്രവേശിച്ചു. അപ്പോൾ അദ്ദേഹം അവരെ തിരിച്ചറിഞ്ഞു. അവർ അദ്ദേഹത്തെ തിരിച്ചറിഞ്ഞിരുന്നില്ല.

وَلَمَّا جَهَّزَهُم بِجَهَازِهِمْ قَالَ ائْتُونِي بِأَخٍ لَّكُم مِّنْ أَبِيكُمْ ۚ أَلَا
تَرَوْنَ أَنِّي أُوفِي الْكَيْلَ وَأَنَا خَيْرُ الْمُنزِلِينَ ﴿٥٩﴾

59. അങ്ങനെ അവർക്കുവേണ്ട സാധനങ്ങൾ അവർക്ക് ഒരുക്കിക്കൊടുത്തപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങളുടെ ബാപ്പയൊത്ത ഒരു സഹോദരൻ[414] നിങ്ങൾക്കുണ്ടല്ലോ. അവനെ നിങ്ങൾ എൻെറ അടുത്ത് കൊണ്ടുവരണം. ഞാൻ അളവ് തികച്ചുതരുന്നുവെന്നും, ഏററവും നല്ല ആതിഥ്യമാണ് ഞാൻ നൽകുന്നത് എന്നും നിങ്ങൾ കാണുന്നില്ലേ?

فَإِن لَّمْ تَأْتُونِي بِهِ فَلَا كَيْلَ لَكُمْ عِندِي وَلَا تَقْرَبُونِ ﴿٦٠﴾

60. എന്നാൽ അവനെ നിങ്ങൾ എൻെറ അടുത്ത് കൊണ്ടുവരുന്നില്ലെങ്കിൽ നിങ്ങൾക്കിനി എൻെറ അടുക്കൽ നിന്ന് അളന്നു തരുന്നതല്ല. നിങ്ങൾ എന്നെ സമീപിക്കേണ്ടതുമില്ല.

قَالُوا سَنُرَاوِدُ عَنْهُ أَبَاهُ وَإِنَّا لَفَاعِلُونَ ﴿٦١﴾

61. അവർ പറഞ്ഞു: ഞങ്ങൾ അവൻെറ കാര്യത്തിൽ അവൻെറ പിതാവിനോട് ഒരു ശ്രമം നടത്തി നോക്കാം. തീർച്ചയായും ഞങ്ങളത് ചെയ്യും.

وَقَالَ لِفِتْيَانِهِ اجْعَلُوا بِضَاعَتَهُمْ فِي رِحَالِهِمْ لَعَلَّهُمْ
يَعْرِفُونَهَا إِذَا انقَلَبُوا إِلَىٰ أَهْلِهِمْ لَعَلَّهُمْ يَرْجِعُونَ ﴿٦٢﴾

62. അദ്ദേഹം (യൂസുഫ്) തൻെറ ഭൃത്യന്മാരോട് പറഞ്ഞു: നിങ്ങൾ അവർ കൊണ്ടുവന്ന ചരക്കുകൾ അവരുടെ ഭാണ്ഡങ്ങളിൽ തന്നെ വെച്ചേക്കുക. അവർ അവരുടെ കുടുംബത്തിൽ തിരിച്ചെത്തുമ്പോൾ അവരത് മനസ്സിലാക്കിക്കൊള്ളും. അവർ ഒരു വേള മടങ്ങി വന്നേക്കാം.

فَلَمَّا رَجَعُوا إِلَىٰ أَبِيهِمْ قَالُوا يَا أَبَانَا مُنِعَ مِنَّا

63. അങ്ങനെ അവർ തങ്ങളുടെ പിതാവിൻെറ അടുത്ത് തിരിച്ചെത്തിയപ്പോൾ അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങൾക്ക് അളന്നു തരുന്നത് മുടക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഞങ്ങളോടൊപ്പം ഞങ്ങളുടെ സഹോദരനെയും കൂടി

413. കൻആൻ ദേശത്ത് കടുത്ത ക്ഷാമം നേരിട്ടപ്പോൾ ഈജിപ്തിൽ ഭക്ഷ്യധാന്യങ്ങൾ ലഭ്യമാണെന്നറിഞ്ഞ് വന്നതാണ് അവർ. ധാന്യങ്ങൾക്ക് വിലയായി നൽകാനുള്ള സാധനങ്ങളും അവർ കൊണ്ടുവന്നിരുന്നു.
414. യൂസുഫ് നബി(അ)യും, ബിൻയാമീൻ എന്ന ഇളയസഹോദരനും ഒരേ മാതാവിൻെറ മക്കളാണ്. മററു സഹോദരന്മാർ മറെറാരു മാതാവിൻെറ മക്കളും.

الْكَيْلُ فَأَرْسِلْ مَعَنَا أَخَانَا نَكْتَلْ وَإِنَّا لَهُ لَحَافِظُونَ ﴿٦٣﴾

താങ്കൾ അയച്ചു തരണം. എങ്കിൽ ഞങ്ങൾക്ക് അളന്നുകിട്ടുന്നതാണ്. തീർച്ചയായും ഞങ്ങൾ അവനെ കാത്തു സൂക്ഷിക്കുക തന്നെ ചെയ്യും.

قَالَ هَلْ آمَنُكُمْ عَلَيْهِ إِلَّا كَمَا أَمِنتُكُمْ عَلَىٰ أَخِيهِ مِن قَبْلُ فَاللَّهُ خَيْرٌ حَافِظًا وَهُوَ أَرْحَمُ الرَّاحِمِينَ ﴿٦٤﴾

64. അദ്ദേഹം (പിതാവ്) പറഞ്ഞു: അവന്റെ സഹോദരന്റെ കാര്യത്തിൽ മുമ്പ് ഞാൻ നിങ്ങളെ വിശ്വസിച്ചതുപോലെയല്ലാതെ അവന്റെ കാര്യത്തിൽ എനിക്ക് നിങ്ങളെ വിശ്വസിക്കാനാകുമോ? എന്നാൽ അല്ലാഹുവാണ് നല്ലവണ്ണം കാത്തുസൂക്ഷിക്കുന്നവൻ. അവൻ കരുണയുള്ളവരിൽ ഏററവും കാരുണികനാകുന്നു.

وَلَمَّا فَتَحُوا مَتَاعَهُمْ وَجَدُوا بِضَاعَتَهُمْ رُدَّتْ إِلَيْهِمْ قَالُوا يَا أَبَانَا مَا نَبْغِي هَٰذِهِ بِضَاعَتُنَا رُدَّتْ إِلَيْنَا وَنَمِيرُ أَهْلَنَا وَنَحْفَظُ أَخَانَا وَنَزْدَادُ كَيْلَ بَعِيرٍ ذَٰلِكَ كَيْلٌ يَسِيرٌ ﴿٦٥﴾

65. അവർ അവരുടെ സാധനങ്ങൾ തുറന്നു നോക്കിയപ്പോൾ തങ്ങളുടെ ചരക്കുകൾ തങ്ങൾക്ക് തിരിച്ചു നൽകപ്പെട്ടതായി അവർ കണ്ടെത്തി. അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, നമുക്കിനി എന്ത് വേണം? നമ്മുടെ ചരക്കുകൾ ഇതാ നമുക്ക് തന്നെ തിരിച്ചു നൽകപ്പെട്ടിരിക്കുന്നു. (മേലിലും) ഞങ്ങൾ ഞങ്ങളുടെ കുടുംബത്തിന് ആഹാരം കൊണ്ടുവരാം. ഞങ്ങളുടെ സഹോദരനെ ഞങ്ങൾ കാത്തുകൊള്ളുകയും ചെയ്യാം. ഒരൊട്ടകത്തിന് വഹിക്കാവുന്ന അളവ് ഞങ്ങൾക്ക് കൂടുതൽ കിട്ടുകയും ചെയ്യും. കുറഞ്ഞ ഒരു അളവാകുന്നു അത്.[415]

قَالَ لَنْ أُرْسِلَهُ مَعَكُمْ حَتَّىٰ تُؤْتُونِ مَوْثِقًا مِّنَ اللَّهِ لَتَأْتُنَّنِي بِهِ إِلَّا أَن يُحَاطَ بِكُمْ فَلَمَّا آتَوْهُ مَوْثِقَهُمْ قَالَ اللَّهُ عَلَىٰ مَا نَقُولُ وَكِيلٌ ﴿٦٦﴾

66. അദ്ദേഹം പറഞ്ഞു: തീർച്ചയായും നിങ്ങൾ അവനെ എന്റെ അടുക്കൽ കൊണ്ടുവന്നു തരുമെന്ന് അല്ലാഹുവിന്റെ പേരിൽ എനിക്ക് നിങ്ങൾ ഉറപ്പ് നൽകുന്നതുവരെ ഞാനവനെ നിങ്ങളുടെ കൂടെ അയക്കുകയില്ല തന്നെ. നിങ്ങൾ (ആപത്തുകളാൽ) വലയം ചെയ്യപ്പെടുന്നുവെങ്കിൽ ഒഴികെ.[416] അങ്ങനെ അവരുടെ ഉറപ്പ് അദ്ദേഹത്തിനവർ നൽകിയപ്പോൾ അദ്ദേഹം പറഞ്ഞു: അല്ലാഹു നാം പറയുന്നതിന്മേൽ നോട്ടം വഹിക്കുന്നവനാകുന്നു.

وَقَالَ يَا بَنِيَّ لَا تَدْخُلُوا مِن بَابٍ وَاحِدٍ وَادْخُلُوا مِنْ أَبْوَابٍ مُّتَفَرِّقَةٍ وَمَا أُغْنِي عَنكُم مِّنَ اللَّهِ مِن شَيْءٍ

67. അദ്ദേഹം പറഞ്ഞു: എന്റെ മക്കളേ, നിങ്ങൾ ഒരേ വാതിലിലൂടെ പ്രവേശിക്കാതെ വ്യത്യസ്ത വാതിലുകളിലൂടെ പ്രവേശിക്കുക.[417] അല്ലാഹുവിങ്കൽ നിന്നുണ്ടാകുന്ന യാതൊന്നും നിങ്ങളിൽ നിന്ന് തടുക്കുവാൻ എനിക്കാവില്ല.

415. 'യസീർ' എന്ന പദത്തിന് എളുപ്പമുള്ളത് എന്നും, കുറഞ്ഞത് എന്നും അർത്ഥമുണ്ട്. ഈജിപ്തിലെ രാജാവിനെ സംബന്ധിച്ചിടത്തോളം ഒരു ഒട്ടകച്ചുമട് ധാന്യം ചെറിയ ഒരളവ് മാത്രമാണ്. യൂസുഫ് നബി(അ)യുടെ സഹോദരന്മാരെ സംബന്ധിച്ചിടത്തോളം എളുപ്പത്തിൽ കിട്ടുന്നതുമാണ്.
416. അവർ മഹാവിപത്തിൽ അകപ്പെടുകയും, സ്വയം രക്ഷപ്പെടാനോ ഇളയ സഹോദരനെ രക്ഷപ്പെടുത്താനോ കഴിയാതെ വരികയുമാണെങ്കിൽ ആരെയും കുറ്റപ്പെടുത്തിയിട്ട് കാര്യമില്ലല്ലോ.
417. ഈജിപ്തിൽ പ്രവേശിക്കുമ്പോൾ അല്ലെങ്കിൽ രാജധാനിയിൽ കടന്നുചെല്ലുമ്പോൾ.

إِنِ الْحُكْمُ إِلَّا لِلَّهِ عَلَيْهِ تَوَكَّلْتُ وَعَلَيْهِ فَلْيَتَوَكَّلِ الْمُتَوَكِّلُونَ ﴿٦٧﴾

വിധികർതൃത്വം അല്ലാഹുവിന് മാത്രമാകുന്നു. അവന്റെ മേൽ ഞാൻ ഭരമേൽപിച്ചിരിക്കുന്നു. അവന്റെ മേൽ തന്നെയാണ് ഭരമേൽപിക്കുന്നവർ ഭരമേൽപിക്കേണ്ടത്.

وَلَمَّا دَخَلُوا مِنْ حَيْثُ أَمَرَهُمْ أَبُوهُمْ مَا كَانَ يُغْنِي عَنْهُمْ مِنَ اللَّهِ مِنْ شَيْءٍ إِلَّا حَاجَةً فِي نَفْسِ يَعْقُوبَ قَضَاهَا ۚ وَإِنَّهُ لَذُو عِلْمٍ لِمَا عَلَّمْنَاهُ وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿٦٨﴾

68. അവരുടെ പിതാവ് അവരോട് കൽപിച്ച വിധത്തിൽ അവർ പ്രവേശിച്ചപ്പോൾ അല്ലാഹുവിങ്കൽ നിന്നുണ്ടാകുന്ന യാതൊന്നും അവരിൽ നിന്ന് തടുക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. യഅ്ഖൂബിന്റെ മനസ്സിലുണ്ടായിരുന്ന ഒരാവശ്യം അദ്ദേഹം നിറവേററി എന്ന് മാത്രം.[418] നാം അദ്ദേഹത്തിന് പഠിപ്പിച്ചുകൊടുത്തിട്ടുള്ളതിനാൽ തീർച്ചയായും അദ്ദേഹം അറിവുള്ളവൻ തന്നെയാണ്. പക്ഷെ മനുഷ്യരിൽ അധികപേരും അറിയുന്നില്ല.

وَلَمَّا دَخَلُوا عَلَىٰ يُوسُفَ آوَىٰ إِلَيْهِ أَخَاهُ ۖ قَالَ إِنِّي أَنَا أَخُوكَ فَلَا تَبْتَئِسْ بِمَا كَانُوا يَعْمَلُونَ ﴿٦٩﴾

69. അവർ യൂസുഫിന്റെ അടുത്ത് കടന്നു ചെന്നപ്പോൾ അദ്ദേഹം തന്റെ സഹോദരനെ[419] തന്നിലേക്ക് അടുപ്പിച്ചു. എന്നിട്ടദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ തന്നെയാണ് നിന്റെ സഹോദരൻ. ആകയാൽ അവർ (മൂത്ത സഹോദരന്മാർ) ചെയ്തു വരുന്നതിനെപ്പററി നീ ദുഃഖിക്കേണ്ടതില്ല.

فَلَمَّا جَهَّزَهُمْ بِجَهَازِهِمْ جَعَلَ السِّقَايَةَ فِي رَحْلِ أَخِيهِ ثُمَّ أَذَّنَ مُؤَذِّنٌ أَيَّتُهَا الْعِيرُ إِنَّكُمْ لَسَارِقُونَ ﴿٧٠﴾

70. അങ്ങനെ അവർക്കുള്ള സാധനങ്ങൾ അവർക്ക് ഒരുക്കിക്കൊടുത്തപ്പോൾ അദ്ദേഹം (യൂസുഫ്) പാനപാത്രം[420] തന്റെ സഹോദരന്റെ ഭാണ്ഡത്തിൽ വെച്ചു. പിന്നെ ഒരാൾ വിളിച്ചു പറഞ്ഞു: ഹേ; യാത്രാ സംഘമേ, തീർച്ചയായും നിങ്ങൾ മോഷ്ടാക്കൾ തന്നെയാണ്.

قَالُوا وَأَقْبَلُوا عَلَيْهِمْ مَاذَا تَفْقِدُونَ ﴿٧١﴾

71. അവരുടെ നേരെ തിരിഞ്ഞുകൊണ്ട് അവർ (യാത്രാസംഘം) പറഞ്ഞു: എന്താണ് നിങ്ങൾക്ക് നഷ്ടപ്പെട്ടിട്ടുള്ളത്?

قَالُوا نَفْقِدُ صُوَاعَ الْمَلِكِ وَلِمَنْ جَاءَ بِهِ حِمْلُ بَعِيرٍ وَأَنَا بِهِ زَعِيمٌ ﴿٧٢﴾

72. അവർ പറഞ്ഞു: ഞങ്ങൾക്ക് രാജാവിന്റെ അളവുപാത്രം നഷ്ടപ്പെട്ടിരിക്കുന്നു. അത് കൊണ്ടുവന്നു തരുന്നവന് ഒരൊട്ടകത്തിന് വഹിക്കാവുന്നത് (ധാന്യം) നൽകുന്നതാണ്. ഞാനത് ഏററിരിക്കുന്നു.

418. മനുഷ്യർ എന്തൊക്കെ മുൻകരുതലെടുത്താലും അല്ലാഹു വിധിച്ചതൊക്കെ സംഭവിക്കുക തന്നെ ചെയ്യും. എന്നാൽ മനുഷ്യരുടെ കഴിവിൽപ്പെട്ട ശ്രദ്ധയും ജാഗ്രതയും അവർ പുലർത്തുക തന്നെ വേണം. അവരുടെ അശ്രദ്ധ കൊണ്ട് സംഭവിക്കുന്ന കഷ്ടനഷ്ടങ്ങൾക്ക് അവർ ഉത്തരവാദിത്വം വഹിക്കുകയും വേണം. മക്കളെ ഈജിപ്തിലേക്ക് അയക്കുന്ന സമയത്ത് യഅ്ഖൂബ് നബിയുടെ മനസ്സിൽ എന്തോ കാര്യത്തെപ്പററി ഉൽകണ്ഠയുണ്ടായിരുന്നു. അതിന്റെ പേരിലാണ് അദ്ദേഹം അവരോട് വ്യത്യസ്ത കവാടങ്ങളിലൂടെ കടക്കാൻ നിർദ്ദേശിച്ചത്. എന്തിനെപററിയായിരുന്നു അദ്ദേഹത്തിന്റെ ഉൽകണ്ഠയെന്ന് ഖുർആനിൽ നിന്നോ ഹദീസിൽ നിന്നോ വ്യക്തമല്ല.

419. യൂസുഫ് നബി(അ) തന്റെ ഏകോദരസഹോദരനായ ബിൻയാമീനെ തന്റെ അരികിലേക്ക് വിളിച്ച് താൻ ആരാണെന്ന് വ്യക്തമാക്കികൊടുത്തു.

420. ഒരു നിശ്ചിത അളവ് കൊള്ളുന്ന പാനപാത്രം തന്നെയായിരുന്നു സാധനങ്ങൾ അളക്കാനും അവർ ഉപയോഗിച്ചിരുന്നത്.

قَالُوا تَاللَّهِ لَقَدْ عَلِمْتُم مَّا جِئْنَا لِنُفْسِدَ فِي الْأَرْضِ وَمَا
كُنَّا سَارِقِينَ ﴿٧٣﴾

73. അവർ പറഞ്ഞു: അല്ലാഹുവെ തന്നെയാണ, ഞങ്ങൾ നാട്ടിൽ കുഴപ്പമുണ്ടാക്കാൻ വേണ്ടി വന്നതല്ലെന്ന് നിങ്ങൾക്കറിയാമല്ലോ. ഞങ്ങൾ മോഷ്ടാക്കളായിരുന്നിട്ടുമില്ല.

قَالُوا فَمَا جَزَاؤُهُ إِن كُنتُمْ كَاذِبِينَ ﴿٧٤﴾

74. അവർ ചോദിച്ചു: എന്നാൽ നിങ്ങൾ കള്ളം പറയുന്നവരാണെങ്കിൽ അതിന് എന്തു ശിക്ഷയാണ് നല്കേണ്ടത്?

قَالُوا جَزَاؤُهُ مَن وُجِدَ فِي رَحْلِهِ فَهُوَ جَزَاؤُهُ كَذَٰلِكَ
نَجْزِي الظَّالِمِينَ ﴿٧٥﴾

75. അവർ പറഞ്ഞു: അതിനുള്ള ശിക്ഷ ഇപ്രകാരമത്രെ: ഏതൊരുവന്റെ യാത്രാ ഭാണ്ഡത്തിലാണോ അതു കാണപ്പെട്ടത് അവനെ പിടിച്ചു വെക്കുകയാണ് അതിനുള്ള ശിക്ഷ. അപ്രകാരമാണ് ഞങ്ങൾ അക്രമികൾക്ക് പ്രതിഫലം നൽകുന്നത്.

فَبَدَأَ بِأَوْعِيَتِهِمْ قَبْلَ وِعَاءِ أَخِيهِ ثُمَّ
اسْتَخْرَجَهَا مِن وِعَاءِ أَخِيهِ كَذَٰلِكَ كِدْنَا لِيُوسُفَ مَا
كَانَ لِيَأْخُذَ أَخَاهُ فِي دِينِ الْمَلِكِ إِلَّا أَن يَشَاءَ اللَّهُ نَرْفَعُ
دَرَجَاتٍ مَّن نَّشَاءُ وَفَوْقَ كُلِّ ذِي عِلْمٍ عَلِيمٌ ﴿٧٦﴾

76. എന്നിട്ട് അദ്ദേഹം (യൂസുഫ്) തന്റെ സഹോദരന്റെ ഭാണ്ഡത്തെക്കാൾ മുമ്പായി അവരുടെ ഭാണ്ഡങ്ങൾ പരിശോധിക്കുവാൻ തുടങ്ങി. പിന്നീട് തന്റെ സഹോദരന്റെ ഭാണ്ഡത്തിൽ നിന്ന് അദ്ദേഹമത് പുറത്തെടുത്തു. അപ്രകാരം യൂസുഫിന് വേണ്ടി നാം തന്ത്രം പ്രയോഗിച്ചു. അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ രാജാവിന്റെ നിയമമനുസരിച്ച് അദ്ദേഹത്തിന് തന്റെ സഹോദരനെ പിടിച്ചു വെക്കാൻ പററുമായിരുന്നില്ല. നാം ഉദ്ദേശിക്കുന്നവരെ നാം പല പദവികൾ ഉയർത്തുന്നു. അറിവുള്ളവരുടെയെല്ലാം മീതെ എല്ലാം അറിയുന്നവനുണ്ട്.

قَالُوا إِن يَسْرِقْ فَقَدْ سَرَقَ أَخٌ لَّهُ مِن قَبْلُ فَأَسَرَّهَا
يُوسُفُ فِي نَفْسِهِ وَلَمْ يُبْدِهَا لَهُمْ قَالَ أَنتُمْ شَرٌّ مَّكَانًا
وَاللَّهُ أَعْلَمُ بِمَا تَصِفُونَ ﴿٧٧﴾

77. അവർ (സഹോദരന്മാർ) പറഞ്ഞു: അവൻ മോഷ്ടിക്കുന്നുവെങ്കിൽ (അതിൽ അത്ഭുതമില്ല) മുമ്പ് അവന്റെ സഹോദരനും മോഷ്ടിക്കുകയുണ്ടായിട്ടുണ്ട്.[421] എന്നാൽ യൂസുഫ് അത് തന്റെ മനസ്സിൽ ഗോപ്യമാക്കി വെച്ചു. അവരോട് അദ്ദേഹം അത് (പ്രതികരണം) പ്രകടിപ്പിച്ചില്ല. അദ്ദേഹം (മനസ്സിൽ) പറഞ്ഞു: നിങ്ങളാണ് മോശമായ നിലപാടുകാർ. നിങ്ങൾ പറഞ്ഞുണ്ടാക്കുന്നതിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്.

قَالُوا يَا أَيُّهَا الْعَزِيزُ إِنَّ لَهُ أَبًا شَيْخًا

78. അവർ പറഞ്ഞു: പ്രഭോ! ഇവന് വലിയ വൃദ്ധനായ ഒരു പിതാവുണ്ട്. അതിനാൽ ഇവ

421. യൂസുഫ് നബി(അ) മുമ്പ് മോഷണം നടത്തിയിട്ടുണ്ടെന്നാണ് അവർ ആരോപിച്ചത്. അവർ മോഷണമായി ചിത്രീകരിച്ച സംഭവം ഏതാണെന്ന കാര്യത്തിൽ വ്യാഖ്യാതാക്കൾ ഏകാഭിപ്രായക്കാരല്ല. രഹസ്യമായി അദ്ദേഹം ഒരു വിഗ്രഹമെടുത്ത് തകർത്ത സംഭവത്തെ പററിയാണെന്ന് ചിലർ പറയുന്നു. വീട്ടുകാരെ അറിയിക്കാതെ എന്തോ എടുത്ത് ദാനം ചെയ്തതിനെപററിയാണെന്ന് പറഞ്ഞവരും ഉണ്ട്.

كَبِيرًا فَخُذْ أَحَدَنَا مَكَانَهُۥٓ ۖ إِنَّا نَرَىٰكَ مِنَ ٱلْمُحْسِنِينَ ﴿٧٨﴾

ന്റെ സ്ഥാനത്ത് താങ്കൾ ഞങ്ങളിൽ ഒരാളെ പിടിച്ചു വെക്കുക. തീർച്ചയായും താങ്കളെ ഞങ്ങൾ കാണുന്നത് സദ്‌വൃത്തരിൽപ്പെട്ട ഒരാളായിട്ടാണ്.

قَالَ مَعَاذَ ٱللَّهِ أَن نَّأْخُذَ إِلَّا مَن وَجَدْنَا مَتَٰعَنَا عِندَهُۥٓ إِنَّآ إِذًا لَّظَٰلِمُونَ ﴿٧٩﴾

79. അദ്ദേഹം പറഞ്ഞു: അല്ലാഹുവിൽ ശരണം! നമ്മുടെ സാധനം ആരുടെ അടുക്കൽ നാം കണ്ടെത്തിയോ അവനെയല്ലാതെ നാം പിടിച്ചുവെക്കുകയോ? എങ്കിൽ തീർച്ചയായും നാം അക്രമകാരികൾ തന്നെയായിരിക്കും.

فَلَمَّا ٱسْتَيْـَٔسُوا۟ مِنْهُ خَلَصُوا۟ نَجِيًّا ۖ قَالَ كَبِيرُهُمْ أَلَمْ تَعْلَمُوٓا۟ أَنَّ أَبَاكُمْ قَدْ أَخَذَ عَلَيْكُم مَّوْثِقًا مِّنَ ٱللَّهِ وَمِن قَبْلُ مَا فَرَّطتُمْ فِى يُوسُفَ ۖ فَلَنْ أَبْرَحَ ٱلْأَرْضَ حَتَّىٰ يَأْذَنَ لِىٓ أَبِىٓ أَوْ يَحْكُمَ ٱللَّهُ لِى ۖ وَهُوَ خَيْرُ ٱلْحَٰكِمِينَ ﴿٨٠﴾

80. അങ്ങനെ അവനെ (സഹോദരനെ)പ്പററി അവർ നിരാശരായി കഴിഞ്ഞപ്പോൾ അവർ തനിച്ച് മാറിയിരുന്ന് കൂടിയാലോചന നടത്തി. അവരിൽ വലിയ ആൾ പറഞ്ഞു: നിങ്ങളുടെ പിതാവ് അല്ലാഹുവിന്റെ പേരിൽ നിങ്ങളോട് ഉറപ്പ് വാങ്ങിയിട്ടുണ്ടെന്നും, യൂസുഫിന്റെ കാര്യത്തിൽ മുമ്പ് നിങ്ങൾ വീഴ്ച വരുത്തിയിട്ടുണ്ടെന്നും നിങ്ങൾക്കറിഞ്ഞുകൂടെ? അതിനാൽ എന്റെ പിതാവ് എനിക്കനുവാദം തരികയോ, അല്ലാഹു എനിക്ക് വിധി തരുകയോ ചെയ്യുന്നത് വരെ ഞാൻ ഈ ഭൂപ്രദേശം വിട്ടുപോരുകയേ ഇല്ല. വിധി കർത്താക്കളിൽ ഏററവും ഉത്തമനത്രെ അവൻ.

ٱرْجِعُوٓا۟ إِلَىٰٓ أَبِيكُمْ فَقُولُوا۟ يَٰٓأَبَانَآ إِنَّ ٱبْنَكَ سَرَقَ وَمَا شَهِدْنَآ إِلَّا بِمَا عَلِمْنَا وَمَا كُنَّا لِلْغَيْبِ حَٰفِظِينَ ﴿٨١﴾

81. നിങ്ങൾ നിങ്ങളുടെ പിതാവിന്റെ അടുത്തേക്ക് മടങ്ങിച്ചെന്നിട്ട് പറയൂ; ഞങ്ങളുടെ പിതാവേ, താങ്കളുടെ മകൻ മോഷണം നടത്തിയിരിക്കുന്നു. ഞങ്ങൾ അറിഞ്ഞതിന്റെ അടിസ്ഥാനത്തിൽ മാത്രമാണ് ഞങ്ങൾ സാക്ഷ്യം വഹിച്ചിട്ടുള്ളത്.[422] അദൃശ്യകാര്യം ഞങ്ങൾക്ക് അറിയുമായിരുന്നില്ലല്ലോ.[423]

وَسْـَٔلِ ٱلْقَرْيَةَ ٱلَّتِى كُنَّا فِيهَا وَٱلْعِيرَ ٱلَّتِىٓ أَقْبَلْنَا فِيهَا ۖ وَإِنَّا لَصَٰدِقُونَ ﴿٨٢﴾

82. ഞങ്ങൾ പോയിരുന്ന രാജ്യക്കാരോടും, ഞങ്ങൾ (ഇങ്ങോട്ട്) ഒന്നിച്ച് യാത്ര ചെയ്ത യാത്രാസംഘത്തോടും താങ്കൾ ചോദിച്ചു നോക്കുക. തീർച്ചയായും ഞങ്ങൾ സത്യം പറയുന്നവരാകുന്നു.

قَالَ بَلْ سَوَّلَتْ لَكُمْ أَنفُسُكُمْ أَمْرًا ۖ فَصَبْرٌ جَمِيلٌ ۖ عَسَى ٱللَّهُ أَن يَأْتِيَنِى بِهِمْ جَمِيعًا ۚ

83. അദ്ദേഹം (പിതാവ്) പറഞ്ഞു: അല്ല, നിങ്ങളുടെ മനസ്സുകൾ നിങ്ങൾക്ക് എന്തോ ഒരു കാര്യം ഭംഗിയായി തോന്നിച്ചിരിക്കുന്നു. അതിനാൽ നന്നായി ക്ഷമിക്കുക തന്നെ. അവരെല്ലാവരെയും അല്ലാഹു എന്റെ അടുത്ത് കൊണ്ടു

422. 'സഹോദരന്റെ ഭാണ്ഡത്തിൽ നിന്ന് 'തൊണ്ടിസാധനം' കണ്ടെടുത്തതിന് ഞങ്ങൾ ദൃക്സാക്ഷികളാണ്' എന്നർത്ഥം.
423. അവൻ മോഷ്ടിക്കുമെന്ന് മുൻകൂട്ടി മനസ്സിലാക്കാൻ ഞങ്ങൾക്ക് സാധിക്കുമായിരുന്നില്ല എന്ന് വിവക്ഷ.

إِنَّهُ هُوَ الْعَلِيمُ الْحَكِيمُ ٨٣

വന്നു തന്നേക്കാവുന്നതാണ്. തീർച്ചയായും അവൻ എല്ലാം അറിയുന്നവനും യുക്തിമാനു മാകുന്നു.

وَتَوَلَّىٰ عَنْهُمْ وَقَالَ يَا أَسَفَىٰ عَلَىٰ يُوسُفَ وَابْيَضَّتْ
عَيْنَاهُ مِنَ الْحُزْنِ فَهُوَ كَظِيمٌ ٨٤

84. അവരിൽ നിന്ന് തിരിഞ്ഞു കളഞ്ഞിട്ട് അദ്ദേഹം പറഞ്ഞു: യൂസുഫിന്റെ കാര്യം എത്ര സങ്കടകരം! ദുഃഖം നിമിത്തം അദ്ദേഹത്തിന്റെ ഇരുകണ്ണുകളും വെളുത്തുപോയി. അങ്ങനെ അദ്ദേഹം (ദുഃഖം) ഉള്ളിലൊതുക്കി കഴിയുകയാണ്.

قَالُوا تَاللَّهِ تَفْتَأُ تَذْكُرُ يُوسُفَ حَتَّىٰ
تَكُونَ حَرَضًا أَوْ تَكُونَ مِنَ الْهَالِكِينَ ٨٥

85. അവർ പറഞ്ഞു: അല്ലാഹുവിനെ തന്നെയാണ, താങ്കൾ തീർത്തും അവശനാകുകയോ, അല്ലെങ്കിൽ മരണമടയുകയോ ചെയ്യുന്നതുവരെ താങ്കൾ യൂസുഫിനെ ഓർത്തു കൊണ്ടേയിരിക്കും.

قَالَ إِنَّمَا أَشْكُو بَثِّي وَحُزْنِي إِلَى اللَّهِ
وَأَعْلَمُ مِنَ اللَّهِ مَا لَا تَعْلَمُونَ ٨٦

86. അദ്ദേഹം പറഞ്ഞു: എന്റെ വേവലാതിയും വ്യസനവും ഞാൻ അല്ലാഹുവോട് മാത്രമാണ് ബോധിപ്പിക്കുന്നത്. അല്ലാഹുവിങ്കൽ നിന്നും നിങ്ങൾ അറിയാത്ത ചിലത് ഞാനറിയുന്നുമുണ്ട്.[424]

يَا بَنِيَّ اذْهَبُوا فَتَحَسَّسُوا مِن يُوسُفَ وَأَخِيهِ وَلَا تَيْأَسُوا
مِن رَّوْحِ اللَّهِ ۖ إِنَّهُ لَا يَيْأَسُ مِن رَّوْحِ اللَّهِ إِلَّا الْقَوْمُ
الْكَافِرُونَ ٨٧

87. എന്റെ മക്കളേ, നിങ്ങൾ പോയി യൂസുഫിനെയും അവന്റെ സഹോദരനെയും സംബന്ധിച്ച് അന്വേഷിച്ച് നോക്കുക. അല്ലാഹുവിങ്കൽ നിന്നുള്ള ആശ്വാസത്തെപ്പററി നിങ്ങൾ നിരാശപ്പെടരുത്. അവിശ്വാസികളായ ജനങ്ങളല്ലാതെ അല്ലാഹുവിങ്കൽ നിന്നുള്ള ആശ്വാസത്തെപ്പററി നിരാശപ്പെടുകയില്ല; തീർച്ച.

فَلَمَّا دَخَلُوا عَلَيْهِ قَالُوا يَا أَيُّهَا الْعَزِيزُ مَسَّنَا
وَأَهْلَنَا الضُّرُّ وَجِئْنَا بِبِضَاعَةٍ مُّزْجَاةٍ فَأَوْفِ لَنَا الْكَيْلَ
وَتَصَدَّقْ عَلَيْنَا ۖ إِنَّ اللَّهَ يَجْزِي الْمُتَصَدِّقِينَ ٨٨

88. അങ്ങനെ അവർ യൂസുഫിന്റെ അടുക്കൽ കടന്നുചെന്നിട്ട് അവർ പറഞ്ഞു: പ്രഭോ, ഞങ്ങളെയും ഞങ്ങളുടെ കുടുംബത്തെയും ദുരിതം ബാധിച്ചിരിക്കുന്നു. മോശമായ ചരക്കുകളേ ഞങ്ങൾ കൊണ്ടുവന്നിട്ടുള്ളൂ. അതിനാൽ താങ്കൾ ഞങ്ങൾക്ക് അളവ് തികച്ചുതരികയും, ഞങ്ങളോട് ഔദാര്യം കാണിക്കുകയും ചെയ്യണം. തീർച്ചയായും അല്ലാഹു ഉദാരമതികൾക്ക് പ്രതിഫലം നൽകുന്നതാണ്.

قَالَ هَلْ عَلِمْتُم مَّا فَعَلْتُم بِيُوسُفَ وَأَخِيهِ

89. അദ്ദേഹം പറഞ്ഞു: നിങ്ങൾ അറിവില്ലാത്തവരായിരുന്നപ്പോൾ യൂസുഫിന്റെയും അവ

424. യൂസുഫ് നബി(അ) ചെറുപ്പത്തിൽ കണ്ട സ്വപ്നവും, തുടർന്നുണ്ടായ സംഭവവികാസങ്ങളുമൊക്കെ അസാധാരണമായ ചില കാര്യങ്ങൾ സൂചിപ്പിക്കുന്നതായി അദ്ദേഹത്തിന് തോന്നിയിട്ടുണ്ട്. അല്ലാഹു അദ്ദേഹത്തെ കൈവെടിയുകയില്ലെന്ന ശുഭാപ്തിവിശ്വാസവുമുണ്ട്. എന്നാലും അല്ലാഹു അറിയിച്ചുകൊടുക്കുന്നതുവരെ അദൃശ്യകാര്യങ്ങളെ പററി കൃത്യമായി ആർക്കും അറിയാനാവില്ല; പ്രവാചകന്മാർക്ക് പോലും.

إِذْ أَنتُمْ جَٰهِلُونَ (٨٩)

ന്റെ സഹോദരന്റെയും കാര്യത്തിൽ ചെയ്തതെന്താണെന്ന് നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടോ?

قَالُوٓا۟ أَءِنَّكَ لَأَنتَ يُوسُفُ ۖ قَالَ أَنَا۠ يُوسُفُ وَهَٰذَآ أَخِى ۖ قَدْ مَنَّ ٱللَّهُ عَلَيْنَآ ۖ إِنَّهُۥ مَن يَتَّقِ وَيَصْبِرْ فَإِنَّ ٱللَّهَ لَا يُضِيعُ أَجْرَ ٱلْمُحْسِنِينَ (٩٠)

90. അവർ ചോദിച്ചു: 'നീ തന്നെയാണോ യൂസുഫ്?' അദ്ദേഹം പറഞ്ഞു: 'ഞാൻ തന്നെയാണ് യൂസുഫ്. ഇതെന്റെ സഹോദരനും'! അല്ലാഹു ഞങ്ങളോട് ഔദാര്യം കാണിച്ചിരിക്കുന്നു. തീർച്ചയായും ആർ സൂക്ഷ്മത പാലിക്കുകയും ക്ഷമിക്കുകയും ചെയ്യുന്നുവോ ആ സദ്വൃത്തർക്കുള്ള പ്രതിഫലം അല്ലാഹു നഷ്ടപ്പെടുത്തിക്കളയുകയില്ല; തീർച്ച.

قَالُوا۟ تَٱللَّهِ لَقَدْ ءَاثَرَكَ ٱللَّهُ عَلَيْنَا وَإِن كُنَّا لَخَٰطِـِٔينَ (٩١)

91. അവർ പറഞ്ഞു: അല്ലാഹുവെ തന്നെയാണ, തീർച്ചയായും അല്ലാഹു നിനക്ക് ഞങ്ങളെക്കാൾ മുൻഗണന നൽകിയിരിക്കുന്നു. തീർച്ചയായും ഞങ്ങൾ തെറ്റുകാരായിരിക്കുന്നു.

قَالَ لَا تَثْرِيبَ عَلَيْكُمُ ٱلْيَوْمَ ۖ يَغْفِرُ ٱللَّهُ لَكُمْ ۖ وَهُوَ أَرْحَمُ ٱلرَّٰحِمِينَ (٩٢)

92. അദ്ദേഹം പറഞ്ഞു: ഇന്ന് നിങ്ങളുടെ മേൽ ഒരാക്ഷേപവുമില്ല. അല്ലാഹു നിങ്ങൾക്ക് പൊറുത്തു തരട്ടെ. അവൻ കരുണയുള്ളവരിൽ വെച്ച് ഏററവും കാരുണികനാകുന്നു.

ٱذْهَبُوا۟ بِقَمِيصِى هَٰذَا فَأَلْقُوهُ عَلَىٰ وَجْهِ أَبِى يَأْتِ بَصِيرًا وَأْتُونِى بِأَهْلِكُمْ أَجْمَعِينَ (٩٣)

93. നിങ്ങൾ എന്റെ ഈ കുപ്പായവും കൊണ്ട് പോയിട്ട് അത് എന്റെ പിതാവിന്റെ മുഖത്ത് ഇട്ടുകൊടുക്കുക. എങ്കിൽ അദ്ദേഹം കാഴ്ചയുള്ളവനായിത്തീരും.[425] നിങ്ങളുടെ മുഴുവൻ കുടുംബാംഗങ്ങളെയും കൊണ്ട് നിങ്ങൾ എന്റെ അടുത്ത് വരുകയും ചെയ്യുക.

وَلَمَّا فَصَلَتِ ٱلْعِيرُ قَالَ أَبُوهُمْ إِنِّى لَأَجِدُ رِيحَ يُوسُفَ ۖ لَوْلَآ أَن تُفَنِّدُونِ (٩٤)

94. യാത്രാസംഘം (ഈജിപ്തിൽ നിന്ന്) പുറപ്പെട്ടപ്പോൾ അവരുടെ പിതാവ് (അടുത്തുള്ളവരോട്) പറഞ്ഞു: തീർച്ചയായും എനിക്ക് യൂസുഫിന്റെ വാസന അനുഭവപ്പെടുന്നുണ്ട്.[426] നിങ്ങളെന്നെ ബുദ്ധിഭ്രമം പററിയവനായി കരുതുന്നില്ലെങ്കിൽ (നിങ്ങൾക്കിത് വിശ്വസിക്കാവുന്നതാണ്.)

قَالُوا۟ تَٱللَّهِ إِنَّكَ لَفِى ضَلَٰلِكَ ٱلْقَدِيمِ (٩٥)

95. അവർ പറഞ്ഞു: അല്ലാഹുവെ തന്നെയാണ. തീർച്ചയായും താങ്കൾ താങ്കളുടെ ആ പഴയ വഴികേടിൽ തന്നെയാണ്.

فَلَمَّآ أَن جَآءَ ٱلْبَشِيرُ أَلْقَىٰهُ عَلَىٰ وَجْهِهِۦ فَٱرْتَدَّ بَصِيرًا ۖ

96. അനന്തരം സന്തോഷവാർത്ത അറിയിക്കുന്ന ആൾ വന്നപ്പോൾ അയാൾ ആ കുപ്പായം

425. മുമ്പ് യൂസുഫ് നബി(സ)യെ ചെന്നായ തിന്നുവെന്ന് വരുത്തിത്തീർക്കാൻവേണ്ടി അദ്ദേഹത്തിന്റെ കുപ്പായത്തിൽ ചോര പുരട്ടിയിട്ട് അവർ പിതാവിന് കൊണ്ട് പോയികൊടുക്കുകയാണല്ലോ ചെയ്തത്. അതാണ് അദ്ദേഹത്തെ നിത്യദുഃഖിതനും കാഴ്ച മങ്ങിയവനുമാക്കിയത്. ഇവിടെ ഇതാ മറ്റൊരു കുപ്പായം കൊടുത്തയക്കപ്പെടുന്നു; അതിന്റെ വിപരീതഫലം സൃഷ്ടിക്കുവാൻ വേണ്ടി.

426. അല്ലാഹു അദ്ദേഹത്തിന് ഉളവാക്കിയ ഒരു സവിശേഷാനുഭവമത്രെ അത്.

قَالَ أَلَمْ أَقُل لَّكُمْ إِنِّي أَعْلَمُ مِنَ اللَّهِ مَا لَا تَعْلَمُونَ ﴿٩٦﴾

അദ്ദേഹത്തിൻെറ മുഖത്ത് വെച്ചുകൊടുത്തു. അപ്പോൾ അദ്ദേഹം കാഴ്ചയുള്ളവനായി മാറി. അദ്ദേഹം പറഞ്ഞു: നിങ്ങൾക്കറിഞ്ഞുകൂടാത്ത ചിലത് അല്ലാഹുവിങ്കൽ നിന്ന് ഞാൻ അറിയുന്നുണ്ട് എന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടില്ലേ.

قَالُوا يَا أَبَانَا اسْتَغْفِرْ لَنَا ذُنُوبَنَا إِنَّا كُنَّا خَاطِئِينَ ﴿٩٧﴾

97. അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങൾക്കുവേണ്ടി ഞങ്ങളുടെ പാപങ്ങൾ പൊറുത്തു കിട്ടാൻ താങ്കൾ പ്രാർത്ഥിക്കണേ — തീർച്ചയായും ഞങ്ങൾ തെററുകാരായിരിക്കുന്നു.

قَالَ سَوْفَ أَسْتَغْفِرُ لَكُمْ رَبِّي إِنَّهُ هُوَ الْغَفُورُ الرَّحِيمُ ﴿٩٨﴾

98. അദ്ദേഹം പറഞ്ഞു: നിങ്ങൾക്ക് വേണ്ടി എൻെറ രക്ഷിതാവിനോട് ഞാൻ പാപമോചനം തേടാം. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

فَلَمَّا دَخَلُوا عَلَىٰ يُوسُفَ آوَىٰ إِلَيْهِ أَبَوَيْهِ وَقَالَ ادْخُلُوا
مِصْرَ إِن شَاءَ اللَّهُ آمِنِينَ ﴿٩٩﴾

99. അനന്തരം അവർ യൂസുഫിൻെറ മുമ്പാകെ പ്രവേശിച്ചപ്പോൾ അദ്ദേഹം (യൂസുഫ്) തൻെറ മാതാപിതാക്കളെ തന്നിലേക്ക് അണച്ചുകൂട്ടി. അദ്ദേഹം പറഞ്ഞു: അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം നിങ്ങൾ നിർഭയരായിക്കൊണ്ട് ഈജിപ്തിൽ പ്രവേശിച്ചു കൊള്ളുക.

وَرَفَعَ أَبَوَيْهِ عَلَى الْعَرْشِ
وَخَرُّوا لَهُ سُجَّدًا ۖ وَقَالَ يَا أَبَتِ هَٰذَا تَأْوِيلُ رُؤْيَايَ مِن
قَبْلُ قَدْ جَعَلَهَا رَبِّي حَقًّا ۖ وَقَدْ أَحْسَنَ بِي إِذْ أَخْرَجَنِي
مِنَ السِّجْنِ وَجَاءَ بِكُم مِّنَ الْبَدْوِ مِن بَعْدِ أَن نَّزَغَ
الشَّيْطَانُ بَيْنِي وَبَيْنَ إِخْوَتِي ۚ إِنَّ رَبِّي لَطِيفٌ لِّمَا يَشَاءُ ۚ
إِنَّهُ هُوَ الْعَلِيمُ الْحَكِيمُ ﴿١٠٠﴾

100. അദ്ദേഹം തൻെറ മാതാപിതാക്കളെ രാജപീഠത്തിന്മേൽ കയററിയിരുത്തി. അവർ അദ്ദേഹത്തിൻെറ മുമ്പിൽ പ്രണാമം ചെയ്യുന്നവരായിക്കൊണ്ട് വീണു.[427] അദ്ദേഹം പറഞ്ഞു: എൻെറ പിതാവേ, മുമ്പ് ഞാൻ കണ്ട സ്വപ്നം പുലർന്നതാണിത്. എൻെറ രക്ഷിതാവ് അതൊരു യാഥാർത്ഥ്യമാക്കിതീർത്തിരിക്കുന്നു. എന്നെ അവൻ ജയിലിൽ നിന്ന് പുറത്തുകൊണ്ടുവന്ന സന്ദർഭത്തിലും എൻെറയും എൻെറ സഹോദരങ്ങളുടെയുംഇടയിൽ പിശാച് കുഴപ്പം ഇളക്കിവിട്ടതിനുശേഷം മരുഭൂമിയിൽ നിന്ന് അവൻ നിങ്ങളെല്ലാവരെയും (എൻെറ അടുത്തേക്ക്) കൊണ്ടുവന്ന സന്ദർഭത്തിലും അവൻ എനിക്ക് ഉപകാരം ചെയ്തിരിക്കുന്നു. തീർച്ചയായും എൻെറ രക്ഷിതാവ് താനുദ്ദേശിക്കുന്ന കാര്യങ്ങൾ സൂക്ഷ്മമായി നിയന്ത്രിക്കുന്നവനത്രെ. തീർച്ചയായും അവൻ എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

رَبِّ قَدْ آتَيْتَنِي مِنَ الْمُلْكِ وَعَلَّمْتَنِي مِن تَأْوِيلِ

101. (അദ്ദേഹം (യൂസുഫ്) പ്രാർത്ഥിച്ചു.) എൻെറ രക്ഷിതാവേ, നീ എനിക്ക് ഭരണാധി

427. ആരാധനാഭാവത്തിലുള്ള സാഷ്ടാംഗമല്ല, സ്നേഹാദരവുകൾ സൂചിപ്പിക്കുന്ന ഒരു ഉപചാരം മാത്രമാകുന്നു ഈ പ്രണാമം.

الْأَحَادِيثِ ۚ فَاطِرَ السَّمَاوَاتِ وَالْأَرْضِ
أَنتَ وَلِيِّي فِي الدُّنْيَا وَالْآخِرَةِ ۖ تَوَفَّنِي مُسْلِمًا وَأَلْحِقْنِي
بِالصَّالِحِينَ ١٠١

കാരത്തിൽ നിന്ന് (ഒരംശം) നൽകുകയും, സ്വപ്നവാർത്തകളുടെ വ്യാഖ്യാനത്തിൽ നിന്നും (ചിലത്) നീ എനിക്ക് പഠിപ്പിച്ചു തരികയും ചെയ്തിരിക്കുന്നു. ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവേ, നീ ഇഹത്തിലും പരത്തിലും എന്റെ രക്ഷാധികാരിയാകുന്നു. നീ എന്നെ മുസ്ലിമായി മരിപ്പിക്കുകയും സജ്ജനങ്ങളുടെ കൂട്ടത്തിൽ ചേർക്കുകയും ചെയ്യേണമേ.

ذَٰلِكَ مِنْ أَنبَاءِ الْغَيْبِ نُوحِيهِ إِلَيْكَ ۖ
وَمَا كُنتَ لَدَيْهِمْ إِذْ أَجْمَعُوا أَمْرَهُمْ وَهُمْ يَمْكُرُونَ ١٠٢

102. (നബിയേ) നിനക്ക് നാം സന്ദേശമായി നൽകുന്ന അദൃശ്യവാർത്തകളിൽ പെട്ടതത്രെ അത്. (യൂസുഫിനെതിരിൽ) തന്ത്രം പ്രയോഗിച്ചുകൊണ്ട് അവർ തങ്ങളുടെ പദ്ധതി കൂടിത്തീരുമാനിച്ചപ്പോൾ നീ അവരുടെ അടുക്കൽ ഉണ്ടായിരുന്നില്ലല്ലോ.

وَمَا أَكْثَرُ النَّاسِ وَلَوْ حَرَصْتَ بِمُؤْمِنِينَ ١٠٣

103. എന്നാൽ നീ അതിയായി ആഗ്രഹിച്ചാലും മനുഷ്യരിൽ അധികപേരും വിശ്വസിക്കുന്നവരല്ല.[428]

وَمَا تَسْأَلُهُمْ عَلَيْهِ مِنْ أَجْرٍ ۚ إِنْ هُوَ إِلَّا ذِكْرٌ لِّلْعَالَمِينَ ١٠٤

104. നീ അവരോട് ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ചോദിക്കുന്നുമില്ല. ഇത് ലോകർക്ക് വേണ്ടിയുള്ള ഒരു ഉൽബോധനം മാത്രമാകുന്നു.

وَكَأَيِّن مِّنْ آيَةٍ فِي السَّمَاوَاتِ وَالْأَرْضِ يَمُرُّونَ
عَلَيْهَا وَهُمْ عَنْهَا مُعْرِضُونَ ١٠٥

105. ആകാശങ്ങളിലും ഭൂമിയിലും എത്രയെത്ര ദൃഷ്ടാന്തങ്ങൾ! അവയെ അവഗണിച്ചുകൊണ്ട് അവർ അവയുടെ അടുത്തുകൂടി കടന്നുപോകുന്നു.

وَمَا يُؤْمِنُ أَكْثَرُهُم بِاللَّهِ إِلَّا وَهُم مُّشْرِكُونَ ١٠٦

106. അവരിൽ അധികപേരും അല്ലാഹുവിൽ വിശ്വസിക്കുന്നത് അവനോട് (മററുള്ളവരെ) പങ്കു ചേർക്കുന്നവരായിക്കൊണ്ട് മാത്രമാണ്.[429]

أَفَأَمِنُوا أَن تَأْتِيَهُمْ غَاشِيَةٌ مِّنْ عَذَابِ اللَّهِ
أَوْ تَأْتِيَهُمُ السَّاعَةُ بَغْتَةً وَهُمْ لَا يَشْعُرُونَ ١٠٧

107. അവരെ വലയം ചെയ്യുന്ന തരത്തിലുള്ള അല്ലാഹുവിന്റെ ശിക്ഷ അവർക്ക് വന്നെത്തുന്നതിനെപ്പററി, അല്ലെങ്കിൽ അവർ ഓർക്കാതിരിക്കെ പെട്ടെന്ന് അന്ത്യദിനം അവർക്ക് വന്നെത്തുന്നതിനെപ്പററി അവർ നിർഭയരായിരിക്കുകയാണോ?

428. എത്ര ഖണ്ഡിതമായ തെളിവുകൾ ലഭിച്ചാലും ദിവ്യസന്ദേശത്തെ നിഷേധിക്കാനുള്ള പ്രവണതയാണ് ബഹുഭൂരിപക്ഷം ജനങ്ങളും കാണിക്കുന്നത്. പൈശാചികമായ പ്രലോഭനങ്ങളെ അതിജയിക്കാനുള്ള മനക്കരുത്തില്ലായ്മയത്രെ ഇതിനു കാരണം.

429. പ്രപഞ്ചനാഥനിൽ വിശ്വസിക്കുകയും, അവന്റെ ഏകത്വം അംഗീകരിക്കുകയും ചെയ്യുന്നവരിൽതന്നെ അധികപേരും ശിർക്ക് ചെയ്യുന്നവരാണ്. അഥവാ ദൈവേതരരെ ആരാധിക്കുന്നവരും അവരോട് പ്രാർത്ഥിക്കുന്നവരുമാണ്. ഇത് പൊറുക്കപ്പെടാത്ത കൊടും പാപമത്രെ. അല്ലാഹു ഏകനാണെന്ന് വിശ്വസിച്ചതുകൊണ്ട് മാത്രം ഒരാൾ സത്യവിശ്വാസിയാവുകയില്ലെന്നും, ഇബാദത്തിന്റെ ഒരിനവും അല്ലാഹുവല്ലാത്തവർക്ക് അർപ്പിക്കാതിരിക്കുക എന്നത് സത്യവിശ്വാസത്തിന്റെ അനിവാര്യോപാധിയാണെന്നും ഈ വചനം അസന്നിഗ്ധമായി തെളിയിക്കുന്നു.

قُلْ هَٰذِهِۦ سَبِيلِىٓ أَدْعُوٓا۟ إِلَى ٱللَّهِ ۚ عَلَىٰ بَصِيرَةٍ أَنَا۠ وَمَنِ
ٱتَّبَعَنِى ۖ وَسُبْحَٰنَ ٱللَّهِ وَمَآ أَنَا۠ مِنَ ٱلْمُشْرِكِينَ ﴿١٠٨﴾

108. (നബിയേ,) പറയുക: ഇതാണ് എന്റെ മാർഗം. ദൃഢബോധ്യത്തോടുകൂടി അല്ലാഹുവിലേക്ക് ഞാൻ ക്ഷണിക്കുന്നു. ഞാനും എന്നെ പിൻപററിയവരും. അല്ലാഹു എത്ര പരിശുദ്ധൻ! ഞാൻ (അവനോട്) പങ്കുചേർക്കുന്ന കൂട്ടത്തിലല്ല തന്നെ.

وَمَآ أَرْسَلْنَا مِن قَبْلِكَ إِلَّا رِجَالًا نُّوحِىٓ إِلَيْهِم مِّنْ أَهْلِ ٱلْقُرَىٰٓ ۗ
أَفَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَٰقِبَةُ ٱلَّذِينَ
مِن قَبْلِهِمْ ۗ وَلَدَارُ ٱلْءَاخِرَةِ خَيْرٌ لِّلَّذِينَ ٱتَّقَوْا۟ ۗ أَفَلَا تَعْقِلُونَ ﴿١٠٩﴾

109. വിവിധരാജ്യക്കാരിൽ നിന്ന് നാം സന്ദേശം നൽകിക്കൊണ്ടിരുന്ന ചില പുരുഷന്മാരെ ത്തന്നെയാണ് നിനക്ക് മുമ്പും നാം ദൂതന്മാരായി നിയോഗിച്ചിട്ടുള്ളത്.[430] അവർ (അവിശ്വാസികൾ) ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് തങ്ങളുടെ മുൻഗാമികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് നോക്കിയിട്ടില്ലേ? എന്നാൽ പരലോകമാണ് സൂക്ഷ്മത പാലിച്ചവർക്ക് കൂടുതൽ ഉത്തമമായിട്ടുള്ളത്. അപ്പോൾ നിങ്ങൾ ഗ്രഹിക്കുന്നില്ലേ?

حَتَّىٰٓ إِذَا ٱسْتَيْـَٔسَ ٱلرُّسُلُ وَظَنُّوٓا۟ أَنَّهُمْ قَدْ كُذِبُوا۟ جَآءَهُمْ
نَصْرُنَا فَنُجِّىَ مَن نَّشَآءُ ۖ وَلَا يُرَدُّ بَأْسُنَا عَنِ ٱلْقَوْمِ ٱلْمُجْرِمِينَ ﴿١١٠﴾

110. അങ്ങനെ ദൈവദൂതന്മാർ നിരാശപ്പെടുകയും (അവർ) തങ്ങളോട് പറഞ്ഞത് കളവാണെന്ന് ജനങ്ങൾ വിചാരിക്കുകയും ചെയ്തപ്പോൾ നമ്മുടെ സഹായം അവർക്ക് (ദൂതന്മാർക്ക്) വന്നെത്തി. അങ്ങനെ നാം ഉദ്ദേശിച്ചിരുന്നവർക്ക് രക്ഷ നൽകപ്പെട്ടു. കുററവാളികളായ ജനങ്ങളിൽ നിന്നും നമ്മുടെ ശിക്ഷ തടുക്കപ്പെടുന്നതല്ല.

لَقَدْ كَانَ فِى قَصَصِهِمْ عِبْرَةٌ لِّأُو۟لِى ٱلْأَلْبَٰبِ ۗ مَا كَانَ
حَدِيثًا يُفْتَرَىٰ وَلَٰكِن تَصْدِيقَ ٱلَّذِى بَيْنَ يَدَيْهِ وَ
تَفْصِيلَ كُلِّ شَىْءٍ وَهُدًى وَرَحْمَةً لِّقَوْمٍ يُؤْمِنُونَ ﴿١١١﴾

111. തീർച്ചയായും അവരുടെ ചരിത്രത്തിൽ ബുദ്ധിമാന്മാർക്ക് പാഠമുണ്ട്. അത് കെട്ടിയുണ്ടാക്കാവുന്ന ഒരു വർത്തമാനമല്ല. പ്രത്യുത; അതിന്റെ മുമ്പുള്ളതിനെ (വേദങ്ങളെ) ശരിവെക്കുന്നതും, എല്ലാ കാര്യത്തെയും സംബന്ധിച്ചുള്ള ഒരു വിശദീകരണവും വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും കാരുണ്യവുമാകുന്നു അത്.

430. ഓരോ നാട്ടിലേക്കും അവിടത്തുകാരിൽ നിന്ന് പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട പുരുഷന്മാരായ ദൂതന്മാരെ മാത്രമേ അല്ലാഹു നിയോഗിച്ചിട്ടുള്ളൂ.




## അദ്ധ്യായം - 13

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

الٓمٓرۚ تِلْكَ ءَايَٰتُ ٱلْكِتَٰبِۗ وَٱلَّذِىٓ أُنزِلَ إِلَيْكَ مِن رَّبِّكَ ٱلْحَقُّ
وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يُؤْمِنُونَ ①

1. അലിഫ് ലാം മീം റാ
വേദഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ. നിന്റെ രക്ഷിതാവിങ്കൽ നിന്ന് നിനക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് സത്യമാകുന്നു. പക്ഷെ, ജനങ്ങളിലധികപേരും വിശ്വസിക്കുന്നില്ല.

ٱللَّهُ ٱلَّذِى رَفَعَ ٱلسَّمَٰوَٰتِ بِغَيْرِ عَمَدٍ تَرَوْنَهَاۖ ثُمَّ ٱسْتَوَىٰ عَلَى
ٱلْعَرْشِۖ وَسَخَّرَ ٱلشَّمْسَ وَٱلْقَمَرَۖ كُلٌّ يَجْرِى لِأَجَلٍ مُّسَمًّىۚ
يُدَبِّرُ ٱلْأَمْرَ يُفَصِّلُ ٱلْءَايَٰتِ لَعَلَّكُم
بِلِقَآءِ رَبِّكُمْ تُوقِنُونَ ②

2. അല്ലാഹുവാകുന്നു നിങ്ങൾക്കു കാണാവുന്ന അവലംബങ്ങൾ കൂടാതെ ആകാശങ്ങളെ ഉയർത്തി നിർത്തിയവൻ.[431] പിന്നെ അവൻ സിംഹാസനസ്ഥനാവുകയും, സൂര്യനെയും ചന്ദ്രനെയും കീഴ്പെടുത്തുകയും ചെയ്തിരിക്കുന്നു. എല്ലാം ഒരു നിശ്ചിത അവധി വരെ സഞ്ചരിക്കുന്നു. അവൻ കാര്യം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. നിങ്ങളുടെ രക്ഷിതാവുമായി കണ്ടുമുട്ടുന്നതിനെപ്പററി നിങ്ങൾ ദൃഢബോധ്യമുള്ളവരായിരിക്കുന്നതിന്നുവേണ്ടി അവൻ ദൃഷ്ടാന്തങ്ങൾ വിവരിച്ചു തരുന്നു.

وَهُوَ ٱلَّذِى مَدَّ ٱلْأَرْضَ وَجَعَلَ فِيهَا رَوَٰسِىَ وَأَنْهَٰرًاۖ وَمِن
كُلِّ ٱلثَّمَرَٰتِ جَعَلَ فِيهَا زَوْجَيْنِ ٱثْنَيْنِۖ يُغْشِى ٱلَّيْلَ
ٱلنَّهَارَۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يَتَفَكَّرُونَ ③

3. അവനാണ് ഭൂമിയെ വിശാലമാക്കുകയും, അതിൽ ഉറച്ചുനിൽക്കുന്ന പർവ്വതങ്ങളും നദികളും ഉണ്ടാക്കുകയും ചെയ്തവൻ. എല്ലാ ഫലവർഗ്ഗങ്ങളിൽ നിന്നും അവനതിൽ ഈരണ്ട് ഇണകളെ[432] ഉണ്ടാക്കിയിരിക്കുന്നു. അവൻ രാത്രിയെക്കൊണ്ട് പകലിനെ മൂടുന്നു. തീർച്ചയായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

---

* 13-ാം വചനത്തിൽ ഇടിനാദത്തെപ്പററിയുള്ള പരാമർശമാണ് ഈ അദ്ധ്യായത്തിന് ഈ പേരു വരാൻ കാരണം.

431. അന്യോന്യം കൂട്ടിമുട്ടി തകരാതെ ജ്യോതിർഗോളങ്ങളെ ശൂന്യാകാശത്ത് താങ്ങി നിർത്തുന്ന ശക്തിനിയമങ്ങൾ അത്യന്തം സങ്കീർണ്ണമത്രെ. നിശ്ചിതമായ സഞ്ചാരപഥങ്ങളും, നിർണ്ണിതമായ ഭ്രമണവേഗതയുമുള്ള ആകാശഗോളങ്ങളുടെ സംവിധാനം സർവ്വജ്ഞനും സർവ്വശക്തനുമായ സ്രഷ്ടാവിന്റെ സാന്നിദ്ധ്യം വിളിച്ചോതുന്നു.

432. 'സൗജൈൻ' എന്ന പദത്തിന് ഇണകൾ, ജോടികൾ, ഇനങ്ങൾ എന്നൊക്കെ അർത്ഥമാകാവുന്നതാണ്.

وَفِي الْأَرْضِ قِطَعٌ مُتَجَاوِرَاتٌ وَجَنَّاتٌ مِنْ أَعْنَابٍ وَزَرْعٌ وَنَخِيلٌ
صِنْوَانٌ وَغَيْرُ صِنْوَانٍ يُسْقَىٰ بِمَاءٍ وَاحِدٍ وَنُفَضِّلُ بَعْضَهَا
عَلَىٰ بَعْضٍ فِي الْأُكُلِ ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِقَوْمٍ يَعْقِلُونَ ﴿٤﴾

4. ഭൂമിയിൽ തൊട്ടു തൊട്ടു കിടക്കുന്ന ഖണ്ഡങ്ങളുണ്ട്.[433] മുന്തിരിത്തോട്ടങ്ങളും കൃഷികളും, ഒരു മൂരട്ടിൽ നിന്ന് പല ശാഖകളായി വളരുന്നതും, വേറെ വേറെ മൂരടുകളിൽ നിന്ന് വളരുന്നതുമായ ഈത്തപ്പനകളും ഉണ്ട്. ഒരേ വെള്ളം കൊണ്ടാണ് അത് നനയ്ക്കപ്പെടുന്നത്. ഫലങ്ങളുടെ കാര്യത്തിൽ അവയിൽ ചിലതിനെ മററു ചിലതിനെക്കാൾ നാം മെച്ചപ്പെടുത്തുന്നു. തീർച്ചയായും, അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

وَإِنْ تَعْجَبْ فَعَجَبٌ قَوْلُهُمْ أَإِذَا كُنَّا تُرَابًا أَإِنَّا لَفِي خَلْقٍ
جَدِيدٍ ۗ أُولَٰئِكَ الَّذِينَ كَفَرُوا بِرَبِّهِمْ ۖ وَأُولَٰئِكَ الْأَغْلَالُ فِي
أَعْنَاقِهِمْ ۖ وَأُولَٰئِكَ أَصْحَابُ النَّارِ ۖ هُمْ فِيهَا خَالِدُونَ ﴿٥﴾

5. നീ അത്ഭുതപ്പെടുന്നുവെങ്കിൽ അവരുടെ ഈ വാക്കത്രെ അത്ഭുതകരമായിട്ടുള്ളത്. 'ഞങ്ങൾ മണ്ണായിക്കഴിഞ്ഞിട്ടോ? ഞങ്ങൾ പുതുതായി സൃഷ്ടിക്കപ്പെടുക തന്നെ ചെയ്യുമോ?' അക്കൂട്ടരാണ് തങ്ങളുടെ രക്ഷിതാവിൽ അവിശ്വസിച്ചവർ. അക്കൂട്ടരാണ് കഴുത്തുകളിൽ വിലങ്ങുകളുള്ളവർ. അക്കൂട്ടരാണ് നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

وَيَسْتَعْجِلُونَكَ بِالسَّيِّئَةِ قَبْلَ الْحَسَنَةِ وَقَدْ خَلَتْ مِنْ
قَبْلِهِمُ الْمَثُلَاتُ ۗ وَإِنَّ رَبَّكَ لَذُو مَغْفِرَةٍ لِلنَّاسِ عَلَىٰ
ظُلْمِهِمْ ۖ وَإِنَّ رَبَّكَ لَشَدِيدُ الْعِقَابِ ﴿٦﴾

6. (നബിയേ,) നിന്നോട് അവർ നന്മയെക്കാൾ മുമ്പായി തിന്മയ്ക്ക് (ശിക്ഷയ്ക്ക്) വേണ്ടി തിടുക്കം കൂട്ടിക്കൊണ്ടിരിക്കുന്നു. അവരുടെ മുമ്പ് മാതൃകാപരമായ ശിക്ഷകൾ കഴിഞ്ഞുപോയിട്ടുണ്ടുതാനും. തീർച്ചയായും, നിൻെറ രക്ഷിതാവ് മനുഷ്യർ അക്രമം പ്രവൃത്തിച്ചിട്ടുകൂടി അവർക്ക് പാപമോചനം നൽകുന്നവനത്രെ.[434] തീർച്ചയായും, നിൻെറ രക്ഷിതാവ് കഠിനമായി ശിക്ഷിക്കുന്നവനുമാണ്.

وَيَقُولُ الَّذِينَ كَفَرُوا لَوْلَا أُنْزِلَ عَلَيْهِ آيَةٌ مِنْ رَبِّهِ ۗ
إِنَّمَا أَنْتَ مُنْذِرٌ ۖ وَلِكُلِّ قَوْمٍ هَادٍ ﴿٧﴾

7. (നബിയെ പരിഹസിച്ചുകൊണ്ട്) സത്യനിഷേധികൾ പറയുന്നു: ഇവൻെറ രക്ഷിതാവിങ്കൽ നിന്ന് ഇവൻെറ മേൽ എന്താണ് ഒരു ദൃഷ്ടാന്തം ഇറക്കപ്പെടാത്തത്? (നബിയേ,) നീ ഒരു മുന്നറിയിപ്പുകാരൻ മാത്രമാകുന്നു. എല്ലാ ജനവിഭാഗത്തിനുമുണ്ട് ഒരു മാർഗ്ഗദർശി.

اللَّهُ يَعْلَمُ مَا تَحْمِلُ كُلُّ أُنْثَىٰ وَمَا تَغِيضُ الْأَرْحَامُ

8. ഓരോ സ്ത്രീയും ഗർഭം ധരിക്കുന്നതെന്തെന്ന് അല്ലാഹു അറിയുന്നു. ഗർഭാശയങ്ങൾ കമ്മി വരുത്തുന്നതും വർദ്ധനവുണ്ടാക്കുന്നതും[435]

433. ഭൂമിയിൽ അടുത്തടുത്ത് തന്നെ മണ്ണിൻെറ ഘടനയിൽ വ്യത്യാസമുള്ള ഖണ്ഡങ്ങൾ സ്ഥിതി ചെയ്യുന്നതായി നാം കാണുന്നു. ഓരോ തരം മണ്ണും ഓരോ തരം വിളയ്ക്ക് കൂടുതൽ അനുയോജ്യമായിരിക്കും. തൊട്ടുതൊട്ടു കിടക്കുന്ന കുറെ പ്ളെയ്റ്റുകൾ അഥവാ ഖണ്ഡങ്ങൾ ചേർന്നതാണ് ഭൂമുഖമെന്ന് ആധുനിക ഭൂമിശാസ്ത്രം തെളിയിച്ചിട്ടുണ്ട്. ഈ വചനത്തിലെ 'തൊട്ടുതൊട്ട് കിടക്കുന്ന ഖണ്ഡങ്ങൾ' കൊണ്ട് വിവക്ഷിക്കപ്പെടുന്നത് ഏതാണെന്ന് ഖണ്ഡിതമായി പറയാനാവില്ല.

434. ഏത് കടുത്ത അക്രമം ചെയ്ത വ്യക്തിയും നിഷ്കളങ്കമായി ഖേദിക്കുകയും, തെററ് ആവർത്തിക്കുകയില്ലെന്ന് തീരുമാനിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു മാപ്പ് നൽകുക തന്നെ ചെയ്യും.

435. ഗർഭത്തിലുള്ള കുഞ്ഞുങ്ങളുടെ എണ്ണം കുറവോ കൂടുതലോ എന്നും, ഗർഭസ്ഥ ശിശു പൂർണ്ണ വളർച്ചയെത്തിയതോ, അപൂർണ്ണതയുള്ളതോ എന്നും, ഗർഭകാലം കൂടുതലോ കുറവോ എന്നും അല്ലാഹു അറിയുന്നു.

وَمَا تَزۡدَادُۚ وَكُلُّ شَيۡءٍ عِندَهُۥ بِمِقۡدَارٍ ٨

അവനറിയുന്നു. ഏതൊരു കാര്യവും അവന്റെ അടുക്കൽ ഒരു നിശ്ചിത തോതനുസരിച്ചാകുന്നു.

عَٰلِمُ ٱلۡغَيۡبِ وَٱلشَّهَٰدَةِ ٱلۡكَبِيرُ ٱلۡمُتَعَالِ ٩

9. അദൃശ്യത്തെയും ദൃശ്യത്തെയും അറിയുന്നവനും മഹാനും ഉന്നതനുമാകുന്നു അവൻ.

سَوَآءٞ مِّنكُم مَّنۡ أَسَرَّ ٱلۡقَوۡلَ وَمَن جَهَرَ بِهِۦ
وَمَنۡ هُوَ مُسۡتَخۡفِۭ بِٱلَّيۡلِ وَسَارِبُۢ بِٱلنَّهَارِ ١٠

10. നിങ്ങളുടെ കൂട്ടത്തിൽ നിന്ന് രഹസ്യമായി സംസാരിച്ചവനും പരസ്യമായി സംസാരിച്ചവനും രാത്രിയിൽ ഒളിഞ്ഞിരിക്കുന്നവനും പകലിൽ പുറത്തിറങ്ങി നടക്കുന്നവനുമെല്ലാം (അവനെസ്സംബന്ധിച്ചേടത്തോളം) സമമാകുന്നു.[436]

لَهُۥ مُعَقِّبَٰتٞ مِّنۢ بَيۡنِ يَدَيۡهِ وَمِنۡ خَلۡفِهِۦ يَحۡفَظُونَهُۥ
مِنۡ أَمۡرِ ٱللَّهِۗ إِنَّ ٱللَّهَ لَا يُغَيِّرُ مَا بِقَوۡمٍ حَتَّىٰ يُغَيِّرُواْ مَا
بِأَنفُسِهِمۡۗ وَإِذَآ أَرَادَ ٱللَّهُ بِقَوۡمٖ سُوٓءٗا فَلَا مَرَدَّ لَهُۥۚ وَمَا لَهُم
مِّن دُونِهِۦ مِن وَالٍ ١١

11. മനുഷ്യന്ന് അവന്റെ മുമ്പിലൂടെയും പിന്നിലൂടെയും തുടരെത്തുടരെ വന്നുകൊണ്ട് അല്ലാഹുവിന്റെ കൽപനപ്രകാരം അവനെ കാത്തു സൂക്ഷിച്ചുകൊണ്ടിരിക്കുന്നവർ (മലക്കുകൾ) ഉണ്ട്. ഏതൊരു ജനതയും തങ്ങളുടെ സ്വന്തം നിലപാടുകളിൽ മാററം വരുത്തുന്നതു വരെ അല്ലാഹു അവരുടെ സ്ഥിതിക്ക് വ്യത്യാസം വരുത്തുകയില്ല; തീർച്ച.[437] ഒരു ജനതയ്ക്ക് വല്ല ദോഷവും വരുത്താൻ അല്ലാഹു ഉദ്ദേശിച്ചാൽ അത് തട്ടിമാററാനാവില്ല. അവന്നുപുറമെ അവർക്ക് യാതൊരു രക്ഷാധികാരിയുമില്ല.

هُوَ ٱلَّذِي يُرِيكُمُ ٱلۡبَرۡقَ خَوۡفٗا وَطَمَعٗا
وَيُنشِئُ ٱلسَّحَابَ ٱلثِّقَالَ ١٢

12. ഭയവും ആശയും ജനിപ്പിച്ചുകൊണ്ട് നിങ്ങൾക്ക് മിന്നൽപിണർ കാണിച്ചുതരുന്നത് അവനത്രെ. (ജല) ഭാരമുള്ള മേഘങ്ങളെ അവൻ ഉണ്ടാക്കുകയും ചെയ്യുന്നു.

وَيُسَبِّحُ ٱلرَّعۡدُ بِحَمۡدِهِۦ وَٱلۡمَلَٰٓئِكَةُ مِنۡ خِيفَتِهِۦ وَيُرۡسِلُ
ٱلصَّوَٰعِقَ فَيُصِيبُ بِهَا مَن يَشَآءُ وَهُمۡ يُجَٰدِلُونَ
فِي ٱللَّهِ وَهُوَ شَدِيدُ ٱلۡمِحَالِ ١٣

13. ഇടിനാദം അവനെ സ്തുതിക്കുന്നതോടൊപ്പം (അവനെ) പ്രകീർത്തിക്കുന്നു.[438] അവനെപ്പററിയുള്ള ഭയത്താൽ മലക്കുകളും (അവനെ പ്രകീർത്തിക്കുന്നു.) അവൻ ഇടിവാളുകൾ അയക്കുകയും, താനുദ്ദേശിക്കുന്നവർക്ക് അവ ഏൽപിക്കുകയും ചെയ്യുന്നു. അവർ (അവിശ്വാസികൾ) അല്ലാഹുവിന്റെ കാര്യത്തിൽ തർക്കിച്ചുകൊണ്ടിരിക്കുന്നു. അതിശക്തമായി തന്ത്രം പ്രയോഗിക്കുന്നവനത്രെ അവൻ.

لَهُۥ دَعۡوَةُ ٱلۡحَقِّۖ وَٱلَّذِينَ يَدۡعُونَ مِن دُونِهِۦ لَا يَسۡتَجِيبُونَ

14. അവനോടുള്ളതുമാത്രമാണ് ന്യായമായ പ്രാർത്ഥന. അവന്നുപുറമെ ആരോടെല്ലാം അ

436. എല്ലാവരെപററിയും എല്ലാ കാര്യവും അല്ലാഹു അറിയുന്നു.
437. വ്യക്തികളുടെയും സമൂഹങ്ങളുടെയും അധഃപതനവും പുരോഗതിയുമൊക്കെ അവരുടെ ജീവിതവീക്ഷണത്തിനും കർമ്മരീതിക്കും അനുസൃതമായിരിക്കും. മനുഷ്യർ തങ്ങളുടെ നിലപാടിൽ സ്വയം മാററം വരുത്താത്ത കാലത്തോളം അല്ലാഹു അവരുടെ സ്ഥിതിഗതികളിൽ മാററം വരുത്തുകയില്ല.
438. പ്രകൃതിയിലെ ഏതൊരു പ്രതിഭാസവും അല്ലാഹുവിന്റെ സൃഷ്ടിവൈഭവത്തെ വാഴ്ത്തുന്നതത്രെ.

لَهُم بِشَيۡءٍ إِلَّا كَبَٰسِطِ كَفَّيۡهِ إِلَى ٱلۡمَآءِ لِيَبۡلُغَ فَاهُ وَمَا هُوَ
بِبَٰلِغِهِۦۚ وَمَا دُعَآءُ ٱلۡكَٰفِرِينَ إِلَّا فِي ضَلَٰلٖ ١٤

വർ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നുവോ അവരാരും അവർക്ക് യാതൊരു ഉത്തരവും നൽകുന്നതല്ല. വെള്ളം തന്റെ വായിൽ (തനിയെ) വന്നെത്താൻ വേണ്ടി തന്റെ ഇരുകൈകളും അതിന്റെ നേരെ നീട്ടിക്കാണിക്കുന്നവനെപ്പോലെ മാത്രമാകുന്നു അവർ. അത് (വെള്ളം) വായിൽ വന്നെത്തുകയില്ലല്ലോ. സത്യനിഷേധികളുടെ പ്രാർത്ഥന നഷ്ടത്തിൽ തന്നെയാകുന്നു.

وَلِلَّهِ يَسۡجُدُ مَن فِي ٱلسَّمَٰوَٰتِ وَٱلۡأَرۡضِ طَوۡعٗا وَكَرۡهٗا
وَظِلَٰلُهُم بِٱلۡغُدُوِّ وَٱلۡأٓصَالِ۩ ١٥

15. അല്ലാഹുവിനാണ് ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരെല്ലാം പ്രണാമം ചെയ്തുകൊണ്ടിരിക്കുന്നത്. സ്വമനസ്സോടെയും നിർബ്ബന്ധിതരായിട്ടും പ്രഭാതങ്ങളിലും സായാഹ്നങ്ങളിലും അവരുടെ നിഴലുകളും (അവന്ന് പ്രണാമം ചെയ്യുന്നു.)[439]

قُلۡ مَن رَّبُّ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ قُلِ ٱللَّهُۚ قُلۡ
أَفَٱتَّخَذۡتُم مِّن دُونِهِۦٓ أَوۡلِيَآءَ لَا يَمۡلِكُونَ لِأَنفُسِهِمۡ نَفۡعٗا
وَلَا ضَرّٗاۚ قُلۡ هَلۡ يَسۡتَوِي ٱلۡأَعۡمَىٰ وَٱلۡبَصِيرُ أَمۡ هَلۡ
تَسۡتَوِي ٱلظُّلُمَٰتُ وَٱلنُّورُۗ أَمۡ جَعَلُواْ لِلَّهِ شُرَكَآءَ خَلَقُواْ
كَخَلۡقِهِۦ فَتَشَٰبَهَ ٱلۡخَلۡقُ عَلَيۡهِمۡۚ قُلِ ٱللَّهُ خَٰلِقُ كُلِّ شَيۡءٖ
وَهُوَ ٱلۡوَٰحِدُ ٱلۡقَهَّٰرُ ١٦

16. (നബിയേ,) ചോദിക്കുക: ആരാണ് ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവ്? പറയുക: അല്ലാഹുവാണ്. പറയുക: എന്നിട്ടും അവന്നുപുറമെ അവരവർക്കുതന്നെ ഉപകാരമോ ഉപദ്രവമോ ചെയ്യാൻ സ്വാധീനമില്ലാത്ത ചില രക്ഷാധികാരികളെ നിങ്ങൾ സ്വീകരിച്ചിരിക്കയാണോ? പറയുക: അന്ധനും കാഴ്ചയുള്ളവനും[440] തുല്യരാകുമോ? അഥവാ ഇരുട്ടുകളും വെളിച്ചവും തുല്യമാകുമോ? അതല്ല, അല്ലാഹുവിനു പുറമെ അവർ പങ്കാളികളാക്കി വെച്ചവർ, അവൻ സൃഷ്ടിക്കുന്നത് പോലെത്തന്നെ സൃഷ്ടി നടത്തിയിട്ട് (ഇരു വിഭാഗത്തിന്റെയും) സൃഷ്ടികൾ അവർക്ക് തിരിച്ചറിയാതാവുകയാണോ ഉണ്ടായത്? പറയുക: അല്ലാഹുവത്രെ എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവ്. അവൻ ഏകനും സർവ്വാധിപതിയുമാകുന്നു.

أَنزَلَ مِنَ ٱلسَّمَآءِ مَآءٗ فَسَالَتۡ أَوۡدِيَةُۢ بِقَدَرِهَا
فَٱحۡتَمَلَ ٱلسَّيۡلُ زَبَدٗا رَّابِيٗاۖ وَمِمَّا يُوقِدُونَ
عَلَيۡهِ فِي ٱلنَّارِ ٱبۡتِغَآءَ حِلۡيَةٍ أَوۡ مَتَٰعٖ زَبَدٞ مِّثۡلُهُۥۚ
كَذَٰلِكَ يَضۡرِبُ ٱللَّهُ ٱلۡحَقَّ وَٱلۡبَٰطِلَۚ فَأَمَّا

17. അവൻ (അല്ലാഹു) ആകാശത്തുനിന്ന് വെള്ളം ചൊരിഞ്ഞു. എന്നിട്ട് താഴ്വരകളിലൂടെ അവയുടെ (വലിപ്പത്തിന്റെ) തോതനുസരിച്ച് വെള്ളമൊഴുകി. അപ്പോൾ ആ ഒഴുക്ക് പൊങ്ങി നിൽക്കുന്ന നുരയെ വഹിച്ചുകൊണ്ടാണ് വന്നത്. വല്ല ആഭരണമോ ഉപകരണമോ ഉണ്ടാക്കാനാഗ്രഹിച്ചുകൊണ്ട് അവർ തീയിലിട്ടു കത്തിക്കുന്ന ലോഹത്തിൽ നിന്നും അതുപോലുള്ള നുരയുണ്ടാകുന്നു. അതുപോലെയാകുന്നു

439. രാവിലെയും വൈകുന്നേരവും അവരുടെ നിഴലുകൾ നീളുന്നതും ചുരുങ്ങുന്നതും അവരുടെ തീരുമാനമനുസരിച്ചല്ല; അല്ലാഹുവിന്റെ നിയമമനുസരിച്ചാണ്. നിഴലുകൾ തിരിയുന്നത് അവർ തിരിയുന്ന ദിശയിലേക്കല്ല, അല്ലാഹു നിശ്ചയിച്ച ഭാഗത്തേക്കാണ്.
440. യാതൊരു തെളിവുമില്ലാതെ ആർക്കെങ്കിലും ദിവ്യത്വം കൽപിക്കുന്നവർ ഇരുട്ടിൽ തപ്പുന്നവരാണ്. പ്രപഞ്ചനാഥനെ മാത്രം ആരാധിക്കുന്നവർ പരമമായ സത്യത്തിന്റെ വെളിച്ചം ലഭിച്ചവരാണ്.

الزَّبَدُ فَيَذۡهَبُ جُفَآءً ۖ وَأَمَّا مَا يَنفَعُ النَّاسَ
فَيَمۡكُثُ فِي الۡأَرۡضِ ۚ كَذَٰلِكَ يَضۡرِبُ اللَّهُ الۡأَمۡثَالَ ﴿١٧﴾

അല്ലാഹു സത്യത്തെയും അസത്യത്തെയും ഉപമിക്കുന്നത്. എന്നാൽ ആ നുര ചവറായി പോകുന്നു. മനുഷ്യർക്കുപകാരമുള്ളതാകട്ടെ ഭൂമിയിൽ തങ്ങിനിൽക്കുന്നു.[441] അപ്രകാരം അല്ലാഹു ഉപമകൾ വിവരിക്കുന്നു.

لِلَّذِينَ اسۡتَجَابُوا لِرَبِّهِمُ الۡحُسۡنَىٰ ۚ وَالَّذِينَ لَمۡ يَسۡتَجِيبُوا لَهُ لَوۡ أَنَّ
لَهُم مَّا فِي الۡأَرۡضِ جَمِيعًا وَمِثۡلَهُ مَعَهُ لَافۡتَدَوۡا بِهِ ۚ أُولَٰٓئِكَ لَهُمۡ
سُوٓءُ الۡحِسَابِ وَمَأۡوَاهُمۡ جَهَنَّمُ ۖ وَبِئۡسَ الۡمِهَادُ ﴿١٨﴾

18. തങ്ങളുടെ രക്ഷിതാവിന്റെ ആഹ്വാനം സ്വീകരിച്ചവർക്കാണ് ഏററവും ഉത്തമമായ പ്രതിഫലമുള്ളത്. അവന്റെ ആഹ്വാനം സ്വീകരിക്കാത്തവരാകട്ടെ ഭൂമിയിലുള്ളത് മുഴുവനും, അതോടൊപ്പം അത്രയും കൂടിയും അവർക്ക് ഉണ്ടായിരുന്നാൽപോലും (തങ്ങളുടെ രക്ഷയ്ക്കുവേണ്ടി) അതൊക്കെയും അവർ പ്രായശ്ചിത്തമായി നൽകുമായിരുന്നു. അവർക്കാണ് കടുത്ത വിചാരണയുള്ളത്. അവരുടെ സങ്കേതം നരകമത്രെ. ആ വാസസ്ഥലം എത്ര മോശം!

أَفَمَن يَعۡلَمُ أَنَّمَآ أُنزِلَ إِلَيۡكَ مِن رَّبِّكَ الۡحَقُّ كَمَنۡ هُوَ أَعۡمَىٰٓ ۚ
إِنَّمَا يَتَذَكَّرُ أُولُوا الۡأَلۡبَابِ ﴿١٩﴾

19. അപ്പോൾ നിനക്ക് നിന്റെ രക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് സത്യമാണെന്ന് മനസ്സിലാക്കുന്ന ഒരാൾ അന്ധനായി കഴിയുന്ന ഒരാളെപ്പോലെയാണോ? ബുദ്ധിമാൻമാർ മാത്രമേ ചിന്തിച്ചു മനസ്സിലാക്കുകയുള്ളൂ.

الَّذِينَ يُوفُونَ بِعَهۡدِ اللَّهِ وَلَا يَنقُضُونَ الۡمِيثَاقَ ﴿٢٠﴾

20. അല്ലാഹുവോടുള്ള ബാധ്യത നിറവേററുകയും കരാറ് ലംഘിക്കാതിരിക്കുകയും ചെയ്യുന്നവരത്രെ അവർ.

وَالَّذِينَ يَصِلُونَ مَآ أَمَرَ اللَّهُ بِهِۦٓ أَن يُوصَلَ
وَيَخۡشَوۡنَ رَبَّهُمۡ وَيَخَافُونَ سُوٓءَ الۡحِسَابِ ﴿٢١﴾

21. കൂട്ടിയിണക്കപ്പെടാൻ അല്ലാഹു കൽപിച്ചത് (ബന്ധങ്ങൾ) കൂട്ടിയിണക്കുകയും, തങ്ങളുടെ രക്ഷിതാവിനെ പേടിക്കുകയും, കടുത്ത വിചാരണയെ ഭയപ്പെടുകയും ചെയ്യുന്നവർ.

وَالَّذِينَ صَبَرُوا ابۡتِغَآءَ وَجۡهِ رَبِّهِمۡ وَأَقَامُوا الصَّلَوٰةَ
وَأَنفَقُوا مِمَّا رَزَقۡنَٰهُمۡ سِرًّا وَعَلَانِيَةً وَيَدۡرَءُونَ
بِالۡحَسَنَةِ السَّيِّئَةَ أُولَٰٓئِكَ لَهُمۡ عُقۡبَى الدَّارِ ﴿٢٢﴾

22. തങ്ങളുടെ രക്ഷിതാവിന്റെ പ്രീതി ആഗ്രഹിച്ചുകൊണ്ട് ക്ഷമ കൈക്കൊള്ളുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, നാം നൽകിയിട്ടുള്ളതിൽ നിന്ന് രഹസ്യമായും പരസ്യമായും ചെലവഴിക്കുകയും, തിൻമയെ നൻമ കൊണ്ട് തടുക്കുകയും ചെയ്യുന്നവർ. അത്തരക്കാർക്ക് അനുകൂലമത്രെ ലോകത്തിന്റെ പര്യവസാനം.

جَنَّٰتُ عَدۡنٍ يَدۡخُلُونَهَا وَمَن صَلَحَ مِنۡ ءَابَآئِهِمۡ وَأَزۡوَٰجِهِمۡ

23. അതായത്, സ്ഥിരവാസത്തിനുള്ള സ്വർഗ്ഗത്തോപ്പുകൾ. അവരും, അവരുടെ പിതാക്കളിൽ

441. ശുദ്ധമായ ലോഹം അടിയിൽ തങ്ങിനിൽക്കുന്നു. ശുദ്ധമായ വെള്ളം ഭൂമിയിലേക്ക് ആഴ്ന്നിറങ്ങി മനുഷ്യർക്കും കാലികൾക്കും മററും പ്രയോജനപ്പെടുന്നു.

ജീവിതപ്രവാഹത്തിന്റെ മുകൾപരപ്പിൽ അസത്യത്തിന്റെ ചപ്പും ചവറും പൊങ്ങിനിൽക്കുന്നതായി നമുക്ക് പലപ്പോഴും കാണാം. എന്നാൽ കാലക്രമത്തിൽ അവയൊക്കെ ഛിന്നഭിന്നമായി നശിച്ചുപോകുന്നു. സത്യം സ്ഥായിയായ അംഗീകാരത്തോടെ സമൂഹത്തിന്റെ അന്തർധാരയായി എന്നും വർത്തിക്കുകയും ചെയ്യുന്നു.

وَذُرِّيَّاتِهِمْ ۖ وَالْمَلَائِكَةُ يَدْخُلُونَ عَلَيْهِم مِّن كُلِّ بَابٍ ﴿٢٣﴾

നിന്നും, ഇണകളിൽ നിന്നും, സന്തതികളിൽ നിന്നും സദ്‌വൃത്തരായിട്ടുള്ളവരും അതിൽ പ്രവേശിക്കുന്നതാണ്. മലക്കുകൾ എല്ലാ വാതിലിലൂടെയും അവരുടെ അടുക്കൽ കടന്നുവന്നിട്ട് പറയും:

سَلَامٌ عَلَيْكُم بِمَا صَبَرْتُمْ ۚ فَنِعْمَ عُقْبَى الدَّارِ ﴿٢٤﴾

24. 'നിങ്ങൾ ക്ഷമ കൈക്കൊണ്ടതിനാൽ നിങ്ങൾക്ക് സമാധാനം!' അപ്പോൾ അന്തിമഗൃഹം (സ്വർഗ്ഗം) എത്ര മെച്ചം.

وَالَّذِينَ يَنقُضُونَ عَهْدَ اللَّهِ مِن بَعْدِ مِيثَاقِهِ
وَيَقْطَعُونَ مَا أَمَرَ اللَّهُ بِهِ أَن يُوصَلَ وَيُفْسِدُونَ فِي
الْأَرْضِ ۙ أُولَٰئِكَ لَهُمُ اللَّعْنَةُ وَلَهُمْ سُوءُ الدَّارِ ﴿٢٥﴾

25. അല്ലാഹുവോടുള്ള ബാധ്യത ഉറപ്പിച്ചതിനുശേഷം ലംഘിക്കുകയും, കൂട്ടിയിണക്കപ്പെടാൻ അല്ലാഹു കൽപിച്ചതിനെ (ബന്ധങ്ങളെ) അറുത്തു കളയുകയും, ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും ചെയ്യുന്നവരാരോ അവർക്കാണ് ശാപം. അവർക്കാണ് ചീത്ത ഭവനം.

اللَّهُ يَبْسُطُ الرِّزْقَ لِمَن يَشَاءُ وَيَقْدِرُ ۚ وَفَرِحُوا بِالْحَيَاةِ
الدُّنْيَا وَمَا الْحَيَاةُ الدُّنْيَا فِي الْآخِرَةِ إِلَّا مَتَاعٌ ﴿٢٦﴾

26. അല്ലാഹു അവൻ ഉദ്ദേശിക്കുന്ന ചിലർക്ക് ഉപജീവനം വിശാലമാക്കുകയും, (മററു ചിലർക്ക് അത്) പരിമിതപ്പെടുത്തുകയും ചെയ്യുന്നു. അവർ ഇഹലോകജീവിതത്തിൽ സന്തോഷമടഞ്ഞിരിക്കുന്നു. പരലോകത്തെ അപേക്ഷിച്ച് ഇഹലോകജീവിതം (നിസ്സാരമായ) ഒരു സുഖാനുഭവം മാത്രമാകുന്നു.

وَيَقُولُ الَّذِينَ كَفَرُوا لَوْلَا أُنزِلَ عَلَيْهِ آيَةٌ مِّن رَّبِّهِ ۗ قُلْ إِنَّ اللَّهَ
يُضِلُّ مَن يَشَاءُ وَيَهْدِي إِلَيْهِ مَنْ أَنَابَ ﴿٢٧﴾

27. അവിശ്വസിച്ചവർ (നബിയെപററി) പറയുന്നു: ഇവന്റെ മേൽ എന്തുകൊണ്ടാണ് ഇവന്റെ രക്ഷിതാവിങ്കൽ നിന്ന് വല്ല ദൃഷ്ടാന്തവും ഇറക്കപ്പെടാത്തത്? (നബിയേ,) പറയുക: തീർച്ചയായും അല്ലാഹു താനുദ്ദേശിക്കുന്നവരെ വഴികേടിലാക്കുന്നു. പശ്ചാത്തപിച്ചു മടങ്ങിയവരെ തന്റെ മാർഗ്ഗത്തിലേക്ക് അവൻ നയിക്കുകയും ചെയ്യുന്നു.

الَّذِينَ آمَنُوا وَتَطْمَئِنُّ قُلُوبُهُم بِذِكْرِ اللَّهِ ۗ
أَلَا بِذِكْرِ اللَّهِ تَطْمَئِنُّ الْقُلُوبُ ﴿٢٨﴾

28. അതായത് വിശ്വസിക്കുകയും, അല്ലാഹുവെപ്പററിയുള്ള ഓർമ്മകൊണ്ട് മനസ്സുകൾ ശാന്തമായിത്തീരുകയും ചെയ്യുന്നവരെ. ശ്രദ്ധിക്കുക; അല്ലാഹുവെപററിയുള്ള ഓർമ്മകൊണ്ടത്രെ മനസ്സുകൾ ശാന്തമായിത്തീരുന്നത്.

الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ طُوبَىٰ لَهُمْ وَحُسْنُ مَآبٍ ﴿٢٩﴾

29. വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്കാണ് മംഗളം! മടങ്ങിച്ചെല്ലാനുള്ള നല്ല സങ്കേതവും (അവർക്കു തന്നെ.)

كَذَٰلِكَ أَرْسَلْنَاكَ فِي أُمَّةٍ قَدْ خَلَتْ مِن قَبْلِهَا أُمَمٌ لِّتَتْلُوَ

30. അപ്രകാരം നിന്നെ നാം ഒരു സമുദായത്തിൽ ദൂതനായി നിയോഗിച്ചിരിക്കുന്നു. അതി

عَلَيْهِمُ الَّذِيٓ أَوْحَيْنَآ إِلَيْكَ وَهُمْ يَكْفُرُونَ بِالرَّحْمٰنِ ۚ قُلْ هُوَ رَبِّي
لَآ إِلٰهَ إِلَّا هُوَ عَلَيْهِ تَوَكَّلْتُ وَإِلَيْهِ مَتَابِ ﴿٣٠﴾

ന്നുമുമ്പ് പല സമുദായങ്ങളും കഴിഞ്ഞു പോയിട്ടുണ്ട്. നിനക്ക് നാം ദിവ്യസന്ദേശമായി നൽകിയിട്ടുള്ളത് അവർക്ക് ഓതികേൾപിക്കുവാൻ വേണ്ടിയാണ് (നിന്നെ നിയോഗിച്ചത്.) അവരാകട്ടെ, പരമകാരുണികനായ ദൈവത്തിൽ അവിശ്വസിക്കുന്നു. പറയുക: അവനാണ് എന്റെ രക്ഷിതാവ്. അവ നല്ലാതെ യാതൊരു ദൈവവുമില്ല. അവന്റെ മേലാണ് ഞാൻ ഭരമേൽപിച്ചിരിക്കുന്നത്. അവനിലേക്കാണ് എന്റെ മടക്കം.

وَلَوْ أَنَّ قُرْآنًا سُيِّرَتْ بِهِ الْجِبَالُ أَوْ قُطِّعَتْ بِهِ الْأَرْضُ
أَوْ كُلِّمَ بِهِ الْمَوْتَىٰ ۗ بَل لِّلَّهِ الْأَمْرُ جَمِيعًا ۗ أَفَلَمْ يَيْأَسِ الَّذِينَ آمَنُوا أَن
لَّوْ يَشَاءُ اللَّهُ لَهَدَى النَّاسَ جَمِيعًا ۗ وَلَا يَزَالُ الَّذِينَ كَفَرُوا تُصِيبُهُم
بِمَا صَنَعُوا قَارِعَةٌ أَوْ تَحُلُّ قَرِيبًا مِّن دَارِهِمْ حَتَّىٰ يَأْتِيَ وَعْدُ اللَّهِ ۚ إِنَّ
اللَّهَ لَا يُخْلِفُ الْمِيعَادَ ﴿٣١﴾

31. പാരായണം ചെയ്യപ്പെടുന്ന ഒരു ഗ്രന്ഥം മൂലം പർവ്വതങ്ങൾ നടത്തപ്പെടുകയോ, അല്ലെങ്കിൽ അതു കാരണമായി ഭൂമി തുണ്ടംതുണ്ടമായി മുറിക്കപ്പെടുകയോ, അല്ലെങ്കിൽ അതു മുഖേന മരിച്ചവരോട് സംസാരിക്കപ്പെടുകയോ ചെയ്തിരുന്നെങ്കിൽപോലും (അവർ വിശ്വസിക്കുമായിരുന്നില്ല.) എന്നാൽ, കാര്യം മുഴുവൻ അല്ലാഹുവിന്റെ നിയന്ത്രണത്തിലത്രെ. അപ്പോൾ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ മനുഷ്യരെ മുഴുവൻ അവൻ നേർവഴിയിലാക്കുമായിരുന്നുവെന്ന് സത്യവിശ്വാസികൾ മനസ്സിലാക്കിയിട്ടില്ലേ?[442] സത്യനിഷേധികൾക്ക് തങ്ങൾ പ്രവർത്തിച്ചതിന്റെ ഫലമായി ഏതെങ്കിലും അത്യാപത്ത് ബാധിച്ചുകൊണ്ടേയിരിക്കുന്നതാണ്. അല്ലെങ്കിൽ അവരുടെ താമസസ്ഥലത്തിനടുത്തു തന്നെ അത് (ശിക്ഷ) വന്നിറങ്ങിക്കൊണ്ടിരിക്കും, അല്ലാഹുവിന്റെ വാഗ്ദത്തം വന്നെത്തുന്നത് വരെ.[443] അല്ലാഹു വാഗ്ദാനം ലംഘിക്കുകയില്ല; തീർച്ച.

وَلَقَدِ اسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَأَمْلَيْتُ
لِلَّذِينَ كَفَرُوا ثُمَّ أَخَذْتُهُمْ ۖ فَكَيْفَ كَانَ عِقَابِ ﴿٣٢﴾

32. തീർച്ചയായും നിനക്കു മുമ്പും ദൂതന്മാർ പരിഹസിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ അവിശ്വസിച്ചവർക്ക് ഞാൻ സമയം നീട്ടിക്കൊടുക്കുകയും, പിന്നീട് അവരെ ഞാൻ പിടികൂടുകയും ചെയ്തു. അപ്പോൾ എന്റെ ശിക്ഷ എങ്ങനെയായിരുന്നു!

أَفَمَنْ هُوَ قَائِمٌ عَلَىٰ كُلِّ نَفْسٍ بِمَا كَسَبَتْ ۗ
وَجَعَلُوا لِلَّهِ شُرَكَاءَ قُلْ سَمُّوهُمْ ۚ أَمْ تُنَبِّئُونَهُ بِمَا لَا يَعْلَمُ فِي الْأَرْضِ

33. അപ്പോൾ ഓരോ വ്യക്തിയും പ്രവർത്തിച്ചുകൊണ്ടിരുന്ന കാര്യത്തിനു മേൽനോട്ടം വഹിച്ചുകൊണ്ടിരിക്കുന്നവൻ (അല്ലാഹു) (യാതൊന്നും അറിയാത്തവരെപ്പോലെയാണോ?) അവർ അല്ലാഹുവിന് പങ്കാളികളെ ആക്കിയിരിക്കുന്നു.

442. 'അഫലം യൈഅസ്' എന്ന വാക്കിന്റെ നേർക്ക് നേരെ അർത്ഥം ആശയറ്റിട്ടില്ലേ എന്നാണ്. മുഴുവൻ മനുഷ്യരെയും നേർവഴിയിലാക്കാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ല എന്ന അടിസ്ഥാന വസ്തുത സത്യവിശ്വാസികൾ മനസ്സിലാക്കുകയും, സമൂഹമാകെ വിശ്വസിച്ചു കാണാനുള്ള ആശ അവർ ഒഴിവാക്കുകയും ചെയ്യാത്തതെന്ത് എന്നാണ് അല്ലാഹു ചോദിക്കുന്നത്.

443. റസൂലി(സ)നും സഹാബികൾക്കും അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ള നിർണായക വിജയത്തിനും, സത്യനിഷേധികളുടെ ദയനീയമായ പരാജയത്തിനും സമയമാകുന്നത് വരെ.

أَمْ بِظَاهِرٍ مِّنَ الْقَوْلِ ۗ بَلْ زُيِّنَ لِلَّذِينَ كَفَرُوا مَكْرُهُمْ وَصُدُّوا
عَنِ السَّبِيلِ ۗ وَمَن يُضْلِلِ اللَّهُ فَمَا لَهُ مِنْ هَادٍ ﴿٣٣﴾

(നബിയേ,) പറയുക: നിങ്ങൾ അവരുടെ പേരൊന്നു പറഞ്ഞു തരൂ, അതല്ല, ഭൂമിയിൽ അവൻ (അല്ലാഹു) അറിയാത്ത ഒരു കാര്യത്തെപ്പററി നിങ്ങൾ അവന്ന് പറഞ്ഞറിയിച്ചുകൊടുക്കുകയാണോ? അതല്ല, (നിങ്ങൾ പറയുന്നത്) ഉപരിപ്ലവമായ ഒരു സംസാരമാണോ?[444] അല്ല, സത്യനിഷേധികൾക്ക് അവരുടെ കുതന്ത്രം അലംകൃതമായി തോന്നിക്കപ്പെട്ടിരിക്കുന്നു. (ശരിയായ) മാർഗ്ഗത്തിൽനിന്ന് അവർ തട്ടിത്തിരിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അല്ലാഹു വല്ലവനെയും ദുർമ്മാർഗ്ഗത്തിലാക്കുന്നപക്ഷം അവനെ നേർവഴിയിലാക്കാൻ ആരുമില്ല.

لَّهُمْ عَذَابٌ فِي الْحَيَاةِ الدُّنْيَا ۖ وَلَعَذَابُ الْآخِرَةِ أَشَقُّ ۖ وَمَا
لَهُم مِّنَ اللَّهِ مِن وَاقٍ ﴿٣٤﴾

34. അവർക്ക് ഇഹലോകജീവിതത്തിൽ ശിക്ഷയുണ്ടായിരിക്കും. പരലോകശിക്ഷയാകട്ടെ ഏററവും വിഷമമേറിയതു തന്നെയായിരിക്കും. അവർക്ക് അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് (തങ്ങളെ) കാത്തു രക്ഷിക്കാൻ ആരുമില്ല.

مَّثَلُ الْجَنَّةِ الَّتِي وُعِدَ الْمُتَّقُونَ ۖ تَجْرِي مِن تَحْتِهَا الْأَنْهَارُ ۖ
أُكُلُهَا دَائِمٌ وَظِلُّهَا ۚ تِلْكَ عُقْبَى الَّذِينَ اتَّقَوا ۖ وَّعُقْبَى
الْكَافِرِينَ النَّارُ ﴿٣٥﴾

35. സൂക്ഷ്മത പാലിക്കുന്നവർക്കു വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വർഗ്ഗത്തിന്റെ അവസ്ഥ (ഇതത്രെ): അതിന്റെ താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അതിലെ കനികളും അതിലെ തണലും ശാശ്വതമായിരിക്കും. അതത്രെ സൂക്ഷ്മത പാലിച്ചവരുടെ പര്യവസാനം. സത്യനിഷേധികളുടെ പര്യവസാനം നരകമാകുന്നു.

وَالَّذِينَ آتَيْنَاهُمُ الْكِتَابَ يَفْرَحُونَ بِمَا أُنزِلَ إِلَيْكَ ۖ
وَمِنَ الْأَحْزَابِ مَن يُنكِرُ بَعْضَهُ ۚ قُلْ إِنَّمَا أُمِرْتُ
أَنْ أَعْبُدَ اللَّهَ وَلَا أُشْرِكَ بِهِ ۚ إِلَيْهِ أَدْعُو وَإِلَيْهِ مَآبِ ﴿٣٦﴾

36. നാം (മുമ്പ്) വേദഗ്രന്ഥം നൽകിയിട്ടുള്ളതാർക്കാണോ അവർ നിനക്ക് അവതരിപ്പിക്കപ്പെട്ടതിൽ (ഖുർആനിൽ) സന്തോഷം കൊള്ളുന്നു. ആ കക്ഷികളുടെ കൂട്ടത്തിൽ തന്നെ അതിന്റെ ചില ഭാഗം നിഷേധിക്കുന്നവരുമുണ്ട്. പറയുക: അല്ലാഹുവെ ഞാൻ ആരാധിക്കണമെന്നും, അവനോട് ഞാൻ പങ്കുചേർക്കരുത് എന്നും മാത്രമാണ് ഞാൻ കൽപിക്കപ്പെട്ടിട്ടുള്ളത്. അവനിലേക്കാണ് ഞാൻ ക്ഷണിക്കുന്നത്. അവനിലേക്ക് തന്നെയാണ് എന്റെ മടക്കവും.

وَكَذَٰلِكَ أَنزَلْنَاهُ حُكْمًا عَرَبِيًّا ۚ وَلَئِنِ اتَّبَعْتَ
أَهْوَاءَهُم بَعْدَمَا جَاءَكَ مِنَ الْعِلْمِ مَا لَكَ مِنَ اللَّهِ

37. അപ്രകാരം ഇതിനെ (ഖുർആനിനെ) അറബിഭാഷയിലുള്ള ഒരു ന്യായപ്രമാണമായി നാം അവതരിപ്പിച്ചിരിക്കുന്നു. നിനക്ക് അറിവ് വന്നുകിട്ടിയതിനുശേഷം അവരുടെ തന്നിഷ്ടങ്ങളെ നീ പിൻപററിയാൽ അല്ലാഹുവിന്റെ

444. അല്ലാഹുവിന്റെ അധികാരാവകാശങ്ങൾ പലർക്കും പങ്കിതുമായി പങ്ക് വച്ചുകൊടുക്കുന്നവർ അതിന്റെ തെളിവുദ്ധരിക്കാൻ മിനക്കെടാറില്ല. ഉപരിപ്ലവമായ സംസാരത്തിലൂടെ ദിവ്യത്വം പറഞ്ഞുണ്ടാക്കുകയാണ് അവരുടെ പതിവ്.

مِن وَلِيٍّ وَلَا وَاقٍ ﴿٣٧﴾

ശിക്ഷയില്‍ നിന്ന് രക്ഷിക്കുന്ന യാതൊരു രക്ഷാധികാരിയും, യാതൊരു കാവല്‍ക്കാരനും നിനക്ക് ഉണ്ടായിരിക്കുകയില്ല.

وَلَقَدْ أَرْسَلْنَا رُسُلًا مِّن قَبْلِكَ وَجَعَلْنَا لَهُمْ
أَزْوَاجًا وَذُرِّيَّةً ۚ وَمَا كَانَ لِرَسُولٍ أَن يَأْتِيَ
بِآيَةٍ إِلَّا بِإِذْنِ اللَّهِ ۗ لِكُلِّ أَجَلٍ كِتَابٌ ﴿٣٨﴾

38. നിനക്ക് മുമ്പും നാം ദൂതന്മാരെ നിയോഗിച്ചിട്ടുണ്ട്. അവര്‍ക്ക് നാം ഭാര്യമാരെയും സന്താനങ്ങളെയും നല്‍കിയിട്ടുമുണ്ട് ഒരു ദൂതന്നും അല്ലാഹുവിന്റെ അനുമതിയോടുകൂടിയല്ലാതെ യാതൊരു ദൃഷ്ടാന്തവും കൊണ്ടുവരാനാവില്ല. ഓരോ കാലാവധിക്കും ഓരോ (പ്രമാണ)ഗ്രന്ഥമുണ്ട്.

يَمْحُو اللَّهُ مَا يَشَاءُ وَيُثْبِتُ ۖ وَعِندَهُ أُمُّ الْكِتَابِ ﴿٣٩﴾

39. അല്ലാഹു താനുദ്ദേശിക്കുന്നത് മാച്ചുകളയുകയും (താനുദ്ദേശിക്കുന്നത്) സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. മൂലഗ്രന്ഥം അവന്റെ പക്കലാണുള്ളത്.[445]

وَإِن مَّا نُرِيَنَّكَ بَعْضَ الَّذِي نَعِدُهُمْ أَوْ نَتَوَفَّيَنَّكَ
فَإِنَّمَا عَلَيْكَ الْبَلَاغُ وَعَلَيْنَا الْحِسَابُ ﴿٤٠﴾

40. നാം അവര്‍ക്ക് മുന്നറിയിപ്പ്നല്‍കുന്നതില്‍ (ശിക്ഷാനടപടികളില്‍) ചിലത് നിനക്ക് നാം കാണിച്ചു തരുകയോ, അല്ലെങ്കില്‍ (അതിനു മുമ്പ്) നിന്റെ ജീവിതം നാം അവസാനിപ്പിക്കുകയോ ചെയ്യുന്നപക്ഷം (ഇത് രണ്ടില്‍ ഏതാണ് സംഭവിക്കുന്നതെങ്കിലും) നിന്റെ മേല്‍ പ്രബോധനബാധ്യതമാത്രമേയുള്ളു.[446] (അവരുടെ) കണക്കു നോക്കുന്ന ബാധ്യത നമുക്കാകുന്നു.

أَوَلَمْ يَرَوْا أَنَّا نَأْتِي الْأَرْضَ نَنقُصُهَا مِنْ أَطْرَافِهَا ۚ
وَاللَّهُ يَحْكُمُ لَا مُعَقِّبَ لِحُكْمِهِ ۚ وَهُوَ سَرِيعُ الْحِسَابِ ﴿٤١﴾

41. നാം (അവരുടെ) ഭൂമിയില്‍ ചെന്ന് അതിന്റെ നാനാവശങ്ങളില്‍ നിന്ന് അതിനെ ചുരുക്കിക്കൊ ണ്ടിരിക്കുന്നത് അവര്‍ കണ്ടില്ലേ?[447] അല്ലാഹു വിധിക്കുന്നു. അവന്റെ വിധി ഭേദഗതി ചെയ്യാന്‍ ആരും തന്നെയില്ല. • അവന്‍ അതിവേഗത്തില്‍ കണക്ക് നോക്കുന്നവനത്രെ.

وَقَدْ مَكَرَ الَّذِينَ مِن قَبْلِهِمْ فَلِلَّهِ الْمَكْرُ جَمِيعًا ۖ يَعْلَمُ

42. ഇവരുടെ മുമ്പുള്ളവരും തന്ത്രം പ്രയോഗിച്ചിട്ടുണ്ട്. എന്നാല്‍ മുഴുവന്‍ തന്ത്രവും അല്ലാഹുവിനാണുള്ളത്. ഓരോ വ്യക്തിയും പ്രവര്‍ത്തിച്ചുകൊണ്ടിരിക്കുന്നത് അവന്‍ അറിയുന്നു. ലോകത്തിന്റെ പര്യവസാനം ആര്‍ക്കനു

445. 'കിതാബ്' എന്ന വാക്കിന് ഗ്രന്ഥമെന്നും രേഖയെന്നും അര്‍ത്ഥമുണ്ട്. ഈ വചനം അല്ലാഹുവിന്റെ പ്രാപഞ്ചികഭരണത്തിലെ നടപടിക്രമങ്ങളെപ്പറ്റി പൊതുവായി പരാമര്‍ശിക്കുന്നതാണെന്നാണ് മിക്ക വ്യാഖ്യാതാക്കളുടെയും വീക്ഷണം. എല്ലാ കാര്യങ്ങള്‍ക്കും അവന്‍ സമയപരിധി നിശ്ചയിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. എല്ലാ കാര്യങ്ങള്‍ക്കും വ്യവസ്ഥ വെച്ചിരിക്കുന്നു. കാലാവധി നിശ്ചയിച്ചുകൊണ്ട് അവന്‍ വേദഗ്രന്ഥങ്ങള്‍ അവതരിപ്പിക്കുന്നു. നിയമങ്ങളില്‍ ചിലത് അവന്‍ കാലാനുസൃതമായി മാറ്റുകയും, ചിലത് സ്ഥിരമായി നിലനിര്‍ത്തുകയും ചെയ്യുന്നു. പ്രപഞ്ചനാഥന്റെ പക്കലുള്ള രേഖയാണ് പ്രപഞ്ചത്തിന്റെ മൂലഗ്രന്ഥം.

446. ആരെ എപ്പോള്‍ എങ്ങനെ ശിക്ഷിക്കണമെന്ന് അല്ലാഹുവാണ് തീരുമാനിക്കുന്നത്. ചിലപ്പോള്‍, പ്രവാചകന്മാര്‍ കാണ്‍കെ തന്നെ അല്ലാഹുവിന്റെ ശിക്ഷാനടപടി ഉണ്ടായെന്ന് വരാം. ചിലപ്പോള്‍ അക്രമികള്‍ക്ക് ഒരു അവധി വരെ ഇട നല്‍കിയെന്നും വരാം.

447. ഒരു കാലത്ത് അറേബ്യ മുഴുവന്‍ ബഹുദൈവാരാധകരുടെ അധീനത്തിലായിരുന്നു. ഇസ്ലാമിന് അറേബ്യയുടെ ഭൂപടത്തില്‍ സ്ഥാനമുണ്ടായിരുന്നില്ല. എന്നാല്‍, ഇസ്ലാമിക പ്രബോധനവും, ധര്‍മസമരവും വിജയിച്ചു തുടങ്ങിയതോടെ ബഹുദൈവത്വത്തിന്റെ അധീശമേഖലകള്‍ ചുരുങ്ങിച്ചുരുങ്ങി വരികയും ക്രമേണ അറേബ്യ മുഴുക്കെ ഇസ്ലാമിക രാഷ്ട്രത്തിന്റെ ഭാഗമായി മാറുകയും പിന്നീട് ഇതര രാജ്യങ്ങളിലേക്ക് ഇസ്ലാം വ്യാപിക്കുകയും ചെയ്തു.

مَا تَكۡسِبُ كُلُّ نَفۡسٍۗ وَسَيَعۡلَمُ ٱلۡكُفَّٰرُ لِمَنۡ عُقۡبَى ٱلدَّارِ ٤٢

കുലമാണെന്ന് സത്യനിഷേധികൾ അറിഞ്ഞു കൊള്ളും.

وَيَقُولُ ٱلَّذِينَ كَفَرُواْ لَسۡتَ مُرۡسَلٗاۚ قُلۡ كَفَىٰ بِٱللَّهِ شَهِيدَۢا
بَيۡنِي وَبَيۡنَكُمۡ وَمَنۡ عِندَهُۥ عِلۡمُ ٱلۡكِتَٰبِ ٤٣

43. നീ (ദൈവത്താൽ) നിയോഗിക്കപ്പെട്ടവനല്ലെന്ന് സത്യനിഷേധികൾ പറയുന്നു. പറയുക: എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു മതി. ആരുടെ പക്കലാണോ വേദ വിജ്ഞാനമുള്ളത് അവരും മതി.



അദ്ധ്യായം - 14

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

الٓرۚ كِتَٰبٌ أَنزَلۡنَٰهُ إِلَيۡكَ لِتُخۡرِجَ ٱلنَّاسَ مِنَ ٱلظُّلُمَٰتِ إِلَى
ٱلنُّورِ بِإِذۡنِ رَبِّهِمۡ إِلَىٰ صِرَٰطِ ٱلۡعَزِيزِ ٱلۡحَمِيدِ ١
ٱللَّهِ ٱلَّذِي لَهُۥ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۗ وَوَيۡلٞ لِّلۡكَٰفِرِينَ
مِنۡ عَذَابٖ شَدِيدٍ ٢

1. 2. അലിഫ് ലാം റാ

മനുഷ്യരെ അവരുടെ രക്ഷിതാവിൻെറ അനുമതിപ്രകാരം ഇരുട്ടുകളിൽ നിന്ന് വെളിച്ചത്തിലേക്ക് കൊണ്ടുവരാൻ വേണ്ടി നിനക്ക് അവതരിപ്പിച്ചു തന്നിട്ടുള്ള ഗ്രന്ഥമാണിത്. അതായത്, പ്രതാപിയും സ്തുത്യർഹനും ആയിട്ടുള്ളവൻെറ മാർഗ്ഗത്തിലേക്ക്, ആകാശങ്ങളിലുള്ളതിൻെറയും ഭൂമിയിലുള്ളതിൻെറയും ഉടമയായ അല്ലാഹുവിൻെറ (മാർഗ്ഗത്തിലേക്ക് അവരെ കൊണ്ടുവരാൻ വേണ്ടി). സത്യനിഷേധികൾക്ക് കഠിനമായ ശിക്ഷയാൽ മഹാനാശം തന്നെ.

ٱلَّذِينَ يَسۡتَحِبُّونَ ٱلۡحَيَوٰةَ ٱلدُّنۡيَا عَلَى ٱلۡأٓخِرَةِ وَيَصُدُّونَ عَن
سَبِيلِ ٱللَّهِ وَيَبۡغُونَهَا عِوَجًاۚ أُوْلَٰٓئِكَ فِي ضَلَٰلِۭ بَعِيدٖ ٣

3. അതായത്, പരലോകത്തെക്കാൾ ഇഹലോകജീവിതത്തെ കൂടുതൽ സ്നേഹിക്കുകയും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) പിന്തിരിപ്പിക്കുകയും അതിന് (ആ മാർഗ്ഗത്തിന്) വക്രത വരുത്താൻ ആഗ്രഹിക്കുകയും ചെയ്യുന്നവരാരോ അവർക്ക്. അക്കൂട്ടർ വിദൂരമായ വഴികേടിലാകുന്നു.

وَمَآ أَرۡسَلۡنَا مِن رَّسُولٍ إِلَّا بِلِسَانِ قَوۡمِهِۦ
لِيُبَيِّنَ لَهُمۡۖ فَيُضِلُّ ٱللَّهُ مَن يَشَآءُ وَيَهۡدِي مَن يَشَآءُۚ

4. യാതൊരു ദൈവദൂതനെയും തൻെറ ജനതയ്ക്ക് (കാര്യങ്ങൾ) വിശദീകരിച്ചു കൊടുക്കുന്നതിനുവേണ്ടി, അവരുടെ ഭാഷയിൽ (സന്ദേശം നൽകിക്കൊണ്ട്) അല്ലാതെ നാം നിയോഗിച്ചിട്ടില്ല. അങ്ങനെ താൻ ഉദ്ദേശിക്കുന്നവരെ അല്ലാഹു ദുർമ്മാർഗ്ഗത്തിലാക്കുകയും, താനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുകയും ചെ

وَهُوَ الْعَزِيزُ الْحَكِيمُ ④

യ്യുന്നു. അവനത്രെ പ്രതാപിയും യുക്തിമാനുമായിട്ടുള്ളവന്‍.

وَلَقَدْ أَرْسَلْنَا مُوسَىٰ بِآيَاتِنَا أَنْ أَخْرِجْ قَوْمَكَ
مِنَ الظُّلُمَاتِ إِلَى النُّورِ وَذَكِّرْهُمْ بِأَيَّامِ اللَّهِ
إِنَّ فِي ذَٰلِكَ لَآيَاتٍ لِكُلِّ صَبَّارٍ شَكُورٍ ⑤

5. നിന്‍റെ ജനതയെ ഇരുട്ടുകളില്‍ നിന്ന് വെളിച്ചത്തിലേക്ക് കൊണ്ടുവരികയും, അല്ലാഹുവിന്‍റെ (അനുഗ്രഹത്തിന്‍റെ) നാളുകളെപ്പററി അവരെ ഓര്‍മ്മിപ്പിക്കുകയും ചെയ്യുക എന്ന് നിര്‍ദ്ദേശിച്ചുകൊണ്ട് മൂസായെ നമ്മുടെ ദൃഷ്ടാന്തങ്ങളുമായി നാം അയക്കുകയുണ്ടായി. തികഞ്ഞ ക്ഷമാശീലമുള്ളവരും ഏറെ നന്ദിയുള്ളവരുമായ എല്ലാവര്‍ക്കും അതില്‍ ദൃഷ്ടാന്തങ്ങളുണ്ട്.തീര്‍ച്ച.

وَإِذْ قَالَ مُوسَىٰ لِقَوْمِهِ اذْكُرُوا نِعْمَةَ اللَّهِ عَلَيْكُمْ إِذْ
أَنْجَاكُمْ مِنْ آلِ فِرْعَوْنَ يَسُومُونَكُمْ سُوءَ الْعَذَابِ
وَيُذَبِّحُونَ أَبْنَاءَكُمْ وَيَسْتَحْيُونَ نِسَاءَكُمْ
وَفِي ذَٰلِكُمْ بَلَاءٌ مِنْ رَبِّكُمْ عَظِيمٌ ⑥

6. മൂസാ തന്‍റെ ജനതയോട് പറഞ്ഞ സന്ദര്‍ഭം (ശ്രദ്ധേയമാണ്.) നിങ്ങള്‍ക്ക് കടുത്ത ശിക്ഷ ആസ്വദിപ്പിക്കുകയും, നിങ്ങളുടെ ആണ്‍മക്കളെ അറുകൊല നടത്തുകയും, നിങ്ങളുടെ പെണ്ണുങ്ങളെ ജീവിക്കാന്‍ വിടുകയും ചെയ്യുകൊണ്ടിരുന്ന ഫിര്‍ഔനിന്‍റെ കൂട്ടരില്‍ നിന്ന് നിങ്ങളെ രക്ഷപ്പെടുത്തിയ സന്ദര്‍ഭത്തില്‍ അല്ലാഹു നിങ്ങള്‍ക്കു ചെയ്ത അനുഗ്രഹം നിങ്ങളോര്‍മ്മിക്കുക. അതില്‍ നിങ്ങളുടെ രക്ഷിതാവിങ്കല്‍ നിന്നുള്ള വമ്പിച്ച പരീക്ഷണമുണ്ട്.

وَإِذْ تَأَذَّنَ رَبُّكُمْ لَئِنْ شَكَرْتُمْ
لَأَزِيدَنَّكُمْ وَلَئِنْ كَفَرْتُمْ إِنَّ عَذَابِي لَشَدِيدٌ ⑦

7. 'നിങ്ങള്‍ നന്ദി കാണിച്ചാല്‍ തീര്‍ച്ചയായും ഞാന്‍ നിങ്ങള്‍ക്ക് (അനുഗ്രഹം) വര്‍ദ്ധിപ്പിച്ചു തരുന്നതാണ്. എന്നാല്‍, നിങ്ങള്‍ നന്ദികേട് കാണിക്കുകയാണെങ്കില്‍ തീര്‍ച്ചയായും എന്‍റെ ശിക്ഷ കഠിനമായിരിക്കും' എന്ന് നിങ്ങളുടെ രക്ഷിതാവ് പ്രഖ്യാപിച്ച സന്ദര്‍ഭവും (ശ്രദ്ധേയമത്രെ).

وَقَالَ مُوسَىٰ إِنْ تَكْفُرُوا أَنْتُمْ وَمَنْ فِي الْأَرْضِ
جَمِيعًا فَإِنَّ اللَّهَ لَغَنِيٌّ حَمِيدٌ ⑧

8. മൂസാ പറഞ്ഞു: നിങ്ങളും ഭൂമിയിലുള്ള മുഴുവന്‍ പേരും കൂടി നന്ദികേട് കാണിക്കുന്നപക്ഷം, തീര്‍ച്ചയായും അല്ലാഹു പരാശ്രയമുക്തനും, സ്തുത്യര്‍ഹനുമാണ് (എന്ന് നിങ്ങള്‍ അറിഞ്ഞുകൊള്ളുക).[448]

أَلَمْ يَأْتِكُمْ نَبَأُ الَّذِينَ مِنْ قَبْلِكُمْ قَوْمِ نُوحٍ وَعَادٍ
وَثَمُودَ وَالَّذِينَ مِنْ بَعْدِهِمْ لَا يَعْلَمُهُمْ
إِلَّا اللَّهُ جَاءَتْهُمْ رُسُلُهُمْ بِالْبَيِّنَاتِ فَرَدُّوا

9. നൂഹിന്‍റെ ജനത, ആദ് ഥമൂദ് സമുദായങ്ങള്‍, അവര്‍ക്കുശേഷമുള്ള അല്ലാഹുവിനു മാത്രം (കൃത്യമായി) അറിയാവുന്ന ജനവിഭാഗങ്ങള്‍ എന്നിവരെല്ലാം അടങ്ങുന്ന നിങ്ങളുടെ മുന്‍ഗാമികളെപ്പററിയുള്ള വര്‍ത്തമാനം നിങ്ങള്‍ക്ക് വന്നുകിട്ടിയിട്ടില്ലേ? നമ്മുടെ ദൂതന്മാര്‍ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുക്കല്‍ ചെന്നു. അപ്പോള്‍ അവര്‍ തങ്ങളുടെ

448. മനുഷ്യവര്‍ഗം ഒന്നടങ്കം അല്ലാഹുവെ ധിക്കരിച്ചാലും അല്ലാഹുവിന് ഒന്നും നഷ്ടപ്പെടാനില്ല. അവര്‍ക്കാണെങ്കിലോ അളവററ നഷ്ടം നേരിടേണ്ടി വരികയും ചെയ്യും.

أَيْدِيَهُمْ فِيٓ أَفْوَٰهِهِمْ وَقَالُوٓا۟ إِنَّا كَفَرْنَا بِمَآ أُرْسِلْتُم بِهِۦ
وَإِنَّا لَفِى شَكٍّ مِّمَّا تَدْعُونَنَآ إِلَيْهِ مُرِيبٍ ⑨

കൈകൾ വായിലേക്ക്[449] മടക്കിക്കൊണ്ട്, 'നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ, അതിൽ ഞങ്ങൾ അവിശ്വസിച്ചിരിക്കുന്നു. തീർച്ചയായും നിങ്ങൾ ഞങ്ങളെ ഏതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതിനെപ്പറ്റി ഞങ്ങൾ അവിശ്വാസജനകമായ സംശയത്തിലാണ്' എന്നു പറയുകയാണ് ചെയ്തത്.

قَالَتْ رُسُلُهُمْ أَفِى ٱللَّهِ شَكٌّ فَاطِرِ ٱلسَّمَٰوَٰتِ
وَٱلْأَرْضِ يَدْعُوكُمْ لِيَغْفِرَ لَكُم مِّن ذُنُوبِكُمْ
وَيُؤَخِّرَكُمْ إِلَىٰٓ أَجَلٍ مُّسَمًّى قَالُوٓا۟ إِنْ أَنتُمْ
إِلَّا بَشَرٌ مِّثْلُنَا تُرِيدُونَ أَن تَصُدُّونَا
عَمَّا كَانَ يَعْبُدُ ءَابَآؤُنَا فَأْتُونَا
بِسُلْطَٰنٍ مُّبِينٍ ⑩

10. അവരിലേക്ക് നിയോഗിക്കപ്പെട്ട ദൂതന്മാർ പറഞ്ഞു: ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടികർത്താവായ അല്ലാഹുവിന്റെ കാര്യത്തിലാണോ സംശയമുള്ളത്? നിങ്ങളുടെ പാപങ്ങൾ നിങ്ങൾക്ക് പൊറുത്തു തരാനും, നിർണ്ണിതമായ ഒരവധി വരെ നിങ്ങൾക്കു സമയം നീട്ടിത്തരുവാനുമായി അവൻ നിങ്ങളെ ക്ഷണിക്കുന്നു. അവർ (ജനങ്ങൾ) പറഞ്ഞു: നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യർ മാത്രമാകുന്നു. ഞങ്ങളുടെ പിതാക്കൾ ആരാധിച്ചുവന്നിരുന്നതിൽ നിന്നു ഞങ്ങളെ പിന്തിരിപ്പിക്കാനാണ് നിങ്ങൾ ഉദ്ദേശിക്കുന്നത്. അതിനാൽ വ്യക്തമായ വല്ല രേഖയും നിങ്ങൾ ഞങ്ങൾക്കു കൊണ്ടുവന്നു തരൂ.

قَالَتْ لَهُمْ رُسُلُهُمْ إِن نَّحْنُ إِلَّا بَشَرٌ مِّثْلُكُمْ وَلَٰكِنَّ ٱللَّهَ يَمُنُّ
عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ وَمَا كَانَ لَنَآ أَن نَّأْتِيَكُم بِسُلْطَٰنٍ
إِلَّا بِإِذْنِ ٱللَّهِ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ⑪

11. അവരോട് അവരിലേക്കുള്ള ദൈവദൂതന്മാർ പറഞ്ഞു: ഞങ്ങൾ നിങ്ങളെപ്പോലെയുള്ള മനുഷ്യന്മാർ തന്നെയാണ്. എങ്കിലും, അല്ലാഹു തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവരോട് ഔദാര്യം കാണിക്കുന്നു. അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ നിങ്ങൾക്ക് യാതൊരു തെളിവും കൊണ്ടുവന്നു തരാൻ ഞങ്ങൾക്കാവില്ല. അല്ലാഹുവിന്റെ മേലാണ് വിശ്വാസികൾ ഭരമേൽപിക്കേണ്ടത്.

وَمَا لَنَآ أَلَّا نَتَوَكَّلَ عَلَى ٱللَّهِ وَقَدْ هَدَىٰنَا سُبُلَنَا وَلَنَصْبِرَنَّ
عَلَىٰ مَآ ءَاذَيْتُمُونَا وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُتَوَكِّلُونَ ⑫

12. അല്ലാഹു ഞങ്ങളെ ഞങ്ങളുടെ വഴികളിൽ ചേർത്തു തന്നിരിക്കെ അവന്റെ മേൽ ഭരമേൽപിക്കാതിരിക്കാൻ ഞങ്ങൾക്കെന്തു ന്യായമാണുള്ളത്? നിങ്ങൾ ഞങ്ങളെ ദ്രോഹിച്ചതിനെപ്പറ്റി ഞങ്ങൾ ക്ഷമിക്കുക തന്നെ ചെയ്യും. അല്ലാഹുവിന്റെ മേലാണ് ഭരമേൽപിക്കുന്നവരെല്ലാം ഭരമേൽപിക്കേണ്ടത്.

وَقَالَ ٱلَّذِينَ كَفَرُوا۟ لِرُسُلِهِمْ لَنُخْرِجَنَّكُم مِّنْ أَرْضِنَآ أَوْ
لَتَعُودُنَّ فِى مِلَّتِنَا فَأَوْحَىٰٓ إِلَيْهِمْ رَبُّهُمْ لَنُهْلِكَنَّ ٱلظَّٰلِمِينَ ⑬

13, 14. അവിശ്വാസികൾ തങ്ങളിലേക്കുള്ള ദൈവദൂതന്മാരോട് പറഞ്ഞു: ഞങ്ങളുടെ നാട്ടിൽ നിന്ന് നിങ്ങളെ ഞങ്ങൾ പുറത്താക്കുക തന്നെ ചെയ്യും. അല്ലാത്തപക്ഷം നിങ്ങൾ ഞങ്ങളുടെ

449. കോപം കൊണ്ട് കൈകടിച്ചു എന്നോ, പ്രതിഷേധം സൂചിപ്പിക്കാൻ വായ്പൊത്തി എന്നോ ആകാം വിവക്ഷ.

وَلَنُسْكِنَنَّكُمُ الْأَرْضَ مِنْ بَعْدِهِمْ ذَٰلِكَ
لِمَنْ خَافَ مَقَامِي وَخَافَ وَعِيدِ ⑭

മതത്തിലേക്ക് തിരിച്ചു വന്നേ തീരൂ. അപ്പോൾ അവർക്ക് (ആ ദൂതന്മാർക്ക്) അവരുടെ രക്ഷിതാവ് സന്ദേശം നൽകി: 'തീർച്ചയായും നാം ആ അക്രമികളെ നശിപ്പിക്കുകയും, അവർക്കുശേഷം നിങ്ങളെ നാം നാട്ടിൽ അധിവസിപ്പിക്കുകയും ചെയ്യുന്നതാണ്. എന്റെ സ്ഥാനത്തെപററി[450] ഭയപ്പെടുകയും, എന്റെ താക്കീതിനെ ഭയപ്പെടുകയും ചെയ്യുവർക്കുള്ളതാണ് ആ അനുഗ്രഹം.'

وَاسْتَفْتَحُوا وَخَابَ كُلُّ جَبَّارٍ عَنِيدٍ ⑮

15. അവർ (ആ ദൂതന്മാർ) വിജയത്തിനായി (അല്ലാഹുവോട്) അപേക്ഷിച്ചു. ഏത് ദുർവാശിക്കാരനായ സർവ്വാധിപതിയും പരാജയപ്പെടുകയും ചെയ്തു.[451]

مِنْ وَرَائِهِ جَهَنَّمُ وَيُسْقَىٰ مِنْ مَاءٍ صَدِيدٍ ⑯

16. അവന്റെ പിന്നാലെ തന്നെയുണ്ട് നരകം. ചോരയും ചലവും കലർന്ന നീരിൽ നിന്നായിരിക്കും അവന്ന് കുടിക്കാൻ നൽകപ്പെടുന്നത്.

يَتَجَرَّعُهُ وَلَا يَكَادُ يُسِيغُهُ وَيَأْتِيهِ الْمَوْتُ مِنْ كُلِّ
مَكَانٍ وَمَا هُوَ بِمَيِّتٍ وَمِنْ وَرَائِهِ عَذَابٌ غَلِيظٌ ⑰

17. അതവൻ കീഴ്പോട്ടിറക്കാൻ ശ്രമിക്കും. അത് തൊണ്ടയിൽ നിന്നിറക്കാൻ അവന്ന് കഴിഞ്ഞേക്കുകയില്ല. എല്ലായിടത്തു നിന്നും മരണം അവന്റെ നേർക്ക് വരും. എന്നാൽ അവൻ മരണപ്പെടുകയില്ലതാനും. അതിന്റെ പിന്നാലെ തന്നെയുണ്ട് കഠോരമായ വേറെയും ശിക്ഷ.

مَثَلُ الَّذِينَ كَفَرُوا بِرَبِّهِمْ أَعْمَالُهُمْ كَرَمَادٍ اشْتَدَّتْ بِهِ
الرِّيحُ فِي يَوْمٍ عَاصِفٍ لَا يَقْدِرُونَ مِمَّا كَسَبُوا عَلَىٰ شَيْءٍ
ذَٰلِكَ هُوَ الضَّلَالُ الْبَعِيدُ ⑱

18. തങ്ങളുടെ രക്ഷിതാവിനെ നിഷേധിച്ചവരെ, അവരുടെ കർമ്മങ്ങളെ ഉപമിക്കാവുന്നത് കൊടുങ്കാററുള്ള ഒരു ദിവസം കനത്ത കാററടിച്ചു പാറിപ്പോയ വെണ്ണീറിനോടാകുന്നു. അവർ പ്രവർത്തിച്ചുണ്ടാക്കിയതിൽ നിന്ന് യാതൊന്നും അനുഭവിക്കാൻ അവർക്ക് സാധിക്കുന്നതല്ല.[452] അതു തന്നെയാണ് വിദൂരമായ മാർഗ്ഗഭ്രംശം.

أَلَمْ تَرَ أَنَّ اللَّهَ خَلَقَ السَّمَاوَاتِ وَالْأَرْضَ بِالْحَقِّ إِنْ يَشَأْ يُذْهِبْكُمْ
وَيَأْتِ بِخَلْقٍ جَدِيدٍ ⑲

19. ആകാശങ്ങളും ഭൂമിയും അല്ലാഹു ശരിയായ ക്രമത്തിലാണ് സൃഷ്ടിച്ചിട്ടുള്ളതെന്ന് നീ കണ്ടില്ലേ? അവനുദ്ദേശിക്കുന്നപക്ഷം നിങ്ങളെ അവൻ നീക്കം ചെയ്യുകയും, ഒരു പുതിയ സൃഷ്ടിയെ അവൻ കൊണ്ടുവരികയും ചെയ്യുന്നതാണ്.

وَمَا ذَٰلِكَ عَلَى اللَّهِ بِعَزِيزٍ ⑳

20. അല്ലാഹുവെ സംബന്ധിച്ചേടത്തോളം അത് ഒരു വിഷമകരമായ കാര്യമല്ല.

---

450. സകല ഏകാധിപതികളും അല്ലാഹുവിന്റെ നീക്കുപോക്കില്ലാത്ത വിചാരണയെ നേരിടുന്ന ന്യായവിധി നാളിൽ അല്ലാഹുവിനുള്ള അതുല്യവും അത്യുന്നതവുമായ സ്ഥാനമാണ് വിവക്ഷ.

451. സത്യനിഷേധികളുടെ ധിക്കാരം അതിരുകവിഞ്ഞപ്പോൾ പ്രവാചകന്മാർ അവർക്കെതിരിൽ അല്ലാഹുവോട് പ്രാർത്ഥിക്കുകയും, വിവിധ തരത്തിലുള്ള ശിക്ഷകൾക്ക് അവർ വിധേയരാവുകയും ചെയ്തു.

452. കാററിൽ പാറിപ്പോയ വെണ്ണീർ തിരിച്ചെടുത്ത് പ്രയോജനപ്പെടുത്താനാകാത്തതുപോലെ സത്യനിഷേധികളുടെ കർമ്മങ്ങൾ മുഴുവനെ ഫലശൂന്യമായിരിക്കുന്നു.

وَبَرَزُوا لِلَّهِ جَمِيعًا فَقَالَ الضُّعَفَاءُ لِلَّذِينَ اسْتَكْبَرُوا إِنَّا كُنَّا لَكُمْ تَبَعًا فَهَلْ أَنْتُمْ مُغْنُونَ عَنَّا مِنْ عَذَابِ اللَّهِ مِنْ شَيْءٍ ۚ قَالُوا لَوْ هَدَانَا اللَّهُ لَهَدَيْنَاكُمْ ۖ سَوَاءٌ عَلَيْنَا أَجَزِعْنَا أَمْ صَبَرْنَا مَا لَنَا مِنْ مَحِيصٍ ﴿٢١﴾

21. അവരെല്ലാവരും അല്ലാഹുവിങ്കലേക്ക് പുറപ്പെട്ടു വന്നിരിക്കയാണ്.[453] അപ്പോഴതാ ദുര്‍ബലര്‍ അഹങ്കരിച്ചിരുന്നവരോട് പറയുന്നു: 'തീര്‍ച്ചയായും ഞങ്ങള്‍ നിങ്ങളുടെ അനുയായികളായിരുന്നല്ലോ. ആകയാല്‍, അല്ലാഹുവിന്‍റെ ശിക്ഷയില്‍ നിന്ന് അല്‍പമെങ്കിലും നിങ്ങള്‍ ഞങ്ങളില്‍ നിന്ന് ഒഴിവാക്കിത്തരുമോ?' അവര്‍ (അഹങ്കരിച്ചിരുന്നവര്‍) പറയും: 'അല്ലാഹു ഞങ്ങളെ നേര്‍വഴിയിലാക്കിയിരുന്നെങ്കില്‍ ഞങ്ങള്‍ നിങ്ങളെയും നേര്‍വഴിയിലാക്കുമായിരുന്നു. നമ്മെസംബന്ധിച്ചേടത്തോളം നാം ക്ഷമകേട് കാണിച്ചാലും ക്ഷമിച്ചാലും ഒരുപോലെയാകുന്നു. നമുക്ക് യാതൊരു രക്ഷാമാര്‍ഗ്ഗവുമില്ല.'

وَقَالَ الشَّيْطَانُ لَمَّا قُضِيَ الْأَمْرُ إِنَّ اللَّهَ وَعَدَكُمْ وَعْدَ الْحَقِّ وَوَعَدْتُكُمْ فَأَخْلَفْتُكُمْ ۖ وَمَا كَانَ لِيَ عَلَيْكُمْ مِنْ سُلْطَانٍ إِلَّا أَنْ دَعَوْتُكُمْ فَاسْتَجَبْتُمْ لِي ۖ فَلَا تَلُومُونِي وَلُومُوا أَنْفُسَكُمْ ۖ مَا أَنَا بِمُصْرِخِكُمْ وَمَا أَنْتُمْ بِمُصْرِخِيَّ ۖ إِنِّي كَفَرْتُ بِمَا أَشْرَكْتُمُونِ مِنْ قَبْلُ ۗ إِنَّ الظَّالِمِينَ لَهُمْ عَذَابٌ أَلِيمٌ ﴿٢٢﴾

22. കാര്യം തീരുമാനിക്കപ്പെട്ടു കഴിഞ്ഞാല്‍ പിശാച് പറയുന്നതാണ്:[454] തീര്‍ച്ചയായും അല്ലാഹു നിങ്ങളോട് ഒരു വാഗ്ദാനം ചെയ്തു. സത്യവാഗ്ദാനം. ഞാനും നിങ്ങളോട് വാഗ്ദാനം ചെയ്തു. എന്നാല്‍, നിങ്ങളോട് (ഞാന്‍ ചെയ്ത വാഗ്ദാനം) ഞാന്‍ ലംഘിച്ചു. എനിക്ക് നിങ്ങളുടെമേല്‍ യാതൊരധികാരവും ഉണ്ടായിരുന്നില്ല. ഞാന്‍ നിങ്ങളെ ക്ഷണിച്ചു. അപ്പോള്‍ നിങ്ങളെനിക്ക് ഉത്തരം നല്‍കി എന്ന് മാത്രം. ആകയാല്‍, നിങ്ങള്‍ എന്നെ കുററപ്പെടുത്തേണ്ട, നിങ്ങള്‍ നിങ്ങളെത്തന്നെ കുററപ്പെടുത്തുക. എനിക്ക് നിങ്ങളെ സഹായിക്കാനാവില്ല. നിങ്ങള്‍ക്ക് എന്നെയും സഹായിക്കാനാവില്ല. മുമ്പ് നിങ്ങള്‍ എന്നെ പങ്കാളിയാക്കിയിരുന്നതിനെ ഞാനിതാ നിഷേധിച്ചിരിക്കുന്നു.[455] തീര്‍ച്ചയായും അക്രമകാരികളാരോ അവര്‍ക്കാണ് വേദനയേറിയ ശിക്ഷയുള്ളത്.

وَأُدْخِلَ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ جَنَّاتٍ تَجْرِي مِنْ تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا بِإِذْنِ رَبِّهِمْ ۖ تَحِيَّتُهُمْ فِيهَا سَلَامٌ ﴿٢٣﴾

23. വിശ്വസിക്കുകയും, സല്‍കര്‍മ്മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്തവര്‍ താഴ്ഭാഗത്തുകൂടി അരുവികള്‍ ഒഴുകുന്ന സ്വര്‍ഗ്ഗത്തോപ്പുകളില്‍ പ്രവേശിപ്പിക്കപ്പെടുന്നതാണ്. അവരുടെ രക്ഷിതാവിന്‍റെ അനുമതിപ്രകാരം അവരതില്‍ നിത്യവാസികളായിരിക്കും. അവിടെ അവര്‍ക്കുള്ള അഭിവാദ്യം സലാം ആയിരിക്കും.

453. പരലോകത്ത് വരാനിരിക്കുന്ന ഒരു രംഗം മനുഷ്യരുടെ ചിന്ത തട്ടിയുണര്‍ത്താന്‍ വേണ്ടി അല്ലാഹു ഇവിടെ അവതരിപ്പിച്ചിരിക്കുകയാണ്.

454. പരലോകത്തെ മറ്റൊരു രംഗമാണ് അല്ലാഹു ഇവിടെ അവതരിപ്പിക്കുന്നത്. പിശാചിന്നും കൂട്ടാളികള്‍ക്കും നരകം വിധിക്കപ്പെട്ടു കഴിഞ്ഞതിനുശേഷം, തന്‍റെ ദുര്‍ബോധനങ്ങള്‍ക്ക് വഴങ്ങി നരകാവകാശികളായിത്തീര്‍ന്നവരോട് പിശാച് നടത്തുന്ന പ്രസ്താവന അല്ലാഹു ഉദ്ധരിക്കുന്നു.

455. പിശാചിനെ അല്ലാഹുവിന് പങ്കാളിയാക്കുക എന്നത് രണ്ട് വിധത്തിലാകാം. ഒന്ന്, പിശാചിനെത്തന്നെ ആരാധിക്കുക. മറഞ്ഞ വഴികളിലൂടെ സഹായം ലഭിക്കാന്‍ വേണ്ടി പിശാചിനെ സേവിക്കുന്ന ധാരാളമാളുകള്‍ എക്കാലത്തും ഉണ്ടായിട്ടുണ്ട്. കേരളത്തിലെ ചാത്തന്‍ സേവാ മഠങ്ങള്‍ പ്രസിദ്ധമാണല്ലോ. രണ്ട്, പിശാചിന്‍റെ പ്രേരണയ്ക്ക് വഴങ്ങി വിവിധ വ്യക്തികളെയും ശക്തികളെയും ആരാധിക്കുക.

أَلَمْ تَرَ كَيْفَ ضَرَبَ اللَّهُ مَثَلًا كَلِمَةً طَيِّبَةً كَشَجَرَةٍ
طَيِّبَةٍ أَصْلُهَا ثَابِتٌ وَفَرْعُهَا فِي السَّمَاءِ ﴿٢٤﴾

24. അല്ലാഹു നല്ല വചനത്തിന് എങ്ങനെയാണ് ഉപമ നൽകിയിരിക്കുന്നത് എന്ന് നീ കണ്ടില്ലേ? (അത്) ഒരു നല്ല മരം പോലെയാകുന്നു. അതിൻെറ മുരട് ഉറച്ചുനിൽക്കുന്നതും, അതിൻെറ ശാഖകൾ ആകാശത്തേക്ക് ഉയർന്നു നിൽക്കുന്നതുമാകുന്നു.

تُؤْتِي أُكُلَهَا كُلَّ حِينٍ بِإِذْنِ رَبِّهَا ۗ وَيَضْرِبُ اللَّهُ الْأَمْثَالَ
لِلنَّاسِ لَعَلَّهُمْ يَتَذَكَّرُونَ ﴿٢٥﴾

25. അതിൻെറ രക്ഷിതാവിൻെറ ഉത്തരവനുസരിച്ച് അത് എല്ലാ കാലത്തും അതിൻെറ ഫലം നൽകിക്കൊണ്ടിരിക്കും.[456] മനുഷ്യർക്ക് അവർ ആലോചിച്ചു മനസ്സിലാക്കുന്നതിനായി അല്ലാഹു ഉപമകൾ വിവരിച്ചു കൊടുക്കുന്നു.

وَمَثَلُ كَلِمَةٍ خَبِيثَةٍ كَشَجَرَةٍ خَبِيثَةٍ اجْتُثَّتْ
مِنْ فَوْقِ الْأَرْضِ مَا لَهَا مِنْ قَرَارٍ ﴿٢٦﴾

26. ദുഷിച്ച വചനത്തെ ഉപമിക്കാവുന്നതാകട്ടെ, ഒരു ദുഷിച്ച വൃക്ഷത്തോടാകുന്നു. ഭൂതലത്തിൽ നിന്ന് അത് പിഴുതെടുക്കപ്പെട്ടിരിക്കുന്നു. അതിന്ന് യാതൊരു നിലനിൽപുമില്ല.

يُثَبِّتُ اللَّهُ الَّذِينَ آمَنُوا بِالْقَوْلِ الثَّابِتِ فِي الْحَيَاةِ الدُّنْيَا
وَفِي الْآخِرَةِ ۖ وَيُضِلُّ اللَّهُ الظَّالِمِينَ ۚ وَيَفْعَلُ اللَّهُ مَا يَشَاءُ ﴿٢٧﴾

27. ഐഹികജീവിതത്തിലും, പരലോകത്തും സുസ്ഥിരമായ വാക്കുകൊണ്ട് സത്യവിശ്വാസികളെ അല്ലാഹു ഉറപ്പിച്ചു നിർത്തുന്നതാണ്.[457] അക്രമകാരികളെ അല്ലാഹു ദുർമ്മാർഗത്തിലാക്കുകയും ചെയ്യും. അല്ലാഹു താൻ ഉദ്ദേശിക്കുന്നതെന്തോ അത് പ്രവർത്തിക്കുന്നു.

أَلَمْ تَرَ إِلَى الَّذِينَ بَدَّلُوا نِعْمَتَ اللَّهِ كُفْرًا وَأَحَلُّوا قَوْمَهُمْ
دَارَ الْبَوَارِ ﴿٢٨﴾
جَهَنَّمَ يَصْلَوْنَهَا ۖ وَبِئْسَ الْقَرَارُ ﴿٢٩﴾

28, 29. അല്ലാഹുവിൻെറ അനുഗ്രഹത്തിന് (നന്ദി കാണിക്കേണ്ടതിനു) പകരം നന്ദികേട് കാണിക്കുകയും, തങ്ങളുടെ ജനതയെ നാശത്തിൻെറ ഭവനത്തിൽ അഥവാ നരകത്തിൽ ഇറക്കി കളയുകയും ചെയ്ത ഒരു വിഭാഗത്തെ[458] നീ കണ്ടില്ലേ? അതിൽ അവർ എരിയുന്നതാണ്. അത് എത്ര മോശമായ താമസസ്ഥലം!

وَجَعَلُوا لِلَّهِ أَنْدَادًا لِيُضِلُّوا عَنْ سَبِيلِهِ ۗ
قُلْ تَمَتَّعُوا فَإِنَّ مَصِيرَكُمْ إِلَى النَّارِ ﴿٣٠﴾

30. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) തെററിച്ചു കളയാൻ വേണ്ടി അവർ അവന്ന് ചില സമന്മാരെ ഉണ്ടാക്കി വെച്ചിരിക്കുന്നു. പറയുക: നിങ്ങൾ സുഖിച്ചുകൊള്ളുക. നിങ്ങളുടെ മടക്കം നരകത്തിലേക്ക് തന്നെയാണ്.

قُلْ لِعِبَادِيَ الَّذِينَ آمَنُوا يُقِيمُوا الصَّلَاةَ

31. വിശ്വാസികളായ എൻെറ ദാസന്മാരോട് നീ പറയുക: അവർ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, നാം അവർക്കു നൽകിയ

456. ഒരു കാററിലും മറിഞ്ഞുവീഴാത്ത ശാഖകൾ ഉയർന്ന് പടർന്നു നിൽക്കുന്ന, എല്ലാ കാലാവസ്ഥയിലും പഴങ്ങൾ നൽകുന്ന ഒരു നല്ല മരം പോലെ സുപ്രതിഷ്ഠിതവും, ഫലദായകവുമത്രെ സത്യസാക്ഷ്യം ഉദ്ഘോഷിക്കുന്ന സദ്വചനം.

457. ഒരു പരീക്ഷണത്തിലും പതറാതെ അചഞ്ചലരായി വർത്തിക്കാൻ സത്യവിശ്വാസികളെ അല്ലാഹു സഹായിക്കുമെന്ന് വിവക്ഷ.

458. ബഹുദൈവാരാധനയുടെ വക്താക്കളെപ്പററിയാണ് ഈ വാക്യം. അല്ലാഹു നൽകിയ സമൃദ്ധിക്കും, ഐശ്വര്യത്തിനും അവനോട് നന്ദി കാണിക്കുന്നതിനുപകരം ഏതെങ്കിലും ദേവീദേവന്മാർക്കോ പുണ്യാത്മാക്കൾക്കോ നേർച്ച വഴിപാടുകൾ അർപ്പിക്കാൻ പ്രേരിപ്പിക്കുന്നവർ ജനങ്ങളെ നരകത്തിലിറക്കുകയാണ് ചെയ്യുന്നത്.

وَيُنفِقُوا مِمَّا رَزَقْنَاهُمْ سِرًّا وَعَلَانِيَةً مِّن قَبْلِ أَن
يَأْتِيَ يَوْمٌ لَّا بَيْعٌ فِيهِ وَلَا خِلَالٌ ﴿٣١﴾

ധനത്തിൽ നിന്ന്, യാതൊരു ക്രയവിക്രയവും ചങ്ങാത്തവും നടക്കാത്ത ഒരു ദിവസം വരുന്നതിനുമുമ്പായി രഹസ്യമായും പരസ്യമായും അവർ (നല്ല വഴിയിൽ) ചെലവഴിക്കുകയും ചെയ്തുകൊള്ളട്ടെ.

اللَّهُ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ
وَأَنزَلَ مِنَ السَّمَاءِ مَاءً فَأَخْرَجَ بِهِ
مِنَ الثَّمَرَاتِ رِزْقًا لَّكُمْ ۖ وَسَخَّرَ لَكُمُ الْفُلْكَ لِتَجْرِيَ فِي الْبَحْرِ
بِأَمْرِهِ ۖ وَسَخَّرَ لَكُمُ الْأَنْهَارَ ﴿٣٢﴾

32. അല്ലാഹുവത്രെ ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും, ആകാശത്ത് നിന്ന് വെള്ളം ഇറക്കുകയും, എന്നിട്ട് അതുമൂലം നിങ്ങളുടെ ഉപജീവനത്തിനായി കായ്കനികൾ ഉല്പാദിപ്പിക്കുകയും ചെയ്തത്. അവൻെറ കൽപന (നിയമ) പ്രകാരം കടലിലൂടെ സഞ്ചരിക്കുന്നതിനായി അവൻ നിങ്ങൾക്കു കപ്പലുകൾ വിധേയമാക്കിത്തരികയും ചെയ്തിരിക്കുന്നു.[459] നദികളെയും അവൻ നിങ്ങൾക്ക് വിധേയമാക്കിത്തന്നിരിക്കുന്നു.

وَسَخَّرَ لَكُمُ الشَّمْسَ وَالْقَمَرَ
دَائِبَيْنِ ۖ وَسَخَّرَ لَكُمُ اللَّيْلَ وَالنَّهَارَ ﴿٣٣﴾

33. സൂര്യനെയും ചന്ദ്രനെയും പതിവായി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന നിലയിൽ അവൻ നിങ്ങൾക്കു വിധേയമാക്കി തന്നിരിക്കുന്നു. രാവിനെയും പകലിനെയും അവൻ നിങ്ങൾക്കു വിധേയമാക്കിത്തന്നിരിക്കുന്നു.

وَآتَاكُم مِّن كُلِّ مَا سَأَلْتُمُوهُ ۚ وَإِن تَعُدُّوا نِعْمَتَ اللَّهِ
لَا تُحْصُوهَا ۗ إِنَّ الْإِنسَانَ لَظَلُومٌ كَفَّارٌ ﴿٣٤﴾

34. നിങ്ങളവനോട് ആവശ്യപ്പെട്ടതിൽ നിന്നെല്ലാം നിങ്ങൾക്ക് അവൻ നൽകിയിരിക്കുന്നു. അല്ലാഹുവിൻെറ അനുഗ്രഹം നിങ്ങൾ എണ്ണുകയാണെങ്കിൽ നിങ്ങൾക്കതിൻെറ കണക്കെടുക്കാനാവില്ല. തീർച്ചയായും മനുഷ്യൻ മഹാ അക്രമകാരിയും വളരെ നന്ദികെട്ടവനും തന്നെ.

وَإِذْ قَالَ إِبْرَاهِيمُ رَبِّ اجْعَلْ هَٰذَا
الْبَلَدَ آمِنًا وَاجْنُبْنِي وَبَنِيَّ أَن نَّعْبُدَ الْأَصْنَامَ ﴿٣٥﴾

35. ഇബ്രാഹീം ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) എൻെറ രക്ഷിതാവേ, നീ ഈ നാടിനെ (മക്കയെ) നിർഭയത്വമുള്ളതാക്കുകയും, എന്നെയും എൻെറ മക്കളെയും ഞങ്ങൾ വിഗ്രഹങ്ങൾക്ക് ആരാധന നടത്തുന്നതിൽ നിന്ന് അകററി നിർത്തുകയും ചെയ്യേണമേ.

رَبِّ إِنَّهُنَّ أَضْلَلْنَ كَثِيرًا مِّنَ النَّاسِ ۖ فَمَن
تَبِعَنِي فَإِنَّهُ مِنِّي ۖ وَمَنْ عَصَانِي فَإِنَّكَ غَفُورٌ
رَّحِيمٌ ﴿٣٦﴾

36. എൻെറ രക്ഷിതാവേ! തീർച്ചയായും അവ (വിഗ്രഹങ്ങൾ) മനുഷ്യരിൽ നിന്ന് വളരെപ്പേരെ പിഴപ്പിച്ചുകളഞ്ഞിരിക്കുന്നു. അതിനാൽ, എന്നെ ആർ പിന്തുടർന്നുവോ അവൻ എൻെറ കൂട്ടത്തിൽ പെട്ടവനാകുന്നു. ആരെങ്കിലും എന്നോട് അനുസരണക്കേട് കാണിക്കുന്ന പക്ഷം തീർച്ചയായും നീ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണല്ലോ.

459. കപ്പലുകൾ വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതും, പായ്ക്കപ്പലുകൾ കാററിൻെറ സഹായത്തോടെ നീങ്ങുന്നതുമൊക്കെ അല്ലാഹു നിശ്ചയിച്ച പ്രകൃതി നിയമമനുസരിച്ചു തന്നെയാകുന്നു.

رَّبَّنَآ إِنِّيٓ أَسۡكَنتُ مِن ذُرِّيَّتِي بِوَادٍ غَيۡرِ
ذِي زَرۡعٍ عِندَ بَيۡتِكَ ٱلۡمُحَرَّمِ رَبَّنَا لِيُقِيمُواْ
ٱلصَّلَوٰةَ فَٱجۡعَلۡ أَفۡـِٔدَةً مِّنَ ٱلنَّاسِ تَهۡوِيٓ إِلَيۡهِمۡ
وَٱرۡزُقۡهُم مِّنَ ٱلثَّمَرَٰتِ لَعَلَّهُمۡ يَشۡكُرُونَ ﴿٣٧﴾

37. ഞങ്ങളുടെ രക്ഷിതാവേ, എന്റെ സന്തതികളിൽ നിന്ന് (ചിലരെ) കൃഷിയൊന്നും ഇല്ലാത്ത ഒരു താഴ്വരയിൽ, നിന്റെ പവിത്രമായ ഭവനത്തിന്റെ (കഅ്ബയുടെ) അടുത്ത് ഞാനിതാ താമസിപ്പിച്ചിരിക്കുന്നു.[460] ഞങ്ങളുടെ രക്ഷിതാവേ, അവർ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കാൻ വേണ്ടിയാണ് (അങ്ങനെ ചെയ്തത്.) അതിനാൽ, മനുഷ്യരിൽ ചിലരുടെ മനസ്സുകളെ നീ അവരോട് ചായ്വുള്ളതാക്കുകയും, അവർക്ക് കായ്കനികളിൽ നിന്ന് നീ ഉപജീവനം നൽകുകയും ചെയ്യേണമേ[461] അവർ നന്ദി കാണിച്ചെന്നു വരാം.

رَبَّنَآ إِنَّكَ تَعۡلَمُ مَا نُخۡفِي وَمَا نُعۡلِنُۗ وَمَا يَخۡفَىٰ
عَلَى ٱللَّهِ مِن شَيۡءٖ فِي ٱلۡأَرۡضِ وَلَا فِي ٱلسَّمَآءِ ﴿٣٨﴾

38. ഞങ്ങളുടെ രക്ഷിതാവേ, തീർച്ചയായും ഞങ്ങൾ മറച്ചുവെക്കുന്നതും പരസ്യമാക്കുന്നതും എല്ലാം നീ അറിയും. ഭൂമിയിലുള്ളതോ ആകാശത്തുള്ളതോ ആയ യാതൊരു വസ്തുവും അല്ലാഹുവിന് അവ്യക്തമാവുകയില്ല.

ٱلۡحَمۡدُ لِلَّهِ ٱلَّذِي وَهَبَ لِي عَلَى ٱلۡكِبَرِ إِسۡمَٰعِيلَ
وَإِسۡحَٰقَۚ إِنَّ رَبِّي لَسَمِيعُ ٱلدُّعَآءِ ﴿٣٩﴾

39. വാർദ്ധക്യകാലത്ത് എനിക്ക് ഇസ്മാഈലിനെയും ഇസ്ഹാഖിനെയും പ്രദാനം ചെയ്ത അല്ലാഹുവിന് സ്തുതി. തീർച്ചയായും എന്റെ രക്ഷിതാവ് പ്രാർത്ഥന കേൾക്കുന്നവനാണ്.

رَبِّ ٱجۡعَلۡنِي مُقِيمَ ٱلصَّلَوٰةِ وَمِن ذُرِّيَّتِيۚ
رَبَّنَا وَتَقَبَّلۡ دُعَآءِ ﴿٤٠﴾

40. എന്റെ രക്ഷിതാവേ, എന്നെ നീ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുന്നവനാക്കേണമേ. എന്റെ സന്തതികളിൽപെട്ടവരെയും (അപ്രകാരം ആക്കേണമേ) ഞങ്ങളുടെ രക്ഷിതാവേ. എന്റെ പ്രാർത്ഥന നീ സ്വീകരിക്കുകയും ചെയ്യേണമേ.

رَبَّنَا ٱغۡفِرۡ لِي وَلِوَٰلِدَيَّ
وَلِلۡمُؤۡمِنِينَ يَوۡمَ يَقُومُ ٱلۡحِسَابُ ﴿٤١﴾

41. ഞങ്ങളുടെ രക്ഷിതാവേ, വിചാരണ നിലവിൽ വരുന്ന ദിവസം എനിക്കും എന്റെ മാതാപിതാക്കൾക്കും സത്യവിശ്വാസികൾക്കും നീ പൊറുത്തു തരേണമേ.

وَلَا تَحۡسَبَنَّ ٱللَّهَ غَٰفِلًا عَمَّا يَعۡمَلُ ٱلظَّٰلِمُونَۚ
إِنَّمَا يُؤَخِّرُهُمۡ لِيَوۡمٖ تَشۡخَصُ فِيهِ ٱلۡأَبۡصَٰرُ ﴿٤٢﴾

42. അക്രമികൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി അല്ലാഹു അശ്രദ്ധനാണെന്ന് നീ വിചാരിച്ചു പോകരുത്. കണ്ണുകൾ തള്ളിപ്പോകുന്ന ഒരു (ഭയാനകമായ) ദിവസം വരെ അവർക്കു അവൻ സമയം നീട്ടിക്കൊടുക്കുക മാത്രമാണ് ചെയ്യുന്നത്.

---

460. ഇബ്രാഹീം നബി(അ) പുത്രന്മാരിൽ ഒരാളായ ഇസ്മായീലി(അ)നെ മക്കയിൽ താമസിപ്പിച്ചു. അദ്ദേഹത്തിന്റെ സന്തതിപരമ്പര കഅ്ബയുടെ പരിസരത്ത് ദൈവബോധമുള്ളവരായി വളരുകയായിരുന്നു ലക്ഷ്യം. കൃഷിയോഗ്യമല്ലാത്ത മക്കയിൽ കായ്കനികൾ ലഭ്യമാകാനുള്ള സാധ്യത വളരെ വിരളമായിരുന്നു.

461. ഇബ്രാഹീം നബി(അ)യുടെ പ്രാർത്ഥന അല്ലാഹു സ്വീകരിച്ചു. പിൽക്കാലത്ത് മക്ക കായ്കനികൾ ധാരാളമായി എത്തിച്ചേരുന്ന ഒരു ജനവാസകേന്ദ്രമായിത്തീർന്നു.

مُهْطِعِينَ مُقْنِعِي رُءُوسِهِمْ لَا يَرْتَدُّ إِلَيْهِمْ طَرْفُهُمْ ۖ وَأَفْئِدَتُهُمْ هَوَاءٌ ﴿٤٣﴾

43. (അന്ന്) ബദ്ധപ്പെട്ടു ഓടിക്കൊണ്ടും, തല കളുയർത്തിപ്പിടിച്ചുകൊണ്ടും (അവർ വരും.) അവരുടെ ദൃഷ്ടികൾ അവരിലേക്ക് തിരിച്ചു വരുകയില്ല. അവരുടെ മനസ്സുകൾ ശൂന്യവുമായിരിക്കും.

وَأَنذِرِ النَّاسَ يَوْمَ يَأْتِيهِمُ الْعَذَابُ فَيَقُولُ الَّذِينَ ظَلَمُوا رَبَّنَا أَخِّرْنَا إِلَىٰ أَجَلٍ قَرِيبٍ نُّجِبْ دَعْوَتَكَ وَنَتَّبِعِ الرُّسُلَ ۗ أَوَلَمْ تَكُونُوا أَقْسَمْتُم مِّن قَبْلُ مَا لَكُم مِّن زَوَالٍ ﴿٤٤﴾

44. മനുഷ്യർക്ക് ശിക്ഷ വന്നെത്തുന്ന ഒരു ദിവസത്തെപ്പററി നീ അവർക്ക് താക്കീത് നൽകുക. അക്രമം ചെയ്തവർ അപ്പോൾ പറയും: ഞങ്ങളുടെ രക്ഷിതാവേ, അടുത്ത ഒരവധി വരെ ഞങ്ങൾക്ക് നീ സമയം നീട്ടിത്തരേണമേ. എങ്കിൽ നിന്റെ വിളിക്ക് ഞങ്ങൾ ഉത്തരം നൽകുകയും, ദൂതന്മാരെ ഞങ്ങൾ പിന്തുടരുകയും ചെയ്തു കൊള്ളാം. 'നിങ്ങൾക്കു (മററൊരു ലോകത്തേക്കു) മാറേണ്ടി വരില്ലെന്ന് നിങ്ങൾ മുമ്പ് സത്യം ചെയ്തു പറഞ്ഞിട്ടുണ്ടായിരുന്നില്ലേ?' (എന്നായിരിക്കും അവർക്ക് നൽകപ്പെടുന്ന മറുപടി.)

وَسَكَنتُمْ فِي مَسَاكِنِ الَّذِينَ ظَلَمُوا أَنفُسَهُمْ وَتَبَيَّنَ لَكُمْ كَيْفَ فَعَلْنَا بِهِمْ وَضَرَبْنَا لَكُمُ الْأَمْثَالَ ﴿٤٥﴾

45. അവരവർക്കു തന്നെ ദ്രോഹം വരുത്തിവെച്ച ഒരു ജനവിഭാഗത്തിന്റെ വാസസ്ഥലങ്ങളിലാണ് നിങ്ങൾ താമസിച്ചിരുന്നത്. അവരെക്കൊണ്ട് നാം എങ്ങനെയാണ് പ്രവർത്തിച്ചതെന്ന് നിങ്ങൾക്ക് വ്യക്തമായി മനസ്സിലായിട്ടുമുണ്ട്. നിങ്ങൾക്ക് നാം ഉപമകൾ വിവരിച്ചു തന്നിട്ടുമുണ്ട്.

وَقَدْ مَكَرُوا مَكْرَهُمْ وَعِندَ اللَّهِ مَكْرُهُمْ وَإِن كَانَ مَكْرُهُمْ لِتَزُولَ مِنْهُ الْجِبَالُ ﴿٤٦﴾

46. അവരാൽ കഴിയുന്ന തന്ത്രം അവർ പ്രയോഗിച്ചിട്ടുണ്ട്. അല്ലാഹുവിങ്കലുണ്ട് അവർക്കായുള്ള തന്ത്രം.[462] അവരുടെ തന്ത്രം നിമിത്തം പർവ്വതങ്ങൾ നീങ്ങിപ്പോകാൻ മാത്രമൊന്നുമായിട്ടില്ല.

فَلَا تَحْسَبَنَّ اللَّهَ مُخْلِفَ وَعْدِهِ رُسُلَهُ ۗ إِنَّ اللَّهَ عَزِيزٌ ذُو انتِقَامٍ ﴿٤٧﴾

47. ആകയാൽ അല്ലാഹു തന്റെ ദൂതന്മാരോട് ചെയ്ത വാഗ്ദാനം ലംഘിക്കുന്നവനാണെന്ന് നീ വിചാരിച്ചു പോകരുത്. തീർച്ചയായും അല്ലാഹു പ്രതാപിയും ശിക്ഷാനടപടി കൈക്കൊള്ളുന്നവനുമാണ്;

يَوْمَ تُبَدَّلُ الْأَرْضُ غَيْرَ الْأَرْضِ وَالسَّمَاوَاتُ ۖ وَبَرَزُوا لِلَّهِ الْوَاحِدِ الْقَهَّارِ ﴿٤٨﴾

48. ഭൂമി ഈ ഭൂമിയല്ലാത്ത മറെറാന്നായും, അതുപോലെ ആകാശങ്ങളും മാററപ്പെടുകയും[463] ഏകനും സർവ്വാധികാരിയുമായ അല്ലാഹുവിങ്കലേക്ക് അവരെല്ലാം പുറപ്പെട്ടു വരുകയും ചെയ്യുന്ന ദിവസം.

وَتَرَى الْمُجْرِمِينَ يَوْمَئِذٍ مُّقَرَّنِينَ فِي الْأَصْفَادِ ﴿٤٩﴾

**49. ആ ദിവസം കുററവാളികളെ ചങ്ങലകളിൽ അന്യോന്യം ചേർത്ത് ബന്ധിക്കപ്പെട്ടതായിട്ട് നിനക്ക് കാണാം.**

---

462. 'മക്റുഹും' എന്ന വാക്കിന് അവരുടെ തന്ത്രം എന്നും, അവരോടുള്ള തന്ത്രം എന്നും അർത്ഥമാകാവുന്നതാണ്. അവർക്കായുള്ള അല്ലാഹുവിന്റെ തന്ത്രം കൊണ്ടുള്ള വിവക്ഷ അവർക്കുവേണ്ടി തന്ത്രപൂർവ്വം ഒരുക്കിയിട്ടുള്ള ശിക്ഷ തന്നെ. അവരുടെ തന്ത്രം എന്ന് ഭാഷാന്തരപ്പെടുത്തുമ്പോൾ തന്ത്രത്തിന്റെ ഫലമായിരിക്കും വിവക്ഷിക്കപ്പെടുന്നത്.

463. പരലോകം നിലവിൽ വരുമ്പോൾ ആകാശഭൂമികളുടെ ഘടനയൊക്കെ മാറുമെന്ന് നമുക്ക് ഇതിൽ നിന്ന് മനസ്സിലാക്കാം.

سَرَابِيلُهُم مِّن قَطِرَانٍ وَتَغْشَىٰ وُجُوهَهُمُ النَّارُ ﴿٥٠﴾

50. അവരുടെ കുപ്പായങ്ങൾ കറുത്ത കീല് (ടാർ) കൊണ്ടുള്ളതായിരിക്കും. അവരുടെ മുഖങ്ങളെ തീ പൊതിയുന്നതുമാണ്.

لِيَجْزِيَ اللَّهُ كُلَّ نَفْسٍ مَّا كَسَبَتْ ۚ إِنَّ اللَّهَ سَرِيعُ الْحِسَابِ ﴿٥١﴾

51. ഓരോ വ്യക്തിക്കും താൻ സമ്പാദിച്ചുണ്ടാക്കിയതിനുള്ള പ്രതിഫലം അല്ലാഹു നൽകുവാൻ വേണ്ടിയത്രെ അത്. തീർച്ചയായും അല്ലാഹു അതിവേഗത്തിൽ കണക്ക് നോക്കുന്നവനത്രെ.

هَٰذَا بَلَاغٌ لِّلنَّاسِ وَلِيُنذَرُوا بِهِ وَلِيَعْلَمُوا أَنَّمَا هُوَ إِلَٰهٌ وَاحِدٌ
وَلِيَذَّكَّرَ أُولُو الْأَلْبَابِ ﴿٥٢﴾

52. ഇത് മനുഷ്യർക്കുവേണ്ടി വ്യക്തമായ ഒരു ഉൽബോധനമാകുന്നു. ഇതുമുഖേന അവർക്കു മുന്നറിയിപ്പ് നൽകപ്പെടേണ്ടതിനും, അവൻ ഒരേയൊരാരാധ്യൻ മാത്രമാണെന്ന് അവർ മനസ്സിലാക്കുന്നതിനും ബുദ്ധിമാന്മാർ ആലോചിച്ചു മനസ്സിലാക്കുന്നതിനും വേണ്ടിയുള്ള (ഉൽബോധനം).




## അദ്ധ്യായം - 15

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

الر ۚ تِلْكَ آيَاتُ الْكِتَابِ وَقُرْآنٍ مُّبِينٍ ﴿١﴾

1. അലിഫ് ലാം റാ — വേദഗ്രന്ഥത്തിലെ അഥവാ (കാര്യങ്ങൾ) സ്പഷ്ടമാക്കുന്ന ഖുർആനിലെ വചനങ്ങളാകുന്നു അവ.

ഭാഗം 14

رُّبَمَا يَوَدُّ الَّذِينَ كَفَرُوا لَوْ كَانُوا مُسْلِمِينَ ﴿٢﴾

2. തങ്ങൾ മുസ്ലിംകളായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ എന്ന് ചിലപ്പോൾ സത്യനിഷേധികൾ കൊതിച്ചുപോകും.

ذَرْهُمْ يَأْكُلُوا وَيَتَمَتَّعُوا وَيُلْهِهِمُ الْأَمَلُ ۖ فَسَوْفَ
يَعْلَمُونَ ﴿٣﴾

3. നീ അവരെ വിട്ടേക്കുക. അവർ തിന്നുകയും സുഖിക്കുകയും വ്യാമോഹത്തിൽ വ്യാപൃതരാവുകയും ചെയ്തുകൊള്ളട്ടെ. (പിന്നീട്) അവർ മനസ്സിലാക്കിക്കൊള്ളും.

وَمَا أَهْلَكْنَا مِن قَرْيَةٍ إِلَّا وَلَهَا كِتَابٌ مَّعْلُومٌ ﴿٤﴾

4. ഒരു രാജ്യത്തെയും നാം നശിപ്പിച്ചിട്ടില്ല; നിർണ്ണിതമായ ഒരവധി അതിന് നൽകപ്പെട്ടിട്ടല്ലാതെ.

* 80ാം വചനത്തിൽ ഹിജ്റ് നിവാസികളെ പറ്റിയുള്ള പരാമർശമാണ് ഈ അദ്ധ്യായത്തിന് ഈ പേര് വരാൻ കാരണം.

مَا تَسْبِقُ مِنْ أُمَّةٍ أَجَلَهَا وَمَا يَسْتَأْخِرُونَ ﴿٥﴾

5. യാതൊരു സമുദായവും അതിൻെറ അവധിയെക്കാൾ മുമ്പിലാവുകയില്ല. (അവധി വിട്ട്) അവർ പിന്നോട്ട് പോകുകയുമില്ല.

وَقَالُوا يَا أَيُّهَا الَّذِي نُزِّلَ عَلَيْهِ الذِّكْرُ إِنَّكَ لَمَجْنُونٌ ﴿٦﴾

6. അവർ (അവിശ്വാസികൾ) പറഞ്ഞു: 'ഹേ; ഉൽബോധനം അവതരിപ്പിക്കപ്പെട്ടിട്ടുള്ള മനുഷ്യാ! തീർച്ചയായും നീ ഒരു ഭ്രാന്തൻ തന്നെ.

لَوْ مَا تَأْتِينَا بِالْمَلَائِكَةِ إِنْ كُنْتَ مِنَ الصَّادِقِينَ ﴿٧﴾

7. നീ സത്യവാന്മാരിൽ പെട്ടവനാണെങ്കിൽ നീ ഞങ്ങളുടെ അടുക്കൽ മലക്കുകളെ കൊണ്ടുവരാത്തതെന്ത്?'[464]

مَا نُنَزِّلُ الْمَلَائِكَةَ إِلَّا بِالْحَقِّ وَمَا كَانُوا إِذًا مُنْظَرِينَ ﴿٨﴾

8. എന്നാൽ ന്യായമായ കാരണത്താലല്ലാതെ നാം മലക്കുകളെ ഇറക്കുന്നതല്ല. അന്നേരം അവർക്ക് (സത്യനിഷേധികൾക്ക്) സാവകാശം നൽകപ്പെടുന്നതുമല്ല.[465]

إِنَّا نَحْنُ نَزَّلْنَا الذِّكْرَ وَإِنَّا لَهُ لَحَافِظُونَ ﴿٩﴾

9. തീർച്ചയായും നാമാണ് ആ ഉൽബോധനം അവതരിപ്പിച്ചത്. തീർച്ചയായും നാം അതിനെ കാത്തു സൂക്ഷിക്കുന്നതുമാണ്.[466]

وَلَقَدْ أَرْسَلْنَا مِنْ قَبْلِكَ فِي شِيَعِ الْأَوَّلِينَ ﴿١٠﴾

10. തീർച്ചയായും നിനക്ക് മുമ്പ് പൂർവ്വികന്മാരിലെ പല കക്ഷികളിലേക്കും നാം ദൂതന്മാരെ അയച്ചിട്ടുണ്ട്.

وَمَا يَأْتِيهِمْ مِنْ رَسُولٍ إِلَّا كَانُوا بِهِ يَسْتَهْزِئُونَ ﴿١١﴾

11. ഏതൊരു ദൂതൻ അവരുടെ അടുത്ത് ചെല്ലുമ്പോഴും അവരദ്ദേഹത്തെ പരിഹസിക്കാതിരുന്നിട്ടില്ല.

كَذَٰلِكَ نَسْلُكُهُ فِي قُلُوبِ الْمُجْرِمِينَ ﴿١٢﴾

12. അപ്രകാരം കുററവാളികളുടെ ഹൃദയങ്ങളിൽ അത് (പരിഹാസം) നാം ചെലുത്തി വിടുന്നതാണ്.

لَا يُؤْمِنُونَ بِهِ ۖ وَقَدْ خَلَتْ سُنَّةُ الْأَوَّلِينَ ﴿١٣﴾

13. പൂർവ്വികന്മാരിൽ (ദൈവത്തിൻെറ) നടപടി നടന്നു കഴിഞ്ഞിട്ടും അവർ ഇതിൽ വിശ്വസിക്കുന്നില്ല.

وَلَوْ فَتَحْنَا عَلَيْهِمْ بَابًا مِنَ السَّمَاءِ فَظَلُّوا فِيهِ يَعْرُجُونَ ﴿١٤﴾
لَقَالُوا إِنَّمَا سُكِّرَتْ أَبْصَارُنَا بَلْ نَحْنُ قَوْمٌ مَسْحُورُونَ ﴿١٥﴾

14, 15. അവരുടെ മേൽ ആകാശത്തുനിന്ന് നാം ഒരു കവാടം തുറന്നുകൊടുക്കുകയും, എന്നിട്ട് അതിലൂടെ അവർ കയറിപ്പോയിക്കൊണ്ടിരിക്കുകയും ചെയ്താൽപോലും അവർ പറയും: 'ഞങ്ങളുടെ കണ്ണുകൾക്ക് മത്ത് ബാധിച്ചത് മാത്രമാണ്. അല്ല, ഞങ്ങൾ മാരണം ചെയ്യപ്പെട്ട ഒരു കൂട്ടം ആളുകളാണ്.'

464. ഒരാൾ ദൈവദൂതനാണെങ്കിൽ അയാളുടെ കൂടെ മലക്കുകൾ അയക്കപ്പെടേണ്ടതുണ്ടെന്നാണ് അവരുടെ വാദം.
465. മലക്കുകളെ അയച്ചിട്ടും അവർ വിശ്വസിക്കുന്നില്ലെങ്കിൽ അല്ലാഹുവിൻെറ ശിക്ഷയ്ക്ക് പിന്നീട് ഒട്ടും താമസമുണ്ടാവില്ല എന്നർത്ഥം.
466. പരിശുദ്ധ ഖുർആൻ മാററത്തിരുത്തലുകൾക്കൊന്നും വിധേയമാകാത്തവിധം ലോകാവസാനം വരെ അല്ലാഹു കാത്തുസൂക്ഷിക്കുന്നതാണ്.

وَلَقَدْ جَعَلْنَا فِي السَّمَاءِ بُرُوجًا وَزَيَّنَّاهَا لِلنَّاظِرِينَ ﴿١٦﴾

16. ആകാശത്തു നാം നക്ഷത്രമണ്ഡലങ്ങൾ നിശ്ചയിക്കുകയും, നോക്കുന്നവർക്ക് അവയെ നാം അലംകൃതമാക്കുകയും ചെയ്തിരിക്കുന്നു.

وَحَفِظْنَاهَا مِنْ كُلِّ شَيْطَانٍ رَجِيمٍ ﴿١٧﴾

17. ആട്ടിയകററപ്പെട്ട എല്ലാ പിശാചുക്കളിൽ നിന്നും അതിനെ നാം കാത്തുസൂക്ഷിക്കുകയും ചെയ്തിരിക്കുന്നു.

إِلَّا مَنِ اسْتَرَقَ السَّمْعَ فَأَتْبَعَهُ شِهَابٌ مُبِينٌ ﴿١٨﴾

18. എന്നാൽ കട്ടുകേൾക്കാൻ ശ്രമിച്ചവനാകട്ടെ, പ്രത്യക്ഷമായ ഒരു തീജ്വാല അവനെ പിന്തുടരുന്നതാണ്.[467]

وَالْأَرْضَ مَدَدْنَاهَا وَأَلْقَيْنَا فِيهَا رَوَاسِيَ وَأَنْبَتْنَا فِيهَا
مِنْ كُلِّ شَيْءٍ مَوْزُونٍ ﴿١٩﴾

19. ഭൂമിയെ നാം വിശാലമാക്കുകയും അതിൽ ഉറച്ചുനിൽക്കുന്ന പർവ്വതങ്ങൾ സ്ഥാപിക്കുകയും, അളവ് നിർണ്ണയിക്കപ്പെട്ട എല്ലാ വസ്തുക്കളും[468] അതിൽ നാം മുളപ്പിക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا لَكُمْ فِيهَا مَعَايِشَ وَمَنْ لَسْتُمْ لَهُ بِرَازِقِينَ ﴿٢٠﴾

20. നിങ്ങൾക്കും, നിങ്ങൾ ആഹാരം നൽകിക്കൊണ്ടിരിക്കുന്നവരല്ലാത്തവർക്കും അതിൽ നാം ഉപജീവനമാർഗ്ഗങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.[469]

وَإِنْ مِنْ شَيْءٍ إِلَّا عِنْدَنَا خَزَائِنُهُ وَمَا
نُنَزِّلُهُ إِلَّا بِقَدَرٍ مَعْلُومٍ ﴿٢١﴾

21. യാതൊരു വസ്തുവും നമ്മുടെ പക്കൽ അതിൻെറ ഖജനാവുകൾ ഉള്ളതായിട്ടല്ലാതെയില്ല. (എന്നാൽ) ഒരു നിർണ്ണിതമായ തോതനുസരിച്ചല്ലാതെ നാമത് ഇറക്കുന്നതല്ല.[470]

وَأَرْسَلْنَا الرِّيَاحَ لَوَاقِحَ فَأَنْزَلْنَا مِنَ السَّمَاءِ مَاءً
فَأَسْقَيْنَاكُمُوهُ وَمَا أَنْتُمْ لَهُ بِخَازِنِينَ ﴿٢٢﴾

22. മേഘങ്ങളുല്പാദിപ്പിക്കുന്ന കാററുകളെ[471] നാം അയക്കുകയും, എന്നിട്ട് ആകാശത്തുനിന്നു നാം വെള്ളം ചൊരിഞ്ഞു തരുകയും, എന്നിട്ട് നിങ്ങൾക്കു നാം അത് കുടിക്കുമാറാക്കുകയും ചെയ്തു. നിങ്ങൾക്കത് സംഭരിച്ചുവെക്കാൻ കഴിയുമായിരുന്നില്ല.[472]

وَإِنَّا لَنَحْنُ نُحْيِي وَنُمِيتُ وَنَحْنُ الْوَارِثُونَ ﴿٢٣﴾

23. തീർച്ചയായും, നാം തന്നെയാണ് ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നത്. (എല്ലാററിൻെറയും) അനന്തരാവകാശിയും നാം തന്നെയാണ്.

---

467. ആകാശലോകത്തുനിന്ന് വാർത്തകൾ കട്ടുകേൾക്കാൻ പിശാചുക്കൾ ശ്രമിക്കുമെന്നും, അവരുടെ നേരെ തീജ്വാലകൾ അയക്കപ്പെടുമെന്നും, വിശുദ്ധ ഖുർആനിൽ പല സ്ഥലത്തും കാണാം. മലക്കുകളുടെയും പിശാചുക്കളു(ജിന്നുകൾ)ടെയും പ്രകൃതിയെയും, പ്രവർത്തനരീതിയെയും പററി വിശുദ്ധ ഖുർആനിലും തിരുസുന്നത്തിലും പറഞ്ഞതിനപ്പുറം യാതൊന്നും മനുഷ്യർക്ക് അറിയാവുന്നതല്ല.

468. ഭൂമിയിൽ അല്ലാഹു മുളപ്പിച്ച ഓരോ സസ്യത്തിൻെറയും ഗുണഗണങ്ങൾ നിർണ്ണിതവും, സന്തുലിതവുമാണെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം. 'മൗസൂൻ' എന്ന പദത്തിന് തൂക്കം അഥവാ അളവ് നിർണ്ണയിക്കപ്പെട്ടത് എന്നും, സന്തുലിതം എന്നും അർത്ഥമുണ്ട്.

469. ഗർഭസ്ഥ ശിശുക്കളടക്കം സകല ജീവജാലങ്ങൾക്കും അവയുടെ പ്രകൃതിക്കൊത്ത ഭക്ഷണം ലഭ്യമാക്കുന്ന അല്ലാഹുവെക്കാൾ വലിയ അനുഗ്രഹ ദാതാവ് ആരുണ്ട്?

470. ഏതൊരു വസ്തുവും യഥേഷ്ടം സൃഷ്ടിച്ചിറക്കുവാൻ അല്ലാഹുവിന് കഴിയും. പക്ഷെ, നിർണ്ണിതമായ അനുപാതത്തിലല്ലാതെ യാതൊന്നും അവൻ സൃഷ്ടിക്കുകയില്ല.

471. 'ലവാഖിഹ്' എന്ന വാക്കിന് ചെടികളിൽ പരാഗണം നടത്തുന്ന കാററുകൾ എന്നും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്. അന്തരീക്ഷത്തിലെ നീരാവിയെ കാർമേഘമാക്കി മാററുന്നതിലും, കാർമേഘത്തെ വിവിധ ഭാഗങ്ങളിലേക്ക് നയിക്കുന്നതിലും കാററിൻെറ പങ്ക് നിസ്തുലമാണ്.

472. അതിദീർഘമായ കാലത്തേക്ക് വെള്ളം സൂക്ഷിച്ചുവെക്കാൻ മനുഷ്യന് സാധിക്കില്ല. നീരാവി—കാർമേഘം—മഴ ഈ നിലയിൽ ഒരു ചാക്രിക വ്യവസ്ഥ നിലവിലില്ലായിരുന്നെങ്കിൽ ഇവിടെ ജീവിതം തന്നെ അസാദ്ധ്യമാകുമായിരുന്നു.

24. തീർച്ചയായും നിങ്ങളിൽ നിന്ന് മുമ്പിലായവർ ആരെന്ന് നാം അറിഞ്ഞിട്ടുണ്ട്. പിന്നിലായവർ ആരെന്നും നാം അറിഞ്ഞിട്ടുണ്ട്.[473]

وَلَقَدْ عَلِمْنَا الْمُسْتَقْدِمِينَ مِنكُمْ وَلَقَدْ عَلِمْنَا الْمُسْتَأْخِرِينَ ﴿٢٤﴾

25. തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെ അവരെ ഒരുമിച്ചു കൂട്ടുന്നതുമാണ്. തീർച്ചയായും അവൻ യുക്തിമാനും സർവജ്ഞനുമത്രെ.

وَإِنَّ رَبَّكَ هُوَ يَحْشُرُهُمْ إِنَّهُ حَكِيمٌ عَلِيمٌ ﴿٢٥﴾

26. കറുത്ത ചെളിപാകപ്പെടുത്തിയുണ്ടാക്കിയ (മുട്ടിയാൽ) മുഴക്കമുണ്ടാക്കുന്ന കളിമൺ രൂപത്തിൽ നിന്ന് നാം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു.

وَلَقَدْ خَلَقْنَا الْإِنسَانَ مِن صَلْصَالٍ مِّنْ حَمَإٍ مَّسْنُونٍ ﴿٢٦﴾

27. അതിന്നുമുമ്പ് ജിന്നിനെ അത്യുഷ്ണമുള്ള അഗ്നിജ്വാലയിൽ നിന്നു നാം സൃഷ്ടിച്ചു.

وَالْجَانَّ خَلَقْنَاهُ مِن قَبْلُ مِن نَّارِ السَّمُومِ ﴿٢٧﴾

28. നിൻെറ രക്ഷിതാവ് മലക്കുകളോട് ഇപ്രകാരം പറഞ്ഞ സന്ദർഭം ശ്രദ്ധേയമാകുന്നു: കറുത്ത ചെളി പാകപ്പെടുത്തിയുണ്ടാക്കിയ മുഴക്കമുണ്ടാക്കുന്ന കളിമൺ രൂപത്തിൽ നിന്ന് ഞാൻ ഒരു മനുഷ്യനെ സൃഷ്ടിക്കാൻ പോകുകയാണ്.

وَإِذْ قَالَ رَبُّكَ لِلْمَلَائِكَةِ إِنِّي خَالِقٌ بَشَرًا مِّن صَلْصَالٍ مِّنْ حَمَإٍ مَّسْنُونٍ ﴿٢٨﴾

29. അങ്ങനെ ഞാൻ അവനെ ശരിയായ രൂപത്തിലാക്കുകയും, എൻെറ ആത്മാവിൽ നിന്ന് അവനിൽ ഞാൻ ഊതുകയും ചെയ്താൽ, അപ്പോൾ അവന്ന് പ്രണമിക്കുന്നവരായിക്കൊണ്ട് നിങ്ങൾ വീഴുവിൻ.[474]

فَإِذَا سَوَّيْتُهُ وَنَفَخْتُ فِيهِ مِن رُّوحِي فَقَعُوا لَهُ سَاجِدِينَ ﴿٢٩﴾

30. അപ്പോൾ മലക്കുകൾ എല്ലാവരും പ്രണമിച്ചു.

فَسَجَدَ الْمَلَائِكَةُ كُلُّهُمْ أَجْمَعُونَ ﴿٣٠﴾

31. ഇബ്‌ലീസ് ഒഴികെ. പ്രണമിക്കുന്നവരുടെ കൂട്ടത്തിലായിരിക്കാൻ അവൻ വിസമ്മതിച്ചു.

إِلَّا إِبْلِيسَ أَبَىٰ أَن يَكُونَ مَعَ السَّاجِدِينَ ﴿٣١﴾

32. അല്ലാഹു പറഞ്ഞു: ഇബ്‌ലീസേ, പ്രണമിക്കുന്നവരുടെ കൂട്ടത്തിൽ ചേരാതിരിക്കുവാൻ നിനക്കെന്താണ് ന്യായം?

قَالَ يَا إِبْلِيسُ مَا لَكَ أَلَّا تَكُونَ مَعَ السَّاجِدِينَ ﴿٣٢﴾

33. അവൻ പറഞ്ഞു: കറുത്ത ചെളി പാകപ്പെടുത്തിയുണ്ടാക്കിയ മുഴക്കമുണ്ടാക്കുന്ന കളിമൺ രൂപത്തിൽ നിന്ന് നീ സൃഷ്ടിച്ച മനുഷ്യന്ന് ഞാൻ പ്രണമിക്കേണ്ടവനല്ല.

قَالَ لَمْ أَكُن لِّأَسْجُدَ لِبَشَرٍ خَلَقْتَهُ مِن صَلْصَالٍ مِّنْ حَمَإٍ مَّسْنُونٍ ﴿٣٣﴾

34. അല്ലാഹു പറഞ്ഞു: നീ ഇവിടെനിന്ന് പുറത്തു പോ. തീർച്ചയായും നീ ആട്ടിയകററപ്പെട്ടവനാകുന്നു.

قَالَ فَاخْرُجْ مِنْهَا فَإِنَّكَ رَجِيمٌ ﴿٣٤﴾

473. ജീവിതത്തിലും മരണത്തിലും കർമ്മങ്ങളിലുമൊക്കെ മുന്നിലായവരെയും പിന്നിലായവരെയും ഒരുപോലെ അല്ലാഹുവിന് അറിയാം.
474. ഭൂമിയിൽ സ്വതന്ത്രമായ കൈകാര്യകർതൃത്വം ഏൽപിക്കപ്പെടാൻ പോകുന്ന മനുഷ്യൻ എന്ന സൃഷ്ടിയോട് ആദരവ് പ്രകടിപ്പിക്കുവാൻ വേണ്ടിയത്രെ ഈ സുജൂദ് (പ്രണാമം). ഇത് ആരാധനാഭാവത്തോടുകൂടിയുള്ള സുജൂദല്ല.

وَإِنَّ عَلَيْكَ ٱللَّعْنَةَ إِلَىٰ يَوْمِ ٱلدِّينِ ﴿٣٥﴾

35. തീർച്ചയായും ന്യായവിധിയുടെ നാൾ വരെയും നിൻെറ മേൽ ശാപമുണ്ടായിരിക്കുന്നതാണ്.

قَالَ رَبِّ فَأَنظِرْنِىٓ إِلَىٰ يَوْمِ يُبْعَثُونَ ﴿٣٦﴾

36. അവൻ പറഞ്ഞു: എൻെറ രക്ഷിതാവേ, അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ എനിക്ക് നീ അവധി നീട്ടിത്തരേണമേ.

قَالَ فَإِنَّكَ مِنَ ٱلْمُنظَرِينَ ﴿٣٧﴾
إِلَىٰ يَوْمِ ٱلْوَقْتِ ٱلْمَعْلُومِ ﴿٣٨﴾

37, 38. അല്ലാഹു പറഞ്ഞു: എന്നാൽ ആ നിശ്ചിത സന്ദർഭം വന്നെത്തുന്ന ദിവസം വരെ അവധി നൽകപ്പെടുന്നവരുടെ കൂട്ടത്തിൽ തന്നെയായിരിക്കും നീ.

قَالَ رَبِّ بِمَآ أَغْوَيْتَنِى لَأُزَيِّنَنَّ لَهُمْ فِى ٱلْأَرْضِ وَلَأُغْوِيَنَّهُمْ أَجْمَعِينَ ﴿٣٩﴾

39. അവൻ പറഞ്ഞു: എൻെറ രക്ഷിതാവേ, നീ എന്നെ വഴികേടിലാക്കിയതിനാൽ, ഭൂലോകത്ത് അവർക്കു ഞാൻ (ദുഷ്പ്രവൃത്തികൾ) അലംകൃതമായി തോന്നിക്കുകയും, അവരെ മുഴുവൻ ഞാൻ വഴികേടിലാക്കുകയും ചെയ്യും; തീർച്ച.

إِلَّا عِبَادَكَ مِنْهُمُ ٱلْمُخْلَصِينَ ﴿٤٠﴾

40. അവരുടെ കൂട്ടത്തിൽ നിന്ന് നിൻെറ നിഷ്കളങ്കരായ ദാസന്മാരെയൊഴികെ.[475]

قَالَ هَٰذَا صِرَٰطٌ عَلَىَّ مُسْتَقِيمٌ ﴿٤١﴾

41. അവൻ (അല്ലാഹു) പറഞ്ഞു: എന്നിലേക്ക് നേർക്കുനേരെയുള്ള മാർഗ്ഗമാകുന്നു ഇത്.[476]

إِنَّ عِبَادِى لَيْسَ لَكَ عَلَيْهِمْ سُلْطَٰنٌ إِلَّا مَنِ ٱتَّبَعَكَ مِنَ ٱلْغَاوِينَ ﴿٤٢﴾

42. തീർച്ചയായും എൻെറ ദാസന്മാരുടെ മേൽ നിനക്ക് യാതൊരു ആധിപത്യവുമില്ല. നിന്നെ പിൻപററിയ ദുർമ്മാർഗികളുടെ മേലല്ലാതെ.

وَإِنَّ جَهَنَّمَ لَمَوْعِدُهُمْ أَجْمَعِينَ ﴿٤٣﴾

43. തീർച്ചയായും നരകം അവർക്കെല്ലാം നിശ്ചയിക്കപ്പെട്ട സ്ഥാനം തന്നെയാകുന്നു.

لَهَا سَبْعَةُ أَبْوَٰبٍ لِّكُلِّ بَابٍ مِّنْهُمْ جُزْءٌ مَّقْسُومٌ ﴿٤٤﴾

44. അതിന് ഏഴ് കവാടങ്ങളുണ്ട്. ഓരോ വാതിലിലൂടെയും കടക്കുവാനായി വീതിക്കപ്പെട്ട ഓരോ വിഭാഗം അവരിലുണ്ട്.

إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَعُيُونٍ ﴿٤٥﴾

45. തീർച്ചയായും സൂക്ഷ്മത പാലിച്ചവർ തോട്ടങ്ങളിലും അരുവികളിലുമായിരിക്കും.

ٱدْخُلُوهَا بِسَلَٰمٍ ءَامِنِينَ ﴿٤٦﴾

46. 'നിർഭയരായി ശാന്തിയോടെ അതിൽ പ്രവേശിച്ചുകൊള്ളുക' (എന്ന് അവർക്ക് സ്വാഗതം ആശംസിക്കപ്പെടും)

وَنَزَعْنَا مَا فِى صُدُورِهِم مِّنْ غِلٍّ إِخْوَٰنًا عَلَىٰ

47. അവരുടെ ഹൃദയങ്ങളിൽ വല്ല വിദ്വേഷവുമുണ്ടെങ്കിൽ നാമത് നീക്കം ചെയ്യുന്നതാണ്. സഹോദരങ്ങളെന്ന നിലയിൽ അവർ കട്ടിലു

475. അല്ലാഹുവിൻെറ നിഷ്കളങ്കരായ ദാസന്മാരെ പിഴപ്പിക്കാൻ കഴിയുമെന്ന് ഇബ്ലീസിന് പ്രതീക്ഷയില്ലായിരുന്നു.
476. 'ഞാൻ ചുണ്ടിക്കാണിച്ചു തരേണ്ടതായ നേർമാർഗ്ഗമാകുന്നു ഇത്' എന്നും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

سُرُرٍ مُّتَقَٰبِلِينَ ﴿٤٧﴾

കളില്‍[477] പരസ്പരം അഭിമുഖമായി ഇരിക്കുന്നവരായിരിക്കും.

لَا يَمَسُّهُمْ فِيهَا نَصَبٌ وَمَا هُم مِّنْهَا بِمُخْرَجِينَ ﴿٤٨﴾

48. അവിടെവെച്ച് യാതൊരു ക്ഷീണവും അവരെ ബാധിക്കുന്നതല്ല. അവിടെ നിന്ന് അവര്‍ പുറത്താക്കപ്പെടുന്നതുമല്ല.

نَبِّئْ عِبَادِىٓ أَنِّىٓ أَنَا ٱلْغَفُورُ ٱلرَّحِيمُ ﴿٤٩﴾

49. (നബിയേ,) ഞാന്‍ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ് എന്ന് എന്റെ ദാസന്മാരെ വിവരമറിയിക്കുക.

وَأَنَّ عَذَابِى هُوَ ٱلْعَذَابُ ٱلْأَلِيمُ ﴿٥٠﴾

50. എന്റെ ശിക്ഷ തന്നെയാണ് വേദനയേറിയ ശിക്ഷ എന്നും (വിവരമറിയിക്കുക.)

وَنَبِّئْهُمْ عَن ضَيْفِ إِبْرَٰهِيمَ ﴿٥١﴾

51. ഇബ്റാഹീമിന്റെ (അടുത്തുവന്ന) അതിഥികളെപ്പറ്റിയും നീ അവരെ വിവരമറിയിക്കുക.

إِذْ دَخَلُوا۟ عَلَيْهِ فَقَالُوا۟ سَلَٰمًا قَالَ إِنَّا مِنكُمْ وَجِلُونَ ﴿٥٢﴾

52. അദ്ദേഹത്തിന്റെ അടുത്ത് കടന്നുവന്ന് അവര്‍ സലാം എന്ന് പറഞ്ഞ സന്ദര്‍ഭം. അദ്ദേഹം പറഞ്ഞു: തീര്‍ച്ചയായും ഞങ്ങള്‍ നിങ്ങളെപ്പറ്റി ഭയമുള്ളവരാകുന്നു.[478]

قَالُوا۟ لَا تَوْجَلْ إِنَّا نُبَشِّرُكَ بِغُلَٰمٍ عَلِيمٍ ﴿٥٣﴾

53. അവര്‍ പറഞ്ഞു: താങ്കള്‍ ഭയപ്പെടേണ്ട. ജ്ഞാനിയായ ഒരു ആണ്‍കുട്ടിയെപ്പറ്റി ഞങ്ങളിതാ താങ്കള്‍ക്കു സന്തോഷവാര്‍ത്ത അറിയിക്കുന്നു.

قَالَ أَبَشَّرْتُمُونِى عَلَىٰٓ أَن مَّسَّنِىَ ٱلْكِبَرُ فَبِمَ تُبَشِّرُونَ ﴿٥٤﴾

54. അദ്ദേഹം പറഞ്ഞു: എനിക്ക് വാര്‍ദ്ധക്യം ബാധിച്ചു കഴിഞ്ഞിട്ടാണോ എനിക്ക് നിങ്ങള്‍ (സന്താനത്തെപറ്റി) സന്തോഷവാര്‍ത്ത അറിയിക്കുന്നത്. അപ്പോള്‍ എന്തൊന്നിനെപ്പറ്റിയാണ് നിങ്ങളീ സന്തോഷവാര്‍ത്ത അറിയിക്കുന്നത്?

قَالُوا۟ بَشَّرْنَٰكَ بِٱلْحَقِّ فَلَا تَكُن مِّنَ ٱلْقَٰنِطِينَ ﴿٥٥﴾

55. അവര്‍ പറഞ്ഞു: ഞങ്ങള്‍ താങ്കള്‍ക്ക് സന്തോഷവാര്‍ത്ത നല്‍കിയിട്ടുള്ളത് ഒരു യാഥാര്‍ത്ഥ്യത്തെപ്പറ്റി തന്നെയാണ്. അതിനാല്‍ താങ്കള്‍ നിരാശരുടെ കൂട്ടത്തിലായിരിക്കരുത്.

قَالَ وَمَن يَقْنَطُ مِن رَّحْمَةِ رَبِّهِۦٓ إِلَّا ٱلضَّآلُّونَ ﴿٥٦﴾

56. അദ്ദേഹം (ഇബ്രാഹീം) പറഞ്ഞു: തന്റെ രക്ഷിതാവിന്റെ കാരുണ്യത്തെപ്പറ്റി ആരാണ് നിരാശപ്പെടുക? വഴി പിഴച്ചവരല്ലാതെ.

قَالَ فَمَا خَطْبُكُمْ أَيُّهَا ٱلْمُرْسَلُونَ ﴿٥٧﴾

57. അദ്ദേഹം പറഞ്ഞു: ഹേ; ദൂതന്മാരേ, എന്നാല്‍ നിങ്ങളുടെ (മുഖ്യ) വിഷയമെന്താണ്?

---

477. 'സരീര്‍' എന്ന പദത്തിന്റെ ബഹുവചനമാണ് 'സുറുര്‍'. കട്ടിലിന് മാത്രമല്ല വിശിഷ്ടമായ പലതരം ഇരിപ്പിടങ്ങള്‍ക്കും ഈ പദം പ്രയോഗിക്കാറുണ്ട്.

478. അതിഥികള്‍ക്ക് ഇബ്രാഹീം നബി(അ) നല്‍കിയ ഭക്ഷണം അവര്‍ കഴിക്കുന്നില്ലെന്ന് കണ്ടപ്പോഴാണ് അവരെ പറ്റി അദ്ദേഹത്തിന് ഭയം തോന്നിയതെന്ന് 11:70ല്‍ പറഞ്ഞിട്ടുണ്ട്.

قَالُوٓا۟ إِنَّآ أُرْسِلْنَآ إِلَىٰ قَوْمٍ مُّجْرِمِينَ ﴿٥٨﴾

58. അവർ പറഞ്ഞു: ഞങ്ങൾ കുററവാളികളായ ഒരു ജനതയിലേക്ക് അയക്കപ്പെട്ടിരിക്കയാണ്.

إِلَّآ ءَالَ لُوطٍ إِنَّا لَمُنَجُّوهُمْ أَجْمَعِينَ ﴿٥٩﴾

59. (എന്നാൽ) ലൂത്തിൻെറ കുടുംബം അതിൽ നിന്നൊഴിവാണ്. തീർച്ചയായും അവരെ മുഴുവൻ ഞങ്ങൾ രക്ഷപ്പെടുത്തുന്നതാണ്.

إِلَّا ٱمْرَأَتَهُۥ قَدَّرْنَآ ۙ إِنَّهَا لَمِنَ ٱلْغَٰبِرِينَ ﴿٦٠﴾

60. അദ്ദേഹത്തിൻെറ ഭാര്യ ഒഴികെ. തീർച്ചയായും അവൾ ശിക്ഷയിൽ അകപ്പെടുന്നവരുടെ കൂട്ടത്തിലാണെന്ന് ഞങ്ങൾ കണക്കാക്കിയിരിക്കുന്നു.[479]

فَلَمَّا جَآءَ ءَالَ لُوطٍ ٱلْمُرْسَلُونَ ﴿٦١﴾
قَالَ إِنَّكُمْ قَوْمٌ مُّنكَرُونَ ﴿٦٢﴾

61, 62. അങ്ങനെ ലൂത്തിൻെറ കുടുംബത്തിൽ ആ ദൂതൻമാർ വന്നെത്തിയപ്പോൾ അദ്ദേഹം പറഞ്ഞു: തീർച്ചയായും നിങ്ങൾ അപരിചിതരായ ആളുകളാണല്ലോ.

قَالُوا۟ بَلْ جِئْنَٰكَ بِمَا كَانُوا۟ فِيهِ يَمْتَرُونَ ﴿٦٣﴾

63. അവർ (ആ ദൂതൻമാരായ മലക്കുകൾ) പറഞ്ഞു: അല്ല, ഏതൊരു (ശിക്ഷയുടെ) കാര്യത്തിൽ അവർ (ജനങ്ങൾ) സംശയിച്ചിരുന്നുവോ അതുംകൊണ്ടാണ് ഞങ്ങൾ താങ്കളുടെ അടുത്ത് വന്നിരിക്കുന്നത്.

وَأَتَيْنَٰكَ بِٱلْحَقِّ وَإِنَّا لَصَٰدِقُونَ ﴿٦٤﴾

64. യാഥാർത്ഥ്യവുംകൊണ്ടാണ് ഞങ്ങൾ താങ്കളുടെ അടുത്ത് വന്നിരിക്കുന്നത്. തീർച്ചയായും ഞങ്ങൾ സത്യം പറയുന്നവരാകുന്നു.

فَأَسْرِ بِأَهْلِكَ بِقِطْعٍ مِّنَ ٱلَّيْلِ وَٱتَّبِعْ أَدْبَٰرَهُمْ
وَلَا يَلْتَفِتْ مِنكُمْ أَحَدٌ وَٱمْضُوا۟ حَيْثُ تُؤْمَرُونَ ﴿٦٥﴾

65. അതിനാൽ താങ്കളുടെ കുടുംബത്തെയും കൊണ്ട് രാത്രിയിൽ അൽപസമയം ബാക്കിയുള്ളപ്പോൾ യാത്ര ചെയ്തുകൊള്ളുക. താങ്കൾ അവരുടെ പിന്നാലെ അനുഗമിക്കുകയും ചെയ്യുക. നിങ്ങളിൽ ഒരാളും തിരിഞ്ഞു നോക്കരുത്. നിങ്ങൾ കൽപിക്കപ്പെടുന്ന ഭാഗത്തേക്ക് നടന്നുപോയിക്കൊള്ളുക.

وَقَضَيْنَآ إِلَيْهِ ذَٰلِكَ ٱلْأَمْرَ أَنَّ دَابِرَ هَٰٓؤُلَآءِ
مَقْطُوعٌ مُّصْبِحِينَ ﴿٦٦﴾

66. ആ കാര്യം, അതായത് പ്രഭാതമാകുന്നതോടെ ഇക്കൂട്ടരുടെ മുരടുതന്നെ മുറിച്ചു നീക്കപ്പെടുന്നതാണ് എന്ന കാര്യം നാം അദ്ദേഹത്തിന് (ലൂത് നബിക്ക്) ഖണ്ഡിതമായി അറിയിച്ചു കൊടുത്തു.

وَجَآءَ أَهْلُ ٱلْمَدِينَةِ يَسْتَبْشِرُونَ ﴿٦٧﴾

67. രാജ്യക്കാർ സന്തോഷം പ്രകടിപ്പിച്ചുകൊണ്ട് വന്നു.[480]

---

479. അല്ലാഹു കണക്കാക്കിയ കാര്യത്തെപററി 'ഞങ്ങൾ കണക്കാക്കി' എന്ന് മലക്കുകൾ പറയുന്നത് അല്ലാഹുവിൻെറ തീരുമാനം നടപ്പിലാക്കാൻ തീരുമാനിച്ചിരിക്കുന്നു എന്ന അർത്ഥത്തിലാണ്. അല്ലാഹുവിൻെറ തീരുമാനത്തിനെതിരായ തീരുമാനമെടുക്കുക മലക്കുകൾക്ക് അസാദ്ധ്യമാണല്ലോ.

480. ലൂത് നബി(അ)യുടെ അടുത്ത് വന്ന ചെറുപ്പക്കാരെ പ്രകൃതി വിരുദ്ധ ലൈംഗിക വേഴ്ചക്ക് വിധേയരാക്കാമെന്ന് കരുതിയാണ് അവർ വന്നത്.

قَالَ إِنَّ هَٰٓؤُلَآءِ ضَيْفِى فَلَا تَفْضَحُونِ ﴿٦٨﴾

68. അദ്ദേഹം (ലൂത്വ്) പറഞ്ഞു: തീർച്ചയായും ഇവർ എന്റെ അതിഥികളാണ്. അതിനാൽ നിങ്ങളെന്നെ വഷളാക്കരുത്.

وَٱتَّقُوا۟ ٱللَّهَ وَلَا تُخْزُونِ ﴿٦٩﴾

69. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അപമാനിക്കാതിരിക്കുകയും ചെയ്യുക.

قَالُوٓا۟ أَوَلَمْ نَنْهَكَ عَنِ ٱلْعَٰلَمِينَ ﴿٧٠﴾

70. അവർ പറഞ്ഞു: ലോകരുടെ കാര്യത്തിൽ (ഇടപെടുന്നതിൽ) നിന്നു നിന്നെ ഞങ്ങൾ വിലക്കിയിട്ടില്ലേ?

قَالَ هَٰٓؤُلَآءِ بَنَاتِىٓ إِن كُنتُمْ فَٰعِلِينَ ﴿٧١﴾

71. അദ്ദേഹം പറഞ്ഞു: ഇതാ എന്റെ പെൺമക്കൾ. (അവരെ നിങ്ങൾക്ക് വിവാഹം കഴിക്കാം;) നിങ്ങൾക്ക് ചെയ്യാം എന്നുണ്ടെങ്കിൽ.

لَعَمْرُكَ إِنَّهُمْ لَفِى سَكْرَتِهِمْ يَعْمَهُونَ ﴿٧٢﴾

72. നിന്റെ ജീവിതം തന്നെയാണ സത്യം.[481] തീർച്ചയായും അവർ അവരുടെ ലഹരിയിൽ വിഹരിക്കുകയാകുന്നു.

فَأَخَذَتْهُمُ ٱلصَّيْحَةُ مُشْرِقِينَ ﴿٧٣﴾

73. അങ്ങനെ സൂര്യോദയത്തോടെ ആ ഘോര ശബ്ദം അവരെ പിടികൂടി.

فَجَعَلْنَا عَٰلِيَهَا سَافِلَهَا وَأَمْطَرْنَا عَلَيْهِمْ حِجَارَةً
مِّن سِجِّيلٍ ﴿٧٤﴾

74. അങ്ങനെ നാം ആ രാജ്യത്തെ തലകീഴായി മറിക്കുകയും, ചുട്ടുപഴുത്ത ഇഷ്ടികക്കല്ലുകൾ അവരുടെ മേൽ നാം വർഷിക്കുകയും ചെയ്തു.

إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّلْمُتَوَسِّمِينَ ﴿٧٥﴾

75. നിരീക്ഷിച്ചു മനസ്സിലാക്കുന്നവർക്ക് തീർച്ചയായും അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.

وَإِنَّهَا لَبِسَبِيلٍ مُّقِيمٍ ﴿٧٦﴾
إِنَّ فِى ذَٰلِكَ لَءَايَةً لِّلْمُؤْمِنِينَ ﴿٧٧﴾

76, 77. തീർച്ചയായും അത് (ആ രാജ്യം) (ഇന്നും) നിലനിന്നു വരുന്ന ഒരു പാതയിലാണ് സ്ഥിതി ചെയ്യുന്നത്.[482] തീർച്ചയായും അതിൽ വിശ്വാസികൾക്ക് ഒരു ദൃഷ്ടാന്തമുണ്ട്.

وَإِن كَانَ أَصْحَٰبُ ٱلْأَيْكَةِ لَظَٰلِمِينَ ﴿٧٨﴾
فَٱنتَقَمْنَا مِنْهُمْ وَإِنَّهُمَا لَبِإِمَامٍ مُّبِينٍ ﴿٧٩﴾

78, 79. തീർച്ചയായും മരക്കൂട്ടത്തിൽ താമസിച്ചിരുന്ന ജനവിഭാഗം അക്രമികളായിരുന്നു.[483] അതിനാൽ നാം അവരുടെ നേരെ ശിക്ഷാനടപടി സ്വീകരിച്ചു. തീർച്ചയായും ഈ രണ്ട് പ്രദേശവും[484] തുറന്ന പാതയിൽ തന്നെയാണ് സ്ഥിതി ചെയ്യുന്നത്.

481. 'അംറ്' എന്ന പദത്തിന് ആയുഷ്ക്കാലം അഥവാ ജീവിതം എന്നർത്ഥം. അഭിസംബോധിതന്റെ ജീവിതത്തെ മുൻനിർത്തി സത്യം ചെയ്തു സംസാരിക്കുന്ന രീതി അറബികൾക്കിടയിൽ സാധാരണമായിരുന്നു. ഈ വാക്യം അല്ലാഹു ലൂത്വ് നബി(അ)യോട് പറഞ്ഞതാണോ, മുഹമ്മദ് നബി(സ)യോട് പറഞ്ഞതാണോ എന്ന കാര്യത്തിൽ അഭിപ്രായാന്തരമുണ്ട്.
482. നശിപ്പിക്കപ്പെട്ട സൊദോം ദേശം ഉൾക്കൊള്ളുന്ന ചാവു കടലിനടുത്തുകൂടിയായിരുന്നു അറബികളുടെ വ്യാപാരയാത്രാമാർഗ്ഗങ്ങളിൽ ചിലത്. ഖുർആൻ അവതരിക്കുന്ന കാലത്ത് ആ നാടിന്റെ നഷ്ടാവശിഷ്ടങ്ങൾ ആ പ്രദേശത്ത് കാണാമായിരുന്നുവെന്നാണ് പല ആയത്തുകളും സൂചിപ്പിക്കുന്നത്.
483. 'ഐകത്ത്' എന്നാൽ മരങ്ങൾ തിങ്ങി നിറഞ്ഞ പ്രദേശം എന്നർത്ഥം. മദ്‌യൻ ദേശത്തിനടുത്തായിരുന്നു ഈ സ്ഥലം. ശുഐബ് നബി(അ)യാണ് അവരിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകൻ.
484. സൊദോം ദേശവും, മദ്‌യൻ പരിസരവും.

وَلَقَدْ كَذَّبَ أَصْحَابُ الْحِجْرِ الْمُرْسَلِينَ ﴿٨٠﴾

80. തീർച്ചയായും ഹിജ്റിലെ[485] നിവാസികൾ ദൈവദൂതന്മാരെ നിഷേധിച്ചു കളയുകയുണ്ടായി.

وَآتَيْنَاهُمْ آيَاتِنَا فَكَانُوا عَنْهَا مُعْرِضِينَ ﴿٨١﴾

81. അവർക്ക് നാം നമ്മുടെ ദൃഷ്ടാന്തങ്ങൾ നൽകുകയും ചെയ്തു. എന്നിട്ട് അവർ അവയെ അവഗണിച്ചു കളയുകയായിരുന്നു.

وَكَانُوا يَنْحِتُونَ مِنَ الْجِبَالِ بُيُوتًا آمِنِينَ ﴿٨٢﴾

82. അവർ പർവ്വതങ്ങളിൽ നിന്ന് (പാറകൾ) വെട്ടിത്തുരന്ന് വീടുകളുണ്ടാക്കി നിർഭയരായി കഴിയുകയായിരുന്നു.

فَأَخَذَتْهُمُ الصَّيْحَةُ مُصْبِحِينَ ﴿٨٣﴾

83. അങ്ങനെയിരിക്കെ പ്രഭാതവേളയിൽ ഒരു ഘോരശബ്ദം അവരെ പിടികൂടി.

فَمَا أَغْنَىٰ عَنْهُمْ مَا كَانُوا يَكْسِبُونَ ﴿٨٤﴾

84. അപ്പോൾ അവർ പ്രവർത്തിച്ചുണ്ടാക്കിയിരുന്നതൊന്നും അവർക്ക് ഉപകരിച്ചില്ല.

وَمَا خَلَقْنَا السَّمَاوَاتِ وَالْأَرْضَ وَمَا بَيْنَهُمَا إِلَّا بِالْحَقِّ ۗ
وَإِنَّ السَّاعَةَ لَآتِيَةٌ ۖ فَاصْفَحِ الصَّفْحَ الْجَمِيلَ ﴿٨٥﴾

85. ആകാശങ്ങളും ഭൂമിയും അവ രണ്ടിനും ഇടയിലുള്ളതും യുക്തിപൂർവ്വകമായല്ലാതെ നാം സൃഷ്ടിച്ചിട്ടില്ല. തീർച്ചയായും അന്ത്യസമയം വരുക തന്നെ ചെയ്യും. ആയതിനാൽ നീ ഭംഗിയായി മാപ്പ് ചെയ്തു കൊടുക്കുക.[486]

إِنَّ رَبَّكَ هُوَ الْخَلَّاقُ الْعَلِيمُ ﴿٨٦﴾

86. തീർച്ചയായും നിന്റെ രക്ഷിതാവ് എല്ലാം സൃഷ്ടിക്കുന്നവനും എല്ലാം അറിയുന്നവനുമാകുന്നു.

وَلَقَدْ آتَيْنَاكَ سَبْعًا مِنَ الْمَثَانِي وَالْقُرْآنَ الْعَظِيمَ ﴿٨٧﴾

87. ആവർത്തിച്ചു പാരായണം ചെയ്യപ്പെടുന്ന ഏഴ് വചനങ്ങളും,[487] മഹത്തായ ഖുർആനും തീർച്ചയായും നാം നിനക്ക് നൽകിയിട്ടുണ്ട്.

لَا تَمُدَّنَّ عَيْنَيْكَ إِلَىٰ مَا مَتَّعْنَا بِهِ أَزْوَاجًا مِنْهُمْ
وَلَا تَحْزَنْ عَلَيْهِمْ وَاخْفِضْ جَنَاحَكَ لِلْمُؤْمِنِينَ ﴿٨٨﴾

88. അവരിൽ (അവിശ്വാസികളിൽ) പെട്ട പല വിഭാഗക്കാർക്കും നാം സുഖഭോഗങ്ങൾ നൽകിയിട്ടുള്ളതിന്റെ നേർക്ക് നീ നിന്റെ ദൃഷ്ടികൾ നീട്ടിപ്പോകരുത്.[488] അവരെപ്പറ്റി നീ വ്യസനിക്കേണ്ട.[489] സത്യവിശ്വാസികൾക്ക് നീ നിന്റെ ചിറക് താഴ്ത്തിക്കൊടുക്കുക.[490]

وَقُلْ إِنِّي أَنَا النَّذِيرُ الْمُبِينُ ﴿٨٩﴾

89. തീർച്ചയായും ഞാൻ വ്യക്തമായ ഒരു താക്കീതുകാരൻ തന്നെയാണ് എന്ന് പറയുകയും ചെയ്യുക.

---

485. മദീനയ്ക്കും, തബൂക്കിനും മദ്ധ്യേയാണ് ഹിജ്ർ. ഥമൂദ് ഗോത്രമാണ് അവിടെ താമസിച്ചിരുന്നത്.

486. സത്യനിഷേധികൾ ശിക്ഷിക്കപ്പെടാതെ പോകുമെന്ന് കരുതി വ്യാകുലപ്പെടേണ്ടതില്ല. ന്യായവിധിയുടെ നാൾ വരുമെന്ന് ഉറപ്പാണ്. അതിനാൽ അവരുടെ ദുഷ്ടതകൾക്ക് മാപ്പ് നൽകിയേക്കുക. അവരെ അല്ലാഹു കൈകാര്യം ചെയ്തു കൊള്ളും.

487. സത്യവിശ്വാസികൾ നമസ്കാരത്തിൽ അനേകതവണ പാരായണം ചെയ്യുന്ന സൂറത്തുൽ ഫാതിഹഃ (പ്രാരംഭാദ്ധ്യായം)യത്രെ ഇതുകൊണ്ട് വിവക്ഷിക്കപ്പെടുന്നത്. ഫാതിഹയിൽ ഏഴ് വചനങ്ങളാണുള്ളത്.

488. സത്യനിഷേധികൾക്ക് അല്ലാഹു നൽകിയ സുഖൈശ്വര്യങ്ങളിൽ കണ്ണുനട്ടുപോകരുത്. അത് ഒരു പരീക്ഷണം മാത്രമാണ്. അല്ലാഹുവിന്റെ പരമമായ അനുഗ്രഹം സത്യവിശ്വാസവും സത്കർമ്മവും പരലോകമോക്ഷവുമത്രെ.

489. അവർ വിശ്വസിക്കാത്തതിന്റെ പേരിൽ വ്യസനിക്കേണ്ട എന്നർത്ഥം.

490. അവരോട് വിനയത്തോടെ പെരുമാറണം എന്നർത്ഥം.

كَمَا أَنزَلْنَا عَلَى الْمُقْتَسِمِينَ ﴿٩٠﴾

90. വിഭജനം നടത്തിക്കളഞ്ഞവരുടെ മേല്‍ നാം ഇറക്കിയതുപോലെത്തന്നെ.

الَّذِينَ جَعَلُوا الْقُرْآنَ عِضِينَ ﴿٩١﴾

91. അതായത് ഖുര്‍ആനിനെ വ്യത്യസ്ത ഖണ്ഡങ്ങളാക്കി മാററിയവരുടെ മേല്‍.[491]

فَوَرَبِّكَ لَنَسْأَلَنَّهُمْ أَجْمَعِينَ ﴿٩٢﴾
عَمَّا كَانُوا يَعْمَلُونَ ﴿٩٣﴾

92, 93. എന്നാല്‍ നിന്‍റെ രക്ഷിതാവിനെ ത്തന്നെയാണ, അവര്‍ പ്രവര്‍ത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പററി അവരെ മുഴുവന്‍ നാം ചോദ്യം ചെയ്യുകതന്നെ ചെയ്യും.

فَاصْدَعْ بِمَا تُؤْمَرُ وَأَعْرِضْ عَنِ الْمُشْرِكِينَ ﴿٩٤﴾

94. അതിനാല്‍ നീ കല്‍പിക്കപ്പെടുന്നതെന്തോ അത് ഉറക്കെ പ്രഖ്യാപിച്ചുകൊള്ളുക. ബഹുദൈവവാദികളില്‍ നിന്ന് തിരിഞ്ഞുകളയുകയും ചെയ്യുക.

إِنَّا كَفَيْنَاكَ الْمُسْتَهْزِئِينَ ﴿٩٥﴾
الَّذِينَ يَجْعَلُونَ مَعَ اللَّهِ إِلَٰهًا آخَرَ فَسَوْفَ يَعْلَمُونَ ﴿٩٦﴾

95, 96. അല്ലാഹുവോടൊപ്പം മററു ദൈവത്തെ സ്ഥാപിക്കുന്നവരായ പരിഹാസക്കാരില്‍ നിന്ന് നിന്നെ സംരക്ഷിക്കാന്‍ തീര്‍ച്ചയായും നാം മതിയായിരിക്കുന്നു. അവര്‍ (പിന്നീട്) അറിഞ്ഞുകൊള്ളും.

وَلَقَدْ نَعْلَمُ أَنَّكَ يَضِيقُ صَدْرُكَ بِمَا يَقُولُونَ ﴿٩٧﴾

97. അവര്‍ പറഞ്ഞുകൊണ്ടിരിക്കുന്നതു നിമിത്തം നിനക്ക് മനഃപ്രയാസം അനുഭവപ്പെടുന്നുണ്ട് എന്ന് തീര്‍ച്ചയായും നാം അറിയുന്നുണ്ട്.

فَسَبِّحْ بِحَمْدِ رَبِّكَ وَكُن مِّنَ السَّاجِدِينَ ﴿٩٨﴾

98. ആകയാല്‍ നിന്‍റെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് നീ സ്തോത്രകീര്‍ത്തനം നടത്തുകയും, നീ സുജൂദ് ചെയ്യുന്നവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യുക.

وَاعْبُدْ رَبَّكَ حَتَّىٰ يَأْتِيَكَ الْيَقِينُ ﴿٩٩﴾

99. ഉറപ്പായ കാര്യം (മരണം) നിനക്ക് വന്നെത്തുന്നത് വരെ നീ നിന്‍റെ രക്ഷിതാവിനെ ആരാധിക്കുകയും ചെയ്യുക.

491. വിഭജനം നടത്തിയവര്‍ എന്നത്കൊണ്ടുള്ള വിവക്ഷ യഹൂദരും ക്രൈസ്തവരുമത്രെ. ഖുര്‍ആനില്‍ പറഞ്ഞ കാര്യങ്ങളില്‍ നിന്ന് അവരുടെ താല്‍പര്യങ്ങളോട് യോജിക്കുന്നത് അവര്‍ സ്വീകരിക്കുകയും, യോജിക്കാത്തത് അവര്‍ തള്ളിക്കളയുകയും ചെയ്തു. അവര്‍ക്ക് അല്ലാഹു വേദം ഇറക്കിക്കൊടുത്തതുപോലെതന്നെയാണ് മുഹമ്മദ് നബി(സ)ക്ക് ഖുര്‍ആന്‍ ഇറക്കിക്കൊടുത്തത് എന്നര്‍ത്ഥം. മററുവിധത്തിലും ഈ വചനം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്.




## അദ്ധ്യായം - 16

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

أَتَىٰٓ أَمْرُ ٱللَّهِ فَلَا تَسْتَعْجِلُوهُ سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿١﴾

1. **അല്ലാഹുവിന്റെ കൽപന വന്നിരിക്കുന്നു.**[492] എന്നാൽ നിങ്ങളതിന് ധൃതി കൂട്ടേണ്ട. അവർ പങ്കുചേർക്കുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധനും ഉന്നതനുമായിരിക്കുന്നു.

يُنَزِّلُ ٱلْمَلَٰٓئِكَةَ بِٱلرُّوحِ مِنْ أَمْرِهِۦ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦٓ أَنْ أَنذِرُوٓا۟ أَنَّهُۥ لَآ إِلَٰهَ إِلَّآ أَنَا۠ فَٱتَّقُونِ ﴿٢﴾

2. തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവരുടെ മേൽ തന്റെ കൽപനപ്രകാരം (സത്യസന്ദേശമാകുന്ന) ചൈതന്യവും[493] കൊണ്ട് മലക്കുകളെ അവൻ ഇറക്കുന്നു. ഞാനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ നിങ്ങളെന്നെ സൂക്ഷിച്ചുകൊള്ളുവിൻ എന്ന് നിങ്ങൾ താക്കീത് നൽകുക (എന്നത്രെ ആ സന്ദേശം.)

خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ تَعَٰلَىٰ عَمَّا يُشْرِكُونَ ﴿٣﴾

3. ആകാശങ്ങളും ഭൂമിയും അവൻ യുക്തിപൂർവ്വം സൃഷ്ടിച്ചിരിക്കുന്നു. അവർ പങ്കുചേർക്കുന്നതിന്നെല്ലാം അവൻ അതീതനായിരിക്കുന്നു.

خَلَقَ ٱلْإِنسَٰنَ مِن نُّطْفَةٍ فَإِذَا هُوَ خَصِيمٌ مُّبِينٌ ﴿٤﴾

4. മനുഷ്യനെ അവൻ ഒരു ബീജകണത്തിൽ നിന്ന് സൃഷ്ടിച്ചു. എന്നിട്ട് അവനതാ വ്യക്തമായ എതിർപ്പുകാരനായിരിക്കുന്നു.[494]

وَٱلْأَنْعَٰمَ خَلَقَهَا لَكُمْ فِيهَا دِفْءٌ وَمَنَٰفِعُ

5. കാലികളെയും അവൻ സൃഷ്ടിച്ചിരിക്കുന്നു; നിങ്ങൾക്ക് അവയിൽ തണുപ്പകററാനുള്ളതും (കമ്പിളി) മററു പ്രയോജനങ്ങളുമുണ്ട്.

---

* 68, 69 വചനങ്ങളിൽ തേനീച്ചയെപററിയുള്ള പരാമർശമാണ് ഈ അദ്ധ്യായത്തിന് ഈ പേര് വരാൻ കാരണം.

492. അല്ലാഹുവിന്റെ കൽപന എന്ന വാക്ക് കൊണ്ടുള്ള വിവക്ഷ ഈ ലോകത്തിന് അന്ത്യം കുറിച്ചുകൊണ്ടുള്ള കൽപനയാകാം. സത്യനിഷേധികൾക്ക് പരാജയമോ നാശമോ വിധിച്ചുകൊണ്ടുള്ള കൽപനയുമാകാം. മനുഷ്യർക്ക് വിദൂരമായി തോന്നുന്ന കാര്യം അല്ലാഹുവെ സംബന്ധിച്ചിടത്തോളം ഒട്ടും വിദൂരമല്ലെന്നും, എന്നാൽ അല്ലാഹു അവധി നിശ്ചയിച്ച കാര്യത്തിനുവേണ്ടി മനുഷ്യൻ തിടുക്കം കൂട്ടുന്നത് ശരിയല്ലെന്നും ഈ വചനം നമ്മെ ഉണർത്തുന്നു.

493. ദിവ്യസന്ദേശം നിർജീവമായ മനസ്സുകൾക്ക് ജീവൻ നൽകുന്നതിനാലാണ് അതിന് 'റൂഹ്' (ജീവചൈതന്യം) എന്ന പദം പ്രയോഗിച്ചത്.

494. എത്ര വലിയ വ്യക്തിത്വത്തിന്റെ ഉടമയും ഒരു ശുക്ലബിന്ദുവിൽ നിന്ന്, ബീജത്തിൽ നിന്ന് വളർന്നുവന്നവനാണ്. അല്ലാഹുവിന്റെ സൃഷ്ടിനിയമമനുസരിച്ചാണ് അവൻ വളർന്നുവന്നത്. എന്നിട്ട് ഇപ്പോൾ അവൻ പടച്ച തമ്പുരാന്നെതിരിൽ വാദിക്കാൻ തുടങ്ങിയിരിക്കയാണ്!

അവയിൽ നിന്നുതന്നെ നിങ്ങൾ ഭക്ഷിക്കുകയും ചെയ്യുന്നു.

وَمِنْهَا تَأْكُلُونَ ﴿٥﴾

6. നിങ്ങൾ (വൈകുന്നേരം ആലയിലേക്ക്) തിരിച്ചു കൊണ്ടുവരുന്ന സമയത്തും, നിങ്ങൾ മേയാൻ വിടുന്ന സമയത്തും അവയിൽ നിങ്ങൾക്ക് കൗതുകമുണ്ട്.

وَلَكُمْ فِيهَا جَمَالٌ حِينَ تُرِيحُونَ وَحِينَ تَسْرَحُونَ ﴿٦﴾

7. ശാരീരിക ക്ലേശത്തോടുകൂടിയല്ലാതെ നിങ്ങൾക്ക് ചെന്നെത്താനാകാത്ത നാട്ടിലേക്ക് അവ നിങ്ങളുടെ ഭാരങ്ങൾ വഹിച്ചുകൊണ്ട് പോകുകയും ചെയ്യുന്നു. തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ഏറെ ദയയുള്ളവനും കരുണാനിധിയുമാകുന്നു.

وَتَحْمِلُ أَثْقَالَكُمْ إِلَىٰ بَلَدٍ لَّمْ تَكُونُوا بَالِغِيهِ إِلَّا بِشِقِّ
الْأَنفُسِ ۚ إِنَّ رَبَّكُمْ لَرَءُوفٌ رَّحِيمٌ ﴿٧﴾

8. കുതിരകളെയും കോവർ കഴുതകളെയും, കഴുതകളെയും (അവൻ സൃഷ്ടിച്ചിരിക്കുന്നു). അവയെ നിങ്ങൾക്ക് വാഹനമായി ഉപയോഗിക്കുവാനും, അലങ്കാരത്തിനുവേണ്ടിയും. നിങ്ങൾക്കറിവില്ലാത്തതും അവൻ സൃഷ്ടിക്കുന്നു.[495]

وَالْخَيْلَ وَالْبِغَالَ وَالْحَمِيرَ لِتَرْكَبُوهَا وَزِينَةً ۚ
وَيَخْلُقُ مَا لَا تَعْلَمُونَ ﴿٨﴾

9. അല്ലാഹുവിൻെറ ബാദ്ധ്യതയാകുന്നു നേരായ മാർഗ്ഗം (കാണിച്ചു തരുക എന്നത്.) അവയുടെ (മാർഗ്ഗങ്ങളുടെ) കൂട്ടത്തിൽ പിഴച്ചവയുമുണ്ട്. അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെയെല്ലാം അവൻ നേർവഴിയിലാക്കുമായിരുന്നു.

وَعَلَى اللَّهِ قَصْدُ السَّبِيلِ وَمِنْهَا جَائِرٌ ۚ وَلَوْ شَاءَ لَهَدَاكُمْ
أَجْمَعِينَ ﴿٩﴾

10. അവനാണ് ആകാശത്തുനിന്ന് വെള്ളം ചൊരിഞ്ഞു തന്നത്. അതിൽ നിന്നാണ് നിങ്ങളുടെ കുടിനീര്. അതിൽ നിന്നുതന്നെയാണ് നിങ്ങൾക്ക് (കാലികളെ) മേക്കുവാനുള്ള ചെടികളുമുണ്ടാകുന്നത്.

هُوَ الَّذِي أَنزَلَ مِنَ السَّمَاءِ مَاءً ۖ لَّكُم مِّنْهُ
شَرَابٌ وَمِنْهُ شَجَرٌ فِيهِ تُسِيمُونَ ﴿١٠﴾

11. അത് (വെള്ളം) മൂലം ധാന്യവിളകളും, ഒലീവും, ഈത്തപ്പനയും, മുന്തിരികളും അവൻ നിങ്ങൾക്ക് മുളപ്പിച്ചുതരുന്നു. എല്ലാതരം ഫലവർഗ്ഗങ്ങളും (അവൻ ഉൽപാദിപ്പിച്ചു തരുന്നു.) ചിന്തിക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്.

يُنبِتُ لَكُم بِهِ الزَّرْعَ وَالزَّيْتُونَ وَالنَّخِيلَ
وَالْأَعْنَابَ وَمِن كُلِّ الثَّمَرَاتِ ۗ إِنَّ فِي ذَٰلِكَ
لَآيَةً لِّقَوْمٍ يَتَفَكَّرُونَ ﴿١١﴾

12. രാവിനെയും പകലിനെയും സൂര്യനെയും ചന്ദ്രനെയും അവൻ നിങ്ങൾക്ക് വിധേയമാക്കിത്തന്നിരിക്കുന്നു. നക്ഷത്രങ്ങളും അവൻെറ കൽപനയാൽ വിധേയമാക്കപ്പെട്ടവ തന്നെ.

وَسَخَّرَ لَكُمُ اللَّيْلَ وَالنَّهَارَ
وَالشَّمْسَ وَالْقَمَرَ ۖ وَالنُّجُومُ

495. ഈ പ്രപഞ്ചത്തെപററി ഏററവും കൂടുതൽ പഠിച്ച ആളുകൾ അംഗീകരിക്കുന്ന ഒരു വസ്തുതയത്രെ തങ്ങൾക്ക് അറിയാവുന്നതിൻെറ അനേകമനേകം മടങ്ങ് അറിയാത്ത കാര്യങ്ങളുണ്ട് എന്നത്.

مُسَخَّرَاتٌ بِأَمْرِهِ ۗ إِنَّ فِي ذَٰلِكَ لَآيَاتٍ لِقَوْمٍ يَعْقِلُونَ ﴿١٢﴾

ചിന്തിക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَمَا ذَرَأَ لَكُمْ فِي الْأَرْضِ مُخْتَلِفًا أَلْوَانُهُ ۗ إِنَّ فِي
ذَٰلِكَ لَآيَةً لِقَوْمٍ يَذَّكَّرُونَ ﴿١٣﴾

13. നിങ്ങൾക്കുവേണ്ടി ഭൂമിയിൽ വ്യത്യസ്ത വർണ്ണങ്ങളിൽ[496] അവൻ സൃഷ്ടിച്ചുണ്ടാക്കിത്തന്നിട്ടുള്ളവയും (അവന്റെ കൽപനയ്ക്ക് വിധേയം തന്നെ.) ആലോചിച്ചു മനസ്സിലാക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്.

وَهُوَ الَّذِي سَخَّرَ الْبَحْرَ لِتَأْكُلُوا مِنْهُ لَحْمًا
طَرِيًّا وَتَسْتَخْرِجُوا مِنْهُ حِلْيَةً تَلْبَسُونَهَا
وَتَرَى الْفُلْكَ مَوَاخِرَ فِيهِ وَلِتَبْتَغُوا
مِنْ فَضْلِهِ وَلَعَلَّكُمْ تَشْكُرُونَ ﴿١٤﴾

14. നിങ്ങൾക്ക് പുതുമാംസം എടുത്തു തിന്നുവാനും നിങ്ങൾക്കണിയാനുള്ള ആഭരണങ്ങൾ[497] പുറത്തെടുക്കുവാനും പാകത്തിൽ കടലിനെ വിധേയമാക്കിയവനും അവൻ തന്നെ. കപ്പലുകൾ അതിലൂടെ വെള്ളം പിളർന്നുമാററിക്കൊണ്ട് ഓടുന്നതും നിനക്ക് കാണാം. അവന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ തേടുവാനും നിങ്ങൾ നന്ദി കാണിക്കുവാനും വേണ്ടിയാണ് (അവനത് നിങ്ങൾക്ക് വിധേയമാക്കിത്തന്നത്.)

وَأَلْقَىٰ فِي الْأَرْضِ رَوَاسِيَ أَنْ تَمِيدَ بِكُمْ وَأَنْهَارًا وَسُبُلًا
لَعَلَّكُمْ تَهْتَدُونَ ﴿١٥﴾

15. ഭൂമി നിങ്ങളെയും കൊണ്ട് ഇളകാതിരിക്കാനായി അതിൽ ഉറച്ചുനിൽക്കുന്ന പർവ്വതങ്ങൾ അവൻ സ്ഥാപിച്ചിരിക്കുന്നു. നിങ്ങൾക്ക് വഴി കണ്ടെത്തുവാൻ വേണ്ടി[498] നദികളും പാതകളും (അവൻ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.)

وَعَلَامَاتٍ ۚ وَبِالنَّجْمِ هُمْ يَهْتَدُونَ ﴿١٦﴾

16. (പുറമെ) പല വഴിയടയാളങ്ങളും ഉണ്ട്. നക്ഷത്രം മുഖേനയും അവർ വഴി കണ്ടെത്തുന്നു.

أَفَمَنْ يَخْلُقُ كَمَنْ لَا يَخْلُقُ ۗ أَفَلَا تَذَكَّرُونَ ﴿١٧﴾

17. അപ്പോൾ, സൃഷ്ടിക്കുന്നവൻ സൃഷ്ടിക്കാത്തവരെപ്പോലെയാണോ? നിങ്ങളെന്താണ് ആലോചിച്ചു മനസ്സിലാക്കാത്തത്?

وَإِنْ تَعُدُّوا نِعْمَةَ اللَّهِ لَا تُحْصُوهَا ۗ إِنَّ اللَّهَ لَغَفُورٌ رَحِيمٌ ﴿١٨﴾

18. അല്ലാഹുവിന്റെ അനുഗ്രഹം നിങ്ങൾ എണ്ണുകയാണെങ്കിൽ നിങ്ങൾക്കതിന്റെ കണക്കെടുക്കാനാവുകയില്ല. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയും തന്നെ.

وَاللَّهُ يَعْلَمُ مَا تُسِرُّونَ وَمَا تُعْلِنُونَ ﴿١٩﴾

19. നിങ്ങൾ രഹസ്യമാക്കുന്നതും, നിങ്ങൾ പരസ്യമാക്കുന്നതും അല്ലാഹു അറിയുന്നു.

وَالَّذِينَ يَدْعُونَ مِنْ دُونِ اللَّهِ لَا يَخْلُقُونَ
شَيْئًا وَهُمْ يُخْلَقُونَ ﴿٢٠﴾

20. അല്ലാഹുവിന് പുറമെ അവർ ആരെയൊക്കെ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നുവോ അവർ യാതൊന്നും സൃഷ്ടിക്കുന്നില്ല. അവരാകട്ടെ സൃഷ്ടിക്കപ്പെടുന്നവരുമാണ്.

---

496. വർണ്ണം വിസ്മയകരമായ ഒരു പ്രതിഭാസമാണ്. പല വസ്തുക്കളെയും ആകർഷകവും ആസ്വാദ്യവുമാക്കി മാററുന്നത് അവയുടെ വർണ്ണമത്രെ. പല വസ്തുക്കൾക്കും വർണ്ണം വ്യതിരിക്തത നൽകുന്നു. പലപ്പോഴും വർണ്ണം ഒരു രക്ഷാകവചമായി വർത്തിക്കുന്നു.
497. കടലിൽ നിന്ന് പുറത്തെടുക്കുന്ന രത്നങ്ങൾക്ക് എക്കാലത്തും ആഭരണനിർമ്മാണത്തിൽ ഉജ്ജ്വലമായ ഒരു സ്ഥാനമുണ്ട്.
498. കരയിലും കടലിലും സഞ്ചരിക്കുന്നവർക്ക് നദികളും താഴ്വരകളും നക്ഷത്രങ്ങളും വഴികാട്ടികളായി വർത്തിക്കുന്നു.

أَمْوَاتٌ غَيْرُ أَحْيَاءٍ ۖ وَمَا يَشْعُرُونَ أَيَّانَ يُبْعَثُونَ ﴿٢١﴾

21. അവർ (പ്രാർത്ഥിക്കപ്പെടുന്നവർ) മരിച്ചവരാണ്. ജീവനുള്ളവരല്ല. ഏത് സമയത്താണ് അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുക എന്ന് അവർ അറിയുന്നുമില്ല.[499]

إِلَٰهُكُمْ إِلَٰهٌ وَاحِدٌ ۚ فَالَّذِينَ لَا يُؤْمِنُونَ
بِالْآخِرَةِ قُلُوبُهُمْ مُنْكِرَةٌ وَهُمْ مُسْتَكْبِرُونَ ﴿٢٢﴾

22. നിങ്ങളുടെ ദൈവം ഏക ദൈവമത്രെ. എന്നാൽ പരലോകത്തിൽ വിശ്വസിക്കാത്തവരാകട്ടെ, അവരുടെ ഹൃദയങ്ങൾ നിഷേധ സ്വഭാവമുള്ളവയത്രെ. അവർ അഹങ്കാരികളും ആകുന്നു.

لَا جَرَمَ أَنَّ اللَّهَ يَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ ۚ
إِنَّهُ لَا يُحِبُّ الْمُسْتَكْبِرِينَ ﴿٢٣﴾

23. അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അല്ലാഹു അറിയുന്നു എന്നതിൽ യാതൊരു സംശയവുമില്ല. അവൻ അഹങ്കാരികളെ ഇഷ്ടപ്പെടുകയില്ല; തീർച്ച.

وَإِذَا قِيلَ لَهُمْ مَاذَا أَنْزَلَ رَبُّكُمْ ۙ قَالُوا أَسَاطِيرُ
الْأَوَّلِينَ ﴿٢٤﴾

24. നിങ്ങളുടെ രക്ഷിതാവ് എന്താണ് അവതരിപ്പിച്ചിരിക്കുന്നത് എന്ന് അവരോട് ചോദിക്കപ്പെട്ടാൽ അവർ പറയും. പൂർവ്വികന്മാരുടെ പുരാണകഥകൾ തന്നെ.

لِيَحْمِلُوا أَوْزَارَهُمْ كَامِلَةً يَوْمَ الْقِيَامَةِ ۙ
وَمِنْ أَوْزَارِ الَّذِينَ يُضِلُّونَهُمْ بِغَيْرِ عِلْمٍ ۗ أَلَا سَاءَ مَا
يَزِرُونَ ﴿٢٥﴾

25. തങ്ങളുടെ പാപഭാരങ്ങൾ മുഴുവനായിട്ടും, യാതൊരു വിവരവുമില്ലാതെ തങ്ങൾ ആരെയെല്ലാം വഴി പിഴപ്പിച്ചുകൊണ്ടിരിക്കുന്നുവോ അവരുടെ പാപഭാരങ്ങളിൽ ഒരു ഭാഗവും ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർ വഹിക്കുവാനത്രെ (അത് ഇടയാക്കുക.) ശ്രദ്ധിക്കുക: അവർ പേറുന്ന ആ ഭാരം എത്ര മോശം!

قَدْ مَكَرَ الَّذِينَ مِنْ قَبْلِهِمْ فَأَتَى
اللَّهُ بُنْيَانَهُمْ مِنَ الْقَوَاعِدِ فَخَرَّ عَلَيْهِمُ السَّقْفُ مِنْ
فَوْقِهِمْ وَأَتَاهُمُ الْعَذَابُ مِنْ حَيْثُ لَا يَشْعُرُونَ ﴿٢٦﴾

26. അവരുടെ മുമ്പുള്ളവരും തന്ത്രം പ്രയോഗിച്ചിട്ടുണ്ട്. അപ്പോൾ അവർ കെട്ടിപ്പൊക്കിയതിന്റെ അടിത്തറകൾക്കു തന്നെ അല്ലാഹു നാശം വരുത്തി. അങ്ങനെ അവരുടെ മുകൾഭാഗത്തു നിന്ന് മേൽക്കൂര അവരുടെ മേൽ പൊളിഞ്ഞു വീണു.[500] അവർ ഓർക്കാത്ത ഭാഗത്തു നിന്നു ശിക്ഷ അവർക്ക് വരുകയും ചെയ്തു.

ثُمَّ يَوْمَ الْقِيَامَةِ يُخْزِيهِمْ وَيَقُولُ أَيْنَ شُرَكَائِيَ الَّذِينَ
كُنْتُمْ تُشَاقُّونَ فِيهِمْ ۚ قَالَ الَّذِينَ أُوتُوا الْعِلْمَ إِنَّ الْخِزْيَ

27. പിന്നെ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവൻ അവർക്ക് അപമാനം വരുത്തുന്നതാണ്. 'എനിക്ക് പങ്കുകാരുണ്ടെന്ന് വാദിച്ചു കൊണ്ടാ യിരുന്നല്ലോ നിങ്ങൾ ചേരിപിരിഞ്ഞു നിന്നിരുന്നത് അവർ എവിടെ?' എന്ന് അവൻ

499. എല്ലാവിധ ആഗ്രഹങ്ങളും സാധിച്ചു കിട്ടാൻ വേണ്ടി ശവകുടീരങ്ങൾ തേടിപ്പോവുകയും പരേതാത്മാക്കളോട് പ്രാർത്ഥിക്കുകയും ചെയ്യുന്നവരാണല്ലോ മതവിശ്വാസികളിൽ പലരും. എന്നാൽ, അല്ലാഹു പറയുന്നത് മരിച്ചവർക്ക് സ്വന്തം കാര്യത്തിൽ പോലും യാതൊന്നും ചെയ്യാൻ കഴിയില്ലെന്നും, സ്വന്തം ഭാഗധേയത്തെപ്പററി പോലും അവർക്ക് അറിയാൻ കഴിയില്ലെന്നുമാണ്. എന്നിട്ടല്ലേ മററുള്ളവരുടെ ആഗ്രഹങ്ങൾ സാധിപ്പിച്ചു കൊടുക്കൽ!

500. പ്രവാചകന്മാരെയും സത്യവിശ്വാസികളെയും തോൽപിക്കാൻ വേണ്ടി കുതന്ത്രത്തിന്റെ ഒരു ഗോപുരം തന്നെ അവർ കെട്ടിപ്പൊക്കിയിരുന്നു. എന്നാൽ അവരുടെ കുതന്ത്രത്തിന്റെ അടിത്തറ തന്നെ തകർക്കുന്നതായിരുന്നു അല്ലാഹുവിന്റെ തന്ത്രം.

الْيَوْمَ وَالسُّوٓءَ عَلَى الْكٰفِرِينَ ﴿٢٧﴾

ചോദിക്കുകയും ചെയ്യും. അറിവ് നൽകപ്പെട്ടവർ പറയും: ഇന്ന് അപമാനവും ശിക്ഷയും സത്യനിഷേധികൾക്കാകുന്നു; തീർച്ച.

الَّذِينَ تَتَوَفّٰىهُمُ الْمَلٰٓئِكَةُ ظَالِمِىٓ أَنفُسِهِمْ ۖ فَأَلْقَوُا السَّلَمَ مَا كُنَّا نَعْمَلُ مِن سُوٓءٍ ۚ بَلٰىٓ إِنَّ اللّٰهَ عَلِيمٌۢ بِمَا كُنتُمْ تَعْمَلُونَ ﴿٢٨﴾

28. അതായത് അവരവർക്കു തന്നെ ദ്രോഹം ചെയ്തുകൊണ്ടിരിക്കെ മലക്കുകൾ ഏതൊരു കൂട്ടരുടെ ജീവിതം അവസാനിപ്പിക്കുന്നുവോ അവർക്ക്. ഞങ്ങൾ യാതൊരു തിന്മയും ചെയ്തിരുന്നില്ല എന്ന് പറഞ്ഞുകൊണ്ട് അന്നേരം അവർ കീഴ്‌വണക്കത്തിന്ന് സന്നദ്ധത പ്രകടിപ്പിക്കും.[501] അങ്ങനെയല്ല, തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പററി അറിയുന്നവനാകുന്നു.

فَادْخُلُوٓا أَبْوٰبَ جَهَنَّمَ خٰلِدِينَ فِيهَا ۖ فَلَبِئْسَ مَثْوَى الْمُتَكَبِّرِينَ ﴿٢٩﴾

29. അതിനാൽ നരകത്തിൻെറ കവാടങ്ങളിലൂടെ നിങ്ങൾ കടന്നുകൊള്ളുക. (നിങ്ങൾ) അതിൽ നിത്യവാസികളായിരിക്കും. അപ്പോൾ അഹങ്കാരികളുടെ വാസസ്ഥലം മോശം തന്നെ!

۞ وَقِيلَ لِلَّذِينَ اتَّقَوْا مَاذَآ أَنزَلَ رَبُّكُمْ ۚ قَالُوا خَيْرًا ۗ لِّلَّذِينَ أَحْسَنُوا فِى هٰذِهِ الدُّنْيَا حَسَنَةٌ ۚ وَلَدَارُ الْءَاخِرَةِ خَيْرٌ ۚ وَلَنِعْمَ دَارُ الْمُتَّقِينَ ﴿٣٠﴾

30. നിങ്ങളുടെ രക്ഷിതാവ് എന്താണ് അവതരിപ്പിച്ചിട്ടുള്ളത് എന്ന് സൂക്ഷ്മത പാലിച്ചവരോട് ചോദിക്കപ്പെട്ടു. അവർ പറഞ്ഞു: ഉത്തമമായത് തന്നെ. നല്ലത് ചെയ്തവർക്ക് ഈ ദുൻയാവിൽ തന്നെ നല്ല ഫലമുണ്ട്. പരലോകഭവനമാകട്ടെ കൂടുതൽ ഉത്തമമാകുന്നു. സൂക്ഷ്മത പാലിക്കുന്നവർക്കുള്ള ഭവനം എത്രയോ നല്ലത്!

جَنّٰتُ عَدْنٍ يَدْخُلُونَهَا تَجْرِى مِن تَحْتِهَا الْأَنْهٰرُ ۖ لَهُمْ فِيهَا مَا يَشَآءُونَ ۚ كَذٰلِكَ يَجْزِى اللّٰهُ الْمُتَّقِينَ ﴿٣١﴾

31. അതെ, അവർ പ്രവേശിക്കുന്ന സ്ഥിരവാസത്തിന്നുള്ള സ്വർഗ്ഗത്തോപ്പുകൾ. അവയുടെ താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അവർക്ക് അവർ ഉദ്ദേശിക്കുന്നതെന്തും അതിൽ ഉണ്ടായിരിക്കും. അപ്രകാരമാണ് സൂക്ഷ്മത പാലിക്കുന്നവർക്ക് അല്ലാഹു പ്രതിഫലം നൽകുന്നത്.

الَّذِينَ تَتَوَفّٰىهُمُ الْمَلٰٓئِكَةُ طَيِّبِينَ ۙ يَقُولُونَ سَلٰمٌ عَلَيْكُمُ ادْخُلُوا الْجَنَّةَ بِمَا كُنتُمْ تَعْمَلُونَ ﴿٣٢﴾

32. അതായത്, നല്ലവരായിരിക്കെ മലക്കുകൾ ഏതൊരു കൂട്ടരുടെ ജീവിതം അവസാനിപ്പിക്കുന്നുവോ അവർക്ക്. അവർ (മലക്കുകൾ) പറയും: നിങ്ങൾക്ക് സമാധാനം. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിൻെറ ഫലമായി നിങ്ങൾ സ്വർഗ്ഗത്തിൽ പ്രവേശിച്ചു കൊള്ളുക.

هَلْ يَنظُرُونَ إِلَّآ أَن تَأْتِيَهُمُ الْمَلٰٓئِكَةُ أَوْ يَأْتِىَ أَمْرُ رَبِّكَ ۚ

33. തങ്ങളുടെ അടുക്കൽ മലക്കുകൾ വരുന്നതോ, നിൻെറ രക്ഷിതാവിൻെറ കൽപന വരു

501. ഭൂമിയിൽ അതിരററ ധിക്കാരം കാണിച്ചിരുന്നവരൊക്കെ പരലോകത്ത് വെച്ച് അല്ലാഹുവിന് കീഴ്പെട്ട് ജീവിക്കാൻ സന്നദ്ധത കാണിക്കുന്നതാണ്. പക്ഷെ, അതുകൊണ്ട് അവർക്ക് ഒരു പ്രയോജനവും ലഭിക്കുന്നതല്ല.

كَذَٰلِكَ فَعَلَ الَّذِينَ مِن قَبْلِهِمْ ۚ وَمَا ظَلَمَهُمُ
اللَّهُ وَلَٰكِن كَانُوا أَنفُسَهُمْ يَظْلِمُونَ ٣٣

ന്നതോ അല്ലാതെ (മററു വല്ലതും) അവർ കാത്തിരിക്കുന്നുവോ?[502] അപ്രകാരം തന്നെയാണ് അവർക്ക് മുമ്പുള്ളവരും ചെയ്തത്. അല്ലാഹു അവരോട് അക്രമം ചെയ്തിട്ടില്ല. പക്ഷെ, അവർ അവരോടു തന്നെ അക്രമം ചെയ്യുകയായിരുന്നു.

فَأَصَابَهُمْ سَيِّئَاتُ مَا عَمِلُوا وَحَاقَ بِهِم
مَّا كَانُوا بِهِ يَسْتَهْزِئُونَ ٣٤

34. അങ്ങനെ അവർ പ്രവർത്തിച്ചതിന്റെ ദുഷ്ഫലങ്ങൾ അവരെ ബാധിക്കുകയും, അവർ ഏതൊന്നിനെപ്പററി പരിഹസിച്ചിരുന്നുവോ അത് അവരെ വലയം ചെയ്യുകയും ചെയ്തു.

وَقَالَ الَّذِينَ أَشْرَكُوا لَوْ شَاءَ اللَّهُ مَا عَبَدْنَا مِن دُونِهِ
مِن شَيْءٍ نَّحْنُ وَلَا آبَاؤُنَا وَلَا حَرَّمْنَا مِن دُونِهِ مِن شَيْءٍ
كَذَٰلِكَ فَعَلَ الَّذِينَ مِن قَبْلِهِمْ ۚ فَهَلْ عَلَى الرُّسُلِ إِلَّا
الْبَلَاغُ الْمُبِينُ ٣٥

35. (അല്ലാഹുവോട്) പങ്കാളികളെ ചേർത്തവർ പറഞ്ഞു: അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഞങ്ങളോ ഞങ്ങളുടെ പിതാക്കന്മാരോ അവന്നു പുറമെ യാതൊന്നിനെയും ആരാധിക്കുമായിരുന്നില്ല. അവന്റെ കൽപന കൂടാതെ ഞങ്ങൾ യാതൊന്നും നിഷിദ്ധമാക്കുകയും ഇല്ലായിരുന്നു. അതുപോലെതന്നെ അവർക്കു മുമ്പുള്ളവരും ചെയ്തിട്ടുണ്ട്. എന്നാൽ ദൈവദൂതന്മാരുടെ മേൽ സ്പഷ്ടമായ പ്രബോധനമല്ലാതെ വല്ല ബാദ്ധ്യതയുമുണ്ടോ?[503]

وَلَقَدْ بَعَثْنَا فِي كُلِّ أُمَّةٍ رَّسُولًا أَنِ اعْبُدُوا اللَّهَ
وَاجْتَنِبُوا الطَّاغُوتَ ۖ فَمِنْهُم مَّنْ هَدَى اللَّهُ وَمِنْهُم
مَّنْ حَقَّتْ عَلَيْهِ الضَّلَالَةُ ۚ فَسِيرُوا فِي الْأَرْضِ فَانظُرُوا
كَيْفَ كَانَ عَاقِبَةُ الْمُكَذِّبِينَ ٣٦

36. തീർച്ചയായും ഓരോ സമുദായത്തിലും നാം ദൂതനെ നിയോഗിച്ചിട്ടുണ്ട്. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, ദുർമൂർത്തികളെ വെടിയുകയും ചെയ്യണം എന്ന് (പ്രബോധനം ചെയ്യുന്നതിനുവേണ്ടി.) എന്നിട്ട് അവരിൽ ചിലരെ അല്ലാഹു നേർവഴിയിലാക്കി. അവരിൽ ചിലരുടെ മേൽ വഴികേട് സ്ഥിരപ്പെടുകയും ചെയ്തു. ആകയാൽ നിങ്ങൾ ഭൂമിയിലൂടെ നടന്നിട്ട് നിഷേധിച്ചു തള്ളിക്കളഞ്ഞവരുടെ പര്യവസാനം എപ്രകാരമായിരുന്നു എന്നു നോക്കുക.

إِن تَحْرِصْ عَلَىٰ هُدَاهُمْ فَإِنَّ اللَّهَ لَا يَهْدِي
مَن يُضِلُّ ۖ وَمَا لَهُم مِّن نَّاصِرِينَ ٣٧

37. (നബിയേ,) അവർ സന്മാർഗ്ഗത്തിലായിത്തീരുവാൻ നീ കൊതിക്കുന്നുവെങ്കിൽ (അത് വെറുതെയാകുന്നു. കാരണം,) താൻ വഴികേടിലാക്കുന്നവരെ അല്ലാഹു നേർവഴിയിലാക്കുന്നതല്ല; തീർച്ച. അവർക്ക് സഹായികളായി ആരുമില്ലതാനും.

---

502. തങ്ങളെ ശിക്ഷിക്കാനുള്ള അല്ലാഹുവിന്റെ കൽപനയുമായി മലക്കുകൾ വരുന്നതുവരെ അവർ വിശ്വസിക്കാതെ കാത്തിരിക്കുകയും, മരണം മുമ്പിൽ കാണുമ്പോൾ മാത്രം വിശ്വസിക്കുകയും ചെയ്യുന്നു. ആ വിശ്വാസം അവർക്ക് ഒരു പ്രയോജനവും ചെയ്യില്ല.

503. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങൾ ബഹുദൈവാരാധന നടത്തുമായിരുന്നില്ല. ഞങ്ങൾ ഇങ്ങനെയാകണമെന്ന് അല്ലാഹു ഉദ്ദേശിച്ചതുകൊണ്ടാണ് ഞങ്ങൾ ഇങ്ങനെയായത് എന്ന വാദം പുതിയതല്ല. അത് മനുഷ്യചരിത്രത്തോളം പഴക്കമുള്ളതാണ്. അത് തികച്ചും തെററായ ഒരു വാദമാണ്. സത്യവും അസത്യവും വ്യക്തമാക്കിക്കൊടുക്കാൻ പ്രവാചകന്മാരെ വേദങ്ങൾ സഹിതം അയക്കുക. സത്യവും അസത്യവും തെരഞ്ഞെടുക്കാൻ മനുഷ്യന് സ്വാതന്ത്ര്യം നൽകുക, സ്വയം തെരഞ്ഞെടുത്ത ജീവിതരീതിക്ക് ഉചിതമായ പ്രതിഫലം നൽകുക – ഇതാണ് അല്ലാഹു സ്വീകരിച്ച നടപടിക്രമം. ഇതിൽ ഒട്ടും അനീതിയില്ല.

وَأَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ ۙ لَا يَبْعَثُ اللَّهُ مَن يَمُوتُ ۚ
بَلَىٰ وَعْدًا عَلَيْهِ حَقًّا وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿٣٨﴾

38. അവർ പരമാവധി ഉറപ്പിച്ച് സത്യം ചെയ്യാറുള്ള രീതിയിൽ അല്ലാഹുവിന്റെ പേരിൽ ആണയിട്ടു പറഞ്ഞു; മരണപ്പെടുന്നവരെ അല്ലാഹു ഉയിർത്തെഴുന്നേൽപിക്കുകയില്ല എന്ന്. അങ്ങനെയല്ല. അത് അവൻ ബാദ്ധ്യതയേററ സത്യവാഗ്ദാനമാകുന്നു. പക്ഷെ, മനുഷ്യരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

لِيُبَيِّنَ لَهُمُ الَّذِي يَخْتَلِفُونَ فِيهِ وَلِيَعْلَمَ الَّذِينَ كَفَرُوا
أَنَّهُمْ كَانُوا كَاذِبِينَ ﴿٣٩﴾

39. ഏതൊരു വിഷയത്തിൽ അവർ ഭിന്നത പുലർത്തുന്നുവോ അതവർക്ക് വ്യക്തമാക്കിക്കൊടുക്കുവാനും തങ്ങൾ കള്ളം പറയുന്നവരായിരുന്നുവെന്ന് സത്യനിഷേധികൾ മനസ്സിലാക്കുവാനും വേണ്ടിയത്രെ അത്. (അവരെ ഉയിർത്തെഴുന്നേൽപിക്കുന്നത്.)

إِنَّمَا قَوْلُنَا لِشَيْءٍ إِذَا أَرَدْنَاهُ أَن نَّقُولَ لَهُ كُن فَيَكُونُ ﴿٤٠﴾

40. നാം ഒരു കാര്യം ഉദ്ദേശിച്ചാൽ അത് സംബന്ധിച്ച നമ്മുടെ വചനം "ഉണ്ടാകൂ" എന്ന് അതിനോട് നാം പറയുക മാത്രമാകുന്നു. അപ്പോഴതാ അതുണ്ടാകുന്നു.

وَالَّذِينَ هَاجَرُوا فِي اللَّهِ مِن بَعْدِ مَا
ظُلِمُوا لَنُبَوِّئَنَّهُمْ فِي الدُّنْيَا حَسَنَةً ۖ وَلَأَجْرُ
الْآخِرَةِ أَكْبَرُ ۚ لَوْ كَانُوا يَعْلَمُونَ ﴿٤١﴾

41. അക്രമത്തിന് വിധേയരായതിനുശേഷം അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സ്വദേശം വെടിഞ്ഞു പോയവരാരോ അവർക്ക് ഇഹലോകത്ത് നാം നല്ല താമസസൗകര്യം ഏർപ്പെടുത്തിക്കൊടുക്കുക തന്നെ ചെയ്യും. എന്നാൽ, പരലോകത്തെ പ്രതിഫലം തന്നെയാകുന്നു ഏററവും മഹത്തായത്. അവർ (അത്) അറിഞ്ഞിരുന്നെങ്കിൽ!

الَّذِينَ صَبَرُوا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٤٢﴾

42. ക്ഷമിക്കുകയും തങ്ങളുടെ രക്ഷിതാവിന്റെ മേൽ ഭരമേൽപിക്കുകയും ചെയ്യുവരത്രെ അവർ (മുഹാജിറുകൾ).

وَمَا أَرْسَلْنَا مِن قَبْلِكَ إِلَّا رِجَالًا نُّوحِي إِلَيْهِمْ ۚ فَاسْأَلُوا أَهْلَ
الذِّكْرِ إِن كُنتُمْ لَا تَعْلَمُونَ ﴿٤٣﴾

43. നിനക്ക് മുമ്പ് മനുഷ്യന്മാരെയല്ലാതെ നാം ദൂതന്മാരായി നിയോഗിച്ചിട്ടില്ല.[504] അവർക്ക് നാം സന്ദേശം നൽകുന്നു. നിങ്ങൾക്ക് അറിഞ്ഞുകൂടെങ്കിൽ (വേദം മുഖേന) ഉൽബോധനം ലഭിച്ചവരോട് നിങ്ങൾ ചോദിച്ചുനോക്കുക.

بِالْبَيِّنَاتِ وَالزُّبُرِ ۗ وَأَنزَلْنَا إِلَيْكَ الذِّكْرَ لِتُبَيِّنَ لِلنَّاسِ
مَا نُزِّلَ إِلَيْهِمْ وَلَعَلَّهُمْ يَتَفَكَّرُونَ ﴿٤٤﴾

44. വ്യക്തമായ തെളിവുകളും വേദഗ്രന്ഥങ്ങളുമായി (അവരെ നാം നിയോഗിച്ചു.) നിനക്കു നാം ഉൽബോധനം അവതരിപ്പിച്ചു തന്നിരിക്കുന്നു. ജനങ്ങൾക്കായി അവതരിപ്പിക്കപ്പെട്ടത് നീ അവർക്ക് വിവരിച്ചു കൊടുക്കാൻ വേണ്ടിയും, അവർ ചിന്തിക്കാൻ വേണ്ടിയും.

504. അല്ലാഹു മലക്കുകളെയല്ലേ ദൂതന്മാരായി അയക്കേണ്ടതെന്ന് ചോദിക്കുന്നവർക്കുള്ള മറുപടിയാണിത്. പൂർവ്വവേദങ്ങൾ ലഭിച്ചവരോട് ചോദിച്ചാൽ അറിയാം, മനുഷ്യന്മാരെയല്ലാതെ ഒരിക്കലും ദൂതന്മാരായി അയച്ചിട്ടില്ലെന്ന്.

أَفَأَمِنَ الَّذِينَ مَكَرُوا السَّيِّئَاتِ أَن يَخْسِفَ اللَّهُ بِهِمُ الْأَرْضَ
أَوْ يَأْتِيَهُمُ الْعَذَابُ مِنْ حَيْثُ لَا يَشْعُرُونَ ﴿٤٥﴾
أَوْ يَأْخُذَهُمْ فِي تَقَلُّبِهِمْ فَمَا هُم بِمُعْجِزِينَ ﴿٤٦﴾
أَوْ يَأْخُذَهُمْ عَلَىٰ تَخَوُّفٍ فَإِنَّ رَبَّكُمْ لَرَءُوفٌ رَّحِيمٌ ﴿٤٧﴾

45, 46, 47. എന്നാൽ ദുഷിച്ച കുതന്ത്രങ്ങൾ പ്രയോഗിച്ചവർ, അല്ലാഹു അവരെ ഭൂമിയിൽ ആഴ്ത്തിക്കളയുകയില്ലെന്നോ, അവർ ഓർക്കാത്ത ഭാഗത്തു കൂടി അവർക്ക് ശിക്ഷ വരുകയില്ലെന്നോ, അവരുടെ പോക്കുവരവുകൾക്കിടയിൽ അവർക്കു തോൽപിച്ചു കളയാൻപററാത്ത വിധത്തിൽ അവൻ അവരെ പിടികൂടുകയില്ലെന്നോ, അവർ ഭയപ്പെട്ടുകൊണ്ടിരിക്കെ അവരെ പിടി കൂടുകയില്ലെന്നോ സമാധാനിച്ചിരിക്കുകയാണോ? എന്നാൽ തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ഏറെ ദയയുള്ളവനും കരുണാനിധിയും തന്നെയാകുന്നു.[505]

أَوَلَمْ يَرَوْا إِلَىٰ مَا خَلَقَ اللَّهُ مِن شَيْءٍ يَتَفَيَّأُ ظِلَالُهُ عَنِ
الْيَمِينِ وَالشَّمَائِلِ سُجَّدًا لِّلَّهِ وَهُمْ دَاخِرُونَ ﴿٤٨﴾

48. അല്ലാഹു സൃഷ്ടിച്ചിട്ടുള്ള ഏതൊരു വസ്തുവിന്റെയും നേർക്ക് അവർ നോക്കിയിട്ടില്ലേ? എളിയവരായിട്ടും അല്ലാഹുവിന് സുജൂദ് ചെയ്തുകൊണ്ടും അതിന്റെ നിഴലുകൾ വലത്തോട്ടും ഇടത്തോട്ടും തിരിഞ്ഞുകൊണ്ടിരിക്കുന്നു.[506]

وَلِلَّهِ يَسْجُدُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ مِن
دَابَّةٍ وَالْمَلَائِكَةُ وَهُمْ لَا يَسْتَكْبِرُونَ ﴿٤٩﴾

49. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമായ ഏതൊരു ജീവിയും അല്ലാഹുവിന് സുജൂദ് ചെയ്യുന്നു.[507] മലക്കുകളും (സുജൂദ് ചെയ്യുന്നു.) അവർ അഹങ്കാരം നടിക്കുന്നില്ല.

يَخَافُونَ رَبَّهُم مِّن فَوْقِهِمْ وَيَفْعَلُونَ مَا يُؤْمَرُونَ ۩ ﴿٥٠﴾

50. അവർക്കുമീതെയുള്ള അവരുടെ രക്ഷിതാവിനെ അവർ ഭയപ്പെടുകയും, അവർ കൽപിക്കപ്പെടുന്നതെന്തും അവർ പ്രവർത്തിക്കുകയും ചെയ്യുന്നു.

وَقَالَ اللَّهُ لَا تَتَّخِذُوا إِلَٰهَيْنِ اثْنَيْنِ
إِنَّمَا هُوَ إِلَٰهٌ وَاحِدٌ فَإِيَّايَ فَارْهَبُونِ ﴿٥١﴾

51. അല്ലാഹു അരുളിയിരിക്കുന്നു: രണ്ട് ദൈവങ്ങളെ നിങ്ങൾ സ്വീകരിക്കരുത്. അവൻ ഒരേയൊരു ദൈവം മാത്രമേ ഉള്ളു. അതിനാൽ (ഏക ദൈവമായ) എന്നെമാത്രം നിങ്ങൾ ഭയപ്പെടുവിൻ.

وَلَهُ مَا فِي السَّمَاوَاتِ وَالْأَرْضِ وَلَهُ الدِّينُ
وَاصِبًا أَفَغَيْرَ اللَّهِ تَتَّقُونَ ﴿٥٢﴾

52. അവന്റേതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും നിരന്തരമായിട്ടുള്ള കീഴ്വ ണക്കം അവന്നു മാത്രമാകുന്നു. എന്നിരിക്കെ അല്ലാഹു അല്ലാത്തവരോടാണോ നിങ്ങൾ ഭക്തി കാണിക്കുന്നത്?

---

505. ഏത് സമയത്ത് ഏത് വിധത്തിൽ വേണമെങ്കിലും അവരെ ശിക്ഷിക്കാൻ അല്ലാഹുവിന് കഴിയും. പക്ഷെ അവന്റെ അപാരമായ കാരുണ്യത്താൽ അവർക്ക് അവധി നീട്ടിക്കൊടുക്കുന്നുവെന്ന് മാത്രം.

506. ഭൂമിയുടെ 'അച്ചുതണ്ടി'ന്റെ ചരിവ് നിമിത്തം അനുഭവപ്പെടുന്ന പ്രതിഭാസങ്ങളിലൊന്നാണ് നിഴലുകളുടെ ദിശാമാററം. സങ്കീർണമായ പ്രാപഞ്ചിക വ്യവസ്ഥയുടെ ഒരംശമത്രെ ഇത്.

507. അല്ലാഹുവിന് സുജൂദ് ചെയ്യുക എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെടുന്നത് അല്ലാഹുവിന്റെ നിയമവ്യവസ്ഥയ്ക്ക് വിധേയമാവുക എന്നത്രെ.

وَمَا بِكُم مِّن نِّعْمَةٍ فَمِنَ اللَّهِ ثُمَّ إِذَا مَسَّكُمُ الضُّرُّ فَإِلَيْهِ تَجْـَٔرُونَ ﴿٥٣﴾

53. നിങ്ങളിൽ അനുഗ്രഹമായി എന്തുണ്ടെങ്കിലും അത് അല്ലാഹുവിങ്കൽ നിന്നുള്ളതാകുന്നു. എന്നിട്ട് നിങ്ങൾക്കൊരു കഷ്ടത ബാധിച്ചാൽ അവങ്കലേക്ക് തന്നെയാണ് നിങ്ങൾ മുറവിളി കൂട്ടി ചെല്ലുന്നത്.

ثُمَّ إِذَا كَشَفَ الضُّرَّ عَنكُمْ إِذَا فَرِيقٌ مِّنكُم بِرَبِّهِمْ يُشْرِكُونَ ﴿٥٤﴾

54. പിന്നെ നിങ്ങളിൽ നിന്ന് അവൻ കഷ്ടത നീക്കിത്തന്നാൽ നിങ്ങളിൽ ഒരു വിഭാഗമതാ തങ്ങളുടെ രക്ഷിതാവിനോട് പങ്കാളികളെ ചേർക്കുന്നു.

لِيَكْفُرُوا بِمَا آتَيْنَاهُمْ فَتَمَتَّعُوا فَسَوْفَ تَعْلَمُونَ ﴿٥٥﴾

55. നാം അവർക്കു നൽകിയിട്ടുള്ളതിൽ അങ്ങനെ അവർ നന്ദികേട് കാണിക്കുന്നു. നിങ്ങൾ സുഖിച്ചുകൊള്ളുക. എന്നാൽ വഴിയെ നിങ്ങൾക്ക് അറിയാം.[508]

وَيَجْعَلُونَ لِمَا لَا يَعْلَمُونَ نَصِيبًا مِّمَّا رَزَقْنَاهُمْ تَاللَّهِ لَتُسْأَلُنَّ عَمَّا كُنتُمْ تَفْتَرُونَ ﴿٥٦﴾

56. നാം അവർക്ക് നൽകിയിട്ടുള്ളതിൽ നിന്ന് ഒരു ഓഹരി, അവർക്കു തന്നെ (ശരിയായ) അറിവില്ലാത്ത ചിലതിന്ന് (വ്യാജ ദൈവങ്ങൾക്ക്) അവർ നിശ്ചയിച്ചുവെക്കുന്നു.[509] അല്ലാഹുവെ തന്നെയാണ, നിങ്ങൾ കെട്ടിച്ചമക്കുന്നതിനെപ്പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതാണ്.

وَيَجْعَلُونَ لِلَّهِ الْبَنَاتِ سُبْحَانَهُ وَلَهُم مَّا يَشْتَهُونَ ﴿٥٧﴾

57. അല്ലാഹുവിന് അവർ പെൺമക്കളെ സ്ഥാപിക്കുന്നു.[510] അവൻ എത്രയോ പരിശുദ്ധൻ. അവർക്കാകട്ടെ അവർ ഇഷ്ടപ്പെടുന്നതും (ആൺമക്കൾ)

وَإِذَا بُشِّرَ أَحَدُهُم بِالْأُنثَىٰ ظَلَّ وَجْهُهُ مُسْوَدًّا وَهُوَ كَظِيمٌ ﴿٥٨﴾

58. അവരിൽ ഒരാൾക്ക് ഒരു പെൺകുഞ്ഞുണ്ടായ സന്തോഷവാർത്ത നൽകപ്പെട്ടാൽ കോപാകുലനായിട്ട് അവന്റെ മുഖം കറുത്തിരുണ്ടു പോകുന്നു.

يَتَوَارَىٰ مِنَ الْقَوْمِ مِن سُوءِ مَا بُشِّرَ بِهِ أَيُمْسِكُهُ عَلَىٰ هُونٍ أَمْ يَدُسُّهُ فِي التُّرَابِ أَلَا سَاءَ مَا يَحْكُمُونَ ﴿٥٩﴾

59. അവന്ന് സന്തോഷവാർത്ത നൽകപ്പെട്ട ആ കാര്യത്തിലുള്ള അപമാനത്താൽ ആളുകളിൽ നിന്ന് അവൻ ഒളിച്ചുകളയുന്നു. അപമാനത്തോടെ അതിനെ വെച്ചുകൊണ്ടിരിക്കണമോ, അതല്ല അതിനെ മണ്ണിൽ കുഴിച്ചുമൂടണമോ (എന്നതായിരിക്കും അവന്റെ ചിന്ത). ശ്രദ്ധിക്കുക: അവർ എടുക്കുന്ന തീരുമാനം എത്ര മോശം![511]

---

508. ബഹുദൈവാരാധനയുടെ പരിണതഫലമെന്തെന്ന് നിങ്ങൾക്ക് പരലോകത്ത് വെച്ച് വ്യക്തമായി മനസ്സിലാകും.
509. വ്യാജ ദൈവങ്ങൾക്ക് നേർച്ച വഴിപാടുകളായി ജന്തുക്കളെയും, വിളകളും, പണവും നൽകുന്നതിനെപററിയാണ് പരാമർശം.
510. മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് പലരും വിശ്വസിച്ചിരുന്നു.
511. തനിക്ക് ഒരു പെൺകുഞ്ഞ് പിറന്നിരിക്കുന്നുവെന്ന് അറിഞ്ഞാൽ അപമാനഭാരത്താൽ വീട്ടിൽ ഒളിച്ചിരിക്കുന്ന അതേ വ്യക്തിയാണ് പ്രപഞ്ചനാഥന് പെൺമക്കളാണുള്ളതെന്ന് പറയുന്നത്. തനിക്ക് അഹിതമായിട്ടുള്ളത് അല്ലാഹുവിന്റെ പേരിൽ ആരോപിക്കുമ്പോൾ അവൻ അല്ലാഹുവിന്റെ മഹത്വം ഗൗനിക്കുന്നേയില്ല.

لِلَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ مَثَلُ السَّوْءِ ۖ وَلِلَّهِ الْمَثَلُ
الْأَعْلَىٰ ۚ وَهُوَ الْعَزِيزُ الْحَكِيمُ ﴿٦٠﴾

60. പരലോകത്തിൽ വിശ്വസിക്കാത്തവർക്കാകുന്നു ഹീനമായ അവസ്ഥ. അല്ലാഹുവിന്നാകുന്നു അത്യുന്നതമായ അവസ്ഥ. അവൻ പ്രതാപിയും യുക്തിമാനുമാകുന്നു.

وَلَوْ يُؤَاخِذُ اللَّهُ النَّاسَ بِظُلْمِهِمْ مَا تَرَكَ عَلَيْهَا مِنْ دَابَّةٍ وَلَٰكِنْ
يُؤَخِّرُهُمْ إِلَىٰ أَجَلٍ مُسَمًّى ۖ فَإِذَا جَاءَ أَجَلُهُمْ لَا يَسْتَأْخِرُونَ
سَاعَةً ۖ وَلَا يَسْتَقْدِمُونَ ﴿٦١﴾

61. അല്ലാഹു മനുഷ്യരെ അവരുടെ അക്രമം മൂലം (ഉടനടി) പിടികൂടുകയായിരുന്നെങ്കിൽ ഭൂമുഖത്ത് യാതൊരു ജന്തുവെയും അവൻ വിട്ടേക്കുമായിരുന്നില്ല. എന്നാൽ നിർണ്ണിതമായ ഒരവധി വരെ അവൻ അവർക്ക് സമയം നീട്ടിക്കൊടുക്കുകയാണ് ചെയ്യുന്നത്. അങ്ങനെ അവരുടെ അവധി വന്നാൽ ഒരു നാഴിക നേരം പോലും അവർക്ക് വൈകിക്കാനാവുകയില്ല. അവർക്കത് നേരത്തെയാക്കാനും കഴിയില്ല.

وَيَجْعَلُونَ لِلَّهِ مَا يَكْرَهُونَ وَتَصِفُ أَلْسِنَتُهُمُ الْكَذِبَ أَنَّ لَهُمُ
الْحُسْنَىٰ ۖ لَا جَرَمَ أَنَّ لَهُمُ النَّارَ وَأَنَّهُمْ مُفْرَطُونَ ﴿٦٢﴾

62. അവർക്കിഷ്ടമില്ലാത്തതിനെ അവർ അല്ലാഹുവിന്ന് നിശ്ചയിക്കുന്നു. ഏററവും ഉത്തമമായിട്ടുള്ളതെന്തോ അത് തങ്ങൾക്കുള്ളതാണെന്ന് അവരുടെ നാവുകൾ വ്യാജവർണ്ണന നടത്തുകയും ചെയ്യുന്നു. ഒട്ടും സംശയമില്ല. അവർക്കുള്ളത് നരകം തന്നെയാണ്. അവർ (അങ്ങോട്ട്) മുമ്പിൽ നയിക്കപ്പെടുന്നതാണ്.[512]

تَاللَّهِ لَقَدْ أَرْسَلْنَا إِلَىٰ أُمَمٍ مِنْ قَبْلِكَ
فَزَيَّنَ لَهُمُ الشَّيْطَانُ أَعْمَالَهُمْ فَهُوَ وَلِيُّهُمُ
الْيَوْمَ وَلَهُمْ عَذَابٌ أَلِيمٌ ﴿٦٣﴾

63. അല്ലാഹുവെ തന്നെയാണ, താങ്കൾക്കു മുമ്പ് പല സമുദായങ്ങളിലേക്കും നാം ദൂതന്മാരെ അയച്ചിട്ടുണ്ട്. എന്നാൽ പിശാച് അവർക്ക് അവരുടെ (ദുഷ്)പ്രവർത്തനങ്ങൾ അലങ്കാരമായി തോന്നിക്കുകയാണ് ചെയ്തത്. അങ്ങനെ അവനാണ് ഇന്ന് അവരുടെ മിത്രം. അവർക്കുള്ളതാകട്ടെ വേദനാജനകമായ ശിക്ഷയാണുതാനും.

وَمَا أَنْزَلْنَا عَلَيْكَ الْكِتَابَ إِلَّا لِتُبَيِّنَ لَهُمُ الَّذِي
اخْتَلَفُوا فِيهِ ۙ وَهُدًى وَرَحْمَةً لِقَوْمٍ يُؤْمِنُونَ ﴿٦٤﴾

64. അവർ ഏതൊരു കാര്യത്തിൽ ഭിന്നിച്ചു പോയിരിക്കുന്നുവോ, അതവർക്ക് വ്യക്തമാക്കികൊടുക്കുവാൻ വേണ്ടിയും, വിശ്വസിക്കുന്ന ജനങ്ങൾക്കു മാർഗ്ഗദർശനവും കാരുണ്യവും ആയിക്കൊണ്ടും മാത്രമാണ് നിനക്ക് നാം വേദഗ്രന്ഥം അവതരിപ്പിച്ചു തന്നത്.

وَاللَّهُ أَنْزَلَ مِنَ السَّمَاءِ مَاءً فَأَحْيَا بِهِ الْأَرْضَ بَعْدَ مَوْتِهَا ۚ إِنَّ فِي
ذَٰلِكَ لَآيَةً لِقَوْمٍ يَسْمَعُونَ ﴿٦٥﴾

65. അല്ലാഹു ആകാശത്തുനിന്ന് വെള്ളം ചൊരിഞ്ഞുതരികയും, അതുമൂലം ഭൂമിയെ — അത് നിർജ്ജീവമായി കിടന്നതിനുശേഷം — അവൻ സജീവമാക്കുകയും ചെയ്തു. കേട്ടു മനസ്സിലാക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്.

512. അവരവർക്ക് ആൺമക്കൾ, അല്ലാഹുവിന് പെൺമക്കൾ, വിശിഷ്ടമായ സമ്പാദ്യങ്ങൾ അവരവർക്ക് അല്ലെങ്കിൽ വ്യാജ ദൈവങ്ങൾക്ക്, അല്ലാഹുവിന് (ദാനധർമ്മങ്ങളായി) മോശമായ വിഭവങ്ങൾ! ഈ നിലപാട് സ്വീകരിക്കുന്നവർക്കുള്ളതാണ് നരകം. അവരായിരിക്കും നരകത്തിലേക്ക് ആദ്യമായി ആനയിക്കപ്പെടുന്നവർ.

وَإِنَّ لَكُمْ فِي الْأَنْعَامِ لَعِبْرَةً ۖ نُّسْقِيكُم مِّمَّا فِي بُطُونِهِ مِن بَيْنِ فَرْثٍ
وَدَمٍ لَّبَنًا خَالِصًا سَائِغًا لِّلشَّارِبِينَ ﴿٦٦﴾

66. കാലികളുടെ കാര്യത്തിൽ തീർച്ചയായും നിങ്ങൾക്ക് ഒരു പാഠമുണ്ട്. അവയുടെ ഉദരങ്ങളിലുള്ളതിൽ നിന്ന് — കാഷ്ഠത്തിന്നും രക്തത്തിന്നും ഇടയിൽ നിന്ന് [513] കുടിക്കുന്നവർക്ക് സുഖദമായ ശുദ്ധമായ പാൽ നിങ്ങൾക്കു കുടിക്കുവാനായി നാം നൽകുന്നു.

وَمِن ثَمَرَاتِ النَّخِيلِ وَالْأَعْنَابِ تَتَّخِذُونَ مِنْهُ سَكَرًا وَرِزْقًا
حَسَنًا ۗ إِنَّ فِي ذَٰلِكَ لَآيَةً لِّقَوْمٍ يَعْقِلُونَ ﴿٦٧﴾

67. ഈത്തപ്പനകളുടെയും മുന്തിരിവള്ളികളുടെയും ഫലങ്ങളിൽ നിന്നും (നിങ്ങൾക്കു നാം പാനീയം നൽകുന്നു.) അതിൽ നിന്ന് ലഹരി പദാർത്ഥവും, ഉത്തമമായ ആഹാരവും നിങ്ങളുണ്ടാക്കുന്നു.[514] ചിന്തിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്.

وَأَوْحَىٰ رَبُّكَ إِلَى النَّحْلِ أَنِ اتَّخِذِي مِنَ الْجِبَالِ بُيُوتًا
وَمِنَ الشَّجَرِ وَمِمَّا يَعْرِشُونَ ﴿٦٨﴾

68. നിൻെറ നാഥൻ തേനീച്ചയ്ക്ക് ഇപ്രകാരം ബോധനം നൽകുകയും ചെയ്തിരിക്കുന്നു: മലകളിലും മരങ്ങളിലും മനുഷ്യർ കെട്ടിയുയർത്തുന്നവയിലും നീ പാർപ്പിടങ്ങളുണ്ടാക്കിക്കൊള്ളുക.

ثُمَّ كُلِي مِن كُلِّ الثَّمَرَاتِ فَاسْلُكِي سُبُلَ رَبِّكِ ذُلُلًا ۚ يَخْرُجُ مِن
بُطُونِهَا شَرَابٌ مُّخْتَلِفٌ أَلْوَانُهُ فِيهِ شِفَاءٌ لِّلنَّاسِ ۗ إِنَّ فِي ذَٰلِكَ
لَآيَةً لِّقَوْمٍ يَتَفَكَّرُونَ ﴿٦٩﴾

69. പിന്നെ എല്ലാതരം ഫലങ്ങളിൽ നിന്നും നീ ഭക്ഷിച്ചുകൊള്ളുക. എന്നിട്ട് നിൻെറ രക്ഷിതാവ് സൗകര്യപ്രദമായി ഒരുക്കിത്തന്നിട്ടുള്ള മാർഗ്ഗങ്ങളിൽ നീ പ്രവേശിച്ചുകൊള്ളുക.[515] അവയുടെ ഉദരങ്ങളിൽ നിന്ന് വ്യത്യസ്ത വർണ്ണങ്ങളുള്ള പാനീയം പുറത്തു വരുന്നു. അതിൽ മനുഷ്യർക്ക് രോഗശമനമുണ്ട്. ചിന്തിക്കുന്ന ആളുകൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്.

وَاللَّهُ خَلَقَكُمْ ثُمَّ يَتَوَفَّاكُمْ ۚ وَمِنكُم مَّن يُرَدُّ إِلَىٰ أَرْذَلِ
الْعُمُرِ لِكَيْ لَا يَعْلَمَ بَعْدَ عِلْمٍ شَيْئًا ۚ إِنَّ اللَّهَ عَلِيمٌ قَدِيرٌ ﴿٧٠﴾

70. അല്ലാഹുവാണ് നിങ്ങളെ സൃഷ്ടിച്ചത്. പിന്നീട് അവൻ നിങ്ങളെ മരിപ്പിക്കുന്നു. നിങ്ങളിൽ ചിലർ ഏററവും അവശമായ പ്രായത്തിലേക്ക് തള്ളപ്പെടുന്നു; (പലതും) അറിഞ്ഞതിനുശേഷം യാതൊന്നും അറിയാത്ത അവസ്ഥയിൽ എത്തത്തക്കവണ്ണം.[516] തീർച്ചയായും അല്ലാഹു എല്ലാം അറിയുന്നവനും എല്ലാ കഴിവുമുള്ളവനുമാകുന്നു.

513. കാലികൾ തിന്നുന്ന ഭക്ഷ്യവസ്തുക്കളിൽ ഒരു ഭാഗം കാഷ്ഠവും മൂത്രവുമായി പുറംതള്ളപ്പെടുന്നു. ഒരു ഭാഗം ശരീരത്തിലേക്ക് വലിച്ചെടുക്കപ്പെടുന്നു. അതിൽ ഒരു ഭാഗം രക്തമായി മാറുന്നു. ഒരു ഭാഗം പാലായും മാറുന്നു. ഒരേതരം തീററയ്ക്കു തന്നെ എന്തൊക്കെ അവസ്ഥാന്തരങ്ങൾ!

514. ഒരേതരം പഴത്തിൽ നിന്ന് തന്നെ ദോഷകരമായ ലഹരിപദാർത്ഥവും, വിശിഷ്ടമായ പഴസ്സത്തും മനുഷ്യർക്ക് ലഭ്യമാകുന്നു. നല്ലതും ചീത്തയും യഥേഷ്ടം തെരഞ്ഞെടുത്ത് ഉപയോഗിക്കാൻ അല്ലാഹു അവസരം നൽകിയിരിക്കയാണ്.

515. ഇരതേടുന്ന കാര്യത്തിലും, പാർപ്പിടമുണ്ടാക്കുന്ന കാര്യത്തിലും, ആത്മരക്ഷയ്ക്കുള്ള ഉപായങ്ങൾ സ്വീകരിക്കുന്നതിലും ജന്തുജാലങ്ങൾക്ക് അതുല്യമായ വൈഭവമുണ്ട്. തേനീച്ച ഈ വിഷയത്തിലൊക്കെ വിസ്മയകരമായ സവിശേഷതകളുള്ള ഒരു ജീവിയത്രെ. അന്യാദൃശമായ സാമർത്ഥ്യത്തോടെ തേനീച്ചകൾ തേനും പൂമ്പൊടിയും ശേഖരിക്കുന്നു. അസാമാന്യമായ വൈദഗ്ധ്യത്തോടും അതീവ സൂക്ഷ്മതയോടും കൂടി അവ അറയുണ്ടാക്കുന്നു. ആരാണിതൊക്കെ പഠിപ്പിച്ചത്? പ്രപഞ്ചനാഥനായ അല്ലാഹുവല്ലാതെ മററാരുമല്ല.

516. വാർദ്ധക്യത്തിൽ ചിലർക്ക് ഓർമ്മശക്തിയും ചിന്താശക്തിയും പൂർണ്ണമായോ ഭാഗികമായോ നഷ്ടപ്പെട്ടുപോകുന്നു.

وَٱللَّهُ فَضَّلَ بَعۡضَكُمۡ عَلَىٰ بَعۡضٖ فِي ٱلرِّزۡقِۚ فَمَا ٱلَّذِينَ فُضِّلُواْ بِرَآدِّي رِزۡقِهِمۡ عَلَىٰ مَا مَلَكَتۡ أَيۡمَٰنُهُمۡ فَهُمۡ فِيهِ سَوَآءٌۚ أَفَبِنِعۡمَةِ ٱللَّهِ يَجۡحَدُونَ ٧١

71. അല്ലാഹു നിങ്ങളിൽ ചിലരെ ചിലരെക്കാൾ ഉപജീവനത്തിൻെറ കാര്യത്തിൽ മെച്ചപ്പെട്ടവരാക്കിയിരിക്കുന്നു. എന്നാൽ (ജീവിതത്തിൽ) മെച്ചം ലഭിച്ചവർ തങ്ങളുടെ ഉപജീവനം തങ്ങളുടെ വലതുകൈകൾ അധീനപ്പെടുത്തി വെച്ചിട്ടുള്ളവർ (അടിമകൾ)ക്ക് വിട്ടുകൊടുക്കുകയും, അങ്ങനെ ഉപജീവനത്തിൽ അവർ (അടിമയും ഉടമയും) തുല്യരാകുകയും ചെയ്യുന്നില്ല. അപ്പോൾ അല്ലാഹുവിൻെറ അനുഗ്രഹത്തെയാണോ അവർ നിഷേധിക്കുന്നത്?[517]

وَٱللَّهُ جَعَلَ لَكُم مِّنۡ أَنفُسِكُمۡ أَزۡوَٰجٗا وَجَعَلَ لَكُم مِّنۡ أَزۡوَٰجِكُم بَنِينَ وَحَفَدَةٗ وَرَزَقَكُم مِّنَ ٱلطَّيِّبَٰتِۚ أَفَبِٱلۡبَٰطِلِ يُؤۡمِنُونَ وَبِنِعۡمَتِ ٱللَّهِ هُمۡ يَكۡفُرُونَ ٧٢

72. അല്ലാഹു നിങ്ങൾക്കു നിങ്ങളുടെ കൂട്ടത്തിൽ നിന്നുതന്നെ ഇണകളെ ഉണ്ടാക്കുകയും, നിങ്ങളുടെ ഇണകളിലൂടെ അവൻ നിങ്ങൾക്ക് പുത്രന്മാരെയും പൗത്രന്മാരെയും ഉണ്ടാക്കിത്തരികയും, വിശിഷ്ട വസ്തുക്കളിൽ നിന്നും അവൻ നിങ്ങൾക്ക് ഉപജീവനം നൽകുകയും ചെയ്തിരിക്കുന്നു. എന്നിട്ടും അവർ അസത്യത്തിൽ വിശ്വസിക്കുകയും, അല്ലാഹുവിൻെറ അനുഗ്രഹത്തെ നിഷേധിക്കുകയുമാണോ ചെയ്യുന്നത്?

وَيَعۡبُدُونَ مِن دُونِ ٱللَّهِ مَا لَا يَمۡلِكُ لَهُمۡ رِزۡقٗا مِّنَ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ شَيۡـٔٗا وَلَا يَسۡتَطِيعُونَ ٧٣

73. ആകാശങ്ങളിൽ നിന്നോ ഭൂമിയിൽ നിന്നോ അവർക്കുവേണ്ടി യാതൊരു ഭക്ഷണവും അധീനപ്പെടുത്തിക്കൊടുക്കാത്തവരും, (യാതൊന്നിനും) കഴിയാത്തവരുമായിട്ടുള്ളവരെയാണ് അല്ലാഹുവിനു പുറമെ അവർ ആരാധിക്കുന്നത്.

فَلَا تَضۡرِبُواْ لِلَّهِ ٱلۡأَمۡثَالَۚ إِنَّ ٱللَّهَ يَعۡلَمُ وَأَنتُمۡ لَا تَعۡلَمُونَ ٧٤

74. ആകയാൽ അല്ലാഹുവിനു നിങ്ങൾ ഉപമകൾ പറയരുത്.[518] തീർച്ചയായും അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല.

ضَرَبَ ٱللَّهُ مَثَلًا عَبۡدٗا مَّمۡلُوكٗا لَّا يَقۡدِرُ عَلَىٰ شَيۡءٖ وَمَن رَّزَقۡنَٰهُ مِنَّا رِزۡقًا حَسَنٗا فَهُوَ يُنفِقُ مِنۡهُ سِرّٗا وَجَهۡرًاۖ هَلۡ يَسۡتَوُۥنَۚ ٱلۡحَمۡدُ لِلَّهِۚ بَلۡ أَكۡثَرُهُمۡ لَا يَعۡلَمُونَ ٧٥

75. മറെറാരാളുടെ ഉടമസ്ഥതയിലുള്ള, യാതൊന്നിനും കഴിവില്ലാത്ത ഒരടിമയെയും, നമ്മുടെ വകയായി നാം നല്ല ഉപജീവനം നൽകിയിട്ട് അതിൽ നിന്ന് രഹസ്യമായും പരസ്യമായും ചെലവഴിച്ചുകൊണ്ടിരിക്കുന്ന ഒരാളെയും അല്ലാഹു ഉപമയായി എടുത്തു കാണിക്കുന്നു. ഇവർ തുല്യരാകുമോ? അല്ലാഹുവിന് സ്തുതി. പക്ഷെ, അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

517. ഖുർആൻ അവതരിക്കുന്ന കാലത്ത് അറേബ്യയിൽ അടിമത്തം നിലവിലുണ്ടായിരുന്നുവല്ലോ. ആ വ്യവസ്ഥിതിയിൽ കഴിഞ്ഞിരുന്നവർക്ക് എളുപ്പത്തിൽ മനസ്സിലാകുന്ന വിധത്തിൽ ഏക ദൈവത്വത്തിൻെറ മൗലികത ഊന്നിപ്പറയുകയാണിവിടെ. ഒരു ഉടമ തൻെറ സമ്പത്തോ ഐശ്വര്യമോ അടിമകൾക്ക് പങ്കുവെച്ചു കൊടുക്കുന്നില്ല. ആ നിലയ്ക്ക് അല്ലാഹു തൻെറ അധികാരാവകാശങ്ങൾ ദേവീദേവന്മാർക്ക് പങ്കുവെച്ചു കൊടുത്തിരിക്കുന്നുവെന്ന് പറയുന്നതിന് എന്ത് ന്യായമാണുള്ളത്? അല്ലാഹുവിൻെറ അടിമകളിൽ നിന്ന് അഭൗതികമായ മാർഗ്ഗത്തിലൂടെ ഭാഗ്യനിർഭാഗ്യങ്ങൾ പ്രതീക്ഷിക്കുന്നവർ യഥാർത്ഥത്തിൽ അല്ലാഹു അവർക്ക് ചെയ്തുകൊടുത്തിട്ടുള്ള അനുഗ്രഹങ്ങളെ നിഷേധിക്കുകയാണ് ചെയ്യുന്നത്.

518. അല്ലാഹുവല്ലാത്തവരെ ആരാധിക്കുകയും, അവരോട് പ്രാർത്ഥിക്കുകയും ചെയ്യുന്നവർ തങ്ങളുടെ നിലപാട് ന്യായീകരിക്കാൻ വേണ്ടി പല ഉദാഹരണങ്ങളും പറയാറുണ്ട്. വക്കീൽ മുഖേനയല്ലാതെ കോടതിയിൽ നിന്ന് നീതി തേടാനാകുമോ? ശുപാർശകരെയൊന്നും കൂടാതെ പ്രധാനമന്ത്രിയിൽ നിന്ന് കാര്യം നേടാനാകുമോ എന്നൊക്കെ ചോദിച്ചുകൊണ്ട് ഇടയാളന്മാർക്ക് തെളിവുണ്ടാക്കുന്ന പലരും നമ്മുടെ ഇടയിൽതന്നെയുണ്ടല്ലോ.

76. (ഇനിയും) രണ്ട് പുരുഷന്മാരെ അല്ലാഹു ഉപമയായി എടുത്തുകാണിക്കുന്നു. അവരിൽ ഒരാൾ യാതൊന്നിനും കഴിവില്ലാത്ത ഊമയാകുന്നു. അവൻ തന്റെ യജമാനന് ഒരു ഭാരവുമാണ്. അവനെ എവിടേക്ക് തിരിച്ചുവിട്ടാലും അവൻ യാതൊരു നന്മയും കൊണ്ടുവരില്ല. അവനും, നേരായ പാതയിൽ നിലയുറപ്പിച്ചുകൊണ്ട് നീതി കാണിക്കാൻ കൽപിക്കുന്നവനും തുല്യരാകുമോ?[519]

وَضَرَبَ اللَّهُ مَثَلًا رَّجُلَيْنِ أَحَدُهُمَا أَبْكَمُ لَا يَقْدِرُ عَلَىٰ
شَيْءٍ وَهُوَ كَلٌّ عَلَىٰ مَوْلَاهُ أَيْنَمَا يُوَجِّههُّ لَا يَأْتِ بِخَيْرٍ ۖ
هَلْ يَسْتَوِي هُوَ وَمَن يَأْمُرُ بِالْعَدْلِ ۙ
وَهُوَ عَلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٧٦﴾

77. അല്ലാഹുവിന്നാണ് ആകാശങ്ങളിലെയും ഭൂമിയിലെയും അദൃശ്യജ്ഞാനമുള്ളത്. അന്ത്യസമയത്തിന്റെ കാര്യം കണ്ണ് ഇമ വെട്ടുമ്പോലെ മാത്രമാകുന്നു. അഥവാ അതിനെക്കാൾ വേഗത കൂടിയതാകുന്നു. തീർച്ചയായും അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു.

وَلِلَّهِ غَيْبُ السَّمَاوَاتِ وَالْأَرْضِ ۚ وَمَا أَمْرُ السَّاعَةِ إِلَّا
كَلَمْحِ الْبَصَرِ أَوْ هُوَ أَقْرَبُ ۚ إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٧٧﴾

78. നിങ്ങളുടെ മാതാക്കളുടെ ഉദരങ്ങളിൽ നിന്ന് നിങ്ങൾക്ക് യാതൊന്നും അറിഞ്ഞുകൂടാത്ത അവസ്ഥയിൽ അല്ലാഹു നിങ്ങളെ പുറത്തുകൊണ്ടുവന്നു.[520] നിങ്ങൾക്കു അവൻ കേൾവിയും കാഴ്ചകളും ഹൃദയങ്ങളും നൽകുകയും ചെയ്തു. നിങ്ങൾ നന്ദിയുള്ളവരായിരിക്കാൻ വേണ്ടി.

وَاللَّهُ أَخْرَجَكُم مِّن بُطُونِ أُمَّهَاتِكُمْ لَا تَعْلَمُونَ شَيْئًا
وَجَعَلَ لَكُمُ السَّمْعَ وَالْأَبْصَارَ وَالْأَفْئِدَةَ ۙ لَعَلَّكُمْ تَشْكُرُونَ ﴿٧٨﴾

79. അന്തരീക്ഷത്തിൽ (ദൈവിക കല്പനയ്ക്ക്) വിധേയമായിക്കൊണ്ടു പറക്കുന്ന പക്ഷികളുടെ നേർക്ക് അവർ നോക്കിയില്ലേ? അല്ലാഹു അല്ലാതെ ആരും അവയെ താങ്ങി നിർത്തുന്നില്ല. വിശ്വസിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

أَلَمْ يَرَوْا إِلَى الطَّيْرِ مُسَخَّرَاتٍ فِي جَوِّ السَّمَاءِ مَا يُمْسِكُهُنَّ
إِلَّا اللَّهُ ۗ إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يُؤْمِنُونَ ﴿٧٩﴾

80. അല്ലാഹു നിങ്ങൾക്കു നിങ്ങളുടെ വീടുകളെ വിശ്രമസ്ഥാനമാക്കിയിരിക്കുന്നു. കാലികളുടെ തോലുകളിൽ നിന്നും അവൻ നിങ്ങൾക്ക് പാർപ്പിടങ്ങൾ നൽകിയിരിക്കുന്നു. നിങ്ങൾ യാത്ര ചെയ്യുന്ന ദിവസവും നിങ്ങൾ താവളമടിക്കുന്ന ദിവസവും നിങ്ങൾ അവ അനായാസം ഉപയോഗപ്പെടുത്തുന്നു.[521] ചെമ്മരിയാടുകളുടെയും ഒട്ടകങ്ങളുടെയും കോലാടുകളുടെയും രോമങ്ങളിൽ നിന്ന് ഒരവധി വരെ ഉപയോഗിക്കാവുന്ന വീട്ടുപ

وَاللَّهُ جَعَلَ لَكُم مِّن بُيُوتِكُمْ سَكَنًا وَجَعَلَ لَكُم مِّن جُلُودِ
الْأَنْعَامِ بُيُوتًا تَسْتَخِفُّونَهَا يَوْمَ ظَعْنِكُمْ وَيَوْمَ إِقَامَتِكُمْ ۙ
وَمِنْ أَصْوَافِهَا وَأَوْبَارِهَا وَأَشْعَارِهَا أَثَاثًا وَمَتَاعًا

519. സ്വതന്ത്രനും പരമാധികാരിയുമായ അല്ലാഹുവിനു തുല്യരായി സൃഷ്ടികളിൽ ആരെയെങ്കിലും ഗണിക്കുന്നത് തികച്ചും തെറ്റാണെന്ന് ഈ ഉദാഹരണങ്ങൾ വ്യക്തമാക്കുന്നു.

520. സ്വന്തമായി ആഹാരം തേടാനും, കൂടുണ്ടാക്കാനും, ശത്രുക്കളിൽ നിന്ന് രക്ഷ തേടാനുമുള്ള അറിവോടുകൂടിയാണ് ജന്തുക്കൾ പിറക്കുന്നത്. മനുഷ്യൻ ഒന്നും അറിയാത്തവനായി പിറന്നു വീഴുന്നു. ജന്തുവർഗ്ഗങ്ങളിൽ നിന്ന് മനുഷ്യനെ വ്യത്യസ്തനാക്കുന്ന മൗലികമായ ഒരു സവിശേഷതയത്രെ ഇത്.

521. താൽക്കാലിക വാസത്തിന്ന് ഭാരം കുറഞ്ഞതും ഉറപ്പുള്ളതുമായ തമ്പുകളുണ്ടാക്കാൻ മൃഗങ്ങളുടെ തോൽ ഏറെ പ്രയോജനപ്പെടുന്നു.

إِلَىٰ حِينٍ ﴿٨٠﴾

കരണങ്ങളും ഉപഭോഗസാധനങ്ങളും (അവൻ നൽകിയിരിക്കുന്നു.)

وَاللَّهُ جَعَلَ لَكُم مِّمَّا خَلَقَ ظِلَالًا وَجَعَلَ لَكُم
مِّنَ الْجِبَالِ أَكْنَانًا وَجَعَلَ لَكُمْ سَرَابِيلَ تَقِيكُمُ الْحَرَّ
وَسَرَابِيلَ تَقِيكُم بَأْسَكُمْ كَذَٰلِكَ يُتِمُّ نِعْمَتَهُ عَلَيْكُمْ
لَعَلَّكُمْ تُسْلِمُونَ ﴿٨١﴾

81. അല്ലാഹു താൻ സൃഷ്ടിച്ച വസ്തുക്കളിൽ നിന്ന് നിങ്ങൾക്കു തണലുകളുണ്ടാക്കിത്തരികയും, നിങ്ങൾക്ക് പർവ്വതങ്ങളിൽ അവൻ അഭയകേന്ദ്രങ്ങളുണ്ടാക്കുകയും ചെയ്തിരിക്കുന്നു. നിങ്ങളെ ചൂടിൽ നിന്നു കാത്തുരക്ഷിക്കുന്ന ഉടുപ്പുകളും, നിങ്ങളന്യോന്യം നടത്തുന്ന ആക്രമണത്തിൽ നിന്ന് നിങ്ങളെ കാത്തുരക്ഷിക്കുന്ന കവചങ്ങളും അവൻ നിങ്ങൾക്കു നൽകിയിരിക്കുന്നു. അപ്രകാരം അവൻെറ അനുഗ്രഹം അവൻ നിങ്ങൾക്ക് നിറവേററിത്തരുന്നു; നിങ്ങൾ (അവന്ന്) കീഴ്പെടുന്നതിനുവേണ്ടി.

فَإِن تَوَلَّوْا فَإِنَّمَا عَلَيْكَ الْبَلَاغُ الْمُبِينُ ﴿٨٢﴾

82. ഇനി അവർ തിരിഞ്ഞുകളയുന്നപക്ഷം നിനക്കുള്ള ബാധ്യത (കാര്യങ്ങൾ) വ്യക്തമാക്കുന്ന പ്രബോധനം മാത്രമാകുന്നു.

يَعْرِفُونَ نِعْمَتَ اللَّهِ ثُمَّ يُنكِرُونَهَا وَأَكْثَرُهُمُ الْكَافِرُونَ ﴿٨٣﴾ ع

83. അല്ലാഹുവിൻെറ അനുഗ്രഹം അവർ മനസ്സിലാക്കുകയും, എന്നിട്ട് അതിനെ നിഷേധിക്കുകയുമാണ് ചെയ്യുന്നത്. അവരിൽ അധികപേരും നന്ദി കെട്ടവരാകുന്നു.[522]

وَيَوْمَ نَبْعَثُ مِن كُلِّ أُمَّةٍ شَهِيدًا ثُمَّ لَا
يُؤْذَنُ لِلَّذِينَ كَفَرُوا وَلَا هُمْ يُسْتَعْتَبُونَ ﴿٨٤﴾

84. ഓരോ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ നാം എഴുന്നേൽപ്പിക്കുന്ന ദിവസം[523] (ശ്രദ്ധേയമാകുന്നു.) പിന്നീട് സത്യനിഷേധികൾക്കു (ഉരിയാടാൻ) അനുവാദം നൽകപ്പെടുകയില്ല. പരിഹാരം ചെയ്യാൻ അവരോട് ആവശ്യപ്പെടുകയുമില്ല.

وَإِذَا رَأَى الَّذِينَ ظَلَمُوا الْعَذَابَ فَلَا يُخَفَّفُ عَنْهُمْ
وَلَا هُمْ يُنظَرُونَ ﴿٨٥﴾

85. അക്രമം പ്രവർത്തിച്ചവർ ശിക്ഷ നേരിട്ട് കാണുമ്പോഴാകട്ടെ അതവർക്ക് ലഘൂകരിച്ചു കൊടുക്കപ്പെടുകയില്ല. അവർക്ക് ഇട നൽകപ്പെടുകയുമില്ല.

وَإِذَا رَأَى الَّذِينَ أَشْرَكُوا شُرَكَاءَهُمْ قَالُوا رَبَّنَا هَٰؤُلَاءِ
شُرَكَاؤُنَا الَّذِينَ كُنَّا نَدْعُو مِن دُونِكَ فَأَلْقَوْا

86. (അല്ലാഹുവോട്) പങ്കുചേർത്തവർ തങ്ങൾ പങ്കാളികളാക്കിയിരുന്നവരെ (പരലോകത്തു വെച്ച്) കണ്ടാൽ ഇപ്രകാരം പറയും: ഞങ്ങളുടെ രക്ഷിതാവേ, നിനക്കു പുറമെ ഞങ്ങൾ വിളിച്ചു പ്രാർത്ഥിക്കാറുണ്ടായിരുന്ന ഞങ്ങളുടെ പങ്കാളികളാണിവർ. അപ്പോൾ അവർ (പങ്കാളികൾ) അവർക്ക് നൽകുന്ന മറുപടി തീർച്ചയായും നി

622. കാഫിർ എന്ന പദത്തിന് സത്യനിഷേധി എന്നും, നന്ദികെട്ടവൻ എന്നും അർത്ഥമുണ്ട്.
523. പരലോകത്ത് ഓരോ സമുദായത്തെയും അല്ലാഹു വിചാരണ ചെയ്യുമ്പോൾ അവരിലേക്ക് നിയോഗിക്കപ്പെട്ടിരുന്ന പ്രവാചകനെ സാക്ഷിയായി ഹാജരാക്കുന്നതാണ്.

إِلَيْهِمُ الْقَوْلَ إِنَّكُمْ لَكَاذِبُونَ ﴿٨٦﴾

ങ്ങൾ കള്ളം പറയുന്നവരാകുന്നു എന്ന വാക്കായിരിക്കും.[524]

وَأَلْقَوْا إِلَى اللَّهِ يَوْمَئِذٍ السَّلَمَ ۖ وَضَلَّ عَنْهُم
مَّا كَانُوا يَفْتَرُونَ ﴿٨٧﴾

87. ആ ദിവസം അവർ അർപ്പണം അല്ലാഹുവിന് നൽകുന്നതും, അവർ കെട്ടിച്ചമച്ചുകൊണ്ടിരുന്നതെല്ലാം അവരെവിട്ട് മാറിക്കളയുന്നതുമാണ്.

الَّذِينَ كَفَرُوا وَصَدُّوا عَن سَبِيلِ اللَّهِ زِدْنَاهُمْ عَذَابًا
فَوْقَ الْعَذَابِ بِمَا كَانُوا يُفْسِدُونَ ﴿٨٨﴾

88. അവിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിന്ന് (ആളുകളെ) തടയുകയും ചെയ്യുവരാരോ അവർക്ക് നാം ശിക്ഷയ്ക്കുമേൽ ശിക്ഷ കൂട്ടിക്കൊടുക്കുന്നതാണ്. അവർ കുഴപ്പം സൃഷ്ടിച്ചുകൊണ്ടിരുന്നതിന്റെ ഫലമത്രെ അത്.

وَيَوْمَ نَبْعَثُ فِي كُلِّ أُمَّةٍ شَهِيدًا
عَلَيْهِم مِّنْ أَنفُسِهِمْ ۖ وَجِئْنَا بِكَ شَهِيدًا
عَلَىٰ هَٰؤُلَاءِ ۚ وَنَزَّلْنَا عَلَيْكَ الْكِتَابَ تِبْيَانًا لِّكُلِّ شَيْءٍ
وَهُدًى وَرَحْمَةً وَبُشْرَىٰ لِلْمُسْلِمِينَ ﴿٨٩﴾

89. ഓരോ സമുദായത്തിലും അവരുടെ കാര്യത്തിന് സാക്ഷിയായിക്കൊണ്ട് അവരിൽ നിന്നു തന്നെയുള്ള ഒരാളെ നാം നിയോഗിക്കുകയും, ഇക്കൂട്ടരുടെ കാര്യത്തിന് സാക്ഷിയായിക്കൊണ്ട് നിന്നെ നാം കൊണ്ട്വരികയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമത്രെ.) എല്ലാ കാര്യത്തിന്നും വിശദീകരണമായിക്കൊണ്ടും, മാർഗ്ഗദർശനവും കാരുണ്യവും കീഴ്പെട്ടു ജീവിക്കുന്നവർക്ക് സന്തോഷവാർത്തയുമായിക്കൊണ്ടുമാണ് നിനക്ക് നാം വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത്.

إِنَّ اللَّهَ يَأْمُرُ بِالْعَدْلِ وَالْإِحْسَانِ وَإِيتَاءِ
ذِي الْقُرْبَىٰ وَيَنْهَىٰ عَنِ الْفَحْشَاءِ وَالْمُنكَرِ وَالْبَغْيِ ۚ
يَعِظُكُمْ لَعَلَّكُمْ تَذَكَّرُونَ ﴿٩٠﴾

90. തീർച്ചയായും അല്ലാഹു കൽപിക്കുന്നത് നീതി പാലിക്കുവാനും നന്മ ചെയ്യുവാനും കുടുംബബന്ധമുള്ളവർക്ക് (സഹായം) നൽകുവാനുമാണ്. അവൻ വിലക്കുന്നത് നീചവൃത്തിയിൽ നിന്നും ദുരാചാരത്തിൽ നിന്നും അതിക്രമത്തിൽ നിന്നുമാണ്.[525] നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുവാൻ വേണ്ടി അവൻ നിങ്ങൾക്കു ഉപദേശം നൽകുന്നു.

وَأَوْفُوا بِعَهْدِ اللَّهِ إِذَا عَاهَدتُّمْ وَلَا تَنقُضُوا الْأَيْمَانَ
بَعْدَ تَوْكِيدِهَا وَقَدْ جَعَلْتُمُ اللَّهَ عَلَيْكُمْ كَفِيلًا ۚ إِنَّ اللَّهَ
يَعْلَمُ مَا تَفْعَلُونَ ﴿٩١﴾

91. നിങ്ങൾ കരാറ് ചെയ്യുന്ന പക്ഷം അല്ലാഹുവിന്റെ കരാറ് നിങ്ങൾ നിറവേററുക.[526] അല്ലാഹുവെ നിങ്ങളുടെ ജാമ്യക്കാരനാക്കിക്കൊണ്ട് നിങ്ങൾ ഉറപ്പിച്ചു സത്യം ചെയ്തശേഷം അത് ലംഘിക്കരുത്. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് അറിയുന്നു.

وَلَا تَكُونُوا كَالَّتِي نَقَضَتْ غَزْلَهَا مِن بَعْدِ قُوَّةٍ

92. ഉറപ്പോടെ നൂൽനൂററശേഷം തന്റെ നൂൽ പല ഇഴകളാക്കി പിരിയുടച്ചുകളഞ്ഞ ഒരു

524. തങ്ങളെ അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽ പങ്കാളികളായി സങ്കൽപിച്ച് ആരാധിക്കണമെന്ന് അവരാരും ആവശ്യപ്പെട്ടിരുന്നില്ല. അതുകൊണ്ടുതന്നെ ആരാധകരുടെ വാദങ്ങൾ അവർ തള്ളിക്കളയുന്നു.
525. ന്യായമായ ഏത് കാര്യവും ഇസ്ലാം പ്രോൽസാഹിപ്പിക്കുന്നു. അന്യായമായ ഏത് കാര്യവും വിലക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഇസ്ലാമിന്റെ അദ്ധ്യാപനങ്ങൾ നല്ല മനുഷ്യർക്ക് ഒരിക്കലും അസ്വീകാര്യമാവില്ല.
526. ഇസ്ലാമികമായ അടിസ്ഥാനത്തിൽ സത്യവിശ്വാസികൾ ചെയ്യുന്ന ഏത് കരാറും അല്ലാഹുവിന്റെ കരാറ് – അഥവാ അല്ലാഹുവോടുള്ള കരാർ ആകുന്നു.

أَنكَٰثًا تَتَّخِذُونَ أَيْمَٰنَكُمْ دَخَلًۢا بَيْنَكُمْ أَن
تَكُونَ أُمَّةٌ هِىَ أَرْبَىٰ مِنْ أُمَّةٍ ۚ إِنَّمَا يَبْلُوكُمُ ٱللَّهُ بِهِۦ ۚ وَلَيُبَيِّنَنَّ
لَكُمْ يَوْمَ ٱلْقِيَٰمَةِ مَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٩٢﴾

സ്ത്രീയെപ്പോലെ നിങ്ങൾ ആകരുത്. ഒരു ജനസമൂഹം മറെറാരു ജനസമൂഹത്തെക്കാൾ എണ്ണപ്പെരുപ്പമുള്ളതാകുന്നതിൻെറ പേരിൽ നിങ്ങൾ നിങ്ങളുടെ ശപഥങ്ങളെ അന്യോന്യം ചതിപ്രയോഗത്തിനുള്ള മാർഗ്ഗമാക്കിക്കളയുന്നു.[527] അതു മൂഖേന അല്ലാഹു നിങ്ങളെ പരീക്ഷിക്കുക മാത്രമാണ് ചെയ്യുന്നത്. നിങ്ങൾ ഏതൊരു കാര്യത്തിൽ ഭിന്നത പുലർത്തുന്നവരായിരിക്കുന്നുവോ ആ കാര്യം ഉയിർത്തെഴുന്നേൽപിൻെറ നാളിൽ അവൻ നിങ്ങൾക്കു വ്യക്തമാക്കിത്തരിക തന്നെ ചെയ്യും.

وَلَوْ شَآءَ ٱللَّهُ لَجَعَلَكُمْ أُمَّةً وَٰحِدَةً وَلَٰكِن يُضِلُّ
مَن يَشَآءُ وَيَهْدِى مَن يَشَآءُ ۚ وَلَتُسْـَٔلُنَّ
عَمَّا كُنتُمْ تَعْمَلُونَ ﴿٩٣﴾

93. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ അവൻ ഏക സമുദായമാക്കുമായിരുന്നു. എന്നാൽ താനുദ്ദേശിക്കുന്നവരെ അവൻ ദുർമാർഗത്തിലാക്കുകയും, താനുദ്ദേശിക്കുന്നവരെ അവൻ നേർവഴിയിലാക്കുകയും ചെയ്യും. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പററി നിങ്ങൾ ചോദ്യം ചെയ്യപ്പെടുക തന്നെ ചെയ്യും.

وَلَا تَتَّخِذُوٓا۟ أَيْمَٰنَكُمْ دَخَلًۢا بَيْنَكُمْ فَتَزِلَّ قَدَمٌۢ بَعْدَ
ثُبُوتِهَا وَتَذُوقُوا۟ ٱلسُّوٓءَ بِمَا صَدَدتُّمْ عَن سَبِيلِ ٱللَّهِ ۖ
وَلَكُمْ عَذَابٌ عَظِيمٌ ﴿٩٤﴾

94. നിങ്ങൾ നിങ്ങളുടെ ശപഥങ്ങളെ അന്യോന്യം ചതിപ്രയോഗത്തിനുള്ള മാർഗ്ഗമാക്കിക്കളയരുത്. (ഇസ്ലാമിൽ) നിൽപുറച്ചതിനുശേഷം പാദം ഇടറിപ്പോകാനും,[528] അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് നിങ്ങൾ ആളുകളെ തടഞ്ഞതുനിമിത്തം നിങ്ങൾ കെടുതി അനുഭവിക്കുവാനും അത് കാരണമായിത്തീരും. നിങ്ങൾക്ക് ഭയങ്കരമായ ശിക്ഷയുണ്ടായിരിക്കുകയും ചെയ്യും.

وَلَا تَشْتَرُوا۟ بِعَهْدِ ٱللَّهِ ثَمَنًا قَلِيلًا ۚ
إِنَّمَا عِندَ ٱللَّهِ هُوَ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ ﴿٩٥﴾

95. അല്ലാഹുവിൻെറ കരാറിനുപകരം നിങ്ങൾ തുച്ഛമായ വില വാങ്ങരുത്. തീർച്ചയായും അല്ലാഹുവിങ്കലുള്ളതു തന്നെയാണ് നിങ്ങൾക്ക് ഉത്തമം; നിങ്ങൾ (കാര്യം) ഗ്രഹിക്കുന്നവരാണെങ്കിൽ.

مَا عِندَكُمْ يَنفَدُ ۖ وَمَا عِندَ ٱللَّهِ بَاقٍ ۗ وَلَنَجْزِيَنَّ ٱلَّذِينَ
صَبَرُوٓا۟ أَجْرَهُم بِأَحْسَنِ مَا كَانُوا۟ يَعْمَلُونَ ﴿٩٦﴾

96. നിങ്ങളുടെ അടുക്കലുള്ളത് തീർന്നുപോകും. അല്ലാഹുവിങ്കലുള്ളത് അവശേഷിക്കുന്നതത്രെ. ക്ഷമ കൈക്കൊണ്ടവർക്ക് അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിൽ ഏററവും ഉത്തമമായതിന് അനുസൃതമായി അവർക്കുള്ള പ്രതിഫലം നാം നൽകുക തന്നെ ചെയ്യും.

527. ഒരു വിഭാഗവുമായി – ഞങ്ങൾ നിങ്ങളെ ഏതവസരത്തിലും സഹായിച്ചുകൊള്ളാമെന്ന് സത്യം ചെയ്തു പറഞ്ഞുകൊണ്ട് – സഖ്യത്തിലേർപെടുകയും, കൂടുതൽ പ്രബലരായ ഒരു വിഭാഗവുമായി സഖ്യം സ്ഥാപിക്കാൻ അവസരം കിട്ടുകയാണെങ്കിൽ ആദ്യത്തെ വിഭാഗത്തിനെതിരായിട്ട് – അവരുമായി സഖ്യമുണ്ടാക്കുകയും ചെയ്യുന്ന പ്രവണതയാണ് ഇവിടെ വിമർശിക്കപ്പെടുന്നത്.

528. പ്രതിജ്ഞാലംഘനം ഇസ്ലാമിൽ ഉറപ്പില്ലായ്മയും, വ്യതിയാനത്തിൻെറ ലക്ഷണവുമാണെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം.

مَنْ عَمِلَ صَالِحًا مِّن ذَكَرٍ أَوْ أُنثَىٰ
وَهُوَ مُؤْمِنٌ فَلَنُحْيِيَنَّهُ حَيَوٰةً طَيِّبَةً ۖ
وَلَنَجْزِيَنَّهُمْ أَجْرَهُم بِأَحْسَنِ مَا كَانُوا۟ يَعْمَلُونَ ﴿٩٧﴾

97. ഏതൊരു ആണോ പെണ്ണോ സത്യവിശ്വാസിയായിക്കൊണ്ട് സൽകർമ്മം പ്രവർത്തിക്കുന്ന പക്ഷം നല്ലൊരു ജീവിതം തീർച്ചയായും ആ വ്യക്തിക്ക് നാം നൽകുന്നതാണ്. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിൽ ഏററവും ഉത്തമമായതിന് അനുസൃതമായി അവർക്കുള്ള പ്രതിഫലം തീർച്ചയായും നാം അവർക്ക് നൽകുകയും ചെയ്യും.

فَإِذَا قَرَأْتَ ٱلْقُرْءَانَ فَٱسْتَعِذْ بِٱللَّهِ
مِنَ ٱلشَّيْطَـٰنِ ٱلرَّجِيمِ ﴿٩٨﴾

98. നീ ഖുർആൻ പാരായണം ചെയ്യുകയാണെങ്കിൽ ശപിക്കപ്പെട്ട പിശാചിൽ നിന്ന് അല്ലാഹുവോട് ശരണം തേടിക്കൊള്ളുക.

إِنَّهُۥ لَيْسَ لَهُۥ سُلْطَـٰنٌ عَلَى ٱلَّذِينَ ءَامَنُوا۟ وَعَلَىٰ رَبِّهِمْ
يَتَوَكَّلُونَ ﴿٩٩﴾

99. വിശ്വസിക്കുകയും, തങ്ങളുടെ രക്ഷിതാവിൻെറ മേൽ ഭരമേൽപിക്കുകയും ചെയ്യുന്നവരാരോ അവരുടെ മേൽ അവന്ന് (പിശാചിന്) യാതൊരധികാരവുമില്ല; തീർച്ച.

إِنَّمَا سُلْطَـٰنُهُۥ عَلَى ٱلَّذِينَ يَتَوَلَّوْنَهُۥ وَٱلَّذِينَ
هُم بِهِۦ مُشْرِكُونَ ﴿١٠٠﴾

100. അവൻെറ അധികാരം അവനെ രക്ഷാധികാരിയാക്കുന്നവരുടെയും, അല്ലാഹുവോട് പങ്കുചേർക്കുന്നവരുടെയും മേൽ മാത്രമാകുന്നു.

وَإِذَا بَدَّلْنَآ ءَايَةً مَّكَانَ ءَايَةٍ ۙ وَٱللَّهُ أَعْلَمُ بِمَا يُنَزِّلُ
قَالُوٓا۟ إِنَّمَآ أَنتَ مُفْتَرٍۭ ۚ بَلْ أَكْثَرُهُمْ لَا يَعْلَمُونَ ﴿١٠١﴾

101. ഒരു വേദവാക്യത്തിൻെറ സ്ഥാനത്ത് മററൊരു വേദവാക്യം നാം പകരം വെച്ചാൽ — അല്ലാഹുവാകട്ടെ താൻ അവതരിപ്പിക്കുന്നതിനെപ്പററി നല്ലവണ്ണം അറിയുന്നവനാണ് താനും — അവർ പറയും: നീ കെട്ടിച്ചമച്ചു പറയുന്നവൻ മാത്രമാകുന്നു എന്ന്. അല്ല, അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല.

قُلْ نَزَّلَهُۥ رُوحُ ٱلْقُدُسِ مِن رَّبِّكَ بِٱلْحَقِّ
لِيُثَبِّتَ ٱلَّذِينَ ءَامَنُوا۟ وَهُدًى وَبُشْرَىٰ لِلْمُسْلِمِينَ ﴿١٠٢﴾

102. പറയുക: വിശ്വസിച്ചവരെ ഉറപ്പിച്ചു നിർത്താൻ വേണ്ടിയും, കീഴ്പെട്ടു ജീവിക്കുന്നവർക്കു മാർഗ്ഗദർശനവും സന്തോഷവാർത്തയും ആയിക്കൊണ്ടും സത്യപ്രകാരം പരിശുദ്ധാത്മാവ് നിൻെറ രക്ഷിതാവിങ്കൽ നിന്ന് അത് ഇറക്കിയിരിക്കുകയാണ്.

وَلَقَدْ نَعْلَمُ أَنَّهُمْ يَقُولُونَ إِنَّمَا يُعَلِّمُهُۥ بَشَرٌ ۗ لِّسَانُ ٱلَّذِى
يُلْحِدُونَ إِلَيْهِ أَعْجَمِىٌّ وَهَـٰذَا لِسَانٌ عَرَبِىٌّ مُّبِينٌ ﴿١٠٣﴾

103. ഒരു മനുഷ്യൻ തന്നെയാണ് അദ്ദേഹത്തിന് (നബിക്ക്) പഠിപ്പിച്ചു കൊടുക്കുന്നത് എന്ന് അവർ പറയുന്നുണ്ടെന്ന് തീർച്ചയായും നമുക്കറിയാം. അവർ ദുസ്സൂചന നടത്തിക്കൊണ്ടിരിക്കുന്നത് ഏതൊരാളെപ്പററിയാണോ ആ ആളുടെ ഭാഷ അനറബിയാകുന്നു.[529] ഇതാകട്ടെ സ്പഷ്ടമായ അറബി ഭാഷയുമാകുന്നു.

529. പൂർവ്വവേദങ്ങൾ പഠിച്ച ഒരു റോമൻ അടിമ പറഞ്ഞുകൊടുക്കുന്ന കാര്യങ്ങൾ ഏററു പറയുകയാണ് മുഹമ്മദ് നബി(സ) ചെയ്യുന്നതെന്ന് ജല്പിച്ചവർക്കുള്ള മറുപടിയാണിത്. അറബിസാഹിത്യകാരൻമാരെ വെല്ലുവിളിക്കുന്ന ഒരു മഹദ്ഗ്രന്ഥത്തിലെ വചനങ്ങൾ ഒരു റോമൻ അടിമയുടെ വായിൽ നിന്ന് വന്നതാണെന്ന് പറഞ്ഞാൽ സാമാന്യബുദ്ധിയുള്ള ആർക്കും അത് അംഗീകരിക്കാനാവില്ല.

إِنَّ الَّذِينَ لَا يُؤْمِنُونَ بِآيَاتِ اللَّهِ لَا يَهْدِيهِمُ اللَّهُ وَلَهُمْ
عَذَابٌ أَلِيمٌ ﴿١٠٤﴾

104. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാത്തവരാരോ അവരെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച. അവർക്ക് വേദനാജനകമായ ശിക്ഷയുണ്ടായിരിക്കുന്നതുമാണ്.

إِنَّمَا يَفْتَرِي الْكَذِبَ الَّذِينَ لَا يُؤْمِنُونَ
بِآيَاتِ اللَّهِ ۖ وَأُولَٰئِكَ هُمُ الْكَاذِبُونَ ﴿١٠٥﴾

105. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാത്തവർ തന്നെയാണ് കള്ളം കെട്ടിച്ചമക്കുന്നത്. അവർ തന്നെയാണ് വ്യാജവാദികൾ.

مَن كَفَرَ بِاللَّهِ مِن بَعْدِ إِيمَانِهِ إِلَّا مَنْ أُكْرِهَ وَقَلْبُهُ
مُطْمَئِنٌّ بِالْإِيمَانِ وَلَٰكِن مَّن شَرَحَ بِالْكُفْرِ صَدْرًا
فَعَلَيْهِمْ غَضَبٌ مِّنَ اللَّهِ وَلَهُمْ عَذَابٌ عَظِيمٌ ﴿١٠٦﴾

106. വിശ്വസിച്ചതിനുശേഷം അല്ലാഹുവിൽ അവിശ്വസിച്ചവരാരോ അവരുടെ — തങ്ങളുടെ ഹൃദയം വിശ്വാസത്തിൽ സമാധാനം പൂണ്ടതായിരിക്കെ[530] നിർബ്ബന്ധിക്കപ്പെട്ടവരല്ല; പ്രത്യുത, തുറന്ന മനസ്സോടെ അവിശ്വാസം സ്വീകരിച്ചതാരോ അവരുടെ — മേൽ അല്ലാഹുവിങ്കൽ നിന്നുള്ള കോപമുണ്ടായിരിക്കും. അവർക്ക് ഭയങ്കരമായ ശിക്ഷയുമുണ്ടായിരിക്കും.

ذَٰلِكَ بِأَنَّهُمُ اسْتَحَبُّوا الْحَيَاةَ الدُّنْيَا
عَلَى الْآخِرَةِ وَأَنَّ اللَّهَ لَا يَهْدِي الْقَوْمَ الْكَافِرِينَ ﴿١٠٧﴾

107. അതെന്തുകൊണ്ടെന്നാൽ ഇഹലോക ജീവിതത്തെ പരലോകത്തെക്കാൾ കൂടുതൽ അവർ ഇഷ്ടപ്പെട്ടിരിക്കുന്നു. അല്ലാഹുവാകട്ടെ സത്യനിഷേധികളായ ആളുകളെ നേർവഴിയിലാക്കുന്നതുമല്ല.

أُولَٰئِكَ الَّذِينَ طَبَعَ اللَّهُ عَلَىٰ قُلُوبِهِمْ وَسَمْعِهِمْ وَأَبْصَارِهِمْ ۖ
وَأُولَٰئِكَ هُمُ الْغَافِلُونَ ﴿١٠٨﴾

108. ഹൃദയങ്ങൾക്കും കേൾവിക്കും കാഴ്ചകൾക്കും അല്ലാഹു മുദ്രവെച്ചിട്ടുള്ള ഒരു വിഭാഗമാകുന്നു അക്കൂട്ടർ. അക്കൂട്ടർതന്നെയാകുന്നു അശ്രദ്ധർ.

لَا جَرَمَ أَنَّهُمْ فِي الْآخِرَةِ هُمُ الْخَاسِرُونَ ﴿١٠٩﴾

109. ഒട്ടും സംശയമില്ല. അവർ തന്നെയാണ് പരലോകത്ത് നഷ്ടക്കാർ.

ثُمَّ إِنَّ رَبَّكَ لِلَّذِينَ هَاجَرُوا مِن بَعْدِ
مَا فُتِنُوا ثُمَّ جَاهَدُوا وَصَبَرُوا إِنَّ رَبَّكَ مِن بَعْدِهَا
لَغَفُورٌ رَّحِيمٌ ﴿١١٠﴾

110. പിന്നെ, തീർച്ചയായും നിൻെറ രക്ഷിതാവിൻെറ സഹായം മർദ്ദനത്തിന്നിരയായശേഷം സ്വദേശം വെടിഞ്ഞുപോവുകയും, അനന്തരം സമരത്തിലേർപ്പെടുകയും, ക്ഷമിക്കുകയും ചെയ്യുവർക്കായിരിക്കും. തീർച്ചയായും നിൻെറ രക്ഷിതാവ് അതിനുശേഷം ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَوْمَ تَأْتِي كُلُّ نَفْسٍ تُجَادِلُ عَن
نَّفْسِهَا وَتُوَفَّىٰ كُلُّ نَفْسٍ مَّا عَمِلَتْ وَهُمْ لَا يُظْلَمُونَ ﴿١١١﴾

111. ഓരോ വ്യക്തിയും തൻെറ സ്വന്തം കാര്യത്തിനായി വാദിച്ചുകൊണ്ടുവരുന്ന, ഓരോ വ്യക്തിക്കും താൻ പ്രവർത്തിച്ചതെന്തോ അത് നിറവേററിക്കൊടുക്കപ്പെടുന്ന, അവർ അനീതിക്ക് വിധേയരാകാത്ത ഒരു ദിവസത്തിൽ.

530. അല്ലാഹു നോക്കുന്നത് മനുഷ്യരുടെ മനസ്സുകളിലേക്കാണ്. മനസ്സിൽ ഉറച്ച വിശ്വാസമുള്ള ഒരാൾ നിർബ്ബന്ധിതാവസ്ഥയിൽ അവിശ്വാസപ്രഖ്യാപനം നടത്തുകയോ, വിഗ്രഹപൂജ നടത്തുകയോ ചെയ്തുപോയാൽ അയാൾ കുററക്കാരനല്ല.

وَضَرَبَ اللَّهُ مَثَلًا قَرْيَةً كَانَتْ آمِنَةً مُّطْمَئِنَّةً يَأْتِيهَا رِزْقُهَا رَغَدًا مِّن كُلِّ مَكَانٍ فَكَفَرَتْ بِأَنْعُمِ اللَّهِ فَأَذَاقَهَا اللَّهُ لِبَاسَ الْجُوعِ وَالْخَوْفِ بِمَا كَانُوا يَصْنَعُونَ ﴿١١٢﴾

112. അല്ലാഹു ഒരു രാജ്യത്തെ ഉപമയായി എടുത്തു കാണിക്കുകയാകുന്നു. അത് സുരക്ഷിതവും ശാന്തവുമായിരുന്നു. അതിലെ ആവശ്യത്തിനുള്ള ഭക്ഷണം എല്ലായിടത്തുനിന്നും സമൃദ്ധമായി അവിടെ എത്തിക്കൊണ്ടിരിക്കും. എന്നിട്ട് ആ രാജ്യം അല്ലാഹുവിൻെറ അനുഗ്രഹങ്ങളെ നിഷേധിച്ചു. അപ്പോൾ അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം വിശപ്പിൻെറയും ഭയത്തിൻെറയും ഉടുപ്പ് അല്ലാഹു ആ രാജ്യത്തിന് അനുഭവിക്കുമാറാക്കി.[531]

وَلَقَدْ جَاءَهُمْ رَسُولٌ مِّنْهُمْ فَكَذَّبُوهُ فَأَخَذَهُمُ الْعَذَابُ وَهُمْ ظَالِمُونَ ﴿١١٣﴾

113. അവരുടെ കൂട്ടത്തിൽപെട്ട ഒരു ദൂതൻ അവരുടെ അടുത്ത് ചെല്ലുകയുണ്ടായിട്ടുണ്ട്. അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചു തള്ളിക്കളഞ്ഞു. അങ്ങനെ അവർ അക്രമകാരികളായിരിക്കെ ശിക്ഷ അവരെ പിടി കൂടി.

فَكُلُوا مِمَّا رَزَقَكُمُ اللَّهُ حَلَالًا طَيِّبًا وَاشْكُرُوا نِعْمَتَ اللَّهِ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿١١٤﴾

114. ആകയാൽ അല്ലാഹു നിങ്ങൾക്ക് നൽകിയിട്ടുള്ളതിൽ നിന്ന് അനുവദനീയവും വിശിഷ്ടവുമായിട്ടുള്ളത് നിങ്ങൾ തിന്നുകൊള്ളുക. അല്ലാഹുവിൻെറ അനുഗ്രഹത്തിന് നിങ്ങൾ നന്ദി കാണിക്കുകയും ചെയ്യുക; നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ.

إِنَّمَا حَرَّمَ عَلَيْكُمُ الْمَيْتَةَ وَالدَّمَ وَلَحْمَ الْخِنزِيرِ وَمَا أُهِلَّ لِغَيْرِ اللَّهِ بِهِ ۖ فَمَنِ اضْطُرَّ غَيْرَ بَاغٍ وَلَا عَادٍ فَإِنَّ اللَّهَ غَفُورٌ رَّحِيمٌ ﴿١١٥﴾

115. ശവം, രക്തം, പന്നിമാംസം, അല്ലാഹു അല്ലാത്തവരുടെ പേരിൽ പ്രഖ്യാപിക്കപ്പെട്ടത്[532] എന്നിവ മാത്രമേ അവൻ (അല്ലാഹു) നിങ്ങളുടെ മേൽ നിഷിദ്ധമാക്കിയിട്ടുള്ളൂ. വല്ലവനും (ഇവ ഭക്ഷിക്കുവാൻ) നിർബ്ബന്ധിതനാകുന്നപക്ഷം, അവൻ അതിന് ആഗ്രഹം കാണിക്കുന്നവനോ അതിരുവിട്ടു തിന്നുന്നവനോ അല്ലെങ്കിൽ തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ്.

وَلَا تَقُولُوا لِمَا تَصِفُ أَلْسِنَتُكُمُ الْكَذِبَ هَٰذَا حَلَالٌ وَهَٰذَا حَرَامٌ لِّتَفْتَرُوا عَلَى اللَّهِ الْكَذِبَ ۚ إِنَّ الَّذِينَ يَفْتَرُونَ عَلَى اللَّهِ الْكَذِبَ لَا يُفْلِحُونَ ﴿١١٦﴾

116. നിങ്ങളുടെ നാവുകൾ വിശേഷിപ്പിക്കുന്നതിൻെറ അടിസ്ഥാനത്തിൽ 'ഇത് അനുവദനീയമാണ്, ഇത് നിഷിദ്ധമാണ്' എന്നിങ്ങനെ നിങ്ങൾ കള്ളം പറയരുത്. നിങ്ങൾ അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമക്കുകയത്രെ (അതിൻെറ ഫലം.) അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമക്കുന്നവർ വിജയിക്കുകയില്ല; തീർച്ച.

مَتَاعٌ قَلِيلٌ وَلَهُمْ عَذَابٌ أَلِيمٌ ﴿١١٧﴾

117. തുച്ഛമായ സുഖാനുഭവമാണ് (ഇപ്പോൾ അവർക്കുള്ളത്). അവർക്ക് (വരാനുള്ളതാകട്ടെ) വേദനയേറിയ ശിക്ഷയും.

531. ഉടുപ്പ് അല്ലെങ്കിൽ കവചം എന്നാണ് 'ലിബാസി'ൻെറ അർത്ഥം. പട്ടിണിയും ഭയവുംകൊണ്ടുള്ള ഒരു ഉടുപ്പ് അണിഞ്ഞതുപോലുള്ള അവസ്ഥയിൽ അല്ലാഹു അവരെ ആക്കിത്തീർത്തുവെന്നർത്ഥം.

532. അല്ലാഹു അല്ലാത്തവർക്ക് ബലിയർപ്പിക്കപ്പെട്ടത് അല്ലെങ്കിൽ അവർക്ക് നേർച്ചയാക്കിയത്.

وَعَلَى ٱلَّذِينَ هَادُوا۟ حَرَّمْنَا مَا قَصَصْنَا عَلَيْكَ
مِن قَبْلُ ۖ وَمَا ظَلَمْنَٰهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ
يَظْلِمُونَ ﴿١١٨﴾

118. മുമ്പ് നാം നിനക്ക് വിവരിച്ചുതന്നവ ജൂതന്മാരുടെ മേൽ നാം നിഷിദ്ധമാക്കുകയുണ്ടായി. നാം അവരോട് അനീതി ചെയ്തിട്ടില്ല. പക്ഷെ, അവർ അവരോട് തന്നെ അനീതി ചെയ്യുകയായിരുന്നു.[533]

ثُمَّ إِنَّ رَبَّكَ لِلَّذِينَ عَمِلُوا۟ ٱلسُّوٓءَ بِجَهَٰلَةٍ ثُمَّ تَابُوا۟ مِنۢ
بَعْدِ ذَٰلِكَ وَأَصْلَحُوٓا۟ إِنَّ رَبَّكَ مِنۢ بَعْدِهَا لَغَفُورٌ رَّحِيمٌ ﴿١١٩﴾

119. പിന്നെ തീർച്ചയായും നിന്റെ രക്ഷിതാവ്, അവിവേകം മൂലം തിന്മ പ്രവർത്തിക്കുകയും പിന്നീട് അതിനുശേഷം ഖേദിച്ചു മടങ്ങുകയും (ജീവിതം) നന്നാക്കിത്തീർക്കുകയും ചെയ്യുവർക്ക് (വിട്ടുവീഴ്ച ചെയ്യുന്നവനാകുന്നു.) തീർച്ചയായും നിന്റെ രക്ഷിതാവ് അതിനുശേഷം ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّ إِبْرَٰهِيمَ كَانَ أُمَّةً قَانِتًا لِّلَّهِ حَنِيفًا وَلَمْ يَكُ مِنَ
ٱلْمُشْرِكِينَ ﴿١٢٠﴾

120. തീർച്ചയായും ഇബ്റാഹീം അല്ലാഹുവിന് കീഴ്പെട്ടു ജീവിക്കുന്ന, നേർവഴിയിൽ (വ്യതിചലിക്കാതെ) നിലകൊള്ളുന്ന ഒരു സമുദായം തന്നെയായിരുന്നു.[534] അദ്ദേഹം ബഹുദൈവവാദികളിൽ പെട്ടവനായിരുന്നില്ല.

شَاكِرًا لِّأَنْعُمِهِ ۚ ٱجْتَبَىٰهُ وَهَدَىٰهُ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿١٢١﴾

121. അവന്റെ (അല്ലാഹുവിന്റെ) അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കുന്നവനായിരുന്നു അദ്ദേഹം. അദ്ദേഹത്തെ അവൻ തെരഞ്ഞെടുക്കുകയും നേരായ പാതയിലേക്ക് നയിക്കുകയും ചെയ്തു.

وَءَاتَيْنَٰهُ فِى ٱلدُّنْيَا حَسَنَةً ۖ وَإِنَّهُۥ فِى ٱلْءَاخِرَةِ لَمِنَ
ٱلصَّٰلِحِينَ ﴿١٢٢﴾

122. ഇഹലോകത്ത് അദ്ദേഹത്തിനു നാം നന്മ നൽകുകയും ചെയ്തിരിക്കുന്നു. പരലോകത്താകട്ടെ തീർച്ചയായും അദ്ദേഹം സദ്‌വൃത്തരുടെ കൂട്ടത്തിലായിരിക്കും.

ثُمَّ أَوْحَيْنَآ إِلَيْكَ أَنِ ٱتَّبِعْ مِلَّةَ إِبْرَٰهِيمَ حَنِيفًا ۖ
وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿١٢٣﴾

123. പിന്നീട്, നേർവഴിയിൽ (വ്യതിചലിക്കാതെ) നിലകൊള്ളുന്നവനായിരുന്ന ഇബ്റാഹീമിന്റെ മാർഗ്ഗത്തെ പിൻതുടരണം എന്ന് നിനക്ക് ഇതാ നാം ബോധനം നൽകിയിരിക്കുന്നു. അദ്ദേഹം ബഹുദൈവവാദികളിൽ പെട്ടവനായിരുന്നില്ല.[535]

إِنَّمَا جُعِلَ ٱلسَّبْتُ عَلَى ٱلَّذِينَ ٱخْتَلَفُوا۟ فِيهِ ۚ وَإِنَّ رَبَّكَ

124. ശബ്ബത്ത് ദിനാചരണം നിശ്ചയിക്കപ്പെട്ടിട്ടുള്ളത് അതിന്റെ കാര്യത്തിൽ ഭിന്നിച്ചു കഴിഞ്ഞിട്ടുള്ളവരാരാണോ അവരുടെ മേൽ തന്നെ

---

533. സൂറ: അൻആം 146ാം വചനത്തിൽ ഈ കാര്യം വിവരിച്ചിട്ടുണ്ട്.

534. ഒരു മാതൃകായോഗ്യനായ നേതാവിനെ കേന്ദ്രീകരിച്ചാണ് ഒരു ഉൽകൃഷ്ട സമൂഹം വളർന്നു വരുന്നത്. അങ്ങനെയുള്ള ഒരു നേതാവിനെ കേവലം ഒരു വ്യക്തിയായി കുറച്ചു കാണുന്നത് ശരിയല്ല. ഒരു സമുദായം അഥവാ സമൂഹം എന്ന വിശേഷണമാണ് അദ്ദേഹത്തിന് കൂടുതൽ ഇണങ്ങുന്നത്.

535. അറേബ്യയിലെ ബഹുദൈവാരാധകർ ഇബ്റാഹീം നബി(അ)യുടെ പാരമ്പര്യം അവകാശപ്പെട്ടിരുന്നതുകൊണ്ടാണ് ഈ കാര്യം ആവർത്തിച്ചു പറയുന്നത്.

യാണ്. അവർ ഭിന്നിച്ചിരുന്ന വിഷയത്തിൽ ഉയിർ ത്തെഴുന്നേൽപിന്റെ നാളിൽ തീർച്ചയായും നിന്റെ രക്ഷിതാവ് അവർക്കിടയിൽ തീർപ്പ് കൽപിക്കുകതന്നെ ചെയ്യും.

لَيَحْكُمُ بَيْنَهُمْ يَوْمَ الْقِيَـٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿١٢٤﴾

125. യുക്തിദീക്ഷയോടുകൂടിയും, സദുപദേശം മുഖേനയും നിന്റെ രക്ഷിതാവിന്റെ മാർഗ്ഗത്തിലേക്ക് നീ ക്ഷണിച്ചുകൊള്ളുക. ഏററവും നല്ല രീതിയിൽ അവരുമായി സംവാദം നടത്തുകയും ചെയ്യുക. തീർച്ചയായും നിന്റെ രക്ഷിതാവ് തന്റെ മാർഗ്ഗം വിട്ട് പിഴച്ചു പോയവരെപ്പററി നല്ലവണ്ണം അറിയുന്നവനത്രെ. സന്മാർഗ്ഗം പ്രാപിച്ചവരെപ്പററിയും അവൻ നല്ലവണ്ണം അറിയുന്നവനത്രെ.

ٱدْعُ إِلَىٰ سَبِيلِ رَبِّكَ بِٱلْحِكْمَةِ وَٱلْمَوْعِظَةِ ٱلْحَسَنَةِ
وَجَـٰدِلْهُم بِٱلَّتِى هِىَ أَحْسَنُ ۚ إِنَّ رَبَّكَ هُوَ أَعْلَمُ
بِمَن ضَلَّ عَن سَبِيلِهِۦ ۖ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴿١٢٥﴾

126. നിങ്ങൾ ശിക്ഷാനടപടി സ്വീകരിക്കുകയാണെങ്കിൽ (എതിരാളികളിൽ നിന്ന്) നിങ്ങളുടെ നേരെയുണ്ടായ ശിക്ഷാനടപടിക്ക് തുല്യമായ നടപടി നിങ്ങൾ സ്വീകരിച്ചുകൊള്ളുക. നിങ്ങൾ ക്ഷമിക്കുകയാണെങ്കിലോ അതു തന്നെയാണ് ക്ഷമാശീലർക്ക് കൂടുതൽ ഉത്തമം.

وَإِنْ عَاقَبْتُمْ فَعَاقِبُوا۟ بِمِثْلِ مَا عُوقِبْتُم بِهِۦ ۖ وَلَئِن
صَبَرْتُمْ لَهُوَ خَيْرٌ لِّلصَّـٰبِرِينَ ﴿١٢٦﴾

127. നീ ക്ഷമിക്കുക. അല്ലാഹുവിന്റെ അനുഗ്രഹത്താൽ മാത്രമാണ് നിനക്ക് ക്ഷമിക്കാൻ കഴിയുന്നത്. അവരുടെ (സത്യനിഷേധികളുടെ) പേരിൽ നീ വ്യസനിക്കരുത്. അവർ കുതന്ത്രം പ്രയോഗിക്കുന്നതിനെപ്പററി നീ മനഃക്ലേശത്തിലാവുകയും അരുത്.

وَٱصْبِرْ وَمَا صَبْرُكَ إِلَّا بِٱللَّهِ ۚ وَلَا تَحْزَنْ عَلَيْهِمْ وَلَا تَكُ فِى
ضَيْقٍ مِّمَّا يَمْكُرُونَ ﴿١٢٧﴾

128. തീർച്ചയായും അല്ലാഹു സൂക്ഷ്മത പാലിച്ചവരോടൊപ്പമാകുന്നു. സദ്വൃത്തരായിട്ടുള്ളവരോടൊപ്പവും.

إِنَّ ٱللَّهَ مَعَ ٱلَّذِينَ ٱتَّقَوا۟ وَّٱلَّذِينَ هُم مُّحْسِنُونَ ﴿١٢٨﴾




**അദ്ധ്യായം - 17**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

سُبْحَانَ الَّذِي أَسْرَىٰ بِعَبْدِهِ لَيْلًا مِّنَ الْمَسْجِدِ الْحَرَامِ إِلَى الْمَسْجِدِ الْأَقْصَى الَّذِي بَارَكْنَا حَوْلَهُ لِنُرِيَهُ مِنْ آيَاتِنَا ۚ إِنَّهُ هُوَ السَّمِيعُ الْبَصِيرُ ①

1. തൻെറ ദാസനെ (നബിയെ) ഒരു രാത്രിയിൽ മസ്ജിദുൽ ഹറാമിൽ നിന്ന് മസ്ജിദുൽ അഖ്സായിലേക്ക് — അതിൻെറ പരിസരം നാം അനുഗ്രഹീതമാക്കിയിരിക്കുന്നു — നിശായാത്ര ചെയ്യിച്ചവൻ എത്രയോ പരിശുദ്ധൻ![536] നമ്മുടെ ദൃഷ്ടാന്തങ്ങളിൽ ചിലത് അദ്ദേഹത്തിന് നാം കാണിച്ചു കൊടുക്കുവാൻ വേണ്ടിയത്രെ അത്. തീർച്ചയായും അവൻ (അല്ലാഹു) എല്ലാം കേൾക്കുന്നവനും കാണുന്നവനുമത്രെ.

وَآتَيْنَا مُوسَى الْكِتَابَ وَجَعَلْنَاهُ هُدًى لِّبَنِي إِسْرَائِيلَ أَلَّا تَتَّخِذُوا مِن دُونِي وَكِيلًا ②

2. മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകുകയും, അതിനെ നാം ഇസ്രായീൽ സന്തതികൾക്ക് മാർഗ്ഗദർശകമാക്കുകയും ചെയ്തു. എനിക്കു പുറമെ യാതൊരു കൈകാര്യകർത്താവിനെയും നിങ്ങൾ സ്വീകരിക്കരുത് എന്ന് (അനുശാസിക്കുന്ന വേദഗ്രന്ഥം).

ذُرِّيَّةَ مَنْ حَمَلْنَا مَعَ نُوحٍ ۚ إِنَّهُ كَانَ عَبْدًا شَكُورًا ③

3. നൂഹിനോടൊപ്പം നാം കപ്പലിൽ കയററിയവരുടെ സന്തതികളേ, തീർച്ചയായും അദ്ദേഹം (നൂഹ്) വളരെ നന്ദിയുള്ള ഒരു ദാസനായിരുന്നു.

وَقَضَيْنَا إِلَىٰ بَنِي إِسْرَائِيلَ فِي الْكِتَابِ لَتُفْسِدُنَّ فِي الْأَرْضِ مَرَّتَيْنِ وَلَتَعْلُنَّ عُلُوًّا كَبِيرًا ④

4. ഇസ്രായീൽ സന്തതികൾക്ക് ഇപ്രകാരം നാം വേദഗ്രന്ഥത്തിൽ വിധി നൽകിയിരിക്കുന്നു: തീർച്ചയായും നിങ്ങൾ ഭൂമിയിൽ രണ്ട് പ്രാവശ്യം കുഴപ്പമുണ്ടാക്കുകയും വലിയ ഔന്നത്യം നടിക്കുകയും ചെയ്യുന്നതാണ്.

---

* നബി(സ)യുടെ നിശായാത്രയെപററി പരാമർശിക്കുന്നത് കൊണ്ടാണ് ഈ അദ്ധ്യായത്തിന് ഈ പേർ നൽകപ്പെട്ടത്.

536. അല്ലാഹു മുഹമ്മദ് നബി(സ)യെ ഒരു രാത്രിയിൽ മക്കയിൽ നിന്ന് ആദ്യം ഫലസ്തീനിലെ മസ്ജിദുൽ അഖ്സാ (അൽബൈത്തുൽ മുഖദ്ദസ്)യിലേക്കും, പിന്നീട് അവിടെനിന്ന് ആകാശങ്ങളിലേക്കും കൊണ്ടുപോവുകയും, മക്കയിൽ തന്നെ തിരിച്ചെത്തിക്കുകയും ചെയ്തു. ഒരു 'മുഅ്ജിസത്ത്' (അസാധാരണ സംഭവം) ആയിരുന്നു ഇത്. ഹിജ്റയുടെ ഒരു വർഷം മുമ്പ് റബീഉൽ അവ്വൽ 17ാം രാത്രിയിലായിരുന്നു ഈ സംഭവമെന്ന് ചില വ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിരിക്കുന്നു.

മസ്ജിദുൽ അഖ്സായിലേക്കുള്ള നിശായാത്രക്ക് ഇസ്രാഅ് എന്നും, തുടർന്നുള്ള ആകാശയാത്രയ്ക്ക് മിഅ്റാജ് എന്നും പറയുന്നു. കൃഷിയിടങ്ങളും, തോട്ടങ്ങളുംകൊണ്ട് സമൃദ്ധവും, അധിവാസയോഗ്യവുമായ ഭൂപ്രദേശമത്രെ മസ്ജിദുൽ അഖ്സായുടെ പരിസരം.

فَإِذَا جَاءَ وَعْدُ أُولَاهُمَا بَعَثْنَا عَلَيْكُمْ عِبَادًا لَّنَا أُولِي بَأْسٍ
شَدِيدٍ فَجَاسُوا خِلَالَ الدِّيَارِ ۚ وَكَانَ وَعْدًا مَّفْعُولًا ﴿٥﴾

5. അങ്ങനെ ആ രണ്ട് സന്ദർഭങ്ങളിൽ ഒന്നാമത്തേതിന്ന് നിശ്ചയിച്ച (ശിക്ഷയുടെ) സമയമായാൽ ഉഗ്രപരാക്രമശാലികളായ നമ്മുടെ ചില ദാസന്മാരെ നിങ്ങളുടെ നേരെ നാം അയക്കുന്നതാണ്. അങ്ങനെ അവർ വീടുകൾക്കിടയിൽ (നിങ്ങളെ) തെരഞ്ഞു നടക്കും.[537] അത് പ്രാവർത്തികമാക്കപ്പെട്ട ഒരു 'വാഗ്ദാനം' തന്നെയാകുന്നു.[538]

ثُمَّ رَدَدْنَا لَكُمُ الْكَرَّةَ عَلَيْهِمْ وَأَمْدَدْنَاكُم بِأَمْوَالٍ
وَبَنِينَ وَجَعَلْنَاكُمْ أَكْثَرَ نَفِيرًا ﴿٦﴾

6. പിന്നെ നാം അവർക്കെതിരിൽ നിങ്ങൾക്ക് വിജയം തിരിച്ചു തന്നു.[539] സ്വത്തുകളും സന്താനങ്ങളും കൊണ്ട് നിങ്ങളെ നാം പോഷിപ്പിക്കുകയും, നിങ്ങളെ നാം കൂടുതൽ സംഘബലമുള്ളവരാക്കിത്തീർക്കുകയും ചെയ്തു.

إِنْ أَحْسَنتُمْ أَحْسَنتُمْ لِأَنفُسِكُمْ ۖ وَإِنْ أَسَأْتُمْ فَلَهَا ۚ
فَإِذَا جَاءَ وَعْدُ الْآخِرَةِ لِيَسُوءُوا وُجُوهَكُمْ وَلِيَدْخُلُوا
الْمَسْجِدَ كَمَا دَخَلُوهُ أَوَّلَ مَرَّةٍ وَلِيُتَبِّرُوا مَا عَلَوْا تَتْبِيرًا ﴿٧﴾

7. നിങ്ങൾ നന്മ പ്രവർത്തിക്കുന്നപക്ഷം നിങ്ങളുടെ ഗുണത്തിനായി തന്നെയാണ് നിങ്ങൾ നന്മ പ്രവർത്തിക്കുന്നത്. നിങ്ങൾ തിന്മ പ്രവർത്തിക്കുകയാണെങ്കിൽ (അതിന്റെ ദോഷവും) നിങ്ങൾക്കു തന്നെ. എന്നാൽ (ആ രണ്ട് സന്ദർഭങ്ങളിൽ) അവസാനത്തേതിന് നിശ്ചയിച്ച (ശിക്ഷയുടെ) സമയം വന്നാൽ നിങ്ങളുടെ മുഖങ്ങളെ അപമാനത്തിലാഴ്ത്തുവാനും, ആദ്യ തവണ ആരാധനാലയത്തിൽ പ്രവേശിച്ചതുപോലെ വീണ്ടും പ്രവേശിക്കുവാനും കീഴടക്കിയതെല്ലാം തകർത്തു കളയുവാനും (നാം ശത്രുക്കളെ നിയോഗിക്കുന്നതാണ്.)[540]

عَسَىٰ رَبُّكُمْ أَن يَرْحَمَكُمْ ۚ وَإِنْ عُدتُّمْ عُدْنَا ۘ وَجَعَلْنَا جَهَنَّمَ
لِلْكَافِرِينَ حَصِيرًا ﴿٨﴾

8. നിങ്ങളുടെ രക്ഷിതാവ് നിങ്ങളോട് കരുണ കാണിക്കുന്നവനായേക്കാം. നിങ്ങൾ ആവർത്തിക്കുന്നപക്ഷം നമ്മളും ആവർത്തിക്കുന്നതാണ്.[541] നരകത്തെ നാം സത്യനിഷേധികൾക്ക് ഒരു തടവറ ആക്കിയിരിക്കുന്നു.

إِنَّ هَٰذَا الْقُرْآنَ يَهْدِي لِلَّتِي هِيَ أَقْوَمُ وَيُبَشِّرُ الْمُؤْمِنِينَ

9. തീർച്ചയായും ഈ ഖുർആൻ ഏററവും ശരിയായതിലേക്ക് വഴികാണിക്കുകയും, സത്

---

537. നിങ്ങളെ കൊല്ലാനും, സ്വത്തുക്കൾ കവർച്ച ചെയ്യാനുംവേണ്ടി നിങ്ങളുടെ അധിവാസകേന്ദ്രങ്ങളിലാകെ അവർ തെരച്ചിൽ നടത്തും എന്നർത്ഥം.

538. വിശുദ്ധ ഖുർആൻ ചൂണ്ടിക്കാണിച്ച ഈ സംഭവം ഏതെന്ന കാര്യത്തിൽ വ്യാഖ്യാതാക്കൾ ഏകാഭിപ്രായക്കാരല്ല. യഹൂദന്മാരുടെ നേരെ ആക്രമണം അഴിച്ചുവിട്ട മൂന്ന് രാജാക്കന്മാരുടെ പേർ ഇതോടനുബന്ധിച്ച് പറയപ്പെടുന്നുണ്ട്. ഒന്ന്, ജാലൂത്ത് അഥവാ ഗോലിയത്ത്. രണ്ട്, ബാബിലോണിലെ സിൻഹാരിബ് മൂന്ന്, ബുഖ്തുനസ്സർ അഥവാ നെബുക്കഡ് നസ്സർ എന്ന ബാബിലോണിയൻ ചക്രവർത്തി.
യഹൂദന്മാർ അതിക്രമത്തിന്റെയും അഹങ്കാരത്തിന്റെയും ഔന്നത്യത്തിലായിരിക്കെ കനത്ത ആക്രമണത്തിലൂടെ അവരെ തൂത്തുവാരിയ ഉഗ്രപരാക്രമശാലിയെപററി ഇവിടെയുള്ള വിവരണം നെബുക്കഡ് നസ്സറിന്റെ ചരിത്രവുമായാണ് കൂടുതൽ യോജിക്കുന്നത്.

539. പിന്നീട് ശത്രുക്കൾക്കെതിരിൽ യഹൂദന്മാർ വിജയം കൈവരിക്കുകയും, തടവുകാരെ മോചിപ്പിക്കുകയും, കൊള്ളമുതലുകൾ തിരിച്ചുപിടിക്കുകയും ചെയ്തു.

540. ഇസ്രായീല്യർ അതിക്രമത്തിന്റെയും അഹങ്കാരത്തിന്റെയും പാരമ്യത്തിലെത്തുകയും, തുടർന്ന് ശത്രുക്കളുടെ കയ്യാൽ അല്ലാഹു അവർക്ക് നാശമേൽപിക്കുകയും ചെയ്യുന്ന രണ്ടാമത്തെ സന്ദർഭം ഇതിനകം കഴിഞ്ഞുപോയിട്ടുണ്ടോ? അതല്ല, ഇനിയും വരാനിരിക്കുകയാണോ എന്നൊന്നും തീർത്തുപറയാൻ ഖണ്ഡിതമായ തെളിവുകളില്ല. അസ്പിയാനോസ് എന്ന് പേരുള്ള റോമൻ ചക്രവർത്തി യഹൂദരുടെ നേരെ നടത്തിയ ആക്രമണമാണ് ഈ രണ്ടാമത്തെ സന്ദർഭമെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

541. നിങ്ങൾ അതിക്രമങ്ങൾ ആവർത്തിക്കുന്നപക്ഷം അല്ലാഹു ശിക്ഷാനടപടികളും ആവർത്തിക്കും എന്നർത്ഥം.

الَّذِينَ يَعْمَلُونَ الصَّالِحَاتِ أَنَّ لَهُمْ أَجْرًا كَبِيرًا ﴿٩﴾

കർമ്മങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികൾക്ക് വലിയ പ്രതിഫലമുണ്ട് എന്ന സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുന്നു.

وَأَنَّ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ أَعْتَدْنَا لَهُمْ عَذَابًا أَلِيمًا ﴿١٠﴾

10. പരലോകത്തിൽ വിശ്വസിക്കാത്തവരാരോ അവർക്ക് നാം വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിട്ടുണ്ട് എന്നും (സന്തോഷവാർത്ത അറിയിക്കുന്നു.)

وَيَدْعُ الْإِنسَانُ بِالشَّرِّ دُعَاءَهُ بِالْخَيْرِ ۖ وَكَانَ الْإِنسَانُ عَجُولًا ﴿١١﴾

11. മനുഷ്യൻ ഗുണത്തിനുവേണ്ടി പ്രാർത്ഥിക്കുന്നത് പോലെ തന്നെ ദോഷത്തിനുവേണ്ടിയും പ്രാർത്ഥിക്കുന്നു. മനുഷ്യൻ ഏറെ തിടുക്കം കൂട്ടുന്നവനായിരിക്കുന്നു.[542]

وَجَعَلْنَا اللَّيْلَ وَالنَّهَارَ آيَتَيْنِ ۖ فَمَحَوْنَا آيَةَ اللَّيْلِ وَجَعَلْنَا آيَةَ
النَّهَارِ مُبْصِرَةً لِّتَبْتَغُوا فَضْلًا مِّن رَّبِّكُمْ وَلِتَعْلَمُوا عَدَدَ السِّنِينَ
وَالْحِسَابَ ۚ وَكُلَّ شَيْءٍ فَصَّلْنَاهُ تَفْصِيلًا ﴿١٢﴾

12. രാവിനെയും പകലിനെയും നാം രണ്ട് ദൃഷ്ടാന്തങ്ങളാക്കിയിരിക്കുന്നു. രാവാകുന്ന ദൃഷ്ടാന്തത്തെ നാം മങ്ങിയതാക്കുകയും, പകലാകുന്ന ദൃഷ്ടാന്തത്തെ നാം പ്രകാശം നൽകുന്നതാക്കുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള അനുഗ്രഹം നിങ്ങൾ തേടുന്നതിനുവേണ്ടിയും, കൊല്ലങ്ങളുടെ എണ്ണവും കണക്കും നിങ്ങൾ മനസ്സിലാക്കുവാൻ വേണ്ടിയും. ഓരോ കാര്യവും നാം നല്ലവണ്ണം വിശദീകരിച്ചിരിക്കുന്നു.

وَكُلَّ إِنسَانٍ أَلْزَمْنَاهُ طَائِرَهُ فِي عُنُقِهِ ۖ وَنُخْرِجُ لَهُ
يَوْمَ الْقِيَامَةِ كِتَابًا يَلْقَاهُ مَنشُورًا ﴿١٣﴾

13. ഓരോ മനുഷ്യന്നും അവന്റെ 'ശകുനം' അവന്റെ കഴുത്തിൽ തന്നെ നാം ബന്ധിച്ചിരിക്കുന്നു.[543] ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ഒരു ഗ്രന്ഥം നാമവന്ന് വേണ്ടി പുറത്തെടുക്കുന്നതാണ്. അത് നിവർത്തി വെക്കപ്പെട്ടതായി അവൻ കണ്ടെത്തും.

اقْرَأْ كِتَابَكَ كَفَىٰ بِنَفْسِكَ الْيَوْمَ عَلَيْكَ حَسِيبًا ﴿١٤﴾

14. നീ നിന്റെ ഗ്രന്ഥം വായിച്ചു നോക്കുക. നിന്നെസ്സംബന്ധിച്ചേടത്തോളം കണക്ക് നോക്കാൻ ഇന്ന് നീ തന്നെ മതി (എന്ന് അവനോട് അന്ന് പറയപ്പെടും)

مَّنِ اهْتَدَىٰ فَإِنَّمَا يَهْتَدِي لِنَفْسِهِ ۖ وَمَن ضَلَّ فَإِنَّمَا يَضِلُّ عَلَيْهَا

15. വല്ലവനും നേർമാർഗ്ഗം സ്വീകരിക്കുന്നപക്ഷം തന്റെ സ്വന്തം ഗുണത്തിനായിതന്നെയാണ് അവൻ നേർമാർഗ്ഗം സ്വീകരിക്കുന്നത്. വല്ലവനും വഴിപിഴച്ചു പോകുന്നപക്ഷം തനിക്ക് ദോഷത്തിനായി തന്നെയാണ് അവൻ വഴിപിഴച്ചു

542. അല്ലാഹുവിന്റെ ശിക്ഷയെപറ്റി റസൂൽ(സ) താക്കീത് നൽകിയപ്പോൾ അതിന് തിടുക്കം കൂട്ടിയവരെപ്പറ്റിയാണ് ഈ പരാമർശം.

543. പക്ഷി എന്നാണ് ത്വാഇർ എന്ന പദത്തിന്റെ ഭാഷാർത്ഥം. ഒരു പക്ഷി പറന്നത് ഇടത്തോട്ടോ വലത്തോട്ടോ എന്നതിനെ അടിസ്ഥാനമാക്കി ശകുനം നോക്കുന്ന രീതി അറേബ്യയിൽ നിലവിലുണ്ടായിരുന്നു. അങ്ങനെ ശകുനം എന്ന അർത്ഥത്തിൽ ത്വാഇർ എന്ന പദം പ്രയോഗിച്ചു തുടങ്ങി.
ശകുനത്തിലെ വിശ്വാസത്തെ നിരാകരിക്കുകയും, ഏതൊരാളുടെയും ഭാഗധേയം നിർണയിക്കുന്നത് അയാളുടെ കർമ്മങ്ങളാണെന്ന് സ്ഥാപിക്കുകയും ചെയ്യുന്നു ഈ വചനം.

وَلَا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ۗ وَمَا كُنَّا مُعَذِّبِينَ حَتَّىٰ نَبْعَثَ
رَسُولًا ﴿١٥﴾

പോകുന്നത്. പാപഭാരം ചുമക്കുന്ന യാതൊരാളും മറെറാരാളുടെ പാപഭാരം ചുമക്കുകയില്ല. ഒരു ദൂതനെ അയക്കുന്നതുവരെ നാം (ആരെയും) ശിക്ഷിക്കുന്നതുമല്ല.[544]

وَإِذَا أَرَدْنَا أَن نُّهْلِكَ قَرْيَةً أَمَرْنَا مُتْرَفِيهَا فَفَسَقُوا فِيهَا
فَحَقَّ عَلَيْهَا الْقَوْلُ فَدَمَّرْنَاهَا تَدْمِيرًا ﴿١٦﴾

16. ഏതെങ്കിലും ഒരു രാജ്യം നാം നശിപ്പിക്കാൻ ഉദ്ദേശിച്ചാൽ അവിടത്തെ സുഖലോലുപന്മാർക്ക് നാം ആജ്ഞകൾ നൽകും. എന്നാൽ (അത് വകവെക്കാതെ) അവർ അവിടെ താന്തോന്നിത്തം നടത്തും. (ശിക്ഷയെപ്പററിയുള്ള) വാക്ക് അങ്ങനെ അതിന്റെ (രാജ്യത്തിന്റെ) കാര്യത്തിൽ സ്ഥിരപ്പെടുകയും, നാം അതിനെ നിശ്ശേഷം തകർക്കുകയും ചെയ്യുന്നതാണ്.

وَكَمْ أَهْلَكْنَا مِنَ الْقُرُونِ مِن بَعْدِ نُوحٍ ۗ وَكَفَىٰ بِرَبِّكَ
بِذُنُوبِ عِبَادِهِ خَبِيرًا بَصِيرًا ﴿١٧﴾

17. നൂഹിന്റെ ശേഷം എത്രയെത്ര തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട്! തന്റെ ദാസന്മാരുടെ പാപങ്ങളെ സ്സംബന്ധിച്ച് സൂക്ഷ്മമായി അറിയുന്നവനും കാണുന്നവനുമായി നിന്റെ രക്ഷിതാവ് തന്നെ മതി.

مَّن كَانَ يُرِيدُ الْعَاجِلَةَ عَجَّلْنَا لَهُ فِيهَا مَا نَشَاءُ لِمَن نُّرِيدُ ثُمَّ جَعَلْنَا
لَهُ جَهَنَّمَ يَصْلَاهَا مَذْمُومًا مَّدْحُورًا ﴿١٨﴾

18. ക്ഷണികമായതിനെ (ഇഹലോകത്തെ) യാണ് വല്ലവരും ഉദ്ദേശിക്കുന്നതെങ്കിൽ അവർക്ക് അഥവാ (അവരിൽ നിന്ന്) നാം ഉദ്ദേശിക്കുന്നവർക്ക് നാം ഉദ്ദേശിക്കുന്നത് ഇവിടെ വെച്ചുതന്നെ വേഗത്തിൽ നൽകുന്നതാണ്. പിന്നെ നാം അങ്ങനെയുള്ളവന്ന് നൽകുന്നത് നരകമായിരിക്കും. അപമാനിതനും പുറംതള്ളപ്പെട്ടവനുമായിക്കൊണ്ട് അവൻ അതിൽ കടന്നെരിയുന്നതാണ്.[545]

وَمَنْ أَرَادَ الْآخِرَةَ وَسَعَىٰ لَهَا سَعْيَهَا وَهُوَ مُؤْمِنٌ فَأُولَٰئِكَ كَانَ
سَعْيُهُم مَّشْكُورًا ﴿١٩﴾

19. ആരെങ്കിലും പരലോകം ഉദ്ദേശിക്കുകയും, സത്യവിശ്വാസിയായിക്കൊണ്ട് അതിനു വേണ്ടി അതിന്റേതായ പരിശ്രമം നടത്തുകയും ചെയ്യുന്നപക്ഷം അത്തരക്കാരുടെ പരിശ്രമം പ്രതിഫലാർഹമായിരിക്കും.

كُلًّا نُّمِدُّ هَٰؤُلَاءِ وَهَٰؤُلَاءِ مِنْ عَطَاءِ رَبِّكَ ۚ وَمَا كَانَ عَطَاءُ رَبِّكَ
مَحْظُورًا ﴿٢٠﴾

20. ഇക്കൂട്ടരെയും അക്കൂട്ടരെയും എല്ലാം തന്നെ (ഇവിടെവെച്ച്) നാം സഹായിക്കുന്നതാണ്.[546] നിന്റെ രക്ഷിതാവിന്റെ ദാനത്തിൽ പെട്ടതത്രെ അത്. നിന്റെ രക്ഷിതാവിന്റെ ദാനം തടഞ്ഞുവെക്കപ്പെടുന്നതല്ല.

---

544. പ്രവാചകനെപററിയോ വേദഗ്രന്ഥത്തെപററിയോ അറിയാൻ ഒരിക്കലും അവസരം ലഭിക്കാത്ത വ്യക്തി ശിക്ഷാർഹനല്ലെന്ന് ഇതിൽനിന്ന് ഗ്രഹിക്കാം.

545. ഇഹലോകത്തെ അനുഗ്രഹങ്ങൾ ആഗ്രഹിക്കുന്നതോ അനുഭവിക്കുന്നതോ പാപമല്ല. ഭൗതികനേട്ടങ്ങളെ ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമാക്കുന്നതിനെയാണ് ഇവിടെ ആക്ഷേപിക്കുന്നത്.

546. ദുൻയാവിൽ അല്ലാഹുവിന്റെ സഹായം (സമൃദ്ധിയും ഐശ്വര്യവും) സത്യവിശ്വാസികൾക്കും സത്യനിഷേധികൾക്കും വിവേചനമെന്യേ ലഭിക്കുന്നതാണ്. പരലോകത്തെ അനുഗ്രഹമാണ് വിശ്വാസികൾക്ക് മാത്രമായുള്ളത്.

انظُرْ كَيْفَ فَضَّلْنَا بَعْضَهُمْ عَلَىٰ بَعْضٍ ۚ وَلَلْآخِرَةُ أَكْبَرُ دَرَجَاتٍ
وَأَكْبَرُ تَفْضِيلًا ٢١

21. നാം അവരിൽ ചിലരെ മററു ചിലരെക്കാൾ മെച്ചപ്പെട്ടവരാക്കിയിരിക്കുന്നത് എങ്ങനെയെന്ന് നോക്കൂ. പരലോകജീവിതം ഏററവും വലിയ പദവിയുള്ളതും, ഏററവും വലിയ ഉൽകൃഷ്ടതയുള്ളതും തന്നെയാകുന്നു.

لَّا تَجْعَلْ مَعَ اللَّهِ إِلَٰهًا آخَرَ فَتَقْعُدَ مَذْمُومًا مَّخْذُولًا ٢٢

22. അല്ലാഹുവോടൊപ്പം മറെറാരു ദൈവത്തെയും നീ സ്ഥാപിക്കരുത്. എങ്കിൽ അപമാനിതനും കയ്യൊഴിക്കപ്പെട്ടവനുമായി നീ ഇരിക്കേണ്ടി വരും.

وَقَضَىٰ رَبُّكَ أَلَّا تَعْبُدُوا إِلَّا إِيَّاهُ وَبِالْوَالِدَيْنِ إِحْسَانًا ۚ إِمَّا يَبْلُغَنَّ
عِندَكَ الْكِبَرَ أَحَدُهُمَا أَوْ كِلَاهُمَا فَلَا تَقُل لَّهُمَا أُفٍّ وَلَا تَنْهَرْهُمَا
وَقُل لَّهُمَا قَوْلًا كَرِيمًا ٢٣

23. തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്നും, മാതാപിതാക്കൾക്ക് നന്മ ചെയ്യണമെന്നും നിന്റെ രക്ഷിതാവ് വിധിച്ചിരിക്കുന്നു. അവരിൽ (മാതാപിതാക്കളിൽ) ഒരാളോ അവരിൽ രണ്ട് പേരും തന്നെയോ നിന്റെ അടുക്കൽ വെച്ച് വാർദ്ധക്യം പ്രാപിക്കുകയാണെങ്കിൽ അവരോട് നീ 'ച്ഛെ' എന്ന് പറയുകയോ, അവരോട് കയർക്കുകയോ ചെയ്യരുത്. അവരോട് നീ മാന്യമായ വാക്ക് പറയുക.

وَاخْفِضْ لَهُمَا جَنَاحَ الذُّلِّ مِنَ الرَّحْمَةِ وَقُل رَّبِّ ارْحَمْهُمَا
كَمَا رَبَّيَانِي صَغِيرًا ٢٤

24. കാരുണ്യത്തോടുകൂടി എളിമയുടെ ചിറക് നീ അവർ ഇരുവർക്കും താഴ്ത്തിക്കൊടുക്കുകയും ചെയ്യുക.[547] എന്റെ രക്ഷിതാവേ, ചെറുപ്പത്തിൽ ഇവർ ഇരുവരും എന്നെ പോററി വളർത്തിയതു പോലെ ഇവരോട് നീ കരുണ കാണിക്കേണമേ എന്ന് നീ പറയുകയും ചെയ്യുക.

رَّبُّكُمْ أَعْلَمُ بِمَا فِي نُفُوسِكُمْ ۚ إِن تَكُونُوا صَالِحِينَ فَإِنَّهُ كَانَ
لِلْأَوَّابِينَ غَفُورًا ٢٥

25. നിങ്ങുടെ രക്ഷിതാവ് നിങ്ങളുടെ മനസ്സുകളിലുള്ളത് നല്ലവണ്ണം അറിയുന്നവനാണ്. നിങ്ങൾ നല്ലവരായിരിക്കുന്നപക്ഷം തീർച്ചയായും അവൻ ഖേദിച്ചുമടങ്ങുന്നവർക്ക് ഏറെ പൊറുത്തുകൊടുക്കുന്നവനാകുന്നു.

وَآتِ ذَا الْقُرْبَىٰ حَقَّهُ وَالْمِسْكِينَ وَابْنَ السَّبِيلِ
وَلَا تُبَذِّرْ تَبْذِيرًا ٢٦

26. കുടുംബബന്ധമുള്ളവന്ന് അവന്റെ അവകാശം നീ നൽകുക. അഗതിക്കും വഴിപോക്കന്നും (അവരുടെ അവകാശവും). നീ (ധനം) ദുർവ്യയം ചെയ്തു കളയരുത്.

إِنَّ الْمُبَذِّرِينَ كَانُوا إِخْوَانَ الشَّيَاطِينِ ۖ وَكَانَ الشَّيْطَانُ
لِرَبِّهِ كَفُورًا ٢٧

27. തീർച്ചയായും ദുർവ്യയം ചെയ്യുന്നവർ പിശാചുക്കളുടെ സഹോദരങ്ങളാകുന്നു. പിശാച് തന്റെ രക്ഷിതാവിനോട് ഏറെ നന്ദികെട്ടവനാകുന്നു.

وَإِمَّا تُعْرِضَنَّ عَنْهُمُ ابْتِغَاءَ رَحْمَةٍ مِّن رَّبِّكَ تَرْجُوهَا فَقُل لَّهُمْ

28. നിന്റെ രക്ഷിതാവിങ്കൽ നിന്നു നീ ആഗ്രഹിക്കുന്ന അനുഗ്രഹം തേടിക്കൊണ്ട് നിനക്ക

547. ഗർവും അഹങ്കാരവും മാററിവെച്ച് അത്യന്തം വിനയത്തോടുകൂടിയായിരിക്കണം മാതാപിതാക്കളോട് പെരുമാറുന്നതെന്നർത്ഥം.

قَوْلًا مَّيْسُورًا ﴿٢٨﴾

വരിൽ നിന്ന് തിരിഞ്ഞു കളയേണ്ടി വരുന്നപക്ഷം, നീ അവരോട് സൗമ്യമായ വാക്ക് പറഞ്ഞു കൊള്ളുക.[548]

وَلَا تَجْعَلْ يَدَكَ مَغْلُولَةً إِلَىٰ عُنُقِكَ وَلَا تَبْسُطْهَا كُلَّ الْبَسْطِ فَتَقْعُدَ مَلُومًا مَّحْسُورًا ﴿٢٩﴾

29. നിന്‍റെ കൈ നീ പിരടിയിലേക്ക് ബന്ധിക്കപ്പെട്ടതാക്കരുത്. അത് (കൈ) മുഴുവനായങ്ങ് നീട്ടിയിടുകയും ചെയ്യരുത്.[549] അങ്ങനെ ചെയ്യുന്നപക്ഷം നീ നിന്ദിതനും കഷ്ടപ്പെട്ടവനുമായിരിക്കേണ്ടി വരും.

إِنَّ رَبَّكَ يَبْسُطُ الرِّزْقَ لِمَن يَشَاءُ وَيَقْدِرُ ۚ إِنَّهُ كَانَ بِعِبَادِهِ خَبِيرًا بَصِيرًا ﴿٣٠﴾

30. തീർച്ചയായും നിന്‍റെ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനമാർഗ്ഗം വിശാലമാക്കിക്കൊടുക്കുന്നു. (ചിലർക്കത്) ഇടുങ്ങിയതാക്കുകയും ചെയ്യുന്നു. തീർച്ചയായും അവൻ തന്‍റെ ദാസന്മാരെപ്പററി സൂക്ഷ്മമായി അറിയുന്നവനും കാണുന്നവനുമാകുന്നു.

وَلَا تَقْتُلُوا أَوْلَادَكُمْ خَشْيَةَ إِمْلَاقٍ ۖ نَّحْنُ نَرْزُقُهُمْ وَإِيَّاكُمْ ۚ إِنَّ قَتْلَهُمْ كَانَ خِطْئًا كَبِيرًا ﴿٣١﴾

31. ദാരിദ്ര്യഭയത്താൽ നിങ്ങൾ നിങ്ങളുടെ കുഞ്ഞുങ്ങളെ കൊന്നുകളയരുത്. നാമാണ് അവർക്കും നിങ്ങൾക്കും ഉപജീവനം നൽകുന്നത്. അവരെ കൊല്ലുന്നത് തീർച്ചയായും ഭീമമായ അപരാധമാകുന്നു.

وَلَا تَقْرَبُوا الزِّنَىٰ ۖ إِنَّهُ كَانَ فَاحِشَةً وَسَاءَ سَبِيلًا ﴿٣٢﴾

32. നിങ്ങൾ വ്യഭിചാരത്തെ സമീപിച്ചു പോകരുത്. തീർച്ചയായും അത് ഒരു നീചവൃത്തിയും ദുഷിച്ച മാർഗ്ഗവുമാകുന്നു.

وَلَا تَقْتُلُوا النَّفْسَ الَّتِي حَرَّمَ اللَّهُ إِلَّا بِالْحَقِّ ۗ وَمَن قُتِلَ مَظْلُومًا فَقَدْ جَعَلْنَا لِوَلِيِّهِ سُلْطَانًا فَلَا يُسْرِف فِّي الْقَتْلِ ۖ إِنَّهُ كَانَ مَنصُورًا ﴿٣٣﴾

33. അല്ലാഹു പവിത്രത നൽകിയിട്ടുള്ള ജീവനെ ന്യായപ്രകാരമല്ലാതെ നിങ്ങൾ ഹനിക്കരുത്. അക്രമത്തിന്നു വിധേയനായി വല്ലവനും കൊല്ലപ്പെടുന്നപക്ഷം അവന്‍റെ അവകാശിക്ക് നാം (പ്രതികാരം ചെയ്യാൻ) അധികാരം വെച്ചുകൊടുത്തിട്ടുണ്ട്. എന്നാൽ അവൻ കൊലയിൽ അതിരുകവിയരുത്.[550] തീർച്ചയായും അവൻ സഹായിക്കപ്പെടുന്നവനാകുന്നു.

وَلَا تَقْرَبُوا مَالَ الْيَتِيمِ إِلَّا بِالَّتِي هِيَ أَحْسَنُ حَتَّىٰ يَبْلُغَ أَشُدَّهُ ۚ وَأَوْفُوا بِالْعَهْدِ ۖ إِنَّ الْعَهْدَ كَانَ مَسْئُولًا ﴿٣٤﴾

34. അനാഥയ്ക്ക് പ്രാപ്തി എത്തുന്നതുവരെ ഏററവും നല്ല രീതിയിലല്ലാതെ അവന്‍റെ സ്വത്തിനെ നിങ്ങൾ സമീപിക്കരുത്. നിങ്ങൾ കരാറ് നിറവേററുക. തീർച്ചയായും കരാറിനെപ്പററി ചോദ്യം ചെയ്യപ്പെടുന്നതാണ്.

548. മേൽപറഞ്ഞവരുടെ ആവശ്യങ്ങൾ മുഴുവൻ നിറവേററിക്കൊടുക്കാൻ നിനക്ക് കഴിയാതെ വരുന്നപക്ഷം അവരുടെ അപേക്ഷ അവഗണിക്കേണ്ടി വന്നേക്കും. എന്നാൽ അത്തരം സന്ദർഭങ്ങളിലും അല്ലാഹുവിന്‍റെ അനുഗ്രഹം ലഭിക്കുന്ന പക്ഷം അവരുടെ ആവശ്യം നിറവേററി കൊടുക്കണമെന്ന ആഗ്രഹമുണ്ടായിരിക്കണം. അവർക്ക് സൗമ്യമായ ഭാഷയിൽ മറുപടി നൽകുകയും വേണം.

549. നീ അറു പിശുക്കനോ ധാരാളിയോ ആകരുതെന്ന് വിവക്ഷ.

550. കുററകൃത്യത്തെക്കാൾ കടുത്ത ശിക്ഷ ഒരിക്കലും പാടില്ല. യഥാർത്ഥ കുററവാളിയല്ലാത്തവർക്ക് ശിക്ഷ ബാധിക്കാനും പാടില്ല.

وَأَوْفُوا الْكَيْلَ إِذَا كِلْتُمْ وَزِنُوا بِالْقِسْطَاسِ الْمُسْتَقِيمِ
ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلًا ﴿٣٥﴾

35. നിങ്ങൾ അളന്നു കൊടുക്കുകയാണെങ്കിൽ അളവ് നിങ്ങൾ തികച്ചു കൊടുക്കുക. ശരിയായ തുലാസ്സുകൊണ്ട് നിങ്ങൾ തൂക്കിക്കൊടുക്കുകയും ചെയ്യുക. അതാണ് ഉത്തമവും അന്ത്യഫലത്തിൽ ഏററവും മെച്ചമായിട്ടുള്ളതും.

وَلَا تَقْفُ مَا لَيْسَ لَكَ بِهِ عِلْمٌ ۚ إِنَّ السَّمْعَ وَالْبَصَرَ وَالْفُؤَادَ كُلُّ
أُولَٰئِكَ كَانَ عَنْهُ مَسْئُولًا ﴿٣٦﴾

36. നിനക്കറിവില്ലാത്ത യാതൊരു കാര്യത്തിൻെറയും പിന്നാലെ നീ പോകരുത്.[551] തീർച്ചയായും കേൾവി, കാഴ്ച, ഹൃദയം എന്നിവയെപ്പററിയെല്ലാം ചോദ്യം ചെയ്യപ്പെടുന്നതാണ്.

وَلَا تَمْشِ فِي الْأَرْضِ مَرَحًا ۖ إِنَّكَ لَنْ تَخْرِقَ الْأَرْضَ وَلَنْ تَبْلُغَ
الْجِبَالَ طُولًا ﴿٣٧﴾

37. നീ ഭൂമിയിൽ അഹന്തതയോടെ നടക്കരുത്. തീർച്ചയായും നിനക്ക് ഭൂമിയെ പിളർക്കാനൊന്നുമാവില്ല. ഉയരത്തിൽ നിനക്ക് പർവ്വതങ്ങൾക്കൊപ്പമെത്താനും ആവില്ല; തീർച്ച.

كُلُّ ذَٰلِكَ كَانَ سَيِّئُهُ عِنْدَ رَبِّكَ مَكْرُوهًا ﴿٣٨﴾

38. അവയിൽ (മേൽപ്പറഞ്ഞ കാര്യങ്ങളിൽ) നിന്നെല്ലാം ദുഷിച്ചത് നിൻെറ രക്ഷിതാവിങ്കൽ വെറുക്കപ്പെട്ടതാകുന്നു.

ذَٰلِكَ مِمَّا أَوْحَىٰ إِلَيْكَ رَبُّكَ مِنَ الْحِكْمَةِ ۗ وَلَا تَجْعَلْ مَعَ
اللَّهِ إِلَٰهًا آخَرَ فَتُلْقَىٰ فِي جَهَنَّمَ مَلُومًا مَدْحُورًا ﴿٣٩﴾

39. നിൻെറ രക്ഷിതാവ് നിനക്ക് ബോധനം നൽകിയ ജ്ഞാനത്തിൽ പെട്ടതത്രെ അത്. അല്ലാഹുവോടൊപ്പം മറെറാരു ദൈവത്തെയും നീ സ്ഥാപിക്കരുത്. എങ്കിൽ ആക്ഷേപിക്കപ്പെട്ടവനും പുറംതള്ളപ്പെട്ടവനുമായി നീ നരകത്തിൽ എറിയപ്പെടുന്നതാണ്.

أَفَأَصْفَاكُمْ رَبُّكُمْ بِالْبَنِينَ وَاتَّخَذَ مِنَ الْمَلَائِكَةِ إِنَاثًا ۚ إِنَّكُمْ
لَتَقُولُونَ قَوْلًا عَظِيمًا ﴿٤٠﴾

40. എന്നാൽ നിങ്ങളുടെ രക്ഷിതാവ് ആൺമക്കളെ നിങ്ങൾക്കു പ്രത്യേകമായി നൽകുകയും, അവൻ മലക്കുകളിൽ നിന്ന് പെൺമക്കളെ സ്വീകരിക്കുകയും ചെയ്തിരിക്കുകയാണോ? തീർച്ചയായും ഗുരുതരമായ ഒരു വാക്ക് തന്നെയാകുന്നു നിങ്ങൾ പറയുന്നത്.

وَلَقَدْ صَرَّفْنَا فِي هَٰذَا الْقُرْآنِ لِيَذَّكَّرُوا وَمَا يَزِيدُهُمْ إِلَّا نُفُورًا ﴿٤١﴾

41. അവർ ആലോചിച്ചു മനസ്സിലാക്കാൻ വേണ്ടി ഈ ഖുർആനിൽ നാം (കാര്യങ്ങൾ) വിവിധ രൂപത്തിൽ വിവരിച്ചിട്ടുണ്ട്. എന്നാൽ അവർക്ക് അത് അകൽച്ച വർദ്ധിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്.

قُلْ لَوْ كَانَ مَعَهُ آلِهَةٌ كَمَا يَقُولُونَ إِذًا لَابْتَغَوْا
إِلَىٰ ذِي الْعَرْشِ سَبِيلًا ﴿٤٢﴾

42. (നബിയേ,) പറയുക: അവർ പറയും പോലെ അവനോടൊപ്പം മററു ദൈവങ്ങളുണ്ടായിരുന്നുവെങ്കിൽ സിംഹാസനാധിപൻെറ അടുക്കലേക്ക് അവർ (ആ ദൈവങ്ങൾ) വല്ല മാർഗ്ഗവും തേടുകതന്നെ ചെയ്യുമായിരുന്നു.[552]

---

551. ഖണ്ഡിതമായ അറിവ് ലഭിച്ചശേഷമേ ഏത് കാര്യത്തിലും നടപടി സ്വീകരിക്കാവൂ. ഊഹത്തെ മാത്രം അവലംബമാക്കി ഒന്നും ചെയ്യരുത് എന്നർത്ഥം.

552. ഈ വാക്യത്തിന് രണ്ട് വിധത്തിൽ വിശദീകരണം നൽകപ്പെട്ടിട്ടുണ്ട്. ഒന്ന്, പ്രപഞ്ചനാഥന് പുറമെ മററു ദൈവങ്ങളുണ്ടായിരുന്നെങ്കിൽ അവൻെറയടുത്ത് ചെന്ന് അവനുമായി പൊരുതി അധികാരം കൈവശപ്പെടുത്താൻ അവർ ശ്രമിക്കുമായിരുന്നു. രണ്ട്, ദിവ്യത്വം ആരോപിക്കപ്പെട്ട മലക്കുകൾ, മഹാത്മാക്കൾ തുടങ്ങിയവരെയാണ് നിങ്ങൾ ആരാധിക്കുന്നതെങ്കിൽ അത് നിരർത്ഥകമാണ്. കാരണം, അവരൊക്കെ സിംഹാസനാധിപനായ അല്ലാഹുവിങ്കൽ സാമീപ്യത്തിന്നുള്ള മാർഗ്ഗം തേടുന്നവരാണ്. അപ്പോൾ അവരോട് പ്രാർത്ഥിച്ചിട്ട് കാര്യമില്ല.

سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يَقُولُونَ عُلُوًّا كَبِيرًا ﴿٤٣﴾

43. അവൻ എത്ര പരിശുദ്ധൻ! അവർ പറഞ്ഞുണ്ടാക്കുന്നതിന്നെല്ലാം ഉപരിയായി അവൻ വലിയ ഔന്നത്യം പ്രാപിച്ചിരിക്കുന്നു.

تُسَبِّحُ لَهُ ٱلسَّمَٰوَٰتُ ٱلسَّبْعُ وَٱلْأَرْضُ وَمَن فِيهِنَّ ۚ وَإِن مِّن شَىْءٍ
إِلَّا يُسَبِّحُ بِحَمْدِهِۦ وَلَٰكِن لَّا تَفْقَهُونَ تَسْبِيحَهُمْ ۗ إِنَّهُۥ كَانَ
حَلِيمًا غَفُورًا ﴿٤٤﴾

44. ഏഴ് ആകാശങ്ങളും ഭൂമിയും അവയിലുള്ളവരും അവന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുന്നു. യാതൊരു വസ്തുവും അവനെ സ്തുതിച്ചുകൊണ്ട് (അവന്റെ) പരിശുദ്ധിയെ പ്രകീർത്തിക്കാത്തതായി ഇല്ല. പക്ഷെ അവരുടെ കീർത്തനം നിങ്ങൾ ഗ്രഹിക്കുകയില്ല. തീർച്ചയായും അവൻ സഹനശീലനും ഏറെ പൊറുക്കുന്നവനുമാകുന്നു.

وَإِذَا قَرَأْتَ ٱلْقُرْءَانَ جَعَلْنَا بَيْنَكَ وَبَيْنَ ٱلَّذِينَ
لَا يُؤْمِنُونَ بِٱلْءَاخِرَةِ حِجَابًا مَّسْتُورًا ﴿٤٥﴾

45. നീ ഖുർആൻ പാരായണം ചെയ്താൽ നിന്റെയും പരലോകത്തിൽ വിശ്വസിക്കാത്തവരുടെയും ഇടയിൽ ദൃശ്യമല്ലാത്ത ഒരു മറ നാം വെക്കുന്നതാണ്.

وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً أَن يَفْقَهُوهُ وَفِىٓ ءَاذَانِهِمْ وَقْرًا ۚ وَإِذَا
ذَكَرْتَ رَبَّكَ فِى ٱلْقُرْءَانِ وَحْدَهُۥ وَلَّوْا۟ عَلَىٰٓ أَدْبَٰرِهِمْ نُفُورًا ﴿٤٦﴾

46. അവരത് ഗ്രഹിക്കുന്നതിന് (തടസ്സമായി) അവരുടെ ഹൃദയങ്ങളിന്മേൽ നാം മൂടികൾ വെക്കുന്നതും, അവരുടെ കാതുകളിൽ നാം ഒരുതരം ഭാരം വെക്കുന്നതുമാണ്[553] ഖുർആൻ പാരായണത്തിൽ നിന്റെ രക്ഷിതാവിനെപ്പററി മാത്രം പ്രസ്താവിച്ചാൽ അവർ വിറളിയെടുത്ത് പുറംതിരിഞ്ഞു പോകുന്നതാണ്.

نَّحْنُ أَعْلَمُ بِمَا يَسْتَمِعُونَ بِهِۦٓ إِذْ يَسْتَمِعُونَ إِلَيْكَ وَإِذْ هُمْ نَجْوَىٰٓ
إِذْ يَقُولُ ٱلظَّٰلِمُونَ إِن تَتَّبِعُونَ إِلَّا رَجُلًا مَّسْحُورًا ﴿٤٧﴾

47. നീ പറയുന്നത് അവർ ശ്രദ്ധിച്ചുകേൾക്കുന്ന സമയത്ത് എന്തൊരു കാര്യമാണ് അവർ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരിക്കുന്നത് എന്ന് നമുക്ക് നല്ലവണ്ണം അറിയാം.[554] അവർ സ്വകാര്യം പറയുന്ന സന്ദർഭം അഥവാ മാരണം ബാധിച്ച ഒരാളെ മാത്രമാണ് നിങ്ങൾ പിന്തുടരുന്നത് എന്ന് (നിന്നെ പരിഹസിച്ചുകൊണ്ട്) അക്രമികൾ പറയുന്ന സന്ദർഭവും (നമുക്ക് നല്ലവണ്ണം അറിയാം.)

ٱنظُرْ كَيْفَ ضَرَبُوا۟ لَكَ ٱلْأَمْثَالَ فَضَلُّوا۟ فَلَا يَسْتَطِيعُونَ سَبِيلًا ﴿٤٨﴾

48. (നബിയേ,) നോക്കൂ; എങ്ങനെയാണ് അവർ നിനക്ക് ഉപമകൾ പറഞ്ഞുണ്ടാക്കിയതെന്ന്. അങ്ങനെ അവർ പിഴച്ചുപോയിരിക്കുന്നു. അതിനാൽ അവർക്ക് ഒരു മാർഗ്ഗവും പ്രാപിക്കാൻ സാധിക്കുകയില്ല.

وَقَالُوٓا۟ أَءِذَا كُنَّا عِظَٰمًا وَرُفَٰتًا

49. അവർ പറഞ്ഞു: നാം എല്ലുകളും ജീർണാവശിഷ്ടങ്ങളുമായിക്കഴിഞ്ഞാൽ തീർച്ചയായും

553. ഏകദൈവത്വത്തിലും പരലോകത്തിലും അവർ വിശ്വസിക്കാൻ കൂട്ടാക്കാത്തതിനാൽ അല്ലാഹു അവരുടെ മനസ്സുകളെ അടഞ്ഞ സ്ഥിതിയിലാക്കുന്നതാണ് എന്നർത്ഥം.

554. വിമർശനത്തിന് പഴുത് കണ്ടെത്താൻ വേണ്ടിയായിരുന്നു അവർ നബി(സ)യുടെ വാക്കുകൾ ശ്രദ്ധിച്ചിരുന്നത്.

ءَاِذَا كُنَّا عِظَامًا وَّرُفَاتًا ءَاِنَّا لَمَبۡعُوۡثُوۡنَ خَلۡقًا جَدِيۡدًا ﴿٤٩﴾

നാം പുതിയൊരു സൃഷ്ടിയായി ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നതാണോ?

قُلۡ كُوۡنُوۡا حِجَارَةً اَوۡ حَدِيۡدًا ﴿٥٠﴾

50. (നബിയേ,) നീ പറയുക: നിങ്ങൾ കല്ലോ ഇരുമ്പോ ആയിക്കൊള്ളുക.

اَوۡ خَلۡقًا مِّمَّا يَكۡبُرُ فِىۡ صُدُوۡرِكُمۡ ۚ فَسَيَقُوۡلُوۡنَ مَنۡ
يُّعِيۡدُنَا ؕ قُلِ الَّذِىۡ فَطَرَكُمۡ اَوَّلَ مَرَّةٍ ۚ فَسَيُنۡغِضُوۡنَ اِلَيۡكَ
رُءُوۡسَهُمۡ وَيَقُوۡلُوۡنَ مَتٰى هُوَ ؕ قُلۡ عَسٰۤى اَنۡ يَّكُوۡنَ قَرِيۡبًا ﴿٥١﴾

51. അല്ലെങ്കിൽ നിങ്ങളുടെ മനസ്സുകളിൽ വലുതായി തോന്നുന്ന ഏതെങ്കിലുമൊരു സൃഷ്ടിയായിക്കൊള്ളുക (എന്നാലും നിങ്ങൾ പുനരുജ്ജീവിപ്പിക്കപ്പെടും) അപ്പോൾ, 'ആരാണ് ഞങ്ങളെ (ജീവിതത്തിലേക്ക്) തിരിച്ചുകൊണ്ടുവരിക?' എന്ന് അവർ പറഞ്ഞേക്കും. 'നിങ്ങളെ ആദ്യതവണ സൃഷ്ടിച്ചവൻ തന്നെ' എന്ന് നീ പറയുക. അപ്പോൾ നിന്റെ നേരെ (നോക്കിയിട്ട്) അവർ തലയാട്ടിക്കൊണ്ട് പറയും: 'എപ്പോഴായിരിക്കും അത്?' നീ പറയുക: 'അത് അടുത്തു തന്നെ ആയേക്കാം.'

يَوۡمَ يَدۡعُوۡكُمۡ فَتَسۡتَجِيۡبُوۡنَ بِحَمۡدِهٖ وَتَظُنُّوۡنَ اِنۡ لَّبِثۡتُمۡ اِلَّا
قَلِيۡلًا ﴿٥٢﴾

52. അതെ, അവൻ നിങ്ങളെ വിളിക്കുകയും, അവനെ സ്തുതിച്ചുകൊണ്ട് നിങ്ങൾ ഉത്തരം നൽകുകയും ചെയ്യുന്ന ദിവസം.[555] (അതിന്നിടക്ക്) വളരെ കുറച്ചുമാത്രമേ നിങ്ങൾ കഴിച്ചു കൂട്ടിയിട്ടുള്ളൂ എന്ന് നിങ്ങൾ വിചാരിക്കുകയും ചെയ്യും.

وَقُلۡ لِّعِبَادِىۡ يَقُوۡلُوا الَّتِىۡ هِىَ اَحۡسَنُ ؕ اِنَّ الشَّيۡطٰنَ يَنۡزَغُ
بَيۡنَهُمۡ ؕ اِنَّ الشَّيۡطٰنَ كَانَ لِلۡاِنۡسَانِ عَدُوًّا مُّبِيۡنًا ﴿٥٣﴾

53. നീ എന്റെ ദാസന്മാരോട് പറയുക; അവർ പറയുന്നത് ഏററവും നല്ല വാക്കായിരിക്കണമെന്ന്. തീർച്ചയായും പിശാച് അവർക്കിടയിൽ (കുഴപ്പം) ഇളക്കിവിടുന്നു. തീർച്ചയായും പിശാച് മനുഷ്യന്ന് പ്രത്യക്ഷ ശത്രുവാകുന്നു.

رَبُّكُمۡ اَعۡلَمُ بِكُمۡ ؕ اِنۡ يَّشَاۡ يَرۡحَمۡكُمۡ اَوۡ اِنۡ يَّشَاۡ يُعَذِّبۡكُمۡ ؕ وَمَاۤ اَرۡسَلۡنٰكَ
عَلَيۡهِمۡ وَكِيۡلًا ﴿٥٤﴾

54. നിങ്ങളുടെ രക്ഷിതാവ് നിങ്ങളെപ്പററി നല്ല വണ്ണം അറിയുന്നവനാകുന്നു. അവൻ ഉദ്ദേശിക്കുന്ന പക്ഷം അവൻ നിങ്ങളോട് കരുണ കാണിക്കും. അല്ലെങ്കിൽ അവനുദ്ദേശിക്കുന്നപക്ഷം നിങ്ങളെ അവൻ ശിക്ഷിക്കും. അവരുടെ മേൽ മേൽനോട്ടക്കാരനായി നിന്നെ നാം നിയോഗിച്ചിട്ടില്ല.

وَرَبُّكَ اَعۡلَمُ بِمَنۡ فِى السَّمٰوٰتِ وَالۡاَرۡضِ ؕ وَلَقَدۡ فَضَّلۡنَا بَعۡضَ
النَّبِيّٖنَ عَلٰى بَعۡضٍ وَّاٰتَيۡنَا دَاوٗدَ زَبُوۡرًا ﴿٥٥﴾

55. നിന്റെ രക്ഷിതാവ് ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരെപ്പററി നല്ലവണ്ണം അറിയുന്നവനത്രെ. തീർച്ചയായും പ്രവാചകന്മാരിൽ ചിലർക്കു ചിലരെക്കാൾ നാം ശ്രേഷ്ഠത നൽകിയിട്ടുണ്ട്. ദാവൂദിന് നാം 'സബൂർ'[556] എന്ന വേദം നൽകുകയും ചെയ്തിരിക്കുന്നു.

---

555. അല്ലാഹുവിന്റെ വിളി കേട്ട് എല്ലാവരും പരലോകത്ത് സമ്മേളിക്കുന്ന ദിവസമത്രെ ഉദ്ദേശ്യം.
556. ബൈബിൾ പഴയ നിയമത്തിലെ 'സങ്കീർത്തനങ്ങൾ' എന്ന പുസ്തകം ദാവൂദ് നബി(അ)ക്ക് നൽകപ്പെട്ട സബൂറാണെന്ന് കരുതപ്പെടുന്നു. ഒരുപക്ഷേ, സബൂറിന്റെ ഒരു ഭാഗം മാത്രമായിരിക്കാം 'സങ്കീർത്തനങ്ങൾ'.

56. (നബിയേ,) പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ (ദൈവങ്ങളെന്ന്) വാദിച്ചുപോന്ന വരെ നിങ്ങൾ വിളിച്ചുനോക്കൂ. നിങ്ങളിൽ നിന്ന് ഉപദ്രവം നീക്കുവാനോ (നിങ്ങളുടെ സ്ഥിതിക്ക്) മാററം വരുത്തുവാനോ ഉള്ള കഴിവ് അവരുടെ അധീനത്തിലില്ല.

قُلِ ادْعُوا الَّذِينَ زَعَمْتُم مِّن دُونِهِ فَلَا يَمْلِكُونَ
كَشْفَ الضُّرِّ عَنكُمْ وَلَا تَحْوِيلًا ﴿٥٦﴾

57. അവർ വിളിച്ചു പ്രാർത്ഥിച്ചു കൊണ്ടിരിക്കുന്നത് ആരെയാണോ അവർ തന്നെ തങ്ങളുടെ രക്ഷിതാവിങ്കലേക്ക് സമീപനമാർഗ്ഗം തേടിക്കൊണ്ടിരിക്കുകയാണ്.[557] അതെ, അവരുടെ കൂട്ടത്തിൽ അല്ലാഹുവോട് ഏററവും അടുത്തവർ തന്നെ (അപ്രകാരം തേടുന്നു.) അവർ അവൻെറ കാരുണ്യം ആഗ്രഹിക്കുകയും അവൻെറ ശിക്ഷ ഭയപ്പെടുകയും ചെയ്യുന്നു. നിൻെറ രക്ഷിതാവിൻെറ ശിക്ഷ തീർച്ചയായും ഭയപ്പെടേണ്ടതാകുന്നു.

أُولَٰئِكَ الَّذِينَ يَدْعُونَ يَبْتَغُونَ إِلَىٰ رَبِّهِمُ الْوَسِيلَةَ أَيُّهُمْ أَقْرَبُ
وَيَرْجُونَ رَحْمَتَهُ وَيَخَافُونَ عَذَابَهُ ۚ إِنَّ عَذَابَ رَبِّكَ
كَانَ مَحْذُورًا ﴿٥٧﴾

58. ഉയിർത്തെഴുന്നേൽപിൻെറ ദിവസത്തിനു മുമ്പായി നാം നശിപ്പിച്ചു കളയുന്നതോ അല്ലെങ്കിൽ നാം കഠിനമായി ശിക്ഷിക്കുന്നതോ ആയിട്ടല്ലാതെ ഒരു രാജ്യവുമില്ല. അത് ഗ്രന്ഥത്തിൽ രേഖപ്പെടുത്തപ്പെട്ട കാര്യമാകുന്നു.[558]

وَإِن مِّن قَرْيَةٍ إِلَّا نَحْنُ مُهْلِكُوهَا قَبْلَ يَوْمِ الْقِيَامَةِ
أَوْ مُعَذِّبُوهَا عَذَابًا شَدِيدًا ۚ كَانَ ذَٰلِكَ فِي الْكِتَابِ مَسْطُورًا ﴿٥٨﴾

59. നാം ദൃഷ്ടാന്തങ്ങൾ അയക്കുന്നതിന് നമുക്കു തടസ്സമായത് പൂർവ്വികന്മാർ അത്തരം ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളിക്കളഞ്ഞു എന്നതുമാത്രമാണ്. നാം ഥമൂദ് സമുദായത്തിന് പ്രത്യക്ഷ ദൃഷ്ടാന്തമായിക്കൊണ്ട് ഒട്ടകത്തെ നൽകുകയുണ്ടായി. എന്നിട്ട് അവർ അതിൻെറ കാര്യത്തിൽ അക്രമം പ്രവർത്തിച്ചു. ഭയപ്പെടുത്താൻ മാത്രമാകുന്നു നാം ദൃഷ്ടാന്തങ്ങൾ അയക്കുന്നത്.[559]

وَمَا مَنَعَنَا أَن نُّرْسِلَ بِالْآيَاتِ إِلَّا أَن كَذَّبَ بِهَا الْأَوَّلُونَ
وَآتَيْنَا ثَمُودَ النَّاقَةَ مُبْصِرَةً فَظَلَمُوا بِهَا
وَمَا نُرْسِلُ بِالْآيَاتِ إِلَّا تَخْوِيفًا ﴿٥٩﴾

60. തീർച്ചയായും നിൻെറ രക്ഷിതാവ് മനുഷ്യരെ വലയം ചെയ്തിരിക്കുന്നു[560] എന്ന് നാം നിന്നോട് പറഞ്ഞ സന്ദർഭവും ശ്രദ്ധേയമാണ്. നിനക്ക് നാം കാണിച്ചു തന്ന ആ ദർശനത്തെ നാം ജനങ്ങൾക്കു ഒരു പരീക്ഷണം മാത്രമാക്കിയിരിക്കുകയാണ്.[561] ഖുർആനിലെ ശപിക്കപ്പെട്ട

وَإِذْ قُلْنَا لَكَ إِنَّ رَبَّكَ أَحَاطَ بِالنَّاسِ ۚ وَمَا جَعَلْنَا الرُّؤْيَا الَّتِي أَرَيْنَاكَ
إِلَّا فِتْنَةً لِّلنَّاسِ وَالشَّجَرَةَ الْمَلْعُونَةَ فِي الْقُرْآنِ ۚ وَنُخَوِّفُهُمْ فَمَا يَزِيدُهُمْ

557. മലക്കുകളോടും മഹാത്മാക്കളോടും മററും പ്രാർത്ഥിക്കുന്നവരുടെ വിഡ്ഢിത്തമാണ് ഇവിടെ ചൂണ്ടിക്കാണിക്കുന്നത്. മുഴുവൻ നബിമാരും മലക്കുകളും അല്ലാഹുവോട് നേരിട്ട് പ്രാർത്ഥിക്കുന്നവരാണ്. അല്ലാഹുവിങ്കൽ സാമീപ്യം ലഭിക്കാൻ അവൻ നിർദ്ദേശിച്ച മാർഗ്ഗം സ്വീകരിക്കുന്നവരാണ്. എന്നിരിക്കെ അവരെ സ്നേഹിക്കുന്നവർ അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥിക്കുന്നതിന് എന്തുണ്ട് ന്യായം?
558. ഉയിർത്തെഴുന്നേല്പിന് മുമ്പ് – അന്ത്യദിനത്തിൽ – ലോകമാകെ നശിപ്പിക്കപ്പെടും. കടുത്ത അതിക്രമകാരികളുടെ നാടുകളെ അതിനു മുമ്പു തന്നെ അല്ലാഹു നശിപ്പിച്ചെന്നും വരാം. ഈ കാര്യം അല്ലാഹുവിൻെറ രേഖയിൽ – ലൗഹുൽ മഹ്ഫൂളിൽ – രേഖപ്പെടുത്തിയതാകുന്നു.
559. ജനങ്ങളുടെ മനസ്സിൽ ഭയവും ഭക്തിയും ജനിപ്പിക്കുവാൻ വേണ്ടിയത്രെ ദൃഷ്ടാന്തങ്ങൾ അവതരിപ്പിക്കുന്നത്.
560. മനുഷ്യർ എത്ര അഹങ്കരിച്ചാലും അവർ അല്ലാഹുവിൻെറ നിയന്ത്രണവലയത്തിൽ തന്നെയാകുന്നു. അതിനെ അവർക്ക് മറികടക്കാനാവില്ല.
561. നിശായാത്രയിൽ അല്ലാഹു നബി(സ)ക്ക് കാണിച്ചുകൊടുത്ത കാഴ്ചകളെപ്പററിയാണ് ഇവിടെ പരാമർശിക്കുന്നത്. നബി(സ) അത് വിവരിച്ചപ്പോൾ സത്യനിഷേധികൾ ശക്തിയായി പരിഹസിക്കുകയുണ്ടായി. നരകത്തിൽ 'സഖ്ഖൂം' എന്നൊരു വൃക്ഷമുണ്ടെന്നും, അതിൽ നിന്നായിരിക്കും ദുർമാർഗികൾക്കുള്ള ഭക്ഷണമെന്നും വിശുദ്ധ ഖുർആൻ പ്രസ്താവിച്ചപ്പോഴും സത്യനിഷേധികൾ രൂക്ഷമായ പരിഹാസം നടത്തുകയുണ്ടായി. അദൃശ്യവാർത്തകളോട് ജനങ്ങൾ എങ്ങനെ പ്രതികരിക്കുമെന്ന് പരീക്ഷിച്ചറിയാനുള്ള സന്ദർഭങ്ങളത്രെ ഇതൊക്കെ.

إِلَّا طُغْيَانًا كَبِيرًا ﴿٦٠﴾

വൃക്ഷത്തെയും (ഒരു പരീക്ഷണമാക്കിയിരിക്കുന്നു.) നാം അവരെ ഭയപ്പെടുത്തുന്നു. എന്നാൽ വലിയ ധിക്കാരം മാത്രമാണ് അത് അവർക്ക് വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നത്.

وَإِذْ قُلْنَا لِلْمَلَائِكَةِ اسْجُدُوا لِآدَمَ فَسَجَدُوا إِلَّا إِبْلِيسَ قَالَ
أَأَسْجُدُ لِمَنْ خَلَقْتَ طِينًا ﴿٦١﴾

61. നിങ്ങൾ ആദമിന് പ്രണാമം ചെയ്യുക എന്ന് നാം മലക്കുകളോട് പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു.) അപ്പോൾ അവർ പ്രണമിച്ചു. ഇബ്ലീസ് ഒഴികെ. അവൻ പറഞ്ഞു: നീ കളിമണ്ണിനാൽ സൃഷ്ടിച്ചവന്ന് ഞാൻ പ്രണാമം ചെയ്യുകയോ?

قَالَ أَرَأَيْتَكَ هَٰذَا الَّذِي كَرَّمْتَ عَلَيَّ لَئِنْ أَخَّرْتَنِ إِلَىٰ يَوْمِ
الْقِيَامَةِ لَأَحْتَنِكَنَّ ذُرِّيَّتَهُ إِلَّا قَلِيلًا ﴿٦٢﴾

62. അവൻ പറഞ്ഞു: എന്നെക്കാൾ നീ ആദരിച്ചിട്ടുള്ള ഇവനാരെന്ന് നീ എനിക്ക് പറഞ്ഞുതരൂ. തീർച്ചയായും ഉയിർത്തെഴുന്നേൽപിൻെറ നാളുവരെ നീ എനിക്ക് അവധി നീട്ടിത്തരുന്ന പക്ഷം, ഇവൻെറ സന്തതികളിൽ ചുരുക്കം പേരൊഴിച്ച് എല്ലാവരെയും ഞാൻ കീഴ്പെടുത്തുക തന്നെ ചെയ്യും.

قَالَ اذْهَبْ فَمَن تَبِعَكَ مِنْهُمْ فَإِنَّ جَهَنَّمَ جَزَاؤُكُمْ
جَزَاءً مَّوْفُورًا ﴿٦٣﴾

63. അവൻ (അല്ലാഹു) പറഞ്ഞു: നീ പോയിക്കൊള്ളൂ. അവരിൽ നിന്ന് വല്ലവരും നിന്നെ പിന്തുടരുന്നപക്ഷം നിങ്ങൾക്കെല്ലാമുള്ള പ്രതിഫലം നരകം തന്നെയായിരിക്കും. അതെ; തികഞ്ഞ പ്രതിഫലം തന്നെ.

وَاسْتَفْزِزْ مَنِ اسْتَطَعْتَ مِنْهُم بِصَوْتِكَ
وَأَجْلِبْ عَلَيْهِم بِخَيْلِكَ وَرَجِلِكَ وَشَارِكْهُمْ فِي الْأَمْوَالِ
وَالْأَوْلَادِ وَعِدْهُمْ ۚ وَمَا يَعِدُهُمُ الشَّيْطَانُ إِلَّا غُرُورًا ﴿٦٤﴾

64. അവരിൽ നിന്ന് നിനക്ക് സാധ്യമായവരെ നിൻെറ ശബ്ദം മുഖേന നീ ഇളക്കി വിട്ടുകൊള്ളുക. അവർക്കെതിരിൽ നിൻെറ കുതിരപ്പടയെയും കാലാൾപ്പടയെയും നീ വിളിച്ചു കൂട്ടുകയും ചെയ്തുകൊള്ളുക. സ്വത്തുകളിലും സന്താനങ്ങളിലും നീ അവരോടൊപ്പം പങ്കുചേരുകയും[562] അവർക്കു നീ വാഗ്ദാനങ്ങൾ നൽകുകയും ചെയ്തുകൊള്ളുക. പിശാച് അവരോട് ചെയ്യുന്ന വാഗ്ദാനം വഞ്ചനമാത്രമാകുന്നു.

إِنَّ عِبَادِي لَيْسَ لَكَ عَلَيْهِمْ سُلْطَانٌ ۚ وَكَفَىٰ بِرَبِّكَ وَكِيلًا ﴿٦٥﴾

65. തീർച്ചയായും എൻെറ ദാസന്മാരാരോ അവരുടെമേൽ നിനക്ക് യാതൊരു അധികാരവുമില്ല. കൈകാര്യകർത്താവായി നിൻെറ രക്ഷിതാവ് തന്നെ മതി.

رَّبُّكُمُ الَّذِي يُزْجِي لَكُمُ الْفُلْكَ فِي الْبَحْرِ لِتَبْتَغُوا مِن فَضْلِهِ

66. നിങ്ങളുടെ രക്ഷിതാവ് നിങ്ങൾക്കുവേണ്ടി കടലിലൂടെ കപ്പൽ ഓടിക്കുന്നവനാകുന്നു. അവ

562. കുടുംബരംഗത്തും, സാമ്പത്തികരംഗത്തും ഇസ്ലാം വിരുദ്ധ മാർഗങ്ങൾ സ്വീകരിക്കുന്നവർ തങ്ങളുടെ ജീവിതത്തിൽ പിശാചിന് ഒരു പങ്ക് നൽകുകയത്രെ ചെയ്യുന്നത്.

إِنَّهُ كَانَ بِكُمْ رَحِيمًا ﴿٦٦﴾

ന്റെ ഔദാര്യത്തിൽ നിന്ന് നിങ്ങൾ തേടിക്കൊണ്ടുവരുന്നതിന് വേണ്ടിയത്രെ അത്. തീർച്ചയായും അവൻ നിങ്ങളോട് ഏറെ കരുണയുള്ളവനാകുന്നു.

وَإِذَا مَسَّكُمُ الضُّرُّ فِي الْبَحْرِ ضَلَّ مَنْ تَدْعُونَ إِلَّا إِيَّاهُ ۖ
فَلَمَّا نَجَّاكُمْ إِلَى الْبَرِّ أَعْرَضْتُمْ ۚ وَكَانَ الْإِنْسَانُ كَفُورًا ﴿٦٧﴾

67. കടലിൽവെച്ച് നിങ്ങൾക്ക് കഷ്ടത (അപായം) നേരിട്ടാൽ അവനൊഴികെ, നിങ്ങൾ ആരെയെല്ലാം വിളിച്ചു പ്രാർത്ഥിച്ചിരുന്നുവോ അവർ അപ്രത്യക്ഷരാകും.[563] എന്നാൽ നിങ്ങളെ അവൻ രക്ഷപ്പെടുത്തി കരയിലെത്തിക്കുമ്പോൾ നിങ്ങൾ തിരിഞ്ഞു കളയുകയായി. മനുഷ്യൻ ഏറെ നന്ദികെട്ടവനായിരിക്കുന്നു.

أَفَأَمِنْتُمْ أَنْ يَخْسِفَ بِكُمْ جَانِبَ الْبَرِّ أَوْ يُرْسِلَ
عَلَيْكُمْ حَاصِبًا ثُمَّ لَا تَجِدُوا لَكُمْ وَكِيلًا ﴿٦٨﴾

68. കരയുടെ ഭാഗത്ത് തന്നെ അവൻ നിങ്ങളെ ആഴ്ത്തിക്കളയുകയോ, അല്ലെങ്കിൽ അവൻ നിങ്ങളുടെ നേരെ ഒരു ചരൽമഴ അയക്കുകയോ ചെയ്യുകയും, നിങ്ങളുടെ സംരക്ഷണം ഏൽക്കാൻ യാതൊരാളെയും നിങ്ങൾ കണ്ടെത്താതിരിക്കുകയും ചെയ്യുന്നതിനെപറ്റി നിങ്ങൾ നിർഭയരായിരിക്കുകയാണോ?

أَمْ أَمِنْتُمْ أَنْ يُعِيدَكُمْ فِيهِ تَارَةً أُخْرَىٰ
فَيُرْسِلَ عَلَيْكُمْ قَاصِفًا مِنَ الرِّيحِ فَيُغْرِقَكُمْ بِمَا كَفَرْتُمْ ۙ
ثُمَّ لَا تَجِدُوا لَكُمْ عَلَيْنَا بِهِ تَبِيعًا ﴿٦٩﴾

69. അതല്ലെങ്കിൽ മറ്റൊരു പ്രാവശ്യം അവൻ നിങ്ങളെ അവിടേക്ക് (കടലിലേക്ക്) തിരിച്ചു കൊണ്ടുപോകുകയും, എന്നിട്ട് നിങ്ങളുടെ നേർക്ക് അവൻ ഒരു തകർപ്പൻ കാറ്റയച്ചിട്ട് നിങ്ങൾ നന്ദികേട് കാണിച്ചതിന് നിങ്ങളെ അവൻ മുക്കിക്കളയുകയും, അനന്തരം ആ കാര്യത്തിൽ നിങ്ങൾക്കുവേണ്ടി നമുക്കെതിരിൽ നടപടിയെടുക്കാൻ യാതൊരാളെയും നിങ്ങൾ കണ്ടെത്താതിരിക്കുകയും ചെയ്യുന്നതിനെപ്പറ്റി നിങ്ങൾ നിർഭയരായിരിക്കുകയാണോ?

وَلَقَدْ كَرَّمْنَا بَنِي آدَمَ وَحَمَلْنَاهُمْ فِي الْبَرِّ وَالْبَحْرِ وَرَزَقْنَاهُمْ مِنَ
الطَّيِّبَاتِ وَفَضَّلْنَاهُمْ عَلَىٰ كَثِيرٍ مِمَّنْ خَلَقْنَا تَفْضِيلًا ﴿٧٠﴾

70. തീർച്ചയായും ആദം സന്തതികളെ നാം ആദരിക്കുകയും, കടലിലും കരയിലും അവരെ നാം വാഹനത്തിൽ കയറ്റുകയും,[564] വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് നാമവർക്ക് ഉപജീവനം നൽകുകയും, നാം സൃഷ്ടിച്ചിട്ടുള്ളവരിൽ മിക്കവരെക്കാളും അവർക്കു നാം സവിശേഷമായ ശ്രേഷ്ഠത നൽകുകയും ചെയ്തിരിക്കുന്നു.

يَوْمَ نَدْعُو كُلَّ أُنَاسٍ بِإِمَامِهِمْ ۖ فَمَنْ أُوتِيَ كِتَابَهُ بِيَمِينِهِ

71. എല്ലാ മനുഷ്യരെയും അവരുടെ നേതാവിനോടൊപ്പം നാം വിളിച്ചുകൂട്ടുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) അപ്പോൾ ആർക്ക് തന്റെ

563. വ്യാജദൈവങ്ങളെപറ്റിയുള്ള ചിന്ത മനസ്സിൽ നിന്ന് അപ്രത്യക്ഷമാവുകയും, പ്രാർത്ഥന അല്ലാഹുവോടു മാത്രമാവുകയും ചെയ്യും എന്നർത്ഥം.

564. വാഹനം ഉപയോഗിക്കുന്ന ഏക ജീവി മനുഷ്യനാകുന്നു. മറ്റു പല ഘടകങ്ങളോടൊപ്പം ഇതും അവന്റെ മഹത്വത്തിന് മാറ്റ് കൂട്ടുന്നു.

فَأُولَٰٓئِكَ يَقْرَءُونَ كِتَٰبَهُمْ وَلَا يُظْلَمُونَ فَتِيلًا ﴿٧١﴾

(കർമ്മ ങ്ങളുടെ) രേഖ തന്റെ വലതുകയ്യിൽ നൽക പ്പെട്ടുവോ അത്തരക്കാർ അവരുടെ ഗ്രന്ഥം വായിച്ചു നോക്കുന്നതാണ്. അവരോട് ഒരു തരി മ്പും അനീതി ചെയ്യപ്പെടുന്നതുമല്ല.

وَمَن كَانَ فِى هَٰذِهِۦٓ أَعْمَىٰ فَهُوَ فِى ٱلْءَاخِرَةِ أَعْمَىٰ وَأَضَلُّ سَبِيلًا ﴿٧٢﴾

72. വല്ലവനും ഈ ലോകത്ത് അന്ധനായിരുന്നാൽ പരലോകത്തും അവൻ അന്ധനായിരിക്കും.[565] ഏററവും വഴിപിഴച്ചവനുമായിരിക്കും.

وَإِن كَادُوا۟ لَيَفْتِنُونَكَ عَنِ ٱلَّذِىٓ أَوْحَيْنَآ إِلَيْكَ
لِتَفْتَرِىَ عَلَيْنَا غَيْرَهُۥ ۖ وَإِذًا لَّٱتَّخَذُوكَ خَلِيلًا ﴿٧٣﴾

73. തീർച്ചയായും നാം നിനക്ക് ബോധനം നൽകിയിട്ടുള്ളതിൽ നിന്ന് അവർ നിന്നെ തെററിച്ചുകളയാൻ ഒരുങ്ങിയിരിക്കുന്നു. നീ നമ്മുടെ മേൽ അതല്ലാത്ത വല്ലതും കെട്ടിച്ചമക്കുവാനാണ് (അവർ ആഗ്രഹിക്കുന്നത്). അപ്പോൾ അവർ നിന്നെ മിത്രമായി സ്വീകരിക്കുക തന്നെ ചെയ്യും.

وَلَوْلَآ أَن ثَبَّتْنَٰكَ لَقَدْ كِدتَّ تَرْكَنُ إِلَيْهِمْ شَيْـًٔا قَلِيلًا ﴿٧٤﴾

74. നിന്നെ നാം ഉറപ്പിച്ചു നിർത്തിയിട്ടില്ലായിരുന്നുവെങ്കിൽ തീർച്ചയായും നീ അവരിലേക്ക് അൽപമൊക്കെ ചാഞ്ഞു പോയേക്കുമായിരുന്നു.

إِذًا لَّأَذَقْنَٰكَ ضِعْفَ ٱلْحَيَوٰةِ وَضِعْفَ ٱلْمَمَاتِ ثُمَّ لَا تَجِدُ لَكَ
عَلَيْنَا نَصِيرًا ﴿٧٥﴾

75. എങ്കിൽ ജീവിതത്തിലും ഇരട്ടി ശിക്ഷ, മരണത്തിലും ഇരട്ടി ശിക്ഷ അതായിരിക്കും നാം നിനക്ക് ആസ്വദിപ്പിക്കുന്നത്. പിന്നീട് നമുക്കെതിരിൽ നിനക്ക് സഹായം നൽകാൻ യാതൊരാളെയും നീ കണ്ടെത്തുകയില്ല.

وَإِن كَادُوا۟ لَيَسْتَفِزُّونَكَ مِنَ ٱلْأَرْضِ لِيُخْرِجُوكَ
مِنْهَا ۖ وَإِذًا لَّا يَلْبَثُونَ خِلَٰفَكَ إِلَّا قَلِيلًا ﴿٧٦﴾

76. തീർച്ചയായും അവർ നിന്നെ നാട്ടിൽ നിന്ന് വിരട്ടി വിടുവാൻ ഒരുങ്ങിയിരിക്കുന്നു. നിന്നെ അവിടെ നിന്ന് പുറത്താക്കുകയത്രെ അവരുടെ ലക്ഷ്യം. എങ്കിൽ നിന്റെ (പുറത്താക്കലിന്) ശേഷം കുറച്ചു കാലമല്ലാതെ അവർ (അവിടെ) താമസിക്കുകയില്ല.

سُنَّةَ مَن قَدْ أَرْسَلْنَا قَبْلَكَ مِن رُّسُلِنَا ۖ وَلَا تَجِدُ لِسُنَّتِنَا تَحْوِيلًا ﴿٧٧﴾

77. നിനക്ക് മുമ്പ് നാം അയച്ച നമ്മുടെ ദൂതന്മാരുടെ കാര്യത്തിലുണ്ടായ നടപടിക്രമം തന്നെ.[566] നമ്മുടെ നടപടിക്രമത്തിന് യാതൊരു ഭേദഗതിയും നീ കണ്ടെത്തുകയില്ല.

أَقِمِ ٱلصَّلَوٰةَ لِدُلُوكِ ٱلشَّمْسِ إِلَىٰ غَسَقِ ٱلَّيْلِ وَقُرْءَانَ ٱلْفَجْرِ ۖ

78. സൂര്യൻ (ആകാശമദ്ധ്യത്തിൽ നിന്ന്) തെററിയതുമുതൽ രാത്രി ഇരുട്ടുന്നതുവരെ (നിശ്ചിത സമയങ്ങളിൽ) നീ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുക.[567] ഖുർആൻ പാരായണം ചെയ്യു

565. തെളിവുകളൊക്കെ കണ്ടിട്ടും സത്യം സ്വീകരിക്കാതെ ഇരുട്ടിൽ കഴിയുന്നവനെയത്രെ ഇവിടെ അന്ധൻ എന്ന് വിശേഷിപ്പിച്ചത്. പരലോകത്ത് യാതൊരു രക്ഷാമാർഗവും കാണാതെ അവൻ അന്ധതയിൽ കഴിയേണ്ടി വരും.

566. സത്യത്തിന്റെ സന്ദേശം ഒരിക്കലും ജനസമ്മതി നേടരുത് എന്ന ദുശ്ശാഠ്യമാണ് പ്രവാചകന്മാരെ പുറത്താക്കാനും, വധിക്കാനുമൊക്കെ ശ്രമിച്ചവരെ അതിന് പ്രേരിപ്പിച്ചത്. എന്നാൽ സത്യത്തെ കുഴിച്ചുമൂടി എന്ന കൃതാർത്ഥതയോടെ സ്വസ്ഥമായി ഏറെ നാൾ കഴിയാൻ സത്യത്തിന്റെ ശത്രുക്കൾക്ക് അല്ലാഹു അവസരം നൽകാറില്ല.

567. ഉച്ച തിരിഞ്ഞതുമുതൽ രാത്രി ഇരുട്ടുന്നത് വരെ നാല് നമസ്കാരങ്ങളാണുള്ളത്. ളുഹ്ർ, അസ്ർ, മഗ്രിബ്, ഇശാ.

إِنَّ قُرْآنَ الْفَجْرِ كَانَ مَشْهُودًا ﴿٧٨﴾

കൊണ്ടുള്ള പ്രഭാതനമസ്കാരവും (നിലനിർത്തുക). തീർച്ചയായും പ്രഭാതനമസ്കാരത്തിലെ ഖുർആൻ പാരായണം സാക്ഷ്യം വഹിക്കപ്പെടുന്നതാകുന്നു.[568]

وَمِنَ اللَّيْلِ فَتَهَجَّدْ بِهِ نَافِلَةً لَكَ عَسَىٰ أَنْ يَبْعَثَكَ رَبُّكَ مَقَامًا مَحْمُودًا ﴿٧٩﴾

79. രാത്രിയിൽ നിന്ന് അല്പസമയം നീ ഉറക്കമുണർന്ന് അതോടെ (ഖുർആൻ പാരായണത്തോടെ) നമസ്കരിക്കുകയും ചെയ്യുക. അത് നിനക്ക് കൂടുതലായുള്ള ഒരു പുണ്യകർമ്മമാകുന്നു.[569] നിന്റെ രക്ഷിതാവ് നിന്നെ സ്തുത്യർഹമായ ഒരു സ്ഥാനത്ത് നിയോഗിച്ചേക്കാം.

وَقُلْ رَبِّ أَدْخِلْنِي مُدْخَلَ صِدْقٍ وَأَخْرِجْنِي مُخْرَجَ صِدْقٍ وَاجْعَلْ لِي مِنْ لَدُنْكَ سُلْطَانًا نَصِيرًا ﴿٨٠﴾

80. 'എന്റെ രക്ഷിതാവേ, സത്യത്തിന്റെ പ്രവേശനമാർഗ്ഗത്തിലൂടെ നീ എന്നെ പ്രവേശിപ്പിക്കുകയും, സത്യത്തിന്റെ ബഹിർഗ്ഗമന മാർഗ്ഗത്തിലൂടെ നീ എന്നെ പുറപ്പെടുവിക്കുകയും ചെയ്യേണമേ.[570] നിന്റെ പക്കൽ നിന്ന് എനിക്ക് സഹായകമായ ഒരു ആധികാരിക ശക്തി[571] നീ ഏർപ്പെടുത്തിത്തരികയും ചെയ്യേണമേ' എന്ന് നീ പറയുകയും ചെയ്യുക.

وَقُلْ جَاءَ الْحَقُّ وَزَهَقَ الْبَاطِلُ إِنَّ الْبَاطِلَ كَانَ زَهُوقًا ﴿٨١﴾

81. 'സത്യം വന്നിരിക്കുന്നു. അസത്യം മാഞ്ഞുപോയിരിക്കുന്നു. തീർച്ചയായും അസത്യം മാഞ്ഞുപോകുന്നതാകുന്നു.' എന്നും നീ പറയുക.

وَنُنَزِّلُ مِنَ الْقُرْآنِ مَا هُوَ شِفَاءٌ وَرَحْمَةٌ لِلْمُؤْمِنِينَ وَلَا يَزِيدُ الظَّالِمِينَ إِلَّا خَسَارًا ﴿٨٢﴾

82. സത്യവിശ്വാസികൾക്കു ശമനവും കാരുണ്യവുമായിട്ടുള്ളത് ഖുർആനിലൂടെ നാം അവതരിപ്പിച്ചുകൊണ്ടിരിക്കുന്നു. അക്രമികൾക്ക് അത് നഷ്ടമല്ലാതെ (മറ്റൊന്നും) വർദ്ധിപ്പിക്കുന്നില്ല.

وَإِذَا أَنْعَمْنَا عَلَى الْإِنْسَانِ أَعْرَضَ وَنَأَىٰ بِجَانِبِهِ ۖ وَإِذَا مَسَّهُ الشَّرُّ كَانَ يَئُوسًا ﴿٨٣﴾

83. നാം മനുഷ്യന്ന് അനുഗ്രഹം ചെയ്തുകൊടുത്താൽ അവൻ തിരിഞ്ഞു കളയുകയും, അവന്റെ പാട്ടിന്ന് മാറിപ്പോവുകയും ചെയ്യുന്നു. അവന്ന് ദോഷം ബാധിച്ചാലാകട്ടെ അവൻ വളരെ നിരാശ നായിരിക്കുകയും ചെയ്യും.

قُلْ كُلٌّ يَعْمَلُ عَلَىٰ شَاكِلَتِهِ فَرَبُّكُمْ أَعْلَمُ بِمَنْ

84. പറയുക: എല്ലാവരും അവരവരുടെ സമ്പ്രദായമനുസരിച്ച് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ കൂടുതൽ ശരിയായ മാർഗ്ഗം

568. രാത്രിയിലും പകലും മനുഷ്യരുടെ കർമ്മങ്ങൾ നിരീക്ഷിക്കുവാൻ ചുമതലയേൽപിക്കപ്പെട്ട മലക്കുകൾ പ്രഭാത നമസ്കാരത്തിന് സാക്ഷികളായിരിക്കും എന്നാണ് ഇതിന്റെ വിവക്ഷയെന്ന് ഹദീസുകളിൽ നിന്ന് വ്യക്തമാകുന്നു.

569. രാത്രിയിൽ ഉറക്കമുണർന്നിട്ട് നിർവ്വഹിക്കുന്ന 'തഹജ്ജുദ്' നമസ്കാരം നബി(സ)ക്ക് ഒരു നിർബന്ധ കർമ്മവും, മററു മുസ്ലിംകൾക്ക് ഒരു ഐച്ഛിക കർമ്മവുമാണെന്നത്രെ ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായം.

570. ഞാൻ എവിടെ പ്രവേശിക്കുകയാണെങ്കിലും, എവിടെനിന്ന് പുറത്തു വരുകയാണെങ്കിലും അത് സത്യസന്ധതയ്ക്ക് ഇണങ്ങും വിധമാക്കേണമേ എന്നർത്ഥം.

571. വാഗ്വാദങ്ങളിലും യുദ്ധങ്ങളിലും മററും വിജയത്തിന് നിദാനമായിട്ടുള്ള ഒരു അധികൃത പിൻബലം.

സ്വീകരിച്ചവൻ ആരാണെന്നതിനെപ്പററി നിങ്ങളു ടെ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാകുന്നു.

هُوَ أَهْدَىٰ سَبِيلًا ﴿٨٤﴾

85. നിന്നോടവർ ആത്മാവിനെപ്പററി ചോദി ക്കുന്നു. പറയുക: ആത്മാവ് എൻെറ രക്ഷിതാവി ൻെറ കാര്യത്തിൽ പെട്ടതാകുന്നു. അറിവിൽ നിന്ന് അൽപമല്ലാതെ നിങ്ങൾക്ക് നൽകപ്പെട്ടിട്ടില്ല.

وَيَسْأَلُونَكَ عَنِ الرُّوحِ ۖ قُلِ الرُّوحُ مِنْ أَمْرِ رَبِّي
وَمَا أُوتِيتُم مِّنَ الْعِلْمِ إِلَّا قَلِيلًا ﴿٨٥﴾

86, 87. തീർച്ചയായും നാം ഉദ്ദേശിച്ചിരുന്നുവെ ങ്കിൽ നിനക്ക് നാം നൽകിയ സന്ദേശം നാം പിൻവലിക്കുമായിരുന്നു. പിന്നീട് അതിൻെറ കാര്യത്തിൽ നമുക്കെതിരായി നിനക്ക് ഭരമേൽ പിക്കാവുന്ന യാതൊരാളെയും നീ കണ്ടെത്തു കയുമില്ല.[572] നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യം മാത്രമാകുന്നു അത്. നിൻെറ മേൽ അവൻെറ അനുഗ്രഹം തീർച്ചയായും മഹത്ത രമായിരിക്കുന്നു.

وَلَئِن شِئْنَا لَنَذْهَبَنَّ بِالَّذِي أَوْحَيْنَا إِلَيْكَ ثُمَّ
لَا تَجِدُ لَكَ بِهِ عَلَيْنَا وَكِيلًا ﴿٨٦﴾
إِلَّا رَحْمَةً مِّن رَّبِّكَ ۚ إِنَّ فَضْلَهُ كَانَ عَلَيْكَ كَبِيرًا ﴿٨٧﴾

88. (നബിയേ,) പറയുക: ഈ ഖുർആൻ പോലൊന്ന് കൊണ്ടുവരുന്നതിനായി മനുഷ്യരും ജിന്നുകളും ഒന്നിച്ചു ചേർന്നാലും തീർച്ചയായും അതുപോലൊന്ന് അവർ കൊണ്ടുവരികയില്ല. അവരിൽ ചിലർ ചിലർക്ക് പിന്തുണ നൽകുന്ന തായാൽ പോലും.

قُل لَّئِنِ اجْتَمَعَتِ الْإِنسُ وَالْجِنُّ عَلَىٰ أَن يَأْتُوا بِمِثْلِ هَٰذَا
الْقُرْآنِ لَا يَأْتُونَ بِمِثْلِهِ وَلَوْ كَانَ بَعْضُهُمْ لِبَعْضٍ ظَهِيرًا ﴿٨٨﴾

89. തീർച്ചയായും ഈ ഖുർആനിൽ എല്ലാവിധ ഉപമകളും ജനങ്ങൾക്കുവേണ്ടി വിവിധ രൂപ ത്തിൽ നാം വിവരിച്ചിട്ടുണ്ട്. എന്നാൽ മനുഷ്യരിൽ അധികപേർക്കും നിഷേധിക്കാനല്ലാതെ മനസ്സു വന്നില്ല.

وَلَقَدْ صَرَّفْنَا لِلنَّاسِ فِي هَٰذَا الْقُرْآنِ مِن
كُلِّ مَثَلٍ فَأَبَىٰ أَكْثَرُ النَّاسِ إِلَّا كُفُورًا ﴿٨٩﴾

90. അവർ പറഞ്ഞു: ഈ ഭൂമിയിൽ നിന്ന് നീ ഞങ്ങൾക്ക് ഒരു ഉറവ് ഒഴുക്കിത്തരുന്നത് വരെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയേയില്ല.

وَقَالُوا لَن نُّؤْمِنَ لَكَ حَتَّىٰ تَفْجُرَ لَنَا مِنَ الْأَرْضِ يَنبُوعًا ﴿٩٠﴾

91. അല്ലെങ്കിൽ നിനക്ക് ഈത്തപ്പനയുടെയും മുന്തിരിയുടെയും ഒരു തോട്ടമുണ്ടായിരിക്കു കയും, അതിന്നിടയിലൂടെ നീ സമൃദ്ധമായി അരു വികൾ ഒഴുക്കുകയും ചെയ്യുന്നത് വരെ.

أَوْ تَكُونَ لَكَ جَنَّةٌ مِّن نَّخِيلٍ وَعِنَبٍ
فَتُفَجِّرَ الْأَنْهَارَ خِلَالَهَا تَفْجِيرًا ﴿٩١﴾

92. അല്ലെങ്കിൽ നീ ജൽപിച്ചതുപോലെ ആ കാശത്തെ ഞങ്ങളുടെ മേൽ കഷ്ണം കഷ്ണ മായി നീ വീഴ്ത്തുന്നതുവരെ.[573] അല്ലെങ്കിൽ അല്ലാഹുവെയും മലക്കുകളെയും കൂട്ടം കൂട്ടമായി നീ കൊണ്ടുവരുന്നതുവരെ.

أَوْ تُسْقِطَ السَّمَاءَ كَمَا زَعَمْتَ عَلَيْنَا كِسَفًا أَوْ تَأْتِيَ بِاللَّهِ
وَالْمَلَائِكَةِ قَبِيلًا ﴿٩٢﴾

572. ദിവ്യസന്ദേശം അല്ലാഹു പിൻവലിക്കുന്നപക്ഷം അതു പുനസ്ഥാപിക്കുന്ന വിഷയത്തിൽ ഭരമേൽപിക്കപ്പെടാവുന്ന ആരും തന്നെയില്ല എന്നർത്ഥം.

573. ലോകാവസാനത്തെപററിയുള്ള ഖുർആനിക പ്രവചനങ്ങളെ പരിഹസിച്ചുകൊണ്ടാണ് അവർ ഇപ്രകാരം പറഞ്ഞത്.

أَوْ يَكُونَ لَكَ بَيْتٌ مِّن زُخْرُفٍ أَوْ تَرْقَىٰ فِي السَّمَاءِ وَلَن نُّؤْمِنَ لِرُقِيِّكَ حَتَّىٰ تُنَزِّلَ عَلَيْنَا كِتَابًا نَّقْرَؤُهُ ۗ قُلْ سُبْحَانَ رَبِّي هَلْ كُنتُ إِلَّا بَشَرًا رَّسُولًا ﴿٩٣﴾

93. അല്ലെങ്കിൽ നിനക്ക് സ്വർണ്ണം കൊണ്ടുള്ള ഒരു വീട് ഉണ്ടാകുന്നതുവരെ, അല്ലെങ്കിൽ ആകാശത്തു കൂടി നീ കയറിപ്പോകുന്നതുവരെ. ഞങ്ങൾക്കു വായിക്കാവുന്ന ഒരു ഗ്രന്ഥം ഞങ്ങളുടെ അടുത്തേക്ക് നീ ഇറക്കിക്കൊണ്ടുവരുന്നതു വരെ നീ കയറിപ്പോയതായി ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല. (നബിയേ,) പറയുക: എന്റെ രക്ഷിതാവ് എത്ര പരിശുദ്ധൻ! ഞാനൊരു ദൂതനായ മനുഷ്യൻ മാത്രമല്ലേ?[574]

وَمَا مَنَعَ النَّاسَ أَن يُؤْمِنُوا إِذْ جَاءَهُمُ الْهُدَىٰ إِلَّا أَن قَالُوا أَبَعَثَ اللَّهُ بَشَرًا رَّسُولًا ﴿٩٤﴾

94. ജനങ്ങൾക്കു സന്മാർഗ്ഗം വന്നപ്പോൾ അവർ അത് വിശ്വസിക്കുന്നതിന് തടസ്സമായത്, അല്ലാഹു ഒരു മനുഷ്യനെ ദൂതനായി നിയോഗിച്ചിരിക്കുകയാണോ എന്ന അവരുടെ വാക്ക് മാത്രമായിരുന്നു.

قُل لَّوْ كَانَ فِي الْأَرْضِ مَلَائِكَةٌ يَمْشُونَ مُطْمَئِنِّينَ لَنَزَّلْنَا عَلَيْهِم مِّنَ السَّمَاءِ مَلَكًا رَّسُولًا ﴿٩٥﴾

95. (നബിയേ,) പറയുക: ഭൂമിയിലുള്ളത് ശാന്തരായി നടന്നുപോകുന്ന മലക്കുകളായിരുന്നെങ്കിൽ അവരിലേക്ക് ആകാശത്തുനിന്ന് ഒരു മലക്കിനെത്തന്നെ നാം ദൂതനായി ഇറക്കുമായിരുന്നു.

قُلْ كَفَىٰ بِاللَّهِ شَهِيدًا بَيْنِي وَبَيْنَكُمْ ۚ إِنَّهُ كَانَ بِعِبَادِهِ خَبِيرًا بَصِيرًا ﴿٩٦﴾

96. നീ പറയുക: എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു തന്നെ മതി. തീർച്ചയായും അല്ലാഹു തന്റെ ദാസന്മാരെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനും കാണുന്നവനുമാകുന്നു.

وَمَن يَهْدِ اللَّهُ فَهُوَ الْمُهْتَدِ ۖ وَمَن يُضْلِلْ فَلَن تَجِدَ لَهُمْ أَوْلِيَاءَ مِن دُونِهِ ۖ وَنَحْشُرُهُمْ يَوْمَ الْقِيَامَةِ عَلَىٰ وُجُوهِهِمْ عُمْيًا وَبُكْمًا وَصُمًّا ۖ مَّأْوَاهُمْ جَهَنَّمُ ۖ كُلَّمَا خَبَتْ زِدْنَاهُمْ سَعِيرًا ﴿٩٧﴾

97. അല്ലാഹു ആരെ നേർവഴിയിലാക്കുന്നുവോ അവനാണ് നേർമാർഗ്ഗം പ്രാപിച്ചവൻ. അവൻ ആരെ ദുർമ്മാർഗ്ഗത്തിലാക്കുന്നുവോ, അവർക്ക് അവന്നുപുറമെ രക്ഷാധികാരികളെയൊന്നും നീ കണ്ടെത്തുന്നതേയല്ല. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ മുഖം നിലത്തു കുത്തിയവരായിക്കൊണ്ടും അന്ധരും, ഊമകളും, ബധിരരും ആയിക്കൊണ്ടും നാം അവരെ ഒരുമിച്ചു കൂട്ടുന്നതാണ്. അവരുടെ സങ്കേതം നരകമത്രെ. അത് അണഞ്ഞുപോകുമ്പോഴെല്ലാം നാം അവർക്ക് ജ്വാല കൂട്ടിക്കൊടുക്കുന്നതാണ്.

ذَٰلِكَ جَزَاؤُهُم بِأَنَّهُمْ كَفَرُوا بِآيَاتِنَا وَقَالُوا أَإِذَا كُنَّا عِظَامًا

98. അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചതിനും, 'ഞങ്ങൾ എല്ലുകളും, ജീർണാവശിഷ്ടങ്ങളും ആയിക്കഴിഞ്ഞിട്ടാണോ പുതിയൊരു സൃഷ്ടിയായി ഞങ്ങൾ ഉയിർത്തെഴുന്നേൽപിക്ക

574. പ്രവാചകന്മാരാരും യഥേഷ്ടം അത്ഭുതങ്ങൾ കാണിക്കാൻ കഴിവുള്ളവരല്ല. അവർ മുഖേന അത്ഭുത സംഭവങ്ങൾ പ്രകടമാക്കാൻ അല്ലാഹു ഉദ്ദേശിക്കുന്ന സമയത്ത് അത് സംഭവിക്കുമെന്ന് മാത്രം.

وَرُفَاتًا أَءِنَّا لَمَبْعُوثُونَ خَلْقًا جَدِيدًا ﴿٩٨﴾

പ്പെടുന്നത്' എന്ന് അവർ പറഞ്ഞതിനും അവർക്കുള്ള പ്രതിഫലമത്രെ അത്.

أَوَلَمْ يَرَوْا أَنَّ اللَّهَ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ قَادِرٌ عَلَىٰ
أَنْ يَخْلُقَ مِثْلَهُمْ وَجَعَلَ لَهُمْ أَجَلًا لَا رَيْبَ فِيهِ فَأَبَى الظَّالِمُونَ
إِلَّا كُفُورًا ﴿٩٩﴾

99. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ച അല്ലാഹു ഇവരെപ്പോലുള്ളവരെയും സൃഷ്ടിക്കാൻ ശക്തനാണ് എന്ന് ഇവർ മനസ്സിലാക്കിയിട്ടില്ലേ? ഇവർക്ക് അവൻ ഒരവധി നിശ്ചയിച്ചിട്ടുണ്ട്. അതിൽ സംശയമേ ഇല്ല. എന്നാൽ നന്ദികേട് കാണിക്കാനല്ലാതെ ഈ അക്രമികൾക്ക് മനസ്സ് വന്നില്ല.

قُلْ لَوْ أَنْتُمْ تَمْلِكُونَ خَزَائِنَ رَحْمَةِ رَبِّي إِذًا لَأَمْسَكْتُمْ
خَشْيَةَ الْإِنْفَاقِ ۚ وَكَانَ الْإِنْسَانُ قَتُورًا ﴿١٠٠﴾

100. (നബിയേ,) പറയുക: എന്റെ രക്ഷിതാവിന്റെ കാരുണ്യത്തിന്റെ ഖജനാവുകൾ നിങ്ങളുടെ ഉടമസ്ഥതയിലായിരുന്നെങ്കിൽ ചെലവഴിച്ചു തീർന്നുപോകുമെന്ന് ഭയന്ന് നിങ്ങൾ പിശുക്കിപ്പിടിക്കുക തന്നെ ചെയ്യുമായിരുന്നു. മനുഷ്യൻ കടുത്ത ലുബ്ധനാകുന്നു.

وَلَقَدْ آتَيْنَا مُوسَىٰ تِسْعَ آيَاتٍ بَيِّنَاتٍ ۖ فَسْئَلْ بَنِي إِسْرَائِيلَ إِذْ جَاءَهُمْ
فَقَالَ لَهُ فِرْعَوْنُ إِنِّي لَأَظُنُّكَ يَا مُوسَىٰ مَسْحُورًا ﴿١٠١﴾

101. തീർച്ചയായും മൂസായ്ക്കു നാം പ്രത്യക്ഷമായ ഒമ്പതു ദൃഷ്ടാന്തങ്ങൾ നൽകുകയുണ്ടായി.[575] അദ്ദേഹം അവരുടെ അടുത്ത് ചെല്ലുകയും,'മൂസാ! തീർച്ചയായും നിന്നെ ഞാൻ മാരണം ബാധിച്ച ഒരാളായിട്ടാണ് കരുതുന്നത്' എന്ന് ഫിർഔൻ അദ്ദേഹത്തോട് പറയുകയും ചെയ്ത സന്ദർഭത്തെപ്പററി ഇസ്രായീൽ സന്തതികളോട് നീ ചോദിച്ചു നോക്കുക.

قَالَ لَقَدْ عَلِمْتَ مَا أَنْزَلَ هَٰؤُلَاءِ إِلَّا رَبُّ السَّمَاوَاتِ وَالْأَرْضِ بَصَائِرَ
وَإِنِّي لَأَظُنُّكَ يَا فِرْعَوْنُ مَثْبُورًا ﴿١٠٢﴾

102. അദ്ദേഹം (ഫിർഔനോട്) പറഞ്ഞു: കണ്ണു തുറപ്പിക്കുന്ന ദൃഷ്ടാന്തങ്ങളായിക്കൊണ്ട് ഇവ ഇറക്കിയത് ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവ് തന്നെയാണ് എന്ന് തീർച്ചയായും നീ മനസ്സിലാക്കിയിട്ടുണ്ട്. ഫിർഔനേ, തീർച്ചയായും നീ നാശമടഞ്ഞവൻതന്നെ എന്നാണ് ഞാൻ കരുതുന്നത്.

فَأَرَادَ أَنْ يَسْتَفِزَّهُمْ مِنَ الْأَرْضِ فَأَغْرَقْنَاهُ وَمَنْ مَعَهُ جَمِيعًا ﴿١٠٣﴾

103. അപ്പോൾ അവരെ (ഇസ്രായീല്യരെ) നാട്ടിൽനിന്ന് വിരട്ടിയോടിക്കുവാനാണ് അവൻ ഉദ്ദേശിച്ചത്. അതിനാൽ അവനെയും അവന്റെ കൂടെയുള്ളവരെയും മുഴുവൻ നാം മുക്കി നശിപ്പിച്ചു.

وَقُلْنَا مِنْ بَعْدِهِ لِبَنِي إِسْرَائِيلَ اسْكُنُوا الْأَرْضَ

104. അവന്റെ (നാശത്തിനു) ശേഷം നാം ഇസ്രായീൽ സന്തതികളോട് ഇപ്രകാരം പറ

575. സത്യനിഷേധികൾക്ക് മൂസാനബി(അ)യുടെ പ്രവാചകത്വം ബോദ്ധ്യപ്പെടാനുതകുന്ന ഒമ്പത് തെളിവുകൾ അദ്ദേഹം മുഖേന അല്ലാഹു അവർക്ക് കാണിച്ചു കൊടുക്കുകയുണ്ടായി. ഒന്ന്, അദ്ദേഹത്തിന്റെ കൈ തൂവെള്ള നിറമായി മാറുന്നത്. രണ്ട്, അദ്ദേഹത്തിന്റെ വടി പാമ്പായിത്തീരുന്നത്. മൂന്ന് മുതൽ ഒമ്പത് വരെയുള്ളവ അദ്ദേഹത്തിന്റെ എതിരാളികൾക്ക് അല്ലാഹു അനുഭവിപ്പിച്ച കെടുതികളത്രെ. വരൾച്ച, വിഭവദൗർലഭ്യം, പ്രളയം, വെട്ടുകിളി, പേൻ, തവള, രക്തം എന്നിവ.

فَإِذَا جَآءَ وَعۡدُ ٱلۡأٓخِرَةِ جِئۡنَا بِكُمۡ لَفِيفٗا ١٠٤

യുകയും ചെയ്യു: നിങ്ങൾ ഈ നാട്ടിൽ താമസിച്ചു കൊള്ളുക. അനന്തരം പരലോകത്തിൻെറ വാഗ്ദാനം വന്നെത്തിയാൽ[576] നിങ്ങളെയെല്ലാം കൂട്ടത്തോടെ നാം കൊണ്ടുവരുന്നതാണ്.

وَبِٱلۡحَقِّ أَنزَلۡنَٰهُ وَبِٱلۡحَقِّ نَزَلَۗ وَمَآ أَرۡسَلۡنَٰكَ إِلَّا مُبَشِّرٗا وَنَذِيرٗا ١٠٥

105. സത്യത്തോടുകൂടിയാണ് നാം അത് (ഖുർആൻ) അവതരിപ്പിച്ചത്. സത്യത്തോടുകൂടി ത്തന്നെ അത് അവതരിക്കുകയും ചെയ്തിരിക്കുന്നു.[577] സന്തോഷവാർത്ത അറിയിക്കുന്നവനും താക്കീത് നൽകുന്നവനുമായിക്കൊണ്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല.

وَقُرۡءَانٗا فَرَقۡنَٰهُ لِتَقۡرَأَهُۥ عَلَى ٱلنَّاسِ عَلَىٰ مُكۡثٖ وَنَزَّلۡنَٰهُ تَنزِيلٗا ١٠٦

106. നീ ജനങ്ങൾക്ക് സാവകാശത്തിൽ ഓതിക്കൊടുക്കേണ്ടതിനായി ഖുർആനിനെ നാം (പല ഭാഗങ്ങളായി) വേർതിരിച്ചിരിക്കുന്നു. നാം അതിനെ ക്രമേണയായി ഇറക്കുകയും ചെയ്തിരിക്കുന്നു.

قُلۡ ءَامِنُواْ بِهِۦٓ أَوۡ لَا تُؤۡمِنُوٓاْۚ إِنَّ ٱلَّذِينَ أُوتُواْ ٱلۡعِلۡمَ مِن قَبۡلِهِۦٓ إِذَا
يُتۡلَىٰ عَلَيۡهِمۡ يَخِرُّونَ لِلۡأَذۡقَانِ سُجَّدٗا ١٠٧

107. (നബിയേ,) പറയുക: നിങ്ങൾ ഇതിൽ (ഖുർആനിൽ) വിശ്വസിച്ചുകൊള്ളുക. അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുക. തീർച്ചയായും ഇതിനു മുമ്പ് (ദിവ്യ)ജ്ഞാനം നൽകപ്പെട്ടവരാരോ അവർക്ക് ഇത് വായിച്ചുകേൾപ്പിക്കപ്പെട്ടാൽ അവർ പ്രണമിച്ചുകൊണ്ട് മുഖംകുത്തി വീഴുന്നതാണ്.[578]

وَيَقُولُونَ سُبۡحَٰنَ رَبِّنَآ إِن كَانَ وَعۡدُ رَبِّنَا لَمَفۡعُولٗا ١٠٨

108. അവർ പറയും: ഞങ്ങളുടെ രക്ഷിതാവ് എത്ര പരിശുദ്ധൻ! തീർച്ചയായും ഞങ്ങളുടെ രക്ഷിതാവിൻെറ വാഗ്ദാനം നടപ്പിലാക്കപ്പെടുന്നതു തന്നെയാകുന്നു.

وَيَخِرُّونَ لِلۡأَذۡقَانِ يَبۡكُونَ وَيَزِيدُهُمۡ خُشُوعٗا ۩ ١٠٩

109. അവർ കരഞ്ഞുകൊണ്ട് മുഖംകുത്തി വീഴുകയും, അതവർക്ക് വിനയം വർദ്ധിപ്പിക്കുകയും ചെയ്യും.

قُلِ ٱدۡعُواْ ٱللَّهَ أَوِ ٱدۡعُواْ ٱلرَّحۡمَٰنَۖ أَيّٗا مَّا تَدۡعُواْ فَلَهُ ٱلۡأَسۡمَآءُ
ٱلۡحُسۡنَىٰۚ وَلَا تَجۡهَرۡ بِصَلَاتِكَ وَلَا تُخَافِتۡ بِهَا

110. (നബിയേ,) പറയുക: നിങ്ങൾ അല്ലാഹു എന്ന് വിളിച്ചുകൊള്ളുക. അല്ലെങ്കിൽ റഹ്മാൻ എന്ന് വിളിച്ചുകൊള്ളുക. ഏതു തന്നെ നിങ്ങൾ വിളിക്കുകയാണെങ്കിലും അവന്നുള്ളതാകുന്നു ഏററവും ഉൽകൃഷ്ടമായ നാമങ്ങൾ. നിൻെറ

576. പരലോകത്ത് മനുഷ്യരെ മുഴുവൻ ഒരുമിച്ചുകൂട്ടുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്ത സമയം വന്നെത്തിയാൽ.
577. അല്ലാഹുവിൻെറ സന്നിധിയിൽ നിന്ന് മുഹമ്മദ് നബി(സ)ക്ക് വന്നു കിട്ടുന്നതിനിടയ്ക്ക് വിശുദ്ധ ഖുർആനിൽ അസത്യത്തിൻെറ ഒരംശവും കലർന്നിട്ടില്ലെന്നർത്ഥം.
578. പൂർവ്വവേദങ്ങളുടെ പൊരുൾ ശരിയാംവിധം മനസ്സിലാക്കിയവർ വിശുദ്ധ ഖുർആൻ കേൾക്കുമ്പോൾ അതിൻെറ ആധികാരികത ബോധ്യപ്പെട്ടിട്ട് അല്ലാഹുവിന് പ്രണാമമർപ്പിക്കും എന്നർത്ഥം.

وَابْتَغِ بَيْنَ ذَٰلِكَ سَبِيلًا ﴿١١٠﴾

പ്രാർത്ഥന നീ ഉച്ചത്തിലാക്കരുത്. അത് പതുക്കെയുമാക്കരുത്. അതിന്നിടയിലുള്ള ഒരു മാർഗ്ഗം നീ തേടിക്കൊള്ളുക.

وَقُلِ الْحَمْدُ لِلَّهِ الَّذِي لَمْ يَتَّخِذْ وَلَدًا وَلَمْ يَكُن لَّهُ شَرِيكٌ
فِي الْمُلْكِ وَلَمْ يَكُن لَّهُ وَلِيٌّ مِّنَ الذُّلِّ وَكَبِّرْهُ تَكْبِيرًا ﴿١١١﴾

111. 'സന്താനത്തെ സ്വീകരിച്ചിട്ടില്ലാത്തവനും, ആധിപത്യത്തിൽ പങ്കാളിയില്ലാത്തവനും, നിന്ദ്യതയിൽ നിന്ന് രക്ഷിക്കുവാൻ ഒരു രക്ഷകൻ ആവശ്യമില്ലാത്തവനുമായ അല്ലാഹുവിന് സ്തുതി!' എന്ന് നീ പറയുകയും അവനെ ശരിയാംവണ്ണം മഹത്വപ്പെടുത്തുകയും ചെയ്യുക.




## അദ്ധ്യായം - 18

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

الْحَمْدُ لِلَّهِ الَّذِي أَنزَلَ عَلَىٰ عَبْدِهِ الْكِتَابَ وَلَمْ يَجْعَل
لَّهُ عِوَجًا ﴿١﴾ قَيِّمًا لِّيُنذِرَ بَأْسًا شَدِيدًا مِّن لَّدُنْهُ وَيُبَشِّرَ
الْمُؤْمِنِينَ الَّذِينَ يَعْمَلُونَ الصَّالِحَاتِ أَنَّ لَهُمْ أَجْرًا حَسَنًا ﴿٢﴾

1, 2. തൻെറ ദാസൻെറ മേൽ വേദഗ്രന്ഥമവതരിപ്പിക്കുകയും, അതിന് ഒരു വക്രതയും വരുത്താതെ ചൊവ്വായ നിലയിലാക്കുകയും ചെയ്ത അല്ലാഹുവിന് സ്തുതി. തൻെറ പക്കൽ നിന്നുള്ള കഠിനമായ ശിക്ഷയെപ്പററി താക്കീത് നൽകുവാനും, സൽകർമ്മങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികൾക്ക് ഉത്തമമായ പ്രതിഫലമുണ്ട് എന്ന് സന്തോഷവാർത്ത അറിയിക്കുവാനും വേണ്ടിയത്രെ അത്.

مَّاكِثِينَ فِيهِ أَبَدًا ﴿٣﴾

3. അത് (പ്രതിഫലം) അനുഭവിച്ചുകൊണ്ട് അവർ എന്നെന്നും കഴിഞ്ഞു കൂടുന്നതായിരിക്കും.

وَيُنذِرَ الَّذِينَ قَالُوا اتَّخَذَ اللَّهُ وَلَدًا ﴿٤﴾

4. അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്ന് പറഞ്ഞവർക്ക് താക്കീതു നൽകുവാൻ വേണ്ടിയുമാകുന്നു.

مَّا لَهُم بِهِ مِنْ عِلْمٍ وَلَا لِآبَائِهِمْ ۚ كَبُرَتْ كَلِمَةً
تَخْرُجُ مِنْ أَفْوَاهِهِمْ ۚ إِن يَقُولُونَ إِلَّا كَذِبًا ﴿٥﴾

5. അവർക്കാകട്ടെ, അവരുടെ പിതാക്കൾക്കാകട്ടെ അതിനെപ്പററി യാതൊരറിവുമില്ല. അവരുടെ വായിൽ നിന്ന് പുറത്തു വരുന്ന ആ വാക്ക് ഗുരുതരമായിരിക്കുന്നു. അവർ കള്ളമല്ലാതെ പറയുന്നില്ല.

---

* ഏതാനും സത്യവിശ്വാസികളായ യുവാക്കളെ ഒരു ഗുഹയിൽ മുന്ന് നൂററാണ്ടുകാലം അല്ലാഹു ഒരുതരം ഉറക്കത്തിൽ കിടത്തുകയും അനന്തരം അവരെ എഴുന്നേൽപിക്കുകയും ചെയ്ത സംഭവം വിവരിക്കുന്നതുകൊണ്ടാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

فَلَعَلَّكَ بَٰخِعٌ نَّفْسَكَ عَلَىٰٓ ءَاثَٰرِهِمْ إِن لَّمْ يُؤْمِنُوا۟
بِهَٰذَا ٱلْحَدِيثِ أَسَفًا ٦

**6. അതിനാൽ ഈ സന്ദേശത്തിൽ അവർ വിശ്വസിച്ചില്ലെങ്കിൽ അവർ പിന്തിരിഞ്ഞു പോയതിനെത്തുടർന്ന് (അതിലുള്ള) ദുഃഖത്താൽ നീ ജീവനൊടുക്കുന്നവനായേക്കാം.[579]**

إِنَّا جَعَلْنَا مَا عَلَى ٱلْأَرْضِ زِينَةً لَّهَا لِنَبْلُوَهُمْ أَيُّهُمْ
أَحْسَنُ عَمَلًا ٧

**7. തീർച്ചയായും ഭൂമുഖത്തുള്ളതിനെ നാം അതിന് ഒരലങ്കാരമാക്കിയിരിക്കുന്നു. മനുഷ്യരിൽ ആരാണ് ഏററവും നല്ല നിലയിൽ പ്രവർത്തിക്കുന്നത് എന്ന് നാം പരീക്ഷിക്കുവാൻ വേണ്ടി.[580]**

وَإِنَّا لَجَٰعِلُونَ مَا عَلَيْهَا صَعِيدًا جُرُزًا ٨

**8. തീർച്ചയായും അതിന്മേലുള്ളതെല്ലാം നശിപ്പിച്ച് നാം തന്നെ അതൊരു മൊട്ടയായ ഭൂപ്രദേശമാക്കി മാററിക്കളയുന്നതുമാണ്.[581]**

أَمْ حَسِبْتَ أَنَّ أَصْحَٰبَ ٱلْكَهْفِ وَٱلرَّقِيمِ كَانُوا۟ مِنْ
ءَايَٰتِنَا عَجَبًا ٩

**9. അതല്ല, ഗുഹയുടെയും 'റഖീമി'ൻെറയും ആളുകൾ നമ്മുടെ ദൃഷ്ടാന്തങ്ങളുടെ കൂട്ടത്തിൽ ഒരത്ഭുതമായിരുന്നുവെന്ന് നീ വിചാരിച്ചിരിക്കുകയാണോ?[582]**

إِذْ أَوَى ٱلْفِتْيَةُ إِلَى ٱلْكَهْفِ فَقَالُوا۟ رَبَّنَآ ءَاتِنَا مِن لَّدُنكَ
رَحْمَةً وَهَيِّئْ لَنَا مِنْ أَمْرِنَا رَشَدًا ١٠

**10. ആ യുവാക്കൾ ഗുഹയിൽ അഭയം പ്രാപിച്ച സന്ദർഭം![583] അവർ പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, നിൻെറ പക്കൽ നിന്നുള്ള കാരുണ്യം ഞങ്ങൾക്ക് നീ നൽകുകയും, ഞങ്ങളുടെ കാര്യം നേരാംവണ്ണം നിർവ്വഹിക്കുവാൻ നീ സൗകര്യം നൽകുകയും ചെയ്യേണമേ.**

فَضَرَبْنَا عَلَىٰٓ ءَاذَانِهِمْ فِى ٱلْكَهْفِ سِنِينَ عَدَدًا ١١

**11. അങ്ങനെ കുറെയേറെ വർഷങ്ങൾ ആ ഗുഹയിൽ വെച്ച് നാം അവരുടെ കാതുകൾ അടച്ചു (ഉറക്കിക്കളഞ്ഞു).[584]**

ثُمَّ بَعَثْنَٰهُمْ لِنَعْلَمَ أَىُّ ٱلْحِزْبَيْنِ أَحْصَىٰ لِمَا لَبِثُوٓا۟ أَمَدًا ١٢

**12. പിന്നെ അവർ (ഗുഹയിൽ) താമസിച്ച കാലത്തെപ്പററി കൃത്യമായി അറിയുന്നവർ ഇരു കക്ഷികളിൽ[585] ആരാണെന്ന് അറിയാൻ തക്കവണ്ണം അവരെ നാം എഴുന്നേൽപിച്ചു.**

---

579. ജനങ്ങൾ സത്യം സ്വീകരിക്കാത്തതിൽ മനംനൊന്ത് കഷ്ടപ്പെടേണ്ടതില്ലെന്ന് നബി(സ)യെ അല്ലാഹു ഉണർത്തുന്നു. വിശ്വസിപ്പിക്കൽ അദ്ദേഹത്തിൻെറ ചുമതലയല്ല. സത്യം അറിയിച്ചുകൊടുക്കാനുള്ള ബാദ്ധ്യതയേ അദ്ദേഹത്തിനുള്ളൂ.

580. അല്ലാഹു നൽകിയ ജീവിതാലങ്കാരങ്ങളോട് ഉചിതമായ നിലയിൽ പ്രതികരിക്കുന്നത് ആരെന്ന് പരീക്ഷിക്കുവാൻ വേണ്ടി.

581. ലോകാവസാനത്തോടെ ഭൂമിക്ക് അല്ലാഹു വരുത്തുന്ന മാററത്തെപററിയാണ് സൂചന.

582. ഗുഹാവാസികളെ പററിയുള്ള ഖുർആനിലെ വിവരണം ഇവിടെ തുടങ്ങുന്നു. ഗുഹാവാസികളുടെ ചരിത്രം ഖുർആൻ അവതരിക്കുന്ന കാലത്ത് അറബികൾക്കിടയിൽ ഒരു സംസാരവിഷയമായിരുന്നു. ഏററവും വലിയ അത്ഭുതമായിട്ടായിരുന്നു അവരത് ഗണിച്ചിരുന്നത്. എന്നാൽ അല്ലാഹുവിൻെറ അത്ഭുതകരമായ ദൃഷ്ടാന്തങ്ങൾ എത്രയോ ഉണ്ട്. അക്കൂട്ടത്തിൽ അത്രയൊന്നും അത്ഭുതകരമല്ലാത്ത ഒന്ന് മാത്രമാണ് ഈ സംഭവം.

'റഖീം' എന്നത് ആ ഗുഹ സ്ഥിതി ചെയ്തിരുന്ന സ്ഥലത്തിൻെറ പേരാണെന്നും, ഗുഹാവാസികളുടെ പേർ രേഖപ്പെടുത്തിയ ഫലകമാണെന്നും അഭിപ്രായമുണ്ട്.

583. ഉറച്ച ഏകദൈവവിശ്വാസികളായിരുന്നു ഈ ചെറുപ്പക്കാർ. ഏകദൈവാരാധനയുടെ കടുത്ത ശത്രുവായിരുന്നു അവരുടെ നാട് ഭരിച്ചിരുന്ന ദഖ്‌യാനൂസ് രാജാവ്. വിഗ്രഹാരാധന നടത്താൻ തയ്യാറില്ലാത്തവരെയൊക്കെ കൊന്നുകളയാൻ രാജാവ് ഉത്തരവിട്ടപ്പോഴാണ് ഈ ചെറുപ്പക്കാർ ഒരു ഗുഹയിൽ അഭയം തേടിയത്.

584. 'ളറബ്നാ അലാ ആദാനിഹിം' എന്നതിൻെറ ഭാഷാർത്ഥം നാം അവരുടെ കാതുകളിന്മേൽ അടിച്ചു എന്നാണ്. അവരെ ഒരു പ്രത്യേകതരം ഉറക്കത്തിലാക്കി എന്നാണ് അതുകൊണ്ടുള്ള വിവക്ഷ.

585. തങ്ങൾ എത്ര കാലം ഗുഹയിൽ താമസിച്ചുവെന്ന കാര്യത്തിൽ ഗുഹാവാസികൾ തന്നെ രണ്ട് അഭിപ്രായക്കാരായിരുന്നു. '**രണ്ട് കക്ഷികൾ**' എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് ഇതാകാം. ഗുഹാവാസികൾ ഉയിർത്തെഴുന്നേൽപിക്കപ്പെട്ട കാലത്ത് നാട്ടിലുണ്ടായിരുന്ന വിശ്വാസികളെയും അവിശ്വാസികളെയും ഉദ്ദേശിച്ചുകൊണ്ടുമാകാം രണ്ട് കക്ഷികൾ എന്ന് പറഞ്ഞത്.

نَحْنُ نَقُصُّ عَلَيْكَ نَبَأَهُم بِالْحَقِّ ۚ إِنَّهُمْ فِتْيَةٌ آمَنُوا بِرَبِّهِمْ
وَزِدْنَاهُمْ هُدًى ﴿١٣﴾

13. അവരുടെ വർത്തമാനം നാം നിനക്ക് യഥാർത്ഥ രൂപത്തിൽ വിവരിച്ചു തരാം. തങ്ങളുടെ രക്ഷിതാവിൽ വിശ്വസിച്ച ഏതാനും യുവാക്കളായിരുന്നു അവർ. അവർക്കു നാം സന്മാർഗ്ഗ ബോധം വർദ്ധിപ്പിക്കുകയും ചെയ്തു.

وَرَبَطْنَا عَلَىٰ قُلُوبِهِمْ إِذْ قَامُوا فَقَالُوا رَبُّنَا رَبُّ السَّمَاوَاتِ
وَالْأَرْضِ لَن نَّدْعُوَ مِن دُونِهِ إِلَٰهًا ۖ لَّقَدْ قُلْنَا إِذًا شَطَطًا ﴿١٤﴾

14. 'ഞങ്ങളുടെ രക്ഷിതാവ് ആകാശഭൂമികളുടെ രക്ഷിതാവാകുന്നു. അവന്നു പുറമെ യാതൊരു ദൈവത്തോടും ഞങ്ങൾ പ്രാർത്ഥിക്കുന്നതേയല്ല, എങ്കിൽ (അങ്ങനെ ഞങ്ങൾ ചെയ്യുന്നപക്ഷം) തീർച്ചയായും ഞങ്ങൾ അന്യായമായ വാക്ക് പറഞ്ഞവരായിപ്പോകും' എന്ന് അവർ എഴുന്നേററ് നിന്ന് പ്രഖ്യാപിച്ച സന്ദർഭത്തിൽ അവരുടെ ഹൃദയങ്ങൾക്കു നാം കെട്ടുറപ്പ് നൽകുകയും ചെയ്തു.

هَٰؤُلَاءِ قَوْمُنَا اتَّخَذُوا مِن دُونِهِ آلِهَةً ۖ لَّوْلَا يَأْتُونَ عَلَيْهِم
بِسُلْطَانٍ بَيِّنٍ ۖ فَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا ﴿١٥﴾

15. ഞങ്ങളുടെ ഈ ജനത അവന്നുപുറമെ പല ദൈവങ്ങളെയും സ്വീകരിച്ചിരിക്കുന്നു. അവരെ (ദൈവങ്ങളെ) സംബന്ധിച്ച് വ്യക്തമായ യാതൊരു പ്രമാണവും ഇവർ കൊണ്ടുവരാത്തതെന്താണ്? അപ്പോൾ അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമച്ചവനെക്കാൾ അക്രമിയായി ആരുണ്ട്?

وَإِذِ اعْتَزَلْتُمُوهُمْ وَمَا يَعْبُدُونَ إِلَّا اللَّهَ فَأْوُوا إِلَى الْكَهْفِ
يَنشُرْ لَكُمْ رَبُّكُم مِّن رَّحْمَتِهِ وَيُهَيِّئْ لَكُم مِّنْ أَمْرِكُم مِّرْفَقًا ﴿١٦﴾

16. (അവർ അന്യോന്യം പറഞ്ഞു:) അവരെയും അല്ലാഹു ഒഴികെ അവർ ആരാധിച്ചുകൊണ്ടിരിക്കുന്നതിനെയും നിങ്ങൾ വിട്ടൊഴിഞ്ഞ സ്ഥിതിക്ക് നിങ്ങൾ ആ ഗുഹയിൽ അഭയം പ്രാപിച്ചുകൊള്ളുക. നിങ്ങളുടെ രക്ഷിതാവ് അവൻെറ കാരുണ്യത്തിൽ നിന്ന് നിങ്ങൾക്ക് വിശാലമായി നൽകുകയും, നിങ്ങളുടെ കാര്യത്തിൽ സൗകര്യമേർപെടുത്തിത്തരികയും ചെയ്യുന്നതാണ്.

وَتَرَى الشَّمْسَ إِذَا طَلَعَت تَّزَاوَرُ عَن كَهْفِهِمْ ذَاتَ الْيَمِينِ
وَإِذَا غَرَبَت تَّقْرِضُهُمْ ذَاتَ الشِّمَالِ وَهُمْ فِي فَجْوَةٍ مِّنْهُ ۚ ذَٰلِكَ
مِنْ آيَاتِ اللَّهِ ۗ مَن يَهْدِ اللَّهُ فَهُوَ الْمُهْتَدِ ۖ وَمَن يُضْلِلْ
فَلَن تَجِدَ لَهُ وَلِيًّا مُّرْشِدًا ﴿١٧﴾

17. സൂര്യൻ ഉദിക്കുമ്പോൾ അതവരുടെ ഗുഹ വിട്ട് വലതുഭാഗത്തേക്ക് മാറിപ്പോകുന്നതായും, അത് അസ്തമിക്കുമ്പോൾ അതവരെ വിട്ടുകടന്ന് ഇടതുഭാഗത്തേക്ക് പോകുന്നതായും നിനക്ക് കാണാം. അവരാകട്ടെ അതിൻെറ (ഗുഹയുടെ) വിശാലമായ ഒരു ഭാഗത്താകുന്നു.[586] അത് അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളിൽപെട്ടതത്രെ. അല്ലാഹു ആരെ നേർവഴിയിലാക്കുന്നുവോ അവനാണ് സന്മാർഗ്ഗം പ്രാപിച്ചവൻ. അവൻ ആരെ ദുർമാർഗ്ഗത്തിലാക്കുന്നുവോ അവനെ നേർവഴിയിലേക്ക് നയിക്കുന്ന ഒരു രക്ഷാധികാരിയെയും നീ കണ്ടെത്തുന്നതല്ല തന്നെ.

---

586. ഉച്ചയ്ക്കുമുമ്പായാലും ഉച്ചയ്ക്കുശേഷമായാലും വെയിൽ അകത്തേക്ക് എത്താത്ത വിധത്തിലായിരുന്നു ആ ഗുഹയുടെ കിടപ്പ് എന്നർത്ഥം.

وَتَحْسَبُهُمْ أَيْقَاظًا وَهُمْ رُقُودٌ ۚ وَنُقَلِّبُهُمْ ذَاتَ الْيَمِينِ
وَذَاتَ الشِّمَالِ ۖ وَكَلْبُهُم بَاسِطٌ ذِرَاعَيْهِ بِالْوَصِيدِ ۚ لَوِ اطَّلَعْتَ
عَلَيْهِمْ لَوَلَّيْتَ مِنْهُمْ فِرَارًا وَلَمُلِئْتَ مِنْهُمْ رُعْبًا ﴿١٨﴾

18. അവർ ഉണർന്നിരിക്കുന്നവരാണ് എന്ന് നീ ധരിച്ചുപോകും. (വാസ്തവത്തിൽ) അവർ ഉറങ്ങുന്നവരത്രെ. നാമവരെ വലത്തോട്ടും ഇടത്തോട്ടും മറിച്ചുകൊണ്ടിരിക്കുന്നു. അവരുടെ നായ ഗുഹാമുഖത്ത് അതിൻെറ രണ്ട് കൈകളും നീട്ടിവെച്ചിരിക്കുകയാണ്. അവരുടെ നേർക്ക് നീ എത്തിനോക്കുന്നപക്ഷം നീ അവരിൽ നിന്ന് പിന്തിരിഞ്ഞോടുകയും, അവരെപ്പററി നീ ഭീതി പൂണ്ടവനായിത്തീരുകയും ചെയ്യും.

وَكَذَٰلِكَ بَعَثْنَاهُمْ لِيَتَسَاءَلُوا بَيْنَهُمْ ۚ قَالَ قَائِلٌ مِّنْهُمْ
كَمْ لَبِثْتُمْ ۖ قَالُوا لَبِثْنَا يَوْمًا أَوْ بَعْضَ يَوْمٍ ۚ قَالُوا رَبُّكُمْ
أَعْلَمُ بِمَا لَبِثْتُمْ فَابْعَثُوا أَحَدَكُم بِوَرِقِكُمْ هَٰذِهِ
إِلَى الْمَدِينَةِ فَلْيَنظُرْ أَيُّهَا أَزْكَىٰ طَعَامًا فَلْيَأْتِكُم بِرِزْقٍ
مِّنْهُ وَلْيَتَلَطَّفْ وَلَا يُشْعِرَنَّ بِكُمْ أَحَدًا ﴿١٩﴾

19. അപ്രകാരം — അവർ അന്യോന്യം ചോദ്യം നടത്തുവാൻ തക്കവണ്ണം — നാം അവരെ എഴുന്നേൽപിച്ചു.[587] അവരിൽ ഒരാൾ ചോദിച്ചു: നിങ്ങളെത്രകാലം (ഗുഹയിൽ) കഴിച്ചുകൂട്ടി? മററുള്ളവർ പറഞ്ഞു: നാം ഒരു ദിവസമോ ഒരു ദിവസത്തിൻെറ അൽപഭാഗമോ കഴിച്ചു കൂട്ടിയിരിക്കും. മററു ചിലർ പറഞ്ഞു: നിങ്ങളുടെ രക്ഷിതാവാകുന്നു നിങ്ങൾ കഴിച്ചുകൂട്ടിയതിനെപ്പററി ശരിയായി അറിയുന്നവൻ. എന്നാൽ നിങ്ങളിൽ ഒരാളെ നിങ്ങളുടെ ഈ വെള്ളിനാണയവും കൊണ്ട് പട്ടണത്തിലേക്ക് അയക്കുക. അവിടെ ആരുടെ പക്കലാണ് ഏററവും നല്ല ഭക്ഷണമുള്ളത് എന്ന് നോക്കിയിട്ട് അവിടെ നിന്ന് നിങ്ങൾക്ക് അവൻ വല്ല ആഹാരവും കൊണ്ടുവരട്ടെ. അവൻ കരുതലോടെ പെരുമാറട്ടെ. നിങ്ങളെപ്പററി അവൻ യാതൊരാളെയും അറിയിക്കാതിരിക്കട്ടെ.

إِنَّهُمْ إِن يَظْهَرُوا عَلَيْكُمْ يَرْجُمُوكُمْ أَوْ يُعِيدُوكُمْ
فِي مِلَّتِهِمْ وَلَن تُفْلِحُوا إِذًا أَبَدًا ﴿٢٠﴾

20. തീർച്ചയായും നിങ്ങളെപററി അവർക്ക് അറിവ് ലഭിച്ചാൽ അവർ നിങ്ങളെ എറിഞ്ഞു കൊല്ലുകയോ, അവരുടെ മതത്തിലേക്ക് മടങ്ങാൻ നിങ്ങളെ നിർബ്ബന്ധിക്കുകയോ ചെയ്യും. എങ്കിൽ (അങ്ങനെ നിങ്ങൾ മടങ്ങുന്നപക്ഷം) നിങ്ങളൊരിക്കലും വിജയിക്കുകയില്ല തന്നെ.

وَكَذَٰلِكَ أَعْثَرْنَا عَلَيْهِمْ لِيَعْلَمُوا أَنَّ وَعْدَ اللَّهِ حَقٌّ
وَأَنَّ السَّاعَةَ لَا رَيْبَ فِيهَا إِذْ يَتَنَازَعُونَ
بَيْنَهُمْ أَمْرَهُمْ ۖ فَقَالُوا ابْنُوا عَلَيْهِم بُنْيَانًا ۖ

21. അല്ലാഹുവിൻെറ വാഗ്ദാനം സത്യമാണെന്നും, അന്ത്യസമയത്തിൻെറ കാര്യത്തിൽ യാതൊരു സംശയവുമില്ലെന്നും അവർ (ജനങ്ങൾ) മനസ്സിലാക്കുവാൻ വേണ്ടി നാം അവരെ (ഗുഹാവാസികളെ) കണ്ടെത്താൻ അപ്രകാരം അവസരം നൽകി.[588] അവർ അന്യോന്യം അവരുടെ

587. ഒരു ആട്ടിടയൻ ഗുഹാമുഖം തുറന്നു നോക്കിയ സമയത്താണ് ഇവർ ഉറക്കത്തിൽ നിന്ന് എഴുന്നേററതെന്നാണ് വ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിട്ടുള്ളത്.

588. ആഹാരപാനീയങ്ങളൊന്നും കഴിക്കാതെ മൂന്ന് നൂററാണ്ട് കാലം ഒരുതരം ഉറക്കത്തിലാക്കിയശേഷം ഗുഹാവാസികളെ എഴുന്നേൽപ്പിച്ച അല്ലാഹുവിന് ലോകാവസാനത്തെ തുടർന്ന് മനുഷ്യരെ ഉയിർത്തെഴുന്നേൽപിക്കാൻ ഒരു പ്രയാസവുമില്ലെന്ന് ഈ സംഭവത്തിനു സാക്ഷിയായ ഏതൊരാൾക്കും വ്യക്തമാകും.

رَبُّهُمْ أَعْلَمُ بِهِمْ ۚ قَالَ الَّذِينَ غَلَبُوا عَلَىٰ أَمْرِهِمْ
لَنَتَّخِذَنَّ عَلَيْهِم مَّسْجِدًا ﴿٢١﴾

(ഗുഹാവാസികളുടെ) കാര്യത്തിൽ തർക്കിച്ചു കൊണ്ടിരുന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) അവർ (ഒരുവിഭാഗം) പറഞ്ഞു: നിങ്ങൾ അവരുടെ മേൽ ഒരു കെട്ടിടം നിർമ്മിക്കുക — അവരുടെ രക്ഷിതാവ് അവരെപ്പററി നല്ലവണ്ണം അറിയുന്നവനത്രെ — അവരുടെ കാര്യത്തിൽ പ്രാബല്യം നേടിയവർ പറഞ്ഞു: നമുക്ക് അവരുടെ മേൽ ഒരു പള്ളി നിർമ്മിക്കുക തന്നെ ചെയ്യാം.[589]

سَيَقُولُونَ ثَلَاثَةٌ رَّابِعُهُمْ كَلْبُهُمْ وَيَقُولُونَ خَمْسَةٌ
سَادِسُهُمْ كَلْبُهُمْ رَجْمًا بِالْغَيْبِ ۖ وَيَقُولُونَ سَبْعَةٌ
وَثَامِنُهُمْ كَلْبُهُمْ ۚ قُل رَّبِّي أَعْلَمُ بِعِدَّتِهِم مَّا يَعْلَمُهُمْ
إِلَّا قَلِيلٌ ۗ فَلَا تُمَارِ فِيهِمْ إِلَّا مِرَاءً ظَاهِرًا وَلَا
تَسْتَفْتِ فِيهِم مِّنْهُمْ أَحَدًا ﴿٢٢﴾

22. അവർ (ജനങ്ങളിൽ ഒരു വിഭാഗം) പറയും; (ഗുഹാവാസികൾ) മൂന്ന് പേരാണ്, നാലമത്തെത് അവരുടെ നായയാണ് എന്ന്. ചിലർ പറയും; അവർ അഞ്ച് പേരാണ്: ആറാമത്തെത് അവരുടെ നായയാണ് എന്ന്. അദൃശ്യകാര്യത്തെപ്പററിയുള്ള ഊഹം പറയൽ മാത്രമാണത്. ചിലർ പറയും, അവർ ഏഴു പേരാണ് എട്ടാമത്തെത് അവരുടെ നായയാണ് എന്ന്.[590] (നബിയേ,) പറയുക; എൻെറ രക്ഷിതാവ് അവരുടെ എണ്ണത്തെപ്പററി നല്ലവണ്ണം അറിയുന്നവനാണ്. ചുരുക്കം പേരല്ലാതെ അവരെപ്പററി അറിയുക യില്ല. അതിനാൽ വ്യക്തമായ അറിവിൻെറ അടിസ്ഥാനത്തിലല്ലാതെ അവരുടെ വിഷയത്തിൽ നീ തർക്കിക്കരുത്.[591] അവരിൽ (ജനങ്ങളിൽ) ആരോടും അവരുടെ കാര്യത്തിൽ നീ അഭിപ്രായം ആരായുകയും ചെയ്യരുത്.

وَلَا تَقُولَنَّ لِشَيْءٍ إِنِّي فَاعِلٌ ذَٰلِكَ غَدًا ﴿٢٣﴾ إِلَّا أَن يَشَاءَ
اللَّهُ ۚ وَاذْكُر رَّبَّكَ إِذَا نَسِيتَ وَقُلْ عَسَىٰ أَن يَهْدِيَنِ
رَبِّي لِأَقْرَبَ مِنْ هَٰذَا رَشَدًا ﴿٢٤﴾

23, 24. യാതൊരു കാര്യത്തെപ്പററിയും നാളെ ഞാനത് തീർച്ചയായും ചെയ്യാം എന്ന് നീ പറഞ്ഞുപോകരുത്. അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിൽ (ചെയ്യാമെന്ന്) അല്ലാതെ. നീ മറന്നു പോകുന്നപക്ഷം (ഓർമ്മ വരുമ്പോൾ) നിൻെറ രക്ഷിതാവിനെ അനുസ്മരിക്കുക.[592] 'എൻെറ രക്ഷിതാവ് എന്നെ ഇതിനെക്കാൾ സന്മാർഗ്ഗത്തോട് അടുത്ത ഒരു ജീവിതത്തിലേക്ക് നയിച്ചേക്കാം' എന്ന് പറയുകയും ചെയ്യുക.

589. എഴുന്നേല്പിക്കപ്പെട്ട യുവാക്കൾ ഏറെത്താമസിയാതെ മരിച്ചുവെന്നാണ് വ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിട്ടുള്ളത്. അപ്പോൾ അവരുടെ സ്മരണ നിലനിർത്താൻ എന്തു ചെയ്യണമെന്ന കാര്യത്തിൽ നാട്ടുകാർ തമ്മിൽ തർക്കമായി. അവരുടെ ഗുഹയുടെ സമീപം ഒരു കെട്ടിടം നിർമ്മിക്കാമെന്ന് ഒരു വിഭാഗം നിർദ്ദേശിച്ചു. പ്രബലമായ ഒരു വിഭാഗം അഭിപ്രായപ്പെട്ടത് അവിടെ ഒരു പള്ളി നിർമ്മിക്കാമെന്നായിരുന്നു.
590. ഈ അഭിപ്രായത്തെ വിശുദ്ധ ഖുർആൻ വിമർശിക്കാത്തതുകൊണ്ട് ഇതാണ് ശരിയെന്ന് ഊഹിക്കാവുന്നതാണ്.
591. ചരിത്രവിവരണത്തിൽ ഖുർആൻെറ സമീപനം ചരിത്രഗ്രന്ഥങ്ങളുടെതിൽ നിന്ന് വ്യത്യസ്തമാണ്. സ്ഥലം, തിയ്യതി, ജനനം, മരണം തുടങ്ങിയവ വിശദീകരിക്കുന്നതിനുപകരം ഓരോ സംഭവത്തിൽ നിന്നും നമുക്ക് ഉൾക്കൊള്ളാനുള്ള ഗുണപാഠം ഊന്നിപ്പറയുകയാണ് ഖുർആൻ ചെയ്യുന്നത്. ഖുർആനിൽ നിന്ന് വ്യക്തമായ അറിവിൻെറ അടിസ്ഥാനത്തിൽ സംസാരിക്കുകയല്ലാതെ അതിനപ്പുറമുള്ള അപ്രസക്തമായ കാര്യങ്ങളെപ്പററി തർക്കിക്കാൻ പോകരുതെന്ന് നബി(സ)യെ അല്ലാഹു ഉണർത്തുന്നു.
592. ഒരു സത്യവിശ്വാസി ഏതൊരു കാര്യം ചെയ്യുമെന്ന് പ്രഖ്യാപിക്കുകയാണെങ്കിലും ഇൻശാഅല്ലാഹ്' (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ) എന്ന് കൂടി പറയണം. അത് മറന്നുപോയാൽ ഓർമ്മ വരുമ്പോൾ പറയണം.

وَلَبِثُوا فِي كَهْفِهِمْ ثَلَاثَ مِائَةٍ سِنِينَ وَازْدَادُوا تِسْعًا ﴿٢٥﴾

25. അവർ അവരുടെ ഗുഹയിൽ മുന്നൂറ് വർഷം താമസിച്ചു. അവർ ഒമ്പതു വർഷം കൂടുതലാക്കുകയും ചെയ്തു.[593]

قُلِ اللَّهُ أَعْلَمُ بِمَا لَبِثُوا ۖ لَهُ غَيْبُ السَّمَاوَاتِ وَالْأَرْضِ ۖ
أَبْصِرْ بِهِ وَأَسْمِعْ ۚ مَا لَهُمْ مِنْ دُونِهِ مِنْ وَلِيٍّ وَلَا يُشْرِكُ
فِي حُكْمِهِ أَحَدًا ﴿٢٦﴾

26. നീ പറയുക: അവർ താമസിച്ചതിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു. ആകാശങ്ങളിലെയും ഭൂമിയിലെയും അദൃശ്യജ്ഞാനം അവന്നാണുള്ളത്. അവൻ എത്ര കാഴ്ചയുള്ളവൻ; എത്ര കേൾവിയുള്ളവൻ! അവന്നു പുറമെ അവർക്ക് (മനുഷ്യർക്ക്) യാതൊരു രക്ഷാധികാരിയുമില്ല. തന്റെ തീരുമാനാധികാരത്തിൽ യാതൊരാളെയും അവൻ പങ്കുചേർക്കുകയുമില്ല.

وَاتْلُ مَا أُوحِيَ إِلَيْكَ مِنْ كِتَابِ رَبِّكَ ۖ لَا مُبَدِّلَ لِكَلِمَاتِهِ
وَلَنْ تَجِدَ مِنْ دُونِهِ مُلْتَحَدًا ﴿٢٧﴾

27. നിനക്ക് ബോധനം നൽകപ്പെട്ട നിന്റെ രക്ഷിതാവിന്റെ ഗ്രന്ഥം നീ പാരായണം ചെയ്യുക. അവന്റെ വചനങ്ങൾക്ക് ഭേദഗതി വരുത്താനാരുമില്ല. അവന്നു പുറമെ യാതൊരു അഭയസ്ഥാനവും നീ ഒരിക്കലും കണ്ടെത്തുകയുമില്ല.

وَاصْبِرْ نَفْسَكَ مَعَ الَّذِينَ يَدْعُونَ رَبَّهُمْ بِالْغَدَاةِ
وَالْعَشِيِّ يُرِيدُونَ وَجْهَهُ ۖ وَلَا تَعْدُ عَيْنَاكَ عَنْهُمْ
تُرِيدُ زِينَةَ الْحَيَاةِ الدُّنْيَا ۖ وَلَا تُطِعْ مَنْ أَغْفَلْنَا
قَلْبَهُ عَنْ ذِكْرِنَا وَاتَّبَعَ هَوَاهُ وَكَانَ أَمْرُهُ فُرُطًا ﴿٢٨﴾

28. തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട്[594] കാലത്തും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നവരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക. ഇഹലോകജീവിതത്തിന്റെ അലങ്കാരം ലക്ഷ്യമാക്കിക്കൊണ്ട് നിന്റെ കണ്ണുകൾ അവരെ വിട്ടു മാറിപ്പോകാതിരിക്കട്ടെ. ഏതൊരുവന്റെ ഹൃദയത്തെ നമ്മുടെ സ്മരണയെ വിട്ടു നാം അശ്രദ്ധമാക്കിയിരിക്കുന്നുവോ, ഏതൊരുവൻ തന്നിഷ്ടത്തെ പിന്തുടരുകയും അവന്റെ കാര്യം അതിരു കവിഞ്ഞതായിരിക്കുകയും ചെയ്യുവോ, അവനെ നീ അനുസരിച്ചു പോകരുത്.[595]

وَقُلِ الْحَقُّ مِنْ رَبِّكُمْ ۖ فَمَنْ شَاءَ فَلْيُؤْمِنْ وَمَنْ شَاءَ
فَلْيَكْفُرْ ۚ إِنَّا أَعْتَدْنَا لِلظَّالِمِينَ نَارًا أَحَاطَ بِهِمْ
سُرَادِقُهَا ۚ وَإِنْ يَسْتَغِيثُوا يُغَاثُوا بِمَاءٍ

29. പറയുക: സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു. അതിനാൽ ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമുള്ളവർ അവിശ്വസിക്കട്ടെ, അക്രമികൾക്കു നാം നരകാഗ്നി ഒരുക്കി വെച്ചിട്ടുണ്ട്. അതിന്റെ 'കൂടാരം' അവരെ വലയം ചെയ്തിരിക്കുന്നു. അവർ വെള്ളത്തിന പേക്ഷിക്കുന്നപക്ഷം ഉരുക്കിയ ലോഹം പോ

593. അറബികൾ ചാന്ദ്രവർഷമനുസരിച്ചാണ് കാലഗണന നടത്തുന്നത്. റോമക്കാരും മററും സൗരവർഷമനുസരിച്ചും. 300 സൗരവർഷത്തിന് 309 ചാന്ദ്രവർഷമാണുണ്ടാവുക.

594. അല്ലാഹുവിന്റെ പ്രീതി മാത്രം ലാക്കാക്കിക്കൊണ്ട് എന്നർത്ഥം.

595. നബി(സ)യുടെ സന്തത സഹചാരികളായിരുന്ന പാവങ്ങളെ മാററിനിർത്തിയാൽ തങ്ങളൊക്കെ നബി(സ)യുടെ പക്ഷത്ത് ചേർന്നു കൊള്ളാമെന്ന് ചില ഖുറൈശിപ്രമുഖർ വാഗ്ദാനം ചെയ്യുകയുണ്ടായി. അവരുടെ അഭിപ്രായം ചെവിക്കൊള്ളരുതെന്ന് അല്ലാഹു നബി(സ)യെ തെര്യപ്പെടുത്തുന്നു.

كَالْمُهْلِ يَشْوِي الْوُجُوهَ ۚ بِئْسَ الشَّرَابُ وَسَاءَتْ مُرْتَفَقًا ﴿٢٩﴾

ലുള്ള ഒരു വെള്ളമായിരിക്കും അവർക്ക് കുടിക്കാൻ നൽകപ്പെടുന്നത്. അത് മുഖങ്ങളെ എരിച്ചുകളയും. വളരെ ദുഷിച്ച പാനീയം തന്നെ. അത് (നരകം) വളരെ ദുഷിച്ച വിശ്രമസ്ഥലം തന്നെ.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ إِنَّا لَا نُضِيعُ أَجْرَ مَنْ
أَحْسَنَ عَمَلًا ﴿٣٠﴾

30. തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അത്തരം സൽപ്രവർത്തനം നടത്തുന്ന യാതൊരാളുടെയും പ്രതിഫലം നാം തീർച്ചയായും പാഴാക്കുന്നതല്ല.

أُولَٰئِكَ لَهُمْ جَنَّاتُ عَدْنٍ تَجْرِي مِنْ تَحْتِهِمُ الْأَنْهَارُ
يُحَلَّوْنَ فِيهَا مِنْ أَسَاوِرَ مِنْ ذَهَبٍ وَيَلْبَسُونَ ثِيَابًا
خُضْرًا مِنْ سُنْدُسٍ وَإِسْتَبْرَقٍ مُتَّكِئِينَ فِيهَا عَلَى
الْأَرَائِكِ ۚ نِعْمَ الثَّوَابُ وَحَسُنَتْ مُرْتَفَقًا ﴿٣١﴾

31. അക്കൂട്ടർക്കാകുന്നു സ്ഥിരവാസത്തിനുള്ള സ്വർഗ്ഗത്തോപ്പുകൾ. അവരുടെ താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്നതാണ്. അവർക്ക് അവിടെ സ്വർണ്ണം കൊണ്ടുള്ള വളകൾ അണിയിക്കപ്പെടുന്നതാണ്. നേരിയതും കട്ടിയുള്ളതുമായ പച്ചപ്പട്ടു വസ്ത്രങ്ങൾ അവർ ധരിക്കുകയും ചെയ്യും. അവിടെ അവർ അലങ്കരിച്ച കട്ടിലുകളിൽ ചാരിയിരുന്ന് വിശ്രമിക്കുന്നവരായിരിക്കും. എത്ര വിശിഷ്ടമായ പ്രതിഫലം, എത്ര ഉത്തമമായ വിശ്രമസ്ഥലം!

وَاضْرِبْ لَهُمْ مَثَلًا رَجُلَيْنِ جَعَلْنَا لِأَحَدِهِمَا جَنَّتَيْنِ
مِنْ أَعْنَابٍ وَحَفَفْنَاهُمَا بِنَخْلٍ وَجَعَلْنَا بَيْنَهُمَا زَرْعًا ﴿٣٢﴾

32. നീ അവർക്ക് ഒരു ഉപമ വിവരിച്ചു കൊടുക്കുക. രണ്ട് പുരുഷന്മാർ. അവരിൽ ഒരാൾക്ക് നാം രണ്ട് മുന്തിരിത്തോട്ടങ്ങൾ നൽകി. അവയെ (തോട്ടങ്ങളെ) നാം ഈത്തപ്പനകൊണ്ട് വലയം ചെയ്തു. അവയ്ക്കിടയിൽ (തോട്ടങ്ങൾക്കിടയിൽ) ധാന്യകൃഷിയിടവും നാം നൽകി.

كِلْتَا الْجَنَّتَيْنِ آتَتْ أُكُلَهَا وَلَمْ تَظْلِمْ مِنْهُ شَيْئًا ۚ
وَفَجَّرْنَا خِلَالَهُمَا نَهَرًا ﴿٣٣﴾

33. ഇരുതോട്ടങ്ങളും അവയുടെ ഫലങ്ങൾ നൽകി വന്നു. അതിൽ യാതൊരു ക്രമക്കേടും വരുത്തിയില്ല. അവയ്ക്കിടയിലൂടെ നാം ഒരു നദി ഒഴുക്കുകയും ചെയ്തു.

وَكَانَ لَهُ ثَمَرٌ فَقَالَ لِصَاحِبِهِ وَهُوَ يُحَاوِرُهُ أَنَا
أَكْثَرُ مِنْكَ مَالًا وَأَعَزُّ نَفَرًا ﴿٣٤﴾

34. അവന്നു പല വരുമാനവുമുണ്ടായിരുന്നു. അങ്ങനെ അവൻ തന്റെ ചങ്ങാതിയോട് സംവാദം നടത്തിക്കൊണ്ടിരിക്കെ പറയുകയുണ്ടായി: ഞാനാണ് നിന്നെക്കാൾ കൂടുതൽ ധനമുള്ളവനും കൂടുതൽ സംഘബലമുള്ളവനും.

وَدَخَلَ جَنَّتَهُ وَهُوَ ظَالِمٌ لِنَفْسِهِ قَالَ مَا أَظُنُّ
أَنْ تَبِيدَ هَٰذِهِ أَبَدًا ﴿٣٥﴾

35. സ്വന്തത്തോട് തന്നെ അന്യായം പ്രവർത്തിച്ചവനായിക്കൊണ്ട് അവൻ തന്റെ തോട്ടത്തിൽ പ്രവേശിച്ചു. അവൻ പറഞ്ഞു: ഒരിക്കലും ഇതൊന്നും നശിച്ചുപോകുമെന്ന് ഞാൻ വിചാരിക്കുന്നില്ല.

وَمَآ أَظُنُّ ٱلسَّاعَةَ قَآئِمَةً وَلَئِن رُّدِدتُّ إِلَىٰ رَبِّى لَأَجِدَنَّ خَيْرًا مِّنْهَا مُنقَلَبًا ﴿٣٦﴾

36. അന്ത്യസമയം നിലവിൽ വരും എന്നും ഞാൻ വിചാരിക്കുന്നില്ല. ഇനി ഞാൻ എന്റെ രക്ഷിതാവിങ്കലേക്ക് മടക്കപ്പെടുകയാണെങ്കിലോ, തീർച്ചയായും, മടങ്ങിച്ചെല്ലുന്നതിന് ഇതിനെക്കാൾ ഉത്തമമായ ഒരു സ്ഥലം എനിക്ക് ലഭിക്കുക തന്നെ ചെയ്യും.[596]

قَالَ لَهُۥ صَاحِبُهُۥ وَهُوَ يُحَاوِرُهُۥٓ أَكَفَرْتَ بِٱلَّذِى خَلَقَكَ مِن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ سَوَّىٰكَ رَجُلًا ﴿٣٧﴾

37. അവന്റെ ചങ്ങാതി അവനുമായി സംവാദം നടത്തിക്കൊണ്ടിരിക്കെ പറഞ്ഞു: മണ്ണിൽ നിന്നും അനന്തരം ബീജത്തിൽ നിന്നും നിന്നെ സൃഷ്ടിക്കുകയും, പിന്നീട് നിന്നെ ഒരു പുരുഷനായി സംവിധാനിക്കുകയും ചെയ്തവനിൽ നീ അവിശ്വസിച്ചിരിക്കുകയാണോ?

لَّٰكِنَّا۠ هُوَ ٱللَّهُ رَبِّى وَلَآ أُشْرِكُ بِرَبِّىٓ أَحَدًا ﴿٣٨﴾

38. എന്നാൽ (എന്റെ വിശ്വാസമിതാണ്): അവൻ അഥവാ അല്ലാഹുവാകുന്നു എന്റെ രക്ഷിതാവ്. എന്റെ രക്ഷിതാവിനോട് യാതൊന്നിനെയും ഞാൻ പങ്കുചേർക്കുകയില്ല.

وَلَوْلَآ إِذْ دَخَلْتَ جَنَّتَكَ قُلْتَ مَا شَآءَ ٱللَّهُ لَا قُوَّةَ إِلَّا بِٱللَّهِ إِن تَرَنِ أَنَا۠ أَقَلَّ مِنكَ مَالًا وَوَلَدًا ﴿٣٩﴾ فَعَسَىٰ رَبِّىٓ أَن يُؤْتِيَنِ خَيْرًا مِّن جَنَّتِكَ وَيُرْسِلَ عَلَيْهَا حُسْبَانًا مِّنَ ٱلسَّمَآءِ فَتُصْبِحَ صَعِيدًا زَلَقًا ﴿٤٠﴾

39, 40. നീ നിന്റെ തോട്ടത്തിൽ കടന്ന സമയത്ത്, 'ഇത് അല്ലാഹു ഉദ്ദേശിച്ചതത്രെ, അല്ലാഹുവെക്കൊണ്ടല്ലാതെ യാതൊരു ശക്തിയും ഇല്ല' എന്ന് നിനക്ക് പറഞ്ഞു കൂടായിരുന്നോ? നിന്നെക്കാൾ ധനവും സന്താനവും കുറഞ്ഞവനായി നീ എന്നെ കാണുന്നുവെങ്കിൽ എന്റെ രക്ഷിതാവ് എനിക്ക് നിന്റെ തോട്ടത്തെക്കാൾ നല്ലത് നൽകി എന്ന് വരാം. നിന്റെ തോട്ടത്തിന്റെ നേരെ അവൻ ആകാശത്തുനിന്ന് ശിക്ഷ അയക്കുകയും, അങ്ങനെ അതു ചതുപ്പുനിലമായിത്തീരുകയും ചെയ്തു എന്നും വരാം.

أَوْ يُصْبِحَ مَآؤُهَا غَوْرًا فَلَن تَسْتَطِيعَ لَهُۥ طَلَبًا ﴿٤١﴾

41. അല്ലെങ്കിൽ അതിലെ വെള്ളം നിനക്ക് ഒരിക്കലും തേടിപ്പിടിച്ചുകൊണ്ടുവരാൻ കഴിയാത്തവിധം വററിപ്പോയെന്നും വരാം.

وَأُحِيطَ بِثَمَرِهِۦ فَأَصْبَحَ يُقَلِّبُ كَفَّيْهِ عَلَىٰ مَآ أَنفَقَ فِيهَا وَهِىَ خَاوِيَةٌ عَلَىٰ عُرُوشِهَا وَيَقُولُ يَٰلَيْتَنِى لَمْ أُشْرِكْ بِرَبِّىٓ أَحَدًا ﴿٤٢﴾

42. അവന്റെ ഫലസമൃദ്ധി (നാശത്താൽ) വലയം ചെയ്യപ്പെട്ടു. അവ (തോട്ടങ്ങൾ) അവയുടെ പന്തലുകളോടെ വീണടിഞ്ഞു കിടക്കവെ താൻ അതിൽ ചെലവഴിച്ചതിന്റെ പേരിൽ അവൻ (നഷ്ടബോധത്താൽ) കൈ മലർത്തുന്നവനായിത്തീർന്നു. എന്റെ രക്ഷിതാവിനോട് ആരെയും ഞാൻ പങ്കുചേർക്കാതിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ എന്നവൻ പറയുകയും ചെയ്തുകൊണ്ടിരുന്നു.

596. പരലോകം ഉണ്ടായാൽ തന്നെയും അവിടെ തന്റെ നില ഒട്ടും മോശമായിരിക്കില്ലെന്നാണ് അവന്റെ അവകാശവാദം.

وَلَمْ تَكُن لَّهُۥ فِئَةٌ يَنصُرُونَهُۥ مِن دُونِ ٱللَّهِ
وَمَا كَانَ مُنتَصِرًا ﴿٤٣﴾

43. അല്ലാഹുവിന് പുറമെ യാതൊരു കക്ഷിയും അവന്ന് സഹായം നൽകുവാനുണ്ടായില്ല. അവന്ന് (സ്വയം) അതിജയിക്കുവാൻ കഴിഞ്ഞതുമില്ല.

هُنَالِكَ ٱلْوَلَٰيَةُ لِلَّهِ ٱلْحَقِّ ۚ هُوَ خَيْرٌ ثَوَابًا وَخَيْرٌ عُقْبًا ﴿٤٤﴾

44. യഥാർത്ഥ ദൈവമായ അല്ലാഹുവിന്നത്രെ അവിടെ രക്ഷാധികാരം. നല്ല പ്രതിഫലം നൽകുന്നവനും നല്ല പര്യവസാനത്തിലെത്തിക്കുന്നവനും അവനത്രെ.

وَٱضْرِبْ لَهُم مَّثَلَ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَٰهُ
مِنَ ٱلسَّمَآءِ فَٱخْتَلَطَ بِهِۦ نَبَاتُ ٱلْأَرْضِ فَأَصْبَحَ
هَشِيمًا تَذْرُوهُ ٱلرِّيَٰحُ ۗ وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ مُّقْتَدِرًا ﴿٤٥﴾

45. (നബിയേ,) നീ അവർക്ക് ഐഹിക ജീവിതത്തിന്റെ ഉപമ വിവരിച്ചുകൊടുക്കുക: ആകാശത്തുനിന്ന് നാം വെള്ളമിറക്കി. അതുമൂലം ഭൂമിയിൽ സസ്യങ്ങൾ ഇടകലർന്നു വളർന്നു. താമസിയാതെ അത് കാററുകൾ പറത്തിക്കളയുന്ന തുരുമ്പായിത്തീർന്നു. (അതുപോലെയത്രെ ഐഹികജീവിതം.) അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

ٱلْمَالُ وَٱلْبَنُونَ زِينَةُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَٱلْبَٰقِيَٰتُ
ٱلصَّٰلِحَٰتُ خَيْرٌ عِندَ رَبِّكَ ثَوَابًا وَخَيْرٌ أَمَلًا ﴿٤٦﴾

46. സ്വത്തും സന്താനങ്ങളും ഐഹികജീവിതത്തിന്റെ അലങ്കാരമാകുന്നു.[597] എന്നാൽ നിലനിൽക്കുന്ന സൽകർമ്മങ്ങളാണ് നിന്റെ രക്ഷിതാവിങ്കൽ ഉത്തമമായ പ്രതിഫലമുള്ളതും ഉത്തമമായ പ്രതീക്ഷ നൽകുന്നതും.

وَيَوْمَ نُسَيِّرُ ٱلْجِبَالَ وَتَرَى ٱلْأَرْضَ بَارِزَةً وَحَشَرْنَٰهُمْ
فَلَمْ نُغَادِرْ مِنْهُمْ أَحَدًا ﴿٤٧﴾

47. പർവ്വതങ്ങളെ നാം സഞ്ചരിപ്പിക്കുകയും തെളിഞ്ഞുനിരപ്പായ നിലയിൽ ഭൂമി നിനക്ക് കാണുമാറാകുകയും, തുടർന്ന് അവരിൽ നിന്ന് (മനുഷ്യരിൽ നിന്ന്) ഒരാളെയും വിട്ടുകളയാതെ നാം അവരെ ഒരുമിച്ചു കൂട്ടുകയും ചെയ്യുന്ന ദിവസം[598] (ശ്രദ്ധേയമാകുന്നു.)

وَعُرِضُوا۟ عَلَىٰ رَبِّكَ صَفًّا لَّقَدْ جِئْتُمُونَا كَمَا خَلَقْنَٰكُمْ
أَوَّلَ مَرَّةٍۭ ۚ بَلْ زَعَمْتُمْ أَلَّن نَّجْعَلَ لَكُم مَّوْعِدًا ﴿٤٨﴾

48. നിന്റെ രക്ഷിതാവിന്റെ മുമ്പാകെ അവർ അണിയണിയായി പ്രദർശിപ്പിക്കപ്പെടുകയും ചെയ്യും. (അന്നവൻ പറയും:) നിങ്ങളെ നാം ആദ്യതവണ സൃഷ്ടിച്ചപ്രകാരം നിങ്ങളിതാ നമ്മുടെ അടുത്ത് വന്നിരിക്കുന്നു. എന്നാൽ നിങ്ങൾക്ക് നാം ഒരു നിശ്ചിത സമയം[599] ഏർപ്പെടുത്തുകയേയില്ല എന്ന് നിങ്ങൾ ജൽപിക്കുകയാണ് ചെയ്തത്.

وَوُضِعَ ٱلْكِتَٰبُ فَتَرَى ٱلْمُجْرِمِينَ مُشْفِقِينَ

49. (കർമ്മങ്ങളുടെ) രേഖ വെക്കപ്പെടും. അപ്പോൾ കുററവാളികളെ, അതിലുള്ളതിനെപ്പററി

---

597. സ്വത്തിനോടും സന്താനങ്ങളോടും സ്നേഹമുണ്ടാവുക സ്വാഭാവികമാണ്. അതിൽ അപാകതയില്ല. എന്നാൽ ശാശ്വതമായ ഫലം നൽകുന്ന സൽകർമ്മങ്ങൾക്കാണ് ഒരു സത്യവിശ്വാസി മുൻഗണന നൽകേണ്ടത്.
598. ഉയിർത്തെഴുന്നേൽപിന്റെ ദിവസം.
599. എല്ലാ കർമ്മങ്ങളുടെയും കണക്ക് നോക്കി പ്രതിഫലം നൽകുന്ന സന്ദർഭത്തെപ്പററിയത്രെ സൂചന.

مِمَّا فِيهِ وَيَقُولُونَ يَا وَيْلَتَنَا مَالِ هَٰذَا الْكِتَابِ
لَا يُغَادِرُ صَغِيرَةً وَلَا كَبِيرَةً إِلَّا أَحْصَاهَا ۚ وَوَجَدُوا
مَا عَمِلُوا حَاضِرًا ۗ وَلَا يَظْلِمُ رَبُّكَ أَحَدًا ﴿٤٩﴾

ഭയവിഹ്വലരായ നിലയിൽ നിനക്ക് കാണാം. അവർ പറയും: അയ്യോ! ഞങ്ങൾക്കു നാശം. ഇതെന്തൊരു രേഖയാണ്? ചെറുതോ വലുതോ ആയ ഒന്നും തന്നെ അത് കൃത്യമായി രേഖപ്പെടുത്താതെ വിട്ടുകളയുന്നില്ലല്ലോ! തങ്ങൾ പ്രവർത്തിച്ചതൊക്കെ (രേഖയിൽ) നിലവിലുള്ളതായി അവർ കണ്ടെത്തും. നിന്റെ രക്ഷിതാവ് യാതൊരാളോടും അനീതി കാണിക്കുകയില്ല.

وَإِذْ قُلْنَا لِلْمَلَائِكَةِ اسْجُدُوا لِآدَمَ فَسَجَدُوا
إِلَّا إِبْلِيسَ كَانَ مِنَ الْجِنِّ فَفَسَقَ عَنْ أَمْرِ رَبِّهِ ۗ
أَفَتَتَّخِذُونَهُ وَذُرِّيَّتَهُ أَوْلِيَاءَ مِنْ دُونِي وَهُمْ
لَكُمْ عَدُوٌّ ۚ بِئْسَ لِلظَّالِمِينَ بَدَلًا ﴿٥٠﴾

50. നാം മലക്കുകളോട് നിങ്ങൾ ആദമിന് പ്രണാമം ചെയ്യുക എന്ന് പറഞ്ഞ സന്ദർഭവും (ശ്രദ്ധേയ മത്രെ.) അവർ പ്രണാമം ചെയ്തു. ഇബ്ലീസ് ഒഴികെ. അവൻ ജിന്നുകളിൽ പെട്ടവനായിരുന്നു. അങ്ങനെ തന്റെ രക്ഷിതാവിന്റെ കൽപന അവൻ ധിക്കരിച്ചു. എന്നിരിക്കെ നിങ്ങൾ എന്നെ വിട്ട് അവനെയും അവന്റെ സന്തതികളെയും രക്ഷാധികാരികളാക്കുകയാണോ? അവർ നിങ്ങളുടെ ശത്രുക്കളത്രെ. അക്രമികൾക്ക് (അല്ലാഹുവിന്) പകരം കിട്ടിയത് വളരെ ചീത്ത തന്നെ.

مَا أَشْهَدْتُهُمْ خَلْقَ السَّمَاوَاتِ وَالْأَرْضِ وَلَا خَلْقَ
أَنْفُسِهِمْ وَمَا كُنْتُ مُتَّخِذَ الْمُضِلِّينَ عَضُدًا ﴿٥١﴾

51. ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിപ്പിനാകട്ടെ, അവരുടെ തന്നെ സൃഷ്ടിപ്പിനാകട്ടെ നാം അവരെ സാക്ഷികളാക്കിയിട്ടില്ല. വഴി പിഴപ്പിക്കുന്നവരെ ഞാൻ സഹായികളായി സ്വീകരിക്കുന്നവനല്ലതാനും.[600]

وَيَوْمَ يَقُولُ نَادُوا شُرَكَائِيَ الَّذِينَ زَعَمْتُمْ فَدَعَوْهُمْ
فَلَمْ يَسْتَجِيبُوا لَهُمْ وَجَعَلْنَا بَيْنَهُمْ مَوْبِقًا ﴿٥٢﴾

52. എന്റെ പങ്കാളികളെന്ന് നിങ്ങൾ ജൽപിച്ചുകൊണ്ടിരുന്നവരെ നിങ്ങൾ വിളിച്ചു നോക്കൂ എന്ന് അവൻ (അല്ലാഹു) പറയുന്ന ദിവസവും (ശ്രദ്ധേയമത്രെ.) അപ്പോൾ ഇവർ അവരെ വിളിച്ചു നോക്കുന്നതാണ്. എന്നാൽ അവർ ഇവർക്ക് ഉത്തരം നൽകുന്നതല്ല. അവർക്കിടയിൽ നാം ഒരു നാശഗർത്തം ഉണ്ടാക്കുകയും ചെയ്യും.[601]

وَرَأَى الْمُجْرِمُونَ النَّارَ فَظَنُّوا أَنَّهُمْ مُوَاقِعُوهَا
وَلَمْ يَجِدُوا عَنْهَا مَصْرِفًا ﴿٥٣﴾

53. കുററവാളികൾ നരകം നേരിൽ കാണും. അപ്പോൾ തങ്ങൾ അതിൽ അകപ്പെടാൻ പോകുകയാണെന്ന് അവർ മനസ്സിലാക്കും. അതിൽ നിന്ന് വിട്ടുമാറിപ്പോകാൻ ഒരു മാർഗ്ഗവും അവർ കണ്ടെത്തുകയുമില്ല.

---

600. അല്ലാഹുവിന് ഒരു സഹായിയുടെയും ആവശ്യമില്ല. വഴിപിഴപ്പിക്കുന്ന പിശാചുക്കളെ അല്ലാഹു സഹായികളായി സ്വീകരിക്കുന്ന പ്രശ്നമേയില്ല.

601. 'ജഅൽനാ ബൈനഹും മൗബിഖൻ' എന്ന വാക്യാംശം പല വിധത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. 'പ്രാർത്ഥിക്കുന്നവർക്കും പ്രാർത്ഥിക്കപ്പെടുന്നവർക്കുമിടയിൽ വിനാശകാരിയായ നരകമുണ്ടായിരിക്കും', 'പ്രാർത്ഥിക്കപ്പെടുന്ന സജ്ജനങ്ങൾക്കും പ്രാർത്ഥിക്കുന്ന ബഹുദൈവവിശ്വാസികൾക്കുമിടയിൽ വിനാശകരമായ അകലം (എത്തിച്ചേരാൻ ശ്രമിക്കുന്നവർ തുലഞ്ഞുപോകുന്ന വിധമുള്ള അകലം) ഉണ്ടായിരിക്കും.', 'പ്രാർത്ഥിക്കപ്പെടുന്ന വ്യാജദൈവങ്ങളും പ്രാർത്ഥിക്കുന്നവരും തമ്മിലുള്ള ബന്ധം നാശഹേതുകമായിരിക്കും' എന്നിങ്ങനെയാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ വ്യാഖ്യാനങ്ങൾ.

وَلَقَدْ صَرَّفْنَا فِي هَٰذَا الْقُرْآنِ لِلنَّاسِ مِن كُلِّ مَثَلٍ ۚ وَكَانَ الْإِنسَانُ أَكْثَرَ شَيْءٍ جَدَلًا ﴿٥٤﴾

54. തീർച്ചയായും ജനങ്ങൾക്കുവേണ്ടി എല്ലാ വിധ ഉപമകളും ഈ ഖുർആനിൽ നാം വിവിധ തരത്തിൽ വിവരിച്ചിരിക്കുന്നു. എന്നാൽ മനുഷ്യൻ അത്യധികം തർക്കസ്വഭാവമുള്ളവനത്രെ.

وَمَا مَنَعَ النَّاسَ أَن يُؤْمِنُوا إِذْ جَاءَهُمُ الْهُدَىٰ وَيَسْتَغْفِرُوا رَبَّهُمْ إِلَّا أَن تَأْتِيَهُمْ سُنَّةُ الْأَوَّلِينَ أَوْ يَأْتِيَهُمُ الْعَذَابُ قُبُلًا ﴿٥٥﴾

55. തങ്ങൾക്കു മാർഗ്ഗദർശനം വന്നുകിട്ടിയപ്പോൾ അതിൽ വിശ്വസിക്കുകയും, തങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും ചെയ്യുന്നതിന് ജനങ്ങൾക്ക് തടസ്സമായത് പൂർവ്വികന്മാരുടെ കാര്യത്തിലുണ്ടായ അതേ നടപടി അവർക്കും വരണം, അല്ലെങ്കിൽ അവർക്ക് നേരിട്ട് ശിക്ഷ വരണം എന്ന അവരുടെ നിലപാടു മാത്രമാകുന്നു.[602]

وَمَا نُرْسِلُ الْمُرْسَلِينَ إِلَّا مُبَشِّرِينَ وَمُنذِرِينَ ۚ وَيُجَادِلُ الَّذِينَ كَفَرُوا بِالْبَاطِلِ لِيُدْحِضُوا بِهِ الْحَقَّ ۖ وَاتَّخَذُوا آيَاتِي وَمَا أُنذِرُوا هُزُوًا ﴿٥٦﴾

56. സന്തോഷവാർത്ത അറിയിക്കുന്നവരായിക്കൊണ്ടും, താക്കീതു നൽകുന്നവരായിക്കൊണ്ടും മാത്രമാണ് നാം ദൂതന്മാരെ നിയോഗിക്കുന്നത്. അവിശ്വസിച്ചവർ മിഥ്യാവാദവുമായി തർക്കിച്ചുകൊണ്ടിരിക്കുന്നു; അതുമൂലം സത്യത്തെ തകർത്തുകളയുവാൻ വേണ്ടി. എന്റെ ദൃഷ്ടാന്തങ്ങളെയും അവർക്ക് നൽകപ്പെട്ട താക്കീതുകളെയും അവർ പരിഹാസ്യമാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു.

وَمَنْ أَظْلَمُ مِمَّن ذُكِّرَ بِآيَاتِ رَبِّهِ فَأَعْرَضَ عَنْهَا وَنَسِيَ مَا قَدَّمَتْ يَدَاهُ ۚ إِنَّا جَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً أَن يَفْقَهُوهُ وَفِي آذَانِهِمْ وَقْرًا ۖ وَإِن تَدْعُهُمْ إِلَى الْهُدَىٰ فَلَن يَهْتَدُوا إِذًا أَبَدًا ﴿٥٧﴾

57. തന്റെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി ഓർമ്മിപ്പിക്കപ്പെട്ടിട്ട് അതിൽ നിന്ന് തിരിഞ്ഞുകളയുകയും, തന്റെ കൈകൾ മുൻകൂട്ടി ചെയ്തത് (ദുഷ്കർമ്മങ്ങൾ) മറന്നുകളയുകയും ചെയ്തവനെക്കാൾ അക്രമിയായി ആരുണ്ട്? തീർച്ചയായും അവരത് ഗ്രഹിക്കുന്നതിന് (തടസ്സമായി) നാം അവരുടെ ഹൃദയങ്ങളിൽ മൂടികളും, അവരുടെ കാതുകളിൽ ഭാര (അടപ്പ്) വും ഏർപ്പെടുത്തിയിരിക്കുന്നു. (അങ്ങനെയിരിക്കെ) നീ അവരെ സന്മാർഗ്ഗത്തിലേക്ക് ക്ഷണിക്കുന്ന പക്ഷം അവർ ഒരിക്കലും സന്മാർഗ്ഗം സ്വീകരിക്കുകയില്ല.

وَرَبُّكَ الْغَفُورُ ذُو الرَّحْمَةِ ۖ لَوْ يُؤَاخِذُهُم بِمَا كَسَبُوا لَعَجَّلَ لَهُمُ الْعَذَابَ ۚ بَل لَّهُم مَّوْعِدٌ لَّن يَجِدُوا

58. നിന്റെ രക്ഷിതാവ് ഏറെ പൊറുക്കുന്നവനും കരുണയുള്ളവനുമാകുന്നു. അവർ ചെയ്തുകൂട്ടിയതിന് അവൻ അവർക്കെതിരിൽ നടപടി എടുക്കുകയായിരുന്നെങ്കിൽ അവർക്കവൻ ഉടൻ തന്നെ ശിക്ഷ നൽകുമായിരുന്നു. പക്ഷെ അവർക്കൊരു നിശ്ചിത അവധിയുണ്ട്. അതിനെ

602. അല്ലാഹുവിന്റെ ശിക്ഷയെപറ്റി പ്രവാചകന്മാർ മുന്നറിയിപ്പ് നൽകിയപ്പോഴൊക്കെ സത്യനിഷേധികളുടെ പ്രതികരണം 'ആ ശിക്ഷ വരട്ടെ അത് കണ്ടിട്ടാകാം ഞങ്ങൾ വിശ്വസിക്കുന്നത്' എന്നായിരുന്നു. ശിക്ഷ വന്നപ്പോൾ അവർക്ക് ഒട്ടും സാവകാശം നൽകപ്പെടുകയുണ്ടായില്ല.

مِن دُونِهِۦ مَوْئِلًا ٥٨

മറികടന്നുകൊണ്ട് രക്ഷ പ്രാപിക്കാവുന്ന ഒരു സ്ഥാനവും അവർ കണ്ടെത്തുകയേയില്ല.

وَتِلْكَ ٱلْقُرَىٰٓ أَهْلَكْنَٰهُمْ لَمَّا ظَلَمُوا۟ وَجَعَلْنَا لِمَهْلِكِهِم مَّوْعِدًا ٥٩

59. ആ രാജ്യങ്ങൾ അക്രമത്തിലേർപ്പെട്ടപ്പോൾ അവരെ നാം നശിപ്പിച്ചു കളഞ്ഞു. അവരുടെ നാശത്തിനും നാം ഒരു നിശ്ചിത അവധി വെച്ചിട്ടുണ്ട്.

وَإِذْ قَالَ مُوسَىٰ لِفَتَىٰهُ لَآ أَبْرَحُ حَتَّىٰٓ
أَبْلُغَ مَجْمَعَ ٱلْبَحْرَيْنِ أَوْ أَمْضِىَ حُقُبًا ٦٠

60. മൂസാ തന്റെ ഭൃത്യനോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) ഞാൻ രണ്ട് കടലുകൾ കൂടിച്ചേരുന്നിടത്ത് എത്തുകയോ, അല്ലെങ്കിൽ സുദീർഘമായ ഒരു കാലഘട്ടം മുഴുവൻ നടന്നു കഴിയുകയോ ചെയ്യുന്നതുവരെ ഞാൻ (ഈ യാത്ര) തുടർന്നുകൊണ്ടേയിരിക്കും.

فَلَمَّا بَلَغَا مَجْمَعَ بَيْنِهِمَا نَسِيَا حُوتَهُمَا فَٱتَّخَذَ سَبِيلَهُۥ
فِى ٱلْبَحْرِ سَرَبًا ٦١

61. അങ്ങനെ അവർ അവ (കടലുകൾ) രണ്ടും കൂടിച്ചേരുന്നിടത്തെത്തിയപ്പോൾ തങ്ങളുടെ മത്സ്യത്തിന്റെ കാര്യം മറന്നുപോയി.[603] അങ്ങനെ അത് കടലിൽ (ചാടി) അത് പോയ മാർഗ്ഗം ഒരു തുരങ്കം (പോലെ) ആക്കിത്തീർത്തു.[604]

فَلَمَّا جَاوَزَا قَالَ لِفَتَىٰهُ ءَاتِنَا غَدَآءَنَا لَقَدْ لَقِينَا
مِن سَفَرِنَا هَٰذَا نَصَبًا ٦٢

62. അങ്ങനെ അവർ ആ സ്ഥലം വിട്ടു മുന്നോട്ട് പോയിക്കഴിഞ്ഞപ്പോൾ മൂസാ തന്റെ ഭൃത്യനോട് പറഞ്ഞു. നീ നമുക്ക് നമ്മുടെ ഭക്ഷണം കൊണ്ടുവാ. നമ്മുടെ ഈ യാത്ര നിമിത്തം നമുക്ക് ക്ഷീണം നേരിട്ടിരിക്കുന്നു.

قَالَ أَرَءَيْتَ إِذْ أَوَيْنَآ إِلَى ٱلصَّخْرَةِ فَإِنِّى نَسِيتُ
ٱلْحُوتَ وَمَآ أَنسَىٰنِيهُ إِلَّا ٱلشَّيْطَٰنُ أَنْ أَذْكُرَهُۥ ۚ
وَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ عَجَبًا ٦٣

63. അവൻ പറഞ്ഞു: താങ്കൾ കണ്ടുവോ? നാം ആ പാറക്കല്ലിൽ അഭയം പ്രാപിച്ച സന്ദർഭത്തിൽ ഞാൻ ആ മത്സ്യത്തെ മറന്നുപോവുക തന്നെ ചെയ്തു. അത് (പറയാൻ) എന്നെ മറപ്പിച്ചത് പിശാചല്ലാതെ മറ്റാരുമല്ല. അത് കടലിലൂടെ സഞ്ചരിച്ച വഴി ഒരത്ഭുതമാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു.

قَالَ ذَٰلِكَ مَا كُنَّا نَبْغِ ۚ فَٱرْتَدَّا عَلَىٰٓ ءَاثَارِهِمَا قَصَصًا ٦٤

64. അദ്ദേഹം (മൂസാ) പറഞ്ഞു: അതുതന്നെയാണ് നാം തേടിക്കൊണ്ടിരുന്നത്.[605] ഉടനെ അവർ രണ്ടു പേരും തങ്ങളുടെ കാൽപാടുകൾ നോക്കിക്കൊണ്ട് മടങ്ങി.

فَوَجَدَا عَبْدًا مِّنْ عِبَادِنَآ ءَاتَيْنَٰهُ رَحْمَةً مِّنْ عِندِنَا

65. അപ്പോൾ അവർ രണ്ടുപേരും നമ്മുടെ ദാസന്മാരിൽ ഒരാളെ[606] കണ്ടെത്തി. അദ്ദേഹത്തിന് നാം നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം

---

603. അല്ലാഹുവിന്റെ നിർദ്ദേശപ്രകാരം അവർ കൊണ്ടുപോയതായിരുന്നു ആ മത്സ്യമെന്ന് ഹദീസിൽ വന്നിട്ടുണ്ട്.

604. മൂസാനബി(അ)യെ ചില കാര്യങ്ങൾ പഠിപ്പിക്കുന്നതിനുവേണ്ടി അല്ലാഹു സ്വീകരിച്ച അസാധാരണ നടപടികളുടെ ഭാഗമായിരുന്നു മത്സ്യം പോയ ഭാഗം കടലിൽ ഒരു തുരങ്കം പോലെ കിടന്നത്.

605. ആ മത്സ്യം ചാടിപ്പോകുന്ന സ്ഥലത്ത് ഒരു മഹാപണ്ഡിതനെ കാണാൻ കഴിയുമെന്ന് അല്ലാഹു അദ്ദേഹത്തെ മുൻകൂട്ടി അറിയിച്ചിരുന്നുവെന്ന് ഹദീസിൽ വന്നിട്ടുണ്ട്.

وَعَلَّمْنَٰهُ مِن لَّدُنَّا عِلْمًا ﴿٦٥﴾

നൽകുകയും, നമ്മുടെ പക്കൽനിന്നുള്ള ജ്ഞാനം നാം അദ്ദേഹത്തെ പഠിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

قَالَ لَهُۥ مُوسَىٰ هَلْ أَتَّبِعُكَ عَلَىٰٓ أَن تُعَلِّمَنِ مِمَّا عُلِّمْتَ رُشْدًا ﴿٦٦﴾

66. മൂസാ അദ്ദേഹത്തോട് പറഞ്ഞു: താങ്കൾക്ക് പഠിപ്പിക്കപ്പെട്ട സന്മാർഗജ്ഞാനത്തിൽ നിന്ന് എനിക്ക് താങ്കൾ പഠിപ്പിച്ചു തരുന്നതിനായി ഞാൻ താങ്കളെ അനുഗമിക്കട്ടെ?

قَالَ إِنَّكَ لَن تَسْتَطِيعَ مَعِىَ صَبْرًا ﴿٦٧﴾

67. അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്ക് എന്റെ കൂടെ ക്ഷമിച്ചു കഴിയാൻ സാധിക്കുകയേ ഇല്ല.

وَكَيْفَ تَصْبِرُ عَلَىٰ مَا لَمْ تُحِطْ بِهِۦ خُبْرًا ﴿٦٨﴾

68. താങ്കൾ സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത ഒരു വിഷയത്തിൽ താങ്കൾക്കെങ്ങനെ ക്ഷമിക്കാനാകും?

قَالَ سَتَجِدُنِىٓ إِن شَآءَ ٱللَّهُ صَابِرًا وَلَآ أَعْصِى لَكَ أَمْرًا ﴿٦٩﴾

69. അദ്ദേഹം പറഞ്ഞു: അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം ക്ഷമയുള്ളവനായി താങ്കൾ എന്നെ കണ്ടെത്തുന്നതാണ്. ഞാൻ താങ്കളുടെ ഒരു കൽപനയ്ക്കും എതിർ പ്രവർത്തിക്കുന്നതല്ല.

قَالَ فَإِنِ ٱتَّبَعْتَنِى فَلَا تَسْـَٔلْنِى عَن شَىْءٍ حَتَّىٰٓ أُحْدِثَ لَكَ مِنْهُ ذِكْرًا ﴿٧٠﴾

70. അദ്ദേഹം പറഞ്ഞു: എന്നാൽ താങ്കൾ എന്നെ അനുഗമിക്കുന്നപക്ഷം യാതൊരു കാര്യത്തെപ്പററിയും താങ്കൾ എന്നോട് ചോദിക്കരുത്; അതിനെപ്പററിയുള്ള വിവരം ഞാൻ തന്നെ താങ്കൾക്കു പറഞ്ഞു തരുന്നത് വരെ.

فَٱنطَلَقَا حَتَّىٰٓ إِذَا رَكِبَا فِى ٱلسَّفِينَةِ خَرَقَهَا ۖ قَالَ أَخَرَقْتَهَا لِتُغْرِقَ أَهْلَهَا لَقَدْ جِئْتَ شَيْـًٔا إِمْرًا ﴿٧١﴾

71. തുടർന്ന് അവർ രണ്ടുപേരും പോയി. അങ്ങനെ അവർ രണ്ടുപേരും കപ്പലിൽ കയറിയപ്പോൾ അദ്ദേഹം അത് ഓട്ടയാക്കിക്കളഞ്ഞു. മൂസാ പറഞ്ഞു: അതിലുള്ളവരെ മുക്കിക്കളയാൻ വേണ്ടി താങ്കളത് ഓട്ടയാക്കിയിരിക്കയാണോ? തീർച്ചയായും ഗുരുതരമായ ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തത്.

قَالَ أَلَمْ أَقُلْ إِنَّكَ لَن تَسْتَطِيعَ مَعِىَ صَبْرًا ﴿٧٢﴾

72. അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്കു എന്റെ കൂടെ ക്ഷമിച്ചുകഴിയാൻ സാധിക്കില്ല എന്ന് ഞാൻ പറഞ്ഞിട്ടില്ലേ?

قَالَ لَا تُؤَاخِذْنِى بِمَا نَسِيتُ وَلَا تُرْهِقْنِى مِنْ أَمْرِى عُسْرًا ﴿٧٣﴾

73. മൂസാ പറഞ്ഞു: ഞാൻ മറന്നുപോയതിന് താങ്കൾ എന്റെ പേരിൽ നടപടി എടുക്കരുത്. എന്റെ കാര്യത്തിൽ വിഷമകരമായ യാതൊന്നിനും താങ്കൾ എന്നെ നിർബന്ധിക്കുകയും ചെയ്യരുത്.

606. മൂസാനബി(അ)യുടെ ഭൃത്യന്റെ പേർ യൂശഅ്ബ്നു നൂൻ എന്നും, മൂസാനബി(അ) അനുഗമിച്ച പണ്ഡിതന്റെ പേർ ഖിള്ർ എന്നുമാണ് ഖുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളത്. ഖിള്ർ നബിയായിരുന്നോ അല്ലേ എന്ന കാര്യത്തിൽ അഭിപ്രായാന്തരമുണ്ട്. ദിവ്യസന്ദേശം ലഭിച്ചിരുന്നതിനാൽ അദ്ദേഹം പ്രവാചകനായിരിക്കാനാണ് കൂടുതൽ സാദ്ധ്യത.

74. അനന്തരം അവർ ഇരുവരും പോയി. അങ്ങനെ ഒരു ബാലനെ അവർ കണ്ടുമുട്ടിയപ്പോൾ അദ്ദേഹം അവനെ കൊന്നുകളഞ്ഞു. മൂസാ പറഞ്ഞു: നിർദ്ദോഷിയായ ഒരാളെ മറ്റൊരാൾക്കു പകരമായിട്ടല്ലാതെ[607] താങ്കൾ കൊന്നുവോ? തീർച്ചയായും നിഷിദ്ധമായ ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തിട്ടുള്ളത്.

فَانطَلَقَا حَتَّىٰٓ إِذَا لَقِيَا غُلَٰمًا فَقَتَلَهُۥ قَالَ أَقَتَلْتَ نَفْسًا زَكِيَّةًۢ بِغَيْرِ نَفْسٍ لَّقَدْ جِئْتَ شَيْـًٔا نُّكْرًا ﴿٧٤﴾

## ഭാഗം 16

75. അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്കു എന്റെ കൂടെ ക്ഷമിച്ചു കഴിയാൻ സാധിക്കുകയേ ഇല്ല എന്ന് ഞാൻ താങ്കളോട് പറഞ്ഞിട്ടില്ലേ?

قَالَ أَلَمْ أَقُل لَّكَ إِنَّكَ لَن تَسْتَطِيعَ مَعِىَ صَبْرًا ﴿٧٥﴾

76. മൂസാ പറഞ്ഞു: ഇതിനുശേഷം വല്ലതിനെപ്പറ്റിയും ഞാൻ താങ്കളോട് ചോദിക്കുകയാണെങ്കിൽ പിന്നെ താങ്കൾ എന്നെ സഹവാസിയാക്കേണ്ടതില്ല. എന്നിൽ നിന്ന് താങ്കൾക്ക് ന്യായമായ കാരണം കിട്ടിക്കഴിഞ്ഞു.[608]

قَالَ إِن سَأَلْتُكَ عَن شَىْءٍۭ بَعْدَهَا فَلَا تُصَٰحِبْنِى قَدْ بَلَغْتَ مِن لَّدُنِّى عُذْرًا ﴿٧٦﴾

77. അനന്തരം അവരിരുവരും പോയി. അങ്ങനെ അവർ ഇരുവരും ഒരു രാജ്യക്കാരുടെ അടുക്കൽ ചെന്നപ്പോൾ ആ രാജ്യക്കാരോട് അവർ ഭക്ഷണം ആവശ്യപ്പെട്ടു. എന്നാൽ ഇവരെ സൽക്കരിക്കുവാൻ അവർ വൈമനസ്യം കാണിക്കുകയാണ് ചെയ്തത്. അപ്പോൾ പൊളിഞ്ഞുവീഴാനൊരുങ്ങുന്ന ഒരു മതിൽ അവർ അവിടെ കണ്ടെത്തി. ഉടനെ അദ്ദേഹം അത് നേരെയാക്കി. മൂസാ പറഞ്ഞു: താങ്കൾ ഉദ്ദേശിച്ചിരുന്നെങ്കിൽ അതിന്റെ പേരിൽ താങ്കൾക്ക് വല്ല പ്രതിഫലവും വാങ്ങാമായിരുന്നു.

فَانطَلَقَا حَتَّىٰٓ إِذَآ أَتَيَآ أَهْلَ قَرْيَةٍ ٱسْتَطْعَمَآ أَهْلَهَا فَأَبَوْا۟ أَن يُضَيِّفُوهُمَا فَوَجَدَا فِيهَا جِدَارًا يُرِيدُ أَن يَنقَضَّ فَأَقَامَهُۥ قَالَ لَوْ شِئْتَ لَتَّخَذْتَ عَلَيْهِ أَجْرًا ﴿٧٧﴾

78. അദ്ദേഹം പറഞ്ഞു: ഇത് ഞാനും താങ്കളും തമ്മിലുള്ള വേർപാടാകുന്നു. ഏതൊരു കാര്യത്തിന്റെ പേരിൽ താങ്കൾക്കു ക്ഷമിക്കാൻ കഴിയാതിരുന്നുവോ അതിന്റെ പൊരുൾ ഞാൻ താങ്കൾക്ക് അറിയിച്ചു തരാം.

قَالَ هَٰذَا فِرَاقُ بَيْنِى وَبَيْنِكَ سَأُنَبِّئُكَ بِتَأْوِيلِ مَا لَمْ تَسْتَطِع عَّلَيْهِ صَبْرًا ﴿٧٨﴾

79. എന്നാൽ ആ കപ്പൽ കടലിൽ ജോലി ചെയ്യുന്ന ഏതാനും ദരിദ്രന്മാരുടെതായിരുന്നു. അതിനാൽ ഞാനത് കേടുവരുത്തണമെന്ന് ഉദ്ദേശിച്ചു. (കാരണം) അവരുടെ പുറകെ എല്ലാ (നല്ല) കപ്പലും ബലാൽക്കാരമായി പിടിച്ചെടുക്കുന്ന ഒരു രാജാവുണ്ടായിരുന്നു.

أَمَّا ٱلسَّفِينَةُ فَكَانَتْ لِمَسَٰكِينَ يَعْمَلُونَ فِى ٱلْبَحْرِ فَأَرَدتُّ أَنْ أَعِيبَهَا وَكَانَ وَرَآءَهُم مَّلِكٌ يَأْخُذُ كُلَّ سَفِينَةٍ غَصْبًا ﴿٧٩﴾

607. മറ്റൊരാളെ കൊന്നതിന് പ്രതികാരമായിട്ടല്ലാതെ.
608. മൂന്നാമതും ഞാൻ കല്പന ലംഘിക്കുന്നപക്ഷം ഞാനുമായി വേർപിരിയാൻ അത് മതിയായ കാരണമാണെന്നർത്ഥം.

80. എന്നാൽ ആ ബാലനാകട്ടെ അവൻെറ മാതാപിതാക്കൾ സത്യവിശ്വാസികളായിരുന്നു. എന്നാൽ അവൻ അവരെ അതിക്രമത്തിനും അവിശ്വാസത്തിനും നിർബ്ബന്ധിതരാക്കിത്തീർക്കു മെന്ന് നാം ഭയപ്പെട്ടു.

وَأَمَّا ٱلْغُلَٰمُ فَكَانَ أَبَوَاهُ مُؤْمِنَيْنِ فَخَشِينَآ أَن يُرْهِقَهُمَا طُغْيَٰنًا وَكُفْرًا ﴿٨٠﴾

81. അതിനാൽ അവർക്ക് അവരുടെ രക്ഷിതാവ് അവനെക്കാൾ സ്വഭാവശുദ്ധിയിൽ മെച്ചപ്പെട്ടവനും, കാരുണ്യത്താൽ കൂടുതൽ അടുപ്പമുള്ളവനുമായ ഒരു സന്താനത്തെ പകരം നൽകണം എന്നു നാം ആഗ്രഹിച്ചു.

فَأَرَدْنَآ أَن يُبْدِلَهُمَا رَبُّهُمَا خَيْرًا مِّنْهُ زَكَوٰةً وَأَقْرَبَ رُحْمًا ﴿٨١﴾

82. ആ മതിലാണെങ്കിലോ, അത് ആ പട്ടണത്തിലെ അനാഥരായ രണ്ട് ബാലന്മാരുടെതായിരുന്നു. അതിനു ചുവട്ടിൽ അവർക്കായുള്ള ഒരു നിധിയുണ്ടായിരുന്നു. അവരുടെ പിതാവ് ഒരു നല്ല മനുഷ്യനായിരുന്നു. അതിനാൽ അവർ ഇരുവരും യൗവ്വനം പ്രാപിക്കുകയും, എന്നിട്ടവരുടെ നിധി പുറത്തെടുക്കുകയും ചെയ്യണമെന്ന് താങ്കളുടെ രക്ഷിതാവ് ഉദ്ദേശിച്ചു.[609] താങ്കളുടെ രക്ഷിതാവിൻെറ കാരുണ്യം എന്ന നിലയിലത്രെ അത്. അതൊന്നും എൻെറ അഭിപ്രായപ്രകാരമല്ല ഞാൻ ചെയ്തത്.[610] താങ്കൾക്ക് ഏത് കാര്യത്തിൽ ക്ഷമിക്കാൻ കഴിയാതിരുന്നുവോ അതിൻെറ പൊരുളാകുന്നു അത്.

وَأَمَّا ٱلْجِدَارُ فَكَانَ لِغُلَٰمَيْنِ يَتِيمَيْنِ فِى ٱلْمَدِينَةِ وَكَانَ تَحْتَهُۥ كَنزٌ لَّهُمَا وَكَانَ أَبُوهُمَا صَٰلِحًا فَأَرَادَ رَبُّكَ أَن يَبْلُغَآ أَشُدَّهُمَا وَيَسْتَخْرِجَا كَنزَهُمَا رَحْمَةً مِّن رَّبِّكَ وَمَا فَعَلْتُهُۥ عَنْ أَمْرِى ذَٰلِكَ تَأْوِيلُ مَا لَمْ تَسْطِع عَّلَيْهِ صَبْرًا ﴿٨٢﴾

83. അവർ നിന്നോട് 'ദുൽഖർനൈനി'[611] യെപ്പററി ചോദിക്കുന്നു. നീ പറയുക: അദ്ദേഹത്തെപ്പററിയുള്ള വിവരം ഞാൻ നിങ്ങൾക്ക് ഓതി കേൾപ്പിച്ചു തരാം.

وَيَسْـَٔلُونَكَ عَن ذِى ٱلْقَرْنَيْنِ قُلْ سَأَتْلُوا۟ عَلَيْكُم مِّنْهُ ذِكْرًا ﴿٨٣﴾

84. തീർച്ചയായും നാം അദ്ദേഹത്തിന് ഭൂമിയിൽ സ്വാധീനം നൽകുകയും, എല്ലാ കാര്യത്തിനുമുള്ള മാർഗ്ഗങ്ങൾ നാം അദ്ദേഹത്തിന് സൗകര്യപ്പെടുത്തിക്കൊടുക്കുകയും ചെയ്തു.

إِنَّا مَكَّنَّا لَهُۥ فِى ٱلْأَرْضِ وَءَاتَيْنَٰهُ مِن كُلِّ شَىْءٍ سَبَبًا ﴿٨٤﴾

85. അങ്ങനെ അദ്ദേഹം ഒരു മാർഗ്ഗം പിന്തുടർന്നു.[612]

فَأَتْبَعَ سَبَبًا ﴿٨٥﴾

86. അങ്ങനെ അദ്ദേഹം സൂര്യാസ്തമന സ്ഥാനത്തെത്തിയപ്പോൾ അത് ചെളിവെള്ളമുള്ള ഒരു

حَتَّىٰٓ إِذَا بَلَغَ مَغْرِبَ ٱلشَّمْسِ وَجَدَهَا تَغْرُبُ فِى عَيْنٍ حَمِئَةٍ

609. അതിനുവേണ്ടിയാണ് മതിലിൻെറ കേടുപാട് തീർത്തത്.
610. അല്ലാഹുവിൻെറ നിർദ്ദേശപ്രകാരമാണ് ഇതൊക്കെ ചെയ്തതെന്നർത്ഥം. അല്ലാഹു പ്രവർത്തിക്കുന്ന എല്ലാ കാര്യത്തിൻെറയും യുക്തി നമുക്ക് മനസ്സിലായെന്ന് വരില്ല. അവൻ സർവ്വജ്ഞനത്രെ. അവൻ അറിയിച്ചു തന്നതിനപ്പുറം യാതൊന്നുമറിയാൻ നമുക്ക് കഴിയില്ല.
611. പരിശുദ്ധ ഖുർആനിൽ പരാമർശിച്ചിട്ടുള്ള ദുൽഖർനൈനി ആരാണെന്ന കാര്യത്തിൽ വ്യാഖ്യാതാക്കൾ ഏകാഭിപ്രായക്കാരല്ല. ദുൽഖർനൈനി എന്ന വാക്കിൻെറ ഭാഷാർത്ഥം രണ്ട് നൂററാണ്ട് ജീവിച്ചവൻ എന്നോ, രണ്ട് 'കൊമ്പു'ള്ളവൻ എന്നോ ആയിരിക്കും. അപ്പോൾ ഇത് ഒരു വ്യക്തി നാമമായിരിക്കില്ല. ഒരു അപരാഭിധാനം മാത്രമായിരിക്കും. ഈ അപരനാമം നൽകപ്പെട്ട വ്യക്തി ആരാണ്? മാസിഡോണിയയിലെ അലക്സാണ്ടർ ചക്രവർത്തിയാണെന്ന് കരുതുന്നവരുണ്ട്. പേർഷ്യയിലെ സൈറസ് ചക്രവർത്തിയാണെന്ന് കരുതുന്നവരുമുണ്ട്.
612. ഒരു ഭാഗത്തേക്ക് അദ്ദേഹം യാത്ര തിരിച്ചുവെന്നർത്ഥം.

وَوَجَدَ عِندَهَا قَوْمًا ۗ قُلْنَا يَا ذَا الْقَرْنَيْنِ إِمَّا أَن
تُعَذِّبَ وَإِمَّا أَن تَتَّخِذَ فِيهِمْ حُسْنًا ﴿٨٦﴾

ജലാശയത്തിൽ മറഞ്ഞുപോകുന്നതായി അദ്ദേഹം കണ്ടു.[613] അതിൻെറ അടുത്ത് ഒരു ജനവിഭാഗത്തെയും അദ്ദേഹം കണ്ടെത്തി. (അദ്ദേഹത്തോട്) നാം പറഞ്ഞു: ഹേ, ദുൽഖർനൈൻ, ഒന്നുകിൽ നിനക്ക് ഇവരെ ശിക്ഷിക്കാം. അല്ലെങ്കിൽ നിനക്ക് അവരിൽ നന്മയുണ്ടാക്കാം.[614]

قَالَ أَمَّا مَن ظَلَمَ فَسَوْفَ نُعَذِّبُهُ ثُمَّ يُرَدُّ إِلَىٰ رَبِّهِ
فَيُعَذِّبُهُ عَذَابًا نُّكْرًا ﴿٨٧﴾

87. അദ്ദേഹം (ദുൽഖർനൈൻ) പറഞ്ഞു: എന്നാൽ ആർ അക്രമം പ്രവർത്തിച്ചുവോ അവനെ നാം ശിക്ഷിക്കുന്നതാണ്. പിന്നീട് അവൻ തൻെറ രക്ഷിതാവിങ്കലേക്ക് മടക്കപ്പെടുകയും അപ്പോൾ അവൻ ഗുരുതരമായ ശിക്ഷ അവന്ന് നൽകുകയും ചെയ്യുന്നതാണ്.

وَأَمَّا مَنْ آمَنَ وَعَمِلَ صَالِحًا فَلَهُ جَزَاءً الْحُسْنَىٰ ۖ
وَسَنَقُولُ لَهُ مِنْ أَمْرِنَا يُسْرًا ﴿٨٨﴾

88. എന്നാൽ ആർ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തുവോ അവന്നാണ് പ്രതിഫലമായി അതിവിശിഷ്ടമായ സ്വർഗ്ഗമുള്ളത്. അവനോട് നാം നിർദ്ദേശിക്കുന്നത് നമ്മുടെ കൽപനയിൽ നിന്ന് എളുപ്പമുള്ളതായിരിക്കുകയും ചെയ്യും.[615]

ثُمَّ أَتْبَعَ سَبَبًا ﴿٨٩﴾

89. പിന്നെ അദ്ദേഹം മറെറാരു മാർഗ്ഗം പിൻതുടർന്നു.

حَتَّىٰ إِذَا بَلَغَ مَطْلِعَ الشَّمْسِ وَجَدَهَا تَطْلُعُ عَلَىٰ قَوْمٍ لَّمْ نَجْعَل
لَّهُم مِّن دُونِهَا سِتْرًا ﴿٩٠﴾

90. അങ്ങനെ അദ്ദേഹം സൂര്യോദയസ്ഥാനത്തെത്തിയപ്പോൾ[616] അത് ഒരു ജനതയുടെ മേൽ ഉദിച്ചുയരുന്നതായി അദ്ദേഹം കണ്ടെത്തി. അതിൻെറ (സൂര്യൻെറ) മുമ്പിൽ അവർക്കു നാം യാതൊരു മറയും ഉണ്ടാക്കിക്കൊടുത്തിട്ടില്ല.[617]

كَذَٰلِكَ وَقَدْ أَحَطْنَا بِمَا لَدَيْهِ خُبْرًا ﴿٩١﴾

91. അപ്രകാരം തന്നെ (അദ്ദേഹം പ്രവർത്തിച്ചു.)[618] അദ്ദേഹത്തിൻെറ പക്കലുള്ളതിനെപ്പററി (നമ്മുടെ) സൂക്ഷ്മജ്ഞാനംകൊണ്ട് നാം പൂർണ്ണമായി അറിഞ്ഞിട്ടുണ്ട് താനും.

ثُمَّ أَتْبَعَ سَبَبًا ﴿٩٢﴾

92. പിന്നെ അദ്ദേഹം മറെറാരു മാർഗ്ഗം പിന്തുടർന്നു.

---

613. ജനവാസമുണ്ടായിരുന്ന ഭൂപ്രദേശങ്ങളുടെ പടിഞ്ഞാറെ അററത്താണ് ദുൽഖർനൈനി എത്തിച്ചേർന്നതെന്നും, അതിന്നപ്പുറത്തുള്ള കടലിലാണ് സൂര്യൻ അസ്തമിച്ചു മറഞ്ഞുപോകുന്നതെന്ന് അന്ന് ജനങ്ങൾ കരുതിയിരുന്നുവെന്നുമാണ് ഖുർആൻ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്. ഇത് മദ്ധ്യധരണ്യാഴിയുടെയോ അത്‌ലാന്തിക്കിൻെറയോ കിഴക്കൻ തീരമാകാം.

കടൽക്കരയിൽ നിന്ന് സൂര്യാസ്തമനം വീക്ഷിക്കുന്ന ഒരാൾക്ക് സൂര്യൻ ചെളി കലങ്ങിയ വെള്ളത്തിലേക്ക് താഴ്ന്നു പോകുന്നതായിട്ടാണ് തോന്നുക.

614. ഒരു ചക്രവർത്തിക്ക് അദ്ദേഹം കീഴടക്കിയ പ്രദേശങ്ങളിൽ ദുർഭരണം നടത്തി ജനങ്ങളെ പീഡിപ്പിക്കാനും, സൽഭരണത്തിലൂടെ ജനങ്ങളെ നല്ല നിലയിലെത്തിക്കാനും കഴിയും. അതിൽ ഏത് തെരഞ്ഞെടുക്കുന്നുവെന്നതിനെ ആശ്രയിച്ചിരിക്കും അദ്ദേഹത്തിൻെറ ജയാപജയങ്ങൾ.

615. സത്യവിശ്വാസിയോട് അല്ലാഹു അനുശാസിക്കുന്ന കാര്യങ്ങൾ പ്രാവർത്തികമാക്കാൻ എളുപ്പമുള്ളവയായിരിക്കും എന്നർത്ഥം.

616. കിഴക്കോട്ട് യാത്ര ചെയ്തിട്ട് അന്ന് ജനവാസമുണ്ടായിരുന്ന ഭൂപ്രദേശങ്ങളുടെ കിഴക്കെ അററത്ത് അദ്ദേഹം എത്തി എന്നാണ് വ്യാഖ്യാതാക്കൾ ഇതിന് വിശദീകരണം നൽകിയിട്ടുള്ളത്.

617. വെയിലിൽ നിന്ന് രക്ഷ ലഭിക്കാൻ വേണ്ടി വസ്ത്രം ധരിക്കുകയോ, വീടുകളിൽ അഭയം പ്രാപിക്കുകയോ ചെയ്യുന്ന സമ്പ്രദായം അവർക്ക് ഉണ്ടായിരുന്നില്ലെന്നർത്ഥം.

618. പശ്ചിമദേശത്തുള്ളവരുടെ കാര്യത്തിൽ ചെയ്തതുപോലെതന്നെ പൂർവ്വദേശത്തുള്ളവരുടെ കാര്യത്തിലും അദ്ദേഹം ചെയ്തു എന്നായിരിക്കാം വിവക്ഷ.

حَتَّىٰٓ إِذَا بَلَغَ بَيْنَ ٱلسَّدَّيْنِ وَجَدَ مِن دُونِهِمَا
قَوْمًا لَّا يَكَادُونَ يَفْقَهُونَ قَوْلًا ٩٣

93. അങ്ങനെ അദ്ദേഹം രണ്ട് പർവ്വതനിരകൾക്കിടയിലെത്തിയപ്പോൾ അവയുടെ ഇപ്പുറത്തുണ്ടായിരുന്ന ഒരു ജനതയെ അദ്ദേഹം കാണുകയുണ്ടായി. പറയുന്നതൊന്നും മിക്കവാറും അവർക്ക് മനസ്സിലാക്കാനാവുന്നില്ല.

قَالُوا۟ يَٰذَا ٱلْقَرْنَيْنِ إِنَّ يَأْجُوجَ وَمَأْجُوجَ
مُفْسِدُونَ فِى ٱلْأَرْضِ فَهَلْ نَجْعَلُ لَكَ خَرْجًا
عَلَىٰٓ أَن تَجْعَلَ بَيْنَنَا وَبَيْنَهُمْ سَدًّا ٩٤

94. അവർ പറഞ്ഞു: ഹേ; ദുൽഖർനൈൻ തീർച്ചയായും യഅ്ജൂജ്–മഅ്ജൂജ് വിഭാഗങ്ങൾ[619] ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരാകുന്നു. ഞങ്ങൾക്കും അവർക്കുമിടയിൽ താങ്കൾ ഒരു മതിൽകെട്ട് ഉണ്ടാക്കിത്തരണമെന്ന വ്യവസ്ഥയിൽ ഞങ്ങൾ താങ്കൾക്ക് ഒരു കരം നിശ്ചയിച്ചുതരട്ടെയോ?

قَالَ مَا مَكَّنِّى فِيهِ رَبِّى خَيْرٌ فَأَعِينُونِى بِقُوَّةٍ أَجْعَلْ
بَيْنَكُمْ وَبَيْنَهُمْ رَدْمًا ٩٥

95. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവ് എനിക്ക് അധീനപ്പെടുത്തിതന്നിട്ടുള്ളത് (അധികാരവും ഐശ്വര്യവും) (നിങ്ങൾ നൽകുന്നതിനെക്കാളും) ഉത്തമമത്രെ. എന്നാൽ (നിങ്ങളുടെ ശാരീരിക) ശക്തികൊണ്ട് നിങ്ങളെന്നെ സഹായിക്കുവിൻ. നിങ്ങൾക്കും അവർക്കുമിടയിൽ ഞാൻ ബലവത്തായ ഒരു മതിലുണ്ടാക്കിത്തരാം.[620]

ءَاتُونِى زُبَرَ ٱلْحَدِيدِ حَتَّىٰٓ إِذَا سَاوَىٰ بَيْنَ ٱلصَّدَفَيْنِ قَالَ
ٱنفُخُوا۟ حَتَّىٰٓ إِذَا جَعَلَهُۥ نَارًا قَالَ ءَاتُونِىٓ أُفْرِغْ عَلَيْهِ قِطْرًا ٩٦

96. നിങ്ങൾ എനിക്ക് ഇരുമ്പുകട്ടികൾ കൊണ്ടുവന്നു തരൂ. അങ്ങനെ ആ രണ്ട് പർവ്വത പാർശ്വങ്ങളുടെ ഇട സമമാക്കിത്തീർത്തിട്ട് അദ്ദേഹം പറഞ്ഞു: നിങ്ങൾ കാററൂതുക. അങ്ങനെ അത് (പഴുപ്പിച്ച്) തീ പോലെയാക്കിയപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങളെനിക്ക് ഉരുക്കിയ ചെമ്പ് കൊണ്ടുവന്നു തരൂ ഞാനത് അതിന്മേൽ ഒഴിക്കട്ടെ.

فَمَا ٱسْطَٰعُوٓا۟ أَن يَظْهَرُوهُ وَمَا ٱسْتَطَٰعُوا۟ لَهُۥ نَقْبًا ٩٧

97. പിന്നെ, ആ മതിൽകെട്ട് കയറി മറിയുവാൻ അവർക്ക് (യഅ്ജൂജ്–മഅ്ജൂജിന്ന്) സാധിച്ചില്ല. അതിന്ന് തുളയുണ്ടാക്കുവാനും അവർക്ക് സാധിച്ചില്ല.

قَالَ هَٰذَا رَحْمَةٌ مِّن رَّبِّى فَإِذَا جَآءَ وَعْدُ رَبِّى جَعَلَهُۥ دَكَّآءَ
وَكَانَ وَعْدُ رَبِّى حَقًّا ٩٨

98. അദ്ദേഹം (ദുൽഖർനൈൻ) പറഞ്ഞു: ഇത് എന്റെ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യമത്രെ. എന്നാൽ എന്റെ രക്ഷിതാവിന്റെ വാഗ്ദത്ത സമയം വന്നാൽ അവൻ അതിനെ തകർത്തു നിരപ്പാക്കിക്കളയുന്നതാണ്.[621] എന്റെ രക്ഷിതാവിന്റെ വാഗ്ദാനം യാഥാർത്ഥ്യമാകുന്നു.

---

619. യഅ്ജൂജ് താർത്താരികളും മഅ്ജൂജ് മുഗളന്മാരും ആണെന്നാണ് പല ഖുർആൻ വ്യാഖ്യാതാക്കളുടെയും വീക്ഷണം.
620. യഅ്ജൂജിന്റെയും മഅ്ജൂജിന്റെയും ആക്രമണം തടയാൻ വേണ്ടി ദുൽഖർനൈൻ കെട്ടിക്കൊടുത്ത മതിൽക്കെട്ട് എവിടെയാണെന്ന കാര്യത്തിൽ ഖുർആൻ വ്യാഖ്യാതാക്കൾ ഏകാഭിപ്രായക്കാരല്ല. അസർബൈജാനും അർമീനിയക്കും മദ്ധ്യേ സ്ഥിതിചെയ്യുന്ന രണ്ട് മലകൾക്കിടയിലായിരുന്നു ഈ ഇരുമ്പ് ഭിത്തിയെന്ന അഭിപ്രായത്തിനാണ് പല വ്യാഖ്യാതാക്കളും മുൻഗണന നൽകിയിട്ടുള്ളത്.
621. യഅ്ജൂജും മഅ്ജൂജും ആ ഭിത്തി തകർത്തുകൊണ്ട് മുന്നേറാൻ അല്ലാഹു നിശ്ചയിച്ച സമയത്ത് അത് നടക്കുക തന്നെ ചെയ്യുമെന്നർത്ഥം.

99. (അന്ന്) അവരിൽ ചിലർ മററു ചിലരുടെ മേൽ തിരമാലകൾ പോലെ തള്ളിക്കയറുന്ന രൂപത്തിൽ നാം വിട്ടേക്കുന്നതാണ്.[622] കാഹള ത്തിൽ ഊതപ്പെടുകയും അപ്പോൾ നാം അവരെ ഒന്നിച്ച് ഒരുമിച്ചു കൂട്ടുകയും ചെയ്യും.

وَتَرَكْنَا بَعْضَهُمْ يَوْمَئِذٍ يَمُوجُ فِي بَعْضٍ ۖ وَنُفِخَ فِي الصُّورِ فَجَمَعْنَاهُمْ جَمْعًا ﴿٩٩﴾

100. അവിശ്വാസികൾക്കു അന്നേ ദിവസം നാം നരകത്തെ ശരിയാംവണ്ണം കാണിച്ചുകൊ ടുക്കുന്നതാണ്.

وَعَرَضْنَا جَهَنَّمَ يَوْمَئِذٍ لِلْكَافِرِينَ عَرْضًا ﴿١٠٠﴾

101. എന്റെ സന്ദേശത്തിന്റെ മുമ്പിൽ ആരുടെ കണ്ണുകൾക്ക് മൂടി വീണുപോകുകയും, അതു കേട്ടു ഗ്രഹിക്കാൻ ആർക്ക് സാധിക്കാതാവു കയും ചെയ്തിരുന്നുവോ അവരത്രെ (ആ അവി ശ്വാസികൾ).

الَّذِينَ كَانَتْ أَعْيُنُهُمْ فِي غِطَاءٍ عَنْ ذِكْرِي وَكَانُوا لَا يَسْتَطِيعُونَ سَمْعًا ﴿١٠١﴾

102. എനിക്കുപുറമെ എന്റെ ദാസന്മാരെ രക്ഷാകർത്താക്കളായി സ്വീകരിക്കാമെന്ന് അവി ശ്വാസികൾ വിചാരിച്ചിരിക്കയാണോ? തീർച്ച യായും അവിശ്വാസികൾക്ക് സൽക്കാരം നൽകു വാനായി നാം നരകത്തെ ഒരുക്കിവെച്ചിരിക്കുന്നു.

أَفَحَسِبَ الَّذِينَ كَفَرُوا أَنْ يَتَّخِذُوا عِبَادِي مِنْ دُونِي أَوْلِيَاءَ ۚ إِنَّا أَعْتَدْنَا جَهَنَّمَ لِلْكَافِرِينَ نُزُلًا ﴿١٠٢﴾

103. (നബിയേ,) പറയുക: കർമ്മങ്ങൾ ഏററ വും നഷ്ടകരമായി തീർന്നവരെ സംബന്ധിച്ച് നാം നിങ്ങൾക്ക് പറഞ്ഞു തരട്ടെയോ?

قُلْ هَلْ نُنَبِّئُكُمْ بِالْأَخْسَرِينَ أَعْمَالًا ﴿١٠٣﴾

104. ഐഹികജീവിതത്തിലെ തങ്ങളുടെ പ്ര യത്നം പിഴച്ചുപോയവരത്രെ അവർ. അവർ വിചാരിക്കുന്നതാകട്ടെ തങ്ങൾ നല്ല പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്നു എന്നാണ്.

الَّذِينَ ضَلَّ سَعْيُهُمْ فِي الْحَيَاةِ الدُّنْيَا وَهُمْ يَحْسَبُونَ أَنَّهُمْ يُحْسِنُونَ صُنْعًا ﴿١٠٤﴾

105. തങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്ത ങ്ങളിലും അവനുമായി കണ്ടുമുട്ടുന്നതിലും വിശ്വ സിക്കാത്തവരത്രെ അവർ. അതിനാൽ അവരുടെ കർമ്മങ്ങൾ നിഷ്ഫലമായിപ്പോയിരിക്കുന്നു. അ തിനാൽ നാം അവർക്ക് ഉയിർത്തെഴുന്നേൽപി ന്റെ നാളിൽ യാതൊരു തൂക്കവും (സ്ഥാനവും) നിലനിർത്തുകയില്ല.[623]

أُولَٰئِكَ الَّذِينَ كَفَرُوا بِآيَاتِ رَبِّهِمْ وَلِقَائِهِ فَحَبِطَتْ أَعْمَالُهُمْ فَلَا نُقِيمُ لَهُمْ يَوْمَ الْقِيَامَةِ وَزْنًا ﴿١٠٥﴾

622. താർത്താരികൾ ഹിജ്റ 7–ാം നൂററാണ്ടിൽ മുസ്ലിം ലോകത്ത് നടത്തിയ ആക്രമണത്തെയാണ് ഈ വചനം സൂചിപ്പിക്കുന്നതെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

623. കർമ്മങ്ങളുടെ തൂക്കമാണല്ലോ പരലോകത്തെ സ്ഥാനമാനങ്ങൾക്ക് നിദാനം.

ذَٰلِكَ جَزَآؤُهُمْ جَهَنَّمُ بِمَا كَفَرُوا۟ وَٱتَّخَذُوٓا۟ ءَايَٰتِى وَرُسُلِى هُزُوًا ١٠٦

106. അതത്രെ അവർക്കുള്ള പ്രതിഫലം. അവിശ്വസിക്കുകയും, എന്റെ ദൃഷ്ടാന്തങ്ങളെയും ദൂതന്മാരെയും പരിഹാസ്യമാക്കുകയും ചെയ്തതിന്നുള്ള (ശിക്ഷയായ) നരകം.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ كَانَتْ لَهُمْ جَنَّٰتُ
ٱلْفِرْدَوْسِ نُزُلًا ١٠٧

107. തീർച്ചയായും വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് സൽക്കാരം നൽകാനുള്ളതാകുന്നു സ്വർഗ്ഗത്തോപ്പുകൾ.

خَٰلِدِينَ فِيهَا لَا يَبْغُونَ عَنْهَا حِوَلًا ١٠٨

108. അവരതിൽ നിത്യവാസികളായിരിക്കും. അതിൽ നിന്ന് വിട്ടുമാറാൻ അവർ ആഗ്രഹിക്കുകയില്ല.

قُل لَّوْ كَانَ ٱلْبَحْرُ مِدَادًا لِّكَلِمَٰتِ رَبِّى
لَنَفِدَ ٱلْبَحْرُ قَبْلَ أَن تَنفَدَ كَلِمَٰتُ رَبِّى وَلَوْ جِئْنَا بِمِثْلِهِۦ مَدَدًا ١٠٩

109. (നബിയേ,) പറയുക: സമുദ്രജലം എന്റെ രക്ഷിതാവിന്റെ വചനങ്ങളെഴുതാനുള്ള മഷിയായിരുന്നെങ്കിൽ എന്റെ രക്ഷിതാവിന്റെ വചനങ്ങൾ തീരുന്നതിനുമുമ്പായി സമുദ്രജലം തീർന്നുപോകുക തന്നെ ചെയ്യുമായിരുന്നു; അതിന് തുല്യമായ മറ്റൊരു സമുദ്രം കൂടി നാം സഹായത്തിനു കൊണ്ടുവന്നാലും ശരി.

قُلْ إِنَّمَآ أَنَا۠ بَشَرٌ مِّثْلُكُمْ يُوحَىٰٓ إِلَىَّ أَنَّمَآ إِلَٰهُكُمْ إِلَٰهٌ وَٰحِدٌ ۖ فَمَن كَانَ
يَرْجُوا۟ لِقَآءَ رَبِّهِۦ فَلْيَعْمَلْ عَمَلًا صَٰلِحًا وَلَا يُشْرِكْ بِعِبَادَةِ رَبِّهِۦٓ أَحَدًۢا ١١٠

110. (നബിയേ,) പറയുക: ഞാൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു.[624] നിങ്ങളുടെ ദൈവം ഏക ദൈവം മാത്രമാണെന്ന് എനിക്ക് ബോധനം നൽകപ്പെടുന്നു. അതിനാൽ വല്ലവനും തന്റെ രക്ഷിതാവുമായി കണ്ടുമുട്ടണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സൽകർമ്മം പ്രവർത്തിക്കുകയും, തന്റെ രക്ഷിതാവിനുള്ള ആരാധനയിൽ യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ.

624. തിന്നുകയും കുടിക്കുകയും ചെയ്യുന്ന, മാംസവും രക്തവുമുള്ള, വേദനയും വികാരങ്ങളുമുള്ള ഒരു മനുഷ്യൻ തന്നെയാണ് മുഹമ്മദ് നബി(സ) എന്നർത്ഥം. അല്ലാഹുവിൽ നിന്ന് വഹ്‌യ് (ബോധനം) ലഭിക്കുന്നുവെന്നതാണ് സാധാരണ മനുഷ്യരിൽ നിന്ന് അദ്ദേഹത്തെ ഉയർത്തി നിർത്തുന്ന ഘടകം.



# മർയം*

## അദ്ധ്യായം - 19

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1. കാഫ് — ഹാ — യാ — ഐൻ — സ്വാദ്.

كٓهيعٓصٓ ①

2. നിന്റെ രക്ഷിതാവ് തന്റെ ദാസനായ സകരിയ്യായ്ക്ക് ചെയ്ത അനുഗ്രഹത്തെ സംബന്ധിച്ചുള്ള വിവരണമത്രെ ഇത്.

ذِكْرُ رَحْمَتِ رَبِّكَ عَبْدَهُۥ زَكَرِيَّآ ②

3. (അതായത്) അദ്ദേഹം തന്റെ രക്ഷിതാവിനെ പതുക്കെ വിളിച്ചു പ്രാർത്ഥിച്ച സന്ദർഭം.

إِذْ نَادَىٰ رَبَّهُۥ نِدَآءً خَفِيًّا ③

4. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, എന്റെ എല്ലുകൾ ബലഹീനമായിക്കഴിഞ്ഞിരിക്കുന്നു. തലയാണെങ്കിൽ നരച്ചു തിളങ്ങുന്നതായിരിക്കുന്നു. എന്റെ രക്ഷിതാവേ, നിന്നോട് പ്രാർത്ഥിച്ചിട്ട് ഞാൻ ഭാഗ്യം കെട്ടവനായിട്ടില്ല.

قَالَ رَبِّ إِنِّى وَهَنَ ٱلْعَظْمُ مِنِّى وَٱشْتَعَلَ ٱلرَّأْسُ
شَيْبًا وَلَمْ أَكُنۢ بِدُعَآئِكَ رَبِّ شَقِيًّا ④

5. എനിക്ക് പുറകെ വരാനുള്ള ബന്ധുമിത്രാദികളെപ്പററി എനിക്ക് ഭയമാകുന്നു. എന്റെ ഭാര്യയാണെങ്കിൽ വന്ധ്യയുമാകുന്നു. അതിനാൽ നിന്റെ പക്കൽനിന്ന് നീ എനിക്ക് ഒരു ബന്ധുവെ (അവകാശിയെ) നൽകേണമേ.

وَإِنِّى خِفْتُ ٱلْمَوَٰلِىَ مِن وَرَآءِى وَكَانَتِ ٱمْرَأَتِى عَاقِرًا
فَهَبْ لِى مِن لَّدُنكَ وَلِيًّا ⑤

6. എനിക്ക് അവൻ അനന്തരാവകാശിയായിരിക്കും. യഅ്ഖൂബ് കുടുംബത്തിനും അവൻ അനന്തരാവകാശിയായിരിക്കും. എന്റെ രക്ഷിതാവേ, അവനെ നീ (ഏവർക്കും) തൃപ്തിപ്പെട്ടവനാക്കുകയും ചെയ്യേണമേ.

يَرِثُنِى وَيَرِثُ مِنْ ءَالِ يَعْقُوبَ ۖ وَٱجْعَلْهُ رَبِّ رَضِيًّا ⑥

7. ഹേ, സകരിയ്യാ, തീർച്ചയായും നിനക്ക് നാം ഒരാൺകുട്ടിയെപ്പററി സന്തോഷവാർത്ത അറിയിക്കുന്നു. അവന്റെ പേർ യഹ്‌യാ എന്നാകുന്നു. മുമ്പ് നാം ആരെയും അവന്റെ പേരുള്ളവരാക്കിയിട്ടില്ല.

يَٰزَكَرِيَّآ إِنَّا نُبَشِّرُكَ بِغُلَٰمٍ ٱسْمُهُۥ يَحْيَىٰ
لَمْ نَجْعَل لَّهُۥ مِن قَبْلُ سَمِيًّا ⑦

---

* മർയമിന്റെയും, മകൻ ഈസാനബി(അ)യുടെയും ചരിത്രം വിവരിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് മർയം എന്ന് പേർ നൽകപ്പെട്ടത്.

قَالَ رَبِّ أَنَّىٰ يَكُونُ لِي غُلَامٌ وَكَانَتِ امْرَأَتِي عَاقِرًا وَقَدْ بَلَغْتُ مِنَ الْكِبَرِ عِتِيًّا ﴿٨﴾

8. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, എനിക്കെങ്ങനെ ഒരാൺകുട്ടിയുണ്ടാകും? എന്റെ ഭാര്യ വന്ധ്യയാകുന്നു. ഞാനാണെങ്കിൽ വാർദ്ധക്യത്താൽ ചുക്കിച്ചുളിഞ്ഞ അവസ്ഥയിലെത്തിയിരിക്കുന്നു.

قَالَ كَذَٰلِكَ قَالَ رَبُّكَ هُوَ عَلَيَّ هَيِّنٌ وَقَدْ خَلَقْتُكَ مِنْ قَبْلُ وَلَمْ تَكُ شَيْئًا ﴿٩﴾

9. അവൻ (അല്ലാഹു) പറഞ്ഞു: അങ്ങനെ തന്നെ. മുമ്പ് നീ യാതൊന്നുമല്ലാതിരുന്നപ്പോൾ നിന്നെ ഞാൻ സൃഷ്ടിച്ചിരിക്കെ, ഇത് എന്നെ സംബന്ധിച്ചേടത്തോളം ഒരു നിസ്സാര കാര്യം മാത്രമാണ് എന്ന് നിന്റെ രക്ഷിതാവ് പ്രഖ്യാപിച്ചിരിക്കുന്നു.

قَالَ رَبِّ اجْعَلْ لِي آيَةً قَالَ آيَتُكَ أَلَّا تُكَلِّمَ النَّاسَ ثَلَاثَ لَيَالٍ سَوِيًّا ﴿١٠﴾

10. അദ്ദേഹം (സക്കരിയ്യാ) പറഞ്ഞു: നീ എനിക്ക് ഒരു ദൃഷ്ടാന്തം ഏർപ്പെടുത്തിത്തരേണമേ. അവൻ (അല്ലാഹു) പറഞ്ഞു: നിനക്കുള്ള ദൃഷ്ടാന്തം വൈകല്യമൊന്നും ഇല്ലാത്തവനായിരിക്കെത്തന്നെ[625] ജനങ്ങളോട് മൂന്ന് രാത്രി (ദിവസം) നീ സംസാരിക്കാതിരിക്കലാകുന്നു.

فَخَرَجَ عَلَىٰ قَوْمِهِ مِنَ الْمِحْرَابِ فَأَوْحَىٰ إِلَيْهِمْ أَنْ سَبِّحُوا بُكْرَةً وَعَشِيًّا ﴿١١﴾

11. അങ്ങനെ അദ്ദേഹം പ്രാർത്ഥനാമണ്ഡപത്തിൽ നിന്ന് തന്റെ ജനങ്ങളുടെ അടുക്കലേക്ക് പുറപ്പെട്ടു. എന്നിട്ട്, നിങ്ങൾ രാവിലെയും വൈകുന്നേരവും അല്ലാഹുവിന്റെ പരിശുദ്ധി പ്രകീർത്തിക്കുക എന്ന് അവരോട് ആംഗ്യം കാണിച്ചു.

يَا يَحْيَىٰ خُذِ الْكِتَابَ بِقُوَّةٍ وَآتَيْنَاهُ الْحُكْمَ صَبِيًّا ﴿١٢﴾

12. ഹേ, യഹ്‌യാ,[626] വേദഗ്രന്ഥം ബലമായി സ്വീകരിച്ചുകൊള്ളുക (എന്ന് നാം പറഞ്ഞു.) കുട്ടിയായിരിക്കെത്തന്നെ അദ്ദേഹത്തിന് നാം ജ്ഞാനം നൽകുകയും ചെയ്തു.

وَحَنَانًا مِنْ لَدُنَّا وَزَكَاةً وَكَانَ تَقِيًّا ﴿١٣﴾
وَبَرًّا بِوَالِدَيْهِ وَلَمْ يَكُنْ جَبَّارًا عَصِيًّا ﴿١٤﴾

13, 14. നമ്മുടെ പക്കൽ നിന്നുള്ള അനുകമ്പയും പരിശുദ്ധിയും (നൽകി.) അദ്ദേഹം ധർമ്മനിഷ്ഠയുള്ളവനും, തന്റെ മാതാപിതാക്കൾക്ക് നന്മ ചെയ്യുന്നവനുമായിരുന്നു. നിഷ്ഠൂരനും അനുസരണം കെട്ടവനുമായിരുന്നില്ല.

وَسَلَامٌ عَلَيْهِ يَوْمَ وُلِدَ وَيَوْمَ يَمُوتُ وَيَوْمَ يُبْعَثُ حَيًّا ﴿١٥﴾

15. അദ്ദേഹം ജനിച്ച ദിവസവും മരിക്കുന്ന ദിവസവും ജീവനോടെ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും അദ്ദേഹത്തിന് സമാധാനം.

وَاذْكُرْ فِي الْكِتَابِ مَرْيَمَ إِذِ انْتَبَذَتْ مِنْ أَهْلِهَا

16. വേദഗ്രന്ഥത്തിൽ മർയമിനെപ്പററിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക. അവൾ തന്റെ

625. 'സവിയ്യ്' എന്ന പദത്തിന് അവികലം, സമം, ശരി, അന്യൂനം എന്നൊക്കെ അർത്ഥമുണ്ട്. 'സവിയ്യൻ' എന്നത് 'മൂന്ന് രാത്രി'യുടെ വിശേഷണമാകാം. സകരിയ്യായുടെ വിശേഷണവുമാകാം.
626. യഹ്‌യാ നബി(അ)യെ ക്രിസ്ത്യാനികൾ വിളിക്കുന്നത് യോഹന്നാൻ (സ്നാപകൻ) എന്നാണ്.

مَكَانًا شَرْقِيًّا ﴿١٦﴾

വീട്ടുകാരില്‍ നിന്നകന്ന് കിഴക്കുഭാഗത്തുള്ള ഒരു സ്ഥലത്തേക്ക് മാറിത്താമസിച്ച സന്ദര്‍ഭം.[627]

فَاتَّخَذَتْ مِن دُونِهِمْ حِجَابًا فَأَرْسَلْنَا إِلَيْهَا رُوحَنَا فَتَمَثَّلَ لَهَا بَشَرًا سَوِيًّا ﴿١٧﴾

17. എന്നിട്ട് അവര്‍ കാണാതിരിക്കാന്‍ അവള്‍ ഒരു മറയുണ്ടാക്കി. അപ്പോള്‍ നമ്മുടെ ആത്മാവിനെ (ജിബ്രീലിനെ)[628] നാം അവളുടെ അടുത്തേക്ക് നിയോഗിച്ചു. അങ്ങനെ അദ്ദേഹം അവളുടെ മുമ്പില്‍ തികഞ്ഞ മനുഷ്യരൂപത്തില്‍ പ്രത്യക്ഷപ്പെട്ടു.

قَالَتْ إِنِّي أَعُوذُ بِالرَّحْمَٰنِ مِنكَ إِن كُنتَ تَقِيًّا ﴿١٨﴾

18. അവള്‍ പറഞ്ഞു: തീര്‍ച്ചയായും നിന്നില്‍ നിന്ന് ഞാന്‍ പരമകാരുണികനില്‍ ശരണം പ്രാപിക്കുന്നു. നീ ധര്‍മ്മനിഷ്ഠയുള്ളവനാണെങ്കില്‍ (എന്നെ വിട്ട് മാറിപ്പോകൂ.)[629]

قَالَ إِنَّمَا أَنَا رَسُولُ رَبِّكِ لِأَهَبَ لَكِ غُلَامًا زَكِيًّا ﴿١٩﴾

19. അദ്ദേഹം (ജിബ്‌രീല്‍) പറഞ്ഞു: പരിശുദ്ധനായ ഒരാണ്‍കുട്ടിയെ നിനക്ക് ദാനം ചെയ്യുന്നതിനുവേണ്ടി നിന്‍റെ രക്ഷിതാവ് അയച്ച ദൂതന്‍ മാത്രമാകുന്നു ഞാന്‍.

قَالَتْ أَنَّىٰ يَكُونُ لِي غُلَامٌ وَلَمْ يَمْسَسْنِي بَشَرٌ وَلَمْ أَكُ بَغِيًّا ﴿٢٠﴾

20. അവള്‍ പറഞ്ഞു: എനിക്കെങ്ങനെ ഒരു ആണ്‍കുട്ടിയുണ്ടാകും? യാതൊരു മനുഷ്യനും എന്നെ സ്പര്‍ശിച്ചിട്ടില്ല. ഞാന്‍ ഒരു ദുര്‍നടപടിക്കാരിയായിട്ടുമില്ല.

قَالَ كَذَٰلِكِ قَالَ رَبُّكِ هُوَ عَلَيَّ هَيِّنٌ وَلِنَجْعَلَهُ آيَةً لِّلنَّاسِ وَرَحْمَةً مِّنَّا وَكَانَ أَمْرًا مَّقْضِيًّا ﴿٢١﴾

21. അദ്ദേഹം പറഞ്ഞു: (കാര്യം) അങ്ങനെ തന്നെയാകുന്നു. അത് തന്നെ സംബന്ധിച്ചേടത്തോളം നിസ്സാരമായ ഒരു കാര്യമാണെന്ന് നിന്‍റെ രക്ഷിതാവ് പറഞ്ഞിരിക്കുന്നു. അവനെ (ആ കുട്ടിയെ) മനുഷ്യര്‍ക്കൊരു ദൃഷ്ടാന്തവും, നമ്മുടെ പക്കല്‍ നിന്നുള്ള കാരുണ്യവും ആക്കാനും (നാം ഉദ്ദേശിക്കുന്നു.) അത് തീരുമാനിക്കപ്പെട്ട ഒരു കാര്യമാകുന്നു.

فَحَمَلَتْهُ فَانتَبَذَتْ بِهِ مَكَانًا قَصِيًّا ﴿٢٢﴾

22. അങ്ങനെ അവനെ ഗര്‍ഭം ധരിക്കുകയും, എന്നിട്ട് അതുമായി അവള്‍ അകലെ ഒരു സ്ഥലത്ത് മാറിത്താമസിക്കുകയും ചെയ്തു.

فَأَجَاءَهَا الْمَخَاضُ إِلَىٰ جِذْعِ النَّخْلَةِ قَالَتْ يَا لَيْتَنِي مِتُّ قَبْلَ هَٰذَا وَكُنتُ نَسْيًا مَّنسِيًّا ﴿٢٣﴾

23. അങ്ങനെ പ്രസവവേദന അവളെ ഒരു ഈന്തപ്പന മരത്തിന്‍റെ അടുത്തേക്ക് കൊണ്ടുവന്നു.[630] അവള്‍ പറഞ്ഞു: ഞാന്‍ ഇതിനുമുമ്പു തന്നെ മരിക്കുകയും, പാടേ വിസ്മരിച്ചു തള്ളപ്പെട്ടവളാവുകയും ചെയ്തിരുന്നെങ്കില്‍ എത്ര നന്നായേനേ!

---

627. ദൈവസ്മരണയില്‍ മുഴുകിക്കഴിയുവാന്‍ വേണ്ടിയാണ് അവള്‍ ഏകാന്തവാസം വരിച്ചത്.
628. റൂഹ് (ആത്മാവ്), റൂഹുല്‍ ഖുദ്സ് (പരിശുദ്ധാത്മാവ്) എന്നീ വാക്കുകള്‍ ജിബ്‌രീല്‍ എന്ന മലക്കിനെ സംബന്ധിച്ച് വിശുദ്ധ ഖുര്‍ആനില്‍ പലയിടത്തും പ്രയോഗിച്ചിട്ടുണ്ട്.
629. പ്രത്യക്ഷപ്പെട്ടത് ഒരു മലക്കാണെന്ന വസ്തുത അറിയാതെയാണ് അവള്‍ അപ്രകാരം പറഞ്ഞത്.
630. പ്രസവവേദനയുണ്ടായപ്പോള്‍ മരത്തില്‍ ചാരിയിരുന്ന് വിശ്രമിക്കാന്‍ വേണ്ടിയായിരിക്കാം അവള്‍ അങ്ങോട്ട് ചെന്നത്.

24. ഉടനെ അവളുടെ താഴ്ഭാഗത്തുനിന്ന് (ഒരാൾ) അവളെ വിളിച്ചു പറഞ്ഞു: നീ വ്യസനിക്കേണ്ട, നിന്റെ രക്ഷിതാവ് നിന്റെ താഴ്ഭാഗത്ത് ഒരു അരുവി[631] ഉണ്ടാക്കിത്തന്നിരിക്കുന്നു.

فَنَادَىٰهَا مِن تَحْتِهَآ أَلَّا تَحْزَنِى قَدْ جَعَلَ رَبُّكِ تَحْتَكِ سَرِيًّا ﴿٢٤﴾

25. നീ ഈന്തപ്പനമരം നിന്റെ അടുക്കലേക്ക് പിടിച്ചു കുലുക്കിക്കൊള്ളുക. അത് നിനക്ക് പാകമായ ഈന്തപ്പഴം വീഴ്ത്തിത്തരുന്നതാണ്.

وَهُزِّىٓ إِلَيْكِ بِجِذْعِ ٱلنَّخْلَةِ تُسَٰقِطْ عَلَيْكِ رُطَبًا جَنِيًّا ﴿٢٥﴾

26. അങ്ങനെ നീ തിന്നുകയും കുടിക്കുകയും കണ്ണുകുളുർത്തിരിക്കുകയും ചെയ്യുക. ഇനി നീ മനുഷ്യരിൽ ആരെയെങ്കിലും കാണുന്നപക്ഷം ഇപ്രകാരം പറഞ്ഞേക്കുക: പരമ കാരുണികന്നു വേണ്ടി ഞാൻ ഒരു വ്രതം നേർന്നിരിക്കയാണ്. അതിനാൽ ഇന്നു ഞാൻ ഒരു മനുഷ്യനോടും സംസാരിക്കുകയില്ല തന്നെ.

فَكُلِى وَٱشْرَبِى وَقَرِّى عَيْنًا ۖ فَإِمَّا تَرَيِنَّ مِنَ ٱلْبَشَرِ أَحَدًا فَقُولِىٓ إِنِّى نَذَرْتُ لِلرَّحْمَٰنِ صَوْمًا فَلَنْ أُكَلِّمَ ٱلْيَوْمَ إِنسِيًّا ﴿٢٦﴾

27. അനന്തരം അവനെ (കുട്ടിയെ)യും വഹിച്ചുകൊണ്ട് അവൾ തന്റെ ആളുകളുടെ അടുത്ത് ചെന്നു. അവർ പറഞ്ഞു: മർയമേ, ആക്ഷേപകരമായ ഒരു കാര്യം തന്നെയാകുന്നു നീ ചെയ്തിരിക്കുന്നത്.

فَأَتَتْ بِهِۦ قَوْمَهَا تَحْمِلُهُۥ ۖ قَالُوا۟ يَٰمَرْيَمُ لَقَدْ جِئْتِ شَيْـًٔا فَرِيًّا ﴿٢٧﴾

28. ഹേ; ഹാറൂന്റെ സഹോദരി,• നിന്റെ പിതാവ് ഒരു ചീത്ത മനുഷ്യനായിരുന്നില്ല, നിന്റെ മാതാവ് ഒരു ദുർന്നടപടിക്കാരിയുമായിരുന്നില്ല.

يَٰٓأُخْتَ هَٰرُونَ مَا كَانَ أَبُوكِ ٱمْرَأَ سَوْءٍ وَمَا كَانَتْ أُمُّكِ بَغِيًّا ﴿٢٨﴾

29. അപ്പോൾ അവൾ അവന്റെ (കുട്ടിയുടെ) നേരെ ചൂണ്ടിക്കാണിച്ചു. അവർ പറഞ്ഞു: തൊട്ടിലിലുള്ള ഒരു കുട്ടിയോട് ഞങ്ങൾ എങ്ങനെ സംസാരിക്കും?

فَأَشَارَتْ إِلَيْهِ ۖ قَالُوا۟ كَيْفَ نُكَلِّمُ مَن كَانَ فِى ٱلْمَهْدِ صَبِيًّا ﴿٢٩﴾

30. അവൻ (കുട്ടി) പറഞ്ഞു: ഞാൻ അല്ലാഹുവിന്റെ ദാസനാകുന്നു. അവൻ എനിക്ക് വേദഗ്രന്ഥം നൽകുകയും എന്നെ അവൻ പ്രവാചകനാക്കുകയും ചെയ്തിരിക്കുന്നു.

قَالَ إِنِّى عَبْدُ ٱللَّهِ ءَاتَىٰنِىَ ٱلْكِتَٰبَ وَجَعَلَنِى نَبِيًّا ﴿٣٠﴾

31. ഞാൻ എവിടെയായിരുന്നാലും എന്നെ അവൻ അനുഗൃഹീതനാക്കിയിരിക്കുന്നു. ഞാൻ ജീവിച്ചിരിക്കുന്ന കാലമത്രയും നമസ്കരിക്കുവാനും സക്കാത്ത് നൽകുവാനും അവൻ എന്നോട് അനുശാസിക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلَنِى مُبَارَكًا أَيْنَ مَا كُنتُ وَأَوْصَٰنِى بِٱلصَّلَوٰةِ وَٱلزَّكَوٰةِ مَا دُمْتُ حَيًّا ﴿٣١﴾

---

631. 'സരിയ്യ്' എന്ന പദത്തിനാണ് ഇവിടെ അരുവി എന്ന് അർത്ഥം നൽകിയിട്ടുള്ളത്. മഹാൻ എന്നും ആ പദത്തിന് അർത്ഥമുണ്ട്. ആ അർത്ഥപ്രകാരം 'ഖദ് ജഅല..............' എന്ന വാക്യാംശത്തിന്റെ പരിഭാഷ 'നിന്റെ രക്ഷിതാവ് നിനക്ക് കീഴിൽ ഒരു മഹാനെ (മഹാനായ പുത്രനെ) ഉണ്ടാക്കിയിരിക്കുന്നു' എന്നായിരിക്കും. വിളിച്ചു പറഞ്ഞത് ഒരു മലക്കാണോ അതല്ല, നവജാത ശിശുവായ ഈസാ (അ) തന്നെയാണോ എന്ന കാര്യത്തിലും അഭിപ്രായവ്യത്യാസമുണ്ട്. അല്ലാഹു നൽകിയ അസാധാരണ കഴിവുകൊണ്ട് ഈസാ(അ) തൊട്ടിലിൽവെച്ച് സംസാരിച്ച കാര്യം 30ാം വചനത്തിൽ പറയുന്നുണ്ട്.

• ഹാറൂൻ എന്നത് കൊണ്ട് ഉദ്ദേശം മൂസാ (അ) യുടെ സഹോദരൻ ഹാറൂൻ അല്ല, സ്വാലിഹായ മറ്റൊരാളാണ്. മർയം (അ) അവരോട് ആരാധനയിൽ വളരെ സാദൃശ്യത ഉള്ളവരായിരുന്നു.

وَبَرًّا بِوَالِدَتِي وَلَمْ يَجْعَلْنِي جَبَّارًا شَقِيًّا ﴿٣٢﴾

32. (അവൻ എന്നെ) എന്റെ മാതാവിനോട് നല്ല നിലയിൽ പെരുമാറുന്നവനും (ആക്കിയിരിക്കുന്നു.) അവൻ എന്നെ നിഷ്ഠൂരനും ഭാഗ്യം കെട്ടവനുമാക്കിയിട്ടില്ല.

وَالسَّلَامُ عَلَيَّ يَوْمَ وُلِدتُّ وَيَوْمَ أَمُوتُ وَيَوْمَ أُبْعَثُ حَيًّا ﴿٣٣﴾

33. ഞാൻ ജനിച്ച ദിവസവും മരിക്കുന്ന ദിവസവും ജീവനോടെ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും എന്റെ മേൽ ശാന്തി ഉണ്ടായിരിക്കും.

ذَٰلِكَ عِيسَى ابْنُ مَرْيَمَ قَوْلَ الْحَقِّ الَّذِي فِيهِ يَمْتَرُونَ ﴿٣٤﴾

34. അതത്രെ മർയമിന്റെ മകനായ ഈസാ.[632] അവർ ഏതൊരു വിഷയത്തിൽ തർക്കിച്ചുകൊണ്ടിരിക്കുന്നുവോ അതിനെപ്പററിയുള്ള യഥാർത്ഥമായ വാക്കത്രെ ഇത്.

مَا كَانَ لِلَّهِ أَن يَتَّخِذَ مِن وَلَدٍ سُبْحَانَهُ إِذَا قَضَىٰ أَمْرًا
فَإِنَّمَا يَقُولُ لَهُ كُن فَيَكُونُ ﴿٣٥﴾

35. ഒരു സന്താനത്തെ സ്വീകരിക്കുക എന്നത് അല്ലാഹുവിന്നുണ്ടാകാവുന്നതല്ല.[633] അവൻ എത്ര പരിശുദ്ധൻ! അവൻ ഒരു കാര്യം തീരുമാനിച്ചു കഴിഞ്ഞാൽ അതിനോട് ഉണ്ടാകൂ എന്ന് പറയുക മാത്രം ചെയ്യുന്നു. അപ്പോൾ അതുണ്ടാകുന്നു.

وَإِنَّ اللَّهَ رَبِّي وَرَبُّكُمْ فَاعْبُدُوهُ هَٰذَا صِرَاطٌ مُّسْتَقِيمٌ ﴿٣٦﴾

36. (ഈസാ പറഞ്ഞു:) തീർച്ചയായും അല്ലാഹു എന്റെയും നിങ്ങളുടെയും രക്ഷിതാവാകുന്നു. അതിനാൽ അവനെ നിങ്ങൾ ആരാധിക്കുക. ഇതത്രെ നേരെയുള്ള മാർഗ്ഗം.

فَاخْتَلَفَ الْأَحْزَابُ مِن بَيْنِهِمْ فَوَيْلٌ
لِّلَّذِينَ كَفَرُوا مِن مَّشْهَدِ يَوْمٍ عَظِيمٍ ﴿٣٧﴾

37. എന്നിട്ട് അവർക്കിടയിൽ നിന്ന് കക്ഷികൾ ഭിന്നിച്ചുണ്ടായി.[634] അപ്പോൾ അവിശ്വസിച്ചവർക്കത്രെ ഭയങ്കരമായ ഒരു ദിവസത്തിന്റെ സാന്നിദ്ധ്യത്താൽ വമ്പിച്ച നാശം.

أَسْمِعْ بِهِمْ وَأَبْصِرْ يَوْمَ يَأْتُونَنَا لَٰكِنِ الظَّالِمُونَ الْيَوْمَ
فِي ضَلَالٍ مُّبِينٍ ﴿٣٨﴾

38. അവർ നമ്മുടെ അടുത്ത് വരുന്ന ദിവസം അവർക്ക് എന്തൊരു കേൾവിയും കാഴ്ചയുമായിരിക്കും!635 പക്ഷെ ഇന്ന് ആ അക്രമികൾ പ്രത്യക്ഷമായ വഴികേടിലാകുന്നു.

وَأَنذِرْهُمْ يَوْمَ الْحَسْرَةِ إِذْ قُضِيَ الْأَمْرُ وَهُمْ فِي غَفْلَةٍ وَهُمْ
لَا يُؤْمِنُونَ ﴿٣٩﴾

39. നഷ്ടബോധത്തിന്റെ ദിവസത്തെപ്പററി അഥവാ കാര്യം (അന്തിമമായി) തീരുമാനിക്കപ്പെടുന്ന സന്ദർഭത്തെപ്പററി നീ അവർക്ക് താക്കീത് നൽകുക. അവർ അശ്രദ്ധയിലകപ്പെട്ടിരിക്കയാകുന്നു. അവർ വിശ്വസിക്കുന്നില്ല.

---

632. യേശു അഥവാ ജീസസ് എന്നതിന്റെ അറബിരൂപമത്രെ 'ഈസാ'. 'യസൂഅ്' എന്നും പറയാറുണ്ട്. മിശിഹായുടെ അറബി രൂപമാണ് മസീഹ്.

633. യേശുക്രിസ്തു ദൈവപുത്രനാണെന്ന വാദം സെൻറ്പോൾ കെട്ടിച്ചമച്ചുണ്ടാക്കിയതാണ്.

634. ഇസ്രായീല്യരിൽ ഒരു വിഭാഗം ഈസാനബി(അ)യിൽ വിശ്വസിച്ചു. അവരത്രെ ക്രിസ്ത്യാനികൾ. ഒരു വിഭാഗം നിഷേധിച്ചു. അവരത്രെ യഹൂദമതത്തിൽ ഉറച്ചു നിന്നവർ. ക്രിസ്ത്യാനികൾ തന്നെ താമസിയാതെ അനേകം അവാന്തരവിഭാഗങ്ങളായി പരിണമിച്ചു.

635. ഇഹലോകത്ത് വെച്ച് സത്യം കണ്ടറിയാനോ കേട്ടു മനസ്സിലാക്കാനോ തയ്യാറാകാതിരുന്നവർക്ക് പരലോകത്ത് ചെല്ലുമ്പോൾ കാര്യം വളരെ വ്യക്തമായി ഗ്രഹിക്കാൻ കഴിയും. കാണുന്നതും കേൾക്കുന്നതുമൊക്കെ സംശയാതീതമാംവിധം വ്യക്തമാകും. പക്ഷെ, ആ അറിവ് കൊണ്ട് ഒരു പ്രയോജനവുമുണ്ടാകില്ല. കൊടും ഖേദമല്ലാതെ.

إِنَّا نَحْنُ نَرِثُ الْأَرْضَ وَمَنْ عَلَيْهَا وَإِلَيْنَا يُرْجَعُونَ ﴿٤٠﴾

40. തീർച്ചയായും നാം തന്നെയാണ് ഭൂമിയുടെയും അതിലുള്ളവരുടെയും അനന്തരാവകാശിയാകുന്നത്. നമ്മുടെ അടുക്കലേക്ക് തന്നെയായിരിക്കും അവർ മടക്കപ്പെടുന്നത്.

وَاذْكُرْ فِي الْكِتَابِ إِبْرَاهِيمَ ۚ إِنَّهُ كَانَ صِدِّيقًا نَبِيًّا ﴿٤١﴾

41. വേദഗ്രന്ഥത്തിൽ ഇബ്റാഹീമിനെപ്പററിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക: തീർച്ചയായും അദ്ദേഹം സത്യവാനും പ്രവാചകനുമായിരുന്നു.

إِذْ قَالَ لِأَبِيهِ يَا أَبَتِ لِمَ تَعْبُدُ مَا لَا يَسْمَعُ وَلَا يُبْصِرُ وَلَا يُغْنِي
عَنْكَ شَيْئًا ﴿٤٢﴾

42. അദ്ദേഹം തൻെറ പിതാവിനോട് പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു.) 'എൻെറ പിതാവേ, കേൾക്കുകയോ കാണുകയോ ചെയ്യാത്ത, താങ്കൾക്ക് യാതൊരുപകാരവും ചെയ്യാത്ത വസ്തുവെ താങ്കൾ എന്തിന് ആരാധിക്കുന്നു?'

يَا أَبَتِ إِنِّي قَدْ جَاءَنِي مِنَ الْعِلْمِ مَا لَمْ
يَأْتِكَ فَاتَّبِعْنِي أَهْدِكَ صِرَاطًا سَوِيًّا ﴿٤٣﴾

43. എൻെറ പിതാവേ, തീർച്ചയായും താങ്കൾക്കു വന്നുകിട്ടിയിട്ടില്ലാത്ത അറിവ് എനിക്ക് വന്നു കിട്ടിയിട്ടുണ്ട്. ആകയാൽ താങ്കൾ എന്നെ പിന്തുടരൂ. ഞാൻ താങ്കൾക്ക് ശരിയായ മാർഗ്ഗം കാണിച്ചു തരാം.

يَا أَبَتِ لَا تَعْبُدِ الشَّيْطَانَ ۖ إِنَّ الشَّيْطَانَ كَانَ لِلرَّحْمَٰنِ عَصِيًّا ﴿٤٤﴾

44. എൻെറ പിതാവേ, താങ്കൾ പിശാചിനെ ആരാധിക്കരുത്. തീർച്ചയായും പിശാച് പരമകാരുണികനോട് അനുസരണമില്ലാത്തവനാകുന്നു.

يَا أَبَتِ إِنِّي أَخَافُ أَنْ يَمَسَّكَ عَذَابٌ مِنَ الرَّحْمَٰنِ
فَتَكُونَ لِلشَّيْطَانِ وَلِيًّا ﴿٤٥﴾

45. എൻെറ പിതാവേ, തീർച്ചയായും പരമകാരുണികനിൽ നിന്നുള്ള വല്ല ശിക്ഷയും താങ്കളെ ബാധിക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. അപ്പോൾ താങ്കൾ പിശാചിൻെറ മിത്രമായിരിക്കുന്നതാണ്.

قَالَ أَرَاغِبٌ أَنْتَ عَنْ آلِهَتِي يَا إِبْرَاهِيمُ ۖ لَئِنْ لَمْ تَنْتَهِ لَأَرْجُمَنَّكَ
وَاهْجُرْنِي مَلِيًّا ﴿٤٦﴾

46. അയാൾ പറഞ്ഞു: ഹേ; ഇബ്രാഹീം, നീ എൻെറ ദൈവങ്ങളെ വേണ്ടെന്ന് വെക്കുകയാണോ? നീ (ഇതിൽ നിന്ന്) വിരമിക്കുന്നില്ലെങ്കിൽ ഞാൻ നിന്നെ കല്ലെറിഞ്ഞോടിക്കുക തന്നെ ചെയ്യും. കുറെകാലത്തേക്ക് നീ എന്നിൽ നിന്ന് വിട്ടുമാറിക്കൊള്ളണം.

قَالَ سَلَامٌ عَلَيْكَ ۖ سَأَسْتَغْفِرُ لَكَ رَبِّي ۖ إِنَّهُ كَانَ بِي حَفِيًّا ﴿٤٧﴾

47. അദ്ദേഹം (ഇബ്രാഹീം) പറഞ്ഞു: താങ്കൾക്ക് സലാം. താങ്കൾക്കുവേണ്ടി ഞാൻ എൻെറ രക്ഷിതാവിനോട് പാപമോചനം തേടാം.[636] തീർച്ചയായും അവനെന്നോട് ദയയുള്ളവനാകുന്നു.

---

636. പിതാവിന് മനഃപരിവർത്തനമുണ്ടായിക്കാണാനുള്ള ആശകൊണ്ടാണ് അദ്ദേഹം അപ്രകാരം വാഗ്ദാനം ചെയ്തത്. പക്ഷെ പിതാവ് പിശാചിൻെറ മിത്രമാണെന്നും, ഒരിക്കലും സന്മാർഗ്ഗം സ്വീകരിക്കുകയില്ലെന്നും ബോദ്ധ്യമായപ്പോൾ പിതാവിനെ നേർവഴിയിലാക്കാനുള്ള ശ്രമം അദ്ദേഹം ഉപേക്ഷിച്ചു. (വി.ഖു. 9:114)

وَأَعْتَزِلُكُمْ وَمَا تَدْعُونَ مِن دُونِ اللَّهِ وَأَدْعُو رَبِّي عَسَىٰ أَلَّا
أَكُونَ بِدُعَاءِ رَبِّي شَقِيًّا ﴿٤٨﴾

48. നിങ്ങളെയും അല്ലാഹുവിനുപുറമെ നിങ്ങൾ പ്രാർത്ഥിച്ചു വരുന്നവയെയും ഞാൻ വെടിയുന്നു. എന്റെ രക്ഷിതാവിനോട് ഞാൻ പ്രാർത്ഥിക്കുന്നു. എന്റെ രക്ഷിതാവിനോട് പ്രാർത്ഥിക്കുന്നതുമൂലം ഞാൻ ഭാഗ്യം കെട്ടവനാകാതിരുന്നേക്കാം.

فَلَمَّا اعْتَزَلَهُمْ وَمَا يَعْبُدُونَ مِن دُونِ اللَّهِ
وَهَبْنَا لَهُ إِسْحَاقَ وَيَعْقُوبَ ۖ وَكُلًّا جَعَلْنَا نَبِيًّا ﴿٤٩﴾

49. അങ്ങനെ അവരെയും അല്ലാഹുവിനു പുറമെ അവർ ആരാധിക്കുന്നവയെയും വെടിഞ്ഞ് അദ്ദേഹം പോയപ്പോൾ അദ്ദേഹത്തിന് നാം ഇസ്ഹാഖിനെയും (മകൻ) യഅ്ഖൂബിനെയും (പൗത്രൻ) നൽകി. അവരെയൊക്കെ നാം പ്രവാചകന്മാരാക്കുകയും ചെയ്തു.

وَوَهَبْنَا لَهُم مِّن رَّحْمَتِنَا وَجَعَلْنَا لَهُمْ لِسَانَ صِدْقٍ عَلِيًّا ﴿٥٠﴾

50. നമ്മുടെ കാരുണ്യത്തിൽ നിന്നും അവർക്ക് നാം നൽകുകയും, അവർക്ക് നാം ഉന്നതമായ സൽകീർത്തി ഉണ്ടാക്കുകയും ചെയ്തു.

وَاذْكُرْ فِي الْكِتَابِ مُوسَىٰ ۚ إِنَّهُ كَانَ مُخْلَصًا وَكَانَ رَسُولًا نَّبِيًّا ﴿٥١﴾

51. വേദഗ്രന്ഥത്തിൽ മൂസായെപ്പററിയുള്ള വിവരവും നീ പറഞ്ഞുകൊടുക്കുക. തീർച്ചയായും അദ്ദേഹം നിഷ്കളങ്കനായിരുന്നു. അദ്ദേഹം ദൂതനും പ്രവാചകനുമായിരുന്നു.

وَنَادَيْنَاهُ مِن جَانِبِ الطُّورِ الْأَيْمَنِ وَقَرَّبْنَاهُ نَجِيًّا ﴿٥٢﴾

52. പർവ്വതത്തിന്റെ വലതുഭാഗത്തുനിന്ന് നാം അദ്ദേഹത്തെ വിളിക്കുകയും, രഹസ്യസംഭാഷണത്തിനായി നാം അദ്ദേഹത്തിന് സാമീപ്യം നൽകുകയും ചെയ്തു.

وَوَهَبْنَا لَهُ مِن رَّحْمَتِنَا أَخَاهُ هَارُونَ نَبِيًّا ﴿٥٣﴾

53. നമ്മുടെ കാരുണ്യത്താൽ തന്റെ സഹോദരനായ ഹാറൂനിനെ ഒരു പ്രവാചകനായി, അദ്ദേഹത്തിന്ന് (സഹായത്തിനായി) നാം നൽകുകയും ചെയ്തു.

وَاذْكُرْ فِي الْكِتَابِ إِسْمَاعِيلَ ۚ إِنَّهُ كَانَ صَادِقَ الْوَعْدِ
وَكَانَ رَسُولًا نَّبِيًّا ﴿٥٤﴾

54. വേദഗ്രന്ഥത്തിൽ ഇസ്മാഈലിനെപ്പററിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക. തീർച്ചയായും അദ്ദേഹം വാഗ്ദാനം പാലിക്കുന്നവനായിരുന്നു. അദ്ദേഹം ദൂതനും പ്രവാചകനുമായിരുന്നു.

وَكَانَ يَأْمُرُ أَهْلَهُ بِالصَّلَاةِ وَالزَّكَاةِ وَكَانَ عِندَ رَبِّهِ مَرْضِيًّا ﴿٥٥﴾

55. തന്റെ ആളുകളോട് നമസ്കരിക്കുവാനും സക്കാത്ത് നൽകുവാനും അദ്ദേഹം കൽപിക്കുമായിരുന്നു. തന്റെ രക്ഷിതാവിന്റെ അടുക്കൽ അദ്ദേഹം പ്രീതി ലഭിച്ചവനായിരുന്നു.

وَاذْكُرْ فِي الْكِتَابِ إِدْرِيسَ ۚ إِنَّهُ كَانَ صِدِّيقًا نَّبِيًّا ﴿٥٦﴾

56. വേദഗ്രന്ഥത്തിൽ ഇദ്രീസിനെപ്പററിയുള്ള വിവരം നീ പറഞ്ഞു കൊടുക്കുക. തീർച്ചയായും അദ്ദേഹം സത്യവാനും പ്രവാചകനുമായിരുന്നു.

وَرَفَعْنَٰهُ مَكَانًا عَلِيًّا ﴿٥٧﴾

57. അദ്ദേഹത്തെ നാം ഉന്നതമായ സ്ഥാനത്തേക്ക് ഉയർത്തുകയും ചെയ്തിരിക്കുന്നു.

أُولَٰٓئِكَ الَّذِينَ أَنْعَمَ اللَّهُ عَلَيْهِم مِّنَ النَّبِيِّـۧنَ مِن ذُرِّيَّةِ
ءَادَمَ وَمِمَّنْ حَمَلْنَا مَعَ نُوحٍ وَمِن ذُرِّيَّةِ إِبْرَٰهِيمَ وَإِسْرَٰٓءِيلَ
وَمِمَّنْ هَدَيْنَا وَاجْتَبَيْنَآ ۚ إِذَا تُتْلَىٰ عَلَيْهِمْ ءَايَٰتُ الرَّحْمَٰنِ خَرُّوا۟
سُجَّدًا وَبُكِيًّا ۩ ﴿٥٨﴾

58. അല്ലാഹു അനുഗ്രഹം നൽകിയിട്ടുള്ള പ്രവാചകന്മാരത്രെ അവർ. ആദമിന്റെ സന്തതികളിൽ പെട്ടവരും, നൂഹിനോടൊപ്പം നാം കപ്പലിൽ കയറ്റിയവരിൽ പെട്ടവരും, ഇബ്റാഹീമിന്റെയും ഇസ്രായീലിന്റെയും സന്തതികളിൽ പെട്ടവരും, നാം നേർവഴിയിലാക്കുകയും പ്രത്യേകം തെരഞ്ഞെടുക്കുകയും ചെയ്തവരിൽ പെട്ടവരുമത്രെ അവർ. പരമകാരുണികന്റെ തെളിവുകൾ അവർക്ക് വായിച്ചു കേൾപിക്കപ്പെടുന്നപക്ഷം പ്രണമിക്കുന്നവരും, കരയുന്നവരുമായിക്കൊണ്ട് അവർ താഴെ വീഴുന്നതാണ്.

فَخَلَفَ مِنۢ بَعْدِهِمْ خَلْفٌ أَضَاعُوا۟ الصَّلَوٰةَ وَاتَّبَعُوا۟
الشَّهَوَٰتِ ۖ فَسَوْفَ يَلْقَوْنَ غَيًّا ﴿٥٩﴾

59. എന്നിട്ട് അവർക്കുശേഷം അവരുടെ സ്ഥാനത്ത് ഒരു പിൻതലമുറ വന്നു. അവർ നമസ്കാരം പാഴാക്കുകയും തന്നിഷ്ടങ്ങളെ പിന്തുടരുകയും ചെയ്തു. തന്മൂലം ദുർമ്മാർഗ്ഗത്തിന്റെ ഫലം അവർ കണ്ടെത്തുന്നതാണ്.

إِلَّا مَن تَابَ وَءَامَنَ وَعَمِلَ صَٰلِحًا فَأُو۟لَٰٓئِكَ يَدْخُلُونَ
الْجَنَّةَ وَلَا يُظْلَمُونَ شَيْـًٔا ﴿٦٠﴾

60. എന്നാൽ പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവർ ഇതിൽ നിന്നൊഴിവാകുന്നു. അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാണ്. അവർ ഒട്ടും അനീതിക്ക് വിധേയരാവുകയില്ല.

جَنَّٰتِ عَدْنٍ الَّتِى وَعَدَ الرَّحْمَٰنُ عِبَادَهُۥ بِالْغَيْبِ ۚ
إِنَّهُۥ كَانَ وَعْدُهُۥ مَأْتِيًّا ﴿٦١﴾

61. പരമകാരുണികൻ തന്റെ ദാസന്മാരോട് അദൃശ്യമായ നിലയിൽ വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിനായുള്ള സ്വർഗ്ഗത്തോപ്പുകളിൽ (അവർ പ്രവേശിക്കും). തീർച്ചയായും അവന്റെ വാഗ്ദാനം നടപ്പിൽ വരുന്നതു തന്നെയാകുന്നു.

لَّا يَسْمَعُونَ فِيهَا لَغْوًا إِلَّا سَلَٰمًا ۖ وَلَهُمْ رِزْقُهُمْ فِيهَا
بُكْرَةً وَعَشِيًّا ﴿٦٢﴾

62. സലാം അല്ലാതെ നിരർത്ഥകമായ യാതൊന്നും അവരവിടെ കേൾക്കുകയേയില്ല. തങ്ങളുടെ ആഹാരം രാവിലെയും വൈകുന്നേരവും അവർക്കവിടെ ലഭിക്കുന്നതാണ്.

تِلْكَ الْجَنَّةُ الَّتِى نُورِثُ مِنْ عِبَادِنَا مَن كَانَ تَقِيًّا ﴿٦٣﴾

63. നമ്മുടെ ദാസന്മാരിൽ നിന്ന് ആർ ധർമ്മനിഷ്ഠ പുലർത്തുന്നവരായിരുന്നുവോ അവർക്കു നാം അവകാശപ്പെടുത്തിക്കൊടുക്കുന്ന സ്വർഗ്ഗമത്രെ അത്.

وَمَا نَتَنَزَّلُ إِلَّا بِأَمْرِ رَبِّكَ ۖ لَهُۥ مَا بَيْنَ أَيْدِينَا وَمَا خَلْفَنَا

64. (നബിയോട് ജിബ്രീൽ പറഞ്ഞു:) താങ്കളുടെ രക്ഷിതാവിന്റെ കൽപനപ്രകാരമല്ലാതെ നാം ഇറങ്ങി വരുന്നതല്ല, നമ്മുടെ മുമ്പിലുള്ളതും

وَمَا بَيْنَ ذَٰلِكَ ۚ وَمَا كَانَ رَبُّكَ نَسِيًّا ﴿٦٤﴾

നമ്മുടെ പിന്നിലുള്ളതും അതിന്നിടയിലുള്ളതും എല്ലാം അവൻ്റേതത്രെ. താങ്കളുടെ രക്ഷിതാവ് മറക്കുന്നവനായിട്ടില്ല.

رَّبُّ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا فَاعْبُدْهُ وَاصْطَبِرْ لِعِبَادَتِهِ ۚ هَلْ تَعْلَمُ لَهُ سَمِيًّا ﴿٦٥﴾

65. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിൻ്റെയും രക്ഷിതാവത്രെ അവൻ. അതിനാൽ അവനെ താങ്കൾ ആരാധിക്കുകയും അവന്നുള്ള ആരാധനയിൽ ക്ഷമയോടെ ഉറച്ചുനിൽക്കുകയും ചെയ്യുക. അവന്നു പേരൊത്ത ആരെയെങ്കിലും താങ്കൾക്കറിയാമോ?

وَيَقُولُ الْإِنسَانُ أَإِذَا مَا مِتُّ لَسَوْفَ أُخْرَجُ حَيًّا ﴿٦٦﴾

66. മനുഷ്യൻ പറയും: ഞാൻ മരിച്ചുകഴിഞ്ഞാൽ പിന്നീട് എന്നെ ജീവനുള്ളവനായി പുറത്തു കൊണ്ടുവരുമോ?

أَوَلَا يَذْكُرُ الْإِنسَانُ أَنَّا خَلَقْنَاهُ مِن قَبْلُ وَلَمْ يَكُ شَيْئًا ﴿٦٧﴾

67. മനുഷ്യൻ ഓർമ്മിക്കുന്നില്ലേ; അവൻ ഒന്നുമല്ലാതിരുന്ന ഒരു ഘട്ടത്തിൽ നാമാണ് ആദ്യം അവനെ പടച്ചുണ്ടാക്കിയതെന്ന്?

فَوَرَبِّكَ لَنَحْشُرَنَّهُمْ وَالشَّيَاطِينَ ثُمَّ لَنُحْضِرَنَّهُمْ حَوْلَ جَهَنَّمَ جِثِيًّا ﴿٦٨﴾

68. എന്നാൽ നിൻ്റെ രക്ഷിതാവിനെ തന്നെയാണ! അവരെയും പിശാചുക്കളെയും നാം ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യും. പിന്നീട് മുട്ടുകുത്തിയവരായിക്കൊണ്ട് നരകത്തിനുചുററും അവരെ നാം ഹാജരാക്കുക തന്നെ ചെയ്യും.

ثُمَّ لَنَنزِعَنَّ مِن كُلِّ شِيعَةٍ أَيُّهُمْ أَشَدُّ عَلَى الرَّحْمَٰنِ عِتِيًّا ﴿٦٩﴾

69. പിന്നീട് ഓരോ കക്ഷിയിൽ നിന്നും പരമകാരുണികനോട് ഏററവും കടുത്ത ധിക്കാരം കാണിച്ചിരുന്നവരെ നാം വേർതിരിച്ചു നിർത്തുന്നതാണ്.

ثُمَّ لَنَحْنُ أَعْلَمُ بِالَّذِينَ هُمْ أَوْلَىٰ بِهَا صِلِيًّا ﴿٧٠﴾

70. പിന്നീട് അതിൽ (നരകത്തിൽ) കിടന്ന് എരിയുവാൻ അവരുടെ കൂട്ടത്തിൽ ഏററവും അർഹതയുള്ളവരെപ്പററി നമുക്ക് നല്ലവണ്ണം അറിയാവുന്നതാണ്.

وَإِن مِّنكُمْ إِلَّا وَارِدُهَا ۚ كَانَ عَلَىٰ رَبِّكَ حَتْمًا مَّقْضِيًّا ﴿٧١﴾

71. അതിനടുത്ത് (നരകത്തിനടുത്ത്) വരാത്തവരായി നിങ്ങളിൽ ആരും തന്നെയില്ല. നിൻ്റെ രക്ഷിതാവിൻ്റെ ഖണ്ഡിതവും നടപ്പിലാക്കപ്പെടുന്നതുമായ ഒരു തീരുമാനമാകുന്നു അത്.

ثُمَّ نُنَجِّي الَّذِينَ اتَّقَوا وَّنَذَرُ الظَّالِمِينَ فِيهَا جِثِيًّا ﴿٧٢﴾

72. പിന്നീട് ധർമ്മനിഷ്ഠ പാലിച്ചവരെ നാം രക്ഷപ്പെടുത്തുകയും, അക്രമികളെ മുട്ടുകുത്തിയവരായിക്കൊണ്ട് നാം അതിൽ വിട്ടേക്കുകയും ചെയ്യുന്നതാണ്.[637]

637. സത്യവിശ്വാസികളെയും, സത്യനിഷേധികളെയും ഒരുപോലെ അല്ലാഹു നരകത്തിൻ്റെ മുമ്പിൽ ഹാജരാക്കുമെന്നും, എന്നിട്ട് ധർമ്മനിഷ്ഠരായ സത്യവിശ്വാസികളെ അവിടെനിന്ന് രക്ഷപ്പെടുത്തി കൊണ്ടുപോകുമെന്നും, സത്യനിഷേധികളെ നരകത്തിലേക്ക് തള്ളുമെന്നും ഇതിൽ നിന്ന് ഗ്രഹിക്കാം.

73. സ്പഷ്ടമായ നിലയിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചു കേൾപിക്കപ്പെട്ടാൽ അവിശ്വസിച്ചവർ വിശ്വസിച്ചവരോട് പറയുന്നതാണ്: ഈ രണ്ട് വിഭാഗത്തിൽ കൂടുതൽ ഉത്തമമായ സ്ഥാനമുള്ളവരും ഏററവും മെച്ചപ്പെട്ട സംഘമുള്ളവരും ആരാണ്?[638]

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ قَالَ الَّذِينَ كَفَرُوا لِلَّذِينَ
آمَنُوا أَيُّ الْفَرِيقَيْنِ خَيْرٌ مَقَامًا وَأَحْسَنُ نَدِيًّا ﴿٧٣﴾

74. സാധനസാമഗ്രികളിലും ബാഹ്യമോടിയിലും കൂടുതൽ മെച്ചപ്പെട്ടവരായ എത്ര തലമുറകളെയാണ് ഇവർക്കു മുമ്പ് നാം നശിപ്പിച്ചിട്ടുള്ളത്!

وَكَمْ أَهْلَكْنَا قَبْلَهُمْ مِنْ قَرْنٍ هُمْ أَحْسَنُ أَثَاثًا وَرِئْيًا ﴿٧٤﴾

75. (നബിയേ,) പറയുക: വല്ലവനും ദുർമാർഗ്ഗത്തിലായിക്കഴിഞ്ഞാൽ പരമകാരുണികൻ അവന്നു അവധി നീട്ടിക്കൊടുക്കുന്നതാണ്. അങ്ങനെ തങ്ങൾക്കു മുന്നറിയിപ്പു നൽകപ്പെടുന്ന കാര്യം അതായത് ഒന്നുകിൽ ശിക്ഷ, അല്ലെങ്കിൽ അന്ത്യസമയം — അവർ കാണുമ്പോൾ അവർ അറിഞ്ഞുകൊള്ളും; കൂടുതൽ മോശമായ സ്ഥാനമുള്ളവരും, കൂടുതൽ ദുർബലരായ സൈന്യവും ആരാണെന്ന്.

قُلْ مَنْ كَانَ فِي الضَّلَالَةِ فَلْيَمْدُدْ لَهُ الرَّحْمَٰنُ مَدًّا ۚ حَتَّىٰ
إِذَا رَأَوْا مَا يُوعَدُونَ إِمَّا الْعَذَابَ وَإِمَّا السَّاعَةَ فَسَيَعْلَمُونَ
مَنْ هُوَ شَرٌّ مَكَانًا وَأَضْعَفُ جُنْدًا ﴿٧٥﴾

76. സന്മാർഗം സ്വീകരിച്ചവർക്ക് അല്ലാഹു സന്മാർഗനിഷ്ഠ വർദ്ധിപ്പിച്ചുകൊടുക്കുന്നതാണ്. നിലനിൽക്കുന്ന സൽക്കർമ്മങ്ങളാണ് നിൻെറ രക്ഷിതാവിങ്കൽ ഉത്തമമായ പ്രതിഫലമുള്ളതും ഉത്തമമായ പരിണാമമുള്ളതും.

وَيَزِيدُ اللَّهُ الَّذِينَ اهْتَدَوْا هُدًى ۗ وَالْبَاقِيَاتُ الصَّالِحَاتُ
خَيْرٌ عِنْدَ رَبِّكَ ثَوَابًا وَخَيْرٌ مَرَدًّا ﴿٧٦﴾

77. എന്നാൽ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ അവിശ്വസിക്കുകയും 'എനിക്ക് സമ്പത്തും സന്താനവും നൽകപ്പെടുക തന്നെ ചെയ്യും' എന്ന് പറയുകയും ചെയ്യുവനെ നീ കണ്ടുവോ?

أَفَرَأَيْتَ الَّذِي كَفَرَ بِآيَاتِنَا وَقَالَ لَأُوتَيَنَّ
مَالًا وَوَلَدًا ﴿٧٧﴾

78. അദൃശ്യകാര്യം അവൻ കണ്ടറിഞ്ഞിട്ടുണ്ടോ? അതല്ലെങ്കിൽ പരമകാരുണികൻെറ അടുത്ത് അവൻ വല്ല കരാറുമുണ്ടാക്കിയിട്ടുണ്ടോ?

أَطَّلَعَ الْغَيْبَ أَمِ اتَّخَذَ عِنْدَ الرَّحْمَٰنِ عَهْدًا ﴿٧٨﴾

79, 80. അല്ല, അവൻ പറയുന്നത് നാം രേഖപ്പെടുത്തുകയും, അവന്നു നാം ശിക്ഷ കൂട്ടിക്കൂട്ടി കൊടുക്കുകയും ചെയ്യും. അവൻ ആ പറയുന്നതിനെല്ലാം (സ്വത്തിനും സന്താനത്തിനുമെല്ലാം) നാമായിരിക്കും അനന്തരാവകാശിയാകുന്നത്. അവൻ ഏകനായിക്കൊണ്ട് നമ്മുടെ അടുത്ത് വരികയും ചെയ്യും.

كَلَّا ۚ سَنَكْتُبُ مَا يَقُولُ وَنَمُدُّ لَهُ مِنَ الْعَذَابِ مَدًّا ﴿٧٩﴾
وَنَرِثُهُ مَا يَقُولُ وَيَأْتِينَا فَرْدًا ﴿٨٠﴾

638. സമ്പന്നരും സുഖലോലുപരും സംഘബലമുള്ളവരുമാണ് ഭാഗ്യവാന്മാർ എന്ന് കരുതുന്ന സത്യനിഷേധികൾ പരിഹാസപൂർവം ചോദിക്കുന്ന ചോദ്യമത്രെ ഇത്.

وَاتَّخَذُوا مِن دُونِ اللَّهِ آلِهَةً لِّيَكُونُوا لَهُمْ عِزًّا ﴿٨١﴾

81. അല്ലാഹുവിനു പുറമെ അവര്‍ ദൈവങ്ങളെ സ്വീകരിച്ചിരിക്കുകയാണ്; അവര്‍ ഇവര്‍ക്കു പിന്‍ബലമാകുന്നതിനുവേണ്ടി.

كَلَّا ۚ سَيَكْفُرُونَ بِعِبَادَتِهِمْ وَيَكُونُونَ عَلَيْهِمْ ضِدًّا ﴿٨٢﴾

82. അല്ല, ഇവര്‍ ആരാധന നടത്തിയ കാര്യം തന്നെ അവര്‍ നിഷേധിക്കുകയും, അവര്‍ ഇവര്‍ക്ക് എതിരായിത്തീരുകയും ചെയ്യുന്നതാണ്.

أَلَمْ تَرَ أَنَّا أَرْسَلْنَا الشَّيَاطِينَ عَلَى الْكَافِرِينَ تَؤُزُّهُمْ أَزًّا ﴿٨٣﴾

83. സത്യനിഷേധികളുടെ നേര്‍ക്ക്, അവരെ ശക്തിയായി ഇളക്കിവിടാന്‍ വേണ്ടി നാം പിശാചുക്കളെ അയച്ചുവിട്ടിരിക്കയാണെന്ന് നീ കണ്ടില്ലേ?

فَلَا تَعْجَلْ عَلَيْهِمْ ۖ إِنَّمَا نَعُدُّ لَهُمْ عَدًّا ﴿٨٤﴾

84. അതിനാല്‍ അവരുടെ കാര്യത്തില്‍ നീ തിടുക്കം കാണിക്കേണ്ട. അവര്‍ക്കായി നാം (നാളുകള്‍) എണ്ണി എണ്ണിക്കൊണ്ടിരിക്കുക മാത്രമാകുന്നു.

يَوْمَ نَحْشُرُ الْمُتَّقِينَ إِلَى الرَّحْمَٰنِ وَفْدًا ﴿٨٥﴾
وَنَسُوقُ الْمُجْرِمِينَ إِلَىٰ جَهَنَّمَ وِرْدًا ﴿٨٦﴾

85, 86. ധര്‍മ്മനിഷ്ഠയുള്ളവരെ വിശിഷ്ടാതിഥികളെന്ന നിലയില്‍ പരമകാരുണികന്‍റെ അടുത്തേക്ക് നാം വിളിച്ചു കൂട്ടുകയും, കുററവാളികളെ ദാഹാര്‍ത്തരായ നിലയില്‍ നരകത്തിലേക്ക് നാം തെളിച്ചുകൊണ്ടുപോവുകയും ചെയ്യുന്ന ദിവസം.

لَّا يَمْلِكُونَ الشَّفَاعَةَ إِلَّا مَنِ اتَّخَذَ عِندَ الرَّحْمَٰنِ عَهْدًا ﴿٨٧﴾

87. ആര്‍ക്കും ശുപാര്‍ശ ചെയ്യാന്‍ അധികാരമുണ്ടായിരിക്കുകയില്ല; പരമകാരുണികനുമായി കരാറുണ്ടാക്കിയിട്ടുള്ളവനൊഴികെ.[639]

وَقَالُوا اتَّخَذَ الرَّحْمَٰنُ وَلَدًا ﴿٨٨﴾
لَّقَدْ جِئْتُمْ شَيْئًا إِدًّا ﴿٨٩﴾

88, 89. പരമകാരുണികന്‍ ഒരു സന്താനത്തെ സ്വീകരിച്ചിട്ടുണ്ടെന്ന് അവര്‍ പറഞ്ഞിരിക്കുന്നു (അപ്രകാരം പറയുന്നവരേ,) തീര്‍ച്ചയായും നിങ്ങള്‍ ചെയ്തിരിക്കുന്നത് ഗുരുതരമായ ഒരു കാര്യമാകുന്നു.

تَكَادُ السَّمَاوَاتُ يَتَفَطَّرْنَ مِنْهُ وَتَنشَقُّ الْأَرْضُ وَتَخِرُّ الْجِبَالُ
هَدًّا ﴿٩٠﴾ أَن دَعَوْا لِلرَّحْمَٰنِ وَلَدًا ﴿٩١﴾

90, 91. അത് നിമിത്തം ആകാശങ്ങള്‍ പൊട്ടിപ്പിളരുകയും, ഭൂമി വിണ്ടുകീറുകയും, പര്‍വ്വതങ്ങള്‍ തകര്‍ന്നു വീഴുകയും ചെയ്യുമാറാകും. (അതെ,) പരമകാരുണികന് സന്താനമുണ്ടെന്ന് അവര്‍ വാദിച്ചത് നിമിത്തം.

639. കണിശമായ ഏകദൈവവിശ്വാസമത്രെ അല്ലാഹുവുമായി മനുഷ്യന്‍ ഉണ്ടാക്കിയിരിക്കേണ്ട കരാര്‍.

وَمَا يَنۢبَغِى لِلرَّحْمَٰنِ أَن يَتَّخِذَ وَلَدًا ﴿٩٢﴾
إِن كُلُّ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ إِلَّآ ءَاتِى ٱلرَّحْمَٰنِ عَبْدًا ﴿٩٣﴾

92, 93 സന്താനത്തെ സ്വീകരിക്കുക എന്നത് പരമകാരുണികന് അനുയോജ്യമാവുകയില്ല. ആകാശങ്ങളിലും ഭൂമിയിലുമുള്ള ഏതൊരാളും ഒരു ദാസനെന്ന നിലയിൽ പരമകാരുണികൻെറ അടുത്ത് വരുന്നവൻ മാത്രമായിരിക്കും.

لَّقَدْ أَحْصَىٰهُمْ وَعَدَّهُمْ عَدًّا ﴿٩٤﴾
وَكُلُّهُمْ ءَاتِيهِ يَوْمَ ٱلْقِيَٰمَةِ فَرْدًا ﴿٩٥﴾

94, 95. തീർച്ചയായും അവരെ അവൻ തിട്ടപ്പെടുത്തുകയും എണ്ണിക്കണക്കാക്കുകയും ചെയ്തിരിക്കുന്നു. അവരോരോരുത്തരും ഉയിർത്തെഴു ന്നേല്പിൻെറ നാളിൽ ഏകാകിയായിക്കൊണ്ട് അവൻെറ അടുക്കൽ വരുന്നതാണ്.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ
سَيَجْعَلُ لَهُمُ ٱلرَّحْمَٰنُ وُدًّا ﴿٩٦﴾

96. വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർക്ക് പരമകാരുണികൻ സ്നേഹമുണ്ടാക്കിക്കൊടുക്കുന്നതാണ്; തീർച്ച.[640]

فَإِنَّمَا يَسَّرْنَٰهُ بِلِسَانِكَ لِتُبَشِّرَ بِهِ ٱلْمُتَّقِينَ وَتُنذِرَ
بِهِۦ قَوْمًا لُّدًّا ﴿٩٧﴾

97. ഇത് (ഖുർആൻ) നിൻെറ ഭാഷയിൽ നാം ലളിതമാക്കിത്തന്നിരിക്കുന്നത് ധർമ്മനിഷ്ഠയുള്ളവർക്ക് ഇത് മുഖേന നീ സന്തോഷവാർത്ത നൽകുവാനും, മർക്കടമുഷ്ടിക്കാരായ ആളുകൾക്ക് ഇത് മുഖേന നീ താക്കീത് നല്കുവാനും വേണ്ടി മാത്രമാകുന്നു.

وَكَمْ أَهْلَكْنَا قَبْلَهُم مِّن قَرْنٍ هَلْ تُحِسُّ
مِنْهُم مِّنْ أَحَدٍ أَوْ تَسْمَعُ لَهُمْ رِكْزًۢا ﴿٩٨﴾

98. ഇവർക്കു മുമ്പ് എത്ര തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട്. അവരിൽ നിന്ന് ആരെയെങ്കിലും നീ കാണുന്നുണ്ടോ? അഥവാ അവരുടെ നേരിയ ശബ്ദമെങ്കിലും നീ കേൾക്കുന്നുണ്ടോ?

640. സത്യവിശ്വാസികളായ സദ്‌വൃത്തർക്ക് നല്ലവരായ മനുഷ്യരുടെയും മലക്കുകളുടെയും സ്നേഹം അല്ലാഹു ലഭ്യമാക്കിക്കൊടുക്കുന്നതാണ്.




**അദ്ധ്യായം - 20**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. ത്വാഹാ.

طه ①

2. നിനക്ക് നാം ഖുർആൻ അവതരിപ്പിച്ചു തന്നത് നീ കഷ്ടപ്പെടാൻ വേണ്ടിയല്ല.

مَا أَنزَلْنَا عَلَيْكَ الْقُرْآنَ لِتَشْقَىٰ ②

3. ഭയപ്പെടുന്നവർക്ക് ഉദ്ബോധനം നൽകാൻ വേണ്ടി മാത്രമാണത്.

إِلَّا تَذْكِرَةً لِّمَن يَخْشَىٰ ③

4. ഭൂമിയും ഉന്നതമായ ആകാശങ്ങളും സൃഷ്ടിച്ചവന്റെ പക്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്.

تَنزِيلًا مِّمَّنْ خَلَقَ الْأَرْضَ وَالسَّمَاوَاتِ الْعُلَى ④

5. പരമകാരുണികൻ സിംഹാസനസ്ഥനായിരിക്കുന്നു.

الرَّحْمَٰنُ عَلَى الْعَرْشِ اسْتَوَىٰ ⑤

6. അവന്നുള്ളതാകുന്നു ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും, അവയ്ക്കിടയിലുള്ളതും, മണ്ണിനടിയിലുള്ളതുമെല്ലാം.

لَهُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ وَمَا بَيْنَهُمَا
وَمَا تَحْتَ الثَّرَىٰ ⑥

7. നീ വാക്ക് ഉച്ചത്തിലാക്കുകയാണെങ്കിൽ തീർച്ചയായും അവൻ (അല്ലാഹു) രഹസ്യമായതും, അത്യന്തം നിഗൂഢമായതും അറിയും (എന്ന് നീ മനസ്സിലാക്കുക.) [641]

وَإِن تَجْهَرْ بِالْقَوْلِ فَإِنَّهُ يَعْلَمُ السِّرَّ وَأَخْفَى ⑦

8. അല്ലാഹു — അവനല്ലാതെ ഒരു ദൈവവുമില്ല. അവന്റേതാകുന്നു ഏററവും ഉൽകൃഷ്ടമായ നാമങ്ങൾ.

اللَّهُ لَا إِلَٰهَ إِلَّا هُوَ ۖ لَهُ الْأَسْمَاءُ الْحُسْنَىٰ ⑧

9. മൂസായുടെ വർത്തമാനം നിനക്ക് വന്നുകിട്ടിയോ?

وَهَلْ أَتَاكَ حَدِيثُ مُوسَىٰ ⑨

641. അല്ലാഹുവെ കേൾപ്പിക്കാൻ വേണ്ടി പ്രാർത്ഥനയോ ഖുർആൻ പാരായണമോ ഉച്ചത്തിലാക്കേണ്ടതില്ല. കാരണം, അല്ലാഹു ഏത് ശബ്ദവും കേൾക്കുന്നവനാണ്. എന്നാൽ അല്പം ശബ്ദമുയർത്തി ചൊല്ലാൻ അല്ലാഹു നിർദ്ദേശിച്ച കാര്യങ്ങൾ അങ്ങനെത്തന്നെ ചൊല്ലണം. അതിൽ നമുക്കറിയാത്ത എന്തെങ്കിലും യുക്തി അടങ്ങിയിട്ടുണ്ടാകും.

إِذْ رَءَا نَارًا فَقَالَ لِأَهْلِهِ ٱمْكُثُوٓا۟ إِنِّىٓ ءَانَسْتُ نَارًا لَّعَلِّىٓ
ءَاتِيكُم مِّنْهَا بِقَبَسٍ أَوْ أَجِدُ عَلَى ٱلنَّارِ هُدًى ﴿١٠﴾

10. അതായത് അദ്ദേഹം ഒരു തീ കണ്ട സന്ദർഭം.[642] അപ്പോൾ തൻെറ കുടുംബത്തോട് അദ്ദേഹം പറഞ്ഞു: നിങ്ങൾ നിൽക്കൂ; ഞാൻ ഒരു തീ കണ്ടിരിക്കുന്നു. ഞാൻ അതിൽ നിന്ന് കത്തിച്ചെടുത്തുകൊണ്ട് നിങ്ങളുടെ അടുത്ത് വന്നേക്കാം. അല്ലെങ്കിൽ തീയുടെ അടുത്ത് വല്ല വഴികാട്ടിയേയും ഞാൻ കണ്ടേക്കും.

فَلَمَّآ أَتَىٰهَا نُودِىَ يَٰمُوسَىٰٓ ﴿١١﴾ إِنِّىٓ أَنَا۠ رَبُّكَ فَٱخْلَعْ
نَعْلَيْكَ ۖ إِنَّكَ بِٱلْوَادِ ٱلْمُقَدَّسِ طُوًى ﴿١٢﴾

11, 12. അങ്ങനെ അദ്ദേഹം അതിനടുത്ത് ചെന്നപ്പോൾ (ഇപ്രകാരം) വിളിച്ചുപറയപ്പെട്ടു.[643] ഹേ; മൂസാ, തീർച്ചയായും ഞാനാണ് നിൻെറ രക്ഷിതാവ്. അതിനാൽ നീ നിൻെറ ചെരിപ്പുകൾ അഴിച്ചു വെക്കുക. നീ 'ത്വുവാ' എന്ന പരിശുദ്ധമായ താഴ്വരയിലാകുന്നു.

وَأَنَا ٱخْتَرْتُكَ فَٱسْتَمِعْ لِمَا يُوحَىٰٓ ﴿١٣﴾

13. ഞാൻ നിന്നെ തെരഞ്ഞെടുത്തിരിക്കുന്നു. അതിനാൽ ബോധനം നൽകപ്പെടുന്നത് നീ ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

إِنَّنِىٓ أَنَا ٱللَّهُ لَآ إِلَٰهَ إِلَّآ أَنَا۠ فَٱعْبُدْنِى وَأَقِمِ
ٱلصَّلَوٰةَ لِذِكْرِىٓ ﴿١٤﴾

14. തീർച്ചയായും ഞാനാകുന്നു അല്ലാഹു. ഞാനല്ലാതെ ഒരു ദൈവവുമില്ല. അതിനാൽ എന്നെ നീ ആരാധിക്കുകയും, എന്നെ ഓർമ്മിക്കുന്നതിനായി നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും ചെയ്യുക.

إِنَّ ٱلسَّاعَةَ ءَاتِيَةٌ أَكَادُ أُخْفِيهَا لِتُجْزَىٰ
كُلُّ نَفْسٍۭ بِمَا تَسْعَىٰ ﴿١٥﴾

15. തീർച്ചയായും, അന്ത്യസമയം വരിക തന്നെ ചെയ്യും. ഓരോ വ്യക്തിക്കും താൻ പ്രയത്നിക്കുന്നതിനനുസൃതമായി പ്രതിഫലം നൽകപ്പെടാൻ വേണ്ടി ഞാനത് ഗോപ്യമാക്കി വെച്ചേക്കാം.

فَلَا يَصُدَّنَّكَ عَنْهَا مَن لَّا يُؤْمِنُ بِهَا وَٱتَّبَعَ هَوَىٰهُ فَتَرْدَىٰ ﴿١٦﴾

16. ആകയാൽ അതിൽ (അന്ത്യസമയത്തിൽ) വിശ്വസിക്കാതിരിക്കുകയും തന്നിഷ്ടത്തെ പിൻപറ്റുകയും ചെയ്യുവർ അതിൽ (വിശ്വസിക്കുന്നതിൽ) നിന്ന് നിന്നെ തടയാതിരിക്കട്ടെ. അങ്ങനെ സംഭവിക്കുന്നപക്ഷം നീയും നാശമടയുന്നതാണ്.

وَمَا تِلْكَ بِيَمِينِكَ يَٰمُوسَىٰ ﴿١٧﴾

17. (അല്ലാഹു പറഞ്ഞു:) ഹേ;മൂസാ, നിൻെറ വലതുകയ്യിലുള്ള ആ വസ്തു എന്താകുന്നു?

قَالَ هِىَ عَصَاىَ أَتَوَكَّؤُا۟ عَلَيْهَا وَأَهُشُّ بِهَا عَلَىٰ غَنَمِى وَلِىَ فِيهَا

18. അദ്ദേഹം പറഞ്ഞു: ഇത് എൻെറ വടിയാകുന്നു. ഞാനതിന്മേൽ ഊന്നി നിൽക്കുകയും, അതുകൊണ്ട് എൻെറ ആടുകൾക്ക് (ഇല) അടിച്ചു

642. മദ്‌യനിൽ കുറെക്കാലം അഭയാർത്ഥിയായി കഴിച്ചുകൂട്ടിയശേഷം സ്വദേശമായ ഈജിപ്തിലേക്ക് മടങ്ങുന്ന വഴിയിൽ സീനാ താഴ്വരയിൽ വെച്ചാണ് മൂസാനബി(അ) തീ കണ്ടത്.
643. മൂസാനബി(അ)ക്ക് അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന ആദ്യസന്ദേശമത്രെ ഇത്.

مَـَٔارِبُ أُخْرَىٰ ﴿١٨﴾

വീഴ്ത്തിക്കൊടുക്കുകയും ചെയ്യുന്നു. അതു കൊണ്ട് എനിക്ക് വേറെയും ഉപയോഗങ്ങളുണ്ട്.

قَالَ أَلْقِهَا يَٰمُوسَىٰ ﴿١٩﴾

19. അവൻ (അല്ലാഹു) പറഞ്ഞു: ഹേ; മൂസാ, നീ ആ വടി താഴെയിടൂ.

فَأَلْقَىٰهَا فَإِذَا هِىَ حَيَّةٌ تَسْعَىٰ ﴿٢٠﴾

20. അദ്ദേഹം അത് താഴെയിട്ടു. അപ്പോഴതാ അത് ഒരു പാമ്പായി ഓടുന്നു.

قَالَ خُذْهَا وَلَا تَخَفْ سَنُعِيدُهَا سِيرَتَهَا ٱلْأُولَىٰ ﴿٢١﴾

21. അവൻ പറഞ്ഞു: അതിനെ പിടിച്ചു കൊള്ളുക. പേടിക്കേണ്ട. നാം അതിനെ അതിന്റെ ആദ്യത്തെ സ്ഥിതിയിലേക്കു തന്നെ മടക്കുന്നതാണ്.

وَٱضْمُمْ يَدَكَ إِلَىٰ جَنَاحِكَ تَخْرُجْ بَيْضَآءَ مِنْ غَيْرِ سُوٓءٍ ءَايَةً أُخْرَىٰ ﴿٢٢﴾

22. നീ നിന്റെ കൈ കക്ഷത്തിലേക്ക് ചേർത്തു പിടിക്കുക യാതൊരു ദൂഷ്യവും കൂടാതെ തെളിഞ്ഞ വെള്ള നിറമുള്ളതായി അത് പുറത്തു വരുന്നതാണ്. അത് മറ്റൊരു ദൃഷ്ടാന്തമത്രെ.

لِنُرِيَكَ مِنْ ءَايَٰتِنَا ٱلْكُبْرَى ﴿٢٣﴾

23. നമ്മുടെ മഹത്തായ ദൃഷ്ടാന്തങ്ങളിൽ ചിലത് നിനക്ക് നാം കാണിച്ചുതരുവാൻ വേണ്ടിയത്രെ അത്.[644]

ٱذْهَبْ إِلَىٰ فِرْعَوْنَ إِنَّهُۥ طَغَىٰ ﴿٢٤﴾

24. നീ ഫിർഔന്റെ അടുത്തേക്ക് പോകുക. തീർച്ചയായും അവൻ അതിക്രമകാരിയായിരിക്കുന്നു.

قَالَ رَبِّ ٱشْرَحْ لِى صَدْرِى ﴿٢٥﴾

25. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, നീ എനിക്ക് ഹൃദയവിശാലത നൽകേണമേ.

وَيَسِّرْ لِىٓ أَمْرِى ﴿٢٦﴾

26. എനിക്ക് എന്റെ കാര്യം നീ എളുപ്പമാക്കിത്തരേണമേ.

وَٱحْلُلْ عُقْدَةً مِّن لِّسَانِى ﴿٢٧﴾ يَفْقَهُوا۟ قَوْلِى ﴿٢٨﴾

27, 28 ജനങ്ങൾ എന്റെ സംസാരം മനസ്സിലാക്കേണ്ടതിനായി എന്റെ നാവിൽ നിന്ന് നീ 'കെട്ട്'ഴിച്ചു തരേണമേ.[645]

وَٱجْعَل لِّى وَزِيرًا مِّنْ أَهْلِى ﴿٢٩﴾

29. എന്റെ കുടുംബത്തിൽ നിന്ന് എനിക്ക് നീ ഒരു സഹായിയെ ഏർപ്പെടുത്തുകയും ചെയ്യേണമേ.

هَٰرُونَ أَخِى ﴿٣٠﴾

30. അതായത് എന്റെ സഹോദരൻ ഹാറൂനെ.

ٱشْدُدْ بِهِۦٓ أَزْرِى ﴿٣١﴾

31. അവൻ മുഖേന എന്റെ ശക്തി നീ ദൃഢമാക്കുകയും,

وَأَشْرِكْهُ فِىٓ أَمْرِى ﴿٣٢﴾

32. എന്റെ കാര്യത്തിൽ അവനെ നീ പങ്കാളിയാക്കുകയും ചെയ്യേണമേ.

---

644. ഒരു പ്രവാചകനെന്ന നിലയിൽ അല്ലാഹു അദ്ദേഹത്തിന് കാണിച്ചുകൊടുക്കുന്ന മഹത്തായ ദൃഷ്ടാന്തങ്ങളുടെ ഒരു ഭാഗമത്രെ വടിയും കയ്യും.

645. മൂസാനബി (അ)ക്ക് വിക്ക് ഉണ്ടായിരുന്നു. അത് ശരിയായിക്കിട്ടുവാൻ വേണ്ടിയാണ് അദ്ദേഹം പ്രാർത്ഥിച്ചത്.

كَيْ نُسَبِّحَكَ كَثِيرًا ٣٣

33. ഞങ്ങൾ ധാരാളമായി നിന്റെ പരിശുദ്ധിയെ വാഴ്ത്തുവാനും,

وَنَذْكُرَكَ كَثِيرًا ٣٤

34. ധാരാളമായി നിന്നെ ഞങ്ങൾ സ്മരിക്കുവാനും വേണ്ടി.

إِنَّكَ كُنتَ بِنَا بَصِيرًا ٣٥

35. തീർച്ചയായും നീ ഞങ്ങളെപ്പററി കണ്ടറിയുന്നവനാകുന്നു.

قَالَ قَدْ أُوتِيتَ سُؤْلَكَ يَٰمُوسَىٰ ٣٦

36. അവൻ (അല്ലാഹു) പറഞ്ഞു: ഹേ; മൂസാ, നീ ചോദിച്ചത് നിനക്ക് നൽകപ്പെട്ടിരിക്കുന്നു.

وَلَقَدْ مَنَنَّا عَلَيْكَ مَرَّةً أُخْرَىٰٓ ٣٧

37. മറെറാരിക്കലും നിനക്ക് നാം അനുഗ്രഹം ചെയ്തുതന്നിട്ടുണ്ട്.

إِذْ أَوْحَيْنَآ إِلَىٰٓ أُمِّكَ مَا يُوحَىٰٓ ٣٨

38. അതായത് നിന്റെ മാതാവിന് ബോധനം നൽകപ്പെടേണ്ട കാര്യം നാം ബോധനം നൽകിയ സന്ദർഭത്തിൽ.

أَنِ ٱقْذِفِيهِ فِى ٱلتَّابُوتِ فَٱقْذِفِيهِ فِى ٱلْيَمِّ فَلْيُلْقِهِ ٱلْيَمُّ
بِٱلسَّاحِلِ يَأْخُذْهُ عَدُوٌّ لِّى وَعَدُوٌّ لَّهُۥ ۚ وَأَلْقَيْتُ عَلَيْكَ مَحَبَّةً
مِّنِّى وَلِتُصْنَعَ عَلَىٰ عَيْنِىٓ ٣٩

39. 'നീ അവനെ (കുട്ടിയെ) പെട്ടിയിലാക്കിയിട്ട് നദിയിലിട്ടേക്കുക. നദി ആ പെട്ടി കരയിൽ തള്ളിക്കൊള്ളും. എനിക്കും അവന്നും ശത്രുവായിട്ടുള്ള ഒരാൾ അവനെ എടുത്തുകൊള്ളും.[646] (ഹേ; മൂസാ,) എന്റെ പക്കൽ നിന്നുള്ള സ്നേഹം നിന്റെ മേൽ ഞാൻ ഇട്ടുതരികയും ചെയ്തു. എന്റെ നോട്ടത്തിലായിക്കൊണ്ട് നീ വളർത്തിയെടുക്കപ്പെടാൻ വേണ്ടിയും കൂടിയാണത്.

إِذْ تَمْشِىٓ أُخْتُكَ فَتَقُولُ هَلْ أَدُلُّكُمْ عَلَىٰ مَن يَكْفُلُهُۥ ۖ
فَرَجَعْنَٰكَ إِلَىٰٓ أُمِّكَ كَىْ تَقَرَّ عَيْنُهَا وَلَا تَحْزَنَ ۚ وَقَتَلْتَ
نَفْسًا فَنَجَّيْنَٰكَ مِنَ ٱلْغَمِّ وَفَتَنَّٰكَ فُتُونًا ۚ فَلَبِثْتَ سِنِينَ
فِىٓ أَهْلِ مَدْيَنَ ثُمَّ جِئْتَ عَلَىٰ قَدَرٍ يَٰمُوسَىٰ ٤٠

40. നിന്റെ സഹോദരി നടന്നുചെല്ലുകയും 'ഇവന്റെ (കുട്ടിയുടെ) സംരക്ഷണമേൽക്കാൻ കഴിയുന്ന ഒരാളെപ്പററി ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ' എന്ന് പറയുകയും ചെയ്യുന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) അങ്ങനെ നിന്റെ മാതാവിങ്കലേക്ക് തന്നെ നിന്നെ നാം തിരിച്ചേല്പിച്ചു; അവളുടെ കണ്ണ് കുളിർക്കുവാനും, അവൾ ദുഃഖിക്കാതിരിക്കുവാനും വേണ്ടി. നീ ഒരാളെ കൊല്ലുകയുമുണ്ടായി. എന്നിട്ട് (അതു സംബന്ധിച്ച) മനഃക്ലേശത്തിൽ നിന്ന് നിന്നെ നാം രക്ഷിക്കുകയും ചെയ്തു. പല പരീക്ഷണങ്ങളിലൂടെയും നിന്നെ നാം പരീക്ഷിക്കുകയുണ്ടായി. അങ്ങനെ മദ്‌യൻകാരുടെ കൂട്ടത്തിൽ കൊല്ലങ്ങളോളം നീ താമസിച്ചു. പിന്നീട് ഹേ; മൂസാ, നീ (എന്റെ) ഒരു നിശ്ചയപ്രകാരം ഇതാ വന്നിരിക്കുന്നു.

646. ഇസ്രായീൽ വംശത്തിൽ പിറക്കുന്ന ആൺകുഞ്ഞുങ്ങളെ മുഴുവൻ കൊന്നുകളയാൻ ഫിർഔൻ (ഫറോവ ചക്രവർത്തി) ഉത്തരവിട്ടിരുന്നു. എന്നാൽ ഇസ്രായീലിന്റെ വിമോചകനും, അല്ലാഹുവിന്റെ പ്രവാചകനുമായ മൂസാനബി(അ) ശത്രുവിന്റെ കൊട്ടാരത്തിൽവെച്ച് തന്നെ വളർത്തിയെടുക്കപ്പെടണമെന്നായിരുന്നു അല്ലാഹുവിന്റെ വിധി. അത് നടപ്പിലാക്കുവാൻ വേണ്ടി അല്ലാഹു സ്വീകരിച്ച തന്ത്രമത്രെ മൂസാ(അ) ജനിച്ച ഉടനെ ഒരു പെട്ടിയിലാക്കി നദിയിലെറിയാൻ മാതാവിന് നൽകിയ നിർദ്ദേശം.

وَاصْطَنَعْتُكَ لِنَفْسِي ﴿٤١﴾

41. എന്റെ സ്വന്തം കാര്യത്തിനായി നിന്നെ ഞാന്‍ വളര്‍ത്തിയെടുത്തിരിക്കുന്നു.

اذْهَبْ أَنْتَ وَأَخُوكَ بِآيَاتِي وَلَا تَنِيَا فِي ذِكْرِي ﴿٤٢﴾

42. എന്റെ ദൃഷ്ടാന്തങ്ങളുമായി നീയും നിന്റെ സഹോദരനും പോയിക്കൊള്ളുക. എന്നെ സ്മരിക്കുന്നതില്‍ നിങ്ങള്‍ അമാന്തിക്കരുത്.

اذْهَبَا إِلَىٰ فِرْعَوْنَ إِنَّهُ طَغَىٰ ﴿٤٣﴾

43. നിങ്ങള്‍ രണ്ടുപേരും ഫിര്‍ഔന്റെ അടുത്തേക്ക് പോകുക. തീര്‍ച്ചയായും അവന്‍ അതിക്രമകാരിയായിരിക്കുന്നു.

فَقُولَا لَهُ قَوْلًا لَيِّنًا لَعَلَّهُ يَتَذَكَّرُ أَوْ يَخْشَىٰ ﴿٤٤﴾

44. എന്നിട്ട് നിങ്ങള്‍ അവനോട് സൗമ്യമായ വാക്ക് പറയുക. അവന്‍ ഒരു വേള ചിന്തിച്ചു മനസ്സിലാക്കിയേക്കാം. അല്ലെങ്കില്‍ ഭയപ്പെട്ടുവെന്ന് വരാം.[647]

قَالَا رَبَّنَا إِنَّنَا نَخَافُ أَنْ يَفْرُطَ عَلَيْنَا أَوْ أَنْ يَطْغَىٰ ﴿٤٥﴾

45. അവര്‍ രണ്ടുപേരും പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, അവന്‍ (ഫിര്‍ഔന്‍) ഞങ്ങളുടെ നേര്‍ക്ക് എടുത്തു ചാടുകയോ, അതിക്രമം കാണിക്കുകയോ ചെയ്യുമെന്ന് ഞങ്ങള്‍ ഭയപ്പെടുന്നു.

قَالَ لَا تَخَافَا ۖ إِنَّنِي مَعَكُمَا أَسْمَعُ وَأَرَىٰ ﴿٤٦﴾

46. അവന്‍ (അല്ലാഹു) പറഞ്ഞു: നിങ്ങള്‍ ഭയപ്പെടേണ്ട. തീര്‍ച്ചയായും ഞാന്‍ നിങ്ങളുടെ കൂടെയുണ്ട്. ഞാന്‍ കേള്‍ക്കുകയും കാണുകയും ചെയ്യുന്നുണ്ട്.

فَأْتِيَاهُ فَقُولَا إِنَّا رَسُولَا رَبِّكَ فَأَرْسِلْ مَعَنَا بَنِي
إِسْرَائِيلَ وَلَا تُعَذِّبْهُمْ ۖ قَدْ جِئْنَاكَ بِآيَةٍ مِنْ رَبِّكَ ۖ وَالسَّلَامُ
عَلَىٰ مَنِ اتَّبَعَ الْهُدَىٰ ﴿٤٧﴾

47. അതിനാല്‍ നിങ്ങളിരുവരും അവന്റെ അടുത്ത് ചെന്നിട്ട് പറയുക: തീര്‍ച്ചയായും ഞങ്ങള്‍ നിന്റെ രക്ഷിതാവിന്റെ ദൂതന്‍മാരാകുന്നു. അതിനാല്‍ ഇസ്രായീല്‍ സന്തതികളെ ഞങ്ങളുടെ കൂടെ വിട്ടുതരണം. അവരെ മര്‍ദ്ദിക്കരുത്. നിന്റെയടുത്ത് ഞങ്ങള്‍ വന്നിട്ടുള്ളത് നിന്റെ രക്ഷിതാവിങ്കല്‍ നിന്നുള്ള ദൃഷ്ടാന്തവും കൊണ്ടാകുന്നു. സന്മാര്‍ഗം പിന്തുടര്‍ന്നവര്‍ക്കായിരിക്കും സമാധാനം.

إِنَّا قَدْ أُوحِيَ إِلَيْنَا أَنَّ الْعَذَابَ عَلَىٰ مَنْ كَذَّبَ وَتَوَلَّىٰ ﴿٤٨﴾

48. നിഷേധിച്ചുതള്ളുകയും, പിന്മാറിക്കളയുകയും ചെയ്യുവര്‍ക്കാണ് ശിക്ഷയുള്ളതെന്ന് തീര്‍ച്ചയായും ഞങ്ങള്‍ക്ക് ബോധനം നല്‍കപ്പെട്ടിരിക്കുന്നു.

قَالَ فَمَنْ رَبُّكُمَا يَا مُوسَىٰ ﴿٤٩﴾

49. അവന്‍ (ഫിര്‍ഔന്‍) ചോദിച്ചു: ഹേ; മൂസാ, അപ്പോള്‍ ആരാണ് നിങ്ങളുടെ രണ്ടുപേരുടെയും രക്ഷിതാവ്?

---

647. സത്യത്തിന്റെ ശബ്ദം ശക്തിപ്പെട്ടുവരുമോ എന്ന ആശങ്ക എല്ലാ സ്വേച്ഛാധിപതികള്‍ക്കും ഉണ്ടായിരിക്കും.

قَالَ رَبُّنَا الَّذِيٓ أَعْطٰى كُلَّ شَيْءٍ خَلْقَهُۥ ثُمَّ هَدٰى ﴿٥٠﴾

50. അദ്ദേഹം (മൂസാ) പറഞ്ഞു: ഓരോ വസ്തുവിനും അതിന്റെ പ്രകൃതം നൽകുകയും, എന്നിട്ട് (അതിന്) വഴി കാണിക്കുകയും[648] ചെയ്തവനാരോ അവനത്രെ ഞങ്ങളുടെ രക്ഷിതാവ്.

قَالَ فَمَا بَالُ الْقُرُوْنِ الْأُوْلٰى ﴿٥١﴾

51. അവൻ പറഞ്ഞു: അപ്പോൾ മുൻതലമുറകളുടെ അവസ്ഥയെന്താണ്?[649]

قَالَ عِلْمُهَا عِنْدَ رَبِّيْ فِيْ كِتٰبٍ ۚ لَا يَضِلُّ رَبِّيْ وَلَا يَنْسَى ﴿٥٢﴾

52. അദ്ദേഹം പറഞ്ഞു: അവരെസ്സംബന്ധിച്ചുള്ള അറിവ് എന്റെ രക്ഷിതാവിങ്കൽ ഒരു രേഖയിലുണ്ട്. എന്റെ രക്ഷിതാവ് പിഴച്ചുപോകുകയില്ല. അവൻ മറന്നുപോകുകയും ഇല്ല.

الَّذِيْ جَعَلَ لَكُمُ الْأَرْضَ مَهْدًا وَّسَلَكَ لَكُمْ فِيْهَا سُبُلًا
وَّأَنْزَلَ مِنَ السَّمَآءِ مَآءً ۭ فَأَخْرَجْنَا بِهٖٓ أَزْوَاجًا مِّنْ نَّبَاتٍ شَتّٰى ﴿٥٣﴾

53. നിങ്ങൾക്ക് വേണ്ടി ഭൂമിയെ തൊട്ടിലാക്കുകയും, നിങ്ങൾക്ക് അതിൽ വഴികൾ ഏർപ്പെടുത്തിതരികയും, ആകാശത്തുനിന്ന് വെള്ളം ഇറക്കിത്തരികയും ചെയ്തവനത്രെ അവൻ. അങ്ങനെ അത് (വെള്ളം) മൂലം വ്യത്യസ്ത തരത്തിലുള്ള സസ്യങ്ങളുടെ ജോടികൾ നാം (അല്ലാഹു) ഉൽപാദിപ്പിക്കുകയും ചെയ്തിരിക്കുന്നു.

كُلُوْا وَارْعَوْا أَنْعَامَكُمْ ۭ إِنَّ فِيْ ذٰلِكَ لَأٰيٰتٍ لِّأُولِي النُّهٰى ﴿٥٤﴾

54. നിങ്ങൾ തിന്നുകയും, നിങ്ങളുടെ കന്നുകാലികളെ മേയ്ക്കുകയും ചെയ്തുകൊള്ളുക. ബുദ്ധിമാന്മാർക്ക് അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

مِنْهَا خَلَقْنٰكُمْ وَفِيْهَا نُعِيْدُكُمْ وَمِنْهَا نُخْرِجُكُمْ تَارَةً أُخْرٰى ﴿٥٥﴾

55. അതിൽ (ഭൂമിയിൽ) നിന്നാണ് നിങ്ങളെ നാം സൃഷ്ടിച്ചത്. അതിലേക്ക് തന്നെ നിങ്ങളെ നാം മടക്കുന്നു. അതിൽ നിന്നു തന്നെ മറ്റൊരു പ്രാവശ്യം നിങ്ങളെ നാം പുറത്തുകൊണ്ടുവരികയും ചെയ്യും.

وَلَقَدْ أَرَيْنٰهُ أٰيٰتِنَا كُلَّهَا فَكَذَّبَ وَأَبٰى ﴿٥٦﴾

56. നമ്മുടെ ദൃഷ്ടാന്തങ്ങളോരോന്നും നാം അവന്ന് (ഫിർഔന്ന്) കാണിച്ചുകൊടുക്കുക തന്നെ ചെയ്തു. എന്നിട്ടും അവൻ നിഷേധിച്ചുതള്ളുകയും നിരസിക്കുകയുമാണ് ചെയ്തത്.

قَالَ أَجِئْتَنَا لِتُخْرِجَنَا مِنْ أَرْضِنَا بِسِحْرِكَ يٰمُوْسٰى ﴿٥٧﴾

57. അവൻ പറഞ്ഞു: ഓ; മൂസാ, നിന്റെ ജാലവിദ്യകൊണ്ട് ഞങ്ങളെ ഞങ്ങളുടെ നാട്ടിൽ നിന്ന് പുറന്തള്ളാൻ വേണ്ടിയാണോ നീ ഞങ്ങളുടെ അടുത്ത് വന്നിരിക്കുന്നത്?

فَلَنَأْتِيَنَّكَ بِسِحْرٍ مِّثْلِهٖ فَاجْعَلْ بَيْنَنَا وَبَيْنَكَ

58. എന്നാൽ ഇതുപോലെയുള്ള ജാലവിദ്യ തീർച്ചയായും ഞങ്ങൾ നിന്റെ അടുത്തും കൊ

---

648. പരമാണു മുതൽ നക്ഷത്രസമൂഹങ്ങൾ വരെയുള്ള പദാർത്ഥത്തിന്റെ ഏത് രൂപവും കണിശമായ നിയമങ്ങളനുസരിച്ചാണ് വർത്തിക്കുന്നത്. എങ്ങും നിർണ്ണിതമായ ഭാവങ്ങൾ, നിശ്ചിതമായ ചലനങ്ങൾ, അതുല്യനായൊരു മാർഗ്ഗദർശിയുടെ സാന്നിദ്ധ്യം വിളിച്ചോതുന്നതത്രെ പ്രകൃതിയുടെ ഓരോ അംശവും.

649. യാഥാസ്ഥിതികത്വത്തിന്റെ തുരുപ്പുശീട്ടാണ് ഫിർഔൻ ഇറക്കുന്നത്. അതെ, 'അപ്പോൾ നമ്മുടെ പൂർവ്വപിതാക്കളൊക്കെ പിഴച്ചവരാണോ?' എന്ന സ്ഥിരം പല്ലവി!

مَوْعِدًا لَّا نُخْلِفُهُ نَحْنُ وَلَا أَنتَ مَكَانًا سُوًى ٥٨

ണ്ടുവന്നു കാണിക്കാം. അതുകൊണ്ട് ഞങ്ങൾക്കും നിനക്കുമിടയിൽ നീ ഒരവധി നിശ്ചയിക്കുക. ഞങ്ങളോ നീയോ അത് ലംഘിക്കാവുന്നതല്ല. മദ്ധ്യമമായ ഒരു സ്ഥലത്തായിരിക്കട്ടെ അത്.[650]

قَالَ مَوْعِدُكُمْ يَوْمُ الزِّينَةِ وَأَن يُحْشَرَ النَّاسُ ضُحًى ٥٩

59. അദ്ദേഹം (മൂസാ) പറഞ്ഞു: നിങ്ങൾക്കുള്ള അവധി ഉത്സവദിവസമാകുന്നു.[651] പൂർവ്വാഹ്നത്തിൽ ജനങ്ങളെ ഒരുമിച്ചുകൂട്ടേണ്ടതാണ്.

فَتَوَلَّىٰ فِرْعَوْنُ فَجَمَعَ كَيْدَهُ ثُمَّ أَتَىٰ ٦٠

60. എന്നിട്ട് ഫിർഔൻ പിരിഞ്ഞുപോയി. തൻെറ തന്ത്രങ്ങൾ സംഘടിപ്പിച്ചു. എന്നിട്ടവൻ (നിശ്ചിത സമയത്ത്) വന്നു.

قَالَ لَهُم مُّوسَىٰ وَيْلَكُمْ لَا تَفْتَرُوا عَلَى اللَّهِ كَذِبًا
فَيُسْحِتَكُم بِعَذَابٍ ۖ وَقَدْ خَابَ مَنِ افْتَرَىٰ ٦١

61. മൂസാ അവരോട് പറഞ്ഞു: നിങ്ങൾക്ക് നാശം! നിങ്ങൾ അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമക്കരുത്. ഏതെങ്കിലും ഒരു ശിക്ഷ മുഖേന അവൻ നിങ്ങളെ ഉന്മൂലനം ചെയ്യേക്കും. കള്ളം കെട്ടിച്ചമച്ചവനാരോ അവൻ തീർച്ചയായും പരാജയപ്പെട്ടിരിക്കുന്നു.

فَتَنَازَعُوا أَمْرَهُم بَيْنَهُمْ وَأَسَرُّوا النَّجْوَىٰ ٦٢

62. (ഇത് കേട്ടപ്പോൾ) അവർ (ആളുകൾ) തമ്മിൽ അവരുടെ കാര്യത്തിൽ ഭിന്നതയിലായി.[652] അവർ രഹസ്യസംഭാഷണത്തിലേർപ്പെടുകയും ചെയ്തു.

قَالُوا إِنْ هَٰذَانِ لَسَاحِرَانِ يُرِيدَانِ أَن يُخْرِجَاكُم مِّنْ أَرْضِكُم
بِسِحْرِهِمَا وَيَذْهَبَا بِطَرِيقَتِكُمُ الْمُثْلَىٰ ٦٣

63. (ചർച്ചയ്ക്ക് ശേഷം) അവർ പറഞ്ഞു: തീർച്ചയായും ഇവർ രണ്ടു പേരും ജാലവിദ്യക്കാർ തന്നെയാണ്. അവരുടെ ജാലവിദ്യകൊണ്ട് നിങ്ങളുടെ നാട്ടിൽ നിന്ന് നിങ്ങളെ പുറംതള്ളാനും നിങ്ങളുടെ മാതൃകാപരമായ മാർഗ്ഗത്തെ നശിപ്പിച്ചുകളയാനും അവർ ഉദ്ദേശിക്കുന്നു.

فَأَجْمِعُوا كَيْدَكُمْ ثُمَّ ائْتُوا صَفًّا ۚ وَقَدْ أَفْلَحَ الْيَوْمَ مَنِ اسْتَعْلَىٰ ٦٤

64. അതിനാൽ നിങ്ങളുടെ തന്ത്രം നിങ്ങൾ ഏകകണ്ഠമായി തീരുമാനിക്കുകയും, എന്നിട്ട് നിങ്ങൾ ഒരൊററ അണിയായി (രംഗത്ത്) വരുകയും ചെയ്യുക. മികവ് നേടിയവരാരോ അവരാണ് ഇന്ന് വിജയികളായിരിക്കുക.

قَالُوا يَا مُوسَىٰ إِمَّا أَن تُلْقِيَ وَإِمَّا أَن نَّكُونَ أَوَّلَ مَنْ أَلْقَىٰ ٦٥

65. അവർ (ജാലവിദ്യക്കാർ) പറഞ്ഞു: ഹേ, മൂസാ, ഒന്നുകിൽ നീ ഇടുക. അല്ലെങ്കിൽ ഞങ്ങളാകാം ആദ്യമായി ഇടുന്നവർ.

---

650. സിവാ എന്നും സുവാ എന്നും പാഠഭേദമുണ്ട്. 'മകാനൻ സിവാ' എന്നാണെങ്കിൽ വേറെ സ്ഥലം എന്നർത്ഥം. 'മകാനൻ സുവാ' എന്നാണെങ്കിൽ 'ഇരുവിഭാഗത്തിനും ഒരുപോലെ സൗകര്യപ്രദമായ സ്ഥലം', 'നിരപ്പായ സ്ഥലം', 'ഇരുവിഭാഗത്തിന്നും സമമതമായ സ്ഥലം' എന്നൊക്കെ അർത്ഥമാകാവുന്നതാണ്.

651. ഒരേ സമയത്ത് പരമാവധി ആളുകൾക്ക് ജാലവിദ്യക്കെതിരിൽ ദൈവികദൃഷ്ടാന്തത്തിൻെറ ശക്തി തെളിയിച്ചു കാണിച്ചുകൊടുക്കാമല്ലോ എന്ന് കരുതിയാണ് നാട്ടിലെ പൊതു ഉത്സവദിവസം അദ്ദേഹം തെരഞ്ഞെടുത്തത്.

652. മൂസാനബി(അ)യുടെ താക്കീത് കേട്ടപ്പോൾ ചിലർക്ക് അദ്ദേഹത്തെ എതിർക്കുന്നതിൽ എതിരഭിപ്രായമുണ്ടായി. പക്ഷെ, അവസാനം ദുരഭിമാനം അവരെ യോജിപ്പിച്ചു.

قَالَ بَلْ أَلْقُوا فَإِذَا حِبَالُهُمْ وَعِصِيُّهُمْ يُخَيَّلُ إِلَيْهِ مِن سِحْرِهِمْ
أَنَّهَا تَسْعَىٰ ٦٦

66. അദ്ദേഹം പറഞ്ഞു: അല്ല, നിങ്ങളിട്ടുകൊള്ളുക. അപ്പോഴതാ അവരുടെ ജാലവിദ്യ നിമിത്തം അവരുടെ കയറുകളും വടികളുമെല്ലാം ഓടുകയാണെന്ന് അദ്ദേഹത്തിന് തോന്നുന്നു.

فَأَوْجَسَ فِي نَفْسِهِ خِيفَةً مُّوسَىٰ ٦٧

67. അപ്പോൾ മൂസായ്ക്ക് തന്റെ മനസ്സിൽ ഒരു പേടി തോന്നി.

قُلْنَا لَا تَخَفْ إِنَّكَ أَنتَ الْأَعْلَىٰ ٦٨

68. നാം പറഞ്ഞു: പേടിക്കേണ്ട. തീർച്ചയായും നീ തന്നെയാണ് കൂടുതൽ ഔന്നത്യം നേടുന്നവൻ.

وَأَلْقِ مَا فِي يَمِينِكَ تَلْقَفْ مَا صَنَعُوا إِنَّمَا
صَنَعُوا كَيْدُ سَاحِرٍ وَلَا يُفْلِحُ السَّاحِرُ حَيْثُ أَتَىٰ ٦٩

69. നിന്റെ വലതുകയ്യിലുള്ളത് (വടി) നീ ഇട്ടേക്കുക. അവർ ഉണ്ടാക്കിയതെല്ലാം അത് വിഴുങ്ങിക്കൊള്ളും. അവരുണ്ടാക്കിയത് ജാലവിദ്യക്കാരന്റെ തന്ത്രം മാത്രമാണ്. ജാലവിദ്യക്കാരൻ എവിടെച്ചെന്നാലും വിജയിയാവുകയില്ല.

فَأُلْقِيَ السَّحَرَةُ سُجَّدًا قَالُوا آمَنَّا بِرَبِّ هَارُونَ وَمُوسَىٰ ٧٠

70. ഉടനെ ആ ജാലവിദ്യക്കാർ പ്രണമിച്ചുകൊണ്ട് താഴെ വീണു. അവർ പറഞ്ഞു: ഞങ്ങൾ ഹാറൂന്റെയും മൂസായുടെയും രക്ഷിതാവിൽ വിശ്വസിച്ചിരിക്കുന്നു.

قَالَ آمَنتُمْ لَهُ قَبْلَ أَنْ آذَنَ لَكُمْ إِنَّهُ لَكَبِيرُكُمُ الَّذِي عَلَّمَكُمُ
السِّحْرَ فَلَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم مِّنْ خِلَافٍ وَلَأُصَلِّبَنَّكُمْ
فِي جُذُوعِ النَّخْلِ وَلَتَعْلَمُنَّ أَيُّنَا أَشَدُّ عَذَابًا وَأَبْقَىٰ ٧١

71. അവൻ (ഫിർഔൻ) പറഞ്ഞു: ഞാൻ നിങ്ങൾക്ക് സമ്മതം തരുന്നതിനുമുമ്പ് നിങ്ങൾ അവനെ വിശ്വസിച്ചുകഴിഞ്ഞെന്നോ? തീർച്ചയായും നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ചുതന്ന നിങ്ങളുടെ നേതാവ് തന്നെയാണവൻ. ആകയാൽ തീർച്ചയായും ഞാൻ നിങ്ങളുടെ കൈകളും കാലുകളും എതിർവശങ്ങളിൽ നിന്നായി മുറിച്ചുകളയുകയും, ഈന്തപ്പനത്തടികളിൽ നിങ്ങളെ ഞാൻ ക്രൂശിക്കുകയും ചെയ്യുന്നതാണ്. ഞങ്ങളിൽ ആരാണ്[653] ഏററവും കഠിനമായതും നീണ്ടു നിൽക്കുന്നതുമായ ശിക്ഷ നൽകുന്നവൻ എന്ന് തീർച്ചയായും നിങ്ങൾക്ക് മനസ്സിലാകുകയും ചെയ്യും.

قَالُوا لَن نُّؤْثِرَكَ عَلَىٰ مَا جَاءَنَا مِنَ الْبَيِّنَاتِ وَالَّذِي فَطَرَنَا
فَاقْضِ مَا أَنتَ قَاضٍ إِنَّمَا تَقْضِي هَٰذِهِ الْحَيَاةَ الدُّنْيَا ٧٢

72. അവർ പറഞ്ഞു: ഞങ്ങൾക്ക് വന്നുകിട്ടിയ പ്രത്യക്ഷമായ തെളിവുകളെക്കാളും, ഞങ്ങളെ സൃഷ്ടിച്ചവനെക്കാളും നിനക്ക് ഞങ്ങൾ മുൻഗണന നൽകുകയില്ലതന്നെ. അതിനാൽ നീ വിധിക്കുന്നതെന്തോ അത് വിധിച്ചുകൊള്ളുക. ഈ ഐഹികജീവിതത്തിൽ മാത്രമേ നീ വിധിക്കുകയുള്ളൂ.

---

653. ഞാനോ, മൂസായോ, ദൈവമോ ആരാണ് ഏററവും കടുത്ത ശിക്ഷ നൽകുവാൻ കഴിവുള്ളവനെന്ന് നിങ്ങൾക്ക് മനസ്സിലാകും എന്നർത്ഥം.

إِنَّآ ءَامَنَّا بِرَبِّنَا لِيَغْفِرَ لَنَا خَطَٰيَٰنَا وَمَآ أَكْرَهْتَنَا عَلَيْهِ
مِنَ ٱلسِّحْرِ ۗ وَٱللَّهُ خَيْرٌ وَأَبْقَىٰٓ ﴿٧٣﴾

73. ഞങ്ങൾ ചെയ്ത പാപങ്ങളും, നീ ഞങ്ങളെ നിർബ്ബന്ധിച്ച് ചെയ്യിച്ച ജാലവിദ്യയും അവൻ ഞങ്ങൾക്ക് പൊറുത്തുതരേണ്ടതിനായി തീർച്ചയായും ഞങ്ങൾ അവനിൽ വിശ്വസിച്ചിരിക്കുന്നു. അല്ലാഹുവാണ് ഏററവും ഉത്തമനും എന്നും നിലനിൽക്കുന്നവനും[654]

إِنَّهُۥ مَن يَأْتِ رَبَّهُۥ مُجْرِمًا فَإِنَّ لَهُۥ جَهَنَّمَ لَا يَمُوتُ
فِيهَا وَلَا يَحْيَىٰ ﴿٧٤﴾

74. തീർച്ചയായും വല്ലവനും കുററവാളിയായിക്കൊണ്ട് തൻെറ രക്ഷിതാവിൻെറ അടുത്ത് ചെല്ലുന്ന പക്ഷം അവന്നുള്ളത് നരകമത്രെ. അതിലവൻ മരിക്കുകയില്ല. ജീവിക്കുകയുമില്ല.

وَمَن يَأْتِهِۦ مُؤْمِنًا قَدْ عَمِلَ ٱلصَّٰلِحَٰتِ فَأُو۟لَٰٓئِكَ
لَهُمُ ٱلدَّرَجَٰتُ ٱلْعُلَىٰ ﴿٧٥﴾

75. സത്യവിശ്വാസിയായിക്കൊണ്ട് സൽക്കർമ്മങ്ങൾ പ്രവർത്തിച്ചിട്ടാണ് വല്ലനും അവൻെറയടുത്ത് ചെല്ലുന്നതെങ്കിൽ അത്തരക്കാർക്കുള്ളതാകുന്നു ഉന്നതമായ പദവികൾ.

جَنَّٰتُ عَدْنٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ
فِيهَا ۚ وَذَٰلِكَ جَزَآءُ مَن تَزَكَّىٰ ﴿٧٦﴾

76. അതായത് താഴ്ഭാഗത്തുകൂടി നദികളൊഴുകുന്ന, സ്ഥിരവാസത്തിനുള്ള സ്വർഗ്ഗത്തോപ്പുകൾ. അവരതിൽ നിത്യവാസികളായിരിക്കും. അതാണ് പരിശുദ്ധി നേടിയവർക്കുള്ള പ്രതിഫലം.

وَلَقَدْ أَوْحَيْنَآ إِلَىٰ مُوسَىٰٓ أَنْ أَسْرِ بِعِبَادِى فَٱضْرِبْ
لَهُمْ طَرِيقًا فِى ٱلْبَحْرِ يَبَسًا لَّا تَخَٰفُ دَرَكًا وَلَا تَخْشَىٰ ﴿٧٧﴾

77. മൂസായ്ക്ക് ഇപ്രകാരം നാം ബോധനം നൽകുകയുണ്ടായി: എൻെറ ദാസന്മാരെയും കൊണ്ട് രാത്രിയിൽ നീ പോകുക. എന്നിട്ട് അവർക്കുവേണ്ടി സമുദ്രത്തിലൂടെ ഒരു ഉണങ്ങിയ വഴി[655] നീ ഏർപ്പെടുത്തിക്കൊടുക്കുക. (ശത്രുക്കൾ) പിൻതുടർന്ന് എത്തുമെന്ന് നീ പേടിക്കേണ്ടതില്ല. (യാതൊന്നും) നീ ഭയപ്പെടേണ്ടതുമില്ല.

فَأَتْبَعَهُمْ فِرْعَوْنُ بِجُنُودِهِۦ فَغَشِيَهُم مِّنَ ٱلْيَمِّ مَا غَشِيَهُمْ ﴿٧٨﴾

78. അപ്പോൾ ഫിർഔൻ തൻെറ സൈന്യങ്ങളോടുകൂടി അവരുടെ പിന്നാലെ ചെന്നു. അപ്പോൾ കടലിൽ നിന്ന് അവരെ ബാധിച്ചതെല്ലാം അവരെ ബാധിച്ചു.

وَأَضَلَّ فِرْعَوْنُ قَوْمَهُۥ وَمَا هَدَىٰ ﴿٧٩﴾

79. ഫിർഔൻ തൻെറ ജനതയെ ദുർമാർഗ്ഗത്തിലാക്കി. അവൻ നേർവഴിയിലേക്ക് നയിച്ചില്ല.

يَٰبَنِىٓ إِسْرَٰٓءِيلَ قَدْ أَنجَيْنَٰكُم مِّنْ عَدُوِّكُمْ وَوَٰعَدْنَٰكُمْ

80. ഇസ്രായീൽ സന്തതികളേ, നിങ്ങളുടെ ശത്രുവിൽ നിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തുകയും, ത്വൂർപർവ്വതത്തിൻെറ വലതുഭാഗം നിങ്ങൾക്ക് നാം നിശ്ചയിച്ചുതരികയും,[656] മന്നാ

654. 'ഏററവും നല്ല പ്രതിഫലം നൽകുന്നവനും എന്നെന്നും നിലനിൽക്കുന്ന ശിക്ഷ നൽകുന്നവനും' എന്നും അർത്ഥമാകാവുന്നതാണ്.
655. വെള്ളം ഇരുവശത്തേക്കും മാറിനിന്നിട്ട് നനവ് വററിയ വഴി.
656. അല്ലാഹുവിൻെറ വിധിവിലക്കുകൾ സ്വീകരിച്ചുകൊണ്ട് സീനാ താഴ്വരയിൽ താമസിക്കാൻ അവർക്ക് സൗകര്യമേർപ്പെടുത്തിക്കൊടുത്തു.

جَانِبَ الطُّورِ الْأَيْمَنَ وَنَزَّلْنَا عَلَيْكُمُ الْمَنَّ وَالسَّلْوَىٰ ﴿٨٠﴾

യും സൽവായും നിങ്ങൾക്ക് നാം ഇറക്കിത്തരികയും ചെയ്തു.

كُلُوا مِن طَيِّبَاتِ مَا رَزَقْنَاكُمْ وَلَا تَطْغَوْا فِيهِ فَيَحِلَّ
عَلَيْكُمْ غَضَبِي ۖ وَمَن يَحْلِلْ عَلَيْهِ غَضَبِي
فَقَدْ هَوَىٰ ﴿٨١﴾

81. നിങ്ങൾക്ക് നാം തന്നിട്ടുള്ള വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് നിങ്ങൾ ഭക്ഷിച്ചുകൊള്ളുക. അതിൽ നിങ്ങൾ അതിർ കവിയരുത്. (നിങ്ങൾ അതിർകവിയുന്നപക്ഷം) എന്റെ കോപം നിങ്ങളുടെ മേൽ വന്നിറങ്ങുന്നതാണ്. എന്റെ കോപം ആരുടെമേൽ വന്നിറങ്ങുന്നുവോ അവൻ നാശത്തിൽ പതിച്ചു.

وَإِنِّي لَغَفَّارٌ لِّمَن
تَابَ وَآمَنَ وَعَمِلَ صَالِحًا ثُمَّ اهْتَدَىٰ ﴿٨٢﴾

82. പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽക്കർമ്മം പ്രവർത്തിക്കുകയും, പിന്നെ നേർമാർഗ്ഗത്തിൽ നിലകൊള്ളുകയും ചെയ്യുവർക്ക് തീർച്ചയായും ഞാൻ ഏറെ പൊറുത്തുകൊടുക്കുന്നവനത്രെ.

وَمَا أَعْجَلَكَ عَن قَوْمِكَ يَا مُوسَىٰ ﴿٨٣﴾

83. (അല്ലാഹു ചോദിച്ചു:) ഹേ; മൂസാ, നിന്റെ ജനങ്ങളെ വിട്ടേച്ച് നീ ഇത്ര ധൃതിപ്പെട്ട് വരാൻ കാരണമെന്താണ്?

قَالَ هُمْ أُولَاءِ عَلَىٰ أَثَرِي وَعَجِلْتُ إِلَيْكَ
رَبِّ لِتَرْضَىٰ ﴿٨٤﴾

84. അദ്ദേഹം പറഞ്ഞു: അവരിതാ എന്റെ പിന്നിൽ തന്നെയുണ്ട്. എന്റെ രക്ഷിതാവേ, നീ തൃപ്തിപ്പെടുന്നതിനുവേണ്ടിയാണ് ഞാൻ നിന്റെ അടുത്തേക്ക് ധൃതിപ്പെട്ട് വന്നിരിക്കുന്നത്.

قَالَ فَإِنَّا قَدْ فَتَنَّا قَوْمَكَ مِن بَعْدِكَ
وَأَضَلَّهُمُ السَّامِرِيُّ ﴿٨٥﴾

85. അവൻ (അല്ലാഹു) പറഞ്ഞു: എന്നാൽ നീ പോന്നശേഷം നിന്റെ ജനതയെ നാം പരീക്ഷിച്ചിരിക്കുകയാണ്. 'സാമിരി' അവരെ വഴി തെററിച്ചുകളഞ്ഞിരിക്കുന്നു.

فَرَجَعَ مُوسَىٰ إِلَىٰ قَوْمِهِ غَضْبَانَ أَسِفًا ۚ قَالَ يَا قَوْمِ
أَلَمْ يَعِدْكُمْ رَبُّكُمْ وَعْدًا حَسَنًا ۚ أَفَطَالَ عَلَيْكُمُ الْعَهْدُ أَمْ
أَرَدتُّمْ أَن يَحِلَّ عَلَيْكُمْ غَضَبٌ مِّن رَّبِّكُمْ فَأَخْلَفْتُم
مَّوْعِدِي ﴿٨٦﴾

86. അപ്പോൾ മൂസാ തന്റെ ജനങ്ങളുടെ അടുത്തേക്ക് കുപിതനും ദുഃഖിതനുമായിക്കൊണ്ട് തിരിച്ചു ചെന്നു. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളെ, നിങ്ങളുടെ രക്ഷിതാവ് നിങ്ങൾക്ക് ഉത്തമമായ ഒരു വാഗ്ദാനം നൽകിയില്ലേ? എന്നിട്ട് നിങ്ങൾക്ക് കാലം ദീർഘമായിപ്പോയോ? അഥവാ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള കോപം നിങ്ങളിൽ ഇറങ്ങണമെന്ന് ആഗ്രഹിച്ചുകൊണ്ടുതന്നെ എന്നോടുള്ള നിശ്ചയം നിങ്ങൾ ലംഘിച്ചതാണോ?

قَالُوا مَا أَخْلَفْنَا مَوْعِدَكَ بِمَلْكِنَا وَلَٰكِنَّا حُمِّلْنَا أَوْزَارًا مِّن زِينَةِ

87. അവർ പറഞ്ഞു: ഞങ്ങൾ ഞങ്ങളുടെ ഹിതമനുസരിച്ച് താങ്കളോടുള്ള നിശ്ചയം ലംഘിച്ചതല്ല. എന്നാൽ ആ ജനങ്ങളുടെ ആഭരണച്ചുമടുകൾ ഞങ്ങൾ വഹിപ്പിക്കപ്പെട്ടിരുന്നു.[657] അങ്ങനെ ഞങ്ങളത് (തീയിൽ) എറിഞ്ഞു

الْقَوْمِ فَقَذَفْنٰهَا فَكَذٰلِكَ أَلْقَى السَّامِرِيُّ ﴿٨٧﴾

കളഞ്ഞു. അപ്പോൾ സാമിരിയും അപ്രകാരം അത് (തീയിൽ) ഇട്ടു.[658]

فَأَخْرَجَ لَهُمْ عِجْلًا جَسَدًا لَّهُ خُوَارٌ فَقَالُوا هٰذَا إِلٰهُكُمْ وَإِلٰهُ مُوسٰى فَنَسِيَ ﴿٨٨﴾

88. എന്നിട്ട് അവർക്ക് അവൻ ( ആ ലോഹം കൊണ്ട്) ഒരു മുക്രയിടുന്ന കാളക്കുട്ടിയുടെ രൂപം ഉണ്ടാക്കിക്കൊടുത്തു.[659] അപ്പോൾ അവർ (അന്യോന്യം) പറഞ്ഞു: നിങ്ങളുടെ ദൈവവും മൂസായുടെ ദൈവവും ഇതു തന്നെയാണ്. എന്നാൽ അദ്ദേഹം മറന്നുപോയിരിക്കയാണ്.

أَفَلَا يَرَوْنَ أَلَّا يَرْجِعُ إِلَيْهِمْ قَوْلًا وَلَا يَمْلِكُ لَهُمْ ضَرًّا وَلَا نَفْعًا ﴿٨٩﴾

89. എന്നാൽ അത് ഒരു വാക്ക് പോലും അവരോട് മറുപടി പറയുന്നില്ലെന്നും, അവർക്ക് യാതൊരുപദ്രവവും ഉപകാരവും ചെയ്യാൻ അതിന് കഴിയില്ലെന്നും അവർ കാണുന്നില്ലേ?

وَلَقَدْ قَالَ لَهُمْ هٰرُونُ مِن قَبْلُ يٰقَوْمِ إِنَّمَا فُتِنتُم بِهِ وَإِنَّ رَبَّكُمُ الرَّحْمٰنُ فَاتَّبِعُونِي وَأَطِيعُوا أَمْرِي ﴿٩٠﴾

90. മുമ്പ് തന്നെ ഹാറൂൻ അവരോട് പറഞ്ഞിട്ടുണ്ടായിരുന്നു: എന്റെ ജനങ്ങളേ, ഇത് (കാളക്കുട്ടി) മൂലം നിങ്ങൾ പരീക്ഷിക്കപ്പെടുക മാത്രമാണുണ്ടായത്. തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് പരമകാരുണികനത്രെ. അതു കൊണ്ട് നിങ്ങളെന്നെ പിന്തുടരുകയും, എന്റെ കല്പന നിങ്ങൾ അനുസരിക്കുകയും ചെയ്യുക.

قَالُوا لَن نَّبْرَحَ عَلَيْهِ عٰكِفِينَ حَتّٰى يَرْجِعَ إِلَيْنَا مُوسٰى ﴿٩١﴾

91. അവർ പറഞ്ഞു: മൂസാ ഞങ്ങളുടെ അടുത്തേക്ക് മടങ്ങി വരുവോളം ഞങ്ങൾ ഇതിനുള്ള ആരാധനയിൽ നിരതരായി തന്നെയിരിക്കുന്നതാണ്.

قَالَ يٰهٰرُونُ مَا مَنَعَكَ إِذْ رَأَيْتَهُمْ ضَلُّوا ﴿٩٢﴾
أَلَّا تَتَّبِعَنِ أَفَعَصَيْتَ أَمْرِي ﴿٩٣﴾

92, 93. അദ്ദേഹം (മൂസാ) പറഞ്ഞു: ഹാറൂനേ, ഇവർ പിഴച്ചുപോയതായി നീ കണ്ടപ്പോൾ എന്നെ പിന്തുടരാതിരിക്കാൻ നിനക്ക് എന്തു തടസ്സമാണുണ്ടായത്?[660] നീ എന്റെ കൽപനക്ക് എതിര് പ്രവർത്തിക്കുകയാണോ ചെയ്തത്?

قَالَ يَبْنَؤُمَّ لَا تَأْخُذْ بِلِحْيَتِي وَلَا بِرَأْسِي إِنِّي خَشِيتُ أَن تَقُولَ فَرَّقْتَ بَيْنَ بَنِي إِسْرَاءِيلَ وَلَمْ تَرْقُبْ قَوْلِي ﴿٩٤﴾

94. അദ്ദേഹം (ഹാറൂൻ) പറഞ്ഞു: എന്റെ ഉമ്മയുടെ മകനേ, നീ എന്റെ താടിയിലും തലയിലും പിടിക്കാതിരിക്കൂ. 'ഇസ്രായീൽ സന്തതികൾക്കിടയിൽ നീ ഭിന്നിപ്പുണ്ടാക്കിക്കളഞ്ഞു, എന്റെ വാക്കിന് നീ കാത്തുനിന്നില്ല' എന്ന് നീ പറയുമെന്ന് ഞാൻ ഭയപ്പെടുകയാണുണ്ടായത്.

657. ഫിർഔന്റെ വംശജരായ ഖിബ്തികളുടെ (കോപ്റ്റുകളുടെ) ആഭരണങ്ങൾ വായ്പ വാങ്ങിക്കൊണ്ടാണ് ഇസ്രായീല്യർ പലായനം നടത്തിയത്. തങ്ങൾക്ക് ഒരു കല്യാണത്തിൽ പങ്കെടുക്കാനുണ്ടെന്ന് പറഞ്ഞുകൊണ്ടാണ് അവർ സ്ഥലം വിട്ടത്. ഖിബ്തികൾക്ക് സംശയം തോന്നാതിരിക്കാൻ വേണ്ടിയാണ് ഇസ്രായീല്യർ ഇങ്ങനെയൊരു തന്ത്രം പ്രയോഗിച്ചത്. കടൽ കടന്ന് സീനായിൽ എത്തിയശേഷം ആ ആഭരണങ്ങൾ ഒന്നിച്ച് തീയിലെറിയാനാണ് അവർക്ക് കൽപന ലഭിച്ചത്.

658. ഇസ്രായീല്യർക്കിടയിലുണ്ടായിരുന്ന, മനസ്സു കൊണ്ട് വിശ്വസിച്ചിട്ടില്ലാത്ത ഒരു കപടനായിരുന്നു 'സാമിരി'.

659. ആ ലോഹക്കാളയുടെ ഉള്ളിലൂടെ കാറ്റ് കടന്നുപോകുമ്പോൾ മുക്രയിടുന്ന പോലുള്ള ശബ്ദം പുറപ്പെടുമായിരുന്നു.

660. അവരെ അവരുടെ പാട്ടിന് വിട്ട് നിനക്ക് എന്റെ അടുത്തേക്ക് വന്നുകൂടായിരുന്നോ എന്നായിരിക്കാം അർത്ഥം. നീ എന്തുകൊണ്ട് എന്റെ കല്പന സ്വീകരിച്ചില്ല എന്നും ആകാം.

95. (തുടർന്ന് സാമിരിയോട്) അദ്ദേഹം പറഞ്ഞു: ഹേ; സാമിരീ, നിന്റെ കാര്യം എന്താണ്?

قَالَ فَمَا خَطْبُكَ يَٰسَٰمِرِيُّ ﴿٩٥﴾

96. അവൻ പറഞ്ഞു: അവർ (ജനങ്ങൾ) കണ്ടു മനസ്സിലാക്കാത്ത ഒരു കാര്യം ഞാൻ കണ്ടു മനസ്സിലാക്കി.[661] അങ്ങനെ ദൈവദൂതന്റെ കാല്പാടിൽ നിന്ന് ഞാനൊരു പിടി പിടിക്കുകയും, എന്നിട്ടത് ഇട്ടുകളയുകയും ചെയ്തു.[662] അപ്രകാരം ചെയ്യാനാണ് എന്റെ മനസ്സ് എന്നെ പ്രേരിപ്പിച്ചത്.

قَالَ بَصُرْتُ بِمَا لَمْ يَبْصُرُوا۟ بِهِۦ فَقَبَضْتُ قَبْضَةً
مِّنْ أَثَرِ ٱلرَّسُولِ فَنَبَذْتُهَا وَكَذَٰلِكَ سَوَّلَتْ لِى نَفْسِى ﴿٩٦﴾

97. അദ്ദേഹം (മൂസാ) പറഞ്ഞു: എന്നാൽ നീ പോ. തീർച്ചയായും നിനക്ക് ഈ ജീവിതത്തിലുള്ളത് 'തൊട്ടുകൂടാ' എന്ന് പറയലായിരിക്കും.[663] തീർച്ചയായും നിനക്ക് നിശ്ചിതമായ ഒരവധിയുണ്ട്. അത് അതിലംഘിക്കപ്പെടുകയേ ഇല്ല. നീ പൂജിച്ചു കൊണ്ടേയിരിക്കുന്ന നിന്റെ ആ ദൈവത്തിന്റെ നേരെ നോക്കൂ. തീർച്ചയായും നാം അതിനെ ചുട്ടെരിക്കുകയും, എന്നിട്ട് നാം അത് പൊടിച്ച് കടലിൽ വിതറിക്കളയുകയും ചെയ്യുന്നതാണ്.

قَالَ فَٱذْهَبْ فَإِنَّ لَكَ فِى ٱلْحَيَوٰةِ أَن تَقُولَ لَا مِسَاسَ
وَإِنَّ لَكَ مَوْعِدًا لَّن تُخْلَفَهُۥ وَٱنظُرْ إِلَىٰٓ إِلَٰهِكَ ٱلَّذِى ظَلْتَ
عَلَيْهِ عَاكِفًا لَّنُحَرِّقَنَّهُۥ ثُمَّ لَنَنسِفَنَّهُۥ فِى ٱلْيَمِّ نَسْفًا ﴿٩٧﴾

98. നിങ്ങളുടെ ദൈവം അല്ലാഹു മാത്രമാകുന്നു. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവന്റെ അറിവ് എല്ലാ കാര്യത്തെയും ഉൾക്കൊള്ളാൻ മാത്രം വിശാലമായിരിക്കുന്നു.

إِنَّمَآ إِلَٰهُكُمُ ٱللَّهُ ٱلَّذِى لَآ إِلَٰهَ إِلَّا هُوَ ۚ وَسِعَ كُلَّ شَىْءٍ عِلْمًا ﴿٩٨﴾

99. അപ്രകാരം മുമ്പ് കഴിഞ്ഞുപോയ സംഭവങ്ങളെപ്പററിയുള്ള വൃത്താന്തങ്ങളിൽ നിന്ന് നാം നിനക്ക് വിവരിച്ചുതരുന്നു. തീർച്ചയായും നാം നിനക്ക് നമ്മുടെ പക്കൽ നിന്നുള്ള ബോധനം നൽകിയിരിക്കയാകുന്നു.

كَذَٰلِكَ نَقُصُّ عَلَيْكَ مِنْ أَنۢبَآءِ مَا قَدْ سَبَقَ ۚ وَقَدْ ءَاتَيْنَٰكَ
مِن لَّدُنَّا ذِكْرًا ﴿٩٩﴾

100. ആരെങ്കിലും അതിൽ നിന്ന് തിരിഞ്ഞുകളയുന്ന പക്ഷം തീർച്ചയായും ഉയിർത്തെഴുന്നേല്പിന്റെ നാളിൽ അവൻ (പാപത്തിന്റെ) ഭാരം വഹിക്കുന്നതാണ്.

مَّنْ أَعْرَضَ عَنْهُ فَإِنَّهُۥ يَحْمِلُ يَوْمَ ٱلْقِيَٰمَةِ وِزْرًا ﴿١٠٠﴾

101. അതിൽ അവർ നിത്യവാസികളായിരിക്കും. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ആ ഭാരം അവർക്കെത്ര ദുസ്സഹം!

خَٰلِدِينَ فِيهِ ۖ وَسَآءَ لَهُمْ يَوْمَ ٱلْقِيَٰمَةِ حِمْلًا ﴿١٠١﴾

---

661. 'സാധാരണക്കാർക്ക് അറിയാത്ത ചില തന്ത്രങ്ങൾ ഞാൻ വശമാക്കി' എന്നായിരിക്കാം വിവക്ഷ.

662. 'ദൈവദൂതനായ മൂസായുടെ അദ്ധ്യാപനങ്ങളിൽ നിന്ന് അല്പസല്പമൊക്കെ ഞാൻ സ്വീകരിക്കുകയും, പിന്നീടത് ഞാൻ വിട്ടുകളയുകയും ചെയ്തു' എന്നാണ് ഇമാം റാസി ഇതിന് വ്യാഖ്യാനം നൽകിയിട്ടുള്ളത്.

'ദൈവദൂതനായ ജിബ്‌രീലിന്റെ കാല്പാടുകളിൽ നിന്ന് ഒരു പിടി മണ്ണെടുത്ത് ആ ഉരുക്കിയ ലോഹത്തിൽ ഞാൻ ഇട്ടു' എന്നാണ് മറെറാരു വ്യാഖ്യാനം.

663. 'ലാമിസാസ' എന്നതിന്റെ അർത്ഥം പരസ്പര സ്പർശമില്ല അഥവാ പരസ്പര സമ്പർക്കമില്ല എന്നത്രെ. മൂസാനബി(അ) സാമിരിക്ക് പൂർണ്ണമായ ഭ്രഷ്ട് കല്പിച്ചുവെന്നും, അങ്ങനെ സമൂഹവുമായുള്ള എല്ലാ ബന്ധവും വിച്ഛേദിക്കപ്പെട്ട നിലയിൽ അവൻ ആജീവനാന്തം കഴിയേണ്ടിവന്നുവെന്നുമാണ് വ്യാഖ്യാതാക്കൾ പറഞ്ഞിട്ടുള്ളത്.

يَوْمَ يُنفَخُ فِي الصُّورِ ۚ وَنَحْشُرُ الْمُجْرِمِينَ يَوْمَئِذٍ زُرْقًا ﴿١٠٢﴾

102. അതായത് കാഹളത്തിൽ ഊതപ്പെടുന്ന ദിവസം. കുററവാളികളെ അന്നേദിവസം നീല വർണ്ണമുള്ളവരായിക്കൊണ്ട് നാം ഒരുമിച്ചു കൂട്ടുന്നതാണ്.

يَتَخَافَتُونَ بَيْنَهُمْ إِن لَّبِثْتُمْ إِلَّا عَشْرًا ﴿١٠٣﴾

103. അവർ അന്യോന്യം പതുക്കെ പറയും: പത്ത് ദിവസമല്ലാതെ നിങ്ങൾ (ഭൂമിയിൽ) താമസിക്കുകയുണ്ടായിട്ടില്ല എന്ന്.

نَّحْنُ أَعْلَمُ بِمَا يَقُولُونَ إِذْ يَقُولُ أَمْثَلُهُمْ طَرِيقَةً إِن لَّبِثْتُمْ إِلَّا يَوْمًا ﴿١٠٤﴾

104. അവരിൽ ഏററവും ന്യായമായ നിലപാടുകാരൻ 'ഒരൊററ ദിവസം മാത്രമേ നിങ്ങൾ താമസിച്ചിട്ടുള്ളൂ'[664] എന്ന് പറയുമ്പോൾ അവർ പറയുന്നതിനെപ്പററി നാം നല്ലവണ്ണം അറിയുന്നവനാകുന്നു.

وَيَسْأَلُونَكَ عَنِ الْجِبَالِ فَقُلْ يَنسِفُهَا رَبِّي نَسْفًا ﴿١٠٥﴾

105. പർവ്വതങ്ങളെസ്സംബന്ധിച്ച് അവർ നിന്നോട് ചോദിക്കുന്നു. പറയുക: എന്റെ രക്ഷിതാവ് അവയെ പൊടിച്ച് പാററിക്കളയുന്നതാണ്.

فَيَذَرُهَا قَاعًا صَفْصَفًا ﴿١٠٦﴾

106. എന്നിട്ട് അവൻ അതിനെ സമനിരപ്പായ മൈതാനമാക്കി വിടുന്നതാണ്.

لَّا تَرَىٰ فِيهَا عِوَجًا وَلَا أَمْتًا ﴿١٠٧﴾

107. ഇറക്കമോ കയററമോ നീ അവിടെ കാണുകയില്ല.

يَوْمَئِذٍ يَتَّبِعُونَ الدَّاعِيَ لَا عِوَجَ لَهُ ۖ وَخَشَعَتِ الْأَصْوَاتُ لِلرَّحْمَٰنِ فَلَا تَسْمَعُ إِلَّا هَمْسًا ﴿١٠٨﴾

108. അന്നേദിവസം വിളിക്കുന്നവന്റെ പിന്നാലെ അവനോട് യാതൊരു വക്രതയും കാണിക്കാതെ അവർ പോകുന്നതാണ്. എല്ലാ ശബ്ദങ്ങളും പരമകാരുണികന് കീഴടങ്ങുന്നതുമാണ്. അതിനാൽ ഒരു നേർത്ത ശബ്ദമല്ലാതെ നീ കേൾക്കുകയില്ല.

يَوْمَئِذٍ لَّا تَنفَعُ الشَّفَاعَةُ إِلَّا مَنْ أَذِنَ لَهُ الرَّحْمَٰنُ وَرَضِيَ لَهُ قَوْلًا ﴿١٠٩﴾

109. അന്നേ ദിവസം പരമകാരുണികൻ ആരുടെ കാര്യത്തിൽ അനുമതി നൽകുകയും, ആരുടെ വാക്ക് തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നുവോ അവന്നല്ലാതെ ശുപാർശ പ്രയോജനപ്പെടുകയില്ല.

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَلَا يُحِيطُونَ بِهِ عِلْمًا ﴿١١٠﴾

110. അവരുടെ മുമ്പിലുള്ളതും പിന്നിലുള്ളതും അവൻ അറിയുന്നു. അവർക്കാകട്ടെ അതിനെപ്പററിയൊന്നും പരിപൂർണ്ണമായി അറിയാനാവുകയില്ല.

وَعَنَتِ الْوُجُوهُ لِلْحَيِّ الْقَيُّومِ ۖ وَقَدْ خَابَ مَنْ حَمَلَ ظُلْمًا ﴿١١١﴾

111. എന്നെന്നും ജീവിച്ചിരിക്കുന്നവനും എല്ലാം നിയന്ത്രിക്കുന്നവനും ആയുള്ളവന്ന് മുഖങ്ങൾ കീഴൊതുങ്ങിയിരിക്കുന്നു. അക്രമത്തിന്റെ ഭാരം ചുമന്നവൻ പരാജയമടയുകയും ചെയ്തിരിക്കുന്നു.

664. അനന്തതയുടെ നാളിലെത്തുമ്പോൾ ഭൗതികജീവിതമാകെ ഒരു ദിവസത്തോളം ഹ്രസ്വമായി അവർക്ക് തോന്നുന്നു.

وَمَن يَعْمَلْ مِنَ الصَّٰلِحَٰتِ وَهُوَ مُؤْمِنٌ فَلَا يَخَافُ ظُلْمًا وَلَا هَضْمًا ﴿١١٢﴾

112. ആരെങ്കിലും സത്യവിശ്വാസിയായിക്കൊണ്ട് സൽക്കർമ്മങ്ങളിൽ വല്ലതും പ്രവർത്തിക്കുന്ന പക്ഷം അവൻ അക്രമത്തെയോ അനീതിയെയോ ഭയപ്പെടേണ്ടി വരില്ല.

وَكَذَٰلِكَ أَنزَلْنَٰهُ قُرْءَانًا عَرَبِيًّا وَصَرَّفْنَا فِيهِ مِنَ الْوَعِيدِ لَعَلَّهُمْ يَتَّقُونَ أَوْ يُحْدِثُ لَهُمْ ذِكْرًا ﴿١١٣﴾

113. അപ്രകാരം അറബിയിൽ പാരായണം ചെയ്യപ്പെടുന്ന ഒരു ഗ്രന്ഥമായി നാം ഇതിനെ അവതരിപ്പിച്ചിരിക്കുന്നു. ഇതിൽ നാം താക്കീത് വിവിധ തരത്തിൽ വിവരിച്ചിരിക്കുന്നു. അവർ സൂക്ഷ്മതയുള്ളവരാകുകയോ, അവർക്ക് ബോധമുളവാക്കുകയോ ചെയ്യുന്നതിനുവേണ്ടി.

فَتَعَٰلَى اللَّهُ الْمَلِكُ الْحَقُّ ۗ وَلَا تَعْجَلْ بِالْقُرْءَانِ مِن قَبْلِ أَن يُقْضَىٰ إِلَيْكَ وَحْيُهُ ۖ وَقُل رَّبِّ زِدْنِي عِلْمًا ﴿١١٤﴾

114. സാക്ഷാൽ രാജാവായ അല്ലാഹു അത്യുന്നതനായിരിക്കുന്നു. ഖുർആൻ—അത് നിനക്ക് ബോധനം നൽകപ്പെട്ടു കഴിയുന്നതിനു മുമ്പായി – പാരായണം ചെയ്യുന്നതിന് നീ ധൃതി കാണിക്കരുത്.* 'എന്റെ രക്ഷിതാവേ, എനിക്ക് നീ ജ്ഞാനം വർദ്ധിപ്പിച്ചു തരേണമേ' എന്ന് നീ പറയുകയും ചെയ്യുക.

وَلَقَدْ عَهِدْنَا إِلَىٰ ءَادَمَ مِن قَبْلُ فَنَسِيَ وَلَمْ نَجِدْ لَهُ عَزْمًا ﴿١١٥﴾

115. മുമ്പ് നാം ആദമിനോടും കരാർ ചെയ്യുകയുണ്ടായി. എന്നാൽ, അദ്ദേഹം അത് മറന്നുകളഞ്ഞു. അദ്ദേഹത്തിന് നിശ്ചയദാർഢ്യമുള്ളതായി നാം കണ്ടില്ല.

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ اسْجُدُوا لِءَادَمَ فَسَجَدُوٓا إِلَّآ إِبْلِيسَ أَبَىٰ ﴿١١٦﴾

116. നിങ്ങൾ ആദമിന് സുജൂദ് ചെയ്യു എന്ന് നാം മലക്കുകളോട് പറഞ്ഞ സന്ദർഭവും (ശ്രദ്ധേയമത്രെ.) അപ്പോൾ അവർ സുജൂദ് ചെയ്തു. ഇബ്‌ലീസൊഴികെ. അവൻ വിസമ്മതിച്ചു.

فَقُلْنَا يَٰٓـَٔادَمُ إِنَّ هَٰذَا عَدُوٌّ لَّكَ وَلِزَوْجِكَ فَلَا يُخْرِجَنَّكُمَا مِنَ الْجَنَّةِ فَتَشْقَىٰٓ ﴿١١٧﴾

117. അപ്പോൾ നാം പറഞ്ഞു: ആദമേ, തീർച്ചയായും ഇവൻ നിന്റെയും നിന്റെ ഇണയുടെയും ശത്രുവാകുന്നു. അതിനാൽ നിങ്ങളെ രണ്ടുപേരെയും അവൻ സ്വർഗ്ഗത്തിൽ നിന്ന് പുറംതള്ളാതിരിക്കട്ടെ (അങ്ങനെ സംഭവിക്കുന്ന പക്ഷം) നീ കഷ്ടപ്പെടും.

إِنَّ لَكَ أَلَّا تَجُوعَ فِيهَا وَلَا تَعْرَىٰ ﴿١١٨﴾

118. തീർച്ചയായും നിനക്ക് ഇവിടെ വിശക്കാതെയും നഗ്നനാകാതെയും കഴിയാം.

وَأَنَّكَ لَا تَظْمَؤُا فِيهَا وَلَا تَضْحَىٰ ﴿١١٩﴾

119. നിനക്കിവിടെ ദാഹിക്കാതെയും വെയിലു കൊള്ളാതെയും കഴിയാം.

فَوَسْوَسَ إِلَيْهِ الشَّيْطَٰنُ قَالَ يَٰٓـَٔادَمُ هَلْ أَدُلُّكَ عَلَىٰ شَجَرَةِ

120. അപ്പോൾ പിശാച് അദ്ദേഹത്തിന് ദുർബോധനം നൽകി: ആദമേ, അനശ്വരത

* ഓരോ സന്ദർഭത്തിലും ജിബ്‌രീൽ എന്ന മലക്ക് ദിവ്യസന്ദേശം കേൾപിക്കുമ്പോൾ അത് കേൾപിച്ചു തീരുന്നതിനു മുമ്പ് തന്നെ നബി(സ) അത് പാരായണം ചെയ്യാൻ തിടുക്കം കാണിച്ചിരുന്നു. മറന്നുപോകുമോ എന്ന ആശങ്ക നിമിത്തമായിരുന്നു അത്. അതിന്റെ ആവശ്യമില്ലെന്നും അറിവും ഓർമശക്തിയും വർദ്ധിപ്പിച്ചുനൽകാൻവേണ്ടി പ്രാർത്ഥിച്ചാൽ മതിയെന്നും അല്ലാഹു ഉണർത്തുന്നു.

الْخُلْدِ وَمُلْكٍ لَّا يَبْلَىٰ ﴿١٢٠﴾

നൽകുന്ന ഒരു വൃക്ഷത്തെപ്പററിയും, ക്ഷയിച്ചുപോകാത്ത ആധിപത്യത്തെപ്പററിയും ഞാൻ നിനക്ക് അറിയിച്ചു തരട്ടെയോ?

فَأَكَلَا مِنْهَا فَبَدَتْ لَهُمَا سَوْآتُهُمَا وَطَفِقَا يَخْصِفَانِ عَلَيْهِمَا
مِن وَرَقِ الْجَنَّةِ ۚ وَعَصَىٰ آدَمُ رَبَّهُ فَغَوَىٰ ﴿١٢١﴾

121. അങ്ങനെ അവർ (ആദമും ഭാര്യയും) ആ വൃക്ഷത്തിൽ നിന്ന് ഭക്ഷിച്ചു. അപ്പോൾ അവർ ഇരുവർക്കും തങ്ങളുടെ ഗുഹ്യഭാഗങ്ങൾ വെളിപ്പെടുകയും, സ്വർഗത്തിലെ ഇലകൾ കൂട്ടിച്ചേർത്ത് തങ്ങളുടെ ദേഹം അവർ പൊതിയാൻ തുടങ്ങുകയും ചെയ്തു. ആദം തൻെറ രക്ഷിതാവിനോട് അനുസരണക്കേട് കാണിക്കുകയും, അങ്ങനെ പിഴച്ചുപോകുകയും ചെയ്തു.

ثُمَّ اجْتَبَاهُ رَبُّهُ فَتَابَ عَلَيْهِ وَهَدَىٰ ﴿١٢٢﴾

122. അനന്തരം അദ്ദേഹത്തിൻെറ രക്ഷിതാവ് അദ്ദേഹത്തെ ഉൽകൃഷ്ടനായി തെരഞ്ഞെടുക്കുകയും, അദ്ദേഹത്തിൻെറ പശ്ചാത്താപം സ്വീകരിക്കുകയും, മാർഗ്ഗദർശനം നൽകുകയും ചെയ്തു.

قَالَ اهْبِطَا مِنْهَا جَمِيعًا ۖ بَعْضُكُمْ لِبَعْضٍ عَدُوٌّ ۖ فَإِمَّا يَأْتِيَنَّكُم
مِّنِّي هُدًى فَمَنِ اتَّبَعَ هُدَايَ فَلَا يَضِلُّ وَلَا يَشْقَىٰ ﴿١٢٣﴾

123. അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾ രണ്ടു പേരും ഒന്നിച്ച് ഇവിടെ നിന്ന് ഇറങ്ങിപ്പോകുക. നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുക്കളാകുന്നു. എന്നാൽ എൻെറ പക്കൽ നിന്നുള്ള വല്ല മാർഗ്ഗദർശനവും നിങ്ങൾക്ക് വന്നുകിട്ടുന്ന പക്ഷം, അപ്പോൾ എൻെറ മാർഗ്ഗദർശനം ആർ പിൻപററുന്നുവോ അവൻ പിഴച്ചുപോകുകയില്ല, കഷ്ടപ്പെടുകയുമില്ല.

وَمَنْ أَعْرَضَ عَن ذِكْرِي فَإِنَّ لَهُ مَعِيشَةً ضَنكًا
وَنَحْشُرُهُ يَوْمَ الْقِيَامَةِ أَعْمَىٰ ﴿١٢٤﴾

124. എൻെറ ഉൽബോധനത്തെ വിട്ട് വല്ലവനും തിരിഞ്ഞുകളയുന്ന പക്ഷം തീർച്ചയായും അവന്ന് ഇടുങ്ങിയ ഒരു ജീവിതമാണുണ്ടായിരിക്കുക. ഉയിർത്തെഴുന്നേല്പിൻെറ നാളിൽ അവനെ നാം അന്ധനായ നിലയിൽ എഴുന്നേല്പിച്ചുകൊണ്ടു വരുന്നതുമാണ്.

قَالَ رَبِّ لِمَ حَشَرْتَنِي أَعْمَىٰ وَقَدْ كُنتُ بَصِيرًا ﴿١٢٥﴾

125. അവൻ പറയും: എൻെറ രക്ഷിതാവേ, നീ എന്തിനാണെന്നെ അന്ധനായ നിലയിൽ എഴുന്നേല്പിച്ചുകൊണ്ടുവന്നത്? ഞാൻ കാഴ്ചയുള്ളവനായിരുന്നല്ലോ!

قَالَ كَذَٰلِكَ أَتَتْكَ آيَاتُنَا فَنَسِيتَهَا ۖ وَكَذَٰلِكَ الْيَوْمَ تُنسَىٰ ﴿١٢٦﴾

126. അല്ലാഹു പറയും: അങ്ങനെതന്നെയാകുന്നു. നിനക്ക് നമ്മുടെ ദൃഷ്ടാന്തങ്ങൾ വന്നെത്തുകയുണ്ടായി. എന്നിട്ട് നീ അത് മറന്നുകളഞ്ഞു. അത്പോലെ ഇന്ന് നീയും വിസ്മരിക്കപ്പെടുന്നു.

وَكَذَٰلِكَ نَجْزِي مَنْ أَسْرَفَ وَلَمْ يُؤْمِنْ بِآيَاتِ رَبِّهِ ۚ وَلَعَذَابُ الْآخِرَةِ أَشَدُّ وَأَبْقَىٰ ﴿١٢٧﴾

127. അതിരുകവിയുകയും, തന്റെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാതിരിക്കുകയും ചെയ്യുവർക്ക് അപ്രകാരമാണ് നാം പ്രതിഫലം നൽകുന്നത്. പരലോകത്തെ ശിക്ഷ കൂടുതൽ കഠിനമായതും നിലനിൽക്കുന്നതും തന്നെയാകുന്നു.

أَفَلَمْ يَهْدِ لَهُمْ كَمْ أَهْلَكْنَا قَبْلَهُمْ مِنَ الْقُرُونِ يَمْشُونَ فِي مَسَاكِنِهِمْ ۗ إِنَّ فِي ذَٰلِكَ لَآيَاتٍ لِأُولِي النُّهَىٰ ﴿١٢٨﴾

128. അവർക്ക് മുമ്പ് നാം എത്രയോ തലമുറകളെ നശിപ്പിച്ചുകളഞ്ഞിട്ടുണ്ട് എന്ന വസ്തുത അവർക്ക് മാർഗ്ഗദർശകമായിട്ടില്ലേ?[665] അവരുടെ വാസസ്ഥലങ്ങളിൽ കൂടി ഇവർ സഞ്ചരിച്ചുകൊണ്ടിരിക്കുന്നുണ്ട്. ബുദ്ധിമാന്മാർക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَلَوْلَا كَلِمَةٌ سَبَقَتْ مِنْ رَبِّكَ لَكَانَ لِزَامًا وَأَجَلٌ مُسَمًّى ﴿١٢٩﴾

129. നിന്റെ രക്ഷിതാവിങ്കൽ നിന്ന് ഒരു വാക്കും[666] നിശ്ചിതമായ ഒരവധിയും മുമ്പേ പ്രഖ്യാപിക്കപ്പെട്ടില്ലായിരുന്നുവെങ്കിൽ അത് (ശിക്ഷാനടപടി ഇവർക്കും) അനിവാര്യമാകുമായിരുന്നു.

فَاصْبِرْ عَلَىٰ مَا يَقُولُونَ وَسَبِّحْ بِحَمْدِ رَبِّكَ قَبْلَ طُلُوعِ الشَّمْسِ وَقَبْلَ غُرُوبِهَا ۖ وَمِنْ آنَاءِ اللَّيْلِ فَسَبِّحْ وَأَطْرَافَ النَّهَارِ لَعَلَّكَ تَرْضَىٰ ﴿١٣٠﴾

130. ആയതിനാൽ ഇവർ പറയുന്നതിനെപ്പററി ക്ഷമിക്കുക. സൂര്യോദയത്തിനു മുമ്പും, സൂര്യാസ്തമയത്തിനു മുമ്പും നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ നീ പ്രകീർത്തിക്കുകയും ചെയ്യുക. രാത്രിയിൽ ചില നാഴികകളിലും, പകലിന്റെ ചില ഭാഗങ്ങളിലും നീ അവന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുക. നിനക്ക് സംതൃപ്തി കൈവന്നേക്കാം.

وَلَا تَمُدَّنَّ عَيْنَيْكَ إِلَىٰ مَا مَتَّعْنَا بِهِ أَزْوَاجًا مِنْهُمْ زَهْرَةَ الْحَيَاةِ الدُّنْيَا لِنَفْتِنَهُمْ فِيهِ ۚ وَرِزْقُ رَبِّكَ خَيْرٌ وَأَبْقَىٰ ﴿١٣١﴾

131. അവരിൽ (മനുഷ്യരിൽ) പല വിഭാഗങ്ങൾക്ക് നാം ഐഹികജീവിതാലങ്കാരം അനുഭവിപ്പിച്ചതിലേക്ക് നിന്റെ ദൃഷ്ടികൾ നീ പായിക്കരുത്. അതിലൂടെ നാം അവരെ പരീക്ഷിക്കാൻ (ഉദ്ദേശിക്കുന്നു.) നിന്റെ രക്ഷിതാവ് നൽകുന്ന ഉപജീവനമാകുന്നു കൂടുതൽ ഉത്തമവും നിലനിൽക്കുന്നതും.

وَأْمُرْ أَهْلَكَ بِالصَّلَاةِ وَاصْطَبِرْ عَلَيْهَا ۖ لَا نَسْأَلُكَ رِزْقًا ۖ نَحْنُ نَرْزُقُكَ ۗ وَالْعَاقِبَةُ لِلتَّقْوَىٰ ﴿١٣٢﴾

132. നിന്റെ കുടുംബത്തോട് നീ നമസ്കരിക്കാൻ കല്പിക്കുകയും, അതിൽ (നമസ്കാരത്തിൽ) നീ ക്ഷമാപൂർവ്വം ഉറച്ചുനിൽക്കുകയും ചെയ്യുക. നിന്നോട് നാം ഉപജീവനം ചോദിക്കുന്നില്ല. നാം നിനക്ക് ഉപജീവനം നൽകുകയാണ് ചെയ്യുന്നത്. ധർമ്മനിഷ്ഠയ്ക്കാകുന്നു ശുഭപര്യവസാനം.

---

665. ധിക്കാരികളായ മുൻഗാമികളുടെ പതനത്തിൽ നിന്ന് അവർക്ക് ഗുണപാഠം ലഭിച്ചിട്ടില്ലേ എന്നർത്ഥം.
666. മുഹമ്മദ് നബി(സ)യുടെ സമുദായത്തെ ഉന്മൂലനം ചെയ്യുകയില്ലെന്നുള്ള അല്ലാഹുവിന്റെ നിശ്ചയമാണ് ഈ വാക്ക് കൊണ്ടുള്ള വിവക്ഷയെന്നാണ് വ്യാഖ്യാതാക്കൾ വ്യക്തമാക്കിയിട്ടുള്ളത്.

وَقَالُوا لَوْلَا يَأْتِينَا بِآيَةٍ مِّن رَّبِّهِ ۚ أَوَلَمْ تَأْتِهِم بَيِّنَةُ
مَا فِي الصُّحُفِ الْأُولَىٰ ﴿١٣٣﴾

133. അവർ പറഞ്ഞു: അദ്ദേഹം (പ്രവാചകൻ) എന്തുകൊണ്ട് ഞങ്ങൾക്ക് തന്റെ രക്ഷിതാവിങ്കൽ നിന്ന് ഒരു ദൃഷ്ടാന്തം കൊണ്ടുവന്നു തരുന്നില്ല? പൂർവ്വഗ്രന്ഥങ്ങളിലെ പ്രത്യക്ഷമായ തെളിവ് അവർക്ക് വന്നുകിട്ടിയിട്ടില്ലേ?

وَلَوْ أَنَّا أَهْلَكْنَاهُم بِعَذَابٍ مِّن قَبْلِهِ لَقَالُوا
رَبَّنَا لَوْلَا أَرْسَلْتَ إِلَيْنَا رَسُولًا فَنَتَّبِعَ آيَاتِكَ مِن قَبْلِ
أَن نَّذِلَّ وَنَخْزَىٰ ﴿١٣٤﴾

134. ഇതിനു മുമ്പ് വല്ല ശിക്ഷ കൊണ്ടും നാം അവരെ നശിപ്പിച്ചിരുന്നുവെങ്കിൽ അവർ പറയുമായിരുന്നു: 'ഞങ്ങളുടെ രക്ഷിതാവേ, നീ എന്തുകൊണ്ട് ഞങ്ങളുടെ അടുത്തേക്ക് ഒരു ദൂതനെ അയച്ചുതന്നില്ല? എങ്കിൽ ഞങ്ങൾ അപമാനിതരും നിന്ദിതരുമായിത്തീരുന്നതിനുമുമ്പ് നിന്റെ ദൃഷ്ടാന്തങ്ങളെ ഞങ്ങൾ പിന്തുടരുമായിരുന്നു.'

قُلْ كُلٌّ مُّتَرَبِّصٌ فَتَرَبَّصُوا ۖ
فَسَتَعْلَمُونَ مَنْ أَصْحَابُ الصِّرَاطِ السَّوِيِّ وَمَنِ اهْتَدَىٰ ﴿١٣٥﴾

135. (നബിയേ,) പറയുക: എല്ലാവരും കാത്തിരിക്കുന്നവരാകുന്നു. നിങ്ങളും കാത്തിരിക്കുക. നേരായ പാതയുടെ ഉടമകളാരെന്നും, സന്മാർഗ്ഗം പ്രാപിച്ചവരാരെന്നും അപ്പോൾ നിങ്ങൾക്ക് അറിയാറാകും.




## അദ്ധ്യായം - 21

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

اقْتَرَبَ لِلنَّاسِ حِسَابُهُمْ وَهُمْ فِي غَفْلَةٍ
مُّعْرِضُونَ ﴿١﴾

1. ജനങ്ങൾക്ക് അവരുടെ വിചാരണ ആസന്നമായിരിക്കുന്നു. അവരാകട്ടെ അശ്രദ്ധയിലായിക്കൊണ്ട് തിരിഞ്ഞുകളയുന്നവരാകുന്നു.

مَا يَأْتِيهِم مِّن ذِكْرٍ مِّن رَّبِّهِم مُّحْدَثٍ إِلَّا اسْتَمَعُوهُ وَهُمْ يَلْعَبُونَ ﴿٢﴾

لَاهِيَةً قُلُوبُهُمْ ۗ وَأَسَرُّوا النَّجْوَى الَّذِينَ ظَلَمُوا
هَلْ هَٰذَا إِلَّا بَشَرٌ مِّثْلُكُمْ ۖ أَفَتَأْتُونَ السِّحْرَ وَأَنتُمْ تُبْصِرُونَ ﴿٣﴾

2, 3. അവരുടെ രക്ഷിതാവിങ്കൽ നിന്ന് പുതുതായി ഏതൊരുൽബോധനം അവർക്ക് വന്നെത്തിയാലും കളിയാക്കുന്നവരായിക്കൊണ്ടും, ഹൃദയങ്ങൾ അശ്രദ്ധമായിക്കൊണ്ടും മാത്രമേ അവരത് കേൾക്കുകയുള്ളൂ. (അവരിലെ) അക്രമികൾ അന്യോന്യം രഹസ്യമായി ഇപ്രകാരം മന്ത്രിച്ചു: 'നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമല്ലേ ഇത്? എന്നിട്ട് നിങ്ങൾ കണ്ടറിഞ്ഞു കൊണ്ട് തന്നെ ഈ ജാലവിദ്യയുടെ അടുത്തേക്ക് ചെല്ലുകയാണോ?'

---

667. പ്രവാചകന്മാരുടെ ദൗത്യത്തെപ്പറ്റിയുള്ള പരാമർശങ്ങളും അവരുടെ ചരിത്രവിവരണവും അടങ്ങിയിട്ടുള്ളതുകൊണ്ടാണ് ഈ അദ്ധ്യായത്തിന് ഇങ്ങനെ പേർ നൽകപ്പെട്ടത്.

قُلْ رَبِّي يَعْلَمُ الْقَوْلَ فِي السَّمَاءِ وَالْأَرْضِ
وَهُوَ السَّمِيعُ الْعَلِيمُ ﴿٤﴾

4. അദ്ദേഹം (നബി) പറഞ്ഞു: എന്റെ രക്ഷിതാവ് ആകാശത്തും ഭൂമിയിലും പറയപ്പെടുന്നതെല്ലാം അറിയുന്നു. അവനാണ് എല്ലാം കേൾക്കുന്നവനും അറിയുന്നവനും.

بَلْ قَالُوا أَضْغَاثُ أَحْلَامٍ بَلِ افْتَرَاهُ بَلْ هُوَ شَاعِرٌ فَلْيَأْتِنَا
بِآيَةٍ كَمَا أُرْسِلَ الْأَوَّلُونَ ﴿٥﴾

5. എന്നാൽ അവർ പറഞ്ഞു. പാഴ്കിനാവുകൾ കണ്ട വിവരമാണ് (മുഹമ്മദ് പറയുന്നത്.) (മറ്റൊരിക്കൽ അവർ പറഞ്ഞു:) അല്ല, അതവൻ കെട്ടിച്ചമച്ചുണ്ടാക്കിയതാണ്. (മറ്റൊരിക്കൽ അവർ പറഞ്ഞു:) അല്ല; അവനൊരു കവിയാണ്. എന്നാൽ (അവൻ പ്രവാചകനാണെങ്കിൽ) മുൻ പ്രവാചകന്മാർ ഏതൊരു ദൃഷ്ടാന്തവുമായാണോ അയക്കപ്പെട്ടത് അതുപോലൊന്ന് അവൻ നമുക്ക് കൊണ്ടുവന്ന് കാണിക്കട്ടെ.

مَا آمَنَتْ قَبْلَهُمْ مِنْ قَرْيَةٍ أَهْلَكْنَاهَا أَفَهُمْ يُؤْمِنُونَ ﴿٦﴾

6. ഇവരുടെ മുമ്പ് നാം നശിപ്പിച്ച ഒരു നാട്ടുകാരും വിശ്വസിക്കുകയുണ്ടായില്ല. എന്നിരിക്കെ ഇവർ വിശ്വസിക്കുമോ?[668]

وَمَا أَرْسَلْنَا قَبْلَكَ إِلَّا رِجَالًا نُوحِي إِلَيْهِمْ
فَاسْأَلُوا أَهْلَ الذِّكْرِ إِنْ كُنْتُمْ لَا تَعْلَمُونَ ﴿٧﴾

7. നിനക്കുമുമ്പ് പുരുഷന്മാരെ (ആളുകളെ) യല്ലാതെ നാം ദൂതന്മാരായി നിയോഗിച്ചിട്ടില്ല.[669] അവർക്ക് നാം ബോധനം നൽകുന്നു. നിങ്ങൾ (ഈ കാര്യം ) അറിയാത്തവരാണെങ്കിൽ വേദക്കാരോട് ചോദിച്ചുനോക്കുക.

وَمَا جَعَلْنَاهُمْ جَسَدًا لَا يَأْكُلُونَ الطَّعَامَ
وَمَا كَانُوا خَالِدِينَ ﴿٨﴾

8. അവരെ (പ്രവാചകന്മാരെ) നാം ഭക്ഷണം കഴിക്കാത്ത ശരീരങ്ങളാക്കിയിട്ടില്ല. അവർ നിത്യജീവികളായിരുന്നതുമില്ല.

ثُمَّ صَدَقْنَاهُمُ الْوَعْدَ فَأَنْجَيْنَاهُمْ وَمَنْ نَشَاءُ
وَأَهْلَكْنَا الْمُسْرِفِينَ ﴿٩﴾

9. അനന്തരം അവരോടുള്ള വാഗ്ദാനത്തിൽ നാം സത്യസന്ധത പാലിച്ചു. അങ്ങനെ അവരെയും നാം ഉദ്ദേശിക്കുന്നവരെയും നാം രക്ഷപ്പെടുത്തി. അതിരു കവിഞ്ഞവരെ നാം നശിപ്പിക്കുകയും ചെയ്തു.

لَقَدْ أَنْزَلْنَا إِلَيْكُمْ كِتَابًا فِيهِ ذِكْرُكُمْ أَفَلَا تَعْقِلُونَ ﴿١٠﴾

10. തീർച്ചയായും നിങ്ങൾക്ക് നാം ഒരു ഗ്രന്ഥം അവതരിപ്പിച്ചുതന്നിട്ടുണ്ട്. നിങ്ങൾക്കുള്ള ഉൽബോധനം അതിലുണ്ട്. എന്നിട്ടും നിങ്ങൾ ചിന്തിക്കുന്നില്ലേ?

وَكَمْ قَصَمْنَا مِنْ قَرْيَةٍ كَانَتْ ظَالِمَةً وَأَنْشَأْنَا بَعْدَهَا
قَوْمًا آخَرِينَ ﴿١١﴾

11. അക്രമത്തിലേർപ്പെട്ടിരുന്ന എത്ര നാടുകളെ നാം നിശ്ശേഷം തകർത്തുകളയുകയും, അതിനു ശേഷം നാം മറ്റൊരു ജനവിഭാഗത്തെ വളർത്തിയെടുക്കുകയും ചെയ്തിട്ടുണ്ട്!

668. ഏത് നാട്ടിലേക്ക് പ്രവാചകന്മാർ നിയോഗിക്കപ്പെട്ടപ്പോഴും അവിടത്തുകാരിൽ വളരെച്ചെറിയ ഒരു ന്യൂനപക്ഷം മാത്രമേ എതിർപ്പ് കൂടാതെ സത്യം സ്വീകരിക്കാൻ മുന്നോട്ട് വന്നുള്ളൂ. അതുകൊണ്ട് ആ നാട്ടിൽ ദൈവികശിക്ഷ വന്നു ഭവിക്കുകയും, സത്യവിശ്വാസികൾ അതിൽ നിന്ന് ഒഴിവാക്കപ്പെടുകയും ചെയ്തു.

669. മലക്കുകളെ മനുഷ്യർക്കിടയിൽ പ്രബോധനം നടത്തുവാൻ ഒരിക്കലും നിയോഗിച്ചിട്ടില്ലെന്ന് സൂചന.

فَلَمَّآ أَحَسُّوا۟ بَأْسَنَآ إِذَا هُم مِّنْهَا يَرْكُضُونَ ﴿١٢﴾

12. അങ്ങനെ നമ്മുടെ ശിക്ഷ അവർക്ക് അനുഭവപ്പെട്ടപ്പോൾ അവരതാ അവിടെനിന്ന് ഓടി രക്ഷപ്പെടാൻ നോക്കുന്നു.

لَا تَرْكُضُوا۟ وَٱرْجِعُوٓا۟ إِلَىٰ مَآ أُتْرِفْتُمْ فِيهِ وَمَسَـٰكِنِكُمْ لَعَلَّكُمْ تُسْـَٔلُونَ ﴿١٣﴾

13. (അപ്പോൾ അവരോട് പറയപ്പെട്ടു.) നിങ്ങൾ ഓടിപ്പോകേണ്ട. നിങ്ങൾക്ക് നൽകപ്പെട്ട സുഖാഡംബരങ്ങളിലേക്കും, നിങ്ങളുടെ വസതികളിലേക്കും നിങ്ങൾ തിരിച്ചുപോയിക്കൊള്ളുക. നിങ്ങൾക്ക് വല്ല അപേക്ഷയും നൽകപ്പെടാനുണ്ടായേക്കാം.[670]

قَالُوا۟ يَـٰوَيْلَنَآ إِنَّا كُنَّا ظَـٰلِمِينَ ﴿١٤﴾

14. അവർ പറഞ്ഞു: അയ്യോ, ഞങ്ങൾക്ക് നാശം! തീർച്ചയായും ഞങ്ങൾ അക്രമികളായിപ്പോയി.

فَمَا زَالَت تِّلْكَ دَعْوَىٰهُمْ حَتَّىٰ جَعَلْنَـٰهُمْ حَصِيدًا خَـٰمِدِينَ ﴿١٥﴾

15. അങ്ങനെ അവരെ നാം കൊയ്തിട്ട വിള പോലെ ചലനമററ നിലയിലാക്കിത്തീർക്കുവോളം അവരുടെ മുറവിളി അതു തന്നെയായിക്കൊണ്ടിരുന്നു.

وَمَا خَلَقْنَا ٱلسَّمَآءَ وَٱلْأَرْضَ وَمَا بَيْنَهُمَا لَـٰعِبِينَ ﴿١٦﴾

16. ആകാശത്തെയും, ഭൂമിയെയും, അവ രണ്ടിനുമിടയിലുള്ളതിനെയും നാം കളിയായിക്കൊണ്ട് സൃഷ്ടിച്ചതല്ല.

لَوْ أَرَدْنَآ أَن نَّتَّخِذَ لَهْوًا لَّٱتَّخَذْنَـٰهُ مِن لَّدُنَّآ إِن كُنَّا فَـٰعِلِينَ ﴿١٧﴾

17. നാം ഒരു വിനോദമുണ്ടാക്കുവാൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നമ്മുടെ അടുക്കൽ നിന്നു തന്നെ നാമത് ഉണ്ടാക്കുമായിരുന്നു. (എന്നാൽ) നാം (അത്) ചെയ്യുന്നതല്ല.[671]

بَلْ نَقْذِفُ بِٱلْحَقِّ عَلَى ٱلْبَـٰطِلِ فَيَدْمَغُهُۥ فَإِذَا هُوَ زَاهِقٌ ۚ وَلَكُمُ ٱلْوَيْلُ مِمَّا تَصِفُونَ ﴿١٨﴾

18. എന്നാൽ നാം സത്യത്തെ എടുത്ത് അസത്യത്തിന്റെ നേർക്ക് എറിയുന്നു. അങ്ങനെ അസത്യത്തെ അത് തകർത്തു കളയുന്നു. അതോടെ അസത്യം നാശമടയുകയായി. നിങ്ങൾ (അല്ലാഹുവെപ്പററി) പറഞ്ഞുണ്ടാക്കുന്നത് നിമിത്തം നിങ്ങൾക്ക് നാശം.

وَلَهُۥ مَن فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَمَنْ عِندَهُۥ لَا يَسْتَكْبِرُونَ عَنْ عِبَادَتِهِۦ وَلَا يَسْتَحْسِرُونَ ﴿١٩﴾

19. അവന്റെതാകുന്നു ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരെല്ലാം. അവന്റെ അടുക്കലുള്ളവർ (മലക്കുകൾ) അവനെ ആരാധിക്കുന്നത് വിട്ട് അഹങ്കരിക്കുകയില്ല. അവർക്ക് ക്ഷീണം തോന്നുകയുമില്ല.

يُسَبِّحُونَ ٱلَّيْلَ وَٱلنَّهَارَ لَا يَفْتُرُونَ ﴿٢٠﴾

20. അവർ രാവും പകലും (അല്ലാഹുവിന്റെ പരിശുദ്ധിയെ) പ്രകീർത്തിച്ചുകൊണ്ടിരിക്കുന്നു. അവർ തളരുകയില്ല.

---

670. അല്ലാഹു അവരെ പരിഹസിക്കുകയാണ്: 'നിങ്ങൾ വലിയ ആളുകളല്ലേ? നിങ്ങളെ കാത്ത് പലരും അപേക്ഷകളും നിവേദനങ്ങളുമായി ഇരിക്കുന്നുണ്ടാവില്ലേ? നിങ്ങളങ്ങനെ ഓടിപ്പോകുന്നത് ശരിയാണോ?'
671. അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം കളിയിലും വിനോദത്തിലും ഏർപ്പെടാൻ അവന് സാധിക്കും. പക്ഷെ, കാര്യമായിട്ടല്ലാതെ അവൻ യാതൊന്നും സൃഷ്ടിച്ചിട്ടില്ല.

أَمِ اتَّخَذُوا آلِهَةً مِّنَ الْأَرْضِ هُمْ يُنشِرُونَ ﴿٢١﴾

21. അതല്ല, അവർ ഭൂമിയിൽ നിന്നു തന്നെ (മരിച്ചവരെ) ജീവിപ്പിക്കാൻ കഴിവുള്ള വല്ല ദൈവങ്ങളെയും സ്വീകരിച്ചിരിക്കയാണോ?

لَوْ كَانَ فِيهِمَا آلِهَةٌ إِلَّا اللَّهُ لَفَسَدَتَا ۚ فَسُبْحَانَ اللَّهِ رَبِّ الْعَرْشِ عَمَّا يَصِفُونَ ﴿٢٢﴾

22. ആകാശഭൂമികളിൽ അല്ലാഹുവല്ലാത്ത വല്ല ദൈവങ്ങളുമുണ്ടായിരുന്നുവെങ്കിൽ അത് രണ്ടും തകരാറാകുമായിരുന്നു.[672] അപ്പോൾ സിംഹാസനത്തിൻെറ നാഥനായ അല്ലാഹു, അവർ പറഞ്ഞുണ്ടാക്കുന്നതിൽ നിന്നെല്ലാം എത്ര പരിശുദ്ധനാകുന്നു!

لَا يُسْأَلُ عَمَّا يَفْعَلُ وَهُمْ يُسْأَلُونَ ﴿٢٣﴾

23. അവൻ പ്രവർത്തിക്കുന്നതിനെപ്പററി ചോദ്യം ചെയ്യപ്പെടുകയില്ല. അവരാകട്ടെ ചോദ്യം ചെയ്യപ്പെടുന്നതുമാണ്.

أَمِ اتَّخَذُوا مِن دُونِهِ آلِهَةً ۖ قُلْ هَاتُوا بُرْهَانَكُمْ ۖ هَٰذَا ذِكْرُ مَن مَّعِيَ وَذِكْرُ مَن قَبْلِي ۗ بَلْ أَكْثَرُهُمْ لَا يَعْلَمُونَ الْحَقَّ ۖ فَهُم مُّعْرِضُونَ ﴿٢٤﴾

24. അതല്ല, അവന്നുപുറമെ അവർ ദൈവങ്ങളെ സ്വീകരിച്ചിരിക്കയാണോ? പറയുക: എങ്കിൽ നിങ്ങൾക്കതിനുള്ള പ്രമാണം കൊണ്ടുവരിക. ഇതു തന്നെയാകുന്നു എൻെറ കൂടെയുള്ളവർക്കുള്ള ഉൽബോധനവും, എൻെറ മുമ്പുള്ളവർക്കുള്ള ഉൽബോധനവും.[673] പക്ഷെ, അവരിൽ അധികപേരും സത്യം അറിയുന്നില്ല. അതിനാൽ അവർ തിരിഞ്ഞുകളയുകയാകുന്നു.

وَمَا أَرْسَلْنَا مِن قَبْلِكَ مِن رَّسُولٍ إِلَّا نُوحِي إِلَيْهِ أَنَّهُ لَا إِلَٰهَ إِلَّا أَنَا فَاعْبُدُونِ ﴿٢٥﴾

25. ഞാനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ എന്നെ നിങ്ങൾ ആരാധിക്കൂ എന്ന് ബോധനം നൽകിക്കൊണ്ടല്ലാതെ നിനക്ക് മുമ്പ് ഒരു ദൂതനെയും നാം അയച്ചിട്ടില്ല.

وَقَالُوا اتَّخَذَ الرَّحْمَٰنُ وَلَدًا ۗ سُبْحَانَهُ ۚ بَلْ عِبَادٌ مُّكْرَمُونَ ﴿٢٦﴾

26. പരമകാരുണികൻ സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്നവർ പറഞ്ഞു. അവൻ എത്ര പരിശുദ്ധൻ! എന്നാൽ (അവർ—മലക്കുകൾ) അവൻെറ ആദരണീയരായ ദാസന്മാർ മാത്രമാകുന്നു.

لَا يَسْبِقُونَهُ بِالْقَوْلِ وَهُم بِأَمْرِهِ يَعْمَلُونَ ﴿٢٧﴾

27. അവർ അവനെ മറി കടന്നു സംസാരിക്കുകയില്ല. അവൻെറ കൽപനയനുസരിച്ച് മാത്രം അവർ പ്രവർത്തിക്കുന്നു.[674]

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَلَا يَشْفَعُونَ إِلَّا لِمَنِ ارْتَضَىٰ وَهُم مِّنْ خَشْيَتِهِ مُشْفِقُونَ ﴿٢٨﴾

28. അവരുടെ മുമ്പിലുള്ളതും പിന്നിലുള്ളതും അവൻ അറിയുന്നു. അവൻ തൃപ്തിപ്പെട്ടവർക്കു വേണ്ടിയല്ലാതെ അവർ ശുപാർശ ചെയ്യുകയില്ല. അവരാകട്ടെ, അവനെപ്പററിയുള്ള ഭയത്താൽ നടുങ്ങുന്നവരാകുന്നു.

---

672. പ്രപഞ്ചത്തിൻെറ ആധിപത്യത്തിൽ ഒന്നിലേറെ ശക്തികൾക്ക് പങ്കുണ്ടായിരുന്നെങ്കിൽ അവരുടെ താല്പര്യങ്ങൾ തമ്മിൽ സംഘട്ടനമുണ്ടാവുകയും, അത് പ്രപഞ്ചത്തിൻെറയാകെ നാശത്തിന് കാരണമാവുകയും ചെയ്യുമായിരുന്നു.

673. എല്ലാ സമുദായങ്ങൾക്ക് നൽകപ്പെട്ട ദിവ്യസന്ദേശവും അടിസ്ഥാനപരമായി ഐകരൂപ്യമുള്ളതത്രെ.

674. മലക്കുകൾ അല്ലാഹുവിൻെറ പെൺമക്കളാണെന്ന് വാദിക്കുന്നവർക്കുള്ള ഖണ്ഡനമത്രെ ഈ വചനങ്ങൾ.

وَمَن يَقُلْ مِنْهُمْ إِنِّىٓ إِلَٰهٌ مِّن دُونِهِۦ فَذَٰلِكَ نَجْزِيهِ جَهَنَّمَ ۚ كَذَٰلِكَ نَجْزِى ٱلظَّٰلِمِينَ ﴿٢٩﴾

29. അവരുടെ കൂട്ടത്തിൽ ആരെങ്കിലും 'ഞാൻ അവന്ന് (അല്ലാഹുവിന്) പുറമെയുള്ള ദൈവ മാണെ'ന്ന് പറയുന്ന പക്ഷം അവന്ന് നാം നരകം പ്രതിഫലമായി നൽകുന്നതാണ്. അപ്രകാരമത്രെ അക്രമികൾക്ക് നാം പ്രതിഫലം നൽകുന്നത്.

أَوَلَمْ يَرَ ٱلَّذِينَ كَفَرُوٓا۟ أَنَّ ٱلسَّمَٰوَٰتِ وَٱلْأَرْضَ كَانَتَا رَتْقًا فَفَتَقْنَٰهُمَا ۖ وَجَعَلْنَا مِنَ ٱلْمَآءِ كُلَّ شَىْءٍ حَىٍّ ۖ أَفَلَا يُؤْمِنُونَ ﴿٣٠﴾

30. ആകാശങ്ങളും ഭൂമിയും ഒട്ടിച്ചേർന്നതായിരുന്നുവെന്നും,[675] എന്നിട്ട് നാം അവയെ വേർപെടുത്തുകയാണുണ്ടായതെന്നും സത്യനിഷേധികൾ കണ്ടില്ലേ? വെള്ളത്തിൽ നിന്ന് എല്ലാ ജീവവസ്തുക്കളെയും നാം ഉണ്ടാക്കുകയും ചെയ്തു.[676] എന്നിട്ടും അവർ വിശ്വസിക്കുന്നില്ലേ?

وَجَعَلْنَا فِى ٱلْأَرْضِ رَوَٰسِىَ أَن تَمِيدَ بِهِمْ وَجَعَلْنَا فِيهَا فِجَاجًا سُبُلًا لَّعَلَّهُمْ يَهْتَدُونَ ﴿٣١﴾

31. ഭൂമി അവരെയും കൊണ്ട് ഇളകാതിരിക്കുവാനായി അതിൽ നാം ഉറച്ചുനിൽക്കുന്ന പർവ്വതങ്ങളുണ്ടാക്കുകയും ചെയ്തിരിക്കുന്നു.[677] അവർ വഴി കണ്ടെത്തേണ്ടതിനായി അവയിൽ (പർവ്വതങ്ങളിൽ) നാം വിശാലമായ പാതകളേർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا ٱلسَّمَآءَ سَقْفًا مَّحْفُوظًا ۖ وَهُمْ عَنْ ءَايَٰتِهَا مُعْرِضُونَ ﴿٣٢﴾

32. ആകാശത്തെ നാം സംരക്ഷിതമായ ഒരു മേൽപുരയാക്കിയിട്ടുമുണ്ട്.[678] അവരാകട്ടെ അതിലെ (ആകാശത്തിലെ) ദൃഷ്ടാന്തങ്ങൾ ശ്രദ്ധിക്കാതെ തിരിഞ്ഞു കളയുന്നവരാകുന്നു.

وَهُوَ ٱلَّذِى خَلَقَ ٱلَّيْلَ وَٱلنَّهَارَ وَٱلشَّمْسَ وَٱلْقَمَرَ ۖ كُلٌّ فِى فَلَكٍ يَسْبَحُونَ ﴿٣٣﴾

33. അവനത്രെ രാത്രി, പകൽ, സൂര്യൻ, ചന്ദ്രൻ എന്നിവയെ സൃഷ്ടിച്ചത്. ഓരോന്നും ഓരോ ഭ്രമണപഥത്തിലൂടെ നീന്തി (സഞ്ചരിച്ചു) ക്കൊണ്ടിരിക്കുന്നു.

وَمَا جَعَلْنَا لِبَشَرٍ مِّن قَبْلِكَ ٱلْخُلْدَ ۖ أَفَإِي۟ن مِّتَّ فَهُمُ ٱلْخَٰلِدُونَ ﴿٣٤﴾

34. (നബിയേ,) നിനക്ക് മുമ്പ് ഒരു മനുഷ്യന്നും നാം അനശ്വരത നൽകിയിട്ടില്ല. എന്നിരിക്കെ നീ മരിച്ചെങ്കിൽ അവർ നിത്യജീവികളായിരിക്കുമോ?

---

675. 'റത്ഖ്' എന്ന പദത്തിന്നാണ് ഒട്ടിച്ചേർന്നത് എന്ന് അർത്ഥം നൽകിയത്. അടഞ്ഞുകിടക്കുന്നത് എന്നും ചിലർ അർത്ഥം നൽകിയിട്ടുണ്ട്. അതനുസരിച്ച് ആയത്തിന്റെ അർത്ഥം, 'ആകാശവും ഭൂമിയും അടഞ്ഞ അവസ്ഥയിലായിരുന്നെന്നും, പിന്നീട് അവയെ നാം പിളർക്കുകയാണുണ്ടായതെന്നും സത്യനിഷേധികൾ കണ്ടില്ലേ?' എന്നായിരിക്കും. അന്തരീക്ഷവും ഭൂമിയും വരണ്ടുണങ്ങിയ ശേഷം മഴ പെയ്യിച്ചിട്ട് പ്രകൃതിയെ ഉല്പാദനത്തിനായി തുറന്നുവെക്കുന്നതിനെയാണ് ഈ വചനം സൂചിപ്പിക്കുന്നതെന്നത്രെ പൂർവ്വികരായ വ്യാഖ്യാതാക്കളുടെ പക്ഷം.

ആകാശങ്ങളും ഭൂമിയും രൂപംകൊള്ളുന്നതിന് മുമ്പ് ആദിപദാർത്ഥം ഒന്നിച്ച് ചേർന്നായിരുന്നു നിലകൊണ്ടിരുന്നതെന്നും, ഒരു ഉഗ്ര സ്ഫോടനം അതിനെ വേർപെടുത്തി ഇന്നത്തെ നിലയിലെത്തിക്കുകയാണുണ്ടായതെന്നും ആധുനികശാസ്ത്രം സിദ്ധാന്തിക്കുന്നു. 'റത്ഖ്' എന്ന പദത്തിന് ഭാഷാപരമായി കൂടുതൽ അനുയോജ്യമായ അർത്ഥം ഒട്ടിച്ചേർന്നത് എന്നത്രെ. സമീപകാലത്തെ ഖുർആൻ വ്യാഖ്യാതാക്കളൊക്കെ ഈ അർത്ഥമാണ് നൽകിയിട്ടുള്ളത്. അതനുസരിച്ച് ഈ വചനം പ്രപഞ്ചോൽപത്തിയെപററിയുള്ള ആധുനിക വീക്ഷണത്തോട് യോജിക്കുന്നതത്രെ. വിശുദ്ധ ഖുർആന്റെ അവതരണകാലത്ത് ലോകത്തിന് അജ്ഞാതമായിരുന്ന ഒരു ഭൗതിക യാഥാർത്ഥ്യത്തെപററിയുള്ള ഈ പരാമർശം അതിന്റെ ദൈവികതയ്ക്കു സാക്ഷ്യം വഹിക്കുന്നു.

676. ഏതൊരു ജീവകോശത്തിന്റെയും മുഖ്യഭാഗം ജലമത്രെ. ജലത്തിന്റെ അഭാവത്തിൽ ജീവന് നിലനില്പില്ല.

677. ഭൂചലനങ്ങൾ കുറക്കുന്നതിൽ പർവ്വതങ്ങൾ വഹിക്കുന്ന പങ്കിനെപററി ഭൂഗർഭശാസ്ത്രത്തിലെ ആധുനികപഠനങ്ങൾ സൂചന നൽകുന്നുണ്ട്.

678. ബാഹ്യാകാശത്തുനിന്ന് വീണുകൊണ്ടിരിക്കുന്ന ഉൽക്കാപിണ്ഡങ്ങളിൽ നിന്നും, മാരകമായ കോസ്മിക് രശ്മികളിൽ നിന്നും അന്തരീക്ഷം ഭൂമുഖത്തെ സംരക്ഷിക്കുന്നു. അങ്ങനെ ഭൗമാന്തരീക്ഷം നമുക്ക് മുകളിൽ സുഭദ്രമായ ഒരു മേൽപുരയായി വർത്തിക്കുന്നു. ഇതായിരിക്കാം 'സംരക്ഷിതമായ മേൽപുര' കൊണ്ടുള്ള വിവക്ഷ.

كُلُّ نَفْسٍ ذَائِقَةُ الْمَوْتِ ۗ وَنَبْلُوكُم بِالشَّرِّ وَالْخَيْرِ فِتْنَةً ۖ وَإِلَيْنَا تُرْجَعُونَ ﴿٣٥﴾

35. ഓരോ വ്യക്തിയും മരണം ആസ്വദിക്കുക തന്നെ ചെയ്യും. ഒരു പരീക്ഷണം എന്ന നിലയിൽ തിന്മ നൽകിക്കൊണ്ടും നന്മ നൽകിക്കൊണ്ടും നിങ്ങളെ നാം പരിശോധിക്കുന്നതാണ്.[679] നമ്മുടെ അടുത്തേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.

وَإِذَا رَآكَ الَّذِينَ كَفَرُوا إِن يَتَّخِذُونَكَ إِلَّا هُزُوًا أَهَٰذَا الَّذِي يَذْكُرُ آلِهَتَكُمْ وَهُم بِذِكْرِ الرَّحْمَٰنِ هُمْ كَافِرُونَ ﴿٣٦﴾

36. സത്യനിഷേധികൾ നിന്നെ കണ്ടാൽ, ഇവനാണോ നിങ്ങളുടെ ദൈവങ്ങളെ ആക്ഷേപിച്ചു സംസാരിക്കുന്നവൻ എന്നു പറഞ്ഞു കൊണ്ട് നിന്നെ തമാശയാക്കുക മാത്രമായിരിക്കും ചെയ്യുന്നത്. അവർ തന്നെയാണ് പരമകാരുണികൻെറ ഉൽബോധനത്തിൽ അവിശ്വസിക്കുന്നവർ.

خُلِقَ الْإِنسَانُ مِنْ عَجَلٍ ۚ سَأُرِيكُمْ آيَاتِي فَلَا تَسْتَعْجِلُونِ ﴿٣٧﴾

37. ധൃതികൂട്ടുന്നവനായിട്ടാകുന്നു മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. എൻെറ ദൃഷ്ടാന്തങ്ങൾ വഴിയേ ഞാൻ നിങ്ങൾക്ക് കാണിച്ചുതരുന്നതാണ്. അതിനാൽ നിങ്ങൾ എന്നോട് ധൃതി കൂട്ടരുത്.

وَيَقُولُونَ مَتَىٰ هَٰذَا الْوَعْدُ إِن كُنتُمْ صَادِقِينَ ﴿٣٨﴾

38. അവർ ചോദിക്കുന്നു; നിങ്ങൾ സത്യവാന്മാരാണെങ്കിൽ ഈ വാഗ്ദാനം എപ്പോഴാണ് (പുലരുക) എന്ന്.

لَوْ يَعْلَمُ الَّذِينَ كَفَرُوا حِينَ لَا يَكُفُّونَ عَن وُجُوهِهِمُ النَّارَ وَلَا عَن ظُهُورِهِمْ وَلَا هُمْ يُنصَرُونَ ﴿٣٩﴾

39. ആ അവിശ്വാസികൾ, അവർക്ക് തങ്ങളുടെ മുഖങ്ങളിൽ നിന്നും മുതുകുകളിൽ നിന്നും നരകാഗ്നിയെ തടുക്കാനാവാത്ത, അവർക്ക് ഒരു സഹായവും സിദ്ധിക്കാത്ത ഒരു സന്ദർഭത്തെപ്പററി മനസ്സിലാക്കിയിരുന്നെങ്കിൽ!

بَلْ تَأْتِيهِم بَغْتَةً فَتَبْهَتُهُمْ فَلَا يَسْتَطِيعُونَ رَدَّهَا وَلَا هُمْ يُنظَرُونَ ﴿٤٠﴾

40. അല്ല, പെട്ടെന്നായിരിക്കും അത് (അന്ത്യസമയം) അവർക്ക് വന്നെത്തുന്നത്. അങ്ങനെ അതവരെ അമ്പരപ്പിച്ചുകളയും. അതിനെ തടുത്തുനിർത്താൻ അവർക്ക് സാധിക്കുകയില്ല. അവർക്ക് ഇട കൊടുക്കപ്പെടുകയുമില്ല.

وَلَقَدِ اسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَحَاقَ بِالَّذِينَ سَخِرُوا مِنْهُم مَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٤١﴾

41. നിനക്ക് മുമ്പ് പല ദൈവദൂതന്മാരും പരിഹസിക്കപ്പെട്ടിട്ടുണ്ട്. എന്നിട്ട് അവരെ പുച്ഛിച്ചു തള്ളിയവർക്ക് തങ്ങൾ പരിഹസിച്ചുകൊണ്ടിരുന്നത് (ശിക്ഷ) വന്നെത്തുക തന്നെ ചെയ്തു.

قُلْ مَن يَكْلَؤُكُم بِاللَّيْلِ وَالنَّهَارِ مِنَ الرَّحْمَٰنِ ۗ

42. (നബിയേ,) പറയുക: പരമകാരുണികനിൽ നിന്ന് രാത്രിയും പകലും നിങ്ങൾക്ക് രക്ഷ നൽകാനാരുണ്ട്? അല്ല അവർ (ജനങ്ങൾ)

679. നേട്ടകോട്ടങ്ങളുടെ നേരെയുള്ള ഓരോരുത്തരുടെയും പ്രതികരണം ഇസ്ലാമികമോ അനിസ്ലാമികമോ എന്ന് അല്ലാഹു പരീക്ഷിക്കുമെന്നർത്ഥം.

بَلْ هُمْ عَن ذِكْرِ رَبِّهِم مُّعْرِضُونَ ﴿٤٢﴾

തങ്ങളുടെ രക്ഷിതാവിന്റെ ഉൽബോധനത്തിൽ നിന്ന് തിരിഞ്ഞു കളയുന്നവരാകുന്നു.

أَمْ لَهُمْ آلِهَةٌ تَمْنَعُهُم مِّن دُونِنَا ۚ لَا يَسْتَطِيعُونَ نَصْرَ أَنفُسِهِمْ وَلَا هُم مِّنَّا يُصْحَبُونَ ﴿٤٣﴾

43. അതല്ല, നമുക്ക് പുറമെ അവരെ സംരക്ഷിക്കുന്ന വല്ല ദൈവങ്ങളും അവർക്കുണ്ടോ? സ്വദേഹങ്ങൾക്ക് തന്നെ സഹായം ചെയ്യുവാൻ അവർക്ക് (ദൈവങ്ങൾക്ക്) സാധിക്കുകയില്ല. നമ്മുടെ ഭാഗത്തുനിന്നും അവർ തുണക്കപ്പെടുകയുമില്ല.

بَلْ مَتَّعْنَا هَٰؤُلَاءِ وَآبَاءَهُمْ حَتَّىٰ طَالَ عَلَيْهِمُ الْعُمُرُ ۗ أَفَلَا يَرَوْنَ أَنَّا نَأْتِي الْأَرْضَ نَنقُصُهَا مِنْ أَطْرَافِهَا ۚ أَفَهُمُ الْغَالِبُونَ ﴿٤٤﴾

44. അല്ല, ഇവർക്കും ഇവരുടെ പിതാക്കൾക്കും നാം ജീവിതസുഖം നൽകി. അങ്ങനെ അവർ ദീർഘകാലം ജീവിച്ചു. എന്നാൽ ആ ഭൂപ്രദേശത്തെ അതിന്റെ നാനാഭാഗങ്ങളിൽ നിന്നും നാം ചുരുക്കിക്കൊണ്ടു വരുന്നത് ഇവർ കാണുന്നില്ലേ?[680] എന്നിട്ടും ഇവർ തന്നെയാണോ വിജയം പ്രാപിക്കുന്നവർ?

قُلْ إِنَّمَا أُنذِرُكُم بِالْوَحْيِ ۚ وَلَا يَسْمَعُ الصُّمُّ الدُّعَاءَ إِذَا مَا يُنذَرُونَ ﴿٤٥﴾

45. (നബിയേ,) പറയുക: ദിവ്യസന്ദേശ പ്രകാരം മാത്രമാണ് ഞാൻ നിങ്ങൾക്ക് താക്കീത് നൽകുന്നത്. താക്കീത് നൽകപ്പെടുമ്പോൾ ബധിരന്മാർ ആ വിളികേൾക്കുകയില്ല.

وَلَئِن مَّسَّتْهُمْ نَفْحَةٌ مِّنْ عَذَابِ رَبِّكَ لَيَقُولُنَّ يَا وَيْلَنَا إِنَّا كُنَّا ظَالِمِينَ ﴿٤٦﴾

46. നിന്റെ രക്ഷിതാവിന്റെ ശിക്ഷയിൽ നിന്ന് ഒരു നേരിയ കാററ് അവരെ സ്പർശിക്കുന്ന പക്ഷം തീർച്ചയായും അവർ പറയും: ഞങ്ങളുടെ നാശമേ! തീർച്ചയായും ഞങ്ങൾ അക്രമികളായിപ്പോയല്ലോ!

وَنَضَعُ الْمَوَازِينَ الْقِسْطَ لِيَوْمِ الْقِيَامَةِ فَلَا تُظْلَمُ نَفْسٌ شَيْئًا ۖ وَإِن كَانَ مِثْقَالَ حَبَّةٍ مِّنْ خَرْدَلٍ أَتَيْنَا بِهَا ۗ وَكَفَىٰ بِنَا حَاسِبِينَ ﴿٤٧﴾

47. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ നീതി പൂർണ്ണമായ തുലാസ്സുകൾ[681] നാം സ്ഥാപിക്കുന്നതാണ്. അപ്പോൾ ഒരാളോടും ഒട്ടും അനീതി കാണിക്കപ്പെടുകയില്ല. അത് (കർമ്മം) ഒരു കടുകുമണിത്തൂക്കമുള്ളതാണെങ്കിലും നാമത് കൊണ്ടു വരുന്നതാണ്. കണക്ക് നോക്കുവാൻ നാം തന്നെ മതി.

وَلَقَدْ آتَيْنَا مُوسَىٰ وَهَارُونَ الْفُرْقَانَ وَضِيَاءً وَذِكْرًا لِّلْمُتَّقِينَ ﴿٤٨﴾

48. മൂസായ്ക്കും ഹാറൂന്നും സത്യാസത്യ വിവേചനത്തിനുള്ള പ്രമാണവും, പ്രകാശവും, ധർമ്മനിഷ്ഠ പുലർത്തുന്നവർക്കുള്ള ഉൽബോധനവും നാം നൽകിയിട്ടുണ്ട്.

الَّذِينَ يَخْشَوْنَ رَبَّهُم بِالْغَيْبِ وَهُم مِّنَ السَّاعَةِ مُشْفِقُونَ ﴿٤٩﴾

49. തങ്ങളുടെ രക്ഷിതാവിനെ അദൃശ്യാവസ്ഥയിൽ ഭയപ്പെടുന്നവരും, അന്ത്യനാളിനെപ്പററി ഉൽക്കണ്ഠയുള്ളവരുമാരോ (അവർക്കുള്ള ഉൽബോധനം).

680. അവിശ്വാസികളുടെ ഭൂപ്രദേശങ്ങൾ സത്യവിശ്വാസികളുടെ അധീനത്തിലായിക്കൊണ്ടിരിക്കുന്നതിനെയാകാം സൂചിപ്പിക്കുന്നത്.
681. കർമ്മങ്ങൾ കൃത്യമായി തൂക്കി കണക്കാക്കുന്ന തുലാസ്സുകൾ.

وَهَٰذَا ذِكْرٌ مُّبَارَكٌ أَنزَلْنَاهُ ۚ أَفَأَنتُمْ لَهُ مُنكِرُونَ ﴿٥٠﴾

50. ഇത് (ഖുർആൻ) നാം അവതരിപ്പിച്ച അനുഗ്രഹപൂർണ്ണമായ ഒരു ഉൽബോധനമാകുന്നു. എന്നിരിക്കെ നിങ്ങൾ അതിനെ നിഷേധിക്കുകയാണോ?

وَلَقَدْ آتَيْنَا إِبْرَاهِيمَ رُشْدَهُ مِن قَبْلُ وَكُنَّا بِهِ عَالِمِينَ ﴿٥١﴾

51. മുമ്പ് ഇബ്രാഹീമിന് തൻെറതായ വിവേകം നാം നൽകുകയുണ്ടായി. അദ്ദേഹത്തെ പററി നമുക്ക് അറിയാമായിരുന്നു.

إِذْ قَالَ لِأَبِيهِ وَقَوْمِهِ مَا هَٰذِهِ التَّمَاثِيلُ الَّتِي أَنتُمْ لَهَا عَاكِفُونَ ﴿٥٢﴾

52. തൻെറ പിതാവിനോടും തൻെറ ജനങ്ങളോടും അദ്ദേഹം ഇപ്രകാരം ചോദിച്ച സന്ദർഭം (ശ്രദ്ധേയമത്രെ:) നിങ്ങൾ പൂജിച്ചുകൊണ്ടേയിരിക്കുന്ന ഈ പ്രതിമകൾ എന്താകുന്നു?

قَالُوا وَجَدْنَا آبَاءَنَا لَهَا عَابِدِينَ ﴿٥٣﴾

53. അവർ പറഞ്ഞു: ഞങ്ങളുടെ പിതാക്കൾ ഇവയെ ആരാധിച്ചുവരുന്നതായിട്ടാണ് ഞങ്ങൾ കണ്ടത്.

قَالَ لَقَدْ كُنتُمْ أَنتُمْ وَآبَاؤُكُمْ فِي ضَلَالٍ مُّبِينٍ ﴿٥٤﴾

54. അദ്ദേഹം പറഞ്ഞു: തീർച്ചയായും നിങ്ങളും നിങ്ങളുടെ പിതാക്കളും വ്യക്തമായ വഴികേടിലായിരിക്കുന്നു.

قَالُوا أَجِئْتَنَا بِالْحَقِّ أَمْ أَنتَ مِنَ اللَّاعِبِينَ ﴿٥٥﴾

55. അവർ പറഞ്ഞു: നീ ഞങ്ങളുടെ അടുത്ത് സത്യവും കൊണ്ട് വന്നിരിക്കുകയാണോ? അതല്ല, നീ കളി പറയുന്നവരുടെ കൂട്ടത്തിലാണോ.

قَالَ بَل رَّبُّكُمْ رَبُّ السَّمَاوَاتِ وَالْأَرْضِ الَّذِي فَطَرَهُنَّ وَأَنَا عَلَىٰ ذَٰلِكُم مِّنَ الشَّاهِدِينَ ﴿٥٦﴾

56. അദ്ദേഹം പറഞ്ഞു: അല്ല നിങ്ങളുടെ രക്ഷിതാവ് ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവാകുന്നു. അവയെ സൃഷ്ടിച്ചുണ്ടാക്കിയവൻ. ഞാൻ അതിന് സാക്ഷ്യം വഹിക്കുന്നവരുടെ കൂട്ടത്തിലാകുന്നു.

وَتَاللَّهِ لَأَكِيدَنَّ أَصْنَامَكُم بَعْدَ أَن تُوَلُّوا مُدْبِرِينَ ﴿٥٧﴾

57. അല്ലാഹുവെ തന്നെയാണ, തീർച്ചയായും നിങ്ങൾ പിന്നിട്ടുപോയതിനുശേഷം ഞാൻ നിങ്ങളുടെ വിഗ്രഹങ്ങളുടെ കാര്യത്തിൽ ഒരു തന്ത്രം പ്രയോഗിക്കുന്നതാണ്.[682]

فَجَعَلَهُمْ جُذَاذًا إِلَّا كَبِيرًا لَّهُمْ لَعَلَّهُمْ إِلَيْهِ يَرْجِعُونَ ﴿٥٨﴾

58. അങ്ങനെ അദ്ദേഹം അവരെ (ദൈവങ്ങളെ) തുണ്ടംതുണ്ടമാക്കിക്കളഞ്ഞു. അവരിൽ വലിയ ഒരാളെ ഒഴികെ. അവർക്ക് (വിവരമറിയാനായി) അയാളുടെ അടുത്തേക്ക് തിരിച്ചു ചെല്ലാമല്ലോ!

قَالُوا مَن فَعَلَ هَٰذَا بِآلِهَتِنَا إِنَّهُ لَمِنَ الظَّالِمِينَ ﴿٥٩﴾

59. അവർ പറഞ്ഞു: നമ്മുടെ ദൈവങ്ങളെക്കൊണ്ട് ഇത് ചെയ്തവൻ ആരാണ്? തീർച്ചയായും അവൻ അക്രമികളിൽ പെട്ടവൻ തന്നെയാണ്.

682. അവർ ഒന്നടങ്കം ഒരു ഉത്സവത്തിൽ പങ്കെടുക്കാൻ വേണ്ടി സ്ഥലംവിട്ടപ്പോൾ വിഗ്രഹങ്ങൾ തകർക്കാനാണ് അദ്ദേഹം പരിപാടിയിട്ടത്.

60. ചിലർ പറഞ്ഞു: ഇബ്രാഹീം എന്ന് വിളിക്കപ്പെടുന്ന ഒരു ചെറുപ്പക്കാരൻ ആ ദൈവങ്ങളെപററി പരാമർശിക്കുന്നത് ഞങ്ങൾ കേട്ടിട്ടുണ്ട്.

قَالُوا سَمِعْنَا فَتًى يَذْكُرُهُمْ يُقَالُ لَهُ إِبْرَاهِيمُ ﴿٦٠﴾

61. അവർ പറഞ്ഞു: എന്നാൽ നിങ്ങൾ അവനെ ജനങ്ങളുടെ കൺമുമ്പിൽ കൊണ്ടുവരൂ. അവർ സാക്ഷ്യം വഹിച്ചേക്കാം.

قَالُوا فَأْتُوا بِهِ عَلَىٰ أَعْيُنِ النَّاسِ لَعَلَّهُمْ يَشْهَدُونَ ﴿٦١﴾

62. അവർ ചോദിച്ചു: ഇബ്രാഹീമേ, നീയാണോ ഞങ്ങളുടെ ദൈവങ്ങളെക്കൊണ്ട് ഇതു ചെയ്തത്.

قَالُوا أَأَنتَ فَعَلْتَ هَٰذَا بِآلِهَتِنَا يَا إِبْرَاهِيمُ ﴿٦٢﴾

63. അദ്ദേഹം പറഞ്ഞു: എന്നാൽ അവരുടെ കൂട്ടത്തിലെ ഈ വലിയവനാണ് അത് ചെയ്തത്. അവർ സംസാരിക്കുമെങ്കിൽ നിങ്ങൾ അവരോട് ചോദിച്ചുനോക്കൂ!

قَالَ بَلْ فَعَلَهُ كَبِيرُهُمْ هَٰذَا فَاسْأَلُوهُمْ
إِن كَانُوا يَنطِقُونَ ﴿٦٣﴾

64. അപ്പോൾ അവർ സ്വമനസ്സുകളിലേക്കു തന്നെ മടങ്ങി. എന്നിട്ടവർ (അന്യോന്യം) പറഞ്ഞു: തീർച്ചയായും നിങ്ങൾ തന്നെയാണ് അക്രമകാരികൾ.

فَرَجَعُوا إِلَىٰ أَنفُسِهِمْ فَقَالُوا إِنَّكُمْ أَنتُمُ الظَّالِمُونَ ﴿٦٤﴾

65. പിന്നെ അവർ തല കുത്തനെ മറിഞ്ഞു. (അവർ പറഞ്ഞു:) ഇവർ സംസാരിക്കുകയില്ലെന്ന് നിനക്കറിയാമല്ലോ.[683]

ثُمَّ نُكِسُوا عَلَىٰ رُءُوسِهِمْ لَقَدْ عَلِمْتَ
مَا هَٰؤُلَاءِ يَنطِقُونَ ﴿٦٥﴾

66. അദ്ദേഹം പറഞ്ഞു: അപ്പോൾ നിങ്ങൾക്ക് യാതൊരുപകാരമോ ഉപദ്രവമോ ചെയ്യാത്ത വസ്തുക്കളെ അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധിക്കുകയാണോ?

قَالَ أَفَتَعْبُدُونَ مِن دُونِ اللَّهِ مَا لَا يَنفَعُكُمْ شَيْئًا
وَلَا يَضُرُّكُمْ ﴿٦٦﴾

67. നിങ്ങളുടെയും, അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നവരുടെയും കാര്യം അപഹാസ്യം തന്നെ. നിങ്ങൾ ചിന്തിക്കുന്നില്ലേ?

أُفٍّ لَّكُمْ وَلِمَا تَعْبُدُونَ مِن دُونِ اللَّهِ
أَفَلَا تَعْقِلُونَ ﴿٦٧﴾

68. അവർ പറഞ്ഞു: നിങ്ങൾക്ക് (വല്ലതും) ചെയ്യാനാകുമെങ്കിൽ നിങ്ങൾ ഇവനെ ചുട്ടെരിച്ചുകളയുകയും, നിങ്ങളുടെ ദൈവങ്ങളെ സഹായിക്കുകയും ചെയ്യുക.

قَالُوا حَرِّقُوهُ وَانصُرُوا آلِهَتَكُمْ إِن كُنتُمْ فَاعِلِينَ ﴿٦٨﴾

69. നാം പറഞ്ഞു: തീയേ, നീ ഇബ്രാഹീമിന് തണുപ്പും സമാധാനവും ആയിരിക്കുക.

قُلْنَا يَا نَارُ كُونِي بَرْدًا وَسَلَامًا عَلَىٰ إِبْرَاهِيمَ ﴿٦٩﴾

70. അദ്ദേഹത്തിൻെറ കാര്യത്തിൽ ഒരു തന്ത്രം പ്രയോഗിക്കാൻ അവർ ഉദ്ദേശിച്ചു. എന്നാൽ അവരെ ഏററവും നഷ്ടം പററിയവരാക്കുകയാണ് നാം ചെയ്തത്.

وَأَرَادُوا بِهِ كَيْدًا فَجَعَلْنَاهُمُ الْأَخْسَرِينَ ﴿٧٠﴾

---

683. ആദ്യം കുററബോധമുണ്ടായെങ്കിലും പിന്നീട് അവർ നിലപാട് മാററിക്കൊണ്ട് അദ്ദേഹത്തോട് തർക്കിക്കാൻ ഒരുമ്പെടുകയാണ് ചെയ്തത്.

وَنَجَّيْنَٰهُ وَلُوطًا إِلَى ٱلْأَرْضِ ٱلَّتِى بَٰرَكْنَا
فِيهَا لِلْعَٰلَمِينَ ﴿٧١﴾

71. ലോകർക്കുവേണ്ടി നാം അനുഗൃഹീതമാക്കിവെച്ചിട്ടുള്ള ഒരു ഭൂപ്രദേശത്തേക്ക് അദ്ദേഹത്തേയും ലൂത്തിനെയും നാം രക്ഷപ്പെടുത്തി കൊണ്ടുപോകുകയും ചെയ്തു.

وَوَهَبْنَا لَهُۥٓ إِسْحَٰقَ وَيَعْقُوبَ نَافِلَةً ۖ
وَكُلًّا جَعَلْنَا صَٰلِحِينَ ﴿٧٢﴾

72. അദ്ദേഹത്തിന് നാം ഇസ്ഹാഖിനെ പ്രദാനം ചെയ്തു. പുറമെ (പൗത്രൻ) യഅ്ഖൂബിനെയും. അവരെയെല്ലാം നാം സദ്‌വൃത്തരാക്കിയിരിക്കുന്നു.

وَجَعَلْنَٰهُمْ أَئِمَّةً يَهْدُونَ بِأَمْرِنَا وَأَوْحَيْنَآ إِلَيْهِمْ فِعْلَ
ٱلْخَيْرَٰتِ وَإِقَامَ ٱلصَّلَوٰةِ وَإِيتَآءَ ٱلزَّكَوٰةِ ۖ وَكَانُوا۟ لَنَا عَٰبِدِينَ ﴿٧٣﴾

73. അവരെ നാം നമ്മുടെ കല്പനപ്രകാരം മാർഗ്ഗദർശനം നൽകുന്ന നേതാക്കളാക്കുകയും ചെയ്തു. നല്ല കാര്യങ്ങൾ ചെയ്യണമെന്നും, നമസ്കാരം മുറപോലെ നിർവ്വഹിക്കണമെന്നും, സക്കാത്ത് നൽകണമെന്നും നാം അവർക്ക് ബോധനം നൽകുകയും ചെയ്തു. നമ്മെയായിരുന്നു അവർ ആരാധിച്ചിരുന്നത്.

وَلُوطًا ءَاتَيْنَٰهُ حُكْمًا وَعِلْمًا وَنَجَّيْنَٰهُ مِنَ ٱلْقَرْيَةِ ٱلَّتِى
كَانَت تَّعْمَلُ ٱلْخَبَٰٓئِثَ ۗ إِنَّهُمْ كَانُوا۟ قَوْمَ سَوْءٍ فَٰسِقِينَ ﴿٧٤﴾

74. ലൂത്തിന് നാം വിധികർത്തൃത്വവും വിജ്ഞാനവും നൽകുകയുണ്ടായി. ദുർവൃത്തികൾ ചെയ്തു കൊണ്ടിരുന്ന ആ നാട്ടിൽ നിന്ന് അദ്ദേഹത്തെ നാം രക്ഷപ്പെടുത്തുകയും ചെയ്തു. തീർച്ചയായും അവർ (നാട്ടുകാർ) ധിക്കാരികളായ ഒരു ദുഷിച്ച ജനതയായിരുന്നു.

وَأَدْخَلْنَٰهُ فِى رَحْمَتِنَآ ۖ إِنَّهُۥ مِنَ ٱلصَّٰلِحِينَ ﴿٧٥﴾

75. നമ്മുടെ കാരുണ്യത്തിൽ അദ്ദേഹത്തെ നാം ഉൾപ്പെടുത്തുകയും ചെയ്തു. തീർച്ചയായും അദ്ദേഹം സദ്‌വൃത്തരുടെ കൂട്ടത്തിലാകുന്നു.

وَنُوحًا إِذْ نَادَىٰ مِن قَبْلُ فَٱسْتَجَبْنَا لَهُۥ فَنَجَّيْنَٰهُ وَأَهْلَهُۥ مِنَ
ٱلْكَرْبِ ٱلْعَظِيمِ ﴿٧٦﴾

76. നൂഹിനെയും (ഓർക്കുക) മുമ്പ് അദ്ദേഹം വിളിച്ചു പ്രാർത്ഥിച്ച സന്ദർഭം. അദ്ദേഹത്തിന് നാം ഉത്തരം നൽകി. അങ്ങനെ അദ്ദേഹത്തെയും, അദ്ദേഹത്തിൻെറ കുടുംബത്തെയും നാം മഹാദുഃഖത്തിൽ നിന്ന് രക്ഷപ്പെടുത്തി.

وَنَصَرْنَٰهُ مِنَ ٱلْقَوْمِ ٱلَّذِينَ كَذَّبُوا۟ بِـَٔايَٰتِنَآ ۚ
إِنَّهُمْ كَانُوا۟ قَوْمَ سَوْءٍ فَأَغْرَقْنَٰهُمْ أَجْمَعِينَ ﴿٧٧﴾

77. നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളിയ ജനങ്ങളിൽ നിന്ന് അദ്ദേഹത്തിന് നാം രക്ഷ നൽകുകയും ചെയ്തു. തീർച്ചയായും അവർ ദുഷിച്ച ഒരു ജനവിഭാഗമായിരുന്നു. അതിനാൽ അവരെ മുഴുവൻ നാം മുക്കി നശിപ്പിച്ചു കളഞ്ഞു.

وَدَاوُۥدَ وَسُلَيْمَٰنَ إِذْ يَحْكُمَانِ فِى ٱلْحَرْثِ إِذْ نَفَشَتْ
فِيهِ غَنَمُ ٱلْقَوْمِ وَكُنَّا لِحُكْمِهِمْ شَٰهِدِينَ ﴿٧٨﴾

78. ദാവൂദിനെയും (പുത്രൻ) സുലൈമാനെയും (ഓർക്കുക). ഒരു ജനവിഭാഗത്തിൻെറ ആടുകൾ വിളയിൽ കടന്നു മേഞ്ഞ പ്രശ്നത്തിൽ അവർ രണ്ടുപേരും വിധി കല്പിക്കുന്ന സന്ദർഭം. അവരുടെ വിധിക്ക് നാം സാക്ഷ്യം വഹിക്കുന്നുണ്ടായിരുന്നു.

فَفَهَّمْنَٰهَا سُلَيْمَٰنَ ۚ وَكُلًّا ءَاتَيْنَا حُكْمًا وَعِلْمًا ۚ وَسَخَّرْنَا
مَعَ دَاوُۥدَ ٱلْجِبَالَ يُسَبِّحْنَ وَٱلطَّيْرَ ۚ وَكُنَّا فَٰعِلِينَ ﴿٧٩﴾

79. അപ്പോൾ സുലൈമാന്ന് നാം അത് (പ്രശ്നം) ഗ്രഹിപ്പിച്ചു.[684] അവർ ഇരുവർക്കും നാം വിധികർത്തൃത്വവും വിജ്ഞാനവും നൽകിയിരുന്നു. ദാവൂദിനോടൊപ്പം കീർത്തനം ചെയ്തു കൊണ്ടിരിക്കുന്ന നിലയിൽ പർവ്വതങ്ങളെയും പക്ഷികളെയും നാം കീഴ്പെടുത്തിക്കൊടുത്തു.[685] നാമായിരുന്നു (അതെല്ലാം) നടപ്പാക്കിക്കൊണ്ടിരുന്നത്.

وَعَلَّمْنَٰهُ صَنْعَةَ لَبُوسٍ لَّكُمْ لِتُحْصِنَكُم
مِّنۢ بَأْسِكُمْ ۖ فَهَلْ أَنتُمْ شَٰكِرُونَ ﴿٨٠﴾

80. നിങ്ങൾ നേരിടുന്ന യുദ്ധവിപത്തുകളിൽ നിന്ന് നിങ്ങൾക്ക് സംരക്ഷണം നൽകുവാനായി നിങ്ങൾക്കുവേണ്ടിയുള്ള പടയങ്കിയുടെ നിർമ്മാണവും അദ്ദേഹത്തെ നാം പഠിപ്പിച്ചു. എന്നിട്ട് നിങ്ങൾ നന്ദിയുള്ളവരാണോ?

وَلِسُلَيْمَٰنَ ٱلرِّيحَ عَاصِفَةً تَجْرِى بِأَمْرِهِۦٓ
إِلَى ٱلْأَرْضِ ٱلَّتِى بَٰرَكْنَا فِيهَا ۚ وَكُنَّا بِكُلِّ شَىْءٍ عَٰلِمِينَ ﴿٨١﴾

81. സുലൈമാന്ന് ശക്തിയായി വീശുന്ന കാറ്റിനെയും (നാം കീഴ്പെടുത്തിക്കൊടുത്തു.) നാം അനുഗ്രഹം നൽകിയിട്ടുള്ള ഭൂപ്രദേശത്തേക്ക് അദ്ദേഹത്തിൻെറ കൽപനപ്രകാരം അത് (കാറ്റ്) സഞ്ചരിച്ചുകൊണ്ടിരുന്നു. എല്ലാ കാര്യത്തെപ്പറ്റിയും നാം അറിവുള്ളവനാകുന്നു.

وَمِنَ ٱلشَّيَٰطِينِ مَن يَغُوصُونَ لَهُۥ وَيَعْمَلُونَ عَمَلًا
دُونَ ذَٰلِكَ ۖ وَكُنَّا لَهُمْ حَٰفِظِينَ ﴿٨٢﴾

82. പിശാചുക്കളുടെ കൂട്ടത്തിൽ നിന്ന് അദ്ദേഹത്തിനുവേണ്ടി (കടലിൽ) മുങ്ങുന്ന ചിലരെയും (നാം കീഴ്പെടുത്തിക്കൊടുത്തു.) അതു കൂടാതെ മററു ചില പ്രവൃത്തികളും അവർ ചെയ്തിരുന്നു.[686] നാമായിരുന്നു അവരെ കാത്തുസൂക്ഷിച്ചുകൊണ്ടിരുന്നത്.

وَأَيُّوبَ إِذْ نَادَىٰ رَبَّهُۥٓ أَنِّى مَسَّنِىَ ٱلضُّرُّ
وَأَنتَ أَرْحَمُ ٱلرَّٰحِمِينَ ﴿٨٣﴾

83. അയ്യൂബിനെയും (ഓർക്കുക) തൻെറ രക്ഷിതാവിനെ വിളിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പ്രാർത്ഥിച്ച സന്ദർഭം: എനിക്കിതാ കഷ്ടപ്പാട് ബാധിച്ചിരിക്കുന്നു. നീ കാരുണികരിൽ വെച്ച് ഏററവും കരുണയുള്ളവനാണല്ലോ.

فَٱسْتَجَبْنَا لَهُۥ فَكَشَفْنَا مَا بِهِۦ مِن ضُرٍّ ۖ وَءَاتَيْنَٰهُ أَهْلَهُۥ

84. അപ്പോൾ അദ്ദേഹത്തിന് നാം ഉത്തരം നൽകുകയും, അദ്ദേഹത്തിന് നേരിട്ട കഷ്ടപ്പാട് നാം അകററിക്കളയുകയും ചെയ്തു. അദ്ദേഹത്തി

---

684. ആടുകളുടെ ഉടമസ്ഥന്മാർ വിളയുടെ ഉടമകൾക്ക് എങ്ങനെ നഷ്ടപരിഹാരം നൽകണമെന്ന വിഷയം അല്ലാഹു സുലൈമാൻ നബിക്ക് ഗ്രഹിപ്പിച്ചു. അദ്ദേഹം അന്ന് പതിനൊന്ന് വയസ്സുള്ള ഒരു ബാലനായിരുന്നുവെന്നാണ് വ്യാഖ്യാതാക്കൾ പറഞ്ഞിട്ടുള്ളത്. പിതാവിൻെറ തീർപ്പിനെക്കാൾ യുക്തിപൂർണ്ണമായിരുന്നു പുത്രൻേറത്. അതിനാൽ പിതാവ് പിന്നീട് പുത്രൻെറ അഭിപ്രായത്തോട് യോജിച്ചു.

685. പർവ്വതങ്ങളെയും പറവകളെയും ദാവൂദ് നബി(അ)ക്ക് കീഴ്പെടുത്തിക്കൊടുത്തതിൻെറ വിശദാംശങ്ങൾ നമുക്ക് അജ്ഞാതമാകുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ. ദാവൂദ് നബി(അ)യുടെ ശ്രുതിമധുരമായ കീർത്തനഗാനങ്ങൾ ജന്തുജാലങ്ങളിലും നിർജീവ വസ്തുക്കളിലുമൊക്കെ പ്രതികരണം സൃഷ്ടിക്കാൻ പര്യാപ്തമായിരുന്നുവത്രെ. സബൂർ അഥവാ സങ്കീർത്തനങ്ങളാണ് അദ്ദേഹത്തിന് ലഭിച്ച ദിവ്യസന്ദേശം.

686. സുലൈമാൻ നബി(അ)ക്ക് അല്ലാഹു പ്രത്യേകമായി നൽകിയ രണ്ട് അനുഗ്രഹങ്ങളെപററിയാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്. കാററിനെ അദ്ദേഹം എന്തൊക്കെ കാര്യങ്ങൾക്ക് വേണ്ടി ഉപയോഗപ്പെടുത്തിയെന്ന് വ്യക്തമാക്കുന്ന തെളിവുകളില്ല. നാവികസഞ്ചാരം അതിൽ പ്രധാനപ്പെട്ട ഒരു ഇനമായിരിക്കാം. മനുഷ്യർക്ക് ദുഷ്കരമായ മുങ്ങൽജോലികൾക്കും നിർമ്മാണജോലികൾക്കും മററുമായിരുന്നു ജിന്നുകളെ ഉപയോഗപ്പെടുത്തിയിരുന്നതെന്ന് ഈ വചനവും, സബഅ് സൂറഃയിലെ 12, 13 വചനങ്ങളും വ്യക്തമാക്കുന്നു.

وَمِثْلَهُم مَّعَهُمْ رَحْمَةً مِّنْ عِندِنَا
وَذِكْرَىٰ لِلْعَابِدِينَ ﴿٨٤﴾

ന്റെ കുടുംബാംഗങ്ങളെയും, അവരോടൊപ്പം അവരുടെ അത്രയും പേരെ വേറെയും നാം അദ്ദേഹത്തിന് നൽകുകയും ചെയ്തു.[687] നമ്മുടെ പക്കൽ നിന്നുള്ള ഒരു കാരുണ്യവും, ആരാധനാ നിരതരായിട്ടുള്ളവർക്ക് ഒരു സ്മരണയുമാണത്.

وَإِسْمَاعِيلَ وَإِدْرِيسَ وَذَا الْكِفْلِ ۖ كُلٌّ مِّنَ الصَّابِرِينَ ﴿٨٥﴾

85. ഇസ്മാഈലിനെയും, ഇദ്രീസിനെയും, ദുൽകിഫ്‌ലിനെയും (ഓർക്കുക) അവരെല്ലാം ക്ഷമാശീലരുടെ കൂട്ടത്തിലാകുന്നു.

وَأَدْخَلْنَاهُمْ فِي رَحْمَتِنَا ۖ إِنَّهُم مِّنَ الصَّالِحِينَ ﴿٨٦﴾

86. അവരെ നാം നമ്മുടെ കാരുണ്യത്തിൽ ഉൾപ്പെടുത്തുകയും ചെയ്തിരിക്കുന്നു. തീർച്ചയായും അവർ സദ്‌വൃത്തരുടെ കൂട്ടത്തിലാകുന്നു.

وَذَا النُّونِ إِذ ذَّهَبَ مُغَاضِبًا فَظَنَّ أَن لَّن نَّقْدِرَ عَلَيْهِ
فَنَادَىٰ فِي الظُّلُمَاتِ أَن لَّا إِلَٰهَ إِلَّا أَنتَ سُبْحَانَكَ
إِنِّي كُنتُ مِنَ الظَّالِمِينَ ﴿٨٧﴾

87. 'ദുന്നൂനി'നെയും[688] (ഓർക്കുക). അദ്ദേഹം കുപിതനായി പോയിക്കളഞ്ഞ സന്ദർഭം[689] നാം ഒരിക്കലും അദ്ദേഹത്തിന് ഞെരുക്കമുണ്ടാക്കുകയില്ലെന്ന് അദ്ദേഹം ധരിച്ചു. അനന്തരം ഇരുട്ടുകൾക്കുള്ളിൽ നിന്ന്[690] അദ്ദേഹം വിളിച്ചു പറഞ്ഞു: നീയല്ലാതെ യാതൊരു ദൈവവുമില്ല. നീ എത്ര പരിശുദ്ധൻ! തീർച്ചയായും ഞാൻ അക്രമികളുടെ കൂട്ടത്തിൽ പെട്ടവനായിരിക്കുന്നു.

فَاسْتَجَبْنَا لَهُ وَنَجَّيْنَاهُ مِنَ الْغَمِّ ۚ وَكَذَٰلِكَ
نُنجِي الْمُؤْمِنِينَ ﴿٨٨﴾

88. അപ്പോൾ നാം അദ്ദേഹത്തിന് ഉത്തരം നൽകുകയും, ദുഃഖത്തിൽ നിന്ന് നാം അദ്ദേഹത്തെ രക്ഷപ്പെടുത്തുകയും ചെയ്തു. സത്യവിശ്വാസികളെ അപ്രകാരം നാം രക്ഷിക്കുന്നു.

وَزَكَرِيَّا إِذْ نَادَىٰ رَبَّهُ رَبِّ لَا تَذَرْنِي فَرْدًا
وَأَنتَ خَيْرُ الْوَارِثِينَ ﴿٨٩﴾

89. സക്കരിയ്യായെയും (ഓർക്കുക.) അദ്ദേഹം തന്റെ രക്ഷിതാവിനെ വിളിച്ച് ഇപ്രകാരം പ്രാർത്ഥിച്ച സന്ദർഭം: എന്റെ രക്ഷിതാവേ, നീ എന്നെ ഏകനായി (പിന്തുടർച്ചക്കാരില്ലാതെ) വിടരുതേ. നീയാണല്ലോ അനന്തരാവകാശമെടുക്കുന്നവരിൽ ഏററവും ഉത്തമൻ.

فَاسْتَجَبْنَا لَهُ وَوَهَبْنَا لَهُ يَحْيَىٰ وَأَصْلَحْنَا لَهُ زَوْجَهُ

90. അപ്പോൾ നാം അദ്ദേഹത്തിന് ഉത്തരം നൽകുകയും, അദ്ദേഹത്തിന് (മകൻ) യഹ്‌യായെ

---

687. അദ്ദേഹത്തിന്റെ മരിച്ചുപോയ മക്കൾക്ക് പകരം കൂടുതൽ മക്കളെ അല്ലാഹു ജനിപ്പിക്കുകയും, അകന്നുപോയ ബന്ധുമിത്രാദികളെ അവൻ അടുപ്പിച്ചുകൊണ്ടുവരുകയും ചെയ്തു. മരിച്ചുപോയ മക്കളെതന്നെ അല്ലാഹു അദ്ദേഹത്തിനുവേണ്ടി ജീവിപ്പിച്ചുവെന്നാണ് ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിട്ടുള്ളത്.

അയ്യൂബ് നബി(അ)യുടെ ക്ഷമ അല്ലാഹു പരീക്ഷിക്കുകയായിരുന്നു. രോഗങ്ങളും, ധനനഷ്ടവും, സന്താനനഷ്ടവുമൊന്നും അദ്ദേഹത്തിന്റെ ക്ഷമ കെടുത്തിയില്ല. അപാരമായ ആ ക്ഷമയ്ക്ക് അല്ലാഹു ഉചിതമായ പ്രതിഫലം നൽകുകതന്നെ ചെയ്തു.

688. 'ദുന്നൂൻ' എന്ന വാക്കിന്റെ അർത്ഥം മത്സ്യക്കാരൻ എന്നത്രെ. ഒരു മത്സ്യത്തിന്റെ വയററിൽ അകപ്പെട്ടിട്ട് അല്ലാഹുവിന്റെ സഹായത്താൽ രക്ഷപ്പെട്ട യൂനുസ് നബി(അ)യുടെ അപരാഭിധാനമാണ് 'ദുന്നൂൻ.'

689. അസ്സീറിയയുടെ തലസ്ഥാനമായിരുന്ന നീനെവാ നഗരത്തിലാണ് യൂനുസ്(അ) പ്രവാചകനായി നിയോഗിക്കപ്പെട്ടത്. നാട്ടുകാർ തന്റെ പ്രബോധനം ചെവിക്കൊള്ളാത്തതിലുള്ള അമർഷം നിമിത്തം അദ്ദേഹം നാടുവിട്ടുപോയി.

690. രാത്രിയുടെയും, കടലിന്റെയും, മത്സ്യത്തിന്റെ ആമാശയത്തിന്റെയും കൂടി ഇരുട്ട് ഉദ്ദേശിച്ചായിരിക്കാം 'ഇരുട്ടുകൾ' എന്ന് ബഹുവചനത്തിൽ പ്രയോഗിച്ചത്.

إِنَّهُمْ كَانُوا يُسَٰرِعُونَ فِي ٱلْخَيْرَٰتِ وَيَدْعُونَنَا
رَغَبًا وَرَهَبًا ۖ وَكَانُوا لَنَا خَٰشِعِينَ ﴿٩٠﴾

നാം പ്രദാനം ചെയ്യുകയും, അദ്ദേഹത്തിന്റെ ഭാര്യയെ നാം (ഗര്‍ഭധാരണത്തിന്ന്) പ്രാപ്തയാക്കുകയും ചെയ്തു. തീര്‍ച്ചയായും അവര്‍ (പ്രവാചകന്മാര്‍) ഉത്തമകാര്യങ്ങള്‍ക്ക് ധൃതി കാണിക്കുകയും, ആശിച്ചുകൊണ്ടും പേടിച്ചുകൊണ്ടും നമ്മോട് പ്രാര്‍ത്ഥിക്കുകയും ചെയ്യുന്നവരായിരുന്നു. അവര്‍ നമ്മോട് താഴ്മ കാണിക്കുന്നവരുമായിരുന്നു.

وَٱلَّتِىٓ أَحْصَنَتْ فَرْجَهَا فَنَفَخْنَا فِيهَا مِن رُّوحِنَا
وَجَعَلْنَٰهَا وَٱبْنَهَآ ءَايَةً لِّلْعَٰلَمِينَ ﴿٩١﴾

91. തന്റെ ഗുഹ്യസ്ഥാനത്തെ സൂക്ഷിച്ച ഒരുവളെ (മര്‍യം)യും ഓര്‍ക്കുക. അങ്ങനെ അവളില്‍ നമ്മുടെ ആത്മാവില്‍ നിന്ന് നാം ഊതുകയും, അവളെയും അവളുടെ മകനെയും നാം ലോകര്‍ക്ക് ദൃഷ്ടാന്തമാക്കുകയും ചെയ്തു.

إِنَّ هَٰذِهِۦٓ أُمَّتُكُمْ أُمَّةً وَٰحِدَةً
وَأَنَا۠ رَبُّكُمْ فَٱعْبُدُونِ ﴿٩٢﴾

92. (മനുഷ്യരേ,) തീര്‍ച്ചയായും ഇതാണ് നിങ്ങളുടെ സമുദായം.[691] ഏകസമുദായം. ഞാന്‍ നിങ്ങളുടെ രക്ഷിതാവും. അതിനാല്‍ നിങ്ങള്‍ എന്നെ ആരാധിക്കുവിന്‍.

وَتَقَطَّعُوٓا أَمْرَهُم بَيْنَهُمْ ۖ كُلٌّ إِلَيْنَا رَٰجِعُونَ ﴿٩٣﴾

93. എന്നാല്‍ അവര്‍ക്കിടയില്‍ അവരുടെ കാര്യം അവര്‍ ശിഥിലമാക്കിക്കളഞ്ഞിരിക്കയാണ്. എല്ലാവരും നമ്മുടെ അടുത്തേക്ക് തന്നെ മടങ്ങി വരുന്നവരത്രെ.

فَمَن يَعْمَلْ مِنَ ٱلصَّٰلِحَٰتِ وَهُوَ مُؤْمِنٌ فَلَا كُفْرَانَ
لِسَعْيِهِۦ وَإِنَّا لَهُۥ كَٰتِبُونَ ﴿٩٤﴾

94. വല്ലവനും സത്യവിശ്വാസിയായിക്കൊണ്ട് സല്‍ക്കര്‍മ്മങ്ങളില്‍ വല്ലതും ചെയ്യുന്നപക്ഷം അവന്റെ പ്രയത്നത്തിന്റെ ഫലം നിഷേധിക്കപ്പെടുകയേയില്ല. തീര്‍ച്ചയായും നാം അത് എഴുതിവെക്കുന്നതാണ്.

وَحَرَٰمٌ عَلَىٰ قَرْيَةٍ أَهْلَكْنَٰهَآ أَنَّهُمْ لَا يَرْجِعُونَ ﴿٩٥﴾

95. നാം നശിപ്പിച്ചുകളഞ്ഞിട്ടുള്ള ഏതൊരു നാട്ടുകാരെസ്സംബന്ധിച്ചേടത്തോളവും അവര്‍ നമ്മുടെ അടുത്തേക്ക് തിരിച്ചു വരാതിരിക്കുക എന്നത് അസംഭവ്യമാകുന്നു.[692]

حَتَّىٰٓ إِذَا فُتِحَتْ يَأْجُوجُ وَمَأْجُوجُ وَهُم مِّن كُلِّ
حَدَبٍ يَنسِلُونَ ﴿٩٦﴾
وَٱقْتَرَبَ ٱلْوَعْدُ ٱلْحَقُّ فَإِذَا هِىَ شَٰخِصَةٌ أَبْصَٰرُ ٱلَّذِينَ

96, 97. അങ്ങനെ യഅ്ജൂജ്—മഅ്ജൂജ് ജനവിഭാഗങ്ങള്‍ തുറന്നുവിടപ്പെടുകയും, അവര്‍ എല്ലാ കുന്നുകളില്‍ നിന്നും കുതിച്ചിറങ്ങി വരികയും, ആ സത്യവാഗ്ദാനം ആസന്നമാകുകയും ചെയ്താല്‍[693] അപ്പോഴതാ അവിശ്വസിച്ചവരുടെ കണ്ണുകള്‍ ഇമവെട്ടാതെ നിന്നു പോകുന്നു.

691. പ്രവാചകന്മാരെല്ലാം ജനങ്ങളെ ക്ഷണിച്ചത്, മനുഷ്യര്‍ ഒരൊററ സമുദായം; അവര്‍ക്ക് ഒരേയൊരു ദൈവം എന്ന ആശയത്തിലേക്കായിരുന്നു.
692. ഭൗതികനാശത്തോടെ അവര്‍ക്കുള്ള ശിക്ഷ അവസാനിക്കുകയില്ല. അവസാനിക്കാത്ത ശിക്ഷ ആസ്വദിക്കാനായി അവര്‍ തിരിച്ചു വിളിക്കപ്പെടുക തന്നെ ചെയ്യും. വേറെയും ചില വ്യാഖ്യാനങ്ങള്‍ ഈ വചനത്തിന് നല്‍കപ്പെട്ടിട്ടുണ്ട്.
693. യഅ്ജൂജ് — മഅ്ജൂജ് വിഭാഗങ്ങള്‍ക്ക് ഭൂമിയില്‍ സര്‍വ്വത്ര കുഴപ്പം സൃഷ്ടിക്കാന്‍ സാധിക്കുക എന്നത് ലോകാവസാനം അകലെയല്ലെന്നതിനുള്ള സൂചനയാണെന്ന് ഈ വചനത്തില്‍ നിന്ന് ഗ്രഹിക്കാം.

ഞങ്ങളുടെ നാശമേ! ഞങ്ങൾ ഈ കാര്യത്തെപ്പററി അശ്രദ്ധയിലായിപ്പോയല്ലോ. അല്ല, ഞങ്ങൾ അക്രമകാരികളായിപ്പോയല്ലോ എന്നായിരിക്കും അവർ പറയുന്നത്.

كَفَرُوا يَا وَيْلَنَا قَدْ كُنَّا فِي غَفْلَةٍ مِّنْ هَٰذَا بَلْ كُنَّا ظَالِمِينَ ﴿٩٧﴾

98. തീർച്ചയായും നിങ്ങളും അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നവയും നരകത്തിലെ ഇന്ധനമാകുന്നു. നിങ്ങൾ അതിലേക്ക് വന്നുചേരുക തന്നെ ചെയ്യുന്നതാണ്.

إِنَّكُمْ وَمَا تَعْبُدُونَ مِن دُونِ اللَّهِ حَصَبُ جَهَنَّمَ أَنتُمْ لَهَا وَارِدُونَ ﴿٩٨﴾

99. ഇക്കൂട്ടർ ദൈവങ്ങളായിരുന്നുവെങ്കിൽ ഇവർ അതിൽ (നരകത്തിൽ) വന്നുചേരുകയില്ലായിരുന്നു. അവരെല്ലാം അതിൽ നിത്യവാസികളായിരിക്കും.

لَوْ كَانَ هَٰؤُلَاءِ آلِهَةً مَّا وَرَدُوهَا ۖ وَكُلٌّ فِيهَا خَالِدُونَ ﴿٩٩﴾

100. അവർക്ക് അവിടെ ഒരു തേങ്ങലുണ്ടായിരിക്കും. അവർ അതിൽ വെച്ച് (യാതൊന്നും) കേൾക്കുകയുമില്ല.[694]

لَهُمْ فِيهَا زَفِيرٌ وَهُمْ فِيهَا لَا يَسْمَعُونَ ﴿١٠٠﴾

101. തീർച്ചയായും നമ്മുടെ പക്കൽ നിന്ന് മുമ്പേ നന്മ ലഭിച്ചവരാരോ അവർ അതിൽ (നരകത്തിൽ) നിന്ന് അകററിനിർത്തപ്പെടുന്നവരാകുന്നു.[695]

إِنَّ الَّذِينَ سَبَقَتْ لَهُم مِّنَّا الْحُسْنَىٰ أُولَٰئِكَ عَنْهَا مُبْعَدُونَ ﴿١٠١﴾

102. അതിൻെറ നേരിയ ശബ്ദം പോലും അവർ കേൾക്കുകയില്ല. തങ്ങളുടെ മനസ്സുകൾക്ക് ഇഷ്ടപ്പെട്ട സുഖാനുഭവങ്ങളിൽ അവർ നിത്യവാസികളായിരിക്കും.

لَا يَسْمَعُونَ حَسِيسَهَا ۖ وَهُمْ فِي مَا اشْتَهَتْ أَنفُسُهُمْ خَالِدُونَ ﴿١٠٢﴾

103. ഏററവും വലിയ ആ സംഭ്രമം അവർക്ക് ദുഃഖമുണ്ടാക്കുകയില്ല. നിങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന നിങ്ങളുടെതായ ദിവസമാണിത് എന്ന് പറഞ്ഞുകൊണ്ട് മലക്കുകൾ അവരെ സ്വാഗതം ചെയ്യുന്നതാണ്.

لَا يَحْزُنُهُمُ الْفَزَعُ الْأَكْبَرُ وَتَتَلَقَّاهُمُ الْمَلَائِكَةُ هَٰذَا يَوْمُكُمُ الَّذِي كُنتُمْ تُوعَدُونَ ﴿١٠٣﴾

104. ഗ്രന്ഥങ്ങളുടെ ഏടുകൾ ചുരുട്ടുന്ന പ്രകാരം ആകാശത്തെ നാം ചുരുട്ടിക്കളയുന്ന ദിവസം! ആദ്യമായി സൃഷ്ടി ആരംഭിച്ചതുപോലെ ത്തന്നെ നാം അത് ആവർത്തിക്കുന്നതുമാണ്. നാം ബാധ്യതയേററ ഒരു വാഗ്ദാനമത്രെ അത്. നാം (അത്) നടപ്പിലാക്കുക തന്നെ ചെയ്യുന്നതാണ്.

يَوْمَ نَطْوِي السَّمَاءَ كَطَيِّ السِّجِلِّ لِلْكُتُبِ ۚ كَمَا بَدَأْنَا أَوَّلَ خَلْقٍ نُّعِيدُهُ ۚ وَعْدًا عَلَيْنَا ۚ إِنَّا كُنَّا فَاعِلِينَ ﴿١٠٤﴾

---

694. മറ്റൊരാളുടെ വിലാപം കേൾക്കാൻ കഴിയാത്തവിധം ഭയവിഹ്വലരും പരിഭ്രാന്തരുമായിരിക്കും ഓരോരുത്തരും.
695. അല്ലാഹുവിന് പുറമെയുള്ള ആരാധ്യരെല്ലാം നരകത്തിലെ ഇന്ധനമാകുന്നു എന്ന് പറഞ്ഞതിൽ നിന്ന് ഈസാ നബി(അ)യും, ഉസൈറും (അ), മലക്കുകളും ഏതെങ്കിലും ജനവിഭാഗങ്ങളാൽ ആരാധിക്കപ്പെടുന്ന പ്രവാചകന്മാരും സത്യവിശ്വാസികളും ഒഴിവാകുന്നു. കാരണം, അവരുടെ അറിവോ അംഗീകാരമോ കൂടാതെയാണല്ലോ അവർ ആരാധിക്കപ്പെടുന്നത്.

وَلَقَدْ كَتَبْنَا فِي الزَّبُورِ مِنْ بَعْدِ الذِّكْرِ أَنَّ
الْأَرْضَ يَرِثُهَا عِبَادِيَ الصَّالِحُونَ ١٠٥

105. ഭൂമിയുടെ അനന്തരാവകാശമെടുക്കുന്നത് എന്റെ സദ്‌വൃത്തരായ ദാസന്മാരായിരിക്കും എന്ന് 'ഉൽബോധന'ത്തിനുശേഷം നാം 'സബൂറി'ൽ രേഖപ്പെടുത്തിയിട്ടുണ്ട്.[696]

إِنَّ فِي هَٰذَا لَبَلَاغًا لِقَوْمٍ عَابِدِينَ ١٠٦

106. തീർച്ചയായും ഇതിൽ ആരാധനാനിരതരായ ആളുകൾക്ക് ഒരു സന്ദേശമുണ്ട്.

وَمَا أَرْسَلْنَاكَ إِلَّا رَحْمَةً لِلْعَالَمِينَ ١٠٧

107. ലോകർക്ക് കാരുണ്യമായിക്കൊണ്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല.

قُلْ إِنَّمَا يُوحَىٰ إِلَيَّ أَنَّمَا إِلَٰهُكُمْ إِلَٰهٌ وَاحِدٌ ۖ فَهَلْ أَنْتُمْ
مُسْلِمُونَ ١٠٨

108. പറയുക: നിങ്ങളുടെ ദൈവം ഏകദൈവം മാത്രമാണ് എന്നത്രെ എനിക്ക് ബോധനം നൽകപ്പെടുന്നത്. അതിനാൽ നിങ്ങൾ മുസ്‌ലിംകളാവുന്നില്ലേയോ?

فَإِنْ تَوَلَّوْا فَقُلْ آذَنْتُكُمْ عَلَىٰ سَوَاءٍ ۖ وَإِنْ أَدْرِي
أَقَرِيبٌ أَمْ بَعِيدٌ مَا تُوعَدُونَ ١٠٩

109. എന്നിട്ട് അവർ തിരിഞ്ഞുകളയുകയാണെങ്കിൽ നീ പറയുക: "നിങ്ങളോട് ഞാൻ പ്രഖ്യാപിച്ചിട്ടുള്ളത് തുല്യമായ വിധത്തിലാകുന്നു.[697] നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്ന കാര്യം ആസന്നമാണോ അതല്ല വിദൂരമാണോ എന്നെനിക്കറിഞ്ഞുകൂടാ."

إِنَّهُ يَعْلَمُ الْجَهْرَ مِنَ الْقَوْلِ وَيَعْلَمُ مَا تَكْتُمُونَ ١١٠

110. "തീർച്ചയായും സംസാരത്തിൽ നിന്ന് പരസ്യമായിട്ടുള്ളത് അവൻ അറിയും. നിങ്ങൾ ഒളിച്ചു വെക്കുന്നതും അവൻ അറിയും."

وَإِنْ أَدْرِي لَعَلَّهُ فِتْنَةٌ لَكُمْ وَمَتَاعٌ إِلَىٰ حِينٍ ١١١

111. "എനിക്കറിഞ്ഞുകൂടാ, ഇത് ഒരുവേള നിങ്ങൾക്കൊരു പരീക്ഷണവും, അല്പസമയത്തേക്ക് മാത്രമുള്ള ഒരു സുഖാനുഭവവും ആയേക്കാം."

قٰلَ رَبِّ احْكُمْ بِالْحَقِّ ۗ وَرَبُّنَا
الرَّحْمَٰنُ الْمُسْتَعَانُ عَلَىٰ مَا تَصِفُونَ ١١٢

112. അദ്ദേഹം (നബി) പറഞ്ഞു: എന്റെ രക്ഷിതാവേ, നീ യാഥാർത്ഥ്യമനുസരിച്ച് വിധികൽപിക്കേണമേ. നമ്മുടെ രക്ഷിതാവ് പരമകാരുണികനും നിങ്ങൾ പറഞ്ഞുണ്ടാക്കുന്നതിനെതിരിൽ സഹായമർത്ഥിക്കപ്പെടാവുന്നവനുമത്രെ.

---

696. ഇവിടെ 'ദിക്ർ എന്ന പദം കൊണ്ടുള്ള വിവക്ഷ അല്ലാഹുവിങ്കലുള്ള മൂലഗ്രന്ഥമാണെന്നും, അതല്ല തൗറാത്താണെന്നും രണ്ടഭിപ്രായമുണ്ട്. തദനുസൃതമായി 'സബൂർ' എന്ന പദത്തിന്റെ വിവക്ഷയെപററിയും രണ്ടഭിപ്രായമുണ്ട്; ദാവൂദ് നബി(അ)ക്ക് നൽകപ്പെട്ട വേദമെന്നും, കേവലം വേദഗ്രന്ഥമെന്നും.

697. 'അലാ സവാഇൻ' എന്ന വാക്കിന് 'തുല്യമായിക്കൊണ്ട്', 'ശരിയായിക്കൊണ്ട്' എന്നൊക്കെ അർത്ഥമാകാവുന്നതാണ്. 'വിശ്വാസകാര്യങ്ങളും, വിധിവിലക്കുകളും, യുദ്ധവും സമാധാനവും സംബന്ധിച്ച കാര്യങ്ങളുമൊക്കെ ഞാൻ നിങ്ങളോട് പ്രഖ്യാപിച്ചിട്ടുള്ളത് ശരിയാംവിധത്തിലാണ് — അഥവാ എല്ലാവർക്കും ഒരുപോലെ ബാധകമായിക്കൊണ്ടാണ്' എന്ന് വിവക്ഷ.




## അദ്ധ്യായം - 22

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يَٰٓأَيُّهَا ٱلنَّاسُ ٱتَّقُوا۟ رَبَّكُمْ ۚ إِنَّ زَلْزَلَةَ ٱلسَّاعَةِ شَىْءٌ عَظِيمٌ ①

1. മനുഷ്യരേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുവിൻ, തീർച്ചയായും ആ അന്ത്യസമയത്തെ പ്രകമ്പനം ഭയങ്കരമായ ഒരു കാര്യം തന്നെയാകുന്നു.

يَوْمَ تَرَوْنَهَا تَذْهَلُ كُلُّ مُرْضِعَةٍ عَمَّآ أَرْضَعَتْ
وَتَضَعُ كُلُّ ذَاتِ حَمْلٍ حَمْلَهَا وَتَرَى ٱلنَّاسَ سُكَٰرَىٰ
وَمَا هُم بِسُكَٰرَىٰ وَلَٰكِنَّ عَذَابَ ٱللَّهِ شَدِيدٌ ②

2. നിങ്ങൾ അത് കാണുന്ന ദിവസം ഏതൊരു മുല കൊടുക്കുന്ന മാതാവും താൻ മുലയൂട്ടുന്ന കുഞ്ഞിനെ പററി അശ്രദ്ധയിലായിപ്പോകും. ഗർഭവതിയായ ഏതൊരു സ്ത്രീയും തന്റെ ഗർഭത്തിലുള്ളത് പ്രസവിച്ചു പോകുകയും ചെയ്യും. ജനങ്ങളെ മത്തു പിടിച്ചവരായി നിനക്ക് കാണുകയും ചെയ്യാം. (യഥാർത്ഥത്തിൽ) അവർ ലഹരി ബാധിച്ചവരല്ല.[698] പക്ഷെ, അല്ലാഹുവിന്റെ ശിക്ഷ കഠിനമാകുന്നു.

وَمِنَ ٱلنَّاسِ مَن يُجَٰدِلُ فِى ٱللَّهِ بِغَيْرِ عِلْمٍ
وَيَتَّبِعُ كُلَّ شَيْطَٰنٍ مَّرِيدٍ ③

3. യാതൊരു അറിവുമില്ലാതെ അല്ലാഹുവിന്റെ കാര്യത്തിൽ തർക്കിക്കുകയും, ധിക്കാരിയായ ഏത് പിശാചിനെയും പിൻപററുകയും ചെയ്യുന്ന ചിലർ മനുഷ്യരുടെ കൂട്ടത്തിലുണ്ട്.

كُتِبَ عَلَيْهِ أَنَّهُۥ مَن تَوَلَّاهُ فَأَنَّهُۥ يُضِلُّهُۥ
وَيَهْدِيهِ إِلَىٰ عَذَابِ ٱلسَّعِيرِ ④

4. അവനെ (പിശാചിനെ) വല്ലവനും മിത്രമായി സ്വീകരിക്കുന്ന പക്ഷം അവൻ (പിശാച്) തീർച്ചയായും അവനെ പിഴപ്പിക്കുകയും, ജ്വലിക്കുന്ന നരകശിക്ഷയിലേക്ക് അവനെ നയിക്കുകയും ചെയ്യുന്നതാണ് എന്ന് അവനെ സംബന്ധിച്ച് എഴുതപ്പെട്ടിരിക്കുന്നു.

يَٰٓأَيُّهَا ٱلنَّاسُ إِن كُنتُمْ فِى رَيْبٍ مِّنَ ٱلْبَعْثِ

5. മനുഷ്യരേ, ഉയിർത്തെഴുന്നേൽപിനെപ്പററി നിങ്ങൾ സംശയത്തിലാണെങ്കിൽ (ആലോചിച്ചു നോക്കുക:) തീർച്ചയായും നാമാണ് നിങ്ങളെ

---

* ഹജ്ജിനെ (തീർത്ഥാടനത്തെ) പററിയുള്ള വചനങ്ങൾ അടങ്ങിയതുകൊണ്ടത്രെ ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

698. ലഹരിയല്ല, ഭയവിഹ്വലതയാണ് അവരെ ഉന്മത്തരാക്കിത്തീർക്കുന്നത്.

فَإِنَّا خَلَقْنَٰكُم مِّن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ مِنْ عَلَقَةٍ
ثُمَّ مِن مُّضْغَةٍ مُّخَلَّقَةٍ وَغَيْرِ مُخَلَّقَةٍ لِّنُبَيِّنَ لَكُمْ
وَنُقِرُّ فِى ٱلْأَرْحَامِ مَا نَشَآءُ إِلَىٰٓ أَجَلٍ مُّسَمًّى
ثُمَّ نُخْرِجُكُمْ طِفْلًا ثُمَّ لِتَبْلُغُوٓا۟ أَشُدَّكُمْ ۖ وَمِنكُم مَّن
يُتَوَفَّىٰ وَمِنكُم مَّن يُرَدُّ إِلَىٰٓ أَرْذَلِ ٱلْعُمُرِ لِكَيْلَا
يَعْلَمَ مِنۢ بَعْدِ عِلْمٍ شَيْـًٔا ۚ وَتَرَى ٱلْأَرْضَ
هَامِدَةً فَإِذَآ أَنزَلْنَا عَلَيْهَا ٱلْمَآءَ ٱهْتَزَّتْ
وَرَبَتْ وَأَنۢبَتَتْ مِن كُلِّ زَوْجٍۭ بَهِيجٍ ﴿٥﴾

മണ്ണിൽ നിന്നും,[699] പിന്നീട് ബീജത്തിൽ നിന്നും, പിന്നീട് ഭ്രൂണത്തിൽ നിന്നും, അനന്തരം രൂപം നൽകപ്പെട്ടതും രൂപം നൽകപ്പെടാത്തതുമായ മാംസപിണ്ഡത്തിൽ നിന്നും സൃഷ്ടിച്ചത്. നാം നിങ്ങൾക്ക് കാര്യങ്ങൾ വിശദമാക്കിത്തരാൻ വേണ്ടി (പറയുകയാകുന്നു.) നാം ഉദ്ദേശിക്കുന്നതിനെ നിശ്ചിതമായ ഒരവധി വരെ നാം ഗർഭാശയങ്ങളിൽ താമസിപ്പിക്കുന്നു. പിന്നീട് നിങ്ങളെ നാം ശിശുക്കളായി പുറത്തുകൊണ്ടുവരുന്നു. അനന്തരം നിങ്ങൾ നിങ്ങളുടെ പൂർണ്ണശക്തി പ്രാപിക്കുന്നതുവരെ (അവൻ നിങ്ങളെ വളർത്തുന്നു.) (നേരത്തെ) ജീവിതം അവസാനിപ്പിക്കപ്പെടുന്നവരും നിങ്ങളുടെ കൂട്ടത്തിലുണ്ട്. അറിവുണ്ടായിരുന്നതിനുശേഷം യാതൊന്നും അറിയാതാകുംവിധം ഏററവും അവശമായ പ്രായത്തിലേക്ക് മടക്കപ്പെടുന്നവരും നിങ്ങളുടെ കൂട്ടത്തിലുണ്ട്. ഭൂമി വരണ്ടു നിർജ്ജീവമായി കിടക്കുന്നതായി നിനക്ക് കാണാം. എന്നിട്ട് അതിന്മേൽ നാം വെള്ളം ചൊരിഞ്ഞാൽ അത് ഇളകുകയും വികസിക്കുകയും, കൗതുകമുള്ള എല്ലാതരം ചെടികളെയും അത് മുളപ്പിക്കുകയും ചെയ്യുന്നു.

ذَٰلِكَ بِأَنَّ ٱللَّهَ هُوَ ٱلْحَقُّ وَأَنَّهُۥ يُحْىِ ٱلْمَوْتَىٰ
وَأَنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٦﴾

6. അതെന്തുകൊണ്ടെന്നാൽ അല്ലാഹു തന്നെയാണ് സത്യമായുള്ളവൻ. അവൻ മരിച്ചവരെ ജീവിപ്പിക്കും. അവൻ ഏത് കാര്യത്തിനും കഴിവുള്ളവനാണ്.

وَأَنَّ ٱلسَّاعَةَ ءَاتِيَةٌ لَّا رَيْبَ فِيهَا وَأَنَّ ٱللَّهَ يَبْعَثُ مَن
فِى ٱلْقُبُورِ ﴿٧﴾

7. അന്ത്യസമയം വരിക തന്നെ ചെയ്യും. അതിൽ യാതൊരു സംശയവുമില്ല. ഖബ്റുകളിലുള്ളവരെ അല്ലാഹു ഉയിർത്തെഴുന്നേല്പിക്കുകയും ചെയ്യും.

وَمِنَ ٱلنَّاسِ مَن يُجَٰدِلُ فِى ٱللَّهِ بِغَيْرِ عِلْمٍ
وَلَا هُدًى وَلَا كِتَٰبٍ مُّنِيرٍ ﴿٨﴾
ثَانِىَ عِطْفِهِۦ لِيُضِلَّ عَن سَبِيلِ ٱللَّهِ ۖ لَهُۥ فِى ٱلدُّنْيَا
خِزْىٌ ۖ وَنُذِيقُهُۥ يَوْمَ ٱلْقِيَٰمَةِ عَذَابَ ٱلْحَرِيقِ ﴿٩﴾

8, 9. യാതൊരറിവോ, മാർഗദർശനമോ, വെളിച്ചം നൽകുന്ന ഗ്രന്ഥമോ ഇല്ലാതെ, അഹങ്കാരത്തോടെ തിരിഞ്ഞുകൊണ്ട് അല്ലാഹുവിൻെറ കാര്യത്തിൽ തർക്കിക്കുന്നവനും മനുഷ്യരുടെ കൂട്ടത്തിലുണ്ട്. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് (ജനങ്ങളെ) തെററിച്ചുകളയാൻ വേണ്ടിയത്രെ (അവൻ അങ്ങനെ ചെയ്യുന്നത്.) ഇഹലോകത്ത് അവന്ന് നിന്ദ്യതയാണുള്ളത്. ഉയിർത്തെഴുന്നേൽപിൻെറ നാളിൽ ചുട്ടെരിക്കുന്ന ശിക്ഷ അവന്ന് നാം ആസ്വദിപ്പിക്കുകയും ചെയ്യും.

699. ആദിമമനുഷ്യൻ കളിമൺരൂപത്തിൽ നിന്ന് നേരിട്ട് സൃഷ്ടിക്കപ്പെടുകയാണുണ്ടായത്. ഓരോ മനുഷ്യൻെറയും ഭൗതികശരീരം മണ്ണിലെ ധാതുലവണങ്ങളുടെ സമുച്ചയമത്രെ.

ذَٰلِكَ بِمَا قَدَّمَتْ يَدَاكَ وَأَنَّ اللَّهَ لَيْسَ بِظَلَّامٍ لِلْعَبِيدِ ﴿١٠﴾

10. (അന്നവനോട് ഇപ്രകാരം പറയപ്പെടും:) നിന്റെ കൈകൾ മുൻകൂട്ടി ചെയ്തത് നിമിത്തവും, അല്ലാഹു (തന്റെ) ദാസന്മാരോട് ഒട്ടും അനീതി ചെയ്യുന്നവനല്ല എന്നതിനാലുമത്രെ അത്.

وَمِنَ النَّاسِ مَنْ يَعْبُدُ اللَّهَ عَلَىٰ حَرْفٍ ۖ فَإِنْ أَصَابَهُ خَيْرٌ
اطْمَأَنَّ بِهِ ۖ وَإِنْ أَصَابَتْهُ فِتْنَةٌ انْقَلَبَ عَلَىٰ وَجْهِهِ
خَسِرَ الدُّنْيَا وَالْآخِرَةَ ۚ ذَٰلِكَ هُوَ الْخُسْرَانُ الْمُبِينُ ﴿١١﴾

11. ഒരു 'വക്കി'ലിരുന്നുകൊണ്ട് അല്ലാഹുവെ ആരാധിച്ചുകൊണ്ടിരിക്കുന്നവനും ജനങ്ങളുടെ കൂട്ടത്തിലുണ്ട്. അവന്ന് വല്ല ഗുണവും വന്നെത്തുന്ന പക്ഷം അതിൽ അവൻ സമാധാന മടഞ്ഞുകൊള്ളും.[700] അവന്ന് വല്ല പരീക്ഷണവും നേരിട്ടാലോ, അവൻ അവന്റെ പാട്ടിലേക്കു തന്നെ മറിഞ്ഞുകളയുന്നതാണ്.[701] ഇഹലോകവും പരലോകവും അവന്ന് നഷ്ടപ്പെട്ടു. അതു തന്നെയാണ് വ്യക്തമായ നഷ്ടം.

يَدْعُو مِنْ دُونِ اللَّهِ مَا لَا يَضُرُّهُ وَمَا لَا يَنْفَعُهُ ۚ ذَٰلِكَ هُوَ
الضَّلَالُ الْبَعِيدُ ﴿١٢﴾

12. അല്ലാഹുവിന് പുറമെ അവന്ന് ഉപദ്രവമോ ഉപകാരമോ ചെയ്യാത്ത വസ്തുക്കളെ അവൻ വിളിച്ച് പ്രാർത്ഥിക്കുന്നു. അതു തന്നെയാണ് വിദൂരമായ വഴികേട്.

يَدْعُو لَمَنْ ضَرُّهُ أَقْرَبُ مِنْ نَفْعِهِ ۚ
لَبِئْسَ الْمَوْلَىٰ وَلَبِئْسَ الْعَشِيرُ ﴿١٣﴾

13. ഏതൊരുത്തനെക്കൊണ്ടുള്ള ഉപദ്രവം അവനെക്കൊണ്ടുള്ള ഉപകാരത്തെക്കാൾ അടുത്തുനിൽക്കുന്നുവോ അങ്ങനെയുള്ളവനെത്തന്നെ അവൻ വിളിച്ച് പ്രാർത്ഥിക്കുന്നു. അവൻ എത്ര ചീത്ത സഹായി! എത്ര ചീത്ത കൂട്ടുകാരൻ![702]

إِنَّ اللَّهَ يُدْخِلُ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ جَنَّاتٍ
تَجْرِي مِنْ تَحْتِهَا الْأَنْهَارُ ۚ إِنَّ اللَّهَ يَفْعَلُ مَا يُرِيدُ ﴿١٤﴾

14. വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരെ താഴ്ഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗ്ഗത്തോപ്പുകളിൽ അല്ലാഹു പ്രവേശിപ്പിക്കുക തന്നെ ചെയ്യുന്നതാണ്. തീർച്ചയായും അല്ലാഹു താൻ ഉദ്ദേശിക്കുന്നത് പ്രവർത്തിക്കുന്നു.

مَنْ كَانَ يَظُنُّ أَنْ لَنْ يَنْصُرَهُ اللَّهُ فِي الدُّنْيَا
وَالْآخِرَةِ فَلْيَمْدُدْ بِسَبَبٍ إِلَى

15. ഇഹലോകത്തും പരലോകത്തും അദ്ദേഹത്തെ (നബിയെ) അല്ലാഹു സഹായിക്കുന്നതേ അല്ല എന്ന് വല്ലവനും വിചാരിക്കുന്നുവെങ്കിൽ അവൻ ആകാശത്തേക്ക് ഒരു കയർ നീട്ടിക്കെട്ടിയിട്ട് (നബിക്ക് കിട്ടുന്ന സഹായം) വിച്ഛേദിച്ചുകൊള്ളട്ടെ.[703] എന്നിട്ട് തന്നെ രോഷം കൊള്ളി

700. അവൻ സമാധാനപൂർവ്വം അല്ലാഹുവെ ആരാധിക്കും.
701. ബഹുദൈവാരാധനയിലേക്കോ ദൈവനിഷേധത്തിലേക്കോ അവൻ മടങ്ങിപ്പോകും.
702. 'ഏതൊരുത്തനെക്കൊണ്ടുള്ള ഉപദ്രവം അവനെക്കൊണ്ടുള്ള ഉപകാരത്തെക്കാൾ അടുത്തുനിൽക്കുന്നുവോ അവൻ എത്ര ചീത്ത സഹായി? എത്ര ചീത്ത കൂട്ടുകാരൻ? എന്ന് അവൻ (പരലോകത്തുവെച്ച്) വിളിച്ചു പറയുന്നതാണ്' എന്നും ഈ വചനത്തിന് അർത്ഥം നൽകപ്പെട്ടിട്ടുണ്ട്. 'യദ്ഊ' എന്ന പദത്തിന് വിളിച്ചു പറയുന്നു എന്നും വിളിച്ചു പ്രാർത്ഥിക്കുന്നു എന്നും അർത്ഥമുള്ളതിനാലാണ് ഈ വ്യാഖ്യാനഭേദം.
703. 'തന്നെ അല്ലാഹു സഹായിക്കുകയേ ഇല്ലെന്ന് വല്ലവനും വിചാരിക്കുന്നുവെങ്കിൽ മുകൾഭാഗത്തേക്ക് ഒരു കയർ നീട്ടിക്കെട്ടിയിട്ട് അവൻ ആത്മഹത്യ ചെയ്തുകൊള്ളട്ടെ' എന്നാണ് മറ്റുചില വ്യാഖ്യാതാക്കൾ വ്യാഖ്യാനം നൽകിയിട്ടുള്ളത്.

السَّمَاءِ ثُمَّ لْيَقْطَعْ فَلْيَنظُرْ هَلْ يُذْهِبَنَّ كَيْدُهُ مَا يَغِيظُ ﴿١٥﴾

ക്കുന്ന കാര്യത്തെ (നബിയുടെ വിജയത്തെ) തന്റെ തന്ത്രംകൊണ്ട് ഇല്ലാതാക്കാൻ കഴിയുമോ എന്ന് അവൻ നോക്കട്ടെ.

وَكَذَٰلِكَ أَنزَلْنَاهُ آيَاتٍ بَيِّنَاتٍ وَأَنَّ اللَّهَ يَهْدِي مَن يُرِيدُ ﴿١٦﴾

16. അപ്രകാരം വ്യക്തമായ ദൃഷ്ടാന്തങ്ങളായിക്കൊണ്ട് നാം ഇത് (ഗ്രന്ഥം) അവതരിപ്പിച്ചിരിക്കുന്നു. അല്ലാഹു താനുദ്ദേശിക്കുന്നവരെ നേർവഴിയിലേക്ക് നയിക്കുന്നതുമാണ്.

إِنَّ الَّذِينَ آمَنُوا وَالَّذِينَ هَادُوا وَالصَّابِئِينَ وَالنَّصَارَىٰ
وَالْمَجُوسَ وَالَّذِينَ أَشْرَكُوا إِنَّ اللَّهَ يَفْصِلُ بَيْنَهُمْ يَوْمَ الْقِيَامَةِ
إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ شَهِيدٌ ﴿١٧﴾

17. സത്യവിശ്വാസികൾ, യഹൂദന്മാർ, സാബീ മതക്കാർ, ക്രിസ്ത്യാനികൾ, മജൂസികൾ, ബഹുദൈവവിശ്വാസികൾ എന്നിവർക്കിടയിൽ ഉയിർത്തെഴുന്നേല്പിന്റെ നാളിൽ തീർച്ചയായും അല്ലാഹു തീർപ്പ് കല്പിക്കുന്നതാണ്. തീർച്ചയായും അല്ലാഹു എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

أَلَمْ تَرَ أَنَّ اللَّهَ يَسْجُدُ لَهُ مَن فِي السَّمَاوَاتِ وَمَن فِي الْأَرْضِ
وَالشَّمْسُ وَالْقَمَرُ وَالنُّجُومُ وَالْجِبَالُ وَالشَّجَرُ وَالدَّوَابُّ
وَكَثِيرٌ مِّنَ النَّاسِ وَكَثِيرٌ حَقَّ عَلَيْهِ الْعَذَابُ وَمَن يُهِنِ
اللَّهُ فَمَا لَهُ مِن مُّكْرِمٍ إِنَّ اللَّهَ يَفْعَلُ مَا يَشَاءُ ۩ ﴿١٨﴾

18. ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരും, സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും, പർവ്വതങ്ങളും വൃക്ഷങ്ങളും ജന്തുക്കളും, മനുഷ്യരിൽ കുറെപേരും അല്ലാഹുവിന് പ്രണാമം അർപ്പിച്ചുകൊണ്ടിരിക്കുന്നു എന്ന് നീ കണ്ടില്ലേ? (വേറെ) കുറെ പേരുടെ കാര്യത്തിൽ ശിക്ഷ സ്ഥിരപ്പെടുകയും ചെയ്തിരിക്കുന്നു. അല്ലാഹു വല്ലവനെയും അപമാനിതനാക്കുന്ന പക്ഷം അവനെ ബഹുമാനിക്കുവാൻ ആരും തന്നെയില്ല. തീർച്ചയായും അല്ലാഹു താൻ ഉദ്ദേശിക്കുന്നത് ചെയ്യുന്നു.

هَٰذَانِ خَصْمَانِ اخْتَصَمُوا فِي رَبِّهِمْ فَالَّذِينَ كَفَرُوا
قُطِّعَتْ لَهُمْ ثِيَابٌ مِّن نَّارٍ يُصَبُّ مِن
فَوْقِ رُءُوسِهِمُ الْحَمِيمُ ﴿١٩﴾

19. ഈ രണ്ടു വിഭാഗം രണ്ടു എതിർകക്ഷികളാകുന്നു. തങ്ങളുടെ രക്ഷിതാവിന്റെ കാര്യത്തിൽ അവർ എതിർവാദക്കാരായി. എന്നാൽ അവിശ്വസിച്ചവരാരോ അവർക്ക് അഗ്നികൊണ്ടുള്ള 'വസ്ത്രങ്ങൾ' മുറിച്ചു കൊടുക്കപ്പെടുന്നതാണ്. അവരുടെ തലയ്ക്കു മീതെ തിളയ്ക്കുന്ന വെള്ളം ചൊരിയപ്പെടുന്നതാണ്.

يُصْهَرُ بِهِ مَا فِي بُطُونِهِمْ وَالْجُلُودُ ﴿٢٠﴾

20. അതുനിമിത്തം അവരുടെ വയറുകളിലുള്ളതും ചർമ്മങ്ങളും ഉരുക്കപ്പെടും.

وَلَهُم مَّقَامِعُ مِنْ حَدِيدٍ ﴿٢١﴾

21. അവർക്ക് ഇരുമ്പിന്റെ ദണ്ഡുകളുമുണ്ടായിരിക്കും.[704]

كُلَّمَا أَرَادُوا أَن يَخْرُجُوا مِنْهَا مِنْ غَمٍّ أُعِيدُوا

22. അതിൽ നിന്ന് കഠിനക്ലേശം നിമിത്തം പുറത്തുപോകാൻ അവർ ഉദ്ദേശിക്കുമ്പോഴെല്ലാം അതിലേക്ക് തന്നെ അവർ മടക്കപ്പെടുന്ന

---

704. ഇരുമ്പ്ദണ്ഡുകൾകൊണ്ടുള്ള ദണ്ഡനമുണ്ടായിരിക്കുമെന്നർത്ഥം.

فِيهَا وَذُوقُوا عَذَابَ الْحَرِيقِ ﴿٢٢﴾

താണ്. എരിച്ചുകളയുന്ന ശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുക (എന്ന് അവരോട് പറയപ്പെടുകയും ചെയ്യും.)

إِنَّ اللَّهَ يُدْخِلُ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ جَنَّاتٍ تَجْرِي مِن تَحْتِهَا الْأَنْهَارُ يُحَلَّوْنَ فِيهَا مِنْ أَسَاوِرَ مِن ذَهَبٍ وَلُؤْلُؤًا ۖ وَلِبَاسُهُمْ فِيهَا حَرِيرٌ ﴿٢٣﴾

23. വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരെ, താഴ്ഭാഗത്തുകൂടി നദികൾ ഒഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ തീർച്ചയായും അല്ലാഹു പ്രവേശിപ്പിക്കുന്നതാണ്. അവർക്കവിടെ സ്വർണ്ണവളകളും മുത്തും അണിയിക്കപ്പെടുന്നതാണ്. പട്ടായിരിക്കും അവർക്കവിടെയുള്ള വസ്ത്രം.

وَهُدُوا إِلَى الطَّيِّبِ مِنَ الْقَوْلِ وَهُدُوا إِلَىٰ صِرَاطِ الْحَمِيدِ ﴿٢٤﴾

24. വാക്കുകളിൽ വെച്ച് ഉത്തമമായതിലേക്കാണ് അവർക്ക് മാർഗ്ഗദർശനം നൽകപ്പെട്ടത്. സ്തുത്യർഹനായ അല്ലാഹുവിൻെറ പാതയിലേക്കാണ് അവർക്ക് മാർഗ്ഗദർശനം നൽകപ്പെട്ടത്.

إِنَّ الَّذِينَ كَفَرُوا وَيَصُدُّونَ عَن سَبِيلِ اللَّهِ وَالْمَسْجِدِ الْحَرَامِ الَّذِي جَعَلْنَاهُ لِلنَّاسِ سَوَاءً الْعَاكِفُ فِيهِ وَالْبَادِ ۚ وَمَن يُرِدْ فِيهِ بِإِلْحَادٍ بِظُلْمٍ نُّذِقْهُ مِنْ عَذَابٍ أَلِيمٍ ﴿٢٥﴾

25. തീർച്ചയായും സത്യത്തെ നിഷേധിക്കുകയും, അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്നും, മനുഷ്യർക്ക്— സ്ഥിരവാസിക്കും പരദേശിക്കും — സമാവകാശമുള്ളതായി നാം നിശ്ചയിച്ചിട്ടുള്ള മസ്ജിദുൽ ഹറാമിൽ നിന്നും ജനങ്ങളെ തടഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നവരാരോ അവർ (കരുതിയിരിക്കട്ടെ). അവിടെവെച്ച് വല്ലവനും അന്യായമായി ധർമ്മവിരുദ്ധമായ വല്ലതും ചെയ്യാനുദ്ദേശിക്കുന്നപക്ഷം അവന്ന് വേദനയേറിയ ശിക്ഷയിൽ നിന്നും നാം ആസ്വദിപ്പിക്കുന്നതാണ്.

وَإِذْ بَوَّأْنَا لِإِبْرَاهِيمَ مَكَانَ الْبَيْتِ أَن لَّا تُشْرِكْ بِي شَيْئًا وَطَهِّرْ بَيْتِيَ لِلطَّائِفِينَ وَالْقَائِمِينَ وَالرُّكَّعِ السُّجُودِ ﴿٢٦﴾

26. ഇബ്രാഹീമിന് ആ ഭവനത്തിൻെറ (കഅ്ബയുടെ) സ്ഥാനം നാം സൗകര്യപ്പെടുത്തിക്കൊടുത്ത സന്ദർഭം[705] (ശ്രദ്ധേയമത്രെ.) യാതൊരു വസ്തുവെയും എന്നോട് നീ പങ്കുചേർക്കരുത് എന്നും, ത്വവാഫ് (പ്രദക്ഷിണം) ചെയ്യുന്നവർക്കുവേണ്ടിയും, നിന്നും കുനിഞ്ഞും സാഷ്ടാംഗത്തിലായി ക്കൊണ്ടും പ്രാർത്ഥിക്കുന്നവർക്ക് വേണ്ടിയും എൻെറ ഭവനം ശുദ്ധമാക്കിവെക്കണം എന്നും (നാം അദ്ദേഹത്തോട് നിർദ്ദേശിച്ചു.)

وَأَذِّن فِي النَّاسِ بِالْحَجِّ يَأْتُوكَ رِجَالًا وَعَلَىٰ كُلِّ ضَامِرٍ يَأْتِينَ مِن كُلِّ فَجٍّ عَمِيقٍ ﴿٢٧﴾

27. (നാം അദ്ദേഹത്തോട് പറഞ്ഞു:) ജനങ്ങൾക്കിടയിൽ നീ തീർത്ഥാടനത്തെപറ്റി വിളംബരം ചെയ്യുക. നടന്നുകൊണ്ടും, വിദൂരമായ സകല മലമ്പാതകളിലൂടെയും വരുന്ന എല്ലാവിധ മെലിഞ്ഞ ഒട്ടകങ്ങളുടെ പുറത്ത് കയറിയും അവർ നിൻെറയടുത്ത് വന്നുകൊള്ളും.

705. 'ബവ്വഅ്നാ' എന്ന വാക്കിന് 'നാം നിശ്ചയിച്ചുകൊടുത്തു', 'നാം സൗകര്യപ്പെടുത്തിക്കൊടുത്തു', 'നാം സങ്കേതമാക്കിക്കൊടുത്തു' എന്നൊക്കെ അർത്ഥം നൽകപ്പെട്ടിട്ടുണ്ട്.

لِّيَشْهَدُوا مَنَافِعَ لَهُمْ وَيَذْكُرُوا اسْمَ اللَّهِ فِي أَيَّامٍ مَّعْلُومَاتٍ عَلَىٰ مَا رَزَقَهُم مِّن بَهِيمَةِ الْأَنْعَامِ ۖ فَكُلُوا مِنْهَا وَأَطْعِمُوا الْبَائِسَ الْفَقِيرَ ﴿٢٨﴾

28. അവർക്ക് പ്രയോജനകരമായ രംഗങ്ങളിൽ[706] അവർ സന്നിഹിതരാകുവാനും, അല്ലാഹു അവർക്ക് നൽകിയിട്ടുള്ള നാല്ക്കാലി മൃഗങ്ങളെ നിശ്ചിതദിവസങ്ങളിൽ അവന്റെ നാമം ഉച്ചരിച്ചുകൊണ്ട് ബലി കഴിക്കാനും വേണ്ടിയത്രെ അത്. അങ്ങനെ അവയിൽ നിന്ന് നിങ്ങൾ തിന്നുകയും, പരവശനും ദരിദ്രനുമായിട്ടുള്ളവന് ഭക്ഷിക്കാൻ കൊടുക്കുകയും ചെയ്യുക.

ثُمَّ لْيَقْضُوا تَفَثَهُمْ وَلْيُوفُوا نُذُورَهُمْ وَلْيَطَّوَّفُوا بِالْبَيْتِ الْعَتِيقِ ﴿٢٩﴾

29. പിന്നെ അവർ തങ്ങളുടെ അഴുക്ക് നീക്കിക്കളയുകയും,[707] തങ്ങളുടെ നേർച്ചകൾ നിറവേററുകയും, പുരാതനമായ ആ ഭവനത്തെ പ്രദക്ഷിണം വെക്കുകയും ചെയ്തുകൊള്ളട്ടെ.

ذَٰلِكَ وَمَن يُعَظِّمْ حُرُمَاتِ اللَّهِ فَهُوَ خَيْرٌ لَّهُ عِندَ رَبِّهِ ۗ وَأُحِلَّتْ لَكُمُ الْأَنْعَامُ إِلَّا مَا يُتْلَىٰ عَلَيْكُمْ ۖ فَاجْتَنِبُوا الرِّجْسَ مِنَ الْأَوْثَانِ وَاجْتَنِبُوا قَوْلَ الزُّورِ ﴿٣٠﴾

30. അത് (നിങ്ങൾ ഗ്രഹിക്കുക.) അല്ലാഹു പവിത്രത നൽകിയ വസ്തുക്കളെ വല്ലവനും ബഹുമാനിക്കുന്നപക്ഷം അത് തന്റെ രക്ഷിതാവിന്റെ അടുക്കൽ അവന്ന് ഗുണകരമായിരിക്കും. നിങ്ങൾക്ക് ഓതികേൾപ്പിക്കപ്പെടുന്നതൊഴിച്ചുള്ള കന്നുകാലികൾ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു.[708] ആകയാൽ വിഗ്രഹങ്ങളാകുന്ന മാലിന്യത്തിൽ നിന്നും നിങ്ങൾ അകന്നുനിൽക്കുക. വ്യാജവാക്കിൽ നിന്നും നിങ്ങൾ അകന്നു നിൽക്കുക.

حُنَفَاءَ لِلَّهِ غَيْرَ مُشْرِكِينَ بِهِ ۚ وَمَن يُشْرِكْ بِاللَّهِ فَكَأَنَّمَا خَرَّ مِنَ السَّمَاءِ فَتَخْطَفُهُ الطَّيْرُ أَوْ تَهْوِي بِهِ الرِّيحُ فِي مَكَانٍ سَحِيقٍ ﴿٣١﴾

31. വക്രതയില്ലാതെ (ഋജുമാനസരായി) അല്ലാഹുവിലേക്ക് തിരിഞ്ഞവരും, അവനോട് യാതൊന്നും പങ്കു ചേർക്കാത്തവരുമായിരിക്കണം (നിങ്ങൾ.) അല്ലാഹുവോട് വല്ലവനും പങ്കുചേർക്കുന്നപക്ഷം അവൻ ആകാശത്തുനിന്ന് വീണത് പോലെയാകുന്നു. അങ്ങനെ പക്ഷികൾ അവനെ റാഞ്ചിക്കൊണ്ടുപോകുന്നു. അല്ലെങ്കിൽ കാററ് അവനെ വിദൂരസ്ഥലത്തേക്ക് കൊണ്ടുപോയി തള്ളുന്നു.

ذَٰلِكَ وَمَن يُعَظِّمْ شَعَائِرَ اللَّهِ فَإِنَّهَا مِن تَقْوَى الْقُلُوبِ ﴿٣٢﴾

32. അത് (നിങ്ങൾ ഗ്രഹിക്കുക.) വല്ലവനും അല്ലാഹുവിന്റെ മതചിഹ്നങ്ങളെ[709] ആദരിക്കുന്നപക്ഷം തീർച്ചയായും അത് ഹൃദയങ്ങളിലെ ധർമ്മനിഷ്ഠയിൽ നിന്നുണ്ടാകുന്നതത്രെ.

---

706. തീർത്ഥാടനം കൊണ്ട് ജനങ്ങൾക്ക് ആത്മീയവും ഭൗതികവുമായ ധാരാളം പ്രയോജനങ്ങളുണ്ട്. മഹത്തായ പുണ്യകർമ്മങ്ങളിലൂടെ അവർക്ക് അല്ലാഹുവിന്റെ പ്രീതി നേടാൻ കഴിയുന്നു. വിവിധ ദേശക്കാരും വർണക്കാരും ഭാഷക്കാരുമായ ആളുകൾക്ക് അടുത്തറിയാനും ആശയവിനിമയം നടത്താനും അവസരം ലഭിക്കുന്നു. വിവിധ നാട്ടുകാരായ തീർത്ഥാടകർ അവരവരുടെ നാട്ടിലെ ഉല്പന്നങ്ങളുമായി അവിടെ എത്തുന്നതിനാൽ കച്ചവടസംബന്ധമായ പ്രയോജനങ്ങളും ലഭിക്കുന്നു.

707. ക്ഷൗരം ചെയ്യുക, നഖം മുറിക്കുക തുടങ്ങിയ കാര്യങ്ങളത്രെ അഴുക്ക് നീക്കൽകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

708. ഭക്ഷിക്കാൻ പാടില്ലാത്തത് എന്തൊക്കെയെന്ന് സൂറഃ അൽമാഇദഃയിൽ വിവരിച്ചിട്ടുണ്ട്.

709. ഇവിടെ മതചിഹ്നങ്ങൾകൊണ്ടുള്ള വിവക്ഷ തീർത്ഥാടകർ ബലിയർപ്പിക്കാൻ കൊണ്ടുപോകുന്ന ബലിമൃഗങ്ങളത്രെ. അവയെ ആദരിക്കുകയെന്നതിന് നല്ലയിനം മൃഗങ്ങളെ ബലിക്കായി തെരഞ്ഞെടുക്കുകയെന്നാണ് പല വ്യാഖ്യാതാക്കളും അർത്ഥം കല്പിച്ചിട്ടുള്ളത്. വിലകുറഞ്ഞ തരം മൃഗങ്ങളെ ബലിയർപ്പിക്കുന്നത് ബലികർമ്മത്തെ ഒരു തരത്തിൽ അനാദരിക്കലാണല്ലോ.

لَكُمْ فِيهَا مَنَافِعُ إِلَىٰ أَجَلٍ مُسَمًّى ثُمَّ
مَحِلُّهَا إِلَى الْبَيْتِ الْعَتِيقِ ﴿٣٣﴾

33. അവയിൽ നിന്ന് ഒരു നിശ്ചിത അവധി വരെ നിങ്ങൾക്ക് പ്രയോജനങ്ങളെടുക്കാം. പിന്നെ അവയെ ബലി കഴിക്കേണ്ട സ്ഥലം ആ പുരാതന ഭവന (കഅ്ബഃ)ത്തിങ്കലാകുന്നു.

وَلِكُلِّ أُمَّةٍ جَعَلْنَا مَنسَكًا لِّيَذْكُرُوا اسْمَ اللَّهِ عَلَىٰ
مَا رَزَقَهُم مِّن بَهِيمَةِ الْأَنْعَامِ ۗ فَإِلَٰهُكُمْ إِلَٰهٌ
وَاحِدٌ فَلَهُ أَسْلِمُوا ۗ وَبَشِّرِ الْمُخْبِتِينَ ﴿٣٤﴾

34. ഓരോ സമുദായത്തിനും നാം ഓരോ ആരാധനാകർമ്മം[710] നിശ്ചയിച്ചിട്ടുണ്ട്. അവർക്ക് ഉപജീവനത്തിനായി അല്ലാഹു അവർക്ക് നൽകിയിട്ടുള്ള കന്നുകാലിമൃഗങ്ങളെ അവന്റെ നാമം ഉച്ചരിച്ചുകൊണ്ട് അവർ അറുക്കേണ്ടതിനു വേണ്ടിയത്രെ അത്. നിങ്ങളുടെ ദൈവം ഏകദൈവമാകുന്നു. അതിനാൽ അവന്നു മാത്രം നിങ്ങൾ കീഴ്പെടുക. (നബിയേ,) വിനീതന്മാർക്ക് നീ സന്തോഷവാർത്ത അറിയിക്കുക.

الَّذِينَ إِذَا ذُكِرَ اللَّهُ وَجِلَتْ قُلُوبُهُمْ وَالصَّابِرِينَ عَلَىٰ
مَا أَصَابَهُمْ وَالْمُقِيمِي الصَّلَاةِ وَمِمَّا رَزَقْنَاهُمْ يُنفِقُونَ ﴿٣٥﴾

35. അല്ലാഹുവെപ്പററി പരാമർശിക്കപ്പെട്ടാൽ ഹൃദയങ്ങൾ കിടിലംകൊള്ളുന്നവരും, തങ്ങളെ ബാധിച്ച ആപത്തിനെ ക്ഷമാപൂർവ്വം തരണം ചെയ്യുന്നവരും, നമസ്കാരം മുറപോലെ നിർവ്വഹിക്കുന്നവരും, നാം നൽകിയിട്ടുള്ളതിൽ നിന്ന് ചെലവ് ചെയ്യുന്നവരുമത്രെ അവർ.

وَالْبُدْنَ جَعَلْنَاهَا لَكُم مِّن شَعَائِرِ اللَّهِ لَكُمْ فِيهَا خَيْرٌ ۖ
فَاذْكُرُوا اسْمَ اللَّهِ عَلَيْهَا صَوَافَّ ۖ فَإِذَا وَجَبَتْ جُنُوبُهَا
فَكُلُوا مِنْهَا وَأَطْعِمُوا الْقَانِعَ وَالْمُعْتَرَّ ۚ كَذَٰلِكَ سَخَّرْنَاهَا
لَكُمْ لَعَلَّكُمْ تَشْكُرُونَ ﴿٣٦﴾

36. ബലിയൊട്ടകങ്ങളെ നാം നിങ്ങൾക്ക് അല്ലാഹുവിന്റെ ചിഹ്നങ്ങളിൽ പെട്ടതാക്കിയിരിക്കുന്നു. നിങ്ങൾക്കവയിൽ ഗുണമുണ്ട്.[711] അതിനാൽ അവയെ വരിവരിയായി നിർത്തിക്കൊണ്ട് അവയുടെമേൽ നിങ്ങൾ അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ചുകൊണ്ട് ബലിയർപ്പി)ക്കുക. അങ്ങനെ അവ പാർശ്വങ്ങളിൽ വീണു കഴിഞ്ഞാൽ അവയിൽ നിന്നെടുത്ത് നിങ്ങൾ ഭക്ഷിക്കുകയും, (യാചിക്കാതെ) സംതൃപ്തിയടയുന്നവന്നും, ആവശ്യപ്പെട്ടു വരുന്നവന്നും നിങ്ങൾ ഭക്ഷിക്കാൻ കൊടുക്കുകയും ചെയ്യുക. നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടി അവയെ നിങ്ങൾക്ക് അപ്രകാരം നാം കീഴ്പെടുത്തിത്തന്നിരിക്കുന്നു.

لَن يَنَالَ اللَّهَ لُحُومُهَا وَلَا دِمَاؤُهَا
وَلَٰكِن يَنَالُهُ التَّقْوَىٰ مِنكُمْ ۚ كَذَٰلِكَ سَخَّرَهَا

37. അവയുടെ മാംസങ്ങളോ രക്തങ്ങളോ അല്ലാഹുവിങ്കൽ എത്തുന്നതേയില്ല. എന്നാൽ നിങ്ങളുടെ ധർമ്മനിഷ്ഠയാണ് അവങ്കൽ എത്തുന്നത്. അല്ലാഹു നിങ്ങൾക്ക് മാർഗ്ഗദർശനം നൽകിയതിന്റെ പേരിൽ നിങ്ങൾ അവന്റെ മഹത്വം പ്രകീർത്തിക്കേണ്ടതിനായി അപ്രകാരം അവൻ

710. 'മൻസക്' എന്ന പദത്തിന് ആരാധനാകർമ്മം എന്നും, ബലികർമ്മം എന്നും അർത്ഥമുണ്ട്.
711. ബലിയർപ്പിക്കുന്നതുവരെ സവാരിക്കും മററും അവയെ ഉപയോഗപ്പെടുത്താം. ബലിയിലൂടെ ആത്മീയമായ നേട്ടങ്ങൾ കരസ്ഥമാക്കുകയും ചെയ്യാം.

لَكُمْ لِتُكَبِّرُوا اللَّهَ عَلَىٰ مَا هَدَاكُمْ ۗ وَبَشِّرِ الْمُحْسِنِينَ ﴿٣٧﴾

അവയെ നിങ്ങൾക്ക് കീഴ്പെടുത്തി തന്നിരിക്കുന്നു. (നബിയേ,) സദ്വൃത്തർക്ക് നീ സന്തോഷവാർത്ത അറിയിക്കുക.

إِنَّ اللَّهَ يُدَافِعُ عَنِ الَّذِينَ آمَنُوا ۗ إِنَّ اللَّهَ لَا يُحِبُّ كُلَّ
خَوَّانٍ كَفُورٍ ﴿٣٨﴾

38. തീർച്ചയായും സത്യവിശ്വാസികൾക്ക് വേണ്ടി അല്ലാഹു പ്രതിരോധം ഏർപ്പെടുത്തുന്നതാണ്. നന്ദികെട്ട വഞ്ചകരെയൊന്നും അല്ലാഹു ഇഷ്ടപ്പെടുകയില്ല; തീർച്ച.

أُذِنَ لِلَّذِينَ يُقَاتَلُونَ بِأَنَّهُمْ ظُلِمُوا ۚ وَإِنَّ اللَّهَ
عَلَىٰ نَصْرِهِمْ لَقَدِيرٌ ﴿٣٩﴾

39. യുദ്ധത്തിനിരയാകുന്നവർക്ക്, അവർ മർദ്ദിതരായതിനാൽ (തിരിച്ചടിക്കാൻ) അനുവാദം നൽകപ്പെട്ടിരിക്കുന്നു.[712] തീർച്ചയായും അല്ലാഹു അവരെ സഹായിക്കാൻ കഴിവുള്ളവൻ തന്നെയാകുന്നു.

الَّذِينَ أُخْرِجُوا مِن دِيَارِهِم بِغَيْرِ حَقٍّ
إِلَّا أَن يَقُولُوا رَبُّنَا اللَّهُ ۗ وَلَوْلَا دَفْعُ اللَّهِ النَّاسَ بَعْضَهُم
بِبَعْضٍ لَّهُدِّمَتْ صَوَامِعُ وَبِيَعٌ وَصَلَوَاتٌ وَمَسَاجِدُ يُذْكَرُ
فِيهَا اسْمُ اللَّهِ كَثِيرًا ۗ وَلَيَنصُرَنَّ اللَّهُ مَن يَنصُرُهُ ۗ إِنَّ اللَّهَ لَقَوِيٌّ
عَزِيزٌ ﴿٤٠﴾

40. യാതൊരു ന്യായവും കൂടാതെ, 'ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണ്' എന്ന് പറയുന്നതിൻെറ പേരിൽ മാത്രം തങ്ങളുടെ ഭവനങ്ങളിൽ നിന്ന് പുറത്താക്കപ്പെട്ടവരത്രെ അവർ. മനുഷ്യരിൽ ചിലരെ മററു ചിലരെക്കൊണ്ട് അല്ലാഹു തടുക്കുന്നില്ലായിരുന്നുവെങ്കിൽ പല സന്യാസിമഠങ്ങളും, ക്രിസ്തീയദേവാലയങ്ങളും യഹൂദദേവാലയങ്ങളും, അല്ലാഹുവിൻെറ നാമം ധാരാളമായി പ്രകീർത്തിക്കപ്പെടുന്ന മുസ്ലിം പള്ളികളും തകർക്കപ്പെടുമായിരുന്നു.[713] തന്നെ സഹായിക്കുന്നതാരോ അവനെ തീർച്ചയായും അല്ലാഹു സഹായിക്കും. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയും തന്നെയാകുന്നു.

الَّذِينَ إِن مَّكَّنَّاهُمْ فِي الْأَرْضِ أَقَامُوا الصَّلَاةَ وَآتَوُا
الزَّكَاةَ وَأَمَرُوا بِالْمَعْرُوفِ وَنَهَوْا عَنِ الْمُنكَرِ ۗ وَلِلَّهِ عَاقِبَةُ
الْأُمُورِ ﴿٤١﴾

41. ഭൂമിയിൽ നാം സ്വാധീനം നൽകിയാൽ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, സദാചാരം സ്വീകരിക്കാൻ കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്നവരത്രെ അവർ (ആ മർദ്ദിതർ). കാര്യങ്ങളുടെ പര്യവസാനം അല്ലാഹുവിനുള്ളതാകുന്നു.

وَإِن يُكَذِّبُوكَ فَقَدْ كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَعَادٌ وَثَمُودُ ﴿٤٢﴾
وَقَوْمُ إِبْرَاهِيمَ وَقَوْمُ لُوطٍ ﴿٤٣﴾ وَأَصْحَابُ مَدْيَنَ ۖ وَكُذِّبَ

42, 43, 44. (നബിയേ,) നിന്നെ ഇവർ നിഷേധിച്ചുതള്ളുന്നപക്ഷം ഇവർക്ക് മുമ്പ് നൂഹിൻെറ ജനതയും, ആദും, ഥമൂദും, ഇബ്രാഹീമിൻെറ ജനതയും, ലൂത്തിൻെറ ജനതയും, മദ്‌യൻ നിവാസികളും (പ്രവാചകന്മാരെ) നിഷേധിച്ചു തള്ളി

712. ശത്രുക്കൾ എന്തൊക്കെ മർദ്ദനങ്ങൾ നടത്തിയാലും ക്ഷമിക്കണമെന്നായിരുന്നു ആദ്യകാലത്ത് സത്യവിശ്വാസികൾക്കുള്ള നിർദ്ദേശം. ഈ വചനത്തിലൂടെയാണ് പ്രത്യാക്രമണം നടത്താൻ മുസ്ലിംകൾക്ക് അനുവാദം നൽകപ്പെട്ടത്.

713. അതിരും എതിരുമില്ലാത്ത ധിക്കാരവുമായി സംഹാരതാണ്ഡവം തുടരാൻ അല്ലാഹു ഒരു ജനവിഭാഗത്തെയും അനുവദിക്കുകയില്ല. ഒരു വിഭാഗത്തിൻെറ ആക്രമണം മറെറാരു വിഭാഗത്തെക്കൊണ്ട് തടയുക എന്ന തന്ത്രം മുഖേന ഭൂമിയിൽ അല്ലാഹു ശാക്തികസന്തുലനം നിലനിർത്തുന്നു. ആരാധനാലയങ്ങളും, ആരാധനാനിരതരായ സാത്വികരും അങ്ങനെ ഉന്മൂലനത്തിൽ നിന്ന് സംരക്ഷിക്കപ്പെടുന്നു.

مُوسَىٰ فَأَمْلَيْتُ لِلْكَافِرِينَ ثُمَّ أَخَذْتُهُمْ فَكَيْفَ كَانَ نَكِيرِ ﴿٤٤﴾

യിട്ടുണ്ട്. മൂസായും അവിശ്വസിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അവിശ്വാസികൾക്ക് നാം സമയം നീട്ടി ക്കൊടുക്കുകയും, പിന്നെ ഞാനവരെ പിടി കൂടുകയുമാണ് ചെയ്തത്. അപ്പോൾ എൻെറ പ്ര തിഷേധം എങ്ങനെയുണ്ടായിരുന്നു?

فَكَأَيِّن مِّن قَرْيَةٍ أَهْلَكْنَاهَا وَهِيَ ظَالِمَةٌ فَهِيَ خَاوِيَةٌ عَلَىٰ عُرُوشِهَا
وَبِئْرٍ مُّعَطَّلَةٍ وَقَصْرٍ مَّشِيدٍ ﴿٤٥﴾

45. എത്രയെത്ര നാടുകൾ അവിടത്തുകാർ അക്രമത്തിലേർപ്പെട്ടിരിക്കെ നാം നശിപ്പിച്ചു കളഞ്ഞു! അങ്ങനെ അവയതാ മേൽപുരകളോ ടെ വീണടിഞ്ഞുകിടക്കുന്നു. ഉപയോഗശൂന്യമാ യിത്തീർന്ന എത്രയെത്ര കിണറുകൾ! പടുത്തു യർത്തിയ എത്രയെത്ര കോട്ടകൾ!

أَفَلَمْ يَسِيرُوا فِي الْأَرْضِ فَتَكُونَ لَهُمْ قُلُوبٌ يَعْقِلُونَ بِهَا
أَوْ آذَانٌ يَسْمَعُونَ بِهَا ۖ فَإِنَّهَا لَا تَعْمَى الْأَبْصَارُ
وَلَٰكِن تَعْمَى الْقُلُوبُ الَّتِي فِي الصُّدُورِ ﴿٤٦﴾

46. ഇവർ ഭൂമിയിലൂടെ സഞ്ചരിക്കുന്നില്ലേ? എങ്കിൽ ചിന്തിച്ചു മനസ്സിലാക്കാനുതകുന്ന ഹൃദയങ്ങളോ, കേട്ടറിയാനുതകുന്ന കാതുകളോ അവർക്കുണ്ടാകുമായിരുന്നു. തീർച്ചയായും കണ്ണുകളെയല്ല അന്ധത ബാധിക്കുന്നത്. പക്ഷെ, നെഞ്ചുകളിലുള്ള ഹൃദയങ്ങളെയാണ് അന്ധത ബാധിക്കുന്നത്.[714]

وَيَسْتَعْجِلُونَكَ بِالْعَذَابِ وَلَن يُخْلِفَ اللَّهُ وَعْدَهُ ۚ وَإِنَّ يَوْمًا
عِندَ رَبِّكَ كَأَلْفِ سَنَةٍ مِّمَّا تَعُدُّونَ ﴿٤٧﴾

47. (നബിയേ,) നിന്നോട് അവർ ശിക്ഷയുടെ കാര്യത്തിൽ ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നു. അല്ലാഹു തൻെറ വാഗ്ദാനം ലംഘിക്കുകയേ യില്ല. തീർച്ചയായും നിൻെറ രക്ഷിതാവിൻെറ അടുക്കൽ ഒരു ദിവസമെന്നാൽ നിങ്ങൾ എണ്ണിവരുന്ന തരത്തിലുള്ള ആയിരം കൊല്ലം പോലെയാകുന്നു.[715]

وَكَأَيِّن مِّن قَرْيَةٍ أَمْلَيْتُ لَهَا وَهِيَ ظَالِمَةٌ ثُمَّ أَخَذْتُهَا
وَإِلَيَّ الْمَصِيرُ ﴿٤٨﴾

48. എത്രയോ നാടുകൾക്ക് അവിടത്തുകാർ അക്രമികളായിരിക്കെത്തന്നെ ഞാൻ സമയം നീട്ടിക്കൊടുക്കുകയും, പിന്നീട് ഞാൻ അവരെ പിടികൂടുകയും ചെയ്തിട്ടുണ്ട്. എൻെറ അടുത്തേ ക്കാകുന്നു (എല്ലാററിൻെറയും) മടക്കം.

قُلْ يَا أَيُّهَا النَّاسُ إِنَّمَا أَنَا لَكُمْ نَذِيرٌ مُّبِينٌ ﴿٤٩﴾

49. (നബിയേ,) പറയുക: മനുഷ്യരേ, ഞാൻ നിങ്ങൾക്ക് വ്യക്തമായ ഒരു താക്കീതുകാരൻ മാത്ര മാകുന്നു.

فَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُم مَّغْفِرَةٌ

50. എന്നാൽ വിശ്വസിക്കുകയും, സൽക്കർ മ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ

714. ജീവിതത്തിലേക്ക് സത്യത്തിൻെറ വെളിച്ചം കടന്നുചെല്ലുന്നതിന് കണ്ണിൻെറ അന്ധത ഒരിക്കലും തടസ്സമാകുന്നില്ല. മനസ്സ് അന്ധമായാൽ ജീവിതത്തിലാകെ അസത്യത്തിൻെറ ഇരുട്ട് പരക്കുന്നു.

715. അനന്തകോടി നക്ഷത്രങ്ങളിലൊന്നുമാത്രമാണ് സൂര്യൻ. സൂര്യൻെറ ഗ്രഹങ്ങളിലൊന്നായ ഭൂമിയിൽ, സൂര്യനും ഭൂമിയും തമ്മിലുള്ള ബന്ധത്തിൻെറ അടിസ്ഥാനത്തിൽ നിർണ്ണയിക്കപ്പെടുന്ന ഒരു സമയമാത്രയാണ് ദിവസം. മനുഷ്യനെ സംബന്ധിച്ചിടത്തോളം ഒരു കാര്യം ആസന്നമാകുന്നുവെന്ന് പറഞ്ഞാൽ ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ നടക്കുന്നതാണ് എന്നായിരിക്കും ഉദ്ദേശ്യം. എന്നാൽ ആദ്യവും അന്ത്യവും ഇല്ലാത്ത അല്ലാഹുവെ സംബന്ധിച്ചിടത്തോളം സമയം ഒരു നക്ഷത്രത്തിൻെറയോ ഗ്രഹത്തിൻെറയോ പരിമിതികളാൽ സീമിതമല്ല. അവനെ സംബന്ധിച്ചിടത്തോളം ഒരു ദിവസമെന്നത് ആയിരക്കണക്കിന് വർഷങ്ങളുടെ ദൈർഘ്യമുള്ള ഒരു യുഗമായിരിക്കും.

وَرِزْقٌ كَرِيمٌ ۝٥٠

അവർക്ക് പാപമോചനവും മാന്യമായ ഉപജീവനവുമുണ്ടായിരിക്കുന്നതാണ്.

وَالَّذِينَ سَعَوْا فِي آيَاتِنَا مُعَاجِزِينَ
أُولَٰئِكَ أَصْحَابُ الْجَحِيمِ ۝٥١

51. (നമ്മെ) തോല്പിച്ചുകളയാമെന്ന ഭാവത്തിൽ നമ്മുടെ ദൃഷ്ടാന്തങ്ങളെ വളച്ചൊടിക്കാൻ ശ്രമിക്കുന്നവരാരോ അവരത്രെ നരകാവകാശികൾ.

وَمَا أَرْسَلْنَا مِن قَبْلِكَ مِن رَّسُولٍ وَلَا نَبِيٍّ إِلَّا إِذَا تَمَنَّىٰ
أَلْقَى الشَّيْطَانُ فِي أُمْنِيَّتِهِ فَيَنسَخُ اللَّهُ مَا يُلْقِي الشَّيْطَانُ
ثُمَّ يُحْكِمُ اللَّهُ آيَاتِهِ ۗ وَاللَّهُ عَلِيمٌ حَكِيمٌ ۝٥٢

52. നിനക്ക് മുമ്പ് ഏതൊരു ദൂതനെയും പ്രവാചകനെയും നാം അയച്ചിട്ട്, അദ്ദേഹം ഓതികേൾപ്പിക്കുന്ന സമയത്ത് ആ ഓതിക്കേൾപ്പിക്കുന്ന കാര്യത്തിൽ പിശാച് (തന്റെ ദുർബോധനം) ചെലുത്തിവിടാതിരുന്നിട്ടില്ല.[716] എന്നാൽ പിശാച് ചെലുത്തിവിടുന്നത് അല്ലാഹു മാച്ചുകളയുകയും, എന്നിട്ട് അല്ലാഹു തന്റെ വചനങ്ങളെ പ്രബലമാക്കുകയും ചെയ്യും. അല്ലാഹു എല്ലാം അറിയുന്നവനും യുക്തിമാനുമാകുന്നു.

لِّيَجْعَلَ مَا يُلْقِي الشَّيْطَانُ فِتْنَةً لِّلَّذِينَ فِي قُلُوبِهِم
مَّرَضٌ وَالْقَاسِيَةِ قُلُوبُهُمْ ۗ وَإِنَّ الظَّالِمِينَ
لَفِي شِقَاقٍ بَعِيدٍ ۝٥٣

53. ആ പിശാച് കുത്തിച്ചെലുത്തുന്ന കാര്യത്തെ ഹൃദയങ്ങളിൽ രോഗമുള്ളവർക്കും, ഹൃദയങ്ങൾ കടുത്തുപോയവർക്കും ഒരു പരീക്ഷണമാക്കിത്തീർക്കുവാൻ വേണ്ടിയത്രെ അത്. തീർച്ചയായും അക്രമികൾ (സത്യത്തിൽ നിന്ന്) വിദൂരമായ കക്ഷിമാത്സര്യത്തിലാകുന്നു.

وَلِيَعْلَمَ الَّذِينَ أُوتُوا الْعِلْمَ أَنَّهُ الْحَقُّ مِن رَّبِّكَ
فَيُؤْمِنُوا بِهِ فَتُخْبِتَ لَهُ قُلُوبُهُمْ ۗ وَإِنَّ اللَّهَ لَهَادِ
الَّذِينَ آمَنُوا إِلَىٰ صِرَاطٍ مُّسْتَقِيمٍ ۝٥٤

54. വിജ്ഞാനം നൽകപ്പെട്ടിട്ടുള്ളവർക്കാകട്ടെ ഇത് നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യം തന്നെയാണെന്ന് മനസ്സിലാക്കിയിട്ട് ഇതിൽ വിശ്വസിക്കുവാനും, അങ്ങനെ അവരുടെ ഹൃദയങ്ങൾ ഇതിന്ന് കീഴ്പെടുവാനുമാണ് (അത് ഇടയാക്കുക.) തീർച്ചയായും അല്ലാഹു സത്യവിശ്വാസികളെ നേരായ പാതയിലേക്ക് നയിക്കുന്നവനാകുന്നു.

وَلَا يَزَالُ الَّذِينَ كَفَرُوا فِي مِرْيَةٍ مِّنْهُ حَتَّىٰ تَأْتِيَهُمُ
السَّاعَةُ بَغْتَةً أَوْ يَأْتِيَهُمْ عَذَابُ يَوْمٍ عَقِيمٍ ۝٥٥

55. തങ്ങൾക്ക് അന്ത്യസമയം പെട്ടെന്ന് വന്നെത്തുകയോ, വിനാശകരമായ ഒരു ദിവസത്തെ ശിക്ഷ തങ്ങൾക്ക് വന്നെത്തുകയോ ചെയ്യുന്നതു വരെ ആ അവിശ്വാസികൾ ഇതിനെ (സത്യത്തെ)പ്പററി സംശയത്തിലായിക്കൊണ്ടേയിരിക്കും.

الْمُلْكُ يَوْمَئِذٍ لِّلَّهِ يَحْكُمُ بَيْنَهُمْ ۚ فَالَّذِينَ

56. അന്നേദിവസം ആധിപത്യം അല്ലാഹുവിനായിരിക്കും. അവൻ അവർക്കിടയിൽ വിധി

716. ഏതൊരു പ്രവാചകൻ അല്ലാഹുവിന്റെ വചനങ്ങൾ ജനങ്ങളെ കേൾപ്പിച്ചപ്പോഴും പിശാച് ആശയക്കുഴപ്പം സൃഷ്ടിക്കാൻ ശ്രമിക്കാതിരുന്നിട്ടില്ല. ചിലപ്പോൾ പിശാച് ആളുകളെക്കൊണ്ട് പറയിച്ചു; അതൊക്കെ ഭ്രാന്തൻജൽപനങ്ങളാണെന്ന്, ചിലപ്പോൾ പഴങ്കഥകളാണെന്ന്, ചിലപ്പോൾ ആരിൽ നിന്നോ കേട്ടുപഠിച്ചതാണെന്ന്, ചിലപ്പോൾ മന്ത്രവിദ്യയാണെന്ന്.

آمَنُوا وَعَمِلُوا الصَّالِحَاتِ فِي جَنَّاتِ النَّعِيمِ ﴿٥٦﴾

കല്പിക്കും. എന്നാൽ വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർ സുഖാനുഭവത്തിൻെറ സ്വർഗ്ഗത്തോപ്പുകളിലായിരിക്കും.

وَالَّذِينَ كَفَرُوا وَكَذَّبُوا بِآيَاتِنَا فَأُولَٰئِكَ لَهُمْ عَذَابٌ مُهِينٌ ﴿٥٧﴾

57. അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ച് തള്ളുകയും ചെയ്യുവരാരോ അവർക്കാണ് അപമാനകരമായ ശിക്ഷയുള്ളത്.

وَالَّذِينَ هَاجَرُوا فِي سَبِيلِ اللَّهِ ثُمَّ قُتِلُوا أَوْ مَاتُوا لَيَرْزُقَنَّهُمُ اللَّهُ رِزْقًا حَسَنًا ۚ وَإِنَّ اللَّهَ لَهُوَ خَيْرُ الرَّازِقِينَ ﴿٥٨﴾

58. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ സ്വദേശം വെടിഞ്ഞതിനുശേഷം കൊല്ലപ്പെടുകയോ, മരിക്കുകയോ [717] ചെയ്യുവർക്ക് തീർച്ചയായും അല്ലാഹു ഉത്തമമായ ഉപജീവനം നൽകുന്നതാണ്. തീർച്ചയായും അല്ലാഹു തന്നെയാണ് ഉപജീവനം നൽകുന്നവരിൽ ഏററവും ഉത്തമൻ.

لَيُدْخِلَنَّهُمْ مُدْخَلًا يَرْضَوْنَهُ ۗ وَإِنَّ اللَّهَ لَعَلِيمٌ حَلِيمٌ ﴿٥٩﴾

59. അവർക്ക് തൃപ്തികരമായ ഒരു സ്ഥലത്ത് തീർച്ചയായും അല്ലാഹു അവരെ പ്രവേശിപ്പിക്കുന്നതാണ്. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും ക്ഷമാശീലനുമാകുന്നു.

ذَٰلِكَ ۖ وَمَنْ عَاقَبَ بِمِثْلِ مَا عُوقِبَ بِهِ ثُمَّ بُغِيَ عَلَيْهِ لَيَنْصُرَنَّهُ اللَّهُ ۗ إِنَّ اللَّهَ لَعَفُوٌّ غَفُورٌ ﴿٦٠﴾

60. അത് (അങ്ങനെതന്നെയാകുന്നു.) താൻ ശിക്ഷിക്കപ്പെട്ടതിന് തുല്യമായ ശിക്ഷയിലൂടെ വല്ലവനും പ്രതികാരം ചെയ്യുകയും, പിന്നീട് അവൻ അതിക്രമത്തിനിരയാവുകയും [718] ചെയ്യുന്നപക്ഷം തീർച്ചയായും അല്ലാഹു അവനെ സഹായിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഏറെ മാപ്പ് ചെയ്യുന്നവനും പൊറുക്കുന്നവനുമത്രെ.

ذَٰلِكَ بِأَنَّ اللَّهَ يُولِجُ اللَّيْلَ فِي النَّهَارِ وَيُولِجُ النَّهَارَ فِي اللَّيْلِ وَأَنَّ اللَّهَ سَمِيعٌ بَصِيرٌ ﴿٦١﴾

61. അതെന്തുകൊണ്ടെന്നാൽ അല്ലാഹുവാണ് രാവിനെ പകലിൽ പ്രവേശിപ്പിക്കുകയും, പകലിനെ രാവിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നത്. അല്ലാഹുവാണ് എല്ലാം കേൾക്കുകയും കാണുകയും ചെയ്യുന്നവൻ.

ذَٰلِكَ بِأَنَّ اللَّهَ هُوَ الْحَقُّ وَأَنَّ مَا يَدْعُونَ مِنْ دُونِهِ هُوَ الْبَاطِلُ وَأَنَّ اللَّهَ هُوَ الْعَلِيُّ الْكَبِيرُ ﴿٦٢﴾

62. അതെന്തുകൊണ്ടെന്നാൽ അല്ലാഹുവാണ് സത്യമായിട്ടുള്ളവൻ [719]. അവനുപുറമെ അവർ ഏതൊന്നിനെ വിളിച്ചുപ്രാർത്ഥിക്കുന്നുവോ അതുതന്നെയാണ് നിരർത്ഥകമായിട്ടുള്ളത്. അല്ലാഹുതന്നെയാണ് ഉന്നതനും മഹാനുമായിട്ടുള്ളവൻ.

717. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ത്യാഗങ്ങളനുഷ്ഠിച്ചവൻ പടക്കളത്തിൽ കൊല്ലപ്പെട്ടാലും, യുദ്ധത്തെ അതിജീവിച്ചിട്ട് സ്വാഭാവിക മരണമടഞ്ഞാലും അല്ലാഹുവിൻെറ അനുഗ്രഹത്തിന് അവകാശി തന്നെ.

718. മുസ്ലിംകളുടെ ഭാഗത്തുനിന്ന് ഒരിക്കലും അതിക്രമമോ കയ്യേററമോ ഉണ്ടാകാൻ പാടില്ല. എന്നാൽ അവർ കയ്യേററത്തിന് വിധേയരായാൽ തുല്യമായ അളവിൽ തിരിച്ചടിക്കാൻ അവർക്ക് അനുവാദമുണ്ട്. വീണ്ടും മുസ്ലിംകൾ അതിക്രമത്തിന് ഇരയാകുന്ന പക്ഷം അവർക്ക് അല്ലാഹു സഹായം ഉറപ്പ് നൽകുന്നു.

719. അല്ലാഹുവിൻെറ ഉണ്മ നിത്യസത്യമത്രെ. മററുള്ളതിനെല്ലാം ക്ഷണികവും നശ്വരവുമായ അസ്തിത്വമാണുള്ളത്.

أَلَمْ تَرَ أَنَّ اللَّهَ أَنزَلَ مِنَ السَّمَاءِ مَاءً فَتُصْبِحُ
الْأَرْضُ مُخْضَرَّةً ۗ إِنَّ اللَّهَ لَطِيفٌ خَبِيرٌ ﴿٦٣﴾

63. അല്ലാഹു ആകാശത്തുനിന്ന് വെള്ളമിറക്കിയിട്ട് അതുകൊണ്ടാണ് ഭൂമി പച്ചപിടിച്ചതായിത്തീരുന്നത് എന്ന് നീ മനസ്സിലാക്കിയിട്ടില്ലേ? തീർച്ചയായും അല്ലാഹു നയജ്ഞനും സൂക്ഷ്മജ്ഞനുമാകുന്നു.

لَّهُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۗ
وَإِنَّ اللَّهَ لَهُوَ الْغَنِيُّ الْحَمِيدُ ﴿٦٤﴾

64. അവന്റേതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു.

أَلَمْ تَرَ أَنَّ اللَّهَ سَخَّرَ لَكُم مَّا فِي الْأَرْضِ وَالْفُلْكَ تَجْرِي
فِي الْبَحْرِ بِأَمْرِهِ وَيُمْسِكُ السَّمَاءَ أَن تَقَعَ عَلَى الْأَرْضِ
إِلَّا بِإِذْنِهِ ۗ إِنَّ اللَّهَ بِالنَّاسِ لَرَءُوفٌ رَّحِيمٌ ﴿٦٥﴾

65. അല്ലാഹു നിങ്ങൾക്ക് ഭൂമിയിലുള്ളതെല്ലാം കീഴ്പെടുത്തിത്തന്നിരിക്കുന്നു എന്ന് നീ മനസ്സിലാക്കിയില്ലേ? അവന്റെ കല്പനപ്രകാരം കടലിലൂടെ സഞ്ചരിക്കുന്ന കപ്പലിനെയും (അവൻ കീഴ്പെടുത്തി തന്നിരിക്കുന്നു.) അവന്റെ അനുമതി കൂടാതെ ഭൂമിയിൽ വീണുപോകാത്തവിധം ഉപരിലോകത്തെ അവൻ പിടിച്ചുനിർത്തുകയും ചെയ്യുന്നു.[720] തീർച്ചയായും അല്ലാഹു മനുഷ്യരോട് ഏറെ ദയയുള്ളവനും കരുണയുള്ളവനുമാകുന്നു.

وَهُوَ الَّذِي أَحْيَاكُمْ ثُمَّ يُمِيتُكُمْ ثُمَّ يُحْيِيكُمْ ۗ
إِنَّ الْإِنسَانَ لَكَفُورٌ ﴿٦٦﴾

66. അവനാണ് നിങ്ങളെ ജീവിപ്പിച്ചവൻ. പിന്നെ അവൻ നിങ്ങളെ മരിപ്പിക്കും. പിന്നെയും അവൻ നിങ്ങളെ ജീവിപ്പിക്കും. തീർച്ചയായും മനുഷ്യൻ ഏറെ നന്ദികെട്ടവൻ തന്നെയാകുന്നു.

لِّكُلِّ أُمَّةٍ جَعَلْنَا مَنسَكًا هُمْ نَاسِكُوهُ ۖ فَلَا يُنَازِعُنَّكَ فِي
الْأَمْرِ ۚ وَادْعُ إِلَىٰ رَبِّكَ ۖ إِنَّكَ لَعَلَىٰ هُدًى مُّسْتَقِيمٍ ﴿٦٧﴾

67. ഓരോ സമുദായത്തിനും നാം ഓരോ ആരാധനാക്രമം നിശ്ചയിച്ചുകൊടുത്തിട്ടുണ്ട്. അവർ അതാണ് അനുഷ്ഠിച്ചുവരുന്നത്. അതിനാൽ ഈ കാര്യത്തിൽ അവർ നിന്നോട് വഴക്കിടാതിരിക്കട്ടെ. നീ നിന്റെ രക്ഷിതാവിങ്കലേക്ക് ക്ഷണിച്ചുകൊള്ളുക. തീർച്ചയായും നീ വക്രതയില്ലാത്ത സന്മാർഗ്ഗത്തിലാകുന്നു.

وَإِن جَادَلُوكَ فَقُلِ اللَّهُ أَعْلَمُ بِمَا تَعْمَلُونَ ﴿٦٨﴾

68. അവർ നിന്നോട് തർക്കിക്കുകയാണെങ്കിൽ നീ പറഞ്ഞേക്കുക: 'നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു.'

اللَّهُ يَحْكُمُ بَيْنَكُمْ يَوْمَ الْقِيَامَةِ فِيمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٦٩﴾

69. നിങ്ങൾ ഭിന്നിച്ചുകൊണ്ടിരിക്കുന്ന വിഷയത്തിൽ ഉയിർത്തെഴുന്നേല്പിന്റെ നാളിൽ അല്ലാഹു നിങ്ങൾക്കിടയിൽ വിധി കല്പിച്ചുകൊള്ളും.

---

720. ആകാശഗോളങ്ങൾ ശൂന്യതയിലൂടെ അലക്ഷ്യമായി നീങ്ങുകയാണെങ്കിൽ അവ അന്യോന്യം കൂട്ടിമുട്ടി തകരുമായിരുന്നു. കണിശമായ പ്രകൃതിനിയമങ്ങൾ അവയുടെ ഭ്രമണത്തിന്റെ ആവൃത്തിയും ആവേഗവും നിയന്ത്രിക്കുന്നതുകൊണ്ടാണ് അവ വ്യവസ്ഥാപിതമായി വർത്തിക്കുന്നത്. അല്ലാഹു ഈ വ്യവസ്ഥ മാററാൻ ഉദ്ദേശിക്കുമ്പോൾ എല്ലാം ശിഥിലമായി സമ്പൂർണ്ണനാശം സംഭവിക്കുന്നതാണ്.
ഈ വചനത്തിൽ 'സമാഅ്' എന്ന പദം കൊണ്ട് മേഘമാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

70. ആകാശത്തിലും ഭൂമിയിലുമുള്ളത് അല്ലാഹു അറിയുന്നുണ്ടെന്ന് നിനക്ക് അറിഞ്ഞുകൂടേ? തീർച്ചയായും അത് ഒരു രേഖയിലുണ്ട്.[721] തീർച്ചയായും അത് അല്ലാഹുവിന് എളുപ്പമുള്ള കാര്യമത്രെ.

أَلَمْ تَعْلَمْ أَنَّ اللَّهَ يَعْلَمُ مَا فِي السَّمَاءِ وَالْأَرْضِ ۗ
إِنَّ ذَٰلِكَ فِي كِتَابٍ ۚ إِنَّ ذَٰلِكَ عَلَى اللَّهِ يَسِيرٌ ﴿٧٠﴾

71. അല്ലാഹു യാതൊരു പ്രമാണവും അവതരിപ്പിച്ചിട്ടില്ലാത്തതും, അവർക്ക് തന്നെ യാതൊരറിവുമില്ലാത്തതുമായ വസ്തുക്കളെ അവന്ന് പുറമെ അവർ ആരാധിച്ചുകൊണ്ടിരിക്കുന്നു. അക്രമകാരികൾക്ക് യാതൊരു സഹായിയും ഇല്ല.

وَيَعْبُدُونَ مِن دُونِ اللَّهِ مَا لَمْ يُنَزِّلْ بِهِ سُلْطَانًا
وَمَا لَيْسَ لَهُم بِهِ عِلْمٌ ۗ وَمَا لِلظَّالِمِينَ مِن نَّصِيرٍ ﴿٧١﴾

72. വ്യക്തമായ നിലയിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചുകേൾപ്പിക്കപ്പെടുകയാണെങ്കിൽ അവിശ്വാസികളുടെ മുഖങ്ങളിൽ അനിഷ്ടം (പ്രകടമാകുന്നത്) നിനക്ക് മനസ്സിലാക്കാം. നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചുകേൾപ്പിക്കുന്നവരെ കയ്യേറ്റം ചെയ്യാൻ തന്നെ അവർ മുതിർന്നേക്കാം. പറയുക: അതിനെക്കാളെല്ലാം ദോഷകരമായ കാര്യം ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ? നരകാഗ്നിയത്രെ അത്. അവിശ്വാസികൾക്ക് അതാണ് അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ളത്. ചെന്നുചേരാനുള്ള ആ സ്ഥലം എത്ര ചീത്ത!

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ تَعْرِفُ فِي
وُجُوهِ الَّذِينَ كَفَرُوا الْمُنكَرَ ۖ يَكَادُونَ يَسْطُونَ بِالَّذِينَ
يَتْلُونَ عَلَيْهِمْ آيَاتِنَا ۗ قُلْ أَفَأُنَبِّئُكُم بِشَرٍّ مِّن ذَٰلِكُمُ ۗ
النَّارُ وَعَدَهَا اللَّهُ الَّذِينَ كَفَرُوا ۖ وَبِئْسَ الْمَصِيرُ ﴿٧٢﴾

73. മനുഷ്യരേ, ഒരു ഉദാഹരണമിതാ വിവരിക്കപ്പെടുന്നു. നിങ്ങൾ അത് ശ്രദ്ധിച്ചു കേൾക്കുക. തീർച്ചയായും അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവർ ഒരു ഈച്ചയെപ്പോലും സൃഷ്ടിക്കുകയില്ല. അതിന്നായി അവരെല്ലാവരുംഒത്തുചേർന്നാൽ പോലും. ഈച്ച അവരുടെ പക്കൽനിന്ന് വല്ലതും തട്ടിയെടുത്താൽ അതിന്റെ പക്കൽ നിന്ന് അത് മോചിപ്പിച്ചെടുക്കാനും അവക്ക് കഴിയില്ല. അപേക്ഷിക്കുന്നവനും അപേക്ഷിക്കപ്പെടുന്നവനും ദുർബ്ബലർ തന്നെ.

يَا أَيُّهَا النَّاسُ ضُرِبَ مَثَلٌ فَاسْتَمِعُوا لَهُ ۚ إِنَّ الَّذِينَ
تَدْعُونَ مِن دُونِ اللَّهِ لَن يَخْلُقُوا ذُبَابًا وَلَوِ
اجْتَمَعُوا لَهُ ۖ وَإِن يَسْلُبْهُمُ الذُّبَابُ شَيْئًا لَّا يَسْتَنقِذُوهُ
مِنْهُ ۚ ضَعُفَ الطَّالِبُ وَالْمَطْلُوبُ ﴿٧٣﴾

74. അല്ലാഹുവെ കണക്കാക്കേണ്ട മുറപ്രകാരം അവർ കണക്കാക്കിയിട്ടില്ല. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയും തന്നെയാകുന്നു.

مَا قَدَرُوا اللَّهَ حَقَّ قَدْرِهِ ۗ إِنَّ اللَّهَ لَقَوِيٌّ عَزِيزٌ ﴿٧٤﴾

75. മലക്കുകളിൽ നിന്നും മനുഷ്യരിൽ നിന്നും അല്ലാഹു ദൂതന്മാരെ തെരഞ്ഞെടുക്കുന്നു.[722] തീർച്ചയായും അല്ലാഹു കേൾക്കുന്നവനും കാണുന്നവനുമത്രെ.

اللَّهُ يَصْطَفِي مِنَ الْمَلَائِكَةِ رُسُلًا وَمِنَ النَّاسِ ۚ
إِنَّ اللَّهَ سَمِيعٌ بَصِيرٌ ﴿٧٥﴾

721. അല്ലാഹുവിന്റെ രേഖയിൽ രേഖപ്പെടുത്തിയിട്ടുള്ള പ്രകാരമാണ് ഏത് കാര്യവും സംഭവിക്കുന്നത്.

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ ۗ وَإِلَى اللَّهِ تُرْجَعُ الْأُمُورُ ﴿٧٦﴾

76. അവരുടെ മുമ്പിലുള്ളതും പിന്നിലുള്ളതും അവൻ അറിയുന്നു. അല്ലാഹുവിങ്കലേക്കാകുന്നു കാര്യങ്ങൾ മടക്കപ്പെടുന്നത്.

يَا أَيُّهَا الَّذِينَ آمَنُوا ارْكَعُوا وَاسْجُدُوا وَاعْبُدُوا رَبَّكُمْ وَافْعَلُوا الْخَيْرَ لَعَلَّكُمْ تُفْلِحُونَ ۩ ﴿٧٧﴾

السجدة

77. സത്യവിശ്വാസികളേ, നിങ്ങൾ കുമ്പിടുകയും, സാഷ്ടാംഗം ചെയ്യുകയും, നിങ്ങളുടെ രക്ഷിതാവിനെ ആരാധിക്കുകയും, നന്മ പ്രവർത്തിക്കുകയും ചെയ്യുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

وَجَاهِدُوا فِي اللَّهِ حَقَّ جِهَادِهِ ۚ هُوَ اجْتَبَاكُمْ وَمَا جَعَلَ عَلَيْكُمْ فِي الدِّينِ مِنْ حَرَجٍ ۚ مِلَّةَ أَبِيكُمْ إِبْرَاهِيمَ ۚ هُوَ سَمَّاكُمُ الْمُسْلِمِينَ مِنْ قَبْلُ وَفِي هَٰذَا لِيَكُونَ الرَّسُولُ شَهِيدًا عَلَيْكُمْ وَتَكُونُوا شُهَدَاءَ عَلَى النَّاسِ ۚ فَأَقِيمُوا الصَّلَاةَ وَآتُوا الزَّكَاةَ وَاعْتَصِمُوا بِاللَّهِ هُوَ مَوْلَاكُمْ ۖ فَنِعْمَ الْمَوْلَىٰ وَنِعْمَ النَّصِيرُ ﴿٧٨﴾

78. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ സമരം ചെയ്യേണ്ട മുറപ്രകാരം നിങ്ങൾ സമരം ചെയ്യുക. അവൻ നിങ്ങളെ ഉൽകൃഷ്ടരായി തെരഞ്ഞെടുത്തിരിക്കുന്നു. മതകാര്യത്തിൽ യാതൊരു പ്രയാസവും നിങ്ങളുടെ മേൽ അവൻ ചുമത്തിയിട്ടില്ല. നിങ്ങളുടെ പിതാവായ ഇബ്രാഹീമിൻെറ മാർഗ്ഗമത്രെ അത്. മുമ്പും (മുൻവേദങ്ങളിലും) ഇതിലും (ഈ വേദത്തിലും) അവൻ (അല്ലാഹു) നിങ്ങൾക്ക് മുസ്ലിംകളെന്ന് പേര് നൽകിയിരിക്കുന്നു. റസൂൽ നിങ്ങൾക്ക് സാക്ഷിയായിരിക്കുവാനും, നിങ്ങൾ ജനങ്ങൾക്ക് സാക്ഷികളായിരിക്കുവാനും വേണ്ടി. ആകയാൽ നിങ്ങൾ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, അല്ലാഹുവെ മുറുകെ പിടിക്കുകയും ചെയ്യുക. അവനാണ് നിങ്ങളുടെ രക്ഷാധികാരി. എത്ര നല്ല രക്ഷാധികാരി! എത്ര നല്ല സഹായി!

722 മനുഷ്യർക്ക് സത്യസന്ദേശമെത്തിക്കാൻ മനുഷ്യരായ ദൂതന്മാരെ നിയോഗിക്കുന്നു. പ്രവാചകന്മാർക്ക് വഹ്‌യ് നൽകാനും മററും മലക്കുകളെ ദൂതന്മാരായി നിയോഗിക്കുന്നു.




**അദ്ധ്യായം - 23**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

قَدْ أَفْلَحَ الْمُؤْمِنُونَ ① الَّذِينَ هُمْ فِي صَلَاتِهِمْ
خَاشِعُونَ ② وَالَّذِينَ هُمْ عَنِ اللَّغْوِ مُعْرِضُونَ ③
وَالَّذِينَ هُمْ لِلزَّكَاةِ فَاعِلُونَ ④

1, 2, 3, 4. തങ്ങളുടെ നമസ്കാരത്തിൽ ഭക്തിയുള്ളവരും, അനാവശ്യകാര്യത്തിൽ നിന്ന് തിരിഞ്ഞുകളയുന്നവരും, സകാത്ത് നിർവ്വഹിക്കുന്നവരുമായ വിശ്വാസികൾ വിജയം പ്രാപിച്ചിരിക്കുന്നു.

وَالَّذِينَ هُمْ لِفُرُوجِهِمْ حَافِظُونَ ⑤

5. തങ്ങളുടെ ഗുഹ്യ അവയവങ്ങളെ കാത്തുസൂക്ഷിക്കുന്നവരുമത്രെ അവർ.

إِلَّا عَلَىٰ أَزْوَاجِهِمْ أَوْ مَا مَلَكَتْ أَيْمَانُهُمْ فَإِنَّهُمْ غَيْرُ مَلُومِينَ ⑥

6. തങ്ങളുടെ ഭാര്യമാരുമായോ, തങ്ങളുടെ അധീനത്തിലുള്ള അടിമസ്ത്രീകളുമായോ [724] ഉള്ള ബന്ധം ഒഴികെ. അപ്പോൾ അവർ ആക്ഷേപാർഹരല്ല.

فَمَنِ ابْتَغَىٰ وَرَاءَ ذَٰلِكَ فَأُولَٰئِكَ هُمُ الْعَادُونَ ⑦

7. എന്നാൽ അതിന്നപ്പുറം ആരെങ്കിലും ആഗ്രഹിക്കുന്ന പക്ഷം അവർ തന്നെയാണ് അതിക്രമകാരികൾ.

وَالَّذِينَ هُمْ لِأَمَانَاتِهِمْ وَعَهْدِهِمْ رَاعُونَ ⑧
وَالَّذِينَ هُمْ عَلَىٰ صَلَوَاتِهِمْ يُحَافِظُونَ ⑨

8, 9. തങ്ങളുടെ അനാമത്തുകളും കരാറുകളും പാലിക്കുന്നവരും, തങ്ങളുടെ നമസ്കാരങ്ങൾ കൃത്യമായി അനുഷ്ഠിച്ചുപോരുന്നവരുമത്രെ (ആ വിശ്വാസികൾ.)

أُولَٰئِكَ هُمُ الْوَارِثُونَ ⑩

10. അവർ തന്നെയാകുന്നു അനന്തരാവകാശികൾ.

الَّذِينَ يَرِثُونَ الْفِرْدَوْسَ هُمْ فِيهَا خَالِدُونَ ⑪

11. അതായത് ഉന്നതമായ സ്വർഗ്ഗം അനന്തരാവകാശമായി നേടുന്നവർ. അവരതിൽ നിത്യവാസികളായിരിക്കും.

723. ഈ അദ്ധ്യായം ആരംഭിക്കുന്നതുതന്നെ സത്യവിശ്വാസികളുടെ സവിശേഷതകൾ വിവരിച്ചുകൊണ്ടായതിനാലാണ് ഇപ്രകാരം പേർ നൽകപ്പെട്ടത്.

724. ഭാര്യയെപ്പോലെ സ്വന്തം ഇണയായി സ്വീകരിച്ച അടിമസ്ത്രീയുമായുള്ള ബന്ധമാണ് ഇവിടെ ഉദ്ദേശ്യം.

12. തീർച്ചയായും മനുഷ്യനെ കളിമണ്ണിൻെറ സത്തിൽ നിന്ന് നാം സൃഷ്ടിച്ചിരിക്കുന്നു.

وَلَقَدْ خَلَقْنَا الْإِنسَانَ مِن سُلَالَةٍ مِّن طِينٍ ﴿١٢﴾

13. പിന്നീട് ഒരു ബീജമായിക്കൊണ്ട് അവനെ നാം ഭദ്രമായ ഒരു സ്ഥാനത്ത് വെച്ചു.

ثُمَّ جَعَلْنَاهُ نُطْفَةً فِي قَرَارٍ مَّكِينٍ ﴿١٣﴾

14. പിന്നെ ആ ബീജത്തെ നാം ഒരു ഭ്രൂണമായി രൂപപ്പെടുത്തി. അനന്തരം ആ ഭ്രൂണത്തെ നാം ഒരു മാംസപിണ്ഡമായി രൂപപ്പെടുത്തി. തുടർന്ന് നാം ആ മാംസപിണ്ഡത്തെ അസ്ഥിക്കൂടമായി രൂപപ്പെടുത്തി. എന്നിട്ട് നാം അസ്ഥിക്കൂടത്തെ മാംസംകൊണ്ട് പൊതിഞ്ഞു. പിന്നീട് മററൊരു സൃഷ്ടിയായി നാം അവനെ വളർത്തിയെടുത്തു. അപ്പോൾ ഏററവും നല്ല സൃഷ്ടികർത്താവായ അല്ലാഹു അനുഗ്രഹപൂർണ്ണനായിരിക്കുന്നു.

ثُمَّ خَلَقْنَا النُّطْفَةَ عَلَقَةً فَخَلَقْنَا الْعَلَقَةَ مُضْغَةً فَخَلَقْنَا الْمُضْغَةَ عِظَامًا فَكَسَوْنَا الْعِظَامَ لَحْمًا ثُمَّ أَنشَأْنَاهُ خَلْقًا آخَرَ ۚ فَتَبَارَكَ اللَّهُ أَحْسَنُ الْخَالِقِينَ ﴿١٤﴾

15. പിന്നീട് തീർച്ചയായും നിങ്ങൾ അതിനു ശേഷം മരിക്കുന്നവരാകുന്നു.

ثُمَّ إِنَّكُم بَعْدَ ذَٰلِكَ لَمَيِّتُونَ ﴿١٥﴾

16. പിന്നീട് ഉയിർത്തെഴുന്നേല്പിൻെറ നാളിൽ തീർച്ചയായും നിങ്ങൾ എഴുന്നേല്പിക്കപ്പെടുന്നതാണ്.

ثُمَّ إِنَّكُمْ يَوْمَ الْقِيَامَةِ تُبْعَثُونَ ﴿١٦﴾

17. തീർച്ചയായും നിങ്ങൾക്ക് മീതെ നാം ഏഴുപഥങ്ങൾ[725] സൃഷ്ടിച്ചിട്ടുണ്ട്. സൃഷ്ടിയെപ്പററി നാം അശ്രദ്ധനായിരുന്നിട്ടില്ല.

وَلَقَدْ خَلَقْنَا فَوْقَكُمْ سَبْعَ طَرَائِقَ وَمَا كُنَّا عَنِ الْخَلْقِ غَافِلِينَ ﴿١٧﴾

18. ആകാശത്തുനിന്ന് നാം ഒരു നിശ്ചിത അളവിൽ വെള്ളം ചൊരിയുകയും, എന്നിട്ട് നാം അതിനെ ഭൂമിയിൽ തങ്ങിനിൽക്കുന്നതാക്കുകയും ചെയ്തിരിക്കുന്നു. അത് വററിച്ചുകളയാൻ തീർച്ചയായും നാം ശക്തനാകുന്നു.

وَأَنزَلْنَا مِنَ السَّمَاءِ مَاءً بِقَدَرٍ فَأَسْكَنَّاهُ فِي الْأَرْضِ ۖ وَإِنَّا عَلَىٰ ذَهَابٍ بِهِ لَقَادِرُونَ ﴿١٨﴾

19. അങ്ങനെ അത് (വെള്ളം)കൊണ്ട് നാം നിങ്ങൾക്ക് ഈത്തപ്പനകളുടെയും, മുന്തിരിവള്ളികളുടെയും തോട്ടങ്ങൾ വളർത്തിത്തന്നു. അവയിൽ നിങ്ങൾക്ക് ധാരാളം പഴങ്ങളുണ്ട്. അവയിൽ നിന്ന് നിങ്ങൾ തിന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു.

فَأَنشَأْنَا لَكُم بِهِ جَنَّاتٍ مِّن نَّخِيلٍ وَأَعْنَابٍ لَّكُمْ فِيهَا فَوَاكِهُ كَثِيرَةٌ وَمِنْهَا تَأْكُلُونَ ﴿١٩﴾

20. സീനാപർവ്വതത്തിൽ മുളച്ചുവരുന്ന ഒരു മരവും[726] (നാം സൃഷ്ടിച്ചുതന്നിരിക്കുന്നു.) എണ്ണയും, ഭക്ഷണം കഴിക്കുന്നവർക്ക് കറിയും അത് ഉൽപ്പാദിപ്പിക്കുന്നു.

وَشَجَرَةً تَخْرُجُ مِن طُورِ سَيْنَاءَ تَنبُتُ بِالدُّهْنِ وَصِبْغٍ لِّلْآكِلِينَ ﴿٢٠﴾

725. ആകാശത്തിലെ ഏഴ് പഥങ്ങളാണ് വിവക്ഷ. ഈ പഥങ്ങളെപററിയോ, അവയുടെ പരിധിയെപററിയോ വിശുദ്ധ ഖുർആൻ കൂടുതൽ വിവരങ്ങൾ നൽകുന്നില്ല.

726. ഒലീവ് വൃക്ഷമത്രെ ഉദ്ദേശ്യം. ഒലീവെണ്ണ കറിയിൽ ചേർക്കുകയും, ഭക്ഷണസാധനങ്ങൾ പൊരിക്കാനും തേച്ചു കുളിക്കാനും ഉപയോഗിക്കുകയും ചെയ്യുന്നു.

وَإِنَّ لَكُمْ فِي الْأَنْعَامِ لَعِبْرَةً نُسْقِيكُمْ مِمَّا فِي بُطُونِهَا وَلَكُمْ فِيهَا مَنَافِعُ كَثِيرَةٌ وَمِنْهَا تَأْكُلُونَ ﴿٢١﴾

21. തീർച്ചയായും നിങ്ങൾക്ക് കന്നുകാലികളിൽ[727] ഒരു ഗുണപാഠമുണ്ട്. അവയുടെ ഉദരങ്ങളിലുള്ളതിൽ നിന്ന് നിങ്ങൾക്ക് നാം കുടിക്കാൻ തരുന്നു. നിങ്ങൾക്ക് അവയിൽ ധാരാളം പ്രയോജനങ്ങളുണ്ട്. അവയിൽ നിന്ന് (മാംസം) നിങ്ങൾ ഭക്ഷിക്കുകയും ചെയ്യുന്നു.

وَعَلَيْهَا وَعَلَى الْفُلْكِ تُحْمَلُونَ ﴿٢٢﴾

22. അവയുടെ പുറത്തും കപ്പലുകളിലും നിങ്ങൾ വഹിക്കപ്പെടുകയും ചെയ്യുന്നു.

وَلَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِ فَقَالَ يَا قَوْمِ اعْبُدُوا اللَّهَ مَا لَكُمْ مِنْ إِلَٰهٍ غَيْرُهُ أَفَلَا تَتَّقُونَ ﴿٢٣﴾

23. നൂഹിനെ നാം അദ്ദേഹത്തിൻെറ ജനതയിലേക്ക് ദൂതനായി അയക്കുകയുണ്ടായി. എന്നിട്ടദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുക. നിങ്ങൾക്ക് അവനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

فَقَالَ الْمَلَأُ الَّذِينَ كَفَرُوا مِنْ قَوْمِهِ مَا هَٰذَا إِلَّا بَشَرٌ مِثْلُكُمْ يُرِيدُ أَنْ يَتَفَضَّلَ عَلَيْكُمْ وَلَوْ شَاءَ اللَّهُ لَأَنْزَلَ مَلَائِكَةً مَا سَمِعْنَا بِهَٰذَا فِي آبَائِنَا الْأَوَّلِينَ ﴿٢٤﴾

24. അപ്പോൾ അദ്ദേഹത്തിൻെറ ജനതയിലെ സത്യനിഷേധികളായ പ്രമാണിമാർ പറഞ്ഞു: ഇവൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. നിങ്ങളെക്കാളുപരിയായി അവൻ മഹത്വം നേടിയെടുക്കാൻ ആഗ്രഹിക്കുന്നു. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ (ദൂതന്മാരായി) മലക്കുകളെ തന്നെ ഇറക്കുമായിരുന്നു. ഞങ്ങളുടെ പൂർവ്വപിതാക്കൾക്കിടയിൽ ഇങ്ങനെയൊന്ന് ഞങ്ങൾ കേട്ടിട്ടില്ല.

إِنْ هُوَ إِلَّا رَجُلٌ بِهِ جِنَّةٌ فَتَرَبَّصُوا بِهِ حَتَّىٰ حِينٍ ﴿٢٥﴾

25. ഇവൻ ഭ്രാന്ത് ബാധിച്ച ഒരു മനുഷ്യൻ മാത്രമാകുന്നു. അതിനാൽ കുറച്ചു കാലം വരെ ഇവൻെറ കാര്യത്തിൽ നിങ്ങൾ കാത്തിരിക്കുവിൻ.

قَالَ رَبِّ انْصُرْنِي بِمَا كَذَّبُونِ ﴿٢٦﴾

26. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, ഇവരെന്നെ നിഷേധിച്ചു തള്ളിയിരിക്കയാൽ നീ എന്നെ സഹായിക്കേണമേ.

فَأَوْحَيْنَا إِلَيْهِ أَنِ اصْنَعِ الْفُلْكَ بِأَعْيُنِنَا وَوَحْيِنَا فَإِذَا جَاءَ أَمْرُنَا وَفَارَ التَّنُّورُ فَاسْلُكْ فِيهَا مِنْ كُلٍّ زَوْجَيْنِ اثْنَيْنِ وَأَهْلَكَ إِلَّا مَنْ سَبَقَ عَلَيْهِ الْقَوْلُ

27. അപ്പോൾ നാം അദ്ദേഹത്തിന് ഇപ്രകാരം ബോധനം നൽകി: 'നമ്മുടെ മേൽനോട്ടത്തിലും, നമ്മുടെ നിർദ്ദേശമനുസരിച്ചും നീ കപ്പൽ നിർമ്മിച്ചു കൊള്ളുക. അങ്ങനെ നമ്മുടെ കല്പന വരുകയും, അടുപ്പിൽ നിന്ന് ഉറവ് പൊട്ടുകയും ചെയ്താൽ എല്ലാ വസ്തുക്കളിൽ നിന്നും രണ്ടു ഇണകളേയും, നിൻെറ കുടുംബത്തെയും നീ അതിൽ കയററിക്കൊള്ളുക. അവരുടെ കൂട്ടത്തിൽ ആർക്കെതിരിൽ (ശിക്ഷയുടെ) വചനം മുൻകൂട്ടി ഉണ്ടായിട്ടുണ്ടോ അവരൊഴികെ.[728] അ

727. ആടുമാടുകൾക്കും ഒട്ടകത്തിനും കൂടി പൊതുവായുള്ള വാക്കാണ് 'അൻആം'. പാൽ, മാംസം, രോമം, സവാരി തുടങ്ങി എത്രയെത്ര പ്രയോജനങ്ങളാണ് ഇവയെക്കൊണ്ട് മനുഷ്യനുള്ളത്!

مِنْهُمْ ۖ وَلَا تُخَاطِبْنِي فِي الَّذِينَ ظَلَمُوا ۖ إِنَّهُم مُّغْرَقُونَ ٢٧

ക്രമം ചെയ്തവരുടെ കാര്യത്തിൽ നീ എന്നോട് സംസാരിച്ചു പോകരുത്. തീർച്ചയായും അവർ മുക്കി നശിപ്പിക്കപ്പെടുന്നതാണ്.

فَإِذَا اسْتَوَيْتَ أَنتَ وَمَن مَّعَكَ عَلَى الْفُلْكِ فَقُلِ الْحَمْدُ لِلَّهِ
الَّذِي نَجَّانَا مِنَ الْقَوْمِ الظَّالِمِينَ ٢٨

28. അങ്ങനെ നീയും നിന്റെ കൂടെയുള്ളവരും കപ്പലിൽ കയറിക്കഴിഞ്ഞാൽ നീ പറയുക: അക്രമകാരികളിൽ നിന്ന് ഞങ്ങളെ രക്ഷിച്ച അല്ലാഹുവിന് സ്തുതി.

وَقُل رَّبِّ أَنزِلْنِي مُنزَلًا مُّبَارَكًا وَأَنتَ خَيْرُ الْمُنزِلِينَ ٢٩

29. 'എന്റെ രക്ഷിതാവേ, അനുഗൃഹീതമായ ഒരു താവളത്തിൽ നീ എന്നെ ഇറക്കിത്തരേണമേ. നീയാണല്ലോ ഇറക്കിത്തരുന്നവരിൽ ഏററവും ഉത്തമൻ' എന്നും പറയുക.

إِنَّ فِي ذَٰلِكَ لَآيَاتٍ وَإِن كُنَّا لَمُبْتَلِينَ ٣٠

30. തീർച്ചയായും അതിൽ (പ്രളയത്തിൽ) പല ദൃഷ്ടാന്തങ്ങളുമുണ്ട്. തീർച്ചയായും നാം പരീക്ഷണം നടത്തുന്നവൻ തന്നെയാകുന്നു.

ثُمَّ أَنشَأْنَا مِن بَعْدِهِمْ قَرْنًا آخَرِينَ ٣١

31. പിന്നീട് അവർക്കുശേഷം നാം മറെറാരു തലമുറയെ വളർത്തിയെടുത്തു.

فَأَرْسَلْنَا فِيهِمْ رَسُولًا مِّنْهُمْ أَنِ اعْبُدُوا اللَّهَ
مَا لَكُم مِّنْ إِلَٰهٍ غَيْرُهُ ۖ أَفَلَا تَتَّقُونَ ٣٢

32. അപ്പോൾ അവരിൽ നിന്നുതന്നെയുള്ള ഒരു ദൂതനെ അവരിലേക്ക് നാം അയച്ചു. (അദ്ദേഹം പറഞ്ഞു:) നിങ്ങൾ അല്ലാഹുവെ ആരാധിക്കുക. നിങ്ങൾക്ക് അവനല്ലാതെ ഒരു ദൈവവുമില്ല. അതിനാൽ നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

وَقَالَ الْمَلَأُ مِن قَوْمِهِ الَّذِينَ كَفَرُوا وَكَذَّبُوا بِلِقَاءِ الْآخِرَةِ
وَأَتْرَفْنَاهُمْ فِي الْحَيَاةِ الدُّنْيَا مَا هَٰذَا إِلَّا بَشَرٌ مِّثْلُكُمْ يَأْكُلُ
مِمَّا تَأْكُلُونَ مِنْهُ وَيَشْرَبُ مِمَّا تَشْرَبُونَ ٣٣

33. അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് അവിശ്വസിച്ചവരും, പരലോകത്തെ കണ്ടുമുട്ടുന്നതിനെ നിഷേധിച്ചുകളഞ്ഞവരും, ഐഹികജീവിതത്തിൽ നാം സുഖാഡംബരങ്ങൾ നൽകിയവരുമായ പ്രമാണിമാർ പറഞ്ഞു: ഇവൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. നിങ്ങൾ തിന്നുന്ന തരത്തിലുള്ളത് തന്നെയാണ് അവൻ തിന്നുന്നത്. നിങ്ങൾ കുടിക്കുന്ന തരത്തിലുള്ളത് തന്നെയാണ് അവനും കുടിക്കുന്നത്.

وَلَئِنْ أَطَعْتُم بَشَرًا مِّثْلَكُمْ إِنَّكُمْ إِذًا لَّخَاسِرُونَ ٣٤

34. നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനെ നിങ്ങൾ അനുസരിക്കുകയാണെങ്കിൽ തീർച്ചയായും നിങ്ങളപ്പോൾ നഷ്ടക്കാർ തന്നെയാകുന്നു.

أَيَعِدُكُمْ أَنَّكُمْ إِذَا مِتُّمْ وَكُنتُمْ تُرَابًا وَعِظَامًا

35. നിങ്ങൾ മരിക്കുകയും, മണ്ണും അസ്ഥിശകലങ്ങളുമായിത്തീരുകയും ചെയ്താൽ നിങ്ങൾ

728. അവിശ്വാസം മൂലം അല്ലാഹുവിന്റെ ശിക്ഷക്ക് അവകാശികളായിത്തീർന്ന അദ്ദേഹത്തിന്റെ ഒരു ഭാര്യയെയും മകനെയും കപ്പലിൽ കയറേറണ്ടതില്ലെന്നത്രെ അല്ലാഹുവിന്റെ നിർദ്ദേശം.

أَنَّكُمْ مُخْرَجُونَ ٣٥

(വീണ്ടും ജീവനോടെ) പുറത്ത് കൊണ്ടുവരപ്പെടും എന്നാണോ അവൻ നിങ്ങൾക്കു വാഗ്ദാനം നൽകുന്നത്?

هَيْهَاتَ هَيْهَاتَ لِمَا تُوعَدُونَ ٣٦

36. നിങ്ങൾക്ക് നൽകപ്പെടുന്ന ആ വാഗ്ദാനം എത്രയെത്ര വിദൂരം!

إِنْ هِيَ إِلَّا حَيَاتُنَا الدُّنْيَا نَمُوتُ وَنَحْيَا
وَمَا نَحْنُ بِمَبْعُوثِينَ ٣٧

37. ജീവിതമെന്നത് നമ്മുടെ ഈ ഐഹിക ജീവിതം മാത്രമാകുന്നു. നാം മരിക്കുന്നു. നാം ജനിക്കുന്നു. നാം ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവരല്ല തന്നെ.

إِنْ هُوَ إِلَّا رَجُلٌ افْتَرَىٰ عَلَى اللَّهِ كَذِبًا
وَمَا نَحْنُ لَهُ بِمُؤْمِنِينَ ٣٨

38. ഇവൻ അല്ലാഹുവിൻെറ മേൽ കള്ളം കെട്ടിച്ചമച്ച ഒരു പുരുഷൻ മാത്രമാകുന്നു. ഞങ്ങൾ അവനെ വിശ്വസിക്കുന്നവരേ അല്ല.

قَالَ رَبِّ انْصُرْنِي بِمَا كَذَّبُونِ ٣٩

39. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, ഇവർ എന്നെ നിഷേധിച്ചു തള്ളിയിരിക്കയാൽ നീ എന്നെ സഹായിക്കേണമേ.

قَالَ عَمَّا قَلِيلٍ لَيُصْبِحُنَّ نَادِمِينَ ٤٠

40. അവൻ (അല്ലാഹു) പറഞ്ഞു: അടുത്തു തന്നെ അവർ ഖേദിക്കുന്നവരായിത്തീരും.

فَأَخَذَتْهُمُ الصَّيْحَةُ بِالْحَقِّ فَجَعَلْنَاهُمْ غُثَاءً ۚ فَبُعْدًا لِلْقَوْمِ
الظَّالِمِينَ ٤١

41. അങ്ങനെ ഒരു ഘോര ശബ്ദം യഥാർത്ഥമായും അവരെ പിടികൂടി. എന്നിട്ട് നാം അവരെ വെറും ചവറാക്കിക്കളഞ്ഞു. അപ്പോൾ അക്രമികളായ ജനങ്ങൾക്കു നാശം!

ثُمَّ أَنْشَأْنَا مِنْ بَعْدِهِمْ قُرُونًا آخَرِينَ ٤٢

42. പിന്നെ അവർക്ക് ശേഷം വേറെ തലമുറകളെ നാം വളർത്തിയെടുത്തു.

مَا تَسْبِقُ مِنْ أُمَّةٍ أَجَلَهَا وَمَا يَسْتَأْخِرُونَ ٤٣

43. ഒരു സമുദായവും അതിൻെറ അവധിവിട്ട് മുന്നോട്ട് പോകുകയോ പിന്നോട്ട് പോകുകയോ ഇല്ല.

ثُمَّ أَرْسَلْنَا رُسُلَنَا تَتْرَىٰ ۖ كُلَّ مَا جَاءَ أُمَّةً رَسُولُهَا كَذَّبُوهُ ۚ
فَأَتْبَعْنَا بَعْضَهُمْ بَعْضًا وَجَعَلْنَاهُمْ أَحَادِيثَ ۚ
فَبُعْدًا لِقَوْمٍ لَا يُؤْمِنُونَ ٤٤

44. പിന്നെ നാം നമ്മുടെ ദൂതന്മാരെ തുടരെ തുടരെ അയച്ചുകൊണ്ടിരുന്നു. ഓരോ സമുദായത്തിൻെറ അടുക്കലും അവരിലേക്കുള്ള ദൂതൻ ചെല്ലുമ്പോഴൊക്കെ അവർ അദ്ദേഹത്തെ നിഷേധിച്ചുതള്ളുകയാണു ചെയ്തത്. അപ്പോൾ അവരെ ഒന്നിനുപുറകെ മറെറാന്നായി നാം നശിപ്പിച്ചു. അവരെ നാം സംസാരവിഷയമാക്കിത്തീർക്കുകയും ചെയ്തു. ആകയാൽ വിശ്വസിക്കാത്ത ജനങ്ങൾക്ക് നാശം!

ثُمَّ أَرْسَلْنَا مُوسَىٰ وَأَخَاهُ هَارُونَ بِآيَاتِنَا
وَسُلْطَانٍ مُبِينٍ ٤٥

45, 46. പിന്നീട് മൂസായെയും അദ്ദേഹത്തിൻെറ സഹോദരൻ ഹാറൂനെയും നമ്മുടെ ദൃഷ്ടാന്തങ്ങളോടും, വ്യക്തമായ പ്രമാണത്തോടും കൂടി ഫിർഔൻെറയും, അവൻെറ പ്രമാണിസംഘത്തി

إِلَىٰ فِرْعَوْنَ وَمَلَإِيْهِۦ فَٱسْتَكْبَرُوا۟ وَكَانُوا۟ قَوْمًا عَالِينَ ﴿٤٦﴾

ന്റെയും അടുത്തേക്ക് നാം അയക്കുകയുണ്ടായി. അപ്പോള്‍ അവര്‍ അഹംഭാവം നടിക്കുകയാണു ചെയ്തത്. അവര്‍ പൊങ്ങച്ചക്കാരായ ഒരു ജനതയായിരുന്നു.

فَقَالُوٓا۟ أَنُؤْمِنُ لِبَشَرَيْنِ مِثْلِنَا وَقَوْمُهُمَا لَنَا عَـٰبِدُونَ ﴿٤٧﴾

47. അതിനാല്‍ അവര്‍ പറഞ്ഞു: നമ്മളെപ്പോലെയുള്ള രണ്ടു മനുഷ്യന്മാരെ നാം വിശ്വസിക്കുകയോ? അവരുടെ ജനതയാകട്ടെ നമുക്ക് കീഴ്‌വണക്കം ചെയ്യുന്നവരാണ് താനും.

فَكَذَّبُوهُمَا فَكَانُوا۟ مِنَ ٱلْمُهْلَكِينَ ﴿٤٨﴾

48. അങ്ങനെ അവരെ രണ്ടുപേരെയും അവര്‍ നിഷേധിച്ചു തള്ളിക്കളഞ്ഞു. തന്നിമിത്തം അവര്‍ നശിപ്പിക്കപ്പെട്ടവരുടെ കൂട്ടത്തിലായിത്തീര്‍ന്നു.

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَـٰبَ لَعَلَّهُمْ يَهْتَدُونَ ﴿٤٩﴾

49. അവര്‍ (ജനങ്ങള്‍) സന്മാര്‍ഗ്ഗം കണ്ടെത്തുന്നതിന്നുവേണ്ടി മൂസായ്ക്കു നാം വേദഗ്രന്ഥം നല്‍കുകയുണ്ടായി.

وَجَعَلْنَا ٱبْنَ مَرْيَمَ وَأُمَّهُۥٓ ءَايَةً وَءَاوَيْنَـٰهُمَآ إِلَىٰ
رَبْوَةٍ ذَاتِ قَرَارٍ وَمَعِينٍ ﴿٥٠﴾

50. മര്‍യമിന്റെ പുത്രനെയും അവന്റെ മാതാവിനെയും നാം ഒരു ദൃഷ്ടാന്തമാക്കിയിരിക്കുന്നു. നിവാസയോഗ്യമായതും, ഒരു നീരുറവുള്ളതുമായ ഒരു ഉയര്‍ന്ന പ്രദേശത്ത് അവര്‍ ഇരുവര്‍ക്കും നാം അഭയം നല്‍കുകയും ചെയ്തു.

يَـٰٓأَيُّهَا ٱلرُّسُلُ كُلُوا۟ مِنَ ٱلطَّيِّبَـٰتِ
وَٱعْمَلُوا۟ صَـٰلِحًا ۖ إِنِّى بِمَا تَعْمَلُونَ عَلِيمٌ ﴿٥١﴾

51. ഹേ; ദൂതന്മാരേ, വിശിഷ്ട വസ്തുക്കളില്‍ നിന്ന് നിങ്ങള്‍ ഭക്ഷിക്കുകയും, സല്‍കര്‍മ്മം പ്രവര്‍ത്തിക്കുകയും ചെയ്യുവിന്‍. തീര്‍ച്ചയായും ഞാന്‍ നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി അറിയുന്നവനാകുന്നു.

وَإِنَّ هَـٰذِهِۦٓ أُمَّتُكُمْ أُمَّةً وَٰحِدَةً وَأَنَا۠ رَبُّكُمْ فَٱتَّقُونِ ﴿٥٢﴾

52. തീര്‍ച്ചയായും ഇതാണ് നിങ്ങളുടെ സമുദായം. ഏക സമുദായം. ഞാനാണ് നിങ്ങളുടെ രക്ഷിതാവ്. അതിനാല്‍ നിങ്ങള്‍ എന്നെ സൂക്ഷിച്ചു ജീവിക്കുവിന്‍.

فَتَقَطَّعُوٓا۟ أَمْرَهُم بَيْنَهُمْ زُبُرًا ۖ
كُلُّ حِزْبٍۭ بِمَا لَدَيْهِمْ فَرِحُونَ ﴿٥٣﴾

53. എന്നാല്‍ അവര്‍ (ജനങ്ങള്‍) കക്ഷികളായി പിരിഞ്ഞുകൊണ്ട് തങ്ങളുടെ കാര്യത്തില്‍ പരസ്പരം ഭിന്നിക്കുകയാണുണ്ടായത്. ഓരോ കക്ഷിയും തങ്ങളുടെ പക്കലുള്ളതുകൊണ്ട് സംതൃപ്തി അടയുന്നവരാകുന്നു.

فَذَرْهُمْ فِى غَمْرَتِهِمْ حَتَّىٰ حِينٍ ﴿٥٤﴾

54. (നബിയേ,) അതിനാല്‍ ഒരു സമയം വരെ അവരെ അവരുടെ വഴികേടിലായിക്കൊണ്ട് വിട്ടേക്കുക.

أَيَحْسَبُونَ أَنَّمَا نُمِدُّهُم بِهِ مِن مَّالٍ وَبَنِينَ ﴿٥٥﴾
نُسَارِعُ لَهُمْ فِي الْخَيْرَاتِ بَل لَّا يَشْعُرُونَ ﴿٥٦﴾

55, 56. സ്വത്തും സന്താനങ്ങളും നൽകി നാം അവരെ സഹായിച്ചുകൊണ്ടിരിക്കുന്നത് നാം അവർക്കു നന്മകൾ നൽകാൻ ധൃതി കാണിക്കുന്നതാണ് എന്ന് അവർ വിചാരിക്കുന്നുണ്ടോ?[729] അല്ല, അവർ (യാഥാർത്ഥ്യം) ഗ്രഹിക്കുന്നില്ല.

إِنَّ الَّذِينَ هُم مِّنْ خَشْيَةِ رَبِّهِم مُّشْفِقُونَ ﴿٥٧﴾
وَالَّذِينَ هُم بِآيَاتِ رَبِّهِمْ يُؤْمِنُونَ ﴿٥٨﴾
وَالَّذِينَ هُم بِرَبِّهِمْ لَا يُشْرِكُونَ ﴿٥٩﴾
وَالَّذِينَ يُؤْتُونَ مَا آتَوا وَّقُلُوبُهُمْ وَجِلَةٌ أَنَّهُمْ
إِلَىٰ رَبِّهِمْ رَاجِعُونَ ﴿٦٠﴾
أُولَٰئِكَ يُسَارِعُونَ فِي الْخَيْرَاتِ وَهُمْ لَهَا سَابِقُونَ ﴿٦١﴾

57, 58, 59, 60, 61. തീർച്ചയായും തങ്ങളുടെ രക്ഷിതാവിനെപ്പററിയുള്ള ഭയത്താൽ നടുങ്ങുന്നവരും, തങ്ങളുടെ രക്ഷിതാവിൻെറ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുന്നവരും, തങ്ങളുടെ രക്ഷിതാവിനോട് പങ്കുചേർക്കാത്തവരും, രക്ഷിതാവിങ്കലേക്ക് തങ്ങൾ മടങ്ങിച്ചെല്ലേണ്ടവരാണല്ലോ എന്ന് മനസ്സിൽ ഭയമുള്ളതോടുകൂടി തങ്ങൾ ദാനം ചെയ്യുന്നതെല്ലാം ദാനം ചെയ്യുന്നവരും ആരോ അവരത്രെ നന്മകളിൽ ധൃതിപ്പെട്ടു മുന്നേറുന്നവർ. അവരത്രെ അവയിൽ മുമ്പേ ചെന്നെത്തുന്നവരും.

وَلَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا وَلَدَيْنَا كِتَابٌ يَنطِقُ بِالْحَقِّ
وَهُمْ لَا يُظْلَمُونَ ﴿٦٢﴾

62. ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ നാം ശാസിക്കുകയില്ല. സത്യം തുറന്നു പറയുന്ന ഒരു രേഖ നമ്മുടെ പക്കലുണ്ട്. അവരോട് അനീതി കാണിക്കപ്പെടുന്നതല്ല.

بَلْ قُلُوبُهُمْ فِي غَمْرَةٍ مِّنْ هَٰذَا وَلَهُمْ أَعْمَالٌ
مِّن دُونِ ذَٰلِكَ هُمْ لَهَا عَامِلُونَ ﴿٦٣﴾

63. പക്ഷെ, അവരുടെ ഹൃദയങ്ങൾ ഈ കാര്യത്തെപ്പററി അശ്രദ്ധയിലാകുന്നു. അവർക്ക് അതുകൂടാതെയുള്ള ചില പ്രവൃത്തികളാണുള്ളത്. അവർ അത് ചെയ്തുകൊണ്ടിരിക്കയാകുന്നു.

حَتَّىٰ إِذَا أَخَذْنَا مُتْرَفِيهِم بِالْعَذَابِ إِذَا هُمْ يَجْأَرُونَ ﴿٦٤﴾

64. അങ്ങനെ അവരിലെ സുഖലോലുപന്മാരെ ശിക്ഷയിലൂടെ നാം പിടികൂടിയപ്പോൾ അവരതാ നിലവിളി കൂട്ടുന്നു.

لَا تَجْأَرُوا الْيَوْمَ إِنَّكُم مِّنَّا لَا تُنصَرُونَ ﴿٦٥﴾

65. (നാം പറയും:) നിങ്ങളിന്ന് നിലവിളി കൂട്ടേണ്ട. തീർച്ചയായും നിങ്ങൾക്ക് നമ്മുടെ പക്കൽ നിന്ന് സഹായം നൽകപ്പെടുകയില്ല.

قَدْ كَانَتْ آيَاتِي تُتْلَىٰ عَلَيْكُمْ فَكُنتُمْ عَلَىٰ أَعْقَابِكُمْ تَنكِصُونَ ﴿٦٦﴾

66, 67. എൻെറ തെളിവുകൾ നിങ്ങൾക്ക് ഓതി കേൾപിക്കപ്പെടാറുണ്ടായിരുന്നു. അപ്പോൾ നിങ്ങൾ പൊങ്ങച്ചം നടിച്ചുകൊണ്ട് പുറം തിരിഞ്ഞുപോകുകയായിരുന്നു.[730] ഒരു രാക്കഥയെന്നോണം നിങ്ങൾ അതിനെപ്പററി (ഖുർആനി

729. സന്താനസമ്പൽസമൃദ്ധി ലഭിക്കുന്നവർ തങ്ങൾ അല്ലാഹുവിന് ഇഷ്ടപ്പെട്ടവരാണെന്നും, അതുകൊണ്ടാണ് അല്ലാഹു സമൃദ്ധി നൽകിയതെന്നും ധരിച്ചുപോകരുത്. സമൃദ്ധി ഒരു പരീക്ഷണോപാധി മാത്രമാണ്. നന്മകൊണ്ടും തിന്മകൊണ്ടും അല്ലാഹു മനുഷ്യരെ പരീക്ഷിക്കുമെന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കിയിട്ടുണ്ട്.

730. പരിശുദ്ധഭവനത്തിൻെറ പരിപാലകന്മാർ എന്ന നിലയിൽ തങ്ങൾക്ക് അല്ലാഹുവിങ്കൽ അത്യുന്നതമായ സ്ഥാനമുണ്ടെന്നായിരുന്നു ഖുറൈശികളുടെ വാദം.

مُسْتَكْبِرِينَ بِهِ سَامِرًا تَهْجُرُونَ ﴿٦٧﴾

നെപ്പററി) അസംബന്ധങ്ങൾ പുലമ്പുകയായിരുന്നു.

أَفَلَمْ يَدَّبَّرُوا الْقَوْلَ أَمْ جَاءَهُمْ مَا لَمْ يَأْتِ آبَاءَهُمُ الْأَوَّلِينَ ﴿٦٨﴾

68. ഈ വാക്കിനെ (ഖുർആനിനെ)പ്പററി അവർ ആലോചിച്ചുനോക്കിയിട്ടില്ലേ? അതല്ല അവരുടെ പൂർവ്വപിതാക്കൾക്ക് വന്നിട്ടില്ലാത്ത ഒരു കാര്യമാണോ അവർക്ക് വന്നുകിട്ടിയിരിക്കുന്നത്?[731]

أَمْ لَمْ يَعْرِفُوا رَسُولَهُمْ فَهُمْ لَهُ مُنْكِرُونَ ﴿٦٩﴾

69. അതല്ല അവരുടെ ദൂതനെ അവർക്ക് പരിചയമില്ലാഞ്ഞിട്ടാണോ അവർ അദ്ദേഹത്തെ നിഷേധിക്കുന്നത്?[732]

أَمْ يَقُولُونَ بِهِ جِنَّةٌ ۚ بَلْ جَاءَهُمْ بِالْحَقِّ
وَأَكْثَرُهُمْ لِلْحَقِّ كَارِهُونَ ﴿٧٠﴾

70. അതല്ല, അദ്ദേഹത്തിന് ഭ്രാന്തുണ്ടെന്നാണോ അവർ പറയുന്നത്? അല്ല, അദ്ദേഹം അവരുടെയടുക്കൽ സത്യവുംകൊണ്ട് വന്നിരിക്കയാണ്. എന്നാൽ അവരിൽ അധികപേരും സത്യത്തെ വെറുക്കുന്നവരത്രെ.

وَلَوِ اتَّبَعَ الْحَقُّ أَهْوَاءَهُمْ لَفَسَدَتِ السَّمَاوَاتُ وَالْأَرْضُ
وَمَنْ فِيهِنَّ ۚ بَلْ أَتَيْنَاهُمْ بِذِكْرِهِمْ فَهُمْ عَنْ ذِكْرِهِمْ مُعْرِضُونَ ﴿٧١﴾

71. സത്യം അവരുടെ തന്നിഷ്ടങ്ങളെ പിൻപററിയിരുന്നെങ്കിൽ ആകാശങ്ങളും ഭൂമിയും അവയിലുള്ളവരുമെല്ലാം കുഴപ്പത്തിലാകുമായിരുന്നു. അല്ല, അവർക്കുള്ള ഉൽബോധനവും കൊണ്ടാണ് നാം അവരുടെ അടുത്ത് ചെന്നിരിക്കുന്നത്. എന്നിട്ട് അവർ തങ്ങൾക്കുള്ള ഉൽബോധനത്തിൽ നിന്ന് തിരിഞ്ഞുകളയുകയാകുന്നു.

أَمْ تَسْأَلُهُمْ خَرْجًا فَخَرَاجُ رَبِّكَ خَيْرٌ ۖ وَهُوَ خَيْرُ الرَّازِقِينَ ﴿٧٢﴾

72. അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിക്കുന്നുണ്ടോ? എന്നാൽ നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള പ്രതിഫലമാകുന്നു ഏററവും ഉത്തമമായിട്ടുള്ളത്. അവൻ ഉപജീവനം നൽകുന്നവരുടെ കൂട്ടത്തിൽ ഉത്തമനാകുന്നു.

وَإِنَّكَ لَتَدْعُوهُمْ إِلَىٰ صِرَاطٍ مُسْتَقِيمٍ ﴿٧٣﴾

73. തീർച്ചയായും നീ അവരെ നേരായ പാതയിലേക്കാകുന്നു ക്ഷണിക്കുന്നത്.

وَإِنَّ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ عَنِ الصِّرَاطِ لَنَاكِبُونَ ﴿٧٤﴾

74. പരലോകത്തിൽ വിശ്വസിക്കാത്തവർ ആ പാതയിൽ നിന്ന് തെററിപ്പോകുന്നവരാകുന്നു.

وَلَوْ رَحِمْنَاهُمْ وَكَشَفْنَا مَا بِهِمْ مِنْ ضُرٍّ لَلَجُّوا فِي طُغْيَانِهِمْ
يَعْمَهُونَ ﴿٧٥﴾

75. നാം അവരോട് കരുണ കാണിക്കുകയും, അവരിലുള്ള കഷ്ടത നീക്കുകയും ചെയ്തിരുന്നുവെങ്കിൽ അവർ തങ്ങളുടെ ധിക്കാരത്തിൽ വിഹരിക്കുന്ന അവസ്ഥയിൽ തന്നെ ശഠിച്ചുനിൽക്കുമായിരുന്നു.

731. വേദവും പ്രവാചകനിയോഗവുമൊക്കെ അറബികൾക്ക് സുപരിചിതമായ യാഥാർത്ഥ്യങ്ങൾ തന്നെയായിരുന്നു.
732. റസൂലി(സ)ന്റെ വിശ്വസ്തതയും സത്യസന്ധതയും അവർക്ക് ചിരപരിചിതമായിരുന്നു.

وَلَقَدْ أَخَذْنَٰهُم بِٱلْعَذَابِ فَمَا ٱسْتَكَانُوا۟ لِرَبِّهِمْ وَمَا يَتَضَرَّعُونَ ﴿٧٦﴾

76. നാം അവരെ ശിക്ഷയുമായി പിടികൂടുകയുണ്ടായി. എന്നിട്ടവർ തങ്ങളുടെ രക്ഷിതാവിന് കീഴൊതുങ്ങിയില്ല. അവർ താഴ്മ കാണിക്കുന്നുമില്ല.

حَتَّىٰٓ إِذَا فَتَحْنَا عَلَيْهِم بَابًا ذَا عَذَابٍ شَدِيدٍ إِذَا هُمْ فِيهِ مُبْلِسُونَ ﴿٧٧﴾

77. അങ്ങനെ നാം അവരുടെ നേരെ കഠിനശിക്ഷയുടെ ഒരു കവാടമങ്ങ് തുറന്നാൽ അവരതാ അതിൽ നൈരാശ്യം പൂണ്ടവരായികഴിയുന്നു.

وَهُوَ ٱلَّذِىٓ أَنشَأَ لَكُمُ ٱلسَّمْعَ وَٱلْأَبْصَٰرَ وَٱلْأَفْـِٔدَةَ ۚ قَلِيلًا مَّا تَشْكُرُونَ ﴿٧٨﴾

78. അവനാണ് നിങ്ങൾക്ക് കേൾവിയും കാഴ്ചകളും ഹൃദയങ്ങളും ഉണ്ടാക്കിത്തന്നിട്ടുള്ളവൻ. കുറച്ചു മാത്രമെ നിങ്ങൾ നന്ദി കാണിക്കുന്നുള്ളു.

وَهُوَ ٱلَّذِى ذَرَأَكُمْ فِى ٱلْأَرْضِ وَإِلَيْهِ تُحْشَرُونَ ﴿٧٩﴾

79. അവനാകുന്നു ഭൂമിയിൽ നിങ്ങളെ സൃഷ്ടിച്ചു വ്യാപിപ്പിച്ചവൻ. അവൻെറ അടുക്കലേക്കാകുന്നു നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുന്നതും.

وَهُوَ ٱلَّذِى يُحْىِۦ وَيُمِيتُ وَلَهُ ٱخْتِلَٰفُ ٱلَّيْلِ وَٱلنَّهَارِ ۚ أَفَلَا تَعْقِلُونَ ﴿٨٠﴾

80. അവൻ തന്നെയാണ് ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നവൻ. രാപകലുകളുടെ വ്യത്യാസവും അവൻെറ നിയന്ത്രണത്തിൽ തന്നെയാകുന്നു. അതിനാൽ നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നില്ലേ?

بَلْ قَالُوا۟ مِثْلَ مَا قَالَ ٱلْأَوَّلُونَ ﴿٨١﴾

81. അല്ല, പൂർവ്വികന്മാർ പറഞ്ഞതുപോലെ ഇവരും പറഞ്ഞിരിക്കുകയാണ്.

قَالُوٓا۟ أَءِذَا مِتْنَا وَكُنَّا تُرَابًا وَعِظَٰمًا أَءِنَّا لَمَبْعُوثُونَ ﴿٨٢﴾

82. അവർ പറഞ്ഞു: ഞങ്ങൾ മരിച്ചു മണ്ണും അസ്ഥിശകലങ്ങളും ആയിക്കഴിഞ്ഞാൽ ഞങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുമെന്നോ?

لَقَدْ وُعِدْنَا نَحْنُ وَءَابَآؤُنَا هَٰذَا مِن قَبْلُ إِنْ هَٰذَآ إِلَّآ أَسَٰطِيرُ ٱلْأَوَّلِينَ ﴿٨٣﴾

83. ഞങ്ങൾക്കും, മുമ്പ് ഞങ്ങളുടെ പിതാക്കൾക്കും ഈ വാഗ്ദാനം നൽകപ്പെട്ടിരുന്നു. ഇത് പൂർവ്വികന്മാരുടെ കെട്ടുകഥകൾ മാത്രമാകുന്നു.

قُل لِّمَنِ ٱلْأَرْضُ وَمَن فِيهَآ إِن كُنتُمْ تَعْلَمُونَ ﴿٨٤﴾

84. (നബിയേ,) ചോദിക്കുക: ഭൂമിയും അതിലുള്ളതും ആരുടെതാണ്? നിങ്ങൾക്കറിയാമെങ്കിൽ (പറയൂ.).

سَيَقُولُونَ لِلَّهِ ۚ قُلْ أَفَلَا تَذَكَّرُونَ ﴿٨٥﴾

85. അവർ പറയും; അല്ലാഹുവിൻെറതാണെന്ന്. നീ പറയുക: എന്നാൽ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നില്ലേ?

قُلْ مَن رَّبُّ ٱلسَّمَٰوَٰتِ ٱلسَّبْعِ وَرَبُّ ٱلْعَرْشِ ٱلْعَظِيمِ ﴿٨٦﴾

86. നീ ചോദിക്കുക: ഏഴു ആകാശങ്ങളുടെ രക്ഷിതാവും മഹത്തായ സിംഹാസനത്തിൻെറ രക്ഷിതാവും ആരാകുന്നു?

سَيَقُولُونَ لِلَّهِ ۚ قُلْ أَفَلَا تَتَّقُونَ ﴿٨٧﴾

87. അവർ പറയും: അല്ലാഹുവിന്നാകുന്നു (രക്ഷാകർതൃത്വം). നീ പറയുക: എന്നാൽ നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

قُلْ مَنۢ بِيَدِهِۦ مَلَكُوتُ كُلِّ شَىْءٍ وَهُوَ يُجِيرُ وَلَا يُجَارُ
عَلَيْهِ إِن كُنتُمْ تَعْلَمُونَ ﴿٨٨﴾

88. നീ ചോദിക്കുക: എല്ലാ വസ്തുക്കളുടെയും ആധിപത്യം ഒരുവന്റെ കൈവശത്തിലാണ്. അവൻ അഭയം നൽകുന്നു. അവന്നെതിരായി (എവിടെ നിന്നും) അഭയം ലഭിക്കുകയില്ല. അങ്ങനെയുള്ളവൻ ആരാണ്? നിങ്ങൾക്കറിയാമെങ്കിൽ (പറയൂ.)

سَيَقُولُونَ لِلَّهِ ۚ قُلْ فَأَنَّىٰ تُسْحَرُونَ ﴿٨٩﴾

89. അവർ പറയും: (അതെല്ലാം) അല്ലാഹുവിനുള്ളതാണ്. നീ ചോദിക്കുക: പിന്നെ എങ്ങനെയാണ് നിങ്ങൾ മായാവലയത്തിൽ പെട്ടുപോകുന്നത്?

بَلْ أَتَيْنَٰهُم بِٱلْحَقِّ وَإِنَّهُمْ لَكَٰذِبُونَ ﴿٩٠﴾

90. അല്ല. നാം അവരുടെ അടുത്ത് സത്യവും കൊണ്ട് ചെന്നിരിക്കയാണ്. അവരാകട്ടെ വ്യാജവാദികൾ തന്നെയാകുന്നു.

مَا ٱتَّخَذَ ٱللَّهُ مِن وَلَدٍ وَمَا كَانَ مَعَهُۥ مِنْ إِلَٰهٍ ۚ إِذًا لَّذَهَبَ
كُلُّ إِلَٰهٍۭ بِمَا خَلَقَ وَلَعَلَا بَعْضُهُمْ عَلَىٰ بَعْضٍ ۚ سُبْحَٰنَ ٱللَّهِ
عَمَّا يَصِفُونَ ﴿٩١﴾

91. അല്ലാഹു യാതൊരു സന്താനത്തെയും സ്വീകരിച്ചിട്ടില്ല. അവനോടൊപ്പം യാതൊരു ദൈവവുമുണ്ടായിട്ടുമില്ല. അങ്ങനെയായിരുന്നുവെങ്കിൽ ഓരോ ദൈവവും താൻ സൃഷ്ടിച്ചതുമായി പോയ്ക്കളയുകയും, അവരിൽ ചിലർ ചിലരെ അടിച്ചമർത്തുകയും ചെയ്യുമായിരുന്നു. അവർ പറഞ്ഞുണ്ടാക്കുന്നതിൽ നിന്നെല്ലാം അല്ലാഹു എത്ര പരിശുദ്ധൻ!

عَٰلِمِ ٱلْغَيْبِ وَٱلشَّهَٰدَةِ فَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿٩٢﴾

92. അവൻ അദൃശ്യവും ദൃശ്യവും അറിയുന്നവനാകുന്നു. അതിനാൽ അവൻ അവർ പങ്കുചേർക്കുന്നതിന്നെല്ലാം അതീതനായിരിക്കുന്നു.

قُل رَّبِّ إِمَّا تُرِيَنِّى مَا يُوعَدُونَ ﴿٩٣﴾
رَبِّ فَلَا تَجْعَلْنِى فِى ٱلْقَوْمِ ٱلظَّٰلِمِينَ ﴿٩٤﴾

93, 94 (നബിയേ,) പറയുക: എന്റെ രക്ഷിതാവേ, ഇവർക്കു താക്കീതു നൽകപ്പെടുന്ന ശിക്ഷ നീ എനിക്ക് കാണുമാറാക്കുകയാണെങ്കിൽ, എന്റെ രക്ഷിതാവേ, നീ എന്നെ അക്രമികളായ ജനതയുടെ കൂട്ടത്തിൽ പെടുത്തരുതേ.

وَإِنَّا عَلَىٰٓ أَن نُّرِيَكَ مَا نَعِدُهُمْ لَقَٰدِرُونَ ﴿٩٥﴾

95. നാം അവർക്ക് താക്കീതു നൽകുന്ന ശിക്ഷ നിനക്ക് കാണിച്ചു തരുവാൻ തീർച്ചയായും നാം കഴിവുള്ളവൻ തന്നെയാകുന്നു.

ٱدْفَعْ بِٱلَّتِى هِىَ أَحْسَنُ ٱلسَّيِّئَةَ ۚ نَحْنُ أَعْلَمُ بِمَا يَصِفُونَ ﴿٩٦﴾

96. ഏററവും നല്ലതേതോ അതുകൊണ്ട് നീ തിന്മയെ തടുത്തുകൊള്ളുക. അവർ പറഞ്ഞുണ്ടാക്കുന്നതിനെപ്പററി നാം നല്ലവണ്ണം അറിയുന്നവനാകുന്നു.

وَقُل رَّبِّ أَعُوذُ بِكَ مِنْ هَمَزَاتِ الشَّيَاطِينِ ﴿٩٧﴾

97. നീ പറയുക: എന്റെ രക്ഷിതാവേ, പിശാചുക്കളുടെ ദുർബോധനങ്ങളിൽ നിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു.

وَأَعُوذُ بِكَ رَبِّ أَن يَحْضُرُونِ ﴿٩٨﴾

98. അവർ (പിശാചുക്കൾ) എന്റെ അടുത്ത് സന്നിഹിതരാകുന്നതിൽ നിന്നും എന്റെ രക്ഷിതാവേ, ഞാൻ നിന്നോട് രക്ഷ തേടുന്നു.

حَتَّىٰ إِذَا جَاءَ أَحَدَهُمُ الْمَوْتُ قَالَ رَبِّ ارْجِعُونِ ﴿٩٩﴾
لَعَلِّي أَعْمَلُ صَالِحًا فِيمَا تَرَكْتُ ۚ كَلَّا ۚ إِنَّهَا كَلِمَةٌ هُوَ قَائِلُهَا ۖ
وَمِن وَرَائِهِم بَرْزَخٌ إِلَىٰ يَوْمِ يُبْعَثُونَ ﴿١٠٠﴾

99, 100. അങ്ങനെ അവരിൽ ഒരാൾക്ക് മരണം വന്നെത്തുമ്പോൾ അവൻ പറയും: 'എന്റെ രക്ഷിതാവേ, ഞാൻ ഉപേക്ഷ വരുത്തിയിട്ടുള്ള കാര്യത്തിൽ എനിക്ക് നല്ലനിലയിൽ പ്രവർത്തിക്കുവാൻ കഴിയത്തക്കവിധം എന്നെ (ജീവിതത്തിലേക്ക്) തിരിച്ചയക്കേണമേ' ഒരിക്കലുമില്ല! അതൊരു വെറും വാക്കാണ്. അതവൻ പറഞ്ഞു കൊണ്ടിരിക്കും. അവരുടെ പിന്നിൽ അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ ഒരു മറയുണ്ടായിരിക്കുന്നതാണ്.[733]

فَإِذَا نُفِخَ فِي الصُّورِ فَلَا أَنسَابَ بَيْنَهُمْ يَوْمَئِذٍ
وَلَا يَتَسَاءَلُونَ ﴿١٠١﴾

101. എന്നിട്ട് കാഹളത്തിൽ ഊതപ്പെട്ടാൽ അന്ന് അവർക്കിടയിൽ കുടുംബബന്ധങ്ങളൊന്നുമുണ്ടായിരിക്കുകയില്ല. അവർ അന്യോന്യം അന്വേഷിക്കുകയുമില്ല.[734]

فَمَن ثَقُلَتْ مَوَازِينُهُ فَأُولَٰئِكَ هُمُ الْمُفْلِحُونَ ﴿١٠٢﴾

102. അപ്പോൾ ആരുടെ (സൽകർമ്മങ്ങളുടെ) തൂക്കങ്ങൾ ഘനമുള്ളതായോ അവർ തന്നെയാണ് വിജയികൾ.

وَمَنْ خَفَّتْ مَوَازِينُهُ فَأُولَٰئِكَ الَّذِينَ خَسِرُوا أَنفُسَهُمْ
فِي جَهَنَّمَ خَالِدُونَ ﴿١٠٣﴾

103. ആരുടെ (സൽകർമ്മങ്ങളുടെ) തൂക്കങ്ങൾ ലഘുവായിപ്പോയോ അവരാണ് ആത്മനഷ്ടം പററിയവർ, നരകത്തിൽ നിത്യവാസികൾ.

تَلْفَحُ وُجُوهَهُمُ النَّارُ وَهُمْ فِيهَا كَالِحُونَ ﴿١٠٤﴾

104. നരകാഗ്നി അവരുടെ മുഖങ്ങൾ കരിച്ചു കളയും. അവരതിൽ പല്ലിളിച്ചവരായിരിക്കും.

أَلَمْ تَكُنْ آيَاتِي تُتْلَىٰ عَلَيْكُمْ فَكُنتُم بِهَا تُكَذِّبُونَ ﴿١٠٥﴾

105. (അവരോട് പറയപ്പെടും:) എന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെട്ടിരുന്നില്ലേ? അപ്പോൾ നിങ്ങൾ അവയെ നിഷേധിച്ചു തള്ളുകയായിരുന്നുവല്ലോ.

قَالُوا رَبَّنَا غَلَبَتْ عَلَيْنَا شِقْوَتُنَا وَكُنَّا قَوْمًا ضَالِّينَ ﴿١٠٦﴾

106. അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ നിർഭാഗ്യം ഞങ്ങളെ അതിജയിച്ചു കളഞ്ഞു. ഞങ്ങൾ വഴി പിഴച്ച ഒരു ജനവിഭാഗമായിപ്പോയി.

---

733. ജീവിതത്തിലേക്ക് തിരിച്ചുവരാനാകാത്തവിധം മരണത്തിന്റെ തിരശ്ശീലയ്ക്ക് പിന്നിൽ അവർ മറഞ്ഞു പോകുന്നതാണ്.
734. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ഓരോരുത്തരും താന്താങ്ങളുടെ ഭാവിയെപററി അത്യന്തം ഉൽകണ്ഠാകുലരായിരിക്കും. മററുള്ളവരുടെ കാര്യത്തെപററി ചിന്തിക്കാൻ അവർക്ക് മനസ്സ് വരികയേ ഇല്ല.

رَبَّنَا أَخْرِجْنَا مِنْهَا فَإِنْ عُدْنَا فَإِنَّا ظَالِمُونَ ١٠٧

107. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ ഇതിൽ നിന്ന് പുറത്തുകൊണ്ടുവരേണമേ. ഇനി ഞങ്ങൾ (ദുർമാർഗത്തിലേക്ക് തന്നെ) മടങ്ങുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ അക്രമികൾ തന്നെയായിരിക്കും.

قَالَ اخْسَئُوا فِيهَا وَلَا تُكَلِّمُونِ ١٠٨

108. അവൻ (അല്ലാഹു) പറയും: നിങ്ങൾ അവിടെത്തന്നെ നിന്ദ്യരായിക്കഴിയുക. നിങ്ങൾ എന്നോട് മിണ്ടിപ്പോകരുത്.

إِنَّهُ كَانَ فَرِيقٌ مِّنْ عِبَادِي يَقُولُونَ رَبَّنَا آمَنَّا فَاغْفِرْ لَنَا وَارْحَمْنَا وَأَنتَ خَيْرُ الرَّاحِمِينَ ١٠٩

109. തീർച്ചയായും എന്റെ ദാസന്മാരിൽ ഒരു വിഭാഗം ഇപ്രകാരം പറയാറുണ്ടായിരുന്നു: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഞങ്ങൾക്ക് നീ പൊറുത്തുതരികയും, ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യേണമേ. നീ കാരുണികരിൽ ഉത്തമനാണല്ലോ.

فَاتَّخَذْتُمُوهُمْ سِخْرِيًّا حَتَّىٰ أَنسَوْكُمْ ذِكْرِي وَكُنتُم مِّنْهُمْ تَضْحَكُونَ ١١٠

110. അപ്പോൾ നിങ്ങൾ അവരെ പരിഹാസപാത്രമാക്കുകയാണ് ചെയ്തത്. അങ്ങനെ നിങ്ങൾക്ക് എന്നെപ്പററിയുള്ള ഓർമ്മ മറന്നുപോകാൻ അവർ ഒരു കാരണമായിത്തീർന്നു. നിങ്ങൾ അവരെ പുച്ഛിച്ചു ചിരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

إِنِّي جَزَيْتُهُمُ الْيَوْمَ بِمَا صَبَرُوا أَنَّهُمْ هُمُ الْفَائِزُونَ ١١١

111. അവർ ക്ഷമിച്ചതുകൊണ്ട് ഇന്നിതാ ഞാനവർക്ക് പ്രതിഫലം നൽകിയിരിക്കുന്നു. അതെന്തെന്നാൽ അവർ തന്നെയാകുന്നു ഭാഗ്യവാന്മാർ.

قَالَ كَمْ لَبِثْتُمْ فِي الْأَرْضِ عَدَدَ سِنِينَ ١١٢

112. അവൻ (അല്ലാഹു) ചോദിക്കും: ഭൂമിയിൽ നിങ്ങൾ താമസിച്ച കൊല്ലങ്ങളുടെ എണ്ണം എത്രയാകുന്നു?

قَالُوا لَبِثْنَا يَوْمًا أَوْ بَعْضَ يَوْمٍ فَاسْأَلِ الْعَادِّينَ ١١٣

113. അവർ പറയും: ഞങ്ങൾ ഒരു ദിവസമോ ഒരു ദിവസത്തിന്റെ അൽപഭാഗമോ താമസിച്ചിട്ടുണ്ടാകും. എണ്ണിത്തിട്ടപ്പെടുത്തിയവരോട് നീ ചോദിച്ചു നോക്കുക.

قَالَ إِن لَّبِثْتُمْ إِلَّا قَلِيلًا لَّوْ أَنَّكُمْ كُنتُمْ تَعْلَمُونَ ١١٤

114. അവൻ പറയും: നിങ്ങൾ അല്പം മാത്രമേ താമസിച്ചിട്ടുള്ളു. നിങ്ങളത് മനസ്സിലാക്കുന്നവരായിരുന്നെങ്കിൽ (എത്ര നന്നായിരുന്നേനെ!)

أَفَحَسِبْتُمْ أَنَّمَا خَلَقْنَاكُمْ عَبَثًا وَأَنَّكُمْ إِلَيْنَا لَا تُرْجَعُونَ ١١٥

115. അപ്പോൾ നാം നിങ്ങളെ വ്യഥാ സൃഷ്ടിച്ചതാണെന്നും, നമ്മുടെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയില്ലെന്നും നിങ്ങൾ കണക്കാക്കിയിരിക്കയാണോ?

فَتَعَٰلَى ٱللَّهُ ٱلْمَلِكُ ٱلْحَقُّ ۖ لَآ إِلَٰهَ إِلَّا هُوَ رَبُّ ٱلْعَرْشِ ٱلْكَرِيمِ ﴿١١٦﴾

116. എന്നാൽ യഥാർത്ഥ രാജാവായ അല്ലാഹു ഉന്നതനായിരിക്കുന്നു. അവനല്ലാതെ യാതൊരു ദൈവവുമില്ല. മഹത്തായ സിംഹാസനത്തിൻെറ നാഥനത്രെ അവൻ.

وَمَن يَدْعُ مَعَ ٱللَّهِ إِلَٰهًا ءَاخَرَ لَا بُرْهَٰنَ لَهُۥ بِهِۦ فَإِنَّمَا حِسَابُهُۥ عِندَ رَبِّهِۦٓ ۚ إِنَّهُۥ لَا يُفْلِحُ ٱلْكَٰفِرُونَ ﴿١١٧﴾

117. വല്ലവനും അല്ലാഹുവോടൊപ്പം മററു വല്ല ദൈവത്തെയും വിളിച്ചു പ്രാർത്ഥിക്കുന്ന പക്ഷം — അതിന് അവൻെറ പക്കൽ യാതൊരു പ്രമാണവും ഇല്ല തന്നെ — അവൻെറ വിചാരണ അവൻെറ രക്ഷിതാവിൻെറ അടുക്കൽ വെച്ചു തന്നെയായിരിക്കും. സത്യനിഷേധികൾ വിജയം പ്രാപിക്കുകയില്ല; തീർച്ച.

وَقُل رَّبِّ ٱغْفِرْ وَٱرْحَمْ وَأَنتَ خَيْرُ ٱلرَّٰحِمِينَ ﴿١١٨﴾

118. (നബിയേ,) പറയുക: എൻെറ രക്ഷിതാവേ, നീ പൊറുത്തു തരികയും, കരുണ കാണിക്കുകയും ചെയ്യേണമേ. നീ കാരുണികരിൽ എററവും ഉത്തമനാണല്ലോ.




## അദ്ധ്യായം - 24

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

سُورَةٌ أَنزَلْنَٰهَا وَفَرَضْنَٰهَا وَأَنزَلْنَا فِيهَآ ءَايَٰتٍۭ بَيِّنَٰتٍ لَّعَلَّكُمْ تَذَكَّرُونَ ﴿١﴾

1. നാം അവതരിപ്പിക്കുകയും, നിയമമാക്കി വെക്കുകയും ചെയ്തിട്ടുള്ള ഒരദ്ധ്യായമത്രെ ഇത്. നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നതിനു വേണ്ടി വ്യക്തമായ ദൃഷ്ടാന്തങ്ങൾ നാം ഇതിൽ അവതരിപ്പിച്ചിരിക്കുന്നു.

ٱلزَّانِيَةُ وَٱلزَّانِى فَٱجْلِدُوا۟ كُلَّ وَٰحِدٍ مِّنْهُمَا مِا۟ئَةَ جَلْدَةٍ ۖ وَلَا تَأْخُذْكُم بِهِمَا رَأْفَةٌ فِى دِينِ ٱللَّهِ إِن كُنتُمْ تُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ ۖ وَلْيَشْهَدْ عَذَابَهُمَا طَآئِفَةٌ مِّنَ ٱلْمُؤْمِنِينَ ﴿٢﴾

2. വ്യഭിചരിക്കുന്ന സ്ത്രീപുരുഷന്മാരിൽ ഓരോരുത്തരേയും നിങ്ങൾ നൂറ് അടി അടിക്കുക.[735] നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാണെങ്കിൽ അല്ലാഹുവിൻെറ മതനിയമത്തിൽ (അത് നടപ്പാക്കുന്ന വിഷയത്തിൽ) അവരോടുള്ള ദയയൊന്നും നിങ്ങളെ ബാധിക്കാതിരിക്കട്ടെ. അവരുടെ ശിക്ഷ നടക്കുന്നേടത്ത് സത്യവിശ്വാസികളിൽ നിന്നുള്ള ഒരു സംഘം സന്നിഹിതരാകുകയും ചെയ്യട്ടെ.

* 35ാം വചനത്തിൽ ദിവ്യപ്രകാശത്തെപററി പരാമർശിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് പ്രകാശം എന്ന് പേർ നൽകപ്പെട്ടത്.

735. വിവാഹിതൻ (അഥവാ വിവാഹിത) വ്യഭിചരിച്ചതായി നാലു സാക്ഷികൾ വഴിയോ, കുററസമ്മതം വഴിയോ തെളിഞ്ഞാൽ എറിഞ്ഞു കൊല്ലുകയാണ് വേണ്ടതെന്ന് സ്ഥിരപ്പെട്ട നബിചര്യവഴി സ്ഥാപിതമായിട്ടുള്ളതിനാൽ ഈ ആയത്തിലെ വിധി അവിവാഹിതരായ വ്യഭിചാരികൾക്ക് മാത്രം ബാധകമാണെന്ന് ഖുർആൻ വ്യാഖ്യാതാക്കൾ വ്യക്തമാക്കിയിരിക്കുന്നു.

ٱلزَّانِى لَا يَنكِحُ إِلَّا زَانِيَةً أَوْ مُشْرِكَةً وَٱلزَّانِيَةُ لَا يَنكِحُهَآ إِلَّا زَانٍ أَوْ مُشْرِكٌ ۚ وَحُرِّمَ ذَٰلِكَ عَلَى ٱلْمُؤْمِنِينَ ﴿٣﴾

3. വ്യഭിചാരിയായ പുരുഷൻ വ്യഭിചാരിണിയെയോ ബഹുദൈവവിശ്വാസിനിയെയോ അല്ലാതെ വിവാഹം കഴിക്കാറില്ല. വ്യഭിചാരിണിയെ വ്യഭിചാരിയോ ബഹുദൈവവിശ്വാസിയോ അല്ലാതെ വിവാഹം കഴിക്കാറുമില്ല.[736] സത്യവിശ്വാസികളുടെ മേൽ അത് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു.

وَٱلَّذِينَ يَرْمُونَ ٱلْمُحْصَنَٰتِ ثُمَّ لَمْ يَأْتُوا۟ بِأَرْبَعَةِ شُهَدَآءَ فَٱجْلِدُوهُمْ ثَمَٰنِينَ جَلْدَةً وَلَا تَقْبَلُوا۟ لَهُمْ شَهَٰدَةً أَبَدًا ۚ وَأُو۟لَٰٓئِكَ هُمُ ٱلْفَٰسِقُونَ ﴿٤﴾

4. ചാരിത്രവതികളുടെ മേൽ (വ്യഭിചാരം) ആരോപിക്കുകയും, എന്നിട്ട് നാലു സാക്ഷികളെ കൊണ്ടു വരാതിരിക്കുകയും ചെയ്യുന്നവരെ നിങ്ങൾ എൺപത് അടി അടിക്കുക. അവരുടെ സാക്ഷ്യം നിങ്ങൾ ഒരിക്കലും സ്വീകരിക്കുകയും ചെയ്യരുത്. അവർ തന്നെയാകുന്നു അധർമ്മകാരികൾ.

إِلَّا ٱلَّذِينَ تَابُوا۟ مِنۢ بَعْدِ ذَٰلِكَ وَأَصْلَحُوا۟ فَإِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٥﴾

5. അതിനുശേഷം പശ്ചാത്തപിക്കുകയും, നിലപാട് നന്നാക്കിത്തീർക്കുകയും ചെയ്തവരൊഴികെ. എന്നാൽ അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയും തന്നെയാകുന്നു.

وَٱلَّذِينَ يَرْمُونَ أَزْوَٰجَهُمْ وَلَمْ يَكُن لَّهُمْ شُهَدَآءُ إِلَّآ أَنفُسُهُمْ فَشَهَٰدَةُ أَحَدِهِمْ أَرْبَعُ شَهَٰدَٰتٍۭ بِٱللَّهِ ۙ إِنَّهُۥ لَمِنَ ٱلصَّٰدِقِينَ ﴿٦﴾

6. തങ്ങളുടെ ഭാര്യമാരുടെ മേൽ (വ്യഭിചാരം) ആരോപിക്കുകയും, അവരവർ ഒഴികെ മററു സാക്ഷികളൊന്നും തങ്ങൾക്ക് ഇല്ലാതിരിക്കുകയും ചെയ്യുന്നവരാരോ അവരിൽ ഓരോരുത്തരും നിർവ്വഹിക്കേണ്ട സാക്ഷ്യം തീർച്ചയായും താൻ സത്യവാന്മാരുടെ കൂട്ടത്തിലാകുന്നു എന്ന് അല്ലാഹുവിന്റെ പേരിൽ നാലു പ്രാവശ്യം സാക്ഷ്യം വഹിക്കലാകുന്നു.

وَٱلْخَٰمِسَةُ أَنَّ لَعْنَتَ ٱللَّهِ عَلَيْهِ إِن كَانَ مِنَ ٱلْكَٰذِبِينَ ﴿٧﴾

7. അഞ്ചാമതായി, താൻ കള്ളം പറയുന്നവരുടെ കൂട്ടത്തിലാണെങ്കിൽ അല്ലാഹുവിന്റെ ശാപം തന്റെ മേൽ ഭവിക്കട്ടെ എന്ന് (പറയുകയും വേണം.)

وَيَدْرَؤُا۟ عَنْهَا ٱلْعَذَابَ أَن تَشْهَدَ أَرْبَعَ شَهَٰدَٰتٍۭ بِٱللَّهِ ۙ إِنَّهُۥ لَمِنَ ٱلْكَٰذِبِينَ ﴿٨﴾

8. 'തീർച്ചയായും അവൻ കളവ് പറയുന്നവരുടെ കൂട്ടത്തിലാകുന്നു' എന്ന് അല്ലാഹുവിന്റെ പേരിൽ അവൾ നാലു പ്രാവശ്യം സാക്ഷ്യം വഹിക്കുന്നപക്ഷം, അതവളെ ശിക്ഷയിൽ നിന്ന് ഒഴിവാക്കുന്നതാണ്.

وَٱلْخَٰمِسَةَ أَنَّ غَضَبَ ٱللَّهِ عَلَيْهَآ إِن كَانَ مِنَ ٱلصَّٰدِقِينَ ﴿٩﴾

9. അഞ്ചാമതായി, 'അവൻ സത്യവാന്മാരുടെ കൂട്ടത്തിലാണെങ്കിൽ അല്ലാഹുവിന്റെ കോപം തന്റെ മേൽ ഭവിക്കട്ടെ' എന്ന് (പറയുകയും വേണം.)

736. ധർമ്മനിഷ്ഠയുള്ള ഒരു പുരുഷനോ സ്ത്രീയോ സാധാരണ നിലയിൽ അവിഹിതവേഴ്ചക്കാരെ ബോധപൂർവ്വം ജീവിതപങ്കാളികളായി സ്വീകരിക്കാറില്ല.

وَلَوْلَا فَضْلُ اللَّهِ عَلَيْكُمْ وَرَحْمَتُهُ وَأَنَّ اللَّهَ تَوَّابٌ حَكِيمٌ ﴿١٠﴾

10. അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും നിങ്ങളുടെ മേൽ ഇല്ലാതിരിക്കുകയും, അല്ലാഹു ഏറെ പശ്ചാത്താപം സ്വീകരിക്കുന്നവനും, യുക്തിമാനും അല്ലാതിരിക്കുകയും ചെയ്തിരുന്നെങ്കിൽ (നിങ്ങളുടെ സ്ഥിതി എന്താകുമായിരുന്നു?)

إِنَّ الَّذِينَ جَاءُوا بِالْإِفْكِ عُصْبَةٌ مِنْكُمْ لَا تَحْسَبُوهُ شَرًّا لَكُمْ
بَلْ هُوَ خَيْرٌ لَكُمْ لِكُلِّ امْرِئٍ مِنْهُمْ مَا اكْتَسَبَ مِنَ الْإِثْمِ وَالَّذِي
تَوَلَّىٰ كِبْرَهُ مِنْهُمْ لَهُ عَذَابٌ عَظِيمٌ ﴿١١﴾

11. തീർച്ചയായും ആ കള്ളവാർത്തയും[737] കൊണ്ട് വന്നവർ നിങ്ങളിൽ നിന്നുള്ള ഒരു സംഘം തന്നെയാകുന്നു. അത് നിങ്ങൾക്ക് ദോഷകരമാണെന്ന് നിങ്ങൾ കണക്കാക്കേണ്ട. അല്ല, അത് നിങ്ങൾക്ക് ഗുണകരം തന്നെയാകുന്നു. അവരിൽ ഓരോ ആൾക്കും താൻ സമ്പാദിച്ച പാപം ഉണ്ടായിരിക്കുന്നതാണ്. അവരിൽ അതിന്റെ നേതൃത്വം ഏറ്റെടുത്തവനാരോ അവന്നാണ് ഭയങ്കര ശിക്ഷയുള്ളത്.[738]

لَوْلَا إِذْ سَمِعْتُمُوهُ ظَنَّ الْمُؤْمِنُونَ وَالْمُؤْمِنَاتُ بِأَنْفُسِهِمْ خَيْرًا
وَقَالُوا هَٰذَا إِفْكٌ مُبِينٌ ﴿١٢﴾

12. നിങ്ങൾ അതു കേട്ട സമയത്ത് സത്യവിശ്വാസികളായ സ്ത്രീകളും പുരുഷന്മാരും തങ്ങളുടെ സ്വന്തം ആളുകളെപ്പറ്റി എന്തുകൊണ്ട് നല്ലതു വിചാരിക്കുകയും,[739] 'ഇതു വ്യക്തമായ നുണതന്നെയാണ്' എന്ന് പറയുകയും ചെയ്തില്ല?

لَوْلَا جَاءُوا عَلَيْهِ بِأَرْبَعَةِ شُهَدَاءَ فَإِذْ لَمْ يَأْتُوا بِالشُّهَدَاءِ
فَأُولَٰئِكَ عِنْدَ اللَّهِ هُمُ الْكَاذِبُونَ ﴿١٣﴾

13. അവർ എന്തുകൊണ്ട് അതിന് നാലു സാക്ഷികളെ കൊണ്ടുവന്നില്ല? എന്നാൽ അവർ സാക്ഷികളെ കൊണ്ട്വരാത്തതിനാൽ അവർ തന്നെയാകുന്നു അല്ലാഹുവിങ്കൽ വ്യാജവാദികൾ.

وَلَوْلَا فَضْلُ اللَّهِ عَلَيْكُمْ وَرَحْمَتُهُ فِي الدُّنْيَا وَالْآخِرَةِ لَمَسَّكُمْ فِي
مَا أَفَضْتُمْ فِيهِ عَذَابٌ عَظِيمٌ ﴿١٤﴾

14. ഇഹലോകത്തും പരലോകത്തും നിങ്ങളുടെ മേൽ അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവുമില്ലായിരുന്നുവെങ്കിൽ നിങ്ങൾ ഈ സംസാരത്തിൽ ഏർപ്പെട്ടതിന്റെ പേരിൽ ഭയങ്കരമായ ശിക്ഷ നിങ്ങളെ ബാധിക്കുമായിരുന്നു.

إِذْ تَلَقَّوْنَهُ بِأَلْسِنَتِكُمْ وَتَقُولُونَ بِأَفْوَاهِكُمْ مَا لَيْسَ لَكُمْ بِهِ
عِلْمٌ وَتَحْسَبُونَهُ هَيِّنًا وَهُوَ عِنْدَ اللَّهِ عَظِيمٌ ﴿١٥﴾

15. നിങ്ങൾ നിങ്ങളുടെ നാവുകൾ കൊണ്ട് അതേറ്റു പറയുകയും, നിങ്ങൾക്കൊരു വിവരവുമില്ലാത്തത് നിങ്ങളുടെ വായ് കൊണ്ട് മൊഴിയുകയും ചെയ്തിരുന്ന സന്ദർഭം. അതൊരു നിസ്സാര കാര്യമായി നിങ്ങൾ ഗണിക്കുന്നു. അല്ലാഹുവിന്റെ അടുക്കൽ അത് ഗുരുതരമാകുന്നു.

---

737. പ്രവാചകപത്നിയായ ആയിശ(റ)യെ പറ്റി ലൈംഗികാപവാദം പറഞ്ഞുപരത്തിയ ചില ആളുകളെ പറ്റിയാണ് ഈ വചനത്തിൽ പരാമർശിക്കുന്നത്.

738. കപടവിശ്വാസികളുടെ നേതാവായ അബ്ദുല്ലാഹിബ്നുഉബയ്യാണ് ഈഅപവാദപ്രചാരണത്തിന് നേതൃത്വം നൽകിയത്.

739. ഏതൊരു സത്യവിശ്വാസിക്കും മറ്റൊരു സത്യവിശ്വാസിയെപറ്റി നല്ല വിചാരം മാത്രമേ ഉണ്ടാകാൻ പാടുള്ളൂ.

وَلَوْلَآ إِذْ سَمِعْتُمُوهُ قُلْتُم مَّا يَكُونُ لَنَآ أَن نَّتَكَلَّمَ بِهَٰذَا سُبْحَٰنَكَ
هَٰذَا بُهْتَٰنٌ عَظِيمٌ ﴿١٦﴾

16. നിങ്ങൾ അത് കേട്ട സന്ദർഭത്തിൽ, 'ഞങ്ങൾക്ക് ഇതിനെപ്പററി സംസാരിക്കുവാൻ പാടുള്ളതല്ല. (അല്ലാഹുവേ,) നീ എത്ര പരിശുദ്ധൻ! ഇത് ഭയങ്കരമായ ഒരപവാദം തന്നെയാകുന്നു' എന്ന് നിങ്ങൾ എന്തുകൊണ്ട് പറഞ്ഞില്ല?

يَعِظُكُمُ ٱللَّهُ أَن تَعُودُوا لِمِثْلِهِۦٓ أَبَدًا إِن كُنتُم مُّؤْمِنِينَ ﴿١٧﴾

17. നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ ഇതു പോലുള്ളത് ഒരിക്കലും നിങ്ങൾ ആവർത്തിക്കാതിരിക്കുന്നതിന് അല്ലാഹു നിങ്ങളെ ഉപദേശിക്കുന്നു.

وَيُبَيِّنُ ٱللَّهُ لَكُمُ ٱلْءَايَٰتِ ۚ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١٨﴾

18. അല്ലാഹു നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചു തരികയും ചെയ്യുന്നു. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

إِنَّ ٱلَّذِينَ يُحِبُّونَ أَن تَشِيعَ ٱلْفَٰحِشَةُ فِى ٱلَّذِينَ ءَامَنُوا لَهُمْ
عَذَابٌ أَلِيمٌ فِى ٱلدُّنْيَا وَٱلْءَاخِرَةِ ۚ وَٱللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿١٩﴾

19. തീർച്ചയായും സത്യവിശ്വാസികൾക്കിടയിൽ ദുർവൃത്തി പ്രചരിക്കുന്നത് ഇഷ്ടപ്പെടുന്നവരാരോ അവർക്കാണ് ഇഹത്തിലും പരത്തിലും വേദനയേറിയ ശിക്ഷയുള്ളത്. അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല.

وَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ وَرَحْمَتُهُۥ وَأَنَّ ٱللَّهَ رَءُوفٌ رَّحِيمٌ ﴿٢٠﴾

20. അല്ലാഹുവിൻെറ അനുഗ്രഹവും കാരുണ്യവും നിങ്ങളുടെ മേൽ ഇല്ലാതിരിക്കുകയും, അല്ലാഹു ദയാലുവും കരുണാനിധിയും അല്ലാതിരിക്കുകയും ചെയ്തിരുന്നെങ്കിൽ (നിങ്ങളുടെ സ്ഥിതി എന്താകുമായിരുന്നു?)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا لَا تَتَّبِعُوا خُطُوَٰتِ ٱلشَّيْطَٰنِ ۚ وَمَن يَتَّبِعْ خُطُوَٰتِ
ٱلشَّيْطَٰنِ فَإِنَّهُۥ يَأْمُرُ بِٱلْفَحْشَآءِ وَٱلْمُنكَرِ ۚ وَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ
وَرَحْمَتُهُۥ مَا زَكَىٰ مِنكُم مِّنْ أَحَدٍ أَبَدًا وَلَٰكِنَّ ٱللَّهَ يُزَكِّى مَن يَشَآءُ ۗ
وَٱللَّهُ سَمِيعٌ عَلِيمٌ ﴿٢١﴾

21. സത്യവിശ്വാസികളേ, പിശാചിൻെറ കാല്പാടുകളെ നിങ്ങൾ പിൻപററരുത്. വല്ലവനും പിശാചിൻെറ കാല്പാടുകൾ പിൻപററുന്ന പക്ഷം തീർച്ചയായും അവൻ (പിശാച്) കൽപിക്കുന്നത് നീചവൃത്തിയും ദുരാചാരവും ചെയ്യാനായിരിക്കും. നിങ്ങളുടെ മേൽ അല്ലാഹുവിൻെറ അനുഗ്രഹവും കാരുണ്യവും ഇല്ലാതിരുന്നെങ്കിൽ നിങ്ങളിൽ ഒരാളും ഒരിക്കലും പരിശുദ്ധി പ്രാപിക്കുകയില്ലായിരുന്നു. പക്ഷെ, അല്ലാഹു താനുദ്ദേശിക്കുന്നവർക്ക് പരിശുദ്ധി നൽകുന്നു. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

وَلَا يَأْتَلِ أُولُوا ٱلْفَضْلِ مِنكُمْ وَٱلسَّعَةِ أَن يُؤْتُوٓا أُولِى ٱلْقُرْبَىٰ
وَٱلْمَسَٰكِينَ وَٱلْمُهَٰجِرِينَ فِى سَبِيلِ ٱللَّهِ ۖ وَلْيَعْفُوا وَلْيَصْفَحُوا

22. നിങ്ങളുടെ കൂട്ടത്തിൽ ശ്രേഷ്ഠതയും കഴിവുമുള്ളവർ കുടുംബബന്ധമുള്ളവർക്കും സാധുക്കൾക്കും അല്ലാഹുവിൻെറ മാർഗ്ഗത്തിൽ സ്വദേശം വെടിഞ്ഞു വന്നവർക്കും ഒന്നും കൊടുക്കുകയില്ലെന്ന് ശപഥം ചെയ്യരുത്. അവർ മാപ്പു നൽകുകയും വിട്ടുവീഴ്ച കാണിക്കുകയും ചെ

أَلَا تُحِبُّونَ أَنْ يَغْفِرَ اللَّهُ لَكُمْ وَاللَّهُ غَفُورٌ رَحِيمٌ ﴿٢٢﴾

യുട്ടെ.[740] അല്ലാഹു നിങ്ങൾക്ക് പൊറുത്തു തരാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ?[741] അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

إِنَّ الَّذِينَ يَرْمُونَ الْمُحْصَنَاتِ الْغَافِلَاتِ الْمُؤْمِنَاتِ لُعِنُوا
فِي الدُّنْيَا وَالْآخِرَةِ وَلَهُمْ عَذَابٌ عَظِيمٌ ﴿٢٣﴾

23. പതിവ്രതകളും (ദുർവൃത്തിയെപ്പററി) ഓർക്കുക പോലും ചെയ്യാത്തവരുമായ സത്യവിശ്വാസിനികളെപ്പററി ദുരാരോപണം നടത്തുന്നവരാരോ അവർ ഇഹത്തിലും പരത്തിലും ശപിക്കപ്പെട്ടിരിക്കുന്നു; തീർച്ച. അവർക്ക് ഭയങ്കരമായ ശിക്ഷയുമുണ്ട്.

يَوْمَ تَشْهَدُ عَلَيْهِمْ أَلْسِنَتُهُمْ وَأَيْدِيهِمْ وَأَرْجُلُهُمْ بِمَا كَانُوا يَعْمَلُونَ ﴿٢٤﴾

24. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പററി അവരുടെ നാവുകളും അവരുടെ കൈകളും അവരുടെ കാലുകളും അവർക്കെതിരായി സാക്ഷി പറയുന്ന ദിവസത്തിലത്രെ അത് (ശിക്ഷ).

يَوْمَئِذٍ يُوَفِّيهِمُ اللَّهُ دِينَهُمُ الْحَقَّ وَيَعْلَمُونَ أَنَّ اللَّهَ هُوَ الْحَقُّ
الْمُبِينُ ﴿٢٥﴾

25. അന്ന് അല്ലാഹു അവർക്ക് അവരുടെ യഥാർത്ഥ പ്രതിഫലം നിറവേററിക്കൊടുക്കുന്നതാണ്. അല്ലാഹു തന്നെയാണ് പ്രത്യക്ഷമായ സത്യമെന്ന് അവർ അറിയുകയും ചെയ്യും.

الْخَبِيثَاتُ لِلْخَبِيثِينَ وَالْخَبِيثُونَ لِلْخَبِيثَاتِ وَالطَّيِّبَاتُ لِلطَّيِّبِينَ
وَالطَّيِّبُونَ لِلطَّيِّبَاتِ أُولَٰئِكَ مُبَرَّءُونَ مِمَّا يَقُولُونَ
لَهُمْ مَغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٢٦﴾

26. ദുഷിച്ച സ്ത്രീകൾ ദുഷിച്ച പുരുഷന്മാർക്കും, ദുഷിച്ച പുരുഷന്മാർ ദുഷിച്ച സ്ത്രീകൾക്കുമാകുന്നു. നല്ല സ്ത്രീകൾ നല്ല പുരുഷന്മാർക്കും, നല്ല പുരുഷന്മാർ നല്ല സ്ത്രീകൾക്കുമാകുന്നു. ഇവർ(ദുഷ്ടന്മാർ) പറഞ്ഞുണ്ടാക്കുന്ന കാര്യത്തിൽ അവർ (നല്ലവർ) നിരപരാധരാകുന്നു. അവർക്ക് പാപമോചനവും മാന്യമായ ഉപജീവനവും ഉണ്ടായിരിക്കും.

يَا أَيُّهَا الَّذِينَ آمَنُوا لَا تَدْخُلُوا بُيُوتًا غَيْرَ بُيُوتِكُمْ حَتَّىٰ تَسْتَأْنِسُوا
وَتُسَلِّمُوا عَلَىٰ أَهْلِهَا ذَٰلِكُمْ خَيْرٌ لَكُمْ لَعَلَّكُمْ تَذَكَّرُونَ ﴿٢٧﴾

27. ഹേ; സത്യവിശ്വാസികളേ, നിങ്ങളുടേതല്ലാത്ത വീടുകളിൽ നിങ്ങൾ കടക്കരുത്; നിങ്ങൾ അനുവാദം തേടുകയും ആ വീട്ടുകാർക്ക് സലാം പറയുകയും ചെയ്യിട്ടല്ലാതെ. അതാണ് നിങ്ങൾക്ക് ഗുണകരം.[742] നിങ്ങൾ ആലോചിച്ചു മനസ്സിലാക്കാൻ വേണ്ടിയത്രെ (ഇതു പറയുന്നത്).

فَإِنْ لَمْ تَجِدُوا فِيهَا أَحَدًا فَلَا تَدْخُلُوهَا حَتَّىٰ يُؤْذَنَ لَكُمْ وَإِنْ قِيلَ

28. ഇനി നിങ്ങൾ അവിടെ ആരെയും കണ്ടെത്തിയില്ലെങ്കിൽ നിങ്ങൾക്ക് സമ്മതം കിട്ടുന്നതു വരെ നിങ്ങൾ അവിടെ കടക്കരുത്. 'നിങ്ങൾ തിരിച്ചു പോകൂ' എന്ന് നിങ്ങളോട് പറയപ്പെട്ടാൽ

---

740. ആയിശ(റ)യുടെ പിതാവായ അബൂബക്കർ സിദ്ദീഖിന്റെ ബന്ധുക്കളിലൊരാളായ മിസ്ത്വഹ് എന്നയാളും അപവാദം പ്രചരിപ്പിക്കുന്നവരുടെ കൂട്ടത്തിലുണ്ടായിരുന്നു. അതറിഞ്ഞപ്പോൾ അബൂബക്കർ(റ) മിസ്ത്വഹിന് മേലിൽ സഹായം നൽകുകയില്ലെന്ന് ശപഥം ചെയ്തു. അത്തരം ആത്യന്തിക നടപടികൾ ശരിയല്ലെന്ന് അല്ലാഹു ഈ വചനത്തിലൂടെ ഉണർത്തുന്നു.

741. അല്ലാഹു നമുക്ക് മാപ്പ് നൽകുവാൻ നാം ആഗ്രഹിക്കുന്നുവെങ്കിൽ നാം നമ്മുടെ സഹജീവികൾക്കും മാപ്പ് നൽകേണ്ടതാണ്.

742. അന്യരുടെ വ്യക്തിജീവിതത്തിലോ, കുടുംബജീവിതത്തിലോ അവിഹിതമായി ഇടപെടാതിരിക്കുകയും, സമ്പർക്കങ്ങളിൽ പരമാവധി മാന്യത പുലർത്തുകയും ചെയ്യുന്നത് വ്യക്തിക്കും സമൂഹത്തിനും ഒരുപോലെ ഗുണകരമത്രെ.

لَكُمُ ارْجِعُوا فَارْجِعُوا هُوَ أَزْكَىٰ لَكُمْ وَاللَّهُ بِمَا تَعْمَلُونَ عَلِيمٌ ﴿٢٨﴾

നിങ്ങൾ തിരിച്ചുപോകണം. അതാണ് നിങ്ങൾക്ക് ഏറെ പരിശുദ്ധമായിട്ടുള്ളത്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി അറിവുള്ളവനാകുന്നു.

لَّيْسَ عَلَيْكُمْ جُنَاحٌ أَن تَدْخُلُوا بُيُوتًا غَيْرَ مَسْكُونَةٍ فِيهَا مَتَاعٌ لَّكُمْ
وَاللَّهُ يَعْلَمُ مَا تُبْدُونَ وَمَا تَكْتُمُونَ ﴿٢٩﴾

29. ആൾ പാർപ്പില്ലാത്തതും, നിങ്ങൾക്ക് എന്തെങ്കിലും ഉപയോഗമുള്ളതുമായ ഭവനങ്ങളിൽ നിങ്ങൾ പ്രവേശിക്കുന്നതിന് നിങ്ങൾക്ക് കുററമില്ല[743] നിങ്ങൾ വെളിപ്പെടുത്തുന്നതും നിങ്ങൾ ഒളിച്ചുവെക്കുന്നതും അല്ലാഹു അറിയുന്നു.

قُل لِّلْمُؤْمِنِينَ يَغُضُّوا مِنْ أَبْصَارِهِمْ وَيَحْفَظُوا فُرُوجَهُمْ ذَٰلِكَ
أَزْكَىٰ لَهُمْ إِنَّ اللَّهَ خَبِيرٌ بِمَا يَصْنَعُونَ ﴿٣٠﴾

30. (നബിയേ,) നീ സത്യവിശ്വാസികളോട് അവരുടെ ദൃഷ്ടികൾ താഴ്ത്തുവാനും, ഗുഹ്യ അവയവങ്ങൾ കാത്തുസൂക്ഷിക്കുവാനും പറയുക. അതാണ് അവർക്ക് ഏറെ പരിശുദ്ധമായിട്ടുള്ളത്.[744] തീർച്ചയായും അല്ലാഹു അവർ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَقُل لِّلْمُؤْمِنَاتِ يَغْضُضْنَ مِنْ أَبْصَارِهِنَّ وَيَحْفَظْنَ فُرُوجَهُنَّ
وَلَا يُبْدِينَ زِينَتَهُنَّ إِلَّا مَا ظَهَرَ مِنْهَا وَلْيَضْرِبْنَ بِخُمُرِهِنَّ عَلَىٰ
جُيُوبِهِنَّ وَلَا يُبْدِينَ زِينَتَهُنَّ إِلَّا لِبُعُولَتِهِنَّ أَوْ آبَائِهِنَّ أَوْ آبَاءِ
بُعُولَتِهِنَّ أَوْ أَبْنَائِهِنَّ أَوْ أَبْنَاءِ بُعُولَتِهِنَّ أَوْ إِخْوَانِهِنَّ أَوْ بَنِي
إِخْوَانِهِنَّ أَوْ بَنِي أَخَوَاتِهِنَّ أَوْ نِسَائِهِنَّ أَوْ مَا مَلَكَتْ أَيْمَانُهُنَّ
أَوِ التَّابِعِينَ غَيْرِ أُولِي الْإِرْبَةِ مِنَ الرِّجَالِ أَوِ الطِّفْلِ الَّذِينَ
لَمْ يَظْهَرُوا عَلَىٰ عَوْرَاتِ النِّسَاءِ وَلَا يَضْرِبْنَ بِأَرْجُلِهِنَّ
لِيُعْلَمَ مَا يُخْفِينَ مِن زِينَتِهِنَّ وَتُوبُوا إِلَى اللَّهِ جَمِيعًا أَيُّهَ

31. സത്യവിശ്വാസിനികളോടും അവരുടെ ദൃഷ്ടികൾ താഴ്ത്തുവാനും അവരുടെ ഗുഹ്യ അവയവങ്ങൾ കാത്തു സൂക്ഷിക്കുവാനും, അവരുടെ ഭംഗിയിൽ നിന്ന് പ്രത്യക്ഷമായതൊഴിച്ച്[745] മററൊന്നും വെളിപ്പെടുത്താതിരിക്കുവാനും നീ പറയുക. അവരുടെ മക്കനകൾ കുപ്പായമാറുകൾക്ക് മീതെ അവർ താഴ്ത്തിയിട്ടുകൊള്ളട്ടെ. അവരുടെ ഭർത്താക്കന്മാർ, അവരുടെ പിതാക്കൾ, അവരുടെ ഭർത്തൃപിതാക്കൾ, അവരുടെ പുത്രന്മാർ, അവരുടെ ഭർത്തൃപുത്രന്മാർ, അവരുടെ സഹോദരന്മാർ, അവരുടെ സഹോദര പുത്രന്മാർ, അവരുടെ സഹോദരീ പുത്രന്മാർ, മുസ്ലിംകളിൽ നിന്നുള്ള സ്ത്രീകൾ, അവരുടെ വലംകൈകൾ ഉടമപ്പെടുത്തിയവർ (അടിമകൾ), ലൈംഗികാസക്തി ഉള്ളവരല്ലാത്ത പുരുഷന്മാരായ പരിചാരകർ, സ്ത്രീകളുടെ രഹസ്യങ്ങൾ മനസ്സിലാക്കിയിട്ടില്ലാത്ത കുട്ടികൾ എന്നിവരൊഴിച്ച് മററാർക്കും തങ്ങളുടെ ഭംഗി അവർ വെളിപ്പെടുത്തരുത്. തങ്ങൾ മറച്ചുവെക്കുന്ന തങ്ങളുടെ അലങ്കാരം അറിയപ്പെടുവാൻ വേണ്ടി അവർ

743. പൊതു ഉപയോഗത്തിനുവേണ്ടി നിർമ്മിച്ചിട്ടുള്ള കെട്ടിടങ്ങളിൽ ബന്ധപ്പെട്ട ആവശ്യത്തിനുവേണ്ടി പ്രവേശിക്കുന്നതിന് പ്രത്യേകാനുവാദം തേടേണ്ടതില്ലെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം. സ്ഥിരമായി ആൾപാർപ്പുള്ള ഏത് സ്ഥലത്ത് പ്രവേശിക്കണമെങ്കിലും അനുവാദം തേടുക തന്നെ വേണം.

744. അന്യ സ്ത്രീകളിലേക്കുള്ള നോട്ടം ഒഴിവാക്കുകയും ലൈംഗിക വിഷയത്തിൽ സംയമനം പാലിക്കുകയും ചെയ്യുന്നത് സംശുദ്ധമായ ജീവിതം നിലനിർത്താൻ അനിവാര്യമത്രെ.

745. 'പ്രത്യക്ഷമായത്', കൊണ്ടുള്ള വിവക്ഷ മുഖവും കൈപടങ്ങളുമാണെന്നാണ് പണ്ഡിതൻമാരിലൊരു വിഭാഗത്തിന്റെ അഭിപ്രായം. വെളിയിലിറങ്ങുമ്പോൾ ശരീരം മുഴുവൻ മറക്കൽ സ്ത്രീകൾക്ക് നിർബന്ധമാണെന്നാണ് പ്രബലമായ അഭിപ്രായം.

الْمُؤْمِنُونَ لَعَلَّكُمْ تُفْلِحُونَ ٣١

കാലിട്ടടിക്കുകയും ചെയ്യരുത്.[746] സത്യവിശ്വാസികളേ, നിങ്ങളെല്ലാവരും അല്ലാഹുവിങ്കലേക്ക് ഖേദിച്ചുമടങ്ങുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

وَأَنكِحُوا الْأَيَامَىٰ مِنكُمْ وَالصَّالِحِينَ مِنْ عِبَادِكُمْ وَإِمَائِكُمْ ۚ إِن
يَكُونُوا فُقَرَاءَ يُغْنِهِمُ اللَّهُ مِن فَضْلِهِ ۗ وَاللَّهُ وَاسِعٌ عَلِيمٌ ٣٢

32. നിങ്ങളിലുള്ള അവിവാഹിതരെയും,[747] നിങ്ങളുടെ അടിമകളിൽ നിന്നും അടിമസ്ത്രീകളിൽ നിന്നും നല്ലവരായിട്ടുള്ളവരെയും നിങ്ങൾ വിവാഹബന്ധത്തിലേർപ്പെടുത്തുക. അവർ ദരിദ്രരാണെങ്കിൽ അല്ലാഹു തന്റെ അനുഗ്രഹത്തിൽ നിന്ന് അവർക്ക് ഐശ്വര്യം നൽകുന്നതാണ്. അല്ലാഹു വിപുലമായ കഴിവുള്ളവനും സർവ്വജ്ഞനുമത്രെ.

وَلْيَسْتَعْفِفِ الَّذِينَ لَا يَجِدُونَ نِكَاحًا حَتَّىٰ يُغْنِيَهُمُ اللَّهُ مِن
فَضْلِهِ ۗ وَالَّذِينَ يَبْتَغُونَ الْكِتَابَ مِمَّا مَلَكَتْ أَيْمَانُكُمْ فَكَاتِبُوهُمْ
إِنْ عَلِمْتُمْ فِيهِمْ خَيْرًا ۖ وَآتُوهُم مِّن مَّالِ اللَّهِ الَّذِي آتَاكُمْ ۚ وَلَا
تُكْرِهُوا فَتَيَاتِكُمْ عَلَى الْبِغَاءِ إِنْ أَرَدْنَ تَحَصُّنًا لِّتَبْتَغُوا عَرَضَ الْحَيَاةِ
الدُّنْيَا ۚ وَمَن يُكْرِههُّنَّ فَإِنَّ اللَّهَ

33. വിവാഹം കഴിക്കാൻ കഴിവ് ലഭിക്കാത്തവർ അവർക്ക് അല്ലാഹു തന്റെ അനുഗ്രഹത്തിൽ നിന്ന് സ്വാശ്രയത്വം നൽകുന്നത് വരെ സന്മാർഗ്ഗനിഷ്ഠ നിലനിർത്തട്ടെ. നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയവരിൽ (അടിമകളിൽ) നിന്ന് മോചനക്കരാറിൽ ഏർപ്പെടാൻ ആഗ്രഹിക്കുന്നവരാരോ അവരുമായി നിങ്ങൾ മോചനക്കരാറിൽ ഏർപ്പെടുക; അവരിൽ നന്മയുള്ളതായി നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ.[748] അല്ലാഹു നിങ്ങൾക്ക് നൽകിയിട്ടുള്ള സമ്പത്തിൽ നിന്ന് അവർക്ക് നിങ്ങൾ നൽകി സഹായിക്കുകയും ചെയ്യുക.[749] നിങ്ങളുടെ അടിമസ്ത്രീകൾ ചാരിത്രശുദ്ധിയോടെ ജീവിക്കാനാഗ്രഹിക്കുന്നുണ്ടെങ്കിൽ ഐഹികജീവിതത്തിന്റെ വിഭവം ആഗ്രഹിച്ചുകൊണ്ട് നിങ്ങൾ അവരെ വേശ്യാവൃത്തിക്ക് നിർബ്ബന്ധിക്കരുത്.[750] വല്ലവനും അവരെ നിർ

---

746. പാദസരങ്ങളുടെ കിലുക്കം കേൾപിക്കാൻ വേണ്ടി കാൽ അമർത്തിച്ചവിട്ടി നടക്കുന്നതും അത് പോലെ ശ്രദ്ധ ക്ഷണിക്കുവാനോ, സൗന്ദര്യം പ്രകടിപ്പിക്കുവാനോ സ്ത്രീകൾ സ്വീകരിക്കുന്ന തന്ത്രങ്ങളും നിഷിദ്ധമാണെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം.

747. വിവാഹം കഴിച്ചിട്ടില്ലാത്ത സ്ത്രീ പുരുഷന്മാരും, വിവാഹമുക്തരായ സ്ത്രീപുരുഷന്മാരും, 'അയാമാ' എന്ന പദത്തിന്റെ അർത്ഥപരിധിയിൽപെടുന്നു.

748. മുഹമ്മദ് നബി(സ) പ്രബോധനം നടത്തിയത് അടിമത്വം നിലവിലുള്ള ഒരു സമൂഹത്തിലാണ്. അടിമത്വം അവിടത്തെ സാമൂഹിക സാമ്പത്തികഘടനയുടെ ഒരു അവിഭാജ്യാംശമായിരുന്നു. അടിമകളെ വാങ്ങാൻ കനത്ത വില കൊടുത്ത ഉടമകളോട് ഒരു നഷ്ടപരിഹാരവും കൂടാതെ അവരെ മോചിപ്പിക്കാൻ ആവശ്യപ്പെടുന്നത് എല്ലായ്പ്പോഴും നീതിപൂർവ്വകമായിരുന്നില്ല. കാരണം അടിമകൾ മുഖേനയല്ലാതെ മററു വരുമാനമൊന്നുമില്ലാത്ത നിർദ്ധനരായ ഉടമകളുണ്ടായിരുന്നു. അതിനാൽ നിരുപാധികം അടിമകളെ മോചിപ്പിക്കുന്നത് അതിമഹത്തായ ഒരു പുണ്യകർമ്മമായി പ്രഖ്യാപിക്കുകയും, അതിന് സാധിക്കാത്തവരോട് അടിമകളുമായി മോചനക്കരാറിലേർപ്പെടാൻ ആഹ്വാനം ചെയ്യുകയുമാണ് ഇസ്‌ലാം ചെയ്യത്.

ഒരു നിശ്ചിത സംഖ്യ താൻ യജമാനന് ഒന്നിച്ചോ ഗഡുക്കളായോ അടച്ചുതീർത്തുകൊള്ളാമെന്ന വ്യവസ്ഥയിലാണ് അടിമ യജമാനനുമായി മോചനക്കരാറിലേർപെടുന്നത്. അതോടെ അടിമയ്ക്ക് സാമ്പത്തികസ്വാതന്ത്ര്യം കൈവരുന്നു. താൻ അദ്ധ്വാനിച്ചു മിച്ചമുണ്ടാക്കിയതിൽ നിന്ന് നിശ്ചിതസംഖ്യ അടച്ചുതീർക്കുന്നതോടെ അവൻ എല്ലാ അർത്ഥത്തിലും സ്വതന്ത്രനായിത്തീരുകയും ചെയ്യുന്നു.

മോചനം അടിമയ്ക്ക് ഗുണകരമായിത്തീരുമെന്ന് യജമാനന് ഉത്തമവിശ്വാസമില്ലെങ്കിൽ, അടിമ ആവശ്യപ്പെട്ടാലും മോചനക്കരാറിലേർപ്പെടാതിരിക്കാൻ യജമാനന് അവകാശമുണ്ടെന്ന് ഈ വചനം സൂചിപ്പിക്കുന്നു. അടിമ നിത്യരോഗിയോ, പ്രായാധിക്യമുള്ളവനോ ആണെങ്കിൽ സംരക്ഷണം ഉറപ്പ് നൽകാത്ത സ്വാതന്ത്ര്യത്തെക്കാൾ അടിമത്വമായിരിക്കും ചിലപ്പോൾ കൂടുതൽ ഗുണകരം.

749. മോചനക്കരാറിലേർപ്പെട്ട അടിമകൾക്ക് സാമ്പത്തികസഹായം നൽകുന്നതും, അടിമകളെ മോചിപ്പിക്കാൻ സന്നദ്ധരാകാത്ത ഉടമകളിൽ നിന്ന് അടിമകളെ വിലകൊടുത്ത് വാങ്ങി മോചിപ്പിക്കുന്നതും മഹത്തായ പുണ്യകർമ്മമാകുന്നു. സകാത്തിൽ നിന്ന് ഒരു വിഹിതം ഇതിന് വിനിയോഗിക്കാൻ വിശുദ്ധ ഖുർആൻ (9:60) അനുശാസിക്കുന്നു.

750. അടിമസ്ത്രീകളെകൊണ്ട് നിർബന്ധപൂർവ്വം വേശ്യാവൃത്തി ചെയ്യിച്ചിട്ട് വരുമാനമുണ്ടാക്കുന്നത് അത്യന്തം ഹീനമാകുന്നു. തെററ് ചെയ്യാൻ നിർബ്ബന്ധിതരാകുന്നവർക്ക് – അവരുടെ മനസ്സ് പാപപങ്കിലമല്ലെങ്കിൽ – അല്ലാഹു മാപ്പ് നൽകുന്നതാണ്.

مِنۢ بَعْدِ إِكْرَٰهِهِنَّ غَفُورٌ رَّحِيمٌ ﴿٣٣﴾

ബ്ബന്ധിക്കുന്നപക്ഷം അവർ നിർബ്ബന്ധിതരായി തെററു ചെയ്തതിനുശേഷം തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണ കാണിക്കുന്നവനുമാകുന്നു.

وَلَقَدْ أَنزَلْنَآ إِلَيْكُمْ ءَايَٰتٍ مُّبَيِّنَٰتٍ وَمَثَلًا مِّنَ ٱلَّذِينَ خَلَوْا۟ مِن قَبْلِكُمْ وَمَوْعِظَةً لِّلْمُتَّقِينَ ﴿٣٤﴾

34. തീർച്ചയായും നിങ്ങൾക്ക് നാം വ്യക്തമായ ദൃഷ്ടാന്തങ്ങളും, നിങ്ങളുടെ മുമ്പ് കഴിഞ്ഞ് പോയവരുടെ (ചരിത്രത്തിൽ നിന്നുള്ള) ഉദാഹരണങ്ങളും, ധർമ്മനിഷ്ഠ പാലിക്കുന്നവർക്ക് വേണ്ടിയുള്ള ഉപദേശവും അവതരിപ്പിച്ചുതന്നിരിക്കുന്നു.

ٱللَّهُ نُورُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ مَثَلُ نُورِهِۦ كَمِشْكَوٰةٍ فِيهَا مِصْبَاحٌ ۖ ٱلْمِصْبَاحُ فِى زُجَاجَةٍ ۖ ٱلزُّجَاجَةُ كَأَنَّهَا كَوْكَبٌ دُرِّىٌّ يُوقَدُ مِن شَجَرَةٍ مُّبَٰرَكَةٍ زَيْتُونَةٍ لَّا شَرْقِيَّةٍ وَلَا غَرْبِيَّةٍ يَكَادُ زَيْتُهَا يُضِىٓءُ وَلَوْ لَمْ تَمْسَسْهُ نَارٌ ۚ نُّورٌ عَلَىٰ نُورٍ ۗ يَهْدِى ٱللَّهُ لِنُورِهِۦ مَن يَشَآءُ ۚ وَيَضْرِبُ ٱللَّهُ ٱلْأَمْثَٰلَ لِلنَّاسِ ۗ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿٣٥﴾

35. അല്ലാഹു ആകാശങ്ങളുടെയും ഭൂമിയുടെയും പ്രകാശമാകുന്നു. അവൻെറ പ്രകാശത്തിൻെറ ഉപമയിതാ: (ചുമരിൽ വിളക്ക് വെക്കാനുള്ള) ഒരു മാടം[751] അതിൽ ഒരു വിളക്ക്. വിളക്ക് ഒരു സ്ഫടികത്തിനകത്ത്. സ്ഫടികം ഒരു ജ്വലിക്കുന്ന നക്ഷത്രംപോലെയിരിക്കുന്നു. അനുഗൃഹീതമായ ഒരു വൃക്ഷത്തിൽ നിന്നാണ് അതിന് (വിളക്കിന്) ഇന്ധനം നൽകപ്പെടുന്നത്. അതായത് കിഴക്ക് ഭാഗത്തുള്ളതോ പടിഞ്ഞാറ് ഭാഗത്തുള്ളതോ അല്ലാത്ത ഒലീവ് വൃക്ഷത്തിൽ നിന്ന്[752] അതിൻെറ എണ്ണ തീ തട്ടിയില്ലെങ്കിൽ പോലും പ്രകാശിക്കുമാറാകുന്നു. (അങ്ങനെ) പ്രകാശത്തിനുമേൽ പ്രകാശം.[753] അല്ലാഹു തൻെറ പ്രകാശത്തിലേക്ക് താൻ ഉദ്ദേശിക്കുന്നവരെ നയിക്കുന്നു. അല്ലാഹു ജനങ്ങൾക്ക് വേണ്ടി ഉപമകൾ വിവരിച്ചുകൊടുക്കുന്നു. അല്ലാഹു ഏതുകാര്യത്തെപ്പററിയും അറിവുള്ളവനത്രെ.

فِى بُيُوتٍ أَذِنَ ٱللَّهُ أَن تُرْفَعَ وَيُذْكَرَ فِيهَا ٱسْمُهُۥ يُسَبِّحُ لَهُۥ فِيهَا بِٱلْغُدُوِّ وَٱلْءَاصَالِ ﴿٣٦﴾

رِجَالٌ لَّا تُلْهِيهِمْ تِجَٰرَةٌ وَلَا بَيْعٌ عَن ذِكْرِ ٱللَّهِ وَإِقَامِ ٱلصَّلَوٰةِ

36, 37. ചില ഭവനങ്ങളിലത്രെ (ആ വെളിച്ചമുള്ളത്.) അവ ഉയർത്തപ്പെടാനും അവയിൽ തൻെറ നാമം സ്മരിക്കപ്പെടാനും അല്ലാഹു ഉത്തരവ് നൽകിയിരിക്കുന്നു.[754] അവയിൽ രാവിലെയും സന്ധ്യാസമയങ്ങളിലും ചില ആളുകൾ അവൻെറ മഹത്വം പ്രകീർത്തിച്ചുകൊണ്ടിരിക്കുന്നു.

---

751. വിളക്ക് വെക്കാൻ വേണ്ടി ചുമരിൽ അർദ്ധവൃത്താകൃതിയിൽ ഉണ്ടാക്കുന്ന പഴുതിനാണ് മിശ്കാത്ത് എന്ന് പറയുന്നത്. വിളക്ക് കാററിൽ അണഞ്ഞ് പോകാതിരിക്കാനും, വെളിച്ചം ഒരു പ്രത്യേക ഭാഗത്ത് കേന്ദ്രീകരിക്കാനും ഇത് സഹായിക്കുന്നു.

752. ഒരു കുന്നിൻെറ കിഴക്ക് ഭാഗത്ത് നിൽക്കുന്ന മരത്തിന് ഉച്ചക്ക്ശേഷം സൂര്യൻ കുന്നിൻെറ പടിഞ്ഞാറ് ഭാഗത്ത് മറയുമ്പോൾ വെയിൽ ലഭിക്കുകയില്ല. കുന്നിൻെറ പടിഞ്ഞാറ് ഭാഗത്ത് നിൽക്കുന്ന മരത്തിന് ഉച്ചയ്ക്ക് മുമ്പ് കുറെസമയം വെയിൽ കിട്ടാതെപോകും. ഇത് രണ്ടുമല്ലാത്ത — പകൽ മുഴുവൻ വെയിൽ ലഭിക്കുന്ന — ഒലീവ് വൃക്ഷമാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നാണ് പല വ്യാഖ്യാതാക്കളും പറഞ്ഞിട്ടുള്ളത്. പകൽ മുഴുവൻ വെയിലേററു നിൽക്കുന്ന ഒലീവ് വൃക്ഷത്തിൻെറ എണ്ണ കൂടുതൽ തെളിഞ്ഞതായിരിക്കും.

753. എണ്ണയുടെ തെളിമയും, സ്ഫടികത്തിൻെറ തിളക്കവും, വിളക്കുമാടത്തിൻെറ ആകൃതിയും എല്ലാം കൂടി പ്രകാശത്തെ പരമാവധി തെളിഞ്ഞതാക്കിത്തീർക്കുന്നു. ശുദ്ധപ്രകൃതിയിൽ നിന്ന് ലഭിക്കുന്ന ശുഭ്രപ്രകാശം. പ്രപഞ്ചത്തിനാകെ പ്രകാശം നൽകിയ ദിവ്യദീപ്തിയുടെ അത്യന്തം ലളിതമായ ഒരു പ്രതീകം.

754. അല്ലാഹുവിൻെറ ഭവനങ്ങളായ പള്ളികളത്രെ വിവക്ഷ. ദിവ്യപ്രകാശം — സത്യസന്മാർഗ്ഗത്തിൻെറ വെളിച്ചം — അവിടെ നിന്ന് സദാ പ്രസരിച്ചു കൊണ്ടിരിക്കുന്നു. ദൈനംദിനജീവിത വ്യവഹാരങ്ങൾക്കിടയിലും സത്യവിശ്വാസികൾ ആ ഭവനങ്ങൾ സന്ദർശിക്കാനും, തങ്ങളുടെ മനസ്സിനെ ചൈതന്യപൂർണ്ണമാക്കാനും സമയം കണ്ടെത്തുന്നു.

وَإِيتَآءِ ٱلزَّكَوٰةِ يَخَافُونَ يَوْمًا تَتَقَلَّبُ فِيهِ ٱلْقُلُوبُ وَٱلْأَبْصَٰرُ ﴿٣٧﴾

അല്ലാഹുവെ സ്മരിക്കുന്നതിൽ നിന്നും, നമസ്കാരം മുറപോലെ നിർവ്വഹിക്കുന്നതിൽ നിന്നും, സകാത്ത് നൽകുന്നതിൽ നിന്നും കച്ച വടമോ ക്രയവിക്രയമോ അവരുടെ ശ്രദ്ധ തിരിച്ചുവിടുകയില്ല. ഹൃദയങ്ങളും കണ്ണുകളും ഇളകി മറിയുന്ന ഒരു ദിവസത്തെ അവർ ഭയ പ്പെട്ടുകൊണ്ടിരിക്കുന്നു.

لِيَجْزِيَهُمُ ٱللَّهُ أَحْسَنَ مَا عَمِلُوا۟ وَيَزِيدَهُم مِّن فَضْلِهِۦ ۗ وَٱللَّهُ يَرْزُقُ
مَن يَشَآءُ بِغَيْرِ حِسَابٍ ﴿٣٨﴾

38. അല്ലാഹു അവർക്ക് അവർ പ്രവർത്തി ച്ചതിനുള്ള ഏററവും നല്ല പ്രതിഫലം നൽ കുവാനും, അവൻെറ അനുഗ്രഹത്തിൽ നിന്ന് അവർക്ക് കൂടുതലായി നൽകുവാനും വേണ്ടിയ ത്രെ അത്. അല്ലാഹു അവൻ ഉദ്ദേശിക്കുന്ന വർക്ക് കണക്ക് നോക്കാതെ തന്നെ നൽകുന്നു.

وَٱلَّذِينَ كَفَرُوٓا۟ أَعْمَٰلُهُمْ كَسَرَابٍۭ بِقِيعَةٍ يَحْسَبُهُ ٱلظَّمْـَٔانُ
مَآءً حَتَّىٰٓ إِذَا جَآءَهُۥ لَمْ يَجِدْهُ شَيْـًٔا وَوَجَدَ ٱللَّهَ عِندَهُۥ
فَوَفَّىٰهُ حِسَابَهُۥ ۗ وَٱللَّهُ سَرِيعُ ٱلْحِسَابِ ﴿٣٩﴾

39. അവിശ്വസിച്ചവരാകട്ടെ അവരുടെ കർ മ്മങ്ങൾ മരുഭൂമിയിലെ മരീചിക പോലെയാകുന്നു. ദാഹിച്ചവർ അത് വെള്ളമാണെന്ന് വിചാരി ക്കുന്നു. അങ്ങനെ അവൻ അതിന്നടുത്തേക്ക് ചെന്നാൽ അങ്ങനെ ഒന്ന് ഉള്ളതായി തന്നെ അവൻ കണ്ടെത്തുകയില്ല. എന്നാൽ തൻെറ അടുത്ത് അല്ലാഹുവെ അവൻ കണ്ടെത്തുന്ന താണ്.[755] അപ്പോൾ (അല്ലാഹു) അവന്ന് അവ ൻെറ കണക്ക് തീർത്തുകൊടുക്കുന്നതാണ്. അ ല്ലാഹു അതിവേഗം കണക്ക് നോക്കുന്നവനത്രെ.

أَوْ كَظُلُمَٰتٍ فِى بَحْرٍ لُّجِّىٍّ يَغْشَىٰهُ مَوْجٌ مِّن فَوْقِهِۦ مَوْجٌ مِّن فَوْقِهِۦ
سَحَابٌ ۚ ظُلُمَٰتٌۢ بَعْضُهَا فَوْقَ بَعْضٍ إِذَآ أَخْرَجَ يَدَهُۥ لَمْ يَكَدْ
يَرَىٰهَا ۗ وَمَن لَّمْ يَجْعَلِ ٱللَّهُ لَهُۥ نُورًا فَمَا لَهُۥ مِن نُّورٍ ﴿٤٠﴾

40. അല്ലെങ്കിൽ ആഴക്കടലിലെ ഇരുട്ടുകൾ പോലെയാകുന്നു (അവരുടെ പ്രവർത്തനങ്ങ ളുടെ ഉപമ). തിരമാല അതിനെ (കടലിനെ) പൊതിയുന്നു. അതിനു മീതെ വീണ്ടും തിരമാല. അതിനു മീതെ കാർമേഘം. അങ്ങനെ ഒന്നിനു മീതെ മറെറാന്നായി അനേകം ഇരുട്ടുകൾ. അവ ൻെറ കൈ പുറത്തേക്ക് നീട്ടിയാൽ അതുപോലും അവൻ കാണുമാറാകില്ല. അല്ലാഹു ആർക്ക് പ്രകാശം നൽകിയിട്ടില്ലയോ അവന്ന് യാതൊരു പ്രകാശവുമില്ല.[756]

أَلَمْ تَرَ أَنَّ ٱللَّهَ يُسَبِّحُ لَهُۥ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱلطَّيْرُ

41. ആകാശങ്ങളിലും ഭൂമിയിലുമുള്ളവരും, ചിറകു നിവർത്തിപ്പിടിച്ചുകൊണ്ട് പക്ഷികളും അല്ലാഹുവിൻെറ മഹത്വം പ്രകീർത്തിച്ചുകൊ ണ്ടിരിക്കുന്നു എന്ന് നീ കണ്ടില്ലേ? ഓരോരുത്തർ

755. ദൈവനിഷേധികളും, ബഹുദൈവവിശ്വാസികളുമൊക്കെ തങ്ങളുടെ ജീവിതവിജയത്തിന് നിദാനമായി കരുതിയിരുന്ന പ്രവർ ത്തനങ്ങളൊക്കെ തികച്ചും പ്രയോജനരഹിതമായിപ്പോയെന്ന് പരലോകത്ത് ചെല്ലുമ്പോൾ അവർക്ക് ബോധ്യപ്പെടും. എന്നാൽ അല്ലാഹുവിൻെറ വിചാരണയും ശിക്ഷയുമൊക്കെ പ്രവാചകന്മാർ മുന്നറിയിപ്പ് നൽകിയത് പോലെതന്നെ യാഥാർത്ഥ്യമായി അവർ കണ്ടെത്തുകയും ചെയ്യും.

756. സത്യവിശ്വാസത്തിൻെറയും സന്മാർഗ്ഗത്തിൻെറയും വെളിച്ചം ലഭിക്കാത്തവരൊക്കെ ഇരുട്ടിൽ തപ്പുന്നവരാകുന്നു; ഭൗതികജീവിതത്തിൻെറ തിളക്കം എത്രമാത്രം അവർക്ക് ലഭിച്ചാലും ശരി.

صَافَّاتٍ ۖ كُلٌّ قَدْ عَلِمَ صَلَاتَهُ وَتَسْبِيحَهُ ۗ وَاللَّهُ عَلِيمٌ بِمَا يَفْعَلُونَ ﴿٤١﴾

ക്കും തന്റെ പ്രാർത്ഥനയും കീർത്തനവും എങ്ങനെയെന്ന് അറിവുണ്ട്.[757] അവർ പ്രവർത്തിക്കുന്നതിനെപ്പററി അല്ലാഹു അറിയുന്നവനത്രെ.

وَلِلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ ۖ وَإِلَى اللَّهِ الْمَصِيرُ ﴿٤٢﴾

42. അല്ലാഹുവിന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹുവിങ്കലേക്ക് തന്നെയാണ് മടക്കവും.

أَلَمْ تَرَ أَنَّ اللَّهَ يُزْجِي سَحَابًا ثُمَّ يُؤَلِّفُ بَيْنَهُ ثُمَّ يَجْعَلُهُ رُكَامًا فَتَرَى
الْوَدْقَ يَخْرُجُ مِنْ خِلَالِهِ وَيُنَزِّلُ مِنَ السَّمَاءِ مِنْ جِبَالٍ فِيهَا مِنْ
بَرَدٍ فَيُصِيبُ بِهِ مَنْ يَشَاءُ وَيَصْرِفُهُ عَنْ مَنْ يَشَاءُ ۖ يَكَادُ
سَنَا بَرْقِهِ يَذْهَبُ بِالْأَبْصَارِ ﴿٤٣﴾

43. അല്ലാഹു കാർമേഘത്തെ തെളിച്ചുകൊണ്ട് വരികയും, എന്നിട്ട് അത് തമ്മിൽ സംയോജിപ്പിക്കുകയും, എന്നിട്ടതിനെ അവൻ അട്ടിയാക്കുകയും ചെയ്യുന്നു എന്ന് നീ കണ്ടില്ലേ? അപ്പോൾ അതിന്നിടയിലൂടെ മഴ പുറത്തു വരുന്നതായി നിനക്ക് കാണാം. ആകാശത്ത് നിന്ന് — അവിടെ മലകൾ പോലുള്ള മേഘക്കൂമ്പാരങ്ങളിൽ നിന്ന് — അവൻ ആലിപ്പഴം ഇറക്കുകയും, എന്നിട്ട് താൻ ഉദ്ദേശിക്കുന്നവർക്ക് അത് അവൻ ബാധിപ്പിക്കുകയും താൻ ഉദ്ദേശിക്കുന്നവരിൽ നിന്ന് അത് തിരിച്ചുവിടുകയും ചെയ്യുന്നു. അതിന്റെ മിന്നൽ വെളിച്ചം കാഴ്ചകൾ റാഞ്ചിക്കളയുമാറാകുന്നു.

يُقَلِّبُ اللَّهُ اللَّيْلَ وَالنَّهَارَ ۚ إِنَّ فِي ذَٰلِكَ لَعِبْرَةً لِأُولِي الْأَبْصَارِ ﴿٤٤﴾

44. അല്ലാഹു രാവും പകലും മാററി മറിച്ചു കൊണ്ടിരിക്കുന്നു. തീർച്ചയായും അതിൽ കണ്ണുള്ളവർക്ക് ഒരു ചിന്താവിഷയമുണ്ട്.

وَاللَّهُ خَلَقَ كُلَّ دَابَّةٍ مِنْ مَاءٍ ۖ فَمِنْهُمْ مَنْ يَمْشِي عَلَىٰ بَطْنِهِ وَمِنْهُمْ
مَنْ يَمْشِي عَلَىٰ رِجْلَيْنِ وَمِنْهُمْ مَنْ يَمْشِي عَلَىٰ أَرْبَعٍ ۚ يَخْلُقُ اللَّهُ مَا
يَشَاءُ ۚ إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٤٥﴾

45. എല്ലാ ജന്തുക്കളെയും അല്ലാഹു വെള്ളത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു. അവരുടെ കൂട്ടത്തിൽ ഉദരത്തിന്മേൽ ഇഴഞ്ഞുനടക്കുന്നവരുണ്ട്. രണ്ട് കാലിൽ നടക്കുന്നവരും അവരിലുണ്ട്. നാലുകാലിൽ നടക്കുന്നവരും അവരിലുണ്ട്. അല്ലാഹു താൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുന്നു. തീർച്ചയായും അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.

لَقَدْ أَنْزَلْنَا آيَاتٍ مُبَيِّنَاتٍ ۚ وَاللَّهُ يَهْدِي مَنْ يَشَاءُ إِلَىٰ
صِرَاطٍ مُسْتَقِيمٍ ﴿٤٦﴾

46. (യാഥാർത്ഥ്യം) വ്യക്തമാക്കുന്ന ദൃഷ്ടാന്തങ്ങൾ നാം അവതരിപ്പിച്ചിരിക്കുന്നു. അല്ലാഹു താൻ ഉദ്ദേശിക്കുന്നവരെ നേരായ പാതയിലേക്ക് നയിക്കുന്നു.

وَيَقُولُونَ آمَنَّا بِاللَّهِ وَبِالرَّسُولِ وَأَطَعْنَا ثُمَّ يَتَوَلَّىٰ فَرِيقٌ

47. അവർ പറയുന്നു; ഞങ്ങൾ അല്ലാഹുവിലും റസൂലിലും വിശ്വസിക്കുകയും, അനുസരിക്കുകയും ചെയ്തിരിക്കുന്നു എന്ന്. പിന്നെ അതിന് ശേഷവും അവരിൽ ഒരു വിഭാഗമതാ

757. 'ഓരോരുത്തരുടെയും പ്രാർത്ഥനയും, കീർത്തനവും അല്ലാഹുവിന്നറിയാം' എന്നും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

പിന്മാറിപ്പോകുന്നു. അവർ വിശ്വാസികളല്ല തന്നെ.

مِّنْهُم مِّن بَعْدِ ذَٰلِكَ ۚ وَمَا أُولَٰئِكَ بِالْمُؤْمِنِينَ ﴿٤٧﴾

48. അവർക്കിടയിൽ (റസൂൽ) തീർപ്പ് കല്പിക്കുന്നതിനായി അല്ലാഹുവിലേക്കും അവന്റെ റസൂലിലേക്കും അവർ വിളിക്കപ്പെട്ടാൽ അപ്പോഴതാ അവരിൽ ഒരുവിഭാഗം തിരിഞ്ഞുകളയുന്നു.

وَإِذَا دُعُوا إِلَى اللَّهِ وَرَسُولِهِ لِيَحْكُمَ بَيْنَهُمْ إِذَا فَرِيقٌ
مِّنْهُم مُّعْرِضُونَ ﴿٤٨﴾

49. ന്യായം അവർക്കനുകൂലമാണെങ്കിലോ അവർ അദ്ദേഹത്തിന്റെ (റസൂലിന്റെ) അടുത്തേക്ക് വിധേയത്വത്തോടുകൂടി വരികയും ചെയ്യും.

وَإِن يَكُن لَّهُمُ الْحَقُّ يَأْتُوا إِلَيْهِ مُذْعِنِينَ ﴿٤٩﴾

50. അവരുടെ ഹൃദയങ്ങളിൽ വല്ല രോഗവുമുണ്ടോ? അതല്ല അവർക്ക് സംശയം പിടിപെട്ടിരിക്കയാണോ? അതല്ല അല്ലാഹുവും അവന്റെ റസൂലും അവരോട് അനീതി പ്രവർത്തിക്കുമെന്ന് അവർ ഭയപ്പെടുകയാണോ? അല്ല, അവർ തന്നെയാകുന്നു അക്രമികൾ.

أَفِي قُلُوبِهِم مَّرَضٌ أَمِ ارْتَابُوا أَمْ يَخَافُونَ أَن يَحِيفَ اللَّهُ
عَلَيْهِمْ وَرَسُولُهُ ۚ بَلْ أُولَٰئِكَ هُمُ الظَّالِمُونَ ﴿٥٠﴾

51. തങ്ങൾക്കിടയിൽ (റസൂൽ) തീർപ്പ് കൽപിക്കുന്നതിനായി അല്ലാഹുവിലേക്കും റസൂലിലേക്കും വിളിക്കപ്പെട്ടാൽ സത്യവിശ്വാസികളുടെ വാക്ക്, 'ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു' എന്ന് പറയുക മാത്രമായിരിക്കും. അവർ തന്നെയാണ് വിജയികൾ.

إِنَّمَا كَانَ قَوْلَ الْمُؤْمِنِينَ إِذَا دُعُوا إِلَى اللَّهِ وَرَسُولِهِ لِيَحْكُمَ
بَيْنَهُمْ أَن يَقُولُوا سَمِعْنَا وَأَطَعْنَا ۚ وَأُولَٰئِكَ هُمُ الْمُفْلِحُونَ ﴿٥١﴾

52. അല്ലാഹുവെയും റസൂലിനെയും അനുസരിക്കുകയും, അല്ലാഹുവെ ഭയപ്പെടുകയും അവനോട് സൂക്ഷ്മത പുലർത്തുകയും ചെയ്യുന്നവരാരോ അവർ തന്നെയാണ് വിജയം നേടിയവർ.

وَمَن يُطِعِ اللَّهَ وَرَسُولَهُ وَيَخْشَ اللَّهَ وَيَتَّقْهِ فَأُولَٰئِكَ
هُمُ الْفَائِزُونَ ﴿٥٢﴾

53. നീ അവരോട് കല്പിക്കുകയാണെങ്കിൽ അവർ പുറപ്പെടുക തന്നെ ചെയ്യുമെന്ന് — അവർക്ക് സത്യം ചെയ്യാൻ കഴിയുന്നവിധത്തിലെല്ലാം — അല്ലാഹുവിന്റെ പേരിൽ അവർ സത്യം ചെയ്തു പറഞ്ഞു. നീ പറയുക: നിങ്ങൾ സത്യം ചെയ്യേണ്ടതില്ല. ന്യായമായ അനുസരണമാണ് വേണ്ടത്. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَأَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ لَئِنْ أَمَرْتَهُمْ لَيَخْرُجُنَّ ۖ قُل لَّا
تُقْسِمُوا ۖ طَاعَةٌ مَّعْرُوفَةٌ ۚ إِنَّ اللَّهَ خَبِيرٌ بِمَا تَعْمَلُونَ ﴿٥٣﴾

54. നീ പറയുക: നിങ്ങൾ അല്ലാഹുവെ അനുസരിക്കുവിൻ. റസൂലിനെയും നിങ്ങൾ അനുസരിക്കുവിൻ. എന്നാൽ നിങ്ങൾ പിന്തിരിഞ്ഞുകളയുന്നപക്ഷം അദ്ദേഹം (റസൂൽ) ചുമതല

قُلْ أَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ ۖ فَإِن تَوَلَّوْا فَإِنَّمَا عَلَيْهِ

مَا حُمِّلَ وَعَلَيْكُم مَّا حُمِّلْتُمْ ۖ وَإِن تُطِيعُوهُ تَهْتَدُوا ۚ وَمَا عَلَى
الرَّسُولِ إِلَّا الْبَلَاغُ الْمُبِينُ ﴿٥٤﴾

പ്പെടുത്തപ്പെട്ട കാര്യത്തിൽ മാത്രമാണ് അദ്ദേഹത്തിന് ബാധ്യതയുള്ളത്. നിങ്ങൾക്ക് ബാധ്യതയുള്ളത് നിങ്ങൾ ചുമതല ഏല്പിക്കപ്പെട്ട കാര്യത്തിലാണ്. നിങ്ങൾ അദ്ദേഹത്തെ അനുസരിക്കുകയാണെങ്കിൽ നിങ്ങൾക്ക് സന്മാർഗ്ഗം പ്രാപിക്കാം. റസൂലിൻെറ ബാധ്യത വ്യക്തമായ പ്രബോധനം മാത്രമാകുന്നു.

وَعَدَ اللَّهُ الَّذِينَ آمَنُوا مِنكُمْ وَعَمِلُوا الصَّالِحَاتِ
لَيَسْتَخْلِفَنَّهُمْ فِي الْأَرْضِ كَمَا اسْتَخْلَفَ الَّذِينَ مِن قَبْلِهِمْ
وَلَيُمَكِّنَنَّ لَهُمْ دِينَهُمُ الَّذِي ارْتَضَىٰ لَهُمْ وَلَيُبَدِّلَنَّهُم مِّن بَعْدِ
خَوْفِهِمْ أَمْنًا ۚ يَعْبُدُونَنِي لَا يُشْرِكُونَ بِي شَيْئًا ۚ وَمَن كَفَرَ
بَعْدَ ذَٰلِكَ فَأُولَٰئِكَ هُمُ الْفَاسِقُونَ ﴿٥٥﴾

55. നിങ്ങളിൽ നിന്ന് വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു; അവരുടെ മുമ്പുള്ളവർക്ക് പ്രാതിനിധ്യം നൽകിയതുപോലെതന്നെ തീർച്ചയായും ഭൂമിയിൽ അവൻ അവർക്ക് പ്രാതിനിധ്യം നൽകുകയും, അവർക്ക് അവൻ തൃപ്തിപ്പെട്ടുകൊടുത്ത അവരുടെ മതത്തിൻെറ കാര്യത്തിൽ അവർക്ക് അവൻ സ്വാധീനം നൽകുകയും, അവരുടെ ഭയപ്പാടിനുശേഷം അവർക്ക് നിർഭയത്വം പകരം നൽകുകയും ചെയ്യുന്നതാണെന്ന്. എന്നെയായിരിക്കും അവർ ആരാധിക്കുന്നത്, എന്നോട് യാതൊന്നും അവർ പങ്കു ചേർക്കുകയില്ല.[758] അതിന് ശേഷം ആരെങ്കിലും നന്ദികേട് കാണിക്കുന്ന പക്ഷം അവർ തന്നെയാകുന്നു ധിക്കാരികൾ.

وَأَقِيمُوا الصَّلَاةَ وَآتُوا الزَّكَاةَ وَأَطِيعُوا الرَّسُولَ لَعَلَّكُمْ
تُرْحَمُونَ ﴿٥٦﴾

56. നിങ്ങൾ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും സകാത്ത് നൽകുകയും, റസൂലിനെ അനുസരിക്കുകയും ചെയ്യുവിൻ. നിങ്ങൾക്ക് കാരുണ്യം ലഭിച്ചേക്കാം.

لَا تَحْسَبَنَّ الَّذِينَ كَفَرُوا مُعْجِزِينَ فِي الْأَرْضِ ۚ وَمَأْوَاهُمُ
النَّارُ ۖ وَلَبِئْسَ الْمَصِيرُ ﴿٥٧﴾

57. സത്യനിഷേധികൾ ഭൂമിയിൽ (അല്ലാഹുവെ) തോൽപിച്ചുകളയുന്നവരാണെന്ന് നീ വിചാരിക്കരുത്. അവരുടെ വാസസ്ഥലം നരകമാകുന്നു. ചെന്നുചേരാനുള്ള ആ സ്ഥലം വളരെ ചീത്ത.

يَا أَيُّهَا الَّذِينَ آمَنُوا لِيَسْتَأْذِنكُمُ الَّذِينَ مَلَكَتْ أَيْمَانُكُمْ
وَالَّذِينَ لَمْ يَبْلُغُوا الْحُلُمَ مِنكُمْ ثَلَاثَ مَرَّاتٍ ۚ مِّن قَبْلِ
صَلَاةِ الْفَجْرِ وَحِينَ تَضَعُونَ ثِيَابَكُم مِّنَ الظَّهِيرَةِ

58. സത്യവിശ്വാസികളേ, നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയവ(അടിമകൾ)രും, നിങ്ങളിൽ പ്രായപൂർത്തി എത്തിയിട്ടില്ലാത്തവരും മൂന്ന് സന്ദർഭങ്ങളിൽ നിങ്ങളോട് (പ്രവേശനത്തിന്) അനുവാദം തേടിക്കൊള്ളട്ടെ.[759] പ്രഭാത നമസ്കാരത്തിനു മുമ്പും, ഉച്ച സമയത്ത് (ഉറ

758. പരലോക മോക്ഷത്തിനെന്നപോലെ ഐഹികജീവിതത്തിൽ അല്ലാഹു നൽകുന്ന വിജയത്തിനും, സ്വാധീനത്തിനും അവൻ ഉപാധിയായി നിശ്ചയിച്ചിട്ടുള്ളത് ശിർക്കിൽ നിന്ന് മുക്തമായ ഏകദൈവവിശ്വാസവും അല്ലാഹു അനുശാസിക്കുന്ന സൽകർമ്മങ്ങളും സ്വീകരിക്കുകയത്രെ.

759. അന്യരുടെ വാസസ്ഥലങ്ങളിൽ അനുവാദം കൂടാതെ കടന്ന് ചെല്ലരുതെന്ന് 27–ാം വചനത്തിൽ പറഞ്ഞു. എന്നാൽ ഒരാളോട് ഏററവും അടുത്ത് പെരുമാറുന്ന കുട്ടികൾ, ഭൃത്യന്മാർ എന്നിവർ പോലും സ്വകാര്യ സന്ദർഭങ്ങളിൽ – ഗോപ്യഭാഗങ്ങൾ വെളിപ്പെടാൻ സാധ്യതയുള്ള സന്ദർഭങ്ങളിൽ – അയാളുടെ സമ്മതം ലഭിച്ചശേഷമേ അയാളുടെ മുറിയിൽ കടന്ന് ചെല്ലാവൂ എന്ന് ഈ വചനം അനുശാസിക്കുന്നു.

وَمِنۢ بَعۡدِ صَلَوٰةِ ٱلۡعِشَآءِۚ ثَلَٰثُ عَوۡرَٰتٖ لَّكُمۡۚ لَيۡسَ عَلَيۡكُمۡ وَ
لَا عَلَيۡهِمۡ جُنَاحُۢ بَعۡدَهُنَّۚ طَوَّٰفُونَ عَلَيۡكُم بَعۡضُكُمۡ عَلَىٰ
بَعۡضٖۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ ٱلۡأٓيَٰتِۗ وَٱللَّهُ عَلِيمٌ حَكِيمٞ ﴿٥٨﴾

ങ്ങുവാൻ) നിങ്ങളുടെ വസ്ത്രങ്ങൾ മാററി വെക്കുന്ന സമയത്തും, ഇശാനമസ്കാരത്തിന് ശേഷവും. നിങ്ങളുടെ മൂന്ന് സ്വകാര്യ സന്ദർഭങ്ങളത്രെ ഇത്. ഈ സന്ദർഭങ്ങൾക്ക് ശേഷം നിങ്ങൾക്കോ അവർക്കോ (കൂടിക്കലർന്ന് ജീവിക്കുന്നതിന്) യാതൊരു കുററവുമില്ല. അവർ നിങ്ങളുടെ അടുത്ത് ചുററി നടക്കുന്നവരത്രെ. നിങ്ങൾ അന്യോന്യം ഇടകലർന്ന് വർത്തിക്കുന്നു. അപ്രകാരം അല്ലാഹു നിങ്ങൾക്ക് തെളിവുകൾ വിവരിച്ചു തരുന്നു. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

وَإِذَا بَلَغَ ٱلۡأَطۡفَٰلُ مِنكُمُ ٱلۡحُلُمَ فَلۡيَسۡتَـٔۡذِنُواْ كَمَا
ٱسۡتَـٔۡذَنَ ٱلَّذِينَ مِن قَبۡلِهِمۡۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمۡ
ءَايَٰتِهِۦۗ وَٱللَّهُ عَلِيمٌ حَكِيمٞ ﴿٥٩﴾

59. നിങ്ങളിൽ നിന്നുള്ള കുട്ടികൾ പ്രായപൂർത്തി എത്തിയാൽ അവരും അവർക്ക് മുമ്പുള്ളവർ സമ്മതം ചോദിച്ചതുപോലെതന്നെ സമ്മതം ചോദിക്കേണ്ടതാണ്.[760] അപ്രകാരം അല്ലാഹു നിങ്ങൾക്ക് അവൻെറ തെളിവുകൾ വിവരിച്ചു തരുന്നു. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

وَٱلۡقَوَٰعِدُ مِنَ ٱلنِّسَآءِ ٱلَّٰتِي لَا يَرۡجُونَ نِكَاحٗا فَلَيۡسَ
عَلَيۡهِنَّ جُنَاحٌ أَن يَضَعۡنَ ثِيَابَهُنَّ غَيۡرَ مُتَبَرِّجَٰتِۢ
بِزِينَةٖۖ وَأَن يَسۡتَعۡفِفۡنَ خَيۡرٞ لَّهُنَّۗ وَٱللَّهُ سَمِيعٌ
عَلِيمٞ ﴿٦٠﴾

60. വിവാഹജീവിതം പ്രതീക്ഷിക്കാത്ത കിഴവികളെ[761] സംബന്ധിച്ചിടത്തോളം സൗന്ദര്യം പ്രദർശിപ്പിക്കാത്തവരായിക്കൊണ്ട് തങ്ങളുടെ മേൽ വസ്ത്രങ്ങൾ മാററി വെക്കുന്നതിൽ അവർക്ക് കുററമില്ല. അവർ മാന്യത കാത്തു സൂക്ഷിക്കുന്നതാണ് അവർക്ക് കൂടുതൽ നല്ലത്.[762] അല്ലാഹു എല്ലാം കേൾക്കുന്നവനും എല്ലാം അറിയുന്നവനുമാകുന്നു.

لَّيۡسَ عَلَى ٱلۡأَعۡمَىٰ حَرَجٞ وَلَا عَلَى ٱلۡأَعۡرَجِ حَرَجٞ
وَلَا عَلَى ٱلۡمَرِيضِ حَرَجٞ وَلَا عَلَىٰٓ أَنفُسِكُمۡ أَن تَأۡكُلُواْ
مِنۢ بُيُوتِكُمۡ أَوۡ بُيُوتِ ءَابَآئِكُمۡ أَوۡ بُيُوتِ أُمَّهَٰتِكُمۡ
أَوۡ بُيُوتِ إِخۡوَٰنِكُمۡ أَوۡ بُيُوتِ أَخَوَٰتِكُمۡ أَوۡ بُيُوتِ
أَعۡمَٰمِكُمۡ أَوۡ بُيُوتِ عَمَّٰتِكُمۡ أَوۡ بُيُوتِ أَخۡوَٰلِكُمۡ

61. അന്ധൻെറ മേൽ കുററമില്ല. മുടന്തൻെറ മേലും കുററമില്ല. രോഗിയുടെ മേലും കുററമില്ല.[763] നിങ്ങളുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ പിതാക്കളുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ മാതാക്കളുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ സഹോദരന്മാരുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ സഹോദരിമാരുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ പിതൃവ്യന്മാരുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ അമ്മാവികളുടെ വീടുകളിൽ നിന്നോ, നിങ്ങളുടെ അമ്മാവന്മാരുടെ വീടുകളിൽ നിന്നോ,

---

760 കുട്ടികൾ പ്രായപൂർത്തിയായിക്കഴിഞ്ഞാൽ മാതാപിതാക്കളുടെയും അടുത്ത ബന്ധുക്കളുടെയും അടുത്ത് പോലും അനുവാദം തേടിയിട്ടേ കടന്ന് ചെല്ലാവൂ എന്ന് ഈ വചനം വ്യക്തമാക്കുന്നു. അത് ഏത് സമയത്താണെങ്കിലും ശരി.

761. 'ഖവാഇദ്' എന്ന പദത്തിനാണ് കിഴവികൾ എന്ന് അർത്ഥം നൽകിയത്. ആർത്തവം നിലച്ചുപോയ സ്ത്രീകൾ അഥവാ ഗർഭധാരണത്തിന് സാദ്ധ്യതയില്ലാത്ത സ്ത്രീകൾ എന്നാണ് കുറെകൂടി സൂക്ഷ്മമായ അർത്ഥം.

762. വാർദ്ധക്യത്തിലും മാന്യമായ വസ്ത്രധാരണം സ്ത്രീക്ക് മഹത്വമണയ്ക്കുന്നു.

763. വികലാംഗരെ വീട്ടിൽ കയററി ആഹാരം നൽകുന്ന കാര്യത്തിൽ വീട്ടുകാർക്കും, മററുള്ളവരോടൊപ്പം ഭക്ഷണം കഴിക്കുന്ന കാര്യത്തിൽ വികലാംഗർക്കും ഉണ്ടായിരുന്ന മനഃപ്രയാസം ഒഴിവാക്കുകയാണ് ഈ വചനത്തിൻെറ ഉദ്ദേശ്യമെന്ന് പല വ്യാഖ്യാതാക്കളും വ്യക്തമാക്കിയിട്ടുണ്ട്. സഹഭോജനത്തിൻെറ കാര്യത്തിൽ വേറെയും പല അബദ്ധധാരണകളും അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്നു.

أَوْ بُيُوتِ خَالَاتِكُمْ أَوْ مَا مَلَكْتُم مَّفَاتِحَهُۥٓ أَوْ صَدِيقِكُمْ ۚ
لَيْسَ عَلَيْكُمْ جُنَاحٌ أَن تَأْكُلُوا۟ جَمِيعًا أَوْ أَشْتَاتًا ۚ
فَإِذَا دَخَلْتُم بُيُوتًا فَسَلِّمُوا۟ عَلَىٰٓ أَنفُسِكُمْ تَحِيَّةً مِّنْ
عِندِ ٱللَّهِ مُبَـٰرَكَةً طَيِّبَةً ۚ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ
ٱلْـَٔايَـٰتِ لَعَلَّكُمْ تَعْقِلُونَ ﴿٦١﴾

നിങ്ങളുടെ മാതൃസഹോദരികളുടെ വീടുകളിൽ നിന്നോ, താക്കോലുകൾ നിങ്ങളുടെ കൈവശത്തിലിരിക്കുന്ന വീടുകളിൽ നിന്നോ,[764] നിങ്ങളുടെ സ്നേഹിതന്റെ വീട്ടിൽ നിന്നോ നിങ്ങൾ ഭക്ഷണം കഴിക്കുന്ന കാര്യത്തിൽ നിങ്ങൾക്കും കുറ്റമില്ല. നിങ്ങൾ ഒരുമിച്ചോ വെവ്വേറെയോ ഭക്ഷണം കഴിക്കുന്നതിന് നിങ്ങൾക്ക് കുറ്റമില്ല. എന്നാൽ നിങ്ങൾ വല്ല വീടുകളിലും പ്രവേശിക്കുകയാണെങ്കിൽ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗൃഹീതവും പാവനവുമായ ഒരു ഉപചാരമെന്ന നിലയിൽ നിങ്ങൾ അന്യോന്യം സലാം പറയണം. നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുന്നതിന് വേണ്ടി അപ്രകാരം അല്ലാഹു നിങ്ങൾക്ക് തെളിവുകൾ വിവരിച്ചു തരുന്നു.

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرَسُولِهِۦ وَإِذَا كَانُوا۟
مَعَهُۥ عَلَىٰٓ أَمْرٍ جَامِعٍ لَّمْ يَذْهَبُوا۟ حَتَّىٰ يَسْتَـْٔذِنُوهُ ۚ إِنَّ
ٱلَّذِينَ يَسْتَـْٔذِنُونَكَ أُو۟لَـٰٓئِكَ ٱلَّذِينَ يُؤْمِنُونَ بِٱللَّهِ وَرَسُولِهِۦ ۚ
فَإِذَا ٱسْتَـْٔذَنُوكَ لِبَعْضِ شَأْنِهِمْ فَأْذَن لِّمَن شِئْتَ مِنْهُمْ
وَٱسْتَغْفِرْ لَهُمُ ٱللَّهَ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٦٢﴾

62. അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വസിച്ചവർ മാത്രമാകുന്നു സത്യവിശ്വാസികൾ. അദ്ദേഹത്തോടൊപ്പം അവർ വല്ല പൊതു കാര്യത്തിലും ഏർപ്പെട്ടിരിക്കുകയാണെങ്കിൽ അദ്ദേഹത്തോട് അനുവാദം ചോദിക്കാതെ അവർ പിരിഞ്ഞുപോവുകയില്ല. തീർച്ചയായും നിന്നോട് അനുവാദം ചോദിക്കുന്നവരാരോ അവരാകുന്നു അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വസിക്കുന്നവർ. അങ്ങനെ അവരുടെ എന്തെങ്കിലും ആവശ്യത്തിനുവേണ്ടി (പിരിഞ്ഞുപോകാൻ) അവർ നിന്നോട് അനുവാദം ചോദിക്കുകയാണെങ്കിൽ അവരിൽ നീ ഉദ്ദേശിക്കുന്നവർക്ക് നീ അനുവാദം നൽകുകയും, അവർക്ക് വേണ്ടി നീ അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

لَّا تَجْعَلُوا۟ دُعَآءَ ٱلرَّسُولِ بَيْنَكُمْ كَدُعَآءِ بَعْضِكُم بَعْضًا ۚ قَدْ
يَعْلَمُ ٱللَّهُ ٱلَّذِينَ يَتَسَلَّلُونَ مِنكُمْ لِوَاذًا ۚ فَلْيَحْذَرِ ٱلَّذِينَ
يُخَالِفُونَ عَنْ أَمْرِهِۦٓ أَن تُصِيبَهُمْ فِتْنَةٌ

63. നിങ്ങൾക്കിടയിൽ റസൂലിന്റെ വിളിയെ നിങ്ങളിൽ ചിലർ ചിലരെ വിളിക്കുന്നത് പോലെ നിങ്ങൾ ആക്കിത്തീർക്കരുത്.[765] (മറ്റുള്ളവരുടെ) മറ പിടിച്ച് കൊണ്ട് നിങ്ങളുടെ കൂട്ടത്തിൽ നിന്ന് ചോർന്ന് പോകുന്നവരെ അല്ലാഹു അറിയുന്നുണ്ട്. ആകയാൽ അദ്ദേഹത്തിന്റെ കല്പനയ്ക്ക് എതിർ പ്രവർത്തിക്കുന്നവർ തങ്ങൾക്ക് വല്ല ആ

764. ഒരു വീട്ടിലെ കൈകാര്യ കർതൃത്വം ഏല്പിക്കപ്പെട്ട വ്യക്തിക്ക് ആ വീട്ടുകാരോടൊപ്പം അവിടെ നിന്ന് ഭക്ഷണം കഴിക്കുന്നതിന് വിരോധമില്ല.

765. റസൂൽ(സ) നിങ്ങളെ ഒരു കാര്യത്തിന് വിളിച്ചാൽ നിങ്ങളിൽ ഒരാൾ മറ്റൊരാളെ വിളിക്കുന്നത് പോലെ നിങ്ങളത് പരിഗണിച്ചാൽ പോരാ. റസൂലി(സ)ന്റെ ആഹ്വാനം സർവ്വാത്മനാ സ്വീകരിച്ചാൽ മാത്രമേ നിങ്ങൾ യഥാർത്ഥ മുസ്‌ലിംകളാവുകയുള്ളൂ.

'റസൂലി(സ)നെ നിങ്ങൾ വിളിക്കുന്നത് നിങ്ങൾ അന്യോന്യം വിളിക്കുന്നത് പോലെയാക്കരുത്' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്. അതായത്, മുഹമ്മദേ, എന്ന് സംബോധന ചെയ്യരുത്; അല്ലാഹുവിന്റെ ദൂതരേ, അല്ലാഹുവിന്റെ പ്രവാചകരേ, എന്നിങ്ങനെ ഉപചാരപൂർവ്വം വിളിക്കണമെന്നർത്ഥം. 'മറ പിടിച്ചുകൊണ്ട്.......' എന്ന ഭാഗവുമായി കൂടുതൽ യോജിക്കുന്നത് ആദ്യം പറഞ്ഞ വ്യാഖ്യാനമാണ്.

أَوْ يُصِيبَهُمْ عَذَابٌ أَلِيمٌ ﴿٦٣﴾

പത്തും വന്നുഭവിക്കുകയോ, വേദനയേറിയ ശിക്ഷ ബാധിക്കുകയോ ചെയ്യുന്നത് സൂക്ഷിച്ചു കൊള്ളട്ടെ.

أَلَا إِنَّ لِلَّهِ مَا فِي السَّمَاوَاتِ وَالْأَرْضِ قَدْ يَعْلَمُ مَا أَنْتُمْ
عَلَيْهِ وَيَوْمَ يُرْجَعُونَ إِلَيْهِ فَيُنَبِّئُهُمْ بِمَا عَمِلُوا وَاللَّهُ
بِكُلِّ شَيْءٍ عَلِيمٌ ﴿٦٤﴾

64. അറിയുക, തീർച്ചയായും അല്ലാഹുവിനുള്ളതാകുന്നു ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം. നിങ്ങൾ ഏതൊരു നിലപാടിലാണെന്ന് അവന്നറിയാം. അവങ്കലേക്ക് അവർ മടക്കപ്പെടുന്ന ദിവസവും അവന്നറിയാം. അപ്പോൾ അവർ പ്രവർത്തിച്ചതിനെപ്പററി അവർക്കവൻ പറഞ്ഞുകൊടുക്കുന്നതാണ്. അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനത്രെ.




അദ്ധ്യായം - 25

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

تَبَارَكَ الَّذِي نَزَّلَ الْفُرْقَانَ عَلَىٰ عَبْدِهِ لِيَكُونَ لِلْعَالَمِينَ نَذِيرًا ﴿١﴾

1. തൻെറ ദാസൻെറ മേൽ സത്യാസത്യ വിവേചനത്തിനുള്ള പ്രമാണം (ഖുർആൻ) അവതരിപ്പിച്ചവൻ അനുഗ്രഹ പൂർണ്ണനാകുന്നു. അദ്ദേഹം (റസൂൽ) ലോകർക്ക് ഒരു താക്കീതുകാരൻ ആയിരിക്കുന്നതിനുവേണ്ടിയത്രെ അത്.

الَّذِي لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ وَلَمْ يَتَّخِذْ وَلَدًا وَلَمْ يَكُنْ
لَهُ شَرِيكٌ فِي الْمُلْكِ وَخَلَقَ كُلَّ شَيْءٍ فَقَدَّرَهُ تَقْدِيرًا ﴿٢﴾

2. ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം ആർക്കാണോ അവനത്രെ (അത് അവതരിപ്പിച്ചവൻ.) അവൻ സന്താനത്തെ സ്വീകരിച്ചിട്ടില്ല. ആധിപത്യത്തിൽ അവന്ന് യാതൊരു പങ്കാളിയും ഉണ്ടായിട്ടുമില്ല. ഓരോ വസ്തുവെയും അവൻ സൃഷ്ടിക്കുകയും, അതിനെ അവൻ ശരിയാംവണ്ണം വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

وَاتَّخَذُوا مِنْ دُونِهِ آلِهَةً لَا يَخْلُقُونَ شَيْئًا وَهُمْ يُخْلَقُونَ
وَلَا يَمْلِكُونَ لِأَنْفُسِهِمْ ضَرًّا وَلَا نَفْعًا وَلَا يَمْلِكُونَ مَوْتًا
وَلَا حَيَاةً وَلَا نُشُورًا ﴿٣﴾

3. അവന്ന് പുറമെ പല ദൈവങ്ങളെയും അവർ സ്വീകരിച്ചിരിക്കുന്നു. അവർ (ദൈവങ്ങൾ) യാതൊന്നും സൃഷ്ടിക്കുന്നില്ല. അവർ തന്നെയും സൃഷ്ടിക്കപ്പെടുകയാകുന്നു. തങ്ങൾക്ക് തന്നെ ഉപദ്രവമോ ഉപകാരമോ അവർ അധീനപ്പെടുത്തുന്നുമില്ല. മരണത്തെയോ ജീവിതത്തെയോ ഉയിർത്തെഴുന്നേൽപ്പിനെയോ അവർ അധീനപ്പെടുത്തുന്നില്ല.[766]

* ആരംഭത്തിൽ 'ഫുർഖാനി'നെപററി പറയുന്നതുകൊണ്ടാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

وَقَالَ الَّذِينَ كَفَرُوا إِنْ هَٰذَا إِلَّا إِفْكٌ افْتَرَاهُ
وَأَعَانَهُ عَلَيْهِ قَوْمٌ آخَرُونَ ۖ فَقَدْ جَاءُوا ظُلْمًا وَزُورًا ④

4. സത്യനിഷേധികൾ പറഞ്ഞു: 'ഇത് (ഖുർആൻ) അവൻ കെട്ടിച്ചമച്ച നുണ മാത്രമാകുന്നു. വേറെ ചില ആളുകൾ അവനെ അതിന് സഹായിച്ചിട്ടുമുണ്ട്'. എന്നാൽ അന്യായത്തിലും വ്യാജത്തിലും തന്നെയാണ് ഈ കൂട്ടർ വന്നെത്തിയിരിക്കുന്നത്.

وَقَالُوا أَسَاطِيرُ الْأَوَّلِينَ اكْتَتَبَهَا فَهِيَ تُمْلَىٰ عَلَيْهِ
بُكْرَةً وَأَصِيلًا ⑤

5. 'ഇത് പൂർവ്വികന്മാരുടെ കെട്ടുകഥകൾ മാത്രമാണ്, ഇവൻ അത് എഴുതിച്ചുവെച്ചിരിക്കുന്നു, എന്നിട്ടത് രാവിലെയും വൈകുന്നേരവും അവന്ന് വായിച്ചു കേൾപിക്കപ്പെടുന്നു' എന്നും അവർ പറഞ്ഞു.

قُلْ أَنْزَلَهُ الَّذِي يَعْلَمُ السِّرَّ فِي السَّمَاوَاتِ وَالْأَرْضِ ۚ إِنَّهُ
كَانَ غَفُورًا رَحِيمًا ⑥

6. (നബിയേ,) പറയുക: ആകാശങ്ങളിലെയും ഭൂമിയിലെയും രഹസ്യമറിയുന്നവനാണ് ഇത് അവതരിപ്പിച്ചിരിക്കുന്നത്. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَقَالُوا مَالِ هَٰذَا الرَّسُولِ يَأْكُلُ الطَّعَامَ وَيَمْشِي فِي
الْأَسْوَاقِ ۙ لَوْلَا أُنْزِلَ إِلَيْهِ مَلَكٌ فَيَكُونَ مَعَهُ
نَذِيرًا ⑦

7. അവർ പറഞ്ഞു: ഈ ദൂതൻ എന്താണിങ്ങനെ? ഇയാൾ ഭക്ഷണം കഴിക്കുകയും, അങ്ങാടികളിലൂടെ നടക്കുകയും ചെയ്യുന്നല്ലോ. ഇയാളുടെ കൂടെ ഒരു താക്കീതുകാരനായിരിക്കത്തക്കവണ്ണം ഇയാളുടെ അടുത്തേക്ക് എന്ത് കൊണ്ട് ഒരു മലക്ക് ഇറക്കപ്പെടുന്നില്ല?

أَوْ يُلْقَىٰ إِلَيْهِ كَنْزٌ أَوْ تَكُونُ لَهُ جَنَّةٌ يَأْكُلُ مِنْهَا ۚ وَقَالَ
الظَّالِمُونَ إِنْ تَتَّبِعُونَ إِلَّا رَجُلًا مَسْحُورًا ⑧

8. അല്ലെങ്കിൽ എന്തുകൊണ്ട് ഇയാൾക്ക് ഒരു നിധി ഇട്ടുകൊടുക്കപ്പെടുന്നില്ല? അല്ലെങ്കിൽ ഇയാൾക്ക് (കായ്കനികൾ) എടുത്തു തിന്നാൻ പാകത്തിൽ ഒരു തോട്ടമുണ്ടാകുന്നില്ല? (റസൂലിനെ പററി) അക്രമികൾ പറഞ്ഞു: മാരണം ബാധിച്ച ഒരാളെ മാത്രമാകുന്നു നിങ്ങൾ പിൻപററുന്നത്.

انْظُرْ كَيْفَ ضَرَبُوا لَكَ الْأَمْثَالَ فَضَلُّوا فَلَا يَسْتَطِيعُونَ
سَبِيلًا ⑨

9. അവർ നിന്നെകുറിച്ച് എങ്ങനെയാണ് ചിത്രീകരണങ്ങൾ നടത്തിയതെന്ന് നോക്കൂ. അങ്ങനെ അവർ പിഴച്ചുപോയിരിക്കുന്നു. അതിനാൽ യാതൊരു മാർഗവും കണ്ടെത്താൻ അവർക്ക് സാധിക്കുകയില്ല.[767]

تَبَارَكَ الَّذِي إِنْ شَاءَ جَعَلَ لَكَ خَيْرًا مِنْ ذَٰلِكَ

10. താൻ ഉദ്ദേശിക്കുന്നപക്ഷം അതിനെക്കാൾ ഉത്തമമായത് അഥവാ താഴ്ഭാഗത്തുകൂടി നദികളൊഴുകുന്ന തോപ്പുകൾ നിനക്ക് നൽകുവാനും

766. സ്വന്തം കാര്യത്തിൽ തന്നെ തീർത്തും നിസ്സഹായരായ ആ ദൈവങ്ങളിൽ നിന്ന് സഹായം പ്രതീക്ഷിക്കുന്നതും, അവയെ പൂജിക്കുന്നതും എന്തൊരു മൗഢ്യമാണ്!

767. റസൂലി(സ)ന്റെ വ്യക്തിത്വത്തെ ഇടിച്ചുതാഴ്ത്താൻ വേണ്ടി നടത്തിയ ചിത്രീകരണങ്ങളിൽ അവർക്ക് പിഴവ് പററിയിരിക്കുന്നു. അദ്ദേഹത്തെ അടുത്തറിയുന്നവർ അതിലൊന്നും വഞ്ചിതരാവുകയില്ല. അദ്ദേഹത്തെ തേജോവധം ചെയ്യാൻ ഫലപ്രദമായ ഒരു മാർഗവും അവർക്ക് കണ്ടെത്താനാവില്ല.

جَنَّٰتٍ تَجْرِي مِن تَحْتِهَا ٱلْأَنْهَٰرُ وَيَجْعَل لَّكَ قُصُورًا ⑩

നിനക്ക് കൊട്ടാരങ്ങളുണ്ടാക്കിത്തരുവാനും കഴിവുള്ളവനാരോ അവൻ അനുഗ്രഹപൂർണ്ണനാകുന്നു.

بَلْ كَذَّبُوا بِٱلسَّاعَةِ وَأَعْتَدْنَا لِمَن كَذَّبَ بِٱلسَّاعَةِ سَعِيرًا ⑪

11. അല്ല, അന്ത്യസമയത്തെ അവർ നിഷേധിച്ചു തള്ളിയിരിക്കുന്നു. അന്ത്യസമയത്തെ നിഷേധിച്ചു തള്ളിയവർക്ക് കത്തിജ്വലിക്കുന്ന നരകം നാം ഒരുക്കിവെച്ചിരിക്കുന്നു.

إِذَا رَأَتْهُم مِّن مَّكَانٍ بَعِيدٍ سَمِعُوا لَهَا تَغَيُّظًا وَزَفِيرًا ⑫

12. ദൂരസ്ഥലത്തുനിന്ന് തന്നെ അത് അവരെ കാണുമ്പോൾ ക്ഷോഭിച്ചിളകുന്നതും ഇരമ്പുന്നതും അവർക്ക് കേൾക്കാവുന്നതാണ്.

وَإِذَآ أُلْقُوا مِنْهَا مَكَانًا ضَيِّقًا مُّقَرَّنِينَ دَعَوْا هُنَالِكَ ثُبُورًا ⑬

13. അതിൽ (നരകത്തിൽ) ഒരു ഇടുങ്ങിയ സ്ഥലത്ത് ചങ്ങലകളിൽ ബന്ധിക്കപ്പെട്ട നിലയിൽ അവരെ ഇട്ടാൽ അവിടെവെച്ച് അവർ നാശമേ, എന്ന് വിളിച്ചുകേഴുന്നതാണ്.

لَّا تَدْعُوا ٱلْيَوْمَ ثُبُورًا وَٰحِدًا وَٱدْعُوا ثُبُورًا كَثِيرًا ⑭

14. ഇന്ന് നിങ്ങൾ ഒരു നാശത്തെ വിളിക്കേണ്ടതില്ല. ധാരാളം നാശത്തെ വിളിച്ചുകൊള്ളുക (എന്നായിരിക്കും അവർക്ക് കിട്ടുന്ന മറുപടി).

قُلْ أَذَٰلِكَ خَيْرٌ أَمْ جَنَّةُ ٱلْخُلْدِ ٱلَّتِي وُعِدَ ٱلْمُتَّقُونَ كَانَتْ لَهُمْ جَزَآءً وَمَصِيرًا ⑮

15. (നബിയേ,) പറയുക; അതാണോ ഉത്തമം, അതല്ല ധർമ്മനിഷ്ഠ പാലിക്കുന്നവർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള ശാശ്വത സ്വർഗ്ഗമാണോ? അതായിരിക്കും അവർക്കുള്ള പ്രതിഫലവും ചെന്ന് ചേരാനുള്ള സ്ഥലവും.

لَّهُمْ فِيهَا مَا يَشَآءُونَ خَٰلِدِينَ كَانَ عَلَىٰ رَبِّكَ وَعْدًا مَّسْـُٔولًا ⑯

16. തങ്ങൾ ഉദ്ദേശിക്കുന്നതെന്തും അവർക്കവിടെ ഉണ്ടായിരിക്കുന്നതാണ്. അവർ നിത്യവാസികളായിരിക്കും. അത് നിൻെറ രക്ഷിതാവ് ബാധ്യത ഏററിട്ടുള്ള വാഗ്ദാനമാകുന്നു. ചോദിക്കപ്പെടാവുന്നതുമാകുന്നു.

وَيَوْمَ يَحْشُرُهُمْ وَمَا يَعْبُدُونَ مِن دُونِ ٱللَّهِ فَيَقُولُ ءَأَنتُمْ أَضْلَلْتُمْ عِبَادِي هَٰٓؤُلَآءِ أَمْ هُمْ ضَلُّوا ٱلسَّبِيلَ ⑰

17. അവരെയും അല്ലാഹുവിനു പുറമെ അവർ ആരാധിക്കുന്നവയെയും അവൻ ഒരുമിച്ചു കൂട്ടുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) എന്നിട്ടവൻ (ആരാധ്യരോട്) പറയും: 'എൻെറ ഈ ദാസന്മാരെ നിങ്ങൾ വഴിപിഴപ്പിച്ചതാണോ അതല്ല അവർ തന്നെ വഴിതെററിപ്പോയതാണോ?'

قَالُوا سُبْحَٰنَكَ مَا كَانَ يَنۢبَغِي لَنَآ أَن نَّتَّخِذَ مِن دُونِكَ مِنْ أَوْلِيَآءَ وَلَٰكِن مَّتَّعْتَهُمْ وَءَابَآءَهُمْ حَتَّىٰ نَسُوا ٱلذِّكْرَ وَكَانُوا قَوْمًۢا بُورًا ⑱

18. അവർ (ആരാധ്യർ) പറയും: 'നീ എത്ര പരിശുദ്ധൻ! നിനക്ക് പുറമെ വല്ല രക്ഷാധികാരികളെയും സ്വീകരിക്കുക എന്നത് ഞങ്ങൾക്ക് യോജിച്ചതല്ല. പക്ഷെ, അവർക്കും അവരുടെ പിതാക്കൾക്കും നീ സൗഖ്യം നൽകി. അങ്ങനെ അവർ ഉൽബോധനം മറന്നുകളയുകയും, നശിച്ച ഒരു ജനതയായിത്തീരുകയും ചെയ്തു.'

فَقَدْ كَذَّبُوكُم بِمَا تَقُولُونَ فَمَا تَسْتَطِيعُونَ صَرْفًا
وَلَا نَصْرًا ۚ وَمَن يَظْلِم مِّنكُمْ نُذِقْهُ عَذَابًا كَبِيرًا ﴿١٩﴾

19. (അപ്പോൾ ബഹുദൈവാരാധകരോട് അല്ലാഹു പറയും:) 'നിങ്ങൾ പറയുന്നതിൽ അവർ നിങ്ങളെ നിഷേധിച്ചു തള്ളിക്കഴിഞ്ഞിരിക്കുന്നു. ഇനി (ശിക്ഷ) തിരിച്ചുവിടാനോ, വല്ല സഹായവും നേടാനോ നിങ്ങൾക്ക് സാധിക്കുന്നതല്ല'. അതിനാൽ (മനുഷ്യരേ,) നിങ്ങളിൽ നിന്ന് അക്രമം[768] ചെയ്യുന്നതാരോ അവന്ന് നാം ഗുരുതരമായ ശിക്ഷ ആസ്വദിപ്പിക്കുന്നതാണ്.

وَمَا أَرْسَلْنَا قَبْلَكَ مِنَ الْمُرْسَلِينَ إِلَّا إِنَّهُمْ لَيَأْكُلُونَ
الطَّعَامَ وَيَمْشُونَ فِي الْأَسْوَاقِ ۗ وَجَعَلْنَا بَعْضَكُمْ
لِبَعْضٍ فِتْنَةً أَتَصْبِرُونَ ۗ وَكَانَ رَبُّكَ بَصِيرًا ﴿٢٠﴾

20. ഭക്ഷണം കഴിക്കുകയും അങ്ങാടിയിലൂടെ നടക്കുകയും ചെയ്യുന്നവരായിട്ടല്ലാതെ നിനക്ക് മുമ്പ് ദൂതന്മാരിൽ ആരെയും നാം അയക്കുകയുണ്ടായിട്ടില്ല. നിങ്ങൾ ക്ഷമിക്കുമോ എന്ന് നോക്കാനായി നിങ്ങളിൽ ചിലരെ ചിലർക്ക് നാം ഒരു പരീക്ഷണമാക്കിയിരിക്കുന്നു.[769] നിന്റെ രക്ഷിതാവ്(എല്ലാം) കണ്ടറിയുന്നവനാകുന്നു.

ഭാഗം 19

وَقَالَ الَّذِينَ لَا يَرْجُونَ لِقَاءَنَا لَوْلَا أُنزِلَ عَلَيْنَا
الْمَلَائِكَةُ أَوْ نَرَىٰ رَبَّنَا ۗ لَقَدِ اسْتَكْبَرُوا فِي أَنفُسِهِمْ
وَعَتَوْ عُتُوًّا كَبِيرًا ﴿٢١﴾

21. നമ്മെ കണ്ടുമുട്ടാൻ ആശിക്കാത്തവർ പറഞ്ഞു: 'നമ്മുടെ മേൽ മലക്കുകൾ ഇറക്കപ്പെടുകയോ, നമ്മുടെ രക്ഷിതാവിനെ നാം (നേരിൽ) കാണുകയോ ചെയ്യാത്തതെന്താണ്?' തീർച്ചയായും അവർ സ്വയം ഗർവ്വ് നടിക്കുകയും, വലിയ ധിക്കാരം കാണിക്കുകയും ചെയ്തിരിക്കുന്നു.

يَوْمَ يَرَوْنَ الْمَلَائِكَةَ لَا بُشْرَىٰ يَوْمَئِذٍ لِّلْمُجْرِمِينَ وَ
يَقُولُونَ حِجْرًا مَّحْجُورًا ﴿٢٢﴾

22. മലക്കുകളെ അവർ കാണുന്ന ദിവസം (ശ്രദ്ധേയമാകുന്നു.)[770] അന്നേ ദിവസം കുററവാളികൾക്ക് യാതൊരു സന്തോഷവാർത്തയുമില്ല. കർക്കശമായ വിലക്ക് കൽപിക്കപ്പെട്ടിരിക്കയാണ് എന്നായിരിക്കും അവർ (മലക്കുകൾ) പറയുക.

وَقَدِمْنَا إِلَىٰ مَا عَمِلُوا مِنْ عَمَلٍ فَجَعَلْنَاهُ هَبَاءً مَّنثُورًا ﴿٢٣﴾

23. അവർ പ്രവർത്തിച്ച കർമ്മങ്ങളുടെ നേരെ നാം തിരിയുകയും, നാമതിനെ ചിതറിയ ധൂളി പോലെ ആക്കിത്തീർക്കുകയും ചെയ്യും.

أَصْحَابُ الْجَنَّةِ يَوْمَئِذٍ خَيْرٌ مُّسْتَقَرًّا وَأَحْسَنُ مَقِيلًا ﴿٢٤﴾

24. അന്ന് സ്വർഗ്ഗവാസികൾ ഉത്തമമായ വാസസ്ഥലവും ഏററവും നല്ല വിശ്രമ സ്ഥലവുമുള്ളവരായിരിക്കും.

---

768. അക്രമം എന്ന വാക്ക് കൊണ്ട് ഇവിടെ വിവക്ഷിക്കപ്പെടുന്നത് ബഹുദൈവാരാധനയാണെന്ന് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിരിക്കുന്നു.
769. അല്ലാഹു ചിലർക്ക് ആത്മീയമായ പദവികൾ നൽകുന്നു. ചിലർക്ക് ഭൗതികമായ സ്ഥാനമാനങ്ങളും സമൃദ്ധിയും നൽകുന്നു. ചിലർക്ക് ഒന്നും നൽകാതിരിക്കുന്നു. ഇതൊക്കെ അല്ലാഹു തന്റെ യുക്തിപ്രകാരം ചെയ്യുന്നതാണ്. അത് മനസ്സിലാക്കി കൃതജ്ഞതാപൂർവ്വം പ്രതികരിക്കാനും, വിഷമങ്ങളെ ക്ഷമാപൂർവ്വം തരണം ചെയ്യാനും ആർക്കൊക്കെ കഴിയുന്നുവെന്ന് അല്ലാഹു പരീക്ഷിക്കുന്നു. പ്രവാചകനെ നിയോഗിച്ചുകൊണ്ട് അദ്ദേഹത്തോടുള്ള നിങ്ങളുടെ നിലപാട് അവൻ പരീക്ഷിക്കുന്നു, നിങ്ങളുടെ എതിർപ്പിന്റെ നേരെ അദ്ദേഹം എങ്ങനെ പ്രതികരിക്കുന്നുവെന്നും അല്ലാഹു പരീക്ഷിക്കുന്നു.
770. ഉയിർത്തെഴുന്നേല്പിന്റെ ദിവസമത്രെ വിവക്ഷ. 'ഇന്ന് എല്ലാ സന്തോഷവും അനുഗ്രഹവും നിങ്ങൾക്ക് വിലക്കപ്പെട്ടിരിക്കുന്നു' എന്നായിരിക്കും അന്ന് കുററവാളികളോട് മലക്കുകൾ പറയുന്നത്.

وَيَوْمَ تَشَقَّقُ السَّمَاءُ بِالْغَمَامِ وَنُزِّلَ الْمَلَٰئِكَةُ تَنزِيلًا ﴿٢٥﴾

25. ആകാശം പൊട്ടിപ്പിളർന്ന് വെൺമേഘ പടലം പുറത്തു വരുകയും, മലക്കുകൾ ശക്തിയായി ഇറക്കപ്പെടുകയും ചെയ്യുന്ന ദിവസം.

الْمُلْكُ يَوْمَئِذٍ الْحَقُّ لِلرَّحْمَٰنِ ۚ وَكَانَ يَوْمًا عَلَى الْكَافِرِينَ عَسِيرًا ﴿٢٦﴾

26. അന്ന് യഥാർത്ഥമായ ആധിപത്യം പരമ കാരുണികന്നായിരിക്കും. സത്യനിഷേധികൾക്ക് വിഷമകരമായ ഒരു ദിവസമായിരിക്കും അത്.

وَيَوْمَ يَعَضُّ الظَّالِمُ عَلَىٰ يَدَيْهِ يَقُولُ يَا لَيْتَنِي اتَّخَذْتُ مَعَ الرَّسُولِ سَبِيلًا ﴿٢٧﴾
يَا وَيْلَتَىٰ لَيْتَنِي لَمْ أَتَّخِذْ فُلَانًا خَلِيلًا ﴿٢٨﴾
لَّقَدْ أَضَلَّنِي عَنِ الذِّكْرِ بَعْدَ إِذْ جَاءَنِي ۗ وَكَانَ الشَّيْطَانُ لِلْإِنسَانِ خَذُولًا ﴿٢٩﴾

27, 28, 29. അക്രമം ചെയ്യുവൻ തൻെറ കൈകൾ കടിക്കുന്ന ദിവസം. 'റസൂലിൻെറ കൂടെ ഞാനൊരു മാർഗ്ഗം സ്വീകരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ, എൻെറ കഷ്ടമേ! ഇന്ന ആളെ ഞാൻ സുഹൃത്തായി സ്വീകരിച്ചിട്ടില്ലായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. എനിക്ക് ബോധനം വന്നു കിട്ടിയതിനുശേഷം അതിൽ നിന്നവൻ എന്നെ തെററിച്ചുകളഞ്ഞുവല്ലോ' — എന്നിങ്ങനെ അവൻ പറയും. പിശാച് മനുഷ്യനെ കൈവിട്ടുകളയുന്നവനാകുന്നു.

وَقَالَ الرَّسُولُ يَا رَبِّ إِنَّ قَوْمِي اتَّخَذُوا هَٰذَا الْقُرْآنَ مَهْجُورًا ﴿٣٠﴾

30. (അന്ന്) റസൂൽ പറയും: എൻെറ രക്ഷിതാവേ, തീർച്ചയായും എൻെറ ജനത ഈ ഖുർആനെ അഗണ്യമാക്കിതള്ളിക്കളഞ്ഞിരിക്കുന്നു.

وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا مِّنَ الْمُجْرِمِينَ ۗ وَكَفَىٰ بِرَبِّكَ هَادِيًا وَنَصِيرًا ﴿٣١﴾

31. അപ്രകാരം തന്നെ ഓരോ പ്രവാചകന്നും കുററവാളികളിൽപെട്ട ചില ശത്രുക്കളെ നാം ഏർപ്പെടുത്തിയിരിക്കുന്നു. മാർഗ്ഗദർശകനായും സഹായിയായും നിൻെറ രക്ഷിതാവ് തന്നെ മതി.

وَقَالَ الَّذِينَ كَفَرُوا لَوْلَا نُزِّلَ عَلَيْهِ الْقُرْآنُ جُمْلَةً وَاحِدَةً ۚ كَذَٰلِكَ لِنُثَبِّتَ بِهِ فُؤَادَكَ ۖ وَرَتَّلْنَاهُ تَرْتِيلًا ﴿٣٢﴾

32. സത്യനിഷേധികൾ പറഞ്ഞു; ഇദ്ദേഹത്തിന് ഖുർആൻ ഒററത്തവണയായി ഇറക്കപ്പെടാത്തതെന്താണെന്ന്. അത് അപ്രകാരം (ഘട്ടങ്ങളിലായി അവതരിപ്പിക്കുക) തന്നെയാണ് വേണ്ടത്. അത് കൊണ്ട് നിൻെറ ഹൃദയത്തെ ഉറപ്പിച്ചുനിർത്തുവാൻ വേണ്ടിയാകുന്നു. ശരിയായ സാവകാശത്തോടെ നാമത് പാരായണം ചെയ്ത് കേൾപ്പിക്കുകയും ചെയ്തിരിക്കുന്നു.

وَلَا يَأْتُونَكَ بِمَثَلٍ إِلَّا جِئْنَاكَ بِالْحَقِّ وَأَحْسَنَ تَفْسِيرًا ﴿٣٣﴾

33. അവർ ഏതൊരു പ്രശ്നവും കൊണ്ട് നിൻെറ അടുത്ത് വരുകയാണെങ്കിലും അതിൻെറ യാഥാർത്ഥ്യവും ഏററവും നല്ല വിവരണവും നിനക്ക് നാം കൊണ്ടു വന്നു തരാതിരിക്കില്ല.[771]

771. നബി(സ)യുടെ പ്രവാചകത്വത്തിനെതിരിൽ അവർ ഏത് പ്രശ്നം ഉന്നയിച്ചാലും അതിനുള്ള ഉചിതവും വിശദവുമായ മറുപടി അല്ലാഹു അദ്ദേഹത്തിന് അറിയിച്ചുകൊടുക്കാതിരിക്കയില്ല എന്നർത്ഥം.

ٱلَّذِينَ يُحْشَرُونَ عَلَىٰ وُجُوهِهِمْ إِلَىٰ جَهَنَّمَ أُولَٰٓئِكَ شَرٌّ مَّكَانًا وَأَضَلُّ سَبِيلًا ﴿٣٤﴾

34. മുഖങ്ങൾ നിലത്തു കുത്തിയ നിലയിൽ നരകത്തിലേക്ക് തെളിച്ചു കൂട്ടപ്പെടുന്നവരാരോ അവരാണ് ഏററവും മോശമായ സ്ഥാനത്ത് നിൽക്കുന്നവരും, ഏററവും വഴിപിഴച്ചുപോയവരും.

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ وَجَعَلْنَا مَعَهُۥٓ أَخَاهُ هَٰرُونَ وَزِيرًا ﴿٣٥﴾

35. മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകുകയും, അദ്ദേഹത്തിൻെറ സഹോദരൻ ഹാറൂനെ അദ്ദേഹത്തോടൊപ്പം നാം സഹായിയായി നിശ്ചയിക്കുകയും ചെയ്തു.

فَقُلْنَا ٱذْهَبَآ إِلَى ٱلْقَوْمِ ٱلَّذِينَ كَذَّبُوا۟ بِـَٔايَٰتِنَا فَدَمَّرْنَٰهُمْ تَدْمِيرًا ﴿٣٦﴾

36. എന്നിട്ട് നാം പറഞ്ഞു: 'നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചുകളഞ്ഞ ജനതയുടെ അടുത്തേക്ക് നിങ്ങൾ പോവുക' തുടർന്ന് നാം ആ ജനതയെ പാടെ തകർത്തു കളഞ്ഞു.

وَقَوْمَ نُوحٍ لَّمَّا كَذَّبُوا۟ ٱلرُّسُلَ أَغْرَقْنَٰهُمْ وَجَعَلْنَٰهُمْ لِلنَّاسِ ءَايَةً ۖ وَأَعْتَدْنَا لِلظَّٰلِمِينَ عَذَابًا أَلِيمًا ﴿٣٧﴾

37. നൂഹിൻെറ ജനതയെയും (നാം നശിപ്പിച്ചു.) അവർ ദൂതൻമാരെ നിഷേധിച്ചുകളഞ്ഞപ്പോൾ നാം അവരെ മുക്കി നശിപ്പിച്ചു. അവരെ നാം മനുഷ്യർക്ക് ഒരു ദൃഷ്ടാന്തമാക്കുകയും ചെയ്തു. അക്രമികൾക്ക് (പരലോകത്ത്) വേദനയേറിയ ശിക്ഷ നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.

وَعَادًا وَثَمُودَا۟ وَأَصْحَٰبَ ٱلرَّسِّ وَقُرُونًۢا بَيْنَ ذَٰلِكَ كَثِيرًا ﴿٣٨﴾

38. ആദ് സമുദായത്തെയും, ഥമൂദ് സമുദായത്തെയും, റസ്സുകാരെയും[772] അതിന്നിടയിലായി അനേകം തലമുറകളെയും (നാം നശിപ്പിച്ചിട്ടുണ്ട്.)

وَكُلًّا ضَرَبْنَا لَهُ ٱلْأَمْثَٰلَ ۖ وَكُلًّا تَبَّرْنَا تَتْبِيرًا ﴿٣٩﴾

39. എല്ലാവർക്കും നാം ഉദാഹരണങ്ങൾ വിവരിച്ചു കൊടുത്തു. (അത് തള്ളിക്കളഞ്ഞപ്പോൾ) എല്ലാവരേയും നാം നിശ്ശേഷം നശിപ്പിച്ചുകളയുകയും ചെയ്തു.

وَلَقَدْ أَتَوْا۟ عَلَى ٱلْقَرْيَةِ ٱلَّتِىٓ أُمْطِرَتْ مَطَرَ ٱلسَّوْءِ ۚ أَفَلَمْ يَكُونُوا۟ يَرَوْنَهَا ۚ بَلْ كَانُوا۟ لَا يَرْجُونَ نُشُورًا ﴿٤٠﴾

40. ആ ചീത്ത മഴ വർഷിക്കപ്പെട്ട നാട്ടിലൂടെ[773] ഇവർ കടന്നുവന്നിട്ടുണ്ടല്ലോ. അപ്പോൾ ഇവരത് കണ്ടിരുന്നില്ലേ? അല്ല, ഇവർ ഉയിർത്തെഴുന്നേൽപ് പ്രതീക്ഷിക്കാത്തവരാകുന്നു.

وَإِذَا رَأَوْكَ إِن يَتَّخِذُونَكَ إِلَّا هُزُوًا أَهَٰذَا ٱلَّذِى بَعَثَ ٱللَّهُ رَسُولًا ﴿٤١﴾

41. നിന്നെ അവർ കാണുമ്പോൾ നിന്നെ ഒരു പരിഹാസപാത്രമാക്കിക്കൊണ്ട്, 'അല്ലാഹു ദൂതനായി നിയോഗിച്ചിരിക്കുന്നത് ഇവനെയാണോ?' എന്ന് ചോദിക്കുക മാത്രമായിരിക്കും അവർ ചെയ്യുന്നത്.

إِن كَادَ لَيُضِلُّنَا عَنْ ءَالِهَتِنَا لَوْلَآ أَن صَبَرْنَا عَلَيْهَا ۚ وَسَوْفَ

42. 'നമ്മുടെ ദൈവങ്ങളുടെ കാര്യത്തിൽ നാം ക്ഷമയോടെ ഉറച്ചു നിന്നിട്ടില്ലെങ്കിൽ അവയിൽ

772. റസ്സുകാരെ സംബന്ധിച്ച് ഖുർആൻ വ്യാഖ്യാതാക്കൾ വ്യത്യസ്താഭിപ്രായക്കാരാണ്. ശുഐബ് നബി(അ)യുടെ ജനതയാണ് ഇവരെന്നാണ് ഒരഭിപ്രായം. ഥമൂദ് സമുദായത്തിലെ ഒരു വിഭാഗമാണെന്നും മററും വേറെയും അഭിപ്രായങ്ങളുണ്ട്.

773. ലൂത്വ് നബി(അ)യുടെ നാടായ സദൂം (സൊദോം) ആണ് വിവക്ഷ.

يَعْلَمُونَ حِينَ يَرَوْنَ الْعَذَابَ مَنْ أَضَلُّ سَبِيلًا ﴿٤٢﴾

നിന്ന് ഇവൻ നമ്മെ തെററിച്ചുകളയാനിടയാകുമായിരുന്നു' (എന്നും അവർ പറഞ്ഞു.) ശിക്ഷ നേരിൽ കാണുന്ന സമയത്ത് അവർക്കറിയുമാറാകും; ആരാണ് ഏററവും വഴി പിഴച്ചവൻ എന്ന്.

أَرَأَيْتَ مَنِ اتَّخَذَ إِلَٰهَهُ هَوَاهُ أَفَأَنْتَ تَكُونُ عَلَيْهِ وَكِيلًا ﴿٤٣﴾

43. തന്റെ ദൈവത്തെ തന്റെ തന്നിഷ്ടമാക്കി മാററിയവനെ നീ കണ്ടുവോ?[774] എന്നിരിക്കെ നീ അവന്റെ കാര്യത്തിന് ചുമതലപ്പെട്ടവനാകുമോ?

أَمْ تَحْسَبُ أَنَّ أَكْثَرَهُمْ يَسْمَعُونَ أَوْ يَعْقِلُونَ ۚ إِنْ هُمْ إِلَّا كَالْأَنْعَامِ ۖ بَلْ هُمْ أَضَلُّ سَبِيلًا ﴿٤٤﴾

44. അതല്ല, അവരിൽ അധികപേരും കേൾക്കുകയോ ചിന്തിക്കുകയോ ചെയ്യും എന്ന് നീ വിചാരിക്കുന്നുണ്ടോ? അവർ കന്നുകാലികളെപ്പോലെ മാത്രമാകുന്നു. അല്ല, അവരാകുന്നു കൂടുതൽ വഴിപിഴച്ചവർ.

أَلَمْ تَرَ إِلَىٰ رَبِّكَ كَيْفَ مَدَّ الظِّلَّ وَلَوْ شَاءَ لَجَعَلَهُ سَاكِنًا ثُمَّ جَعَلْنَا الشَّمْسَ عَلَيْهِ دَلِيلًا ﴿٤٥﴾

45. നിന്റെ രക്ഷിതാവിനെ സംബന്ധിച്ച് നീ ചിന്തിച്ചു നോക്കിയിട്ടില്ലേ? എങ്ങനെയാണ് അവൻ നിഴലിനെ നീട്ടിയത് എന്ന്. അവൻ ഉദ്ദേശിച്ചിരുന്നെങ്കിൽ അതിനെ അവൻ നിശ്ചലമാക്കുമായിരുന്നു. എന്നിട്ട് നാം സൂര്യനെ അതിന്ന് തെളിവാക്കി.

ثُمَّ قَبَضْنَاهُ إِلَيْنَا قَبْضًا يَسِيرًا ﴿٤٦﴾

46. പിന്നീട് നമ്മുടെ അടുത്തേക്ക് നാം അതിനെ അല്പാല്പമായി പിടിച്ചെടുത്തു.[775]

وَهُوَ الَّذِي جَعَلَ لَكُمُ اللَّيْلَ لِبَاسًا وَالنَّوْمَ سُبَاتًا وَجَعَلَ النَّهَارَ نُشُورًا ﴿٤٧﴾

47. അവനത്രെ നിങ്ങൾക്ക് വേണ്ടി രാത്രിയെ ഒരു വസ്ത്രവും, ഉറക്കത്തെ ഒരു വിശ്രമവും ആക്കിത്തന്നവൻ. പകലിനെ അവൻ എഴുന്നേൽപു സമയമാക്കുകയും ചെയ്തിരിക്കുന്നു.

وَهُوَ الَّذِي أَرْسَلَ الرِّيَاحَ بُشْرًا بَيْنَ يَدَيْ رَحْمَتِهِ ۚ وَأَنْزَلْنَا مِنَ السَّمَاءِ مَاءً طَهُورًا ﴿٤٨﴾

48. തന്റെ കാരുണ്യത്തിന്റെ മുമ്പിൽ സന്തോഷസൂചകമായി കാററുകളെ അയച്ചതും അവനത്രെ. ആകാശത്തു നിന്ന് ശുദ്ധമായ ജലം നാം ഇറക്കുകയും ചെയ്തിരിക്കുന്നു.

لِنُحْيِيَ بِهِ بَلْدَةً مَيْتًا وَنُسْقِيَهُ مِمَّا خَلَقْنَا أَنْعَامًا وَأَنَاسِيَّ كَثِيرًا ﴿٤٩﴾

49. നിർജ്ജീവമായ നാടിന് അതുമുഖേന നാം ജീവൻ നൽകുവാനും, നാം സൃഷ്ടിച്ചിട്ടുള്ള ധാരാളം കന്നുകാലികൾക്കും മനുഷ്യർക്കും അത് കുടിപ്പിക്കുവാനും വേണ്ടി.

---

774. താൻ ആരെ (അഥവാ എന്തിനെ) ആരാധിക്കണമെന്ന് തന്നിഷ്ടപ്രകാരം തീരുമാനിക്കുന്നവനെ അല്ലാഹു ആക്ഷേപിക്കുന്നു.
'തന്റെ തന്നിഷ്ടത്തെ (അഥവാ ദേഹേച്ഛയെ) ദൈവമാക്കിയവനെ നീ കണ്ടുവോ?' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

775. നിഴലും വെളിച്ചവും, വെയിലും തണലും മനുഷ്യനെ സംബന്ധിച്ചിടത്തോളം നിർണ്ണായക പ്രാധാന്യമുള്ളവയത്രെ. ചുട്ടുപൊള്ളുന്ന മരുഭൂമിയിലെ യാത്രികനെ സംബന്ധിച്ചിടത്തോളം രാവിലെയും വൈകുന്നേരവും നീണ്ടുവരുന്ന നിഴൽ—മൊട്ടക്കുന്നുകളുടെയും മററും തണൽ—പ്രതീക്ഷയും ആശ്വാസവും നൽകുന്ന ഒരു ഘടകമത്രെ. നിഴൽ നീളുകയും ചുരുങ്ങുകയും വീണ്ടും നീളുകയും ചെയ്യുന്നതിന് നിദാനമായിട്ടുള്ളത് ഭൂമിയുടെ ഭ്രമണമാണ്. എന്നാൽ നമുക്ക് അത് അനുഭവപ്പെടുന്നത് 'സൂര്യഗതി' മുഖേനയത്രെ. 'നമ്മുടെ അടുത്തേക്ക്' എന്നതുകൊണ്ടുള്ള വിവക്ഷ 'നാം നിശ്ചയിക്കുന്ന ദിശയിലേക്ക്' എന്നത്രെ.

وَلَقَدْ صَرَّفْنَاهُ بَيْنَهُمْ لِيَذَّكَّرُوا فَأَبَىٰ أَكْثَرُ النَّاسِ إِلَّا كُفُورًا ﴿٥٠﴾

50. അവർ ആലോചിച്ചു മനസ്സിലാക്കേണ്ടതിനായി അത് (മഴവെള്ളം) അവർക്കിടയിൽ നാം വിതരണം ചെയ്തിരിക്കുന്നു. എന്നാൽ മനുഷ്യരിൽ അധികപേർക്കും നന്ദികേട് കാണിക്കുവാനല്ലാതെ മനസ്സുവന്നില്ല.

وَلَوْ شِئْنَا لَبَعَثْنَا فِي كُلِّ قَرْيَةٍ نَذِيرًا ﴿٥١﴾

51. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ എല്ലാ നാട്ടിലും ഓരോ താക്കീതുകാരനെ നാം നിയോഗിക്കുമായിരുന്നു.[776]

فَلَا تُطِعِ الْكَافِرِينَ وَجَاهِدْهُمْ بِهِ جِهَادًا كَبِيرًا ﴿٥٢﴾

52. അതിനാൽ സത്യനിഷേധികളെ നീ അനുസരിച്ചുപോകരുത്. ഇത് (ഖുർആൻ) കൊണ്ട് നീ അവരോട് വലിയൊരു സമരം നടത്തിക്കൊള്ളുക.

وَهُوَ الَّذِي مَرَجَ الْبَحْرَيْنِ هَٰذَا عَذْبٌ فُرَاتٌ وَهَٰذَا مِلْحٌ
أُجَاجٌ وَجَعَلَ بَيْنَهُمَا بَرْزَخًا وَحِجْرًا مَحْجُورًا ﴿٥٣﴾

53. രണ്ട് ജലാശയങ്ങളെ[777] സ്വതന്ത്രമായി ഒഴുകാൻ വിട്ടവനാകുന്നു അവൻ. ഒന്ന് സ്വച്ഛമായ ശുദ്ധജലം. മറ്റൊന്ന് അരോചകമായി തോന്നുന്ന ഉപ്പുവെള്ളവും. അവ രണ്ടിനുമിടയിൽ ഒരു മറയും ശക്തിയായ ഒരു തടസ്സവും അവൻ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.[778]

وَهُوَ الَّذِي خَلَقَ مِنَ الْمَاءِ بَشَرًا فَجَعَلَهُ نَسَبًا
وَصِهْرًا ۗ وَكَانَ رَبُّكَ قَدِيرًا ﴿٥٤﴾

54. അവൻ തന്നെയാണ് വെള്ളത്തിൽ നിന്ന് മനുഷ്യനെ സൃഷ്ടിക്കുകയും, അവനെ രക്തബന്ധമുള്ളവനും വിവാഹബന്ധമുള്ളവനും ആക്കുകയും ചെയ്തിരിക്കുന്നത്.[779] നിൻ്റെ രക്ഷിതാവ് കഴിവുള്ളവനാകുന്നു.

وَيَعْبُدُونَ مِنْ دُونِ اللَّهِ مَا لَا يَنْفَعُهُمْ وَلَا يَضُرُّهُمْ ۗ
وَكَانَ الْكَافِرُ عَلَىٰ رَبِّهِ ظَهِيرًا ﴿٥٥﴾

55. അല്ലാഹുവിന് പുറമെ അവർക്ക് ഉപകാരമുണ്ടാക്കുകയോ ഉപദ്രവമുണ്ടാക്കുകയോ ചെയ്യാത്തതിനെ അവർ ആരാധിക്കുന്നു. സത്യനിഷേധി തൻ്റെ രക്ഷിതാവിനെതിരെ (ദുശ്ശക്തികൾക്ക്) പിന്തുണ നൽകുന്നവനായിരിക്കുന്നു.

وَمَا أَرْسَلْنَاكَ إِلَّا مُبَشِّرًا وَنَذِيرًا ﴿٥٦﴾

56. (നബിയേ,) ഒരു സന്തോഷവാർത്തക്കാരനായിക്കൊണ്ടും, താക്കീതുകാരനായിക്കൊണ്ടുമല്ലാതെ നിന്നെ നാം നിയോഗിച്ചിട്ടില്ല.

قُلْ مَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ إِلَّا مَنْ شَاءَ

57. പറയുക: ഞാൻ ഇതിൻ്റെ പേരിൽ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കു

---

776. എത്ര ദൂതന്മാരെ അയക്കാനും, എത്ര വേദങ്ങൾ ഇറക്കാനും അല്ലാഹുവിന് സാധിക്കും. പക്ഷെ, അവൻ ഉദ്ദേശിക്കുന്ന സന്ദർഭത്തിൽ അവൻ തീരുമാനിക്കുന്ന ദേശത്ത് മാത്രമെ അവൻ ദൂതനെ നിയോഗിച്ചിട്ടുള്ളൂ. അവൻ്റെ വിധി അലംഘ്യമത്രെ.

777. ധാരാളം വെള്ളമുള്ള വലിയ ജലാശയങ്ങൾക്കൊക്കെ 'ബഹ്ർ' എന്ന പദം പ്രയോഗിക്കാറുണ്ട്.

778. ശക്തിയായ ഒഴുക്കുള്ള നദികൾ സമുദ്രത്തിൽ പതിക്കുന്നേടത്ത് തിരമാലകളെയും വേലിയേറ്റത്തെയും അതിജയിച്ചുകൊണ്ട്, നദീജലം സമുദ്രജലവുമായി കലരാതെ വളരെ ദൂരം ഒഴുകുന്നു.

779. മനുഷ്യരും ഇതര ജീവികളെപ്പോലെ ബീജത്തിൽ നിന്ന് വളർന്ന് വലുതാകുന്നവരാണെങ്കിലും ജന്തുക്കളിൽ നിന്ന് വ്യത്യസ്തമായി മനുഷ്യരുടെ സാമൂഹിക ബന്ധങ്ങൾ അവരുടെ ജീവിതത്തിന് ഭദ്രതയും വികസനവും നൽകുന്നു. രക്തബന്ധവും വിവാഹബന്ധവുമാണ് മനുഷ്യൻ്റെ സാമൂഹികതക്ക് അടിത്തറയാകുന്നത്. ബന്ധുക്കളോടുള്ള ബാധ്യതകൾ നിറവേറ്റുന്നതിന് ഇസ്‌ലാം വളരെ പ്രാധാന്യം കൽപിക്കുന്നു. ബന്ധവിച്ഛേദനം ഇസ്‌ലാമിൽ ഗുരുതരമായ കുറ്റമാണ്. ഈ രണ്ട് വിധത്തിൽ ബന്ധമുള്ളവർക്കാണ് ഇസ്‌ലാം അനന്തരാവകാശം നൽകുന്നത്.

أَن يَتَّخِذَ إِلَىٰ رَبِّهِۦ سَبِيلًا ﴿٥٧﴾

ന്നില്ല. വല്ലവനും തൻെറ രക്ഷിതാവിങ്കലേക്കുള്ള മാർഗ്ഗം സ്വീകരിക്കണം എന്നുദ്ദേശിക്കുന്നുവെങ്കിൽ (അങ്ങനെ ചെയ്യാം എന്ന്) മാത്രം.

وَتَوَكَّلْ عَلَى ٱلْحَىِّ ٱلَّذِى لَا يَمُوتُ وَسَبِّحْ بِحَمْدِهِۦ ۚ وَكَفَىٰ بِهِۦ بِذُنُوبِ عِبَادِهِۦ خَبِيرًا ﴿٥٨﴾

58. ഒരിക്കലും മരിക്കാതെ ജീവിച്ചിരിക്കുന്നവനെ നീ ഭരമേല്പിക്കുക. അവനെ സ്തുതിക്കുന്നതോടൊപ്പം പ്രകീർത്തിക്കുകയും ചെയ്യുക. തൻെറ ദാസന്മാരുടെ പാപങ്ങളെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനായിട്ട് അവൻ തന്നെ മതി.

ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ ۚ ٱلرَّحْمَٰنُ فَسْـَٔلْ بِهِۦ خَبِيرًا ﴿٥٩﴾

59. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും ആറുദിവസങ്ങളിൽ സൃഷ്ടിച്ചവനത്രെ അവൻ. എന്നിട്ട് അവൻ സിംഹാസനസ്ഥനായിരിക്കുന്നു. പരമ കാരുണികനത്രെ അവൻ.ആകയാൽ ഇതിനെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനോടു തന്നെ ചോദിക്കുക.

وَإِذَا قِيلَ لَهُمُ ٱسْجُدُوا۟ لِلرَّحْمَٰنِ قَالُوا۟ وَمَا ٱلرَّحْمَٰنُ أَنَسْجُدُ لِمَا تَأْمُرُنَا وَزَادَهُمْ نُفُورًا ۩ ﴿٦٠﴾

60. പരമകാരുണികന് നിങ്ങൾ പ്രണാമം ചെയ്യുക എന്ന് അവരോട് പറയപ്പെട്ടാൽ അവർ പറയും: 'എന്താണീ പരമകാരുണികൻ?[780] നീ ഞങ്ങളോട് കല്പിക്കുന്നതിന് ഞങ്ങൾ പ്രണാമം ചെയ്യുകയോ?' അങ്ങനെ അത് അവരുടെ അകൽച്ച വർദ്ധിപ്പിക്കുകയാണ് ചെയ്യുത്.

تَبَارَكَ ٱلَّذِى جَعَلَ فِى ٱلسَّمَآءِ بُرُوجًا وَجَعَلَ فِيهَا سِرَٰجًا وَقَمَرًا مُّنِيرًا ﴿٦١﴾

61. ആകാശത്ത് നക്ഷത്രമണ്ഡലങ്ങൾ ഉണ്ടാക്കിയവൻ അനുഗ്രഹപൂർണ്ണനാകുന്നു. അവിടെ അവൻ ഒരു വിളക്കും (സൂര്യൻ) വെളിച്ചം നൽകുന്ന ചന്ദ്രനും ഉണ്ടാക്കിയിരിക്കുന്നു.

وَهُوَ ٱلَّذِى جَعَلَ ٱلَّيْلَ وَٱلنَّهَارَ خِلْفَةً لِّمَنْ أَرَادَ أَن يَذَّكَّرَ أَوْ أَرَادَ شُكُورًا ﴿٦٢﴾

62. അവൻ തന്നെയാണ് രാപകലുകളെ മാറി മാറി വരുന്നതാക്കിയവൻ. ആലോചിച്ചു മനസ്സിലാക്കാനുദ്ദേശിക്കുകയോ, നന്ദികാണിക്കാനുദ്ദേശിക്കുകയോ ചെയ്യുന്നവർക്ക് (ദൃഷ്ടാന്തമായിരിക്കുവാനാണത്)

وَعِبَادُ ٱلرَّحْمَٰنِ ٱلَّذِينَ يَمْشُونَ عَلَى ٱلْأَرْضِ هَوْنًا وَإِذَا خَاطَبَهُمُ ٱلْجَٰهِلُونَ قَالُوا۟ سَلَٰمًا ﴿٦٣﴾

63. പരമകാരുണികൻെറ ദാസന്മാർ ഭൂമിയിൽ കൂടി വിനയത്തോടെ നടക്കുന്നവരും, അവിവേകികൾ തങ്ങളോട് സംസാരിച്ചാൽ സമാധാനപരമായി മറുപടി നൽകുന്നവരുമാകുന്നു.[781]

وَٱلَّذِينَ يَبِيتُونَ لِرَبِّهِمْ سُجَّدًا وَقِيَٰمًا ﴿٦٤﴾

64. തങ്ങളുടെ രക്ഷിതാവിന് പ്രണാമം ചെയ്യുന്നവരായിക്കൊണ്ടും, നിന്ന് നമസ്കരിക്കുന്നവരായിക്കൊണ്ടും രാത്രി കഴിച്ചു കൂട്ടുന്നവരുമാകുന്നു അവർ.

---

780. അനേകം ദേവീദേവന്മാരുടെ കാരുണ്യം കാത്തിരിക്കുന്നവരോട്, 'നിങ്ങൾ പരമകാരുണികൻെറ കരുണയ്ക്കായി മാത്രം പ്രാർത്ഥിക്കുക' എന്ന് പറഞ്ഞാൽ അവർക്ക് കടുത്ത എതിർപ്പായിരുന്നു.

781 'സുരക്ഷിതമായ വാക്ക് പറഞ്ഞ് ഒഴിവാകുന്നവർ' എന്നും അർത്ഥമാകാവുന്നതാണ്.

وَالَّذِينَ يَقُولُونَ رَبَّنَا اصْرِفْ عَنَّا عَذَابَ جَهَنَّمَ
إِنَّ عَذَابَهَا كَانَ غَرَامًا ﴿٦٥﴾
إِنَّهَا سَاءَتْ مُسْتَقَرًّا وَمُقَامًا ﴿٦٦﴾

65, 66. ‘ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽ നിന്ന് നരകശിക്ഷ നീ ഒഴിവാക്കിത്തരേണമേ, തീർച്ചയായും അതിലെ ശിക്ഷ വിട്ടൊഴിയാത്ത വിപത്താകുന്നു. തീർച്ചയായും അത് (നരകം) ചീത്തയായ ഒരു താവളവും പാർപ്പിടവും തന്നെയാകുന്നു’ എന്ന് പറയുന്നവരുമാകുന്നു അവർ.

وَالَّذِينَ إِذَا أَنفَقُوا لَمْ يُسْرِفُوا وَلَمْ يَقْتُرُوا وَكَانَ بَيْنَ
ذَٰلِكَ قَوَامًا ﴿٦٧﴾

67. ചെലവുചെയ്യുകയാണെങ്കിൽ അമിതവ്യയം നടത്തുകയോ, പിശുക്കിപ്പിടിക്കുകയോ ചെയ്യാ തെ അതിനിടക്കുള്ള മിതമായ മാർഗം സ്വീകരിക്കുന്നവരുമാകുന്നു അവർ.

وَالَّذِينَ لَا يَدْعُونَ مَعَ اللَّهِ إِلَٰهًا آخَرَ وَلَا يَقْتُلُونَ النَّفْسَ
الَّتِي حَرَّمَ اللَّهُ إِلَّا بِالْحَقِّ وَلَا يَزْنُونَ ۚ وَمَن يَفْعَلْ
ذَٰلِكَ يَلْقَ أَثَامًا ﴿٦٨﴾

68. അല്ലാഹുവോടൊപ്പം വേറെയൊരു ദൈവത്തെയും വിളിച്ചു പ്രാർത്ഥിക്കാത്തവരും, അല്ലാഹു പവിത്രമാക്കി വെച്ചിട്ടുള്ള ജീവനെ ന്യായമായ കാരണത്താലല്ലാതെ ഹനിച്ചുകളയാത്തവരും, വ്യഭിചരിക്കാത്തവരുമാകുന്നു അവർ. ആ കാര്യങ്ങൾ വല്ലവനും ചെയ്യുന്നപക്ഷം അവൻ പാപഫലം കണ്ടെത്തുക തന്നെ ചെയ്യും.

يُضَاعَفْ لَهُ الْعَذَابُ يَوْمَ الْقِيَامَةِ وَيَخْلُدْ فِيهِ مُهَانًا ﴿٦٩﴾

69. ഉയിർത്തെഴുന്നേൽപിൻെറ നാളിൽ അവന്നു ശിക്ഷ ഇരട്ടിയാക്കപ്പെടുകയും, നിന്ദ്യനായിക്കൊണ്ട് അവൻ അതിൽ എന്നെന്നും കഴിച്ചുകൂട്ടുകയും ചെയ്യും.

إِلَّا مَن تَابَ وَآمَنَ وَعَمِلَ عَمَلًا صَالِحًا فَأُولَٰئِكَ يُبَدِّلُ
اللَّهُ سَيِّئَاتِهِمْ حَسَنَاتٍ ۗ وَكَانَ اللَّهُ غَفُورًا رَّحِيمًا ﴿٧٠﴾

70. പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. അത്തരക്കാർക്ക് അല്ലാഹു തങ്ങളുടെ തിന്മകൾക്ക് പകരം നന്മകൾ മാററിക്കൊടുക്കുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമായിരിക്കുന്നു.

وَمَن تَابَ وَعَمِلَ صَالِحًا فَإِنَّهُ يَتُوبُ إِلَى اللَّهِ مَتَابًا ﴿٧١﴾

71. വല്ലവനും പശ്ചാത്തപിക്കുകയും, സൽകർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നപക്ഷം അല്ലാഹുവിങ്കലേക്ക് ശരിയായ നിലയിൽ മടങ്ങുകയാണ് അവൻ ചെയ്യുന്നത്.

وَالَّذِينَ لَا يَشْهَدُونَ الزُّورَ وَإِذَا مَرُّوا بِاللَّغْوِ مَرُّوا كِرَامًا ﴿٧٢﴾

72. വ്യാജത്തിന് സാക്ഷി നിൽക്കാത്തവരും, അനാവശ്യവൃത്തികൾ നടക്കുന്നേടത്തുകൂടി പോകുകയാണെങ്കിൽ മാന്യന്മാരായിക്കൊണ്ടു കടന്നുപോകുന്നവരുമാകുന്നു അവർ.

وَالَّذِينَ إِذَا ذُكِّرُوا بِآيَاتِ رَبِّهِمْ لَمْ يَخِرُّوا عَلَيْهَا صُمًّا وَعُمْيَانًا ﴿٧٣﴾

73. തങ്ങളുടെ രക്ഷിതാവിന്റെ വചനങ്ങൾ മുഖേന ഉൽബോധനം നൽകപ്പെട്ടാൽ ബധിരന്മാരും അന്ധന്മാരുമായിക്കൊണ്ട് അതിന്മേൽ ചാടിവീഴാത്തവരുമാകുന്നു അവർ.[782]

وَالَّذِينَ يَقُولُونَ رَبَّنَا هَبْ لَنَا مِنْ أَزْوَاجِنَا وَذُرِّيَّاتِنَا قُرَّةَ أَعْيُنٍ وَاجْعَلْنَا لِلْمُتَّقِينَ إِمَامًا ﴿٧٤﴾

74. 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ ഭാര്യമാരിൽ നിന്നും സന്തതികളിൽ നിന്നും ഞങ്ങൾക്ക് നീ കൺകുളുർമ്മ നൽകുകയും, ധർമനിഷ്ഠ പാലിക്കുന്നവർക്ക് ഞങ്ങളെ നീ മാതൃകയാക്കുകയും ചെയ്യേണമേ എന്ന് പറയുന്നവരുമാകുന്നു അവർ.

أُولَٰئِكَ يُجْزَوْنَ الْغُرْفَةَ بِمَا صَبَرُوا وَيُلَقَّوْنَ فِيهَا تَحِيَّةً وَسَلَامًا ﴿٧٥﴾

75. അത്തരക്കാർക്ക് തങ്ങൾ ക്ഷമിച്ചതിന്റെ പേരിൽ (സ്വർഗ്ഗത്തിൽ) ഉന്നതമായ സ്ഥാനം പ്രതിഫലമായി നൽകപ്പെടുന്നതാണ്. അഭിവാദ്യത്തോടും സമാധാനാശംസയോടുംകൂടി അവർ അവിടെ സ്വീകരിക്കപ്പെടുന്നതുമാണ്.

خَالِدِينَ فِيهَا حَسُنَتْ مُسْتَقَرًّا وَمُقَامًا ﴿٧٦﴾

76. അവർ അതിൽ നിത്യവാസികളായിരിക്കും. എത്ര നല്ല താവളവും പാർപ്പിടവും!

قُلْ مَا يَعْبَأُ بِكُمْ رَبِّي لَوْلَا دُعَاؤُكُمْ فَقَدْ كَذَّبْتُمْ فَسَوْفَ يَكُونُ لِزَامًا ﴿٧٧﴾

77. (നബിയേ,) പറയുക: നിങ്ങളുടെ പ്രാർത്ഥനയില്ലെങ്കിൽ എന്റെ രക്ഷിതാവ് നിങ്ങൾക്ക് എന്ത് പരിഗണന നൽകാനാണ്?[783] എന്നാൽ നിങ്ങൾ നിഷേധിച്ചു തള്ളിയിരിക്കുകയാണ്. അതിനാൽ അതിനുള്ള ശിക്ഷ അനിവാര്യമായിരിക്കും.

782. ഉൽബോധനം കേൾക്കാനോ, ഗ്രഹിക്കാനോ തയ്യാറാകാതെ അന്ധമായി എതിർക്കുന്നതിന് പകരം അത് ശ്രദ്ധിച്ചു കേട്ടിട്ട് ഉചിതമായ നിലപാട് സ്വീകരിക്കുന്നവരത്രെ അവർ.

783. എത്ര ഉന്നതന്മാരായിട്ടുള്ളവർക്കും അല്ലാഹുവിങ്കൽ പരിഗണനയൊന്നുമില്ല. അവനോട് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നവരെ അവൻ പരിഗണിക്കുന്നുവെന്ന് മാത്രം.




**അദ്ധ്യായം - 26**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

طسٓمٓ ﴿١﴾

1. ത്വാ—സീൻ—മീം.

تِلْكَ آيَاتُ الْكِتَابِ الْمُبِينِ ﴿٢﴾

2. സുവ്യക്തമായ ഗ്രന്ഥത്തിലെ വചനങ്ങളാണിവ.

لَعَلَّكَ بَاخِعٌ نَفْسَكَ أَلَّا يَكُونُوا مُؤْمِنِينَ ﴿٣﴾

3. അവർ വിശ്വാസികളാകാത്തതിൻെറ പേരിൽ നീ നിൻെറ ജീവൻ നശിപ്പിച്ചേക്കാം.

إِنْ نَشَأْ نُنَزِّلْ عَلَيْهِمْ مِنَ السَّمَاءِ آيَةً فَظَلَّتْ أَعْنَاقُهُمْ لَهَا خَاضِعِينَ ﴿٤﴾

4. എന്നാൽ നാം ഉദ്ദേശിക്കുന്നപക്ഷം അവരുടെ മേൽ ആകാശത്ത് നിന്ന് നാം ഒരു ദൃഷ്ടാന്തം ഇറക്കിക്കൊടുക്കുന്നതാണ്. അന്നേരം അവരുടെ പിരടികൾ അതിന്ന് കീഴൊതുങ്ങുന്നതായിത്തീരുകയും ചെയ്യും.

وَمَا يَأْتِيهِمْ مِنْ ذِكْرٍ مِنَ الرَّحْمَٰنِ مُحْدَثٍ إِلَّا كَانُوا عَنْهُ مُعْرِضِينَ ﴿٥﴾

5. പരമകാരുണികൻെറ പക്കൽ നിന്ന് ഏതൊരു പുതിയ ഉൽബോധനം വന്നെത്തുമ്പോഴും അവർ അതിൽ നിന്ന് തിരിഞ്ഞുകളയുന്നവരാകാതിരുന്നിട്ടില്ല.

فَقَدْ كَذَّبُوا فَسَيَأْتِيهِمْ أَنْبَاءُ مَا كَانُوا بِهِ يَسْتَهْزِئُونَ ﴿٦﴾

6. അങ്ങനെ അവർ നിഷേധിച്ചു തള്ളിയിരിക്കയാണ്. അതിനാൽ അവർ ഏതൊന്നിനെ പരിഹസിക്കുന്നവരായിരുന്നുവോ അതിനെപ്പററിയുള്ള വൃത്താന്തങ്ങൾ അവർക്ക് വന്നെത്തിക്കൊള്ളും.

أَوَلَمْ يَرَوْا إِلَى الْأَرْضِ كَمْ أَنْبَتْنَا فِيهَا مِنْ كُلِّ زَوْجٍ كَرِيمٍ ﴿٧﴾

7. ഭൂമിയിലേക്ക് അവർ നോക്കിയില്ലേ? എല്ലാ മികച്ച സസ്യവർഗ്ഗങ്ങളിൽ നിന്നും എത്രയാണ് നാം അതിൽ മുളപ്പിച്ചിരിക്കുന്നത്?

إِنَّ فِي ذَٰلِكَ لَآيَةً ۖ وَمَا كَانَ أَكْثَرُهُمْ مُؤْمِنِينَ ﴿٨﴾

8. തീർച്ചയായും അതിൽ ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വാസികളായില്ല.

---

784. 224ാം വചനത്തിൽ കവികളെപ്പററി പരാമർശിക്കുന്നതുകൊണ്ടാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿٩﴾

9. തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

وَإِذْ نَادَىٰ رَبُّكَ مُوسَىٰٓ أَنِ ٱئْتِ ٱلْقَوْمَ ٱلظَّٰلِمِينَ ﴿١٠﴾
قَوْمَ فِرْعَوْنَ ۚ أَلَا يَتَّقُونَ ﴿١١﴾

10, 11. നിൻെറ രക്ഷിതാവ് മൂസായെ വിളിച്ചുകൊണ്ട്, നീ ആ അക്രമികളായ ജനങ്ങളുടെ അടുത്തേക്ക് അതായത്, ഫിർഔൻെറ ജനതയുടെ അടുക്കലേക്ക് ചെല്ലുക, അവർ സൂക്ഷ്മത പാലിക്കുന്നില്ലേ? (എന്നു ചോദിക്കുക) എന്ന് പറഞ്ഞ സന്ദർഭം (ശ്രദ്ധേയമത്രെ).

قَالَ رَبِّ إِنِّىٓ أَخَافُ أَن يُكَذِّبُونِ ﴿١٢﴾

12. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, അവർ എന്നെ നിഷേധിച്ചുതള്ളുമെന്ന് തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

وَيَضِيقُ صَدْرِى وَلَا يَنطَلِقُ لِسَانِى فَأَرْسِلْ إِلَىٰ هَٰرُونَ ﴿١٣﴾

13. എൻെറ ഹൃദയം ഞെരുങ്ങിപ്പോകും. എൻെറ നാവിന് ഒഴുക്കുണ്ടാവുകയില്ല. അതിനാൽ ഹാറൂന്ന് കൂടി നീ സന്ദേശം അയക്കേണമേ.

وَلَهُمْ عَلَىَّ ذَنۢبٌ فَأَخَافُ أَن يَقْتُلُونِ ﴿١٤﴾

14. അവർക്ക് എൻെറ പേരിൽ ഒരു കുററം ആരോപിക്കാനുമുണ്ട്.[785] അതിനാൽ അവർ എന്നെ കൊന്നേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു.

قَالَ كَلَّا ۖ فَٱذْهَبَا بِـَٔايَٰتِنَآ ۖ إِنَّا مَعَكُم مُّسْتَمِعُونَ ﴿١٥﴾

15. അല്ലാഹു പറഞ്ഞു: ഒരിക്കലുമില്ല, നമ്മുടെ ദൃഷ്ടാന്തങ്ങളും കൊണ്ട് നിങ്ങളിരുവരും പോയിക്കൊള്ളുക. തീർച്ചയായും നിങ്ങളോടൊപ്പം നാം ശ്രദ്ധിച്ചുകേൾക്കുന്നുണ്ട്.

فَأْتِيَا فِرْعَوْنَ فَقُولَآ إِنَّا رَسُولُ رَبِّ ٱلْعَٰلَمِينَ ﴿١٦﴾
أَنْ أَرْسِلْ مَعَنَا بَنِىٓ إِسْرَٰٓءِيلَ ﴿١٧﴾

16, 17. എന്നിട്ട് നിങ്ങൾ ഫിർഔൻെറ അടുക്കൽ ചെന്ന്, ഇസ്രായീൽ സന്തതികളെ ഞങ്ങളോടൊപ്പം അയച്ചുതരണം എന്ന നിർദ്ദേശവുമായി ലോകരക്ഷിതാവിങ്കൽ നിന്ന് നിയോഗിക്കപ്പെട്ട ദൂതന്മാരാണ് ഞങ്ങൾ എന്ന് പറയുക.

قَالَ أَلَمْ نُرَبِّكَ فِينَا وَلِيدًا وَلَبِثْتَ فِينَا مِنْ عُمُرِكَ سِنِينَ ﴿١٨﴾

18. അവൻ (ഫിർഔൻ) പറഞ്ഞു: കുട്ടിയായിരുന്നപ്പോൾ ഞങ്ങളുടെ കൂട്ടത്തിൽ നിന്നെ ഞങ്ങൾ വളർത്തിയില്ലേ? നിൻെറ ആയുസ്സിൽ കുറെ കൊല്ലങ്ങൾ ഞങ്ങളുടെ ഇടയിൽ നീ കഴിച്ചുകൂട്ടിയിട്ടുമുണ്ട്.

وَفَعَلْتَ فَعْلَتَكَ ٱلَّتِى فَعَلْتَ وَأَنتَ مِنَ ٱلْكَٰفِرِينَ ﴿١٩﴾

19. നീ ചെയ്ത നിൻെറ ആ (ദുഷ്)പ്രവൃത്തി നീ ചെയ്യുകയുമുണ്ടായി.[786] നീ നന്ദികെട്ടവരുടെ കൂട്ടത്തിൽ തന്നെയാകുന്നു.

قَالَ فَعَلْتُهَآ إِذًا وَأَنَا۠ مِنَ ٱلضَّآلِّينَ ﴿٢٠﴾

20. അദ്ദേഹം (മൂസാ) പറഞ്ഞു: ഞാൻ അന്ന് അതു ചെയ്യുകയുണ്ടായി. എന്നാൽ ഞാൻ പിഴവ് പററിയവരുടെ കൂട്ടത്തിലായിരുന്നു.[787]

---

785. മൂസാനബി(അ) അബദ്ധത്തിൽ കോപ്ററുകളിൽ ഒരാളെ കൊല്ലാനിടയായ സംഭവത്തെപററിയുള്ള വിവരണം 28:15ൽ വരുന്നുണ്ട്.
786. ഉപരി സൂചിതമായ കൊലപാതകത്തെപററി തന്നെയാണ് പരാമർശം.

فَفَرَرْتُ مِنكُمْ لَمَّا خِفْتُكُمْ فَوَهَبَ لِي رَبِّي حُكْمًا وَجَعَلَنِي مِنَ الْمُرْسَلِينَ ﴿٢١﴾

21. അങ്ങനെ നിങ്ങളെപ്പററി ഭയം തോന്നിയപ്പോൾ ഞാൻ നിങ്ങളിൽ നിന്ന് ഓടിപ്പോയി. അനന്തരം എൻെറ രക്ഷിതാവ് എനിക്ക് തത്വജ്ഞാനം നൽകുകയും, അവൻ എന്നെ ദൂതന്മാരിൽ ഒരാളാക്കുകയും ചെയ്തു.

وَتِلْكَ نِعْمَةٌ تَمُنُّهَا عَلَيَّ أَنْ عَبَّدتَّ بَنِي إِسْرَائِيلَ ﴿٢٢﴾

22. എനിക്ക് നീ ചെയ്തുതന്നതായി നീ എടുത്തു പറയുന്ന ആ അനുഗ്രഹം ഇസ്രായീൽ സന്തതികളെ നീ അടിമകളാക്കിവെച്ചതിനാൽ ഉണ്ടായതത്രെ.[788]

قَالَ فِرْعَوْنُ وَمَا رَبُّ الْعَالَمِينَ ﴿٢٣﴾

23. ഫിർഔൻ പറഞ്ഞു: എന്താണ് ഈ ലോകരക്ഷിതാവ് എന്ന് പറയുന്നത്?

قَالَ رَبُّ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا إِن كُنتُم مُّوقِنِينَ ﴿٢٤﴾

24. അദ്ദേഹം (മൂസാ) പറഞ്ഞു: ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിൻെറയും രക്ഷിതാവാകുന്നു. നിങ്ങൾ ദൃഢവിശ്വാസമുള്ളവരാണെങ്കിൽ.

قَالَ لِمَنْ حَوْلَهُ أَلَا تَسْتَمِعُونَ ﴿٢٥﴾

25. അവൻ (ഫിർഔൻ) തൻെറ ചുററുമുള്ളവരോട് പറഞ്ഞു: എന്താ നിങ്ങൾ ശ്രദ്ധിച്ചുകേൾക്കുന്നില്ലേ?

قَالَ رَبُّكُمْ وَرَبُّ آبَائِكُمُ الْأَوَّلِينَ ﴿٢٦﴾

26. അദ്ദേഹം (മൂസാ) പറഞ്ഞു: നിങ്ങളുടെ രക്ഷിതാവും നിങ്ങളുടെ പൂർവ്വപിതാക്കളുടെ രക്ഷിതാവുമത്രെ (അവൻ).

قَالَ إِنَّ رَسُولَكُمُ الَّذِي أُرْسِلَ إِلَيْكُمْ لَمَجْنُونٌ ﴿٢٧﴾

27. അവൻ (ഫിർഔൻ) പറഞ്ഞു: നിങ്ങളുടെ അടുത്തേക്ക് നിയോഗിക്കപ്പെട്ട നിങ്ങളുടെ ഈ ദൂതനുണ്ടല്ലോ തീർച്ചയായും അവൻ ഒരു ഭ്രാന്തൻ തന്നെയാണ്.

قَالَ رَبُّ الْمَشْرِقِ وَالْمَغْرِبِ وَمَا بَيْنَهُمَا إِن كُنتُمْ تَعْقِلُونَ ﴿٢٨﴾

28. അദ്ദേഹം (മൂസാ) പറഞ്ഞു: ഉദയസ്ഥാനത്തിൻെറയും അസ്തമയസ്ഥാനത്തിൻെറയും അവയ്ക്കിടയിലുള്ളതിൻെറയും രക്ഷിതാവത്രെ (അവൻ). നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നവരാണെങ്കിൽ.

قَالَ لَئِنِ اتَّخَذْتَ إِلَٰهًا غَيْرِي لَأَجْعَلَنَّكَ مِنَ الْمَسْجُونِينَ ﴿٢٩﴾

29. അവൻ (ഫിർഔൻ) പറഞ്ഞു: ഞാനല്ലാത്ത വല്ല ദൈവത്തെയും നീ സ്വീകരിക്കുകയാണെങ്കിൽ തീർച്ചയായും നിന്നെ ഞാൻ തടവുകാരുടെ കൂട്ടത്തിലാക്കുന്നതാണ്.

---

787. ഒരു കയ്യേററം തടയാൻ ഉദ്ദേശിച്ചുകൊണ്ട് മൂസാനബി(അ) തൻെറ എതിർപക്ഷക്കാരനെ മുഷ്ടി ചുരുട്ടി ഇടിക്കുകയും, അത് മരണഹേതുവാകുകയുമാണുണ്ടായത്.

788. 'എനിക്ക് നീ ചെയ്തുതന്നതായി നീ എടുത്തു പറയുന്ന അനുഗ്രഹം ഇസ്രായീൽ സന്തതികളെ നീ അടിമകളാക്കിവെച്ചു എന്നതാണല്ലോ' എന്നുമാകാം അർത്ഥം.

ഫിർഔൻ മൂസാനബി(അ)ക്ക്ചെയ്തുകൊടുത്തതായി ചൂണ്ടിക്കാണിച്ച സഹായങ്ങളൊന്നും സദുദ്ദേശത്തോടുകൂടി ചെയ്തതല്ല. ഇസ്രായീല്യരുടെ നേരെ കാണിച്ച കൊടുംക്രൂരതയുടെ ഫലമായി ഉരുത്തിരിഞ്ഞ ചില സംഭവവികാസങ്ങളുടെ ഭാഗം മാത്രമാണ് അതൊക്കെ. അല്ലാഹുവിൻെറ അലംഘ്യമായ വിധി ഫിർഔനെക്കൊണ്ട് അങ്ങനെ ചെയ്യിച്ചു എന്ന് പറയുന്നതാകും കൂടുതൽ ശരി. ഈ വസ്തുത വ്യംഗ്യമായി സൂചിപ്പിച്ചുകൊണ്ട് ഫിർഔൻെറ അവകാശവാദത്തെ മൂസാനബി(അ) അപഹാസ്യമായി തള്ളിക്കളയുന്നു.

30. അദ്ദേഹം (മൂസാ) പറഞ്ഞു: സ്പഷ്ടമായ എന്തെങ്കിലും തെളിവു ഞാൻ നിനക്ക് കൊണ്ടു വന്നുകാണിച്ചാലും (നീ സമ്മതിക്കുകയില്ലേ?)

قَالَ أَوَلَوْ جِئْتُكَ بِشَيْءٍ مُّبِينٍ ﴿٣٠﴾

31. അവൻ (ഫിർഔൻ) പറഞ്ഞു: എന്നാൽ നീ അതു കൊണ്ടു വരിക. നീ സത്യവാന്മാരിൽപെട്ടവനാണെങ്കിൽ.

قَالَ فَأْتِ بِهِ إِن كُنتَ مِنَ الصَّادِقِينَ ﴿٣١﴾

32. അപ്പോൾ അദ്ദേഹം (മൂസാ) തന്റെ വടി താഴെയിട്ടു. അപ്പോഴതാ അത് പ്രത്യക്ഷമായ ഒരു സർപ്പമായി മാറുന്നു.

فَأَلْقَىٰ عَصَاهُ فَإِذَا هِيَ ثُعْبَانٌ مُّبِينٌ ﴿٣٢﴾

33. അദ്ദേഹം തന്റെ കൈ പുറത്തേക്കെടുക്കുകയും ചെയ്തു. അപ്പോഴതാ അത് കാണികൾക്ക് വെള്ളനിറമാകുന്നു.

وَنَزَعَ يَدَهُ فَإِذَا هِيَ بَيْضَاءُ لِلنَّاظِرِينَ ﴿٣٣﴾

34. തന്റെ ചുററുമുള്ള പ്രമുഖന്മാരോട് അവൻ (ഫിർഔൻ) പറഞ്ഞു: തീർച്ചയായും ഇവൻ വിവരമുള്ള ഒരു ജാലവിദ്യക്കാരൻ തന്നെയാണ്.

قَالَ لِلْمَلَإِ حَوْلَهُ إِنَّ هَٰذَا لَسَاحِرٌ عَلِيمٌ ﴿٣٤﴾

35. തന്റെ ജാലവിദ്യകൊണ്ട് നിങ്ങളുടെ നാട്ടിൽ നിന്ന് നിങ്ങളെ പുറത്താക്കാൻ അവൻ ഉദ്ദേശിക്കുന്നു. അതിനാൽ നിങ്ങൾ എന്തു നിർദ്ദേശിക്കുന്നു?

يُرِيدُ أَن يُخْرِجَكُم مِّنْ أَرْضِكُم بِسِحْرِهِ فَمَاذَا تَأْمُرُونَ ﴿٣٥﴾

36. അവർ പറഞ്ഞു: അവന്നും അവന്റെ സഹോദരന്നും താങ്കൾ സാവകാശം നൽകുക. ആളുകളെ വിളിച്ചുകൂട്ടാൻ നഗരങ്ങളിലേക്ക് താങ്കൾ ദൂതന്മാരെ നിയോഗിക്കുകയും ചെയ്യുക.

قَالُوا أَرْجِهْ وَأَخَاهُ وَابْعَثْ فِي الْمَدَائِنِ حَاشِرِينَ ﴿٣٦﴾

37. എല്ലാ വിവരമുള്ള ജാലവിദ്യക്കാരെയും അവർ താങ്കളുടെ അടുത്ത് കൊണ്ടുവരട്ടെ.

يَأْتُوكَ بِكُلِّ سَحَّارٍ عَلِيمٍ ﴿٣٧﴾

38. അങ്ങനെ അറിയപ്പെട്ട ഒരു ദിവസം[789] നിശ്ചിതമായ ഒരു സമയത്ത് ജാലവിദ്യക്കാർ ഒരുമിച്ചു കൂട്ടപ്പെട്ടു.

فَجُمِعَ السَّحَرَةُ لِمِيقَاتِ يَوْمٍ مَّعْلُومٍ ﴿٣٨﴾

39. ജനങ്ങളോട് ചോദിക്കപ്പെട്ടു: നിങ്ങൾ സമ്മേളിക്കുന്നുണ്ടല്ലോ?

وَقِيلَ لِلنَّاسِ هَلْ أَنتُم مُّجْتَمِعُونَ ﴿٣٩﴾

40. ജാലവിദ്യക്കാരാണ് വിജയികളാകുന്നതെങ്കിൽ നമുക്കവരെ പിന്തുടരാമല്ലോ!

لَعَلَّنَا نَتَّبِعُ السَّحَرَةَ إِن كَانُوا هُمُ الْغَالِبِينَ ﴿٤٠﴾

41. അങ്ങനെ ജാലവിദ്യക്കാർ വന്നെത്തിയപ്പോൾ ഫിർഔനോട് അവർ ചോദിച്ചു: ഞങ്ങളാണ് വിജയികളാകുന്നതെങ്കിൽ തീർച്ചയായും ഞങ്ങൾക്ക് പ്രതിഫലമുണ്ടായിരിക്കുമോ?

فَلَمَّا جَاءَ السَّحَرَةُ قَالُوا لِفِرْعَوْنَ أَئِنَّ لَنَا لَأَجْرًا إِن كُنَّا
نَحْنُ الْغَالِبِينَ ﴿٤١﴾

789. അത് ഒരു ഉത്സവദിവസമായിരുന്നു. വലിയ സദസ്സുണ്ടാകാൻ വേണ്ടിയാണ് ഈ ദിവസം തെരഞ്ഞെടുക്കപ്പെട്ടത്.

قَالَ نَعَمْ وَإِنَّكُمْ إِذًا لَّمِنَ الْمُقَرَّبِينَ ٤٢

42. അവൻ (ഫിർഔൻ) പറഞ്ഞു: അതെ, തീർച്ചയായും നിങ്ങൾ സാമീപ്യം നൽകപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും.

قَالَ لَهُم مُّوسَىٰ أَلْقُوا مَا أَنتُم مُّلْقُونَ ٤٣

43. മൂസാ അവരോട് പറഞ്ഞു: നിങ്ങൾക്ക് ഇടാനുള്ളതെല്ലാം നിങ്ങൾ ഇട്ടുകൊള്ളുക.

فَأَلْقَوْا حِبَالَهُمْ وَعِصِيَّهُمْ وَقَالُوا بِعِزَّةِ فِرْعَوْنَ
إِنَّا لَنَحْنُ الْغَالِبُونَ ٤٤

44. അപ്പോൾ തങ്ങളുടെ കയറുകളും വടികളും അവർ ഇട്ടു. അവർ പറയുകയും ചെയ്തു: ഫിർഔന്റെ പ്രതാപം തന്നെയാണ സത്യം! തീർച്ചയായും ഞങ്ങൾ തന്നെയായിരിക്കും വിജയികൾ.

فَأَلْقَىٰ مُوسَىٰ عَصَاهُ فَإِذَا هِيَ تَلْقَفُ مَا يَأْفِكُونَ ٤٥

45. അനന്തരം മൂസാ തന്റെ വടി താഴെയിട്ടു. അപ്പോഴതാ അത് അവർ വ്യാജമായി നിർമ്മിച്ചിരുന്നതിനെയെല്ലാം വിഴുങ്ങിക്കളയുന്നു.

فَأُلْقِيَ السَّحَرَةُ سَاجِدِينَ ٤٦

46. അപ്പോൾ ജാലവിദ്യക്കാർ സാഷ്ടാംഗത്തിലായി വീണു.

قَالُوا آمَنَّا بِرَبِّ الْعَالَمِينَ ٤٧

47. അവർ പറഞ്ഞു: ലോക രക്ഷിതാവിൽ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു.

رَبِّ مُوسَىٰ وَهَارُونَ ٤٨

48. അതായത് മൂസായുടെയും ഹാറൂന്റെയും രക്ഷിതാവിൽ.

قَالَ آمَنتُمْ لَهُ قَبْلَ أَنْ آذَنَ لَكُمْ إِنَّهُ لَكَبِيرُكُمُ الَّذِي عَلَّمَكُمُ
السِّحْرَ فَلَسَوْفَ تَعْلَمُونَ لَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم
مِّنْ خِلَافٍ وَلَأُصَلِّبَنَّكُمْ أَجْمَعِينَ ٤٩

49. അവൻ (ഫിർഔൻ) പറഞ്ഞു: ഞാൻ നിങ്ങൾക്ക് അനുവാദം തരുന്നതിനുമുമ്പായി നിങ്ങൾ അവനിൽ വിശ്വസിച്ചുവെന്നോ? തീർച്ചയായും ഇവൻ നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ച നിങ്ങളുടെ തലവൻ തന്നെയാണ്. വഴിയെ നിങ്ങൾ അറിഞ്ഞുകൊള്ളും. തീർച്ചയായും നിങ്ങളുടെ കൈകളും, നിങ്ങളുടെ കാലുകളും എതിർ വശങ്ങളിൽ നിന്നായിക്കൊണ്ട് [790] ഞാൻ മുറിച്ചുകളയുകയും, നിങ്ങളെ മുഴുവൻ ഞാൻ ക്രൂശിക്കുകയും ചെയ്യുന്നതാണ്.

قَالُوا لَا ضَيْرَ إِنَّا إِلَىٰ رَبِّنَا مُنقَلِبُونَ ٥٠

50. അവർ പറഞ്ഞു: കുഴപ്പമില്ല. തീർച്ചയായും ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിങ്കലേക്ക് മടങ്ങിപ്പോകുന്നവരാകുന്നു.

إِنَّا نَطْمَعُ أَن يَغْفِرَ لَنَا رَبُّنَا خَطَايَانَا أَن كُنَّا أَوَّلَ الْمُؤْمِنِينَ ٥١

51. ഞങ്ങൾ ആദ്യമായി വിശ്വസിച്ചവരായതിനാൽ ഞങ്ങളുടെ തെറ്റുകൾ ഞങ്ങളുടെ രക്ഷിതാവ് ഞങ്ങൾക്ക് പൊറുത്തു തരുമെന്ന് ഞങ്ങൾ ആശിക്കുന്നു.

وَأَوْحَيْنَا إِلَىٰ مُوسَىٰ أَنْ أَسْرِ

52. മൂസാക്ക് നാം ബോധനം നൽകി: 'എന്റെ ദാസന്മാരെയും കൊണ്ട് രാത്രിയിൽ നീ പുറ

790. ഒന്നുകിൽ വലതുകൈയും ഇടതുകാലും കൂടി, അല്ലെങ്കിൽ ഇടതുകൈയും വലതുകാലും കൂടി.

بِعِبَادِيٓ إِنَّكُم مُّتَّبَعُونَ ٥٢

പ്പെട്ടു കൊള്ളുക. തീർച്ചയായും (ശത്രുക്കൾ) നിങ്ങളെ പിന്തുടരാൻ പോകുകയാണ്.'

فَأَرْسَلَ فِرْعَوْنُ فِي ٱلْمَدَآئِنِ حَٰشِرِينَ ٥٣

53. അപ്പോൾ ഫിർഔൻ ആളുകളെ വിളിച്ചു കൂട്ടാൻ പട്ടണങ്ങളിലേക്ക് ദൂതന്മാരെ അയച്ചു.

إِنَّ هَٰٓؤُلَآءِ لَشِرْذِمَةٌ قَلِيلُونَ ٥٤

54. 'തീർച്ചയായും ഇവർ കുറച്ചുപേർ മാത്ര മുള്ള ഒരു സംഘമാകുന്നു.

وَإِنَّهُمْ لَنَا لَغَآئِظُونَ ٥٥

55. തീർച്ചയായും അവർ നമ്മെ അരിശം കൊള്ളിക്കുന്നവരാകുന്നു.

وَإِنَّا لَجَمِيعٌ حَٰذِرُونَ ٥٦

56. തീർച്ചയായും നാം സംഘടിതരും ജാഗരൂക രുമാകുന്നു'. (എന്നിങ്ങനെ വിളിച്ചു പറയാനാണ് ഫിർഔൻ നിർദ്ദേശിച്ചത്.)

فَأَخْرَجْنَٰهُم مِّن جَنَّٰتٍ وَعُيُونٍ ٥٧

وَكُنُوزٍ وَمَقَامٍ كَرِيمٍ ٥٨

57, 58. അങ്ങനെ തോട്ടങ്ങളിൽ നിന്നും നീരുറ വുകളിൽ നിന്നും ഭണ്ഡാരങ്ങളിൽ നിന്നും മാന്യ മായ വാസസ്ഥലങ്ങളിൽ നിന്നും നാം അവരെ പുറത്തിറക്കി.

كَذَٰلِكَ وَأَوْرَثْنَٰهَا بَنِيٓ إِسْرَٰٓءِيلَ ٥٩

59. അപ്രകാരമത്രെ (നമ്മുടെ നടപടി.) അ തൊക്കെ ഇസ്രായീൽ സന്തതികൾക്ക് നാം അവകാശപ്പെടുത്തി കൊടുക്കുകയും ചെയ്തു.[791]

فَأَتْبَعُوهُم مُّشْرِقِينَ ٦٠

60. എന്നിട്ട് അവർ (ഫിർഔനും സംഘവും) ഉദയവേളയിൽ അവരുടെ (ഇസ്രായീല്യരുടെ) പിന്നാലെ ചെന്നു.

فَلَمَّا تَرَٰٓءَا ٱلْجَمْعَانِ قَالَ أَصْحَٰبُ مُوسَىٰٓ إِنَّا لَمُدْرَكُونَ ٦١

61. അങ്ങനെ രണ്ട് സംഘവും പരസ്പരം കണ്ടപ്പോൾ മൂസായുടെ അനുചരന്മാർ പറഞ്ഞു: തീർച്ചയായും നാം പിടിയിലകപ്പെടാൻ പോകു കയാണ്.

قَالَ كَلَّآ إِنَّ مَعِيَ رَبِّي سَيَهْدِينِ ٦٢

62. അദ്ദേഹം (മൂസാ) പറഞ്ഞു: ഒരിക്കലുമില്ല, തീർച്ചയായും എന്നോടൊപ്പം എന്റെ രക്ഷിതാ വുണ്ട്. അവൻ എനിക്ക് വഴി കാണിച്ചു തരും.

فَأَوْحَيْنَآ إِلَىٰ مُوسَىٰٓ أَنِ ٱضْرِب بِّعَصَاكَ ٱلْبَحْرَ

63. അപ്പോൾ നാം മൂസായ്ക്ക് ബോധനം നൽകി; നീ നിന്റെ വടി കൊണ്ട് കടലിൽ അടി ക്കു എന്ന്. അങ്ങനെ അത് (കടൽ) പിളരുകയും

---

791. ഫിർഔനും കൂട്ടരും മുങ്ങി നശിച്ചതിനുശേഷം ഇസ്രായീല്യർ ഈജിപ്തിൽ താമസമാക്കിയോ? ഈജിപ്തിൽ നിന്നുള്ള പുറപ്പാടിനുശേഷം ഇസ്രായീല്യരെ അവിടെത്തന്നെ പുനരധിവസിപ്പിച്ചതായി ഖണ്ഡിതമായ പരാമർശമൊന്നും ഖുർആനിലില്ല. പുറപ്പാടിനുശേഷം അവർ സീനായിൽ അലഞ്ഞു തിരിയുകയും, പതിററാണ്ടുകൾക്ക് ശേഷം അവർ വാഗ്ദത്ത ഭൂമിയിൽ (ഫലസ്തീനിൽ) പ്രവേശിക്കുകയും ചെയ്തതായിട്ടാണ് ഖുർആനിൽ നിന്ന് മനസ്സിലാകുന്നത്. ഈ കാരണത്താൽ 'അതൊക്കെ ഇസ്രായീൽ സന്തതികൾക്ക് നാം അവകാശപ്പെടുത്തിക്കൊടുക്കുകയും ചെയ്തു' എന്ന വാക്യത്തിന്, ഈജിപ്തിൽ ഉണ്ടായിരുന്നതിന് തുല്യമായ സുഖസൗകര്യങ്ങളൊക്കെ പിൽക്കാലത്ത് ഫലസ്തീനിൽ അവർക്ക് നൽകി എന്നാണ് ചില വ്യാഖ്യാതാക്കൾ വിശദീകരണം നൽകിയിട്ടുള്ളത്.

ഫിർഔൻ മുങ്ങിനശിച്ച ഉടനെ ഇസ്രായീല്യർ ഈജിപ്തിലേക്ക് തിരിച്ചുപോയി കുറെകാലം അവിടെ താമസിച്ചിട്ടുണ്ടെന്ന് പറയുന്ന ചില വ്യാഖ്യാതാക്കളും ഉണ്ട്. അവർ ഈ വാക്യം അക്ഷരാർത്ഥത്തിൽ തന്നെ എടുക്കുന്നു. പ്രാചീന ഈജിപ്തിനെ പററിയുള്ള ആധുനിക പഠനങ്ങൾ ഈ അഭിപ്രായത്തിന് പിൻബലം നൽകുന്നതായി ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്.

فَانفَلَقَ فَكَانَ كُلُّ فِرْقٍ كَالطَّوْدِ الْعَظِيمِ ٦٣

എന്നിട്ട് (വെള്ളത്തിന്റെ) ഓരോ പൊളിയും വലിയ പർവ്വതം പോലെ ആയിത്തീരുകയും ചെയ്തു.

وَأَزْلَفْنَا ثَمَّ الْآخَرِينَ ٦٤

64. മററവരെ (ഫിർഔൻ പക്ഷം) യും നാം അതിന്റെ അടുത്തെത്തിക്കുകയുണ്ടായി

وَأَنجَيْنَا مُوسَىٰ وَمَن مَّعَهُ أَجْمَعِينَ ٦٥

65. മൂസായെയും അദ്ദേഹത്തോടൊപ്പമുള്ള വരെയും മുഴുവൻ നാം രക്ഷപ്പെടുത്തി.

ثُمَّ أَغْرَقْنَا الْآخَرِينَ ٦٦

66. പിന്നെ മററവരെ നാം മുക്കി നശിപ്പിച്ചു.

إِنَّ فِي ذَٰلِكَ لَآيَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ٦٧

67. തീർച്ചയായും അതിൽ (സത്യനിഷേധി കൾക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ الْعَزِيزُ الرَّحِيمُ ٦٨

68. തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെ യാണ് പ്രതാപിയും കരുണാനിധിയും.

وَاتْلُ عَلَيْهِمْ نَبَأَ إِبْرَاهِيمَ ٦٩

69. ഇബ്രാഹീമിന്റെ വൃത്താന്തവും അവർക്ക് നീ വായിച്ചു കേൾപിക്കുക.

إِذْ قَالَ لِأَبِيهِ وَقَوْمِهِ مَا تَعْبُدُونَ ٧٠

70. അതായത് നിങ്ങൾ എന്തൊന്നിനെയാണ് ആരാധിച്ചു കൊണ്ടിരിക്കുന്നത് എന്ന് തന്റെ പിതാവിനോടും, തന്റെ ജനങ്ങളോടും അദ്ദേഹം ചോദിച്ച സന്ദർഭം.

قَالُوا نَعْبُدُ أَصْنَامًا فَنَظَلُّ لَهَا عَاكِفِينَ ٧١

71. അവർ പറഞ്ഞു: ഞങ്ങൾ ചില വിഗ്രഹ ങ്ങളെ ആരാധിക്കുകയും അവയുടെ മുമ്പിൽ ഭജനമിരിക്കുകയും ചെയ്യുന്നു.

قَالَ هَلْ يَسْمَعُونَكُمْ إِذْ تَدْعُونَ ٧٢

72. അദ്ദേഹം പറഞ്ഞു: നിങ്ങൾ പ്രാർത്ഥി ക്കുമ്പോൾ അവരത് കേൾക്കുമോ?

أَوْ يَنفَعُونَكُمْ أَوْ يَضُرُّونَ ٧٣

73. അഥവാ, അവർ നിങ്ങൾക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യുമോ?

قَالُوا بَلْ وَجَدْنَا آبَاءَنَا كَذَٰلِكَ يَفْعَلُونَ ٧٤

74. അവർ പറഞ്ഞു: അല്ല, ഞങ്ങളുടെ പിതാ ക്കൾ അപ്രകാരം ചെയ്യുന്നതായി ഞങ്ങൾ കണ്ടിരിക്കുന്നു (എന്ന് മാത്രം).

قَالَ أَفَرَأَيْتُم مَّا كُنتُمْ تَعْبُدُونَ ٧٥
أَنتُمْ وَآبَاؤُكُمُ الْأَقْدَمُونَ ٧٦

75, 76. അദ്ദേഹം പറഞ്ഞു: അപ്പോൾ നിങ്ങ ളും നിങ്ങളുടെ പൂർവ്വപിതാക്കളും ആരാധിച്ചു കൊണ്ടിരിക്കുന്നത് എന്തിനെയാണെന്ന് നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ?

فَإِنَّهُمْ عَدُوٌّ لِّي إِلَّا رَبَّ الْعَالَمِينَ ٧٧

77. എന്നാൽ അവർ (ദൈവങ്ങൾ) എന്റെ ശത്രുക്കളാകുന്നു; ലോക രക്ഷിതാവ് ഒഴികെ.

الَّذِي خَلَقَنِي فَهُوَ يَهْدِينِ ٧٨

78. അതായത് എന്നെ സൃഷ്ടിച്ച് എനിക്ക് മാർഗ്ഗദർശനം നൽകിക്കൊണ്ടിരിക്കുന്നവൻ.

79. എനിക്ക് ആഹാരം തരികയും കുടിനീർ തരികയും ചെയ്യുന്നവൻ.

80. എനിക്ക് രോഗം ബാധിച്ചാൽ അവനാണ് എന്നെ സുഖപ്പെടുത്തുന്നത്.

81. എന്നെ മരിപ്പിക്കുകയും പിന്നീട് ജീവിപ്പിക്കുകയും ചെയ്യുന്നവൻ.

82. പ്രതിഫലത്തിന്റെ നാളിൽ എന്റെ തെററ് പൊറുത്തു തരുമെന്ന് ഞാൻ ആശിക്കുന്നുവോ അവൻ.

83. എന്റെ രക്ഷിതാവേ, എനിക്ക് നീ തത്വജ്ഞാനം നൽകുകയും എന്നെ നീ സജ്ജനങ്ങളോടൊപ്പം ചേർക്കുകയും ചെയ്യേണമേ.

84. പിൽകാലക്കാർക്കിടയിൽ എനിക്ക് നീ സൽകീർത്തി ഉണ്ടാക്കേണമേ.

85. എന്നെ നീ സുഖസമ്പൂർണ്ണമായ സ്വർഗ്ഗത്തിന്റെ അവകാശികളിൽ പെട്ടവനാക്കേണമേ.

86. എന്റെ പിതാവിനു നീ പൊറുത്തു കൊടുക്കേണമേ. തീർച്ചയായും അദ്ദേഹം വഴിപിഴച്ചവരുടെ കൂട്ടത്തിലായിരിക്കുന്നു.

87. അവർ (മനുഷ്യർ) ഉയിർത്തെഴുന്നേല്പിക്കപ്പെടുന്ന ദിവസം എന്നെ നീ അപമാനത്തിലാക്കരുതേ.

88, 89. അതായത്, കുററമററ ഹൃദയവുമായി അല്ലാഹുവിങ്കൽ ചെന്നവർക്കൊഴികെ സ്വത്തോ സന്താനങ്ങളോ പ്രയോജനപ്പെടാത്ത ദിവസം.

90. (അന്ന്) സൂക്ഷ്മത പാലിക്കുന്നവർക്ക് സ്വർഗം അടുപ്പിക്കപ്പെടുന്നതാണ്.

91. ദുർമാർഗികൾക്ക് നരകം തുറന്നു കാണിക്കപ്പെടുന്നതുമാണ്.

92, 93. 'അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിച്ചിരുന്നതെല്ലാം എവിടെപ്പോയി? അവർ നിങ്ങളെ സഹായിക്കുകയോ, സ്വയം സഹായം നേടുകയോ ചെയ്യുന്നുണ്ടോ?' എന്ന് അവരോട് ചോദിക്കപ്പെടുകയും ചെയ്യും.

94, 95. തുടർന്ന് അവരും (ആരാധ്യന്മാർ) ആ ദുർമ്മാർഗികളും ഇബ്ലീസിന്റെ മുഴുവൻ സൈന്യങ്ങളും അതിൽ (നരകത്തിൽ) മുഖം കുത്തി വീഴ്ത്തപ്പെടുന്നതാണ്.

وَالَّذِي هُوَ يُطْعِمُنِي وَيَسْقِينِ ٧٩

وَإِذَا مَرِضْتُ فَهُوَ يَشْفِينِ ٨٠

وَالَّذِي يُمِيتُنِي ثُمَّ يُحْيِينِ ٨١

وَالَّذِي أَطْمَعُ أَن يَغْفِرَ لِي خَطِيئَتِي يَوْمَ الدِّينِ ٨٢

رَبِّ هَبْ لِي حُكْمًا وَأَلْحِقْنِي بِالصَّالِحِينَ ٨٣

وَاجْعَل لِّي لِسَانَ صِدْقٍ فِي الْآخِرِينَ ٨٤

وَاجْعَلْنِي مِن وَرَثَةِ جَنَّةِ النَّعِيمِ ٨٥

وَاغْفِرْ لِأَبِي إِنَّهُ كَانَ مِنَ الضَّالِّينَ ٨٦

وَلَا تُخْزِنِي يَوْمَ يُبْعَثُونَ ٨٧

يَوْمَ لَا يَنفَعُ مَالٌ وَلَا بَنُونَ ٨٨

إِلَّا مَنْ أَتَى اللَّهَ بِقَلْبٍ سَلِيمٍ ٨٩

وَأُزْلِفَتِ الْجَنَّةُ لِلْمُتَّقِينَ ٩٠

وَبُرِّزَتِ الْجَحِيمُ لِلْغَاوِينَ ٩١

وَقِيلَ لَهُمْ أَيْنَ مَا كُنتُمْ تَعْبُدُونَ ٩٢

مِن دُونِ اللَّهِ هَلْ يَنصُرُونَكُمْ أَوْ يَنتَصِرُونَ ٩٣

فَكُبْكِبُوا فِيهَا هُمْ وَالْغَاوُونَ ٩٤

وَجُنُودُ إِبْلِيسَ أَجْمَعُونَ ٩٥

قَالُوا۟ وَهُمْ فِيهَا يَخْتَصِمُونَ ﴿٩٦﴾

96. അവിടെ വെച്ച് അന്യോന്യം വഴക്ക് കൂടിക്കൊണ്ടിരിക്കെ അവർ പറയും:

تَٱللَّهِ إِن كُنَّا لَفِى ضَلَـٰلٍ مُّبِينٍ ﴿٩٧﴾

إِذْ نُسَوِّيكُم بِرَبِّ ٱلْعَـٰلَمِينَ ﴿٩٨﴾

97, 98. അല്ലാഹുവാണ സത്യം! നിങ്ങൾക്ക് ഞങ്ങൾ ലോകരക്ഷിതാവിനോട് തുല്യത കല്പിക്കുന്ന സമയത്ത് ഞങ്ങൾ വ്യക്തമായ വഴികേടിൽ തന്നെയായിരുന്നു.

وَمَآ أَضَلَّنَآ إِلَّا ٱلْمُجْرِمُونَ ﴿٩٩﴾

99. ഞങ്ങളെ വഴി പിഴപ്പിച്ചത് ആ കുററവാളികളല്ലാതെ മററാരുമല്ല.

فَمَا لَنَا مِن شَـٰفِعِينَ ﴿١٠٠﴾

100. ഇപ്പോൾ ഞങ്ങൾക്ക് ശുപാർശക്കാരായി ആരുമില്ല.

وَلَا صَدِيقٍ حَمِيمٍ ﴿١٠١﴾

101. ഉററ സുഹൃത്തുമില്ല.

فَلَوْ أَنَّ لَنَا كَرَّةً فَنَكُونَ مِنَ ٱلْمُؤْمِنِينَ ﴿١٠٢﴾

102. അതിനാൽ ഞങ്ങൾക്കൊന്നു മടങ്ങിപ്പോകാൻ കഴിഞ്ഞിരുന്നെങ്കിൽ. എങ്കിൽ ഞങ്ങൾ സത്യവിശ്വാസികളുടെ കൂട്ടത്തിലാകുമായിരുന്നു.

إِنَّ فِى ذَٰلِكَ لَـَٔايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٠٣﴾

103. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٠٤﴾

104. തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

كَذَّبَتْ قَوْمُ نُوحٍ ٱلْمُرْسَلِينَ ﴿١٠٥﴾

105. നൂഹിൻെറ ജനത ദൈവദൂതൻമാരെ നിഷേധിച്ചു തള്ളി.

إِذْ قَالَ لَهُمْ أَخُوهُمْ نُوحٌ أَلَا تَتَّقُونَ ﴿١٠٦﴾

106. അവരുടെ സഹോദരൻ നൂഹ് അവരോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: 'നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

إِنِّى لَكُمْ رَسُولٌ أَمِينٌ ﴿١٠٧﴾

107. തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു.

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١٠٨﴾

108. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِىَ إِلَّا عَلَىٰ رَبِّ ٱلْعَـٰلَمِينَ ﴿١٠٩﴾

109. ഇതിൻെറ പേരിൽ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു.

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١١٠﴾

110. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുക.'

قَالُوٓا۟ أَنُؤْمِنُ لَكَ وَٱتَّبَعَكَ ٱلْأَرْذَلُونَ ﴿١١١﴾

111. അവർ പറഞ്ഞു; നിന്നെ പിന്തുടർന്നിട്ടുള്ളത് ഏററവും താഴ്ന്ന ആളുകളായിരിക്കെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയോ?

قَالَ وَمَا عِلْمِى بِمَا كَانُوا۟ يَعْمَلُونَ ﴿١١٢﴾

112. അദ്ദേഹം പറഞ്ഞു: അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പററി എനിക്ക് എന്തറിയാം?[792]

إِنْ حِسَابُهُمْ إِلَّا عَلَىٰ رَبِّى ۖ لَوْ تَشْعُرُونَ ﴿١١٣﴾

113. അവരെ വിചാരണ നടത്തുക എന്നത് എൻെറ രക്ഷിതാവിൻെറ ബാധ്യത മാത്രമാകുന്നു. നിങ്ങൾ ബോധമുള്ളവരായെങ്കിൽ!

وَمَآ أَنَا۠ بِطَارِدِ ٱلْمُؤْمِنِينَ ﴿١١٤﴾

114. സത്യവിശ്വാസികളെ ഞാൻ ഒരിക്കലും ആട്ടിക്കളയുന്നതല്ല.

إِنْ أَنَا۠ إِلَّا نَذِيرٌ مُّبِينٌ ﴿١١٥﴾

115. ഞാൻ വ്യക്തമായ ഒരു താക്കീതുകാരൻ മാത്രമാകുന്നു.

قَالُوا۟ لَئِن لَّمْ تَنتَهِ يَٰنُوحُ لَتَكُونَنَّ مِنَ ٱلْمَرْجُومِينَ ﴿١١٦﴾

116. അവർ പറഞ്ഞു: നൂഹേ, നീ (ഇതിൽ നിന്നു) വിരമിക്കുന്നില്ലെങ്കിൽ തീർച്ചയായും നീ എറിഞ്ഞുകൊല്ലപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും.

قَالَ رَبِّ إِنَّ قَوْمِى كَذَّبُونِ ﴿١١٧﴾

117. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, തീർച്ചയായും എൻെറ ജനത എന്നെ നിഷേധിച്ചു തള്ളിയിരിക്കുന്നു.

فَٱفْتَحْ بَيْنِى وَبَيْنَهُمْ فَتْحًا وَنَجِّنِى وَمَن مَّعِىَ مِنَ ٱلْمُؤْمِنِينَ ﴿١١٨﴾

118. അതിനാൽ എനിക്കും അവർക്കുമിടയിൽ നീ ഒരു തുറന്ന തീരുമാനമെടുക്കുകയും, എന്നെയും എൻെറ കൂടെയുള്ള വിശ്വാസികളെയും നീ രക്ഷപ്പെടുത്തുകയും ചെയ്യേണമേ.

فَأَنجَيْنَٰهُ وَمَن مَّعَهُۥ فِى ٱلْفُلْكِ ٱلْمَشْحُونِ ﴿١١٩﴾

119. അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിൻെറ കൂടെയുള്ളവരെയും ഭാരം നിറയ്ക്കപ്പെട്ട കപ്പലിൽ നാം രക്ഷപ്പെടുത്തി.

ثُمَّ أَغْرَقْنَا بَعْدُ ٱلْبَاقِينَ ﴿١٢٠﴾

120. പിന്നെ ബാക്കിയുള്ളവരെ അതിനുശേഷം നാം മുക്കി നശിപ്പിക്കുകയും ചെയ്തു.

إِنَّ فِى ذَٰلِكَ لَءَايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٢١﴾

121. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٢٢﴾

122. തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

كَذَّبَتْ عَادٌ ٱلْمُرْسَلِينَ ﴿١٢٣﴾

123. ആദ് സമുദായം ദൈവദൂതന്മാരെ നിഷേധിച്ചു തള്ളി.

792. അവരുടെ കർമ്മമാണ് അവരുടെ താഴ്ചയ്ക്കും, ഉയർച്ചയ്ക്കും നിദാനം. കർമ്മങ്ങളുടെ കണക്ക് എനിക്കറിയില്ല. അല്ലാഹുവാണ് കണക്ക് നോക്കി പ്രതിഫലം നിശ്ചയിക്കുന്നവൻ. അതിനാൽ നിങ്ങൾ തരം താഴ്ത്തുന്ന സത്യവിശ്വാസികളെ നിങ്ങളുടെ പ്രീതിക്ക് വേണ്ടി ഞാൻ ആട്ടിയകററുകയില്ല. എന്നർത്ഥം.

إِذْ قَالَ لَهُمْ أَخُوهُمْ هُودٌ أَلَا تَتَّقُونَ ﴿١٢٤﴾

124. അവരുടെ സഹോദരൻ ഹൂദ് അവരോട് പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٢٥﴾

125. തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٢٦﴾

126. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ إِنْ أَجْرِيَ إِلَّا عَلَىٰ رَبِّ الْعَالَمِينَ ﴿١٢٧﴾

127. ഇതിൻെറ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു.

أَتَبْنُونَ بِكُلِّ رِيعٍ آيَةً تَعْبَثُونَ ﴿١٢٨﴾

128. വ്യഥാ പൊങ്ങച്ചം കാണിക്കുവാനായി എല്ലാ കുന്നിൻ പ്രദേശങ്ങളിലും നിങ്ങൾ പ്രതാപ ചിഹ്നങ്ങൾ (ഗോപുരങ്ങൾ) കെട്ടിപ്പൊക്കുകയാണോ?

وَتَتَّخِذُونَ مَصَانِعَ لَعَلَّكُمْ تَخْلُدُونَ ﴿١٢٩﴾

129. നിങ്ങൾക്ക് എന്നെന്നും താമസിക്കാമെന്ന ഭാവേന നിങ്ങൾ മഹാ സൗധങ്ങൾ ഉണ്ടാക്കുകയുമാണോ?

وَإِذَا بَطَشْتُمْ بَطَشْتُمْ جَبَّارِينَ ﴿١٣٠﴾

130. നിങ്ങൾ ബലം പ്രയോഗിക്കുകയാണെങ്കിൽ നിഷ്ഠൂരന്മാരായിക്കൊണ്ട് നിങ്ങൾ ബലം പ്രയോഗിക്കുന്നു.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٣١﴾

131. ആകയാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുക.

وَاتَّقُوا الَّذِي أَمَدَّكُمْ بِمَا تَعْلَمُونَ ﴿١٣٢﴾

132. നിങ്ങൾക്ക് തന്നെ അറിയാവുന്നവ (സുഖസൗകര്യങ്ങൾ) മുഖേന നിങ്ങളെ സഹായിച്ചവനെ നിങ്ങൾ സൂക്ഷിക്കുക.

أَمَدَّكُمْ بِأَنْعَامٍ وَبَنِينَ ﴿١٣٣﴾ وَجَنَّاتٍ وَعُيُونٍ ﴿١٣٤﴾

133, 134. കന്നുകാലികളും സന്താനങ്ങളും തോട്ടങ്ങളും അരുവികളും മുഖേന അവൻ നിങ്ങളെ സഹായിച്ചിരിക്കുന്നു.

إِنِّي أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ﴿١٣٥﴾

135. നിങ്ങളുടെ കാര്യത്തിൽ ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തീർച്ചയായും ഞാൻ ഭയപ്പെടുന്നു.'

قَالُوا سَوَاءٌ عَلَيْنَا أَوَعَظْتَ أَمْ لَمْ تَكُنْ مِنَ الْوَاعِظِينَ ﴿١٣٦﴾

136. അവർ പറഞ്ഞു: 'നീ ഉപദേശം നൽകിയാലും, ഉപദേശിക്കുന്നവരുടെ കൂട്ടത്തിൽ ആയില്ലെങ്കിലും ഞങ്ങളെ സംബന്ധിച്ചിടത്തോളം സമമാകുന്നു.

إِنْ هَٰذَا إِلَّا خُلُقُ الْأَوَّلِينَ ﴿١٣٧﴾

137. ഇത്[793] പൂർവ്വികന്മാരുടെ സമ്പ്രദായം തന്നെയാകുന്നു.

وَمَا نَحْنُ بِمُعَذَّبِينَ ﴿١٣٨﴾

138. ഞങ്ങൾ ശിക്ഷിക്കപ്പെടുന്നവരല്ല'

فَكَذَّبُوهُ فَأَهْلَكْنَاهُمْ ۗ إِنَّ فِي ذَٰلِكَ لَآيَةً ۖ وَمَا كَانَ أَكْثَرُهُمْ مُؤْمِنِينَ ﴿١٣٩﴾

139. അങ്ങനെ അവർ അദ്ദേഹത്തെ നിഷേധിച്ചു തള്ളുകയും, അതിനാൽ നാം അവരെ നശിപ്പിക്കുകയും ചെയ്തു. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ الْعَزِيزُ الرَّحِيمُ ﴿١٤٠﴾

140. തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

كَذَّبَتْ ثَمُودُ الْمُرْسَلِينَ ﴿١٤١﴾

141. ഥമൂദ് സമുദായം ദൈവദൂതന്മാരെ നിഷേധിച്ചു തള്ളി.

إِذْ قَالَ لَهُمْ أَخُوهُمْ صَالِحٌ أَلَا تَتَّقُونَ ﴿١٤٢﴾

142. അവരുടെ സഹോദരൻ സാലിഹ് അവരോട് പറഞ്ഞ സന്ദർഭം: 'നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٤٣﴾

143. തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٤٤﴾

144. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِيَ إِلَّا عَلَىٰ رَبِّ الْعَالَمِينَ ﴿١٤٥﴾

145. നിങ്ങളോട് ഞാൻ ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു.

أَتُتْرَكُونَ فِي مَا هَاهُنَا آمِنِينَ ﴿١٤٦﴾

146. ഇവിടെയുള്ളതിൽ (സമൃദ്ധിയിൽ) നിർഭയരായിക്കഴിയാൻ നിങ്ങൾ വിട്ടേക്കപ്പെടുമോ?

فِي جَنَّاتٍ وَعُيُونٍ ﴿١٤٧﴾ وَزُرُوعٍ وَنَخْلٍ طَلْعُهَا هَضِيمٌ ﴿١٤٨﴾

147, 148. അതായത് തോട്ടങ്ങളിലും, അരുവികളിലും, വയലുകളിലും കുല ഭാരം തൂങ്ങുന്ന ഈന്തപ്പനകളിലും.[794]

وَتَنْحِتُونَ مِنَ الْجِبَالِ بُيُوتًا فَارِهِينَ ﴿١٤٩﴾

149. നിങ്ങൾ സന്തോഷ പ്രമത്തരായിക്കൊണ്ട് പർവ്വതങ്ങളിൽ വീടുകൾ തുരന്നുണ്ടാക്കുകയും ചെയ്യുന്നു.

---

793. 'ഇത്' എന്ന വാക്ക് കൊണ്ട് സൂചിപ്പിക്കപ്പെടുന്നത് അവരുടെ മതാചാരമാകാം. 'ഞങ്ങൾ സ്വീകരിച്ചിട്ടുള്ള ഈ മതം ഞങ്ങളുടെ പൂർവ്വപിതാക്കളുടെ സമ്പ്രദായം തന്നെയാകുന്നു. അത് ഞങ്ങൾ കൈവെടിയുകയില്ല' എന്നായിരിക്കും അപ്പോൾ ഈ വാക്യത്തിന്റെ വിവക്ഷ. അദ്ദേഹം പ്രബോധനം ചെയ്യുന്ന വിശ്വാസാചാരങ്ങളെ പററിയുമാകാം 'ഇത്' എന്ന സൂചന. 'നീ പറയുന്ന കാര്യങ്ങൾ—വിശിഷ്യാ പരലോകശിക്ഷയെപററിയുള്ള താക്കീതുകൾ— പഴമക്കാർ പറഞ്ഞു ശീലിച്ച കാര്യങ്ങൾ മാത്രമാണ്. അതൊന്നും യാഥാർത്ഥ്യമല്ല' എന്നായിരിക്കും അപ്പോൾ ഈ വാക്കിന്റെ വിവക്ഷ.

794. ഐശ്വര്യപൂർണ്ണമായ ഈ ജീവിതം എന്നെന്നും ആസ്വദിച്ചുകൊണ്ടിരിക്കാൻ നിങ്ങൾ അനുവദിക്കപ്പെടുമെന്ന് കരുതുന്നുണ്ടോ? എന്നർത്ഥം.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٥٠﴾

150. ആകയാല്‍ നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിന്‍.

وَلَا تُطِيعُوا أَمْرَ الْمُسْرِفِينَ ﴿١٥١﴾
الَّذِينَ يُفْسِدُونَ فِي الْأَرْضِ وَلَا يُصْلِحُونَ ﴿١٥٢﴾

151, 152. ഭൂമിയില്‍ കുഴപ്പമുണ്ടാക്കുകയും, നന്മ വരുത്താതിരിക്കുകയും ചെയ്യുന്നവരായ അതിക്രമകാരികളുടെ കല്‍പന നിങ്ങള്‍ അനുസരിച്ചു പോകരുത്'

قَالُوا إِنَّمَا أَنتَ مِنَ الْمُسَحَّرِينَ ﴿١٥٣﴾

153. അവര്‍ പറഞ്ഞു: 'നീ മാരണം ബാധിച്ചവരില്‍ പെട്ട ഒരാള്‍ മാത്രമാകുന്നു.[795]

مَا أَنتَ إِلَّا بَشَرٌ مِّثْلُنَا فَأْتِ بِآيَةٍ إِن كُنتَ مِنَ الصَّادِقِينَ ﴿١٥٤﴾

154. നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യന്‍ മാത്രമാണ്. അതിനാല്‍ നീ സത്യവാന്മാരില്‍ പെട്ടവനാണെങ്കില്‍ വല്ല ദൃഷ്ടാന്തവും കൊണ്ടുവരൂ.

قَالَ هَٰذِهِ نَاقَةٌ لَّهَا شِرْبٌ وَلَكُمْ شِرْبُ يَوْمٍ مَّعْلُومٍ ﴿١٥٥﴾

155. അദ്ദേഹം പറഞ്ഞു: ഇതാ ഒരു ഒട്ടകം. അതിന് വെള്ളം കുടിക്കാന്‍ ഒരു ഊഴമുണ്ട്. നിങ്ങള്‍ക്കും ഒരു ഊഴമുണ്ട്; ഒരു നിശ്ചിത ദിവസത്തില്‍.

وَلَا تَمَسُّوهَا بِسُوءٍ فَيَأْخُذَكُمْ عَذَابُ يَوْمٍ عَظِيمٍ ﴿١٥٦﴾

156. നിങ്ങള്‍ അതിന് യാതൊരു ദ്രോഹവും ഏല്‍പിക്കരുത്. (അങ്ങനെ ചെയ്യുന്നപക്ഷം) ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ നിങ്ങളെ പിടികൂടും.

فَعَقَرُوهَا فَأَصْبَحُوا نَادِمِينَ ﴿١٥٧﴾

157. എന്നാല്‍ അവര്‍ അതിനെ വെട്ടിക്കൊന്നു. അങ്ങനെ അവര്‍ ഖേദക്കാരായിത്തീര്‍ന്നു.

فَأَخَذَهُمُ الْعَذَابُ ۗ إِنَّ فِي ذَٰلِكَ لَآيَةً ۖ وَمَا كَانَ
أَكْثَرُهُم مُّؤْمِنِينَ ﴿١٥٨﴾

158. ഉടനെ ശിക്ഷ അവരെ പിടികൂടി. തീര്‍ച്ചയായും അതില്‍ (മനുഷ്യര്‍ക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാല്‍ അവരില്‍ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ الْعَزِيزُ الرَّحِيمُ ﴿١٥٩﴾

159. തീര്‍ച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

كَذَّبَتْ قَوْمُ لُوطٍ الْمُرْسَلِينَ ﴿١٦٠﴾

160. ലൂത്തിന്റെ ജനത ദൈവദൂതന്മാരെ നിഷേധിച്ചു തള്ളി.

إِذْ قَالَ لَهُمْ أَخُوهُمْ لُوطٌ أَلَا تَتَّقُونَ ﴿١٦١﴾

161. അവരുടെ സഹോദരന്‍ ലൂത്ത് അവരോട് പറഞ്ഞ സന്ദര്‍ഭം: 'നിങ്ങള്‍ സൂക്ഷ്മത പാലിക്കുന്നില്ലേ?

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٦٢﴾

162. തീര്‍ച്ചയായും ഞാന്‍ നിങ്ങള്‍ക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു.

---

795. നീ ഇങ്ങനെ അസാധാരണമാംവിധം സംസാരിക്കുന്നതും മറ്റും നിനക്ക് ഏതോ മാരണം ബാധിച്ചതിന്റെ ഫലമായാണെന്ന് ഞങ്ങള്‍ കരുതുന്നു എന്നര്‍ത്ഥം.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٦٣﴾

163. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ إِنْ أَجْرِيَ إِلَّا عَلَىٰ رَبِّ الْعَالَمِينَ ﴿١٦٤﴾

164. ഇതിൻെറ പേരിൽ നിങ്ങളോട് ഞാൻ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു.

أَتَأْتُونَ الذُّكْرَانَ مِنَ الْعَالَمِينَ ﴿١٦٥﴾
وَتَذَرُونَ مَا خَلَقَ لَكُمْ رَبُّكُمْ مِنْ أَزْوَاجِكُمْ بَلْ أَنْتُمْ قَوْمٌ عَادُونَ ﴿١٦٦﴾

165, 166. നിങ്ങൾ ലോകരിൽ നിന്ന് ആണുങ്ങളുടെ അടുക്കൽ ചെല്ലുകയും, നിങ്ങളുടെ രക്ഷിതാവ് നിങ്ങൾക്ക് വേണ്ടി സൃഷ്ടിച്ചുതന്നിട്ടുള്ള നിങ്ങളുടെ ഇണകളെ വിട്ടുകളയുകയുമാണോ? അല്ല, നിങ്ങൾ അതിക്രമകാരികളായ ഒരു ജനത തന്നെ.

قَالُوا لَئِنْ لَمْ تَنْتَهِ يَا لُوطُ لَتَكُونَنَّ مِنَ الْمُخْرَجِينَ ﴿١٦٧﴾

167. അവർ പറഞ്ഞു: ലൂത്തേ, നീ (ഇതിൽ നിന്ന്)വിരമിച്ചില്ലെങ്കിൽ തീർച്ചയായും നീ (നാട്ടിൽ നിന്ന്) പുറത്താക്കപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും.

قَالَ إِنِّي لِعَمَلِكُمْ مِنَ الْقَالِينَ ﴿١٦٨﴾

168. അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ നിങ്ങളുടെ പ്രവൃത്തിയെ വെറുക്കുന്നവരുടെ കൂട്ടത്തിലാകുന്നു.

رَبِّ نَجِّنِي وَأَهْلِي مِمَّا يَعْمَلُونَ ﴿١٦٩﴾

169. (അദ്ദേഹം പ്രാർത്ഥിച്ചു:) എൻെറ രക്ഷിതാവേ, എന്നെയും എൻെറ കുടുംബത്തെയും ഇവർ പ്രവർത്തിച്ചുകൊണ്ടിരി ക്കുന്നതിൽ നിന്ന് നീ രക്ഷപ്പെടുത്തേണമേ.

فَنَجَّيْنَاهُ وَأَهْلَهُ أَجْمَعِينَ ﴿١٧٠﴾

170. അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിൻെറ കുടുംബത്തെയും മുഴുവൻ നാം രക്ഷപ്പെടുത്തി.

إِلَّا عَجُوزًا فِي الْغَابِرِينَ ﴿١٧١﴾

171. പിന്മാറി നിന്നവരിൽ ഒരു കിഴവി ഒഴികെ.[796]

ثُمَّ دَمَّرْنَا الْآخَرِينَ ﴿١٧٢﴾

172. പിന്നീട് മററുള്ളവരെ നാം തകർത്തുകളഞ്ഞു.

وَأَمْطَرْنَا عَلَيْهِمْ مَطَرًا فَسَاءَ مَطَرُ الْمُنْذَرِينَ ﴿١٧٣﴾

173. അവരുടെ മേൽ നാം ഒരു തരം മഴ വർഷിപ്പിക്കുകയുംചെയ്തു. താക്കീതു നൽകപ്പെട്ടവർക്ക് ലഭിച്ച ആ മഴ എത്ര മോശം![797]

إِنَّ فِي ذَٰلِكَ لَآيَةً وَمَا كَانَ أَكْثَرُهُمْ مُؤْمِنِينَ ﴿١٧٤﴾

174. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരുംവിശ്വസിക്കുന്നവരായില്ല.

796. അത് ലൂത്ത് നബി(അ)യുടെ അവിശ്വാസിനിയായ ഭാര്യയായിരുന്നു.
797. ഒരു തരം ചുടുകല്ലുകൾ അവരുടെ മേൽ വർഷിക്കുകയാണുണ്ടായതെന്ന് 15:74ൽ വ്യക്തമാക്കിയിട്ടുണ്ട്.

175. തീർച്ചയായും നിൻെറ രക്ഷിതാവ് തന്നെയാണ് പ്രതാപിയും കരുണാനിധിയും.

وَإِنَّ رَبَّكَ لَهُوَ الْعَزِيزُ الرَّحِيمُ ﴿١٧٥﴾

176. 'ഐക്കത്തിൽ' (മരക്കൂട്ടങ്ങൾക്കിടയിൽ) താമസിച്ചിരുന്നവരും[798] ദൈവദൂതന്മാരെ നിഷേധിച്ചുതള്ളി.

كَذَّبَ أَصْحَابُ لْئَيْكَةِ الْمُرْسَلِينَ ﴿١٧٦﴾

177. അവരോട് ശുഐബ്പറഞ്ഞ സന്ദർഭം: 'നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

إِذْ قَالَ لَهُمْ شُعَيْبٌ أَلَا تَتَّقُونَ ﴿١٧٧﴾

178. തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു.

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٧٨﴾

179. അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٧٩﴾

180. ഇതിൻെറ പേരിൽ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോക രക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു.

وَمَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ إِنْ أَجْرِيَ إِلَّا عَلَىٰ رَبِّ الْعَالَمِينَ ﴿١٨٠﴾

181. നിങ്ങൾ അളവു പൂർത്തിയാക്കിക്കൊടുക്കുക. നിങ്ങൾ (ജനങ്ങൾക്ക്) നഷ്ടമുണ്ടാക്കുന്നവരുടെ കൂട്ടത്തിലാകരുത്.

أَوْفُوا الْكَيْلَ وَلَا تَكُونُوا مِنَ الْمُخْسِرِينَ ﴿١٨١﴾

182. കൃത്രിമമില്ലാത്ത തുലാസ്സ് കൊണ്ട് നിങ്ങൾ തൂക്കുക.

وَزِنُوا بِالْقِسْطَاسِ الْمُسْتَقِيمِ ﴿١٨٢﴾

183. ജനങ്ങൾക്ക് അവരുടെ സാധനങ്ങളിൽ നിങ്ങൾ കമ്മി വരുത്തരുത്. നാശകാരികളായിക്കൊണ്ട് നിങ്ങൾ ഭൂമിയിൽ അതിക്രമം പ്രവർത്തിക്കരുത്.

وَلَا تَبْخَسُوا النَّاسَ أَشْيَاءَهُمْ وَلَا تَعْثَوْا فِي الْأَرْضِ
مُفْسِدِينَ ﴿١٨٣﴾

184. നിങ്ങളെയും പൂർവ്വതലമുറകളെയും സൃഷ്ടിച്ചവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.'

وَاتَّقُوا الَّذِي خَلَقَكُمْ وَالْجِبِلَّةَ الْأَوَّلِينَ ﴿١٨٤﴾

185. അവർ പറഞ്ഞു: 'നീ മാരണം ബാധിച്ചവരിൽ ഒരാൾ മാത്രമാകുന്നു.

قَالُوا إِنَّمَا أَنْتَ مِنَ الْمُسَحَّرِينَ ﴿١٨٥﴾

186. നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. തീർച്ചയായും നീ വ്യാജവാദികളിൽ പെട്ടവനാണെന്നാണ് ഞങ്ങൾ വിചാരിക്കുന്നത്.

وَمَا أَنْتَ إِلَّا بَشَرٌ مِثْلُنَا وَإِنْ نَظُنُّكَ لَمِنَ الْكَاذِبِينَ ﴿١٨٦﴾

187. അതുകൊണ്ട് നീ സത്യവാന്മാരിൽ പെട്ടവനാണെങ്കിൽ ആകാശത്തു നിന്നുള്ള കഷ്ണങ്ങൾ ഞങ്ങളുടെ മേൽ നീ വീഴ്ത്തുക.'

فَأَسْقِطْ عَلَيْنَا كِسَفًا مِنَ السَّمَاءِ إِنْ كُنْتَ مِنَ الصَّادِقِينَ ﴿١٨٧﴾

---

798. മദ്‌യൻ ദേശത്തിന്നടുത്തായിരുന്നു 'ഐക്കത്തു'കാർ താമസിച്ചിരുന്നത്.

قَالَ رَبِّىٓ أَعْلَمُ بِمَا تَعْمَلُونَ ﴿١٨٨﴾

188. അദ്ദേഹം പറഞ്ഞു; നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി എന്റെ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാകുന്നു.

فَكَذَّبُوهُ فَأَخَذَهُمْ عَذَابُ يَوْمِ ٱلظُّلَّةِ ۚ إِنَّهُۥ كَانَ عَذَابَ يَوْمٍ عَظِيمٍ ﴿١٨٩﴾

189. അങ്ങനെ അവർ അദ്ദേഹത്തെ നിഷേധിച്ചു തള്ളി. അതിനാൽ മേഘത്തണൽ മൂടിയ ദിവസത്തെ ശിക്ഷ അവരെ പിടികൂടി.[799] തീർച്ചയായും അത് ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തന്നെയായിരുന്നു.

إِنَّ فِى ذَٰلِكَ لَءَايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٩٠﴾

190. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٩١﴾

191. തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

وَإِنَّهُۥ لَتَنزِيلُ رَبِّ ٱلْعَٰلَمِينَ ﴿١٩٢﴾

192. തീർച്ചയായും ഇത് (ഖുർആൻ) ലോകരക്ഷിതാവ് അവതരിപ്പിച്ചത് തന്നെയാകുന്നു.

نَزَلَ بِهِ ٱلرُّوحُ ٱلْأَمِينُ ﴿١٩٣﴾
عَلَىٰ قَلْبِكَ لِتَكُونَ مِنَ ٱلْمُنذِرِينَ ﴿١٩٤﴾

193, 194. വിശ്വസ്താത്മാവ് (ജിബ്രീൽ) നിന്റെ ഹൃദയത്തിൽ അതുംകൊണ്ട് ഇറങ്ങിയിരിക്കുന്നു. നീ താക്കീതു നൽകുന്നവരുടെ കൂട്ടത്തിലായിരിക്കുവാൻ വേണ്ടിയത്രെ അത്.

بِلِسَانٍ عَرَبِىٍّ مُّبِينٍ ﴿١٩٥﴾

195. സ്പഷ്ടമായ അറബി ഭാഷയിലാണ് (അത് അവതരിപ്പിച്ചത്.)

وَإِنَّهُۥ لَفِى زُبُرِ ٱلْأَوَّلِينَ ﴿١٩٦﴾

196. തീർച്ചയായും അത് മുൻഗാമികളുടെ വേദഗ്രന്ഥങ്ങളിലുണ്ട്.[800]

أَوَلَمْ يَكُن لَّهُمْ ءَايَةً أَن يَعْلَمَهُۥ عُلَمَٰٓؤُا۟ بَنِىٓ إِسْرَٰٓءِيلَ ﴿١٩٧﴾

197. ഇസ്രായീൽ സന്തതികളിലെ പണ്ഡിതന്മാർക്ക് അത് അറിയാം എന്ന കാര്യം ഇവർക്ക് (അവിശ്വാസികൾക്ക്) ഒരു ദൃഷ്ടാന്തമായിരിക്കുന്നില്ലേ?[801]

وَلَوْ نَزَّلْنَٰهُ عَلَىٰ بَعْضِ ٱلْأَعْجَمِينَ ﴿١٩٨﴾
فَقَرَأَهُۥ عَلَيْهِم مَّا كَانُوا۟ بِهِۦ مُؤْمِنِينَ ﴿١٩٩﴾

198, 199. നാം അത് അനറബികളിൽ ഒരാളുടെ മേൽ അവതരിപ്പിക്കുകയും, എന്നിട്ട് അയാൾ അത് അവർക്ക് ഓതിക്കേൾപ്പിക്കുകയും ചെയ്തിരുന്നുവെങ്കിൽ അവരതിൽ വിശ്വസിക്കുമായിരുന്നില്ല.

كَذَٰلِكَ سَلَكْنَٰهُ فِى قُلُوبِ ٱلْمُجْرِمِينَ ﴿٢٠٠﴾

200. അപ്രകാരം കുററവാളികളുടെ ഹൃദയങ്ങളിൽ നാം അത് (അവിശ്വാസം) കടത്തിവിട്ടിരിക്കയാണ്.

---

799. ഒരു മേഘപടലം അവരുടെ മീതെ പ്രത്യക്ഷപ്പെടുകയും, അതിൽ നിന്ന് അവരുടെ മേൽ തീ വർഷിക്കപ്പെടുകയുമാണുണ്ടായതെന്ന് വ്യാഖ്യാതാക്കൾ വ്യക്തമാക്കിയിട്ടുണ്ട്. അതൊരു അഗ്നിപർവ്വത സ്ഫോടനമായിരിക്കാമെന്നാണ് അബ്ദുല്ലാ യൂസുഫലി അഭിപ്രായപ്പെട്ടിട്ടുള്ളത്.
800. വിശുദ്ധ ഖുർആനിന്റെ അവതരണത്തെപ്പററി സൂചിപ്പിക്കുന്നതും, അതിന്റെ സത്യതയ്ക്ക് സാക്ഷ്യം വഹിക്കുന്നതുമായ പല വചനങ്ങളും പൂർവ്വവേദങ്ങളിലുണ്ട്.
801. അബ്ദുല്ലാഹിബ്നു സലാമിനെപ്പോലുള്ള യഹൂദ പണ്ഡിതന്മാർ വിശുദ്ധ ഖുർആനിന്റെ ദൈവികതയ്ക്കും, മുഹമ്മദ് നബി(സ)യുടെ പ്രവാചകത്വത്തിനും സാക്ഷ്യം വഹിച്ചിട്ടുണ്ട്.

لَا يُؤْمِنُونَ بِهِۦ حَتَّىٰ يَرَوُا۟ ٱلْعَذَابَ ٱلْأَلِيمَ ﴿٢٠١﴾

201. വേദനയേറിയ ശിക്ഷ കാണുന്നത് വരേക്കും അവരതിൽ വിശ്വസിക്കുകയില്ല.

فَيَأْتِيَهُم بَغْتَةً وَهُمْ لَا يَشْعُرُونَ ﴿٢٠٢﴾

202. അവർ ഓർക്കാത്ത നിലയിൽ പെട്ടെന്നായിരിക്കും അതവർക്ക് വന്നെത്തുന്നത്.

فَيَقُولُوا۟ هَلْ نَحْنُ مُنظَرُونَ ﴿٢٠٣﴾

203. 'ഞങ്ങൾക്ക് (ഒരല്പം) അവധി നൽകപ്പെടുമോ?' എന്ന് അപ്പോൾ അവർ ചോദിച്ചേക്കും.

أَفَبِعَذَابِنَا يَسْتَعْجِلُونَ ﴿٢٠٤﴾

204. എന്നാൽ നമ്മുടെ ശിക്ഷയെപ്പററിയാണോ അവർ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നത്?

أَفَرَءَيْتَ إِن مَّتَّعْنَٰهُمْ سِنِينَ ﴿٢٠٥﴾
ثُمَّ جَآءَهُم مَّا كَانُوا۟ يُوعَدُونَ ﴿٢٠٦﴾

205, 206. എന്നാൽ നീ ആലോചിച്ചിട്ടുണ്ടോ? നാം അവർക്ക് കുറെ കൊല്ലങ്ങളോളം സുഖസൗകര്യം നൽകുകയും, അനന്തരം അവർക്ക് താക്കീതു നൽകപ്പെട്ടുകൊണ്ടിരിക്കുന്ന ശിക്ഷ അവർക്ക് വരികയും ചെയ്യുവെന്നു വെക്കുക.

مَآ أَغْنَىٰ عَنْهُم مَّا كَانُوا۟ يُمَتَّعُونَ ﴿٢٠٧﴾

207. (എന്നാലും) അവർക്ക് നൽകപ്പെട്ടിരുന്ന ആ സുഖസൗകര്യങ്ങൾ അവർക്കൊരു പ്രയോജനവും ചെയ്യുമായിരുന്നില്ല.[802]

وَمَآ أَهْلَكْنَا مِن قَرْيَةٍ إِلَّا لَهَا مُنذِرُونَ ﴿٢٠٨﴾

208. ഒരു രാജ്യവും നാം നശിപ്പിച്ചിട്ടില്ല; അതിന്ന് താക്കീതുകാർ ഉണ്ടായിട്ടല്ലാതെ.

ذِكْرَىٰ وَمَا كُنَّا ظَٰلِمِينَ ﴿٢٠٩﴾

209. ഓർമ്മപ്പെടുത്തുവാൻ വേണ്ടിയത്രെ അത്. നാം അക്രമം ചെയ്യുന്നവനായിട്ടില്ല.

وَمَا تَنَزَّلَتْ بِهِ ٱلشَّيَٰطِينُ ﴿٢١٠﴾

210. ഇതുമായി (ഖുർആനുമായി) പിശാചുക്കൾ ഇറങ്ങിവന്നിട്ടില്ല.[803]

وَمَا يَنۢبَغِى لَهُمْ وَمَا يَسْتَطِيعُونَ ﴿٢١١﴾

211. അതവർക്ക് അനുയോജ്യമാവുകയുമില്ല. അതവർക്ക് സാധിക്കുന്നതുമല്ല.

إِنَّهُمْ عَنِ ٱلسَّمْعِ لَمَعْزُولُونَ ﴿٢١٢﴾

212. തീർച്ചയായും അവർ (ദിവ്യസന്ദേശം) കേൾക്കുന്നതിൽ നിന്ന് അകററപ്പെട്ടവരാകുന്നു.

فَلَا تَدْعُ مَعَ ٱللَّهِ إِلَٰهًا ءَاخَرَ فَتَكُونَ مِنَ ٱلْمُعَذَّبِينَ ﴿٢١٣﴾

213. ആകയാൽ അല്ലാഹുവോടൊപ്പം മറെറാരു ദൈവത്തെയും നീ വിളിച്ചു പ്രാർത്ഥിക്കരുത്. എങ്കിൽ നീ ശിക്ഷിക്കപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും.

وَأَنذِرْ عَشِيرَتَكَ ٱلْأَقْرَبِينَ ﴿٢١٤﴾
وَٱخْفِضْ جَنَاحَكَ لِمَنِ ٱتَّبَعَكَ مِنَ ٱلْمُؤْمِنِينَ ﴿٢١٥﴾

214, 215. നിന്റെ അടുത്ത ബന്ധുക്കൾക്ക് നീ താക്കീതു നൽകുകയും, നിന്നെ പിന്തുടർന്ന സത്യവിശ്വാസികൾക്ക് നിന്റെ ചിറകുതാഴ്ത്തിക്കൊടുക്കുകയും ചെയ്യുക.[804]

---

802. നീണ്ടകാലത്തെ സമൃദ്ധിയുടെ ഫലങ്ങൾ കൈവശം വെച്ചിരിക്കുന്ന സമയത്താണ് അല്ലാഹുവിന്റെ ശിക്ഷ വരുന്നതെങ്കിലും ശിക്ഷയെ തടുക്കാനോ ലഘൂകരിക്കാനോ അതൊന്നും ഉപകരിക്കുകയില്ല എന്നർത്ഥം.
803. വിശുദ്ധ ഖുർആനിനെപ്പററി സത്യനിഷേധികളിൽ ചിലർ പ്രചരിപ്പിച്ചിരുന്നത് മുഹമ്മദിന് ഒരു പിശാച് ചൊല്ലിക്കൊടുക്കുന്നതാണ് അതെന്നായിരുന്നു. അതിനെയാണ് ഇവിടെ ഖണ്ഡിക്കുന്നത്.

فَإِنْ عَصَوْكَ فَقُلْ إِنِّي بَرِيٓءٌ مِّمَّا تَعْمَلُونَ ﴿٢١٦﴾

216. ഇനി അവർ നിന്നെ അനുസരിക്കാതിരിക്കുന്നപക്ഷം, നിങ്ങൾ പ്രവർത്തിക്കുന്നതിനൊന്നും ഞാൻ ഉത്തരവാദിയല്ലെന്ന് നീ പറഞ്ഞേക്കുക.

وَتَوَكَّلْ عَلَى الْعَزِيزِ الرَّحِيمِ ﴿٢١٧﴾

217. പ്രതാപിയും കരുണാനിധിയുമായിട്ടുള്ളവനെ നീ ഭരമേൽപിക്കുകയും ചെയ്യുക.

الَّذِي يَرَىٰكَ حِينَ تَقُومُ ﴿٢١٨﴾

218. നീ നിന്നു പ്രാർത്ഥിക്കുന്ന സമയത്ത് നിന്നെ കാണുന്നവനത്രെ അവൻ.

وَتَقَلُّبَكَ فِي السَّٰجِدِينَ ﴿٢١٩﴾

219. സാഷ്ടാംഗം ചെയ്യുന്നവരുടെ കൂട്ടത്തിലുള്ള നിന്റെ ചലനവും (കാണുന്നവൻ).

إِنَّهُۥ هُوَ السَّمِيعُ الْعَلِيمُ ﴿٢٢٠﴾

220. തീർച്ചയായും അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

هَلْ أُنَبِّئُكُمْ عَلَىٰ مَن تَنَزَّلُ الشَّيَٰطِينُ ﴿٢٢١﴾

221. (നബിയേ, പറയുക:) ആരുടെ മേലാണ് പിശാചുക്കൾ ഇറങ്ങുന്നതെന്ന് ഞാൻ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ?

تَنَزَّلُ عَلَىٰ كُلِّ أَفَّاكٍ أَثِيمٍ ﴿٢٢٢﴾

222. പെരും നുണയന്മാരും പാപികളുമായ എല്ലാവരുടെ മേലും അവർ (പിശാചുക്കൾ) ഇറങ്ങുന്നു.

يُلْقُونَ السَّمْعَ وَأَكْثَرُهُمْ كَٰذِبُونَ ﴿٢٢٣﴾

223. അവർ ചെവികൊടുത്തു കേൾക്കുന്നു. അവരിൽ അധികപേരും കള്ളം പറയുന്നവരാകുന്നു.

وَالشُّعَرَآءُ يَتَّبِعُهُمُ الْغَاوُۥنَ ﴿٢٢٤﴾

224. കവികളാകട്ടെ, ദുർമാർഗ്ഗികളാകുന്നു അവരെ പിൻപറ്റുന്നത്.

أَلَمْ تَرَ أَنَّهُمْ فِي كُلِّ وَادٍ يَهِيمُونَ ﴿٢٢٥﴾
وَأَنَّهُمْ يَقُولُونَ مَا لَا يَفْعَلُونَ ﴿٢٢٦﴾

225, 226. അവർ എല്ലാ താഴ്വരകളിലും അലഞ്ഞു നടക്കുന്നവരാണെന്നും, തങ്ങൾ പ്രവർത്തിക്കാത്തത് പറയുന്നവരാണ് അവരെന്നും നീ കണ്ടില്ലേ?[805]

إِلَّا الَّذِينَ ءَامَنُوا وَعَمِلُوا الصَّٰلِحَٰتِ وَذَكَرُوا اللَّهَ كَثِيرًا
وَانتَصَرُوا مِنۢ بَعْدِ مَا ظُلِمُوا ۗ وَسَيَعْلَمُ الَّذِينَ ظَلَمُوٓا
أَيَّ مُنقَلَبٍ يَنقَلِبُونَ ﴿٢٢٧﴾

227. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, അല്ലാഹുവെ ധാരാളമായി സ്മരിക്കുകയും, അക്രമത്തിനിരയായതിനെത്തുടർന്ന് ആത്മരക്ഷയ്ക്ക് നടപടി എടുക്കുകയും ചെയ്യുവർ[806] ഇതിൽ നിന്നൊഴിവാകുന്നു. അക്രമകാരികൾ അറിഞ്ഞുകൊള്ളും; തങ്ങൾ തിരിഞ്ഞുമറിഞ്ഞ് എങ്ങനെയുള്ള പര്യവസാനത്തിലാണ് എത്തുകയെന്ന്.

---

804. അവരോട് അനുകമ്പയോടും കനിവോടും കൂടി പെരുമാറണമെന്നർത്ഥം.




**അദ്ധ്യായം - 27**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

طسٓ تِلْكَ آيَاتُ الْقُرْآنِ وَكِتَابٍ مُّبِينٍ ①

1. ത്വാ—സീൻ. ഖുർആനിലെ, അഥവാ കാര്യങ്ങൾ സ്പഷ്ടമാക്കുന്ന ഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ.

هُدًى وَبُشْرَىٰ لِلْمُؤْمِنِينَ ② الَّذِينَ يُقِيمُونَ الصَّلَاةَ وَيُؤْتُونَ الزَّكَاةَ وَهُم بِالْآخِرَةِ هُمْ يُوقِنُونَ ③

2, 3. നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, പരലോകത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്ന സത്യവിശ്വാസികൾക്ക് മാർഗദർശനവും സന്തോഷവാർത്തയുമത്രെ അത്.

إِنَّ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ زَيَّنَّا لَهُمْ أَعْمَالَهُمْ فَهُمْ يَعْمَهُونَ ④

4. പരലോകത്തിൽ വിശ്വസിക്കാത്തതാരോ അവർക്ക് തങ്ങളുടെ പ്രവർത്തനങ്ങൾ നാം ഭംഗിയായി തോന്നിച്ചിരിക്കുന്നു. അങ്ങനെ അവർ വിഹരിച്ചുകൊണ്ടിരിക്കുന്നു.

أُولَٰئِكَ الَّذِينَ لَهُمْ سُوءُ الْعَذَابِ وَهُمْ فِي الْآخِرَةِ هُمُ الْأَخْسَرُونَ ⑤

5. അവരത്രെ കഠിന ശിക്ഷയുള്ളവർ. പരലോകത്താകട്ടെ അവർ തന്നെയായിരിക്കും ഏററവും നഷ്ടം നേരിടുന്നവർ.

وَإِنَّكَ لَتُلَقَّى الْقُرْآنَ مِن لَّدُنْ حَكِيمٍ عَلِيمٍ ⑥

6. തീർച്ചയായും യുക്തിമാനും സർവ്വജ്ഞനുമായിട്ടുള്ളവന്റെ പക്കൽ നിന്നാകുന്നു നിനക്ക് ഖുർആൻ നൽകപ്പെടുന്നത്.

إِذْ قَالَ مُوسَىٰ لِأَهْلِهِ إِنِّي آنَسْتُ نَارًا سَآتِيكُم مِّنْهَا بِخَبَرٍ أَوْ آتِيكُم

7. മൂസാ തന്റെ കുടുംബത്തോടു പറഞ്ഞ സന്ദർഭം: 'തീർച്ചയായും ഞാൻ ഒരു തീ കണ്ടിരിക്കുന്നു.[807] അതിന്റെ അടുത്തു നിന്ന് ഞാൻ

805. കവിത ഒരു മാദ്ധ്യമമാണ്. നന്മ പോഷിപ്പിക്കുവാനും, തിന്മ വളർത്തുവാനും അത് ഉപയോഗപ്പെടുത്താവുന്നതാണ്. സമൂഹത്തോട് തങ്ങൾക്ക് ഒരു കടപ്പാടുമില്ലെന്നും, തങ്ങൾക്ക് സുന്ദരമായി തോന്നുന്നതെന്തും ആവിഷ്കരിക്കാനുള്ളതാണ് സാഹിത്യമെന്നുമുള്ള കാഴ്ചപ്പാട് ഇന്നത്തെപോലെ അന്നും കവികളെ ഏറെ സ്വാധീനിച്ചിരുന്നു. അഴിഞ്ഞാടുന്ന ലൈംഗികതയും, അപവാദവും, സ്വഭാവഹത്യയുമൊക്കെയായിരുന്നു അന്ന് പല കവിതകളുടെയും പ്രമേയം. സത്യനിഷേധികൾ കൂലിക്കെടുത്ത കവികൾ നബി(സ)യെ അപഹസിച്ചുകൊണ്ട് കവിതകൾ രചിക്കുകയുമുണ്ടായി. ഇതാണ് 224 മുതൽ 227 കൂടിയുള്ള വചനങ്ങളുടെ അവതരണ പശ്ചാത്തലം. രചനാത്മക ലക്ഷ്യങ്ങളുള്ള കവികളെ 227ാം വചനം ആക്ഷേപമുക്തരാക്കുന്നു.

806. സത്യനിഷേധികളായ കവികളുടെ ഭർത്സനങ്ങൾക്ക് ശക്തിയായ തിരിച്ചടി നൽകിയ മുസ്ലിം കവികളെപ്പററിയാണ് ഈ പരാമർശം.

* 18ാം വചനത്തിൽ ഉറുമ്പിനെപററി പരാമർശിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

807. സീനാ മരുഭൂമിയിലൂടെ മൂസാ(അ)യും കുടുംബവും യാത്ര ചെയ്യുമ്പോഴായിരുന്നു ആ സംഭവം.

بِشِهَابٍ قَبَسٍ لَّعَلَّكُمْ تَصْطَلُونَ ⑦

നിങ്ങൾക്ക് വല്ല വിവരവും കൊണ്ട് വരാം. അല്ലെങ്കിൽ അതിൽ നിന്ന് ഒരു തീ നാളം കൊളുത്തി എടുത്ത് ഞാൻ നിങ്ങൾക്ക് കൊണ്ടു വരാം. നിങ്ങൾക്ക് തീ കായാമല്ലോ'.

فَلَمَّا جَاءَهَا نُودِيَ أَن بُورِكَ مَن فِي النَّارِ وَمَنْ حَوْلَهَا وَسُبْحَانَ اللَّهِ رَبِّ الْعَالَمِينَ ⑧

8. അങ്ങനെ അദ്ദേഹം അതിനടുത്തു ചെന്നപ്പോൾ ഇപ്രകാരം വിളിച്ചു പറയപ്പെട്ടു; തീയിലുള്ളവരും അതിനു ചുററുമുള്ളവരും അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു. ലോകരക്ഷിതാവായ അല്ലാഹു എത്രയോ പരിശുദ്ധനാകുന്നു.

يَا مُوسَىٰ إِنَّهُ أَنَا اللَّهُ الْعَزِيزُ الْحَكِيمُ ⑨

9. ഹേ; മൂസാ, തീർച്ചയായും പ്രതാപിയും യുക്തിമാനുമായ അല്ലാഹുവാണ് ഞാൻ.

وَأَلْقِ عَصَاكَ ۚ فَلَمَّا رَآهَا تَهْتَزُّ كَأَنَّهَا جَانٌّ وَلَّىٰ مُدْبِرًا وَلَمْ يُعَقِّبْ ۚ يَا مُوسَىٰ لَا تَخَفْ إِنِّي لَا يَخَافُ لَدَيَّ الْمُرْسَلُونَ ⑩

10. നീ നിൻെറ വടി താഴെ ഇടു. അങ്ങനെ അത് ഒരു സർപ്പമെന്നോണം ചലിക്കുന്നത് കണ്ടപ്പോൾ അദ്ദേഹം പിന്തിരിഞ്ഞോടി. അദ്ദേഹം തിരിഞ്ഞു നോക്കിയില്ല. അല്ലാഹു പറഞ്ഞു: ഹേ; മൂസാ, നീ ഭയപ്പെടരുത്. ദൂതന്മാർ എൻെറ അടുക്കൽ പേടിക്കേണ്ടതില്ല; തീർച്ച.

إِلَّا مَن ظَلَمَ ثُمَّ بَدَّلَ حُسْنًا بَعْدَ سُوءٍ فَإِنِّي غَفُورٌ رَّحِيمٌ ⑪

11. പക്ഷെ, വല്ലവനും അക്രമം പ്രവർത്തിക്കുകയും, പിന്നീട് തിന്മയ്ക്ക് ശേഷം നന്മയെ പകരം കൊണ്ടുവരികയും ചെയ്താൽ തീർച്ചയായും ഞാൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.[808]

وَأَدْخِلْ يَدَكَ فِي جَيْبِكَ تَخْرُجْ بَيْضَاءَ مِنْ غَيْرِ سُوءٍ ۖ فِي تِسْعِ آيَاتٍ إِلَىٰ فِرْعَوْنَ وَقَوْمِهِ ۚ إِنَّهُمْ كَانُوا قَوْمًا فَاسِقِينَ ⑫

12. നീ നിൻെറ കൈ കുപ്പായത്തിൻെറ മാറിലൂടെ പ്രവേശിപ്പിക്കുക. യാതൊരു കളങ്കവും കൂടാതെ വെളുപ്പുനിറമുള്ളതായിക്കൊണ്ട് അത് പുറത്ത് വരും. ഫിർഔൻെറയും അവൻെറ ജനതയുടെയും അടുത്തേക്കുള്ള ഒമ്പത് ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ ഇവ.[809] തീർച്ചയായും അവർ ധിക്കാരികളായ ഒരു ജനതയായിരിക്കുന്നു.

فَلَمَّا جَاءَتْهُمْ آيَاتُنَا مُبْصِرَةً قَالُوا هَٰذَا سِحْرٌ مُّبِينٌ ⑬

13. അങ്ങനെ കണ്ണു തുറപ്പിക്കത്തക്കനിലയിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് വന്നെത്തിയപ്പോൾ അവർ പറഞ്ഞു: ഇതു സ്പഷ്ടമായ ജാലവിദ്യ തന്നെയാകുന്നു.

وَجَحَدُوا بِهَا وَاسْتَيْقَنَتْهَا أَنفُسُهُمْ ظُلْمًا وَعُلُوًّا ۚ

14. അവയെപ്പററി അവരുടെ മനസ്സുകൾക്ക് ദൃഢമായ ബോധ്യം വന്നിട്ടും അക്രമവും അഹ

808. കുററവാളികൾ ഭയപ്പാടോടെ കഴിയേണ്ടി വരുമെന്ന സൂചന 10ാം വചനത്തിൽ അടങ്ങിയിട്ടുള്ളതുകൊണ്ടായിരിക്കാം 11ാം വചനത്തിൽ തിന്മ മാററി നന്മ സ്വീകരിച്ചവർക്ക് അല്ലാഹു മാപ്പു നൽകുന്ന കാര്യം പ്രത്യേകം എടുത്ത് പറഞ്ഞത്. മൂസാ നബി(അ) അബദ്ധത്തിൽ ഖിബ്ത്വി വംശജനെ കൊന്നത് പോലെ പ്രവാചകന്മാർക്ക് സംഭവിക്കാവുന്ന ചില്ലറ വീഴ്ചകൾ അല്ലാഹു മാപ്പാക്കുന്ന കാര്യമാണ് 11ാം വചനത്തിൽ സൂചിപ്പിച്ചതെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

809. മററു ദൃഷ്ടാന്തങ്ങളെപററി 7:130, 7:133 എന്നീ വചനങ്ങളിൽ പറഞ്ഞിട്ടുണ്ട്.

فَانْظُرْ كَيْفَ كَانَ عَاقِبَةُ الْمُفْسِدِينَ ﴿١٤﴾

കാരവും മൂലം അവരതിനെ നിഷേധിച്ചു കളഞ്ഞു. അപ്പോൾ ആ കുഴപ്പക്കാരുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കുക.

وَلَقَدْ آتَيْنَا دَاوُودَ وَسُلَيْمَانَ عِلْمًا ۖ وَقَالَا الْحَمْدُ لِلَّهِ الَّذِي فَضَّلَنَا عَلَىٰ كَثِيرٍ مِنْ عِبَادِهِ الْمُؤْمِنِينَ ﴿١٥﴾

15. ദാവൂദിനും സുലൈമാന്നും നാം വിജ്ഞാനം നൽകുകയുണ്ടായി. 'തന്റെ വിശ്വാസികളായ ദാസന്മാരിൽ മിക്കവരെക്കാളും ഞങ്ങൾക്ക് ശ്രേഷ്ഠത നൽകിയ അല്ലാഹുവിന് സ്തുതി' എന്ന് അവർ ഇരുവരും പറയുകയും ചെയ്തു.

وَوَرِثَ سُلَيْمَانُ دَاوُودَ ۖ وَقَالَ يَا أَيُّهَا النَّاسُ عُلِّمْنَا مَنْطِقَ الطَّيْرِ وَأُوتِينَا مِنْ كُلِّ شَيْءٍ ۖ إِنَّ هَٰذَا لَهُوَ الْفَضْلُ الْمُبِينُ ﴿١٦﴾

16. സുലൈമാൻ ദാവൂദിന്റെ അനന്തരാവകാശിയായി. അദ്ദേഹം പറഞ്ഞു: ജനങ്ങളേ, പക്ഷികളുടെ ഭാഷ നമുക്ക് പഠിപ്പിക്കപ്പെട്ടിരിക്കുന്നു. എല്ലാ കാര്യങ്ങളിൽ നിന്നും നമുക്ക് നൽകപ്പെടുകയും ചെയ്തിരിക്കുന്നു. തീർച്ചയായും ഇതു തന്നെയാകുന്നു പ്രത്യക്ഷമായ അനുഗ്രഹം.

وَحُشِرَ لِسُلَيْمَانَ جُنُودُهُ مِنَ الْجِنِّ وَالْإِنْسِ وَالطَّيْرِ فَهُمْ يُوزَعُونَ ﴿١٧﴾

17. സുലൈമാന്നുവേണ്ടി ജിന്നിലും മനുഷ്യരിലും പക്ഷികളിലും പെട്ട തന്റെ സൈന്യങ്ങൾ ശേഖരിക്കപ്പെട്ടു. അങ്ങനെ അവരതാ ക്രമപ്രകാരം നിർത്തപ്പെടുന്നു.[810]

حَتَّىٰ إِذَا أَتَوْا عَلَىٰ وَادِ النَّمْلِ قَالَتْ نَمْلَةٌ يَا أَيُّهَا النَّمْلُ ادْخُلُوا مَسَاكِنَكُمْ لَا يَحْطِمَنَّكُمْ سُلَيْمَانُ وَجُنُودُهُ وَهُمْ لَا يَشْعُرُونَ ﴿١٨﴾

18. അങ്ങനെ അവർ ഉറുമ്പിൻ താഴ്‌വരയിലൂടെ ചെന്നപ്പോൾ ഒരു ഉറുമ്പ് പറഞ്ഞു: 'ഹേ; ഉറുമ്പുകളേ, നിങ്ങൾ നിങ്ങളുടെ പാർപ്പിടങ്ങളിൽ പ്രവേശിച്ചുകൊള്ളുക. സുലൈമാനും അദ്ദേഹത്തിന്റെ സൈന്യങ്ങളും അവർ ഓർക്കാത്ത വിധത്തിൽ നിങ്ങളെ ചവിട്ടിത്തേച്ചു കളയാതിരിക്കട്ടെ'[811]

فَتَبَسَّمَ ضَاحِكًا مِنْ قَوْلِهَا وَقَالَ رَبِّ أَوْزِعْنِي أَنْ أَشْكُرَ نِعْمَتَكَ الَّتِي أَنْعَمْتَ عَلَيَّ وَعَلَىٰ وَالِدَيَّ وَأَنْ أَعْمَلَ صَالِحًا تَرْضَاهُ وَأَدْخِلْنِي بِرَحْمَتِكَ فِي عِبَادِكَ الصَّالِحِينَ ﴿١٩﴾

19. അപ്പോൾ അതിന്റെ വാക്ക് കേട്ട് അദ്ദേഹം നന്നായൊന്ന് പുഞ്ചിരിച്ചു. എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തു തന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിന് നന്ദി കാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മം ചെയ്യുവാനും എനിക്ക് നീ പ്രചോദനം നൽകേണമേ. നിന്റെ കാരുണ്യത്താൽ നിന്റെ സദ്‌വൃത്തരായ ദാസന്മാരുടെ കൂട്ടത്തിൽ എന്നെ നീ ഉൾപ്പെടുത്തുകയും ചെയ്യേണമേ.

وَتَفَقَّدَ الطَّيْرَ فَقَالَ مَا لِيَ لَا أَرَى الْهُدْهُدَ أَمْ كَانَ مِنَ الْغَائِبِينَ ﴿٢٠﴾

20. അദ്ദേഹം പക്ഷികളെ പരിശോധിക്കുകയുണ്ടായി. എന്നിട്ട് അദ്ദേഹം പറഞ്ഞു; എന്തുപററി? മരം കൊത്തിയെ ഞാൻ കാണുന്നില്ലല്ലോ, അഥവാ അത് സ്ഥലം വിട്ടുപോയ കൂട്ടത്തിലാണോ?

---

810. ഓരോ വിഭാഗവും അവരവരുടെ സ്ഥാനത്ത് നിന്ന് തെററിപ്പോകാതെ ഒരുങ്ങി നിർത്തപ്പെടുന്നു എന്നർത്ഥം.

811. ഉറുമ്പിന്റെ ഈ സംസാരം ഒരു അസാധാരണ സംഭവമത്രെ. സുലൈമാൻ നബി(അ)ക്ക് അല്ലാഹു നൽകിയ പ്രത്യേക അനുഗ്രഹങ്ങളുമായി ബന്ധപ്പെട്ടത് തന്നെയാണ് ഇതും.

لَأُعَذِّبَنَّهُۥ عَذَابًا شَدِيدًا أَوْ لَأَاْذْبَحَنَّهُۥٓ أَوْ لَيَأْتِيَنِّى
بِسُلْطَٰنٍ مُّبِينٍ ﴿٢١﴾

21. ഞാനതിന് കഠിനശിക്ഷ നൽകുകയോ, അല്ലെങ്കിൽ അതിനെ അറുക്കുകയോ തന്നെ ചെയ്യും. അല്ലെങ്കിൽ വ്യക്തമായ വല്ല ന്യായവും അതെനിക്ക് ബോധിപ്പിച്ചു തരണം.

فَمَكَثَ غَيْرَ بَعِيدٍ فَقَالَ أَحَطتُ بِمَا لَمْ تُحِطْ بِهِۦ
وَجِئْتُكَ مِن سَبَإٍۭ بِنَبَإٍ يَقِينٍ ﴿٢٢﴾

22. എന്നാൽ അത് എത്തിച്ചേരാൻ അധികം താമസിച്ചില്ല. എന്നിട്ട് അത് പറഞ്ഞു: താങ്കൾ സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത ഒരു കാര്യം ഞാൻ സൂക്ഷ്മമായി മനസ്സിലാക്കിയിട്ടുണ്ട്. 'സബഇ'ൽ [812] നിന്ന് യഥാർത്ഥമായ ഒരു വാർത്തയും കൊണ്ടാണ് ഞാൻ വന്നിരിക്കുന്നത്.

إِنِّى وَجَدتُّ ٱمْرَأَةً تَمْلِكُهُمْ وَأُوتِيَتْ مِن كُلِّ شَىْءٍ
وَلَهَا عَرْشٌ عَظِيمٌ ﴿٢٣﴾

23. ഒരു സ്ത്രീ അവരെ ഭരിക്കുന്നതായി ഞാൻ കണ്ടെത്തുകയുണ്ടായി. എല്ലാ കാര്യങ്ങളിൽ നിന്നും അവൾക്ക് നൽകപ്പെട്ടിട്ടുണ്ട്. അവൾക്ക് ഗംഭീരമായ ഒരു സിംഹാസനവുമുണ്ട്.

وَجَدتُّهَا وَقَوْمَهَا يَسْجُدُونَ لِلشَّمْسِ مِن دُونِ ٱللَّهِ وَزَيَّنَ لَهُمُ
ٱلشَّيْطَٰنُ أَعْمَٰلَهُمْ فَصَدَّهُمْ عَنِ ٱلسَّبِيلِ فَهُمْ لَا يَهْتَدُونَ ﴿٢٤﴾

24. അവളും അവളുടെ ജനതയും അല്ലാഹുവിന് പുറമെ സൂര്യന് പ്രണാമം ചെയ്യുന്നതായിട്ടാണ് ഞാൻ കണ്ടെത്തിയത്. പിശാച് അവർക്ക് തങ്ങളുടെ പ്രവർത്തനങ്ങൾ ഭംഗിയായി തോന്നിക്കുകയും, അവരെ നേർമാർഗ്ഗത്തിൽ നിന്ന് തടയുകയും ചെയ്തിരിക്കുന്നു. അതിനാൽ അവർ നേർവഴി പ്രാപിക്കുന്നില്ല.

أَلَّا يَسْجُدُوا۟ لِلَّهِ ٱلَّذِى يُخْرِجُ ٱلْخَبْءَ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ
وَيَعْلَمُ مَا تُخْفُونَ وَمَا تُعْلِنُونَ ﴿٢٥﴾

25. ആകാശങ്ങളിലും ഭൂമിയിലും ഒളിഞ്ഞ് കിടക്കുന്നത് പുറത്തുകൊണ്ട് വരികയും, നിങ്ങൾ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അറിയുകയും ചെയ്യുന്നവനായ അല്ലാഹുവിന് അവർ പ്രണാമം ചെയ്യാതിരിക്കുവാൻ വേണ്ടി (പിശാച് അങ്ങനെ ചെയ്യുന്നു.)

ٱللَّهُ لَآ إِلَٰهَ إِلَّا هُوَ رَبُّ ٱلْعَرْشِ ٱلْعَظِيمِ ۩ ﴿٢٦﴾

26. മഹത്തായ സിംഹാസനത്തിൻെറ നാഥനായ അല്ലാഹു അല്ലാതെ യാതൊരു ദൈവവുമില്ല.

قَالَ سَنَنظُرُ أَصَدَقْتَ أَمْ كُنتَ مِنَ ٱلْكَٰذِبِينَ ﴿٢٧﴾

27. സുലൈമാൻ പറഞ്ഞു; നീ സത്യം പറഞ്ഞതാണോ അതല്ല നീ കള്ളം പറയുന്നവരുടെ കൂട്ടത്തിലായിരിക്കുന്നുവോ എന്ന് നാം നോക്കാം.

ٱذْهَب بِّكِتَٰبِى هَٰذَا فَأَلْقِهْ إِلَيْهِمْ ثُمَّ تَوَلَّ عَنْهُمْ فَٱنظُرْ
مَاذَا يَرْجِعُونَ ﴿٢٨﴾

28. നീ എൻെറ ഈ എഴുത്ത് കൊണ്ടുപോയി അവർക്ക് ഇട്ടുകൊടുക്കുക. പിന്നീട് നീ അവരിൽ നിന്ന് മാറി നിന്ന് അവർ എന്തു മറുപടി നൽകുന്നു എന്ന് നോക്കുക.

812. 'സബഅ്' അല്ലെങ്കിൽ 'ഷേബാ' എന്നത് പുരാതന യമനിലെ ഒരു നഗരത്തിൻെറയോ ഗോത്രത്തിൻെറയോ പേരാണ്. പിന്നീടത് യമൻെറ പല ഭാഗങ്ങളിലും ആധിപത്യമുള്ള ഒരു രാഷ്ട്രത്തിൻെറ നാമമായി മാറി. എത്യോപ്യയിലും ഷേബാ രാഷ്ട്രത്തിന് ആധിപത്യമുണ്ടായിരുന്നതായി കരുതപ്പെടുന്നുണ്ട്. സുലൈമാൻ നബി(അ)യുടെ കാലത്ത് ബൽഖീസ് എന്ന് പേരുള്ള ഒരു രാജ്ഞിയായിരുന്നു 'സബഅ്' ഭരിച്ചിരുന്നത്.

قَالَتْ يَا أَيُّهَا الْمَلَأُ إِنِّي أُلْقِيَ إِلَيَّ كِتَابٌ كَرِيمٌ ﴿٢٩﴾

29. അവൾ പറഞ്ഞു: ഹേ; പ്രമുഖന്മാരേ, എനിക്കിതാ മാന്യമായ ഒരെഴുത്ത്[813] നൽകപ്പെട്ടിരിക്കുന്നു.

إِنَّهُ مِن سُلَيْمَانَ وَإِنَّهُ بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ ﴿٣٠﴾

30. അത് സുലൈമാൻെറ പക്കൽ നിന്നുള്ളതാണ്. ആ കത്ത് ഇപ്രകാരമത്രെ: 'പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

أَلَّا تَعْلُوا عَلَيَّ وَأْتُونِي مُسْلِمِينَ ﴿٣١﴾

31. എനിക്കെതിരിൽ നിങ്ങൾ അഹങ്കാരം കാണിക്കാതിരിക്കുകയും, കീഴൊതുങ്ങിയവരായിക്കൊണ്ട് നിങ്ങൾ എൻെറ അടുത്ത് വരികയും ചെയ്യുക.'

قَالَتْ يَا أَيُّهَا الْمَلَأُ أَفْتُونِي فِي أَمْرِي مَا كُنتُ قَاطِعَةً أَمْرًا حَتَّىٰ تَشْهَدُونِ ﴿٣٢﴾

32. അവൾ പറഞ്ഞു: ഹേ; പ്രമുഖന്മാരേ, എൻെറ ഈ കാര്യത്തിൽ നിങ്ങൾ എനിക്ക് നിർദ്ദേശം നൽകുക. നിങ്ങൾ എൻെറ അടുക്കൽ സന്നിഹിതരായിട്ടല്ലാതെ യാതൊരു കാര്യവും ഖണ്ഡിതമായി തീരുമാനിക്കുന്നവളല്ല ഞാൻ.

قَالُوا نَحْنُ أُولُو قُوَّةٍ وَأُولُو بَأْسٍ شَدِيدٍ وَالْأَمْرُ إِلَيْكِ فَانظُرِي مَاذَا تَأْمُرِينَ ﴿٣٣﴾

33. അവർ പറഞ്ഞു; 'നാം ശക്തിയുള്ളവരും ഉഗ്രമായ സമരവീര്യമുള്ളവരുമാണ്. അധികാരം അങ്ങയ്ക്കാണല്ലോ, അതിനാൽ എന്താണ് കല്പിച്ചരുളേണ്ടതെന്ന് ആലോചിച്ചു നോക്കുക.'

قَالَتْ إِنَّ الْمُلُوكَ إِذَا دَخَلُوا قَرْيَةً أَفْسَدُوهَا وَجَعَلُوا أَعِزَّةَ أَهْلِهَا أَذِلَّةً ۖ وَكَذَٰلِكَ يَفْعَلُونَ ﴿٣٤﴾

34. അവൾ പറഞ്ഞു: തീർച്ചയായും രാജാക്കന്മാർ ഒരു നാട്ടിൽ കടന്നാൽ അവർ അവിടെ നാശമുണ്ടാക്കുകയും, അവിടത്തുകാരിലെ പ്രതാപികളെ നിന്ദ്യന്മാരാക്കുകയും ചെയ്യുന്നതാണ്. അപ്രകാരമാകുന്നു അവർ ചെയ്തുകൊണ്ടിരിക്കുന്നത്.

وَإِنِّي مُرْسِلَةٌ إِلَيْهِم بِهَدِيَّةٍ فَنَاظِرَةٌ بِمَ يَرْجِعُ الْمُرْسَلُونَ ﴿٣٥﴾

35. ഞാൻ അവർക്ക് ഒരു പാരിതോഷികം കൊടുത്തയച്ചിട്ട് എന്തൊരു വിവരവും കൊണ്ടാണ് ദൂതന്മാർ മടങ്ങി വരുന്നതെന്ന് നോക്കാൻ പോകുകയാണ്.

فَلَمَّا جَاءَ سُلَيْمَانَ قَالَ أَتُمِدُّونَنِ بِمَالٍ فَمَا آتَانِيَ اللَّهُ خَيْرٌ مِّمَّا آتَاكُم بَلْ أَنتُم بِهَدِيَّتِكُمْ تَفْرَحُونَ ﴿٣٦﴾

36. അങ്ങനെ അവൻ (ദൂതൻ) സുലൈമാൻെറ അടുത്ത് ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു: 'നിങ്ങൾ എന്നെ സമ്പത്ത് തന്ന് സഹായിക്കുകയാണോ? എന്നാൽ എനിക്ക് അല്ലാഹു നൽകിയിട്ടുള്ളതാണ് നിങ്ങൾക്കവൻ നൽകിയിട്ടുള്ളതിനേക്കാൾ ഉത്തമം. പക്ഷെ, നിങ്ങൾ നിങ്ങളുടെ പാരിതോഷികം കൊണ്ട് സന്തോഷം കൊള്ളുകയാകുന്നു.

813. രാജാക്കന്മാരും മററും എഴുതുന്ന രീതിയിൽ ഭംഗിയായി എഴുതി കവറിലിട്ട് മുദ്രവെക്കപ്പെട്ട എഴുത്ത് എന്നായിരിക്കാം വിവക്ഷ.

37. നീ അവരുടെ അടുത്തേക്ക് തന്നെ മടങ്ങി ച്ചെല്ലുക. തീർച്ചയായും അവർക്ക് നേരിടുവാൻ കഴിയാത്ത സൈന്യങ്ങളെയും കൊണ്ട് നാം അവരുടെ അടുത്ത് ചെല്ലുകയും, നിന്ദ്യരും അപമാനിതരുമായ നിലയിൽ അവരെ നാം അവിടെ നിന്ന് പുറത്താക്കുകയും ചെയ്യുന്നതാണ്.'

ارْجِعْ إِلَيْهِمْ فَلَنَأْتِيَنَّهُم بِجُنُودٍ لَّا قِبَلَ لَهُم بِهَا وَلَنُخْرِجَنَّهُم مِّنْهَا أَذِلَّةً وَهُمْ صَاغِرُونَ ﴿٣٧﴾

38. അദ്ദേഹം (സുലൈമാൻ) പറഞ്ഞു: ഹേ; പ്രമുഖന്മാരേ, അവർ കീഴൊതുങ്ങിക്കൊണ്ട് എന്റെ അടുത്ത് വരുന്നതിനുമുമ്പായി നിങ്ങളിൽ ആരാണ് അവളുടെ സിംഹാസനം എനിക്ക് കൊണ്ടുവന്നു തരിക?

قَالَ يَا أَيُّهَا الْمَلَأُ أَيُّكُمْ يَأْتِينِي بِعَرْشِهَا قَبْلَ أَن يَأْتُونِي مُسْلِمِينَ ﴿٣٨﴾

39. ജിന്നുകളുടെ കൂട്ടത്തിലെ ഒരു മല്ലൻ പറഞ്ഞു; അങ്ങ് അങ്ങയുടെ ഈ സദസ്സിൽ നിന്ന് എഴുന്നേൽക്കുന്നതിനുമുമ്പായി ഞാനത് അങ്ങേക്കു കൊണ്ടുവന്നുതരാം. തീർച്ചയായും ഞാനതിന് കഴിവുള്ളവനും വിശ്വസ്തനുമാകുന്നു.

قَالَ عِفْرِيتٌ مِّنَ الْجِنِّ أَنَا آتِيكَ بِهِ قَبْلَ أَن تَقُومَ مِن مَّقَامِكَ ۖ وَإِنِّي عَلَيْهِ لَقَوِيٌّ أَمِينٌ ﴿٣٩﴾

40. വേദത്തിൽ നിന്നുള്ള വിജ്ഞാനം[814] കരഗതമാക്കിയിട്ടുള്ള ആൾ പറഞ്ഞു; താങ്കളുടെ ദൃഷ്ടി താങ്കളിലേക്ക് തിരിച്ചുവരുന്നതിനു മുമ്പായി ഞാനത് താങ്കൾക്ക് കൊണ്ടു വന്നു തരാം. അങ്ങനെ അത് (സിംഹാസനം) തന്റെ അടുക്കൽ സ്ഥിതി ചെയ്യുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു; ഞാൻ നന്ദി കാണിക്കുമോ, അതല്ല നന്ദികേട് കാണിക്കുമോ എന്ന് എന്നെ പരീക്ഷിക്കുവാനായി എന്റെ രക്ഷിതാവ് എനിക്ക് നൽകിയ അനുഗ്രഹത്തിൽ പെട്ടതാകുന്നു ഇത്. വല്ലവനും നന്ദി കാണിക്കുന്ന പക്ഷം തന്റെ ഗുണത്തിനായിട്ടുതന്നെയാകുന്നു അവൻ നന്ദി കാണിക്കുന്നത്. വല്ലവനും നന്ദികേട് കാണിക്കുന്ന പക്ഷം തീർച്ചയായും എന്റെ രക്ഷിതാവ് പരാശ്രയമുക്തനും, ഉൽകൃഷ്ടനുമാകുന്നു.

قَالَ الَّذِي عِندَهُ عِلْمٌ مِّنَ الْكِتَابِ أَنَا آتِيكَ بِهِ قَبْلَ أَن يَرْتَدَّ إِلَيْكَ طَرْفُكَ ۚ فَلَمَّا رَآهُ مُسْتَقِرًّا عِندَهُ قَالَ هَٰذَا مِن فَضْلِ رَبِّي لِيَبْلُوَنِي أَأَشْكُرُ أَمْ أَكْفُرُ ۖ وَمَن شَكَرَ فَإِنَّمَا يَشْكُرُ لِنَفْسِهِ ۖ وَمَن كَفَرَ فَإِنَّ رَبِّي غَنِيٌّ كَرِيمٌ ﴿٤٠﴾

41. അദ്ദേഹം (സുലൈമാൻ) പറഞ്ഞു; നിങ്ങൾ അവളുടെ സിംഹാസനം അവൾക്ക് തിരിച്ചറിയാത്ത വിധത്തിൽ മാററുക. അവൾ യാഥാർത്ഥ്യം മനസ്സിലാക്കുമോ, അതല്ല അവൾ യാഥാർത്ഥ്യം കണ്ടെത്താത്തവരുടെ കൂട്ടത്തിലായിരിക്കുമോ എന്ന് നമുക്ക് നോക്കാം.

قَالَ نَكِّرُوا لَهَا عَرْشَهَا نَنظُرْ أَتَهْتَدِي أَمْ تَكُونُ مِنَ الَّذِينَ لَا يَهْتَدُونَ ﴿٤١﴾

814. 'വേദ വിജ്ഞാനമുള്ള ആൾ' എന്ന വാക്ക് ആരെയാണ് സൂചിപ്പിക്കുന്നത് എന്ന കാര്യത്തിൽ വ്യാഖ്യാതാക്കൾ ഏകാഭിപ്രായക്കാരല്ല. ജിബ്രീൽ എന്ന മലക്കാണെന്നും, ആസഫുബ്നു ബർഖിയാ എന്ന് പേരുള്ള ഒരു ഇസ്രായീലി പണ്ഡിതനാണെന്നും, സുലൈമാൻ നബി(അ) തന്നെയാണെന്നും അഭിപ്രായങ്ങളുണ്ട്. ആദ്യത്തെ രണ്ടഭിപ്രായപ്രകാരവും അഭിസംബോധിതൻ സുലൈമാൻ നബി(അ)യായിരിക്കും. മൂന്നാമത്തെ അഭിപ്രായപ്രകാരം അഭിസംബോധിതൻ 'ഇഫ്രീത്താ'യിരിക്കും. പ്രവാചകനായ സുലൈമാൻ നബി(അ)യുടെ സാന്നിദ്ധ്യമുള്ള ഒരു സദസ്സിൽ 'വേദവിജ്ഞാനമുള്ള ആൾ' എന്ന വിശേഷണത്തിന് ഏററവും അർഹൻ അദ്ദേഹം തന്നെയാണ്.

فَلَمَّا جَاءَتْ قِيلَ أَهَٰكَذَا عَرْشُكِ ۖ قَالَتْ كَأَنَّهُ هُوَ ۚ وَأُوتِينَا الْعِلْمَ مِن قَبْلِهَا وَكُنَّا مُسْلِمِينَ ﴿٤٢﴾

42. അങ്ങനെ അവൾ വന്നപ്പോൾ (അവളോട്) ചോദിക്കപ്പെട്ടു: 'താങ്കളുടെ സിംഹാസനം ഇതുപോലെയാണോ? അവൾ പറഞ്ഞു: ഇത് അതു തന്നെയാണെന്ന് തോന്നുന്നു. ഇതിനു മുമ്പ് തന്നെ ഞങ്ങൾക്ക് അറിവു നൽകപ്പെട്ടിരുന്നു. ഞങ്ങൾ മുസ്‌ലിംകളാവുകയും ചെയ്തിരുന്നു'.[815]

وَصَدَّهَا مَا كَانَت تَّعْبُدُ مِن دُونِ اللَّهِ ۖ إِنَّهَا كَانَتْ مِن قَوْمٍ كَافِرِينَ ﴿٤٣﴾

43. അല്ലാഹുവിനു പുറമെ അവൾ ആരാധിച്ചിരുന്നതിൽ നിന്ന് അദ്ദേഹം അവളെ തടയുകയും ചെയ്തു.[816] തീർച്ചയായും അവൾ സത്യനിഷേധികളായ ജനതയിൽ പെട്ടവളായിരുന്നു.

قِيلَ لَهَا ادْخُلِي الصَّرْحَ ۖ فَلَمَّا رَأَتْهُ حَسِبَتْهُ لُجَّةً وَكَشَفَتْ عَن سَاقَيْهَا ۚ قَالَ إِنَّهُ صَرْحٌ مُّمَرَّدٌ مِّن قَوَارِيرَ ۗ قَالَتْ رَبِّ إِنِّي ظَلَمْتُ نَفْسِي وَأَسْلَمْتُ مَعَ سُلَيْمَانَ لِلَّهِ رَبِّ الْعَالَمِينَ ﴿٤٤﴾

44. കൊട്ടാരത്തിൽ പ്രവേശിച്ചുകൊള്ളുക എന്ന് അവളോട് പറയപ്പെട്ടു. എന്നാൽ അവളതു കണ്ടപ്പോൾ അതൊരു ജലാശയമാണെന്ന് വിചാരിക്കുകയും, തൻ്റെ കണങ്കാലുകളിൽനിന്ന് വസ്ത്രം മേലോട്ടു നീക്കുകയും ചെയ്തു. സുലൈമാൻ പറഞ്ഞു: ഇത് സ്ഫടികക്കഷ്ണങ്ങൾ പാകി മിനുക്കിയ ഒരു കൊട്ടാരമാകുന്നു. അവൾ പറഞ്ഞു: എൻ്റെ രക്ഷിതാവേ, ഞാൻ എന്നോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. ഞാനിതാ സുലൈമാനോടൊപ്പം ലോകരക്ഷിതാവായ അല്ലാഹുവിന് കീഴ്പെട്ടിരിക്കുന്നു.

وَلَقَدْ أَرْسَلْنَا إِلَىٰ ثَمُودَ أَخَاهُمْ صَالِحًا أَنِ اعْبُدُوا اللَّهَ فَإِذَا هُمْ فَرِيقَانِ يَخْتَصِمُونَ ﴿٤٥﴾

45. 'നിങ്ങൾ അല്ലാഹുവെ (മാത്രം) ആരാധിക്കുക' എന്ന ദൗത്യവുമായി ഥമൂദ് സമുദായത്തിലേക്ക് അവരുടെ സഹോദരനായ സ്വാലിഹിനെ നാം അയക്കുകയുണ്ടായി. അപ്പോഴതാ അവർ അന്യോന്യം വഴക്കടിക്കുന്ന രണ്ടു കക്ഷികളായിത്തീരുന്നു.

قَالَ يَا قَوْمِ لِمَ تَسْتَعْجِلُونَ بِالسَّيِّئَةِ قَبْلَ الْحَسَنَةِ ۖ لَوْلَا تَسْتَغْفِرُونَ اللَّهَ لَعَلَّكُمْ تُرْحَمُونَ ﴿٤٦﴾

46. അദ്ദേഹം പറഞ്ഞു: എൻ്റെ ജനങ്ങളേ, നിങ്ങൾ എന്തിനാണ് നന്മയെക്കാൾ മുമ്പായി തിന്മയ്ക്ക് തിടുക്കം കൂട്ടുന്നത്? നിങ്ങൾക്ക് അല്ലാഹുവോട് പാപമോചനം തേടിക്കൂടേ? എങ്കിൽ നിങ്ങൾക്കു കാരുണ്യം നല്കപ്പെട്ടേക്കാം.

قَالُوا اطَّيَّرْنَا بِكَ وَبِمَن مَّعَكَ ۚ قَالَ طَائِرُكُمْ عِندَ اللَّهِ

47. അവർ പറഞ്ഞു: നീ മൂലവും, നിൻ്റെ കൂടെയുള്ളവർ മൂലവും ഞങ്ങൾ ശകുനപ്പിഴയിലായിരിക്കുന്നു.[817] അദ്ദേഹം പറഞ്ഞു: നിങ്ങളുടെ ശകുനം അല്ലാഹുവിങ്കൽ രേഖപ്പെട്ടതത്രെ. അല്ല, നിങ്ങൾ (ദൈവികമായ) പരീ

815. 'ഇതിന് മുമ്പ്' മുതൽക്കുള്ള വാചകം ബൽഖീസിൻ്റെ വാക്കാണെന്നും, സുലൈമാൻ നബി(അ)യുടെ വാക്കാണെന്നും രണ്ടഭിപ്രായമുണ്ട്.
816. 'അല്ലാഹു അവളെ തടഞ്ഞു' എന്നും ചിലർ അർത്ഥം നൽകിയിട്ടുണ്ട്. 'അല്ലാഹുവിന് പുറമെ അവൾ ആരാധിച്ചിരുന്ന ദൈവങ്ങൾ അവളെ (സത്യവിശ്വാസത്തിൽ നിന്ന്) തടഞ്ഞു നിർത്തിയതായിരുന്നു' എന്ന് മറ്റൊരു വ്യാഖ്യാനവുമുണ്ട്. സർവ്വനാമങ്ങളുടെ സൂചന നിർണ്ണയിക്കുന്നതിലും മറ്റും സംഭവിക്കുന്ന വ്യത്യാസമാണ് വ്യാഖ്യാനഭേദങ്ങൾക്ക് നിദാനം.

بَلْ أَنتُمْ قَوْمٌ تُفْتَنُونَ ﴿٤٧﴾

ക്ഷണത്തിന് വിധേയരാകുന്ന ഒരു ജനതയാകുന്നു.

وَكَانَ فِي الْمَدِينَةِ تِسْعَةُ رَهْطٍ يُفْسِدُونَ
فِي الْأَرْضِ وَلَا يُصْلِحُونَ ﴿٤٨﴾

48. ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരും, ഒരു നന്മയുമുണ്ടാക്കാത്തവരുമായ ഒമ്പതുപേർ ആ പട്ടണത്തിലുണ്ടായിരുന്നു.

قَالُوا تَقَاسَمُوا بِاللَّهِ لَنُبَيِّتَنَّهُ وَأَهْلَهُ ثُمَّ لَنَقُولَنَّ لِوَلِيِّهِ
مَا شَهِدْنَا مَهْلِكَ أَهْلِهِ وَإِنَّا لَصَادِقُونَ ﴿٤٩﴾

49. അവനെ (സാലിഹിനെ)യും അവൻെറ ആളുകളെയും നമുക്ക് രാത്രിയിൽ കൊന്നുകളയണമെന്നും പിന്നീട് അവൻെറ അവകാശിയോട്, 'തൻെറ ആളുകളുടെ നാശത്തിന് ഞങ്ങൾ സാക്ഷ്യം വഹിച്ചിട്ടില്ല, തീർച്ചയായും ഞങ്ങൾ സത്യം പറയുന്നവരാകുന്നു' എന്ന് നാം പറയണമെന്നും നിങ്ങൾ അല്ലാഹുവിൻെറ പേരിൽ സത്യം ചെയ്യണം എന്ന് അവർ തമ്മിൽ പറഞ്ഞുറച്ചു.

وَمَكَرُوا مَكْرًا وَمَكَرْنَا مَكْرًا وَهُمْ لَا يَشْعُرُونَ ﴿٥٠﴾

50. അവർ ഒരു തന്ത്രം പ്രയോഗിച്ചു. അവർ ഓർക്കാതിരിക്കെ നാമും ഒരു തന്ത്രം പ്രയോഗിച്ചു.

فَانظُرْ كَيْفَ كَانَ عَاقِبَةُ مَكْرِهِمْ أَنَّا دَمَّرْنَاهُمْ
وَقَوْمَهُمْ أَجْمَعِينَ ﴿٥١﴾

51. എന്നിട്ട് അവരുടെ തന്ത്രത്തിൻെറ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കുക. അതെ, അവരെയും അവരുടെ ജനങ്ങളെയും മുഴുവൻ നാം തകർത്തു കളഞ്ഞു.

فَتِلْكَ بُيُوتُهُمْ خَاوِيَةً بِمَا ظَلَمُوا إِنَّ فِي ذَٰلِكَ لَآيَةً
لِّقَوْمٍ يَعْلَمُونَ ﴿٥٢﴾

52. അങ്ങനെ അവർ അക്രമം പ്രവർത്തിച്ചതിൻെറ ഫലമായി അവരുടെ വീടുകളതാ (ശൂന്യമായി) വീണടിഞ്ഞു കിടക്കുന്നു. തീർച്ചയായും അതിൽ മനസ്സിലാക്കുന്ന ജനങ്ങൾക്കു ദൃഷ്ടാന്തമുണ്ട്.

وَأَنجَيْنَا الَّذِينَ آمَنُوا وَكَانُوا يَتَّقُونَ ﴿٥٣﴾

53. വിശ്വസിക്കുകയും, ധർമ്മനിഷ്ഠ പാലിച്ചു വരികയും ചെയ്യുവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.

وَلُوطًا إِذْ قَالَ لِقَوْمِهِ أَتَأْتُونَ الْفَاحِشَةَ
وَأَنتُمْ تُبْصِرُونَ ﴿٥٤﴾

54. ലൂത്തിനെയും (ഓർക്കുക.) അദ്ദേഹം തൻെറ ജനതയോട് പറഞ്ഞ സന്ദർഭം: നിങ്ങൾ കണ്ടറിഞ്ഞുകൊണ്ട് നീചവൃത്തി ചെയ്യുകയാണോ?

أَئِنَّكُمْ لَتَأْتُونَ الرِّجَالَ شَهْوَةً مِّن دُونِ النِّسَاءِ بَلْ
أَنتُمْ قَوْمٌ تَجْهَلُونَ ﴿٥٥﴾

55. നിങ്ങൾ കാമനിവൃത്തിക്കായി സ്ത്രീകളെ വിട്ട് പുരുഷന്മാരുടെ അടുക്കൽ ചെല്ലുകയാണോ? അല്ല. നിങ്ങൾ അവിവേകം കാണിക്കുന്ന ഒരു ജനതയാകുന്നു.

---

817. പ്രവാചകന്മാരോ പ്രബോധകന്മാരോ ഒരു പ്രദേശത്ത് പ്രവർത്തനമാരംഭിക്കുമ്പോൾ അവിടെ വല്ല ആപത്തുകളോ അനിഷ്ടസംഭവങ്ങളോ ഉണ്ടായാൽ അതൊക്കെ ഇവരുടെ ശകുനപ്പിഴയാണെന്ന് പ്രചരിപ്പിക്കാൻ സത്യനിഷേധികൾ ഒരിക്കലും മറക്കാറില്ല. നമ്മുടെ നാട്ടിൽ കുരുത്തക്കേടിനെപറ്റി പറഞ്ഞു പേടിപ്പിക്കുന്നതുപോലെതന്നെ. ഓരോരുത്തർക്കും കൈവരുന്ന ഭാഗ്യനിർഭാഗ്യങ്ങളൊക്കെ അല്ലാഹുവിൻെറ രേഖയിൽ അവർക്ക് വിധിക്കപ്പെട്ടതാണെന്ന മൗലികസത്യം എല്ലാ സത്യനിഷേധികളും വിസ്മരിക്കുന്നു.

## ഭാഗം 20

فَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوٓا۟ أَخْرِجُوٓا۟ ءَالَ
لُوطٍ مِّن قَرْيَتِكُمْ ۖ إِنَّهُمْ أُنَاسٌ يَتَطَهَّرُونَ ٥٦

56. 'ലൂത്തിൻെറ അനുയായികളെ നിങ്ങളുടെ രാജ്യത്തുനിന്നും പുറത്താക്കുക, അവർ ശുദ്ധി പാലിക്കുന്ന കുറെ ആളുകളാകുന്നു' എന്ന് പറഞ്ഞതു മാത്രമായിരുന്നു അദ്ദേഹത്തിൻെറ ജനതയുടെ മറുപടി.

فَأَنجَيْنَٰهُ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ قَدَّرْنَٰهَا
مِنَ ٱلْغَٰبِرِينَ ٥٧

57. അപ്പോൾ അദ്ദേഹത്തെയും, അദ്ദേഹത്തിൻെറ ആളുകളെയും നാം രക്ഷപ്പെടുത്തി; അദ്ദേഹത്തിൻെറ ഭാര്യ ഒഴികെ. പിന്മാറി നിന്നവരുടെ കൂട്ടത്തിലാണ് അവളെ നാം കണക്കാക്കിയത്.

وَأَمْطَرْنَا عَلَيْهِم مَّطَرًا ۖ فَسَآءَ مَطَرُ ٱلْمُنذَرِينَ ٥٨

58. അവരുടെ മേൽ നാം ഒരു മഴ വർഷിക്കുകയും ചെയ്തു. താക്കീതു നല്കപ്പെട്ടവർക്ക് ലഭിച്ച ആ മഴ എത്ര മോശം!

قُلِ ٱلْحَمْدُ لِلَّهِ وَسَلَٰمٌ عَلَىٰ عِبَادِهِ ٱلَّذِينَ ٱصْطَفَىٰٓ ۗ ءَآللَّهُ
خَيْرٌ أَمَّا يُشْرِكُونَ ٥٩

59. (നബിയേ,) പറയുക: അല്ലാഹുവിന് സ്തുതി. അവൻ തെരഞ്ഞെടുത്ത അവൻെറ ദാസൻമാർക്ക് സമാധാനം. അല്ലാഹുവാണോ ഉത്തമൻ; അതല്ല, (അവനോട്) അവർ പങ്കു ചേർക്കുന്നവയോ?

أَمَّنْ خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَأَنزَلَ لَكُم مِّنَ
ٱلسَّمَآءِ مَآءً فَأَنۢبَتْنَا بِهِۦ حَدَآئِقَ ذَاتَ بَهْجَةٍ مَّا كَانَ
لَكُمْ أَن تُنۢبِتُوا۟ شَجَرَهَآ ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ بَلْ هُمْ قَوْمٌ يَعْدِلُونَ ٦٠

60. അഥവാ, ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും നിങ്ങൾക്ക് ആകാശത്തു നിന്ന് വെള്ളം ചൊരിഞ്ഞു തരുകയും ചെയ്തവനോ? (അതോ അവരുടെ ദൈവങ്ങളോ!) എന്നിട്ട് അത് (വെള്ളം) മൂലം കൗതുകമുള്ള ചില തോട്ടങ്ങൾ നാം മുളപ്പിച്ചുണ്ടാക്കിത്തരികയും ചെയ്തു. അവയിലെ വൃക്ഷങ്ങൾ മുളപ്പിക്കുവാൻ നിങ്ങൾക്ക് കഴിയുമായിരുന്നില്ല. അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? അല്ല, അവർ വ്യതിചലിച്ചു പോകുന്ന ഒരു ജനതയാകുന്നു.

أَمَّن جَعَلَ ٱلْأَرْضَ قَرَارًا وَجَعَلَ خِلَٰلَهَآ أَنْهَٰرًا وَجَعَلَ
لَهَا رَوَٰسِىَ وَجَعَلَ بَيْنَ ٱلْبَحْرَيْنِ حَاجِزًا ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ
بَلْ أَكْثَرُهُمْ لَا يَعْلَمُونَ ٦١

61. അഥവാ, ഭൂമിയെ നിവാസയോഗ്യമാക്കുകയും, അതിനിടയിൽ നദികളുണ്ടാക്കുകയും, അതിന് ഉറപ്പു നൽകുന്ന പർവ്വതങ്ങളുണ്ടാക്കുകയും, രണ്ടു തരം ജലാശയങ്ങൾക്കിടയിൽ ഒരു തടസ്സം ഉണ്ടാക്കുകയും[818] ചെയ്തവനോ? (അതോ അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം മററു വല്ല ദൈവവുമുണ്ടോ? അല്ല, അവരിൽ അധികപേരും അറിയുന്നില്ല.

أَمَّن يُجِيبُ ٱلْمُضْطَرَّ إِذَا دَعَاهُ وَيَكْشِفُ ٱلسُّوٓءَ
وَيَجْعَلُكُمْ خُلَفَآءَ ٱلْأَرْضِ ۗ أَءِلَٰهٌ مَّعَ ٱللَّهِ

62. അഥവാ, കഷ്ടപ്പെട്ടവൻ വിളിച്ചു പ്രാർത്ഥിച്ചാൽ അവന്നു ഉത്തരം നൽകുകയും, വിഷമം നീക്കികൊടുക്കുകയും, നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാക്കുകയും ചെയ്യുന്നവനോ (അ

818. 25:53 നോക്കുക.

قَلِيلًا مَّا تَذَكَّرُونَ ﴿٦٢﴾

തല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? കുറച്ചു മാത്രമേ നിങ്ങള്‍ ആലോചിച്ചു മനസ്സിലാക്കുന്നുള്ളൂ.

أَمَّن يَهْدِيكُمْ فِي ظُلُمَاتِ الْبَرِّ وَالْبَحْرِ وَمَن يُرْسِلُ
الرِّيَاحَ بُشْرًا بَيْنَ يَدَيْ رَحْمَتِهِ ۗ أَإِلَٰهٌ مَّعَ اللَّهِ ۚ
تَعَالَى اللَّهُ عَمَّا يُشْرِكُونَ ﴿٦٣﴾

63. അഥവാ, കരയിലെയും കടലിലെയും അന്ധകാരങ്ങളില്‍ നിങ്ങള്‍ക്ക് വഴി കാണിക്കുകയും, തന്റെ കാരുണ്യത്തിനു മുമ്പില്‍ സന്തോഷ സൂചകമായി കാറ്റുകള്‍ അയക്കുകയും ചെയ്യുന്നവനോ? (അതല്ല, നിങ്ങളുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം മററു വല്ല ദൈവവുമുണ്ടോ? അവര്‍ പങ്കു ചേര്‍ക്കുന്നതിനെല്ലാം അല്ലാഹു അതീതനായിരിക്കുന്നു.

أَمَّن يَبْدَأُ الْخَلْقَ ثُمَّ يُعِيدُهُ وَمَن يَرْزُقُكُم مِّنَ
السَّمَاءِ وَالْأَرْضِ ۗ أَإِلَٰهٌ مَّعَ اللَّهِ ۚ قُلْ هَاتُوا بُرْهَانَكُمْ
إِن كُنتُمْ صَادِقِينَ ﴿٦٤﴾

64. അഥവാ, സൃഷ്ടി ആരംഭിക്കുകയും പിന്നീട് അതാവര്‍ത്തിക്കുകയും, ആകാശത്തു നിന്നും ഭൂമിയില്‍ നിന്നും നിങ്ങള്‍ക്ക് ഉപജീവനം നല്‍കുകയും ചെയ്യുന്നവനോ? (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? (നബിയേ,) പറയുക: നിങ്ങള്‍ സത്യവാന്മാരാണെങ്കില്‍ നിങ്ങള്‍ക്കുള്ള തെളിവ് നിങ്ങള്‍ കൊണ്ട് വരിക.

قُل لَّا يَعْلَمُ مَن فِي السَّمَاوَاتِ وَالْأَرْضِ الْغَيْبَ إِلَّا اللَّهُ ۚ
وَمَا يَشْعُرُونَ أَيَّانَ يُبْعَثُونَ ﴿٦٥﴾

65. (നബിയേ,) പറയുക; ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരാരും അദൃശ്യ കാര്യം അറിയുകയില്ല; അല്ലാഹുവല്ലാതെ. തങ്ങള്‍ എന്നാണ് ഉയിര്‍ത്തെഴുന്നേല്‍പിക്കപ്പെടുക എന്നും അവര്‍ക്കറിയില്ല.

بَلِ ادَّارَكَ عِلْمُهُمْ فِي الْآخِرَةِ ۚ بَلْ هُمْ فِي شَكٍّ
مِّنْهَا ۖ بَلْ هُم مِّنْهَا عَمُونَ ﴿٦٦﴾

66. അല്ല, അവരുടെ അറിവ് പരലോകത്തില്‍ എത്തി നില്‍ക്കുകയാണ്.[819] അല്ല, അവര്‍ അതിനെപ്പററി സംശയത്തിലാകുന്നു. അല്ല, അവര്‍ അതിനെപ്പററി അന്ധതയില്‍ കഴിയുന്നവരത്രെ.

وَقَالَ الَّذِينَ كَفَرُوا أَإِذَا كُنَّا تُرَابًا وَآبَاؤُنَا أَئِنَّا
لَمُخْرَجُونَ ﴿٦٧﴾

67. അവിശ്വസിച്ചവര്‍ പറഞ്ഞു: ഞങ്ങളും ഞങ്ങളുടെ പിതാക്കളുമൊക്കെ മണ്ണായിക്കഴിഞ്ഞാല്‍ ഞങ്ങള്‍ (ശവകുടീരങ്ങളില്‍ നിന്ന്) പുറത്തുകൊണ്ടു വരപ്പെടുന്നവരാണെന്നോ?

لَقَدْ وُعِدْنَا هَٰذَا نَحْنُ وَآبَاؤُنَا مِن قَبْلُ إِنْ هَٰذَا
إِلَّا أَسَاطِيرُ الْأَوَّلِينَ ﴿٦٨﴾

68. ഞങ്ങളോടും മുമ്പ് ഞങ്ങളുടെ പിതാക്കളോടും ഇപ്രകാരം വാഗ്ദാനം ചെയ്യപ്പെടുകയുണ്ടായിട്ടുണ്ട്. പൂര്‍വ്വികന്മാരുടെ ഇതിഹാസങ്ങള്‍ മാത്രമാകുന്നു ഇത്.

قُلْ سِيرُوا فِي الْأَرْضِ فَانظُرُوا كَيْفَ كَانَ
عَاقِبَةُ الْمُجْرِمِينَ ﴿٦٩﴾

69. (നബിയേ,) പറയുക: നിങ്ങള്‍ ഭൂമിയില്‍ കൂടി സഞ്ചരിച്ചിട്ട് കുററവാളികളുടെ പര്യവസാനം എപ്രകാരമായിരുന്നു എന്ന് നോക്കുക.

819. 'ഇദ്ദാറക' എന്ന പദത്തിന് എത്തി, തീര്‍ന്നു, പൂര്‍ത്തിയായി എന്നൊക്കെ അര്‍ത്ഥമുണ്ട്. 'പരലോകത്തിന്റെ കാര്യത്തില്‍ അവരുടെ അറിവൊക്കെ അപര്യാപ്തമായിരിക്കുന്നു' എന്നും, 'അവരുടെ അറിവ് ആകെക്കൂടി പരലോക നിഷേധത്തിലാണ് എത്തിയിരിക്കുന്നത്' എന്നും വ്യാഖ്യാനം നല്‍കപ്പെട്ടിട്ടുണ്ട്.

وَلَا تَحۡزَنۡ عَلَيۡهِمۡ وَلَا تَكُن فِي ضَيۡقٖ مِّمَّا يَمۡكُرُونَ ٧٠

70. നീ അവരുടെ പേരിൽ ദുഃഖിക്കേണ്ട. അവർ നടത്തിക്കൊണ്ടിരിക്കുന്ന കുതന്ത്രത്തെപ്പററി നീ മനഃപ്രയാസത്തിലാവുകയും വേണ്ട.

وَيَقُولُونَ مَتَىٰ هَٰذَا ٱلۡوَعۡدُ إِن كُنتُمۡ صَٰدِقِينَ ٧١

71. അവർ പറയുന്നു: 'എപ്പോഴാണ് ഈ വാഗ്ദാനം നടപ്പിൽ വരിക? നിങ്ങൾ സത്യവാന്മാരാണെങ്കിൽ (പറഞ്ഞു തരൂ)'.

قُلۡ عَسَىٰٓ أَن يَكُونَ رَدِفَ لَكُم بَعۡضُ
ٱلَّذِي تَسۡتَعۡجِلُونَ ٧٢

72. നീ പറയുക: 'നിങ്ങൾ ധൃതികൂട്ടിക്കൊണ്ടിരിക്കുന്ന കാര്യങ്ങളിൽ ചിലത് ഒരു പക്ഷെ നിങ്ങളുടെ തൊട്ടുപുറകിൽ എത്തിയിട്ടുണ്ടായിരിക്കാം'.

وَإِنَّ رَبَّكَ لَذُو فَضۡلٍ عَلَى ٱلنَّاسِ وَلَٰكِنَّ
أَكۡثَرَهُمۡ لَا يَشۡكُرُونَ ٧٣

73. തീർച്ചയായും നിൻെറ രക്ഷിതാവ് മനുഷ്യരോട് ഔദാര്യമുള്ളവൻ തന്നെയാകുന്നു. പക്ഷെ അവരിൽ അധികപേരും നന്ദി കാണിക്കുന്നില്ല.

وَإِنَّ رَبَّكَ لَيَعۡلَمُ مَا تُكِنُّ صُدُورُهُمۡ وَمَا يُعۡلِنُونَ ٧٤

74. അവരുടെ ഹൃദയങ്ങൾ ഒളിച്ചുവെക്കുന്നതും അവർ പരസ്യമാക്കുന്നതും എല്ലാം നിൻെറ രക്ഷിതാവ് അറിയുന്നു.

وَمَا مِنۡ غَآئِبَةٖ فِي ٱلسَّمَآءِ وَٱلۡأَرۡضِ إِلَّا فِي
كِتَٰبٖ مُّبِينٍ ٧٥

75. ആകാശത്തിലോ ഭൂമിയിലോ മറഞ്ഞുകിടക്കുന്ന യാതൊരു കാര്യവും സ്പഷ്ടമായ ഒരു രേഖയിൽ രേഖപ്പെടുത്താതിരുന്നിട്ടില്ല.

إِنَّ هَٰذَا ٱلۡقُرۡءَانَ يَقُصُّ عَلَىٰ بَنِيٓ إِسۡرَٰٓءِيلَ
أَكۡثَرَ ٱلَّذِي هُمۡ فِيهِ يَخۡتَلِفُونَ ٧٦

76. ഇസ്രാഈൽ സന്തതികൾ അഭിപ്രായഭിന്നത പുലർത്തിക്കൊണ്ടിരിക്കുന്ന വിഷയങ്ങളിൽ മിക്കതും ഈ ഖുർആൻ അവർക്ക് വിവരിച്ചുകൊടുക്കുന്നു.

وَإِنَّهُۥ لَهُدٗى وَرَحۡمَةٞ لِّلۡمُؤۡمِنِينَ ٧٧

77. തീർച്ചയായും ഇത് സത്യവിശ്വാസികൾക്ക് മാർഗദർശനവും കാരുണ്യവുമാകുന്നു.

إِنَّ رَبَّكَ يَقۡضِي بَيۡنَهُم بِحُكۡمِهِۦۚ وَهُوَ
ٱلۡعَزِيزُ ٱلۡعَلِيمُ ٧٨

78. തീർച്ചയായും നിൻെറ രക്ഷിതാവ് തൻെറ വിധിയിലൂടെ അവർക്കിടയിൽ തീർപ്പു കല്പിക്കുന്നതാണ്. അവനത്രെ പ്രതാപിയും സർവ്വജ്ഞനും.

فَتَوَكَّلۡ عَلَى ٱللَّهِۖ إِنَّكَ عَلَى ٱلۡحَقِّ ٱلۡمُبِينِ ٧٩

79. അതിനാൽ നീ അല്ലാഹുവെ ഭരമേല്പിച്ചുകൊള്ളുക. തീർച്ചയായും നീ സ്പഷ്ടമായ സത്യത്തിൽ തന്നെയാകുന്നു.

إِنَّكَ لَا تُسۡمِعُ ٱلۡمَوۡتَىٰ وَلَا تُسۡمِعُ ٱلصُّمَّ ٱلدُّعَآءَ إِذَا
وَلَّوۡاْ مُدۡبِرِينَ ٨٠

80. മരണപ്പെട്ടവരെ[820] നിനക്ക് കേൾപിക്കാനാവുകയില്ല; തീർച്ച. [821] ബധിരന്മാർ പുറം തിരിച്ച് മാറിപ്പോയാൽ അവരെയും നിനക്ക് വിളി കേൾപിക്കാനാവില്ല.

820. മനസ്സിൽ നിന്ന് സത്യാന്വേഷണവാഞ്ഛ നഷ്ടപ്പെട്ടുപോയവരെയാണ് ഇവിടെ മരണപ്പെട്ടവരെന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. കേട്ടു മനസ്സിലാക്കാൻ തയ്യാറില്ലാത്തവരെ മരിച്ചവരോട് ഉപമിച്ചതിൽ നിന്ന് മരിച്ച മനുഷ്യർ തീർത്തും കേൾവിയില്ലാത്തവരാണെന്ന് വ്യക്തമാകുന്നു.
821. സത്യം അവരുടെ ശ്രദ്ധയിൽ പെടുത്താൻ നിനക്ക് കഴിയില്ലെന്നർത്ഥം.

وَمَآ أَنتَ بِهَٰدِي ٱلْعُمْيِ عَن ضَلَٰلَتِهِمْ ۖ إِن تُسْمِعُ إِلَّا
مَن يُؤْمِنُ بِـَٔايَٰتِنَا فَهُم مُّسْلِمُونَ ﴿٨١﴾

81. അന്ധന്മാരെ[822] അവരുടെ ദുർമാർഗ്ഗത്തിൽ നിന്നും നേർവഴിക്കു കൊണ്ടു വരാനും നിനക്ക് കഴിയില്ല. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും, തന്നിമിത്തം കീഴൊതുങ്ങുന്നവരായിരിക്കുകയും ചെയ്യുന്നവരെയല്ലാതെ നിനക്ക് കേൾപിക്കാനാവില്ല.

وَإِذَا وَقَعَ ٱلْقَوْلُ عَلَيْهِمْ أَخْرَجْنَا لَهُمْ دَآبَّةً مِّنَ
ٱلْأَرْضِ تُكَلِّمُهُمْ أَنَّ ٱلنَّاسَ كَانُوا۟ بِـَٔايَٰتِنَا
لَا يُوقِنُونَ ﴿٨٢﴾

82. ആ വാക്ക് അവരുടെ മേൽ വന്നുഭവിച്ചാൽ[823] ഭൂമിയിൽ നിന്ന് ഒരു ജന്തുവെ നാം അവരുടെ നേരെ പുറപ്പെടുവിക്കുന്നതാണ്.[824] മനുഷ്യർ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ ദൃഢവിശ്വാസം കൊള്ളാതിരിക്കുകയാകുന്നു എന്ന വിഷയം അത് അവരോട് സംസാരിക്കുന്നതാണ്.[825]

وَيَوْمَ نَحْشُرُ مِن كُلِّ أُمَّةٍ فَوْجًا مِّمَّن
يُكَذِّبُ بِـَٔايَٰتِنَا فَهُمْ يُوزَعُونَ ﴿٨٣﴾

83. ഓരോ സമുദായത്തിൽ നിന്നും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളുന്ന ഓരോ സംഘത്തെ നാം ഒരുമിച്ചു കൂട്ടുകയും, അങ്ങനെ അവർ ക്രമത്തിൽ നിർത്തപ്പെടുകയും ചെയ്യുന്ന ദിവസത്തെ (ഓർക്കുക.)

حَتَّىٰٓ إِذَا جَآءُو قَالَ أَكَذَّبْتُم بِـَٔايَٰتِى وَلَمْ تُحِيطُوا۟ بِهَا
عِلْمًا أَمَّاذَا كُنتُمْ تَعْمَلُونَ ﴿٨٤﴾

84. അങ്ങനെ അവർ വന്നു കഴിഞ്ഞാൽ അവൻ പറയും: എന്റെ ദൃഷ്ടാന്തങ്ങളെപററി തികച്ചും മനസ്സിലാക്കാതെ നിങ്ങൾ അവയെ നിഷേധിച്ചു തള്ളുകയാണോ ചെയ്തത്? അതല്ല, എന്താണ് നിങ്ങൾ ചെയ്തുകൊണ്ടിരുന്നത്?

وَوَقَعَ ٱلْقَوْلُ عَلَيْهِم بِمَا ظَلَمُوا۟ فَهُمْ لَا يَنطِقُونَ ﴿٨٥﴾

85. അവർ അക്രമം പ്രവർത്തിച്ചതു നിമിത്തം (ശിക്ഷയെപ്പററിയുള്ള) വാക്ക് അവരുടെ മേൽ വന്നു ഭവിച്ചു. അപ്പോൾ അവർ (യാതൊന്നും) ഉരിയാടുകയില്ല.

أَلَمْ يَرَوْا۟ أَنَّا جَعَلْنَا ٱلَّيْلَ لِيَسْكُنُوا۟ فِيهِ وَٱلنَّهَارَ مُبْصِرًا ۚ
إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يُؤْمِنُونَ ﴿٨٦﴾

86. രാത്രിയെ നാം അവർക്കു സമാധാനമടയാനുള്ളതാക്കുകയും, പകലിനെ പ്രകാശമുള്ളതാക്കുകയും ചെയ്തിരിക്കുന്നു എന്നവർ കണ്ടില്ലേ? വിശ്വസിക്കുന്ന ജനങ്ങൾക്കു തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَيَوْمَ يُنفَخُ فِى ٱلصُّورِ فَفَزِعَ مَن فِى ٱلسَّمَٰوَٰتِ

87. കാഹളത്തിൽ ഊതപ്പെടുന്ന ദിവസത്തെ (ഓർക്കുക). അപ്പോൾ ആകാശങ്ങളിലുള്ളവരും,

822. ഈ വചനങ്ങളിലെ ബധിരന്മാർ, അന്ധന്മാർ എന്നീ പദങ്ങൾ യഥാക്രമം സത്യം ശ്രദ്ധിച്ചു കേൾക്കാത്തവർ, കണ്ടു മനസ്സിലാക്കാത്തവർ എന്നീ അർത്ഥങ്ങളിലാണ് പ്രയോഗിച്ചിട്ടുള്ളത്.
823. ആ വാക്ക് അവരുടെ മേൽ ഭവിക്കുക എന്നതിന് അന്ത്യദിനം ആസന്നമാകുക എന്നാണ് വ്യാഖ്യാതാക്കൾ അർത്ഥം കല്പിച്ചിട്ടുള്ളത്. അന്ത്യദിനം സംബന്ധിച്ച അല്ലാഹുവിന്റെ പ്രഖ്യാനമാണ് 'ആ വാക്ക്'.
824. അന്ത്യദിനം ആസന്നമായെന്ന് മനസ്സിലാക്കാൻ സഹായിക്കുന്ന പല ഘടകങ്ങളുണ്ടാകും. അവയിലൊന്നാണ് 'ദാബ്ബത്തുൽ അർള്' അഥവാ ഭൂമിയിൽ നിന്ന് എഴുന്നേല്പിക്കപ്പെടുന്ന അത്ഭുതജന്തു. ഈ ജന്തുവെ സംബന്ധിച്ച വിശദാംശങ്ങളിൽ വ്യാഖ്യാതാക്കൾക്ക് അഭിപ്രായ ഐക്യമില്ല.
825. 'തുകല്ലിമുഹും' എന്നതിന്റെ സ്ഥാനത്ത് 'തക്ലിമുഹും' എന്നൊരു പാഠഭേദമുണ്ട്. അതുപ്രകാരം 'ആ ജന്തു അവർക്ക്പരിക്കേല്പിക്കും' എന്നായിരിക്കും അർത്ഥം.

وَمَن فِي الْأَرْضِ إِلَّا مَن شَاءَ اللَّهُ ۚ
وَكُلٌّ أَتَوْهُ دَاخِرِينَ ﴿٨٧﴾

ഭൂമിയിലുള്ളവരും ഭയവിഹ്വലരായിപ്പോകും; അല്ലാഹു ഉദ്ദേശിച്ചവരൊഴികെ. എല്ലാവരും എളിയവരായിക്കൊണ്ട് അവന്റെ അടുത്ത് ചെല്ലുകയും ചെയ്യും.

وَتَرَى الْجِبَالَ تَحْسَبُهَا جَامِدَةً وَهِيَ تَمُرُّ مَرَّ
السَّحَابِ ۚ صُنْعَ اللَّهِ الَّذِي أَتْقَنَ كُلَّ شَيْءٍ ۚ إِنَّهُ
خَبِيرٌ بِمَا تَفْعَلُونَ ﴿٨٨﴾

88. പർവ്വതങ്ങളെ നീ കാണുമ്പോൾ അവ ഉറച്ചു നിൽക്കുന്നതാണെന്ന് നീ ധരിച്ചു പോകും. എന്നാൽ അവ മേഘങ്ങൾ ചലിക്കുന്നതുപോലെ ചലിക്കുന്നതാണ്.[826] എല്ലാ കാര്യവും കുററമററതാക്കിതീർത്ത അല്ലാഹുവിന്റെ പ്രവർത്തനമത്രെ അത്.[827] തീർച്ചയായും അവൻ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

مَن جَاءَ بِالْحَسَنَةِ فَلَهُ خَيْرٌ مِّنْهَا وَهُم مِّن فَزَعٍ
يَوْمَئِذٍ آمِنُونَ ﴿٨٩﴾

89. ആർ നന്മയും കൊണ്ട് വന്നോ അവന് (അന്ന്) അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും. അന്ന് ഭയവിഹ്വലതയിൽ നിന്ന് അവർ സുരക്ഷിതരായിരിക്കുകയും ചെയ്യും.

وَمَن جَاءَ بِالسَّيِّئَةِ فَكُبَّتْ وُجُوهُهُمْ فِي النَّارِ هَلْ
تُجْزَوْنَ إِلَّا مَا كُنتُمْ تَعْمَلُونَ ﴿٩٠﴾

90. ആർ തിന്മയും കൊണ്ടുവന്നുവോ അവർ നരകത്തിൽ മുഖം കുത്തി വീഴ്ത്തപ്പെടുന്നതാണ്. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന്നല്ലാതെ നിങ്ങൾക്ക് പ്രതിഫലം നല്കപ്പെടുമോ?

إِنَّمَا أُمِرْتُ أَنْ أَعْبُدَ رَبَّ هَٰذِهِ الْبَلْدَةِ الَّذِي حَرَّمَهَا وَلَهُ
كُلُّ شَيْءٍ ۖ وَأُمِرْتُ أَنْ أَكُونَ مِنَ الْمُسْلِمِينَ ﴿٩١﴾

91. (നീ പറയുക:) ഈ രാജ്യത്തെ പവിത്രമാക്കിത്തീർത്ത ഇതിന്റെ രക്ഷിതാവിനെ ആരാധിക്കുവാൻ മാത്രമാണ് ഞാൻ കല്പിക്കപ്പെട്ടിട്ടുള്ളത്. എല്ലാ വസ്തുവും അവന്റേതത്രെ. ഞാൻ കീഴ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കണമെന്നും കല്പിക്കപ്പെട്ടിരിക്കുന്നു.

وَأَنْ أَتْلُوَ الْقُرْآنَ ۖ فَمَنِ اهْتَدَىٰ فَإِنَّمَا يَهْتَدِي لِنَفْسِهِ ۖ
وَمَن ضَلَّ فَقُلْ إِنَّمَا أَنَا مِنَ الْمُنذِرِينَ ﴿٩٢﴾

92. ഖുർആൻ ഓതികേൾപ്പിക്കുവാനും (ഞാൻ കല്പിക്കപ്പെട്ടിരിക്കുന്നു.) ആകയാൽ വല്ലവരും സന്മാർഗ്ഗം സ്വീകരിക്കുന്ന പക്ഷം സ്വന്തം ഗുണത്തിനായിത്തന്നെയാണ് അവൻ സന്മാർഗം സ്വീകരിക്കുന്നത്. വല്ലവനും വ്യതിചലിച്ചു പോകുന്ന പക്ഷം നീ പറഞ്ഞേക്കുക: 'ഞാൻ മുന്നറിയിപ്പുകാരിൽ ഒരാൾ മാത്രമാകുന്നു.'

وَقُلِ الْحَمْدُ لِلَّهِ سَيُرِيكُمْ آيَاتِهِ فَتَعْرِفُونَهَا ۚ وَمَا رَبُّكَ
بِغَافِلٍ عَمَّا تَعْمَلُونَ ﴿٩٣﴾

93. പറയുക: 'അല്ലാഹുവിന് സ്തുതി'. തന്റെ ദൃഷ്ടാന്തങ്ങൾ അവൻ നിങ്ങൾക്ക് കാണിച്ചു തരുന്നതാണ്. അപ്പോൾ നിങ്ങൾക്കവ മനസ്സിലാകും. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന യാതൊന്നിനെപ്പററിയും നിന്റെ രക്ഷിതാവ് അശ്രദ്ധനല്ല.

---

826. അന്ത്യദിനത്തിൽ പർവ്വതങ്ങൾ പൊടിക്കപ്പെടുകയും, പൊടിപടലങ്ങൾ മേഘങ്ങളെപ്പോലെ പറന്നു നടക്കുകയും ചെയ്യുമെന്നർത്ഥം. നിശ്ചലമെന്ന് നമുക്ക് തോന്നുന്ന പർവ്വതങ്ങളും, നിശ്ചലമെന്ന് തോന്നുന്ന ഭൂമിയും യഥാർത്ഥത്തിൽ അതിവേഗത്തിൽ ചുററിക്കൊണ്ടിരിക്കുകയാണെന്ന കാര്യമാണ് ഈ വചനം ചൂണ്ടിക്കാട്ടുന്നതെന്ന് ചില ആധുനികവ്യാഖ്യാതാക്കൾക്ക് അഭിപ്രായമുണ്ട്.

827. എല്ലാം അന്യൂനമായി നിർമ്മിച്ച അല്ലാഹു തന്നെ എല്ലാം നശിപ്പിക്കുകയും ചെയ്യുന്നു എന്നായിരിക്കും ആദ്യ വ്യാഖ്യാനപ്രകാരം ഇതിന്റെ അർത്ഥം. എല്ലാം അന്യൂനമായി നിർമ്മിച്ച അല്ലാഹുവിന്റെ സൃഷ്ടിവൈദഗ്ദ്ധ്യത്തിന്റെ തെളിവാണ് ഭൂമിയുടെ ഭ്രമണം എന്നായിരിക്കും രണ്ടാമത്തെ വീക്ഷണപ്രകാരം ഇതിന്റെ അർത്ഥം.




## അദ്ധ്യായം - 28

بِسْمِ اللهِ الرَّحْمٰنِ الرَّحِيْمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1, 2. ത്വാ—സീൻ—മീം. സ്പഷ്ടമായ വേദ ഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ.

طٰسٓمٓ ① تِلْكَ اٰيٰتُ الْكِتٰبِ الْمُبِيْنِ ②

3. വിശ്വസിക്കുന്ന ജനങ്ങൾക്കു വേണ്ടി മൂസാ യുടെയും ഫിർഔന്റെയും വൃത്താന്തത്തിൽ നിന്നും സത്യപ്രകാരം നിനക്ക് നാം ഓതി കേൾപിക്കുന്നു.

نَتْلُوْا عَلَيْكَ مِنْ نَّبَاِ مُوْسٰى وَفِرْعَوْنَ بِالْحَقِّ لِقَوْمٍ يُّؤْمِنُوْنَ ③

4. തീർച്ചയായും ഫിർഔൻ നാട്ടിൽ ഔന്നത്യം നടിച്ചു. അവിടത്തുകാരെ അവൻ വ്യത്യസ്ത കക്ഷികളാക്കിത്തീർക്കുകയും ചെയ്തു. അവരിൽ ഒരു വിഭാഗത്തെ ദുർബ്ബലരാക്കിയിട്ട് അവരുടെ ആൺമക്കളെ അറുകൊല നടത്തുകയും, അവരുടെ പെൺമക്കളെ ജീവിക്കാൻ അനുവദിക്കുകയും ചെയ്തുകൊണ്ട്. തീർച്ചയായും അവൻ നാശകാരികളിൽ പെട്ടവനായിരുന്നു.

اِنَّ فِرْعَوْنَ عَلَا فِى الْاَرْضِ وَجَعَلَ اَهْلَهَا شِيَعًا يَّسْتَضْعِفُ طَآئِفَةً مِّنْهُمْ يُذَبِّحُ اَبْنَآءَهُمْ وَيَسْتَحْيٖ نِسَآءَهُمْ ؕ اِنَّهٗ كَانَ مِنَ الْمُفْسِدِيْنَ ④

5. നാമാകട്ടെ ഭൂമിയിൽ അടിച്ചമർത്തപ്പെട്ട ദുർബ്ബലരോട് ഔദാര്യം കാണിക്കുവാനും, അവരെ നേതാക്കളാക്കുവാനും, അവരെ (നാടിന്റെ) അനന്തരാവകാശികളാക്കുവാനുമാണ് ഉദ്ദേശിക്കുന്നത്.

وَنُرِيْدُ اَنْ نَّمُنَّ عَلَى الَّذِيْنَ اسْتُضْعِفُوْا فِى الْاَرْضِ وَنَجْعَلَهُمْ اَئِمَّةً وَّنَجْعَلَهُمُ الْوٰرِثِيْنَ ⑤

6. അവർക്ക് (ആ മർദ്ദിതർക്ക്) ഭൂമിയിൽ സ്വാധീനം നൽകുവാനും, ഫിർഔന്നും ഹാമാന്നും അവരുടെ സൈന്യങ്ങൾക്കും അവരിൽ നിന്ന് തങ്ങൾ ആശങ്കിച്ചിരുന്നതെന്തോ അത് കാണിച്ചു കൊടുക്കുവാനും (നാം ഉദ്ദേശിക്കുന്നു.)

وَنُمَكِّنَ لَهُمْ فِى الْاَرْضِ وَنُرِىَ فِرْعَوْنَ وَهَامٰنَ وَجُنُوْدَهُمَا مِنْهُمْ مَّا كَانُوْا يَحْذَرُوْنَ ⑥

7. മൂസായുടെ മാതാവിന് നാം ബോധനം നൽകി: 'അവന്ന് നീ മുലകൊടുത്തു കൊള്ളുക.

وَاَوْحَيْنَآ اِلٰٓى اُمِّ مُوْسٰٓى اَنْ اَرْضِعِيْهِ ۚ فَاِذَا خِفْتِ عَلَيْهِ

* മൂസാനബി(അ), ഫിർഔൻ, ഖാറൂൻ എന്നിവരുടെ കഥകൾ വിവരിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേര് നൽകപ്പെട്ടത്.

فَأَلْقِيهِ فِي الْيَمِّ وَلَا تَخَافِي وَلَا تَحْزَنِي ۖ إِنَّا رَادُّوهُ إِلَيْكِ
وَجَاعِلُوهُ مِنَ الْمُرْسَلِينَ ﴿٧﴾

ഇനി അവന്റെ കാര്യത്തിൽ നിനക്ക് ഭയം തോന്നുകയാണെങ്കിൽ[828] അവനെ നീ നദിയിൽ ഇട്ടേക്കുക. നീ ഭയപ്പെടുകയും ദുഃഖിക്കുകയും വേണ്ട. തീർച്ചയായും അവനെ നാം നിന്റെ അടുത്തേക്ക് തിരിച്ചു കൊണ്ടുവരുന്നതും, അവനെ ദൈവദൂതന്മാരിൽ ഒരാളാക്കുന്നതുമാണ്.'

فَالْتَقَطَهُ آلُ فِرْعَوْنَ لِيَكُونَ لَهُمْ عَدُوًّا وَحَزَنًا ۗ إِنَّ
فِرْعَوْنَ وَهَامَانَ وَجُنُودَهُمَا كَانُوا خَاطِئِينَ ﴿٨﴾

8. എന്നിട്ട് ഫിർഔന്റെ ആളുകൾ അവനെ (നദിയിൽ നിന്ന്) കണ്ടെടുത്തു. അവൻ അവരുടെ ശത്രുവും ദുഃഖഹേതുവും ആയിരിക്കാൻ വേണ്ടി.[829] തീർച്ചയായും ഫിർഔനും ഹാമാനും അവരുടെ സൈന്യങ്ങളും അബദ്ധം പററിയവരായിരുന്നു.

وَقَالَتِ امْرَأَتُ فِرْعَوْنَ قُرَّتُ عَيْنٍ لِي وَلَكَ ۖ
لَا تَقْتُلُوهُ عَسَىٰ أَنْ يَنْفَعَنَا أَوْ نَتَّخِذَهُ وَلَدًا
وَهُمْ لَا يَشْعُرُونَ ﴿٩﴾

9. ഫിർഔന്റെ ഭാര്യ പറഞ്ഞു: എനിക്കും അങ്ങേക്കും കണ്ണിന് കുളിർമ്മയത്രെ (ഈ കുട്ടി.) അതിനാൽ ഇവനെ നിങ്ങൾ കൊല്ലരുത്. ഇവൻ നമുക്ക് ഉപകരിച്ചേക്കാം. അല്ലെങ്കിൽ ഇവനെ നമുക്ക് ഒരു മകനായി സ്വീകരിക്കാം. അവർ യാഥാർത്ഥ്യം ഗ്രഹിച്ചിരുന്നില്ല.

وَأَصْبَحَ فُؤَادُ أُمِّ مُوسَىٰ فَارِغًا ۖ إِنْ كَادَتْ لَتُبْدِي بِهِ
لَوْلَا أَنْ رَبَطْنَا عَلَىٰ قَلْبِهَا لِتَكُونَ مِنَ الْمُؤْمِنِينَ ﴿١٠﴾

10. മൂസായുടെ മാതാവിന്റെ മനസ്സ് (അന്യ ചിന്തകളിൽ നിന്ന്) ഒഴിവായതായിത്തീർന്നു. അവളുടെ മനസ്സിനെ നാം ഉറപ്പിച്ചു നിർത്തിയില്ലായിരുന്നുവെങ്കിൽ അവന്റെ കാര്യം അവൾ വെളിപ്പെടുത്തിയേക്കുമായിരുന്നു. അവൾ സത്യവിശ്വാസികളുടെ കൂട്ടത്തിലായിരിക്കാൻ വേണ്ടിയത്രെ (നാം അങ്ങനെ ചെയ്തത്.)

وَقَالَتْ لِأُخْتِهِ قُصِّيهِ ۖ فَبَصُرَتْ بِهِ عَنْ جُنُبٍ وَهُمْ
لَا يَشْعُرُونَ ﴿١١﴾

11. അവൾ അവന്റെ (മൂസായുടെ) സഹോദരിയോട് പറഞ്ഞു: നീ അവന്റെ പിന്നാലെ പോയി അന്വേഷിച്ചു നോക്കൂ. അങ്ങനെ ദൂരെ നിന്ന് അവൾ അവനെ നിരീക്ഷിച്ചു. അവർ അതറിഞ്ഞിരുന്നില്ല.

وَحَرَّمْنَا عَلَيْهِ الْمَرَاضِعَ مِنْ قَبْلُ فَقَالَتْ هَلْ أَدُلُّكُمْ عَلَىٰ
أَهْلِ بَيْتٍ يَكْفُلُونَهُ لَكُمْ وَهُمْ لَهُ نَاصِحُونَ ﴿١٢﴾

12. അതിനു മുമ്പ് മുലയൂട്ടുന്ന സ്ത്രീകൾ അവന്ന് മുലകൊടുക്കുന്നതിന് നാം തടസ്സമുണ്ടാക്കിയിരുന്നു.[830] അപ്പോൾ അവൾ (സഹോദരി) പറഞ്ഞു: 'നിങ്ങൾക്കുവേണ്ടി ഇവനെ സംരക്ഷിക്കുന്ന ഒരു വീട്ടുകാരെപററി ഞാൻ നിങ്ങൾക്കു അറിവു തരട്ടെയോ? അവർ ഇവന്റെ ഗുണകാംക്ഷികളായിരിക്കുകയും ചെയ്യും.'

828. ഇസ്രായീല്യർക്ക് ജനിക്കുന്ന ആൺകുഞ്ഞുങ്ങളെ മുഴുവൻ കൊന്നുകളയാൻ ഫിർഔന്റെ ഉത്തരവുണ്ടായിരുന്നു. അതായിരുന്നു ആ മാതാവിന്റെ ഭയത്തിന് കാരണം.
829. കുട്ടിയെ വീണ്ടെടുത്തിട്ട് അവരുടെ പരിണതി അങ്ങനെയായിത്തീർന്നുവെന്നർത്ഥം.
830. മാതാവല്ലാത്ത ഏത് സ്ത്രീയുടെയും മുല കുടിക്കാൻ വിസമ്മതിക്കുന്ന നിലയിൽ കുട്ടിയെ അല്ലാഹു ആക്കിത്തീർത്തുവെന്നർത്ഥം.

فَرَدَدْنَٰهُ إِلَىٰٓ أُمِّهِۦ كَىْ تَقَرَّ عَيْنُهَا وَلَا تَحْزَنَ وَلِتَعْلَمَ أَنَّ وَعْدَ ٱللَّهِ حَقٌّ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿١٣﴾

13. അങ്ങനെ അവൻെറ മാതാവിൻെറ കണ്ണ് കുളുർക്കുവാനും, അവൾ ദുഃഖിക്കാതിരിക്കുവാനും, അല്ലാഹുവിൻെറ വാഗ്ദാനം സത്യമാണെന്ന് അവൾ മനസ്സിലാക്കുവാനും വേണ്ടി അവനെ നാം അവൾക്ക് തിരിച്ചേൽപിച്ചു. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല.

وَلَمَّا بَلَغَ أَشُدَّهُۥ وَٱسْتَوَىٰٓ ءَاتَيْنَٰهُ حُكْمًا وَعِلْمًا ۚ وَكَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٤﴾

14. അങ്ങനെ അദ്ദേഹം (മൂസാ) ശക്തി പ്രാപിക്കുകയും, പാകത എത്തുകയും ചെയ്തപ്പോൾ അദ്ദേഹത്തിനു നാം വിവേകവും വിജ്ഞാനവും നല്കി. അപ്രകാരമാണ് സദ്‌വൃത്തർക്ക് നാം പ്രതിഫലം നൽകുന്നത്.

وَدَخَلَ ٱلْمَدِينَةَ عَلَىٰ حِينِ غَفْلَةٍ مِّنْ أَهْلِهَا فَوَجَدَ فِيهَا رَجُلَيْنِ يَقْتَتِلَانِ هَٰذَا مِن شِيعَتِهِۦ وَهَٰذَا مِنْ عَدُوِّهِۦ ۖ فَٱسْتَغَٰثَهُ ٱلَّذِى مِن شِيعَتِهِۦ عَلَى ٱلَّذِى مِنْ عَدُوِّهِۦ فَوَكَزَهُۥ مُوسَىٰ فَقَضَىٰ عَلَيْهِ ۖ قَالَ هَٰذَا مِنْ عَمَلِ ٱلشَّيْطَٰنِ ۖ إِنَّهُۥ عَدُوٌّ مُّضِلٌّ مُّبِينٌ ﴿١٥﴾

15. പട്ടണവാസികൾ അശ്രദ്ധരായിരുന്ന സമയത്ത് മൂസാ അവിടെ കടന്നു ചെന്നു.[831] അപ്പോൾ അവിടെ രണ്ടു പുരുഷന്മാർ പരസ്പരം പൊരുതുന്നതായി അദ്ദേഹം കണ്ടു. ഒരാൾ തൻെറ കക്ഷിയിൽപെട്ടവൻ. മറെറാരാൾ തൻെറ ശത്രുവിഭാഗത്തിൽ പെട്ടവനും. അപ്പോൾ തൻെറ കക്ഷിയിൽ പെട്ടവൻ തൻെറ ശത്രുവിഭാഗത്തിൽ പെട്ടവന്നെതിരിൽ അദ്ദേഹത്തോട് സഹായം തേടി. അപ്പോൾ മൂസാ അവനെ മുഷ്ടി ചുരുട്ടി ഇടിച്ചു. അതവൻെറ കഥ കഴിച്ചു. മൂസാ പറഞ്ഞു: ഇത് പിശാചിൻെറ പ്രവർത്തനത്തിൽ പെട്ടതാകുന്നു. അവൻ വ്യക്തമായും വഴി പിഴപ്പിക്കുന്ന ശത്രു തന്നെയാകുന്നു.[832]

قَالَ رَبِّ إِنِّى ظَلَمْتُ نَفْسِى فَٱغْفِرْ لِى فَغَفَرَ لَهُۥٓ ۚ إِنَّهُۥ هُوَ ٱلْغَفُورُ ٱلرَّحِيمُ ﴿١٦﴾

16. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, തീർച്ചയായും ഞാൻ എന്നോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. അതിനാൽ നീ എനിക്ക് പൊറുത്തു തരേണമേ. അപ്പോൾ അദ്ദേഹത്തിന് അവൻ പൊറുത്തു കൊടുത്തു. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

قَالَ رَبِّ بِمَآ أَنْعَمْتَ عَلَىَّ فَلَنْ أَكُونَ ظَهِيرًا لِّلْمُجْرِمِينَ ﴿١٧﴾

17. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, നീ എനിക്ക് അനുഗ്രഹം നല്കിയിട്ടുള്ളതുകൊണ്ട് ഇനി ഒരിക്കലും ഞാൻ കുററവാളികൾക്കു സഹായം നല്കുന്നവനാവുകയില്ല.

831. കൊട്ടാരത്തിൽ ഉന്നത സ്ഥാനം നൽകപ്പെട്ടിരുന്ന മൂസാ (അ) സാധാരണ പട്ടണത്തിൽ ഇറങ്ങി നടക്കാറുണ്ടാവില്ലെന്നുവേണം കരുതാൻ. അതുകൊണ്ടായിരിക്കാം ആളുകൾ ശ്രദ്ധിക്കാത്തവിധം, അവർ ഉച്ചയുറക്കത്തിലായിരിക്കുമ്പോഴോ മറ്റോ അദ്ദേഹം പട്ടണത്തിൽ ഇറങ്ങിച്ചെന്നത്.

832. തൻെറ വർഗ്ഗക്കാരൻെറ നേരെ കയ്യേറ്റം നടത്തുന്നതിൽ നിന്ന് എതിരാളിയെ തടയണമെന്നല്ലാതെ അവനെ കൊല്ലണമെന്ന് മൂസാ (അ)ക്ക് ഉദ്ദേശമില്ലായിരുന്നു. താൻ ഒരു കൊലയാളിയായിത്തീർന്നതിൽ അദ്ദേഹം ദുഃഖിതനായി.

فَأَصْبَحَ فِي الْمَدِينَةِ خَائِفًا يَتَرَقَّبُ فَإِذَا الَّذِي اسْتَنصَرَهُ
بِالْأَمْسِ يَسْتَصْرِخُهُ ۚ قَالَ لَهُ مُوسَىٰ إِنَّكَ لَغَوِيٌّ مُّبِينٌ ﴿١٨﴾

18. അങ്ങനെ അദ്ദേഹം പട്ടണത്തിൽ ഭയപ്പാടോടും കരുതലോടും കൂടി വർത്തിച്ചു. അപ്പോഴതാ തലേദിവസം തന്നോട് സഹായം തേടിയവൻ വീണ്ടും തന്നോട് സഹായത്തിനു മുറവിളികൂട്ടുന്നു. മൂസാ അവനോടു പറഞ്ഞു: നീ വ്യക്തമായും ഒരു ദുർമാർഗി തന്നെയാകുന്നു.

فَلَمَّا أَنْ أَرَادَ أَن يَبْطِشَ بِالَّذِي هُوَ عَدُوٌّ لَّهُمَا قَالَ
يَا مُوسَىٰ أَتُرِيدُ أَن تَقْتُلَنِي كَمَا قَتَلْتَ نَفْسًا بِالْأَمْسِ ۖ
إِن تُرِيدُ إِلَّا أَن تَكُونَ جَبَّارًا فِي الْأَرْضِ وَمَا تُرِيدُ
أَن تَكُونَ مِنَ الْمُصْلِحِينَ ﴿١٩﴾

19. എന്നിട്ട് അവർ ഇരുവർക്കും ശത്രുവായിട്ടുള്ളവനെ പിടികൂടാൻ അദ്ദേഹം ഉദ്ദേശിച്ചപ്പോൾ[833] അവൻ പറഞ്ഞു:[834] 'ഹേ മൂസാ, ഇന്നലെ നീ ഒരാളെ കൊന്നത് പോലെ നീ എന്നെയും കൊല്ലാനുദ്ദേശിക്കുകയാണോ? നാട്ടിൽ ഒരു പോക്കിരിയാകാൻ മാത്രമാണ് നീ ഉദ്ദേശിക്കുന്നത്. നന്മയുണ്ടാക്കുന്നവരുടെ കൂട്ടത്തിലാകാൻ നീ ഉദ്ദേശിക്കുന്നില്ല.'

وَجَاءَ رَجُلٌ مِّنْ أَقْصَى الْمَدِينَةِ يَسْعَىٰ قَالَ يَا مُوسَىٰ إِنَّ
الْمَلَأَ يَأْتَمِرُونَ بِكَ لِيَقْتُلُوكَ فَاخْرُجْ إِنِّي لَكَ
مِنَ النَّاصِحِينَ ﴿٢٠﴾

20. പട്ടണത്തിന്റെ അങ്ങേഅറ്റത്തു നിന്ന് ഒരു പുരുഷൻ ഓടി വന്നു.[835] അയാൾ പറഞ്ഞു: ഹേ; മൂസാ, താങ്കളെ കൊല്ലാൻവേണ്ടി പ്രമുഖ വ്യക്തികൾ ആലോചന നടത്തികൊണ്ടിരിക്കുന്നുണ്ട്. അതിനാൽ താങ്കൾ (ഈജിപ്തിൽനിന്ന്) പുറത്തുപോയികൊള്ളുക. തീർച്ചയായും ഞാൻ താങ്കളുടെ ഗുണകാംക്ഷികളുടെ കൂട്ടത്തിലാകുന്നു.

فَخَرَجَ مِنْهَا خَائِفًا يَتَرَقَّبُ ۖ قَالَ رَبِّ نَجِّنِي
مِنَ الْقَوْمِ الظَّالِمِينَ ﴿٢١﴾

21. അങ്ങനെ ഭയപ്പാടോടും കരുതലോടും കൂടി അദ്ദേഹം അവിടെനിന്ന്പുറപ്പെട്ടു. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, അക്രമികളായ ജനതയിൽ നിന്ന് എന്നെ നീ രക്ഷപ്പെടുത്തേണമേ.

وَلَمَّا تَوَجَّهَ تِلْقَاءَ مَدْيَنَ قَالَ عَسَىٰ رَبِّي أَن يَهْدِيَنِي
سَوَاءَ السَّبِيلِ ﴿٢٢﴾

22. മദ്‌യന്റെ നേർക്ക് യാത്ര തിരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവ് ശരിയായ മാർഗത്തിലേക്ക് എന്നെ നയിച്ചേക്കാം.

وَلَمَّا وَرَدَ مَاءَ مَدْيَنَ وَجَدَ عَلَيْهِ أُمَّةً مِّنَ النَّاسِ

23. മദ്‌യനിലെ ജലാശയത്തിങ്കൽ അദ്ദേഹം ചെന്നെത്തിയപ്പോൾ ആടുകൾക്ക് വെള്ളം കൊടുത്തു കൊണ്ടിരിക്കുന്ന ഒരു കൂട്ടം ആളുകളെ അതിന്നടുത്ത് അദ്ദേഹം കണ്ടെത്തി. അവരുടെ

833. സഹായം തേടിയ ഇസ്രായീൽ വംശജനെ ഒരു ശല്യക്കാരൻ എന്ന നിലയ്ക്ക് മൂസാ (അ) ആക്ഷേപിച്ചുവെങ്കിലും പൊതുശത്രുവിനെതിരിൽ അവനെ സഹായിക്കുവാൻ തന്നെ അദ്ദേഹം തീരുമാനിച്ചു.

834. ഇത് പറഞ്ഞത് ഇസ്രായീൽക്കാരൻ തന്നെയാണെന്ന് മിക്ക വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിരിക്കുന്നു. മൂസാ(അ)യുടെ ആക്ഷേപം കേട്ടപ്പോൾ അദ്ദേഹം തന്നെത്തന്നെയാണ് പിടികൂടാൻ പോകുന്നതെന്ന് അവൻ തെറ്റിദ്ധരിച്ചതുകൊണ്ടാണ് ഇങ്ങനെ പറഞ്ഞതെന്നാണ് അവരുടെ വിശദീകരണം. തലേദിവസം കൊല നടത്തിയത് മൂസാ(അ)യാണെന്ന് ആ 'ഖിബ്ത്വീ' വംശജൻ അറിഞ്ഞിരിക്കാൻ സാദ്ധ്യതയില്ലെന്നും അവർ ചൂണ്ടിക്കാട്ടുന്നു. ഇത് ഖിബ്ത്വിയുടെ തന്നെ വാക്കാണെന്ന് അഭിപ്രായപ്പെട്ട ചിലരുമുണ്ട്.

ഈ സംസാരത്തോടുകൂടി കൊലയാളി മൂസാ(അ) ആണെന്ന വിവരം പട്ടണത്തിലാകെ പരന്നു.

835. മൂസാ(അ)യുടെ ഗുണകാംക്ഷിയായ ഈ വ്യക്തി 'ഖിബ്ത്വി'കളുടെ കൂട്ടത്തിൽപെട്ട ആളായിരുന്നുവെന്ന് ചില വ്യാഖ്യാതാക്കൾ വ്യക്തമാക്കിയിട്ടുണ്ട്.

يَسْقُونَ ۖ وَوَجَدَ مِن دُونِهِمُ امْرَأَتَيْنِ تَذُودَانِ ۖ قَالَ
مَا خَطْبُكُمَا ۖ قَالَتَا لَا نَسْقِي حَتَّىٰ يُصْدِرَ الرِّعَاءُ ۖ وَأَبُونَا
شَيْخٌ كَبِيرٌ ﴿٢٣﴾

ഇപ്പുറത്തായി (തങ്ങളുടെ ആട്ടിൻപററത്തെ) തടഞ്ഞു നിർത്തിക്കൊണ്ടിരിക്കുന്ന രണ്ടു സ്ത്രീകളെയും അദ്ദേഹം കണ്ടു. അദ്ദേഹം ചോദിച്ചു: എന്താണ് നിങ്ങളുടെ പ്രശ്നം? അവർ പറഞ്ഞു: ഇടയന്മാർ (ആടുകൾക്ക് വെള്ളം കൊടുത്ത്) തിരിച്ചു കൊണ്ടു പോകുന്നതുവരെ ഞങ്ങൾക്ക് വെള്ളം കൊടുക്കാനാവില്ല. ഞങ്ങളുടെ പിതാവാകട്ടെ വലിയൊരു വൃദ്ധനുമാണ്.

فَسَقَىٰ لَهُمَا ثُمَّ تَوَلَّىٰ إِلَى الظِّلِّ فَقَالَ رَبِّ إِنِّي لِمَا أَنزَلْتَ
إِلَيَّ مِنْ خَيْرٍ فَقِيرٌ ﴿٢٤﴾

24. അങ്ങനെ അവർക്കു വേണ്ടി അദ്ദേഹം (അവരുടെ കാലികൾക്കു) വെള്ളം കൊടുത്തു. പിന്നീടദ്ദേഹം തണലിലേക്ക് മാറിയിരുന്നിട്ട് ഇപ്രകാരം പ്രാർത്ഥിച്ചു: എന്റെ രക്ഷിതാവേ, നീ എനിക്ക് ഇറക്കിത്തരുന്ന ഏതൊരു നന്മയ്ക്കും ഞാൻ ആവശ്യക്കാരനാകുന്നു.

فَجَاءَتْهُ إِحْدَاهُمَا تَمْشِي عَلَى اسْتِحْيَاءٍ قَالَتْ إِنَّ أَبِي يَدْعُوكَ
لِيَجْزِيَكَ أَجْرَ مَا سَقَيْتَ لَنَا ۚ فَلَمَّا جَاءَهُ وَقَصَّ عَلَيْهِ الْقَصَصَ
قَالَ لَا تَخَفْ ۖ نَجَوْتَ مِنَ الْقَوْمِ الظَّالِمِينَ ﴿٢٥﴾

25. അപ്പോൾ ആ രണ്ടു സ്ത്രീകളിൽ ഒരാൾ നാണിച്ചുകൊണ്ട് അദ്ദേഹത്തിന്റെ അടുത്ത് നടന്നു ചെന്നിട്ടു പറഞ്ഞു: താങ്കൾ ഞങ്ങൾക്കു വേണ്ടി (ആടുകൾക്ക്) വെള്ളം കൊടുത്തതിനുള്ള പ്രതിഫലം താങ്കൾക്കു നൽകുവാനായി എന്റെ പിതാവ്[836] താങ്കളെ വിളിക്കുന്നു. അങ്ങനെ മൂസാ അദ്ദേഹത്തിന്റെ അടുത്ത് ചെന്നിട്ട് തന്റെ കഥ അദ്ദേഹത്തിനു വിവരിച്ചു കൊടുത്തപ്പോൾ അദ്ദേഹം പറഞ്ഞു: ഭയപ്പെടേണ്ട. അക്രമികളായ ആ ജനതയിൽ നിന്ന് നീ രക്ഷപ്പെട്ടിരിക്കുന്നു.

قَالَتْ إِحْدَاهُمَا يَا أَبَتِ اسْتَأْجِرْهُ ۖ إِنَّ خَيْرَ مَنِ اسْتَأْجَرْتَ
الْقَوِيُّ الْأَمِينُ ﴿٢٦﴾

26. ആ രണ്ടു സ്ത്രീകളിലൊരാൾ പറഞ്ഞു: എന്റെ പിതാവേ, ഇദ്ദേഹത്തെ താങ്കൾ കൂലിക്കാരനായി നിർത്തുക. തീർച്ചയായും താങ്കൾ കൂലിക്കാരായി എടുക്കുന്നവരിൽ ഏററവും ഉത്തമൻ ശക്തനും വിശ്വസ്തനുമായിട്ടുള്ളവനത്രെ.

قَالَ إِنِّي أُرِيدُ أَنْ أُنكِحَكَ إِحْدَى ابْنَتَيَّ هَاتَيْنِ عَلَىٰ أَن
تَأْجُرَنِي ثَمَانِيَ حِجَجٍ ۖ فَإِنْ أَتْمَمْتَ عَشْرًا فَمِنْ عِندِكَ ۖ
وَمَا أُرِيدُ أَنْ أَشُقَّ عَلَيْكَ ۚ سَتَجِدُنِي إِن شَاءَ اللَّهُ
مِنَ الصَّالِحِينَ ﴿٢٧﴾

27. അദ്ദേഹം (പിതാവ്) പറഞ്ഞു: നീ എട്ടു വർഷം എനിക്കു കൂലിവേല ചെയ്യണം എന്ന വ്യവസ്ഥയിൽ എന്റെ ഈ രണ്ടു പെൺമക്കളിൽ ഒരാളെ നിനക്ക് വിവാഹം ചെയ്തു തരാൻ ഞാൻ ഉദ്ദേശിക്കുന്നു. ഇനി പത്തു വർഷം നീ പൂർത്തിയാക്കുകയാണെങ്കിൽ അത് നിന്റെ ഇഷ്ടം. നിനക്ക് പ്രയാസമുണ്ടാക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം നല്ല നിലയിൽ വർത്തിക്കുന്നവരിൽ ഒരാളായി നിനക്ക് എന്നെ കാണാം.

836. ആ സ്ത്രീകളുടെ പിതാവ് ശുഐബ് നബി(അ)യായിരുന്നുവെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

قَالَ ذَٰلِكَ بَيْنِي وَبَيْنَكَ ۖ أَيَّمَا الْأَجَلَيْنِ قَضَيْتُ فَلَا عُدْوَانَ
عَلَيَّ ۖ وَاللَّهُ عَلَىٰ مَا نَقُولُ وَكِيلٌ ﴿٢٨﴾

28. അദ്ദേഹം (മൂസാ) പറഞ്ഞു; ഞാനും താങ്കളും തമ്മിലുള്ള നിശ്ചയം അതു തന്നെ. ഈ രണ്ടു അവധികളിൽ ഏത് ഞാൻ നിറവേററിയാലും എന്നോട് വിരോധമുണ്ടാകരുത്. നാം പറയുന്നതിന് അല്ലാഹു സാക്ഷിയാകുന്നു.

فَلَمَّا قَضَىٰ مُوسَى الْأَجَلَ وَسَارَ بِأَهْلِهِ آنَسَ مِن جَانِبِ
الطُّورِ نَارًا قَالَ لِأَهْلِهِ امْكُثُوا إِنِّي آنَسْتُ نَارًا لَّعَلِّي آتِيكُم
مِّنْهَا بِخَبَرٍ أَوْ جَذْوَةٍ مِّنَ النَّارِ لَعَلَّكُمْ تَصْطَلُونَ ﴿٢٩﴾

29. അങ്ങനെ മൂസാ ആ അവധി നിറവേററുകയും, തന്റെ കുടുംബവും കൊണ്ട് യാത്ര പോകുകയും ചെയ്തപ്പോൾ പർവതത്തിന്റെ ഭാഗത്തു നിന്ന് അദ്ദേഹം ഒരു തീ കണ്ടു. അദ്ദേഹം തന്റെ കുടുംബത്തോടു പറഞ്ഞു: നിങ്ങൾ നിൽക്കൂ, ഞാനൊരു തീ കണ്ടിരിക്കുന്നു. അവിടെ നിന്ന് വല്ല വിവരമോ, അല്ലെങ്കിൽ ഒരു തീകൊള്ളിയോ ഞാൻ നിങ്ങൾക്ക് കൊണ്ടുവന്നു തന്നേക്കാം. നിങ്ങൾക്ക് തീ കായാമല്ലോ.

فَلَمَّا أَتَاهَا نُودِيَ مِن شَاطِئِ الْوَادِ الْأَيْمَنِ فِي الْبُقْعَةِ
الْمُبَارَكَةِ مِنَ الشَّجَرَةِ أَن يَا مُوسَىٰ إِنِّي أَنَا اللَّهُ رَبُّ الْعَالَمِينَ ﴿٣٠﴾

30. അങ്ങനെ അദ്ദേഹം അതിന്നടുത്ത് ചെന്നപ്പോൾ അനുഗൃഹീതമായ പ്രദേശത്തുള്ള താഴ്വരയുടെ വലതുഭാഗത്തുനിന്ന്, ഒരു വൃക്ഷത്തിൽ നിന്ന് അദ്ദേഹത്തോട് വിളിച്ചു പറയപ്പെട്ടു: ഹേ; മൂസാ, തീർച്ചയായും ഞാനാകുന്നു ലോകരക്ഷിതാവായ അല്ലാഹു.

وَأَنْ أَلْقِ عَصَاكَ ۖ فَلَمَّا رَآهَا تَهْتَزُّ كَأَنَّهَا جَانٌّ وَلَّىٰ
مُدْبِرًا وَلَمْ يُعَقِّبْ ۚ يَا مُوسَىٰ أَقْبِلْ وَلَا تَخَفْ ۖ
إِنَّكَ مِنَ الْآمِنِينَ ﴿٣١﴾

31. 'നീ നിന്റെ വടി താഴെയിടു!' എന്നിട്ടത് ഒരു സർപ്പമെന്നോണം പിടയുന്നത് കണ്ടപ്പോൾ അദ്ദേഹം പിന്നോക്കം തിരിഞ്ഞോടി. അദ്ദേഹം തിരിഞ്ഞു നോക്കിയതുപോലുമില്ല. അല്ലാഹു പറഞ്ഞു: മൂസാ! നീ മുന്നോട്ടു വരിക. പേടിക്കേണ്ട. തീർച്ചയായും നീ സുരക്ഷിതരുടെ കൂട്ടത്തിലാകുന്നു.

اسْلُكْ يَدَكَ فِي جَيْبِكَ تَخْرُجْ بَيْضَاءَ مِنْ غَيْرِ سُوءٍ
وَاضْمُمْ إِلَيْكَ جَنَاحَكَ مِنَ الرَّهْبِ ۖ فَذَانِكَ بُرْهَانَانِ مِن رَّبِّكَ
إِلَىٰ فِرْعَوْنَ وَمَلَئِهِ ۚ إِنَّهُمْ كَانُوا قَوْمًا فَاسِقِينَ ﴿٣٢﴾

32. നീ നിന്റെ കൈ നിന്റെ കുപ്പായ മാറിലേക്ക് പ്രവേശിപ്പിക്കുക. യാതൊരു കെടുതിയും കൂടാതെ വെളുത്തതായി അതുപുറത്തു വരുന്നതാണ്. ഭയത്തിൽ നിന്നു മോചനത്തിനായി നിന്റെ പാർശ്വഭാഗം നീ ശരീരത്തിലേക്ക് ചേർത്തു പിടിക്കുകയും ചെയ്യുക.[837] അങ്ങനെ അത് രണ്ടും[838] ഫിർഔന്റെയും, അവന്റെ പ്രമുഖന്മാരുടെയും അടുത്തേക്ക് നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള രണ്ടു തെളിവുകളാകുന്നു. തീർച്ചയായും അവർ ധിക്കാരികളായ ഒരു ജനതയായിരിക്കുന്നു.

---

837. കൈ വെളുത്തതായി കാണുമ്പോൾ ആശങ്ക തോന്നുന്നുവെങ്കിൽ കുപ്പായമാറിലൂടെ കൈ കക്ഷത്തേക്ക് തന്നെ ചേർത്തു പിടിക്കുക. കൈ പൂർവ്വനില പ്രാപിച്ചു കൊള്ളും എന്നാണ് ഈ വചനത്തിന്റെ വിവക്ഷയെന്നാണ് ചില വ്യാഖ്യാതാക്കളുടെ പക്ഷം.
എന്തിനെപററി ഭയം തോന്നിയാലും കൈകൾ കക്ഷത്തേക്ക് ചേർത്തുപിടിക്കാനുള്ള പൊതുനിർദ്ദേശമാണ് ഈ വചനത്തിൽ അടങ്ങിയിട്ടുള്ളതെന്നാണ് മററു ചിലരുടെ അഭിപ്രായം.

838. വെളുത്ത് തിളങ്ങുന്ന കയ്യും, പാമ്പായി മാറുന്ന വടിയും.

قَالَ رَبِّ إِنِّي قَتَلْتُ مِنْهُمْ نَفْسًا فَأَخَافُ أَنْ يَقْتُلُونِ ﴿٣٣﴾

33. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, അവരുടെ കൂട്ടത്തിൽ ഒരാളെ ഞാൻ കൊന്നു പോയിട്ടുണ്ട്. അതിനാൽ അവർ എന്നെ കൊല്ലുമെന്ന് ഞാൻ ഭയപ്പെടുന്നു.

وَأَخِي هَارُونُ هُوَ أَفْصَحُ مِنِّي لِسَانًا فَأَرْسِلْهُ مَعِيَ رِدْءًا
يُصَدِّقُنِي إِنِّي أَخَافُ أَنْ يُكَذِّبُونِ ﴿٣٤﴾

34. എന്റെ സഹോദരൻ ഹാറൂൻ എന്നെക്കാൾ വ്യക്തമായി സംസാരിക്കാൻ കഴിവുള്ളവനാകുന്നു. അതുകൊണ്ട് എന്നോടൊപ്പം എന്റെ സത്യത സ്ഥാപിക്കുന്ന ഒരു സഹായിയായിക്കൊണ്ട് അവനെ നീ നിയോഗിക്കേണമേ. അവർ എന്നെ നിഷേധിച്ചു കളയുമെന്ന് തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

قَالَ سَنَشُدُّ عَضُدَكَ بِأَخِيكَ وَنَجْعَلُ لَكُمَا
سُلْطَانًا فَلَا يَصِلُونَ إِلَيْكُمَا بِآيَاتِنَا أَنْتُمَا وَمَنِ
اتَّبَعَكُمَا الْغَالِبُونَ ﴿٣٥﴾

35. അവൻ (അല്ലാഹു) പറഞ്ഞു: നിന്റെ സഹോദരൻ മുഖേന നിന്റെ കൈക്ക് നാം ബലം നല്കുകയും, നിങ്ങൾക്കിരുവർക്കും നാം ഒരു ആധികാരികശക്തി നൽകുകയും ചെയ്യുന്നതാണ്. അതിനാൽ അവർ നിങ്ങളുടെ അടുത്ത് എത്തുകയില്ല. നമ്മുടെ ദൃഷ്ടാന്തങ്ങൾ നിമിത്തം നിങ്ങളും നിങ്ങളെ പിന്തുടരുന്നവരും തന്നെയായിരിക്കും വിജയികൾ.

فَلَمَّا جَاءَهُمْ مُوسَىٰ بِآيَاتِنَا بَيِّنَاتٍ قَالُوا مَا هَٰذَا إِلَّا سِحْرٌ
مُفْتَرًى وَمَا سَمِعْنَا بِهَٰذَا فِي آبَائِنَا الْأَوَّلِينَ ﴿٣٦﴾

36. അങ്ങനെ നമ്മുടെ വ്യക്തമായ ദൃഷ്ടാന്തങ്ങളും കൊണ്ട് മൂസാ അവരുടെ അടുത്ത് ചെന്നപ്പോൾ അവർ പറഞ്ഞു: ഇത് വ്യാജനിർമ്മിതമായ ഒരു ജാലവിദ്യയല്ലാതെ മറ്റൊന്നുമല്ല. നമ്മുടെ പൂർവ്വപിതാക്കളിൽ ഇങ്ങനെ ഒരു കാര്യത്തെപ്പറ്റി നാം കേട്ടിട്ടുമില്ല.

وَقَالَ مُوسَىٰ رَبِّي أَعْلَمُ بِمَنْ جَاءَ بِالْهُدَىٰ مِنْ عِنْدِهِ
وَمَنْ تَكُونُ لَهُ عَاقِبَةُ الدَّارِ إِنَّهُ لَا يُفْلِحُ الظَّالِمُونَ ﴿٣٧﴾

37. മൂസാ പറഞ്ഞു: തന്റെ പക്കൽ നിന്ന് സന്മാർഗ്ഗവും കൊണ്ട് വന്നിട്ടുള്ളവനാരെന്നും, ഈ ലോകത്തിന്റെ പര്യവസാനം ആർക്ക് അനുകൂലമായിരിക്കുമെന്നും എന്റെ രക്ഷിതാവിന് നല്ലപോലെ അറിയാം. അക്രമികൾ വിജയം പ്രാപിക്കുകയില്ല; തീർച്ച.

وَقَالَ فِرْعَوْنُ يَا أَيُّهَا الْمَلَأُ مَا عَلِمْتُ لَكُمْ مِنْ إِلَٰهٍ غَيْرِي
فَأَوْقِدْ لِي يَا هَامَانُ عَلَى الطِّينِ فَاجْعَلْ لِي صَرْحًا
لَعَلِّي أَطَّلِعُ إِلَىٰ إِلَٰهِ مُوسَىٰ وَإِنِّي لَأَظُنُّهُ
مِنَ الْكَاذِبِينَ ﴿٣٨﴾

38. ഫിർഔൻ പറഞ്ഞു: പ്രമുഖന്മാരേ, ഞാനല്ലാതെ യാതൊരു ദൈവവും നിങ്ങൾക്കുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല. അതുകൊണ്ട് ഹാമാനേ,[839] എനിക്കു വേണ്ടി കളിമണ്ണുകൊണ്ട് (ഇഷ്ടിക) ചുട്ടെടുക്കുക. എന്നിട്ട് എനിക്ക് നീ ഒരു ഉന്നത സൗധം ഉണ്ടാക്കിത്തരിക. മൂസായുടെ ദൈവത്തിങ്കലേക്ക് എനിക്കൊന്നു എത്തിനോക്കാമല്ലോ. തീർച്ചയായും അവൻ വ്യാജം പറയുന്നവരുടെ കൂട്ടത്തിലാണെന്നാണ് ഞാൻ വിചാരിക്കുന്നത്.

839. ഫിർഔന്റെ മന്ത്രിയത്രെ ഹാമാൻ.

وَاسْتَكْبَرَ هُوَ وَجُنُودُهُ فِي الْأَرْضِ بِغَيْرِ الْحَقِّ وَظَنُّوا أَنَّهُمْ إِلَيْنَا لَا يُرْجَعُونَ ﴿٣٩﴾

39. അവനും അവന്റെ സൈന്യങ്ങളും ഭൂമിയില്‍ അന്യായമായി അഹങ്കരിക്കുകയും, നമ്മുടെ അടുക്കലേക്ക് അവര്‍ മടക്കപ്പെടുകയില്ലെന്ന് അവര്‍ വിചാരിക്കുകയും ചെയ്തു.

فَأَخَذْنَاهُ وَجُنُودَهُ فَنَبَذْنَاهُمْ فِي الْيَمِّ ۖ فَانْظُرْ كَيْفَ كَانَ عَاقِبَةُ الظَّالِمِينَ ﴿٤٠﴾

40. അതിനാല്‍ അവനെയും അവന്റെ സൈന്യങ്ങളെയും നാം പിടികൂടി കടലില്‍ എറിഞ്ഞുകളഞ്ഞു. അപ്പോള്‍ ആ അക്രമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കൂ.

وَجَعَلْنَاهُمْ أَئِمَّةً يَدْعُونَ إِلَى النَّارِ ۖ وَيَوْمَ الْقِيَامَةِ لَا يُنْصَرُونَ ﴿٤١﴾

41. അവരെ നാം നരകത്തിലേക്ക് ക്ഷണിക്കുന്ന നേതാക്കന്മാരാക്കി. ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളില്‍ അവര്‍ക്കൊരു സഹായവും നല്‍കപ്പെടുന്നതല്ല.

وَأَتْبَعْنَاهُمْ فِي هَٰذِهِ الدُّنْيَا لَعْنَةً ۖ وَيَوْمَ الْقِيَامَةِ هُمْ مِنَ الْمَقْبُوحِينَ ﴿٤٢﴾

42. ഈ ഐഹികജീവിതത്തില്‍ അവരുടെ പിന്നാലെ നാം ശാപം അയക്കുകയും ചെയ്തു. ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളില്‍ അവര്‍ വെറുക്കപ്പെട്ടവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും.

وَلَقَدْ آتَيْنَا مُوسَى الْكِتَابَ مِنْ بَعْدِ مَا أَهْلَكْنَا الْقُرُونَ الْأُولَىٰ بَصَائِرَ لِلنَّاسِ وَهُدًى وَرَحْمَةً لَعَلَّهُمْ يَتَذَكَّرُونَ ﴿٤٣﴾

43. പൂര്‍വ്വതലമുറകളെ നാം നശിപ്പിച്ചതിനു ശേഷം, ജനങ്ങള്‍ക്കു ഉള്‍കാഴ്ച നല്‍കുന്ന തെളിവുകളും മാര്‍ഗദര്‍ശനവും കാരുണ്യവുമായിക്കൊണ്ട് മൂസായ്ക്ക് നാം വേദഗ്രന്ഥം നല്‍കുകയുണ്ടായി. അവര്‍ ചിന്തിച്ചു ഗ്രഹിച്ചേക്കാമല്ലോ.

وَمَا كُنْتَ بِجَانِبِ الْغَرْبِيِّ إِذْ قَضَيْنَا إِلَىٰ مُوسَى الْأَمْرَ وَمَا كُنْتَ مِنَ الشَّاهِدِينَ ﴿٤٤﴾

44. (നബിയേ,) മൂസായ്ക്ക് നാം കല്‍പന ഏല്‍പിച്ചുകൊടുത്ത സമയത്ത് ആ പടിഞ്ഞാറെ മലയുടെ പാര്‍ശ്വത്തില്‍ നീ ഉണ്ടായിരുന്നില്ല. (ആ സംഭവത്തിന്) സാക്ഷ്യം വഹിച്ചവരുടെ കൂട്ടത്തില്‍ നീ ഉണ്ടായിരുന്നതുമില്ല.

وَلَٰكِنَّا أَنْشَأْنَا قُرُونًا فَتَطَاوَلَ عَلَيْهِمُ الْعُمُرُ ۚ وَمَا كُنْتَ ثَاوِيًا فِي أَهْلِ مَدْيَنَ تَتْلُو عَلَيْهِمْ آيَاتِنَا وَلَٰكِنَّا كُنَّا مُرْسِلِينَ ﴿٤٥﴾

45. പക്ഷെ നാം (പിന്നീട്) പല തലമുറകളെയും വളര്‍ത്തിയെടുത്തു. അങ്ങനെ അവരിലൂടെ യുഗങ്ങള്‍ ദീര്‍ഘിച്ചു. മദ്‌യന്‍കാര്‍ക്ക് നമ്മുടെ ദൃഷ്ടാന്തങ്ങള്‍ ഓതിക്കേള്‍പിച്ചു കൊടുത്തുകൊണ്ട് നീ അവര്‍ക്കിടയില്‍ താമസിച്ചിരുന്നില്ല.[840] പക്ഷെ നാം ദൂതന്മാരെ നിയോഗിക്കുന്നവനായിരിക്കുന്നു.

وَمَا كُنْتَ بِجَانِبِ الطُّورِ إِذْ نَادَيْنَا وَلَٰكِنْ رَحْمَةً مِنْ

46. നാം (മൂസായെ) വിളിച്ച സമയത്ത് ആ പര്‍വ്വതത്തിന്റെ പാര്‍ശ്വത്തില്‍ നീ ഉണ്ടായിരു

840. ശുഐബ് നബി(അ)യുടെ കാലത്ത് ജീവിച്ചിട്ടില്ലാത്ത, മദ്‌യന്‍കാര്‍ക്കിടയില്‍ താമസിച്ചിട്ടില്ലാത്ത മുഹമ്മദ് നബി(സ) മദ്‌യനിലെ ചരിത്ര സംഭവങ്ങള്‍ ശരിയായി ഉദ്ധരിക്കുന്നുവെങ്കില്‍ അദ്ദേഹത്തിന് ദിവ്യസന്ദേശം ലഭിക്കുന്നുവെന്നതിന് തെളിവായി അതു തന്നെ മതി. 'നീ (മക്കക്കാര്‍ക്ക്) നമ്മുടെ ദൃഷ്ടാന്തങ്ങള്‍ വായിച്ചുകേള്‍പ്പിക്കവെ മദ്‌യന്‍കാര്‍ക്കിടയില്‍ നീ താമസിക്കാറുമുണ്ടായിരുന്നില്ല' എന്നാണ് ചില വ്യാഖ്യാതാക്കള്‍ അര്‍ത്ഥം നല്‍കിയിട്ടുള്ളത്.

رَبِّكَ لِتُنذِرَ قَوْمًا مَّا أَتَاهُم مِّن نَّذِيرٍ مِّن قَبْلِكَ
لَعَلَّهُمْ يَتَذَكَّرُونَ ﴿٤٦﴾

ന്നുമില്ല. പക്ഷെ, നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യത്താൽ (ഇതെല്ലാം അറിയിച്ചുതരുകയാകുന്നു). നിനക്ക് മുമ്പ് ഒരു താക്കീതുകാരനും വന്നിട്ടില്ലാത്ത ഒരു ജനതയ്ക്ക്[841] നീ താക്കീതു നല്കുവാൻ വേണ്ടിയത്രെ ഇത്. അവർ ആലോചിച്ച് മനസ്സിലാക്കിയേക്കാം.

وَلَوْلَا أَن تُصِيبَهُم مُّصِيبَةٌ بِمَا قَدَّمَتْ أَيْدِيهِمْ
فَيَقُولُوا رَبَّنَا لَوْلَا أَرْسَلْتَ إِلَيْنَا رَسُولًا فَنَتَّبِعَ آيَاتِكَ
وَنَكُونَ مِنَ الْمُؤْمِنِينَ ﴿٤٧﴾

47. തങ്ങളുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചതിൻെറ ഫലമായി അവർക്കു വല്ല വിപത്തും നേരിടുകയും അപ്പോൾ 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ അടുത്തേക്ക് നിനക്ക് ഒരു ദൂതനെ അയച്ചു കൂടായിരുന്നോ, എങ്കിൽ ഞങ്ങൾ നിൻെറ തെളിവുകൾ പിന്തുടരുകയും, ഞങ്ങൾ സത്യവിശ്വാസികളുടെ കൂട്ടത്തിൽ ആവുകയും ചെയ്യുമായിരുന്നല്ലോ' എന്ന് അവർ പറയുകയും ചെയ്യില്ലായിരുന്നുവെങ്കിൽ (നാം നിന്നെ ദൂതനായി അയക്കുമായിരുന്നില്ല.)[842]

فَلَمَّا جَاءَهُمُ الْحَقُّ مِنْ عِندِنَا قَالُوا لَوْلَا أُوتِيَ
مِثْلَ مَا أُوتِيَ مُوسَىٰ ۚ أَوَلَمْ يَكْفُرُوا بِمَا أُوتِيَ مُوسَىٰ
مِن قَبْلُ ۖ قَالُوا سِحْرَانِ تَظَاهَرَا وَقَالُوا
إِنَّا بِكُلٍّ كَافِرُونَ ﴿٤٨﴾

48. എന്നാൽ നമ്മുടെ പക്കൽ നിന്നുള്ള സത്യം (മുഹമ്മദ് നബി മുഖേന) അവർക്ക് വന്നെത്തിയപ്പോൾ അവർ പറയുകയാണ്; മൂസായ്ക്ക് നല്കപ്പെട്ടതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ ഇവന്ന് നല്കപ്പെടാത്തത് എന്താണ് എന്ന്. എന്നാൽ മുമ്പ് മൂസായ്ക്ക് നല്കപ്പെട്ടതിൽ അവർ അവിശ്വസിക്കുകയുണ്ടായില്ലേ? അവർ പറഞ്ഞു: 'പരസ്പരം പിന്തുണ നല്കിയ രണ്ടു ജാലവിദ്യകളാണിവ.' 'ഞങ്ങൾ ഇതൊക്കെ അവിശ്വസിക്കുന്നവരാണ്' എന്നും അവർ പറഞ്ഞു.

قُلْ فَأْتُوا بِكِتَابٍ مِّنْ عِندِ اللَّهِ هُوَ أَهْدَىٰ مِنْهُمَا أَتَّبِعْهُ
إِن كُنتُمْ صَادِقِينَ ﴿٤٩﴾

49. (നബിയേ,) പറയുക: എന്നാൽ അവ രണ്ടിനെക്കാളും നേർവഴി കാണിക്കുന്നതായ ഒരു ഗ്രന്ഥം അല്ലാഹുവിൻെറ പക്കൽ നിന്ന് നിങ്ങൾ കൊണ്ടുവരൂ; ഞാനത് പിൻപറ്റിക്കൊള്ളാം. നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

فَإِن لَّمْ يَسْتَجِيبُوا لَكَ فَاعْلَمْ أَنَّمَا يَتَّبِعُونَ أَهْوَاءَهُمْ ۚ
وَمَنْ أَضَلُّ مِمَّنِ اتَّبَعَ هَوَاهُ بِغَيْرِ هُدًى مِّنَ اللَّهِ ۚ

50. ഇനി നിനക്ക് അവർ ഉത്തരം നല്കിയില്ലെങ്കിൽ തങ്ങളുടെ തന്നിഷ്ടങ്ങളെ മാത്രമാണ് അവർ പിന്തുടരുന്നത് എന്ന് നീ അറിഞ്ഞേക്കുക. അല്ലാഹുവിങ്കൽ നിന്നുള്ള യാതൊരു മാർഗ്ഗദർശനവും കൂടാതെ തന്നിഷ്ടത്തെ പിന്തു

841. ഭൂരിപക്ഷം വ്യാഖ്യാതാക്കൾ അംഗീകരിച്ച അർത്ഥമാണ് പരിഭാഷയിൽ നല്കിയിട്ടുള്ളത്. ഇതനുസരിച്ച്, മുമ്പൊരു താക്കീതുകാരനും നിയോഗിക്കപ്പെട്ടിട്ടില്ലാത്ത അറബ് ജനതയ്ക്ക് താക്കീത് നൽകുവാനാണ് മുഹമ്മദ് നബി(സ) നിയോഗിക്കപ്പെട്ടതെന്ന് സാരം. 'മുമ്പ് അവർക്ക് താക്കീത് ലഭിച്ചിട്ടുള്ള കാര്യത്തെപറ്റി നീ അവർക്ക് താക്കീത് നല്കുവാൻവേണ്ടി' എന്നാണ് ചിലർ അർത്ഥം നല്കിയിട്ടുള്ളത്. 'മാ' എന്ന പദം രണ്ടർത്ഥത്തിൽ പ്രയോഗിക്കാറുള്ളതാണ് വ്യാഖ്യാനഭേദത്തിന് കാരണം.

842. ശരിയായ വിശ്വാസാചാരങ്ങളെപറ്റി അറിവ് നല്കാൻ ആരും വരാതിരുന്നതുകൊണ്ടാണ് സത്യവിശ്വാസികളും സച്ചരിതരും ആകാൻ കഴിയാതെ ഞങ്ങൾ ശിക്ഷാർഹരായിത്തീർന്നതെന്ന് ആരും പരാതിപ്പെടാൻ ഇടയാകരുതെന്ന് കരുതിയാണ് അല്ലാഹു ദൂതന്മാരെ നിയോഗിച്ചുപോന്നതെന്ന് സാരം.

إِنَّ اللَّهَ لَا يَهْدِي الْقَوْمَ الظَّالِمِينَ ﴿٥٠﴾

ടർന്നവനെക്കാൾ വഴി പിഴച്ചവൻ ആരുണ്ട്? അല്ലാഹു അക്രമികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല; തീർച്ച.

وَلَقَدْ وَصَّلْنَا لَهُمُ الْقَوْلَ لَعَلَّهُمْ يَتَذَكَّرُونَ ﴿٥١﴾

51. അവർ ആലോചിച്ച് മനസ്സിലാക്കേണ്ടതിന്നായി വചനം അവർക്ക് നാം നിരന്തരമായി എത്തിച്ചു കൊടുത്തിട്ടുണ്ട്.[843]

الَّذِينَ آتَيْنَاهُمُ الْكِتَابَ مِن قَبْلِهِ هُم بِهِ يُؤْمِنُونَ ﴿٥٢﴾

52. ഇതിനുമുമ്പ് നാം ആർക്ക് വേദഗ്രന്ഥം നല്കിയോ അവർ ഇതിൽ വിശ്വസിക്കുന്നു.

وَإِذَا يُتْلَىٰ عَلَيْهِمْ قَالُوا آمَنَّا بِهِ إِنَّهُ الْحَقُّ مِن رَّبِّنَا إِنَّا كُنَّا
مِن قَبْلِهِ مُسْلِمِينَ ﴿٥٣﴾

53. ഇതവർക്ക് ഓതികേൾപിക്കപ്പെടുമ്പോൾ അവർ പറയും: 'ഞങ്ങൾ ഇതിൽ വിശ്വസിച്ചിരിക്കുന്നു. തീർച്ചയായും ഇത് ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യമാകുന്നു. ഇതിനു മുമ്പുതന്നെ തീർച്ചയായും ഞങ്ങൾ കീഴ്പെടുന്നവരായിരിക്കുന്നു'.

أُولَٰئِكَ يُؤْتَوْنَ أَجْرَهُم مَّرَّتَيْنِ بِمَا صَبَرُوا وَيَدْرَءُونَ
بِالْحَسَنَةِ السَّيِّئَةَ وَمِمَّا رَزَقْنَاهُمْ يُنفِقُونَ ﴿٥٤﴾

54. അത്തരക്കാർക്ക് അവർ ക്ഷമിച്ചതിന്റെ ഫലമായി അവരുടെ പ്രതിഫലം രണ്ടുമടങ്ങായി നല്കപ്പെടുന്നതാണ്. അവർ നന്മകൊണ്ട് തിന്മയെ തടുക്കുകയും, നാം അവർക്ക് നല്കിയിട്ടുള്ളതിൽ നിന്ന് ചെലവഴിക്കുകയും ചെയ്യും.

وَإِذَا سَمِعُوا اللَّغْوَ أَعْرَضُوا عَنْهُ وَقَالُوا لَنَا أَعْمَالُنَا
وَلَكُمْ أَعْمَالُكُمْ سَلَامٌ عَلَيْكُمْ لَا نَبْتَغِي الْجَاهِلِينَ ﴿٥٥﴾

55. വ്യർത്ഥമായ വാക്കുകൾ അവർ കേട്ടാൽ അതിൽ നിന്നവർ തിരിഞ്ഞു കളയുകയും ഇപ്രകാരം പറയുകയും ചെയ്യും: 'ഞങ്ങൾക്കുള്ളത് ഞങ്ങളുടെ കർമ്മങ്ങളാണ്. നിങ്ങൾക്കുള്ളത് നിങ്ങളുടെ കർമ്മങ്ങളും. നിങ്ങൾക്കു സലാം. മൂഢന്മാരെ ഞങ്ങൾക്ക് ആവശ്യമില്ല.'

إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ وَلَٰكِنَّ اللَّهَ يَهْدِي
مَن يَشَاءُ وَهُوَ أَعْلَمُ بِالْمُهْتَدِينَ ﴿٥٦﴾

56. തീർച്ചയായും നിനക്കിഷ്ടപ്പെട്ടവരെ നിനക്ക് നേർവഴിയിലാക്കാനാവില്ല. പക്ഷെ, അല്ലാഹു താനുദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു. സന്മാർഗ്ഗം പ്രാപിക്കുന്നവരെപ്പററി അവൻ (അല്ലാഹു) നല്ലവണ്ണം അറിയുന്നവനാകുന്നു.[844]

وَقَالُوا إِن نَّتَّبِعِ الْهُدَىٰ مَعَكَ نُتَخَطَّفْ مِنْ أَرْضِنَا
أَوَلَمْ نُمَكِّن لَّهُمْ حَرَمًا آمِنًا يُجْبَىٰ إِلَيْهِ ثَمَرَاتُ

57. 'നിന്നോടൊപ്പം ഞങ്ങൾ സന്മാർഗ്ഗം പിന്തുടരുന്ന പക്ഷം ഞങ്ങളുടെ നാട്ടിൽ നിന്ന് ഞങ്ങൾ എടുത്തെറിയപ്പെടും' എന്ന് അവർ പറഞ്ഞു.[845] നിർഭയമായ ഒരു പവിത്രസങ്കേതം

843. വിശുദ്ധ ഖുർആന്റെ അവതരണം ആരംഭിച്ചതു മുതൽ വചനങ്ങൾ ക്രമപ്രവൃദ്ധമായി അവതരിപ്പിക്കപ്പെട്ടുകൊണ്ടേയിരുന്നു. വിവിധ ഭാഗങ്ങളുടെ അവതരണത്തിനിടയ്ക്ക് വളരെ നീണ്ട ഇടവേളകളുണ്ടായിരുന്നില്ല.

844. ചെറുപ്പം മുതൽ നബി(സ)യെ സഹായിച്ചുപോന്ന പിതൃവ്യൻ അബൂത്വാലിബ് സത്യവിശ്വാസിയായിക്കാണാൻ നബി(സ)ക്ക് അതിയായ ആഗ്രഹമുണ്ടായിരുന്നു. അബൂത്വാലിബിന് മരണം ആസന്നമായ സമയത്ത് പോലും നബി(സ) അയാളോട് സത്യവിശ്വാസം പ്രഖ്യാപിക്കാൻ അഭ്യർത്ഥിച്ചുകൊണ്ടിരുന്നു. പക്ഷെ, ബഹുദൈവത്വത്തെ തള്ളിപ്പറയാൻ അയാൾ വൈമനസ്യം പ്രകടിപ്പിക്കുകയും, അവിശ്വാസിയായിക്കൊണ്ട് തന്നെ മരിക്കുകയുമാണുണ്ടായത്. ഈ സന്ദർഭത്തിലാണ് ഈ വചനം അവതരിച്ചതെന്നാണ് മിക്ക ഖുർആൻ വ്യാഖ്യാതാക്കളും രേഖപ്പെടുത്തിയിട്ടുള്ളത്.

845. ഇസ്ലാം സ്വാധീനം നേടിയാൽ മക്കയിൽ ഖുറൈശികൾക്കുള്ള ആധിപത്യം നഷ്ടപ്പെടുമെന്ന് അവരിൽ ചിലർക്ക് ആശങ്കയുണ്ടായിരുന്നു.

كُلِّ شَيْءٍ رِّزْقًا مِّن لَّدُنَّا وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ٥٧

നാം അവർക്കു അധീനപ്പെടുത്തികൊടുത്തിട്ടില്ലേ? എല്ലാ വസ്തുക്കളുടെയും ഫലങ്ങൾ അവിടേക്ക് ശേഖരിച്ച് കൊണ്ടുവരപ്പെടുന്നു. നമ്മുടെ പക്കൽ നിന്നുള്ള ഉപജീവനമത്രെ അത്. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല.[846]

وَكَمْ أَهْلَكْنَا مِن قَرْيَةٍ بَطِرَتْ مَعِيشَتَهَا ۖ فَتِلْكَ مَسَاكِنُهُمْ لَمْ تُسْكَن مِّن بَعْدِهِمْ إِلَّا قَلِيلًا ۖ وَكُنَّا نَحْنُ الْوَارِثِينَ ٥٨

58. സ്വന്തം ജീവിതസുഖത്തിൽ മതിമറന്ന് അഹങ്കരിച്ച എത്ര രാജ്യങ്ങൾ നാം നശിപ്പിച്ചിട്ടുണ്ട്. അവരുടെ വാസസ്ഥലങ്ങളതാ, അവർക്കു ശേഷം അപൂർവ്വമായല്ലാതെ അവിടെ ജനവാസമുണ്ടായിട്ടില്ല. നാം തന്നെയായി (അവയുടെ) അവകാശി.

وَمَا كَانَ رَبُّكَ مُهْلِكَ الْقُرَىٰ حَتَّىٰ يَبْعَثَ فِي أُمِّهَا رَسُولًا يَتْلُو عَلَيْهِمْ آيَاتِنَا ۚ وَمَا كُنَّا مُهْلِكِي الْقُرَىٰ إِلَّا وَأَهْلُهَا ظَالِمُونَ ٥٩

59. രാജ്യങ്ങളുടെ കേന്ദ്രത്തിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ ജനങ്ങൾക്കു ഓതിക്കേൾപിക്കുന്ന ഒരു ദൂതനെ അയക്കുന്നതുവരെക്കും നിന്റെ രക്ഷിതാവ് ആ രാജ്യങ്ങളെ നശിപ്പിക്കുന്നവനല്ല. രാജ്യക്കാർ അക്രമികളായിരിക്കുമ്പോഴല്ലാതെ നാം രാജ്യങ്ങളെ നശിപ്പിക്കുന്നതുമല്ല.

وَمَا أُوتِيتُم مِّن شَيْءٍ فَمَتَاعُ الْحَيَاةِ الدُّنْيَا وَزِينَتُهَا ۚ وَمَا عِندَ اللَّهِ خَيْرٌ وَأَبْقَىٰ ۚ أَفَلَا تَعْقِلُونَ ٦٠

60. നിങ്ങൾക്കു വല്ല വസ്തുവും നല്കപ്പെട്ടിട്ടുണ്ടെങ്കിൽ അത് ഐഹിക ജീവിതത്തിന്റെ സുഖഭോഗവും, അതിന്റെ അലങ്കാരവും മാത്രമാകുന്നു. അല്ലാഹുവിങ്കലുള്ളത് കൂടുതൽ ഉത്തമവും നീണ്ടുനില്ക്കുന്നതുമത്രെ. എന്നിരിക്കെ നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നില്ലേ?

أَفَمَن وَعَدْنَاهُ وَعْدًا حَسَنًا فَهُوَ لَاقِيهِ كَمَن مَّتَّعْنَاهُ مَتَاعَ الْحَيَاةِ الدُّنْيَا ثُمَّ هُوَ يَوْمَ الْقِيَامَةِ مِنَ الْمُحْضَرِينَ ٦١

61. അപ്പോൾ നാം ഏതൊരുവന് നല്ലൊരു വാഗ്ദാനം നല്കുകയും എന്നിട്ട് അവൻ അത് (നിറവേറിയതായി) കണ്ടെത്തുകയും ചെയ്യുവോ അവൻ ഐഹികജീവിതത്തിന്റെ സുഖാനുഭവം നാം അനുഭവിപ്പിക്കുകയും, പിന്നീട് ഉയിർത്തെഴുന്നേല്പിന്റെ നാളിൽ (ശിക്ഷയ്ക്ക്) ഹാജരാക്കപ്പെടുന്നവരുടെ കൂട്ടിത്തിലാവുകയും ചെയ്യുവനെപ്പോലെയാണോ?[847]

وَيَوْمَ يُنَادِيهِمْ فَيَقُولُ أَيْنَ شُرَكَائِيَ الَّذِينَ كُنتُمْ تَزْعُمُونَ ٦٢

62. അവൻ (അല്ലാഹു) അവരെ വിളിക്കുകയും, 'എന്റെ പങ്കുകാർ എന്ന് നിങ്ങൾ ജല്പിച്ചിരുന്നവർ എവിടെ?' എന്ന് ചോദിക്കുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമത്രെ.)

---

846. മക്കാനിവാസികൾ അനുഭവിക്കുന്ന എല്ലാ സൗഭാഗ്യങ്ങളും അല്ലാഹു കനിഞ്ഞരുളിയതാണ്. അവനിൽ വിശ്വാസമർപ്പിക്കുകയും, അവനോട് നന്ദി കാണിക്കുകയും ചെയ്യുന്നപക്ഷം അവൻ കൂടുതൽ അനുഗ്രഹങ്ങൾ നല്കുകയാണ് ചെയ്യുക. പക്ഷെ, അല്ലാഹുവിന്റെ നടപടിക്രമം മനസ്സിലാക്കാതെ അവർ അനാവശ്യമായ ആശങ്ക വെച്ചു പുലർത്തുകയാണ്.

847. പരലോക പ്രതിഫലത്തെപററിയുള്ള അല്ലാഹുവിന്റെ വാഗ്ദാനത്തിൽ വിശ്വാസമർപ്പിച്ചവന് അനന്തമായ ശിക്ഷയിൽനിന്ന് മോചനം നേടാം. ഇഹലോകത്തും തൃപ്തികരമായ ജീവിതം നയിക്കാം. ഭൗതികസുഖത്തിൽ മതിമറന്ന് അവിശ്വാസവും അധർമ്മവും കൈക്കൊണ്ടവന് അതുപോലൊരു അവസ്ഥ ഒരിക്കലും കൈവരില്ല..

قَالَ الَّذِينَ حَقَّ عَلَيْهِمُ الْقَوْلُ رَبَّنَا هَٰؤُلَاءِ الَّذِينَ
أَغْوَيْنَا أَغْوَيْنَاهُمْ كَمَا غَوَيْنَا تَبَرَّأْنَا إِلَيْكَ مَا كَانُوا
إِيَّانَا يَعْبُدُونَ ﴿٦٣﴾

63. (ശിക്ഷയെപ്പററിയുള്ള) വാക്ക് ആരുടെ മേൽ സ്ഥിരപ്പെട്ടിരിക്കുന്നുവോ അവർ (അന്ന്) ഇപ്രകാരം പറയുന്നതാണ്: ഞങ്ങളുടെ രക്ഷിതാവേ, ഇവരെയാണ് ഞങ്ങൾ വഴിപിഴപ്പിച്ചത്. ഞങ്ങൾ വഴിപിഴച്ചതുപോലെ ഞങ്ങൾ അവരെയും വഴിപിഴപ്പിച്ചതാണ്. ഞങ്ങൾ നിൻെറ മുമ്പാകെ ഉത്തരവാദിത്തം ഒഴിഞ്ഞിരിക്കുന്നു. ഞങ്ങളെയല്ല അവർ ആരാധിച്ചിരുന്നത്.[848]

وَقِيلَ ادْعُوا شُرَكَاءَكُمْ فَدَعَوْهُمْ فَلَمْ يَسْتَجِيبُوا لَهُمْ
وَرَأَوُا الْعَذَابَ ۚ لَوْ أَنَّهُمْ كَانُوا يَهْتَدُونَ ﴿٦٤﴾

64. നിങ്ങൾ നിങ്ങളുടെ പങ്കാളികളെ വിളിക്കൂ എന്ന് (ബഹുദൈവവാദികളോട്) പറയപ്പെടും. അപ്പോൾ ഇവർ അവരെ വിളിക്കും. എന്നാൽ അവർ (പങ്കാളികൾ) ഇവർക്കു ഉത്തരം നല്കുന്നതല്ല. ശിക്ഷ ഇവർ നേരിൽ കാണുകയും ചെയ്യും. ഇവർ സന്മാർഗം പ്രാപിച്ചിരുന്നെങ്കിൽ!

وَيَوْمَ يُنَادِيهِمْ فَيَقُولُ مَاذَا أَجَبْتُمُ الْمُرْسَلِينَ ﴿٦٥﴾

65. അവൻ (അല്ലാഹു) അവരെ വിളിക്കുകയും, ദൈവദൂതന്മാർക്ക് എന്ത് ഉത്തരമാണ് നിങ്ങൾ നല്കിയത് എന്ന് ചോദിക്കുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമാകുന്നു.)

فَعَمِيَتْ عَلَيْهِمُ الْأَنْبَاءُ يَوْمَئِذٍ فَهُمْ لَا يَتَسَاءَلُونَ ﴿٦٦﴾

66. അന്നത്തെ ദിവസം വർത്തമാനങ്ങൾ അവർക്ക് അവ്യക്തമായിത്തീരുന്നതാണ്. അപ്പോൾ അവർ അന്യോന്യം ചോദിച്ചറിയുകയില്ല.

فَأَمَّا مَنْ تَابَ وَآمَنَ وَعَمِلَ صَالِحًا فَعَسَىٰ أَنْ
يَكُونَ مِنَ الْمُفْلِحِينَ ﴿٦٧﴾

67. എന്നാൽ ഖേദിച്ചു മടങ്ങുകയും വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവനാരോ, അവൻ വിജയികളുടെ കൂട്ടത്തിലായേക്കാം.

وَرَبُّكَ يَخْلُقُ مَا يَشَاءُ وَيَخْتَارُ ۗ مَا كَانَ لَهُمُ الْخِيَرَةُ ۚ سُبْحَانَ
اللَّهِ وَتَعَالَىٰ عَمَّا يُشْرِكُونَ ﴿٦٨﴾

68. നിൻെറ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുകയും, (ഇഷ്ടമുള്ളത്) തെരഞ്ഞെടുക്കുകയും ചെയ്യുന്നു. അവർക്ക് തെരഞ്ഞെടുക്കുവാൻ അർഹതയില്ല. അല്ലാഹു എത്രയോ പരിശുദ്ധനും, അവർ പങ്കു ചേർക്കുന്നതിനെല്ലാം അതീതനുമായിരിക്കുന്നു.

وَرَبُّكَ يَعْلَمُ مَا تُكِنُّ صُدُورُهُمْ وَمَا يُعْلِنُونَ ﴿٦٩﴾

69. അവരുടെ മനസ്സുകൾ ഒളിച്ചുവെക്കുന്നതും അവർ പരസ്യമാക്കുന്നതും നിൻെറ രക്ഷിതാവ് അറിയുന്നു.

وَهُوَ اللَّهُ لَا إِلَٰهَ إِلَّا هُوَ ۖ لَهُ الْحَمْدُ فِي الْأُولَىٰ وَالْآخِرَةِ ۖ
وَلَهُ الْحُكْمُ وَإِلَيْهِ تُرْجَعُونَ ﴿٧٠﴾

70. അവനത്രെ അല്ലാഹു. അവനല്ലാതെ യാതൊരു ദൈവവുമില്ല. ഈ ലോകത്തും പരലോകത്തും അവന്നാകുന്നു സ്തുതി. അവന്നാണ് വിധി കർതൃത്വവും. അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുന്നതുമാണ്.

848. പല ദൈവസങ്കല്പങ്ങളും പൂജാസമ്പ്രദായങ്ങളും ജനങ്ങൾക്ക് സുന്ദരമായി തോന്നിക്കുകയാണ് അവർ ചെയ്തിരുന്നത്. തങ്ങളെ ആരാധിക്കാൻ അവർ ആവശ്യപ്പെട്ടിരുന്നില്ല. അവർ ആരാധിക്കപ്പെട്ടിരുന്നുമില്ല.

قُلْ أَرَءَيْتُمْ إِن جَعَلَ ٱللَّهُ عَلَيْكُمُ ٱلَّيْلَ سَرْمَدًا إِلَىٰ يَوْمِ
ٱلْقِيَٰمَةِ مَنْ إِلَٰهٌ غَيْرُ ٱللَّهِ يَأْتِيكُم بِضِيَآءٍ ۖ أَفَلَا تَسْمَعُونَ ﴿٧١﴾

71. (നബിയേ,) പറയുക: നിങ്ങള്‍ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ നാളു വരെ അല്ലാഹു നിങ്ങളുടെ മേല്‍ രാത്രിയെ ശാശ്വതമാക്കിത്തീര്‍ത്തിരുന്നെങ്കില്‍ അല്ലാഹു അല്ലാത്ത ഏതൊരു ദൈവമാണ് നിങ്ങള്‍ക്ക് വെളിച്ചം കൊണ്ടു വന്നു തരിക? എന്നിരിക്കെ നിങ്ങള്‍ കേട്ടു മനസ്സിലാക്കുന്നില്ലേ?

قُلْ أَرَءَيْتُمْ إِن جَعَلَ ٱللَّهُ عَلَيْكُمُ ٱلنَّهَارَ سَرْمَدًا إِلَىٰ يَوْمِ
ٱلْقِيَٰمَةِ مَنْ إِلَٰهٌ غَيْرُ ٱللَّهِ يَأْتِيكُم بِلَيْلٍ تَسْكُنُونَ فِيهِ ۖ
أَفَلَا تُبْصِرُونَ ﴿٧٢﴾

72. പറയുക: നിങ്ങള്‍ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ നാളുവരെ അല്ലാഹു നിങ്ങളുടെ മേല്‍ പകലിനെ ശാശ്വതമാക്കിയിരുന്നുവെങ്കില്‍ അല്ലാഹുവല്ലാത്ത ഏതൊരു ദൈവമാണ് നിങ്ങള്‍ക്ക് വിശ്രമിക്കുവാന്‍ ഒരു രാത്രി കൊണ്ടുവന്നുതരിക? എന്നിരിക്കെ നിങ്ങള്‍ കണ്ടു മനസ്സിലാക്കുന്നില്ലേ?

وَمِن رَّحْمَتِهِۦ جَعَلَ لَكُمُ ٱلَّيْلَ وَٱلنَّهَارَ لِتَسْكُنُوا۟ فِيهِ
وَلِتَبْتَغُوا۟ مِن فَضْلِهِۦ وَلَعَلَّكُمْ تَشْكُرُونَ ﴿٧٣﴾

73. അവന്‍റെ കാരുണ്യത്താല്‍ അവന്‍ നിങ്ങള്‍ക്ക് രാവും പകലും ഉണ്ടാക്കിത്തന്നിരിക്കുന്നു, രാത്രിയില്‍ നിങ്ങള്‍ വിശ്രമിക്കുവാനും (പകല്‍ സമയത്ത്) അവന്‍റെ അനുഗ്രഹത്തില്‍ നിന്ന് നിങ്ങള്‍ തേടികൊണ്ടുവരാനും, നിങ്ങള്‍ നന്ദി കാണിക്കുവാനും വേണ്ടി.

وَيَوْمَ يُنَادِيهِمْ فَيَقُولُ أَيْنَ شُرَكَآءِىَ ٱلَّذِينَ
كُنتُمْ تَزْعُمُونَ ﴿٧٤﴾

74. അവന്‍ (അല്ലാഹു) അവരെ വിളിക്കുകയും, 'എന്‍റെ പങ്കാളികളെന്ന് നിങ്ങള്‍ ജല്‍പിച്ചു കൊണ്ടിരുന്നവര്‍ എവിടെ?' എന്ന് ചോദിക്കുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമാകുന്നു.)

وَنَزَعْنَا مِن كُلِّ أُمَّةٍ شَهِيدًا فَقُلْنَا هَاتُوا۟ بُرْهَٰنَكُمْ
فَعَلِمُوٓا۟ أَنَّ ٱلْحَقَّ لِلَّهِ وَضَلَّ عَنْهُم مَّا كَانُوا۟ يَفْتَرُونَ ﴿٧٥﴾

75. ഓരോ സമുദായത്തില്‍ നിന്നും ഓരോ സാക്ഷിയെ[849] (അന്ന്) നാം പുറത്ത് കൊണ്ടു വരുന്നതാണ്. എന്നിട്ട് (ആ സമുദായങ്ങളോട്) 'നിങ്ങളുടെ തെളിവ് നിങ്ങള്‍ കൊണ്ടുവരൂ' എന്ന് നാം പറയും. ന്യായം അല്ലാഹുവിനാണുള്ളതെന്ന് അപ്പോള്‍ അവര്‍ മനസ്സിലാക്കും. അവര്‍ കെട്ടിച്ചമച്ചുകൊണ്ടിരുന്നതെല്ലാം അവരെ വിട്ട് മാറിപ്പോകുകയും ചെയ്യും.

إِنَّ قَٰرُونَ كَانَ مِن قَوْمِ مُوسَىٰ فَبَغَىٰ عَلَيْهِمْ ۖ وَءَاتَيْنَٰهُ
مِنَ ٱلْكُنُوزِ مَآ إِنَّ مَفَاتِحَهُۥ لَتَنُوٓأُ بِٱلْعُصْبَةِ أُو۟لِى ٱلْقُوَّةِ

76. തീര്‍ച്ചയായും ഖാറൂന്‍ മൂസായുടെ ജനതയില്‍ പെട്ടവനായിരുന്നു.[850] എന്നിട്ട് അവന്‍ അവരുടെ നേരെ അതിക്രമം കാണിച്ചു. തന്‍റെ ഖജനാവുകള്‍[851] ശക്തന്മാരായ ഒരു സംഘത്തിനു പോലും ഭാരമാകാന്‍ തക്കവണ്ണമുള്ള നിക്ഷേപങ്ങള്‍ നാം അവന്ന് നല്‍കിയിരുന്നു. അവനോട്

849. അല്ലാഹു ഓരോ സമുദായത്തിലേക്കും നിയോഗിച്ച പ്രവാചകന്മാരെ അവര്‍ക്കെതിരില്‍ സാക്ഷികളായിട്ട് പരലോകത്ത് അവന്‍ കൊണ്ടുവരുന്നതാണ്.
850. ഖാറൂന്‍ ഇസ്രായീല്യരില്‍ പെട്ടവനായിരുന്നു. മൂസാനബി(അ)യുടെ പിതൃവ്യപുത്രനായിരുന്നുവെന്ന് ചില വ്യാഖ്യാതാക്കള്‍ പറഞ്ഞിട്ടുണ്ട്.
851. 'മഫാതിഹ്' എന്ന പദത്തിന് ഖജനാവുകള്‍ എന്നും, താക്കോലുകള്‍ എന്നും അര്‍ത്ഥമാകാവുന്നതാണ്.

إِذْ قَالَ لَهُ قَوْمُهُ لَا تَفْرَحْ إِنَّ اللَّهَ لَا يُحِبُّ الْفَرِحِينَ ﴿٧٦﴾

അവന്റെ ജനത ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമത്രെ:) 'നീ പുളകം കൊള്ളേണ്ട. പുളകം കൊള്ളുന്നവരെ അല്ലാഹു തീർച്ചയായും ഇഷ്ടപ്പെടുകയില്ല'.

وَابْتَغِ فِيمَا آتَاكَ اللَّهُ الدَّارَ الْآخِرَةَ وَلَا تَنسَ نَصِيبَكَ
مِنَ الدُّنْيَا وَأَحْسِن كَمَا أَحْسَنَ اللَّهُ إِلَيْكَ وَلَا تَبْغِ
الْفَسَادَ فِي الْأَرْضِ إِنَّ اللَّهَ لَا يُحِبُّ الْمُفْسِدِينَ ﴿٧٧﴾

77. 'അല്ലാഹു നിനക്ക് നല്കിയിട്ടുള്ളതിലൂടെ നീ പരലോകവിജയം തേടുക. ഐഹികജീവിതത്തിൽ നിന്ന് നിനക്കുള്ള ഓഹരി നീ വിസ്മരിക്കുകയും വേണ്ട.[852] അല്ലാഹു നിനക്കു നന്മ ചെയ്തതുപോലെ നീയും നന്മ ചെയ്യുക. നീ നാട്ടിൽ കുഴപ്പത്തിന്നു മുതിരരുത്. കുഴപ്പമുണ്ടാക്കുന്നവരെ അല്ലാഹു തീർച്ചയായും ഇഷ്ടപ്പെടുന്നതല്ല'.

قَالَ إِنَّمَا أُوتِيتُهُ عَلَىٰ عِلْمٍ عِندِي أَوَلَمْ يَعْلَمْ أَنَّ اللَّهَ قَدْ
أَهْلَكَ مِن قَبْلِهِ مِنَ الْقُرُونِ مَنْ هُوَ أَشَدُّ مِنْهُ قُوَّةً وَأَكْثَرُ
جَمْعًا وَلَا يُسْأَلُ عَن ذُنُوبِهِمُ الْمُجْرِمُونَ ﴿٧٨﴾

78. ഖാറൂൻ പറഞ്ഞു: എന്റെ കൈവശമുള്ള വിദ്യകൊണ്ട് മാത്രമാണ് എനിക്കിതു ലഭിച്ചത്. എന്നാൽ അവന്നു മുമ്പ് അവനേക്കാൾ കടുത്ത ശക്തിയുള്ളവരും, കൂടുതൽ സംഘബലമുള്ളവരുമായിരുന്ന തലമുറകളെ അല്ലാഹു നശിപ്പിച്ചിട്ടുണ്ടെന്ന് അവൻ മനസ്സിലാക്കിയിട്ടില്ലേ? തങ്ങളുടെ പാപങ്ങളെപ്പറ്റി കുററവാളികളോട് അന്വേഷിക്കപ്പെടുന്നതല്ല.[853]

فَخَرَجَ عَلَىٰ قَوْمِهِ فِي زِينَتِهِ قَالَ الَّذِينَ يُرِيدُونَ الْحَيَاةَ
الدُّنْيَا يَا لَيْتَ لَنَا مِثْلَ مَا أُوتِيَ قَارُونُ
إِنَّهُ لَذُو حَظٍّ عَظِيمٍ ﴿٧٩﴾

79. അങ്ങനെ അവൻ ജനമദ്ധ്യത്തിലേക്ക് ആർഭാടത്തോടെ ഇറങ്ങിപുറപ്പെട്ടു. ഐഹികജീവിതം ലക്ഷ്യമാക്കുന്നവർ അത് കണ്ടിട്ട് ഇപ്രകാരം പറഞ്ഞു: ഖാറൂന് ലഭിച്ചതുപോലുള്ളത് ഞങ്ങൾക്കും ഉണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. തീർച്ചയായും അവൻ വലിയ ഭാഗ്യമുള്ളവൻ തന്നെ!

وَقَالَ الَّذِينَ أُوتُوا الْعِلْمَ وَيْلَكُمْ ثَوَابُ اللَّهِ خَيْرٌ لِّمَنْ
آمَنَ وَعَمِلَ صَالِحًا وَلَا يُلَقَّاهَا إِلَّا الصَّابِرُونَ ﴿٨٠﴾

80. ജ്ഞാനം നല്കപ്പെട്ടിട്ടുള്ളവർ പറഞ്ഞു: നിങ്ങൾക്ക് നാശം! വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അല്ലാഹുവിന്റെ പ്രതിഫലമാണ് കൂടുതൽ ഉത്തമം. ക്ഷമാശീലമുള്ളവർക്കല്ലാതെ അതു നല്കപ്പെടുകയില്ല.

فَخَسَفْنَا بِهِ وَبِدَارِهِ الْأَرْضَ فَمَا كَانَ لَهُ مِن فِئَةٍ يَنصُرُونَهُ

81. അങ്ങനെ അവനെയും അവന്റെ ഭവനത്തെയും നാം ഭൂമിയിൽ ആഴ്ത്തിക്കളഞ്ഞു. അപ്പോൾ അല്ലാഹുവിന് പുറമെ തന്നെ സഹാ

852. ഇതിന് രണ്ട് വിധത്തിൽ വിശദീകരണം നല്കപ്പെട്ടിട്ടുണ്ട്. ഒന്ന്, ഐഹികനേട്ടങ്ങളിൽ നിന്ന് നിനക്ക് അനുവദനീയമായ ഒരു വിഹിതമുണ്ട്. അത് നീ വിസ്മരിക്കേണ്ടതില്ല. രണ്ട്, ഐഹികനേട്ടങ്ങളെല്ലാം നശ്വരമാണ്. നഷ്ടപ്പെടാനുള്ളതാണ്. എന്നാൽ അതിൽ നിന്ന് നിനക്ക് ശാശ്വതമായി അവകാശപ്പെട്ട ഒരു വിഹിതം നേടിയെടുക്കാവുന്നതാണ്. അത് നിന്റെ ദാനധർമ്മങ്ങളുടെയും സൽകർമ്മങ്ങളുടെയും ഫലമത്രെ. അത് നീ വിസ്മരിക്കരുത്.

853. കുററവാളികളോട് അവരുടെ കുററകൃത്യങ്ങളെപററി അല്ലാഹുവിന് അന്വേഷിച്ച് മനസ്സിലാക്കേണ്ട ആവശ്യമില്ല. അവൻ കുററം ഏററു പറഞ്ഞില്ലെങ്കിലും അവരുടെ പാപത്തിനുള്ള കണിശമായ പ്രതിഫലം അവൻ നല്കുന്നതാണ്.

مِن دُونِ اللَّهِ وَمَا كَانَ مِنَ الْمُنتَصِرِينَ ﴿٨١﴾

യിക്കുന്ന ഒരു കക്ഷിയും അവന്നുണ്ടായില്ല. അവൻ സ്വയം രക്ഷിക്കുന്നവരുടെ കൂട്ടത്തിലു മായില്ല.

وَأَصْبَحَ الَّذِينَ تَمَنَّوْا مَكَانَهُ بِالْأَمْسِ يَقُولُونَ وَيْكَأَنَّ اللَّهَ
يَبْسُطُ الرِّزْقَ لِمَن يَشَاءُ مِنْ عِبَادِهِ وَيَقْدِرُ ۖ لَوْلَا أَن مَّنَّ
اللَّهُ عَلَيْنَا لَخَسَفَ بِنَا ۖ وَيْكَأَنَّهُ لَا يُفْلِحُ الْكَافِرُونَ ﴿٨٢﴾

82. ഇന്നലെ അവൻെറ സ്ഥാനം കൊതിച്ചിരുന്നവർ (ഇന്ന്) ഇപ്രകാരം പറയുന്നവരായിത്തീർന്നു: അഹോ! കഷ്ടം! തൻെറ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് അല്ലാഹു ഉപജീവനം വിശാലമാക്കിക്കൊടുക്കുകയും, (താൻ ഉദ്ദേശിക്കുന്നവർക്ക് അത്) ഇടുങ്ങിയതാക്കുകയും ചെയ്യുന്നു. ഞങ്ങളോട് അല്ലാഹു ഔദാര്യം കാണിച്ചിരുന്നില്ലെങ്കിൽ ഞങ്ങളെയും അവൻ ആഴ്ത്തിക്കളയുമായിരുന്നു. അഹോ, കഷ്ടം! സത്യനിഷേധികൾ വിജയം പ്രാപിക്കുകയില്ല.

تِلْكَ الدَّارُ الْآخِرَةُ نَجْعَلُهَا لِلَّذِينَ لَا يُرِيدُونَ عُلُوًّا
فِي الْأَرْضِ وَلَا فَسَادًا ۚ وَالْعَاقِبَةُ لِلْمُتَّقِينَ ﴿٨٣﴾

83. ഭൂമിയിൽ ഔന്നത്യമോ കുഴപ്പമോ ആഗ്രഹിക്കാത്തവർക്കാകുന്നു ആ പാരത്രികഭവനം നാം ഏർപ്പെടുത്തിക്കൊടുക്കുന്നത്. അന്ത്യഫലം സൂക്ഷ്മത പാലിക്കുന്നവർക്കനുകൂലമായിരിക്കും.

مَن جَاءَ بِالْحَسَنَةِ فَلَهُ خَيْرٌ مِّنْهَا ۖ وَمَن جَاءَ بِالسَّيِّئَةِ فَلَا
يُجْزَى الَّذِينَ عَمِلُوا السَّيِّئَاتِ إِلَّا مَا كَانُوا يَعْمَلُونَ ﴿٨٤﴾

84. ആർ നന്മയും കൊണ്ട് വന്നുവോ അവന്ന് അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും. വല്ലവനും തിന്മയും കൊണ്ടാണ് വരുന്നതെങ്കിൽ തിന്മ പ്രവർത്തിച്ചവർക്ക് തങ്ങൾ പ്രവർത്തിച്ചിരുന്നതിൻെറ ഫലമല്ലാതെ നല്കപ്പെടുകയില്ല.

إِنَّ الَّذِي فَرَضَ عَلَيْكَ الْقُرْآنَ لَرَادُّكَ إِلَىٰ مَعَادٍ ۚ
قُل رَّبِّي أَعْلَمُ مَن جَاءَ بِالْهُدَىٰ وَمَنْ
هُوَ فِي ضَلَالٍ مُّبِينٍ ﴿٨٥﴾

85. തീർച്ചയായും നിനക്ക് ഈ ഖുർആൻ നിയമമായി നല്കിയവൻ തിരിച്ചെത്തേണ്ട സ്ഥാനത്തേക്ക് നിന്നെ തിരിച്ചുകൊണ്ടുവരിക തന്നെ ചെയ്യും.[854] പറയുക: സന്മാർഗവും കൊണ്ട് വന്നതാരെന്നും, സ്പഷ്ടമായ ദുർമാർഗത്തിലകപ്പെട്ടത് ആരെന്നും എൻെറ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാണ്.

وَمَا كُنتَ تَرْجُو أَن يُلْقَىٰ إِلَيْكَ الْكِتَابُ إِلَّا رَحْمَةً
مِّن رَّبِّكَ ۖ فَلَا تَكُونَنَّ ظَهِيرًا لِّلْكَافِرِينَ ﴿٨٦﴾

86. നിനക്ക് വേദഗ്രന്ഥം നല്കപ്പെടണമെന്ന് നീ ആഗ്രഹിച്ചിരുന്നില്ല, പക്ഷെ നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യത്താൽ (അതു ലഭിച്ചു.) ആകയാൽ നീ സത്യനിഷേധികൾക്കു സഹായിയായിരിക്കരുത്.

وَلَا يَصُدُّنَّكَ عَنْ آيَاتِ اللَّهِ بَعْدَ إِذْ أُنزِلَتْ إِلَيْكَ ۖ
وَادْعُ إِلَىٰ رَبِّكَ ۖ وَلَا تَكُونَنَّ مِنَ الْمُشْرِكِينَ ﴿٨٧﴾

87. അല്ലാഹുവിൻെറ വചനങ്ങൾ നിനക്ക് അവതരിപ്പിക്കപ്പെട്ടതിനുശേഷം അവർ നിന്നെ അതിൽ നിന്ന് തടയാതിരിക്കട്ടെ.[855] നിൻെറ രക്ഷിതാവിങ്കലേക്ക് നീ ക്ഷണിക്കുക. നീ ബഹുദൈവ വിശ്വാസികളുടെ കൂട്ടത്തിലായിപ്പോകരുത്.

---

854. നബി(സ)യെ അല്ലാഹു മക്കയിൽ ജേതാവായി തിരിച്ചു കൊണ്ടു വരുമെന്ന വാഗ്ദാനമാണ് ഈ വചനത്തിലുള്ളതെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. പരലോകത്ത് മഹത്തായ പദവിയിൽ അല്ലാഹു അദ്ദേഹത്തെ എത്തിക്കുമെന്നാണ് ഈ വചനത്തിൻെറ സൂചനയെന്ന അഭിപ്രായക്കാരുമുണ്ട്.

855. അല്ലാഹുവിൻെറ വചനങ്ങൾ പ്രബോധനം ചെയ്യുന്നതിൽ നിന്ന് നിന്നെ പിന്തിരിപ്പിക്കാൻ അവരെല്ലാം കൂടി ശ്രമിച്ചാലും നീ പിന്തിരിയരുത് എന്നർത്ഥം.

وَلَا تَدْعُ مَعَ اللَّهِ إِلَٰهًا آخَرَ ۘ لَا إِلَٰهَ إِلَّا هُوَ ۚ كُلُّ شَيْءٍ هَالِكٌ إِلَّا وَجْهَهُ ۚ لَهُ الْحُكْمُ وَإِلَيْهِ تُرْجَعُونَ ﴿٨٨﴾

88. അല്ലാഹുവോടൊപ്പം വേറെ യാതൊരു ദൈവത്തെയും നീ വിളിച്ചു പ്രാർത്ഥിക്കുകയും ചെയ്യരുത്. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവന്റെ തിരുമുഖം ഒഴികെ എല്ലാ വസ്തുക്കളും നാശമടയുന്നതാണ്. അവന്നുള്ളതാണ് വിധികർത്തൃത്വം. അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.




## അദ്ധ്യായം - 29

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

الم ﴿١﴾ أَحَسِبَ النَّاسُ أَن يُتْرَكُوا أَن يَقُولُوا آمَنَّا وَهُمْ لَا يُفْتَنُونَ ﴿٢﴾

1, 2. അലിഫ്—ലാം—മീം

ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന് പറയുന്നതു കൊണ്ട് മാത്രം തങ്ങൾ പരീക്ഷണത്തിന് വിധേയരാകാതെ വിട്ടേക്കപ്പെടുമെന്ന് മനുഷ്യർ വിചാരിച്ചിരിക്കയാണോ?[856]

وَلَقَدْ فَتَنَّا الَّذِينَ مِن قَبْلِهِمْ ۖ فَلَيَعْلَمَنَّ اللَّهُ الَّذِينَ صَدَقُوا وَلَيَعْلَمَنَّ الْكَاذِبِينَ ﴿٣﴾

3. അവരുടെ മുമ്പുണ്ടായിരുന്നവരെ നാം പരീക്ഷിച്ചിട്ടുണ്ട്. അപ്പോൾ സത്യം പറഞ്ഞവർ ആരെന്ന് അല്ലാഹു അറിയുക തന്നെ ചെയ്യും. കള്ളം പറയുന്നവരെയും അവനറിയും.

أَمْ حَسِبَ الَّذِينَ يَعْمَلُونَ السَّيِّئَاتِ أَن يَسْبِقُونَا ۚ سَاءَ مَا يَحْكُمُونَ ﴿٤﴾

4. അതല്ല, തിന്മ ചെയ്തു കൊണ്ടിരിക്കുന്നവർ നമ്മെ മറികടന്നു കളയാം എന്നു വിചാരിച്ചിരിക്കയാണോ? അവർ തീരുമാനിക്കുന്നത് വളരെ മോശം തന്നെ.

مَن كَانَ يَرْجُو لِقَاءَ اللَّهِ فَإِنَّ أَجَلَ اللَّهِ لَآتٍ ۚ وَهُوَ السَّمِيعُ الْعَلِيمُ ﴿٥﴾

5. വല്ലവനും അല്ലാഹുവുമായി കണ്ടുമുട്ടണമെന്നാഗ്രഹിക്കുന്നുവെങ്കിൽ തീർച്ചയായും അല്ലാഹു നിശ്ചയിച്ച അവധി വരിക തന്നെ ചെയ്യും. അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

وَمَن جَاهَدَ فَإِنَّمَا يُجَاهِدُ لِنَفْسِهِ

6. വല്ലവനും [അല്ലാഹുവിന്റെ മാർഗ്ഗത്തിൽ] സമരം ചെയ്യുകയാണെങ്കിൽ തന്റെ സ്വന്തം ഗുണത്തിനായിത്തന്നെയാണ് അവൻ സമരം

* 41ാം വചനത്തിൽ ബഹുദൈവാരാധകരെ എട്ടുകാലിയോട് ഉപമിച്ചിട്ടുള്ളതുകൊണ്ടാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നല്കപ്പെട്ടത്.

856. സ്വയം വിശ്വാസം പ്രഖ്യാപിച്ച് നടക്കുന്നവരെയൊക്കെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയെന്നതല്ല അല്ലാഹുവിന്റെ നയം. സകല പ്രലോഭനങ്ങളെയും പ്രകോപനങ്ങളെയും അതിജയിച്ച്, അഗ്നിപരീക്ഷകളെ അതിജീവിച്ച് വിശ്വാസം തെളിയിക്കുന്നവർക്ക് മാത്രം അവൻ മോക്ഷം നല്കുന്നു.

إِنَّ ٱللَّهَ لَغَنِيٌّ عَنِ ٱلْعَٰلَمِينَ ⑥

ചെയ്യുന്നത്. തീർച്ചയായും അല്ലാഹു ലോകരെ ആശ്രയിക്കുന്നതിൽ നിന്ന് മുക്തനത്രെ.

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ لَنُكَفِّرَنَّ عَنْهُمْ سَيِّـَٔاتِهِمْ وَلَنَجْزِيَنَّهُمْ أَحْسَنَ ٱلَّذِى كَانُوا۟ يَعْمَلُونَ ⑦

7. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവരുടെ തിന്മകൾ അവരിൽനിന്നു നാം മാച്ചുകളയുക തന്നെ ചെയ്യും. അവർ പ്രവർത്തിച്ചു കൊണ്ടിരുന്നതിൽ ഏററവും നല്ലതിനുള്ള പ്രതിഫലം അവർക്ക് നാം നല്കുന്നതുമാണ്.

وَوَصَّيْنَا ٱلْإِنسَٰنَ بِوَٰلِدَيْهِ حُسْنًا ۖ وَإِن جَٰهَدَاكَ لِتُشْرِكَ بِى مَا لَيْسَ لَكَ بِهِۦ عِلْمٌ فَلَا تُطِعْهُمَآ ۚ إِلَىَّ مَرْجِعُكُمْ فَأُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ⑧

8. തന്റെ മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കാൻ മനുഷ്യനോട് നാം അനുശാസിച്ചിരിക്കുന്നു. നിനക്ക് യാതൊരറിവുമില്ലാത്ത ഒന്നിനെ എന്നോട് പങ്കുചേർക്കുവാൻ അവർ [മാതാപിതാക്കൾ] നിന്നോട് നിർബന്ധപൂർവ്വം ആവശ്യപ്പെട്ടാൽ അവരെ നീ അനുസരിച്ച് പോകരുത്. എന്റെ അടുത്തേക്കാണ നിങ്ങളുടെ മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പററി ഞാൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്.

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ لَنُدْخِلَنَّهُمْ فِى ٱلصَّٰلِحِينَ ⑨

9. വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവരെ നാം സദ്വൃത്തരുടെ കൂട്ടത്തിൽ ഉൾപെടുത്തുക തന്നെ ചെയ്യും.

وَمِنَ ٱلنَّاسِ مَن يَقُولُ ءَامَنَّا بِٱللَّهِ فَإِذَآ أُوذِىَ فِى ٱللَّهِ جَعَلَ فِتْنَةَ ٱلنَّاسِ كَعَذَابِ ٱللَّهِ وَلَئِن جَآءَ نَصْرٌ مِّن رَّبِّكَ لَيَقُولُنَّ إِنَّا كُنَّا مَعَكُمْ ۚ أَوَلَيْسَ ٱللَّهُ بِأَعْلَمَ بِمَا فِى صُدُورِ ٱلْعَٰلَمِينَ ⑩

10. 'ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു' എന്ന് പറയുന്ന ചിലർ മനുഷ്യരുടെ കൂട്ടത്തിലുണ്ട്. എന്നാൽ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ അവർ പീഡിപ്പിക്കപ്പെട്ടാൽ ജനങ്ങളുടെ മർദ്ദനത്തെ അല്ലാഹുവിന്റെ ശിക്ഷയെപ്പോലെ അവർ ഗണിക്കുന്നു.[857] നിന്റെ രക്ഷിതാവിങ്കൽ നിന്ന് വല്ല സഹായവും വന്നാൽ (സത്യവിശ്വാസികളോട്) അവർ പറയും: 'തീർച്ചയായും ഞങ്ങൾ നിങ്ങളോടൊപ്പം തന്നെയായിരുന്നു'. ലോകരുടെ ഹൃദയങ്ങളിലുള്ളതിനെപ്പററി അല്ലാഹു നല്ല വണ്ണം അറിയുന്നവനല്ലയോ?

وَلَيَعْلَمَنَّ ٱللَّهُ ٱلَّذِينَ ءَامَنُوا۟ وَلَيَعْلَمَنَّ ٱلْمُنَٰفِقِينَ ⑪

11. വിശ്വസിച്ചിട്ടുള്ളവരാരെന്ന് അല്ലാഹു അറിയുക തന്നെ ചെയ്യും. കപടന്മാരെയും അല്ലാഹു അറിയും.

وَقَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوا۟ ٱتَّبِعُوا۟ سَبِيلَنَا

12. 'നിങ്ങൾ ഞങ്ങളുടെ മാർഗം പിന്തുടരൂ, നിങ്ങളുടെ തെററുകുററങ്ങൾ ഞങ്ങൾ വഹിച്ചുകൊള്ളാം' എന്ന് സത്യനിഷേധികൾ സത്യവിശ്വാ

857. അല്ലാഹുവിന്റെ ശിക്ഷയെപററി ഭയപ്പെടുന്നതുപോലെ ജനങ്ങളുടെ പീഡനത്തെയും പേടിക്കുന്ന, അവസരത്തിനൊത്ത് നയം മാറുന്ന കപടവിശ്വാസികളെപററിയാണ് പരാമർശം.

وَلْنَحْمِلْ خَطَايَاكُمْ وَمَا هُم بِحَامِلِينَ مِنْ خَطَايَاهُم
مِّن شَيْءٍ ۖ إِنَّهُمْ لَكَاذِبُونَ (12)

സികളോട് പറഞ്ഞു. എന്നാൽ അവരുടെ തെററു കുററങ്ങളിൽ നിന്ന് യാതൊന്നും തന്നെ ഇവർ വഹിക്കുന്നതല്ല. തീർച്ചയായും ഇവർ കള്ളം പറയുന്നവരാകുന്നു.

وَلَيَحْمِلُنَّ أَثْقَالَهُمْ وَأَثْقَالًا مَّعَ أَثْقَالِهِمْ ۖ وَلَيُسْأَلُنَّ يَوْمَ
الْقِيَامَةِ عَمَّا كَانُوا يَفْتَرُونَ (13)

13. തങ്ങളുടെ പാപഭാരങ്ങളും സ്വന്തം പാപഭാരങ്ങളോടൊപ്പം വേറെയും പാപഭാരങ്ങളും അവർ വഹിക്കേണ്ടി വരും. അവർ കെട്ടിച്ചമച്ചിരുന്നതിനെ പററി ഉയിർത്തെഴുന്നേല്പിൻെറ നാളിൽ ചോദ്യം ചെയ്യപ്പെടുന്നതുമാണ്.

وَلَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِ فَلَبِثَ فِيهِمْ أَلْفَ سَنَةٍ
إِلَّا خَمْسِينَ عَامًا فَأَخَذَهُمُ الطُّوفَانُ وَهُمْ ظَالِمُونَ (14)

14. നൂഹിനെ നാം അദ്ദേഹത്തിൻെറ ജനതയിലേക്ക് അയക്കുകയുണ്ടായി. അമ്പതു കൊല്ലം ഒഴിച്ചാൽ ആയിരം വർഷം[858] തന്നെ അദ്ദേഹം അവർക്കിടയിൽ കഴിച്ചുകൂട്ടി. അങ്ങനെ അവർ അക്രമികളായിരിക്കെ പ്രളയം അവരെ പിടികൂടി.

فَأَنجَيْنَاهُ وَأَصْحَابَ السَّفِينَةِ وَجَعَلْنَاهَا آيَةً لِّلْعَالَمِينَ (15)

15. എന്നിട്ട് നാം അദ്ദേഹത്തേയും കപ്പലിലുള്ളവരെയും രക്ഷപ്പെടുത്തുകയും അതിനെ ലോകർക്ക് ഒരു ദൃഷ്ടാന്തമാക്കുകയും ചെയ്തു.

وَإِبْرَاهِيمَ إِذْ قَالَ لِقَوْمِهِ اعْبُدُوا اللَّهَ وَاتَّقُوهُ ۖ ذَٰلِكُمْ
خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ (16)

16. ഇബ്റാഹീമിനെയും (നാം അയച്ചു.) അദ്ദേഹം തൻെറ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമത്രെ.): 'നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, അവനെ സൂക്ഷിക്കുകയും ചെയ്യുക. അതാണ് നിങ്ങൾക്ക് ഉത്തമം. നിങ്ങൾ മനസ്സിലാക്കുന്നുവെങ്കിൽ'.

إِنَّمَا تَعْبُدُونَ مِن دُونِ اللَّهِ أَوْثَانًا وَتَخْلُقُونَ
إِفْكًا ۚ إِنَّ الَّذِينَ تَعْبُدُونَ مِن دُونِ اللَّهِ
لَا يَمْلِكُونَ لَكُمْ رِزْقًا فَابْتَغُوا عِندَ اللَّهِ الرِّزْقَ
وَاعْبُدُوهُ وَاشْكُرُوا لَهُ ۖ إِلَيْهِ تُرْجَعُونَ (17)

17. നിങ്ങൾ അല്ലാഹുവിനു പുറമെ ചില വിഗ്രഹങ്ങളെ ആരാധിക്കുകയും, കള്ളം കെട്ടിയുണ്ടാക്കുകയുമാണ് ചെയ്യുന്നത്. അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നത് ആരെയാണോ അവർ നിങ്ങൾക്കുള്ള ഉപജീവനം അധീനമാക്കുന്നില്ല.[859] അതിനാൽ നിങ്ങൾ അല്ലാഹുവിങ്കൽ ഉപജീവനം തേടുകയും, അവനെ ആരാധിക്കുകയും അവനോട് നന്ദി കാണിക്കുകയും ചെയ്യുക. അവങ്കലേക്കാണ് നിങ്ങൾ മടക്കപ്പെടുന്നത്.

وَإِن تُكَذِّبُوا فَقَدْ كَذَّبَ أُمَمٌ مِّن قَبْلِكُمْ ۖ وَمَا
عَلَى الرَّسُولِ إِلَّا الْبَلَاغُ الْمُبِينُ (18)

18. നിങ്ങൾ നിഷേധിച്ചു തള്ളുകയാണെങ്കിൽ നിങ്ങൾക്കു മുമ്പുള്ള പല സമുദായങ്ങളും നിഷേധിച്ചു തള്ളുകയുണ്ടായിട്ടുണ്ട്. ദൈവദൂതൻെറ ബാധ്യത വ്യക്തമായ പ്രബോധനം മാത്രമാകുന്നു.

أَوَلَمْ يَرَوْا كَيْفَ يُبْدِئُ اللَّهُ الْخَلْقَ

19. അല്ലാഹു എങ്ങനെ സൃഷ്ടി ആരംഭിക്കുകയും, പിന്നെ അത് ആവർത്തിക്കുകയും ചെ

858. 950 വർഷമായിരുന്നു നൂഹ് നബി(അ)യുടെ ജീവിതകാലം. തികച്ചും അസാധാരണമാംവിധം ദീർഘമായ ഒരു ആയുഷ്ക്കാലം മുഴുവൻ അവർക്കിടയിൽ പ്രബോധനം നടത്തിയിട്ടും ഒരു ന്യൂനപക്ഷം മാത്രമേ സത്യവിശ്വാസം സ്വീകരിച്ചുള്ളൂ.
859. നിങ്ങളുടെ ഉപജീവനമാർഗങ്ങൾ ആ ദൈവങ്ങളുടെ അധീനത്തിലല്ല.

ثُمَّ يُعِيدُهُ ۚ إِنَّ ذَٰلِكَ عَلَى اللَّهِ يَسِيرٌ ١٩

യുന്നു എന്ന് അവർ ചിന്തിച്ചു നോക്കിയില്ലേ? തീർച്ചയായും അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ളതത്രെ.

قُلْ سِيرُوا فِي الْأَرْضِ فَانْظُرُوا كَيْفَ بَدَأَ
الْخَلْقَ ۚ ثُمَّ اللَّهُ يُنْشِئُ النَّشْأَةَ الْآخِرَةَ ۚ إِنَّ اللَّهَ
عَلَىٰ كُلِّ شَيْءٍ قَدِيرٌ ٢٠

20. പറയുക: നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് അവൻ എപ്രകാരം സൃഷ്ടി ആരംഭിച്ചിരിക്കുന്നു എന്ന് നോക്കൂ. പിന്നീട് അല്ലാഹു അവസാനം മറെറാരിക്കൽ കൂടി സൃഷ്ടിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

يُعَذِّبُ مَنْ يَشَاءُ وَيَرْحَمُ مَنْ يَشَاءُ ۖ وَإِلَيْهِ تُقْلَبُونَ ٢١

21. താൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും, താൻ ഉദ്ദേശിക്കുന്നവരോട് അവൻ കരുണ കാണിക്കുകയും ചെയ്യുന്നു. അവങ്കലേക്ക് തന്നെ നിങ്ങൾ തിരിച്ചു കൊണ്ടുവരപ്പെടുകയും ചെയ്യും.

وَمَا أَنْتُمْ بِمُعْجِزِينَ فِي الْأَرْضِ وَلَا فِي السَّمَاءِ ۖ وَمَا
لَكُمْ مِنْ دُونِ اللَّهِ مِنْ وَلِيٍّ وَلَا نَصِيرٍ ٢٢

22. ഭൂമിയിലാകട്ടെ ആകാശത്താകട്ടെ നിങ്ങൾക്കു (അവനെ) തോല്പിക്കാനാവില്ല. നിങ്ങൾക്കു അല്ലാഹുവിനു പുറമെ ഒരു രക്ഷാധികാരിയോ സഹായിയോ ഇല്ല.

وَالَّذِينَ كَفَرُوا بِآيَاتِ اللَّهِ وَلِقَائِهِ أُولَٰئِكَ يَئِسُوا
مِنْ رَحْمَتِي وَأُولَٰئِكَ لَهُمْ عَذَابٌ أَلِيمٌ ٢٣

23. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളിലും, അവനെ കണ്ടുമുട്ടുന്നതിലും അവിശ്വസിച്ചവരാരോ അവർ എൻെറ കാരുണ്യത്തെപററി നിരാശപ്പെട്ടിരിക്കുകയാണ്.[860] അക്കൂട്ടർക്കത്രെ വേദനയേറിയ ശിക്ഷയുള്ളത്.

فَمَا كَانَ جَوَابَ قَوْمِهِ إِلَّا أَنْ قَالُوا اقْتُلُوهُ أَوْ حَرِّقُوهُ
فَأَنْجَاهُ اللَّهُ مِنَ النَّارِ ۚ إِنَّ فِي ذَٰلِكَ لَآيَاتٍ
لِقَوْمٍ يُؤْمِنُونَ ٢٤

24. 'നിങ്ങൾ അവനെ കൊന്ന് കളയുകയോ ചുട്ടെരിക്കുകയോ ചെയ്യൂ' എന്ന് പറഞ്ഞതല്ലാതെ അപ്പോൾ അദ്ദേഹത്തിൻെറ (ഇബ്രാഹീമിൻെറ) ജനത മറുപടിയൊന്നും നല്കിയില്ല. എന്നാൽ അല്ലാഹു അദ്ദേഹത്തെ അഗ്നിയിൽ നിന്ന് രക്ഷിച്ചു. വിശ്വസിക്കുന്ന ജനങ്ങൾക്കു തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَقَالَ إِنَّمَا اتَّخَذْتُمْ مِنْ دُونِ اللَّهِ أَوْثَانًا مَوَدَّةَ
بَيْنِكُمْ فِي الْحَيَاةِ الدُّنْيَا ۖ ثُمَّ يَوْمَ الْقِيَامَةِ
يَكْفُرُ بَعْضُكُمْ بِبَعْضٍ وَيَلْعَنُ بَعْضُكُمْ بَعْضًا

25. അദ്ദേഹം (ഇബ്റാഹീം) പറഞ്ഞു: അല്ലാഹുവിന് പുറമെ നിങ്ങൾ വിഗ്രഹങ്ങളെ സ്വീകരിച്ചിട്ടുള്ളത് ഐഹിക ജീവിതത്തിൽ നിങ്ങൾ തമ്മിലുള്ള സ്നേഹബന്ധത്തിൻെറ പേരിൽ മാത്രമാകുന്നു.[861] പിന്നീട് ഉയിർത്തെഴുന്നേൽപിൻെറ നാളിൽ നിങ്ങളിൽ ചിലർ ചിലരെ നിഷേധി

860. അല്ലാഹുവിൻെറ കാരുണ്യത്തെപററിയുള്ള പ്രതീക്ഷയാണ് നമ്മെ മുന്നോട്ട് നയിക്കേണ്ടത്. 'അല്ലാഹുവിൻെറ കാരുണ്യത്തെപററി നിങ്ങൾ നിരാശപ്പെടരുതെ'ന്ന് 39:53ൽ അല്ലാഹു നമ്മെ ഉണർത്തുന്നു.

861. ബഹുദൈവാരാധകർ തമ്മിലും, അധർമ്മകാരികൾ തമ്മിലുമൊക്കെ ഭൗതികമായ താല്പര്യങ്ങളുടെ അടിസ്ഥാനത്തിൽ ശക്തമായ സ്നേഹബന്ധം നിലനിൽക്കുന്നതായിക്കാണാം. അത്തരം സ്നേഹബന്ധങ്ങളാണ് ഏകദൈവവിശ്വാസം സ്വീകരിക്കുന്നതിൽ നിന്ന് പലപ്പോഴും അവരെ തടഞ്ഞുനിർത്തുന്നത്. എന്നാൽ പരലോകത്ത് ചെല്ലുമ്പോൾ ഈ ബന്ധമൊക്കെ അററുപോകുന്നതാണ്.

وَّمَأْوٰىكُمُ النَّارُ وَمَا لَكُمْ مِّنْ نّٰصِرِيْنَ ﴿٢٥﴾

ക്കുകയും, ചിലർ ചിലരെ ശപിക്കുകയും ചെയ്യുന്നതാണ്. നിങ്ങളുടെ സങ്കേതം നരകമായിരിക്കുകയും ചെയ്യും. നിങ്ങൾക്കു സഹായികളാരുമുണ്ടാവുകയില്ല.

فَاٰمَنَ لَهٗ لُوْطٌ ۘ وَقَالَ اِنِّيْ مُهَاجِرٌ اِلٰى رَبِّيْ ؕ اِنَّهٗ هُوَ الْعَزِيْزُ الْحَكِيْمُ ﴿٢٦﴾

26. അപ്പോൾ ലൂത്ത്[862] അദ്ദേഹത്തിൽ വിശ്വസിച്ചു. അദ്ദേഹം (ഇബ്റാഹീം) പറഞ്ഞു: തീർച്ചയായും ഞാൻ സ്വദേശം വെടിഞ്ഞ് എന്റെ രക്ഷിതാവിങ്കലേക്ക് പോകുകയാണ്[863] തീർച്ചയായും അവനാകുന്നു പ്രതാപിയും യുക്തിമാനും.

وَوَهَبْنَا لَهٗۤ اِسْحٰقَ وَيَعْقُوْبَ وَجَعَلْنَا فِيْ ذُرِّيَّتِهِ النُّبُوَّةَ وَالْكِتٰبَ وَاٰتَيْنٰهُ اَجْرَهٗ فِي الدُّنْيَا ۚ وَاِنَّهٗ فِي الْاٰخِرَةِ لَمِنَ الصّٰلِحِيْنَ ﴿٢٧﴾

27. അദ്ദേഹത്തിന് (പുത്രൻ) ഇസ്ഹാഖിനെയും (പൗത്രൻ) യഅ്ഖൂബിനെയും നാം പ്രദാനം ചെയ്യുകയുണ്ടായി. അദ്ദേഹത്തിന്റെ സന്തതി പരമ്പരയിൽ പ്രവാചകത്വവും വേദവും നാം നൽകുകയും ചെയ്തു. ഇഹലോകത്ത് അദ്ദേഹത്തിന് നാം പ്രതിഫലം നല്കിയിട്ടുണ്ട്. പരലോകത്ത് തീർച്ചയായും അദ്ദേഹം സജ്ജനങ്ങളുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും.

وَلُوْطًا اِذْ قَالَ لِقَوْمِهٖۤ اِنَّكُمْ لَتَاْتُوْنَ الْفَاحِشَةَ ۫ مَا سَبَقَكُمْ بِهَا مِنْ اَحَدٍ مِّنَ الْعٰلَمِيْنَ ﴿٢٨﴾

28. ലൂത്തിനെയും (ദൂതനായി അയച്ചു.) തന്റെ ജനതയോട് അദ്ദേഹം ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) തീർച്ചയായും നിങ്ങൾ നീചകൃത്യമാണ് ചെയ്തുകൊണ്ടിരിക്കുന്നത്. നിങ്ങൾക്കു മുമ്പ് ലോകരിൽ ഒരാളും അതു ചെയ്യുകയുണ്ടായിട്ടില്ല.

اَئِنَّكُمْ لَتَاْتُوْنَ الرِّجَالَ وَتَقْطَعُوْنَ السَّبِيْلَ ۙ وَتَاْتُوْنَ فِيْ نَادِيْكُمُ الْمُنْكَرَ ؕ فَمَا كَانَ جَوَابَ قَوْمِهٖۤ اِلَّاۤ اَنْ قَالُوا ائْتِنَا بِعَذَابِ اللّٰهِ اِنْ كُنْتَ مِنَ الصّٰدِقِيْنَ ﴿٢٩﴾

29. നിങ്ങൾ കാമനിവൃത്തിക്കായി പുരുഷന്മാരുടെ അടുത്ത് ചെല്ലുകയും, (പ്രകൃതിപരമായ) മാർഗം ലംഘിക്കുകയും[864] നിങ്ങളുടെ സദസ്സിൽ വെച്ച് നിഷിദ്ധ വൃത്തി ചെയ്യുകയുമാണോ? അപ്പോൾ അദ്ദേഹത്തിന്റെ ജനത മറുപടിയൊന്നും നൽകുകയുണ്ടായില്ല; 'നീ സത്യവാന്മാരുടെ കൂട്ടത്തിലാണെങ്കിൽ ഞങ്ങൾക്കു അല്ലാഹുവിന്റെ ശിക്ഷ നീ കൊണ്ടുവാ' എന്ന് അവർ പറഞ്ഞതല്ലാതെ.

قَالَ رَبِّ انْصُرْنِيْ عَلَى الْقَوْمِ الْمُفْسِدِيْنَ ﴿٣٠﴾

30. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, കുഴപ്പക്കാരായ ഈ ജനതയ്ക്കെതിരിൽ എന്നെ നീ സഹായിക്കേണമേ.

وَلَمَّا جَآءَتْ رُسُلُنَاۤ اِبْرٰهِيْمَ بِالْبُشْرٰى ۙ

31. നമ്മുടെ ദൂതന്മാർ ഇബ്റാഹീമിന്റെ അടുത്ത് സന്തോഷവാർത്തയും കൊണ്ട് ചെന്ന

862. ഇബ്രാഹീം നബി(അ)യുടെ സഹോദരപുത്രനാണ് ലൂത്ത് നബി(അ).
863. ഇറാഖാണ് ഇബ്രാഹീം നബി(അ)യുടെയും ലൂത്ത് നബി(അ)യുടെയും സ്വദേശം, അവിടെനിന്ന് അവർ ഫലസ്തീനിലേക്ക് പലായനം ചെയ്തു. ലൂത്ത് നബി(അ) സദൂം (സൊദോം) ദേശത്ത് താമസമാക്കി.
864. 'തഖ്ത്വഊന സ്സബീല' എന്ന വാക്കിന് നിങ്ങൾ കൊള്ള ചെയ്യുന്നു എന്നും, നിങ്ങൾ വഴി തടസ്സപ്പെടുത്തുന്നു എന്നും വ്യാഖ്യാനം നല്കപ്പെട്ടിട്ടുണ്ട്.

قَالُوٓا۟ إِنَّا مُهْلِكُوٓا۟ أَهْلِ هَـٰذِهِ ٱلْقَرْيَةِ ۖ إِنَّ أَهْلَهَا كَانُوا۟ ظَـٰلِمِينَ ﴿٣١﴾

പ്പോൾ അവർ പറഞ്ഞു: തീർച്ചയായും ഞങ്ങൾ ഈ നാട്ടുകാരെ നശിപ്പിക്കാൻ പോകുന്നവരാകുന്നു. തീർച്ചയായും ഈ നാട്ടുകാർ അക്രമികളായിരിക്കുന്നു.

قَالَ إِنَّ فِيهَا لُوطًا ۚ قَالُوا۟ نَحْنُ أَعْلَمُ بِمَن فِيهَا ۖ لَنُنَجِّيَنَّهُۥ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ كَانَتْ مِنَ ٱلْغَـٰبِرِينَ ﴿٣٢﴾

32. ഇബ്റാഹീം പറഞ്ഞു: ലൂത്ത് അവിടെ ഉണ്ടല്ലോ. അവർ (ദൂതന്മാർ) പറഞ്ഞു: അവിടെയുള്ളവരെപ്പററി നമുക്ക് നല്ലവണ്ണം അറിയാം. അദ്ദേഹത്തെയും അദ്ദേഹത്തിൻെറ കുടുംബത്തെയും നാം രക്ഷപ്പെടുത്തുക തന്നെ ചെയ്യും. അദ്ദേഹത്തിൻെറ ഭാര്യ ഒഴികെ. അവൾ ശിക്ഷയിൽ അകപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കുന്നു.

وَلَمَّآ أَن جَآءَتْ رُسُلُنَا لُوطًا سِىٓءَ بِهِمْ وَضَاقَ بِهِمْ ذَرْعًا وَقَالُوا۟ لَا تَخَفْ وَلَا تَحْزَنْ ۖ إِنَّا مُنَجُّوكَ وَأَهْلَكَ إِلَّا ٱمْرَأَتَكَ كَانَتْ مِنَ ٱلْغَـٰبِرِينَ ﴿٣٣﴾

33. നമ്മുടെ ദൂതന്മാർ ലൂത്തിൻെറ അടുത്തു ചെന്നപ്പോൾ അവരുടെ കാര്യത്തിൽ അദ്ദേഹം ദുഃഖിതനാവുകയും, അവരുടെ കാര്യത്തിൽ അദ്ദേഹത്തിന് മനഃപ്രയാസമുണ്ടാവുകയും ചെയ്തു.[865] അവർ പറഞ്ഞു: താങ്കൾ ഭയപ്പെടുകയോ ദുഃഖിക്കുകയോ വേണ്ട. താങ്കളെയും കുടുംബത്തെയും തീർച്ചയായും ഞങ്ങൾ രക്ഷപ്പെടുത്തുന്നതാണ്. താങ്കളുടെ ഭാര്യ ഒഴികെ. അവൾ ശിക്ഷയിൽ അകപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കുന്നു.

إِنَّا مُنزِلُونَ عَلَىٰٓ أَهْلِ هَـٰذِهِ ٱلْقَرْيَةِ رِجْزًا مِّنَ ٱلسَّمَآءِ بِمَا كَانُوا۟ يَفْسُقُونَ ﴿٣٤﴾

34. ഈ നാട്ടുകാരുടെ മേൽ അവർ ചെയ്തുകൊണ്ടിരുന്ന അധർമ്മത്തിൻെറ ഫലമായി ആകാശത്തു നിന്ന് ഞങ്ങൾ ഒരു ശിക്ഷ ഇറക്കുന്നതാണ്.

وَلَقَد تَّرَكْنَا مِنْهَآ ءَايَةًۢ بَيِّنَةً لِّقَوْمٍ يَعْقِلُونَ ﴿٣٥﴾

35. തീർച്ചയായും അതിൽ ചിന്തിക്കുന്ന ആളുകൾക്ക് വ്യക്തമായ ഒരു ദൃഷ്ടാന്തം നാം അവശേഷിപ്പിച്ചിട്ടുണ്ട്.

وَإِلَىٰ مَدْيَنَ أَخَاهُمْ شُعَيْبًا فَقَالَ يَـٰقَوْمِ ٱعْبُدُوا۟ ٱللَّهَ وَٱرْجُوا۟ ٱلْيَوْمَ ٱلْـَٔاخِرَ وَلَا تَعْثَوْا۟ فِى ٱلْأَرْضِ مُفْسِدِينَ ﴿٣٦﴾

36. മദ്‌യൻകാരിലേക്ക് അവരുടെ സഹോദരനായ ശുഐബിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും, അന്ത്യദിനത്തെ പ്രതീക്ഷിക്കുകയും ചെയ്യുവിൻ. നാശകാരികളായിക്കൊണ്ട് നിങ്ങൾ ഭൂമിയിൽ കുഴപ്പമുണ്ടാക്കരുത്.

فَكَذَّبُوهُ فَأَخَذَتْهُمُ ٱلرَّجْفَةُ فَأَصْبَحُوا۟ فِى دَارِهِمْ جَـٰثِمِينَ ﴿٣٧﴾

37. അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചുതള്ളി. അതിനാൽ ഭൂകമ്പം അവരെ പിടികൂടി. അങ്ങനെ അവർ തങ്ങളുടെ വീടുകളിൽ വീണടിഞ്ഞവരായിത്തീർന്നു.

865. അവർ ആ ദൂതന്മാരെ ലൈംഗികവൈകൃതത്തിന്നിരയാക്കുമോ എന്നായിരുന്നു അദ്ദേഹത്തിൻെറ ആശങ്ക.

وَعَادًا وَثَمُودَا۟ وَقَد تَّبَيَّنَ لَكُم مِّن مَّسَـٰكِنِهِمْ ۖ وَزَيَّنَ لَهُمُ ٱلشَّيْطَـٰنُ أَعْمَـٰلَهُمْ فَصَدَّهُمْ عَنِ ٱلسَّبِيلِ وَكَانُوا۟ مُسْتَبْصِرِينَ ٣٨

38. ആദ്, ഥമൂദ് സമുദായങ്ങളെയും (നാം നശിപ്പിക്കുകയുണ്ടായി). അവരുടെ വാസസ്ഥലങ്ങളിൽ നിന്ന് നിങ്ങൾക്കത് വ്യക്തമായി മനസ്സിലായിട്ടുണ്ട്. പിശാച് അവർക്ക് അവരുടെ പ്രവർത്തനങ്ങൾ ഭംഗിയായി തോന്നിക്കുകയും അവരെ ശരിയായ മാർഗ്ഗത്തിൽ നിന്ന് തടയുകയും ചെയ്തു. (വാസ്തവത്തിൽ) അവർ കണ്ടറിയുവാൻ കഴിവുള്ളവരായിരുന്നു.

وَقَـٰرُونَ وَفِرْعَوْنَ وَهَـٰمَـٰنَ ۖ وَلَقَدْ جَآءَهُم مُّوسَىٰ بِٱلْبَيِّنَـٰتِ فَٱسْتَكْبَرُوا۟ فِى ٱلْأَرْضِ وَمَا كَانُوا۟ سَـٰبِقِينَ ٣٩

39. ഖാറൂനെയും, ഫിർഔനെയും ഹാമാനെയും (നാം നശിപ്പിച്ചു). വ്യക്തമായ തെളിവുകളും കൊണ്ട് മൂസാ അവരുടെ അടുത്ത് ചെല്ലുകയുണ്ടായി. അപ്പോൾ അവർ നാട്ടിൽ അഹങ്കരിച്ചു നടന്നു. അവർ (നമ്മെ) മറി കടക്കുന്നവരായില്ല.

فَكُلًّا أَخَذْنَا بِذَنۢبِهِۦ ۖ فَمِنْهُم مَّنْ أَرْسَلْنَا عَلَيْهِ حَاصِبًا وَمِنْهُم مَّنْ أَخَذَتْهُ ٱلصَّيْحَةُ وَمِنْهُم مَّنْ خَسَفْنَا بِهِ ٱلْأَرْضَ وَمِنْهُم مَّنْ أَغْرَقْنَا ۚ وَمَا كَانَ ٱللَّهُ لِيَظْلِمَهُمْ وَلَـٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ٤٠

40. അങ്ങനെ എല്ലാവരെയും അവരവരുടെ കുററത്തിന് നാം പിടികൂടി. അവരിൽ ചിലരുടെ നേരെ നാം ചരൽ കാററ് അയക്കുകയാണ് ചെയ്തത്. അവരിൽ ചിലരെ ഘോരശബ്ദം പിടികൂടി. അവരിൽ ചിലരെ നാം ഭൂമിയിൽ ആഴ്ത്തിക്കളഞ്ഞു. അവരിൽ ചിലരെ നാം മുക്കി നശിപ്പിച്ചു. അല്ലാഹു അവരോട് അക്രമം ചെയ്യുകയായിരുന്നില്ല. പക്ഷെ അവർ അവരോട് തന്നെ അക്രമം ചെയ്യുകയായിരുന്നു.

مَثَلُ ٱلَّذِينَ ٱتَّخَذُوا۟ مِن دُونِ ٱللَّهِ أَوْلِيَآءَ كَمَثَلِ ٱلْعَنكَبُوتِ ٱتَّخَذَتْ بَيْتًا ۖ وَإِنَّ أَوْهَنَ ٱلْبُيُوتِ لَبَيْتُ ٱلْعَنكَبُوتِ ۖ لَوْ كَانُوا۟ يَعْلَمُونَ ٤١

41. അല്ലാഹുവിന് പുറമെ വല്ല രക്ഷാധികാരികളെയും സ്വീകരിച്ചവരുടെ ഉപമ എട്ടുകാലിയുടേതുപോലെയാകുന്നു. അത് ഒരു വീടുണ്ടാക്കി. വീടുകളിൽ വെച്ച് ഏററവും ദുർബലമായത് എട്ടുകാലിയുടെ വീട് തന്നെ. അവർ കാര്യം മനസ്സിലാക്കിയിരുന്നുവെങ്കിൽ!

إِنَّ ٱللَّهَ يَعْلَمُ مَا يَدْعُونَ مِن دُونِهِۦ مِن شَىْءٍ ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ٤٢

42. തനിക്കു പുറമെ അവർ വിളിച്ചു പ്രാർത്ഥിക്കുന്ന ഏതൊരു വസ്തുവെയും തീർച്ചയായും അല്ലാഹു അറിയുന്നു. അവനാകുന്നു പ്രതാപിയും യുക്തിമാനും.

وَتِلْكَ ٱلْأَمْثَـٰلُ نَضْرِبُهَا لِلنَّاسِ ۖ وَمَا يَعْقِلُهَآ إِلَّا ٱلْعَـٰلِمُونَ ٤٣

43. ആ ഉപമകൾ നാം മനുഷ്യർക്ക് വേണ്ടി വിവരിക്കുകയാണ്. അറിവുള്ളവരല്ലാതെ അവയെപ്പററി ചിന്തിച്ചു മനസ്സിലാക്കുകയില്ല.

خَلَقَ ٱللَّهُ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ ۚ إِنَّ فِى ذَٰلِكَ لَـَٔايَةً لِّلْمُؤْمِنِينَ ٤٤

44. ആകാശങ്ങളും ഭൂമിയും മുറപ്രകാരം അല്ലാഹു സൃഷ്ടിച്ചിരിക്കുന്നു. തീർച്ചയായും അതിൽ സത്യവിശ്വാസികൾക്ക് ദൃഷ്ടാന്തമുണ്ട്.

ٱتْلُ مَآ أُوحِىَ إِلَيْكَ مِنَ ٱلْكِتَـٰبِ وَأَقِمِ ٱلصَّلَوٰةَ ۖ

45. (നബിയേ,) വേദഗ്രന്ഥത്തിൽ നിന്നും നിനക്ക് ബോധനം നല്കപ്പെട്ടത് ഓതിക്കേൾപ്പി

إِنَّ الصَّلَوٰةَ تَنْهَىٰ عَنِ الْفَحْشَآءِ وَالْمُنكَرِ ۗ وَلَذِكْرُ اللَّهِ أَكْبَرُ ۗ
وَاللَّهُ يَعْلَمُ مَا تَصْنَعُونَ ﴿٤٥﴾

ക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും ചെയ്യുക. തീർച്ചയായും നമസ്കാരം നീചവൃത്തിയിൽ നിന്നും, നിഷിദ്ധകർമ്മത്തിൽ നിന്നും തടയുന്നു.[866] അല്ലാഹുവെ ഓർമ്മിക്കുക എന്നത് ഏററവും മഹത്തായ കാര്യം തന്നെയാകുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതെന്തോ അത് അല്ലാഹു അറിയുന്നു.

## ഭാഗം 21

وَلَا تُجَٰدِلُوٓا۟ أَهْلَ ٱلْكِتَٰبِ إِلَّا بِٱلَّتِى هِىَ أَحْسَنُ إِلَّا
ٱلَّذِينَ ظَلَمُوا۟ مِنْهُمْ ۖ وَقُولُوٓا۟ ءَامَنَّا بِٱلَّذِىٓ أُنزِلَ إِلَيْنَا
وَأُنزِلَ إِلَيْكُمْ وَإِلَٰهُنَا وَإِلَٰهُكُمْ وَٰحِدٌ وَنَحْنُ لَهُۥ
مُسْلِمُونَ ﴿٤٦﴾

46. വേദക്കാരോട് ഏററവും നല്ല രീതിയിലല്ലാതെ നിങ്ങൾ സംവാദം നടത്തരുത് — അവരിൽ നിന്ന് അക്രമം പ്രവർത്തിച്ചവരോടൊഴികെ. നിങ്ങൾ (അവരോട്) പറയുക: ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിലും നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങളുടെ ദൈവവും നിങ്ങളുടെ ദൈവവും ഒരുവനാകുന്നു. ഞങ്ങൾ അവന്ന് കീഴ്പെട്ടവരുമാകുന്നു.

وَكَذَٰلِكَ أَنزَلْنَآ إِلَيْكَ ٱلْكِتَٰبَ ۚ فَٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يُؤْمِنُونَ
بِهِۦ ۖ وَمِنْ هَٰٓؤُلَآءِ مَن يُؤْمِنُ بِهِۦ ۚ وَمَا يَجْحَدُ بِـَٔايَٰتِنَآ
إِلَّا ٱلْكَٰفِرُونَ ﴿٤٧﴾

47. അതുപോലെ നിനക്കും നാം വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നു. അപ്പോൾ നാം (മുമ്പ്) വേദഗ്രന്ഥം നല്കിയിട്ടുള്ളവർ ഇതിൽ വിശ്വസിക്കുന്നതാണ്. ഈ കൂട്ടരിലും[867] അതിൽ വിശ്വസിക്കുന്നവരുണ്ട്. അവിശ്വാസികളല്ലാതെ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയില്ല.

وَمَا كُنتَ تَتْلُوا۟ مِن قَبْلِهِۦ مِن كِتَٰبٍ وَلَا تَخُطُّهُۥ بِيَمِينِكَ ۖ
إِذًا لَّٱرْتَابَ ٱلْمُبْطِلُونَ ﴿٤٨﴾

48. ഇതിനുമുമ്പ് നീ വല്ല ഗ്രന്ഥവും പാരായണം ചെയ്യുകയോ, നിൻെറ വലതു കൈ കൊണ്ട് അത് എഴുതുകയോ ചെയ്തിരുന്നില്ല. അങ്ങനെയാണെങ്കിൽ ഈ സത്യനിഷേധികൾക്കു സംശയിക്കാമായിരുന്നു.[868]

بَلْ هُوَ ءَايَٰتٌۢ بَيِّنَٰتٌ فِى صُدُورِ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ ۚ وَمَا يَجْحَدُ
بِـَٔايَٰتِنَآ إِلَّا ٱلظَّٰلِمُونَ ﴿٤٩﴾

49. എന്നാൽ ജ്ഞാനം നൽകപ്പെട്ടവരുടെ ഹൃദയങ്ങളിൽ അത് സുവ്യക്തമായ ദൃഷ്ടാന്തങ്ങളാകുന്നു. അക്രമികളല്ലാതെ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയില്ല.

وَقَالُوا۟ لَوْلَآ أُنزِلَ عَلَيْهِ ءَايَٰتٌ مِّن رَّبِّهِۦ ۖ

50. അവർ (അവിശ്വാസികൾ) പറഞ്ഞു: 'ഇവന്നു ഇവൻെറ രക്ഷിതാവിങ്കൽ നിന്ന് എന്തു

---

866. അല്ലാഹുവോടുള്ള പ്രാർത്ഥനയും, അവൻെറ മുമ്പാകെയുള്ള പ്രതിജ്ഞയും, അവനോടുള്ള താഴ്മയും അടങ്ങിയതാണല്ലോ നമസ്കാരം. അത് മുറപോലെ നിർവ്വഹിക്കുന്ന ഏതൊരാളും ദുഷിച്ച ചിന്തകളിൽ നിന്നും പ്രവൃത്തികളിൽ നിന്നും മുക്തനാകുന്നു. അഥവാ നമസ്കാരം മുഖേന നിർമ്മലമായ മനസ്സ് അവനെ അതിൽ നിന്ന് തടഞ്ഞുനിർത്തുന്നു.

867. 'ഈ കൂട്ടർ' എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് മക്കയിലെ ബഹുദൈവവിശ്വാസികളത്രെ.

868. നബി(സ) നിരക്ഷരനായിരുന്നു. അദ്ദേഹം ഒരിക്കലും വായിക്കുകയോ എഴുതുകയോ ചെയ്തിട്ടില്ല. ഈ വസ്തുത അദ്ദേഹത്തെ അടുത്തറിയുന്നവർക്കെല്ലാം അറിയാമായിരുന്നു. അക്ഷരജ്ഞാനമില്ലാത്ത ഒരു വ്യക്തിക്ക് ഉന്നതനിലവാരം പുലർത്തുന്ന ഒരു ഗ്രന്ഥം രചിക്കാൻ ഒരു നിലയ്ക്കും കഴിയില്ലെന്ന് സാമാന്യബുദ്ധിയുള്ളവർക്കെല്ലാം അറിയാം. നേരെമറിച്ച്, അദ്ദേഹം മുമ്പ് തന്നെ വായിക്കുകയും എഴുതുകയും ചെയ്യാറുണ്ടായിരുന്നെങ്കിൽ ഖുർആൻ അദ്ദേഹത്തിൻെറ സ്വന്തം നിർമ്മിതിയാണോ എന്ന് എതിരാളികൾക്ക് സംശയിക്കാൻ ന്യായമുണ്ടാകുമായിരുന്നു.

قُلْ إِنَّمَا الْآيَاتُ عِنْدَ اللَّهِ وَإِنَّمَا أَنَا نَذِيرٌ مُبِينٌ ﴿٥٠﴾

കൊണ്ട് ദൃഷ്ടാന്തങ്ങൾ ഇറക്കിക്കൊടുക്കപ്പെടുന്നില്ല?' നീ പറയുക: ദൃഷ്ടാന്തങ്ങൾ അല്ലാഹുവിങ്കൽ മാത്രമാകുന്നു. ഞാൻ വ്യക്തമായ ഒരു താക്കീതുകാരൻ മാത്രമാകുന്നു.

أَوَلَمْ يَكْفِهِمْ أَنَّا أَنْزَلْنَا عَلَيْكَ الْكِتَابَ يُتْلَىٰ عَلَيْهِمْ ۚ إِنَّ فِي ذَٰلِكَ لَرَحْمَةً وَذِكْرَىٰ لِقَوْمٍ يُؤْمِنُونَ ﴿٥١﴾

51. നാം നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു എന്നതു തന്നെ അവർക്കു (തെളിവിന്) മതിയായിട്ടില്ലേ? അതവർക്ക് ഓതിക്കേൾപിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. വിശ്വസിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ അനുഗ്രഹവും ഉൽബോധനവുമുണ്ട്.

قُلْ كَفَىٰ بِاللَّهِ بَيْنِي وَبَيْنَكُمْ شَهِيدًا ۖ يَعْلَمُ مَا فِي السَّمَاوَاتِ وَالْأَرْضِ ۗ وَالَّذِينَ آمَنُوا بِالْبَاطِلِ وَكَفَرُوا بِاللَّهِ أُولَٰئِكَ هُمُ الْخَاسِرُونَ ﴿٥٢﴾

52. (നബിയേ,) പറയുക: എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു മതി. ആകാശങ്ങളിലും ഭൂമിയിലുമുള്ളത് അവൻ അറിയുന്നു. അസത്യത്തിൽ വിശ്വസിക്കുകയും, അല്ലാഹുവിൽ അവിശ്വസിക്കുകയും ചെയ്തവരാരോ അവർ തന്നെയാണ് നഷ്ടം പറ്റിയവർ.

وَيَسْتَعْجِلُونَكَ بِالْعَذَابِ ۚ وَلَوْلَا أَجَلٌ مُسَمًّى لَجَاءَهُمُ الْعَذَابُ وَلَيَأْتِيَنَّهُمْ بَغْتَةً وَهُمْ لَا يَشْعُرُونَ ﴿٥٣﴾

53. ശിക്ഷയുടെ കാര്യത്തിൽ അവർ നിന്നോട് ധൃതി കൂട്ടുന്നു. നിർണ്ണയിക്കപ്പെട്ട ഒരവധി ഉണ്ടായിരുന്നില്ലെങ്കിൽ അവർക്ക് ശിക്ഷ വന്നു കഴിഞ്ഞിട്ടുണ്ടാകുമായിരുന്നു. അവർ ഓർക്കാതിരിക്കെ പെട്ടെന്ന് അതവർക്കു വന്നെത്തുക തന്നെ ചെയ്യും.

يَسْتَعْجِلُونَكَ بِالْعَذَابِ وَإِنَّ جَهَنَّمَ لَمُحِيطَةٌ بِالْكَافِرِينَ ﴿٥٤﴾

54. ശിക്ഷയുടെ കാര്യത്തിൽ അവർ നിന്നോട് ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നു.[869] തീർച്ചയായും നരകം സത്യനിഷേധികളെ വലയം ചെയ്യുന്നതാകുന്നു.

يَوْمَ يَغْشَاهُمُ الْعَذَابُ مِنْ فَوْقِهِمْ وَمِنْ تَحْتِ أَرْجُلِهِمْ وَيَقُولُ ذُوقُوا مَا كُنْتُمْ تَعْمَلُونَ ﴿٥٥﴾

55. അവരുടെ മുകൾഭാഗത്തു നിന്നും, അവരുടെ കാലുകൾക്കിടയിൽ നിന്നും ശിക്ഷ അവരെ മൂടിക്കളയുന്ന ദിവസത്തിൽ. (അന്ന്) അവൻ (അല്ലാഹു) പറയും: നിങ്ങൾ പ്രവർത്തിച്ചിരുന്നതിന്റെ ഫലം നിങ്ങൾ ആസ്വദിച്ചു കൊള്ളുക.

يَا عِبَادِيَ الَّذِينَ آمَنُوا إِنَّ أَرْضِي وَاسِعَةٌ فَإِيَّايَ فَاعْبُدُونِ ﴿٥٦﴾

56. വിശ്വസിച്ചവരായ എന്റെ ദാസൻമാരേ, തീർച്ചയായും എന്റെ ഭൂമി വിശാലമാകുന്നു. അതിനാൽ എന്നെ മാത്രം നിങ്ങൾ ആരാധിക്കുവിൻ.

كُلُّ نَفْسٍ ذَائِقَةُ الْمَوْتِ ۖ ثُمَّ إِلَيْنَا تُرْجَعُونَ ﴿٥٧﴾

57. ഏതൊരാളും മരണത്തെ ആസ്വദിക്കുന്നതാണ്. പിന്നീട് നമ്മുടെ അടുക്കലേക്കു തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.

---

869. രണ്ടുതരം ശിക്ഷയെപ്പറ്റിയാണല്ലോ റസൂൽ(സ) അവിശ്വാസികൾക്ക് താക്കീത് നല്കിയിരുന്നത്. ഒന്ന്, ഇഹലോകത്ത് അവർക്ക് നേരിടാവുന്ന ആപത്തും പരാജയവും പതിത്വവും. രണ്ട്, ശാശ്വതമായ നരകശിക്ഷ. ഇത് രണ്ടിനും നിർണ്ണിതമായ അവധിയുണ്ട്. ബദ്ർ മുതൽ മക്കാവിജയം വരെയുള്ള സംഭവപരമ്പരകളിലൂടെ ദുൻയാവിൽ സത്യനിഷേധികൾക്ക് അല്ലാഹു വിധിച്ചതെന്തെന്ന് അവർ കണ്ടറിഞ്ഞു. പരലോകശിക്ഷയും അതിന്റെ അവധിയെത്തുമ്പോൾ അവർ അനുഭവിച്ചറിയുക തന്നെ ചെയ്യും.

وَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَنُبَوِّئَنَّهُم مِّنَ الْجَنَّةِ غُرَفًا تَجْرِي مِن تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا ۚ نِعْمَ أَجْرُ الْعَامِلِينَ ﴿٥٨﴾

58. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർക്കു നാം സ്വർഗ്ഗത്തിൽ താഴ്ഭാഗത്ത് കൂടി നദികൾ ഒഴുകുന്ന ഉന്നത സൗധങ്ങളിൽ താമസസൗകര്യം നല്കുന്നതാണ്. അവർ അവിടെ നിത്യവാസികളായിരിക്കും. പ്രവർത്തിക്കുന്നവർക്കുള്ള പ്രതിഫലം എത്ര വിശിഷ്ടം!

الَّذِينَ صَبَرُوا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٥٩﴾

59. ക്ഷമ കൈകൊള്ളുകയും, തങ്ങളുടെ രക്ഷിതാവിനെ ഭരമേല്പിച്ചുകൊണ്ടിരിക്കുകയും ചെയ്യുവരത്രെ അവർ.

وَكَأَيِّن مِّن دَابَّةٍ لَّا تَحْمِلُ رِزْقَهَا اللَّهُ يَرْزُقُهَا وَإِيَّاكُمْ ۚ وَهُوَ السَّمِيعُ الْعَلِيمُ ﴿٦٠﴾

60. സ്വന്തം ഉപജീവനത്തിന്റെ ചുമതല വഹിക്കാത്ത എത്രയെത്ര ജീവികളുണ്ട്?[870] അല്ലാഹുവാണ് അവയ്ക്കും നിങ്ങൾക്കും ഉപജീവനം നല്കുന്നത്. അവനാണ് എല്ലാം കേൾക്കുകയും അറിയുകയും ചെയ്യുന്നവൻ.

وَلَئِن سَأَلْتَهُم مَّنْ خَلَقَ السَّمَاوَاتِ وَالْأَرْضَ وَسَخَّرَ الشَّمْسَ وَالْقَمَرَ لَيَقُولُنَّ اللَّهُ ۖ فَأَنَّىٰ يُؤْفَكُونَ ﴿٦١﴾

61. ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും സൂര്യനെയും ചന്ദ്രനെയും കീഴ്പെടുത്തുകയും ചെയ്യത് ആരാണെന്ന് നീ അവരോട് (ബഹുദൈവ വിശ്വാസികളോട്) ചോദിക്കുന്ന പക്ഷം തീർച്ചയായും അവർ പറയും: അല്ലാഹുവാണെന്ന്. അപ്പോൾ എങ്ങനെയാണ് അവർ (സത്യത്തിൽ നിന്ന്) തെററിക്കപ്പെടുന്നത്?

اللَّهُ يَبْسُطُ الرِّزْقَ لِمَن يَشَاءُ مِنْ عِبَادِهِ وَيَقْدِرُ لَهُ ۚ إِنَّ اللَّهَ بِكُلِّ شَيْءٍ عَلِيمٌ ﴿٦٢﴾

62. അല്ലാഹുവാണ് തന്റെ ദാസന്മാരിൽ നിന്ന് താനുദ്ദേശിക്കുന്നവർക്ക് ഉപജീവനമാർഗ്ഗം വിശാലമാക്കുന്നതും, താനുദ്ദേശിക്കുന്നവർക്ക് അതു ഇടുങ്ങിയതാക്കുന്നതും. തീർച്ചയായും അല്ലാ ഹു ഏത് കാര്യത്തെപ്പററിയും അറിവുള്ളവനത്രെ.

وَلَئِن سَأَلْتَهُم مَّن نَّزَّلَ مِنَ السَّمَاءِ مَاءً فَأَحْيَا بِهِ الْأَرْضَ مِن بَعْدِ مَوْتِهَا لَيَقُولُنَّ اللَّهُ ۚ قُلِ الْحَمْدُ لِلَّهِ ۚ بَلْ أَكْثَرُهُمْ لَا يَعْقِلُونَ ﴿٦٣﴾

63. ആകാശത്തുനിന്ന് വെള്ളം ചൊരിയുകയും, ഭൂമി നിർജീവമായി കിടന്നതിനുശേഷം അതുമൂലം അതിന് ജീവൻ നൽകുകയും ചെയ്യുതാരെന്ന് നീ അവരോട് ചോദിക്കുന്നപക്ഷം തീർച്ചയായും അവർ പറയും; അല്ലാഹുവാണെന്ന്. പറയുക: 'അല്ലാഹുവിന് സ്തുതി!' പക്ഷെ അവരിൽ അധികപേരും ചിന്തിച്ചു മനസ്സിലാക്കുന്നില്ല.*

870. കഠിനാധ്വാനം ചെയ്ത് ഉപജീവനം നേടാൻ കഴിയാത്ത, ശത്രുക്കളെ ചെറുത്തു തോല്പിക്കാൻ കഴിവില്ലാത്ത എത്രയോ ജീവികൾക്ക് അല്ലാഹു ഉപജീവനവും സംരക്ഷണവും നല്കുന്നു.

* ബഹുദൈവാരാധകരിൽ ഭൂരിപക്ഷം പേർ എക്കാലത്തും പ്രപഞ്ചത്തിന്റെ സ്രഷ്ടാവും പരിപാലകനും ഏകനാഥനാണെന്ന് വിശ്വസിക്കുന്നവരായിരുന്നു. എന്നിട്ടും ഈ വിശ്വാസത്തിന്റെ താല്പര്യത്തിന് വിരുദ്ധമായിക്കൊണ്ട് യാതൊരു അർഹതയും ഇല്ലാത്തവരെ അവർ ആരാധിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

وَمَا هَٰذِهِ الْحَيَوٰةُ الدُّنْيَآ إِلَّا لَهْوٌ وَلَعِبٌ ۚ وَإِنَّ الدَّارَ الْأٓخِرَةَ
لَهِيَ الْحَيَوَانُ ۚ لَوْ كَانُوا۟ يَعْلَمُونَ ٦٤

64. ഈ ഐഹികജീവിതം വിനോദവും കളിയുമല്ലാതെ മറെറാന്നുമല്ല. തീർച്ചയായും പരലോകം തന്നെയാണ് യഥാർത്ഥ ജീവിതം. അവർ മനസ്സിലാക്കിയിരുന്നെങ്കിൽ!

فَإِذَا رَكِبُوا۟ فِى الْفُلْكِ دَعَوُا۟ اللَّهَ مُخْلِصِينَ لَهُ الدِّينَ فَلَمَّا
نَجَّىٰهُمْ إِلَى الْبَرِّ إِذَا هُمْ يُشْرِكُونَ ٦٥

65. എന്നാൽ അവർ (ബഹുദൈവാരാധകർ) കപ്പലിൽ കയറിയാൽ കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കികൊണ്ട് അവനെ വിളിച്ചു പ്രാർത്ഥിക്കും. എന്നിട്ട് അവരെ അവൻ കരയിലേക്ക് രക്ഷപ്പെടുത്തിയപ്പോഴോ അവരതാ (അവനോട്) പങ്കു ചേർക്കുന്നു.

لِيَكْفُرُوا۟ بِمَآ ءَاتَيْنَٰهُمْ وَلِيَتَمَتَّعُوا۟ ۖ فَسَوْفَ يَعْلَمُونَ ٦٦

66. അങ്ങനെ നാം അവർക്കു നൽകിയതിൽ അവർ നന്ദികേട് കാണിക്കുകയും, അവർ സുഖമനുഭവിക്കുകയും ചെയ്യുന്നവരായിത്തീർന്നു. എന്നാൽ വഴിയെ അവർ (കാര്യം) മനസിലാക്കിക്കൊള്ളും.

أَوَلَمْ يَرَوْا۟ أَنَّا جَعَلْنَا حَرَمًا ءَامِنًا وَيُتَخَطَّفُ النَّاسُ مِنْ حَوْلِهِمْ ۚ
أَفَبِالْبَٰطِلِ يُؤْمِنُونَ وَبِنِعْمَةِ اللَّهِ يَكْفُرُونَ ٦٧

67. നിർഭയമായ ഒരു പവിത്ര സങ്കേതം നാം ഏർപെടുത്തിയിരിക്കുന്നു എന്ന് അവർ കണ്ടില്ലേ?[871] അവരുടെ ചുററുഭാഗത്തുനിന്നാകട്ടെ ആളുകൾ റാഞ്ചിയെടുക്കപ്പെടുന്നു. എന്നിട്ടും അസത്യത്തിൽ അവർ വിശ്വസിക്കുകയും അല്ലാഹുവിൻെറ അനുഗ്രഹത്തോട് അവർ നന്ദികേട് കാണിക്കുകയുമാണോ?

وَمَنْ أَظْلَمُ مِمَّنِ افْتَرَىٰ عَلَى اللَّهِ كَذِبًا أَوْ كَذَّبَ بِالْحَقِّ
لَمَّا جَآءَهُۥٓ ۚ أَلَيْسَ فِى جَهَنَّمَ مَثْوًى لِّلْكَٰفِرِينَ ٦٨

68. അല്ലാഹുവിൻെറ പേരിൽ കള്ളം കെട്ടിച്ചമയ്ക്കുകയോ, സത്യം വന്നുകിട്ടിയപ്പോൾ അത് നിഷേധിച്ചു തള്ളുകയോ ചെയ്യുവനെക്കാൾ അക്രമിയായി ആരുണ്ട്? നരകത്തിൽ സത്യനിഷേധികൾക്കു വാസസ്ഥലം ഇല്ലയോ?[872]

وَالَّذِينَ جَٰهَدُوا۟ فِينَا لَنَهْدِيَنَّهُمْ سُبُلَنَا ۚ وَإِنَّ اللَّهَ لَمَعَ
الْمُحْسِنِينَ ٦٩

69. നമ്മുടെ മാർഗത്തിൽ സമരത്തിൽ ഏർപ്പെട്ടവരാരോ, അവരെ നമ്മുടെ വഴികളിലേക്ക് നാം നയിക്കുക തന്നെ ചെയ്യുന്നതാണ്.[873] തീർച്ചയായും അല്ലാഹു സദ്വൃത്തരോടൊപ്പമാകുന്നു.

871. പരിശുദ്ധ കഅ്ബയും പരിസരവും അല്ലാഹു പവിത്രസങ്കേതമായി നിശ്ചയിച്ചിരിക്കുന്നു. അവിടെവെച്ച് അക്രമമോ കയ്യേററമോ നടത്തുന്നത് വളരെ ഗുരുതരമായ കുററമത്രെ. ബഹുദൈവവിശ്വാസികൾപോലും ഈ പവിത്രത അംഗീകരിക്കുകയും, ഹറമിന്നും ഹറമിലുള്ളവർക്കും പൂർണ്ണ സുരക്ഷിതത്വം ഉറപ്പ് നല്കുകയും ചെയ്തിരുന്നു.
872. സത്യനിഷേധികൾക്കുള്ള വാസസ്ഥലം നരകത്തിലല്ലയോ? എന്നും അർത്ഥമാകാം.
873. അവർ ഏത് വിഷയത്തിൽ ഏർപ്പെട്ടാലും അല്ലാഹു ഇഷ്ടപ്പെടുന്ന മാർഗ്ഗത്തിലേക്ക് അവരെഅവൻ നയിക്കുന്നതാണെന്നർത്ഥം.




## അദ്ധ്യായം - 30

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

الٓمٓ ①
غُلِبَتِ الرُّومُ ②
فِىٓ أَدْنَى الْأَرْضِ وَهُم مِّنۢ بَعْدِ غَلَبِهِمْ سَيَغْلِبُونَ ③
فِى بِضْعِ سِنِينَ ۗ لِلَّهِ الْأَمْرُ مِن قَبْلُ وَمِنۢ بَعْدُ ۚ
وَيَوْمَئِذٍ يَفْرَحُ الْمُؤْمِنُونَ ④
بِنَصْرِ اللَّهِ ۚ يَنصُرُ مَن يَشَآءُ ۖ وَهُوَ الْعَزِيزُ الرَّحِيمُ ⑤
وَعْدَ اللَّهِ ۖ لَا يُخْلِفُ اللَّهُ وَعْدَهُۥ وَلَٰكِنَّ أَكْثَرَ النَّاسِ لَا
يَعْلَمُونَ ⑥

1—5. അലിഫ്—ലാം—മീം

അടുത്തനാട്ടിൽ വെച്ച് റോമാക്കാർ തോല്പിക്കപ്പെട്ടിരിക്കുന്നു.[874] തങ്ങളുടെ പരാജയത്തിനു ശേഷം ഏതാനും വർഷങ്ങൾക്കുള്ളിൽ തന്നെ അവർ വിജയം നേടുന്നതാണ്. മുമ്പും പിമ്പും അല്ലാഹുവിനാകുന്നു കാര്യങ്ങളുടെ നിയന്ത്രണം. അന്നേ ദിവസം സത്യവിശ്വാസികൾ അല്ലാഹുവിൻെറ സഹായം കൊണ്ട് സന്തുഷ്ടരാകുന്നതാണ്. താൻ ഉദ്ദേശിക്കുന്നവരെ അവൻ സഹായിക്കുന്നു. അവനത്രെ പ്രതാപിയും കരുണാനിധിയും.

6. അല്ലാഹുവിൻെറ വാഗ്ദാനമത്രെ ഇത്. അല്ലാഹു അവൻെറ വാഗ്ദാനം ലംഘിക്കുകയില്ല. പക്ഷെ മനുഷ്യരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

يَعْلَمُونَ ظَٰهِرًا مِّنَ الْحَيَوٰةِ الدُّنْيَا وَهُمْ عَنِ
الْءَاخِرَةِ هُمْ غَٰفِلُونَ ⑦

7. ഐഹികജീവിതത്തിൽ നിന്ന് പ്രത്യക്ഷമായത് അവർ മനസ്സിലാക്കുന്നു. പരലോകത്തെപ്പററിയാകട്ടെ അവർ അശ്രദ്ധയിൽ തന്നെയാകുന്നു.

أَوَلَمْ يَتَفَكَّرُوا۟ فِىٓ أَنفُسِهِم ۗ مَّا خَلَقَ اللَّهُ السَّمَٰوَٰتِ وَالْأَرْضَ
وَمَا بَيْنَهُمَآ إِلَّا بِالْحَقِّ وَأَجَلٍ مُّسَمًّى ۗ

8. അവരുടെ സ്വന്തത്തെപ്പററി അവർ ചിന്തിച്ചു നോക്കിയിട്ടില്ലേ? ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും ശരിയായ മുറപ്രകാരവും നിർണ്ണിതമായ അവധിയോടുകൂടിയുമല്ലാതെ അല്ലാ

874. റസൂലി(സ)ൻെറ കാലത്തും, തൊട്ടുമുമ്പും അറേബ്യൻ അർദ്ധദ്വീപിൻെറ ചില ഭാഗങ്ങളിൽ ആധിപത്യം സ്ഥാപിക്കാൻ വേണ്ടി പേർഷ്യക്കാരും റോമാക്കാരും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരുന്നു. വേദക്കാരായ ക്രിസ്ത്യാനികളെന്നനിലയിൽ റോമാക്കാരോടായിരുന്നു മുസ്‌ലിംകൾക്ക് അനുഭാവം. ബഹുദൈവാരാധകരായ അറബികൾക്ക് പേർഷ്യക്കാരോടായിരുന്നു അനുഭാവം. ഹിജ്റഃ അഞ്ചാംവർഷത്തിൽ റോമാക്കാർക്കെതിരിൽ പേർഷ്യക്കാർ വിജയം നേടിയപ്പോൾ ബഹുദൈവാരാധകർ അതിൽ ആഹ്ലാദം പ്രകടിപ്പിക്കുകയും, മുസ്‌ലിംകളെ പരിഹസിക്കുകയും ചെയ്തു. ആ സന്ദർഭത്തിലാണ് ഈ വചനങ്ങൾ അവതരിച്ചത്.

റോമാക്കാരുടെ പരാജയം താൽക്കാലികം മാത്രമാണെന്നും, ഏതാനും വർഷങ്ങൾക്കുള്ളിൽ അവർ വിജയം നേടുമെന്നും അല്ലാഹു പ്രഖ്യാപിക്കുന്നു. ഏഴ് വർഷങ്ങൾക്ക് ശേഷം വിശുദ്ധ ഖുർആൻെറ പ്രവചനം പുലർന്നു. റോമാക്കാർ വിജയം നേടുകയും, പേർഷ്യയുടെ അധീനത്തിലിരുന്ന പല പ്രദേശങ്ങളിലും അവർ അധിനിവേശം നടത്തുകയും ചെയ്തു.

وَإِنَّ كَثِيرًا مِّنَ النَّاسِ بِلِقَاءِ رَبِّهِمْ لَكَافِرُونَ ⑧

ഹു സൃഷ്ടിച്ചിട്ടില്ല. തീർച്ചയായും മനുഷ്യരിൽ അധികപേരും തങ്ങളുടെ രക്ഷിതാവിനെ കണ്ടുമുട്ടുന്നതിൽ വിശ്വാസമില്ലാത്തവരത്രെ.

أَوَلَمْ يَسِيرُوا فِي الْأَرْضِ فَيَنظُرُوا كَيْفَ كَانَ عَاقِبَةُ الَّذِينَ
مِن قَبْلِهِمْ ۚ كَانُوا أَشَدَّ مِنْهُمْ قُوَّةً وَأَثَارُوا الْأَرْضَ
وَعَمَرُوهَا أَكْثَرَ مِمَّا عَمَرُوهَا وَجَاءَتْهُمْ رُسُلُهُم بِالْبَيِّنَاتِ ۖ
فَمَا كَانَ اللَّهُ لِيَظْلِمَهُمْ وَلَٰكِن كَانُوا أَنفُسَهُمْ يَظْلِمُونَ ⑨

9. അവർ ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് തങ്ങളുടെ മുമ്പുള്ളവരുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കുന്നില്ലേ? അവർ ഇവരെക്കാൾ കൂടുതൽ ശക്തിയുള്ളവരായിരുന്നു. അവർ ഭൂമി ഉഴുതു മറിക്കുകയും, ഇവർ അധിവാസമുറപ്പിച്ചതിനേക്കാൾ കൂടുതൽ അതിൽ അധിവാസമുറപ്പിക്കുകയും ചെയ്തു. നമ്മുടെ ദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെല്ലുകയുമുണ്ടായി. എന്നാൽ അല്ലാഹു അവരോട് അക്രമം ചെയ്യുകയുണ്ടായിട്ടില്ല. പക്ഷെ, അവർ തങ്ങളോട് തന്നെ അക്രമം ചെയ്യുകയായിരുന്നു.

ثُمَّ كَانَ عَاقِبَةَ الَّذِينَ أَسَاءُوا السُّوأَىٰ أَن كَذَّبُوا
بِآيَاتِ اللَّهِ وَكَانُوا بِهَا يَسْتَهْزِئُونَ ⑩

10. പിന്നീട്, ദുഷ്പ്രവൃത്തി ചെയ്തവരുടെ പര്യവസാനം ഏററവും മോശമായിത്തീർന്നു. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങൾ അവർ നിഷേധിച്ചു തള്ളുകയും അവയെപ്പററി അവർ പരിഹസിച്ചു കൊണ്ടിരിക്കുകയും ചെയ്തതിൻെറ ഫലമത്രെ അത്.

اللَّهُ يَبْدَأُ الْخَلْقَ ثُمَّ يُعِيدُهُ ثُمَّ إِلَيْهِ تُرْجَعُونَ ⑪

11. അല്ലാഹു സൃഷ്ടി ആരംഭിക്കുകയും പിന്നീട് അത് ആവർത്തിക്കുകയും ചെയ്യുന്നു. പിന്നീട് അവങ്കലേക്ക് നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.

وَيَوْمَ تَقُومُ السَّاعَةُ يُبْلِسُ الْمُجْرِمُونَ ⑫

12. അന്ത്യസമയം നിലവിൽ വരുന്ന ദിവസം കുററവാളികൾ ആശയററവരാകും.

وَلَمْ يَكُن لَّهُم مِّن شُرَكَائِهِمْ شُفَعَاءُ وَكَانُوا
بِشُرَكَائِهِمْ كَافِرِينَ ⑬

13. അവർ പങ്കാളികളാക്കിയവരുടെ കൂട്ടത്തിൽ അവർക്കു ശുപാർശക്കാർ ആരുമുണ്ടായിരിക്കയില്ല. അവരുടെ ആ പങ്കാളികളെത്തന്നെ അവർ നിഷേധിക്കുന്നവരാവുകയും ചെയ്യും.

وَيَوْمَ تَقُومُ السَّاعَةُ يَوْمَئِذٍ يَتَفَرَّقُونَ ⑭

14. അന്ത്യസമയം നിലവിൽ വരുന്ന ദിവസം— അന്നാണ് അവർ വേർപിരിയുന്നത്.

فَأَمَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ فَهُمْ فِي رَوْضَةٍ
يُحْبَرُونَ ⑮

15. എന്നാൽ വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർ ഒരു പൂന്തോട്ടത്തിൽ ആനന്ദമനുഭവിക്കുന്നതായിരിക്കും.

وَأَمَّا الَّذِينَ كَفَرُوا وَكَذَّبُوا بِآيَاتِنَا وَلِقَاءِ الْآخِرَةِ

16. എന്നാൽ അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെയും പരലോകത്തെ കണ്ടുമുട്ടു

فَأُولَٰٓئِكَ فِى ٱلْعَذَابِ مُحْضَرُونَ ﴿١٦﴾

ന്നതിനെയും നിഷേധിച്ചുകളയുകയും ചെയ്യുവരാരോ അവർ ശിക്ഷയ്ക്കായി ഹാജരാക്കപ്പെടുന്നവരാകുന്നു.

فَسُبْحَٰنَ ٱللَّهِ حِينَ تُمْسُونَ وَحِينَ تُصْبِحُونَ ﴿١٧﴾

17. ആകയാൽ നിങ്ങൾ സന്ധ്യാവേളയിലാകുമ്പോഴും പ്രഭാതവേളയിലാകുമ്പോഴും അല്ലാഹുവിന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുക.

وَلَهُ ٱلْحَمْدُ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَعَشِيًّا وَحِينَ تُظْهِرُونَ ﴿١٨﴾

18. ആകാശങ്ങളിലും ഭൂമിയിലും അവന്നു തന്നെയാകുന്നു സ്തുതി. വൈകുന്നേരവും ഉച്ചതിരിയുമ്പോഴും (അവനെ നിങ്ങൾ പ്രകീർത്തിക്കുക.)[875]

يُخْرِجُ ٱلْحَىَّ مِنَ ٱلْمَيِّتِ وَيُخْرِجُ ٱلْمَيِّتَ مِنَ ٱلْحَىِّ وَيُحْىِ ٱلْأَرْضَ بَعْدَ مَوْتِهَا ۚ وَكَذَٰلِكَ تُخْرَجُونَ ﴿١٩﴾

19. നിർജ്ജീവമായതിൽ നിന്ന് ജീവനുള്ളതിനെ അവൻ പുറത്തുകൊണ്ടുവരുന്നു. ജീവനുള്ളതിൽ നിന്ന് നിർജ്ജീവമായതിനെയും അവൻ പുറത്തുകൊണ്ടുവരുന്നു. ഭൂമിയുടെ നിർജ്ജീവാവസ്ഥയ്ക്ക് ശേഷം അതിന്നവൻ ജീവൻ നൽകുകയും ചെയ്യുന്നു. അതുപോലെത്തന്നെ നിങ്ങളും പുറത്തുകൊണ്ടുവരപ്പെടും.

وَمِنْ ءَايَٰتِهِۦٓ أَنْ خَلَقَكُم مِّن تُرَابٍ ثُمَّ إِذَآ أَنتُم بَشَرٌ تَنتَشِرُونَ ﴿٢٠﴾

20. നിങ്ങളെ അവൻ മണ്ണിൽ നിന്ന് സൃഷ്ടിച്ചു. എന്നിട്ട് നിങ്ങളതാ (ലോകമാകെ) വ്യാപിക്കുന്ന മനുഷ്യവർഗമായിരിക്കുന്നു. ഇത് അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതത്രെ.

وَمِنْ ءَايَٰتِهِۦٓ أَنْ خَلَقَ لَكُم مِّنْ أَنفُسِكُمْ أَزْوَٰجًا لِّتَسْكُنُوٓا۟ إِلَيْهَا وَجَعَلَ بَيْنَكُم مَّوَدَّةً وَرَحْمَةً ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يَتَفَكَّرُونَ ﴿٢١﴾

21. നിങ്ങൾക്ക് സമാധാനപൂർവ്വം ഒത്തുചേരേണ്ടതിനായി നിങ്ങളിൽ നിന്ന് തന്നെ നിങ്ങൾക്ക് ഇണകളെ സൃഷ്ടിക്കുകയും, നിങ്ങൾക്കിടയിൽ സ്നേഹവും കാരുണ്യവും ഉണ്ടാക്കുകയും ചെയ്തതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. തീർച്ചയായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

وَمِنْ ءَايَٰتِهِۦ خَلْقُ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱخْتِلَٰفُ أَلْسِنَتِكُمْ وَأَلْوَٰنِكُمْ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّلْعَٰلِمِينَ ﴿٢٢﴾

22. ആകാശഭൂമികളുടെ സൃഷ്ടിയും, നിങ്ങളുടെ ഭാഷകളിലും വർണ്ണങ്ങളിലുമുള്ള വ്യത്യാസവും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. തീർച്ചയായും അതിൽ അറിവുള്ളവർക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

وَمِنْ ءَايَٰتِهِۦ مَنَامُكُم بِٱلَّيْلِ وَٱلنَّهَارِ وَٱبْتِغَآؤُكُم مِّن فَضْلِهِۦٓ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يَسْمَعُونَ ﴿٢٣﴾

23. രാത്രിയും പകലും നിങ്ങൾ ഉറങ്ങുന്നതും, അവന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ ഉപജീവനംതേടുന്നതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. തീർച്ചയായും അതിൽ കേട്ടു മനസ്സിലാക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

875. ദിനരാത്രങ്ങളിലെ നിർചിതസമയങ്ങളിൽ അല്ലാഹുവിന്റെ സ്തോത്രകീർത്തനങ്ങളടങ്ങുന്ന നമസ്കാരം നിർവ്വഹിക്കാനാണ് 17, 18 വചനങ്ങൾ അനുശാസിക്കുന്നതെന്നാണ് മിക്ക വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

സന്ധ്യാവേളയിൽ മഗ്രിബ്, ഇശാനമസ്കാരങ്ങൾ, പ്രഭാതവേളയിൽ സുബ്ഹ് നമസ്കാരം, സായാഹ്നത്തിൽ അസർ നമസ്കാരം, ഉച്ചതിരിയുമ്പോൾ ളുഹ്ർ നമസ്കാരം.

وَمِنْ ءَايَٰتِهِۦ يُرِيكُمُ ٱلْبَرْقَ خَوْفًا وَطَمَعًا وَيُنَزِّلُ مِنَ
ٱلسَّمَآءِ مَآءً فَيُحْىِۦ بِهِ ٱلْأَرْضَ بَعْدَ مَوْتِهَآ ۚ إِنَّ فِى ذَٰلِكَ
لَءَايَٰتٍ لِّقَوْمٍ يَعْقِلُونَ ٢٤

24. ഭയവും ആശയും ഉളവാക്കിക്കൊണ്ട് നിങ്ങൾക്ക് മിന്നൽ കാണിച്ചുതരുന്നതും, ആകാശത്തു നിന്ന് വെള്ളം ചൊരിയുകയും അത് മൂലം ഭൂമിക്ക് അതിന്റെ നിർജ്ജീവാവസ്ഥയ്ക്കു ശേഷം ജീവൻ നൽകുകയും ചെയ്യുന്നതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. തീർച്ചയായും അതിൽ ചിന്തിച്ചു മനസ്സിലാക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

وَمِنْ ءَايَٰتِهِۦٓ أَن تَقُومَ ٱلسَّمَآءُ وَٱلْأَرْضُ بِأَمْرِهِۦ ۚ ثُمَّ إِذَا دَعَاكُمْ
دَعْوَةً مِّنَ ٱلْأَرْضِ إِذَآ أَنتُمْ تَخْرُجُونَ ٢٥

25. അവന്റെ കല്പനപ്രകാരം ആകാശവും ഭൂമിയും നിലനിന്നു വരുന്നതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. പിന്നെ, ഭൂമിയിൽ നിന്ന് നിങ്ങളെ അവൻ ഒരു വിളി വിളിച്ചാൽ നിങ്ങളതാ പുറത്തു വരുന്നു.

وَلَهُۥ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ كُلٌّ لَّهُۥ قَٰنِتُونَ ٢٦

26. ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരെല്ലാം അവന്റെ അധീനത്തിലത്രെ. എല്ലാവരും അവന്ന് കീഴടങ്ങുന്നവരാകുന്നു.

وَهُوَ ٱلَّذِى يَبْدَؤُا۟ ٱلْخَلْقَ ثُمَّ يُعِيدُهُۥ وَهُوَ أَهْوَنُ عَلَيْهِ ۚ
وَلَهُ ٱلْمَثَلُ ٱلْأَعْلَىٰ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَهُوَ ٱلْعَزِيزُ
ٱلْحَكِيمُ ٢٧

27. അവനാകുന്നു സൃഷ്ടി ആരംഭിക്കുന്നവൻ. പിന്നെ അവൻ അത് ആവർത്തിക്കുന്നു. അത് അവനെ സംബന്ധിച്ചിടത്തോളം കൂടുതൽ എളുപ്പമുള്ളതാകുന്നു. ആകാശങ്ങളിലും ഭൂമിയിലും ഏററവും ഉന്നതമായ അവസ്ഥയുള്ളത് അവന്നാകുന്നു. അവൻ പ്രതാപിയും യുക്തിമാനുമത്രെ.

ضَرَبَ لَكُم مَّثَلًا مِّنْ أَنفُسِكُمْ ۖ هَل لَّكُم مِّن مَّا مَلَكَتْ
أَيْمَٰنُكُم مِّن شُرَكَآءَ فِى مَا رَزَقْنَٰكُمْ فَأَنتُمْ فِيهِ سَوَآءٌ
تَخَافُونَهُمْ كَخِيفَتِكُمْ أَنفُسَكُمْ ۚ كَذَٰلِكَ نُفَصِّلُ ٱلْءَايَٰتِ
لِقَوْمٍ يَعْقِلُونَ ٢٨

28. നിങ്ങളുടെ കാര്യത്തിൽ നിന്നു തന്നെ അല്ലാഹു നിങ്ങൾക്കിതാ ഒരു ഉപമ വിവരിച്ചു തന്നിരിക്കുന്നു. നിങ്ങളുടെ വലതു കൈകൾ ഉടമപ്പെടുത്തിയ അടിമകളിൽ ആരെങ്കിലും നിങ്ങൾക്ക് നാം നൽകിയ കാര്യങ്ങളിൽ നിങ്ങളുടെ പങ്കുകാരാകുന്നുണ്ടോ? എന്നിട്ട് നിങ്ങൾ അന്യോന്യം ഭയപ്പെടുന്നതുപോലെ അവരെ (അടിമകളെ)യും നിങ്ങൾ ഭയപ്പെടുമാറ് നിങ്ങളിരുകൂട്ടരും അതിൽ സമാവകാശികളാകുകയും ചെയ്യുന്നുണ്ടോ?[876] ചിന്തിച്ചു മനസ്സിലാക്കുന്ന ജനങ്ങൾക്കുവേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരിക്കുന്നു.

بَلِ ٱتَّبَعَ ٱلَّذِينَ ظَلَمُوٓا۟ أَهْوَآءَهُم بِغَيْرِ عِلْمٍ ۖ فَمَن يَهْدِى

29. പക്ഷെ, അക്രമം പ്രവർത്തിച്ചവർ യാതൊരറിവുമില്ലാതെ തങ്ങളുടെ തന്നിഷ്ടങ്ങളെ പിൻ

876. പ്രപഞ്ചനാഥനായ അല്ലാഹു തന്റെ അടിമകളിൽ ചിലർക്ക് പ്രാർത്ഥന സ്വീകരിക്കാനും, അവർ ഇഷ്ടപ്പെടുന്നവർക്ക് വേണ്ടി ശുപാർശ ചെയ്യാനും അവകാശം നൽകിയിട്ടുണ്ടെന്ന ബഹുദൈവാരാധകരുടെ വാദത്തെയാണ് ഇവിടെ ഖണ്ഡിക്കുന്നത്. ഖുർആൻ അവതരിക്കുന്ന കാലത്ത് അറേബ്യയിൽ അടിമകളും യജമാനന്മാരുമുണ്ടായിരുന്നു. യജമാനന്മാർ തങ്ങളുടെ സമ്പത്തിലോ അധികാരാവകാശങ്ങളിലോ യാതൊരു പങ്കും അടിമകൾക്ക് നൽകിയിരുന്നില്ല. അടിമകൾക്ക് സാമൂഹ്യാംഗീകാരമോ പരിഗണനയോ നൽകിയിരുന്നുമില്ല. എന്നിരിക്കെ പ്രപഞ്ചത്തിന്റെ ആകെ സ്രഷ്ടാവും യജമാനനുമായ അല്ലാഹു തന്റെ അധികാരാവകാശങ്ങളിൽ വല്ലവർക്കും പങ്ക് നൽകിയിട്ടുണ്ടെന്ന് അവർക്കെങ്ങനെ വാദിക്കാൻ കഴിയും?

مَنْ أَضَلَّ اللَّهُ ۖ وَمَا لَهُم مِّن نَّاصِرِينَ ﴿٢٩﴾

പററിയിരിക്കുകയാണ്. അപ്പോൾ അല്ലാഹു വഴി തെററിച്ചവരെ ആരാണ് സന്മാർഗത്തിലാക്കുക? അവർക്ക് സഹായികളായി ആരുമില്ല.

فَأَقِمْ وَجْهَكَ لِلدِّينِ حَنِيفًا ۚ فِطْرَتَ اللَّهِ الَّتِي فَطَرَ
النَّاسَ عَلَيْهَا ۚ لَا تَبْدِيلَ لِخَلْقِ اللَّهِ ۚ ذَٰلِكَ الدِّينُ
الْقَيِّمُ وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿٣٠﴾

30. ആകയാൽ (സത്യത്തിൽ) നേരെ നിലകൊള്ളുന്നവനായിട്ട് നിൻെറ മുഖത്തെ നീ മതത്തിലേക്ക് തിരിച്ചു നിർത്തുക. അല്ലാഹു മനുഷ്യരെ ഏതൊരു പ്രകൃതിയിൽ സൃഷ്ടിച്ചിരിക്കുന്നുവോ ആ പ്രകൃതിയത്രെ അത്. അല്ലാഹുവിൻെറ സൃഷ്ടിവ്യവസ്ഥയ്ക്ക് യാതൊരു മാററവുമില്ല. അതത്രെ വക്രതയില്ലാത്ത മതം. പക്ഷെ, മനുഷ്യരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

مُنِيبِينَ إِلَيْهِ وَاتَّقُوهُ وَأَقِيمُوا الصَّلَاةَ وَلَا تَكُونُوا
مِنَ الْمُشْرِكِينَ ﴿٣١﴾

31. (നിങ്ങൾ) അവങ്കലേക്ക് തിരിഞ്ഞവരായിരിക്കുകയും, അവനെ സൂക്ഷിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും ചെയ്യുക. നിങ്ങൾ ബഹുദൈവാരാധകരുടെ കൂട്ടത്തിലായിപ്പോകരുത്.

مِنَ الَّذِينَ فَرَّقُوا دِينَهُمْ وَكَانُوا شِيَعًا ۖ كُلُّ حِزْبٍ بِمَا
لَدَيْهِمْ فَرِحُونَ ﴿٣٢﴾

32. അതായത്, തങ്ങളുടെ മതത്തെ ഛിന്നഭിന്നമാക്കുകയും, പല കക്ഷികളായി തിരിയുകയും ചെയ്തവരുടെ കൂട്ടത്തിൽ. ഓരോ കക്ഷിയും തങ്ങളുടെ പക്കലുള്ളതിൽ സന്തോഷമടയുന്നവരത്രെ.

وَإِذَا مَسَّ النَّاسَ ضُرٌّ دَعَوْا رَبَّهُم مُّنِيبِينَ إِلَيْهِ ثُمَّ إِذَا
أَذَاقَهُم مِّنْهُ رَحْمَةً إِذَا فَرِيقٌ مِّنْهُم بِرَبِّهِمْ يُشْرِكُونَ ﴿٣٣﴾

33. ജനങ്ങൾക്ക് വല്ല ദുരിതവും ബാധിച്ചാൽ തങ്ങളുടെ രക്ഷിതാവിങ്കലേക്ക് തിരിഞ്ഞും കൊണ്ട് അവനോട് അവർ പ്രാർത്ഥിക്കുന്നതാണ്. പിന്നെ തൻെറ പക്കൽ നിന്നുള്ള കാരുണ്യം അവർക്കവൻ അനുഭവിപ്പിച്ചാൽ അവരിൽ ഒരു വിഭാഗമതാ തങ്ങളുടെ രക്ഷിതാവിനോട് പങ്കു ചേർക്കുന്നു.

لِيَكْفُرُوا بِمَا آتَيْنَاهُمْ ۚ فَتَمَتَّعُوا فَسَوْفَ تَعْلَمُونَ ﴿٣٤﴾

34. അങ്ങനെ നാം അവർക്ക് നൽകിയതിനു നന്ദികേടു കാണിക്കുകയത്രെ അവർ ചെയ്യുന്നത്. ആകയാൽ നിങ്ങൾ സുഖം അനുഭവിച്ചു കൊള്ളുക. വഴിയെ നിങ്ങൾ മനസ്സിലാക്കി കൊള്ളും.

أَمْ أَنزَلْنَا عَلَيْهِمْ سُلْطَانًا فَهُوَ يَتَكَلَّمُ بِمَا كَانُوا بِهِ يُشْرِكُونَ ﴿٣٥﴾

35. അതല്ല, അവർ (അല്ലാഹുവോട്) പങ്കു ചേർത്തിരുന്നതിനനുകൂലമായി അവരോട് സംസാരിക്കുന്ന വല്ല പ്രമാണവും നാം അവർക്ക് ഇറക്കിക്കൊടുത്തിട്ടുണ്ടോ?

وَإِذَا أَذَقْنَا النَّاسَ رَحْمَةً فَرِحُوا بِهَا ۖ وَإِن تُصِبْهُمْ سَيِّئَةٌ

36. മനുഷ്യർക്ക് നാം കാരുണ്യം അനുഭവിപ്പിക്കുന്ന പക്ഷം അവർ അതിൽ ആഹ്ലാദം കൊള്ളുന്നു. തങ്ങളുടെ കൈകൾ മുൻകൂട്ടി ചെയ്ത

بِمَا قَدَّمَتْ أَيْدِيهِمْ إِذَا هُمْ يَقْنَطُونَ ﴿٣٦﴾

തിന്റെ ഫലമായി അവർക്ക് വല്ല ദോഷവും ബാധിക്കുകയാണെങ്കിലോ അവരതാ ആശയററവരാകുന്നു.

أَوَلَمْ يَرَوْا أَنَّ اللَّهَ يَبْسُطُ الرِّزْقَ لِمَن يَشَاءُ وَيَقْدِرُ ۚ إِنَّ فِي
ذَٰلِكَ لَآيَاتٍ لِّقَوْمٍ يُؤْمِنُونَ ﴿٣٧﴾

37. താൻ ഉദ്ദേശിക്കുന്നവർക്ക് അല്ലാഹു ഉപജീവനം വിശാലമാക്കുകയും (താൻ ഉദ്ദേശിക്കുന്നവർക്ക്) ഇടുങ്ങിയതാക്കുകയും ചെയ്യുന്നു എന്ന് അവർ കണ്ടില്ലേ? വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിൽ ദൃഷ്ടാന്തങ്ങളുണ്ട്; തീർച്ച.

فَآتِ ذَا الْقُرْبَىٰ حَقَّهُ وَالْمِسْكِينَ وَابْنَ السَّبِيلِ ۚ ذَٰلِكَ
خَيْرٌ لِّلَّذِينَ يُرِيدُونَ وَجْهَ اللَّهِ ۖ وَأُولَٰئِكَ هُمُ الْمُفْلِحُونَ ﴿٣٨﴾

38. ആകയാൽ കുടുംബബന്ധമുള്ളവന് നീ അവന്റെ അവകാശം കൊടുക്കുക. അഗതിക്കും വഴിപോക്കന്നും (അവരുടെ അവകാശവും നൽകുക). അല്ലാഹുവിന്റെ പ്രീതി ലക്ഷ്യമാക്കുന്നവർക്ക് അതാണുത്തമം. അവർ തന്നെയാണ് വിജയികളും.

وَمَا آتَيْتُم مِّن رِّبًا لِّيَرْبُوَ فِي أَمْوَالِ النَّاسِ فَلَا يَرْبُو
عِندَ اللَّهِ ۖ وَمَا آتَيْتُم مِّن زَكَاةٍ تُرِيدُونَ وَجْهَ اللَّهِ
فَأُولَٰئِكَ هُمُ الْمُضْعِفُونَ ﴿٣٩﴾

39. ജനങ്ങളുടെ സ്വത്തുകളിലൂടെ വളർച്ച നേടുവാനായി നിങ്ങൾ വല്ലതും 'പലിശ'യ്ക്ക്[877] കൊടുക്കുന്ന പക്ഷം അല്ലാഹുവിങ്കൽ അത് വളരുകയില്ല. അല്ലാഹുവിന്റെ പ്രീതി ലക്ഷ്യമാക്കിക്കൊണ്ട് നിങ്ങൾ വല്ലതും സകാത്തായി നൽകുന്ന പക്ഷം അങ്ങനെ ചെയ്യുന്നവരത്രെ ഇരട്ടി സമ്പാദിക്കുന്നവർ.

اللَّهُ الَّذِي خَلَقَكُمْ ثُمَّ رَزَقَكُمْ ثُمَّ يُمِيتُكُمْ ثُمَّ يُحْيِيكُمْ ۖ
هَلْ مِن شُرَكَائِكُم مَّن يَفْعَلُ مِن ذَٰلِكُم مِّن شَيْءٍ ۚ سُبْحَانَهُ
وَتَعَالَىٰ عَمَّا يُشْرِكُونَ ﴿٤٠﴾

40. അല്ലാഹുവാണ് നിങ്ങളെ സൃഷ്ടിച്ചത്. എന്നിട്ടവൻ നിങ്ങൾക്ക് ഉപജീവനം നൽകി. പിന്നെ അവൻ നിങ്ങളെ മരിപ്പിക്കുന്നു. പിന്നീട് അവൻ നിങ്ങളെ ജീവിപ്പിക്കുകയും ചെയ്യും. അതിൽ പെട്ട ഏതെങ്കിലും ഒരുകാര്യം ചെയ്യുന്ന വല്ലവരും നിങ്ങൾ പങ്കാളികളാക്കിയവരുടെ കൂട്ടത്തിലുണ്ടോ? അവൻ എത്രയോ പരിശുദ്ധൻ. അവർ പങ്കുചേർക്കുന്നതിനെല്ലാം അവൻ അതീതനായിരിക്കുന്നു.

ظَهَرَ الْفَسَادُ فِي الْبَرِّ وَالْبَحْرِ بِمَا كَسَبَتْ أَيْدِي النَّاسِ
لِيُذِيقَهُم بَعْضَ الَّذِي عَمِلُوا لَعَلَّهُمْ يَرْجِعُونَ ﴿٤١﴾

41. മനുഷ്യരുടെ കൈകൾ പ്രവർത്തിച്ചത് നിമിത്തം കരയിലും കടലിലും കുഴപ്പം വെളിപ്പെട്ടിരിക്കുന്നു. അവർ പ്രവർത്തിച്ചതിൽ ചിലതിന്റെ ഫലം അവർക്ക് ആസ്വദിപ്പിക്കുവാൻ വേണ്ടിയത്രെ അത്. അവർ ഒരു വേള മടങ്ങിയേക്കാം.

قُلْ سِيرُوا فِي الْأَرْضِ فَانظُرُوا كَيْفَ كَانَ عَاقِبَةُ

42. (നബിയേ,) പറയുക: നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് മുമ്പുണ്ടായിരുന്നവരുടെ പര്യവ

877. 'റിബാ' എന്ന പദത്തിന് വർദ്ധിക്കുന്നത് എന്നാണർത്ഥം. കൊടുത്തതിനെക്കാളേറെ തിരിച്ചുകിട്ടണമെന്ന ഉദ്ദേശത്തോടെ നൽകുന്ന കടവും ദാനവും പാരിതോഷികവുമെല്ലാം ഇവിടെ 'റിബാ' എന്ന പദത്തിന്റെ പരിധിയിൽ പെടുമെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

الَّذِينَ مِن قَبْلُ ۚ كَانَ أَكْثَرُهُم مُّشْرِكِينَ ﴿٤٢﴾

സ്ഥാനം എങ്ങനെയായിരുന്നു എന്ന് നോക്കുക. അവരിൽ അധികപേരും ബഹുദൈവാരാധകരായിരുന്നു.

فَأَقِمْ وَجْهَكَ لِلدِّينِ الْقَيِّمِ مِن قَبْلِ أَن يَأْتِيَ يَوْمٌ لَّا مَرَدَّ لَهُ مِنَ اللَّهِ ۖ يَوْمَئِذٍ يَصَّدَّعُونَ ﴿٤٣﴾

43. ആകയാൽ അല്ലാഹുവിൽ നിന്ന് ആർക്കും തടുക്കാനാവാത്ത ഒരു ദിവസം വരുന്നതിനു മുമ്പായി നീ നിന്റെ മുഖം വക്രതയില്ലാത്ത മതത്തിലേക്ക് തിരിച്ചു നിർത്തുക. അന്നേദിവസം ജനങ്ങൾ (രണ്ടുവിഭാഗമായി) പിരിയുന്നതാണ്.

مَن كَفَرَ فَعَلَيْهِ كُفْرُهُ ۖ وَمَنْ عَمِلَ صَالِحًا فَلِأَنفُسِهِمْ يَمْهَدُونَ ﴿٤٤﴾

44. വല്ലവനും നന്ദികേട് കാണിച്ചാൽ അവന്റെ നന്ദികേടിന്റെ ദോഷം അവന്നു തന്നെയായിരിക്കും. വല്ലവനും സൽകർമ്മം ചെയ്യുന്ന പക്ഷം തങ്ങൾക്ക് വേണ്ടി തന്നെ സൗകര്യമൊരുക്കുകയാണ് അവർ ചെയ്യുന്നത്.

لِيَجْزِيَ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ مِن فَضْلِهِ ۚ إِنَّهُ لَا يُحِبُّ الْكَافِرِينَ ﴿٤٥﴾

45. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് തന്റെ അനുഗ്രഹത്താൽ അല്ലാഹു പ്രതിഫലം നൽകുന്നതിനു വേണ്ടിയത്രെ അത്. സത്യനിഷേധികളെ അവൻ ഇഷ്ടപ്പെടുകയില്ല.

وَمِنْ آيَاتِهِ أَن يُرْسِلَ الرِّيَاحَ مُبَشِّرَاتٍ وَلِيُذِيقَكُم مِّن رَّحْمَتِهِ وَلِتَجْرِيَ الْفُلْكُ بِأَمْرِهِ وَلِتَبْتَغُوا مِن فَضْلِهِ وَلَعَلَّكُمْ تَشْكُرُونَ ﴿٤٦﴾

46. (മഴയെപ്പററി) സന്തോഷസൂചകമായികൊണ്ടും, തന്റെ കാരുണ്യത്തിൽ നിന്നും നിങ്ങൾക്ക് അനുഭവിപ്പിക്കുവാൻ വേണ്ടിയും, തന്റെ കല്പന പ്രകാരം കപ്പൽ സഞ്ചരിക്കുവാൻ വേണ്ടിയും, തന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ ഉപജീവനം തേടുവാൻ വേണ്ടിയും, നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടിയും അവൻ കാററുകളെ അയക്കുന്നത് അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ.

وَلَقَدْ أَرْسَلْنَا مِن قَبْلِكَ رُسُلًا إِلَىٰ قَوْمِهِمْ فَجَاءُوهُم بِالْبَيِّنَاتِ فَانتَقَمْنَا مِنَ الَّذِينَ أَجْرَمُوا ۖ وَكَانَ حَقًّا عَلَيْنَا نَصْرُ الْمُؤْمِنِينَ ﴿٤٧﴾

47. നിനക്ക് മുമ്പ് പല ദൂതന്മാരെയും അവരുടെ ജനതയിലേക്ക് നാം നിയോഗിച്ചിട്ടുണ്ട്. എന്നിട്ട് വ്യക്തമായ തെളിവുകളും കൊണ്ട് അവർ (ദൂതന്മാർ) അവരുടെയടുത്ത് ചെന്നു. അപ്പോൾ കുററകരമായ നിലപാട് സ്വീകരിച്ചവരുടെ കാര്യത്തിൽ നാം ശിക്ഷാ നടപടി സ്വീകരിച്ചു. വിശ്വാസികളെ സഹായിക്കുക എന്നത് നമ്മുടെ ബാധ്യതയായിരിക്കുന്നു.

اللَّهُ الَّذِي يُرْسِلُ الرِّيَاحَ فَتُثِيرُ سَحَابًا فَيَبْسُطُهُ فِي السَّمَاءِ كَيْفَ يَشَاءُ وَيَجْعَلُهُ كِسَفًا

48. അല്ലാഹുവാകുന്നു കാററുകളെ അയക്കുന്നവൻ. എന്നിട്ട് അവ (കാററുകൾ) മേഘത്തെ ഇളക്കിവിടുന്നു. എന്നിട്ട് അവൻ ഉദ്ദേശിക്കുന്ന പ്രകാരം അതിനെ ആകാശത്ത് പരത്തുന്നു. അതിനെ അവൻ പല കഷ്ണങ്ങളാ

فَتَرَى الْوَدْقَ يَخْرُجُ مِنْ خِلَالِهِ ۖ فَإِذَا أَصَابَ بِهِ
مَنْ يَشَاءُ مِنْ عِبَادِهِ إِذَا هُمْ يَسْتَبْشِرُونَ ﴿٤٨﴾

ക്കുകയും ചെയ്യുന്നു. അപ്പോൾ അതിന്നിടയിൽ നിന്ന് മഴ പുറത്തു വരുന്നതായി നിനക്ക് കാണാം. എന്നിട്ട് തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ആ മഴ എത്തിച്ചു കൊടുത്താൽ അവരതാ സന്തുഷ്ടരാകുന്നു.

وَإِنْ كَانُوا مِنْ قَبْلِ أَنْ يُنَزَّلَ عَلَيْهِمْ مِنْ
قَبْلِهِ لَمُبْلِسِينَ ﴿٤٩﴾

49. ഇതിന് മുമ്പ് — ആ മഴ അവരുടെ മേൽ വർഷിപ്പിക്കപ്പെടുന്നതിനുമുമ്പ്— തീർച്ചയായും അവർ ആശയററവർ തന്നെയായിരുന്നു.

فَانْظُرْ إِلَىٰ آثَارِ رَحْمَتِ اللَّهِ كَيْفَ يُحْيِي الْأَرْضَ بَعْدَ مَوْتِهَا ۚ
إِنَّ ذَٰلِكَ لَمُحْيِي الْمَوْتَىٰ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٥٠﴾

50. അപ്പോൾ അല്ലാഹുവിന്റെ കാരുണ്യത്തിന്റെ ഫലങ്ങൾ നോക്കൂ. ഭൂമി നിർജ്ജീവമായിരുന്നതിനുശേഷം എങ്ങനെയാണ് അവൻ അതിന് ജീവൻ നൽകുന്നത്? തീർച്ചയായും അത് ചെയ്യുന്നവൻ മരിച്ചവരെ ജീവിപ്പിക്കുക തന്നെ ചെയ്യും. അവൻ ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

وَلَئِنْ أَرْسَلْنَا رِيحًا فَرَأَوْهُ مُصْفَرًّا لَظَلُّوا مِنْ بَعْدِهِ
يَكْفُرُونَ ﴿٥١﴾

51. ഇനി നാം മറെറാരു കാററ് അയച്ചിട്ട് അത് (കൃഷി) മഞ്ഞനിറം ബാധിച്ചതായി അവർ കണ്ടാൽ അതിനുശേഷവും അവർ നന്ദികേട് കാണിക്കുന്നവരായിക്കൊണ്ടേയിരിക്കുന്നതാണ്.[878]

فَإِنَّكَ لَا تُسْمِعُ الْمَوْتَىٰ وَلَا تُسْمِعُ الصُّمَّ الدُّعَاءَ إِذَا
وَلَّوْا مُدْبِرِينَ ﴿٥٢﴾

52. എന്നാൽ 'മരിച്ച'വരെ[879] നിനക്ക് കേൾപ്പിക്കാനാവില്ല തീർച്ച. ബധിരന്മാർ പിന്നോക്കം തിരിഞ്ഞുപോയാൽ അവരെ വിളികേൾപിക്കാനും നിനക്കാവില്ല.

وَمَا أَنْتَ بِهَادِ الْعُمْيِ عَنْ ضَلَالَتِهِمْ ۖ إِنْ تُسْمِعُ إِلَّا مَنْ يُؤْمِنُ
بِآيَاتِنَا فَهُمْ مُسْلِمُونَ ﴿٥٣﴾

53. അന്ധത ബാധിച്ചവരെ അവരുടെ വഴികേടിൽ നിന്ന് നേർവഴിയിലേക്ക് നയിക്കാനും നിനക്കാവില്ല. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുന്നവരും, എന്നിട്ട് കീഴ്പെട്ട് ജീവിക്കുന്നവരുമായിട്ടുള്ളവരെയല്ലാതെ നിനക്ക് കേൾപ്പിക്കാനാവില്ല.

اللَّهُ الَّذِي خَلَقَكُمْ مِنْ ضَعْفٍ ثُمَّ جَعَلَ مِنْ بَعْدِ ضَعْفٍ
قُوَّةً ثُمَّ جَعَلَ مِنْ بَعْدِ قُوَّةٍ ضَعْفًا وَشَيْبَةً ۚ يَخْلُقُ مَا
يَشَاءُ ۖ وَهُوَ الْعَلِيمُ الْقَدِيرُ ﴿٥٤﴾

54. നിങ്ങളെ ബലഹീനമായ അവസ്ഥയിൽ നിന്നു സൃഷ്ടിച്ചുണ്ടാക്കിയവനാകുന്നു അല്ലാഹു. പിന്നെ ബലഹീനതയ്ക്കുശേഷം അവൻ ശക്തിയുണ്ടാക്കി. പിന്നെ അവൻ ശക്തിക്കുശേഷം ബലഹീനതയും നരയും ഉണ്ടാക്കി. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അവനത്രെ സർവ്വജ്ഞനും സർവ്വശക്തനും.

وَيَوْمَ تَقُومُ السَّاعَةُ يُقْسِمُ الْمُجْرِمُونَ

55. അന്ത്യസമയം നിലവിൽ വരുന്ന ദിവസം കുററവാളികൾ സത്യം ചെയ്തു പറയും; തങ്ങൾ

878. അല്ലാഹു ഐശ്വര്യം നൽകുമ്പോൾ നന്ദി കാണിക്കാനോ, കെടുതികൾ മുഖേന അവൻ പരീക്ഷിക്കുമ്പോൾ ക്ഷമ കാണിക്കുവാനോ തയ്യാറാകാതെ നേട്ടങ്ങളുടെയും കോട്ടങ്ങളുടെയും നേരെ കൃതഘ്നതാപൂർവ്വം പ്രതികരിക്കുന്നവരത്രെ ജനങ്ങളിൽ അധികപേരും.

879. സത്യത്തിന്റെ ചൈതന്യം ഉൾക്കൊള്ളാതെ മനസ്സ് നിർജീവമായവരെ ഉദ്ദേശിച്ചാണ് 'മൗതാ' എന്ന പദം ഇവിടെ പ്രയോഗിക്കപ്പെട്ടിട്ടുള്ളത്.

مَا لَبِثُوا غَيْرَ سَاعَةٍ ۚ كَذَٰلِكَ كَانُوا يُؤْفَكُونَ ٥٥

(ഇഹലോകത്ത്) ഒരു നാഴികനേരമല്ലാതെ കഴിച്ചു കൂട്ടിയിട്ടില്ലെന്ന്. അപ്രകാരം തന്നെയായിരുന്നു അവർ (സത്യത്തിൽ നിന്ന്) തെററിക്കപ്പെട്ടിരുന്നത്.

وَقَالَ الَّذِينَ أُوتُوا الْعِلْمَ وَالْإِيمَانَ لَقَدْ لَبِثْتُمْ
فِي كِتَابِ اللَّهِ إِلَىٰ يَوْمِ الْبَعْثِ ۖ فَهَٰذَا يَوْمُ الْبَعْثِ
وَلَٰكِنَّكُمْ كُنتُمْ لَا تَعْلَمُونَ ٥٦

56. വിജ്ഞാനവും വിശ്വാസവും നൽകപ്പെട്ടവർ ഇപ്രകാരം പറയുന്നതാണ്: 'അല്ലാഹുവിൻെറ രേഖയിലുള്ള പ്രകാരം ഉയിർത്തെഴുന്നേൽപിൻെറ നാളുവരെ നിങ്ങൾ കഴിച്ചുകൂട്ടിയിട്ടുണ്ട്. എന്നാൽ ഇതാ ഉയിർത്തെഴുന്നേല്പിൻെറ നാൾ. പക്ഷെ നിങ്ങൾ (അതിനെപ്പററി) മനസ്സിലാക്കിയിരുന്നില്ല.'

فَيَوْمَئِذٍ لَّا يَنفَعُ الَّذِينَ ظَلَمُوا مَعْذِرَتُهُمْ وَلَا هُمْ
يُسْتَعْتَبُونَ ٥٧

57. എന്നാൽ അക്രമം പ്രവർത്തിച്ചവർക്ക് അന്നത്തെ ദിവസം അവരുടെ ഒഴികഴിവ് പ്രയോജനപ്പെടുകയില്ല. അവർ പശ്ചാത്തപിക്കാൻ അനുശാസിക്കപ്പെടുന്നതുമല്ല.[880]

وَلَقَدْ ضَرَبْنَا لِلنَّاسِ فِي هَٰذَا الْقُرْآنِ مِن كُلِّ مَثَلٍ ۚ وَلَئِن
جِئْتَهُم بِآيَةٍ لَّيَقُولَنَّ الَّذِينَ كَفَرُوا إِنْ أَنتُمْ
إِلَّا مُبْطِلُونَ ٥٨

58. മനുഷ്യർക്കുവേണ്ടി ഈ ഖുർആനിൽ എല്ലാവിധ ഉപമയും നാം വിവരിച്ചിട്ടുണ്ട്. നീ വല്ല ദൃഷ്ടാന്തവും കൊണ്ട് അവരുടെ അടുത്ത് ചെന്നാൽ അവിശ്വാസികൾ പറയും; നിങ്ങൾ അസത്യവാദികൾ മാത്രമാണെന്ന്.

كَذَٰلِكَ يَطْبَعُ اللَّهُ عَلَىٰ قُلُوبِ الَّذِينَ لَا يَعْلَمُونَ ٥٩

59. (കാര്യം) മനസ്സിലാക്കാത്തവരുടെ ഹൃദയങ്ങളിൽ അപ്രകാരം അല്ലാഹു മുദ്രവെക്കുന്നു.

فَاصْبِرْ إِنَّ وَعْدَ اللَّهِ حَقٌّ ۖ وَلَا يَسْتَخِفَّنَّكَ الَّذِينَ
لَا يُوقِنُونَ ٦٠

60. ആകയാൽ നീ ക്ഷമിക്കുക. തീർച്ചയായും അല്ലാഹുവിൻെറ വാഗ്ദാനം സത്യമാകുന്നു. ദൃഢവിശ്വാസമില്ലാത്ത ആളുകൾ നിനക്ക് ചാഞ്ചല്യം വരുത്താതിരിക്കുകയും ചെയ്യട്ടെ.[881]

---

880. പശ്ചാത്താപത്തിനുള്ള സന്ദർഭം ഇഹലോകമാണ്. പരലോകത്ത് പശ്ചാത്തപിക്കാനോ പാപമുക്തി തേടാനോ അവസരം നൽകപ്പെടുകയില്ല.
881. അവിശ്വാസികളുടെ വിമർശനങ്ങളും പരിഹാസങ്ങളും നിൻെറ നിശ്ചയദാർഢ്യത്തിന് ഇളക്കം തട്ടിക്കാതിരിക്കട്ടെ എന്നർത്ഥം.




**അദ്ധ്യായം - 31**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1, 2 അലിഫ്—ലാം—മീം—
തത്ത്വസമ്പൂർണ്ണമായ വേദഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ.

3, 4. നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുകയും സകാത്ത് നൽകുകയും, പരലോകത്തിൽ ദൃഢവിശ്വാസമുള്ളവരായിരിക്കുകയും ചെയ്യുന്ന സദ്വൃത്തർക്കു മാർഗദർശനവും കാരുണ്യവുമത്രെ അത്.

5. തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള മാർഗദർശനമനുസരിച്ച് നിലകൊള്ളുന്നവരത്രെ അവർ. അവർ തന്നെയാണ് വിജയികൾ.

6. യാതൊരറിവുമില്ലാതെ ദൈവമാർഗത്തിൽ നിന്ന് ജനങ്ങളെ തെററിച്ചു കളയുവാനും, അതിനെ പരിഹാസ്യമാക്കിത്തീർക്കുവാനും വേണ്ടി വിനോദവാർത്തകൾ വിലയ്ക്കു വാങ്ങുന്ന ചിലർ മനുഷ്യരുടെ കൂട്ടത്തിലുണ്ട്. അത്തരക്കാർക്കാണ് അപമാനകരമായ ശിക്ഷയുള്ളത്.

7. അത്തരം ഒരാൾക്ക് നമ്മുടെ വചനങ്ങൾ ഓതികേൾപ്പിക്കപ്പെടുകയാണെങ്കിൽ അവൻ അഹങ്കരിച്ചുകൊണ്ട് തിരിഞ്ഞുകളയുന്നതാണ്. അവനത് കേട്ടിട്ടില്ലാത്തപോലെ. അവന്റെ ഇരു കാതുകളിലും അടപ്പുള്ളതുപോലെ. ആകയാൽ നീ അവന്ന് വേദനയേറിയ ശിക്ഷയെപ്പററി 'സന്തോഷവാർത്ത'യറിയിക്കുക.

8. തീർച്ചയായും; വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്കുള്ളതാണ് സുഖാനുഭൂതിയുടെ സ്വർഗ്ഗത്തോപ്പുകൾ.

الٓمٓ ①
تِلْكَ ءَايَٰتُ ٱلْكِتَٰبِ ٱلْحَكِيمِ ②
هُدًى وَرَحْمَةً لِّلْمُحْسِنِينَ ③
ٱلَّذِينَ يُقِيمُونَ ٱلصَّلَوٰةَ وَيُؤْتُونَ ٱلزَّكَوٰةَ وَهُم بِٱلْءَاخِرَةِ هُمْ يُوقِنُونَ ④
أُو۟لَٰٓئِكَ عَلَىٰ هُدًى مِّن رَّبِّهِمْ ۖ وَأُو۟لَٰٓئِكَ هُمُ ٱلْمُفْلِحُونَ ⑤
وَمِنَ ٱلنَّاسِ مَن يَشْتَرِى لَهْوَ ٱلْحَدِيثِ لِيُضِلَّ عَن سَبِيلِ
ٱللَّهِ بِغَيْرِ عِلْمٍ وَيَتَّخِذَهَا هُزُوًا ۚ أُو۟لَٰٓئِكَ لَهُمْ عَذَابٌ مُّهِينٌ ⑥
وَإِذَا تُتْلَىٰ عَلَيْهِ ءَايَٰتُنَا وَلَّىٰ مُسْتَكْبِرًا كَأَن لَّمْ يَسْمَعْهَا كَأَنَّ
فِىٓ أُذُنَيْهِ وَقْرًا ۖ فَبَشِّرْهُ بِعَذَابٍ أَلِيمٍ ⑦
إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ لَهُمْ جَنَّٰتُ ٱلنَّعِيمِ ⑧

* ഇസ്രായീല്യരിലെ ഒരു തത്വജ്ഞാനിയായിരുന്ന ലുഖ്മാന്റെ തത്തോപദേശങ്ങൾ ഉൾകൊള്ളുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേര് നൽകപ്പെട്ടത്.

خٰلِدِيْنَ فِيْهَا ۭ وَعْدَ اللّٰهِ حَقًّا ۭ وَهُوَ الْعَزِيْزُ الْحَكِيْمُ ﴿٩﴾

9. അവർ അതിൽ നിത്യവാസികളായിരിക്കും. അല്ലാഹുവിൻെറ സത്യവാഗ്ദാനമത്രെ അത്. അവനാകുന്നു പ്രതാപിയും യുക്തിമാനും.

خَلَقَ السَّمٰوٰتِ بِغَيْرِ عَمَدٍ تَرَوْنَهَا وَاَلْقٰى فِي الْاَرْضِ رَوَاسِيَ
اَنْ تَمِيْدَ بِكُمْ وَبَثَّ فِيْهَا مِنْ كُلِّ دَاۗبَّةٍ ۭ وَاَنْزَلْنَا مِنَ السَّمَاۗءِ
مَاۗءً فَاَنْۢبَتْنَا فِيْهَا مِنْ كُلِّ زَوْجٍ كَرِيْمٍ ﴿١٠﴾

10. നിങ്ങൾക്ക് കാണാവുന്ന തൂണുകളൊന്നും കൂടാതെ ആകാശങ്ങളെ അവൻ സൃഷ്ടിച്ചിരിക്കുന്നു. ഭൂമി നിങ്ങളെയും കൊണ്ട് ഇളകാതിരിക്കുവാനായി അതിൽ അവൻ ഉറച്ച പർവ്വതങ്ങൾ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു. എല്ലാതരം ജന്തുക്കളെയും അവൻ അതിൽ പരത്തുകയും ചെയ്തിരിക്കുന്നു. ആകാശത്തുനിന്ന് നാം വെള്ളം ചൊരിയുകയും, എന്നിട്ട് വിശിഷ്ടമായ എല്ലാ (സസ്യ)ജോടികളെയും നാം അതിൽ മുളപ്പിക്കുകയും ചെയ്തു.

هٰذَا خَلْقُ اللّٰهِ فَاَرُوْنِيْ مَاذَا خَلَقَ الَّذِيْنَ مِنْ دُوْنِهٖ ۭ بَلِ
الظّٰلِمُوْنَ فِيْ ضَلٰلٍ مُّبِيْنٍ ﴿١١﴾

11. ഇതൊക്കെ അല്ലാഹുവിൻെറ സൃഷ്ടിയാകുന്നു. എന്നാൽ അവന്നു പുറമെയുള്ളവർ സൃഷ്ടിച്ചിട്ടുള്ളത് എന്താണെന്ന് നിങ്ങൾ എനിക്ക് കാണിച്ചു തരൂ. അല്ല, അക്രമകാരികൾ വ്യക്തമായ വഴികേടിലാകുന്നു.

وَلَقَدْ اٰتَيْنَا لُقْمٰنَ الْحِكْمَةَ اَنِ اشْكُرْ لِلّٰهِ ۭ وَمَنْ يَّشْكُرْ فَاِنَّمَا يَشْكُرُ
لِنَفْسِهٖ ۚ وَمَنْ كَفَرَ فَاِنَّ اللّٰهَ غَنِيٌّ حَمِيْدٌ ﴿١٢﴾

12. ലുഖ്മാന് നാം തത്ത്വജ്ഞാനം നൽകുകയുണ്ടായി. 'നീ അല്ലാഹുവോട് നന്ദി കാണിക്കുക. ആർ നന്ദി കാണിച്ചാലും തൻെറ ഗുണത്തിനായി തന്നെയാണ് അവൻ നന്ദി കാണിക്കുന്നത്. വല്ലവനും നന്ദികേട് കാണിക്കുകയാണെങ്കിൽ തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു'. (എന്ന് അദ്ദേഹത്തോട് നാം അനുശാസിച്ചു.)

وَاِذْ قَالَ لُقْمٰنُ لِابْنِهٖ وَهُوَ يَعِظُهٗ يٰبُنَيَّ لَا تُشْرِكْ بِاللّٰهِ ۭ
اِنَّ الشِّرْكَ لَظُلْمٌ عَظِيْمٌ ﴿١٣﴾

13. ലുഖ്മാൻ തൻെറ മകന് സദുപദേശം നൽകിക്കൊണ്ടിരിക്കെ അവനോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) 'എൻെറ കുഞ്ഞുമകനേ, നീ അല്ലാഹുവോട് പങ്കു ചേർക്കരുത്. തീർച്ചയായും അങ്ങനെ പങ്കു ചേർക്കുന്നത് വലിയ അക്രമം തന്നെയാകുന്നു.'

وَوَصَّيْنَا الْاِنْسَانَ بِوَالِدَيْهِ ۚ حَمَلَتْهُ اُمُّهٗ وَهْنًا عَلٰي وَهْنٍ
وَّفِصٰلُهٗ فِيْ عَامَيْنِ اَنِ اشْكُرْ لِيْ وَلِوَالِدَيْكَ ۭ اِلَيَّ الْمَصِيْرُ ﴿١٤﴾

14. മനുഷ്യന് തൻെറ മാതാപിതാക്കളുടെ കാര്യത്തിൽ നാം അനുശാസനം നൽകിയിരിക്കുന്നു – ക്ഷീണത്തിനുമേൽ ക്ഷീണവുമായിട്ടാണ് മാതാവ് അവനെ ഗർഭം ചുമന്നു നടന്നത്. അവൻെറ മുലകുടി നിർത്തുന്നതാകട്ടെ രണ്ടു വർഷം കൊണ്ടുമാണ് – എന്നോടും നിൻെറ മാതാപിതാക്കളോടും നീ നന്ദി കാണിക്കൂ. എൻെറ അടുത്തേക്കാണ് (നിൻെറ) മടക്കം.

وَإِن جَٰهَدَاكَ عَلَىٰٓ أَن تُشْرِكَ بِى مَا لَيْسَ لَكَ بِهِۦ عِلْمٌ فَلَا
تُطِعْهُمَا ۖ وَصَاحِبْهُمَا فِى ٱلدُّنْيَا مَعْرُوفًا ۖ وَٱتَّبِعْ سَبِيلَ مَنْ
أَنَابَ إِلَىَّ ۚ ثُمَّ إِلَىَّ مَرْجِعُكُمْ فَأُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ (١٥)

15. നിനക്ക് യാതൊരറിവുമില്ലാത്ത വല്ലതിനെയും എന്നോട് നീ പങ്കുചേർക്കുന്ന കാര്യത്തിൽ അവർ ഇരുവരും നിൻെറ മേൽ നിർബന്ധം ചെലുത്തുന്ന പക്ഷം അവരെ നീ അനുസരിക്കരുത്. ഇഹലോകത്ത് അവരോട് നീ നല്ല നിലയിൽ സഹവസിക്കുകയും, എന്നിലേക്ക് മടങ്ങിയവരുടെ മാർഗം നീ പിന്തുടരുകയും ചെയ്യുക. പിന്നെ എൻെറ അടുത്തേക്കാകുന്നു നിങ്ങളുടെ മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പററി ഞാൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്.

يَٰبُنَىَّ إِنَّهَآ إِن تَكُ مِثْقَالَ حَبَّةٍ مِّنْ خَرْدَلٍ فَتَكُن
فِى صَخْرَةٍ أَوْ فِى ٱلسَّمَٰوَٰتِ أَوْ فِى ٱلْأَرْضِ يَأْتِ بِهَا
ٱللَّهُ ۚ إِنَّ ٱللَّهَ لَطِيفٌ خَبِيرٌ (١٦)

16. എൻെറ കുഞ്ഞുമകനേ, തീർച്ചയായും അത് (കാര്യം) ഒരു കടുകുമണിയുടെ തൂക്കമുള്ളതായിരുന്നാലും, എന്നിട്ടത് ഒരു പാറക്കല്ലിനുള്ളിലോ ആകാശങ്ങളിലോ ഭൂമിയിലോ എവിടെ തന്നെ ആയാലും അല്ലാഹു അത് കൊണ്ടുവരുന്നതാണ്. തീർച്ചയായും അല്ലാഹു നയജ്ഞനും സൂക്ഷ്മജ്ഞനുമാകുന്നു.

يَٰبُنَىَّ أَقِمِ ٱلصَّلَوٰةَ وَأْمُرْ بِٱلْمَعْرُوفِ وَٱنْهَ عَنِ ٱلْمُنكَرِ
وَٱصْبِرْ عَلَىٰ مَآ أَصَابَكَ ۖ إِنَّ ذَٰلِكَ مِنْ عَزْمِ ٱلْأُمُورِ (١٧)

17. എൻെറ കുഞ്ഞുമകനേ, നീ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും സദാചാരം കല്പിക്കുകയും ദുരാചാരത്തിൽ നിന്ന് വിലക്കുകയും, നിനക്ക് ബാധിച്ച വിഷമങ്ങളിൽ ക്ഷമിക്കുകയും ചെയ്യുക. തീർച്ചയായും ഖണ്ഡിതമായി നിർദ്ദേശിക്കപ്പെട്ട കാര്യങ്ങളിൽ പെട്ടതത്രെ അത്.

وَلَا تُصَعِّرْ خَدَّكَ لِلنَّاسِ وَلَا تَمْشِ فِى ٱلْأَرْضِ مَرَحًا ۖ إِنَّ
ٱللَّهَ لَا يُحِبُّ كُلَّ مُخْتَالٍ فَخُورٍ (١٨)

18. നീ (അഹങ്കാരത്തോടെ) മനുഷ്യരുടെ നേർക്ക് നിൻെറ കവിൾ തിരിച്ചുകളയരുത്. ഭൂമിയിലൂടെ നീ പൊങ്ങച്ചം കാട്ടി നടക്കുകയും അരുത്. ദുരഭിമാനിയും പൊങ്ങച്ചക്കാരനുമായ യാതൊരാളെയും അല്ലാഹു ഇഷ്ടപ്പെടുകയില്ല.

وَٱقْصِدْ فِى مَشْيِكَ وَٱغْضُضْ مِن صَوْتِكَ ۚ إِنَّ أَنكَرَ ٱلْأَصْوَٰتِ
لَصَوْتُ ٱلْحَمِيرِ (١٩)

19. നിൻെറ നടത്തത്തിൽ നീ മിതത്വം പാലിക്കുകയും നിൻെറ ശബ്ദം നീ ഒതുക്കുകയും ചെയ്യുക. തീർച്ചയായും ശബ്ദങ്ങളുടെ കൂട്ടത്തിൽ ഏററവും വെറുപ്പുളവാക്കുന്നത് കഴുതയുടെ ശബ്ദമത്രെ.

أَلَمْ تَرَوْا۟ أَنَّ ٱللَّهَ سَخَّرَ لَكُم مَّا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ وَأَسْبَغَ
عَلَيْكُمْ نِعَمَهُۥ ظَٰهِرَةً وَبَاطِنَةً ۗ وَمِنَ ٱلنَّاسِ مَن يُجَٰدِلُ فِى ٱللَّهِ

20. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹു നിങ്ങൾക്ക് അധീനപ്പെടുത്തിത്തന്നിരിക്കുന്നു എന്ന് നിങ്ങൾ കണ്ടില്ലേ? പ്രത്യക്ഷവും പരോക്ഷവുമായ അവൻെറ അനുഗ്രഹങ്ങൾ അവൻ നിങ്ങൾക്ക് നിറവേററിത്തരികയും ചെയ്തിരിക്കുന്നു. വല്ല അറിവോ മാർഗദർശനമോ വെ

بِغَيْرِ عِلْمٍ وَّلَا هُدًى وَّلَا كِتٰبٍ مُّنِيْرٍ ﴿٢٠﴾

ളിച്ചം നൽകുന്ന ഗ്രന്ഥമോ ഇല്ലാതെ അല്ലാഹുവിന്റെ കാര്യത്തിൽ തർക്കിച്ചുകൊണ്ടിരിക്കുന്ന ചിലർ മനുഷ്യരിലുണ്ട്.

وَاِذَا قِيْلَ لَهُمُ اتَّبِعُوْا مَآ اَنْزَلَ اللّٰهُ قَالُوْا بَلْ نَتَّبِعُ
مَا وَجَدْنَا عَلَيْهِ اٰبَآءَنَا ؕ اَوَلَوْ كَانَ الشَّيْطٰنُ يَدْعُوْهُمْ
اِلٰى عَذَابِ السَّعِيْرِ ﴿٢١﴾

21. അല്ലാഹു അവതരിപ്പിച്ചതിനെ നിങ്ങൾ പിന്തുടരൂ എന്ന് അവരോട് പറയപ്പെട്ടാൽ, അല്ല, ഞങ്ങളുടെ പിതാക്കൾ എന്തൊന്നിൽ നിലകൊള്ളുന്നതായി ഞങ്ങൾ കണ്ടുവോ അതിനെയാണ് ഞങ്ങൾ പിന്തുടരുന്നത് എന്നായിരിക്കും അവർ പറയുക. പിശാച് ജ്വലിക്കുന്ന നരകശിക്ഷയിലേക്കാണ് അവരെ ക്ഷണിക്കുന്നതെങ്കിൽപോലും (അവരതിനെ പിന്തുടരുകയോ?)

وَمَنْ يُّسْلِمْ وَجْهَهٗۤ اِلَى اللّٰهِ وَهُوَ مُحْسِنٌ فَقَدِ اسْتَمْسَكَ
بِالْعُرْوَةِ الْوُثْقٰى ؕ وَاِلَى اللّٰهِ عَاقِبَةُ الْاُمُوْرِ ﴿٢٢﴾

22. വല്ലവനും സദ്‌വൃത്തനായിക്കൊണ്ട് തന്റെ മുഖത്തെ അല്ലാഹുവിന് സമർപ്പിക്കുന്ന പക്ഷം ഏററവും ഉറപ്പുള്ള പിടികയറിൽ തന്നെയാണ് അവൻ പിടിച്ചിരിക്കുന്നത്. അല്ലാഹുവിങ്കലേക്കാകുന്നു കാര്യങ്ങളുടെ പരിണതി.

وَمَنْ كَفَرَ فَلَا يَحْزُنْكَ كُفْرُهٗ ؕ اِلَيْنَا مَرْجِعُهُمْ فَنُنَبِّئُهُمْ بِمَا
عَمِلُوْا ؕ اِنَّ اللّٰهَ عَلِيْمٌۢ بِذَاتِ الصُّدُوْرِ ﴿٢٣﴾

23. വല്ലവനും അവിശ്വസിച്ചുവെങ്കിൽ അവന്റെ അവിശ്വാസം നിന്നെ ദുഃഖിപ്പിക്കാതിരിക്കട്ടെ. നമ്മുടെ അടുത്തേക്കാണ് അവരുടെ മടക്കം. അപ്പോൾ അവർ പ്രവർത്തിച്ചതിനെപ്പററി നാം അവരെ വിവരമറിയിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഹൃദയങ്ങളിലുള്ളതിനെപ്പററി അറിവുള്ളവനാകുന്നു.

نُمَتِّعُهُمْ قَلِيْلًا ثُمَّ نَضْطَرُّهُمْ اِلٰى عَذَابٍ غَلِيْظٍ ﴿٢٤﴾

24. നാം അവർക്ക് അല്പം സുഖം അനുഭവിപ്പിക്കുന്നു. പിന്നെ കഠിനമായ ശിക്ഷയിലേക്ക് നാം അവരെ തള്ളിവിടുന്നതാണ്.

وَلَئِنْ سَاَلْتَهُمْ مَّنْ خَلَقَ السَّمٰوٰتِ وَالْاَرْضَ لَيَقُوْلُنَّ اللّٰهُ ؕ قُلِ
الْحَمْدُ لِلّٰهِ ؕ بَلْ اَكْثَرُهُمْ لَا يَعْلَمُوْنَ ﴿٢٥﴾

25. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് ആരെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ പറയും; അല്ലാഹുവാണെന്ന്. പറയുക: അല്ലാഹുവിന് സ്തുതി. പക്ഷെ, അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

لِلّٰهِ مَا فِى السَّمٰوٰتِ وَالْاَرْضِ ؕ اِنَّ اللّٰهَ هُوَ الْغَنِىُّ الْحَمِيْدُ ﴿٢٦﴾

26. അല്ലാഹുവിന്റേതാകുന്നു ആകാശങ്ങളിലും ഭൂമിയിലുമുള്ളത്. തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും, സ്തുത്യർഹനുമാകുന്നു.

وَلَوْ اَنَّمَا فِى الْاَرْضِ مِنْ شَجَرَةٍ اَقْلَامٌ وَّالْبَحْرُ يَمُدُّهٗ
مِنْۢ بَعْدِهٖ سَبْعَةُ اَبْحُرٍ مَّا نَفِدَتْ كَلِمٰتُ اللّٰهِ ؕ اِنَّ اللّٰهَ
عَزِيْزٌ حَكِيْمٌ ﴿٢٧﴾

27. ഭൂമിയിലുള്ള വൃക്ഷമെല്ലാം പേനയായിരിക്കുകയും സമുദ്രം മഷിയാവുകയും അതിനു പുറമേ ഏഴു സമുദ്രങ്ങൾ അതിനെ പോഷിപ്പിക്കുകയും ചെയ്താലും അല്ലാഹുവിന്റെ വചനങ്ങൾ എഴുതിത്തീരുകയില്ല. തീർച്ചയായും അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

مَا خَلْقُكُمْ وَلَا بَعْثُكُمْ إِلَّا كَنَفْسٍ وَاحِدَةٍ ۗ إِنَّ اللَّهَ سَمِيعٌ بَصِيرٌ ﴿٢٨﴾

28. നിങ്ങളെ സൃഷ്ടിക്കുന്നതും നിങ്ങളെ പുനർജീവിപ്പിക്കുന്നതും ഒരൊററ വ്യക്തിയെ (സൃഷ്ടിക്കുകയും പുനർജീവിപ്പിക്കുകയും ചെയ്യുന്നതു)പോലെ മാത്രമാകുന്നു.[882] തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുകയും കാണുകയും ചെയ്യുന്നവനത്രെ.

أَلَمْ تَرَ أَنَّ اللَّهَ يُولِجُ اللَّيْلَ فِي النَّهَارِ وَيُولِجُ النَّهَارَ فِي اللَّيْلِ
وَسَخَّرَ الشَّمْسَ وَالْقَمَرَ كُلٌّ يَجْرِي إِلَىٰ أَجَلٍ مُسَمًّى وَأَنَّ اللَّهَ
بِمَا تَعْمَلُونَ خَبِيرٌ ﴿٢٩﴾

29. അല്ലാഹു രാത്രിയെ പകലിൽ പ്രവേശിപ്പിക്കുകയും, പകലിനെ രാത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നു എന്ന് നീ ചിന്തിച്ചു നോക്കിയിട്ടില്ലേ? അവൻ സൂര്യനെയും ചന്ദ്രനെയും അധീനപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എല്ലാം നിർണ്ണിതമായ ഒരവധിവരെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതിനെ പററിയെല്ലാം അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാണെന്നും (നീ ആലോചിച്ചിട്ടില്ലേ?)

ذَٰلِكَ بِأَنَّ اللَّهَ هُوَ الْحَقُّ وَأَنَّ مَا يَدْعُونَ مِنْ دُونِهِ الْبَاطِلُ
وَأَنَّ اللَّهَ هُوَ الْعَلِيُّ الْكَبِيرُ ﴿٣٠﴾

30. അതെന്തുകൊണ്ടെന്നാൽ അല്ലാഹുവാണ് സത്യമായിട്ടുള്ളവൻ. അവന്നു പുറമെ അവർ വിളിച്ചു പ്രാർത്ഥിക്കുന്നതെല്ലാം വ്യർത്ഥമാകുന്നു. അല്ലാഹു തന്നെയാകുന്നു ഉന്നതനും വലിയവനും.

أَلَمْ تَرَ أَنَّ الْفُلْكَ تَجْرِي فِي الْبَحْرِ بِنِعْمَتِ اللَّهِ لِيُرِيَكُمْ مِنْ
آيَاتِهِ ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِكُلِّ صَبَّارٍ شَكُورٍ ﴿٣١﴾

31. കടലിലൂടെ കപ്പലുകൾ സഞ്ചരിക്കുന്നത് അല്ലാഹുവിൻെറ അനുഗ്രഹം നിമിത്തമാണെന്ന് നീ കണ്ടില്ലേ? അവൻെറ ദൃഷ്ടാന്തങ്ങളിൽ ചിലത് നിങ്ങൾക്കു കാണിച്ചു തരാൻ വേണ്ടിയത്രെ അത്. ക്ഷമാശീലരും നന്ദിയുള്ളവരുമായ ഏവർക്കും തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَإِذَا غَشِيَهُمْ مَوْجٌ كَالظُّلَلِ دَعَوُا اللَّهَ مُخْلِصِينَ لَهُ الدِّينَ
فَلَمَّا نَجَّاهُمْ إِلَى الْبَرِّ فَمِنْهُمْ مُقْتَصِدٌ ۚ وَمَا يَجْحَدُ
بِآيَاتِنَا إِلَّا كُلُّ خَتَّارٍ كَفُورٍ ﴿٣٢﴾

32. പർവ്വതങ്ങൾ[883] പോലുള്ള തിരമാല അവരെ മൂടിക്കളഞ്ഞാൽ കീഴ്വണക്കം അല്ലാഹുവിന്നു മാത്രമാക്കിക്കൊണ്ട് അവനോട് അവർ പ്രാർത്ഥിക്കുന്നതാണ്. എന്നാൽ അവരെ അവൻ കരയിലേക്ക് രക്ഷപ്പെടുത്തുമ്പോഴോ അവരിൽ ചിലർ (മാത്രം) മര്യാദ പാലിക്കുന്നവരായിരിക്കും. പരമവഞ്ചകന്മാരും നന്ദികെട്ടവരും ആരെല്ലാമോ അവർ മാത്രമേ നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിക്കുകയുള്ളു.

يَا أَيُّهَا النَّاسُ اتَّقُوا رَبَّكُمْ وَاخْشَوْا يَوْمًا لَا يَجْزِي وَالِدٌ

33. മനുഷ്യരേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുക. ഒരു പിതാവും തൻെറ

882. കോടാനുകോടി മനുഷ്യരെ ഒന്നിച്ച് അല്ലാഹു എങ്ങനെ പുനർജീവിപ്പിക്കുമെന്ന് സംശയിക്കുന്നവരുണ്ടാകാം. എന്നാൽ അല്ലാഹുവെ സംബന്ധിച്ചിടത്തോളം ഒരാളെ സൃഷ്ടിക്കുന്നതും, അനേകായിരം കോടി പേരെ സൃഷ്ടിക്കുന്നതും ഒരുപോലെ പ്രയാസരഹിതമത്രെ.
883. 'ളുലൽ' എന്ന വാക്കിന് പർവ്വതങ്ങൾ എന്നും മേഘങ്ങൾ എന്നും അർത്ഥം നല്കപ്പെട്ടിട്ടുണ്ട്.

عَنْ وَّلَدِهٖ وَلَا مَوْلُودٌ هُوَ جَازٍ عَنْ وَّالِدِهٖ شَيْـًٔا ۚ اِنَّ
وَعْدَ اللّٰهِ حَقٌّ فَلَا تَغُرَّنَّكُمُ الْحَيٰوةُ الدُّنْيَا ۗ
وَلَا يَغُرَّنَّكُمْ بِاللّٰهِ الْغَرُورُ ﴿٣٣﴾

സന്താനത്തിന് പ്രയോജനം ചെയ്യാത്ത, ഒരു സന്തതിയും തൻെറ പിതാവിന് ഒട്ടും പ്രയോജനകാരിയാവാത്ത ഒരു ദിവസത്തെ നിങ്ങൾ ഭയപ്പെടുകയും ചെയ്യുക. തീർച്ചയായും അല്ലാഹുവിൻെറ വാഗ്ദാനം സത്യമാകുന്നു. അതിനാൽ ഐഹികജീവിതം നിങ്ങളെ വഞ്ചിച്ചു കളയാതിരിക്കട്ടെ. പരമവഞ്ചകനായ പിശാചും അല്ലാഹുവിൻെറ കാര്യത്തിൽ നിങ്ങളെ വഞ്ചിച്ചു കളയാതിരിക്കട്ടെ.

اِنَّ اللّٰهَ عِنْدَهٗ عِلْمُ السَّاعَةِ ۚ وَيُنَزِّلُ الْغَيْثَ ۚ وَيَعْلَمُ مَا
فِى الْاَرْحَامِ ۗ وَمَا تَدْرِىْ نَفْسٌ مَّاذَا تَكْسِبُ غَدًا ۗ وَمَا
تَدْرِىْ نَفْسٌۢ بِاَىِّ اَرْضٍ تَمُوْتُ ۗ اِنَّ اللّٰهَ عَلِيْمٌ خَبِيْرٌ ﴿٣٤﴾

34. തീർച്ചയായും അല്ലാഹുവിൻെറ പക്കലാണ് അന്ത്യസമയത്തെപ്പററിയുള്ള അറിവ്. അവൻ മഴ പെയ്യിക്കുന്നു. ഗർഭാശയങ്ങളിലുള്ളത് അവൻ അറിയുകയും ചെയ്യുന്നു.[884] നാളെ താൻ എന്താണ് പ്രവർത്തിക്കുക എന്ന് ഒരാളും അറിയുകയില്ല. താൻ ഏത് നാട്ടിൽ വെച്ചാണ് മരിക്കുക എന്നും ഒരാളും അറിയുകയില്ല. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.




## അദ്ധ്യായം - 32

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيْمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

الٓمّٓ ﴿١﴾

1, 2. അലിഫ്—ലാം—മീം.

تَنْزِيْلُ الْكِتٰبِ لَا رَيْبَ فِيْهِ مِنْ رَّبِّ الْعٰلَمِيْنَ ﴿٢﴾

ഈ ഗ്രന്ഥത്തിൻെറ അവതരണം സർവ്വലോക രക്ഷിതാവിങ്കൽ നിന്നാകുന്നു. ഇതിൽ യാതൊരു സംശയവുമില്ല.

اَمْ يَقُوْلُوْنَ افْتَرٰىهُ ۚ بَلْ هُوَ الْحَقُّ مِنْ رَّبِّكَ لِتُنْذِرَ قَوْمًا مَّا
اَتٰىهُمْ مِّنْ نَّذِيْرٍ مِّنْ قَبْلِكَ لَعَلَّهُمْ يَهْتَدُوْنَ ﴿٣﴾

3. അതല്ല, ഇത് അദ്ദേഹം കെട്ടിച്ചമച്ചു എന്നാണോ അവർ പറയുന്നത്? അല്ല, അത് നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള സത്യമാകുന്നു. നിനക്ക് മുമ്പ് ഒരു താക്കീതുകാരനും വന്നിട്ടില്ലാത്ത[885] ഒരു ജനതയ്ക്ക് നീ താക്കീത് നൽകുവാൻ വേണ്ടിയത്രെ അത്. അവർ സന്മാർഗം പ്രാപിച്ചേക്കാം.

---

884. എവിടെ എപ്പോൾ ഏതളവിൽ മഴ ലഭിക്കുമെന്ന് കൃത്യമായി അറിയാൻ ആർക്കും സാദ്ധ്യമല്ല, അല്ലാഹുവിനല്ലാതെ. ഗർഭാശയത്തിൽ രൂപംകൊള്ളുന്ന ശിശുവെ സംബന്ധിച്ച മുഴുവൻ വിശദാംശങ്ങളും അറിയുന്നതും അല്ലാഹു മാത്രമാകുന്നു.

885. അറബികളിലേക്ക് (അല്ലെങ്കിൽ ഖുറൈശികളിലേക്ക്) മുഹമ്മദ് നബി(സ)ക്ക് മുമ്പ് പ്രവാചകന്മാർ നിയോഗിക്കപ്പെട്ടിട്ടില്ലെന്ന് ഈ വചനവും 'യാസീൻ' 6-ാം വചനവും വ്യക്തമാക്കുന്നു.

اللَّهُ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ وَمَا بَيْنَهُمَا فِي سِتَّةِ أَيَّامٍ ثُمَّ اسْتَوَىٰ عَلَى الْعَرْشِ ۖ مَا لَكُم مِّن دُونِهِ مِن وَلِيٍّ وَلَا شَفِيعٍ ۚ أَفَلَا تَتَذَكَّرُونَ ﴿٤﴾

4. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും ആറു ദിവസങ്ങളിൽ സൃഷ്ടിച്ചവനാകുന്നു അല്ലാഹു. പിന്നീട് അവൻ സിംഹാസനസ്ഥനായി. അവന്നുപുറമെ നിങ്ങൾക്ക് യാതൊരു രക്ഷാധികാരിയും ശുപാർശകനുമില്ല. എന്നിരിക്കെ നിങ്ങൾ ആലോചിച്ച് ഗ്രഹിക്കുന്നില്ലേ?

يُدَبِّرُ الْأَمْرَ مِنَ السَّمَاءِ إِلَى الْأَرْضِ ثُمَّ يَعْرُجُ إِلَيْهِ فِي يَوْمٍ كَانَ مِقْدَارُهُ أَلْفَ سَنَةٍ مِّمَّا تَعُدُّونَ ﴿٥﴾

5. അവൻ ആകാശത്തുനിന്ന് ഭൂമിയിലേക്ക് കാര്യങ്ങൾ നിയന്ത്രിച്ചയക്കുന്നു.[886] പിന്നീട് ഒരു ദിവസം കാര്യം അവങ്കലേക്ക് ഉയർന്നുപോകുന്നു.[887] നിങ്ങൾ കണക്കാക്കുന്ന തരത്തിലുള്ള ആയിരം വർഷമാകുന്നു ആ ദിവസത്തിന്റെ അളവ്.

ذَٰلِكَ عَالِمُ الْغَيْبِ وَالشَّهَادَةِ الْعَزِيزُ الرَّحِيمُ ﴿٦﴾

6. അദൃശ്യവും ദൃശ്യവും അറിയുന്നവനും പ്രതാപിയും കരുണാനിധിയുമാകുന്നു അവൻ.

الَّذِي أَحْسَنَ كُلَّ شَيْءٍ خَلَقَهُ ۖ وَبَدَأَ خَلْقَ الْإِنسَانِ مِن طِينٍ ﴿٧﴾

7. താൻ സൃഷ്ടിച്ച എല്ലാ വസ്തുക്കളെയും വിശിഷ്ടമാക്കിയവനത്രെ അവൻ. മനുഷ്യന്റെ സൃഷ്ടി കളിമണ്ണിൽ നിന്ന് അവൻ ആരംഭിച്ചു.

ثُمَّ جَعَلَ نَسْلَهُ مِن سُلَالَةٍ مِّن مَّاءٍ مَّهِينٍ ﴿٨﴾

8. പിന്നെ അവന്റെ സന്തതിയെ നിസ്സാരമായ ഒരു വെള്ളത്തിന്റെ സത്തിൽ നിന്ന് അവൻ ഉണ്ടാക്കി.

ثُمَّ سَوَّاهُ وَنَفَخَ فِيهِ مِن رُّوحِهِ ۖ وَجَعَلَ لَكُمُ السَّمْعَ وَالْأَبْصَارَ وَالْأَفْئِدَةَ ۚ قَلِيلًا مَّا تَشْكُرُونَ ﴿٩﴾

9. പിന്നെ അവനെ ശരിയായ രൂപത്തിലാക്കുകയും, തന്റെ വകയായുള്ള ആത്മാവ് അവനിൽ ഊതുകയും ചെയ്തു. നിങ്ങൾക്കവൻ കേൾവിയും കാഴ്ചകളും ഹൃദയങ്ങളും ഉണ്ടാക്കിത്തരികയും ചെയ്തു. കുറച്ച് മാത്രമേ നിങ്ങൾ നന്ദി കാണിക്കുന്നുള്ളു.

وَقَالُوا أَإِذَا ضَلَلْنَا فِي الْأَرْضِ أَإِنَّا لَفِي خَلْقٍ جَدِيدٍ ۚ بَلْ هُم بِلِقَاءِ رَبِّهِمْ كَافِرُونَ ﴿١٠﴾

10. അവർ (അവിശ്വാസികൾ) പറഞ്ഞു: ഞങ്ങൾ ഭൂമിയിൽ ലയിച്ച് അപ്രത്യക്ഷരായാൽ പോലും ഞങ്ങൾ പുതുതായി സൃഷ്ടിക്കപ്പെടുമെന്നോ? അല്ല, അവർ തങ്ങളുടെ രക്ഷിതാവിനെ കണ്ടുമുട്ടുന്നതിനെ നിഷേധിക്കുന്നവരാകുന്നു.

قُلْ يَتَوَفَّاكُم مَّلَكُ الْمَوْتِ الَّذِي وُكِّلَ بِكُمْ ثُمَّ إِلَىٰ رَبِّكُمْ تُرْجَعُونَ ﴿١١﴾

11. (നബിയേ,) പറയുക: നിങ്ങളുടെ കാര്യത്തിൽ ഏൽപിക്കപ്പെട്ട മരണത്തിന്റെ മലക്ക് നിങ്ങളെ മരിപ്പിക്കുന്നതാണ്. പിന്നീട് നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് നിങ്ങൾ മടക്കപ്പെടുന്നതുമാണ്.

---

886 ആകാശം മുതൽ ഭൂമിവരെയുള്ള എല്ലാകാര്യവും അവൻ നിയന്ത്രിക്കുന്നു എന്നും അർത്ഥമാകാവുന്നതാണ്.

887 ഒരു കാര്യത്തിലും ആർക്കും ഒരു തീരുമാനാധികാരവും അവശേഷിക്കാത്ത, എല്ലാ അധികാരവും അല്ലാഹുവിൽ മാത്രം നിക്ഷിപ്തമാകുന്ന ന്യായവിധിനാളിനെപ്പറ്റിയാണ് ഇവിടെ പരാമർശിക്കുന്നതെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

وَلَوْ تَرَىٰٓ إِذِ ٱلْمُجْرِمُونَ نَاكِسُوا۟ رُءُوسِهِمْ عِندَ رَبِّهِمْ رَبَّنَآ أَبْصَرْنَا وَسَمِعْنَا فَٱرْجِعْنَا نَعْمَلْ صَـٰلِحًا إِنَّا مُوقِنُونَ ﴿١٢﴾

12. കുററവാളികൾ തങ്ങളുടെ രക്ഷിതാവിൻെറ അടുക്കൽ തല താഴ്ത്തിക്കൊണ്ട്, 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിതാ (നേരിൽ) കാണുകയും കേൾക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ ഞങ്ങളെ നീ തിരിച്ചയച്ചുതരേണമേ. എങ്കിൽ ഞങ്ങൾ നല്ലത് പ്രവർത്തിച്ചുകൊള്ളാം. തീർച്ചയായും ഞങ്ങളിപ്പോൾ ദൃഢവിശ്വാസമുള്ളവരാകുന്നു' എന്ന് പറയുന്ന സന്ദർഭം നീ കാണുകയാണെങ്കിൽ (അതെന്തൊരു കാഴ്ചയായിരിക്കും!)

وَلَوْ شِئْنَا لَـَٔاتَيْنَا كُلَّ نَفْسٍ هُدَىٰهَا وَلَـٰكِنْ حَقَّ ٱلْقَوْلُ مِنِّى لَأَمْلَأَنَّ جَهَنَّمَ مِنَ ٱلْجِنَّةِ وَٱلنَّاسِ أَجْمَعِينَ ﴿١٣﴾

13. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ ഓരോ ആൾക്കും തൻെറ സന്മാർഗം നാം നൽകുമായിരുന്നു. എന്നാൽ, 'ജിന്നുകൾ, മനുഷ്യർ എന്നീ രണ്ടു വിഭാഗത്തെയും കൊണ്ട് ഞാൻ നരകം നിറയ്ക്കുക തന്നെ ചെയ്യും' എന്ന എൻെറ പക്കൽ നിന്നുള്ള വാക്ക് സ്ഥിരപ്പെട്ടുകഴിഞ്ഞിരിക്കുന്നു.[888]

فَذُوقُوا۟ بِمَا نَسِيتُمْ لِقَآءَ يَوْمِكُمْ هَـٰذَآ إِنَّا نَسِينَـٰكُمْ وَذُوقُوا۟ عَذَابَ ٱلْخُلْدِ بِمَا كُنتُمْ تَعْمَلُونَ ﴿١٤﴾

14. ആകയാൽ നിങ്ങളുടെ ഈ ദിവസത്തെ കണ്ടു മുട്ടുന്ന കാര്യം നിങ്ങൾ മറന്നുകളഞ്ഞതിൻെറ ഫലമായി നിങ്ങൾ ശിക്ഷ ആസ്വദിച്ചുകൊള്ളുക. തീർച്ചയായും നിങ്ങളെ നാം മറന്നുകളഞ്ഞിരിക്കുന്നു. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിൻെറ ഫലമായി ശാശ്വതമായ ശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുക.

إِنَّمَا يُؤْمِنُ بِـَٔايَـٰتِنَا ٱلَّذِينَ إِذَا ذُكِّرُوا۟ بِهَا خَرُّوا۟ سُجَّدًا وَسَبَّحُوا۟ بِحَمْدِ رَبِّهِمْ وَهُمْ لَا يَسْتَكْبِرُونَ ۩ ﴿١٥﴾

15. നമ്മുടെ ദൃഷ്ടാന്തങ്ങൾ മുഖേന ഉൽബോധനം നൽകപ്പെട്ടാൽ സാഷ്ടാംഗം പ്രണമിക്കുന്നവരായി വീഴുകയും, തങ്ങളുടെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് പ്രകീർത്തിക്കുകയും ചെയ്യുന്നവർ മാത്രമേ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയുള്ളൂ. അവർ അഹംഭാവം നടിക്കുകയുമില്ല.

تَتَجَافَىٰ جُنُوبُهُمْ عَنِ ٱلْمَضَاجِعِ يَدْعُونَ رَبَّهُمْ خَوْفًا وَطَمَعًا وَمِمَّا رَزَقْنَـٰهُمْ يُنفِقُونَ ﴿١٦﴾

16. ഭയത്തോടും പ്രത്യാശയോടും കൂടി തങ്ങളുടെ രക്ഷിതാവിനോട് പ്രാർത്ഥിക്കുവാനായി, കിടന്നുറങ്ങുന്ന സ്ഥലങ്ങൾ വിട്ട് അവരുടെ പാർശ്വങ്ങൾ അകലുന്നതാണ്.[889] അവർക്ക് നാം നൽകിയതിൽ നിന്ന് അവർ ചെലവഴിക്കുകയും ചെയ്യും.

888. തിന്മ ചെയ്യാനുള്ള പ്രലോഭനത്തെ അതിജീവിച്ചുകൊണ്ട് നന്മ തെരഞ്ഞെടുക്കുന്നതിലാണ് മഹത്വം കുടികൊള്ളുന്നത്. മനുഷ്യർക്കും, ജിന്നുകൾക്കും ഒരുപോലെ ഈ മഹത്വത്തിലെത്താൻ അല്ലാഹു അവസരം നൽകുന്നുണ്ട്. എന്നാൽ ബോധപൂർവ്വം തിന്മ തെരഞ്ഞെടുക്കുന്നവർക്ക് അവർ അർഹിക്കുന്ന ശിക്ഷ നൽകുക എന്നത് അല്ലാഹുവിൻെറ നീതിയുടെ താല്പര്യമത്രെ. അതിനുവേണ്ടിയാണ് അവൻ നരകം ഒരുക്കിയിട്ടുള്ളത്.

889. ലോകം നിദ്രയിൽ ആണ്ടിരിക്കെ അവർ ശയ്യകൾ വിട്ട് പ്രാർത്ഥനാനിരതരായി ഉണർന്നിരിക്കുമെന്നർത്ഥം.

فَلَا تَعْلَمُ نَفْسٌ مَّآ أُخْفِيَ لَهُم مِّن قُرَّةِ أَعْيُنٍ جَزَآءًۢ بِمَا كَانُوا۟ يَعْمَلُونَ ﴿١٧﴾

17. എന്നാൽ അവർ പ്രവർത്തിച്ചിരുന്നതിനുള്ള പ്രതിഫലമായിക്കൊണ്ട് കൺകുളുർപ്പിക്കുന്ന എന്തെല്ലാം കാര്യങ്ങളാണ് അവർക്കുവേണ്ടി രഹസ്യമാക്കിവെക്കപ്പെട്ടിട്ടുള്ളത് എന്ന് ഒരാൾക്കും അറിയാവുന്നതല്ല.

أَفَمَن كَانَ مُؤْمِنًا كَمَن كَانَ فَاسِقًا ۚ لَّا يَسْتَوُۥنَ ﴿١٨﴾

18. അപ്പോൾ വിശ്വാസിയായിക്കഴിഞ്ഞവൻ ധിക്കാരിയായിക്കഴിഞ്ഞവനെപ്പോലെയാണോ? അവർ തുല്യരാവുകയില്ല.

أَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فَلَهُمْ جَنَّٰتُ ٱلْمَأْوَىٰ نُزُلًۢا بِمَا كَانُوا۟ يَعْمَلُونَ ﴿١٩﴾

19. എന്നാൽ വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർക്കാണ് — തങ്ങൾ പ്രവർത്തിച്ചിരുന്നതിന്റെ പേരിൽ ആതിഥ്യമായിക്കൊണ്ട് — താമസിക്കുവാൻ സ്വർഗ്ഗത്തോപ്പുകളുള്ളത്.

وَأَمَّا ٱلَّذِينَ فَسَقُوا۟ فَمَأْوَىٰهُمُ ٱلنَّارُ ۖ كُلَّمَآ أَرَادُوٓا۟ أَن يَخْرُجُوا۟ مِنْهَآ أُعِيدُوا۟ فِيهَا وَقِيلَ لَهُمْ ذُوقُوا۟ عَذَابَ ٱلنَّارِ ٱلَّذِى كُنتُم بِهِۦ تُكَذِّبُونَ ﴿٢٠﴾

20. എന്നാൽ ധിക്കാരം കാണിച്ചവരാരോ അവരുടെ വാസസ്ഥലം നരകമാകുന്നു. അവർ അതിൽ നിന്ന് പുറത്തു കടക്കാൻ ഉദ്ദേശിക്കുമ്പോഴൊക്കെ അതിലേക്ക് തന്നെ അവർ തിരിച്ചയക്കപ്പെടുന്നതാണ്. നിങ്ങൾ നിഷേധിച്ചു തള്ളിക്കളഞ്ഞിരുന്ന ആ നരകത്തിലെ ശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുക എന്ന് അവരോട് പറയപ്പെടുകയും ചെയ്യും.

وَلَنُذِيقَنَّهُم مِّنَ ٱلْعَذَابِ ٱلْأَدْنَىٰ دُونَ ٱلْعَذَابِ ٱلْأَكْبَرِ لَعَلَّهُمْ يَرْجِعُونَ ﴿٢١﴾

21. ഏറ്റവും വലിയ ആ ശിക്ഷ കൂടാതെ (ഐഹികമായ) ചില ചെറിയതരം ശിക്ഷകളും നാം അവരെ ആസ്വദിപ്പിക്കുന്നതാണ്. അവർ ഒരു വേള മടങ്ങിയേക്കാമല്ലോ.

وَمَنْ أَظْلَمُ مِمَّن ذُكِّرَ بِـَٔايَٰتِ رَبِّهِۦ ثُمَّ أَعْرَضَ عَنْهَآ ۚ إِنَّا مِنَ ٱلْمُجْرِمِينَ مُنتَقِمُونَ ﴿٢٢﴾

22. തന്റെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി ഉൽബോധനം നൽകപ്പെട്ടിട്ട് അവയിൽ നിന്ന് തിരിഞ്ഞുകളഞ്ഞവനെക്കാൾ അക്രമിയായി ആരുണ്ട്? തീർച്ചയായും അത്തരം കുറ്റവാളികളുടെ പേരിൽ നാം ശിക്ഷാനടപടിയെടുക്കുന്നതാണ്.

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ فَلَا تَكُن فِى مِرْيَةٍ مِّن لِّقَآئِهِۦ ۖ وَجَعَلْنَٰهُ هُدًى لِّبَنِىٓ إِسْرَٰٓءِيلَ ﴿٢٣﴾

23. തീർച്ചയായും മൂസായ്ക്കു നാം വേദഗ്രന്ഥം നൽകിയിട്ടുണ്ട്. അതിനാൽ അത് കണ്ടെത്തുന്നതിനെ പറ്റി നീ സംശയത്തിലാകരുത്.[890] ഇസ്രാഈൽ സന്തതികൾക്ക് നാം അതിനെ മാർഗദർശകമാക്കുകയും ചെയ്യു.

890. 'ലിഖാഇഹി' എന്നതിലെ 'ഹി' എന്ന സർവ്വനാമത്തിന് 'അതിനെ' എന്നോ 'അദ്ദേഹത്തെ' എന്നോ അർത്ഥമാകാവുന്നതാണ്. അതിനാൽ ഈ വാക്യാംശം പല വിധത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. 'മൂസാ(അ)ക്ക് നാം വേദഗ്രന്ഥം നൽകിയത് പോലെതന്നെയാണ് നിനക്കും നൽകുന്നത്. അതിനാൽ ദിവ്യസന്ദേശം വന്നുകിട്ടുമ്പോൾ അതിനെപറ്റി നിനക്ക് സംശയമുണ്ടാകരുത്' എന്നാണ് ഒരു വ്യാഖ്യാനം. 'അദ്ദേഹത്തെ (മൂസ(അ)യെ) കണ്ടെത്തുമെന്നതിനെപ്പറ്റി നിനക്ക് സംശയമുണ്ടാകരുത്' എന്നാണ് മറ്റൊരു വ്യാഖ്യാനം. 'മിഅ്റാജ്' രാത്രിയിൽ നബി(സ) മൂസാ(അ)യെ കണ്ടെത്തിയതിനെപ്പറ്റിയുള്ള ഹദീസാണ് ഈ വ്യാഖ്യാനത്തിന് ഉപോൽബലകമായി ചൂണ്ടിക്കാണിക്കപ്പെടുന്നത്. 'അദ്ദേഹത്തിന് (മൂസാ(അ)ക്ക്) ദിവ്യസന്ദേശം ലഭിച്ചതിനെപ്പറ്റി നിനക്ക് സംശയമുണ്ടാകരുത്' എന്നും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

وَجَعَلْنَا مِنْهُمْ أَئِمَّةً يَهْدُونَ بِأَمْرِنَا لَمَّا صَبَرُوا ۖ
وَكَانُوا بِآيَاتِنَا يُوقِنُونَ ﴿٢٤﴾

24. അവർ ക്ഷമ കൈക്കൊള്ളുകയും, നമ്മുടെ ദൃഷ്ടാന്തങ്ങളിൽ ദൃഢമായി വിശ്വസിക്കുന്നവരാകുകയും ചെയ്യപ്പോൾ അവരിൽ നിന്ന് നമ്മുടെ കല്പന അനുസരിച്ച് മാർഗദർശനം നൽകുന്ന നേതാക്കളെ നാം ഉണ്ടാക്കുകയും ചെയ്തു.

إِنَّ رَبَّكَ هُوَ يَفْصِلُ بَيْنَهُمْ يَوْمَ الْقِيَامَةِ فِيمَا كَانُوا
فِيهِ يَخْتَلِفُونَ ﴿٢٥﴾

25. അവർ ഭിന്നത പുലർത്തിയിരുന്ന വിഷയങ്ങളിൽ നിന്റെ രക്ഷിതാവ് തന്നെ ഉയിർത്തെഴുന്നേല്പിന്റെ നാളിൽ അവർക്കിടയിൽ തീർപ്പ് കല്പിക്കുന്നതാണ്; തീർച്ച.

أَوَلَمْ يَهْدِ لَهُمْ كَمْ أَهْلَكْنَا مِنْ قَبْلِهِمْ مِنَ الْقُرُونِ
يَمْشُونَ فِي مَسَاكِنِهِمْ ۚ إِنَّ فِي ذَٰلِكَ لَآيَاتٍ ۖ أَفَلَا يَسْمَعُونَ ﴿٢٦﴾

26. ഇവർക്ക് മുമ്പ് എത്രയോ തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട് എന്ന വസ്തുത ഇവർക്ക് നേർവഴി കാണിച്ചില്ലേ? അവരുടെ വാസസ്ഥലങ്ങളിലൂടെ ഇവർ സഞ്ചരിച്ചുകൊണ്ടിരിക്കുന്നല്ലോ. തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്. എന്നിട്ടും ഇവർ കേട്ടു മനസ്സിലാക്കുന്നില്ലേ?

أَوَلَمْ يَرَوْا أَنَّا نَسُوقُ الْمَاءَ إِلَى الْأَرْضِ الْجُرُزِ فَنُخْرِجُ بِهِ
زَرْعًا تَأْكُلُ مِنْهُ أَنْعَامُهُمْ وَأَنْفُسُهُمْ ۖ أَفَلَا يُبْصِرُونَ ﴿٢٧﴾

27. വരണ്ട ഭൂമിയിലേക്ക് നാം വെള്ളം കൊണ്ടുചെല്ലുകയും, അത് മൂലം ഇവരുടെ കാലികൾക്കും ഇവർക്കു തന്നെയും തിന്നാനുള്ള കൃഷി നാം ഉൽപാദിപ്പിക്കുകയും ചെയ്യുന്നു എന്ന് ഇവർ കണ്ടില്ലേ? എന്നിട്ടും ഇവർ കണ്ടറിയുന്നില്ലേ?

وَيَقُولُونَ مَتَىٰ هَٰذَا الْفَتْحُ إِنْ كُنْتُمْ صَادِقِينَ ﴿٢٨﴾

28. അവർ പറയുന്നു: 'എപ്പോഴാണ് ഈ തീരുമാനം? (പറയൂ) നിങ്ങൾ സത്യവാന്മാരാണെങ്കിൽ.'

قُلْ يَوْمَ الْفَتْحِ لَا يَنْفَعُ الَّذِينَ كَفَرُوا إِيمَانُهُمْ وَلَا هُمْ
يُنْظَرُونَ ﴿٢٩﴾

29. (നബിയേ,) പറയുക: അവിശ്വസിച്ചിരുന്ന ആളുകൾക്ക് ആ തീരുമാനത്തിന്റെ ദിവസം തങ്ങൾ വിശ്വസിക്കുന്നതുകൊണ്ട് പ്രയോജനം ഉണ്ടാവുകയില്ല. അവർക്ക് അവധി നൽകപ്പെടുകയുമില്ല.

فَأَعْرِضْ عَنْهُمْ وَانْتَظِرْ إِنَّهُمْ مُنْتَظِرُونَ ﴿٣٠﴾

30. അതിനാൽ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുകയും കാത്തിരിക്കുകയും ചെയ്യുക. തീർച്ചയായും അവർ കാത്തിരിക്കുന്നവരാണല്ലോ.




**അദ്ധ്യായം - 33**

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يَٰٓأَيُّهَا ٱلنَّبِيُّ ٱتَّقِ ٱللَّهَ وَلَا تُطِعِ ٱلْكَٰفِرِينَ وَٱلْمُنَٰفِقِينَ ۗ إِنَّ
ٱللَّهَ كَانَ عَلِيمًا حَكِيمًا ١

1. (നബിയേ,) നീ അല്ലാഹുവെ സൂക്ഷിക്കുക. സത്യനിഷേധികളെയും കപടവിശ്വാസികളെയും അനുസരിക്കാതിരിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

وَٱتَّبِعْ مَا يُوحَىٰٓ إِلَيْكَ مِن رَّبِّكَ ۚ
إِنَّ ٱللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ٢

2. നിനക്ക് നിന്റെ രക്ഷിതാവിങ്കൽ നിന്ന് ബോധനം നല്കപ്പെടുന്നതിനെ പിൻതുടരുകയും ചെയ്യുക. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَتَوَكَّلْ عَلَى ٱللَّهِ ۚ وَكَفَىٰ بِٱللَّهِ وَكِيلًا ٣

3. അല്ലാഹുവെ നീ ഭരമേൽപ്പിക്കുകയും ചെയ്യുക. കൈകാര്യകർത്താവായി അല്ലാഹു തന്നെ മതി.

مَّا جَعَلَ ٱللَّهُ لِرَجُلٍ مِّن قَلْبَيْنِ فِى جَوْفِهِۦ ۚ وَمَا جَعَلَ
أَزْوَٰجَكُمُ ٱلَّٰٓـِٔى تُظَٰهِرُونَ مِنْهُنَّ أُمَّهَٰتِكُمْ ۚ وَمَا جَعَلَ أَدْعِيَآءَكُمْ
أَبْنَآءَكُمْ ۚ ذَٰلِكُمْ قَوْلُكُم بِأَفْوَٰهِكُمْ ۖ وَٱللَّهُ يَقُولُ ٱلْحَقَّ وَهُوَ

4. യാതൊരു മനുഷ്യന്നും അവന്റെ ഉള്ളിൽ അല്ലാഹു രണ്ടു ഹൃദയങ്ങളുണ്ടാക്കിയിട്ടില്ല.[891] നിങ്ങൾ നിങ്ങളുടെ മാതാക്കളെപ്പോലെയായി പ്രഖ്യാപിക്കുന്ന നിങ്ങളുടെ ഭാര്യമാരെ അവൻ നിങ്ങളുടെ മാതാക്കളാക്കിയിട്ടുമില്ല.[892] നിങ്ങളിലേക്ക് ചേർത്തു വിളിക്കപ്പെടുന്ന നിങ്ങളുടെ ദത്തുപുത്രൻമാരെ അവൻ നിങ്ങളുടെ പുത്രൻമാരാക്കിയിട്ടുമില്ല.[893] അതൊക്കെ നിങ്ങളുടെ വായ്

* മദീനയിലെ യഹൂദഗോത്രങ്ങളുടെ പിന്തുണയോടെ ഖുറൈശികളും മററു ചില അറേബ്യൻ ഗോത്രങ്ങളും സംഘടിതരായി മദീനയിലെ മുസ്ലിംകളെ ആക്രമിക്കാൻ വന്ന സംഭവത്തെപ്പററി പരാമർശിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേർ നൽകപ്പെട്ടത്.

891. ഒരാൾക്കും മനഃസാക്ഷിയെ വഞ്ചിക്കാതെ പരസ്പര വിരുദ്ധമായ നിലപാടുകൾ സ്വീകരിക്കുവാൻ കഴിയില്ലെന്ന് സൂചന.

892. ഭാര്യയോട് 'നീ എന്നെ സംബന്ധിച്ചിടത്തോളം എന്റെ മാതാവിന് തുല്യമാകുന്നു' എന്ന് പ്രഖ്യാപിച്ചുകൊണ്ട് അവളുമായുള്ള ദാമ്പത്യ ബന്ധങ്ങൾ അവസാനിപ്പിക്കുന്ന ഒരു സമ്പ്രദായം അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്നു. ഇതിനാണ് 'ളിഹാർ' എന്നു പറയുന്നത്. 'ളിഹാർ' ചെയ്യപ്പെടുന്ന സ്ത്രീ സാങ്കേതികമായി വിവാഹമുക്തയായിരുന്നില്ല. അവൾക്ക് വേറെ വിവാഹം കഴിക്കാൻ അവകാശം നൽകിയിരുന്നുമില്ല. ഇസ്ലാം ഈ സ്ത്രീപീഡന സമ്പ്രദായം അവസാനിപ്പിച്ചു.

893. കുഞ്ഞുങ്ങളെ ദത്തെടുക്കുന്നതിന് ഇസ്ലാം എതിരല്ല. അനാഥരും, അഗതികളുമായ കുട്ടികൾക്ക് സംരക്ഷണം നൽകുന്നത് മഹത്തായ പുണ്യകർമ്മമായി തന്നെയാണ് ഇസ്ലാം പരിഗണിക്കുന്നത്. പക്ഷെ ദത്തെടുക്കപ്പെടുന്ന വ്യക്തി ദത്തുപുത്രൻ മാത്രമാണ്, സ്വന്തം പുത്രനല്ല. ദത്തെടുത്ത വ്യക്തി അവന്റെ സംരക്ഷകൻ മാത്രമാണ്, സാക്ഷാൽ പിതാവല്ല. പിതൃപുത്രബന്ധത്തിന്റെ എല്ലാ മാനങ്ങളും ആ ബന്ധത്തിനില്ല. സംരക്ഷണത്തിന്റെ അടിസ്ഥാനത്തിൽ മാത്രം രൂപം കൊള്ളുന്ന ബന്ധത്തെ രക്തബന്ധത്തിന്റെ സ്ഥാനത്തേക്ക് ഉയർത്തുന്നത് കുടുംബപരവും സാമൂഹ്യവുമായ പല പ്രശ്നങ്ങൾക്കും വഴിയൊരുക്കും.

يَهْدِي السَّبِيلَ ﴿٤﴾

കൊണ്ടു നിങ്ങൾ പറയുന്ന വാക്ക് മാത്രമാകുന്നു. അല്ലാഹു സത്യം പറയുന്നു. അവൻ നേർവഴി കാണിച്ചു തരികയും ചെയ്യുന്നു.

ادْعُوهُمْ لِآبَائِهِمْ هُوَ أَقْسَطُ عِندَ اللَّهِ ۚ فَإِن لَّمْ تَعْلَمُوا
آبَاءَهُمْ فَإِخْوَانُكُمْ فِي الدِّينِ وَمَوَالِيكُمْ ۚ وَلَيْسَ عَلَيْكُمْ
جُنَاحٌ فِيمَا أَخْطَأْتُم بِهِ وَلَٰكِن مَّا تَعَمَّدَتْ قُلُوبُكُمْ ۚ وَكَانَ
اللَّهُ غَفُورًا رَّحِيمًا ﴿٥﴾

5. നിങ്ങൾ അവരെ (ദത്തുപുത്രന്മാരെ) അവരുടെ പിതാക്കളിലേക്ക് ചേർത്തു വിളിക്കുക. അതാണ് അല്ലാഹുവിന്റെ അടുക്കൽ ഏററവും നീതിപൂർവ്വകമായിട്ടുള്ളത്. ഇനി അവരുടെ പിതാക്കളെ നിങ്ങൾ അറിയില്ലെങ്കിൽ അവർ മതത്തിൽ നിങ്ങളുടെ സഹോദരങ്ങളും മിത്രങ്ങളുമാകുന്നു.[894] അബദ്ധവശാൽ നിങ്ങൾ ചെയ്തുപോയതിൽ നിങ്ങൾക്ക് കുററമില്ല.[895] പക്ഷെ നിങ്ങളുടെ ഹൃദയങ്ങൾ അറിഞ്ഞുംകൊണ്ട് ചെയ്തത് (കുററകരമാകുന്നു.) അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

النَّبِيُّ أَوْلَىٰ بِالْمُؤْمِنِينَ مِنْ أَنفُسِهِمْ ۖ وَأَزْوَاجُهُ أُمَّهَاتُهُمْ ۗ
وَأُولُو الْأَرْحَامِ بَعْضُهُمْ أَوْلَىٰ بِبَعْضٍ فِي كِتَابِ اللَّهِ مِنَ
الْمُؤْمِنِينَ وَالْمُهَاجِرِينَ إِلَّا أَن تَفْعَلُوا إِلَىٰ أَوْلِيَائِكُم مَّعْرُوفًا ۚ
كَانَ ذَٰلِكَ فِي الْكِتَابِ مَسْطُورًا ﴿٦﴾

6. പ്രവാചകൻ സത്യവിശ്വാസികൾക്ക് സ്വദേഹങ്ങളെക്കാളും അടുത്ത ആളാകുന്നു. അദ്ദേഹത്തിന്റെ ഭാര്യമാർ അവരുടെ മാതാക്കളുമാകുന്നു.[896] രക്തബന്ധമുള്ളവർ അന്യോന്യം അല്ലാഹുവിന്റെ നിയമത്തിൽ മററു വിശ്വാസികളെക്കാളും മുഹാജിറുകളെക്കാളും കൂടുതൽ അടുപ്പമുള്ളവരാകുന്നു.[897] നിങ്ങൾ നിങ്ങളുടെ മിത്രങ്ങൾക്ക് വല്ല ഉപകാരവും ചെയ്യുന്നുവെങ്കിൽ അത് ഇതിൽ നിന്ന് ഒഴിവാകുന്നു. അത് വേദഗ്രന്ഥത്തിൽ രേഖപ്പെടുത്തപ്പെട്ടതാകുന്നു.

وَإِذْ أَخَذْنَا مِنَ النَّبِيِّينَ مِيثَاقَهُمْ وَمِنكَ وَمِن نُّوحٍ وَإِبْرَاهِيمَ
وَمُوسَىٰ وَعِيسَى ابْنِ مَرْيَمَ ۖ وَأَخَذْنَا مِنْهُم مِّيثَاقًا غَلِيظًا ﴿٧﴾

7. പ്രവാചകന്മാരിൽ നിന്ന് തങ്ങളുടെ കരാർ നാം വാങ്ങിയ സന്ദർഭം (ശ്രദ്ധേയമാണ്). നിന്റെ പക്കൽ നിന്നും നൂഹ്, ഇബ്രാഹീം, മൂസാ, മർയമിന്റെ മകൻ ഈസാ എന്നിവരിൽ നിന്നും (നാം കരാറു വാങ്ങിയ സന്ദർഭം). ഗൗരവമുള്ള ഒരു കരാറാണ് അവരിൽ നിന്നെല്ലാം നാം വാങ്ങിയത്.

لِّيَسْأَلَ الصَّادِقِينَ عَن صِدْقِهِمْ ۚ وَأَعَدَّ لِلْكَافِرِينَ عَذَابًا أَلِيمًا ﴿٨﴾

8. അവന് സത്യവാന്മാരോട് അവരുടെ സത്യസന്ധതയെപ്പററി ചോദിക്കുവാൻ വേണ്ടിയത്രെ അത്. സത്യനിഷേധികൾക്ക് അവൻ വേദനയേറിയ ശിക്ഷ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.

---

894. പിതാവ് അറിയപ്പെട്ടാലും ഇല്ലെങ്കിലും ഒരു സത്യവിശ്വാസിയുടെ പദവിക്ക് വ്യത്യാസമൊന്നുമില്ല. അയാളെ സഹോദരനായി, ആദർശബന്ധുവായി പരിഗണിക്കുക എന്നതത്രെ സത്യവിശ്വാസികളുടെ ബാദ്ധ്യത. 'മവാലീ' എന്ന പദത്തിന് ബന്ധുക്കൾ അഥവാ മിത്രങ്ങൾ എന്നും, അടിമത്വത്തിൽ നിന്ന് മോചിതരായവർ എന്നും അർത്ഥമാകാവുന്നതാണ്.
895. നബി(സ)യുടെ ദത്തുപുത്രനായ സൈദിനെ ചിലർ മുഹമ്മദിന്റെ മകൻ സൈദ് എന്ന് വിളിക്കാറുണ്ടായിരുന്നു. ഇത്പോലെ സ്വന്തം പിതാക്കളല്ലാത്തവരിലേക്ക് ആരെയെങ്കിലും ചേർത്തുവിളിക്കുന്നത് ഇസ്ലാം നിരോധിച്ചിരിക്കുന്നു. അബദ്ധവശാൽ അങ്ങനെ വിളിച്ചുപോയാൽ കുററമില്ല.
896. സത്യവിശ്വാസികളുടെ മാതാക്കൾ എന്ന സ്ഥാനമാണ് പ്രവാചകപത്നിമാർക്ക് ഇസ്ലാം നൽകിയിട്ടുള്ളത്.
897. മദീനാജീവിതത്തിന്റെ ആദ്യഘട്ടത്തിൽ സത്യവിശ്വാസികളിൽ ഈരണ്ടുപേർ തമ്മിൽ നബി(സ) പ്രത്യേക സാഹോദര്യബന്ധം സ്ഥാപിക്കുകയും അവരിൽ ഒരാൾ മരിച്ചാൽ അയാളുടെ സ്വത്തിൽ അപരന് അനന്തരാവകാശം നൽകുകയും ചെയ്തിരുന്നു. പിന്നീട് അനന്തരാവകാശനിയമങ്ങൾ വിശദീകരിക്കുന്ന ഖുർആൻ വചനങ്ങളിലൂടെ അനന്തരാവകാശം അടുത്ത ബന്ധുക്കൾക്ക് മാത്രമായി നിശ്ചയിക്കപ്പെട്ടു. ഈ വചനത്തിന് പുറമെ അൻഫാൽ 75–ാം വചനത്തിലും രക്തബന്ധത്തിന് മുൻഗണന നൽകാൻ നിർദ്ദേശമുണ്ട്.

يَا أَيُّهَا الَّذِينَ آمَنُوا اذْكُرُوا نِعْمَةَ اللَّهِ عَلَيْكُمْ إِذْ جَاءَتْكُمْ جُنُودٌ
فَأَرْسَلْنَا عَلَيْهِمْ رِيحًا وَجُنُودًا لَمْ تَرَوْهَا ۚ وَكَانَ اللَّهُ بِمَا تَعْمَلُونَ
بَصِيرًا ⑨

9. സത്യവിശ്വാസികളെ, നിങ്ങളുടെ അടുത്ത് കുറെ സൈന്യങ്ങൾ വരികയും, അപ്പോൾ അവരുടെ നേരെ നാം ഒരു കാററും, നിങ്ങൾ കാണാത്ത സൈന്യങ്ങളെയും അയക്കുകയും ചെയ്ത സന്ദർഭത്തിൽ അല്ലാഹു നിങ്ങൾക്ക് ചെയ്തുതന്ന അനുഗ്രഹം നിങ്ങൾ ഓർമ്മിക്കുക.[898] അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനാകുന്നു.

إِذْ جَاءُوكُمْ مِنْ فَوْقِكُمْ وَمِنْ أَسْفَلَ مِنْكُمْ وَإِذْ زَاغَتِ
الْأَبْصَارُ وَبَلَغَتِ الْقُلُوبُ الْحَنَاجِرَ وَتَظُنُّونَ بِاللَّهِ
الظُّنُونَا ⑩

10. നിങ്ങളുടെ മുകൾഭാഗത്തു കൂടിയും നിങ്ങളുടെ താഴ്ഭാഗത്തു കൂടിയും അവർ നിങ്ങളുടെ അടുക്കൽ വന്ന സന്ദർഭം. ദൃഷ്ടികൾ തെന്നിപ്പോവുകയും, ഹൃദയങ്ങൾ തൊണ്ടകളിലെത്തുകയും, നിങ്ങൾ അല്ലാഹുവെപ്പററി പല ധാരണകളും ധരിച്ചുപോവുകയും ചെയ്തിരുന്ന സന്ദർഭം.[899]

هُنَالِكَ ابْتُلِيَ الْمُؤْمِنُونَ وَزُلْزِلُوا زِلْزَالًا شَدِيدًا ⑪

11. അവിടെവെച്ച് വിശ്വാസികൾ പരീക്ഷിക്കപ്പെടുകയും, അവർ കിടുകിടെ വിറപ്പിക്കപ്പെടുകയും ചെയ്തു.

وَإِذْ يَقُولُ الْمُنَافِقُونَ وَالَّذِينَ فِي قُلُوبِهِمْ مَرَضٌ مَا وَعَدَنَا
اللَّهُ وَرَسُولُهُ إِلَّا غُرُورًا ⑫

12. നമ്മോട് അല്ലാഹുവും അവൻെറ ദൂതനും വാഗ്ദാനം ചെയ്തത് വഞ്ചന മാത്രമാണെന്ന് കപട വിശ്വാസികളും ഹൃദയങ്ങളിൽ രോഗമുള്ളവരും പറയുകയും ചെയ്തിരുന്ന സന്ദർഭം.

وَإِذْ قَالَتْ طَائِفَةٌ مِنْهُمْ يَا أَهْلَ يَثْرِبَ لَا مُقَامَ لَكُمْ
فَارْجِعُوا ۚ وَيَسْتَأْذِنُ فَرِيقٌ مِنْهُمُ النَّبِيَّ يَقُولُونَ إِنَّ
بُيُوتَنَا عَوْرَةٌ وَمَا هِيَ بِعَوْرَةٍ ۖ إِنْ يُرِيدُونَ إِلَّا فِرَارًا ⑬

13. 'യഥ്രിബുകാരേ![900] നിങ്ങൾക്കു നിൽക്കക്കള്ളിയില്ല. അതിനാൽ നിങ്ങൾ മടങ്ങിക്കളയൂ' എന്ന് അവരിൽ ഒരു വിഭാഗം പറയുകയും ചെയ്ത സന്ദർഭം.[901] ഞങ്ങളുടെ വീടുകൾ ഭദ്രതയില്ലാത്ത താകുന്നു എന്ന് പറഞ്ഞുകൊണ്ട് അവരിൽ ഒരു വിഭാഗം (യുദ്ധരംഗം വിട്ടുപോകാൻ) നബിയോട് അനുവാദം തേടുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ അവ ഭദ്രയില്ലാത്തതല്ല. അവർ ഓടിക്കളയാൻ ഉദ്ദേശിക്കുന്നുവെന്ന് മാത്രം.

وَلَوْ دُخِلَتْ عَلَيْهِمْ مِنْ أَقْطَارِهَا ثُمَّ سُئِلُوا الْفِتْنَةَ

14. അതിൻെറ (മദീനയുടെ) വിവിധ ഭാഗങ്ങളിലൂടെ (ശത്രുക്കൾ) അവരുടെ അടുത്ത് കടന്നു ചെല്ലുകയും, എന്നിട്ട് (മുസ്ലിംകൾക്കെതിരിൽ) കുഴപ്പമുണ്ടാക്കാൻ അവരോട് ആവശ്യപ്പെടു

898. ഹിജ്റ 5–ാം വർഷത്തിൽ ഖുറൈശികളും സഖ്യകക്ഷികളും ചേർന്ന് 10000 പേർ വരുന്ന ഒരു വൻസൈന്യം മദീന വളഞ്ഞ് മുസ്ലിംകളെ ഉന്മൂലനം ചെയ്യാൻ ശ്രമിച്ച സംഭവത്തെപ്പററിയാണ് സൂചന. അഹ്സാബ് യുദ്ധം എന്ന പേരിലും ഖൻദഖ് യുദ്ധം എന്ന പേരിലും ഈ സംഭവം അറിയപ്പെടുന്നു.
899. അല്ലാഹു തങ്ങളെ കയ്യൊഴിച്ചുകളയുമോ എന്ന് ആശങ്കിച്ചുപോകാൻ മാത്രം സംഭ്രമം ജനിപ്പിക്കുന്നതായിരുന്നു പരീക്ഷണത്തിൻെറ കാഠിന്യം.
900. നബി(സ)യുടെ ആഗമനത്തിന് മുമ്പ് മദീനയുടെ പേര് യഥ്രിബ് എന്നായിരുന്നു.
901. ശത്രുക്കളുടെ ആഗമനവിവരമറിഞ്ഞപ്പോൾ മുസ്ലിംകൾ മദീനയ്ക്ക് ചുററും കിടങ്ങ് (ഖൻദഖ്) കുഴിച്ചു. അതും മറികടന്ന് ശത്രുക്കൾ മദീനയിൽ പ്രവേശിക്കുന്ന പക്ഷം അവരെ നേരിടാൻ വേണ്ടി പട്ടണത്തിനും കിടങ്ങിനുമിടക്കുള്ള ഒഴിഞ്ഞ സ്ഥലത്ത് സമരസജ്ജരായി തമ്പടിച്ചിരിക്കുകയായിരുന്നു മുസ്ലിംകൾ. തക്കസമയം മുസ്ലിംകൾക്കിടയിൽ ഭീതി പരത്താൻ വേണ്ടി പലതരം കള്ളത്തരങ്ങൾ കാണിച്ച കപട വിശ്വാസികളെപ്പററിയാണ് ഇവിടെ പരാമർശിക്കുന്നത്.

لَآتَوْهَا وَمَا تَلَبَّثُوا بِهَا إِلَّا يَسِيرًا ﴿١٤﴾

കയുമാണെങ്കിൽ അവരത് ചെയ്തുകൊടുക്കുന്നതാണ്. അവരതിന് താമസം വരുത്തുകയുമില്ല. കുറച്ചു മാത്രമല്ലാതെ.

وَلَقَدْ كَانُوا عَاهَدُوا اللَّهَ مِن قَبْلُ لَا يُوَلُّونَ الْأَدْبَارَ ۚ وَكَانَ
عَهْدُ اللَّهِ مَسْئُولًا ﴿١٥﴾

15. തങ്ങൾ പിന്തിരിഞ്ഞു പോകുകയില്ലെന്ന് മുമ്പ് അവർ അല്ലാഹുവോട് ഉടമ്പടി ചെയ്തിട്ടുണ്ടായിരുന്നു. അല്ലാഹുവിന്റെ ഉടമ്പടി ചോദ്യം ചെയ്യപ്പെടുന്നതാണ്.

قُل لَّن يَنفَعَكُمُ الْفِرَارُ إِن فَرَرْتُم مِّنَ الْمَوْتِ أَوِ الْقَتْلِ وَإِذًا
لَّا تُمَتَّعُونَ إِلَّا قَلِيلًا ﴿١٦﴾

16. (നബിയേ,) പറയുക: മരണത്തിൽ നിന്നോ കൊലയിൽ നിന്നോ നിങ്ങൾ ഓടിക്കളയുകയാണെങ്കിൽ ആ ഓട്ടം നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല. അങ്ങനെ (ഓടി രക്ഷപ്പെട്ടാലും) അല്പമല്ലാതെ നിങ്ങൾക്ക് ജീവിതസുഖം നൽകപ്പെടുകയില്ല.

قُلْ مَن ذَا الَّذِي يَعْصِمُكُم مِّنَ اللَّهِ إِنْ أَرَادَ بِكُمْ سُوءًا أَوْ أَرَادَ
بِكُمْ رَحْمَةً ۚ وَلَا يَجِدُونَ لَهُم مِّن دُونِ
اللَّهِ وَلِيًّا وَلَا نَصِيرًا ﴿١٧﴾

17. പറയുക: അല്ലാഹു നിങ്ങൾക്ക് വല്ല ദോഷവും വരുത്താൻ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ — അഥവാ അവൻ നിങ്ങൾക്ക് വല്ല കാരുണ്യവും നൽകാൻ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ — അല്ലാഹുവിൽ നിന്ന് നിങ്ങളെ കാത്തുരക്ഷിക്കാൻ ആരാണുള്ളത്? തങ്ങൾക്ക് അല്ലാഹുവിനു പുറമെ യാതൊരു രക്ഷാധികാരിയേയും സഹായിയേയും അവർ കണ്ടെത്തുകയില്ല.

قَدْ يَعْلَمُ اللَّهُ الْمُعَوِّقِينَ مِنكُمْ وَالْقَائِلِينَ لِإِخْوَانِهِمْ هَلُمَّ إِلَيْنَا ۖ
وَلَا يَأْتُونَ الْبَأْسَ إِلَّا قَلِيلًا ﴿١٨﴾

18. നിങ്ങളുടെ കൂട്ടത്തിലുള്ള 'മുടക്കി'കളെയും[902] തങ്ങളുടെ സഹോദരങ്ങളോട് 'ഞങ്ങളുടെ അടുത്തേക്ക് വരൂ' എന്ന് പറയുന്നവരെയും[903] അല്ലാഹു അറിയുന്നുണ്ട്. ചുരുക്കത്തിലല്ലാതെ അവർ യുദ്ധത്തിന് ചെല്ലുകയില്ല.

أَشِحَّةً عَلَيْكُمْ ۖ فَإِذَا جَاءَ الْخَوْفُ رَأَيْتَهُمْ يَنظُرُونَ إِلَيْكَ
تَدُورُ أَعْيُنُهُمْ كَالَّذِي يُغْشَىٰ عَلَيْهِ مِنَ الْمَوْتِ ۖ فَإِذَا ذَهَبَ
الْخَوْفُ سَلَقُوكُم بِأَلْسِنَةٍ حِدَادٍ أَشِحَّةً عَلَى الْخَيْرِ ۚ أُولَٰئِكَ

19. നിങ്ങൾക്കെതിരിൽ പിശുക്ക് കാണിക്കുന്നവരായിരിക്കും അവർ. അങ്ങനെ (യുദ്ധ) ഭയം വന്നാൽ അവർ നിന്നെ ഉററുനോക്കുന്നതായി നിനക്ക് കാണാം. മരണവെപ്രാളം കാണിക്കുന്ന ഒരാളെപ്പോലെ അവരുടെ കണ്ണുകൾ കറങ്ങിക്കൊണ്ടിരിക്കും. എന്നാൽ (യുദ്ധ) ഭയം നീങ്ങിപ്പോയാലോ, ധനത്തിൽ ദുർമോഹം പൂണ്ടവരായിക്കൊണ്ട് മൂർച്ചയേറിയ നാവുകൾ കൊണ്ട് അവർ നിങ്ങളെ കുത്തിപ്പറയുകയും ചെയ്യും.[904] അത്തരക്കാർ വിശ്വസിച്ചിട്ടില്ല അതിനാൽ അല്ലാ

902. റസൂലി(സ)ന് പിന്തുണ നൽകിക്കൊണ്ടിരുന്നവരെ പിന്തിരിപ്പിക്കാൻ ശ്രമിച്ച കപടവിശ്വാസികളെ പററിയാണ് പരാമർശം.
903. അബ്ദുല്ലാഹിബ്നു ഉബയ്യിനെപ്പോലുള്ള കപടന്മാർ ഖന്തക് യുദ്ധരംഗത്ത് നിന്ന് പലരെയും മദീനയിലേക്ക് തിരിച്ചുവിളിച്ചുകൊണ്ട് നബി(സ)ക്കുള്ള പിന്തുണ കുറക്കാൻ ശ്രമിക്കുകയായിരുന്നു.
904. യുദ്ധം മുസ്ലിംകൾക്ക് അനുകൂലമായി കലാശിച്ചാൽ ഉടനെ കപടന്മാർ യുദ്ധാർജിത സ്വത്തിൽ അവകാശവാദം ഉന്നയിച്ചുകൊണ്ട് രംഗത്ത് വരുമായിരുന്നു. അവർക്ക് ഒന്നും നൽകിയില്ലെങ്കിൽ രൂക്ഷമായ സ്വരത്തിൽ അവർ നബി(സ)യെയും സഹാബികളെയും അധിക്ഷേപിക്കുകയും ചെയ്യുമായിരുന്നു.

لَمْ يُؤْمِنُوا فَأَحْبَطَ اللَّهُ أَعْمَالَهُمْ ۚ وَكَانَ ذَٰلِكَ عَلَى اللَّهِ يَسِيرًا ﴿١٩﴾

ഹു അവരുടെ കർമ്മങ്ങൾ നിഷ്ഫലമാക്കിയിരിക്കുന്നു. അത് അല്ലാഹുവെ സംബന്ധിച്ചേടത്തോളം നിസ്സാരമായ ഒരു കാര്യമാകുന്നു.

يَحْسَبُونَ الْأَحْزَابَ لَمْ يَذْهَبُوا ۖ وَإِن يَأْتِ الْأَحْزَابُ يَوَدُّوا
لَوْ أَنَّهُم بَادُونَ فِي الْأَعْرَابِ يَسْأَلُونَ عَنْ أَنبَائِكُمْ ۖ
وَلَوْ كَانُوا فِيكُم مَّا قَاتَلُوا إِلَّا قَلِيلًا ﴿٢٠﴾

20. സംഘടിതകക്ഷികൾ പോയിക്കഴിഞ്ഞിട്ടില്ലെന്നാണ് അവർ (കപടന്മാർ) വിചാരിക്കുന്നത്.[905] സംഘടിതകക്ഷികൾ(ഇനിയും) വരുകയാണെങ്കിലോ, (യുദ്ധത്തിൽ പങ്കെടുക്കാതെ) നിങ്ങളുടെ വിവരങ്ങൾ അന്വേഷിച്ചറിഞ്ഞുകൊണ്ട് ഗ്രാമീണ അറബികളുടെ കൂടെ മരുഭൂവാസികളായി കഴിഞ്ഞിരുന്നെങ്കിൽ എന്നായിരിക്കും അവർ (കപടന്മാർ) കൊതിക്കുന്നത്.[906] അവർ നിങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്നാലും ചുരുക്കത്തിലല്ലാതെ അവർ യുദ്ധം ചെയ്യുകയില്ല.

لَّقَدْ كَانَ لَكُمْ فِي رَسُولِ اللَّهِ أُسْوَةٌ حَسَنَةٌ لِّمَن كَانَ يَرْجُو
اللَّهَ وَالْيَوْمَ الْآخِرَ وَذَكَرَ اللَّهَ كَثِيرًا ﴿٢١﴾

21. തീർച്ചയായും നിങ്ങൾക്ക് അല്ലാഹുവിന്റെ ദൂതനിൽ ഉത്തമമായ മാതൃകയുണ്ട്. അതായത് അല്ലാഹുവെയും അന്ത്യദിനത്തെയും പ്രതീക്ഷിച്ചു കൊണ്ടിരിക്കുകയും, അല്ലാഹുവെ ധാരാളമായി ഓർമ്മിക്കുകയും ചെയ്യുവരുന്നവർക്ക്.

وَلَمَّا رَأَى الْمُؤْمِنُونَ الْأَحْزَابَ قَالُوا هَٰذَا مَا وَعَدَنَا اللَّهُ
وَرَسُولُهُ وَصَدَقَ اللَّهُ وَرَسُولُهُ ۚ وَمَا زَادَهُمْ إِلَّا إِيمَانًا
وَتَسْلِيمًا ﴿٢٢﴾

22. സത്യവിശ്വാസികൾ സംഘടിതകക്ഷികളെ കണ്ടപ്പോൾ ഇപ്രകാരം പറഞ്ഞു: ഇത് അല്ലാഹുവും അവന്റെ ദൂതനും ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളതാകുന്നു. അല്ലാഹുവും അവന്റെ ദൂതനും സത്യമാണ് പറഞ്ഞിട്ടുള്ളത്. അതവർക്ക് വിശ്വാസവും അർപ്പണവും വർദ്ധിപ്പിക്കുക മാത്രമേ ചെയ്തുള്ളൂ.

مِّنَ الْمُؤْمِنِينَ رِجَالٌ صَدَقُوا مَا عَاهَدُوا اللَّهَ عَلَيْهِ ۖ فَمِنْهُم
مَّن قَضَىٰ نَحْبَهُ وَمِنْهُم مَّن يَنتَظِرُ ۖ وَمَا بَدَّلُوا تَبْدِيلًا ﴿٢٣﴾

23. സത്യവിശ്വാസികളുടെ കൂട്ടത്തിൽ ചില പുരുഷന്മാരുണ്ട്. ഏതൊരു കാര്യത്തിൽ അല്ലാഹുവോട് അവർ ഉടമ്പടി ചെയ്തുവോ, അതിൽ അവർ സത്യസന്ധത പുലർത്തി. അങ്ങനെ അവരിൽ ചിലർ (രക്ത സാക്ഷിത്വത്തിലൂടെ) തങ്ങളുടെ പ്രതിജ്ഞ നിറവേററി. അവരിൽ ചിലർ (അത്) കാത്തിരിക്കുന്നു. അവർ (ഉടമ്പടിക്ക്) യാതൊരുവിധ മാററവും വരുത്തിയിട്ടില്ല.

لِّيَجْزِيَ اللَّهُ الصَّادِقِينَ بِصِدْقِهِمْ وَيُعَذِّبَ الْمُنَافِقِينَ

24. സത്യവാന്മാർക്ക് തങ്ങളുടെ സത്യസന്ധതയ്ക്കുള്ള പ്രതിഫലം അല്ലാഹു നൽകുവാൻ വേണ്ടി. അവൻ ഉദ്ദേശിക്കുന്നപക്ഷം കപടവിശ്വാസികളെ ശിക്ഷിക്കുകയോ, അല്ലെങ്കിൽ അവരുടെ

905. സംഘടിതശക്തികളുടെ വൻസൈന്യം അല്ലാഹുവിന്റെ ശിക്ഷ നിമിത്തം പിന്തിരിഞ്ഞോടിയിട്ടും അവർ പോയിട്ടുണ്ടാവില്ലെന്ന ധാരണയിലായിരുന്നു കപടവിശ്വാസികൾ. ഭീരുക്കളായ കപടന്മാർക്ക് അത്ര വലിയ ഒരു സൈന്യം പിന്തിരിഞ്ഞോടിയെന്ന് വിശ്വസിക്കാൻ കഴിഞ്ഞിരുന്നില്ല.

906. കപടന്മാർക്ക് ഏതെങ്കിലുമൊരു പക്ഷത്ത് ചേർന്നു നിന്ന് പൊരുതാൻ ധൈര്യമുണ്ടായിരുന്നില്ല. മദീനയ്ക്ക് വെളിയിൽ മരുഭൂവാസികളുടെ കൂടെ മാറി നിന്നുകൊണ്ട് യുദ്ധത്തിന്റെ ഗതി നിരീക്ഷിച്ചിട്ട് അവസാനം വിജയികളുടെ പക്ഷത്ത് ചേരാനായിരുന്നു അവർ കൊതിച്ചിരുന്നത്.

إِن شَاءَ أَوْ يَتُوبَ عَلَيْهِمْ ۚ إِنَّ اللَّهَ كَانَ غَفُورًا رَّحِيمًا ﴿٢٤﴾

പശ്ചാത്താപം സ്വീകരിക്കുകയോ ചെയ്യാൻ വേണ്ടിയും. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَرَدَّ اللَّهُ الَّذِينَ كَفَرُوا بِغَيْظِهِمْ لَمْ يَنَالُوا خَيْرًا ۚ وَكَفَى اللَّهُ الْمُؤْمِنِينَ الْقِتَالَ ۚ وَكَانَ اللَّهُ قَوِيًّا عَزِيزًا ﴿٢٥﴾

25. സത്യനിഷേധികളെ അവരുടെ ഈർഷ്യയോടെത്തന്നെ അല്ലാഹു തിരിച്ചയക്കുകയും ചെയ്തു. യാതൊരു ഗുണവും അവർ നേടിയില്ല. സത്യവിശ്വാസികൾക്ക് അല്ലാഹു യുദ്ധത്തിൻെറ ആവശ്യം ഇല്ലാതാക്കി. അല്ലാഹു ശക്തനും പ്രതാപിയുമാകുന്നു.

وَأَنزَلَ الَّذِينَ ظَاهَرُوهُم مِّنْ أَهْلِ الْكِتَابِ مِن صَيَاصِيهِمْ وَقَذَفَ فِي قُلُوبِهِمُ الرُّعْبَ فَرِيقًا تَقْتُلُونَ وَتَأْسِرُونَ فَرِيقًا ﴿٢٦﴾

26. വേദക്കാരിൽ നിന്ന് അവർക്ക് (സത്യനിഷേധികൾക്ക്) പിന്തുണ നൽകിയവരെ അവരുടെ കോട്ടകളിൽ നിന്ന് അവൻ ഇറക്കിവിടുകയും, അവരുടെ ഹൃദയങ്ങളിൽ അവൻ ഭയം ഇട്ടുകൊടുക്കുകയും ചെയ്തു.[907] അവരിൽ ഒരു വിഭാഗത്തെ നിങ്ങളതാ കൊല്ലുന്നു. ഒരു വിഭാഗത്തെ നിങ്ങൾ തടവിലാക്കുകയും ചെയ്യുന്നു.

وَأَوْرَثَكُمْ أَرْضَهُمْ وَدِيَارَهُمْ وَأَمْوَالَهُمْ وَأَرْضًا لَّمْ تَطَئُوهَا ۚ وَكَانَ اللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرًا ﴿٢٧﴾

27. അവരുടെ ഭൂമിയും വീടുകളും സ്വത്തുകളും നിങ്ങൾ (മുമ്പ്) കാലെടുത്തു വെച്ചിട്ടില്ലാത്ത ഒരു ഭൂപ്രദേശവും നിങ്ങൾക്കവൻ അവകാശപ്പെടുത്തി തരികയും ചെയ്തു.[908] അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.

يَا أَيُّهَا النَّبِيُّ قُل لِّأَزْوَاجِكَ إِن كُنتُنَّ تُرِدْنَ الْحَيَاةَ الدُّنْيَا وَزِينَتَهَا فَتَعَالَيْنَ أُمَتِّعْكُنَّ وَأُسَرِّحْكُنَّ سَرَاحًا جَمِيلًا ﴿٢٨﴾

28. നബിയേ, നിൻെറ ഭാര്യമാരോട് നീ പറയുക: ഐഹികജീവിതവും അതിൻെറ അലങ്കാരവുമാണ് നിങ്ങൾ ഉദ്ദേശിക്കുന്നതെങ്കിൽ നിങ്ങൾ വരൂ! നിങ്ങൾക്ക് ഞാൻ ജീവിതവിഭവം നൽകുകയും, ഭംഗിയായ നിലയിൽ ഞാൻ നിങ്ങളെ മോചിപ്പിച്ച് അയച്ചു തരികയും ചെയ്യാം.[909]

وَإِن كُنتُنَّ تُرِدْنَ اللَّهَ وَرَسُولَهُ وَالدَّارَ الْآخِرَةَ فَإِنَّ

29. അല്ലാഹുവെയും അവൻെറ ദൂതനെയും പരലോക ഭവനത്തെയുമാണ് നിങ്ങളുദ്ദേശിക്കുന്നതെങ്കിൽ നിങ്ങളുടെ കൂട്ടത്തിൽ സദ്‌വൃത്ത

---

907. മദീനാ നിവാസികളുടെ നേർക്ക് വെളിയിൽ നിന്ന് ആക്രമണമുണ്ടായാൽ മുസ്‌ലിംകളോടൊപ്പം നിന്ന് ശത്രുക്കൾക്കെതിരേ പൊരുതിക്കൊള്ളാമെന്ന് കരാർ ചെയ്തവരായിരുന്നു മദീനയിലെ ബനുഖുറൈള എന്ന യഹൂദഗോത്രക്കാർ. എന്നാൽ സംഘടിതകക്ഷികളുടെ സൈന്യശേഖരം മദീന വളഞ്ഞപ്പോൾ അവർ ശത്രുക്കളുടെ ഒററുകാരായി മാറുകയാണുണ്ടായത്.

വഞ്ചകരായ യഹൂദന്മാരെ മദീനയിൽ തുടരാനനുവദിക്കുന്നപക്ഷം മുസ്‌ലിം സമൂഹത്തിൻെറ സുരക്ഷിതത്വത്തിന് ഒരു സ്ഥിരം ഭീഷണിയായിരിക്കുമെന്ന് മനസ്സിലാക്കിയ റസൂലും(സ) സഹാബികളും ഖൻദഖ് യുദ്ധം കഴിഞ്ഞ ഉടനെ അവരെ നേരിടാൻ തന്നെ തീരുമാനിച്ചു. യഹൂദർ മദീനയുടെ വടക്കുകിഴക്കുഭാഗത്തുള്ള അവരുടെ കോട്ടകളിൽ അഭയം തേടി. മുസ്‌ലിംകൾ 25 ദിവസം നീണ്ടുനിന്ന ഉപരോധം ഏർപ്പെടുത്തി. അവസാനം തങ്ങളുടെ കാര്യത്തിൽ തീരുമാനമെടുക്കാനുള്ള അവകാശം സഅ്ദുബ്നുമുആദിന് നൽകിക്കൊണ്ട് അവർ കീഴടങ്ങി. യഹൂദ നിയമത്തിൽ തന്നെ അനുശാസിക്കുന്ന പോലെ അവരിലെ മുതിർന്ന പുരുഷന്മാരെ കൊന്നുകളയാനും, സ്ത്രീകളേയും, കുട്ടികളേയും യുദ്ധത്തടവുകാരാക്കാനുമാണ് സഅ്ദ് തീരുമാനിച്ചത്.

908. മദീനയുടെ വടക്ക് പിഞ്ഞാറുഭാഗത്ത് ഏകദേശം നൂറു നാഴിക ദൂരെ ഖൈബർ എന്ന സ്ഥലത്ത് യഹൂദന്മാർക്ക് മൂന്ന് കോട്ടകളുണ്ടായിരുന്നു. ഖൈബർ കേന്ദ്രമാക്കിക്കൊണ്ടായിരുന്നു മുസ്‌ലിംകൾക്കെതിരിൽ യഹൂദന്മാർ ഉപജാപങ്ങൾ നടത്തിക്കൊണ്ടിരുന്നത്. ഹിജ്റ 7-ാം വർഷം റസൂൽ(സ) അങ്ങോട്ട് ഒരു സൈന്യത്തെ നയിക്കുകയും ഖൈബർ കീഴടങ്ങുകയും ചെയ്തു. ഈ സംഭവത്തെപ്പററിയാണ് 27-ാം വചനം സൂചിപ്പിക്കുന്നതെന്ന് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിരിക്കുന്നു.

909. പ്രവാചകപത്നിമാർ സത്യവിശ്വാസികളുടെ മാതാക്കളാണ്. അവർക്ക് മഹത്തായ പല ചുമതലകളും നിർവ്വഹിക്കാനുണ്ട്. മററു സ്ത്രീകളെപ്പോലെ ഐഹികജീവിതാലങ്കാരങ്ങൾ ലക്ഷ്യമാക്കുന്നവരായിരിക്കരുത് അവർ. ഭൗതികതാല്പര്യങ്ങൾക്ക് മുൻഗണന നൽകുന്നവർക്ക് ആ പദവിയിൽ തുടരാൻ അർഹതയില്ലെന്നാണ് അല്ലാഹു നബി(സ) മുഖേന അവരെ അറിയിക്കുന്നത്.

اللّٰهَ أَعَدَّ لِلْمُحْسِنَٰتِ مِنكُنَّ أَجْرًا عَظِيمًا ﴿٢٩﴾

കളായിട്ടുള്ളവർക്ക് അല്ലാഹു മഹത്തായ പ്രതിഫലം ഒരുക്കിവെച്ചിട്ടുണ്ട്.

يَٰنِسَآءَ ٱلنَّبِيِّ مَن يَأْتِ مِنكُنَّ بِفَٰحِشَةٍ مُّبَيِّنَةٍ يُضَٰعَفْ لَهَا ٱلْعَذَابُ ضِعْفَيْنِ ۚ وَكَانَ ذَٰلِكَ عَلَى ٱللَّهِ يَسِيرًا ﴿٣٠﴾

30. പ്രവാചക പത്നിമാരേ, നിങ്ങളിൽ ആരെങ്കിലും വ്യക്തമായ നീചവൃത്തി ചെയ്യുന്നപക്ഷം അവൾക്ക് ശിക്ഷ രണ്ടിരട്ടിയായി വർദ്ധിപ്പിക്കപ്പെടുന്നതാണ്. അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമായിട്ടുള്ളതാകുന്നു.

ഭാഗം 22

وَمَن يَقْنُتْ مِنكُنَّ لِلَّهِ وَرَسُولِهِۦ وَتَعْمَلْ صَٰلِحًا نُّؤْتِهَآ أَجْرَهَا مَرَّتَيْنِ وَأَعْتَدْنَا لَهَا رِزْقًا كَرِيمًا ﴿٣١﴾

31. നിങ്ങളിൽ ആരെങ്കിലും അല്ലാഹുവോടും അവന്റെ ദൂതനോടും താഴ്മ കാണിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നപക്ഷം അവൾക്ക് അവളുടെ പ്രതിഫലം രണ്ടുമടങ്ങായി നാം നൽകുന്നതാണ്. അവൾക്കു വേണ്ടി നാം മാന്യമായ ഉപജീവനം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.

يَٰنِسَآءَ ٱلنَّبِيِّ لَسْتُنَّ كَأَحَدٍ مِّنَ ٱلنِّسَآءِ ۚ إِنِ ٱتَّقَيْتُنَّ فَلَا تَخْضَعْنَ بِٱلْقَوْلِ فَيَطْمَعَ ٱلَّذِى فِى قَلْبِهِۦ مَرَضٌ وَقُلْنَ قَوْلًا مَّعْرُوفًا ﴿٣٢﴾

32. പ്രവാചക പത്നിമാരേ, സ്ത്രീകളിൽ മററു ആരെപ്പോലെയുമല്ല നിങ്ങൾ. നിങ്ങൾ ധർമ്മനിഷ്ഠ പാലിക്കുന്നുവെങ്കിൽ നിങ്ങൾ (അന്യരോട്) അനുനയസ്വരത്തിൽ സംസാരിക്കരുത്. അപ്പോൾ ഹൃദയത്തിൽ രോഗമുള്ളവന് മോഹം തോന്നിയേക്കും.[910] ന്യായമായ വാക്ക് നിങ്ങൾ പറഞ്ഞുകൊള്ളുക.

وَقَرْنَ فِى بُيُوتِكُنَّ وَلَا تَبَرَّجْنَ تَبَرُّجَ ٱلْجَٰهِلِيَّةِ ٱلْأُولَىٰ ۖ وَأَقِمْنَ ٱلصَّلَوٰةَ وَءَاتِينَ ٱلزَّكَوٰةَ وَأَطِعْنَ ٱللَّهَ وَرَسُولَهُۥٓ ۚ إِنَّمَا يُرِيدُ ٱللَّهُ لِيُذْهِبَ عَنكُمُ ٱلرِّجْسَ أَهْلَ ٱلْبَيْتِ وَيُطَهِّرَكُمْ تَطْهِيرًا ﴿٣٣﴾

33. നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടങ്ങിക്കഴിയുകയും ചെയ്യുക. പഴയ അജ്ഞാനകാലത്തെ സൗന്ദര്യപ്രകടനം പോലുള്ള സൗന്ദര്യപ്രകടനം നിങ്ങൾ നടത്തരുത്. നിങ്ങൾ നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, അല്ലാഹുവെയും അവന്റെ ദൂതനെയും അനുസരിക്കുകയും ചെയ്യുക. (പ്രവാചകന്റെ) വീട്ടുകാരേ! നിങ്ങളിൽ നിന്നു മാലിന്യം നീക്കിക്കളയുവാനും, നിങ്ങളെ ശരിയായി ശുദ്ധീകരിക്കുവാനും മാത്രമാണ് അല്ലാഹു ഉദ്ദേശിക്കുന്നത്.

وَٱذْكُرْنَ مَا يُتْلَىٰ فِى بُيُوتِكُنَّ مِنْ ءَايَٰتِ ٱللَّهِ وَٱلْحِكْمَةِ ۚ إِنَّ ٱللَّهَ كَانَ لَطِيفًا خَبِيرًا ﴿٣٤﴾

34. നിങ്ങളുടെ വീടുകളിൽ വെച്ച് ഓതികേൾപ്പിക്കപ്പെടുന്ന അല്ലാഹുവിന്റെ വചനങ്ങളും തത്വജ്ഞാനവും നിങ്ങൾ ഓർമ്മിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു നയജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

910. പരപുരുഷന്മാരോട് സംസാരിക്കുമ്പോൾ പ്രവാചകപത്നിമാർ മാന്യതയുടെ ഉത്തമോദാഹരണങ്ങളായി വർത്തിക്കണമെന്ന് അല്ലാഹു അനുശാസിക്കുന്നു. മനസ്സുകളിൽ മോഹം ജനിപ്പിക്കുന്ന സ്നേഹമസൃണമായ വാക്കുകൾ ഉപേക്ഷിക്കാൻ അവരെ ഉപദേശിക്കുന്നു.

إِنَّ الْمُسْلِمِينَ وَالْمُسْلِمَاتِ وَالْمُؤْمِنِينَ وَالْمُؤْمِنَاتِ
وَالْقَانِتِينَ وَالْقَانِتَاتِ وَالصَّادِقِينَ وَالصَّادِقَاتِ وَالصَّابِرِينَ
وَالصَّابِرَاتِ وَالْخَاشِعِينَ وَالْخَاشِعَاتِ وَالْمُتَصَدِّقِينَ
وَالْمُتَصَدِّقَاتِ وَالصَّائِمِينَ وَالصَّائِمَاتِ وَالْحَافِظِينَ
فُرُوجَهُمْ وَالْحَافِظَاتِ وَالذَّاكِرِينَ اللَّهَ كَثِيرًا
وَالذَّاكِرَاتِ أَعَدَّ اللَّهُ لَهُم مَّغْفِرَةً وَأَجْرًا عَظِيمًا ﴿٣٥﴾

35. (അല്ലാഹുവിന്) കീഴ്പ്പെടുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, വിശ്വാസികളായ പുരുഷന്മാർ, സ്ത്രീകൾ, ഭക്തിയുള്ളവരായ പുരുഷന്മാർ, സ്ത്രീകൾ, സത്യസന്ധരായ പുരുഷന്മാർ, സ്ത്രീകൾ, ക്ഷമാശീലരായ പുരുഷന്മാർ, സ്ത്രീകൾ, വിനീതരായ പുരുഷന്മാർ, സ്ത്രീകൾ, ദാനം ചെയ്യുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, വ്രതമനുഷ്ഠിക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തുസൂക്ഷിക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ, ധാരാളമായി അല്ലാഹുവെ ഓർമ്മിക്കുന്നവരായ പുരുഷന്മാർ, സ്ത്രീകൾ ഇവർക്ക് തീർച്ചയായും അല്ലാഹു പാപമോചനവും മഹത്തായ പ്രതിഫലവും ഒരുക്കിവെച്ചിരിക്കുന്നു.

وَمَا كَانَ لِمُؤْمِنٍ وَلَا مُؤْمِنَةٍ إِذَا قَضَى اللَّهُ وَرَسُولُهُ أَمْرًا أَن
يَكُونَ لَهُمُ الْخِيَرَةُ مِنْ أَمْرِهِمْ وَمَن يَعْصِ اللَّهَ وَرَسُولَهُ فَقَدْ
ضَلَّ ضَلَالًا مُّبِينًا ﴿٣٦﴾

36. അല്ലാഹുവും അവൻെറ റസൂലും ഒരു കാര്യത്തിൽ തീരുമാനമെടുത്തു കഴിഞ്ഞാൽ സത്യവിശ്വാസിയായ ഒരു പുരുഷന്നാകട്ടെ സ്ത്രീക്കാകട്ടെ, തങ്ങളുടെ കാര്യത്തെ സംബന്ധിച്ച് സ്വതന്ത്രമായ അഭിപ്രായം ഉണ്ടായിരിക്കാവുന്നതല്ല. വല്ലവനും അല്ലാഹുവെയും അവൻെറ ദൂതനെയും ധിക്കരിക്കുന്നപക്ഷം അവൻ വ്യക്തമായ നിലയിൽ വഴിപിഴച്ചു പോയിരിക്കുന്നു.

وَإِذْ تَقُولُ لِلَّذِي أَنْعَمَ اللَّهُ عَلَيْهِ وَأَنْعَمْتَ عَلَيْهِ أَمْسِكْ عَلَيْكَ
زَوْجَكَ وَاتَّقِ اللَّهَ وَتُخْفِي فِي نَفْسِكَ مَا اللَّهُ مُبْدِيهِ وَتَخْشَى
النَّاسَ وَاللَّهُ أَحَقُّ أَن تَخْشَاهُ فَلَمَّا قَضَىٰ زَيْدٌ مِّنْهَا وَطَرًا
زَوَّجْنَاكَهَا لِكَيْ لَا يَكُونَ عَلَى الْمُؤْمِنِينَ

37. നിൻെറ ഭാര്യയെ നീ നിൻെറ അടുത്ത് തന്നെ നിർത്തിപ്പോരുകയും, അല്ലാഹുവെ നീ സൂക്ഷിക്കുകയും ചെയ്യുക എന്ന്, അല്ലാഹു അനുഗ്രഹം ചെയ്തു കൊടുത്തിട്ടുള്ളവനും നീ അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ളവനുമായ ഒരാളോട്[911] നീ പറഞ്ഞിരുന്ന സന്ദർഭം (ഓർക്കുക). അല്ലാഹു വെളിപ്പെടുത്താൻ പോകുന്ന ഒരു കാര്യം നിൻെറ മനസ്സിൽ നീ മറച്ചുവെക്കുകയും ജനങ്ങളെ നീ പേടിക്കുകയും ചെയ്തിരുന്നു.[912] എന്നാൽ നീ പേടിക്കുവാൻ ഏററവും അർഹതയുള്ളവൻ അല്ലാഹുവാകുന്നു. അങ്ങ

911. നബി(സ)യുടെ അടിമയായിരുന്നു സൈദുബ്നുഹാരിഥഃ. പിന്നീട് നബി(സ) അദ്ദേഹത്തെ മോചിപ്പിക്കുകയും വളർത്തുപുത്രനായി സ്വീകരിക്കുകയും ചെയ്തു. തൻെറ ഒരു ബന്ധുവായ ജഹ്ശിൻെറ മകൾ സൈനബിനെ നബി(സ) അദ്ദേഹത്തെക്കൊണ്ട് വിവാഹം കഴിപ്പിച്ചു. സുന്ദരിയും കുലീനയുമായ സൈനബിനെ സുന്ദരനല്ലാത്ത ഒരു മുൻ അടിമയെക്കൊണ്ട് വിവാഹം കഴിപ്പിക്കുക വഴി ഇസ്ലാമിലെ സമത്വഭാവന തെളിയിച്ചുകാണിക്കപ്പെട്ടു. പക്ഷെ, ആ ദമ്പതികൾക്ക് ഏറെ നാൾ പൊരുത്തപ്പെട്ടുപോകാൻ കഴിഞ്ഞില്ല. സൈനബിൻെറ സൗന്ദര്യവും ആഭിജാത്യവും ദാമ്പത്യവിജയത്തിന് തടസ്സം സൃഷ്ടിച്ചു. സൈനബുമായി സംതൃപ്തമായ ദാമ്പത്യബന്ധം തുടരാനാവില്ലെന്ന് ബോദ്ധ്യപ്പെട്ട സൈദ് നബി(സ)യെ സമീപിച്ച് സൈനബിനെ വിവാഹമോചനം ചെയ്യാൻ അനുവദിക്കണമെന്നപേക്ഷിച്ചു. താൻ തന്നെ മുൻകയ്യെടുത്തു നടത്തിയ ആ വിവാഹം വിവാഹമോചനത്തിൽ കലാശിക്കരുതെന്നായിരുന്നു നബി(സ)യുടെ ആഗ്രഹം. അതിനാൽ ദാമ്പത്യം തുടരാനാണ് സൈദിനെ അവിടുന്ന് ഉപദേശിച്ചത്.

912. നബി(സ) മറച്ചുവെച്ച കാര്യം എന്താണ്? ഖുർആൻ വ്യാഖ്യാതാക്കൾ ഈ കാര്യത്തിൽ ഏകാഭിപ്രായക്കാരല്ല. വിവാഹമോചനം അനിവാര്യമാകത്തക്കവിധം സൈദ് - സൈനബ് ദാമ്പത്യബന്ധം തകർന്നു കഴിഞ്ഞ കാര്യം നബി(സ) പൊതുജനങ്ങളിൽ നിന്ന് തൽക്കാലത്തേക്ക് മറച്ചുവെച്ചുവെന്നാണ് ഒരു വ്യാഖ്യാനം. സൈദ് സൈനബിനെ വിവാഹമോചനം ചെയ്യുമെന്നും, തുടർന്ന് സൈനബ് നബി(സ)യുടെ പത്നിയായിത്തീരുമെന്നും അല്ലാഹു അദ്ദേഹത്തെ മുൻകൂട്ടി അറിയിച്ചിരുന്നുവെന്നും, ആ കാര്യം നബി(സ) മനസ്സിൽ മറച്ചുവെച്ചുവെന്നുമാണ് മറെറാരു വ്യാഖ്യാനം. വേറെയും വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുണ്ട്.

حَرَجٌ فِيٓ أَزْوَٰجِ أَدْعِيَآئِهِمْ إِذَا قَضَوْا۟ مِنْهُنَّ وَطَرًا ۚ وَكَانَ أَمْرُ
ٱللَّهِ مَفْعُولًا ﴿٣٧﴾

ന്നെ സൈദ് അവളിൽ നിന്ന് ആവശ്യം നിറവേററിക്കഴിഞ്ഞപ്പോൾ[913] അവളെ നാം നിനക്ക് ഭാര്യയാക്കിത്തന്നു. തങ്ങളുടെ ദത്തുപുത്രന്മാർ അവരുടെ ഭാര്യമാരിൽ നിന്ന് ആവശ്യം നിറവേററിക്കഴിഞ്ഞിട്ട് അവരെ വിവാഹം കഴിക്കുന്ന കാര്യത്തിൽ സത്യവിശ്വാസികൾക്കു യാതൊരു വിഷമവും ഉണ്ടാകാതിരിക്കാൻ വേണ്ടിയത്രെ അത്.[914] അല്ലാഹുവിൻെറ കൽപന പ്രാവർത്തികമാക്കപ്പെടുന്നതാകുന്നു.

مَّا كَانَ عَلَى ٱلنَّبِيِّ مِنْ حَرَجٍ فِيمَا فَرَضَ ٱللَّهُ لَهُۥ ۖ سُنَّةَ ٱللَّهِ فِي
ٱلَّذِينَ خَلَوْا۟ مِن قَبْلُ ۚ وَكَانَ أَمْرُ ٱللَّهِ قَدَرًا مَّقْدُورًا ﴿٣٨﴾

38. തനിക്ക് അല്ലാഹു നിശ്ചയിച്ചു തന്ന കാര്യത്തിൽ പ്രവാചകന് യാതൊരു വിഷമവും തോന്നേണ്ടതില്ല.[915] മുമ്പ് കഴിഞ്ഞുപോയിട്ടുള്ളവരിൽ അല്ലാഹു നടപ്പാക്കിയിരുന്ന നടപടിക്രമം തന്നെ. അല്ലാഹുവിൻെറ കൽപന ഖണ്ഡിതമായ ഒരു വിധിയാകുന്നു.

ٱلَّذِينَ يُبَلِّغُونَ رِسَٰلَٰتِ ٱللَّهِ وَيَخْشَوْنَهُۥ وَلَا يَخْشَوْنَ أَحَدًا إِلَّا
ٱللَّهَ ۗ وَكَفَىٰ بِٱللَّهِ حَسِيبًا ﴿٣٩﴾

39. അതായത് അല്ലാഹുവിൻെറ സന്ദേശങ്ങൾ എത്തിച്ചു കൊടുക്കുകയും, അവനെ പേടിക്കുകയും അല്ലാഹുവല്ലാത്ത ഒരാളെയും പേടിക്കാതിരിക്കുകയും ചെയ്തിരുന്നവരുടെ കാര്യത്തിലുള്ള (അല്ലാഹുവിൻെറ നടപടി). കണക്ക് നോക്കുന്നവനായി അല്ലാഹു തന്നെ മതി.

مَّا كَانَ مُحَمَّدٌ أَبَآ أَحَدٍ مِّن رِّجَالِكُمْ وَلَٰكِن رَّسُولَ ٱللَّهِ
وَخَاتَمَ ٱلنَّبِيِّـۧنَ ۗ وَكَانَ ٱللَّهُ بِكُلِّ شَيْءٍ عَلِيمًا ﴿٤٠﴾

40. മുഹമ്മദ് നിങ്ങളുടെ പുരുഷന്മാരിൽ ഒരാളുടെയും പിതാവായിട്ടില്ല.[916] പക്ഷെ, അദ്ദേഹം അല്ലാഹുവിൻെറ ദൂതനും പ്രവാചകന്മാരിൽ അവസാനത്തെ ആളുമാകുന്നു.[917] അല്ലാഹു ഏത് കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱذْكُرُوا۟ ٱللَّهَ ذِكْرًا كَثِيرًا ﴿٤١﴾
وَسَبِّحُوهُ بُكْرَةً وَأَصِيلًا ﴿٤٢﴾

41, 42. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ ധാരാളമായി അനുസ്മരിക്കുകയും, കാലത്തും വൈകുന്നേരവും അവനെ പ്രകീർത്തിക്കുകയും ചെയ്യുവിൻ.

---

913. 'ലമ്മാ ഖളാ വത്വറൻ' എന്ന വാക്യാംശത്തിന് 'ആവശ്യം തീർന്നപ്പോൾ' അഥവാ 'ആവശ്യം ഇല്ലാതായിക്കഴിഞ്ഞപ്പോൾ' എന്നും അർത്ഥമാകാവുന്നതാണ്. സൈദ് വിവാഹമോചനം നടത്തുകയും 'ഇദ്ദഃ' കഴിയുകയും ചെയ്തശേഷം നബി(സ) സൈനബിനെ വിവാഹം കഴിച്ചു.

914. ദത്തുപുത്രന്മാർ വിവാഹമോചനം നടത്തിയ സ്ത്രീകളെ വളർത്തച്ഛന്മാർക്ക് വിവാഹം ചെയ്യാൻ പാടില്ലെന്നായിരുന്നു അറബികളുടെ ധാരണ. രക്തബന്ധത്തിൻെറയും മുലകുടി ബന്ധത്തിൻെറയും അടിസ്ഥാനത്തിൽ മാത്രമേ വിവാഹം നിഷിദ്ധമാവുകയുള്ളൂവെന്ന് പ്രഖ്യാപിച്ച് ഇസ്ലാം ഈ ധാരണ തിരുത്തി.

915. അല്ലാഹു വിധിച്ച കാര്യം എന്തായാലും ഒട്ടും മനഃപ്രയാസം കൂടാതെ സ്വീകരിക്കുകയത്രെ പ്രവാചകൻെറ ബാധ്യത. ജനങ്ങൾ എങ്ങനെ പ്രതികരിക്കുന്നുവെന്നത് ഒരു പ്രവാചകനെ സംബന്ധിച്ചിടത്തോളം പ്രശ്നമാകേണ്ടതില്ല. സമ്പൂർണ്ണമായ അറിവിൻെറ അടിസ്ഥാനത്തിലാണ് അല്ലാഹു തീരുമാനമെടുക്കുന്നത്. മനുഷ്യരുടെ പ്രതികരണങ്ങൾക്ക് ആസ്പദമായിട്ടുള്ളത് അത്യന്തം പരിമിതമായ ജ്ഞാനമാണ്. അതൊരിക്കലും പ്രമാദമുക്തമാവില്ല.

916. സൈദിൻെറ വിവാഹമുക്തയെ നബി(സ) വിവാഹം ചെയ്തപ്പോൾ അനാവശ്യമായ വിമർശനങ്ങൾ ഉയർന്നു വന്നു. 'മുഹമ്മദ് തൻെറ മകൻെറ ഭാര്യയെ വിവാഹം ചെയ്തിരിക്കുന്നു' എന്നായിരുന്നു ശത്രുക്കളുടെ പ്രചാരണം. നബി(സ) ജന്മം നൽകിയവർ മാത്രമാണ് അദ്ദേഹത്തിൻെറ പുത്രന്മാരെന്നും, അവിടെയുണ്ടായിരുന്ന പുരുഷന്മാരിൽ ആർക്കും നബി(സ) ജന്മം നൽകിയിട്ടില്ലെന്നും ഈ വചനം വ്യക്തമാക്കുന്നു.

917. 'ഖാതം' എന്ന പദത്തിന് മുദ്രയെന്നാണർത്ഥം. ഒരു ലിഖിതം അവസാനിപ്പിക്കുമ്പോഴാണല്ലോ മുദ്ര ചാർത്തുന്നത്. അതുകൊണ്ടാണ് അറബിയിലെ 'ഖത്മ്' എന്ന ശബ്ദധാതുവിന് മുദ്രവെക്കൽ എന്നും സമാപനം എന്നും അർത്ഥം നല്കപ്പെടുന്നത്. 'ഖാതമുന്നബിയ്യീൻ' എന്ന വാക്കിന് പ്രവാചകത്വത്തിന് മുദ്രചാർത്തിയ (അഥവാ സമാപ്തി കുറിച്ച) ആൾ എന്നാണ് എല്ലാ ആധികാരിക ഖുർആൻ വ്യാഖ്യാതാക്കളും അർത്ഥം നൽകിയിട്ടുള്ളത്.

هُوَ الَّذِي يُصَلِّي عَلَيْكُمْ وَمَلَائِكَتُهُ لِيُخْرِجَكُم مِّنَ الظُّلُمَاتِ إِلَى
النُّورِ ۚ وَكَانَ بِالْمُؤْمِنِينَ رَحِيمًا ﴿٤٣﴾

43. അവൻ നിങ്ങളുടെ മേൽ കരുണ ചൊരിയുന്നവനാകുന്നു. അവന്റെ മലക്കുകളും (കരുണ കാണിക്കുന്നു.) അന്ധകാരങ്ങളിൽ നിന്ന് നിങ്ങളെ വെളിച്ചത്തിലേക്ക് ആനയിക്കുന്നതിന് വേണ്ടിയത്രെ അത്. അവൻ സത്യവിശ്വാസികളോട് അത്യന്തം കരുണയുള്ളവനാകുന്നു.

تَحِيَّتُهُمْ يَوْمَ يَلْقَوْنَهُ سَلَامٌ ۚ وَأَعَدَّ لَهُمْ أَجْرًا كَرِيمًا ﴿٤٤﴾

44. അവർ അവനെ കണ്ടുമുട്ടുന്ന ദിവസം അവർക്കുള്ള അഭിവാദ്യം സലാം ആയിരിക്കും. അവർക്കവൻ മാന്യമായ പ്രതിഫലം ഒരുക്കിവെച്ചിട്ടുണ്ട്.

يَا أَيُّهَا النَّبِيُّ إِنَّا أَرْسَلْنَاكَ شَاهِدًا وَمُبَشِّرًا وَنَذِيرًا ﴿٤٥﴾
وَدَاعِيًا إِلَى اللَّهِ بِإِذْنِهِ وَسِرَاجًا مُّنِيرًا ﴿٤٦﴾

45, 46. നബിയേ, തീർച്ചയായും നിന്നെ നാം ഒരു സാക്ഷിയും സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീതുകാരനും, അല്ലാഹുവിന്റെ ഉത്തരവനുസരിച്ച് അവങ്കലേക്ക് ക്ഷണിക്കുന്നവനും, പ്രകാശം നൽകുന്ന ഒരു വിളക്കും ആയിക്കൊണ്ട് നിയോഗിച്ചിരിക്കുന്നു.

وَبَشِّرِ الْمُؤْمِنِينَ بِأَنَّ لَهُم مِّنَ اللَّهِ فَضْلًا كَبِيرًا ﴿٤٧﴾

47. സത്യവിശ്വാസികൾക്ക് അല്ലാഹുവിങ്കൽ നിന്ന് വലിയ ഔദാര്യം ലഭിക്കാനുണ്ട് എന്ന് അവരെ നീ സന്തോഷവാർത്ത അറിയിക്കുക.

وَلَا تُطِعِ الْكَافِرِينَ وَالْمُنَافِقِينَ وَدَعْ أَذَاهُمْ
وَتَوَكَّلْ عَلَى اللَّهِ ۚ وَكَفَىٰ بِاللَّهِ وَكِيلًا ﴿٤٨﴾

48. സത്യനിഷേധികളെയും കപടവിശ്വാസികളെയും നീ അനുസരിച്ചു പോകരുത്. അവരുടെ ദ്രോഹം നീ അവഗണിക്കുകയും, അല്ലാഹുവെ ഭരമേൽപ്പിക്കുകയും ചെയ്യുക. കൈകാര്യകർത്താവായി അല്ലാഹു തന്നെ മതി.

يَا أَيُّهَا الَّذِينَ آمَنُوا إِذَا نَكَحْتُمُ الْمُؤْمِنَاتِ ثُمَّ طَلَّقْتُمُوهُنَّ
مِن قَبْلِ أَن تَمَسُّوهُنَّ فَمَا لَكُمْ عَلَيْهِنَّ مِنْ عِدَّةٍ
تَعْتَدُّونَهَا ۖ فَمَتِّعُوهُنَّ وَسَرِّحُوهُنَّ سَرَاحًا جَمِيلًا ﴿٤٩﴾

49. സത്യവിശ്വാസികളേ, നിങ്ങൾ സത്യവിശ്വാസിനികളെ വിവാഹം കഴിക്കുകയും, എന്നിട്ട് നിങ്ങളവരെ സ്പർശിക്കുന്നതിന് മുമ്പായി അവരെ വിവാഹമോചനം നടത്തുകയും ചെയ്താൽ നിങ്ങൾ എണ്ണിക്കണക്കാക്കുന്ന ഇദ്ദഃ[918] ആചരിക്കേണ്ട ബാധ്യത അവർക്കു നിങ്ങളോടില്ല. എന്നാൽ നിങ്ങൾ അവർക്ക് 'മതാഅ്'[919] നൽകുകയും, അവരെ ഭംഗിയായി പിരിച്ചയക്കുകയും ചെയ്യുക.

يَا أَيُّهَا النَّبِيُّ إِنَّا أَحْلَلْنَا لَكَ أَزْوَاجَكَ اللَّاتِي آتَيْتَ
أُجُورَهُنَّ وَمَا مَلَكَتْ يَمِينُكَ

50. നബിയേ, നീ വിവാഹമൂല്യം കൊടുത്തിട്ടുള്ളവരായ നിന്റെ ഭാര്യമാരെ നിനക്ക് നാം അനുവദിച്ചു തന്നിരിക്കുന്നു.[920] അല്ലാഹു നിനക്ക് (യുദ്ധത്തിൽ) അധീനപ്പെടുത്തിത്തന്ന കൂട്ടത്തിൽ നിന്റെ വലതുകൈ ഉടമപ്പെടുത്തിയ (അടിമ)

---

918. വിവാഹമുക്ത മറ്റൊരു വിവാഹത്തിലേർപ്പെടാതെ കാത്തിരിക്കാൻ ബാധ്യസ്ഥയായ ദീക്ഷാകാലത്തിനാണ് ഇദ്ദഃ എന്നു പറയുന്നത്. ഗർഭിണിയല്ലെന്ന് ഉറപ്പ് വരികയോ, ഗർഭിണിയെങ്കിൽ പ്രസവിക്കുകയോ ചെയ്യുന്നതുവരെയാണ് കാത്തിരിക്കേണ്ടത്. ലൈംഗികബന്ധം നടന്നിട്ടില്ലെങ്കിൽ ഇതിന്റെ ആവശ്യം തന്നെ വരുന്നില്ലല്ലോ.
919. ഭാര്യയെ പിരിച്ചയക്കുമ്പോൾ അവളുടെ മനസ്സിന് സംതൃപ്തിയും ജീവിതത്തിന് ആശ്വാസവും നൽകത്തക്കവിധം ഭർത്താവ് കൊടുക്കേണ്ട പാരിതോഷികത്തിനാണ് 'മതാഅ്' എന്നുപറയുന്നത്.

مِمَّآ أَفَآءَ ٱللَّهُ عَلَيۡكَ وَبَنَاتِ عَمِّكَ وَبَنَاتِ عَمَّٰتِكَ وَبَنَاتِ
خَالِكَ وَبَنَاتِ خَٰلَٰتِكَ ٱلَّٰتِي هَاجَرۡنَ مَعَكَ وَٱمۡرَأَةً
مُّؤۡمِنَةً إِن وَهَبَتۡ نَفۡسَهَا لِلنَّبِيِّ إِنۡ أَرَادَ ٱلنَّبِيُّ أَن
يَسۡتَنكِحَهَا خَالِصَةً لَّكَ مِن دُونِ ٱلۡمُؤۡمِنِينَۗ قَدۡ عَلِمۡنَا
مَا فَرَضۡنَا عَلَيۡهِمۡ فِيٓ أَزۡوَٰجِهِمۡ وَمَا مَلَكَتۡ أَيۡمَٰنُهُمۡ
لِكَيۡلَا يَكُونَ عَلَيۡكَ حَرَجٞۗ وَكَانَ ٱللَّهُ غَفُورٗا رَّحِيمٗا ٥٠

സ്ത്രീകളെയും[921] നിന്നോടൊപ്പം സ്വദേശം വിട്ടു പോന്നവരായ നിന്റെ പിതൃവ്യന്റെ പുത്രിമാര്‍, നിന്റെ പിതൃസഹോദരിമാരുടെ പുത്രിമാര്‍, നിന്റെ അമ്മാവന്റെ പുത്രിമാര്‍, നിന്റെ മാതൃസഹോദരിമാരുടെ പുത്രിമാര്‍ എന്നിവരെയും (വിവാഹം ചെയ്യാന്‍ അനുവദിച്ചിരിക്കുന്നു).[922] സത്യവിശ്വാസിനിയായ ഒരു സ്ത്രീ സ്വദേഹം നബിക്കു ദാനം ചെയ്യുന്ന പക്ഷം നബി അവളെ വിവാഹം കഴിക്കുവാനുദ്ദേശിക്കുന്നെങ്കില്‍ അതും (അനുവദിച്ചിരിക്കുന്നു.) ഇത് സത്യവിശ്വാസികളെ കൂടാതെ നിനക്ക് മാത്രമായുള്ളതാകുന്നു.[923] അവരുടെ ഭാര്യമാരുടെയും അവരുടെ വലതുകൈകള്‍ ഉടമപ്പെടുത്തിയവരുടെയും കാര്യത്തില്‍ നാം നിയമമായി നിശ്ചയിച്ചിട്ടുള്ളത് നമുക്കറിയാം.[924] നിനക്ക് യാതൊരു വിഷമവും ഉണ്ടാ കാതിരിക്കാന്‍ വേണ്ടിയത്രെ ഇത്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

تُرۡجِي مَن تَشَآءُ مِنۡهُنَّ وَتُـٔۡوِيٓ إِلَيۡكَ مَن تَشَآءُۖ وَمَنِ ٱبۡتَغَيۡتَ
مِمَّنۡ عَزَلۡتَ فَلَا جُنَاحَ عَلَيۡكَۚ ذَٰلِكَ أَدۡنَىٰٓ أَن تَقَرَّ أَعۡيُنُهُنَّ
وَلَا يَحۡزَنَّ وَيَرۡضَيۡنَ بِمَآ ءَاتَيۡتَهُنَّ كُلُّهُنَّۚ وَٱللَّهُ يَعۡلَمُ مَا

51. അവരില്‍ നിന്ന് നീ ഉദ്ദേശിക്കുന്നവരെ നിനക്ക് മാറ്റി നിര്‍ത്താം. നീ ഉദ്ദേശിക്കുന്നവരെ നിന്റെ അടുക്കലേക്ക് അടുപ്പിക്കുകയും ചെയ്യാം.[925] നീ മാറ്റി നിര്‍ത്തിയവരില്‍നിന്ന് വല്ലവരെയും നീ ആഗ്രഹിക്കുന്നുവെങ്കില്‍ നിനക്ക് കുററമില്ല.[926] അവരുടെ കണ്ണുകള്‍ കുളിര്‍ക്കുവാനും,

---

920. നബി(സ)യുടെ പത്നിമാര്‍ 'സത്യവിശ്വാസികളുടെ മാതാക്കള്‍' എന്ന പ്രത്യേകപദവിയുള്ളവരാണെന്ന് ആറാം വചനത്തില്‍ വ്യക്തമാക്കിയിട്ടുണ്ടല്ലോ. നബി(സ)യുടെ കാലത്തും അവിടുത്തെ വിയോഗത്തിനുശേഷവും ഇസ്‌ലാമിക സമൂഹത്തില്‍ അവര്‍ക്ക് മഹത്തായ പല ദൗത്യങ്ങളും നിര്‍വ്വഹിക്കാനുണ്ടായിരുന്നു. അതിനാല്‍ നബി(സ)യുടെ വിവാഹങ്ങള്‍ ലൈംഗികമായ പരിഗണനകളെക്കാളുപരി മഹത്തായ ഈ പദവിയോട് നീതിപുലര്‍ത്താനുള്ള കഴിവിന്റെ അടിസ്ഥാനത്തിലായിരുന്നു.

ഈ വചനം അവതരിക്കുന്നതിന് മുമ്പ് വിവാഹമൂല്യം നല്‍കിക്കൊണ്ട് നബി(സ) നടത്തിയ വിവാഹങ്ങള്‍ അല്ലാഹു അംഗീകരിക്കുകയും, ഇനി വിവാഹം കഴിക്കുകയാണെങ്കില്‍ അത് സംബന്ധിച്ച വ്യവസ്ഥകള്‍ വ്യക്തമാക്കുകയും ചെയ്യുന്നു.

921. യുദ്ധത്തടവുകാരെ അടിമകളാക്കിയിട്ട് പടയാളികള്‍ പങ്കിട്ടെടുക്കുകയായിരുന്നു പ്രാചീന അറേബ്യന്‍ സമ്പ്രദായം. മുസ്‌ലിം യുദ്ധത്തടവുകാരോട് ശത്രുക്കള്‍ ഇതേ നിലപാട് തന്നെ സ്വീകരിച്ചിരുന്നതിനാലും, മോചിപ്പിച്ചു വിട്ടാല്‍ ഒട്ടും താമസിയാതെ ആ ശത്രുക്കള്‍ യുദ്ധത്തിനു കോപ്പ് കൂട്ടുമെന്നതിനാലും മുസ്‌ലിംകള്‍ക്ക് ഈ സമ്പ്രദായം ഏകപക്ഷീയമായി അവസാനിപ്പിക്കാന്‍ കഴിയുമായിരുന്നില്ല. ഒരു മുസ്‌ലിം പടയാളിയുടെ വിഹിതത്തില്‍ വരുന്ന യുദ്ധത്തടവുകാരിയെ ഭാര്യയെപ്പോലെ സ്വീകരിക്കാന്‍ അയാള്‍ക്ക് അനുവാദമുണ്ടായിരുന്നു. അവിഹിതബന്ധങ്ങളുടെ പഴുതടക്കാന്‍ ഇത് ആവശ്യമായിരുന്നു.

922. നബി(സ)യുടെ അടുത്തബന്ധുക്കളില്‍ ചിലര്‍ നേരത്തെ തന്നെ ഇസ്‌ലാം മതം സ്വീകരിക്കുകയും, ദേശത്യാഗം ചെയ്ത് മദീനയില്‍ ചെല്ലുകയും ചെയ്തിരുന്നു. ചിലര്‍ മക്കാ വിജയം വരെയും ശത്രുക്കളുടെ കൂടെ മക്കയില്‍ കഴിച്ചു കൂട്ടുകയാണ് ചെയ്തത്. മാതാവിന്റെയോ പിതാവിന്റെയോ ബന്ധത്തിലുള്ള സ്ത്രീകളില്‍ ആരെയെങ്കിലും നബി(സ) വിവാഹം കഴിക്കുകയാണെങ്കില്‍ അത് ഇസ്‌ലാമിനുവേണ്ടി ദേശത്യാഗം ചെയ്തവരെ മാത്രമേ ആകാവൂ എന്ന് അല്ലാഹു അനുശാസിക്കുന്നു.

923. ഒരു സ്ത്രീ നേരിട്ട് ഒരു പുരുഷനെ വരിക്കുന്ന രീതിയല്ല ഇസ്‌ലാമിലുള്ളത്. സ്ത്രീയുടെ അനുവാദത്തോടെ രക്ഷിതാവ് സാക്ഷികളുടെ മുമ്പാകെ അവളെ വരന് മഹ്ര്‍ നിശ്ചയിച്ചുകൊണ്ട് വിവാഹം കഴിപ്പിച്ചുകൊടുക്കുന്നതാണ് ഇസ്‌ലാമിക രീതി. എന്നാല്‍ നബി(സ)ക്ക് അല്ലാഹു ഈ കാര്യത്തില്‍ ഇളവനുവദിച്ചുകൊടുത്തിരിക്കുന്നു. വിവാഹമൂല്യമൊന്നും വാങ്ങാതെ ഏതെങ്കിലുമൊരു സ്ത്രീ നബി(സ)യോട് തന്നെ ഭാര്യയായി സ്വീകരിക്കണമെന്ന് അപേക്ഷിക്കുന്ന പക്ഷം അത് സ്വീകരിക്കാന്‍ അല്ലാഹു അദ്ദേഹത്തിന് അനുവാദം നല്‍കിയിരിക്കുന്നു. ഇപ്രകാരം നബി(സ) ആരെയെങ്കിലും വിവാഹം കഴിച്ചിട്ടുണ്ടോ ഇല്ലേ എന്നു നമുക്കു തീര്‍ത്തു പറയാനാവില്ല.

924. സാധാരണ മുസ്‌ലിംകള്‍ക്കെല്ലാം ബാധകമായ ദാമ്പത്യനിയമങ്ങള്‍ അല്‍ബഖറ, നിസാഅ് തുടങ്ങിയ അദ്ധ്യായങ്ങളിലും പ്രബലമായ ഹദീസുകളിലും രേഖപ്പെട്ടുകിടക്കുന്നുണ്ട്.

925. അത്യാവശ്യമായി വരുമ്പോള്‍ സഹശയനത്തിന്റെ കാര്യത്തില്‍ സ്വതന്ത്ര തീരുമാനമെടുക്കാന്‍ നബി(സ)ക്ക് പ്രത്യേകം അനുവാദമുണ്ടായിരുന്നു എന്ന് ഈ ആയത്തില്‍ നിന്ന് ഗ്രഹിക്കാമെങ്കിലും ഊഴം നിലനിര്‍ത്തുവാന്‍ നബി(സ) മരണം വരെ ശ്രദ്ധിച്ചിരുന്നു എന്നാണ് ഹദീസുകളില്‍ നിന്ന് മനസ്സിലാകുന്നത്.

926. നബി(സ) ആഗ്രഹിക്കുന്നപക്ഷം ഒരിക്കല്‍ സഹശയനം നിര്‍ത്തിവെച്ച ഭാര്യമാരുടെ കാര്യത്തില്‍ അത് പുനഃസ്ഥാപിക്കാമെന്നും, വിവാഹമോചനം ചെയ്ത ഭാര്യയെ തിരിച്ചെടുക്കാമെന്നും ഈ ആയത്തില്‍ നിന്ന് ഗ്രഹിക്കാം.

فِي قُلُوبِكُمْ ۚ وَكَانَ اللَّهُ عَلِيمًا حَلِيمًا ﴿٥١﴾

അവർ ദുഃഖിക്കാതിരിക്കുവാനും, നീ അവർക്ക് നൽകിയതിൽ അവരെല്ലാം സംതൃപ്തി അടയുവാനും ഏററവും അനുയോജ്യമായ മാർഗ്ഗമാകുന്നു അത്. നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് അല്ലാഹു അറിയുന്നു. അല്ലാഹു സർവ്വജ്ഞനും സഹനശീലനുമാകുന്നു.

لَا يَحِلُّ لَكَ النِّسَاءُ مِن بَعْدُ وَلَا أَن تَبَدَّلَ بِهِنَّ
مِنْ أَزْوَاجٍ وَلَوْ أَعْجَبَكَ حُسْنُهُنَّ إِلَّا مَا مَلَكَتْ
يَمِينُكَ ۗ وَكَانَ اللَّهُ عَلَىٰ كُلِّ شَيْءٍ رَّقِيبًا ﴿٥٢﴾

52. ഇനിമേൽ നിനക്ക് (വേറെ) സ്ത്രീകളെ വിവാഹം കഴിക്കാൻ അനുവാദമില്ല. ഇവർക്ക് പകരം വേറെ ഭാര്യമാരെ സ്വീകരിക്കാനും (അനുവാദമില്ല.)[927] അവരുടെ സൗന്ദര്യം നിനക്ക് കൗതുകം തോന്നിച്ചാലും ശരി. നിന്റെ വലതുകൈ ഉടമപ്പെടുത്തിയവർ (അടിമസ്ത്രീകൾ) ഒഴികെ. അല്ലാഹു എല്ലാ കാര്യവും നിരീക്ഷിച്ചു കൊണ്ടിരിക്കുന്നവനാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا لَا تَدْخُلُوا بُيُوتَ النَّبِيِّ
إِلَّا أَن يُؤْذَنَ لَكُمْ إِلَىٰ طَعَامٍ غَيْرَ نَاظِرِينَ إِنَاهُ وَلَٰكِنْ إِذَا
دُعِيتُمْ فَادْخُلُوا فَإِذَا طَعِمْتُمْ فَانتَشِرُوا وَلَا مُسْتَأْنِسِينَ
لِحَدِيثٍ ۚ إِنَّ ذَٰلِكُمْ كَانَ يُؤْذِي النَّبِيَّ فَيَسْتَحْيِي مِنكُمْ ۖ
وَاللَّهُ لَا يَسْتَحْيِي مِنَ الْحَقِّ ۚ وَإِذَا سَأَلْتُمُوهُنَّ مَتَاعًا
فَاسْأَلُوهُنَّ مِن وَرَاءِ حِجَابٍ ۚ ذَٰلِكُمْ أَطْهَرُ لِقُلُوبِكُمْ وَقُلُوبِهِنَّ ۚ
وَمَا كَانَ لَكُمْ أَن تُؤْذُوا رَسُولَ اللَّهِ وَلَا أَن تَنكِحُوا أَزْوَاجَهُ
مِن بَعْدِهِ أَبَدًا ۚ إِنَّ ذَٰلِكُمْ كَانَ عِندَ اللَّهِ عَظِيمًا ﴿٥٣﴾

53. സത്യവിശ്വാസികളേ, ഭക്ഷണത്തിന് (നിങ്ങളെ ക്ഷണിക്കുകയും,) നിങ്ങൾക്കു സമ്മതം കിട്ടുകയും ചെയ്താലല്ലാതെ നബിയുടെ വീടുകളിൽ നിങ്ങൾ കടന്നുചെല്ലരുത്. അത് (ഭക്ഷണം) പാകമാകുന്നത് നിങ്ങൾ നോക്കിയിരിക്കുന്നവരാകരുത്. പക്ഷെ, നിങ്ങൾ ക്ഷണിക്കപ്പെട്ടാൽ നിങ്ങൾ കടന്നു ചെല്ലുക. നിങ്ങൾ ഭക്ഷണം കഴിച്ചാൽ പിരിഞ്ഞു പോകുകയും ചെയ്യുക. നിങ്ങൾ വർത്തമാനം പറഞ്ഞു രസിച്ചിരിക്കുന്നവരാവുകയും അരുത്. തീർച്ചയായും അതൊക്കെ നബിയെ ശല്യപ്പെടുത്തുന്നതാകുന്നു. എന്നാൽ നിങ്ങളോട് (അത് പറയാൻ) അദ്ദേഹത്തിന് ലജ്ജ തോന്നുന്നു. സത്യത്തിന്റെ കാര്യത്തിൽ അല്ലാഹുവിന് ലജ്ജ തോന്നുകയില്ല. നിങ്ങൾ അവരോട് (നബിയുടെ ഭാര്യമാരോട്) വല്ല സാധനവും ചോദിക്കുകയാണെങ്കിൽ നിങ്ങളവരോട് മറയുടെ പിന്നിൽ നിന്ന് ചോദിച്ചുകൊള്ളുക. അതാണ് നിങ്ങളുടെ ഹൃദയങ്ങൾക്കും അവരുടെ ഹൃദയങ്ങൾക്കും കൂടുതൽ സംശുദ്ധമായിട്ടുള്ളത്. അല്ലാഹുവിന്റെ ദൂതന് ശല്യമുണ്ടാക്കാൻ നിങ്ങൾക്ക് പാടില്ല. അദ്ദേഹത്തിന് ശേഷം ഒരിക്കലും അദ്ദേഹത്തിന്റെ ഭാര്യമാരെ നിങ്ങൾ വിവാഹം കഴിക്കാനും പാടില്ല*. തീർച്ചയായും അതൊക്കെ അല്ലാഹുവിങ്കൽ ഗൗരവമുള്ള കാര്യമാകുന്നു.

إِن تُبْدُوا شَيْئًا أَوْ تُخْفُوهُ فَإِنَّ اللَّهَ كَانَ بِكُلِّ شَيْءٍ عَلِيمًا ﴿٥٤﴾

54. നിങ്ങൾ എന്തെങ്കിലും വെളിപ്പെടുത്തുകയാണെങ്കിലും അത് മറച്ചു വെക്കുകയാണെ

927. ഈ സൂക്തം അവതരിക്കുമ്പോൾ നബി(സ)ക്ക് ഒമ്പത് ഭാര്യമാരാണുണ്ടായിരുന്നത്. പിന്നീട് അദ്ദേഹം വിവാഹം കഴിച്ചിട്ടില്ല.

* എല്ലാ സത്യവിശ്വാസികളും പ്രവാചകപത്നിമാരെ സ്വന്തം മാതാക്കൾക്ക് തുല്യമായ സ്ഥാനമുള്ളവരായി ഗണിക്കാൻ ബാദ്ധ്യസ്ഥരാണ് എന്നതുകൊണ്ടാണ് അവരെ വിവാഹം കഴിക്കുന്നത് സത്യവിശ്വാസികൾക്ക് നിഷിദ്ധമാക്കിയത്.

കിലും തീർച്ചയായും അല്ലാഹു ഏത് കാര്യത്തെ പ്പറ്റിയും അറിവുള്ളവനാകുന്നു.

لَا جُنَاحَ عَلَيْهِنَّ فِيٓ ءَابَآئِهِنَّ وَلَآ أَبْنَآئِهِنَّ وَلَآ إِخْوَٰنِهِنَّ
وَلَآ أَبْنَآءِ إِخْوَٰنِهِنَّ وَلَآ أَبْنَآءِ أَخَوَٰتِهِنَّ وَلَا نِسَآئِهِنَّ وَلَا
مَا مَلَكَتْ أَيْمَٰنُهُنَّ ۗ وَٱتَّقِينَ ٱللَّهَ ۚ إِنَّ ٱللَّهَ كَانَ عَلَىٰ كُلِّ
شَيْءٍ شَهِيدًا ﴿٥٥﴾

55. ആ സ്ത്രീകൾക്ക് തങ്ങളുടെ പിതാക്കളുമായോ, പുത്രന്മാരുമായോ, സഹോദരന്മാരുമായോ, സഹോദരപുത്രന്മാരുമായോ, സഹോദരീപുത്രന്മാരുമായോ, തങ്ങളുടെ കൂട്ടത്തിൽ പെട്ട സ്ത്രീകളുമായോ,തങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയവരുമായോ ഇടപഴകുന്നതിന് വിരോധമില്ല.[928] നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

إِنَّ ٱللَّهَ وَمَلَٰٓئِكَتَهُۥ يُصَلُّونَ عَلَى ٱلنَّبِيِّ ۚ يَٰٓأَيُّهَا
ٱلَّذِينَ ءَامَنُوا۟ صَلُّوا۟ عَلَيْهِ وَسَلِّمُوا۟ تَسْلِيمًا ﴿٥٦﴾

56. തീർച്ചയായും അല്ലാഹുവും അവൻെറ മലക്കുകളും നബിയോട് കാരുണ്യം കാണിക്കുന്നു. സത്യവിശ്വാസികളേ, നിങ്ങൾ അദ്ദേഹത്തിൻെറ മേൽ (അല്ലാഹുവിൻെറ) കാരുണ്യവും ശാന്തിയുമുണ്ടാകാൻ പ്രാർത്ഥിക്കുക.[929]

إِنَّ ٱلَّذِينَ يُؤْذُونَ ٱللَّهَ وَرَسُولَهُۥ لَعَنَهُمُ ٱللَّهُ فِى ٱلدُّنْيَا
وَٱلْءَاخِرَةِ وَأَعَدَّ لَهُمْ عَذَابًا مُّهِينًا ﴿٥٧﴾

57. അല്ലാഹുവെയും അവൻെറ റസൂലിനെയും ദ്രോഹിക്കുന്നവരാരോ അവരെ ഇഹത്തിലും പരത്തിലും അല്ലാഹു ശപിച്ചിരിക്കുന്നു. അവർക്കുവേണ്ടി അപമാനകരമായ ശിക്ഷ അവൻ ഒരുക്കിവെച്ചിട്ടുമുണ്ട്.

وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ
ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾

58. സത്യവിശ്വാസികളായ പുരുഷന്മാരെയും സ്ത്രീകളെയും അവർ (തെററായ) യാതൊന്നും ചെയ്യാതിരിക്കെ ശല്യപ്പെടുത്തുന്നവരാരോ അവർ അപവാദവും പ്രത്യക്ഷമായ പാപവും പേറിയിരിക്കയാണ്.

يَٰٓأَيُّهَا ٱلنَّبِيُّ قُل لِّأَزْوَٰجِكَ وَبَنَاتِكَ وَنِسَآءِ ٱلْمُؤْمِنِينَ
يُدْنِينَ عَلَيْهِنَّ مِن جَلَٰبِيبِهِنَّ ۚ ذَٰلِكَ أَدْنَىٰٓ أَن يُعْرَفْنَ
فَلَا يُؤْذَيْنَ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٥٩﴾

59. നബിയേ, നിൻെറ പത്നിമാരോടും പുത്രിമാരോടും സത്യവിശ്വാസികളുടെ സ്ത്രീകളോടും അവർ തങ്ങളുടെ മൂടുപടങ്ങൾ[930] തങ്ങളുടെ മേൽ താഴ്ത്തിയിടാൻ പറയുക. അവർ തിരിച്ചറിയപ്പെടുവാനും, അങ്ങനെ അവർ ശല്യം ചെയ്യപ്പെടാതിരിക്കുവാനും അതാണ് ഏററവും അനുയോജ്യമായത്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

لَّئِن لَّمْ يَنتَهِ ٱلْمُنَٰفِقُونَ وَٱلَّذِينَ فِى قُلُوبِهِم مَّرَضٌ

60. കപട വിശ്വാസികളും, തങ്ങളുടെ ഹൃദയങ്ങളിൽ രോഗമുള്ളവരും, നുണ പ്രചരിപ്പിച്ച് മദീ

---

928. ഇവരുടെ മുമ്പിൽ സ്ത്രീകൾ പർദ്ദയണിയേണ്ടതില്ല. മാന്യമായി വസ്ത്രം ധരിച്ചാൽ മതി. ഇവരുമായി അടുത്ത് പെരുമാറുന്നതിനും അടുത്ത് നിന്ന് സംസാരിക്കുന്നതിനും വിരോധമില്ല. മുസ്ലിം സ്ത്രീകൾക്ക് അമുസ്ലിം സ്ത്രീകളുമായി ഇത് പോലെ സ്വതന്ത്രമായി ഇടപഴകാവുന്നതല്ല.
929. 'സല്ലിമൂ തസ്ലീമൻ' എന്ന വാക്യത്തിന് 'നിങ്ങൾ അദ്ദേഹത്തിൻെറ ആജ്ഞകൾക്ക് പൂർണ്ണമായി കീഴ്പെടുക' എന്നും ചില വ്യാഖ്യാതാക്കൾ അർത്ഥം കല്പിച്ചിട്ടുണ്ട്.
930. 'ജലാബീബ്' എന്ന പദത്തിന് ശരീരമാകെ ചുററിപ്പൊതിയുന്ന വസ്ത്രങ്ങൾ എന്നും തലയും കഴുത്തും മാറിടവും മറയ്ക്കുന്ന വസ്ത്രങ്ങൾ എന്നും അർത്ഥം നൽകപ്പെട്ടിട്ടുണ്ട്.

وَالْمُرْجِفُونَ فِي الْمَدِينَةِ لَنُغْرِيَنَّكَ بِهِمْ ثُمَّ
لَا يُجَاوِرُونَكَ فِيهَا إِلَّا قَلِيلًا ﴿٦٠﴾

നയിൽ കുഴപ്പം ഇളക്കിവിടുന്നവരും (അതിൽ നിന്ന്) വിരമിക്കാത്തപക്ഷം അവർക്കുനേരെ നിന്നെ നാം തിരിച്ചുവിടുക തന്നെ ചെയ്യും. പിന്നെ അവർക്ക് നിൻെറ അയൽവാസികളായി അല്പം മാത്രമേ അവിടെ കഴിയാനൊക്കൂ.

مَلْعُونِينَ ۖ أَيْنَمَا ثُقِفُوا أُخِذُوا وَقُتِّلُوا تَقْتِيلًا ﴿٦١﴾

61. അവർ ശാപം ബാധിച്ച നിലയിലായിരിക്കും. എവിടെവെച്ച് കണ്ടുമുട്ടിയാലും അവർ പിടിക്കപ്പെടുകയും, കൊന്നൊടുക്കപ്പെടുകയും ചെയ്യും.

سُنَّةَ اللَّهِ فِي الَّذِينَ خَلَوْا مِن قَبْلُ ۖ
وَلَن تَجِدَ لِسُنَّةِ اللَّهِ تَبْدِيلًا ﴿٦٢﴾

62. മുമ്പ് കഴിഞ്ഞുപോയവരുടെ കാര്യത്തിൽ അല്ലാഹു സ്വീകരിച്ച അതേ നടപടിക്രമം തന്നെ.[931] അല്ലാഹുവിൻെറ നടപടിക്രമത്തിന് യാതൊരു മാററവും നീ കണ്ടെത്തുകയില്ല.

يَسْأَلُكَ النَّاسُ عَنِ السَّاعَةِ ۖ قُلْ إِنَّمَا عِلْمُهَا عِندَ اللَّهِ ۚ وَمَا
يُدْرِيكَ لَعَلَّ السَّاعَةَ تَكُونُ قَرِيبًا ﴿٦٣﴾

63. ജനങ്ങൾ അന്ത്യസമയത്തെപ്പററി നിന്നോട് ചോദിക്കുന്നു. പറയുക: അതിനെപ്പററിയുള്ള അറിവ് അല്ലാഹുവിങ്കൽ മാത്രമാകുന്നു. നിനക്ക് (അതിനെപ്പററി) അറിവുനൽകുന്ന എന്തൊന്നാണുള്ളത്? അന്ത്യസമയം ഒരു വേള സമീപസ്ഥമായിരിക്കാം.

إِنَّ اللَّهَ لَعَنَ الْكَافِرِينَ وَأَعَدَّ لَهُمْ سَعِيرًا ﴿٦٤﴾

64. തീർച്ചയായും അല്ലാഹു സത്യനിഷേധികളെ ശപിക്കുകയും അവർക്കുവേണ്ടി ജ്വലിക്കുന്ന നരകാഗ്നി ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.

خَالِدِينَ فِيهَا أَبَدًا ۖ لَّا يَجِدُونَ وَلِيًّا وَلَا نَصِيرًا ﴿٦٥﴾

65. എന്നെന്നും അവരതിൽ ശാശ്വതവാസികളായിരിക്കും. യാതൊരു രക്ഷാധികാരിയെയും സഹായിയെയും അവർ കണ്ടെത്തുകയില്ല.

يَوْمَ تُقَلَّبُ وُجُوهُهُمْ فِي النَّارِ يَقُولُونَ يَا لَيْتَنَا أَطَعْنَا
اللَّهَ وَأَطَعْنَا الرَّسُولَا ﴿٦٦﴾

66. അവരുടെ മുഖങ്ങൾ നരകത്തിൽ കീഴ്മേൽ മറിക്കപ്പെടുന്ന ദിവസം. അവർ പറയും: ഞങ്ങൾ അല്ലാഹുവെയും റസൂലിനെയും അനുസരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ!

وَقَالُوا رَبَّنَا إِنَّا أَطَعْنَا سَادَتَنَا وَكُبَرَاءَنَا فَأَضَلُّونَا السَّبِيلَا ﴿٦٧﴾
رَبَّنَا آتِهِمْ ضِعْفَيْنِ مِنَ الْعَذَابِ وَالْعَنْهُمْ لَعْنًا كَبِيرًا ﴿٦٨﴾

67, 68 ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഞങ്ങളുടെ നേതാക്കന്മാരെയും പ്രമുഖന്മാരെയും അനുസരിക്കുകയും, അങ്ങനെ അവർ ഞങ്ങളെ വഴിതെററിക്കുകയുമാണുണ്ടായത്. ഞങ്ങളുടെ രക്ഷിതാവേ, അവർക്ക് നീ രണ്ടിരട്ടി ശിക്ഷ നൽകുകയും, അവർക്ക് നീ വൻ ശാപം ഏല്പിക്കുകയും ചെയ്യണമേ എന്നും അവർ പറയും.

931. തികച്ചും അന്യായമായും അകാരണമായും സത്യവിശ്വാസികളെ ദ്രോഹിക്കുന്നവരുടെ നേരെ നിർദാക്ഷിണ്യം നടപടി സ്വീകരിക്കുക എന്നത് ദൈവികനീതിയുടെ താല്പര്യമത്രെ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَكُونُوا۟ كَٱلَّذِينَ ءَاذَوْا۟ مُوسَىٰ فَبَرَّأَهُ ٱللَّهُ مِمَّا قَالُوا۟ ۚ وَكَانَ عِندَ ٱللَّهِ وَجِيهًا ﴿٦٩﴾

69. സത്യവിശ്വാസികളേ, നിങ്ങൾ മൂസാനബിയെ ശല്യപ്പെടുത്തിയവരെപ്പോലെയാകരുത്[932] എന്നിട്ട് അല്ലാഹു അവർ പറഞ്ഞതിൽ നിന്ന് അദ്ദേഹത്തെ മുക്തനാക്കുകയും ചെയ്തു.[933] അദ്ദേഹം അല്ലാഹുവിൻെറ അടുക്കൽ ഉൽകൃഷ്ടനായിരിക്കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَقُولُوا۟ قَوْلًا سَدِيدًا ﴿٧٠﴾

70. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, ശരിയായ വാക്ക് പറയുകയും ചെയ്യുക.

يُصْلِحْ لَكُمْ أَعْمَٰلَكُمْ وَيَغْفِرْ لَكُمْ ذُنُوبَكُمْ ۗ وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ فَقَدْ فَازَ فَوْزًا عَظِيمًا ﴿٧١﴾

71. എങ്കിൽ അവൻ നിങ്ങൾക്ക് നിങ്ങളുടെ കർമ്മങ്ങൾ നന്നാക്കിത്തരികയും, നിങ്ങളുടെ പാപങ്ങൾ നിങ്ങൾക്കവൻ പൊറുത്തു തരികയും ചെയ്യും. അല്ലാഹുവെയും അവൻെറ ദൂതനെയും ആർ അനുസരിക്കുന്നുവോ അവൻ മഹത്തായ വിജയം നേടിയിരിക്കുന്നു.

إِنَّا عَرَضْنَا ٱلْأَمَانَةَ عَلَى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱلْجِبَالِ فَأَبَيْنَ أَن يَحْمِلْنَهَا وَأَشْفَقْنَ مِنْهَا وَحَمَلَهَا ٱلْإِنسَٰنُ ۖ إِنَّهُۥ كَانَ ظَلُومًا جَهُولًا ﴿٧٢﴾

72. തീർച്ചയായും നാം ആ വിശ്വസ്ത ദൗത്യം (ഉത്തരവാദിത്തം) ആകാശങ്ങളുടെയും ഭൂമിയുടെയും പർവ്വതങ്ങളുടെയും മുമ്പാകെ എടുത്തു കാട്ടുകയുണ്ടായി. എന്നാൽ അത് ഏറ്റെടുക്കുന്നതിന് അവ വിസമ്മതിക്കുകയും, അതിനെപ്പററി അവയ്ക്ക് പേടി തോന്നുകയും ചെയ്തു. മനുഷ്യൻ അത് ഏറ്റെടുത്തു. തീർച്ചയായും അവൻ കടുത്ത അക്രമിയും അവിവേകിയുമായിരിക്കുന്നു.[934]

لِّيُعَذِّبَ ٱللَّهُ ٱلْمُنَٰفِقِينَ وَٱلْمُنَٰفِقَٰتِ وَٱلْمُشْرِكِينَ وَٱلْمُشْرِكَٰتِ وَيَتُوبَ ٱللَّهُ عَلَى ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًۢا ﴿٧٣﴾

73. കപടവിശ്വാസികളായ പുരുഷന്മാരെയും സ്ത്രീകളെയും, ബഹുദൈവവിശ്വാസികളായ പുരുഷന്മാരെയും സ്ത്രീകളെയും അല്ലാഹു ശിക്ഷിക്കുവാനും, സത്യവിശ്വാസികളായ പുരുഷന്മാരുടെയും സ്ത്രീകളുടെയും പശ്ചാത്താപം അല്ലാഹു സ്വീകരിക്കുവാനും.[935] അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

932. നബി(സ)യുടെ പ്രവർത്തനങ്ങളിൽ ആക്ഷേപത്തിന് പഴുത് തേടി നടക്കുന്ന കപടന്മാരുടെ മാർഗ്ഗം സത്യവിശ്വാസികൾ സ്വീകരിക്കരുതെന്ന് അല്ലാഹു തെര്യപ്പെടുത്തുന്നു.

933. മൂസാനബി(അ)യുടെ പേരിൽ അപവാദം പ്രചരിപ്പിക്കാൻ ഖാറൂൻ ഒരു സ്ത്രീയെ പ്രേരിപ്പിച്ചതിനെ പററിയാണ് ഈ വചനത്തിൽ സൂചിപ്പിച്ചിട്ടുള്ളതെന്നാണ് വ്യാഖ്യാതാക്കളിൽ ചിലർ രേഖപ്പെടുത്തിയിട്ടുള്ളത്. സ്വന്തം സഹോദരനായ ഹാറൂൻ നബി(അ)യെ അദ്ദേഹം കൊല്ലുകയാണുണ്ടായതെന്ന് ആരോ പ്രചരിപ്പിച്ചതിനെപററിയാണ് സൂചനയെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. മൂസാനബി(അ)ക്ക് ചില ശാരീരികവൈകല്യങ്ങളുണ്ടെന്ന് ചിലർ പ്രചരിപ്പിച്ചതിനെപ്പററിയാണ് സൂചനയെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

934. മനുഷ്യനും മററു സൃഷ്ടികളും തമ്മിലുള്ള അടിസ്ഥാനപരമായ അന്തരം പ്രതീകാത്മകമായി അവതരിപ്പിച്ചിരിക്കയാണ് ഈ വചനത്തിൽ. ഭീമാകാരങ്ങളായ ആകാശഗോളങ്ങൾക്കോ ഭൂമിക്കോ ഉന്നതങ്ങളായ പർവതങ്ങൾക്കോ ഒന്നും തന്നെ 'അമാനത്ത്' (ഉത്തരവാദിത്തം) ഏറെറടുക്കാൻ കഴിയില്ല. അല്ലാഹു നിശ്ചയിച്ച പ്രകൃതിനിയമങ്ങൾക്ക് വിധേയമായി വർത്തിക്കാനേ അവയ്ക്ക് കഴിയൂ. പ്രപഞ്ചഘടനയിൽ അവയ്ക്ക് വഹിക്കാനുള്ള പങ്ക് സ്വയം നിർണ്ണയിക്കാൻ അവയ്ക്ക് അവകാശമില്ല. എന്നാൽ മനുഷ്യൻെറ സ്ഥിതി അങ്ങനെയല്ല. വലിയൊരളവോളം പ്രകൃതിയുടെ മേൽ ആധിപത്യം സ്ഥാപിക്കാൻ അവന് സ്വാതന്ത്ര്യം നൽകപ്പെട്ടിരിക്കുന്നു. സ്വതന്ത്രമായ കർമ്മങ്ങളിലൂടെ സ്വന്തം ഭാഗധേയം നിർണ്ണയിക്കാൻ അവന് അവസരം നൽകപ്പെട്ടിരിക്കുന്നു. വിവേകമതികളായ മനുഷ്യർ ഈ കഴിവുകൾ ഉപയോഗിച്ച് മഹത്തായ വിജയം നേടുന്നു. എന്നാൽ ഇതിനൊരു മറുവശമുണ്ട്. അത്രത്രെ അവിവേകവും അനീതിയും കാണിക്കാനുള്ള ത്വര. അതിനെ അതിജയിക്കാനുള്ള ആർജ്ജവത്തെ ആശ്രയിച്ചിരിക്കുന്നു മനുഷ്യൻെറ വിജയവും മോക്ഷവുമൊക്കെ.

935. അമാനത്ത് അഥവാ ഉത്തരവാദിത്തം ഏറെറടുത്ത് നിർവ്വഹിക്കാനുള്ള കഴിവ് മനുഷ്യന് അല്ലാഹു വൃഥാ നൽകിയതല്ല. ആ കഴിവ് മനുഷ്യൻ എന്തിനുവേണ്ടി എങ്ങനെ വിനിയോഗിക്കുന്നുവെന്ന് നിരീക്ഷിച്ച് ഉചിതമായ പ്രതിഫലം നൽകാനുള്ള തീരുമാനത്തിൻെറ അടിസ്ഥാനത്തിലാണ് അവനത് ചെയ്തിട്ടുള്ളത്.




*അദ്ധ്യായം - 34

بسم الله الرحمن الرحيم

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും ആരുടെതാണോ ആ അല്ലാഹുവിന് സ്തുതി. പരലോകത്തും അവന്നു തന്നെ സ്തുതി. അവൻ യുക്തിമാനും സൂക്ഷ്മജ്ഞനുമത്രെ.

الحمد لله الذي له ما في السموت وما في الأرض وله
الحمد في الآخرة وهو الحكيم الخبير ١

2. ഭൂമിയിൽ പ്രവേശിക്കുന്നതും, അതിൽ നിന്നു പുറത്തു വരുന്നതും, ആകാശത്തുനിന്ന് ഇറങ്ങുന്നതും അതിൽ കയറുന്നതുമായ വസ്തുക്കളെപററി അവൻ അറിയുന്നു. അവൻ കരുണാനിധിയും ഏറെ പൊറുക്കുന്നവനുമത്രെ.

يعلم ما يلج في الأرض وما يخرج منها وما ينزل
من السماء وما يعرج فيها وهو الرحيم الغفور ٢

3. ആ അന്ത്യസമയം ഞങ്ങൾക്ക് വന്നെത്തുകയില്ലെന്ന് സത്യനിഷേധികൾ പറഞ്ഞു. നീ പറയുക: അല്ല, എന്റെ രക്ഷിതാവിനെതന്നെയാണ, അത് നിങ്ങൾക്ക് വന്നെത്തുക തന്നെ ചെയ്യും. അദൃശ്യകാര്യങ്ങൾ അറിയുന്നവനായ (രക്ഷിതാവ്). ആകാശങ്ങളിലാകട്ടെ ഭൂമിയിലാകട്ടെ ഒരു അണുവിന്റെ തൂക്കമുള്ളതോ അതിനെക്കാൾ ചെറുതോ വലുതോ ആയ യാതൊന്നും അവനിൽ നിന്ന് മറഞ്ഞുപോകുകയില്ല. സ്പഷ്ടമായ ഒരു രേഖയിൽ ഉൾപ്പെടാത്തതായി യാതൊന്നുമില്ല.

وقال الذين كفروا لا تأتينا الساعة قل بلى وربي
لتأتينكم عالم الغيب لا يعزب عنه مثقال ذرة في
السموت ولا في الأرض ولا أصغر من ذلك ولا أكبر إلا
في كتب مبين ٣

4. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവർക്ക് അവൻ പ്രതിഫലം നൽകുന്നതിനു വേണ്ടിയത്രെ അത്. അങ്ങനെയുള്ളവർക്കാകുന്നു പാപമോചനവും മാന്യമായ ഉപജീവനവുമുള്ളത്.

ليجزي الذين ءامنوا وعملوا الصلحت أولئك لهم
مغفرة ورزق كريم ٤

5. (നമ്മെ) തോൽപ്പിച്ചു കളയുവാനായി നമ്മുടെ ദൃഷ്ടാന്തങ്ങളെ എതിർക്കുന്നതിന് ശ്രമിച്ചവരാരോ അവർക്കത്രെ വേദനാജനകമായ കഠിന ശിക്ഷയുള്ളത്.

والذين سعو في ءايتنا معجزين أولئك لهم عذاب
من رجز أليم ٥

* 15ാം വചനത്തിൽ സബഅ് ദേശത്തെപററി പറയുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേരു നല്കപ്പെട്ടത്.

وَيَرَى الَّذِينَ أُوتُوا الْعِلْمَ الَّذِي أُنزِلَ إِلَيْكَ مِن رَّبِّكَ
هُوَ الْحَقَّ وَيَهْدِي إِلَىٰ صِرَاطِ الْعَزِيزِ الْحَمِيدِ ٦

6. നിനക്ക് നിന്റെ രക്ഷിതാവിങ്കല്‍ നിന്ന് അവതരിപ്പിക്കപ്പെട്ടതു തന്നെയാണ് സത്യമെന്നും, പ്രതാപിയും സ്തുത്യര്‍ഹനുമായ അല്ലാഹുവിന്റെ മാര്‍ഗത്തിലേക്കാണ് അത് നയിക്കുന്നതെന്നും ജ്ഞാനം നല്‍കപ്പെട്ടവര്‍ കാണുന്നുണ്ട്.

وَقَالَ الَّذِينَ كَفَرُوا هَلْ نَدُلُّكُمْ عَلَىٰ رَجُلٍ يُنَبِّئُكُمْ
إِذَا مُزِّقْتُمْ كُلَّ مُمَزَّقٍ إِنَّكُمْ لَفِي خَلْقٍ جَدِيدٍ ٧

7. സത്യനിഷേധികള്‍ (പരിഹാസസ്വരത്തില്‍) പറഞ്ഞു: "നിങ്ങള്‍ സര്‍വ്വത്ര ഛിന്നഭിന്നമാക്കപ്പെട്ടു കഴിഞ്ഞാലും നിങ്ങള്‍ പുതുതായി സൃഷ്ടിക്കപ്പെടുക തന്നെ ചെയ്യുമെന്ന് നിങ്ങള്‍ക്കു വിവരം തരുന്ന ഒരാളെപ്പറ്റി ഞങ്ങള്‍ നിങ്ങള്‍ക്കു അറിയിച്ചു തരട്ടെയോ?

أَفْتَرَىٰ عَلَى اللَّهِ كَذِبًا أَم بِهِ جِنَّةٌ ۗ بَلِ الَّذِينَ لَا يُؤْمِنُونَ
بِالْآخِرَةِ فِي الْعَذَابِ وَالضَّلَالِ الْبَعِيدِ ٨

8. അല്ലാഹുവിന്റെ പേരില്‍ അയാള്‍ കള്ളം കെട്ടിച്ചമച്ചതാണോ അതല്ല അയാള്‍ക്കു ഭ്രാന്തുണ്ടോ?" അല്ല, പരലോകത്തില്‍ വിശ്വസിക്കാത്തവര്‍ ശിക്ഷയിലും വിദൂരമായ വഴികേടിലുമാകുന്നു.

أَفَلَمْ يَرَوْا إِلَىٰ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُم مِّنَ السَّمَاءِ
وَالْأَرْضِ ۚ إِن نَّشَأْ نَخْسِفْ بِهِمُ الْأَرْضَ أَوْ نُسْقِطْ عَلَيْهِمْ كِسَفًا
مِّنَ السَّمَاءِ ۚ إِنَّ فِي ذَٰلِكَ لَآيَةً لِّكُلِّ عَبْدٍ مُّنِيبٍ ٩

9. അവരുടെ മുമ്പിലും അവരുടെ പിന്നിലുമുള്ള ആകാശത്തേക്കും ഭൂമിയിലേക്കും അവര്‍ നോക്കിയിട്ടില്ലേ? നാം ഉദ്ദേശിക്കുകയാണെങ്കില്‍ അവരെ നാം ഭൂമിയില്‍ ആഴ്ത്തിക്കളയുകയോ അവരുടെ മേല്‍ ആകാശത്തുനിന്ന് കഷ്ണങ്ങള്‍ വീഴ്ത്തുകയോ ചെയ്യുന്നതാണ്. അല്ലാഹുവിലേക്കു (വിനയാന്വിതനായി) മടങ്ങുന്ന ഏതൊരു ദാസന്നും തീര്‍ച്ചയായും അതില്‍ ദൃഷ്ടാന്തമുണ്ട്.

وَلَقَدْ آتَيْنَا دَاوُودَ مِنَّا فَضْلًا ۖ يَا جِبَالُ أَوِّبِي مَعَهُ وَالطَّيْرَ ۖ
وَأَلَنَّا لَهُ الْحَدِيدَ ١٠

10. തീര്‍ച്ചയായും ദാവൂദിന് നാം നമ്മുടെ പക്കല്‍ നിന്ന് അനുഗ്രഹം നല്‍കുകയുണ്ടായി. (നാം നിര്‍ദ്ദേശിച്ചു:) "പര്‍വ്വതങ്ങളേ, നിങ്ങള്‍ അദ്ദേഹത്തോടൊപ്പം (കീര്‍ത്തനങ്ങള്‍) ഏററു ചൊല്ലുക. പക്ഷികളേ, നിങ്ങളും"[936] നാം അദ്ദേഹത്തിന് ഇരുമ്പ് മയപ്പെടുത്തികൊടുക്കുകയും ചെയ്തു.[937]

أَنِ اعْمَلْ سَابِغَاتٍ وَقَدِّرْ فِي السَّرْدِ ۖ وَاعْمَلُوا صَالِحًا ۖ

11. പൂര്‍ണ്ണ വലിപ്പമുള്ള കവചങ്ങള്‍ നിര്‍മ്മിക്കുകയും, അതിന്റെ കണ്ണികള്‍ ശരിയായ അളവിലാക്കുകയും, നിങ്ങളെല്ലാവരും സല്‍കര്‍മ്മം പ്രവര്‍ത്തിക്കുകയും ചെയ്യുക[938] എന്ന് (നാം അദ്ദേഹത്തിന് നിര്‍ദ്ദേശം നല്‍കി.) തീര്‍

---

936. 21:79ലും ഈ വിഷയം പരാമര്‍ശിച്ചിട്ടുണ്ട്. പര്‍വ്വതങ്ങളും പറവകളും ദാവൂദ് നബിയോടൊപ്പം കീര്‍ത്തനങ്ങള്‍ ഏററു ചൊല്ലിയത് സംബന്ധിച്ച വിശദാംശങ്ങള്‍ വിശുദ്ധ ഖുര്‍ആന്‍ വിവരിക്കുന്നില്ല. അല്ലാഹു ഏത് തരം ദൃഷ്ടാന്തങ്ങള്‍ കൊണ്ടുവരാനും കഴിവുള്ളവനത്രെ.
937. കടുപ്പവും ഉറപ്പുമുള്ള ലോഹമാണല്ലോ ഇരുമ്പ്. അത് ഉരുക്കി ആവശ്യമുള്ള ആകൃതിയില്‍ വാര്‍ത്തെടുത്തിട്ടാണ് തങ്ങള്‍ക്കാവശ്യമുള്ള മിക്ക ആയുധങ്ങളും ഉപകരണങ്ങളും മനുഷ്യര്‍ നിര്‍മിച്ചത്. ഇരുമ്പിനെ 'മെരുക്കി'യെടുക്കാനുള്ള അറിവ് ദാവൂദ് നബിക്ക് അല്ലാഹു നല്‍കിയ അനുഗ്രഹങ്ങളുടെ കൂട്ടത്തില്‍ വളരെ പ്രധാനപ്പെട്ട ഒന്നത്രെ. 21:80ലും ഈ കാര്യം പരാമര്‍ശിച്ചിട്ടുണ്ട്.
938. സാങ്കേതികവിദ്യയും അതിന്റെ നേട്ടങ്ങളും അല്ലാഹുവിന്റെ ദാനം തന്നെയാണ്. സല്‍കര്‍മ്മങ്ങള്‍ ചെയ്തുകൊണ്ടാണ് മനുഷ്യന്‍ അതിന് നന്ദി കാണിക്കേണ്ടത്.

إِنِّي بِمَا تَعۡمَلُونَ بَصِيرٞ ١١

ച്ചയായും ഞാൻ നിങ്ങൾ പ്രവർത്തിക്കുന്ന തെല്ലാം കാണുന്നവനാകുന്നു.

وَلِسُلَيۡمَٰنَ ٱلرِّيحَ غُدُوُّهَا شَهۡرٞ وَرَوَاحُهَا شَهۡرٞۖ وَأَسَلۡنَا لَهُۥ عَيۡنَ ٱلۡقِطۡرِۖ وَمِنَ ٱلۡجِنِّ مَن يَعۡمَلُ بَيۡنَ يَدَيۡهِ بِإِذۡنِ رَبِّهِۦۖ وَمَن يَزِغۡ مِنۡهُمۡ عَنۡ أَمۡرِنَا نُذِقۡهُ مِنۡ عَذَابِ ٱلسَّعِيرِ ١٢

12. സുലൈമാന്ന് കാററിനെയും (നാം അധീനപ്പെടുത്തിക്കൊടുത്തു.) അതിൻെറ പ്രഭാത സഞ്ചാരം ഒരുമാസത്തെ ദൂരവും അതിൻെറ സായാഹ്ന സഞ്ചാരം ഒരു മാസത്തെ ദൂരവും ആകുന്നു.[939] അദ്ദേഹത്തിന് നാം ചെമ്പിൻെറ ഒരു ഉറവ് ഒഴുക്കികൊടുക്കുകയും ചെയ്തു.[940] അദ്ദേഹത്തിൻെറ രക്ഷിതാവിൻെറ കൽപനപ്രകാരം അദ്ദേഹത്തിൻെറ മുമ്പാകെ ജിന്നുകളിൽ ചിലർ ജോലി ചെയ്യുന്നുമുണ്ടായിരുന്നു. അവരിൽ ആരെങ്കിലും നമ്മുടെ കൽപനയ്ക്ക് എതിരു പ്രവർത്തിക്കുന്ന പക്ഷം നാം അവന്ന് ജ്വലിക്കുന്ന നരകശിക്ഷ ആസ്വദിപ്പിക്കുന്നതാണ്.

يَعۡمَلُونَ لَهُۥ مَا يَشَآءُ مِن مَّحَٰرِيبَ وَتَمَٰثِيلَ وَجِفَانٖ كَٱلۡجَوَابِ وَقُدُورٖ رَّاسِيَٰتٍۚ ٱعۡمَلُوٓاْ ءَالَ دَاوُۥدَ شُكۡرٗاۚ وَقَلِيلٞ مِّنۡ عِبَادِيَ ٱلشَّكُورُ ١٣

13. അദ്ദേഹത്തിനുവേണ്ടി ഉന്നതസൗധങ്ങൾ,[941] ശിൽപങ്ങൾ, വലിയ ജലസംഭരണി പോലെയുള്ള തളികകൾ, നിലത്ത് ഉറപ്പിച്ചുനിർത്തിയിട്ടുള്ള പാചകപാത്രങ്ങൾ എന്നിങ്ങനെ അദ്ദേഹം ഉദ്ദേശിക്കുന്നതെന്തും അവർ (ജിന്നുകൾ) നിർമ്മിച്ചിരുന്നു. ദാവൂദ് കുടുംബമേ, നിങ്ങൾ നന്ദിപൂർവ്വം പ്രവർത്തിക്കുക. തികഞ്ഞ നന്ദിയുള്ളവർ എൻെറ ദാസൻമാരിൽ അപൂർവ്വമത്രെ.

فَلَمَّا قَضَيۡنَا عَلَيۡهِ ٱلۡمَوۡتَ مَا دَلَّهُمۡ عَلَىٰ مَوۡتِهِۦٓ إِلَّا دَآبَّةُ ٱلۡأَرۡضِ تَأۡكُلُ مِنسَأَتَهُۥۖ فَلَمَّا خَرَّ تَبَيَّنَتِ ٱلۡجِنُّ أَن لَّوۡ كَانُواْ يَعۡلَمُونَ ٱلۡغَيۡبَ مَا لَبِثُواْ فِي ٱلۡعَذَابِ ٱلۡمُهِينِ ١٤

14. നാം അദ്ദേഹത്തിൻെറ മേൽ മരണം വിധിച്ചപ്പോൾ അദ്ദേഹത്തിൻെറ ഊന്നുവടി തിന്നു കൊണ്ടിരുന്ന ചിതൽ മാത്രമാണ് അദ്ദേഹത്തിൻെറ മരണത്തെപ്പററി അവർക്ക് (ജിന്നുകൾക്ക്) അറിവു നല്കിയത്.[942] അങ്ങനെ അദ്ദേഹം വീണപ്പോൾ, തങ്ങൾക്ക് അദൃശ്യകാര്യം അറിയാമായിരുന്നെങ്കിൽ അപമാനകരമായ ശിക്ഷയിൽ[943] തങ്ങൾ കഴിച്ചു കൂട്ടേണ്ടിവരില്ലായിരുന്നെന്ന് ജിന്നുകൾക്ക് ബോധ്യമായി.

---

939. സുലൈമാൻ നബി(അ)ക്ക് അദ്ദേഹത്തിൻെറ സാമ്രാജ്യത്തിൻെറ അതിവിദൂരമേഖലകളിൽ ദൈനംദിന സന്ദർശനം നടത്താനുതകുംവിധം കാററിനെ ഒരു വാഹനമെന്നോണം അല്ലാഹു സൗകര്യപ്പെടുത്തിക്കൊടുത്തുവെന്നർത്ഥം. കാററ് ഉപയോഗപ്പെടുത്തിക്കൊണ്ട് അദ്ദേഹം നടത്തിയിരുന്ന യാത്രയുടെ വിശദരൂപം വിശുദ്ധ ഖുർആൻ വ്യക്തമാക്കിയിട്ടില്ല.

940. ഉരുകിയ ചെമ്പിൻെറ വിപുലമായ ഒരു ശേഖരം തന്നെ അല്ലാഹു അദ്ദേഹത്തിന് അധീനപ്പെടുത്തിക്കൊടുത്തുവെന്നാണ് ചില വ്യാഖ്യാതാക്കൾ ഇതിന് വിശദീകരണം നൽകിയിട്ടുള്ളത്. ചെമ്പ് ഉരുക്കി ധാരാളമായി പാത്രങ്ങളും കൗതുകവസ്തുക്കളും നിർമ്മിക്കാനുള്ള വിദ്യ അല്ലാഹു അദ്ദേഹത്തിന് വശമാക്കിക്കൊടുത്തുവെന്നാണ് മററു ചിലർ വ്യാഖ്യാനം നൽകിയിട്ടുള്ളത്.

941. 'മഹാരീബ്' എന്ന പദത്തിനാണ് ഉന്നതസൗധങ്ങൾ എന്ന് അർത്ഥം നൽകിയത്. പള്ളികൾ എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നല്കിയിട്ടുള്ളത്. കമാനങ്ങൾ എന്ന് അർത്ഥം നൽകിയവരുമുണ്ട്.

942. മനുഷ്യർക്ക് അറിയാത്ത ചില കാര്യങ്ങൾ അറിയാനും, മനുഷ്യകഴിവിനപ്പുറത്തുള്ള പലതും ചെയ്യാനും തങ്ങൾക്ക് കഴിവുണ്ടെന്ന് സ്വയം വിശ്വസിക്കുന്നവരാണ് ജിന്നുകൾ. അവരെയാണ് അല്ലാഹു സുലൈമാൻനബിക്ക് കീഴ്പെടുത്തിക്കൊടുത്തത്. അദ്ദേഹം ഒരു വടിയിൽ ഊന്നിനിന്നുകൊണ്ട് ജോലിയുടെ മേൽനോട്ടം വഹിക്കവെയാണ് അദ്ദേഹത്തിന് മരണം വന്നെത്തിയത്. പക്ഷെ ജിന്നുകൾ ആ കാര്യം അറിഞ്ഞില്ല. അദ്ദേഹം നിന്നു നിരീക്ഷിച്ചുകൊണ്ടിരിക്കുകയാണെന്ന വിചാരത്തോടെ അവർ അവിശ്രമം ജോലി ചെയ്തു പോന്നു. നാളുകൾക്ക് ശേഷം അദ്ദേഹത്തിൻെറ ഊന്നുവടി ചിതൽ തിന്നിട്ട് അദ്ദേഹത്തിൻെറ മൃതശരീരം ഒടിഞ്ഞുവീണപ്പോൾ മാത്രമാണ് മരണത്തെപ്പററി അവർ അറിഞ്ഞത്. ബൈത്തുൽമുഖദ്ദസിൻെറ നിർമ്മാണജോലി മുടങ്ങാതെ മുന്നേറാൻ വേണ്ടി അല്ലാഹു സ്വീകരിച്ച ഒരു തന്ത്രമായിരിക്കാം ഇത്.

15. തീർച്ചയായും സബഅ്ദേശക്കാർക്ക് തങ്ങളുടെ അധിവാസകേന്ദ്രത്തിൽ തന്നെ ദൃഷ്ടാന്തമുണ്ടായിരുന്നു. അതായത്, വലതുഭാഗത്തും ഇടതുഭാഗത്തുമായി രണ്ടു തോട്ടങ്ങൾ. (അവരോട് പറയപ്പെട്ടു:) നിങ്ങളുടെ രക്ഷിതാവ് തന്ന ഉപജീവനത്തിൽ നിന്ന് നിങ്ങൾ ഭക്ഷിക്കുകയും, അവനോട് നിങ്ങൾ നന്ദി കാണിക്കുകയും ചെയ്യുക. നല്ലൊരു രാജ്യവും ഏറെ പൊറുക്കുന്ന രക്ഷിതാവും.

لَقَدْ كَانَ لِسَبَإٍ فِي مَسْكَنِهِمْ آيَةٌ ۖ جَنَّتَانِ عَن يَمِينٍ وَشِمَالٍ ۖ
كُلُوا مِن رِّزْقِ رَبِّكُمْ وَاشْكُرُوا لَهُ ۚ بَلْدَةٌ طَيِّبَةٌ وَرَبٌّ
غَفُورٌ ﴿١٥﴾

16. എന്നാൽ അവർ പിന്തിരിഞ്ഞു കളഞ്ഞു. അപ്പോൾ അണക്കെട്ടിൽ നിന്നുള്ള ജലപ്രവാഹത്തെ അവരുടെ നേരെ നാം അയച്ചു.[944] അവരുടെ ആ രണ്ട് തോട്ടങ്ങൾക്ക് പകരം കയ്പുള്ള കായ്കനികളും, കാററാടി മരവും, അല്പം ചില വാകമരങ്ങളും ഉള്ള രണ്ട് തോട്ടങ്ങൾ നാം അവർക്ക് നല്കുകയും ചെയ്തു.[945]

فَأَعْرَضُوا فَأَرْسَلْنَا عَلَيْهِمْ سَيْلَ الْعَرِمِ وَبَدَّلْنَاهُم بِجَنَّتَيْهِمْ
جَنَّتَيْنِ ذَوَاتَيْ أُكُلٍ خَمْطٍ وَأَثْلٍ وَشَيْءٍ مِّن سِدْرٍ قَلِيلٍ ﴿١٦﴾

17. അവർ നന്ദികേട് കാണിച്ചതിന് നാം അവർക്ക് പ്രതിഫലമായി നല്കിയതാണത്. കടുത്ത നന്ദികേട് കാണിക്കുന്നവൻെറ നേരെയല്ലാതെ നാം ശിക്ഷാ നടപടി എടുക്കുമോ?

ذَٰلِكَ جَزَيْنَاهُم بِمَا كَفَرُوا ۖ وَهَلْ نُجَٰزِيٓ إِلَّا الْكَفُورَ ﴿١٧﴾

18. അവർക്കും (സബഅ് ദേശക്കാർക്കും) നാം അനുഗ്രഹം നല്കിയ (സിറിയൻ) ഗ്രാമങ്ങൾക്കുമിടയിൽ തെളിഞ്ഞു കാണാവുന്ന പല ഗ്രാമങ്ങളും നാം ഉണ്ടാക്കി. അവിടെ നാം യാത്രയ്ക്ക് താവളങ്ങൾ നിർണ്ണയിക്കുകയും ചെയ്തു.[946] രാപ്പകലുകളിൽ നിർഭയരായിക്കൊണ്ട് നിങ്ങൾ അതിലൂടെ സഞ്ചരിച്ചുകൊള്ളുക (എന്ന് നാം നിർദ്ദേശിക്കുകയും ചെയ്തു.)

وَجَعَلْنَا بَيْنَهُمْ وَبَيْنَ الْقُرَى الَّتِي بَارَكْنَا فِيهَا قُرًى ظَاهِرَةً
وَقَدَّرْنَا فِيهَا السَّيْرَ ۖ سِيرُوا فِيهَا لَيَالِيَ وَأَيَّامًا آمِنِينَ ﴿١٨﴾

19. അപ്പോൾ അവർ പറഞ്ഞു: 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ യാത്രാതാവളങ്ങൾക്കിടയിൽ നീ അകലമുണ്ടാക്കേണമേ.'[947] അങ്ങനെ തങ്ങൾക്കുതന്നെ അവർ ദ്രോഹം വരുത്തി

فَقَالُوا رَبَّنَا بَٰعِدْ بَيْنَ أَسْفَارِنَا وَظَلَمُوا أَنفُسَهُمْ فَجَعَلْنَاهُمْ

943. നിരന്തരമായ നിർമ്മാണജോലികൾ നിർബന്ധിതരായി ചെയ്യേണ്ടിവന്ന ജിന്നുകൾ അതൊരു ശിക്ഷയെന്നോണമാണ് ഗണിച്ചത്.

944. പ്രാചീനകാലത്ത് യമനിലുണ്ടായിരുന്ന 'മആരിബ്' അണക്കെട്ടിൻെറ തകർച്ചയെപ്പററിയാണ് ഇവിടെ പരാമർശിക്കുന്നത്. ഈ അണക്കെട്ടിൽ നിന്നുള്ള ജലസേചന കനാലിൻെറ ഇരുവശങ്ങളിലുമുള്ള തോട്ടങ്ങളായിരുന്നു അന്ന് ആ നാട്ടിൻെറ സമ്പദ് സമൃദ്ധിക്ക് നിദാനം.
ഒരു മഹാപ്രളയത്തെത്തുടർന്ന് അണക്കെട്ട് നിശ്ശേഷം തകരുകയും മുഴുവൻ കൃഷിയും നശിച്ചുപോകുകയും ചെയ്തു. കാർഷിക ജലസേചനരംഗങ്ങളിൽ തങ്ങൾ നേടിയ പുരോഗതിയുടെ പേരിൽ പൊങ്ങച്ചം നടിച്ചിരുന്ന സബഅ് ദേശക്കാർ അല്ലാഹുവിൻെറ ശിക്ഷയ്ക്ക് മുമ്പിൽ തികച്ചും നിസ്സഹായരായിരുന്നു.

945. ആ തോട്ടങ്ങൾ സ്ഥിതിചെയ്തിരുന്ന സ്ഥലം കാട്ടുചെടികളും കള്ളിമുൾച്ചെടികളും പാഴ്മരങ്ങളും മാത്രം വളരുന്ന ഒരു പ്രദേശമായി മാറിയെന്നർത്ഥം.

946. പ്രാചീന അറേബ്യയിൽ യമൻ മുതൽ സിറിയ വരെയുള്ള വ്യാപാരമാർഗ്ഗം (കാരവൻ റൂട്ട്) അതിപ്രാധാന്യമുള്ളതായിരുന്നു. യമനിലെ തുറമുഖങ്ങളായിരുന്നു അറബ്ദേശങ്ങളെ പൗരസ്ത്യരാജ്യങ്ങളുമായി ബന്ധപ്പെടുത്തിയിരുന്നത്. യമനിനും സിറിയക്കുമിടയിൽ ധാരാളം അങ്ങാടികളും, യാത്രക്കാർക്ക് വിശ്രമിക്കാനുള്ള അനേകം താവളങ്ങളുമുണ്ടായിരുന്നു. ഈ താവളങ്ങളോരോന്നും ചെറുകിട വാണിജ്യകേന്ദ്രങ്ങൾ കൂടിയായിരുന്നു. ഈ താവളങ്ങൾ തമ്മിൽ വലിയ അകലമില്ലാത്തതുകൊണ്ട് തികച്ചും സുഗമമായ ഒരു വ്യാപാര മാർഗമായിരുന്നു യമൻ–സിറിയ റൂട്ട്. യമൻകാരുടെ സാമ്പത്തികപുരോഗതിയിൽ ഈ വ്യാപാരപാതയ്ക്ക് വലിയ പങ്കുണ്ടായിരുന്നു.

أَحَادِيثَ وَمَزَّقْنَاهُمْ كُلَّ مُمَزَّقٍ ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِّكُلِّ صَبَّارٍ شَكُورٍ ﴿١٩﴾

വെച്ചു. അപ്പോൾ അവരെ നാം കഥാവശേഷരാക്കിക്കളഞ്ഞു. അവരെ നാം സർവ്വത്ര ഛിന്നഭിന്നമാക്കി.[948] ക്ഷമാശീലനും നന്ദിയുള്ളവനുമായ ഏതൊരാൾക്കും തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

وَلَقَدْ صَدَّقَ عَلَيْهِمْ إِبْلِيسُ ظَنَّهُ فَاتَّبَعُوهُ إِلَّا فَرِيقًا مِّنَ الْمُؤْمِنِينَ ﴿٢٠﴾

20. തീർച്ചയായും തൻെറ ധാരണ ശരിയാണെന്ന് ഇബ്ലീസ് അവരിൽ തെളിയിച്ചു.[949] അങ്ങനെ അവർ അവനെ പിന്തുടർന്നു. ഒരു സംഘം സത്യവിശ്വാസികളൊഴികെ.

وَمَا كَانَ لَهُ عَلَيْهِم مِّن سُلْطَانٍ إِلَّا لِنَعْلَمَ مَن يُؤْمِنُ بِالْآخِرَةِ مِمَّنْ هُوَ مِنْهَا فِي شَكٍّ ۗ وَرَبُّكَ عَلَىٰ كُلِّ شَيْءٍ حَفِيظٌ ﴿٢١﴾

21. അവന്ന് (ഇബ്ലീസിന്) അവരുടെ മേൽ യാതൊരധികാരവും ഉണ്ടായിരുന്നില്ല. പരലോകത്തിൽ വിശ്വസിക്കുന്നവരെ അതിനെപ്പററി സംശയത്തിൽ കഴിയുന്നവരുടെ കൂട്ടത്തിൽ നിന്ന് നാം തിരിച്ചറിയുവാൻവേണ്ടി മാത്രമാണിത്.[950] നിൻെറ രക്ഷിതാവ് ഏതു കാര്യവും നിരീക്ഷിച്ചുകൊണ്ടിരിക്കുന്നവനാകുന്നു.

قُلِ ادْعُوا الَّذِينَ زَعَمْتُم مِّن دُونِ اللَّهِ ۖ لَا يَمْلِكُونَ مِثْقَالَ ذَرَّةٍ فِي السَّمَاوَاتِ وَلَا فِي الْأَرْضِ وَمَا لَهُمْ فِيهِمَا مِن شِرْكٍ وَمَا لَهُ مِنْهُم مِّن ظَهِيرٍ ﴿٢٢﴾

22. പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ ജൽപിച്ചു കൊണ്ടിരിക്കുന്നവരോടെല്ലാം നിങ്ങൾ പ്രാർഥിച്ചു നോക്കുക. ആകാശത്തിലാകട്ടെ ഭൂമിയിലാകട്ടെ ഒരണുവിൻെറ തൂക്കം പോലും അവർ ഉടമപ്പെടുത്തുന്നില്ല. അവ രണ്ടിലും അവർക്ക് യാതൊരു പങ്കുമില്ല. അവരുടെ കൂട്ടത്തിൽ അവന്ന് സഹായിയായി ആരുമില്ല.

وَلَا تَنفَعُ الشَّفَاعَةُ عِندَهُ إِلَّا لِمَنْ أَذِنَ لَهُ ۚ حَتَّىٰ إِذَا فُزِّعَ عَن قُلُوبِهِمْ قَالُوا مَاذَا قَالَ رَبُّكُمْ ۖ قَالُوا الْحَقَّ ۖ وَهُوَ الْعَلِيُّ الْكَبِيرُ ﴿٢٣﴾

23. ആർക്കുവേണ്ടി അവൻ അനുമതി നൽകിയോ അവർക്കല്ലാതെ അവൻെറ അടുക്കൽ ശുപാർശ പ്രയോജനപ്പെടുകയുമില്ല.[951] അങ്ങനെ അവരുടെ ഹൃദയങ്ങളിൽ നിന്ന് പരിഭ്രമം നീങ്ങിക്കഴിയുമ്പോൾ അവർ ചോദിക്കും; നിങ്ങളുടെ രക്ഷിതാവ് എന്താണു പറഞ്ഞതെന്ന്.[952] അവർ മറുപടി പറയും: സത്യമാണ് (അവൻ പറഞ്ഞത്.) അവൻ ഉന്നതനും മഹാനുമാകുന്നു.

---

947. ജനങ്ങളുടെ താല്പര്യങ്ങളേക്കാളും, വ്യാപാരമാർഗത്തിൻെറ പൊതുവായ അഭിവൃദ്ധിയേക്കാളും കൂടുതൽ സ്വാർത്ഥതാല്പര്യങ്ങൾക്കാണ് അവർ മുൻഗണന നല്കിയത്. ഏദൻ–സിറിയ റൂട്ടിലെ വ്യാപാരമാകെ കുത്തകയാക്കിവെക്കാനാണ് സബഅ്ദേശക്കാർ കൊതിച്ചത്. ഇടത്താവളങ്ങളുടെ എണ്ണം കുറയുകയും, അവ തമ്മിലുള്ള അകലം വർദ്ധിക്കുകയും ചെയ്താൽ–ചെറുകിട വ്യാപാരികളെ ഒഴിവാക്കിക്കൊണ്ട് പ്രസ്തുത വാണിജ്യമാർഗവും ഇടത്താവളങ്ങളും തങ്ങളുടെ കുത്തകയാക്കാമെന്നാണ് അവർ കണക്ക് കൂട്ടിയത്.

948. മആരിബ് അണക്കെട്ടിൻെറ തകർച്ചയോടെ യമനിലെ കാർഷികമേഖല ക്ഷയിച്ചു. താല്ക്കാലിക ലാഭം മാത്രം മുമ്പിൽ കണ്ടുകൊണ്ടുള്ള നയങ്ങൾ വ്യാപാരരംഗത്ത് വിപരീതഫലങ്ങൾ സൃഷ്ടിച്ചു. അങ്ങനെ അറേബ്യയിലെ യമനീപ്രതാപം ഒരു പഴങ്കഥയായിത്തീർന്നു. ധർമ്മവും നീതിയും അവഗണിച്ചുകൊണ്ടുള്ള ജീവിതത്തിന് അല്ലാഹു നല്കിയ ശിക്ഷ അവരെ ഛിന്നഭിന്നമാക്കി.

949. അവരെ പിഴപ്പിക്കാനാകുമെന്ന ഇബ്ലീസിൻെറ കണക്ക് കൂട്ടൽ തെററിയില്ലെന്നർത്ഥം.

950. മനുഷ്യരെ പിഴപ്പിക്കാനുള്ള അധികാരമൊന്നും അല്ലാഹു ഇബ്ലീസിന് നല്കിയിട്ടില്ല. മനുഷ്യരുടെ വിശ്വാസദാർഢ്യവും, പ്രലോഭനങ്ങളെ അതിജയിക്കാനുള്ള കഴിവും പരീക്ഷിക്കുന്നതിന് അല്ലാഹു ഒരു അവസരം സൃഷ്ടിക്കുന്നുവെന്ന് മാത്രം.

951. അല്ലാഹുവിൻെറ അടുക്കൽ ശുപാർശ പ്രയോജനപ്പെടണമെങ്കിൽ ശുപാർശകന് ശുപാർശ ചെയ്യാൻ അല്ലാഹുവിൻെറ അനുവാദം ലഭിച്ചിരിക്കണം. ആരുടെ കാര്യത്തിൽ ശുപാർശ ചെയ്യാമെന്നതും അല്ലാഹുവിൻെറ അനുവാദത്തെ ആശ്രയിച്ചായിരിക്കും.

952. ന്യായവിധിയുടെ നാളിൽ മലക്കുകളും മനുഷ്യരുമെല്ലാം തങ്ങളുടെ കാര്യത്തിൽ അല്ലാഹുവിൻെറ തീരുമാനമെന്തെന്നറിയാതെ വലിയ സംഭ്രമത്തിലായിരിക്കും. തുടർന്ന്, കർമ്മങ്ങളുടെ കണക്ക് നോക്കി സദ്‌വൃത്തരെ സ്വർഗ്ഗത്തിലേക്കും ദുർവൃത്തരെ നരകത്തിലേക്കും അയക്കുവാനുള്ള അല്ലാഹുവിൻെറ കല്പനയുണ്ടാകുന്നതോടെ മലക്കുകൾക്കും സത്യവിശ്വാസികൾക്കും സമാധാനമാകും. തദവസരത്തിൽ മലക്കുകൾ തമ്മിലോ, മലക്കുകളും സത്യവിശ്വാസികളും തമ്മിലോ നടക്കുന്ന സംഭാഷണമാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്.

قُلْ مَن يَرْزُقُكُم مِّنَ السَّمَٰوَٰتِ وَالْأَرْضِ قُلِ اللَّهُ وَإِنَّا أَوْ إِيَّاكُمْ
لَعَلَىٰ هُدًى أَوْ فِي ضَلَٰلٍ مُّبِينٍ ﴿٢٤﴾

24. ചോദിക്കുക: ആകാശങ്ങളിൽ നിന്നും ഭൂമിയിൽ നിന്നും നിങ്ങൾക്ക് ഉപജീവനം നൽകുന്നവൻ ആരാകുന്നു? നീ പറയുക: അല്ലാഹുവാകുന്നു. തീർച്ചയായും ഒന്നുകിൽ ഞങ്ങൾ അല്ലെങ്കിൽ നിങ്ങൾ സന്മാർഗത്തിലാകുന്നു. അല്ലെങ്കിൽ വ്യക്തമായ ദുർമാർഗത്തിൽ.

قُل لَّا تُسْـَٔلُونَ عَمَّا أَجْرَمْنَا وَلَا نُسْـَٔلُ عَمَّا تَعْمَلُونَ ﴿٢٥﴾

25. പറയുക: ഞങ്ങൾ കുററം ചെയ്തതിനെപ്പററി നിങ്ങൾ ചോദിക്കപ്പെടുകയില്ല. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി ഞങ്ങളും ചോദിക്കപ്പെടുകയില്ല.

قُلْ يَجْمَعُ بَيْنَنَا رَبُّنَا ثُمَّ يَفْتَحُ بَيْنَنَا بِالْحَقِّ وَهُوَ الْفَتَّاحُ الْعَلِيمُ ﴿٢٦﴾

26. പറയുക: നമ്മുടെ രക്ഷിതാവ് നമ്മെ തമ്മിൽ ഒരുമിച്ചു കൂട്ടുകയും, അനന്തരം നമുക്കിടയിൽ അവൻ സത്യപ്രകാരം തീർപ്പ് കല്പിക്കുകയും ചെയ്യുന്നതാണ്. അവൻ സർവ്വജ്ഞനായ തീർപ്പുകാരനത്രെ.

قُلْ أَرُونِيَ الَّذِينَ أَلْحَقْتُم بِهِۦ شُرَكَآءَ كَلَّا بَلْ هُوَ اللَّهُ
الْعَزِيزُ الْحَكِيمُ ﴿٢٧﴾

27. പറയുക: പങ്കുകാരെന്ന നിലയിൽ അവനോട് (അല്ലാഹുവോട്) നിങ്ങൾ കൂട്ടിചേർത്തിട്ടുള്ളവരെ എനിക്ക് നിങ്ങളൊന്ന് കാണിച്ചു തരൂ. ഇല്ല (അങ്ങനെ ഒരു പങ്കാളിയുമില്ല.) എന്നാൽ അവൻ പ്രതാപിയും യുക്തിമാനുമായ അല്ലാഹുവത്രെ.

وَمَآ أَرْسَلْنَٰكَ إِلَّا كَآفَّةً لِّلنَّاسِ بَشِيرًا وَنَذِيرًا وَلَٰكِنَّ أَكْثَرَ النَّاسِ
لَا يَعْلَمُونَ ﴿٢٨﴾

28. നിന്നെ നാം മനുഷ്യർക്കാകമാനം സന്തോഷവാർത്ത അറിയിക്കുന്നവനും താക്കീത് നല്കുന്നവനും ആയിക്കൊണ്ട് തന്നെയാണ് അയച്ചിട്ടുള്ളത്. പക്ഷെ, മനുഷ്യരിൽ അധികപേരും അറിയുന്നില്ല.

وَيَقُولُونَ مَتَىٰ هَٰذَا الْوَعْدُ إِن كُنتُمْ صَٰدِقِينَ ﴿٢٩﴾

29. അവർ ചോദിക്കുന്നു; നിങ്ങൾ സത്യവാദികളാണെങ്കിൽ, ഈ താക്കീത് എപ്പോഴാണ് (പുലരുക) എന്ന്.

قُل لَّكُم مِّيعَادُ يَوْمٍ لَّا تَسْتَـْٔخِرُونَ عَنْهُ سَاعَةً
وَلَا تَسْتَقْدِمُونَ ﴿٣٠﴾

30. പറയുക: നിങ്ങൾക്കൊരു നിശ്ചിത ദിവസമുണ്ട്. അതുവിട്ട് ഒരു നിമിഷം പോലും നിങ്ങൾ പിന്നോട്ട് പോകുകയോ മുന്നോട്ട് പോകുകയോ ഇല്ല.

وَقَالَ الَّذِينَ كَفَرُوا۟ لَن نُّؤْمِنَ بِهَٰذَا الْقُرْءَانِ وَلَا بِالَّذِى
بَيْنَ يَدَيْهِ وَلَوْ تَرَىٰٓ إِذِ الظَّٰلِمُونَ مَوْقُوفُونَ عِندَ رَبِّهِمْ يَرْجِعُ
بَعْضُهُمْ إِلَىٰ بَعْضٍ الْقَوْلَ يَقُولُ الَّذِينَ

31. ഈ ഖുർആനിലാകട്ടെ, ഇതിനു മുമ്പുള്ള വേദത്തിലാകട്ടെ ഞങ്ങൾ വിശ്വസിക്കുന്നതേ അല്ല എന്ന് സത്യനിഷേധികൾ പറഞ്ഞു. (നബിയേ,) ഈ അക്രമികൾ തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ നിർത്തപ്പെടുന്ന സന്ദർഭം നീ കണ്ടിരുന്നെങ്കിൽ! അവരിൽ ഓരോ വിഭാഗവും മറുവിഭാഗത്തിന്റെമേൽ കുററമാരോപിച്ചു

اسْتُضْعِفُوا لِلَّذِينَ اسْتَكْبَرُوا لَوْلَا أَنتُمْ لَكُنَّا مُؤْمِنِينَ ﴿٣١﴾

കൊണ്ടിരിക്കും. ബലഹീനരായി ഗണിക്കപ്പെട്ടവർ വലുപ്പം നടിച്ചിരുന്നവരോട് പറയും: നിങ്ങളില്ലായിരുന്നെങ്കിൽ ഞങ്ങൾ വിശ്വാസികളായിരുന്നേനെ.[953]

قَالَ الَّذِينَ اسْتَكْبَرُوا لِلَّذِينَ اسْتُضْعِفُوا أَنَحْنُ صَدَدْنَاكُمْ عَنِ
الْهُدَىٰ بَعْدَ إِذْ جَاءَكُم ۖ بَلْ كُنتُم مُّجْرِمِينَ ﴿٣٢﴾

32. വലിപ്പം നടിച്ചവർ ബലഹീനരായി ഗണിക്കപ്പെട്ടവരോട് പറയും: മാർഗദർശനം നിങ്ങൾക്കു വന്നെത്തിയതിനു ശേഷം അതിൽനിന്ന് നിങ്ങളെ തടഞ്ഞത് ഞങ്ങളാണോ? അല്ല, നിങ്ങൾ കുററവാളികൾ തന്നെയായിരുന്നു.[954]

وَقَالَ الَّذِينَ اسْتُضْعِفُوا لِلَّذِينَ اسْتَكْبَرُوا بَلْ مَكْرُ اللَّيْلِ
وَالنَّهَارِ إِذْ تَأْمُرُونَنَا أَن نَّكْفُرَ بِاللَّهِ وَنَجْعَلَ لَهُ أَندَادًا ۚ
وَأَسَرُّوا النَّدَامَةَ لَمَّا رَأَوُا الْعَذَابَ وَجَعَلْنَا الْأَغْلَالَ فِي
أَعْنَاقِ الَّذِينَ كَفَرُوا ۚ هَلْ يُجْزَوْنَ إِلَّا مَا كَانُوا يَعْمَلُونَ ﴿٣٣﴾

33. ബലഹീനരായി ഗണിക്കപ്പെട്ടവർ വലുപ്പം നടിച്ചവരോട് പറയും: അല്ല, ഞങ്ങൾ അല്ലാഹുവിൽ അവിശ്വസിക്കുവാനും, അവന്ന് സമന്മാരെ സ്ഥാപിക്കുവാനും നിങ്ങൾ ഞങ്ങളോട് കല്പിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ (നിങ്ങൾ) രാവും പകലും നടത്തിയ കുതന്ത്രത്തിൻെറ ഫലമാണത്. ശിക്ഷ കാണുമ്പോൾ അവർ ഖേദം മനസ്സിൽ ഒളിപ്പിക്കും. സത്യനിഷേധികളുടെ കഴുത്തുകളിൽ നാം ചങ്ങലകൾ വെക്കുകയും ചെയ്യും. തങ്ങൾ പ്രവർത്തിച്ചിരുന്നതിൻെറ ഫലമല്ലാതെ അവർക്കു നൽകപ്പെടുമോ?[955]

وَمَا أَرْسَلْنَا فِي قَرْيَةٍ مِّن نَّذِيرٍ إِلَّا قَالَ مُتْرَفُوهَا إِنَّا بِمَا
أُرْسِلْتُم بِهِ كَافِرُونَ ﴿٣٤﴾

34. ഏതൊരു നാട്ടിൽ നാം ഒരു താക്കീതുകാരനെ അയച്ചപ്പോഴും, നിങ്ങൾ എന്തൊന്നുമായി നിയോഗിക്കപ്പെട്ടിരിക്കുന്നുവോ അതിൽ ഞങ്ങൾ അവിശ്വസിക്കുന്നവരാകുന്നു എന്ന് അവിടത്തെ സുഖലോലുപർ പറയാതിരുന്നിട്ടില്ല.

وَقَالُوا نَحْنُ أَكْثَرُ أَمْوَالًا وَأَوْلَادًا وَمَا نَحْنُ بِمُعَذَّبِينَ ﴿٣٥﴾

35. അവർ പറഞ്ഞു: ഞങ്ങൾ കൂടുതൽ സ്വത്തുകളും സന്താനങ്ങളുമുള്ളവരാകുന്നു. ഞങ്ങൾ ശിക്ഷിക്കപ്പെടുന്നവരല്ല.

قُلْ إِنَّ رَبِّي يَبْسُطُ الرِّزْقَ لِمَن يَشَاءُ وَيَقْدِرُ وَلَٰكِنَّ
أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿٣٦﴾

36. നീ പറയുക: തീർച്ചയായും എൻെറ രക്ഷിതാവ് താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലമാക്കുകയും, (താൻ ഉദ്ദേശിക്കുന്നവർക്ക്) അത് ഇടുങ്ങിയതാക്കുകയും ചെയ്യുന്നു.[956] പക്ഷെ ജനങ്ങളിൽ അധികപേരും അറിയുന്നില്ല.

953. ഞങ്ങൾ നിങ്ങളുടെ സ്വാധീനവലയത്തിലായതുകൊണ്ടാണ് ഞങ്ങൾക്ക് സത്യം സ്വീകരിക്കാൻ കഴിയാതെ പോയതെന്നർത്ഥം.

954. സത്യാന്വേഷണ മനസ്ഥിതിയുള്ള ഒരാളെ ആർക്കെങ്കിലും ബലം പ്രയോഗിച്ച് പിന്തിരിപ്പിക്കാൻ കഴിയുമോ എന്നും, സത്യം വന്നു കിട്ടിയതിനുശേഷവും നിങ്ങൾ ബോധപൂർവ്വം ദുർമാർഗത്തിൽ തന്നെ തുടർന്നതിന് ഞങ്ങൾ ഉത്തരവാദികളാണോ എന്നുമാണ് അവർ ചോദിക്കുന്നത്.

955. ബലവാനെന്നോ ബലഹീനനെന്നോ ഉള്ള ഭേദമന്യേ ഓരോരുത്തരും ബോധപൂർവ്വം ചെയ്ത കർമ്മങ്ങൾക്ക് അർഹമായ പ്രതിഫലം അല്ലാഹു നല്കുന്നു.

956. ഇഹലോകത്ത് അല്ലാഹു സമൃദ്ധി നല്കുന്നത് കർമ്മങ്ങളുടെ അടിസ്ഥാനത്തിലല്ല. സദ്വൃത്തർക്ക് ചിലപ്പോൾ അവൻ ദാരിദ്ര്യം വിധിച്ചെന്ന് വരാം, ദുർവൃത്തർക്ക് ചിലപ്പോൾ ഐശ്വര്യവും. ചിലർക്ക് അല്ലാഹു ഐശ്വര്യം നല്കിയത് കണ്ടിട്ട് അവർ ശിക്ഷയിൽ നിന്ന് മുക്തരാണെന്ന് ആരും ധരിക്കേണ്ടതില്ല.

وَمَا أَمْوَالُكُمْ وَلَا أَوْلَادُكُم بِالَّتِي تُقَرِّبُكُمْ عِندَنَا زُلْفَىٰ إِلَّا مَنْ آمَنَ وَعَمِلَ صَالِحًا فَأُولَٰئِكَ لَهُمْ جَزَاءُ الضِّعْفِ بِمَا عَمِلُوا وَهُمْ فِي الْغُرُفَاتِ آمِنُونَ ٣٧

37. നിങ്ങളുടെ സമ്പത്തുകളും നിങ്ങളുടെ സന്താനങ്ങളുമൊന്നും നമ്മുടെ അടുക്കൽ നിങ്ങൾക്കു സാമീപ്യമുണ്ടാക്കിത്തരുന്നവയല്ല. വിശ്വസിക്കുകയും നല്ലത് പ്രവർത്തിക്കുകയും ചെയ്യുവർക്കൊഴികെ. അത്തരക്കാർക്ക് തങ്ങൾ പ്രവർത്തിച്ചതിന്റെ ഫലമായി ഇരട്ടി പ്രതിഫലമുണ്ട്. അവർ ഉന്നത സൗധങ്ങളിൽ നിർഭയരായി കഴിയുന്നതാണ്.

وَالَّذِينَ يَسْعَوْنَ فِي آيَاتِنَا مُعَاجِزِينَ أُولَٰئِكَ فِي الْعَذَابِ مُحْضَرُونَ ٣٨

38. (നമ്മെ) തോല്പിക്കുവാനായി നമ്മുടെ ദൃഷ്ടാന്തങ്ങളെ എതിർക്കുവാൻ ശ്രമിക്കുന്നവരാരോ അവർ ശിക്ഷയിൽ ഹാജരാക്കപ്പെടുന്നവരാകുന്നു.

قُلْ إِنَّ رَبِّي يَبْسُطُ الرِّزْقَ لِمَن يَشَاءُ مِنْ عِبَادِهِ وَيَقْدِرُ لَهُ ۚ وَمَا أَنفَقْتُم مِّن شَيْءٍ فَهُوَ يُخْلِفُهُ ۖ وَهُوَ خَيْرُ الرَّازِقِينَ ٣٩

39. നീ പറയുക: തീർച്ചയായും എന്റെ രക്ഷിതാവ് തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലമാക്കുകയും, താൻ ഉദ്ദേശിക്കുന്നവർക്ക് ഇടുങ്ങിയതാക്കുകയും ചെയ്യുന്നതാണ്. നിങ്ങൾ എന്തൊന്ന് ചെലവഴിച്ചാലും അവൻ അതിന് പകരം നൽകുന്നതാണ്. അവൻ ഉപജീവനം നൽകുന്നവരിൽ ഏററവും ഉത്തമനത്രെ.

وَيَوْمَ يَحْشُرُهُمْ جَمِيعًا ثُمَّ يَقُولُ لِلْمَلَائِكَةِ أَهَٰؤُلَاءِ إِيَّاكُمْ كَانُوا يَعْبُدُونَ ٤٠

40. അവരെ മുഴുവൻ അവൻ ഒരുമിച്ചുകൂട്ടുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) എന്നിട്ട് അവൻ മലക്കുകളോട് ചോദിക്കും: നിങ്ങളെയാണോ ഈ കൂട്ടർ ആരാധിച്ചിരുന്നത്?

قَالُوا سُبْحَانَكَ أَنتَ وَلِيُّنَا مِن دُونِهِم ۖ بَلْ كَانُوا يَعْبُدُونَ الْجِنَّ ۖ أَكْثَرُهُم بِهِم مُّؤْمِنُونَ ٤١

41. അവർ പറയും: നീ എത്ര പരിശുദ്ധൻ! നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അവരല്ല. എന്നാൽ അവർ ജിന്നുകളെയായിരുന്നു ആരാധിച്ചിരുന്നത്.[957] അവരിൽ അധികപേരും അവരിൽ (ജിന്നുകളിൽ) വിശ്വസിക്കുന്നവരത്രെ.

فَالْيَوْمَ لَا يَمْلِكُ بَعْضُكُمْ لِبَعْضٍ نَّفْعًا وَلَا ضَرًّا وَنَقُولُ لِلَّذِينَ ظَلَمُوا ذُوقُوا عَذَابَ النَّارِ الَّتِي كُنتُم بِهَا تُكَذِّبُونَ ٤٢

42. ആകയാൽ അന്ന് നിങ്ങൾക്ക് അന്യോന്യം ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിവുണ്ടായിരിക്കുന്നതല്ല. അക്രമം ചെയ്യുവരോട് "നിങ്ങൾ നിഷേധിച്ചുതള്ളിക്കൊണ്ടിരുന്ന ആ നരകശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുക." എന്ന് നാം പറയുകയും ചെയ്യും.

---

957. മലക്കുകളെ ദേവന്മാരായോ, ദേവികളായോ സങ്കല്പിച്ച് പൂജിക്കുന്ന സമ്പ്രദായം പല സമൂഹങ്ങളിലും നിലവിലുണ്ടായിരുന്നു. അവരുടെ പേരിൽ സ്ഥാപിക്കപ്പെടുന്ന പ്രതിഷ്ഠകളുടെ മുമ്പാകെയായിരുന്നു ഇത്തരം ആരാധനകൾ നടന്നിരുന്നത്. മലക്കുകളുടെ അംഗീകാരത്തോടുകൂടിയായിരുന്നില്ല ഇത് നടന്നിരുന്നത്. ആ പ്രതിഷ്ഠകളുടെ അടുത്ത് മലക്കുകളുടെ സാന്നിദ്ധ്യമുണ്ടായിരുന്നുമില്ല. മറിച്ച് പിശാചുക്കളുടെ (ജിന്നുകളുടെ) പ്രേരണയും സാന്നിദ്ധ്യവുമാണ് അവിടെയുണ്ടായിരുന്നത്. ഫലത്തിൽ ഈ പ്രതിഷ്ഠകളിൽ കുടിയിരിക്കുന്ന പിശാചുക്കളായിരുന്നു പൂജിക്കപ്പെട്ടിരുന്നത്. ഈ കാര്യമാണ് മലക്കുകൾ ചൂണ്ടിക്കാട്ടുന്നത്.

താൻ ആരാധിക്കപ്പെടുന്നത് ഒരാൾ ഇഷ്ടപ്പെടുന്നുവെങ്കിൽ മാത്രമേ 'മഅ്ബൂദ്' (ആരാധ്യൻ) എന്ന നിലയിൽ അല്ലാഹുവിന്റെ ശിക്ഷയ്ക്ക് അയാൾ അവകാശിയാകുകയുള്ളൂ. ഈസാനബി(അ) തുടങ്ങിയ മഹാത്മാക്കളും മലക്കുകളും ആരാധിക്കപ്പെടുന്നത് അവരുടെ അറിവോ അംഗീകാരമോ കൂടാതെയാണ്. അതുകൊണ്ടുതന്നെ അവർ നിരപരാധരുമാണ്. മലക്കുകളുടെ മറുപടിയിൽ ഈ നിരപരാധിത്വവും സൂചിപ്പിക്കപ്പെടുന്നു.

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ قَالُوا مَا هَٰذَا إِلَّا رَجُلٌ يُرِيدُ أَن يَصُدَّكُمْ عَمَّا كَانَ يَعْبُدُ آبَاؤُكُمْ وَقَالُوا مَا هَٰذَا إِلَّا إِفْكٌ مُّفْتَرًى ۚ وَقَالَ الَّذِينَ كَفَرُوا لِلْحَقِّ لَمَّا جَاءَهُمْ إِنْ هَٰذَا إِلَّا سِحْرٌ مُّبِينٌ ﴿٤٣﴾

43. നമ്മുടെ ദൃഷ്ടാന്തങ്ങൾ സ്പഷ്ടമായ നിലയിൽ അവർക്ക് വായിച്ചു കേൾപ്പിക്കപ്പെട്ടാൽ അവർ (ജനങ്ങളോട്) പറയും: 'നിങ്ങളുടെ പിതാക്കന്മാർ ആരാധിച്ചുവന്നിരുന്നതിൽ നിന്ന് നിങ്ങളെ തടയുവാൻ ആഗ്രഹിക്കുന്ന ഒരാൾ മാത്രമാണിത്.' 'ഇത് കെട്ടിച്ചമച്ചുണ്ടാക്കിയ കള്ളം മാത്രമാണ്' എന്നും അവർ പറയും. തങ്ങൾക്ക് സത്യം വന്നു കിട്ടിയപ്പോൾ അതിനെപ്പറ്റി അവിശ്വാസികൾ പറഞ്ഞു: 'ഇത് സ്പഷ്ടമായ ജാലവിദ്യ മാത്രമാകുന്നു.'

وَمَا آتَيْنَاهُم مِّن كُتُبٍ يَدْرُسُونَهَا ۖ وَمَا أَرْسَلْنَا إِلَيْهِمْ قَبْلَكَ مِن نَّذِيرٍ ﴿٤٤﴾

44. അവർക്ക് പഠിക്കാനുള്ള വേദഗ്രന്ഥങ്ങളൊന്നും നാം അവർക്ക് നൽകിയിരുന്നില്ല. നിനക്ക് മുമ്പ് അവരിലേക്ക് ഒരു താക്കീതുകാരനെയും നാം നിയോഗിച്ചിരുന്നുമില്ല.[958]

وَكَذَّبَ الَّذِينَ مِن قَبْلِهِمْ وَمَا بَلَغُوا مِعْشَارَ مَا آتَيْنَاهُمْ فَكَذَّبُوا رُسُلِي ۖ فَكَيْفَ كَانَ نَكِيرِ ﴿٤٥﴾

45. ഇവർക്കു മുമ്പുള്ളവരും നിഷേധിച്ചു തള്ളിയിട്ടുണ്ട്. അവർക്ക് നാം കൊടുത്തിരുന്നതിന്റെ പത്തിലൊന്നുപോലും ഇവർ നേടിയിട്ടില്ല.[959] അങ്ങനെ നമ്മുടെ ദൂതന്മാരെ അവർ നിഷേധിച്ചു തള്ളി. അപ്പോൾ എന്റെ രോഷം എങ്ങനെയുള്ളതായിരുന്നു!

۞ قُلْ إِنَّمَا أَعِظُكُم بِوَاحِدَةٍ ۖ أَن تَقُومُوا لِلَّهِ مَثْنَىٰ وَفُرَادَىٰ ثُمَّ تَتَفَكَّرُوا ۚ مَا بِصَاحِبِكُم مِّن جِنَّةٍ ۚ إِنْ هُوَ إِلَّا نَذِيرٌ لَّكُم بَيْنَ يَدَيْ عَذَابٍ شَدِيدٍ ﴿٤٦﴾

46. നീ പറയുക: ഞാൻ നിങ്ങളോട് ഒരു കാര്യം മാത്രമേ ഉപദേശിക്കുന്നുള്ളൂ. അല്ലാഹുവിനു വേണ്ടി നിങ്ങൾ ഈരണ്ടു പേരായോ ഒറ്റയായോ നിൽക്കുകയും എന്നിട്ട് നിങ്ങൾ ചിന്തിക്കുകയും ചെയ്യണമെന്ന്.[960] നിങ്ങളുടെ കൂട്ടുകാരന്ന് (മുഹമ്മദ് നബി(സ)ക്ക്) യാതൊരു ഭ്രാന്തുമില്ല. ഭയങ്കരമായ ശിക്ഷയുടെ മുമ്പിൽ നിങ്ങൾക്കു താക്കീതു നല്കുന്ന ആൾ മാത്രമാകുന്നു അദ്ദേഹം.

قُلْ مَا سَأَلْتُكُم مِّنْ أَجْرٍ فَهُوَ لَكُمْ ۖ إِنْ أَجْرِيَ إِلَّا عَلَى اللَّهِ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ شَهِيدٌ ﴿٤٧﴾

47. നീ പറയുക: നിങ്ങളോട് വല്ല പ്രതിഫലവും ഞാൻ ആവശ്യപ്പെട്ടിട്ടുണ്ടെങ്കിൽ അത് നിങ്ങൾക്കുവേണ്ടി തന്നെയാകുന്നു.[961] എനിക്കുള്ള പ്രതിഫലം അല്ലാഹുവിങ്കൽ നിന്ന് മാത്രമാകുന്നു. അവൻ എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

958. തങ്ങൾ പൂർവ്വികരുടെ മതമാണ് പിന്തുടരുന്നതെന്നും, അത് കുററമററതാണെന്നും ആയിരുന്നല്ലോ മക്കയിലെ ബഹുദൈവാരാധകരുടെ വാദം. എന്നാൽ അവർ തങ്ങളുടെ മാതൃകാ പുരുഷന്മാരായി കരുതിയിരുന്ന ആ മുൻഗാമികൾക്കിടയിൽ ഒരു പ്രവാചകനും നിയോഗിക്കപ്പെട്ടിട്ടില്ല. ഒരു വേദഗ്രന്ഥവും അവതരിപ്പിക്കപ്പെട്ടിട്ടില്ല. എന്നിരിക്കെ അവരുടെ വിശ്വാസാചാരങ്ങൾക്ക് എങ്ങനെയാണ് പ്രാമാണികതയുണ്ടാകുക?
959. അറേബ്യൻ ബഹുദൈവവാദികൾക്ക് അല്ലാഹു നല്കിയ ജീവിതസൗകര്യങ്ങളുടെ പതിന്മടങ്ങ് നല്കപ്പെട്ടവരായിരുന്നു ഈജിപ്തിലെയും യമനിലെയും മററും പൂർവ്വനിവാസികൾ. ദൈവദൂതന്മാരെ നിഷേധിച്ചുതള്ളിയപ്പോൾ അവരൊക്കെയും അല്ലാഹുവിന്റെ ശിക്ഷാനടപടിക്ക് വിധേയരാകുകയുണ്ടായി.
960. നബി(സ)യുടെ വ്യക്തിത്വത്തെ ശരിയായി വിലയിരുത്തുകയോ, അദ്ദേഹം പ്രബോധനം ചെയ്യുന്ന വിഷയങ്ങളെപററി സൂക്ഷ്മമായി പഠിക്കുകയോ ചെയ്യാതെ അദ്ദേഹത്തെ അന്ധമായി എതിർക്കുന്ന ആൾക്കൂട്ടത്തിൽ വീണ്ടുവിചാരം കൂടാതെ ചേർന്നവരായിരുന്നു പലരും. അതിൽ നിന്ന് ഒന്നു മാറി നിന്ന് ഒററയ്ക്കോ ഈരണ്ട് പേർ ചേർന്നോ അല്ലാഹുവെ മുൻനിർത്തി ഗൗരവപൂർവ്വം ഈ വിഷയത്തെപ്പററി ചിന്തിക്കണമെന്ന് ജനങ്ങളെ ആഹ്വാനം ചെയ്യാനാണ് ഇവിടെ അല്ലാഹു നിർദ്ദേശിക്കുന്നത്.
961. ഭൗതികമായ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എന്നാൽ ഒരു കാര്യം ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നുണ്ട്. സന്മാർഗം സ്വീകരിക്കണമെന്ന്. അതിന്റെ ഫലം നിങ്ങൾക്കു തന്നെയാണ്.

قُلْ إِنَّ رَبِّي يَقْذِفُ بِالْحَقِّ عَلَّامُ الْغُيُوبِ ﴿٤٨﴾

48. തീർച്ചയായും എന്റെ രക്ഷിതാവ് സത്യത്തെ ഇട്ടു തരുന്നു. (അവൻ) അദൃശ്യകാര്യങ്ങൾ നല്ലവണ്ണം അറിയുന്നവനാകുന്നു.

قُلْ جَاءَ الْحَقُّ وَمَا يُبْدِئُ الْبَاطِلُ وَمَا يُعِيدُ ﴿٤٩﴾

49. നീ പറയുക: സത്യം വന്നു കഴിഞ്ഞു. അസത്യം (യാതൊന്നിനും) തുടക്കം കുറിക്കുകയില്ല. (യാതൊന്നും) പുനസ്ഥാപിക്കുകയുമില്ല.

قُلْ إِن ضَلَلْتُ فَإِنَّمَا أَضِلُّ عَلَىٰ نَفْسِي ۖ وَإِنِ اهْتَدَيْتُ
فَبِمَا يُوحِي إِلَيَّ رَبِّي ۚ إِنَّهُ سَمِيعٌ قَرِيبٌ ﴿٥٠﴾

50. നീ പറയുക: ഞാൻ പിഴച്ചുപോയിട്ടുണ്ടെങ്കിൽ ഞാൻ പിഴക്കുന്നതിന്റെ ദോഷം എനിക്കു തന്നെയാണ്. ഞാൻ നേർമാർഗ്ഗം പ്രാപിച്ചുവെങ്കിലോ അത് എനിക്ക് എന്റെ രക്ഷിതാവ് ബോധനം നൽകുന്നതിന്റെ ഫലമായിട്ടാണ്. തീർച്ചയായും അവൻ കേൾക്കുന്നവനും സമീപസ്ഥനുമാകുന്നു.

وَلَوْ تَرَىٰ إِذْ فَزِعُوا فَلَا فَوْتَ وَأُخِذُوا مِن مَّكَانٍ قَرِيبٍ ﴿٥١﴾

51. അവർ (സത്യനിഷേധികൾ) പരിഭ്രാന്തരായിപ്പോയ സന്ദർഭം നീ കണ്ടിരുന്നെങ്കിൽ[962] എന്നാൽ അവർ (പിടിയിൽനിന്ന്) ഒഴിവാകുകയില്ല. അടുത്ത സ്ഥലത്തു നിന്നുതന്നെ അവർ പിടിക്കപ്പെടും.

وَقَالُوا آمَنَّا بِهِ وَأَنَّىٰ لَهُمُ التَّنَاوُشُ مِن مَّكَانٍ بَعِيدٍ ﴿٥٢﴾

52. ഇതിൽ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്നവർ പറയുകയും ചെയ്യും. വിദൂരമായ ഒരു സ്ഥലത്തു നിന്ന് അവർക്ക് എങ്ങനെയാണ് (ആ വിശ്വാസം) നേടിയെടുക്കാൻ കഴിയുക![963]

وَقَدْ كَفَرُوا بِهِ مِن قَبْلُ ۖ وَيَقْذِفُونَ بِالْغَيْبِ
مِن مَّكَانٍ بَعِيدٍ ﴿٥٣﴾

53. മുമ്പ് അവർ അതിൽ അവിശ്വസിച്ചതായിരുന്നു. വിദൂരസ്ഥലത്തു നിന്ന് നേരിട്ട് അറിയാതെ അവർ ആരോപണം ഉന്നയിക്കുകയും ചെയ്തിരുന്നു.[964]

وَحِيلَ بَيْنَهُمْ وَبَيْنَ مَا يَشْتَهُونَ كَمَا فُعِلَ بِأَشْيَاعِهِم مِّن قَبْلُ ۚ
إِنَّهُمْ كَانُوا فِي شَكٍّ مُّرِيبٍ ﴿٥٤﴾

54. അങ്ങനെ മുമ്പ് അവരുടെ പക്ഷക്കാരെക്കൊണ്ട് ചെയ്തതുപോലെതന്നെ അവർക്കും അവർ ആഗ്രഹിക്കുന്ന കാര്യത്തിനുമിടയിൽ തടസ്സം സൃഷ്ടിക്കപ്പെട്ടു.[965] തീർച്ചയായും അവർ അവിശ്വാസജനകമായ സംശയത്തിലായിരുന്നു.

962. സത്യവിശ്വാസികളുടെ ജൈത്രയാത്ര കാണുമ്പോഴുള്ള പരിഭ്രമമാകാം ഉദ്ദേശ്യം. മരണം ആസന്നമാകുമ്പോഴുള്ള പരിഭ്രമമാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

963. കടുത്ത സത്യനിഷേധത്തിൽ ഉറച്ചുനിൽക്കുകയും, സത്യവിശ്വാസത്തിൽ നിന്ന് ബഹുദൂരം അകലുകയും ചെയ്ത അവിശ്വാസികൾക്ക് ആപത്ത് മുന്നിൽ കാണുമ്പോൾ 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന് പ്രസ്താവിക്കുന്നതുകൊണ്ട് മാത്രം വിശ്വാസത്തിന്റെ മഹത്വം നേടിയെടുക്കാനാവില്ല എന്നർത്ഥം.

ന്യായവിധിയുടെ നാളിൽ, സത്യം സംശയാതീതമായി ബോദ്ധ്യപ്പെട്ടതിനുശേഷം വിശ്വാസപ്രഖ്യാപനം നടത്തുന്നതിന്റെ നിഷ്ഫലതയാണ് ഈ വചനത്തിൽ ചൂണ്ടിക്കാണിക്കുന്നതെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

964. പ്രവാചകന്റെ വ്യക്തിത്വത്തെ നേരിട്ടറിയാതെ അദ്ദേഹത്തിനെതിരെ അവർ ദുരാരോപണങ്ങൾ നടത്തിയിരുന്നു. അവരുടെ പ്രത്യക്ഷജ്ഞാനത്തിന് അതീതമായ പരലോകത്തെപറ്റി പറഞ്ഞപ്പോൾ പ്രവാചകനെ അവർ പുച്ഛിച്ചിരുന്നു.

965. സത്യവിശ്വാസത്തെയും സത്യവിശ്വാസികളെയും തുടച്ചുനീക്കാമെന്നായിരുന്നു ഇവരുടെ മുൻഗാമികളെപ്പോലെ ഇവരുടെയും ആഗ്രഹം. ആ ആഗ്രഹസാഫല്യത്തിനു മുമ്പിൽ അല്ലാഹു തടസ്സം സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.




## *അദ്ധ്യായം - 35

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

ٱلْحَمْدُ لِلَّهِ فَاطِرِ ٱلسَّمَٰوَٰتِ وَٱلْأَرْضِ جَاعِلِ ٱلْمَلَٰٓئِكَةِ رُسُلًا أُو۟لِىٓ أَجْنِحَةٍ مَّثْنَىٰ وَثُلَٰثَ وَرُبَٰعَ ۚ يَزِيدُ فِى ٱلْخَلْقِ مَا يَشَآءُ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ①

1. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചുണ്ടാക്കിയവനും രണ്ടും മൂന്നും നാലും ചിറകുകളുള്ള മലക്കുകളെ[966] ദൂതന്മാരായി നിയോഗിച്ചവനുമായ അല്ലാഹുവിന് സ്തുതി. സൃഷ്ടിയിൽ താൻ ഉദ്ദേശിക്കുന്നത് അവൻ അധികമാക്കുന്നു.[967] തീർച്ചയായും അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

مَّا يَفْتَحِ ٱللَّهُ لِلنَّاسِ مِن رَّحْمَةٍ فَلَا مُمْسِكَ لَهَا ۖ وَمَا يُمْسِكْ فَلَا مُرْسِلَ لَهُۥ مِنۢ بَعْدِهِۦ ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ②

2. അല്ലാഹു മനുഷ്യർക്ക് വല്ല കാരുണ്യവും തുറന്നുകൊടുക്കുന്ന പക്ഷം അത് പിടിച്ചു വെക്കാനാരുമില്ല. അവൻ വല്ലതും പിടിച്ചുവെക്കുന്ന പക്ഷം അതിനുശേഷം അത് വിട്ടുകൊടുക്കാനും ആരുമില്ല. അവനത്രെ പ്രതാപിയും യുക്തിമാനും.

يَٰٓأَيُّهَا ٱلنَّاسُ ٱذْكُرُوا۟ نِعْمَتَ ٱللَّهِ عَلَيْكُمْ ۚ هَلْ مِنْ خَٰلِقٍ غَيْرُ ٱللَّهِ يَرْزُقُكُم مِّنَ ٱلسَّمَآءِ وَٱلْأَرْضِ ۚ لَآ إِلَٰهَ إِلَّا هُوَ ۖ فَأَنَّىٰ تُؤْفَكُونَ ③

3. മനുഷ്യരേ, അല്ലാഹു നിങ്ങൾക്കു ചെയ്ത അനുഗ്രഹം നിങ്ങൾ ഓർമ്മിക്കുക. ആകാശത്തു നിന്നും ഭൂമിയിൽ നിന്നും[968] നിങ്ങൾക്ക് ഉപജീവനം നല്കാൻ അല്ലാഹുവല്ലാത്ത വല്ല സ്രഷ്ടാവുമുണ്ടോ? അവനല്ലാതെ യാതൊരു ദൈവവുമില്ല. അപ്പോൾ നിങ്ങൾ എങ്ങനെയാണ് തെറ്റിക്കപ്പെടുന്നത്?

---

* ഒന്നാം വചനത്തിൽ തന്നെ സൃഷ്ടികർത്താവിനെ പറ്റി പരാമർശിക്കുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേര് നൽകപ്പെട്ടത്.

966. പ്രപഞ്ചത്തിന്റെ വിവിധ കോണുകളിലേക്ക് വ്യത്യസ്ത ദൗത്യങ്ങളുമായി നിയോഗിക്കപ്പെടുന്ന, അല്ലാഹുവുമായി സാമീപ്യമുള്ള അവന്റെ ദാസന്മാരാണ് മലക്കുകൾ. അവരുടെ സത്താപരമായ സവിശേഷതകളെപ്പറ്റി വിശുദ്ധ ഖുർആനും, തിരുസുന്നത്തും നൽകുന്നതിൽ കവിഞ്ഞ വിവരങ്ങൾ നമുക്ക് ലഭ്യമല്ല. അത്കൊണ്ട് തന്നെ ചിറകുകൾ സംബന്ധിച്ച വിശദാംശങ്ങളും നമ്മുടെ അറിവിന് അതീതമത്രെ.

967. പല ഘട്ടങ്ങളായിട്ടാണ് അല്ലാഹു പ്രപഞ്ചത്തെ സൃഷ്ടിച്ചത്. ആകാശഭൂമികളായി, നക്ഷത്രങ്ങളും ഗ്രഹോപഗ്രഹങ്ങളുമായി വികാസം പ്രാപിക്കുന്നതിന് മുമ്പ് പദാർത്ഥം ഏകപിണ്ഡമായിരുന്നുവെന്ന് 21:30ൽ പറഞ്ഞിട്ടുണ്ട്. സസ്യജീവജാലങ്ങളടക്കം ദൃശ്യപ്രപഞ്ചത്തിലെ പല സുപ്രധാന ഘടകങ്ങളും തുടർന്നു അല്ലാഹു സൃഷ്ടിച്ചു. നമുക്ക് ഊഹിക്കാൻ പോലും കഴിയാത്ത വിസ്മയങ്ങൾ അവൻ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

968. സൂര്യപ്രകാശത്തെ ആശ്രയിച്ച് വളരുന്ന സസ്യങ്ങളും, സസ്യങ്ങൾ ഭക്ഷിച്ചു വളരുന്ന ജന്തുക്കളുടെ മാംസവുമാണല്ലോ നമ്മുടെ ആഹാരം. ആകാശത്ത് നിന്ന് ലഭിക്കുന്ന സൗരോർജ്ജവും ഉപരിഭാഗത്ത് നിന്ന് വർഷിക്കുന്ന വെള്ളവും ഭൂമിയിലെ ധാതുലവണങ്ങളും ഒരുപോലെ നമുക്ക് ആഹാരമൊരുക്കുന്നതിൽ പങ്ക് വഹിക്കുന്നു.

وَإِن يُكَذِّبُوكَ فَقَدْ كُذِّبَتْ رُسُلٌ مِّن قَبْلِكَ ۚ وَإِلَى اللَّهِ تُرْجَعُ
الْأُمُورُ ﴿٤﴾

4. അവർ നിന്നെ നിഷേധിച്ചു തള്ളുയാണെങ്കിൽ നിനക്ക് മുമ്പും ദൂതന്മാർ നിഷേധിച്ചു തള്ളപ്പെട്ടിട്ടുണ്ട്. അല്ലാഹുവിങ്കലേക്കാണ് കാര്യങ്ങൾ മടക്കപ്പെടുന്നത്.

يَا أَيُّهَا النَّاسُ إِنَّ وَعْدَ اللَّهِ حَقٌّ ۖ فَلَا تَغُرَّنَّكُمُ الْحَيَاةُ
الدُّنْيَا ۖ وَلَا يَغُرَّنَّكُم بِاللَّهِ الْغَرُورُ ﴿٥﴾

5. മനുഷ്യരേ, തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. ഐഹികജീവിതം നിങ്ങളെ വഞ്ചിച്ചു കളയാതിരിക്കട്ടെ. പരമവഞ്ചകനായ പിശാചും അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ.

إِنَّ الشَّيْطَانَ لَكُمْ عَدُوٌّ فَاتَّخِذُوهُ عَدُوًّا ۚ إِنَّمَا يَدْعُو حِزْبَهُ لِيَكُونُوا
مِنْ أَصْحَابِ السَّعِيرِ ﴿٦﴾

6. തീർച്ചയായും പിശാച് നിങ്ങളുടെ ശത്രുവാകുന്നു. അതിനാൽ അവനെ നിങ്ങൾ ശത്രുവായി തന്നെ ഗണിക്കുക. അവൻ തന്റെ പക്ഷക്കാരെ ക്ഷണിക്കുന്നത് അവർ നരകാവകാശികളുടെ കൂട്ടത്തിലായിരിക്കുവാൻ വേണ്ടി മാത്രമാണ്.

الَّذِينَ كَفَرُوا لَهُمْ عَذَابٌ شَدِيدٌ ۖ وَالَّذِينَ آمَنُوا وَعَمِلُوا
الصَّالِحَاتِ لَهُم مَّغْفِرَةٌ وَأَجْرٌ كَبِيرٌ ﴿٧﴾

7. അവിശ്വസിച്ചവരാരോ അവർക്കു കഠിന ശിക്ഷയുണ്ട്. വിശ്വസിക്കുകയും സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർക്ക് പാപമോചനവും വലിയ പ്രതിഫലവുമുണ്ട്.

أَفَمَن زُيِّنَ لَهُ سُوءُ عَمَلِهِ فَرَآهُ حَسَنًا ۖ فَإِنَّ اللَّهَ يُضِلُّ مَن يَشَاءُ
وَيَهْدِي مَن يَشَاءُ ۖ فَلَا تَذْهَبْ نَفْسُكَ عَلَيْهِمْ حَسَرَاتٍ ۚ إِنَّ
اللَّهَ عَلِيمٌ بِمَا يَصْنَعُونَ ﴿٨﴾

8. എന്നാൽ തന്റെ ദുഷ്പ്രവൃത്തികൾ അലംകൃതമായി തോന്നിക്കപ്പെടുകയും, അങ്ങനെ അത് നല്ലതായി കാണുകയും ചെയ്യുവന്റെ കാര്യമോ? അല്ലാഹു താൻ ഉദ്ദേശിക്കുന്നവരെ വഴിപിഴപ്പിക്കുകയും താൻ ഉദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുകയും ചെയ്യുന്നതാണ്. അതിനാൽ അവരെപ്പററിയുള്ള കൊടുംഖേദം നിമിത്തം നിന്റെ പ്രാണൻ പോകാതിരിക്കട്ടെ. തീർച്ചയായും അല്ലാഹു അവർ പ്രവർത്തിക്കുന്നതിനെപ്പററി അറിവുള്ളവനാകുന്നു.

وَاللَّهُ الَّذِي أَرْسَلَ الرِّيَاحَ فَتُثِيرُ سَحَابًا فَسُقْنَاهُ إِلَىٰ بَلَدٍ مَّيِّتٍ
فَأَحْيَيْنَا بِهِ الْأَرْضَ بَعْدَ مَوْتِهَا ۚ كَذَٰلِكَ النُّشُورُ ﴿٩﴾

9. അല്ലാഹുവാണ് കാററുകളെ അയച്ചവൻ. അങ്ങനെ അവ മേഘത്തെ ഇളക്കിവിടുന്നു. എന്നിട്ട് ആ മേഘത്തെ നിർജീവമായ നാട്ടിലേക്ക് നാം തെളിച്ചുകൊണ്ടുപോകുകയും, അതു മുഖേന ഭൂമിയെ അതിന്റെ നിർജീവാവസ്ഥയ്ക്ക് ശേഷം നാം സജീവമാക്കുകയും ചെയ്യുന്നു. അതുപോലെതന്നെയാകുന്നു ഉയിർത്തെഴുന്നേൽപ്.

مَن كَانَ يُرِيدُ الْعِزَّةَ فَلِلَّهِ الْعِزَّةُ جَمِيعًا ۚ إِلَيْهِ يَصْعَدُ الْكَلِمُ الطَّيِّبُ
وَالْعَمَلُ الصَّالِحُ يَرْفَعُهُ ۚ وَالَّذِينَ يَمْكُرُونَ السَّيِّئَاتِ

10. ആരെങ്കിലും പ്രതാപം ആഗ്രഹിക്കുന്നുവെങ്കിൽ പ്രതാപമെല്ലാം അല്ലാഹുവിന്റെ അധീനത്തിലാകുന്നു.[969] അവങ്കലേക്കാണ് ഉത്തമവചനങ്ങൾ കയറിപ്പോകുന്നത്.[970] നല്ല പ്രവർ

لَهُمْ عَذَابٌ شَدِيدٌ ۖ وَمَكْرُ أُولَٰئِكَ هُوَ يَبُورُ ⑩

ത്തനത്തെ അവൻ ഉയർത്തുകയും ചെയ്യുന്നു. ദുഷിച്ച തന്ത്രങ്ങൾ പ്രയോഗിക്കുന്നതാരോ അവർക്ക് കഠിന ശിക്ഷയുണ്ട്. അത്തരക്കാരുടെ തന്ത്രം നാശമടയുകതന്നെ ചെയ്യും.

وَاللَّهُ خَلَقَكُم مِّن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ جَعَلَكُمْ أَزْوَاجًا ۚ
وَمَا تَحْمِلُ مِنْ أُنثَىٰ وَلَا تَضَعُ إِلَّا بِعِلْمِهِ ۚ وَمَا يُعَمَّرُ مِن مُّعَمَّرٍ
وَلَا يُنقَصُ مِنْ عُمُرِهِ إِلَّا فِي كِتَابٍ ۚ إِنَّ ذَٰلِكَ عَلَى اللَّهِ يَسِيرٌ ⑪

11. അല്ലാഹു നിങ്ങളെ മണ്ണിൽ നിന്നും പിന്നീട് ബീജകണത്തിൽ നിന്നും സൃഷ്ടിച്ചു. പിന്നെ അവൻ നിങ്ങളെ ഇണകളാക്കി. അവൻെറ അറിവനുസരിച്ചല്ലാതെ ഒരു സ്ത്രീയും ഗർഭം ധരിക്കുന്നില്ല, പ്രസവിക്കുന്നുമില്ല. ഒരു ദീർഘായുസ്സ് നല്കപ്പെട്ട ആൾക്കും ആയുസ്സ് നീട്ടിക്കൊടുക്കപ്പെടുന്നതോ അയാളുടെ ആയുസ്സിൽ കുറവു വരുത്തപ്പെടുന്നതോ ഒരു രേഖയിൽ ഉള്ളതനുസരിച്ചല്ലാതെ നടക്കുന്നില്ല. തീർച്ചയായും അത് അല്ലാഹുവിന് എളുപ്പമുള്ളതാകുന്നു.

وَمَا يَسْتَوِي الْبَحْرَانِ هَٰذَا عَذْبٌ فُرَاتٌ سَائِغٌ شَرَابُهُ
وَهَٰذَا مِلْحٌ أُجَاجٌ ۖ وَمِن كُلٍّ تَأْكُلُونَ لَحْمًا طَرِيًّا وَتَسْتَخْرِجُونَ
حِلْيَةً تَلْبَسُونَهَا ۖ وَتَرَى الْفُلْكَ فِيهِ مَوَاخِرَ لِتَبْتَغُوا مِن
فَضْلِهِ وَلَعَلَّكُمْ تَشْكُرُونَ ⑫

12. രണ്ടു ജലാശയങ്ങൾ സമമാകുകയില്ല. ഒന്ന് കുടിക്കാൻ സുഖമുള്ള ഹൃദ്യമായ ശുദ്ധജലം, മറെറാന്ന് കയ്പ്പുററ ഉപ്പുവെള്ളവും. രണ്ടിൽ നിന്നും നിങ്ങൾ പുത്തൻമാംസം[971] എടുത്തു തിന്നുന്നു. നിങ്ങൾക്ക് ധരിക്കുവാനുള്ള ആഭരണം (അതിൽ നിന്ന്) പുറത്തെടുക്കുകയും ചെയ്യുന്നു[972] അതിലൂടെ കപ്പലുകൾ കീറിക്കടന്നു പോകുന്നതും നിനക്ക് കാണാം. അല്ലാഹുവിൻെറ അനുഗ്രഹത്തിൽ നിന്നും നിങ്ങൾ തേടിപ്പിടിക്കുവാൻ വേണ്ടിയും നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടിയുമത്രെ അത്.

يُولِجُ اللَّيْلَ فِي النَّهَارِ وَيُولِجُ النَّهَارَ فِي اللَّيْلِ وَسَخَّرَ الشَّمْسَ
وَالْقَمَرَ كُلٌّ يَجْرِي لِأَجَلٍ مُّسَمًّى ۚ ذَٰلِكُمُ اللَّهُ رَبُّكُمْ لَهُ الْمُلْكُ ۚ
وَالَّذِينَ تَدْعُونَ مِن دُونِهِ مَا يَمْلِكُونَ مِن قِطْمِيرٍ ⑬

13. രാവിനെ അവൻ പകലിൽ പ്രവേശിപ്പിക്കുന്നു. പകലിനെ രാവിലും പ്രവേശിപ്പിക്കുന്നു. സൂര്യനെയും ചന്ദ്രനെയും അവൻ (തൻെറ നിയമത്തിന്) വിധേയമാക്കുകയും ചെയ്തിരിക്കുന്നു. അവയോരോന്നും നിശ്ചിതമായ ഒരു പരിധി വരെ സഞ്ചരിക്കുന്നു. അങ്ങനെയുള്ളവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവന്നാകുന്നു ആധിപത്യം. അവനു പുറമെ ആരോട് നിങ്ങൾ പ്രാർത്ഥിക്കുന്നുവോ അവർ ഒരു ഈത്തപ്പഴക്കുരുവിൻെറ പാടപോലും ഉടമപ്പെടുത്തുന്നില്ല.

969. സത്യനിഷേധികൾ പ്രതാപൈശ്വര്യങ്ങളോടെ വാഴുന്നത് കണ്ട് പലരും വഞ്ചിതരാകാറുണ്ട്. അത്തരക്കാരെ അനുകൂലിക്കുന്നതിലും അവരുടെ പക്ഷം ചേരുന്നതിലുമാണ് അന്തസ്സ് കുടികൊള്ളുന്നതെന്ന് ചിലർ ധരിച്ചുപോകാറുണ്ട്. അത് മിഥ്യാധാരണയാണ്. ആർക്ക് എപ്പോൾ പ്രതാപം നൽകണമെന്ന് അല്ലാഹുവാണ് തീരുമാനിക്കുന്നത്.
970. ഉത്തമവചനങ്ങൾ അല്ലാഹുവിൻെറ സന്നിധിയിൽ അല്ലെങ്കിൽ അവൻെറ രേഖയിൽ എത്തിച്ചേരുന്നു.
971. സമുദ്രങ്ങളിൽ നിന്നും നദികളിൽ നിന്നും ഒരുപോലെ ലഭിക്കുന്ന ഹൃദ്യമായ പുത്തൻ മത്സ്യഭക്ഷണമത്രെ വിവക്ഷ.
972. കടലിന്നടിയിൽ നിന്ന് ലഭിക്കുന്ന അമൂല്യങ്ങളായ രത്നങ്ങളെപററിയാണ് പരാമർശം.

إِن تَدْعُوهُمْ لَا يَسْمَعُوا دُعَاءَكُمْ وَلَوْ سَمِعُوا مَا اسْتَجَابُوا لَكُمْ ۖ وَيَوْمَ الْقِيَامَةِ يَكْفُرُونَ بِشِرْكِكُمْ ۚ وَلَا يُنَبِّئُكَ مِثْلُ خَبِيرٍ ﴿١٤﴾

14. നിങ്ങൾ അവരോട് പ്രാർത്ഥിക്കുന്ന പക്ഷം അവർ നിങ്ങളുടെ പ്രാർത്ഥന കേൾക്കുകയില്ല. അവർ കേട്ടാലും നിങ്ങൾക്കവർ ഉത്തരം നല്കുന്നതല്ല. ഉയിർത്തെഴുന്നേൽപ്പിൻെറ നാളിലാകട്ടെ നിങ്ങൾ അവരെ പങ്കാളികളാക്കിയതിനെ അവർ നിഷേധിക്കുന്നതുമാണ്. സൂക്ഷ്മജ്ഞാനമുള്ളവനെ (അല്ലാഹുവെ)പ്പോലെ നിനക്ക് വിവരം തരാൻ ആരുമില്ല.

يَا أَيُّهَا النَّاسُ أَنتُمُ الْفُقَرَاءُ إِلَى اللَّهِ ۖ وَاللَّهُ هُوَ الْغَنِيُّ الْحَمِيدُ ﴿١٥﴾

15. മനുഷ്യരേ, നിങ്ങൾ അല്ലാഹുവിൻെറ ആശ്രിതന്മാരാകുന്നു. അല്ലാഹുവാകട്ടെ സ്വയം പര്യാപ്തനും സ്തുത്യർഹനുമാകുന്നു.

إِن يَشَأْ يُذْهِبْكُمْ وَيَأْتِ بِخَلْقٍ جَدِيدٍ ﴿١٦﴾

16. അവൻ ഉദ്ദേശിക്കുന്ന പക്ഷം നിങ്ങളെ അവൻ നീക്കം ചെയ്യുകയും, പുതിയൊരു സൃഷ്ടിയെ അവൻ കൊണ്ടുവരുകയും ചെയ്യുന്നതാണ്.

وَمَا ذَٰلِكَ عَلَى اللَّهِ بِعَزِيزٍ ﴿١٧﴾

17. അത് അല്ലാഹുവിന് പ്രയാസമുള്ള കാര്യമല്ല.

وَلَا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ۚ وَإِن تَدْعُ مُثْقَلَةٌ إِلَىٰ حِمْلِهَا لَا يُحْمَلْ مِنْهُ شَيْءٌ وَلَوْ كَانَ ذَا قُرْبَىٰ ۗ إِنَّمَا تُنذِرُ الَّذِينَ يَخْشَوْنَ رَبَّهُم بِالْغَيْبِ وَأَقَامُوا الصَّلَاةَ ۚ وَمَن تَزَكَّىٰ فَإِنَّمَا يَتَزَكَّىٰ لِنَفْسِهِ ۚ وَإِلَى اللَّهِ الْمَصِيرُ ﴿١٨﴾

18. പാപഭാരം വഹിക്കുന്ന യാതൊരാളും മററൊരാളുടെ പാപഭാരം ഏററെടുക്കുകയില്ല. ഭാരം കൊണ്ട് ഞെരുങ്ങുന്ന ഒരാൾ തൻെറ ചുമട് താങ്ങുവാൻ (ആരെയെങ്കിലും) വിളിക്കുന്ന പക്ഷം അതിൽ നിന്ന് ഒട്ടും തന്നെ ഏററെടുക്കപ്പെടുകയുമില്ല.[973] (വിളിക്കുന്നത്) അടുത്ത ബന്ധുവിനെയാണെങ്കിൽപോലും. തങ്ങളുടെ രക്ഷിതാവിനെ അദൃശ്യമായ വിധത്തിൽതന്നെ ഭയപ്പെടുകയും നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും ചെയ്യുന്നവർക്ക് മാത്രമേ നിൻെറ താക്കീത് ഫലപ്പെടുകയുള്ളു. വല്ലവനും വിശുദ്ധി പാലിക്കുന്ന പക്ഷം തൻെറ സ്വന്തം നന്മക്കായി തന്നെയാണ് അവൻ വിശുദ്ധി പാലിക്കുന്നത്. അല്ലാഹുവിങ്കലേക്കാണ് മടക്കം.

وَمَا يَسْتَوِي الْأَعْمَىٰ وَالْبَصِيرُ ﴿١٩﴾ وَلَا الظُّلُمَاتُ وَلَا النُّورُ ﴿٢٠﴾ وَلَا الظِّلُّ وَلَا الْحَرُورُ ﴿٢١﴾ وَمَا يَسْتَوِي الْأَحْيَاءُ وَلَا الْأَمْوَاتُ ۚ إِنَّ اللَّهَ يُسْمِعُ مَن يَشَاءُ ۖ وَمَا أَنتَ بِمُسْمِعٍ مَّن فِي الْقُبُورِ ﴿٢٢﴾ إِنْ أَنتَ إِلَّا نَذِيرٌ ﴿٢٣﴾

19, 20, 21, 22, 23. അന്ധനും കാഴ്ചയുള്ളവനും സമമാവുകയില്ല. ഇരുളുകളും വെളിച്ചവും (സമമാകുകയില്ല.) തണലും ചൂടുള്ള വെയിലും (സമമാകുകയില്ല.) ജീവിച്ചിരിക്കുന്നവരും മരിച്ചവരും സമമാകുകയില്ല. തീർച്ചയായും അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ കേൾപിക്കുന്നു. നിനക്ക് ഖബ്റുകളിലുള്ളവരെ കേൾപിക്കാനാവില്ല. നീ ഒരു താക്കീതുകാരൻ മാത്രമാകുന്നു.

973. ന്യായവിധിയുടെ നാളിൽ ഒരു പിതാവിനും പുത്രൻെറ പാപഭാരം ഏററെടുക്കാനാവില്ല. ഒരു പുത്രന് പിതാവിൻെറ പാപഭാരവും ഏൽക്കാനാവില്ല. ദമ്പതികളിൽ ഒരാൾക്ക് മററൊരാളുടെ പാപഭാരം ഏററെടുക്കാനും കഴിയില്ല. ഓരോരുത്തരും അവരവരുടെ കർമ്മഫലങ്ങൾ അനുഭവിക്കാൻ വിധിക്കപ്പെട്ടവരത്രെ.

إِنَّا أَرْسَلْنَاكَ بِالْحَقِّ بَشِيرًا وَنَذِيرًا ۚ وَإِن مِّنْ أُمَّةٍ
إِلَّا خَلَا فِيهَا نَذِيرٌ ﴿٢٤﴾

24. തീർച്ചയായും നിന്നെ നാം അയച്ചിരിക്കുന്നത് സത്യവുംകൊണ്ടാണ്. ഒരു സന്തോഷവാർത്ത അറിയിക്കുന്നവനും താക്കീതുകാരനുമായിട്ട്. ഒരു താക്കീതുകാരൻ കഴിഞ്ഞുപോകാത്ത ഒരു സമുദായവുമില്ല.

وَإِن يُكَذِّبُوكَ فَقَدْ كَذَّبَ الَّذِينَ مِن قَبْلِهِمْ جَاءَتْهُمْ
رُسُلُهُم بِالْبَيِّنَاتِ وَبِالزُّبُرِ وَبِالْكِتَابِ الْمُنِيرِ ﴿٢٥﴾

25. അവർ നിന്നെ നിഷേധിച്ചുതള്ളുന്നുവെങ്കിൽ അവർക്ക് മുമ്പുള്ളവരും നിഷേധിച്ചുതള്ളിയിട്ടുണ്ട്. അവരിലേക്കുള്ള ദൂതന്മാർ പ്രത്യക്ഷലക്ഷ്യങ്ങളും ന്യായപ്രമാണങ്ങളും വെളിച്ചം നല്കുന്ന ഗ്രന്ഥവുംകൊണ്ട് അവരുടെ അടുത്ത് ചെല്ലുകയുണ്ടായി.

ثُمَّ أَخَذْتُ الَّذِينَ كَفَرُوا ۖ فَكَيْفَ كَانَ نَكِيرِ ﴿٢٦﴾

26. പിന്നീട് നിഷേധിച്ചവരെ ഞാൻ പിടികൂടി. അപ്പോൾ എന്റെ രോഷം എങ്ങനെയുള്ളതായിരുന്നു!

أَلَمْ تَرَ أَنَّ اللَّهَ أَنزَلَ مِنَ السَّمَاءِ مَاءً فَأَخْرَجْنَا بِهِ
ثَمَرَاتٍ مُّخْتَلِفًا أَلْوَانُهَا ۚ وَمِنَ الْجِبَالِ جُدَدٌ بِيضٌ
وَحُمْرٌ مُّخْتَلِفٌ أَلْوَانُهَا وَغَرَابِيبُ سُودٌ ﴿٢٧﴾

27. നീ കണ്ടില്ലേ; അല്ലാഹു ആകാശത്തുനിന്നും വെള്ളം ചൊരിഞ്ഞു. എന്നിട്ട് അതുമുഖേന വ്യത്യസ്തവർണ്ണങ്ങളുള്ള പഴങ്ങൾ നാം ഉല്പാദിപ്പിച്ചു. പർവ്വതങ്ങളിലുമുണ്ട് വെളുത്തതും ചുകന്നതുമായ നിറഭേദങ്ങളുള്ള പാതകൾ.[974] കറുത്തിരുണ്ടവയുമുണ്ട്.

وَمِنَ النَّاسِ وَالدَّوَابِّ وَالْأَنْعَامِ مُخْتَلِفٌ أَلْوَانُهُ
كَذَٰلِكَ ۗ إِنَّمَا يَخْشَى اللَّهَ مِنْ عِبَادِهِ الْعُلَمَاءُ ۗ
إِنَّ اللَّهَ عَزِيزٌ غَفُورٌ ﴿٢٨﴾

28. മനുഷ്യരിലും മൃഗങ്ങളിലും കന്നുകാലികളിലും അതുപോലെ വിഭിന്ന വർണ്ണങ്ങളുള്ളവയുണ്ട്.[975] അല്ലാഹുവെ ഭയപ്പെടുന്നത് അവന്റെ ദാസന്മാരിൽ നിന്ന് അറിവുള്ളവർ മാത്രമാകുന്നു.[976] തീർച്ചയായും അല്ലാഹു പ്രതാപിയും ഏറെ പൊറുക്കുന്നവനുമാകുന്നു.

إِنَّ الَّذِينَ يَتْلُونَ كِتَابَ اللَّهِ وَأَقَامُوا الصَّلَاةَ
وَأَنفَقُوا مِمَّا رَزَقْنَاهُمْ سِرًّا وَعَلَانِيَةً يَرْجُونَ
تِجَارَةً لَّن تَبُورَ ﴿٢٩﴾

29. തീർച്ചയായും അല്ലാഹുവിന്റെ ഗ്രന്ഥം പാരായണം ചെയ്യുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, നാം കൊടുത്തിട്ടുള്ളതിൽ നിന്ന് രഹസ്യമായും പരസ്യമായും ചെലവഴിക്കുകയും ചെയ്യുന്നവരാരോ അവർ ആശിക്കുന്നത് ഒരിക്കലും നഷ്ടം സംഭവിക്കാത്ത ഒരു കച്ചവടമാകുന്നു.

لِيُوَفِّيَهُمْ أُجُورَهُمْ وَيَزِيدَهُم مِّن فَضْلِهِ ۚ

30. അവർക്ക് അവരുടെ പ്രതിഫലങ്ങൾ അവൻ പൂർത്തിയാക്കി കൊടുക്കുവാനും അവ

---

974. വളഞ്ഞുപുളഞ്ഞുപോകുന്ന മലമ്പാതകൾ പലയിടത്തും പാറകളുടെ വർണ്ണഭേദം കൊണ്ട് ശ്രദ്ധേയമായിരിക്കും.

975. പ്രകൃതിദൃശ്യങ്ങളിലെ വർണ്ണവിന്യാസം വിസ്മയാവഹമായ ഒരു പ്രതിഭാസമത്രെ. വർണ്ണവൈവിധ്യങ്ങളുടെ പിന്നിലെ നിഗൂഢതകൾ പലതും ഇനിയും അനാവരണം ചെയ്യപ്പെട്ടിട്ടില്ല. അല്ലാഹുവിന്റെ സൃഷ്ടിവൈവിധ്യത്തിന്റെ നിദർശനങ്ങളത്രെ വർണ്ണങ്ങൾ.

976. ബുദ്ധിജീവികളെന്ന് സ്വയം കരുതുന്ന ചില ആളുകളുണ്ട്. ദൈവഭയത്തെപ്പറ്റി അവർ എക്കാലത്തും പ്രചരിപ്പിച്ചുപോന്നത് അത് മന്ദബുദ്ധികളുടെ മാനസിക ദൗർബല്യമാണെന്നാണ്. ഇത് തെറ്റാണെന്നും, അറിവും ആർജ്ജവവുമുള്ള ആളുകൾ ദൈവഭയമുള്ളവരായിരിക്കുമെന്നും ഈ വചനം വ്യക്തമാക്കുന്നു. മിഥ്യാഭ്രമങ്ങളിലകപ്പെട്ട് മതവിരുദ്ധ പ്രചാരണങ്ങൾക്ക് നേതൃത്വം വഹിച്ചിരുന്ന പലരും പക്വതകൈവരുമ്പോൾ ഉറച്ച ദൈവവിശ്വാസികളായി മാറുന്ന അനുഭവങ്ങൾ യാഥാർത്ഥ്യബോധമുള്ളവരുടെ കണ്ണ് തുറപ്പിക്കാൻ പര്യാപ്തമത്രെ.

إِنَّهُۥ غَفُورٌ شَكُورٌ ٣٠

ൻെറ അനുഗ്രഹത്തിൽ നിന്ന് അവൻ അവർക്ക് കൂടുതലായി നല്കുവാനുംവേണ്ടി. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും നന്ദിയുള്ളവനുമാകുന്നു.

وَٱلَّذِىٓ أَوْحَيْنَآ إِلَيْكَ مِنَ ٱلْكِتَـٰبِ هُوَ ٱلْحَقُّ مُصَدِّقًا
لِّمَا بَيْنَ يَدَيْهِ ۗ إِنَّ ٱللَّهَ بِعِبَادِهِۦ لَخَبِيرٌۢ بَصِيرٌ ٣١

31. നിനക്ക് നാം ബോധനം നല്കിയ ഗ്രന്ഥം തന്നെയാകുന്നു സത്യം. അതിൻെറ മുമ്പുള്ളതിനെ (വേദങ്ങളെ) സത്യപ്പെടുത്തുന്നതായിട്ട്. തീർച്ചയായും അല്ലാഹു തൻെറ ദാസന്മാരെപ്പററി സൂക്ഷ്മമായി അറിയുന്നവനും കാണുന്നവനുമാകുന്നു.

ثُمَّ أَوْرَثْنَا ٱلْكِتَـٰبَ ٱلَّذِينَ ٱصْطَفَيْنَا مِنْ عِبَادِنَا ۖ
فَمِنْهُمْ ظَالِمٌ لِّنَفْسِهِۦ وَمِنْهُم مُّقْتَصِدٌ وَمِنْهُمْ سَابِقٌۢ
بِٱلْخَيْرَٰتِ بِإِذْنِ ٱللَّهِ ۚ ذَٰلِكَ هُوَ ٱلْفَضْلُ ٱلْكَبِيرُ ٣٢

32. പിന്നീട് നമ്മുടെ ദാസന്മാരിൽ നിന്ന് നാം തെരഞ്ഞെടുത്തവർക്ക് നാം വേദഗ്രന്ഥം അവകാശപ്പെടുത്തികൊടുത്തു. അവരുടെ കൂട്ടത്തിൽ സ്വന്തത്തോട് അന്യായം ചെയ്യുവരുണ്ട്. മദ്ധ്യനിലപാടുകാരും അവരിലുണ്ട്. അല്ലാഹുവിൻെറ അനുമതിയോടെ നന്മകളിൽ മുൻകടന്നവരും അവരിലുണ്ട്. അതുതന്നെയാണ് മഹത്തായ അനുഗ്രഹം.

جَنَّـٰتُ عَدْنٍ يَدْخُلُونَهَا يُحَلَّوْنَ فِيهَا مِنْ أَسَاوِرَ مِن
ذَهَبٍ وَلُؤْلُؤًا ۖ وَلِبَاسُهُمْ فِيهَا حَرِيرٌ ٣٣

33. സ്ഥിരവാസത്തിനുള്ള സ്വർഗ്ഗത്തോപ്പുകളിൽ അവർ പ്രവേശിക്കുന്നതാണ്. സ്വർണം കൊണ്ടുള്ള ചില വളകളും മുത്തും അവർക്കവിടെ അണിയിക്കപ്പെടും. അവിടെ അവരുടെ വസ്ത്രം പട്ടായിരിക്കും.

وَقَالُوا۟ ٱلْحَمْدُ لِلَّهِ ٱلَّذِىٓ أَذْهَبَ عَنَّا ٱلْحَزَنَ ۖ إِنَّ رَبَّنَا
لَغَفُورٌ شَكُورٌ ٣٤

34. അവർ പറയും: ഞങ്ങളിൽ നിന്നു ദുഃഖം നീക്കം ചെയ്ത അല്ലാഹുവിന് സ്തുതി. തീർച്ചയായും ഞങ്ങളുടെ രക്ഷിതാവ് ഏറെ പൊറുക്കുന്നവനും നന്ദിയുള്ളവനുമത്രെ.

ٱلَّذِىٓ أَحَلَّنَا دَارَ ٱلْمُقَامَةِ مِن فَضْلِهِۦ لَا يَمَسُّنَا فِيهَا
نَصَبٌ وَلَا يَمَسُّنَا فِيهَا لُغُوبٌ ٣٥

35. തൻെറ അനുഗ്രഹത്താൽ സ്ഥിരവാസത്തിനുള്ള ഈ ഭവനത്തിൽ ഞങ്ങളെ കുടിയിരുത്തിയവനാകുന്നു അവൻ. യാതൊരു ബുദ്ധിമുട്ടും ഇവിടെ ഞങ്ങളെ ബാധിക്കുകയില്ല. യാതൊരു ക്ഷീണവും ഇവിടെ ഞങ്ങളെ സ്പർശിക്കുകയില്ല.

وَٱلَّذِينَ كَفَرُوا۟ لَهُمْ نَارُ جَهَنَّمَ لَا يُقْضَىٰ عَلَيْهِمْ فَيَمُوتُوا۟
وَلَا يُخَفَّفُ عَنْهُم مِّنْ عَذَابِهَا ۚ كَذَٰلِكَ نَجْزِى
كُلَّ كَفُورٍ ٣٦

36. അവിശ്വസിച്ചവരാരോ അവർക്കാണ് നരകാഗ്നി. അവരുടെ മേൽ (മരണം) വിധിക്കപ്പെടുന്നതല്ല. എങ്കിൽ അവർക്ക് മരിക്കാമായിരുന്നു. അതിലെ ശിക്ഷയിൽനിന്ന് ഒട്ടും അവർക്ക് ഇളവു ചെയ്യപ്പെടുകയുമില്ല. അപ്രകാരം എല്ലാ നന്ദികെട്ടവർക്കും നാം പ്രതിഫലം നല്കുന്നു.

وَهُمْ يَصْطَرِخُونَ فِيهَا رَبَّنَا أَخْرِجْنَا نَعْمَلْ صَالِحًا
غَيْرَ الَّذِي كُنَّا نَعْمَلُ ۚ أَوَلَمْ نُعَمِّرْكُمْ مَا يَتَذَكَّرُ فِيهِ
مَنْ تَذَكَّرَ وَجَاءَكُمُ النَّذِيرُ ۖ فَذُوقُوا
فَمَا لِلظَّالِمِينَ مِنْ نَصِيرٍ ٣٧

37. അവർ അവിടെവെച്ച് മുറവിളി കൂട്ടും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ പുറത്തയക്കേണമേ. (മുമ്പ്) ചെയ്തിരുന്നതിൽ നിന്ന് വ്യത്യസ്തമായി ഞങ്ങൾ സൽകർമ്മം ചെയ്തുകൊള്ളാം. (അപ്പോൾ നാം പറയും:) ആലോചിക്കുന്നവന് ആലോചിക്കാൻ മാത്രം നിങ്ങൾക്ക് നാം ആയുസ്സ് തന്നില്ലേ? താക്കീതുകാരൻ നിങ്ങളുടെ അടുത്ത് വരികയും ചെയ്തു. അതിനാൽ നിങ്ങൾ അനുഭവിച്ചുകൊള്ളുക. അക്രമികൾക്ക് യാതൊരു സഹായിയുമില്ല.

إِنَّ اللَّهَ عَالِمُ غَيْبِ السَّمَاوَاتِ وَالْأَرْضِ ۚ إِنَّهُ عَلِيمٌ بِذَاتِ
الصُّدُورِ ٣٨

38. തീർച്ചയായും അല്ലാഹു ആകാശങ്ങളിലെയും ഭൂമിയിലെയും അദൃശ്യകാര്യങ്ങൾ അറിയുന്നവനാകുന്നു. തീർച്ചയായും അവൻ ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു.

هُوَ الَّذِي جَعَلَكُمْ خَلَائِفَ فِي الْأَرْضِ ۚ فَمَنْ كَفَرَ فَعَلَيْهِ كُفْرُهُ ۖ
وَلَا يَزِيدُ الْكَافِرِينَ كُفْرُهُمْ عِنْدَ رَبِّهِمْ إِلَّا مَقْتًا ۖ وَلَا يَزِيدُ
الْكَافِرِينَ كُفْرُهُمْ إِلَّا خَسَارًا ٣٩

39. അവനാണ് നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാക്കിയവൻ. ആകയാൽ വല്ലവനും അവിശ്വസിക്കുന്നപക്ഷം അവന്റെ അവിശ്വാസത്തിന്റെ ദോഷം അവന്നു തന്നെ. അവിശ്വാസികൾക്ക് അവരുടെ അവിശ്വാസം അവരുടെ രക്ഷിതാവിങ്കൽ കോപമല്ലാതൊന്നും വർദ്ധിപ്പിക്കുകയില്ല. അവിശ്വാസികൾക്ക് അവരുടെ അവിശ്വാസം നഷ്ടമല്ലാതൊന്നും വർദ്ധിപ്പിക്കുകയില്ല.

قُلْ أَرَأَيْتُمْ شُرَكَاءَكُمُ الَّذِينَ تَدْعُونَ مِنْ دُونِ اللَّهِ
أَرُونِي مَاذَا خَلَقُوا مِنَ الْأَرْضِ أَمْ لَهُمْ شِرْكٌ فِي السَّمَاوَاتِ
أَمْ آتَيْنَاهُمْ كِتَابًا فَهُمْ عَلَىٰ بَيِّنَتٍ مِنْهُ ۚ بَلْ إِنْ يَعِدُ
الظَّالِمُونَ بَعْضُهُمْ بَعْضًا إِلَّا غُرُورًا ٤٠

40. നീ പറയുക: അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്ന നിങ്ങളുടെ പങ്കാളികളെപ്പററി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ? ഭൂമിയിൽ എന്തൊന്നാണവർ സൃഷ്ടിച്ചിട്ടുള്ളതെന്ന് നിങ്ങൾ എനിക്ക് കാണിച്ചു തരിക. അതല്ല, ആകാശങ്ങളിൽ അവർക്ക് വല്ല പങ്കുമുണ്ടോ? അതല്ല, നാം അവർക്ക് വല്ല ഗ്രന്ഥവും നൽകിയിട്ട് അതിൽ നിന്നുള്ള തെളിവനുസരിച്ചാണോ അവർ നിലകൊള്ളുന്നത്? അല്ല അക്രമകാരികൾ അന്യോന്യം വാഗ്ദാനം ചെയ്യുന്നത് വഞ്ചന മാത്രമാകുന്നു.

إِنَّ اللَّهَ يُمْسِكُ السَّمَاوَاتِ وَالْأَرْضَ أَنْ تَزُولَا ۚ وَلَئِنْ
زَالَتَا إِنْ أَمْسَكَهُمَا مِنْ أَحَدٍ مِنْ بَعْدِهِ ۚ إِنَّهُ كَانَ
حَلِيمًا غَفُورًا ٤١

41. തീർച്ചയായും അല്ലാഹു ആകാശങ്ങളെയും ഭൂമിയെയും (യഥാർത്ഥ സ്ഥാനങ്ങളിൽ നിന്ന്) നീങ്ങാതെ പിടിച്ചുനിർത്തുന്നു. അവ നീങ്ങിപ്പോകുകയാണെങ്കിൽ അവനുപുറമെ യാതൊരാൾക്കും അവയെ പിടിച്ചുനിർത്താനാവില്ല. തീർച്ചയായും അവൻ സഹനശീലനും ഏറെ പൊറുക്കുന്നവനുമാകുന്നു.

42. തങ്ങളുടെ അടുത്ത് ഒരു താക്കീതുകാരൻ വരുന്ന പക്ഷം തങ്ങൾ ഏതൊരു സമുദായത്തെക്കാളും സന്മാർഗം സ്വീകരിക്കുന്നവരാകാമെന്ന് അവരെക്കൊണ്ട് സത്യം ചെയ്യാൻ കഴിയുന്നതിന്റെ പരമാവധി അവർ അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു പറഞ്ഞു. എന്നാൽ ഒരു താക്കീതുകാരൻ അവരുടെ അടുത്ത് വന്നപ്പോൾ അത് അവർക്ക് അകൽച്ച മാത്രമേ വർദ്ധിപ്പിച്ചുള്ളൂ.

وَأَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ لَئِن جَاءَهُمْ نَذِيرٌ لَّيَكُونُنَّ أَهْدَىٰ مِنْ إِحْدَى الْأُمَمِ ۖ فَلَمَّا جَاءَهُمْ نَذِيرٌ مَّا زَادَهُمْ إِلَّا نُفُورًا ﴿٤٢﴾

43. ഭൂമിയിൽ അവർ അഹങ്കരിച്ചു നടക്കുകയും, ദുഷിച്ച തന്ത്രം കൈക്കൊള്ളുകയും ചെയ്യുന്നതിനാലാണ് അത്. ദുഷിച്ച തന്ത്രം (അതിന്റെ ഫലം) അത് പ്രയോഗിച്ചവരിൽ തന്നെയാണ് വന്നു ഭവിക്കുക. അപ്പോൾ പൂർവ്വികന്മാരുടെ കാര്യത്തിൽ ഉണ്ടായ നടപടിക്രമമല്ലാതെ[977] എന്താണവർ കാത്തിരിക്കുന്നത്? അല്ലാഹുവിന്റെ നടപടിക്രമത്തിന് യാതൊരു ഭേദഗതിയും നീ കണ്ടെത്തുകയില്ല. അല്ലാഹുവിന്റെ നടപടിക്രമത്തിന് യാതൊരു മാററവും നീ കണ്ടെത്തുകയില്ല.

اسْتِكْبَارًا فِي الْأَرْضِ وَمَكْرَ السَّيِّئِ ۚ وَلَا يَحِيقُ الْمَكْرُ السَّيِّئُ إِلَّا بِأَهْلِهِ ۚ فَهَلْ يَنظُرُونَ إِلَّا سُنَّتَ الْأَوَّلِينَ ۚ فَلَن تَجِدَ لِسُنَّتِ اللَّهِ تَبْدِيلًا ۖ وَلَن تَجِدَ لِسُنَّتِ اللَّهِ تَحْوِيلًا ﴿٤٣﴾

44. അവർ ഭൂമിയിലൂടെ സഞ്ചരിച്ചിട്ട് തങ്ങളുടെ മുൻഗാമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കിയില്ലേ? അവർ ഇവരെക്കാൾ മികച്ച ശക്തിയുള്ളവരായിരുന്നു. ആകാശങ്ങളിലും ഭൂമിയിലുമുള്ള യാതൊന്നിനും അല്ലാഹുവെ തോല്പിക്കാനാവില്ല. തീർച്ചയായും അവൻ സർവ്വജ്ഞനും സർവ്വശക്തനുമാകുന്നു.

أَوَلَمْ يَسِيرُوا فِي الْأَرْضِ فَيَنظُرُوا كَيْفَ كَانَ عَاقِبَةُ الَّذِينَ مِن قَبْلِهِمْ وَكَانُوا أَشَدَّ مِنْهُمْ قُوَّةً ۚ وَمَا كَانَ اللَّهُ لِيُعْجِزَهُ مِن شَيْءٍ فِي السَّمَاوَاتِ وَلَا فِي الْأَرْضِ ۚ إِنَّهُ كَانَ عَلِيمًا قَدِيرًا ﴿٤٤﴾

45. അല്ലാഹു മനുഷ്യരെ അവർ പ്രവർത്തിച്ചതിന്റെ പേരിൽ (ഉടനെതന്നെ) പിടിച്ചു ശിക്ഷിക്കുകയായിരുന്നുവെങ്കിൽ ഭൂമുഖത്ത് ഒരു ജന്തുവെയും അവൻ വിട്ടേക്കുകയില്ലായിരുന്നു. എന്നാൽ ഒരു നിശ്ചിത അവധിവരെ അവരെ അവൻ നീട്ടിയിടുന്നു. അങ്ങനെ അവരുടെ അവധി വന്നെത്തിയാൽ (അവർക്ക് രക്ഷപ്പെടാനാവില്ല.) കാരണം, തീർച്ചയായും അല്ലാഹു തന്റെ ദാസന്മാരെപ്പററി കണ്ടറിയുന്നവനാകുന്നു.

وَلَوْ يُؤَاخِذُ اللَّهُ النَّاسَ بِمَا كَسَبُوا مَا تَرَكَ عَلَىٰ ظَهْرِهَا مِن دَابَّةٍ وَلَٰكِن يُؤَخِّرُهُمْ إِلَىٰ أَجَلٍ مُّسَمًّى ۖ فَإِذَا جَاءَ أَجَلُهُمْ فَإِنَّ اللَّهَ كَانَ بِعِبَادِهِ بَصِيرًا ﴿٤٥﴾

977. പൂർവ്വപ്രവാചകന്മാരുടെ എതിരാളികൾക്ക് അല്ലാഹു നൽകിയ കടുത്ത ശിക്ഷയത്രെ 'നടപടിക്രമം' കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.




## അദ്ധ്യായം - 36

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

يسٓ ① وَالْقُرْآنِ الْحَكِيمِ ②
إِنَّكَ لَمِنَ الْمُرْسَلِينَ ③ عَلَىٰ صِرَاطٍ مُّسْتَقِيمٍ ④

1, 2, 3, 4. യാസീൻ. തത്വ സമ്പൂർണ്ണമായ ഖുർആൻ തന്നെയാണ സത്യം; നീ ദൈവദൂതന്മാരിൽ പെട്ടവൻ തന്നെയാകുന്നു. നേരായ പാതയിലാകുന്നു (നീ).

تَنزِيلَ الْعَزِيزِ الرَّحِيمِ ⑤

5. പ്രതാപിയും കരുണാനിധിയുമായിട്ടുള്ളവൻ അവതരിപ്പിച്ചതത്രെ ഇത് (ഖുർആൻ).

لِتُنذِرَ قَوْمًا مَّا أُنذِرَ آبَاؤُهُمْ فَهُمْ غَافِلُونَ ⑥

6. ഒരു ജനതയ്ക്ക് നീ താക്കീതു നല്കുവാൻ വേണ്ടി. അവരുടെ പിതാക്കന്മാർക്ക് താക്കീതു നല്കപ്പെട്ടിട്ടില്ല. അതിനാൽ അവർ അശ്രദ്ധയിൽ കഴിയുന്നവരാകുന്നു.[978]

لَقَدْ حَقَّ الْقَوْلُ عَلَىٰ أَكْثَرِهِمْ فَهُمْ لَا يُؤْمِنُونَ ⑦

7. അവരിൽ മിക്കവരുടെ കാര്യത്തിലും (ശിക്ഷയെ സംബന്ധിച്ച) വചനം സത്യമായി പുലർന്നിരിക്കുന്നു. അതിനാൽ അവർ വിശ്വസിക്കുകയില്ല.

إِنَّا جَعَلْنَا فِي أَعْنَاقِهِمْ أَغْلَالًا فَهِيَ إِلَى
الْأَذْقَانِ فَهُم مُّقْمَحُونَ ⑧

8. അവരുടെ കഴുത്തുകളിൽ നാം ചങ്ങലകൾ വെച്ചിരിക്കുന്നു. അത് (അവരുടെ) താടിയെല്ലുകൾ വരെ എത്തുന്നു. തന്മൂലം അവർ തല കുത്തനെ പിടിച്ചവരായിരിക്കും.[979]

وَجَعَلْنَا مِن بَيْنِ أَيْدِيهِمْ سَدًّا وَمِنْ خَلْفِهِمْ سَدًّا
فَأَغْشَيْنَاهُمْ فَهُمْ لَا يُبْصِرُونَ ⑨

9. അവരുടെ മുമ്പിൽ ഒരു തടസ്സവും അവരുടെ പിന്നിൽ ഒരു തടസ്സവും നാം വെച്ചിരിക്കുന്നു. അങ്ങനെ നാം അവരെ മൂടിക്കളഞ്ഞു; അതിനാൽ അവർക്ക് കാണാൻ കഴിയില്ല.

---

978. ഈസാനബി(അ)ക്ക് ശേഷം നീണ്ടകാലത്തേക്ക് പ്രവാചകനിയോഗമുണ്ടായിട്ടില്ല. വിശുദ്ധ ഖുർആൻെറ പ്രഥമപ്രബോധിതരെ സംബന്ധിച്ചിടത്തോളം അവരുടെ തൊട്ടുമുമ്പുള്ള അനേകം തലമുറകൾ ഒരു പ്രവാചകൻെറ മുന്നറിയിപ്പ് കേട്ടിട്ടില്ലാത്തവരാണ്. അത് നിമിത്തം അവർ സത്യത്തെയും, സന്മാർഗത്തെയും പററി അശ്രദ്ധയിൽ കഴിയുന്നവരായിരുന്നു.

979. സത്യം സ്വീകരിക്കുന്നതിൽ നിന്ന് തടഞ്ഞുനിർത്തുന്ന അനേകം ഘടകങ്ങൾ ചേർന്ന് അവരുടെ കഴുത്തിൽ ഒരു കനത്ത ചങ്ങല സൃഷ്ടിച്ചിരിക്കുന്നു. തങ്ങൾക്ക് ചുററുമുള്ള ദൃഷ്ടാന്തങ്ങളിലേക്ക് തിരിഞ്ഞുനോക്കാനോ, തല താഴ്ത്തി കൺമുമ്പിലുള്ള യാഥാർത്ഥ്യങ്ങൾ പോലും നോക്കിക്കാണാനോ സാധിക്കാത്തവിധം അവർ അവിശ്വാസത്തിൻെറയും അധർമ്മത്തിൻെറയും ബന്ധനത്തിൽ പെട്ടിരിക്കുന്നു.

وَسَوَآءٌ عَلَيْهِمْ ءَأَنذَرْتَهُمْ أَمْ لَمْ تُنذِرْهُمْ لَا يُؤْمِنُونَ ﴿١٠﴾

10. നീ അവർക്ക് താക്കീതു നല്കിയോ അതല്ല താക്കീത് നല്കിയില്ലേ എന്നത് അവരെ സംബന്ധിച്ചിടത്തോളം സമമാകുന്നു. അവർ വിശ്വസിക്കുകയില്ല.

إِنَّمَا تُنذِرُ مَنِ ٱتَّبَعَ ٱلذِّكْرَ وَخَشِىَ ٱلرَّحْمَٰنَ بِٱلْغَيْبِ ۖ فَبَشِّرْهُ بِمَغْفِرَةٍ وَأَجْرٍ كَرِيمٍ ﴿١١﴾

11. ബോധനം പിൻപററുകയും, അദൃശ്യാവസ്ഥയിൽ പരമകാരുണികനെ ഭയപ്പെടുകയും ചെയ്യുവനു മാത്രമേ നിന്റെ താക്കീത് ഫലപ്പെടുകയുള്ളു. ആകയാൽ പാപമോചനത്തേയും ഉദാരമായ പ്രതിഫലത്തേയും പററി അവന്ന് സന്തോഷവാർത്ത അറിയിക്കുക.

إِنَّا نَحْنُ نُحْىِ ٱلْمَوْتَىٰ وَنَكْتُبُ مَا قَدَّمُوا۟ وَءَاثَٰرَهُمْ ۚ وَكُلَّ شَىْءٍ أَحْصَيْنَٰهُ فِىٓ إِمَامٍ مُّبِينٍ ﴿١٢﴾

12. തീർച്ചയായും നാം തന്നെയാണ് മരിച്ചവരെ ജീവിപ്പിക്കുന്നത്. അവർ ചെയ്തുവെച്ചതും അവരുടെ (പ്രവർത്തനങ്ങളുടെ) അനന്തര ഫലങ്ങളും നാം എഴുതിവെക്കുകയും ചെയ്യുന്നു. എല്ലാ കാര്യങ്ങളും വ്യക്തമായ ഒരു രേഖയിൽ നാം നിജപ്പെടുത്തി വെച്ചിരിക്കുന്നു.

وَٱضْرِبْ لَهُم مَّثَلًا أَصْحَٰبَ ٱلْقَرْيَةِ إِذْ جَآءَهَا ٱلْمُرْسَلُونَ ﴿١٣﴾

13. ആ രാജ്യക്കാരെ[980] ഒരു ഉദാഹരണമെന്ന നിലക്ക് നീ അവർക്ക് പറഞ്ഞുകൊടുക്കുക. ദൈവദൂതന്മാർ അവിടെചെന്ന സന്ദർഭം.

إِذْ أَرْسَلْنَآ إِلَيْهِمُ ٱثْنَيْنِ فَكَذَّبُوهُمَا فَعَزَّزْنَا بِثَالِثٍ فَقَالُوٓا۟ إِنَّآ إِلَيْكُم مُّرْسَلُونَ ﴿١٤﴾

14. അവരിലേക്ക് രണ്ടുപേരെ നാം ദൂതന്മാരായി അയച്ചപ്പോൾ അവരെ അവർ നിഷേധിച്ചുതള്ളി. അപ്പോൾ ഒരു മൂന്നാമനെക്കൊണ്ട് നാം അവർക്ക് പിൻബലം നല്കി. എന്നിട്ടവർ പറഞ്ഞു: തീർച്ചയായും ഞങ്ങൾ നിങ്ങളുടെ അടുത്തേക്ക് നിയോഗിക്കപ്പെട്ടവരാകുന്നു.

قَالُوا۟ مَآ أَنتُمْ إِلَّا بَشَرٌ مِّثْلُنَا وَمَآ أَنزَلَ ٱلرَّحْمَٰنُ مِن شَىْءٍ إِنْ أَنتُمْ إِلَّا تَكْذِبُونَ ﴿١٥﴾

15. അവർ (ജനങ്ങൾ) പറഞ്ഞു; നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യർ മാത്രമാകുന്നു. പരമകാരുണികൻ യാതൊന്നും അവതരിപ്പിച്ചിട്ടില്ല. നിങ്ങൾ കളവുപറയുക തന്നെയാണ്.

قَالُوا۟ رَبُّنَا يَعْلَمُ إِنَّآ إِلَيْكُمْ لَمُرْسَلُونَ ﴿١٦﴾

16. അവർ (ദൂതന്മാർ) പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവിന്നറിയാം; തീർച്ചയായും ഞങ്ങൾ നിങ്ങളുടെ അടുക്കലേക്ക് നിയോഗിക്കപ്പെട്ടവർ തന്നെയാണെന്ന്.

وَمَا عَلَيْنَآ إِلَّا ٱلْبَلَٰغُ ٱلْمُبِينُ ﴿١٧﴾

17. വ്യക്തമായ പ്രബോധനമല്ലാതെ ഞങ്ങൾക്ക് യാതൊരു ബാധ്യതയുമില്ല.

قَالُوٓا۟ إِنَّا تَطَيَّرْنَا بِكُمْ ۖ لَئِن لَّمْ تَنتَهُوا۟ لَنَرْجُمَنَّكُمْ

18. അവർ (ജനങ്ങൾ) പറഞ്ഞു: തീർച്ചയായും ഞങ്ങൾ നിങ്ങളെ ഒരു ദുശ്ശകുനമായി കരു

980. ഈ നാട് ഏതെന്നോ, അവിടേക്ക് നിയോഗിക്കപ്പെട്ട ദൈവദൂതന്മാർ ആരെന്നോ വിശുദ്ധ ഖുർആൻ വ്യക്തമാക്കുന്നില്ല. സ്ഥിരപ്പെട്ട ഹദീസുകളിലും ഈ കാര്യം വിശദീകരിക്കപ്പെട്ടിട്ടില്ല. ദൈവദൂതന്മാരുടെ കാര്യത്തിൽ ആ നാട്ടുകാർ സ്വീകരിച്ച നിലപാടും അതിന്റെ അനന്തരഫലവുമാണ് ഇവിടെ ഊന്നിപ്പറയുന്നത്.

وَلَيَمَسَّنَّكُم مِّنَّا عَذَابٌ أَلِيمٌ ۝١٨

തുന്നു.[981] നിങ്ങൾ(ഇതിൽ നിന്ന്)വിരമിക്കാത്ത പക്ഷം നിങ്ങളെ ഞങ്ങൾ എറിഞ്ഞോടിക്കുക തന്നെ ചെയ്യും. ഞങ്ങളിൽ നിന്ന് വേദനിപ്പിക്കുന്ന ശിക്ഷ നിങ്ങളെ സ്പർശിക്കുക തന്നെ ചെയ്യും.

قَالُوا طَائِرُكُم مَّعَكُمْ أَئِن ذُكِّرْتُم بَلْ أَنتُمْ قَوْمٌ مُّسْرِفُونَ ۝١٩

19. അവർ (ദൂതന്മാർ) പറഞ്ഞു: നിങ്ങളുടെ ശകുനപ്പിഴ നിങ്ങളുടെ കൂടെയുള്ളത് തന്നെയാകുന്നു.[982] നിങ്ങൾക്ക് ഉൽബോധനം നല്കപ്പെട്ടാൽ ഇതാണോ (നിങ്ങളുടെ നിലപാട്?) എന്നാൽ നിങ്ങൾ ഒരു അതിരുകവിഞ്ഞ ജനത തന്നെയാകുന്നു.

وَجَاءَ مِنْ أَقْصَا الْمَدِينَةِ رَجُلٌ يَسْعَىٰ قَالَ يَا قَوْمِ اتَّبِعُوا الْمُرْسَلِينَ ۝٢٠

20. പട്ടണത്തിൻെറ അങ്ങേഅററത്ത് നിന്ന് ഒരാൾ ഓടിവന്നു പറഞ്ഞു: എൻെറ ജനങ്ങളേ, നിങ്ങൾ ആ ദൂതന്മാരെ പിന്തുടരുവിൻ.[983]

اتَّبِعُوا مَن لَّا يَسْأَلُكُمْ أَجْرًا وَهُم مُّهْتَدُونَ ۝٢١

21. നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കാത്തവരും സന്മാർഗം പ്രാപിച്ചവരും ആയിട്ടുള്ളവരെ നിങ്ങൾ പിന്തുടരുക.

وَمَا لِيَ لَا أَعْبُدُ الَّذِي فَطَرَنِي وَإِلَيْهِ تُرْجَعُونَ ۝٢٢

22. ഏതൊരുവൻ എന്നെ സൃഷ്ടിച്ചുവോ, ഏതൊരുവൻെറ അടുത്തേക്ക് നിങ്ങൾ മടക്കപ്പെടുന്നുവോ അവനെ ഞാൻ ആരാധിക്കാതിരിക്കാൻ എനിക്കെന്തു ന്യായം?

ءَأَتَّخِذُ مِن دُونِهِ آلِهَةً إِن يُرِدْنِ الرَّحْمَٰنُ بِضُرٍّ لَّا تُغْنِ عَنِّي شَفَاعَتُهُمْ شَيْئًا وَلَا يُنقِذُونِ ۝٢٣

23. അവനുപുറമെ വല്ല ദൈവങ്ങളേയും ഞാൻ സ്വീകരിക്കുകയോ? പരമകാരുണികൻ എനിക്ക് വല്ല ദോഷവും വരുത്താൻ ഉദ്ദേശിക്കുന്ന പക്ഷം അവരുടെ ശുപാർശ എനിക്കൊരു പ്രയോജനവും ചെയ്യുകയില്ല. അവർ എന്നെ രക്ഷപ്പെടുത്തുകയുമില്ല.

إِنِّي إِذًا لَّفِي ضَلَالٍ مُّبِينٍ ۝٢٤

24. അങ്ങനെ ചെയ്യുന്നപക്ഷം തീർച്ചയായും ഞാൻ വ്യക്തമായ ദുർമാർഗത്തിലായിരിക്കും.

إِنِّي آمَنتُ بِرَبِّكُمْ فَاسْمَعُونِ ۝٢٥

25. തീർച്ചയായും ഞാൻ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിച്ചിരിക്കുന്നു. അത് കൊണ്ട് നിങ്ങൾ എൻെറ വാക്ക് കേൾക്കുക.

قِيلَ ادْخُلِ الْجَنَّةَ قَالَ يَا لَيْتَ قَوْمِي يَعْلَمُونَ ۝٢٦

26, 27. സ്വർഗത്തിൽ പ്രവേശിച്ചു കൊള്ളുക എന്ന് പറയപ്പെട്ടു.[984] അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവ് എനിക്ക് പൊറുത്തുതരികയും

---

981. അന്ധവിശ്വാസികളുടെ സമൂഹങ്ങളിലേക്ക് സത്യത്തിൻെറ സന്ദേശവുമായി ചെല്ലുന്നവരെ 'കുരുത്തംകെട്ടവ'രായിട്ടാണ് ബഹുജനം എക്കാലത്തും ഗണിച്ചുപോന്നിട്ടുള്ളത്. ഈ 'കുരുത്തംകെട്ടവരെ' തങ്ങളുടെ നാട്ടിൽ ജീവിക്കാൻ അനുവദിച്ചാൽ ദൈവങ്ങളുടെ ശാപകോപങ്ങൾക്ക് തങ്ങൾ വിധേയരാകുമെന്ന് അവർ ഭയപ്പെടുന്നു.

982. നിങ്ങളുടെ പിഴച്ച വിശ്വാസങ്ങളും, ദുഷ്കൃത്യങ്ങളും തന്നെയാണ് നിങ്ങൾക്ക് ദുരന്തം വരുത്തിവെക്കുന്നതെന്ന് വിവക്ഷ.

983. പട്ടണത്തിലെ പ്രമുഖന്മാരും ബഹുജനങ്ങളിൽ ഭൂരിഭാഗവും ആ ദൂതന്മാരെ നിഷേധിച്ചുതള്ളിയെങ്കിലും ഒററപ്പെട്ട ചില വ്യക്തികൾ അവരിൽ വിശ്വാസമർപ്പിച്ചു. അവരിലൊരാളാണ് ജനങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് ദൈവദൂതന്മാരുടെ സന്ദേശത്തിൻെറ മൗലികതയെപ്പററി സംസാരിച്ചത്.

بِمَا غَفَرَ لِي رَبِّي وَجَعَلَنِي مِنَ الْمُكْرَمِينَ ﴿٢٧﴾

ആദരിക്കപ്പെട്ടവരുടെ കൂട്ടത്തില്‍ എന്നെ ഉള്‍പ്പെടുത്തുകയും ചെയ്തതിനെപ്പറ്റി എന്റെ ജനത അറിഞ്ഞിരുന്നെങ്കില്‍ എത്ര നന്നായിരുന്നു!

## ഭാഗം 23

وَمَا أَنزَلْنَا عَلَىٰ قَوْمِهِ مِن بَعْدِهِ مِن جُندٍ مِّنَ السَّمَاءِ وَمَا كُنَّا مُنزِلِينَ ﴿٢٨﴾

28. അദ്ദേഹത്തിനു ശേഷം അദ്ദേഹത്തിന്റെ ജനതയുടെ നേരെ നാം ആകാശത്തുനിന്ന് സൈനിക സംഘത്തെയൊന്നും ഇറക്കിയിട്ടില്ല.[985] നാം അങ്ങനെ ഇറക്കാറുണ്ടായിരുന്നുമില്ല.

إِن كَانَتْ إِلَّا صَيْحَةً وَاحِدَةً فَإِذَا هُمْ خَامِدُونَ ﴿٢٩﴾

29. അത് ഒരൊറ്റ ഘോരശബ്ദം മാത്രമായിരുന്നു. അപ്പോഴേക്കും അവരതാ കെട്ടടങ്ങിക്കഴിഞ്ഞു.

يَا حَسْرَةً عَلَى الْعِبَادِ ۚ مَا يَأْتِيهِم مِّن رَّسُولٍ إِلَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٣٠﴾

30. ആ ദാസന്മാരുടെ കാര്യം എത്ര പരിതാപകരം! ഏതൊരു ദൂതന്‍ അവരുടെ അടുത്ത് ചെല്ലുമ്പോഴും അവര്‍ അദ്ദേഹത്തെ പരിഹസിക്കാതിരുന്നിട്ടില്ല.

أَلَمْ يَرَوْا كَمْ أَهْلَكْنَا قَبْلَهُم مِّنَ الْقُرُونِ أَنَّهُمْ إِلَيْهِمْ لَا يَرْجِعُونَ ﴿٣١﴾

31. അവര്‍ക്കു മുമ്പ് എത്രയെത്ര തലമുറകളെ നാം നശിപ്പിച്ചു! അവരാരും ഇവരുടെ അടുത്തേക്ക് തിരിച്ചു വരുന്നില്ല എന്ന് അവര്‍ കണ്ടില്ലേ?

وَإِن كُلٌّ لَّمَّا جَمِيعٌ لَّدَيْنَا مُحْضَرُونَ ﴿٣٢﴾

32. തീര്‍ച്ചയായും അവരെല്ലാവരും ഒന്നൊഴിയാതെ നമ്മുടെ മുമ്പില്‍ ഹാജരാക്കപ്പെടുന്നവരാകുന്നു.

وَآيَةٌ لَّهُمُ الْأَرْضُ الْمَيْتَةُ أَحْيَيْنَاهَا وَأَخْرَجْنَا مِنْهَا حَبًّا فَمِنْهُ يَأْكُلُونَ ﴿٣٣﴾

33. അവര്‍ക്കൊരു ദൃഷ്ടാന്തമുണ്ട്; നിര്‍ജീവമായ ഭൂമി. അതിന് നാം ജീവന്‍ നല്‍കുകയും, അതില്‍ നിന്നു നാം ധാന്യം ഉല്‍പാദിപ്പിക്കുകയും ചെയ്തു. എന്നിട്ട് അതില്‍ നിന്നാണവര്‍ ഭക്ഷിക്കുന്നത്.

وَجَعَلْنَا فِيهَا جَنَّاتٍ مِّن نَّخِيلٍ وَأَعْنَابٍ وَفَجَّرْنَا فِيهَا مِنَ الْعُيُونِ ﴿٣٤﴾

34. ഈന്തപ്പനയുടെയും മുന്തിരിയുടെയും തോട്ടങ്ങള്‍ അതില്‍ നാം ഉണ്ടാക്കുകയും, അതില്‍ നാം ഉറവിടങ്ങള്‍ ഒഴുക്കുകയും ചെയ്തു.

لِيَأْكُلُوا مِن ثَمَرِهِ وَمَا عَمِلَتْهُ أَيْدِيهِمْ ۖ أَفَلَا يَشْكُرُونَ ﴿٣٥﴾

35. അതിന്റെ ഫലങ്ങളില്‍ നിന്നും, അവരുടെ കൈകള്‍ അദ്ധ്വാനിച്ചുണ്ടാക്കിയതില്‍ നിന്നും അവര്‍ ഭക്ഷിക്കുവാന്‍ വേണ്ടി. എന്നിരിക്കെ അവര്‍ നന്ദി കാണിക്കുന്നില്ലേ?

سُبْحَانَ الَّذِي خَلَقَ الْأَزْوَاجَ كُلَّهَا مِمَّا تُنبِتُ الْأَرْضُ

36. ഭൂമി മുളപ്പിക്കുന്ന സസ്യങ്ങളിലും, അവരുടെ സ്വന്തം വര്‍ഗ്ഗങ്ങളിലും, അവര്‍ക്കറിയാത്ത

---

984. ആ സത്യവിശ്വാസിയെ നാട്ടുകാര്‍ കൊല്ലുകയാണുണ്ടായത്. രക്തസാക്ഷിത്വത്തെ തുടര്‍ന്ന് അദ്ദേഹത്തിന് അല്ലാഹു സ്വര്‍ഗത്തെപ്പറ്റി സന്തോഷവാര്‍ത്ത നല്‍കിയ കാര്യമാണ് ഇവിടെ പരാമര്‍ശിക്കുന്നത്. ആ സന്ദര്‍ഭത്തില്‍ പോലും അദ്ദേഹത്തിന്റെ മനസ്സില്‍ നിറഞ്ഞുനില്‍ക്കുന്നത് തന്റെ നാട്ടുകാര്‍ സത്യത്തെപ്പറ്റി ബോധവാന്മാരായിക്കാണാനുള്ള ആഗ്രഹമത്രെ.

985. സത്യവിശ്വാസത്തിലേക്ക് ക്ഷണിച്ച ദൂതന്മാരോട് കടുത്ത എതിര്‍പ്പ് പ്രകടിപ്പിച്ച ആ ജനവിഭാഗം അല്ലാഹുവിന്റെ ശക്തിയുടെ മുമ്പില്‍ തികച്ചും നിസ്സാരരായിരുന്നു. അവരെ നേരിടാന്‍ അല്ലാഹുവിന് ഒരു സൈന്യത്തെ നിയോഗിക്കേണ്ട ആവശ്യമുണ്ടായില്ല. ഒരു ഘോര ശബ്ദത്തോടെ അവരുടെ കഥ കഴിഞ്ഞു.

وَمِنْ أَنفُسِهِمْ وَمِمَّا لَا يَعْلَمُونَ ٣٦

വസ്തുക്കളിലും പെട്ട എല്ലാ ഇണകളെയും സൃഷ്ടിച്ചവൻ എത്ര പരിശുദ്ധൻ![986]

وَآيَةٌ لَّهُمُ اللَّيْلُ نَسْلَخُ مِنْهُ النَّهَارَ فَإِذَا هُم مُّظْلِمُونَ ٣٧

37. രാത്രിയും അവർക്കൊരു ദൃഷ്ടാന്തമത്രെ. അതിൽ നിന്ന് പകലിനെ നാം ഊരിയെടുക്കുന്നു.[987] അപ്പോൾ അവരതാ ഇരുട്ടിൽ അകപ്പെടുന്നു.

وَالشَّمْسُ تَجْرِي لِمُسْتَقَرٍّ لَّهَا ۚ ذَٰلِكَ تَقْدِيرُ الْعَزِيزِ الْعَلِيمِ ٣٨

38. സൂര്യൻ അതിന് സ്ഥിരമായുള്ള ഒരു സ്ഥാനത്തേക്ക് സഞ്ചരിക്കുന്നു. പ്രതാപിയും സർവ്വജ്ഞനുമായ അല്ലാഹു കണക്കാക്കിയതാണത്.

وَالْقَمَرَ قَدَّرْنَاهُ مَنَازِلَ حَتَّىٰ عَادَ كَالْعُرْجُونِ الْقَدِيمِ ٣٩

39. ചന്ദ്രന് നാം ചില ഘട്ടങ്ങൾ നിശ്ചയിച്ചിരിക്കുന്നു. അങ്ങനെ അത് പഴയ ഈത്തപ്പഴക്കുലയുടെ വളഞ്ഞ തണ്ടുപോലെ ആയിത്തീരുന്നു.

لَا الشَّمْسُ يَنبَغِي لَهَا أَن تُدْرِكَ الْقَمَرَ وَلَا اللَّيْلُ سَابِقُ النَّهَارِ ۚ وَكُلٌّ فِي فَلَكٍ يَسْبَحُونَ ٤٠

40. സൂര്യന് ചന്ദ്രനെ പ്രാപിക്കാനൊക്കുകയില്ല. രാവ് പകലിനെ മറികടക്കുന്നതുമല്ല. ഓരോന്നും ഓരോ (നിശ്ചിത) ഭ്രമണപഥത്തിൽ നീന്തിക്കൊണ്ടിരിക്കുന്നു.

وَآيَةٌ لَّهُمْ أَنَّا حَمَلْنَا ذُرِّيَّتَهُمْ فِي الْفُلْكِ الْمَشْحُونِ ٤١

41. അവരുടെ സന്തതികളെ ഭാരം നിറച്ച കപ്പലിൽ നാം കയററിക്കൊണ്ടുപോയതും അവർക്കൊരു ദൃഷ്ടാന്തമാകുന്നു.[988]

وَخَلَقْنَا لَهُم مِّن مِّثْلِهِ مَا يَرْكَبُونَ ٤٢

42. അതുപോലെ അവർക്ക് വാഹനമായി ഉപയോഗിക്കാവുന്ന മററു വസ്തുക്കളും അവർക്കു വേണ്ടി നാം സൃഷ്ടിച്ചിട്ടുണ്ട്.

وَإِن نَّشَأْ نُغْرِقْهُمْ فَلَا صَرِيخَ لَهُمْ وَلَا هُمْ يُنقَذُونَ ٤٣

43. നാം ഉദ്ദേശിക്കുന്ന പക്ഷം നാം അവരെ മുക്കിക്കളയുന്നതാണ്. അപ്പോൾ അവർക്കൊരു സഹായിയും ഉണ്ടായിരിക്കുന്നതല്ല. അവർ രക്ഷിക്കപ്പെടുന്നതുമല്ല.

إِلَّا رَحْمَةً مِّنَّا وَمَتَاعًا إِلَىٰ حِينٍ ٤٤

44. നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യവും, ഒരു നിശ്ചിത കാലം വരെയുള്ള സുഖാനുഭവവും ആയിക്കൊണ്ട് (നാം അവർക്ക് നല്കുന്നത്) അല്ലാതെ.

---

986. പദാർത്ഥലോകത്തുണ്ടാകുന്ന എല്ലാ വികാസങ്ങളിലും ജോടികൾ അഥവാ ഇണകൾ വഹിക്കുന്ന പങ്ക് അതുല്യമത്രെ. ഇണകളിലൂടെയുള്ള വളർച്ച ജൈവസസ്യലോകങ്ങളിൽ കൂടുതൽ പ്രകടമാണ്. സൂക്ഷ്മവിശകലനത്തിൽ പദാർത്ഥത്തിൻെറ പല സംരചനകളിലും ജോടികൾക്കുള്ള നിയാമകസ്ഥാനം സ്പഷ്ടമായികാണാം.

987. സൂര്യപ്രകാശത്തിൻെറ സാന്നിദ്ധ്യമാണല്ലോ സമയത്തിൻെറ ഒരു നിശ്ചിത മാത്രയെ പകലാക്കിത്തീർക്കുന്നത്. പകൽ അഥവാ അതിൻെറ പ്രതീകമായ സൂര്യപ്രകാശം നിഷ്കാസിതമാകുമ്പോഴാണല്ലോ രാത്രിയുണ്ടാകുന്നത്. രാത്രിയുടെ അഥവാ ഇരുട്ടിൻെറ ഋണാത്മകതയെ ഈ വചനം സൂചിപ്പിക്കുന്നു.

988. മനുഷ്യസന്തതികളെ സമുദ്രാന്തര ലക്ഷ്യങ്ങളിലെത്തിക്കാൻ കപ്പൽ യാത്രയ്ക്ക് അല്ലാഹു സൗകര്യം സൃഷ്ടിച്ചതിനെപററി പൊതുവായി പ്രതിപാദിക്കുന്നതാണ് ഈ വചനമെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. നൂഹ് നബി(അ)യുടെ കാലത്തുണ്ടായ പ്രളയത്തിൽ മുങ്ങി നശിക്കാതെ സത്യവിശ്വാസികളെ (അവരിലൂടെ അവരുടെ സന്തതികളെയും) കപ്പലിൽ കയററി അല്ലാഹു രക്ഷിച്ചതിനെപ്പററിയാണ് ഈ വചനത്തിലെ പരാമർശമെന്നാണ് മററു ചിലർ അഭിപ്രായപ്പെട്ടിട്ടുള്ളത്.

45. 'നിങ്ങളുടെ മുമ്പിൽ വരാനിരിക്കുന്നതും, നിങ്ങളുടെ പിന്നിൽ കഴിഞ്ഞതുമായ ശിക്ഷയെ നിങ്ങൾ സൂക്ഷിക്കുക.[989] നിങ്ങൾക്ക് കാരുണ്യം ലഭിച്ചേക്കാം' എന്ന് അവരോട് പറയപ്പെട്ടാൽ (അവരത് അവഗണിക്കുന്നു.)

وَإِذَا قِيلَ لَهُمُ ٱتَّقُوا۟ مَا بَيْنَ أَيْدِيكُمْ وَمَا خَلْفَكُمْ لَعَلَّكُمْ تُرْحَمُونَ ﴿٤٥﴾

46. അവരുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ട ഏതൊരു ദൃഷ്ടാന്തം അവർക്ക് വന്നെത്തിയാലും അവർ അതിൽ നിന്ന് തിരിഞ്ഞുകളയാതിരിക്കുന്നില്ല.

وَمَا تَأْتِيهِم مِّنْ ءَايَةٍ مِّنْ ءَايَـٰتِ رَبِّهِمْ إِلَّا كَانُوا۟ عَنْهَا مُعْرِضِينَ ﴿٤٦﴾

47. നിങ്ങൾക്ക് അല്ലാഹു നല്കിയതിൽ നിന്ന് നിങ്ങൾ ചെലവഴിക്കൂ എന്ന് അവരോട് പറയപ്പെട്ടാൽ അവിശ്വാസികൾ വിശ്വാസികളോട് പറയും: "അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ തന്നെ ഭക്ഷണം നല്കുമായിരുന്ന ആളുകൾക്ക് ഞങ്ങൾ ഭക്ഷണം നല്കുകയോ?[990] നിങ്ങൾ വ്യക്തമായ വഴികേടിൽ തന്നെയാകുന്നു."

وَإِذَا قِيلَ لَهُمْ أَنفِقُوا۟ مِمَّا رَزَقَكُمُ ٱللَّهُ قَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوٓا۟ أَنُطْعِمُ مَن لَّوْ يَشَآءُ ٱللَّهُ أَطْعَمَهُۥٓ إِنْ أَنتُمْ إِلَّا فِى ضَلَـٰلٍ مُّبِينٍ ﴿٤٧﴾

48. അവർ ചോദിക്കുന്നു: "നിങ്ങൾ സത്യവാന്മാരാണെങ്കിൽ ഈ വാഗ്ദത്തം എപ്പോഴാണ് പുലരുക?"[991]

وَيَقُولُونَ مَتَىٰ هَـٰذَا ٱلْوَعْدُ إِن كُنتُمْ صَـٰدِقِينَ ﴿٤٨﴾

49. ഒരൊററ ഘോരശബ്ദം മാത്രമാണ് അവർ കാത്തിരിക്കുന്നത്.[992] അവർ അന്യോന്യം തർക്കിച്ചുകൊണ്ടിരിക്കെ അതവരെ പിടികൂടും.

مَا يَنظُرُونَ إِلَّا صَيْحَةً وَٰحِدَةً تَأْخُذُهُمْ وَهُمْ يَخِصِّمُونَ ﴿٤٩﴾

50. അപ്പോൾ യാതൊരു വസിയ്യത്തും നല്കാൻ അവർക്ക് സാധിക്കയില്ല. അവർക്ക് അവരുടെ കുടുംബത്തിലേക്ക് മടങ്ങാനും ആകുകയില്ല.

فَلَا يَسْتَطِيعُونَ تَوْصِيَةً وَلَآ إِلَىٰٓ أَهْلِهِمْ يَرْجِعُونَ ﴿٥٠﴾

51. കാഹളത്തിൽ ഊതപ്പെടും.[993] അപ്പോൾ അവർ ഖബ്റുകളിൽ നിന്ന് അവരുടെ രക്ഷിതാവിങ്കലേക്ക് കുതിച്ചു ചെല്ലും.

وَنُفِخَ فِى ٱلصُّورِ فَإِذَا هُم مِّنَ ٱلْأَجْدَاثِ إِلَىٰ رَبِّهِمْ يَنسِلُونَ ﴿٥١﴾

52. അവർ പറയും: നമ്മുടെ നാശമേ! നമ്മുടെ ഉറക്കത്തിൽ നിന്നും നമ്മെ എഴുന്നേല്പിച്ചതാരാണ്? ഇത് പരമകാരുണികൻ വാഗ്ദാനം ചെയ്തതാണല്ലോ. ദൈവദൂതന്മാർ സത്യം തന്നെയാണ് പറഞ്ഞത്.

قَالُوا۟ يَـٰوَيْلَنَا مَنۢ بَعَثَنَا مِن مَّرْقَدِنَا ۜ هَـٰذَا مَا وَعَدَ ٱلرَّحْمَـٰنُ وَصَدَقَ ٱلْمُرْسَلُونَ ﴿٥٢﴾

---

989. സത്യനിഷേധികളും ധിക്കാരികളുമായിരുന്ന പൂർവ്വികർക്ക് വന്ന് ഭവിച്ച ശിക്ഷയെപററിയും, മരണാനന്തരം വരാനിരിക്കുന്ന പരലോക ശിക്ഷയെപററിയും ഓർത്ത് നിങ്ങൾ സൂക്ഷ്മത പാലിക്കുക -- ഇതായിരുന്നു അവർ അവഗണിച്ചുതള്ളിയ ഉദ്ബോധനം.

990. ദൈവനിഷേധികളായ ലുബ്ധന്മാർ തങ്ങളുടെ മുഖം രക്ഷിക്കാൻ വേണ്ടി ഉന്നയിക്കുന്ന ഒരു ചോദ്യമാണിത്. ഒരാൾ പട്ടിണി കിടക്കാനാണ് ദൈവവിധിയെങ്കിൽ ഞങ്ങൾ അയാളെ സഹായിക്കുന്നത് ദൈവഹിതത്തിന് എതിരാവില്ലേ? എന്നതാണ് അവരുടെ ന്യായവാദം. ദൈവഹിതം എന്തെന്ന് മനുഷ്യരല്ല തീരുമാനിക്കേണ്ടത്. പ്രവാചകന്മാർ മുഖേന ദൈവം നല്കിയ മാർഗ്ഗനിർദ്ദേശങ്ങൾ പിൻതുടരുകയാണ് അവരുടെ ബാദ്ധ്യത.

991. അന്ത്യദിനത്തെ പററിയും ദൈവശിക്ഷയെപ്പററിയും അല്ലാഹു നല്കിയ താക്കീത് പുലർന്നുകാണാനാണ് അവർ തിടുക്കം കൂട്ടുന്നത്.

992. ലോകാവസാനത്തിന്റെ വിളംബരമായിക്കൊണ്ടുള്ള ഭയങ്കരശബ്ദം അഥവാ ആദ്യത്തെ കാഹളധ്വനിയാണ് വിവക്ഷ.

993. എല്ലാം നശിച്ചതിന് ശേഷം ഉയിർത്തെഴുന്നേല്പിന്റെ വിളംബരമായിക്കൊണ്ടുള്ള കാഹളധ്വനിയാണ് ഉദ്ദേശ്യം. 53ാം വചനത്തിലെ ഘോരശബ്ദം കൊണ്ടുള്ള വിവക്ഷയും ഇത് തന്നെ.

إِن كَانَتْ إِلَّا صَيْحَةً وَاحِدَةً فَإِذَا هُمْ جَمِيعٌ لَّدَيْنَا مُحْضَرُونَ ٥٣

53. അത് ഒരൊററ ഘോരശബ്ദം മാത്രമായിരിക്കും. അപ്പോഴതാ അവർ ഒന്നടങ്കം നമ്മുടെ അടുക്കൽ ഹാജരാക്കപ്പെടുന്നു.

فَالْيَوْمَ لَا تُظْلَمُ نَفْسٌ شَيْئًا وَلَا تُجْزَوْنَ إِلَّا مَا كُنتُمْ تَعْمَلُونَ ٥٤

54. അന്നേദിവസം യാതൊരാളോടും ഒട്ടും അനീതി ചെയ്യപ്പെടുകയില്ല. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുകയുമില്ല.

إِنَّ أَصْحَابَ الْجَنَّةِ الْيَوْمَ فِي شُغُلٍ فَاكِهُونَ ٥٥

55. തീർച്ചയായും സ്വർഗവാസികൾ അന്ന് ഓരോ ജോലിയിലായിക്കൊണ്ട് സുഖമനുഭവിക്കുന്നവരായിരിക്കും.

هُمْ وَأَزْوَاجُهُمْ فِي ظِلَالٍ عَلَى الْأَرَائِكِ مُتَّكِئُونَ ٥٦

56. അവരും അവരുടെ ഇണകളും തണലുകളിൽ അലംകൃതമായ കട്ടിലുകളിൽ ചാരിയിരിക്കുന്നവരായിരിക്കും.

لَهُمْ فِيهَا فَاكِهَةٌ وَلَهُم مَّا يَدَّعُونَ ٥٧

57. അവർക്കവിടെ പഴവർഗങ്ങളുണ്ട്, അവർക്ക് തങ്ങൾ ആവശ്യപ്പെടുന്നതെല്ലാമുണ്ട്.

سَلَامٌ قَوْلًا مِّن رَّبٍّ رَّحِيمٍ ٥٨

58. സമാധാനം! അതായിരിക്കും കരുണാനിധിയായ രക്ഷിതാവിങ്കൽ നിന്ന് അവർക്കുള്ള അഭിവാദ്യം.

وَامْتَازُوا الْيَوْمَ أَيُّهَا الْمُجْرِمُونَ ٥٩

59. 'കുററവാളികളേ, ഇന്ന് നിങ്ങൾ വേറിട്ടു നില്ക്കുക' (എന്ന് അവിടെവെച്ച് പ്രഖ്യാപിക്കപ്പെടും.)

أَلَمْ أَعْهَدْ إِلَيْكُمْ يَا بَنِي آدَمَ أَن لَّا تَعْبُدُوا الشَّيْطَانَ ۖ إِنَّهُ لَكُمْ عَدُوٌّ مُّبِينٌ ٦٠ وَأَنِ اعْبُدُونِي ۚ هَٰذَا صِرَاطٌ مُّسْتَقِيمٌ ٦١

60, 61 ആദംസന്തതികളേ, നിങ്ങൾ പിശാചിനെ ആരാധിക്കരുത്.[994] തീർച്ചയായും അവൻ നിങ്ങൾക്ക് പ്രത്യക്ഷശത്രുവാകുന്നു. നിങ്ങൾ എന്നെ ആരാധിക്കുവിൻ. ഇതാണ് നേരായ മാർഗം എന്ന് ഞാൻ നിങ്ങളോട് അനുശാസിച്ചിട്ടില്ലേ.?

وَلَقَدْ أَضَلَّ مِنكُمْ جِبِلًّا كَثِيرًا ۖ أَفَلَمْ تَكُونُوا تَعْقِلُونَ ٦٢

62. തീർച്ചയായും നിങ്ങളുടെ കൂട്ടത്തിൽ നിന്ന് അനേകം സംഘങ്ങളെ അവൻ (പിശാച്) പിഴപ്പിച്ചിട്ടുണ്ട്. എന്നിട്ടും നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നവരായില്ലേ?

هَٰذِهِ جَهَنَّمُ الَّتِي كُنتُمْ تُوعَدُونَ ٦٣

63. ഇതാ, നിങ്ങൾക്ക് മുന്നറിയിപ്പ് നല്കപ്പെട്ടിരുന്ന നരകം!

اصْلَوْهَا الْيَوْمَ بِمَا كُنتُمْ تَكْفُرُونَ ٦٤

64. നിങ്ങൾ അവിശ്വസിച്ചിരുന്നതിൻെറ ഫലമായി അതിൽ കടന്നു എരിഞ്ഞുകൊള്ളുക.

---

994. പ്രപഞ്ചനാഥനെ മാത്രം ആരാധിക്കുന്നതിൽ നിന്ന് മനുഷ്യരെ വ്യതിചലിപ്പിക്കുന്നതിലാണ് പിശാച് ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുള്ളത്. മനുഷ്യരിൽ ചിലർ പിശാചുക്കളെ തന്നെ ആരാധിക്കുന്നു. പലരും പിശാച് നിർദ്ദേശിക്കുന്ന വ്യാജദൈവങ്ങളെ ആരാധിക്കുന്നു. പിശാചിനെ സംതൃപ്തനാക്കുന്നതും പിശാചിൻെറ ഉദ്ദേശ്യം സഫലമാക്കുന്നതുമായ എല്ലാ ആരാധനയും അർത്ഥത്തിൽ പിശാചിനുള്ള ആരാധന തന്നെ.

الْيَوْمَ نَخْتِمُ عَلَىٰ أَفْوَاهِهِمْ وَتُكَلِّمُنَا أَيْدِيهِمْ وَتَشْهَدُ أَرْجُلُهُم بِمَا كَانُوا يَكْسِبُونَ ﴿٦٥﴾

65. അന്ന് നാം അവരുടെ വായകൾക്കു മുദ്ര വെക്കുന്നതും, അവരുടെ കൈകൾ നമ്മോട് സംസാരിക്കുന്നതും, അവർ പ്രവർത്തിച്ചിരുന്നതിനെപറ്റി അവരുടെ കാലുകൾ സാക്ഷ്യം വഹിക്കുന്നതുമാണ്.

وَلَوْ نَشَاءُ لَطَمَسْنَا عَلَىٰ أَعْيُنِهِمْ فَاسْتَبَقُوا الصِّرَاطَ فَأَنَّىٰ يُبْصِرُونَ ﴿٦٦﴾

66. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അവരുടെ കണ്ണുകളെ നാം തുടച്ചുനീക്കുമായിരുന്നു.[995] എന്നിട്ടും പാതയിലൂടെ മുന്നോട്ട് നീങ്ങാൻ അവർ ശ്രമിച്ചേനെ. എന്നാൽ അവർക്കെങ്ങനെ കാണാൻ കഴിയും.?

وَلَوْ نَشَاءُ لَمَسَخْنَاهُمْ عَلَىٰ مَكَانَتِهِمْ فَمَا اسْتَطَاعُوا مُضِيًّا وَلَا يَرْجِعُونَ ﴿٦٧﴾

67. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അവർ നില്ക്കുന്നേടത്ത് വെച്ചുതന്നെ അവർക്ക് നാം രൂപഭേദം വരുത്തുമായിരുന്നു. അപ്പോൾ അവർക്ക് മുന്നോട്ട് നീങ്ങാൻ സാധിക്കുകയില്ല. അവർക്ക് തിരിച്ചു പോകാനുമാവില്ല.

وَمَن نُّعَمِّرْهُ نُنَكِّسْهُ فِي الْخَلْقِ ۖ أَفَلَا يَعْقِلُونَ ﴿٦٨﴾

68. വല്ലവനും നാം ദീർഘായുസ്സ് നൽകുന്നുവെങ്കിൽ അവന്റെ പ്രകൃതി നാം തലതിരിച്ചു കൊണ്ടുവരുന്നു. എന്നിരിക്കെ അവർ ചിന്തിക്കുന്നില്ലേ?[996]

وَمَا عَلَّمْنَاهُ الشِّعْرَ وَمَا يَنبَغِي لَهُ ۚ إِنْ هُوَ إِلَّا ذِكْرٌ وَقُرْآنٌ مُّبِينٌ ﴿٦٩﴾

69. അദ്ദേഹത്തിന് (നബിക്ക്) നാം കവിത പഠിപ്പിച്ചിട്ടില്ല. അത് അദ്ദേഹത്തിന് അനുയോജ്യമാകുകയുമില്ല. ഇത് ഒരു ഉൽബോധനവും കാര്യങ്ങൾ സ്പഷ്ടമാക്കുന്ന ഖുർആനും[997] മാത്രമാകുന്നു.

لِّيُنذِرَ مَن كَانَ حَيًّا وَيَحِقَّ الْقَوْلُ عَلَى الْكَافِرِينَ ﴿٧٠﴾

70. ജീവനുള്ളവർക്ക് താക്കീതു നല്കുന്നതിനുവേണ്ടിയത്രെ ഇത്. സത്യനിഷേധികളുടെ കാര്യത്തിൽ (ശിക്ഷയുടെ) വചനം സത്യമായി പുലരുവാൻ വേണ്ടിയും.[998]

أَوَلَمْ يَرَوْا أَنَّا خَلَقْنَا لَهُم مِّمَّا عَمِلَتْ أَيْدِينَا أَنْعَامًا فَهُمْ لَهَا مَالِكُونَ ﴿٧١﴾

71. നമ്മുടെ കൈകൾ നിർമ്മിച്ചതിൽപ്പെട്ട കാലികളെ അവർക്കുവേണ്ടിയാണ് നാം സൃഷ്ടിച്ചിരിക്കുന്നത് എന്ന് അവർ കണ്ടില്ലേ? അങ്ങനെ അവർ അവയുടെ ഉടമസ്ഥരായിരിക്കുന്നു.

---

995. തങ്ങൾ ദൈവനിഷേധത്തിൽ ഏർപ്പെട്ടിട്ടും ദൈവം എന്തുകൊണ്ട് ശിക്ഷിക്കുന്നില്ലെന്ന് പലരും ചോദിക്കാറുണ്ട്. മനുഷ്യനെ സ്തബ്ധനാക്കിക്കളയുന്ന ശിക്ഷകൾ ഇഹലോകത്ത് വെച്ച് തന്നെ നല്കാൻ അല്ലാഹുവിനു കഴിയും. പക്ഷെ സജ്ജനങ്ങൾക്കും ദുർജ്ജനങ്ങൾക്കും ഒരുപോലെ ഇഹലോകത്ത് ഒരു പരിധി വരെ പ്രവർത്തനസ്വാതന്ത്ര്യം നല്കുക എന്ന നയമാണ് അല്ലാഹു സ്വീകരിച്ചിട്ടുള്ളത്.

996. അറിവുകളുടെയും കഴിവുകളുടെയും പാരമ്യത്തിലെത്തി നിൽക്കുന്ന മനുഷ്യൻ തന്റെ ഭൂതവും ഭാവിയും വിസ്മരിച്ച് ധിക്കാരിയായിച്ചമയുന്നു. ഒരറിവുമില്ലാത്ത അവസ്ഥയിൽ നിന്നാണ് അല്ലാഹു അവനെ വളർത്തിക്കൊണ്ടുവന്നത്. അറിവും വിവേകവും നഷ്ടപ്പെടുന്ന വാർദ്ധക്യത്തിലേക്ക് അല്ലാഹു അവനെ തിരിച്ചുകൊണ്ടുവരികയും ചെയ്യും. ഇതിനെപ്പറ്റി ചിന്തിക്കുന്ന മനുഷ്യൻ തന്റെ മേൽ അല്ലാഹുവിനുള്ള നിയന്ത്രണാധികാരത്തെ പറ്റി സദാബോധവാനായി കഴിയുകയാണ് വേണ്ടത്.

997. ആസ്വാദകരിൽ അനുഭൂതിയുണർത്താൻ വേണ്ടിയുള്ളതാണ് കവിത. വികാരപരതയാണ് അതിന്റെ ജീവൻ. മുഹമ്മദ് നബി(സ)യെ കവിയായും വിശുദ്ധ ഖുർആനെ ഒരു കാവ്യമായും കാണുന്ന വിമർശകർ ഖുർആന്റെ സവിശേഷതകൾ ഗ്രഹിക്കാത്തവരാണ്. മനുഷ്യന്റെ വികാരങ്ങളെ ഉദ്ദീപിപ്പിക്കുകയല്ല അവനെ ബോധവൽക്കരിക്കുകയാണ് ഖുർആൻ ചെയ്യുന്നത്. വിചാരശീലരായ മനുഷ്യർക്ക് വായിച്ചു മനസ്സിലാക്കാനുള്ള ഗ്രന്ഥമാണത്. ഖുർആൻ എന്ന പദത്തിന്റെ അർത്ഥം തന്നെ പാരായണം അഥവാ പാരായണം ചെയ്യാനുള്ളത് എന്നത്രെ.

998. സുവ്യക്തമായ തെളിവു ലഭിച്ചുകഴിഞ്ഞാൽ പിന്നീട് സത്യനിഷേധികൾക്ക് ഒഴികഴിവ് പറയാൻ ഒരു പഴുതുമുണ്ടാവില്ലല്ലോ.

وَذَلَّلْنَٰهَا لَهُمْ فَمِنْهَا رَكُوبُهُمْ وَمِنْهَا يَأْكُلُونَ ﴿٧٢﴾

72. അവയെ അവർക്ക് വേണ്ടി നാം കീഴ്പ്പെടുത്തിക്കൊടുക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെ അവയിൽ നിന്നാകുന്നു അവർക്കുള്ള വാഹനം. അവയിൽ നിന്ന് അവർ (മാംസം) ഭക്ഷിക്കുകയും ചെയ്യുന്നു.

وَلَهُمْ فِيهَا مَنَٰفِعُ وَمَشَارِبُ ۖ أَفَلَا يَشْكُرُونَ ﴿٧٣﴾

73. അവർക്ക് അവയിൽ പല പ്രയോജനങ്ങളുമുണ്ട്. (പുറമെ) പാനീയങ്ങളും.[999] എന്നിരിക്കെ അവർ നന്ദി കാണിക്കുന്നില്ലേ?

وَٱتَّخَذُوا۟ مِن دُونِ ٱللَّهِ ءَالِهَةً لَّعَلَّهُمْ يُنصَرُونَ ﴿٧٤﴾

74. തങ്ങൾക്ക് സഹായം ലഭിക്കുവാൻ വേണ്ടി അല്ലാഹുവിന് പുറമെ പല ദൈവങ്ങളെയും അവർ സ്വീകരിച്ചിരിക്കുന്നു.

لَا يَسْتَطِيعُونَ نَصْرَهُمْ وَهُمْ لَهُمْ جُندٌ مُّحْضَرُونَ ﴿٧٥﴾

75. അവരെ സഹായിക്കാൻ അവർക്ക് (ദൈവങ്ങൾക്ക്) സാധിക്കുകയില്ല. അവർ അവർക്ക് (ദൈവങ്ങൾക്ക്) വേണ്ടി സജ്ജീകരിക്കപ്പെട്ട പട്ടാളമാകുന്നു.

فَلَا يَحْزُنكَ قَوْلُهُمْ ۘ إِنَّا نَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ ﴿٧٦﴾

76. അതിനാൽ അവരുടെ വാക്ക് നിന്നെ ദുഃഖിപ്പിക്കാതിരിക്കട്ടെ. തീർച്ചയായും നാം അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അറിയുന്നു.

أَوَلَمْ يَرَ ٱلْإِنسَٰنُ أَنَّا خَلَقْنَٰهُ مِن نُّطْفَةٍ فَإِذَا هُوَ خَصِيمٌ مُّبِينٌ ﴿٧٧﴾

77. മനുഷ്യൻ കണ്ടില്ലേ; അവനെ നാം ഒരു ബീജകണത്തിൽ നിന്നാണ് സൃഷ്ടിച്ചിരിക്കുന്നതെന്ന്? എന്നിട്ട് അവനതാ ഒരു പ്രത്യക്ഷമായ എതിർപ്പുകാരനായിരിക്കുന്നു.

وَضَرَبَ لَنَا مَثَلًا وَنَسِىَ خَلْقَهُۥ ۖ قَالَ مَن يُحْىِ ٱلْعِظَٰمَ وَهِىَ رَمِيمٌ ﴿٧٨﴾

78. അവൻ നമുക്ക് ഒരു ഉപമ എടുത്തു കാണിക്കുകയും ചെയ്തിരിക്കുന്നു.[1000] തന്നെ സൃഷ്ടിച്ചത് അവൻ മറന്നു കളയുകയും ചെയ്തു. അവൻ പറഞ്ഞു: എല്ലുകൾ ദ്രവിച്ചുപോയിരിക്കെ ആരാണ് അവയ്ക്ക് ജീവൻ നല്കുന്നത്?

قُلْ يُحْيِيهَا ٱلَّذِىٓ أَنشَأَهَآ أَوَّلَ مَرَّةٍ ۖ وَهُوَ بِكُلِّ خَلْقٍ عَلِيمٌ ﴿٧٩﴾

79. പറയുക: ആദ്യതവണ അവയെ ഉണ്ടാക്കിയവനാരോ അവൻ തന്നെ അവയ്ക്ക് ജീവൻ നല്കുന്നതാണ്. അവൻ എല്ലാതരം സൃഷ്ടിപ്പിനെപ്പററിയും അറിവുള്ളവനത്രെ.

ٱلَّذِى جَعَلَ لَكُم مِّنَ ٱلشَّجَرِ ٱلْأَخْضَرِ نَارًا فَإِذَآ أَنتُم مِّنْهُ تُوقِدُونَ ﴿٨٠﴾

80. പച്ചമരത്തിൽ നിന്ന് നിങ്ങൾക്ക് തീ ഉണ്ടാക്കിത്തന്നവനത്രെ അവൻ.[1001] അങ്ങനെ നിങ്ങളതാ അതിൽ നിന്ന് കത്തിച്ചെടുക്കുന്നു.

---

999. പാലും പാലിൽ നിന്ന് ഉണ്ടാക്കുന്നതോ പാൽ ചേർത്തുണ്ടാക്കുന്നതോ ആയ പാനീയങ്ങളും.
1000. ദ്രവിച്ച അസ്ഥിശകലങ്ങൾ പുനഃസംഘടിപ്പിച്ച് ഒരു മനുഷ്യനെ പുനഃസൃഷ്ടിക്കാൻ ആർക്ക് കഴിയുമെന്ന് ചോദിക്കുന്നവർ സർവ്വശക്തനായ അല്ലാഹുവെ നിസ്സഹായരും ദുർബ്ബലരുമായ മനുഷ്യരോട് ഉപമിക്കുകയാണ് ചെയ്യുന്നത്. കഴിവുകെട്ട സൃഷ്ടികളെ പററിയുള്ള അതേ വീക്ഷണമാണ് പ്രപഞ്ചനാഥനെപററിയും അവർക്കുള്ളത്.
1001. മരക്കഷ്ണങ്ങൾ തമ്മിൽ ഉരസിയാണ് ആദിമനുഷ്യർ തീയുണ്ടാക്കിയിരുന്നത്.

81. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചവൻ അവരെപ്പോലുള്ളവരെ സൃഷ്ടിക്കാൻ കഴിവുള്ളവനല്ലേ? അതെ, അവനത്രെ സർവ്വവും സൃഷ്ടിക്കുന്നവനും എല്ലാം അറിയുന്നവനും.

أَوَلَيْسَ الَّذِي خَلَقَ السَّمَٰوَٰتِ وَالْأَرْضَ بِقَٰدِرٍ عَلَىٰٓ أَن يَخْلُقَ مِثْلَهُم ۚ بَلَىٰ وَهُوَ الْخَلَّٰقُ الْعَلِيمُ ﴿٨١﴾

82. താൻ ഒരു കാര്യം ഉദ്ദേശിച്ചാൽ അതിനോട് ഉണ്ടാകൂ എന്ന് പറയുക മാത്രമാകുന്നു അവന്റെ കാര്യം. അപ്പോഴതാ അതുണ്ടാകുന്നു.

إِنَّمَآ أَمْرُهُۥٓ إِذَآ أَرَادَ شَيْـًٔا أَن يَقُولَ لَهُۥ كُن فَيَكُونُ ﴿٨٢﴾

83. മുഴുവൻ കാര്യങ്ങളുടെയും ആധിപത്യം ആരുടെ കയ്യിലാണോ, നിങ്ങൾ മടക്കപ്പെടുന്നത് ആരുടെ അടുത്തേക്കാണോ അവൻ എത്ര പരിശുദ്ധൻ!

فَسُبْحَٰنَ الَّذِي بِيَدِهِۦ مَلَكُوتُ كُلِّ شَيْءٍ وَإِلَيْهِ تُرْجَعُونَ ﴿٨٣﴾




## അധ്യായം - 37

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1 — 5. ശരിക്ക് അണിനിരന്നുനിൽക്കുന്നവരും, എന്നിട്ട് ശക്തിയായി തടയുന്നവരും,[1002] എന്നിട്ട് കീർത്തനം ചൊല്ലുന്നവരുമായ മലക്കുകളെ തന്നെയാണ സത്യം; തീർച്ചയായും നിങ്ങളുടെ ദൈവം ഏകൻ തന്നെയാകുന്നു. അതെ, ആകാശങ്ങളുടെയും ഭൂമിയുടെയും, അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവും, ഉദയസ്ഥാനങ്ങളുടെ രക്ഷിതാവും ആയിട്ടുള്ളവൻ.

وَالصَّٰٓفَّٰتِ صَفًّا ﴿١﴾ فَالزَّٰجِرَٰتِ زَجْرًا ﴿٢﴾
فَالتَّٰلِيَٰتِ ذِكْرًا ﴿٣﴾ إِنَّ إِلَٰهَكُمْ لَوَٰحِدٌ ﴿٤﴾
رَّبُّ السَّمَٰوَٰتِ وَالْأَرْضِ وَمَا بَيْنَهُمَا وَرَبُّ الْمَشَٰرِقِ ﴿٥﴾

6. തീർച്ചയായും അടുത്തുള്ള ആകാശത്തെ നാം നക്ഷത്രാലങ്കാരത്താൽ മോടി പിടിപ്പിച്ചിരിക്കുന്നു.[1003]

إِنَّا زَيَّنَّا السَّمَآءَ الدُّنْيَا بِزِينَةٍ الْكَوَاكِبِ ﴿٦﴾

7. ധിക്കാരിയായ ഏതു പിശാചിൽ നിന്നും (അതിനെ) സുരക്ഷിതമാക്കുകയും ചെയ്തിരിക്കുന്നു.

وَحِفْظًا مِّن كُلِّ شَيْطَٰنٍ مَّارِدٍ ﴿٧﴾

---

* ഈ അധ്യായത്തിലെ ആദ്യവചനത്തിൽ നിന്നാണ് സ്വാഫ്ഫാത്ത് എന്ന പേര് വന്നത്.

1002. 'സാജിറാത്ത്' എന്ന പദത്തിന് തിന്മകളെ അഥവാ ദുഷ്ടശക്തികളെ തടയുന്നവർ എന്നും, മേഘങ്ങളെ തടഞ്ഞുനിർത്തി ലക്ഷ്യസ്ഥാനങ്ങളിലേക്ക് തിരിച്ചുവിടുന്നവർ എന്നും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

1003. ഉപരിലോകത്തെ അല്ലാഹു ഏഴ് ആകാശങ്ങളായി സംവിധാനിച്ചിരിക്കുന്നു. ഓരോ ആകാശത്തിന്റെയും അതിരുകൾ അല്ലാഹു വരച്ചുകാണിച്ചിട്ടില്ല. നമ്മുടെ നഗ്നദൃഷ്ടിക്ക് ഗോചരമാകുന്ന നക്ഷത്രങ്ങൾ ഒന്നാം ആകാശത്തിന്റെ ഭാഗമാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു.

لَا يَسَّمَّعُونَ إِلَى الْمَلَإِ الْأَعْلَىٰ وَيُقْذَفُونَ مِن كُلِّ جَانِبٍ ⑧
دُحُورًا ۖ وَلَهُمْ عَذَابٌ وَاصِبٌ ⑨

8, 9. അത്യുന്നതമായ സമൂഹത്തിന്റെ[1004] നേരെ അവർക്ക് (പിശാചുക്കൾക്ക്) ചെവികൊടുത്തു കേൾക്കാനാവില്ല. എല്ലാ വശത്തു നിന്നും അവർ എറിഞ്ഞ് ഓടിക്കപ്പെടുകയും ചെയ്യും. അവർക്ക് ശാശ്വതമായ ശിക്ഷയുമുണ്ട്.

إِلَّا مَنْ خَطِفَ الْخَطْفَةَ فَأَتْبَعَهُ شِهَابٌ ثَاقِبٌ ⑩

10. പക്ഷെ, ആരെങ്കിലും പെട്ടെന്ന് വല്ലതും റാഞ്ചി എടുക്കുകയാണെങ്കിൽ തുളച്ചു കടക്കുന്ന ഒരു തീജ്വാല അവനെപിന്തുടരുന്നതാണ്.

فَاسْتَفْتِهِمْ أَهُمْ أَشَدُّ خَلْقًا أَم مَّنْ خَلَقْنَا ۚ إِنَّا خَلَقْنَاهُم مِّن
طِينٍ لَّازِبٍ ⑪

11. ആകയാൽ (നബിയേ,) നീ അവരോട് (ആ നിഷേധികളോട്) അഭിപ്രായം ആരായുക: സൃഷ്ടിക്കാൻ ഏററവും പ്രയാസമുള്ളത് അവരെയാണോ, അതല്ല നാം സൃഷ്ടിച്ചിട്ടുള്ള മററു സൃഷ്ടികളെയാണോ? തീർച്ചയായും നാം അവരെ സൃഷ്ടിച്ചിരിക്കുന്നത് പശിമയുള്ള കളിമണ്ണിൽ നിന്നാകുന്നു.

بَلْ عَجِبْتَ وَيَسْخَرُونَ ⑫

12. പക്ഷെ, നിനക്ക് അത്ഭുതം തോന്നി. അവരാകട്ടെ പരിഹസിക്കുകയും ചെയ്യുന്നു.

وَإِذَا ذُكِّرُوا لَا يَذْكُرُونَ ⑬

13. അവർക്ക് ഉപദേശം നല്കപ്പെട്ടാൽ അവർ ആലോചിക്കുന്നില്ല.

وَإِذَا رَأَوْا آيَةً يَسْتَسْخِرُونَ ⑭

14. അവർ ഏതൊരു ദൃഷ്ടാന്തം കണ്ടാലും തമാശയാക്കിക്കളയുന്നു.

وَقَالُوا إِنْ هَٰذَا إِلَّا سِحْرٌ مُّبِينٌ ⑮

15. അവർ പറയും: ഇത് പ്രത്യക്ഷമായ ഒരു ജാലവിദ്യമാത്രമാകുന്നു എന്ന്.

أَإِذَا مِتْنَا وَكُنَّا تُرَابًا وَعِظَامًا أَإِنَّا لَمَبْعُوثُونَ ⑯
أَوَآبَاؤُنَا الْأَوَّلُونَ ⑰

16, 17. (അവർ പറയും:) മരിച്ച് മണ്ണും അസ്ഥിശകലങ്ങളുമായിക്കഴിഞ്ഞാൽ ഞങ്ങൾ ഉയിർത്തെഴുന്നേല്പിക്കപ്പെടുക തന്നെ ചെയ്യുമോ? ഞങ്ങുടെ പൂർവ്വപിതാക്കളും (ഉയിർത്തെഴുന്നേൽപിക്കപ്പെടുമോ?)

قُلْ نَعَمْ وَأَنتُمْ دَاخِرُونَ ⑱

18. പറയുക: അതെ. (അന്ന്) നിങ്ങൾ അപമാനിതരായിരിക്കുകയും ചെയ്യും.

فَإِنَّمَا هِيَ زَجْرَةٌ وَاحِدَةٌ فَإِذَا هُمْ يَنظُرُونَ ⑲

19. എന്നാൽ അത് ഒരു ഘോരശബ്ദം മാത്രമായിരിക്കും. അപ്പോഴതാ അവർ (എഴുന്നേററു നിന്ന്) നോക്കുന്നു.

وَقَالُوا يَا وَيْلَنَا هَٰذَا يَوْمُ الدِّينِ ⑳

20. അവർ പറയും: അഹോ! ഞങ്ങൾക്ക് കഷ്ടം! ഇത് പ്രതിഫലത്തിന്റെ ദിനമാണല്ലോ!

---

1004. അല്ലാഹുവിങ്കൽ സാമീപ്യം നല്കപ്പെട്ടിട്ടുള്ള മലക്കുകളത്രെ അത്യുന്നതസമൂഹം. അവരുടെ സംസാരം കേൾക്കാൻ പിശാചുക്കൾക്ക് അല്ലാഹു അവസരം നല്കുകയില്ല

هَٰذَا يَوْمُ الْفَصْلِ الَّذِي كُنتُم بِهِ تُكَذِّبُونَ ٢١

21. (അവർക്ക് മറുപടി നല്കപ്പെടും:) അതെ; നിങ്ങൾ നിഷേധിച്ചു തള്ളിക്കളഞ്ഞിരുന്ന നിർണ്ണായകമായ തീരുമാനത്തിന്റെ ദിവസമത്രെ ഇത്.

احْشُرُوا الَّذِينَ ظَلَمُوا وَأَزْوَاجَهُمْ وَمَا كَانُوا يَعْبُدُونَ ٢٢
مِن دُونِ اللَّهِ فَاهْدُوهُمْ إِلَىٰ صِرَاطِ الْجَحِيمِ ٢٣

22, 23. (അപ്പോൾ അല്ലാഹുവിന്റെ കല്പനയുണ്ടാകും:) അക്രമം ചെയ്തവരെയും അവരുടെ ഇണകളെയും അല്ലാഹുവിനു പുറമെ അവർ ആരാധിച്ചിരുന്നവയെയും നിങ്ങൾ ഒരുമിച്ചു കൂട്ടുക. എന്നിട്ട് അവരെ നിങ്ങൾ നരകത്തിന്റെ വഴിയിലേക്ക് നയിക്കുക.

وَقِفُوهُمْ إِنَّهُم مَّسْئُولُونَ ٢٤
مَا لَكُمْ لَا تَنَاصَرُونَ ٢٥

24, 25. അവരെ നിങ്ങളൊന്നു നിർത്തുക. 'നിങ്ങൾക്ക് എന്തു പററി? നിങ്ങൾ പരസ്പരം സഹായിക്കുന്നില്ലല്ലോ' എന്ന് അവരോട് ചോദ്യം ചെയ്യേണ്ടതാകുന്നു.

بَلْ هُمُ الْيَوْمَ مُسْتَسْلِمُونَ ٢٦

26. അല്ല, അവർ ആ ദിവസത്തിൽ കീഴടങ്ങിയവരായിരിക്കും.

وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَاءَلُونَ ٢٧
قَالُوا إِنَّكُمْ كُنتُمْ تَأْتُونَنَا عَنِ الْيَمِينِ ٢٨

27, 28. അവരിൽ ചിലർ ചിലരുടെ നേരെ തിരിഞ്ഞ് പരസ്പരം ചോദ്യം ചെയ്യും. അവർ പറയും: തീർച്ചയായും നിങ്ങൾ ഞങ്ങളുടെ അടുത്ത് കൈയൂക്കുമായി വന്ന് (ഞങ്ങളെ സത്യത്തിൽ നിന്ന് പിന്തിരിപ്പിക്കുകയായിരുന്നു.)

قَالُوا بَل لَّمْ تَكُونُوا مُؤْمِنِينَ ٢٩
وَمَا كَانَ لَنَا عَلَيْكُم مِّن سُلْطَانٍ بَلْ كُنتُمْ قَوْمًا طَاغِينَ ٣٠

29, 30. അവർ മറുപടി പറയും: അല്ല, നിങ്ങൾ തന്നെ വിശ്വാസികളാവാതിരിക്കുകയാണുണ്ടായത്.[1005] ഞങ്ങൾക്കാകട്ടെ നിങ്ങളുടെ മേൽ ഒരധികാരവും ഉണ്ടായിരുന്നതുമില്ല. പ്രത്യുത, നിങ്ങൾ അതിക്രമകാരികളായ ഒരു ജനവിഭാഗമായിരുന്നു.

فَحَقَّ عَلَيْنَا قَوْلُ رَبِّنَا إِنَّا لَذَائِقُونَ ٣١

31. അങ്ങനെ നമ്മുടെ മേൽ നമ്മുടെ രക്ഷിതാവിന്റെ വചനം[1006] യാഥാർത്ഥ്യമായിതീർന്നു. തീർച്ചയായും നാം (ശിക്ഷ) അനുഭവിക്കാൻ പോകുകയാണ്.

فَأَغْوَيْنَاكُمْ إِنَّا كُنَّا غَاوِينَ ٣٢

32. അപ്പോൾ ഞങ്ങൾ നിങ്ങളെ വഴികേടിലെത്തിച്ചിരിക്കുന്നു. (കാരണം) തീർച്ചയായും ഞങ്ങൾ വഴി തെററിയവരായിരുന്നു.[1007]

---

1005. വിശ്വാസവും അവിശ്വാസവും ആർക്കും ആരുടെയും മേൽ അടിച്ചേല്പിക്കാനാവില്ല. വിശ്വാസം പരസ്യമായി പ്രഖ്യാപിക്കുന്നതും, വിശ്വാസത്തിന്റെ താല്പര്യപ്രകാരം പരസ്യമായ പ്രവർത്തനങ്ങൾ നടത്തുന്നതും തടയാൻ മാത്രമേ ഒരു സ്വേച്ഛാധിപതിക്ക് പരമാവധി സാധിക്കുകയുള്ളൂ. തന്നിമിത്തം, സമ്മർദ്ദത്തിന് വിധേയമായിട്ടാണ് തങ്ങൾ അവിശ്വാസികളായതെന്ന് ആരെങ്കിലും വാദിക്കുന്നപക്ഷം അത് നിരർത്ഥകമാണ്.

1006. ദുർമാർഗം സ്വയം സ്വീകരിച്ചവർ ആരായാലും ശക്തരായാലും അശക്തരായാലും ശിക്ഷാർഹരാണെന്ന അല്ലാഹുവിന്റെ പ്രഖ്യാപനമായിരിക്കാം ഉദ്ദേശ്യം.

1007. 'നിങ്ങൾ നിങ്ങളുടെ വിവേചനബുദ്ധി ഉപയോഗിച്ച് സന്മാർഗം കണ്ടെത്താൻ ശ്രമിക്കാതെ ഞങ്ങളുടെ ദുർമാർഗം പിന്തുടരുകയും പിഴച്ചു പോകുകയുമാണുണ്ടായത്' എന്ന് വിവക്ഷ.

فَإِنَّهُمْ يَوْمَئِذٍ فِي الْعَذَابِ مُشْتَرِكُونَ ٣٣

33. അപ്പോള്‍ അന്നേ ദിവസം തീര്‍ച്ചയായും അവര്‍ (ഇരുവിഭാഗവും) ശിക്ഷയില്‍ പങ്കാളികളായിരിക്കും.[1008]

إِنَّا كَذَٰلِكَ نَفْعَلُ بِالْمُجْرِمِينَ ٣٤

34. തീര്‍ച്ചയായും നാം കുററവാളികളെക്കൊണ്ട് ചെയ്യുന്നത് അപ്രകാരമാകുന്നു.

إِنَّهُمْ كَانُوا إِذَا قِيلَ لَهُمْ لَا إِلَٰهَ إِلَّا اللَّهُ يَسْتَكْبِرُونَ ٣٥
وَيَقُولُونَ أَئِنَّا لَتَارِكُوا آلِهَتِنَا لِشَاعِرٍ مَجْنُونٍ ٣٦

35, 36. അല്ലാഹു അല്ലാതെ ഒരു ദൈവവുമില്ല എന്ന് അവരോട് പറയപ്പെട്ടാല്‍ അവര്‍ അഹങ്കാരം നടിക്കുകയും, 'ഭ്രാന്തനായ ഒരു കവിക്കുവേണ്ടി ഞങ്ങള്‍ ഞങ്ങളുടെ ദൈവങ്ങളെ ഉപേക്ഷിച്ചു കളയണമോ' എന്ന് ചോദിക്കുകയും ചെയ്യുമായിരുന്നു.

بَلْ جَاءَ بِالْحَقِّ وَصَدَّقَ الْمُرْسَلِينَ ٣٧

37. അല്ല, സത്യവും കൊണ്ടാണ് അദ്ദേഹം വന്നത്. (മുമ്പ് വന്ന) ദൈവദൂതന്മാരെ അദ്ദേഹം സത്യപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

إِنَّكُمْ لَذَائِقُو الْعَذَابِ الْأَلِيمِ ٣٨

38. തീര്‍ച്ചയായും നിങ്ങള്‍ വേദനയേറിയ ശിക്ഷ ആസ്വദിക്കുക തന്നെ ചെയ്യേണ്ടവരാകുന്നു.

وَمَا تُجْزَوْنَ إِلَّا مَا كُنْتُمْ تَعْمَلُونَ ٣٩

39. നിങ്ങള്‍ പ്രവര്‍ത്തിച്ചിരുന്നതിനു മാത്രമേ നിങ്ങള്‍ക്ക് പ്രതിഫലം നല്‍കപ്പെടുകയുള്ളു.

إِلَّا عِبَادَ اللَّهِ الْمُخْلَصِينَ ٤٠
أُولَٰئِكَ لَهُمْ رِزْقٌ مَعْلُومٌ ٤١

40, 41. അല്ലാഹുവിന്‍റെ നിഷ്കളങ്കരായ ദാസന്മാര്‍ ഇതില്‍നിന്നൊഴിവാകുന്നു. അങ്ങനെയുള്ളവര്‍ക്കാകുന്നു അറിയപ്പെട്ട ഉപജീവനം.

فَوَاكِهُ ۖ وَهُمْ مُكْرَمُونَ ٤٢
فِي جَنَّاتِ النَّعِيمِ ٤٣
عَلَىٰ سُرُرٍ مُتَقَابِلِينَ ٤٤

42, 43, 44. വിവിധതരം പഴവര്‍ഗങ്ങള്‍. സൗഭാഗ്യത്തിന്‍റെ സ്വര്‍ഗത്തോപ്പുകളില്‍ അവര്‍ ആദരിക്കപ്പെടുന്നവരായിരിക്കും. അവര്‍ ചില കട്ടിലുകളില്‍ പരസ്പരം അഭിമുഖമായി ഇരിക്കുന്നവരായിരിക്കും.

يُطَافُ عَلَيْهِمْ بِكَأْسٍ مِنْ مَعِينٍ ٤٥
بَيْضَاءَ لَذَّةٍ لِلشَّارِبِينَ ٤٦
لَا فِيهَا غَوْلٌ وَلَا هُمْ عَنْهَا يُنْزَفُونَ ٤٧

45, 46, 47. ഒരു തരം ഉറവു ജലം നിറച്ച കോപ്പകള്‍ അവരുടെ ചുററും കൊണ്ടു നടക്കപ്പെടും. വെളുത്തതും കുടിക്കുന്നവര്‍ക്ക് ഹൃദ്യവുമായ പാനീയം. അതില്‍ യാതൊരു ദോഷവുമില്ല. അത് നിമിത്തം അവര്‍ക്കു ലഹരി ബാധിക്കുകയുമില്ല.[1009]

وَعِنْدَهُمْ قَاصِرَاتُ الطَّرْفِ عِينٌ ٤٨
كَأَنَّهُنَّ بَيْضٌ مَكْنُونٌ ٤٩

48, 49. ദൃഷ്ടി നിയന്ത്രിക്കുന്നവരും[1010] വിശാലമായ കണ്ണുകളുള്ളവരുമായ സ്ത്രീകള്‍ അവരുടെ അടുത്ത് ഉണ്ടായിരിക്കും. സൂക്ഷിച്ചുവെക്കപ്പെട്ട മുട്ടകള്‍ പോലെയിരിക്കും അവര്‍.[1011]

1008. പിഴപ്പിച്ചവരും പിഴച്ചവരും ശിക്ഷയില്‍ പങ്കാളികളാണെന്ന് പറഞ്ഞതുകൊണ്ട് ഇരുവിഭാഗത്തിനും ശിക്ഷ തുല്യമാണെന്ന് വരുന്നില്ല. സ്വയം പിഴക്കുകയും മററുള്ളവരെ പിഴപ്പിക്കുകയും ചെയ്യുവര്‍ കൂടുതല്‍ കടുത്ത ശിക്ഷയ്ക്ക് അവകാശികളായിരിക്കും.
1009. ദുന്‍യാവിലെ പാനീയങ്ങളില്‍ പലതും ദോഷഫലങ്ങള്‍ ഉളവാക്കുന്നവയാണ്. ചിലത് ലഹരിയും ബുദ്ധിഭ്രമവും ഉണ്ടാക്കുന്നവയാണ്. സ്വര്‍ഗത്തിലെ പാനീയങ്ങള്‍ ഇതില്‍ നിന്ന് ഭിന്നമാണ്. അവ യാതൊരു ദോഷവും വരുത്താത്തവയത്രെ.
1010. 'ദൃഷ്ടി നിയന്ത്രിക്കുന്നവര്‍' എന്നാല്‍ അന്യപുരുഷന്മാരെ നോക്കാത്ത പതിവ്രതകള്‍ എന്നര്‍ത്ഥം.

فَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَاءَلُونَ ٥٠

**50. ആ സ്വർഗ്ഗവാസികളിൽ ചിലർ ചിലരുടെ നേരെ തിരിഞ്ഞുകൊണ്ട് പരസ്പരം (പല ചോദ്യങ്ങളും) ചോദിക്കും.**

قَالَ قَائِلٌ مِّنْهُمْ إِنِّي كَانَ لِي قَرِينٌ ٥١
يَقُولُ أَئِنَّكَ لَمِنَ الْمُصَدِّقِينَ ٥٢
أَئِذَا مِتْنَا وَكُنَّا تُرَابًا وَعِظَامًا أَئِنَّا لَمَدِينُونَ ٥٣

**51—53. അവരിൽ നിന്ന് ഒരു വക്താവ് പറയും: "തീർച്ചയായും എനിക്ക് ഒരു കൂട്ടുകാരനുണ്ടായിരുന്നു. അവൻ പറയുമായിരുന്നു: തീർച്ചയായും നീ പരലോകത്തിൽ വിശ്വസിക്കുന്നവരുടെ കൂട്ടത്തിൽ തന്നെയാണോ? നാം മരിച്ചിട്ട് മണ്ണും അസ്ഥിശകലങ്ങളുമായി കഴിഞ്ഞാലും നമുക്ക് നമ്മുടെ കർമ്മഫലങ്ങൾ നൽകപ്പെടുന്നതാണോ?"**

قَالَ هَلْ أَنتُم مُّطَّلِعُونَ ٥٤
فَاطَّلَعَ فَرَآهُ فِي سَوَاءِ الْجَحِيمِ ٥٥

54, 55. തുടർന്ന് ആ വക്താവ് (കൂടെയുള്ളവരോട്) പറയും: നിങ്ങൾ (ആ കൂട്ടുകാരനെ) എത്തിനോക്കാനുദ്ദേശിക്കുന്നുണ്ടോ? എന്നിട്ട് അദ്ദേഹം എത്തിനോക്കും. അപ്പോൾ അദ്ദേഹം അവനെ നരകത്തിൻെറ മദ്ധ്യത്തിൽ കാണും.

قَالَ تَاللَّهِ إِن كِدتَّ لَتُرْدِينِ ٥٦
وَلَوْلَا نِعْمَةُ رَبِّي لَكُنتُ مِنَ الْمُحْضَرِينَ ٥٧

56, 57. അദ്ദേഹം (അവനോട്) പറയും: അല്ലാഹുവെ തന്നെയാണ! നീ എന്നെ നാശത്തിൽ അകപ്പെടുത്തുക തന്നെ ചെയ്യേക്കുമായിരുന്നു. എൻെറ രക്ഷിതാവിൻെറ അനുഗ്രഹം ഇല്ലായിരുന്നുവെങ്കിൽ (ആ നരകത്തിൽ) ഹാജരാക്കപ്പെടുന്നവരിൽ ഞാനും ഉൾപ്പെടുമായിരുന്നു.

أَفَمَا نَحْنُ بِمَيِّتِينَ ٥٨ إِلَّا مَوْتَتَنَا الْأُولَىٰ وَمَا نَحْنُ
بِمُعَذَّبِينَ ٥٩ إِنَّ هَٰذَا لَهُوَ الْفَوْزُ الْعَظِيمُ ٦٠
لِمِثْلِ هَٰذَا فَلْيَعْمَلِ الْعَامِلُونَ ٦١

58—61. (സ്വർഗ്ഗവാസികൾ പറയും): നമ്മുടെ ആദ്യത്തെ മരണമല്ലാതെ ഇനി നാം മരണപ്പെടുന്നവരല്ലല്ലോ. നാം ശിക്ഷിക്കപ്പെടുന്നവരുമല്ല. തീർച്ചയായും ഇതുതന്നെയാണ് മഹത്തായ ഭാഗ്യം. ഇതുപോലെയുള്ളതിനുവേണ്ടിയാകട്ടെ പ്രവർത്തകന്മാർ പ്രവർത്തിക്കുന്നത്.

أَذَٰلِكَ خَيْرٌ نُّزُلًا أَمْ شَجَرَةُ الزَّقُّومِ ٦٢

62. അതാണോ വിശിഷ്ടമായ സല്ക്കാരം? അതല്ല സഖൂം വൃക്ഷമാണോ?[1012]

إِنَّا جَعَلْنَاهَا فِتْنَةً لِّلظَّالِمِينَ ٦٣

63. തീർച്ചയായും അതിനെ നാം അക്രമകാരികൾക്കു ഒരു പരീക്ഷണമാക്കിയിരിക്കുന്നു.[1013]

إِنَّهَا شَجَرَةٌ تَخْرُجُ فِي أَصْلِ الْجَحِيمِ ٦٤

64. നരകത്തിൻെറ അടിയിൽ മുളച്ചു പൊങ്ങുന്ന ഒരു വൃക്ഷമത്രെ അത്.

طَلْعُهَا كَأَنَّهُ رُءُوسُ الشَّيَاطِينِ ٦٥

65. അതിൻെറ കുല പിശാചുക്കളുടെ തലകൾ പോലെയിരിക്കും.

1011. വെളുത്ത സുന്ദരിമാരുടെ മുഖത്തെ അറബികൾ പലപ്പോഴും ഉപമിച്ചിരുന്നത് വൃത്തിയായി സൂക്ഷിച്ച ഒട്ടകപ്പക്ഷിയുടെ മുട്ടയോടായിരുന്നു
1012. അസഹനീയമായ കയ്പുള്ളതായിരിക്കും സഖൂമിൻെറ കായ്. അതായിരിക്കും നരകവാസികൾക്ക് തിന്നാനുള്ള വിഭവം.
1013. 'ആളിക്കത്തുന്ന നരകത്തിൽ മരം മുളക്കുകയോ?' എന്നായിരിക്കും സത്യനിഷേധികളുടെ ചോദ്യം. അല്ലാഹുവിന് ഏത് വസ്തു ഏത് വിധത്തിൽ സൃഷ്ടിക്കാനും കഴിയുമെന്ന വസ്തുത ആരൊക്കെ വിശ്വസിക്കുമെന്ന് സഖൂമിനെപററിയുള്ള പരാമർശം മുഖേന അല്ലാഹു പരീക്ഷിക്കുന്നു.

فَإِنَّهُمْ لَآكِلُونَ مِنْهَا فَمَالِئُونَ مِنْهَا الْبُطُونَ ٦٦

66. തീർച്ചയായും അവർ അതിൽ നിന്ന് തിന്ന് വയറ് നിറക്കുന്നവരായിരിക്കും.

ثُمَّ إِنَّ لَهُمْ عَلَيْهَا لَشَوْبًا مِنْ حَمِيمٍ ٦٧
ثُمَّ إِنَّ مَرْجِعَهُمْ لَإِلَى الْجَحِيمِ ٦٨

67, 68. പിന്നീട് അവർക്ക് അതിനുമീതെ ചുട്ടുതിളക്കുന്ന വെള്ളത്തിൻെറ ഒരു ചേരുവയുണ്ട്. പിന്നീട് തീർച്ചയായും അവരുടെ മടക്കം നരകത്തിലേക്ക് തന്നെയാകുന്നു.

إِنَّهُمْ أَلْفَوْا آبَاءَهُمْ ضَالِّينَ ٦٩

69. തീർച്ചയായും അവർ തങ്ങളുടെ പിതാക്കളെ കണ്ടെത്തിയത് വഴി പിഴച്ചവരായിട്ടാണ്.

فَهُمْ عَلَىٰ آثَارِهِمْ يُهْرَعُونَ ٧٠

70. അങ്ങനെ ഇവർ അവരുടെ (പിതാക്കളുടെ) കാല്പാടുകളിലൂടെ കുതിച്ചുപായുന്നു.

وَلَقَدْ ضَلَّ قَبْلَهُمْ أَكْثَرُ الْأَوَّلِينَ ٧١

71. ഇവർക്ക് മുമ്പ് പൂർവ്വികരിൽ അധികപേരും വഴിപിഴച്ചുപോകുക തന്നെയാണുണ്ടായത്.

وَلَقَدْ أَرْسَلْنَا فِيهِمْ مُنْذِرِينَ ٧٢

72. അവരിൽ നാം താക്കീതുകാരെ നിയോഗിക്കുകയുമുണ്ടായിട്ടുണ്ട്.

فَانْظُرْ كَيْفَ كَانَ عَاقِبَةُ الْمُنْذَرِينَ ٧٣
إِلَّا عِبَادَ اللَّهِ الْمُخْلَصِينَ ٧٤

73, 74. എന്നിട്ട് നോക്കൂ; ആ താക്കീതു നല്കപ്പെട്ടവരുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന്. അല്ലാഹുവിൻെറ നിഷ്കളങ്കരായ ദാസന്മാർ ഒഴികെ.

وَلَقَدْ نَادَانَا نُوحٌ فَلَنِعْمَ الْمُجِيبُونَ ٧٥

75. നൂഹ് നമ്മെ വിളിക്കുകയുണ്ടായി. അപ്പോൾ ഉത്തരം നല്കിയവൻ എത്ര നല്ലവൻ!

وَنَجَّيْنَاهُ وَأَهْلَهُ مِنَ الْكَرْبِ الْعَظِيمِ ٧٦

76. അദ്ദേഹത്തെയും അദ്ദേഹത്തിൻെറ ആളുകളെയും നാം വമ്പിച്ച ദുരന്തത്തിൽ നിന്ന് രക്ഷപ്പെടുത്തി.

وَجَعَلْنَا ذُرِّيَّتَهُ هُمُ الْبَاقِينَ ٧٧
وَتَرَكْنَا عَلَيْهِ فِي الْآخِرِينَ ٧٨

77, 78. അദ്ദേഹത്തിൻെറ സന്തതികളെ നാം (ഭൂമിയിൽ) നിലനില്ക്കുന്നവരാക്കുകയും, പിൽക്കാലത്ത് വന്നവരിൽ അദ്ദേഹത്തെപ്പററിയുള്ള സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു.

سَلَامٌ عَلَىٰ نُوحٍ فِي الْعَالَمِينَ ٧٩
إِنَّا كَذَٰلِكَ نَجْزِي الْمُحْسِنِينَ ٨٠

79, 80. ലോകരിൽ നൂഹിന് സമാധാനം! തീർച്ചയായും അപ്രകാരമാണ് സദ്വൃത്തന്മാർക്ക് നാം പ്രതിഫലം നല്കുന്നത്.

إِنَّهُ مِنْ عِبَادِنَا الْمُؤْمِنِينَ ٨١ ثُمَّ أَغْرَقْنَا الْآخَرِينَ ٨٢

81, 82. തീർച്ചയായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ ദാസന്മാരുടെ കൂട്ടത്തിലാകുന്നു. പിന്നീട് നാം മററുള്ളവരെ മുക്കിനശിപ്പിച്ചു.

وَإِنَّ مِنْ شِيعَتِهِ لَإِبْرَاهِيمَ ٨٣

83, 84. തീർച്ചയായും അദ്ദേഹത്തിൻെറ കക്ഷിയിൽ പെട്ട ആൾതന്നെയാകുന്നു ഇബ്രാഹീം. നിഷ്ക്കളങ്കമായ ഹൃദയത്തോടുകൂടി അദ്ദേഹം

إِذْ جَاءَ رَبَّهُ بِقَلْبٍ سَلِيمٍ ٨٤

തൻെറ രക്ഷിതാവിങ്കൽ വന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.)

إِذْ قَالَ لِأَبِيهِ وَقَوْمِهِ مَاذَا تَعْبُدُونَ ٨٥
أَئِفْكًا آلِهَةً دُونَ اللَّهِ تُرِيدُونَ ٨٦
فَمَا ظَنُّكُمْ بِرَبِّ الْعَالَمِينَ ٨٧

85—87. തൻെറ പിതാവിനോടും ജനതയോടും അദ്ദേഹം ഇപ്രകാരം പറഞ്ഞ സന്ദർഭം: എന്തൊന്നിനെയാണ് നിങ്ങൾ ആരാധിക്കുന്നത്? അല്ലാഹുവിന്നു പുറമെ വ്യാജമായി നിങ്ങൾ മററു ദൈവങ്ങളെ ആഗ്രഹിക്കുകയാണോ? അപ്പോൾ ലോകരക്ഷിതാവിനെപ്പററി നിങ്ങളുടെ വിചാരമെന്താണ്?

فَنَظَرَ نَظْرَةً فِي النُّجُومِ ٨٨
فَقَالَ إِنِّي سَقِيمٌ ٨٩

88, 89. എന്നിട്ട് അദ്ദേഹം നക്ഷത്രങ്ങളുടെ നേരെ ഒരു നോട്ടം നോക്കി.[1014] തുടർന്ന് അദ്ദേഹം പറഞ്ഞു: തീർച്ചയായും എനിക്ക് അസുഖമാകുന്നു.

فَتَوَلَّوْا عَنْهُ مُدْبِرِينَ ٩٠

90. അപ്പോൾ അവർ അദ്ദേഹത്തെ വിട്ടു പിന്തിരിഞ്ഞു പോയി.

فَرَاغَ إِلَىٰ آلِهَتِهِمْ فَقَالَ أَلَا تَأْكُلُونَ ٩١
مَا لَكُمْ لَا تَنْطِقُونَ ٩٢

91—92. എന്നിട്ട് അദ്ദേഹം അവരുടെ ദൈവങ്ങളുടെ നേർക്ക് തിരിഞ്ഞിട്ടു പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ? നിങ്ങൾക്കെന്തുപററി? നിങ്ങൾ മിണ്ടുന്നില്ലല്ലോ?

فَرَاغَ عَلَيْهِمْ ضَرْبًا بِالْيَمِينِ ٩٣

93. തുടർന്ന് അദ്ദേഹം അവയുടെ നേരെ തിരിഞ്ഞു വലതുകൈകൊണ്ട് ഊക്കോടെ അവയെ വെട്ടിക്കളഞ്ഞു.

فَأَقْبَلُوا إِلَيْهِ يَزِفُّونَ ٩٤
قَالَ أَتَعْبُدُونَ مَا تَنْحِتُونَ ٩٥
وَاللَّهُ خَلَقَكُمْ وَمَا تَعْمَلُونَ ٩٦

94—96. എന്നിട്ട് അവർ അദ്ദേഹത്തിൻെറ അടുത്തേക്ക് കുതിച്ചു ചെന്നു. അദ്ദേഹം പറഞ്ഞു: നിങ്ങൾ തന്നെ കൊത്തിയുണ്ടാക്കുന്നവയെയാണോ നിങ്ങൾ ആരാധിക്കുന്നത്? അല്ലാഹുവാണല്ലോ നിങ്ങളെയും നിങ്ങൾ നിർമ്മിക്കുന്നവയെയും സൃഷ്ടിച്ചത്.

قَالُوا ابْنُوا لَهُ بُنْيَانًا فَأَلْقُوهُ فِي الْجَحِيمِ ٩٧

97. അവർ (അന്യോന്യം) പറഞ്ഞു: നിങ്ങൾ അവന്ന് (ഇബ്രാഹീമിന്) വേണ്ടി ഒരു ചൂള പണിയുക. എന്നിട്ടവനെ ജ്വലിക്കുന്ന അഗ്നിയിൽ ഇട്ടേക്കുക.

فَأَرَادُوا بِهِ كَيْدًا فَجَعَلْنَاهُمُ الْأَسْفَلِينَ ٩٨

98. അങ്ങനെ അദ്ദേഹത്തിൻെറ കാര്യത്തിൽ അവർ ഒരു തന്ത്രം ഉദ്ദേശിച്ചു. എന്നാൽ നാം അവരെ ഏററവും അധമന്മാരാക്കുകയാണ് ചെയ്തത്.

1014. നാട്ടുകാരെല്ലാം ഒരു ഉത്സവത്തിന് പോകാൻ ഒരുങ്ങിയ സന്ദർഭത്തിലാണ് ഇബ്രാഹീംനബി(അ) അവരോട് 85—87 വചനങ്ങളിലുള്ള ചോദ്യങ്ങൾ ചോദിച്ചത്. 'നക്ഷത്രഫല'ത്തിൽ വിശ്വാസമർപ്പിച്ചിരുന്ന നാട്ടുകാരെ ബോദ്ധ്യപ്പെടുത്താൻ വേണ്ടിയായിരിക്കണം തുടർന്ന് അദ്ദേഹം നക്ഷത്രങ്ങളുടെ നേരെ നോക്കിക്കൊണ്ട് 'എനിക്ക് അസുഖമാകുന്നു' എന്ന് പറഞ്ഞത്. ബഹുദൈവവിശ്വാസത്തിൽ നിന്ന് തൻെറ ജനതയെ മോചിപ്പിക്കാൻ കഴിയാത്തതിലുള്ള മനഃപ്രയാസത്തെ ഉദ്ദേശിച്ചായിരിക്കാം തനിക്ക് അസുഖമാണെന്ന് അദ്ദേഹം പറഞ്ഞത്. നാട്ടുകാർ ഉത്സവത്തിന് പോകുമ്പോൾ കൂടെ പോകാതെ നാട്ടിൽ തന്നെ തങ്ങുന്നതിന് ഒരു ന്യായീകരണമായിട്ടാണ് അദ്ദേഹം ഈ അസുഖം ചൂണ്ടിക്കാട്ടിയത്. നാട്ടുകാരുടെ അസാന്നിദ്ധ്യത്തിൽ 'വിഗ്രഹഭഞ്ജനം' നടത്താനായിരുന്നല്ലോ അദ്ദേഹം പരിപാടിയിട്ടിരുന്നത്.

وَقَالَ إِنِّي ذَاهِبٌ إِلَىٰ رَبِّي سَيَهْدِينِ ﴿٩٩﴾
رَبِّ هَبْ لِي مِنَ الصَّالِحِينَ ﴿١٠٠﴾

99, 100. അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ എന്റെ രക്ഷിതാവിങ്കലേക്ക് പോകുകയാണ്. അവൻ എനിക്ക് വഴി കാണിക്കുന്നതാണ്. എന്റെ രക്ഷിതാവേ, സദ്വൃത്തരിൽ ഒരാളെ നീ എനിക്ക് (പുത്രനായി) പ്രദാനം ചെയ്യേണമേ.

فَبَشَّرْنَاهُ بِغُلَامٍ حَلِيمٍ ﴿١٠١﴾

101. അപ്പോൾ സഹനശീലനായ ഒരു ബാലനെപ്പററി നാം അദ്ദേഹത്തിന് സന്തോഷവാർത്ത അറിയിച്ചു.

فَلَمَّا بَلَغَ مَعَهُ السَّعْيَ قَالَ يَا بُنَيَّ إِنِّي أَرَىٰ فِي الْمَنَامِ أَنِّي
أَذْبَحُكَ فَانظُرْ مَاذَا تَرَىٰ ۚ قَالَ يَا أَبَتِ افْعَلْ مَا تُؤْمَرُ ۖ
سَتَجِدُنِي إِن شَاءَ اللَّهُ مِنَ الصَّابِرِينَ ﴿١٠٢﴾

102. എന്നിട്ട് ആ ബാലൻ അദ്ദേഹത്തോടൊപ്പം പ്രയത്നിക്കാനുള്ള പ്രായമെത്തിയപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ കുഞ്ഞുമകനേ! ഞാൻ നിന്നെ അറുക്കണമെന്ന് ഞാൻ സ്വപ്നത്തിൽ കാണുന്നു.[1015] അതുകൊണ്ട് നോക്കൂ: നീ എന്താണ് അഭിപ്രായപ്പെടുന്നത്? അവൻ പറഞ്ഞു: എന്റെ പിതാവേ, കല്പിക്കപ്പെടുന്നതെന്തോ അത് താങ്കൾ ചെയ്തുകൊള്ളുക. അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം ക്ഷമാശീലരുടെ കൂട്ടത്തിൽ താങ്കൾ എന്നെ കണ്ടെത്തുന്നതാണ്.

فَلَمَّا أَسْلَمَا وَتَلَّهُ لِلْجَبِينِ ﴿١٠٣﴾ وَنَادَيْنَاهُ أَن يَا إِبْرَاهِيمُ ﴿١٠٤﴾
قَدْ صَدَّقْتَ الرُّؤْيَا ۚ إِنَّا كَذَٰلِكَ نَجْزِي الْمُحْسِنِينَ ﴿١٠٥﴾
إِنَّ هَٰذَا لَهُوَ الْبَلَاءُ الْمُبِينُ ﴿١٠٦﴾

103—106. അങ്ങനെ അവർ ഇരുവരും (കല്പനക്ക്) കീഴ്പ്പെടുകയും, അവനെ നെററി (ചെന്നി) മേൽ ചരിച്ചു കിടത്തുകയും ചെയ്ത സന്ദർഭം! നാം അദ്ദേഹത്തെ വിളിച്ചു പറഞ്ഞു: ഹേ! ഇബ്രാഹീം, തീർച്ചയായും നീ സ്വപ്നം സാക്ഷാത്കരിച്ചിരിക്കുന്നു. തീർച്ചയായും അപ്രകാരമാണ് നാം സദ്വൃത്തർക്ക് പ്രതിഫലം നല്കുന്നത്. തീർച്ചയായും ഇത് സ്പഷ്ടമായ പരീക്ഷണം തന്നെയാണ്.

وَفَدَيْنَاهُ بِذِبْحٍ عَظِيمٍ ﴿١٠٧﴾

107. അവന്ന് പകരം ബലിയർപ്പിക്കാനായി മഹത്തായ ഒരു ബലിമൃഗത്തെ നാം നല്കുകയും ചെയ്തു.

وَتَرَكْنَا عَلَيْهِ فِي الْآخِرِينَ ﴿١٠٨﴾

108. പിൽക്കാലക്കാരിൽ അദ്ദേഹത്തിന്റെ (ഇബ്രാഹീമിന്റെ) സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു.

سَلَامٌ عَلَىٰ إِبْرَاهِيمَ ﴿١٠٩﴾
كَذَٰلِكَ نَجْزِي الْمُحْسِنِينَ ﴿١١٠﴾

109—111. ഇബ്രാഹീമിന് സമാധാനം! അപ്രകാരമാണ് നാം സദ്വൃത്തർക്ക് പ്രതിഫലം നൽകുന്നത്. തീർച്ചയായും അദ്ദേഹം നമ്മുടെ

1015. ഏത് പുത്രനെ ബലിയർപ്പിക്കാനാണ് ഇബ്രാഹീം നബി(അ)ക്ക് കല്പന ലഭിച്ചത്? ഇസ്മാഈലിനെയോ ഇസ്ഹാഖിനെയോ? യഹൂദക്രൈസ്തവ പണ്ഡിതന്മാരെല്ലാം ഇസ്ഹാഖിനെയാണെന്ന പക്ഷക്കാരാണ്. മുസ്‌ലിം പണ്ഡിതന്മാരിൽ ഒരു വിഭാഗവും ഈ അഭിപ്രായക്കാരാണ്. എന്നാൽ ഈ അദ്ധ്യായത്തിൽ ബലിയെ സംബന്ധിച്ച പരാമർശമെല്ലാം കഴിഞ്ഞശേഷം ഇസ്ഹാഖിനെപ്പററി പ്രത്യേകം വിവരിക്കുന്നതുകൊണ്ട് ഈ അഭിപ്രായം ശരിയാകാൻ സാദ്ധ്യത കുറവാണ്. പൂർവ്വികരും ആധുനികരുമായ മുസ്‌ലിം പണ്ഡിതന്മാരിൽ ഭൂരിഭാഗവും ബലിയർപ്പിക്കപ്പെട്ട പുത്രൻ ഇസ്മാഈലാണെന്ന പക്ഷക്കാരാണ്.

إِنَّهُۥ مِنْ عِبَادِنَا ٱلْمُؤْمِنِينَ ﴿١١١﴾

സത്യവിശ്വാസികളായ ദാസന്മാരിൽ പെട്ടവനാകുന്നു.

وَبَشَّرْنَٰهُ بِإِسْحَٰقَ نَبِيًّا مِّنَ ٱلصَّٰلِحِينَ ﴿١١٢﴾

112. ഇസ്ഹാഖ് എന്ന മകന്റെ ജനനത്തെപ്പററിയും അദ്ദേഹത്തിന് നാം സന്തോഷവാർത്ത അറിയിച്ചു.[1016] സദ്വൃത്തരിൽപെട്ട ഒരു പ്രവാചകൻ എന്ന നിലയിൽ.

وَبَٰرَكْنَا عَلَيْهِ وَعَلَىٰٓ إِسْحَٰقَ ۚ وَمِن ذُرِّيَّتِهِمَا مُحْسِنٌ وَظَالِمٌ لِّنَفْسِهِۦ مُبِينٌ ﴿١١٣﴾

113. അദ്ദേഹത്തിനും ഇസ്ഹാഖിനും നാം അനുഗ്രഹം നല്കുകയും ചെയ്തു. അവർ ഇരുവരുടെയും സന്തതികളിൽ സദ്വൃത്തരുണ്ട്. സ്വന്തത്തോട് തന്നെ സ്പഷ്ടമായ അന്യായം ചെയ്യുന്നവരുമുണ്ട്.

وَلَقَدْ مَنَنَّا عَلَىٰ مُوسَىٰ وَهَٰرُونَ ﴿١١٤﴾

وَنَجَّيْنَٰهُمَا وَقَوْمَهُمَا مِنَ ٱلْكَرْبِ ٱلْعَظِيمِ ﴿١١٥﴾

وَنَصَرْنَٰهُمْ فَكَانُوا۟ هُمُ ٱلْغَٰلِبِينَ ﴿١١٦﴾

114—116. തീർച്ചയായും മൂസായോടും ഹാറൂനോടും നാം ഔദാര്യം കാണിച്ചു. അവർ ഇരുവരെയും അവരുടെ ജനതയെയും മഹാദുരിതത്തിൽ നിന്ന് നാം രക്ഷപ്പെടുത്തുകയും ചെയ്തു. അവരെ നാം സഹായിക്കുകയും, അങ്ങനെ വിജയികൾ അവർ തന്നെ ആകുകയും ചെയ്തു.

وَءَاتَيْنَٰهُمَا ٱلْكِتَٰبَ ٱلْمُسْتَبِينَ ﴿١١٧﴾

وَهَدَيْنَٰهُمَا ٱلصِّرَٰطَ ٱلْمُسْتَقِيمَ ﴿١١٨﴾

وَتَرَكْنَا عَلَيْهِمَا فِى ٱلْءَاخِرِينَ ﴿١١٩﴾

117—119. അവർക്ക് രണ്ടുപേർക്കും നാം (കാര്യങ്ങൾ) വ്യക്തമാക്കുന്ന ഗ്രന്ഥം നല്കുകയും, അവരെ നേരായ പാതയിലേക്ക് നയിക്കുകയും ചെയ്തു. പിൽക്കാലക്കാരിൽ അവരുടെ സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു.

سَلَٰمٌ عَلَىٰ مُوسَىٰ وَهَٰرُونَ ﴿١٢٠﴾

إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٢١﴾

إِنَّهُمَا مِنْ عِبَادِنَا ٱلْمُؤْمِنِينَ ﴿١٢٢﴾

120—122. മൂസായ്ക്കും ഹാറൂന്നും സമാധാനം! തീർച്ചയായും അപ്രകാരമാകുന്നു സദ്വൃത്തർക്ക് നാം പ്രതിഫലം നല്കുന്നത്. തീർച്ചയായും അവർ ഇരുവരും നമ്മുടെ സത്യവിശ്വാസികളായ ദാസന്മാരുടെ കൂട്ടത്തിലാകുന്നു.

وَإِنَّ إِلْيَاسَ لَمِنَ ٱلْمُرْسَلِينَ ﴿١٢٣﴾

إِذْ قَالَ لِقَوْمِهِۦٓ أَلَا تَتَّقُونَ ﴿١٢٤﴾

123, 124. ഇൽയാസും ദൂതന്മാരിലൊരാൾ തന്നെ. അദ്ദേഹം തന്റെ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ?

أَتَدْعُونَ بَعْلًا وَتَذَرُونَ أَحْسَنَ ٱلْخَٰلِقِينَ ﴿١٢٥﴾

ٱللَّهَ رَبَّكُمْ وَرَبَّ ءَابَآئِكُمُ ٱلْأَوَّلِينَ ﴿١٢٦﴾

125, 126. നിങ്ങൾ ബഅ്ലിനെ[1017] വിളിച്ച് പ്രാർത്ഥിക്കുകയും, ഏററവും നല്ല സൃഷ്ടികർത്താവിനെ, അഥവാ നിങ്ങളുടെയും നിങ്ങളുടെ പൂർവ്വപിതാക്കളുടെയും രക്ഷിതാവായ അല്ലാഹുവെ വിട്ടുകളയുകയുമാണോ?

1016. ഇസ്ഹാഖ്(അ) ജനിച്ചത് ഇബ്രാഹീം നബി(അ)യുടെ 100ാം വയസ്സിലും ഇസ്മാഈൽ(അ) ജനിച്ചത് അദ്ദേഹത്തിന്റെ 86—ാം വയസ്സിലുമാണെന്ന് ബൈബിൾ ഉല്പത്തി പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.
1017. സിറിയക്കാരുടെ സൂര്യദേവനായിരുന്നു 'ബഅ്ൽ'

فَكَذَّبُوهُ فَإِنَّهُمْ لَمُحْضَرُونَ ١٢٧
إِلَّا عِبَادَ اللَّهِ الْمُخْلَصِينَ ١٢٨

127, 128. അപ്പോള്‍ അവര്‍ അദ്ദേഹത്തെ നിഷേധിച്ചുകളഞ്ഞു. അതിനാല്‍ അവര്‍ (ശിക്ഷയ്ക്ക്) ഹാജരാക്കപ്പെടുക തന്നെ ചെയ്യും. അല്ലാഹുവിന്‍റെ നിഷ്കളങ്കരായ ദാസന്മാര്‍ ഒഴികെ.

وَتَرَكْنَا عَلَيْهِ فِي الْآخِرِينَ ١٢٩
سَلَامٌ عَلَىٰ إِلْ يَاسِينَ ١٣٠

129, 130. പില്‍ക്കാലക്കാരില്‍ അദ്ദേഹത്തിന്‍റെ സല്‍കീര്‍ത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു. ഇല്‍യാസിന്ന് സമാധാനം!

إِنَّا كَذَٰلِكَ نَجْزِي الْمُحْسِنِينَ ١٣١
إِنَّهُ مِنْ عِبَادِنَا الْمُؤْمِنِينَ ١٣٢

131, 132. തീര്‍ച്ചയായും അപ്രകാരമാകുന്നു സദ്‌വൃത്തര്‍ക്ക് നാം പ്രതിഫലം നല്‍കുന്നത്. തീര്‍ച്ചയായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ ദാസന്മാരുടെ കൂട്ടത്തിലാകുന്നു.

وَإِنَّ لُوطًا لَمِنَ الْمُرْسَلِينَ ١٣٣
إِذْ نَجَّيْنَاهُ وَأَهْلَهُ أَجْمَعِينَ ١٣٤
إِلَّا عَجُوزًا فِي الْغَابِرِينَ ١٣٥
ثُمَّ دَمَّرْنَا الْآخَرِينَ ١٣٦

133—135. ലൂത്തും ദൂതന്മാരിലൊരാള്‍ തന്നെ. അദ്ദേഹത്തെയും അദ്ദേഹത്തിന്‍റെ ആളുകളെയും മുഴുവന്‍ നാം രക്ഷപ്പെടുത്തിയ സന്ദര്‍ഭം (ശ്രദ്ധേയമത്രെ). പിന്‍മാറി നിന്നവരില്‍പ്പെട്ട ഒരു കിഴവിയൊഴികെ.

136. പിന്നെ മറ്റുള്ളവരെ നാം തകര്‍ത്തുകളഞ്ഞു.

وَإِنَّكُمْ لَتَمُرُّونَ عَلَيْهِمْ مُصْبِحِينَ ١٣٧
وَبِاللَّيْلِ أَفَلَا تَعْقِلُونَ ١٣٨

137, 138. തീര്‍ച്ചയായും നിങ്ങള്‍ രാവിലെയും രാത്രിയും അവരുടെ അടുത്തുകൂടി കടന്നുപോവാറുണ്ട്.[1018] എന്നിട്ടും നിങ്ങള്‍ ചിന്തിച്ചു ഗ്രഹിക്കുന്നില്ലേ?

وَإِنَّ يُونُسَ لَمِنَ الْمُرْسَلِينَ ١٣٩
إِذْ أَبَقَ إِلَى الْفُلْكِ الْمَشْحُونِ ١٤٠
فَسَاهَمَ فَكَانَ مِنَ الْمُدْحَضِينَ ١٤١

139—141. യൂനുസും ദൂതന്മാരിലൊരാള്‍ തന്നെ. അദ്ദേഹം ഭാരം നിറച്ച കപ്പലിലേക്ക് ഒളിച്ചോടിയ[1019] സന്ദര്‍ഭം (ശ്രദ്ധേയമത്രെ). എന്നിട്ടദ്ദേഹം (കപ്പല്‍ യാത്രക്കാരോടൊപ്പം) നറുക്കെടുപ്പില്‍ പങ്കെടുത്തു.[1020] അപ്പോള്‍ അദ്ദേഹം പരാജിതരുടെ കൂട്ടത്തിലായിപോയി.

فَالْتَقَمَهُ الْحُوتُ وَهُوَ مُلِيمٌ ١٤٢

142. അങ്ങനെ അദ്ദേഹം ആക്ഷേപത്തിന് അര്‍ഹനായിരിക്കെ ആ വന്‍മത്സ്യം അദ്ദേഹത്തെ വിഴുങ്ങി.

فَلَوْلَا أَنَّهُ كَانَ مِنَ الْمُسَبِّحِينَ ١٤٣

143, 144. എന്നാല്‍ അദ്ദേഹം അല്ലാഹുവിന്‍റെ പരിശുദ്ധിയെ പ്രകീര്‍ത്തിക്കുന്നവരുടെ

1018. സിറിയയിലേക്ക് പോകുന്ന അറബ് സാര്‍ഥവാഹക സംഘങ്ങളുടെ സഞ്ചാരമാര്‍ഗത്തിലായിരുന്നു. ലൂത്ത്നബി(അ)യുടെ ജനത താമസിച്ചിരുന്ന — നശിപ്പിക്കപ്പെട്ട — നാട്.

1019. നീനെവാ നഗരത്തിലായിരുന്നു യൂനുസ്(അ) ദൈവദൂതനായി നിയോഗിക്കപ്പെട്ടത്. അദ്ദേഹം നിരന്തരമായി പ്രബോധനം നടത്തിയിട്ടും ജനങ്ങളാരും വിശ്വസിച്ചില്ല. അപ്പോഴാണ് മനംനൊന്ത് അദ്ദേഹം സ്ഥലം വിട്ടത്. അല്ലാഹുവിന്‍റെ നിര്‍ദേശം ലഭിക്കാതെയും ജനങ്ങളെ അറിയിക്കാതെയുമാണ് അദ്ദേഹം പോയത്. അത് കൊണ്ടാണ് 'ഒളിച്ചോടി' എന്ന വാക്ക് പ്രയോഗിച്ചത്.

1020. അദ്ദേഹം കയറിയ കപ്പല്‍ പ്രതികൂലമായ കാലാവസ്ഥയില്‍ തകര്‍ച്ചയെ നേരിട്ടപ്പോള്‍ കപ്പലില്‍ ഏതോ 'കുരുത്തംകെട്ട' വ്യക്തി കയറിയത് കൊണ്ടാണ് അതെന്ന് കപ്പല്‍ ജോലിക്കാര്‍ വിശ്വസിച്ചു. 'കുരുത്തംകെട്ട' കാരനെ കണ്ടുപിടിക്കാന്‍വേണ്ടി അവര്‍ നറുക്കിടാന്‍ തീരുമാനിച്ചു. യൂനുസ്നബി(അ)ക്ക് അതില്‍ പങ്കെടുക്കേണ്ടി വന്നു. നിര്‍ഭാഗ്യവശാല്‍ പുറന്തള്ളപ്പെടേണ്ട ആള്‍ക്കുള്ള നറുക്ക് യൂനുസ് നബി(അ)ക്കാണ് കിട്ടിയത്. അങ്ങനെ അദ്ദേഹം കപ്പലില്‍ നിന്ന് പുറത്തെറിയപ്പെട്ടു.

لَلَبِثَ فِي بَطْنِهِ إِلَىٰ يَوْمِ يُبْعَثُونَ ﴿١٤٤﴾

കൂട്ടത്തിലായിരുന്നില്ലെങ്കിൽ ജനങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ അതിന്റെ വയറ്റിൽ തന്നെ അദ്ദേഹത്തിന് കഴിഞ്ഞുകൂടേണ്ടി വരുമായിരുന്നു.

فَنَبَذْنَاهُ بِالْعَرَاءِ وَهُوَ سَقِيمٌ ﴿١٤٥﴾
وَأَنْبَتْنَا عَلَيْهِ شَجَرَةً مِنْ يَقْطِينٍ ﴿١٤٦﴾

145, 146. എന്നിട്ട് അദ്ദേഹത്തെ അനാരോഗ്യവാനായ നിലയിൽ തുറന്ന സ്ഥലത്തേക്ക് നാം തള്ളി.[1021] അദ്ദേഹത്തിന്റെ മേൽ നാം 'യഖ്തീൻ' വൃക്ഷം മുളപ്പിക്കുകയും ചെയ്തു.[1022]

وَأَرْسَلْنَاهُ إِلَىٰ مِائَةِ أَلْفٍ أَوْ يَزِيدُونَ ﴿١٤٧﴾

147. അദ്ദേഹത്തെ നാം ഒരു ലക്ഷമോ അതിലധികമോ വരുന്ന ജനവിഭാഗത്തിലേക്ക് നിയോഗിച്ചു.[1023]

فَآمَنُوا فَمَتَّعْنَاهُمْ إِلَىٰ حِينٍ ﴿١٤٨﴾

148. അങ്ങനെ അവർ വിശ്വസിക്കുകയും തൽഫലമായി കുറെ കാലത്തേക്ക് അവർക്ക് നാം സുഖജീവിതം നല്കുകയും ചെയ്തു.

فَاسْتَفْتِهِمْ أَلِرَبِّكَ الْبَنَاتُ وَلَهُمُ الْبَنُونَ ﴿١٤٩﴾
أَمْ خَلَقْنَا الْمَلَائِكَةَ إِنَاثًا وَهُمْ شَاهِدُونَ ﴿١٥٠﴾

149, 150. എന്നാൽ (നബിയേ,) നീ അവരോട് (ബഹുദൈവവിശ്വാസികളോട്) അഭിപ്രായം ആരായുക; നിന്റെ രക്ഷിതാവിന് പെൺമക്കളും അവർക്ക് ആൺമക്കളുമാണോ എന്ന്. അതല്ല നാം മലക്കുകളെ സ്ത്രീകളായി സൃഷ്ടിച്ചതിന് അവർ ദൃക്സാക്ഷികളായിരുന്നോ?

أَلَا إِنَّهُمْ مِنْ إِفْكِهِمْ لَيَقُولُونَ ﴿١٥١﴾
وَلَدَ اللَّهُ وَإِنَّهُمْ لَكَاذِبُونَ ﴿١٥٢﴾

151, 152. അറിഞ്ഞേക്കുക: അല്ലാഹു സന്തികൾക്കു ജന്മം നല്കിയിട്ടുണ്ടെന്ന് അവർ പറയുന്നത് തീർച്ചയായും അവരുടെ വ്യാജനിർമ്മിതിയിൽ പെട്ടതാകുന്നു. തീർച്ചയായും അവർ കള്ളം പറയുന്നവർ തന്നെയാകുന്നു.

أَصْطَفَى الْبَنَاتِ عَلَى الْبَنِينَ ﴿١٥٣﴾
مَا لَكُمْ كَيْفَ تَحْكُمُونَ ﴿١٥٤﴾
أَفَلَا تَذَكَّرُونَ ﴿١٥٥﴾

153—155. ആൺമക്കളെക്കാളുപരിയായി അവൻ പെൺമക്കളെ തെരഞ്ഞെടുത്തുവെന്നോ? നിങ്ങൾക്കെന്തു പറ്റി? എപ്രകാരമാണ് നിങ്ങൾ വിധി കല്പിക്കുന്നത്? നിങ്ങൾ ആലോചിച്ചുനോക്കുന്നില്ലേ?

أَمْ لَكُمْ سُلْطَانٌ مُبِينٌ ﴿١٥٦﴾
فَأْتُوا بِكِتَابِكُمْ إِنْ كُنْتُمْ صَادِقِينَ ﴿١٥٧﴾

156, 157. അതല്ല, വ്യക്തമായ വല്ല പ്രമാണവും നിങ്ങൾക്കു കിട്ടിയിട്ടുണ്ടോ? എന്നാൽ നിങ്ങൾ നിങ്ങളുടെ രേഖ കൊണ്ടുവരുവിൻ; നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

وَجَعَلُوا بَيْنَهُ وَبَيْنَ الْجِنَّةِ نَسَبًا

158. അല്ലാഹുവിനും ജിന്നുകൾക്കുമിടയിൽ അവർ കുടുംബബന്ധം സ്ഥാപിക്കുകയും ചെ

1021. അല്ലാഹുവിന്റെ പ്രത്യേക സംരക്ഷണത്താൽ മത്സ്യത്തിന്റെ വയറ്റിൽ നിന്ന് ഒരു തുറന്ന തീരപ്രദേശത്തേക്ക് അദ്ദേഹം പുറം തള്ളപ്പെട്ടു.

1022. ക്ഷീണിതനും, അനാരോഗ്യവാനുമായി പുറത്തുവന്ന യൂനുസി(അ)ന് വിശ്രമാർത്ഥം തണലും, ആരോഗ്യം തിരിച്ചുകിട്ടാൻ പോഷകാഹാരവും ആവശ്യമായിരുന്നു. അതിനുവേണ്ടിയാണ് അല്ലാഹു 'യഖ്തീൻ' മുളപ്പിച്ചു വളർത്തിയത്. ചുരയ്ക്കാ വർഗത്തിൽപ്പെട്ട നന്നായി പടർന്നുപന്തലിക്കുന്ന ഒരു തരം പച്ചക്കറിയത്രെ 'യഖ്തീൻ'.

وَلَقَدْ عَلِمَتِ الْجِنَّةُ إِنَّهُمْ لَمُحْضَرُونَ ﴿١٥٨﴾

യ്യിരിക്കുന്നു.[1024] എന്നാൽ തീർച്ചയായും തങ്ങൾ ശിക്ഷയ്ക്ക് ഹാജരാക്കപ്പെടുക തന്നെ ചെയ്യു മെന്ന് ജിന്നുകൾ മനസ്സിലാക്കിയിട്ടുണ്ട്.

سُبْحَانَ اللَّهِ عَمَّا يَصِفُونَ ﴿١٥٩﴾
إِلَّا عِبَادَ اللَّهِ الْمُخْلَصِينَ ﴿١٦٠﴾

159, 160. അവർ ചമച്ചു പറയുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധൻ! എന്നാൽ അല്ലാഹുവിൻെറ നിഷ്കളങ്കരായ ദാസന്മാർ (ഇതിൽ നിന്നെല്ലാം) ഒഴിവാകുന്നു.[1025]

فَإِنَّكُمْ وَمَا تَعْبُدُونَ ﴿١٦١﴾
مَا أَنْتُمْ عَلَيْهِ بِفَاتِنِينَ ﴿١٦٢﴾
إِلَّا مَنْ هُوَ صَالِ الْجَحِيمِ ﴿١٦٣﴾

161—163. എന്നാൽ നിങ്ങൾക്കും നിങ്ങൾ എന്തിനെ ആരാധിക്കുന്നുവോ അവയ്ക്കും അല്ലാഹുവിനെതിരായി (ആരെയും) കുഴപ്പത്തിലാക്കാനാവില്ല; തീർച്ച. നരകത്തിൽ വെന്തെരിയാൻ പോകുന്നവനാരോ അവനെയല്ലാതെ.

وَمَا مِنَّا إِلَّا لَهُ مَقَامٌ مَعْلُومٌ ﴿١٦٤﴾
وَإِنَّا لَنَحْنُ الصَّافُّونَ ﴿١٦٥﴾
وَإِنَّا لَنَحْنُ الْمُسَبِّحُونَ ﴿١٦٦﴾

164—166. (മലക്കുകൾ ഇപ്രകാരം പറയും:) നിശ്ചിതമായ ഓരോ സ്ഥാനമുള്ളവരായിട്ടല്ലാതെ ഞങ്ങളിൽ ആരും തന്നെയില്ല. തീർച്ചയായും ഞങ്ങൾ തന്നെയാണ് അണിനിരന്നുനിൽക്കുന്നവർ. തീർച്ചയായും ഞങ്ങൾ തന്നെയാണ് (അല്ലാഹുവിൻെറ) പരിശുദ്ധിയെ പ്രകീർത്തിക്കുന്നവർ.

وَإِنْ كَانُوا لَيَقُولُونَ ﴿١٦٧﴾
لَوْ أَنَّ عِنْدَنَا ذِكْرًا مِنَ الْأَوَّلِينَ ﴿١٦٨﴾
لَكُنَّا عِبَادَ اللَّهِ الْمُخْلَصِينَ ﴿١٦٩﴾

167—169. തീർച്ചയായും അവർ (സത്യനിഷേധികൾ) ഇപ്രകാരം പറയാറുണ്ടായിരുന്നു: പൂർവ്വികന്മാരിൽ നിന്ന് ലഭിച്ച വല്ല ഉൽബോധനവും ഞങ്ങളുടെ പക്കൽ ഉണ്ടായിരുന്നെങ്കിൽ ഞങ്ങൾ അല്ലാഹുവിൻെറ നിഷ്കളങ്കരായ ദാസന്മാരാവുക തന്നെ ചെയ്യുമായിരുന്നു.

فَكَفَرُوا بِهِ فَسَوْفَ يَعْلَمُونَ ﴿١٧٠﴾

170. എന്നിട്ട് അവർ ഇതിൽ (ഈ വേദഗ്രന്ഥത്തിൽ) അവിശ്വസിക്കുകയാണ് ചെയ്തത്. അതിനാൽ അവർ പിന്നീട് (കാര്യം) മനസ്സിലാക്കിക്കൊള്ളും.

وَلَقَدْ سَبَقَتْ كَلِمَتُنَا لِعِبَادِنَا الْمُرْسَلِينَ ﴿١٧١﴾

171. ദൂതന്മാരായി നിയോഗിക്കപ്പെട്ട നമ്മുടെ ദാസന്മാരോട് നമ്മുടെ വചനം മുമ്പേ ഉണ്ടായിട്ടുണ്ട്.

إِنَّهُمْ لَهُمُ الْمَنْصُورُونَ ﴿١٧٢﴾
وَإِنَّ جُنْدَنَا لَهُمُ الْغَالِبُونَ ﴿١٧٣﴾

172, 173. തീർച്ചയായും അവർ തന്നെയായിരിക്കും സഹായം നല്കപ്പെടുന്നവരെന്നും, തീർച്ചയായും നമ്മുടെ സൈന്യം തന്നെയാണ് ജേതാക്കളായിരിക്കുക എന്നും.

1024. ജിന്നുകളെ ദേവഗണത്തിൽ ഉൾപ്പെടുത്തി പൂജിക്കുന്ന ആളുകൾ പല നാഗരികതകളിലും ഉണ്ടായിരുന്നു.
1025. അവർ അല്ലാഹുവെപ്പറ്റി അവൻെറ മഹത്വത്തിന് നിരക്കാത്ത പരാമർശങ്ങളൊന്നും നടത്തുകയില്ല.

فَتَوَلَّ عَنْهُمْ حَتَّىٰ حِينٍ ١٧٤
وَأَبْصِرْهُمْ فَسَوْفَ يُبْصِرُونَ ١٧٥

174, 175. അതിനാൽ ഒരവധി വരെ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. നീ അവരെ വീക്ഷിക്കുകയും ചെയ്യുക. അവർ പിന്നീട് കണ്ടറിഞ്ഞു കൊള്ളും.

أَفَبِعَذَابِنَا يَسْتَعْجِلُونَ ١٧٦
فَإِذَا نَزَلَ بِسَاحَتِهِمْ فَسَاءَ صَبَاحُ الْمُنْذَرِينَ ١٧٧

176, 177. അപ്പോൾ നമ്മുടെ ശിക്ഷയുടെ കാര്യത്തിലാണോ അവർ തിടുക്കം കൂട്ടിക്കൊണ്ടിരിക്കുന്നത്? എന്നാൽ അത് അവരുടെ മുററത്ത് വന്ന് ഇറങ്ങിയാൽ ആ താക്കീതു നല്കപ്പെട്ടവരുടെ പ്രഭാതം എത്ര മോശമായിരിക്കും!

وَتَوَلَّ عَنْهُمْ حَتَّىٰ حِينٍ ١٧٨
وَأَبْصِرْ فَسَوْفَ يُبْصِرُونَ ١٧٩

178, 179. (അതിനാൽ) ഒരവധി വരെ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. നീ വീക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്യുക. അവർ പിന്നീട് കണ്ടറിഞ്ഞുകൊള്ളും.

سُبْحَانَ رَبِّكَ رَبِّ الْعِزَّةِ عَمَّا يَصِفُونَ ١٨٠

180. പ്രതാപത്തിൻെറ നാഥനായ നിൻെറ രക്ഷിതാവ് അവർ ചമച്ചു പറയുന്നതിൽ നിന്നെല്ലാം എത്ര പരിശുദ്ധൻ!

وَسَلَامٌ عَلَى الْمُرْسَلِينَ ١٨١ وَالْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ١٨٢

181, 182. ദൂതന്മാർക്കു സമാധാനം! ലോക രക്ഷിതാവായ അല്ലാഹുവിന് സ്തുതി!




## അദ്ധ്യായം - 38

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

صٓ وَالْقُرْآنِ ذِي الذِّكْرِ ١
بَلِ الَّذِينَ كَفَرُوا فِي عِزَّةٍ وَشِقَاقٍ ٢

1, 2. 'സ്വാദ്' — ഉൽബോധനം ഉൾക്കൊള്ളുന്ന ഖുർആൻ തന്നെ സത്യം. എന്നാൽ സത്യനിഷേധികൾ ദുരഭിമാനത്തിലും കക്ഷി മാത്സര്യത്തിലുമാകുന്നു.

كَمْ أَهْلَكْنَا مِنْ قَبْلِهِمْ مِنْ قَرْنٍ فَنَادَوْا وَلَاتَ حِينَ مَنَاصٍ ٣

3. അവർക്ക് മുമ്പ് എത്രയെത്ര തലമുറകളെ നാം നശിപ്പിച്ചു! അപ്പോൾ അവർ മുറവിളികൂട്ടി. എന്നാൽ അത് രക്ഷ പ്രാപിക്കാനുള്ള സമയമല്ല.

وَعَجِبُوا أَنْ جَاءَهُمْ مُنْذِرٌ مِنْهُمْ ۖ وَقَالَ الْكَافِرُونَ هَٰذَا سَاحِرٌ كَذَّابٌ ٤

4. അവരിൽ നിന്നുതന്നെയുള്ള ഒരു താക്കീതുകാരൻ അവരുടെ അടുത്തുവന്നതിൽ അവർക്ക് ആശ്ചര്യം തോന്നിയിരിക്കുന്നു. സത്യനിഷേധികൾ പറഞ്ഞു: "ഇവൻ കള്ളവാദിയായ ഒരു ജാലവിദ്യക്കാരനാകുന്നു"[1026]

أَجَعَلَ الْآلِهَةَ إِلَٰهًا وَاحِدًا ۖ إِنَّ هَٰذَا لَشَيْءٌ عُجَابٌ ⑤

5. "ഇവൻ പല ദൈവങ്ങളെ ഒരൊററ ദൈവമാക്കിയിരിക്കയാണോ? തീർച്ചയായും ഇത് ഒരത്ഭുതകരമായ കാര്യം തന്നെ"

وَانطَلَقَ الْمَلَأُ مِنْهُمْ أَنِ امْشُوا وَاصْبِرُوا عَلَىٰ آلِهَتِكُمْ ۖ إِنَّ هَٰذَا لَشَيْءٌ يُرَادُ ⑥

6. അവരിലെ പ്രധാനികൾ (ഇപ്രകാരം പറഞ്ഞുകൊണ്ട്) പോയി: 'നിങ്ങൾ മുന്നോട്ട് പോയ് കൊള്ളുക. നിങ്ങളുടെ ദൈവങ്ങളുടെ കാര്യത്തിൽ നിങ്ങൾ ക്ഷമാപൂർവ്വം ഉറച്ചുനിൽക്കുകയും ചെയ്യുക. തീർച്ചയായും ഇത് ഉദ്ദേശപൂർവ്വം ചെയ്യപ്പെടുന്ന ഒരു കാര്യം തന്നെയാകുന്നു.'[1027]

مَا سَمِعْنَا بِهَٰذَا فِي الْمِلَّةِ الْآخِرَةِ إِنْ هَٰذَا إِلَّا اخْتِلَاقٌ ⑦

7. "അവസാനത്തെ മതത്തിൽ[1028] ഇതിനെ പററി ഞങ്ങൾ കേൾക്കുകയുണ്ടായിട്ടില്ല. ഇത് ഒരു കൃത്രിമസൃഷ്ടി മാത്രമാകുന്നു."

أَأُنزِلَ عَلَيْهِ الذِّكْرُ مِن بَيْنِنَا ۚ بَلْ هُمْ فِي شَكٍّ مِّن ذِكْرِي ۖ بَل لَّمَّا يَذُوقُوا عَذَابِ ⑧

8. "ഞങ്ങളുടെ ഇടയിൽ നിന്ന് ഉൽബോധനം ഇറക്കപ്പെട്ടത് ഇവൻെറ മേലാണോ?"[1029] അങ്ങനെയൊന്നുമല്ല. അവർ എൻെറ ഉൽബോധനത്തെപ്പററി തന്നെ സംശയത്തിലാകുന്നു. അല്ല, അവർ എൻെറ ശിക്ഷ ഇതുവരെ ആസ്വദിക്കുകയുണ്ടായിട്ടില്ല.

أَمْ عِندَهُمْ خَزَائِنُ رَحْمَةِ رَبِّكَ الْعَزِيزِ الْوَهَّابِ ⑨

9. അതല്ല, പ്രതാപിയും അത്യുദാരനുമായ നിൻെറ രക്ഷിതാവിൻെറ കാരുണ്യത്തിൻെറ ഖജനാവുകൾ അവരുടെ പക്കലാണോ?

أَمْ لَهُم مُّلْكُ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا ۖ فَلْيَرْتَقُوا فِي الْأَسْبَابِ ⑩

10. അതല്ല, ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിൻെറയും ആധിപത്യം അവർക്കാണോ? എങ്കിൽ ആ മാർഗ്ഗങ്ങളിലൂടെ അവർ കയറി നോക്കട്ടെ.

جُندٌ مَّا هُنَالِكَ مَهْزُومٌ مِّنَ الْأَحْزَابِ ⑪

11. പല കക്ഷികളിൽപെട്ട പരാജയപ്പെടാൻ പോകുന്ന ഒരു സൈന്യവ്യൂഹമത്രെ അവിടെയുള്ളത്.[1030]

---

1026. മുഹമ്മദ് നബി(സ) മക്കാനിവാസികൾക്കിടയിൽ തന്നെയാണ് ജനിച്ചുവളർന്നത്. അദ്ദേഹത്തിൻെറ സത്യസന്ധതയും, സ്വഭാവ വൈശിഷ്ട്യവും അവർക്ക് ചിരപരിചിതമായിരുന്നു. എന്നിട്ടും അദ്ദേഹം ദൈവദൂതനെന്ന നിലയിൽ അവരെ അഭിമുഖീകരിച്ചപ്പോൾ അവർ അദ്ദേഹത്തെ വ്യാജവാദിയായി ചിത്രീകരിക്കുകയാണുണ്ടായത്.

1027. തങ്ങളുടെ ദൈവങ്ങളെ നബി(സ) വിമർശിക്കുന്നത് തങ്ങളിൽ നിന്ന് അധികാരം അപഹരിച്ചെടുക്കാൻ വേണ്ടിയുള്ള ഒരു ആസൂത്രിത ശ്രമത്തിൻെറ ഭാഗമാണെന്നായിരുന്നു മക്കയിലെ ബഹുദൈവാരാധകരായ പ്രമാണിമാരുടെ പ്രചാരണം.

1028. അവസാനത്തെ മതംകൊണ്ടുള്ള വിവക്ഷ അന്ന് നിലവിലുണ്ടായിരുന്നതിൽ ഏററവും പുതിയ മതമായ ക്രിസ്തുമതമായിരിക്കാം. ത്രിയേകത്വത്തിൽ അധിഷ്ഠിതമായിരുന്ന അന്നത്തെ ക്രിസ്തുമതത്തിന് തീർത്തും അപരിചിതമായിരുന്നല്ലോ കണിശമായ ഏകദൈവത്വം. 'അവസാനത്തെ മതം' കൊണ്ടുള്ള വിവക്ഷ ആ സത്യനിഷേധികളുടെ തൊട്ടടുത്തുള്ള തലമുറകൾ അംഗീകരിച്ചുപോന്നിരുന്ന ബഹുദൈവമതമാണെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്.

1029. അല്ലാഹു മുഹമ്മദ് നബി(സ)യെ പ്രവാചകനായി നിയോഗിക്കുകയും, അദ്ദേഹത്തിന് ദിവ്യസന്ദേശം നൽകുകയും ചെയ്യൽ സ്ഥാനമാനങ്ങളെ പററിയുള്ള അവരുടെ കാഴ്ചപ്പാടിന് വിപരീതമായിട്ടായിരുന്നു. തങ്ങളുടെ കൂട്ടത്തിലെ ഉന്നതസ്ഥാനീയനായ ഏതെങ്കിലുമൊരു പ്രമാണിയാണ് ആ സ്ഥാനത്തിന് അർഹനെന്നായിരുന്നു അവരുടെ അഭിപ്രായം.

1030. ആശയപ്പൊരുത്തമില്ലാത്ത, ലക്ഷ്യപ്രാപ്തിക്ക് വേണ്ടി ഉറച്ച് നിന്ന് പോരാടാൻ സന്നദ്ധതയില്ലാത്ത തല്പരകക്ഷികൾ ചേർന്നു രൂപം നല്കിയ, പരാജയപ്പെടാനിരിക്കുന്ന ഒരു പടയണിയാണ് പ്രവാചകനെതിരിൽ രംഗത്തുള്ളതെന്ന് വിവക്ഷ.

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَعَادٌ وَفِرْعَوْنُ ذُو الْأَوْتَادِ ﴿١٢﴾
وَثَمُودُ وَقَوْمُ لُوطٍ وَأَصْحَابُ لْـَٔيْكَةِ ۚ أُولَٰٓئِكَ الْأَحْزَابُ ﴿١٣﴾

12, 13. **അവർക്ക് മുമ്പ് നൂഹിന്റെ ജനതയും, ആദ് സമുദായവും, ആണികളുറപ്പിച്ചിരുന്ന ഫിർഔനും,[1031] ഥമൂദ് സമുദായവും, ലൂത്തിന്റെ ജനതയും, മരക്കൂട്ടങ്ങളിൽ വസിച്ചിരുന്നവരും (സത്യത്തെ) നിഷേധിച്ചു തള്ളിയിട്ടുണ്ട്. അക്കൂട്ടരത്രെ (സത്യത്തിനെതിരിൽ അണിനിരന്ന) കക്ഷികൾ.**

إِنْ كُلٌّ إِلَّا كَذَّبَ الرُّسُلَ فَحَقَّ عِقَابِ ﴿١٤﴾

14. **ഇവരാരും തന്നെ ദൂതന്മാരെ നിഷേധിച്ചു കളയാതിരുന്നിട്ടില്ല. അങ്ങനെ എന്റെ ശിക്ഷ (അവരിൽ) അനിവാര്യമായിത്തീർന്നു.**

وَمَا يَنْظُرُ هَٰٓؤُلَآءِ إِلَّا صَيْحَةً وَاحِدَةً مَا لَهَا
مِنْ فَوَاقٍ ﴿١٥﴾

15. **ഒരൊററ ഘോരശബ്ദമല്ലാതെ മറെറാന്നും ഇക്കൂട്ടർ നോക്കിയിരിക്കുന്നില്ല. (അത് സംഭവിച്ചു കഴിഞ്ഞാൽ) ഒട്ടും സാവകാശമുണ്ടായിരിക്കുകയില്ല.[1032]**

وَقَالُوا رَبَّنَا عَجِّلْ لَنَا قِطَّنَا قَبْلَ يَوْمِ الْحِسَابِ ﴿١٦﴾

16. **അവർ പറയുന്നു: ഞങ്ങളുടെ രക്ഷിതാവേ, വിചാരണയുടെ ദിവസത്തിനു മുമ്പ് തന്നെ ഞങ്ങൾക്കുള്ള (ശിക്ഷയുടെ) വിഹിതം ഞങ്ങൾക്കൊന്നു വേഗത്തിലാക്കിത്തന്നേക്കണേ എന്ന്.**

اصْبِرْ عَلَىٰ مَا يَقُولُونَ وَاذْكُرْ عَبْدَنَا دَاوُودَ ذَا
الْأَيْدِ ۖ إِنَّهُ أَوَّابٌ ﴿١٧﴾

17. **(നബിയേ,) അവർ പറയുന്നതിനെപ്പററി നീ ക്ഷമിച്ചുകൊള്ളുക. നമ്മുടെ കൈയ്യൂക്കുള്ള ദാസനായ ദാവൂദിനെ നീ അനുസ്മരിക്കുകയും ചെയ്യുക. തീർച്ചയായും അദ്ദേഹം (ദൈവത്തിങ്കലേക്ക്) ഏററവും അധികം ഖേദിച്ചു മടങ്ങിയവനാകുന്നു.**

إِنَّا سَخَّرْنَا الْجِبَالَ مَعَهُ يُسَبِّحْنَ بِالْعَشِيِّ وَالْإِشْرَاقِ ﴿١٨﴾

18. **സന്ധ്യാസമയത്തും, സൂര്യോദയസമയത്തും സ്തോത്രകീർത്തനം നടത്തുന്ന നിലയിൽ നാം പർവ്വതങ്ങളെ അദ്ദേഹത്തോടൊപ്പം കീഴ്പ്പെടുത്തുക തന്നെ ചെയ്തു.[1033]**

وَالطَّيْرَ مَحْشُورَةً ۖ كُلٌّ لَهُ أَوَّابٌ ﴿١٩﴾

19. **ശേഖരിക്കപ്പെട്ട നിലയിൽ പറവകളെയും (നാം കീഴ്പെടുത്തി.) എല്ലാംതന്നെ അദ്ദേഹത്തിങ്കലേക്ക് ഏററവും അധികം വിനയത്തോടെ തിരിഞ്ഞവയായിരുന്നു.**

وَشَدَدْنَا مُلْكَهُ وَآتَيْنَاهُ الْحِكْمَةَ وَفَصْلَ الْخِطَابِ ﴿٢٠﴾

20. **അദ്ദേഹത്തിന്റെ ആധിപത്യം നാം സുശക്തമാക്കുകയും, അദ്ദേഹത്തിനു നാം തത്വജ്ഞാനവും തീർപ്പ് കല്പിക്കുവാൻ വേണ്ട സംസാരവൈഭവവും നല്കുകയും ചെയ്തു.**

---

1031. 'ദുൽഔതാദ്' എന്ന വാക്കിന് ആണികളുള്ളവൻ അല്ലെങ്കിൽ ആണിയടിച്ചവൻ എന്നാണ് അർത്ഥം. ആണികൾക്ക് മാത്രമല്ല അടിച്ചുതാഴ്ത്തുന്ന കുററികൾക്കും 'ഔതാദ്' എന്നു പറയാറുണ്ട്. ആർക്കും ഇളക്കാനാകാത്തവിധം അധികാരത്തിന്റെ കാലുകൾ ഉറപ്പിച്ചവൻ എന്നാണ് ചില വ്യാഖ്യാതാക്കൾ 'ദുൽഔതാദി'ന് വിശദീകരണം നല്കിയിട്ടുള്ളത്. പാവങ്ങളുടെ ശരീരത്തിൽ ആണി തറച്ച് പീഡിപ്പിച്ചിരുന്നവൻ എന്നാണ് മററ് ചിലർ വിശദീകരണം നല്കിയത്.

1032. 'ഫവാഖ്' എന്ന പദത്തിന്റെ അർത്ഥം രണ്ട് കറവകൾക്കിടയിലെ ഇടവേള എന്നത്രെ. ഇവിടെ അത് ആലങ്കാരികമായിട്ടാണ് പ്രയോഗിച്ചിരിക്കുന്നത്.

1033. ദാവൂദ് നബി(അ)യുടെ ശ്രുതിമധുരമായ കീർത്തനങ്ങളിൽ പർവ്വതങ്ങൾപോലും പങ്കു ചേർന്നിരുന്നുവെന്നർത്ഥം. പ്രകൃതിശക്തികളാകെ അല്ലാഹുവിന്റെ മഹത്വത്തെ പ്രകീർത്തിക്കുന്നതായി വിശുദ്ധഖുർആനിലെ അനേകം വാക്യങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

وَهَلْ أَتَىٰكَ نَبَؤُا۟ ٱلْخَصْمِ إِذْ تَسَوَّرُوا۟ ٱلْمِحْرَابَ ﴿٢١﴾

21. വഴക്ക് കൂടുന്ന കക്ഷികൾ പ്രാർത്ഥനാ മണ്ഡപത്തിന്റെ മതിൽ കയറിചെന്ന സമയത്തെ വർത്തമാനം നിനക്ക് ലഭിച്ചിട്ടുണ്ടോ?

إِذْ دَخَلُوا۟ عَلَىٰ دَاوُۥدَ فَفَزِعَ مِنْهُمْ ۖ قَالُوا۟ لَا تَخَفْ ۖ خَصْمَانِ بَغَىٰ بَعْضُنَا عَلَىٰ بَعْضٍ فَٱحْكُم بَيْنَنَا بِٱلْحَقِّ وَلَا تُشْطِطْ وَٱهْدِنَآ إِلَىٰ سَوَآءِ ٱلصِّرَٰطِ ﴿٢٢﴾

22. അവർ ദാവൂദിന്റെ അടുത്ത് കടന്നു ചെല്ലുകയും, അദ്ദേഹം അവരെപ്പറ്റി പരിഭ്രാന്തനാകുകയും ചെയ്ത സന്ദർഭം! അവർ പറഞ്ഞു: "താങ്കൾ ഭയപ്പെടേണ്ട. ഞങ്ങൾ രണ്ടു എതിർ കക്ഷികളാകുന്നു. ഞങ്ങളിൽ ഒരു കക്ഷി മറു കക്ഷിയോട് അന്യായം ചെയ്തിരിക്കുന്നു. അതിനാൽ ഞങ്ങൾക്കിടയിൽ താങ്കൾ ന്യായപ്രകാരം വിധി കല്പിക്കണം. താങ്കൾ നീതികേട് കാണിക്കരുത്. ഞങ്ങൾക്ക് നേരായ പാതയിലേക്ക് വഴി കാണിക്കണം."

إِنَّ هَٰذَآ أَخِى لَهُۥ تِسْعٌ وَتِسْعُونَ نَعْجَةً وَلِىَ نَعْجَةٌ وَٰحِدَةٌ فَقَالَ أَكْفِلْنِيهَا وَعَزَّنِى فِى ٱلْخِطَابِ ﴿٢٣﴾

23. "ഇതാ, ഇവൻ എന്റെ സഹോദരനാകുന്നു. അവന്ന് തൊണ്ണൂററി ഒമ്പതു പെണ്ണാടുകളുണ്ട്. എനിക്ക് ഒരു പെണ്ണാടും. എന്നിട്ട് അവൻ പറഞ്ഞു; അതിനെയും കൂടി എനിക്ക് ഏൽപ്പിച്ചു തരണമെന്ന്. സംഭാഷണത്തിൽ അവൻ എന്നെ തോൽപിച്ചു കളയുകയും ചെയ്തു."

قَالَ لَقَدْ ظَلَمَكَ بِسُؤَالِ نَعْجَتِكَ إِلَىٰ نِعَاجِهِۦ ۖ وَإِنَّ كَثِيرًا مِّنَ ٱلْخُلَطَآءِ لَيَبْغِى بَعْضُهُمْ عَلَىٰ بَعْضٍ إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ وَقَلِيلٌ مَّا هُمْ ۗ وَظَنَّ دَاوُۥدُ أَنَّمَا فَتَنَّٰهُ فَٱسْتَغْفَرَ رَبَّهُۥ وَخَرَّ رَاكِعًا وَأَنَابَ ۩ ﴿٢٤﴾

24. അദ്ദേഹം (ദാവൂദ്) പറഞ്ഞു: "തന്റെ പെണ്ണാടുകളുടെ കൂട്ടത്തിലേക്ക് നിന്റെ പെണ്ണാടിനെ കൂടി ആവശ്യപ്പെട്ടതു മുഖേന അവൻ നിന്നോട് അനീതി കാണിക്കുക തന്നെ ചെയ്തിരിക്കുന്നു. തീർച്ചയായും പങ്കാളികളിൽ (കൂട്ടുകാരിൽ) പലരും പരസ്പരം അതിക്രമം കാണിക്കുകയാണ് ചെയ്യുന്നത്. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരൊഴികെ. വളരെക്കുറച്ചു പേരെയുള്ളു അത്തരക്കാർ. ദാവൂദ് വിചാരിച്ചു; നാം അദ്ദേഹത്തെ പരീക്ഷിക്കുക തന്നെയാണ് ചെയ്തതെന്ന്. തുടർന്ന് അദ്ദേഹം തന്റെ രക്ഷിതാവിനോട് പാപമോചനം തേടുകയും അദ്ദേഹം കുമ്പിട്ടു കൊണ്ട് വീഴുകയും ഖേദിച്ചു മടങ്ങുകയും ചെയ്തു.

فَغَفَرْنَا لَهُۥ ذَٰلِكَ ۖ وَإِنَّ لَهُۥ عِندَنَا لَزُلْفَىٰ وَحُسْنَ مَـَٔابٍ ﴿٢٥﴾

25. അപ്പോൾ അദ്ദേഹത്തിന് നാം അത് പൊറുത്തുകൊടുത്തു. തീർച്ചയായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യവും മടങ്ങിവരാൻ ഉത്തമമായ സ്ഥാനവുമുണ്ട്.[1034]

---

1034. ദാവൂദ് നബി(അ)യുടെ പ്രാർത്ഥനാമണ്ഡപത്തിൽ മതിൽ കയറി കടന്നുചെന്ന രണ്ട് കക്ഷികൾ മനുഷ്യവേഷത്തിൽ വന്ന രണ്ട് മലക്കുകളായിരുന്നുവെന്നാണ് മിക്ക വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്. എന്തിനാണവർ ഇങ്ങനെ ഒരു പ്രശ്നവുമായി ദാവൂദ് നബി(അ)യെ സമീപിച്ചത്? അദ്ദേഹം എടുത്ത ഏതോ ഒരു തീരുമാനത്തിലെ അപാകതയെ പററി അദ്ദേഹത്തെ ഉണർത്താൻവേണ്ടി അല്ലാഹു ഏർപ്പെടുത്തിയ ഒരു പരീക്ഷണത്തിന്റെ ഭാഗമാണ് മലക്കുകളുടെ ആഗമനമെന്നാണ് 24ാംവചനത്തിൽ നിന്ന് മനസ്സിലാകുന്നത്. ഈ സംഭവവുമായി ബന്ധപ്പെടുത്തിക്കൊണ്ട് പലരും പല കഥകളും എഴുതിപ്പിടിപ്പിച്ചിട്ടുണ്ട്. അവയ്ക്കൊന്നും പ്രബലമായ ഒരു പ്രമാണത്തിന്റെയും പിൻബലമില്ല. വിപുലമായ അധികാരവും, അല്ലാഹുവിന്റെ അനുഗ്രഹവും ലഭിച്ച പ്രവാചകന്മാർ പോലും പലതരം പരീക്ഷണങ്ങൾക്ക് വിധേയരായിട്ടുണ്ടെന്ന് നബി(സ)യെ തെര്യപ്പെടുത്താൻ വേണ്ടിയാണ് ദാവൂദ് നബി(അ)യുടെ ചരിത്രം അല്ലാഹു ഇവിടെ അനുസ്മരിപ്പിക്കുന്നത്.

يٰدَاوٗدُ اِنَّا جَعَلْنٰكَ خَلِيْفَةً فِى الْاَرْضِ فَاحْكُمْ بَيْنَ النَّاسِ
بِالْحَقِّ وَلَا تَتَّبِعِ الْهَوٰى فَيُضِلَّكَ عَنْ سَبِيْلِ اللّٰهِ ؕ اِنَّ
الَّذِيْنَ يَضِلُّوْنَ عَنْ سَبِيْلِ اللّٰهِ لَهُمْ عَذَابٌ شَدِيْدٌ بِمَا نَسُوْا
يَوْمَ الْحِسَابِ ﴿٢٦﴾

26. (അല്ലാഹു പറഞ്ഞു:) ഹേ; ദാവൂദ്, തീര്‍ച്ചയായും നിന്നെ നാം ഭൂമിയില്‍ ഒരു പ്രതിനിധിയാക്കിയിരിക്കുന്നു. ആകയാല്‍ ജനങ്ങള്‍ക്കിടയില്‍ ന്യായപ്രകാരം നീ വിധി കല്‍പിക്കുക. തന്നിഷ്ടത്തെ നീ പിന്തുടര്‍ന്നു പോകരുത്. കാരണം അത് അല്ലാഹുവിന്‍റെ മാര്‍ഗത്തില്‍ നിന്ന് നിന്നെ തെറ്റിച്ചുകളയും. അല്ലാഹുവിന്‍റെ മാര്‍ഗത്തില്‍ നിന്ന് തെറ്റിപ്പോകുന്നവരാരോ അവര്‍ക്ക് തന്നെയാകുന്നു കഠിനമായ ശിക്ഷയുള്ളത്. കണക്കുനോക്കുന്ന ദിവസത്തെ അവര്‍ മറന്നു കളഞ്ഞതിന്‍റെ ഫലമത്രെ അത്.

وَمَا خَلَقْنَا السَّمَآءَ وَالْاَرْضَ وَمَا بَيْنَهُمَا بَاطِلًا ؕ ذٰلِكَ ظَنُّ
الَّذِيْنَ كَفَرُوْا ۚ فَوَيْلٌ لِّلَّذِيْنَ كَفَرُوْا مِنَ النَّارِ ﴿٢٧﴾

27. ആകാശവും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം നിരര്‍ത്ഥകമായി സൃഷ്ടിച്ചതല്ല. സത്യനിഷേധികളുടെ ധാരണയത്രെ അത്. ആകയാല്‍ സത്യനിഷേധികള്‍ക്ക് നരകശിക്ഷയാല്‍ മഹാനാശം.!

اَمْ نَجْعَلُ الَّذِيْنَ اٰمَنُوْا وَعَمِلُوا الصّٰلِحٰتِ كَالْمُفْسِدِيْنَ فِى الْاَرْضِ ۫
اَمْ نَجْعَلُ الْمُتَّقِيْنَ كَالْفُجَّارِ ﴿٢٨﴾

28. അതല്ല, വിശ്വസിക്കുകയും സല്‍കര്‍മ്മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്തവരെ ഭൂമിയില്‍ കുഴപ്പമുണ്ടാക്കുന്നവരെപ്പോലെ നാം ആക്കുമോ? അതല്ല, ധര്‍മ്മനിഷ്ഠ പാലിക്കുന്നവരെ ദുഷ്ടന്‍മാരെപ്പോലെ നാം ആക്കുമോ?

كِتٰبٌ اَنْزَلْنٰهُ اِلَيْكَ مُبٰرَكٌ لِّيَدَّبَّرُوْٓا اٰيٰتِهٖ وَلِيَتَذَكَّرَ
اُولُوا الْاَلْبَابِ ﴿٢٩﴾

29. നിനക്ക് നാം അവതരിപ്പിച്ചുതന്ന അനുഗൃഹീതമായ ഗ്രന്ഥമത്രെ ഇത്. ഇതിലെ ദൃഷ്ടാന്തങ്ങളെപ്പറ്റി അവര്‍ ചിന്തിച്ചു നോക്കുന്നതിനും ബുദ്ധിമാന്‍മാര്‍ ഉല്‍ബുദ്ധരാകേണ്ടതിനും വേണ്ടി.

وَوَهَبْنَا لِدَاوٗدَ سُلَيْمٰنَ ؕ نِعْمَ الْعَبْدُ ؕ اِنَّهٗٓ اَوَّابٌ ﴿٣٠﴾ؕ

30. ദാവൂദിന് നാം സുലൈമാനെ (പുത്രന്‍) പ്രദാനം ചെയ്തു. വളരെ നല്ല ദാസന്‍! തീര്‍ച്ചയായും അദ്ദേഹം (അല്ലാഹുവിങ്കലേക്ക്) ഏററവും അധികം ഖേദിച്ചു മടങ്ങുന്നവനാകുന്നു.

اِذْ عُرِضَ عَلَيْهِ بِالْعَشِيِّ الصّٰفِنٰتُ الْجِيَادُ ﴿٣١﴾ۙ

31. കുതിച്ചോടാന്‍ തയ്യാറായി നില്‍ക്കുന്ന വിശിഷ്ടമായ കുതിരകള്‍ വൈകുന്നേരം അദ്ദേഹത്തിന്‍റെ മുമ്പില്‍ പ്രദര്‍ശിപ്പിക്കപ്പെട്ട സന്ദര്‍ഭം.

فَقَالَ اِنِّيْٓ اَحْبَبْتُ حُبَّ الْخَيْرِ عَنْ ذِكْرِ رَبِّيْ ۚ حَتّٰى
تَوَارَتْ بِالْحِجَابِ ﴿٣٢﴾ٙ

32. അപ്പോള്‍ അദ്ദേഹം പറഞ്ഞു: എന്‍റെ രക്ഷിതാവിന്‍റെ സ്മരണയുടെ അടിസ്ഥാനത്തിലാണ് ഐശ്വര്യത്തെ ഞാന്‍ സ്നേഹിച്ചിട്ടുള്ളത്.[1035] അങ്ങനെ അവ (കുതിരകള്‍) മറവില്‍ പോയി മറഞ്ഞു.[1036]

---

1035. ഭൗതികനേട്ടങ്ങളിലുള്ള താല്‍പര്യം കൊണ്ടല്ല, അല്ലാഹുവിന്‍റെ സ്മരണ നിലനിര്‍ത്താനും, അവന്‍റെ മാര്‍ഗത്തില്‍ സമരം നടത്താനും സഹായിക്കുന്ന ഒരു ഉപാധി എന്ന നിലയില്‍ മാത്രമാണ് മികച്ച കുതിരകള്‍ അടക്കമുള്ള സമ്പത്ത് ഞാന്‍ ഇഷ്ടപ്പെടുന്നത് എന്നര്‍ത്ഥം. 'എന്‍റെ രക്ഷിതാവിന്‍റെ സ്മരണവിട്ട് ഐശ്വര്യത്തോടുള്ള സ്നേഹത്തില്‍ ഞാന്‍ മുഴുകിപ്പോയി' എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്. കൗതുകപൂര്‍വ്വം കുതിരകളെ നിരീക്ഷിക്കുന്നതിനിടയില്‍ സായാഹ്നത്തിലെ പ്രാര്‍ത്ഥനയുടെ കാര്യം മറന്നുപോയതിലുള്ള ദുഃഖം പ്രകടിപ്പിക്കുവാനാണ് സുലൈമാന്‍ നബി(അ) അപ്രകാരം പറഞ്ഞതെന്നാണ് ഈ അര്‍ത്ഥപ്രകാരമുള്ള വിശദീകരണം.
1036. 'തവാറത്ത് ബില്‍ ഹിജാബ്' എന്നതിന് അത് (സൂര്യന്‍) മറവില്‍ പോയി മറഞ്ഞു (അസ്തമിച്ചു)' എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്.

رُدُّوهَا عَلَيَّ فَطَفِقَ مَسْحًا بِالسُّوقِ وَالْأَعْنَاقِ ﴿٣٣﴾

33. (അപ്പോൾ അദ്ദേഹം പറഞ്ഞു:) 'നിങ്ങൾ അവയെ എൻെറ അടുത്തേക്ക് തിരിച്ചുകൊണ്ടു വരൂ.' എന്നിട്ട് അദ്ദേഹം (അവയുടെ) കണങ്കാലുകളിലും കഴുത്തുകളിലും തടവാൻ തുടങ്ങി.[1037]

وَلَقَدْ فَتَنَّا سُلَيْمَانَ وَأَلْقَيْنَا عَلَىٰ كُرْسِيِّهِ جَسَدًا ثُمَّ أَنَابَ ﴿٣٤﴾

34. സുലൈമാനെ നാം പരീക്ഷിക്കുകയുണ്ടായി. അദ്ദേഹത്തിൻെറ സിംഹാസനത്തിന്മേൽ നാം ഒരു ജഡത്തെ ഇടുകയും ചെയ്തു.[1038] പിന്നീട് അദ്ദേഹം താഴ്മയുള്ളവനായി മടങ്ങി.

قَالَ رَبِّ اغْفِرْ لِي وَهَبْ لِي مُلْكًا لَا يَنْبَغِي لِأَحَدٍ مِنْ بَعْدِي إِنَّكَ أَنْتَ الْوَهَّابُ ﴿٣٥﴾

35. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, നീ എനിക്ക് പൊറുത്തു തരികയും എനിക്ക് ശേഷം ഒരാൾക്കും തരപ്പെടാത്ത ഒരു രാജവാഴ്ച[1039] നീ എനിക്ക് പ്രദാനം ചെയ്യുകയും ചെയ്യേണമേ. തീർച്ചയായും നീ തന്നെയാണ് ഏററവും വലിയ ദാനശീലൻ.

فَسَخَّرْنَا لَهُ الرِّيحَ تَجْرِي بِأَمْرِهِ رُخَاءً حَيْثُ أَصَابَ ﴿٣٦﴾

36. അപ്പോൾ അദ്ദേഹത്തിന് കാററിനെ നാം കീഴ്പെടുത്തിക്കൊടുത്തു. അദ്ദേഹത്തിൻെറ കല്പന പ്രകാരം അദ്ദേഹം ലക്ഷ്യമാക്കിയേടത്തേക്ക് സൗമ്യമായ നിലയിൽ അത് സഞ്ചരിക്കുന്നു.

وَالشَّيَاطِينَ كُلَّ بَنَّاءٍ وَغَوَّاصٍ ﴿٣٧﴾

37. എല്ലാ കെട്ടിടനിർമ്മാണ വിദഗ്ധരും മുങ്ങൽ വിദഗ്ധരുമായ പിശാചുക്കളെയും (അദ്ദേഹത്തിന്നു കീഴ്പെടുത്തിക്കൊടുത്തു.)

وَآخَرِينَ مُقَرَّنِينَ فِي الْأَصْفَادِ ﴿٣٨﴾

38. ചങ്ങലകളിൽ ബന്ധിക്കപ്പെട്ട മററു ചിലരെ (പിശാചുക്കളെ)യും (അധീനപ്പെടുത്തിക്കൊടുത്തു.)

هَٰذَا عَطَاؤُنَا فَامْنُنْ أَوْ أَمْسِكْ بِغَيْرِ حِسَابٍ ﴿٣٩﴾

39. 'ഇത് നമ്മുടെ ദാനമാകുന്നു. ആകയാൽ നീ ഔദാര്യം ചെയ്യുകയോ കൈവശം വെച്ചുകൊള്ളുകയോ ചെയ്യുക. കണക്കു ചോദിക്കൽ ഉണ്ടാവില്ല'.[1040] (എന്ന് നാം സുലൈമാനോട് പറയുകയും ചെയ്തു.)

---

1037. 'ത്വഫിഖ മസ്ഹൻ' എന്നതിൻെറ അർത്ഥം 'തടവാൻ തുടങ്ങി' എന്നാണ്. വെട്ടുവാൻ തുടങ്ങി എന്ന അർത്ഥത്തിലുള്ള ഒരു ആലങ്കാരിക പ്രയോഗമാണ് അതെന്നാണ് പല വ്യാഖ്യാതാക്കളും പറഞ്ഞിട്ടുള്ളത്. കുതിരകളോടുള്ള കൗതുകം തൻെറ പ്രാർത്ഥനയ്ക്ക് വിഘ്നം വരുത്തിയതിലുള്ള മനഃപ്രയാസം കൊണ്ട് അദ്ദേഹം അവയെ കൊന്നുകളഞ്ഞുവെന്നും അവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ വിഷയത്തിൽ പ്രബലമായ പ്രമാണങ്ങളൊന്നും ഉദ്ധരിക്കപ്പെട്ടിട്ടില്ല.

1038. ഈ ആയത്തിന് വ്യത്യസ്ത വ്യാഖ്യാനങ്ങൾ നല്കപ്പെട്ടിട്ടുണ്ട്. പ്രബലമായ തെളിവുകളുടെ അഭാവത്തിൽ അവയുടെ ബലാബലങ്ങൾ നിർണ്ണയിക്കാനാവില്ല. ഇവിടത്തെ പ്രതിപാദ്യവിഷയം ഭരണനിർവഹണവുമായി ബന്ധപ്പെട്ടതായതിനാൽ ആ കാര്യത്തിൽ അദ്ദേഹത്തിനു നേരിട്ട എന്തെങ്കിലും പരാജയമായിരിക്കാം ഇവിടെ പരാമർശിക്കപ്പെട്ട പരീക്ഷണം. തുടർന്ന് അദ്ദേഹം പശ്ചാത്തപിച്ചു മടങ്ങുകയും അല്ലാഹു അത് സ്വീകരിക്കുകയും ചെയ്തുവെന്നാണ് തുടർന്നുള്ള വാക്യങ്ങൾ വ്യക്തമാക്കുന്നത്.

1039. സുലൈമാൻ നബി(അ)ക്ക് അല്ലാഹു കീഴ്പെടുത്തിക്കൊടുത്ത ശക്തികളെ മറെറാരു ഭരണാധികാരിക്കും അല്ലാഹു കീഴ്പെടുത്തിക്കൊടുത്തിട്ടില്ല.

1040. അല്ലാഹു നല്കിയ അനുഗ്രഹങ്ങൾ കൈവശം വെച്ച് അനുഭവിക്കാനും, മററുള്ളവർക്ക് ഉദാരമായി നല്കാനും അല്ലാഹു അദ്ദേഹത്തിന് സ്വാതന്ത്ര്യം നല്കുന്നു. അല്ലാഹു അദ്ദേഹത്തിന് കീഴ്പെടുത്തിക്കൊടുത്തവരെ തൻെറ അധീനത്തിൽ തന്നെ നിർത്തണമോ, അതല്ല വിട്ടയക്കണമോ എന്ന് തീരുമാനിക്കാനുള്ള അവകാശവും അല്ലാഹു അദ്ദേഹത്തിന് നല്കുന്നു. അതിൻെറ പേരിൽ അദ്ദേഹത്തോട് കണക്ക് ചോദിക്കുകയില്ലെന്ന് അല്ലാഹു ഉറപ്പ് നല്കുന്നു.

وَإِنَّ لَهُۥ عِندَنَا لَزُلْفَىٰ وَحُسْنَ مَـَٔابٍ ﴿٤٠﴾

40. തീർച്ചയായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യമുണ്ട്. മടങ്ങിയെത്താൻ ഉത്തമമായ സ്ഥാനവും.

وَاذْكُرْ عَبْدَنَآ أَيُّوبَ إِذْ نَادَىٰ رَبَّهُۥٓ أَنِّى مَسَّنِىَ الشَّيْطَٰنُ بِنُصْبٍ وَعَذَابٍ ﴿٤١﴾

41. നമ്മുടെ ദാസനായ അയ്യൂബിനെ ഓർമ്മിക്കുക. 'പിശാച് എനിക്ക് അവശതയും പീഡനവും ഏല്പിച്ചിരിക്കുന്നു'[1041] എന്ന് തന്റെ രക്ഷിതാവിനെ വിളിച്ച് അദ്ദേഹം പറഞ്ഞ സന്ദർഭം.

ارْكُضْ بِرِجْلِكَ ۖ هَٰذَا مُغْتَسَلٌۢ بَارِدٌ وَشَرَابٌ ﴿٤٢﴾

42. (നാം നിർദ്ദേശിച്ചു:) 'നിന്റെ കാലുകൊണ്ട് നീ ചവിട്ടുക. ഇതാ! തണുത്ത സ്നാനജലവും കുടിനീരും.'[1042]

وَوَهَبْنَا لَهُۥٓ أَهْلَهُۥ وَمِثْلَهُم مَّعَهُمْ رَحْمَةً مِّنَّا وَذِكْرَىٰ لِأُولِى الْأَلْبَٰبِ ﴿٤٣﴾

43. അദ്ദേഹത്തിന് അദ്ദേഹത്തിന്റെ സ്വന്തക്കാരെയും അവരോടൊപ്പം അവരുടെ അത്ര ആളുകളെയും നാം പ്രദാനം ചെയ്യുകയും ചെയ്തു. നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യവും ബുദ്ധിമാന്മാർക്ക് ഒരു ഉൽബോധനവുമെന്ന നിലയിൽ.

وَخُذْ بِيَدِكَ ضِغْثًا فَاضْرِب بِّهِۦ وَلَا تَحْنَثْ ۗ إِنَّا وَجَدْنَٰهُ صَابِرًا ۚ نِّعْمَ الْعَبْدُ ۖ إِنَّهُۥٓ أَوَّابٌ ﴿٤٤﴾

44. 'നീ ഒരുപിടി പുല്ല് നിന്റെ കയ്യിലെടുക്കുക. എന്നിട്ട് അതുകൊണ്ട് നീ അടിക്കുകയും ശപഥം ലംഘിക്കാതിരിക്കുകയും ചെയ്യുക.'[1043] തീർച്ചയായും അദ്ദേഹത്തെ നാം ക്ഷമാശീലനായി കണ്ടു. വളരെ നല്ല ദാസൻ! തീർച്ചയായും അദ്ദേഹം ഏറെ ഖേദിച്ചു മടങ്ങുന്നവനാകുന്നു.

وَاذْكُرْ عِبَٰدَنَآ إِبْرَٰهِيمَ وَإِسْحَٰقَ وَيَعْقُوبَ أُولِى الْأَيْدِى وَالْأَبْصَٰرِ ﴿٤٥﴾

45. കൈക്കരുത്തും കാഴ്ചപ്പാടുകളും ഉള്ളവരായിരുന്ന നമ്മുടെ ദാസന്മാരായ ഇബ്രാഹീം, ഇസ്ഹാഖ്, യഅ്ഖൂബ് എന്നിവരെയും ഓർക്കുക.

إِنَّآ أَخْلَصْنَٰهُم بِخَالِصَةٍ ذِكْرَى الدَّارِ ﴿٤٦﴾

46. നിഷ്കളങ്കമായ ഒരു വിചാരം കൊണ്ട് നാം അവരെ ഉത്കൃഷ്ടരാക്കിയിരിക്കുന്നു. പരലോകസ്മരണയത്രെ അത്.

وَإِنَّهُمْ عِندَنَا لَمِنَ الْمُصْطَفَيْنَ الْأَخْيَارِ ﴿٤٧﴾

47. തീർച്ചയായും അവർ നമ്മുടെ അടുക്കൽ തെരഞ്ഞെടുക്കപ്പെട്ട ഉത്തമന്മാരിൽ പെട്ടവരാകുന്നു.

---

1041. അയ്യൂബ് നബി(അ) രോഗങ്ങളും കഷ്ടപ്പാടുകളും മൂലം പരീക്ഷിക്കപ്പെട്ടു. അദ്ദേഹം എല്ലാം സഹിക്കുകയും ക്ഷമിക്കുകയും ചെയ്തു. പിശാച് ഈ അവസരം ശരിക്കും ഉപയോഗപ്പെടുത്തി. ഒരു പ്രവാചകന് ഒരിക്കലും രോഗമോ കഷ്ടപ്പാടുകളോ ഉണ്ടാകാൻ പാടില്ലെന്നും, അതിനാൽ അയ്യൂബ് വ്യാജവാദിയാണെന്നും അവൻ ദുർബോധനം നടത്തി. ബന്ധുമിത്രാദികൾ അദ്ദേഹത്തിനെതിരായി തിരിഞ്ഞു. ഇതിനെപററിയാണ് അദ്ദേഹം അല്ലാഹുവോട് സങ്കടമുണർത്തിയത്.

1042. അല്ലാഹു ഒഴുക്കിക്കൊടുത്ത നീരുറവിൽ നിന്ന് കുടിക്കുകയും കുളിക്കുകയും ചെയ്തതോടെ അദ്ദേഹത്തിന് രോഗവിമുക്തി ലഭിക്കുകയും, നവചൈതന്യം കൈവരുകയും ചെയ്തു.

1043. അയ്യൂബ് നബി(അ) രോഗാതുരനായിത്തീർന്നപ്പോൾ അദ്ദേഹത്തിനെതിരായിത്തീർന്ന ഭാര്യ രൂക്ഷമായ ശൈലിയിൽ അദ്ദേഹത്തെ അധിക്ഷേപിക്കുകയും, അല്ലാഹുവെ തള്ളിപ്പറയുകയും ചെയ്തപ്പോൾ അവളെ നൂറ് അടി അടിക്കുമെന്ന് അദ്ദേഹം ശപഥം ചെയ്തിരുന്നുവെന്നും, ആ ശപഥം ലംഘിക്കാതിരിക്കാൻ വേണ്ടി നൂറ് കണക്കിന് പുൽക്കൊടികളടങ്ങുന്ന ഒരു കെട്ട് കൊണ്ട് അവളെ (അവൾ വിശ്വാസത്തിലേക്ക് മടങ്ങിയതിനുശേഷം) ഒരടി അടിക്കുവാൻ അല്ലാഹു നിർദ്ദേശിക്കുകയാണുണ്ടായതെന്നുമാണ് ചില വ്യാഖ്യാതാക്കൾ ഈ വചനത്തിന് വിശദീകരണം നല്കിയിട്ടുള്ളത്.

وَاذْكُرْ إِسْمَاعِيلَ وَالْيَسَعَ وَذَا الْكِفْلِ ۖ وَكُلٌّ مِنَ الْأَخْيَارِ ﴿٤٨﴾

48. ഇസ്മാഈലിനെയും അൽയസഇനെയും ദുൽകിഫ്ലിനെയും ഓർക്കുക. അവരെല്ലാവരും ഉത്തമന്മാരിൽ പെട്ടവരാകുന്നു.

هَٰذَا ذِكْرٌ ۚ وَإِنَّ لِلْمُتَّقِينَ لَحُسْنَ مَآبٍ ﴿٤٩﴾

49. ഇതൊരു ഉൽബോധനമത്രെ. തീർച്ചയായും സൂക്ഷ്മതയുള്ളവർക്ക് മടങ്ങിച്ചെല്ലാൻ ഉത്തമമായ സ്ഥാനമുണ്ട്.

جَنَّاتِ عَدْنٍ مُفَتَّحَةً لَهُمُ الْأَبْوَابُ ﴿٥٠﴾

50. അവർക്ക് വേണ്ടി കവാടങ്ങൾ തുറന്നുവെച്ചിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗ്ഗത്തോപ്പുകൾ.

مُتَّكِئِينَ فِيهَا يَدْعُونَ فِيهَا بِفَاكِهَةٍ كَثِيرَةٍ وَشَرَابٍ ﴿٥١﴾

51. അവർ അവിടെ ചാരി ഇരുന്നു വിശ്രമിച്ചു കൊണ്ട് സമൃദ്ധമായുള്ള ഫലവർഗങ്ങൾക്കും പാനീയത്തിനും ആവശ്യപ്പെട്ടുകൊണ്ടിരിക്കും.

وَعِنْدَهُمْ قَاصِرَاتُ الطَّرْفِ أَتْرَابٌ ﴿٥٢﴾

52. അവരുടെ അടുത്ത് ദൃഷ്ടി നിയന്ത്രിക്കുന്ന[1044] സമവയസ്ക്കരായ സ്ത്രീകളുണ്ടായിരിക്കും.

هَٰذَا مَا تُوعَدُونَ لِيَوْمِ الْحِسَابِ ﴿٥٣﴾

53. ഇതത്രെ വിചാരണയുടെ ദിവസത്തേക്ക് നിങ്ങൾക്ക് വാഗ്ദാനം നൽകപ്പെടുന്നത്.

إِنَّ هَٰذَا لَرِزْقُنَا مَا لَهُ مِنْ نَفَادٍ ﴿٥٤﴾

54. തീർച്ചയായും ഇത് നാം നൽകുന്ന ഉപജീവനമാകുന്നു. അത് തീർന്നു പോകുന്നതല്ല.

هَٰذَا ۚ وَإِنَّ لِلطَّاغِينَ لَشَرَّ مَآبٍ ﴿٥٥﴾

55. ഇതത്രെ (അവരുടെ അവസ്ഥ). തീർച്ചയായും ധിക്കാരികൾക്ക് മടങ്ങിച്ചെല്ലാൻ മോശപ്പെട്ട സ്ഥാനമാണുള്ളത്.

جَهَنَّمَ يَصْلَوْنَهَا فَبِئْسَ الْمِهَادُ ﴿٥٦﴾

56. നരകമത്രെ അത്. അവർ അതിൽ കത്തി എരിയും. അതെത്ര മോശമായ വിശ്രമസ്ഥാനം!

هَٰذَا فَلْيَذُوقُوهُ حَمِيمٌ وَغَسَّاقٌ ﴿٥٧﴾

57. ഇതാണവർക്കുള്ളത്. ആകയാൽ അവർ അത് ആസ്വദിച്ചുകൊള്ളട്ടെ. കൊടുംചൂടുള്ള വെള്ളവും കൊടുംതണുപ്പുള്ള വെള്ളവും.

وَآخَرُ مِنْ شَكْلِهِ أَزْوَاجٌ ﴿٥٨﴾

58. ഇത്തരത്തിൽപ്പെട്ട മററു പല ഇനം ശിക്ഷകളും.

هَٰذَا فَوْجٌ مُقْتَحِمٌ مَعَكُمْ ۖ لَا مَرْحَبًا بِهِمْ ۚ إِنَّهُمْ صَالُو النَّارِ ﴿٥٩﴾

59. (നരകത്തിൽ ആദ്യമെത്തിയവരോട് അല്ലാഹു പറയും:) 'ഇതാ, ഒരു കൂട്ടം നിങ്ങളോടൊപ്പം തള്ളിക്കയറി വരുന്നു' (അപ്പോൾ അവർ പറയും:) 'അവർക്ക് സ്വാഗതമില്ല. തീർച്ചയായും അവർ നരകത്തിൽ കത്തി എരിയുന്നവരത്രെ.'

قَالُوا بَلْ أَنْتُمْ لَا مَرْحَبًا بِكُمْ ۖ أَنْتُمْ قَدَّمْتُمُوهُ لَنَا ۖ فَبِئْسَ
الْقَرَارُ ﴿٦٠﴾

60. അവർ (ആ കടന്നുവരുന്നവർ) പറയും; 'അല്ല, നിങ്ങൾക്ക് തന്നെയാണ് സ്വാഗതമില്ലാത്തത്. നിങ്ങളാണ് ഞങ്ങൾക്കിത് വരുത്തിവെച്ചത്.' അപ്പോൾ വാസസ്ഥലം ചീത്ത തന്നെ.

1044. സ്വന്തം ഇണകളല്ലാത്ത മററാരുടെയും നേരെ ദൃഷ്ടി തിരിക്കാത്ത പതിവ്രതകൾ എന്നർത്ഥം.

قَالُوا رَبَّنَا مَنْ قَدَّمَ لَنَا هَٰذَا فَزِدْهُ عَذَابًا ضِعْفًا فِي النَّارِ ٦١

61. അവര്‍ പറയും: 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങള്‍ക്ക് ഇത് (ശിക്ഷ) വരുത്തിവെച്ചതാരോ അവന്ന് നീ നരകത്തില്‍ ഇരട്ടി ശിക്ഷ വര്‍ദ്ധിപ്പിച്ചുകൊടുക്കേണമേ.

وَقَالُوا مَا لَنَا لَا نَرَىٰ رِجَالًا كُنَّا نَعُدُّهُمْ مِنَ الْأَشْرَارِ ٦٢

62. അവര്‍ പറയും: നമുക്കെന്തു പററി! ദുര്‍ജനങ്ങളില്‍ പെട്ടവരായി നാം ഗണിച്ചിരുന്ന പല ആളുകളെയും നാം കാണുന്നില്ലല്ലോ.[1045]

أَتَّخَذْنَاهُمْ سِخْرِيًّا أَمْ زَاغَتْ عَنْهُمُ الْأَبْصَارُ ٦٣

63. നാം അവരെ (അബദ്ധത്തില്‍) പരിഹാസപാത്രമാക്കിയതാണോ? അതല്ല, അവരെയും വിട്ട് കണ്ണുകള്‍ തെന്നിപ്പോയതാണോ?

إِنَّ ذَٰلِكَ لَحَقٌّ تَخَاصُمُ أَهْلِ النَّارِ ٦٤

64. നരകവാസികള്‍ തമ്മിലുള്ള വഴക്ക്—തീര്‍ച്ചയായും അതൊരു യാഥാര്‍ത്ഥ്യം തന്നെയാണ്.

قُلْ إِنَّمَا أَنَا مُنْذِرٌ ۖ وَمَا مِنْ إِلَٰهٍ إِلَّا اللَّهُ
الْوَاحِدُ الْقَهَّارُ ٦٥

65. (നബിയേ,) പറയുക: ഞാനൊരു മുന്നറിയിപ്പുകാരന്‍ മാത്രമാണ്. ഏകനും സര്‍വ്വാധിപതിയുമായ അല്ലാഹുവല്ലാതെ യാതൊരു ദൈവവുമില്ല.

رَبُّ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا الْعَزِيزُ الْغَفَّارُ ٦٦

66. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്‍റെയും രക്ഷിതാവും പ്രതാപശാലിയും ഏറെ പൊറുക്കുന്നവനുമത്രെ അവന്‍.

قُلْ هُوَ نَبَأٌ عَظِيمٌ ٦٧ أَنْتُمْ عَنْهُ مُعْرِضُونَ ٦٨

67, 68. പറയുക: അത് ഒരു ഗൗരവമുള്ള വര്‍ത്തമാനമാകുന്നു. നിങ്ങള്‍ അത് അവഗണിച്ചു കളയുന്നവരാകുന്നു.

مَا كَانَ لِيَ مِنْ عِلْمٍ بِالْمَلَإِ الْأَعْلَىٰ إِذْ يَخْتَصِمُونَ ٦٩

69. അത്യുന്നത സമൂഹം വിവാദം നടത്തിയിരുന്ന സന്ദര്‍ഭത്തെപ്പററി എനിക്ക് യാതൊരറിവും ഉണ്ടായിരുന്നില്ല.[1046]

إِنْ يُوحَىٰ إِلَيَّ إِلَّا أَنَّمَا أَنَا نَذِيرٌ مُبِينٌ ٧٠

70. ഞാനൊരു സ്പഷ്ടമായ താക്കീതുകാരനായിരിക്കേണ്ടതിന് മാത്രമാണ് എനിക്ക് സന്ദേശം നല്‍കപ്പെടുന്നത്.

إِذْ قَالَ رَبُّكَ لِلْمَلَائِكَةِ إِنِّي خَالِقٌ بَشَرًا مِنْ طِينٍ ٧١

71. നിന്‍റെ രക്ഷിതാവ് മലക്കുകളോട് പറഞ്ഞ സന്ദര്‍ഭം: തീര്‍ച്ചയായും ഞാന്‍ കളിമണ്ണില്‍ നിന്നും ഒരു മനുഷ്യനെ സൃഷ്ടിക്കാന്‍ പോകുകയാണ്.

---

1045. തങ്ങളാണ് സത്യമതത്തില്‍ നിലകൊള്ളുന്നതെന്ന് അവകാശപ്പെടുകയും, യഥാര്‍ത്ഥ വിശ്വാസികളെ മതഭ്രഷ്ടരായി മുദ്രകുത്തുകയും ചെയ്തിരുന്നവര്‍ നരകത്തിലെത്തുമ്പോള്‍ അവര്‍ക്കുണ്ടാകുന്ന അങ്കലാപ്പാണ് അല്ലാഹു ഇവിടെ ചിത്രീകരിക്കുന്നത്. പിഴച്ചവരും നരകാവകാശികളുമായി അവര്‍ മുദ്രയടിച്ചിരുന്നവര്‍ നരകത്തിലെത്തിക്കാണാഞ്ഞ് അവര്‍ കുണ്ഠിതപ്പെടുന്നു. ആ 'പിഴച്ചവര്‍'ക്കാണ് അല്ലാഹു സ്വര്‍ഗ്ഗം നല്‍കാന്‍ പോകുന്നതെന്ന് ആ 'സത്യമത'ത്തിന്‍റെ കുത്തകക്കാര്‍ ഊഹിച്ചിട്ടുപോലുമുണ്ടായിരുന്നില്ല.

1046. 'അത്യുന്നതസമൂഹം' എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് അല്ലാഹുവിങ്കല്‍ സാമീപ്യം നല്‍കപ്പെട്ട മലക്കുകളത്രെ. ഭൂമിയില്‍ മനുഷ്യനെ ഖലീഫയാക്കാനുള്ള അല്ലാഹുവിന്‍റെ തീരുമാനത്തെപററി മലക്കുകള്‍ സംശയമുന്നയിച്ച കാര്യമായിരിക്കാം ഇവിടെ സൂചിപ്പിക്കപ്പെടുന്നത്. നിരക്ഷരനായിരുന്ന മുഹമ്മദ് നബി(സ)ക്ക് ദിവ്യസന്ദേശം വഴിയല്ലാതെ ഇത്തരം അദൃശ്യകാര്യങ്ങളെപററി അറിവ് ലഭിക്കാന്‍ ഒരു സാധ്യതയുമുണ്ടായിരുന്നില്ല.

فَإِذَا سَوَّيْتُهُۥ وَنَفَخْتُ فِيهِ مِن رُّوحِى فَقَعُوا۟ لَهُۥ سَـٰجِدِينَ ﴿٧٢﴾

72. അങ്ങനെ ഞാൻ അവനെ സംവിധാനിക്കുകയും, അവനിൽ എന്റെ ആത്മാവിൽ നിന്ന് ഞാൻ ഊതുകയും ചെയ്താൽ നിങ്ങൾ അവന്ന് പ്രണാമം ചെയ്യുന്നവരായി വീഴണം.

فَسَجَدَ ٱلْمَلَـٰٓئِكَةُ كُلُّهُمْ أَجْمَعُونَ ﴿٧٣﴾
إِلَّآ إِبْلِيسَ ٱسْتَكْبَرَ وَكَانَ مِنَ ٱلْكَـٰفِرِينَ ﴿٧٤﴾

73, 74. അപ്പോൾ മലക്കുകൾ എല്ലാവരും ഒന്നടങ്കം പ്രണാമം ചെയ്തു; ഇബ്ലീസ് ഒഴികെ. അവൻ അഹങ്കരിക്കുകയും സത്യനിഷേധികളുടെ കൂട്ടത്തിലാകുകയും ചെയ്തു.

قَالَ يَـٰٓإِبْلِيسُ مَا مَنَعَكَ أَن تَسْجُدَ لِمَا خَلَقْتُ بِيَدَىَّ ۖ
أَسْتَكْبَرْتَ أَمْ كُنتَ مِنَ ٱلْعَالِينَ ﴿٧٥﴾

75. അവൻ (അല്ലാഹു) പറഞ്ഞു: ഇബ്ലീസേ, എന്റെ കൈകൊണ്ട് ഞാൻ സൃഷ്ടിച്ചുണ്ടാക്കിയതിനെ നീ പ്രണമിക്കുന്നതിന് നിനക്കെന്ത് തടസ്സമാണുണ്ടായത്? നീ അഹങ്കരിച്ചിരിക്കയാണോ, അതല്ല നീ പൊങ്ങച്ചക്കാരുടെ കൂട്ടത്തിൽ പെട്ടിരിക്കയാണോ?

قَالَ أَنَا۠ خَيْرٌ مِّنْهُ ۖ خَلَقْتَنِى مِن نَّارٍ وَخَلَقْتَهُۥ
مِن طِينٍ ﴿٧٦﴾

76. അവൻ (ഇബ്ലീസ്) പറഞ്ഞു: ഞാൻ അവനെ (മനുഷ്യനെ)ക്കാൾ ഉത്തമനാകുന്നു. എന്നെ നീ അഗ്നിയിൽ നിന്ന് സൃഷ്ടിച്ചു. അവനെ നീ കളിമണ്ണിൽ നിന്നും സൃഷ്ടിച്ചു.

قَالَ فَٱخْرُجْ مِنْهَا فَإِنَّكَ رَجِيمٌ ﴿٧٧﴾

77. അവൻ (അല്ലാഹു) പറഞ്ഞു: എന്നാൽ നീ ഇവിടെനിന്ന് പുറത്തുപോകണം. തീർച്ചയായും നീ ആട്ടിയകററപ്പെട്ടവനാകുന്നു.

وَإِنَّ عَلَيْكَ لَعْنَتِىٓ إِلَىٰ يَوْمِ ٱلدِّينِ ﴿٧٨﴾

78. തീർച്ചയായും ന്യായവിധിയുടെ നാൾ വരെയും നിന്റെമേൽ എന്റെ ശാപം ഉണ്ടായിരിക്കുന്നതാണ്.

قَالَ رَبِّ فَأَنظِرْنِىٓ إِلَىٰ يَوْمِ يُبْعَثُونَ ﴿٧٩﴾

79. അവൻ (ഇബ്ലീസ്) പറഞ്ഞു: എന്റെ രക്ഷിതാവേ, എന്നാൽ അവർ ഉയിർത്തെഴുന്നേല്പിക്കപ്പെടുന്ന ദിവസം വരെ നീ എനിക്ക് അവധി അനുവദിച്ചുതരേണമേ.

قَالَ فَإِنَّكَ مِنَ ٱلْمُنظَرِينَ ﴿٨٠﴾
إِلَىٰ يَوْمِ ٱلْوَقْتِ ٱلْمَعْلُومِ ﴿٨١﴾

80, 81. അവൻ (അല്ലാഹു) പറഞ്ഞു: എന്നാൽ നീ അവധി അനുവദിക്കപ്പെട്ടവരുടെ കൂട്ടത്തിൽ തന്നെയാകുന്നു. നിശ്ചിതമായ ആ സമയം സമാഗതമാകുന്ന ദിവസം വരെ.

قَالَ فَبِعِزَّتِكَ لَأُغْوِيَنَّهُمْ أَجْمَعِينَ ﴿٨٢﴾
إِلَّا عِبَادَكَ مِنْهُمُ ٱلْمُخْلَصِينَ ﴿٨٣﴾

82, 83. അവൻ (ഇബ്ലീസ്) പറഞ്ഞു: നിന്റെ പ്രതാപമാണ സത്യം; അവരെ മുഴുവൻ ഞാൻ വഴി തെററിക്കുക തന്നെ ചെയ്യും. അവരിൽ നിന്റെ നിഷ്കളങ്കരായ ദാസന്മാരൊഴികെ.

قَالَ فَٱلْحَقُّ وَٱلْحَقَّ أَقُولُ ﴿٨٤﴾
لَأَمْلَأَنَّ جَهَنَّمَ مِنكَ وَمِمَّن تَبِعَكَ مِنْهُمْ أَجْمَعِينَ ﴿٨٥﴾

84, 85. അവൻ (അല്ലാഹു) പറഞ്ഞു: അപ്പോൾ സത്യം ഇതത്രെ — സത്യമേ ഞാൻ പറയുകയുള്ളൂ— നിന്നെയും അവരിൽ നിന്ന് നിന്നെ പിന്തുടർന്ന മുഴുവൻ പേരെയും കൊണ്ട് ഞാൻ നരകം നിറയ്ക്കുക തന്നെ ചെയ്യും.

قُلْ مَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ وَمَا أَنَا مِنَ الْمُتَكَلِّفِينَ ﴿٨٦﴾

86. (നബിയേ,) പറയുക: ഇതിന്റെ പേരിൽ നിങ്ങളോട് ഞാൻ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. ഞാൻ കൃത്രിമം കെട്ടിച്ചമയ്ക്കുന്നവരുടെ കൂട്ടത്തിലുമല്ല.

إِنْ هُوَ إِلَّا ذِكْرٌ لِلْعَالَمِينَ ﴿٨٧﴾
وَلَتَعْلَمُنَّ نَبَأَهُ بَعْدَ حِينٍ ﴿٨٨﴾

87, 88. ഇത് ലോകർക്കുള്ള ഒരു ഉൽബോധനം മാത്രമാകുന്നു. ഒരു കാലയളവിനുശേഷം ഇതിലെ വൃത്താന്തം നിങ്ങൾക്ക് മനസ്സിലാവുക തന്നെ ചെയ്യും.




## അദ്ധ്യായം - 39

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

تَنْزِيلُ الْكِتَابِ مِنَ اللَّهِ الْعَزِيزِ الْحَكِيمِ ﴿١﴾

1. ഈ ഗ്രന്ഥത്തിന്റെ അവതരണം പ്രതാപിയും യുക്തിമാനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു.

إِنَّا أَنْزَلْنَا إِلَيْكَ الْكِتَابَ بِالْحَقِّ فَاعْبُدِ اللَّهَ
مُخْلِصًا لَهُ الدِّينَ ﴿٢﴾

2. തീർച്ചയായും നിനക്ക് നാം ഈ ഗ്രന്ഥം അവതരിപ്പിച്ചുതന്നത് സത്യപ്രകാരമാകുന്നു. അതിനാൽ കീഴ്‌വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനെ നീ ആരാധിക്കുക.

أَلَا لِلَّهِ الدِّينُ الْخَالِصُ ۚ وَالَّذِينَ اتَّخَذُوا مِنْ دُونِهِ أَوْلِيَاءَ
مَا نَعْبُدُهُمْ إِلَّا لِيُقَرِّبُونَا إِلَى اللَّهِ زُلْفَىٰ إِنَّ اللَّهَ يَحْكُمُ
بَيْنَهُمْ فِي مَا هُمْ فِيهِ يَخْتَلِفُونَ ۗ إِنَّ اللَّهَ لَا يَهْدِي مَنْ
هُوَ كَاذِبٌ كَفَّارٌ ﴿٣﴾

3. അറിയുക: അല്ലാഹുവിന് മാത്രം അവകാശപ്പെട്ടതാകുന്നു നിഷ്കളങ്കമായ കീഴ്‌വണക്കം. അവന്നു പുറമെ രക്ഷാധികാരികളെ സ്വീകരിച്ചവർ (പറയുന്നു:) 'അല്ലാഹുവിങ്കലേക്ക് ഞങ്ങൾക്ക് കൂടുതൽ അടുപ്പമുണ്ടാക്കിത്തരാൻ വേണ്ടി മാത്രമാകുന്നു ഞങ്ങൾ അവരെ ആരാധിക്കുന്നത്.' അവർ ഏതൊരു കാര്യത്തിൽ ഭിന്നത പുലർത്തുന്നുവോ അതിൽ അല്ലാഹു അവർക്കിടയിൽ വിധി കല്പിക്കുക തന്നെ ചെയ്യും. നുണയനും നന്ദികെട്ടവനുമായിട്ടുള്ളവനാരോ അവനെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച.

لَوْ أَرَادَ اللَّهُ أَنْ يَتَّخِذَ وَلَدًا لَاصْطَفَىٰ مِمَّا يَخْلُقُ مَا يَشَاءُ

4. ഒരു സന്താനത്തെ സ്വീകരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ സൃഷ്ടിക്കുന്നതിൽ നിന്ന് അവൻ ഇഷ്ടപ്പെടുന്നത്

* സത്യനിഷേധികൾ കൂട്ടംകൂട്ടമായി നരകത്തിലേക്കും, ധർമ്മനിഷ്ഠയുള്ളവർ കൂട്ടംകൂട്ടമായി സ്വർഗ്ഗത്തിലേക്കും നയിക്കപ്പെടുന്നതിനെപറ്റി 71, 73 വചനങ്ങളിലുള്ള പരാമർശമാണ് 'കൂട്ടങ്ങൾ' എന്ന പേരിന് നിദാനം.

അവൻ തെരഞ്ഞെടുക്കുമായിരുന്നു. അവൻ എത്ര പരിശുദ്ധൻ! ഏകനും സർവ്വാധിപതിയുമായ അല്ലാഹുവത്രെ അവൻ.

سُبْحٰنَهٗ ؕ هُوَ اللّٰهُ الْوَاحِدُ الْقَهَّارُ ﴿٤﴾

5. ആകാശങ്ങളും ഭൂമിയും അവൻ യാഥാർത്ഥ്യപൂർവം സൃഷ്ടിച്ചിരിക്കുന്നു. രാത്രിയെ കൊണ്ട് അവൻ പകലിന്മേൽ ചുററിപ്പൊതിയുന്നു. പകലിനെകൊണ്ട് അവൻ രാത്രിമേലും ചുററിപ്പൊതിയുന്നു. സൂര്യനെയും ചന്ദ്രനെയും അവൻ നിയന്ത്രണവിധേയമാക്കുകയും ചെയ്തിരിക്കുന്നു. എല്ലാം നിശ്ചിതമായ പരിധിവരെ സഞ്ചരിക്കുന്നു. അറിയുക: അവനത്രെ പ്രതാപിയും ഏറെ പൊറുക്കുന്നവനും.

خَلَقَ السَّمٰوٰتِ وَالْاَرْضَ بِالْحَقِّ ۚ يُكَوِّرُ الَّيْلَ عَلَى النَّهَارِ
وَيُكَوِّرُ النَّهَارَ عَلَى الَّيْلِ وَسَخَّرَ الشَّمْسَ وَالْقَمَرَ ؕ كُلٌّ يَّجْرِىْ
لِاَجَلٍ مُّسَمًّى ؕ اَلَا هُوَ الْعَزِيْزُ الْغَفَّارُ ﴿٥﴾

6. ഒരൊററ അസ്തിത്വത്തിൽ നിന്ന് അവൻ നിങ്ങളെ സൃഷ്ടിച്ചു. പിന്നീട് അതിൽ നിന്ന് അതിൻെറ ഇണയെയും അവൻ ഉണ്ടാക്കി. കന്നുകാലികളിൽ നിന്ന് എട്ടുജോടികളെയും അവൻ നിങ്ങൾക്ക് ഇറക്കിത്തന്നു. നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ നിങ്ങളെ അവൻ സൃഷ്ടിക്കുന്നു. മൂന്നുതരം അന്ധകാരങ്ങൾക്കുള്ളിൽ[1047] സൃഷ്ടിയുടെ ഒരു ഘട്ടത്തിനുശേഷം മറെറാരു ഘട്ടമായിക്കൊണ്ട്. അങ്ങനെയുള്ളവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവനാണ് ആധിപത്യം. അവനല്ലാതെ യതൊരു ദൈവവുമില്ല. എന്നിരിക്കെ നിങ്ങൾ എങ്ങനെയാണ് (സത്യത്തിൽ നിന്ന്) തെററിക്കപ്പെടുന്നത്?

خَلَقَكُمْ مِّنْ نَّفْسٍ وَّاحِدَةٍ ثُمَّ جَعَلَ مِنْهَا زَوْجَهَا وَاَنْزَلَ لَكُمْ
مِّنَ الْاَنْعَامِ ثَمٰنِيَةَ اَزْوَاجٍ ؕ يَخْلُقُكُمْ فِىْ بُطُوْنِ اُمَّهٰتِكُمْ خَلْقًا مِّنْۢ
بَعْدِ خَلْقٍ فِىْ ظُلُمٰتٍ ثَلٰثٍ ؕ ذٰلِكُمُ اللّٰهُ رَبُّكُمْ لَهُ الْمُلْكُ ؕ لَاۤ اِلٰهَ اِلَّا
هُوَ ۚ فَاَنّٰى تُصْرَفُوْنَ ﴿٦﴾

7. നിങ്ങൾ നന്ദികേട് കാണിക്കുകയാണെങ്കിൽ തീർച്ചയായും അല്ലാഹു നിങ്ങളുടെ ആശ്രയത്തിൽ നിന്ന് മുക്തനാകുന്നു. തൻെറ ദാസന്മാർ നന്ദികേട് കാണിക്കുന്നത് അവൻ തൃപ്തിപ്പെടുകയില്ല. നിങ്ങൾ നന്ദി കാണിക്കുന്നപക്ഷം നിങ്ങളോട് അത് വഴി അവൻ സംതൃപ്തനായിരിക്കുന്നതാണ്. പാപഭാരം വഹിക്കുന്ന യാതൊരാളും മറെറാരാളുടെ ഭാരം വഹിക്കുകയില്ല. പിന്നീട് നിങ്ങളുടെ രക്ഷിതാവിങ്കലേക്കാകുന്നു നിങ്ങളുടെ മടക്കം. നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പററി അപ്പോൾ അവൻ നിങ്ങളെ വിവരം അറിയിക്കുന്നതാണ്. തീർച്ചയായും അവൻ ഹൃദയങ്ങളിലുള്ളതിനെപ്പററി അറിവുള്ളവനാകുന്നു.

اِنْ تَكْفُرُوْا فَاِنَّ اللّٰهَ غَنِىٌّ عَنْكُمْ ۟ وَلَا يَرْضٰى لِعِبَادِهِ الْكُفْرَ ۚ
وَاِنْ تَشْكُرُوْا يَرْضَهُ لَكُمْ ؕ وَلَا تَزِرُ وَازِرَةٌ وِّزْرَ اُخْرٰى ؕ ثُمَّ اِلٰى
رَبِّكُمْ مَّرْجِعُكُمْ فَيُنَبِّئُكُمْ بِمَا كُنْتُمْ تَعْمَلُوْنَ ؕ اِنَّهٗ
عَلِيْمٌۢ بِذَاتِ الصُّدُوْرِ ﴿٧﴾

8. മനുഷ്യന് വല്ല വിഷമവും ബാധിച്ചാൽ അവൻ തൻെറ രക്ഷിതാവിങ്കലേക്ക് താഴ്മയോ

وَاِذَا مَسَّ الْاِنْسَانَ ضُرٌّ دَعَا رَبَّهٗ مُنِيْبًا اِلَيْهِ ثُمَّ اِذَا خَوَّلَهٗ

1047. ഉദരം, ഗർഭാശയം, ഗർഭാശയത്തിനകത്തുള്ള ഒരു നേർത്ത ആവരണം — ഇവ മൂന്നുംകൂടി ഗർഭസ്ഥശിശുവെ ഇരുട്ടുകളുടെ തടവറയിലാക്കിയിരിക്കുന്നു.

نِعْمَةً مِّنْهُ نَسِيَ مَا كَانَ يَدْعُوٓا۟ إِلَيْهِ مِن قَبْلُ وَجَعَلَ لِلَّهِ
أَندَادًا لِّيُضِلَّ عَن سَبِيلِهِۦ ۚ قُلْ تَمَتَّعْ بِكُفْرِكَ قَلِيلًا ۖ
إِنَّكَ مِنْ أَصْحَـٰبِ ٱلنَّارِ ٨

ടെ മടങ്ങിക്കൊണ്ട് പ്രാർത്ഥിക്കും. എന്നിട്ട് തൻെറ പക്കൽ നിന്നുള്ള വല്ല അനുഗ്രഹവും അല്ലാഹു അവന്ന് പ്രദാനം ചെയ്താൽ ഏതൊന്നിനായി മുമ്പ് അവൻ പ്രാർത്ഥിച്ചിരുന്നുവോ അതവൻ മറന്നു പോകുന്നു. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ നിന്ന് വഴിതെററിച്ചുകളയുവാൻ വേണ്ടി അവന്ന് സമന്മാരെ സ്ഥാപിക്കുകയും ചെയ്യുന്നു. (നബിയേ) പറയുക: നീ അല്പകാലം നിൻെറ ഈ സത്യനിഷേധവുംകൊണ്ട് സുഖിച്ചുകൊള്ളുക. തീർച്ചയായും നീ നരകാവകാശികളുടെ കൂട്ടത്തിലാകുന്നു.

أَمَّنْ هُوَ قَـٰنِتٌ ءَانَآءَ ٱلَّيْلِ سَاجِدًا وَقَآئِمًا يَحْذَرُ ٱلْـَٔاخِرَةَ
وَيَرْجُوا۟ رَحْمَةَ رَبِّهِۦ ۗ قُلْ هَلْ يَسْتَوِى ٱلَّذِينَ يَعْلَمُونَ
وَٱلَّذِينَ لَا يَعْلَمُونَ ۗ إِنَّمَا يَتَذَكَّرُ أُو۟لُوا۟ ٱلْأَلْبَـٰبِ ٩

9. അതല്ല, പരലോകത്തെപ്പററി ജാഗ്രത പുലർത്തുകയും, തൻെറ രക്ഷിതാവിൻെറ കാരുണ്യം ആശിക്കുകയും ചെയ്തുകൊണ്ട് സാഷ്ടാംഗം ചെയ്തും, നിന്നു പ്രാർത്ഥിച്ചും രാത്രിസമയങ്ങളിൽ കീഴ്‌വണക്കം ചെയ്യുന്നവനോ (അതല്ല സത്യനിഷേധിയോ ഉത്തമൻ?) പറയുക: അറിവുള്ളവരും അറിവില്ലാത്തവരും സമമാകുമോ? ബുദ്ധിമാന്മാർ മാത്രമേ ആലോചിച്ചു മനസ്സിലാക്കുകയുള്ളൂ.

قُلْ يَـٰعِبَادِ ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ رَبَّكُمْ ۚ لِلَّذِينَ أَحْسَنُوا۟
فِى هَـٰذِهِ ٱلدُّنْيَا حَسَنَةٌ ۗ وَأَرْضُ ٱللَّهِ وَٰسِعَةٌ ۗ إِنَّمَا يُوَفَّى
ٱلصَّـٰبِرُونَ أَجْرَهُم بِغَيْرِ حِسَابٍ ١٠

10. പറയുക: 'വിശ്വസിച്ചവരായ എൻെറ ദാസന്മാരേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുക. ഈ ഐഹികജീവിതത്തിൽ നന്മ പ്രവർത്തിച്ചവർക്കാണ് സൽഫലമുള്ളത്. അല്ലാഹുവിൻെറ ഭൂമിയാകട്ടെ വിശാലമാകുന്നു. ക്ഷമാശീലർക്കു തന്നെയാകുന്നു തങ്ങളുടെ പ്രതിഫലം കണക്കുനോക്കാതെ നിറവേററി കൊടുക്കപ്പെടുന്നത്.'

قُلْ إِنِّىٓ أُمِرْتُ أَنْ أَعْبُدَ ٱللَّهَ مُخْلِصًا لَّهُ ٱلدِّينَ ١١

11. പറയുക: 'കീഴ്‌വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനെ ആരാധിക്കുവാനാണ് ഞാൻ കല്പിക്കപ്പെട്ടിട്ടുള്ളത്.'

وَأُمِرْتُ لِأَنْ أَكُونَ أَوَّلَ ٱلْمُسْلِمِينَ ١٢

12. 'ഞാൻ കീഴ്പ്പെടുന്നവരിൽ ഒന്നാമനായിരിക്കേണമെന്നും എനിക്ക് കല്പന നല്കപ്പെട്ടിരിക്കുന്നു.'

قُلْ إِنِّىٓ أَخَافُ إِنْ عَصَيْتُ رَبِّى عَذَابَ يَوْمٍ عَظِيمٍ ١٣

13. പറയുക: 'ഞാൻ എൻെറ രക്ഷിതാവിനെ ധിക്കരിക്കുന്നപക്ഷം ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തീർച്ചയായും ഞാൻ പേടിക്കുന്നു.

قُلِ ٱللَّهَ أَعْبُدُ مُخْلِصًا لَّهُۥ دِينِى ١٤

14. പറയുക: 'അല്ലാഹുവെയാണ് ഞാൻ ആരാധിക്കുന്നത്; എൻെറ കീഴ്‌വണക്കം അവന്ന് നിഷ്കളങ്കമാക്കിക്കൊണ്ട്.'

فَاعْبُدُوا مَا شِئْتُمْ مِنْ دُونِهِ ۗ قُلْ إِنَّ الْخَاسِرِينَ الَّذِينَ
خَسِرُوا أَنْفُسَهُمْ وَأَهْلِيهِمْ يَوْمَ الْقِيَامَةِ ۗ أَلَا ذَٰلِكَ
هُوَ الْخُسْرَانُ الْمُبِينُ ﴿١٥﴾

15. 'എന്നാൽ നിങ്ങൾ അവന്നുപുറമെ നിങ്ങളുദ്ദേശിച്ചതിന് ആരാധന ചെയ്തുകൊള്ളുക.' പറയുക: 'ഉയിർത്തെഴുന്നേല്പിൻെറ നാളിൽ സ്വദേഹങ്ങൾക്കും തങ്ങളുടെ ആളുകൾക്കും നഷ്ടം വരുത്തിവെച്ചതാരോ അവരത്രെ തീർച്ചയായും നഷ്ടക്കാർ. അതു തന്നെയാണ് വ്യക്തമായ നഷ്ടം.'

لَهُمْ مِنْ فَوْقِهِمْ ظُلَلٌ مِنَ النَّارِ وَمِنْ تَحْتِهِمْ ظُلَلٌ ۚ ذَٰلِكَ يُخَوِّفُ
اللَّهُ بِهِ عِبَادَهُ ۚ يَا عِبَادِ فَاتَّقُونِ ﴿١٦﴾

16. അവർക്ക് അവരുടെ മുകൾഭാഗത്ത് തീയിൻെറ തട്ടുകളുണ്ട്. അവരുടെ കീഴ്ഭാഗത്തുമുണ്ട് തട്ടുകൾ. അതിനെപ്പററിയാകുന്നു അല്ലാഹു തൻെറ ദാസന്മാരെ ഭയപ്പെടുത്തുന്നത്. ആകയാൽ എൻെറ ദാസന്മാരേ, നിങ്ങൾ എന്നെ സൂക്ഷിക്കുവിൻ.

وَالَّذِينَ اجْتَنَبُوا الطَّاغُوتَ أَنْ يَعْبُدُوهَا وَأَنَابُوا إِلَى اللَّهِ
لَهُمُ الْبُشْرَىٰ ۚ فَبَشِّرْ عِبَادِ ﴿١٧﴾

17. ദുർമൂർത്തിയെ — അതിനെ ആരാധിക്കുന്നത് — വർജ്ജിക്കുകയും, അല്ലാഹുവിലേക്ക് വിനയത്തോടെ മടങ്ങുകയും ചെയ്തവരാരോ അവർക്കാണ് സന്തോഷവാർത്ത. അതിനാൽ എൻെറ ദാസന്മാർക്ക് നീ സന്തോഷവാർത്ത അറിയിക്കുക.

الَّذِينَ يَسْتَمِعُونَ الْقَوْلَ فَيَتَّبِعُونَ أَحْسَنَهُ ۚ أُولَٰئِكَ الَّذِينَ
هَدَاهُمُ اللَّهُ ۖ وَأُولَٰئِكَ هُمْ أُولُو الْأَلْبَابِ ﴿١٨﴾

18. അതായത് വാക്ക് ശ്രദ്ധിച്ചുകേൾക്കുകയും അതിൽ ഏററവും നല്ലത് പിൻപററുകയും ചെയ്യുന്നവർക്ക്. അക്കൂട്ടർക്കാകുന്നു അല്ലാഹു മാർഗദർശനം നല്കിയിട്ടുള്ളത്. അവർ തന്നെയാകുന്നു ബുദ്ധിമാന്മാർ.

أَفَمَنْ حَقَّ عَلَيْهِ كَلِمَةُ الْعَذَابِ أَفَأَنْتَ تُنْقِذُ مَنْ
فِي النَّارِ ﴿١٩﴾

19. അപ്പോൾ വല്ലവൻെറ കാര്യത്തിലും ശിക്ഷയുടെ വചനം സ്ഥിരപ്പെട്ടുകഴിഞ്ഞിട്ടുണ്ടെങ്കിലും (അവനെ നിനക്ക് സഹായിക്കാനാകുമോ?) അപ്പോൾ നരകത്തിലുള്ളവനെ നിനക്ക് രക്ഷപ്പെടുത്താനാകുമോ?[1048]

لَٰكِنِ الَّذِينَ اتَّقَوْا رَبَّهُمْ لَهُمْ غُرَفٌ مِنْ فَوْقِهَا غُرَفٌ مَبْنِيَّةٌ تَجْرِي
مِنْ تَحْتِهَا الْأَنْهَارُ ۖ وَعْدَ اللَّهِ ۖ لَا يُخْلِفُ اللَّهُ الْمِيعَادَ ﴿٢٠﴾

20. പക്ഷെ, തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചു ജീവിച്ചവരാരോ അവർക്കാണ് മേൽക്കുമേൽ തട്ടുകളായി നിർമ്മിക്കപ്പെട്ടിട്ടുള്ള മണിമേടകളുള്ളത്. അവയുടെ താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്നു. അല്ലാഹുവിൻെറ വാഗ്ദാനമത്രെ അത്. അല്ലാഹു വാഗ്ദാനം ലംഘിക്കുകയില്ല.

أَلَمْ تَرَ أَنَّ اللَّهَ أَنْزَلَ مِنَ السَّمَاءِ مَاءً فَسَلَكَهُ يَنَابِيعَ فِي الْأَرْضِ

21. നീ കണ്ടില്ലേ, അല്ലാഹു ആകാശത്തുനിന്ന് വെള്ളം ചൊരിഞ്ഞു. എന്നിട്ട് ഭൂമിയിലെ ഉറവിട

---

1048. ഓരോരുത്തരും സ്വയം തെരഞ്ഞെടുക്കുന്ന വിശ്വാസാചാരങ്ങളാണ് അവരുടെ ഭാഗധേയം നിർണ്ണയിക്കുന്നത്. ദൈവനിഷേധത്തിൻെറയും അധർമ്മത്തിൻെറയും മാർഗം തെരഞ്ഞെടുത്തവന് വിധിക്കപ്പെട്ടതാണ് അല്ലാഹുവിൻെറ ശിക്ഷ. അതിൽ നിന്ന് അവനെ രക്ഷിക്കാൻ പ്രവാചകൻ ഉൾപ്പെടെ ആർക്കും സാദ്ധ്യമല്ല.

ثُمَّ يُخْرِجُ بِهِۦ زَرْعًا مُّخْتَلِفًا أَلْوَٰنُهُۥ ثُمَّ يَهِيجُ فَتَرَىٰهُ مُصْفَرًّا ثُمَّ يَجْعَلُهُۥ
حُطَٰمًا ۚ إِنَّ فِى ذَٰلِكَ لَذِكْرَىٰ لِأُو۟لِى ٱلْأَلْبَٰبِ ٢١

ങ്ങളിൽ അതവൻ പ്രവേശിപ്പിച്ചു. അനന്തരം അതു മൂഖേന വ്യത്യസ്തവർണ്ണങ്ങളിലുള്ള വിള അവൻ ഉല്പാദിപ്പിക്കുന്നു. പിന്നെ അത് ഉണങ്ങിപ്പോകുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീട് അവൻ അതിനെ വൈക്കോൽ തുരുമ്പാക്കുന്നു. തീർച്ചയായും അതിൽ ബുദ്ധിമാന്മാർക്ക് ഒരു ഗുണപാഠമുണ്ട്.

أَفَمَن شَرَحَ ٱللَّهُ صَدْرَهُۥ لِلْإِسْلَٰمِ فَهُوَ عَلَىٰ نُورٍ مِّن رَّبِّهِۦ ۚ فَوَيْلٌ
لِّلْقَٰسِيَةِ قُلُوبُهُم مِّن ذِكْرِ ٱللَّهِ ۚ أُو۟لَٰٓئِكَ فِى ضَلَٰلٍ مُّبِينٍ ٢٢

22. അപ്പോൾ ഏതൊരാളുടെ ഹൃദയത്തിന് ഇസ്ലാം സ്വീകരിക്കാൻ അല്ലാഹു വിശാലത നൽകുകയും, അങ്ങനെ അവൻ തന്റെ രക്ഷിതാവിങ്കൽ നിന്നുള്ള പ്രകാശത്തിലായിരിക്കുകയും ചെയ്യുവോ (അവൻ ഹൃദയം കടുത്തുപോയവനെപ്പോലെയാണോ?) എന്നാൽ അല്ലാഹുവിന്റെ സ്മരണയിൽ നിന്ന് അകന്ന് ഹൃദയങ്ങൾ കടുത്തുപോയവർക്കാകുന്നു നാശം. അത്തരക്കാർ വ്യക്തമായ ദുർമാർഗത്തിലത്രെ.

ٱللَّهُ نَزَّلَ أَحْسَنَ ٱلْحَدِيثِ كِتَٰبًا مُّتَشَٰبِهًا مَّثَانِىَ تَقْشَعِرُّ مِنْهُ
جُلُودُ ٱلَّذِينَ يَخْشَوْنَ رَبَّهُمْ ثُمَّ تَلِينُ جُلُودُهُمْ وَقُلُوبُهُمْ
إِلَىٰ ذِكْرِ ٱللَّهِ ۚ ذَٰلِكَ هُدَى ٱللَّهِ يَهْدِى بِهِۦ مَن يَشَآءُ ۚ وَمَن
يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ٢٣

23. അല്ലാഹുവാണ് ഏററവും ഉത്തമമായ വർത്തമാനം അവതരിപ്പിച്ചിരിക്കുന്നത്. അഥവാ വചനങ്ങൾക്ക് പരസ്പരം സാമ്യമുള്ളതും ആവർത്തിക്കപ്പെടുന്ന വചനങ്ങളുള്ളതുമായ ഒരു ഗ്രന്ഥം. തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ ചർമ്മങ്ങൾ അതുനിമിത്തം രോമാഞ്ചമണിയുന്നു. പിന്നീട് അവരുടെ ചർമ്മങ്ങളും ഹൃദയങ്ങളും അല്ലാഹുവെ അനുസ്മരിക്കുന്നതിനായി വിനീതമാകുകയും ചെയ്യുന്നു. അതത്രെ അല്ലാഹുവിന്റെ മാർഗദർശനം. അതു മുഖേന താൻ ഉദ്ദേശിക്കുന്നവരെ അവൻ നേർവഴിയിലാക്കുന്നു. വല്ലവനെയും അല്ലാഹു പിഴവിലാക്കുന്നപക്ഷം അവന് വഴി കാട്ടാൻ ആരും തന്നെയില്ല.

أَفَمَن يَتَّقِى بِوَجْهِهِۦ سُوٓءَ ٱلْعَذَابِ يَوْمَ ٱلْقِيَٰمَةِ ۚ وَقِيلَ
لِلظَّٰلِمِينَ ذُوقُوا۟ مَا كُنتُمْ تَكْسِبُونَ ٢٤

24. എന്നാൽ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ കടുത്ത ശിക്ഷയെ സ്വന്തം മുഖം കൊണ്ട് തടുക്കേണ്ടി വരുന്ന ഒരാൾ (അന്ന് നിർഭയനായിരിക്കുന്നവനെപോലെ ആകുമോ?) 'നിങ്ങൾ സമ്പാദിച്ചുകൊണ്ടിരുന്നത്, നിങ്ങൾ ആസ്വദിച്ചു കൊള്ളുക' എന്ന് അക്രമികളോട് പറയപ്പെടുകയും ചെയ്യും.

كَذَّبَ ٱلَّذِينَ مِن قَبْلِهِمْ فَأَتَىٰهُمُ ٱلْعَذَابُ
مِنْ حَيْثُ لَا يَشْعُرُونَ ٢٥

25. അവർക്ക് മുമ്പുള്ളവരും സത്യത്തെ നിഷേധിച്ചു കളഞ്ഞു. അപ്പോൾ അവർ അറിയാത്ത ഭാഗത്തുകൂടി അവർക്ക് ശിക്ഷ വന്നെത്തി.

26. അങ്ങനെ ഐഹികജീവിതത്തിൽ അല്ലാഹു അവർക്ക് അപമാനം ആസ്വദിപ്പിച്ചു. പരലോകശിക്ഷ തന്നെയാകുന്നു ഏററവും ഗുരുതരമായത്. അവർ അത് മനസ്സിലാക്കിയിരുന്നെങ്കിൽ!

فَأَذَاقَهُمُ اللَّهُ الْخِزْيَ فِي الْحَيَاةِ الدُّنْيَا ۖ وَلَعَذَابُ الْآخِرَةِ
أَكْبَرُ ۚ لَوْ كَانُوا يَعْلَمُونَ ﴿٢٦﴾

27. തീർച്ചയായും ഈ ഖുർആനിൽ ജനങ്ങൾക്ക് വേണ്ടി നാം എല്ലാവിധത്തിലുമുള്ള ഉപമകൾ വിവരിച്ചിട്ടുണ്ട്; അവർ ആലോചിച്ചു മനസ്സിലാക്കുവാൻ വേണ്ടി.

وَلَقَدْ ضَرَبْنَا لِلنَّاسِ فِي هَٰذَا الْقُرْآنِ مِن كُلِّ مَثَلٍ
لَّعَلَّهُمْ يَتَذَكَّرُونَ ﴿٢٧﴾

28. അതെ, ഒട്ടും വക്രതയുള്ളതല്ലാത്ത, അറബിഭാഷയിലുള്ള ഒരു ഖുർആൻ, അവർ സൂക്ഷ്മത പാലിക്കുവാൻ വേണ്ടി.

قُرْآنًا عَرَبِيًّا غَيْرَ ذِي عِوَجٍ لَّعَلَّهُمْ يَتَّقُونَ ﴿٢٨﴾

29. അല്ലാഹു ഇതാ ഒരു മനുഷ്യനെ ഉപമയായി എടുത്തുകാണിച്ചിരിക്കുന്നു. പരസ്പരം വഴക്കടിക്കുന്ന ഏതാനും പങ്കുകാരാണ് അവൻെറ യജമാനന്മാർ. ഒരു യജമാനന് മാത്രം കീഴ്പെടേണ്ടവനായ മറെറാരാളെയും (ഉപമയായി എടുത്തുകാണിച്ചിരിക്കുന്നു.) ഉപമയിൽ ഇവർ രണ്ടുപേരും ഒരുപോലെയാകുമോ? അല്ലാഹുവിന് സ്തുതി. പക്ഷെ അവരിൽ അധികപേരും അറിയുന്നില്ല.[1049]

ضَرَبَ اللَّهُ مَثَلًا رَّجُلًا فِيهِ شُرَكَاءُ مُتَشَاكِسُونَ وَرَجُلًا
سَلَمًا لِّرَجُلٍ هَلْ يَسْتَوِيَانِ مَثَلًا ۚ الْحَمْدُ لِلَّهِ ۚ بَلْ أَكْثَرُهُمْ
لَا يَعْلَمُونَ ﴿٢٩﴾

30. തീർച്ചയായും നീ മരിക്കുന്നവനാകുന്നു. അവരും മരിക്കുന്നവരാകുന്നു.

إِنَّكَ مَيِّتٌ وَإِنَّهُم مَّيِّتُونَ ﴿٣٠﴾

31. പിന്നീട് നിങ്ങൾ ഉയിർത്തെഴുന്നേല്പിൻെറ നാളിൽ നിങ്ങളുടെ രക്ഷിതാവിൻെറ അടുക്കൽവെച്ച് വഴക്കുകൂടുന്നതാണ്.

ثُمَّ إِنَّكُمْ يَوْمَ الْقِيَامَةِ عِندَ رَبِّكُمْ تَخْتَصِمُونَ ﴿٣١﴾

ഭാഗം 24

32. അപ്പോൾ അല്ലാഹുവിൻെറ പേരിൽ കള്ളം പറയുകയും, സത്യം തനിക്ക് വന്നെത്തിയപ്പോൾ അതിനെ നിഷേധിച്ചു തള്ളുകയും ചെയ്തവനെക്കാൾ കടുത്ത അക്രമി ആരുണ്ട്? നരകത്തിലല്ലയോ സത്യനിഷേധികൾക്കുള്ള പാർപ്പിടം?

فَمَنْ أَظْلَمُ مِمَّن كَذَبَ عَلَى اللَّهِ وَكَذَّبَ بِالصِّدْقِ
إِذْ جَاءَهُ ۚ أَلَيْسَ فِي جَهَنَّمَ مَثْوًى لِّلْكَافِرِينَ ﴿٣٢﴾

33. സത്യവുംകൊണ്ട് വരുകയും അതിൽ വിശ്വസിക്കുകയും ചെയ്തതാരോ അത്തരക്കാർ തന്നെയാകുന്നു സൂക്ഷ്മത പാലിച്ചവർ.

وَالَّذِي جَاءَ بِالصِّدْقِ وَصَدَّقَ بِهِ ۙ أُولَٰئِكَ
هُمُ الْمُتَّقُونَ ﴿٣٣﴾

---

1049. ബഹുദൈവവിശ്വാസിയെയാണ് പരസ്പരം വഴക്കടിക്കുന്ന യജമാനന്മാരുടെ കല്പനയ്ക്ക് വിധേയനായി ജീവിക്കേണ്ടിവരുന്ന അടിമയോട് അല്ലാഹു ഉപമിക്കുന്നത്. അത്തരം ഒരു അടിമ പരസ്പരവിരുദ്ധങ്ങളായ കല്പനകൾ അനുസരിക്കാൻ വിധിക്കപ്പെട്ടവനായിരിക്കും. ഒരിക്കലും യജമാനന്മാരെ മുഴുവൻ പ്രീതിപ്പെടുത്താൻ അവന് കഴിയില്ല. ഏതൊക്കെ ദൈവങ്ങളെ എങ്ങനെയൊക്കെ പ്രീതിപ്പെടുത്താം, എപ്പോഴൊക്കെ ഏതൊക്കെ ദൈവങ്ങൾ പിണങ്ങും എന്ന് പിടികിട്ടാത്ത ബഹുദൈവവിശ്വാസിയുടെ ഗതികേടും ഇതുപോലെതന്നെ. എന്നാൽ ഒരൊററ യജമാനനെമാത്രം സേവിക്കാൻ ബാദ്ധ്യസ്ഥനായ അടിമയെപ്പോലെതന്നെ പ്രപഞ്ചനാഥനെമാത്രം ആരാധിക്കുന്ന, അവനോട് മാത്രം പരമമായ വിധേയത്വം കാണിക്കുന്ന ഏകദൈവവിശ്വാസിയും അനിശ്ചിതത്വത്തിൽ നിന്ന് മുക്തനത്രെ.

34. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ അവർ ഉദ്ദേശിക്കുന്നതെന്തോ അതുണ്ടായിരിക്കും. അതത്രെ സദ്‌വൃത്തർക്കുള്ള പ്രതിഫലം.

لَهُم مَّا يَشَآءُونَ عِندَ رَبِّهِمْ ۚ ذَٰلِكَ
جَزَآءُ ٱلْمُحْسِنِينَ ﴿٣٤﴾

35. അവർ പ്രവർത്തിച്ചതിൽ നിന്ന് ഏററവും ചീത്തയായതുപോലും അല്ലാഹു അവരിൽ നിന്ന് മാച്ചുകളയും. അവർ പ്രവർത്തിച്ചതിൽ ഏററവും ഉത്തമമായതനുസരിച്ച് അവർക്കവൻ പ്രതിഫലം നല്കുകയും ചെയ്യും.

لِيُكَفِّرَ ٱللَّهُ عَنْهُمْ أَسْوَأَ ٱلَّذِى عَمِلُوا۟ وَيَجْزِيَهُمْ
أَجْرَهُم بِأَحْسَنِ ٱلَّذِى كَانُوا۟ يَعْمَلُونَ ﴿٣٥﴾

36. തൻെറ ദാസന്ന് അല്ലാഹു മതിയായവനല്ലയോ?[1050] അവന്ന് പുറമെയുള്ളവരെപ്പററി അവർ നിന്നെ പേടിപ്പിക്കുന്നു. വല്ലവനെയും അല്ലാഹു പിഴവിലാക്കുന്നപക്ഷം അവന്ന് വഴികാട്ടാൻ ആരുമില്ല.

أَلَيْسَ ٱللَّهُ بِكَافٍ عَبْدَهُۥ ۖ وَيُخَوِّفُونَكَ بِٱلَّذِينَ مِن دُونِهِۦ ۚ
وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ﴿٣٦﴾

37. വല്ലവനെയും അല്ലാഹു നേർവഴിയിലാക്കുന്നപക്ഷം അവനെ വഴിപിഴപ്പിക്കുവാനും ആരുമില്ല. അല്ലാഹു പ്രതാപിയും ശിക്ഷാനടപടി എടുക്കുന്നവനും അല്ലയോ?

وَمَن يَهْدِ ٱللَّهُ فَمَا لَهُۥ مِن مُّضِلٍّ ۗ أَلَيْسَ ٱللَّهُ بِعَزِيزٍ
ذِى ٱنتِقَامٍ ﴿٣٧﴾

38. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് ആരെന്ന് നീ അവരോട് ചോദിക്കുന്നപക്ഷം തീർച്ചയായും അവർ പറയും; അല്ലാഹു എന്ന്.[1051] നീ പറയുക: എങ്കിൽ അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവയെപ്പററി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ? എനിക്ക് വല്ല ഉപദ്രവവും വരുത്താൻ അല്ലാഹു ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവയ്ക്ക് അവൻെറ ഉപദ്രവം നീക്കം ചെയ്യാനാവുമോ? അല്ലെങ്കിൽ അവൻ എനിക്ക് വല്ല അനുഗ്രഹവും ചെയ്യുവാൻ ഉദ്ദേശിച്ചാൽ അവയ്ക്ക് അവൻെറ അനുഗ്രഹം പിടിച്ചുവെക്കാനാകുമോ? പറയുക: എനിക്ക് അല്ലാഹു മതി. അവൻെറ മേലാകുന്നു ഭരമേല്പിക്കുന്നവർ ഭരമേല്പിക്കുന്നത്.

وَلَئِن سَأَلْتَهُم مَّنْ خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ لَيَقُولُنَّ
ٱللَّهُ ۚ قُلْ أَفَرَءَيْتُم مَّا تَدْعُونَ مِن دُونِ ٱللَّهِ إِنْ
أَرَادَنِىَ ٱللَّهُ بِضُرٍّ هَلْ هُنَّ كَٰشِفَٰتُ ضُرِّهِۦٓ أَوْ أَرَادَنِى
بِرَحْمَةٍ هَلْ هُنَّ مُمْسِكَٰتُ رَحْمَتِهِۦ ۚ قُلْ حَسْبِىَ ٱللَّهُ ۖ
عَلَيْهِ يَتَوَكَّلُ ٱلْمُتَوَكِّلُونَ ﴿٣٨﴾

39, 40. പറയുക: എൻെറ ജനങ്ങളേ, നിങ്ങളുടെ നിലപാടനുസരിച്ച് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക. ഞാനും പ്രവർത്തിച്ചുകൊണ്ടിരിക്കുകതന്നെയാകുന്നു. എന്നാൽ വഴിയെ നി

قُلْ يَٰقَوْمِ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنِّى عَٰمِلٌ ۖ فَسَوْفَ
تَعْلَمُونَ ﴿٣٩﴾

1050. തനിക്ക് അല്ലാഹു മാത്രം മതി എന്നതായിരിക്കണം ഒരു സത്യവിശ്വാസിയുടെ മുദ്രാവാക്യം. അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥിക്കുന്നതും, അവരിൽ നിന്ന് അഭൗതികമായ സഹായം പ്രതീക്ഷിക്കുന്നതും സത്യവിശ്വാസത്തിന് വിരുദ്ധമത്രെ. അല്ലാഹുവോടുള്ളതുപോലെയോ അതിലുമുപരിയായോ ഭൗതികശക്തികളോട് വിധേയത്വം കാണിക്കുന്നതും ഒരു സത്യവിശ്വാസിക്ക് ഭൂഷണമല്ല.

1051. ലോകത്തുള്ള ബഹുദൈവാരാധകരിൽ ബഹുഭൂരിപക്ഷവും പ്രപഞ്ചനാഥൻെറ ഏകത്വം അംഗീകരിക്കുന്നവരാണ്. വിശുദ്ധഖുർആൻ അവതരിക്കുന്ന കാലത്ത് അറേബ്യയിലുണ്ടായിരുന്ന ബഹുദൈവാരാധകരും ഇതിൽ നിന്ന് വ്യത്യസ്തരായിരുന്നില്ല. സർവ്വലോകപരിപാലകൻ എന്ന സ്ഥാനം അല്ലാഹുവിനല്ലാതെ മററാർക്കും അവർ നല്കിയിരുന്നില്ല. പക്ഷെ, ഭാഗ്യം വരുത്താനും, നിർഭാഗ്യമകററാനും കഴിവുള്ളവരായി ഗണിച്ചുകൊണ്ട് പലരെയും പലതിനെയും അവർ ആരാധിച്ചിരുന്നു, പ്രാർത്ഥിച്ചിരുന്നു. ഇതായിരുന്നു അവരുടെ ശിർക്ക്, അഥവാ ബഹുദൈവത്വം.

مَن يَأْتِيهِ عَذَابٌ يُخْزِيهِ وَيَحِلُّ عَلَيْهِ عَذَابٌ مُّقِيمٌ ﴿٤٠﴾

ങ്ങൾക്ക് അറിയുമാറാകും; അപമാനകരമായ ശിക്ഷ വന്നെത്തുന്നതും, ശാശ്വതമായ ശിക്ഷ വന്നിറങ്ങുന്നതും ആർക്കാണെന്ന്.

إِنَّا أَنزَلْنَا عَلَيْكَ الْكِتَابَ لِلنَّاسِ بِالْحَقِّ ۖ فَمَنِ اهْتَدَىٰ فَلِنَفْسِهِ ۖ وَمَن ضَلَّ فَإِنَّمَا يَضِلُّ عَلَيْهَا ۖ وَمَا أَنتَ عَلَيْهِم بِوَكِيلٍ ﴿٤١﴾

41. തീർച്ചയായും നാം മനുഷ്യർക്കുവേണ്ടി സത്യപ്രകാരമുള്ള വേദഗ്രന്ഥം നിൻെറമേൽ ഇറക്കിതന്നിരിക്കുന്നു. ആകയാൽ വല്ലവനും സന്മാർഗ്ഗം സ്വീകരിച്ചാൽ അത് അവൻെറ ഗുണത്തിനു തന്നെയാണ്. വല്ലവനും വഴിപിഴച്ചുപോയാൽ അവൻ വഴിപിഴച്ചുപോകുന്നതിൻെറ ദോഷവും അവന് തന്നെ. നീ അവരുടെ മേൽ കൈകാര്യകർത്താവൊന്നുമല്ല.

اللَّهُ يَتَوَفَّى الْأَنفُسَ حِينَ مَوْتِهَا وَالَّتِي لَمْ تَمُتْ فِي مَنَامِهَا ۖ فَيُمْسِكُ الَّتِي قَضَىٰ عَلَيْهَا الْمَوْتَ وَيُرْسِلُ الْأُخْرَىٰ إِلَىٰ أَجَلٍ مُّسَمًّى ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَتَفَكَّرُونَ ﴿٤٢﴾

42. ആത്മാവുകളെ അവയുടെ മരണവേളയിൽ അല്ലാഹു പൂർണ്ണമായി ഏറെറടുക്കുന്നു. മരണപ്പെടാത്തവയെ അവയുടെ ഉറക്കത്തിലും. എന്നിട്ട് ഏതൊക്കെ ആത്മാവിന് അവൻ മരണം വിധിച്ചിരിക്കുന്നുവോ അവയെ അവൻ പിടിച്ചുവെയ്ക്കുന്നു. മററുള്ളവയെ നിശ്ചിതമായ ഒരവധിവരെ അവൻ വിട്ടയക്കുകയും ചെയ്യുന്നു. തീർച്ചയായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

أَمِ اتَّخَذُوا مِن دُونِ اللَّهِ شُفَعَاءَ ۚ قُلْ أَوَلَوْ كَانُوا لَا يَمْلِكُونَ شَيْئًا وَلَا يَعْقِلُونَ ﴿٤٣﴾

43. അതല്ല, അല്ലാഹുവിനു പുറമെ അവർ ശുപാർശക്കാരെ സ്വീകരിച്ചിരിക്കുകയാണോ? പറയുക: അവർ (ശുപാർശക്കാർ) യാതൊന്നും അധീനപ്പെടുത്തുകയോ ചിന്തിച്ചു മനസ്സിലാക്കുകയോ ചെയ്യുന്നില്ലെങ്കിൽപോലും (അവരെ ശുപാർശക്കാരാക്കുകയോ?)

قُل لِّلَّهِ الشَّفَاعَةُ جَمِيعًا ۖ لَّهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۖ ثُمَّ إِلَيْهِ تُرْجَعُونَ ﴿٤٤﴾

44. പറയുക: അല്ലാഹുവിനാകുന്നു ശുപാർശ മുഴുവൻ.[1052] അവന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. പിന്നീട് അവങ്കലേക്ക് തന്നെയാകുന്നു നിങ്ങൾ മടക്കപ്പെടുന്നത്.

وَإِذَا ذُكِرَ اللَّهُ وَحْدَهُ اشْمَأَزَّتْ قُلُوبُ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ ۖ وَإِذَا ذُكِرَ الَّذِينَ مِن دُونِهِ إِذَا هُمْ يَسْتَبْشِرُونَ ﴿٤٥﴾

45. അല്ലാഹുവെപ്പററി മാത്രം പ്രസ്താവിക്കപ്പെട്ടാൽ പരലോകത്തിൽ വിശ്വാസമില്ലാത്തവരുടെ ഹൃദയങ്ങൾക്ക് അസഹ്യത അനുഭവപ്പെടുന്നതാണ്.[1053] അല്ലാഹുവിന് പുറമെയുള്ളവരെപ്പററി പ്രസ്താവിക്കപ്പെട്ടാലോ അപ്പോഴതാ അവർ സന്തുഷ്ടചിത്തരാകുന്നു.

1052. ആരുടെ ശുപാർശ സ്വീകരിക്കണം, ആർക്കുവേണ്ടിയുള്ള ശുപാർശ സ്വീകരിക്കണം എന്നൊക്കെ തീരുമാനിക്കാനുള്ള അധികാരം അല്ലാഹുവിന് മാത്രമാണ്. സൃഷ്ടികളുടെ ഇഷ്ടാനിഷ്ടങ്ങൾക്ക് ഈ കാര്യത്തിൽ ഒരു സ്വാധീനവും ചെലുത്താനാവില്ല.
1053. അല്ലാഹുവോട് മാത്രമേ പ്രാർത്ഥിക്കാവൂ എന്ന് പറഞ്ഞാൽ രോഷാകുലരാകുന്നവരത്രെ ഏകദൈവവിശ്വാസികളെന്ന് അവകാശപ്പെടുന്നവരിൽ വലിയ ഒരു വിഭാഗം.

46. പറയുക: ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവും, അദൃശ്യവും ദൃശ്യവും അറിയുന്നവനുമായ അല്ലാഹുവേ, നിന്റെ ദാസന്മാർക്കിടയിൽ, അവർ ഭിന്നിച്ചുകൊണ്ടിരിക്കുന്ന വിഷയത്തിൽ നീ തന്നെയാണ് വിധി കല്പിക്കുന്നത്.

قُلِ اللّٰهُمَّ فَاطِرَ السَّمٰوٰتِ وَالْاَرْضِ عٰلِمَ الْغَيْبِ
وَالشَّهَادَةِ اَنْتَ تَحْكُمُ بَيْنَ عِبَادِكَ فِيْ مَا كَانُوْا
فِيْهِ يَخْتَلِفُوْنَ ﴿٤٦﴾

47. ഭൂമിയിലുള്ളത് മുഴുവനും അതോടൊപ്പം അത്രയും കൂടിയും അക്രമം പ്രവർത്തിച്ചവരുടെ അധീനത്തിൽ ഉണ്ടായിരുന്നാൽപോലും ഉയിർത്തെഴുന്നേല്പിന്റെ നാളിലെ കടുത്ത ശിക്ഷയിൽ നിന്ന് രക്ഷപ്പെടാൻ അതവർ പ്രായശ്ചിത്തമായി നല്കിയേക്കും. അവർ കണക്ക് കൂട്ടിയിട്ടില്ലായിരുന്ന പലതും അല്ലാഹുവിങ്കൽ നിന്ന് അവർക്ക് വെളിപ്പെടുകയും ചെയ്യും.

وَلَوْ اَنَّ لِلَّذِيْنَ ظَلَمُوْا مَا فِى الْاَرْضِ جَمِيْعًا وَّمِثْلَهٗ
مَعَهٗ لَافْتَدَوْا بِهٖ مِنْ سُوْٓءِ الْعَذَابِ يَوْمَ الْقِيٰمَةِ ؕ
وَبَدَا لَهُمْ مِّنَ اللّٰهِ مَا لَمْ يَكُوْنُوْا يَحْتَسِبُوْنَ ﴿٤٧﴾

48. അവർ സമ്പാദിച്ചതിന്റെ ദൂഷ്യങ്ങൾ അവർക്ക് വെളിപ്പെടുകയും ചെയ്യും. എന്തൊന്നിനെപററി അവർ പരിഹസിച്ചുകൊണ്ടിരുന്നുവോ അത് അവരെ വലയം ചെയ്യുകയും ചെയ്യും.

وَبَدَا لَهُمْ سَيِّاٰتُ مَا كَسَبُوْا وَحَاقَ بِهِمْ مَّا كَانُوْا بِهٖ
يَسْتَهْزِءُوْنَ ﴿٤٨﴾

49. എന്നാൽ മനുഷ്യന് വല്ല ദോഷവും ബാധിച്ചാൽ നമ്മോടവൻ പ്രാർത്ഥിക്കുന്നു. പിന്നീട് നാം അവന്ന് നമ്മുടെ പക്കൽനിന്നുള്ള വല്ല അനുഗ്രഹവും പ്രദാനം ചെയ്താൽ അവൻ പറയും: അറിവിന്റെ അടിസ്ഥാനത്തിൽ തന്നെയാണ് തനിക്ക് അത് നല്കപ്പെട്ടിട്ടുള്ളത് എന്ന്.[1054] പക്ഷെ അത് ഒരു പരീക്ഷണമാകുന്നു[1055] എന്നാൽ അവരിൽ അധികപേരും അത് മനസ്സിലാക്കുന്നില്ല.

فَاِذَا مَسَّ الْاِنْسَانَ ضُرٌّ دَعَانَا ۫ ثُمَّ اِذَا خَوَّلْنٰهُ نِعْمَةً
مِّنَّا ۙ قَالَ اِنَّمَآ اُوْتِيْتُهٗ عَلٰى عِلْمٍ ؕ بَلْ هِىَ فِتْنَةٌ
وَّلٰكِنَّ اَكْثَرَهُمْ لَا يَعْلَمُوْنَ ﴿٤٩﴾

50. ഇവരുടെ മുമ്പുള്ളവരും ഇപ്രകാരം പറയുകയുണ്ടായിട്ടുണ്ട്. എന്നാൽ അവർ സമ്പാദിച്ചിരുന്നത് അവർക്ക് പ്രയോജനപ്പെടുകയുണ്ടായില്ല.

قَدْ قَالَهَا الَّذِيْنَ مِنْ قَبْلِهِمْ فَمَآ اَغْنٰى عَنْهُمْ
مَّا كَانُوْا يَكْسِبُوْنَ ﴿٥٠﴾

51. അങ്ങനെ അവർ സമ്പാദിച്ചിരുന്നതിന്റെ ദൂഷ്യങ്ങൾ അവർക്ക് ബാധിച്ചു. ഇക്കൂട്ടരിൽ നിന്ന് അക്രമം ചെയ്തിട്ടുള്ളവർക്കും തങ്ങൾ സമ്പാദിച്ചതിന്റെ ദൂഷ്യങ്ങൾ ബാധിക്കാൻ പോകുകയാണ്. അവർക്ക് (നമ്മെ) തോല്പിച്ചുകളയാനാവില്ല.

فَاَصَابَهُمْ سَيِّاٰتُ مَا كَسَبُوْا ؕ وَالَّذِيْنَ ظَلَمُوْا مِنْ
هٰٓؤُلَآءِ سَيُصِيْبُهُمْ سَيِّاٰتُ مَا كَسَبُوْا ۙ وَمَا هُمْ بِمُعْجِزِيْنَ ﴿٥١﴾

1054. താൻ ആ അനുഗ്രഹത്തിന് അർഹനാണെന്ന് അല്ലാഹു അറിഞ്ഞിട്ടുതന്നെ തന്നതാണ് എന്നത്രെ അവന്റെ അവകാശവാദം. 'എന്റെ സാമർത്ഥ്യംകൊണ്ട് ലഭിച്ചതാണ് എനിക്ക് കൈവന്ന നേട്ടം' എന്നും അർത്ഥമാകാവുന്നതാണ്.

1055. അനുഗ്രഹങ്ങൾ നല്കിയും, നിർഭാഗ്യങ്ങൾ വരുത്തിയും അല്ലാഹു മനുഷ്യരെ പരീക്ഷിക്കുന്നു; അവർ നേട്ടകോട്ടങ്ങളോട് എങ്ങനെ പ്രതികരിക്കുന്നുവെന്ന് നോക്കുവാൻ വേണ്ടി.

أَوَلَمْ يَعْلَمُوا أَنَّ اللَّهَ يَبْسُطُ الرِّزْقَ لِمَنْ يَشَاءُ وَيَقْدِرُ ۚ
إِنَّ فِي ذَٰلِكَ لَآيَاتٍ لِقَوْمٍ يُؤْمِنُونَ ﴿٥٢﴾

52. അല്ലാഹു താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലമാക്കി കൊടുക്കുകയും, താൻ ഉദ്ദേശിക്കുന്നവർക്ക് ഇടുങ്ങിയതാക്കുകയും ചെയ്യുന്നു എന്ന് അവർ മനസ്സിലാക്കിയിട്ടില്ലേ? വിശ്വസിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

قُلْ يَا عِبَادِيَ الَّذِينَ أَسْرَفُوا عَلَىٰ أَنْفُسِهِمْ لَا تَقْنَطُوا
مِنْ رَحْمَةِ اللَّهِ ۚ إِنَّ اللَّهَ يَغْفِرُ الذُّنُوبَ جَمِيعًا ۚ
إِنَّهُ هُوَ الْغَفُورُ الرَّحِيمُ ﴿٥٣﴾

53. പറയുക: സ്വന്തം ആത്മാക്കളോട് അതിക്രമം പ്രവർത്തിച്ചുപോയ എന്റെ ദാസന്മാരേ, അല്ലാഹുവിന്റെ കാരുണ്യത്തെപ്പററി നിങ്ങൾ നിരാശപ്പെടരുത്. തീർച്ചയായും അല്ലാഹു പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. തീർച്ചയായും അവൻ തന്നെയാകുന്നു ഏറെ പൊറുക്കുന്നവനും കരുണാനിധിയും.

وَأَنِيبُوا إِلَىٰ رَبِّكُمْ وَأَسْلِمُوا لَهُ مِنْ قَبْلِ أَنْ يَأْتِيَكُمُ الْعَذَابُ
ثُمَّ لَا تُنْصَرُونَ ﴿٥٤﴾

54 നിങ്ങൾക്ക് ശിക്ഷ വന്നെത്തുന്നതിനു മുമ്പായി നിങ്ങൾ നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് താഴ്മയോടെ മടങ്ങുകയും, അവന്നു കീഴ്പ്പെടുകയും ചെയ്യുവിൻ. പിന്നെ (അത് വന്നതിനു ശേഷം) നിങ്ങൾ സഹായിക്കപ്പെടുന്നതല്ല.

وَاتَّبِعُوا أَحْسَنَ مَا أُنْزِلَ إِلَيْكُمْ مِنْ رَبِّكُمْ مِنْ قَبْلِ أَنْ
يَأْتِيَكُمُ الْعَذَابُ بَغْتَةً وَأَنْتُمْ لَا تَشْعُرُونَ ﴿٥٥﴾

55. നിങ്ങൾ ഓർക്കാതിരിക്കെ പെട്ടെന്ന് നിങ്ങൾക്ക് ശിക്ഷ വന്നെത്തുന്നതിനു മുമ്പായി നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിൽ ഏററവും ഉത്തമമായത് നിങ്ങൾ പിൻപററുകയും ചെയ്യുക.

أَنْ تَقُولَ نَفْسٌ يَا حَسْرَتَا عَلَىٰ مَا فَرَّطْتُ فِي جَنْبِ اللَّهِ
وَإِنْ كُنْتُ لَمِنَ السَّاخِرِينَ ﴿٥٦﴾

56. 'എന്റെ കഷ്ടമേ, അല്ലാഹുവിന്റെ ഭാഗത്തേക്ക് ഞാൻ ചെയ്യേണ്ടതിൽ ഞാൻ വീഴ്ച വരുത്തിയല്ലോ. തീർച്ചയായും ഞാൻ കളിയാക്കുന്നവരുടെ കൂട്ടത്തിൽതന്നെ ആയിപ്പോയല്ലോ' എന്ന് വല്ല വ്യക്തിയും പറഞ്ഞേക്കും എന്നതിനാലാണിത്.

أَوْ تَقُولَ لَوْ أَنَّ اللَّهَ هَدَانِي لَكُنْتُ مِنَ الْمُتَّقِينَ ﴿٥٧﴾

57. അല്ലെങ്കിൽ 'അല്ലാഹു എന്നെ നേർവഴിയിലാക്കിയിരുന്നെങ്കിൽ ഞാൻ സൂക്ഷ്മത പാലിക്കുന്നവരുടെ കൂട്ടത്തിലാകുമായിരുന്നു' എന്ന് പറഞ്ഞേക്കുമെന്നതിനാൽ.

أَوْ تَقُولَ حِينَ تَرَى الْعَذَابَ لَوْ أَنَّ لِي كَرَّةً فَأَكُونَ مِنَ
الْمُحْسِنِينَ ﴿٥٨﴾

58. അല്ലെങ്കിൽ ശിക്ഷ നേരിൽ കാണുന്ന സന്ദർഭത്തിൽ, 'എനിക്കൊന്ന് മടങ്ങിപ്പോകാൻ കഴിഞ്ഞിരുന്നെങ്കിൽ ഞാൻ സദ്‌വൃത്തരുടെ കൂട്ടത്തിൽ ആകുമായിരുന്നു' എന്ന് പറഞ്ഞേക്കുമെന്നതിനാൽ.

بَلَىٰ قَدْ جَاءَتْكَ آيَاتِي فَكَذَّبْتَ بِهَا وَاسْتَكْبَرْتَ

59. അതെ, തീർച്ചയായും എന്റെ ദൃഷ്ടാന്തങ്ങൾ നിനക്ക് വന്നെത്തുകയുണ്ടായി. അപ്പോൾ

وَكُنتَ مِنَ الْكَافِرِينَ ﴿٥٩﴾

നീ അവയെ നിഷേധിച്ചുതള്ളുകയും അഹങ്കരിക്കുകയും സത്യനിഷേധികളുടെ കൂട്ടത്തിലാകുകയും ചെയ്തു.[1056]

وَيَوْمَ الْقِيَامَةِ تَرَى الَّذِينَ كَذَبُوا عَلَى اللَّهِ وُجُوهُهُم مُّسْوَدَّةٌ ۚ أَلَيْسَ فِي جَهَنَّمَ مَثْوًى لِّلْمُتَكَبِّرِينَ ﴿٦٠﴾

60. ഉയിർത്തെഴുന്നേല്പിൻെറ നാളിൽ അല്ലാഹുവിൻെറ പേരിൽ കള്ളം പറഞ്ഞവരുടെ മുഖങ്ങൾ കറുത്തിരുണ്ടതായി നിനക്ക് കാണാം. നരകത്തിലല്ലയോ അഹങ്കാരികൾക്കുള്ള വാസസ്ഥലം!

وَيُنَجِّي اللَّهُ الَّذِينَ اتَّقَوْا بِمَفَازَتِهِمْ لَا يَمَسُّهُمُ السُّوءُ وَلَا هُمْ يَحْزَنُونَ ﴿٦١﴾

61. സൂക്ഷ്മത പുലർത്തിയവരെ രക്ഷപ്പെടുത്തി അവർക്കുള്ളതായ സുരക്ഷിതസ്ഥാനത്ത് അല്ലാഹു എത്തിക്കുകയും ചെയ്യും. ശിക്ഷ അവരെ സ്പർശിക്കുകയില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

اللَّهُ خَالِقُ كُلِّ شَيْءٍ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ وَكِيلٌ ﴿٦٢﴾

62. അല്ലാഹു എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവാകുന്നു. അവൻ എല്ലാ വസ്തുക്കളുടെ മേലും കൈകാര്യകർത്താവുമാകുന്നു.

لَّهُ مَقَالِيدُ السَّمَاوَاتِ وَالْأَرْضِ ۗ وَالَّذِينَ كَفَرُوا بِآيَاتِ اللَّهِ أُولَٰئِكَ هُمُ الْخَاسِرُونَ ﴿٦٣﴾

63. ആകാശങ്ങളുടെയും ഭൂമിയുടെയും താക്കോലുകൾ അവൻെറ അധീനത്തിലാകുന്നു. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചവരാരോ അവർ തന്നെയാകുന്നു നഷ്ടക്കാർ.

قُلْ أَفَغَيْرَ اللَّهِ تَأْمُرُونِّي أَعْبُدُ أَيُّهَا الْجَاهِلُونَ ﴿٦٤﴾

64. (നബിയേ,) പറയുക: ഹേ; വിവരംകെട്ടവരേ, അപ്പോൾ അല്ലാഹുവല്ലാത്തവരെ ഞാൻ ആരാധിക്കണമെന്നാണോ നിങ്ങൾ എന്നോട് കല്പിക്കുന്നത്?

وَلَقَدْ أُوحِيَ إِلَيْكَ وَإِلَى الَّذِينَ مِن قَبْلِكَ لَئِنْ أَشْرَكْتَ لَيَحْبَطَنَّ عَمَلُكَ وَلَتَكُونَنَّ مِنَ الْخَاسِرِينَ ﴿٦٥﴾

65. തീർച്ചയായും നിനക്കും നിൻെറ മുമ്പുള്ളവർക്കും സന്ദേശം നല്കപ്പെട്ടിട്ടുള്ളത് ഇതത്രെ: '(അല്ലാഹുവിന്) നീ പങ്കാളിയെ ചേർക്കുന്ന പക്ഷം തീർച്ചയായും നിൻെറ കർമ്മം നിഷ്ഫലമായിപ്പോകുകയും തീർച്ചയായും നീ നഷ്ടക്കാരുടെ കൂട്ടത്തിൽ ആകുകയും ചെയ്യും.'

بَلِ اللَّهَ فَاعْبُدْ وَكُن مِّنَ الشَّاكِرِينَ ﴿٦٦﴾

66. അല്ല, അല്ലാഹുവെതന്നെ നീ ആരാധിക്കുകയും നീ നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യുക.

وَمَا قَدَرُوا اللَّهَ حَقَّ قَدْرِهِ وَالْأَرْضُ جَمِيعًا قَبْضَتُهُ يَوْمَ الْقِيَامَةِ وَالسَّمَاوَاتُ مَطْوِيَّاتٌ بِيَمِينِهِ ۚ

67. അല്ലാഹുവെ കണക്കാക്കേണ്ട നിലയിൽ അവർ കണക്കാക്കിയിട്ടില്ല. ഉയിർത്തെഴുന്നേല്പിൻെറ നാളിൽ ഭൂമി മുഴുവൻ അവൻെറ ഒരു പിടിയിൽ ഒതുങ്ങുന്നതായിരിക്കും. ആകാശങ്ങൾ അവൻെറ വലത് കൈയ്യിൽ ചുരുട്ടി പിടിക്ക

1056. ശിക്ഷ കൺമുമ്പിൽ കാണുമ്പോൾ സത്യനിഷേധി നടത്തുന്ന ഖേദപ്രകടനത്തിന് അല്ലാഹു നല്കുന്ന മറുപടിയത്രെ ഇത്.

سُبْحٰنَهٗ وَتَعٰلٰى عَمَّا يُشْرِكُوْنَ ﴿٦٧﴾

പ്പെട്ടവയുമായിരിക്കും. അവനെത്ര പരിശുദ്ധൻ! അവർ പങ്കുചേർക്കുന്നതിനെല്ലാം അവൻ അതീതനായിരിക്കുന്നു.

وَنُفِخَ فِى الصُّوْرِ فَصَعِقَ مَنْ فِى السَّمٰوٰتِ وَمَنْ فِى الْاَرْضِ
اِلَّا مَنْ شَآءَ اللّٰهُ ۗ ثُمَّ نُفِخَ فِيْهِ اُخْرٰى فَاِذَا هُمْ قِيَامٌ يَّنْظُرُوْنَ ﴿٦٨﴾

68. കാഹളത്തിൽ ഊതപ്പെടും. അപ്പോൾ ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരും ചലനമററവരായിത്തീരും; അല്ലാഹു ഉദ്ദേശിച്ചവരൊഴികെ. പിന്നീട് അതിൽ (കാഹളത്തിൽ) മറെറാരിക്കൽ ഊതപ്പെടും. അപ്പോഴതാ അവർ എഴുന്നേററ് നോക്കുന്നു.

وَاَشْرَقَتِ الْاَرْضُ بِنُوْرِ رَبِّهَا وَوُضِعَ الْكِتٰبُ وَجِاىْٓءَ بِالنَّبِيّٖنَ
وَالشُّهَدَآءِ وَقُضِىَ بَيْنَهُمْ بِالْحَقِّ وَهُمْ لَا يُظْلَمُوْنَ ﴿٦٩﴾

69. ഭൂമി അതിൻെറ രക്ഷിതാവിൻെറ പ്രഭ കൊണ്ട് പ്രകാശിക്കുകയും ചെയ്യും.[1057] (കർമ്മങ്ങളുടെ) രേഖ വെക്കപ്പെടുകയും, പ്രവാചകന്മാരും സാക്ഷികളും[1058] കൊണ്ടുവരപ്പെടുകയും, ജനങ്ങൾക്കിടയിൽ സത്യപ്രകാരം വിധിക്കപ്പെടുകയും ചെയ്യും. അവരോട് അനീതി കാണിക്കപ്പെടുകയില്ല.

وَوُفِّيَتْ كُلُّ نَفْسٍ مَّا عَمِلَتْ وَهُوَ اَعْلَمُ بِمَا يَفْعَلُوْنَ ﴿٧٠﴾

70. ഓരോ വ്യക്തിക്കും താൻ പ്രവർത്തിച്ചത് നിറവേററികൊടുക്കപ്പെടുകയും ചെയ്യും. അവർ പ്രവർത്തിക്കുന്നതിനെപ്പററി അവൻ നല്ലവണ്ണം അറിയുന്നവനത്രെ.

وَسِيْقَ الَّذِيْنَ كَفَرُوْٓا اِلٰى جَهَنَّمَ زُمَرًا ۗ حَتّٰٓى اِذَا جَآءُوْهَا
فُتِحَتْ اَبْوَابُهَا وَقَالَ لَهُمْ خَزَنَتُهَآ اَلَمْ يَأْتِكُمْ رُسُلٌ
مِّنْكُمْ يَتْلُوْنَ عَلَيْكُمْ اٰيٰتِ رَبِّكُمْ وَيُنْذِرُوْنَكُمْ
لِقَآءَ يَوْمِكُمْ هٰذَا ۗ قَالُوْا بَلٰى وَلٰكِنْ حَقَّتْ كَلِمَةُ
الْعَذَابِ عَلَى الْكٰفِرِيْنَ ﴿٧١﴾

71. സത്യനിഷേധികൾ കൂട്ടംകൂട്ടമായി നരകത്തിലേക്ക് നയിക്കപ്പെടുകയും ചെയ്യും. അങ്ങനെ അവർ അതിന്നടുത്തുവന്നാൽ അതിൻെറ വാതിലുകൾ തുറക്കപ്പെടും. 'നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിൻെറ ദൃഷ്ടാന്തങ്ങൾ ഓതികേൾപിക്കുകയും, നിങ്ങൾക്കുള്ളതായ ഈ ദിവസത്തെ കണ്ടുമുട്ടുന്നതിനെപ്പററി നിങ്ങൾക്ക് താക്കീതു നല്കുകയും ചെയ്യുന്ന നിങ്ങളുടെ കൂട്ടത്തിൽ നിന്നുതന്നെയുള്ള ദൂതന്മാർ നിങ്ങളുടെ അടുക്കൽ വന്നിട്ടില്ലേ' എന്ന് അതിൻെറ (നരകത്തിൻെറ) കാവൽക്കാർ അവരോട് ചോദിക്കുകയും ചെയ്യും. അവർ പറയും: അതെ, പക്ഷെ, സത്യനിഷേധികളുടെ മേൽ ശിക്ഷയുടെ വചനം സ്ഥിരപ്പെട്ടുപോയി.

قِيْلَ ادْخُلُوْٓا اَبْوَابَ جَهَنَّمَ خٰلِدِيْنَ فِيْهَا ۚ فَبِئْسَ مَثْوَى
الْمُتَكَبِّرِيْنَ ﴿٧٢﴾

72. (അവരോട്) പറയപ്പെടും: നിങ്ങൾ നരകത്തിൻെറ വാതിലുകളിലൂടെ പ്രവേശിക്കുക. നിങ്ങളതിൽ നിത്യവാസികളായിരിക്കും. എന്നാൽ അഹങ്കാരികളുടെ പാർപ്പിടം എത്ര ചീത്ത!

1057. ഭൂമിയുടെ ഇന്നത്തെ നിലയ്ക്ക് അന്ത്യദിനത്തിൽ മാററം വരുമെന്ന് 14:48ൽ പറഞ്ഞിട്ടുണ്ട്. അതിനുശേഷമുള്ള അവസ്ഥയാണ് ഇവിടെ പ്രതിപാദിക്കപ്പെടുന്നത്.
1058. പ്രവാചകന്മാർ സത്യത്തിൻെറ സന്ദേശം ജനങ്ങൾക്ക് എത്തിച്ചുകൊടുത്തിട്ടുണ്ടെന്നതിന് സാക്ഷികളായി ഹാജരാക്കപ്പെടുന്ന സച്ചരിതരായ സത്യവിശ്വാസികളായിരിക്കാം 'സാക്ഷികൾ' എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

وَسِيقَ الَّذِينَ اتَّقَوْا رَبَّهُمْ إِلَى الْجَنَّةِ زُمَرًا ۖ حَتَّىٰ إِذَا
جَاءُوهَا وَفُتِحَتْ أَبْوَابُهَا وَقَالَ لَهُمْ خَزَنَتُهَا
سَلَامٌ عَلَيْكُمْ طِبْتُمْ فَادْخُلُوهَا خَالِدِينَ ﴿٧٣﴾

73. തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചു ജീവിച്ചവർ സ്വർഗത്തിലേക്ക് കൂട്ടംകൂട്ടമായി നയിക്കപ്പെടും. അങ്ങനെ അതിന്റെ കവാടങ്ങൾ തുറന്നുവെക്കപ്പെട്ട നിലയിൽ അവർ അതിന്നടുത്ത് വരുമ്പോൾ അവരോട് അതിന്റെ കാവൽക്കാർ പറയും: നിങ്ങൾക്ക് സമാധാനം. നിങ്ങൾ സംശുദ്ധരായിരിക്കുന്നു. അതിനാൽ നിത്യവാസികളെന്ന നിലയിൽ നിങ്ങൾ അതിൽ പ്രവേശിച്ചുകൊള്ളുക.

وَقَالُوا الْحَمْدُ لِلَّهِ الَّذِي صَدَقَنَا وَعْدَهُ وَأَوْرَثَنَا
الْأَرْضَ نَتَبَوَّأُ مِنَ الْجَنَّةِ حَيْثُ نَشَاءُ ۖ فَنِعْمَ
أَجْرُ الْعَامِلِينَ ﴿٧٤﴾

74. അവർ പറയും: നമ്മോടുള്ള തന്റെ വാഗ്ദാനം സത്യമായി പാലിക്കുകയും സ്വർഗത്തിൽ നിന്ന് നാം ഉദ്ദേശിക്കുന്ന സ്ഥലത്ത് നമുക്ക് താമസിക്കാവുന്ന വിധം ഈ (സ്വർഗ്ഗ) ഭൂമി നമുക്ക് അവകാശപ്പെടുത്തിത്തരുകയും ചെയ്ത അല്ലാഹുവിന് സ്തുതി. അപ്പോൾ പ്രവർത്തിച്ചവർക്കുള്ള പ്രതിഫലം എത്ര വിശിഷ്ടം!

وَتَرَى الْمَلَائِكَةَ حَافِّينَ مِنْ حَوْلِ الْعَرْشِ يُسَبِّحُونَ بِحَمْدِ
رَبِّهِمْ ۖ وَقُضِيَ بَيْنَهُمْ بِالْحَقِّ وَقِيلَ الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ﴿٧٥﴾

75. മലക്കുകൾ തങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം കീർത്തനം ചെയ്തുകൊണ്ട് സിംഹാസനത്തിന്റെ ചുററും വലയം ചെയ്യുന്നതായി നിനക്ക് കാണാം. അവർക്കിടയിൽ സത്യപ്രകാരം വിധി കല്പിക്കപ്പെടും. ലോകരക്ഷിതാവായ അല്ലാഹുവിന് സ്തുതി എന്ന് പറയപ്പെടുകയും ചെയ്യും.




## അദ്ധ്യായം - 40

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

حمٓ ﴿١﴾
تَنزِيلُ ٱلْكِتَٰبِ مِنَ ٱللَّهِ ٱلْعَزِيزِ ٱلْعَلِيمِ ﴿٢﴾
غَافِرِ ٱلذَّنۢبِ وَقَابِلِ ٱلتَّوْبِ شَدِيدِ ٱلْعِقَابِ ذِى ٱلطَّوْلِ
لَآ إِلَٰهَ إِلَّا هُوَ إِلَيْهِ ٱلْمَصِيرُ ﴿٣﴾

1, 2, 3. ഹാ—മീം. ഈ ഗ്രന്ഥത്തിൻെറ അവതരണം പ്രതാപിയും സർവ്വജ്ഞനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു. പാപം പൊറുക്കുന്നവനും പശ്ചാത്താപം സ്വീകരിക്കുന്നവനും കഠിനമായി ശിക്ഷിക്കുന്നവനും വിപുലമായ കഴിവുള്ളവനുമത്രെ അവൻ. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവങ്കലേക്ക് തന്നെയാകുന്നു മടക്കം.

مَا يُجَٰدِلُ فِىٓ ءَايَٰتِ ٱللَّهِ إِلَّا ٱلَّذِينَ كَفَرُوا۟ فَلَا يَغْرُرْكَ
تَقَلُّبُهُمْ فِى ٱلْبِلَٰدِ ﴿٤﴾

4. സത്യനിഷേധികളല്ലാത്തവർ അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെപററി തർക്കിക്കുകയില്ല. അതിനാൽ നാടുകളിൽ അവരുടെ സൈ്വര വിഹാരം നിന്നെ വഞ്ചിതനാക്കാതിരിക്കട്ടെ.

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَٱلْأَحْزَابُ مِنۢ بَعْدِهِمْ
وَهَمَّتْ كُلُّ أُمَّةٍۭ بِرَسُولِهِمْ لِيَأْخُذُوهُ وَجَٰدَلُوا۟
بِٱلْبَٰطِلِ لِيُدْحِضُوا۟ بِهِ ٱلْحَقَّ فَأَخَذْتُهُمْ فَكَيْفَ
كَانَ عِقَابِ ﴿٥﴾

5. അവർക്ക് മുമ്പ് നൂഹിൻെറ ജനതയും അവരുടെ ശേഷമുള്ള കക്ഷികളും (സത്യത്തെ) നിഷേധിച്ചു തള്ളിക്കളയുകയുണ്ടായി. ഓരോ സമുദായവും തങ്ങളുടെ റസൂലിനെ പിടികൂടാൻ ഉദ്യമിക്കുകയും, അസത്യത്തെകൊണ്ട് സത്യത്തെ തകർക്കുവാൻവേണ്ടി അവർ തർക്കം നടത്തുകയും ചെയ്തു. തന്നിമിത്തം ഞാൻ അവരെ പിടി കൂടി. അപ്പോൾ എൻെറ ശിക്ഷ എങ്ങനെയുണ്ടായിരുന്നു!

وَكَذَٰلِكَ حَقَّتْ كَلِمَتُ رَبِّكَ عَلَى ٱلَّذِينَ كَفَرُوٓا۟ أَنَّهُمْ
أَصْحَٰبُ ٱلنَّارِ ﴿٦﴾

6. സത്യനിഷേധികളുടെ മേൽ, അവർ നരകാവകാശികളാണ് എന്നുള്ള നിൻെറ രക്ഷിതാവിൻെറ വചനം അപ്രകാരം സ്ഥിരപ്പെട്ടുകഴിഞ്ഞു.

ٱلَّذِينَ يَحْمِلُونَ ٱلْعَرْشَ وَمَنْ حَوْلَهُۥ يُسَبِّحُونَ

7. സിംഹാസനം വഹിക്കുന്നവരും അതിൻെറ ചുററിലുള്ളവരും (മലക്കുകൾ) തങ്ങളുടെ

---

* സത്യവിശ്വാസിയുടെ സവിശേഷഗുണങ്ങളിലേക്ക് വെളിച്ചം വീശുന്ന ഒരു അദ്ധ്യായമെന്ന നിലയിലാണ് ഇതിന് 'മുഅ്മിൻ' എന്ന് പേർ നല്കപ്പെട്ടത്. 'ഗാഫിർ' എന്നും ഈ അദ്ധ്യായത്തിന് പേരുണ്ട്. 3—ാം വചനത്തിലെ 'ഗാഫിർ' എന്ന വാക്കാണ് ഈ പേരിന് നിദാനം.

بِحَمْدِ رَبِّهِمْ وَيُؤْمِنُونَ بِهِۦ وَيَسْتَغْفِرُونَ لِلَّذِينَ ءَامَنُوا۟ رَبَّنَا وَسِعْتَ كُلَّ شَىْءٍ رَّحْمَةً وَعِلْمًا فَٱغْفِرْ لِلَّذِينَ تَابُوا۟ وَٱتَّبَعُوا۟ سَبِيلَكَ وَقِهِمْ عَذَابَ ٱلْجَحِيمِ ﴿٧﴾

രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം കീർത്തനം നടത്തുകയും അവനിൽ വിശ്വസിക്കുകയും വിശ്വസിച്ചവർക്കുവേണ്ടി (ഇപ്രകാരം) പാപമോചനം തേടുകയും ചെയ്യുന്നു; 'ഞങ്ങളുടെ രക്ഷിതാവേ! നിന്റെ കാരുണ്യവും അറിവും സകല വസ്തുക്കളെയും ഉൾകൊള്ളുന്നതായിരിക്കുന്നു. ആകയാൽ പശ്ചാത്തപിക്കുകയും നിന്റെ മാർഗം പിന്തുടരുകയും ചെയ്യുന്നവർക്ക് നീ പൊറുത്തുകൊടുക്കേണമേ. അവരെ നീ നരകശിക്ഷയിൽ നിന്ന് കാക്കുകയും ചെയ്യേണമേ'.

رَبَّنَا وَأَدْخِلْهُمْ جَنَّٰتِ عَدْنٍ ٱلَّتِى وَعَدتَّهُمْ وَمَن صَلَحَ مِنْ ءَابَآئِهِمْ وَأَزْوَٰجِهِمْ وَذُرِّيَّٰتِهِمْ ۚ إِنَّكَ أَنتَ ٱلْعَزِيزُ ٱلْحَكِيمُ ﴿٨﴾

8. 'ഞങ്ങളുടെ രക്ഷിതാവേ, അവർക്ക് നീ വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിനുള്ള സ്വർഗങ്ങളിൽ അവരെയും അവരുടെ മാതാപിതാക്കൾ, ഭാര്യമാർ, സന്തതികൾ എന്നിവരിൽ നിന്നു സദ്‌വൃത്തരായിട്ടുള്ളവരെയും നീ പ്രവേശിപ്പിക്കേണമേ. തീർച്ചയായും നീ തന്നെയാകുന്നു പ്രതാപിയും യുക്തിമാനും'.

وَقِهِمُ ٱلسَّيِّـَٔاتِ ۚ وَمَن تَقِ ٱلسَّيِّـَٔاتِ يَوْمَئِذٍ فَقَدْ رَحِمْتَهُۥ ۚ وَذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿٩﴾

9. 'അവരെ നീ തിന്മകളിൽ നിന്ന് കാക്കുകയും ചെയ്യേണമേ. അന്നേ ദിവസം നീ ഏതൊരാളെ തിന്മകളിൽ നിന്ന് കാക്കുന്നുവോ, അവനോട് തീർച്ചയായും നീ കരുണ കാണിച്ചിരിക്കുന്നു. അതു തന്നെയാകുന്നു മഹാഭാഗ്യം'.

إِنَّ ٱلَّذِينَ كَفَرُوا۟ يُنَادَوْنَ لَمَقْتُ ٱللَّهِ أَكْبَرُ مِن مَّقْتِكُمْ أَنفُسَكُمْ إِذْ تُدْعَوْنَ إِلَى ٱلْإِيمَٰنِ فَتَكْفُرُونَ ﴿١٠﴾

10. തീർച്ചയായും സത്യനിഷേധികളോട് ഇപ്രകാരം വിളിച്ചുപറയപ്പെടും: 'നിങ്ങൾ വിശ്വാസത്തിലേക്ക് ക്ഷണിക്കപ്പെടുകയും, എന്നിട്ട് നിങ്ങൾ അവിശ്വസിക്കുകയും ചെയ്തിരുന്ന സന്ദർഭത്തിൽ അല്ലാഹുവിന് (നിങ്ങളോടുള്ള) അമർഷം നിങ്ങൾ തമ്മിലുള്ള അമർഷത്തേക്കാൾ വലുതാകുന്നു.'

قَالُوا۟ رَبَّنَآ أَمَتَّنَا ٱثْنَتَيْنِ وَأَحْيَيْتَنَا ٱثْنَتَيْنِ فَٱعْتَرَفْنَا بِذُنُوبِنَا فَهَلْ إِلَىٰ خُرُوجٍ مِّن سَبِيلٍ ﴿١١﴾

11. അവർ പറയും: ഞങ്ങളുടെ നാഥാ! രണ്ടു പ്രാവശ്യം നീ ഞങ്ങളെ നിർജീവാവസ്ഥയിലാക്കുകയും രണ്ടു പ്രാവശ്യം നീ ഞങ്ങൾക്ക് ജീവൻ നല്കുകയും ചെയ്തു.[1059] എന്നാൽ ഞങ്ങളിതാ ഞങ്ങളുടെ കുററങ്ങൾ സമ്മതിച്ചിരിക്കുന്നു. ആകയാൽ ഒന്നു പുറത്തുപോകേണ്ടതിലേക്ക് വല്ല മാർഗവുമുണ്ടോ?

1059. ഭൂമിയിലെ നിർജീവമായ ധാതുലവണങ്ങളിൽ നിന്നാണ് ജീവനും ജീവികളും ഉരുത്തിരിയുന്നത്. ഏതൊരു ജീവിയും ജീവന്റെ ഒരു സ്ഫുലിംഗമായി ഉരുത്തിരിയുന്നതിനുമുമ്പ് നിർജീവവസ്തു മാത്രമായിരുന്നു. ഏത് ജീവിയും മരണത്തോടെ നിർജീവാവസ്ഥയിലേക്ക് തന്നെ തിരിച്ചുപോകുന്നു. ആ നിർജീവാവസ്ഥയിൽ നിന്ന് മനുഷ്യനെ അല്ലാഹു ഉയിർത്തെഴുന്നേൽപിക്കുന്നു. ഇങ്ങനെ നിർജീവതയുടെ രണ്ട് ഘട്ടങ്ങളും, ജീവന്റെ രണ്ട് ഘട്ടങ്ങളുമാണ് മനുഷ്യനുള്ളത്.

ذَٰلِكُم بِأَنَّهُۥٓ إِذَا دُعِىَ ٱللَّهُ وَحْدَهُۥ كَفَرْتُمْ ۖ وَإِن يُشْرَكْ بِهِۦ
تُؤْمِنُوا۟ ۚ فَٱلْحُكْمُ لِلَّهِ ٱلْعَلِىِّ ٱلْكَبِيرِ ﴿١٢﴾

12. അല്ലാഹുവോട് മാത്രം പ്രാർത്ഥിക്കപ്പെട്ടാൽ നിങ്ങൾ അവിശ്വസിക്കുകയും, അവനോട് പങ്കാളികൾ കൂട്ടിച്ചേർക്കപ്പെട്ടാൽ നിങ്ങൾ വിശ്വസിക്കുകയും ചെയ്തിരുന്നത് നിമിത്തമത്രെ അത്. എന്നാൽ (ഇന്ന്) വിധികല്പിക്കാനുള്ള അധികാരം ഉന്നതനും മഹാനുമായ അല്ലാഹുവിന്നാകുന്നു.

هُوَ ٱلَّذِى يُرِيكُمْ ءَايَٰتِهِۦ وَيُنَزِّلُ لَكُم مِّنَ ٱلسَّمَآءِ رِزْقًا ۚ
وَمَا يَتَذَكَّرُ إِلَّا مَن يُنِيبُ ﴿١٣﴾

13. അവനാണ് നിങ്ങൾക്ക് തന്റെ ദൃഷ്ടാന്തങ്ങൾ കാണിച്ചുതരുന്നത്. ആകാശത്തു നിന്ന് അവൻ നിങ്ങൾക്ക് ഉപജീവനം ഇറക്കിത്തരികയും ചെയ്യുന്നു. (അവങ്കലേക്ക്) മടങ്ങുന്നവർ മാത്രമേ ആലോചിച്ചു ഗ്രഹിക്കുകയുള്ളൂ.

فَٱدْعُوا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ وَلَوْ كَرِهَ ٱلْكَٰفِرُونَ ﴿١٤﴾

14. അതിനാൽ കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനോട് നിങ്ങൾ പ്രാർത്ഥിക്കുക. അവിശ്വാസികൾക്ക് അനിഷ്ടകരമായാലും ശരി.

رَفِيعُ ٱلدَّرَجَٰتِ ذُو ٱلْعَرْشِ يُلْقِى ٱلرُّوحَ مِنْ أَمْرِهِۦ
عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ لِيُنذِرَ يَوْمَ ٱلتَّلَاقِ ﴿١٥﴾

15. അവൻ പദവികൾ ഉയർന്നവനും സിംഹാസനത്തിന്റെ അധിപനുമാകുന്നു. തന്റെ ദാസന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് തന്റെ സന്ദേശമാകുന്ന ചൈതന്യം അവൻ നല്കുന്നു. (മനുഷ്യർ) പരസ്പരം കണ്ടുമുട്ടുന്ന ദിവസത്തെപ്പററി താക്കീതു നല്കുന്നതിനു വേണ്ടിയത്രെ അത്.

يَوْمَ هُم بَٰرِزُونَ ۖ لَا يَخْفَىٰ عَلَى ٱللَّهِ مِنْهُمْ شَىْءٌ ۚ لِّمَنِ
ٱلْمُلْكُ ٱلْيَوْمَ ۖ لِلَّهِ ٱلْوَٰحِدِ ٱلْقَهَّارِ ﴿١٦﴾

16. അവർ വെളിക്കുവരുന്ന ദിവസമത്രെ അത്. അവരെ സംബന്ധിച്ച യാതൊരു കാര്യവും അല്ലാഹുവിന് ഗോപ്യമായിരിക്കുകയില്ല. ഈ ദിവസം ആർക്കാണ് രാജാധികാരം? ഏകനും സർവ്വാധിപതിയുമായ അല്ലാഹുവിന്.

ٱلْيَوْمَ تُجْزَىٰ كُلُّ نَفْسٍۭ بِمَا كَسَبَتْ ۚ لَا ظُلْمَ ٱلْيَوْمَ ۚ إِنَّ ٱللَّهَ
سَرِيعُ ٱلْحِسَابِ ﴿١٧﴾

17. ഈ ദിവസം ഓരോ വ്യക്തിക്കും താൻ സമ്പാദിച്ചതിനുള്ള പ്രതിഫലം നല്കപ്പെടും. ഈ ദിവസം അനീതിയില്ല. തീർച്ചയായും അല്ലാഹു അതിവേഗം കണക്കു നോക്കുന്നവനാകുന്നു.

وَأَنذِرْهُمْ يَوْمَ ٱلْءَازِفَةِ إِذِ ٱلْقُلُوبُ لَدَى ٱلْحَنَاجِرِ كَٰظِمِينَ ۚ
مَا لِلظَّٰلِمِينَ مِنْ حَمِيمٍ وَلَا شَفِيعٍ يُطَاعُ ﴿١٨﴾

18. ആസന്നമായ ആ സംഭവത്തിന്റെ ദിവസത്തെപ്പററി നീ അവർക്ക് മുന്നറിയിപ്പു നല്കുക. അതായത് ഹൃദയങ്ങൾ തൊണ്ടക്കുഴികളുടെ അടുത്തെത്തുന്ന, അവർ ശ്വാസമടക്കിപ്പിടിച്ചവരായിരിക്കുന്ന സന്ദർഭം. അക്രമകാരികൾക്ക് ഉററബന്ധുവായോ സ്വീകാര്യനായ ശുപാർശകനായോ ആരും തന്നെയില്ല.

يَعْلَمُ خَائِنَةَ الْأَعْيُنِ وَمَا تُخْفِي الصُّدُورُ ﴿١٩﴾

19. കണ്ണുകളുടെ കള്ളനോട്ടവും ഹൃദയങ്ങൾ മറച്ചുവെക്കുന്നതും അവൻ (അല്ലാഹു) അറിയുന്നു.

وَاللَّهُ يَقْضِي بِالْحَقِّ ۖ وَالَّذِينَ يَدْعُونَ مِن دُونِهِ
لَا يَقْضُونَ بِشَيْءٍ ۗ إِنَّ اللَّهَ هُوَ السَّمِيعُ الْبَصِيرُ ﴿٢٠﴾

20. അല്ലാഹു സത്യപ്രകാരം തീർപ്പു കല്പിക്കുന്നു. അവന്ന് പുറമെ അവർ വിളിച്ചു പ്രാർത്ഥിക്കുന്നവരാകട്ടെ യാതൊന്നിലും തീർപ്പു കല്പിക്കുകയില്ല. തീർച്ചയായും അല്ലാഹു തന്നെയാകുന്നു എല്ലാം കേൾക്കുന്നവനും കണ്ടറിയുന്നവനും.

أَوَلَمْ يَسِيرُوا فِي الْأَرْضِ فَيَنظُرُوا كَيْفَ كَانَ عَاقِبَةُ
الَّذِينَ كَانُوا مِن قَبْلِهِمْ ۚ كَانُوا هُمْ أَشَدَّ مِنْهُمْ قُوَّةً
وَآثَارًا فِي الْأَرْضِ فَأَخَذَهُمُ اللَّهُ بِذُنُوبِهِمْ وَمَا كَانَ
لَهُم مِّنَ اللَّهِ مِن وَاقٍ ﴿٢١﴾

21. ഇവർ ഭൂമിയിലൂടെ സഞ്ചരിച്ചിട്ടില്ലേ? അപ്പോൾ ഇവർക്ക് മുമ്പുണ്ടായിരുന്നവരുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് ഇവർക്കു നോക്കാമല്ലോ. അവർ ശക്തികൊണ്ടും ഭൂമിയിൽ (അവശേഷിപ്പിച്ച) സ്മാരകങ്ങൾ കൊണ്ടും ഇവരെക്കാൾ കരുത്തരായിരുന്നു. എന്നിട്ട് അവരുടെ പാപങ്ങൾ നിമിത്തം അല്ലാഹു അവരെ പിടികൂടി. അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് അവർക്ക് കാവൽ നല്കാൻ ആരുമുണ്ടായില്ല.

ذَٰلِكَ بِأَنَّهُمْ كَانَت تَّأْتِيهِمْ رُسُلُهُم بِالْبَيِّنَاتِ فَكَفَرُوا
فَأَخَذَهُمُ اللَّهُ ۚ إِنَّهُ قَوِيٌّ شَدِيدُ الْعِقَابِ ﴿٢٢﴾

22. അതെന്തുകൊണ്ടെന്നാൽ അവരിലേക്കുള്ള ദൈവദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുക്കൽ ചെല്ലാറുണ്ടായിരുന്നു. എന്നിട്ട് അവർ അവിശ്വസിച്ചുകളഞ്ഞു. അപ്പോൾ അല്ലാഹു അവരെ പിടികൂടി. തീർച്ചയായും അവൻ ശക്തനും കഠിനമായി ശിക്ഷിക്കുന്നവനുമത്രെ.

وَلَقَدْ أَرْسَلْنَا مُوسَىٰ بِآيَاتِنَا وَسُلْطَانٍ مُّبِينٍ ﴿٢٣﴾
إِلَىٰ فِرْعَوْنَ وَهَامَانَ وَقَارُونَ فَقَالُوا سَاحِرٌ كَذَّابٌ ﴿٢٤﴾

23, 24. തീർച്ചയായും നാം നമ്മുടെ ദൃഷ്ടാന്തങ്ങളും വ്യക്തമായ പ്രമാണവും കൊണ്ട് മൂസായെ ഫിർഔന്റെയും ഹാമാന്റെയും ഖാറൂന്റെയും അടുക്കലേക്ക് അയക്കുകയുണ്ടായി. അപ്പോൾ അവർ പറഞ്ഞു: വ്യാജവാദിയായ ഒരു ജാലവിദ്യക്കാരൻ എന്ന്.

فَلَمَّا جَاءَهُم بِالْحَقِّ مِنْ عِندِنَا قَالُوا اقْتُلُوا أَبْنَاءَ
الَّذِينَ آمَنُوا مَعَهُ وَاسْتَحْيُوا نِسَاءَهُمْ ۚ وَمَا كَيْدُ الْكَافِرِينَ
إِلَّا فِي ضَلَالٍ ﴿٢٥﴾

25. അങ്ങനെ നമ്മുടെ പക്കൽ നിന്നുള്ള സത്യവും കൊണ്ട് അദ്ദേഹം അവരുടെ അടുക്കൽ ചെന്നപ്പോൾ അവർ പറഞ്ഞു: 'ഇവനോടൊപ്പം വിശ്വസിച്ചവരുടെ ആൺമക്കളെ നിങ്ങൾ കൊന്നുകളയുകയും അവരുടെ സ്ത്രീകളെ ജീവിക്കാൻ അനുവദിക്കുകയും ചെയ്യുക.' (പക്ഷെ) സത്യനിഷേധികളുടെ കുതന്ത്രം വഴികേടിൽ മാത്രമെ കലാശിക്കൂ.

وَقَالَ فِرْعَوْنُ ذَرُونِي أَقْتُلْ مُوسَىٰ

26. ഫിർഔൻ പറഞ്ഞു: നിങ്ങൾ എന്നെ വിടൂ; മൂസായെ ഞാൻ കൊല്ലും. അവൻ അവ

وَلْيَدْعُ رَبَّهُ ۖ إِنِّي أَخَافُ أَن يُبَدِّلَ دِينَكُمْ أَوْ أَن
يُظْهِرَ فِي الْأَرْضِ الْفَسَادَ ﴿٢٦﴾

ന്റെ രക്ഷിതാവിനോട് വിളിച്ചു പ്രാർത്ഥിച്ചു കൊള്ളട്ടെ. അവൻ നിങ്ങളുടെ മതം മാററിമറിക്കുകയോ ഭൂമിയിൽ കുഴപ്പം കുത്തിപ്പൊക്കുകയോ ചെയ്യുമെന്ന് തീർച്ചയായും ഞാൻ ഭയപ്പെടുന്നു.

وَقَالَ مُوسَىٰ إِنِّي عُذْتُ بِرَبِّي وَرَبِّكُم مِّن كُلِّ
مُتَكَبِّرٍ لَّا يُؤْمِنُ بِيَوْمِ الْحِسَابِ ﴿٢٧﴾

27. മൂസാ പറഞ്ഞു: എന്റെ രക്ഷിതാവും നിങ്ങളുടെ രക്ഷിതാവുമായിട്ടുള്ളവനോട്, വിചാരണയുടെ ദിവസത്തിൽ വിശ്വസിക്കാത്ത എല്ലാ അഹങ്കാരികളിൽ നിന്നും ഞാൻ ശരണം തേടുന്നു.

وَقَالَ رَجُلٌ مُّؤْمِنٌ مِّنْ آلِ فِرْعَوْنَ يَكْتُمُ إِيمَانَهُ
أَتَقْتُلُونَ رَجُلًا أَن يَقُولَ رَبِّيَ اللَّهُ وَقَدْ جَاءَكُم
بِالْبَيِّنَاتِ مِن رَّبِّكُمْ ۖ وَإِن يَكُ كَاذِبًا فَعَلَيْهِ كَذِبُهُ ۖ
وَإِن يَكُ صَادِقًا يُصِبْكُم بَعْضُ الَّذِي يَعِدُكُمْ ۖ
إِنَّ اللَّهَ لَا يَهْدِي مَنْ هُوَ مُسْرِفٌ كَذَّابٌ ﴿٢٨﴾

28. ഫിർഔന്റെ ആൾക്കാരിൽപ്പെട്ട — തന്റെ വിശ്വാസം മറച്ചുവെച്ചുകൊണ്ടിരുന്ന — ഒരു വിശ്വാസിയായ മനുഷ്യൻ പറഞ്ഞു: 'എന്റെ രക്ഷിതാവ് അല്ലാഹുവാണ്' എന്ന് പറയുന്നതിനാൽ ഒരു മനുഷ്യനെ നിങ്ങൾ കൊല്ലുകയോ? അദ്ദേഹം നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവുകൾ കൊണ്ടുവന്നിട്ടുമുണ്ട്. അദ്ദേഹം കള്ളം പറയുന്നവനാണെങ്കിൽ കള്ളം പറയുന്നതിന്റെ ദോഷം അദ്ദേഹത്തിന്നു തന്നെയാണ്. അദ്ദേഹം സത്യം പറയുന്നവനാണെങ്കിലോ അദ്ദേഹം നിങ്ങൾക്ക് താക്കീതു നല്കുന്ന ചില കാര്യങ്ങൾ (ശിക്ഷകൾ) നിങ്ങളെ ബാധിക്കുകയും ചെയ്യും. അതിക്രമകാരിയും വ്യാജവാദിയുമായിട്ടുള്ള ഒരാളെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച.'

يَا قَوْمِ لَكُمُ الْمُلْكُ الْيَوْمَ ظَاهِرِينَ فِي الْأَرْضِ فَمَن يَنصُرُنَا
مِن بَأْسِ اللَّهِ إِن جَاءَنَا ۚ قَالَ فِرْعَوْنُ مَا أُرِيكُمْ
إِلَّا مَا أَرَىٰ وَمَا أَهْدِيكُمْ إِلَّا سَبِيلَ الرَّشَادِ ﴿٢٩﴾

29. 'എന്റെ ജനങ്ങളേ, ഭൂമിയിൽ മികച്ചു നിൽക്കുന്നവർ എന്ന നിലയിൽ ഇന്ന് ആധിപത്യം നിങ്ങൾക്ക് തന്നെ. എന്നാൽ അല്ലാഹുവിന്റെ ശിക്ഷ നമുക്ക് വന്നാൽ അതിൽ നിന്ന് നമ്മെ രക്ഷിച്ചു സഹായിക്കാൻ ആരുണ്ട്?' ഫിർഔൻ പറഞ്ഞു: 'ഞാൻ (ശരിയായി) കാണുന്ന മാർഗം മാത്രമാണ് ഞാൻ നിങ്ങൾക്ക് കാണിച്ചുതരുന്നത്. ശരിയായ മാർഗത്തിലേക്കല്ലാതെ ഞാൻ നിങ്ങളെ നയിക്കുകയുമില്ല.'

وَقَالَ الَّذِي آمَنَ يَا قَوْمِ إِنِّي أَخَافُ عَلَيْكُم مِّثْلَ
يَوْمِ الْأَحْزَابِ ﴿٣٠﴾

30. ആ വിശ്വസിച്ച ആൾ പറഞ്ഞു: 'എന്റെ ജനങ്ങളേ, ആ കക്ഷികളുടെ ദിവസം[1060] പോലെയുള്ള ഒന്ന് തീർച്ചയായും നിങ്ങളുടെ കാര്യത്തിലും ഞാൻ ഭയപ്പെടുന്നു.'

مِثْلَ دَأْبِ قَوْمِ نُوحٍ وَعَادٍ وَثَمُودَ وَالَّذِينَ

31. 'അതായത് നൂഹിന്റെ ജനതയുടെയും ആദിന്റെയും ഥമൂദിന്റെയും അവർക്കുശേഷ

1060. അല്ലാഹുവിനെതിരിൽ കടുത്ത അക്രമം കാണിച്ച കക്ഷികളെ അല്ലാഹു ശിക്ഷിച്ച ദിവസമത്രെ വിവക്ഷ.

مِنْ بَعْدِهِمْ ۚ وَمَا اللَّهُ يُرِيدُ ظُلْمًا لِلْعِبَادِ ٣١

മുള്ളവരുടെയും അനുഭവത്തിനു തുല്യമായത്. ദാസന്മാരോട് യാതൊരക്രമവും ചെയ്യാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല.'

وَيَا قَوْمِ إِنِّي أَخَافُ عَلَيْكُمْ يَوْمَ التَّنَادِ ٣٢

32. 'എന്റെ ജനങ്ങളേ, (നിങ്ങൾ) പരസ്പരം വിളിച്ചു കേഴുന്ന ദിവസത്തെ നിങ്ങളുടെ കാര്യത്തിൽ തീർച്ചയായും ഞാൻ ഭയപ്പെടുന്നു.'

يَوْمَ تُوَلُّونَ مُدْبِرِينَ مَا لَكُمْ مِنَ اللَّهِ مِنْ عَاصِمٍ ۗ وَمَنْ يُضْلِلِ
اللَّهُ فَمَا لَهُ مِنْ هَادٍ ٣٣

33. അതായത് നിങ്ങൾ പിന്നോക്കം തിരിഞ്ഞോടുന്ന ദിവസം. അല്ലാഹുവിന്റെ ശിക്ഷയിൽ നിന്നും രക്ഷ നൽകുന്ന ഒരാളും നിങ്ങൾക്കില്ല. ഏതൊരാളെ അല്ലാഹു വഴി തെററിക്കുന്നുവോ അവന് നേർവഴി കാണിക്കാൻ ആരുമില്ല.

وَلَقَدْ جَاءَكُمْ يُوسُفُ مِنْ قَبْلُ بِالْبَيِّنَاتِ فَمَا زِلْتُمْ
فِي شَكٍّ مِمَّا جَاءَكُمْ بِهِ ۖ حَتَّىٰ إِذَا هَلَكَ قُلْتُمْ لَنْ يَبْعَثَ اللَّهُ
مِنْ بَعْدِهِ رَسُولًا ۚ كَذَٰلِكَ يُضِلُّ اللَّهُ مَنْ هُوَ
مُسْرِفٌ مُرْتَابٌ ٣٤

34. വ്യക്തമായ തെളിവുകളും കൊണ്ട് മുമ്പ് യൂസുഫ് നിങ്ങളുടെ അടുത്ത് വരുകയുണ്ടായിട്ടുണ്ട്. അപ്പോൾ അദ്ദേഹം നിങ്ങൾക്ക് കൊണ്ടുവന്നതിനെപ്പററി നിങ്ങൾ സംശയത്തിലായിക്കൊണ്ടേയിരുന്നു. എന്നിട്ട് അദ്ദേഹം മരണപ്പെട്ടപ്പോൾ, 'ഇദ്ദേഹത്തിനു ശേഷം അല്ലാഹു ഇനി ഒരു ദൂതനെയും നിയോഗിക്കുകയേ ഇല്ല' എന്ന് നിങ്ങൾ പറഞ്ഞു.[1061] അപ്രകാരം അതിക്രമകാരിയും സംശയാലുവുമായിട്ടുള്ളതാരോ അവരെ അല്ലാഹു വഴി തെററിക്കുന്നു.

الَّذِينَ يُجَادِلُونَ فِي آيَاتِ اللَّهِ بِغَيْرِ سُلْطَانٍ أَتَاهُمْ ۖ كَبُرَ مَقْتًا
عِنْدَ اللَّهِ وَعِنْدَ الَّذِينَ آمَنُوا ۚ كَذَٰلِكَ يَطْبَعُ اللَّهُ عَلَىٰ كُلِّ
قَلْبِ مُتَكَبِّرٍ جَبَّارٍ ٣٥

35. അതായത് തങ്ങൾക്ക് യാതൊരു ആധികാരിക പ്രമാണവും വന്നുകിട്ടാതെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ തർക്കം നടത്തുന്നവരെ. അത് അല്ലാഹുവിന്റെ അടുക്കലും സത്യവിശ്വാസികളുടെ അടുക്കലും വലിയ കോപഹേതുവായിരിക്കുന്നു. അപ്രകാരം അഹങ്കാരികളും ഗർവ്വിഷ്ഠരും ആയിട്ടുള്ളവരുടെ ഹൃദയങ്ങളിലെല്ലാം അല്ലാഹു മുദ്രവെക്കുന്നു.

وَقَالَ فِرْعَوْنُ يَا هَامَانُ ابْنِ لِي صَرْحًا لَعَلِّي أَبْلُغُ الْأَسْبَابَ ٣٦
أَسْبَابَ السَّمَاوَاتِ فَأَطَّلِعَ إِلَىٰ إِلَٰهِ مُوسَىٰ وَإِنِّي لَأَظُنُّهُ كَاذِبًا

36, 37. ഫിർഔൻ പറഞ്ഞു: 'ഹാമാനേ, എനിക്ക് ആ മാർഗങ്ങളിൽ അഥവാ ആകാശ മാർഗങ്ങളിൽ എത്തിച്ചേരുവാനും, എന്നിട്ടു മൂസായുടെ ദൈവത്തിന്റെ അടുത്തേക്ക് എത്തിനോക്കുവാനും തക്കവണ്ണം എനിക്കുവേണ്ടി നീ ഒരു ഉന്നത സൗധം പണിതു തരൂ! തീർച്ചയായും അവൻ (മൂസാ) കളവു പറയുകയാണെന്നാണ്

1061. ഗുരുതരമായ ഭക്ഷ്യക്ഷാമത്തെ അതിജീവിക്കാൻ ഈജിപ്തുകാരെ യൂസുഫ് നബി(അ) സഹായിച്ചു. എന്നിട്ടും അവരിൽ ബഹുഭൂരിപക്ഷവും അദ്ദേഹത്തിന്റെ പ്രവാചകത്വത്തിൽ വിശ്വസിച്ചില്ല. അദ്ദേഹത്തിന്റെ മരണശേഷമാകട്ടെ, ഇനി ഈ നാട്ടിൽ അല്ലാഹു ഒരു പ്രവാചകനെ നിയോഗിക്കുകയേ ഇല്ല എന്ന് വാദിച്ചുകൊണ്ട് പിൽക്കാല പ്രവാചകന്മാരെ നിഷേധിച്ചു തള്ളാൻ ഞൊണ്ടി ന്യായം കണ്ടെത്തുകയാണ് അവർ ചെയ്തത്.

وَكَذَٰلِكَ زُيِّنَ لِفِرْعَوْنَ سُوٓءُ عَمَلِهِۦ وَصُدَّ عَنِ ٱلسَّبِيلِ ۚ وَمَا كَيْدُ فِرْعَوْنَ إِلَّا فِى تَبَابٍ ﴿٣٧﴾

ഞാൻ വിചാരിക്കുന്നത്' അപ്രകാരം ഫിർഔന് തന്റെ ദുഷ്പ്രവൃത്തി അലംകൃതമായി തോന്നിക്കപ്പെട്ടു. നേരായ മാർഗത്തിൽ നിന്ന് അവൻ തടയപ്പെടുകയും ചെയ്തു. ഫറോവയുടെ തന്ത്രം നഷ്ടത്തിൽ തന്നെയായിരുന്നു.

وَقَالَ ٱلَّذِىٓ ءَامَنَ يَٰقَوْمِ ٱتَّبِعُونِ أَهْدِكُمْ سَبِيلَ ٱلرَّشَادِ ﴿٣٨﴾

38. ആ വിശ്വസിച്ച വ്യക്തി പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ എന്നെ പിന്തുടരൂ. ഞാൻ നിങ്ങൾക്ക് വിവേകത്തിന്റെ മാർഗം കാട്ടിത്തരാം.

يَٰقَوْمِ إِنَّمَا هَٰذِهِ ٱلْحَيَوٰةُ ٱلدُّنْيَا مَتَٰعٌ وَإِنَّ ٱلْءَاخِرَةَ هِىَ دَارُ ٱلْقَرَارِ ﴿٣٩﴾

39. എന്റെ ജനങ്ങളേ, ഈ ഐഹികജീവിതം ഒരു (താൽക്കാലിക) വിഭവം മാത്രമാണ്. തീർച്ചയായും പരലോകം തന്നെയാണ് സ്ഥിരവാസത്തിനുള്ള ഭവനം.

مَنْ عَمِلَ سَيِّئَةً فَلَا يُجْزَىٰٓ إِلَّا مِثْلَهَا ۖ وَمَنْ عَمِلَ صَٰلِحًا مِّن ذَكَرٍ أَوْ أُنثَىٰ وَهُوَ مُؤْمِنٌ فَأُو۟لَٰٓئِكَ يَدْخُلُونَ ٱلْجَنَّةَ يُرْزَقُونَ فِيهَا بِغَيْرِ حِسَابٍ ﴿٤٠﴾

40. ആരെങ്കിലും ഒരു തിന്മ പ്രവർത്തിച്ചാൽ തത്തുല്യമായ പ്രതിഫലമേ അവന്നു നൽകപ്പെടുകയുള്ളൂ.[1062] സത്യവിശ്വാസിയായിക്കൊണ്ട് സൽക്കർമ്മം പ്രവർത്തിക്കുന്നതാരോ —പുരുഷനോ സ്ത്രീയോ ആകട്ടെ — അവർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. കണക്കുനോക്കാതെ അവർക്ക് അവിടെ ഉപജീവനം നൽകപ്പെട്ടുകൊണ്ടിരിക്കും.

وَيَٰقَوْمِ مَا لِىٓ أَدْعُوكُمْ إِلَى ٱلنَّجَوٰةِ وَتَدْعُونَنِىٓ إِلَى ٱلنَّارِ ﴿٤١﴾

41. എന്റെ ജനങ്ങളേ, എനിക്കെന്തൊരനുഭവം! ഞാൻ നിങ്ങളെ രക്ഷയിലേക്ക് ക്ഷണിക്കുന്നു. നിങ്ങളാകട്ടെ എന്നെ നരകത്തിലേക്കും ക്ഷണിക്കുന്നു.

تَدْعُونَنِى لِأَكْفُرَ بِٱللَّهِ وَأُشْرِكَ بِهِۦ مَا لَيْسَ لِى بِهِۦ عِلْمٌ وَأَنَا۠ أَدْعُوكُمْ إِلَى ٱلْعَزِيزِ ٱلْغَفَّٰرِ ﴿٤٢﴾

42. ഞാൻ അല്ലാഹുവിൽ അവിശ്വസിക്കുവാനും എനിക്ക് യാതൊരറിവുമില്ലാത്തത് അവനോട് ഞാൻ പങ്കു ചേർക്കുവാനും നിങ്ങളെന്നെ ക്ഷണിക്കുന്നു. ഞാനാകട്ടെ, പ്രതാപശാലിയും ഏറെ പൊറുക്കുന്നവനുമായ അല്ലാഹുവിലേക്ക് നിങ്ങളെ ക്ഷണിക്കുന്നു.

لَا جَرَمَ أَنَّمَا تَدْعُونَنِىٓ إِلَيْهِ لَيْسَ لَهُۥ دَعْوَةٌ فِى ٱلدُّنْيَا وَلَا فِى ٱلْءَاخِرَةِ وَأَنَّ مَرَدَّنَآ إِلَى ٱللَّهِ

43. നിങ്ങൾ എന്നെ ഏതൊന്നിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുന്നുവോ അതിന് ഇഹലോകത്താകട്ടെ പരലോകത്താകട്ടെ യാതൊരു പ്രാർത്ഥനയും ഉണ്ടാകാവുന്നതല്ല[1063] എന്നതും,

1062. നന്മയ്ക്ക് അല്ലാഹു അനേകം ഇരട്ടി പ്രതിഫലം നല്കുമെന്ന് ഖുർആനും ഹദീസും പഠിപ്പിക്കുന്നു. എന്നാൽ തിന്മയ്ക്ക് അതിനുള്ള കൃത്യമായ ശിക്ഷ മാത്രമേ അവൻ നല്കുകയുള്ളൂ. മാപ്പർഹിക്കുന്നവർക്ക് അവൻ മാപ്പ് നൽകുകയും ചെയ്യും. അല്ലാഹുവിന്റെ വിട്ടുവീഴ്ചയും കാരുണ്യവുമാണ് ശിക്ഷയെക്കാൾ മുന്നിട്ടുനിൽക്കുന്നതെന്ന് ഈ വചനം സൂചിപ്പിക്കുന്നു.

1063. 'ദഅ്‌വത്ത്' എന്ന പദത്തിന് ക്ഷണം (അല്ലെങ്കിൽ ആഹ്വാനം) എന്നും പ്രാർത്ഥന എന്നും അർത്ഥമുണ്ട്. അതിനാൽ ഈ ആയത്തിലെ 'ലൈസലഹു ദഅ്‌വത്തുൻ ഫിദ്ദുൻയാ വലാഫിൽ ആഖിറ;' എന്ന വാക്യത്തിന് രണ്ടു വിധത്തിൽ അർത്ഥം നൽകപ്പെട്ടിട്ടുണ്ട്. 'ഇഹലോകത്ത് വെച്ചോ പരലോകത്ത് വെച്ചോ അതിനോട് (വ്യാജദൈവത്തോട്) പ്രാർത്ഥിക്കാവുന്നതല്ല' എന്നാണ് ഒരർത്ഥം. 'ഇഹലോകത്ത് വെച്ചോ പരലോകത്ത് വെച്ചോ (തങ്ങളെ ആരാധിക്കണമെന്ന്) ആഹ്വാനം ചെയ്യാൻ കഴിവില്ലാത്തവയാണ് അവ' (വിഗ്രഹങ്ങൾ) എന്നാണ് മറ്റൊരർത്ഥം.

നമ്മുടെ മടക്കം അല്ലാഹുവിങ്കലേക്കാണ് എന്നതും അതിക്രമകാരികള്‍ തന്നെയാണ് നരകാവകാശികള്‍ എന്നതും ഉറപ്പായ കാര്യമാകുന്നു.

44. എന്നാല്‍ ഞാന്‍ നിങ്ങളോട് പറയുന്നത് വഴിയെ നിങ്ങള്‍ ഓര്‍ക്കും. എന്‍റെ കാര്യം ഞാന്‍ അല്ലാഹുവിങ്കലേക്ക് ഏല്‍പ്പിച്ചു വിടുന്നു. തീര്‍ച്ചയായും അല്ലാഹു ദാസന്മാരെപ്പററി കണ്ടറിയുന്നവനാകുന്നു.

45. അപ്പോള്‍ അവര്‍ നടത്തിയ കുതന്ത്രങ്ങളുടെ ദുഷ്ഫലങ്ങളില്‍ നിന്ന് അല്ലാഹു അദ്ദേഹത്തെ കാത്തു. ഫിര്‍ഔന്‍റെ ആളുകളെ കടുത്ത ശിക്ഷ വലയം ചെയ്യുകയുമുണ്ടായി.

46. നരകം! രാവിലെയും വൈകുന്നേരവും അവര്‍ അതിനു മുമ്പില്‍ പ്രദര്‍ശിപ്പിക്കപ്പെടും.[1064] ആ അന്ത്യസമയം നിലവില്‍ വരുന്ന ദിവസം ഫിര്‍ഔന്‍റെ ആളുകളെ ഏററവും കഠിനമായ ശിക്ഷയില്‍ നിങ്ങള്‍ പ്രവേശിപ്പിക്കുക (എന്ന് കല്‍പ്പിക്കപ്പെടും.)

47. നരകത്തില്‍ അവര്‍ അന്യോന്യം ന്യായവാദം നടത്തുന്ന സന്ദര്‍ഭം (ശ്രദ്ധേയമാകുന്നു). അപ്പോള്‍ ദുര്‍ബലര്‍ അഹംഭാവം നടിച്ചവരോട് പറയും: തീര്‍ച്ചയായും ഞങ്ങള്‍ നിങ്ങളെ പിന്തുടര്‍ന്ന് ജീവിക്കുകയായിരുന്നു. അതിനാല്‍ നരകശിക്ഷയില്‍ നിന്നുള്ള വല്ല വിഹിതവും ഞങ്ങളില്‍ നിന്ന് ഒഴിവാക്കിത്തരാന്‍ നിങ്ങള്‍ക്ക് കഴിയുമോ?

48. അഹംഭാവം നടിച്ചവര്‍ പറയും: തീര്‍ച്ചയായും നമ്മളെല്ലാം ഇതില്‍ തന്നെയാകുന്നു. തീര്‍ച്ചയായും അല്ലാഹു ദാസന്മാര്‍ക്കിടയില്‍ വിധി കല്‍പിച്ചു കഴിഞ്ഞു.

49. നരകത്തിലുള്ളവര്‍ നരകത്തിന്‍റെ കാവല്‍ക്കാരോട് പറയും: നിങ്ങള്‍ നിങ്ങളുടെ രക്ഷിതാവിനോടൊന്ന് പ്രാര്‍ത്ഥിക്കുക. ഞങ്ങള്‍ക്ക് ഒരു ദിവസത്തെ ശിക്ഷയെങ്കിലും അവന്‍ ലഘൂകരിച്ചു തരട്ടെ.

50. അവര്‍ (കാവല്‍ക്കാര്‍) പറയും: നിങ്ങളിലേക്കുള്ള ദൂതന്മാര്‍ വ്യക്തമായ തെളിവുകളും കൊണ്ട് നിങ്ങളുടെ അടുത്ത് വന്നിട്ടുണ്ടായി

وَأَنَّ الْمُسْرِفِينَ هُمْ أَصْحَابُ النَّارِ ﴿٤٣﴾

فَسَتَذْكُرُونَ مَا أَقُولُ لَكُمْ ۚ وَأُفَوِّضُ أَمْرِي إِلَى اللَّهِ ۚ إِنَّ
اللَّهَ بَصِيرٌ بِالْعِبَادِ ﴿٤٤﴾

فَوَقَاهُ اللَّهُ سَيِّئَاتِ مَا مَكَرُوا ۖ وَحَاقَ بِآلِ فِرْعَوْنَ
سُوءُ الْعَذَابِ ﴿٤٥﴾

النَّارُ يُعْرَضُونَ عَلَيْهَا غُدُوًّا وَعَشِيًّا ۖ وَيَوْمَ تَقُومُ
السَّاعَةُ أَدْخِلُوا آلَ فِرْعَوْنَ أَشَدَّ الْعَذَابِ ﴿٤٦﴾

وَإِذْ يَتَحَاجُّونَ فِي النَّارِ فَيَقُولُ الضُّعَفَاءُ لِلَّذِينَ
اسْتَكْبَرُوا إِنَّا كُنَّا لَكُمْ تَبَعًا فَهَلْ أَنْتُمْ مُغْنُونَ
عَنَّا نَصِيبًا مِنَ النَّارِ ﴿٤٧﴾

قَالَ الَّذِينَ اسْتَكْبَرُوا إِنَّا كُلٌّ فِيهَا إِنَّ اللَّهَ قَدْ حَكَمَ
بَيْنَ الْعِبَادِ ﴿٤٨﴾

وَقَالَ الَّذِينَ فِي النَّارِ لِخَزَنَةِ جَهَنَّمَ ادْعُوا رَبَّكُمْ
يُخَفِّفْ عَنَّا يَوْمًا مِنَ الْعَذَابِ ﴿٤٩﴾

قَالُوا أَوَلَمْ تَكُ تَأْتِيكُمْ رُسُلُكُمْ بِالْبَيِّنَاتِ ۖ

1064. മരണം മുതല്‍ ഉയിര്‍ത്തെഴുന്നേല്‍പ് വരെയുള്ള കാലത്താണ് അവര്‍ (അവരുടെ ആത്മാവുകള്‍) ഇപ്രകാരം രാവിലെയും വൈകുന്നേരവും നരകത്തിനുമുമ്പില്‍ ഹാജരാക്കപ്പെടുക എന്നാണ് വ്യാഖ്യാതാക്കള്‍ അഭിപ്രായപ്പെട്ടിട്ടുള്ളത്.

قَالُوٓا۟ بَلَىٰ ۚ قَالُوا۟ فَٱدْعُوا۟ ۗ وَمَا دُعَـٰٓؤُا۟ ٱلْكَـٰفِرِينَ إِلَّا فِى ضَلَـٰلٍ ﴿٥٠﴾

രുന്നില്ലേ? അവർ പറയും: അതെ. അവർ (കാവൽക്കാർ) പറയും: എന്നാൽ നിങ്ങൾ തന്നെ പ്രാർത്ഥിച്ചു കൊള്ളുക. സത്യനിഷേധികളുടെ പ്രാർത്ഥന വ്യർത്ഥാവിലായിപ്പോകുകയേയുള്ളൂ.

إِنَّا لَنَنصُرُ رُسُلَنَا وَٱلَّذِينَ ءَامَنُوا۟ فِى ٱلْحَيَوٰةِ ٱلدُّنْيَا وَيَوْمَ يَقُومُ ٱلْأَشْهَـٰدُ ﴿٥١﴾

51. തീർച്ചയായും നാം നമ്മുടെ ദൂതന്മാരെയും വിശ്വസിച്ചവരെയും ഐഹികജീവിതത്തിലും, സാക്ഷികൾ രംഗത്തു വരുന്ന ദിവസത്തിലും[1065] സഹായിക്കുക തന്നെ ചെയ്യും.

يَوْمَ لَا يَنفَعُ ٱلظَّـٰلِمِينَ مَعْذِرَتُهُمْ ۖ وَلَهُمُ ٱللَّعْنَةُ وَلَهُمْ سُوٓءُ ٱلدَّارِ ﴿٥٢﴾

52. അതായത് അക്രമികൾക്ക് അവരുടെ ഒഴികഴിവ് പ്രയോജനപ്പെടാത്ത ദിവസം. അവർക്കാകുന്നു ശാപം. അവർക്കാകുന്നു ചീത്ത ഭവനം.

وَلَقَدْ ءَاتَيْنَا مُوسَى ٱلْهُدَىٰ وَأَوْرَثْنَا بَنِىٓ إِسْرَٰٓءِيلَ ٱلْكِتَـٰبَ ﴿٥٣﴾

هُدًى وَذِكْرَىٰ لِأُو۟لِى ٱلْأَلْبَـٰبِ ﴿٥٤﴾

53, 54. മൂസായ്ക്ക് നാം മാർഗദർശനം നൽകുകയും, ഇസ്റാഈല്യരെ നാം വേദഗ്രന്ഥത്തിന്റെ അവകാശികളാക്കിത്തീർക്കുകയും ചെയ്തു. ബുദ്ധിയുള്ളവർക്ക് മാർഗദർശനവും ഉൽബോധനവുമായിരുന്നു അത്.

فَٱصْبِرْ إِنَّ وَعْدَ ٱللَّهِ حَقٌّ وَٱسْتَغْفِرْ لِذَنۢبِكَ وَسَبِّحْ بِحَمْدِ رَبِّكَ بِٱلْعَشِىِّ وَٱلْإِبْكَـٰرِ ﴿٥٥﴾

55. അതിനാൽ നീ ക്ഷമിക്കുക. തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. നിന്റെ പാപത്തിന് നീ മാപ്പു തേടുകയും വൈകുന്നേരവും രാവിലെയും നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം പ്രകീർത്തിക്കുകയും ചെയ്യുക.

إِنَّ ٱلَّذِينَ يُجَـٰدِلُونَ فِىٓ ءَايَـٰتِ ٱللَّهِ بِغَيْرِ سُلْطَـٰنٍ أَتَىٰهُمْ ۙ إِن فِى صُدُورِهِمْ إِلَّا كِبْرٌ مَّا هُم بِبَـٰلِغِيهِ ۚ فَٱسْتَعِذْ بِٱللَّهِ ۖ إِنَّهُۥ هُوَ ٱلسَّمِيعُ ٱلْبَصِيرُ ﴿٥٦﴾

56. തങ്ങൾക്ക് യാതൊരു പ്രമാണവും വന്നുകിട്ടാതെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെപ്പററി തർക്കിക്കുന്നതാരോ അവരുടെ ഹൃദയങ്ങളിൽ തീർച്ചയായും അഹങ്കാരം മാത്രമേയുള്ളു. അവർ അവിടെ എത്തുന്നതേ അല്ല.[1066] അതുകൊണ്ട് നീ അല്ലാഹുവോട് ശരണം തേടുക. തീർച്ചയായും അവനാണ് എല്ലാം കേൾക്കുന്നവനും കാണുന്നവനും.

لَخَلْقُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ أَكْبَرُ مِنْ خَلْقِ ٱلنَّاسِ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٥٧﴾

57. തീർച്ചയായും ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുക എന്നതാണ് മനുഷ്യനെ സൃഷ്ടിക്കുന്നതിനേക്കാൾ വലിയ കാര്യം. പക്ഷെ, മനുഷ്യരിൽ അധികപേരും മനസ്സിലാക്കുന്നില്ല.

وَمَا يَسْتَوِى ٱلْأَعْمَىٰ وَٱلْبَصِيرُ وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ

58. അന്ധനും കാഴ്ചയുള്ളവനും സമമാകുകയില്ല. വിശ്വസിച്ച് സൽകർമ്മങ്ങൾ ചെയ്തവരും ദുഷ്കൃത്യം ചെയ്തവരും സമമാകുകയില്ല. ചുരു

1065. അന്തിമമായ ന്യായവിധിയുടെ നാളത്രെ ഉദ്ദേശ്യം.
1066. ദൈവികദൃഷ്ടാന്തങ്ങളെ നിഷേധിക്കുന്നവർ ആ നിഷേധം കൊണ്ട് ലക്ഷ്യമാക്കുന്നതെന്തായാലും അവർക്ക് ആ ലക്ഷ്യം പ്രാപിക്കാനാവില്ലെന്നർത്ഥം.

وَلَا الْمُسِيءُ ۚ قَلِيلًا مَّا تَتَذَكَّرُونَ ﴿٥٨﴾

ക്കത്തിൽ മാത്രമേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളൂ.

إِنَّ السَّاعَةَ لَآتِيَةٌ لَّا رَيْبَ فِيهَا وَلَٰكِنَّ أَكْثَرَ النَّاسِ
لَا يُؤْمِنُونَ ﴿٥٩﴾

59. ആ അന്ത്യസമയം വരാനുള്ളത് തന്നെയാണ് അതിൽ സംശയമേ ഇല്ല. പക്ഷെ മനുഷ്യരിൽ അധികപേരും വിശ്വസിക്കുന്നില്ല.

وَقَالَ رَبُّكُمُ ادْعُونِي أَسْتَجِبْ لَكُمْ ۚ إِنَّ الَّذِينَ
يَسْتَكْبِرُونَ عَنْ عِبَادَتِي سَيَدْخُلُونَ جَهَنَّمَ دَاخِرِينَ ﴿٦٠﴾

60. നിങ്ങളുടെ രക്ഷിതാവ് പറഞ്ഞിരിക്കുന്നു: നിങ്ങൾ എന്നോട് പ്രാർത്ഥിക്കൂ. ഞാൻ നിങ്ങൾക്ക് ഉത്തരം നൽകാം. എന്നെ ആരാധിക്കാതെ* അഹങ്കാരം നടിക്കുന്നവരാരോ അവർ വഴിയെ നിന്ദ്യരായിക്കൊണ്ട് നരകത്തിൽ പ്രവേശിക്കുന്നതാണ്; തീർച്ച.

اللَّهُ الَّذِي جَعَلَ لَكُمُ اللَّيْلَ لِتَسْكُنُوا فِيهِ وَالنَّهَارَ
مُبْصِرًا ۚ إِنَّ اللَّهَ لَذُو فَضْلٍ عَلَى النَّاسِ وَلَٰكِنَّ
أَكْثَرَ النَّاسِ لَا يَشْكُرُونَ ﴿٦١﴾

61. അല്ലാഹുവാകുന്നു നിങ്ങൾക്കുവേണ്ടി രാത്രിയെ നിങ്ങൾക്കു ശാന്തമായി വസിക്കാൻ തക്കവണ്ണവും, പകലിനെ വെളിച്ചമുള്ളതും ആക്കിയവൻ. തീർച്ചയായും അല്ലാഹു ജനങ്ങളോട് ഔദാര്യമുള്ളവനാകുന്നു. പക്ഷെ മനുഷ്യരിൽ അധികപേരും നന്ദി കാണിക്കുന്നില്ല.

ذَٰلِكُمُ اللَّهُ رَبُّكُمْ خَالِقُ كُلِّ شَيْءٍ لَّا إِلَٰهَ إِلَّا هُوَ ۖ
فَأَنَّىٰ تُؤْفَكُونَ ﴿٦٢﴾

62. അവനാകുന്നു നിങ്ങളുടെ രക്ഷിതാവും എല്ലാ വസ്തുക്കളുടെയും സൃഷ്ടികർത്താവുമായ അല്ലാഹു. അവനല്ലാതെ യാതൊരു ദൈവവുമില്ല. എന്നിരിക്കെ നിങ്ങൾ എങ്ങനെയാണ് (സന്മാർഗത്തിൽ നിന്ന്) തെററിക്കപ്പെടുന്നത്?

كَذَٰلِكَ يُؤْفَكُ الَّذِينَ كَانُوا بِآيَاتِ
اللَّهِ يَجْحَدُونَ ﴿٦٣﴾

63. അപ്രകാരം തന്നെയാണ് അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചിരുന്നവർ (സന്മാർഗത്തിൽ നിന്ന്) തെററിക്കപ്പെടുന്നത്.

اللَّهُ الَّذِي جَعَلَ لَكُمُ الْأَرْضَ قَرَارًا وَالسَّمَاءَ بِنَاءً
وَصَوَّرَكُمْ فَأَحْسَنَ صُوَرَكُمْ وَرَزَقَكُم مِّنَ
الطَّيِّبَاتِ ۚ ذَٰلِكُمُ اللَّهُ رَبُّكُمْ ۖ فَتَبَارَكَ اللَّهُ
رَبُّ الْعَالَمِينَ ﴿٦٤﴾

64. അല്ലാഹുവാകുന്നു നിങ്ങൾക്ക് വേണ്ടി ഭൂമിയെ വാസസ്ഥലവും ആകാശത്തെ മേൽപുരയും ആക്കിയവൻ. അവൻ നിങ്ങളെ രൂപപ്പെടുത്തുകയും ചെയ്തു. അങ്ങനെ അവൻ നിങ്ങളുടെ രൂപങ്ങൾ മികച്ചതാക്കി. വിശിഷ്ട വസ്തുക്കളിൽ നിന്ന് അവൻ നിങ്ങൾക്ക് ഉപജീവനം നൽകുകയും ചെയ്തു. അവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അപ്പോൾ ലോകങ്ങളുടെ രക്ഷിതാവായ അല്ലാഹു അനുഗ്രഹ പൂർണ്ണനായിരിക്കുന്നു.

هُوَ الْحَيُّ لَا إِلَٰهَ إِلَّا هُوَ فَادْعُوهُ مُخْلِصِينَ

65. അവനാകുന്നു ജീവിച്ചിരിക്കുന്നവൻ. അവനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ കീഴ്വണക്കം അവന് നിഷ്കളങ്കമാക്കിക്കൊണ്ട്

* പ്രാർഥന ആരാധനയാണെന്ന് ഈ വചനം അസന്നിഗ്ധമായി തെളിയിക്കുന്നു.

لَهُ الدِّينَ ۗ الْحَمْدُ لِلَّهِ رَبِّ الْعَالَمِينَ ﴿٦٥﴾

നിങ്ങൾ അവനോട് പ്രാർത്ഥിക്കുക. ലോകങ്ങളുടെ രക്ഷിതാവായ അല്ലാഹുവിന് സ്തുതി.

قُلْ إِنِّي نُهِيتُ أَنْ أَعْبُدَ الَّذِينَ تَدْعُونَ مِنْ دُونِ
اللَّهِ لَمَّا جَاءَنِيَ الْبَيِّنَاتُ مِنْ رَبِّي وَأُمِرْتُ أَنْ
أُسْلِمَ لِرَبِّ الْعَالَمِينَ ﴿٦٦﴾

66. (നബിയേ,) പറയുക: എന്റെ രക്ഷിതാവിങ്കൽ നിന്ന് എനിക്ക് തെളിവുകൾ വന്നു കിട്ടിയിരിക്കെ അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവരെ ആരാധിക്കുന്നതിൽ നിന്ന് തീർച്ചയായും ഞാൻ വിലക്കപ്പെട്ടിരിക്കുന്നു. ലോകങ്ങളുടെ രക്ഷിതാവിന് ഞാൻ കീഴ്പെടണമെന്ന് കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു.

هُوَ الَّذِي خَلَقَكُمْ مِنْ تُرَابٍ ثُمَّ مِنْ نُطْفَةٍ ثُمَّ مِنْ عَلَقَةٍ
ثُمَّ يُخْرِجُكُمْ طِفْلًا ثُمَّ لِتَبْلُغُوا أَشُدَّكُمْ ثُمَّ لِتَكُونُوا شُيُوخًا ۚ
وَمِنْكُمْ مَنْ يُتَوَفَّىٰ مِنْ قَبْلُ ۖ وَلِتَبْلُغُوا أَجَلًا مُسَمًّى وَلَعَلَّكُمْ
تَعْقِلُونَ ﴿٦٧﴾

67. മണ്ണിൽ നിന്നും, പിന്നെ ബീജകണത്തിൽ നിന്നും, പിന്നെ ഭ്രൂണത്തിൽ നിന്നും നിങ്ങളെ സൃഷ്ടിച്ചത് അവനാകുന്നു. പിന്നീട് ഒരു ശിശുവായി നിങ്ങളെ അവൻ പുറത്തു കൊണ്ടുവരുന്നു. പിന്നീട് നിങ്ങൾ നിങ്ങളുടെ പൂർണ്ണശക്തി പ്രാപിക്കുവാനും പിന്നീട് നിങ്ങൾ വൃദ്ധരായി തീരുവാനും വേണ്ടി. നിങ്ങളിൽ ചിലർ മുമ്പേ തന്നെ മരണമടയുന്നു. നിർണ്ണിതമായ ഒരു അവധിയിൽ നിങ്ങൾ എത്തിച്ചേരുവാനും നിങ്ങൾ ഒരു വേള ചിന്തിക്കുന്നതിനും വേണ്ടി.

هُوَ الَّذِي يُحْيِي وَيُمِيتُ ۖ فَإِذَا قَضَىٰ أَمْرًا فَإِنَّمَا يَقُولُ لَهُ
كُنْ فَيَكُونُ ﴿٦٨﴾

68. അവനാണ് ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നവൻ. ഒരു കാര്യം അവൻ തീരുമാനിച്ചു കഴിഞ്ഞാൽ "ഉണ്ടാകൂ" എന്ന് അതിനോട് അവൻ പറയുക മാത്രം ചെയ്യുന്നു. അപ്പോൾ അത് ഉണ്ടാകുന്നു.

أَلَمْ تَرَ إِلَى الَّذِينَ يُجَادِلُونَ فِي آيَاتِ اللَّهِ أَنَّىٰ
يُصْرَفُونَ ﴿٦٩﴾

69. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി തർക്കിക്കുന്നവരുടെ നേർക്ക് നീ നോക്കിയില്ലേ? എങ്ങനെയാണ് അവർ വ്യതിചലിപ്പിക്കപ്പെടുന്നത് എന്ന്.

الَّذِينَ كَذَّبُوا بِالْكِتَابِ وَبِمَا أَرْسَلْنَا بِهِ رُسُلَنَا ۖ
فَسَوْفَ يَعْلَمُونَ ﴿٧٠﴾

70. വേദഗ്രന്ഥത്തെയും, നാം നമ്മുടെ ദൂതന്മാരെ അയച്ചത് എന്തൊരു ദൗത്യം കൊണ്ടാണോ അതിനെയും നിഷേധിച്ചു കളഞ്ഞവരത്രെ അവർ. എന്നാൽ വഴിയെ അവർ അറിഞ്ഞുകൊള്ളും.

إِذِ الْأَغْلَالُ فِي أَعْنَاقِهِمْ وَالسَّلَاسِلُ يُسْحَبُونَ ﴿٧١﴾
فِي الْحَمِيمِ ثُمَّ فِي النَّارِ يُسْجَرُونَ ﴿٧٢﴾

71, 72. അതെ; അവരുടെ കഴുത്തുകളിൽ കുരുക്കുകളും ചങ്ങലകളുമായി അവർ ചുട്ടുതിളക്കുന്ന വെള്ളത്തിലൂടെ വലിച്ചിഴക്കപ്പെടുന്ന സന്ദർഭം. പിന്നീട് അവർ നരകാഗ്നിയിൽ എരിക്കപ്പെടുകയും ചെയ്യും.

ثُمَّ قِيلَ لَهُمْ أَيْنَ مَا كُنْتُمْ تُشْرِكُونَ ﴿٧٣﴾

73, 74. പിന്നീട് അവരോട് പറയപ്പെടും: അല്ലാഹുവിന് പുറമേ നിങ്ങൾ പങ്കാളികളായി

مِن دُونِ اللَّهِ ۖ قَالُوا ضَلُّوا عَنَّا بَل لَّمْ نَكُن نَّدْعُوا مِن
قَبْلُ شَيْئًا ۚ كَذَٰلِكَ يُضِلُّ اللَّهُ الْكَافِرِينَ ٧٤

ചേര്‍ത്തിരുന്നവര്‍ എവിടെയാകുന്നു? അവര്‍ പറയും: അവര്‍ ഞങ്ങളെ വിട്ട് അപ്രത്യക്ഷരായിരിക്കുന്നു. അല്ല, ഞങ്ങള്‍ മുമ്പ് പ്രാര്‍ത്ഥിച്ചിരുന്നത് യാതൊന്നിനോടുമായിരുന്നില്ല.[1067] അപ്രകാരം അല്ലാഹു സത്യനിഷേധികളെ പിഴവിലാക്കുന്നു.

ذَٰلِكُم بِمَا كُنتُمْ تَفْرَحُونَ فِي الْأَرْضِ بِغَيْرِ الْحَقِّ وَبِمَا
كُنتُمْ تَمْرَحُونَ ٧٥
ادْخُلُوا أَبْوَابَ جَهَنَّمَ خَالِدِينَ فِيهَا ۖ فَبِئْسَ مَثْوَى
الْمُتَكَبِّرِينَ ٧٦

75, 76. ന്യായമില്ലാതെ നിങ്ങള്‍ ഭൂമിയില്‍ ആഹ്ലാദം കൊണ്ടിരുന്നതിന്‍റെയും, ഗര്‍വ്വ് നടിച്ചിരുന്നതിന്‍റെയും ഫലമത്രെ അത്. നരകത്തിന്‍റെ കവാടങ്ങളിലൂടെ അതില്‍ നിത്യവാസികളെന്ന നിലയില്‍ നിങ്ങള്‍ കടന്നുകൊള്ളുക. അഹങ്കാരികളുടെ പാര്‍പ്പിടം ചീത്ത തന്നെ. (എന്ന് അവരോട് പറയപ്പെടും)

فَاصْبِرْ إِنَّ وَعْدَ اللَّهِ حَقٌّ ۚ فَإِمَّا نُرِيَنَّكَ بَعْضَ الَّذِي
نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِلَيْنَا يُرْجَعُونَ ٧٧

77. അതിനാല്‍ നീ ക്ഷമിക്കുക. തീര്‍ച്ചയായും അല്ലാഹുവിന്‍റെ വാഗ്ദാനം സത്യമാകുന്നു. എന്നാല്‍ നാം അവര്‍ക്ക് താക്കീതു നല്‍കുന്ന ശിക്ഷയില്‍ ചിലത് നിനക്ക് നാം കാണിച്ചു തരുന്നതായാലു (അതിന്നിടക്കു തന്നെ) നിന്നെ നാം മരിപ്പിക്കുന്നതായാലും നമ്മുടെ അടുത്തേക്ക് തന്നെയാണ് അവര്‍ മടക്കപ്പെടുന്നത്.

وَلَقَدْ أَرْسَلْنَا رُسُلًا مِّن قَبْلِكَ مِنْهُم مَّن قَصَصْنَا عَلَيْكَ
وَمِنْهُم مَّن لَّمْ نَقْصُصْ عَلَيْكَ ۗ وَمَا كَانَ لِرَسُولٍ أَن يَأْتِيَ
بِآيَةٍ إِلَّا بِإِذْنِ اللَّهِ ۚ فَإِذَا جَاءَ أَمْرُ اللَّهِ قُضِيَ بِالْحَقِّ وَخَسِرَ
هُنَالِكَ الْمُبْطِلُونَ ٧٨

78. നിനക്ക് മുമ്പ് നാം പല ദൂതന്‍മാരെയും അയച്ചിട്ടുണ്ട്. അവരില്‍ ചിലരെപ്പററി നാം നിനക്ക് വിവരിച്ചു തന്നിട്ടുണ്ട്. അവരില്‍ ചിലരെപ്പററി നാം നിനക്ക് വിവരിച്ചു തന്നിട്ടില്ല. യാതൊരു ദൂതന്നും അല്ലാഹുവിന്‍റെ അനുമതിയോടുകൂടിയല്ലാതെ ഒരു ദൃഷ്ടാന്തം കൊണ്ടുവരാനാവില്ല. എന്നാല്‍ അല്ലാഹുവിന്‍റെ കല്‍പന വന്നാല്‍ ന്യായപ്രകാരം വിധിക്കപ്പെടുന്നതാണ്. അസത്യവാദികള്‍ അവിടെ നഷ്ടത്തിലാവുകയും ചെയ്യും.

اللَّهُ الَّذِي جَعَلَ لَكُمُ الْأَنْعَامَ لِتَرْكَبُوا مِنْهَا
وَمِنْهَا تَأْكُلُونَ ٧٩

79. അല്ലാഹുവാകുന്നു നിങ്ങള്‍ക്ക് വേണ്ടി കന്നുകാലികളെ സൃഷ്ടിച്ചു തന്നവന്‍. അവയില്‍ ചിലതിനെ നിങ്ങള്‍ വാഹനമായി ഉപയോഗിക്കുന്നതിനുവേണ്ടി. അവയില്‍ ചിലതിനെ നിങ്ങള്‍ ഭക്ഷിക്കുകയും ചെയ്യുന്നു.

وَلَكُمْ فِيهَا مَنَافِعُ وَلِتَبْلُغُوا عَلَيْهَا حَاجَةً

80. നിങ്ങള്‍ക്ക് അവയില്‍ പല പ്രയോജനങ്ങളുമുണ്ട്. അവ മുഖേന നിങ്ങളുടെ ഹൃദയങ്ങളിലുള്ള വല്ല ആവശ്യത്തിലും നിങ്ങള്‍ എത്തി

1067. പ്രാര്‍ത്ഥിക്കപ്പെടാന്‍ യാതൊരു അര്‍ഹതയുമില്ലാത്ത വസ്തുക്കളോട് തങ്ങള്‍ പ്രാര്‍ത്ഥിച്ചിരുന്നത് ശൂന്യതയോട് പ്രാര്‍ത്ഥിക്കുന്നതിന് തുല്യമാണെന്ന് തങ്ങള്‍ക്ക് ബോധ്യമായതായി അവര്‍ ഏററു പറയുമെന്നര്‍ത്ഥം.

فِي صُدُورِكُمْ وَعَلَيْهَا وَعَلَى الْفُلْكِ تُحْمَلُونَ ﴿٨٠﴾

ച്ചേരുകയും ചെയ്യുന്നു.[1068] അവയുടെ പുറത്തും കപ്പലുകളിലുമായി നിങ്ങൾ വഹിക്കപ്പെടുകയും ചെയ്യുന്നു.

وَيُرِيكُمْ آيَاتِهِ فَأَيَّ آيَاتِ اللَّهِ تُنكِرُونَ ﴿٨١﴾

81. അവൻെറ ദൃഷ്ടാന്തങ്ങൾ അവൻ നിങ്ങൾക്ക് കാണിച്ചു തരികയും ചെയ്യുന്നു. അപ്പോൾ അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

أَفَلَمْ يَسِيرُوا فِي الْأَرْضِ فَيَنظُرُوا كَيْفَ كَانَ عَاقِبَةُ
الَّذِينَ مِن قَبْلِهِمْ ۚ كَانُوا أَكْثَرَ مِنْهُمْ وَأَشَدَّ قُوَّةً وَ
آثَارًا فِي الْأَرْضِ فَمَا أَغْنَىٰ عَنْهُم مَّا كَانُوا يَكْسِبُونَ ﴿٨٢﴾

82. എന്നാൽ അവർക്ക് മുമ്പുണ്ടായിരുന്നവരുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് കാണാൻ അവർ ഭൂമിയിൽ സഞ്ചരിച്ച് നോക്കിയിട്ടില്ലേ? അവർ ഇവരേക്കാൾ എണ്ണം കൂടിയവരും, ശക്തി കൊണ്ടും ഭൂമിയിൽ വിട്ടേച്ചുപോയ അവശിഷ്ടങ്ങൾ കൊണ്ടും ഏററവും പ്രബലന്മാരുമായിരുന്നു. എന്നിട്ടും അവർ നേടിയെടുത്തിരുന്നതൊന്നും അവർക്ക് പ്രയോജനപ്പെട്ടില്ല.

فَلَمَّا جَاءَتْهُمْ رُسُلُهُم بِالْبَيِّنَاتِ فَرِحُوا بِمَا عِندَهُم مِّنَ الْعِلْمِ
وَحَاقَ بِهِم مَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٨٣﴾

83. അങ്ങനെ അവരിലേക്കുള്ള ദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെന്നപ്പോൾ അവരുടെ പക്കലുള്ള അറിവുകൊണ്ട് അവർ തൃപ്തിയടയുകയാണ് ചെയ്തത്. എന്തൊന്നിനെപ്പററി അവർ പരിഹസിച്ചിരുന്നുവോ അത് (ശിക്ഷ) അവരെ വലയം ചെയ്യുകയുമുണ്ടായി.

فَلَمَّا رَأَوْا بَأْسَنَا قَالُوا آمَنَّا بِاللَّهِ وَحْدَهُ وَكَفَرْنَا بِمَا
كُنَّا بِهِ مُشْرِكِينَ ﴿٨٤﴾

84. എന്നിട്ട് നമ്മുടെ ശിക്ഷ കണ്ടപ്പോൾ അവർ പറഞ്ഞു: ഞങ്ങൾ അല്ലാഹുവിൽ മാത്രം വിശ്വസിക്കുകയും അവനോട് ഞങ്ങൾ പങ്കുചേർത്തിരുന്നതിൽ (ദൈവങ്ങളിൽ) ഞങ്ങൾ അവിശ്വസിക്കുകയും ചെയ്തിരിക്കുന്നു.

فَلَمْ يَكُ يَنفَعُهُمْ إِيمَانُهُمْ لَمَّا رَأَوْا بَأْسَنَا ۖ سُنَّتَ اللَّهِ
الَّتِي قَدْ خَلَتْ فِي عِبَادِهِ ۖ وَخَسِرَ هُنَالِكَ الْكَافِرُونَ ﴿٨٥﴾

85. എന്നാൽ അവർ നമ്മുടെ ശിക്ഷ കണ്ടപ്പോഴത്തെ അവരുടെ വിശ്വാസം അവർക്ക് പ്രയോജനപ്പെടുകയുണ്ടായില്ല.[1069] അല്ലാഹു തൻെറ ദാസന്മാരുടെ കാര്യത്തിൽ മുമ്പേ നടപ്പിലാക്കി കഴിഞ്ഞിട്ടുള്ള നടപടിക്രമമത്രെ അത്. അവിടെ സത്യനിഷേധികൾ നഷ്ടത്തിലാവുകയും ചെയ്തു.

1068. യാത്ര, യുദ്ധം, ചരക്കുകടത്ത് തുടങ്ങിയ പല ആവശ്യങ്ങൾക്കും നാൽകാലികളെ മനുഷ്യൻ ഉപയോഗപ്പെടുത്തുന്നുണ്ടല്ലോ.

1069. ദൈവശിക്ഷയെപ്പററി പ്രവാചകർ നല്കിയ താക്കീതുകൾ പുച്ഛിച്ചു തള്ളിയ ജനവിഭാഗങ്ങളൊക്കെ ശിക്ഷ കൺമുമ്പിൽ കണ്ട സന്ദർഭത്തിൽ അല്ലാഹുവിൽ വിശ്വാസം പ്രഖ്യാപിക്കാൻ സന്നദ്ധരായിരുന്നു. പക്ഷെ, മരണം മുന്നിൽ കാണുമ്പോഴത്തെ ആ പ്രഖ്യാപനം അല്ലാഹു പരിഗണിക്കുകയേ ഇല്ല. ശിക്ഷ ലഘൂകരിച്ചു കിട്ടാൻ അത് പ്രയോജനപ്പെടുകയുമില്ല.




അദ്ധ്യായം - 41

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

حمٓ ①

تَنزِيلٌ مِّنَ ٱلرَّحْمَٰنِ ٱلرَّحِيمِ ②

1, 2. ഹാമീം. പരമകാരുണികനും കരുണാനിധിയുമായിട്ടുള്ളവന്റെ പക്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ ഇത്.

كِتَٰبٌ فُصِّلَتْ ءَايَٰتُهُۥ قُرْءَانًا عَرَبِيًّا لِّقَوْمٍ يَعْلَمُونَ ③

3. വചനങ്ങൾ വിശദീകരിക്കപ്പെട്ട ഒരു വേദഗ്രന്ഥം. മനസ്സിലാക്കുന്ന ആളുകൾക്കുവേണ്ടി അറബിഭാഷയിൽ പാരായണം ചെയ്യപ്പെടുന്ന (ഒരു ഗ്രന്ഥം.)

بَشِيرًا وَنَذِيرًا فَأَعْرَضَ أَكْثَرُهُمْ فَهُمْ لَا يَسْمَعُونَ ④

4. സന്തോഷവാർത്ത അറിയിക്കുന്നതും താക്കീതു നൽകുന്നതുമായിട്ടുള്ള (ഗ്രന്ഥം). എന്നാൽ അവരിൽ അധികപേരും തിരിഞ്ഞുകളഞ്ഞു. അവർ കേട്ടു മനസ്സിലാക്കുന്നില്ല.

وَقَالُوا۟ قُلُوبُنَا فِىٓ أَكِنَّةٍ مِّمَّا تَدْعُونَآ إِلَيْهِ وَفِىٓ ءَاذَانِنَا وَقْرٌ
وَمِنۢ بَيْنِنَا وَبَيْنِكَ حِجَابٌ فَٱعْمَلْ إِنَّنَا عَٰمِلُونَ ⑤

5. അവർ പറഞ്ഞു: നീ ഞങ്ങളെ എന്തൊന്നിലേക്ക് വിളിക്കുന്നുവോ അത് മനസ്സിലാക്കാനാവാത്ത വിധം ഞങ്ങളുടെ ഹൃദയങ്ങൾ മൂടികൾക്കുള്ളിലാകുന്നു. ഞങ്ങളുടെ കാതുകൾക്ക് ബധിരതയുമാകുന്നു. ഞങ്ങൾക്കും നിനക്കുമിടയിൽ ഒരു മറയുമുണ്ട്.[1070] അതിനാൽ നീ പ്രവർത്തിച്ചുകൊള്ളുക. തീർച്ചയായും ഞങ്ങളും പ്രവർത്തിക്കുന്നവരാകുന്നു.

قُلْ إِنَّمَآ أَنَا۠ بَشَرٌ مِّثْلُكُمْ يُوحَىٰٓ إِلَىَّ أَنَّمَآ إِلَٰهُكُمْ إِلَٰهٌ وَٰحِدٌ
فَٱسْتَقِيمُوٓا۟ إِلَيْهِ وَٱسْتَغْفِرُوهُ ۗ وَوَيْلٌ لِّلْمُشْرِكِينَ ⑥

6, 7. നീ പറയുക: ഞാൻ നിങ്ങളെപ്പോലെ ഒരു മനുഷ്യൻ മാത്രമാകുന്നു. നിങ്ങളുടെ ദൈവം ഏകദൈവമാകുന്നു എന്ന് എനിക്ക് ബോധനം നൽകപ്പെടുന്നു. ആകയാൽ അവങ്കലേക്കുള്ള മാർഗത്തിൽ നിങ്ങൾ നേരെ നിലകൊള്ളുകയും അവനോട് നിങ്ങൾ പാപമോചനം തേടുകയും

1070. 'ആശയവിനിമയം സാധ്യമല്ലാത്തവിധം നാം തമ്മിൽ അകന്നു കഴിഞ്ഞിരിക്കുന്നുവെന്നാ'യിരിക്കാം അവർ ഉദ്ദേശിക്കുന്നത്.

الَّذِينَ لَا يُؤْتُونَ الزَّكَاةَ وَهُم بِالْآخِرَةِ هُمْ كَافِرُونَ ۝٧

ചെയ്യുവിൻ. സകാത്ത് നൽകാത്തവരും പരലോകത്തിൽ വിശ്വാസമില്ലാത്തവരുമായ ബഹുദൈവാരാധകർക്കാകുന്നു[1071] നാശം.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُمْ أَجْرٌ غَيْرُ مَمْنُونٍ ۝٨

8. തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്കാണ് മുറിഞ്ഞു പോവാത്ത പ്രതിഫലമുള്ളത്.

قُلْ أَئِنَّكُمْ لَتَكْفُرُونَ بِالَّذِي خَلَقَ الْأَرْضَ فِي يَوْمَيْنِ
وَتَجْعَلُونَ لَهُ أَندَادًا ۚ ذَٰلِكَ رَبُّ الْعَالَمِينَ ۝٩

9. നീ പറയുക: രണ്ടു ദിവസങ്ങളിലായി ഭൂമിയെ സൃഷ്ടിച്ചവനിൽ നിങ്ങൾ അവിശ്വസിക്കുകയും അവന്ന് നിങ്ങൾ സമന്മാരെ സ്ഥാപിക്കുകയും തന്നെയാണോ ചെയ്യുന്നത്? അവനാകുന്നു ലോകങ്ങളുടെ രക്ഷിതാവ്.

وَجَعَلَ فِيهَا رَوَاسِيَ مِن فَوْقِهَا وَبَارَكَ فِيهَا وَقَدَّرَ فِيهَا
أَقْوَاتَهَا فِي أَرْبَعَةِ أَيَّامٍ سَوَاءً لِّلسَّائِلِينَ ۝١٠

10. അതിൽ (ഭൂമിയിൽ)— അതിൻെറ ഉപരിഭാഗത്ത് — ഉറച്ചുനിൽക്കുന്ന പർവ്വതങ്ങൾ അവൻ സ്ഥാപിക്കുകയും അതിൽ അഭിവൃദ്ധിയുണ്ടാക്കുകയും, അതിലെ ആഹാരങ്ങൾ അവിടെ വ്യവസ്ഥപ്പെടുത്തി വെക്കുകയും ചെയ്തിരിക്കുന്നു. നാലു ദിവസങ്ങളിലായിട്ടാണ് (അവനത് ചെയ്തത്.)[1072] ആവശ്യപ്പെടുന്നവർക്കുവേണ്ടി ശരിയായ അനുപാതത്തിൽ. [1073]

ثُمَّ اسْتَوَىٰ إِلَى السَّمَاءِ وَهِيَ دُخَانٌ فَقَالَ لَهَا وَلِلْأَرْضِ
ائْتِيَا طَوْعًا أَوْ كَرْهًا قَالَتَا أَتَيْنَا طَائِعِينَ ۝١١

11. അതിനു പുറമെ[1074] അവൻ ആകാശത്തിൻെറ നേർക്കു തിരിഞ്ഞു. അത് ഒരു പുകയായിരുന്നു. എന്നിട്ട് അതിനോടും ഭൂമിയോടും അവൻ പറഞ്ഞു: നിങ്ങൾ രണ്ടും അനുസരണപൂർവ്വമോ നിർബന്ധിതമായോ വരിക. അവ രണ്ടും പറഞ്ഞു: ഞങ്ങളിതാ അനുസരണമുള്ളവരായി വന്നിരിക്കുന്നു.

فَقَضَاهُنَّ سَبْعَ سَمَاوَاتٍ فِي يَوْمَيْنِ وَأَوْحَىٰ فِي كُلِّ سَمَاءٍ أَمْرَهَا
وَزَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ وَحِفْظًا

12. അങ്ങനെ രണ്ടു ദിവസങ്ങളിലായി അവയെ അവൻ ഏഴു ആകാശങ്ങളാക്കിത്തീർത്തു. ഓരോ ആകാശത്തിലും അതാതിൻെറ കാര്യം അവൻ നിർദ്ദേശിക്കുകയും ചെയ്തു. സമീപത്തുള്ള ആകാശത്തെ നാം ചില വിളക്കുകൾ കൊണ്ട് അലങ്കരിക്കുകയും സംരക്ഷണം ഏർ

---

1071. ബഹുദൈവാരാധകരുടെ പൊതുവെയുള്ള അവസ്ഥയാണ് ഈ സൂക്തത്തിൽ ചൂണ്ടിക്കാണിക്കപ്പെടുന്നത്. പല തരം പ്രാർത്ഥനകളും പൂജകളും താല്പര്യപൂർവ്വം നിർവ്വഹിക്കുന്ന ബഹുദൈവാരാധകർ സാമ്പത്തികമായ ബാദ്ധ്യതകൾ നിറവേറ്റുന്നതിൽ മിക്കപ്പോഴും വിമുഖരായിരിക്കും. ദുനിയാവിൽ ആഗ്രഹസഫലീകരണത്തിന് വേണ്ടി നേർച്ചവഴിപാടുകൾ ധാരാളമായി ചെയ്യുന്ന മിക്ക ബഹുദൈവാരാധകരും ശരിയായ പരലോകവിശ്വാസമില്ലാത്തവരായിരിക്കും.
1072. ഒമ്പതാം വചനത്തിൽ പറഞ്ഞ ഭൂമിയുടെ സൃഷ്ടിയും, പത്താം വചനത്തിൽ പറഞ്ഞ കാര്യങ്ങളും കൂടി മൊത്തം നാലു ദിവസങ്ങളിൽ അഥവാ ഘട്ടങ്ങളിൽ നടന്നുവെന്നാണ് പൂർവ്വികരായ പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.
1073. 'സവാഅ്' എന്ന പദത്തിന് ശരിയായത്, പൂർണ്ണമായത് എന്നൊക്കെ അർത്ഥമുണ്ട്. 'സാഇലീൻ' എന്ന പദത്തിന് ചോദിക്കുന്നവർ, ആവശ്യപ്പെടുന്നവർ, ആവശ്യക്കാർ എന്നൊക്കെ അർത്ഥമാകാവുന്നതാണ്.
1074. 'പിന്നെ' എന്ന് അർത്ഥമുള്ള 'ഥുമ്മ' എന്ന അവ്യയം സംഭവങ്ങളുടെ കാലക്രമത്തെ സൂചിപ്പിക്കുവാൻ മാത്രമല്ല വിവരണത്തിലെ ക്രമാനുഗതികത്വത്തെ കുറിക്കുവാനും പ്രയോഗിക്കാറുണ്ട്. 79:30ൽ ആകാശത്തിൻെറ സൃഷ്ടിക്ക് ശേഷമാണ് ഭൂമിയെ വികസിപ്പിച്ചെടുത്തതെന്ന് വ്യക്തമാക്കിയിട്ടുണ്ട്.

ذٰلِكَ تَقۡدِيۡرُ الۡعَزِيۡزِ الۡعَلِيۡمِ ﴿١٢﴾

പ്പെടുത്തുകയും ചെയ്തു. പ്രതാപശാലിയും സർവ്വജ്ഞനുമായ അല്ലാഹു വ്യവസ്ഥപ്പെടുത്തിയതത്രെ അത്.

فَاِنۡ اَعۡرَضُوۡا فَقُلۡ اَنۡذَرۡتُكُمۡ صٰعِقَةً مِّثۡلَ صٰعِقَةِ
عَادٍ وَّثَمُوۡدَ ﴿١٣﴾

13. എന്നിട്ട് അവർ തിരിഞ്ഞു കളയുന്ന പക്ഷം നീ പറഞ്ഞേക്കുക: ആദ്, ഥമൂദ് എന്നീ സമുദായങ്ങൾക്ക് നേരിട്ട ഭയങ്കര ശിക്ഷപോലെയുള്ള ഒരു ശിക്ഷയെപ്പററി ഞാനിതാ നിങ്ങൾക്ക് താക്കീതു നല്കുന്നു.

اِذۡ جَآءَتۡهُمُ الرُّسُلُ مِنۡۢ بَيۡنِ اَيۡدِيۡهِمۡ وَمِنۡ خَلۡفِهِمۡ
اَلَّا تَعۡبُدُوۡۤا اِلَّا اللّٰهَ ؕ قَالُوۡا لَوۡ شَآءَ رَبُّنَا لَاَنۡزَلَ مَلٰٓـئِكَةً
فَاِنَّا بِمَاۤ اُرۡسِلۡتُمۡ بِهٖ كٰفِرُوۡنَ ﴿١٤﴾

14. അവരുടെ മുന്നിലൂടെയും പിന്നിലൂടെയും ചെന്ന് അല്ലാഹുവെയല്ലാതെ നിങ്ങൾ ആരാധിക്കരുത് എന്ന് പറഞ്ഞുകൊണ്ട് അവരുടെ അടുത്ത് ദൈവദൂതന്മാർ ചെന്ന സമയത്ത് അവർ പറഞ്ഞു: 'ഞങ്ങളുടെ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ മലക്കുകളെ ഇറക്കുമായിരുന്നു. അതിനാൽ നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ തീർച്ചയായും ഞങ്ങൾ വിശ്വാസമില്ലാത്തവരാകുന്നു'.

فَاَمَّا عَادٌ فَاسۡتَكۡبَرُوۡا فِى الۡاَرۡضِ بِغَيۡرِ الۡحَقِّ وَقَالُوۡا
مَنۡ اَشَدُّ مِنَّا قُوَّةً ؕ اَوَلَمۡ يَرَوۡا اَنَّ اللّٰهَ الَّذِىۡ خَلَقَهُمۡ هُوَ اَشَدُّ
مِنۡهُمۡ قُوَّةً ؕ وَكَانُوۡا بِاٰيٰتِنَا يَجۡحَدُوۡنَ ﴿١٥﴾

15. എന്നാൽ ആദ് സമുദായം ന്യായം കൂടാതെ ഭൂമിയിൽ അഹംഭാവം നടിക്കുകയും, 'ഞങ്ങളേക്കാൾ ശക്തിയിൽ മികച്ചവർ ആരുണ്ട്' എന്ന് പറയുകയുമാണ് ചെയ്തത്. അവർക്കു കണ്ടുകൂടെ; അവരെ സൃഷ്ടിച്ച അല്ലാഹുതന്നെയാണ് അവരെക്കാൾ ശക്തിയിൽ മികച്ചവനെന്ന്? നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ച് കളയുകയായിരുന്നു.

فَاَرۡسَلۡنَا عَلَيۡهِمۡ رِيۡحًا صَرۡصَرًا فِىۡۤ اَيَّامٍ نَّحِسَاتٍ لِّنُذِيۡقَهُمۡ
عَذَابَ الۡخِزۡىِ فِى الۡحَيٰوةِ الدُّنۡيَا ؕ وَلَعَذَابُ الۡاٰخِرَةِ اَخۡزٰى وَهُمۡ
لَا يُنۡصَرُوۡنَ ﴿١٦﴾

16. അങ്ങനെ ദുരിതം പിടിച്ച ഏതാനും ദിവസങ്ങളിൽ അവരുടെ നേർക്ക് ഉഗ്രമായ ഒരു ശീതക്കാററ് നാം അയച്ചു. ഐഹികജീവിതത്തിൽ തന്നെ അവർക്ക് അപമാനകരമായ ശിക്ഷ നാം ആസ്വദിപ്പിക്കുവാൻ വേണ്ടിയത്രെ അത്. എന്നാൽ പരലോകത്തിലെ ശിക്ഷയാണ് കൂടുതൽ അപമാനകരം. അവർക്ക് സഹായമൊന്നും നൽകപ്പെടുകയുമില്ല.

وَاَمَّا ثَمُوۡدُ فَهَدَيۡنٰهُمۡ فَاسۡتَحَبُّوا الۡعَمٰى عَلَى الۡهُدٰى فَاَخَذَتۡهُمۡ
صٰعِقَةُ الۡعَذَابِ الۡهُوۡنِ بِمَا كَانُوۡا يَكۡسِبُوۡنَ ﴿١٧﴾
وَنَجَّيۡنَا الَّذِيۡنَ اٰمَنُوۡا وَكَانُوۡا يَتَّقُوۡنَ ﴿١٨﴾

17, 18. എന്നാൽ ഥമൂദ് ഗോത്രമോ, അവർക്ക് നാം നേർവഴി കാണിച്ചുകൊടുത്തു. അപ്പോൾ സന്മാർഗത്തെക്കാളുപരി അന്ധതയെ അവർ പ്രിയങ്കരമായി കരുതുകയാണ് ചെയ്തത്. അങ്ങനെ അവർ ചെയ്തുകൊണ്ടിരുന്നതിൻെറ ഫലമായി അപമാനകരമായ ഒരു ഭയങ്കര ശിക്ഷ അവരെ പിടികൂടി. വിശ്വസിക്കുകയും ധർമനിഷ്ഠ പുലർത്തിക്കൊണ്ടിരിക്കുകയും ചെയ്തവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.

وَيَوْمَ يُحْشَرُ أَعْدَاءُ اللَّهِ إِلَى النَّارِ فَهُمْ يُوزَعُونَ ﴿١٩﴾

19. അല്ലാഹുവിന്റെ ശത്രുക്കളെ നരകത്തിലേക്ക് പോകാനായി വിളിച്ചു കൂട്ടുകയും, എന്നിട്ടവരെ തെളിച്ചു കൂട്ടികൊണ്ടു പോകുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമാകുന്നു.)

حَتَّىٰ إِذَا مَا جَاءُوهَا شَهِدَ عَلَيْهِمْ سَمْعُهُمْ وَأَبْصَارُهُمْ
وَجُلُودُهُم بِمَا كَانُوا يَعْمَلُونَ ﴿٢٠﴾

20. അങ്ങനെ അവർ അവിടെ (നരകത്തിൽ) ചെന്നാൽ അവരുടെ കാതും അവരുടെ കണ്ണുകളും അവരുടെ തൊലികളും അവർക്കെതിരായി അവർ പ്രവർത്തിച്ചിരുന്നതിനെപ്പററി സാക്ഷ്യം വഹിക്കുന്നതാണ്.

وَقَالُوا لِجُلُودِهِمْ لِمَ شَهِدتُّمْ عَلَيْنَا ۖ قَالُوا أَنطَقَنَا اللَّهُ
الَّذِي أَنطَقَ كُلَّ شَيْءٍ وَهُوَ خَلَقَكُمْ أَوَّلَ مَرَّةٍ وَإِلَيْهِ
تُرْجَعُونَ ﴿٢١﴾

21. തങ്ങളുടെ തൊലികളോട് അവർ പറയും: നിങ്ങളെന്തിനാണ് ഞങ്ങൾക്കെതിരായി സാക്ഷ്യം വഹിച്ചത്? അവ (തൊലികൾ) പറയും: എല്ലാ വസ്തുക്കളെയും സംസാരിപ്പിച്ച അല്ലാഹു ഞങ്ങളെ സംസാരിപ്പിച്ചതാകുന്നു. ആദ്യതവണ നിങ്ങളെ സൃഷ്ടിച്ചത് അവനാണല്ലോ. അവങ്കലേക്കു തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.

وَمَا كُنتُمْ تَسْتَتِرُونَ أَن يَشْهَدَ عَلَيْكُمْ سَمْعُكُمْ
وَلَا أَبْصَارُكُمْ وَلَا جُلُودُكُمْ وَلَٰكِن ظَنَنتُمْ أَنَّ اللَّهَ
لَا يَعْلَمُ كَثِيرًا مِّمَّا تَعْمَلُونَ ﴿٢٢﴾

22. നിങ്ങളുടെ കാതോ നിങ്ങളുടെ കണ്ണുകളോ നിങ്ങളുടെ തൊലികളോ നിങ്ങൾക്കെതിരിൽ സാക്ഷ്യം വഹിക്കുമെന്നു കരുതി നിങ്ങൾ (അവയിൽ നിന്നും) ഒളിഞ്ഞിരിക്കാറുണ്ടായിരുന്നില്ലല്ലോ. എന്നാൽ നിങ്ങൾ വിചാരിച്ചത് നിങ്ങൾ പ്രവർത്തിക്കുന്നതിൽ മിക്കതും അല്ലാഹു അറിയില്ലെന്നാണ്.

وَذَٰلِكُمْ ظَنُّكُمُ الَّذِي ظَنَنتُم بِرَبِّكُمْ أَرْدَاكُمْ فَأَصْبَحْتُم
مِّنَ الْخَاسِرِينَ ﴿٢٣﴾

23. അതത്രെ നിങ്ങളുടെ രക്ഷിതാവിനെപ്പററി നിങ്ങൾ ധരിച്ചുവെച്ച ധാരണ: അത് നിങ്ങൾക്ക് നാശം വരുത്തി, അങ്ങനെ നിങ്ങൾ നഷ്ടക്കാരിൽപ്പെട്ടവരായിത്തീർന്നു.

فَإِن يَصْبِرُوا فَالنَّارُ مَثْوًى لَّهُمْ ۖ وَإِن يَسْتَعْتِبُوا فَمَا هُم
مِّنَ الْمُعْتَبِينَ ﴿٢٤﴾

24. ഇനി അവർ സഹിച്ചു കഴിയുകയാണെങ്കിൽ ആ നരകം തന്നെയാകുന്നു അവർക്കുള്ള പാർപ്പിടം. അവർ വിട്ടുവീഴ്ച തേടുകയാണെങ്കിലോ വിട്ടുവീഴ്ച നൽകപ്പെടുന്നവരുടെ കൂട്ടത്തിൽ അവർ പെടുകയുമില്ല.

وَقَيَّضْنَا لَهُمْ قُرَنَاءَ فَزَيَّنُوا لَهُم مَّا بَيْنَ أَيْدِيهِمْ وَمَا
خَلْفَهُمْ وَحَقَّ عَلَيْهِمُ الْقَوْلُ فِي أُمَمٍ قَدْ خَلَتْ مِن
قَبْلِهِم مِّنَ الْجِنِّ وَالْإِنسِ ۖ إِنَّهُمْ كَانُوا خَاسِرِينَ ﴿٢٥﴾

25. അവർക്ക് നാം ചില കൂട്ടുകാരെ ഏർപ്പെടുത്തിക്കൊടുത്തു. എന്നിട്ട് ആ കൂട്ടാളികൾ അവർക്ക് തങ്ങളുടെ മുമ്പിലുള്ളതും പിന്നിലുള്ളതും അലംകൃതമായി തോന്നിച്ചു. ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നും അവർക്ക് മുമ്പ് കഴിഞ്ഞുപോയിട്ടുള്ള സമുദായങ്ങളുടെ കൂട്ടത്തിൽ ഇവരുടെ മേലും (ശിക്ഷയെപ്പററിയുള്ള) പ്രഖ്യാപനം സ്ഥിരപ്പെടുകയുണ്ടായി. തീർച്ചയായും അവർ നഷ്ടം പററിയവരായിരുന്നു.

وَقَالَ ٱلَّذِينَ كَفَرُوا۟ لَا تَسْمَعُوا۟ لِهَٰذَا ٱلْقُرْءَانِ
وَٱلْغَوْا۟ فِيهِ لَعَلَّكُمْ تَغْلِبُونَ ﴿٢٦﴾

26. സത്യനിഷേധികൾ പറഞ്ഞു: നിങ്ങൾ ഈ ഖുർആൻ ശ്രദ്ധിച്ചു കേൾക്കരുത്. അത് പാരായണം ചെയ്യുമ്പോൾ നിങ്ങൾ ബഹളമുണ്ടാക്കുക. നിങ്ങൾക്ക് (അതിനെ) അതിജയിക്കാൻ കഴിഞ്ഞേക്കാം.

فَلَنُذِيقَنَّ ٱلَّذِينَ كَفَرُوا۟ عَذَابًا شَدِيدًا
وَلَنَجْزِيَنَّهُمْ أَسْوَأَ ٱلَّذِى كَانُوا۟ يَعْمَلُونَ ﴿٢٧﴾

27. എന്നാൽ ആ സത്യനിഷേധികൾക്ക് നാം കഠിനമായ ശിക്ഷ ആസ്വദിപ്പിക്കുക തന്നെ ചെയ്യും. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിൽ അതിനീചമായതിന്നുള്ള പ്രതിഫലം നാം അവർക്കു നല്കുക തന്നെ ചെയ്യും.

ذَٰلِكَ جَزَآءُ أَعْدَآءِ ٱللَّهِ ٱلنَّارُ ۖ لَهُمْ فِيهَا دَارُ ٱلْخُلْدِ ۖ
جَزَآءًۢ بِمَا كَانُوا۟ بِـَٔايَٰتِنَا يَجْحَدُونَ ﴿٢٨﴾

28. അതത്രെ അല്ലാഹുവിൻെറ ശത്രുക്കൾക്കുള്ള പ്രതിഫലമായ നരകം. അവർക്ക് അവിടെയാണ് സ്ഥിരവാസത്തിന്നുള്ള വസതി. നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചു കളഞ്ഞിരുന്നതിനുള്ള പ്രതിഫലമത്രെ അത്.

وَقَالَ ٱلَّذِينَ كَفَرُوا۟ رَبَّنَآ أَرِنَا ٱلَّذَيْنِ أَضَلَّانَا مِنَ ٱلْجِنِّ
وَٱلْإِنسِ نَجْعَلْهُمَا تَحْتَ أَقْدَامِنَا لِيَكُونَا مِنَ ٱلْأَسْفَلِينَ ﴿٢٩﴾

29. സത്യനിഷേധികൾ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ പിഴപ്പിച്ചവരായ ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നുമുള്ള രണ്ടു വിഭാഗത്തെ നീ ഞങ്ങൾക്ക് കാണിച്ചു തരേണമേ. അവർ അധമന്മാരുടെ കൂട്ടത്തിലാകത്തക്കവണ്ണം ഞങ്ങൾ അവരെ ഞങ്ങളുടെ പാദങ്ങൾക്ക് ചുവട്ടിലിട്ട് ചവിട്ടട്ടെ.

إِنَّ ٱلَّذِينَ قَالُوا۟ رَبُّنَا ٱللَّهُ ثُمَّ ٱسْتَقَٰمُوا۟ تَتَنَزَّلُ عَلَيْهِمُ
ٱلْمَلَٰٓئِكَةُ أَلَّا تَخَافُوا۟ وَلَا تَحْزَنُوا۟ وَأَبْشِرُوا۟ بِٱلْجَنَّةِ ٱلَّتِى كُنتُمْ
تُوعَدُونَ ﴿٣٠﴾

30. 'ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണെ'ന്ന് പറയുകയും, പിന്നീട് നേരാംവണ്ണം നിലകൊള്ളുകയും ചെയ്തിട്ടുള്ളവരാരോ അവരുടെ അടുക്കൽ മലക്കുകൾ ഇറങ്ങിവന്നുകൊണ്ട് ഇപ്രകാരം പറയുന്നതാണ്:[1075] 'നിങ്ങൾ ഭയപ്പെടുകയോ ദുഃഖിക്കുകയോ വേണ്ട നിങ്ങൾക്ക് വാഗ്ദാനം നൽകപ്പെട്ടിരുന്ന സ്വർഗ്ഗത്തെപ്പററി നിങ്ങൾ സന്തോഷമടഞ്ഞുകൊള്ളുക'.

نَحْنُ أَوْلِيَآؤُكُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا وَفِى ٱلْءَاخِرَةِ ۖ وَلَكُمْ فِيهَا
مَا تَشْتَهِىٓ أَنفُسُكُمْ وَلَكُمْ فِيهَا مَا تَدَّعُونَ ﴿٣١﴾
نُزُلًا مِّنْ غَفُورٍ رَّحِيمٍ ﴿٣٢﴾

31, 32. 'ഐഹികജീവിതത്തിലും പരലോകത്തിലും ഞങ്ങൾ നിങ്ങളുടെ മിത്രങ്ങളാകുന്നു. നിങ്ങൾക്ക് അവിടെ (പരലോകത്ത്) നിങ്ങളുടെ മനസ്സുകൾ കൊതിക്കുന്നതെല്ലാമുണ്ടായിരിക്കും. നിങ്ങൾക്കവിടെ നിങ്ങൾ ആവശ്യപ്പെടുന്നതെല്ലാമുണ്ടായിരിക്കും. ഏറെ പൊറുക്കുന്നവനും കരുണാനിധിയുമായ അല്ലാഹുവിങ്കൽ നിന്നുള്ള സൽക്കാരമത്രെ അത്.'

وَمَنْ أَحْسَنُ قَوْلًا مِّمَّن دَعَآ إِلَى ٱللَّهِ وَعَمِلَ صَٰلِحًا

33. അല്ലാഹുവിലേക്ക് ക്ഷണിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും 'തീർച്ചയായും

1075. സജ്ജനങ്ങളുടെ മരണവേളയിൽ സന്തോഷവാർത്തയുമായി മലക്കുകൾ വരുമെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

وَقَالَ إِنَّنِي مِنَ الْمُسْلِمِينَ ﴿٣٣﴾

ഞാൻ മുസ്ലിംകളുടെ കൂട്ടത്തിലാകുന്നു' എന്ന് പറയുകയും ചെയ്തവനെക്കാൾ വിശിഷ്ടമായ വാക്ക് പറയുന്ന മറ്റാരുണ്ട്?[1076]

وَلَا تَسْتَوِي الْحَسَنَةُ وَلَا السَّيِّئَةُ ۚ ادْفَعْ بِالَّتِي هِيَ أَحْسَنُ فَإِذَا الَّذِي بَيْنَكَ وَبَيْنَهُ عَدَاوَةٌ كَأَنَّهُ وَلِيٌّ حَمِيمٌ ﴿٣٤﴾

34. നല്ലതും ചീത്തയും സമമാവുകയില്ല. ഏറ്റവും നല്ലത് ഏതോ അതുകൊണ്ട് നീ (തിന്മയെ) പ്രതിരോധിക്കുക. അപ്പോൾ ഏതൊരുവനും നീയും തമ്മിൽ ശത്രുതയുണ്ടോ അവനതാ (നിന്റെ) ഉറ്റബന്ധു എന്നോണം ആയിത്തീരുന്നു.

وَمَا يُلَقَّاهَا إِلَّا الَّذِينَ صَبَرُوا وَمَا يُلَقَّاهَا إِلَّا ذُو حَظٍّ عَظِيمٍ ﴿٣٥﴾

35. ക്ഷമ കൈക്കൊണ്ടവർക്കല്ലാതെ അതിനുള്ള അനുഗ്രഹം നൽകപ്പെടുകയില്ല. വമ്പിച്ച ഭാഗ്യമുള്ളവന്നല്ലാതെ അതിന്നുള്ള അനുഗ്രഹം നൽകപ്പെടുകയില്ല.[1077]

وَإِمَّا يَنزَغَنَّكَ مِنَ الشَّيْطَانِ نَزْغٌ فَاسْتَعِذْ بِاللَّهِ ۖ إِنَّهُ هُوَ السَّمِيعُ الْعَلِيمُ ﴿٣٦﴾

36. പിശാചിൽ നിന്നുള്ള വല്ല ദുഷ്പ്രേരണയും നിന്നെ വ്യതിചലിപ്പിച്ചു കളയുന്നപക്ഷം അല്ലാഹുവോട് നീ ശരണം തേടിക്കൊള്ളുക. തീർച്ചയായും അവൻ തന്നെയാകുന്നു എല്ലാം കേൾക്കുന്നവനും അറിയുന്നവനും.

وَمِنْ آيَاتِهِ اللَّيْلُ وَالنَّهَارُ وَالشَّمْسُ وَالْقَمَرُ ۚ لَا تَسْجُدُوا لِلشَّمْسِ وَلَا لِلْقَمَرِ وَاسْجُدُوا لِلَّهِ الَّذِي خَلَقَهُنَّ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿٣٧﴾

37. അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതത്രെ രാവും പകലും സൂര്യനും ചന്ദ്രനും. സൂര്യന്നോ ചന്ദ്രന്നോ നിങ്ങൾ പ്രണാമം ചെയ്യരുത്. അവയെ സൃഷ്ടിച്ചവനായ അല്ലാഹുവിന് നിങ്ങൾ പ്രണാമം ചെയ്യുക; നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ.

فَإِنِ اسْتَكْبَرُوا فَالَّذِينَ عِندَ رَبِّكَ يُسَبِّحُونَ لَهُ بِاللَّيْلِ وَالنَّهَارِ وَهُمْ لَا يَسْأَمُونَ ۩ ﴿٣٨﴾

السجدة

38. ഇനി അവർ അഹംഭാവം നടിക്കുകയാണെങ്കിൽ നിന്റെ രക്ഷിതാവിന്റെ അടുക്കലുള്ളവർ (മലക്കുകൾ) രാവും പകലും അവനെ പ്രകീർത്തിക്കുന്നുണ്ട്. അവർക്ക് മടുപ്പ് തോന്നുകയില്ല.

وَمِنْ آيَاتِهِ أَنَّكَ تَرَى الْأَرْضَ خَاشِعَةً فَإِذَا أَنزَلْنَا عَلَيْهَا الْمَاءَ اهْتَزَّتْ وَرَبَتْ ۚ إِنَّ الَّذِي أَحْيَاهَا لَمُحْيِي الْمَوْتَىٰ ۚ

39. നീ ഭൂമിയെ വരണ്ടുണങ്ങിയതായി കാണുന്നു. എന്നിട്ട് അതിൽ നാം വെള്ളം വർഷിച്ചാൽ അതിന് ചലനമുണ്ടാകുകയും[1078] അത് വളരുകയും ചെയ്യുന്നു. ഇതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. അതിന് ജീവൻ നൽകിയവൻ തീർച്ചയായും മരിച്ചവർക്കും ജീവൻ

---

1076. പലതരം പാഴ്‌വാക്കുകൾ താൽപര്യപൂർവ്വം പറയുകയും കേൾക്കുകയും ചെയ്യുന്നവർ സത്യവിശ്വാസത്തിന്റെയും ധാർമ്മികജീവിതത്തിന്റെയും പ്രബോധനത്തെ നിന്ദാപൂർവ്വം വീക്ഷിക്കുന്നവരത്രെ. സത്യത്തിന്റെ ശബ്ദത്തെ നിർവീര്യമാക്കാൻ തിന്മയുടെ ശക്തികൾ നടത്തുന്ന നിരന്തര ശ്രമങ്ങൾക്കിടയിലും സത്യപ്രചാരണവുമായി മുന്നേറാൻ സത്യവിശ്വാസികൾക്ക് ഈ വചനം പ്രചോദനം നല്കുന്നു. അതെ, സത്യപ്രബോധനത്തെക്കാൾ ഉത്തമമായ മറ്റൊരു വാക്കുമില്ല.

1077. തെറിക്ക് പകരം തെറി, തൊഴിക്ക് പകരം തൊഴി എന്ന നിലപാട് സ്വീകരിക്കാനേ പലർക്കും കഴിയൂ. ശകാരിക്കുന്നവന് ശകാരത്തിന് പകരം സ്നേഹം തിരിച്ചു നൽകിയാൽ അത് വഴി ഇരുപക്ഷത്തിനും ഉണ്ടാകാനിരിക്കുന്ന നേട്ടത്തെപ്പറ്റിയുള്ള ദീർഘവീക്ഷണം അല്ലാഹുവിന്റെ അനുഗൃഹീത ദാസന്മാർക്ക് മാത്രം ലഭിക്കുന്ന സിദ്ധിയത്രെ.

1078. നിർജീവമായി കിടന്നിരുന്ന മണ്ണിൽ പുതുമഴയോടെ സസ്യജീവിതത്തിന്റെ ചലനം അല്ലെങ്കിൽ തുടിപ്പ് തുടങ്ങുകയായി. ഉണങ്ങിക്കിടന്ന മണ്ണിലേക്ക് വെള്ളം അരിച്ചിറങ്ങുന്നതോടെ മണ്ണിനും ചലനവും വികാസവുമുണ്ടാകുന്നു.

إِنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٣٩﴾

നൽകുന്നവനാകുന്നു. തീർച്ചയായും അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

إِنَّ ٱلَّذِينَ يُلْحِدُونَ فِىٓ ءَايَٰتِنَا لَا يَخْفَوْنَ عَلَيْنَآ ۗ أَفَمَن يُلْقَىٰ
فِى ٱلنَّارِ خَيْرٌ أَم مَّن يَأْتِىٓ ءَامِنًا يَوْمَ ٱلْقِيَٰمَةِ ۚ ٱعْمَلُوا۟ مَا شِئْتُمْ ۖ إِنَّهُۥ
بِمَا تَعْمَلُونَ بَصِيرٌ ﴿٤٠﴾

40. നമ്മുടെ ദൃഷ്ടാന്തങ്ങളുടെ നേരെ വക്രത കാണിക്കുന്നവരാരോ അവർ നമ്മുടെ ദൃഷ്ടിയിൽനിന്ന് മറഞ്ഞു പോകുകയില്ല; തീർച്ച. അപ്പോൾ നരകത്തിലെറിയപ്പെടുന്നവനാണോ ഉത്തമൻ അതല്ല ഉയിർത്തെഴുന്നേൽപിൻെറ നാളിൽ നിർഭയനായിട്ട് വരുന്നവനോ? നിങ്ങൾ ഉദ്ദേശിച്ചത് നിങ്ങൾ ചെയ്തുകൊള്ളുക. തീർച്ചയായും അവൻ നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനാകുന്നു.

إِنَّ ٱلَّذِينَ كَفَرُوا۟ بِٱلذِّكْرِ لَمَّا جَآءَهُمْ ۖ وَإِنَّهُۥ لَكِتَٰبٌ عَزِيزٌ ﴿٤١﴾

41. തീർച്ചയായും ഈ ഉൽബോധനം തങ്ങൾക്ക് വന്നുകിട്ടിയപ്പോൾ അതിൽ അവിശ്വസിച്ചവർ (നഷ്ടം പററിയവർ തന്നെ) തീർച്ചയായും അത് പ്രതാപമുള്ള ഒരു ഗ്രന്ഥം തന്നെയാകുന്നു.

لَّا يَأْتِيهِ ٱلْبَٰطِلُ مِنۢ بَيْنِ يَدَيْهِ وَلَا مِنْ خَلْفِهِۦ ۖ تَنزِيلٌ مِّنْ
حَكِيمٍ حَمِيدٍ ﴿٤٢﴾

42. അതിൻെറ മുന്നിലൂടെയോ പിന്നിലൂടെയോ അതിൽ സത്യം വന്നെത്തുകയില്ല. യുക്തിമാനും സ്തുത്യർഹനുമായിട്ടുള്ളവൻെറ പക്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്.

مَّا يُقَالُ لَكَ إِلَّا مَا قَدْ قِيلَ لِلرُّسُلِ مِن قَبْلِكَ ۚ إِنَّ رَبَّكَ
لَذُو مَغْفِرَةٍ وَذُو عِقَابٍ أَلِيمٍ ﴿٤٣﴾

43. (നബിയേ,) നിനക്ക് മുമ്പുണ്ടായിരുന്ന ദൂതന്മാരോട് പറയപ്പെട്ടതല്ലാത്ത ഒന്നും നിന്നോട് പറയപ്പെടുന്നില്ല. തീർച്ചയായും നിൻെറ രക്ഷിതാവ് പാപമോചനം നൽകുന്നവനും വേദനയേറിയ ശിക്ഷ നൽകുന്നവനുമാകുന്നു.[1079]

وَلَوْ جَعَلْنَٰهُ قُرْءَانًا أَعْجَمِيًّا لَّقَالُوا۟ لَوْلَا فُصِّلَتْ ءَايَٰتُهُۥٓ ۖ
ءَا۬عْجَمِىٌّ وَعَرَبِىٌّ ۗ قُلْ هُوَ لِلَّذِينَ ءَامَنُوا۟ هُدًى وَشِفَآءٌ ۖ
وَٱلَّذِينَ لَا يُؤْمِنُونَ فِىٓ ءَاذَانِهِمْ وَقْرٌ وَهُوَ عَلَيْهِمْ عَمًى ۚ أُو۟لَٰٓئِكَ
يُنَادَوْنَ مِن مَّكَانٍۭ بَعِيدٍ ﴿٤٤﴾

44. നാം ഇതിനെ ഒരു അനറബി ഖുർആനാക്കിയിരുന്നെങ്കിൽ അവർ പറഞ്ഞേക്കും: എന്തുകൊണ്ട് ഇതിലെ വചനങ്ങൾ ആശയങ്ങൾ വിശദമാക്കപ്പെട്ടവയായില്ല. (ഗ്രന്ഥം) അനറബിയും (പ്രവാചകൻ) അറബിയും ആവുകയോ? നീ പറയുക: അത് (ഖുർആൻ) സത്യവിശ്വാസികൾക്ക് മാർഗദർശനവും ശമനൗഷധവുമാകുന്നു. വിശ്വസിക്കാത്തവർക്കാകട്ടെ അവരുടെ കാതുകളിൽ ഒരു തരം ബധിരതയുണ്ട്. അത് (ഖുർആൻ) അവരുടെ മേൽ ഒരു അന്ധതയായിരിക്കുന്നു. ആ കൂട്ടർ വിദൂരമായ ഏതോ സ്ഥലത്ത് നിന്ന് വിളിക്കപ്പെടുന്നു (എന്ന പോലെയാകുന്നു അവരുടെ പ്രതികരണം).

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ فَٱخْتُلِفَ فِيهِ

45. മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായി. എന്നിട്ട് അതിൻെറ കാര്യത്തിലും

1079. പശ്ചാത്തപിച്ചു മടങ്ങിയവർക്ക് പാപമോചനവും അധർമ്മത്തിൽ ഉറച്ചുനിന്നവർക്ക് വേദനാജനകമായ ശിക്ഷയും.

وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ لَقُضِيَ بَيْنَهُمْ وَإِنَّهُمْ
لَفِي شَكٍّ مِّنْهُ مُرِيبٍ ﴿٤٥﴾

അഭിപ്രായ വ്യത്യാസമുണ്ടായി. ഒരു വചനം മുമ്പുതന്നെ നിന്റെ രക്ഷിതാവിന്റെ പക്കൽ നിന്ന് ഉണ്ടായിട്ടില്ലായിരുന്നുവെങ്കിൽ അവർക്കിടയിൽ (ഇപ്പോൾ തന്നെ) തീർപ്പു കല്പിക്കപ്പെടുമായിരുന്നു. തീർച്ചയായും അവർ ഇതിനെ (ഖുർആനിനെ) പററി അവിശ്വാസജനകമായ സംശയത്തിലാകുന്നു.

مَّنْ عَمِلَ صَالِحًا فَلِنَفْسِهِ وَمَنْ أَسَاءَ فَعَلَيْهَا وَمَا رَبُّكَ
بِظَلَّامٍ لِّلْعَبِيدِ ﴿٤٦﴾

46. വല്ലവനും നല്ലതു പ്രവർത്തിച്ചാൽ അതിന്റെ ഗുണം അവനു തന്നെയാകുന്നു. വല്ലവനും തിന്മ ചെയ്താൽ അതിന്റെ ദോഷവും അവന് തന്നെ. നിന്റെ രക്ഷിതാവ് (തന്റെ) അടിമകളോട് അനീതി കാണിക്കുന്നവനേ അല്ല.

ഭാഗം 25

إِلَيْهِ يُرَدُّ عِلْمُ السَّاعَةِ وَمَا تَخْرُجُ مِن ثَمَرَاتٍ مِّنْ
أَكْمَامِهَا وَمَا تَحْمِلُ مِنْ أُنثَىٰ وَلَا تَضَعُ إِلَّا بِعِلْمِهِ وَيَوْمَ
يُنَادِيهِمْ أَيْنَ شُرَكَائِي قَالُوا آذَنَّاكَ مَا مِنَّا مِن شَهِيدٍ ﴿٤٧﴾

47. ആ അന്ത്യസമയത്തെപ്പററിയുള്ള അറിവ് അവങ്കലേക്കാണ് മടക്കപ്പെടുന്നത്.[1080] പഴങ്ങളൊന്നും അവയുടെ പോളകളിൽ നിന്ന് പുറത്തു വരുന്നില്ല; ഒരു സ്ത്രീയും ഗർഭം ധരിക്കുകയോ പ്രസവിക്കുകയോ ചെയ്യുന്നുമില്ല; അവന്റെ അറിവോടുകൂടിയല്ലാതെ. 'എന്റെ പങ്കാളികളെവിടെ' എന്ന് അവൻ അവരോട് വിളിച്ചുചോദിക്കുന്ന ദിവസം അവർ പറയും: 'ഞങ്ങളിതാ നിന്നെ അറിയിക്കുന്നു. ഞങ്ങളിൽ (അതിന്ന്) സാക്ഷികളായി ആരുമില്ല'[1081]

وَضَلَّ عَنْهُم مَّا كَانُوا يَدْعُونَ مِن قَبْلُ وَظَنُّوا مَا لَهُم مِّن
مَّحِيصٍ ﴿٤٨﴾

48. മുമ്പ് അവർ വിളിച്ചുപ്രാർത്ഥിച്ചിരുന്നതെല്ലാം അവരെ വിട്ട് മറഞ്ഞു പോകുകയും തങ്ങൾക്ക് യാതൊരു രക്ഷാസങ്കേതവുമില്ല എന്ന് അവർക്ക് ബോധ്യം വരികയും ചെയ്യും.

لَّا يَسْأَمُ الْإِنسَانُ مِن دُعَاءِ الْخَيْرِ وَإِن مَّسَّهُ الشَّرُّ
فَيَئُوسٌ قَنُوطٌ ﴿٤٩﴾

49. നന്മയ്ക്ക് വേണ്ടി പ്രാർത്ഥിക്കുന്നതിൽ മനുഷ്യന് മടുപ്പ് തോന്നുന്നില്ല. തിന്മ അവനെ ബാധിച്ചാലോ അവൻ മനം മടുത്തവനും നിരാശനുമായിത്തീരുന്നു.

وَلَئِنْ أَذَقْنَاهُ رَحْمَةً مِّنَّا مِن بَعْدِ ضَرَّاءَ مَسَّتْهُ لَيَقُولَنَّ
هَٰذَا لِي وَمَا أَظُنُّ السَّاعَةَ قَائِمَةً

50. അവന്ന് കഷ്ടത ബാധിച്ചതിനുശേഷം നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം നാം അവന്ന് അനുഭവിപ്പിച്ചാൽ തീർച്ചയായും അവൻ പറയും: 'ഇത് എനിക്ക് അവകാശപ്പെട്ടതാകുന്നു. അന്ത്യസമയം നിലവിൽ വരുമെന്ന് ഞാൻ വിചാരിക്കുന്നില്ല.[1082] ഇനി എന്റെ രക്ഷിതാവിങ്കലേക്ക്

1080. അന്ത്യസമയം എപ്പോഴാണെന്ന് അല്ലാഹുവല്ലാത്ത ആർക്കും അറിഞ്ഞുകൂടാ.

1081. ഇന്ന് അല്ലാഹുവല്ലാത്തവരെ ആരാധനയിലും പ്രാർത്ഥനയിലും പങ്കുചേർക്കുന്നതിനെ ന്യായീകരിക്കുന്നവർക്ക് പരലോകത്ത് ഒരു തെളിവും അവതരിപ്പിക്കാനുണ്ടാവില്ല. അവർ തീർത്തും നിസ്സഹായരായിരിക്കും.

1082. ഐശ്വര്യവും അനുഗ്രഹവും കൈവരുമ്പോൾ മനുഷ്യൻ അല്ലാഹുവെയും പരലോകത്തെയും വിസ്മരിച്ചു കളയുന്നു.

وَلَئِن رُّجِعْتُ إِلَىٰ رَبِّي إِنَّ لِي عِندَهُ لَلْحُسْنَىٰ ۚ فَلَنُنَبِّئَنَّ
الَّذِينَ كَفَرُوا بِمَا عَمِلُوا وَلَنُذِيقَنَّهُم مِّنْ عَذَابٍ غَلِيظٍ ٥٠

ഞാൻ തിരിച്ചയക്കപ്പെടുകയാണെങ്കി ലോ എനിക്ക് അവൻെറ അടുക്കൽ തീർച്ചയായും ഏററവും മെച്ചപ്പെട്ട നില തന്നെയാണുണ്ടായിരിക്കുക'. എന്നാൽ സത്യനിഷേധികൾക്ക് അവർ പ്രവർത്തിച്ചതിനെപ്പററി നാം വിവരം നല്കുകയും കഠിനമായ ശിക്ഷയിൽ നിന്ന് നാം അവർക്ക് അനുഭവിപ്പിക്കുകയും ചെയ്യും.

وَإِذَا أَنْعَمْنَا عَلَى الْإِنسَانِ أَعْرَضَ وَنَأَىٰ بِجَانِبِهِ وَإِذَا مَسَّهُ
الشَّرُّ فَذُو دُعَاءٍ عَرِيضٍ ٥١

51. നാം മനുഷ്യന് അനുഗ്രഹം ചെയ്താൽ അവനതാ പിന്തിരിഞ്ഞു കളയുകയും, അവൻെറ പാട്ടിന് മാറിക്കളയുകയും ചെയ്യുന്നു. അവന്ന് തിന്മ ബാധിച്ചാലോ അവനതാ നീണ്ട പ്രാർത്ഥനക്കാരനായിത്തീരുന്നു.

قُلْ أَرَأَيْتُمْ إِن كَانَ مِنْ عِندِ اللَّهِ ثُمَّ كَفَرْتُم بِهِ مَنْ
أَضَلُّ مِمَّنْ هُوَ فِي شِقَاقٍ بَعِيدٍ ٥٢

52. നീ പറയുക നിങ്ങൾ ആലോചിച്ചു നോക്കിയിട്ടുണ്ടോ? ഇത് (ഖുർആൻ) അല്ലാഹുവിങ്കൽ നിന്നുള്ളതായിരിക്കുകയും എന്നിട്ട് നിങ്ങളതിൽ അവിശ്വസിച്ചിരിക്കുകയുമാണെങ്കിൽ കടുത്ത മാത്സര്യത്തിൽ കഴിയുന്നവനേക്കാളും കൂടുതൽ പിഴച്ചു പോയവൻ ആരുണ്ട്?

سَنُرِيهِمْ آيَاتِنَا فِي الْآفَاقِ وَفِي أَنفُسِهِمْ حَتَّىٰ يَتَبَيَّنَ لَهُمْ
أَنَّهُ الْحَقُّ ۗ أَوَلَمْ يَكْفِ بِرَبِّكَ أَنَّهُ عَلَىٰ كُلِّ شَيْءٍ شَهِيدٌ ٥٣

53. ഇത് (ഖുർആൻ) സത്യമാണെന്ന് അവർക്ക് വ്യക്തമാകത്തക്കവണ്ണം വിവിധ ദിക്കുകളിലും അവരിൽ തന്നെയും നമ്മുടെ ദൃഷ്ടാന്തങ്ങൾ വഴിയെ നാം അവർക്ക് കാണിച്ചുകൊടുക്കുന്നതാണ്. നിൻെറ രക്ഷിതാവ് ഏതു കാര്യത്തിനും സാക്ഷിയാണ് എന്നതു തന്നെ മതിയായതല്ലേ?

أَلَا إِنَّهُمْ فِي مِرْيَةٍ مِّن لِّقَاءِ رَبِّهِمْ ۗ أَلَا إِنَّهُ بِكُلِّ
شَيْءٍ مُّحِيطٌ ٥٤

54. ഓർക്കുക, തീർച്ചയായും അവർ തങ്ങളുടെ രക്ഷിതാവിനെ കണ്ടുമുട്ടുന്ന കാര്യത്തെപ്പററി സംശയത്തിലാകുന്നു. ഓർക്കുക, തീർച്ചയായും അവൻ ഏതൊരു വസ്തുവിനെയും വലയം ചെയ്തിട്ടുള്ളവനാകുന്നു.




## അദ്ധ്യായം - 42

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

حمٓ ﴿١﴾
عٓسٓقٓ ﴿٢﴾
كَذَٰلِكَ يُوحِيٓ إِلَيۡكَ وَإِلَى ٱلَّذِينَ مِن قَبۡلِكَ
ٱللَّهُ ٱلۡعَزِيزُ ٱلۡحَكِيمُ ﴿٣﴾

1—3. ഹാമീം ഐൻ സീൻ ഖാഫ്. അപ്രകാരം നിനക്കും നിന്റെ മുമ്പുള്ളവർക്കും പ്രതാപിയും യുക്തിമാനുമായ അല്ലാഹു ബോധനം നല്കുന്നു.

لَهُۥ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۖ وَهُوَ ٱلۡعَلِيُّ ٱلۡعَظِيمُ ﴿٤﴾

4. അവന്നാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. അവനാകുന്നു ഉന്നതനും മഹാനുമായിട്ടുള്ളവൻ.

تَكَادُ ٱلسَّمَٰوَٰتُ يَتَفَطَّرۡنَ مِن فَوۡقِهِنَّۚ وَٱلۡمَلَٰٓئِكَةُ يُسَبِّحُونَ بِحَمۡدِ
رَبِّهِمۡ وَيَسۡتَغۡفِرُونَ لِمَن فِي ٱلۡأَرۡضِۗ أَلَآ إِنَّ ٱللَّهَ هُوَ ٱلۡغَفُورُ
ٱلرَّحِيمُ ﴿٥﴾

5. ആകാശങ്ങൾ അവയുടെ ഉപരിഭാഗത്തു നിന്ന് പൊട്ടിപ്പിളരുമാറാകുന്നു.[1083] മലക്കുകൾ തങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം പ്രകീർത്തിച്ചുകൊണ്ടിരിക്കുന്നു. ഭൂമിയിലുള്ളവർക്ക് വേണ്ടി അവർ പാപമോചനം തേടുകയും ചെയ്യുന്നു. അറിയുക! തീർച്ചയായും അല്ലാഹു തന്നെയാകുന്നു ഏറെ പൊറുക്കുന്നവനും കരുണാനിധിയും.

وَٱلَّذِينَ ٱتَّخَذُواْ مِن دُونِهِۦٓ أَوۡلِيَآءَ ٱللَّهُ حَفِيظٌ عَلَيۡهِمۡ وَمَآ أَنتَ
عَلَيۡهِم بِوَكِيلٖ ﴿٦﴾

6. അവനുപുറമെ രക്ഷാധികാരികളെ സ്വീകരിച്ചവരാരോ അവരെ അല്ലാഹു സൂക്ഷ്മ നിരീക്ഷണം ചെയ്തുകൊണ്ടിരിക്കുകയാകുന്നു. നീ അവരുടെ കാര്യത്തിൽ ചുമതല ഏല്പിക്കപ്പെട്ടവനേ അല്ല.

وَكَذَٰلِكَ أَوۡحَيۡنَآ إِلَيۡكَ قُرۡءَانًا عَرَبِيّٗا لِّتُنذِرَ أُمَّ ٱلۡقُرَىٰ
وَمَنۡ حَوۡلَهَا وَتُنذِرَ يَوۡمَ ٱلۡجَمۡعِ لَا رَيۡبَ فِيهِ

7. അപ്രകാരം നിനക്ക് നാം അറബി ഭാഷയിലുള്ള ഖുർആൻ ബോധനം നൽകിയിരിക്കുന്നു. ഉമ്മുൽഖുറാ[1084] (മക്ക)യിലുള്ളവർക്കും അതിനു ചുററുമുള്ളവർക്കും നീ താക്കീതു നൽകുവാൻ

* 38ാം വചനത്തിൽ കൂടിയാലോചനയെപ്പററിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

1083. അല്ലാഹുവിന്റെ ഉത്തരവുണ്ടായാൽ ഒട്ടും താമസിയാതെ പൊട്ടിത്തകരാൻ പോകുന്നവയത്രെ ആകാശഗോളങ്ങൾ.

1084. നഗരങ്ങളുടെ മാതാവ് അഥവാ മാതൃനഗരി എന്നത്രെ 'ഉമ്മുൽ ഖുറാ' എന്ന വാക്കിന്റെ അർത്ഥം. ലോകത്തിന്റെ മുഴുവൻ സാംസ്കാരിക ആസ്ഥാനമെന്ന പദവിയിലേക്ക് ഈ വചനം മക്കാ നഗരിയെ ഉയർത്തുന്നു.

فَرِيقٌ فِي الْجَنَّةِ وَفَرِيقٌ فِي السَّعِيرِ ۝٧

വേണ്ടിയും, സംശയരഹിതമായ സമ്മേളന ദിവസത്തെപ്പറ്റി നീ താക്കീതു നല്‍കാന്‍ വേണ്ടിയും. അന്ന് ഒരു വിഭാഗക്കാര്‍ സ്വര്‍ഗത്തിലായിരിക്കും. മറെറാരു വിഭാഗക്കാര്‍ കത്തിജ്വലിക്കുന്ന നരകത്തിലും.

وَلَوْ شَاءَ اللَّهُ لَجَعَلَهُمْ أُمَّةً وَاحِدَةً وَلَٰكِن يُدْخِلُ مَن
يَشَاءُ فِي رَحْمَتِهِ ۚ وَالظَّالِمُونَ مَا لَهُم مِّن وَلِيٍّ وَلَا نَصِيرٍ ۝٨

8. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കില്‍ അവരെ (മനുഷ്യരെ)യെല്ലാം അവന്‍ ഒരേ സമുദായമാക്കുമായിരുന്നു.[1085] പക്ഷെ, താന്‍ ഉദ്ദേശിക്കുന്നവരെ തന്‍റെ കാരുണ്യത്തില്‍ അവന്‍ പ്രവേശിപ്പിക്കുന്നു. അക്രമികളാരോ അവര്‍ക്ക് യാതൊരു രക്ഷാധികാരിയും സഹായിയുമില്ല.

أَمِ اتَّخَذُوا مِن دُونِهِ أَوْلِيَاءَ ۖ فَاللَّهُ هُوَ الْوَلِيُّ وَهُوَ يُحْيِي
الْمَوْتَىٰ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ۝٩

9. അതല്ല, അവര്‍ അവന്നുപുറമെ രക്ഷാധികാരികളെ സ്വീകരിച്ചിരിക്കയാണോ? എന്നാല്‍ അല്ലാഹു തന്നെയാകുന്നു രക്ഷാധികാരി. അവന്‍ മരിച്ചവരെ ജീവിപ്പിക്കുന്നു. അവന്‍ ഏതു കാര്യത്തിനും കഴിവുള്ളവനത്രെ.

وَمَا اخْتَلَفْتُمْ فِيهِ مِن شَيْءٍ فَحُكْمُهُ إِلَى اللَّهِ ۚ ذَٰلِكُمُ اللَّهُ رَبِّي
عَلَيْهِ تَوَكَّلْتُ وَإِلَيْهِ أُنِيبُ ۝١٠

10. നിങ്ങള്‍ അഭിപ്രായവ്യത്യാസക്കാരായിട്ടുള്ളത് ഏത് കാര്യത്തിലാവട്ടെ അതില്‍ തീര്‍പ്പ് കല്‍പിക്കാനുള്ള അവകാശം അല്ലാഹുവിന്നാകുന്നു. അവനാണ് എന്‍റെ രക്ഷിതാവായ അല്ലാഹു. അവന്‍റെ മേല്‍ ഞാന്‍ ഭരമേല്‍പിച്ചിരിക്കുന്നു. അവങ്കലേക്ക് ഞാന്‍ താഴ്മയോടെ മടങ്ങുകയും ചെയ്യുന്നു.

فَاطِرُ السَّمَاوَاتِ وَالْأَرْضِ ۚ جَعَلَ لَكُم مِّنْ أَنفُسِكُمْ أَزْوَاجًا
وَمِنَ الْأَنْعَامِ أَزْوَاجًا ۖ يَذْرَؤُكُمْ فِيهِ ۚ لَيْسَ كَمِثْلِهِ شَيْءٌ ۖ وَهُوَ
السَّمِيعُ الْبَصِيرُ ۝١١

11. ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവാകുന്നു (അവന്‍.) നിങ്ങള്‍ക്ക് വേണ്ടി നിങ്ങളുടെ വര്‍ഗത്തില്‍ നിന്നുതന്നെ അവന്‍ ഇണകളെ ഉണ്ടാക്കി തന്നിരിക്കുന്നു. കന്നുകാലികളില്‍ നിന്നും ഇണകളെ (ഉണ്ടാക്കിയിരിക്കുന്നു) അതിലൂടെ നിങ്ങളെ അവന്‍ സൃഷ്ടിച്ച് വര്‍ദ്ധിപ്പിക്കുന്നു.[1086] അവനു തുല്യമായി യാതൊന്നുമില്ല. അവന്‍ എല്ലാം കാണുന്നവനും കേള്‍ക്കുന്നവനുമാകുന്നു.

لَهُ مَقَالِيدُ السَّمَاوَاتِ وَالْأَرْضِ ۖ يَبْسُطُ الرِّزْقَ لِمَن
يَشَاءُ وَيَقْدِرُ ۚ إِنَّهُ بِكُلِّ شَيْءٍ عَلِيمٌ ۝١٢

12. ആകാശങ്ങളുടെയും ഭൂമിയുടെയും താക്കോലുകള്‍ അവന്‍റെ അധീനത്തിലാകുന്നു. അവന്‍ ഉദ്ദേശിക്കുന്നവര്‍ക്ക് ഉപജീവനം അവന്‍ വിശാലമാക്കുന്നു. (മററുള്ളവര്‍ക്ക്) അവന്‍ അത് ഇടുങ്ങിയതാക്കുകയും ചെയ്യുന്നു. തീര്‍ച്ചയായും

1085. ആരും വ്യതിചലിച്ചുപോകാത്തവിധം മനുഷ്യസമുദായത്തെ മുഴുവന്‍ സത്യത്തില്‍ ഉറപ്പിച്ചുനിര്‍ത്താന്‍ അല്ലാഹുവിന് കഴിയും. എന്നാല്‍ അങ്ങനെ ചെയ്യുന്നതിന് പകരം നന്മയും തിന്മയും തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം മനുഷ്യന് നല്‍കുകയാണ് അല്ലാഹു ചെയ്തത്. അസ്വാതന്ത്ര്യത്തിന്‍റെ നിര്‍ദോഷിതത്വത്തെക്കാള്‍ എത്രയോ ഉന്നതമത്രെ സ്വാതന്ത്ര്യത്തിന്‍റെ സൗരഭം.
1086. മനുഷ്യരെയും ജന്തുക്കളെയും ഇണകളായി സൃഷ്ടിച്ചതു വഴി സന്താനസമൃദ്ധിയുണ്ടാകുന്നുവെന്നര്‍ത്ഥം.

അവൻ ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

شَرَعَ لَكُم مِّنَ الدِّينِ مَا وَصَّىٰ بِهِ نُوحًا وَالَّذِي أَوْحَيْنَا
إِلَيْكَ وَمَا وَصَّيْنَا بِهِ إِبْرَاهِيمَ وَمُوسَىٰ وَعِيسَىٰ أَنْ أَقِيمُوا
الدِّينَ وَلَا تَتَفَرَّقُوا فِيهِ ۚ كَبُرَ عَلَى الْمُشْرِكِينَ مَا
تَدْعُوهُمْ إِلَيْهِ ۚ اللَّهُ يَجْتَبِي إِلَيْهِ مَن يَشَاءُ
وَيَهْدِي إِلَيْهِ مَن يُنِيبُ ﴿١٣﴾

13. നൂഹിനോട് കല്പിച്ചതും നിനക്ക് നാം ബോധനം നൽകിയതും ഇബ്റാഹീം, മൂസാ, ഈസാ എന്നിവരോട് നാം കല്പിച്ചതുമായ കാര്യം — നിങ്ങൾ മതത്തെ നേരാംവണ്ണം നിലനിർത്തുക, അതിൽ നിങ്ങൾ ഭിന്നിക്കാതിരിക്കുക എന്ന കാര്യം — [1987] അവൻ നിങ്ങൾക്ക് മതനിയമമായി നിശ്ചയിച്ചിരിക്കുന്നു. ആ ബഹുദൈവവിശ്വാസികളെ നിങ്ങൾ ഏതൊരു കാര്യത്തിലേക്ക് ക്ഷണിക്കുന്നുവോ അത് അവർക്ക് വലിയ ഭാരമായി തോന്നിയിരിക്കുന്നു. താൻ ഉദ്ദേശിക്കുന്നവരെ അല്ലാഹു തൻെറ അടുക്കലേക്ക് തെരഞ്ഞെടുക്കുന്നു. താഴ്മയോടെ മടങ്ങുന്നവരെ അവങ്കലേക്കുള്ള മാർഗത്തിൽ നയിക്കുകയും ചെയ്യുന്നു.

وَمَا تَفَرَّقُوا إِلَّا مِن بَعْدِ مَا جَاءَهُمُ الْعِلْمُ بَغْيًا بَيْنَهُمْ ۚ
وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ إِلَىٰ أَجَلٍ مُّسَمًّى لَّقُضِيَ
بَيْنَهُمْ ۚ وَإِنَّ الَّذِينَ أُورِثُوا الْكِتَابَ مِن بَعْدِهِمْ لَفِي شَكٍّ
مِّنْهُ مُرِيبٍ ﴿١٤﴾

14. പൂർവ്വവേദക്കാർ ഭിന്നിച്ചത് അവർക്ക് അറിവുവന്നുകിട്ടിയതിനുശേഷം തന്നെയാണ്. അവർ തമ്മിലുള്ള വിരോധം നിമിത്തമാണത്.[1088] നിർണ്ണിതമായ ഒരവധിവരേക്ക് ബാധകമായ ഒരു വചനം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് മുമ്പ് തന്നെ ഉണ്ടായിട്ടില്ലായിരുന്നുവെങ്കിൽ അവർക്കിടയിൽ (ഉടനെ) തീർപ്പു കല്പിക്കപ്പെടുമായിരുന്നു.[1089] അവർക്കുശേഷം വേദഗ്രന്ഥത്തിൻെറ അനന്തരാവകാശം നൽകപ്പെട്ടവർ തീർച്ചയായും അതിനെപ്പററി അവിശ്വാസജനകമായ സംശയത്തിലാകുന്നു.

فَلِذَٰلِكَ فَادْعُ ۖ وَاسْتَقِمْ كَمَا أُمِرْتَ ۖ وَلَا تَتَّبِعْ أَهْوَاءَهُمْ ۖ
وَقُلْ آمَنتُ بِمَا أَنزَلَ اللَّهُ مِن كِتَابٍ ۖ وَأُمِرْتُ لِأَعْدِلَ
بَيْنَكُمُ ۖ اللَّهُ رَبُّنَا وَرَبُّكُمْ ۖ

15. അതിനാൽ നീ പ്രബോധനം ചെയ്തുകൊള്ളുക. നീ കല്പിക്കപ്പെട്ടതുപോലെ നേരെ നിലകൊള്ളുകയും ചെയ്യുക. അവരുടെ തന്നിഷ്ടങ്ങളെ നീ പിന്തുടർന്നു പോകരുത്. നീ പറയുക: അല്ലാഹു അവതരിപ്പിച്ച ഏതു ഗ്രന്ഥത്തിലും ഞാൻ വിശ്വസിച്ചിരിക്കുന്നു. നിങ്ങൾക്കിടയിൽ നീതി പുലർത്തുവാൻ ഞാൻ കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അല്ലാഹുവാകുന്നു ഞങ്ങളുടെ രക്ഷിതാവും നിങ്ങളുടെ രക്ഷിതാവും.

---

1087. ആദമി (അ)ന് അല്ലാഹു സത്യത്തെപ്പററി ബോധനം നൽകിയിരുന്നു. അനന്തരതലമുറകളിൽ എങ്ങനെയോ തെററായ വിശ്വാസാചാരങ്ങൾ കടന്നുകൂടാൻ തുടങ്ങി. സത്യമതത്തിൽ നിന്നുള്ള ഇത്തരം വ്യതിയാനങ്ങൾ തിരുത്തുവാനും മതത്തെ നേരാംവണ്ണം നിലനിർത്തുവാനുമാണ് പ്രവാചകന്മാരെല്ലാം നിയുക്തരായത്.

1088. പുരോഹിതന്മാരും മതാദ്ധ്യക്ഷന്മാരും തമ്മിലുള്ള ചേരിപ്പോരാണ് വേദങ്ങളുടെ യഥാർത്ഥ അദ്ധ്യാപനങ്ങളിൽ നിന്ന് ജനങ്ങൾ തെററിപ്പോകുന്നതിന് ഒരു പ്രധാനകാരണം.

1089. ഇഹലോകത്ത് ഒരു പരിധി വരെ കുററവാളികളെ അവരുടെ പാട്ടിനുവിടാനും, പരലോകത്ത് അവർക്ക് കഠിനശിക്ഷ നല്കാനും അല്ലാഹു മുമ്പ് തന്നെ തീരുമാനിച്ചിരുന്നില്ലെങ്കിൽ അക്രമകാരികൾക്ക് ഉടനെ ശിക്ഷ നല്കുമായിരുന്നു എന്നർത്ഥം.

لَنَآ أَعۡمَٰلُنَا وَلَكُمۡ أَعۡمَٰلُكُمۡۖ لَا حُجَّةَ بَيۡنَنَا وَبَيۡنَكُمُۖ ٱللَّهُ
يَجۡمَعُ بَيۡنَنَاۖ وَإِلَيۡهِ ٱلۡمَصِيرُ ١٥

ഞങ്ങൾക്കുള്ളത് ഞങ്ങളുടെ കർമ്മങ്ങളും നിങ്ങൾക്കുള്ളത് നിങ്ങളുടെ കർമ്മങ്ങളും. ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ യാതൊരു തർക്ക പ്രശ്നവുമില്ല. അല്ലാഹു നമ്മെ തമ്മിൽ ഒരുമിച്ചു കൂട്ടും. അവങ്കലേക്കാകുന്നു ചെന്നെത്താനുള്ളത്.

وَٱلَّذِينَ يُحَآجُّونَ فِي ٱللَّهِ مِنۢ بَعۡدِ مَا ٱسۡتُجِيبَ لَهُۥ حُجَّتُهُمۡ
دَاحِضَةٌ عِندَ رَبِّهِمۡ وَعَلَيۡهِمۡ غَضَبٞ وَلَهُمۡ عَذَابٞ شَدِيدٌ ١٦

16. അല്ലാഹുവിന്റെ ആഹ്വാനത്തിന് സ്വീകാര്യത ലഭിച്ചതിന് ശേഷം[1090] അവന്റെ കാര്യത്തിൽ തർക്കിക്കുന്നവരാരോ അവരുടെ തർക്കം അവരുടെ രക്ഷിതാവിങ്കൽ നിഷ്ഫലമാകുന്നു. അവരുടെ മേൽ കോപമുണ്ടായിരിക്കും. അവർക്കാണ് കഠിനമായ ശിക്ഷ.

ٱللَّهُ ٱلَّذِيٓ أَنزَلَ ٱلۡكِتَٰبَ بِٱلۡحَقِّ وَٱلۡمِيزَانَۗ وَمَا يُدۡرِيكَ
لَعَلَّ ٱلسَّاعَةَ قَرِيبٞ ١٧

17. അല്ലാഹുവാകുന്നു സത്യപ്രകാരം വേദഗ്രന്ഥവും (തെറ്റും ശരിയും തൂക്കിനോക്കാനുള്ള) തുലാസ്സും[1091] ഇറക്കിത്തന്നവൻ. നിനക്ക് എന്തറിയാം? ആ അന്ത്യസമയം അടുത്തു തന്നെ ആയിരിക്കാം.

يَسۡتَعۡجِلُ بِهَا ٱلَّذِينَ لَا يُؤۡمِنُونَ بِهَاۖ وَٱلَّذِينَ ءَامَنُواْ
مُشۡفِقُونَ مِنۡهَا وَيَعۡلَمُونَ أَنَّهَا ٱلۡحَقُّۗ أَلَآ إِنَّ ٱلَّذِينَ
يُمَارُونَ فِي ٱلسَّاعَةِ لَفِي ضَلَٰلِۢ بَعِيدٍ ١٨

18. അതിൽ (അന്ത്യസമയത്തിൽ) വിശ്വസിക്കാത്തവർ അതിന്റെ കാര്യത്തിൽ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നു. വിശ്വസിച്ചവരാകട്ടെ അതിനെപ്പറ്റി ഭയവിഹ്വലരാകുന്നു. അവർക്കറിയാം അത് സത്യമാണെന്ന്. ശ്രദ്ധിക്കുക: തീർച്ചയായും അന്ത്യസമയത്തിന്റെ കാര്യത്തിൽ തർക്കം നടത്തുന്നവർ വിദൂരമായ പിഴവിൽ തന്നെയാകുന്നു.

ٱللَّهُ لَطِيفُۢ بِعِبَادِهِۦ يَرۡزُقُ مَن يَشَآءُۖ وَهُوَ
ٱلۡقَوِيُّ ٱلۡعَزِيزُ ١٩

19. അല്ലാഹു തന്റെ ദാസന്മാരോട് കനിവുള്ളവനാകുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ഉപജീവനം നൽകുന്നു. അവനാകുന്നു ശക്തനും പ്രതാപശാലിയുമായിട്ടുള്ളവൻ.

مَن كَانَ يُرِيدُ حَرۡثَ ٱلۡأٓخِرَةِ نَزِدۡ لَهُۥ فِي حَرۡثِهِۦۖ وَمَن
كَانَ يُرِيدُ حَرۡثَ ٱلدُّنۡيَا نُؤۡتِهِۦ مِنۡهَا وَمَا لَهُۥ فِي ٱلۡأٓخِرَةِ
مِن نَّصِيبٍ ٢٠

20. വല്ലവനും പരലോകത്തെ കൃഷിയാണ് ഉദ്ദേശിക്കുന്നതെങ്കിൽ അവന്റെ കൃഷിയിൽ നാം അവന് വർദ്ധന നല്കുന്നതാണ്. വല്ലവനും ഇഹലോകത്തെ കൃഷിയാണ് ഉദ്ദേശിക്കുന്നതെങ്കിൽ നാം അവന് അതിൽ നിന്ന് നൽകുന്നതാണ്. അവന് പരലോകത്ത് യാതൊരു വിഹിതവും ഉണ്ടായിരിക്കുകയുമില്ല.[1092]

1090. എല്ലാവരെയും ഒന്നിച്ച് വിശ്വസിപ്പിക്കുക പ്രവാചകത്വത്തിന്റെ ലക്ഷ്യമല്ല. നിഷ്പക്ഷമതികളായ സത്യാന്വേഷകർ സത്യം സ്വീകരിച്ചു കഴിയുന്നതോടെ പ്രവാചകദൗത്യം സഫലമാകുന്നു. പിന്നീട് അതിനെതിരിൽ തർക്കിക്കുന്നവരുടെ തർക്കമൊക്കെ നിഷ്ഫലമത്രെ.
1091. ഏതൊരു ജീവിതപ്രശ്നത്തിലും സത്യവും അസത്യവും തൂക്കിനോക്കി തിട്ടപ്പെടുത്തുവാൻ സഹായിക്കുന്നതത്രെ ദിവ്യസന്ദേശം.
1092. ഐഹികനേട്ടം ജീവിതത്തിന്റെ ലക്ഷ്യമായി സ്വീകരിക്കുന്നവർ പരലോക സൗഭാഗ്യം നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്.

أَمْ لَهُمْ شُرَكَٰٓؤُا۟ شَرَعُوا۟ لَهُم مِّنَ ٱلدِّينِ مَا لَمْ يَأْذَنۢ بِهِ ٱللَّهُ ۚ وَلَوْلَا كَلِمَةُ ٱلْفَصْلِ لَقُضِىَ بَيْنَهُمْ ۗ وَإِنَّ ٱلظَّٰلِمِينَ لَهُمْ عَذَابٌ أَلِيمٌ ﴿٢١﴾

21. അതല്ല, അല്ലാഹു അനുവദിച്ചിട്ടില്ലാത്ത കാര്യം മതമായി അവര്‍ക്ക് നിശ്ചയിച്ചുകൊടുത്ത വല്ല പങ്കാളികളും അവര്‍ക്കുണ്ടോ? നിര്‍ണ്ണായക വിധിയെ പറ്റിയുള്ള കല്‍പന നിലവിലില്ലായിരുന്നുവെങ്കില്‍ അവര്‍ക്കിടയില്‍ ഉടനെ വിധി കല്‍പിക്കപ്പെടുമായിരുന്നു. അക്രമികളാരോ അവര്‍ക്ക് തീര്‍ച്ചയായും വേദനയേറിയ ശിക്ഷയുണ്ട്.

تَرَى ٱلظَّٰلِمِينَ مُشْفِقِينَ مِمَّا كَسَبُوا۟ وَهُوَ وَاقِعٌۢ بِهِمْ ۗ وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فِى رَوْضَاتِ ٱلْجَنَّاتِ ۖ لَهُم مَّا يَشَآءُونَ عِندَ رَبِّهِمْ ۚ ذَٰلِكَ هُوَ ٱلْفَضْلُ ٱلْكَبِيرُ ﴿٢٢﴾

22. (പരലോകത്ത് വെച്ച്) ആ അക്രമകാരികളെ തങ്ങള്‍ സമ്പാദിച്ചു വെച്ചതിനെപ്പറ്റി ഭയചകിതരായ നിലയില്‍ നിനക്ക് കാണാം. അത് (സമ്പാദിച്ചു വെച്ചതിനുള്ള ശിക്ഷ) അവരില്‍ വന്നു ഭവിക്കുക തന്നെ ചെയ്യും. വിശ്വസിക്കുകയും സല്‍കര്‍മ്മം പ്രവര്‍ത്തിക്കുകയും ചെയ്യുവര്‍ സ്വര്‍ഗത്തോപ്പുകളിലായിരിക്കും. അവര്‍ ഉദ്ദേശിക്കുന്നതെന്തോ അത് അവരുടെ രക്ഷിതാവിങ്കല്‍ അവര്‍ക്കുണ്ടായിരിക്കും. അതത്രെ മഹത്തായ അനുഗ്രഹം.

ذَٰلِكَ ٱلَّذِى يُبَشِّرُ ٱللَّهُ عِبَادَهُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ ۗ قُل لَّآ أَسْـَٔلُكُمْ عَلَيْهِ أَجْرًا إِلَّا ٱلْمَوَدَّةَ فِى ٱلْقُرْبَىٰ ۗ وَمَن يَقْتَرِفْ حَسَنَةً نَّزِدْ لَهُۥ فِيهَا حُسْنًا ۚ إِنَّ ٱللَّهَ غَفُورٌ شَكُورٌ ﴿٢٣﴾

23. വിശ്വസിക്കുകയും സല്‍കര്‍മ്മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്ത തന്റെ ദാസന്മാര്‍ക്ക് അല്ലാഹു സന്തോഷവാര്‍ത്ത അറിയിക്കുന്നതത്രെ അത്. നീ പറയുക: അതിന്റെ പേരില്‍ നിങ്ങളോട് ഞാന്‍ യാതൊരു പ്രതിഫലവും ആവശ്യപ്പെടുന്നില്ല. അടുത്ത ബന്ധത്തിന്റെ പേരിലുള്ള സ്നേഹമല്ലാതെ.[1093] വല്ലവനും ഒരു നന്മ പ്രവര്‍ത്തിക്കുന്ന പക്ഷം അവന്ന് നാം ഗുണം വര്‍ദ്ധിപ്പിച്ചുകൊടുക്കുന്നതാണ്. തീര്‍ച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും ഏറ്റവും നന്ദിയുള്ളവനുമാകുന്നു.

أَمْ يَقُولُونَ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا ۖ فَإِن يَشَإِ ٱللَّهُ يَخْتِمْ عَلَىٰ قَلْبِكَ ۗ وَيَمْحُ ٱللَّهُ ٱلْبَٰطِلَ وَيُحِقُّ ٱلْحَقَّ بِكَلِمَٰتِهِۦٓ ۚ إِنَّهُۥ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٢٤﴾

24. അതല്ല, അദ്ദേഹം (പ്രവാചകന്‍) അല്ലാഹുവിന്റെ പേരില്‍ കള്ളം കെട്ടിച്ചമച്ചു എന്നാണോ അവര്‍ പറയുന്നത്? എന്നാല്‍ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കില്‍ നിന്റെ ഹൃദയത്തിനുമേല്‍ അവന്‍ മുദ്രവെക്കുമായിരുന്നു. അല്ലാഹു അസത്യത്തെ മാച്ചുകളയുകയും തന്റെ വചനങ്ങള്‍കൊണ്ട് സത്യത്തെ സ്ഥിരീകരിക്കുകയും ചെയ്യുന്നു. തീര്‍ച്ചയായും അവന്‍ ഹൃദയങ്ങളിലുള്ളതിനെപ്പറ്റി അറിവുള്ളവനാകുന്നു.

وَهُوَ ٱلَّذِى يَقْبَلُ ٱلتَّوْبَةَ عَنْ عِبَادِهِۦ

25. അവനാകുന്നു തന്റെ ദാസന്മാരില്‍ നിന്ന് പശ്ചാത്താപം സ്വീകരിക്കുന്നവന്‍. അവന്‍

1093. ഏതൊരാളും തന്റെ അടുത്ത ബന്ധുക്കളില്‍ നിന്നും സുഹൃത്തുക്കളില്‍ നിന്നും സ്നേഹപൂര്‍വ്വമായ പെരുമാറ്റം ആഗ്രഹിക്കുക സ്വാഭാവികമാണ്. നബി(സ) തിരുമേനിക്ക് അത് പോലും നിഷേധിക്കപ്പെട്ടു. പല ബന്ധുക്കളും കടുത്ത ശത്രുത കാണിക്കുകയും മര്‍ദനങ്ങള്‍ക്ക് നേതൃത്വം നല്‍കുകയും ചെയ്തു.

وَيَعْفُوا عَنِ السَّيِّـَٔاتِ وَيَعْلَمُ مَا تَفْعَلُونَ ﴿٢٥﴾

ദുഷ്കൃത്യങ്ങൾക്ക് മാപ്പു നല്കുകയും ചെയ്യുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതെന്തോ അത് അവൻ അറിയുകയും ചെയ്യുന്നു.

وَيَسْتَجِيبُ الَّذِينَ ءَامَنُوا وَعَمِلُوا الصَّٰلِحَٰتِ وَيَزِيدُهُم مِّن
فَضْلِهِۦ وَالْكَٰفِرُونَ لَهُمْ عَذَابٌ شَدِيدٌ ﴿٢٦﴾

26. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവർക്ക് അവൻ (പ്രാർത്ഥനയ്ക്ക്) ഉത്തരം നൽകുകയും, തന്റെ അനുഗ്രഹത്തിൽ നിന്ന് അവർക്ക് കൂടുതൽ നൽകുകയും ചെയ്യും. സത്യനിഷേധികളാവട്ടെ, കഠിനമായ ശിക്ഷയാണ് അവർക്കുള്ളത്.

وَلَوْ بَسَطَ اللَّهُ الرِّزْقَ لِعِبَادِهِۦ لَبَغَوْا فِى الْأَرْضِ وَلَٰكِن يُنَزِّلُ
بِقَدَرٍ مَّا يَشَآءُ ۚ إِنَّهُۥ بِعِبَادِهِۦ خَبِيرٌۢ بَصِيرٌ ﴿٢٧﴾

27. അല്ലാഹു തന്റെ ദാസന്മാർക്ക് ഉപജീവനം വിശാലമാക്കിക്കൊടുത്തിരുന്നെങ്കിൽ ഭൂമിയിൽ അവർ അതിക്രമം പ്രവർത്തിക്കുമായിരുന്നു. പക്ഷെ, അവൻ ഒരു കണക്കനുസരിച്ച് താൻ ഉദ്ദേശിക്കുന്നത് ഇറക്കി കൊടുക്കുന്നു. തീർച്ചയായും അവൻ തന്റെ ദാസന്മാരെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനും കണ്ടറിയുന്നവനുമാകുന്നു.

وَهُوَ الَّذِى يُنَزِّلُ الْغَيْثَ مِنۢ بَعْدِ مَا قَنَطُوا وَيَنشُرُ رَحْمَتَهُۥ ۚ
وَهُوَ الْوَلِىُّ الْحَمِيدُ ﴿٢٨﴾

28. മനുഷ്യർ നിരാശപ്പെട്ടു കഴിഞ്ഞതിനുശേഷം മഴ വർഷിപ്പിക്കുകയും, തന്റെ കാരുണ്യം വ്യാപിപ്പിക്കുകയും ചെയ്യുന്നവൻ അവൻ തന്നെയാകുന്നു. അവൻ തന്നെയാകുന്നു സ്തുത്യർഹനായ രക്ഷാധികാരി.

وَمِنْ ءَايَٰتِهِۦ خَلْقُ السَّمَٰوَٰتِ وَالْأَرْضِ وَمَا بَثَّ فِيهِمَا
مِن دَآبَّةٍ ۚ وَهُوَ عَلَىٰ جَمْعِهِمْ إِذَا يَشَآءُ قَدِيرٌ ﴿٢٩﴾

29. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചതും അവ രണ്ടിലും ജീവജാലങ്ങളെ വ്യാപിപ്പിച്ചതും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. അവൻ ഉദ്ദേശിക്കുമ്പോൾ അവരെ ഒരുമിച്ചുകൂട്ടുവാൻ കഴിവുള്ളവനുമാണ് അവൻ.

وَمَآ أَصَٰبَكُم مِّن مُّصِيبَةٍ فَبِمَا كَسَبَتْ أَيْدِيكُمْ وَيَعْفُوا
عَن كَثِيرٍ ﴿٣٠﴾

30. നിങ്ങൾക്ക് ഏതൊരാപത്ത് ബാധിച്ചിട്ടുണ്ടെങ്കിലും അത് നിങ്ങളുടെ കൈകൾ പ്രവർത്തിച്ചതിന്റെ ഫലമായിട്ടു തന്നെയാണ്. മിക്കതും അവൻ മാപ്പാക്കുകയും ചെയ്യുന്നു.

وَمَآ أَنتُم بِمُعْجِزِينَ فِى الْأَرْضِ ۖ وَمَا لَكُم مِّن دُونِ اللَّهِ مِن
وَلِىٍّ وَلَا نَصِيرٍ ﴿٣١﴾

31. നിങ്ങൾക്ക് ഭൂമിയിൽ വെച്ച് (അല്ലാഹുവിനെ) തോൽപിച്ചു കളയാനാവില്ല. അല്ലാഹുവിനു പുറമെ നിങ്ങൾക്ക് യാതൊരു രക്ഷാധികാരിയും സഹായിയുമില്ലതാനും.

وَمِنْ ءَايَٰتِهِ الْجَوَارِ فِى الْبَحْرِ كَالْأَعْلَٰمِ ﴿٣٢﴾

32. കടലിലൂടെ മലകളെന്നോണം സഞ്ചരിക്കുന്ന കപ്പലുകളും അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ.

إِن يَشَأْ يُسْكِنِ الرِّيحَ فَيَظْلَلْنَ رَوَاكِدَ عَلَىٰ ظَهْرِهِۦٓ ۚ

33. അവൻ ഉദ്ദേശിക്കുന്ന പക്ഷം അവൻ കാററിനെ അടക്കിനിർത്തും. അപ്പോൾ അവ കടൽ

إِنَّ فِي ذَٰلِكَ لَآيَاتٍ لِّكُلِّ صَبَّارٍ شَكُورٍ ۝٣٣

പരപ്പിൽ നിശ്ചലമായി നിന്നുപോകും. തീർച്ചയായും അതിൽ ക്ഷമാശീലരും നന്ദിയുള്ളവരുമായ ഏവർക്കും ദൃഷ്ടാന്തങ്ങളുണ്ട്.

أَوْ يُوبِقْهُنَّ بِمَا كَسَبُوا وَيَعْفُ عَن كَثِيرٍ ۝٣٤

34. അല്ലെങ്കിൽ അവർ പ്രവർത്തിച്ചതിൻെറ ഫലമായി അവയെ (കപ്പലുകളെ) അവൻ തകർത്തുകളയും. മിക്കതും അവൻ മാപ്പാക്കുകയും ചെയ്യും.

وَيَعْلَمَ الَّذِينَ يُجَادِلُونَ فِي آيَاتِنَا مَا لَهُم مِّن مَّحِيصٍ ۝٣٥

35. നമ്മുടെ ദൃഷ്ടാന്തങ്ങളുടെ കാര്യത്തിൽ തർക്കം നടത്തുന്നവർ തങ്ങൾക്ക് രക്ഷ പ്രാപിക്കുവാൻ ഒരു സ്ഥാനവുമില്ല എന്ന് മനസ്സിലാക്കേണ്ടതിനുമാണത്.

فَمَا أُوتِيتُم مِّن شَيْءٍ فَمَتَاعُ الْحَيَاةِ الدُّنْيَا ۖ وَمَا عِندَ اللَّهِ خَيْرٌ وَأَبْقَىٰ لِلَّذِينَ آمَنُوا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ۝٣٦

36. നിങ്ങൾക്ക് വല്ലതും നൽകപ്പെട്ടിട്ടുണ്ടെങ്കിൽ അത് ഐഹികജീവിതത്തിലെ (താൽകാലിക)വിഭവം മാത്രമാകുന്നു. അല്ലാഹുവിൻെറ പക്കലുള്ളത്[1094] കൂടുതൽ ഉത്തമവും കൂടുതൽ നീണ്ടുനിൽക്കുന്നതുമാകുന്നു. വിശ്വസിക്കുകയും തങ്ങളുടെ രക്ഷിതാവിൻെറ മേൽ ഭരമേൽപിക്കുകയും ചെയ്യുവർക്കുള്ളതത്രെ അത്.

وَالَّذِينَ يَجْتَنِبُونَ كَبَائِرَ الْإِثْمِ وَالْفَوَاحِشَ وَإِذَا مَا غَضِبُوا هُمْ يَغْفِرُونَ ۝٣٧

37. മഹാപാപങ്ങളും നീചവൃത്തികളും വർജ്ജിക്കുന്നവരും, കോപം വന്നാലും പൊറുക്കുന്നവരും ആയിട്ടുള്ളവർക്ക്.

وَالَّذِينَ اسْتَجَابُوا لِرَبِّهِمْ وَأَقَامُوا الصَّلَاةَ وَأَمْرُهُمْ شُورَىٰ بَيْنَهُمْ وَمِمَّا رَزَقْنَاهُمْ يُنفِقُونَ ۝٣٨

38. തങ്ങളുടെ രക്ഷിതാവിൻെറ ആഹ്വാനം സ്വീകരിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, തങ്ങളുടെ കാര്യം തീരുമാനിക്കുന്നത് അന്യോന്യമുള്ള കൂടിയാലോചനയിലൂടെ ആയിരിക്കുകയും, നാം നല്കിയിട്ടുള്ളതിൽ നിന്ന് ചെലവഴിക്കുകയും ചെയ്യുന്നവരാരോ അവർക്കും.

وَالَّذِينَ إِذَا أَصَابَهُمُ الْبَغْيُ هُمْ يَنتَصِرُونَ ۝٣٩

39. തങ്ങൾക്ക് വല്ല മർദ്ദനവും നേരിട്ടാൽ രക്ഷാനടപടി സ്വീകരിക്കുന്നവർക്കും.[1095]

وَجَزَاءُ سَيِّئَةٍ سَيِّئَةٌ مِّثْلُهَا ۖ فَمَنْ عَفَا وَأَصْلَحَ فَأَجْرُهُ عَلَى اللَّهِ ۚ إِنَّهُ لَا يُحِبُّ الظَّالِمِينَ ۝٤٠

40. ഒരു തിന്മയ്ക്കുള്ള പ്രതിഫലം അതുപോലുള്ള ഒരു തിന്മ തന്നെയാകുന്നു.[1096] എന്നാൽ ആരെങ്കിലും മാപ്പു നല്കുകയും രഞ്ജിപ്പുണ്ടാക്കുകയും ആണെങ്കിൽ അവന്നുള്ള പ്രതിഫലം അല്ലാഹുവിൻെറ ബാധ്യതയിലാകുന്നു. തീർച്ച

1094. ഒരു സത്യവിശ്വാസിക്ക് പരലോകത്ത് അല്ലാഹുവിങ്കൽ നിന്ന് ലഭിക്കാനിരിക്കുന്ന അനുഗ്രഹങ്ങൾ.

1095. ക്ഷമിക്കാനും സഹിക്കാനും പൊറുക്കാനുമുള്ള ആഹ്വാനത്തിന് കയ്യേററങ്ങൾക്ക് ഇരയാകുമ്പോൾ കയ്യും കെട്ടി നിഷ്ക്രിയരായി നില്ക്കണമെന്ന് അർത്ഥമില്ല. ആത്മരക്ഷയ്ക്കുവേണ്ടി ഉചിതമായ നടപടികൾ സ്വീകരിക്കുന്നവർ അല്ലാഹുവിൻെറ അനുഗ്രഹത്തിന് അർഹരാണെന്ന് ഈ വചനം പഠിപ്പിക്കുന്നു.

1096. കയ്യേററത്തിന് വിധേയനാകുന്ന വ്യക്തിക്ക് തുല്യ അളവിൽ തിരിച്ചടിക്കാൻ അവകാശമുണ്ട്. പക്ഷെ, അതിക്രമം അരുത്. ഇനി ഒരാൾ പ്രതിക്രിയ ചെയ്യാതെ ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുകയാണെങ്കിൽ അത് പ്രതിഫലാർഹമായ ഒരു സൽകർമ്മമത്രെ.

യായും അവന്‍ അക്രമം പ്രവര്‍ത്തിക്കുന്നവരെ ഇഷ്ടപ്പെടുകയില്ല.

وَلَمَنِ انْتَصَرَ بَعْدَ ظُلْمِهِ فَأُولَٰئِكَ مَا عَلَيْهِمْ مِنْ
سَبِيلٍ ﴿٤١﴾

41. താന്‍ മര്‍ദ്ദിക്കപ്പെട്ടതിനു ശേഷം വല്ലവനും രക്ഷാനടപടി സ്വീകരിക്കുന്ന പക്ഷം അത്തരക്കാര്‍ക്കെതിരില്‍ (കുറ്റം ചുമത്താന്‍) യാതൊരു മാര്‍ഗ്ഗവുമില്ല.

إِنَّمَا السَّبِيلُ عَلَى الَّذِينَ يَظْلِمُونَ النَّاسَ وَيَبْغُونَ فِي
الْأَرْضِ بِغَيْرِ الْحَقِّ ۚ أُولَٰئِكَ لَهُمْ عَذَابٌ أَلِيمٌ ﴿٤٢﴾

42. ജനങ്ങളോട് അനീതി കാണിക്കുകയും ന്യായമില്ലാതെ ഭൂമിയില്‍ അതിക്രമം പ്രവര്‍ത്തിക്കുകയും ചെയ്യുന്നവര്‍ക്കെതിരില്‍ മാത്രമേ (കുറ്റം ചുമത്താന്‍) മാര്‍ഗമുള്ളൂ. അത്തരക്കാര്‍ക്കു തന്നെയാകുന്നു വേദനയേറിയ ശിക്ഷയുള്ളതും.

وَلَمَنْ صَبَرَ وَغَفَرَ إِنَّ ذَٰلِكَ لَمِنْ عَزْمِ الْأُمُورِ ﴿٤٣﴾

43. വല്ലവനും ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്നപക്ഷം തീര്‍ച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളില്‍ പെട്ടതാകുന്നു.[1097]

وَمَنْ يُضْلِلِ اللَّهُ فَمَا لَهُ مِنْ وَلِيٍّ مِنْ بَعْدِهِ ۗ وَتَرَى الظَّالِمِينَ
لَمَّا رَأَوُا الْعَذَابَ يَقُولُونَ هَلْ إِلَىٰ مَرَدٍّ مِنْ سَبِيلٍ ﴿٤٤﴾

44. അല്ലാഹു ഏതൊരുവനെ വഴി പിഴവിലാക്കിയോ അവന്ന് അതിനുശേഷം യാതൊരു രക്ഷാധികാരിയുമില്ല. ശിക്ഷ നേരില്‍ കാണുമ്പോള്‍ ഒരു തിരിച്ചുപോക്കിനു വല്ല മാര്‍ഗവുമുണ്ടോ എന്ന് അക്രമകാരികള്‍ പറയുന്നതായി നിനക്ക് കാണാം.

وَتَرَاهُمْ يُعْرَضُونَ عَلَيْهَا خَاشِعِينَ مِنَ الذُّلِّ يَنْظُرُونَ مِنْ
طَرْفٍ خَفِيٍّ ۗ وَقَالَ الَّذِينَ آمَنُوا إِنَّ الْخَاسِرِينَ الَّذِينَ خَسِرُوا
أَنْفُسَهُمْ وَأَهْلِيهِمْ يَوْمَ الْقِيَامَةِ ۗ أَلَا إِنَّ الظَّالِمِينَ
فِي عَذَابٍ مُقِيمٍ ﴿٤٥﴾

45. നിന്ദ്യതയാല്‍ കീഴൊതുങ്ങിയവരായിക്കൊണ്ട് അവര്‍ അതിന് (നരകത്തിന്) മുമ്പില്‍ പ്രദര്‍ശിപ്പിക്കപ്പെടുന്നത് നിനക്കു കാണാം. ഒളികണ്ണിട്ടായിരിക്കും അവര്‍ നോക്കുന്നത്. വിശ്വസിച്ചവര്‍ പറയും: ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ നാളില്‍ സ്വദേഹങ്ങളും തങ്ങളുടെ സ്വന്തക്കാരും നഷ്ടപ്പെട്ടവരാരോ അവര്‍ തന്നെയാകുന്നു തീര്‍ച്ചയായും നഷ്ടക്കാര്‍. ശ്രദ്ധിക്കുക; തീര്‍ച്ചയായും അക്രമികള്‍ നിരന്തരമായ ശിക്ഷയിലാകുന്നു.

وَمَا كَانَ لَهُمْ مِنْ أَوْلِيَاءَ يَنْصُرُونَهُمْ مِنْ دُونِ اللَّهِ ۗ وَمَنْ يُضْلِلِ
اللَّهُ فَمَا لَهُ مِنْ سَبِيلٍ ﴿٤٦﴾

46. അല്ലാഹുവിനു പുറമെ തങ്ങളെ സഹായിക്കുന്ന രക്ഷാധികാരികളാരും അവര്‍ക്ക് ഉണ്ടായിരിക്കുകയുമില്ല. ഏതൊരുവനെ അല്ലാഹു വഴി പിഴവിലാക്കിയോ അവന്ന് (ലക്ഷ്യപ്രാപ്തിക്ക്) യാതൊരു മാര്‍ഗവുമില്ല.

اسْتَجِيبُوا لِرَبِّكُمْ مِنْ قَبْلِ أَنْ يَأْتِيَ يَوْمٌ لَا مَرَدَّ لَهُ مِنَ اللَّهِ ۚ
مَا لَكُمْ مِنْ مَلْجَإٍ يَوْمَئِذٍ وَمَا لَكُمْ مِنْ نَكِيرٍ ﴿٤٧﴾

47. ഒരു ദിവസം വന്നെത്തുന്നതിനു മുമ്പായി നിങ്ങളുടെ രക്ഷിതാവിന്‍റെ ആഹ്വാനം നിങ്ങള്‍ സ്വീകരിക്കുക. അല്ലാഹുവിങ്കല്‍ നിന്നുള്ള ആ ദിവസത്തെ തടുക്കുക സാധ്യമല്ല. അന്ന് നിങ്ങള്‍ക്ക് യാതൊരു അഭയസ്ഥാനവുമുണ്ടാവില്ല. നിങ്ങള്‍ ക്ക് (കുറ്റങ്ങള്‍) നിഷേധിക്കാനുമാവില്ല.

1097. നിശ്ചയദാര്‍ഢ്യമുള്ള, സുചിന്തിതമായ തീരുമാനമെടുക്കാന്‍ കഴിവുള്ള വ്യക്തികള്‍ക്ക് മാത്രമേ ക്ഷമയുടെയും വിട്ടുവീഴ്ചയുടെയും മാര്‍ഗം സ്വീകരിക്കാന്‍ കഴിയൂ.

فَإِنْ أَعْرَضُوا فَمَا أَرْسَلْنَاكَ عَلَيْهِمْ حَفِيظًا ۖ إِنْ عَلَيْكَ إِلَّا الْبَلَاغُ ۗ وَإِنَّا
إِذَا أَذَقْنَا الْإِنسَانَ مِنَّا رَحْمَةً فَرِحَ بِهَا ۖ وَإِن تُصِبْهُمْ سَيِّئَةٌ
بِمَا قَدَّمَتْ أَيْدِيهِمْ فَإِنَّ الْإِنسَانَ كَفُورٌ ﴿٤٨﴾

48 ഇനി അവർ തിരിഞ്ഞുകളയുകയാണെങ്കിൽ (നബിയേ,) നിന്നെ നാം അവരുടെ മേൽ കാവൽക്കാരനായി അയച്ചിട്ടില്ല. നിൻെറ മേൽ പ്രബോധന ബാധ്യത മാത്രമേയുള്ളൂ. തീർച്ചയായും നാം മനുഷ്യന് നമ്മുടെ പക്കൽ നിന്നുള്ള ഒരു അനുഗ്രഹം ആസ്വദിപ്പിച്ചാൽ അതിൻെറ പേരിൽ അവൻ ആഹ്ളാദം കൊള്ളുന്നു. അവരുടെ കൈകൾ മുമ്പ് ചെയ്തുവെച്ചതിൻെറ ഫലമായി അവർക്ക് വല്ല തിന്മയും ബാധിക്കുന്നുവെങ്കിലോ അപ്പോഴതാ മനുഷ്യൻ നന്ദികെട്ടവൻ തന്നെയാകുന്നു.

لِّلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ يَخْلُقُ مَا يَشَاءُ ۚ يَهَبُ لِمَن
يَشَاءُ إِنَاثًا وَيَهَبُ لِمَن يَشَاءُ الذُّكُورَ ﴿٤٩﴾

49. അല്ലാഹുവിനാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പെൺമക്കളെ പ്രദാനം ചെയ്യുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ആൺമക്കളെയും പ്രദാനം ചെയ്യുന്നു.

أَوْ يُزَوِّجُهُمْ ذُكْرَانًا وَإِنَاثًا ۖ وَيَجْعَلُ مَن يَشَاءُ عَقِيمًا ۚ إِنَّهُ عَلِيمٌ
قَدِيرٌ ﴿٥٠﴾

50. അല്ലെങ്കിൽ അവർക്ക് അവൻ ആൺമക്കളെയും പെൺമക്കളെയും ഇടകലർത്തിക്കൊടുക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ വന്ധ്യരാക്കുകയും ചെയ്യുന്നു. തീർച്ചയായും അവൻ സർവ്വജ്ഞനും സർവ്വശക്തനുമാകുന്നു.

وَمَا كَانَ لِبَشَرٍ أَن يُكَلِّمَهُ اللَّهُ إِلَّا وَحْيًا أَوْ مِن وَرَاءِ حِجَابٍ
أَوْ يُرْسِلَ رَسُولًا فَيُوحِيَ بِإِذْنِهِ مَا يَشَاءُ ۚ إِنَّهُ عَلِيٌّ حَكِيمٌ ﴿٥١﴾

51. (നേരിട്ടുള്ള) ഒരു ബോധനം എന്ന നിലയിലോ ഒരു മറയുടെ പിന്നിൽ നിന്നായിക്കൊണ്ടോ, ഒരു ദൂതനെ[1098] അയച്ച് അല്ലാഹുവിൻെറ അനുവാദപ്രകാരം അവൻ ഉദ്ദേശിക്കുന്നത് അദ്ദേഹം (ദൂതൻ) ബോധനം നൽകുക എന്ന നിലയിലോ അല്ലാതെ അല്ലാഹു തന്നോട് സംസാരിക്കുക എന്ന കാര്യം യാതൊരു മനുഷ്യന്നും ഉണ്ടാവുകയില്ല. തീർച്ചയായും അവൻ ഉന്നതനും യുക്തിമാനുമാകുന്നു.

وَكَذَٰلِكَ أَوْحَيْنَا إِلَيْكَ رُوحًا مِّنْ أَمْرِنَا ۚ مَا كُنتَ تَدْرِي مَا الْكِتَابُ
وَلَا الْإِيمَانُ وَلَٰكِن جَعَلْنَاهُ نُورًا نَّهْدِي بِهِ مَن نَّشَاءُ مِنْ عِبَادِنَا ۚ
وَإِنَّكَ لَتَهْدِي إِلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٥٢﴾

52. അപ്രകാരം തന്നെ നിനക്ക് നാം നമ്മുടെ കൽപനയാൽ ഒരു ചൈതന്യവത്തായ സന്ദേശം ബോധനം ചെയ്തിരിക്കുന്നു. വേദഗ്രന്ഥമോ സത്യവിശ്വാസമോ എന്തെന്ന് നിനക്കറിയുമായിരുന്നില്ല. പക്ഷെ, അതിനെ നാം ഒരു പ്രകാശമാക്കിയിരിക്കുന്നു. അതുമുഖേന നമ്മുടെ ദാസന്മാരിൽ നിന്ന് നാം ഉദ്ദേശിക്കുന്നവർക്ക് നാം വഴി കാണിക്കുന്നു. തീർച്ചയായും നീ നേരായ പാതയിലേക്കാകുന്നു മാർഗദർശനം നൽകുന്നത്.

صِرَاطِ اللَّهِ الَّذِي لَهُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۗ أَلَا إِلَى
اللَّهِ تَصِيرُ الْأُمُورُ ﴿٥٣﴾

53. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും ഏതൊരുവന്നുള്ളതാണോ ആ അല്ലാഹുവിൻെറ പാതയിലേക്ക്. ശ്രദ്ധിക്കുക; അല്ലാഹുവിലേക്കാകുന്നു കാര്യങ്ങൾ ചെന്നെത്തുന്നത്.

---

1098. ജിബ്രീൽ എന്ന മലക്കിനെയാണ് മുഹമ്മദ് നബി(സ)ക്ക് വഹ്‌യ് നല്കുന്ന ദൗത്യവുമായി അല്ലാഹു നിയോഗിച്ചത്.




അദ്ധ്യായം - 43

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

حمٓ ①

وَالْكِتَٰبِ الْمُبِينِ ②

إِنَّا جَعَلْنَٰهُ قُرْءَٰنًا عَرَبِيًّا لَّعَلَّكُمْ تَعْقِلُونَ ③

وَإِنَّهُۥ فِىٓ أُمِّ الْكِتَٰبِ لَدَيْنَا لَعَلِىٌّ حَكِيمٌ ④

1 — 3 ഹാ മീം. (കാര്യങ്ങൾ) വിശദമാക്കുന്ന വേദഗ്രന്ഥം തന്നെയാണ, തീർച്ചയായും നാം ഇതിനെ അറബി ഭാഷയിലുള്ള ഒരു ഖുർആനാക്കിയിരിക്കുന്നത് നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നതിനു വേണ്ടിയാകുന്നു.

4. തീർച്ചയായും അത് മൂലഗ്രന്ഥത്തിൽ നമ്മുടെ അടുക്കൽ (സുക്ഷിക്കപ്പെട്ടതത്രെ.) അത് ഉന്നതവും വിജ്ഞാനസമ്പന്നവും തന്നെയാകുന്നു.

أَفَنَضْرِبُ عَنكُمُ الذِّكْرَ صَفْحًا أَن كُنتُمْ قَوْمًا مُّسْرِفِينَ ⑤

5. അപ്പോൾ നിങ്ങൾ അതിക്രമകാരികളായ ജനങ്ങളായതിനാൽ (നിങ്ങളെ) ഒഴിവാക്കിവിട്ടുകൊണ്ട് ഈ ഉൽബോധനം നിങ്ങളിൽ നിന്ന് നാം മാററിവെക്കുകയോ?

وَكَمْ أَرْسَلْنَا مِن نَّبِىٍّ فِى الْأَوَّلِينَ ⑥

6. പൂർവ്വസമുദായങ്ങളിൽ എത്രയോ പ്രവാചകന്മാരെ നാം നിയോഗിച്ചിട്ടുണ്ട്.

وَمَا يَأْتِيهِم مِّن نَّبِىٍّ إِلَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ⑦

7. ഏതൊരു പ്രവാചകൻ അവരുടെ അടുത്ത് ചെല്ലുകയാണെങ്കിലും അവർ അദ്ദേഹത്തെ പരിഹസിക്കുന്നവരാകാതിരുന്നിട്ടില്ല.

فَأَهْلَكْنَآ أَشَدَّ مِنْهُم بَطْشًا وَمَضَىٰ مَثَلُ الْأَوَّلِينَ ⑧

8. അങ്ങനെ ഇവരെക്കാൾ കനത്ത കയ്യൂക്കുണ്ടായിരുന്നവരെ നാം നശിപ്പിച്ചു കളഞ്ഞു. പൂർവ്വികന്മാരുടെ ഉദാഹരണങ്ങൾ മുമ്പ് കഴിഞ്ഞുപോയിട്ടുമുണ്ട്.

وَلَئِن سَأَلْتَهُم مَّنْ خَلَقَ السَّمَٰوَٰتِ وَالْأَرْضَ لَيَقُولُنَّ
خَلَقَهُنَّ الْعَزِيزُ الْعَلِيمُ ⑨

9. ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചതാരാണെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ പറയും; പ്രതാപിയും സർവ്വജ്ഞനുമായിട്ടുള്ളവനാണ് അവ സൃഷ്ടിച്ചത് എന്ന്.

* 35—ാം വചനത്തിൽ സുവർണ്ണാലങ്കാരത്തെപ്പറ്റിയുള്ള പരാമർശമാണ് ഈ നാമകരണത്തിന് നിദാനം.

ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ مَهْدًا وَجَعَلَ لَكُمْ فِيهَا سُبُلًا لَّعَلَّكُمْ تَهْتَدُونَ ﴿١٠﴾

10. അതെ, നിങ്ങൾക്ക് വേണ്ടി ഭൂമിയെ ഒരു തൊട്ടിലാക്കുകയും[1099] നിങ്ങൾ നേരായ മാർഗം കണ്ടെത്താൻ വേണ്ടി നിങ്ങൾക്കവിടെ പാതകളുണ്ടാക്കിത്തരികയും ചെയ്തവൻ.

وَٱلَّذِى نَزَّلَ مِنَ ٱلسَّمَآءِ مَآءًۢ بِقَدَرٍ فَأَنشَرْنَا بِهِۦ بَلْدَةً مَّيْتًا ۚ كَذَٰلِكَ تُخْرَجُونَ ﴿١١﴾

11. ആകാശത്തുനിന്ന് ഒരു തോതനുസരിച്ച് വെള്ളം വർഷിച്ചുതരുകയും ചെയ്തവൻ. എന്നിട്ട് അതുമൂലം നാം നിർജീവമായ രാജ്യത്തെ പുനരുജ്ജീവിപ്പിച്ചു. അതുപോലെതന്നെ നിങ്ങളും (മരണാനന്തരം) പുറത്തു കൊണ്ടുവരപ്പെടുന്നതാണ്.

وَٱلَّذِى خَلَقَ ٱلْأَزْوَٰجَ كُلَّهَا وَجَعَلَ لَكُم مِّنَ ٱلْفُلْكِ وَٱلْأَنْعَٰمِ مَا تَرْكَبُونَ ﴿١٢﴾

12. എല്ലാ ഇണകളെയും സൃഷ്ടിക്കുകയും നിങ്ങൾക്ക് സവാരി ചെയ്യാനുള്ള കപ്പലുകളും കാലികളെയും നിങ്ങൾക്ക് ഏർപ്പെടുത്തിത്തരികയും ചെയ്തവൻ.

لِتَسْتَوُۥا۟ عَلَىٰ ظُهُورِهِۦ ثُمَّ تَذْكُرُوا۟ نِعْمَةَ رَبِّكُمْ إِذَا ٱسْتَوَيْتُمْ عَلَيْهِ وَتَقُولُوا۟ سُبْحَٰنَ ٱلَّذِى سَخَّرَ لَنَا هَٰذَا وَمَا كُنَّا لَهُۥ مُقْرِنِينَ ﴿١٣﴾
وَإِنَّآ إِلَىٰ رَبِّنَا لَمُنقَلِبُونَ ﴿١٤﴾

13, 14. അവയുടെ പുറത്ത് നിങ്ങൾ ഇരിപ്പുറപ്പിക്കുവാനും എന്നിട്ട് നിങ്ങൾ അവിടെ ഇരിപ്പുറപ്പിച്ചു കഴിയുമ്പോൾ നിങ്ങളുടെ രക്ഷിതാവിന്റെ അനുഗ്രഹം നിങ്ങൾ ഓർമിക്കുവാനും, നിങ്ങൾ ഇപ്രകാരം പറയുവാനും വേണ്ടി: 'ഞങ്ങൾക്ക് വേണ്ടി ഇതിനെ വിധേയമാക്കിത്തന്നവൻ എത്ര പരിശുദ്ധൻ! ഞങ്ങൾക്കതിനെ ഇണക്കുവാൻ കഴിയുമായിരുന്നില്ല. തീർച്ചയായും ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിങ്കലേക്ക് തിരിച്ചെത്തുന്നവർ തന്നെയാകുന്നു'.

وَجَعَلُوا۟ لَهُۥ مِنْ عِبَادِهِۦ جُزْءًا ۚ إِنَّ ٱلْإِنسَٰنَ لَكَفُورٌ مُّبِينٌ ﴿١٥﴾

15. അവൻെറ ദാസന്മാരിൽ ഒരു വിഭാഗത്തെ അവരതാ അവൻെറ അംശം (അഥവാ മക്കൾ) ആക്കി വെച്ചിരിക്കുന്നു.[1100] തീർച്ചയായും മനുഷ്യൻ പ്രത്യക്ഷമായിത്തന്നെ തികച്ചും നന്ദികെട്ടവനാകുന്നു.

أَمِ ٱتَّخَذَ مِمَّا يَخْلُقُ بَنَاتٍ وَأَصْفَىٰكُم بِٱلْبَنِينَ ﴿١٦﴾

16. അതല്ല, താൻ സൃഷ്ടിക്കുന്ന കൂട്ടത്തിൽ നിന്ന് പെൺമക്കളെ അവൻ (സ്വന്തമായി) സ്വീകരിക്കുകയും, ആൺമക്കളെ നിങ്ങൾക്ക് പ്രത്യേകമായി നൽകുകയും ചെയ്തിരിക്കയാണോ?

وَإِذَا بُشِّرَ أَحَدُهُم بِمَا ضَرَبَ لِلرَّحْمَٰنِ مَثَلًا

17. അവരിൽ ഒരാൾക്ക്, താൻ പരമകാരുണികന്ന് ഉപമയായി എടുത്തു കാണിക്കാറുള്ളതിനെ (പെൺകുഞ്ഞിനെ)പ്പററി സന്തോഷവാർത്ത

1099. ഭൗമോപരിതലത്തിന്റെ സവിശേഷതകൾ, കാലാവസ്ഥ, അന്തരീക്ഷഘടന തുടങ്ങിയ അനേകം ഘടകങ്ങൾ സമന്വയിപ്പിച്ച് ഭൂമിയിൽ ജീവനും ജീവികൾക്കും അല്ലാഹു കളിത്തൊട്ടിലൊരുക്കിയിരിക്കുന്നു. മഹ്ദ്, മിഹാദ് എന്നീ പദങ്ങൾക്ക് തൊട്ടിൽ എന്നും ശയ്യ എന്നും അർത്ഥമുണ്ട്.

1100. സൃഷ്ടികൾ സ്രഷ്ടാവിൽ നിന്ന് തികച്ചും വ്യത്യസ്തരത്രെ. മലക്കുകൾ ദൈവത്തിന്റെ പെൺമക്കളാണെന്ന് വിശ്വസിക്കുന്നവരും, യേശുക്രിസ്തു ദൈവപുത്രനാണെന്ന് വിശ്വസിക്കുന്നവരും ചെയ്യുന്നത് സ്രഷ്ടാവിന്റെയും സൃഷ്ടികളുടെയും അസ്തിത്വങ്ങൾ കൂട്ടിക്കുഴക്കുകയെന്ന മഹാപരാധമത്രെ.

ظَلَّ وَجْهُهُۥ مُسْوَدًّا وَهُوَ كَظِيمٌ ﴿١٧﴾

അറിയിക്കപ്പെട്ടാൽ അവൻെറ മുഖം കരുവാളിച്ച താകുകയും, അവൻ കുണ്ഠിതനാവുകയും ചെയ്യുന്നു. [1101]

أَوَمَن يُنَشَّؤُا۟ فِى ٱلْحِلْيَةِ وَهُوَ فِى ٱلْخِصَامِ غَيْرُ مُبِينٍ ﴿١٨﴾

18. ആഭരണമണിയിച്ച് വളർത്തപ്പെടുന്ന, വാഗ്വാദത്തിൽ (ന്യായം) തെളിയിക്കാൻ കഴിവില്ലാത്ത ഒരാളാണോ[1102] (അല്ലാഹുവിന് സന്താനമായി കല്പി ക്കപ്പെടുന്നത്?)

وَجَعَلُوا۟ ٱلْمَلَٰٓئِكَةَ ٱلَّذِينَ هُمْ عِبَٰدُ ٱلرَّحْمَٰنِ إِنَٰثًا ۚ أَشَهِدُوا۟ خَلْقَهُمْ ۚ سَتُكْتَبُ شَهَٰدَتُهُمْ وَيُسْـَٔلُونَ ﴿١٩﴾

19. പരമകാരുണികൻെറ ദാസന്മാരായ മലക്കുകളെ അവർ പെണ്ണുങ്ങളാക്കിയിരിക്കുന്നു. അവരെ (മലക്കുകളെ) സൃഷ്ടിച്ചതിന് അവർ സാക്ഷ്യം വഹിച്ചിരുന്നോ? അവരുടെ സാക്ഷ്യം രേഖപ്പെടുത്തുന്നതും അവർ ചോദ്യം ചെയ്യപ്പെടുന്നതുമാണ്.

وَقَالُوا۟ لَوْ شَآءَ ٱلرَّحْمَٰنُ مَا عَبَدْنَٰهُم ۗ مَّا لَهُم بِذَٰلِكَ مِنْ عِلْمٍ ۖ إِنْ هُمْ إِلَّا يَخْرُصُونَ ﴿٢٠﴾

20. 'പരമകാരുണികൻ ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങൾ അവരെ (മലക്കുകളെ) ആരാധിക്കുമായിരുന്നില്ല' എന്ന് അവർ പറയുകയും ചെയ്യും. അവർക്ക് അതിനെപ്പററി യാതൊരു അറിവും ഇല്ല. അവർ ഊഹിച്ചു പറയുക മാത്രമാകുന്നു.

أَمْ ءَاتَيْنَٰهُمْ كِتَٰبًا مِّن قَبْلِهِۦ فَهُم بِهِۦ مُسْتَمْسِكُونَ ﴿٢١﴾

21. അതല്ല, അവർക്ക് നാം ഇതിനു മുമ്പ് വല്ല ഗ്രന്ഥവും നൽകിയിട്ട് അവർ അതിൽ മുറുകെ പിടിച്ച് നിൽക്കുകയാണോ?

بَلْ قَالُوٓا۟ إِنَّا وَجَدْنَآ ءَابَآءَنَا عَلَىٰٓ أُمَّةٍ وَإِنَّا عَلَىٰٓ ءَاثَٰرِهِم مُّهْتَدُونَ ﴿٢٢﴾

22. അല്ല, 'ഞങ്ങളുടെ പിതാക്കൾ ഒരു മാർഗത്തിൽ നിലകൊള്ളുന്നതായി ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു. തീർച്ചയായും ഞങ്ങൾ അവരുടെ കാല്പാടുകളിൽ നേർമാർഗം കണ്ടെത്തിയിരിക്കയാണ്' എന്നാണ് അവർ പറഞ്ഞത്.

وَكَذَٰلِكَ مَآ أَرْسَلْنَا مِن قَبْلِكَ فِى قَرْيَةٍ مِّن نَّذِيرٍ إِلَّا قَالَ مُتْرَفُوهَآ إِنَّا وَجَدْنَآ ءَابَآءَنَا عَلَىٰٓ أُمَّةٍ وَإِنَّا عَلَىٰٓ ءَاثَٰرِهِم مُّقْتَدُونَ ﴿٢٣﴾

23. അതുപോലെതന്നെ നിനക്ക് മുമ്പ് ഏതൊരു രാജ്യത്ത് നാം താക്കീതുകാരനെ അയച്ചപ്പോഴും 'ഞങ്ങളുടെ പിതാക്കളെ ഒരു മാർഗത്തിൽ നിലകൊള്ളുന്നവരായി ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു; തീർച്ചയായും ഞങ്ങൾ അവരുടെ കാല്പാടുകളെ അനുഗമിക്കുന്നവരാകുന്നു' എന്ന് അവിടെയുള്ള സുഖലോലുപന്മാർ പറയാതിരുന്നിട്ടില്ല.

قَٰلَ أَوَلَوْ جِئْتُكُم بِأَهْدَىٰ مِمَّا وَجَدتُّمْ عَلَيْهِ ءَابَآءَكُمْ ۖ

24. അദ്ദേഹം (താക്കീതുകാരൻ) പറഞ്ഞു: നിങ്ങൾ നിങ്ങളുടെ പിതാക്കളെ ഏതൊരു മാർഗ

1101. തനിക്കൊരു പെൺകുഞ്ഞ് ജനിച്ചാൽ അപമാനം തോന്നുകയും അതിരററു ദുഃഖിക്കുകയും ചെയ്തിരുന്ന അറേബ്യൻ ബഹുദൈവവിശ്വാസി താൻ ആരാധിക്കുന്ന ദൈവത്തിൻെറ മേൽ പെൺമക്കളെ വെച്ചുകെട്ടുന്നതിലുള്ള വിരോധാഭാസത്തിനുനേരെയാണ് ഈ വചനം വിരൽ ചൂണ്ടുന്നത്.
1102. ജീവിതരംഗത്തിൽ നിർണ്ണായകമായ ഒരു പങ്കും വഹിക്കാനില്ലാത്ത ഒരു അലങ്കാര വസ്തു മാത്രമായിരുന്നു സ്ത്രീ അവരുടെ കാഴ്ചപ്പാടിൽ.

قَالُوٓا۟ إِنَّا بِمَآ أُرْسِلْتُم بِهِۦ كَٰفِرُونَ ﴿٢٤﴾

ത്തിൽ കണ്ടെത്തിയോ അതിനെക്കാളും നല്ല മാർഗം കാണിച്ചുതരുന്ന ഒരു സന്ദേശവുംകൊണ്ട് ഞാൻ നിങ്ങളുടെ അടുത്ത് വന്നാലും (നിങ്ങൾ പിതാക്കളെതന്നെ അനുകരിക്കുകയോ?) അവർ പറഞ്ഞു: നിങ്ങൾ ഏതൊരു സന്ദേശവും കൊണ്ട് അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ തീർച്ചയായും ഞങ്ങൾ വിശ്വാസമില്ലാത്തവരാകുന്നു.

فَٱنتَقَمْنَا مِنْهُمْ ۖ فَٱنظُرْ كَيْفَ كَانَ عَٰقِبَةُ ٱلْمُكَذِّبِينَ ﴿٢٥﴾

25. അതിനാൽ നാം അവർക്ക് ശിക്ഷ നല്കി. അപ്പോൾ ആ സത്യനിഷേധികളുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് നോക്കുക.

وَإِذْ قَالَ إِبْرَٰهِيمُ لِأَبِيهِ وَقَوْمِهِۦٓ إِنَّنِى
بَرَآءٌ مِّمَّا تَعْبُدُونَ ﴿٢٦﴾

26. ഇബ്റാഹീം തന്റെ പിതാവിനോടും ജനങ്ങളോടും ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു): തീർച്ചയായും ഞാൻ നിങ്ങൾ ആരാധിക്കുന്നതിൽ നിന്ന് ഒഴിഞ്ഞുനിൽക്കുന്നവനാകുന്നു.

إِلَّا ٱلَّذِى فَطَرَنِى فَإِنَّهُۥ سَيَهْدِينِ ﴿٢٧﴾

27. എന്നെ സൃഷ്ടിച്ചവൻ ഒഴികെ. കാരണം തീർച്ചയായും അവൻ എനിക്ക് മാർഗദർശനം നൽകുന്നതാണ്.

وَجَعَلَهَا كَلِمَةًۢ بَاقِيَةً فِى عَقِبِهِۦ لَعَلَّهُمْ يَرْجِعُونَ ﴿٢٨﴾

28. അദ്ദേഹത്തിന്റെ പിൻഗാമികൾ (സത്യത്തിലേക്കു) മടങ്ങേണ്ടതിനായി അതിനെ (ആ പ്രഖ്യാപനത്തെ) അദ്ദേഹം അവർക്കിടയിൽ നിലനിൽക്കുന്ന ഒരു വചനമാക്കുകയും ചെയ്തു.

بَلْ مَتَّعْتُ هَٰٓؤُلَآءِ وَءَابَآءَهُمْ حَتَّىٰ جَآءَهُمُ ٱلْحَقُّ
وَرَسُولٌ مُّبِينٌ ﴿٢٩﴾

29. അല്ല, ഇക്കൂട്ടർക്കും അവരുടെ പിതാക്കൾക്കും ഞാൻ ജീവിതസുഖം നൽകി. സത്യസന്ദേശവും, വ്യക്തമായി വിവരിച്ചുകൊടുക്കുന്ന ഒരു ദൂതനും അവരുടെ അടുത്ത് വരുന്നത് വരെ.

وَلَمَّا جَآءَهُمُ ٱلْحَقُّ قَالُوا۟ هَٰذَا سِحْرٌ وَإِنَّا بِهِۦ كَٰفِرُونَ ﴿٣٠﴾

30. അവർക്കു സത്യം വന്നെത്തിയപ്പോഴാകട്ടെ അവർ പറഞ്ഞു: 'ഇതൊരു മായാജാലമാണ്. തീർച്ചയായും ഞങ്ങൾ അതിൽ വിശ്വാസമില്ലാത്തവരാകുന്നു'

وَقَالُوا۟ لَوْلَا نُزِّلَ هَٰذَا ٱلْقُرْءَانُ عَلَىٰ رَجُلٍ
مِّنَ ٱلْقَرْيَتَيْنِ عَظِيمٍ ﴿٣١﴾

31. ഈ രണ്ട് പട്ടണങ്ങളിൽ നിന്നുള്ള ഏതെങ്കിലും ഒരു മഹാപുരുഷന്റെ മേൽ എന്തുകൊണ്ട് ഈ ഖുർആൻ അവതരിപ്പിക്കപ്പെട്ടില്ല എന്നും അവർ പറഞ്ഞു.[1103]

أَهُمْ يَقْسِمُونَ رَحْمَتَ رَبِّكَ ۚ

32. അവരാണോ നിന്റെ രക്ഷിതാവിന്റെ അനുഗ്രഹം പങ്കുവെച്ചുകൊടുക്കുന്നത്?[1104] നാ

1103. സമ്പത്തോ പ്രതാപമോ ഇല്ലാത്ത മുഹമ്മദല്ല മക്കയിലെയോ ത്വാഇഫിലെയോ ഏതെങ്കിലും പൗരമുഖ്യനാണ് പ്രവാചകനാകേണ്ടിയിരുന്നത് എന്നായിരുന്നു അവരുടെ വാദം.
1104. പ്രവാചകനിയോഗം അല്ലാഹുവിന്റെ അനുഗ്രഹമാണ്. അത് ആർക്കൊക്കെ ലഭിക്കണമെന്ന് തീരുമാനിക്കേണ്ടത് അവരല്ല.

نَحْنُ قَسَمْنَا بَيْنَهُم مَّعِيشَتَهُمْ فِي الْحَيَوٰةِ الدُّنْيَا وَرَفَعْنَا بَعْضَهُمْ
فَوْقَ بَعْضٍ دَرَجَٰتٍ لِّيَتَّخِذَ بَعْضُهُم بَعْضًا سُخْرِيًّا وَرَحْمَتُ
رَبِّكَ خَيْرٌ مِّمَّا يَجْمَعُونَ ﴿٣٢﴾

മാണ് ഐഹികജീവിതത്തിൽ അവർക്കിടയിൽ അവരുടെ ജീവിതമാർഗം പങ്കുവെച്ചുകൊടുത്തത്. അവരിൽ ചിലർക്ക് ചിലരെ കീഴാളരാക്കി വെക്കത്തക്കവണ്ണം അവരിൽ ചിലരെ മററു ചിലരെക്കാൾ ഉപരി നാം പല പടികൾ ഉയർത്തുകയും ചെയ്തിരിക്കുന്നു. നിൻെറ രക്ഷിതാവിൻെറ കാരുണ്യമാകുന്നു അവർ ശേഖരിച്ചുവെക്കുന്നതിനെക്കാൾ ഉത്തമം.

وَلَوْلَآ أَن يَكُونَ النَّاسُ أُمَّةً وَٰحِدَةً لَّجَعَلْنَا لِمَن
يَكْفُرُ بِالرَّحْمَٰنِ لِبُيُوتِهِمْ سُقُفًا مِّن فِضَّةٍ وَمَعَارِجَ
عَلَيْهَا يَظْهَرُونَ ﴿٣٣﴾

33. മനുഷ്യർ ഒരേ തരത്തിലുള്ള (ദുഷിച്ച) സമുദായമായിപ്പോകുമായിരുന്നില്ലെങ്കിൽ പരമകാരുണികനിൽ അവിശ്വസിക്കുന്നവർക്ക് അവരുടെ വീടുകൾക്ക് വെള്ളി കൊണ്ടുള്ള മേൽപുരകളും, അവർക്ക് കയറിപ്പോകുവാൻ (വെള്ളി കൊണ്ടുള്ള) കോണികളും നാം ഉണ്ടാക്കിക്കൊടുക്കുമായിരുന്നു.

وَلِبُيُوتِهِمْ أَبْوَٰبًا وَسُرُرًا عَلَيْهَا يَتَّكِـُٔونَ ﴿٣٤﴾
وَزُخْرُفًا وَإِن كُلُّ ذَٰلِكَ لَمَّا مَتَٰعُ الْحَيَوٰةِ الدُّنْيَا وَالْآخِرَةُ
عِندَ رَبِّكَ لِلْمُتَّقِينَ ﴿٣٥﴾

34, 35. അവരുടെ വീടുകൾക്ക് (വെള്ളി) വാതിലുകളും അവർക്ക് ചാരിയിരിക്കാൻ(വെള്ളി) കട്ടിലുകളും സ്വർണം കൊണ്ടുള്ള അലങ്കാരവും നാം നൽകുമായിരുന്നു. എന്നാൽ അതെല്ലാം ഐഹികജീവിതത്തിലെ സുഖഭോഗം മാത്രമാകുന്നു. പരലോകം നിൻെറ രക്ഷിതാവിൻെറ അടുക്കൽ സൂക്ഷ്മത പാലിക്കുന്നവർക്കുള്ളതാകുന്നു.

وَمَن يَعْشُ عَن ذِكْرِ الرَّحْمَٰنِ نُقَيِّضْ لَهُ شَيْطَٰنًا فَهُوَ لَهُ قَرِينٌ ﴿٣٦﴾

36. പരമകാരുണികൻെറ ഉൽബോധനത്തിൻെറ നേർക്ക് വല്ലവനും അന്ധത നടിക്കുന്ന പക്ഷം അവന്നു നാം ഒരു പിശാചിനെ ഏർപ്പെടുത്തികൊടുക്കും. എന്നിട്ട് അവൻ (പിശാച്) അവന്ന് കൂട്ടാളിയായിരിക്കും.

وَإِنَّهُمْ لَيَصُدُّونَهُمْ عَنِ السَّبِيلِ وَيَحْسَبُونَ أَنَّهُم مُّهْتَدُونَ ﴿٣٧﴾

37. തീർച്ചയായും അവർ (പിശാചുക്കൾ) അവരെ നേർമാർഗത്തിൽ നിന്ന് തടയും. തങ്ങൾ സന്മാർഗം പ്രാപിച്ചവരാണ് എന്ന് അവർ വിചാരിക്കുകയും ചെയ്യും.

حَتَّىٰٓ إِذَا جَآءَنَا قَالَ يَٰلَيْتَ بَيْنِي وَبَيْنَكَ بُعْدَ الْمَشْرِقَيْنِ
فَبِئْسَ الْقَرِينُ ﴿٣٨﴾

38. അങ്ങനെ നമ്മുടെ അടുത്ത് വന്നെത്തുമ്പോൾ (തൻെറ കൂട്ടാളിയായ പിശാചിനോട്) അവൻ പറയും: എനിക്കും നിനക്കുമിടയിൽ ഉദയാസ്തമനസ്ഥാനങ്ങൾ തമ്മിലുള്ള അകലം ഉണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. അപ്പോൾ ആ കൂട്ടുകാരൻ എത്ര ചീത്ത!

وَلَن يَنفَعَكُمُ الْيَوْمَ إِذ ظَّلَمْتُمْ أَنَّكُمْ فِي الْعَذَابِ مُشْتَرِكُونَ ﴿٣٩﴾

39. നിങ്ങൾ അക്രമം പ്രവർത്തിച്ചിരിക്കെ നിങ്ങൾ ശിക്ഷയിൽ പങ്കാളികളാകുന്നു എന്ന വ

സ്സൂത ഇന്ന് നിങ്ങൾക്ക് ഒട്ടും പ്രയോജനം ചെയ്യില്ല.

أَفَأَنتَ تُسْمِعُ الصُّمَّ أَوْ تَهْدِي الْعُمْيَ وَمَن كَانَ فِي ضَلَالٍ مُّبِينٍ ﴿٤٠﴾

40. എന്നാൽ (നബിയേ,) നിനക്ക് ബധിരന്മാരെ കേൾപിക്കാനും, അന്ധന്മാരെയും വ്യക്തമായ ദുർമാർഗത്തിലായവരെയും വഴികാണിക്കാനും കഴിയുമോ?

فَإِمَّا نَذْهَبَنَّ بِكَ فَإِنَّا مِنْهُم مُّنتَقِمُونَ ﴿٤١﴾

41. ഇനി നിന്നെ നാം കൊണ്ടുപോകുന്ന പക്ഷം അവരുടെ നേരെ നാം ശിക്ഷാനടപടി എടുക്കുക തന്നെ ചെയ്യുന്നതാണ്.

أَوْ نُرِيَنَّكَ الَّذِي وَعَدْنَاهُمْ فَإِنَّا عَلَيْهِم مُّقْتَدِرُونَ ﴿٤٢﴾

42. അഥവാ നാം അവർക്ക് താക്കീതു നൽകിയത് (ശിക്ഷ) നിനക്ക് നാം കാട്ടിത്തരികയാണെങ്കിലോ നാം അവരുടെ കാര്യത്തിൽ കഴിവുള്ളവൻ തന്നെയാകുന്നു.

فَاسْتَمْسِكْ بِالَّذِي أُوحِيَ إِلَيْكَ ۖ إِنَّكَ عَلَىٰ صِرَاطٍ مُّسْتَقِيمٍ ﴿٤٣﴾

43. ആകയാൽ നിനക്ക് ബോധനം നൽകപ്പെട്ടത് നീ മുറുകെ പിടിക്കുക. തീർച്ചയായും നീ നേരായ പാതയിലാകുന്നു.

وَإِنَّهُ لَذِكْرٌ لَّكَ وَلِقَوْمِكَ ۖ وَسَوْفَ تُسْأَلُونَ ﴿٤٤﴾

44. തീർച്ചയായും അത് നിനക്കും നിന്റെ ജനതയ്ക്കും ഒരു ഉൽബോധനം തന്നെയാകുന്നു. വഴിയെ നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതുമാണ്.

وَاسْأَلْ مَنْ أَرْسَلْنَا مِن قَبْلِكَ مِن رُّسُلِنَا أَجَعَلْنَا مِن دُونِ الرَّحْمَٰنِ آلِهَةً يُعْبَدُونَ ﴿٤٥﴾

45. നിനക്ക് മുമ്പ് നമ്മുടെ ദൂതന്മാരായി നാം അയച്ചവരോട് ചോദിച്ചു നോക്കുക. പരമകാരുണികന് പുറമെ ആരാധിക്കപ്പെടേണ്ട വല്ല ദൈവങ്ങളെയും നാം നിശ്ചയിച്ചിട്ടുണ്ടോ എന്ന്.[1105]

وَلَقَدْ أَرْسَلْنَا مُوسَىٰ بِآيَاتِنَا إِلَىٰ فِرْعَوْنَ وَمَلَئِهِ فَقَالَ إِنِّي رَسُولُ رَبِّ الْعَالَمِينَ ﴿٤٦﴾

46. മൂസായെ നമ്മുടെ ദൃഷ്ടാന്തങ്ങളുമായി ഫിർഔന്റെയും അവന്റെ പൗരമുഖ്യന്മാരുടെയും അടുത്തേക്ക് നാം അയക്കുകയുണ്ടായി. എന്നിട്ട് അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ ലോകരക്ഷിതാവിന്റെ ദൂതനാകുന്നു.

فَلَمَّا جَاءَهُم بِآيَاتِنَا إِذَا هُم مِّنْهَا يَضْحَكُونَ ﴿٤٧﴾

47. അങ്ങനെ അദ്ദേഹം നമ്മുടെ ദൃഷ്ടാന്തങ്ങളുമായി അവരുടെ അടുത്ത് ചെന്നപ്പോൾ അവരതാ അവയെ കളിയാക്കി ചിരിക്കുന്നു.

وَمَا نُرِيهِم مِّنْ آيَةٍ إِلَّا هِيَ أَكْبَرُ مِنْ أُخْتِهَا ۖ

48. അവർക്ക് നാം ഓരോ ദൃഷ്ടാന്തവും കാണിച്ചുകൊടുത്തുകൊണ്ടിരുന്നത് അതിന്റെ ഇണയെക്കാൾ മഹത്തരമായിക്കൊണ്ട് തന്നെയായിരുന്നു.[1106] അവർ (ഖേദിച്ചു) മടങ്ങുവാൻ

1105. പൂർവ്വപ്രവാചകന്മാരോട് ചോദിച്ചുനോക്കാനുള്ള കല്പന അക്ഷരാർത്ഥത്തിലല്ല ആലങ്കാരികമാണെന്നാണ് ഖുർആൻ വ്യാഖ്യാതാക്കൾ എല്ലാവരും അഭിപ്രായപ്പെട്ടിട്ടുള്ളത്. 'പൂർവ്വപ്രവാചകന്മാരിൽ വിശ്വസിക്കുന്ന സമുദായങ്ങളോട്, വിശിഷ്യാ; അവരിലെ പണ്ഡിതന്മാരോട് ചോദിക്കൂ' എന്നാണ് ഈ വചനത്തിന്റെ ഉദ്ദേശ്യം. ഒരു പ്രവാചകനും ഒരു വേദഗ്രന്ഥവും ബഹുദൈവാരാധന പഠിപ്പിച്ചിട്ടില്ലെന്ന് ഈ വചനം സമർത്ഥിക്കുന്നു.

1106. ദൃഷ്ടാന്തങ്ങൾ ഒന്നിനൊന്ന് മികച്ചതായിട്ടായിരുന്നു അവർക്ക് കാണിച്ചുകൊടുത്തിരുന്നതെന്നർത്ഥം.

وَأَخَذْنَٰهُم بِٱلْعَذَابِ لَعَلَّهُمْ يَرْجِعُونَ ﴿٤٨﴾

വേണ്ടി നാം അവരെ ശിക്ഷകൾ മുഖേന പിടി കൂടുകയും ചെയ്തു.

وَقَالُوا۟ يَٰٓأَيُّهَ ٱلسَّاحِرُ ٱدْعُ لَنَا رَبَّكَ بِمَا عَهِدَ عِندَكَ
إِنَّنَا لَمُهْتَدُونَ ﴿٤٩﴾

49. അവർ പറഞ്ഞു: 'ഹേ, ജാലവിദ്യക്കാരാ! താങ്കളുമായി താങ്കളുടെ രക്ഷിതാവ് കരാറു ചെയ്തിട്ടുള്ളതനുസരിച്ച് ഞങ്ങൾക്കുവേണ്ടി താങ്കൾ അവനോട് പ്രാർഥിക്കുക. തീർച്ചയായും ഞങ്ങൾ നേർമാർഗം പ്രാപിക്കുന്നവർ തന്നെയാകുന്നു.'

فَلَمَّا كَشَفْنَا عَنْهُمُ ٱلْعَذَابَ إِذَا هُمْ يَنكُثُونَ ﴿٥٠﴾

50. എന്നിട്ട് അവരിൽ നിന്ന് നാം ശിക്ഷ എടുത്തുകളഞ്ഞപ്പോൾ അവരതാ വാക്കുമാറുന്നു.

وَنَادَىٰ فِرْعَوْنُ فِى قَوْمِهِۦ قَالَ يَٰقَوْمِ أَلَيْسَ لِى مُلْكُ مِصْرَ
وَهَٰذِهِ ٱلْأَنْهَٰرُ تَجْرِى مِن تَحْتِىٓ ۖ أَفَلَا تُبْصِرُونَ ﴿٥١﴾

51. ഫിർഔൻ തൻെറ ജനങ്ങൾക്കിടയിൽ ഒരു വിളംബരം നടത്തി. അവൻ പറഞ്ഞു: 'എൻെറ ജനങ്ങളേ, ഈജിപ്തിൻെറ ആധിപത്യം എനിക്കല്ലെ? ഈ നദികൾ ഒഴുകുന്നതാകട്ടെ എൻെറ കീഴിലൂടെയാണ്. എന്നിരിക്കെ നിങ്ങൾ (കാര്യങ്ങൾ) കണ്ടറിയുന്നില്ലേ?'

أَمْ أَنَا۠ خَيْرٌ مِّنْ هَٰذَا ٱلَّذِى هُوَ مَهِينٌ وَلَا يَكَادُ يُبِينُ ﴿٥٢﴾

52. 'അല്ല, ഹീനനായിട്ടുള്ളവനും വ്യക്തമായി സംസാരിക്കാൻ കഴിയാത്തവനുമായ ഇവനേക്കാൾ ഉത്തമൻ ഞാൻ തന്നെയാകുന്നു.'[1107]

فَلَوْلَآ أُلْقِىَ عَلَيْهِ أَسْوِرَةٌ مِّن ذَهَبٍ أَوْ جَآءَ مَعَهُ ٱلْمَلَٰٓئِكَةُ
مُقْتَرِنِينَ ﴿٥٣﴾

53. 'അപ്പോൾ, ഇവൻെറ മേൽ സ്വർണ്ണവളകൾ അണിയിക്കപ്പെടുകയോ ഇവനോടൊപ്പം തുണയായിക്കൊണ്ട് മലക്കുകൾ വരികയോ ചെയ്യാത്തതെന്താണ്?'[1108]

فَٱسْتَخَفَّ قَوْمَهُۥ فَأَطَاعُوهُ ۚ إِنَّهُمْ كَانُوا۟ قَوْمًا فَٰسِقِينَ ﴿٥٤﴾

54. അങ്ങനെ ഫിർഔൻ തൻെറ ജനങ്ങളെ വിഡ്ഢികളാക്കി. അവർ അവനെ അനുസരിച്ചു. തീർച്ചയായും അവർ അധർമ്മകാരികളായ ഒരു ജനതയായിരുന്നു.

فَلَمَّآ ءَاسَفُونَا ٱنتَقَمْنَا مِنْهُمْ فَأَغْرَقْنَٰهُمْ أَجْمَعِينَ ﴿٥٥﴾

55. അങ്ങനെ അവർ നമ്മെ പ്രകോപിപ്പിച്ചപ്പോൾ നാം അവരെ ശിക്ഷിച്ചു. അവരെ മുഴുവൻ നാം മുക്കി നശിപ്പിച്ചു.

فَجَعَلْنَٰهُمْ سَلَفًا وَمَثَلًا لِّلْءَاخِرِينَ ﴿٥٦﴾

56. അങ്ങനെ അവരെ നാം ഒരു പൂർവ്വമാതൃകയും പിന്നീട് വരുന്നവർക്ക് ഒരു ഉദാഹരണവും ആക്കിത്തീർത്തു.

وَلَمَّا ضُرِبَ ٱبْنُ مَرْيَمَ مَثَلًا إِذَا قَوْمُكَ مِنْهُ يَصِدُّونَ ﴿٥٧﴾

57. മർയമിൻെറ മകൻ ഒരു ഉദാഹരണമായി എടുത്തു കാണിക്കപ്പെട്ടപ്പോൾ നിൻെറ ജനതയതാ അതിൻെറ പേരിൽ ആർത്തുവിളിക്കുന്നു.

1107. മൂസാനബി(അ)ക്ക് സ്ഫുടതയോടെ സംസാരിക്കാൻ കഴിയുമായിരുന്നില്ല. അത് ഒരു ന്യൂനതയായി ഫറോവ ചൂണ്ടിക്കാണിക്കുന്നു.
1108. ഒരു ദൈവദൂതൻ സ്വർണ്ണാഭരണങ്ങളണിഞ്ഞ് മലാഖമാരുടെ അകമ്പടിയോടെയാണ് വരേണ്ടതെന്നാണ് ഫറോവയുടെ ന്യായവാദം.

وَقَالُوٓا۟ ءَأَٰلِهَتُنَا خَيْرٌ أَمْ هُوَ ۚ مَا ضَرَبُوهُ لَكَ إِلَّا جَدَلًۢا ۚ بَلْ هُمْ قَوْمٌ خَصِمُونَ ﴿٥٨﴾

58. ഞങ്ങളുടെ ദൈവങ്ങളാണോ ഉത്തമം, അതല്ല അദ്ദേഹമാണോ എന്നവർ പറയുകയും ചെയ്യു. അവർ നിന്റെ മുമ്പിൽ അതെടുത്തു കാണിച്ചത് ഒരു തർക്കത്തിനായി മാത്രമാണ്.[1109] എന്നു തന്നെയല്ല അവർ പിടിവാശിക്കാരായ ഒരു ജനവിഭാഗമാകുന്നു.

إِنْ هُوَ إِلَّا عَبْدٌ أَنْعَمْنَا عَلَيْهِ وَجَعَلْنَٰهُ مَثَلًا لِّبَنِىٓ إِسْرَٰٓءِيلَ ﴿٥٩﴾

59. അദ്ദേഹം നമ്മുടെ ഒരു ദാസൻ മാത്രമാകുന്നു. അദ്ദേഹത്തിന് നാം അനുഗ്രഹം നൽകുകയും അദ്ദേഹത്തെ ഇസ്റായീൽ സന്തതികൾക്ക് നാം ഒരു മാതൃകയാക്കുകയും ചെയ്യു.

وَلَوْ نَشَآءُ لَجَعَلْنَا مِنكُم مَّلَٰٓئِكَةً فِى ٱلْأَرْضِ يَخْلُفُونَ ﴿٦٠﴾

60. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ (നിങ്ങളുടെ) പിൻതലമുറയായിരിക്കത്തക്കവിധം നിങ്ങളിൽ നിന്നു തന്നെ നാം മലക്കുകളെ ഭൂമിയിൽ ഉണ്ടാക്കുമായിരുന്നു.[1110]

وَإِنَّهُۥ لَعِلْمٌ لِّلسَّاعَةِ فَلَا تَمْتَرُنَّ بِهَا وَٱتَّبِعُونِ ۚ هَٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٦١﴾

61. തീർച്ചയായും അദ്ദേഹം അന്ത്യസമയത്തിന്നുള്ള ഒരു അറിയിപ്പുമാകുന്നു.[1111] അതിനാൽ അതിനെ (അന്ത്യസമയത്തെ)പ്പറ്റി നിങ്ങൾ സംശയിച്ചുപോകരുത്. എന്നെ നിങ്ങൾ പിന്തുടരുക. ഇതാകുന്നു നേരായ പാത.

وَلَا يَصُدَّنَّكُمُ ٱلشَّيْطَٰنُ ۖ إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿٦٢﴾

62. പിശാച് (അതിൽ നിന്ന്) നിങ്ങളെ തടയാതിരിക്കട്ടെ. തീർച്ചയായും അവൻ നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാകുന്നു.

وَلَمَّا جَآءَ عِيسَىٰ بِٱلْبَيِّنَٰتِ قَالَ قَدْ جِئْتُكُم بِٱلْحِكْمَةِ وَلِأُبَيِّنَ لَكُم بَعْضَ ٱلَّذِى تَخْتَلِفُونَ فِيهِ ۖ فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿٦٣﴾

63. വ്യക്തമായ തെളിവുകളും കൊണ്ട് ഈസാ വന്നിട്ട് ഇപ്രകാരം പറഞ്ഞു: തീർച്ചയായും വിജ്ഞാനവും കൊണ്ടാണ് ഞാൻ നിങ്ങളുടെ അടുത്ത് വന്നിരിക്കുന്നത്. നിങ്ങൾ അഭിപ്രായ ഭിന്നത പുലർത്തിക്കൊണ്ടിരിക്കുന്ന കാര്യങ്ങളിൽ ചിലത് ഞാൻ നിങ്ങൾക്ക് വിവരിച്ചുതരാൻ വേണ്ടിയും. ആകയാൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

إِنَّ ٱللَّهَ هُوَ رَبِّى وَرَبُّكُمْ فَٱعْبُدُوهُ ۚ هَٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٦٤﴾

64. തീർച്ചയായും അല്ലാഹു തന്നെയാകുന്നു എന്റെ രക്ഷിതാവും, നിങ്ങളുടെ രക്ഷിതാവും.

---

1109. 'നിങ്ങളും അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നവയും നരകത്തിന്റെ ഇന്ധനമാകുന്നു' (21:98) എന്ന വചനമനുസരിച്ച് ഞങ്ങളുടെ ദൈവങ്ങൾ മാത്രമല്ല ക്രിസ്ത്യാനികളുടെ ആരാധ്യനായ ഈസാ നബി(അ)യും നരകശിക്ഷയ്ക്ക് അവകാശിയാണെന്ന് വരില്ലേ' എന്നായിരുന്നു ബഹുദൈവാരാധകരുടെ കുതർക്കം. 21:101ൽ തന്നെ ഈ ചോദ്യത്തിനു മറുപടിയുണ്ട്. തങ്ങൾ ആരാധിക്കപ്പെടുന്നത് ഇഷ്ടപ്പെടാത്ത മലക്കുകളോ പ്രവാചകന്മാരോ സജ്ജനങ്ങളോ നരകത്തിലെ ഇന്ധനമാവുകയില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

1110. 'നിങ്ങൾക്ക് പകരം ഭൂമിയിൽ മലക്കുകളെ ആക്കുമായിരുന്നു' എന്നും അർത്ഥം നല്കപ്പെട്ടിട്ടുണ്ട്. പിതാവില്ലാതെ ജനിച്ചു എന്നത് ഒരാളുടെ ദിവ്യത്വത്തിന് തെളിവാകുന്നില്ല. എവിടെയും ഏത് തരം സൃഷ്ടിയും നടത്താൻ അല്ലാഹുവിന് കഴിവുണ്ട്. ഒരു സൃഷ്ടിയുടെ അസാധാരണത്വം അതിനെ ആരാധ്യപദവിയിലേക്കുയർത്തുന്ന ഘടകമല്ല. ആരാധ്യത സ്രഷ്ടാവിന് മാത്രമാണുള്ളത്.

1111. അന്ത്യദിനത്തോടടുത്ത് ഈസാനബി(അ) ഇറങ്ങിവരുമെന്ന് അനേകം ഹദീസുകളിൽ വന്നിട്ടുണ്ട്. ഈസാനബി(അ)യുടെ പുനരാഗമം അന്ത്യദിനം ആസന്നമായതിനുള്ള സൂചനയായിരിക്കുമെന്നാണ് ഈ വചനത്തിന് ബഹുഭൂരിപക്ഷം ഖുർആൻ വ്യാഖ്യാതാക്കളും അർത്ഥം കൽപിച്ചിട്ടുള്ളത്.

അതിനാല്‍ അവനെ നിങ്ങള്‍ ആരാധിക്കുക. ഇതാകുന്നു നേരായ പാത.

65. എന്നിട്ട് അവര്‍ക്കിടയിലുള്ള കക്ഷികള്‍ ഭിന്നിച്ചു. അതിനാല്‍ അക്രമം പ്രവര്‍ത്തിച്ചവര്‍ക്ക് വേദനയേറിയ ഒരു ദിവസത്തെ ശിക്ഷ മൂലം നാശം!

فَاخْتَلَفَ الْأَحْزَابُ مِنْ بَيْنِهِمْ ۖ فَوَيْلٌ لِلَّذِينَ ظَلَمُوا مِنْ عَذَابِ يَوْمٍ أَلِيمٍ ﴿٦٥﴾

66. അവര്‍ ഓര്‍ക്കാതിരിക്കെ പെട്ടെന്ന് ആ അന്ത്യസമയം[1112] അവര്‍ക്ക് വന്നെത്തുന്നതിനെയല്ലാതെ അവര്‍ നോക്കിയിരിക്കുന്നുണ്ടോ?

هَلْ يَنْظُرُونَ إِلَّا السَّاعَةَ أَنْ تَأْتِيَهُمْ بَغْتَةً وَهُمْ لَا يَشْعُرُونَ ﴿٦٦﴾

67. സുഹൃത്തുക്കള്‍ ആ ദിവസം അന്യോന്യം ശത്രുക്കളായിരിക്കും. സൂക്ഷ്മത പാലിക്കുന്നവരൊഴികെ.

الْأَخِلَّاءُ يَوْمَئِذٍ بَعْضُهُمْ لِبَعْضٍ عَدُوٌّ إِلَّا الْمُتَّقِينَ ﴿٦٧﴾

68. എന്‍റെ ദാസന്മാരേ, ഇന്ന് നിങ്ങള്‍ക്ക് യാതൊരു ഭയവുമില്ല. നിങ്ങള്‍ ദുഃഖിക്കേണ്ടതുമില്ല.

يَا عِبَادِ لَا خَوْفٌ عَلَيْكُمُ الْيَوْمَ وَلَا أَنْتُمْ تَحْزَنُونَ ﴿٦٨﴾

69. നമ്മുടെ ദൃഷ്ടാന്തങ്ങളില്‍ വിശ്വസിക്കുകയും കീഴ്പെട്ടു ജീവിക്കുന്നവരായിരിക്കുകയും ചെയ്യുവരത്രെ (നിങ്ങള്‍).

الَّذِينَ آمَنُوا بِآيَاتِنَا وَكَانُوا مُسْلِمِينَ ﴿٦٩﴾

70. നിങ്ങളും നിങ്ങളുടെ ഇണകളും സന്തോഷഭരിതരായിക്കൊണ്ട് സ്വര്‍ഗത്തില്‍ പ്രവേശിച്ചുകൊള്ളുക.

ادْخُلُوا الْجَنَّةَ أَنْتُمْ وَأَزْوَاجُكُمْ تُحْبَرُونَ ﴿٧٠﴾

71. സ്വര്‍ണ്ണത്തിന്‍റെ തളികകളും പാനപാത്രങ്ങളും അവര്‍ക്ക് ചുറ്റും കൊണ്ടുനടക്കപ്പെടും. മനസ്സുകള്‍ കൊതിക്കുന്നതും കണ്ണുകള്‍ക്ക് ആനന്ദകരവുമായ കാര്യങ്ങള്‍ അവിടെ ഉണ്ടായിരിക്കും. നിങ്ങള്‍ അവിടെ നിത്യവാസികളായിരിക്കുകയും ചെയ്യും.

يُطَافُ عَلَيْهِمْ بِصِحَافٍ مِنْ ذَهَبٍ وَأَكْوَابٍ ۖ وَفِيهَا مَا تَشْتَهِيهِ الْأَنْفُسُ وَتَلَذُّ الْأَعْيُنُ ۖ وَأَنْتُمْ فِيهَا خَالِدُونَ ﴿٧١﴾

72. നിങ്ങള്‍ പ്രവര്‍ത്തിച്ചുകൊണ്ടിരുന്നതിന്‍റെ ഫലമായി നിങ്ങള്‍ക്ക് അവകാശപ്പെടുത്തിത്തന്നിട്ടുള്ള സ്വര്‍ഗ്ഗമത്രെ അത്.

وَتِلْكَ الْجَنَّةُ الَّتِي أُورِثْتُمُوهَا بِمَا كُنْتُمْ تَعْمَلُونَ ﴿٧٢﴾

73. നിങ്ങള്‍ക്കതില്‍ പഴങ്ങള്‍ ധാരാളമായി ഉണ്ടാകും. അതില്‍ നിന്ന് നിങ്ങള്‍ക്ക് ഭക്ഷിക്കാം.

لَكُمْ فِيهَا فَاكِهَةٌ كَثِيرَةٌ مِنْهَا تَأْكُلُونَ ﴿٧٣﴾

74. തീര്‍ച്ചയായും കുറ്റവാളികള്‍ നരകശിക്ഷയില്‍ നിത്യവാസികളായിരിക്കും.

إِنَّ الْمُجْرِمِينَ فِي عَذَابِ جَهَنَّمَ خَالِدُونَ ﴿٧٤﴾

75. അവര്‍ക്ക് അത് ലഘൂകരിച്ചുകൊടുക്കപ്പെടുകയില്ല. അവര്‍ അതില്‍ ആശയറ്റവരായിരിക്കും.

لَا يُفَتَّرُ عَنْهُمْ وَهُمْ فِيهِ مُبْلِسُونَ ﴿٧٥﴾

1112. അന്ത്യദിനം അല്ലെങ്കില്‍ ന്യായവിധിയുടെ സന്ദര്‍ഭം.

وَمَا ظَلَمْنَاهُمْ وَلَٰكِن كَانُوا هُمُ الظَّالِمِينَ ٧٦

76. നാം അവരോട് അക്രമം ചെയ്തിട്ടില്ല. പക്ഷെ അവർ തന്നെയായിരുന്നു അക്രമകാരികൾ.

وَنَادَوْا يَا مَالِكُ لِيَقْضِ عَلَيْنَا رَبُّكَ ۖ قَالَ إِنَّكُم مَّاكِثُونَ ٧٧

77. അവർ വിളിച്ചു പറയും; ഹേ, മാലിക്![1113] താങ്കളുടെ രക്ഷിതാവ് ഞങ്ങളുടെ മേൽ (മരണം) വിധിക്കട്ടെ. അദ്ദേഹം (മാലിക്) പറയും: നിങ്ങൾ (ഇവിടെ) താമസിക്കേണ്ടവർ തന്നെയാകുന്നു.

لَقَدْ جِئْنَاكُم بِالْحَقِّ وَلَٰكِنَّ أَكْثَرَكُمْ لِلْحَقِّ كَارِهُونَ ٧٨

78. (അല്ലാഹു പറയും:) തീർച്ചയായും നാം നിങ്ങൾക്ക് സത്യം കൊണ്ടുവന്നു തരികയുണ്ടായി. പക്ഷെ നിങ്ങളിൽ അധികപേരും സത്യത്തെ വെറുക്കുന്നവരാകുന്നു.

أَمْ أَبْرَمُوا أَمْرًا فَإِنَّا مُبْرِمُونَ ٧٩

79. അതല്ല, അവർ (നമുക്കെതിരിൽ) വല്ല കാര്യവും തീരുമാനിച്ചിരിക്കുകയാണോ? എന്നാൽ നാം തന്നെയാകുന്നു തീരുമാനമെടുക്കുന്നവൻ.

أَمْ يَحْسَبُونَ أَنَّا لَا نَسْمَعُ سِرَّهُمْ وَنَجْوَاهُم ۚ بَلَىٰ وَرُسُلُنَا لَدَيْهِمْ
يَكْتُبُونَ ٨٠

80. അതല്ല, അവരുടെ രഹസ്യവും ഗൂഢാലോചനയും നാം കേൾക്കുന്നില്ല എന്ന് അവർ വിചാരിക്കുന്നുണ്ടോ? അതെ, നമ്മുടെ ദൂതന്മാർ (മലക്കുകൾ) അവരുടെ അടുക്കൽ എഴുതിയെടുക്കുന്നുണ്ട്.[1114]

قُلْ إِن كَانَ لِلرَّحْمَٰنِ وَلَدٌ فَأَنَا أَوَّلُ الْعَابِدِينَ ٨١

81. നീ പറയുക: പരമകാരുണികന് സന്താനമുണ്ടായിരുന്നെങ്കിൽ ഞാനായിരിക്കും അതിനെ ആരാധിക്കുന്നവരിൽ ഒന്നാമൻ.

سُبْحَانَ رَبِّ السَّمَاوَاتِ وَالْأَرْضِ رَبِّ الْعَرْشِ
عَمَّا يَصِفُونَ ٨٢

82. എന്നാൽ ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവ്, സിംഹാസനത്തിൻെറ നാഥൻ അവർ പറഞ്ഞുണ്ടാക്കുന്നതിൽ നിന്ന് എത്രയോ പരിശുദ്ധനത്രെ.

فَذَرْهُمْ يَخُوضُوا وَيَلْعَبُوا حَتَّىٰ يُلَاقُوا يَوْمَهُمُ
الَّذِي يُوعَدُونَ ٨٣

83. അതിനാൽ നീ അവരെ വിട്ടേക്കുക. അവർക്കു താക്കീതു നൽകപ്പെടുന്ന അവരുടെ ആ ദിവസം അവർ കണ്ടുമുട്ടുന്നതുവരെ അവർ അസംബന്ധങ്ങൾ പറയുകയും കളിതമാശയിൽ ഏർപ്പെടുകയും ചെയ്തു കൊള്ളട്ടെ.

وَهُوَ الَّذِي فِي السَّمَاءِ إِلَٰهٌ وَفِي الْأَرْضِ إِلَٰهٌ ۚ وَهُوَ الْحَكِيمُ
الْعَلِيمُ ٨٤

84. അവനാകുന്നു ആകാശത്ത് ദൈവമായിട്ടുള്ളവനും, ഭൂമിയിൽ ദൈവമായിട്ടുള്ളവനും. അവനാകുന്നു യുക്തിമാനും സർവജ്ഞനും.

---

1113. മാലിക്—നരകത്തിൻെറ മേധാവിയായ മലക്ക്.
1114. അല്ലാഹുവിൻെറ നിർദേശപ്രകാരം മലക്കുകൾ മനുഷ്യരുടെ എല്ലാ ചെയ്തികളും രേഖപ്പെടുത്തുന്നു.

وَتَبَارَكَ الَّذِي لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا وَعِندَهُ عِلْمُ السَّاعَةِ وَإِلَيْهِ تُرْجَعُونَ ﴿٨٥﴾

85. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും ആധിപത്യം ഏതൊരുവന്നാണോ അവൻ അനുഗ്രഹപൂർണനാകുന്നു. അവന്റെ പക്കൽ തന്നെയാകുന്നു ആ (അന്ത്യ) സമയത്തെപ്പറ്റിയുള്ള അറിവ്. അവന്റെ അടുത്തേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.

وَلَا يَمْلِكُ الَّذِينَ يَدْعُونَ مِن دُونِهِ الشَّفَاعَةَ إِلَّا مَن شَهِدَ بِالْحَقِّ وَهُمْ يَعْلَمُونَ ﴿٨٦﴾

86. അവന്നു പുറമെ ഇവർ ആരെ വിളിച്ചു പ്രാർത്ഥിക്കുന്നുവോ അവർ ശുപാർശ അധീനപ്പെടുത്തുന്നില്ല; അറിഞ്ഞുകൊണ്ടുതന്നെ സത്യത്തിന് സാക്ഷ്യം വഹിച്ചവരൊഴികെ. [1115]

وَلَئِن سَأَلْتَهُم مَّنْ خَلَقَهُمْ لَيَقُولُنَّ اللَّهُ فَأَنَّىٰ يُؤْفَكُونَ ﴿٨٧﴾

87. ആരാണ് അവരെ സൃഷ്ടിച്ചതെന്ന് നീ അവരോട് ചോദിച്ചാൽ തീർച്ചയായും അവർ പറയും; അല്ലാഹു എന്ന്. അപ്പോൾ എങ്ങനെയാണ് അവർ വ്യതിചലിപ്പിക്കപ്പെടുന്നത്.

وَقِيلِهِ يَا رَبِّ إِنَّ هَٰؤُلَاءِ قَوْمٌ لَّا يُؤْمِنُونَ ﴿٨٨﴾

88. 'എന്റെ രക്ഷിതാവേ! തീർച്ചയായും ഇക്കൂട്ടർ വിശ്വസിക്കാത്ത ഒരു ജനതയാകുന്നു' എന്ന് അദ്ദേഹം (പ്രവാചകൻ) പറയുന്നതും (അല്ലാഹു അറിയും.)

فَاصْفَحْ عَنْهُمْ وَقُلْ سَلَامٌ فَسَوْفَ يَعْلَمُونَ ﴿٨٩﴾

89. അതിനാൽ നീ അവരെ വിട്ട് തിരിഞ്ഞുകളയുക. 'സലാം!' എന്ന് പറയുകയും ചെയ്യുക. അവർ വഴിയെ അറിഞ്ഞുകൊള്ളും.

---

1116. അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥിക്കുന്ന പലരുടെയും ലക്ഷ്യം അല്ലാഹുവിങ്കൽ അവർ ശുപാർശ നടത്തിയിട്ട് കാര്യം സാധിപ്പിച്ചു കൊടുക്കുകയത്രെ. എന്നാൽ അങ്ങനെ നടത്താനുള്ള അവകാശം ആർക്കുമില്ലെന്നും സത്യത്തിന് സാക്ഷ്യം വഹിക്കുന്നവർക്ക് അല്ലാഹുവാണ് ശുപാർശക്ക് അവസരം നല്കുന്നതെന്നും അതിനു അല്ലാഹുവോട് പ്രാർത്ഥിക്കുകയാണ് വേണ്ടതെന്നും ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നു.




**അദ്ധ്യായം - 44**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

**1—3 ഹാമീം. സ്പഷ്ടമായ വേദഗ്രന്ഥം തന്നെയാണ സത്യം; തീർച്ചയായും നാം അതിനെ ഒരനുഗൃഹീത രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. തീർച്ചയായും നാം മുന്നറിയിപ്പ് നൽകുന്നവനാകുന്നു.**

**4. ആ രാത്രിയിൽ യുക്തിപൂർണ്ണമായ ഓരോ കാര്യവും വേർതിരിച്ചു വിവരിക്കപ്പെടുന്നു.**

**5. അതെ, നമ്മുടെ പക്കൽനിന്നുള്ള കല്പന. തീർച്ചയായും നാം (ദൂതന്മാരെ) നിയോഗിച്ചു കൊണ്ടിരിക്കുന്നവനാകുന്നു.**

**6. നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു കാരുണ്യമത്രെ അത്. തീർച്ചയായും അവൻ തന്നെയാകുന്നു എല്ലാം കേൾക്കുന്നവനും അറിയുന്നവനും.**

**7. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവ്. നിങ്ങൾ ദൃഢവിശ്വാസമുള്ളവരാണെങ്കിൽ.**

**8. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. നിങ്ങളുടെ രക്ഷിതാവും നിങ്ങളുടെ പൂർവ്വപിതാക്കളുടെ രക്ഷിതാവും ആയിട്ടുള്ളവൻ.**

**9. എങ്കിലും അവർ സംശയത്തിൽ കളിക്കുകയാകുന്നു.**

**10. അതിനാൽ ആകാശം, തെളിഞ്ഞു കാണാവുന്ന ഒരു പുകയും കൊണ്ട് വരുന്ന ദിവസം നീ പ്രതീക്ഷിച്ചിരിക്കുക.**

حمٓ ①
وَالْكِتَابِ الْمُبِينِ ②
إِنَّا أَنزَلْنَاهُ فِي لَيْلَةٍ مُّبَارَكَةٍ ۚ إِنَّا كُنَّا مُنذِرِينَ ③
فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ ④
أَمْرًا مِّنْ عِندِنَا ۚ إِنَّا كُنَّا مُرْسِلِينَ ⑤
رَحْمَةً مِّن رَّبِّكَ ۚ إِنَّهُ هُوَ السَّمِيعُ الْعَلِيمُ ⑥
رَبِّ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا ۖ إِن كُنتُم مُّوقِنِينَ ⑦
لَا إِلَٰهَ إِلَّا هُوَ يُحْيِي وَيُمِيتُ ۖ رَبُّكُمْ وَرَبُّ آبَائِكُمُ الْأَوَّلِينَ ⑧
بَلْ هُمْ فِي شَكٍّ يَلْعَبُونَ ⑨
فَارْتَقِبْ يَوْمَ تَأْتِي السَّمَاءُ بِدُخَانٍ مُّبِينٍ ⑩

* 10–ാം വചനത്തിൽ പുകയെപ്പറ്റിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

يَغْشَى النَّاسَ ۖ هَٰذَا عَذَابٌ أَلِيمٌ ﴿١١﴾

11. മനുഷ്യരെ അത് പൊതിയുന്നതാണ്. ഇത് വേദനയേറിയ ഒരു ശിക്ഷയായിരിക്കും.[1116]

رَّبَّنَا اكْشِفْ عَنَّا الْعَذَابَ إِنَّا مُؤْمِنُونَ ﴿١٢﴾

12. (അവര്‍ പറയും:) ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളില്‍ നിന്ന് നീ ഈ ശിക്ഷ ഒഴിവാക്കിത്തരേണമേ. തീര്‍ച്ചയായും ഞങ്ങള്‍ വിശ്വസിച്ചു കൊള്ളാം.

أَنَّىٰ لَهُمُ الذِّكْرَىٰ وَقَدْ جَاءَهُمْ رَسُولٌ مُّبِينٌ ﴿١٣﴾

13. എങ്ങനെയാണ് അവര്‍ക്ക് ഉല്‍ബോധനം ഫലപ്പെടുക? (കാര്യം) വ്യക്തമാക്കുന്ന ഒരു ദൂതന്‍ അവരുടെ അടുക്കല്‍ ചെന്നിട്ടുണ്ട്.

ثُمَّ تَوَلَّوْا عَنْهُ وَقَالُوا مُعَلَّمٌ مَّجْنُونٌ ﴿١٤﴾

14. എന്നിട്ട് അദ്ദേഹത്തെ വിട്ട് അവര്‍ പിന്തിരിഞ്ഞുകളയുകയാണ് ചെയ്തത്. ആരോ പഠിപ്പിച്ചു വിട്ടവന്‍, ഭ്രാന്തന്‍ എന്നൊക്കെ അവര്‍ പറയുകയും ചെയ്തു.

إِنَّا كَاشِفُو الْعَذَابِ قَلِيلًا ۚ إِنَّكُمْ عَائِدُونَ ﴿١٥﴾

15. തീര്‍ച്ചയായും നാം ശിക്ഷ അല്പം ഒഴിവാക്കിത്തരാം. എന്നാല്‍ നിങ്ങള്‍ (പഴയ അവസ്ഥയിലേക്ക്) മടങ്ങുക തന്നെ ചെയ്യുമല്ലോ.

يَوْمَ نَبْطِشُ الْبَطْشَةَ الْكُبْرَىٰ إِنَّا مُنتَقِمُونَ ﴿١٦﴾

16. ഏററവും വലിയ പിടുത്തം നാം പിടിക്കുന്ന ദിവസം തീര്‍ച്ചയായും നാം ശിക്ഷാനടപടി സ്വീകരിക്കുന്നതാണ്.

وَلَقَدْ فَتَنَّا قَبْلَهُمْ قَوْمَ فِرْعَوْنَ وَجَاءَهُمْ رَسُولٌ كَرِيمٌ ﴿١٧﴾

17. ഇവര്‍ക്ക് മുമ്പ് ഫിര്‍ഔന്‍റെ ജനതയെ നാം പരീക്ഷിച്ചിട്ടുണ്ട്. മാന്യനായ ഒരു ദൂതന്‍ അവരുടെ അടുത്ത് ചെന്നു.

أَنْ أَدُّوا إِلَيَّ عِبَادَ اللَّهِ ۖ إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٨﴾

18. അല്ലാഹുവിന്‍റെ ദാസന്‍മാരെ നിങ്ങള്‍ എനിക്ക് ഏല്‍പിച്ചു തരണം. തീര്‍ച്ചയായും ഞാന്‍ നിങ്ങളിലേക്കുള്ള വിശ്വസ്തനായ ദൂതനാകുന്നു (എന്ന് അദ്ദേഹം പറഞ്ഞു.)

وَأَن لَّا تَعْلُوا عَلَى اللَّهِ ۖ إِنِّي آتِيكُم بِسُلْطَانٍ مُّبِينٍ ﴿١٩﴾

19. അല്ലാഹുവിനെതിരില്‍ നിങ്ങള്‍ പൊങ്ങച്ചം കാണിക്കുകയും ചെയ്യരുത്. തീര്‍ച്ചയായും ഞാന്‍ സ്പഷ്ടമായ തെളിവും കൊണ്ട് നിങ്ങളുടെ അടുത്ത് വരാം.

وَإِنِّي عُذْتُ بِرَبِّي وَرَبِّكُمْ أَن تَرْجُمُونِ ﴿٢٠﴾

20. നിങ്ങളെന്നെ കല്ലെറിയാതിരിക്കാന്‍ എന്‍റെ രക്ഷിതാവും നിങ്ങളുടെ രക്ഷിതാവും ആയിട്ടുള്ളവനോട് തീര്‍ച്ചയായും ഞാന്‍ ശരണം തേടിയിരിക്കുന്നു.

وَإِن لَّمْ تُؤْمِنُوا لِي فَاعْتَزِلُونِ ﴿٢١﴾

21. നിങ്ങള്‍ക്കെന്നെ വിശ്വാസമായില്ലെങ്കില്‍ എന്നില്‍ നിന്ന് നിങ്ങള്‍ വിട്ടുമാറുക.

---

1116. മനുഷ്യരെയൊക്കെ മൂടുന്ന പുക നബി(സ)യുടെ കാലത്തുണ്ടായതാണെന്നും, ലോകാവസാനത്തില്‍ ഉണ്ടാകുന്നതാണെന്നും രണ്ടു അഭിപ്രായങ്ങള്‍ വ്യാഖ്യാതാക്കള്‍ രേഖപ്പെടുത്തിയിട്ടുണ്ട്.

فَدَعَا رَبَّهُۥٓ أَنَّ هَٰٓؤُلَآءِ قَوْمٌ مُّجْرِمُونَ ﴿٢٢﴾

22. ഇക്കൂട്ടർ കുററവാളികളായ ഒരു ജനവിഭാഗമാണെന്നതിനാൽ അദ്ദേഹം തൻെറ രക്ഷിതാവിനെ വിളിച്ച് (സഹായത്തിനായി) പ്രാർത്ഥിച്ചു.

فَأَسْرِ بِعِبَادِى لَيْلًا إِنَّكُم مُّتَّبَعُونَ ﴿٢٣﴾

23. (അപ്പോൾ അല്ലാഹു നിർദ്ദേശിച്ചു:) എൻെറ ദാസൻമാരെയും കൊണ്ട് നീ രാത്രിയിൽ പ്രയാണം ചെയ്തുകൊള്ളുക. തീർച്ചയായും നിങ്ങൾ (ശത്രുക്കളാൽ) പിന്തുടരപ്പെടുന്നതാണ്.

وَٱتْرُكِ ٱلْبَحْرَ رَهْوًا ۖ إِنَّهُمْ جُندٌ مُّغْرَقُونَ ﴿٢٤﴾

24. സമുദ്രത്തെ ശാന്തമായ നിലയിൽ നീ വിട്ടേക്കുകയും ചെയ്യുക.[1117] തീർച്ചയായും അവർ മുക്കി നശിപ്പിക്കപ്പെടാൻ പോകുന്ന ഒരു സൈന്യമാകുന്നു.

كَمْ تَرَكُوا۟ مِن جَنَّٰتٍ وَعُيُونٍ ﴿٢٥﴾

25. എത്രയെത്ര തോട്ടങ്ങളും അരുവികളുമാണ് അവർ വിട്ടേച്ചുപോയത്!

وَزُرُوعٍ وَمَقَامٍ كَرِيمٍ ﴿٢٦﴾

26. (എത്രയെത്ര) കൃഷികളും മാന്യമായ പാർപ്പിടങ്ങളും!

وَنَعْمَةٍ كَانُوا۟ فِيهَا فَٰكِهِينَ ﴿٢٧﴾

27. അവർ ആഹ്ളാദപൂർവ്വം അനുഭവിച്ചിരുന്ന (എത്രയെത്ര) സൗഭാഗ്യങ്ങൾ!

كَذَٰلِكَ ۖ وَأَوْرَثْنَٰهَا قَوْمًا ءَاخَرِينَ ﴿٢٨﴾

28. അങ്ങനെയാണത് (കലാശിച്ചത്.) അതെല്ലാം മറെറാരു ജനതയ്ക്ക് നാം അവകാശപ്പെടുത്തികൊടുക്കുകയും ചെയ്തു.

فَمَا بَكَتْ عَلَيْهِمُ ٱلسَّمَآءُ وَٱلْأَرْضُ وَمَا كَانُوا۟ مُنظَرِينَ ﴿٢٩﴾

29. അപ്പോൾ അവരുടെ പേരിൽ ആകാശവും ഭൂമിയും കരഞ്ഞില്ല. അവർക്ക് ഇടകൊടുക്കപ്പെടുകയുമുണ്ടായില്ല.

وَلَقَدْ نَجَّيْنَا بَنِىٓ إِسْرَٰٓءِيلَ مِنَ ٱلْعَذَابِ ٱلْمُهِينِ ﴿٣٠﴾
مِن فِرْعَوْنَ ۚ إِنَّهُۥ كَانَ عَالِيًا مِّنَ ٱلْمُسْرِفِينَ ﴿٣١﴾

30, 31. ഇസ്റായീൽ സന്തതികളെ അപമാനകരമായ ശിക്ഷയിൽ നിന്ന്, ഫിർഔനിൽ നിന്ന് നാം രക്ഷിക്കുക തന്നെ ചെയ്തു. തീർച്ചയായും അവൻ അഹങ്കാരിയായിരുന്നു. അതിക്രമകാരികളിൽ പെട്ടവനുമായിരുന്നു.

وَلَقَدِ ٱخْتَرْنَٰهُمْ عَلَىٰ عِلْمٍ عَلَى ٱلْعَٰلَمِينَ ﴿٣٢﴾

32. അറിഞ്ഞുകൊണ്ടുതന്നെ തീർച്ചയായും അവരെ നാം ലോകരെക്കാൾ ഉൽകൃഷ്ടരായി തെരഞ്ഞെടുക്കുകയുണ്ടായി.

وَءَاتَيْنَٰهُم مِّنَ ٱلْءَايَٰتِ مَا فِيهِ بَلَٰٓؤٌا۟ مُّبِينٌ ﴿٣٣﴾

33. വ്യക്തമായ പരീക്ഷണം ഉൾക്കൊള്ളുന്ന ചില ദൃഷ്ടാന്തങ്ങൾ നാം അവർക്ക് നൽകുകയുമുണ്ടായി.

1117. 'റഹ്‌വൻ' എന്ന പദത്തിന് ശാന്തം എന്നും, പിളർന്നത് എന്നും അർത്ഥം നൽകപ്പെട്ടിട്ടുണ്ട്. 'കടൽ പിളർന്ന വഴിയിലൂടെ നിങ്ങൾ കടന്നുപോവുക. കടലിനെ പിളർന്ന--ശാന്തമായ-- അവസ്ഥയിൽ തന്നെവിട്ടുകൊണ്ട് നിങ്ങൾ മുന്നോട്ടു പോയ്കൊള്ളുക' എന്നായിരുന്നു മൂസാനബി(അ)ക്കും അനുയായികൾക്കും നൽകപ്പെട്ട നിർദ്ദേശം.

إِنَّ هَٰٓؤُلَآءِ لَيَقُولُونَ ﴿٣٤﴾
إِنْ هِىَ إِلَّا مَوْتَتُنَا ٱلْأُولَىٰ وَمَا نَحْنُ بِمُنشَرِينَ ﴿٣٥﴾
فَأْتُوا۟ بِـَٔابَآئِنَآ إِن كُنتُمْ صَٰدِقِينَ ﴿٣٦﴾

34—36. എന്നാൽ ഇക്കൂട്ടരിതാ പറയുന്നു: നമ്മുടെ ഒന്നാമത്തെ മരണമല്ലാതെ മറ്റൊന്നുമില്ല. നാം ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവരുമല്ല. അതിനാൽ നിങ്ങൾ സത്യവാന്മാരാണെങ്കിൽ ഞങ്ങളുടെ പിതാക്കളെ നിങ്ങൾ (ജീവിപ്പിച്ചു) കൊണ്ടുവരിക എന്ന്.

أَهُمْ خَيْرٌ أَمْ قَوْمُ تُبَّعٍ وَٱلَّذِينَ مِن قَبْلِهِمْ أَهْلَكْنَٰهُمْ
إِنَّهُمْ كَانُوا۟ مُجْرِمِينَ ﴿٣٧﴾

37. ഇവരാണോ കൂടുതൽ മെച്ചപ്പെട്ടവർ, അതല്ല 'തുബ്ബഇ'ന്റെ ജനതയും[1116] അവർക്കു മുമ്പുള്ളവരുമാണോ? അവരെയെല്ലാം നാം നശിപ്പിക്കുകയുണ്ടായി. കാരണം അവർ കുറ്റവാളികളായിരുന്നത് തന്നെ.

وَمَا خَلَقْنَا ٱلسَّمَٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا لَٰعِبِينَ ﴿٣٨﴾

38. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം കളിയായിക്കൊണ്ട് സൃഷ്ടിച്ചതല്ല.

مَا خَلَقْنَٰهُمَآ إِلَّا بِٱلْحَقِّ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٣٩﴾

39. ശരിയായ ഉദ്ദേശത്തോടുകൂടി തന്നെയാണ് നാം അവയെ സൃഷ്ടിച്ചത്. പക്ഷെ അവരിൽ അധികപേരും അറിയുന്നില്ല.

إِنَّ يَوْمَ ٱلْفَصْلِ مِيقَٰتُهُمْ أَجْمَعِينَ ﴿٤٠﴾

40. തീർച്ചയായും ആ നിർണ്ണായക തീരുമാനത്തിന്റെ ദിവസമാകുന്നു അവർക്കെല്ലാമുള്ള നിശ്ചിത സമയം.

يَوْمَ لَا يُغْنِى مَوْلًى عَن مَّوْلًى شَيْـًٔا وَلَا هُمْ يُنصَرُونَ ﴿٤١﴾

41. അതെ, ഒരു ബന്ധു മറ്റൊരു ബന്ധുവിന് യാതൊരു പ്രയോജനവും ചെയ്യാത്ത, അവർക്ക് ഒരു സഹായവും ലഭിക്കാത്ത ഒരു ദിവസം.

إِلَّا مَن رَّحِمَ ٱللَّهُ إِنَّهُۥ هُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿٤٢﴾

42. അല്ലാഹു ആരോട് കരുണ കാണിച്ചുവോ അവർക്കൊഴികെ. തീർച്ചയായും അവൻ തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

إِنَّ شَجَرَتَ ٱلزَّقُّومِ ﴿٤٣﴾ طَعَامُ ٱلْأَثِيمِ ﴿٤٤﴾

43, 44. തീർച്ചയായും 'സഖ്ഖൂം' വൃക്ഷമാകുന്നു (നരകത്തിൽ) പാപിയുടെ ആഹാരം.

كَٱلْمُهْلِ يَغْلِى فِى ٱلْبُطُونِ ﴿٤٥﴾
كَغَلْىِ ٱلْحَمِيمِ ﴿٤٦﴾

45, 46. ഉരുകിയ ലോഹം പോലിരിക്കും (അതിന്റെ കനി.) ചൂടുവെള്ളം തിളയ്ക്കുന്നതുപോലെ അത് വയറുകളിൽ തിളയ്ക്കും.

خُذُوهُ فَٱعْتِلُوهُ إِلَىٰ سَوَآءِ ٱلْجَحِيمِ ﴿٤٧﴾

47. നിങ്ങൾ അവനെ പിടിക്കൂ. എന്നിട്ട് നരകത്തിന്റെ മദ്ധ്യത്തിലേക്ക് വലിച്ചിഴക്കൂ.

ثُمَّ صُبُّوا۟ فَوْقَ رَأْسِهِۦ مِنْ عَذَابِ ٱلْحَمِيمِ ﴿٤٨﴾

48. അനന്തരം ചൂടുവെള്ളം കൊണ്ടുള്ള ശിക്ഷ അവന്റെ തലയ്ക്കുമീതെ നിങ്ങൾ ചൊരിഞ്ഞേക്കൂ. (എന്ന് നിർദ്ദേശിക്കപ്പെടും).

---

1116. പുരാതന യമനിലെ ചക്രവർത്തിമാരുടെ സ്ഥാനപ്പേരോ കുടുംബനാമമോ ആണ് 'തുബ്ബഅ്'. ഈ രാജവംശത്തിന് ഒരു കാലത്ത് അറേബ്യൻ ഉപദ്വീപിലും ആഫ്രിക്കയുടെ പൂർവ്വതീരങ്ങളിലും ആധിപത്യമുണ്ടായിരുന്നു.

ذُقْ إِنَّكَ أَنتَ الْعَزِيزُ الْكَرِيمُ ﴿٤٩﴾

49. ഇത് ആസ്വദിച്ചോളൂ. തീർച്ചയായും നീ തന്നെയായിരുന്നല്ലോ പ്രതാപിയും മാന്യനും.

إِنَّ هَٰذَا مَا كُنتُم بِهِ تَمْتَرُونَ ﴿٥٠﴾

50. നിങ്ങൾ ഏതൊരു കാര്യത്തിൽ സംശയാലുക്കളായിരുന്നുവോ ആ കാര്യമത്രെ ഇത്.

إِنَّ الْمُتَّقِينَ فِي مَقَامٍ أَمِينٍ ﴿٥١﴾

51. സൂക്ഷ്മത പാലിച്ചവർ തീർച്ചയായും നിർഭയമായ വാസസ്ഥലത്താകുന്നു.

فِي جَنَّاتٍ وَعُيُونٍ ﴿٥٢﴾

52. തോട്ടങ്ങൾക്കും അരുവികൾക്കുമിടയിൽ.

يَلْبَسُونَ مِن سُندُسٍ وَإِسْتَبْرَقٍ مُّتَقَابِلِينَ ﴿٥٣﴾

53. നേർത്ത പട്ടുതുണിയും കട്ടിയുള്ള പട്ടുതുണിയും അവർ ധരിക്കും. അവർ അന്യോന്യം അഭിമുഖമായിട്ടായിരിക്കും ഇരിക്കുന്നത്.

كَذَٰلِكَ وَزَوَّجْنَاهُم بِحُورٍ عِينٍ ﴿٥٤﴾

54. അങ്ങനെയാകുന്നു (അവരുടെ അവസ്ഥ.) വിശാലമായ നേത്രങ്ങളുള്ള വെളുത്ത സ്ത്രീകളെ അവർക്ക് നാം ഇണകളായി നൽകുകയും ചെയ്യും.

يَدْعُونَ فِيهَا بِكُلِّ فَاكِهَةٍ آمِنِينَ ﴿٥٥﴾

55. സുരക്ഷിതത്വബോധത്തോടുകൂടി എല്ലാവിധ പഴങ്ങളും അവർ അവിടെ വെച്ച് ആവശ്യപ്പെട്ടുകൊണ്ടിരിക്കും.

لَا يَذُوقُونَ فِيهَا الْمَوْتَ إِلَّا الْمَوْتَةَ الْأُولَىٰ ۖ وَوَقَاهُمْ
عَذَابَ الْجَحِيمِ ﴿٥٦﴾

56. ആദ്യത്തെ മരണമല്ലാതെ മറ്റൊരു മരണം അവർക്കവിടെ അനുഭവിക്കേണ്ടതില്ല. നരകശിക്ഷയിൽ നിന്ന് അല്ലാഹു അവരെ കാത്തുരക്ഷിക്കുകയും ചെയ്തിരിക്കുന്നു.

فَضْلًا مِّن رَّبِّكَ ۚ ذَٰلِكَ هُوَ الْفَوْزُ الْعَظِيمُ ﴿٥٧﴾

57. നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഔദാര്യമത്രെ അത്. അത് തന്നെയാണ് മഹത്തായ ഭാഗ്യം.

فَإِنَّمَا يَسَّرْنَاهُ بِلِسَانِكَ لَعَلَّهُمْ يَتَذَكَّرُونَ ﴿٥٨﴾

58. നിനക്ക് നിന്റെ ഭാഷയിൽ ഇതിനെ (ഖുർആനിനെ) നാം ലളിതമാക്കിത്തന്നിട്ടുള്ളത് അവർ ആലോചിച്ചു മനസ്സിലാക്കാൻ വേണ്ടി മാത്രമാകുന്നു.

فَارْتَقِبْ إِنَّهُم مُّرْتَقِبُونَ ﴿٥٩﴾

59. ആകയാൽ നീ കാത്തിരിക്കുക. അവരും കാത്തിരിക്കുന്നവർ തന്നെയാകുന്നു.




## അദ്ധ്യായം - 45

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1, 2. ഹാമീം. ഈ വേദഗ്രന്ഥത്തിന്റെ അവതരണം പ്രതാപിയും യുക്തിമാനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു.

3. തീർച്ചയായും ആകാശങ്ങളിലും ഭൂമിയിലും വിശ്വാസികൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.

4. നിങ്ങളുടെ സൃഷ്ടിപ്പിലും ജന്തുജാലങ്ങളെ അവൻ വിന്യസിക്കുന്നതിലുമുണ്ട് ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളും.

5. രാവും പകലും മാറിമാറി വരുന്നതിലും, അല്ലാഹു ആകാശത്തുനിന്ന് ഉപജീവനം ഇറക്കി അതുമൂലം ഭൂമിക്ക് അതിന്റെ നിർജീവാവസ്ഥയ്ക്ക് ശേഷം ജീവൻ നൽകിയതിലും, കാറ്റുകളുടെ ഗതി നിയന്ത്രണത്തിലും ചിന്തിച്ചു മനസ്സിലാക്കുന്ന ആളുകൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.

6. അല്ലാഹുവിന്റെ തെളിവുകളത്രെ അവ. സത്യപ്രകാരം നാം നിനക്ക് അവ ഓതികേൾപിക്കുന്നു. അല്ലാഹുവിനും അവന്റെ തെളിവുകൾക്കും പുറമെ ഇനി ഏതൊരു വൃത്താന്തത്തിലാണ് അവർ വിശ്വസിക്കുന്നത്?

7. വ്യാജവാദിയും അധർമകാരിയുമായ ഏതൊരാൾക്കും നാശം.

8. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ തനിക്ക് ഓതിക്കേൾപിക്കപ്പെടുന്നത് അവൻ കേൾക്കുകയും എന്നിട്ട് അത് കേട്ടിട്ടില്ലാത്തപോലെ അഹ

حمٓ ۝١

تَنزِيلُ ٱلْكِتَـٰبِ مِنَ ٱللَّهِ ٱلْعَزِيزِ ٱلْحَكِيمِ ۝٢

إِنَّ فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ لَـَٔايَـٰتٍ لِّلْمُؤْمِنِينَ ۝٣

وَفِى خَلْقِكُمْ وَمَا يَبُثُّ مِن دَآبَّةٍ ءَايَـٰتٌ لِّقَوْمٍ يُوقِنُونَ ۝٤

وَٱخْتِلَـٰفِ ٱلَّيْلِ وَٱلنَّهَارِ وَمَآ أَنزَلَ ٱللَّهُ مِنَ ٱلسَّمَآءِ مِن
رِّزْقٍ فَأَحْيَا بِهِ ٱلْأَرْضَ بَعْدَ مَوْتِهَا وَتَصْرِيفِ ٱلرِّيَـٰحِ ءَايَـٰتٌ
لِّقَوْمٍ يَعْقِلُونَ ۝٥

تِلْكَ ءَايَـٰتُ ٱللَّهِ نَتْلُوهَا عَلَيْكَ بِٱلْحَقِّ فَبِأَىِّ حَدِيثٍۭ بَعْدَ
ٱللَّهِ وَءَايَـٰتِهِۦ يُؤْمِنُونَ ۝٦

وَيْلٌ لِّكُلِّ أَفَّاكٍ أَثِيمٍ ۝٧

يَسْمَعُ ءَايَـٰتِ ٱللَّهِ تُتْلَىٰ عَلَيْهِ ثُمَّ يُصِرُّ مُسْتَكْبِرًا

* 28–ാം വചനത്തിൽ സമുദായങ്ങൾ മുട്ടുകുത്തി നിലക്കുന്നതിനെ പറ്റിയുള്ള പരാമർശമാണ് ഈ നാമകരണത്തിന് നിദാനം.

كَأَن لَّمْ يَسْمَعْهَا ۖ فَبَشِّرْهُ بِعَذَابٍ أَلِيمٍ ⑧

ങ്കാരിയായിക്കൊണ്ട് ശഠിച്ചുനിൽക്കുകയും ചെയ്യുന്നു. ആകയാൽ അവന്ന് വേദനയേറിയ ശിക്ഷയെപ്പററി സന്തോഷവാർത്ത അറിയിച്ചുകൊള്ളുക.

وَإِذَا عَلِمَ مِنْ آيَاتِنَا شَيْئًا اتَّخَذَهَا هُزُوًا ۚ أُولَٰئِكَ لَهُمْ
عَذَابٌ مُّهِينٌ ⑨

9. നമ്മുടെതെളിവുകളിൽ നിന്ന്വല്ലതും അവൻ അറിഞ്ഞാലോ അവനത് ഒരു പരിഹാസ വിഷയമാക്കിക്കളയുകയും ചെയ്യും. അത്തരക്കാർക്കാകുന്നു അപമാനകരമായ ശിക്ഷ.

مِّن وَرَائِهِمْ جَهَنَّمُ ۖ وَلَا يُغْنِي عَنْهُم مَّا كَسَبُوا شَيْئًا وَلَا مَا اتَّخَذُوا
مِن دُونِ اللَّهِ أَوْلِيَاءَ ۖ وَلَهُمْ عَذَابٌ عَظِيمٌ ⑩

10. അവരുടെ പുറകെ നരകമുണ്ട്. അവർ സമ്പാദിച്ചുവെച്ചിട്ടുള്ളതോ, അല്ലാഹുവിനു പുറമെ അവർ സ്വീകരിച്ചിട്ടുള്ള രക്ഷാധികാരികളോ അവർക്ക് ഒട്ടും പ്രയോജനം ചെയ്യുകയില്ല. അവർക്കാണ് കനത്ത ശിക്ഷയുള്ളത്.

هَٰذَا هُدًى ۖ وَالَّذِينَ كَفَرُوا بِآيَاتِ رَبِّهِمْ لَهُمْ
عَذَابٌ مِّن رِّجْزٍ أَلِيمٌ ⑪

11. ഇത് ഒരു മാർഗദർശനമാകുന്നു. തങ്ങളുടെ രക്ഷിതാവിൻെറ ദൃഷ്ടാന്തങ്ങളിൽ അവിശ്വസിച്ചവരാരോ അവർക്ക് കഠിനമായ തരത്തിലുള്ള വേദനയേറിയ ശിക്ഷയുണ്ട്.

اللَّهُ الَّذِي سَخَّرَ لَكُمُ الْبَحْرَ لِتَجْرِيَ الْفُلْكُ فِيهِ بِأَمْرِهِ وَلِتَبْتَغُوا
مِن فَضْلِهِ وَلَعَلَّكُمْ تَشْكُرُونَ ⑫

12. അല്ലാഹുവാകുന്നു സമുദ്രത്തെ നിങ്ങൾക്ക് അധീനമാക്കിത്തന്നവൻ. അവൻെറ കൽപന പ്രകാരം അതിലൂടെ കപ്പലുകൾ സഞ്ചരിക്കുവാനും, അവൻെറ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ തേടുവാനും, നിങ്ങൾ നന്ദി കാണിക്കുന്നവരായേക്കാനും വേണ്ടി.

وَسَخَّرَ لَكُم مَّا فِي السَّمَاوَاتِ وَمَا فِي الْأَرْضِ جَمِيعًا مِّنْهُ ۚ إِنَّ
فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَتَفَكَّرُونَ ⑬

13. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം തൻെറ വകയായി അവൻ നിങ്ങൾക്ക് അധീനപ്പെടുത്തിത്തരികയും ചെയ്തിരിക്കുന്നു. ചിന്തിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.

قُل لِّلَّذِينَ آمَنُوا يَغْفِرُوا لِلَّذِينَ لَا يَرْجُونَ أَيَّامَ اللَّهِ لِيَجْزِيَ
قَوْمًا بِمَا كَانُوا يَكْسِبُونَ ⑭

14. (നബിയേ,) നീ സത്യവിശ്വാസികളോടു പറയുക: അല്ലാഹുവിൻെറ (ശിക്ഷയുടെ) നാളുകൾ പ്രതീക്ഷിക്കാത്ത സത്യനിഷേധികൾക്ക് അവർ മാപ്പു ചെയ്തുകൊടുക്കണമെന്ന്. ഓരോ ജനതയ്ക്കും അവർ സമ്പാദിച്ചുകൊണ്ടിരുന്നതിൻെറ ഫലം അല്ലാഹു നൽകുവാൻ വേണ്ടിയത്രെ അത്. [1119]

مَنْ عَمِلَ صَالِحًا فَلِنَفْسِهِ ۖ

15. വല്ലവനും നല്ലതു പ്രവർത്തിച്ചാൽ അത് അവൻെറ ഗുണത്തിന് തന്നെയാകുന്നു. വല്ലവ

1119. സത്യനിഷേധത്തിൻെറയും അധർമ്മത്തിൻെറയും വക്താക്കളോട് വൈരാഗ്യത്തിൽ വർത്തിക്കുന്നതിനു പകരം അവർക്ക് മാപ്പ് നൽകുകയും, അവരുടെ നിഷേധത്തിൻെറ പ്രതിഫലം അല്ലാഹു അവർക്ക് നല്കിക്കൊള്ളുമെന്ന് കരുതി ആശ്വസിക്കുകയുമാണ് സത്യവിശ്വാസികൾ ചെയ്യേണ്ടതെന്ന് ഈ വചനം വ്യക്തമാക്കുന്നു.

وَمَنْ أَسَاءَ فَعَلَيْهَا ۖ ثُمَّ إِلَىٰ رَبِّكُمْ تُرْجَعُونَ ﴿١٥﴾

നും തിന്മ പ്രവർത്തിച്ചാൽ അതിന്റെ ദോഷവും അവന് തന്നെ. പിന്നീട് നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് നിങ്ങൾ മടക്കപ്പെടുന്നതാണ്.

وَلَقَدْ آتَيْنَا بَنِي إِسْرَائِيلَ الْكِتَابَ وَالْحُكْمَ وَالنُّبُوَّةَ وَرَزَقْنَاهُم
مِّنَ الطَّيِّبَاتِ وَفَضَّلْنَاهُمْ عَلَى الْعَالَمِينَ ﴿١٦﴾

16. ഇസ്റായിൽ സന്തതികൾക്ക് വേദഗ്രന്ഥവും വിജ്ഞാനവും പ്രവാചകത്വവും നാം നൽകുകയുണ്ടായി. വിശിഷ്ട വസ്തുക്കളിൽ നിന്ന് നാം അവർക്ക് ആഹാരം നല്കുകയും ലോകരെക്കാൾ അവർക്ക് നാം ശ്രേഷ്ഠത നൽകുകയും ചെയ്തു.

وَآتَيْنَاهُم بَيِّنَاتٍ مِّنَ الْأَمْرِ ۖ فَمَا اخْتَلَفُوا إِلَّا مِن بَعْدِ مَا جَاءَهُمُ
الْعِلْمُ بَغْيًا بَيْنَهُمْ ۚ إِنَّ رَبَّكَ يَقْضِي بَيْنَهُمْ يَوْمَ
الْقِيَامَةِ فِيمَا كَانُوا فِيهِ يَخْتَلِفُونَ ﴿١٧﴾

17. അവർക്ക് നാം (മത)കാര്യത്തെപ്പറ്റിയുള്ള വ്യക്തമായ തെളിവുകൾ നൽകുകയും ചെയ്തു. എന്നാൽ അവർ ഭിന്നിച്ചത് അവർക്ക് അറിവു വന്നു കിട്ടിയതിനുശേഷം തന്നെയാണ്. അവർ തമ്മിലുള്ള മാത്സര്യം നിമിത്തമാണത്. ഏതൊരു കാര്യത്തിൽ അവർ ഭിന്നിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർക്കിടയിൽ നിന്റെ രക്ഷിതാവ് വിധി കൽപിക്കുക തന്നെ ചെയ്യും.

ثُمَّ جَعَلْنَاكَ عَلَىٰ شَرِيعَةٍ مِّنَ الْأَمْرِ فَاتَّبِعْهَا وَلَا تَتَّبِعْ أَهْوَاءَ
الَّذِينَ لَا يَعْلَمُونَ ﴿١٨﴾

18. (നബിയേ,) പിന്നീട് നിന്നെ നാം (മത) കാര്യത്തിൽ ഒരു തെളിഞ്ഞ മാർഗത്തിലാക്കിയിരിക്കുന്നു. ആകയാൽ നീ അതിനെ പിൻതുടരുക. അറിവില്ലാത്തവരുടെ തന്നിഷ്ടങ്ങളെ നീ പിൻപററരുത്.

إِنَّهُمْ لَن يُغْنُوا عَنكَ مِنَ اللَّهِ شَيْئًا ۚ وَإِنَّ الظَّالِمِينَ بَعْضُهُمْ
أَوْلِيَاءُ بَعْضٍ ۖ وَاللَّهُ وَلِيُّ الْمُتَّقِينَ ﴿١٩﴾

19. അല്ലാഹുവിങ്കൽ നിന്നുള്ള യാതൊരു കാര്യത്തിനും അവർ നിനക്ക് ഒട്ടും പ്രയോജനപ്പെടുകയേയില്ല. തീർച്ചയായും അക്രമകാരികളിൽ ചിലർ ചിലർക്ക് രക്ഷാകർത്താക്കളാകുന്നു. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരുടെ രക്ഷാകർത്താവാകുന്നു.

هَٰذَا بَصَائِرُ لِلنَّاسِ وَهُدًى وَرَحْمَةٌ لِّقَوْمٍ يُوقِنُونَ ﴿٢٠﴾

20. ഇത് മനുഷ്യരുടെ കണ്ണുതുറപ്പിക്കുന്ന തെളിവുകളും ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും കാരുണ്യവുമാകുന്നു.

أَمْ حَسِبَ الَّذِينَ اجْتَرَحُوا السَّيِّئَاتِ أَن نَّجْعَلَهُمْ كَالَّذِينَ آمَنُوا
وَعَمِلُوا الصَّالِحَاتِ سَوَاءً مَّحْيَاهُمْ وَمَمَاتُهُمْ ۚ سَاءَ مَا يَحْكُمُونَ ﴿٢١﴾

21. അതല്ല, തിന്മകൾ പ്രവർത്തിച്ചവർ വിചാരിച്ചിരിക്കയാണോ; അവരെ നാം, വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെപ്പോലെ, അതായത് അവരുടെ (രണ്ടു കൂട്ടരുടെയും) ജീവിതവും മരണവും തുല്യമായ നിലയിൽ ആക്കുമെന്ന്?[1120] അവർ വിധികൽപിക്കുന്നത് വളരെ മോശം തന്നെ.

وَخَلَقَ اللَّهُ السَّمَاوَاتِ وَالْأَرْضَ

22. ആകാശങ്ങളും ഭൂമിയും അല്ലാഹു ശരിയായ ലക്ഷ്യത്തോടെ സൃഷ്ടിച്ചിരിക്കുന്നു. ഓ

بِالْحَقِّ وَلِتُجْزَىٰ كُلُّ نَفْسٍ بِمَا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿٢٢﴾

രോ ആൾക്കും താൻ പ്രവർത്തിച്ചതിനുള്ള പ്രതിഫലം നൽകപ്പെടാൻ വേണ്ടിയുമാണ് അത്. അവരോട് അനീതി കാണിക്കപ്പെടുന്നതല്ല.

أَفَرَأَيْتَ مَنِ اتَّخَذَ إِلَٰهَهُ هَوَاهُ وَأَضَلَّهُ اللَّهُ عَلَىٰ عِلْمٍ وَخَتَمَ عَلَىٰ
سَمْعِهِ وَقَلْبِهِ وَجَعَلَ عَلَىٰ بَصَرِهِ غِشَاوَةً فَمَنْ يَهْدِيهِ مِنْ
بَعْدِ اللَّهِ ۚ أَفَلَا تَذَكَّرُونَ ﴿٢٣﴾

23. എന്നാൽ തൻെറ ദൈവത്തെ തൻെറ തന്നിഷ്ടമാക്കിയവനെ നീ കണ്ടുവോ?[1121] അറിഞ്ഞ് കൊണ്ട് തന്നെ അല്ലാഹു അവനെ പിഴവിലാക്കുകയും, അവൻെറ കാതിനും ഹൃദയത്തിനും മുദ്രവെക്കുകയും, അവൻെറ കണ്ണിന്മേൽ ഒരു മൂടി ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ അല്ലാഹുവിന് പുറമെ ആരാണ് അവനെ നേർവഴിയിലാക്കുവാനുള്ളത്? എന്നിരിക്കെ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നില്ലേ?

وَقَالُوا مَا هِيَ إِلَّا حَيَاتُنَا الدُّنْيَا نَمُوتُ وَنَحْيَا وَمَا يُهْلِكُنَا إِلَّا
الدَّهْرُ ۚ وَمَا لَهُمْ بِذَٰلِكَ مِنْ عِلْمٍ ۖ إِنْ هُمْ إِلَّا يَظُنُّونَ ﴿٢٤﴾

24. അവർ പറഞ്ഞു; ജീവിതമെന്നാൽ നമ്മുടെ ഐഹികജീവിതം മാത്രമാകുന്നു. നാം മരിക്കുന്നു. നാം ജീവിക്കുന്നു. നമ്മെ നശിപ്പിക്കുന്നത് കാലം മാത്രമാകുന്നു. (വാസ്തവത്തിൽ) അവർക്ക് അതിനെപ്പററി യാതൊരു അറിവുമില്ല. അവർ ഊഹിക്കുക മാത്രമാകുന്നു.

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ مَا كَانَ حُجَّتَهُمْ إِلَّا أَنْ قَالُوا
ائْتُوا بِآبَائِنَا إِنْ كُنْتُمْ صَادِقِينَ ﴿٢٥﴾

25. നമ്മുടെ ദൃഷ്ടാന്തങ്ങൾ വ്യക്തമായി അവർക്ക് വായിച്ചുകേൾപിക്കപ്പെടുകയാണെങ്കിൽ അവരുടെ ന്യായവാദം 'നിങ്ങൾ സത്യവാന്മാരാണെങ്കിൽ ഞങ്ങളുടെ പിതാക്കളെ (ജീവിപ്പിച്ചു) കൊണ്ടുവരിക' എന്ന അവരുടെ വാക്ക് മാത്രമായിരിക്കും.

قُلِ اللَّهُ يُحْيِيكُمْ ثُمَّ يُمِيتُكُمْ ثُمَّ يَجْمَعُكُمْ إِلَىٰ يَوْمِ الْقِيَامَةِ
لَا رَيْبَ فِيهِ وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ ﴿٢٦﴾

26. പറയുക: അല്ലാഹു നിങ്ങളെ ജീവിപ്പിക്കുന്നു. പിന്നീട് അവൻ നിങ്ങളെ മരിപ്പിക്കുകയും പിന്നീട് ഉയിർത്തെഴുന്നേൽപിൻെറ നാളിലേക്ക് നിങ്ങളെ അവൻ ഒരുമിച്ചു കൂട്ടുകയും ചെയ്യും. അതിൽ യാതൊരു സംശയവുമില്ല. പക്ഷെ, മനുഷ്യരിൽ അധികപേരും അറിയുന്നില്ല.

وَلِلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ وَيَوْمَ تَقُومُ السَّاعَةُ يَوْمَئِذٍ يَخْسَرُ
الْمُبْطِلُونَ ﴿٢٧﴾

27. അല്ലാഹുവിനാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. ആ അന്ത്യസമയം നിലവിൽ വരുന്ന ദിവസമുണ്ടല്ലോ അന്നായിരിക്കും അസത്യവാദികൾക്കു നഷ്ടം നേരിടുന്ന ദിവസം.

1120. രാഷ്ട്രീയവും സാമ്പത്തികവുമായ ആധിപത്യം കയ്യിലുള്ളവരായിരുന്നു പ്രവാചകവര്യരുടെയും സത്യവിശ്വാസികളുടെയും പ്രധാന ശത്രുക്കൾ. തങ്ങൾക്ക് ഈ ലോകത്ത് ഐശ്വര്യം നല്കിയ അല്ലാഹു പരലോകത്തും തങ്ങളെത്തന്നെയായിരിക്കും അനുഗ്രഹിക്കുകയെന്നായിരുന്നു അവരുടെ വാദം. സത്യവിശ്വാസികൾ അനുഭവിക്കുന്ന കഷ്ടതകൾ എതിരാളികളുടെ കാഴ്ചപ്പാടിൽ അല്ലാഹു അവരെ കയ്യൊഴിച്ചതിൻെറ തെളിവായിരുന്നു. അല്ലാഹുവിൻെറ നടപടിക്രമം അവർ മനസ്സിലാക്കാത്തതാണ് ഈ തെററിദ്ധാരണയ്ക്ക് കാരണം. സജ്ജനങ്ങൾക്കും ദുർജനങ്ങൾക്കും ഒരുപോലെ ഇഹലോകത്ത് അല്ലാഹു സൗഭാഗ്യം നൽകിയെന്ന് വരും. എന്നാൽ മരണാനന്തരം അല്ലാഹുവിൻെറ അനുഗ്രഹത്തിന് അവകാശികളാകുന്നവർ സത്യവിശ്വാസികളും സച്ചരിതരും മാത്രമാണ്. ജീവിതത്തിലും മരണത്തിനുശേഷവും ഒരുപോലെ അല്ലാഹു തങ്ങളെ അനുഗ്രഹിക്കുമെന്നാണ് സത്യനിഷേധികൾ ധരിച്ചിരിക്കുന്നതെങ്കിൽ അവർക്ക് ഗുരുതരമായ തെററ് പററിയിരിക്കുന്നു.

1121. തോന്നിയതിനെല്ലാം ദിവ്യത്വം കല്പിച്ച് തന്നിഷ്ടപ്രകാരം ആരാധന നടത്തുന്നവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചതെന്നാണ് ഇതിൻെറ അവതരണ പശ്ചാത്തലം സംബന്ധിച്ചുള്ള സഹീഹായ റിപ്പോർട്ടുകൾ നമുക്ക് മനസ്സിലാക്കിത്തരുന്നത്.

28. (അന്ന്) എല്ലാ സമുദായങ്ങളെയും മുട്ടുകുത്തിയ നിലയിൽ നീ കാണുന്നതാണ്. ഓരോ സമുദായവും അതിന്റെ രേഖയിലേക്ക് വിളിക്കപ്പെടും.[1122] നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് ഇന്ന് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നതാണ് (എന്ന് അവരോട് പറയപ്പെടുകയും ചെയ്യും.)

وَتَرَىٰ كُلَّ أُمَّةٍ جَاثِيَةً ۚ كُلُّ أُمَّةٍ تُدْعَىٰ إِلَىٰ كِتَابِهَا الْيَوْمَ تُجْزَوْنَ
مَا كُنتُمْ تَعْمَلُونَ ٢٨

29. ഇതാ നമ്മുടെ രേഖ . നിങ്ങൾക്കെതിരായി അത് സത്യം തുറന്നു പറയുന്നതാണ്. തീർച്ചയായും നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതെല്ലാം നാം എഴുതിക്കുന്നുണ്ടായിരുന്നു.

هَٰذَا كِتَابُنَا يَنطِقُ عَلَيْكُم بِالْحَقِّ ۚ إِنَّا كُنَّا نَسْتَنسِخُ
مَا كُنتُمْ تَعْمَلُونَ ٢٩

30. എന്നാൽ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവരാരോ അവരെ അവരുടെ രക്ഷിതാവ് തന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുന്നതാണ്. അതു തന്നെയാകുന്നു വ്യക്തമായ ഭാഗ്യം.

فَأَمَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ فَيُدْخِلُهُمْ رَبُّهُمْ
فِي رَحْمَتِهِ ۚ ذَٰلِكَ هُوَ الْفَوْزُ الْمُبِينُ ٣٠

31. എന്നാൽ അവിശ്വസിച്ചവരാരോ (അവരോട് പറയപ്പെടും:) എന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതികേൾപിക്കപ്പെട്ടിരുന്നില്ലേ? എന്നിട്ട് നിങ്ങൾ അഹങ്കരിക്കുകയും കുററവാളികളായ ഒരു ജനതയാകുകയും ചെയ്തു.

وَأَمَّا الَّذِينَ كَفَرُوا أَفَلَمْ تَكُنْ آيَاتِي تُتْلَىٰ عَلَيْكُمْ
فَاسْتَكْبَرْتُمْ وَكُنتُمْ قَوْمًا مُّجْرِمِينَ ٣١

32. 'തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാണ്. ആ അന്ത്യസമയമാകട്ടെ അതിന്റെ കാര്യത്തിൽ യാതൊരു സംശയവുമില്ല' എന്ന് പറയപ്പെട്ടാൽ നിങ്ങൾ പറയും: എന്താണ് അന്ത്യസമയമെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. ഞങ്ങൾക്ക് ഒരു തരം ഊഹം മാത്രമാണുള്ളത്. ഞങ്ങൾക്ക് ഒരു ഉറപ്പുമില്ല.

وَإِذَا قِيلَ إِنَّ وَعْدَ اللَّهِ حَقٌّ وَالسَّاعَةُ لَا رَيْبَ فِيهَا قُلْتُم
مَّا نَدْرِي مَا السَّاعَةُ إِن نَّظُنُّ إِلَّا ظَنًّا وَمَا نَحْنُ
بِمُسْتَيْقِنِينَ ٣٢

ഭാഗം 26

33. തങ്ങൾ പ്രവർത്തിച്ചതിന്റെ ദൂഷ്യങ്ങൾ അവർക്കു വെളിപ്പെടുന്നതാണ്. അവർ എന്തിനെയാണോ പരിഹസിച്ചുകൊണ്ടിരുന്നത് അത് അവരെ വലയം ചെയ്യുന്നതുമാണ്.

وَبَدَا لَهُمْ سَيِّئَاتُ مَا عَمِلُوا وَحَاقَ بِهِم مَّا كَانُوا بِهِ
يَسْتَهْزِئُونَ ٣٣

34. (അവരോട്) പറയപ്പെടും: നിങ്ങളുടെ ഈ ദിവസത്തെ കണ്ടുമുട്ടുന്നത് നിങ്ങൾ മറന്നത്പോലെ ഇന്ന് നിങ്ങളെ നാം മറന്നുകള

وَقِيلَ الْيَوْمَ نَنسَاكُمْ كَمَا نَسِيتُمْ لِقَاءَ يَوْمِكُمْ هَٰذَا

1122. ഏത് വിശ്വാസാചാരങ്ങൾ സ്വീകരിച്ചവർക്കും, ഏത് വിഭാഗത്തിൽപ്പെട്ടവർക്കും താന്താങ്ങളുടെ കർമ്മങ്ങൾ കണിശമായി രേഖപ്പെടുത്തിയ രേഖ നല്കപ്പെടുകയും, തദടിസ്ഥാനത്തിൽ അവർ വിചാരണയ്ക്ക് വിധേയരാക്കപ്പെടുകയും ചെയ്യും.
'രേഖ' എന്ന പദം കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് ഓരോ സമുദായത്തിനും നല്കപ്പെട്ട വേദഗ്രന്ഥമാണെന്നും, ഓരോ സമുദായവും അതിന് നല്കപ്പെട്ട വേദത്തിന്റെ അടിസ്ഥാനത്തിൽ വിചാരണ ചെയ്യപ്പെടുമെന്നുമാണ് ഈ വചനത്തിന് ചിലർ വ്യാഖ്യാനം നല്കിയിട്ടുള്ളത്.

وَمَأْوَاكُمُ النَّارُ وَمَا لَكُم مِّن نَّاصِرِينَ ﴿٣٤﴾

യുന്നു. നിങ്ങളുടെ വാസസ്ഥലം നരകമാകുന്നു. നിങ്ങൾക്ക് സഹായികളാരും ഇല്ലതാനും.

ذَٰلِكُم بِأَنَّكُمُ اتَّخَذْتُمْ آيَاتِ اللَّهِ هُزُوًا وَغَرَّتْكُمُ الْحَيَاةُ الدُّنْيَا ۚ فَالْيَوْمَ لَا يُخْرَجُونَ مِنْهَا وَلَا هُمْ يُسْتَعْتَبُونَ ﴿٣٥﴾

35. അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെ നിങ്ങൾ പരിഹാസ്യമാക്കിത്തീർക്കുകയും ഐഹിക ജീവിതം നിങ്ങളെ വഞ്ചിക്കുകയും ചെയ്തത് കൊണ്ടാണ് അങ്ങനെ സംഭവിച്ചത്. ആകയാൽ ഇന്ന് അവർ അവിടെ നിന്ന് പുറത്തയക്കപ്പെടുന്നതല്ല. അവരോട് പ്രായശ്ചിത്തം ആവശ്യപ്പെടുകയുമില്ല.

فَلِلَّهِ الْحَمْدُ رَبِّ السَّمَاوَاتِ وَرَبِّ الْأَرْضِ رَبِّ الْعَالَمِينَ ﴿٣٦﴾

36. അപ്പോൾ ആകാശങ്ങളുടെ രക്ഷിതാവും ഭൂമിയുടെ രക്ഷിതാവും ലോകരുടെ രക്ഷിതാവുമായ അല്ലാഹുവിനാണ് സ്തുതി.

وَلَهُ الْكِبْرِيَاءُ فِي السَّمَاوَاتِ وَالْأَرْضِ ۖ وَهُوَ الْعَزِيزُ الْحَكِيمُ ﴿٣٧﴾

37. ആകാശങ്ങളിലും ഭൂമിയിലും അവന്നു തന്നെയാകുന്നു മഹത്വം. അവൻ തന്നെയാകുന്നു പ്രതാപിയും യുക്തിമാനും.




## അദ്ധ്യായം - 46

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

حم ﴿١﴾
تَنزِيلُ الْكِتَابِ مِنَ اللَّهِ الْعَزِيزِ الْحَكِيمِ ﴿٢﴾

1, 2. ഹാമീം, ഈ വേദഗ്രന്ഥത്തിൻെറ അവതരണം പ്രതാപിയും യുക്തിമാനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു.

مَا خَلَقْنَا السَّمَاوَاتِ وَالْأَرْضَ وَمَا بَيْنَهُمَا إِلَّا بِالْحَقِّ وَأَجَلٍ مُّسَمًّى ۚ وَالَّذِينَ كَفَرُوا عَمَّا أُنذِرُوا مُعْرِضُونَ ﴿٣﴾

3. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം സൃഷ്ടിച്ചത് ശരിയായ ഉദ്ദേശത്തോടു കൂടിയും നിർണ്ണിതമായ ഒരു അവധി വെച്ചുകൊണ്ടും മാത്രമാകുന്നു. സത്യനിഷേധികളാകട്ടെ തങ്ങൾക്ക് താക്കീതു നൽകപ്പെട്ടതു ശ്രദ്ധിക്കാതെ തിരിഞ്ഞുകളയുന്നവരാകുന്നു.

قُلْ أَرَأَيْتُم مَّا تَدْعُونَ مِن دُونِ اللَّهِ أَرُونِي مَاذَا خَلَقُوا مِنَ الْأَرْضِ أَمْ لَهُمْ شِرْكٌ فِي السَّمَاوَاتِ ۖ

4. (നബിയേ,) പറയുക: അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നതിനെ പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഭൂമിയിൽ അവർ എന്താണ് സൃഷ്ടിച്ചിട്ടുള്ളതെന്ന് നിങ്ങൾ എനിക്ക് കാണിച്ചു തരൂ. അതല്ല ആകാശങ്ങളുടെ സൃഷ്ടിയിൽ വല്ല പങ്കും അവർക്കുണ്ടോ? നി

* നിരനിരയായി നീണ്ടുവളഞ്ഞു കിടക്കുന്ന മണൽകുന്നുകളുള്ള പ്രദേശത്തിനാണ് 'അഹ്ഖാഫ്' എന്നു പറയുന്നത്. 21-ാം വചനത്തിൽ ആദ് ഗോത്രം താമസിച്ചിരുന്ന അഹ്ഖാഫ് പ്രദേശത്തെപ്പററിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

ائْتُونِي بِكِتَابٍ مِّن قَبْلِ هَٰذَا أَوْ أَثَارَةٍ مِّنْ عِلْمٍ إِن كُنتُمْ صَادِقِينَ ④

ങൾ സത്യവാന്മാരാണെങ്കിൽ ഇതിന് മുമ്പുള്ള ഏതെങ്കിലും വേദഗ്രന്ഥമോ അറിവിൻെറ വല്ല അംശമോ നിങ്ങൾ എനിക്കു കൊണ്ടുവന്നുതരുവിൻ.

وَمَنْ أَضَلُّ مِمَّن يَدْعُو مِن دُونِ اللَّهِ مَن لَّا يَسْتَجِيبُ لَهُ إِلَىٰ يَوْمِ الْقِيَامَةِ وَهُمْ عَن دُعَائِهِمْ غَافِلُونَ ⑤

5. അല്ലാഹുവിനു പുറമെ, ഉയിർത്തെഴുന്നേല്പിൻെറ നാളുവരെയും തനിക്ക് ഉത്തരം നൽകാത്തവരെ വിളിച്ചു പ്രാർത്ഥിക്കുന്നവനെക്കാൾ വഴി പിഴച്ചവൻ ആരുണ്ട്? അവരാകട്ടെ ഇവരുടെ പ്രാർത്ഥനയെപ്പററി ബോധമില്ലാത്തവരാകുന്നു.

وَإِذَا حُشِرَ النَّاسُ كَانُوا لَهُمْ أَعْدَاءً وَكَانُوا بِعِبَادَتِهِمْ كَافِرِينَ ⑥

6. മനുഷ്യരെല്ലാം ഒരുമിച്ചു കൂട്ടപ്പെടുന്ന സന്ദർഭത്തിൽ അവർ ഇവരുടെ ശത്രുക്കളായിരിക്കുകയും ചെയ്യും. ഇവർ അവരെ ആരാധിച്ചിരുന്നതിനെ അവർ നിഷേധിക്കുന്നവരായിത്തീരുകയും ചെയ്യും.[1123]

وَإِذَا تُتْلَىٰ عَلَيْهِمْ آيَاتُنَا بَيِّنَاتٍ قَالَ الَّذِينَ كَفَرُوا لِلْحَقِّ لَمَّا جَاءَهُمْ هَٰذَا سِحْرٌ مُّبِينٌ ⑦

7. സുവ്യക്തമായ നിലയിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് ഓതികേൾപിക്കപ്പെടുകയാണെങ്കിൽ സത്യം തങ്ങൾക്കു വന്നെത്തുമ്പോൾ അതിനെപ്പററി ആ സത്യനിഷേധികൾ പറയും; ഇതു വ്യക്തമായ ഒരു മായാജാലമാണെന്ന്.

أَمْ يَقُولُونَ افْتَرَاهُ ۖ قُلْ إِنِ افْتَرَيْتُهُ فَلَا تَمْلِكُونَ لِي مِنَ اللَّهِ شَيْئًا ۖ هُوَ أَعْلَمُ بِمَا تُفِيضُونَ فِيهِ ۖ كَفَىٰ بِهِ شَهِيدًا بَيْنِي وَبَيْنَكُمْ ۖ وَهُوَ الْغَفُورُ الرَّحِيمُ ⑧

8. അതല്ല, അദ്ദേഹം (റസൂൽ) അത് കെട്ടിച്ചമച്ചു എന്നാണോ അവർ പറയുന്നത്? നീ പറയുക: ഞാനത് കെട്ടിച്ചമച്ചതാണെങ്കിൽ എനിക്ക് അല്ലാഹുവിൻെറ ശിക്ഷയിൽ നിന്ന് ഒട്ടും രക്ഷ നൽകാൻ നിങ്ങൾക്കു കഴിയില്ല. അതിൻെറ (ഖുർആൻെറ)കാര്യത്തിൽ നിങ്ങൾ കടന്നു സംസാരിക്കുന്നതിനെപ്പററി അവൻ നല്ലവണ്ണം അറിയുന്നവനാകുന്നു. എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അവൻ തന്നെ മതി. അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാണ്.

قُلْ مَا كُنتُ بِدْعًا مِّنَ الرُّسُلِ وَمَا أَدْرِي مَا يُفْعَلُ بِي وَلَا بِكُمْ ۖ إِنْ أَتَّبِعُ إِلَّا مَا يُوحَىٰ إِلَيَّ وَمَا أَنَا إِلَّا نَذِيرٌ مُّبِينٌ ⑨

9. (നബിയേ,) പറയുക: ഞാൻ ദൈവദൂതന്മാരിൽ ഒരു പുതുമക്കാരനൊന്നുമല്ല. എന്നെക്കൊണ്ടോ നിങ്ങളെക്കൊണ്ടോ എന്തു ചെയ്യപ്പെടും എന്ന് എനിക്ക് അറിയുകയുമില്ല. എനിക്ക് ബോധനം നല്കപ്പെടുന്നതിനെ പിൻതുടരുക മാത്രമാകുന്നു ഞാൻ ചെയ്യുന്നത്. ഞാൻ വ്യക്തമായ താക്കീതുകാരൻ മാത്രമാകുന്നു.

قُلْ أَرَأَيْتُمْ إِن كَانَ مِنْ عِندِ اللَّهِ وَكَفَرْتُم بِهِ وَشَهِدَ شَاهِدٌ

10. (നബിയേ,) പറയുക: നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? ഇത് (ഖുർആൻ) അല്ലാഹുവി

1123. അല്ലാഹുവല്ലാത്തവരോടുള്ള പ്രാർത്ഥന അവർക്കുള്ള ഇബാദത്താണെന്നും, അല്ലാഹുവല്ലാത്ത ആരും പ്രാർത്ഥനക്ക് ഉത്തരം നല്കുകയില്ലെന്നും, 5, 6 വചനങ്ങൾ വ്യക്തമാക്കുന്നു. മഹാത്മാക്കളെ വിളിച്ചു പ്രാർത്ഥിക്കുന്നവരോട് ഉയിർത്തെഴുന്നേല്പിൻെറ നാളിൽ ആ മഹാത്മാക്കൾ സ്നേഹം ഭാവിക്കുകയോ, അവർക്ക് വേണ്ടി ശുപാർശ ചെയ്യുകയോ ഇല്ലെന്നും നേരെമറിച്ച് ആ ആരാധനയെ അവർ തള്ളിപറയുകയാണുണ്ടാവുകയെന്നും ഈ വചനങ്ങൾ നമുക്ക് മനസ്സിലാക്കിത്തരുന്നു.

مِّنۢ بَنِىٓ إِسْرَٰٓءِيلَ عَلَىٰ مِثْلِهِۦ فَـَٔامَنَ وَٱسْتَكْبَرْتُمْ ۖ إِنَّ
ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿١٠﴾

ൻെറ പക്കൽ നിന്നുള്ളതായിരിക്കുകയും, എന്നിട്ട് നിങ്ങൾ ഇതിൽ അവിശ്വസിക്കുകയും, ഇതു പോലുള്ളതിന് ഇസ്രായീൽ സന്തതികളിൽ നിന്നുള്ള ഒരു സാക്ഷി സാക്ഷ്യം വഹിക്കുകയും,[1124] അങ്ങനെ അയാൾ (ഇതിൽ) വിശ്വസിക്കുകയും, നിങ്ങൾ അഹംഭാവം നടിക്കുകയുമാണ് ഉണ്ടായിട്ടുള്ളതെങ്കിൽ (നിങ്ങളുടെ നില എത്ര മോശമായിരിക്കും?) അക്രമകാരികളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച.

وَقَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوا۟ لَوْ كَانَ خَيْرًا مَّا سَبَقُونَآ
إِلَيْهِ ۚ وَإِذْ لَمْ يَهْتَدُوا۟ بِهِۦ فَسَيَقُولُونَ هَـٰذَآ إِفْكٌ قَدِيمٌ ﴿١١﴾

11. വിശ്വസിച്ചവരെപ്പററി ആ സത്യനിഷേധികൾ പറഞ്ഞു: 'ഇതൊരു നല്ല കാര്യമായിരുന്നെങ്കിൽ ഞങ്ങളെക്കാൾ മുമ്പ് ഇവർ അതിൽ എത്തിച്ചേരുകയില്ലായിരുന്നു' ഇതുമുഖേന അവർ സന്മാർഗം പ്രാപിച്ചിട്ടില്ലാത്തതുകൊണ്ട് അവർ പറഞ്ഞേക്കും; ഇതൊരു പഴക്കം ചെന്ന വ്യാജവാദമാണെന്ന്.

وَمِن قَبْلِهِۦ كِتَـٰبُ مُوسَىٰٓ إِمَامًا وَرَحْمَةً ۚ وَهَـٰذَا كِتَـٰبٌ مُّصَدِّقٌ
لِّسَانًا عَرَبِيًّا لِّيُنذِرَ ٱلَّذِينَ ظَلَمُوا۟ وَبُشْرَىٰ لِلْمُحْسِنِينَ ﴿١٢﴾

12. മാതൃകായോഗ്യമായിക്കൊണ്ടും കാരുണ്യമായിക്കൊണ്ടും ഇതിനു മുമ്പ് മൂസായുടെ ഗ്രന്ഥം വന്നിട്ടുണ്ട്. ഇത് (അതിനെ) സത്യപ്പെടുത്തുന്ന അറബി ഭാഷയിലുള്ള ഒരു ഗ്രന്ഥമാകുന്നു. അക്രമം ചെയ്യുവർക്ക് താക്കീതു നല്കുവാൻ വേണ്ടിയും, സദ്‌വൃത്തർക്ക് സന്തോഷവാർത്ത ആയിക്കൊണ്ടും.

إِنَّ ٱلَّذِينَ قَالُوا۟ رَبُّنَا ٱللَّهُ ثُمَّ ٱسْتَقَـٰمُوا۟ فَلَا خَوْفٌ عَلَيْهِمْ
وَلَا هُمْ يَحْزَنُونَ ﴿١٣﴾

13. 'ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണ്' എന്ന് പറയുകയും പിന്നീട് ചൊവ്വെ നിലകൊള്ളുകയും ചെയ്യുവരാരോ അവർക്ക് യാതൊന്നും ഭയപ്പെടാനില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

أُو۟لَـٰٓئِكَ أَصْحَـٰبُ ٱلْجَنَّةِ خَـٰلِدِينَ فِيهَا جَزَآءًۢ بِمَا كَانُوا۟
يَعْمَلُونَ ﴿١٤﴾

14. അവരാകുന്നു സ്വർഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും. അവർ പ്രവർത്തിച്ചിരുന്നതിനുള്ള പ്രതിഫലമത്രെ അത്.

وَوَصَّيْنَا ٱلْإِنسَـٰنَ بِوَٰلِدَيْهِ إِحْسَـٰنًا ۖ حَمَلَتْهُ أُمُّهُۥ
كُرْهًا وَوَضَعَتْهُ كُرْهًا ۖ وَحَمْلُهُۥ وَفِصَـٰلُهُۥ ثَلَـٰثُونَ شَهْرًا ۚ

15. തൻെറ മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കണമെന്ന് നാം മനുഷ്യനോട് അനുശാസിച്ചിരിക്കുന്നു. അവൻെറ മാതാവ് പ്രയാസപ്പെട്ടുകൊണ്ട് അവനെ ഗർഭം ധരിക്കുകയും, പ്രയാസപ്പെട്ടുകൊണ്ട് അവനെ പ്രസവിക്കുകയും ചെയ്തു. അവൻെറ ഗർഭകാലവും മുലകുടി നിർത്തലും കൂടി മുപ്പത് മാസക്കാലമാകുന്നു.[1125]

1124. വരാനിരിക്കുന്ന ഒരു പ്രവാചകനെപററി ബൈബിളിലുള്ള പരാമർശത്തിൻെറ അടിസ്ഥാനത്തിൽ യഹൂദ ക്രൈസ്തവസമുദായങ്ങളിൽപെട്ട പലരും നബി(സ)യുടെ കാലത്ത് വിശുദ്ധ ഖുർആനിലും നബി(സ)യുടെ പ്രവാചകത്വത്തിലും വിശ്വാസമർപ്പിക്കുകയുണ്ടായി.

حَتَّىٰٓ إِذَا بَلَغَ أَشُدَّهُۥ وَبَلَغَ أَرْبَعِينَ سَنَةً قَالَ رَبِّ أَوْزِعْنِىٓ أَنْ
أَشْكُرَ نِعْمَتَكَ ٱلَّتِىٓ أَنْعَمْتَ عَلَىَّ وَعَلَىٰ وَٰلِدَىَّ وَأَنْ أَعْمَلَ
صَٰلِحًا تَرْضَىٰهُ وَأَصْلِحْ لِى فِى ذُرِّيَّتِىٓ ۖ إِنِّى تُبْتُ إِلَيْكَ
وَإِنِّى مِنَ ٱلْمُسْلِمِينَ ﴿١٥﴾

അങ്ങനെ അവൻ തന്റെ പൂർണ്ണശക്തി പ്രാപിക്കുകയും നാല്പതു വയസ്സിലെത്തുകയും ചെയ്താൽ ഇപ്രകാരം പറയും: എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തുതന്നിട്ടുള്ള അനുഗ്രഹത്തിന് നന്ദി കാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മം പ്രവർത്തിക്കുവാനും നീ എനിക്ക് പ്രചോദനം നൽകേണമേ. എന്റെ സന്തതികളിൽ നീ എനിക്ക് നന്മയുണ്ടാക്കിത്തരുകയും ചെയ്യേണമേ. തീർച്ചയായും ഞാൻ നിന്നിലേക്ക് ഖേദിച്ചു മടങ്ങിയിരിക്കുന്നു. തീർച്ചയായും ഞാൻ കീഴ്പെടുന്നവരുടെ കൂട്ടത്തിലാകുന്നു.

أُو۟لَٰٓئِكَ ٱلَّذِينَ نَتَقَبَّلُ عَنْهُمْ أَحْسَنَ مَا عَمِلُوا۟ وَنَتَجَاوَزُ عَن سَيِّـَٔاتِهِمْ
فِىٓ أَصْحَٰبِ ٱلْجَنَّةِ ۖ وَعْدَ ٱلصِّدْقِ ٱلَّذِى كَانُوا۟ يُوعَدُونَ ﴿١٦﴾

16. അത്തരക്കാരിൽ നിന്നാകുന്നു അവർ പ്രവർത്തിച്ചതിൽ ഏററവും ഉത്തമമായത് നാം സ്വീകരിക്കുന്നത്. അവരുടെ ദുഷ്പ്രവൃത്തികളെ സംബന്ധിച്ചിടത്തോളം നാം വിട്ടുവീഴ്ച കാണിക്കുകയും ചെയ്യും. (അവർ) സ്വർഗാവകാശികളുടെ കൂട്ടത്തിലായിരിക്കും. അവർക്ക് നൽകപ്പെട്ടിരുന്ന സത്യവാഗ്ദാനമത്രെ അത്.

وَٱلَّذِى قَالَ لِوَٰلِدَيْهِ أُفٍّ لَّكُمَآ أَتَعِدَانِنِىٓ أَنْ أُخْرَجَ وَقَدْ خَلَتِ
ٱلْقُرُونُ مِن قَبْلِى وَهُمَا يَسْتَغِيثَانِ ٱللَّهَ وَيْلَكَ ءَامِنْ إِنَّ وَعْدَ ٱللَّهِ
حَقٌّ فَيَقُولُ مَا هَٰذَآ إِلَّآ أَسَٰطِيرُ ٱلْأَوَّلِينَ ﴿١٧﴾

17. ഒരാൾ—തന്റെ മാതാപിതാക്കളോട് അവൻ പറഞ്ഞു: ഛെ; നിങ്ങൾക്ക് കഷ്ടം! ഞാൻ (മരണാനന്തരം) പുറത്തുകൊണ്ടുവരപ്പെടും എന്ന് നിങ്ങൾ രണ്ടുപേരും എന്നോട് വാഗ്ദാനം ചെയ്യുകയാണോ? എനിക്ക് മുമ്പ് തലമുറകൾ കഴിഞ്ഞു പോയിട്ടുണ്ട്. അവർ (മാതാപിതാക്കൾ) അല്ലാഹുവോട് സഹായം തേടിക്കൊണ്ട് പറയുന്നു: നിനക്ക് നാശം! നീ വിശ്വസിക്കൂ! തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. അപ്പോൾ അവൻ പറയുന്നു: 'ഇതൊക്കെ പൂർവ്വികന്മാരുടെ കെട്ടുകഥകൾ മാത്രമാകുന്നു.'

أُو۟لَٰٓئِكَ ٱلَّذِينَ حَقَّ عَلَيْهِمُ ٱلْقَوْلُ فِىٓ أُمَمٍ قَدْ خَلَتْ مِن قَبْلِهِم
مِّنَ ٱلْجِنِّ وَٱلْإِنسِ ۖ إِنَّهُمْ كَانُوا۟ خَٰسِرِينَ ﴿١٨﴾

18. അത്തരക്കാരുടെ കാര്യത്തിലാകുന്നു (ശിക്ഷയുടെ) വചനം സ്ഥിരപ്പെട്ടുകഴിഞ്ഞിരിക്കുന്നത്. ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നും അവരുടെ മുമ്പ് കഴിഞ്ഞുപോയിട്ടുള്ള പല സമുദായങ്ങളുടെ കൂട്ടത്തിൽ. തീർച്ചയായും അവർ നഷ്ടം പററിയവരാകുന്നു.

وَلِكُلٍّ دَرَجَٰتٌ مِّمَّا عَمِلُوا۟ ۖ

19. ഓരോരുത്തർക്കും അവരവർ പ്രവർത്തിച്ചതിനനുസരിച്ചുള്ള പദവികളുണ്ട്. അവർക്ക്

1126. പൂർണ്ണമായ മുലകുടി കാലം രണ്ടുവർഷമാണെന്ന് 2:233ൽ വന്നിട്ടുണ്ട്. അപ്പോൾ ഏററവും ചുരുങ്ങിയ ഗർഭകാലം 6 മാസമാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു. 30 മുതൽ 34 വരെ മാസങ്ങളായി മാറി മാറി വരാവുന്ന ഒരു കാലയളവിനെ കുറിക്കുന്നതിനുവേണ്ടി മുപ്പത് മാസം എന്ന് സാമാന്യമായി പ്രയോഗിക്കാവുന്നതാണ്.

وَلِيُوَفِّيَهُمْ أَعْمَالَهُمْ وَهُمْ لَا يُظْلَمُونَ ١٩

അവരുടെ കർമ്മങ്ങൾക്ക് ഫലം പൂർത്തിയാക്കി കൊടുക്കുവാനുമാണത്. അവരോട് അനീതി കാണിക്കപ്പെടുകയില്ല.

وَيَوْمَ يُعْرَضُ الَّذِينَ كَفَرُوا عَلَى النَّارِ أَذْهَبْتُمْ طَيِّبَاتِكُمْ
فِي حَيَاتِكُمُ الدُّنْيَا وَاسْتَمْتَعْتُمْ بِهَا فَالْيَوْمَ تُجْزَوْنَ عَذَابَ
الْهُونِ بِمَا كُنْتُمْ تَسْتَكْبِرُونَ فِي الْأَرْضِ بِغَيْرِ
الْحَقِّ وَبِمَا كُنْتُمْ تَفْسُقُونَ ٢٠

20. സത്യനിഷേധികൾ നരകത്തിനു മുമ്പിൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം (അവരോടു പറയപ്പെടും:) ഐഹികജീവിതത്തിൽ നിങ്ങളുടെ നല്ല വസ്തുക്കളെല്ലാം നിങ്ങൾ പാഴാക്കിക്കളയുകയും, നിങ്ങൾ അവകൊണ്ട് സുഖമനുഭവിക്കുകയും ചെയ്തു. അതിനാൽ ന്യായം കൂടാതെ നിങ്ങൾ ഭൂമിയിൽ അഹംഭാവം നടിച്ചിരുന്നതിൻെറ ഫലമായും നിങ്ങൾ ധിക്കാരം കാണിച്ചിരുന്നതിൻെറ ഫലമായും ഇന്നു നിങ്ങൾക്ക് അപമാനകരമായ ശിക്ഷ പ്രതിഫലമായി നൽകപ്പെടുന്നു.

وَاذْكُرْ أَخَا عَادٍ إِذْ أَنْذَرَ قَوْمَهُ بِالْأَحْقَافِ وَقَدْ خَلَتِ
النُّذُرُ مِنْ بَيْنِ يَدَيْهِ وَمِنْ خَلْفِهِ أَلَّا تَعْبُدُوا إِلَّا
اللَّهَ إِنِّي أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ٢١

21. ആദിൻെറ സഹോദരനെ (അഥവാ ഹൂദിനെ)പ്പററി നീ ഓർമ്മിക്കുക. അഹ്ഖാഫിലുള്ള തൻെറ ജനതക്ക് അദ്ദേഹം താക്കീതു നൽകിയ സന്ദർഭം[1126] അദ്ദേഹത്തിൻെറ മുമ്പും അദ്ദേഹത്തിൻെറ പിന്നിലും താക്കീതുകാർ കഴിഞ്ഞുപോയിട്ടുമുണ്ട്. അല്ലാഹുവെയല്ലാതെ നിങ്ങൾ ആരാധിക്കരുത്. നിങ്ങളുടെമേൽ ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ ഞാൻ ഭയപ്പെടുന്നു (എന്നാണ് അദ്ദേഹം താക്കീതു നൽകിയത്.)

قَالُوا أَجِئْتَنَا لِتَأْفِكَنَا عَنْ آلِهَتِنَا فَأْتِنَا بِمَا تَعِدُنَا
إِنْ كُنْتَ مِنَ الصَّادِقِينَ ٢٢

22. അവർ പറഞ്ഞു: ഞങ്ങളുടെ ദൈവങ്ങളിൽ നിന്ന് ഞങ്ങളെ തിരിച്ചുവിടാൻ വേണ്ടിയാണോ നീ ഞങ്ങളുടെ അടുത്ത് വന്നിരിക്കുന്നത്? എന്നാൽ നീ സത്യവാന്മാരുടെ കൂട്ടത്തിലാണെങ്കിൽ ഞങ്ങൾക്കു നീ താക്കീതു നൽകുന്നത് (ശിക്ഷ) ഞങ്ങൾക്കു കൊണ്ടുവന്നു തരൂ.

قَالَ إِنَّمَا الْعِلْمُ عِنْدَ اللَّهِ وَأُبَلِّغُكُمْ مَا أُرْسِلْتُ بِهِ وَلَٰكِنِّي
أَرَاكُمْ قَوْمًا تَجْهَلُونَ ٢٣

23. അദ്ദേഹം പറഞ്ഞു: (അതിനെപ്പററിയുള്ള) അറിവ് അല്ലാഹുവിങ്കൽ മാത്രമാകുന്നു. ഞാൻ എന്തൊന്നുമായി നിയോഗിക്കപ്പെട്ടിരിക്കുന്നുവോ അതു ഞാൻ നിങ്ങൾക്ക് എത്തിച്ചുതരുന്നു. എന്നാൽ നിങ്ങളെ ഞാൻ കാണുന്നത് അവിവേകം കാണിക്കുന്ന ഒരു ജനതയായിട്ടാണ്.

فَلَمَّا رَأَوْهُ عَارِضًا مُسْتَقْبِلَ أَوْدِيَتِهِمْ قَالُوا هَٰذَا
عَارِضٌ مُمْطِرُنَا

24. അങ്ങനെ അതിനെ (ശിക്ഷയെ) തങ്ങളുടെ താഴ്വരകൾക്കഭിമുഖമായിക്കൊണ്ട് വെളിപ്പെട്ട ഒരു മേഘമായി അവർ കണ്ടപ്പോൾ അവർ പറഞ്ഞു: ഇതാ നമുക്ക് മഴ നൽകുന്ന ഒരു മേഘം!

1126. അറേബ്യയുടെ തെക്ക് ഭാഗത്ത് ഹദർമൗത്തിലെ മണൽക്കുന്നുകൾ നിറഞ്ഞ പ്രദേശത്ത് (അഹ്ഖാഫ്) ആയിരുന്നു ആദ് സമുദായം താമസിച്ചിരുന്നത്. അവിടേക്കായിരുന്നു ഹൂദ് നബി(അ) നിയോഗിക്കപ്പെട്ടിരുന്നത്.

بَلْ هُوَ مَا اسْتَعْجَلْتُم بِهِ رِيحٌ فِيهَا عَذَابٌ أَلِيمٌ ﴿٢٤﴾

അല്ല, നിങ്ങൾ എന്തൊന്നിന് ധൃതി കൂട്ടിയോ അതു തന്നെയാണിത്. അതെ വേദനയേറിയ ശിക്ഷ ഉൾക്കൊള്ളുന്ന ഒരു കാററ്.

تُدَمِّرُ كُلَّ شَيْءٍ بِأَمْرِ رَبِّهَا فَأَصْبَحُوا لَا يُرَىٰ إِلَّا
مَسَاكِنُهُمْ كَذَٰلِكَ نَجْزِي الْقَوْمَ الْمُجْرِمِينَ ﴿٢٥﴾

25. അതിൻെറ രക്ഷിതാവിൻെറ കല്പന പ്രകാരം സകല വസ്തുക്കളെയും അത് നശിപ്പിച്ചു കളയുന്നു. അങ്ങനെ അവർ താമസിച്ചിരുന്ന സ്ഥലങ്ങളല്ലാതെ മറെറാന്നും കാണപ്പെടാത്ത അവസ്ഥയിൽ അവർ ആയിത്തീർന്നു. അപ്രകാരമാണ് കുററവാളികളായ ജനങ്ങൾക്ക് നാം പ്രതിഫലം നൽകുന്നത്.

وَلَقَدْ مَكَّنَّاهُمْ فِيمَا إِن مَّكَّنَّاكُمْ فِيهِ وَجَعَلْنَا لَهُمْ
سَمْعًا وَأَبْصَارًا وَأَفْئِدَةً فَمَا أَغْنَىٰ عَنْهُمْ سَمْعُهُمْ
وَلَا أَبْصَارُهُمْ وَلَا أَفْئِدَتُهُم مِّن شَيْءٍ إِذْ كَانُوا
يَجْحَدُونَ بِآيَاتِ اللَّهِ وَحَاقَ بِهِم مَّا كَانُوا بِهِ
يَسْتَهْزِئُونَ ﴿٢٦﴾

26. നിങ്ങൾക്കു നാം സ്വാധീനം നൽകിയിട്ടില്ലാത്ത മേഖലകളിൽ അവർക്കു നാം സ്വാധീനം നൽകുകയുണ്ടായി. കേൾവിയും കാഴ്ചകളും ഹൃദയങ്ങളും അവർക്കു നൽകുകയും ചെയ്തു. എന്നാൽ അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചുകൊണ്ടിരുന്നതിനാൽ അവരുടെ കേൾവിയും കാഴ്ചകളും ഹൃദയങ്ങളും അവർക്ക് യാതൊരു പ്രയോജനവും ചെയ്തില്ല. എന്തൊന്നിനെ അവർ പരിഹസിച്ചിരുന്നുവോ അത് അവരിൽ വന്നു ഭവിക്കുകയും ചെയ്തു.

وَلَقَدْ أَهْلَكْنَا مَا حَوْلَكُم مِّنَ الْقُرَىٰ وَصَرَّفْنَا الْآيَاتِ
لَعَلَّهُمْ يَرْجِعُونَ ﴿٢٧﴾

27. നിങ്ങളുടെ ചുററുമുള്ള ചില രാജ്യങ്ങളെയും നാം നശിപ്പിക്കുകയുണ്ടായി. ആ രാജ്യക്കാർ സത്യത്തിലേക്ക് മടങ്ങുവാൻ വേണ്ടി നാം തെളിവുകൾ വിവിധരൂപത്തിൽ വിവരിച്ചുകൊടുക്കുകയും ചെയ്തു.

فَلَوْلَا نَصَرَهُمُ الَّذِينَ اتَّخَذُوا مِن دُونِ اللَّهِ قُرْبَانًا
آلِهَةً بَلْ ضَلُّوا عَنْهُمْ وَذَٰلِكَ إِفْكُهُمْ وَمَا كَانُوا
يَفْتَرُونَ ﴿٢٨﴾

28. അല്ലാഹുവിന് പുറമെ അവനിലേക്ക് സാമീപ്യം കിട്ടുവാനായി അവർ ദൈവങ്ങളായി സ്വീകരിച്ചവർ അപ്പോൾ എന്തുകൊണ്ട് അവരെ സഹായിച്ചില്ല? അല്ല, അവരെ വിട്ട് അവർ (ദൈവങ്ങൾ) അപ്രത്യക്ഷരായി. അത് (ബഹുദൈവവാദം) അവരുടെ വകയായുള്ള വ്യാജവും, അവർ കൃത്രിമമായി സൃഷ്ടിച്ചുണ്ടാക്കിയിരുന്നതുമത്രെ.

وَإِذْ صَرَفْنَا إِلَيْكَ نَفَرًا مِّنَ الْجِنِّ يَسْتَمِعُونَ الْقُرْآنَ
فَلَمَّا حَضَرُوهُ قَالُوا أَنصِتُوا فَلَمَّا قُضِيَ وَلَّوْا إِلَىٰ قَوْمِهِم
مُّنذِرِينَ ﴿٢٩﴾

29. ജിന്നുകളിൽ ഒരു സംഘത്തെ നാം നിൻെറ അടുത്തേക്ക് ഖുർആൻ ശ്രദ്ധിച്ചു കേൾക്കുവാനായി തിരിച്ചുവിട്ട സന്ദർഭം (ശ്രദ്ധേയമാണ്.) അങ്ങനെ അവർ അതിന് സന്നിഹിതരായപ്പോൾ അവർ അന്യോന്യം പറഞ്ഞു: നിങ്ങൾ നിശ്ശബ്ദരായിരിക്കൂ. അങ്ങനെ അത് കഴിഞ്ഞപ്പോൾ അവർ തങ്ങളുടെ സമുദായത്തിലേക്ക് താക്കീതുകാരായിക്കൊണ്ട് തിരിച്ചുപോയി.

قَالُوا يَٰقَوْمَنَآ إِنَّا سَمِعْنَا كِتَٰبًا أُنزِلَ مِنۢ بَعْدِ مُوسَىٰ مُصَدِّقًا
لِّمَا بَيْنَ يَدَيْهِ يَهْدِىٓ إِلَى ٱلْحَقِّ وَإِلَىٰ طَرِيقٍ مُّسْتَقِيمٍ ٣٠

30. അവർ പറഞ്ഞു: ഞങ്ങളുടെ സമുദായമേ, തീർച്ചയായും മൂസായ്ക്കുശേഷം അവതരിപ്പിക്കപ്പെട്ടതും, അതിന് മുമ്പുള്ളതിനെ സത്യപ്പെടുത്തുന്നതുമായ ഒരു വേദഗ്രന്ഥം ഞങ്ങൾ കേട്ടിരിക്കുന്നു. സത്യത്തിലേക്കും നേരായ പാതയിലേക്കും അത് വഴികാട്ടുന്നു.

يَٰقَوْمَنَآ أَجِيبُوا دَاعِىَ ٱللَّهِ وَءَامِنُوا بِهِۦ يَغْفِرْ لَكُم مِّن ذُنُوبِكُمْ
وَيُجِرْكُم مِّنْ عَذَابٍ أَلِيمٍ ٣١

31. ഞങ്ങളുടെ സമുദായമേ, അല്ലാഹുവിങ്കലേക്കു വിളിക്കുന്ന ആൾക്ക് നിങ്ങൾ ഉത്തരം നൽകുകയും, അദ്ദേഹത്തിൽ നിങ്ങൾ വിശ്വസിക്കുകയും ചെയ്യുക. അവൻ നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങൾ പൊറുത്തു തരികയും, വേദനയേറിയ ശിക്ഷയിൽ നിന്ന് അവൻ നിങ്ങൾക്ക് അഭയം നൽകുകയും ചെയ്യുന്നതാണ്.

وَمَن لَّا يُجِبْ دَاعِىَ ٱللَّهِ فَلَيْسَ بِمُعْجِزٍ فِى ٱلْأَرْضِ وَلَيْسَ لَهُۥ
مِن دُونِهِۦٓ أَوْلِيَآءُ ۚ أُولَٰٓئِكَ فِى ضَلَٰلٍ مُّبِينٍ ٣٢

32. അല്ലാഹുവിങ്കലേക്ക് വിളിക്കുന്ന ആൾക്ക് വല്ലവനും ഉത്തരം നൽകാതിരിക്കുന്ന പക്ഷം ഈ ഭൂമിയിൽ (അല്ലാഹുവെ) അവന്ന് തോൽപിക്കാനാവില്ല. അല്ലാഹുവിനു പുറമെ അവനു രക്ഷാധികാരികളുണ്ടായിരിക്കുകയുമില്ല. അത്തരക്കാർ വ്യക്തമായ വഴികേടിലാകുന്നു.

أَوَلَمْ يَرَوْا أَنَّ ٱللَّهَ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَلَمْ يَعْىَ
بِخَلْقِهِنَّ بِقَٰدِرٍ عَلَىٰٓ أَن يُحْۦِىَ ٱلْمَوْتَىٰ ۚ بَلَىٰٓ إِنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ٣٣

33. ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും അവയെ സൃഷ്ടിച്ചതുകൊണ്ട് ക്ഷീണിക്കാതിരിക്കുകയും ചെയ്ത അല്ലാഹു മരിച്ചവരെ ജീവിപ്പിക്കാൻ കഴിവുള്ളവൻ തന്നെയാണ് എന്ന് അവർക്കു കണ്ടുകൂടെ? അതെ; തീർച്ചയായും അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

وَيَوْمَ يُعْرَضُ ٱلَّذِينَ كَفَرُوا عَلَى ٱلنَّارِ أَلَيْسَ هَٰذَا بِٱلْحَقِّ ۖ قَالُوا
بَلَىٰ وَرَبِّنَا ۚ قَالَ فَذُوقُوا ٱلْعَذَابَ بِمَا كُنتُمْ تَكْفُرُونَ ٣٤

34. സത്യനിഷേധികൾ നരകത്തിന്നു മുമ്പിൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം. (അവരോടു ചോദിക്കപ്പെടും:) ഇതു സത്യം തന്നെയല്ലേ എന്ന്. അവർ പറയും: അതെ; ഞങ്ങളുടെ രക്ഷിതാവിനെ തന്നെയാണ! അവൻ പറയും: എന്നാൽ നിങ്ങൾ അവിശ്വസിച്ചിരുന്നതിന്റെ ഫലമായി ശിക്ഷ ആസ്വദിച്ചുകൊള്ളുക.

فَٱصْبِرْ كَمَا صَبَرَ أُولُوا ٱلْعَزْمِ مِنَ ٱلرُّسُلِ وَلَا تَسْتَعْجِل لَّهُمْ ۚ
كَأَنَّهُمْ يَوْمَ يَرَوْنَ مَا يُوعَدُونَ لَمْ يَلْبَثُوٓا إِلَّا سَاعَةً مِّن
نَّهَارٍۭ ۚ بَلَٰغٌ ۚ فَهَلْ يُهْلَكُ إِلَّا ٱلْقَوْمُ ٱلْفَٰسِقُونَ ٣٥

35. ആകയാൽ ദൃഢമനസ്കരായ ദൈവദൂതന്മാർ ക്ഷമിച്ചതുപോലെ നീ ക്ഷമിക്കുക. അവരുടെ (സത്യനിഷേധികളുടെ) കാര്യത്തിന് നീ ധൃതി കാണിക്കരുത്. അവർക്ക് താക്കീതു നൽകപ്പെടുന്നത് (ശിക്ഷ) അവർ നേരിൽ കാണുന്ന ദിവസം പകലിൽ നിന്നുള്ള ഒരു നാഴികനേരം മാത്രമേ തങ്ങൾ (ഇഹലോകത്ത്) താമസിച്ചിട്ടുള്ളൂ എന്ന പോലെ അവർക്കു തോന്നും. ഇതൊരു ഉദ്ബോധനം ആകുന്നു. എന്നാൽ ധിക്കാരികളായ ജനങ്ങളല്ലാതെ നശിപ്പിക്കപ്പെടുമോ?




## അദ്ധ്യായം - 47

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

الَّذِينَ كَفَرُوا وَصَدُّوا عَن سَبِيلِ اللَّهِ أَضَلَّ أَعْمَالَهُمْ ١

**1. അവിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടയുകയും ചെയ്യുവരാരോ അവരുടെ കർമ്മങ്ങളെ അല്ലാഹു പാഴാക്കിക്കളയുന്നതാണ്.**

وَالَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ وَآمَنُوا بِمَا نُزِّلَ عَلَىٰ مُحَمَّدٍ
وَهُوَ الْحَقُّ مِن رَّبِّهِمْ كَفَّرَ عَنْهُمْ سَيِّئَاتِهِمْ وَأَصْلَحَ بَالَهُمْ ٢

**2. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും മുഹമ്മദ് നബിയുടെ മേൽ അവതരിപ്പിക്കപ്പെട്ടതിൽ—അതത്രെ അവരുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യം—വിശ്വസിക്കു കയും ചെയ്യുവരാരോ അവരിൽനിന്ന് അവരുടെ തിന്മകൾ അവൻ (അല്ലാഹു) മാച്ചുകളയുകയും അവരുടെ അവസ്ഥ അവൻ നന്നാക്കിത്തീർക്കുകയും ചെയ്യുന്നതാണ്.**

ذَٰلِكَ بِأَنَّ الَّذِينَ كَفَرُوا اتَّبَعُوا الْبَاطِلَ وَأَنَّ الَّذِينَ آمَنُوا
اتَّبَعُوا الْحَقَّ مِن رَّبِّهِمْ كَذَٰلِكَ يَضْرِبُ اللَّهُ لِلنَّاسِ أَمْثَالَهُمْ ٣

**3. അതെന്തുകൊണ്ടെന്നാൽ സത്യനിഷേധികൾ അസത്യത്തെയാണ് പിന്തുടർന്നത്. വിശ്വസിച്ചവരാകട്ടെ തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യത്തെയാണ് പിൻപററിയത്. അപ്രകാരം അല്ലാഹു ജനങ്ങൾക്കുവേണ്ടി അവരുടെ മാതൃകകൾ വിശദീകരിക്കുന്നു.**

فَإِذَا لَقِيتُمُ الَّذِينَ كَفَرُوا فَضَرْبَ الرِّقَابِ حَتَّىٰ إِذَا أَثْخَنتُمُوهُمْ
فَشُدُّوا الْوَثَاقَ فَإِمَّا مَنًّا بَعْدُ وَإِمَّا فِدَاءً حَتَّىٰ تَضَعَ الْحَرْبُ

**4. ആകയാൽ സത്യനിഷേധികളുമായി നിങ്ങൾ ഏററുമുട്ടിയാൽ (നിങ്ങൾ) പിരടികളിൽ വെട്ടുക. അങ്ങനെ അവരെ നിങ്ങൾ അമർച്ച ചെയ്തുകഴിഞ്ഞാൽ നിങ്ങൾ അവരെ ശക്തിയായി ബന്ധിക്കുക.[1127] എന്നിട്ട് അതിനുശേഷം (അവരോട്) ദാക്ഷിണ്യം കാണിക്കുകയോ, അല്ലെങ്കിൽ മോചനമൂല്യം വാങ്ങി വിട്ടയക്കുകയോ ചെയ്യുക.**

---

1127. ഒന്നുകിൽ ശത്രുക്കളാൽ ഉന്മൂലനം ചെയ്യപ്പെടുക അല്ലെങ്കിൽ ശത്രുക്കളെ ഉന്മൂലനം ചെയ്യുക—രണ്ടിലൊന്ന് അനിവാര്യമായിത്തീർന്ന സാഹചര്യത്തിലാണ് റസൂലും(സ) സഹാബികളും യുദ്ധത്തിനൊരുങ്ങിയത്. ഇത്തരമൊരു യുദ്ധത്തിൽ ശത്രുവിനെ അമർച്ച ചെയ്യുന്നതിന് മുമ്പ് ഏത് വിധ ദാക്ഷിണ്യവും ആത്മഹത്യാപരമായിരിക്കും. ഉന്മൂലന ഭീഷണി നീങ്ങിക്കഴിഞ്ഞാൽ രക്തച്ചൊരിച്ചിൽ ഒഴിവാക്കുകയും, ഉചിതമായ മറ്റു നടപടികൾ സ്വീകരിക്കുകയുമാകാം.

أَوْزَارَهَا ۚ ذَٰلِكَ وَلَوْ يَشَاءُ اللَّهُ لَانتَصَرَ مِنْهُمْ وَلَٰكِن لِّيَبْلُوَ
بَعْضَكُم بِبَعْضٍ ۗ وَالَّذِينَ قُتِلُوا فِي سَبِيلِ اللَّهِ فَلَن يُضِلَّ
أَعْمَالَهُمْ ④

യുദ്ധം അതിന്റെ ഭാരങ്ങൾ ഇറക്കിവെക്കുന്നത് വരെയത്രെ അത്.[1128] അതാണ് (യുദ്ധത്തിന്റെ) മുറ. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവരുടെ നേരെ അവൻ ശിക്ഷാനടപടി സ്വീകരിക്കുമായിരുന്നു. പക്ഷെ നിങ്ങളിൽ ചിലരെ മററു ചിലരെക്കൊണ്ട് പരീക്ഷിക്കേണ്ടതിനായിട്ടാകുന്നു ഇത്. അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരാകട്ടെ അല്ലാഹു അവരുടെ കർമ്മങ്ങൾ പാഴാക്കുകയേ ഇല്ല.

سَيَهْدِيهِمْ وَيُصْلِحُ بَالَهُمْ ⑤

5. അവൻ അവരെ ലക്ഷ്യത്തിലേക്ക് നയിക്കുകയും അവരുടെ അവസ്ഥ നന്നാക്കിത്തീർക്കുകയും ചെയ്യുന്നതാണ്.

وَيُدْخِلُهُمُ الْجَنَّةَ عَرَّفَهَا لَهُمْ ⑥

6. സ്വർഗത്തിൽ അവരെ അവൻ പ്രവേശിപ്പിക്കുകയും ചെയ്യും. അവർക്ക് അതിനെ അവൻ മുമ്പേ പരിചയപ്പെടുത്തി കൊടുത്തിട്ടുണ്ട്.

يَا أَيُّهَا الَّذِينَ آمَنُوا إِن تَنصُرُوا اللَّهَ يَنصُرْكُمْ وَيُثَبِّتْ
أَقْدَامَكُمْ ⑦

7. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സഹായിക്കുന്ന പക്ഷം[1129] അവൻ നിങ്ങളെ സഹായിക്കുകയും നിങ്ങളുടെ പാദങ്ങൾ ഉറപ്പിച്ചു നിർത്തുകയും ചെയ്യുന്നതാണ്.

وَالَّذِينَ كَفَرُوا فَتَعْسًا لَّهُمْ وَأَضَلَّ أَعْمَالَهُمْ ⑧

8. അവിശ്വസിച്ചവരാരോ അവർക്ക് നാശം. അവൻ (അല്ലാഹു) അവരുടെ കർമ്മങ്ങളെ പാഴാക്കിക്കളയുന്നതുമാണ്.

ذَٰلِكَ بِأَنَّهُمْ كَرِهُوا مَا أَنزَلَ اللَّهُ فَأَحْبَطَ أَعْمَالَهُمْ ⑨

9. അതെന്തുകൊണ്ടെന്നാൽ അല്ലാഹു അവതരിപ്പിച്ചതിനെ അവർ വെറുത്തുകളഞ്ഞു. അപ്പോൾ അവരുടെ കർമ്മങ്ങളെ അവൻ നിഷ്ഫലമാക്കിത്തീർത്തു.

أَفَلَمْ يَسِيرُوا فِي الْأَرْضِ فَيَنظُرُوا كَيْفَ كَانَ عَاقِبَةُ الَّذِينَ
مِن قَبْلِهِمْ ۖ دَمَّرَ اللَّهُ عَلَيْهِمْ ۖ وَلِلْكَافِرِينَ أَمْثَالُهَا ⑩

10. അവർ ഭൂമിയിൽ കൂടി സഞ്ചരിച്ചിട്ടില്ലേ? എങ്കിൽ തങ്ങളുടെ മുൻഗാമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്നവർക്ക് നോക്കിക്കാണാമായിരുന്നു. അല്ലാഹു അവരെ തകർത്തുകളഞ്ഞു. ഈ സത്യനിഷേധികൾക്കുമുണ്ട് അതുപോലെയുള്ളവ (ശിക്ഷകൾ).

ذَٰلِكَ بِأَنَّ اللَّهَ مَوْلَى الَّذِينَ آمَنُوا وَأَنَّ الْكَافِرِينَ
لَا مَوْلَىٰ لَهُمْ ⑪

11. അതിന്റെ കാരണമെന്തെന്നാൽ അല്ലാഹു സത്യവിശ്വാസികളുടെ രക്ഷാധികാരിയാണ്. സത്യനിഷേധികൾക്കാകട്ടെ ഒരു രക്ഷാധികാരിയും ഇല്ല.

إِنَّ اللَّهَ يُدْخِلُ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ جَنَّاتٍ تَجْرِي

12. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ താഴ്ഭാഗത്തു കൂടി

1128. യുദ്ധഭീഷണി നീങ്ങിയാൽ എല്ലാവരുമായി സമാധാനപൂർവ്വം സഹവർത്തിക്കാൻ വിശുദ്ധ ഖുർആൻ (8:61) നിർദേശിക്കുന്നു.
1129. അല്ലാഹുവെ സഹായിക്കുക എന്നാൽ അല്ലാഹുവിന്റെ ദീനിനുവേണ്ടി സേവനം ചെയ്യുക എന്നർത്ഥം.

مِن تَحْتِهَا الْأَنْهَارُ وَالَّذِينَ كَفَرُوا يَتَمَتَّعُونَ وَيَأْكُلُونَ
كَمَا تَأْكُلُ الْأَنْعَامُ وَالنَّارُ مَثْوًى لَّهُمْ ﴿١٢﴾

നദികളൊഴുകുന്ന സ്വർഗത്തോപ്പുകളിൽ അല്ലാഹു പ്രവേശിപ്പിക്കുന്നതാണ്; തീർച്ച. സത്യനിഷേധികളാകട്ടെ (ഇഹലോകത്ത്) സുഖമനുഭവിക്കുകയും നാൽകാലികൾ തിന്നുന്നതുപോലെ തിന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു. നരകമാണ് അവർക്കുള്ള വാസസ്ഥലം.

وَكَأَيِّن مِّن قَرْيَةٍ هِيَ أَشَدُّ قُوَّةً مِّن قَرْيَتِكَ الَّتِي أَخْرَجَتْكَ
أَهْلَكْنَاهُمْ فَلَا نَاصِرَ لَهُمْ ﴿١٣﴾

13. നിന്നെ പുറത്താക്കിയ നിന്റെ രാജ്യത്തെക്കാൾ ശക്തിയേറിയ എത്രയെത്ര രാജ്യങ്ങൾ! അവരെ നാം നശിപ്പിച്ചു. അപ്പോൾ അവർക്കൊരു സഹായിയുമുണ്ടായിരുന്നില്ല.

أَفَمَن كَانَ عَلَىٰ بَيِّنَةٍ مِّن رَّبِّهِ كَمَن زُيِّنَ لَهُ سُوءُ عَمَلِهِ
وَاتَّبَعُوا أَهْوَاءَهُم ﴿١٤﴾

14. തന്റെ രക്ഷിതാവിങ്കൽ നിന്നുള്ള സ്പഷ്ടമായ തെളിവനുസരിച്ച് നിലകൊള്ളുന്ന ഒരാൾ സ്വന്തം ദുഷ്പ്രവൃത്തി അലംകൃതമായി തോന്നുകയും തന്നിഷ്ടങ്ങളെ പിന്തുടരുകയും ചെയ്ത ഒരുവനെപ്പോലെയാണോ?

مَّثَلُ الْجَنَّةِ الَّتِي وُعِدَ الْمُتَّقُونَ ۖ فِيهَا أَنْهَارٌ مِّن مَّاءٍ غَيْرِ
آسِنٍ وَأَنْهَارٌ مِّن لَّبَنٍ لَّمْ يَتَغَيَّرْ طَعْمُهُ وَأَنْهَارٌ مِّنْ خَمْرٍ لَّذَّةٍ
لِّلشَّارِبِينَ وَأَنْهَارٌ مِّنْ عَسَلٍ مُّصَفًّى ۖ وَلَهُمْ فِيهَا مِن كُلِّ
الثَّمَرَاتِ وَمَغْفِرَةٌ مِّن رَّبِّهِمْ ۖ كَمَنْ هُوَ خَالِدٌ فِي النَّارِ وَسُقُوا
مَاءً حَمِيمًا فَقَطَّعَ أَمْعَاءَهُمْ ﴿١٥﴾

15. സൂക്ഷ്മതയുള്ളവർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വർഗത്തിന്റെ അവസ്ഥ എങ്ങനെയെന്നാൽ അതിൽ പകർച്ച വരാത്ത വെള്ളത്തിന്റെ അരുവികളുണ്ട്. രുചിഭേദം വരാത്ത പാലിന്റെ അരുവികളും, കുടിക്കുന്നവർക്ക് ആസ്വാദ്യമായ മദ്യത്തിന്റെ അരുവികളും, ശുദ്ധീകരിക്കപ്പെട്ട തേനിന്റെ അരുവികളുമുണ്ട്. അവർക്കതിൽ എല്ലാ തരം കായ്കനികളുമുണ്ട്. തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനവുമുണ്ട്. (ഈ സ്വർഗവാസികളുടെ അവസ്ഥ) നരകത്തിൽ നിത്യവാസിയായിട്ടുള്ളവനെപ്പോലെ ആയിരിക്കുമോ? അത്തരക്കാർക്കാകട്ടെ കൊടും ചൂടുള്ള വെള്ളമായിരിക്കും കുടിക്കാൻ നല്കപ്പെടുക. അങ്ങനെ അത് അവരുടെ കുടലുകളെ ഛിന്നഭിന്നമാക്കിക്കളയും.

وَمِنْهُم مَّن يَسْتَمِعُ إِلَيْكَ حَتَّىٰ إِذَا خَرَجُوا مِنْ عِندِكَ قَالُوا
لِلَّذِينَ أُوتُوا الْعِلْمَ مَاذَا قَالَ آنِفًا ۚ أُولَٰئِكَ الَّذِينَ طَبَعَ
اللَّهُ عَلَىٰ قُلُوبِهِمْ وَاتَّبَعُوا أَهْوَاءَهُمْ ﴿١٦﴾

16. അവരുടെ കൂട്ടത്തിൽ നീ പറയുന്നത് ശ്രദ്ധിച്ചുകേൾക്കുന്ന ചിലരുണ്ട്. എന്നാൽ നിന്റെ അടുത്ത് നിന്ന് അവർ പുറത്തുപോയാൽ വേദവിജ്ഞാനം നൽകപ്പെട്ടവരോട് [1130] അവർ (പരിഹാസ പൂർവം) പറയും: 'എന്താണ് ഇദ്ദേഹം ഇപ്പോൾ പറഞ്ഞത്?' അത്തരക്കാരുടെ ഹൃദയങ്ങളിന്മേലാകുന്നു അല്ലാഹു മുദ്രവെച്ചിരിക്കുന്നത്. തങ്ങളുടെ തന്നിഷ്ടങ്ങളെ പിൻപറ്റുകയാണവർ ചെയ്യുന്നത്.

1130. യഹൂദരോടും ക്രൈസ്തവരോടും.

وَالَّذِينَ اهْتَدَوْا زَادَهُمْ هُدًى وَآتَاهُمْ تَقْوَاهُمْ ﴿١٧﴾

17. സന്മാർഗം സ്വീകരിച്ചവരാകട്ടെ അല്ലാഹു അവർക്ക് കൂടുതൽ മാർഗദർശനം നൽകുകയും, അവർക്ക് വേണ്ടതായ സൂക്ഷ്മത അവർക്ക് നൽകുകയും ചെയ്യുന്നതാണ്.

فَهَلْ يَنْظُرُونَ إِلَّا السَّاعَةَ أَنْ تَأْتِيَهُمْ بَغْتَةً ۖ فَقَدْ جَاءَ أَشْرَاطُهَا ۚ فَأَنَّىٰ لَهُمْ إِذَا جَاءَتْهُمْ ذِكْرَاهُمْ ﴿١٨﴾

18. ഇനി ആ (അന്ത്യ) സമയം പെട്ടെന്ന് അവർക്ക് വന്നെത്തുന്നതല്ലാതെ മററു വല്ലതും അവർക്കു കാത്തിരിക്കാനുണ്ടോ? എന്നാൽ അതിന്റെ അടയാളങ്ങൾ വന്നു കഴിഞ്ഞിരിക്കുന്നു. അപ്പോൾ അത് അവർക്കു വന്നു കഴിഞ്ഞാൽ അവർക്കുള്ള ഉൽബോധനം അവർക്കെങ്ങനെ പ്രയോജനപ്പെടും?

فَاعْلَمْ أَنَّهُ لَا إِلَٰهَ إِلَّا اللَّهُ وَاسْتَغْفِرْ لِذَنْبِكَ وَلِلْمُؤْمِنِينَ وَالْمُؤْمِنَاتِ ۗ وَاللَّهُ يَعْلَمُ مُتَقَلَّبَكُمْ وَمَثْوَاكُمْ ﴿١٩﴾

19. ആകയാൽ അല്ലാഹുവല്ലാതെ യാതൊരു ദൈവവുമില്ലെന്ന് നീ മനസ്സിലാക്കുക. നിന്റെ പാപത്തിന് നീ പാപമോചനം തേടുക. സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും വേണ്ടിയും (പാപമോചനം തേടുക.) നിങ്ങളുടെ പോക്കുവരവും നിങ്ങളുടെ താമസവും അല്ലാഹു അറിയുന്നുണ്ട്.

وَيَقُولُ الَّذِينَ آمَنُوا لَوْلَا نُزِّلَتْ سُورَةٌ ۖ فَإِذَا أُنْزِلَتْ سُورَةٌ مُحْكَمَةٌ وَذُكِرَ فِيهَا الْقِتَالُ ۙ رَأَيْتَ الَّذِينَ فِي قُلُوبِهِمْ مَرَضٌ يَنْظُرُونَ إِلَيْكَ نَظَرَ الْمَغْشِيِّ عَلَيْهِ مِنَ الْمَوْتِ ۖ فَأَوْلَىٰ لَهُمْ ﴿٢٠﴾

20. സത്യവിശ്വാസികൾ പറയും: ഒരു സൂറത്ത് അവതരിപ്പിക്കപ്പെടാത്തതെന്താണ്? എന്നാൽ ഖണ്ഡിതമായ നിയമങ്ങളുള്ള ഒരു സൂറത്ത് അവതരിപ്പിക്കപ്പെടുകയും അതിൽ യുദ്ധത്തെപ്പററി പ്രസ്താവിക്കപ്പെടുകയും ചെയ്താൽ ഹൃദയങ്ങളിൽ രോഗമുള്ളവർ, മരണം ആസന്നമായതിനാൽ ബോധരഹിതനായ ആൾ നോക്കുന്നതു പോലെ നിന്റെ നേർക്ക് നോക്കുന്നതായി കാണാം. എന്നാൽ അവർക്ക് ഏററവും അനുയോജ്യമായത് തന്നെയാണത്.

طَاعَةٌ وَقَوْلٌ مَعْرُوفٌ ۚ فَإِذَا عَزَمَ الْأَمْرُ فَلَوْ صَدَقُوا اللَّهَ لَكَانَ خَيْرًا لَهُمْ ﴿٢١﴾

21. അനുസരണവും ഉചിതമായ വാക്കുമാണ് വേണ്ടത്. എന്നാൽ കാര്യം തീർച്ചപ്പെട്ടു കഴിഞ്ഞപ്പോൾ അവർ അല്ലാഹുവോട് സത്യസന്ധത കാണിച്ചിരുന്നെങ്കിൽ അതായിരുന്നു അവർക്ക് കൂടുതൽ ഉത്തമം.

فَهَلْ عَسَيْتُمْ إِنْ تَوَلَّيْتُمْ أَنْ تُفْسِدُوا فِي الْأَرْضِ وَتُقَطِّعُوا أَرْحَامَكُمْ ﴿٢٢﴾

22. എന്നാൽ നിങ്ങൾ കൈകാര്യ കർത്തൃത്വം ഏറെറടുക്കുകയാണെങ്കിൽ ഭൂമിയിൽ നിങ്ങൾ കുഴപ്പമുണ്ടാക്കുകയും, നിങ്ങളുടെ കുടുംബബന്ധങ്ങൾ വെട്ടിമുറിക്കുകയും ചെയ്തേക്കുമോ?

أُولَٰئِكَ الَّذِينَ لَعَنَهُمُ اللَّهُ فَأَصَمَّهُمْ وَأَعْمَىٰ أَبْصَارَهُمْ ﴿٢٣﴾

23. അത്തരക്കാരെയാകുന്നു അല്ലാഹു ശപിച്ചിട്ടുള്ളത്. അങ്ങനെ അവർക്ക് അവൻ ബധിരത നൽകുകയും, അവരുടെ കണ്ണുകൾക്ക് അന്ധത വരുത്തുകയും ചെയ്തിരിക്കുന്നു.

24. അപ്പോള്‍ അവര്‍ ഖുര്‍ആന്‍ ചിന്തിച്ചു മനസ്സിലാക്കുന്നില്ലേ? അതല്ല, ഹൃദയങ്ങളിന്മേല്‍ പൂട്ടുകളിട്ടിരിക്കയാണോ?

أَفَلَا يَتَدَبَّرُونَ الْقُرْآنَ أَمْ عَلَىٰ قُلُوبٍ أَقْفَالُهَا ﴿٢٤﴾

25. തങ്ങള്‍ക്ക് സന്മാര്‍ഗം വ്യക്തമായി കഴിഞ്ഞ ശേഷം പുറകോട്ട് തിരിച്ചുപോയവരാരോ അവര്‍ക്ക് പിശാച് (തങ്ങളുടെ ചെയ്തികള്‍) അലംകൃതമായി തോന്നിച്ചിരിക്കയാണ്; തീര്‍ച്ച. അവര്‍ക്ക് അവന്‍ (വ്യാമോഹങ്ങള്‍) നീട്ടിയിട്ടുകൊടുക്കുകയും ചെയ്തിരിക്കുന്നു.

إِنَّ الَّذِينَ ارْتَدُّوا عَلَىٰ أَدْبَارِهِم مِّن بَعْدِ مَا تَبَيَّنَ لَهُمُ الْهُدَى ۙ
الشَّيْطَانُ سَوَّلَ لَهُمْ وَأَمْلَىٰ لَهُمْ ﴿٢٥﴾

26. അത്, അല്ലാഹു അവതരിപ്പിച്ചത് ഇഷ്ടപ്പെടാത്തവരോട് 'ചില കാര്യങ്ങളില്‍ ഞങ്ങള്‍ നിങ്ങളുടെ കല്‍പന അനുസരിക്കാ'മെന്ന് അവര്‍ പറഞ്ഞിട്ടുള്ളത് കൊണ്ടാണ്. അവര്‍ രഹസ്യമാക്കി വെക്കുന്നത് അല്ലാഹു അറിയുന്നു.

ذَٰلِكَ بِأَنَّهُمْ قَالُوا لِلَّذِينَ كَرِهُوا مَا نَزَّلَ اللَّهُ سَنُطِيعُكُمْ فِي بَعْضِ
الْأَمْرِ ۖ وَاللَّهُ يَعْلَمُ إِسْرَارَهُمْ ﴿٢٦﴾

27. അപ്പോള്‍ മലക്കുകള്‍ അവരുടെ മുഖത്തും പിന്‍ഭാഗത്തും അടിച്ചുകൊണ്ട് അവരെ മരിപ്പിക്കുന്ന സന്ദര്‍ഭത്തില്‍ എന്തായിരിക്കും അവരുടെ സ്ഥിതി!

فَكَيْفَ إِذَا تَوَفَّتْهُمُ الْمَلَائِكَةُ يَضْرِبُونَ وُجُوهَهُمْ وَأَدْبَارَهُمْ ﴿٢٧﴾

28. അതെന്തുകൊണ്ടെന്നാല്‍ അല്ലാഹുവിന് വെറുപ്പുണ്ടാക്കുന്ന കാര്യത്തെ അവര്‍ പിന്തുടരുകയും, അവന്‍റെ പ്രീതി അവര്‍ ഇഷ്ടപ്പെടാതിരിക്കുകയുമാണ് ചെയ്തത്. അതിനാല്‍ അവരുടെ കര്‍മ്മങ്ങളെ അവന്‍ നിഷ്ഫലമാക്കിക്കളഞ്ഞു.

ذَٰلِكَ بِأَنَّهُمُ اتَّبَعُوا مَا أَسْخَطَ اللَّهَ وَكَرِهُوا رِضْوَانَهُ فَأَحْبَطَ
أَعْمَالَهُمْ ﴿٢٨﴾

29. അതല്ല, ഹൃദയങ്ങളില്‍ രോഗമുള്ള ആളുകള്‍ അല്ലാഹു അവരുടെ ഉള്ളിലെ പക വെളിപ്പെടുത്തുകയേയില്ല എന്നാണോ വിചാരിച്ചത്?

أَمْ حَسِبَ الَّذِينَ فِي قُلُوبِهِم مَّرَضٌ أَن لَّن يُخْرِجَ
اللَّهُ أَضْغَانَهُمْ ﴿٢٩﴾

30. നാം ഉദ്ദേശിച്ചിരുന്നെങ്കില്‍ നിനക്ക് നാം അവരെ കാട്ടിത്തരുമായിരുന്നു.[1131] അങ്ങനെ അവരുടെ ലക്ഷണം കൊണ്ട് നിനക്ക് അവരെ മനസ്സിലാക്കാമായിരുന്നു. സംസാരശൈലിയിലൂടെയും തീര്‍ച്ചയായും നിനക്ക് അവരെ മനസ്സിലാക്കാവുന്നതാണ്. അല്ലാഹു നിങ്ങളുടെ പ്രവൃത്തികള്‍ അറിയുന്നു.

وَلَوْ نَشَاءُ لَأَرَيْنَاكَهُمْ فَلَعَرَفْتَهُم بِسِيمَاهُمْ ۚ وَلَتَعْرِفَنَّهُمْ فِي لَحْنِ
الْقَوْلِ ۚ وَاللَّهُ يَعْلَمُ أَعْمَالَكُمْ ﴿٣٠﴾

31. നിങ്ങളുടെ കൂട്ടത്തില്‍ സമരം ചെയ്യുന്നവരെയും ക്ഷമ കൈക്കൊള്ളുന്നവരെയും നാം തിരിച്ചറിയുകയും, നിങ്ങളുടെ വര്‍ത്തമാനങ്ങള്‍

وَلَنَبْلُوَنَّكُمْ حَتَّىٰ نَعْلَمَ الْمُجَاهِدِينَ مِنكُمْ وَالصَّابِرِينَ ۙ

1131. മുസ്‌ലിം സമൂഹത്തിലെ അംഗങ്ങളായി അഭിനയിക്കുകയും, മനസ്സില്‍ മുസ്‌ലിംകളോട് വിദ്വേഷം പുലര്‍ത്തുകയും ചെയ്തിരുന്ന കപടന്മാരെ സംബന്ധിച്ചാണ് 25 മുതല്‍ 30 വരെ വചനങ്ങളില്‍ പരാമര്‍ശിക്കുന്നത്. എക്കാലത്തും ഈ വ്യാജവേഷവുമായി നടക്കാമെന്നായിരുന്നു അവരുടെ മോഹം. എന്നാല്‍ അല്ലാഹു നബി(സ)ക്ക് അവരില്‍ പലരെപ്പറ്റിയും, അവരുടെ ലക്ഷണങ്ങളെപ്പറ്റിയും അറിവ് നല്‍കിയതിനാല്‍ അവര്‍ക്ക് ഏറെക്കാലം റസൂലി(സ)നെയും സഹാബികളെയും കബളിപ്പിക്കാന്‍ കഴിഞ്ഞില്ല.

وَنَبْلُوَا أَخْبَارَكُمْ ﴿٣١﴾

നാം പരിശോധിച്ചുനോക്കുകയും ചെയ്യുന്നത് വരെ നിങ്ങളെ നാം പരീക്ഷിക്കുക തന്നെ ചെയ്യും.

إِنَّ الَّذِينَ كَفَرُوا وَصَدُّوا عَن سَبِيلِ اللَّهِ وَشَاقُّوا
الرَّسُولَ مِن بَعْدِ مَا تَبَيَّنَ لَهُمُ الْهُدَىٰ لَن يَضُرُّوا اللَّهَ
شَيْئًا وَسَيُحْبِطُ أَعْمَالَهُمْ ﴿٣٢﴾

32. അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടയുകയും, തങ്ങൾക്ക് സന്മാർഗം വ്യക്തമായിക്കഴിഞ്ഞതിനു ശേഷം റസൂലുമായി മാത്സര്യത്തിലേർപ്പെടുകയും ചെയ്യുവരാരോ തീർച്ചയായും അവർ അല്ലാഹുവിന് യാതൊരു ഉപദ്രവവും വരുത്തുകയില്ല. വഴിയെ അവൻ അവരുടെ കർമ്മങ്ങൾ നിഷ്ഫലമാക്കിക്കളയുകയും ചെയ്യും.

يَا أَيُّهَا الَّذِينَ آمَنُوا أَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ وَلَا تُبْطِلُوا
أَعْمَالَكُمْ ﴿٣٣﴾

33. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ അനുസരിക്കുക. റസൂലിനെയും നിങ്ങൾ അനുസരിക്കുക. നിങ്ങളുടെ കർമ്മങ്ങളെ നിങ്ങൾ നിഷ്ഫലമാക്കിക്കളയാതിരിക്കുകയും ചെയ്യുക.

إِنَّ الَّذِينَ كَفَرُوا وَصَدُّوا عَن سَبِيلِ اللَّهِ ثُمَّ
مَاتُوا وَهُمْ كُفَّارٌ فَلَن يَغْفِرَ اللَّهُ لَهُمْ ﴿٣٤﴾

34. അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടയുകയും, എന്നിട്ട് സത്യനിഷേധികളായിക്കൊണ്ടുതന്നെ മരിക്കുകയും ചെയ്യുവരാരോ അവർക്ക് അല്ലാഹു പൊറുത്തു കൊടുക്കുകയേ ഇല്ല.

فَلَا تَهِنُوا وَتَدْعُوا إِلَى السَّلْمِ وَأَنتُمُ الْأَعْلَوْنَ وَاللَّهُ
مَعَكُمْ وَلَن يَتِرَكُمْ أَعْمَالَكُمْ ﴿٣٥﴾

35. ആകയാൽ നിങ്ങൾ ദൗർബല്യം കാണിക്കരുത്, നിങ്ങൾ തന്നെയാണ് ഉന്നതന്മാർ എന്നിരിക്കെ (ശത്രുക്കളെ) നിങ്ങൾ സന്ധിക്കു ക്ഷണിക്കുകയും ചെയ്യരുത്.[1132] അല്ലാഹു നിങ്ങളുടെ കൂടെയുണ്ട്. നിങ്ങളുടെ കർമ്മഫലങ്ങൾ നിങ്ങൾക്ക് ഒരിക്കലും അവൻ നഷ്ടപ്പെടുത്തുകയില്ല.

إِنَّمَا الْحَيَاةُ الدُّنْيَا لَعِبٌ وَلَهْوٌ وَإِن تُؤْمِنُوا وَتَتَّقُوا يُؤْتِكُمْ
أُجُورَكُمْ وَلَا يَسْأَلْكُمْ أَمْوَالَكُمْ ﴿٣٦﴾

36. ഐഹികജീവിതം കളിയും വിനോദവും മാത്രമാകുന്നു. നിങ്ങൾ വിശ്വസിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്യുന്ന പക്ഷം നിങ്ങൾക്കുള്ളതായ പ്രതിഫലം അവൻ നിങ്ങൾക്ക് നൽകുന്നതാണ്. നിങ്ങളോട് നിങ്ങളുടെ സ്വത്തുകൾ അവൻ ചോദിക്കുകയുമില്ല.[1133]

إِن يَسْأَلْكُمُوهَا فَيُحْفِكُمْ تَبْخَلُوا وَيُخْرِجْ أَضْغَانَكُمْ ﴿٣٧﴾

37. നിങ്ങളോട് അവ (സ്വത്തുകൾ) ചോദിച്ച് അവൻ നിങ്ങളെ ബുദ്ധിമുട്ടിച്ചിരുന്നെങ്കിൽ നി

---

1132. ഒരു ന്യായവും കൂടാതെ ആക്രമണത്തിന് ഇരയായിക്കൊണ്ടിരുന്ന സാഹചര്യത്തിലാണ് പ്രത്യാക്രമണം നടത്താൻ അല്ലാഹു മുസ്ലിംകളോട് കൽപിച്ചത്. ഈ സാഹചര്യത്തിൽ മുസ്ലിംകൾ തന്നെ സന്ധിക്ക് മുൻകയ്യെടുക്കുന്നത് ദൗർബല്യമായി മാത്രമേ ഗണിക്കപ്പെടുകയുള്ളൂ. വിശ്വാസം കൊണ്ടും ആത്മബോധം കൊണ്ടും ശത്രുക്കളെക്കാൾ എത്രയോ ഉന്നതരായ മുസ്ലിംകൾ യാതൊരു കാരണവശാലും ഭീരുത്വപരമായ നിലപാട് സ്വീകരിച്ചുകൂടാ. എന്നാൽ ശത്രുക്കൾ ആക്രമണം അവസാനിപ്പിച്ച് സന്ധി നിർദ്ദേശവുമായി മുന്നോട്ടു വന്നാൽ അത് സ്വീകരിക്കണമെന്ന് തന്നെയാണ് വിശുദ്ധ ഖുർആൻ (8:61) നിർദേശിക്കുന്നത്.

1133. ഒരാൾ വിശ്വസിക്കുകയും ധർമ്മനിഷ്ഠ പാലിക്കുകയും ചെയ്തു കഴിഞ്ഞാൽ അതുകൊണ്ട് അല്ലാഹു സംതൃപ്തനാകുന്നു. അയാളുടെ ധനം തനിക്ക് നല്കണമെന്ന് അല്ലാഹു ആവശ്യപ്പെടുകയില്ല. ദാനധർമ്മങ്ങൾ അല്ലാഹു അനുശാസിക്കുന്നത് അല്ലാഹുവിനുവേണ്ടിയല്ല മനുഷ്യരുടെ നന്മയ്ക്ക് വേണ്ടിതന്നെയാണ്.

هَاأَنتُمْ هَٰؤُلَاءِ تُدْعَوْنَ لِتُنفِقُوا فِي سَبِيلِ اللَّهِ فَمِنكُم مَّن
يَبْخَلُ ۖ وَمَن يَبْخَلْ فَإِنَّمَا يَبْخَلُ عَن نَّفْسِهِ ۚ وَاللَّهُ الْغَنِيُّ
وَأَنتُمُ الْفُقَرَاءُ ۚ وَإِن تَتَوَلَّوْا يَسْتَبْدِلْ قَوْمًا غَيْرَكُمْ ثُمَّ
لَا يَكُونُوا أَمْثَالَكُم ﴿٣٨﴾

ങ്ങൾ പിശുക്ക് കാണിക്കുകയും നിങ്ങളുടെ ഉള്ളിലെ പക അവൻ വെളിയിൽ കൊണ്ടു വരികയും ചെയ്യുമായിരുന്നു. [1134]

38. ഹേ; കൂട്ടരേ, അല്ലാഹുവിൻെറ മാർഗത്തിൽ നിങ്ങൾ ചെലവഴിക്കുന്നതിനാണ് നിങ്ങൾ ആഹ്വാനം ചെയ്യപ്പെടുന്നത്. അപ്പോൾ നിങ്ങളിൽ ചിലർ പിശുക്കു കാണിക്കുന്നു. വല്ലവനും പിശുക്കു കാണിക്കുന്നപക്ഷം തന്നോടു തന്നെയാണ് അവൻ പിശുക്ക് കാണിക്കുന്നത്. അല്ലാഹുവാകട്ടെ പരാശ്രയമുക്തനാകുന്നു. നിങ്ങളോ ദരിദ്രന്മാരും. നിങ്ങൾ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ നിങ്ങളല്ലാത്ത ഒരു ജനതയെ അവൻ പകരം കൊണ്ടുവരുന്നതാണ്. എന്നിട്ട് അവർ നിങ്ങളെപ്പോലെ ആയിരിക്കുകയുമില്ല.




## അദ്ധ്യായം - 48

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِنَّا فَتَحْنَا لَكَ فَتْحًا مُّبِينًا ﴿١﴾

1. തീർച്ചയായും നിനക്ക് നാം പ്രത്യക്ഷമായ ഒരു വിജയം നൽകിയിരിക്കുന്നു. [1135]

لِّيَغْفِرَ لَكَ اللَّهُ مَا تَقَدَّمَ مِن ذَنبِكَ وَمَا تَأَخَّرَ وَيُتِمَّ نِعْمَتَهُ عَلَيْكَ
وَيَهْدِيَكَ صِرَاطًا مُّسْتَقِيمًا ﴿٢﴾

2. നിൻെറ പാപത്തിൽ നിന്ന് [1136] മുമ്പ് കഴിഞ്ഞുപോയതും പിന്നീട് ഉണ്ടാകുന്നതും അല്ലാഹു നിനക്ക് പൊറുത്തുതരുന്നതിനുവേണ്ടിയും, അവൻെറ അനുഗ്രഹം നിനക്ക് നിറവേററിത്തരുന്നതിനുവേണ്ടിയും, നിന്നെ നേരായ പാതയിലൂടെ നയിക്കുന്നതിന് വേണ്ടിയുമാകുന്നു അത്.

وَيَنصُرَكَ اللَّهُ نَصْرًا عَزِيزًا ﴿٣﴾

3. അന്തസ്സാർന്ന ഒരു സഹായം അല്ലാഹു നിനക്ക് നൽകാൻ വേണ്ടിയും.

هُوَ الَّذِي أَنزَلَ السَّكِينَةَ فِي قُلُوبِ الْمُؤْمِنِينَ

4. അവനാകുന്നു സത്യവിശ്വാസികളുടെ ഹൃദയങ്ങളിൽ ശാന്തി ഇറക്കിക്കൊടുത്തത്. [1137]

---

1134. പെരുമാററത്തിൽ മാന്യത പുലർത്തുന്ന പല ആളുകളോടും പണം ചോദിച്ചാൽ അവരുടെ ഭാവം മാറുകയും കോപം പ്രകടമാവുകയും ചെയ്യുന്നതു കാണാം.

1135. ഹുദൈബിയയിൽ വെച്ച് നബി(സ)യും ശത്രുക്കളും തമ്മിലുണ്ടായ സന്ധിയെയാണ് പ്രത്യക്ഷമായ വിജയമെന്ന് ഇവിടെ വിശേഷിപ്പിച്ചതെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്. മക്കാവിജയം ഉൾപ്പെടെ ഇസ്ലാം അറേബ്യയിൽ നേടിയ വൻവിജയങ്ങൾക്ക് വഴിയൊരുക്കിയത് ഹുദൈബിയ സന്ധിയാണ്. ആ സന്ധി കഴിഞ്ഞ് നബി(സ) മദീനയിലേക്ക് മടങ്ങുമ്പോഴാണ് ഈ അദ്ധ്യായം അവതരിച്ചത്. മക്കാവിജയത്തെപ്പററിയുള്ള ഒരു പ്രവചനമാണ് ഒന്നാം വചനമെന്നാണ് മററു ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്. രണ്ടും ഉദ്ദേശ്യമാകാം.

1136. നയങ്ങളിലും സമീപനങ്ങളിലും വരുന്ന ചില്ലറ പിഴവുകളാണ് ഇവിടെ പാപം എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

لِيَزْدَادُوٓا۟ إِيمَٰنًا مَّعَ إِيمَٰنِهِمْ ۗ وَلِلَّهِ جُنُودُ ٱلسَّمَٰوَٰتِ
وَٱلْأَرْضِ ۚ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿٤﴾

അവരുടെ വിശ്വാസത്തോടൊപ്പം കൂടുതൽ വിശ്വാസം ഉണ്ടായിത്തീരേണ്ടതിന് വേണ്ടി. അല്ലാഹുവിനുള്ളതാകുന്നു ആകാശങ്ങളിലെയും ഭൂമിയിലെയും സൈന്യങ്ങൾ. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമായിരിക്കുന്നു.

لِّيُدْخِلَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ جَنَّٰتٍ تَجْرِى مِن تَحْتِهَا
ٱلْأَنْهَٰرُ خَٰلِدِينَ فِيهَا وَيُكَفِّرَ عَنْهُمْ سَيِّـَٔاتِهِمْ ۚ وَكَانَ ذَٰلِكَ
عِندَ ٱللَّهِ فَوْزًا عَظِيمًا ﴿٥﴾

5. സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും താഴ്ഭാഗത്തു കൂടി നദികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ നിത്യവാസികളെന്ന നിലയിൽ പ്രവേശിപ്പിക്കുവാൻ വേണ്ടിയത്രെ അത്. അവരിൽ നിന്ന് അവരുടെ തിന്മകൾ മാച്ചുകളയുവാൻ വേണ്ടിയും. അല്ലാഹുവിൻെറ അടുക്കൽ അത് ഒരു മഹാഭാഗ്യമാകുന്നു.

وَيُعَذِّبَ ٱلْمُنَٰفِقِينَ وَٱلْمُنَٰفِقَٰتِ وَٱلْمُشْرِكِينَ وَٱلْمُشْرِكَٰتِ
ٱلظَّآنِّينَ بِٱللَّهِ ظَنَّ ٱلسَّوْءِ ۚ عَلَيْهِمْ دَآئِرَةُ ٱلسَّوْءِ ۖ وَغَضِبَ
ٱللَّهُ عَلَيْهِمْ وَلَعَنَهُمْ وَأَعَدَّ لَهُمْ جَهَنَّمَ ۖ وَسَآءَتْ مَصِيرًا ﴿٦﴾

6. അല്ലാഹുവെപ്പററി തെററായ ധാരണ വെച്ചു പുലർത്തുന്ന കപടവിശ്വാസികളെയും കപടവിശ്വാസിനികളെയും, ബഹുദൈവ വിശ്വാസികളെയും ബഹുദൈവവിശ്വാസിനികളെയും ശിക്ഷിക്കുവാൻ വേണ്ടിയുമാണത്. അവരുടെ മേൽ തിന്മയുടെ വലയമുണ്ട്. അല്ലാഹു അവരുടെ നേരെ കോപിക്കുകയും അവരെ ശപിക്കുകയും, അവർക്കുവേണ്ടി നരകം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു. ചെന്നുചേരാനുള്ള ആ സ്ഥലം എത്രമോശം.

وَلِلَّهِ جُنُودُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ﴿٧﴾

7. അല്ലാഹുവിനുള്ളതാകുന്നു ആകാശങ്ങളിലെയും ഭൂമിയിലെയും സൈന്യങ്ങൾ. അല്ലാഹു പ്രതാപിയും യുക്തിമാനുമായിരിക്കുന്നു.

إِنَّآ أَرْسَلْنَٰكَ شَٰهِدًا وَمُبَشِّرًا وَنَذِيرًا ﴿٨﴾

8. തീർച്ചയായും നിന്നെ നാം ഒരു സാക്ഷിയായും സന്തോഷവാർത്ത നൽകുന്നവനായും താക്കീതുകാരനായും അയച്ചിരിക്കുന്നു.

لِّتُؤْمِنُوا۟ بِٱللَّهِ وَرَسُولِهِۦ وَتُعَزِّرُوهُ وَتُوَقِّرُوهُ وَتُسَبِّحُوهُ
بُكْرَةً وَأَصِيلًا ﴿٩﴾

9. അല്ലാഹുവിലും അവൻെറ റസൂലിലും നിങ്ങൾ വിശ്വസിക്കുവാനും അവനെ നിങ്ങൾ സഹായിക്കുവാനും ആദരിക്കുവാനും രാവിലെയും വൈകുന്നേരവും നിങ്ങൾ അവൻെറ മഹത്വം പ്രകീർത്തിക്കുവാനും വേണ്ടി.

إِنَّ ٱلَّذِينَ يُبَايِعُونَكَ إِنَّمَا يُبَايِعُونَ ٱللَّهَ يَدُ ٱللَّهِ فَوْقَ أَيْدِيهِمْ ۚ
فَمَن نَّكَثَ فَإِنَّمَا يَنكُثُ عَلَىٰ نَفْسِهِۦ ۖ وَمَنْ أَوْفَىٰ بِمَا عَٰهَدَ

10. തീർച്ചയായും നിന്നോട് പ്രതിജ്ഞ ചെയ്യുന്നവർ അല്ലാഹുവോട് തന്നെയാണ് പ്രതിജ്ഞ ചെയ്യുന്നത്. അല്ലാഹുവിൻെറ കൈ അവരുടെ കൈകൾക്കു മീതെയുണ്ട്. അതിനാൽ ആരെങ്കിലും (അത്) ലംഘിക്കുന്ന പക്ഷം ലംഘിക്കുന്ന

1137. ഹുദൈബിയ സന്ധിക്ക് മുമ്പ് ഒരു സംഘട്ടനമുണ്ടാകുമെന്ന ആശങ്കയുണ്ടായ സമയത്ത് ദൃഢവിശ്വാസമില്ലാത്ത ചിലർ പിന്മാറിയപ്പോൾ നിഷ്കളങ്കമായ വിശ്വാസമുള്ള സഹാബികൾ മരണംവരെ നബി(സ)യോടൊപ്പം നിലകൊള്ളുമെന്ന് പ്രതിജ്ഞയെടുക്കുകയുണ്ടായി. ആ സത്യവിശ്വാസികളുടെ മനസ്സമാധാനത്തെപ്പററിയാണ് ഇവിടെ പരാമർശിക്കുന്നത്.

عَلَيْهُ اللَّهَ فَسَيُؤْتِيهِ أَجْرًا عَظِيمًا ﴿١٠﴾

തിൻെറ ദോഷഫലം അവനുതന്നെയാകുന്നു. താൻ അല്ലാഹുവുമായി ഉടമ്പടിയിലേർപ്പെട്ട കാര്യം വല്ലവനും നിറവേററിയാൽ അവന്ന് മഹത്തായ പ്രതിഫലം അവൻ നൽകുന്നതാണ്.

سَيَقُولُ لَكَ الْمُخَلَّفُونَ مِنَ الْأَعْرَابِ شَغَلَتْنَا أَمْوَالُنَا
وَأَهْلُونَا فَاسْتَغْفِرْ لَنَا ۚ يَقُولُونَ بِأَلْسِنَتِهِم مَّا لَيْسَ فِي
قُلُوبِهِمْ ۚ قُلْ فَمَن يَمْلِكُ لَكُم مِّنَ اللَّهِ شَيْئًا إِنْ أَرَادَ بِكُمْ
ضَرًّا أَوْ أَرَادَ بِكُمْ نَفْعًا ۚ بَلْ كَانَ اللَّهُ بِمَا تَعْمَلُونَ خَبِيرًا ﴿١١﴾

11. ഗ്രാമീണ അറബികളിൽ നിന്ന് പിന്നോക്കം മാറി നിന്നവർ നിന്നോട് പറഞ്ഞേക്കും: 'ഞങ്ങളുടെ സ്വത്തുകളുടെയും കുടുംബങ്ങളുടെയും കാര്യം ഞങ്ങളെ (നിങ്ങളോടൊപ്പം വരാൻ പററാത്ത വിധം) വ്യാപൃതരാക്കിക്കളഞ്ഞു. അതുകൊണ്ട് താങ്കൾ ഞങ്ങൾക്കു പാപമോചനത്തിനായി പ്രാർഥിക്കണം'. അവരുടെ നാവുകൾ കൊണ്ട് അവർ പറയുന്നത് അവരുടെ ഹൃദയങ്ങളിലുള്ളതല്ലാത്ത കാര്യമാണ്. നീ പറയുക: അപ്പോൾ അല്ലാഹു നിങ്ങൾക്കു വല്ല ഉപദ്രവവും ചെയ്യാൻ ഉദ്ദേശിച്ചാൽ അല്ലെങ്കിൽ അവൻ നിങ്ങൾക്ക് വല്ല ഉപകാരവും ചെയ്യാൻ ഉദ്ദേശിച്ചാൽ അവൻെറ പക്കൽ നിന്ന് നിങ്ങൾക്കു വല്ലതും അധീനപ്പെടുത്തിത്തരാൻ ആരുണ്ട്? അല്ല, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാകുന്നു.

بَلْ ظَنَنتُمْ أَن لَّن يَنقَلِبَ الرَّسُولُ وَالْمُؤْمِنُونَ إِلَىٰ أَهْلِيهِمْ أَبَدًا
وَزُيِّنَ ذَٰلِكَ فِي قُلُوبِكُمْ وَظَنَنتُمْ ظَنَّ السَّوْءِ
وَكُنتُمْ قَوْمًا بُورًا ﴿١٢﴾

12. അല്ല, റസൂലും സത്യവിശ്വാസികളും ഒരിക്കലും അവരുടെ കുടുംബങ്ങളിലേക്ക് തിരിച്ചെത്തുകയേ ഇല്ല എന്ന് നിങ്ങൾ വിചാരിച്ചു. നിങ്ങളുടെ ഹൃദയങ്ങളിൽ അത് അലംകൃതമായി തോന്നുകയും ചെയ്തു. ദുർവിചാരമാണ് നിങ്ങൾ വിചാരിച്ചത്. നിങ്ങൾ തുലഞ്ഞ ഒരു ജനവിഭാഗമാകുന്നു.

وَمَن لَّمْ يُؤْمِن بِاللَّهِ وَرَسُولِهِ فَإِنَّا أَعْتَدْنَا لِلْكَافِرِينَ
سَعِيرًا ﴿١٣﴾

13. അല്ലാഹുവിലും അവൻെറ റസൂലിലും വല്ലവനും വിശ്വസിക്കാത്തപക്ഷം അത്തരം സത്യനിഷേധികൾക്ക് വേണ്ടി നാം ജ്വലിക്കുന്ന നരകാഗ്നി ഒരുക്കിവെച്ചിരിക്കുന്നു.

وَلِلَّهِ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ يَغْفِرُ لِمَن يَشَاءُ وَيُعَذِّبُ
مَن يَشَاءُ ۚ وَكَانَ اللَّهُ غَفُورًا رَّحِيمًا ﴿١٤﴾

14. അല്ലാഹുവിന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവനുദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കും. അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

سَيَقُولُ الْمُخَلَّفُونَ إِذَا انطَلَقْتُمْ إِلَىٰ مَغَانِمَ لِتَأْخُذُوهَا

15. സ്വത്തുകൾ കൈവശപ്പെടുത്താൻ ഉളേളടത്തേക്ക് നിങ്ങൾ (യുദ്ധത്തിന്) പോകുകയാണെങ്കിൽ ആ പിന്നോക്കം മാറിനിന്നവർ പറയും: 'ഞങ്ങളെ നിങ്ങൾ (തടയാതെ) വിട്ടേക്കണം —

ذَرُونَا نَتَّبِعْكُمْ ۖ يُرِيدُونَ أَن يُبَدِّلُوا كَلَامَ اللَّهِ ۚ قُل لَّن
تَتَّبِعُونَا كَذَٰلِكُمْ قَالَ اللَّهُ مِن قَبْلُ ۖ فَسَيَقُولُونَ
بَلْ تَحْسُدُونَنَا ۚ بَلْ كَانُوا لَا يَفْقَهُونَ إِلَّا قَلِيلًا ﴿١٥﴾

ഞങ്ങളും നിങ്ങളെ അനുഗമിക്കാം'. അല്ലാഹുവിന്റെ വാക്കിന് മാററം വരുത്താനാണ് അവർ ഉദ്ദേശിക്കുന്നത്. നീ പറയുക: 'നിങ്ങൾ ഒരിക്കലും ഞങ്ങളെ അനുഗമിക്കുകയില്ല. അപ്രകാരമാണ് അല്ലാഹു മുമ്പേ പറഞ്ഞിട്ടുള്ളത്.' അപ്പോൾ അവർ പറഞ്ഞേക്കും; അല്ല, നിങ്ങൾ ഞങ്ങളോട് അസൂയ കാണിക്കുകയാണ് എന്ന്. അങ്ങനെയല്ല അവർ (കാര്യം) ഗ്രഹിക്കാതിരിക്കുകയാകുന്നു, അല്പം മാത്രമല്ലാതെ.

قُل لِّلْمُخَلَّفِينَ مِنَ الْأَعْرَابِ سَتُدْعَوْنَ إِلَىٰ قَوْمٍ أُولِي بَأْسٍ
شَدِيدٍ تُقَاتِلُونَهُمْ أَوْ يُسْلِمُونَ ۖ فَإِن تُطِيعُوا يُؤْتِكُمُ اللَّهُ أَجْرًا
حَسَنًا ۖ وَإِن تَتَوَلَّوْا كَمَا تَوَلَّيْتُم مِّن قَبْلُ يُعَذِّبْكُمْ عَذَابًا أَلِيمًا ﴿١٦﴾

16. ഗ്രാമീണ അറബികളിൽ നിന്നും പിന്നോക്കം മാറിനിന്നവരോട് നീ പറയുക: 'കനത്ത ആക്രമണശേഷിയുള്ള ഒരു ജനവിഭാഗത്തെ നേരിടാനായി വഴിയെ നിങ്ങൾ വിളിക്കപ്പെടും. അവർ കീഴടങ്ങുന്നതുവരെ നിങ്ങൾ അവരുമായി യുദ്ധം ചെയ്യേണ്ടി വരും. അപ്പോൾ നിങ്ങൾ അനുസരിക്കുന്ന പക്ഷം അല്ലാഹു നിങ്ങൾക്കു ഉത്തമമായ പ്രതിഫലം നൽകുന്നതാണ്. മുമ്പ് നിങ്ങൾ പിന്തിരിഞ്ഞുകളഞ്ഞതുപോലെ (ഇനിയും) പിന്തിരിഞ്ഞു കളയുന്ന പക്ഷം വേദനയേറിയ ശിക്ഷ അവൻ നിങ്ങൾക്കു നൽകുന്നതാണ്.

لَّيْسَ عَلَى الْأَعْمَىٰ حَرَجٌ وَلَا عَلَى الْأَعْرَجِ حَرَجٌ وَلَا عَلَى الْمَرِيضِ
حَرَجٌ ۗ وَمَن يُطِعِ اللَّهَ وَرَسُولَهُ يُدْخِلْهُ جَنَّاتٍ تَجْرِي مِن تَحْتِهَا
الْأَنْهَارُ ۖ وَمَن يَتَوَلَّ يُعَذِّبْهُ عَذَابًا أَلِيمًا ﴿١٧﴾

17. അന്ധന്റെ മേൽ കുററമില്ല. മുടന്തന്റെ മേലും കുററമില്ല. രോഗിയുടെ മേലും കുററമില്ല. വല്ലവനും അല്ലാഹുവെയും അവന്റെ റസൂലിനെയും അനുസരിക്കുന്ന പക്ഷം താഴ്ഭാഗത്തു കൂടി നദികളൊഴുകുന്ന സ്വർഗത്തോപ്പുകളിൽ അവനെ പ്രവേശിപ്പിക്കുന്നതാണ്. വല്ലവനും പിന്തിരിഞ്ഞു കളയുന്ന പക്ഷം വേദനയേറിയ ശിക്ഷ അവന്നു നൽകുന്നതുമാണ്.

لَّقَدْ رَضِيَ اللَّهُ عَنِ الْمُؤْمِنِينَ إِذْ يُبَايِعُونَكَ تَحْتَ الشَّجَرَةِ
فَعَلِمَ مَا فِي قُلُوبِهِمْ فَأَنزَلَ السَّكِينَةَ عَلَيْهِمْ وَأَثَابَهُمْ
فَتْحًا قَرِيبًا ﴿١٨﴾

18. ആ മരത്തിന്റെ ചുവട്ടിൽ വെച്ച് സത്യവിശ്വാസികൾ നിന്നോട് പ്രതിജ്ഞ ചെയ്തിരുന്ന സന്ദർഭത്തിൽ തീർച്ചയായും അല്ലാഹു അവരെപ്പററി തൃപ്തിപ്പെട്ടിരിക്കുന്നു. അവരുടെ ഹൃദയങ്ങളിലുള്ളത് അവൻ അറിയുകയും, അങ്ങനെ അവർക്ക് അവൻ മനസ്സമാധാനം ഇറക്കിക്കൊടുക്കുകയും, ആസന്നമായ വിജയം അവർക്ക് പ്രതിഫലമായി നൽകുകയും ചെയ്തു.

وَمَغَانِمَ كَثِيرَةً يَأْخُذُونَهَا ۗ وَكَانَ اللَّهُ عَزِيزًا حَكِيمًا ﴿١٩﴾

19. അവർക്ക് പിടിച്ചെടുക്കുവാൻ ധാരാളം സമരാർജിത സ്വത്തുകളും (അവൻ നൽകി.) അല്ലാഹു പ്രതാപിയും യുക്തിമാനുമാകുന്നു.

وَعَدَكُمُ اللَّهُ مَغَانِمَ كَثِيرَةً تَأْخُذُونَهَا فَعَجَّلَ لَكُمْ هَٰذِهِ

20. നിങ്ങൾക്കു പിടിച്ചെടുക്കാവുന്ന ധാരാളം സമരാർജിത സ്വത്തുകൾ അല്ലാഹു നിങ്ങൾക്ക്

وَكَفَّ أَيْدِيَ النَّاسِ عَنكُمْ وَلِتَكُونَ آيَةً لِّلْمُؤْمِنِينَ
وَيَهْدِيَكُمْ صِرَاطًا مُّسْتَقِيمًا ﴿٢٠﴾

വാഗ്ദാനം നൽകിയിരിക്കുന്നു. എന്നാൽ ഇത് (ഖൈബറിലെ സമരാർജിത സ്വത്ത്) അവൻ നിങ്ങൾക്ക് നേരത്തെ തന്നെ തന്നിരിക്കയാണ്. ജനങ്ങളുടെ കൈകളെ നിങ്ങളിൽ നിന്ന് അവൻ തടയുകയും ചെയ്തിരിക്കുന്നു. സത്യവിശ്വാസികൾക്ക് അതൊരു ദൃഷ്ടാന്തമായിരിക്കുവാനും, നേരായ പാതയിലേക്ക് നിങ്ങളെ അവൻ നയിക്കുവാനും വേണ്ടി.

وَأُخْرَىٰ لَمْ تَقْدِرُوا عَلَيْهَا قَدْ أَحَاطَ اللَّهُ بِهَا ۚ وَكَانَ اللَّهُ
عَلَىٰ كُلِّ شَيْءٍ قَدِيرًا ﴿٢١﴾

21. നിങ്ങൾക്ക് നേടിയെടുക്കാൻ കഴിഞ്ഞിട്ടില്ലാത്ത മററു നേട്ടങ്ങളും (അവൻ വാഗ്ദാനം ചെയ്തിരിക്കുന്നു.) അല്ലാഹു അവയെ വലയം ചെയ്തിരിക്കയാണ്. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

وَلَوْ قَاتَلَكُمُ الَّذِينَ كَفَرُوا لَوَلَّوُا الْأَدْبَارَ ثُمَّ لَا يَجِدُونَ
وَلِيًّا وَلَا نَصِيرًا ﴿٢٢﴾

22. ആ സത്യനിഷേധികൾ നിങ്ങളോട് യുദ്ധത്തിൽ ഏർപ്പെട്ടിരുന്നെങ്കിൽതന്നെ അവർ പിന്തിരിഞ്ഞ് ഓടുമായിരുന്നു. പിന്നീട് ഒരു സംരക്ഷകനെയോ സഹായിയെയോ അവർ കണ്ടെത്തുകയുമില്ല.

سُنَّةَ اللَّهِ الَّتِي قَدْ خَلَتْ مِن قَبْلُ ۖ وَلَن تَجِدَ لِسُنَّةِ
اللَّهِ تَبْدِيلًا ﴿٢٣﴾

23. മുമ്പു മുതലേ കഴിഞ്ഞുപോന്നിട്ടുള്ള അല്ലാഹുവിൻെറ നടപടിക്രമമാകുന്നു അത്. അല്ലാഹുവിൻെറ നടപടിക്രമത്തിന് യാതൊരു ഭേദഗതിയും നീ കണ്ടെത്തുകയില്ല.

وَهُوَ الَّذِي كَفَّ أَيْدِيَهُمْ عَنكُمْ وَأَيْدِيَكُمْ عَنْهُم بِبَطْنِ مَكَّةَ
مِن بَعْدِ أَنْ أَظْفَرَكُمْ عَلَيْهِمْ ۚ وَكَانَ اللَّهُ بِمَا تَعْمَلُونَ بَصِيرًا ﴿٢٤﴾

24. അവർക്ക് (ശത്രുക്കൾക്ക്) എതിരിൽ നിങ്ങൾക്ക് വിജയം നൽകിയതിന് ശേഷം[1138] അവനാകുന്നു മക്കയുടെ ഉള്ളിൽവെച്ച് അവരുടെ കൈകൾ നിങ്ങളിൽ നിന്നും നിങ്ങളുടെ കൈകൾ അവരിൽ നിന്നും തടഞ്ഞു നിർത്തിയത്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി കണ്ടറിയുന്നവനാകുന്നു.

هُمُ الَّذِينَ كَفَرُوا وَصَدُّوكُمْ عَنِ الْمَسْجِدِ الْحَرَامِ وَالْهَدْيَ
مَعْكُوفًا أَن يَبْلُغَ مَحِلَّهُ ۚ وَلَوْلَا رِجَالٌ مُّؤْمِنُونَ وَنِسَاءٌ مُّؤْمِنَاتٌ
لَّمْ تَعْلَمُوهُمْ أَن تَطَئُوهُمْ فَتُصِيبَكُم مِّنْهُم مَّعَرَّةٌ بِغَيْرِ عِلْمٍ ۖ

25. സത്യത്തെ നിഷേധിക്കുകയും, പവിത്രമായ ദേവാലയത്തിൽ നിന്ന് നിങ്ങളെ തടയുകയും, ബലിമൃഗങ്ങളെ അവയുടെ നിശ്ചിത സ്ഥാനത്തെത്താൻ അനുവദിക്കാത്ത നിലയിൽ തടഞ്ഞുനിർത്തുകയും ചെയ്തവരാകുന്നു അവർ.[1139] നിങ്ങൾക്ക് അറിഞ്ഞു കൂടാത്ത സത്യവിശ്വാസികളായ ചില പുരുഷന്മാരെയും സത്യവിശ്വാസിനികളായ ചില സ്ത്രീകളെയും നിങ്ങൾ ചവിട്ടിത്തേക്കുകയും, എന്നിട്ട് (നിങ്ങൾ) അറിയാതെതന്നെ

1138. ഹുദൈബിയാ സന്ധിക്കുമുമ്പ് മുസ്ലിംകളുടെ നേരെ ആക്രമണത്തിന് മുതിർന്ന ഒരു സംഘം ആയുധധാരികളെ സഹാബികൾ പിടിച്ചുകെട്ടി നബി(സ)യുടെ മുമ്പിൽ ഹാജരാക്കുകയും നബി(സ) അവരെ വിട്ടയക്കുകയും ചെയ്തതിനെപററിയാണ് ഈ പരാമർശം.
1139. ഉംറ നിർവ്വഹിക്കാൻ പുറപ്പെട്ട നബി(സ)യെയും സഹാബികളെയും ശത്രുക്കൾ തടഞ്ഞുനിർത്തുകയും, തുടർന്നുണ്ടായ സന്ധിയിലെ വ്യവസ്ഥകൾ മാനിച്ചുകൊണ്ട് മക്കയിൽ പ്രവേശിക്കാതെ അവർ തിരിച്ചു പോരുകയുമാണുണ്ടായത്.

لِّيُدْخِلَ اللَّهُ فِي رَحْمَتِهِ مَن يَشَاءُ ۚ لَوْ تَزَيَّلُوا لَعَذَّبْنَا الَّذِينَ
كَفَرُوا مِنْهُمْ عَذَابًا أَلِيمًا ﴿٢٥﴾

അവർ നിമിത്തം നിങ്ങൾക്ക് പാപം വന്നു ഭവിക്കാൻ ഇടയാവുകയും ചെയ്യില്ലായിരുന്നെങ്കിൽ (അല്ലാഹു നിങ്ങളെ ഇരുവിഭാഗത്തെയും യുദ്ധത്തിൽ നിന്ന് തടയുമായിരുന്നില്ല) അല്ലാഹു തന്റെ കാരുണ്യത്തിൽ താൻ ഉദ്ദേശിക്കുന്നവരെ ഉൾപ്പെടുത്തേണ്ടതിനായിട്ടാകുന്നു അത്. അവർ (മക്കയിലെ വിശ്വാസികളും സത്യനിഷേധികളും) വേറിട്ടായിരുന്നു താമസിച്ചിരുന്നതെങ്കിൽ അവരിലെ സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷ നാം നൽകുക തന്നെ ചെയ്യുമായിരുന്നു.

إِذْ جَعَلَ الَّذِينَ كَفَرُوا فِي قُلُوبِهِمُ الْحَمِيَّةَ حَمِيَّةَ
الْجَاهِلِيَّةِ فَأَنزَلَ اللَّهُ سَكِينَتَهُ عَلَىٰ رَسُولِهِ وَعَلَى
الْمُؤْمِنِينَ وَأَلْزَمَهُمْ كَلِمَةَ التَّقْوَىٰ وَكَانُوا أَحَقَّ بِهَا
وَأَهْلَهَا ۚ وَكَانَ اللَّهُ بِكُلِّ شَيْءٍ عَلِيمًا ﴿٢٦﴾

26. സത്യനിഷേധികൾ തങ്ങളുടെ ഹൃദയങ്ങളിൽ ദുരഭിമാനം — ആ അജ്ഞാനയുഗത്തിന്റെ ദുരഭിമാനം — വെച്ചു പുലർത്തിയ സന്ദർഭം! അപ്പോൾ അല്ലാഹു അവന്റെ റസൂലിന്റെ മേലും സത്യവിശ്വാസികളുടെ മേലും അവന്റെ പക്കൽ നിന്നുള്ള മനസ്സമാധാനം ഇറക്കിക്കൊടുത്തു. സൂക്ഷ്മത പാലിക്കാനുള്ള കൽപന സ്വീകരിക്കാൻ അവരെ നിർബന്ധിക്കുകയും ചെയ്തു. അതിന് (അത് സ്വീകരിക്കാൻ) കൂടുതൽ അർഹതയുള്ളവരും അതിന് അവകാശപ്പെട്ടവരുമായിരുന്നു അവർ. അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനായിരിക്കുന്നു.

لَّقَدْ صَدَقَ اللَّهُ رَسُولَهُ الرُّؤْيَا بِالْحَقِّ ۖ لَتَدْخُلُنَّ الْمَسْجِدَ
الْحَرَامَ إِن شَاءَ اللَّهُ آمِنِينَ مُحَلِّقِينَ رُءُوسَكُمْ وَمُقَصِّرِينَ
لَا تَخَافُونَ ۖ فَعَلِمَ مَا لَمْ تَعْلَمُوا فَجَعَلَ مِن دُونِ ذَٰلِكَ فَتْحًا
قَرِيبًا ﴿٢٧﴾

27. അല്ലാഹു അവന്റെ ദൂതന്ന് സ്വപ്നം സത്യപ്രകാരം സാക്ഷാൽകരിച്ചിരിക്കുന്നു. അതായത് അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം സമാധാനചിത്തരായിക്കൊണ്ട് തല മുണ്ഡനം ചെയ്തവരും മുടി വെട്ടിയവരും ആയിക്കൊണ്ട് നിങ്ങൾ ഒന്നും ഭയപ്പെടാതെ പവിത്രമായ ദേവാലയത്തിൽ പ്രവേശിക്കുക തന്നെ ചെയ്യുന്നതാണ് എന്ന സ്വപ്നം. [1140] എന്നാൽ നിങ്ങൾ അറിയാത്തത് അവൻ അറിഞ്ഞിട്ടുണ്ട്. അതിനാൽ അതിന്നുപുറമെ സമീപസ്ഥമായ ഒരു വിജയം അവൻ ഉണ്ടാക്കിത്തന്നു.

---

1140. സഹാബികളോടൊത്ത് താൻ സമാധാനപൂർവ്വം ഉംറഃ നിർവ്വഹിക്കുമെന്ന് സ്വപ്നദർശനമുണ്ടായതിന്റെ അടിസ്ഥാനത്തിലാണ് റസൂൽ(സ) സഹാബികളെ കൂട്ടി മക്കയിലേക്ക് പുറപ്പെട്ടത്. പക്ഷെ, ഖുറൈശികൾ വഴിയിൽ അവരെ തടഞ്ഞു നിർത്തുകയും, ഒരു യുദ്ധത്തിന്റെ വക്കോളമെത്തിയ സംഘർഷം ഹുദൈബിയാ സന്ധിയിൽ കലാശിക്കുകയും ഉംറഃ നിർവഹിക്കാതെ റസൂലും സഹാബികളും മദീനയിലേക്ക് മടങ്ങുകയുമാണുണ്ടായത്. നബി(സ)യുടെ സ്വപ്നം സഫലമായില്ലെന്ന് പറഞ്ഞ് കപടവിശ്വാസികളും മററും പരിഹസിക്കാൻ തുടങ്ങി. അവർക്കുള്ള മറുപടിയാണ് ഈ വചനം.

റസൂൽ(സ) കണ്ടത് പാഴ്ക്കിനാവല്ലെന്നും അല്ലാഹുവിന്റെ സത്യവാഗ്ദാനമാണെന്നും, മക്കയിൽ ചെന്ന് സമാധാനപൂർവ്വം തീർത്ഥാടനം നടത്താൻ മുസ്‌ലിംകൾക്ക് സാധിക്കുമെന്ന് ഉറപ്പാണെന്നും, അതിന്റെ മുന്നോടിയായിക്കൊണ്ടുള്ള നിർണ്ണായകമായ ഒരു വിജയമാണ് ഹുദൈബിയാ സന്ധിയിലൂടെ മുസ്‌ലിംകൾ നേടിയിരിക്കുന്നതെന്നും ഈ വചനം വ്യക്തമാക്കുന്നു. സന്ധിയുടെ അടിസ്ഥാനത്തിൽ അടുത്ത വർഷം തന്നെ റസൂലും (സ) സഹാബികളും സമാധാനപൂർവ്വം ഉംറഃ നിർവ്വഹിക്കുകയുണ്ടായി.

هُوَ الَّذِي أَرْسَلَ رَسُولَهُ بِالْهُدَىٰ وَدِينِ الْحَقِّ لِيُظْهِرَهُ
عَلَى الدِّينِ كُلِّهِ ۚ وَكَفَىٰ بِاللَّهِ شَهِيدًا ﴿٢٨﴾

28. സന്മാർഗവും സത്യമതവുമായി തൻെറ റസൂലിനെ നിയോഗിച്ചത് അവനാകുന്നു. അതിനെ എല്ലാ മതത്തിനും മീതെ തെളിയിച്ചു കാണിക്കാൻ വേണ്ടി. സാക്ഷിയായിട്ട് അല്ലാഹു തന്നെ മതി.

مُحَمَّدٌ رَسُولُ اللَّهِ ۚ وَالَّذِينَ مَعَهُ أَشِدَّاءُ عَلَى الْكُفَّارِ رُحَمَاءُ بَيْنَهُمْ ۖ
تَرَاهُمْ رُكَّعًا سُجَّدًا يَبْتَغُونَ فَضْلًا مِنَ اللَّهِ وَرِضْوَانًا ۖ سِيمَاهُمْ فِي
وُجُوهِهِمْ مِنْ أَثَرِ السُّجُودِ ۚ ذَٰلِكَ مَثَلُهُمْ فِي التَّوْرَاةِ ۚ وَمَثَلُهُمْ فِي
الْإِنْجِيلِ كَزَرْعٍ أَخْرَجَ شَطْأَهُ فَآزَرَهُ فَاسْتَغْلَظَ فَاسْتَوَىٰ
عَلَىٰ سُوقِهِ يُعْجِبُ الزُّرَّاعَ لِيَغِيظَ بِهِمُ الْكُفَّارَ ۗ وَعَدَ اللَّهُ الَّذِينَ
آمَنُوا وَعَمِلُوا الصَّالِحَاتِ مِنْهُمْ مَغْفِرَةً وَأَجْرًا عَظِيمًا ﴿٢٩﴾

29. മുഹമ്മദ് അല്ലാഹുവിൻെറ റസൂലാകുന്നു. അദ്ദേഹത്തോടൊപ്പമുള്ളവർ സത്യനിഷേധികളുടെ നേരെ കർക്കശമായി വർത്തിക്കുന്നവരാകുന്നു. അവർ അന്യോന്യം ദയാലുക്കളുമാകുന്നു. അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും പ്രീതിയും തേടിക്കൊണ്ട് അവർ കുമ്പിട്ടും സാഷ്ടാംഗം ചെയ്തും നമസ്കരിക്കുന്നതായി നിനക്ക് കാണാം. സുജൂദിൻെറ ഫലമായി അവരുടെ അടയാളം അവരുടെ മുഖങ്ങളിലുണ്ട്. അതാണ് തൗറാത്തിൽ അവരെപ്പററിയുള്ള ഉപമ. ഇൻജീലിൽ അവരെപ്പററിയുള്ള ഉപമ ഇങ്ങനെയാകുന്നു: [1141] ഒരു വിള അത് അതിൻെറ കൂമ്പ് പുറത്തു കാണിച്ചു. എന്നിട്ടതിനെ പുഷ്ടിപ്പെടുത്തി. എന്നിട്ടത് കരുത്താർജിച്ചു. അങ്ങനെ അത് കർഷകർക്ക് കൗതുകം തോന്നിച്ചുകൊണ്ട് അതിൻെറ കാണ്ഡത്തിന്മേൽ നിവർന്നു നിന്നു. (സത്യവിശ്വാസികളെ ഇങ്ങനെ വളർത്തിക്കൊണ്ടുവരുന്നത്) അവർ മൂലം സത്യനിഷേധികളെ അരിശം പിടിപ്പിക്കുവാൻ വേണ്ടിയാകുന്നു. അവരിൽ നിന്ന് വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവർക്കു അല്ലാഹു പാപമോചനവും മഹത്തായ പ്രതിഫലവും വാഗ്ദാനം ചെയ്തിരിക്കുന്നു.

---

1141. തൗറാത്ത് അഥവാ മൂസാ നബി(അ)ക്ക് അവതരിപ്പിക്കപ്പെട്ട വേദം അവികലമായ രൂപത്തിൽ ഇന്ന് ലഭ്യമല്ല. ബൈബിൾ പഴയ നിയമത്തിലെ പല പുസ്തകങ്ങളിലായി തൗറാത്തിലെ പല ഭാഗങ്ങൾ കാണപ്പെടുന്നതിനാൽ ബൈബിൾ പഴയനിയമമാണ് തൗറാത്തെന്ന് സാമാന്യമായി പറയപ്പെടുന്നു. പഴയനിയമത്തിലെ സംഖ്യാപുസ്തകത്തിൽ സാഷ്ടാംഗ നിരതരായ സത്യവിശ്വാസികളെ പററി പരാമർശിച്ചിട്ടുണ്ട്.
ഇൻജീൽ അഥവാ ഈസാനബി(അ)ക്ക് അവതരിപ്പിക്കപ്പെട്ട വേദവും അന്യൂനമായി നമ്മുടെ മുമ്പിലില്ല. ബൈബിൾ പുതിയ നിയമത്തിലെ നാലു സുവിശേഷങ്ങളിലായി ഇൻജീലിൻെറ പല ഭാഗങ്ങൾ കാണപ്പെടുന്നതിനാൽ ബൈബിൾ പുതിയ നിയമമാണ് ഇൻജീലെന്ന് സാമാന്യമായി പറയപ്പെടുന്നു. ഒരു വിത്ത് ക്രമപ്രവൃദ്ധമായി വളർന്ന് കരുത്താർജിക്കുന്നതിൻെറ ഉപമ മാർക്കോസ് സുവിശേഷത്തിൽ കാണാം.




## അദ്ധ്യായം - 49

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تُقَدِّمُوا۟ بَيْنَ يَدَىِ ٱللَّهِ وَرَسُولِهِۦ
وَٱتَّقُوا۟ ٱللَّهَ إِنَّ ٱللَّهَ سَمِيعٌ عَلِيمٌ ①

1. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിൻെറയും അവൻെറ റസൂലിൻെറയും മുമ്പിൽ (യാതൊന്നും) മുൻകടന്നു പ്രവർത്തിക്കരുത്. അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَرْفَعُوٓا۟ أَصْوَٰتَكُمْ فَوْقَ صَوْتِ ٱلنَّبِىِّ
وَلَا تَجْهَرُوا۟ لَهُۥ بِٱلْقَوْلِ كَجَهْرِ بَعْضِكُمْ لِبَعْضٍ أَن تَحْبَطَ
أَعْمَٰلُكُمْ وَأَنتُمْ لَا تَشْعُرُونَ ②

2. സത്യവിശ്വാസികളേ, നിങ്ങളുടെ ശബ്ദങ്ങൾ പ്രവാചകൻെറ ശബ്ദത്തിൻെറ മീതെ നിങ്ങൾ ഉയർത്തരുത്. അദ്ദേഹത്തോട് സംസാരിക്കുമ്പോൾ നിങ്ങൾ അന്യോന്യം ഒച്ചയിടുന്ന പോലെ ഒച്ചയിടുകയും ചെയ്യരുത്. നിങ്ങളറിയാതെ തന്നെ നിങ്ങളുടെ കർമ്മങ്ങൾ നിഷ്ഫലമായിപ്പോകാതിരിക്കാൻ വേണ്ടി.

إِنَّ ٱلَّذِينَ يَغُضُّونَ أَصْوَٰتَهُمْ عِندَ رَسُولِ ٱللَّهِ أُو۟لَٰٓئِكَ
ٱلَّذِينَ ٱمْتَحَنَ ٱللَّهُ قُلُوبَهُمْ لِلتَّقْوَىٰ لَهُم مَّغْفِرَةٌ
وَأَجْرٌ عَظِيمٌ ③

3. തീർച്ചയായും തങ്ങളുടെ ശബ്ദങ്ങൾ അല്ലാഹുവിൻെറ റസൂലിൻെറ അടുത്ത് താഴ്ത്തുന്നവരാരോ അവരുടെ ഹൃദയങ്ങളെയാകുന്നു അല്ലാഹു ധർമനിഷ്ഠയ്ക്കായി പരീക്ഷിച്ചെടുത്തിട്ടുള്ളത്. അവർക്കാകുന്നു പാപമോചനവും മഹത്തായ പ്രതിഫലവുമുള്ളത്.

إِنَّ ٱلَّذِينَ يُنَادُونَكَ مِن وَرَآءِ ٱلْحُجُرَٰتِ أَكْثَرُهُمْ
لَا يَعْقِلُونَ ④

4. (നീ താമസിക്കുന്ന) അറകൾക്കു പുറത്തു നിന്ന് നിന്നെ വിളിക്കുന്നവരാരോ അവരിൽ അധികപേരും ചിന്തിച്ചു മനസ്സിലാക്കുന്നില്ല.

وَلَوْ أَنَّهُمْ صَبَرُوا۟ حَتَّىٰ تَخْرُجَ إِلَيْهِمْ لَكَانَ خَيْرًا لَّهُمْ
وَٱللَّهُ غَفُورٌ رَّحِيمٌ ⑤

5. നീ അവരുടെ അടുത്തേക്കു പുറപ്പെട്ടു ചെല്ലുന്നതുവരെ അവർ ക്ഷമിച്ചിരുന്നെങ്കിൽ അതായിരുന്നു അവർക്ക് കൂടുതൽ നല്ലത്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

1142 നാലാം വചനത്തിൽ അറകളെപ്പററിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

يَا أَيُّهَا الَّذِينَ آمَنُوا إِن جَاءَكُمْ فَاسِقٌ بِنَبَإٍ فَتَبَيَّنُوا أَن تُصِيبُوا قَوْمًا بِجَهَالَةٍ فَتُصْبِحُوا عَلَىٰ مَا فَعَلْتُمْ نَادِمِينَ ٦

6. സത്യവിശ്വാസികളേ, ഒരു അധർമ്മകാരി വല്ല വാർത്തയും കൊണ്ട് നിങ്ങളുടെ അടുത്ത് വന്നാൽ നിങ്ങളതിനെപ്പററി വ്യക്തമായി അന്വേഷിച്ചറിയണം. അറിയാതെ ഏതെങ്കിലും ഒരു ജനതയ്ക്ക് നിങ്ങൾ ആപത്ത് വരുത്തുകയും, എന്നിട്ട് ആ ചെയ്തതിന്റെ പേരിൽ നിങ്ങൾ ഖേദക്കാരായിത്തീരുകയും ചെയ്യാതിരിക്കാൻ വേണ്ടി.

وَاعْلَمُوا أَنَّ فِيكُمْ رَسُولَ اللَّهِ ۚ لَوْ يُطِيعُكُمْ فِي كَثِيرٍ مِّنَ الْأَمْرِ لَعَنِتُّمْ وَلَٰكِنَّ اللَّهَ حَبَّبَ إِلَيْكُمُ الْإِيمَانَ وَزَيَّنَهُ فِي قُلُوبِكُمْ وَكَرَّهَ إِلَيْكُمُ الْكُفْرَ وَالْفُسُوقَ وَالْعِصْيَانَ ۚ أُولَٰئِكَ هُمُ الرَّاشِدُونَ ٧

7. അല്ലാഹുവിന്റെ റസൂലാണ് നിങ്ങൾക്കിടയിലുള്ളതെന്ന് നിങ്ങൾ മനസ്സിലാക്കണം. പല കാര്യങ്ങളിലും അദ്ദേഹം നിങ്ങളെ അനുസരിച്ചിരുന്നെങ്കിൽ നിങ്ങൾ വിഷമിച്ചുപോകുമായിരുന്നു.[1143] എങ്കിലും അല്ലാഹു നിങ്ങൾക്ക് സത്യവിശ്വാസത്തെ പ്രിയംകരമാക്കിത്തീർക്കുകയും, നിങ്ങളുടെ ഹൃദയങ്ങളിൽ അത് അലംകൃതമായി തോന്നിക്കുകയും ചെയ്തിരിക്കുന്നു. അവിശ്വാസവും അധർമ്മവും അനുസരണക്കേടും നിങ്ങൾക്കവൻ അനിഷ്ടകരമാക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെയുള്ളവരാകുന്നു നേർമാർഗ്ഗം സ്വീകരിച്ചവർ.

فَضْلًا مِّنَ اللَّهِ وَنِعْمَةً ۚ وَاللَّهُ عَلِيمٌ حَكِيمٌ ٨

8. അല്ലാഹുവിങ്കൽ നിന്നുള്ള ഒരു ഔദാര്യവും അനുഗ്രഹവുമാകുന്നു അത്. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

وَإِن طَائِفَتَانِ مِنَ الْمُؤْمِنِينَ اقْتَتَلُوا فَأَصْلِحُوا بَيْنَهُمَا ۖ فَإِن بَغَتْ إِحْدَاهُمَا عَلَى الْأُخْرَىٰ فَقَاتِلُوا الَّتِي تَبْغِي حَتَّىٰ تَفِيءَ إِلَىٰ أَمْرِ اللَّهِ ۚ فَإِن فَاءَتْ فَأَصْلِحُوا بَيْنَهُمَا بِالْعَدْلِ وَأَقْسِطُوا ۖ إِنَّ اللَّهَ يُحِبُّ الْمُقْسِطِينَ ٩

9. സത്യവിശ്വാസികളിൽ നിന്നുള്ള രണ്ടു വിഭാഗങ്ങൾ പരസ്പരം പോരടിച്ചാൽ അവർക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കണം. എന്നിട്ടു രണ്ടിൽ ഒരു വിഭാഗം മറുവിഭാഗത്തിനെതിരിൽ അതിക്രമം കാണിച്ചാൽ അതിക്രമം കാണിക്കുന്ന വിഭാഗത്തോട് അവർ അല്ലാഹുവിന്റെ കല്പനയിലേക്കു മടങ്ങിവരുന്നതുവരെ നിങ്ങൾ സമരം നടത്തണം. അങ്ങനെ ആ വിഭാഗം മടങ്ങിവരികയാണെങ്കിൽ നീതിപൂർവ്വം ആ രണ്ടു വിഭാഗങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുകയും, നിങ്ങൾ നീതി പാലിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു നീതി പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

إِنَّمَا الْمُؤْمِنُونَ إِخْوَةٌ فَأَصْلِحُوا بَيْنَ أَخَوَيْكُمْ

10. സത്യവിശ്വാസികൾ (പരസ്പരം) സഹോദരങ്ങൾ തന്നെയാകുന്നു.[1144] അതിനാൽ നിങ്ങ

1143. നിങ്ങളുടെ അഭീഷ്ടമനുസരിച്ച് തീരുമാനമെടുക്കാനല്ല അല്ലാഹുവിന്റെ നിർദേശമനുസരിച്ച് പ്രവർത്തിക്കാനാണ് പ്രവാചകൻ നിയോഗിക്കപ്പെട്ടിരിക്കുന്നത്. നിങ്ങൾക്ക് തന്നെ ആത്യന്തികമായി ഗുണകരമായത് ഏതെന്നു നിങ്ങളെക്കാൾ അറിവുള്ളത് അല്ലാഹുവിന്റെ റസൂലിനാണ് എന്നർത്ഥം.

1144. ഒരേ മാതാവിന്റെയും പിതാവിന്റെയും സന്താനങ്ങളെപ്പോലെ പരസ്പര സ്നേഹത്തോടും മനപ്പൊരുത്തത്തോടും കൂടി വർത്തിക്കേണ്ടവരാണ് സത്യവിശ്വാസികൾ.

وَاتَّقُوا اللَّهَ لَعَلَّكُمْ تُرْحَمُونَ ﴿١٠﴾

ളുടെ രണ്ടു സഹോദരങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും ചെയ്യുക. നിങ്ങൾക്കു കാരുണ്യം ലഭിച്ചേക്കാം.

يَا أَيُّهَا الَّذِينَ آمَنُوا لَا يَسْخَرْ قَوْمٌ مِّن قَوْمٍ عَسَىٰ أَن يَكُونُوا خَيْرًا مِّنْهُمْ وَلَا نِسَاءٌ مِّن نِّسَاءٍ عَسَىٰ أَن يَكُنَّ خَيْرًا مِّنْهُنَّ وَلَا تَلْمِزُوا أَنفُسَكُمْ وَلَا تَنَابَزُوا بِالْأَلْقَابِ بِئْسَ الِاسْمُ الْفُسُوقُ بَعْدَ الْإِيمَانِ وَمَن لَّمْ يَتُبْ فَأُولَٰئِكَ هُمُ الظَّالِمُونَ ﴿١١﴾

11. സത്യവിശ്വാസികളേ, ഒരു ജനവിഭാഗവും മറ്റൊരു ജനവിഭാഗത്തെ പരിഹസിക്കരുത്. ഇവർ (പരിഹസിക്കപ്പെടുന്നവർ) അവരെക്കാൾ നല്ലവരായിരുന്നേക്കാം. ഒരു വിഭാഗം സ്ത്രീകൾ മറ്റൊരു വിഭാഗം സ്ത്രീകളെയും പരിഹസിക്കരുത്. ഇവർ (പരിഹസിക്കപ്പെടുന്ന സ്ത്രീകൾ) മററവരെക്കാൾ നല്ലവരായിരുന്നേക്കാം. നിങ്ങൾ അന്യോന്യം കുത്തുവാക്ക് പറയരുത്. നിങ്ങൾ പരിഹാസപ്പേരുകൾ വിളിച്ച് പരസ്പരം അപമാനിക്കുകയും അരുത്. സത്യവിശ്വാസം കൈക്കൊണ്ടതിനുശേഷം അധാർമ്മികമായ പേര് (വിളിക്കുന്നത്) എത്ര ചീത്ത! വല്ലവനും പശ്ചാത്തപിക്കാത്ത പക്ഷം അത്തരക്കാർ തന്നെയാകുന്നു അക്രമികൾ.

يَا أَيُّهَا الَّذِينَ آمَنُوا اجْتَنِبُوا كَثِيرًا مِّنَ الظَّنِّ إِنَّ بَعْضَ الظَّنِّ إِثْمٌ وَلَا تَجَسَّسُوا وَلَا يَغْتَب بَّعْضُكُم بَعْضًا أَيُحِبُّ أَحَدُكُمْ أَن يَأْكُلَ لَحْمَ أَخِيهِ مَيْتًا فَكَرِهْتُمُوهُ وَاتَّقُوا اللَّهَ إِنَّ اللَّهَ تَوَّابٌ رَّحِيمٌ ﴿١٢﴾

12. സത്യവിശ്വാസികളേ, ഊഹത്തിൽ നിന്ന് മിക്കതും നിങ്ങൾ വെടിയുക. തീർച്ചയായും ഊഹത്തിൽ ചിലത് കുററമാകുന്നു. നിങ്ങൾ ചാരവൃത്തി നടത്തുകയും അരുത്. നിങ്ങളിൽ ചിലർ ചിലരെപ്പററി അവരുടെ അഭാവത്തിൽ ദുഷിച്ചു പറയുകയും അരുത്. തൻെറ സഹോദരൻ മരിച്ചുകിടക്കുമ്പോൾ അവൻെറ മാംസം ഭക്ഷിക്കുവാൻ നിങ്ങളിൽ ആരെങ്കിലും ഇഷ്ടപ്പെടുമോ?[1145] എന്നാൽ അത് (ശവം തിന്നുന്നത്) നിങ്ങൾ വെറുക്കുകയാണു ചെയ്യുന്നത്. അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു.

يَا أَيُّهَا النَّاسُ إِنَّا خَلَقْنَاكُم مِّن ذَكَرٍ وَأُنثَىٰ وَجَعَلْنَاكُمْ شُعُوبًا وَقَبَائِلَ لِتَعَارَفُوا إِنَّ أَكْرَمَكُمْ عِندَ اللَّهِ أَتْقَاكُمْ

13. ഹേ; മനുഷ്യരേ, തീർച്ചയായും നിങ്ങളെ നാം ഒരാണിൽ നിന്നും ഒരു പെണ്ണിൽ നിന്നുമായി സൃഷ്ടിച്ചിരിക്കുന്നു. നിങ്ങളന്യോന്യം അറിയേണ്ടതിന് നിങ്ങളെ നാം വിവിധ സമുദായങ്ങളും ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു. തീർച്ചയായും അല്ലാഹുവിൻെറ അടുത്ത് നിങ്ങളിൽ ഏററവും ആദരണീയൻ നിങ്ങളിൽ ഏററവും ധർമനിഷ്ഠ പാലിക്കുന്നവനാകുന്നു.[1146] തീർച്ച

1145. പരദൂഷണം ശവം തിന്നുന്നതിന് തുല്യമാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു. സ്വന്തം സഹോദരൻെറ മൃതദേഹം കടിച്ചു പറിച്ചു തിന്നാൻ ഒരാളും ഇഷ്ടപ്പെടുകയില്ലെങ്കിൽ അത് പോലെതന്നെ സ്വസഹോദരൻെറ അഭാവത്തിൽ അയാൾക്ക് അനിഷ്ടകരമായ കാര്യങ്ങൾ പറയുന്നതും അയാൾ ഒഴിവാക്കേണ്ടതാണ്.

إِنَّ ٱللَّهَ عَلِيمٌ خَبِيرٌ ﴿١٣﴾

യായും അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

قَالَتِ ٱلْأَعْرَابُ ءَامَنَّا قُل لَّمْ تُؤْمِنُوا۟ وَلَٰكِن قُولُوٓا۟ أَسْلَمْنَا وَلَمَّا
يَدْخُلِ ٱلْإِيمَٰنُ فِى قُلُوبِكُمْ وَإِن تُطِيعُوا۟ ٱللَّهَ وَرَسُولَهُۥ لَا يَلِتْكُم
مِّنْ أَعْمَٰلِكُمْ شَيْـًٔا إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٤﴾

14. ഗ്രാമീണ അറബികൾ പറയുന്നു; ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. നീ പറയുക: നിങ്ങൾ വിശ്വസിച്ചിട്ടില്ല. എന്നാൽ 'ഞങ്ങൾ കീഴ്പെട്ടിരിക്കുന്നു' എന്ന് നിങ്ങൾ പറഞ്ഞുകൊള്ളുക. വിശ്വാസം നിങ്ങളുടെ ഹൃദയങ്ങളിൽ പ്രവേശിച്ചുകഴിഞ്ഞിട്ടില്ല. അല്ലാഹുവെയും അവന്റെ ദൂതനെയും നിങ്ങൾ അനുസരിക്കുന്ന പക്ഷം നിങ്ങൾക്കു നിങ്ങളുടെ കർമ്മഫലങ്ങളിൽ നിന്ന് യാതൊന്നും അവൻ കുറവു വരുത്തുന്നതല്ല. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرَسُولِهِۦ ثُمَّ لَمْ يَرْتَابُوا۟
وَجَٰهَدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ أُو۟لَٰٓئِكَ
هُمُ ٱلصَّٰدِقُونَ ﴿١٥﴾

15. അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കുകയും പിന്നീട് സംശയിക്കാതിരിക്കുകയും, തങ്ങളുടെ സ്വത്തുകളും ശരീരങ്ങളും കൊണ്ട് അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരം നടത്തുകയും ചെയ്യുവരാരോ അവർ മാത്രമാകുന്നു സത്യവിശ്വാസികൾ. അവർ തന്നെയാകുന്നു സത്യവാന്മാർ.

قُلْ أَتُعَلِّمُونَ ٱللَّهَ بِدِينِكُمْ وَٱللَّهُ يَعْلَمُ مَا فِى ٱلسَّمَٰوَٰتِ
وَمَا فِى ٱلْأَرْضِ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿١٦﴾

16. നീ പറയുക: നിങ്ങളുടെ മതത്തെപ്പറ്റി നിങ്ങൾ അല്ലാഹുവെ പഠിപ്പിക്കുകയാണോ? അല്ലാഹുവാകട്ടെ ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അറിയുന്നു. അല്ലാഹു ഏതു കാര്യത്തെപ്പറ്റിയും അറിയുന്നവനാകുന്നു.

يَمُنُّونَ عَلَيْكَ أَنْ أَسْلَمُوا۟ قُل لَّا تَمُنُّوا۟ عَلَىَّ إِسْلَٰمَكُم بَلِ
ٱللَّهُ يَمُنُّ عَلَيْكُمْ أَنْ هَدَىٰكُمْ لِلْإِيمَٰنِ إِن كُنتُمْ
صَٰدِقِينَ ﴿١٧﴾

17. അവർ ഇസ്ലാം മതം സ്വീകരിച്ചു എന്നത് അവർ നിന്നോട് കാണിച്ച ദാക്ഷിണ്യമായി എടുത്തു പറയുന്നു. നീ പറയുക: നിങ്ങൾ ഇസ്ലാം സ്വീകരിച്ചതിനെ എന്നോടു കാണിച്ച ദാക്ഷിണ്യമായി എടുത്തു പറയരുത്. പ്രത്യുത, സത്യവിശ്വാസത്തിലേക്ക് നിങ്ങൾക്ക് മാർഗ്ഗദർശനം നൽകി എന്നത് അല്ലാഹു നിങ്ങളോട് ദാക്ഷിണ്യം കാണിക്കുന്നതാകുന്നു. നിങ്ങൾ സത്യവാന്മാരാണെങ്കിൽ (ഇത് നിങ്ങൾ അംഗീകരിക്കുക)

إِنَّ ٱللَّهَ يَعْلَمُ غَيْبَ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱللَّهُ بَصِيرٌۢ بِمَا
تَعْمَلُونَ ﴿١٨﴾

18. തീർച്ചയായും അല്ലാഹു ആകാശങ്ങളിലെയും ഭൂമിയിലെയും അദൃശ്യകാര്യം അറിയുന്നു. നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനുമാകുന്നു അല്ലാഹു.

1146. സമുദായത്തിന്റെ വലിപ്പമോ ഗോത്രത്തിന്റെ മഹിമയോ അല്ലാഹുവിങ്കൽ ആർക്കും ഒരു നേട്ടവും ഉണ്ടാക്കിക്കൊടുക്കുകയില്ലെന്നും, ധർമ്മനിഷ്ഠയുള്ളവന് മാത്രമേ അല്ലാഹുവിങ്കൽ സ്ഥാനമുണ്ടായിരിക്കുകയുള്ളൂവെന്നും ഈ വചനം വ്യക്തമാക്കുന്നു.




## അദ്ധ്യായം - 50

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. ഖാഫ്. മഹത്വമേറിയ ഖുർആൻ തന്നെയാണ സത്യം.

قٓۚ وَٱلۡقُرۡءَانِ ٱلۡمَجِيدِ ١

2. എന്നാൽ അവരിൽ നിന്നു തന്നെയുള്ള ഒരു താക്കീതുകാരൻ അവരുടെ അടുത്ത് വന്നതിനാൽ അവർ ആശ്ചര്യപ്പെട്ടു. എന്നിട്ട് സത്യനിഷേധികൾ പറഞ്ഞു: ഇത് അത്ഭുതകരമായ കാര്യമാകുന്നു.

بَلۡ عَجِبُوٓاْ أَن جَآءَهُم مُّنذِرٞ مِّنۡهُمۡ فَقَالَ ٱلۡكَٰفِرُونَ هَٰذَا شَيۡءٌ عَجِيبٌ ٢

3. നാം മരിച്ചു മണ്ണായിക്കഴിഞ്ഞിട്ടോ (ഒരു പുനർജന്മം?) അത് വിദൂരമായ ഒരു മടക്കമാകുന്നു.

أَءِذَا مِتۡنَا وَكُنَّا تُرَابٗاۖ ذَٰلِكَ رَجۡعُۢ بَعِيدٞ ٣

4. അവരിൽ നിന്ന് ഭൂമി ചുരുക്കിക്കൊണ്ടിരിക്കുന്നത് നാം അറിഞ്ഞിട്ടുണ്ട്; തീർച്ച.[1147] നമ്മുടെ അടുക്കൽ (വിവരങ്ങൾ) സൂക്ഷ്മമായി രേഖപ്പെടുത്തിയ ഒരു ഗ്രന്ഥവുമുണ്ട്.

قَدۡ عَلِمۡنَا مَا تَنقُصُ ٱلۡأَرۡضُ مِنۡهُمۡۖ وَعِندَنَا كِتَٰبٌ حَفِيظُۢ ٤

5. എന്നാൽ സത്യം അവർക്കു വന്നെത്തിയപ്പോൾ അവർ അത് നിഷേധിച്ചു കളഞ്ഞു. അങ്ങനെ അവർ ഇളകിക്കൊണ്ടിരിക്കുന്ന (അനിശ്ചിതമായ) ഒരു നിലപാടിലാകുന്നു.

بَلۡ كَذَّبُواْ بِٱلۡحَقِّ لَمَّا جَآءَهُمۡ فَهُمۡ فِيٓ أَمۡرٖ مَّرِيجٍ ٥

6. അവർക്കു മുകളിലുള്ള ആകാശത്തേക്ക് അവർ നോക്കിയിട്ടില്ലേ; എങ്ങനെയാണ് നാം അതിനെ നിർമിക്കുകയും അലങ്കരിക്കുകയും ചെയ്തിട്ടുള്ളതെന്ന്? അതിന് വിടവുകളൊന്നുമില്ല.[1148]

أَفَلَمۡ يَنظُرُوٓاْ إِلَى ٱلسَّمَآءِ فَوۡقَهُمۡ كَيۡفَ بَنَيۡنَٰهَا وَزَيَّنَّٰهَا وَمَا لَهَا مِن فُرُوجٖ ٦

7. ഭൂമിയാകട്ടെ നാം അതിനെ വികസിപ്പിക്കുകയും, അതിൽ ഉറച്ചുനിൽക്കുന്ന പർവ്വത

وَٱلۡأَرۡضَ مَدَدۡنَٰهَا وَأَلۡقَيۡنَا فِيهَا رَوَٰسِيَ وَأَنۢبَتۡنَا

1147. മണ്ണ് തിന്നുതീർക്കുന്ന അവരുടെ മൃതദേഹങ്ങൾ സംബന്ധിച്ച സൂക്ഷ്മവിവരങ്ങൾ അല്ലാഹുവിന് അറിയാം എന്നർത്ഥം.

1148. ആകാശഗോളങ്ങൾ മുഴുവൻ കണിശമായ പ്രാപഞ്ചിക നിയമങ്ങളാൽ ബന്ധിതമാണ്. അവ്യവസ്ഥിതമോ അനാസൂത്രിതമോ അല്ല ഉപരിലോകമെന്നാണ് ഗോളശാസ്ത്രസംബന്ധമായ എല്ലാ പഠനങ്ങളും തെളിയിക്കുന്നത്.

فِيهَا مِن كُلِّ زَوْجٍ بَهِيجٍ ﴿٧﴾

ങ്ങൾ നാം സ്ഥാപിക്കുകയും, കൗതുകമുള്ള എല്ലാ സസ്യവർഗങ്ങളും നാം അതിൽ മുളപ്പിക്കുകയും ചെയ്തിരിക്കുന്നു.

تَبْصِرَةً وَذِكْرَىٰ لِكُلِّ عَبْدٍ مُّنِيبٍ ﴿٨﴾

8. (സത്യത്തിലേക്ക്) മടങ്ങുന്ന ഏതൊരു ദാസന്നും കണ്ടു മനസ്സിലാക്കുവാനും അനുസ്മരിക്കുവാനും വേണ്ടി.

وَنَزَّلْنَا مِنَ السَّمَاءِ مَاءً مُّبَارَكًا فَأَنبَتْنَا بِهِ جَنَّاتٍ وَحَبَّ الْحَصِيدِ ﴿٩﴾

9. ആകാശത്തുനിന്നു നാം അനുഗൃഹീതമായ വെള്ളം വർഷിക്കുകയും, എന്നിട്ട് അതു മൂലം പല തരം തോട്ടങ്ങളും കൊയ്തെടുക്കുന്ന ധാന്യങ്ങളും നാം മുളപ്പിക്കുകയും ചെയ്തു.

وَالنَّخْلَ بَاسِقَاتٍ لَّهَا طَلْعٌ نَّضِيدٌ ﴿١٠﴾

10. അടുക്കടുക്കായി കുലകളുള്ള ഉയരമുള്ള ഈത്തപ്പനകളും.

رِّزْقًا لِّلْعِبَادِ ۖ وَأَحْيَيْنَا بِهِ بَلْدَةً مَّيْتًا ۚ كَذَٰلِكَ الْخُرُوجُ ﴿١١﴾

11. (നമ്മുടെ) ദാസന്മാർക്ക് ഉപജീവനമായിട്ടുള്ളതത്രെ അവ. നിർജീവമായ നാടിനെ അത് മൂലം നാം ജീവനുള്ളതാക്കുകയും ചെയ്തു. അപ്രകാരം തന്നെയാകുന്നു (ഖബ്റുകളിൽ നിന്നുള്ള) പുറപ്പാട്.[1149]

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَأَصْحَابُ الرَّسِّ وَثَمُودُ ﴿١٢﴾
وَعَادٌ وَفِرْعَوْنُ وَإِخْوَانُ لُوطٍ ﴿١٣﴾
وَأَصْحَابُ الْأَيْكَةِ وَقَوْمُ تُبَّعٍ ۚ كُلٌّ كَذَّبَ الرُّسُلَ
فَحَقَّ وَعِيدِ ﴿١٤﴾

12—14. ഇവരുടെ മുമ്പ് നൂഹിന്റെ ജനതയും റസ്സുകാരും, ഥമൂദുസമുദായവും, ആദ് സമുദായവും, ഫിർഔനും, ലൂത്തിന്റെ സഹോദരങ്ങളും, മരക്കൂട്ടങ്ങൾക്കിടയിൽ വസിച്ചിരുന്നവരും, തുബ്ബഇന്റെ ജനതയും സത്യം നിഷേധിക്കുകയുണ്ടായി. ഇവരെല്ലാം ദൈവദൂതന്മാരെ നിഷേധിച്ചു തള്ളി. അപ്പോൾ (അവരിൽ) എന്റെ താക്കീത് സത്യമായി പുലർന്നു.

أَفَعَيِينَا بِالْخَلْقِ الْأَوَّلِ ۚ بَلْ هُمْ فِي لَبْسٍ مِّنْ خَلْقٍ جَدِيدٍ ﴿١٥﴾

15. അപ്പോൾ ആദ്യതവണ സൃഷ്ടിച്ചതു കൊണ്ട് നാം ക്ഷീണിച്ചുപോയോ? അല്ല; അവർ പുതിയൊരു സൃഷ്ടിപ്പിനെപ്പററി സംശയത്തിലാകുന്നു.

وَلَقَدْ خَلَقْنَا الْإِنسَانَ وَنَعْلَمُ مَا تُوَسْوِسُ بِهِ نَفْسُهُ ۖ وَنَحْنُ أَقْرَبُ
إِلَيْهِ مِنْ حَبْلِ الْوَرِيدِ ﴿١٦﴾

16. തീർച്ചയായും മനുഷ്യനെ നാം സൃഷ്ടിച്ചിരിക്കുന്നു. അവന്റെ മനസ്സ് മന്ത്രിച്ചുകൊണ്ടിരിക്കുന്നത് നാം അറിയുകയും ചെയ്യുന്നു. നാം (അവന്റെ) കണ്ഠനാഡിയെക്കാൾ അവനോട് അടുത്തവനും ആകുന്നു.

إِذْ يَتَلَقَّى الْمُتَلَقِّيَانِ عَنِ الْيَمِينِ وَعَنِ الشِّمَالِ قَعِيدٌ ﴿١٧﴾

17. വലതുഭാഗത്തും ഇടതുഭാഗത്തും ഇരുന്നു കൊണ്ട് ഏററുവാങ്ങുന്ന രണ്ടുപേർ ഏററുവാങ്ങുന്ന സന്ദർഭം.[1150]

1149. നിർജീവമായ ഭൂമിക്ക് ജീവൻ നൽകുന്നതുപോലെത്തന്നെ മരിച്ച് മണ്ണായിത്തീർന്നവരെ അല്ലാഹു ഉയിർത്തെഴുന്നേൽപിക്കുകയും ചെയ്യും.
1150. ഓരോ വ്യക്തിയുടെയും രണ്ടുവശങ്ങളിലിരുന്നു അവന്റെ വാഗ്‌വിചാരകർമങ്ങൾ രണ്ടുമലക്കുകൾ രേഖപ്പെടുത്തുന്നു. നല്ലതെല്ലാം ഒരു മലക്കും ചീത്തയെല്ലാം മറ്റൊരു മലക്കും രേഖപ്പെടുത്തുന്നു.

مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴿١٨﴾

18. അവൻ ഏതൊരു വാക്ക് ഉച്ചരിക്കുമ്പോഴും അവൻെറ അടുത്ത് തയ്യാറായി നിൽക്കുന്ന നിരീക്ഷകൻ ഉണ്ടാവാതിരിക്കുകയില്ല.

وَجَاءَتْ سَكْرَةُ الْمَوْتِ بِالْحَقِّ ۖ ذَٰلِكَ مَا كُنتَ مِنْهُ تَحِيدُ ﴿١٩﴾

19. മരണവെപ്രാളം യാഥാർത്ഥ്യവും കൊണ്ട് വരുന്നതാണ്. എന്തൊന്നിൽ നിന്ന് നീ ഒഴിഞ്ഞുമാറിക്കൊണ്ടിരുന്നുവോ അതത്രെ ഇത്.

وَنُفِخَ فِي الصُّورِ ۚ ذَٰلِكَ يَوْمُ الْوَعِيدِ ﴿٢٠﴾

20. കാഹളത്തിൽ ഊതപ്പെടുകയും ചെയ്യും. അതാകുന്നു താക്കീതിൻെറ ദിവസം.

وَجَاءَتْ كُلُّ نَفْسٍ مَّعَهَا سَائِقٌ وَشَهِيدٌ ﴿٢١﴾

21. കൂടെ ഒരു ആനയിക്കുന്നവനും ഒരു സാക്ഷിയുമുള്ള നിലയിലായിരിക്കും[1151] ഏതൊരാളും (അന്ന്) വരുന്നത്.

لَّقَدْ كُنتَ فِي غَفْلَةٍ مِّنْ هَٰذَا فَكَشَفْنَا عَنكَ غِطَاءَكَ فَبَصَرُكَ الْيَوْمَ حَدِيدٌ ﴿٢٢﴾

22. (അന്ന് സത്യനിഷേധിയോടു പറയപ്പെടും:) തീർച്ചയായും നീ ഇതിനെപ്പററി അശ്രദ്ധയിലായിരുന്നു. എന്നാൽ ഇപ്പോൾ നിന്നിൽ നിന്ന് നിൻെറ ആ മൂടി നാം നീക്കം ചെയ്തിരിക്കുന്നു.[1152] അങ്ങനെ നിൻെറ ദൃഷ്ടി ഇന്ന് മൂർച്ചയുള്ളതാകുന്നു.

وَقَالَ قَرِينُهُ هَٰذَا مَا لَدَيَّ عَتِيدٌ ﴿٢٣﴾

23. അവൻെറ സഹചാരി (മലക്ക്) പറയും: ഇതാകുന്നു എൻെറ പക്കൽ തയ്യാറുള്ളത് (രേഖ).

أَلْقِيَا فِي جَهَنَّمَ كُلَّ كَفَّارٍ عَنِيدٍ ﴿٢٤﴾

24. (അല്ലാഹു മലക്കുകളോട് കല്പിക്കും:) സത്യനിഷേധിയും ധിക്കാരിയുമായിട്ടുള്ള ഏതൊരുത്തനെയും നിങ്ങൾ നരകത്തിൽ ഇട്ടേക്കുക.

مَّنَّاعٍ لِّلْخَيْرِ مُعْتَدٍ مُّرِيبٍ ﴿٢٥﴾

25. അതായത് നന്മയെ മുടക്കുന്നവനും അതിക്രമകാരിയും സംശയാലുവുമായ ഏതൊരുത്തനെയും.

الَّذِي جَعَلَ مَعَ اللَّهِ إِلَٰهًا آخَرَ فَأَلْقِيَاهُ فِي الْعَذَابِ الشَّدِيدِ ﴿٢٦﴾

26. അതെ അല്ലാഹുവോടൊപ്പം വേറെ ദൈവത്തെ സ്ഥാപിച്ച ഏതൊരുവനെയും. അതിനാൽ കഠിനമായ ശിക്ഷയിൽ അവനെ നിങ്ങൾ ഇട്ടേക്കുക.

۞ قَالَ قَرِينُهُ رَبَّنَا مَا أَطْغَيْتُهُ وَلَٰكِن كَانَ فِي ضَلَالٍ بَعِيدٍ ﴿٢٧﴾

27. അവൻെറ കൂട്ടാളി[1153] പറയും: ഞങ്ങളുടെ രക്ഷിതാവേ! ഞാനവനെ വഴിതെററിച്ചിട്ടില്ല. പക്ഷെ, അവൻ വിദൂരമായ ദുർമാർഗത്തിലായിരുന്നു.

---

1151. ന്യായവിധിയുടെ നാളിൽ ഓരോ വ്യക്തിയുടെയും കൂടെ അവനെ വിചാരണാവേദിയിലേക്ക് ആനയിക്കാൻ ഒരു മലക്കും അവൻെറ കർമ്മങ്ങളെ സംബന്ധിച്ച് സാക്ഷ്യം വഹിക്കാൻ ഒരു മലക്കും ഉണ്ടായിരിക്കുമെന്നർത്ഥം.

1152. സൂക്ഷ്മസത്യങ്ങൾ മനസ്സിലാക്കുന്നതിന് ഇഹലോകത്ത് പല തടസ്സങ്ങളും ഉണ്ടാകും. പരലോകത്ത് എല്ലാ മൂടികളും, മറകളും നീക്കപ്പെടുന്നതോടെ സകലസത്യങ്ങളും അനാവൃതമാകുന്നതാണ്.

1153. ഈ വചനത്തിൽ ഖരീൻ (കൂട്ടാളി അഥവാ സഹചാരി) എന്ന് പറഞ്ഞത് മനുഷ്യൻെറ കൂടെ നടന്ന് അവനെ പിഴപ്പിക്കുന്ന പിശാചിനെപ്പററിയാണ്.

قَالَ لَا تَخْتَصِمُوا لَدَيَّ وَقَدْ قَدَّمْتُ إِلَيْكُم بِالْوَعِيدِ ﴿٢٨﴾

28. അവൻ (അല്ലാഹു) പറയും: നിങ്ങൾ എന്റെ അടുക്കൽ തർക്കിക്കേണ്ട. മുമ്പേ ഞാൻ നിങ്ങൾക്ക് താക്കീത് നൽകിയിട്ടുണ്ട്.

مَا يُبَدَّلُ الْقَوْلُ لَدَيَّ وَمَا أَنَا بِظَلَّامٍ لِّلْعَبِيدِ ﴿٢٩﴾

29. എന്റെ അടുക്കൽ വാക്ക് മാററപ്പെടുകയില്ല. ഞാൻ ദാസന്മാരോട് ഒട്ടും അനീതി കാണിക്കുന്നവനുമല്ല.

يَوْمَ نَقُولُ لِجَهَنَّمَ هَلِ امْتَلَأْتِ وَتَقُولُ هَلْ مِن مَّزِيدٍ ﴿٣٠﴾

30. 'നീ നിറഞ്ഞു കഴിഞ്ഞോ' എന്ന് നാം നരകത്തോട് പറയുകയും, 'കൂടുതൽ എന്തെങ്കിലുമുണ്ടോ' എന്ന് അത് (നരകം) പറയുകയും ചെയ്യുന്ന ദിവസത്തിലത്രെ അത്.

وَأُزْلِفَتِ الْجَنَّةُ لِلْمُتَّقِينَ غَيْرَ بَعِيدٍ ﴿٣١﴾

31. സൂക്ഷ്മത പാലിക്കുന്നവർക്ക് അകലെയല്ലാത്തവിധത്തിൽ സ്വർഗം അടുത്തുകൊണ്ടുവരപ്പെടുന്നതാണ്.

هَٰذَا مَا تُوعَدُونَ لِكُلِّ أَوَّابٍ حَفِيظٍ ﴿٣٢﴾

32. (അവരോട് പറയപ്പെടും:) അല്ലാഹുവിങ്കലേക്ക് ഏററവും അധികം മടങ്ങുന്നവനും, (ജീവിതം) കാത്തുസൂക്ഷിക്കുന്നവനും ആയ ഏതൊരാൾക്കും നൽകാമെന്ന് നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നതാകുന്നു ഇത്.

مَّنْ خَشِيَ الرَّحْمَٰنَ بِالْغَيْبِ وَجَاءَ بِقَلْبٍ مُّنِيبٍ ﴿٣٣﴾

33. അതായത് അദൃശ്യമായ നിലയിൽ പരമകാരുണികനെ ഭയപ്പെടുകയും താഴ്മയുള്ള ഹൃദയത്തോടുകൂടി വരുകയും ചെയ്യുവന്ന്.

ادْخُلُوهَا بِسَلَامٍ ذَٰلِكَ يَوْمُ الْخُلُودِ ﴿٣٤﴾

34. (അവരോട് പറയപ്പെടും:) സമാധാനപൂർവ്വം നിങ്ങളതിൽ പ്രവേശിച്ചുകൊള്ളുക. ശാശ്വതവാസത്തിനുള്ള ദിവസമാകുന്നു അത്.

لَهُم مَّا يَشَاءُونَ فِيهَا وَلَدَيْنَا مَزِيدٌ ﴿٣٥﴾

35. അവർക്കവിടെ അവർ ഉദ്ദേശിക്കുന്നതെന്തും ഉണ്ടായിരിക്കും. നമ്മുടെ പക്കലാകട്ടെ കൂടുതലായി പലതുമുണ്ട്.

وَكَمْ أَهْلَكْنَا قَبْلَهُم مِّن قَرْنٍ هُمْ أَشَدُّ مِنْهُم بَطْشًا فَنَقَّبُوا فِي الْبِلَادِ هَلْ مِن مَّحِيصٍ ﴿٣٦﴾

36. ഇവർക്കു മുമ്പ് എത്ര തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട്! അവർ ഇവരെക്കാൾ കടുത്ത കയ്യൂക്കുള്ളവരായിരുന്നു. എന്നിട്ട് അവർ നാടുകളിലാകെ ചികഞ്ഞുനോക്കി; രക്ഷപ്രാപിക്കാൻ വല്ല ഇടവുമുണ്ടോ എന്ന്.

إِنَّ فِي ذَٰلِكَ لَذِكْرَىٰ لِمَن كَانَ لَهُ قَلْبٌ أَوْ أَلْقَى السَّمْعَ وَهُوَ شَهِيدٌ ﴿٣٧﴾

37. ഹൃദയമുള്ളവനായിരിക്കുകയോ മനസ്സാന്നിധ്യത്തോടെ ചെവികൊടുത്ത് കേൾക്കുകയോ ചെയ്യുവന്ന് തീർച്ചയായും അതിൽ ഒരു ഉൽബോധനമുണ്ട്.

38. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം ആറുദിവസങ്ങളിൽ സൃഷ്ടിച്ചിരിക്കുന്നു. യാതൊരു ക്ഷീണവും നമ്മെ ബാധിച്ചിട്ടുമില്ല.

وَلَقَدْ خَلَقْنَا السَّمٰوٰتِ وَالْاَرْضَ وَمَا بَيْنَهُمَا فِيْ سِتَّةِ
اَيَّامٍ ۖ وَّمَا مَسَّنَا مِنْ لُّغُوْبٍ ﴿٣٨﴾

39. അതിനാൽ അവർ പറയുന്നതിന്റെ പേരിൽ നീ ക്ഷമിച്ചുകൊള്ളുക. സൂര്യോദയത്തിനു മുമ്പും അസ്തമനത്തിനു മുമ്പും നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം (അവനെ) പ്രകീർത്തിക്കുകയും ചെയ്യുക.

فَاصْبِرْ عَلٰى مَا يَقُوْلُوْنَ وَسَبِّحْ بِحَمْدِ رَبِّكَ قَبْلَ طُلُوْعِ
الشَّمْسِ وَقَبْلَ الْغُرُوْبِ ﴿٣٩﴾

40. രാത്രിയിൽ നിന്ന് കുറച്ചു സമയവും അവനെ പ്രകീർത്തിക്കുക. സാഷ്ടാംഗ നമസ്കാരത്തിനുശേഷമുള്ള സമയങ്ങളിലും.

وَمِنَ الَّيْلِ فَسَبِّحْهُ وَاَدْبَارَ السُّجُوْدِ ﴿٤٠﴾

41. അടുത്ത ഒരു സ്ഥലത്തു നിന്ന് ഒരു വിളിച്ചു പറയുന്നവൻ വിളിച്ചു പറയുന്ന ദിവസത്തെപ്പറ്റി ശ്രദ്ധിച്ചുകേൾക്കുക.

وَاسْتَمِعْ يَوْمَ يُنَادِ الْمُنَادِ مِنْ مَّكَانٍ قَرِيْبٍ ﴿٤١﴾

42. അതായത് ആ ഘോരശബ്ദം യഥാർത്ഥമായും അവർ കേൾക്കുന്ന ദിവസം. അതത്രെ (ഖബ്റുകളിൽ നിന്നുള്ള) പുറപ്പാടിന്റെ ദിവസം.

يَّوْمَ يَسْمَعُوْنَ الصَّيْحَةَ بِالْحَقِّ ۗ ذٰلِكَ يَوْمُ الْخُرُوْجِ ﴿٤٢﴾

43. തീർച്ചയായും നാം ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. നമ്മുടെ അടുത്തേക്ക് തന്നെയാണ് തിരിച്ചെത്തലും.

اِنَّا نَحْنُ نُحْيٖ وَنُمِيْتُ وَاِلَيْنَا الْمَصِيْرُ ﴿٤٣﴾

44. അവരെ വിട്ടു ഭൂമി പിളർന്നു മാറിയിട്ട് അവർ അതിവേഗം വരുന്ന ദിവസം! അത് നമ്മെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ള ഒരു ഒരുമിച്ചുകൂട്ടലാകുന്നു.

يَوْمَ تَشَقَّقُ الْاَرْضُ عَنْهُمْ سِرَاعًا ۗ ذٰلِكَ حَشْرٌ عَلَيْنَا يَسِيْرٌ ﴿٤٤﴾

45. അവർ പറഞ്ഞുകൊണ്ടിരിക്കുന്നതിനെപ്പറ്റി നാം നല്ലവണ്ണം അറിയുന്നവനാകുന്നു. നീ അവരുടെ മേൽ സ്വേച്ഛാധികാരം ചെലുത്തേണ്ടവനല്ല. അതിനാൽ എന്റെ താക്കീത് ഭയപ്പെടുന്നവരെ ഖുർആൻ മുഖേന നീ ഉൽബോധിപ്പിക്കുക.

نَحْنُ اَعْلَمُ بِمَا يَقُوْلُوْنَ وَمَآ اَنْتَ عَلَيْهِمْ بِجَبَّارٍ ۗ فَذَكِّرْ
بِالْقُرْاٰنِ مَنْ يَّخَافُ وَعِيْدِ ﴿٤٥﴾




## അദ്ധ്യായം - 51

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيْمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

وَالذّٰرِيٰتِ ذَرْوًا ①

1. ശക്തിയായി (പൊടി) വിതറിക്കൊണ്ടിരിക്കുന്നവ (കാററുകൾ) തന്നെയാണ, സത്യം!

فَالْحٰمِلٰتِ وِقْرًا ②

2. (ജല) ഭാരം വഹിക്കുന്നവ (മേഘങ്ങൾ) തന്നെയാണ, സത്യം!

فَالْجٰرِيٰتِ يُسْرًا ③

3. നിഷ്പ്രയാസം സഞ്ചരിക്കുന്നവ (കപ്പലുകൾ) തന്നെയാണ, സത്യം!

فَالْمُقَسِّمٰتِ اَمْرًا ④

4. കാര്യങ്ങൾ വിഭജിച്ചു കൊടുക്കുന്നവർ (മലക്കുകൾ) തന്നെയാണ, സത്യം!

اِنَّمَا تُوْعَدُوْنَ لَصَادِقٌ ⑤

5. തീർച്ചയായും നിങ്ങൾക്കു താക്കീതു നൽകപ്പെടുന്ന കാര്യം സത്യമായിട്ടുള്ളത് തന്നെയാകുന്നു.

وَّاِنَّ الدِّيْنَ لَوَاقِعٌ ⑥

6. തീർച്ചയായും ന്യായവിധി സംഭവിക്കുന്നതു തന്നെയാകുന്നു.

وَالسَّمَاۤءِ ذَاتِ الْحُبُكِ ⑦

7. വിവിധപഥങ്ങളുള്ള ആകാശം തന്നെയാണ, സത്യം!

اِنَّكُمْ لَفِيْ قَوْلٍ مُّخْتَلِفٍ ⑧

8. തീർച്ചയായും നിങ്ങൾ വിഭിന്നമായ അഭിപ്രായത്തിലാകുന്നു.

يُّؤْفَكُ عَنْهُ مَنْ اُفِكَ ⑨

9. (സത്യത്തിൽ നിന്ന്) തെററിക്കപ്പെട്ടവൻ അതിൽ നിന്ന് (ഖുർആനിൽ നിന്ന്) തെററിക്കപ്പെടുന്നു.

قُتِلَ الْخَرّٰصُوْنَ ⑩ الَّذِيْنَ هُمْ فِيْ غَمْرَةٍ سَاهُوْنَ ⑪

10, 11. വിവരക്കേടിൽ മതിമറന്നു കഴിയുന്നവരായ ഊഹാപോഹക്കാർ ശപിക്കപ്പെടട്ടെ.

يَسْـَٔلُوْنَ اَيَّانَ يَوْمُ الدِّيْنِ ⑫

12. ന്യായവിധിയുടെ നാൾ എപ്പോഴായിരിക്കും എന്നവർ ചോദിക്കുന്നു.

يَوْمَ هُمْ عَلَى النَّارِ يُفْتَنُونَ ١٣

13. നരകാഗ്നിയിൽ അവർ പരീക്ഷണത്തിന് വിധേയരാകുന്ന ദിവസമത്രെ അത്.

ذُوقُوا فِتْنَتَكُمْ هَٰذَا الَّذِي كُنتُم بِهِ تَسْتَعْجِلُونَ ١٤

14. (അവരോട് പറയപ്പെടും:) നിങ്ങൾക്കുള്ള പരീക്ഷണം നിങ്ങൾ അനുഭവിച്ചുകൊള്ളുവിൻ. നിങ്ങൾ എന്തൊന്നിന് ധൃതികൂട്ടിക്കൊണ്ടിരുന്നുവോ അതത്രെ ഇത്.

إِنَّ الْمُتَّقِينَ فِي جَنَّاتٍ وَعُيُونٍ ١٥

15. തീർച്ചയായും സൂക്ഷ്മത പാലിക്കുന്നവർ സ്വർഗത്തോപ്പുകളിലും അരുവികളിലുമായിരിക്കും.

آخِذِينَ مَا آتَاهُمْ رَبُّهُمْ إِنَّهُمْ كَانُوا قَبْلَ ذَٰلِكَ مُحْسِنِينَ ١٦

16. അവർക്ക് അവരുടെ രക്ഷിതാവ് നൽകിയത് ഏറ്റുവാങ്ങിക്കൊണ്ട്. തീർച്ചയായും അവർ അതിനു മുമ്പ് സദ്‌വൃത്തരായിരുന്നു.

كَانُوا قَلِيلًا مِّنَ اللَّيْلِ مَا يَهْجَعُونَ ١٧

17. രാത്രിയിൽ നിന്ന് അല്പഭാഗമേ അവർ ഉറങ്ങാറുണ്ടായിരുന്നുള്ളൂ. [1154]

وَبِالْأَسْحَارِ هُمْ يَسْتَغْفِرُونَ ١٨

18. രാത്രിയുടെ അന്ത്യവേളകളിൽ അവർ പാപമോചനം തേടുന്നവരായിരുന്നു.

وَفِي أَمْوَالِهِمْ حَقٌّ لِّلسَّائِلِ وَالْمَحْرُومِ ١٩

19. അവരുടെ സ്വത്തുകളിലാകട്ടെ ചോദിക്കുന്നവന്നും (ഉപജീവനം) തടയപ്പെട്ടവന്നും ഒരു അവകാശമുണ്ടായിരിക്കുകയും ചെയ്യും. [1155]

وَفِي الْأَرْضِ آيَاتٌ لِّلْمُوقِنِينَ ٢٠

20. ദൃഢവിശ്വാസമുള്ളവർക്ക് ഭൂമിയിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.

وَفِي أَنفُسِكُمْ أَفَلَا تُبْصِرُونَ ٢١

21. നിങ്ങളിൽ തന്നെയും (പല ദൃഷ്ടാന്തങ്ങളുണ്ട്.) എന്നിട്ട് നിങ്ങൾ കണ്ടറിയുന്നില്ലെ?

وَفِي السَّمَاءِ رِزْقُكُمْ وَمَا تُوعَدُونَ ٢٢

22. ആകാശത്ത് നിങ്ങൾക്കുള്ള ഉപജീവനവും, നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്ന കാര്യങ്ങളുമുണ്ട്. [1156]

فَوَرَبِّ السَّمَاءِ وَالْأَرْضِ إِنَّهُ لَحَقٌّ مِّثْلَ مَا أَنَّكُمْ تَنطِقُونَ ٢٣

23. എന്നാൽ ആകാശത്തിന്റെയും ഭൂമിയുടെയും രക്ഷിതാവിനെ തന്നെയാണ, സത്യം! നിങ്ങൾ സംസാരിക്കുന്നു എന്നതുപോലെ തീർച്ചയായും ഇത് സത്യമാകുന്നു. [1157]

هَلْ أَتَاكَ حَدِيثُ ضَيْفِ إِبْرَاهِيمَ الْمُكْرَمِينَ ٢٤

24. ഇബ്റാഹീമിന്റെ മാന്യരായ അതിഥികളെപ്പറ്റിയുള്ള വാർത്ത നിനക്ക് വന്നുകിട്ടിയിട്ടുണ്ടോ?

1154. അഥവാ രാത്രിയിൽ അധികസമയവും അവർ ആരാധനാനിരതരായിരുന്നു.
1155. തങ്ങൾ സമ്പാദിച്ച സ്വത്ത് തങ്ങൾക്ക് മാത്രം അവകാശപ്പെട്ടതല്ലെന്നും, ചോദിച്ചുവരുന്ന പാവങ്ങൾക്കും, ജീവിതമാർഗം തടയപ്പെട്ട അഗതികൾക്കും കൂടി അതിൽ അവകാശമുണ്ടെന്നുമായിരുന്നു അവരുടെ നിലപാട്.
1156. ആകാശത്ത് നിന്ന് ലഭിക്കുന്ന മഴ മുഖേനയാണല്ലോ ജീവജാലങ്ങൾക്കെല്ലാം ആഹാരം ലഭ്യമാകുന്നത്. അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ള രക്ഷാശിക്ഷകളും ഉപരിലോകത്ത് നിന്ന് വരുന്നു.
1157. നിങ്ങൾക്ക് സംസാരിക്കാൻ കഴിയുന്നുവെന്നത് നിങ്ങൾക്ക് നിഷേധിക്കാനാവാത്ത സത്യമാണെങ്കിൽ അതുപോലെത്തന്നെ ദൈവികമായ രക്ഷാശിക്ഷകളുടെ കാര്യവും അനിഷേധ്യമാണ് എന്നർത്ഥം.

إِذْ دَخَلُوا عَلَيْهِ فَقَالُوا سَلَامًا قَالَ سَلَامٌ قَوْمٌ مُنكَرُونَ ٢٥

25. അവർ അദ്ദേഹത്തിന്റെ അടുത്ത് കടന്നുവന്നിട്ട് സലാം പറഞ്ഞ സമയത്ത് അദ്ദേഹം പറഞ്ഞു: സലാം. (നിങ്ങൾ) അപരിചിതരായ ആളുകളാണല്ലോ.

فَرَاغَ إِلَىٰ أَهْلِهِ فَجَاءَ بِعِجْلٍ سَمِينٍ ٢٦

26. അനന്തരം അദ്ദേഹം ധൃതിയിൽ തന്റെ ഭാര്യയുടെ അടുത്തേക്ക് ചെന്നു. എന്നിട്ട് ഒരു തടിച്ച കാളക്കുട്ടിയെ (വേവിച്ചു) കൊണ്ടുവന്നു.

فَقَرَّبَهُ إِلَيْهِمْ قَالَ أَلَا تَأْكُلُونَ ٢٧

27. എന്നിട്ട് അത് അവരുടെ അടുത്തേക്ക് വെച്ചു. അദ്ദേഹം പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ?

فَأَوْجَسَ مِنْهُمْ خِيفَةً قَالُوا لَا تَخَفْ وَبَشَّرُوهُ بِغُلَامٍ عَلِيمٍ ٢٨

28. അപ്പോൾ അവരെപ്പററി അദ്ദേഹത്തിന്റെ മനസ്സിൽ ഭയം കടന്നു കൂടി. അവർ പറഞ്ഞു: 'താങ്കൾ ഭയപ്പെടേണ്ട' അദ്ദേഹത്തിന് ജ്ഞാനിയായ ഒരു ആൺകുട്ടിയെപ്പററി അവർ സന്തോഷവാർത്ത അറിയിക്കുകയും ചെയ്തു.

فَأَقْبَلَتِ امْرَأَتُهُ فِي صَرَّةٍ فَصَكَّتْ وَجْهَهَا وَقَالَتْ عَجُوزٌ
عَقِيمٌ ٢٩

29. അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ ഉച്ചത്തിൽ ഒരു ശബ്ദമുണ്ടാക്കിക്കൊണ്ട് മുന്നോട്ടു വന്നു. എന്നിട്ട് തന്റെ മുഖത്തടിച്ചുകൊണ്ട് പറഞ്ഞു: വന്ധ്യയായ ഒരു കിഴവിയാണോ (പ്രസവിക്കാൻ പോകുന്നത്?)

قَالُوا كَذَٰلِكِ قَالَ رَبُّكِ إِنَّهُ هُوَ الْحَكِيمُ الْعَلِيمُ ٣٠

30. അവർ (ദൂതന്മാർ) പറഞ്ഞു: അപ്രകാരം തന്നെയാകുന്നു നിന്റെ രക്ഷിതാവ് പറഞ്ഞിരിക്കുന്നത്. തീർച്ചയായും അവൻ തന്നെയാകുന്നു യുക്തിമാനും ജ്ഞാനിയും ആയിട്ടുള്ളവൻ.

ഭാഗം 27

قَالَ فَمَا خَطْبُكُمْ أَيُّهَا الْمُرْسَلُونَ ٣١

31. അദ്ദേഹം ചോദിച്ചു: ഹേ; ദൂതന്മാരേ, അപ്പോൾ നിങ്ങളുടെ കാര്യമെന്താണ്?

قَالُوا إِنَّا أُرْسِلْنَا إِلَىٰ قَوْمٍ مُجْرِمِينَ ٣٢

32. അവർ പറഞ്ഞു: ഞങ്ങൾ കുററവാളികളായ ഒരു ജനതയിലേക്ക് അയക്കപ്പെട്ടതാകുന്നു.[1158]

لِنُرْسِلَ عَلَيْهِمْ حِجَارَةً مِنْ طِينٍ ٣٣
مُسَوَّمَةً عِنْدَ رَبِّكَ لِلْمُسْرِفِينَ ٣٤

33, 34. അതിക്രമകാരികൾക്ക് വേണ്ടി താങ്കളുടെ രക്ഷിതാവിന്റെ അടുക്കൽ അടയാളപ്പെടുത്തിയിട്ടുള്ള കളിമണ്ണുകൊണ്ടുള്ള കല്ലുകൾ ഞങ്ങൾ അവരുടെ നേരെ അയക്കുവാൻവേണ്ടി.

فَأَخْرَجْنَا مَنْ كَانَ فِيهَا مِنَ الْمُؤْمِنِينَ ٣٥

35. അപ്പോൾ സത്യവിശ്വാസികളിൽ പെട്ടവരായി അവിടെ ഉണ്ടായിരുന്നവരെ നാം പുറത്തു കൊണ്ടുവന്നു (രക്ഷപ്പെടുത്തി.)

---

1158. പ്രകൃതിവിരുദ്ധ രതി ഉൾപെടെയുള്ള ദുരാചാരങ്ങൾ അവസാനിപ്പിക്കാൻ ലൂത്വ് നബി(അ) നിരന്തരം ഉപദേശിച്ചിട്ടും അത് ചെവിക്കൊള്ളാത്ത ജനതയെ നശിപ്പിക്കാൻ വേണ്ടിയായിരുന്നു ദൈവദൂതന്മാരായ ആ മലക്കുകൾ നിയോഗിക്കപ്പെട്ടത്. ലൂത്വ് നബി(അ)യുടെ ദേശത്തേക്ക് പോകുന്ന വഴിക്കാണ് അവർ ഇബ്രാഹീം നബി(അ)യുടെ അടുത്ത് ചെന്നത്.

فَمَا وَجَدْنَا فِيهَا غَيْرَ بَيْتٍ مِّنَ الْمُسْلِمِينَ ﴿٣٦﴾

36. എന്നാൽ മുസ്ലിംകളുടെതായ ഒരു വീട ല്ലാതെ നാം അവിടെ കണ്ടെത്തിയില്ല.

وَتَرَكْنَا فِيهَا آيَةً لِّلَّذِينَ يَخَافُونَ الْعَذَابَ الْأَلِيمَ ﴿٣٧﴾

37. വേദനയേറിയ ശിക്ഷ ഭയപ്പെടുന്നവർക്ക് ഒരു ദൃഷ്ടാന്തം നാം അവിടെ അവശേഷിപ്പി ക്കുകയും ചെയ്തു.

وَفِي مُوسَىٰ إِذْ أَرْسَلْنَاهُ إِلَىٰ فِرْعَوْنَ بِسُلْطَانٍ مُّبِينٍ ﴿٣٨﴾

38. മൂസായുടെ ചരിത്രത്തിലുമുണ്ട് (ദൃഷ്ടാ ന്തങ്ങൾ.) വ്യക്തമായ ആധികാരിക പ്രമാണവു മായി ഫിർഔന്റെ അടുത്തേക്ക് നാം അദ്ദേഹ ത്തെ നിയോഗിച്ച സന്ദർഭം.

فَتَوَلَّىٰ بِرُكْنِهِ وَقَالَ سَاحِرٌ أَوْ مَجْنُونٌ ﴿٣٩﴾

39. അപ്പോൾ അവൻ തന്റെ ശക്തിയിൽ അഹ ങ്കരിച്ച് പിന്തിരിഞ്ഞു കളയുകയാണ് ചെയ്തത്. (മൂസാ) ഒരു ജാലവിദ്യക്കാരനോ അല്ലെങ്കിൽ ഭ്രാന്തനോ ആണ് എന്ന് അവൻ പറയുകയും ചെയ്തു.

فَأَخَذْنَاهُ وَجُنُودَهُ فَنَبَذْنَاهُمْ فِي الْيَمِّ وَهُوَ مُلِيمٌ ﴿٤٠﴾

40. അതിനാൽ അവനെയും അവന്റെ സൈ ന്യങ്ങളെയും നാം പിടികൂടുകയും, എന്നിട്ട് അവ രെ കടലിൽ എറിയുകയും ചെയ്തു. അവൻ തന്നെയായിരുന്നു ആക്ഷേപാർഹൻ.

وَفِي عَادٍ إِذْ أَرْسَلْنَا عَلَيْهِمُ الرِّيحَ الْعَقِيمَ ﴿٤١﴾

41. ആദ് ജനതയിലും (ദൃഷ്ടാന്തമുണ്ട്.) വന്ധ്യ മായ കാററ് നാം അവരുടെ നേരെ അയച്ച സന്ദർഭം!

مَا تَذَرُ مِن شَيْءٍ أَتَتْ عَلَيْهِ إِلَّا جَعَلَتْهُ كَالرَّمِيمِ ﴿٤٢﴾

42. ആ കാററ് ഏതൊരു വസ്തുവിന്മേൽ ചെ ന്നെത്തിയോ അതിനെ ദ്രവിച്ച തുരുമ്പുപോലെ ആക്കാതെ അത് വിടുമായിരുന്നില്ല.

وَفِي ثَمُودَ إِذْ قِيلَ لَهُمْ تَمَتَّعُوا حَتَّىٰ حِينٍ ﴿٤٣﴾

43. ഥമൂദ് ജനതയിലും (ദൃഷ്ടാന്തമുണ്ട്.) 'ഒരു സമയം വരെ നിങ്ങൾ സുഖം അനുഭവിച്ചു കൊള്ളുക' എന്ന് അവരോട് പറയപ്പെട്ട സന്ദർഭം!

فَعَتَوْا عَنْ أَمْرِ رَبِّهِمْ فَأَخَذَتْهُمُ الصَّاعِقَةُ وَهُمْ يَنظُرُونَ ﴿٤٤﴾

44. എന്നിട്ട് അവർ തങ്ങളുടെ രക്ഷിതാവി ന്റെ കല്പനക്കെതിരായി ധിക്കാരം കൈക്കൊ ണ്ടു. അതിനാൽ അവർ നോക്കിക്കൊണ്ടിരിക്കെ ആ ഘോരനാദം അവരെ പിടികൂടി.

فَمَا اسْتَطَاعُوا مِن قِيَامٍ وَمَا كَانُوا مُنتَصِرِينَ ﴿٤٥﴾

45. അപ്പോൾ അവർക്കു എഴുന്നേററു പോ കുവാൻ കഴിവുണ്ടായില്ല. അവർ രക്ഷാനടപടി കളെടുക്കുന്നവരായതുമില്ല.

وَقَوْمَ نُوحٍ مِّن قَبْلُ إِنَّهُمْ كَانُوا قَوْمًا فَاسِقِينَ ﴿٤٦﴾

46. അതിനുമുമ്പ് നൂഹിന്റെ ജനതയെയും (നാം നശിപ്പിക്കുകയുണ്ടായി.) തീർച്ചയായും അവർ അധർമ്മകാരികളായ ഒരു ജനതയാ യിരുന്നു.

وَالسَّمَاءَ بَنَيْنَاهَا بِأَيْدٍ وَإِنَّا لَمُوسِعُونَ ﴿٤٧﴾

47. ആകാശമാകട്ടെ നാം അതിനെ കരങ്ങളാൽ നിർമ്മിച്ചിരിക്കുന്നു. തീർച്ചയായും നാം വികസിപ്പിച്ചെടുക്കുന്നവനാകുന്നു. [1159]

وَالْأَرْضَ فَرَشْنَاهَا فَنِعْمَ الْمَاهِدُونَ ﴿٤٨﴾

48. ഭൂമിയാകട്ടെ നാം അതിനെ ഒരു വിരിപ്പാക്കിയിരിക്കുന്നു. എന്നാൽ അത് വിതാനിച്ചവൻ എത്ര നല്ലവൻ!

وَمِن كُلِّ شَيْءٍ خَلَقْنَا زَوْجَيْنِ لَعَلَّكُمْ تَذَكَّرُونَ ﴿٤٩﴾

49. എല്ലാ വസ്തുക്കളിൽ നിന്നും ഈരണ്ട് ഇണകളെ നാം സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾ ആലോചിച്ച് മനസ്സിലാക്കുവാൻ വേണ്ടി.

فَفِرُّوا إِلَى اللَّهِ إِنِّي لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥٠﴾

50. അതിനാൽ നിങ്ങൾ അല്ലാഹുവിങ്കലേക്ക് ഓടിച്ചെല്ലുക. തീർച്ചയായും ഞാൻ നിങ്ങൾക്കു അവൻെറ അടുക്കൽ നിന്നുള്ള വ്യക്തമായ താക്കീതുകാരനാകുന്നു.

وَلَا تَجْعَلُوا مَعَ اللَّهِ إِلَٰهًا آخَرَ إِنِّي لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥١﴾

51. അല്ലാഹുവോടൊപ്പം മറെറാരു ദൈവത്തെയും നിങ്ങൾ സ്ഥാപിക്കാതിരിക്കുകയും ചെയ്യുക. തീർച്ചയായും ഞാൻ നിങ്ങൾക്കു അവൻെറ അടുക്കൽ നിന്നുള്ള വ്യക്തമായ താക്കീതുകാരനാകുന്നു.

كَذَٰلِكَ مَا أَتَى الَّذِينَ مِن قَبْلِهِم مِّن رَّسُولٍ إِلَّا
قَالُوا سَاحِرٌ أَوْ مَجْنُونٌ ﴿٥٢﴾

52. അപ്രകാരം തന്നെ ഇവരുടെ പൂർവ്വികന്മാരുടെ അടുത്ത് ഏതൊരു റസൂൽ വന്നപ്പോഴും ജാലവിദ്യക്കാരനെന്നോ ഭ്രാന്തനെന്നോ അവർ പറയാതിരുന്നിട്ടില്ല.

أَتَوَاصَوْا بِهِ بَلْ هُمْ قَوْمٌ طَاغُونَ ﴿٥٣﴾

53. അതിന് (അങ്ങനെ പറയണമെന്ന്) അവർ അന്യോന്യം വസിയ്യത്ത് ചെയ്തിരിക്കയാണോ? അല്ല, അവർ അതിക്രമകാരികളായ ഒരു ജനതയാകുന്നു.

فَتَوَلَّ عَنْهُمْ فَمَا أَنتَ بِمَلُومٍ ﴿٥٤﴾

54. ആകയാൽ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. നീ ആക്ഷേപാർഹനല്ല.

وَذَكِّرْ فَإِنَّ الذِّكْرَىٰ تَنفَعُ الْمُؤْمِنِينَ ﴿٥٥﴾

55. നീ ഉൽബോധിപ്പിക്കുക. തീർച്ചയായും ഉൽബോധനം സത്യവിശ്വാസികൾക്ക് പ്രയോജനം ചെയ്യും.

وَمَا خَلَقْتُ الْجِنَّ وَالْإِنسَ إِلَّا لِيَعْبُدُونِ ﴿٥٦﴾

56. ജിന്നുകളെയും മനുഷ്യരെയും എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല.

مَا أُرِيدُ مِنْهُم مِّن رِّزْقٍ وَمَا أُرِيدُ أَن يُطْعِمُونِ ﴿٥٧﴾

57. ഞാൻ അവരിൽ നിന്ന് ഉപജീവനമൊന്നും ആഗ്രഹിക്കുന്നില്ല. അവർ എനിക്ക് ഭക്ഷണം നൽകണമെന്നും ഞാൻ ആഗ്രഹിക്കുന്നില്ല. [1160]

---

1159. പ്രപഞ്ചത്തെ അല്ലാഹു വികസിപ്പിച്ചുകൊണ്ടിരിക്കുന്നുവെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.

1160. അടിമത്ത വ്യവസ്ഥിതിയിൽ അടിമകളെ ഉടമകൾ വിലയ്ക്ക് വാങ്ങിയിരുന്നതും സംരക്ഷിച്ചിരുന്നതും ഉടമകൾക്ക് അടിമകൾ വരുമാനമുണ്ടാക്കി കൊടുക്കുവാൻ വേണ്ടിയായിരുന്നു. എന്നാൽ അല്ലാഹുവും അടിമകളും തമ്മിലുള്ള ബന്ധം ഇത്തരത്തിലല്ല. അല്ലാഹു തൻെറ അടിമകളിൽ നിന്ന് ഉപജീവനം ആവശ്യപ്പെടുന്നില്ല. അവനെ മാത്രം ആരാധിക്കുകയും അവൻെറ കല്പനകൾ അനുസരിക്കുകയും ചെയ്തുകൊണ്ട് വിജയകരമായ ജീവിതം നയിക്കാൻ മാത്രമാണ് മനുഷ്യരോടും ജിന്നുകളോടും അല്ലാഹു ആവശ്യപ്പെടുന്നത്.

إِنَّ اللَّهَ هُوَ الرَّزَّاقُ ذُو الْقُوَّةِ الْمَتِينُ ﴿٥٨﴾

فَإِنَّ لِلَّذِينَ ظَلَمُوا ذَنُوبًا مِّثْلَ ذَنُوبِ أَصْحَابِهِمْ فَلَا يَسْتَعْجِلُونِ ﴿٥٩﴾

فَوَيْلٌ لِّلَّذِينَ كَفَرُوا مِن يَوْمِهِمُ الَّذِي يُوعَدُونَ ﴿٦٠﴾

58. തീർച്ചയായും അല്ലാഹു തന്നെയാണ് ഉപജീവനം നൽകുന്നവനും ശക്തനും പ്രബലനും.

59. തീർച്ചയായും (ഇന്ന്) അക്രമം ചെയ്യുവർക്ക് (പൂർവ്വികരായ) തങ്ങളുടെ കൂട്ടാളികൾക്കു ലഭിച്ച വിഹിതം പോലെയുള്ള വിഹിതം തന്നെയുണ്ട്. അതിനാൽ എന്നോട് അവർ ധൃതി കൂട്ടാതിരിക്കട്ടെ.

60. അപ്പോൾ തങ്ങൾക്ക് താക്കീതു നൽകപ്പെടുന്നതായ ആ ദിവസം നിമിത്തം സത്യനിഷേധികൾക്കു നാശം.




## അദ്ധ്യായം - 52

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

وَالطُّورِ ﴿١﴾

وَكِتَابٍ مَّسْطُورٍ ﴿٢﴾ فِي رَقٍّ مَّنشُورٍ ﴿٣﴾

وَالْبَيْتِ الْمَعْمُورِ ﴿٤﴾

وَالسَّقْفِ الْمَرْفُوعِ ﴿٥﴾

وَالْبَحْرِ الْمَسْجُورِ ﴿٦﴾

إِنَّ عَذَابَ رَبِّكَ لَوَاقِعٌ ﴿٧﴾

مَّا لَهُ مِن دَافِعٍ ﴿٨﴾

يَوْمَ تَمُورُ السَّمَاءُ مَوْرًا ﴿٩﴾

وَتَسِيرُ الْجِبَالُ سَيْرًا ﴿١٠﴾

1. ത്വൂർ പർവ്വതം തന്നെയാണ, സത്യം.

2, 3. നിവർത്തി വെച്ച തുകലിൽ എഴുതപ്പെട്ട ഗ്രന്ഥം തന്നെയാണ, സത്യം.

4. അധിവാസമുള്ള മന്ദിരം തന്നെയാണ, സത്യം.[1161]

5. ഉയർത്തപ്പെട്ട മേൽപ്പുര (ആകാശം) തന്നെയാണ, സത്യം.

6. നിറഞ്ഞ സമുദ്രം തന്നെയാണ, സത്യം.

7. തീർച്ചയായും നിൻെറ രക്ഷിതാവിൻെറ ശിക്ഷ സംഭവിക്കുന്നതു തന്നെയാകുന്നു.

8. അതു തടുക്കുവാൻ ആരും തന്നെയില്ല.

9, 10. ആകാശം ശക്തിയായി പ്രകമ്പനം കൊള്ളുകയും, പർവ്വതങ്ങൾ (അവയുടെ സ്ഥാനങ്ങളിൽ നിന്ന്) നീങ്ങി സഞ്ചരിക്കുകയും ചെയ്യുന്ന ദിവസം.

1161. 'അൽബൈത്തുൽ മഅ്മൂർ' എന്ന വാക്കിൻെറ ഭാഷാർത്ഥമാണ് പരിഭാഷയിൽ നല്കിയത്. ഈ വചനത്തിൽ അതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടത് പരിശുദ്ധകഅ്ബയാണെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. ഉപരിലോകത്തുള്ള ഒരു ഭവനമാണ് അതെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

فويل يومئذ للمكذبين ⑪

11. അന്നേ ദിവസം സത്യനിഷേധികൾക്കാകുന്നു നാശം.

الذين هم في خوض يلعبون ⑫

12. അതായത് അനാവശ്യകാര്യങ്ങളിൽ മുഴുകി കളിച്ചുകൊണ്ടിരിക്കുന്നവർക്ക്.

يوم يدعون إلى نار جهنم دعا ⑬

13. അവർ നരകാഗ്നിയിലേക്ക് ശക്തിയായി പിടിച്ചുതള്ളപ്പെടുന്ന ദിവസം.

هذه النار التي كنتم بها تكذبون ⑭

14. (അവരോടു പറയപ്പെടും:) ഇതത്രെ നിങ്ങൾ നിഷേധിച്ചു കളഞ്ഞിരുന്ന നരകം.

أفسحر هذا أم أنتم لا تبصرون ⑮

15. അപ്പോൾ ഇത് മായാജാലമാണോ? അതല്ല, നിങ്ങൾ കാണുന്നില്ലെന്നുണ്ടോ?

اصلوها فاصبروا أو لا تصبروا سواء عليكم إنما تجزون
ما كنتم تعملون ⑯

16. നിങ്ങൾ അതിൽ കടന്നു എരിഞ്ഞുകൊള്ളുക. എന്നിട്ടു നിങ്ങളത് സഹിക്കുക. അല്ലെങ്കിൽ നിങ്ങൾ സഹിക്കാതിരിക്കുക. അത് രണ്ടും നിങ്ങൾക്കു സമമാകുന്നു. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് മാത്രമാണ് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നത്.

إن المتقين في جنات ونعيم ⑰

17. തീർച്ചയായും ധർമ്മനിഷ്ഠ പാലിക്കുന്നവർ സ്വർഗ്ഗത്തോപ്പുകളിലും സുഖാനുഗ്രഹങ്ങളിലുമായിരിക്കും.

فاكهين بما آتاهم ربهم ووقاهم ربهم عذاب الجحيم ⑱

18. തങ്ങളുടെ രക്ഷിതാവ് അവർക്കു നൽകിയതിൽ ആനന്ദം കൊള്ളുന്നവരായിട്ട്. ജ്വലിക്കുന്ന നരകത്തിലെ ശിക്ഷയിൽ നിന്ന് അവരുടെ രക്ഷിതാവ് അവരെ കാത്തു രക്ഷിക്കുകയും ചെയ്യും.

كلوا واشربوا هنيئا بما كنتم تعملون ⑲

19. (അവരോട് പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചിരുന്നതിൻെറ ഫലമായി നിങ്ങൾ സുഖമായി തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക.

متكئين على سرر مصفوفة وزوجناهم بحور عين ⑳

20. വരിവരിയായി ഇട്ട കട്ടിലുകളിൽ ചാരിയിരിക്കുന്നവരായിരിക്കും അവർ. വിടർന്ന കണ്ണുകളുള്ള വെളുത്ത തരുണികളെ നാം അവർക്ക് ഇണ ചേർത്തു കൊടുക്കുകയും ചെയ്യും.

والذين آمنوا واتبعتهم ذريتهم بإيمان ألحقنا بهم
ذريتهم وما ألتناهم من عملهم من شيء

21. ഏതൊരു കൂട്ടർ വിശ്വസിക്കുകയും അവരുടെ സന്താനങ്ങൾ വിശ്വാസത്തിൽ അവരെ പിന്തുടരുകയും ചെയ്തിരിക്കുന്നുവോ അവരുടെ സന്താനങ്ങളെ നാം അവരോടൊപ്പം ചേർക്കുന്നതാണ്. അവരുടെ കർമ്മഫലത്തിൽ നിന്ന് യാതൊന്നും നാം അവർക്കു കുറവു വരുത്തുകയുമില്ല. ഏതൊരു മനുഷ്യനും താൻ സമ്പാദി

ച്ചുവെച്ചതിന് (സ്വന്തം കർമ്മങ്ങൾക്ക്) പണയം വെക്കപ്പെട്ടവനാകുന്നു.

22. അവർ കൊതിക്കുന്ന തരത്തിലുള്ള പഴവും മാംസവും നാം അവർക്ക് അധികമായി നൽകുകയും ചെയ്യും.

23 അവിടെ അവർ പാനപാത്രം അന്യോന്യം കൈമാറിക്കൊണ്ടിരിക്കും. അവിടെ അനാവശ്യവാക്കോ അധാർമ്മിക വൃത്തിയോ ഇല്ല.

24. അവർക്ക് (പരിചരണത്തിനായി) ചെറുപ്പക്കാർ അവരുടെ അടുത്ത് ചുററിത്തിരിഞ്ഞു കൊണ്ടിരിക്കും. അവർ സൂക്ഷിച്ചുവെക്കപ്പെട്ട മുത്തുകൾ പോലെയിരിക്കും.

25. പരസ്പരം പലതും ചോദിച്ചുകൊണ്ട് അവരിൽ ചിലർ ചിലരെ അഭിമുഖീകരിക്കും.

26. അവർ പറയും: 'തീർച്ചയായും നാം മുമ്പ് നമ്മുടെ കുടുംബത്തിലായിരിക്കുമ്പോൾ ഭയഭക്തിയുള്ളവരായിരുന്നു[#1162]

27. 'അതിനാൽ അല്ലാഹു നമുക്ക് അനുഗ്രഹം നൽകുകയും, രോമകൂപങ്ങളിൽ തുളച്ചു കയറുന്ന നരകാഗ്നിയുടെ ശിക്ഷയിൽ നിന്ന് അവൻ നമ്മെ കാത്തു രക്ഷിക്കുകയും ചെയ്തു.

28. തീർച്ചയായും നാം മുമ്പേ അവനോടു പ്രാർത്ഥിക്കുന്നവരായിരുന്നു. തീർച്ചയായും അവൻ തന്നെയാകുന്നു ഔദാര്യവാനും കരുണാനിധിയും.'

29. ആകയാൽ നീ ഉൽബോധനം ചെയ്യുക. നിന്റെ രക്ഷിതാവിന്റെ അനുഗ്രഹത്താൽ നീ ഒരു ജ്യോത്സ്യനോ ഭ്രാന്തനോ അല്ല.

30. അതല്ല, (മുഹമ്മദ്) ഒരു കവിയാണ്, അവന് കാലവിപത്ത് വരുന്നത് ഞങ്ങൾ കാത്തിരിക്കുകയാണ് എന്നാണോ അവർ പറയുന്നത്?

31. നീ പറഞ്ഞേക്കുക: 'നിങ്ങൾ കാത്തിരുന്നോളൂ. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരുടെ കൂട്ടത്തിലാകുന്നു'.

32. അതല്ല, അവരുടെ മനസ്സുകൾ അവരോട് ഇപ്രകാരം കല്പിക്കുകയാണോ? അതല്ല,

كُلُّ امْرِئٍۭ بِمَا كَسَبَ رَهِينٌ ﴿٢١﴾

وَأَمْدَدْنَٰهُم بِفَٰكِهَةٍ وَلَحْمٍ مِّمَّا يَشْتَهُونَ ﴿٢٢﴾

يَتَنَٰزَعُونَ فِيهَا كَأْسًا لَّا لَغْوٌ فِيهَا وَلَا تَأْثِيمٌ ﴿٢٣﴾

وَيَطُوفُ عَلَيْهِمْ غِلْمَانٌ لَّهُمْ كَأَنَّهُمْ لُؤْلُؤٌ مَّكْنُونٌ ﴿٢٤﴾

وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ﴿٢٥﴾

قَالُوٓا إِنَّا كُنَّا قَبْلُ فِىٓ أَهْلِنَا مُشْفِقِينَ ﴿٢٦﴾

فَمَنَّ ٱللَّهُ عَلَيْنَا وَوَقَىٰنَا عَذَابَ ٱلسَّمُومِ ﴿٢٧﴾

إِنَّا كُنَّا مِن قَبْلُ نَدْعُوهُ ۖ إِنَّهُۥ هُوَ ٱلْبَرُّ ٱلرَّحِيمُ ﴿٢٨﴾

فَذَكِّرْ فَمَآ أَنتَ بِنِعْمَتِ رَبِّكَ بِكَاهِنٍ وَلَا مَجْنُونٍ ﴿٢٩﴾

أَمْ يَقُولُونَ شَاعِرٌ نَّتَرَبَّصُ بِهِۦ رَيْبَ ٱلْمَنُونِ ﴿٣٠﴾

قُلْ تَرَبَّصُوا فَإِنِّى مَعَكُم مِّنَ ٱلْمُتَرَبِّصِينَ ﴿٣١﴾

أَمْ تَأْمُرُهُمْ أَحْلَٰمُهُم بِهَٰذَآ ۚ أَمْ هُمْ قَوْمٌ طَاغُونَ ﴿٣٢﴾

1162. 'നാം മുമ്പ് നമ്മുടെ കുടുംബത്തിന്റെ കാര്യത്തിൽ ഉത്കണ്ഠയുള്ളവരായിരുന്നു' എന്നും ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുണ്ട്.

അവർ ധിക്കാരികളായ ഒരു ജനത തന്നെയാണോ?

33. അതല്ല, അദ്ദേഹം (നബി) അത് കെട്ടിച്ചമച്ചു പറഞ്ഞതാണ് എന്ന് അവർ പറയുകയാണോ? അല്ല, അവർ വിശ്വസിക്കുന്നില്ല.

أَمْ يَقُولُونَ تَقَوَّلَهُۥ ۚ بَل لَّا يُؤْمِنُونَ ﴿٣٣﴾

34. എന്നാൽ അവർ സത്യവാന്മാരാണെങ്കിൽ ഇതുപോലുള്ള ഒരു വൃത്താന്തം അവർ കൊണ്ടുവരട്ടെ.

فَلْيَأْتُوا۟ بِحَدِيثٍ مِّثْلِهِۦٓ إِن كَانُوا۟ صَٰدِقِينَ ﴿٣٤﴾

35. അതല്ല, യാതൊരു വസ്തുവിൽ നിന്നുമല്ലാതെ അവർ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ? അതല്ല, അവർ തന്നെയാണോ സ്രഷ്ടാക്കൾ?

أَمْ خُلِقُوا۟ مِنْ غَيْرِ شَىْءٍ أَمْ هُمُ ٱلْخَٰلِقُونَ ﴿٣٥﴾

36. അതല്ല, അവരാണോ ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചിരിക്കുന്നത്? അല്ല, അവർ ദൃഢമായി വിശ്വസിക്കുന്നില്ല.

أَمْ خَلَقُوا۟ ٱلسَّمَٰوَٰتِ وَٱلْأَرْضَ ۚ بَل لَّا يُوقِنُونَ ﴿٣٦﴾

37. അതല്ല, അവരുടെ പക്കലാണോ നിൻെറ രക്ഷിതാവിൻെറ ഖജനാവുകൾ! അതല്ല, അവരാണോ അധികാരം നടത്തുന്നവർ?

أَمْ عِندَهُمْ خَزَآئِنُ رَبِّكَ أَمْ هُمُ ٱلْمُصَيْطِرُونَ ﴿٣٧﴾

38. അതല്ല, അവർക്ക് (ആകാശത്തു നിന്ന്) വിവരങ്ങൾ ശ്രദ്ധിച്ചു കേൾക്കാൻ വല്ല കോണിയുമുണ്ടോ? എന്നാൽ അവരിലെ ശ്രദ്ധിച്ചു കേൾക്കുന്ന ആൾ വ്യക്തമായ വല്ല പ്രമാണവും കൊണ്ടുവരട്ടെ.[1163]

أَمْ لَهُمْ سُلَّمٌ يَسْتَمِعُونَ فِيهِ ۖ فَلْيَأْتِ مُسْتَمِعُهُم بِسُلْطَٰنٍ
مُّبِينٍ ﴿٣٨﴾

39. അതല്ല, അവന്നു (അല്ലാഹുവിനു)ള്ളത് പെൺമക്കളും നിങ്ങൾക്കുള്ളത് ആൺമക്കളുമാണോ?

أَمْ لَهُ ٱلْبَنَٰتُ وَلَكُمُ ٱلْبَنُونَ ﴿٣٩﴾

40. അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധ്യതയാൽ ഭാരം പേറേണ്ടവരായിരിക്കയാണോ?

أَمْ تَسْـَٔلُهُمْ أَجْرًا فَهُم مِّن مَّغْرَمٍ مُّثْقَلُونَ ﴿٤٠﴾

41. അതല്ല, അവർക്ക് അദൃശ്യജ്ഞാനം കരഗതമാവുകയും, അവർ അത് രേഖപ്പെടുത്തി വെക്കുകയും ചെയ്യുന്നുണ്ടോ?

أَمْ عِندَهُمُ ٱلْغَيْبُ فَهُمْ يَكْتُبُونَ ﴿٤١﴾

42. അതല്ല, അവർ വല്ല കുതന്ത്രവും നടത്താൻ ഉദ്ദേശിക്കുകയാണോ? എന്നാൽ സത്യനിഷേധികളാരോ അവർ തന്നെയാണ് കുതന്ത്രത്തിൽ അകപ്പെടുന്നവർ.

أَمْ يُرِيدُونَ كَيْدًا ۖ فَٱلَّذِينَ كَفَرُوا۟ هُمُ
ٱلْمَكِيدُونَ ﴿٤٢﴾

---

1163. ഉപരിലോകത്ത് നിന്ന് കേട്ടറിഞ്ഞ വല്ല അറിവിൻെറയും അടിസ്ഥാനത്തിലാണ് ആ സത്യനിഷേധികൾ സംസാരിക്കുന്നതെന്നാണ് വാദമെങ്കിൽ അങ്ങനെ കേട്ട വ്യക്തി അതിനുള്ള തെളിവ് കൊണ്ടുവരേണ്ടതാണ് എന്നർത്ഥം.

أَمْ لَهُمْ إِلَٰهٌ غَيْرُ اللَّهِ ۚ سُبْحَانَ اللَّهِ عَمَّا يُشْرِكُونَ ﴿٤٣﴾

43. അതല്ല, അവര്‍ക്ക് അല്ലാഹുവല്ലാത്ത വല്ല ദൈവവുമുണ്ടോ? അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധനായിരിക്കുന്നു.

وَإِن يَرَوْا كِسْفًا مِّنَ السَّمَاءِ سَاقِطًا يَقُولُوا سَحَابٌ مَّرْكُومٌ ﴿٤٤﴾

44. ആകാശത്തുനിന്ന് ഒരു കഷ്ണം വീഴുന്നതായി അവര്‍ കാണുകയാണെങ്കിലും അവര്‍ പറയും; അത് അടുക്കടുക്കായ മേഘമാണെന്ന്.[1164]

فَذَرْهُمْ حَتَّىٰ يُلَاقُوا يَوْمَهُمُ الَّذِي فِيهِ يُصْعَقُونَ ﴿٤٥﴾

45. അതിനാല്‍ അവര്‍ ബോധരഹിതരായി വീഴ്ത്തപ്പെടുന്ന അവരുടെ ആ ദിവസം അവര്‍ കണ്ടുമുട്ടുന്നതുവരെ നീ അവരെ വിട്ടേക്കുക.

يَوْمَ لَا يُغْنِي عَنْهُمْ كَيْدُهُمْ شَيْئًا وَلَا هُمْ يُنصَرُونَ ﴿٤٦﴾

46. അവരുടെ കുതന്ത്രം അവര്‍ക്ക് ഒട്ടും പ്രയോജനം ചെയ്യാത്ത, അവര്‍ക്ക് സഹായം ലഭിക്കാത്ത ഒരു ദിവസം.

وَإِنَّ لِلَّذِينَ ظَلَمُوا عَذَابًا دُونَ ذَٰلِكَ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٤٧﴾

47. തീര്‍ച്ചയായും അക്രമം പ്രവര്‍ത്തിച്ചവര്‍ക്ക് അതിനു പുറമെയും ശിക്ഷയുണ്ട്. പക്ഷെ അവരില്‍ അധികപേരും മനസ്സിലാക്കുന്നില്ല.

وَاصْبِرْ لِحُكْمِ رَبِّكَ فَإِنَّكَ بِأَعْيُنِنَا ۖ وَسَبِّحْ بِحَمْدِ رَبِّكَ حِينَ تَقُومُ ﴿٤٨﴾

48. നിന്‍റെ രക്ഷിതാവിന്‍റെ തീരുമാനത്തിന് നീ ക്ഷമാപൂര്‍വ്വം കാത്തിരിക്കുക.[1165] തീര്‍ച്ചയായും നീ നമ്മുടെ ദൃഷ്ടിയിലാകുന്നു. നീ എഴുന്നേല്‍ക്കുന്ന സമയത്ത് നിന്‍റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്‍റെ പരിശുദ്ധിയെ നീ പ്രകീര്‍ത്തിക്കുകയും ചെയ്യുക.

وَمِنَ اللَّيْلِ فَسَبِّحْهُ وَإِدْبَارَ النُّجُومِ ﴿٤٩﴾

49. രാത്രിയില്‍ കുറച്ചു സമയവും നക്ഷത്രങ്ങള്‍ പിന്‍വാങ്ങുമ്പോഴും നീ അവന്‍റെ പരിശുദ്ധിയെ പ്രകീര്‍ത്തിക്കുക.

---

1164. സ്പഷ്ടമായ ദൈവിക ദൃഷ്ടാന്തം കണ്ടാലേ വിശ്വസിക്കൂ എന്ന് ശഠിക്കുന്നവര്‍ ഒരിക്കലും വിശ്വസിക്കുകയില്ലെന്നും, ഏത് ദൈവിക ദൃഷ്ടാന്തത്തെയും കേവലം ഒരു പ്രകൃതി പ്രതിഭാസമായി വ്യാഖ്യാനിക്കുകയാണ് അവര്‍ ചെയ്യുകയെന്നും ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നു.

1165. 'നിന്‍റെ രക്ഷിതാവിന്‍റെ തീരുമാനം നീ ക്ഷമാപൂര്‍വ്വം സ്വീകരിക്കുക' എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്.




## അദ്ധ്യായം - 53

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

1. നക്ഷത്രം അസ്തമിക്കുമ്പോൾ അതിനെ തന്നെയാണ, സത്യം.

وَالنَّجْمِ إِذَا هَوَىٰ ﴿١﴾

2. നിങ്ങളുടെ കൂട്ടുകാരൻ[1166] വഴി തെററിയിട്ടില്ല. ദുർമാർഗ്ഗിയായിട്ടുമില്ല.

مَا ضَلَّ صَاحِبُكُمْ وَمَا غَوَىٰ ﴿٢﴾

3. അദ്ദേഹം തന്നിഷ്ടപ്രകാരം സംസാരിക്കുന്നുമില്ല.

وَمَا يَنطِقُ عَنِ الْهَوَىٰ ﴿٣﴾

4. അത് അദ്ദേഹത്തിന് ദിവ്യസന്ദേശമായി നൽകപ്പെടുന്ന ഒരു ഉൽബോധനം മാത്രമാകുന്നു.

إِنْ هُوَ إِلَّا وَحْيٌ يُوحَىٰ ﴿٤﴾

5. ശക്തിമത്തായ കഴിവുകളുള്ളവനാണ് (ജിബ്രീൽ എന്ന മലക്കാണ്) അദ്ദേഹത്തെ പഠിപ്പിച്ചിട്ടുള്ളത്.

عَلَّمَهُ شَدِيدُ الْقُوَىٰ ﴿٥﴾

6. കരുത്തുള്ള ഒരു വ്യക്തി. [1167]അങ്ങനെ അദ്ദേഹം (സാക്ഷാൽ രൂപത്തിൽ) നിലകൊണ്ടു.

ذُو مِرَّةٍ فَاسْتَوَىٰ ﴿٦﴾

7. അദ്ദേഹമാകട്ടെ അത്യുന്നതമായ മണ്ഡലത്തിലായിരുന്നു.[1168]

وَهُوَ بِالْأُفُقِ الْأَعْلَىٰ ﴿٧﴾

8. പിന്നെ അദ്ദേഹം അടുത്തുവന്നു. അങ്ങനെ കൂടുതൽ അടുത്തു.

ثُمَّ دَنَا فَتَدَلَّىٰ ﴿٨﴾

9. അങ്ങനെ അദ്ദേഹം രണ്ടു വില്ലുകളുടെ അകലത്തിലോ[1169] അതിനെക്കാൾ അടുത്തോ ആയിരുന്നു.

فَكَانَ قَابَ قَوْسَيْنِ أَوْ أَدْنَىٰ ﴿٩﴾

---

1166. നാല്പത് വർഷക്കാലം ഖുറൈശികൾക്കിടയിൽ അവരുടെ ഉത്തമസുഹൃത്തായി ജീവിച്ച മുഹമ്മദ് നബി(സ)യെയാണ് 'നിങ്ങളുടെ കൂട്ടുകാരൻ' എന്ന് ഇവിടെ വിശേഷിപ്പിച്ചത്.
1167. 'ദൂമിർറഃ' എന്ന വാക്കിന് ആകാര സൗഷ്ഠവമുള്ളവൻ എന്നും, ബുദ്ധിശക്തിയുള്ളവൻ എന്നും അർത്ഥം നല്കപ്പെട്ടിട്ടുണ്ട്.
1168. ജിബ്‌രീൽ (അ) എന്ന മലക്ക് സാക്ഷാൽ രൂപത്തിൽ ദിവ്യസന്ദേശവുമായി നബി(സ)യുടെ സമീപമെത്തിയ ഒരു സന്ദർഭമാണ് ഈ വചനങ്ങളിലൂടെ സൂചിപ്പിക്കപ്പെടുന്നതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.
1169. അഭിമുഖ സംഭാഷണം നടത്തുന്ന രണ്ടു വ്യക്തികൾ തമ്മിലുള്ള സാമീപ്യത്തെ സൂചിപ്പിക്കുന്ന ഒരു ഉപമയത്രെ 'രണ്ടുവില്ലുകളുടെ അകലം.'

فَأَوْحَىٰٓ إِلَىٰ عَبْدِهِۦ مَآ أَوْحَىٰ ﴿١٠﴾

10. അപ്പോൾ അവൻ (അല്ലാഹു) തന്റെ ദാസന്ന് അവൻ ബോധനം നൽകിയതെല്ലാം ബോധനം നൽകി.

مَا كَذَبَ ٱلْفُؤَادُ مَا رَأَىٰٓ ﴿١١﴾

11. അദ്ദേഹം കണ്ട ആ കാഴ്ച (അദ്ദേഹത്തിന്റെ) ഹൃദയം നിഷേധിച്ചിട്ടില്ല.

أَفَتُمَٰرُونَهُۥ عَلَىٰ مَا يَرَىٰ ﴿١٢﴾

12. എന്നിരിക്കെ അദ്ദേഹം (നേരിൽ) കാണുന്നതിന്റെ പേരിൽ നിങ്ങൾ അദ്ദേഹത്തോട് തർക്കിക്കുകയാണോ?

وَلَقَدْ رَءَاهُ نَزْلَةً أُخْرَىٰ ﴿١٣﴾

13. മറ്റൊരു ഇറക്കത്തിലും[1170] അദ്ദേഹം ആ മലക്കിനെ കണ്ടിട്ടുണ്ട്.

عِندَ سِدْرَةِ ٱلْمُنتَهَىٰ ﴿١٤﴾

14. അറ്റത്തെ ഇലന്ത മരത്തിനടുത്ത് വെച്ച്[1171]

عِندَهَا جَنَّةُ ٱلْمَأْوَىٰٓ ﴿١٥﴾

15. അതിന്നടുത്താകുന്നു താമസിക്കാനുള്ള സ്വർഗ്ഗം.

إِذْ يَغْشَى ٱلسِّدْرَةَ مَا يَغْشَىٰ ﴿١٦﴾

16. ആ ഇലന്തമരത്തെ ആവരണം ചെയ്യുന്നതൊക്കെ അതിനെ ആവരണം ചെയ്തിരുന്നപ്പോൾ.

مَا زَاغَ ٱلْبَصَرُ وَمَا طَغَىٰ ﴿١٧﴾

17. (നബിയുടെ) ദൃഷ്ടി തെറ്റിപ്പോയിട്ടില്ല. അതിക്രമിച്ചു പോയിട്ടുമില്ല.[1172]

لَقَدْ رَأَىٰ مِنْ ءَايَٰتِ رَبِّهِ ٱلْكُبْرَىٰٓ ﴿١٨﴾

18. തീർച്ചയായും തന്റെ രക്ഷിതാവിന്റെ അതിമഹത്തായ ദൃഷ്ടാന്തങ്ങളിൽ ചിലത് അദ്ദേഹം കാണുകയുണ്ടായി.

أَفَرَءَيْتُمُ ٱللَّٰتَ وَٱلْعُزَّىٰ ﴿١٩﴾

19. 'ലാത്ത'യെയും 'ഉസ്സ'യെയും പറ്റി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

وَمَنَوٰةَ ٱلثَّالِثَةَ ٱلْأُخْرَىٰٓ ﴿٢٠﴾

20. വേറെ മൂന്നാമതായുള്ള 'മനാത്ത'യെപ്പറ്റിയും.[1173]

أَلَكُمُ ٱلذَّكَرُ وَلَهُ ٱلْأُنثَىٰ ﴿٢١﴾

21. (സന്താനമായി) നിങ്ങൾക്ക് ആണും അല്ലാഹുവിന് പെണ്ണുമാണെന്നോ?

تِلْكَ إِذًا قِسْمَةٌ ضِيزَىٰٓ ﴿٢٢﴾

22. എങ്കിൽ അത് നീതിയില്ലാത്ത ഒരു ഓഹരി വെക്കൽ തന്നെ.[1174]

---

1170. മറ്റൊരു പ്രാവശ്യം ജിബ്‌രീൽ (അ) ഉപരിലോകത്ത് നിന്ന് ഇറങ്ങിയപ്പോൾ എന്നർത്ഥം.

1171. 'സിദ്റ' എന്ന വാക്കിന് ഇലന്തമരം എന്നും 'മുൻതഹാ' എന്ന വാക്കിന് അറ്റം അല്ലെങ്കിൽ അതിർത്തി എന്നുമാണ് അർത്ഥം. 'സിദ്റത്തുൽ മുൻതഹാ' എന്നത് ഉപരിലോകത്തുള്ള അത്യത്ഭുതകരമായ ഒരു വൃക്ഷമാണെന്നാണ് ഖുർആൻ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.

1172. ആകാശാരോഹണസമയത്ത് റസൂൽ(സ) കണ്ട ദൃശ്യങ്ങളെപ്പറ്റിയാണ് 13 മുതൽ 18 കൂടിയുള്ള വചനങ്ങളിൽ പരാമർശിച്ചിട്ടുള്ളതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം. മിഅ്റാജിനെ സംബന്ധിച്ച ഹദീസുകൾ അതിന് പിൻബലം നൽകുന്നു. അല്ലാഹു കാണിച്ചു കൊടുത്ത കാര്യങ്ങൾ കണ്ടുമനസ്സിലാക്കുന്നതിൽ നബി(സ)ക്ക് തെറ്റു പറ്റുകയോ, വിലക്കപ്പെട്ട കാര്യങ്ങളിലേക്ക് അദ്ദേഹത്തിന്റെ ദൃഷ്ടി അതിക്രമിച്ചുപോകുകയോ ഉണ്ടായിട്ടില്ലെന്നത്രെ 17ാം വചനത്തിന്റെ വിവക്ഷ.

1173. അറബികൾ ആരാധിച്ചിരുന്ന മൂന്നുദൈവങ്ങളാണ് ലാത്തയും ഉസ്സയും മനാതും. തീർത്ഥാടകർക്ക് പായസം നല്കിക്കൊണ്ടിരുന്ന ഒരാളായിരുന്നു ലാത്ത. അയാളുടെ മരണശേഷം അയാളുടെ പേരിൽ വിഗ്രഹം നിർമ്മിച്ച് ആരാധന തുടങ്ങുകയാണുണ്ടായത്. ഒരു 'പുണ്യവൃക്ഷ'മായിരുന്നു ഉസ്സാ. ഹുദൈൽ ഗോത്രക്കാർ പൂജിച്ചിരുന്ന ഒരു പാറക്കല്ലാണ് മനാത്ത്. ഇത്തരം ആരാധനയ്ക്ക് എന്തെങ്കിലും അടിസ്ഥാനമുണ്ടോ എന്ന് അവർ ചിന്തിച്ചു നോക്കാറുണ്ടായിരുന്നില്ല. അന്ധമായ അനുകരണം മാത്രമായിരുന്നു അവരുടെ സമ്പ്രദായം.

23. നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ മറെറാന്നുമല്ല അവ (ദേവതകൾ). അവയെപ്പററി അല്ലാഹു യാതൊരു പ്രമാണവും ഇറക്കിതന്നിട്ടില്ല. ഊഹത്തെയും മനസ്സുകൾ ഇച്ഛിക്കുന്നതിനെയും മാത്രമാണ് അവർ പിന്തുടരുന്നത്. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് സന്മാർഗം വന്നിട്ടുണ്ട്താനും.

إِنْ هِيَ إِلَّا أَسْمَاءٌ سَمَّيْتُمُوهَا أَنتُمْ وَآبَاؤُكُم مَّا أَنزَلَ
اللَّهُ بِهَا مِن سُلْطَانٍ ۚ إِن يَتَّبِعُونَ إِلَّا الظَّنَّ وَمَا تَهْوَى
الْأَنفُسُ ۖ وَلَقَدْ جَاءَهُم مِّن رَّبِّهِمُ الْهُدَىٰ ﴿٢٣﴾

24. അതല്ല, മനുഷ്യന് അവൻ മോഹിച്ചതാണോ ലഭിക്കുന്നത്?

أَمْ لِلْإِنسَانِ مَا تَمَنَّىٰ ﴿٢٤﴾

25. എന്നാൽ അല്ലാഹുവിന്നാകുന്നു പരലോകവും ഇഹലോകവും.[1175]

فَلِلَّهِ الْآخِرَةُ وَالْأُولَىٰ ﴿٢٥﴾

26. ആകാശങ്ങളിൽ എത്ര മലക്കുകളാണുള്ളത്! അവരുടെ ശുപാർശ യാതൊരു പ്രയോജനവും ചെയ്യുകയില്ല; അല്ലാഹു അവൻ ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവർക്ക് (ശുപാർശയ്ക്ക്) അനുവാദം നൽകിയതിൻെറ ശേഷമല്ലാതെ.

وَكَم مِّن مَّلَكٍ فِي السَّمَاوَاتِ لَا تُغْنِي شَفَاعَتُهُمْ شَيْئًا إِلَّا مِن
بَعْدِ أَن يَأْذَنَ اللَّهُ لِمَن يَشَاءُ وَيَرْضَىٰ ﴿٢٦﴾

27. തീർച്ചയായും പരലോകത്തിൽ വിശ്വസിക്കാത്തവർ മലക്കുകൾക്ക് പേരിടുന്നത് സ്ത്രീനാമങ്ങളാകുന്നു.[1176]

إِنَّ الَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ لَيُسَمُّونَ الْمَلَائِكَةَ
تَسْمِيَةَ الْأُنثَىٰ ﴿٢٧﴾

28. അവർക്ക് അതിനെപ്പററി യാതൊരു അറിവുമില്ല. അവർ ഊഹത്തെ മാത്രമാകുന്നു പിന്തുടരുന്നത്. തീർച്ചയായും ഊഹം സത്യത്തെ സംബന്ധിച്ചേടത്തോളം ഒട്ടും പ്രയോജനം ചെയ്യുകയില്ല.

وَمَا لَهُم بِهِ مِنْ عِلْمٍ ۖ إِن يَتَّبِعُونَ إِلَّا الظَّنَّ ۖ وَإِنَّ الظَّنَّ
لَا يُغْنِي مِنَ الْحَقِّ شَيْئًا ﴿٢٨﴾

29. ആകയാൽ നമ്മുടെ സ്മരണ വിട്ടു തിരിഞ്ഞുകളയുകയും ഐഹികജീവിതം മാത്രം ലക്ഷ്യമാക്കുകയും ചെയ്യുവരിൽ നിന്ന് നീ തിരിഞ്ഞു കളയുക.

فَأَعْرِضْ عَن مَّن تَوَلَّىٰ عَن ذِكْرِنَا وَلَمْ يُرِدْ إِلَّا الْحَيَاةَ
الدُّنْيَا ﴿٢٩﴾

30. അറിവിൽ നിന്ന് അവർ ആകെ എത്തിയിട്ടുള്ളത് അത്രത്തോളമാകുന്നു. തീർച്ചയായും നിൻെറ രക്ഷിതാവാകുന്നു അവൻെറ മാർഗത്തിൽ നിന്ന് തെററിപ്പോയവരെപ്പററി കൂടുതൽ അറിവുള്ളവൻ. സന്മാർഗം പ്രാപിച്ചവരെപററി

ذَٰلِكَ مَبْلَغُهُم مِّنَ الْعِلْمِ ۚ إِنَّ رَبَّكَ هُوَ أَعْلَمُ بِمَن
ضَلَّ عَن سَبِيلِهِ وَهُوَ أَعْلَمُ بِمَنِ اهْتَدَىٰ ﴿٣٠﴾

---

1174. തങ്ങളുടെ ദേവതകളെ അല്ലാഹുവിൻെറ പുത്രിമാരായിട്ടാണ് അറേബ്യൻ ബഹുദൈവാരാധകർ ചിത്രീകരിച്ചിരുന്നത്. എന്നാൽ തങ്ങൾക്ക് പെൺകുഞ്ഞ് ജനിച്ചാൽ അത് അപമാനമായി കരുതുകയും, ജീവനോടെ കുഴിച്ചുമൂടുകയും ചെയ്യുന്നവരായിരുന്നു അവർ.
1175. ഇഹലോകത്ത് ആഗ്രഹസഫലീകരണവും, പരലോകത്ത് ശുപാർശയും കാംക്ഷിച്ചുകൊണ്ടാണ് ബഹുദൈവാരാധകർ അല്ലാഹുവിന് പുറമെയുള്ള ദൈവങ്ങളെ തേടിപ്പോകുന്നത്. അതൊരു മിഥ്യാഭ്രമമാണെന്നും, ഇഹപരസൗഭാഗ്യങ്ങൾ നല്കാൻ കഴിവുള്ളവൻ അല്ലാഹു മാത്രമാണെന്നും ഈ വചനം വ്യക്തമാക്കുന്നു.
1176. മലക്കുകളെയും അല്ലാഹുവിൻെറ പെൺമക്കളായിട്ടാണ് അറേബ്യൻ മുശ്രിക്കുകൾ ചിത്രീകരിച്ചിരുന്നത്.

കൂടുതല്‍ അറിവുള്ളവനും അവന്‍ തന്നെയാകുന്നു.

وَلِلَّهِ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ لِيَجْزِيَ الَّذِينَ أَسَاءُوا بِمَا عَمِلُوا وَيَجْزِيَ الَّذِينَ أَحْسَنُوا بِالْحُسْنَى ﴿٣١﴾

31. അല്ലാഹുവിന്നുള്ളതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. തിന്മ പ്രവര്‍ത്തിച്ചവര്‍ക്ക് അവര്‍ ചെയ്തതിനനുസരിച്ച് പ്രതിഫലം നല്‍കുവാന്‍ വേണ്ടിയത്രെ അത്. നന്മ പ്രവര്‍ത്തിച്ചവര്‍ക്ക് ഏറ്റവും നല്ല പ്രതിഫലം നല്‍കുവാന്‍ വേണ്ടിയും.

الَّذِينَ يَجْتَنِبُونَ كَبَائِرَ الْإِثْمِ وَالْفَوَاحِشَ إِلَّا اللَّمَمَ إِنَّ رَبَّكَ وَاسِعُ الْمَغْفِرَةِ هُوَ أَعْلَمُ بِكُمْ إِذْ أَنْشَأَكُمْ مِنَ الْأَرْضِ وَإِذْ أَنْتُمْ أَجِنَّةٌ فِي بُطُونِ أُمَّهَاتِكُمْ فَلَا تُزَكُّوا أَنْفُسَكُمْ هُوَ أَعْلَمُ بِمَنِ اتَّقَى ﴿٣٢﴾

32. അതായത് വലിയ പാപങ്ങളില്‍ നിന്നും, നിസ്സാരമായതൊഴിച്ചുള്ള നീചവൃത്തികളില്‍ നിന്നും വിട്ടകന്നു നില്‍ക്കുന്നവര്‍ക്ക്. തീര്‍ച്ചയായും നിന്‍റെ രക്ഷിതാവ് വിശാലമായി പാപമോചനം നല്‍കുന്നവനാകുന്നു. നിങ്ങളെ ഭൂമിയില്‍ നിന്ന് സൃഷ്ടിച്ചുണ്ടാക്കിയ[1177] സന്ദര്‍ഭത്തിലും, നിങ്ങള്‍ നിങ്ങളുടെ ഉമ്മമാരുടെ വയറുകളില്‍ ഗര്‍ഭസ്ഥ ശിശുക്കളായിരിക്കുന്ന സന്ദര്‍ഭത്തിലും അവനാകുന്നു നിങ്ങളെപറ്റി ഏറ്റവും കൂടുതല്‍ അറിവുള്ളവന്‍.[1178] അതിനാല്‍ നിങ്ങള്‍ ആത്മപ്രശംസ നടത്താതിരിക്കുക. അവനാകുന്നു സൂക്ഷ്മത പാലിച്ചവരെപ്പറ്റി നന്നായി അറിയുന്നവന്‍.

أَفَرَأَيْتَ الَّذِي تَوَلَّى ﴿٣٣﴾

33. എന്നാല്‍ പിന്‍മാറിക്കളഞ്ഞ ഒരുത്തനെ നീ കണ്ടുവോ?

وَأَعْطَى قَلِيلًا وَأَكْدَى ﴿٣٤﴾

34. അല്‍പമൊക്കെ അവന്‍ (ദാനം) നല്‍കുകയും എന്നിട്ട് അത് നിര്‍ത്തിക്കളയുകയും ചെയ്തു.[1179]

أَعِنْدَهُ عِلْمُ الْغَيْبِ فَهُوَ يَرَى ﴿٣٥﴾

35. അവന്‍റെ അടുക്കല്‍ അദൃശ്യജ്ഞാനമുണ്ടായിട്ട് അതു മുഖേന അവന്‍ കണ്ടറിഞ്ഞു കൊണ്ടിരിക്കുകയാണോ?

أَمْ لَمْ يُنَبَّأْ بِمَا فِي صُحُفِ مُوسَى ﴿٣٦﴾
وَإِبْرَاهِيمَ الَّذِي وَفَّى ﴿٣٧﴾

36, 37. അതല്ല, മൂസായുടെയും (കടമകള്‍) നിറവേറ്റിയ ഇബ്രാഹീമിന്‍റെയും പത്രികകളില്‍[1180] ഉള്ളതിനെപറ്റി അവന് വിവരം അറിയിക്കപ്പെട്ടിട്ടില്ലേ?

---

1177. ഭൂമിയിലെ ധാതുലവണങ്ങളാണ് സര്‍വ്വശക്തനായ സ്രഷ്ടാവിന്‍റെ ഹിതപ്രകാരം ബുദ്ധിജീവിയായ മനുഷ്യന്‍ എന്ന മഹാവിസ്മയമായി, മനുഷ്യന്‍റെ അതിസൂക്ഷ്മമായ കോടാനുകോടി കോശങ്ങളായി രൂപപ്പെടുന്നത്.

1178. ഒരു ബീജവും ഒരു അണ്ഡവും ചേര്‍ന്ന് ഗര്‍ഭാശയത്തില്‍ വെച്ച് ലക്ഷണമൊത്ത ഒരു മനുഷ്യക്കുഞ്ഞായി മാറുന്ന പ്രക്രിയയില്‍ ബോധപൂര്‍വ്വകമായ ഒരു പങ്കും ആരും വഹിക്കുന്നില്ല; അല്ലാഹുവല്ലാതെ. അവന്‍റെ പൂര്‍ണ്ണമായ അറിവും കഴിവും കൊണ്ട് മാത്രമാണ് ഭ്രൂണത്തിന്‍റെ വ്യവസ്ഥാപിതമായ വളര്‍ച്ച നടക്കുന്നത്.

1179. സ്വന്തം മനഃസാക്ഷിയനുസരിച്ച് സത്യദീന്‍ സ്വീകരിക്കുകയും, പിന്നീട് പ്രകോപനങ്ങള്‍ക്കോ പ്രലോഭനങ്ങള്‍ക്കോ വഴങ്ങി വിശ്വാസവും സല്‍കര്‍മ്മങ്ങളും പരിത്യജിക്കുകയും ചെയ്തവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചത്.

1180. മൂസാനബി(അ)ക്കും ഇബ്രാഹീം നബി(അ)ക്കും നല്‍കപ്പെട്ട വേദങ്ങള്‍.

38. അതായത് പാപഭാരം വഹിക്കുന്ന ഒരാളും മറ്റൊരാളുടെ പാപഭാരം വഹിക്കുകയില്ലെന്നും,

39. മനുഷ്യന്ന് താൻ പ്രയത്നിച്ചതല്ലാതെ മറ്റൊന്നുമില്ല [1181] എന്നും,

40. അവൻെറ പ്രയത്നഫലം വഴിയെ കാണിച്ചുകൊടുക്കപ്പെടും എന്നുമുള്ള കാര്യം.

41. പിന്നീട് അതിന് അവന്ന് ഏറ്റവും പൂർണ്ണമായ പ്രതിഫലം നൽകപ്പെടുന്നതാണെന്നും,

42. നിൻെറ രക്ഷിതാവിങ്കലേക്കാണ് എല്ലാം ചെന്ന് അവസാനിക്കുന്നതെന്നും,

43. അവൻ തന്നെയാണ് ചിരിപ്പിക്കുകയും കരയിക്കുകയും ചെയ്യുന്നതെന്നും,

44. അവൻ തന്നെയാണ് മരിപ്പിക്കുകയും ജീവിപ്പിക്കുകയും ചെയ്യുന്നതെന്നും,

45, 46. ഒരു ബീജം (ഗർഭാശയത്തിൽ) സ്രവിക്കപ്പെടുമ്പോൾ അതിൽ നിന്ന് ആൺ പെൺ എന്നി രണ്ട് ഇണകളെ അവനാണ് സൃഷ്ടിച്ചതെന്നുമുള്ള കാര്യങ്ങൾ.

47. രണ്ടാമത് ജീവിപ്പിക്കുക എന്നത് അവൻെറ ചുമതലയിലാണെന്നും,

48. ഐശ്വര്യം നൽകുകയും സംതൃപ്തി വരുത്തുകയും ചെയ്തത് അവൻ തന്നെയാണ് എന്നും.

49. അവൻ തന്നെയാണ് 'ശിഅ്റാ' നക്ഷത്രത്തിൻെറ രക്ഷിതാവ് [1182] എന്നുമുള്ള കാര്യങ്ങൾ.

50, 51. ആദിമജനതയായ 'ആദി'നെയും 'ഥമൂദി'നെയും നശിപ്പിക്കുകയും, (ഒരാളെയും) അവശേഷിപ്പിക്കാതിരിക്കുകയും ചെയ്തത് അവനാണ് എന്നുമുള്ള കാര്യം.

52. അതിനുമുമ്പ് നൂഹിൻെറ ജനതയെയും (അവൻ നശിപ്പിച്ചു.) തീർച്ചയായും അവർ കൂടുതൽ അക്രമവും കൂടുതൽ ധിക്കാരവും കാണിച്ചവരായിരുന്നു.

53. കീഴ്മേൽ മറിഞ്ഞ രാജ്യത്തെയും [1183] അവൻ തകർത്തു കളഞ്ഞു.

أَلَّا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ﴿٣٨﴾

وَأَن لَّيْسَ لِلْإِنسَانِ إِلَّا مَا سَعَىٰ ﴿٣٩﴾

وَأَنَّ سَعْيَهُ سَوْفَ يُرَىٰ ﴿٤٠﴾

ثُمَّ يُجْزَاهُ الْجَزَاءَ الْأَوْفَىٰ ﴿٤١﴾

وَأَنَّ إِلَىٰ رَبِّكَ الْمُنتَهَىٰ ﴿٤٢﴾

وَأَنَّهُ هُوَ أَضْحَكَ وَأَبْكَىٰ ﴿٤٣﴾

وَأَنَّهُ هُوَ أَمَاتَ وَأَحْيَا ﴿٤٤﴾

وَأَنَّهُ خَلَقَ الزَّوْجَيْنِ الذَّكَرَ وَالْأُنثَىٰ ﴿٤٥﴾
مِن نُّطْفَةٍ إِذَا تُمْنَىٰ ﴿٤٦﴾

وَأَنَّ عَلَيْهِ النَّشْأَةَ الْأُخْرَىٰ ﴿٤٧﴾

وَأَنَّهُ هُوَ أَغْنَىٰ وَأَقْنَىٰ ﴿٤٨﴾

وَأَنَّهُ هُوَ رَبُّ الشِّعْرَىٰ ﴿٤٩﴾

وَأَنَّهُ أَهْلَكَ عَادًا الْأُولَىٰ ﴿٥٠﴾
وَثَمُودَ فَمَا أَبْقَىٰ ﴿٥١﴾

وَقَوْمَ نُوحٍ مِّن قَبْلُ إِنَّهُمْ كَانُوا هُمْ أَظْلَمَ
وَأَطْغَىٰ ﴿٥٢﴾

وَالْمُؤْتَفِكَةَ أَهْوَىٰ ﴿٥٣﴾

---

1181. ഏതൊരാൾക്കും മോക്ഷം ലഭിക്കണമെങ്കിൽ സ്വന്തം സൽകർമ്മങ്ങളല്ലാതൊന്നും അതിന് ഉപകരിക്കുകയില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.
1182. ശിഅ്റാ അഥവാ ത്രിശങ്കുനക്ഷത്രം (Sirius) അറേബ്യയിലെ ചില ബഹുദൈവാരാധകരുടെ ഒരു ആരാധ്യവസ്തുവായിരുന്നു.
1183. ലൂത്ത്നബി(അ)യുടെ ജനത താമസിച്ചിരുന്ന സൊദോം, ഗൊമോറാ പ്രദേശങ്ങളത്രെ ഉദ്ദേശ്യം.

فَغَشّٰىهَا مَا غَشّٰى ﴿٥٤﴾

54. അങ്ങനെ ആ രാജ്യത്തെ അവൻ ഭയങ്കരമായ ഒരു (ശിക്ഷയുടെ) ആവരണം കൊണ്ട് പൊതിഞ്ഞു.

فَبِاَيِّ اٰلَاۤءِ رَبِّكَ تَتَمَارٰى ﴿٥٥﴾

55. അപ്പോൾ നിൻെറ രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതൊന്നിനെപ്പററിയാണ് നീ തർക്കിക്കുന്നത്?

هٰذَا نَذِيْرٌ مِّنَ النُّذُرِ الْاُوْلٰى ﴿٥٦﴾

56. ഇദ്ദേഹം (മുഹമ്മദ് നബി) പൂർവ്വികരായ താക്കീതുകാരുടെ കൂട്ടത്തിൽപ്പെട്ട ഒരു താക്കീതുകാരനാകുന്നു.

اَزِفَتِ الْاٰزِفَةُ ﴿٥٧﴾

57. സമീപസ്ഥമായ ആ സംഭവം[1184] ആസന്നമായിരിക്കുന്നു.

لَيْسَ لَهَا مِنْ دُوْنِ اللّٰهِ كَاشِفَةٌ ﴿٥٨﴾

58. അല്ലാഹുവിനു പുറമെ അതിനെ തട്ടിനീക്കാൻ ആരുമില്ല.[1185]

اَفَمِنْ هٰذَا الْحَدِيْثِ تَعْجَبُوْنَ ﴿٥٩﴾

59. അപ്പോൾ ഈ വാർത്തയെപ്പററി നിങ്ങൾ അത്ഭുതപ്പെടുകയും,

وَتَضْحَكُوْنَ وَلَا تَبْكُوْنَ ﴿٦٠﴾

60. നിങ്ങൾ ചിരിച്ചുകൊണ്ടിരിക്കുകയും നിങ്ങൾ കരയാതിരിക്കുകയും,

وَاَنْتُمْ سٰمِدُوْنَ ﴿٦١﴾

61. നിങ്ങൾ അശ്രദ്ധയിൽ കഴിയുകയുമാണോ?.

فَاسْجُدُوْا لِلّٰهِ وَاعْبُدُوْا ﴿٦٢﴾ السجدة

62. അതിനാൽ നിങ്ങൾ അല്ലാഹുവിന് പ്രണാമം ചെയ്യുകയും (അവനെ) ആരാധിക്കുകയും ചെയ്യുവിൻ.




അദ്ധ്യായം - 54

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيْمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

اِقْتَرَبَتِ السَّاعَةُ وَانْشَقَّ الْقَمَرُ ﴿١﴾

1. ആ (അന്ത്യ) സമയം അടുത്തു. ചന്ദ്രൻ പിളരുകയും ചെയ്തു.[1186]

وَاِنْ يَّرَوْا اٰيَةً يُّعْرِضُوْا وَيَقُوْلُوْا سِحْرٌ مُّسْتَمِرٌّ ﴿٢﴾

2. ഏതൊരു ദൃഷ്ടാന്തം അവർ കാണുകയാണെങ്കിലും അവർ പിന്തിരിഞ്ഞുകളയുകയും, ഇത് നിലനിന്നു വരുന്ന ജാലവിദ്യയാകുന്നു എന്ന് അവർ പറയുകയും ചെയ്യും.

1184. ലോകാന്ത്യം അല്ലെങ്കിൽ അന്തിമമായ ന്യായവിധി.
1185. അല്ലാഹുവിന് പുറമെ ആർക്കും അതിനെ അനാവരണം ചെയ്യാനാവില്ല എന്നും അർഥമാകാം.
1186. നബി(സ)യുടെ പ്രവാചകത്വത്തിൽ ഞങ്ങൾ വിശ്വസിക്കണമെങ്കിൽ സ്പഷ്ടമായ വല്ല ദൃഷ്ടാന്തവും കണ്ടേ തീരൂ എന്ന് മക്കയിലെ സത്യനിഷേധികൾ ശഠിച്ചപ്പോൾ ചന്ദ്രൻ പിളരുകയും, മക്കയിലുള്ളവരൊക്കെ അത് നേരിൽ കാണുകയും ചെയ്തതായി ബുഖാരിയും മുസ്‌ലിമും മററും റിപ്പോർട്ട് ചെയ്ത ഹദീസുകളിൽ കാണാം.

وَكَذَّبُوا وَاتَّبَعُوا أَهْوَاءَهُمْ وَكُلُّ أَمْرٍ مُسْتَقِرٌّ ٣

3. അവർ നിഷേധിച്ചുതള്ളുകയും, തങ്ങളുടെ തന്നിഷ്ടങ്ങളെ പിൻപററുകയും ചെയ്തിരിക്കുന്നു. ഏതൊരു കാര്യവും ഒരു നിശ്ചിത സ്ഥാനം പ്രാപിക്കുന്നതാകുന്നു.

وَلَقَدْ جَاءَهُمْ مِنَ الْأَنْبَاءِ مَا فِيهِ مُزْدَجَرٌ ٤

4. (ദൈവനിഷേധത്തിൽ നിന്ന്) അവർ ഒഴിഞ്ഞു നിൽക്കാൻ പര്യാപ്തമായ കാര്യങ്ങളടങ്ങിയ ചില വൃത്താന്തങ്ങൾ തീർച്ചയായും അവർക്ക് വന്നു കിട്ടിയിട്ടുണ്ട്.

حِكْمَةٌ بَالِغَةٌ فَمَا تُغْنِ النُّذُرُ ٥

5. അതെ, പരിപൂർണ്ണമായ വിജ്ഞാനം. എന്നിട്ടും താക്കീതുകൾ പര്യാപ്തമാകുന്നില്ല.

فَتَوَلَّ عَنْهُمْ يَوْمَ يَدْعُ الدَّاعِ إِلَىٰ شَيْءٍ نُكُرٍ ٦

6. ആകയാൽ (നബിയേ,) നീ അവരിൽ നിന്നു പിന്തിരിഞ്ഞുകളയുക. അനിഷ്ടകരമായ ഒരു കാര്യത്തിലേക്ക് വിളിക്കുന്നവൻ[1187] വിളിക്കുന്ന ദിവസം.

خُشَّعًا أَبْصَارُهُمْ يَخْرُجُونَ مِنَ الْأَجْدَاثِ كَأَنَّهُمْ جَرَادٌ مُنْتَشِرٌ ٧

7. ദൃഷ്ടികൾ താഴ്ന്നുപോയവരായ നിലയിൽ ഖബ്റുകളിൽ നിന്ന് (നാലുപാടും) പരന്ന വെട്ടുകിളികളെന്നോണം അവർ പുറപ്പെട്ടു വരും.

مُهْطِعِينَ إِلَى الدَّاعِ يَقُولُ الْكَافِرُونَ هَٰذَا يَوْمٌ عَسِرٌ ٨

8. വിളിക്കുന്നവൻെറ അടുത്തേക്ക് അവർ ധൃതിപ്പെട്ടു ചെല്ലുന്നവരായിരിക്കും. സത്യനിഷേധികൾ (അന്ന്) പറയും: 'ഇതൊരു പ്രയാസകരമായ ദിവസമാകുന്നു'.

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ فَكَذَّبُوا عَبْدَنَا وَقَالُوا
مَجْنُونٌ وَازْدُجِرَ ٩

9. അവർക്ക് മുമ്പ് നൂഹിൻെറ ജനതയും നിഷേധിച്ചു കളഞ്ഞിട്ടുണ്ട്. അങ്ങനെ നമ്മുടെ ദാസനെ അവർ നിഷേധിച്ചു തള്ളുകയും ഭ്രാന്തൻ എന്നു പറയുകയും ചെയ്തു. അദ്ദേഹം വിരട്ടി ഓടിക്കപ്പെടുകയും ചെയ്തു.

فَدَعَا رَبَّهُ أَنِّي مَغْلُوبٌ فَانْتَصِرْ ١٠

10. അപ്പോൾ അദ്ദേഹം തൻെറ രക്ഷിതാവിനെ വിളിച്ചു പ്രാർത്ഥിച്ചു: 'ഞാൻ പരാജിതനാകുന്നു. അതിനാൽ (എൻെറ) രക്ഷയ്ക്കായി നീ നടപടി സ്വീകരിക്കേണമേ'.

فَفَتَحْنَا أَبْوَابَ السَّمَاءِ بِمَاءٍ مُنْهَمِرٍ ١١

11. അപ്പോൾ കുത്തിച്ചൊരിയുന്ന വെള്ളവും കൊണ്ട് ആകാശത്തിൻെറ കവാടങ്ങൾ നാം തുറന്നു.

وَفَجَّرْنَا الْأَرْضَ عُيُونًا فَالْتَقَى الْمَاءُ عَلَىٰ أَمْرٍ قَدْ قُدِرَ ١٢

12. ഭൂമിയിൽ ഉറവുകൾ നാം പൊട്ടിക്കുകയും ചെയ്തു. അങ്ങനെ നിർണ്ണയിക്കപ്പെട്ടു കഴിഞ്ഞ ഒരു കാര്യത്തിന്നായി[1188] വെള്ളം സന്ധിച്ചു.

1187. അന്ത്യവിചാരണയ്ക്കായി ജനങ്ങളെല്ലാം ഉയിർത്തെഴുന്നേററുവരാൻ കാഹളം മുഴക്കുന്ന ഇസ്രാഫീൽ എന്ന മലക്കിനെയാണ് ഇവിടെ 'വിളിക്കുന്നവൻ' എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം
1188. മുഴുവൻ സത്യനിഷേധികളും മുങ്ങിമരിക്കുക — അതായിരുന്നു നിർണ്ണയിക്കപ്പെട്ട കാര്യം.

وَحَمَلْنَاهُ عَلَىٰ ذَاتِ أَلْوَاحٍ وَدُسُرٍ ﴿١٣﴾
تَجْرِي بِأَعْيُنِنَا جَزَاءً لِّمَن كَانَ كُفِرَ ﴿١٤﴾

13, 14. പലകകളും ആണികളുമുള്ള, നമ്മുടെ മേൽനോട്ടത്തിൽ സഞ്ചരിക്കുന്ന ഒരു കപ്പലിൽ അദ്ദേഹത്തെ നാം വഹിക്കുകയും ചെയ്തു. നിഷേധിച്ചു തള്ളപ്പെട്ടിരുന്നവന്നു (ദൈവദൂതന്നു)ള്ള പ്രതിഫലമത്രെ അത്.

وَلَقَد تَّرَكْنَاهَا آيَةً فَهَلْ مِن مُّدَّكِرٍ ﴿١٥﴾

15. തീർച്ചയായും അതിനെ (പ്രളയത്തെ) നാം ഒരു ദൃഷ്ടാന്തമായി അവശേഷിപ്പിച്ചിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿١٦﴾

16. അപ്പോൾ എന്റെ ശിക്ഷയും താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿١٧﴾

17. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

كَذَّبَتْ عَادٌ فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿١٨﴾

18. ആദ് സമുദായം (സത്യത്തെ) നിഷേധിച്ചു കളഞ്ഞു. എന്നിട്ട് എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിരുന്നു (എന്ന് നോക്കുക.)

إِنَّا أَرْسَلْنَا عَلَيْهِمْ رِيحًا صَرْصَرًا فِي يَوْمِ نَحْسٍ مُّسْتَمِرٍّ ﴿١٩﴾

19. വിട്ടുമാറാത്ത ദുശ്ശകുനത്തിന്റെ ഒരു ദിവസത്തിൽ ഉഗ്രമായ ഒരു കാറ്റ് നാം അവരുടെ നേർക്ക് അയക്കുക തന്നെ ചെയ്തു.

تَنزِعُ النَّاسَ كَأَنَّهُمْ أَعْجَازُ نَخْلٍ مُّنقَعِرٍ ﴿٢٠﴾

20. കടപുഴകി വീഴുന്ന ഈത്തപ്പനത്തടികളെന്നോണം അത് മനുഷ്യരെ പറിച്ചെറിഞ്ഞു കൊണ്ടിരുന്നു.

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿٢١﴾

21. അപ്പോൾ എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٢٢﴾

22. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

كَذَّبَتْ ثَمُودُ بِالنُّذُرِ ﴿٢٣﴾

23. 'ഥമൂദ്' സമുദായം താക്കീതുകളെ നിഷേധിച്ചുകളഞ്ഞു.

فَقَالُوا أَبَشَرًا مِّنَّا وَاحِدًا نَّتَّبِعُهُ إِنَّا إِذًا لَّفِي ضَلَالٍ وَسُعُرٍ ﴿٢٤﴾

24. അങ്ങനെ അവർ പറഞ്ഞു: 'നമ്മളിൽപെട്ട ഒരു മനുഷ്യനെ, ഒററപ്പെട്ട ഒരുത്തനെ നാം പിന്തുടരുകയോ? എങ്കിൽ തീർച്ചയായും നാം വഴിപിഴവിലും ബുദ്ധിശൂന്യതയിലും തന്നെയായിരിക്കും'.

ءَأُلْقِيَ الذِّكْرُ عَلَيْهِ مِنْ بَيْنِنَا بَلْ هُوَ كَذَّابٌ أَشِرٌ ﴿٢٥﴾

25. 'നമ്മുടെ കൂട്ടത്തിൽ നിന്ന് അവനു പ്രത്യേകമായി ഉൽബോധനം നൽകപ്പെട്ടു എന്നോ? അല്ല, അവൻ അഹങ്കാരിയായ ഒരു വ്യാജവാദിയാകുന്നു'.

سَيَعْلَمُونَ غَدًا مَنِ الْكَذَّابُ الْأَشِرُ ﴿٢٦﴾

26. എന്നാൽ നാളെ അവർ അറിഞ്ഞുകൊള്ളും; ആരാണ് അഹങ്കാരിയായ വ്യാജവാദിയെന്ന്.

إِنَّا مُرْسِلُو النَّاقَةِ فِتْنَةً لَهُمْ فَارْتَقِبْهُمْ وَاصْطَبِرْ ﴿٢٧﴾

27. (അവരുടെ പ്രവാചകൻ സാലിഹിനോട് നാം പറഞ്ഞു:) തീർച്ചയായും അവർക്ക് ഒരു പരീക്ഷണമെന്ന നിലയിൽ നാം ഒട്ടകത്തെ അയക്കുകയാകുന്നു. അതുകൊണ്ട് നീ അവരെ നിരീക്ഷിച്ചു കൊണ്ടിരിക്കുക. ക്ഷമ കൈകൊള്ളുകയും ചെയ്യുക.

وَنَبِّئْهُمْ أَنَّ الْمَاءَ قِسْمَةٌ بَيْنَهُمْ ۖ كُلُّ شِرْبٍ مُحْتَضَرٌ ﴿٢٨﴾

28. വെള്ളം അവർക്കിടയിൽ (അവർക്കും ആ ഒട്ടകത്തിനുമിടയിൽ) പങ്കുവെക്കപ്പെട്ടതാണ് എന്ന് നീ അവർക്ക് വിവരം അറിയിക്കുകയും ചെയ്യുക. ഓരോരുത്തരുടെയും ജലപാനത്തിന്നുള്ള ഊഴത്തിൽ (അതിന്നവകാശപ്പെട്ടവർ) ഹാജരാകേണ്ടതാണ്.

فَنَادَوْا صَاحِبَهُمْ فَتَعَاطَىٰ فَعَقَرَ ﴿٢٩﴾

29. അപ്പോൾ അവർ അവരുടെ ചങ്ങാതിയെ വിളിച്ചു.[1189] അങ്ങനെ അവൻ (ആ കൃത്യം) ഏറെറടുത്തു. ( ആ ഒട്ടകത്തെ) അറുകൊല ചെയ്തു.

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿٣٠﴾

30. അപ്പോൾ നമ്മുടെ ശിക്ഷയും നമ്മുടെ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

إِنَّا أَرْسَلْنَا عَلَيْهِمْ صَيْحَةً وَاحِدَةً فَكَانُوا كَهَشِيمِ الْمُحْتَظِرِ ﴿٣١﴾

31. നാം അവരുടെ നേരെ ഒരു ഘോരശബ്ദം അയക്കുക തന്നെ ചെയ്തു. അപ്പോൾ അവർ ആല വളച്ചുകെട്ടുന്നവൻ വിട്ടേച്ചുപോയ ചുള്ളിത്തുരുമ്പുകൾ പോലെ ആയിത്തീർന്നു.

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِنْ مُدَّكِرٍ ﴿٣٢﴾

32. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

كَذَّبَتْ قَوْمُ لُوطٍ بِالنُّذُرِ ﴿٣٣﴾

33. ലൂത്വിൻെറ ജനത താക്കീതുകളെ നിഷേധിച്ചു കളഞ്ഞു.

إِنَّا أَرْسَلْنَا عَلَيْهِمْ حَاصِبًا إِلَّا آلَ لُوطٍ

34. തീർച്ചയായും നാം അവരുടെ നേരെ ഒരു ചരൽക്കാററ് അയച്ചു. ലൂത്വിൻെറ കുടുംബം

1189. അവരുടെ കൂട്ടത്തിലെ എന്തിനും തയ്യാറുള്ള ഒരാളെക്കൊണ്ടാണ് അവർ ആ ക്രൂരകൃത്യം ചെയ്യിച്ചത്.

അതിൽ നിന്ന് ഒഴിവായിരുന്നു. രാത്രിയുടെ അന്ത്യവേളയിൽ നാം അവരെ രക്ഷപ്പെടുത്തി.

35. നമ്മുടെ പക്കൽനിന്നുള്ള ഒരനുഗ്രഹമെന്ന നിലയിൽ. അപ്രകാരമാകുന്നു നന്ദി കാണിച്ചവർക്ക് നാം പ്രതിഫലം നൽകുന്നത്.

36. നമ്മുടെ ശിക്ഷാനടപടിയെപ്പററി അദ്ദേഹം (ലൂത്വ്) അവർക്കു താക്കീതു നൽകുകയുണ്ടായി. അപ്പോൾ അവർ താക്കീതുകൾ സംശയിച്ചു തള്ളുകയാണ് ചെയ്തത്.

37. അദ്ദേഹത്തോട് (ലൂത്വിനോട്) അദ്ദേഹത്തിൻെറ അതിഥികളെ (ദുർവൃത്തിക്കായി) വിട്ടുകൊടുക്കുവാനും അവർ ആവശ്യപ്പെടുകയുണ്ടായി. അപ്പോൾ അവരുടെ കണ്ണുകളെ നാം തുടച്ചു നീക്കി. 'എൻെറ ശിക്ഷയും എൻെറ താക്കീതുകളും നിങ്ങൾ ആസ്വദിച്ചുകൊള്ളുക' (എന്ന് നാം അവരോട് പറഞ്ഞു.)

38. അതിരാവിലെ അവർക്ക് സുസ്ഥിരമായ ശിക്ഷ വന്നെത്തുക തന്നെ ചെയ്തു.

39. 'എൻെറ ശിക്ഷയും എൻെറ താക്കീതുകളും നിങ്ങൾ അനുഭവിച്ചു കൊള്ളുക' (എന്ന് നാം അവരോട് പറഞ്ഞു.)

40. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുന്നതിന് ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

41. ഫിർഔൻ കുടുംബത്തിനും താക്കീതുകൾ വന്നെത്തുകയുണ്ടായി.

42. അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെ മുഴുവൻ നിഷേധിച്ചുതള്ളിക്കളഞ്ഞു. അപ്പോൾ പ്രതാപിയും ശക്തനുമായ ഒരുത്തൻ പിടികൂടുന്ന വിധം നാം അവരെ പിടികൂടി.

43. (ഹേ; അറബികളേ,) നിങ്ങളുടെ കൂട്ടത്തിലെ സത്യനിഷേധികൾ അവരെക്കാളൊക്കെ ഉത്തമന്മാരാണോ? അതല്ല, വേദപ്രമാണങ്ങളിൽ നിങ്ങൾക്ക് (മാത്രം) വല്ല ഒഴിവുമുണ്ടോ?

44. അതല്ല, അവർ പറയുന്നുവോ; 'ഞങ്ങൾ സംഘടിതരും സ്വയം പ്രതിരോധിക്കാൻ കഴിവുള്ളവരുമാണ്' എന്ന്.

نَّجَّيْنَاهُم بِسَحَرٍ ﴿٣٤﴾

نِّعْمَةً مِّنْ عِندِنَا ۚ كَذَٰلِكَ نَجْزِي مَن شَكَرَ ﴿٣٥﴾

وَلَقَدْ أَنذَرَهُم بَطْشَتَنَا فَتَمَارَوْا بِالنُّذُرِ ﴿٣٦﴾

وَلَقَدْ رَاوَدُوهُ عَن ضَيْفِهِ فَطَمَسْنَا أَعْيُنَهُمْ فَذُوقُوا
عَذَابِي وَنُذُرِ ﴿٣٧﴾

وَلَقَدْ صَبَّحَهُم بُكْرَةً عَذَابٌ مُّسْتَقِرٌّ ﴿٣٨﴾

فَذُوقُوا عَذَابِي وَنُذُرِ ﴿٣٩﴾

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٤٠﴾

وَلَقَدْ جَاءَ آلَ فِرْعَوْنَ النُّذُرُ ﴿٤١﴾

كَذَّبُوا بِآيَاتِنَا كُلِّهَا فَأَخَذْنَاهُمْ أَخْذَ عَزِيزٍ مُّقْتَدِرٍ ﴿٤٢﴾

أَكُفَّارُكُمْ خَيْرٌ مِّنْ أُولَٰئِكُمْ أَمْ لَكُم بَرَاءَةٌ
فِي الزُّبُرِ ﴿٤٣﴾

أَمْ يَقُولُونَ نَحْنُ جَمِيعٌ مُّنتَصِرٌ ﴿٤٤﴾

45. എന്നാൽ വഴിയെ ആ സംഘം തോൽപിക്കപ്പെടുന്നതാണ്. അവർ പിന്തിരിഞ്ഞു ഓടുകയും ചെയ്യും.

سَيُهْزَمُ الْجَمْعُ وَيُوَلُّونَ الدُّبُرَ ﴿٤٥﴾

46. തന്നെയുമല്ല, ആ അന്ത്യസമയമാകുന്നു അവർക്കുള്ള നിശ്ചിത സന്ദർഭം. ആ അന്ത്യസമയം ഏററവും ആപൽക്കരവും അത്യന്തം കയ്പേറിയതുമാകുന്നു.

بَلِ السَّاعَةُ مَوْعِدُهُمْ وَالسَّاعَةُ أَدْهَىٰ وَأَمَرُّ ﴿٤٦﴾

47. തീർച്ചയായും ആ കുററവാളികൾ വഴിപിഴവിലും ബുദ്ധിശൂന്യതയിലുമാകുന്നു.

إِنَّ الْمُجْرِمِينَ فِي ضَلَالٍ وَسُعُرٍ ﴿٤٧﴾

48. മുഖം നിലത്തു കുത്തിയനിലയിൽ അവർ നരകാഗ്നിയിലൂടെ വലിച്ചിഴക്കപ്പെടുന്ന ദിവസം. (അവരോട് പറയപ്പെടും:) 'നിങ്ങൾ നരകത്തിൻെറ സ്പർശനം അനുഭവിച്ചുകൊള്ളുക'.

يَوْمَ يُسْحَبُونَ فِي النَّارِ عَلَىٰ وُجُوهِهِمْ ذُوقُوا مَسَّ سَقَرَ ﴿٤٨﴾

49. തീർച്ചയായും ഏതു വസ്തുവെയും നാം സൃഷ്ടിച്ചിട്ടുള്ളത് ഒരു വ്യവസ്ഥ പ്രകാരമാകുന്നു.

إِنَّا كُلَّ شَيْءٍ خَلَقْنَاهُ بِقَدَرٍ ﴿٤٩﴾

50. നമ്മുടെ കല്പന ഒരൊററ പ്രഖ്യാപനം മാത്രമാകുന്നു.[1190] കണ്ണിൻെറ ഒരു ഇമവെട്ടൽ പോലെ.

وَمَا أَمْرُنَا إِلَّا وَاحِدَةٌ كَلَمْحٍ بِالْبَصَرِ ﴿٥٠﴾

51. (ഹേ; സത്യനിഷേധികളേ,) തീർച്ചയായും നിങ്ങളുടെ കക്ഷിക്കാരെ നാം നശിപ്പിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَلَقَدْ أَهْلَكْنَا أَشْيَاعَكُمْ فَهَلْ مِن مُّدَّكِرٍ ﴿٥١﴾

52. അവർ പ്രവർത്തിച്ച ഏതു കാര്യവും രേഖകളിലുണ്ട്.

وَكُلُّ شَيْءٍ فَعَلُوهُ فِي الزُّبُرِ ﴿٥٢﴾

53. ഏതു ചെറിയ കാര്യവും വലിയ കാര്യവും രേഖപ്പെടുത്തി വെക്കപ്പെടുന്നതാണ്.

وَكُلُّ صَغِيرٍ وَكَبِيرٍ مُّسْتَطَرٌ ﴿٥٣﴾

54. തീർച്ചയായും ധർമ്മനിഷ്ഠ പാലിച്ചവർ ഉദ്യാനങ്ങളിലും അരുവികളിലുമായിരിക്കും.

إِنَّ الْمُتَّقِينَ فِي جَنَّاتٍ وَنَهَرٍ ﴿٥٤﴾

55. സത്യത്തിൻെറ ഇരിപ്പിടത്തിൽ, ശക്തനായ രാജാവിൻെറ അടുക്കൽ.

فِي مَقْعَدِ صِدْقٍ عِندَ مَلِيكٍ مُّقْتَدِرٍ ﴿٥٥﴾

1190. മനുഷ്യർക്ക് അവരുടെ തീരുമാനങ്ങൾ പ്രഖ്യാപിക്കാനും നടപ്പിലാക്കാനും നടപടിക്രമങ്ങൾ പലതും പൂർത്തിയാക്കേണ്ടതുണ്ടാകും. പല ഉപാധികളും ഒത്തു വരേണ്ടതുണ്ടാകും. എന്നാൽ അല്ലാഹുവിൻെറ കല്പന ഒട്ടും താമസം കൂടാതെ ഞൊടിയിടക്ക് നടപ്പിൽ വരുന്നു.




## അദ്ധ്യായം - 55

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1, 2. പരമകാരുണികൻ ഈ ഖുർആൻ പഠിപ്പിച്ചു.

3. അവൻ മനുഷ്യനെ സൃഷ്ടിച്ചു.

4. അവനെ അവൻ സംസാരിക്കാൻ[1191] പഠിപ്പിച്ചു.

5. സൂര്യനും ചന്ദ്രനും ഒരു കണക്കനുസരിച്ചാകുന്നു (സഞ്ചരിക്കുന്നത്.)

6. ചെടികളും വൃക്ഷങ്ങളും (അല്ലാഹുവിന്) പ്രണാമം അർപ്പിച്ചുകൊണ്ടിരിക്കുന്നു.

7. ആകാശത്തെ അവൻ ഉയർത്തുകയും, (എല്ലാകാര്യവും തൂക്കിക്കണക്കാക്കുവാനുള്ള) തുലാസ്സ് അവൻ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.[1192]

8. നിങ്ങൾ തുലാസ്സിൽ ക്രമക്കേട് വരുത്താതിരിക്കുവാൻ വേണ്ടിയാണത്.

9. നിങ്ങൾ നീതിപൂർവ്വം തൂക്കം ശരിയാക്കുവിൻ. തുലാസ്സിൽ നിങ്ങൾ കമ്മി വരുത്തരുത്.

10. ഭൂമിയെ അവൻ മനുഷ്യർക്കായി വെച്ചിരിക്കുന്നു.

11. അതിൽ പഴങ്ങളും കൂമ്പോളകളുള്ള ഈത്തപ്പനകളുമുണ്ട്.

12. വൈക്കോലുള്ള ധാന്യങ്ങളും സുഗന്ധച്ചെടികളുമുണ്ട്.

الرَّحْمَٰنُ ﴿١﴾ عَلَّمَ الْقُرْآنَ ﴿٢﴾

خَلَقَ الْإِنسَانَ ﴿٣﴾

عَلَّمَهُ الْبَيَانَ ﴿٤﴾

الشَّمْسُ وَالْقَمَرُ بِحُسْبَانٍ ﴿٥﴾

وَالنَّجْمُ وَالشَّجَرُ يَسْجُدَانِ ﴿٦﴾

وَالسَّمَاءَ رَفَعَهَا وَوَضَعَ الْمِيزَانَ ﴿٧﴾

أَلَّا تَطْغَوْا فِي الْمِيزَانِ ﴿٨﴾

وَأَقِيمُوا الْوَزْنَ بِالْقِسْطِ وَلَا تُخْسِرُوا الْمِيزَانَ ﴿٩﴾

وَالْأَرْضَ وَضَعَهَا لِلْأَنَامِ ﴿١٠﴾

فِيهَا فَاكِهَةٌ وَالنَّخْلُ ذَاتُ الْأَكْمَامِ ﴿١١﴾

وَالْحَبُّ ذُو الْعَصْفِ وَالرَّيْحَانُ ﴿١٢﴾

---

1191. മനസ്സിലുള്ള ആശയങ്ങൾ സ്പഷ്ടമായി ആവിഷ്കരിക്കുന്ന സംസാരത്തിനാണ് 'ബയാൻ' എന്ന് പറയുന്നത്.

1192. പ്രാപഞ്ചിക വ്യവസ്ഥയിലാകെ ദൃശ്യമാകുന്ന സന്തുലിതത്വമായിരിക്കാം ഇവിടെ തുലാസ്സ് കൊണ്ട് വിവക്ഷിക്കപ്പെടുന്നത്. അതിൽ മനുഷ്യൻ ക്രമക്കേട് വരുത്തുന്നതോടെ എല്ലാ രംഗത്തും താളപ്പിഴകളുണ്ടാകുന്നു. പ്രാപഞ്ചിക വ്യവസ്ഥയിലെ സന്തുലിതത്വത്തിന്റെ സദ്ഫലങ്ങൾ അനുഭവിക്കുന്ന മനുഷ്യൻ തന്റെ ജീവിതവ്യവഹാരങ്ങളിലും സന്തുലിതത്വം പുലർത്താൻ ന്യായമായും ബാധ്യസ്ഥനാകുന്നു.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

13. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും[1193] രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

خَلَقَ الْإِنسَانَ مِن صَلْصَالٍ كَالْفَخَّارِ ﴿١٤﴾

14. കലം പോലെ മുട്ടിയാൽ മുഴക്കമുണ്ടാകുന്ന (ഉണങ്ങിയ) കളിമണ്ണിൽ[1194] നിന്ന് മനുഷ്യനെ അവൻ സൃഷ്ടിച്ചു.

وَخَلَقَ الْجَانَّ مِن مَّارِجٍ مِّن نَّارٍ ﴿١٥﴾

15. തീയിൻെറ പുകയില്ലാത്ത ജ്വാലയിൽ നിന്ന് ജിന്നിനെയും അവൻ സൃഷ്ടിച്ചു.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿١٦﴾

16. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

رَبُّ الْمَشْرِقَيْنِ وَرَبُّ الْمَغْرِبَيْنِ ﴿١٧﴾

17. രണ്ട് ഉദയസ്ഥാനങ്ങളുടെ രക്ഷിതാവും രണ്ട് അസ്തമന സ്ഥാനങ്ങളുടെ രക്ഷിതാവുമാകുന്നു അവൻ.[1195]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿١٨﴾

18. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مَرَجَ الْبَحْرَيْنِ يَلْتَقِيَانِ ﴿١٩﴾

19. രണ്ടു കടലുകളെ (ജലാശയങ്ങളെ) തമ്മിൽ കൂടിച്ചേരത്തക്കവിധം അവൻ അയച്ചു വിട്ടിരിക്കുന്നു.

بَيْنَهُمَا بَرْزَخٌ لَّا يَبْغِيَانِ ﴿٢٠﴾

20. അവ രണ്ടിനുമിടയ്ക്ക് അവ അന്യോന്യം അതിക്രമിച്ചു കടക്കാതിരിക്കത്തക്കവിധം ഒരു തടസ്സമുണ്ട്.[1196]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٢١﴾

21. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يَخْرُجُ مِنْهُمَا اللُّؤْلُؤُ وَالْمَرْجَانُ ﴿٢٢﴾

22. അവ രണ്ടിൽ നിന്നും[1197] മുത്തും പവിഴവും പുറത്തു വരുന്നു.

---

1193. 'നിങ്ങൾ ഇരുവിഭാഗവും' എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് ജിന്നുകളും മനുഷ്യരുമാകുന്നു.

1194. 'സ്വൽസ്വാൽ' എന്ന വാക്കിന് ഭൂരിപക്ഷം വ്യാഖ്യാതാക്കൾ നല്കിയ അർത്ഥമാണ് മുട്ടിയാൽ മുഴക്കമുണ്ടാകുന്ന കളിമണ്ണ് എന്നത്. 'അഴുകിയ കളിമണ്ണ്' എന്നാണ് ചിലർ അർത്ഥം നല്കിയിട്ടുള്ളത്.

1195. രണ്ട് ഉദയസ്ഥാനങ്ങൾ രണ്ട് അസ്തമനസ്ഥാനങ്ങൾ എന്നീ പദപ്രയോഗങ്ങൾക്ക് ഉത്തരായന ദക്ഷിണായന കാലങ്ങളിലെ ഉദയാസ്തമന സ്ഥാനങ്ങൾ എന്നാണ് പല വ്യാഖ്യാതാക്കളും വിശദീകരണം നല്കിയിട്ടുള്ളത്.

പൂർവ്വാർദ്ധഗോളത്തിലുള്ളവർക്ക് സൂര്യോദയം അനുഭവപ്പെടുന്ന സമയത്ത് പശ്ചിമാർദ്ധഗോളത്തിലുള്ളവർക്ക് സൂര്യാസ്തമനമായിരിക്കും അനുഭവപ്പെടുന്നത്. പൂർവാർദ്ധഗോളത്തിലുള്ളവർക്ക് അസ്തമനമാകുമ്പോൾ പശ്ചിമാർദ്ധഗോളത്തിലുള്ളവർക്ക് ഉദയമായിരിക്കും. അപ്പോൾ രണ്ടു അർദ്ധഗോളങ്ങളിലുള്ളവർക്ക് വ്യത്യസ്തങ്ങളായ രണ്ട് ഉദയസ്ഥാനങ്ങളും രണ്ട് അസ്തമനസ്ഥാനങ്ങളും അനുഭവപ്പെടുന്നു. ഇതുമാകാം 'മശ്‌രിഖൈനി' 'മഗ്‌രിബൈനി' എന്നീ പദങ്ങളുടെ വിവക്ഷ. 70:40 ലെ 'പല ഉദയസ്ഥാനങ്ങളുടെയും പല അസ്തമനസ്ഥാനങ്ങളുടെയും നാഥൻ' എന്ന വാക്ക് ഉദയാസ്തമനസ്ഥാനങ്ങൾ ആപേക്ഷികമായി മാറിക്കൊണ്ടിരിക്കുന്നവയാണെന്ന് സൂചിപ്പിക്കുന്നു.

1196. നദീജലവും സമുദ്രജലവും പരസ്പരം ലയിച്ചു ചേരാതെ ദീർഘദൂരം ഒഴുകുന്ന അഴിമുഖങ്ങളെപറ്റിയാകാം ഈ പരാമർശം. സമുദ്രങ്ങളിൽ തന്നെയും പരസ്പരം ലയിച്ചു ചേരാതെ വേറിട്ടൊഴുകുന്ന ജലപ്രവാഹങ്ങളുണ്ടത്രെ.

1197. നദീജലത്തിൽ നിന്നും സമുദ്രജലത്തിൽ നിന്നും.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٢٣﴾

23. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്‍റെയും രക്ഷിതാവിന്‍റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

وَلَهُ الْجَوَارِ الْمُنشَآتُ فِي الْبَحْرِ كَالْأَعْلَامِ ﴿٢٤﴾

24. സമുദ്രത്തില്‍ (സഞ്ചരിക്കുവാന്‍) മലകള്‍ പോലെ പൊക്കി ഉണ്ടാക്കപ്പെടുന്ന കപ്പലുകളും അവന്‍റെ നിയന്ത്രണത്തിലാകുന്നു.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٢٥﴾

25. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്‍റെയും രക്ഷിതാവിന്‍റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

كُلُّ مَنْ عَلَيْهَا فَانٍ ﴿٢٦﴾

26. അവിടെ (ഭൂമുഖത്ത്)യുള്ള എല്ലാവരും നശിച്ചുപോകുന്നവരാകുന്നു.

وَيَبْقَىٰ وَجْهُ رَبِّكَ ذُو الْجَلَالِ وَالْإِكْرَامِ ﴿٢٧﴾

27. മഹത്വവും ഉദാരതയും ഉള്ളവനായ നിന്‍റെ രക്ഷിതാവിന്‍റെ മുഖം അവശേഷിക്കുന്നതാണ്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٢٨﴾

28. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്‍റെയും രക്ഷിതാവിന്‍റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

يَسْأَلُهُ مَن فِي السَّمَاوَاتِ وَالْأَرْضِ ۚ كُلَّ يَوْمٍ هُوَ فِي شَأْنٍ ﴿٢٩﴾

29. ആകാശങ്ങളിലും ഭൂമിയിലും ഉള്ളവര്‍ അവനോട് ചോദിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ദിവസവും അവന്‍ കാര്യനിര്‍വ്വഹണത്തിലാകുന്നു.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٠﴾

30. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്‍റെയും രക്ഷിതാവിന്‍റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

سَنَفْرُغُ لَكُمْ أَيُّهَ الثَّقَلَانِ ﴿٣١﴾

31. ഹേ; ഭാരിച്ച രണ്ടു സമൂഹങ്ങളേ,[1198] നിങ്ങളുടെ കാര്യത്തിനായി നാം 'ഒഴിഞ്ഞിരിക്കുന്ന' താണ്.[1199]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٢﴾

32. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്‍റെയും രക്ഷിതാവിന്‍റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

يَا مَعْشَرَ الْجِنِّ وَالْإِنسِ إِنِ اسْتَطَعْتُمْ أَن تَنفُذُوا مِنْ أَقْطَارِ
السَّمَاوَاتِ وَالْأَرْضِ فَانفُذُوا ۚ لَا تَنفُذُونَ إِلَّا بِسُلْطَانٍ ﴿٣٣﴾

33. ജിന്നുകളുടെയും മനുഷ്യരുടെയും സമൂഹമേ, ആകാശങ്ങളുടെയും ഭൂമിയുടെയും മേഖലകളില്‍ നിന്ന് പുറത്ത് കടന്നുപോകാന്‍ നിങ്ങള്‍ക്ക് സാധിക്കുന്നപക്ഷം നിങ്ങള്‍ കടന്നുപോയിക്കൊള്ളുക. ഒരധികാരം ലഭിച്ചിട്ടല്ലാതെ നിങ്ങള്‍ കടന്നുപോകുകയില്ല.

1198. ഭാരിച്ച രണ്ടു സമൂഹങ്ങള്‍ — ജിന്നുകളും മനുഷ്യരും.
1199. നിങ്ങളെ വിചാരണ ചെയ്യാനും പ്രതിഫലം നല്‍കാനുമായി നാം ഒരു സന്ദര്‍ഭം നിശ്ചയിക്കുന്നതാണ് എന്നര്‍ത്ഥം.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٤﴾

34. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يُرْسَلُ عَلَيْكُمَا شُوَاظٌ مِّن نَّارٍ وَنُحَاسٌ فَلَا تَنتَصِرَانِ ﴿٣٥﴾

35. നിങ്ങൾ ഇരുവിഭാഗത്തിന്റെയും നേർക്ക് തീജ്വാലയും പുകയും അയക്കപ്പെടും. അപ്പോൾ നിങ്ങൾക്ക് രക്ഷാമാർഗ്ഗം സ്വീകരിക്കാനാവില്ല.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٦﴾

36. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَإِذَا انشَقَّتِ السَّمَاءُ فَكَانَتْ وَرْدَةً كَالدِّهَانِ ﴿٣٧﴾

37. എന്നാൽ ആകാശം പൊട്ടിപ്പിളരുകയും, അത് കുഴമ്പുപോലുള്ളതും റോസ് നിറമുള്ളതും ആയിത്തീരുകയും ചെയ്താൽ.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٨﴾

38. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَيَوْمَئِذٍ لَّا يُسْأَلُ عَن ذَنبِهِ إِنسٌ وَلَا جَانٌّ ﴿٣٩﴾

39. ഒരു മനുഷ്യനോടോ ജിന്നിനോടോ അന്നേ ദിവസം അവന്റെ പാപത്തെപ്പററി അന്വേഷിക്കപ്പെടുകയില്ല.[1200]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٤٠﴾

40. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يُعْرَفُ الْمُجْرِمُونَ بِسِيمَاهُمْ فَيُؤْخَذُ بِالنَّوَاصِي وَالْأَقْدَامِ ﴿٤١﴾

41. കുററവാളികൾ അവരുടെ അടയാളം കൊണ്ട് തിരിച്ചറിയപ്പെടും. എന്നിട്ട് (അവരുടെ) കുടുമകളിലും പാദങ്ങളിലും പിടിക്കപ്പെടും.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٤٢﴾

42. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

هَٰذِهِ جَهَنَّمُ الَّتِي يُكَذِّبُ بِهَا الْمُجْرِمُونَ ﴿٤٣﴾

43. ഇതാകുന്നു കുററവാളികൾ നിഷേധിച്ചു തള്ളുന്നതായ നരകം.

يَطُوفُونَ بَيْنَهَا وَبَيْنَ حَمِيمٍ آنٍ ﴿٤٤﴾

44. അതിന്നും തിളച്ചുപൊള്ളുന്ന ചൂടുവെള്ളത്തിനുമിടക്ക് അവർ ചുററിത്തിരിയുന്നതാണ്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٤٥﴾

45. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

---

1200. ഈ ലോകത്തെ ന്യായാധിപന്മാർക്ക് കുററവാളികളെ വിചാരണ നടത്തി സത്യം വെളിച്ചത്തു കൊണ്ടുവരേണ്ടതായി വരുന്നു. എന്നാൽ അല്ലാഹുവിന് ന്യായവിധി നടത്താൻ അതിന്റെയൊന്നും ആവശ്യമില്ല. ഓരോ മനുഷ്യരുടെയും കർമ്മങ്ങളുടെ രേഖ അവരുടെ മുമ്പിൽ അവതരിപ്പിക്കപ്പെടുകയും, മനുഷ്യരുടെ കൈകളും കാലുകളും അവർ ചെയ്ത കർമ്മങ്ങളുടെ കാര്യത്തിൽ സാക്ഷ്യം വഹിക്കുകയും (വി.ഖു. 36/65) ചെയ്യുന്നതോടെ ചോദ്യം ചെയ്യലോ അന്വേഷണമോ ആവശ്യമില്ലാതാകുന്നു.

وَلِمَنْ خَافَ مَقَامَ رَبِّهِۦ جَنَّتَانِ ﴿٤٦﴾

46. തന്റെ രക്ഷിതാവിന്റെ സന്നിധിയെ ഭയപ്പെട്ടവന്ന് രണ്ട് സ്വർഗ്ഗത്തോപ്പുകളുണ്ട്. [1201]

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٤٧﴾

47. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

ذَوَاتَآ أَفْنَانٍ ﴿٤٨﴾

48. പല തരം സുഖ ഐശ്വര്യങ്ങളുള്ള രണ്ടു (സ്വർഗ്ഗത്തോപ്പുകൾ.)

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٤٩﴾

49. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فِيهِمَا عَيْنَانِ تَجْرِيَانِ ﴿٥٠﴾

50. അവ രണ്ടിലും ഒഴുകിക്കൊണ്ടിരിക്കുന്ന രണ്ടു അരുവികളുണ്ട്.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥١﴾

51. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فِيهِمَا مِن كُلِّ فَٰكِهَةٍ زَوْجَانِ ﴿٥٢﴾

52. അവ രണ്ടിലും ഓരോ പഴവർഗ്ഗത്തിൽ നിന്നുമുള്ള ഈരണ്ടു ഇനങ്ങളുണ്ട്.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٣﴾

53. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مُتَّكِـِٔينَ عَلَىٰ فُرُشٍۭ بَطَآئِنُهَا مِنْ إِسْتَبْرَقٍ ۚ وَجَنَى ٱلْجَنَّتَيْنِ دَانٍ ﴿٥٤﴾

54. അവർ ചില മെത്തകളിൽ ചാരി ഇരിക്കുന്നവരായിരിക്കും. അവയുടെ ഉൾഭാഗങ്ങൾ കട്ടി കൂടിയ പട്ടുകൊണ്ട് നിർമ്മിക്കപ്പെട്ടതാകുന്നു. ആ രണ്ട് തോപ്പുകളിലെയും കായ്കനികൾ താഴ്ന്നു നിൽക്കുകയായിരിക്കും.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٥﴾

55. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فِيهِنَّ قَٰصِرَٰتُ ٱلطَّرْفِ لَمْ يَطْمِثْهُنَّ إِنسٌ قَبْلَهُمْ وَلَا جَآنٌّ ﴿٥٦﴾

56. അവയിൽ ദൃഷ്ടി നിയന്ത്രിക്കുന്നവരായ സ്ത്രീകളുണ്ടായിരിക്കും. അവർക്ക് മുമ്പ് മനുഷ്യനോ ജിന്നോ അവരെ സ്പർശിച്ചിട്ടില്ല.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٧﴾

57. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ നിന്ന് ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

كَأَنَّهُنَّ ٱلْيَاقُوتُ وَٱلْمَرْجَانُ ﴿٥٨﴾

58. അവർ മാണിക്യവും പവിഴവും പോലെയായിരിക്കും.

1201. 46 മുതൽ 60 കൂടിയുള്ള വചനങ്ങളിൽ പരാമർശിക്കുന്നത് അല്ലാഹുവിങ്കൽ ഏററവും സാമീപ്യം സിദ്ധിച്ച ദാസന്മാർക്കുള്ള പ്രതിഫലത്തെ പററിയും 62 മുതൽ 76 കൂടിയുള്ള വചനങ്ങളിൽ പരാമർശിക്കുന്നത് അതിന്റെ താഴെ പദവിയിലുള്ള സത്യവിശ്വാസികൾക്കുള്ള പ്രതിഫലത്തെ പററിയുമാണെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٥٩

59. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

هَلْ جَزَاءُ الْإِحْسَانِ إِلَّا الْإِحْسَانُ ٦٠

60. നല്ല പ്രവൃത്തിക്കുള്ള പ്രതിഫലം നല്ലത് ചെയ്തുകൊടുക്കലല്ലാതെ മറ്റു വല്ലതുമാണോ?[1202]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٦١

61. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

وَمِنْ دُونِهِمَا جَنَّتَانِ ٦٢

62. അവ രണ്ടിനും പുറമെ[1203] വേറെയും രണ്ടു സ്വര്‍ഗത്തോപ്പുകളുണ്ട്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٦٣

63. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

مُدْهَامَّتَانِ ٦٤

64. കടുംപച്ചയണിഞ്ഞ രണ്ടു തോപ്പുകള്‍.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٦٥

65. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

فِيهِمَا عَيْنَانِ نَضَّاخَتَانِ ٦٦

66. അവ രണ്ടിലും കുതിച്ചൊഴുകുന്ന രണ്ട് അരുവികളുണ്ട്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٦٧

67. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

فِيهِمَا فَاكِهَةٌ وَنَخْلٌ وَرُمَّانٌ ٦٨

68. അവ രണ്ടിലും പഴവര്‍ഗങ്ങളുണ്ട്. ഈത്തപ്പനകളും റുമാമ്പഴവുമുണ്ട്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٦٩

69. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധി ക്കുന്നത്?

فِيهِنَّ خَيْرَاتٌ حِسَانٌ ٧٠

70. അവയില്‍ സുന്ദരികളായ ഉത്തമ തരുണികളുണ്ട്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٧١

71. അപ്പോള്‍ നിങ്ങള്‍ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളില്‍ ഏതിനെയാണ് നിങ്ങള്‍ നിഷേധിക്കുന്നത്?

حُورٌ مَقْصُورَاتٌ فِي الْخِيَامِ ٧٢

72. കൂടാരങ്ങളില്‍ ഒതുക്കി നിര്‍ത്തപ്പെട്ട വെളുത്ത തരുണികള്‍!

1202. മനുഷ്യന്റെ പ്രവൃത്തി നല്ലതായിരിക്കുമ്പോള്‍ അതിനുള്ള അല്ലാഹുവിന്റെ പ്രതിഫലവും നല്ലതായിരിക്കുമെന്നര്‍ത്ഥം.
1203. 'മിന്‍ദൂനിഹിമാ' എന്ന വാക്കിന് അവ രണ്ടിനും പുറമെ എന്നും, അവ രണ്ടിനെക്കാള്‍ താഴെയായി എന്നും അര്‍ത്ഥമാകാവുന്നതാണ്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٧٣

73. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

لَمْ يَطْمِثْهُنَّ إِنْسٌ قَبْلَهُمْ وَلَا جَانٌّ ٧٤

74. അവർക്ക് മുമ്പ് മനുഷ്യനോ ജിന്നോ അവരെ സ്പർശിച്ചിട്ടില്ല.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٧٥

75. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مُتَّكِئِينَ عَلَىٰ رَفْرَفٍ خُضْرٍ وَعَبْقَرِيٍّ حِسَانٍ ٧٦

76. പച്ചനിറമുള്ള തലയണകളിലും അഴകുള്ള പരവതാനികളിലും ചാരി കിടക്കുന്നവരായിരിക്കും അവർ.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ٧٧

77. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

تَبَارَكَ اسْمُ رَبِّكَ ذِي الْجَلَالِ وَالْإِكْرَامِ ٧٨

78. മഹത്വവും ഔദാര്യവും ഉള്ളവനായ നിൻെറ രക്ഷിതാവിൻെറ നാമം ഉൽകൃഷ്ടമായിരിക്കുന്നു.




അദ്ധ്യായം - 56

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِذَا وَقَعَتِ الْوَاقِعَةُ ١

1. ആ സംഭവം സംഭവിച്ചു കഴിഞ്ഞാൽ.

لَيْسَ لِوَقْعَتِهَا كَاذِبَةٌ ٢

2. അതിൻെറസംഭവ്യതയെ നിഷേധിക്കുന്ന ആരും ഉണ്ടായിരിക്കുകയില്ല.

خَافِضَةٌ رَافِعَةٌ ٣

3. (ആ സംഭവം, ചിലരെ) താഴ്ത്തുന്നതും (ചിലരെ) ഉയർത്തുന്നതുമായിരിക്കും.[1204]

إِذَا رُجَّتِ الْأَرْضُ رَجًّا ٤

4. ഭൂമി കിടുകിടാ വിറപ്പിക്കപ്പെടുകയും,

وَبُسَّتِ الْجِبَالُ بَسًّا ٥

5. പർവ്വതങ്ങൾ ഇടിച്ചുപൊടിയാക്കപ്പെടുകയും.,

فَكَانَتْ هَبَاءً مُنْبَثًّا ٦

6. അങ്ങനെ അത് പാറിപ്പറക്കുന്ന ധൂളിയായിത്തീരുകയും,

1204. ഇഹലോകത്ത് ഉന്നതസ്ഥാനമുണ്ടായിരുന്ന പലരുടെയും പദവി അന്ത്യദിനത്തിൽ താഴ്ത്തപ്പെടുന്നതും, ഇഹലോകത്ത് മർദിച്ചൊതുക്കപ്പെടുകയും, അവഹേളിക്കപ്പെടുകയും ചെയ്ത പലർക്കും അന്ന് ഉയർന്ന പദവി നല്കപ്പെടുന്നതുമാണ്.

وَكُنتُمْ أَزْوَاجًا ثَلَاثَةً ﴿٧﴾

7. നിങ്ങൾ മൂന്ന് തരക്കാരായിത്തീരുകയും ചെയ്യുന്ന സന്ദർഭമത്രെ അത്.

فَأَصْحَابُ الْمَيْمَنَةِ مَا أَصْحَابُ الْمَيْمَنَةِ ﴿٨﴾

8. അപ്പോൾ ഒരു വിഭാഗം വലതുപക്ഷക്കാർ. എന്താണ് ഈ വലതുപക്ഷക്കാരുടെ അവസ്ഥ!

وَأَصْحَابُ الْمَشْأَمَةِ مَا أَصْحَابُ الْمَشْأَمَةِ ﴿٩﴾

9. മറ്റൊരു വിഭാഗം ഇടതുപക്ഷക്കാർ. എന്താണ് ഈ ഇടതുപക്ഷക്കാരുടെ അവസ്ഥ![1205]

وَالسَّابِقُونَ السَّابِقُونَ ﴿١٠﴾

10. (സത്യവിശ്വാസത്തിലും സൽപ്രവൃത്തികളിലും) മുന്നേറിയവർ (പരലോകത്തും) മുന്നോക്കക്കാർ തന്നെ.

أُولَٰئِكَ الْمُقَرَّبُونَ ﴿١١﴾

11. അവരാകുന്നു സാമീപ്യം നൽകപ്പെട്ടവർ.

فِي جَنَّاتِ النَّعِيمِ ﴿١٢﴾

12. സുഖാനുഭൂതികളുടെ സ്വർഗത്തോപ്പുകളിൽ.

ثُلَّةٌ مِّنَ الْأَوَّلِينَ ﴿١٣﴾

13. പൂർവ്വികന്മാരിൽ നിന്ന് ഒരു വിഭാഗവും

وَقَلِيلٌ مِّنَ الْآخِرِينَ ﴿١٤﴾

14. പിൽക്കാലക്കാരിൽ നിന്ന് കുറച്ചു പേരുമത്രെ ഇവർ.[1206]

عَلَىٰ سُرُرٍ مَّوْضُونَةٍ ﴿١٥﴾

15. സ്വർണ്ണനൂലുകൊണ്ട് മെടഞ്ഞുണ്ടാക്കപ്പെട്ട കട്ടിലുകളിൽ ആയിരിക്കും അവർ.

مُّتَّكِئِينَ عَلَيْهَا مُتَقَابِلِينَ ﴿١٦﴾

16. അവയിൽ അവർ പരസ്പരം അഭിമുഖമായി ചാരിയിരിക്കുന്നവരായിരിക്കും.

يَطُوفُ عَلَيْهِمْ وِلْدَانٌ مُّخَلَّدُونَ ﴿١٧﴾

17. നിത്യജീവിതം നൽകപ്പെട്ട ബാലന്മാർ അവരുടെ ഇടയിൽ ചുറ്റിനടക്കും.

بِأَكْوَابٍ وَأَبَارِيقَ وَكَأْسٍ مِّن مَّعِينٍ ﴿١٨﴾

18. കോപ്പകളും കൂജകളും ശുദ്ധമായ ഉറവുജലം നിറച്ച പാനപാത്രവും കൊണ്ട്.

لَّا يُصَدَّعُونَ عَنْهَا وَلَا يُنزِفُونَ ﴿١٩﴾

19. അതു (കുടിക്കുക) മൂലം അവർക്ക് തലവേദനയുണ്ടാവുകയോ ലഹരിബാധിക്കുകയോ ഇല്ല.

وَفَاكِهَةٍ مِّمَّا يَتَخَيَّرُونَ ﴿٢٠﴾

20. അവർ ഇഷ്ടപ്പെട്ടു തെരഞ്ഞെടുക്കുന്ന തരത്തിൽ പെട്ട പഴവർഗ്ഗങ്ങളും.

---

1205. സത്യവിശ്വാസികളും സൽകർമ്മകാരികളുമായിട്ടുള്ളവർക്ക് പരലോകത്ത് അവരുടെ കർമ്മങ്ങളുടെ രേഖ വലതു കയ്യിലായിരിക്കും നല്കപ്പെടുകയെന്ന് വിശുദ്ധ ഖുർആനിൽ വ്യക്തമാക്കിയിട്ടുണ്ട്. (വി.ഖു: 17:71, 69:19, 84:7) ഇവിടെ 'വലതു പക്ഷക്കാർ' എന്ന വാക്ക് ഇതിനെയാണ് സൂചിപ്പിക്കുന്നതെന്നാണ് മിക്ക വ്യാഖ്യാതാക്കളുടെയും അഭിപ്രായം. അവിശ്വാസികളും ദുഷ്കർമ്മകാരികളുമായിട്ടുള്ളവർക്ക് പരലോകത്ത് അവരുടെ കർമ്മങ്ങളുടെ രേഖ നല്കപ്പെടുന്നത് ഇടതു കയ്യിലായിരിക്കുമെന്ന് വി.ഖു 69: 25ൽ കാണാം. ഇവിടെ ഇടതുപക്ഷക്കാർ എന്ന് പറഞ്ഞത് ഇവരെപ്പറ്റിയാണെന്നത്രെ ഭൂരിഭാഗം വ്യാഖ്യാതാക്കളുടെ അഭിപ്രായം.

വലതുപക്ഷം എന്ന അർത്ഥത്തിനു പുറമെ മൈമന: എന്ന വാക്കിന് ഉൽകൃഷ്ടത എന്നും അർത്ഥമുണ്ട്. മശ്അമ: എന്ന പദത്തിന് ഇടതു പക്ഷം എന്ന അർത്ഥത്തിനു പുറമെ നികൃഷ്ടത എന്നും അർത്ഥമുണ്ട്. അപ്പോൾ 'അസ്ഹാബുൽ മൈമന;' 'അസ്ഹാബുൽമശ്അമ' എന്നീ വാക്കുകൾക്ക് യഥാക്രമം ഉൽകൃഷ്ടർ എന്നും നികൃഷ്ടർ എന്നുമായിരിക്കും അർത്ഥം.

1206. സ്വർഗാവകാശികളുടെ കൂട്ടത്തിൽ തന്നെ സത്യവിശ്വാസത്തിന്റെ പൂർണ്ണത കൊണ്ടും, സൽകർമ്മങ്ങളുടെ ആധിക്യം കൊണ്ടും അല്ലാഹുവിങ്കൽ കൂടുതൽ സാമീപ്യം നേടിയവരും, അതിന്റെ താഴെ പദവികളിലുള്ളവരും ഉണ്ടായിരിക്കുമെന്ന് ഇതിൽനിന്ന് നമുക്ക് ഗ്രഹിക്കാം.

21. അവർ കൊതിക്കുന്ന തരത്തിൽ പെട്ട പക്ഷിമാംസവും കൊണ്ട്. (അവർ ചുററി നടക്കും).

وَلَحْمِ طَيْرٍ مِّمَّا يَشْتَهُونَ ﴿٢١﴾

22, 23. (ചിപ്പികളിൽ) ഒളിച്ചുവെക്കപ്പെട്ട മുത്തു പോലെയുള്ള, വിശാലമായ നയനങ്ങളുള്ള വെളുത്ത തരുണികളും (അവർക്കുണ്ട്.)

وَحُورٌ عِينٌ ﴿٢٢﴾
كَأَمْثَالِ اللُّؤْلُؤِ الْمَكْنُونِ ﴿٢٣﴾

24. അവർ പ്രവർത്തിച്ചു കൊണ്ടിരുന്നതിനുള്ള പ്രതിഫലമായിക്കൊണ്ടാണ് (അതെല്ലാം നൽകപ്പെടുന്നത്.)

جَزَاءً بِمَا كَانُوا يَعْمَلُونَ ﴿٢٤﴾

25. അനാവശ്യവാക്കോ കുററപ്പെടുത്തലോ അവർ അവിടെ വെച്ച് കേൾക്കുകയില്ല.

لَا يَسْمَعُونَ فِيهَا لَغْوًا وَلَا تَأْثِيمًا ﴿٢٥﴾

26. സമാധാനം! സമാധാനം! എന്നുള്ള വാക്കല്ലാതെ.

إِلَّا قِيلًا سَلَامًا سَلَامًا ﴿٢٦﴾

27. വലതു പക്ഷക്കാർ! എന്താണീ വലതു പക്ഷക്കാരുടെ അവസ്ഥ!

وَأَصْحَابُ الْيَمِينِ مَا أَصْحَابُ الْيَمِينِ ﴿٢٧﴾

28—34. മുള്ളില്ലാത്ത ഇലന്തമരം, അടുക്കടുക്കായി കുലകളുള്ള വാഴ, വിശാലമായ തണൽ, സദാ ഒഴുക്കപ്പെട്ടു കൊണ്ടിരിക്കുന്ന വെള്ളം, നിലച്ചു പോവാത്തതും തടസ്സപ്പെട്ടു പോവാത്തതുമായ ധാരാളം പഴവർഗ്ഗങ്ങൾ, ഉയർന്ന മെത്തകൾ എന്നീ സുഖാനുഭവങ്ങളിലായിരിക്കും അവർ.

فِي سِدْرٍ مَّخْضُودٍ ﴿٢٨﴾ وَطَلْحٍ مَّنضُودٍ ﴿٢٩﴾ وَظِلٍّ مَّمْدُودٍ ﴿٣٠﴾
وَمَاءٍ مَّسْكُوبٍ ﴿٣١﴾ وَفَاكِهَةٍ كَثِيرَةٍ ﴿٣٢﴾
لَّا مَقْطُوعَةٍ وَلَا مَمْنُوعَةٍ ﴿٣٣﴾ وَفُرُشٍ مَّرْفُوعَةٍ ﴿٣٤﴾

35. തീർച്ചയായും അവരെ (സ്വർഗസ്ത്രീകളെ) നാം ഒരു പ്രത്യേക പ്രകൃതിയോടെ സൃഷ്ടിച്ചുണ്ടാക്കിയിരിക്കുകയാണ്.

إِنَّا أَنشَأْنَاهُنَّ إِنشَاءً ﴿٣٥﴾

36, 37. അങ്ങനെ നാം അവരെ കന്യകമാരും സ്നേഹവതികളും സമപ്രായക്കാരും ആക്കിയിരിക്കുന്നു.

فَجَعَلْنَاهُنَّ أَبْكَارًا ﴿٣٦﴾
عُرُبًا أَتْرَابًا ﴿٣٧﴾

38. വലതുപക്ഷക്കാർക്ക് വേണ്ടിയത്രെ അത്.

لِّأَصْحَابِ الْيَمِينِ ﴿٣٨﴾

39, 40. പൂർവ്വികന്മാരിൽ നിന്ന് ഒരു വിഭാഗവും പിൻഗാമികളിൽ നിന്ന് ഒരു വിഭാഗവും ആയിരിക്കും അവർ.

ثُلَّةٌ مِّنَ الْأَوَّلِينَ ﴿٣٩﴾
وَثُلَّةٌ مِّنَ الْآخِرِينَ ﴿٤٠﴾

41. ഇടതു പക്ഷക്കാർ, എന്താണീ ഇടതു പക്ഷക്കാരുടെ അവസ്ഥ!

وَأَصْحَابُ الشِّمَالِ مَا أَصْحَابُ الشِّمَالِ ﴿٤١﴾

42—44. തുളച്ചു കയറുന്ന ഉഷ്ണക്കാററ്, ചുട്ടുതിളക്കുന്ന വെള്ളം, തണുപ്പുള്ളതോ സുഖദായകമോ അല്ലാത്ത കരിമ്പുകയുടെ തണൽ എന്നീ ദുരിതങ്ങളിലായിരിക്കും അവർ.

فِي سَمُومٍ وَحَمِيمٍ ﴿٤٢﴾ وَظِلٍّ مِّن يَحْمُومٍ ﴿٤٣﴾
لَّا بَارِدٍ وَلَا كَرِيمٍ ﴿٤٤﴾

45. എന്തുകൊണ്ടെന്നാല്‍ തീര്‍ച്ചയായും അ വര്‍ അതിനു മുമ്പ് സുഖലോലുപന്‍മാരായിരുന്നു.

46. അവര്‍ ഗുരുതരമായ പാപത്തില്‍ ശഠിച്ചു നില്‍ക്കുന്നവരുമായിരുന്നു.

47. അവര്‍ ഇപ്രകാരം പറയുകയും ചെയ്യി രുന്നു: 'ഞങ്ങള്‍ മരിച്ചിട്ട് മണ്ണും അസ്ഥിശകലങ്ങ ളുമായിക്കഴിഞ്ഞിട്ടാണോ ഞങ്ങള്‍ ഉയിര്‍ത്തെഴു ന്നേല്‍പിക്കപ്പെടാന്‍ പോകുന്നത്?

48. ഞങ്ങളുടെ പൂര്‍വ്വികരായ പിതാക്കളും (ഉയിര്‍ത്തെഴുന്നേല്‍പിക്കപ്പെടുമെന്നോ'?)

49. നീ പറയുക: തീര്‍ച്ചയായും പൂര്‍വ്വികരും പില്‍ക്കാലക്കാരും എല്ലാം —

50. ഒരു നിശ്ചിത ദിവസത്തെ കൃത്യമായ ഒരു അവധിക്ക് ഒരുമിച്ചു കൂട്ടപ്പെടുന്നവര്‍ തന്നെ യാകുന്നു.

51. എന്നിട്ട്, ഹേ; സത്യനിഷേധികളായ ദുര്‍ മാര്‍ഗികളേ,

52. തീര്‍ച്ചയായും നിങ്ങള്‍ ഒരു വൃക്ഷത്തില്‍ നിന്ന് അതായത് 'സഖൂമി'ല്‍ നിന്ന് [1207] ഭക്ഷിക്കു ന്നവരാകുന്നു.

53. അങ്ങനെ അതില്‍ നിന്ന് വയറുകള്‍ നിറ ക്കുന്നവരും,

54. അതിന്‍റെ മീതെ തിളച്ചുപൊള്ളുന്ന വെ ള്ളത്തില്‍ നിന്ന് കുടിക്കുന്നവരുമാകുന്നു.

55. അങ്ങനെ ദാഹിച്ചുവലഞ്ഞ ഒട്ടകം കുടി ക്കുന്നപോലെ കുടിക്കുന്നവരാകുന്നു.

56. ഇതായിരിക്കും പ്രതിഫലത്തിന്‍റെ നാളില്‍ അവര്‍ക്കുള്ള സല്‍ക്കാരം.

57. നാമാണ് നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നത്. എന്നിരിക്കെ നിങ്ങളെന്താണ് (എന്‍റെ സന്ദേശ ങ്ങളെ) സത്യമായി അംഗീകരിക്കാത്തത്?

58. അപ്പോള്‍ നിങ്ങള്‍ സ്രവിക്കുന്ന ശുക്ള ത്തെപ്പറ്റി നിങ്ങള്‍ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

إِنَّهُمْ كَانُوا قَبْلَ ذَٰلِكَ مُتْرَفِينَ ﴿٤٥﴾

وَكَانُوا يُصِرُّونَ عَلَى الْحِنثِ الْعَظِيمِ ﴿٤٦﴾

وَكَانُوا يَقُولُونَ أَئِذَا مِتْنَا وَكُنَّا تُرَابًا وَعِظَامًا أَإِنَّا لَمَبْعُوثُونَ ﴿٤٧﴾

أَوَآبَاؤُنَا الْأَوَّلُونَ ﴿٤٨﴾

قُلْ إِنَّ الْأَوَّلِينَ وَالْآخِرِينَ ﴿٤٩﴾

لَمَجْمُوعُونَ إِلَىٰ مِيقَاتِ يَوْمٍ مَّعْلُومٍ ﴿٥٠﴾

ثُمَّ إِنَّكُمْ أَيُّهَا الضَّالُّونَ الْمُكَذِّبُونَ ﴿٥١﴾

لَآكِلُونَ مِن شَجَرٍ مِّن زَقُّومٍ ﴿٥٢﴾

فَمَالِئُونَ مِنْهَا الْبُطُونَ ﴿٥٣﴾

فَشَارِبُونَ عَلَيْهِ مِنَ الْحَمِيمِ ﴿٥٤﴾

فَشَارِبُونَ شُرْبَ الْهِيمِ ﴿٥٥﴾

هَٰذَا نُزُلُهُمْ يَوْمَ الدِّينِ ﴿٥٦﴾

نَحْنُ خَلَقْنَاكُمْ فَلَوْلَا تُصَدِّقُونَ ﴿٥٧﴾

أَفَرَأَيْتُم مَّا تُمْنُونَ ﴿٥٨﴾

---

1207. നരകത്തിലെ മരമത്രെ 'സഖൂം' 'ശപിക്കപ്പെട്ട മരം' എന്നാണ് 17:60ല്‍ ഇതിനെപ്പറ്റി പറഞ്ഞിട്ടുള്ളത്. 'ജ്വലിക്കുന്ന നരകത്തിന്‍റെ അടിയില്‍ മുളച്ചുണ്ടാകുന്ന മരം' എന്നാണ് 37:64ല്‍ അതിനെപ്പറ്റി വിവരിച്ചിട്ടുള്ളത്. ആ വൃക്ഷം അഥവാ അതിന്‍റെ കനിയായിരിക്കും അധര്‍മ്മകാരികള്‍ക്കുള്ള ഭക്ഷണമെന്നും അത് അവരുടെ വയറുകളില്‍ ഉരുകിയ ലോഹം പോലെ തിളയ്ക്കുമെന്നും 44:43—46ല്‍ വിവരിച്ചിട്ടുണ്ട്.

ءَأَنتُمْ تَخْلُقُونَهُۥٓ أَمْ نَحْنُ ٱلْخَـٰلِقُونَ ٥٩

59. നിങ്ങളാണോ അത് സൃഷ്ടിച്ചുണ്ടാക്കുന്നത്. അതല്ല, നാമാണോ സൃഷ്ടികർത്താവ്?

نَحْنُ قَدَّرْنَا بَيْنَكُمُ ٱلْمَوْتَ وَمَا نَحْنُ بِمَسْبُوقِينَ ٦٠
عَلَىٰٓ أَن نُّبَدِّلَ أَمْثَـٰلَكُمْ وَنُنشِئَكُمْ فِى مَا لَا تَعْلَمُونَ ٦١

60, 61. നാം നിങ്ങൾക്കിടയിൽ മരണം കണക്കാക്കിയിരിക്കുന്നു. (നിങ്ങൾക്കു) പകരം നിങ്ങളെപ്പോലുള്ളവരെ കൊണ്ടുവരുകയും,[1208] നിങ്ങൾക്ക് അറിവില്ലാത്ത വിധത്തിൽ നിങ്ങളെ (വീണ്ടും) സൃഷ്ടിച്ചുണ്ടാക്കുകയും ചെയ്യുന്ന കാര്യത്തിൽ നാം ഒരിക്കലും തോല്പിക്കപ്പെടുന്നവനല്ല.

وَلَقَدْ عَلِمْتُمُ ٱلنَّشْأَةَ ٱلْأُولَىٰ فَلَوْلَا تَذَكَّرُونَ ٦٢

62. ആദ്യതവണ സൃഷ്ടിക്കപ്പെട്ടതിനെപ്പററി തീർച്ചയായും നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. എന്നിട്ടും നിങ്ങൾ എന്തുകൊണ്ട് ആലോചിച്ചു നോക്കുന്നില്ല?[1209]

أَفَرَءَيْتُم مَّا تَحْرُثُونَ ٦٣

63. എന്നാൽ നിങ്ങൾ കൃഷിചെയ്യുന്നതിനെപ്പററി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ?

ءَأَنتُمْ تَزْرَعُونَهُۥٓ أَمْ نَحْنُ ٱلزَّٰرِعُونَ ٦٤

64. നിങ്ങളാണോ അത് മുളപ്പിച്ചുവളർത്തുന്നത്. അതല്ല നാമാണോ അത് മുളപ്പിച്ചുവളർത്തുന്നവൻ?[1210]

لَوْ نَشَآءُ لَجَعَلْنَـٰهُ حُطَـٰمًا فَظَلْتُمْ تَفَكَّهُونَ ٦٥
إِنَّا لَمُغْرَمُونَ ٦٦
بَلْ نَحْنُ مَحْرُومُونَ ٦٧

65—67. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അത് (വിള) നാം തുരുമ്പാക്കിത്തീർക്കുമായിരുന്നു. അപ്പോൾ നിങ്ങൾ അതിശയപ്പെട്ടു പറഞ്ഞുകൊണ്ടേയിരിക്കുമായിരുന്നു; തീർച്ചയായും ഞങ്ങൾ കടബാധിതർ തന്നെയാകുന്നു. അല്ല, ഞങ്ങൾ (ഉപജീവനമാർഗം) തടയപ്പെട്ടവരാകുന്നു എന്ന്.

أَفَرَءَيْتُمُ ٱلْمَآءَ ٱلَّذِى تَشْرَبُونَ ٦٨

68. ഇനി, നിങ്ങൾ കുടിക്കുന്ന വെള്ളത്തെപ്പററി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

ءَأَنتُمْ أَنزَلْتُمُوهُ مِنَ ٱلْمُزْنِ أَمْ نَحْنُ ٱلْمُنزِلُونَ ٦٩

69. നിങ്ങളാണോ അത് മേഘത്തിൽ നിന്ന് ഇറക്കിയത്? അതല്ല, നാമാണോ ഇറക്കിയവൻ?

لَوْ نَشَآءُ جَعَلْنَـٰهُ أُجَاجًا فَلَوْلَا تَشْكُرُونَ ٧٠

70. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അത് നാം ദുസ്സ്വാദുള്ള ഉപ്പുവെള്ളമാക്കുമായിരുന്നു. എന്നിരിക്കെ നിങ്ങൾ നന്ദി കാണിക്കാത്തതെന്താണ്?

أَفَرَءَيْتُمُ ٱلنَّارَ ٱلَّتِى تُورُونَ ٧١

71. നിങ്ങൾ ഉരസിക്കത്തിക്കുന്നതായ തീയിനെപ്പററി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

---

1208. 'അൻ നുബദ്ദിലെ അംഥാലകും' എന്നതിന് 'നിങ്ങളുടെ രൂപമാതൃകകൾ മാററുവാൻ' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

1209. ആദ്യതവണ നിങ്ങളെ സൃഷ്ടിച്ച അല്ലാഹുവിന് പുനഃസൃഷ്ടി ഒട്ടും വിഷമകരമാവില്ലെന്ന് നിങ്ങൾ എന്തുകൊണ്ട് മനസ്സിലാക്കുന്നില്ല എന്നർത്ഥം.

1210. വിത്ത് മുളച്ച് വളർന്ന് ഉല്പാദനക്ഷമമാകുന്നതിൽ കർഷകന് മൗലികമായ ഒരു പങ്കുമില്ല. വിത്തിന്റെ ബീജകോശത്തിലെ ജീനുകളിൽ രേഖപ്പെടുത്തിയ പാരമ്പര്യ നിയമവ്യവസ്ഥയനുസരിച്ചാണ് സസ്യവളർച്ച നടക്കുന്നത്. ആ വ്യവസ്ഥ തീർത്തും ദൈവികമത്രെ.

ءَأَنتُمْ أَنشَأْتُمْ شَجَرَتَهَآ أَمْ نَحْنُ ٱلْمُنشِـُٔونَ ﴿٧٢﴾

72. നിങ്ങളാണോ അതിൻെറ മരം സൃഷ്ടിച്ചുണ്ടാക്കിയത്?[1211] അതല്ല നാമാണോ സൃഷ്ടിച്ചുണ്ടാക്കിയവൻ?

نَحْنُ جَعَلْنَٰهَا تَذْكِرَةً وَمَتَٰعًا لِّلْمُقْوِينَ ﴿٧٣﴾

73. നാം അതിനെ ഒരു ചിന്താവിഷയമാക്കിയിരിക്കുന്നു. ദരിദ്രരായ സഞ്ചാരികൾക്ക്[1212] ഒരു ജീവിത സൗകര്യവും.

فَسَبِّحْ بِٱسْمِ رَبِّكَ ٱلْعَظِيمِ ﴿٧٤﴾

74. ആകയാൽ നിൻെറ മഹാനായ രക്ഷിതാവിൻെറ നാമത്തെ നീ പ്രകീർത്തിക്കുക.

فَلَآ أُقْسِمُ بِمَوَٰقِعِ ٱلنُّجُومِ ﴿٧٥﴾

75. അല്ല, നക്ഷത്രങ്ങളുടെ അസ്തമന സ്ഥാനങ്ങളെക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു.

وَإِنَّهُۥ لَقَسَمٌ لَّوْ تَعْلَمُونَ عَظِيمٌ ﴿٧٦﴾

76. തീർച്ചയായും, നിങ്ങൾക്കറിയാമെങ്കിൽ, അതൊരു വമ്പിച്ച സത്യം തന്നെയാണ്.

إِنَّهُۥ لَقُرْءَانٌ كَرِيمٌ ﴿٧٧﴾

77. തീർച്ചയായും ഇത് ആദരണീയമായ ഒരു ഖുർആൻ തന്നെയാകുന്നു.

فِى كِتَٰبٍ مَّكْنُونٍ ﴿٧٨﴾

78. ഭദ്രമായി സൂക്ഷിക്കപ്പെട്ട ഒരു രേഖയിലാകുന്നു അത്.

لَّا يَمَسُّهُۥٓ إِلَّا ٱلْمُطَهَّرُونَ ﴿٧٩﴾

79. പരിശുദ്ധി നൽകപ്പെട്ടവരല്ലാതെ അത് സ്പർശിക്കുകയില്ല. [1213]

تَنزِيلٌ مِّن رَّبِّ ٱلْعَٰلَمِينَ ﴿٨٠﴾

80. ലോകരക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്.

أَفَبِهَٰذَا ٱلْحَدِيثِ أَنتُم مُّدْهِنُونَ ﴿٨١﴾

81. അപ്പോൾ ഈ വർത്തമാനത്തിൻെറ കാര്യത്തിലാണോ നിങ്ങൾ പുറംപൂച്ച് കാണിക്കുന്നത്?

وَتَجْعَلُونَ رِزْقَكُمْ أَنَّكُمْ تُكَذِّبُونَ ﴿٨٢﴾

82. സത്യത്തെ നിഷേധിക്കുക എന്നത് നിങ്ങൾ നിങ്ങളുടെ വിഹിതമാക്കുകയാണോ?[1214]

فَلَوْلَآ إِذَا بَلَغَتِ ٱلْحُلْقُومَ ﴿٨٣﴾

83. എന്നാൽ അത് (ജീവൻ) തൊണ്ടക്കുഴിയിൽ എത്തുമ്പോൾ എന്തുകൊണ്ടാണ് (നിങ്ങൾക്കത് പിടിച്ചു നിർത്താനാകാത്തത്?)

---

1211. മരക്കഷ്ണങ്ങൾ തമ്മിൽ ഉരസിയായിരുന്നു പൂർവ്വികർ തീ ഉണ്ടാക്കിയിരുന്നത്.

1212. 'മുഖ്വീൻ' എന്ന വാക്കിന് മരുഭൂവാസികൾ എന്നും അർത്ഥം നല്കപ്പെട്ടിട്ടുണ്ട്. മരുഭൂവാസികൾക്കിടയിൽ ആരെങ്കിലും സദ്യ നടത്തുകയാണെങ്കിൽ അതിലേക്ക് സഞ്ചാരികളെയും മററും ആകർഷിക്കുവാൻ വേണ്ടി ദൂരെ നിന്ന് കാണാവുന്ന വിധത്തിൽ തീ കത്തിക്കാറുണ്ടായിരുന്നു. രാത്രിയിൽ വിജനമായ മരുഭൂമിയിലൂടെ സഞ്ചരിക്കുന്നവർ പരിസരത്ത് ജനവാസമുണ്ടെന്ന് മനസ്സിലാക്കിയിരുന്നത് തീനാളങ്ങൾ കാണുമ്പോഴായിരുന്നു. വന്യമൃഗങ്ങളെ വിരട്ടാനും അവർ തീ ഉപയോഗിക്കാറുണ്ടായിരുന്നു.

1213. മുഹമ്മദ് നബി(സ)ക്ക് അവതരിപ്പിക്കപ്പെടുന്നതിന് മുമ്പ് വിശുദ്ധ ഖുർആൻ 'ലൗഹ്മഹ്ഫൂസി'ലാണ് രേഖപ്പെടുത്തിയിരുന്നത്. ലൗഹ്മഹ്ഫൂസ് എന്ന വാക്കിന് സംരക്ഷിതഫലകം എന്നാണർത്ഥം. പ്രസ്തുത ഫലകം പരിശുദ്ധരായ മലക്കുകളല്ലാതെ മററാരും സ്പർശിക്കുകയില്ലെന്നാണ് ഈ വാക്യത്തിന് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്കിയിട്ടുള്ളത്. മനസ്സിന് ശുദ്ധിയുള്ളവരല്ലാതെ ഖുർആൻ ഗ്രഹിക്കുകയില്ലെന്നാണ് ചില വ്യാഖ്യാതാക്കൾ 'ലായമസ്സുഹു ഇല്ലൽ മുത്വഹ്ഹറൂൻ' എന്ന വാക്യത്തിന് വിശദീകരണം നല്കിയത്.

1214. അല്ലാഹുവിൻെറ അനുഗ്രഹങ്ങളെ അംഗീകരിക്കുകയും നന്ദിപൂർവ്വം പ്രതികരിക്കുകയും ചെയ്യുന്നതിന് പകരം മഴയെയും വിളയെയും മററും നക്ഷത്രങ്ങളുടെ അഥവാ പ്രകൃതിയുടെ ദാനമായി ചിത്രീകരിക്കുന്നവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചതെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

وَأَنتُمْ حِينَئِذٍ تَنظُرُونَ ٨٤

84. നിങ്ങൾ അന്നേരത്ത് നോക്കിക്കൊണ്ടിരിക്കുമല്ലോ.

وَنَحْنُ أَقْرَبُ إِلَيْهِ مِنكُمْ وَلَٰكِن لَّا تُبْصِرُونَ ٨٥

85. നാമാണ് ആ വ്യക്തിയെ സംബന്ധിച്ചേടത്തോളം നിങ്ങളെക്കാളും അടുത്തവൻ. പക്ഷെ നിങ്ങൾ കണ്ടറിയുന്നില്ല.

فَلَوْلَآ إِن كُنتُمْ غَيْرَ مَدِينِينَ ٨٦
تَرْجِعُونَهَآ إِن كُنتُمْ صَٰدِقِينَ ٨٧

86, 87. അപ്പോൾ നിങ്ങൾ (ദൈവിക നിയമത്തിന്) വിധേയരല്ലാത്തവരാണെങ്കിൽ നിങ്ങൾക്കെന്തുകൊണ്ട് അത് (ജീവൻ) മടക്കി എടുക്കാനാവുന്നില്ല; നിങ്ങൾ സത്യവാദികളാണെങ്കിൽ.

فَأَمَّآ إِن كَانَ مِنَ ٱلْمُقَرَّبِينَ ٨٨

88. അപ്പോൾ അവൻ (മരിച്ചവൻ) സാമീപ്യം സിദ്ധിച്ചവരിൽ പെട്ടവനാണെങ്കിൽ —

فَرَوْحٌ وَرَيْحَانٌ وَجَنَّتُ نَعِيمٍ ٨٩

89. (അവന്ന്) ആശ്വാസവും വിശിഷ്ടമായ ഉപജീവനവും[1215] സുഖാനുഭൂതിയുടെ സ്വർഗത്തോപ്പും ഉണ്ടായിരിക്കും.

وَأَمَّآ إِن كَانَ مِنْ أَصْحَٰبِ ٱلْيَمِينِ ٩٠

90. എന്നാൽ അവൻ വലതുപക്ഷക്കാരിൽ പെട്ടവനാണെങ്കിലോ,

فَسَلَٰمٌ لَّكَ مِنْ أَصْحَٰبِ ٱلْيَمِينِ ٩١

91. വലതുപക്ഷക്കാരിൽ പെട്ട നിനക്ക് സമാധാനം എന്നായിരിക്കും (അവന്നു ലഭിക്കുന്ന അഭിവാദ്യം.)

وَأَمَّآ إِن كَانَ مِنَ ٱلْمُكَذِّبِينَ ٱلضَّآلِّينَ ٩٢

92. ഇനി അവൻ ദുർമ്മാർഗികളായ സത്യനിഷേധികളിൽ പെട്ടവനാണെങ്കിലോ,

فَنُزُلٌ مِّنْ حَمِيمٍ ٩٣

93. ചുട്ടുതിളക്കുന്ന വെള്ളം കൊണ്ടുള്ള സൽക്കാരവും —

وَتَصْلِيَةُ جَحِيمٍ ٩٤

94. നരകത്തിൽ വെച്ചുള്ള ചുട്ടെരിക്കലുമാണ് (അവന്നുള്ളത്.)

إِنَّ هَٰذَا لَهُوَ حَقُّ ٱلْيَقِينِ ٩٥

95. തീർച്ചയായും ഇതു തന്നെയാണ് ഉറപ്പുള്ള യഥാർഥ്യം.

فَسَبِّحْ بِٱسْمِ رَبِّكَ ٱلْعَظِيمِ ٩٦

96. ആകയാൽ നീ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമം പ്രകീർത്തിക്കുക.

---

1215. റൈഹാൻ എന്ന പദത്തിന് പരിമളം എന്നും അർത്ഥമുണ്ട്.




**അദ്ധ്യായം - 57**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

سَبَّحَ لِلَّهِ مَا فِي السَّمَاوَاتِ وَالْأَرْضِ ۖ وَهُوَ الْعَزِيزُ الْحَكِيمُ ①

1. ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിന് പ്രകീർത്തനം ചെയ്തിരിക്കുന്നു. അവൻ പ്രതാപിയും യുക്തിമാനുമത്രെ.

لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۖ يُحْيِي وَيُمِيتُ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ②

2. അവന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അവൻ സർവകാര്യത്തിനും കഴിവുള്ളവനുമാണ്.

هُوَ الْأَوَّلُ وَالْآخِرُ وَالظَّاهِرُ وَالْبَاطِنُ ۖ وَهُوَ بِكُلِّ شَيْءٍ عَلِيمٌ ③

3. അവൻ ആദിയും അന്തിമനും പ്രത്യക്ഷമായവനും പരോക്ഷമായവനുമാണ്. അവൻ സർവകാര്യങ്ങളെക്കുറിച്ചും അറിവുള്ളവനുമാണ്.

هُوَ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ فِي سِتَّةِ أَيَّامٍ ثُمَّ اسْتَوَىٰ عَلَى الْعَرْشِ ۚ يَعْلَمُ مَا يَلِجُ فِي الْأَرْضِ وَمَا يَخْرُجُ مِنْهَا وَمَا يَنْزِلُ مِنَ السَّمَاءِ وَمَا يَعْرُجُ فِيهَا ۖ وَهُوَ مَعَكُمْ أَيْنَ مَا كُنْتُمْ ۚ وَاللَّهُ بِمَا تَعْمَلُونَ بَصِيرٌ ④

4. ആകാശങ്ങളും ഭൂമിയും ആറുദിവസങ്ങളിലായി സൃഷ്ടിച്ചവനാണ് അവൻ. പിന്നീട് അവൻ സിംഹാസനസ്ഥനായി. ഭൂമിയിൽ പ്രവേശിക്കുന്നതും അതിൽ നിന്നു പുറത്തുവരുന്നതും, ആകാശത്തു നിന്നിറങ്ങുന്നതും അതിലേക്ക് കയറിച്ചെല്ലുന്നതും അവൻ അറിഞ്ഞുകൊണ്ടിരിക്കുന്നു. നിങ്ങൾ എവിടെയായിരുന്നാലും അവൻ നിങ്ങളുടെ കൂടെയുണ്ടായിരിക്കും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി കണ്ടറിയുന്നവനാകുന്നു.

لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ وَإِلَى اللَّهِ تُرْجَعُ الْأُمُورُ ⑤

5. അവന്നാണ് ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹുവിങ്കലേക്ക് തന്നെ കാര്യങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.

يُولِجُ اللَّيْلَ فِي النَّهَارِ وَيُولِجُ النَّهَارَ فِي اللَّيْلِ ۚ وَهُوَ عَلِيمٌ بِذَاتِ الصُّدُورِ ⑥

6. അവൻ രാത്രിയെ പകലിൽ പ്രവേശിപ്പിക്കുന്നു. അവൻ പകലിനെ രാത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നു. അവൻ ഹൃദയങ്ങളിലുള്ളവയെപ്പററി അറിയുന്നവനുമാകുന്നു.

آمِنُوا بِاللَّهِ وَرَسُولِهِ وَأَنْفِقُوا مِمَّا جَعَلَكُمْ مُسْتَخْلَفِينَ فِيهِ ۖ
فَالَّذِينَ آمَنُوا مِنْكُمْ وَأَنْفَقُوا لَهُمْ أَجْرٌ كَبِيرٌ ٧

7. നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കുകയും, അവൻ നിങ്ങളെ ഏതൊരു സ്വത്തിൽ പിന്തുടർച്ച നൽകപ്പെട്ടവരാക്കിയിരിക്കുന്നോ അതിൽ നിന്നു ചെലവഴിക്കുകയും ചെയ്യുക. അങ്ങനെ നിങ്ങളുടെ കൂട്ടത്തിൽ നിന്ന് വിശ്വസിക്കുകയും ചെലവഴിക്കുകയും ചെയ്യുവരാരോ അവർക്ക് വലിയ പ്രതിഫലമുണ്ടായിരിക്കുന്നതാണ്.

وَمَا لَكُمْ لَا تُؤْمِنُونَ بِاللَّهِ ۙ وَالرَّسُولُ يَدْعُوكُمْ لِتُؤْمِنُوا بِرَبِّكُمْ
وَقَدْ أَخَذَ مِيثَاقَكُمْ إِنْ كُنْتُمْ مُؤْمِنِينَ ٨

8. അല്ലാഹുവിൽ വിശ്വസിക്കാതിരിക്കാൻ നിങ്ങൾക്കെന്താണ് ന്യായം? ഈ ദൂതനാകട്ടെ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കാൻ വേണ്ടി നിങ്ങളെ ക്ഷണിച്ചുകൊണ്ടിരിക്കുകയുമാണ്. അല്ലാഹു നിങ്ങളുടെ ഉറപ്പ് വാങ്ങിയിട്ടുമുണ്ട്[1216] നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ!

هُوَ الَّذِي يُنَزِّلُ عَلَىٰ عَبْدِهِ آيَاتٍ بَيِّنَاتٍ لِيُخْرِجَكُمْ مِنَ
الظُّلُمَاتِ إِلَى النُّورِ ۚ وَإِنَّ اللَّهَ بِكُمْ لَرَءُوفٌ رَحِيمٌ ٩

9. നിങ്ങളെ ഇരുട്ടിൽ നിന്ന് പ്രകാശത്തിലേക്ക് കൊണ്ടുവരാൻ വേണ്ടി തന്റെ ദാസന്റെ മേൽ വ്യക്തമായ ദൃഷ്ടാന്തങ്ങൾ ഇറക്കിക്കൊടുക്കുന്നവനാണ് അവൻ. തീർച്ചയായും അല്ലാഹു നിങ്ങളോട് വളരെയധികം ദയാലുവും കാരുണ്യവാനും തന്നെയാണ്.

وَمَا لَكُمْ أَلَّا تُنْفِقُوا فِي سَبِيلِ اللَّهِ وَلِلَّهِ مِيرَاثُ السَّمَاوَاتِ
وَالْأَرْضِ ۚ لَا يَسْتَوِي مِنْكُمْ مَنْ أَنْفَقَ مِنْ قَبْلِ الْفَتْحِ وَقَاتَلَ ۚ
أُولَٰئِكَ أَعْظَمُ دَرَجَةً مِنَ الَّذِينَ أَنْفَقُوا مِنْ بَعْدُ وَقَاتَلُوا ۚ
وَكُلًّا وَعَدَ اللَّهُ الْحُسْنَىٰ ۚ وَاللَّهُ بِمَا تَعْمَلُونَ خَبِيرٌ ١٠

10. ആകാശങ്ങളുടെയും ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവിനുള്ളതായിരിക്കെ അല്ലാഹുവിന്റെ മാർഗത്തിൽ ചെലവഴിക്കാതിരിക്കാൻ നിങ്ങൾക്കെന്താണ് ന്യായം? നിങ്ങളുടെ കൂട്ടത്തിൽ നിന്നു (മക്കാ) വിജയത്തിനു മുമ്പുള്ള കാലത്ത് ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കെടുക്കുകയും ചെയ്തവരും (അല്ലാത്തവരും) സമമാകുകയില്ല. അക്കൂട്ടർ പിന്നീടു ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കുവഹിക്കുകയും ചെയ്തവരെക്കാൾ മഹത്തായ പദവിയുള്ളവരാകുന്നു. എല്ലാവർക്കും ഏററവും നല്ല പ്രതിഫലം അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു.[1217] നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനാണ് അല്ലാഹു.

مَنْ ذَا الَّذِي يُقْرِضُ اللَّهَ قَرْضًا حَسَنًا

11. ആരുണ്ട് അല്ലാഹുവിന് ഒരു നല്ല കടം കൊടുക്കുവാൻ. എങ്കിൽ അവനത് അയാൾക്ക്

---

1216. മനുഷ്യന്റെ പ്രകൃതി തന്നെ അല്ലാഹുവിന്റെ സാന്നിധ്യത്തെപ്പററി ഉറപ്പ് നൽകുന്നുണ്ടെന്നും ആ ഉറപ്പാണ് ഇവിടെ ഉദ്ദേശിക്കപ്പെടുന്നതെന്നുമാണ് ഒരു വിഭാഗം വ്യാഖ്യാതാക്കളുടെ അഭിപ്രായം. അല്ലാഹു ആത്മീയമായ ഒരു ലോകത്ത് വെച്ച് എല്ലാ മനുഷ്യരെക്കൊണ്ടും ഏകദൈവ വിശ്വാസം സംബന്ധിച്ച് കരാർ ചെയ്യിച്ചിട്ടുണ്ടെന്നും അതാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നതെന്നുമാണ് വേറെ ചില വ്യാഖ്യാതാക്കളുടെ പക്ഷം.

1217. ഇസ്‌ലാം ഏററവും ശക്തിയായി എതിർക്കപ്പെടുകയും, മുസ്‌ലിംകൾ കടുത്ത പീഡനങ്ങൾക്ക് ഇരയാവുകയും ചെയ്ത ആദ്യകാലത്ത് വിശ്വാസം പ്രഖ്യാപിക്കുകയും, ആക്രമണകാരികളോട് പോരാടുകയും ചെയ്തവരുടെ പദവി അത്യുന്നതമത്രെ. പിന്നീട് വിശ്വസിച്ച് ത്യാഗസമരങ്ങളിലേർപ്പെട്ടവർക്കും അല്ലാഹു വിശിഷ്ടമായ പ്രതിഫലം വാഗ്ദാനം ചെയ്തിട്ടുണ്ട്.

فَيُضٰعِفَهُ لَهُ وَلَهُ أَجْرٌ كَرِيمٌ ﴿١١﴾

വേണ്ടി ഇരട്ടിപ്പിക്കുന്നതാണ്. അയാൾക്കാണ് മാന്യമായ പ്രതിഫലമുള്ളത്.

يَوْمَ تَرَى الْمُؤْمِنِينَ وَالْمُؤْمِنٰتِ يَسْعٰى نُورُهُم بَيْنَ أَيْدِيهِمْ
وَبِأَيْمٰنِهِم بُشْرٰىكُمُ الْيَوْمَ جَنّٰتٌ تَجْرِي مِن تَحْتِهَا الْأَنْهٰرُ خٰلِدِينَ
فِيهَا ذٰلِكَ هُوَ الْفَوْزُ الْعَظِيمُ ﴿١٢﴾

12. സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും, അവരുടെ പ്രകാശം അവരുടെ മുൻഭാഗങ്ങളിലൂടെയും വലതു ഭാഗങ്ങളിലൂടെയും സഞ്ചരിക്കുന്ന നിലയിൽ നീ കാണുന്ന ദിവസം! (അന്നവരോടു പറയപ്പെടും:) 'ഇന്നു നിങ്ങൾക്കുള്ള സന്തോഷവാർത്ത ചില സ്വർഗത്തോപ്പുകളെപ്പററിയാകുന്നു. അവയുടെ താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. നിങ്ങൾ അതിൽ നിത്യവാസികളായിരിക്കും. അത് മഹത്തായ ഭാഗ്യം തന്നെയാണ്.'

يَوْمَ يَقُولُ الْمُنٰفِقُونَ وَالْمُنٰفِقٰتُ لِلَّذِينَ ءَامَنُوا انظُرُونَا
نَقْتَبِسْ مِن نُّورِكُمْ قِيلَ ارْجِعُوا وَرَاءَكُمْ فَالْتَمِسُوا نُورًا
فَضُرِبَ بَيْنَهُم بِسُورٍ لَّهُ بَابٌۢ بَاطِنُهُ فِيهِ الرَّحْمَةُ وَظٰهِرُهُ
مِن قِبَلِهِ الْعَذَابُ ﴿١٣﴾

13. കപടവിശ്വാസികളും കപടവിശ്വാസിനികളും സത്യവിശ്വാസികളോട് (ഇങ്ങനെ) പറയുന്ന ദിവസം: 'നിങ്ങൾ ഞങ്ങളെ നോക്കണേ! നിങ്ങളുടെ പ്രകാശത്തിൽ നിന്ന് ഞങ്ങൾ പകർത്തിഎടുക്കട്ടെ' (അപ്പോൾ അവരോടു) പറയപ്പെടും: 'നിങ്ങൾ നിങ്ങളുടെ പിൻഭാഗത്തേക്കു തന്നെ മടങ്ങിപ്പോകുക. എന്നിട്ട് പ്രകാശം അന്വേഷിച്ചു കൊള്ളുക!' അപ്പോൾ അവർക്കിടയിൽ ഒരു മതിൽ കൊണ്ട് മറയുണ്ടാക്കപ്പെടുന്നതാണ്. അതിന് ഒരു വാതിലുണ്ടായിരിക്കും. അതിൻെറ ഉൾഭാഗത്താണ് കാരുണ്യമുള്ളത്. അതിൻെറ പുറഭാഗത്താകട്ടെ ശിക്ഷയും.

يُنَادُونَهُمْ أَلَمْ نَكُن مَّعَكُمْ قَالُوا بَلٰى وَلٰكِنَّكُمْ فَتَنتُمْ أَنفُسَكُمْ
وَتَرَبَّصْتُمْ وَارْتَبْتُمْ وَغَرَّتْكُمُ الْأَمَانِيُّ حَتّٰى جَاءَ أَمْرُ اللَّهِ
وَغَرَّكُم بِاللَّهِ الْغَرُورُ ﴿١٤﴾

14. അവരെ (സത്യവിശ്വാസികളെ) വിളിച്ച് അവർ (കപടന്മാർ) പറയും: 'ഞങ്ങൾ നിങ്ങളോടൊപ്പമായിരുന്നില്ലേ?' അവർ (സത്യവിശ്വാസികൾ) പറയും: അതെ: പക്ഷെ, നിങ്ങൾ നിങ്ങളെത്തന്നെ കുഴപ്പത്തിലാക്കുകയും (മററുള്ളവർക്ക് നാശം വരുന്നത്) പാർത്തുകൊണ്ടിരിക്കുകയും (മതത്തിൽ) സംശയിക്കുകയും അല്ലാഹുവിൻെറ ആജ്ഞ വന്നെത്തുന്നത് വരെ വ്യാമോഹങ്ങൾ നിങ്ങളെ വഞ്ചിക്കുകയും ചെയ്തു. അല്ലാഹുവിൻെറ കാര്യത്തിൽ പരമവഞ്ചകനായ പിശാച് നിങ്ങളെ വഞ്ചിച്ചു കളഞ്ഞു.

فَالْيَوْمَ لَا يُؤْخَذُ مِنكُمْ فِدْيَةٌ وَلَا مِنَ الَّذِينَ كَفَرُوا مَأْوٰىكُمُ
النَّارُ هِيَ مَوْلٰىكُمْ وَبِئْسَ الْمَصِيرُ ﴿١٥﴾

15. അതുകൊണ്ട് ഇന്ന് നിങ്ങളുടെ പക്കൽ നിന്നോ സത്യനിഷേധികളുടെ പക്കൽ നിന്നോ യാതൊരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടുന്നതല്ല. നിങ്ങളുടെ വാസസ്ഥലം നരകമാകുന്നു. അതത്രെ നിങ്ങളുടെ 'ബന്ധു'. [1218] തിരിച്ചുചെല്ലാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

1218. 'മൌലാകും' എന്ന വാക്കിന് നിങ്ങൾക്ക് ഏററവും ഉചിതമായ അഭയസ്ഥാനം എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നല്കിയിട്ടുള്ളത്.

أَلَمْ يَأْنِ لِلَّذِينَ آمَنُوا أَن تَخْشَعَ قُلُوبُهُمْ لِذِكْرِ اللَّهِ وَمَا نَزَلَ
مِنَ الْحَقِّ وَلَا يَكُونُوا كَالَّذِينَ أُوتُوا الْكِتَابَ مِن قَبْلُ فَطَالَ
عَلَيْهِمُ الْأَمَدُ فَقَسَتْ قُلُوبُهُمْ وَكَثِيرٌ مِّنْهُمْ فَاسِقُونَ ﴿١٦﴾

16. വിശ്വാസികൾക്ക് അവരുടെ ഹൃദയങ്ങൾ അല്ലാഹുവിനെപ്പററിയുള്ള സ്മരണയിലേക്കും, അവതരിച്ചു കിട്ടിയ സത്യത്തിലേക്കും കീഴൊതുങ്ങുവാനും തങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ ആകാതിരിക്കുവാനും സമയമായില്ലേ?[1219] അങ്ങനെ ആ വേദക്കാർക്ക് കാലം ദീർഘിച്ചുപോകുകയും തന്മൂലം അവരുടെ ഹൃദയങ്ങൾ കടുത്തു പോകുകയും ചെയ്തു. അവരിൽ അധികമാളുകളും ദുർമാർഗികളാകുന്നു.

اعْلَمُوا أَنَّ اللَّهَ يُحْيِي الْأَرْضَ بَعْدَ مَوْتِهَا قَدْ بَيَّنَّا لَكُمُ الْآيَاتِ
لَعَلَّكُمْ تَعْقِلُونَ ﴿١٧﴾

17. നിങ്ങൾ അറിഞ്ഞുകൊള്ളുക: തീർച്ചയായും അല്ലാഹു ഭൂമിയെ അത് നിർജ്ജീവമായതിനുശേഷം സജീവമാക്കുന്നു. തീർച്ചയായും നാം നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചു തന്നിരിക്കുന്നു. നിങ്ങൾ ചിന്തിക്കുവാൻവേണ്ടി.

إِنَّ الْمُصَّدِّقِينَ وَالْمُصَّدِّقَاتِ وَأَقْرَضُوا اللَّهَ قَرْضًا حَسَنًا يُضَاعَفُ
لَهُمْ وَلَهُمْ أَجْرٌ كَرِيمٌ ﴿١٨﴾

18. തീർച്ചയായും ധർമ്മിഷ്ഠരായ പുരുഷന്മാരും സ്ത്രീകളും അല്ലാഹുവിന് നല്ല കടം കൊടുത്തവരും ആരോ അവർക്കത് ഇരട്ടിയായി നൽകപ്പെടുന്നതാണ്. അവർക്കത്രെ മാന്യമായ പ്രതിഫലമുള്ളത്.

وَالَّذِينَ آمَنُوا بِاللَّهِ وَرُسُلِهِ أُولَٰئِكَ هُمُ الصِّدِّيقُونَ
وَالشُّهَدَاءُ عِندَ رَبِّهِمْ لَهُمْ أَجْرُهُمْ وَنُورُهُمْ وَالَّذِينَ كَفَرُوا
وَكَذَّبُوا بِآيَاتِنَا أُولَٰئِكَ أَصْحَابُ الْجَحِيمِ ﴿١٩﴾

19. എന്നാൽ അല്ലാഹുവിലും അവൻെറ ദൂതന്മാരിലും വിശ്വസിച്ചവരാരോ അവർ തന്നെയാണ് തങ്ങളുടെ രക്ഷിതാവിങ്കൽ സത്യസന്ധന്മാരും സത്യസാക്ഷികളും. അവർക്ക് അവരുടെ പ്രതിഫലവും അവരുടെ പ്രകാശവുമുണ്ടായിരിക്കും. സത്യനിഷേധം കൈക്കൊള്ളുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളുകയും ചെയ്തവരാരോ അവർ തന്നെയാണ് നരകക്കാർ.

اعْلَمُوا أَنَّمَا الْحَيَاةُ الدُّنْيَا لَعِبٌ وَلَهْوٌ وَزِينَةٌ وَتَفَاخُرٌ بَيْنَكُمْ
وَتَكَاثُرٌ فِي الْأَمْوَالِ وَالْأَوْلَادِ كَمَثَلِ غَيْثٍ أَعْجَبَ الْكُفَّارَ
نَبَاتُهُ ثُمَّ يَهِيجُ فَتَرَاهُ مُصْفَرًّا ثُمَّ يَكُونُ حُطَامًا وَفِي الْآخِرَةِ
عَذَابٌ شَدِيدٌ وَمَغْفِرَةٌ مِّنَ اللَّهِ وَرِضْوَانٌ

20. നിങ്ങൾ അറിയുക: ഇഹലോക ജീവിതമെന്നാൽ കളിയും വിനോദവും അലങ്കാരവും നിങ്ങൾ പരസ്പരം ദുരഭിമാനം നടിക്കലും സ്വത്തുകളിലും സന്താനങ്ങളിലും പെരുപ്പം കാണിക്കലും മാത്രമാണ് — ഒരു മഴ പോലെ. അതു മൂലമുണ്ടായ ചെടികൾ കർഷകരെ ആശ്ചര്യപ്പെടുത്തി. പിന്നീടതിന് ഉണക്കം ബാധിക്കുന്നു, അപ്പോൾ അത് മഞ്ഞ നിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീടതു തുരുമ്പായിപ്പോകുന്നു. എന്നാൽ പരലോകത്ത് (ദുർവൃത്തർക്ക്) കഠിനമായ ശിക്ഷയും (സദ്‌വൃത്തർക്ക്) അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും ഉണ്ട്.

1219. ഒരു പ്രവാചകൻെറ വിയോഗത്തിനുശേഷം ഏതാനും വർഷങ്ങൾ കഴിയുമ്പോഴേക്കും അദ്ദേഹത്തിൻെറ അദ്ധ്യാപനങ്ങൾ വിസ്മരിക്കുകയും, ധാർമ്മികോപദേശങ്ങൾ ഉൾക്കൊള്ളാനാകാത്ത വിധം കഠിനമനസ്കരായിത്തീരുകയുമായിരുന്നു പൂർവ്വസമുദായങ്ങളുടെ പതിവ്. മുസ്ലിംകൾ അത്തരത്തിലാകരുതെന്ന് ഈ വചനം ഉദ്ബോധിപ്പിക്കുന്നു.

وَمَا الْحَيَاةُ الدُّنْيَا إِلَّا مَتَاعُ الْغُرُورِ ٢٠

ഐഹികജീവിതം വഞ്ചനയുടെ വിഭവമല്ലാതെ മറ്റൊന്നുമല്ല.

سَابِقُوا إِلَىٰ مَغْفِرَةٍ مِّن رَّبِّكُمْ وَجَنَّةٍ عَرْضُهَا كَعَرْضِ السَّمَاءِ وَ
الْأَرْضِ أُعِدَّتْ لِلَّذِينَ آمَنُوا بِاللَّهِ وَرُسُلِهِ ۚ ذَٰلِكَ فَضْلُ اللَّهِ
يُؤْتِيهِ مَن يَشَاءُ ۚ وَاللَّهُ ذُو الْفَضْلِ الْعَظِيمِ ٢١

21. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനത്തിലേക്കും സ്വർഗത്തിലേക്കും നിങ്ങൾ മുൻകടന്നു വരുവിൻ. അതിന്റെ വിസ്താരം ആകാശത്തിന്റെയും ഭൂമിയുടെയും വിസ്താരം പോലെയാണ്. അല്ലാഹുവിലും അവന്റെ ദൂതന്മാരിലും വിശ്വസിച്ചവർക്കുവേണ്ടി അതു സജ്ജീകരിക്കപ്പെട്ടിരിക്കുന്നു. അത് അല്ലാഹുവിന്റെ അനുഗ്രഹമത്രെ. അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ നല്കുന്നു. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.

مَا أَصَابَ مِن مُّصِيبَةٍ فِي الْأَرْضِ وَلَا فِي أَنفُسِكُمْ إِلَّا فِي كِتَابٍ مِّن
قَبْلِ أَن نَّبْرَأَهَا ۚ إِنَّ ذَٰلِكَ عَلَى اللَّهِ يَسِيرٌ ٢٢

22. ഭൂമിയിലോ നിങ്ങളുടെ ദേഹങ്ങളിൽ തന്നെയോ യാതൊരാപത്തും ബാധിക്കുകയുണ്ടായിട്ടില്ല; അതിനെ നാം ഉണ്ടാക്കുന്നതിന്നു മുമ്പു തന്നെ ഒരു രേഖയിൽ ഉൾപെട്ടു കഴിഞ്ഞതായിട്ടല്ലാതെ. തീർച്ചയായും അത് അല്ലാഹുവെ സംബന്ധിച്ചേടത്തോളം എളുപ്പമുള്ളതാകുന്നു.

لِّكَيْلَا تَأْسَوْا عَلَىٰ مَا فَاتَكُمْ وَلَا تَفْرَحُوا بِمَا آتَاكُمْ ۗ وَاللَّهُ لَا يُحِبُّ كُلَّ
مُخْتَالٍ فَخُورٍ ٢٣

23. (ഇങ്ങനെ നാം ചെയ്തത്,) നിങ്ങൾക്കു നഷ്ടപ്പെട്ടതിന്റെ പേരിൽ നിങ്ങൾ ദുഃഖിക്കാതിരിക്കുവാനും, നിങ്ങൾക്ക് അവൻ നൽകിയതിന്റെ പേരിൽ നിങ്ങൾ ആഹ്ളാദിക്കാതിരിക്കുവാനും വേണ്ടിയാണ്.[1220] അല്ലാഹു യാതൊരു അഹങ്കാരിയെയും ദുരഭിമാനിയെയും ഇഷ്ടപ്പെടുകയില്ല.

الَّذِينَ يَبْخَلُونَ وَيَأْمُرُونَ النَّاسَ بِالْبُخْلِ ۗ وَمَن يَتَوَلَّ فَإِنَّ
اللَّهَ هُوَ الْغَنِيُّ الْحَمِيدُ ٢٤

24. അതായതു പിശുക്കു കാണിക്കുകയും, പിശുക്കു കാണിക്കാൻ ജനങ്ങളോട് കല്പിക്കുകയും ചെയ്യുന്നവരെ. വല്ലവനും പിൻതിരിഞ്ഞു പോകുകയാണെങ്കിൽ തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമത്രെ.

لَقَدْ أَرْسَلْنَا رُسُلَنَا بِالْبَيِّنَاتِ وَأَنزَلْنَا مَعَهُمُ الْكِتَابَ
وَالْمِيزَانَ لِيَقُومَ النَّاسُ بِالْقِسْطِ ۖ وَأَنزَلْنَا الْحَدِيدَ

25. തീർച്ചയായും നാം നമ്മുടെ ദൂതന്മാരെ വ്യക്തമായ ദൃഷ്ടാന്തങ്ങളുംകൊണ്ട് അയക്കുകയുണ്ടായി. ജനങ്ങൾ നീതിപൂർവം നിലകൊള്ളുവാൻ വേണ്ടി അവരോടൊപ്പം നാം വേദഗ്രന്ഥവും തുലാസ്സും* ഇറക്കി കൊടുക്കുകയും ചെയ്തു. ഇരുമ്പും നാം ഇറക്കിക്കൊടുത്തു.[1221]

---

1220. നഷ്ടങ്ങളും കെടുതികളും സംഭവിക്കുന്നത് അല്ലാഹുവിന്റെ യുക്തിയും തീരുമാനവുമനുസരിച്ചാണെന്ന് വിശ്വസിക്കുന്ന വ്യക്തിക്ക് വിഷമഘട്ടങ്ങളിൽ ക്ഷമിക്കാൻ കഴിയുന്നു. ഏത് നേട്ടവും അല്ലാഹുവിന്റെ ദാനമാണെന്ന് വിശ്വസിക്കുന്ന വ്യക്തി നേട്ടങ്ങളിൽ മതി മറന്ന് ആഹ്ളാദിക്കുകയോ അഹങ്കരിക്കുകയോ ചെയ്യില്ല.

* അല്ലാഹുവിന്റെ സന്തുലിതമായ നിയമങ്ങളായിരിക്കാം 'തുലാസ്സ്' എന്ന പദം കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടത്.

1221. അല്ലാഹു തന്റെ അത്യുന്നതമായ കഴിവുകൊണ്ട് മനുഷ്യർക്ക് സജ്ജമാക്കികൊടുത്ത പല കാര്യങ്ങളെപ്പറ്റിയും പറഞ്ഞേടത്ത് വിശുദ്ധ ഖുർആനിൽ 'ഇറക്കിക്കൊടുത്തു' എന്ന ശൈലി പ്രയോഗിച്ചതായി കാണാം.

മനുഷ്യരാശിക്ക് അളവററ നേട്ടങ്ങൾ ഉണ്ടാക്കിക്കൊടുത്ത ലോഹമാണ് ഇരുമ്പ്. അസംഖ്യം മനുഷ്യരുടെ മരണത്തിന് വഴിയൊരുക്കിയതും ഇരുമ്പ് കൊണ്ട് നിർമിച്ച ആയുധങ്ങൾ തന്നെ. ലോഹങ്ങളും ധാതുക്കളുമടങ്ങുന്ന പദാർത്ഥലോകം അല്ലാഹുവിന്റെ ദാനമാണ്. അതിന്റെ നേർക്ക് മനുഷ്യൻ കൈക്കൊള്ളുന്ന സമീപനമനുസരിച്ചായിരിക്കും അതുകൊണ്ടുള്ള നേട്ടകോട്ടങ്ങൾ.

فِيهِ بَأْسٌ شَدِيدٌ وَمَنَافِعُ لِلنَّاسِ وَلِيَعْلَمَ اللَّهُ مَن يَنصُرُهُ
وَرُسُلَهُ بِالْغَيْبِ ۚ إِنَّ اللَّهَ قَوِيٌّ عَزِيزٌ ٢٥

അതിൽ കഠിനമായ ആയോധന ശക്തിയും ജനങ്ങൾക്ക് ഉപകാരങ്ങളുമുണ്ട്. അല്ലാഹുവിനെയും അവന്റെ ദൂതന്മാരെയും അദൃശ്യമായനിലയിൽ സഹായിക്കുന്നവരെ അവന്ന് അറിയാൻ വേണ്ടി യുമാണ് ഇതെല്ലാം. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയുമാകുന്നു.

وَلَقَدْ أَرْسَلْنَا نُوحًا وَإِبْرَاهِيمَ وَجَعَلْنَا فِي ذُرِّيَّتِهِمَا النُّبُوَّةَ
وَالْكِتَابَ ۖ فَمِنْهُم مُّهْتَدٍ ۖ وَكَثِيرٌ مِّنْهُمْ فَاسِقُونَ ٢٦

26. തീർച്ചയായും നാം നൂഹിനെയും ഇബ്റാഹീമിനെയും (ദൂതന്മാരായി) നിയോഗിച്ചു. അവരിരുവരുടെയും സന്തതികളിൽ പ്രവാചകത്വവും വേദഗ്രന്ഥവും നാം ഏർപ്പെടുത്തുകയും ചെയ്തു. അങ്ങനെ അവരുടെ കൂട്ടത്തിൽ സന്മാർഗ്ഗം പ്രാപിച്ചവരുണ്ട്. അവരിൽ അധികപേരും ദുർമാർഗികളാകുന്നു.

ثُمَّ قَفَّيْنَا عَلَىٰ آثَارِهِم بِرُسُلِنَا وَقَفَّيْنَا بِعِيسَى ابْنِ مَرْيَمَ وَآتَيْنَاهُ
الْإِنجِيلَ وَجَعَلْنَا فِي قُلُوبِ الَّذِينَ اتَّبَعُوهُ رَأْفَةً وَرَحْمَةً
وَرَهْبَانِيَّةً ابْتَدَعُوهَا مَا كَتَبْنَاهَا عَلَيْهِمْ إِلَّا ابْتِغَاءَ رِضْوَانِ
اللَّهِ فَمَا رَعَوْهَا حَقَّ رِعَايَتِهَا ۖ فَآتَيْنَا الَّذِينَ آمَنُوا مِنْهُمْ
أَجْرَهُمْ ۖ وَكَثِيرٌ مِّنْهُمْ فَاسِقُونَ ٢٧

27. പിന്നീട് അവരുടെ പിന്നിലായി നാം നമ്മുടെ ദൂതന്മാരെ തുടർന്നയച്ചു. മർയമിന്റെ പുത്രൻ ഈസായെയും നാം തുടർന്നയച്ചു.[1222] അദ്ദേഹത്തിനു നാം ഇൻജീൽ നൽകുകയും ചെയ്തു. അദ്ദേഹത്തെ പിൻപററിയവരുടെ ഹൃദയങ്ങളിൽ നാം കൃപയും കരുണയും ഉണ്ടാക്കി. സന്യാസ ജീവിതത്തെ അവർ സ്വയം പുതുതായി നിർമിച്ചു. അല്ലാഹുവിന്റെ പ്രീതി തേടേണ്ടതിന് (വേണ്ടി അവരതു ചെയ്തു) എന്നല്ലാതെ, നാം അവർക്ക് അത് നിയമമാക്കിയിട്ടുണ്ടായിരുന്നില്ല.[1223] എന്നിട്ട് അവരത് പാലിക്കേണ്ട മുറപ്രകാരം പാലിച്ചതുമില്ല. അപ്പോൾ അവരുടെ കൂട്ടത്തിൽ നിന്ന് വിശ്വസിച്ചവർക്ക് അവരുടെ പ്രതിഫലം നാം നൽകി. അവരിൽ അധികപേരും ദുർമാർഗികളാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا اتَّقُوا اللَّهَ وَآمِنُوا بِرَسُولِهِ يُؤْتِكُمْ
كِفْلَيْنِ مِن رَّحْمَتِهِ وَيَجْعَل لَّكُمْ نُورًا

28. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവന്റെ ദൂതനിൽ വിശ്വസിക്കുകയും ചെയ്യുക. എന്നാൽ അവന്റെ കാരുണ്യത്തിൽ നിന്നു രണ്ട് ഓഹരി അവൻ നിങ്ങൾക്കു നൽകുന്നതാണ്.[1224] ഒരു പ്രകാശം അവൻ നിങ്ങൾക്ക് ഏർപ്പെടുത്തിത്തരികയും ചെയ്യും.

1222. ഈസാനബി(അ) വരെയുള്ള പ്രവാചകന്മാരെ ആ നിലയിൽ തന്നെയാണ് ക്രിസ്ത്യാനികൾ വിലയിരുത്തുന്നത്. പക്ഷെ, ഈസാനബി(അ) പ്രവാചകനല്ല ദൈവപുത്രനാണെന്നാണ് അവരുടെ വാദം. അതിനെ ഖണ്ഡിച്ചുകൊണ്ട് ഈസാനബി(അ)യുംപ്രവാചകപരമ്പരയിലെ ഒരംഗം തന്നെയാണെന്ന് ഈ വചനം ഊന്നിപ്പറയുന്നു.
1223. ബ്രഹ്മചര്യവും വാനപ്രസ്ഥവുമൊക്കെ മതകീയ ജീവിതത്തിന്റെ പൂർണ്ണതയായി പലരും കാണുന്നു. ഇസ്ലാം ഇത് പ്രോത്സാഹിപ്പിക്കുന്നില്ല. പച്ച മനുഷ്യരായി ജീവിച്ചുകൊണ്ടുതന്നെ സത്യത്തിന്റെ സാക്ഷികളായിരിക്കുകയും, പ്രതികൂല സാഹചര്യങ്ങളെ അതിജയിക്കുകയും ചെയ്യുന്നതിലാണ് ഇസ്ലാം മഹത്വം ദർശിക്കുന്നത്.
1224. പൂർവ്വവേദങ്ങളിൽ വിശ്വസിച്ചിരുന്ന യഹൂദരുടെയും ക്രിസ്ത്യാനികളുടെയും കൂട്ടത്തിൽ നിന്ന് ഇസ്ലാം ആശ്ലേഷിച്ചവരെപ്പററിയാണ് ഈ വചനത്തിലെ പരാമർശമെന്നും, ഇസ്ലാമിനു മുമ്പ് തൗറാത്തിലോ ഇൻജീലിലോ വിശ്വസിച്ചതിന് ദിവ്യകാരുണ്യത്തിന്റെ ഒരു വിഹിതവും, അനന്തരം വിശുദ്ധ ഖുർആനിൽ വിശ്വസിച്ചതിന് രണ്ടാമതൊരു വിഹിതവും അവർക്കുണ്ടായിരിക്കുമെന്നും വ്യാഖ്യാതാക്കൾ വ്യക്തമാക്കിയിരിക്കുന്നു.

تَمْشُونَ بِهِۦ وَيَغْفِرْ لَكُمْ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢٨﴾

അതുകൊണ്ട് നിങ്ങൾക്ക് (ശരിയായ പാതയിലൂടെ) നടന്നു പോകാം. നിങ്ങൾക്കവൻ പൊറുത്തു തരുകയുംചെയ്യും. അല്ലാഹു വളരെയധികം പൊറുക്കുന്നവനും കരുണാനിധിയുമാണ്.

لِّئَلَّا يَعْلَمَ أَهْلُ ٱلْكِتَٰبِ أَلَّا يَقْدِرُونَ عَلَىٰ شَىْءٍ مِّن فَضْلِ ٱللَّهِ ۙ وَأَنَّ ٱلْفَضْلَ بِيَدِ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ ذُو ٱلْفَضْلِ ٱلْعَظِيمِ ﴿٢٩﴾

29. അല്ലാഹുവിൻെറ അനുഗ്രഹത്തിൽ നിന്ന് യാതൊന്നും അധീനപ്പെടുത്താൻ തങ്ങൾക്കു കഴിവില്ലെന്നും തീർച്ചയായും അനുഗ്രഹം അല്ലാഹുവിൻെറ കയ്യിലാണെന്നും അത് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ നല്കുമെന്നും വേദക്കാർ അറിയാൻ വേണ്ടിയാണ് ഇത്. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.




അദ്ധ്യായം - 58

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

ഭാഗം 28

قَدْ سَمِعَ ٱللَّهُ قَوْلَ ٱلَّتِى تُجَٰدِلُكَ فِى زَوْجِهَا وَتَشْتَكِىٓ إِلَى ٱللَّهِ وَٱللَّهُ يَسْمَعُ تَحَاوُرَكُمَآ ۚ إِنَّ ٱللَّهَ سَمِيعٌۢ بَصِيرٌ ﴿١﴾

1. (നബിയേ,) തൻെറ ഭർത്താവിൻെറ കാര്യത്തിൽ നിന്നോട് തർക്കിക്കുകയും അല്ലാഹുവിങ്കലേക്ക് സങ്കടം ബോധിപ്പിക്കുകയും ചെയ്യുന്നവളുടെ വാക്ക് അല്ലാഹു കേട്ടിട്ടുണ്ട്. അല്ലാഹു നിങ്ങൾ രണ്ടു പേരുടെയും സംഭാഷണം കേട്ടുകൊണ്ടിരിക്കുകയാണ്. തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുന്നവനും കാണുന്നവനുമാണ്.

ٱلَّذِينَ يُظَٰهِرُونَ مِنكُم مِّن نِّسَآئِهِم مَّا هُنَّ أُمَّهَٰتِهِمْ ۖ إِنْ أُمَّهَٰتُهُمْ إِلَّا ٱلَّٰٓـِٔى وَلَدْنَهُمْ ۚ وَإِنَّهُمْ لَيَقُولُونَ مُنكَرًا مِّنَ ٱلْقَوْلِ وَزُورًا ۚ وَإِنَّ ٱللَّهَ لَعَفُوٌّ غَفُورٌ ﴿٢﴾

2. നിങ്ങളുടെ കൂട്ടത്തിൽ തങ്ങളുടെ ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുന്നവർ[1225] (അബദ്ധമാകുന്നു ചെയ്യുന്നത്). അവർ (ഭാര്യമാർ) അവരുടെ മാതാക്കളല്ല. അവരുടെ മാതാക്കൾ അവരെ പ്രസവിച്ച സ്ത്രീകളല്ലാതെ മററാരുമല്ല. തീർച്ചയായും അവർ നിഷിദ്ധമായ വാക്കും അസത്യവുമാണ് പറയുന്നത്. തീർച്ചയായും അല്ലാഹു അധികം മാപ്പു നൽകുന്നവനും പൊറുക്കുന്നവനുമാണ്.

* 'ളിഹാർ' എന്ന ദുരാചാരത്തിന് ഇരയായിട്ട് അതിൻെറ സാധുതയെപററി തർക്കമുന്നയിച്ചുകൊണ്ട് നബി(സ)യെ സമീപിച്ച ഒരു സഹാബി വനിതയെ സംബന്ധിച്ചുള്ള പരാമർശത്തോടെ തുടങ്ങുന്നതിനാലാണ് ഈ അദ്ധ്യായത്തിന് ഇപ്രകാരം പേരു നല്കപ്പെട്ടത്.

1225. റസൂലി(സ)ൻെറ കാലത്ത് അറബികൾക്കിടയിൽ നിലവിലുണ്ടായിരുന്ന ഒരു ദുരാചാരമാണ് 'ളിഹാർ'. 'ഇനി മേൽ നീയുമായുള്ള ലൈംഗികബന്ധം എനിക്ക് എൻെറ മാതാവുമായുള്ള ലൈംഗികബന്ധം പോലെ നിഷിദ്ധമാകുന്നു' എന്ന് പ്രഖ്യാപിച്ചുകൊണ്ട് ഒരാൾ തൻെറ ഭാര്യയുമായി ബന്ധം വിഛേദിക്കുന്ന സമ്പ്രദായത്തിനാണ് 'ളിഹാർ' എന്നു പറയുന്നത്.

وَالَّذِينَ يُظَٰهِرُونَ مِن نِّسَآئِهِمْ ثُمَّ يَعُودُونَ لِمَا قَالُوا
فَتَحْرِيرُ رَقَبَةٍ مِّن قَبْلِ أَن يَتَمَآسَّا ذَٰلِكُمْ تُوعَظُونَ بِهِۦ وَاللَّهُ
بِمَا تَعْمَلُونَ خَبِيرٌ ﴿٣﴾

3. തങ്ങളുടെ ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുകയും, പിന്നീട് തങ്ങൾ പറഞ്ഞതിൽ നിന്ന് മടങ്ങുകയും ചെയ്യുന്നവർ, അവർ പരസ്പരം സ്പർശിക്കുന്നതിനു മുമ്പായി ഒരു അടിമയെ മോചിപ്പിക്കേണ്ടതാണ്.[1226] അത് നിങ്ങൾക്കു നൽകപ്പെടുന്ന ഉപദേശമാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു.

فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ مِن قَبْلِ أَن يَتَمَآسَّا
فَمَن لَّمْ يَسْتَطِعْ فَإِطْعَامُ سِتِّينَ مِسْكِينًا ذَٰلِكَ لِتُؤْمِنُوا بِاللَّهِ
وَرَسُولِهِۦ وَتِلْكَ حُدُودُ اللَّهِ وَلِلْكَٰفِرِينَ عَذَابٌ أَلِيمٌ ﴿٤﴾

4. ഇനി വല്ലവനും (അടിമയെ) ലഭിക്കാത്ത പക്ഷം, അവർ പരസ്പരം സ്പർശിക്കുന്നതിനു മുമ്പായി തുടർച്ചയായി രണ്ടുമാസക്കാലം നോമ്പനുഷ്ഠിക്കേണ്ടതാണ്. വല്ലവന്നും (അത്) സാധ്യമാകാത്തപക്ഷം അറുപതു അഗതികൾക്ക് ആഹാരം നൽകേണ്ടതാണ്. അതു അല്ലാഹുവിലും അവൻെറ ദൂതനിലും നിങ്ങൾ വിശ്വസിക്കുവാൻ വേണ്ടിയത്രെ. അവ അല്ലാഹുവിൻെറ പരിധികളാകുന്നു. സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയുണ്ട്.

إِنَّ الَّذِينَ يُحَآدُّونَ اللَّهَ وَرَسُولَهُۥ كُبِتُوا كَمَا كُبِتَ الَّذِينَ مِن
قَبْلِهِمْ وَقَدْ أَنزَلْنَآ ءَايَٰتٍۭ بَيِّنَٰتٍ وَلِلْكَٰفِرِينَ عَذَابٌ مُّهِينٌ ﴿٥﴾

5. തീർച്ചയായും അല്ലാഹുവെയും അവൻെറ ദൂതനെയും എതിർത്തുകൊണ്ടിരിക്കുന്നവർ അവരുടെ മുമ്പുള്ളവർ വഷളാക്കപ്പെട്ടതുപോലെ വഷളാക്കപ്പെടുന്നതാണ്. സുവ്യക്തമായ പല തെളിവുകളും നാം അവതരിപ്പിച്ചിട്ടുണ്ട്. സത്യനിഷേധികൾക്ക് അപമാനകരമായ ശിക്ഷയുമുണ്ട്.

يَوْمَ يَبْعَثُهُمُ اللَّهُ جَمِيعًا فَيُنَبِّئُهُم بِمَا عَمِلُوٓا أَحْصَىٰهُ اللَّهُ
وَنَسُوهُ وَاللَّهُ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿٦﴾

6. അല്ലാഹു അവരെയെല്ലാം ഉയിർത്തെഴുന്നേൽപിക്കുകയും, എന്നിട്ട് അവർ പ്രവർത്തിച്ചതിനെപ്പററി അവരെ വിവരമറിയിക്കുകയും ചെയ്യുന്ന ദിവസം. അല്ലാഹു അത് തിട്ടപ്പെടുത്തുകയും അവരത് മറന്നുപോകുകയും ചെയ്തു. അല്ലാഹു ഏതു കാര്യത്തിനും സാക്ഷിയാകുന്നു.

أَلَمْ تَرَ أَنَّ اللَّهَ يَعْلَمُ مَا فِى السَّمَٰوَٰتِ وَمَا فِى الْأَرْضِ مَا يَكُونُ مِن
نَّجْوَىٰ ثَلَٰثَةٍ إِلَّا هُوَ رَابِعُهُمْ وَلَا خَمْسَةٍ إِلَّا هُوَ سَادِسُهُمْ وَلَآ أَدْنَىٰ
مِن ذَٰلِكَ وَلَآ أَكْثَرَ إِلَّا هُوَ مَعَهُمْ أَيْنَ مَا كَانُوا

7. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹു അറിയുന്നുണ്ടെന്ന് നീ കാണുന്നില്ലേ? മൂന്നു പേർ തമ്മിലുള്ള യാതൊരു രഹസ്യസംഭാഷണവും അവൻ (അല്ലാഹു) അവർക്കു നാലാമനായികൊണ്ടല്ലാതെ ഉണ്ടാവുകയില്ല. അഞ്ചു പേരുടെ സംഭാഷണമാണെങ്കിൽ അവൻ അവർക്കു ആറാമനായികൊണ്ടുമല്ലാതെ. അതിനെക്കാൾ കുറഞ്ഞവരുടെയോ കൂടിയവരുടെയോ (സംഭാഷണം) ആണെങ്കിൽ അവർ എവിടെയാ

1226. 'ളിഹാറി'നുള്ള പ്രായശ്ചിത്തമാണിത്.

ثُمَّ يُنَبِّئُهُم بِمَا عَمِلُوا يَوْمَ الْقِيَامَةِ ۚ إِنَّ اللَّهَ بِكُلِّ شَيْءٍ عَلِيمٌ ﴿٧﴾

യിരുന്നാലും അവൻ അവരോടൊപ്പമുണ്ടായിട്ടല്ലാതെ. പിന്നീട് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ, അവർ പ്രവർത്തിച്ചതിനെപ്പററി അവരെ അവൻ വിവരമറിയിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

أَلَمْ تَرَ إِلَى الَّذِينَ نُهُوا عَنِ النَّجْوَىٰ ثُمَّ يَعُودُونَ لِمَا نُهُوا عَنْهُ
وَيَتَنَاجَوْنَ بِالْإِثْمِ وَالْعُدْوَانِ وَمَعْصِيَتِ الرَّسُولِ وَإِذَا جَاءُوكَ
حَيَّوْكَ بِمَا لَمْ يُحَيِّكَ بِهِ اللَّهُ وَيَقُولُونَ فِي أَنفُسِهِمْ لَوْلَا يُعَذِّبُنَا
اللَّهُ بِمَا نَقُولُ ۚ حَسْبُهُمْ جَهَنَّمُ يَصْلَوْنَهَا ۖ فَبِئْسَ الْمَصِيرُ ﴿٨﴾

8. രഹസ്യസംഭാഷണം നടത്തുന്നതിൽ നിന്ന് വിലക്കപ്പെട്ടിട്ടുള്ളവരെ നീ കണ്ടില്ലേ? പിന്നീട് അവർ ഏതൊന്നിൽ നിന്നു വിലക്കപ്പെട്ടുവോ അതിലേക്കവർ മടങ്ങുന്നു.[1227] പാപത്തിനും അതിക്രമത്തിനും റസൂലിനെ ധിക്കരിക്കുന്നതിനും അവർ പരസ്പരം രഹസ്യ ഉപദേശം നടത്തുകയും ചെയ്യുന്നു. അവർ നിന്റെ അടുത്ത് വന്നാൽ നിന്നെ അല്ലാഹു അഭിവാദ്യം ചെയ്യിട്ടില്ലാത്ത രീതിയിൽ അവർ നിനക്ക് അഭിവാദ്യമർപ്പിക്കുകയും ചെയ്യും.[1228] 'ഞങ്ങൾ ഈ പറയുന്നതിന്റെ പേരിൽ അല്ലാഹു ഞങ്ങളെ ശിക്ഷിക്കാതിരിക്കുന്നത് എന്തുകൊണ്ടാണെ'ന്ന് അവർ അന്യോന്യം പറയുകയും ചെയ്യും. അവർക്കു നരകം മതി. അവർ അതിൽ എരിയുന്നതാണ്. ആ പര്യവസാനം ചീത്ത തന്നെ.

يَا أَيُّهَا الَّذِينَ آمَنُوا إِذَا تَنَاجَيْتُمْ فَلَا تَتَنَاجَوْا بِالْإِثْمِ وَالْعُدْوَانِ
وَمَعْصِيَتِ الرَّسُولِ وَتَنَاجَوْا بِالْبِرِّ وَالتَّقْوَىٰ ۖ وَاتَّقُوا اللَّهَ الَّذِي
إِلَيْهِ تُحْشَرُونَ ﴿٩﴾

9. സത്യവിശ്വാസികളേ, നിങ്ങൾ രഹസ്യ സംഭാഷണം നടത്തുകയാണെങ്കിൽ അധർമ്മത്തിനും അതിക്രമത്തിനും റസൂലിനെ ധിക്കരിക്കുന്നതിനും നിങ്ങൾ രഹസ്യസംഭാഷണം നടത്തരുത്. പുണ്യത്തിന്റെയും ഭയഭക്തിയുടെയും കാര്യത്തിൽ നിങ്ങൾ രഹസ്യ ഉപദേശം നടത്തുക. ഏതൊരല്ലാഹുവിങ്കലേക്ക് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

إِنَّمَا النَّجْوَىٰ مِنَ الشَّيْطَانِ لِيَحْزُنَ الَّذِينَ آمَنُوا وَلَيْسَ بِضَارِّهِمْ
شَيْئًا إِلَّا بِإِذْنِ اللَّهِ ۚ وَعَلَى اللَّهِ فَلْيَتَوَكَّلِ الْمُؤْمِنُونَ ﴿١٠﴾

10. ആ രഹസ്യസംസാരം പിശാചിൽ നിന്നുള്ളത് മാത്രമാകുന്നു. സത്യവിശ്വാസികളെ ദുഃഖിപ്പിക്കുവാൻ വേണ്ടിയാകുന്നു അത്. എന്നാൽ അല്ലാഹുവിന്റെ അനുമതികൂടാതെ അതവർക്ക് യാതൊരു ഉപദ്രവവും ചെയ്യുന്നതല്ല. സത്യവിശ്വാസികൾ അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചു കൊള്ളട്ടെ.

يَا أَيُّهَا الَّذِينَ آمَنُوا إِذَا قِيلَ لَكُمْ تَفَسَّحُوا فِي الْمَجَالِسِ

11. സത്യവിശ്വാസികളേ, നിങ്ങൾ സദസ്സുകളിൽ സൗകര്യപ്പെടുത്തി കൊടുക്കുക എന്ന് നിങ്ങളോ

1227. മുസ്‌ലിംകളോടൊപ്പം ഇടകലർന്ന് ജീവിച്ചിരുന്ന കപടവിശ്വാസികൾ മുസ്‌ലിംകൾക്കെതിരിൽ പലതരം ഉപജാപങ്ങളിൽ ഏർപ്പെടുന്നതായി വിവരം ലഭിച്ചപ്പോൾ പ്രത്യേകം ഗ്രൂപ്പുകൾ ചേർന്ന് രഹസ്യസംഭാഷണം നടത്തുന്നത് നബി(സ) നിരോധിക്കുകയുണ്ടായി. പക്ഷെ, കപടന്മാർ ആ വിലക്ക് ലംഘിച്ചുകൊണ്ട് വീണ്ടും ഗൂഢാലോചനകളിൽ ഏർപ്പെടാൻ തുടങ്ങി. അതിനെപ്പററിയാണ് ഇവിടെ പരാമർശിക്കുന്നത്.
1228. 'അസ്സലാമു അലൈക്കും' (നിങ്ങൾക്ക് സമാധാനമുണ്ടായിരിക്കട്ടെ) എന്നതാണ് അല്ലാഹു അംഗീകരിച്ച അഭിവാദ്യം. എന്നാൽ സലാം എന്ന വ്യാജേന കപടന്മാർ മുസ്‌ലിംകളോട് പറഞ്ഞിരുന്നത് 'അസ്സാമു അലൈക്കും' (നിങ്ങൾക്ക് മരണം) എന്നായിരുന്നു.

فَافْسَحُوا يَفْسَحِ اللَّهُ لَكُمْ ۖ وَإِذَا قِيلَ انشُزُوا فَانشُزُوا يَرْفَعِ
اللَّهُ الَّذِينَ آمَنُوا مِنكُمْ وَالَّذِينَ أُوتُوا الْعِلْمَ دَرَجَاتٍ ۚ وَاللَّهُ
بِمَا تَعْمَلُونَ خَبِيرٌ ﴿١١﴾

ടു പറയപ്പെട്ടാൽ നിങ്ങൾ സൗകര്യപ്പെടുത്തി കൊടുക്കണം. എങ്കിൽ അല്ലാഹു നിങ്ങൾക്കും സൗകര്യപ്പെടുത്തിത്തരുന്നതാണ്. നിങ്ങൾ എഴുന്നേററു പോകണമെന്ന് പറയപ്പെട്ടാൽ നിങ്ങൾ എഴുന്നേററു പോകണം. നിങ്ങളിൽ നിന്ന് വിശ്വസിച്ചവരെയും വിജ്ഞാനം നൽകപ്പെട്ടവരെയും അല്ലാഹു പല പടികൾ ഉയർത്തുന്നതാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا إِذَا نَاجَيْتُمُ الرَّسُولَ فَقَدِّمُوا بَيْنَ يَدَيْ
نَجْوَاكُمْ صَدَقَةً ۚ ذَٰلِكَ خَيْرٌ لَّكُمْ وَأَطْهَرُ ۚ فَإِن لَّمْ تَجِدُوا فَإِنَّ اللَّهَ
غَفُورٌ رَّحِيمٌ ﴿١٢﴾

12. സത്യവിശ്വാസികളേ, നിങ്ങൾ റസൂലുമായി രഹസ്യസംഭാഷണം നടത്തുകയാണെങ്കിൽ നിങ്ങളുടെ രഹസ്യസംഭാഷണത്തിൻെറ മുമ്പായി ഏതെങ്കിലുമൊരു ദാനം നിങ്ങൾ അർപ്പിക്കുക.[1229] അതാണു നിങ്ങൾക്കു ഉത്തമവും കൂടുതൽ പരിശുദ്ധവുമായിട്ടുള്ളത്. ഇനി നിങ്ങൾക്ക് [ദാനം ചെയ്യാൻ] ഒന്നും കിട്ടിയില്ലെങ്കിൽ തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

أَأَشْفَقْتُمْ أَن تُقَدِّمُوا بَيْنَ يَدَيْ نَجْوَاكُمْ صَدَقَاتٍ ۚ فَإِذْ لَمْ
تَفْعَلُوا وَتَابَ اللَّهُ عَلَيْكُمْ فَأَقِيمُوا الصَّلَاةَ وَآتُوا الزَّكَاةَ
وَأَطِيعُوا اللَّهَ وَرَسُولَهُ ۚ وَاللَّهُ خَبِيرٌ بِمَا تَعْمَلُونَ ﴿١٣﴾

13. നിങ്ങളുടെ രഹസ്യ സംഭാഷണത്തിനു മുമ്പായി ദാനധർമ്മങ്ങൾ അർപ്പിക്കുന്നതിനെപ്പററി നിങ്ങൾ ഭയപ്പെട്ടിരിക്കയാണോ?[1230] എന്നാൽ നിങ്ങളത് ചെയ്യാതിരിക്കുകയും അല്ലാഹു നിങ്ങളുടെ നേരെ മടങ്ങുകയും ചെയ്തിരിക്കയാൽ നിങ്ങൾ നമസ്കാരം മുറപോലെ നിർവഹിക്കുകയും സകാത്ത് നൽകുകയും അല്ലാഹുവെയും അവൻെറ റസൂലിനേയും നിങ്ങൾ അനുസരിക്കുകയും ചെയ്യുക.[1231] അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

---

1229. റസൂലി(സ)ൻെറ സദസ്സ് ഒരു തുറന്ന സദസ്സായിരുന്നു. സഹാബികളിൽ ആർക്കും അവിടെ വെച്ച് റസൂലി(സ) നോട് കാര്യങ്ങൾ ചോദിച്ചു മനസ്സിലാക്കാമായിരുന്നു. റസൂൽ(സ) നൽകുന്ന മറുപടി എല്ലാവർക്കും കേട്ടു മനസ്സിലാക്കാൻ സൗകര്യപ്പെടുന്നുവെന്നതിനാൽ ഈ പൊതുസദസ്സ് ഒരു നല്ല പ്രബോധനോപാധി കൂടിയായിരുന്നു.

എന്നാൽ ഇതിൽ നിന്ന് വ്യത്യസ്തമായി റസൂലു(സ)മായി വിവിധ വിഷയങ്ങളെ സംബന്ധിച്ച് രഹസ്യസംഭാഷണം നടത്തണമെന്ന് നിർബന്ധമുള്ള ചിലരുണ്ടായിരുന്നു. റസൂലു(സ)മായി പ്രത്യേക സംഭാഷണം നടത്താൻ അവസരം ലഭിക്കുന്നത് ഒരു അഭിമാന പ്രശ്നമായി കരുതിയിരുന്ന സമ്പന്നരായിരുന്നു ഇവരിൽ ഭൂരിഭാഗം. റസൂലി(സ)ൻെറ സന്തതസഹചാരികളിൽ പലരും ദരിദ്രരായിരുന്നു. അവരോടൊപ്പം സമയം ചെലവഴിക്കാനോ, അവർക്ക് മാർഗ്ഗനിർദേശങ്ങൾ നൽകാനോ സാധിക്കാത്തവിധം സ്വകാര്യസംഭാഷണങ്ങൾ കൂടുതൽ കൂടുതൽ അനുവദിക്കേണ്ടി വന്ന സാഹചര്യത്തിലാണ് അത്തരം സംഭാഷണങ്ങൾ നിയന്ത്രിക്കുന്നതിനും, സ്വകാര്യസംഭാഷണത്തിന് അവസരം തേടി വരുന്നവരുടെ ആത്മാർത്ഥത പരിശോധിക്കാനും വേണ്ടി റസൂലി(സ)നോട് സ്വകാര്യ സംഭാഷണത്തിൽ ഏർപ്പെടാൻ ആഗ്രഹിക്കുന്നവർ അതിന് മുമ്പായി ഇസ്ലാമിനും മുസ്ലിംകൾക്കും വേണ്ടി എന്തെങ്കിലും ദാനം ചെയ്യണമെന്ന് അനുശാസിക്കപ്പെട്ടത്. ഇത് ധനികർക്ക് മാത്രമുള്ള ശാസനയായിരുന്നുവെന്ന് പല വ്യാഖ്യാതാക്കളും വ്യക്തമാക്കിയിട്ടുണ്ട്.

1230. പിശുക്കുള്ള പലരും പിന്നീട് സ്വകാര്യസംഭാഷണങ്ങൾ ആവശ്യപ്പെട്ടുവരാതെയായി.

1231. റസൂലു(സ)മായി രഹസ്യസംഭാഷണം നടത്താൻ അവസരം ലഭിക്കുന്നതിലല്ല ഇസ്ലാമിൻെറ വിധിവിലക്കുകൾ പാലിക്കുന്നതിലാണ് മഹത്വം കുടികൊള്ളുന്നത്.

أَلَمْ تَرَ إِلَى الَّذِينَ تَوَلَّوْا قَوْمًا غَضِبَ اللَّهُ عَلَيْهِم مَّا هُم مِّنكُمْ وَلَا
مِنْهُمْ وَيَحْلِفُونَ عَلَى الْكَذِبِ وَهُمْ يَعْلَمُونَ ﴿١٤﴾

14. അല്ലാഹു കോപിച്ച ഒരു വിഭാഗവുമായി [യഹൂദർ] മൈത്രിയിലേർപ്പെട്ടവരെ [മുനാഫിഖുകളെ] നീ കണ്ടില്ലേ? അവർ നിങ്ങളിൽ പെട്ടവരല്ല. അവരിൽ [യഹൂദരിൽ] പെട്ടവരുമല്ല. അവർ അറിഞ്ഞുകൊണ്ട് കള്ളസത്യം ചെയ്യുകയും ചെയ്യുന്നു.

أَعَدَّ اللَّهُ لَهُمْ عَذَابًا شَدِيدًا ۖ إِنَّهُمْ سَاءَ مَا كَانُوا يَعْمَلُونَ ﴿١٥﴾

15. അല്ലാഹു അവർക്ക് കഠിനമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. തീർച്ചയായും അവർ ചെയ്തുകൊണ്ടിരുന്ന കാര്യം എത്രയോ ദുഷിച്ചതായിരിക്കുന്നു.

اتَّخَذُوا أَيْمَانَهُمْ جُنَّةً فَصَدُّوا عَن سَبِيلِ اللَّهِ فَلَهُمْ عَذَابٌ
مُّهِينٌ ﴿١٦﴾

16. അവരുടെ ശപഥങ്ങളെ അവർ ഒരു പരിചയാക്കിത്തീർത്തിരിക്കുന്നു. അങ്ങനെ അവർ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടഞ്ഞു. അതിനാൽ അവർക്ക് അപമാനകരമായ ശിക്ഷയുണ്ട്.

لَّن تُغْنِيَ عَنْهُمْ أَمْوَالُهُمْ وَلَا أَوْلَادُهُم مِّنَ اللَّهِ شَيْئًا ۚ أُولَٰئِكَ
أَصْحَابُ النَّارِ ۖ هُمْ فِيهَا خَالِدُونَ ﴿١٧﴾

17. അവരുടെ സമ്പത്തുകളോ സന്താനങ്ങളോ അല്ലാഹുവിങ്കൽ അവർക്ക് ഒട്ടും പ്രയോജനപ്പെടുകയില്ല. അത്തരക്കാരാകുന്നു നരകാവകാശികൾ. അവർ അതിൽ നിത്യവാസികളായിരിക്കും.

يَوْمَ يَبْعَثُهُمُ اللَّهُ جَمِيعًا فَيَحْلِفُونَ لَهُ كَمَا يَحْلِفُونَ لَكُمْ
وَيَحْسَبُونَ أَنَّهُمْ عَلَىٰ شَيْءٍ ۚ أَلَا إِنَّهُمْ هُمُ الْكَاذِبُونَ ﴿١٨﴾

18. അല്ലാഹു അവരെയെല്ലാം ഉയിർത്തെഴുന്നേൽപിക്കുന്ന ദിവസം. നിങ്ങളോടവർ ശപഥം ചെയ്യുന്നത് പോലെ അവനോടും അവർ ശപഥം ചെയ്യും. തങ്ങൾ (ഈ കള്ളസത്യം മൂലം) എന്തോ ഒന്ന് നേടിയതായി അവർ വിചാരിക്കുകയും ചെയ്യും. അറിയുക: തീർച്ചയായും അവർ തന്നെയാകുന്നു കള്ളം പറയുന്നവർ.

اسْتَحْوَذَ عَلَيْهِمُ الشَّيْطَانُ فَأَنسَاهُمْ ذِكْرَ اللَّهِ ۚ أُولَٰئِكَ حِزْبُ
الشَّيْطَانِ ۚ أَلَا إِنَّ حِزْبَ الشَّيْطَانِ هُمُ الْخَاسِرُونَ ﴿١٩﴾

19. പിശാച് അവരെ കീഴടക്കി വെക്കുകയും അങ്ങനെ അല്ലാഹുവെപ്പററിയുള്ള ഉദ്ബോധനം അവർക്ക് വിസ്മരിപ്പിച്ചു കളയുകയും ചെയ്തിരിക്കുന്നു. അക്കൂട്ടരാകുന്നു പിശാചിന്റെ കക്ഷി. അറിയുക; തീർച്ചയായും പിശാചിന്റെ കക്ഷി തന്നെയാകുന്നു നഷ്ടക്കാർ.

إِنَّ الَّذِينَ يُحَادُّونَ اللَّهَ وَرَسُولَهُ أُولَٰئِكَ فِي الْأَذَلِّينَ ﴿٢٠﴾

20. തീർച്ചയായും അല്ലാഹുവോടും അവന്റെ റസൂലിനോടും എതിർത്തു നിൽക്കുന്നവരാരോ അക്കൂട്ടർ ഏററവും നിന്ദ്യന്മാരായവരുടെ കൂട്ടത്തിലാകുന്നു.

كَتَبَ اللَّهُ لَأَغْلِبَنَّ أَنَا وَرُسُلِي إِنَّ اللَّهَ قَوِيٌّ عَزِيزٌ ﴿٢١﴾

21. 'തീർച്ചയായും ഞാനും എൻെറ ദൂതന്മാരും തന്നെയാണ് വിജയം നേടുക' എന്ന് അല്ലാഹു രേഖപ്പെടുത്തിയിരിക്കുന്നു. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയുമാകുന്നു.

لَا تَجِدُ قَوْمًا يُؤْمِنُونَ بِاللَّهِ وَالْيَوْمِ الْآخِرِ يُوَادُّونَ مَنْ حَادَّ اللَّهَ
وَرَسُولَهُ وَلَوْ كَانُوا آبَاءَهُمْ أَوْ أَبْنَاءَهُمْ أَوْ إِخْوَانَهُمْ أَوْ عَشِيرَتَهُمْ
أُولَٰئِكَ كَتَبَ فِي قُلُوبِهِمُ الْإِيمَانَ وَأَيَّدَهُمْ بِرُوحٍ مِنْهُ وَيُدْخِلُهُمْ
جَنَّاتٍ تَجْرِي مِنْ تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا رَضِيَ اللَّهُ عَنْهُمْ
وَرَضُوا عَنْهُ أُولَٰئِكَ حِزْبُ اللَّهِ أَلَا إِنَّ حِزْبَ اللَّهِ هُمُ
الْمُفْلِحُونَ ﴿٢٢﴾

22. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു ജനത അല്ലാഹുവോടും അവൻെറ റസൂലിനോടും എതിർത്തു നില്ക്കുന്നവരുമായി സ്നേഹബന്ധം പുലർത്തുന്നത് നീ കണ്ടെത്തുകയില്ല. അവർ (എതിർപ്പുകാർ) അവരുടെ പിതാക്കളോ പുത്രന്മാരോ സഹോദരന്മാരോ ബന്ധുക്കളോ ആയിരുന്നാൽ പോലും. അത്തരക്കാരുടെ[1232] ഹൃദയങ്ങളിൽ അല്ലാഹു വിശ്വാസം രേഖപ്പെടുത്തുകയും അവൻെറ പക്കൽ നിന്നുള്ള ഒരാത്മചൈതന്യം കൊണ്ട് അവൻ അവർക്ക് പിൻബലം നൽകുകയും ചെയ്തിരിക്കുന്നു. താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിൽ അവരെ അവൻ പ്രവേശിപ്പിക്കുകയും ചെയ്യും. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹു അവരെപ്പററി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെ പററിയും തൃപ്തിപ്പെട്ടിരിക്കുന്നു. അത്തരക്കാരാകുന്നു അല്ലാഹുവിൻെറ കക്ഷി. അറിയുക: തീർച്ച യായും അല്ലാഹുവിൻെറ കക്ഷിയാകുന്നു വിജയം പ്രാപിക്കുന്നവർ.

1232. അല്ലാഹുവിൻെറയും റസൂലി(സ)ൻെറയും ശത്രുക്കളുമായി സ്നേഹബന്ധം പുലർത്താത്ത യഥാർത്ഥ സത്യവിശ്വാസികളുടെ.




## അദ്ധ്യായം - 59

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

سَبَّحَ لِلَّهِ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۖ وَهُوَ الْعَزِيزُ الْحَكِيمُ ①

1. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവെ പ്രകീർത്തനം ചെയ്തിരിക്കുന്നു. അവൻ പ്രതാപിയും യുക്തിമാനുമാകുന്നു.

هُوَ الَّذِي أَخْرَجَ الَّذِينَ كَفَرُوا مِنْ أَهْلِ الْكِتَابِ مِن دِيَارِهِمْ لِأَوَّلِ الْحَشْرِ ۚ مَا ظَنَنتُمْ أَن يَخْرُجُوا ۖ وَظَنُّوا أَنَّهُم مَّانِعَتُهُمْ حُصُونُهُم مِّنَ اللَّهِ فَأَتَاهُمُ اللَّهُ مِنْ حَيْثُ لَمْ يَحْتَسِبُوا ۖ وَقَذَفَ فِي قُلُوبِهِمُ الرُّعْبَ ۚ يُخْرِبُونَ بُيُوتَهُم بِأَيْدِيهِمْ وَأَيْدِي الْمُؤْمِنِينَ فَاعْتَبِرُوا يَا أُولِي الْأَبْصَارِ ②

2. വേദക്കാരിൽ പെട്ട സത്യനിഷേധികളെ ഒന്നാമത്തെ തുരത്തിയോടിക്കലിൽ തന്നെ അവരുടെ വീടുകളിൽ നിന്നുപുറത്തിറക്കിയവൻ അവനാകുന്നു.[1233] അവർ പുറത്തിറങ്ങുമെന്ന് നിങ്ങൾ വിചാരിച്ചിരുന്നില്ല. തങ്ങളുടെ കോട്ടകൾ അല്ലാഹുവിൽ നിന്ന് തങ്ങളെ പ്രതിരോധിക്കുമെന്ന് അവർ വിചാരിച്ചിരുന്നു. എന്നാൽ അവർ കണക്കാക്കാത്ത വിധത്തിൽ അല്ലാഹു അവരുടെ അടുക്കൽ ചെല്ലുകയും അവരുടെ മനസ്സുകളിൽ ഭയം ഇടുകയും ചെയ്തു. അവർ സ്വന്തം കൈകൾ കൊണ്ടും സത്യവിശ്വാസികളുടെ കൈകൾ കൊണ്ടും അവരുടെ വീടുകൾ നശിപ്പിച്ചിരുന്നു.[1234] ആകയാൽ കണ്ണുകളുള്ളവരേ, നിങ്ങൾ ഗുണപാഠം ഉൾക്കൊള്ളുക.

وَلَوْلَا أَن كَتَبَ اللَّهُ عَلَيْهِمُ الْجَلَاءَ لَعَذَّبَهُمْ فِي الدُّنْيَا ۖ وَلَهُمْ فِي الْآخِرَةِ عَذَابُ النَّارِ ③

3. അല്ലാഹു അവരുടെ മേൽ നാടുവിട്ടുപോക്ക് വിധിച്ചിട്ടില്ലായിരുന്നുവെങ്കിൽ ഇഹലോകത്തു വെച്ച് അവൻ അവരെ ശിക്ഷിക്കുമായിരുന്നു.[1235] പരലോകത്ത് അവർക്കു നരകശിക്ഷയുമുണ്ട്.

* രണ്ടാം വചനത്തിൽ യഹൂദന്മാരെ മദീനയിൽ നിന്ന് തുരത്തിയോടിച്ചതിനെപ്പറ്റിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

1233. മദീനയിൽ ചെന്ന ഉടനെ യഹൂദരുമായി നബി(സ) സമാധാനസന്ധിയിൽ ഏർപ്പെട്ടിരുന്നു. മുസ്‌ലിംകളും യഹൂദരും പരസ്പരം ആക്രമണം നടത്തുകയോ ആക്രമണത്തിന് കൂട്ട് നിൽക്കുകയോ ചെയ്യില്ലെന്നായിരുന്നു കരാറ്. പക്ഷെ, യഹൂദർ പലപ്പോഴും ഈ കരാറിന്റെ താൽപര്യത്തിനെതിരായി ഇസ്‌ലാമിന്റെ ശത്രുക്കളുമായി ഗൂഢാലോചനകളിലേർപ്പെടുകയുണ്ടായി. തന്നിമിത്തം അല്ലാഹുവിന്റെ കല്പനപ്രകാരം റസൂലും(സ) സഹാബികളും കൂടി ഒരു യഹൂദഗോത്രത്തെ മദീനയിൽ നിന്ന് തുരത്തിയോടിച്ചു. മദീന വിട്ട യഹൂദർ ഖൈബറിലാണ് താവളമുറപ്പിച്ചത്. എന്നാൽ ഖൈബർ കേന്ദ്രീകരിച്ച് അവർ ശല്യമുണ്ടാക്കാൻ തുടങ്ങിയപ്പോൾ മുസ്‌ലിംകൾക്ക് അവരെ അവിടെ നിന്നും തുരത്തിയോടിക്കേണ്ടിവന്നു.

1234. യഹൂദർ മദീന വിട്ടുപോകുമ്പോൾ അവരുടെ സാധനസാമഗ്രികൾ കൂടെ കൊണ്ടുപോകാൻ നബി(സ) അനുവദിച്ചിരുന്നു. തടി സ്ഥാനത്തിൽ തങ്ങളുടെ വീടുകളിൽനിന്ന് പൊളിച്ചെടുക്കാൻ കിട്ടുന്ന മരക്കഷ്ണങ്ങൾ അവർ എടുത്തിരുന്നു. വീടുകളുടെ അവശേഷിക്കുന്ന ഭാഗങ്ങൾ മുസ്‌ലിംകൾ പൊളിച്ചു നിരപ്പാക്കി.

1235. മദീനയിലെ മുസ്‌ലിം സമൂഹത്തെ ഉന്മൂലനം ചെയ്യാൻ വേണ്ടി നിരന്തരം ഗൂഢാലോചന നടത്തിപ്പോന്ന യഹൂദഗോത്രത്തെ കൊന്നൊടുക്കുവാൻ തന്നെ തീരുമാനമുണ്ടായാലും അതിൽ അസാംഗത്യം ഇല്ല. പക്ഷെ, അല്ലാഹുവിന്റെ തീരുമാനം അവരെ കുടിയൊഴിപ്പിച്ചാൽ മതിയെന്നായിരുന്നു.

ذَٰلِكَ بِأَنَّهُمْ شَآقُّوا اللَّهَ وَرَسُولَهُ ۖ وَمَن يُشَآقِّ اللَّهَ فَإِنَّ اللَّهَ
شَدِيدُ الْعِقَابِ ﴿٤﴾

4. അത് അല്ലാഹുവോടും അവന്റെ റസൂലിനോടും അവര്‍ മത്സരിച്ചു നിന്നതിന്റെ ഫലമത്രെ. വല്ലവനും അല്ലാഹുവുമായി മത്സരിക്കുന്നപക്ഷം തീര്‍ച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാകുന്നു.

مَا قَطَعْتُم مِّن لِّينَةٍ أَوْ تَرَكْتُمُوهَا قَآئِمَةً عَلَىٰٓ أُصُولِهَا فَبِإِذْنِ اللَّهِ
وَلِيُخْزِيَ الْفَٰسِقِينَ ﴿٥﴾

5. നിങ്ങള്‍ വല്ല ഈത്തപ്പനയും മുറിക്കുകയോ അല്ലെങ്കില്‍ അവയെ അവയുടെ മുരടുകളില്‍ നില്‍ക്കാന്‍ വിടുകയോ ചെയ്യുന്ന പക്ഷം അത് അല്ലാഹുവിന്റെ അനുമതി പ്രകാരമാണ്. അധര്‍മ്മകാരികളെ അപമാനപ്പെടുത്തുവാന്‍ വേണ്ടിയുമാണ്.

وَمَآ أَفَآءَ اللَّهُ عَلَىٰ رَسُولِهِۦ مِنْهُمْ فَمَآ أَوْجَفْتُمْ عَلَيْهِ مِنْ خَيْلٍ
وَلَا رِكَابٍ وَلَٰكِنَّ اللَّهَ يُسَلِّطُ رُسُلَهُۥ عَلَىٰ مَن يَشَآءُ ۚ وَاللَّهُ عَلَىٰ
كُلِّ شَيْءٍ قَدِيرٌ ﴿٦﴾

6. അവരില്‍ നിന്ന് (യഹൂദരില്‍ നിന്ന്) അല്ലാഹു അവന്റെ റസൂലിന് കൈവരുത്തി കൊടുത്തതെന്തോ അതിനായി നിങ്ങള്‍ കുതിരകളെയോ ഒട്ടകങ്ങളെയോ ഓടിക്കുകയുണ്ടായിട്ടില്ല.[1236] പക്ഷെ, അല്ലാഹു അവന്റെ ദൂതന്മാരെ അവന്‍ ഉദ്ദേശിക്കുന്നവരുടെ നേര്‍ക്ക് അധികാരപ്പെടുത്തി അയക്കുന്നു.[1237] അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

مَّآ أَفَآءَ اللَّهُ عَلَىٰ رَسُولِهِۦ مِنْ أَهْلِ الْقُرَىٰ فَلِلَّهِ وَلِلرَّسُولِ
وَلِذِي الْقُرْبَىٰ وَالْيَتَٰمَىٰ وَالْمَسَٰكِينِ وَابْنِ السَّبِيلِ كَيْ لَا
يَكُونَ دُولَةًۢ بَيْنَ الْأَغْنِيَآءِ مِنكُمْ ۚ وَمَآ ءَاتَىٰكُمُ الرَّسُولُ فَخُذُوهُ وَ
مَا نَهَىٰكُمْ عَنْهُ فَانتَهُوا ۚ وَاتَّقُوا اللَّهَ ۖ إِنَّ اللَّهَ شَدِيدُ الْعِقَابِ ﴿٧﴾

7. അല്ലാഹു അവന്റെ റസൂലിന് വിവിധ രാജ്യക്കാരില്‍ നിന്ന് കൈവരുത്തിക്കൊടുത്തതെന്തോ അത് അല്ലാഹുവിനും റസൂലിനും അടുത്ത കുടുംബങ്ങള്‍ക്കും അനാഥകള്‍ക്കും അഗതികള്‍ക്കും വഴിപോക്കര്‍ക്കുമുള്ളതാകുന്നു. അത് (ധനം) നിങ്ങളില്‍നിന്നുള്ള ധനികന്മാര്‍ക്കിടയില്‍ മാത്രം കൈമാററം ചെയ്യപ്പെടുന്ന ഒന്നാവാതിരിക്കാന്‍ വേണ്ടിയാണത്. നിങ്ങള്‍ക്കു റസൂല്‍ നല്‍കിയതെന്തോ അത് നിങ്ങള്‍ സ്വീകരിക്കുക. എന്തൊന്നില്‍നിന്ന് അദ്ദേഹം നിങ്ങളെ വിലക്കിയോ അതില്‍ നിന്ന് നിങ്ങള്‍ ഒഴിഞ്ഞു നില്‍ക്കുകയും ചെയ്യുക. നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുകയും ചെയ്യുക. തീര്‍ച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണ്.

لِلْفُقَرَآءِ الْمُهَٰجِرِينَ الَّذِينَ أُخْرِجُوا مِن دِيَٰرِهِمْ وَأَمْوَٰلِهِمْ
يَبْتَغُونَ فَضْلًا مِّنَ اللَّهِ وَرِضْوَٰنًا

8. അതായത് സ്വന്തം വീടുകളില്‍ നിന്നും സ്വത്തുകളില്‍നിന്നും കുടിയൊഴിപ്പിക്കപ്പെട്ട മുഹാജിറുകളായ ദരിദ്രന്മാര്‍ക്ക് (അവകാശപ്പെട്ടതാകുന്നു ആ ധനം). അവര്‍ അല്ലാഹുവിങ്കല്‍ നിന്നുള്ള അനുഗ്രഹവും പ്രീതിയും തേടുകയും

---

1236. യഹൂദഗോത്രത്തിന്റെ അധിവാസകേന്ദ്രങ്ങള്‍ മുസ്‌ലിംകള്‍ക്ക് അധീനമായിക്കിട്ടിയത് ഒരു പോരാട്ടം കൂടാതെയായിരുന്നു എന്നര്‍ത്ഥം.
1237. യുദ്ധം കൂടാതെ റസൂലി(സ)നും അനുയായികള്‍ക്കും അധീനമാകുന്ന സ്വത്തുകള്‍ യുദ്ധാര്‍ജിത സ്വത്തുകള്‍ പോലെ വിഭജിക്കേണ്ടതല്ലെന്നും, റസൂലി(സ)ന്റെ വിവേചനാധികാരമുപയോഗിച്ചു സത്യവിശ്വാസികളില്‍ അര്‍ഹരായവര്‍ക്ക് വീതിച്ചുകൊടുക്കാനുള്ളതാണെന്നും ഈ ആയത്തിന്റെ അടിസ്ഥാനത്തില്‍ പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിരിക്കുന്നു.

وَيَنصُرُونَ ٱللَّهَ وَرَسُولَهُۥٓۚ أُوْلَٰٓئِكَ هُمُ ٱلصَّٰدِقُونَ ۝٨

അല്ലാഹുവെയും അവന്റെ റസൂലിനെയും സഹായിക്കുകയും ചെയ്യുന്നു. അവര്‍ തന്നെയാകുന്നു സത്യവാന്‍മാര്‍.

وَٱلَّذِينَ تَبَوَّءُو ٱلدَّارَ وَٱلۡإِيمَٰنَ مِن قَبۡلِهِمۡ يُحِبُّونَ مَنۡ هَاجَرَ إِلَيۡهِمۡ وَلَا يَجِدُونَ فِي صُدُورِهِمۡ حَاجَةٗ مِّمَّآ أُوتُواْ وَيُؤۡثِرُونَ عَلَىٰٓ أَنفُسِهِمۡ وَلَوۡ كَانَ بِهِمۡ خَصَاصَةٞۚ وَمَن يُوقَ شُحَّ نَفۡسِهِۦ فَأُوْلَٰٓئِكَ هُمُ ٱلۡمُفۡلِحُونَ ۝٩

9. അവരുടെ (മുഹാജിറുകളുടെ) വരവിനു മുമ്പായി വാസസ്ഥലവും വിശ്വാസവും സ്വീകരിച്ചു വെച്ചവര്‍ക്കും (അന്‍സാറുകള്‍ക്ക്). തങ്ങളുടെ അടുത്തേക്ക് സ്വദേശം വെടിഞ്ഞുവന്നവരെ അവര്‍ സ്നേഹിക്കുന്നു. അവര്‍ക്ക് (മുഹാജിറുകള്‍ക്ക്) നല്‍കപ്പെട്ട ധനം സംബന്ധിച്ചു തങ്ങളുടെ മനസ്സുകളില്‍ ഒരാവശ്യവും അവര്‍ (അന്‍സാറുകള്‍) കണ്ടെത്തുന്നുമില്ല.[1238] തങ്ങള്‍ക്ക് ദാരിദ്ര്യമുണ്ടായാല്‍ പോലും സ്വദേഹങ്ങളെക്കാള്‍ മറ്റുള്ളവര്‍ക്ക് അവര്‍ പ്രാധാന്യം നല്‍കുകയും ചെയ്യും. ഏതൊരാള്‍ തന്റെ മനസ്സിന്റെ പിശുക്കില്‍ നിന്ന് കാത്തു രക്ഷിക്കപ്പെടുന്നുവോ അത്തരക്കാര്‍ തന്നെയാകുന്നു വിജയം പ്രാപിച്ചവര്‍.

وَٱلَّذِينَ جَآءُو مِنۢ بَعۡدِهِمۡ يَقُولُونَ رَبَّنَا ٱغۡفِرۡ لَنَا وَلِإِخۡوَٰنِنَا ٱلَّذِينَ سَبَقُونَا بِٱلۡإِيمَٰنِ وَلَا تَجۡعَلۡ فِي قُلُوبِنَا غِلّٗا لِّلَّذِينَ ءَامَنُواْ رَبَّنَآ إِنَّكَ رَءُوفٞ رَّحِيمٌ ۝١٠

10. അവരുടെ ശേഷം വന്നവര്‍ക്കും. അവര്‍ പറയും: 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങള്‍ക്കും സത്യവിശ്വാസത്തോടെ ഞങ്ങള്‍ക്കു മുമ്പു കഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങള്‍ക്കും നീ പൊറുത്തു തരേണമേ. സത്യവിശ്വാസം സ്വീകരിച്ചവരോട് ഞങ്ങളുടെ മനസ്സുകളില്‍ നീ ഒരു വിദ്വേഷവും ഉണ്ടാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, തീര്‍ച്ചയായും നീ ഏറെ ദയയുള്ളവനും കരുണാനിധിയുമാകുന്നു.'

أَلَمۡ تَرَ إِلَى ٱلَّذِينَ نَافَقُواْ يَقُولُونَ لِإِخۡوَٰنِهِمُ ٱلَّذِينَ كَفَرُواْ مِنۡ أَهۡلِ ٱلۡكِتَٰبِ لَئِنۡ أُخۡرِجۡتُمۡ لَنَخۡرُجَنَّ مَعَكُمۡ وَلَا نُطِيعُ فِيكُمۡ أَحَدًا أَبَدٗا وَإِن قُوتِلۡتُمۡ لَنَنصُرَنَّكُمۡ وَٱللَّهُ يَشۡهَدُ إِنَّهُمۡ لَكَٰذِبُونَ ۝١١

11. ആ കാപട്യം കാണിച്ചവരെ നീ കണ്ടില്ലേ? വേദക്കാരില്‍ പെട്ട സത്യനിഷേധികളായ അവരുടെ സഹോദരന്‍മാരോട് അവര്‍ പറയുന്നു: 'തീര്‍ച്ചയായും നിങ്ങള്‍ പുറത്താക്കപ്പെട്ടാല്‍ ഞങ്ങളും നിങ്ങളുടെ കൂടെ പുറത്ത് പോകുന്നതാണ്. നിങ്ങളുടെ കാര്യത്തില്‍ ഞങ്ങള്‍ ഒരിക്കലും ഒരാളെയും അനുസരിക്കുകയില്ല. നിങ്ങള്‍ക്കെതിരില്‍ യുദ്ധമുണ്ടായാല്‍ തീര്‍ച്ചയായും ഞങ്ങള്‍ നിങ്ങളെ സഹായിക്കുന്നതാണ്'. എന്നാല്‍ തീര്‍ച്ചയായും അവര്‍ കള്ളം പറയുന്നവരാണ് എന്നതിന് അല്ലാഹു സാക്ഷ്യം വഹിക്കുന്നു.

1238. മക്കയില്‍ നിന്ന് മദീനയില്‍ അഭയാര്‍ത്ഥികളായി എത്തിയ മുസ്‌ലിംകള്‍ക്കാണ് മുഹാജിറുകള്‍ എന്ന് പറയുന്നത്. അവര്‍ക്ക് സംരക്ഷണം നല്‍കി സഹായിച്ച മദീനാനിവാസികളായ മുസ്‌ലിംകള്‍ക്കാണ് അന്‍സാറുകള്‍ എന്ന് പറയുന്നത്.

മദീനയിലെ 'ബനുന്നളീര്‍' എന്ന യഹൂദ ഗോത്രത്തെ തുരത്തിയോടിച്ചപ്പോള്‍ അവര്‍ വിട്ടേച്ചുപോയ സ്വത്തുകളില്‍ അധിക പങ്കും മുഹാജിറുകള്‍ക്കാണ് നബി(സ) നല്‍കിയത്. അവരുടെ ദാരിദ്ര്യവും മറ്റും പരിഗണിച്ചാണ് അങ്ങനെ ചെയ്തത്. പ്രസ്തുത സ്വത്തുകളുടെ വിഹിതം ലഭിക്കാത്ത അന്‍സാറുകള്‍ക്ക് അത് സംബന്ധമായി യാതൊരു പരാതിയും ഉണ്ടായിരുന്നില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

لَئِنْ أُخْرِجُوا لَا يَخْرُجُونَ مَعَهُمْ وَلَئِن قُوتِلُوا لَا يَنصُرُونَهُمْ وَلَئِن
نَّصَرُوهُمْ لَيُوَلُّنَّ الْأَدْبَارَ ثُمَّ لَا يُنصَرُونَ ﴿١٢﴾

12. അവർ (യഹൂദന്മാർ) പുറത്താക്കപ്പെട്ടുന്നപക്ഷം ഇവർ (കപടവിശ്വാസികൾ) അവരോടൊപ്പം പുറത്തുപോകുകയില്ല തന്നെ. അവർ ഒരു യുദ്ധത്തെ നേരിട്ടാൽ ഇവർ അവരെ സഹായിക്കുകയുമില്ല. ഇനി ഇവർ അവരെ സഹായിച്ചാൽ തന്നെ ഇവർ പിന്തിരിഞ്ഞോടും തീർച്ച. പിന്നീട് അവർക്ക് ഒരു സഹായവും ലഭിക്കുകയില്ല.

لَأَنتُمْ أَشَدُّ رَهْبَةً فِي صُدُورِهِم مِّنَ اللَّهِ ۚ ذَٰلِكَ بِأَنَّهُمْ
قَوْمٌ لَّا يَفْقَهُونَ ﴿١٣﴾

13. തീർച്ചയായും അവരുടെ മനസ്സുകളിൽ അല്ലാഹുവെക്കാൾ കൂടുതൽ ഭയമുള്ളത് നിങ്ങളെപ്പററിയാകുന്നു. അവർ കാര്യം ഗ്രഹിക്കാത്ത ഒരു ജനതയായത് കൊണ്ടാകുന്നു അത്.

لَا يُقَاتِلُونَكُمْ جَمِيعًا إِلَّا فِي قُرًى مُّحَصَّنَةٍ أَوْ مِن وَرَاءِ
جُدُرٍ ۚ بَأْسُهُم بَيْنَهُمْ شَدِيدٌ ۚ تَحْسَبُهُمْ جَمِيعًا وَقُلُوبُهُمْ
شَتَّىٰ ۚ ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَعْقِلُونَ ﴿١٤﴾

14. കോട്ടകെട്ടിയ പട്ടണങ്ങളിൽ വെച്ചോ മതിലുകളുടെ പിന്നിൽ നിന്നോ അല്ലാതെ അവർ ഒരുമിച്ചു നിങ്ങളോടു യുദ്ധം ചെയ്യുകയില്ല. അവർ തമ്മിൽ തന്നെയുള്ള പോരാട്ടം കടുത്തതാകുന്നു. അവർ ഒരുമിച്ചാണെന്ന് നീ വിചാരിക്കുന്നു. അവരുടെ ഹൃദയങ്ങൾ ഭിന്നിപ്പിലാകുന്നു. അവർ ചിന്തിച്ചു മനസ്സിലാക്കാത്ത ഒരു ജനതയായതു കൊണ്ടത്രെ അത്.

كَمَثَلِ الَّذِينَ مِن قَبْلِهِمْ قَرِيبًا ۖ ذَاقُوا وَبَالَ أَمْرِهِمْ
وَلَهُمْ عَذَابٌ أَلِيمٌ ﴿١٥﴾

15. അവർക്കു മുമ്പ് അടുത്തു തന്നെ കഴിഞ്ഞുപോയവരുടെ സ്ഥിതി പോലെത്തന്നെ. അവർ ചെയ്തിരുന്ന കാര്യങ്ങളുടെ ദുഷ്ഫലം അവർ ആസ്വദിച്ചു കഴിഞ്ഞു. അവർക്കു വേദനയേറിയ ശിക്ഷയുമുണ്ട്.

كَمَثَلِ الشَّيْطَانِ إِذْ قَالَ لِلْإِنسَانِ اكْفُرْ فَلَمَّا كَفَرَ قَالَ إِنِّي
بَرِيءٌ مِّنكَ إِنِّي أَخَافُ اللَّهَ رَبَّ الْعَالَمِينَ ﴿١٦﴾

16. പിശാചിന്റെ അവസ്ഥപോലെ തന്നെ. മനുഷ്യനോട്, നീ അവിശ്വാസിയാകൂ എന്ന് അവൻ പറഞ്ഞ സന്ദർഭം. അങ്ങനെ അവൻ അവിശ്വസിച്ചു കഴിഞ്ഞപ്പോൾ അവൻ (പിശാച്) പറഞ്ഞു: തീർച്ചയായും ഞാൻ നീയുമായുള്ള ബന്ധത്തിൽ നിന്ന് വിമുക്തനാകുന്നു. തീർച്ചയായും ലോകരക്ഷിതാവായ അല്ലാഹുവെ ഞാൻ ഭയപ്പെടുന്നു.

فَكَانَ عَاقِبَتَهُمَا أَنَّهُمَا فِي النَّارِ خَالِدَيْنِ فِيهَا ۚ وَذَٰلِكَ
جَزَاءُ الظَّالِمِينَ ﴿١٧﴾

17. അങ്ങനെ അവർ ഇരുവരുടെയും പര്യവസാനം അവർ നരകത്തിൽ നിത്യവാസികളായി കഴിയുക എന്നതായിത്തീർന്നു. അതത്രെ അക്രമകാരികൾക്കുള്ള പ്രതിഫലം.

يَا أَيُّهَا الَّذِينَ آمَنُوا اتَّقُوا اللَّهَ وَلْتَنظُرْ نَفْسٌ مَّا قَدَّمَتْ لِغَدٍ ۖ

18. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. ഓരോ വ്യക്തിയും താൻ നാളെക്കു വേണ്ടി എന്തൊരു മുന്നൊരുക്കമാണ് ചെയ്തുവച്ചി

وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ خَبِيرٌ بِمَا تَعْمَلُونَ ﴿١٨﴾

ട്ടുള്ളതെന്ന് നോക്കിക്കൊള്ളട്ടെ. നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുക. തീര്‍ച്ചയായും അല്ലാഹു നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പററി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു.

وَلَا تَكُونُوا كَالَّذِينَ نَسُوا اللَّهَ فَأَنْسَاهُمْ أَنْفُسَهُمْ ۚ أُولَٰئِكَ
هُمُ الْفَاسِقُونَ ﴿١٩﴾

19. അല്ലാഹുവെ മറന്നുകളഞ്ഞ ഒരു വിഭാഗത്തെപ്പോലെ നിങ്ങളാകരുത്. തന്മൂലം അല്ലാഹു അവര്‍ക്ക് അവരെപ്പററി തന്നെ ഓര്‍മ്മയില്ലാതാക്കി. അക്കൂട്ടര്‍ തന്നെയാകുന്നു ദുര്‍മാര്‍ഗികള്‍.

لَا يَسْتَوِي أَصْحَابُ النَّارِ وَأَصْحَابُ الْجَنَّةِ ۚ أَصْحَابُ
الْجَنَّةِ هُمُ الْفَائِزُونَ ﴿٢٠﴾

20. നരകാവകാശികളും സ്വര്‍ഗാവകാശികളും സമമാകുകയില്ല. സ്വര്‍ഗാവകാശികള്‍ തന്നെയാകുന്നു വിജയം നേടിയവര്‍.

لَوْ أَنْزَلْنَا هَٰذَا الْقُرْآنَ عَلَىٰ جَبَلٍ لَرَأَيْتَهُ خَاشِعًا
مُتَصَدِّعًا مِنْ خَشْيَةِ اللَّهِ ۚ وَتِلْكَ الْأَمْثَالُ نَضْرِبُهَا
لِلنَّاسِ لَعَلَّهُمْ يَتَفَكَّرُونَ ﴿٢١﴾

21. ഈ ഖുര്‍ആനെ നാം ഒരു പര്‍വ്വതത്തിന്മേല്‍ അവതരിപ്പിച്ചിരുന്നുവെങ്കില്‍ അത് (പര്‍വ്വതം) വിനീതമാകുന്നതും അല്ലാഹുവെപ്പററിയുള്ള ഭയത്താല്‍ പൊട്ടിപ്പിളരുന്നതും നിനക്കു കാണാമായിരുന്നു.[1239] ആ ഉദാഹരണങ്ങള്‍ നാം ജനങ്ങള്‍ക്ക് വേണ്ടി വിവരിക്കുന്നു. അവര്‍ ചിന്തിക്കുവാന്‍ വേണ്ടി.

هُوَ اللَّهُ الَّذِي لَا إِلَٰهَ إِلَّا هُوَ ۖ عَالِمُ الْغَيْبِ وَالشَّهَادَةِ ۖ
هُوَ الرَّحْمَٰنُ الرَّحِيمُ ﴿٢٢﴾

22. താനല്ലാതെ യാതൊരു ആരാധ്യനുമില്ലാത്തവനായ അല്ലാഹുവാണവന്‍. അദൃശ്യവും ദൃശ്യവും അറിയുന്നവനാകുന്നു അവന്‍. അവന്‍ പരമകാരുണികനും കരുണാനിധിയുമാകുന്നു.

هُوَ اللَّهُ الَّذِي لَا إِلَٰهَ إِلَّا هُوَ الْمَلِكُ الْقُدُّوسُ السَّلَامُ
الْمُؤْمِنُ الْمُهَيْمِنُ الْعَزِيزُ الْجَبَّارُ الْمُتَكَبِّرُ ۚ سُبْحَانَ اللَّهِ
عَمَّا يُشْرِكُونَ ﴿٢٣﴾

23. താനല്ലാതെ യാതൊരു ആരാധ്യനുമില്ലാത്ത അല്ലാഹുവാണവന്‍. രാജാധികാരമുള്ളവനും പരമപരിശുദ്ധനും സമാധാനം നല്‍കുന്നവനും അഭയം നല്‍കുന്നവനും മേല്‍നോട്ടം വഹിക്കുന്നവനും പ്രതാപിയും പരമാധികാരിയും മഹത്വമുള്ളവനും ആകുന്നു അവന്‍. അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധന്‍!

هُوَ اللَّهُ الْخَالِقُ الْبَارِئُ الْمُصَوِّرُ ۖ لَهُ الْأَسْمَاءُ الْحُسْنَىٰ ۚ
يُسَبِّحُ لَهُ مَا فِي السَّمَاوَاتِ وَالْأَرْضِ ۖ وَهُوَ الْعَزِيزُ
الْحَكِيمُ ﴿٢٤﴾

24. സ്രഷ്ടാവും നിര്‍മ്മാതാവും രൂപം നല്‍കുന്നവനുമായ അല്ലാഹുവത്രെ അവന്‍. അവന് ഏററവും ഉത്തമമായ നാമങ്ങളുണ്ട്. ആകാശങ്ങളിലും ഭൂമിയിലുമുള്ളവ അവന്‍റെ മഹത്വത്തെ പ്രകീര്‍ത്തിക്കുന്നു. അവനത്രെ പ്രതാപിയും യുക്തിമാനും.

1239. അല്ലാഹുവിന്‍റെ വചനം നേരിട്ട് (ഒരു മാദ്ധ്യമവും കൂടാതെ) അവതരിക്കുകയെന്നത് നമുക്ക് ഊഹിക്കാന്‍ പററാത്തവിധം ശക്തമായ ഒരു മഹാസംഭവമായിരിക്കുമെന്ന് ഇതില്‍ നിന്ന് മനസ്സിലാക്കാം. അല്ലാഹുവിന്‍റെ മഹത്വം ഒരു പര്‍വ്വതത്തിന് മുമ്പില്‍ പ്രത്യക്ഷമായപ്പോള്‍ അത് പൊട്ടിപ്പൊടിഞ്ഞുപോയ കാര്യം 7:143ല്‍ പ്രസ്താവിച്ചിട്ടുണ്ട്.




## അദ്ധ്യായം - 60

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يَا أَيُّهَا الَّذِينَ آمَنُوا لَا تَتَّخِذُوا عَدُوِّي وَعَدُوَّكُمْ أَوْلِيَاءَ تُلْقُونَ
إِلَيْهِم بِالْمَوَدَّةِ وَقَدْ كَفَرُوا بِمَا جَاءَكُم مِّنَ الْحَقِّ يُخْرِجُونَ الرَّسُولَ
وَإِيَّاكُمْ أَن تُؤْمِنُوا بِاللَّهِ رَبِّكُمْ إِن كُنتُمْ خَرَجْتُمْ جِهَادًا فِي سَبِيلِي وَ
ابْتِغَاءَ مَرْضَاتِي تُسِرُّونَ إِلَيْهِم بِالْمَوَدَّةِ وَأَنَا أَعْلَمُ بِمَا أَخْفَيْتُمْ وَمَا
أَعْلَنتُمْ وَمَن يَفْعَلْهُ مِنكُمْ فَقَدْ ضَلَّ سَوَاءَ السَّبِيلِ ①

1. ഹേ; സത്യവിശ്വാസികളേ, എന്റെ ശത്രുവും നിങ്ങളുടെ ശത്രുവും ആയിട്ടുള്ളവരോട് സ്നേഹബന്ധം സ്ഥാപിച്ചുകൊണ്ട് നിങ്ങൾ അവരെ മിത്രങ്ങളാക്കിവെക്കരുത്. നിങ്ങൾക്കു വന്നു കിട്ടിയിട്ടുള്ള സത്യത്തിൽ അവർ അവിശ്വസിച്ചിരിക്കയാണ്. നിങ്ങൾ നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിൽ വിശ്വസിക്കുന്നതിനാൽ റസൂലിനെയും നിങ്ങളെയും അവർ നാട്ടിൽ നിന്നു പുറത്താക്കുന്നു. എന്റെ മാർഗത്തിൽ സമരം ചെയ്യുവാനും എന്റെ പ്രീതി തേടുവാനും നിങ്ങൾ പുറപ്പെട്ടിരിക്കയാണെങ്കിൽ (നിങ്ങൾ അപ്രകാരം മൈത്രീബന്ധം സ്ഥാപിക്കരുത്.) നിങ്ങൾ അവരുമായി രഹസ്യമായി സ്നേഹബന്ധം സ്ഥാപിക്കുന്നു. നിങ്ങൾ രഹസ്യമാക്കിയതും പരസ്യമാക്കിയതും ഞാൻ നല്ലവണ്ണം അറിയുന്നവനാണ്. നിങ്ങളിൽ നിന്ന് വല്ലവനും അപ്രകാരം പ്രവർത്തിക്കുന്ന പക്ഷം അവൻ നേർമാർഗത്തിൽ നിന്നു പിഴച്ചുപോയിരിക്കുന്നു.

إِن يَثْقَفُوكُمْ يَكُونُوا لَكُمْ أَعْدَاءً وَيَبْسُطُوا إِلَيْكُمْ أَيْدِيَهُمْ
وَأَلْسِنَتَهُم بِالسُّوءِ وَوَدُّوا لَوْ تَكْفُرُونَ ②

2. അവർ നിങ്ങളെ കണ്ടുമുട്ടുന്ന പക്ഷം അവർ നിങ്ങൾക്ക് ശത്രുക്കളായിരിക്കും. നിങ്ങളുടെ നേർക്ക് ദുഷ്ടതയും കൊണ്ട് അവരുടെ കൈകളും നാവുകളും അവർ നീട്ടുകയും നിങ്ങൾ അവിശ്വസിച്ചിരുന്നെങ്കിൽ എന്ന് അവർ ആഗ്രഹിക്കുകയും ചെയ്യും.

لَن تَنفَعَكُمْ أَرْحَامُكُمْ وَلَا أَوْلَادُكُمْ يَوْمَ الْقِيَامَةِ يَفْصِلُ بَيْنَكُمْ

3. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ നിങ്ങളുടെ രക്തബന്ധങ്ങളോ നിങ്ങളുടെ സന്താനങ്ങളോ നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല തന്നെ.

* 10—ാം വചനത്തിൽ അഭയാർത്ഥിനികളായി വരുന്ന സ്ത്രീകളുടെ വിശ്വാസം പരീക്ഷിച്ചറിയാനുള്ള നിർദ്ദേശമാണ് ഈ പേരിന് നിദാനം.

وَاللَّهُ بِمَا تَعْمَلُونَ بَصِيرٌ ۝٣

അല്ലാഹു നിങ്ങളെ തമ്മിൽ വേർപിരിക്കും.[1240] അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനാകുന്നു.

قَدْ كَانَتْ لَكُمْ أُسْوَةٌ حَسَنَةٌ فِي إِبْرَاهِيمَ وَالَّذِينَ مَعَهُ إِذْ قَالُوا لِقَوْمِهِمْ إِنَّا بُرَآءُ مِنْكُمْ وَمِمَّا تَعْبُدُونَ مِنْ دُونِ اللَّهِ كَفَرْنَا بِكُمْ وَبَدَا بَيْنَنَا وَبَيْنَكُمُ الْعَدَاوَةُ وَالْبَغْضَاءُ أَبَدًا حَتَّىٰ تُؤْمِنُوا بِاللَّهِ وَحْدَهُ إِلَّا قَوْلَ إِبْرَاهِيمَ لِأَبِيهِ لَأَسْتَغْفِرَنَّ لَكَ وَمَا أَمْلِكُ لَكَ مِنَ اللَّهِ مِنْ شَيْءٍ رَبَّنَا عَلَيْكَ تَوَكَّلْنَا وَإِلَيْكَ أَنَبْنَا وَإِلَيْكَ الْمَصِيرُ ۝٤

4. നിങ്ങൾക്ക് ഇബ്റാഹീമിലും അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും ഉത്തമമായ ഒരു മാതൃക ഉണ്ടായിട്ടുണ്ട്. അവർ തങ്ങളുടെ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: 'നിങ്ങളുമായും അല്ലാഹുവിനുപുറമെ നിങ്ങൾ ആരാധിക്കുന്നവയുമായുമുള്ള ബന്ധത്തിൽ നിന്നു തീർച്ചയായും ഞങ്ങൾ ഒഴിവായവരാകുന്നു. നിങ്ങളിൽ ഞങ്ങൾ അവിശ്വസിച്ചിരിക്കുന്നു. നിങ്ങൾ അല്ലാഹുവിൽ മാത്രം വിശ്വസിക്കുന്നത് വരെ എന്നെന്നേക്കുമായി ഞങ്ങളും നിങ്ങളും തമ്മിൽ ശത്രുതയും വിദ്വേഷവും പ്രകടമാവുകയും ചെയ്തിരിക്കുന്നു.[1241] തീർച്ചയായും ഞാൻ താങ്കൾക്കുവേണ്ടി പാപമോചനം തേടാം, താങ്കൾക്കുവേണ്ടി അല്ലാഹുവിങ്കൽ നിന്ന് യാതൊന്നും എനിക്ക് അധീനപ്പെടുത്താനാവില്ല' എന്ന് ഇബ്റാഹീം തന്റെ പിതാവിനോട് പറഞ്ഞ വാക്കൊഴികെ.[1242] (അവർ ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു:) 'ഞങ്ങളുടെ രക്ഷിതാവേ, നിന്റെ മേൽ ഞങ്ങൾ ഭരമേൽപിക്കുകയും, നിങ്കലേക്ക് ഞങ്ങൾ മടങ്ങുകയും ചെയ്തിരിക്കുന്നു. നിങ്കലേക്ക് തന്നെയാണ് തിരിച്ചുവരവ്'.

رَبَّنَا لَا تَجْعَلْنَا فِتْنَةً لِلَّذِينَ كَفَرُوا وَاغْفِرْ لَنَا رَبَّنَا إِنَّكَ أَنْتَ الْعَزِيزُ الْحَكِيمُ ۝٥

5. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ സത്യനിഷേധികളുടെ പരീക്ഷണത്തിന് ഇരയാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കു നീ പൊറുത്തു തരികയും ചെയ്യേണമേ. തീർച്ചയായും നീ തന്നെയാണ് പ്രതാപിയും യുക്തിമാനും.

لَقَدْ كَانَ لَكُمْ فِيهِمْ أُسْوَةٌ حَسَنَةٌ لِمَنْ كَانَ يَرْجُو اللَّهَ وَالْيَوْمَ الْآخِرَ وَمَنْ يَتَوَلَّ فَإِنَّ اللَّهَ هُوَ الْغَنِيُّ الْحَمِيدُ ۝٦

6. തീർച്ചയായും നിങ്ങൾക്ക് — അല്ലാഹുവെയും അന്ത്യദിനത്തെയും പ്രതീക്ഷിക്കുന്നവർക്ക് — അവരിൽ ഉത്തമമാതൃകയുണ്ടായിട്ടുണ്ട്. ആരെങ്കിലും തിരിഞ്ഞു കളയുന്നപക്ഷം തീർച്ചയായും അല്ലാഹുതന്നെയാകുന്നു പരാശ്രയമുക്തനും സ്തുത്യർഹനുമായിട്ടുള്ളവൻ.

1240. 'നിങ്ങളുടെ രക്തബന്ധങ്ങളോ നിങ്ങളുടെ സന്താനങ്ങളോ നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല തന്നെ. ഉയിർത്തെഴുന്നേല്പിന്റെ നാളിൽ അല്ലാഹു നിങ്ങൾക്കിടയിൽ തീർപ്പ് കല്പിക്കുന്നതാണ്' — ഇങ്ങനെയും അർത്ഥമാകാവുന്നതാണ്.

1241. സത്യവിശ്വാസികളോട് ശത്രുതയിൽ വർത്തിക്കുന്നവരോടു മാത്രമേ ശത്രുത കാണിക്കേണ്ടതുള്ളൂവെന്നും, മുസ്‌ലിംകളുമായി സമാധാനപൂർവം സഹവർത്തിക്കാൻ താല്പര്യം കാണിക്കുന്നവരോട് മുസ്‌ലിംകളും സമാധാനപൂർവ്വം സഹവർത്തിക്കേണ്ടതാണെന്നും വി.ഖു:8:60,61ൽ വ്യക്തമാക്കിയിട്ടുണ്ട്. 8,9 വചനങ്ങൾ കൂടി നോക്കുക.

1242. ഇബ്രാഹീംനബി(അ) പിതാവിനോട് ചെയ്ത ഒരു വാഗ്ദാനത്തിന്റെ അടിസ്ഥാനത്തിലാണ് അയാൾക്ക് വേണ്ടി പാപമോചനത്തിന് പ്രാർത്ഥിച്ചത്. എന്നാൽ മുസ്‌ലിംകൾ ഈ മാതൃക സ്വീകരിച്ചുകൊണ്ട് അവിശ്വാസികളായ മാതാപിതാക്കൾക്ക് വേണ്ടി പ്രാർത്ഥിക്കേണ്ടതില്ലെന്ന് ഈ വചനത്തിൽനിന്ന് ഗ്രഹിക്കാം.

عَسَى اللَّهُ أَن يَجْعَلَ بَيْنَكُمْ وَبَيْنَ الَّذِينَ عَادَيْتُم مِّنْهُم مَّوَدَّةً ۚ
وَاللَّهُ قَدِيرٌ ۚ وَاللَّهُ غَفُورٌ رَّحِيمٌ ⑦

7. നിങ്ങള്‍ക്കും അവരില്‍ നിന്ന് നിങ്ങള്‍ ശത്രുത പുലര്‍ത്തിയവര്‍ക്കുമിടയില്‍ അല്ലാഹു സ്നേഹബന്ധമുണ്ടാക്കിയേക്കാം. അല്ലാഹു കഴിവുള്ളവനാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

لَّا يَنْهَاكُمُ اللَّهُ عَنِ الَّذِينَ لَمْ يُقَاتِلُوكُمْ فِي الدِّينِ
وَلَمْ يُخْرِجُوكُم مِّن دِيَارِكُمْ أَن تَبَرُّوهُمْ وَتُقْسِطُوا إِلَيْهِمْ ۚ
إِنَّ اللَّهَ يُحِبُّ الْمُقْسِطِينَ ⑧

8. മതകാര്യത്തില്‍ നിങ്ങളോട് യുദ്ധം ചെയ്യാതിരിക്കുകയും, നിങ്ങളുടെ വീടുകളില്‍ നിന്ന് നിങ്ങളെ പുറത്താക്കാതിരിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം നിങ്ങളവര്‍ക്ക് നന്മ ചെയ്യുന്നതും നിങ്ങളവരോട് നീതി കാണിക്കുന്നതും അല്ലാഹു നിങ്ങളോട് നിരോധിക്കുന്നില്ല. തീര്‍ച്ചയായും അല്ലാഹു നീതി പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

إِنَّمَا يَنْهَاكُمُ اللَّهُ عَنِ الَّذِينَ قَاتَلُوكُمْ فِي الدِّينِ وَأَخْرَجُوكُم مِّن
دِيَارِكُمْ وَظَاهَرُوا عَلَىٰ إِخْرَاجِكُمْ أَن تَوَلَّوْهُمْ ۚ وَمَن يَتَوَلَّهُمْ
فَأُولَٰئِكَ هُمُ الظَّالِمُونَ ⑨

9. മതകാര്യത്തില്‍ നിങ്ങളോട് യുദ്ധം ചെയ്യുകയും നിങ്ങളുടെ വീടുകളില്‍ നിന്ന് നിങ്ങളെ പുറത്താക്കുകയും നിങ്ങളെ പുറത്താക്കുന്നതില്‍ പരസ്പരം സഹകരിക്കുകയും ചെയ്തവരെ സംബന്ധിച്ചു മാത്രമാണ്–അവരോട് മൈത്രി കാണിക്കുന്നത് –അല്ലാഹു നിരോധിക്കുന്നത്. വല്ലവരും അവരോട് മൈത്രീബന്ധം പുലര്‍ത്തുന്ന പക്ഷം അവര്‍ തന്നെയാകുന്നു അക്രമകാരികള്‍.

يَا أَيُّهَا الَّذِينَ آمَنُوا إِذَا جَاءَكُمُ الْمُؤْمِنَاتُ مُهَاجِرَاتٍ فَامْتَحِنُوهُنَّ ۖ
اللَّهُ أَعْلَمُ بِإِيمَانِهِنَّ ۖ فَإِنْ عَلِمْتُمُوهُنَّ مُؤْمِنَاتٍ فَلَا تَرْجِعُوهُنَّ
إِلَى الْكُفَّارِ ۖ لَا هُنَّ حِلٌّ لَّهُمْ وَلَا هُمْ يَحِلُّونَ لَهُنَّ ۖ وَآتُوهُم مَّا
أَنفَقُوا ۚ وَلَا جُنَاحَ عَلَيْكُمْ أَن تَنكِحُوهُنَّ إِذَا آتَيْتُمُوهُنَّ أُجُورَهُنَّ ۚ
وَلَا تُمْسِكُوا بِعِصَمِ الْكَوَافِرِ وَاسْأَلُوا مَا أَنفَقْتُمْ وَلْيَسْأَلُوا مَا

10. സത്യവിശ്വാസികളേ, വിശ്വാസിനികളായ സ്ത്രീകള്‍ അഭയാര്‍ത്ഥിനികളായിക്കൊണ്ട് നിങ്ങളുടെ അടുത്ത് വന്നാല്‍ നിങ്ങള്‍ അവരെ പരീക്ഷിച്ചുനോക്കണം. അവരുടെ വിശ്വാസത്തെപ്പറ്റി അല്ലാഹു ഏററവും അറിയുന്നവനാണ്. എന്നിട്ട് അവര്‍ വിശ്വാസിനികളാണെന്ന് നിങ്ങള്‍ അറിഞ്ഞുകഴിഞ്ഞാല്‍ അവരെ നിങ്ങള്‍ സത്യനിഷേധികളുടെ അടുത്തേക്ക് മടക്കി അയക്കരുത്. ആ സ്ത്രീകള്‍ അവര്‍ക്കു അനുവദനീയമല്ല. അവര്‍ ആ സത്രീകള്‍ക്കും അനുവദനീയമല്ല. അവര്‍ക്ക് [1243] അവര്‍ ചെലവഴിച്ചത് നിങ്ങള്‍ നല്‍കുകയും വേണം. ആ സ്ത്രീകള്‍ക്ക് അവരുടെ പ്രതിഫലങ്ങള്‍ നിങ്ങള്‍ കൊടുത്താല്‍ അവരെ നിങ്ങള്‍ വിവാഹം കഴിക്കുന്നതിന് നിങ്ങള്‍ക്ക് വിരോധമില്ല. അവിശ്വാസിനികളുമായുള്ള ബന്ധങ്ങളില്‍ നിങ്ങള്‍ മുറുകെ പിടിച്ചുകൊണ്ടിരിക്കുകയും ചെയ്യരുത്. [1244] നിങ്ങള്‍ ചെലവഴിച്ചതെന്തോ

1243. അവിശ്വാസികളുടെ സമൂഹത്തില്‍ നിന്ന് വിവാഹിതയായ ഒരു സ്ത്രീ ഇസ്ലാം സ്വീകരിച്ചുകൊണ്ട് മുസ്ലിം സമൂഹത്തിലേക്ക് വന്നാല്‍ എന്തു ചെയ്യണമെന്നാണ് ഇവിടെ വിവരിക്കുന്നത്. അവളെ അവിശ്വാസികളുടെ സമൂഹത്തിലേക്ക് തിരിച്ചയക്കരുത്. ഇസ്ലാം ആശ്ലേഷിച്ച ഒരു സ്ത്രീക്ക് ഒരു അവിശ്വാസിയുടെ ഭാര്യയായി തുടരാവുന്നതല്ല. എന്നാല്‍ അവിശ്വാസിയായ ഭര്‍ത്താവ് അവള്‍ക്ക് കൊടുത്ത വിവാഹ സമ്മാനം (മഹ്ര്‍) മുസ്ലിംകള്‍ അയാള്‍ക്ക് നല്‍കേണ്ടതാണ്. ഏതൊരു മുസ്ലിമിനും ആ സ്ത്രീയെ ന്യായമായ മഹ്ര്‍ നിശ്ചയിച്ച് (ഇദ്ദഃ കഴിഞ്ഞശേഷം) വിവാഹം കഴിക്കാവുന്നതുമാണ്.
1244. ഇസ്ലാം ആശ്ലേഷിച്ച ഒരാള്‍ക്ക് അവിശ്വാസിനിയായ സ്ത്രീയുമായി ദാമ്പത്യബന്ധം തുടരാന്‍ പാടില്ല.

أَنفَقُوا ۚ ذَٰلِكُمْ حُكْمُ اللَّهِ ۖ يَحْكُمُ بَيْنَكُمْ ۚ وَاللَّهُ عَلِيمٌ حَكِيمٌ ﴿١٠﴾

അത് നിങ്ങൾ ചോദിച്ചുകൊള്ളുക.[1245] അവർ ചെലവഴിച്ചതെന്തോ അത് അവരും ചോദിച്ചു കൊള്ളട്ടെ. അതാണ് അല്ലാഹുവിന്റെ വിധി. അവൻ നിങ്ങൾക്കിടയിൽ വിധി കൽപിക്കുന്നു. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

وَإِن فَاتَكُمْ شَيْءٌ مِّنْ أَزْوَاجِكُمْ إِلَى الْكُفَّارِ فَعَاقَبْتُمْ فَآتُوا
الَّذِينَ ذَهَبَتْ أَزْوَاجُهُم مِّثْلَ مَا أَنفَقُوا ۚ وَاتَّقُوا اللَّهَ الَّذِي
أَنتُم بِهِ مُؤْمِنُونَ ﴿١١﴾

11. നിങ്ങളുടെ ഭാര്യമാരിൽ നിന്ന് വല്ലവരും അവിശ്വാസികളുടെ കൂട്ടത്തിലേക്ക് (പോയിട്ട് നിങ്ങൾക്ക്) നഷ്ടപ്പെടുകയും എന്നിട്ട് നിങ്ങൾ അനന്തര നടപടിയെടുക്കുകയും ചെയ്യുകയാണെങ്കിൽ ആരുടെ ഭാര്യമാരാണോ നഷ്ടപ്പെട്ടു പോയത് അവർക്ക് അവർ ചെലവഴിച്ച തുക (മഹ്ർ) പോലുള്ളത് നിങ്ങൾ നൽകുക. ഏതൊരു അല്ലാഹുവിൽ നിങ്ങൾ വിശ്വസിക്കുന്നുവോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

يَا أَيُّهَا النَّبِيُّ إِذَا جَاءَكَ الْمُؤْمِنَاتُ يُبَايِعْنَكَ عَلَىٰ أَن لَّا يُشْرِكْنَ
بِاللَّهِ شَيْئًا وَلَا يَسْرِقْنَ وَلَا يَزْنِينَ وَلَا يَقْتُلْنَ أَوْلَادَهُنَّ
وَلَا يَأْتِينَ بِبُهْتَانٍ يَفْتَرِينَهُ بَيْنَ أَيْدِيهِنَّ وَأَرْجُلِهِنَّ
وَلَا يَعْصِينَكَ فِي مَعْرُوفٍ ۙ فَبَايِعْهُنَّ وَاسْتَغْفِرْ لَهُنَّ اللَّهَ ۖ إِنَّ
اللَّهَ غَفُورٌ رَّحِيمٌ ﴿١٢﴾

12. ഓ; നബീ, അല്ലാഹുവോട് യാതൊന്നിനെയും പങ്കുചേർക്കുകയില്ലെന്നും, മോഷ്ടിക്കുകയില്ലെന്നും, വ്യഭിചരിക്കുകയില്ലെന്നും, തങ്ങളുടെ മക്കളെ കൊന്നുകളയുകയില്ലെന്നും, തങ്ങളുടെ കൈകാലുകൾക്കിടയിൽ വ്യാജവാദം കെട്ടിച്ചമച്ചുകൊണ്ടുവരികയില്ലെന്നും,[1246] യാതൊരു നല്ല കാര്യത്തിലും നിന്നോട് അനുസരണക്കേട് കാണിക്കുകയില്ലെന്നും നിന്നോട് പ്രതിജ്ഞ ചെയ്തുകൊണ്ട് സത്യവിശ്വാസിനികൾ നിന്റെ അടുത്ത് വന്നാൽ നീ അവരുടെ പ്രതിജ്ഞ സ്വീകരിക്കുകയും, അവർക്കുവേണ്ടി അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

يَا أَيُّهَا الَّذِينَ آمَنُوا لَا تَتَوَلَّوْا قَوْمًا غَضِبَ اللَّهُ عَلَيْهِمْ
قَدْ يَئِسُوا مِنَ الْآخِرَةِ كَمَا يَئِسَ الْكُفَّارُ مِنْ
أَصْحَابِ الْقُبُورِ ﴿١٣﴾

13. സത്യവിശ്വാസികളേ, അല്ലാഹു കോപിച്ചിട്ടുള്ള ഒരു ജനതയോട് നിങ്ങൾ മൈത്രിയിലേർപ്പെടരുത്. ഖബ്റുകളിലുള്ളവരെ സംബന്ധിച്ച് അവിശ്വാസികൾ നിരാശപ്പെട്ടതു പോലെ പരലോകത്തെപ്പറ്റി അവർ നിരാശപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

---

1245. മുസ്‌ലിംകളുടെ ഭാര്യമാരാരെങ്കിലും അവിശ്വാസികളായി മാറുകയും, അവിശ്വാസികളിൽ ആരുമായെങ്കിലും വിവാഹബന്ധത്തിലേർപ്പെടുകയും ചെയ്താൽ ആദ്യഭർത്താവ് നൽകിയ മഹ്ർ അമുസ്‌ലിം സമൂഹത്തോട് വസൂൽ ചെയ്യാൻ മുസ്‌ലിംകൾക്ക് അവകാശമുണ്ടായിരിക്കുന്നതാണ്.

1246. ജാരസന്തതിക്ക് ജന്മം നൽകിയിട്ട് ഭർത്താവിന്റെ മേൽ വ്യാജമായി കെട്ടിയേല്പിക്കുന്നതിനെപ്പറ്റിയാണ് സൂചന.




## അദ്ധ്യായം - 61

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവിന്റെ മഹത്വം പ്രകീർത്തിച്ചിരിക്കുന്നു. അവനാകുന്നു പ്രതാപിയും യുക്തിമാനും.

سَبَّحَ لِلَّهِ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۖ وَهُوَ الْعَزِيزُ الْحَكِيمُ ﴿١﴾

2. സത്യവിശ്വാസികളേ, നിങ്ങൾ ചെയ്യാത്തതെന്തിന് നിങ്ങൾ പറയുന്നു?

يَا أَيُّهَا الَّذِينَ آمَنُوا لِمَ تَقُولُونَ مَا لَا تَفْعَلُونَ ﴿٢﴾

3. നിങ്ങൾ ചെയ്യാത്തത് നിങ്ങൾ പറയുക എന്നുള്ളത് അല്ലാഹുവിങ്കൽ വലിയ ക്രോധത്തിനു കാരണമായിരിക്കുന്നു.

كَبُرَ مَقْتًا عِنْدَ اللَّهِ أَنْ تَقُولُوا مَا لَا تَفْعَلُونَ ﴿٣﴾

4. (കല്ലുകൾ) സുദൃഢമായി സംയോജിപ്പിച്ച ഒരു മതിൽപോലെ അണിചേർന്നുകൊണ്ട് തന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവരെ തീർച്ചയായും അല്ലാഹു ഇഷ്ടപ്പെടുന്നു.

إِنَّ اللَّهَ يُحِبُّ الَّذِينَ يُقَاتِلُونَ فِي سَبِيلِهِ صَفًّا كَأَنَّهُمْ بُنْيَانٌ مَرْصُوصٌ ﴿٤﴾

5. മൂസാ തന്റെ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) എന്റെ ജനങ്ങളേ, നിങ്ങൾ എന്തിനാണ് എന്നെ ഉപദ്രവിക്കുന്നത്? ഞാൻ നിങ്ങളിലേക്കുള്ള അല്ലാഹുവിന്റെ ദൂതനാണെന്ന് നിങ്ങൾക്കറിയാമല്ലോ. അങ്ങനെ അവർ തെററിപ്പോയപ്പോൾ അല്ലാഹു അവരുടെ ഹൃദയങ്ങളെ തെററിച്ചുകളഞ്ഞു. അല്ലാഹു ദുർമാർഗ്ഗികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല.

وَإِذْ قَالَ مُوسَىٰ لِقَوْمِهِ يَا قَوْمِ لِمَ تُؤْذُونَنِي وَقَدْ تَعْلَمُونَ أَنِّي رَسُولُ اللَّهِ إِلَيْكُمْ ۖ فَلَمَّا زَاغُوا أَزَاغَ اللَّهُ قُلُوبَهُمْ ۚ وَاللَّهُ لَا يَهْدِي الْقَوْمَ الْفَاسِقِينَ ﴿٥﴾

6. മർയമിന്റെ പുത്രൻ ഈസാ പറഞ്ഞ സന്ദർഭവും (ശ്രദ്ധേയമാകുന്നു:) ഇസ്റാഈൽ സന്തതികളേ, എനിക്കു മുമ്പുള്ള തൗറാത്തിനെ സത്യപ്പെടുത്തുന്നവനായിക്കൊണ്ടും, എനിക്ക് ശേഷം വരുന്ന അഹ്മദ് എന്നു പേരുള്ള ഒരു ദൂതനെപ്പററി[1247] സന്തോഷവാർത്ത അറിയിക്കു

وَإِذْ قَالَ عِيسَى ابْنُ مَرْيَمَ يَا بَنِي إِسْرَائِيلَ إِنِّي رَسُولُ اللَّهِ إِلَيْكُمْ مُصَدِّقًا لِمَا بَيْنَ يَدَيَّ مِنَ التَّوْرَاةِ وَمُبَشِّرًا بِرَسُولٍ يَأْتِي

---

1247. 'അഹ്മദ്' എന്നത് നബി(സ)യുടെ മറെറാരു നാമമത്രെ. പുകഴ്ത്തപ്പെട്ടവൻ എന്നാണ് അഹ്മദ്, മുഹമ്മദ് എന്നീ ശബ്ദങ്ങളുടെ അർത്ഥം. യേശുക്രിസ്തുവിനു ശേഷമുള്ള പ്രവാചകനെ കുറിച്ച് യോഹന്നാൻ സുവിശേഷത്തിൽ പ്രയോഗിച്ചിട്ടുള്ള 'പെരിക്ലിററസ്' എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥവും ഇതുതന്നെയാണ്.

مِنۢ بَعۡدِي ٱسۡمُهُۥٓ أَحۡمَدُۖ فَلَمَّا جَآءَهُم بِٱلۡبَيِّنَٰتِ قَالُواْ
هَٰذَا سِحۡرٞ مُّبِينٞ ٦

ന്നവനായിക്കൊണ്ടും നിങ്ങളിലേക്ക് അല്ലാഹുവിന്റെ ദൂതനായി നിയോഗിക്കപ്പെട്ടവനാകുന്നു ഞാൻ. അങ്ങനെ അദ്ദേഹം വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെന്നപ്പോൾ അവർ പറഞ്ഞു: ഇത് വ്യക്തമായ ജാലവിദ്യയാകുന്നു.

وَمَنۡ أَظۡلَمُ مِمَّنِ ٱفۡتَرَىٰ عَلَى ٱللَّهِ ٱلۡكَذِبَ وَهُوَ يُدۡعَىٰٓ إِلَى
ٱلۡإِسۡلَٰمِۚ وَٱللَّهُ لَا يَهۡدِي ٱلۡقَوۡمَ ٱلظَّٰلِمِينَ ٧

7. താൻ ഇസ്ലാമിലേക്ക് ക്ഷണിക്കപ്പെട്ടുമ്പോൾ അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമച്ചവനേക്കാൾ വലിയ അക്രമി ആരുണ്ട്? അല്ലാഹു അക്രമികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല.

يُرِيدُونَ لِيُطۡفِـُٔواْ نُورَ ٱللَّهِ بِأَفۡوَٰهِهِمۡ وَٱللَّهُ مُتِمُّ نُورِهِۦ
وَلَوۡ كَرِهَ ٱلۡكَٰفِرُونَ ٨

8. അവർ അവരുടെ വായ് കൊണ്ട് അല്ലാഹുവിന്റെ പ്രകാശം കെടുത്തിക്കളയാനാണ് ഉദ്ദേശിക്കുന്നത്. സത്യനിഷേധികൾക്ക് അനിഷ്ടകരമായാലും അല്ലാഹു അവന്റെ പ്രകാശം പൂർത്തിയാക്കുന്നവനാകുന്നു.

هُوَ ٱلَّذِيٓ أَرۡسَلَ رَسُولَهُۥ بِٱلۡهُدَىٰ وَدِينِ ٱلۡحَقِّ لِيُظۡهِرَهُۥ عَلَى ٱلدِّينِ
كُلِّهِۦ وَلَوۡ كَرِهَ ٱلۡمُشۡرِكُونَ ٩

9. സന്മാർഗവും സത്യമതവും കൊണ്ട് — എല്ലാ മതങ്ങൾക്കും മീതെ അതിനെ തെളിയിച്ചുകാണിക്കുവാൻ വേണ്ടി — തന്റെ ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. ബഹുദൈവാരാധകർക്ക് (അത്) അനിഷ്ടകരമായാലും ശരി.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ هَلۡ أَدُلُّكُمۡ عَلَىٰ تِجَٰرَةٖ تُنجِيكُم مِّنۡ عَذَابٍ أَلِيمٖ ١٠

10. സത്യവിശ്വാസികളേ, വേദനാജനകമായ ശിക്ഷയിൽ നിന്ന് നിങ്ങളെ രക്ഷിക്കുന്ന ഒരു കച്ചവടത്തെപ്പററി ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ?

تُؤۡمِنُونَ بِٱللَّهِ وَرَسُولِهِۦ وَتُجَٰهِدُونَ فِي سَبِيلِ ٱللَّهِ بِأَمۡوَٰلِكُمۡ
وَأَنفُسِكُمۡۚ ذَٰلِكُمۡ خَيۡرٞ لَّكُمۡ إِن كُنتُمۡ تَعۡلَمُونَ ١١

11. നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കണം. അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും നിങ്ങൾ സമരം ചെയ്യുകയും വേണം. അതാണ് നിങ്ങൾക്ക് ഗുണകരമായിട്ടുള്ളത്. നിങ്ങൾ അറിവുള്ളവരാണെങ്കിൽ.

يَغۡفِرۡ لَكُمۡ ذُنُوبَكُمۡ وَيُدۡخِلۡكُمۡ جَنَّٰتٖ تَجۡرِي مِن تَحۡتِهَا ٱلۡأَنۡهَٰرُ
وَمَسَٰكِنَ طَيِّبَةٗ فِي جَنَّٰتِ عَدۡنٖۚ ذَٰلِكَ ٱلۡفَوۡزُ ٱلۡعَظِيمُ ١٢

12. എങ്കിൽ നിങ്ങൾക്ക് അവൻ നിങ്ങളുടെ പാപങ്ങൾ പൊറുത്തു തരികയും, താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിലും, സ്ഥിരവാസത്തിനുള്ള സ്വർഗ്ഗത്തോപ്പുകളിലെ വിശിഷ്ടമായ വസതികളിലും അവൻ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതത്രെ മഹത്തായ ഭാഗ്യം.

وَأُخۡرَىٰ تُحِبُّونَهَاۖ نَصۡرٞ مِّنَ ٱللَّهِ وَفَتۡحٞ قَرِيبٞۗ وَبَشِّرِ ٱلۡمُؤۡمِنِينَ ١٣

13. നിങ്ങളിഷ്ടപ്പെടുന്ന മറെറാരു കാര്യവും (അവൻ നൽകുന്നതാണ്.) അതെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും ആസന്നമായ വിജയവും. (നബിയേ,) സത്യവിശ്വാസികൾക്കു നീ സന്തോഷവാർത്ത അറിയിക്കുക.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُونُوٓا۟ أَنصَارَ ٱللَّهِ كَمَا قَالَ عِيسَى ٱبْنُ مَرْيَمَ
لِلْحَوَارِيِّـۧنَ مَنْ أَنصَارِىٓ إِلَى ٱللَّهِ ۖ قَالَ ٱلْحَوَارِيُّونَ نَحْنُ أَنصَارُ
ٱللَّهِ ۖ فَـَٔامَنَت طَّآئِفَةٌ مِّنۢ بَنِىٓ إِسْرَٰٓءِيلَ وَكَفَرَت طَّآئِفَةٌ ۖ
فَأَيَّدْنَا ٱلَّذِينَ ءَامَنُوا۟ عَلَىٰ عَدُوِّهِمْ فَأَصْبَحُوا۟ ظَٰهِرِينَ ﴿١٤﴾

14. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിന്റെ സഹായികളായിരിക്കുക. മർയമിന്റെ മകൻ ഈസാ 'അല്ലാഹുവിങ്കലേക്കുള്ള മാർഗത്തിൽ എന്റെ സഹായികളായി ആരുണ്ട്' എന്നു ഹവാരികളോട് ചോദിച്ചതുപോലെ. ഹവാരികൾ പറഞ്ഞു: 'ഞങ്ങൾ അല്ലാഹുവിന്റെ സഹായികളാകുന്നു.' അപ്പോൾ ഇസ്റാഈൽ സന്തതികളിൽ പെട്ട ഒരു വിഭാഗം വിശ്വസിക്കുകയും മറ്റൊരു വിഭാഗം അവിശ്വസിക്കുകയും ചെയ്തു. എന്നിട്ട് വിശ്വസിച്ചവർക്ക് അവരുടെ ശത്രുവിനെതിരിൽ നാം പിൻബലം നൽകുകയും അങ്ങനെ അവർ മികവുറ്റവരായിത്തീരുകയും ചെയ്തു.




## അദ്ധ്യായം - 62

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

يُسَبِّحُ لِلَّهِ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ٱلْمَلِكِ ٱلْقُدُّوسِ
ٱلْعَزِيزِ ٱلْحَكِيمِ ﴿١﴾

1. രാജാവും പരമപരിശുദ്ധനും പ്രതാപശാലിയും യുക്തിമാനുമായ അല്ലാഹുവെ ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം പ്രകീർത്തിച്ചുകൊണ്ടിരിക്കുന്നു.

هُوَ ٱلَّذِى بَعَثَ فِى ٱلْأُمِّيِّـۧنَ رَسُولًا مِّنْهُمْ يَتْلُوا۟ عَلَيْهِمْ ءَايَٰتِهِۦ وَيُزَكِّيهِمْ
وَيُعَلِّمُهُمُ ٱلْكِتَٰبَ وَٱلْحِكْمَةَ وَإِن كَانُوا۟ مِن قَبْلُ لَفِى ضَلَٰلٍ مُّبِينٍ ﴿٢﴾

2. അക്ഷരജ്ഞാനമില്ലാത്തവർക്കിടയിൽ, തന്റെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചു കേൾപ്പിക്കുകയും അവരെ സംസ്കരിക്കുകയും അവർക്ക് വേദഗ്രന്ഥവും തത്വജ്ഞാനവും പഠിപ്പിക്കുകയും ചെയ്യാൻ അവരിൽ നിന്നു തന്നെയുള്ള ഒരു ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. തീർച്ചയായും അവർ മുമ്പ് വ്യക്തമായ വഴികേടിലായിരുന്നു.

وَءَاخَرِينَ مِنْهُمْ لَمَّا يَلْحَقُوا۟ بِهِمْ ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٣﴾

3. അവരിൽപെട്ട ഇനിയും അവരോടൊപ്പം വന്നു ചേർന്നിട്ടില്ലാത്ത മറ്റുള്ളവരിലേക്കും (അദ്ദേഹത്തെ നിയോഗിച്ചിരിക്കുന്നു)[1248] അവനാകുന്നു പ്രതാപിയും യുക്തിമാനും.

* 9–ാം വചനത്തിൽ ജുമുഅ നമസ്കാരത്തെപ്പറ്റിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

1248. നബി(സ)യുടെ ദേശക്കാരും കാലക്കാരുമല്ലാത്ത ജനവിഭാഗങ്ങൾക്ക് കൂടി അദ്ദേഹത്തിന്റെ ദൗത്യം ബാധകമാണെന്നർത്ഥം.

ذَٰلِكَ فَضْلُ اللَّهِ يُؤْتِيهِ مَن يَشَاءُ ۚ وَاللَّهُ ذُو الْفَضْلِ الْعَظِيمِ ﴿٤﴾

4. അത് അല്ലാഹുവിൻെറ അനുഗ്രഹമാകുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് നൽകുന്നു. അല്ലാഹു മഹത്തായ അനുഗ്രഹം നൽകുന്നവനത്രെ.

مَثَلُ الَّذِينَ حُمِّلُوا التَّوْرَاةَ ثُمَّ لَمْ يَحْمِلُوهَا كَمَثَلِ الْحِمَارِ يَحْمِلُ
أَسْفَارًا ۚ بِئْسَ مَثَلُ الْقَوْمِ الَّذِينَ كَذَّبُوا بِآيَاتِ اللَّهِ ۚ وَاللَّهُ لَا يَهْدِي
الْقَوْمَ الظَّالِمِينَ ﴿٥﴾

5. തൗറാത്ത് സ്വീകരിക്കാൻ ചുമതല ഏല്പിക്കപ്പെടുകയും, എന്നിട്ട് അത് ഏറെറടുക്കാതിരിക്കുകയും ചെയ്തവരുടെ (യഹൂദരുടെ) ഉദാഹരണം ഗ്രന്ഥങ്ങൾ ചുമക്കുന്ന കഴുതയുടെത് പോലെയാകുന്നു.[1249] അല്ലാഹുവിൻെറ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു കളഞ്ഞ ജനങ്ങളുടെ ഉപമ എത്രയോ ചീത്ത! അക്രമികളായ ജനങ്ങളെ അല്ലാഹു സന്മാർഗത്തിലാക്കുകയില്ല.

قُلْ يَا أَيُّهَا الَّذِينَ هَادُوا إِن زَعَمْتُمْ أَنَّكُمْ أَوْلِيَاءُ لِلَّهِ مِن دُونِ
النَّاسِ فَتَمَنَّوُا الْمَوْتَ إِن كُنتُمْ صَادِقِينَ ﴿٦﴾

6. (നബിയേ,) പറയുക: യഹൂദികളായുള്ളവരേ, മററു മനുഷ്യരെ കൂടാതെ നിങ്ങൾ മാത്രം അല്ലാഹുവിൻെറ മിത്രങ്ങളാണെന്ന് നിങ്ങൾ വാദിക്കുകയാണെങ്കിൽ നിങ്ങൾ മരണം കൊതിക്കുക.[1250] നിങ്ങൾ സത്യവാന്മാരാണെങ്കിൽ.

وَلَا يَتَمَنَّوْنَهُ أَبَدًا بِمَا قَدَّمَتْ أَيْدِيهِمْ ۚ وَاللَّهُ عَلِيمٌ بِالظَّالِمِينَ ﴿٧﴾

7. എന്നാൽ അവരുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചതിൻെറ ഫലമായി അവർ ഒരിക്കലും അത് കൊതിക്കുകയില്ല. അല്ലാഹു അക്രമകാരികളെപ്പററി അറിവുള്ളവനാകുന്നു.

قُلْ إِنَّ الْمَوْتَ الَّذِي تَفِرُّونَ مِنْهُ فَإِنَّهُ مُلَاقِيكُمْ ۖ ثُمَّ تُرَدُّونَ
إِلَىٰ عَالِمِ الْغَيْبِ وَالشَّهَادَةِ فَيُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٨﴾

8. (നബിയേ,) പറയുക: തീർച്ചയായും ഏതൊരു മരണത്തിൽ നിന്ന് നിങ്ങൾ ഓടി അകലുന്നുവോ തീർച്ചയായും അത് നിങ്ങളുമായി കണ്ടുമുട്ടുന്നതാണ്. പിന്നീട് അദൃശ്യവും ദൃശ്യവും അറിയുന്നവൻെറ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയും ചെയ്യും. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പററി അവൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്.

يَا أَيُّهَا الَّذِينَ آمَنُوا إِذَا نُودِيَ لِلصَّلَاةِ مِن يَوْمِ الْجُمُعَةِ
فَاسْعَوْا إِلَىٰ ذِكْرِ اللَّهِ وَذَرُوا الْبَيْعَ ۚ ذَٰلِكُمْ خَيْرٌ لَّكُمْ إِن
كُنتُمْ تَعْلَمُونَ ﴿٩﴾

9. സത്യവിശ്വാസികളേ, വെള്ളിയാഴ്ച നമസ്കാരത്തിന് വിളിക്കപ്പെട്ടാൽ അല്ലാഹുവെപ്പററിയുള്ള സ്മരണയിലേക്ക് നിങ്ങൾ വേഗത്തിൽ വരികയും, വ്യാപാരം ഒഴിവാക്കുകയും ചെയ്യുക. അതാണ് നിങ്ങൾക്ക് ഉത്തമം, നിങ്ങൾ കാര്യം മനസ്സിലാക്കുന്നുവെങ്കിൽ.

فَإِذَا قُضِيَتِ الصَّلَاةُ فَانتَشِرُوا فِي الْأَرْضِ وَابْتَغُوا مِن فَضْلِ
اللَّهِ وَاذْكُرُوا اللَّهَ كَثِيرًا لَّعَلَّكُمْ تُفْلِحُونَ ﴿١٠﴾

10. അങ്ങനെ നമസ്കാരം നിർവഹിക്കപ്പെട്ടു കഴിഞ്ഞാൽ നിങ്ങൾ ഭൂമിയിൽ വ്യാപിച്ചു കൊള്ളുകയും, അല്ലാഹുവിൻെറ അനുഗ്രഹത്തിൽ നിന്ന് തേടിക്കൊള്ളുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ ധാരാളമായി ഓർക്കുകയും ചെയ്യുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

---

1249. വേദഗ്രന്ഥത്തിൻെറ വാഹകരാണെന്നതിൽ അഭിമാനിക്കുകയും, വേദത്തിൻെറ ഉള്ളടക്കം ജീവിതത്തിൽ പകർത്താതിരിക്കുകയും ചെയ്യുന്ന എല്ലാവർക്കും ഈ ഉപമ ബാധകമത്രെ.

1250. മരണത്തോടെ സ്വർഗീയസുഖങ്ങൾ ലഭിക്കുമെന്ന് ഉറപ്പിക്കാൻ മാത്രം ദൈവസാമീപ്യം നേടിയവരാണ് തങ്ങളെന്നാണ് അവരുടെ അവകാശവാദമെങ്കിൽ അവർ മരണത്തെ കൊതിക്കുകയാണ് വേണ്ടത്. പലതരം വിഷമങ്ങൾ നിറഞ്ഞ ഭൗതികലോകത്ത് അവർ തുടരാൻ ആഗ്രഹിക്കുന്നത് അനുചിതമാണ്.

وَإِذَا رَأَوْا تِجَارَةً أَوْ لَهْوًا انفَضُّوا إِلَيْهَا وَتَرَكُوكَ قَائِمًا ۚ
قُلْ مَا عِندَ اللَّهِ خَيْرٌ مِّنَ اللَّهْوِ وَمِنَ التِّجَارَةِ ۚ وَاللَّهُ
خَيْرُ الرَّازِقِينَ ﴿١١﴾

11. അവർ ഒരു കച്ചവടമോ വിനോദമോ കണ്ടാൽ അവയുടെ അടുത്തേക്ക് പിരിഞ്ഞുപോകുകയും നിന്നനിൽപിൽ നിന്നെ വിട്ടേക്കുകയും ചെയ്യുന്നതാണ്.[1251] നീ പറയുക: അല്ലാഹുവിൻെറ അടുക്കലുള്ളത് വിനോദത്തെക്കാളും കച്ചവടത്തെക്കാളും ഉത്തമമാകുന്നു. അല്ലാഹു ഉപജീവനം നൽകുന്നവരിൽ ഏററവും ഉത്തമനാകുന്നു.




## അദ്ധ്യായം - 63

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِذَا جَاءَكَ الْمُنَافِقُونَ قَالُوا نَشْهَدُ إِنَّكَ لَرَسُولُ اللَّهِ ۗ وَاللَّهُ يَعْلَمُ
إِنَّكَ لَرَسُولُهُ وَاللَّهُ يَشْهَدُ إِنَّ الْمُنَافِقِينَ لَكَاذِبُونَ ﴿١﴾

1. കപടവിശ്വാസികൾ നിൻെറ അടുത്ത് വന്നാൽ അവർ പറയും: 'തീർച്ചയായും താങ്കൾ അല്ലാഹുവിൻെറ ദൂതനാണെന്ന് ഞങ്ങൾ സാക്ഷ്യം വഹിക്കുന്നു.' അല്ലാഹുവിനറിയാം തീർച്ചയായും നീ അവൻെറ ദൂതനാണെന്ന്. തീർച്ചയായും മുനാഫിഖുകൾ (കപടൻമാർ) കള്ളം പറയുന്നവരാണ് എന്ന് അല്ലാഹു സാക്ഷ്യം വഹിക്കുന്നു.

اتَّخَذُوا أَيْمَانَهُمْ جُنَّةً فَصَدُّوا عَن سَبِيلِ اللَّهِ ۚ إِنَّهُمْ
سَاءَ مَا كَانُوا يَعْمَلُونَ ﴿٢﴾

2. അവർ അവരുടെ ശപഥങ്ങളെ ഒരു പരിചയാക്കിയിരിക്കയാണ്.[1252] അങ്ങനെ അവർ അല്ലാഹുവിൻെറ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടഞ്ഞിരിക്കുന്നു. തീർച്ചയായും അവർ പ്രവർത്തിക്കുന്നത് എത്രയോ ചീത്ത തന്നെ.

ذَٰلِكَ بِأَنَّهُمْ آمَنُوا ثُمَّ كَفَرُوا فَطُبِعَ عَلَىٰ قُلُوبِهِمْ فَهُمْ لَا يَفْقَهُونَ ﴿٣﴾

3. അത്, അവർ ആദ്യംവിശ്വസിക്കുകയും പിന്നീട് അവിശ്വസിക്കുകയും ചെയ്തതിൻെറ ഫലമത്രെ. അങ്ങനെ അവരുടെ ഹൃദയങ്ങളിന്മേൽ മുദ്രവെക്കപ്പെട്ടിരിക്കുന്നു. അതിനാൽ അവർ (കാര്യം) ഗ്രഹിക്കുകയില്ല.

1251. ഒരു വെള്ളിയാഴ്ച മദീനാപള്ളിയിലെ മിമ്പറിൽ നബി(സ) പ്രസംഗിച്ചുകൊണ്ട് നിൽക്കെ മദീനാ കമ്പോളത്തിൽ ഒരു സാർത്ഥവാഹക സംഘം വന്നു കൊട്ടും കുരവയുമുണ്ടാക്കിയപ്പോൾ ഖുത്ബഃ കേട്ടുകൊണ്ടിരുന്നവരിൽ ഏതാനും പേരൊഴിച്ച് ബാക്കിയുള്ളവർ കമ്പോളത്തിലേക്ക് ഓടിപ്പോയി. ഈ സന്ദർഭത്തിലാണ് ഈ വചനം അവതരിച്ചത്.

1252. ഇസ്ലാമിനും മുസ്ലിംകൾക്കുമെതിരിൽ പല കുതന്ത്രങ്ങളിലും ഏർപ്പെട്ടിരുന്ന കപടൻമാർ ആത്മരക്ഷയ്ക്കുവേണ്ടി സ്വീകരിച്ചിരുന്ന ഒരു തന്ത്രം മാത്രമായിരുന്നു തങ്ങൾ സത്യവിശ്വാസികളാണെന്ന് ആണയിട്ടുപറയൽ.

وَإِذَا رَأَيْتَهُمْ تُعْجِبُكَ أَجْسَامُهُمْ وَإِن يَقُولُوا تَسْمَعْ لِقَوْلِهِمْ كَأَنَّهُمْ
خُشُبٌ مُّسَنَّدَةٌ يَحْسَبُونَ كُلَّ صَيْحَةٍ عَلَيْهِمْ هُمُ الْعَدُوُّ فَاحْذَرْهُمْ
قَاتَلَهُمُ اللَّهُ أَنَّىٰ يُؤْفَكُونَ ﴿٤﴾

**4. നീ അവരെ കാണുകയാണെങ്കിൽ അവരുടെ ശരീരങ്ങൾ നിന്നെ അത്ഭുതപ്പെടുത്തും. അവർ സംസാരിക്കുന്നപക്ഷം നീ അവരുടെ വാക്കു കേട്ടിരുന്നുപോകും.[1253] അവർ ചാരിവെക്കപ്പെട്ട മരത്തടികളെപ്പോലെയാകുന്നു. എല്ലാ ഒച്ചയും തങ്ങൾക്കെതിരാണെന്ന് അവർ വിചാരിക്കും.[1254] അവരാകുന്നു ശത്രു. അവരെ സൂക്ഷിച്ചുകൊള്ളുക. അല്ലാഹു അവരെ നശിപ്പിക്കട്ടെ. എങ്ങനെയാണവർ വഴിതെററിക്കപ്പെടുന്നത്?**

وَإِذَا قِيلَ لَهُمْ تَعَالَوْا يَسْتَغْفِرْ لَكُمْ رَسُولُ اللَّهِ لَوَّوْا رُءُوسَهُمْ
وَرَأَيْتَهُمْ يَصُدُّونَ وَهُم مُّسْتَكْبِرُونَ ﴿٥﴾

5. 'നിങ്ങൾ വരൂ. അല്ലാഹുവിൻെറ ദൂതൻ നിങ്ങൾക്കുവേണ്ടി പാപമോചനത്തിന് പ്രാർത്ഥിച്ചുകൊള്ളും' എന്ന് അവരോട് പറയപ്പെട്ടാൽ അവർ അവരുടെ തല തിരിച്ചുകളയും. അവർ അഹങ്കാരം നടിച്ചുകൊണ്ട് തിരിഞ്ഞുപോകുന്നതായി നിനക്ക് കാണുകയും ചെയ്യാം.

سَوَاءٌ عَلَيْهِمْ أَسْتَغْفَرْتَ لَهُمْ أَمْ لَمْ تَسْتَغْفِرْ لَهُمْ لَن يَغْفِرَ اللَّهُ لَهُمْ
إِنَّ اللَّهَ لَا يَهْدِي الْقَوْمَ الْفَاسِقِينَ ﴿٦﴾

6. നീ അവർക്കുവേണ്ടി പാപമോചനത്തിന് പ്രാർത്ഥിച്ചാലും പ്രാർത്ഥിച്ചിട്ടില്ലെങ്കിലും അവരെ സംബന്ധിച്ചിടത്തോളം സമമാകുന്നു. അല്ലാഹു ഒരിക്കലും അവർക്കു പൊറുത്തുകൊടുക്കുകയില്ല. തീർച്ചയായും അല്ലാഹു ദുർമ്മാർഗികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല.

هُمُ الَّذِينَ يَقُولُونَ لَا تُنفِقُوا عَلَىٰ مَنْ عِندَ رَسُولِ اللَّهِ حَتَّىٰ
يَنفَضُّوا وَلِلَّهِ خَزَائِنُ السَّمَاوَاتِ وَالْأَرْضِ وَلَٰكِنَّ
الْمُنَافِقِينَ لَا يَفْقَهُونَ ﴿٧﴾

7. 'അല്ലാഹുവിൻെറ ദൂതൻെറ അടുക്കലുള്ളവർക്ക് വേണ്ടി അവർ (അവിടെ നിന്ന്) പിരിഞ്ഞുപോകുന്നത് വരെ നിങ്ങൾ (ഒന്നും) ചെലവ് ചെയ്യരുത്' എന്ന് പറയുന്നവരാകുന്നു അവർ.[1255] അല്ലാഹുവിൻെറതാകുന്നു ആകാശങ്ങളിലെയും ഭൂമിയിലെയും ഖജനാവുകൾ. പക്ഷെ കപടന്മാർ കാര്യം ഗ്രഹിക്കുന്നില്ല.

يَقُولُونَ لَئِن رَّجَعْنَا إِلَى الْمَدِينَةِ لَيُخْرِجَنَّ الْأَعَزُّ مِنْهَا الْأَذَلَّ
وَلِلَّهِ الْعِزَّةُ وَلِرَسُولِهِ وَلِلْمُؤْمِنِينَ وَلَٰكِنَّ الْمُنَافِقِينَ
لَا يَعْلَمُونَ ﴿٨﴾

8. അവർ പറയുന്നു; ഞങ്ങൾ മദീനയിലേക്ക് മടങ്ങിച്ചെന്നാൽ കൂടുതൽ പ്രതാപമുള്ളവർ നിന്ദ്യരായുള്ളവരെ പുറത്താക്കുക തന്നെ ചെയ്യുമെന്ന്.[1256] അല്ലാഹുവിനും അവൻെറ ദൂതന്നും സത്യവിശ്വാസികൾക്കുമാകുന്നു പ്രതാപം. പക്ഷെ, കപടവിശ്വാസികൾ (കാര്യം) മനസ്സിലാക്കുന്നില്ല.

يَا أَيُّهَا الَّذِينَ آمَنُوا لَا تُلْهِكُمْ أَمْوَالُكُمْ وَلَا أَوْلَادُكُمْ عَن ذِكْرِ اللَّهِ
وَمَن يَفْعَلْ ذَٰلِكَ فَأُولَٰئِكَ هُمُ الْخَاسِرُونَ ﴿٩﴾

**9. സത്യവിശ്വാസികളേ, നിങ്ങളുടെ സ്വത്തുകളും സന്താനങ്ങളും അല്ലാഹുവെപ്പററിയുള്ള സ്മരണയിൽ നിന്ന് നിങ്ങളുടെ ശ്രദ്ധ തിരിച്ചുവിടാതിരിക്കട്ടെ. ആർ അങ്ങനെ ചെയ്യുന്നുവോ അവർ തന്നെയാണ് നഷ്ടക്കാർ.**

---

1253. നല്ല ആകാരസൗഷ്ടവമുള്ളവരും സമർത്ഥമായി സംസാരിക്കാൻ കഴിവുള്ളവരുമായിരുന്നു കപടന്മാർ എന്നർത്ഥം.

1254. കപടന്മാർക്ക് എപ്പോഴും ആശങ്കയായിരിക്കും. തങ്ങളുടെ നിജസ്ഥിതി ആരെങ്കിലും അറിയുന്നുണ്ടോ എന്നറിയാൻ അവർ സദാ കാതോർത്തു നടക്കും. അപ്പോൾ കേൾക്കുന്ന പല ശബ്ദങ്ങളും തങ്ങൾക്കെതിരിൽ ഉള്ളതാണെന്ന് ധരിച്ച് അവർ വേവലാതിപ്പെടും.

1255. മുഹാജിറുകൾക്ക് സഹായങ്ങൾ നല്കിയിരുന്ന അൻസാറുകളെ സമീപിച്ച് അത് മുടക്കാൻ വേണ്ടി ശ്രമിക്കുകയായിരുന്നു കപടവിശ്വാസികൾ.

1256. കപടവിശ്വാസികൾ കരുതിയിരുന്നത് തങ്ങളാണ് പ്രതാപശാലികളെന്നും, നിന്ദ്യന്മാരായ മുസ്‌ലിംകളെ മദീനയിൽ നിന്ന് പുറംതള്ളാൻ തങ്ങൾക്ക് സാധിക്കുമെന്നുമായിരുന്നു. തദടിസ്ഥാനത്തിലായിരുന്നു ഇസ്‌ലാമിൻെറ ശത്രുക്കളുമായി അവർ ഗൂഢാലോചനകളിൽ ഏർപ്പെട്ടിരുന്നത്. സ്വകാര്യസംഭാഷണങ്ങളിൽ അവർ ഈ കാര്യം തുറന്നുപറഞ്ഞിരുന്നു.

وَأَنفِقُوا مِن مَّا رَزَقْنَٰكُم مِّن قَبْلِ أَن يَأْتِيَ أَحَدَكُمُ ٱلْمَوْتُ فَيَقُولَ رَبِّ لَوْلَآ أَخَّرْتَنِيٓ إِلَىٰٓ أَجَلٍ قَرِيبٍ فَأَصَّدَّقَ وَأَكُن مِّنَ ٱلصَّٰلِحِينَ ﴿١٠﴾

10. നിങ്ങളിൽ ഓരോരുത്തർക്കും മരണം വരുന്നതിനു മുമ്പായി നിങ്ങൾക്ക് നാം നൽകിയതിൽ നിന്നു നിങ്ങൾ ചെലവഴിക്കുകയും ചെയ്യുക. അന്നേരത്ത് അവൻ ഇപ്രകാരം പറഞ്ഞേക്കും: 'എന്റെ രക്ഷിതാവേ, അടുത്ത ഒരവധി വരെ നീ എനിക്ക് എന്താണ് നീട്ടിത്തരാത്തത്? എങ്കിൽ ഞാൻ ദാനം നല്കുകയും സജ്ജനങ്ങളുടെ കൂട്ടത്തിലാവുകയും ചെയ്യുന്നതാണ്'.

وَلَن يُؤَخِّرَ ٱللَّهُ نَفْسًا إِذَا جَآءَ أَجَلُهَا ۚ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١١﴾

11. ഒരാൾക്കും അയാളുടെ അവധി വന്നെത്തിയാൽ അല്ലാഹു നീട്ടിക്കൊടുക്കുകയേ ഇല്ല. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി സൂക്ഷ്മമായി അറിയുന്നവനാകുന്നു.




## അദ്ധ്യായം - 64

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يُسَبِّحُ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ ۖ لَهُ ٱلْمُلْكُ وَلَهُ ٱلْحَمْدُ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿١﴾

1. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവെ പ്രകീർത്തിക്കുന്നു. അവന്നാണ് ആധിപത്യം. അവന്നാണ് സ്തുതി. അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

هُوَ ٱلَّذِي خَلَقَكُمْ فَمِنكُمْ كَافِرٌ وَمِنكُم مُّؤْمِنٌ ۚ وَٱللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿٢﴾

2. അവനാണ് നിങ്ങളെ സൃഷ്ടിച്ചവൻ. എന്നിട്ട് നിങ്ങളുടെ കൂട്ടത്തിൽ സത്യനിഷേധിയുമുണ്ട്. നിങ്ങളുടെ കൂട്ടത്തിൽ വിശ്വാസിയുമുണ്ട്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പററി കണ്ടറിയുന്നവനാകുന്നു.

خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ وَصَوَّرَكُمْ فَأَحْسَنَ صُوَرَكُمْ ۖ وَإِلَيْهِ ٱلْمَصِيرُ ﴿٣﴾

3. ആകാശങ്ങളെയും ഭൂമിയെയും അവൻ മുറപ്രകാരം സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾക്കവൻ രൂപം നല്കുകയും, നിങ്ങളുടെ രൂപങ്ങൾ അവൻ നന്നാക്കുകയും ചെയ്തിരിക്കുന്നു. അവങ്കലേക്കാകുന്നു തിരിച്ചുപോക്ക്.

* ഒമ്പതാം വചനത്തിൽ നഷ്ടം വെളിപ്പെടുന്ന ദിവസത്തെപ്പററിയുള്ള പരാമർശമാണ് ഈ പേരിന് നിദാനം.

يَعْلَمُ مَا فِي السَّمَاوَاتِ وَالْأَرْضِ وَيَعْلَمُ مَا تُسِرُّونَ وَمَا تُعْلِنُونَ ۚ وَاللَّهُ عَلِيمٌ بِذَاتِ الصُّدُورِ ﴿٤﴾

4. ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അവൻ അറിയുന്നു. നിങ്ങൾ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അവൻ അറിയുന്നു. അല്ലാഹു ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു.

أَلَمْ يَأْتِكُمْ نَبَأُ الَّذِينَ كَفَرُوا مِن قَبْلُ فَذَاقُوا وَبَالَ أَمْرِهِمْ وَلَهُمْ عَذَابٌ أَلِيمٌ ﴿٥﴾

5. മുമ്പ് അവിശ്വസിച്ചവരുടെ വൃത്താന്തം നിങ്ങൾക്കു വന്നുകിട്ടിയിട്ടില്ലേ? അങ്ങനെ അവരുടെ നിലപാടിന്റെ ദുഷ്ഫലം അവർ അനുഭവിച്ചു. അവർക്കു (പരലോകത്ത്) വേദനയേറിയ ശിക്ഷയുമുണ്ട്.

ذَٰلِكَ بِأَنَّهُ كَانَت تَّأْتِيهِمْ رُسُلُهُم بِالْبَيِّنَاتِ فَقَالُوا أَبَشَرٌ يَهْدُونَنَا فَكَفَرُوا وَتَوَلَّوا ۚ وَّاسْتَغْنَى اللَّهُ ۚ وَاللَّهُ غَنِيٌّ حَمِيدٌ ﴿٦﴾

6. അതെന്തുകൊണ്ടെന്നാൽ അവരിലേക്കുള്ള ദൂതന്മാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുക്കൽ ചെല്ലാറുണ്ടായിരുന്നു. അപ്പോൾ അവർ പറഞ്ഞു: 'ഒരു മനുഷ്യൻ നമുക്ക് മാർഗദർശനം നൽകുകയോ?'[1257] അങ്ങനെ അവർ അവിശ്വസിക്കുകയും പിന്തിരിഞ്ഞു കളയുകയും ചെയ്തു. അല്ലാഹു സ്വയം പര്യാപ്തനായിരിക്കുന്നു. അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു.

زَعَمَ الَّذِينَ كَفَرُوا أَن لَّن يُبْعَثُوا ۚ قُلْ بَلَىٰ وَرَبِّي لَتُبْعَثُنَّ ثُمَّ لَتُنَبَّؤُنَّ بِمَا عَمِلْتُمْ ۚ وَذَٰلِكَ عَلَى اللَّهِ يَسِيرٌ ﴿٧﴾

7. തങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുകയില്ലെന്ന് ആ അവിശ്വാസികൾ ജല്പിച്ചു. (നബിയേ,) പറയുക: അതെ; എന്റെ രക്ഷിതാവിനെ തന്നെയാണ, നിങ്ങൾ ഉയിർത്തെഴുന്നേല്പിക്കപ്പെടും. പിന്നീട് നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി നിങ്ങൾക്ക് വിവരമറിയിക്കപ്പെടുകയും ചെയ്യും. അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ളതാകുന്നു.

فَآمِنُوا بِاللَّهِ وَرَسُولِهِ وَالنُّورِ الَّذِي أَنزَلْنَا ۚ وَاللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٨﴾

8. അതിനാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും നാം അവതരിപ്പിച്ച പ്രകാശത്തിലും വിശ്വസിച്ചുകൊള്ളുക. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാണ്.

يَوْمَ يَجْمَعُكُمْ لِيَوْمِ الْجَمْعِ ۖ ذَٰلِكَ يَوْمُ التَّغَابُنِ ۗ وَمَن يُؤْمِن بِاللَّهِ وَيَعْمَلْ صَالِحًا يُكَفِّرْ عَنْهُ سَيِّئَاتِهِ وَيُدْخِلْهُ جَنَّاتٍ تَجْرِي

9. ആ സമ്മേളനദിനത്തിന് നിങ്ങളെ അവൻ ഒരുമിച്ചു കൂട്ടുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) അതാണ് നഷ്ടം വെളിപ്പെടുന്ന ദിവസം.[1258] ആർ അല്ലാഹുവിൽ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നുവോ അല്ലാഹു അവന്റെ പാപങ്ങൾ മാച്ചുകളയുകയും

1257. ഞങ്ങളെപ്പോലുള്ള ഒരു മനുഷ്യനെ മാർഗദർശിയായി അംഗീകരിക്കാൻ ഞങ്ങൾക്ക് സാധ്യമല്ലെന്നായിരുന്നു അവരുടെ വാദം.
1258. തങ്ങൾക്ക് എത്ര വലിയ നഷ്ടമാണ് നേരിട്ടിരിക്കുന്നതെന്ന് അന്തിമ ന്യായവിധിയുടെ നാളിൽ സത്യനിഷേധികൾക്ക് വ്യക്തമായി ബോധ്യപ്പെടുന്നതാണ്.

مِن تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ذَٰلِكَ الْفَوْزُ الْعَظِيمُ ﴿٩﴾

താഴ് ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗ തോപ്പുകളിൽ അവനെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതിൽ (സ്വർഗത്തിൽ) അവർ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ ഭാഗ്യം.

وَالَّذِينَ كَفَرُوا وَكَذَّبُوا بِآيَاتِنَا أُولَٰئِكَ أَصْحَابُ النَّارِ خَالِدِينَ فِيهَا وَبِئْسَ الْمَصِيرُ ﴿١٠﴾

10. അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളുകയും ചെയ്യുവരാകട്ടെ അവരാണ് നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും. (അവർ) ചെന്നെത്തുന്ന ആ സ്ഥലം വളരെ ചീത്ത തന്നെ.

مَا أَصَابَ مِن مُّصِيبَةٍ إِلَّا بِإِذْنِ اللَّهِ وَمَن يُؤْمِن بِاللَّهِ يَهْدِ قَلْبَهُ وَاللَّهُ بِكُلِّ شَيْءٍ عَلِيمٌ ﴿١١﴾

11. അല്ലാഹുവിൻെറ അനുമതി പ്രകാരമല്ലാതെ യാതൊരു വിപത്തും ബാധിച്ചിട്ടില്ല. വല്ലവനും അല്ലാഹുവിൽ വിശ്വസിക്കുന്ന പക്ഷം അവൻെറ ഹൃദയത്തെ അവൻ നേർവഴിയിലാക്കുന്നതാണ്. അല്ലാഹു ഏതു കാര്യത്തെപ്പററിയും അറിവുള്ളവനാകുന്നു.

وَأَطِيعُوا اللَّهَ وَأَطِيعُوا الرَّسُولَ فَإِن تَوَلَّيْتُمْ فَإِنَّمَا عَلَىٰ رَسُولِنَا الْبَلَاغُ الْمُبِينُ ﴿١٢﴾

12. അല്ലാഹുവെ നിങ്ങൾ അനുസരിക്കുക. റസൂലിനെയും നിങ്ങൾ അനുസരിക്കുക. ഇനി നിങ്ങൾ പിന്തിരിയുന്ന പക്ഷം നമ്മുടെ റസൂലിൻെറ ബാധ്യത വ്യക്തമായ പ്രബോധനം മാത്രമാകുന്നു.

اللَّهُ لَا إِلَٰهَ إِلَّا هُوَ وَعَلَى اللَّهِ فَلْيَتَوَكَّلِ الْمُؤْمِنُونَ ﴿١٣﴾

13. അല്ലാഹു—അവനല്ലാതെ യാതൊരു ദൈവവുമില്ല. അല്ലാഹുവിൻെറ മേലായിരിക്കട്ടെ സത്യവിശ്വാസികൾ ഭരമേൽപിക്കുന്നത്.

يَا أَيُّهَا الَّذِينَ آمَنُوا إِنَّ مِنْ أَزْوَاجِكُمْ وَأَوْلَادِكُمْ عَدُوًّا لَّكُمْ فَاحْذَرُوهُمْ وَإِن تَعْفُوا وَتَصْفَحُوا وَتَغْفِرُوا فَإِنَّ اللَّهَ غَفُورٌ رَّحِيمٌ ﴿١٤﴾

14. സത്യവിശ്വാസികളേ, തീർച്ചയായും നിങ്ങളുടെ ഭാര്യമാരിലും നിങ്ങളുടെ മക്കളിലും നിങ്ങൾക്ക് ശത്രുവുണ്ട്. അതിനാൽ അവരെ നിങ്ങൾ സൂക്ഷിച്ചുകൊള്ളുക. നിങ്ങൾ മാപ്പു നൽകുകയും, വിട്ടുവീഴ്ച കാണിക്കുകയും പൊറുത്തു കൊടുക്കുകയും ചെയ്യുന്നപക്ഷം തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

إِنَّمَا أَمْوَالُكُمْ وَأَوْلَادُكُمْ فِتْنَةٌ وَاللَّهُ عِندَهُ أَجْرٌ عَظِيمٌ ﴿١٥﴾

15. നിങ്ങളുടെ സ്വത്തുകളും നിങ്ങളുടെ സന്താനങ്ങളും ഒരു പരീക്ഷണം മാത്രമാകുന്നു. അല്ലാഹുവിങ്കലാകുന്നു മഹത്തായ പ്രതിഫലമുള്ളത്.

فَاتَّقُوا اللَّهَ مَا اسْتَطَعْتُمْ وَاسْمَعُوا وَأَطِيعُوا وَأَنفِقُوا خَيْرًا لِّأَنفُسِكُمْ وَمَن يُوقَ شُحَّ نَفْسِهِ

16. അതിനാൽ നിങ്ങൾക്ക് സാധ്യമായ വിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. നിങ്ങൾ കേൾക്കുകയും അനുസരിക്കുകയും നിങ്ങൾക്കു തന്നെ ഗുണകരമായ നിലയിൽ ചെലവഴിക്കുകയും ചെയ്യുക.[1259] ആർ മനസ്സിൻെറ പിശുക്കിൽ

فَأُولَٰئِكَ هُمُ الْمُفْلِحُونَ ⑯

നിന്ന് കാത്തു രക്ഷിക്കപ്പെടുന്നുവോ അവർ തന്നെയാകുന്നു വിജയം പ്രാപിച്ചവർ.

إِن تُقْرِضُوا اللَّهَ قَرْضًا حَسَنًا يُضَاعِفْهُ لَكُمْ وَيَغْفِرْ لَكُمْ ۚ
وَاللَّهُ شَكُورٌ حَلِيمٌ ⑰

17. നിങ്ങൾ അല്ലാഹുവിന് ഉത്തമമായ കടം കൊടുക്കുന്നപക്ഷം അവനത് നിങ്ങൾക്ക് ഇരട്ടിയാക്കിത്തരുകയും നിങ്ങൾക്ക് പൊറുത്തു തരികയും ചെയ്യുന്നതാണ്. അല്ലാഹു ഏററവും അധികം നന്ദിയുള്ളവനും സഹനശീലനുമാകുന്നു.

عَالِمُ الْغَيْبِ وَالشَّهَادَةِ الْعَزِيزُ الْحَكِيمُ ⑱

18. അദൃശ്യവും ദൃശ്യവും അറിയുന്നവനും പ്രതാപിയും യുക്തിമാനുമാകുന്നു അവൻ.




അദ്ധ്യായം - 65

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يَا أَيُّهَا النَّبِيُّ إِذَا طَلَّقْتُمُ النِّسَاءَ فَطَلِّقُوهُنَّ لِعِدَّتِهِنَّ وَأَحْصُوا
الْعِدَّةَ ۖ وَاتَّقُوا اللَّهَ رَبَّكُمْ ۖ لَا تُخْرِجُوهُنَّ مِن بُيُوتِهِنَّ وَلَا يَخْرُجْنَ
إِلَّا أَن يَأْتِينَ بِفَاحِشَةٍ مُّبَيِّنَةٍ ۚ وَتِلْكَ حُدُودُ اللَّهِ ۚ وَمَن يَتَعَدَّ
حُدُودَ اللَّهِ فَقَدْ ظَلَمَ نَفْسَهُ ۚ لَا تَدْرِي لَعَلَّ
اللَّهَ يُحْدِثُ بَعْدَ ذَٰلِكَ أَمْرًا ①

1. നബിയേ, നിങ്ങൾ (വിശ്വാസികൾ) സ്ത്രീകളെ വിവാഹമോചനം ചെയ്യുകയാണെങ്കിൽ അവരെ നിങ്ങൾ അവരുടെ ഇദ്ദഃകാലത്തിന് (കണക്കാക്കി) വിവാഹമോചനം ചെയ്യുകയും ഇദ്ദഃകാലം നിങ്ങൾ എണ്ണിക്കണക്കാക്കുകയും ചെയ്യുക.[1260] നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക. അവരുടെ വീടുകളിൽ നിന്ന് അവരെ നിങ്ങൾ പുറത്താക്കരുത്. അവർ പുറത്തുപോകുകയും ചെയ്യരുത്.[1961] പ്രത്യക്ഷമായ വല്ല നീചവൃത്തിയും അവർ ചെയ്യുകയാണെങ്കിലല്ലാതെ. അവ അല്ലാഹുവിന്റെ നിയമപരിധികളാകുന്നു. അല്ലാഹുവിന്റെ നിയമപരിധികളെ വല്ലവനും അതിലംഘിക്കുന്ന പക്ഷം, അവൻ അവനോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. അതിനുശേഷം അല്ലാഹു പുതുതായി വല്ല കാര്യവും കൊണ്ടു വന്നേക്കുമോ എന്ന് നിനക്ക് അറിയില്ല.[1962]

1259. അല്ലാഹു നിർദ്ദേശിക്കുന്ന വിധത്തിൽ ചെലവഴിക്കുന്നത്, ചെലവഴിക്കുന്ന വ്യക്തിക്ക് ഇഹത്തിലും പരത്തിലും ഗുണകരമായിത്തീരുന്നതാണ്. അല്ലാഹു നിരോധിക്കുന്ന മാർഗത്തിലുള്ള ധനവ്യയം ഒരു നിലയിലും ഗുണകരമായി കലാശിക്കുകയില്ല.

1260. ഗർഭിണികളല്ലാത്ത വിവാഹമുക്തകളുടെ ഇദ്ദഃകാലം അഥവാ പുനർവിവാഹം ചെയ്യാതെ അവർ കാത്തിരിക്കേണ്ട കാലം മൂന്ന് ശുദ്ധിവേളകളാണ്. ലൈംഗിക വേഴ്ച നടന്നിട്ടില്ലാത്ത ശുദ്ധിവേളയിൽ മാത്രമേ ഒരു പുരുഷന്റെ ഭാര്യയെ വിവാഹമോചനം ചെയ്യാവൂ. ആർത്തവകാലത്ത് ത്വലാഖ് പാടില്ല. ഗർഭിണികളുടെ ഇദ്ദഃ അവരുടെ പ്രസവം വരെയാണ്.

1261. വിവാഹമോചനം ചെയ്ത ഭർത്താവിന്റെ വീട്ടിൽതന്നെയാണ് ഇദ്ദഃകാലത്ത് വിവാഹമുക്ത താമസിക്കേണ്ടത്. ദാമ്പത്യം പുനഃസ്ഥാപിക്കാൻ ഇത് സാധ്യതയുണ്ടാക്കുകയും, ബന്ധവിച്ഛേദത്തിന്റെ വേദന ലഘൂകരിക്കുകയും ചെയ്യുന്നു.

1262. പിണക്കത്തിനും വിവാഹമോചനത്തിനും ശേഷം സ്ത്രീ പുരുഷന്മാരുടെ മനസ്സിൽ ഖേദവും, ബന്ധം പുനസ്ഥാപിക്കാനുള്ള മോഹവും അല്ലാഹു ജനിപ്പിച്ചേക്കാം. അത് മനുഷ്യർക്ക് മുൻകൂട്ടി മനസ്സിലാക്കാൻ കഴിയില്ല എന്നർത്ഥം.

فَإِذَا بَلَغْنَ أَجَلَهُنَّ فَأَمْسِكُوهُنَّ بِمَعْرُوفٍ أَوْ فَارِقُوهُنَّ
بِمَعْرُوفٍ وَأَشْهِدُوا ذَوَيْ عَدْلٍ مِّنكُمْ وَأَقِيمُوا الشَّهَادَةَ لِلَّهِ ۚ ذَٰلِكُمْ
يُوعَظُ بِهِ مَن كَانَ يُؤْمِنُ بِاللَّهِ وَالْيَوْمِ الْآخِرِ ۚ وَمَن يَتَّقِ اللَّهَ
يَجْعَل لَّهُ مَخْرَجًا ﴿٢﴾

2. അങ്ങനെ അവർ (വിവാഹമുക്തകൾ) അവരുടെ അവധിയിൽ എത്തുമ്പോൾ നിങ്ങൾ ന്യായമായ നിലയിൽ അവരെ പിടിച്ചു നിർത്തുകയോ ന്യായമായ നിലയിൽ അവരുമായി വേർപിരിയുകയോ ചെയ്യുക. നിങ്ങളിൽ നിന്നുള്ള രണ്ടു നീതിമാന്മാരെ നിങ്ങൾ സാക്ഷി നിർത്തുകയും അല്ലാഹുവിനുവേണ്ടി സാക്ഷ്യം നേരാംവണ്ണം നിലനിർത്തുകയും ചെയ്യുക.[1263] അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചുകൊണ്ടിരിക്കുന്നവർക്ക് ഉപദേശം നൽകപ്പെടുന്നതത്രെ അത്. അല്ലാഹുവെ വല്ലവനും സൂക്ഷിക്കുന്ന പക്ഷം അല്ലാഹു അവന്നൊരു പോംവഴി ഉണ്ടാക്കിക്കൊടുക്കുകയും,

وَيَرْزُقْهُ مِنْ حَيْثُ لَا يَحْتَسِبُ ۚ وَمَن يَتَوَكَّلْ عَلَى اللَّهِ فَهُوَ حَسْبُهُ ۚ
إِنَّ اللَّهَ بَالِغُ أَمْرِهِ ۚ قَدْ جَعَلَ اللَّهُ لِكُلِّ شَيْءٍ قَدْرًا ﴿٣﴾

3. അവൻ കണക്കാക്കാത്ത വിധത്തിൽ അവന്ന് ഉപജീവനം നൽകുകയും ചെയ്യുന്നതാണ്. വല്ലവനും അല്ലാഹുവിൻെറ മേൽ ഭരമേൽപിക്കുന്ന പക്ഷം അവന്ന് അല്ലാഹു തന്നെ മതിയാകുന്നതാണ്. തീർച്ചയായും അല്ലാഹു തൻെറ കാര്യം പ്രാപിക്കുന്നവനാകുന്നു. ഓരോ കാര്യത്തിനും അല്ലാഹു ഒരു ക്രമം ഏർപ്പെടുത്തിയിട്ടുണ്ട്.

وَاللَّائِي يَئِسْنَ مِنَ الْمَحِيضِ مِن نِّسَائِكُمْ إِنِ ارْتَبْتُمْ فَعِدَّتُهُنَّ
ثَلَاثَةُ أَشْهُرٍ وَاللَّائِي لَمْ يَحِضْنَ ۚ وَأُولَاتُ الْأَحْمَالِ أَجَلُهُنَّ أَن يَضَعْنَ
حَمْلَهُنَّ ۚ وَمَن يَتَّقِ اللَّهَ يَجْعَل لَّهُ مِنْ أَمْرِهِ يُسْرًا ﴿٤﴾

4. നിങ്ങളുടെ സ്ത്രീകളിൽ നിന്നും ആർത്തവത്തെ സംബന്ധിച്ച് നിരാശപ്പെട്ടിട്ടുള്ളവരെ[1264] സംബന്ധിച്ചിടത്തോളം നിങ്ങൾ അവരുടെ ഇദ്ദഃയുടെ കാര്യത്തിൽ സംശയത്തിലാണെങ്കിൽ അത് മൂന്ന് മാസമാകുന്നു. ആർത്തവമുണ്ടായിട്ടില്ലാത്തവരുടെതും അങ്ങനെതന്നെ. ഗർഭവതികളായ സ്ത്രീകളാകട്ടെ അവരുടെ അവധി അവർ തങ്ങളുടെ ഗർഭം പ്രസവിക്കലാകുന്നു. വല്ലവനും അല്ലാഹുവെ സൂക്ഷിക്കുന്ന പക്ഷം അവന്ന് അവൻെറ കാര്യത്തിൽ അല്ലാഹു എളുപ്പമുണ്ടാക്കിക്കൊടുക്കുന്നതാണ്.

ذَٰلِكَ أَمْرُ اللَّهِ أَنزَلَهُ إِلَيْكُمْ ۚ وَمَن يَتَّقِ اللَّهَ يُكَفِّرْ عَنْهُ سَيِّئَاتِهِ
وَيُعْظِمْ لَهُ أَجْرًا ﴿٥﴾

5. അത് അല്ലാഹുവിൻെറ കല്പനയാകുന്നു. അവനത് നിങ്ങൾക്ക് അവതരിപ്പിച്ചു തന്നിരിക്കുന്നു. വല്ലവനും അല്ലാഹുവെ സൂക്ഷിക്കുന്ന പക്ഷം അവൻെറ തിന്മകളെ അവൻ മാച്ചുകളയുകയും അവന്നുള്ള പ്രതിഫലം അവൻ വലുതാക്കിക്കൊടുക്കുകയും ചെയ്യുന്നതാണ്.

---

1263. ആവശ്യം വരുന്നസമയത്ത് സാക്ഷികൾ നിഷ്പക്ഷമായി സാക്ഷിമൊഴി നല്കണമെന്നർത്ഥം.
1264. ആർത്തവപ്രായം കഴിഞ്ഞുപോയവർ.

6. നിങ്ങളുടെ കഴിവിൽപെട്ട, നിങ്ങൾ താമസിക്കുന്ന സ്ഥലത്ത് നിങ്ങൾ അവരെ താമസിപ്പിക്കണം. അവർക്കു ഞെരുക്കമുണ്ടാക്കാൻ വേണ്ടി നിങ്ങൾ അവരെ ദ്രോഹിക്കരുത്. അവർ ഗർഭിണികളാണെങ്കിൽ അവർ അവരുടെ ഗർഭം പ്രസവിക്കുന്നതുവരെ നിങ്ങൾ അവർക്കു ചെലവു കൊടുക്കുകയും ചെയ്യുക. ഇനി അവർ നിങ്ങൾക്കുവേണ്ടി (കുഞ്ഞിനു) മുലകൊടുക്കുന്ന പക്ഷം അവർക്കു നിങ്ങൾ അവരുടെ പ്രതിഫലം കൊടുക്കുക. നിങ്ങൾ തമ്മിൽ മര്യാദപ്രകാരം കൂടിയാലോചിക്കുകയും ചെയ്യുക. ഇനി നിങ്ങൾ ഇരു വിഭാഗത്തിനും ഞെരുക്കമാവുകയാണെങ്കിൽ അയാൾക്കുവേണ്ടി മറ്റൊരു സ്ത്രീ മുലകൊടുത്തുകൊള്ളട്ടെ.

أَسْكِنُوهُنَّ مِنْ حَيْثُ سَكَنتُم مِّن وُجْدِكُمْ وَلَا تُضَارُّوهُنَّ لِتُضَيِّقُوا عَلَيْهِنَّ ۚ وَإِن كُنَّ أُولَاتِ حَمْلٍ فَأَنفِقُوا عَلَيْهِنَّ حَتَّىٰ يَضَعْنَ حَمْلَهُنَّ ۚ فَإِنْ أَرْضَعْنَ لَكُمْ فَآتُوهُنَّ أُجُورَهُنَّ ۖ وَأْتَمِرُوا بَيْنَكُم بِمَعْرُوفٍ ۖ وَإِن تَعَاسَرْتُمْ فَسَتُرْضِعُ لَهُ أُخْرَىٰ ﴿٦﴾

7. കഴിവുള്ളവൻ തന്റെ കഴിവിൽ നിന്ന് ചെലവിനു കൊടുക്കട്ടെ. വല്ലവന്നും തന്റെ ഉപജീവനം ഇടുങ്ങിയതായാൽ അല്ലാഹു അവന്നു കൊടുത്തതിൽ നിന്ന് അവൻ ചെലവിനു കൊടുക്കട്ടെ. ഒരാളോടും അല്ലാഹു അയാൾക്കു കൊടുത്തതല്ലാതെ (നല്കാൻ) നിർബന്ധിക്കുകയില്ല. അല്ലാഹു ഞെരുക്കത്തിനുശേഷം സൗകര്യം ഏർപ്പെടുത്തിക്കൊടുക്കുന്നതാണ്.

لِيُنفِقْ ذُو سَعَةٍ مِّن سَعَتِهِ ۖ وَمَن قُدِرَ عَلَيْهِ رِزْقُهُ فَلْيُنفِقْ مِمَّا آتَاهُ اللَّهُ ۚ لَا يُكَلِّفُ اللَّهُ نَفْسًا إِلَّا مَا آتَاهَا ۚ سَيَجْعَلُ اللَّهُ بَعْدَ عُسْرٍ يُسْرًا ﴿٧﴾

8. എത്രയെത്ര രാജ്യക്കാർ അവരുടെ രക്ഷിതാവിന്റെയും അവന്റെ ദൂതന്മാരുടെയും കല്പന വിട്ട് ധിക്കാരം പ്രവർത്തിച്ചിട്ടുണ്ട്. അതിനാൽ നാം അവരോട് കർക്കശമായ നിലയിൽ കണക്കു ചോദിക്കുകയും അവരെ നാം ഹീനമായ വിധത്തിൽ ശിക്ഷിക്കുകയും ചെയ്തു.

وَكَأَيِّن مِّن قَرْيَةٍ عَتَتْ عَنْ أَمْرِ رَبِّهَا وَرُسُلِهِ فَحَاسَبْنَاهَا حِسَابًا شَدِيدًا وَعَذَّبْنَاهَا عَذَابًا نُّكْرًا ﴿٨﴾

9. അങ്ങനെ അവർ അവരുടെ നിലപാടിന്റെ ദുഷ്ഫലം ആസ്വദിച്ചു. അവരുടെ നിലപാടിന്റെ പര്യവസാനം നഷ്ടം തന്നെയായിരുന്നു.

فَذَاقَتْ وَبَالَ أَمْرِهَا وَكَانَ عَاقِبَةُ أَمْرِهَا خُسْرًا ﴿٩﴾

10. അല്ലാഹു അവർക്കു കഠിനമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. അതിനാൽ സത്യവിശ്വാസികളായ ബുദ്ധിമാന്മാരേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു നിങ്ങൾക്ക് ഒരു ഉൽബോധകനെ

أَعَدَّ اللَّهُ لَهُمْ عَذَابًا شَدِيدًا ۖ فَاتَّقُوا اللَّهَ يَا أُولِي الْأَلْبَابِ الَّذِينَ آمَنُوا ۚ قَدْ أَنزَلَ اللَّهُ إِلَيْكُمْ ذِكْرًا ﴿١٠﴾

11. അഥവാ അല്ലാഹുവിന്റെ വ്യക്തമായ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതികേൾപിച്ചു തരുന്ന ഒരു ദൂതനെ നിങ്ങളുടെ അടുത്തേക്കിറക്കിത്തന്നിരിക്കുന്നു; വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ അന്ധകാരങ്ങ

رَّسُولًا يَتْلُو عَلَيْكُمْ آيَاتِ اللَّهِ مُبَيِّنَاتٍ لِّيُخْرِجَ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ مِنَ الظُّلُمَاتِ إِلَى النُّورِ ۚ وَمَن يُؤْمِن بِاللَّهِ وَيَعْمَلْ

صَالِحًا يُدْخِلْهُ جَنَّاتٍ تَجْرِي مِن تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ۖ قَدْ أَحْسَنَ اللَّهُ لَهُ رِزْقًا ﴿١١﴾

ളിൽ നിന്ന് പ്രകാശത്തിലേക്ക് ആനയിക്കുവാൻ വേണ്ടി. വല്ലവനും അല്ലാഹുവിൽ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്യുന്ന പക്ഷം താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗത്തോപ്പുകളിൽ അവനെ പ്രവേശിപ്പിക്കുന്നതാണ്. അവർ അതിൽ നിത്യവാസികളായിരിക്കും. അങ്ങനെയുള്ളവന്ന് അല്ലാഹു ഉപജീവനം മെച്ചപ്പെടുത്തിയിരിക്കുന്നു.

اللَّهُ الَّذِي خَلَقَ سَبْعَ سَمَاوَاتٍ وَمِنَ الْأَرْضِ مِثْلَهُنَّ يَتَنَزَّلُ الْأَمْرُ بَيْنَهُنَّ لِتَعْلَمُوا أَنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ وَأَنَّ اللَّهَ قَدْ أَحَاطَ بِكُلِّ شَيْءٍ عِلْمًا ﴿١٢﴾

12. അല്ലാഹുവാകുന്നു ഏഴ് ആകാശങ്ങളും ഭൂമിയിൽ നിന്ന് അവയ്ക്കു തുല്യമായതും സൃഷ്ടിച്ചവൻ.[1265] അവയ്ക്കിടയിൽ (അവന്റെ) കല്പന ഇറങ്ങുന്നു. അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു എന്നും ഏതു വസ്തുവെയും ചൂഴ്ന്ന് അറിയുന്നവനായിരിക്കുന്നു എന്നും നിങ്ങൾ മനസ്സിലാക്കുവാൻ വേണ്ടി.




അദ്ധ്യായം - 66

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

يَا أَيُّهَا النَّبِيُّ لِمَ تُحَرِّمُ مَا أَحَلَّ اللَّهُ لَكَ ۖ تَبْتَغِي مَرْضَاتَ أَزْوَاجِكَ ۚ وَاللَّهُ غَفُورٌ رَّحِيمٌ ﴿١﴾

1. ഓ; നബീ, നീയെന്തിനാണ് നിന്റെ ഭാര്യമാരുടെ പ്രീതിതേടിക്കൊണ്ട്, അല്ലാഹു നിനക്ക് അനുവദിച്ചുതന്നത് നിഷിദ്ധമാക്കുന്നത്?[1266] അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

قَدْ فَرَضَ اللَّهُ لَكُمْ تَحِلَّةَ أَيْمَانِكُمْ ۚ وَاللَّهُ مَوْلَاكُمْ

2. നിങ്ങളുടെ ശപഥങ്ങൾക്കുള്ള പരിഹാരം[1267] അല്ലാഹു നിങ്ങൾക്ക് നിയമമാക്കിത്തന്നിരിക്കു

1265. ഏഴു ആകാശങ്ങൾ പോലെ ഏഴു ഭൂമികളും ഉണ്ടെന്നാണ് വ്യാഖ്യാതാക്കൾ ഈ വചനത്തിന് വിശദീകരണം നൽകിയിട്ടുള്ളത്. ഇതിന്റെ വിശദാംശങ്ങളെ പററി പല ചർച്ചകളും തഫ്സീറുകളിൽ കാണാമെങ്കിലും ഖണ്ഡിതമായ തെളിവുകളുടെ പിൻബലം അവയ്ക്കൊന്നുമില്ല.

1266. പ്രവാചകപത്നിമാർ ഉന്നതമായ ധാർമിക മാനദണ്ഡങ്ങൾ പുലർത്തുന്നവരായിരുന്നുവെങ്കിലും സ്ത്രീസഹജമായ ചില ദൗർബല്യങ്ങൾ അവർക്കുമുണ്ടായിരുന്നു. നബി(സ)ക്ക് മററു പത്നിമാരോടുള്ളതിനെക്കാൾ കൂടുതൽ സ്നേഹം തങ്ങളോടായിരിക്കണമെന്ന് അവരിൽ ചിലർ ആഗ്രഹിച്ചിരുന്നു.

ഒരിക്കൽ നബി(സ) പത്നിമാരിൽ ഒരാളായ സൈനബ് ബിൻതു ജഹ്ശിന്റെ വീട്ടിൽ വെച്ച് അല്പം തേൻ കഴിച്ചു. ഈ വിവരം എങ്ങനെയോ ആയിശയും ഹഫ്സയും അറിഞ്ഞു. അവർക്കത് അത്ര ഇഷ്ടമായില്ല. അവരിരുവരും ചേർന്ന് ഒരു തീരുമാനമെടുത്തു. നബി(സ) തങ്ങളുടെ അടുത്ത് വന്നാൽ 'താങ്കൾ 'മഗാഫിർ' പശ ചവച്ചു അല്ലേ, താങ്കളുടെ വായ് നാറുന്നു' എന്ന് അദ്ദേഹത്തോട് പറയണമെന്നായിരുന്നു തീരുമാനം. താൻ അല്പം തേൻ കഴിച്ചതേയുള്ളൂവെന്ന് നബി(സ) അവരോട് വ്യക്തമാക്കുകയും, സഹധർമ്മിണിമാരുടെ അനിഷ്ടം പരിഗണിച്ച് ഇനിമേൽ താൻ തേൻ കഴിക്കുകയില്ലെന്ന് ശപഥം ചെയ്യുകയും ചെയ്തു. അല്ലാഹു അനുവദനീയമാക്കിയ തേൻ ഭാര്യമാരുടെ താല്പര്യം മാനിച്ച് വർജിക്കാൻ തീരുമാനിച്ചത് ഉചിതമായില്ലെന്ന് അല്ലാഹു ഈ വചനത്തിലൂടെ നബി(സ)യെ ഉണർത്തുന്നു.

1267. ഒരു സൽകർമമോ, അനുവദനീയമായ കാര്യമോ ചെയ്യുകയില്ലെന്ന് അല്ലാഹുവിന്റെ പേരിൽ ശപഥം ചെയ്യാൻ പാടില്ല. അങ്ങനെ ആരെങ്കിലും ചെയ്താൽ ആ ശപഥം ലംഘിക്കുകയും പ്രായശ്ചിത്തം ചെയ്യുകയുമാണ് വേണ്ടത്.

وَهُوَ الْعَلِيمُ الْحَكِيمُ ﴿٢﴾

ന്നു. അല്ലാഹു നിങ്ങളുടെ യജമാനനാകുന്നു. അവനത്രെ സർവ്വജ്ഞനും യുക്തിമാനും.

وَإِذْ أَسَرَّ النَّبِيُّ إِلَىٰ بَعْضِ أَزْوَاجِهِ حَدِيثًا فَلَمَّا نَبَّأَتْ بِهِ وَأَظْهَرَهُ اللَّهُ عَلَيْهِ عَرَّفَ بَعْضَهُ وَأَعْرَضَ عَن بَعْضٍ فَلَمَّا نَبَّأَهَا بِهِ قَالَتْ مَنْ أَنبَأَكَ هَٰذَا قَالَ نَبَّأَنِيَ الْعَلِيمُ الْخَبِيرُ ﴿٣﴾

3. നബി അദ്ദേഹത്തിൻെറ ഭാര്യമാരിൽ ഒരാളോട് ഒരു വർത്തമാനം രഹസ്യമായി പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു.)[1268] എന്നിട്ട് ആ ഭാര്യ അത് (മററാരാളെ) അറിയിക്കുകയും, നബിക്ക് അല്ലാഹു അത് വെളിപ്പെടുത്തിക്കൊടുക്കുകയും ചെയ്തപ്പോൾ അതിൻെറ ചില ഭാഗം അദ്ദേഹം (ആ ഭാര്യക്ക്) അറിയിച്ചു കൊടുക്കുകയും ചില ഭാഗം വിട്ടുകളയുകയും ചെയ്തു. അങ്ങനെ അവളോട് (ആ ഭാര്യയോട്) അദ്ദേഹം അതിനെപ്പററി വിവരം അറിയിച്ചപ്പോൾ അവൾ പറഞ്ഞു: താങ്കൾക്ക് ആരാണ് ഈ വിവരം അറിയിച്ചു തന്നത്? നബി(സ) പറഞ്ഞു: സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമായിട്ടുള്ളവനാണ് എനിക്ക് വിവരമറിയിച്ചുതന്നത്.

إِن تَتُوبَا إِلَى اللَّهِ فَقَدْ صَغَتْ قُلُوبُكُمَا وَإِن تَظَاهَرَا عَلَيْهِ فَإِنَّ اللَّهَ هُوَ مَوْلَاهُ وَجِبْرِيلُ وَصَالِحُ الْمُؤْمِنِينَ وَالْمَلَائِكَةُ بَعْدَ ذَٰلِكَ ظَهِيرٌ ﴿٤﴾

4. നിങ്ങൾ രണ്ടുപേരും[1269] അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിച്ചു മടങ്ങുന്നുവെങ്കിൽ (അങ്ങനെ ചെയ്യുക.) കാരണം നിങ്ങളുടെ രണ്ടുപേരുടെയും ഹൃദയങ്ങൾ (തിന്മയിലേക്ക്) ചാഞ്ഞുപോയിരിക്കുന്നു. ഇനി നിങ്ങൾ ഇരുവരും അദ്ദേഹത്തിനെതിരിൽ (റസൂലിനെതിരിൽ) പരസ്പരം സഹകരിക്കുന്ന പക്ഷം തീർച്ചയായും അല്ലാഹുവാകുന്നു അദ്ദേഹത്തിൻെറ യജമാനൻ. ജിബ്‌രീലും സദ്‌വൃത്തരായ സത്യവിശ്വാസികളും അതിനു പുറമെ മലക്കുകളും അദ്ദേഹത്തിന് സഹായികളായിരിക്കുന്നതാണ്.

عَسَىٰ رَبُّهُ إِن طَلَّقَكُنَّ أَن يُبْدِلَهُ أَزْوَاجًا خَيْرًا مِّنكُنَّ مُسْلِمَاتٍ مُّؤْمِنَاتٍ قَانِتَاتٍ تَائِبَاتٍ عَابِدَاتٍ سَائِحَاتٍ ثَيِّبَاتٍ وَأَبْكَارًا ﴿٥﴾

5. (പ്രവാചകപത്നിമാരേ,) നിങ്ങളെ അദ്ദേഹം വിവാഹമോചനം ചെയ്യുന്ന പക്ഷം, നിങ്ങളെക്കാൾ നല്ലവരായ ഭാര്യമാരെ അദ്ദേഹത്തിന് അദ്ദേഹത്തിൻെറ രക്ഷിതാവ് പകരം നൽകിയേക്കാം. മുസ്‌ലിംകളും സത്യവിശ്വാസിനികളും ഭയഭക്തിയുള്ളവരും പശ്ചാത്താപമുള്ളവരും ആരാധനാനിരതരും വ്രതമനുഷ്ഠിക്കുന്നവരും വിധവകളും കന്യകകളുമായിട്ടുള്ള സ്ത്രീകളെ.

1268. താൻ മേലിൽ തേൻ കഴിക്കുകയില്ലെന്ന് ശപഥം ചെയ്ത കാര്യവും, മററു ചില വിവരങ്ങളും നബി(സ) പത്നിമാരിലൊരാളായ ഹഫ്സയെ രഹസ്യമായി അറിയിച്ചതായിരുന്നു. ഈ കാര്യങ്ങൾ മററാരെയും അറിയിക്കരുതെന്ന് അദ്ദേഹം ഹഫ്സയോട് നിർദ്ദേശിച്ചിരുന്നു. എന്നാൽ അത്ര ഗൗരവമുള്ള വിഷയമൊന്നുമല്ലല്ലോ എന്ന നിലയിൽ ഹഫ്സ ഈ വിവരം ആയിശയോട് പറഞ്ഞു.

1269. പ്രവാചക പത്നിമാരായ ആയിശയെയും ഹഫ്സയെയും പററിയാണ് പരാമർശം. ഏത് ചെറിയ കാര്യത്തിലും നബി(സ)യുടെ കല്പനകൾ പൂർണമായി അനുസരിക്കേണ്ടവരാണ് അവിടുത്തെ പത്നിമാർ. ആ കാര്യത്തിലുള്ള ചെറിയ വീഴ്ച പോലും അല്ലാഹു ഗൗരവപൂർവ്വം വീക്ഷിക്കുന്നു.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ قُوٓا۟ أَنفُسَكُمْ وَأَهْلِيكُمْ نَارًا وَقُودُهَا
ٱلنَّاسُ وَٱلْحِجَارَةُ عَلَيْهَا مَلَٰٓئِكَةٌ غِلَاظٌ شِدَادٌ لَّا يَعْصُونَ
ٱللَّهَ مَآ أَمَرَهُمْ وَيَفْعَلُونَ مَا يُؤْمَرُونَ ﴿٦﴾

6. സത്യവിശ്വാസികളേ, സ്വദേഹങ്ങളെയും നിങ്ങളുടെ ബന്ധുക്കളെയും മനുഷ്യരും കല്ലുകളും ഇന്ധനമായിട്ടുള്ള നരകാഗ്നിയിൽ നിന്ന് നിങ്ങൾ കാത്തു രക്ഷിക്കുക. അതിന്റെ മേൽനോട്ടത്തിന് പരുഷസ്വഭാവമുള്ളവരും അതിശക്തന്മാരുമായ മലക്കുകളുണ്ടായിരിക്കും. അല്ലാഹു അവരോട് കൽപിച്ച കാര്യത്തിൽ അവനോടവർ അനുസരണക്കേടു കാണിക്കുകയില്ല. അവരോട് കൽപിക്കപ്പെടുന്നത് എന്തും അവർ പ്രവർത്തിക്കുകയും ചെയ്യും.

يَٰٓأَيُّهَا ٱلَّذِينَ كَفَرُوا۟ لَا تَعْتَذِرُوا۟ ٱلْيَوْمَ ۖ إِنَّمَا تُجْزَوْنَ
مَا كُنتُمْ تَعْمَلُونَ ﴿٧﴾

7. സത്യനിഷേധികളേ, നിങ്ങൾ ഇന്ന് ഒഴികഴിവ് പറയേണ്ട. നിങ്ങൾ ചെയ്തുകൊണ്ടിരുന്നതിനു മാത്രമാണ് നിങ്ങൾക്കു പ്രതിഫലം നൽകപ്പെടുന്നത്.[1270]

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ تُوبُوٓا۟ إِلَى ٱللَّهِ تَوْبَةً نَّصُوحًا عَسَىٰ
رَبُّكُمْ أَن يُكَفِّرَ عَنكُمْ سَيِّـَٔاتِكُمْ وَيُدْخِلَكُمْ جَنَّٰتٍ تَجْرِى
مِن تَحْتِهَا ٱلْأَنْهَٰرُ يَوْمَ لَا يُخْزِى ٱللَّهُ ٱلنَّبِىَّ وَٱلَّذِينَ ءَامَنُوا۟ مَعَهُۥ ۖ
نُورُهُمْ يَسْعَىٰ بَيْنَ أَيْدِيهِمْ وَبِأَيْمَٰنِهِمْ يَقُولُونَ رَبَّنَآ أَتْمِمْ لَنَا
نُورَنَا وَٱغْفِرْ لَنَآ ۖ إِنَّكَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٨﴾

8. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിങ്കലേക്ക് നിഷ്കളങ്കമായ പശ്ചാത്താപം കൈക്കൊണ്ട് മടങ്ങുക. നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ പാപങ്ങൾ മാച്ചുകളയുകയും താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗത്തോപ്പുകളിൽ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്തേക്കാം. അല്ലാഹു പ്രവാചകനെയും, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും അപമാനിക്കാത്ത ദിവസത്തിൽ. അവരുടെ പ്രകാശം അവരുടെ മുന്നിലൂടെയും വലതു വശങ്ങളിലൂടെയും സഞ്ചരിക്കും. അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ പ്രകാശം ഞങ്ങൾക്കു നീ പൂർത്തീകരിച്ചു തരികയും, ഞങ്ങൾക്കു നീ പൊറുത്തു തരികയും ചെയ്യേണമേ. തീർച്ചയായും നീ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

يَٰٓأَيُّهَا ٱلنَّبِىُّ جَٰهِدِ ٱلْكُفَّارَ وَٱلْمُنَٰفِقِينَ وَٱغْلُظْ عَلَيْهِمْ ۚ
وَمَأْوَىٰهُمْ جَهَنَّمُ ۖ وَبِئْسَ ٱلْمَصِيرُ ﴿٩﴾

9. ഓ; നബീ, സത്യനിഷേധികളോടും കപടവിശ്വാസികളോടും നീ സമരം ചെയ്യുകയും അവരോട് പരുഷമായി പെരുമാറുകയും ചെയ്യുക. അവരുടെ സങ്കേതം നരകമാകുന്നു. എത്തിച്ചേരാനുള്ള ആ സ്ഥലം എത്രയോ ചീത്ത!

ضَرَبَ ٱللَّهُ مَثَلًا لِّلَّذِينَ كَفَرُوا۟ ٱمْرَأَتَ نُوحٍ وَٱمْرَأَتَ

10. സത്യനിഷേധികൾക്ക് ഉദാഹരണമായി നൂഹിന്റെ ഭാര്യയെയും, ലൂത്തിന്റെ ഭാര്യയെ

1270. നരകത്തിൽ പ്രവേശിപ്പിക്കുന്ന സമയത്ത് സത്യനിഷേധികളോട് പറയപ്പെടുന്നതാണിത്.

لُوطٍ كَانَتَا تَحْتَ عَبْدَيْنِ مِنْ عِبَادِنَا صَالِحَيْنِ
فَخَانَتَاهُمَا فَلَمْ يُغْنِيَا عَنْهُمَا مِنَ اللَّهِ شَيْئًا وَقِيلَ
ادْخُلَا النَّارَ مَعَ الدَّاخِلِينَ ﴿١٠﴾

യും അല്ലാഹു ഇതാ എടുത്തു കാണിച്ചിരിക്കുന്നു. അവര്‍ രണ്ടുപേരും നമ്മുടെ ദാസന്‍മാരില്‍ പെട്ട സദ്‌വൃത്തരായ രണ്ടു ദാസന്‍മാരുടെ കീഴിലായിരുന്നു. എന്നിട്ട് അവരെ രണ്ടുപേരെയും ഇവര്‍ വഞ്ചിച്ചുകളഞ്ഞു. അപ്പോള്‍ അല്ലാഹുവിന്‍റെ ശിക്ഷയില്‍ നിന്ന് യാതൊന്നും അവര്‍ രണ്ടുപേരും ഇവര്‍ക്ക് ഒഴിവാക്കികൊടുത്തില്ല.[1271] നിങ്ങള്‍ രണ്ടുപേരും നരകത്തില്‍ കടക്കുന്നവരോടൊപ്പം കടന്നുകൊള്ളുക എന്ന് പറയപ്പെടുകയും ചെയ്തു.

وَضَرَبَ اللَّهُ مَثَلًا لِلَّذِينَ آمَنُوا امْرَأَتَ فِرْعَوْنَ إِذْ قَالَتْ
رَبِّ ابْنِ لِي عِنْدَكَ بَيْتًا فِي الْجَنَّةِ وَنَجِّنِي مِنْ فِرْعَوْنَ وَعَمَلِهِ
وَنَجِّنِي مِنَ الْقَوْمِ الظَّالِمِينَ ﴿١١﴾

11. സത്യവിശ്വാസികള്‍ക്ക് ഒരു ഉപമയായി അല്ലാഹു ഫിര്‍ഔന്‍റെ ഭാര്യയെ എടുത്ത് കാണിച്ചിരിക്കുന്നു.[1272] അവള്‍ പറഞ്ഞ സന്ദര്‍ഭം: എന്‍റെ രക്ഷിതാവേ, എനിക്ക് നീ നിന്‍റെ അടുക്കല്‍ സ്വര്‍ഗത്തില്‍ ഒരു ഭവനം ഉണ്ടാക്കിത്തരികയും, ഫിര്‍ഔനില്‍ നിന്നും അവന്‍റെ പ്രവര്‍ത്തനത്തില്‍ നിന്നും എന്നെ നീ രക്ഷിക്കുകയും ചെയ്യേണമേ. അക്രമികളായ ജനങ്ങളില്‍ നിന്നും എന്നെ നീ രക്ഷിക്കേണമേ.

وَمَرْيَمَ ابْنَتَ عِمْرَانَ الَّتِي أَحْصَنَتْ فَرْجَهَا فَنَفَخْنَا فِيهِ
مِنْ رُوحِنَا وَصَدَّقَتْ بِكَلِمَاتِ رَبِّهَا وَكُتُبِهِ وَكَانَتْ
مِنَ الْقَانِتِينَ ﴿١٢﴾

12. തന്‍റെ ഗുഹ്യസ്ഥാനം കാത്തുസൂക്ഷിച്ച ഇംറാന്‍റെ മകളായ മര്‍യമിനെയും (ഉപമയായി എടുത്ത് കാണിച്ചിരിക്കുന്നു.) അപ്പോള്‍ നമ്മുടെ ആത്മചൈതന്യത്തില്‍ നിന്നു നാം അതില്‍ ഊതുകയുണ്ടായി. തന്‍റെ രക്ഷിതാവിന്‍റെ വചനങ്ങളിലും ഗ്രന്ഥങ്ങളിലും അവള്‍ വിശ്വസിക്കുകയും അവള്‍ ഭയഭക്തിയുള്ളവരുടെ കൂട്ടത്തിലാവുകയും ചെയ്തു.

1271. രണ്ടു പ്രവാചകന്‍മാരുടെ ഭാര്യമാരായിട്ടും അല്ലാഹുവിന്‍റെ ശിക്ഷയില്‍ നിന്ന് രക്ഷ നല്‍കാന്‍ ആ ദാമ്പത്യബന്ധം അവര്‍ക്ക് സഹായകമായില്ല. അതുപോലെത്തന്നെ മുഹമ്മദ് നബി(സ)യുമായി കുടുംബബന്ധമുണ്ടായതിന്‍റെ പേരിലും ആര്‍ക്കും മോക്ഷം നേടാനാവില്ല. അവരവര്‍ സത്യവിശ്വാസം സ്വീകരിക്കുകയും സല്‍കര്‍മങ്ങളില്‍ ഏര്‍പ്പെടുകയും ചെയ്തുകൊണ്ടല്ലാതെ.

1272. മൂസാനബി(അ)യുടെ പ്രതിയോഗിയും നിഷ്ഠുരനായ സ്വേച്ഛാധിപതിയുമായിരുന്ന ഫിര്‍ഔന്‍റെ ഭാര്യ (ആസിയ എന്നാണ് വ്യാഖ്യാനഗ്രന്ഥങ്ങളില്‍ അവരുടെ പേര് രേഖപ്പെടുത്തിയിട്ടുള്ളത്) മൂസാനബി(അ)യുടെ സന്ദേശത്തില്‍ അടിയുറച്ചു വിശ്വസിച്ച ഒരു മഹതിയായിരുന്നു. അവര്‍ സത്യവിശ്വാസം സ്വീകരിച്ച വിവരം മനസ്സിലാക്കിയ ഫിര്‍ഔന്‍ അവരെ ക്രൂരമായ പീഡനങ്ങളേല്‍പിച്ചിരുന്നു.




**അദ്ധ്യായം - 67**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

تَبَارَكَ الَّذِي بِيَدِهِ الْمُلْكُ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ①

1. ആധിപത്യം ഏതൊരുവന്റെ കയ്യിലാണോ അവൻ അനുഗ്രഹപൂർണ്ണനായിരിക്കുന്നു. അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു.

الَّذِي خَلَقَ الْمَوْتَ وَالْحَيَاةَ لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلًا ۚ وَهُوَ الْعَزِيزُ الْغَفُورُ ②

2. നിങ്ങളിൽ ആരാണ് കൂടുതൽ നന്നായി പ്രവർത്തിക്കുന്നവർ എന്ന് പരീക്ഷിക്കുവാൻ വേണ്ടി മരണവും ജീവിതവും സൃഷ്ടിച്ചവനാകുന്നു അവൻ. അവൻ പ്രതാപിയും ഏറെ പൊറുക്കുന്നവനുമാകുന്നു.

الَّذِي خَلَقَ سَبْعَ سَمَاوَاتٍ طِبَاقًا ۖ مَّا تَرَىٰ فِي خَلْقِ الرَّحْمَٰنِ مِن تَفَاوُتٍ ۖ فَارْجِعِ الْبَصَرَ هَلْ تَرَىٰ مِن فُطُورٍ ③

3. ഏഴു ആകാശങ്ങളെ 'അടുക്കുക'ളായി സൃഷ്ടിച്ചവനാകുന്നു അവൻ. പരമകാരുണികന്റെ സൃഷ്ടിപ്പിൽ യാതൊരു ഏറ്റക്കുറവും നീ കാണുകയില്ല. എന്നാൽ നീ ദൃഷ്ടി ഒന്നുകൂടി തിരിച്ചുകൊണ്ടുവരൂ. വല്ല 'വിടവും' നീ കാണുന്നുണ്ടോ?[1273]

ثُمَّ ارْجِعِ الْبَصَرَ كَرَّتَيْنِ يَنقَلِبْ إِلَيْكَ الْبَصَرُ خَاسِئًا وَهُوَ حَسِيرٌ ④

4. പിന്നീട് രണ്ടു തവണ നീ കണ്ണിനെ തിരിച്ചുകൊണ്ടുവരൂ. നിന്റെ അടുത്തേക്ക് ആ കണ്ണ് പരാജയപ്പെട്ടനിലയിലും പരവശമായിക്കൊണ്ടും മടങ്ങിവരും.

وَلَقَدْ زَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ وَجَعَلْنَاهَا رُجُومًا لِّلشَّيَاطِينِ ۖ وَأَعْتَدْنَا لَهُمْ عَذَابَ السَّعِيرِ ⑤

5. ഏറ്റവും അടുത്ത ആകാശത്തെ നാം ചില വിളക്കുകൾകൊണ്ട് അലങ്കരിച്ചിരിക്കുന്നു.[1274] അവയെ നാം പിശാചുകളെ എറിഞ്ഞോടിക്കാനുള്ളവയുമാക്കിയിരിക്കുന്നു.[1275] അവർക്കു നാം ജ്വലിക്കുന്ന നരകശിക്ഷ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.

---

1273. ഉപരിലോകത്തിന്റെ — വിശാലപ്രപഞ്ചത്തിന്റെ — ഘടനയെപ്പറ്റി വളരെ കുറച്ചേ മനുഷ്യന് അറിയാൻ കഴിഞ്ഞിട്ടുള്ളൂ. ലഭിച്ചേടത്തോളം അറിവിന്റെ വെളിച്ചത്തിൽ നമുക്ക് ഉറപ്പിച്ചു പറയാൻ കഴിയും; ആകാശഗോളങ്ങളുടെ സ്ഥാനവും ചലനങ്ങളുമെല്ലാം വ്യവസ്ഥാപിതമാണെന്ന്, എവിടെയും അവ്യവസ്ഥിതത്വം ദൃശ്യമല്ലെന്ന്.

1274. ഒന്നാമത്തെ ആകാശം തന്നെ അനേകം നക്ഷത്ര സമൂഹങ്ങളെ ഉൾക്കൊള്ളുന്നതാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു.

1275. കൊള്ളിമീനുകളാണ് ഇതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. വേറെയും വ്യാഖ്യാനങ്ങൾ തഫ്സീറുകളിൽ കാണാം. ഇത്തരം കാര്യങ്ങളിൽ അല്ലാഹു അറിയിച്ചു തന്നതിലുപരി യാതൊന്നും ഖണ്ഡിതമായി പറയാൻ നമുക്കാവില്ല.

وَلِلَّذِينَ كَفَرُوا۟ بِرَبِّهِمْ عَذَابُ جَهَنَّمَ ۖ وَبِئْسَ ٱلْمَصِيرُ ⑥

6. തങ്ങളുടെ രക്ഷിതാവില്‍ അവിശ്വസിച്ചവര്‍ക്കാണ് നരകശിക്ഷയുള്ളത്. തിരിച്ചെത്തുന്ന ആ സ്ഥലം വളരെ ചീത്ത തന്നെ.

إِذَآ أُلْقُوا۟ فِيهَا سَمِعُوا۟ لَهَا شَهِيقًا وَهِىَ تَفُورُ ⑦

7. അവര്‍ അതില്‍ (നരകത്തില്‍) എറിയപ്പെട്ടാല്‍ അതിന്നവര്‍ ഒരു ഗര്‍ജ്ജനം കേള്‍ക്കുന്നതാണ്. അത് തിളച്ചുമറിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും.

تَكَادُ تَمَيَّزُ مِنَ ٱلْغَيْظِ ۖ كُلَّمَآ أُلْقِىَ فِيهَا فَوْجٌ سَأَلَهُمْ خَزَنَتُهَآ
أَلَمْ يَأْتِكُمْ نَذِيرٌ ⑧

8. 'കോപം' നിമിത്തം അതു പൊട്ടിപിളര്‍ന്ന് പോകുമാറാകും. അതില്‍ (നരകത്തില്‍) ഓരോ സംഘവും എറിയപ്പെടുമ്പോഴൊക്കെ അതിന്റെ കാവല്‍ക്കാര്‍ അവരോടു ചോദിക്കും: 'നിങ്ങളുടെ അടുത്ത് മുന്നറിയിപ്പുകാരന്‍ വന്നിരുന്നില്ലേ?'

قَالُوا۟ بَلَىٰ قَدْ جَآءَنَا نَذِيرٌ فَكَذَّبْنَا وَقُلْنَا مَا نَزَّلَ ٱللَّهُ مِن
شَىْءٍ إِنْ أَنتُمْ إِلَّا فِى ضَلَٰلٍ كَبِيرٍ ⑨

9. അവര്‍ പറയും: അതെ ഞങ്ങള്‍ക്ക് മുന്നറിയിപ്പുകാരന്‍ വന്നിരുന്നു. അപ്പോള്‍ ഞങ്ങള്‍ നിഷേധിച്ചു തള്ളുകയും, അല്ലാഹു യാതൊന്നും ഇറക്കിയിട്ടില്ല നിങ്ങള്‍ വലിയ വഴികേടില്‍ തന്നെയാകുന്നു[1276] എന്ന് ഞങ്ങള്‍ പറയുകയുമാണ് ചെയ്തത്.

وَقَالُوا۟ لَوْ كُنَّا نَسْمَعُ أَوْ نَعْقِلُ مَا كُنَّا فِىٓ أَصْحَٰبِ ٱلسَّعِيرِ ⑩

10. 'ഞങ്ങള്‍ കേള്‍ക്കുകയോ ചിന്തിക്കുകയോ ചെയ്തിരുന്നെങ്കില്‍ ഞങ്ങള്‍ ജ്വലിക്കുന്ന നരകാഗ്നിയുടെ അവകാശികളുടെ കൂട്ടത്തിലാകുമായിരുന്നില്ല' എന്നും അവര്‍ പറയും.

فَٱعْتَرَفُوا۟ بِذَنۢبِهِمْ فَسُحْقًا لِّأَصْحَٰبِ ٱلسَّعِيرِ ⑪

11. അങ്ങനെ അവര്‍ തങ്ങളുടെ കുറ്റം ഏറ്റുപറയും. അപ്പോള്‍ നരകാഗ്നിയുടെ ആള്‍ക്കാര്‍ക്കു ശാപം.

إِنَّ ٱلَّذِينَ يَخْشَوْنَ رَبَّهُم بِٱلْغَيْبِ لَهُم مَّغْفِرَةٌ
وَأَجْرٌ كَبِيرٌ ⑫

12. തീര്‍ച്ചയായും തങ്ങളുടെ രക്ഷിതാവിനെ അദൃശ്യനിലയില്‍ ഭയപ്പെടുന്നവരാരോ അവര്‍ക്ക് പാപമോചനവും വലിയ പ്രതിഫലവുമുണ്ട്.

وَأَسِرُّوا۟ قَوْلَكُمْ أَوِ ٱجْهَرُوا۟ بِهِۦٓ ۖ إِنَّهُۥ عَلِيمٌۢ
بِذَاتِ ٱلصُّدُورِ ⑬

13. നിങ്ങളുടെ വാക്ക് നിങ്ങള്‍ രഹസ്യമാക്കുക. അല്ലെങ്കില്‍ പരസ്യമാക്കിക്കൊള്ളുക. തീര്‍ച്ചയായും അവന്‍ (അല്ലാഹു) ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു.

أَلَا يَعْلَمُ مَنْ خَلَقَ وَهُوَ ٱللَّطِيفُ ٱلْخَبِيرُ ⑭

14. സൃഷ്ടിച്ചുണ്ടാക്കിയവന്‍ (എല്ലാം) അറിയുകയില്ലേ? അവന്‍ നിഗൂഢരഹസ്യങ്ങള്‍ അറിയുന്നവനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

---

1276. ഇഹലോകത്ത് വെച്ച് സത്യത്തിന്റെ വക്താക്കളോട് അവര്‍ പറഞ്ഞിരുന്ന വാക്കാണ് നരകത്തിന്റെ കാവല്‍ക്കാരോട് അവര്‍ ഏറ്റുപറയുന്നത്.

هُوَ الَّذِي جَعَلَ لَكُمُ الْأَرْضَ ذَلُولًا فَامْشُوا فِي مَنَاكِبِهَا وَكُلُوا مِن رِّزْقِهِ ۖ وَإِلَيْهِ النُّشُورُ ⑮

15. അവനാകുന്നു നിങ്ങൾക്ക് വേണ്ടി ഭൂമിയെ വിധേയമാക്കിത്തന്നവൻ. അതിനാൽ അതിന്റെ 'ചുമലു'കളിലൂടെ നിങ്ങൾ നടക്കുകയും, അവന്റെ ഉപജീവനത്തിൽ നിന്ന് നിങ്ങൾ ഭക്ഷിക്കുകയും ചെയ്തുകൊള്ളുക. അവങ്കലേക്ക് തന്നെയാണ് ഉയിർത്തെഴുന്നേൽപ്.

ءَأَمِنتُم مَّن فِي السَّمَاءِ أَن يَخْسِفَ بِكُمُ الْأَرْضَ فَإِذَا هِيَ تَمُورُ ⑯

16. ആകാശത്തുള്ളവൻ നിങ്ങളെ ഭൂമിയിൽ ആഴ്ത്തിക്കളയുന്നതിനെപ്പററി നിങ്ങൾ നിർഭയരായിരിക്കയാണോ? അപ്പോൾ അത് (ഭൂമി) ഇളകിമറിഞ്ഞുകൊണ്ടിരിക്കും.

أَمْ أَمِنتُم مَّن فِي السَّمَاءِ أَن يُرْسِلَ عَلَيْكُمْ حَاصِبًا ۖ فَسَتَعْلَمُونَ كَيْفَ نَذِيرِ ⑰

17. അതല്ല, ആകാശത്തുള്ളവൻ നിങ്ങളുടെ നേരെ ഒരു ചരൽ വർഷം അയക്കുന്നതിനെപ്പററി നിങ്ങൾ നിർഭയരായിരിക്കയാണോ? എന്റെ താക്കീത് എങ്ങനെയുണ്ടെന്ന് വഴിയെ നിങ്ങൾ അറിഞ്ഞുകൊള്ളും.

وَلَقَدْ كَذَّبَ الَّذِينَ مِن قَبْلِهِمْ فَكَيْفَ كَانَ نَكِيرِ ⑱

18. തീർച്ചയായും അവർക്ക് മുമ്പുള്ളവരും നിഷേധിച്ചു തള്ളിയിട്ടുണ്ട്. അപ്പോൾ എന്റെ പ്രതിഷേധം എങ്ങനെയായിരുന്നു?

أَوَلَمْ يَرَوْا إِلَى الطَّيْرِ فَوْقَهُمْ صَافَّاتٍ وَيَقْبِضْنَ ۚ مَا يُمْسِكُهُنَّ إِلَّا الرَّحْمَٰنُ ۚ إِنَّهُ بِكُلِّ شَيْءٍ بَصِيرٌ ⑲

19. അവർക്കു മുകളിൽ ചിറകു വിടർത്തിക്കൊണ്ടും ചിറകു കൂട്ടിപ്പിടിച്ചുകൊണ്ടും പറക്കുന്ന പക്ഷികളുടെ നേർക്ക് അവർ നോക്കിയില്ലേ? പരമകാരുണികനല്ലാതെ (മററാരും) അവയെ താങ്ങിനിറുത്തുന്നില്ല. തീർച്ചയായും അവൻ എല്ലാ കാര്യവും കണ്ടറിയുന്നവനാകുന്നു.

أَمَّنْ هَٰذَا الَّذِي هُوَ جُندٌ لَّكُمْ يَنصُرُكُم مِّن دُونِ الرَّحْمَٰنِ ۚ إِنِ الْكَافِرُونَ إِلَّا فِي غُرُورٍ ⑳

20. അതല്ല പരമകാരുണികന് പുറമെ നിങ്ങളെ സഹായിക്കുവാൻ ഒരു പട്ടാളമായിട്ടുള്ളവൻ ആരുണ്ട്? സത്യനിഷേധികൾ വഞ്ചനയിൽ അകപ്പെട്ടിരിക്കുക മാത്രമാകുന്നു.

أَمَّنْ هَٰذَا الَّذِي يَرْزُقُكُمْ إِنْ أَمْسَكَ رِزْقَهُ ۚ بَل لَّجُّوا فِي عُتُوٍّ وَنُفُورٍ ㉑

21. അതല്ലെങ്കിൽ അല്ലാഹു തന്റെ ഉപജീവനം നിർത്തിവെച്ചാൽ നിങ്ങൾക്ക് ഉപജീവനം നൽകുന്നവനായി ആരുണ്ട്? എങ്കിലും അവർ ധിക്കാരത്തിലും വെറുപ്പിലും മുഴുകിയിരിക്കയാകുന്നു.

أَفَمَن يَمْشِي مُكِبًّا عَلَىٰ وَجْهِهِ أَهْدَىٰ أَمَّن يَمْشِي سَوِيًّا عَلَىٰ صِرَاطٍ مُّسْتَقِيمٍ ㉒

22. അപ്പോൾ, മുഖം നിലത്തുകുത്തിക്കൊണ്ട് നടക്കുന്നവനാണോ[1277] സന്മാർഗ്ഗം പ്രാപിക്കുന്നവൻ? അതല്ല, നേരെയുള്ള പാതയിലൂടെ ശരിക്ക് നടക്കുന്നവനോ?

قُلْ هُوَ الَّذِي أَنشَأَكُمْ وَجَعَلَ لَكُمُ السَّمْعَ وَالْأَبْصَارَ

23. പറയുക: അവനാണ് നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കുകയും, നിങ്ങൾക്ക് കേൾവിയും കാഴ്ച

1277. ദുർമാർഗ്ഗങ്ങളിൽ തല കുത്തിമറിയുന്നവൻ.

وَالْأَفْئِدَةَ ۖ قَلِيلًا مَّا تَشْكُرُونَ ﴿٢٣﴾

കളും ഹൃദയങ്ങളും ഏർപ്പെടുത്തിത്തരുകയും ചെയ്തവൻ. കുറച്ചു മാത്രമേ നിങ്ങൾ നന്ദി കാണിക്കുന്നുള്ളു.

قُلْ هُوَ الَّذِي ذَرَأَكُمْ فِي الْأَرْضِ وَإِلَيْهِ تُحْشَرُونَ ﴿٢٤﴾

24. പറയുക: അവനാണ് നിങ്ങളെ ഭൂമിയിൽ സൃഷ്ടിച്ച് വളർത്തിയവൻ. അവങ്കലേക്കാണ് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുന്നത്.

وَيَقُولُونَ مَتَىٰ هَٰذَا الْوَعْدُ إِن كُنتُمْ صَادِقِينَ ﴿٢٥﴾
قُلْ إِنَّمَا الْعِلْمُ عِندَ اللَّهِ وَإِنَّمَا أَنَا نَذِيرٌ مُّبِينٌ ﴿٢٦﴾

25, 26. അവർ പറയുന്നു: എപ്പോഴാണ് ഈ വാഗ്ദാനം (പുലരുന്നത്?) നിങ്ങൾ സത്യവാന്മാരാണെങ്കിൽ (അതൊന്ന് പറഞ്ഞു തരൂ) പറയുക: ആ അറിവ് അല്ലാഹുവിന്റെ പക്കൽ മാത്രമാകുന്നു. ഞാൻ വ്യക്തമായ താക്കീതുകാരൻ മാത്രമാകുന്നു.

فَلَمَّا رَأَوْهُ زُلْفَةً سِيئَتْ وُجُوهُ الَّذِينَ كَفَرُوا وَقِيلَ
هَٰذَا الَّذِي كُنتُم بِهِ تَدَّعُونَ ﴿٢٧﴾

27. അത് (താക്കീതു നൽകപ്പെട്ട കാര്യം) സമീപസ്ഥമായി അവർ കാണുമ്പോൾ സത്യനിഷേധികളുടെ മുഖങ്ങൾക്ക് മ്ലാനത ബാധിക്കുന്നതാണ്. നിങ്ങൾ ഏതൊന്നിനെപ്പറ്റി വാദിച്ചുകൊണ്ടിരുന്നുവോ അതാകുന്നു ഇത് എന്ന് (അവരോട്) പറയപ്പെടുകയും ചെയ്യും.

قُلْ أَرَأَيْتُمْ إِنْ أَهْلَكَنِيَ اللَّهُ وَمَن مَّعِيَ أَوْ رَحِمَنَا فَمَن
يُجِيرُ الْكَافِرِينَ مِنْ عَذَابٍ أَلِيمٍ ﴿٢٨﴾

28. പറയുക: നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ? എന്നെയും എന്നോടൊപ്പമുള്ളവരെയും അല്ലാഹു നശിപ്പിക്കുകയോ അല്ലെങ്കിൽ ഞങ്ങളോടവൻ കരുണ കാണിക്കുകയോ ചെയ്താൽ വേദനയേറിയ ശിക്ഷയിൽ നിന്ന് സത്യനിഷേധികളെ രക്ഷിക്കാനാരുണ്ട്?[1278]

قُلْ هُوَ الرَّحْمَٰنُ آمَنَّا بِهِ وَعَلَيْهِ تَوَكَّلْنَا ۖ فَسَتَعْلَمُونَ
مَنْ هُوَ فِي ضَلَالٍ مُّبِينٍ ﴿٢٩﴾

29. പറയുക: അവനാകുന്നു പരമകാരുണികൻ. അവനിൽ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അവന്റെ മേൽ ഞങ്ങൾ ഭരമേൽപിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ വഴിയെ നിങ്ങൾക്കറിയാം: ആരാണ് വ്യക്തമായ വഴികേടിലെന്ന്.

قُلْ أَرَأَيْتُمْ إِنْ أَصْبَحَ مَاؤُكُمْ غَوْرًا فَمَن
يَأْتِيكُم بِمَاءٍ مَّعِينٍ ﴿٣٠﴾

30. പറയുക: നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ? നിങ്ങളുടെ വെള്ളം വറ്റിപ്പോയാൽ ആരാണ് നിങ്ങൾക്ക് ഒഴുകുന്ന ഉറവുവെള്ളം കൊണ്ട് വന്നു തരിക?

---

1278. അല്ലാഹുവിന്റെ ലൗകികമായ ശിക്ഷ ഉണ്ടാകുന്നപക്ഷം തങ്ങളെ മാത്രമല്ല നബി(സ)യെയും അനുയായികളെയും കൂടി അത് ബാധിക്കുന്നതായിരിക്കും എന്ന് കരുതി സമാധാനിച്ചിരുന്ന അവിശ്വാസികൾക്കുള്ള മറുപടിയാണിത്.
നബി(സ)യും അനുയായികളും ശിക്ഷിക്കപ്പെടുന്നുവോ അതല്ല രക്ഷിക്കപ്പെടുന്നുവോ എന്നതിന്റെ അടിസ്ഥാനത്തിലായിരിക്കില്ല അവിശ്വാസികളുടെ ഭാഗധേയം നിർണ്ണയിക്കപ്പെടുന്നത്. അവിശ്വാസത്തിന്റെയും അധർമ്മത്തിന്റെയും ദുഷ്ഫലത്തിൽ നിന്ന് അവർക്കെങ്ങനെ മോചനം നേടാനാകുമെന്നാണ് അവർ ആലോചിക്കേണ്ടത്.




**അദ്ധ്യായം - 68**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1. നൂൻ — പേനയും അവർ എഴുതുന്നതും തന്നെയാണ സത്യം.

2. നിന്റെ രക്ഷിതാവിന്റെ അനുഗ്രഹം കൊണ്ട് നീ ഒരു ഭ്രാന്തനല്ല.

3. തീർച്ചയായും നിനക്ക് മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ട്.

4. തീർച്ചയായും നീ മഹത്തായ സ്വഭാവത്തിലാകുന്നു.

5. ആകയാൽ വഴിയെ നീ കണ്ടറിയും; അവരും കണ്ടറിയും;

6. നിങ്ങളിൽ ആരാണ് കുഴപ്പത്തിലകപ്പെട്ടവനെന്ന്. [1279]

7. തീർച്ചയായും നിന്റെ രക്ഷിതാവ് അവന്റെ മാർഗം വിട്ടു പിഴച്ചുപോയവരെപ്പററി നല്ല വണ്ണം അറിയുന്നവനാകുന്നു. സന്മാർഗം പ്രാപിച്ചവരെ പററിയും അവൻ നല്ലവണ്ണം അറിയുന്നവനാണ്.

8. അതിനാൽ സത്യനിഷേധികളെ നീ അനുസരിക്കരുത്?

9. നീ വഴങ്ങിക്കൊടുത്തിരുന്നെങ്കിൽ അവർക്കും വഴങ്ങിത്തരാമായിരുന്നു എന്നവർ ആഗ്രഹിക്കുന്നു. [1280]

نٓ وَالْقَلَمِ وَمَا يَسْطُرُونَ ١
مَآ أَنتَ بِنِعْمَةِ رَبِّكَ بِمَجْنُونٍ ٢
وَإِنَّ لَكَ لَأَجْرًا غَيْرَ مَمْنُونٍ ٣
وَإِنَّكَ لَعَلَىٰ خُلُقٍ عَظِيمٍ ٤
فَسَتُبْصِرُ وَيُبْصِرُونَ ٥
بِأَييِّكُمُ الْمَفْتُونُ ٦
إِنَّ رَبَّكَ هُوَ أَعْلَمُ بِمَن ضَلَّ عَن سَبِيلِهِۦ
وَهُوَ أَعْلَمُ بِالْمُهْتَدِينَ ٧
فَلَا تُطِعِ الْمُكَذِّبِينَ ٨
وَدُّوا لَوْ تُدْهِنُ فَيُدْهِنُونَ ٩

1279. മാനസികമായി എന്തോ കുഴപ്പം ബാധിച്ച വ്യക്തിയാണ് നബി(സ)യെന്ന് ആക്ഷേപിച്ചവർക്കുള്ള മറുപടിയാണിത്. ഇരുപത്തി മൂന്നു വർഷക്കാലം തികഞ്ഞ മനസ്സാന്നിദ്ധ്യത്തോടെ പ്രബോധന ദൗത്യം വിജയകരമായി നിർവഹിച്ച നബി(സ) അനന്യവും അവികലവുമായ ഒരു മനസ്സിന്റെ ഉടമയായിരുന്നുവെന്നതിന് ചരിത്രം സാക്ഷിയാണ്.

1280. ഇസ്ലാമിന്റെ വിശ്വാസാദർശങ്ങൾ നിഷ്കൃഷ്ടമായി പ്രബോധനം ചെയ്യുന്നതിനുപകരം ജാഹിലിയ്യത്തിന്റെ ചില അംശങ്ങളോട് വിട്ടുവീഴ്ച കാണിക്കുന്ന ഒരു നിലപാട് സ്വീകരിക്കാൻ നബി(സ) സന്നദ്ധനാകുന്ന പക്ഷം അറേബ്യയിലെ ബഹുദൈവാരാധകർ നബി(സ)യോടും വിട്ടുവീഴ്ച ചെയ്യാൻ സന്നദ്ധരായിരുന്നു.

وَلَا تُطِعْ كُلَّ حَلَّافٍ مَّهِينٍ ﴿١٠﴾
هَمَّازٍ مَّشَّاءٍ بِنَمِيمٍ ﴿١١﴾
مَّنَّاعٍ لِّلْخَيْرِ مُعْتَدٍ أَثِيمٍ ﴿١٢﴾
عُتُلٍّ بَعْدَ ذَٰلِكَ زَنِيمٍ ﴿١٣﴾

10—13. അധികമായി സത്യം ചെയ്യുന്നവനും,[1281] നീചനും, കുത്തുവാക്കു പറയുന്നവനും, ഏഷണിയുമായി നടക്കുന്നവനും, നന്മയ്ക്ക് തടസ്സം നില്‍ക്കുന്നവനും, അതിക്രമിയും മഹാപാപിയും, ക്രൂരനും അതിനുപുറമെ ദുഷ്കീര്‍ത്തി നേടിയവനും ആയിട്ടുള്ള യാതൊരാളെയും നീ അനുസരിച്ചുപോകരുത്.

أَن كَانَ ذَا مَالٍ وَبَنِينَ ﴿١٤﴾

14. അവന്‍ സ്വത്തും സന്താനങ്ങളും ഉള്ളവനായി എന്നതിനാല്‍ (അവന്‍ അത്തരം നിലപാട് സ്വീകരിച്ചു.)

إِذَا تُتْلَىٰ عَلَيْهِ آيَاتُنَا قَالَ أَسَاطِيرُ الْأَوَّلِينَ ﴿١٥﴾

15. നമ്മുടെ ദൃഷ്ടാന്തങ്ങള്‍ അവന്ന് വായിച്ചുകേള്‍പിക്കപ്പെട്ടാല്‍ അവന്‍ പറയും; പൂര്‍വ്വികന്മാരുടെ പുരാണകഥകള്‍ എന്ന്.

سَنَسِمُهُ عَلَى الْخُرْطُومِ ﴿١٦﴾

16. വഴിയെ (അവന്‍റെ) തുമ്പിക്കൈമേല്‍ നാം അവന്ന് അടയാളം വെക്കുന്നതാണ്.[1282]

إِنَّا بَلَوْنَاهُمْ كَمَا بَلَوْنَا أَصْحَابَ الْجَنَّةِ إِذْ أَقْسَمُوا لَيَصْرِمُنَّهَا مُصْبِحِينَ ﴿١٧﴾

17. ആ തോട്ടക്കാരെ നാം പരീക്ഷിച്ചതുപോലെ തീര്‍ച്ചയായും അവരെയും നാം പരീക്ഷിച്ചിരിക്കയാണ്. പ്രഭാതവേളയില്‍ ആ തോട്ടത്തിലെ പഴങ്ങള്‍ അവര്‍ പറിച്ചെടുക്കുമെന്ന് അവര്‍ സത്യം ചെയ്ത സന്ദര്‍ഭം.

وَلَا يَسْتَثْنُونَ ﴿١٨﴾

18. അവര്‍ (യാതൊന്നും) ഒഴിവാക്കിപ്പറഞ്ഞിരുന്നില്ല.[1283]

فَطَافَ عَلَيْهَا طَائِفٌ مِّن رَّبِّكَ وَهُمْ نَائِمُونَ ﴿١٩﴾

19. എന്നിട്ട് അവര്‍ ഉറങ്ങിക്കൊണ്ടിരിക്കെ നിന്‍റെ രക്ഷിതാവിങ്കല്‍ നിന്നുള്ള ഒരു ശിക്ഷ ആ തോട്ടത്തെ ബാധിച്ചു.

فَأَصْبَحَتْ كَالصَّرِيمِ ﴿٢٠﴾

20. അങ്ങനെ അത് മുറിച്ചെടുക്കപ്പെട്ടത് പോലെ ആയിത്തീര്‍ന്നു.

فَتَنَادَوْا مُصْبِحِينَ ﴿٢١﴾

21. അങ്ങനെ പ്രഭാതവേളയില്‍ അവര്‍ പരസ്പരം വിളിച്ചുപറഞ്ഞു.

أَنِ اغْدُوا عَلَىٰ حَرْثِكُمْ إِن كُنتُمْ صَارِمِينَ ﴿٢٢﴾

22. 'നിങ്ങള്‍ പറിച്ചെടുക്കാന്‍ പോകുകയാണെങ്കില്‍ നിങ്ങളുടെ കൃഷിസ്ഥലത്തേക്ക് നിങ്ങള്‍ കാലത്തുതന്നെ പുറപ്പെടുക'.

1281. ചില നുണയന്മാരുണ്ട്. സാധാരണനിലയില്‍ അവരുടെ വാക്കുകള്‍ പലരും മുഖവിലക്കെടുക്കുകയില്ല. അവര്‍ക്ക് തന്നെ ഇത് നന്നായി അറിയാം. അതിനാല്‍ അവര്‍ എന്തു പറയുമ്പോഴും മററുള്ളവരെക്കൊണ്ട് വിശ്വസിപ്പിക്കാനുള്ള നിര്‍ബന്ധബുദ്ധി നിമിത്തം ആണയിട്ടുകൊണ്ടിരിക്കും.

1282. നബി(സ)യെയും അനുയായികളെയും ഉന്മൂലനം ചെയ്യുന്നതിനുവേണ്ടിയുള്ള ഹീനമായ ശ്രമങ്ങള്‍ക്ക് നേതൃത്വം നല്‍കിയിരുന്ന വലീദുബ്നുമുഗീറയുടെ കാര്യത്തിലാണ് ഈ വചനങ്ങള്‍ അവതരിച്ചതെങ്കിലും പരാമൃഷ്ട ദുര്‍ഗുണങ്ങളുള്ള എല്ലാവര്‍ക്കും ഇവിടെ പറഞ്ഞ കാര്യങ്ങള്‍ ബാധകമാണ്.

1283. പഴങ്ങള്‍ പറിക്കാന്‍ തീരുമാനിച്ചപ്പോള്‍ അവര്‍ 'ഇന്‍ശാ അല്ലാഹ്' (അല്ലാഹു ഉദ്ദേശിച്ചെങ്കില്‍) എന്ന് പറഞ്ഞിരുന്നില്ല എന്നാണ് 'വലായസ്തഥ്നൂന്‍' എന്ന വാക്കിന് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്‍കിയിട്ടുള്ളത്. 'പാവങ്ങള്‍ക്ക് വേണ്ടി അവര്‍ യാതൊന്നും മാററിവെക്കാന്‍ തീരുമാനിച്ചിരുന്നില്ല' എന്നാണ് ചില വ്യാഖ്യാതാക്കള്‍ വിശദീകരണം നല്‍കിയത്.

فَانْطَلَقُوا وَهُمْ يَتَخَافَتُونَ ﴿٢٣﴾
أَنْ لَا يَدْخُلَنَّهَا الْيَوْمَ عَلَيْكُمْ مِسْكِينٌ ﴿٢٤﴾

23, 24. ഇന്ന് ആ തോട്ടത്തിൽ നിങ്ങളുടെ അടുത്ത് ഒരു സാധുവും കടന്നുവരാൻ ഇടയാവരുത് എന്ന് അവരന്യോന്യം മന്ത്രിച്ചുകൊണ്ടു പോയി.

وَغَدَوْا عَلَىٰ حَرْدٍ قَادِرِينَ ﴿٢٥﴾

25. അവർ (സാധുക്കളെ) തടസ്സപ്പെടുത്താൻ കഴിവുള്ളവരായിക്കൊണ്ടുതന്നെ കാലത്ത് പുറപ്പെടുകയും ചെയ്തു.

فَلَمَّا رَأَوْهَا قَالُوا إِنَّا لَضَالُّونَ ﴿٢٦﴾

26. അങ്ങനെ അത് (തോട്ടം) കണ്ടപ്പോൾ അവർ പറഞ്ഞു: തീർച്ചയായും നാം പിഴവു പറ്റിയവരാകുന്നു.

بَلْ نَحْنُ مَحْرُومُونَ ﴿٢٧﴾

27. അല്ല, നാം നഷ്ടം നേരിട്ടവരാകുന്നു.

قَالَ أَوْسَطُهُمْ أَلَمْ أَقُلْ لَكُمْ لَوْلَا تُسَبِّحُونَ ﴿٢٨﴾

28. അവരുടെ കൂട്ടത്തിൽ മദ്ധ്യനിലപാടുകാരനായ ഒരാൾ പറഞ്ഞു: ഞാൻ നിങ്ങളോട് പറഞ്ഞില്ലേ? എന്താണ് നിങ്ങൾ അല്ലാഹുവെ പ്രകീർത്തിക്കാതിരുന്നത്?

قَالُوا سُبْحَانَ رَبِّنَا إِنَّا كُنَّا ظَالِمِينَ ﴿٢٩﴾

29. അവർ പറഞ്ഞു: നമ്മുടെ രക്ഷിതാവ് എത്രയോ പരിശുദ്ധൻ! തീർച്ചയായും നാം അക്രമികളായിരിക്കുന്നു.

فَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَلَاوَمُونَ ﴿٣٠﴾

30. അങ്ങനെ പരസ്പരം കുറ്റപ്പെടുത്തിക്കൊണ്ട് അവരിൽ ചിലർ ചിലരുടെ നേർക്ക് തിരിഞ്ഞു.

قَالُوا يَا وَيْلَنَا إِنَّا كُنَّا طَاغِينَ ﴿٣١﴾

31. അവർ പറഞ്ഞു: നമ്മുടെ നാശമേ! തീർച്ചയായും നാം അതിക്രമകാരികളായിരിക്കുന്നു.

عَسَىٰ رَبُّنَا أَنْ يُبْدِلَنَا خَيْرًا مِنْهَا إِنَّا إِلَىٰ رَبِّنَا رَاغِبُونَ ﴿٣٢﴾

32. നമ്മുടെ രക്ഷിതാവ് അതിനേക്കാൾ ഉത്തമമായത് നമുക്ക് പകരം തന്നേക്കാം. തീർച്ചയായും നാം നമ്മുടെ രക്ഷിതാവിങ്കലേക്ക് ആഗ്രഹിച്ചു ചെല്ലുന്നവരാകുന്നു.

كَذَٰلِكَ الْعَذَابُ ۖ وَلَعَذَابُ الْآخِرَةِ أَكْبَرُ ۚ
لَوْ كَانُوا يَعْلَمُونَ ﴿٣٣﴾

33. അപ്രകാരമാകുന്നു ശിക്ഷ. പരലോക ശിക്ഷയാവട്ടെ കൂടുതൽ ഗൗരവമുള്ളതാകുന്നു. അവർ അറിഞ്ഞിരുന്നെങ്കിൽ!

إِنَّ لِلْمُتَّقِينَ عِنْدَ رَبِّهِمْ جَنَّاتِ النَّعِيمِ ﴿٣٤﴾

34. തീർച്ചയായും സൂക്ഷ്മത പാലിക്കുന്നവർക്ക് അവരുടെ രക്ഷിതാവിങ്കൽ അനുഗ്രഹങ്ങളുടെ സ്വർഗത്തോപ്പുകളുണ്ട്.

أَفَنَجْعَلُ الْمُسْلِمِينَ كَالْمُجْرِمِينَ ﴿٣٥﴾

35. അപ്പോൾ മുസ്ലിംകളെ നാം കുറ്റവാളികളെപ്പോലെ ആക്കുമോ?

مَا لَكُمْ كَيْفَ تَحْكُمُونَ ٣٦

36. നിങ്ങൾക്കെന്തുപററി? നിങ്ങൾ എങ്ങനെയാണ് വിധി കൽപിക്കുന്നത്?

أَمْ لَكُمْ كِتَابٌ فِيهِ تَدْرُسُونَ ٣٧

37. അതല്ല, നിങ്ങൾക്കു വല്ല ഗ്രന്ഥവും കിട്ടിയിട്ട് നിങ്ങളതിൽ പഠനം നടത്തിക്കൊണ്ടിരിക്കുകയാണോ?

إِنَّ لَكُمْ فِيهِ لَمَا تَخَيَّرُونَ ٣٨

38. നിങ്ങൾ (യഥേഷ്ടം) തെരഞ്ഞെടുക്കുന്ന കാര്യങ്ങൾ നിങ്ങൾക്ക് അതിൽ (ആ ഗ്രന്ഥത്തിൽ) വന്നിട്ടുണ്ടോ?

أَمْ لَكُمْ أَيْمَانٌ عَلَيْنَا بَالِغَةٌ إِلَىٰ يَوْمِ الْقِيَامَةِ ۙ إِنَّ لَكُمْ
لَمَا تَحْكُمُونَ ٣٩

39. അതല്ല, ഉയിർത്തെഴുന്നേൽപിന്റെ നാളു വരെ എത്തുന്ന — നിങ്ങൾ വിധിക്കുന്നതെല്ലാം നിങ്ങൾക്കായിരിക്കുമെന്നതിനുള്ള — വല്ല കരാറുകളും നിങ്ങളോട് നാം ബാദ്ധ്യതയേററതായി ഉണ്ടോ?

سَلْهُمْ أَيُّهُم بِذَٰلِكَ زَعِيمٌ ٤٠

40. അവരിൽ ആരാണ് ആ കാര്യത്തിന് ഉത്തരവാദിത്തം ഏല്ക്കാനുള്ളത് എന്ന് അവരോടു ചോദിച്ചു നോക്കുക.

أَمْ لَهُمْ شُرَكَاءُ فَلْيَأْتُوا بِشُرَكَائِهِمْ إِن كَانُوا صَادِقِينَ ٤١

41. അതല്ല, അവർക്ക് വല്ല പങ്കുകാരുമുണ്ടോ? എങ്കിൽ അവരുടെ ആ പങ്കുകാരെ അവർ കൊണ്ടുവരട്ടെ. അവർ സത്യവാന്മാരാണെങ്കിൽ.

يَوْمَ يُكْشَفُ عَن سَاقٍ وَيُدْعَوْنَ إِلَى السُّجُودِ
فَلَا يَسْتَطِيعُونَ ٤٢

42. 'കണങ്കാൽ വെളിവാക്കപ്പെടുന്ന' [1284] (ഭയങ്കരമായ) ഒരു ദിവസത്തെ നിങ്ങൾ ഓർക്കുക. സുജൂദ് ചെയ്യാൻ (അന്ന്) അവർ ക്ഷണിക്കപ്പെടും. അപ്പോൾ അവർക്കതിന് സാധിക്കുകയില്ല.

خَاشِعَةً أَبْصَارُهُمْ تَرْهَقُهُمْ ذِلَّةٌ ۖ وَقَدْ كَانُوا يُدْعَوْنَ
إِلَى السُّجُودِ وَهُمْ سَالِمُونَ ٤٣

43. അവരുടെ കണ്ണുകൾ കീഴ്പോട്ട് താഴ്ന്നിരിക്കും. നിന്ദ്യത അവരെ ആവരണം ചെയ്യും. അവർ സുരക്ഷിതരായിരുന്ന സമയത്ത് സുജൂദിനായി അവർ ക്ഷണിക്കപ്പെട്ടിരുന്നു'.[1285]

فَذَرْنِي وَمَن يُكَذِّبُ بِهَٰذَا الْحَدِيثِ ۖ سَنَسْتَدْرِجُهُم مِّنْ
حَيْثُ لَا يَعْلَمُونَ ٤٤

44. ആകയാൽ എന്നെയും ഈ വർത്തമാനം നിഷേധിച്ചു കളയുന്നവരെയും കൂടി വിട്ടേക്കുക.[1286] അവർ അറിയാത്ത വിധത്തിലൂടെ നാം അവരെ പടിപടിയായി പിടികൂടിക്കൊള്ളാം.

---

1284. യുദ്ധത്തിൽ പരാജയം ഉറപ്പ് വരുന്ന സന്ദർഭത്തിൽ കണങ്കാലിൽ നിന്ന് വസ്ത്രം കയററിപ്പിടിച്ച് ഓടുക സ്വാഭാവികമാണല്ലോ. ഭയം കൊടുമ്പിരിക്കൊള്ളുന്ന സന്ദർഭങ്ങളിലും ഇങ്ങനെ സംഭവിക്കാം. അതുകൊണ്ടാണ് ഭയം കൊടുമ്പിരിക്കൊള്ളുക എന്ന അർത്ഥത്തിൽ കണങ്കാൽ വെളിവാക്കപ്പെടുക എന്നൊരു ശൈലി അറബിയിൽ നിലവിൽ വന്നത്.
1285. ഇഹലോകത്ത് അവർ സ്വതന്ത്രരും കഴിവുള്ളവരുമായിരുന്നപ്പോൾ അല്ലാഹുവിന് സുജൂദ് ചെയ്യാൻ കൽപിക്കപ്പെട്ട സന്ദർഭത്തിൽ അവർ ധിക്കരിക്കുകയായിരുന്നു.
1286. സത്യനിഷേധികളുടെ വിളയാട്ടം കണ്ട് വ്യാകുലപ്പെടേണ്ടെന്നും, താൻ തന്നെ അവരെ ഉചിതമായ വിധത്തിൽ കൈകാര്യം ചെയ്തുകൊള്ളാമെന്നും നബി(സ)യെയും സത്യവിശ്വാസികളെയും അല്ലാഹു ഉണർത്തുന്നു.

وَأُمْلِي لَهُمْ إِنَّ كَيْدِي مَتِينٌ ﴿٤٥﴾

45. ഞാൻ അവർക്ക് നീട്ടിയിട്ടുകൊടുക്കുകയും ചെയ്യും. തീർച്ചയായും എൻെറ തന്ത്രം ശക്തമാകുന്നു.

أَمْ تَسْأَلُهُمْ أَجْرًا فَهُم مِّن مَّغْرَمٍ مُّثْقَلُونَ ﴿٤٦﴾

46. അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധ്യതയാൽ ഞെരുങ്ങിയിരിക്കയാണോ?

أَمْ عِندَهُمُ الْغَيْبُ فَهُمْ يَكْتُبُونَ ﴿٤٧﴾

47. അതല്ല, അവരുടെ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അവർ എഴുതി എടുത്തുകൊണ്ടിരിക്കയാണോ?[1287]

فَاصْبِرْ لِحُكْمِ رَبِّكَ وَلَا تَكُن كَصَاحِبِ الْحُوتِ
إِذْ نَادَىٰ وَهُوَ مَكْظُومٌ ﴿٤٨﴾

48. അതുകൊണ്ട് നിൻെറ രക്ഷിതാവിൻെറ വിധി കാത്ത് നീ ക്ഷമിച്ചുകൊള്ളുക. നീ മത്സ്യത്തിൻെറ ആളെപ്പോലെ (യൂനുസ് നബിയെപ്പോലെ) ആകരുത്. അദ്ദേഹം ദുഃഖനിമഗ്നനായിക്കൊണ്ട് വിളിച്ചു പ്രാർത്ഥിച്ച സന്ദർഭം.

لَّوْلَا أَن تَدَارَكَهُ نِعْمَةٌ مِّن رَّبِّهِ لَنُبِذَ بِالْعَرَاءِ
وَهُوَ مَذْمُومٌ ﴿٤٩﴾

49. അദ്ദേഹത്തിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള അനുഗ്രഹം അദ്ദേഹത്തെ വീണ്ടെടുത്തില്ലായിരുന്നെങ്കിൽ അദ്ദേഹം ആ പാഴ്ഭൂമിയിൽ ആക്ഷേപാർഹനായിക്കൊണ്ട് പുറന്തള്ളപ്പെടുമായിരുന്നു.

فَاجْتَبَاهُ رَبُّهُ فَجَعَلَهُ مِنَ الصَّالِحِينَ ﴿٥٠﴾

50. അപ്പോൾ അദ്ദേഹത്തിൻെറ രക്ഷിതാവ് അദ്ദേഹത്തെ തെരഞ്ഞെടുക്കുകയും എന്നിട്ട് അദ്ദേഹത്തെ സജ്ജനങ്ങളുടെ കൂട്ടത്തിലാക്കുകയും ചെയ്തു.

وَإِن يَكَادُ الَّذِينَ كَفَرُوا لَيُزْلِقُونَكَ بِأَبْصَارِهِمْ لَمَّا سَمِعُوا الذِّكْرَ
وَيَقُولُونَ إِنَّهُ لَمَجْنُونٌ ﴿٥١﴾

51. സത്യനിഷേധികൾ ഈ ഉൽബോധനം കേൾക്കുമ്പോൾ അവരുടെ കണ്ണുകൾകൊണ്ട് നോക്കിയിട്ട് നീ ഇടറി വീഴുമാറാക്കുക തന്നെ ചെയ്യും.[1288] തീർച്ചയായും ഇവൻ ഒരു ഭ്രാന്തൻ തന്നെയാണ് എന്നവർ പറയും.

وَمَا هُوَ إِلَّا ذِكْرٌ لِّلْعَالَمِينَ ﴿٥٢﴾

52. ഇത് ലോകത്തിനുള്ള ഒരു ഉൽബോധനമല്ലാതെ മറെറാന്നുമല്ല.

---

1287 ബഹുദൈവാരാധകർക്ക് അദൃശ്യജ്ഞാനത്തെ ആസ്പദമാക്കിക്കൊണ്ടുള്ള വല്ല പ്രമാണവുമുണ്ടോ? എന്നർത്ഥം.

1288. പുച്ഛവും പരിഹാസവും നിറഞ്ഞ നോട്ടം കൊണ്ട് നബി(സ)യെ പിന്തിരിപ്പിക്കുവാനും, ദൗത്യനിർവ്വഹണത്തിൽ അടിതെററിക്കാനും അവർ ശ്രമിച്ചുനോക്കുക തന്നെ ചെയ്യുമെന്നർത്ഥം.




അദ്ധ്യായം - 69

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

الْحَاقَّةُ ① مَا الْحَاقَّةُ ②
وَمَا أَدْرَاكَ مَا الْحَاقَّةُ ③

1—3. ആ യഥാർത്ഥ സംഭവം! എന്താണ് ആ യഥാർത്ഥ സംഭവം? ആ യഥാർത്ഥ സംഭവം എന്താണെന്ന് നിനക്കെന്തറിയാം?

كَذَّبَتْ ثَمُودُ وَعَادٌ بِالْقَارِعَةِ ④

4. ഥമൂദ് സമുദായവും ആദ് സമുദായവും ആ ഭയങ്കര സംഭവത്തെ നിഷേധിച്ചു കളഞ്ഞു.

فَأَمَّا ثَمُودُ فَأُهْلِكُوا بِالطَّاغِيَةِ ⑤

5. എന്നാൽ ഥമൂദ് സമുദായം അത്യന്തം ഭീകരമായ ഒരു ശിക്ഷകൊണ്ട് നശിപ്പിക്കപ്പെട്ടു.

وَأَمَّا عَادٌ فَأُهْلِكُوا بِرِيحٍ صَرْصَرٍ عَاتِيَةٍ ⑥

6. എന്നാൽ ആദ് സമുദായം, ആഞ്ഞുവീശുന്ന അത്യുഗ്രമായ ഒരു കാററ്കൊണ്ട് നശിപ്പിക്കപ്പെട്ടു.

سَخَّرَهَا عَلَيْهِمْ سَبْعَ لَيَالٍ وَثَمَانِيَةَ أَيَّامٍ حُسُومًا
فَتَرَى الْقَوْمَ فِيهَا صَرْعَىٰ كَأَنَّهُمْ أَعْجَازُ نَخْلٍ خَاوِيَةٍ ⑦

7. തുടർച്ചയായ ഏഴു രാത്രിയും എട്ടുപകലും അത് (കാററ്) അവരുടെ നേർക്ക് അവൻ തിരിച്ചുവിട്ടു. അപ്പോൾ കടപുഴകി വീണ ഈന്തപ്പനത്തടികൾ പോലെ ആ കാററിൽ ജനങ്ങൾ വീണുകിടക്കുന്നതായി നിനക്ക് കാണാം.

فَهَلْ تَرَىٰ لَهُمْ مِنْ بَاقِيَةٍ ⑧

8. ഇനി അവരുടെതായി അവശേഷിക്കുന്ന വല്ലതും നീ കാണുന്നുണ്ടോ?

وَجَاءَ فِرْعَوْنُ وَمَنْ قَبْلَهُ وَالْمُؤْتَفِكَاتُ بِالْخَاطِئَةِ ⑨

9. ഫിർഔനും, അവന്റെ മുമ്പുള്ളവരും കീഴ്മേൽ മറിഞ്ഞ രാജ്യങ്ങളും[1289] തെററായ പ്രവർത്തനം കൊണ്ടുവന്നു.

فَعَصَوْا رَسُولَ رَبِّهِمْ فَأَخَذَهُمْ أَخْذَةً رَابِيَةً ⑩

10. അവർ അവരുടെ രക്ഷിതാവിന്റെ ദൂതനെ ധിക്കരിക്കുകയും, അപ്പോൾ അവൻ അവരെ ശക്തിയേറിയ ഒരു പിടുത്തം പിടിക്കുകയും ചെയ്തു.

---

1289. ലൂത്ത് നബി(അ)യുടെ ജനതയുടെ അധിവാസകേന്ദ്രങ്ങളത്രെ ഉദ്ദേശ്യം.

إِنَّا لَمَّا طَغَا الْمَاءُ حَمَلْنَاكُمْ فِي الْجَارِيَةِ ﴿١١﴾

11. തീർച്ചയായും നാം, വെള്ളം അതിരുകവിഞ്ഞ സമയത്ത് നിങ്ങളെ കപ്പലിൽ കയററി രക്ഷിക്കുകയുണ്ടായി.[1290]

لِنَجْعَلَهَا لَكُمْ تَذْكِرَةً وَتَعِيَهَا أُذُنٌ وَاعِيَةٌ ﴿١٢﴾

12. നിങ്ങൾക്ക് നാം അതൊരു സ്മരണയാക്കുവാനും ശ്രദ്ധിച്ചു മനസ്സിലാക്കുന്ന കാതുകൾ അതു ശ്രദ്ധിച്ചു മനസ്സിലാക്കുവാനും വേണ്ടി.

فَإِذَا نُفِخَ فِي الصُّورِ نَفْخَةٌ وَاحِدَةٌ ﴿١٣﴾

13. കാഹളത്തിൽ ഒരു ഊത്ത് ഊതപ്പെട്ടാൽ,

وَحُمِلَتِ الْأَرْضُ وَالْجِبَالُ فَدُكَّتَا دَكَّةً وَاحِدَةً ﴿١٤﴾

14. ഭൂമിയും പർവ്വതങ്ങളും പൊക്കിയെടുക്കപ്പെടുകയും എന്നിട്ട് അവ രണ്ടും ഒരു ഇടിച്ചുതകർക്കലിന് വിധേയമാക്കപ്പെടുകയും ചെയ്താൽ!

فَيَوْمَئِذٍ وَقَعَتِ الْوَاقِعَةُ ﴿١٥﴾

15. അന്നേ ദിവസം ആ സംഭവം സംഭവിക്കുകയായി.

وَانْشَقَّتِ السَّمَاءُ فَهِيَ يَوْمَئِذٍ وَاهِيَةٌ ﴿١٦﴾

16. ആകാശം പൊട്ടിപ്പിളരുകയും ചെയ്യും. അന്ന് അത് ദുർബലമായിരിക്കും.

وَالْمَلَكُ عَلَىٰ أَرْجَائِهَا ۚ وَيَحْمِلُ عَرْشَ رَبِّكَ فَوْقَهُمْ يَوْمَئِذٍ
ثَمَانِيَةٌ ﴿١٧﴾

17. മലക്കുകൾ അതിൻെറ നാനാഭാഗങ്ങളിലുമുണ്ടായിരിക്കും. നിൻെറ രക്ഷിതാവിൻെറ സിംഹാസനത്തെ അവരുടെ മീതെ അന്നു എട്ടുകൂട്ടർ വഹിക്കുന്നതാണ്.[1291]

يَوْمَئِذٍ تُعْرَضُونَ لَا تَخْفَىٰ مِنْكُمْ خَافِيَةٌ ﴿١٨﴾

18. അന്നേ ദിവസം നിങ്ങൾ പ്രദർശിപ്പിക്കപ്പെടുന്നതാണ്. യാതൊരു മറഞ്ഞ കാര്യവും നിങ്ങളിൽ നിന്നു മറഞ്ഞു പോകുന്നതല്ല.[1292]

فَأَمَّا مَنْ أُوتِيَ كِتَابَهُ بِيَمِينِهِ فَيَقُولُ هَاؤُمُ اقْرَءُوا
كِتَابِيَهْ ﴿١٩﴾

19. എന്നാൽ വലതു കയ്യിൽ തൻെറ രേഖ നൽകപ്പെട്ടവൻ പറയും: ഇതാ, എൻെറ ഗ്രന്ഥം വായിച്ചുനോക്കൂ.

إِنِّي ظَنَنْتُ أَنِّي مُلَاقٍ حِسَابِيَهْ ﴿٢٠﴾

20. തീർച്ചയായും ഞാൻ വിചാരിച്ചിരുന്നു; ഞാൻ എൻെറ വിചാരണയെ[1293] നേരിടേണ്ടി വരുമെന്ന്.

فَهُوَ فِي عِيشَةٍ رَاضِيَةٍ ﴿٢١﴾

21. അതിനാൽ അവൻ[1294] തൃപ്തികരമായ ജീവിതത്തിലാകുന്നു.

فِي جَنَّةٍ عَالِيَةٍ ﴿٢٢﴾

22. ഉന്നതമായ സ്വർഗത്തിൽ.

---

1290. നൂഹ് നബി(അ)യുടെ കാലത്തുണ്ടായ മഹാപ്രളയത്തിൽ സത്യവിശ്വാസികളെ അല്ലാഹു കപ്പലിൽ കയററി രക്ഷിച്ചതിനെ പററിയത്രെ ഈ പരാമർശം.

1291. ഉയിർത്തെഴുന്നേല്പിൻെറ നാളിൽ ദൈവിക സിംഹാസനത്തെ എട്ടു മലക്കുകളായിരിക്കും വഹിക്കുകയെന്ന് ചില വ്യാഖ്യാതാക്കളും, എട്ടുവിഭാഗം മലക്കുകളായിരിക്കും വഹിക്കുകയെന്ന് മററു ചില വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിരിക്കുന്നു.

1292. നിങ്ങൾ ഗോപ്യമാക്കി വെച്ചിരുന്ന വാക്കുകളും പ്രവൃത്തികളുമൊക്കെ അന്ന് അനാവൃതമാകുമെന്നർത്ഥം.

1293. 'ഹിസാബ്' എന്ന പദത്തിന് വിചാരണ അഥവാ കണക്ക് ചോദിക്കൽ എന്നും (കർമ്മങ്ങളുടെ) കണക്ക് എന്നും അർത്ഥമുണ്ട്.

1294. കർമ്മങ്ങളുടെ രേഖ വലതുകയ്യിൽ നല്കപ്പെട്ടവൻ.

قُطُوفُهَا دَانِيَةٌ ٢٣

23 അവയിലെ പഴങ്ങൾ അടുത്തുവരുന്നവയാകുന്നു.

كُلُوا وَاشْرَبُوا هَنِيئًا بِمَا أَسْلَفْتُمْ فِي الْأَيَّامِ
الْخَالِيَةِ ٢٤

24. 'കഴിഞ്ഞുപോയ ദിവസങ്ങളിൽ നിങ്ങൾ മുൻകൂട്ടി ചെയ്തതിന്റെ ഫലമായി നിങ്ങൾ ആനന്ദത്തോടെ തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക'. (എന്ന് അവരോട് പറയപ്പെടും.)

وَأَمَّا مَنْ أُوتِيَ كِتَابَهُ بِشِمَالِهِ فَيَقُولُ يَا لَيْتَنِي لَمْ
أُوتَ كِتَابِيَهْ ٢٥

25- എന്നാൽ ഇടതു കയ്യിൽ ഗ്രന്ഥം നൽകപ്പെട്ടവനാകട്ടെ ഇപ്രകാരം പറയുന്നതാണ്. 'ഹാ! എന്റെ ഗ്രന്ഥം എനിക്ക് നൽകപ്പെടാതിരുന്നെങ്കിൽ,

وَلَمْ أَدْرِ مَا حِسَابِيَهْ ٢٦

26. എന്റെ വിചാരണ എന്താണെന്ന് ഞാൻ അറിയാതിരുന്നെങ്കിൽ (എത്ര നന്നായിരുന്നു.)

يَا لَيْتَهَا كَانَتِ الْقَاضِيَةَ ٢٧

27. അത് (മരണം) എല്ലാം അവസാനിപ്പിക്കുന്നതായിരുന്നെങ്കിൽ (എത്ര നന്നായിരുന്നു!)

مَا أَغْنَىٰ عَنِّي مَالِيَهْ ٢٨

28. എന്റെ ധനം എനിക്കു പ്രയോജനപ്പെട്ടില്ല.

هَلَكَ عَنِّي سُلْطَانِيَهْ ٢٩

29. എന്റെ അധികാരം എന്നിൽ നിന്നു നഷ്ടപ്പെട്ടുപോയി.'

خُذُوهُ فَغُلُّوهُ ٣٠

30. (അപ്പോൾ ഇപ്രകാരം കല്പനയുണ്ടാകും:) 'നിങ്ങൾ അവനെ പിടിച്ച് ബന്ധനത്തിലിടു.

ثُمَّ الْجَحِيمَ صَلُّوهُ ٣١

31. പിന്നെ അവനെ നിങ്ങൾ ജ്വലിക്കുന്ന നരകത്തിൽ പ്രവേശിപ്പിക്കു.

ثُمَّ فِي سِلْسِلَةٍ ذَرْعُهَا سَبْعُونَ ذِرَاعًا فَاسْلُكُوهُ ٣٢

32. പിന്നെ, എഴുപതു മുഴം നീളമുള്ള ഒരു ചങ്ങലയിൽ അവനെ നിങ്ങൾ പ്രവേശിപ്പിക്കു'.

إِنَّهُ كَانَ لَا يُؤْمِنُ بِاللَّهِ الْعَظِيمِ ٣٣

33. തീർച്ചയായും അവൻ മഹാനായ അല്ലാഹുവിൽ വിശ്വസിച്ചിരുന്നില്ല.

وَلَا يَحُضُّ عَلَىٰ طَعَامِ الْمِسْكِينِ ٣٤

34. സാധുവിന് ഭക്ഷണം കൊടുക്കുവാൻ അവൻ പ്രോത്സാഹിപ്പിച്ചിരുന്നുമില്ല.

فَلَيْسَ لَهُ الْيَوْمَ هَاهُنَا حَمِيمٌ ٣٥

35. അതിനാൽ ഇന്ന് ഇവിടെ അവന് ഒരു ഉററബന്ധുവുമില്ല.

وَلَا طَعَامٌ إِلَّا مِنْ غِسْلِينٍ ٣٦

36. ദുർനീരുകൾ ഒലിച്ചു കൂടിയതിൽ നിന്നല്ലാതെ മററു ആഹാരവുമില്ല.

لَا يَأْكُلُهُ إِلَّا الْخَاطِئُونَ ٣٧

37. തെററുകാരല്ലാതെ അതു ഭക്ഷിക്കുകയില്ല.

فَلَا أُقْسِمُ بِمَا تُبْصِرُونَ ٣٨
وَمَا لَا تُبْصِرُونَ ٣٩

38, 39. എന്നാൽ നിങ്ങൾ കാണുന്നവയെക്കൊണ്ടും കാണാത്തവയെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു:

40. തീർച്ചയായും ഇത് മാന്യനായ ഒരു ദൂതന്റെ വാക്കു തന്നെയാകുന്നു.

41. ഇതൊരു കവിയുടെ വാക്കല്ല. വളരെ കുറച്ചേ നിങ്ങൾ വിശ്വസിക്കുന്നുള്ളു.

42. ഒരു ജോത്സ്യന്റെ വാക്കുമല്ല. വളരെ ക്കുറച്ചേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളു.

43. ഇത് ലോകരക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതാകുന്നു.

44. നമ്മുടെ പേരിൽ (പ്രവാചകൻ) വല്ല വാക്കുകളും കെട്ടിച്ചമച്ചു പറഞ്ഞിരുന്നെങ്കിൽ.

45. അദ്ദേഹത്തെ നാം വലതു കൈകൊണ്ട് പിടികൂടുകയും,

46. എന്നിട്ട് അദ്ദേഹത്തിന്റെ ജീവനാഡി നാം മുറിച്ചു കളയുകയും ചെയ്യുമായിരുന്നു.

47. അപ്പോൾ നിങ്ങളിൽ ആർക്കും അദ്ദേഹത്തിൽ നിന്ന് (ശിക്ഷയെ) തടയാനാവില്ല.

48. തീർച്ചയായും ഇത് (ഖുർആൻ) ഭയഭക്തിയുള്ളവർക്ക് ഒരു ഉൽബോധനമാകുന്നു.

49. തീർച്ചയായും നിങ്ങളുടെ കൂട്ടത്തിൽ (ഇതിനെ) നിഷേധിച്ചുതള്ളുന്നവരുണ്ടെന്ന് നമുക്കറിയാം.

50. തീർച്ചയായും ഇത് സത്യനിഷേധികൾക്ക് ഖേദത്തിന് കാരണവുമാകുന്നു.

51. തീർച്ചയായും ഇത് ദൃഢമായ യാഥാർത്ഥ്യമാകുന്നു.

52. അതിനാൽ നീ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തെ പ്രകീർത്തിക്കുക.

إِنَّهُ لَقَوْلُ رَسُولٍ كَرِيمٍ ﴿٤٠﴾

وَمَا هُوَ بِقَوْلِ شَاعِرٍ ۚ قَلِيلًا مَّا تُؤْمِنُونَ ﴿٤١﴾

وَلَا بِقَوْلِ كَاهِنٍ ۚ قَلِيلًا مَّا تَذَكَّرُونَ ﴿٤٢﴾

تَنزِيلٌ مِّن رَّبِّ الْعَالَمِينَ ﴿٤٣﴾

وَلَوْ تَقَوَّلَ عَلَيْنَا بَعْضَ الْأَقَاوِيلِ ﴿٤٤﴾

لَأَخَذْنَا مِنْهُ بِالْيَمِينِ ﴿٤٥﴾

ثُمَّ لَقَطَعْنَا مِنْهُ الْوَتِينَ ﴿٤٦﴾

فَمَا مِنكُم مِّنْ أَحَدٍ عَنْهُ حَاجِزِينَ ﴿٤٧﴾

وَإِنَّهُ لَتَذْكِرَةٌ لِّلْمُتَّقِينَ ﴿٤٨﴾

وَإِنَّا لَنَعْلَمُ أَنَّ مِنكُم مُّكَذِّبِينَ ﴿٤٩﴾

وَإِنَّهُ لَحَسْرَةٌ عَلَى الْكَافِرِينَ ﴿٥٠﴾

وَإِنَّهُ لَحَقُّ الْيَقِينِ ﴿٥١﴾

فَسَبِّحْ بِاسْمِ رَبِّكَ الْعَظِيمِ ﴿٥٢﴾




## അദ്ധ്യായം - 70

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

سَأَلَ سَائِلٌ بِعَذَابٍ وَاقِعٍ (١) لِّلْكَافِرِينَ لَيْسَ
لَهُ دَافِعٌ (٢) مِّنَ اللَّهِ ذِي الْمَعَارِجِ (٣)

1—3. സത്യനിഷേധികൾക്ക് സംഭവിക്കാനിരിക്കുന്നതും, തടുക്കുവാൻ ആരുമില്ലാത്തതും, കയറിപ്പോകുന്ന വഴികളുടെ അധിപനായ അല്ലാഹുവിങ്കൽ നിന്ന് വരുന്നതുമായ ഒരു ശിക്ഷയെ ഒരു ചോദ്യകർത്താവ് അതാ ആവശ്യപ്പെട്ടിരിക്കുന്നു. [1295]

تَعْرُجُ الْمَلَائِكَةُ وَالرُّوحُ إِلَيْهِ فِي يَوْمٍ كَانَ مِقْدَارُهُ
خَمْسِينَ أَلْفَ سَنَةٍ (٤)

4. അമ്പതിനായിരം കൊല്ലത്തിന്റെ അളവുള്ളതായ ഒരു ദിവസത്തിൽ മലക്കുകളും ആത്മാവും അവങ്കലേക്ക് കയറിപ്പോകുന്നു.

فَاصْبِرْ صَبْرًا جَمِيلًا (٥)

5. എന്നാൽ (നബിയേ,) നീ ഭംഗിയായ ക്ഷമ കൈക്കൊള്ളുക.

إِنَّهُمْ يَرَوْنَهُ بَعِيدًا (٦)

6. തീർച്ചയായും അവർ അതിനെ വിദൂരമായി കാണുന്നു.

وَنَرَاهُ قَرِيبًا (٧)

7. നാം അതിനെ അടുത്തതായും കാണുന്നു.

يَوْمَ تَكُونُ السَّمَاءُ كَالْمُهْلِ (٨)
وَتَكُونُ الْجِبَالُ كَالْعِهْنِ (٩)

8, 9. ആകാശം ഉരുകിയ ലോഹം പോലെയും പർവ്വതങ്ങൾ കടഞ്ഞ രോമം പോലെയും ആവുന്ന ദിവസം!

وَلَا يَسْأَلُ حَمِيمٌ حَمِيمًا (١٠)

10. ഒരുറ്റ ബന്ധുവും മറ്റൊരു ഉറ്റബന്ധുവിനോട് (അന്ന്) യാതൊന്നും ചോദിക്കുകയില്ല.

يُبَصَّرُونَهُمْ يَوَدُّ الْمُجْرِمُ لَوْ يَفْتَدِي مِنْ عَذَابِ يَوْمِئِذٍ
بِبَنِيهِ (١١) وَصَاحِبَتِهِ وَأَخِيهِ (١٢)

11—14. അവർക്ക് അന്യോന്യം കാണിക്കപ്പെടും. തന്റെ മക്കളെയും ഭാര്യയെയും സഹോദരനെയും തനിക്ക് അഭയം നൽകിയിരുന്ന തന്റെ ബന്ധുക്കളെയും ഭൂമിയിലുള്ള മുഴുവനാളുകളെയും പ്രായശ്ചിത്തമായി നല്കിക്കൊണ്ട് ആ ദിവസത്തെ ശിക്ഷയിൽ നിന്ന് മോചനം തേടുക

1295. 'സഅല' എന്ന പദത്തിന് ചോദിച്ചു എന്നും ആവശ്യപ്പെട്ടു എന്നും അർത്ഥമുണ്ട്.

وَفَصِيلَتِهِ الَّتِي تُؤْوِيهِ ﴿١٣﴾
وَمَن فِي الْأَرْضِ جَمِيعًا ثُمَّ يُنجِيهِ ﴿١٤﴾

യും എന്നിട്ട് അതവനെ രക്ഷപ്പെടുത്തുകയും ചെയ്തിരുന്നെങ്കിൽ എന്ന് കുററവാളി ആഗ്രഹിക്കും.

كَلَّا ۖ إِنَّهَا لَظَىٰ ﴿١٥﴾

15. സംശയം വേണ്ട, തീർച്ചയായും അത് ആളിക്കത്തുന്ന നരകമാകുന്നു.

نَزَّاعَةً لِّلشَّوَىٰ ﴿١٦﴾

16. തലയുടെ തൊലിയുരിച്ചു കളയുന്ന നരകാഗ്നി.

تَدْعُو مَنْ أَدْبَرَ وَتَوَلَّىٰ ﴿١٧﴾
وَجَمَعَ فَأَوْعَىٰ ﴿١٨﴾

17, 18. പിന്നോക്കം മാറുകയും, തിരിഞ്ഞു കളയുകയും ചെയ്തവരെയും, ശേഖരിച്ചു സൂക്ഷിച്ചു വെച്ചവരെയും അതു ക്ഷണിക്കും.[1296]

إِنَّ الْإِنسَانَ خُلِقَ هَلُوعًا ﴿١٩﴾

19. തീർച്ചയായും മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് അങ്ങേഅററം അക്ഷമനായിക്കൊണ്ടാണ്.

إِذَا مَسَّهُ الشَّرُّ جَزُوعًا ﴿٢٠﴾
وَإِذَا مَسَّهُ الْخَيْرُ مَنُوعًا ﴿٢١﴾

20, 21. അതായത് തിന്മ ബാധിച്ചാൽ പൊറുതികേട് കാണിക്കുന്നവനായിക്കൊണ്ടും, നന്മ കൈവന്നാൽ തടഞ്ഞുവെക്കുന്നവനായിക്കൊണ്ടും.

إِلَّا الْمُصَلِّينَ ﴿٢٢﴾ الَّذِينَ هُمْ عَلَىٰ صَلَاتِهِمْ دَائِمُونَ ﴿٢٣﴾
وَالَّذِينَ فِي أَمْوَالِهِمْ حَقٌّ مَّعْلُومٌ ﴿٢٤﴾ لِّلسَّائِلِ
وَالْمَحْرُومِ ﴿٢٥﴾ وَالَّذِينَ يُصَدِّقُونَ بِيَوْمِ الدِّينِ ﴿٢٦﴾
وَالَّذِينَ هُم مِّنْ عَذَابِ رَبِّهِم مُّشْفِقُونَ ﴿٢٧﴾

22—27. നമസ്കരിക്കുന്നവരൊഴികെ — അതായത് തങ്ങളുടെ നമസ്കാരത്തിൽ സ്ഥിരമായി നിഷ്ഠയുള്ളവരും, തങ്ങളുടെ സ്വത്തുകളിൽ ചോദിച്ചു വരുന്നവന്നും ഉപജീവനമാർഗ്ഗം തടയപ്പെട്ടവന്നും നിർണ്ണിതമായ അവകാശം നല്കുന്നവരും, പ്രതിഫലദിനത്തിൽ വിശ്വസിക്കുന്നവരും, തങ്ങളുടെ രക്ഷിതാവിൻെറ ശിക്ഷയെ പററി ഭയമുള്ളവരുമൊഴികെ.

إِنَّ عَذَابَ رَبِّهِمْ غَيْرُ مَأْمُونٍ ﴿٢٨﴾

28. തീർച്ചയായും അവരുടെ രക്ഷിതാവിൻെറ ശിക്ഷ (വരുകയില്ലെന്ന്) സമാധാനപ്പെടാൻ പററാത്തതാകുന്നു.

وَالَّذِينَ هُمْ لِفُرُوجِهِمْ حَافِظُونَ ﴿٢٩﴾

29. തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തു സൂക്ഷിക്കുന്നവരും (ഒഴികെ.)

إِلَّا عَلَىٰ أَزْوَاجِهِمْ أَوْ مَا مَلَكَتْ أَيْمَانُهُمْ فَإِنَّهُمْ غَيْرُ
مَلُومِينَ ﴿٣٠﴾

30. തങ്ങളുടെ ഭാര്യമാരുടെയോ വലതു കൈകൾ ഉടമപ്പെടുത്തിയവരുടെയോ[1297] കാര്യത്തിലൊഴികെ. തീർച്ചയായും അവർ ആക്ഷേപമുക്തരാകുന്നു.

فَمَنِ ابْتَغَىٰ وَرَاءَ ذَٰلِكَ فَأُولَٰئِكَ هُمُ الْعَادُونَ ﴿٣١﴾

31. എന്നാൽ അതിലപ്പുറം ആരെങ്കിലും ആഗ്രഹിക്കുന്ന പക്ഷം അത്തരക്കാർ തന്നെയാകുന്നു അതിരു കവിയുന്നവർ.

---

1296. സത്യസന്ദേശം ശ്രവിക്കാതെ പിന്തിരിഞ്ഞു കളഞ്ഞവനെയും, അല്ലാഹു നിർദ്ദേശിച്ച മാർഗത്തിൽ ചെലവഴിക്കാതെ ധനം കെട്ടിപ്പൂട്ടിവെച്ചവനെയും നരകശിക്ഷ പിടികൂടുമെന്നർത്ഥം.

1297. ഇസ്ലാം നിർദ്ദേശിക്കുന്ന നിയമങ്ങൾക്കനുസരിച്ച് സ്വീകരിച്ച വെപ്പാട്ടികളത്രെ 'വലതുകൈകൾ ഉടമപ്പെടുത്തിയവർ' എന്ന വാക്കുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്.

وَالَّذِينَ هُمْ لِأَمَانَاتِهِمْ وَعَهْدِهِمْ رَاعُونَ ﴿٣٢﴾

32. തങ്ങളെ വിശ്വസിച്ചേല്‍പിച്ച കാര്യങ്ങളും തങ്ങളുടെ ഉടമ്പടികളും പാലിച്ചു പോരുന്നവരും,

وَالَّذِينَ هُم بِشَهَادَاتِهِمْ قَائِمُونَ ﴿٣٣﴾

33. തങ്ങളുടെ സാക്ഷ്യങ്ങള്‍ മുറപ്രകാരം നിര്‍വഹിക്കുന്നവരും,

وَالَّذِينَ هُمْ عَلَىٰ صَلَاتِهِمْ يُحَافِظُونَ ﴿٣٤﴾

34 തങ്ങളുടെ നമസ്കാരങ്ങള്‍ നിഷ്ഠയോടെ നിര്‍വഹിക്കുന്നവരും (ഒഴികെ).

أُولَٰئِكَ فِي جَنَّاتٍ مُّكْرَمُونَ ﴿٣٥﴾

35. അത്തരക്കാര്‍ സ്വര്‍ഗത്തോപ്പുകളില്‍ ആദരിക്കപ്പെടുന്നവരാകുന്നു.

فَمَالِ الَّذِينَ كَفَرُوا قِبَلَكَ مُهْطِعِينَ ﴿٣٦﴾
عَنِ الْيَمِينِ وَعَنِ الشِّمَالِ عِزِينَ ﴿٣٧﴾

36, 37. അപ്പോള്‍ സത്യനിഷേധികള്‍ക്കെന്തു പറ്റി! അവര്‍ നിന്‍റെ നേരെ കഴുത്തു നീട്ടി വന്നിട്ട് വലത്തോട്ടും ഇടത്തോട്ടും കൂട്ടങ്ങളായി ചിതറിപ്പോകുന്നു.[1298]

أَيَطْمَعُ كُلُّ امْرِئٍ مِّنْهُمْ أَن يُدْخَلَ جَنَّةَ نَعِيمٍ ﴿٣٨﴾

38. സുഖാനുഭൂതിയുടെ സ്വര്‍ഗത്തില്‍ താന്‍ പ്രവേശിപ്പിക്കപ്പെടണമെന്ന് അവരില്‍ ഓരോ മനുഷ്യനും മോഹിക്കുന്നുണ്ടോ?

كَلَّا ۖ إِنَّا خَلَقْنَاهُم مِّمَّا يَعْلَمُونَ ﴿٣٩﴾

39. അതു വേണ്ട. തീര്‍ച്ചയായും അവര്‍ക്കറിയാവുന്നതില്‍ നിന്നാണ് നാം അവരെ സൃഷ്ടിച്ചിട്ടുള്ളത്.[1299]

فَلَا أُقْسِمُ بِرَبِّ الْمَشَارِقِ وَالْمَغَارِبِ إِنَّا لَقَادِرُونَ ﴿٤٠﴾
عَلَىٰ أَن نُّبَدِّلَ خَيْرًا مِّنْهُمْ وَمَا نَحْنُ بِمَسْبُوقِينَ ﴿٤١﴾

40, 41. എന്നാല്‍ ഉദയസ്ഥാനങ്ങളുടെയും അസ്തമയസ്ഥാനങ്ങളുടെയും രക്ഷിതാവിന്‍റെ പേരില്‍ ഞാന്‍ സത്യം ചെയ്തു പറയുന്നു: അവരെക്കാള്‍ നല്ലവരെ പകരം കൊണ്ടുവരാന്‍ തീര്‍ച്ചയായും നാം കഴിവുള്ളവനാണെന്ന്. നാം തോല്‍പിക്കപ്പെടുന്നവനല്ലതാനും.

فَذَرْهُمْ يَخُوضُوا وَيَلْعَبُوا حَتَّىٰ يُلَاقُوا يَوْمَهُمُ الَّذِي يُوعَدُونَ ﴿٤٢﴾

42. ആകയാല്‍ അവര്‍ക്ക് താക്കീതു നല്‍കപ്പെടുന്ന അവരുടെ ആ ദിവസത്തെ അവര്‍ കണ്ടുമുട്ടുന്നത് വരെ അവര്‍ തോന്നിവാസത്തില്‍ മുഴുകുകയും കളിച്ചുകൊണ്ടിരിക്കുകയും ചെയ്യാന്‍ നീ അവരെ വിട്ടേക്കുക.

يَوْمَ يَخْرُجُونَ مِنَ الْأَجْدَاثِ سِرَاعًا كَأَنَّهُمْ إِلَىٰ نُصُبٍ يُوفِضُونَ ﴿٤٣﴾

43. അതായത് അവര്‍ ഒരു നാട്ടക്കുറിയുടെ നേരെ ധൃതിപ്പെട്ട് പോകുന്നതുപോലെ ഖബ്റുകളില്‍ നിന്ന് ധൃതിയില്‍ പുറപ്പെട്ടുപോകുന്ന ദിവസം.

خَاشِعَةً أَبْصَارُهُمْ تَرْهَقُهُمْ ذِلَّةٌ ۚ ذَٰلِكَ الْيَوْمُ الَّذِي كَانُوا يُوعَدُونَ ﴿٤٤﴾

44. അവരുടെ കണ്ണുകള്‍ കീഴ്പോട്ട് താണിരിക്കും. അപമാനം അവരെ ആവരണം ചെയ്തിരിക്കും. അതാണ് അവര്‍ക്ക് താക്കീത് നല്‍കപ്പെട്ടിരുന്ന ദിവസം.

---

1298. 'ഇടത്തുനിന്നും വലത്തുനിന്നും കൂട്ടങ്ങളായി അവര്‍ നിന്‍റെ നേര്‍ക്ക് കഴുത്ത് നീട്ടിവരുന്നു' എന്നാണ് ചില വ്യാഖ്യാതാക്കള്‍ അര്‍ത്ഥം നല്‍കിയിട്ടുള്ളത്.
1299. നിസ്സാരമായ ബീജത്തില്‍ നിന്നാണ് മനുഷ്യന്‍ സൃഷ്ടിക്കപ്പെട്ടതെന്ന കാര്യം എല്ലാവര്‍ക്കും അറിയാം. ജന്മം കൊണ്ട് ആര്‍ക്കും സവിശേഷമായ ഒരു മഹത്വവും ഇല്ല. ആദര്‍ശാധിഷ്ഠിതമായ ജീവിതരീതിയാണ് മഹത്വത്തിന് നിദാനമായിട്ടുള്ളത്.

# നൂഹ്  سُورَةُ نُوحٍ

## അദ്ധ്യായം - 71

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِنَّا أَرْسَلْنَا نُوحًا إِلَىٰ قَوْمِهِ أَنْ أَنذِرْ قَوْمَكَ مِن قَبْلِ أَن يَأْتِيَهُمْ عَذَابٌ أَلِيمٌ ①

1. തീർച്ചയായും നൂഹിനെ അദ്ദേഹത്തിൻെറ ജനതയിലേക്ക് നാം അയച്ചു. 'നിൻെറ ജനതക്ക് വേദനയേറിയ ശിക്ഷ വരുന്നതിൻെറ മുമ്പ് അവർക്ക് താക്കീത് നൽകുക' എന്ന് നിർദ്ദേശിച്ചു കൊണ്ട്.

قَالَ يَا قَوْمِ إِنِّي لَكُمْ نَذِيرٌ مُّبِينٌ ②

2. അദ്ദേഹം പറഞ്ഞു: എൻെറ ജനങ്ങളേ, തീർച്ചയായും ഞാൻ നിങ്ങൾക്കു വ്യക്തമായ താക്കീതുകാരനാകുന്നു.

أَنِ اعْبُدُوا اللَّهَ وَاتَّقُوهُ وَأَطِيعُونِ ③

3. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

يَغْفِرْ لَكُم مِّن ذُنُوبِكُمْ وَيُؤَخِّرْكُمْ إِلَىٰ أَجَلٍ مُّسَمًّى ۚ إِنَّ أَجَلَ اللَّهِ إِذَا جَاءَ لَا يُؤَخَّرُ ۖ لَوْ كُنتُمْ تَعْلَمُونَ ④

4. എങ്കിൽ അവൻ നിങ്ങൾക്കു നിങ്ങളുടെ പാപങ്ങളിൽ ചിലത് പൊറുത്തു തരികയും, നിർണ്ണയിക്കപ്പെട്ട ഒരവധി വരെ നിങ്ങളെ നീട്ടിയിടുകയും ചെയ്യുന്നതാണ്. തീർച്ചയായും അല്ലാഹുവിൻെറ അവധി വന്നാൽ അത് നീട്ടി കൊടുക്കപ്പെടുകയില്ല. നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ.

قَالَ رَبِّ إِنِّي دَعَوْتُ قَوْمِي لَيْلًا وَنَهَارًا ⑤

5. അദ്ദേഹം പറഞ്ഞു: എൻെറ രക്ഷിതാവേ, തീർച്ചയായും എൻെറ ജനതയെ രാവും പകലും ഞാൻ വിളിച്ചു.

فَلَمْ يَزِدْهُمْ دُعَائِي إِلَّا فِرَارًا ⑥

6. എന്നിട്ട് എൻെറ വിളി അവരുടെ ഓടിപ്പോക്ക് വർദ്ധിപ്പിക്കുക മാത്രമേ ചെയ്തുള്ളു.

وَإِنِّي كُلَّمَا دَعَوْتُهُمْ لِتَغْفِرَ لَهُمْ جَعَلُوا أَصَابِعَهُمْ فِي آذَانِهِمْ وَاسْتَغْشَوْا ثِيَابَهُمْ وَأَصَرُّوا وَاسْتَكْبَرُوا اسْتِكْبَارًا ⑦

7. തീർച്ചയായും, നീ അവർക്കു പൊറുത്തു കൊടുക്കുവാൻ വേണ്ടി ഞാൻ അവരെ വിളിച്ചപ്പോഴൊക്കെയും അവർ അവരുടെ വിരലുകൾ കാതുകളിൽവെക്കുകയും, അവരുടെ വസ്ത്രങ്ങൾ മൂടിപ്പുതക്കുകയും, അവർ ശഠിച്ചു നിൽക്കുകയും, കടുത്ത അഹങ്കാരം നടിക്കുകയുമാണ് ചെയ്തത്.

8. പിന്നീട് ഞാന്‍ അവരെ ഉറക്കെ വിളിച്ചു.

ثُمَّ إِنِّي دَعَوْتُهُمْ جِهَارًا ﴿٨﴾

9. പിന്നീട് ഞാന്‍ അവരോട് പരസ്യമായും വളരെ രഹസ്യമായും പ്രബോധനം നടത്തി.

ثُمَّ إِنِّي أَعْلَنتُ لَهُمْ وَأَسْرَرْتُ لَهُمْ إِسْرَارًا ﴿٩﴾

10. അങ്ങനെ ഞാന്‍ പറഞ്ഞു: നിങ്ങള്‍ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുക. തീര്‍ച്ചയായും അവന്‍ ഏറെ പൊറുക്കുന്നവനാകുന്നു.

فَقُلْتُ اسْتَغْفِرُوا رَبَّكُمْ إِنَّهُ كَانَ غَفَّارًا ﴿١٠﴾

11. അവന്‍ നിങ്ങള്‍ക്കു മഴ സമൃദ്ധമായി അയച്ചു തരും.

يُرْسِلِ السَّمَاءَ عَلَيْكُم مِّدْرَارًا ﴿١١﴾

12. സ്വത്തുകളും സന്താനങ്ങളുംകൊണ്ട് നിങ്ങളെ അവന്‍ പോഷിപ്പിക്കുകയും, നിങ്ങള്‍ക്കവന്‍ തോട്ടങ്ങളുണ്ടാക്കിത്തരികയും, നിങ്ങള്‍ക്കവന്‍ അരുവികളുണ്ടാക്കിത്തരികയും ചെയ്യും.

وَيُمْدِدْكُم بِأَمْوَالٍ وَبَنِينَ وَيَجْعَل لَّكُمْ جَنَّاتٍ وَيَجْعَل لَّكُمْ أَنْهَارًا ﴿١٢﴾

13. നിങ്ങള്‍ക്കെന്തുപറ്റി? അല്ലാഹുവിന് ഒരു ഗാംഭീര്യവും നിങ്ങള്‍ പ്രതീക്ഷിക്കുന്നില്ല?

مَّا لَكُمْ لَا تَرْجُونَ لِلَّهِ وَقَارًا ﴿١٣﴾

14. നിങ്ങളെ അവന്‍ പല ഘട്ടങ്ങളിലായി സൃഷ്ടിച്ചിരിക്കയാണല്ലോ.

وَقَدْ خَلَقَكُمْ أَطْوَارًا ﴿١٤﴾

15. നിങ്ങള്‍ കണ്ടില്ലേ; എങ്ങനെയാണ് അല്ലാഹു അടുക്കുകളായിട്ട് ഏഴ് ആകാശങ്ങള്‍ സൃഷ്ടിച്ചിരിക്കുന്നത് എന്ന്?

أَلَمْ تَرَوْا كَيْفَ خَلَقَ اللَّهُ سَبْعَ سَمَاوَاتٍ طِبَاقًا ﴿١٥﴾

16. ചന്ദ്രനെ അവിടെ അവന്‍ ഒരു പ്രകാശമാക്കിയിരിക്കുന്നു. സൂര്യനെ അവന്‍ വിളക്കുമാക്കിയിരിക്കുന്നു.[1300]

وَجَعَلَ الْقَمَرَ فِيهِنَّ نُورًا وَجَعَلَ الشَّمْسَ سِرَاجًا ﴿١٦﴾

17. അല്ലാഹു നിങ്ങളെ ഭൂമിയില്‍ നിന്ന് ഒരു മുളപ്പിക്കല്‍ മുളപ്പിച്ചിരിക്കുന്നു.[1301]

وَاللَّهُ أَنبَتَكُم مِّنَ الْأَرْضِ نَبَاتًا ﴿١٧﴾

18. പിന്നെ അതില്‍ തന്നെ നിങ്ങളെ അവന്‍ മടക്കുകയും നിങ്ങളെ ഒരിക്കല്‍ അവന്‍ പുറത്തു കൊണ്ടുവരികയും ചെയ്യുന്നതാണ്.

ثُمَّ يُعِيدُكُمْ فِيهَا وَيُخْرِجُكُمْ إِخْرَاجًا ﴿١٨﴾

19. അല്ലാഹു നിങ്ങള്‍ക്കു വേണ്ടി ഭൂമിയെ ഒരു വിരിപ്പാക്കുകയും ചെയ്തിരിക്കുന്നു.

وَاللَّهُ جَعَلَ لَكُمُ الْأَرْضَ بِسَاطًا ﴿١٩﴾

20. അതിലെ വിസ്താരമുള്ള പാതകളില്‍ നിങ്ങള്‍ പ്രവേശിക്കുവാന്‍ വേണ്ടി.

لِّتَسْلُكُوا مِنْهَا سُبُلًا فِجَاجًا ﴿٢٠﴾

---

1300. പ്രകാശത്തിന്റെ ഉറവിടമായ സൂര്യനെ വിളക്കെന്നും, സൂര്യപ്രകാശം പ്രതിഫലിപ്പിക്കുക മാത്രം ചെയ്യുന്ന ചന്ദ്രനെ ഒരു പ്രകാശമെന്നുമാണ് ഇവിടെ വിശേഷിപ്പിച്ചിരിക്കുന്നത്. വിശുദ്ധ ഖുര്‍ആന്‍ അവതരിക്കുന്ന കാലത്ത് സൂര്യന്റെയും ചന്ദ്രന്റെയും പ്രകാശങ്ങള്‍ തമ്മിലുള്ള മൗലികമായ ഈ അന്തരം പണ്ഡിതന്മാര്‍ക്ക് അജ്ഞാതമായിരുന്നു. അതിനാല്‍ ഇത് വിശുദ്ധ ഖുര്‍ആന്റെ അമാനുഷികതയ്ക്കുള്ള ഒരു തെളിവത്രെ.

1301. അന്തിമവിശകലനത്തില്‍ ഭൂമിയിലെ ധാതുലവണങ്ങളാണ് മനുഷ്യനെന്ന മഹാപ്രതിഭാസമായി വളരുന്നത്. തികച്ചും ആസൂത്രിതവും വ്യവസ്ഥാപിതവുമായ ആ വളര്‍ച്ചയെപ്പറ്റി ചിന്തിക്കുന്ന ഒരാള്‍ക്കും അല്ലാഹുവിന്റെ സാന്നിദ്ധ്യം നിഷേധിക്കാനാവില്ല.

قَالَ نُوحٌ رَّبِّ إِنَّهُمْ عَصَوْنِي وَاتَّبَعُوا مَن لَّمْ يَزِدْهُ مَالُهُ وَوَلَدُهُ إِلَّا خَسَارًا ﴿٢١﴾

21. നൂഹ് പറഞ്ഞു: എന്റെ രക്ഷിതാവേ, തീര്‍ച്ചയായും ഇവര്‍ എന്നോട് അനുസരണക്കേട് കാണിക്കുകയും, ഒരു വിഭാഗത്തെ പിന്തുടരുകയും ചെയ്തിരിക്കുന്നു; അവര്‍ക്ക് (പിന്തുടരപ്പെട്ട നേതൃവിഭാഗത്തിന്) സ്വത്തും സന്താനവും മൂലം (ആത്മീയവും പാരത്രികവുമായ) നഷ്ടം കൂടുക മാത്രമാണുണ്ടായത്.

وَمَكَرُوا مَكْرًا كُبَّارًا ﴿٢٢﴾

22. (പുറമെ) അവര്‍ (നേതാക്കള്‍) വലിയ കുതന്ത്രം പ്രയോഗിക്കുകയും ചെയ്തിരിക്കുന്നു.

وَقَالُوا لَا تَذَرُنَّ آلِهَتَكُمْ وَلَا تَذَرُنَّ وَدًّا وَلَا سُوَاعًا وَلَا يَغُوثَ وَيَعُوقَ وَنَسْرًا ﴿٢٣﴾

23. അവര്‍ പറഞ്ഞു: (ജനങ്ങളേ,) നിങ്ങള്‍ നിങ്ങളുടെ ദൈവങ്ങളെ ഉപേക്ഷിക്കരുത്. വദ്ദ്, സുവാഅ്, യഗൂഥ്, യഊഖ്, നസ്റ് എന്നിവരെ നിങ്ങള്‍ ഉപേക്ഷിക്കരുത്.

وَقَدْ أَضَلُّوا كَثِيرًا ۖ وَلَا تَزِدِ الظَّالِمِينَ إِلَّا ضَلَالًا ﴿٢٤﴾

24. അങ്ങനെ അവര്‍ വളരെയധികം ആളുകളെ വഴിപിഴപ്പിച്ചു. (രക്ഷിതാവേ,) ആ അക്രമകാരികള്‍ക്ക് വഴി പിഴവല്ലാതെ മറ്റൊന്നും നീ വര്‍ദ്ധിപ്പിക്കരുതേ.

مِّمَّا خَطِيئَاتِهِمْ أُغْرِقُوا فَأُدْخِلُوا نَارًا فَلَمْ يَجِدُوا لَهُم مِّن دُونِ اللَّهِ أَنصَارًا ﴿٢٥﴾

25. അവരുടെ പാപങ്ങള്‍ നിമിത്തം അവര്‍ മുക്കിനശിപ്പിക്കപ്പെട്ടു. എന്നിട്ട് അവര്‍ നരകാഗ്നിയില്‍ പ്രവേശിപ്പിക്കപ്പെട്ടു.[1302] അപ്പോള്‍ തങ്ങള്‍ക്കു അല്ലാഹുവിനു പുറമെ സഹായികളാരെയും അവര്‍ കണ്ടെത്തിയില്ല.

وَقَالَ نُوحٌ رَّبِّ لَا تَذَرْ عَلَى الْأَرْضِ مِنَ الْكَافِرِينَ دَيَّارًا ﴿٢٦﴾

26. നൂഹ് പറഞ്ഞു: എന്റെ രക്ഷിതാവേ, ഭൂമുഖത്ത് സത്യനിഷേധികളില്‍ പെട്ട ഒരു പൗരനേയും നീ വിട്ടേക്കരുതേ.

إِنَّكَ إِن تَذَرْهُمْ يُضِلُّوا عِبَادَكَ وَلَا يَلِدُوا إِلَّا فَاجِرًا كَفَّارًا ﴿٢٧﴾

27. തീര്‍ച്ചയായും നീ അവരെ വിട്ടേക്കുകയാണെങ്കില്‍ നിന്റെ ദാസന്മാരെ അവര്‍ പിഴപ്പിച്ചുകളയും. ദുര്‍വൃത്തന്നും സത്യനിഷേധിക്കുമല്ലാതെ അവര്‍ ജന്മം നല്‍കുകയുമില്ല.

رَّبِّ اغْفِرْ لِي وَلِوَالِدَيَّ وَلِمَن دَخَلَ بَيْتِيَ مُؤْمِنًا وَلِلْمُؤْمِنِينَ وَالْمُؤْمِنَاتِ وَلَا تَزِدِ الظَّالِمِينَ إِلَّا تَبَارًا ﴿٢٨﴾

28. എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കള്‍ക്കും എന്റെ വീട്ടില്‍ വിശ്വാസിയായിക്കൊണ്ട് പ്രവേശിച്ചവന്നും സത്യവിശ്വാസികള്‍ക്കും സത്യവിശ്വാസിനികള്‍ക്കും നീ പൊറുത്ത് തരേണമേ. അക്രമകാരികള്‍ക്ക് നാശമല്ലാതൊന്നും നീ വര്‍ദ്ധിപ്പിക്കരുതേ.

1302. ഭാവിയില്‍ നരകത്തില്‍ പ്രവേശിപ്പിക്കപ്പെടുന്നവരെ സംബന്ധിച്ച് 'പ്രവേശിപ്പിക്കപ്പെട്ടു' എന്ന ഭൂതകാലക്രിയ പ്രയോഗിച്ചത് നരകപ്രവേശത്തിന്റെ സുനിശ്ചിതത്വത്തെ സൂചിപ്പിക്കാന്‍ വേണ്ടിയായിരിക്കാം.




**അദ്ധ്യായം - 72**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. (നബിയേ,) പറയുക: ജിന്നുകളിൽ നിന്നുള്ള ഒരു സംഘം ഖുർആൻ ശ്രദ്ധിച്ചു കേൾക്കുകയുണ്ടായി എന്ന് എനിക്ക് ദിവ്യബോധനം നൽകപ്പെട്ടിരിക്കുന്നു. എന്നിട്ടവർ (സ്വന്തം സമൂഹത്തോട്) പറഞ്ഞു: 'തീർച്ചയായും അത്ഭുതകരമായ ഒരു ഖുർആൻ ഞങ്ങൾ കേട്ടിരിക്കുന്നു.

قُلْ أُوحِيَ إِلَيَّ أَنَّهُ اسْتَمَعَ نَفَرٌ مِّنَ الْجِنِّ فَقَالُوا إِنَّا سَمِعْنَا قُرْآنًا عَجَبًا ﴿١﴾

2. അത് സന്മാർഗത്തിലേക്ക് വഴി കാണിക്കുന്നു. അതുകൊണ്ട് ഞങ്ങൾ അതിൽ വിശ്വസിച്ചു. മേലിൽ ഞങ്ങളുടെ രക്ഷിതാവിനോട് ആരെയും ഞങ്ങൾ പങ്കുചേർക്കുകയേ ഇല്ല'.

يَهْدِي إِلَى الرُّشْدِ فَآمَنَّا بِهِ ۖ وَلَن نُّشْرِكَ بِرَبِّنَا أَحَدًا ﴿٢﴾

3. 'നമ്മുടെ രക്ഷിതാവിന്റെ മഹത്വം ഉന്നതമാകുന്നു. അവൻ കൂട്ടുകാരിയെയോ സന്താനത്തെയോ സ്വീകരിച്ചിട്ടില്ല.

وَأَنَّهُ تَعَالَىٰ جَدُّ رَبِّنَا مَا اتَّخَذَ صَاحِبَةً وَلَا وَلَدًا ﴿٣﴾

4. ഞങ്ങളിലുള്ള വിഡ്ഢികൾ അല്ലാഹുവെ പറ്റി അതിക്രമപരമായ പരാമർശം നടത്തുമായിരുന്നു.

وَأَنَّهُ كَانَ يَقُولُ سَفِيهُنَا عَلَى اللَّهِ شَطَطًا ﴿٤﴾

5. ഞങ്ങൾ വിചാരിച്ചു; മനുഷ്യരും ജിന്നുകളും അല്ലാഹുവിന്റെ പേരിൽ ഒരിക്കലും കള്ളം പറയുകയില്ലെന്ന്'. എന്നും (അവർ പറഞ്ഞു.)

وَأَنَّا ظَنَنَّا أَن لَّن تَقُولَ الْإِنسُ وَالْجِنُّ عَلَى اللَّهِ
كَذِبًا ﴿٥﴾

6. 'മനുഷ്യരിൽപെട്ട ചില വ്യക്തികൾ ജിന്നുകളിൽ പെട്ട ചില വ്യക്തികളോട് ശരണം തേടാറുണ്ടായിരുന്നു. അങ്ങനെ അതവർക്ക് (ജിന്നുകൾക്ക്) ഗർവ്വ് വർദ്ധിപ്പിച്ചു.

وَأَنَّهُ كَانَ رِجَالٌ مِّنَ الْإِنسِ يَعُوذُونَ بِرِجَالٍ مِّنَ الْجِنِّ
فَزَادُوهُمْ رَهَقًا ﴿٦﴾

7. നിങ്ങൾ ധരിച്ചതു പോലെ അവരും ധരിച്ചു; അല്ലാഹു ആരെയും ഉയിർത്തെഴുന്നേൽപിക്കുകയില്ലെന്ന്' എന്നും (അവർ പറഞ്ഞു.)

وَأَنَّهُمْ ظَنُّوا كَمَا ظَنَنتُمْ أَن لَّن يَبْعَثَ اللَّهُ أَحَدًا ﴿٧﴾

وَأَنَّا لَمَسْنَا ٱلسَّمَآءَ فَوَجَدْنَٰهَا مُلِئَتْ حَرَسًا شَدِيدًا وَشُهُبًا ﴿٨﴾

8. 'ഞങ്ങള്‍ ആകാശത്തെ സ്പര്‍ശിച്ചു നോക്കി.[1303] അപ്പോള്‍ അത് ശക്തിമത്തായ പാറാവുകാരാലും തീജ്വാലകളാലും നിറക്കപ്പെട്ടതായി ഞങ്ങള്‍ കണ്ടെത്തി'. എന്നും (അവര്‍ പറഞ്ഞു.)

وَأَنَّا كُنَّا نَقْعُدُ مِنْهَا مَقَٰعِدَ لِلسَّمْعِ ۖ فَمَن يَسْتَمِعِ ٱلْـَٔانَ يَجِدْ لَهُۥ شِهَابًا رَّصَدًا ﴿٩﴾

9. 'ആകാശത്തിലെ ചില ഇരിപ്പിടങ്ങളില്‍ ഞങ്ങള്‍ കേള്‍ക്കാന്‍ വേണ്ടി ഇരിക്കാറുണ്ടായിരുന്നു. എന്നാല്‍ ഇപ്പോള്‍[1304] ആരെങ്കിലും ശ്രദ്ധിച്ചുകേള്‍ക്കുകയാണെങ്കില്‍ കാത്തിരിക്കുന്ന അഗ്നിജ്വാലയെ അവന്ന് കണ്ടെത്താനാവും'. എന്നും (അവര്‍ പറഞ്ഞു.)

وَأَنَّا لَا نَدْرِىٓ أَشَرٌّ أُرِيدَ بِمَن فِى ٱلْأَرْضِ أَمْ أَرَادَ بِهِمْ رَبُّهُمْ رَشَدًا ﴿١٠﴾

10. 'ഭൂമിയിലുള്ളവരുടെ കാര്യത്തില്‍ തിന്മയാണോ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്, അതല്ല അവരുടെ രക്ഷിതാവ് അവരെ നേര്‍വഴിയിലാക്കാന്‍ ഉദ്ദേശിച്ചിരിക്കുകയാണോ എന്ന് ഞങ്ങള്‍ക്കറിഞ്ഞുകൂടാ'.

وَأَنَّا مِنَّا ٱلصَّٰلِحُونَ وَمِنَّا دُونَ ذَٰلِكَ ۖ كُنَّا طَرَآئِقَ قِدَدًا ﴿١١﴾

11. 'ഞങ്ങളാകട്ടെ, ഞങ്ങളുടെ കൂട്ടത്തില്‍ സദ്‌വൃത്തന്മാരുണ്ട്, അതില്‍ താഴെയുള്ളവരും ഞങ്ങളുടെ കൂട്ടത്തിലുണ്ട്. ഞങ്ങള്‍ വിഭിന്ന മാര്‍ഗങ്ങളായിത്തീര്‍ന്നിരിക്കുന്നു'. എന്നും (അവര്‍ പറഞ്ഞു.)

وَأَنَّا ظَنَنَّآ أَن لَّن نُّعْجِزَ ٱللَّهَ فِى ٱلْأَرْضِ وَلَن نُّعْجِزَهُۥ هَرَبًا ﴿١٢﴾

12. 'ഭൂമിയില്‍ വെച്ച് അല്ലാഹുവെ ഞങ്ങള്‍ക്ക് തോല്‍പിക്കാനാവില്ല എന്നും, ഓടി മാറിക്കളഞ്ഞിട്ട് അവനെ തോല്പിക്കാനാവില്ലെന്നും[1305] ഞങ്ങള്‍ ധരിച്ചിരിക്കുന്നു.'

وَأَنَّا لَمَّا سَمِعْنَا ٱلْهُدَىٰٓ ءَامَنَّا بِهِۦ ۖ فَمَن يُؤْمِنۢ بِرَبِّهِۦ فَلَا يَخَافُ بَخْسًا وَلَا رَهَقًا ﴿١٣﴾

13. 'സന്മാര്‍ഗം കേട്ടപ്പോള്‍ ഞങ്ങള്‍ അതില്‍ വിശ്വസിച്ചിരിക്കുന്നു. അപ്പോള്‍ ഏതൊരുത്തന്‍ തന്‍റെ രക്ഷിതാവില്‍ വിശ്വസിക്കുന്നുവോ അവന്‍ യാതൊരു നഷ്ടത്തെയും, അനീതിയെയും പററി ഭയപ്പെടേണ്ടി വരില്ല'. എന്നും (അവര്‍ പറഞ്ഞു.)

وَأَنَّا مِنَّا ٱلْمُسْلِمُونَ وَمِنَّا ٱلْقَٰسِطُونَ ۖ فَمَنْ أَسْلَمَ فَأُو۟لَٰٓئِكَ تَحَرَّوْا۟ رَشَدًا ﴿١٤﴾

14. 'ഞങ്ങളുടെ കൂട്ടത്തില്‍ കീഴ്പെട്ടു ജീവിക്കുന്നവരുണ്ട്. അനീതി പ്രവര്‍ത്തിക്കുന്നവരും ഞങ്ങളുടെ കൂട്ടത്തിലുണ്ട്. എന്നാല്‍ ആര്‍ കീഴ്പെട്ടിരിക്കുന്നുവോ അത്തരക്കാര്‍ സന്മാര്‍ഗം അവലംബിച്ചിരിക്കുന്നു.

1303. ആകാശത്തിലെ രഹസ്യങ്ങള്‍ കണ്ടെത്താന്‍ വേണ്ടി ശ്രമിച്ചു നോക്കി എന്നര്‍ത്ഥം.

1304. 'ഇപ്പോള്‍' എന്ന വാക്കിന് ഖുര്‍ആന്‍ അവതരിച്ചു തുടങ്ങിയതിനുശേഷം എന്നാണ് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്‍കിയിട്ടുള്ളത്. വിശുദ്ധ ഖുര്‍ആന്‍ അവതരിക്കുന്നതിന് മുമ്പ് ജിന്നുകള്‍ ഉപരിലോകത്ത് നിന്ന് എന്തോ ചിലത് ശ്രദ്ധിച്ചുകേട്ടിരുന്നുവെന്നും പിന്നീട് അതവര്‍ക്ക് അസാദ്ധ്യമായിത്തീര്‍ന്നുവെന്നും ഈ വചനങ്ങള്‍ വ്യക്തമാക്കുന്നു. കൂടുതല്‍ വിശദാംശങ്ങള്‍ ഖുര്‍ആനില്‍ നിന്നോ സ്വഹീഹായ ഹദീസില്‍ നിന്നോ ലഭ്യമല്ല. ആധുനികരും പ്രാചീനരുമായ വ്യാഖ്യാതാക്കള്‍ പലതരം വിശദീകരണങ്ങള്‍ നല്‍കിയിട്ടുണ്ടെങ്കിലും അവയില്‍ മിക്കതിനും അനിഷേധ്യമായ തെളിവുകളുടെ പിന്‍ബലമില്ല.

1305. അല്ലാഹുവിന് പിടികിട്ടാത്തവിധം എവിടെക്കും ഓടി മാറിക്കളയാനാവില്ലെന്ന്.

وَأَمَّا الْقَاسِطُونَ فَكَانُوا لِجَهَنَّمَ حَطَبًا ﴿١٥﴾

15. അനീതി പ്രവർത്തിച്ചവരാകട്ടെ നരകത്തിനുള്ള വിറകായിത്തീരുന്നതാണ്.' (എന്നും അവർ പറഞ്ഞു.)

وَأَن لَّوِ اسْتَقَامُوا عَلَى الطَّرِيقَةِ لَأَسْقَيْنَاهُم مَّاءً غَدَقًا ﴿١٦﴾

16. ആ മാർഗത്തിൽ (ഇസ്‌ലാമിൽ) അവർ നേരെ നിലകൊള്ളുകയാണെങ്കിൽ നാം അവർക്ക് ധാരാളമായി വെള്ളം കുടിക്കാൻ നൽകുന്നതാണ്.

لِّنَفْتِنَهُمْ فِيهِ ۚ وَمَن يُعْرِضْ عَن ذِكْرِ رَبِّهِ يَسْلُكْهُ
عَذَابًا صَعَدًا ﴿١٧﴾

17. അതിലൂടെ നാം അവരെ പരീക്ഷിക്കുവാൻ വേണ്ടിയത്രെ അത്. തന്റെ രക്ഷിതാവിന്റെ ഉൽബോധനത്തെ വിട്ട് ആർ തിരിഞ്ഞു കളയുന്നുവോ അവനെ അവൻ (രക്ഷിതാവ്) പ്രയാസകരമായ ശിക്ഷയിൽ പ്രവേശിപ്പിക്കുന്നതാണ്. (എന്നും എനിക്ക് ബോധനം നല്കപ്പെട്ടിരിക്കുന്നു.)

وَأَنَّ الْمَسَاجِدَ لِلَّهِ فَلَا تَدْعُوا مَعَ اللَّهِ أَحَدًا ﴿١٨﴾

18. പള്ളികൾ അല്ലാഹുവിനുള്ളതാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവോടൊപ്പം ആരെയും വിളിച്ചു പ്രാർത്ഥിക്കരുത് [1306] എന്നും.

وَأَنَّهُ لَمَّا قَامَ عَبْدُ اللَّهِ يَدْعُوهُ كَادُوا يَكُونُونَ عَلَيْهِ
لِبَدًا ﴿١٩﴾

19. അല്ലാഹുവിന്റെ ദാസൻ (നബി) അവനോട് പ്രാർത്ഥിക്കുവാനായി എഴുന്നേററു നിന്നപ്പോൾ അവർ[1307] അദ്ദേഹത്തിനു ചുററും തിങ്ങിക്കൂടുവാനൊരുങ്ങി എന്നും.

قُلْ إِنَّمَا أَدْعُو رَبِّي وَلَا أُشْرِكُ بِهِ أَحَدًا ﴿٢٠﴾

20. (നബിയേ,) പറയുക: ഞാൻ എന്റെ രക്ഷിതാവിനെ മാത്രമേ വിളിച്ചു പ്രാർത്ഥിക്കുകയുള്ളൂ. അവനോട് യാതൊരാളെയും ഞാൻ പങ്കുചേർക്കുകയില്ല.

قُلْ إِنِّي لَا أَمْلِكُ لَكُمْ ضَرًّا وَلَا رَشَدًا ﴿٢١﴾

21. പറയുക: നിങ്ങൾക്ക് ഉപദ്രവം ചെയ്യുക എന്നതോ (നിങ്ങളെ) നേർവഴിയിലാക്കുക എന്നതോ എന്റെ അധീനതയിലല്ല.

قُلْ إِنِّي لَن يُجِيرَنِي مِنَ اللَّهِ أَحَدٌ وَلَنْ أَجِدَ مِن دُونِهِ
مُلْتَحَدًا ﴿٢٢﴾

22. പറയുക: അല്ലാഹുവി (ന്റെ ശിക്ഷയി)ൽ നിന്ന് ഒരാളും എനിക്ക് അഭയം നൽകുകയേ ഇല്ല; തീർച്ച. അവന്നു പുറമെ ഒരു അഭയസ്ഥാനവും ഞാൻ ഒരിക്കലും കണ്ടെത്തുകയുമില്ല.

إِلَّا بَلَاغًا مِّنَ اللَّهِ وَرِسَالَاتِهِ ۚ وَمَن يَعْصِ اللَّهَ
وَرَسُولَهُ

23. അല്ലാഹുവിങ്കൽ നിന്നുള്ള പ്രബോധനവും അവന്റെ സന്ദേശങ്ങളും ഒഴികെ (മറെറാന്നും എന്റെ അധീനതയിലില്ല.) വല്ലവനും അല്ലാഹുവെയും അവന്റെ ദൂതനെയും ധിക്കരിക്കുന്ന

1306 ഇത് ചില പണ്ഡിതന്മാർ അല്ലാഹുവിന്റെ പള്ളികളിൽ വെച്ചുതന്നെ സൃഷ്ടികളെ വിളിച്ചുപ്രാർത്ഥിക്കുന്നതിന് പലതരം ന്യായങ്ങൾ പറഞ്ഞുണ്ടാക്കുകയും ഈ വചനത്തിനും 20—ാം വചനത്തിനും തെററായ അർത്ഥങ്ങൾ നല്കുകയും ചെയ്യുന്നുണ്ട്.

1307. 'അവർ' എന്ന വാക്ക് ജിന്നുകളെപററിയാണെന്നും, സഹാബികളെ പററിയാണെന്നും, നബി(സ)യെ പരിഹസിക്കുവാനും അപമാനിക്കുവാനും വേണ്ടി തിങ്ങിക്കൂടിയിരുന്ന ശത്രുക്കളെ പററിയാണെന്നും വ്യത്യസ്ത അഭിപ്രായങ്ങൾ വ്യാഖ്യാതാക്കൾ പ്രകടിപ്പിച്ചിട്ടുണ്ട്. ശത്രുക്കളാണെന്നാണ് പ്രബലാഭിപ്രായം.

فَإِنَّ لَهُ نَارَ جَهَنَّمَ خَٰلِدِينَ فِيهَآ أَبَدًا ﴿٢٣﴾

പക്ഷം തീര്‍ച്ചയായും അവന്നുള്ളതാണ് നരകാഗ്നി. അത്തരക്കാര്‍ അതില്‍ നിത്യവാസികളായിരിക്കും.

حَتَّىٰٓ إِذَا رَأَوْا۟ مَا يُوعَدُونَ فَسَيَعْلَمُونَ مَنْ أَضْعَفُ
نَاصِرًا وَأَقَلُّ عَدَدًا ﴿٢٤﴾

24. അങ്ങനെ അവര്‍ക്ക് താക്കീതു നല്‍കപ്പെടുന്ന കാര്യം അവര്‍ കണ്ടുകഴിഞ്ഞാല്‍ ഏററവും ദുര്‍ബലനായ സഹായി ആരാണെന്നും, എണ്ണത്തില്‍ ഏററവും കുറവ് ആരാണെന്നും അവര്‍ മനസ്സിലാക്കിക്കൊള്ളും.[1308]

قُلْ إِنْ أَدْرِىٓ أَقَرِيبٌ مَّا تُوعَدُونَ أَمْ يَجْعَلُ
لَهُۥ رَبِّىٓ أَمَدًا ﴿٢٥﴾

25. (നബിയേ,) പറയുക: നിങ്ങള്‍ക്ക് താക്കീത് നല്‍കപ്പെടുന്ന കാര്യം അടുത്തുതന്നെയാണോ അതല്ല എന്‍റെ രക്ഷിതാവ് അതിന് അവധി വെച്ചേക്കുമോ എന്ന് എനിക്ക് അറിയില്ല.

عَٰلِمُ ٱلْغَيْبِ فَلَا يُظْهِرُ عَلَىٰ غَيْبِهِۦٓ أَحَدًا ﴿٢٦﴾

26. അവന്‍ അദൃശ്യം അറിയുന്നവനാണ്. എന്നാല്‍ അവന്‍ തന്‍റെ അദൃശ്യജ്ഞാനം യാതൊരാള്‍ക്കും വെളിപ്പെടുത്തിക്കൊടുക്കുകയില്ല.

إِلَّا مَنِ ٱرْتَضَىٰ مِن رَّسُولٍ فَإِنَّهُۥ يَسْلُكُ
مِنۢ بَيْنِ يَدَيْهِ وَمِنْ خَلْفِهِۦ رَصَدًا ﴿٢٧﴾

27. അവന്‍ തൃപ്തിപ്പെട്ട വല്ല ദൂതന്നുമല്ലാതെ. എന്നാല്‍ അദ്ദേഹത്തിന്‍റെ (ദൂതന്‍റെ) മുന്നിലും പിന്നിലും അവന്‍ കാവല്‍ക്കാരെ ഏര്‍പ്പെടുത്തുക തന്നെ ചെയ്യുന്നതാണ്.

لِّيَعْلَمَ أَن قَدْ أَبْلَغُوا۟ رِسَٰلَٰتِ رَبِّهِمْ وَأَحَاطَ بِمَا لَدَيْهِمْ
وَأَحْصَىٰ كُلَّ شَىْءٍ عَدَدًۢا ﴿٢٨﴾

28. അവര്‍ [ദൂതന്മാര്‍] തങ്ങളുടെ രക്ഷിതാവിന്‍റെ ദൗത്യങ്ങള്‍ എത്തിച്ചുകൊടുത്തിട്ടുണ്ട് എന്ന് അവന്‍ (അല്ലാഹു) അറിയാന്‍ വേണ്ടി.[1309] അവരുടെ പക്കലുള്ളതിനെ അവന്‍ പരിപൂര്‍ണ്ണമായി അറിഞ്ഞിരിക്കുന്നു. എല്ലാ വസ്തുവിന്‍റെയും എണ്ണം അവന്‍ തിട്ടപ്പെടുത്തിയിരിക്കുന്നു.

1308. ഭൗതികമായ ശക്തിയും സംഖ്യാബലവും കണ്ടിട്ടാണ് പലരും അസത്യത്തിന്‍റെ പക്ഷത്ത് ചേരുന്നത്. എന്നാല്‍ അല്ലാഹുവിന്‍റെ ശിക്ഷ (ഐഹികവും പാരത്രികവും) വരുമ്പോള്‍ വ്യക്തമാകും; അസത്യത്തിന്‍റെ വക്താക്കളെ സഹായിക്കാനാരുമില്ലെന്ന്.

1309. 'അവര്‍ (ദൂതന്മാര്‍) തങ്ങളുടെ രക്ഷിതാവിന്‍റെ ദൗത്യങ്ങള്‍ എത്തിച്ചു കൊടുത്തിട്ടുണ്ട് എന്ന് അദ്ദേഹം (മുഹമ്മദ് നബി) അറിയുവാന്‍ വേണ്ടി' എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്.




**അദ്ധ്യായം - 73**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

يَا أَيُّهَا الْمُزَّمِّلُ ﴿١﴾

1. ഹേ, വസ്ത്രം കൊണ്ട് മൂടിയവനേ,[1310]

قُمِ اللَّيْلَ إِلَّا قَلِيلًا ﴿٢﴾

2. രാത്രി അല്പസമയം ഒഴിച്ച് എഴുന്നേറ്റു നിന്നു പ്രാർത്ഥിക്കുക.

نِصْفَهُ أَوِ انقُصْ مِنْهُ قَلِيلًا ﴿٣﴾

3. അതിന്റെ (രാത്രിയുടെ) പകുതി, അല്ലെങ്കിൽ അതിൽ നിന്നു (അല്പം) കുറച്ചുകൊള്ളുക.

أَوْ زِدْ عَلَيْهِ وَرَتِّلِ الْقُرْآنَ تَرْتِيلًا ﴿٤﴾

4. അല്ലെങ്കിൽ അതിനെക്കാൾ വർദ്ധിപ്പിച്ചു കൊള്ളുക. ഖുർആൻ സാവകാശത്തിൽ പാരായണം നടത്തുകയും ചെയ്യുക.

إِنَّا سَنُلْقِي عَلَيْكَ قَوْلًا ثَقِيلًا ﴿٥﴾

5. തീർച്ചയായും നാം നിന്റെ മേൽ ഒരു കനപ്പെട്ട വാക്ക്[1311] ഇട്ടുതരുന്നതാണ്.

إِنَّ نَاشِئَةَ اللَّيْلِ هِيَ أَشَدُّ وَطْئًا وَأَقْوَمُ قِيلًا ﴿٦﴾

6. തീർച്ചയായും രാത്രിയിൽ എഴുന്നേറ്റു നമസ്കരിക്കൽ കൂടുതൽ ശക്തമായ ഹൃദയസാന്നിദ്ധ്യം നൽകുന്നതും വാക്കിനെ കൂടുതൽ നേരെ നിർത്തുന്നതുമാകുന്നു.

إِنَّ لَكَ فِي النَّهَارِ سَبْحًا طَوِيلًا ﴿٧﴾

7. തീർച്ചയായും നിനക്ക് പകൽ സമയത്ത് ദീർഘമായ ജോലിത്തിരക്കുണ്ട്.[1312]

وَاذْكُرِ اسْمَ رَبِّكَ وَتَبَتَّلْ إِلَيْهِ تَبْتِيلًا ﴿٨﴾

8. നിന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും, (മററു ചിന്തകൾ വെടിഞ്ഞ്) അവങകലേക്കു മാത്രമായി മടങ്ങുകയും ചെയ്യുക.

---

1310. നബി(സ)യെ വസ്ത്രം കൊണ്ട് മൂടിയവനെന്ന് വിശേഷിപ്പിച്ചതിന്റെ പശ്ചാത്തലത്തെപ്പററി വ്യാഖ്യാതാക്കൾക്ക് വ്യത്യസ്ത വീക്ഷണങ്ങളുണ്ട്. പ്രവാചകത്വമാകുന്ന വസ്ത്രത്തിൽ പൊതിഞ്ഞവൻ, ആദ്യത്തെ ദിവ്യസന്ദേശം ലഭിച്ച സമയത്തുണ്ടായ ഭയവിഹ്വലത നിമിത്തം പുതച്ചുമൂടിയവൻ, പ്രാർത്ഥനയ്ക്കായി വസ്ത്രങ്ങൾ ധരിച്ച് ഒരുങ്ങിയവൻ, മൂടിപ്പുതച്ചു ഉറങ്ങാൻ പോകുന്നവൻ — എന്നിങ്ങനെ പല വിധത്തിലും 'മുസ്സമ്മിൽ' എന്ന വാക്ക് വിശദീകരിക്കപ്പെട്ടിട്ടുണ്ട്.

1311. പിൽക്കാലത്ത് നബി(സ)ക്ക് അവതരിപ്പിച്ചുകൊടുക്കാൻ അല്ലാഹു ഉദ്ദേശിക്കുന്ന മതാദ്ധ്യാപനങ്ങളെയും വിധിവിലക്കുകളെയും പററിയാണ് ഇവിടെ 'കനപ്പെട്ട വാക്ക്' എന്നു പറഞ്ഞത്. പ്രവാചകനിയോഗത്തിന്റെ ആദ്യഘട്ടങ്ങളിൽ അവതരിച്ച അദ്ധ്യായങ്ങളിലൊന്നാണ് സൂറത്തുൽ മുസ്സമ്മിൽ.

1312. പകൽ സമയത്ത് ജോലിത്തിരക്കുള്ളതിനാൽ ദീർഘനേരം പ്രാർത്ഥനയിൽ മുഴുകാനാവില്ല. അതിനാൽ രാത്രിയിൽ കഴിയുന്നത്ര ദീർഘമായി പ്രാർത്ഥനയിൽ മുഴുകുക ഇതാണ് നബി(സ)ക്ക് അല്ലാഹു നല്കുന്ന നിർദ്ദേശം.

رَبُّ الْمَشْرِقِ وَالْمَغْرِبِ لَا إِلَٰهَ إِلَّا هُوَ فَاتَّخِذْهُ وَكِيلًا ⑨

9. ഉദയസ്ഥാനത്തിൻെറയും അസ്തമനസ്ഥാനത്തിൻെറയും രക്ഷിതാവാകുന്നു അവൻ. അവനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ ഭരമേല്പിക്കപ്പെടേണ്ടവനായി അവനെ സ്വീകരിക്കുക.

وَاصْبِرْ عَلَىٰ مَا يَقُولُونَ وَاهْجُرْهُمْ هَجْرًا جَمِيلًا ⑩

10. അവർ (അവിശ്വാസികൾ) പറയുന്നതിനെപ്പററി നീ ക്ഷമിക്കുകയും, ഭംഗിയായ വിധത്തിൽ അവരിൽ നിന്ന് ഒഴിഞ്ഞു നില്ക്കുകയും ചെയ്യുക.[1313]

وَذَرْنِي وَالْمُكَذِّبِينَ أُولِي النَّعْمَةِ وَمَهِّلْهُمْ قَلِيلًا ⑪

11. എന്നെയും, സുഖാനുഗ്രഹങ്ങൾ ഉള്ളവരായ സത്യനിഷേധികളെയും വിട്ടേക്കുക.[1314] അവർക്കു അല്പം ഇടകൊടുക്കുകയും ചെയ്യുക.

إِنَّ لَدَيْنَا أَنكَالًا وَجَحِيمًا ⑫

12. തീർച്ചയായും നമ്മുടെ അടുക്കൽ കാൽചങ്ങലകളും ജ്വലിക്കുന്ന നരകാഗ്നിയും

وَطَعَامًا ذَا غُصَّةٍ وَعَذَابًا أَلِيمًا ⑬

13. തൊണ്ടയിൽ അടങ്ങുനിൽക്കുന്ന ഭക്ഷണവും വേദനയേറിയ ശിക്ഷയുമുണ്ട്.

يَوْمَ تَرْجُفُ الْأَرْضُ وَالْجِبَالُ وَكَانَتِ الْجِبَالُ كَثِيبًا مَّهِيلًا ⑭

14. ഭൂമിയും പർവ്വതങ്ങളും വിറകൊള്ളുകയും പർവ്വതങ്ങൾ ഒലിച്ചുപോകുന്ന മണൽകുന്നുപോലെയാവുകയും ചെയ്യുന്ന ദിവസത്തിൽ.

إِنَّا أَرْسَلْنَا إِلَيْكُمْ رَسُولًا شَاهِدًا عَلَيْكُمْ كَمَا أَرْسَلْنَا إِلَىٰ فِرْعَوْنَ رَسُولًا ⑮

15. തീർച്ചയായും നിങ്ങളിലേക്ക് നിങ്ങളുടെ കാര്യത്തിന് സാക്ഷിയായിട്ടുള്ള ഒരു ദൂതനെ നാം നിയോഗിച്ചിരിക്കുന്നു. ഫിർഔൻെറ അടുത്തേക്ക് നാം ഒരു ദൂതനെ നിയോഗിച്ചത് പോലെ ത്തന്നെ.

فَعَصَىٰ فِرْعَوْنُ الرَّسُولَ فَأَخَذْنَاهُ أَخْذًا وَبِيلًا ⑯

16. എന്നിട്ട് ഫിർഔൻ ആ ദൂതനോട് ധിക്കാരം കാണിച്ചു. അപ്പോൾ നാം അവനെ കടുത്ത ഒരു പിടുത്തം പിടിക്കുകയുണ്ടായി.

فَكَيْفَ تَتَّقُونَ إِن كَفَرْتُمْ يَوْمًا يَجْعَلُ الْوِلْدَانَ شِيبًا ⑰

17. എന്നാൽ നിങ്ങൾ അവിശ്വസിക്കുകയാണെങ്കിൽ, കുട്ടികളെ നരച്ചവരാക്കിത്തീർക്കുന്ന ഒരു ദിവസത്തെ നിങ്ങൾക്ക് എങ്ങനെ സൂക്ഷിക്കാനാവും? [1315]

1313. സത്യനിഷേധികൾ പരിഹസിക്കാൻ തുടങ്ങുമ്പോൾ അവരുമായി ശണ്ഠ കൂടാൻ ഒരുങ്ങാതെ മാന്യമായി അവരിൽ നിന്ന് മാറിനിൽക്കാൻ അല്ലാഹു നബി(സ)യെ ഉദ്ബോധിപ്പിക്കുന്നു.

1314. സുഖലോലുപരായ സത്യനിഷേധികളുടെ കുത്താട്ടത്തെ പററി വ്യാകുലപ്പെടേണ്ടതില്ലെന്നും അവരെ താൻ തന്നെ കൈകാര്യം ചെയ്തുകൊള്ളാമെന്നും അല്ലാഹു നബി(സ)യെ ഉണർത്തുന്നു.

1315. ഭയവിഹ്വലത നിമിത്തം കുട്ടികൾ പെട്ടെന്ന് വാർദ്ധക്യം ബാധിച്ച് നരച്ചവരായിത്തീരുന്ന ഒരു ഭയങ്കര ദിവസത്തെ ശിക്ഷയിൽ നിന്ന് നിങ്ങൾക്കെങ്ങനെ സ്വയം രക്ഷിക്കാനാകും എന്നർത്ഥം.

السَّمَاءُ مُنفَطِرٌ بِهِ ۚ كَانَ وَعْدُهُ مَفْعُولًا ﴿١٨﴾

18. അതുനിമിത്തം ആകാശം പൊട്ടിപ്പിളരുന്നതാണ്. അല്ലാഹുവിന്റെ വാഗ്ദാനം പ്രാവര്‍ത്തികമാക്കപ്പെടുന്നതാകുന്നു.

إِنَّ هَٰذِهِ تَذْكِرَةٌ ۖ فَمَن شَاءَ اتَّخَذَ إِلَىٰ رَبِّهِ
سَبِيلًا ﴿١٩﴾

19. തീര്‍ച്ചയായും ഇതൊരു ഉല്‍ബോധനമാകുന്നു. അതിനാല്‍ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം അവന്‍ തന്റെ രക്ഷിതാവിങ്കലേക്ക് ഒരു മാര്‍ഗം സ്വീകരിച്ചുകൊള്ളട്ടെ.

إِنَّ رَبَّكَ يَعْلَمُ أَنَّكَ تَقُومُ أَدْنَىٰ مِن ثُلُثَيِ اللَّيْلِ
وَنِصْفَهُ وَثُلُثَهُ وَطَائِفَةٌ مِّنَ الَّذِينَ مَعَكَ ۚ وَاللَّهُ
يُقَدِّرُ اللَّيْلَ وَالنَّهَارَ ۚ عَلِمَ أَن لَّن تُحْصُوهُ فَتَابَ
عَلَيْكُمْ ۖ فَاقْرَءُوا مَا تَيَسَّرَ مِنَ الْقُرْآنِ ۚ عَلِمَ أَن
سَيَكُونُ مِنكُم مَّرْضَىٰ ۙ وَآخَرُونَ يَضْرِبُونَ فِي الْأَرْضِ
يَبْتَغُونَ مِن فَضْلِ اللَّهِ ۙ وَآخَرُونَ يُقَاتِلُونَ فِي
سَبِيلِ اللَّهِ ۖ فَاقْرَءُوا مَا تَيَسَّرَ مِنْهُ ۚ وَأَقِيمُوا الصَّلَاةَ
وَآتُوا الزَّكَاةَ وَأَقْرِضُوا اللَّهَ قَرْضًا حَسَنًا ۚ وَمَا تُقَدِّمُوا
لِأَنفُسِكُم مِّنْ خَيْرٍ تَجِدُوهُ عِندَ اللَّهِ هُوَ خَيْرًا
وَأَعْظَمَ أَجْرًا ۚ وَاسْتَغْفِرُوا اللَّهَ ۖ إِنَّ اللَّهَ غَفُورٌ
رَّحِيمٌ ﴿٢٠﴾

20. നീയും നിന്റെ കൂടെയുള്ളവരില്‍ ഒരു വിഭാഗവും രാത്രിയുടെ മിക്കവാറും മൂന്നില്‍ രണ്ടു ഭാഗവും (ചിലപ്പോള്‍) പകുതിയും (ചിലപ്പോള്‍) മൂന്നിലൊന്നും നിന്നു നമസ്കരിക്കുന്നുണ്ട് എന്ന് തീര്‍ച്ചയായും നിന്റെ രക്ഷിതാവിന്നറിയാം. അല്ലാഹുവാണ് രാത്രിയെയും പകലിനെയും കണക്കാക്കുന്നത്. നിങ്ങള്‍ക്ക് അത് ക്ലിപ്തപ്പെടുത്താനാവുകയില്ലെന്ന് അവന്നറിയാം.[1316] അതിനാല്‍ അവന്‍ നിങ്ങള്‍ക്ക് ഇളവ് ചെയ്തിരിക്കുന്നു.[1317] ആകയാല്‍ നിങ്ങള്‍ ഖുര്‍ആനില്‍ നിന്ന് സൗകര്യപ്പെട്ടത് ഓതികൊണ്ട് നമസ്കരിക്കുക. നിങ്ങളുടെ കൂട്ടത്തില്‍ രോഗികളും ഭൂമിയില്‍ സഞ്ചരിച്ച് അല്ലാഹുവിന്റെ അനുഗ്രഹം തേടിക്കൊണ്ടിരിക്കുന്ന വേറെ ചിലരും അല്ലാഹുവിന്റെ മാര്‍ഗത്തില്‍ യുദ്ധം ചെയ്യുന്ന മററു ചിലരും ഉണ്ടാകും എന്ന് അല്ലാഹുവിനറിയാം. അതിനാല്‍ അതില്‍ (ഖുര്‍ആനില്‍) നിന്ന് സൗകര്യപ്പെട്ടത് നിങ്ങള്‍ പാരായണം ചെയ്തുകൊള്ളുകയും നമസ്കാരം മുറപ്രകാരം നിര്‍വഹിക്കുകയും സകാത്ത് നല്‍കുകയും അല്ലാഹുവിന് ഉത്തമമായ കടം നല്കുകയും ചെയ്യുക. സ്വദേഹങ്ങള്‍ക്ക് വേണ്ടി നിങ്ങള്‍ എന്തൊരു നന്മ മുന്‍കൂട്ടി ചെയ്തു വെക്കുകയാണെങ്കിലും അല്ലാഹുവിങ്കല്‍ അത് ഗുണകരവും ഏററവും മഹത്തായ പ്രതിഫലമുള്ളതുമായി നിങ്ങള്‍ കണ്ടെത്തുന്നതാണ്. നിങ്ങള്‍ അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. തീര്‍ച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

1316. രാപ്പകലുകളുടെ അളവില്‍ ദിവസേന ചെറിയ വ്യത്യാസമുണ്ടായിരിക്കും. തന്നിമിത്തം രാത്രിയുടെ നേര്‍പകുതി അല്ലെങ്കില്‍ കൃത്യം മൂന്നിലൊന്ന് കണിശമായി കണക്കാക്കുക ബഹുജനങ്ങളെ സംബന്ധിച്ചേടത്തോളം അസാദ്ധ്യമായിരിക്കും. ഇസ്ലാം എല്ലാവര്‍ക്കും അനുഷ്ഠിക്കാവുന്ന കാര്യങ്ങളേ നിര്‍ദേശിക്കുന്നുള്ളൂ.

1317 2, 3, 4 വചനങ്ങളില്‍ പറഞ്ഞത് പോലെ രാത്രിയുടെ ഒരു നിശ്ചിത ഭാഗം മുഴുവന്‍ പ്രാര്‍ത്ഥനയില്‍ മുഴുകണമെന്ന കല്‍പനയില്‍ ഈ വചനം മുഖേന അല്ലാഹു ഇളവ് നല്‍കി.




## അദ്ധ്യായം - 74

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

يَٰٓأَيُّهَا ٱلۡمُدَّثِّرُ ۝١

1. ഹേ, പുതച്ചു മൂടിയവനേ,[1318]

قُمۡ فَأَنذِرۡ ۝٢

2. എഴുന്നേററു (ജനങ്ങളെ) താക്കീതു ചെയ്യുക.

وَرَبَّكَ فَكَبِّرۡ ۝٣

3. നിന്റെ രക്ഷിതാവിനെ മഹത്വപ്പെടുത്തുകയും

وَثِيَابَكَ فَطَهِّرۡ ۝٤

4. നിന്റെ വസ്ത്രങ്ങൾ ശുദ്ധിയാക്കുകയും

وَٱلرُّجۡزَ فَٱهۡجُرۡ ۝٥

5. പാപം വെടിയുകയും ചെയ്യുക.

وَلَا تَمۡنُن تَسۡتَكۡثِرُ ۝٦

6. കൂടുതൽ നേട്ടം കൊതിച്ചുകൊണ്ട് നീ ഔദാര്യം ചെയ്യരുത്.[1319]

وَلِرَبِّكَ فَٱصۡبِرۡ ۝٧

7. നിന്റെ രക്ഷിതാവിനു വേണ്ടി നീ ക്ഷമ കൈക്കൊള്ളുക.

فَإِذَا نُقِرَ فِي ٱلنَّاقُورِ ۝٨

8. എന്നാൽ കാഹളത്തിൽ മുഴക്കപ്പെട്ടാൽ

فَذَٰلِكَ يَوۡمَئِذٖ يَوۡمٌ عَسِيرٌ ۝٩

9. അന്ന് അത് ഒരു പ്രയാസകരമായ ദിവസമായിരിക്കും.

عَلَى ٱلۡكَٰفِرِينَ غَيۡرُ يَسِيرٖ ۝١٠

10. സത്യനിഷേധികൾക്ക് എളുപ്പമുള്ളതല്ലാത്ത ഒരു ദിവസം!

ذَرۡنِي وَمَنۡ خَلَقۡتُ وَحِيدٗا ۝١١

11. എന്നെയും ഞാൻ ഏകനായിക്കൊണ്ട് സൃഷ്ടിച്ച ഒരുത്തനെയും വിട്ടേക്കുക.[1320]

---

1318. നബി(സ)ക്ക് ആദ്യമായി ഹിറാഗുഹയിൽ വെച്ച് ലഭിച്ച ദിവ്യസന്ദേശം സൂറത്തുൽ അലഖ് ആയിരുന്നു. അതിന്നുശേഷം കുറച്ചുകാലത്തേക്ക് ദിവ്യസന്ദേശമൊന്നും ലഭിക്കുകയുണ്ടായില്ല. അങ്ങനെ ഒരു ഇടവേളയ്ക്ക് ശേഷം ആദ്യമായി അവതരിച്ചത് ഈ അദ്ധ്യായമാണെന്നത്രെ പല റിപ്പോർട്ടുകളും സൂചിപ്പിക്കുന്നത്. ഭയമുളവാക്കുന്നൊരു ദർശനമുണ്ടായതിനെ തുടർന്ന് നബി(സ) പുതച്ചു മൂടിക്കിടക്കുമ്പോഴാണ് ഈ അദ്ധ്യായം അവതരിച്ചതെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

1319. ജനങ്ങളിൽ നിന്ന് പ്രത്യുപകാരമോ, ഉദാരമായ ആനുകൂല്യങ്ങളോ ലഭിക്കണമെന്ന ഉദ്ദേശത്തോടെയാകരുത് ഒരു സത്യവിശ്വാസി ഔദാര്യം കാണിക്കുന്നത്. അല്ലാഹുവിന്റെ അനുഗ്രഹം മാത്രമേ സത്യവിശ്വാസി ചെയ്യുന്ന ഏത് സത്കർമ്മത്തിന്റെയും ആത്യന്തിക ലക്ഷ്യമാകാവൂ.

1320. അവനെ അല്ലാഹുതന്നെ കൈകാര്യം ചെയ്തുകൊള്ളും എന്നർത്ഥം.

12, 13. അവന്ന് ഞാൻ സമൃദ്ധമായ സമ്പത്തും, സന്നദ്ധരായി നിൽക്കുന്ന സന്തതികളെയും ഉണ്ടാക്കികൊടുക്കുകയും.

وَجَعَلْتُ لَهُۥ مَالًا مَّمْدُودًا ﴿١٢﴾
وَبَنِينَ شُهُودًا ﴿١٣﴾

14. അവന്നു ഞാൻ നല്ല സൗകര്യങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്തു.

وَمَهَّدتُّ لَهُۥ تَمْهِيدًا ﴿١٤﴾

15. പിന്നെയും ഞാൻ കൂടുതൽ കൊടുക്കണമെന്ന് അവൻ മോഹിക്കുന്നു.

ثُمَّ يَطْمَعُ أَنْ أَزِيدَ ﴿١٥﴾

16. അല്ല, തീർച്ചയായും അവൻ നമ്മുടെ ദൃഷ്ടാന്തങ്ങളോട് മാത്സര്യം കാണിക്കുന്നവനായിരിക്കുന്നു.

كَلَّآ ۖ إِنَّهُۥ كَانَ لِءَايَٰتِنَا عَنِيدًا ﴿١٦﴾

17. പ്രയാസമുള്ള ഒരു കയററം കയറാൻ നാം വഴിയെ അവനെ നിർബന്ധിക്കുന്നതാണ്.

سَأُرْهِقُهُۥ صَعُودًا ﴿١٧﴾

18. തീർച്ചയായും അവനൊന്നു ചിന്തിച്ചു, അവനൊന്നു കണക്കാക്കുകയും ചെയ്തു.

إِنَّهُۥ فَكَّرَ وَقَدَّرَ ﴿١٨﴾

19. അതിനാൽ അവൻ നശിക്കട്ടെ. എങ്ങനെയാണവൻ കണക്കാക്കിയത്?

فَقُتِلَ كَيْفَ قَدَّرَ ﴿١٩﴾

20. വീണ്ടും അവൻ നശിക്കട്ടെ. എങ്ങനെയാണവൻ കണക്കാക്കിയത്?

ثُمَّ قُتِلَ كَيْفَ قَدَّرَ ﴿٢٠﴾

21. പിന്നീടവനൊന്നു നോക്കി.

ثُمَّ نَظَرَ ﴿٢١﴾

22. പിന്നെ അവൻ മുഖം ചുളിക്കുകയും, മുഖം കറുപ്പിക്കുകയും ചെയ്തു.

ثُمَّ عَبَسَ وَبَسَرَ ﴿٢٢﴾

23. പിന്നെ അവൻ പിന്നോട്ട് മാറുകയും അഹങ്കാരം നടിക്കുകയും ചെയ്തു.

ثُمَّ أَدْبَرَ وَٱسْتَكْبَرَ ﴿٢٣﴾

24. എന്നിട്ടവൻ പറഞ്ഞു: ഇത് (ആരിൽ നിന്നോ) ഉദ്ധരിക്കപ്പെടുന്ന മാരണമല്ലാതെ മററൊന്നുമല്ല.

فَقَالَ إِنْ هَٰذَآ إِلَّا سِحْرٌ يُؤْثَرُ ﴿٢٤﴾

25. ഇത് മനുഷ്യന്റെ വാക്കല്ലാതെ മററൊന്നുമല്ല. [1321]

إِنْ هَٰذَآ إِلَّا قَوْلُ ٱلْبَشَرِ ﴿٢٥﴾

26. വഴിയെ ഞാൻ അവനെ 'സഖറി'ൽ (നരകത്തിൽ) ഇട്ട് എരിക്കുന്നതാണ്.

سَأُصْلِيهِ سَقَرَ ﴿٢٦﴾

27. സഖർ എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا سَقَرُ ﴿٢٧﴾

28. അത് ഒന്നും ബാക്കിയാക്കുകയോ വിട്ടുകളയുകയോ ഇല്ല.

لَا تُبْقِى وَلَا تَذَرُ ﴿٢٨﴾

---

1321. നബി(സ)യെ സന്ദർശിക്കുകയും, വിശുദ്ധഖുർആൻ ദിവ്യവെളിപാടാണെന്ന് ബോദ്ധ്യപ്പെടുകയും ചെയ്തതിനുശേഷം അബൂജഹ്‌ലിന്റെയും മററും പ്രേരണയ്ക്ക് വഴങ്ങി നബി(സ)യെ തള്ളിപ്പറഞ്ഞ വലീദുബ്നുമുഗീറഃ എന്ന ഖുറൈശി പ്രമുഖന്റെ കാര്യത്തിലാണ് 11 മുതൽ 30 വരെ വചനങ്ങൾ അവതരിച്ചത്. അത്തരം നിലപാട് സ്വീകരിക്കുന്ന എല്ലാവർക്കും ഇത് ബാധകമത്രെ.

لَوَّاحَةٌ لِّلْبَشَرِ ﴿٢٩﴾

29. അത് തൊലി കരിച്ച് രൂപം മാററി കളയുന്നതാണ്.

عَلَيْهَا تِسْعَةَ عَشَرَ ﴿٣٠﴾

30. അതിന്റെ മേൽനോട്ടത്തിന് പത്തൊമ്പത് പേരുണ്ട്.

وَمَا جَعَلْنَا أَصْحَابَ النَّارِ إِلَّا مَلَائِكَةً ۙ وَمَا جَعَلْنَا عِدَّتَهُمْ إِلَّا فِتْنَةً لِّلَّذِينَ كَفَرُوا لِيَسْتَيْقِنَ الَّذِينَ أُوتُوا الْكِتَابَ وَيَزْدَادَ الَّذِينَ آمَنُوا إِيمَانًا ۙ وَلَا يَرْتَابَ الَّذِينَ أُوتُوا الْكِتَابَ وَالْمُؤْمِنُونَ ۙ وَلِيَقُولَ الَّذِينَ فِي قُلُوبِهِم مَّرَضٌ وَالْكَافِرُونَ مَاذَا أَرَادَ اللَّهُ بِهَٰذَا مَثَلًا ۚ كَذَٰلِكَ يُضِلُّ اللَّهُ مَن يَشَاءُ وَيَهْدِي مَن يَشَاءُ ۚ وَمَا يَعْلَمُ جُنُودَ رَبِّكَ إِلَّا هُوَ ۚ وَمَا هِيَ إِلَّا ذِكْرَىٰ لِلْبَشَرِ ﴿٣١﴾

31. നരകത്തിന്റെ മേൽനോട്ടക്കാരായി നാം മലക്കുകളെ മാത്രമാണ് നിശ്ചയിച്ചിരിക്കുന്നത്. അവരുടെ എണ്ണത്തെ നാം സത്യനിഷേധികൾക്ക് ഒരു പരീക്ഷണം മാത്രമാക്കിയിരിക്കുന്നു.[1322] വേദം നൽകപ്പെട്ടിട്ടുള്ളവർക്ക് ദൃഢബോധ്യം വരുവാനും[1323] സത്യവിശ്വാസികൾക്ക് വിശ്വാസം വർദ്ധിക്കുവാനും വേദം നൽകപ്പെട്ടവരും സത്യവിശ്വാസികളും സംശയത്തിലകപ്പെടാതിരിക്കുവാനും, 'അല്ലാഹു എന്തൊരു ഉപമയാണ് ഇതുകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളതെന്ന്' ഹൃദയങ്ങളിൽ രോഗമുള്ളവരും സത്യനിഷേധികളും പറയുവാനും വേണ്ടിയത്രെ അത്.[1324] അപ്രകാരം അല്ലാഹു താൻ ഉദ്ദേശിക്കുന്നവരെ പിഴപ്പിക്കുകയും, താൻ ഉദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുകയും ചെയ്യുന്നു. നിന്റെ രക്ഷിതാവിന്റെ സൈന്യങ്ങളെ അവനല്ലാതെ മററാരും അറിയുകയില്ല. ഇത് മനുഷ്യർക്ക് ഒരു ഉൽബോധനമല്ലാതെ മറെറാന്നുമല്ല.

كَلَّا وَالْقَمَرِ ﴿٣٢﴾

32. നിസ്സംശയം, ചന്ദ്രനെ തന്നെയാണ സത്യം.

وَاللَّيْلِ إِذْ أَدْبَرَ ﴿٣٣﴾

33. രാത്രി പിന്നിട്ടു പോകുമ്പോൾ അതിനെ തന്നെയാണ സത്യം.

وَالصُّبْحِ إِذَا أَسْفَرَ ﴿٣٤﴾

34. പ്രഭാതം പുലർന്നാൽ അതു തന്നെയാണ സത്യം.

إِنَّهَا لَإِحْدَى الْكُبَرِ ﴿٣٥﴾

35. തീർച്ചയായും അത് (നരകം) ഗൗരവമുള്ള കാര്യങ്ങളിൽ ഒന്നാകുന്നു.

نَذِيرًا لِّلْبَشَرِ ﴿٣٦﴾

36. മനുഷ്യർക്ക് ഒരു താക്കീതെന്ന നിലയിൽ.

لِمَن شَاءَ مِنكُمْ أَن يَتَقَدَّمَ أَوْ يَتَأَخَّرَ ﴿٣٧﴾

37. അതായത് നിങ്ങളിൽ നിന്ന് മുന്നോട്ട് പോകുവാനോ പിന്നോട്ടു വെക്കുവാനോ ഉദ്ദേശിക്കുന്നവർക്ക്.[1325]

---

1322. അഭൗതിക വിഷയങ്ങളെ പററിയുള്ള ഏത് വിശദീകരണത്തെയും സത്യനിഷേധികൾ പുച്ഛിച്ചുതള്ളുകയാണ് പതിവ്. നരകത്തിന്റെ കാവൽക്കാരായ മലക്കുകളുടെ എണ്ണവും അതുപോലെ അവരുടെ പരിഹാസത്തിന് വിധേയമാകുക സ്വാഭാവികമാണ്.

1323. തൗറാത്തിലും ഇൻജീലിലും മലക്കുകളെപ്പററിയും സ്വർഗനരകങ്ങളെപ്പററിയും ധാരാളം പരാമർശങ്ങളുള്ളതിനാൽ വേദക്കാർക്ക് ഈ വിഷയം അപരിചിതമായി തോന്നാനിടയില്ല.

1324. എന്താണൊരു പത്തൊമ്പതിന്റെ കണക്ക്? പതിനെട്ടോ ഇരുപതോ അതിൽ കൂടുതലോ കുറവോ ആയിക്കൂടെ എന്നായിരിക്കും വിമർശകന്മാരുടെ ചോദ്യം. എന്നാൽ അല്ലാഹുവിന്റെ നിശ്ചയങ്ങൾ അവന്റെ അറിവും യുക്തിയുമനുസരിച്ചുള്ളതാണ്. സൃഷ്ടികൾക്ക് അവ യുക്തിപരമായി തോന്നിയേ തീരൂ എന്ന് ശഠിക്കുന്നത് നിരർത്ഥകമാണ്. ഈ പത്തൊമ്പതിന് ചുററും പലരും പലതരം ഊഹങ്ങൾ നെയ്തെടുത്തിട്ടുണ്ട്. ഖണ്ഡിതമായ തെളിവുകളുടെ പിൻബലമില്ലാത്ത നിഗമനങ്ങൾക്കൊപ്പിച്ച് ഖുർആൻ വാക്യങ്ങൾ വ്യാഖ്യാനിക്കുന്നത് അസംഗതമത്രെ.

كُلُّ نَفْسٍ بِمَا كَسَبَتْ رَهِينَةٌ ﴿٣٨﴾

38. ഓരോ വ്യക്തിയും താൻ സമ്പാദിച്ചുവെച്ചതിന് പണയപ്പെട്ടവനാകുന്നു. [1326]

إِلَّا أَصْحَابَ الْيَمِينِ ﴿٣٩﴾

39. 'വലതുപക്ഷ'ക്കാരൊഴികെ. [1327]

فِي جَنَّاتٍ يَتَسَاءَلُونَ ﴿٤٠﴾ عَنِ الْمُجْرِمِينَ ﴿٤١﴾
مَا سَلَكَكُمْ فِي سَقَرَ ﴿٤٢﴾

40—42. ചില സ്വർഗത്തോപ്പുകളിലായിരിക്കും അവർ. കുറ്റവാളികളെപ്പറ്റി അവർ അന്വേഷിക്കും; നിങ്ങളെ നരകത്തിൽ പ്രവേശിപ്പിച്ചത് എന്തൊന്നാണെന്ന്.

قَالُوا لَمْ نَكُ مِنَ الْمُصَلِّينَ ﴿٤٣﴾

43. അവർ (കുറ്റവാളികൾ) മറുപടി പറയും: 'ഞങ്ങൾ നമസ്കരിക്കുന്നവരുടെ കൂട്ടത്തിലായില്ല.

وَلَمْ نَكُ نُطْعِمُ الْمِسْكِينَ ﴿٤٤﴾

44. ഞങ്ങൾ അഗതിക്ക് ആഹാരം നൽകുമായിരുന്നില്ല.

وَكُنَّا نَخُوضُ مَعَ الْخَائِضِينَ ﴿٤٥﴾

45. തോന്നിവാസത്തിൽ മുഴുകുന്നവരുടെ കൂടെ ഞങ്ങളും മുഴുകുമായിരുന്നു.

وَكُنَّا نُكَذِّبُ بِيَوْمِ الدِّينِ ﴿٤٦﴾

46. പ്രതിഫലത്തിൻെറ നാളിനെ ഞങ്ങൾ നിഷേധിച്ചു കളയുമായിരുന്നു.

حَتَّىٰ أَتَانَا الْيَقِينُ ﴿٤٧﴾

47. അങ്ങനെയിരിക്കെ ആ ഉറപ്പായ മരണം ഞങ്ങൾക്കു വന്നെത്തി.'

فَمَا تَنْفَعُهُمْ شَفَاعَةُ الشَّافِعِينَ ﴿٤٨﴾

48. ഇനി അവർക്കു ശുപാർശക്കാരുടെ ശുപാർശയൊന്നും പ്രയോജനപ്പെടുകയില്ല.

فَمَا لَهُمْ عَنِ التَّذْكِرَةِ مُعْرِضِينَ ﴿٤٩﴾
كَأَنَّهُمْ حُمُرٌ مُسْتَنْفِرَةٌ ﴿٥٠﴾ فَرَّتْ مِنْ قَسْوَرَةٍ ﴿٥١﴾

49—51. എന്നിരിക്കെ അവർക്കെന്തു പററി? സിംഹത്തിൽ നിന്ന് ഓടി രക്ഷപ്പെടുന്ന വിറളി പിടിച്ച കഴുതകളെന്നോണം അവർ ഉൽബോധനത്തിൽ നിന്ന് തിരിഞ്ഞുകളയുന്നവരായിരിക്കുന്നു.

بَلْ يُرِيدُ كُلُّ امْرِئٍ مِنْهُمْ أَنْ يُؤْتَىٰ صُحُفًا مُنَشَّرَةً ﴿٥٢﴾

52. അല്ല, അവരിൽ ഓരോരുത്തരും ആഗ്രഹിക്കുന്നു; തനിക്ക് അല്ലാഹുവിങ്കൽ നിന്ന് നിവർത്തിയ ഏടുകൾ നൽകപ്പെടണമെന്ന്. [1328]

كَلَّا ۖ بَلْ لَا يَخَافُونَ الْآخِرَةَ ﴿٥٣﴾

53. അല്ല; പക്ഷെ, അവർ പരലോകത്തെ ഭയപ്പെടുന്നില്ല.

كَلَّا إِنَّهُ تَذْكِرَةٌ ﴿٥٤﴾

54. അല്ല; തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു.

---

1325. താക്കീതുകൾ ശ്രദ്ധിച്ച് സന്മാർഗത്തിലൂടെ മുന്നോട്ടുപോകാൻ ഉദ്ദേശിക്കുന്നവർക്ക് അങ്ങനെ ചെയ്യാം. താക്കീതുകൾ അവഗണിച്ച് പുറകോട്ടുപോകുന്നവർക്ക് അതിനും സ്വാതന്ത്ര്യമുണ്ട്.

1326. ഏതൊരു മനുഷ്യനും ഇഹലോകത്ത് ചെയ്ത കർമങ്ങളുടെ ഫലങ്ങൾ എന്നെന്നേക്കുമായി അനുഭവിക്കാൻ വിധിക്കപ്പെട്ടവനായിരിക്കും എന്നർത്ഥം.

1327. സത്യവിശ്വാസം കൈക്കൊള്ളുകയും, ദുഷ്കർമങ്ങളെക്കാളധികം സൽകർമങ്ങൾ അനുഷ്ഠിക്കുകയും ചെയ്തവർ തങ്ങളുടെ ചില്ലറ തെറ്റുകൾക്ക് ശിക്ഷയനുഭവിക്കേണ്ടിവരില്ല. ബോധപൂർവ്വം കുറ്റം ചെയ്യുകയും പശ്ചാത്തപിക്കാതിരിക്കുകയും ചെയ്യുന്നവർ ശിക്ഷ അനുഭവിക്കുക തന്നെ വേണ്ടി വരും.

1328. മുഹമ്മദ് നബി(സ)യെ പ്രവാചകനായി അംഗീകരിക്കാത്ത സത്യനിഷേധികളിൽ ഓരോരുത്തരും, താൻ വിശ്വസിക്കണമെങ്കിൽ തനിക്ക് തന്നെ നേരിട്ട് വേദം ലഭിച്ചേ തീരൂ എന്ന നിലപാടുകാരായിരുന്നുവെന്നർത്ഥം.

فَمَن شَآءَ ذَكَرَهُۥ ﴿٥٥﴾

55. ആകയാല്‍ ആര്‍ ഉദ്ദേശിക്കുന്നുവോ അവരത് ഓര്‍മ്മിച്ചുകൊള്ളട്ടെ.

وَمَا يَذْكُرُونَ إِلَّآ أَن يَشَآءَ ٱللَّهُ ۚ هُوَ أَهْلُ ٱلتَّقْوَىٰ وَأَهْلُ ٱلْمَغْفِرَةِ ﴿٥٦﴾

56. അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ അവര്‍ ഓര്‍മ്മിക്കുന്നതല്ല. അവനാകുന്നു ഭക്തിക്കവകാശപ്പെട്ടവന്‍; പാപമോചനത്തിനവകാശപ്പെട്ടവന്‍.




അദ്ധ്യായം - 75

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.

لَآ أُقْسِمُ بِيَوْمِ ٱلْقِيَٰمَةِ ﴿١﴾

1. ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളുകൊണ്ട് ഞാനിതാ സത്യം ചെയ്യുന്നു.

وَلَآ أُقْسِمُ بِٱلنَّفْسِ ٱللَّوَّامَةِ ﴿٢﴾

2. കുററപ്പെടുത്തുന്ന മനസ്സിനെക്കൊണ്ടും ഞാന്‍ സത്യം ചെയ്തു പറയുന്നു.

أَيَحْسَبُ ٱلْإِنسَٰنُ أَلَّن نَّجْمَعَ عِظَامَهُۥ ﴿٣﴾

3. മനുഷ്യന്‍ വിചാരിക്കുന്നുണ്ടോ; നാം അവന്റെ എല്ലുകളെ ഒരുമിച്ചു കൂട്ടുകയില്ലെന്ന്?[1329]

بَلَىٰ قَٰدِرِينَ عَلَىٰٓ أَن نُّسَوِّىَ بَنَانَهُۥ ﴿٤﴾

4. അതെ, നാം അവന്റെ വിരല്‍ത്തുമ്പുകളെപോലും ശരിപ്പെടുത്താന്‍ കഴിവുള്ളവനായിരിക്കെ. [1330]

بَلْ يُرِيدُ ٱلْإِنسَٰنُ لِيَفْجُرَ أَمَامَهُۥ ﴿٥﴾

يَسْـَٔلُ أَيَّانَ يَوْمُ ٱلْقِيَٰمَةِ ﴿٦﴾

5, 6. പക്ഷെ (എന്നിട്ടും) മനുഷ്യന്‍ അവന്റെ ഭാവിജീവിതത്തില്‍ തോന്നിവാസം ചെയ്യാനുദ്ദേശിക്കുന്നു. എപ്പോഴാണ് ഈ ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാള്‍ എന്നവന്‍ ചോദിക്കുന്നു.

فَإِذَا بَرِقَ ٱلْبَصَرُ ﴿٧﴾ وَخَسَفَ ٱلْقَمَرُ ﴿٨﴾

وَجُمِعَ ٱلشَّمْسُ وَٱلْقَمَرُ ﴿٩﴾

7—9. എന്നാല്‍ കണ്ണ് അഞ്ചിപ്പോകുകയും ചന്ദ്രന്ന് ഗ്രഹണം ബാധിക്കുകയും സൂര്യനും ചന്ദ്രനും ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്താല്‍!

يَقُولُ ٱلْإِنسَٰنُ يَوْمَئِذٍ أَيْنَ ٱلْمَفَرُّ ﴿١٠﴾

10. അന്നേദിവസം മനുഷ്യന്‍ പറയും; എവിടെയാണ് ഓടി രക്ഷപ്പെടാനുള്ളതെന്ന്.

كَلَّا لَا وَزَرَ ﴿١١﴾

11. ഇല്ല. യാതൊരു രക്ഷയുമില്ല. [1331]

---

1329. 'ഞങ്ങള്‍ മണ്ണും അസ്ഥിശകലങ്ങളുമായി മാറിക്കഴിഞ്ഞാലും ഞങ്ങള്‍ ഉയിര്‍ത്തെഴുന്നേല്‍പിക്കപ്പെടുമോ' എന്ന് ചോദിച്ചിരുന്നവരോടാണ് ഈ ചോദ്യം. ഒരിക്കല്‍ മനുഷ്യശരീരത്തെ ശരിയായ വ്യവസ്ഥയില്‍ സംവിധാനിച്ചവന് ചിന്നിച്ചിതറിയ അസ്ഥിശകലങ്ങളെ പുനസ്സംയോജിപ്പിക്കുക ഒട്ടും വിഷമകരമാവില്ല.

1330. കോടാനുകോടി മനുഷ്യരില്‍ ഓരോരുത്തരുടെയും വിരല്‍തുമ്പുകള്‍ തികച്ചും വ്യത്യസ്തമാണ്. തിരിച്ചറിയാനുള്ള ഒരിക്കലും മാറിപ്പോകാത്ത ഉപാധിയത്രെ വിരലടയാളം. വിരല്‍ത്തുമ്പുകളുടെ വലുപ്പത്തിലുള്ള ആനുപാതിക വ്യത്യാസവും അത്യന്തം പ്രയോജനകരമാണ്. ഇതൊക്കെ അല്ലാഹുവിന്റെ സൃഷ്ടിവൈഭവത്തിന്റെ ഉത്തമ നിദര്‍ശനമത്രെ.

1331. 'വസര്‍' എന്ന വാക്കിന് രക്ഷ എന്നും, രക്ഷാസങ്കേതം എന്നും അര്‍ത്ഥമുണ്ട്.

إِلَىٰ رَبِّكَ يَوْمَئِذٍ ٱلْمُسْتَقَرُّ ﴿١٢﴾

12. നിന്‍റെ രക്ഷിതാവിങ്കലേക്കാണ് അന്നേ ദിവസം ചെന്നുകൂടല്‍.

يُنَبَّؤُا۟ ٱلْإِنسَٰنُ يَوْمَئِذٍۭ بِمَا قَدَّمَ وَأَخَّرَ ﴿١٣﴾

13. അന്നേ ദിവസം മനുഷ്യന്‍ മുന്‍കൂട്ടി ചെയ്തതിനെപ്പറ്റിയും നീട്ടിവെച്ചതിനെപ്പറ്റിയും അവന്ന് വിവരമറിയിക്കപ്പെടും.

بَلِ ٱلْإِنسَٰنُ عَلَىٰ نَفْسِهِۦ بَصِيرَةٌ ﴿١٤﴾

14. തന്നെയുമല്ല. മനുഷ്യന്‍ തനിക്കെതിരില്‍ തന്നെ ഒരു തെളിവായിരിക്കും.

وَلَوْ أَلْقَىٰ مَعَاذِيرَهُۥ ﴿١٥﴾

15. അവന്‍ ഒഴികഴിവുകള്‍ സമര്‍പ്പിച്ചാലും ശരി.

لَا تُحَرِّكْ بِهِۦ لِسَانَكَ لِتَعْجَلَ بِهِۦٓ ﴿١٦﴾

16. നീ അത് (ഖുര്‍ആന്‍) ധൃതിപ്പെട്ട് ഹൃദിസ്ഥമാക്കാന്‍വേണ്ടി അതുംകൊണ്ട് നിന്‍റെ നാവു ചലിപ്പിക്കേണ്ട.

إِنَّ عَلَيْنَا جَمْعَهُۥ وَقُرْءَانَهُۥ ﴿١٧﴾

17. തീര്‍ച്ചയായും അതിന്‍റെ (ഖുര്‍ആന്‍റെ) സമാഹരണവും അത് ഓതിത്തരലും നമ്മുടെ ബാധ്യതയാകുന്നു.[1332]

فَإِذَا قَرَأْنَٰهُ فَٱتَّبِعْ قُرْءَانَهُۥ ﴿١٨﴾

18. അങ്ങനെ നാം അത് ഓതിത്തന്നാല്‍ ആ ഓത്ത് നീ പിന്തുടരുക.

ثُمَّ إِنَّ عَلَيْنَا بَيَانَهُۥ ﴿١٩﴾

19. പിന്നീട് അത് വിവരിച്ചുതരലും നമ്മുടെ ബാധ്യതയാകുന്നു.

كَلَّا بَلْ تُحِبُّونَ ٱلْعَاجِلَةَ ﴿٢٠﴾

20. അല്ല, നിങ്ങള്‍ ക്ഷണികമായ ഈ ജീവിതത്തെ ഇഷ്ടപ്പെടുന്നു.

وَتَذَرُونَ ٱلْءَاخِرَةَ ﴿٢١﴾

21. പരലോകത്തെ നിങ്ങള്‍ വിട്ടേക്കുകയും ചെയ്യുന്നു.

وُجُوهٌ يَوْمَئِذٍ نَّاضِرَةٌ ﴿٢٢﴾

22. ചില മുഖങ്ങള്‍ അന്ന് പ്രസന്നതയുള്ളതും

إِلَىٰ رَبِّهَا نَاظِرَةٌ ﴿٢٣﴾

23. അവരുടെ രക്ഷിതാവിന്‍റെ നേര്‍ക്ക് ദൃഷ്ടി തിരിച്ചവയുമായിരിക്കും.

وَوُجُوهٌ يَوْمَئِذٍۭ بَاسِرَةٌ ﴿٢٤﴾

24. ചില മുഖങ്ങള്‍ അന്നു കരുവാളിച്ചതായിരിക്കും.

تَظُنُّ أَن يُفْعَلَ بِهَا فَاقِرَةٌ ﴿٢٥﴾

25. ഏതോ അത്യാപത്ത് അവയെ പിടികൂടാന്‍ പോകുകയാണ് എന്ന് അവര്‍ വിചാരിക്കും.

كَلَّآ إِذَا بَلَغَتِ ٱلتَّرَاقِىَ ﴿٢٦﴾

26. അല്ല, (പ്രാണന്‍) തൊണ്ടക്കുഴിയില്‍ എത്തുകയും,

وَقِيلَ مَنْ ۜ رَاقٍ ﴿٢٧﴾

27. മന്ത്രിക്കാനാരുണ്ട് എന്ന് പറയപ്പെടുകയും,

1332. ജിബ്‌രീല്‍ എന്ന മലക്ക് ദിവ്യസന്ദേശം കേള്‍പ്പിച്ചുപോയിക്കഴിഞ്ഞാല്‍ ഉടനെ നബി(സ) അത് ഹൃദിസ്ഥമാക്കാന്‍ വേണ്ടി ആവര്‍ത്തിച്ച് ഉരുവിടുക പതിവായിരുന്നു. അങ്ങനെ ഉരുവിട്ടു പഠിച്ചില്ലെങ്കില്‍ മറന്നുപോകുമോ എന്ന് അദ്ദേഹത്തിന് ആശങ്കയായിരുന്നു. ഈ ആശങ്ക അസ്ഥാനത്താണെന്നും വിശുദ്ധ ഖുര്‍ആന്‍ മുഴുവന്‍ അദ്ദേഹത്തിന്‍റെ മനസ്സില്‍ സമാഹരിച്ചു നിര്‍ത്തുന്ന കാര്യം അല്ലാഹു തന്നെ ചെയ്യുന്നതാണെന്നും ഈ വചനങ്ങള്‍ വ്യക്തമാക്കുന്നു.

وَظَنَّ أَنَّهُ الْفِرَاقُ ﴿٢٨﴾

28. അത്(തന്റെ)വേർപാടാണെന്ന് അവൻ വിചാരിക്കുകയും,

وَالْتَفَّتِ السَّاقُ بِالسَّاقِ ﴿٢٩﴾

29. കണങ്കാലും കണങ്കാലുമായി കൂടിപ്പിണയുകയും ചെയ്താൽ,[1333]

إِلَىٰ رَبِّكَ يَوْمَئِذٍ الْمَسَاقُ ﴿٣٠﴾

30. അന്ന് നിന്റെ രക്ഷിതാവിങ്കലേക്കായിരിക്കും തെളിച്ചുകൊണ്ടുപോകുന്നത്.

فَلَا صَدَّقَ وَلَا صَلَّىٰ ﴿٣١﴾

31. എന്നാൽ അവൻ വിശ്വസിച്ചില്ല. നമസ്കരിച്ചതുമില്ല.

وَلَٰكِن كَذَّبَ وَتَوَلَّىٰ ﴿٣٢﴾

32. പക്ഷെ അവൻ നിഷേധിക്കുകയും പിന്തിരിയുകയും ചെയ്തു.

ثُمَّ ذَهَبَ إِلَىٰ أَهْلِهِ يَتَمَطَّىٰ ﴿٣٣﴾

33. എന്നിട്ടു ദുരഭിമാനം നടിച്ചുകൊണ്ട് അവൻ അവന്റെ സ്വന്തക്കാരുടെ അടുത്തേക്ക് പോയി.

أَوْلَىٰ لَكَ فَأَوْلَىٰ ﴿٣٤﴾

34. (ശിക്ഷ) നിനക്കേററവും അർഹമായതു തന്നെ. നിനക്കേററവും അർഹമായതു തന്നെ.

ثُمَّ أَوْلَىٰ لَكَ فَأَوْلَىٰ ﴿٣٥﴾

35. വീണ്ടും നിനക്കേററവും അർഹമായതു തന്നെ. നിനക്കേററവും അർഹമായതു തന്നെ.[1334]

أَيَحْسَبُ الْإِنسَانُ أَن يُتْرَكَ سُدًى ﴿٣٦﴾

36. മനുഷ്യൻ വിചാരിക്കുന്നുവോ; അവൻ വെറുതെയങ്ങു വിട്ടേക്കപ്പെടുമെന്ന്!

أَلَمْ يَكُ نُطْفَةً مِّن مَّنِيٍّ يُمْنَىٰ ﴿٣٧﴾

37. അവൻ സ്രവിക്കപ്പെടുന്ന ശുക്ലത്തിൽ നിന്നുള്ള ഒരു കണമായിരുന്നില്ലേ?

ثُمَّ كَانَ عَلَقَةً فَخَلَقَ فَسَوَّىٰ ﴿٣٨﴾

38. പിന്നെ അവൻ ഒരു ഭ്രൂണമായി. എന്നിട്ട് അല്ലാഹു (അവനെ) സൃഷ്ടിച്ചു സംവിധാനിച്ചു.

فَجَعَلَ مِنْهُ الزَّوْجَيْنِ الذَّكَرَ وَالْأُنثَىٰ ﴿٣٩﴾

39. അങ്ങനെ അതിൽ നിന്ന് ആണും പെണ്ണുമാകുന്ന രണ്ടു ഇണകളെ അവൻ ഉണ്ടാക്കി.

أَلَيْسَ ذَٰلِكَ بِقَادِرٍ عَلَىٰ أَن يُحْيِيَ الْمَوْتَىٰ ﴿٤٠﴾

40. അങ്ങനെയുള്ളവൻ മരിച്ചവരെ ജീവിപ്പിക്കാൻ കഴിവുള്ളവനല്ലെ?

---

1333. മരണവെപ്രാളം കൊണ്ട് കണങ്കാലുകൾ കൂടിപ്പിണയുന്ന അവസ്ഥയായിരിക്കാം ഇതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടത്.

1334. ശിക്ഷയുടെ സുനിശ്ചിതത്വം ഊന്നിപ്പറയാൻ വേണ്ടിയാണ് നാലുപ്രാവശ്യം അതിനെപ്പററി ആവർത്തിച്ചു പറഞ്ഞത്.




## അദ്ധ്യായം - 76

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

هَلْ أَتَىٰ عَلَى الْإِنسَانِ حِينٌ مِّنَ الدَّهْرِ لَمْ يَكُن شَيْئًا مَّذْكُورًا ﴿١﴾

1. മനുഷ്യൻ പ്രസ്താവ്യമായ ഒരു വസ്തുവേ ആയിരുന്നില്ലാത്ത ഒരു കാലഘട്ടം അവന്റെ മേൽ കഴിഞ്ഞുപോയിട്ടുണ്ടോ?[1335]

إِنَّا خَلَقْنَا الْإِنسَانَ مِن نُّطْفَةٍ أَمْشَاجٍ نَّبْتَلِيهِ فَجَعَلْنَاهُ سَمِيعًا بَصِيرًا ﴿٢﴾

2. കൂടിച്ചേർന്നുണ്ടായ ഒരു ബീജത്തിൽ നിന്ന് തീർച്ചയായും നാം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു. അവനെ നാം പരീക്ഷിക്കുവാനായിട്ട്. അങ്ങനെ അവനെ നാം കേൾവിയുള്ളവനും കാഴ്ചയുള്ളവനുമാക്കിയിരിക്കുന്നു.

إِنَّا هَدَيْنَاهُ السَّبِيلَ إِمَّا شَاكِرًا وَإِمَّا كَفُورًا ﴿٣﴾

3. തീർച്ചയായും നാം അവന്ന് വഴി കാണിച്ചുകൊടുത്തിരിക്കുന്നു. എന്നിട്ട് ഒന്നുകിൽ അവൻ നന്ദിയുള്ളവനാകുന്നു. അല്ലെങ്കിൽ നന്ദികെട്ടവനാകുന്നു.

إِنَّا أَعْتَدْنَا لِلْكَافِرِينَ سَلَاسِلَا وَأَغْلَالًا وَسَعِيرًا ﴿٤﴾

4. തീർച്ചയായും സത്യനിഷേധികൾക്ക് നാം ചങ്ങലകളും വിലങ്ങുകളും കത്തി ജ്വലിക്കുന്ന നരകാഗ്നിയും ഒരുക്കിവെച്ചിരിക്കുന്നു.

إِنَّ الْأَبْرَارَ يَشْرَبُونَ مِن كَأْسٍ كَانَ مِزَاجُهَا كَافُورًا ﴿٥﴾

5. തീർച്ചയായും പുണ്യവാന്മാർ (സ്വർഗത്തിൽ) ഒരു പാനപാത്രത്തിൽ നിന്ന് കുടിക്കുന്നതാണ്. അതിന്റെ ചേരുവ കർപ്പൂരമായിരിക്കും.

عَيْنًا يَشْرَبُ بِهَا عِبَادُ اللَّهِ يُفَجِّرُونَهَا تَفْجِيرًا ﴿٦﴾

6. അല്ലാഹുവിന്റെ ദാസന്മാർ കുടിക്കുന്ന ഒരു ഉറവുവെള്ളമത്രെ അത്. അവരത് പൊട്ടിച്ചൊഴുക്കിക്കൊണ്ടിരിക്കും.

يُوفُونَ بِالنَّذْرِ وَيَخَافُونَ يَوْمًا كَانَ شَرُّهُ مُسْتَطِيرًا ﴿٧﴾

7. നേർച്ച അവർ നിറവേററുകയും ആപത്തു പടർന്നു പിടിക്കുന്ന ഒരു ദിവസത്തെ അവർ ഭയപ്പെടുകയും ചെയ്യും.[1336]

---

1335. പ്രപഞ്ചമാകെ തന്റെ ഇച്ഛക്കൊത്ത് വർത്തിക്കണമെന്ന് മോഹിക്കുന്ന സ്വേച്ഛാധിപതി തന്റെ അസ്തിത്വത്തിന്റെ ക്ഷണികതയെപ്പറ്റി മറന്നുപോകുന്നു. ഏതാനും വർഷങ്ങൾക്ക് മുമ്പ് തനിക്ക് അസ്തിത്വമേ ഇല്ലായിരുന്നുവെന്നും, തന്റെ അഭാവത്തിൽ തനിക്കു മുമ്പ് ലോകം നിലനിന്നിരുന്നുവെന്നുമുള്ള വസ്തുത അവൻ വിസ്മരിക്കുന്നു.

1336. സ്വർഗാവകാശികൾ ഇഹലോകത്ത് സ്വീകരിക്കുന്ന ജീവിതരീതിയാണ് 7 മുതൽ 10 വരെ വചനങ്ങളിൽ വിവരിക്കുന്നത്.

وَيُطْعِمُونَ الطَّعَامَ عَلَىٰ حُبِّهِ مِسْكِينًا وَيَتِيمًا وَأَسِيرًا ﴿٨﴾

8. ആഹാരത്തോട് പ്രിയമുള്ളതോടൊപ്പം തന്നെ അഗതിക്കും അനാഥയ്ക്കും തടവുകാരന്നും അവരത് നൽകുകയും ചെയ്യും.

إِنَّمَا نُطْعِمُكُمْ لِوَجْهِ اللَّهِ لَا نُرِيدُ مِنكُمْ جَزَاءً وَلَا شُكُورًا ﴿٩﴾

9. (അവർ പറയും:) അല്ലാഹുവിന്റെ പ്രീതിക്കുവേണ്ടി മാത്രമാണ് ഞങ്ങൾ നിങ്ങൾക്കു ആഹാരം നൽകുന്നത്. നിങ്ങളുടെ പക്കൽ നിന്നു യാതൊരു പ്രതിഫലവും നന്ദിയും ഞങ്ങൾ ആഗ്രഹിക്കുന്നില്ല.

إِنَّا نَخَافُ مِن رَّبِّنَا يَوْمًا عَبُوسًا قَمْطَرِيرًا ﴿١٠﴾

10. മുഖം ചുളിച്ചുപോകുന്നതും, ദുസ്സഹവുമായ ഒരു ദിവസത്തെ ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് തീർച്ചയായും ഞങ്ങൾ ഭയപ്പെടുന്നു.

فَوَقَاهُمُ اللَّهُ شَرَّ ذَٰلِكَ الْيَوْمِ وَلَقَّاهُمْ نَضْرَةً وَسُرُورًا ﴿١١﴾

11. അതിനാൽ ആ ദിവസത്തിന്റെ തിന്മയിൽ നിന്ന് അല്ലാഹു അവരെ കാത്തുരക്ഷിക്കുകയും, പ്രസന്നതയും സന്തോഷവും അവർക്കു അവൻ നൽകുകയും ചെയ്യുന്നതാണ്.

وَجَزَاهُم بِمَا صَبَرُوا جَنَّةً وَحَرِيرًا ﴿١٢﴾

12. അവർ ക്ഷമിച്ചതിനാൽ സ്വർഗത്തോപ്പും പട്ടുവസ്ത്രങ്ങളും അവർക്കവൻ പ്രതിഫലമായി നൽകുന്നതുമാണ്.

مُّتَّكِئِينَ فِيهَا عَلَى الْأَرَائِكِ لَا يَرَوْنَ فِيهَا شَمْسًا وَلَا زَمْهَرِيرًا ﴿١٣﴾

13. അവരവിടെ സോഫകളിൽ ചാരിയിരിക്കുന്നവരായിരിക്കും. വെയിലോ കൊടും തണുപ്പോ അവർ അവിടെ കാണുകയില്ല.

وَدَانِيَةً عَلَيْهِمْ ظِلَالُهَا وَذُلِّلَتْ قُطُوفُهَا تَذْلِيلًا ﴿١٤﴾

14. ആ സ്വർഗത്തിലെ തണലുകൾ അവരുടെ മേൽ അടുത്തു നിൽക്കുന്നതായിരിക്കും. അതിലെ പഴങ്ങൾ പറിച്ചെടുക്കാൻ സൗകര്യമുള്ളതാക്കപ്പെടുകയും ചെയ്തിരിക്കുന്നു.

وَيُطَافُ عَلَيْهِم بِآنِيَةٍ مِّن فِضَّةٍ وَأَكْوَابٍ كَانَتْ قَوَارِيرَا ﴿١٥﴾

قَوَارِيرَ مِن فِضَّةٍ قَدَّرُوهَا تَقْدِيرًا ﴿١٦﴾

15, 16. വെള്ളിയുടെ പാത്രങ്ങളും (മിനുസം കൊണ്ട്) സ്ഫടികം പോലെയായിത്തീർന്നിട്ടുള്ള വെള്ളിക്കോപ്പകളുമായി അവർക്കിടയിൽ (പരിചാരകന്മാർ) ചുററി നടക്കുന്നതാണ്. അവർ അവയ്ക്ക് (പാത്രങ്ങൾക്ക്) ഒരു തോതനുസരിച്ച് അളവു നിർണ്ണയിച്ചിരിക്കും.

وَيُسْقَوْنَ فِيهَا كَأْسًا كَانَ مِزَاجُهَا زَنجَبِيلًا ﴿١٧﴾

17. ഇഞ്ചിനീരിന്റെ ചേരുവയുള്ള ഒരു കോപ്പ അവർക്കവിടെ കുടിക്കാൻ നൽകപ്പെടുന്നതാണ്.

عَيْنًا فِيهَا تُسَمَّىٰ سَلْسَبِيلًا ﴿١٨﴾

18. അതായത് അവിടത്തെ (സ്വർഗത്തിലെ) സൽസബീൽ എന്നുപേരുള്ള ഒരു ഉറവിലെ വെള്ളം.

وَيَطُوفُ عَلَيْهِمْ وِلْدَانٌ مُّخَلَّدُونَ

19. അനശ്വര ജീവിതം നൽകപ്പെട്ട ചില കുട്ടികൾ അവർക്കിടയിലൂടെ ചുററിനടന്നുകൊണ്ടു

إِذَا رَأَيْتَهُمْ حَسِبْتَهُمْ لُؤْلُؤًا مَّنثُورًا ﴿١٩﴾

മിരിക്കും. അവരെ നീ കണ്ടാൽ വിതറിയ മുത്തുകളാണ് അവരെന്ന് നീ വിചാരിക്കും.

وَإِذَا رَأَيْتَ ثَمَّ رَأَيْتَ نَعِيمًا وَمُلْكًا كَبِيرًا ﴿٢٠﴾

20. അവിടം നീ കണ്ടാൽ സുഖാനുഗ്രഹവും വലിയൊരു സാമ്രാജ്യവും നീ കാണുന്നതാണ്.

عَالِيَهُمْ ثِيَابُ سُندُسٍ خُضْرٌ وَإِسْتَبْرَقٌ ۖ وَحُلُّوا أَسَاوِرَ مِن فِضَّةٍ وَسَقَاهُمْ رَبُّهُمْ شَرَابًا طَهُورًا ﴿٢١﴾

21. അവരുടെ മേൽ പച്ചനിറമുള്ള നേർത്ത പട്ടുവസ്ത്രങ്ങളും കട്ടിയുള്ള പട്ടു വസ്ത്രവും ഉണ്ടായിരിക്കും. വെള്ളിയുടെ വളകളും അവർക്കു അണിയിക്കപ്പെടുന്നതാണ്. അവർക്ക് അവരുടെ രക്ഷിതാവ് തികച്ചും ശുദ്ധമായ പാനീയം കുടിക്കാൻ കൊടുക്കുന്നതുമാണ്.[1337]

إِنَّ هَٰذَا كَانَ لَكُمْ جَزَاءً وَكَانَ سَعْيُكُم مَّشْكُورًا ﴿٢٢﴾

22. (അവരോട് പറയപ്പെടും:) തീർച്ചയായും ഇത് നിങ്ങൾക്കുള്ള പ്രതിഫലമാകുന്നു. നിങ്ങളുടെ പരിശ്രമം നന്ദിപൂർവ്വം സ്വീകരിക്കപ്പെട്ടിരിക്കയാകുന്നു.

إِنَّا نَحْنُ نَزَّلْنَا عَلَيْكَ الْقُرْآنَ تَنزِيلًا ﴿٢٣﴾

23. തീർച്ചയായും നാം നിനക്ക് ഈ ഖുർആനിനെ അല്പാല്പമായി അവതരിപ്പിച്ചു തന്നിരിക്കുന്നു.

فَاصْبِرْ لِحُكْمِ رَبِّكَ وَلَا تُطِعْ مِنْهُمْ آثِمًا أَوْ كَفُورًا ﴿٢٤﴾

24. ആകയാൽ നിന്റെ രക്ഷിതാവിന്റെ തീരുമാനത്തിന് നീ ക്ഷമയോടെ കാത്തിരിക്കുക. അവരുടെ കൂട്ടത്തിൽ നിന്ന് യാതൊരു പാപിയെയും നന്ദികെട്ടവനെയും നീ അനുസരിച്ചുപോകരുത്.

وَاذْكُرِ اسْمَ رَبِّكَ بُكْرَةً وَأَصِيلًا ﴿٢٥﴾

25. നിന്റെ രക്ഷിതാവിന്റെ നാമം കാലത്തും വൈകുന്നേരവും നീ സ്മരിക്കുകയും ചെയ്യുക.

وَمِنَ اللَّيْلِ فَاسْجُدْ لَهُ وَسَبِّحْهُ لَيْلًا طَوِيلًا ﴿٢٦﴾

26. രാത്രിയിൽ നീ അവനെ പ്രണമിക്കുകയും ദീർഘമായ നിശാവേളയിൽ അവനെ പ്രകീർത്തിക്കുകയും ചെയ്യുക.

إِنَّ هَٰؤُلَاءِ يُحِبُّونَ الْعَاجِلَةَ وَيَذَرُونَ وَرَاءَهُمْ يَوْمًا ثَقِيلًا ﴿٢٧﴾

27. തീർച്ചയായും ഇക്കൂട്ടർ ക്ഷണികമായ ഐഹികജീവിതത്തെ ഇഷ്ടപ്പെടുന്നു. ഭാരമേറിയ ഒരു ദിവസത്തിന്റെ കാര്യം അവർ തങ്ങളുടെ പുറകിൽ വിട്ടുകളയുകയും ചെയ്യുന്നു.

نَّحْنُ خَلَقْنَاهُمْ وَشَدَدْنَا أَسْرَهُمْ ۖ وَإِذَا شِئْنَا بَدَّلْنَا أَمْثَالَهُمْ تَبْدِيلًا ﴿٢٨﴾

28. നാമാണ് അവരെ സൃഷ്ടിക്കുകയും അവരുടെ ശരീരഘടന ബലപ്പെടുത്തുകയും ചെയ്തത്. നാം ഉദ്ദേശിക്കുന്നപക്ഷം അവർക്കു തുല്യരായിട്ടുള്ളവരെ നാം അവർക്കു പകരം കൊണ്ടുവരുന്നതുമാണ്.

1337. സ്വർഗത്തിലെ അനുഗ്രഹങ്ങൾ മനുഷ്യർക്ക് പരിചിതമായ രീതിയിൽ വിവരിച്ചാലേ അവർക്ക് ഗ്രഹിക്കാനാകൂ. എന്നാൽ അവ ഈ ഭൂമിയിലെ അനുഗ്രഹങ്ങൾ പോലെ പരിമിതവും ശുഷ്കവും ക്ഷണികവുമായിരിക്കുമെന്ന് കരുതുന്നത് തെറ്റാണ്. ഭൂമിയിലുള്ളതിൽ നിന്ന് തീർത്തും വ്യത്യസ്തമായിരിക്കും സ്വർഗത്തിലെ സുഖാനുഗ്രഹങ്ങൾ.

إِنَّ هَٰذِهِۦ تَذْكِرَةٌ ۖ فَمَن شَآءَ ٱتَّخَذَ إِلَىٰ رَبِّهِۦ سَبِيلًا ﴿٢٩﴾

29. തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു. ആകയാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തന്റെ രക്ഷിതാവിങ്കലേക്കുള്ള മാർഗം സ്വീകരിച്ചുകൊള്ളട്ടെ.

وَمَا تَشَآءُونَ إِلَّآ أَن يَشَآءَ ٱللَّهُ ۚ إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿٣٠﴾

30. അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷമല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല.[1338] തീർച്ചയായും അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

يُدْخِلُ مَن يَشَآءُ فِى رَحْمَتِهِۦ ۚ وَٱلظَّٰلِمِينَ أَعَدَّ لَهُمْ عَذَابًا أَلِيمًۢا ﴿٣١﴾

31. അവൻ ഉദ്ദേശിക്കുന്നവരെ അവന്റെ കാരുണ്യത്തിൽ അവൻ പ്രവേശിപ്പിക്കുന്നതാണ്. അക്രമകാരികൾക്കാവട്ടെ അവൻ വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു.




അദ്ധ്യായം - 77

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

وَٱلْمُرْسَلَٰتِ عُرْفًا ﴿١﴾ فَٱلْعَٰصِفَٰتِ عَصْفًا ﴿٢﴾ وَٱلنَّٰشِرَٰتِ
نَشْرًا ﴿٣﴾ فَٱلْفَٰرِقَٰتِ فَرْقًا ﴿٤﴾ فَٱلْمُلْقِيَٰتِ ذِكْرًا ﴿٥﴾ عُذْرًا أَوْ
نُذْرًا ﴿٦﴾

1—6. തുടരെത്തുടരെ അയക്കപ്പെടുന്നവയും, ശക്തിയായി ആഞ്ഞടിക്കുന്നവയും, പരക്കെ വ്യാപിപ്പിക്കുന്നവയും, വേർതിരിച്ചു വിവേചനം ചെയ്യുന്നവയും, ഒരു ഒഴികഴിവായിക്കൊണ്ടോ താക്കീതായിക്കൊണ്ടോ ദിവ്യസന്ദേശം ഇട്ടു കൊടുക്കുന്നവയുമായിട്ടുള്ളവയെ തന്നെയാണ സത്യം;[1339]

إِنَّمَا تُوعَدُونَ لَوَٰقِعٌ ﴿٧﴾

7. തീർച്ചയായും നിങ്ങളോട് താക്കീതു ചെയ്യപ്പെടുന്ന കാര്യം സംഭവിക്കുന്നതു തന്നെയാകുന്നു.

فَإِذَا ٱلنُّجُومُ طُمِسَتْ ﴿٨﴾

8. നക്ഷത്രങ്ങളുടെ പ്രകാശം മായ്ക്കപ്പെടുകയും,

وَإِذَا ٱلسَّمَآءُ فُرِجَتْ ﴿٩﴾

9. ആകാശം പിളർത്തപ്പെടുകയും,

وَإِذَا ٱلْجِبَالُ نُسِفَتْ ﴿١٠﴾

10. പർവ്വതങ്ങൾ പൊടിക്കപ്പെടുകയും,

1338. പ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ ഏത് വസ്തുവും, മനുഷ്യനടക്കമുള്ള ഏത് ജീവിയും എങ്ങനെ വർത്തിക്കണമെന്ന് തീരുമാനിക്കുന്നത് പ്രപഞ്ചനാഥനാണ്. അവന്റെ തീരുമാനമനുസരിച്ചല്ലാതെ യാതൊന്നും സംഭവിക്കുകയില്ല.

1339. ഒന്നുമുതൽ അഞ്ചുവരെ വചനങ്ങളിൽ പരാമർശിക്കപ്പെട്ട വിശേഷണങ്ങളൊക്കെ മലക്കുകളെ പററിയാണെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. 1, 2, 3 വചനങ്ങളിൽ കാററിനെപററിയും, 4, 5 വചനങ്ങളിൽ മലക്കുകളെ പററിയുമാണ്പരാമർശിച്ചിട്ടുള്ളതെന്നാണ് മറെറാരഭിപ്രായം.

11. ദൂതന്മാര്‍ക്കു സമയം നിര്‍ണ്ണയിച്ചു കൊടുക്കപ്പെടുകയും ചെയ്താല്‍![1340]

وَإِذَا ٱلرُّسُلُ أُقِّتَتْ ﴿١١﴾

12. ഏതൊരു ദിവസത്തേക്കാണ് അവര്‍ക്ക് അവധി നിശ്ചയിക്കപ്പെട്ടിരിക്കുന്നത്?

لِأَىِّ يَوْمٍ أُجِّلَتْ ﴿١٢﴾

13. തീരുമാനത്തിന്റെ ദിവസത്തേക്ക്!

لِيَوْمِ ٱلْفَصْلِ ﴿١٣﴾

14. ആ തീരുമാനത്തിന്റെ ദിവസം എന്താണ് എന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا يَوْمُ ٱلْفَصْلِ ﴿١٤﴾

15. അന്നേ ദിവസം നിഷേധിച്ചു തള്ളിയവര്‍ക്കാകുന്നു നാശം.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٥﴾

16. പൂര്‍വ്വികന്മാരെ നാം നശിപ്പിച്ചുകളഞ്ഞില്ലേ?

أَلَمْ نُهْلِكِ ٱلْأَوَّلِينَ ﴿١٦﴾

17. പിന്നീട് പിന്‍ഗാമികളെയും അവരുടെ പിന്നാലെ നാം അയക്കുന്നതാണ്.

ثُمَّ نُتْبِعُهُمُ ٱلْءَاخِرِينَ ﴿١٧﴾

18. അപ്രകാരമാണ് നാം കുററവാളികളെക്കൊണ്ട് പ്രവര്‍ത്തിക്കുക.

كَذَٰلِكَ نَفْعَلُ بِٱلْمُجْرِمِينَ ﴿١٨﴾

19. അന്നേ ദിവസം നിഷേധിച്ചു തള്ളിയവര്‍ക്കായിരിക്കും നാശം.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٩﴾

20. നിസ്സാരപ്പെട്ട ഒരു ദ്രാവകത്തില്‍ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചില്ലേ?

أَلَمْ نَخْلُقكُّم مِّن مَّآءٍ مَّهِينٍ ﴿٢٠﴾

21, 22. എന്നിട്ട് നാം അതിനെ നിശ്ചിതമായ ഒരവധി വരെ ഭദ്രമായ ഒരു സങ്കേതത്തില്‍ വെച്ചു.

فَجَعَلْنَٰهُ فِى قَرَارٍ مَّكِينٍ ﴿٢١﴾
إِلَىٰ قَدَرٍ مَّعْلُومٍ ﴿٢٢﴾

23. അങ്ങനെ നാം (എല്ലാം) നിര്‍ണ്ണയിച്ചു. അപ്പോള്‍ നാം എത്ര നല്ല നിര്‍ണ്ണയക്കാരന്‍![1341]

فَقَدَرْنَا فَنِعْمَ ٱلْقَٰدِرُونَ ﴿٢٣﴾

24. അന്നേ ദിവസം നിഷേധിച്ചു തള്ളിയവര്‍ക്കാകുന്നു നാശം.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٤﴾

25, 26. ഭൂമിയെ നാം മരിച്ചവരെയും ജീവിച്ചിരിക്കുന്നവരെയും ഉള്‍ക്കൊള്ളുന്നതാക്കിയിട്ടില്ലേ?

أَلَمْ نَجْعَلِ ٱلْأَرْضَ كِفَاتًا ﴿٢٥﴾
أَحْيَآءً وَأَمْوَٰتًا ﴿٢٦﴾

27. അതില്‍ ഉന്നതങ്ങളായി ഉറച്ചുനില്‍ക്കുന്ന പര്‍വ്വതങ്ങളെ നാം വെക്കുകയും ചെയ്തിരിക്കുന്നു. നിങ്ങള്‍ക്കു നാം സ്വച്ഛ ജലം കുടിക്കാന്‍ തരികയും ചെയ്തിരിക്കുന്നു.

وَجَعَلْنَا فِيهَا رَوَٰسِىَ شَٰمِخَٰتٍ وَأَسْقَيْنَٰكُم مَّآءً فُرَاتًا ﴿٢٧﴾

1340. ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളില്‍ ഓരോ റസൂലിനെയും അല്ലാഹു പ്രത്യേകം വിളിക്കും. എന്നിട്ട് അദ്ദേഹത്തിന്റെ ജനത അദ്ദേഹത്തിന്റെ പ്രബോധനത്തോട് എങ്ങനെ പ്രതികരിച്ചുവെന്ന് ചോദിക്കും. അങ്ങനെ സമുദായങ്ങളുടെ കാര്യത്തില്‍ സാക്ഷ്യം വഹിക്കുവാന്‍ ദൂതന്മാര്‍ക്ക് സമയം നിശ്ചയിച്ചു കൊടുക്കുന്നതിനെപ്പററിയാണ് ഇവിടെ പരാമര്‍ശിക്കുന്നത്.

1341. അത്യന്തം നിസ്സാരമായി തോന്നുന്ന ബീജത്തില്‍ നിന്നും അണ്ഡത്തില്‍ നിന്നുമായി കോടാനുകോടി സൂക്ഷ്മാംശങ്ങളടങ്ങുന്ന മനുഷ്യനെ അത്യന്തം കണിശതയോടെ വളര്‍ത്തിയെടുത്ത് അല്ലാഹു പുറത്തുകൊണ്ടുവരുന്നു.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٨﴾

28. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

انطَلِقُوا إِلَىٰ مَا كُنتُم بِهِ تُكَذِّبُونَ ﴿٢٩﴾

29. (ഹേ, സത്യനിഷേധികളേ,) നിങ്ങൾ എന്തൊന്നിനെയായിരുന്നോ നിഷേധിച്ചു തള്ളിയിരുന്നത് അതിലേക്കു നിങ്ങൾ പോയിക്കൊള്ളുക.

انطَلِقُوا إِلَىٰ ظِلٍّ ذِي ثَلَاثِ شُعَبٍ ﴿٣٠﴾

30. മൂന്നു ശാഖകളുള്ള ഒരു തരം തണലിലേക്ക് [1342] നിങ്ങൾ പോയിക്കൊള്ളുക.

لَّا ظَلِيلٍ وَلَا يُغْنِي مِنَ اللَّهَبِ ﴿٣١﴾

31. അത് തണൽ നൽകുന്നതല്ല. തീജ്വാലയിൽ നിന്ന് സംരക്ഷണം നൽകുന്നതുമല്ല.

إِنَّهَا تَرْمِي بِشَرَرٍ كَالْقَصْرِ ﴿٣٢﴾

32. തീർച്ചയായും അത് (നരകം) വലിയ കെട്ടിടം പോലെ ഉയരമുള്ള തീപ്പൊരി തെറിപ്പിച്ചു കൊണ്ടിരിക്കും.

كَأَنَّهُ جِمَالَتٌ صُفْرٌ ﴿٣٣﴾

33. അത് (തീപ്പൊരി) മഞ്ഞനിറമുള്ള ഒട്ടകക്കൂട്ടങ്ങളെപ്പോലെയായിരിക്കും.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٤﴾

34. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

هَٰذَا يَوْمُ لَا يَنطِقُونَ ﴿٣٥﴾

35. അവർ മിണ്ടാത്തതായ ദിവസമാകുന്നു ഇത്.

وَلَا يُؤْذَنُ لَهُمْ فَيَعْتَذِرُونَ ﴿٣٦﴾

36. അവർക്കു ഒഴികഴിവു ബോധിപ്പിക്കാൻ അനുവാദം നല്കപ്പെടുകയുമില്ല.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٧﴾

37. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

هَٰذَا يَوْمُ الْفَصْلِ ۖ جَمَعْنَاكُمْ وَالْأَوَّلِينَ ﴿٣٨﴾

38. (അന്നവരോട് പറയപ്പെടും:) തീരുമാനത്തിന്റെ ദിവസമാണിത്. നിങ്ങളെയും പൂർവ്വികന്മാരെയും നാം ഇതാ ഒരുമിച്ചു കൂട്ടിയിരിക്കുന്നു.

فَإِن كَانَ لَكُمْ كَيْدٌ فَكِيدُونِ ﴿٣٩﴾

39. ഇനി നിങ്ങൾക്കു വല്ല തന്ത്രവും പ്രയോഗിക്കാനുണ്ടെങ്കിൽ ആ തന്ത്രം പ്രയോഗിച്ചു കൊള്ളുക.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٤٠﴾

40. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

إِنَّ الْمُتَّقِينَ فِي ظِلَالٍ وَعُيُونٍ ﴿٤١﴾

41. തീർച്ചയായും സൂക്ഷ്മത പാലിച്ചവർ (സ്വർഗത്തിൽ) തണലുകളിലും അരുവികൾക്കിടയിലുമാകുന്നു.

وَفَوَاكِهَ مِمَّا يَشْتَهُونَ ﴿٤٢﴾

42. അവർ ഇഷ്ടപ്പെടുന്ന തരത്തിലുള്ള പഴവർഗങ്ങൾക്കിടയിലും.

1342. നരകത്തിൽ നിന്ന് ശാഖകളായി പിരിഞ്ഞ് ഉയരുന്ന കരിമ്പുകയുടെ നിഴലിനെ പററിയാണ് ഇവിടെ പരാമർശിക്കുന്നത്.

كُلُوا وَاشْرَبُوا هَنِيٓـًٔا بِمَا كُنتُمْ تَعْمَلُونَ ٤٣

43. (അവരോട് പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചിരുന്നതിൻെറ ഫലമായി ആഹ്ളാദത്തോടെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക.

إِنَّا كَذَٰلِكَ نَجْزِي الْمُحْسِنِينَ ٤٤

44. തീർച്ചയായും നാം അപ്രകാരമാകുന്നു സദ്‌വൃത്തർക്ക് പ്രതിഫലം നല്കുന്നത്.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ٤٥

45. അന്നേദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

كُلُوا وَتَمَتَّعُوا قَلِيلًا إِنَّكُم مُّجْرِمُونَ ٤٦

46. (അവരോട് പറയപ്പെടും:) നിങ്ങൾ അല്പം തിന്നുകയും സുഖമനുഭവിക്കുകയും ചെയ്തുകൊള്ളുക. തീർച്ചയായും നിങ്ങൾ കുററവാളികളാകുന്നു.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ٤٧

47. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

وَإِذَا قِيلَ لَهُمُ ارْكَعُوا لَا يَرْكَعُونَ ٤٨

48. അവരോട് കുമ്പിടു എന്ന് പറയപ്പെട്ടാൽ അവർ കുമ്പിടുകയില്ല.[1343]

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ٤٩

49. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

فَبِأَيِّ حَدِيثٍ بَعْدَهُ يُؤْمِنُونَ ٥٠

50. ഇനി ഇതിന് (ഖുർആന്ന്) ശേഷം ഏതൊരു വർത്തമാനത്തിലാണ് അവർ വിശ്വസിക്കുന്നത്?




## അദ്ധ്യായം - 78

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

عَمَّ يَتَسَاءَلُونَ ١

1. എന്തിനെപ്പററിയാണ് അവർ പരസ്പരം ചോദിച്ചുകൊണ്ടിരിക്കുന്നത്?

عَنِ النَّبَإِ الْعَظِيمِ ٢
الَّذِي هُمْ فِيهِ مُخْتَلِفُونَ ٣

2, 3. അവർ ഏതൊരു കാര്യത്തിൽ അഭിപ്രായ വ്യത്യാസത്തിലായിക്കൊണ്ടിരിക്കുന്നുവോ ആ മഹത്തായ വൃത്താന്തത്തെപ്പററി.

كَلَّا سَيَعْلَمُونَ ٤

4. നിസ്സംശയം; അവർ വഴിയെ അറിഞ്ഞുകൊള്ളും.

---

1343. ഇഹലോകത്ത് സത്യനിഷേധികൾ സ്വീകരിക്കുന്ന നിലപാടാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. കുമ്പിട്ട് നിന്നും, സാഷ്ടാംഗത്തിലായും അല്ലാഹുവിനോട് പ്രാർത്ഥിക്കാൻ നിർദ്ദേശിക്കപ്പെട്ടാൽ അവരത് സ്വീകരിക്കുകയില്ല.

ثُمَّ كَلَّا سَيَعْلَمُونَ ﴿٥﴾

5. വീണ്ടും നിസ്സംശയം; അവർ വഴിയെ അറിഞ്ഞുകൊള്ളും.

أَلَمْ نَجْعَلِ الْأَرْضَ مِهَادًا ﴿٦﴾ وَالْجِبَالَ أَوْتَادًا ﴿٧﴾

6, 7. ഭൂമിയെ നാം ഒരു വിരിപ്പും പർവ്വതങ്ങളെ ആണികളും ആക്കിയില്ലേ?

وَخَلَقْنَاكُمْ أَزْوَاجًا ﴿٨﴾

8. നിങ്ങളെ നാം ഇണകളായി സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا نَوْمَكُمْ سُبَاتًا ﴿٩﴾

9. നിങ്ങളുടെ ഉറക്കത്തെ നാം വിശ്രമമാക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا اللَّيْلَ لِبَاسًا ﴿١٠﴾

10. രാത്രിയെ നാം ഒരു വസ്ത്രമാക്കുകയും,[1344]

وَجَعَلْنَا النَّهَارَ مَعَاشًا ﴿١١﴾

11. പകലിനെ നാം ജീവസന്ധാരണവേളയാക്കുകയും ചെയ്തിരിക്കുന്നു.

وَبَنَيْنَا فَوْقَكُمْ سَبْعًا شِدَادًا ﴿١٢﴾

12. നിങ്ങൾക്കു മീതെ ബലിഷ്ഠമായ ഏഴു ആകാശങ്ങൾ നാം നിർമ്മിക്കുകയും

وَجَعَلْنَا سِرَاجًا وَهَّاجًا ﴿١٣﴾

13. കത്തിജ്വലിക്കുന്ന ഒരു വിളക്ക് നാം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു.

وَأَنْزَلْنَا مِنَ الْمُعْصِرَاتِ مَاءً ثَجَّاجًا ﴿١٤﴾

14. കാർമേഘങ്ങളിൽ നിന്ന് കുത്തിയൊഴുകുന്ന വെള്ളം നാം ഇറക്കുകയും ചെയ്തു.

لِنُخْرِجَ بِهِ حَبًّا وَنَبَاتًا ﴿١٥﴾ وَجَنَّاتٍ أَلْفَافًا ﴿١٦﴾

15, 16. അതുമുഖേന ധാന്യവും സസ്യവും, ഇടതൂർന്ന തോട്ടങ്ങളും നാം പുറത്തു കൊണ്ടുവരാൻ വേണ്ടി.

إِنَّ يَوْمَ الْفَصْلِ كَانَ مِيقَاتًا ﴿١٧﴾

17. തീർച്ചയായും തീരുമാനത്തിൻെറ ദിവസം സമയം നിർണ്ണയിക്കപ്പെട്ടതായിരിക്കുന്നു.

يَوْمَ يُنْفَخُ فِي الصُّورِ فَتَأْتُونَ أَفْوَاجًا ﴿١٨﴾

18. അതായത് കാഹളത്തിൽ ഊതപ്പെടുകയും, നിങ്ങൾ കൂട്ടം കൂട്ടമായി വന്നെത്തുകയും ചെയ്യുന്ന ദിവസം.

وَفُتِحَتِ السَّمَاءُ فَكَانَتْ أَبْوَابًا ﴿١٩﴾

19. ആകാശം തുറക്കപ്പെടുകയും[1345] എന്നിട്ടത് പല കവാടങ്ങളായി തീരുകയും ചെയ്യും.

وَسُيِّرَتِ الْجِبَالُ فَكَانَتْ سَرَابًا ﴿٢٠﴾

20. പർവ്വതങ്ങൾ സഞ്ചരിപ്പിക്കപ്പെടുകയും അങ്ങനെ അവ മരീചികപോലെ ആയിത്തീരുകയും ചെയ്യും.

إِنَّ جَهَنَّمَ كَانَتْ مِرْصَادًا ﴿٢١﴾ لِلطَّاغِينَ مَآبًا ﴿٢٢﴾

21, 22. തീർച്ചയായും നരകം അതിക്രമകാരികൾക്കായി കാത്തിരിക്കുന്നതും,(അവർക്കു) മടങ്ങിച്ചെല്ലാനുള്ളതുമായ സ്ഥലമാകുന്നു.

---

1344. ഒരു വസ്ത്രം നല്കുന്നതുപോലുള്ള മറവും, സ്വകാര്യതയും രാത്രിയിലെ ഇരുട്ട് നമുക്ക് നൽകുന്നു.

1345. ആകാശം തുറക്കപ്പെടുക എന്ന് പറഞ്ഞത് ബാഹ്യാകാശത്ത് നിന്നു വരുന്ന പദാർത്ഥപിണ്ഡങ്ങളുടെ പതനത്തിൽ നിന്നും രശ്മി പ്രസരത്തിൽ നിന്നും ഭൂമുഖത്തെ സംരക്ഷിക്കുന്ന അന്തരീക്ഷത്തിലെ വ്യവസ്ഥകളിൽ വിടവുണ്ടാകുന്നതിനെപ്പററിയാകാൻ സാദ്ധ്യതയുണ്ട്.

لَّـٰبِثِينَ فِيهَآ أَحْقَابًا ﴿٢٣﴾

23. അതിൽ അവർ യുഗങ്ങളോളം താമസിക്കുന്നവരായിരിക്കും.

لَّا يَذُوقُونَ فِيهَا بَرْدًا وَلَا شَرَابًا ﴿٢٤﴾

24. കുളിർമയോ കുടിനീരോ അവർ അവിടെ ആസ്വദിക്കുകയില്ല.

إِلَّا حَمِيمًا وَغَسَّاقًا ﴿٢٥﴾

25. കൊടുംചൂടുള്ള വെള്ളവും കൊടുംതണുപ്പുള്ള വെള്ളവുമല്ലാതെ.

جَزَآءً وِفَاقًا ﴿٢٦﴾

26. അനുയോജ്യമായ പ്രതിഫലമത്രെ അത്.

إِنَّهُمْ كَانُوا۟ لَا يَرْجُونَ حِسَابًا ﴿٢٧﴾

27. തീർച്ചയായും അവർ വിചാരണ പ്രതീക്ഷിക്കുന്നില്ലായിരുന്നു.

وَكَذَّبُوا۟ بِـَٔايَـٰتِنَا كِذَّابًا ﴿٢٨﴾

28. നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ തീർത്തും നിഷേധിച്ചുതള്ളുകയും ചെയ്തു.

وَكُلَّ شَىْءٍ أَحْصَيْنَـٰهُ كِتَـٰبًا ﴿٢٩﴾

29. ഏതു കാര്യവും നാം എഴുതി തിട്ടപ്പെടുത്തിയിരിക്കുന്നു.

فَذُوقُوا۟ فَلَن نَّزِيدَكُمْ إِلَّا عَذَابًا ﴿٣٠﴾

30. അതിനാൽ നിങ്ങൾ (ശിക്ഷ) ആസ്വദിച്ചുകൊള്ളുക. തീർച്ചയായും നാം നിങ്ങൾക്കു ശിക്ഷയല്ലാതൊന്നും വർദ്ധിപ്പിച്ചു തരുകയില്ല.

إِنَّ لِلْمُتَّقِينَ مَفَازًا ﴿٣١﴾

31. തീർച്ചയായും സൂക്ഷ്മത പാലിച്ചവർക്ക് വിജയമുണ്ട്.

حَدَآئِقَ وَأَعْنَـٰبًا ﴿٣٢﴾

32. അതായത് (സ്വർഗത്തിലെ) തോട്ടങ്ങളും മുന്തിരികളും,

وَكَوَاعِبَ أَتْرَابًا ﴿٣٣﴾

33. തുടുത്ത മാർവിടമുള്ള സമപ്രായക്കാരായ തരുണികളും,

وَكَأْسًا دِهَاقًا ﴿٣٤﴾

34. നിറഞ്ഞ പാനപാത്രങ്ങളും.

لَّا يَسْمَعُونَ فِيهَا لَغْوًا وَلَا كِذَّـٰبًا ﴿٣٥﴾

35. അവിടെ വെച്ച് അനാവശ്യമായ ഒരു വാക്കോ ഒരു വ്യാജവാർത്തയോ അവർ കേൾക്കുകയില്ല.

جَزَآءً مِّن رَّبِّكَ عَطَآءً حِسَابًا ﴿٣٦﴾

36. (അത്) നിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു പ്രതിഫലവും, കണക്കൊത്ത ഒരു സമ്മാനവുമാകുന്നു.

رَّبِّ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ٱلرَّحْمَـٰنِ
لَا يَمْلِكُونَ مِنْهُ خِطَابًا ﴿٣٧﴾

37. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിൻെറയും രക്ഷിതാവും പരമകാരുണികനുമായുള്ളവൻെറ (സമ്മാനം). അവനുമായി സംഭാഷണത്തിലേർപ്പെടാൻ അവർക്കു സാധിക്കുകയില്ല.[1346]

1346. അല്ലാഹുവോട് സംസാരിച്ചിട്ട് അവൻെറ തീരുമാനങ്ങൾ മാററിക്കാനോ, അവൻെറ ശിക്ഷ ലഘൂകരിപ്പിക്കാനോ, അവൻെറ അനുഗ്രഹങ്ങൾ പിൻവലിപ്പിക്കാനോ ആർക്കും സാധിക്കുകയില്ല.

يَوْمَ يَقُومُ الرُّوحُ وَالْمَلَٰٓئِكَةُ صَفًّا ۖ لَّا يَتَكَلَّمُونَ
إِلَّا مَنْ أَذِنَ لَهُ الرَّحْمَٰنُ وَقَالَ صَوَابًا ﴿٣٨﴾

38. 'റൂഹും'[1347] മലക്കുകളും അണിയായി നില്‍ക്കുന്ന ദിവസം. പരമകാരുണികനായ അല്ലാഹു അനുവാദം നല്‍കിയിട്ടുള്ളവനും സത്യം പറഞ്ഞിട്ടുള്ളവനുമല്ലാതെ അന്ന് സംസാരിക്കുകയില്ല.

ذَٰلِكَ الْيَوْمُ الْحَقُّ ۖ فَمَن شَآءَ اتَّخَذَ إِلَىٰ رَبِّهِۦ مَـَٔابًا ﴿٣٩﴾

39. അതത്രെ യഥാര്‍ത്ഥമായ ദിവസം. അതിനാല്‍ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തന്‍റെ രക്ഷിതാവിങ്കലേക്കുള്ള മടക്കത്തിന്‍റെ മാര്‍ഗം അവന്‍ സ്വീകരിക്കട്ടെ.

إِنَّآ أَنذَرْنَٰكُمْ عَذَابًا قَرِيبًا يَوْمَ يَنظُرُ الْمَرْءُ مَا قَدَّمَتْ يَدَاهُ
وَيَقُولُ الْكَافِرُ يَٰلَيْتَنِى كُنتُ تُرَٰبًۢا ﴿٤٠﴾

40. ആസന്നമായ ഒരു ശിക്ഷയെപ്പററി തീര്‍ച്ചയായും നിങ്ങള്‍ക്കു നാം മുന്നറിയിപ്പ് നല്‍കിയിരിക്കുന്നു. മനുഷ്യന്‍ തന്‍റെ കൈകള്‍ മുന്‍കൂട്ടി ചെയ്തു വെച്ചത് നോക്കിക്കാണുകയും, 'അയ്യോ, ഞാന്‍ മണ്ണായിരുന്നെങ്കില്‍ എത്ര നന്നായിരുന്നേനെ' എന്ന് സത്യനിഷേധി പറയുകയും ചെയ്യുന്ന ദിവസം.




## അദ്ധ്യായം - 79

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍.

وَالنَّٰزِعَٰتِ غَرْقًا ﴿١﴾ وَالنَّٰشِطَٰتِ نَشْطًا ﴿٢﴾ وَالسَّٰبِحَٰتِ سَبْحًا ﴿٣﴾
فَالسَّٰبِقَٰتِ سَبْقًا ﴿٤﴾ فَالْمُدَبِّرَٰتِ أَمْرًا ﴿٥﴾

1—5. (അവിശ്വാസികളിലേക്ക്) ഇറങ്ങിച്ചെന്ന് (അവരുടെ ആത്മാവുകളെ) ഊരിയെടുക്കുന്നവ തന്നെയാണ സത്യം. (സത്യവിശ്വാസികളുടെ ആത്മാവുകളെ) സൗമ്യതയോടെ പുറത്തെടുക്കുന്നവ തന്നെയാണ, സത്യം. ഊക്കോടെ ഒഴുകി വരുന്നവ തന്നെയാണ, സത്യം. എന്നിട്ടു മുന്നോട്ടു കുതിച്ചു പോകുന്നവയും, കാര്യം നിയന്ത്രിക്കുന്നവയും തന്നെയാണ, സത്യം.[1348]

يَوْمَ تَرْجُفُ الرَّاجِفَةُ ﴿٦﴾

6. ആ നടുക്കുന്ന സംഭവം നടുക്കമുണ്ടാക്കുന്ന ദിവസം.

تَتْبَعُهَا الرَّادِفَةُ ﴿٧﴾

7. അതിനെതുടര്‍ന്ന് അതിന്‍റെ പിന്നാലെ മറെറാന്നും[1349]

1347. വിശുദ്ധ ഖുര്‍ആനില്‍ ആത്മാവ് എന്ന അര്‍ത്ഥത്തില്‍ 'റൂഹ്' എന്നപദം ധാരാളമായി പ്രയോഗിച്ചിട്ടുണ്ട്. ജിബ്‌രീല്‍ എന്ന മലക്കിനെ കുറിക്കുവാനും 'റൂഹ് എന്ന പദം ചില സ്ഥലങ്ങളില്‍ പ്രയോഗിച്ചിട്ടുണ്ട്. ഇവിടെ ഏത് അര്‍ത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടതെന്ന കാര്യത്തില്‍ വ്യാഖ്യാതാക്കള്‍ ഏകാഭിപ്രായക്കാരല്ല.

1348. ഒന്ന് മുതല്‍ അഞ്ചു കൂടിയുള്ള വചനങ്ങളിലെ വിശേഷണങ്ങളൊക്കെ മലക്കുകളെപ്പററിയാണെന്ന അഭിപ്രായക്കാരാണ് പ്രമുഖ വ്യാഖ്യാതാക്കള്‍. അല്ലാഹു തന്‍റെ സൃഷ്ടികളില്‍ താനുദ്ദേശിക്കുന്നവയുടെ പേരില്‍ സത്യം ചെയ്യുന്നു.

قُلُوبٌ يَوْمَئِذٍ وَاجِفَةٌ ﴿٨﴾

8. ചില ഹൃദയങ്ങള്‍ അന്നു വിറച്ചുകൊണ്ടിരിക്കും.

أَبْصَارُهَا خَاشِعَةٌ ﴿٩﴾

9. അവയുടെ കണ്ണുകള്‍ അന്ന് കീഴ്പോട്ടു താഴ്ന്നിരിക്കും.

يَقُولُونَ أَإِنَّا لَمَرْدُودُونَ فِي الْحَافِرَةِ ﴿١٠﴾

10. അവര്‍ പറയും: തീര്‍ച്ചയായും നാം (നമ്മുടെ) മുന്‍സ്ഥിതിയിലേക്ക് മടക്കപ്പെടുകയാണോ?

أَإِذَا كُنَّا عِظَامًا نَّخِرَةً ﴿١١﴾

11. നാം ജീര്‍ണ്ണിച്ച എല്ലുകളായിക്കഴിഞ്ഞാലും (നമുക്ക് മടക്കമോ?)

قَالُوا تِلْكَ إِذًا كَرَّةٌ خَاسِرَةٌ ﴿١٢﴾

12. അവര്‍ പറയുകയാണ്: അങ്ങനെയാണെങ്കില്‍ നഷ്ടകരമായ ഒരു തിരിച്ചുവരവായിരിക്കും അത്.

فَإِنَّمَا هِيَ زَجْرَةٌ وَاحِدَةٌ ﴿١٣﴾

13. അത് ഒരേയൊരു ഘോരശബ്ദം മാത്രമായിരിക്കും.

فَإِذَا هُم بِالسَّاهِرَةِ ﴿١٤﴾

14. അപ്പോഴതാ അവര്‍ ഭൂമുഖത്തെത്തിക്കഴിഞ്ഞു.[1350]

هَلْ أَتَاكَ حَدِيثُ مُوسَىٰ ﴿١٥﴾

15. മൂസാനബിയുടെ വര്‍ത്തമാനം നിനക്ക് വന്നെത്തിയോ?

إِذْ نَادَاهُ رَبُّهُ بِالْوَادِ الْمُقَدَّسِ طُوًى ﴿١٦﴾

16. 'ത്വുവാ' എന്ന പരിശുദ്ധമായ താഴ്‌വരയില്‍ വെച്ച് അദ്ദേഹത്തിന്റെ രക്ഷിതാവ് അദ്ദേഹത്തെ വിളിച്ച് ഇപ്രകാരം പറഞ്ഞ സന്ദര്‍ഭം:

اذْهَبْ إِلَىٰ فِرْعَوْنَ إِنَّهُ طَغَىٰ ﴿١٧﴾

17. നീ ഫിര്‍ഔന്റെ അടുത്തേക്കു പോകുക. തീര്‍ച്ചയായും അവന്‍ അതിരു കവിഞ്ഞിരിക്കുന്നു.

فَقُلْ هَل لَّكَ إِلَىٰ أَن تَزَكَّىٰ ﴿١٨﴾

18. എന്നിട്ട് ഇപ്രകാരം ചോദിക്കുക: നീ പരിശുദ്ധി പ്രാപിക്കാന്‍ തയ്യാറുണ്ടോ?

وَأَهْدِيَكَ إِلَىٰ رَبِّكَ فَتَخْشَىٰ ﴿١٩﴾

19. നിന്റെ രക്ഷിതാവിങ്കലേക്ക് നിനക്ക് ഞാന്‍ വഴികാണിച്ചു തരാം. എന്നിട്ട് നീ ഭയപ്പെടാനും (തയ്യാറുണ്ടോ?)

فَأَرَاهُ الْآيَةَ الْكُبْرَىٰ ﴿٢٠﴾

20. അങ്ങനെ അദ്ദേഹം (മൂസാ) അവന്ന് ആ മഹത്തായ ദൃഷ്ടാന്തം കാണിച്ചുകൊടുത്തു.[1351]

فَكَذَّبَ وَعَصَىٰ ﴿٢١﴾

21. അപ്പോള്‍ അവന്‍ നിഷേധിച്ചു തള്ളുകയും ധിക്കരിക്കുകയും ചെയ്തു.

---

1349. ലോകാവസാനത്തില്‍ കാഹളം മുഴക്കപ്പെടുന്ന രണ്ടു സന്ദര്‍ഭങ്ങളെപ്പറ്റിയാണ് പരാമര്‍ശം.

1350. എല്ലാവരും ഖബ്റുകളില്‍ നിന്ന് പുറത്തുവന്ന്, നിരപ്പായ ഭൂതലത്തില്‍ സമ്മേളിക്കുമെന്നര്‍ത്ഥം. ലോകാവസാനത്തോടെ ഭൂമിയിലുള്ളതൊക്കെ നശിക്കുകയും, ഭൂമുഖം ഒരു നിരന്ന പ്രതലമാകുകയും ചെയ്യുന്നതാണ്. അവിടെയാണ് ഉയിര്‍ത്തെഴുന്നേറ്റ മനുഷ്യര്‍ സമ്മേളിക്കുന്നത്.

1351. അദ്ദേഹം താഴെയിടുന്ന വടി പാമ്പായി മാറുക എന്നതായിരുന്നു ആ മഹാദൃഷ്ടാന്തം.

ثُمَّ أَدْبَرَ يَسْعَىٰ ﴿٢٢﴾

22. പിന്നെ, അവൻ എതിർശ്രമങ്ങൾ നടത്തുവാനായി പിന്തിരിഞ്ഞുപോയി.

فَحَشَرَ فَنَادَىٰ ﴿٢٣﴾

23. അങ്ങനെ അവൻ (തന്റെ ആൾക്കാരെ) ശേഖരിച്ചു. എന്നിട്ടു വിളംബരം ചെയ്തു.

فَقَالَ أَنَا رَبُّكُمُ الْأَعْلَىٰ ﴿٢٤﴾

24. ഞാൻ നിങ്ങളുടെ അത്യുന്നതനായ രക്ഷിതാവാകുന്നു എന്ന് അവൻ പറഞ്ഞു.

فَأَخَذَهُ اللَّهُ نَكَالَ الْآخِرَةِ وَالْأُولَىٰ ﴿٢٥﴾

25. അപ്പോൾ പരലോകത്തിലെയും ഇഹലോകത്തിലെയും ശിക്ഷയ്ക്കായി അല്ലാഹു അവനെ പിടികൂടി.

إِنَّ فِي ذَٰلِكَ لَعِبْرَةً لِّمَن يَخْشَىٰ ﴿٢٦﴾

26. തീർച്ചയായും അതിൽ ഭയപ്പെടുന്നവർക്ക് ഒരു ഗുണപാഠമുണ്ട്.

أَأَنتُمْ أَشَدُّ خَلْقًا أَمِ السَّمَاءُ ۚ بَنَاهَا ﴿٢٧﴾

27. നിങ്ങളാണോ സൃഷ്ടിക്കപ്പെടാൻ കൂടുതൽ പ്രയാസമുള്ളവർ. അതല്ല ആകാശമാണോ? അതിനെ (ആകാശത്തെ) അവൻ നിർമ്മിച്ചിരിക്കുന്നു.

رَفَعَ سَمْكَهَا فَسَوَّاهَا ﴿٢٨﴾

28. അതിന്റെ വിതാനം അവൻ ഉയർത്തുകയും, അതിനെ അവൻ വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

وَأَغْطَشَ لَيْلَهَا وَأَخْرَجَ ضُحَاهَا ﴿٢٩﴾

29. അതിലെ രാത്രിയെ അവൻ ഇരുട്ടാക്കുകയും, അതിലെ പകലിനെ അവൻ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

وَالْأَرْضَ بَعْدَ ذَٰلِكَ دَحَاهَا ﴿٣٠﴾

30. അതിനുശേഷം ഭൂമിയെ അവൻ വികസിപ്പിച്ചിരിക്കുന്നു.

أَخْرَجَ مِنْهَا مَاءَهَا وَمَرْعَاهَا ﴿٣١﴾

31. അതിൽ നിന്ന് അതിലെ വെള്ളവും സസ്യജാലങ്ങളും അവൻ പുറത്തുകൊണ്ടുവരികയും ചെയ്തിരിക്കുന്നു.

وَالْجِبَالَ أَرْسَاهَا ﴿٣٢﴾

32. പർവ്വതങ്ങളെ അവൻ ഉറപ്പിച്ചുനിർത്തുകയും ചെയ്തിരിക്കുന്നു.

مَتَاعًا لَّكُمْ وَلِأَنْعَامِكُمْ ﴿٣٣﴾

33. നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്.[1352]

فَإِذَا جَاءَتِ الطَّامَّةُ الْكُبْرَىٰ ﴿٣٤﴾

34. എന്നാൽ ആ മഹാവിപത്ത് വരുന്ന സന്ദർഭം.

1352. 'നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്' എന്ന വാക്യാംശം 30, 31, 32 വചനങ്ങളോട് ഒന്നിച്ച് ബന്ധപ്പെട്ടതാണ്.

يَوْمَ يَتَذَكَّرُ الْإِنسَانُ مَا سَعَىٰ ﴿٣٥﴾

35. അതായതു മനുഷ്യൻ താൻ അദ്ധ്വാനിച്ചു വെച്ചതിനെപ്പററി ഓർമ്മിക്കുന്ന ദിവസം.

وَبُرِّزَتِ الْجَحِيمُ لِمَن يَرَىٰ ﴿٣٦﴾

36. കാണുന്നവർക്ക് വേണ്ടി നരകം വെളിവാക്കപ്പെടുന്ന ദിവസം.

فَأَمَّا مَن طَغَىٰ ﴿٣٧﴾ وَآثَرَ الْحَيَاةَ الدُّنْيَا ﴿٣٨﴾
فَإِنَّ الْجَحِيمَ هِيَ الْمَأْوَىٰ ﴿٣٩﴾

37—39. (അന്ന്) ആർ അതിരുകവിയുകയും, ഇഹലോകജീവിതത്തിനു കൂടുതൽ പ്രാധാന്യം നൽകുകയും ചെയ്യുവോ (അവന്ന്) കത്തിജ്വലിക്കുന്ന നരകം തന്നെയാണ് സങ്കേതം.

وَأَمَّا مَنْ خَافَ مَقَامَ رَبِّهِ وَنَهَى النَّفْسَ عَنِ الْهَوَىٰ ﴿٤٠﴾
فَإِنَّ الْجَنَّةَ هِيَ الْمَأْوَىٰ ﴿٤١﴾

40, 41. അപ്പോൾ ഏതൊരാൾ തൻെറ രക്ഷിതാവിൻെറ സ്ഥാനത്തെ[1353] ഭയപ്പെടുകയും, മനസ്സിനെ തന്നിഷ്ടത്തിൽ നിന്ന് വിലക്കിനിർത്തുകയും ചെയ്യുവോ (അവന്ന്) സ്വർഗം തന്നെയാണ് സങ്കേതം.

يَسْأَلُونَكَ عَنِ السَّاعَةِ أَيَّانَ مُرْسَاهَا ﴿٤٢﴾

42. ആ അന്ത്യസമയത്തെപ്പററി, അതെപ്പോഴാണ് സംഭവിക്കുക എന്ന് അവർ നിന്നോട് ചോദിക്കുന്നു.

فِيمَ أَنتَ مِن ذِكْرَاهَا ﴿٤٣﴾

43. നിനക്ക് അതിനെപ്പററി എന്തു പറയാനാണുള്ളത്?[1354]

إِلَىٰ رَبِّكَ مُنتَهَاهَا ﴿٤٤﴾

44. നിൻെറ രക്ഷിതാവിങ്കലേക്കാണ് അതിൻെറ കലാശം.

إِنَّمَا أَنتَ مُنذِرُ مَن يَخْشَاهَا ﴿٤٥﴾

45. അതിനെ ഭയപ്പെടുന്നവർക്ക് ഒരു താക്കീതുകാരൻ മാത്രമാണ് നീ.

كَأَنَّهُمْ يَوْمَ يَرَوْنَهَا لَمْ يَلْبَثُوا إِلَّا عَشِيَّةً أَوْ ضُحَاهَا ﴿٤٦﴾

46. അതിനെ അവർ കാണുന്ന ദിവസം ഒരു വൈകുന്നേരമോ ഒരു പ്രഭാതത്തിലോ അല്ലാതെ അവർ(ഇവിടെ)കഴിച്ചു കൂട്ടിയിട്ടില്ലാത്ത പോലെയായിരിക്കും (അവർക്കു തോന്നുക.)

---

1353. 'രക്ഷിതാവിൻെറ സ്ഥാനം' എന്നതിന് രക്ഷിതാവിൻെറ മുമ്പിൽ ഉയിർത്തെഴുന്നേൽപിൻെറ നാളിൽ വിചാരണയ്ക്ക് വിധേയനായി നില്ക്കുന്ന സ്ഥാനം, അഥവാ ആ നില്പ് എന്നാണ് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്കിയിട്ടുള്ളത്.
1354. അന്ത്യദിനം കൃത്യമായി എപ്പോഴാണ് സംഭവിക്കുകയെന്ന് നബി(സ)ക്ക് അല്ലാഹു അറിയിച്ചുകൊടുത്തിട്ടില്ലെന്നത്രെ ഇതിൻെറ സൂചന.




## അദ്ധ്യായം - 80

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

عَبَسَ وَتَوَلَّىٰٓ ﴿١﴾ أَن جَآءَهُ ٱلْأَعْمَىٰ ﴿٢﴾

1, 2. അദ്ദേഹത്തിൻെറ (നബിയുടെ) അടുത്ത് ആ അന്ധൻ വന്നതിനാൽ അദ്ദേഹം മുഖം ചുളിച്ചു തിരിഞ്ഞുകളഞ്ഞു.

وَمَا يُدْرِيكَ لَعَلَّهُۥ يَزَّكَّىٰٓ ﴿٣﴾

3. (നബിയേ,) നിനക്ക് എന്തറിയാം? അയാൾ (അന്ധൻ) ഒരു വേള പരിശുദ്ധി പ്രാപിച്ചേക്കാമല്ലോ?

أَوْ يَذَّكَّرُ فَتَنفَعَهُ ٱلذِّكْرَىٰٓ ﴿٤﴾

4. അല്ലെങ്കിൽ ഉപദേശം സ്വീകരിക്കുകയും, ആ ഉപദേശം അയാൾക്ക് പ്രയോജനപ്പെടുകയും ചെയ്തേക്കാമല്ലോ.

أَمَّا مَنِ ٱسْتَغْنَىٰ ﴿٥﴾ فَأَنتَ لَهُۥ تَصَدَّىٰ ﴿٦﴾

5, 6. എന്നാൽ സ്വയംപര്യാപ്തത നടിച്ചവനാകട്ടെ നീ അവൻെറ നേരെ ശ്രദ്ധ തിരിക്കുന്നു.

وَمَا عَلَيْكَ أَلَّا يَزَّكَّىٰ ﴿٧﴾

7. അവൻ പരിശുദ്ധി പ്രാപിക്കാതിരിക്കുന്നതിനാൽ നിനക്കെന്താണ് കുററം?

وَأَمَّا مَن جَآءَكَ يَسْعَىٰ ﴿٨﴾ وَهُوَ يَخْشَىٰ ﴿٩﴾
فَأَنتَ عَنْهُ تَلَهَّىٰ ﴿١٠﴾

8—10. എന്നാൽ (അല്ലാഹുവിനെ) ഭയപ്പെട്ടുകൊണ്ട് നിൻെറ അടുക്കൽ ഓടി വന്നവനാകട്ടെ, അവൻെറ കാര്യത്തിൽ നീ അശ്രദ്ധ കാണിക്കുന്നു.[1355]

كَلَّآ إِنَّهَا تَذْكِرَةٌ ﴿١١﴾

11. നിസ്സംശയം ഇത് (ഖുർആൻ) ഒരു ഉൽബോധനമാകുന്നു; തീർച്ച.

فَمَن شَآءَ ذَكَرَهُۥ ﴿١٢﴾

12. അതിനാൽ ആർ ഉദ്ദേശിക്കുന്നുവോ അവനത് ഓർമ്മിച്ചുകൊള്ളട്ടെ.

---

1355. നബി(സ) ഒരിക്കൽ ചില ഖുറൈശിപ്രമുഖന്മാരുമായി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവർ ഇസ്ലാം സ്വീകരിക്കുമെന്ന പ്രതീക്ഷയിലായിരുന്നു അദ്ദേഹം. ആ സന്ദർഭത്തിലാണ് അന്ധനായ അബ്ദുല്ലാഹിബ്നു ഉമ്മിമക്തൂം റസൂലി(സ)നോട് ഇസ്ലാമികാദർശങ്ങൾ പഠിപ്പിച്ചുകൊടുക്കാൻ ആവശ്യപ്പെട്ടുകൊണ്ട് അങ്ങോട്ട് കടന്നു ചെന്നത്. ഒരു പാവപ്പെട്ട അന്ധന് നല്കുന്ന പരിഗണന ആ പ്രമുഖന്മാർക്ക് ഇഷ്ടപ്പെടാതെ വരുകയും, അവർ ഇസ്ലാമിനോട് തന്നെ വിമുഖത കാണിക്കാൻ അത് കാരണമാവുകയും ചെയ്യുമോ എന്ന ആശങ്ക നിമിത്തം റസൂൽ ആ അന്ധൻെറ ആഗമനത്തിൽ അസന്തുഷ്ടി പ്രകടിപ്പിച്ചു. അത് ശരിയായില്ലെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ടാണ് അല്ലാഹു ഈ വചനങ്ങൾ അവതരിപ്പിച്ചത്.

വിശുദ്ധ ഖുർആൻ നബി(സ)യുടെ സ്വന്തം വചനങ്ങളല്ലെന്നതിനും, വിശുദ്ധ ഖുർആനിൽ എന്തെങ്കിലും കൂട്ടുകയോ കുറക്കുകയോ ചെയ്യാൻ നബി(സ)ക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നില്ലെന്നതിനും പ്രകടമായ ഒരു തെളിവ് കൂടിയാണ് ഈ വചനങ്ങൾ.

13, 14. ആദരണീയവും ഔന്നത്യം നല്‍കപ്പെട്ടതും പരിശുദ്ധമാക്കപ്പെട്ടതുമായ ചില ഏടുകളിലാണത്.[1356]

فِي صُحُفٍ مُّكَرَّمَةٍ ﴿١٣﴾ مَّرْفُوعَةٍ مُّطَهَّرَةٍ ﴿١٤﴾

15, 16. മാന്യന്മാരും പുണ്യവാന്മാരുമായ ചില സന്ദേശവാഹകന്മാരുടെ കൈകളിലാണത്.

بِأَيْدِي سَفَرَةٍ ﴿١٥﴾ كِرَامٍ بَرَرَةٍ ﴿١٦﴾

17. മനുഷ്യന്‍ നാശമടയട്ടെ. എന്താണവന്‍ ഇത്ര നന്ദികെട്ടവനാകാന്‍?

قُتِلَ الْإِنسَانُ مَا أَكْفَرَهُ ﴿١٧﴾

18. ഏതൊരു വസ്തുവില്‍ നിന്നാണ് അല്ലാഹു അവനെ സൃഷ്ടിച്ചത്?

مِنْ أَيِّ شَيْءٍ خَلَقَهُ ﴿١٨﴾

19. ഒരു ബീജത്തില്‍ നിന്ന് അവനെ സൃഷ്ടിക്കുകയും, എന്നിട്ട് അവനെ (അവന്റെ കാര്യം) വ്യവസ്ഥപ്പെടുത്തുകയും ചെയ്തു.

مِن نُّطْفَةٍ خَلَقَهُ فَقَدَّرَهُ ﴿١٩﴾

20. പിന്നീട് അവന്‍ മാര്‍ഗം എളുപ്പമാക്കുകയും ചെയ്തു.

ثُمَّ السَّبِيلَ يَسَّرَهُ ﴿٢٠﴾

21. അനന്തരം അവനെ മരിപ്പിക്കുകയും, ഖബ്റില്‍ മറയ്ക്കുകയും ചെയ്തു.

ثُمَّ أَمَاتَهُ فَأَقْبَرَهُ ﴿٢١﴾

22. പിന്നീട് അവന്‍ ഉദ്ദേശിക്കുമ്പോള്‍ അവനെ ഉയിര്‍ത്തെഴുന്നേല്‍പിക്കുന്നതാണ്.

ثُمَّ إِذَا شَاءَ أَنشَرَهُ ﴿٢٢﴾

23. നിസ്സംശയം, അവനോട് അല്ലാഹു കല്‍പിച്ചത് അവന്‍ നിര്‍വ്വഹിച്ചില്ല.

كَلَّا لَمَّا يَقْضِ مَا أَمَرَهُ ﴿٢٣﴾

24. എന്നാല്‍ മനുഷ്യന്‍ തന്റെ ഭക്ഷണത്തെപ്പററി ഒന്നു ചിന്തിച്ചു നോക്കട്ടെ.

فَلْيَنظُرِ الْإِنسَانُ إِلَىٰ طَعَامِهِ ﴿٢٤﴾

25. നാം ശക്തിയായി മഴവെള്ളം ചൊരിഞ്ഞുകൊടുത്തു.

أَنَّا صَبَبْنَا الْمَاءَ صَبًّا ﴿٢٥﴾

26. പിന്നീടു നാം ഭൂമിയെ ഒരുതരത്തില്‍ പിളര്‍ത്തി.[1357]

ثُمَّ شَقَقْنَا الْأَرْضَ شَقًّا ﴿٢٦﴾

27—31. എന്നിട്ടതില്‍ ധാന്യവും മുന്തിരിയും പച്ചക്കറികളും ഒലീവും ഈത്തപ്പനയും ഇടതൂര്‍ന്നു നില്‍ക്കുന്ന തോട്ടങ്ങളും പഴവര്‍ഗവും പുല്ലും നാം മുളപ്പിച്ചു.

فَأَنبَتْنَا فِيهَا حَبًّا ﴿٢٧﴾ وَعِنَبًا وَقَضْبًا ﴿٢٨﴾ وَزَيْتُونًا وَنَخْلًا ﴿٢٩﴾
وَحَدَائِقَ غُلْبًا ﴿٣٠﴾ وَفَاكِهَةً وَأَبًّا ﴿٣١﴾

32. നിങ്ങള്‍ക്കും നിങ്ങളുടെ കന്നുകാലികള്‍ക്കും ഉപയോഗത്തിനായിട്ട്.

مَّتَاعًا لَّكُمْ وَلِأَنْعَامِكُمْ ﴿٣٢﴾

1356. ഉന്നതലോകത്ത് അല്ലാഹുവിന്റെ വചനങ്ങള്‍ ആലേഖനം ചെയ്തിട്ടുള്ള സുഭദ്രമായ രേഖകളെപ്പററിയാണ് ഈ പരാമര്‍ശമെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

1357. മഴയില്‍ നനഞ്ഞുകുതിര്‍ന്ന ഭൂമിയെ പിളര്‍ന്നുകൊണ്ട് മുളച്ചുപൊങ്ങുന്ന സസ്യജാലങ്ങള്‍ വഴിയാണ് മുഴുവന്‍ ജീവജാലങ്ങള്‍ക്കും ആഹാരം ലഭിക്കുന്നത്.

فَإِذَا جَاءَتِ الصَّاخَّةُ ﴿٣٣﴾

33. എന്നാൽ ചെകിടടപ്പിക്കുന്ന ആ ശബ്ദം വന്നാൽ.

يَوْمَ يَفِرُّ الْمَرْءُ مِنْ أَخِيهِ ﴿٣٤﴾ وَأُمِّهِ وَأَبِيهِ ﴿٣٥﴾ وَصَاحِبَتِهِ وَبَنِيهِ ﴿٣٦﴾

34—36. അതായത് മനുഷ്യൻ തന്റെ സഹോദരനെയും മാതാവിനെയും പിതാവിനെയും തന്റെ ഭാര്യയെയും തന്റെ മക്കളെയും വിട്ടോടിപ്പോകുന്ന ദിവസം.

لِكُلِّ امْرِئٍ مِنْهُمْ يَوْمَئِذٍ شَأْنٌ يُغْنِيهِ ﴿٣٧﴾

37. അവരിൽപ്പെട്ട ഓരോ മനുഷ്യനും തനിക്ക് മതിയാവുന്നത്ര (ചിന്താ) വിഷയം അന്ന് ഉണ്ടായിരിക്കും.[1358]

وُجُوهٌ يَوْمَئِذٍ مُسْفِرَةٌ ﴿٣٨﴾ ضَاحِكَةٌ مُسْتَبْشِرَةٌ ﴿٣٩﴾

38, 39. അന്ന് ചില മുഖങ്ങൾ പ്രസന്നതയുള്ളതും ചിരിക്കുന്നവയും സന്തോഷം കൊള്ളുന്നവയുമായിരിക്കും.

وَوُجُوهٌ يَوْمَئِذٍ عَلَيْهَا غَبَرَةٌ ﴿٤٠﴾

40. വേറെ ചില മുഖങ്ങളാകട്ടെ അന്ന് പൊടി പുരണ്ടിരിക്കും.

تَرْهَقُهَا قَتَرَةٌ ﴿٤١﴾

41. അവയെ കൂരിരുട്ട് മൂടിയിരിക്കും.

أُولَٰئِكَ هُمُ الْكَفَرَةُ الْفَجَرَةُ ﴿٤٢﴾

42. അക്കൂട്ടരാകുന്നു അവിശ്വാസികളും അധർമ്മകാരികളുമായിട്ടുള്ളവർ.




## അദ്ധ്യായം - 81

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

إِذَا الشَّمْسُ كُوِّرَتْ ﴿١﴾

1. സൂര്യൻ ചുററിപ്പൊതിയപ്പെടുമ്പോൾ,[1359]

وَإِذَا النُّجُومُ انْكَدَرَتْ ﴿٢﴾

2. നക്ഷത്രങ്ങൾ ഉതിർന്നുവീഴുമ്പോൾ,

وَإِذَا الْجِبَالُ سُيِّرَتْ ﴿٣﴾

3. പർവ്വതങ്ങൾ സഞ്ചരിപ്പിക്കപ്പെടുമ്പോൾ,

وَإِذَا الْعِشَارُ عُطِّلَتْ ﴿٤﴾

4. പൂർണഗർഭിണികളായ ഒട്ടകങ്ങൾ അവഗണിക്കപ്പെടുമ്പോൾ,[1360]

وَإِذَا الْوُحُوشُ حُشِرَتْ ﴿٥﴾

5. വന്യമൃഗങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമ്പോൾ,[1361]

---

1358. അന്ത്യദിനത്തിൽ ഓരോ മനുഷ്യനും അത്യന്തം ഭയവിഹ്വലനായിരിക്കും. സ്വന്തം ഭാവിയെപ്പററിയുള്ള ഉത്കണ്ഠ നിമിത്തം മററുള്ളവരെപ്പററി ചിന്തിക്കാനോ ഇതരരുടെ പ്രശ്നങ്ങൾ പരിഗണിക്കാനോ അവർക്ക് ഒഴിവുണ്ടായിരിക്കുകയില്ല.

1359. സൂര്യൻ കെട്ടടങ്ങി പ്രകാശരഹിതമാകുമ്പോൾ എന്നർത്ഥം.

1360. അറബികളെ സംബന്ധിച്ചേടത്തോളം വിലപ്പെട്ട സമ്പത്തായിരുന്നു ഗർഭം മുററിയ ഒട്ടകങ്ങൾ. അന്ത്യദിനത്തിൽ അവയെ തിരിഞ്ഞുനോക്കാൻ ആളില്ലാതാകുമെന്നർത്ഥം.

1361. പരിഭ്രാന്തി നിമിത്തം അന്ത്യദിനത്തിൽ വന്യമൃഗങ്ങളെല്ലാം ഓരോ കേന്ദ്രങ്ങളിൽ ഓടിക്കൂടുമെന്നും, ആരെയും ആക്രമിക്കാൻ അവ താല്പര്യം കാണിക്കുകയില്ലെന്നും ആയിരിക്കാം ഉദ്ദേശ്യം.

وَإِذَا الْبِحَارُ سُجِّرَتْ ﴿٦﴾

6. സമുദ്രങ്ങൾ ആളിക്കത്തിക്കപ്പെടുമ്പോൾ,[1362]

وَإِذَا النُّفُوسُ زُوِّجَتْ ﴿٧﴾

7. ആത്മാവുകൾ കൂട്ടിയിണക്കപ്പെടുമ്പോൾ,[1363]

وَإِذَا الْمَوْءُودَةُ سُئِلَتْ ﴿٨﴾ بِأَيِّ ذَنْبٍ قُتِلَتْ ﴿٩﴾

8, 9. താൻ എന്തൊരു കുററത്തിനാണ് കൊല്ല പ്പെട്ടത് എന്ന് (ജീവനോടെ) കുഴിച്ചു മൂടപ്പെട്ട പെൺകുട്ടിയോടു ചോദിക്കപ്പെടുമ്പോൾ,

وَإِذَا الصُّحُفُ نُشِرَتْ ﴿١٠﴾

10. (കർമ്മങ്ങൾ രേഖപ്പെടുത്തിയ) ഏടുകൾ തുറന്നുവെക്കപ്പെടുമ്പോൾ.

وَإِذَا السَّمَاءُ كُشِطَتْ ﴿١١﴾

11. ഉപരിലോകം മറ നീക്കിക്കാണിക്കപ്പെടുമ്പോൾ.

وَإِذَا الْجَحِيمُ سُعِّرَتْ ﴿١٢﴾

12. ജ്വലിക്കുന്ന നരകാഗ്നി ആളിക്കത്തിക്കപ്പെടുമ്പോൾ.

وَإِذَا الْجَنَّةُ أُزْلِفَتْ ﴿١٣﴾

13. സ്വർഗം അടുത്തുകൊണ്ടു വരപ്പെടുമ്പോൾ.

عَلِمَتْ نَفْسٌ مَّا أَحْضَرَتْ ﴿١٤﴾

14. ഓരോ വ്യക്തിയും താൻ തയ്യാറാക്കിക്കൊണ്ടുവന്നിട്ടുള്ളത് എന്തെന്ന് അറിയുന്നതാണ്.[1364]

فَلَا أُقْسِمُ بِالْخُنَّسِ ﴿١٥﴾ الْجَوَارِ الْكُنَّسِ ﴿١٦﴾

15, 16. പിൻവാങ്ങിപ്പോകുന്നവയും സഞ്ചരിച്ചുകൊണ്ടിരിക്കുന്നവയും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നവയുമായവയെ (നക്ഷത്രങ്ങളെ)ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു:

وَاللَّيْلِ إِذَا عَسْعَسَ ﴿١٧﴾ وَالصُّبْحِ إِذَا تَنَفَّسَ ﴿١٨﴾

17, 18. രാത്രി നീങ്ങുമ്പോൾ അതുകൊണ്ടും, പ്രഭാതം വിടർന്നു വരുമ്പോൾ അതുകൊണ്ടും സത്യം ചെയ്തു പറയുന്നു:

إِنَّهُ لَقَوْلُ رَسُولٍ كَرِيمٍ ﴿١٩﴾ ذِي قُوَّةٍ عِندَ ذِي الْعَرْشِ مَكِينٍ ﴿٢٠﴾ مُّطَاعٍ ثَمَّ أَمِينٍ ﴿٢١﴾

19—21. തീർച്ചയായും ഇത് (ഖുർആൻ) മാന്യനും, ശക്തിയുള്ളവനും, സിംഹാസനസ്ഥനായ അല്ലാഹുവിങ്കൽ സ്ഥാനമുള്ളവനും അവിടെ അനുസരിക്കപ്പെടുന്നവനുംവിശ്വസ്തനുമായ ഒരു ദൂതന്റെ[1365] വാക്കാകുന്നു.

وَمَا صَاحِبُكُم بِمَجْنُونٍ ﴿٢٢﴾

22. നിങ്ങളുടെ കൂട്ടുകാരൻ (പ്രവാചകൻ) ഒരു ഭ്രാന്തനല്ല തന്നെ.

وَلَقَدْ رَآهُ بِالْأُفُقِ الْمُبِينِ ﴿٢٣﴾

23. തീർച്ചയായും അദ്ദേഹത്തെ (ജിബ്‌രീൽ എന്ന ദൂതനെ) പ്രത്യക്ഷമായ മണ്ഡലത്തിൽ വെച്ച് അദ്ദേഹം കണ്ടിട്ടുണ്ട്.

1362. 'സജ്ജറ' എന്ന വാക്കിന് ആളിക്കത്തിച്ചു എന്നും, നിറച്ചുമറിയുന്നതാക്കി എന്നും അർത്ഥമുണ്ട്.

1363. സജ്ജനങ്ങൾ സജ്ജനങ്ങളോടൊപ്പവും, ദുർജ്ജനങ്ങൾ ദുർജ്ജനങ്ങളോടൊപ്പവും സമ്മേളിപ്പിക്കപ്പെടുമ്പോൾ എന്നാണ് ചില വ്യാഖ്യാതാക്കൾ ഈ വാക്യാംശത്തിന് വിശദീകരണം നല്കിയിട്ടുള്ളത്.

1364. പരലോകത്ത് സദ്ഫലങ്ങൾ നല്കുന്ന സത്കർമ്മങ്ങളാണോ, ദുഷ്ഫലങ്ങൾ നല്കുന്ന ദുഷ്കർമ്മങ്ങളാണോ താൻ ഇഹലോകത്ത് അനുഷ്ഠിച്ചിരുന്നതെന്ന് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ കർമ്മങ്ങളുടെ രേഖ കയ്യിൽ കിട്ടുന്നതോടെ ഓരോരുത്തർക്കും വ്യക്തമാകുന്നതാണ്.

1365. നബി(സ)ക്ക് അല്ലാഹുവിങ്കൽ നിന്ന് സന്ദേശമെത്തിച്ചു കൊടുക്കുന്ന ജിബ്‌രീൽ (അ) എന്ന മലക്കിനെപ്പററിയാണ് ഈ പരാമർശം.

وَمَا هُوَ عَلَى الْغَيْبِ بِضَنِينٍ ﴿٢٤﴾

24. അദ്ദേഹം അദൃശ്യവാർത്തയുടെ കാര്യത്തിൽ പിശുക്കു കാണിക്കുന്നവനുമല്ല.[1366]

وَمَا هُوَ بِقَوْلِ شَيْطَانٍ رَجِيمٍ ﴿٢٥﴾

25. ഇത് (ഖുർആൻ) ശപിക്കപ്പെട്ട ഒരു പിശാചിന്റെ വാക്കുമല്ല.

فَأَيْنَ تَذْهَبُونَ ﴿٢٦﴾

26. അപ്പോൾ എങ്ങോട്ടാണ് നിങ്ങൾ പോകുന്നത്?

إِنْ هُوَ إِلَّا ذِكْرٌ لِلْعَالَمِينَ ﴿٢٧﴾

27. ഇത് ലോകർക്ക് വേണ്ടിയുള്ള ഒരു ഉൽബോധനമല്ലാതെ മറെറാന്നുമല്ല.

لِمَنْ شَاءَ مِنْكُمْ أَنْ يَسْتَقِيمَ ﴿٢٨﴾

28. അതായത് നിങ്ങളുടെ കൂട്ടത്തിൽ നിന്ന് നേരെ നിലകൊള്ളാൻ ഉദ്ദേശിച്ചവർക്ക് വേണ്ടി.

وَمَا تَشَاءُونَ إِلَّا أَنْ يَشَاءَ اللَّهُ رَبُّ الْعَالَمِينَ ﴿٢٩﴾

29. ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല.[1367]




## അദ്ധ്യായം - 82

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

إِذَا السَّمَاءُ انْفَطَرَتْ ﴿١﴾

1. ആകാശം പൊട്ടിപ്പിളരുമ്പോൾ.

وَإِذَا الْكَوَاكِبُ انْتَثَرَتْ ﴿٢﴾

2. നക്ഷത്രങ്ങൾ കൊഴിഞ്ഞു വീഴുമ്പോൾ.

وَإِذَا الْبِحَارُ فُجِّرَتْ ﴿٣﴾

3. സമുദ്രങ്ങൾ പൊട്ടി ഒഴുക്കപ്പെടുമ്പോൾ.

وَإِذَا الْقُبُورُ بُعْثِرَتْ ﴿٤﴾

4. ഖബ്റുകൾ ഇളക്കിമറിക്കപ്പെടുമ്പോൾ,

عَلِمَتْ نَفْسٌ مَا قَدَّمَتْ وَأَخَّرَتْ ﴿٥﴾

5. ഓരോ വ്യക്തിയും താൻ മുൻകൂട്ടി ചെയ്തു വെച്ചതും പിന്നോട്ട് മാററിവെച്ചതും എന്താണ് എന്ന് അറിയുന്നതാണ്.

يَا أَيُّهَا الْإِنْسَانُ مَا غَرَّكَ بِرَبِّكَ الْكَرِيمِ ﴿٦﴾

6. ഹേ; മനുഷ്യാ, ഉദാരനായ നിന്റെ രക്ഷിതാവിന്റെ കാര്യത്തിൽ നിന്നെ വഞ്ചിച്ചു കളഞ്ഞതെന്താണ്?[1368]

الَّذِي خَلَقَكَ فَسَوَّاكَ فَعَدَلَكَ ﴿٧﴾

7, 8. നിന്നെ സൃഷ്ടിക്കുകയും, നിന്നെ സംവിധാനിക്കുകയും, നിന്നെ ശരിയായ അവസ്ഥ

---

1366. നബി(സ)ക്ക് അറിയിച്ചുകൊടുക്കാൻ അല്ലാഹു ഏല്പിച്ച അദൃശ്യവിവരങ്ങൾ ഒട്ടും കമ്മി വരുത്താതെ ജിബ്‌രീൽ(അ) അറിയിച്ചുകൊടുക്കുക തന്നെ ചെയ്തിട്ടുണ്ടെന്നർത്ഥം.

1367. ദൈവഹിതത്തിനെതിരായി യാതൊരു തീരുമാനവും എടുത്ത് നടപ്പിലാക്കാൻ മനുഷ്യർക്ക് സാധ്യമല്ല.

1368. 'നിന്റെ രക്ഷിതാവ് വളരെ ഉദാരമായി അവന്റെ അനുഗ്രഹങ്ങൾ നിനക്ക് നല്കിയിട്ടും ആരുടെ വഞ്ചനയിൽ അകപ്പെട്ടിട്ടാണ് നീ അവനെ നിഷേധിച്ചുതള്ളുകയും വ്യാജദൈവങ്ങളെ സ്വീകരിക്കുകയും ചെയ്തത്?' എന്നർത്ഥം.

فِيٓ أَيِّ صُورَةٖ مَّا شَآءَ رَكَّبَكَ ٨

യിലാക്കുകയും, താനുദ്ദേശിച്ച രൂപത്തിൽ നിന്നെ സംഘടിപ്പിക്കുകയും ചെയ്തവനത്രെ അവൻ.

كَلَّا بَلۡ تُكَذِّبُونَ بِٱلدِّينِ ٩

9. അല്ല ; പക്ഷെ, പ്രതിഫല നടപടിയെ നിങ്ങൾ നിഷേധിച്ചു തള്ളുന്നു.

وَإِنَّ عَلَيۡكُمۡ لَحَٰفِظِينَ ١٠

10. തീർച്ചയായും നിങ്ങളുടെ മേൽ ചില മേൽനോട്ടക്കാരുണ്ട്.

كِرَامٗا كَٰتِبِينَ ١١

11. രേഖപ്പെടുത്തിവെക്കുന്ന ചില മാന്യന്മാർ.[1369]

يَعۡلَمُونَ مَا تَفۡعَلُونَ ١٢

12. നിങ്ങൾ പ്രവർത്തിക്കുന്നത് അവർ അറിയുന്നു.

إِنَّ ٱلۡأَبۡرَارَ لَفِي نَعِيمٖ ١٣

13. തീർച്ചയായും സുകൃതവാന്മാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും.

وَإِنَّ ٱلۡفُجَّارَ لَفِي جَحِيمٖ ١٤

14. തീർച്ചയായും ദുർമാർഗികൾ ജ്വലിക്കുന്ന നരകാഗ്നിയിൽ തന്നെയായിരിക്കും.

يَصۡلَوۡنَهَا يَوۡمَ ٱلدِّينِ ١٥

15. പ്രതിഫലത്തിന്റെ നാളിൽ അവരതിൽ കടന്ന് എരിയുന്നതാണ്.

وَمَا هُمۡ عَنۡهَا بِغَآئِبِينَ ١٦

16. അവർക്ക് അതിൽ നിന്ന് മാറിനില്ക്കാനാവില്ല.

وَمَآ أَدۡرَىٰكَ مَا يَوۡمُ ٱلدِّينِ ١٧

17. പ്രതിഫലനടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

ثُمَّ مَآ أَدۡرَىٰكَ مَا يَوۡمُ ٱلدِّينِ ١٨

18. വീണ്ടും; പ്രതിഫല നടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

يَوۡمَ لَا تَمۡلِكُ نَفۡسٞ لِّنَفۡسٖ شَيۡـٔٗاۖ وَٱلۡأَمۡرُ يَوۡمَئِذٖ لِّلَّهِ ١٩

19. ഒരാൾക്കും മറ്റൊരാൾക്കുവേണ്ടി യാതൊന്നും അധീനപ്പെടുത്താനാവാത്ത ഒരു ദിവസം. അന്നേ ദിവസം കൈകാര്യകർത്തൃത്വം അല്ലാഹുവിന്നായിരിക്കും.

---

1369. അല്ലാഹുവിന്റെ നിർദേശപ്രകാരം ഓരോ മനുഷ്യന്റെയും വാക്കുകളും പ്രവൃത്തികളും രേഖപ്പെടുത്തിവെക്കുന്ന മലക്കുകൾ.




**അദ്ധ്യായം - 83**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

وَيْلٌ لِّلْمُطَفِّفِينَ ﴿١﴾

1. അളവിൽ കുറക്കുന്നവർക്ക് മഹാനാശം.

الَّذِينَ إِذَا اكْتَالُوا عَلَى النَّاسِ يَسْتَوْفُونَ ﴿٢﴾
وَإِذَا كَالُوهُمْ أَو وَّزَنُوهُمْ يُخْسِرُونَ ﴿٣﴾

2, 3. അതായത് ജനങ്ങളോട് അളന്നുവാങ്ങുകയാണെങ്കിൽ തികച്ചെടുക്കുകയും, ജനങ്ങൾക്കു അളന്നുകൊടുക്കുകയോ തൂക്കിക്കൊടുക്കുകയോ ആണെങ്കിൽ നഷ്ടം വരുത്തുകയും ചെയ്യുന്നവർക്ക്.

أَلَا يَظُنُّ أُولَٰئِكَ أَنَّهُم مَّبْعُوثُونَ ﴿٤﴾ لِيَوْمٍ عَظِيمٍ ﴿٥﴾

4, 5. അക്കൂട്ടർ വിചാരിക്കുന്നില്ലേ? തങ്ങൾ ഭയങ്കരമായ ഒരു ദിവസത്തിനായി എഴുന്നേൽപിക്കപ്പെടുന്നവരാണെന്ന്.

يَوْمَ يَقُومُ النَّاسُ لِرَبِّ الْعَالَمِينَ ﴿٦﴾

6. അതെ, ലോകരക്ഷിതാവിങ്കലേക്ക് ജനങ്ങൾ എഴുന്നേററുവരുന്ന ദിവസം.

كَلَّا إِنَّ كِتَابَ الْفُجَّارِ لَفِي سِجِّينٍ ﴿٧﴾

7. നിസ്സംശയം; ദുർമാർഗികളുടെ രേഖ 'സിജ്ജീനി'ൽ തന്നെയായിരിക്കും.

وَمَا أَدْرَاكَ مَا سِجِّينٌ ﴿٨﴾

8. സിജ്ജീൻ എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

كِتَابٌ مَّرْقُومٌ ﴿٩﴾

9. എഴുതപ്പെട്ട ഒരു ഗ്രന്ഥമാകുന്നു അത്.[1370]

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٠﴾

10. അന്നേദിവസം നിഷേധിച്ചു തള്ളുന്നവർക്കാകുന്നു നാശം.

الَّذِينَ يُكَذِّبُونَ بِيَوْمِ الدِّينِ ﴿١١﴾

11. അതായത് പ്രതിഫലനടപടിയുടെ ദിവസത്തെ നിഷേധിച്ചു തള്ളുന്നവർക്ക്.

وَمَا يُكَذِّبُ بِهِ إِلَّا كُلُّ مُعْتَدٍ أَثِيمٍ ﴿١٢﴾

12. എല്ലാ അതിരു വിട്ടവനും മഹാപാപിയുമായിട്ടുള്ളവനല്ലാതെ അതിനെ നിഷേധിച്ചു തള്ളുകയില്ല.

1370. മുഴുവൻ അധർമ്മകാരികളുടെയും കർമ്മങ്ങൾ രേഖപ്പെടുത്തിയ രേഖകളുടെ സമുച്ചയമാണ് 'സിജ്ജീൻ' എന്നാണ് പല വ്യാഖ്യാതാക്കളുടെയും നിഗമനം.

إِذَا تُتْلَىٰ عَلَيْهِ آيَاتُنَا قَالَ أَسَاطِيرُ الْأَوَّلِينَ ﴿١٣﴾

13. അവന്ന് നമ്മുടെ ദൃഷ്ടാന്തങ്ങൾ ഓതി കേൾപിക്കപ്പെടുകയാണെങ്കിൽ അവൻ പറയും; പൂർവ്വികന്മാരുടെ ഐതിഹ്യങ്ങളാണെന്ന്.

كَلَّا ۖ بَلْ ۜ رَانَ عَلَىٰ قُلُوبِهِم مَّا كَانُوا يَكْسِبُونَ ﴿١٤﴾

14. അല്ല; പക്ഷെ, അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് അവരുടെ ഹൃദയങ്ങളിന്മേൽ കറയുണ്ടാക്കിയിരിക്കുന്നു.

كَلَّا إِنَّهُمْ عَن رَّبِّهِمْ يَوْمَئِذٍ لَّمَحْجُوبُونَ ﴿١٥﴾

15. അല്ല; തീർച്ചയായും അവർ അന്നേ ദിവസം അവരുടെ രക്ഷിതാവിൽ നിന്ന് മറയ്ക്കപ്പെടുന്നവരാകുന്നു.[1371]

ثُمَّ إِنَّهُمْ لَصَالُو الْجَحِيمِ ﴿١٦﴾

16. പിന്നീടവർ ജ്വലിക്കുന്ന നരകാഗ്നിയിൽ കടന്നെരിയുന്നവരാകുന്നു.

ثُمَّ يُقَالُ هَٰذَا الَّذِي كُنتُم بِهِ تُكَذِّبُونَ ﴿١٧﴾

17. പിന്നീട് പറയപ്പെടും; ഇതാണ് നിങ്ങൾ നിഷേധിച്ചുതള്ളിക്കൊണ്ടിരുന്ന കാര്യം.

كَلَّا إِنَّ كِتَابَ الْأَبْرَارِ لَفِي عِلِّيِّينَ ﴿١٨﴾

18. നിസ്സംശയം; പുണ്യവാന്മാരുടെ രേഖ 'ഇല്ലിയ്യൂ'നിൽ തന്നെയായിരിക്കും.

وَمَا أَدْرَاكَ مَا عِلِّيُّونَ ﴿١٩﴾

19. 'ഇല്ലിയ്യൂൻ' എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

كِتَابٌ مَّرْقُومٌ ﴿٢٠﴾

20. എഴുതപ്പെട്ട ഒരു രേഖയത്രെ അത്. [1372]

يَشْهَدُهُ الْمُقَرَّبُونَ ﴿٢١﴾

21. സാമീപ്യം സിദ്ധിച്ചവർ അതിൻെറ അടുക്കൽ സന്നിഹിതരാകുന്നതാണ്.[1373]

إِنَّ الْأَبْرَارَ لَفِي نَعِيمٍ ﴿٢٢﴾

22. തീർച്ചയായും സുകൃതവാന്മാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും.

عَلَى الْأَرَائِكِ يَنظُرُونَ ﴿٢٣﴾

23. സോഫകളിലിരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും.

تَعْرِفُ فِي وُجُوهِهِمْ نَضْرَةَ النَّعِيمِ ﴿٢٤﴾

24. അവരുടെ മുഖങ്ങളിൽ സുഖാനുഭവത്തിൻെറ തിളക്കം നിനക്കറിയാം.

يُسْقَوْنَ مِن رَّحِيقٍ مَّخْتُومٍ ﴿٢٥﴾

25. മുദ്രവെക്കപ്പെട്ട ശുദ്ധമായ മദ്യത്തിൽ നിന്ന് അവർക്ക് കുടിക്കാൻ നല്കപ്പെടും.

خِتَامُهُ مِسْكٌ ۚ وَفِي ذَٰلِكَ فَلْيَتَنَافَسِ الْمُتَنَافِسُونَ ﴿٢٦﴾

26. അതിൻെറ മുദ്ര കസ്തൂരിയായിരിക്കും. വാശി കാണിക്കുന്നവർ അതിനുവേണ്ടി വാശി കാണിക്കട്ടെ.

وَمِزَاجُهُ مِن تَسْنِيمٍ ﴿٢٧﴾

27. അതിലെ ചേരുവ 'തസ്നീം' ആയിരിക്കും.

---

1371. സത്യവിശ്വാസികൾക്ക് പരലോകത്ത് അല്ലാഹുവുമായുള്ള കൂടിക്കാഴ്ചയിലൂടെ അനിതരമായ ആനന്ദാനുഭൂതി ലഭിക്കുന്നതാണ്. എന്നാൽ ഇതിനുള്ള അവസരം അവിശ്വാസികൾക്ക് നിഷേധിക്കപ്പെടുന്നതാണ്.

1372. സച്ചരിതരുടെ കർമങ്ങൾ രേഖപ്പെടുത്തിയ രേഖകളുടെ സമാഹാരമാണ് 'ഇല്ലിയ്യൂൻ' എന്നാണ് പല വ്യാഖ്യാതാക്കളുടെയും നിഗമനം.

1373. 'യശ്ഹദു' എന്ന വാക്കിന് സാക്ഷ്യം വഹിക്കും എന്നും സന്നിഹിതരാകും എന്നും അർത്ഥമുണ്ട്. സാമീപ്യം സിദ്ധിച്ചവർ എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് അല്ലാഹുവിൻെറ മലക്കുകളാണെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്. ആ രേഖാസമാഹാരത്തിന് മലക്കുകളുടെ സാക്ഷ്യം അല്ലെങ്കിൽ കാവൽ ഉണ്ടായിരിക്കുമെന്ന് വിവക്ഷ.

عَيْنًا يَشْرَبُ بِهَا الْمُقَرَّبُونَ ﴿٢٨﴾

28. അതായത് സാമീപ്യം സിദ്ധിച്ചവർ കുടിക്കുന്ന ഒരു ഉറവു ജലം.

إِنَّ الَّذِينَ أَجْرَمُوا كَانُوا مِنَ الَّذِينَ آمَنُوا يَضْحَكُونَ ﴿٢٩﴾

29. തീർച്ചയായും കുററകൃത്യത്തിലേർപ്പെട്ടവർ സത്യവിശ്വാസികളെ കളിയാക്കി ചിരിക്കുമായിരുന്നു.

وَإِذَا مَرُّوا بِهِمْ يَتَغَامَزُونَ ﴿٣٠﴾

30. അവരുടെ (സത്യവിശ്വാസികളുടെ) മുമ്പിലൂടെ കടന്നുപോകുമ്പോൾ അവർ പരസ്പരം കണ്ണിട്ടു കാണിക്കുമായിരുന്നു.

وَإِذَا انْقَلَبُوا إِلَىٰ أَهْلِهِمُ انْقَلَبُوا فَكِهِينَ ﴿٣١﴾

31. അവരുടെ സ്വന്തക്കാരുടെ അടുക്കലേക്ക് തിരിച്ചുചെല്ലുമ്പോൾ രസിച്ചുകൊണ്ട് അവർ തിരിച്ചു ചെല്ലുമായിരുന്നു.

وَإِذَا رَأَوْهُمْ قَالُوا إِنَّ هَٰؤُلَاءِ لَضَالُّونَ ﴿٣٢﴾

32. അവരെ (സത്യവിശ്വാസികളെ) അവർ കാണുമ്പോൾ, 'തീർച്ചയായും ഇക്കൂട്ടർ വഴിപിഴച്ചവർ തന്നെയാണ്' എന്ന് അവർ പറയുകയും ചെയ്യുമായിരുന്നു.

وَمَا أُرْسِلُوا عَلَيْهِمْ حَافِظِينَ ﴿٣٣﴾

33. അവരുടെ (സത്യവിശ്വാസികളുടെ) മേൽ മേൽനോട്ടക്കാരായിട്ട് അവർ നിയോഗിക്കപ്പെട്ടിട്ടൊന്നുമില്ല.

فَالْيَوْمَ الَّذِينَ آمَنُوا مِنَ الْكُفَّارِ يَضْحَكُونَ ﴿٣٤﴾

34. എന്നാൽ അന്ന് (ഖിയാമത്ത് നാളിൽ) ആ സത്യവിശ്വാസികൾ സത്യനിഷേധികളെ കളിയാക്കി ചിരിക്കുന്നതാണ്

عَلَى الْأَرَائِكِ يَنْظُرُونَ ﴿٣٥﴾

35. സോഫകളിൽ ഇരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും.

هَلْ ثُوِّبَ الْكُفَّارُ مَا كَانُوا يَفْعَلُونَ ﴿٣٦﴾

36. സത്യനിഷേധികൾ ചെയ്തുകൊണ്ടിരുന്നതിന് അവർക്ക് പ്രതിഫലം നൽകപ്പെട്ടുവോ എന്ന്.




അദ്ധ്യായം - 84

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

إِذَا السَّمَاءُ انْشَقَّتْ ﴿١﴾ وَأَذِنَتْ لِرَبِّهَا وَحُقَّتْ ﴿٢﴾

1, 2. ആകാശം പിളരുകയും, അത് അതിൻെറ രക്ഷിതാവിന് കീഴ്പെടുകയും ചെയ്യുമ്പോൾ — അത് (അങ്ങനെ കീഴ്പെടാൻ) കടപ്പെട്ടിരിക്കുന്നു താനും.

وَإِذَا الْأَرْضُ مُدَّتْ ﴿٣﴾ وَأَلْقَتْ مَا فِيهَا وَتَخَلَّتْ ﴿٤﴾
وَأَذِنَتْ لِرَبِّهَا وَحُقَّتْ ﴿٥﴾

3—5. ഭൂമി നീട്ടപ്പെടുകയും, അതിലുള്ളത് അത് (പുറത്തേക്ക്) ഇടുകയും, അത് കാലിയായി ത്തീരുകയും, അതിൻെറ രക്ഷിതാവിന് അത് കീഴ്പെടുകയും ചെയ്യുമ്പോൾ — അത് (അങ്ങനെ കീഴ്പെടാൻ) കടപ്പെട്ടിരിക്കുന്നുതാനും.[1374]

يَا أَيُّهَا الْإِنْسَانُ إِنَّكَ كَادِحٌ إِلَىٰ رَبِّكَ كَدْحًا فَمُلَاقِيهِ ﴿٦﴾

6. ഹേ, മനുഷ്യാ, നീ നിൻെറ രക്ഷിതാവിങ്കലേക്ക് കടുത്ത അദ്ധ്വാനം നടത്തി ചെല്ലുന്നവനും[1375] അങ്ങനെ അവനുമായി കണ്ടുമുട്ടുന്നവനുമാകുന്നു.

فَأَمَّا مَنْ أُوتِيَ كِتَابَهُ بِيَمِينِهِ ﴿٧﴾
فَسَوْفَ يُحَاسَبُ حِسَابًا يَسِيرًا ﴿٨﴾

7, 8. എന്നാൽ (പരലോകത്ത്) ഏതൊരുവന്ന് തൻെറ രേഖ വലതുകയ്യിൽ നൽകപ്പെട്ടുവോ അവൻ ലഘുവായ വിചാരണയ്ക്ക് (മാത്രം) വിധേയനാകുന്നതാണ്.

وَيَنْقَلِبُ إِلَىٰ أَهْلِهِ مَسْرُورًا ﴿٩﴾

9. അവൻ അവൻെറ സ്വന്തക്കാരുടെ അടുത്തേക്ക് സന്തുഷ്ടനായിക്കൊണ്ട് തിരിച്ചുപോകുകയും ചെയ്യും.

وَأَمَّا مَنْ أُوتِيَ كِتَابَهُ وَرَاءَ ظَهْرِهِ ﴿١٠﴾ فَسَوْفَ
يَدْعُو ثُبُورًا ﴿١١﴾ وَيَصْلَىٰ سَعِيرًا ﴿١٢﴾

10—12. എന്നാൽ ഏതൊരുവന് തൻെറ രേഖ അവൻെറ മുതുകിൻെറ പിന്നിലൂടെ കൊടുക്കപ്പെട്ടുവോ അവൻ 'നാശമേ' എന്ന് നിലവിളിക്കുകയും, ആളിക്കത്തുന്ന നരകാഗ്നിയിൽ കടന്ന് എരിയുകയും ചെയ്യും.

---

1374. അന്ത്യദിനത്തിൽ സംഭവിക്കുന്ന കാര്യങ്ങളാണ് ഒന്നുമുതൽ അഞ്ച് കൂടി വചനങ്ങളിൽ പറയപ്പെട്ടതെല്ലാം.
1375. നല്ലതോ ചീത്തയോ ആയ കാര്യങ്ങൾക്ക് വേണ്ടിയുള്ള നിരന്തരമായ അദ്ധ്വാനത്തിനിടയിലാണ് മനുഷ്യൻ മരണത്തെ കണ്ടുമുട്ടുകയും അല്ലാഹുവിങ്കലേക്ക് തിരിച്ചുചെല്ലുകയും ചെയ്യുന്നത്.

إِنَّهُ كَانَ فِي أَهْلِهِ مَسْرُورًا ﴿١٣﴾

13. തീർച്ചയായും അവൻ അവൻെറ സ്വന്ത ക്കാർക്കിടയിൽ സന്തോഷത്തോടെ കഴിയുന്നവ നായിരുന്നു.

إِنَّهُ ظَنَّ أَن لَّن يَحُورَ ﴿١٤﴾

14. തീർച്ചയായും അവൻ ധരിച്ചു; അവൻ മടങ്ങി വരുന്നതേ അല്ല എന്ന്.

بَلَىٰ إِنَّ رَبَّهُ كَانَ بِهِ بَصِيرًا ﴿١٥﴾

15. അതെ, തീർച്ചയായും അവൻെറ രക്ഷി താവ് അവനെപ്പററി കണ്ടറിയുന്നവനായിരി ക്കുന്നു.

فَلَا أُقْسِمُ بِالشَّفَقِ ﴿١٦﴾ وَاللَّيْلِ وَمَا وَسَقَ ﴿١٧﴾
وَالْقَمَرِ إِذَا اتَّسَقَ ﴿١٨﴾

16—18. എന്നാൽ അസ്തമയശോഭയെക്കൊ ണ്ടും, രാത്രിയും അതു ഒന്നിച്ചു ചേർക്കുന്നവയും കൊണ്ടും,[1376] ചന്ദ്രൻ പൂർണ്ണത പ്രാപിക്കു മ്പോൾ അതിനെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു:

لَتَرْكَبُنَّ طَبَقًا عَن طَبَقٍ ﴿١٩﴾

19. തീർച്ചയായും നിങ്ങൾ ഘട്ടംഘട്ടമായി കയറിക്കൊണ്ടിരിക്കുന്നതാണ്.[1377]

فَمَا لَهُمْ لَا يُؤْمِنُونَ ﴿٢٠﴾

20. എന്നാൽ അവർക്കെന്തുപററി? അവർ വിശ്വസിക്കുന്നില്ല.

وَإِذَا قُرِئَ عَلَيْهِمُ الْقُرْآنُ لَا يَسْجُدُونَ ۩ ﴿٢١﴾

21. അവർക്ക് ഖുർആൻ ഓതിക്കൊടുക്കപ്പെ ട്ടാൽ അവർ സുജൂദ് ചെയ്യുന്നുമില്ല.[1378]

بَلِ الَّذِينَ كَفَرُوا يُكَذِّبُونَ ﴿٢٢﴾

22. പക്ഷെ അവിശ്വാസികൾ നിഷേധിച്ചു തള്ളുകയാണ്.

وَاللَّهُ أَعْلَمُ بِمَا يُوعُونَ ﴿٢٣﴾

23. അവർ മനസ്സുകളിൽ സൂക്ഷിച്ചുവെക്കുന്ന തിനെപ്പററി അല്ലാഹു നല്ലവണ്ണം അറിയുന്ന വനാകുന്നു.

فَبَشِّرْهُم بِعَذَابٍ أَلِيمٍ ﴿٢٤﴾

24. ആകയാൽ (നബിയേ,) നീ അവർക്ക് വേ ദനയേറിയ ഒരു ശിക്ഷയെപ്പററി സന്തോഷ വാർത്ത അറിയിക്കുക.

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُمْ
أَجْرٌ غَيْرُ مَمْنُونٍ ﴿٢٥﴾

25. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർ ത്തിക്കുകയും ചെയ്തവർക്കൊഴികെ. അവർക്കു മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ട്.

---

1376. പ്രഭാതത്തിൽ കൂട് വിട്ട് പുറത്തിറങ്ങുന്ന ജന്തുജാലങ്ങളും, വീട്‌വിട്ട് വിവിധ ജോലികൾക്ക് പുറപ്പെടുന്ന മനുഷ്യരും രാത്രിയിൽ കൂടുകളിലും വീടുകളിലും ഒന്നിച്ചുചേരുന്നതിനെപ്പററിയാകാം സൂചന.

1377. മനുഷ്യജീവിതം ഒരവസ്ഥയിൽ നിന്ന് മറെറാരവസ്ഥയിലേക്ക് മുന്നേറിക്കൊണ്ടിരിക്കുന്നു. ഭൗതികവും ആത്മീയവുമായ എല്ലാ പുരോ ഗതിയും ഘട്ടംഘട്ടമായിട്ടാണല്ലോ നടക്കുന്നത്.

1378. ഈ വചനം പാരായണം ചെയ്യുന്ന സമയത്ത് നബി(സ) സാഷ്ടാംഗം ചെയ്തതായി ഹദീസുകളിൽ വന്നിട്ടുണ്ട്. 'ലായസ്ജുദൂൻ' എന്ന വാക്കിന് 'അവർ താഴ്മ കാണിക്കുന്നില്ല' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നല്കിയിട്ടുള്ളത്.




## അദ്ധ്യായം - 85

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

وَالسَّمَاءِ ذَاتِ الْبُرُوجِ ①

1. നക്ഷത്രമണ്ഡലങ്ങളുള്ള ആകാശം തന്നെയാണ സത്യം.

وَالْيَوْمِ الْمَوْعُودِ ②

2. വാഗ്ദാനം ചെയ്യപ്പെട്ട ആ ദിവസം തന്നെയാണ സത്യം.

وَشَاهِدٍ وَمَشْهُودٍ ③

3. സാക്ഷിയും സാക്ഷ്യം വഹിക്കപ്പെടുന്ന കാര്യവും തന്നെയാണ സത്യം.

قُتِلَ أَصْحَابُ الْأُخْدُودِ ④

4. ആ കിടങ്ങിൻെറ ആൾക്കാർ നശിച്ചു പോകട്ടെ.

النَّارِ ذَاتِ الْوَقُودِ ⑤

5. അതായത് വിറകു നിറച്ച തീയുടെ ആൾക്കാർ.

إِذْ هُمْ عَلَيْهَا قُعُودٌ ⑥

6. അവർ അതിങ്കൽ ഇരിക്കുന്നവരായിരുന്ന സന്ദർഭം!

وَهُمْ عَلَىٰ مَا يَفْعَلُونَ بِالْمُؤْمِنِينَ شُهُودٌ ⑦

7. സത്യവിശ്വാസികളെക്കൊണ്ട് തങ്ങൾ ചെയ്യുന്നതിന് അവർ ദൃക്സാക്ഷികളായിരുന്നു.[1379]

وَمَا نَقَمُوا مِنْهُمْ إِلَّا أَنْ يُؤْمِنُوا بِاللَّهِ الْعَزِيزِ الْحَمِيدِ ⑧
الَّذِي لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ وَاللَّهُ عَلَىٰ كُلِّ شَيْءٍ شَهِيدٌ ⑨

8, 9. പ്രതാപശാലിയും സ്തുത്യർഹനും ആകാശങ്ങളുടെയും ഭൂമിയുടെയും മേൽ ആധിപത്യം ഉള്ളവനുമായ അല്ലാഹുവിൽ അവർ വിശ്വസിക്കുന്നു എന്നത് മാത്രമായിരുന്നു അവരുടെ (സത്യവിശ്വാസികളുടെ) മേൽ അവർ (മർദ്ദകർ) ചുമത്തിയ കുററം. അല്ലാഹു എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

إِنَّ الَّذِينَ فَتَنُوا الْمُؤْمِنِينَ وَالْمُؤْمِنَاتِ ثُمَّ لَمْ يَتُوبُوا فَلَهُمْ عَذَابُ جَهَنَّمَ

10. സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും മർദ്ദിക്കുകയും, പിന്നീട് പശ്ചാത്തപിക്കാതിരിക്കുകയും ചെയ്യുവരാരോ അവർക്കു

1379. ധാരാളം വിറക് ശേഖരിച്ച് അഗ്നികുണ്ഡമൊരുക്കി സത്യവിശ്വാസികളെ അതിലേക്ക് എറിയുകയും, അവർ വെന്തെരിയുന്നത് കണ്ട് രസിക്കുകയും ചെയ്തിരുന്ന ക്രൂരഹൃദയരായ മർദ്ദകന്മാർ പൂർവ്വകാലത്ത് ഉണ്ടായിരുന്നു.

وَلَهُمْ عَذَابُ الْحَرِيقِ ﴿١٠﴾

നരകശിക്ഷയുണ്ട്; തീർച്ച. അവർക്ക് ചുട്ടുകരിക്കുന്ന ശിക്ഷയുണ്ട്.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُمْ جَنَّاتٌ تَجْرِي مِن تَحْتِهَا الْأَنْهَارُ ۚ ذَٰلِكَ الْفَوْزُ الْكَبِيرُ ﴿١١﴾

11. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവരാരോ അവർക്കു താഴ് ഭാഗത്തു കൂടി അരുവികളൊഴുകുന്ന സ്വർഗത്തോപ്പുകളുണ്ട്; തീർച്ച. അതത്രെ വലിയ വിജയം.

إِنَّ بَطْشَ رَبِّكَ لَشَدِيدٌ ﴿١٢﴾

12. തീർച്ചയായും നിന്റെ രക്ഷിതാവിന്റെ പിടുത്തം കഠിനമായതു തന്നെയാകുന്നു.

إِنَّهُ هُوَ يُبْدِئُ وَيُعِيدُ ﴿١٣﴾

13. തീർച്ചയായും അവൻ തന്നെയാണ് ആദ്യമായി ഉണ്ടാക്കുന്നതും ആവർത്തിച്ചുണ്ടാക്കുന്നതും.

وَهُوَ الْغَفُورُ الْوَدُودُ ﴿١٤﴾ ذُو الْعَرْشِ الْمَجِيدُ ﴿١٥﴾ فَعَّالٌ لِّمَا يُرِيدُ ﴿١٦﴾

14—16. അവൻ ഏറെ പൊറുക്കുന്നവനും, ഏറെ സ്നേഹമുള്ളവനും, സിംഹാസനത്തിന്റെ ഉടമയും, മഹത്വമുള്ളവനും, താൻ ഉദ്ദേശിക്കുന്നതെന്തോ അത് തികച്ചും പ്രാവർത്തികമാക്കുന്നവനുമാണ്.

هَلْ أَتَاكَ حَدِيثُ الْجُنُودِ ﴿١٧﴾ فِرْعَوْنَ وَثَمُودَ ﴿١٨﴾

17, 18. ആ സൈന്യങ്ങളുടെ, അഥവാ ഫിർഔന്റെയും ഥമൂദിന്റെയും വർത്തമാനം നിനക്ക് വന്നുകിട്ടിയിരിക്കുന്നോ?

بَلِ الَّذِينَ كَفَرُوا فِي تَكْذِيبٍ ﴿١٩﴾

19. അല്ല, സത്യനിഷേധികൾ നിഷേധിച്ചു തള്ളുന്നതിലാകുന്നു ഏർപ്പെട്ടിട്ടുള്ളത്.

وَاللَّهُ مِن وَرَائِهِم مُّحِيطٌ ﴿٢٠﴾

20. അല്ലാഹു അവരുടെ പിൻവശത്തുകൂടി (അവരെ) വലയം ചെയ്യുകൊണ്ടിരിക്കുന്നവനാകുന്നു.

بَلْ هُوَ قُرْآنٌ مَّجِيدٌ ﴿٢١﴾

21. അല്ല, അത് മഹത്വമേറിയ ഒരു ഖുർആനാകുന്നു.

فِي لَوْحٍ مَّحْفُوظٍ ﴿٢٢﴾

22. സംരക്ഷിതമായ ഒരു ഫലകത്തിലാണ് അതുള്ളത്. [1380]

1380. അല്ലാഹുവിന്റെ വചനങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതും അവന്റെ സവിശേഷ പരിരക്ഷയിലിരിക്കുന്നതുമായ ഒരു രേഖയത്രെ 'അല്ലൗഹുൽ മഹ്ഫൂള്'.




## അദ്ധ്യായം - 86

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്‍റെ നാമത്തില്‍.

وَالسَّمَاءِ وَالطَّارِقِ ①

1. ആകാശം തന്നെയാണ, രാത്രിയില്‍ വരുന്നതു തന്നെയാണ സത്യം.

وَمَا أَدْرَاكَ مَا الطَّارِقُ ②

2. രാത്രിയില്‍ വരുന്നത് എന്നാല്‍ എന്താണെന്ന് നിനക്കറിയാമോ?

النَّجْمُ الثَّاقِبُ ③

3. തുളച്ചുകയറുന്ന നക്ഷത്രമത്രെ അത്.

إِنْ كُلُّ نَفْسٍ لَمَّا عَلَيْهَا حَافِظٌ ④

4. തന്‍റെ കാര്യത്തില്‍ ഒരു മേല്‍നോട്ടക്കാരനുണ്ടായിക്കൊണ്ടല്ലാതെ യാതൊരാളുമില്ല.

فَلْيَنْظُرِ الْإِنْسَانُ مِمَّ خُلِقَ ⑤

5. എന്നാല്‍ മനുഷ്യന്‍ ചിന്തിച്ചുനോക്കട്ടെ താന്‍ എന്തില്‍നിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത എന്ന്.

خُلِقَ مِنْ مَاءٍ دَافِقٍ ⑥

6. തെറിച്ചു വീഴുന്ന ഒരു ദ്രാവകത്തില്‍ നിന്നത്രെ അവന്‍ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.

يَخْرُجُ مِنْ بَيْنِ الصُّلْبِ وَالتَّرَائِبِ ⑦

7. മുതുകെല്ലിനും നെഞ്ചെല്ലുകള്‍ക്കുമിടയില്‍ നിന്ന് അത് പുറത്തുവരുന്നു.[1381]

إِنَّهُ عَلَىٰ رَجْعِهِ لَقَادِرٌ ⑧ يَوْمَ تُبْلَى السَّرَائِرُ ⑨

8, 9. രഹസ്യങ്ങള്‍ പരിശോധിക്കപ്പെടുന്ന ദിവസം അവനെ (മനുഷ്യനെ) തിരിച്ചുകൊണ്ടുവരുവാന്‍ തീര്‍ച്ചയായും അവന്‍ (അല്ലാഹു) കഴിവുള്ളവനാകുന്നു.

فَمَا لَهُ مِنْ قُوَّةٍ وَلَا نَاصِرٍ ⑩

10. അപ്പോള്‍ അവന് (മനുഷ്യന്) യാതൊരു ശക്തിയോ സഹായിയോ ഉണ്ടായിരിക്കുകയില്ല.

وَالسَّمَاءِ ذَاتِ الرَّجْعِ ⑪ وَالْأَرْضِ ذَاتِ الصَّدْعِ ⑫

11, 12. ആവര്‍ത്തിച്ചു മഴ പെയ്യിക്കുന്ന ആകാശത്തെക്കൊണ്ടും സസ്യലതാദികള്‍ മുളപ്പിക്കുന്ന ഭൂമിയെക്കൊണ്ടും സത്യം.

---

1381. 'യഖ്റുജു' എന്ന വാക്കിന് 'അവന്‍ പുറത്തുവരുന്നു' എന്ന് അര്‍ത്ഥം നല്‍കിയ വ്യാഖ്യാതാക്കളുമുണ്ട്. 'യഖ്റുജു' എന്ന വാക്കിന് ആവിര്‍ഭവിക്കുന്നു എന്നും അര്‍ത്ഥമാകാവുന്നതാണ്. ഈ വചനത്തെപ്പറ്റി പ്രാചീനരും ആധുനികരുമായ വ്യാഖ്യാതാക്കള്‍ വിശദമായി ചര്‍ച്ച ചെയ്തിട്ടുണ്ട്.

إِنَّهُۥ لَقَوْلٌ فَصْلٌ ﴿١٣﴾

13. തീർച്ചയായും ഇതു നിർണ്ണായകമായ ഒരു വാക്കാകുന്നു.

وَمَا هُوَ بِٱلْهَزْلِ ﴿١٤﴾

14. ഇതു തമാശയല്ല.

إِنَّهُمْ يَكِيدُونَ كَيْدًا ﴿١٥﴾

15. തീർച്ചയായും അവർ (വലിയ) തന്ത്രം പ്രയോഗിച്ചുകൊണ്ടിരിക്കും.

وَأَكِيدُ كَيْدًا ﴿١٦﴾

16. ഞാനും (വലിയ) തന്ത്രം പ്രയോഗിക്കും.

فَمَهِّلِ ٱلْكَٰفِرِينَ أَمْهِلْهُمْ رُوَيْدًۢا ﴿١٧﴾

17. ആകയാൽ (നബിയേ,) നീ സത്യനിഷേധികൾക്ക് കാലതാമസം നൽകുക. അല്പസമയത്തേക്ക് അവർക്ക് നീ താമസം നല്കിയേക്കുക.




അദ്ധ്യായം - 87

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

سَبِّحِ ٱسْمَ رَبِّكَ ٱلْأَعْلَى ﴿١﴾ ٱلَّذِى خَلَقَ فَسَوَّىٰ ﴿٢﴾

1, 2. സൃഷ്ടിക്കുകയും സംവിധാനിക്കുകയും ചെയ്ത അത്യുന്നതനായ നിന്റെ രക്ഷിതാവിന്റെ നാമം പ്രകീർത്തിക്കുക.

وَٱلَّذِى قَدَّرَ فَهَدَىٰ ﴿٣﴾ وَٱلَّذِىٓ أَخْرَجَ ٱلْمَرْعَىٰ ﴿٤﴾ فَجَعَلَهُۥ غُثَآءً أَحْوَىٰ ﴿٥﴾

3—5. വ്യവസ്ഥ നിർണയിച്ചു മാർഗ്ഗദർശനം നൽകിയവനും,[1382] മേച്ചിൽപുറങ്ങൾ ഉൽപാദിപ്പിച്ചവനും എന്നിട്ട് അതിനെ ഉണങ്ങിക്കരിഞ്ഞ ചവറാക്കിത്തീർത്തവനുമായ (രക്ഷിതാവിന്റെ നാമം.)

سَنُقْرِئُكَ فَلَا تَنسَىٰٓ ﴿٦﴾

6. നിനക്ക് നാം ഓതിത്തരാം. നീ മറന്നുപോകുകയില്ല.

إِلَّا مَا شَآءَ ٱللَّهُ ۚ إِنَّهُۥ يَعْلَمُ ٱلْجَهْرَ وَمَا يَخْفَىٰ ﴿٧﴾

7. അല്ലാഹു ഉദ്ദേശിച്ചതൊഴികെ.[1383] തീർച്ചയായും അവൻ പരസ്യമായതും രഹസ്യമായിരിക്കുന്നതും അറിയുന്നു.

---

1382. പ്രകൃതിയിലെ സചേതനവും അചേതനവുമായ മുഴുവൻ വസ്തുക്കൾക്കും കണിശവും സൂക്ഷ്മവുമായ വ്യവസ്ഥ അല്ലാഹു നല്കിയിട്ടുണ്ട്. ഓരോ വസ്തുവും എങ്ങനെ വർത്തിക്കണമെന്നത് സംബന്ധിച്ച മാർഗദർശനവും അതോടൊപ്പം അവൻ നല്കിയിട്ടുണ്ട്.

1383. ഖുർആനിൽ നിന്ന് ഏതെങ്കിലും ഭാഗം നബി(സ) മറന്നുപോകുമെന്ന് ഇതിനർത്ഥമില്ല. ഓർമശക്തി പോലെ തന്നെ മറവിയും അല്ലാഹുവിന്റെ ഒരു അനുഗ്രഹമാണ്. ചില കടുത്ത ദുരനുഭവങ്ങൾ മറക്കുവാൻ കഴിയേണ്ടത് ജീവിതയാഥാർത്ഥ്യങ്ങളെ വിജയകരമായി അഭിമുഖീകരിക്കുന്നതിന് അനുപേക്ഷ്യമാണ്. നബി(സ) എന്തൊക്കെ ഓർമിക്കണമെന്നും എന്തൊക്കെ വിസ്മരിക്കണമെന്നും അല്ലാഹു തീരുമാനിക്കുന്നു.

وَنُيَسِّرُكَ لِلْيُسْرَىٰ ﴿٨﴾

8. കൂടുതൽ എളുപ്പമുള്ളതിലേക്ക് നിനക്ക് നാം സൗകര്യമുണ്ടാക്കിത്തരുന്നതുമാണ്.

فَذَكِّرْ إِن نَّفَعَتِ الذِّكْرَىٰ ﴿٩﴾

9. അതിനാൽ ഉപദേശം ഫലപ്പെടുന്നുവെങ്കിൽ നീ ഉപദേശിച്ചുകൊള്ളുക.

سَيَذَّكَّرُ مَن يَخْشَىٰ ﴿١٠﴾

10. ഭയപ്പെടുന്നവർ ഉപദേശം സ്വീകരിച്ചുകൊള്ളുന്നതാണ്.

وَيَتَجَنَّبُهَا الْأَشْقَى ﴿١١﴾

11. ഏററവും നിർഭാഗ്യവാനായിട്ടുള്ളവൻ അതിനെ (ഉപദേശത്തെ) വിട്ടകന്നു പോകുന്നതാണ്.

الَّذِي يَصْلَى النَّارَ الْكُبْرَىٰ ﴿١٢﴾

12. വലിയ അഗ്നിയിൽ കടന്ന് എരിയുന്നവനത്രെ അവൻ.

ثُمَّ لَا يَمُوتُ فِيهَا وَلَا يَحْيَىٰ ﴿١٣﴾

13. പിന്നീട് അതിൽ അവൻ മരിക്കുകയില്ല. ജീവിക്കുകയുമില്ല.[1384]

قَدْ أَفْلَحَ مَن تَزَكَّىٰ ﴿١٤﴾
وَذَكَرَ اسْمَ رَبِّهِ فَصَلَّىٰ ﴿١٥﴾

14, 15. തീർച്ചയായും പരിശുദ്ധി നേടുകയും, നിന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും, എന്നിട്ട് നമസ്കരിക്കുകയും ചെയ്യുവൻ വിജയം പ്രാപിച്ചു.

بَلْ تُؤْثِرُونَ الْحَيَاةَ الدُّنْيَا ﴿١٦﴾

16. പക്ഷെ നിങ്ങൾ ഐഹികജീവിതത്തിന്ന് കൂടുതൽ പ്രാധാന്യം നൽകുന്നു.

وَالْآخِرَةُ خَيْرٌ وَأَبْقَىٰ ﴿١٧﴾

17. പരലോകമാകുന്നു ഏററവും ഉത്തമവും നിലനിൽക്കുന്നതും.

إِنَّ هَٰذَا لَفِي الصُّحُفِ الْأُولَىٰ ﴿١٨﴾

18. തീർച്ചയായും ഇത് ആദ്യത്തെ ഏടുകളിൽ തന്നെയുണ്ട്.

صُحُفِ إِبْرَاهِيمَ وَمُوسَىٰ ﴿١٩﴾

19. അതായത് ഇബ്റാഹീമിന്റെയും മൂസായുടെയും ഏടുകളിൽ.[1385]

1384. യാതൊരുവിധ സുഖവും സന്തോഷവുമില്ലാത്ത, ദുരിതപൂർണ്ണമായ നരകജീവിതം യഥാർത്ഥത്തിൽ ജീവിതമെന്ന് പറയാൻ അർഹമല്ല. മരണത്തിലൂടെ ആ ദുരിതത്തിന് അവസാനമുണ്ടായെങ്കിൽ എന്ന് നരകാവകാശികൾ കൊതിക്കും. എന്നാൽ അല്ലാഹു അവർക്ക് മരണം വിധിക്കുകയില്ല.

1385. പാപപുണ്യങ്ങളെയും മോക്ഷത്തെയും പററി വിശുദ്ധ ഖുർആനിൽ പ്രതിപാദിച്ച കാര്യങ്ങളുടെ സാരാംശം പൂർവ്വപ്രവാചകന്മാർക്ക് നൽകപ്പെട്ട വേദങ്ങളിലുള്ളത് തന്നെയാണ് എന്നർത്ഥം.




## അദ്ധ്യായം - 88

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

هَلْ أَتَاكَ حَدِيثُ الْغَاشِيَةِ ﴿١﴾

1. (നബിയേ,) ആ മൂടുന്ന സംഭവത്തെ[1386] സംബന്ധിച്ച വർത്തമാനം നിനക്ക് വന്നുകിട്ടിയോ?

وُجُوهٌ يَوْمَئِذٍ خَاشِعَةٌ ﴿٢﴾ عَامِلَةٌ نَاصِبَةٌ ﴿٣﴾

2,3. അന്നേദിവസം ചില മുഖങ്ങൾ താഴ്മ കാണിക്കുന്നതും പണിയെടുത്ത് ക്ഷീണിച്ചതുമായിരിക്കും.[1387]

تَصْلَىٰ نَارًا حَامِيَةً ﴿٤﴾

4. ചൂടേറിയ അഗ്നിയിൽ അവ പ്രവേശിക്കുന്നതാണ്.

تُسْقَىٰ مِنْ عَيْنٍ آنِيَةٍ ﴿٥﴾

5. ചുട്ടുതിളക്കുന്ന ഒരു ഉറവിൽ നിന്ന് അവർക്കു കുടിപ്പിക്കപ്പെടുന്നതാണ്.

لَيْسَ لَهُمْ طَعَامٌ إِلَّا مِنْ ضَرِيعٍ ﴿٦﴾

6. 'ളരീഇ'ൽ [1388] നിന്നല്ലാതെ അവർക്ക് യാതൊരു ആഹാരവുമില്ല.

لَا يُسْمِنُ وَلَا يُغْنِي مِنْ جُوعٍ ﴿٧﴾

7. അത് പോഷണം നൽകുകയില്ല. വിശപ്പിനു ശമനമുണ്ടാക്കുകയുമില്ല.

وُجُوهٌ يَوْمَئِذٍ نَاعِمَةٌ ﴿٨﴾

8. ചില മുഖങ്ങൾ അന്നു തുടുത്തു മിനുത്തതായിരിക്കും.

لِسَعْيِهَا رَاضِيَةٌ ﴿٩﴾

9. അവയുടെ പ്രയത്നത്തെപ്പററി തൃപ്തിയടഞ്ഞവയുമായിരിക്കും.[1389]

فِي جَنَّةٍ عَالِيَةٍ ﴿١٠﴾

10. ഉന്നതമായ സ്വർഗത്തിൽ.

لَا تَسْمَعُ فِيهَا لَاغِيَةً ﴿١١﴾

11. അവിടെ യാതൊരു നിരർത്ഥകമായ വാക്കും അവർ കേൾക്കുകയില്ല.

---

1386. ഭയവും അമ്പരപ്പും എല്ലാവരെയും ആവരണം ചെയ്യുന്ന അന്ത്യദിനമത്രെ ഉദ്ദേശ്യം.

1387. അല്ലാഹുവിന്റെ വിചാരണയെയും ശിക്ഷയെയും പററിയുള്ള ഭയം നിമിത്തം കീഴ്പോട്ട് താഴ്ന്നവയായിരിക്കും ആ മുഖങ്ങൾ. അവർ ഭൗതിക ലക്ഷ്യങ്ങൾക്കുവേണ്ടിയുള്ള പ്രയത്നങ്ങളോ തെററായ മതാനുഷ്ഠാനങ്ങളോ ചെയ്ത് ക്ഷീണിച്ചവരായിരിക്കും. പക്ഷെ, അന്ത്യദിനത്തിൽ അതൊന്നും അവർക്ക് ഉപകാരപ്പെടുകയില്ല.

1388. വളരെ കയ്പുള്ള ഒരു ചെടിയാണ് 'ളരീഅ്' എന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

1389. ഇഹലോകത്ത് തങ്ങൾ ചെയ്ത കർമങ്ങൾ സഫലമായിത്തീർന്നതിൽ അവർ സംതൃപ്തരായിരിക്കും.

فِيهَا عَيْنٌ جَارِيَةٌ ﴿١٢﴾

12. അതിൽ ഒഴുകിക്കൊണ്ടിരിക്കുന്ന അരുവിയുണ്ട്.

فِيهَا سُرُرٌ مَّرْفُوعَةٌ ﴿١٣﴾ وَأَكْوَابٌ مَّوْضُوعَةٌ ﴿١٤﴾
وَنَمَارِقُ مَصْفُوفَةٌ ﴿١٥﴾ وَزَرَابِيُّ مَبْثُوثَةٌ ﴿١٦﴾

13—16. അതിൽ ഉയർത്തിവെക്കപ്പെട്ട കട്ടിലുകളും, തയ്യാറാക്കിവെക്കപ്പെട്ട കോപ്പകളും, അണിയായി വെക്കപ്പെട്ട തലയണകളും, വിരിച്ചുവെക്കപ്പെട്ട പരവതാനികളുമുണ്ട്.

أَفَلَا يَنظُرُونَ إِلَى الْإِبِلِ كَيْفَ خُلِقَتْ ﴿١٧﴾

17. ഒട്ടകത്തിന്റെ നേർക്ക് അവർ നോക്കുന്നില്ലേ?[1300] അത് എങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്ന്.

وَإِلَى السَّمَاءِ كَيْفَ رُفِعَتْ ﴿١٨﴾

18. ആകാശത്തേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ ഉയർത്തപ്പെട്ടിരിക്കുന്നുവെന്ന്.

وَإِلَى الْجِبَالِ كَيْفَ نُصِبَتْ ﴿١٩﴾

19. പർവ്വതങ്ങളിലേക്ക് (അവർ നോക്കുന്നില്ലേ?) അവ എങ്ങനെ നാട്ടിനിർത്തപ്പെട്ടിരിക്കുന്നു എന്ന്.

وَإِلَى الْأَرْضِ كَيْفَ سُطِحَتْ ﴿٢٠﴾

20. ഭൂമിയിലേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ പരത്തപ്പെട്ടിരിക്കുന്നു[1301] എന്ന്.

فَذَكِّرْ إِنَّمَا أَنتَ مُذَكِّرٌ ﴿٢١﴾

21. അതിനാൽ (നബിയേ,) നീ ഉൽബോധിപ്പിക്കുക. നീ ഒരു ഉൽബോധകൻ മാത്രമാകുന്നു.

لَّسْتَ عَلَيْهِم بِمُصَيْطِرٍ ﴿٢٢﴾

22. നീ അവരുടെ മേൽ അധികാരം ചെലുത്തേണ്ടവനല്ല.

إِلَّا مَن تَوَلَّىٰ وَكَفَرَ ﴿٢٣﴾
فَيُعَذِّبُهُ اللَّهُ الْعَذَابَ الْأَكْبَرَ ﴿٢٤﴾

23, 24. പക്ഷെ, വല്ലവനും തിരിഞ്ഞുകളയുകയും അവിശ്വസിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു അവനെ ഏററവും വലിയ ശിക്ഷ ശിക്ഷിക്കുന്നതാണ്.

إِنَّ إِلَيْنَا إِيَابَهُمْ ﴿٢٥﴾

25. തീർച്ചയായും നമ്മുടെ അടുത്തേക്കാണ് അവരുടെ മടക്കം.

ثُمَّ إِنَّ عَلَيْنَا حِسَابَهُم ﴿٢٦﴾

26. പിന്നീട്, തീർച്ചയായും നമ്മുടെ ബാധ്യതയാണ് അവരുടെ വിചാരണ.

---

1300. മരുഭൂമിയിലെ മനുഷ്യന്റെ ആവശ്യങ്ങൾ നിറവേററുന്ന, മരുഭൂമിയുടെ പ്രകൃതിയുമായി ഇണങ്ങിച്ചേരുന്ന ഒട്ടകത്തിന്റെ ശരീരഘടന വിസ്മയകരമാണ്. ഒട്ടകത്തെ സൂക്ഷ്മമായി നിരീക്ഷിക്കുന്ന ഏതൊരാൾക്കും സൃഷ്ടികർത്താവിന്റെ സംവിധാനവൈഭവത്തെപ്പററി ചിന്തിക്കാതിരിക്കാൻ കഴിയില്ല.

1301. അതിവേഗത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഗോളമാണ് ഭൂമി. എന്നിട്ടും അതിന്റെ ഉപരിതലം മനുഷ്യന്റെ എല്ലാവിധ ആവശ്യങ്ങൾക്കും ഉതകുംവിധം പരപ്പും വിശാലതയും ഉള്ളതാക്കപ്പെട്ടിരിക്കുന്നു.




## അദ്ധ്യായം - 89

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

وَالْفَجْرِ ﴿١﴾ وَلَيَالٍ عَشْرٍ ﴿٢﴾ وَالشَّفْعِ وَالْوَتْرِ ﴿٣﴾
وَاللَّيْلِ إِذَا يَسْرِ ﴿٤﴾ هَلْ فِي ذَٰلِكَ قَسَمٌ لِّذِي حِجْرٍ ﴿٥﴾

1—5. പ്രഭാതം തന്നെയാണ സത്യം. പത്തു രാത്രികൾ[1392] തന്നെയാണ സത്യം. ഇരട്ടയും ഒററയും[1393] തന്നെയാണ സത്യം. രാത്രി സഞ്ചരിച്ചുകൊണ്ടിരിക്കെ അതു തന്നെയാണ സത്യം. അതിൽ (മേൽ പറഞ്ഞവയിൽ) കാര്യബോധമുള്ളവന്ന് സത്യത്തിന് വകയുണ്ടോ?

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِعَادٍ ﴿٦﴾

6. ആദ് സമുദായത്തെക്കൊണ്ട് നിൻെറ രക്ഷിതാവ് എന്തുചെയ്യുവെന്ന് നീ കണ്ടില്ലേ?

إِرَمَ ذَاتِ الْعِمَادِ ﴿٧﴾

7. അതായത് തൂണുകളുടെ ഉടമകളായ 'ഇറം' ഗോത്രത്തെക്കൊണ്ട്[1394]

الَّتِي لَمْ يُخْلَقْ مِثْلُهَا فِي الْبِلَادِ ﴿٨﴾

8. തത്തുല്യമായിട്ടൊന്ന് രാജ്യങ്ങളിൽ സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്ത ഗോത്രം.[1395]

وَثَمُودَ الَّذِينَ جَابُوا الصَّخْرَ بِالْوَادِ ﴿٩﴾
وَفِرْعَوْنَ ذِي الْأَوْتَادِ ﴿١٠﴾

9, 10. താഴ്‌വരയിൽ പാറവെട്ടി കെട്ടിടമുണ്ടാക്കിയവരായ ഥമൂദ് ഗോത്രത്തെക്കൊണ്ടും, ആണികളുടെ ആളായ ഫിർഔനെക്കൊണ്ടും.[1396]

الَّذِينَ طَغَوْا فِي الْبِلَادِ ﴿١١﴾
فَأَكْثَرُوا فِيهَا الْفَسَادَ ﴿١٢﴾

11, 12. നാടുകളിൽ അതിക്രമം പ്രവർത്തിക്കുകയും അവിടെ കുഴപ്പം വർദ്ധിപ്പിക്കുകയും ചെയ്യുവരാണവർ.

---

1392. ദുൽഹിജ്ജ മാസത്തിലെ ആദ്യത്തെ പത്ത് രാത്രികളായിരിക്കാം ഇവിടെ ഉദ്ദേശിക്കപ്പെട്ടതെന്നാണ് ചില പ്രമുഖ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.

1393. സംഖ്യകളിലെ ഒററയും ഇരട്ടയും പോലെതന്നെ പദാർത്ഥങ്ങളിലുമുണ്ട് ഒററയും ഇരട്ടയും അഥവാ മൂലകങ്ങളും യൗഗികങ്ങളും. ഒന്നിനോടൊന്ന് ചേർന്ന് ഇരട്ടയാകാനും ഇരട്ടിക്കാനുമുള്ള പ്രവണതയാണ് ജൈവസസ്യജാലങ്ങളുടെ വളർച്ചക്ക് നിദാനം. ഇങ്ങനെയൊക്കെയുള്ള പ്രാധാന്യം നിമിത്തമായിരിക്കാം അല്ലാഹു ഒററയെയും ഇരട്ടയെയും കൊണ്ട് സത്യം ചെയ്യുന്നത്.

1394 'ഇറം' എന്നത് ആദ് സമുദായത്തിൻെറ തന്നെ മറെറാരു പേരാണെന്നും, അതല്ല ആദ് സമുദായത്തിൻെറ ആസ്ഥാന നഗരത്തിൻെറ പേരാണെന്നും രണ്ട് അഭിപ്രായങ്ങളുണ്ട്. അവരുടെ സ്ഥലങ്ങളിൽ സ്മാരകസ്തൂപങ്ങൾ നിർമ്മിച്ചിരുന്നതുകൊണ്ടായിരിക്കാം അവരെ തൂണുകളുടെ ഉടമകൾ എന്ന് വിശേഷിപ്പിച്ചത്.

1395. ആകാരസൗഷ്ഠവത്തിലും കായികശേഷിയിലും അതുല്യരായിരുന്നു ആ സമുദായമെന്നർത്ഥം.

1396. ഇവിടെ ആണികൾ അധികാരത്തിൻെറ പ്രതീകമാണെന്ന് അഭിപ്രായപ്പെട്ടവരും മർദ്ദനോപാധികളുടെ പ്രതീകമാണെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

فَصَبَّ عَلَيْهِمْ رَبُّكَ سَوْطَ عَذَابٍ ﴿١٣﴾

13. അതിനാൽ നിൻെറ രക്ഷിതാവ് അവരുടെ മേൽ ശിക്ഷയുടെ ചമ്മട്ടി വർഷിച്ചു.

إِنَّ رَبَّكَ لَبِالْمِرْصَادِ ﴿١٤﴾

14. തീർച്ചയായും നിൻെറ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട്.[1397]

فَأَمَّا الْإِنسَانُ إِذَا مَا ابْتَلَاهُ رَبُّهُ فَأَكْرَمَهُ وَنَعَّمَهُ فَيَقُولُ رَبِّي أَكْرَمَنِ ﴿١٥﴾

15. എന്നാൽ മനുഷ്യനെ അവൻെറ രക്ഷിതാവ് പരീക്ഷിക്കുകയും അങ്ങനെ അവനെ ആദരിക്കുകയും അവന് സൗഖ്യം നൽകുകയും ചെയ്താൽ അവൻ പറയും; എൻെറ രക്ഷിതാവ് എന്നെ ആദരിച്ചിരിക്കുന്നു എന്ന്.

وَأَمَّا إِذَا مَا ابْتَلَاهُ فَقَدَرَ عَلَيْهِ رِزْقَهُ فَيَقُولُ رَبِّي أَهَانَنِ ﴿١٦﴾

16. എന്നാൽ അവനെ (മനുഷ്യനെ) അവൻ പരീക്ഷിക്കുകയും എന്നിട്ടവൻെറ ഉപജീവനം ഇടുങ്ങിയതാക്കുകയും ചെയ്താൽ അവൻ പറയും; എൻെറ രക്ഷിതാവ് എന്നെ അപമാനിച്ചിരിക്കുന്നു എന്ന്. [1388]

كَلَّا ۖ بَل لَّا تُكْرِمُونَ الْيَتِيمَ ﴿١٧﴾

17. അല്ല, പക്ഷെ നിങ്ങൾ അനാഥയെ ആദരിക്കുന്നില്ല.[1399]

وَلَا تَحَاضُّونَ عَلَىٰ طَعَامِ الْمِسْكِينِ ﴿١٨﴾ وَتَأْكُلُونَ التُّرَاثَ أَكْلًا لَّمًّا ﴿١٩﴾ وَتُحِبُّونَ الْمَالَ حُبًّا جَمًّا ﴿٢٠﴾

18-20. പാവപ്പെട്ടവൻെറ ആഹാരത്തിന്ന് നിങ്ങൾ പ്രോത്സാഹനം നൽകുന്നുമില്ല. അനന്തരാവകാശ സ്വത്ത് നിങ്ങൾ വാരിക്കൂട്ടിതിന്നുകയും ചെയ്യുന്നു. ധനത്തെ നിങ്ങൾ അമിതമായ തോതിൽ സ്നേഹിക്കുകയും ചെയ്യുന്നു.

كَلَّا إِذَا دُكَّتِ الْأَرْضُ دَكًّا دَكًّا ﴿٢١﴾ وَجَاءَ رَبُّكَ وَالْمَلَكُ صَفًّا صَفًّا ﴿٢٢﴾ وَجِيءَ يَوْمَئِذٍ بِجَهَنَّمَ ۚ يَوْمَئِذٍ يَتَذَكَّرُ الْإِنسَانُ وَأَنَّىٰ لَهُ الذِّكْرَىٰ ﴿٢٣﴾

21-23. അല്ല, ഭൂമി പൊടിപൊടിയായി പൊടിക്കപ്പെടുകയും, നിൻെറ രക്ഷിതാവും അണിയണിയായി മലക്കുകളും വരുകയും, അന്ന് നരകം കൊണ്ടു വരപ്പെടുകയും ചെയ്താൽ! അന്നേ ദിവസം മനുഷ്യന്ന് ഓർമ്മ വരുന്നതാണ്.[1400] എവിടെ നിന്നാണവന്ന് ഓർമ്മ വരുന്നത്?

يَقُولُ يَا لَيْتَنِي قَدَّمْتُ لِحَيَاتِي ﴿٢٤﴾

24. അവൻ പറയും: അയ്യോ, ഞാൻ എൻെറ ജീവിതത്തിനുവേണ്ടി മുൻകൂട്ടി (സൽകർമ്മങ്ങൾ) ചെയ്തുവെച്ചിരുന്നുവെങ്കിൽ എത്ര നന്നായിരുന്നേനെ!

فَيَوْمَئِذٍ لَّا يُعَذِّبُ عَذَابَهُ أَحَدٌ ﴿٢٥﴾

25. അപ്പോൾ അന്നേ ദിവസം അല്ലാഹു ശിക്ഷിക്കുന്ന പ്രകാരം ഒരാളും ശിക്ഷിക്കുകയില്ല.

---

1397. അവൻ സദാ നിരീക്ഷിക്കുന്നുണ്ട് എന്നർത്ഥം.

1398. ഐശ്വര്യവും കഷ്ടപ്പാടും ഒരേപോലെ അല്ലാഹുവിൻെറ പരീക്ഷണമാണെന്ന് മനസ്സിലാക്കി ഉചിതമായി പ്രതികരിക്കുകയാണ് ഒരു സത്യവിശ്വാസി ചെയ്യേണ്ടത്. അനുഗ്രഹങ്ങൾ കൈവരുമ്പോൾ അത് സ്വന്തം മഹത്വത്തിൻെറ ഫലമായി കരുതാതെ അല്ലാഹുവിൻെറ ദാനമായി ഗണിച്ച് നന്ദിപൂർവ്വം പ്രതികരിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്. കഷ്ടപ്പാട് നേരിടുമ്പോൾ നിരാശയും വേവലാതിയും കൊണ്ട് മനസ്സ് മടുക്കാതെ ക്ഷമ അവലംബിക്കാനും അവന് കഴിയണം. എന്നാൽ മനുഷ്യരിൽ ബഹുഭൂരിഭാഗവും ഇതിന് വിപരീതമായ നിലപാടാണ് സ്വീകരിക്കുന്നത്.

1399. അനാഥകളെ സംരക്ഷിക്കുന്നുവെന്ന് അവകാശപ്പെടുന്ന ചില വ്യക്തികളും സ്ഥാപനങ്ങളും അനാഥകളോട് ആദരവ് പുലർത്താത്തവരും അവരെ അധമരായി ഗണിക്കുന്നവരുമാണ്. തങ്ങളുടെ മനസ്സിൽ അനാഥകൾക്ക് ആദരണീയമായ സ്ഥാനം കൽപിക്കുന്നവർക്ക് മാത്രമേ അല്ലാഹുവിങ്കൽ സ്വീകാര്യതയുള്ളൂ.

1400. അല്ലാഹുവിൻെറ വിചാരണയും ശിക്ഷയും ആസന്നമാകുന്ന സന്ദർഭത്തിൽ – ന്യായവിധിയുടെ നാളിൽ പ്രവാചകന്മാരുടെ പ്രബോധനവും താക്കീതുകളും സത്യനിഷേധികൾ ഓർമ്മിക്കും. എന്നാൽ ആ സമയത്ത് ആ ഓർമ്മ കൊണ്ട് അവർക്ക് ഒരു പ്രയോജനവുമുണ്ടാവില്ല.

وَلَا يُوثِقُ وَثَاقَهُۥٓ أَحَدٌ ﴿٢٦﴾

26. അവൻ പിടിച്ചു ബന്ധിക്കുന്നതുപോലെ ഒരാളും പിടിച്ചു ബന്ധിക്കുന്നതുമല്ല.

يَٰٓأَيَّتُهَا ٱلنَّفْسُ ٱلْمُطْمَئِنَّةُ ﴿٢٧﴾ ٱرْجِعِىٓ إِلَىٰ رَبِّكِ رَاضِيَةً مَّرْضِيَّةً ﴿٢٨﴾

27, 28. ഹേ; സമാധാനമടഞ്ഞ ആത്മാവേ, നീ നിന്റെ രക്ഷിതാവിങ്കലേക്ക് തൃപ്തിപ്പെട്ടുകൊണ്ടും, തൃപ്തി ലഭിച്ചുകൊണ്ടും മടങ്ങിക്കൊള്ളുക.

فَٱدْخُلِى فِى عِبَٰدِى ﴿٢٩﴾

29. എന്നിട്ട് എന്റെ അടിയാന്മാരുടെ കൂട്ടത്തിൽ പ്രവേശിച്ചുകൊള്ളുക.

وَٱدْخُلِى جَنَّتِى ﴿٣٠﴾

30. എന്റെ സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളുക.




## അദ്ധ്യായം - 90

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

لَآ أُقْسِمُ بِهَٰذَا ٱلْبَلَدِ ﴿١﴾

1. ഈ രാജ്യത്തെ (മക്കയെ) ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു.

وَأَنتَ حِلٌّۢ بِهَٰذَا ٱلْبَلَدِ ﴿٢﴾

2. നീയാകട്ടെ ഈ രാജ്യത്തെ നിവാസിയാണ് താനും.[1401]

وَوَالِدٍ وَمَا وَلَدَ ﴿٣﴾

3. ജനയിതാവിനെയും, അവൻ ജനിപ്പിക്കുന്നതിനെയും[1402] തന്നെയാണ സത്യം.

لَقَدْ خَلَقْنَا ٱلْإِنسَٰنَ فِى كَبَدٍ ﴿٤﴾

4. തീർച്ചയായും മനുഷ്യനെ നാം സൃഷ്ടിച്ചിട്ടുള്ളത് ക്ലേശം സഹിക്കേണ്ട നിലയിലാകുന്നു.[1403]

أَيَحْسَبُ أَن لَّن يَقْدِرَ عَلَيْهِ أَحَدٌ ﴿٥﴾

5. അവനെ പിടികൂടാൻ ആർക്കും സാധിക്കുകയേ ഇല്ലെന്ന് അവൻ വിചാരിക്കുന്നുണ്ടോ?

يَقُولُ أَهْلَكْتُ مَالًا لُّبَدًا ﴿٦﴾

6. അവൻ പറയുന്നു: 'ഞാൻ മേൽക്കുമേൽ ധനം തുലച്ചിരിക്കുന്നു എന്ന്. [1404]

1401. 'ഹില്ല്' എന്ന പദത്തിന് നിവാസി എന്നും, അനുവാദമുള്ളവൻ എന്നും, സ്വാതന്ത്ര്യമുള്ളവൻ എന്നും അർത്ഥമുണ്ട്.

1402. ഒരാൾ ജനയിതാവും മറ്റൊരാൾ ജാതനും ആകുന്നത് – മാതാവും പിതാവും സന്തതിയുമാകുന്നത് – പ്രജനനവുമായി ബന്ധപ്പെട്ട അതിസൂക്ഷ്മമായ ദൈവികവ്യവസ്ഥ പ്രകാരമത്രെ.

1403. ജീവിതത്തിലെ എല്ലാ നേട്ടങ്ങൾക്കും നിദാനം കഠിനാദ്ധ്വാനമാണ്. ഒട്ടും അദ്ധ്വാനിക്കാനോ ക്ലേശം സഹിക്കാനോ തയ്യാറില്ലാത്തവന് ജീവിതവിജയം അസാദ്ധ്യമായിരിക്കും.

1404. ദൈവഭയമില്ലാത്ത ധനികരൊക്കെ അധർമികമായി ധനം ധൂർത്തടിക്കുന്നവരും അതിന്റെ പേരിൽ പൊങ്ങച്ചം നടിക്കുന്നവരും തങ്ങളുടെ ചെയ്തികൾ അല്ലാഹു നിരീക്ഷിക്കുന്നുണ്ടെന്ന ബോധമില്ലാത്തവരുമാകുന്നു.

7. അവൻ വിചാരിക്കുന്നുണ്ടോ? അവനെ ആരും കണ്ടിട്ടില്ലെന്ന്?

8, 9. അവന്ന് നാം രണ്ടു കണ്ണുകളും ഒരു നാവും രണ്ടു ചുണ്ടുകളും ഉണ്ടാക്കികൊടു ത്തിട്ടില്ലേ?

10. തെളിഞ്ഞു നില്ക്കുന്ന രണ്ടുപാതകൾ[1405] അവന്നു നാം കാട്ടികൊടുക്കുകയും ചെയ്തിരിക്കുന്നു.

11. എന്നിട്ട് ആ മലമ്പാതയിൽ[1406] അവൻ തള്ളി ക്കടന്നില്ല.

12. ആ മലമ്പാത എന്താണെന്ന് നിനക്കറിയാമോ?

13—16. ഒരു അടിമയെ മോചിപ്പിക്കുകയോ, പട്ടിണിയുള്ള നാളിൽ കുടുംബബന്ധമുള്ള ഒരു അനാഥയ്ക്കോ, കടുത്ത ദാരിദ്ര്യമുള്ള ഒരു സാധുവിന്നോ ഭക്ഷണം കൊടുക്കുകയോ ചെയ്യുകയത്രെ അത്.

17. പുറമെ, വിശ്വസിക്കുകയും, ക്ഷമകൊണ്ടും കാരുണ്യം കൊണ്ടും പരസ്പരം ഉപദേശിക്കുകയും ചെയ്യുവരുടെ കൂട്ടത്തിൽ അവൻ ആയിത്തീരുകയും ചെയ്യുക.

18. അങ്ങനെ ചെയ്യുന്നവരത്രെ വലതുപക്ഷക്കാർ.

19. നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചവരാരോ അവരത്രെ ഇടതുപക്ഷത്തിന്റെ[1407] ആൾക്കാർ.

20. അവരുടെ മേൽ അടച്ചുമൂടിയ നരകാഗ്നിയുണ്ട്.

أَيَحْسَبُ أَن لَّمْ يَرَهُۥٓ أَحَدٌ ﴿٧﴾

أَلَمْ نَجْعَل لَّهُۥ عَيْنَيْنِ ﴿٨﴾ وَلِسَانًا وَشَفَتَيْنِ ﴿٩﴾

وَهَدَيْنَٰهُ ٱلنَّجْدَيْنِ ﴿١٠﴾

فَلَا ٱقْتَحَمَ ٱلْعَقَبَةَ ﴿١١﴾

وَمَآ أَدْرَىٰكَ مَا ٱلْعَقَبَةُ ﴿١٢﴾

فَكُّ رَقَبَةٍ ﴿١٣﴾ أَوْ إِطْعَٰمٌ فِى يَوْمٍ ذِى مَسْغَبَةٍ ﴿١٤﴾
يَتِيمًا ذَا مَقْرَبَةٍ ﴿١٥﴾ أَوْ مِسْكِينًا ذَا مَتْرَبَةٍ ﴿١٦﴾

ثُمَّ كَانَ مِنَ ٱلَّذِينَ ءَامَنُوا۟ وَتَوَاصَوْا۟ بِٱلصَّبْرِ وَتَوَاصَوْا۟
بِٱلْمَرْحَمَةِ ﴿١٧﴾

أُو۟لَٰٓئِكَ أَصْحَٰبُ ٱلْمَيْمَنَةِ ﴿١٨﴾

وَٱلَّذِينَ كَفَرُوا۟ بِـَٔايَٰتِنَا هُمْ أَصْحَٰبُ ٱلْمَشْـَٔمَةِ ﴿١٩﴾

عَلَيْهِمْ نَارٌ مُّؤْصَدَةٌۢ ﴿٢٠﴾

---

1405. സത്യത്തിന്റെയും അസത്യത്തിന്റെയും പാതകൾ തെളിഞ്ഞുകിടക്കുകയാണ്. ഒരു സംശയത്തിനും ഇടയില്ലാത്തവിധം പ്രവാചകന്മാർ മുഖേന അല്ലാഹു ആ പാതകൾ വേർതിരിച്ചു കാണിച്ചിട്ടുണ്ട്.

1406. സത്യത്തിന്റെ പാത അനായാസം നടന്നുപോകാവുന്നതല്ല. അൽപം പ്രയാസപൂർവ്വം കയറിക്കടന്നുപോകേണ്ട മലമ്പാതയോടാണ് അതിന് സാമ്യം.

1407. വലതുപക്ഷക്കാർ, ഇടതുപക്ഷക്കാർ എന്നീ വാക്കുകളുടെ വിവക്ഷയെപറ്റി മനസ്സിലാക്കാൻ സൂറത്തുൽ വാഖിഅ:യുടെ പരിഭാഷയും വ്യാഖ്യാനവും നോക്കുക.




**അദ്ധ്യായം - 91**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1. സൂര്യനും അതിന്റെ പ്രഭയും തന്നെയാണ സത്യം.

وَالشَّمْسِ وَضُحَاهَا ①

2. ചന്ദ്രൻ തന്നെയാണ സത്യം; അത് അതിനെ തുടർന്നു വരുമ്പോൾ.

وَالْقَمَرِ إِذَا تَلَاهَا ②

3. പകലിനെ തന്നെയാണ സത്യം; അത് അതിനെ (സൂര്യനെ) പ്രത്യക്ഷപ്പെടുത്തുമ്പോൾ.

وَالنَّهَارِ إِذَا جَلَّاهَا ③

4. രാത്രിയെ തന്നെയാണ സത്യം; അത് അതിനെ മൂടുമ്പോൾ.

وَاللَّيْلِ إِذَا يَغْشَاهَا ④

5. ആകാശത്തെയും, അതിനെ സ്ഥാപിച്ച രീതിയെയും തന്നെയാണ സത്യം.

وَالسَّمَاءِ وَمَا بَنَاهَا ⑤

6. ഭൂമിയെയും, അതിനെ വിസ്തൃതമാക്കിയ രീതിയെയും തന്നെയാണ സത്യം.

وَالْأَرْضِ وَمَا طَحَاهَا ⑥

7. മനുഷ്യാസ്തിത്വത്തെയും അതിനെ സംവിധാനിച്ച രീതിയെയും തന്നെയാണ സത്യം.

وَنَفْسٍ وَمَا سَوَّاهَا ⑦

8. എന്നിട്ട് അതിന്ന് അതിന്റെ ദുഷ്ടതയും അതിന്റെ സൂക്ഷ്മതയും സംബന്ധിച്ച് അവൻ ബോധം നല്കുകയും ചെയ്തിരിക്കുന്നു.[1408]

فَأَلْهَمَهَا فُجُورَهَا وَتَقْوَاهَا ⑧

9. തീർച്ചയായും അതിനെ (അസ്തിത്വത്തെ) പരിശുദ്ധമാക്കിയവൻ വിജയം കൈവരിച്ചു.

قَدْ أَفْلَحَ مَن زَكَّاهَا ⑨

10. അതിനെ കളങ്കപ്പെടുത്തിയവൻ തീർച്ചയായും നിർഭാഗ്യമടയുകയും ചെയ്തു.

وَقَدْ خَابَ مَن دَسَّاهَا ⑩

11. ഥമൂദ് ഗോത്രം അതിന്റെ ധിക്കാരം മൂലം (സത്യത്തെ) നിഷേധിച്ചു തള്ളുകയുണ്ടായി.

كَذَّبَتْ ثَمُودُ بِطَغْوَاهَا ⑪

1408. ധർമ്മത്തെയും അധർമ്മത്തെയും പററിയുള്ള അവബോധം മനുഷ്യന്റെ പ്രകൃതിയിൽ തന്നെ അല്ലാഹു ഉൾപ്പെടുത്തിയിരിക്കുന്നു.

إِذِ انۢبَعَثَ أَشْقَىٰهَا ⑫

12. അവരുടെ കൂട്ടത്തിലെ ഏററവും ദുഷ്ടതയുള്ളവൻ ഒരുങ്ങിപുറപ്പെട്ട സന്ദർഭം.

فَقَالَ لَهُمْ رَسُولُ ٱللَّهِ نَاقَةَ ٱللَّهِ وَسُقْيَٰهَا ⑬

13. അപ്പോൾ അല്ലാഹുവിൻെറ ദൂതൻ അവരോട് പറഞ്ഞു: അല്ലാഹുവിൻെറ ഒട്ടകത്തെയും അതിൻെറ വെള്ളം കുടിയും നിങ്ങൾ സൂക്ഷിക്കുക.[1409]

فَكَذَّبُوهُ فَعَقَرُوهَا فَدَمْدَمَ عَلَيْهِمْ رَبُّهُم بِذَنۢبِهِمْ فَسَوَّىٰهَا ⑭

14. അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചുതള്ളുകയും അതിനെ (ഒട്ടകത്തെ) അറുകൊല നടത്തുകയും ചെയ്തു. അപ്പോൾ അവരുടെ പാപം നിമിത്തം അവരുടെ രക്ഷിതാവ് അവർക്ക് സമൂലനാശം വരുത്തുകയും, (അവർക്കെല്ലാം) അത് സമമാക്കുകയും ചെയ്തു.

وَلَا يَخَافُ عُقْبَٰهَا ⑮

15. അതിൻെറ അനന്തരഫലം അവൻ ഭയപ്പെട്ടിരുന്നുമില്ല.




അദ്ധ്യായം - 92

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

وَٱلَّيْلِ إِذَا يَغْشَىٰ ①

1. രാവിനെ തന്നെയാണ സത്യം; അത് മൂടിക്കൊണ്ടിരിക്കുമ്പോൾ.

وَٱلنَّهَارِ إِذَا تَجَلَّىٰ ②

2. പകലിനെ തന്നെയാണ സത്യം; അത് പ്രത്യക്ഷപ്പെടുമ്പോൾ.

وَمَا خَلَقَ ٱلذَّكَرَ وَٱلْأُنثَىٰٓ ③

3. ആണിനെയും പെണ്ണിനെയും സൃഷ്ടിച്ച രീതിയെത്തന്നെയാണ സത്യം;

إِنَّ سَعْيَكُمْ لَشَتَّىٰ ④

4. തീർച്ചയായും നിങ്ങളുടെ പരിശ്രമം വിഭിന്ന രൂപത്തിലുള്ളതാകുന്നു.

فَأَمَّا مَنْ أَعْطَىٰ وَٱتَّقَىٰ ⑤ وَصَدَّقَ بِٱلْحُسْنَىٰ ⑥

فَسَنُيَسِّرُهُۥ لِلْيُسْرَىٰ ⑦

5–7. എന്നാൽ ഏതൊരാൾ ദാനം നല്കുകയും, സൂക്ഷ്മത പാലിക്കുകയും, ഏററവും ഉത്തമമായതിനെ സത്യപ്പെടുത്തുകയും ചെയ്തുവോ അവന്നു നാം ഏററവും എളുപ്പമായതിലേക്ക് സൗകര്യപ്പെടുത്തിക്കൊടുക്കുന്നതാണ്.[1410]

---

1409. 7:73–79, 11:64–66, 26:155–158 വചനങ്ങൾ കൂടി നോക്കുക.

1410. ഔദാര്യവും ധർമ്മനിഷ്ഠയും പുലർത്തുകയും ഉത്തമമായ ആദർശം അംഗീകരിക്കുകയും ചെയ്യുന്നവന് അല്ലാഹു ജീവിതം സുഗമമാക്കുമെന്നർത്ഥം.

وَأَمَّا مَنۢ بَخِلَ وَٱسْتَغْنَىٰ ٨ وَكَذَّبَ بِٱلْحُسْنَىٰ ٩
فَسَنُيَسِّرُهُۥ لِلْعُسْرَىٰ ١٠

8—10. എന്നാൽ ആർ പിശുക്കു കാണിക്കുകയും, സ്വയംപര്യാപ്തത നടിക്കുകയും, ഏററവും ഉത്തമമായതിനെ നിഷേധിച്ചുതള്ളുകയും ചെയ്യുവോ അവന്നു നാം ഏററവും ഞെരുക്കമുള്ളതിലേക്ക് സൗകര്യമൊരുക്കിക്കൊടുക്കുന്നതാണ്.[1411]

وَمَا يُغْنِى عَنْهُ مَالُهُۥٓ إِذَا تَرَدَّىٰٓ ١١

11. അവൻ നാശത്തിൽ പതിക്കുമ്പോൾ അവൻെറ ധനം അവന്ന് പ്രയോജനപ്പെടുന്നതല്ല.

إِنَّ عَلَيْنَا لَلْهُدَىٰ ١٢

12. തീർച്ചയായും മാർഗദർശനം നമ്മുടെ ബാധ്യതയാകുന്നു.

وَإِنَّ لَنَا لَلْءَاخِرَةَ وَٱلْأُولَىٰ ١٣

13. തീർച്ചയായും നമുക്കുള്ളതാകുന്നു പരലോകവും ഇഹലോകവും.

فَأَنذَرْتُكُمْ نَارًا تَلَظَّىٰ ١٤

14. അതിനാൽ ആളിക്കത്തിക്കൊണ്ടിരിക്കുന്ന അഗ്നിയെപ്പററി ഞാൻ നിങ്ങൾക്ക് താക്കീതു നല്കിയിരിക്കുന്നു.

لَا يَصْلَىٰهَآ إِلَّا ٱلْأَشْقَى ١٥
ٱلَّذِى كَذَّبَ وَتَوَلَّىٰ ١٦

15, 16. നിഷേധിച്ചുതള്ളുകയും, പിന്തിരിഞ്ഞുകളയുകയും ചെയ്ത ഏററവും ദുഷ്ടനായ വ്യക്തിയല്ലാതെ അതിൽ പ്രവേശിക്കുകയില്ല.

وَسَيُجَنَّبُهَا ٱلْأَتْقَى ١٧ ٱلَّذِى يُؤْتِى مَالَهُۥ يَتَزَكَّىٰ ١٨

17, 18. പരിശുദ്ധി നേടുവാനായി തൻെറ ധനം നൽകുന്ന ഏററവും സൂക്ഷ്മതയുള്ള വ്യക്തി അതിൽ നിന്ന് അകററി നിർത്തപ്പെടുന്നതാണ്.

وَمَا لِأَحَدٍ عِندَهُۥ مِن نِّعْمَةٍ تُجْزَىٰٓ ١٩

19. പ്രത്യുപകാരം നല്കപ്പെടേണ്ടതായ യാതൊരു അനുഗ്രഹവും അവൻെറ പക്കൽ ഒരാൾക്കുമില്ല.[1412]

إِلَّا ٱبْتِغَآءَ وَجْهِ رَبِّهِ ٱلْأَعْلَىٰ ٢٠

20. തൻെറ അത്യുന്നതനായ രക്ഷിതാവിൻെറ പ്രീതിതേടുക എന്നതല്ലാതെ.

وَلَسَوْفَ يَرْضَىٰ ٢١

21. വഴിയെ അവൻ തൃപ്തിപ്പെടുന്നതാണ്.

1411. ഏററവും ദുരിതപൂർണ്ണമായ ജീവിതത്തിലേക്ക് അല്ലാഹു അവനെ നയിക്കുമെന്നർത്ഥം.
1412. ആത്മശുദ്ധി ആഗ്രഹിക്കുന്ന വ്യക്തി ഏതൊരാൾക്ക് എന്തൊരു അനുഗ്രഹം ചെയ്യുകയാണെങ്കിലും അത് പ്രത്യുപകാരം ലഭിക്കണമെന്ന ഉദ്ദേശത്തോടെയായിരിക്കില്ല. അല്ലാഹുവിൻെറ പ്രീതി കാംക്ഷിച്ച് മാത്രമായിരിക്കും എന്നർത്ഥം.




**അദ്ധ്യായം - 93**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

وَالضُّحَىٰ ①

1. പൂർവ്വാഹ്നം തന്നെയാണ സത്യം;

وَاللَّيْلِ إِذَا سَجَىٰ ②

2. രാത്രി തന്നെയാണ സത്യം; അത് ശാന്തമാവുമ്പോൾ.

مَا وَدَّعَكَ رَبُّكَ وَمَا قَلَىٰ ③

3. (നബിയേ,) നിൻെറ രക്ഷിതാവ് നിന്നെ കൈവിട്ടിട്ടില്ല. വെറുത്തിട്ടുമില്ല.

وَلَلْآخِرَةُ خَيْرٌ لَّكَ مِنَ الْأُولَىٰ ④

4. തീർച്ചയായും പരലോകമാണ് നിനക്ക് ഇഹലോകത്തെക്കാൾ ഉത്തമമായിട്ടുള്ളത്.

وَلَسَوْفَ يُعْطِيكَ رَبُّكَ فَتَرْضَىٰ ⑤

5. വഴിയെ നിനക്ക് നിൻെറ രക്ഷിതാവ് (അനുഗ്രഹങ്ങൾ) നൽകുന്നതും അപ്പോൾ നീ തൃപ്തിപ്പെടുന്നതുമാണ്.

أَلَمْ يَجِدْكَ يَتِيمًا فَآوَىٰ ⑥

6. നിന്നെ അവൻ ഒരു അനാഥയായി കണ്ടെത്തുകയും,[1413] എന്നിട്ട് (നിനക്ക്) ആശ്രയം നൽകുകയും ചെയ്തില്ലേ?

وَوَجَدَكَ ضَالًّا فَهَدَىٰ ⑦

7. നിന്നെ അവൻ വഴിയറിയാത്തവനായി കണ്ടെത്തുകയും എന്നിട്ട് (നിനക്ക്) മാർഗദർശനം നൽകുകയും ചെയ്തിരിക്കുന്നു.

وَوَجَدَكَ عَائِلًا فَأَغْنَىٰ ⑧

8. നിന്നെ അവൻ ദരിദ്രനായി കണ്ടെത്തുകയും എന്നിട്ടവൻ ഐശ്വര്യം നൽകുകയും ചെയ്തിരിക്കുന്നു.[1414]

فَأَمَّا الْيَتِيمَ فَلَا تَقْهَرْ ⑨

9. എന്നിരിക്കെ അനാഥയെ നീ അടിച്ചമർത്തരുത്.

---

1413. നബി(സ) ഗർഭസ്ഥ ശിശുവായിരിക്കെത്തന്നെ അവിടുത്തെ പിതാവ് മരിച്ചു. ആറ് വയസ്സായപ്പോൾ മാതാവും. അനാഥയായിത്തീർന്ന അദ്ദേഹത്തെ ആദ്യം പിതാമഹനും പിന്നീട് പിതൃവ്യനുമാണ് സംരക്ഷിച്ചു വളർത്തിയത്.

1414. പിതാമഹൻെറയും പിതൃവ്യൻെറയും സഹായത്തെ ആശ്രയിച്ചുമാത്രം ജീവിക്കേണ്ടി വന്ന നിർധനനായ നബി(സ) പിന്നീട് ഖദീജ(റ)യുടെ കച്ചവടത്തിൻെറ നടത്തിപ്പ് മുഖേന അല്ലാഹുവിൻെറ അനുഗ്രഹത്താൽ സാമ്പത്തിക സ്വയംപര്യാപ്തത കൈവരിക്കുകയുണ്ടായി.

| | |
|---|---|
| 10. ചോദിച്ചുവരുന്നവനെ നീ വിരട്ടിവിടുകയും ചെയ്യരുത്. | وَأَمَّا السَّائِلَ فَلَا تَنْهَرْ ﴿١٠﴾ |
| 11. നിന്റെ രക്ഷിതാവിന്റെ അനുഗ്രഹത്തെ സംബന്ധിച്ച് നീ സംസാരിക്കുക. | وَأَمَّا بِنِعْمَةِ رَبِّكَ فَحَدِّثْ ﴿١١﴾ |




## അദ്ധ്യായം - 94

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

| | |
|---|---|
| 1. നിനക്ക് നിന്റെ ഹൃദയം നാം വിശാലതയുള്ളതാക്കി തന്നില്ലേ? | أَلَمْ نَشْرَحْ لَكَ صَدْرَكَ ﴿١﴾ |
| 2, 3. നിന്നിൽ നിന്ന് നിന്റെ മുതുകിനെ ഞെരിച്ചുകളഞ്ഞ നിന്റെ ആ ഭാരം നാം ഇറക്കിവെക്കുകയും ചെയ്തു. | وَوَضَعْنَا عَنكَ وِزْرَكَ ﴿٢﴾ الَّذِي أَنقَضَ ظَهْرَكَ ﴿٣﴾ |
| 4. നിനക്ക് നിന്റെ കീർത്തി നാം ഉയർത്തിത്തരുകയും ചെയ്തിരിക്കുന്നു.[1415] | وَرَفَعْنَا لَكَ ذِكْرَكَ ﴿٤﴾ |
| 5. എന്നാൽ തീർച്ചയായും ഞെരുക്കത്തിന്റെ കൂടെ ഒരു എളുപ്പമുണ്ടായിരിക്കും. | فَإِنَّ مَعَ الْعُسْرِ يُسْرًا ﴿٥﴾ |
| 6. തീർച്ചയായും ഞെരുക്കത്തിന്റെ കൂടെ ഒരെളുപ്പമുണ്ടായിരിക്കും.[1416] | إِنَّ مَعَ الْعُسْرِ يُسْرًا ﴿٦﴾ |
| 7. ആകയാൽ നിനക്ക് ഒഴിവു കിട്ടിയാൽ നീ അദ്ധ്വാനിക്കുക.[1417] | فَإِذَا فَرَغْتَ فَانصَبْ ﴿٧﴾ |
| 8. നിന്റെ രക്ഷിതാവിങ്കലേക്ക് തന്നെ നിന്റെ ആഗ്രഹം സമർപ്പിക്കുകയും ചെയ്യുക. | وَإِلَىٰ رَبِّكَ فَارْغَب ﴿٨﴾ |

---

1415. കടുത്ത എതിർപ്പുകളെ നേരിട്ടുകൊണ്ടാണ് നബി(സ) ജീവിതം നയിച്ചത്. മിക്ക മനുഷ്യരും അത്തരം എതിർപ്പുകൾക്കു മുമ്പിൽ മനസ്സ് മടുത്തവരോ ക്ഷുഭിതരോ ആയിത്തീരുകയാണ് പതിവ്. എന്നാൽ നബി(സ) അല്ലാഹുവിന്റെ സവിശേഷമായ അനുഗ്രഹത്താൽ എപ്പോഴും മനസ്സാന്നിധ്യത്തോടും ഹൃദയവിശാലതയോടും കൂടി വർത്തിച്ചു. എല്ലാ പ്രയാസങ്ങളെയും പ്രതിസന്ധികളെയും അതിജയിക്കാൻ ഇത് അദ്ദേഹത്തെ സഹായിച്ചു. മനുഷ്യചരിത്രത്തിലെ അതുല്യമായ നേട്ടങ്ങൾ കൈവരിക്കാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയതും ഇത് തന്നെ.

1416. അശുഭചിന്തകളും ജീവിതനൈരാശ്യങ്ങളുമാണ് ബഹുഭൂരിപക്ഷം ആളുകളുടെയും പരാജയത്തിന് ഹേതുവായിത്തീരുന്നത്. ഏതെങ്കിലും രംഗത്ത് അല്പം ഞെരുക്കം അനുഭവിക്കുമ്പോഴേക്ക് മടുപ്പ് ബാധിക്കുന്നവർക്ക് വിലപ്പെട്ടതൊന്നും നേടാനാവില്ല. എന്നാൽ ക്ലേശത്തിന്റെയും ത്യാഗത്തിന്റെയും ഫലമായാണ് സൗകര്യങ്ങളും വികാസങ്ങളും തുറന്നു കിട്ടുന്നതെന്ന സത്യം മനസ്സിലാക്കിയ വ്യക്തിയെ ഒരു പ്രതിബന്ധവും തളർത്തുകയില്ല. ഇതാണ് ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നത്.

1417. അദ്ധ്വാനങ്ങളും ശ്രമങ്ങളും ഒരിക്കലും നിർത്തിവെക്കാതിരിക്കുക. ആലസ്യം കൈവെടിഞ്ഞ് നിരന്തരം സൽപ്രവർത്തനങ്ങളിൽ മുഴുകുക. ജീവിതവിജയത്തിന്റെ അനിവാര്യോപാധിയത്രെ അത്.




## അദ്ധ്യായം - 95

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

وَالتِّينِ وَالزَّيْتُونِ ① وَطُورِ سِينِينَ ② وَهَٰذَا الْبَلَدِ الْأَمِينِ ③

1—3. അത്തിയും, ഒലിവും, സീനാപർവ്വതവും, നിർഭയത്വമുള്ള ഈ രാജ്യവും തന്നെയാണ സത്യം.

لَقَدْ خَلَقْنَا الْإِنسَانَ فِي أَحْسَنِ تَقْوِيمٍ ④

4. തീർച്ചയായും മനുഷ്യനെ നാം ഏററവും നല്ല ഘടനയോടു കൂടി സൃഷ്ടിച്ചിരിക്കുന്നു.

ثُمَّ رَدَدْنَاهُ أَسْفَلَ سَافِلِينَ ⑤

5. പിന്നീട് അവനെ നാം അധമരിൽ അധമനാക്കിത്തീർത്തു.[1418]

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ فَلَهُمْ أَجْرٌ غَيْرُ مَمْنُونٍ ⑥

6. വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. എന്നാൽ അവർക്കാകട്ടെ മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ടായിരിക്കും.

فَمَا يُكَذِّبُكَ بَعْدُ بِالدِّينِ ⑦

7. എന്നിരിക്കെ ഇതിനു ശേഷം (പരലോകത്തെ) പ്രതിഫല നടപടിയുടെ കാര്യത്തിൽ (നബിയേ,) നിന്നെ നിഷേധിച്ചു തള്ളാൻ എന്ത് ന്യായമാണുള്ളത്?

أَلَيْسَ اللَّهُ بِأَحْكَمِ الْحَاكِمِينَ ⑧

8. അല്ലാഹു വിധികർത്താക്കളിൽ വെച്ചു ഏററവും വലിയ വിധികർത്താവല്ലയോ?

---

1418. മറെറാരു ജന്തുവർഗത്തിനും നേടാൻ സാധിക്കാത്ത നിരവധി നേട്ടങ്ങൾ നേടിയെടുക്കാൻ പാകത്തിലുള്ള സവിശേഷഘടനയോടെയാണ് മനുഷ്യനെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. മറെറാരു ജന്തുവിനും സാധിക്കാത്തവിധം അത്യന്തം ദുഷ്ടവും ഹീനവുമായ നിലവാരത്തിലേക്ക് അധഃപതിക്കാനുള്ള സാധ്യതയും മനുഷ്യന്റെ ഘടനയിൽ ജഗന്നിയന്താവ് ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഔന്നത്യത്തിലേക്കും അധഃപതനത്തിലേക്കും നയിക്കുന്ന ജീവിതരീതികൾ ഏതൊക്കെയെന്ന് അവൻ മനുഷ്യന് വ്യക്തമാക്കികൊടുക്കുകയും ചെയ്തിട്ടുണ്ട്.




## അദ്ധ്യായം - 96

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

اقْرَأْ بِاسْمِ رَبِّكَ الَّذِي خَلَقَ ﴿١﴾

1. സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ വായിക്കുക.[1419]

خَلَقَ الْإِنسَانَ مِنْ عَلَقٍ ﴿٢﴾

2. മനുഷ്യനെ അവൻ ഭ്രൂണത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു.

اقْرَأْ وَرَبُّكَ الْأَكْرَمُ ﴿٣﴾ الَّذِي عَلَّمَ بِالْقَلَمِ ﴿٤﴾

3, 4. നീ വായിക്കുക. നിന്റെ രക്ഷിതാവ് പേന കൊണ്ട് പഠിപ്പിച്ചവനായ ഏററവും വലിയ ഔദാര്യവാനാകുന്നു.

عَلَّمَ الْإِنسَانَ مَا لَمْ يَعْلَمْ ﴿٥﴾

5. മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു.[1420]

كَلَّا إِنَّ الْإِنسَانَ لَيَطْغَىٰ ﴿٦﴾ أَن رَّآهُ اسْتَغْنَىٰ ﴿٧﴾

6, 7. നിസ്സംശയം; മനുഷ്യൻ തന്നെ സ്വയം പര്യാപ്തനായിക്കണ്ടതിനാൽ ധിക്കാരിയായിത്തീരുന്നു.[1421]

إِنَّ إِلَىٰ رَبِّكَ الرُّجْعَىٰ ﴿٨﴾

8. തീർച്ചയായും നിന്റെ രക്ഷിതാവിന്റെ അടുക്കലേക്കാണ് മടക്കം.

أَرَأَيْتَ الَّذِي يَنْهَىٰ ﴿٩﴾ عَبْدًا إِذَا صَلَّىٰ ﴿١٠﴾

9, 10. ഒരടിയൻ നമസ്കരിച്ചാൽ അത് വിലക്കുന്നവനെ നീ കണ്ടുവോ?

أَرَأَيْتَ إِن كَانَ عَلَى الْهُدَىٰ ﴿١١﴾ أَوْ أَمَرَ بِالتَّقْوَىٰ ﴿١٢﴾

11, 12. അദ്ദേഹം സന്മാർഗത്തിലാണെങ്കിൽ, അഥവാ അദ്ദേഹം സൂക്ഷ്മത കൈക്കൊള്ളാൻ കല്പിച്ചിരിക്കയാണെങ്കിൽ[1422] (അവന്റെ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ?

---

1419. മുഹമ്മദ് നബി(സ)ക്ക് ആദ്യമായി ലഭിച്ച ദൈവിക സന്ദേശം ഈ അദ്ധ്യായത്തിലെ ആദ്യത്തെ അഞ്ച് വചനങ്ങളാകുന്നു. മക്കയിലെ ഹിറാഗുഹയിൽ വെച്ചാണ് ജിബ്‌രീൽ (അ) എന്ന മലക്ക് ഈ വചനങ്ങൾ കേൾപ്പിച്ചത്.

1420. ആശയാവിഷ്കരണത്തിന് തൂലിക കൊണ്ടുള്ള ആലേഖനം ഒരു ഉപാധിയായി സ്വീകരിച്ച ഏക ജന്തുവാണ് മനുഷ്യൻ. അക്ഷരവിദ്യയാണ് വിജ്ഞാനക്രോഡീകരണത്തിലൂടെ മനുഷ്യതലമുറകളെ സാംസ്കാരികവും നാഗരികവുമായ ഈടുവയ്പുകളുടെ അവകാശികളാക്കിത്തീർത്തത്.

1421. തനിക്ക് ആരെയും ആശ്രയിക്കേണ്ടതും ഭയപ്പെടേണ്ടതുമില്ല എന്ന ധാരണയിൽ നിന്നാണ് ധിക്കാരത്തിന്റെയും ധാർഷ്ട്യത്തിന്റെയും ഉദ്ഭവം. താൻ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും അല്ലാഹുവെ ആശ്രയിച്ചു കഴിയുന്നവനും അവന്റെ സന്നിധിയിലേക്ക് തിരിച്ചു ചെല്ലേണ്ടവനുമാണെന്ന ബോധം സത്യവിശ്വാസിയെ വിനീതനും ആർദ്രചിത്തനുമാക്കിത്തീർക്കുന്നു.

أَرَءَيْتَ إِن كَذَّبَ وَتَوَلَّىٰٓ ﴿١٣﴾

13. അവൻ (ആ വിലക്കുന്നവൻ) നിഷേധിച്ചു തള്ളുകയും തിരിഞ്ഞുകളയുകയും ചെയ്തിരിക്കയാണെങ്കിൽ (അവൻെറ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ?

أَلَمْ يَعْلَم بِأَنَّ ٱللَّهَ يَرَىٰ ﴿١٤﴾

14. അവൻ മനസ്സിലാക്കിയിട്ടില്ലേ; അല്ലാഹു കാണുന്നുണ്ടെന്ന്?[1423]

كَلَّا لَئِن لَّمْ يَنتَهِ لَنَسْفَعًۢا بِٱلنَّاصِيَةِ ﴿١٥﴾

15. നിസ്സംശയം; അവൻ വിരമിച്ചിട്ടില്ലെങ്കിൽ നാം ആ കുടുമ പിടിച്ചുവലിക്കുക തന്നെ ചെയ്യും.

نَاصِيَةٍ كَـٰذِبَةٍ خَاطِئَةٍ ﴿١٦﴾

16. കള്ളം പറയുന്ന, പാപം ചെയ്യുന്ന കുടുമ.

فَلْيَدْعُ نَادِيَهُۥ ﴿١٧﴾

17. എന്നിട്ട് അവൻ അവൻെറ സഭയിലുള്ളവരെ വിളിച്ചുകൊള്ളട്ടെ.

سَنَدْعُ ٱلزَّبَانِيَةَ ﴿١٨﴾

18. നാം 'സബാനിയത്തി'നെ (ശിക്ഷ നടപ്പാക്കുന്ന മലക്കുകളെ) വിളിച്ചുകൊള്ളാം.

كَلَّا لَا تُطِعْهُ وَٱسْجُدْ وَٱقْتَرِب ۩ ﴿١٩﴾

19. നിസ്സംശയം; നീ അവനെ അനുസരിച്ചുപോകരുത്. നീ പ്രണമിക്കുകയും സാമീപ്യം നേടുകയും ചെയ്യുക.




## അദ്ധ്യായം - 97

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِنَّآ أَنزَلْنَـٰهُ فِى لَيْلَةِ ٱلْقَدْرِ ﴿١﴾

1. തീർച്ചയായും നാം ഇതിനെ (ഖുർആനിനെ) നിർണ്ണയത്തിൻെറ രാത്രിയിൽ[1424] അവതരിപ്പിച്ചിരിക്കുന്നു.

وَمَآ أَدْرَىٰكَ مَا لَيْلَةُ ٱلْقَدْرِ ﴿٢﴾

2. നിർണയത്തിൻെറ രാത്രി എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

---

1422. നബി(സ) നമസ്കരിക്കുന്നത് വിലക്കാനും തടസ്സപ്പെടുത്താനും ശ്രമിച്ച അബൂജഹ്ലിനെ പററിയാണ് ഈ വചനങ്ങളിലെ പരാമർശമെന്ന് മുസ്ലിം റിപ്പോർട്ട് ചെയ്ത ഒരു ഹദീസ് സൂചിപ്പിക്കുന്നു. പ്രാർത്ഥനയിലും സൽകർമ്മങ്ങളിലും ഏർപ്പെടുന്നവരെ തടസ്സപ്പെടുത്താൻശ്രമിക്കുന്ന എല്ലാവർക്കും ഇത് ബാധകമാണ്.

അബൂജഹ്ലിനോ കൂട്ടുകാർക്കോ ദ്രോഹമുണ്ടാക്കുന്ന യാതൊരു കാര്യത്തിലും നബി(സ) ഏർപ്പെട്ടിട്ടില്ല. എന്നിട്ടും അബൂജഹ്ലും കൂട്ടരും തങ്ങളുടെ പരമ്പരാഗത മതത്തെ അദ്ദേഹം തകർക്കാൻ ശ്രമിക്കുകയാണെന്ന് ആരോപിച്ചുകൊണ്ട് അദ്ദേഹത്തെ എതിർക്കുകയാണ് ചെയ്തത്. അവരുടെ വാദത്തിനും ധാരണയ്ക്കും എതിരായി മുഹമ്മദ് നബി(സ) സന്മാർഗചാരിയും ധർമാനുശാസകനും ആണെന്നതാണ് സത്യമെങ്കിൽ അവരുടെ നില എത്ര മോശമായിരിക്കുമെന്ന് അല്ലാഹു ചോദിക്കുന്നു.

1423. സ്വന്തം മതത്തെ സംരക്ഷിക്കുന്നു എന്ന ഭാവേന അബൂജഹ്ൽ ചെയ്യുന്നത് യഥാർത്ഥത്തിൽ സത്യനിഷേധവും സത്യത്തോടുള്ള അവഗണനയുമാണെങ്കിൽ അവൻെറ അവസ്ഥ എത്ര ശോച്യമായിരിക്കുമെന്ന് അവൻ ചിന്തിക്കുന്നില്ലേ എന്ന് അല്ലാഹു ചോദിക്കുന്നു.

1424. വിശുദ്ധഖുർആൻ അവതീർണമായ—അല്ലെങ്കിൽ അവതരണമാരംഭിച്ച—രാത്രിയെ സൂറഃദുഖാനിൽ ലൈലതുൻ മുബാറക എന്നും, ഇവിടെ ലൈലത്തുൽ ഖദ്ർ എന്നും വിശേഷിപ്പിച്ചിരിക്കുന്നു. 'ഖദ്ർ' എന്ന പദത്തിന് നിർണ്ണയം എന്നും മഹത്വം എന്നും അർത്ഥമുണ്ട്. വിശുദ്ധ ഖുർആൻെറ അവതരണം മനുഷ്യ ചരിത്രത്തിലെ തന്നെ ഒരു വഴിത്തിരിവാണ്. മാനവരാശിക്ക് മുഴുവൻ മാർഗദർശകമായി വിശുദ്ധ ഖുർആൻ അവതരിച്ച രാത്രിക്ക് മററു രാത്രികൾക്കൊന്നും ഇല്ലാത്ത മഹത്വം അല്ലാഹു നൽകിയിരിക്കുന്നു. ഈ രാത്രി റമളാനിലാണെന്ന് വി.ഖു. 2:185ൽ നിന്ന് മനസ്സിലാക്കാം. റമളാനിലെ അവസാനത്തെ പത്തുരാത്രികളിലൊന്നാണ് അതെന്ന് ഹദീസുകൾ വ്യക്തമാക്കുന്നു.

3. നിർണയത്തിൻെറ രാത്രി ആയിരം മാസത്തെക്കാൾ ഉത്തമമാകുന്നു.

4. മലക്കുകളും ആത്മാവും[1425] അവരുടെ രക്ഷിതാവിൻെറ എല്ലാ കാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങി വരുന്നു.

5. പ്രഭാതോദയം വരെ അത് സമാധാനമത്രെ.

لَيْلَةُ الْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ﴿٣﴾

تَنَزَّلُ الْمَلَائِكَةُ وَالرُّوحُ فِيهَا بِإِذْنِ رَبِّهِم مِّن كُلِّ أَمْرٍ ﴿٤﴾

سَلَامٌ هِيَ حَتَّىٰ مَطْلَعِ الْفَجْرِ ﴿٥﴾




അദ്ധ്യായം - 98

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിൻെറ നാമത്തിൽ.

1. വേദക്കാരിലും ബഹുദൈവവിശ്വാസികളിലും പെട്ട സത്യനിഷേധികൾ വ്യക്തമായ തെളിവ് തങ്ങൾക്കു വന്നു കിട്ടുന്നതുവരെ (അവിശ്വാസത്തിൽ നിന്ന്) വേറിട്ടു പോരുന്നവരായിട്ടില്ല.

لَمْ يَكُنِ الَّذِينَ كَفَرُوا مِنْ أَهْلِ الْكِتَابِ وَالْمُشْرِكِينَ مُنفَكِّينَ حَتَّىٰ تَأْتِيَهُمُ الْبَيِّنَةُ ﴿١﴾

2, 3. അതായത് വക്രതയില്ലാത്ത രേഖകളടങ്ങുന്ന പരിശുദ്ധി നൽകപ്പെട്ട ഏടുകൾ ഓതി കേൾപിക്കുന്ന, അല്ലാഹുവിങ്കൽ നിന്നുള്ള ഒരു ദൂതൻ (വരുന്നതുവരെ)

رَسُولٌ مِّنَ اللَّهِ يَتْلُو صُحُفًا مُّطَهَّرَةً ﴿٢﴾ فِيهَا كُتُبٌ قَيِّمَةٌ ﴿٣﴾

4. വേദം നൽകപ്പെട്ടവർ അവർക്ക്‌വ്യക്തമായ തെളിവ് വന്നുകിട്ടിയതിനുശേഷമല്ലാതെ ഭിന്നിക്കുകയുണ്ടായിട്ടില്ല.[1426]

وَمَا تَفَرَّقَ الَّذِينَ أُوتُوا الْكِتَابَ إِلَّا مِن بَعْدِ مَا جَاءَتْهُمُ الْبَيِّنَةُ ﴿٤﴾

5. കീഴ്‌വണക്കം അല്ലാഹുവിന് മാത്രം ആക്കിക്കൊണ്ട് ഋജുമനസ്കരായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർത്തുവാനും, സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം.

وَمَا أُمِرُوا إِلَّا لِيَعْبُدُوا اللَّهَ مُخْلِصِينَ لَهُ الدِّينَ حُنَفَاءَ وَيُقِيمُوا الصَّلَاةَ وَيُؤْتُوا الزَّكَاةَ ۚ وَذَٰلِكَ دِينُ الْقَيِّمَةِ ﴿٥﴾

1425. ഇവിടെ 'റൂഹ്' (ആത്മാവ്) എന്ന പദം കൊണ്ട് ഉദ്ദേശിക്കപ്പെട്ടത് ജിബ്‌രീൽ എന്ന മലക്കാണെന്നാണ് പ്രബലമായ അഭിപ്രായം.
1426 വേദം ലഭിച്ച സമുദായങ്ങൾ ഭിന്നിച്ചത് തെളിവ് ലഭിക്കാത്തതുകൊണ്ടല്ല; പരസ്പര വിരോധവും ദുർവാശിയും നിമിത്തമാണ് എന്നർത്ഥം.

إِنَّ الَّذِينَ كَفَرُوا مِنْ أَهْلِ الْكِتَابِ وَالْمُشْرِكِينَ فِي نَارِ جَهَنَّمَ خَالِدِينَ فِيهَا أُولَٰئِكَ هُمْ شَرُّ الْبَرِيَّةِ ﴿٦﴾

6. തീർച്ചയായും വേദക്കാരിലും ബഹുദൈവ വിശ്വാസികളിലുംപെട്ട സത്യനിഷേധികൾ നരകാഗ്നിയിലാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അക്കൂട്ടർ തന്നെയാകുന്നു സൃഷ്ടികളിൽ മോശപ്പെട്ടവർ.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ أُولَٰئِكَ هُمْ خَيْرُ الْبَرِيَّةِ ﴿٧﴾

7. തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർ തന്നെയാകുന്നു സൃഷ്ടികളിൽ ഉത്തമർ.

جَزَاؤُهُمْ عِنْدَ رَبِّهِمْ جَنَّاتُ عَدْنٍ تَجْرِي مِنْ تَحْتِهَا الْأَنْهَارُ خَالِدِينَ فِيهَا أَبَدًا ۖ رَضِيَ اللَّهُ عَنْهُمْ وَرَضُوا عَنْهُ ۚ ذَٰلِكَ لِمَنْ خَشِيَ رَبَّهُ ﴿٨﴾

8. അവർക്ക് അവരുടെ രക്ഷിതാവിങ്കലുള്ള പ്രതിഫലം താഴ്ഭാഗത്തു കൂടി അരുവികളൊഴുകുന്ന, സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകളാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും; എന്നെന്നേക്കുമായിട്ട്. അല്ലാഹു അവരെപ്പററി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെപ്പററിയും തൃപ്തിപ്പെട്ടിരിക്കുന്നു. ഏതൊരുവൻ തൻെറ രക്ഷിതാവിനെ ഭയപ്പെട്ടുവോ അവന്നുള്ളതാകുന്നു അത്.




അദ്ധ്യായം - 99

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

إِذَا زُلْزِلَتِ الْأَرْضُ زِلْزَالَهَا ﴿١﴾

1. ഭൂമി പ്രകമ്പനം കൊള്ളിക്കപ്പെട്ടാൽ — അതിൻെറ ഭയങ്കരമായ ആ പ്രകമ്പനം.

وَأَخْرَجَتِ الْأَرْضُ أَثْقَالَهَا ﴿٢﴾

وَقَالَ الْإِنْسَانُ مَا لَهَا ﴿٣﴾

2, 3. ഭൂമി അതിൻെറ ഭാരങ്ങൾ പുറന്തള്ളുകയും, അതിന് എന്തുപററി എന്ന് മനുഷ്യൻ പറയുകയും ചെയ്താൽ [1427]

يَوْمَئِذٍ تُحَدِّثُ أَخْبَارَهَا ﴿٤﴾

4. അന്നേദിവസം അത് (ഭൂമി) അതിൻെറ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്.

بِأَنَّ رَبَّكَ أَوْحَىٰ لَهَا ﴿٥﴾

5. നിൻെറ രക്ഷിതാവ് അതിന് ബോധനം നൽകിയത് നിമിത്തം.

1427. അന്ത്യദിനത്തിലുണ്ടാകുന്ന സംഭവങ്ങളത്രെ ഇവിടെ പ്രതിപാദിക്കപ്പെടുന്നത്.

يَوْمَئِذٍ يَصْدُرُ النَّاسُ أَشْتَاتًا لِّيُرَوْا أَعْمَالَهُمْ ٦

6. അന്നേദിവസം മനുഷ്യർ പല സംഘങ്ങളായി പുറപ്പെടുന്നതാണ്. അവർക്ക് അവരുടെ കർമ്മങ്ങൾ കാണിക്കപ്പെടേണ്ടതിന്നായിട്ട്.

فَمَن يَعْمَلْ مِثْقَالَ ذَرَّةٍ خَيْرًا يَرَهُ ٧

7. അപ്പോൾ ആർ ഒരണുവിൻെറ തൂക്കം നന്മ ചെയ്തിരുന്നുവോ അവനത് കാണും.

وَمَن يَعْمَلْ مِثْقَالَ ذَرَّةٍ شَرًّا يَرَهُ ٨

8. ആർ ഒരണുവിൻെറ തൂക്കം തിന്മ ചെയ്തിരുന്നുവോ അവൻ അതും കാണും.[1428]




## അദ്ധ്യായം - 100

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

وَالْعَادِيَاتِ ضَبْحًا ١ فَالْمُورِيَاتِ قَدْحًا ٢
فَالْمُغِيرَاتِ صُبْحًا ٣ فَأَثَرْنَ بِهِ نَقْعًا ٤
فَوَسَطْنَ بِهِ جَمْعًا ٥

1—5. കിതച്ചുകൊണ്ടു ഓടുന്നവയും, അങ്ങനെ (കുളമ്പ് കല്ലിൽ) ഉരസി തീപ്പൊരി പറപ്പിക്കുന്നവയും, എന്നിട്ട് പ്രഭാതത്തിൽ ആക്രമണം നടത്തുന്നവയും, അന്നേരത്ത് പൊടിപടലം ഇളക്കിവിട്ട് അതിലൂടെ (ശത്രു) സംഘത്തിൻെറ നടുവിൽ പ്രവേശിച്ചവയും (കുതിരകൾ) തന്നെ സത്യം.

إِنَّ الْإِنسَانَ لِرَبِّهِ لَكَنُودٌ ٦

6. തീർച്ചയായും മനുഷ്യൻ തൻെറ രക്ഷിതാവിനോട് നന്ദികെട്ടവൻ തന്നെ.

وَإِنَّهُ عَلَىٰ ذَٰلِكَ لَشَهِيدٌ ٧

7. തീർച്ചയായും അവൻ അതിന്ന് സാക്ഷ്യം വഹിക്കുന്നവനുമാകുന്നു.

وَإِنَّهُ لِحُبِّ الْخَيْرِ لَشَدِيدٌ ٨

8. തീർച്ചയായും അവൻ ധനത്തോടുള്ള സ്നേഹം കഠിനമായവനുമാകുന്നു.

أَفَلَا يَعْلَمُ إِذَا بُعْثِرَ مَا فِي الْقُبُورِ ٩
وَحُصِّلَ مَا فِي الصُّدُورِ ١٠
إِنَّ رَبَّهُم بِهِمْ يَوْمَئِذٍ لَّخَبِيرٌ ١١

9—11. എന്നാൽ അവൻ അറിയുന്നില്ലേ? ഖബ്റുകളിലുള്ളത് ഇളക്കി മറിച്ചു പുറത്തുകൊണ്ടുവരപ്പെടുകയും, ഹൃദയങ്ങളിലുള്ളതു വെളിക്കുകൊണ്ടുവരപ്പെടുകയും[1429] ചെയ്താൽ, തീർച്ചയായും അവരുടെ രക്ഷിതാവ് അന്നേദിവസം അവരെപ്പറ്റി സൂക്ഷ്മമായി അറിയുന്നവൻ തന്നെയാകുന്നു.

---

1428. ഇഹലോകത്ത് മനുഷ്യൻ ചെയ്ത ഏത് നിസ്സാരമായ പ്രവൃത്തിക്കും കണിശമായ പ്രതിഫലം പരലോകത്ത് അല്ലാഹു നല്കുന്നതാണ് എന്നർത്ഥം.

1429. ഉയിർത്തെഴുന്നേൽപിൻെറ നാളിൽ ആർക്കും യാതൊന്നും മനസ്സിൽ ഒളിപ്പിച്ചുവെക്കാനാവില്ല. ഓരോരുത്തർ ചെയ്തതും പറഞ്ഞതുമായ കാര്യങ്ങളെ സംബന്ധിച്ച് അന്ന് അവരുടെ അവയവങ്ങൾ തന്നെ സാക്ഷ്യം വഹിക്കുമെന്ന് വി.ഖു. 36:65ലും 41:20ലും കാണാം.




## അദ്ധ്യായം - 101

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

1. ഭയങ്കരമായ ആ സംഭവം.

2. ഭയങ്കരമായ സംഭവം എന്നാൽ എന്താകുന്നു?

3. ഭയങ്കരമായ സംഭവമെന്നാൽ എന്താണെന്ന് നിനക്കറിയാമോ?

4, 5. മനുഷ്യന്മാർ ചിന്നിച്ചിതറിയ പാററയെ പോലെയും പർവ്വതങ്ങൾ കടഞ്ഞ രോമം പോലെയും ആയിത്തീരുന്ന ദിവസം!

6, 7. അപ്പോൾ ഏതൊരാളുടെ തുലാസുകൾ ഘനം തൂങ്ങിയോ അവൻ സംതൃപ്തമായ ജീവിതത്തിലായിരിക്കും.[1430]

8, 9. എന്നാൽ ഏതൊരാളുടെ തുലാസുകൾ തൂക്കം കുറഞ്ഞതായോ അവന്റെ സങ്കേതം 'ഹാവിയഃ' ആയിരിക്കും.

10. 'ഹാവിയഃ' എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

11. ചൂടേറിയ നരകാഗ്നിയത്രെ അത്.

اَلْقَارِعَةُ ①

مَا الْقَارِعَةُ ②

وَمَا أَدْرَاكَ مَا الْقَارِعَةُ ③

يَوْمَ يَكُونُ النَّاسُ كَالْفَرَاشِ الْمَبْثُوثِ ④ وَتَكُونُ الْجِبَالُ
كَالْعِهْنِ الْمَنْفُوشِ ⑤

فَأَمَّا مَنْ ثَقُلَتْ مَوَازِينُهُ ⑥ فَهُوَ فِي عِيشَةٍ رَاضِيَةٍ ⑦

وَأَمَّا مَنْ خَفَّتْ مَوَازِينُهُ ⑧ فَأُمُّهُ هَاوِيَةٌ ⑨

وَمَا أَدْرَاكَ مَا هِيَهْ ⑩

نَارٌ حَامِيَةٌ ⑪

1430. സൽകർമ്മങ്ങളുടെ തുലാസ്സുതട്ടുകൾക്ക് ഘനമുണ്ടെങ്കിൽ പരലോകത്ത് സംതൃപ്തമായ ജീവിതം ഉറപ്പാണെന്നർത്ഥം. കർമ്മങ്ങളുടെ തൂക്കവും, അത് കണക്കാക്കാനുള്ള തുലാസ്സും അദൃശ്യലോകത്തെ യാഥാർത്ഥ്യങ്ങളെന്ന നിലയിൽ വിശുദ്ധ ഖുർആൻ നമുക്ക് വെളിപ്പെടുത്തിത്തരുന്ന കാര്യങ്ങളാണ്. അതിന്റെ വിശദാംശങ്ങൾ ഈ ഭൗതിക ലോകത്ത് വെച്ച് നമുക്ക് ഗ്രഹിക്കാനാവില്ല.




## അദ്ധ്യായം - 102

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

أَلْهَاكُمُ التَّكَاثُرُ ۝١ حَتَّىٰ زُرْتُمُ الْمَقَابِرَ ۝٢

1, 2. നിങ്ങൾ ശവകുടീരങ്ങൾ സന്ദർശിക്കുന്നതുവരേക്കും പരസ്പരം പെരുമ നടിക്കുക എന്ന കാര്യം നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു.[1431]

كَلَّا سَوْفَ تَعْلَمُونَ ۝٣

3. നിസ്സംശയം, നിങ്ങൾ വഴിയെ അറിഞ്ഞുകൊള്ളും.

ثُمَّ كَلَّا سَوْفَ تَعْلَمُونَ ۝٤

4. പിന്നെയും; നിസ്സംശയം; നിങ്ങൾ വഴിയെ അറിഞ്ഞുകൊള്ളും.

كَلَّا لَوْ تَعْلَمُونَ عِلْمَ الْيَقِينِ ۝٥ لَتَرَوُنَّ الْجَحِيمَ ۝٦

5, 6. നിസ്സംശയം; നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ ജ്വലിക്കുന്ന നരകത്തെ നിങ്ങൾ കാണുക തന്നെ ചെയ്യും.

ثُمَّ لَتَرَوُنَّهَا عَيْنَ الْيَقِينِ ۝٧

7. പിന്നെ തീർച്ചയായും നിങ്ങൾ അതിനെ ദൃഢമായും കണ്ണാൽ കാണുക തന്നെ ചെയ്യും.

ثُمَّ لَتُسْأَلُنَّ يَوْمَئِذٍ عَنِ النَّعِيمِ ۝٨

8. പിന്നീട് ആ ദിവസത്തിൽ സുഖാനുഭവങ്ങളെപ്പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുക തന്നെ ചെയ്യും.[1432]

---

1431. 'നിങ്ങൾ ശവകുടീരങ്ങൾ സന്ദർശിക്കുന്നതു വരെ' എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടത് 'നിങ്ങൾ മരിച്ചു മറവ് ചെയ്യപ്പെടുന്നതുവരെ' എന്നത്രെ. ഭൗതികനേട്ടങ്ങളുടെ പേരിലുള്ള പെരുമയും പൊങ്ങച്ചവും കാരണം സത്യത്തെയും ധർമ്മത്തെയും പറ്റി മനുഷ്യർ അശ്രദ്ധയിലാകുന്ന അവസ്ഥ മരണം വരെയും തുടരുന്നു എന്ന സത്യത്തിലേക്ക് ഈ വചനങ്ങൾ നമ്മുടെ ശ്രദ്ധ തിരിക്കുന്നു.

1432 അല്ലാഹുവിന്റെ അളവററ അനുഗ്രഹങ്ങൾ ആസ്വദിച്ചുകൊണ്ടാണ് ഓരോ നിമിഷവും നാം ജീവിക്കുന്നത്. ഈ അനുഗ്രഹങ്ങളോട് നാം ഏത് വിധമാണ് പ്രതികരിച്ചതെന്നതിനെപ്പററി അല്ലാഹുവിന്റെ ചോദ്യം ചെയ്യലിൽ നിന്ന് നമുക്ക് ഒഴിഞ്ഞുമാറാനാവില്ല.




**അദ്ധ്യായം - 103**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തില്‍.

وَالْعَصْرِ ①

1. കാലം തന്നെയാണ സത്യം,

إِنَّ الْإِنسَانَ لَفِي خُسْرٍ ②

2. തീര്‍ച്ചയായും മനുഷ്യന്‍ നഷ്ടത്തില്‍ തന്നെയാകുന്നു [1433]

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ وَتَوَاصَوْا بِالْحَقِّ وَتَوَاصَوْا بِالصَّبْرِ ③

3. വിശ്വസിക്കുകയും സല്‍കര്‍മങ്ങള്‍ പ്രവര്‍ത്തിക്കുകയും, സത്യം കൈക്കൊള്ളാന്‍ അന്യോന്യം ഉപദേശിക്കുകയും, ക്ഷമ കൈക്കൊള്ളാന്‍ അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ.




**അദ്ധ്യായം - 104**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തില്‍.

وَيْلٌ لِّكُلِّ هُمَزَةٍ لُّمَزَةٍ ①

1. കുത്തിപ്പറയുന്നവരും അവഹേളിക്കുന്നവരുമായ ഏതൊരാള്‍ക്കും നാശം.

الَّذِي جَمَعَ مَالًا وَعَدَّدَهُ ②

2. അതായത് ധനം ശേഖരിക്കുകയും അത് എണ്ണിനോക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവന്‍.

يَحْسَبُ أَنَّ مَالَهُ أَخْلَدَهُ ③

3. അവന്റെ ധനം അവന് ശാശ്വത ജീവിതം നല്‍കിയിരിക്കുന്നു എന്ന് അവന്‍ വിചാരിക്കുന്നു.

---

1433. ജീവിതത്തിലെ ലാഭനഷ്ടങ്ങളെപ്പറ്റിയുള്ള ഭൗതികമായ വീക്ഷണം ഏതുകാലത്തുമുള്ള മനുഷ്യര്‍ക്ക് സുപരിചിതമാണ്. എന്നാല്‍ ഭൗതികലാഭം ക്ഷണികമാണ്. ആത്യന്തികമായ നഷ്ടത്തില്‍ നിന്ന് – പരലോക ശിക്ഷയില്‍ നിന്ന് – രക്ഷപ്പെടാന്‍ അത് സഹായിക്കുകയില്ല. വിശ്വാസവും സല്‍കര്‍മവും, സത്യവും ക്ഷമയും അവലംബിക്കാനുള്ള ഉദ്ബോധനവും മാത്രമേ ആത്യന്തിക നഷ്ടത്തില്‍ നിന്ന് നമ്മെ രക്ഷിക്കുകയുള്ളൂ.

كَلَّا لَيُنۢبَذَنَّ فِى ٱلْحُطَمَةِ ٤

وَمَآ أَدْرَىٰكَ مَا ٱلْحُطَمَةُ ٥

نَارُ ٱللَّهِ ٱلْمُوقَدَةُ ٦ ٱلَّتِى تَطَّلِعُ عَلَى ٱلْأَفْـِٔدَةِ ٧

إِنَّهَا عَلَيْهِم مُّؤْصَدَةٌ ٨ فِى عَمَدٍ مُّمَدَّدَةٍۭ ٩

4. നിസ്സംശയം, അവൻ 'ഹുത്വമ'യിൽ എറിയപ്പെടുക തന്നെ ചെയ്യും.

5. 'ഹുത്വമ' എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

6, 7. അത് ഹൃദയങ്ങളിലേക്ക് കത്തിപ്പടരുന്ന, അല്ലാഹുവിൻെറ ജ്വലിപ്പിക്കപ്പെട്ട അഗ്നിയാകുന്നു.

8, 9. തീർച്ചയായും അത് നീട്ടിയുണ്ടാക്കപ്പെട്ട സ്തംഭങ്ങളിലായിക്കൊണ്ട് അവരുടെ മേൽ അടച്ചുമൂടപ്പെടുന്നതായിരിക്കും.




## അദ്ധ്യായം - 105

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِأَصْحَٰبِ ٱلْفِيلِ ١

أَلَمْ يَجْعَلْ كَيْدَهُمْ فِى تَضْلِيلٍ ٢

وَأَرْسَلَ عَلَيْهِمْ طَيْرًا أَبَابِيلَ ٣

تَرْمِيهِم بِحِجَارَةٍ مِّن سِجِّيلٍ ٤

فَجَعَلَهُمْ كَعَصْفٍ مَّأْكُولٍۭ ٥

1. ആനക്കാരെക്കൊണ്ട് നിൻെറ രക്ഷിതാവ് പ്രവർത്തിച്ചത് എങ്ങനെ എന്ന് നീ കണ്ടില്ലേ?

2. അവരുടെ തന്ത്രം അവൻ പിഴവിലാക്കിയില്ലേ?

3, 4. ചുട്ടുപഴുപ്പിച്ച കളിമൺകല്ലുകൾ കൊണ്ട് അവരെ എറിയുന്ന, കൂട്ടംകൂട്ടമായിക്കൊണ്ടുള്ള പക്ഷികളെ അവരുടെ നേർക്ക് അവൻ അയക്കുകയും ചെയ്തു.[1434]

5. അങ്ങനെ അവൻ അവരെ തിന്നൊടുക്കപ്പെട്ട വൈക്കോൽ തുരുമ്പുപോലെയാക്കി.[1435]

---

1434. നബി(സ)യുടെ ജനനത്തിന് ഏതാനും മാസങ്ങൾക്ക് മുമ്പ് നടന്ന ഒരു സംഭവത്തെപ്പറ്റിയാണ് ഈ അദ്ധ്യായത്തിൽ പരാമർശിച്ചിട്ടുള്ളത്. അന്ന് യമൻ ഭരിച്ചിരുന്നത് എത്യോപ്യയിലെ ചക്രവർത്തിയുടെ കീഴിലുള്ള അബ്‌റഹഃ എന്ന് പേരായ ഒരു ഭരണാധികാരിയായിരുന്നു. ക്രിസ്തുമതവിശ്വാസിയായ അബ്‌റഹഃ യമനിൽ ഒരു വലിയ ദേവാലയം പണിതിട്ട് അത് അറബികളുടെ മുഴുവൻ തീർത്ഥാടനകേന്ദ്രമാക്കിത്തീർക്കാനും, കഅ്ബയിൽ നിന്ന് ജനങ്ങളുടെ ശ്രദ്ധ തിരിച്ചുവിടാനും വേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. അറബികൾ ഈ ദേവാലയത്തിന് പറയത്തക്ക പരിഗണനയൊന്നും നല്കാത്തതിൽ അസംതൃപ്തനായ അബ്‌റഹഃ കഅ്ബഃ പൊളിച്ചു കളയാൻ വേണ്ടി ആനപ്പുറത്തേറി സൈന്യസമേതം മക്കയിലേക്ക് പുറപ്പെട്ടു. കഅ്ബയുടെ പരിപാലകരായ ഖുറൈശികൾക്ക് അബ്‌റഹഃയുടെ വലിയ സൈന്യത്തെ നേരിടാൻ കഴിവുണ്ടായിരുന്നില്ല. ചെറുത്തു നില്ക്കാൻ ശ്രമിക്കാതെ അവർ സ്ഥലം വിടുകയാണ് ഉണ്ടായത്. ഈ സന്ദർഭത്തിൽ അസാധാരണമായ ഒരു നടപടിയിലൂടെ അല്ലാഹു അബ്രഹഃയുടെ സൈന്യത്തെ നശിപ്പിച്ചു. ചുട്ടുപഴുപ്പിച്ച കളിമൺകല്ലുകൾകൊണ്ട് അവരെ എറിയുവാൻ പക്ഷിക്കൂട്ടങ്ങളെ അല്ലാഹു നിയോഗിച്ചു. ആ കല്ലുകൾ അവരുടെ മേൽ നാശം വിതച്ചു. വിശുദ്ധ കഅ്ബയ്ക്ക് ഒരു പോറലും ഏല്പിക്കാനാവാതെ ആക്രമണകാരികൾ നശിച്ചൊടുങ്ങി. അബ്രഹഃയുടെയും സൈന്യത്തിൻെറയും നാശം തങ്ങളുടെ ചരിത്രത്തിലെ അതിപ്രധാനമായ ഒരു സംഭവമായിട്ടായിരുന്നു ഇസ്ലാമിൻെറ ആവിർഭാവകാലത്തെ അറബികൾ ഗണിച്ചിരുന്നത്. ആ നാശത്തെ സംബന്ധിച്ച വിശദവിവരങ്ങൾ അവർക്ക് അജ്ഞാതമായിരുന്നു. അല്ലാഹു അറിയിച്ചുതന്നതിൽ കൂടുതലൊന്നും അതിനെപറ്റി മനസ്സിലാക്കാൻ നമുക്കും കഴിയില്ല.

1435. കാലികൾ മേഞ്ഞുതിന്ന വയലിൽ അവശേഷിക്കുന്ന തുരുമ്പുപോലെ എന്നോ, പുഴുതിന്ന് നശിപ്പിച്ച വൈക്കോൽ തുരുമ്പ് പോലെ എന്നോ ആകാം ഉദ്ദേശ്യം.




## അദ്ധ്യായം - 106

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

لِإِيلَافِ قُرَيْشٍ ١ إِيلَافِهِمْ رِحْلَةَ الشِّتَاءِ وَالصَّيْفِ ٢
فَلْيَعْبُدُوا رَبَّ هَٰذَا الْبَيْتِ ٣
الَّذِي أَطْعَمَهُمْ مِنْ جُوعٍ وَآمَنَهُمْ مِنْ خَوْفٍ ٤

1—4. ഖുറൈശ് ഗോത്രത്തെ കൂട്ടിയിണക്കിയതിനാൽ, ശൈത്യകാലത്തെയും ഉഷ്ണകാലത്തെയും യാത്രയുമായി അവരെ കൂട്ടിയിണക്കിയതിനാൽ, ഈ ഭവനത്തിന്റെ രക്ഷിതാവിനെ, അതായത് അവർക്ക് വിശപ്പിന്ന് ആഹാരം നൽകുകയും, ഭയത്തിനു പകരം സമാധാനം നല്കുകയും ചെയ്തവനെ അവർ ആരാധിച്ചുകൊള്ളട്ടെ. [1436]




## അദ്ധ്യായം - 107

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

أَرَأَيْتَ الَّذِي يُكَذِّبُ بِالدِّينِ ١
فَذَٰلِكَ الَّذِي يَدُعُّ الْيَتِيمَ ٢
وَلَا يَحُضُّ عَلَىٰ طَعَامِ الْمِسْكِينِ ٣

1. മതത്തെ വ്യാജമാക്കുന്നവനാരെന്ന് നീ കണ്ടുവോ?

2, 3. അനാഥക്കുട്ടിയെ തള്ളിക്കളയുകയും, പാവപ്പെട്ടവന്റെ ഭക്ഷണത്തിന്റെ കാര്യത്തിൽ പ്രോത്സാഹനം നടത്താതിരിക്കുകയും ചെയ്യുന്നവനത്രെ അത്. [1437]

1436. അറേബ്യയിലെ അഭിജാതവിഭാഗമായിരുന്നു ഖുറൈശ് ഗോത്രം. ഈ ഗോത്രത്തിലെ ബനൂഹാശിം കുടുംബത്തിലാണ് നബി(സ) പിറന്നത്. മക്കാനഗരിക്ക് അറബികൾ പവിത്രത കല്പിക്കുകയും, അവിടെ കയ്യേറ്റവും യുദ്ധവും നടത്തുന്നത് നിഷിദ്ധമായി ഗണിക്കുകയും ചെയ്തിരുന്നതുകൊണ്ട് മക്കാനിവാസികളായ ഖുറൈശികൾ ആക്രമണങ്ങളിൽ നിന്ന് സുരക്ഷിതരായിരുന്നു. വിശുദ്ധകഅ്ബയുടെ പരിപാലകർ എന്ന നിലയിൽ ഖുറൈശികൾക്ക് അറേബ്യയിലുടനീളം ആദരവും അംഗീകാരവും ലഭിച്ചിരുന്നതിനാൽ അവരുടെ കച്ചവട യാത്രകളും സുരക്ഷിതവും ലാഭകരവുമായിരുന്നു. ശൈത്യകാലത്ത് യമനിലേക്കും ഉഷ്ണകാലത്ത് സിറിയയിലേക്കുമുള്ള കച്ചവടയാത്രകളായിരുന്നു അവരുടെ പ്രധാന ഉപജീവനമാർഗം. ഈ വക സൗകര്യങ്ങളെല്ലാം അവർക്ക് ഇണക്കിക്കൊടുത്ത അല്ലാഹുവെ—വിശുദ്ധകഅ്ബയുടെ നാഥനെ—ആരാധിക്കാൻ അവർ ബാദ്ധ്യസ്ഥരാണെന്ന് അല്ലാഹു അവരെ ഉണർത്തുന്നു.

4—7. എന്നാൽ തങ്ങളുടെ നമസ്കാരത്തെപ്പററി ശ്രദ്ധയില്ലാത്തവരും, ജനങ്ങളെ കാണിക്കാൻ വേണ്ടി പ്രവർത്തിക്കുന്നവരും, പരോപകാര വസ്തുക്കൾ[1438] മുടക്കുന്നവരുമായ നമസ്കാരക്കാർക്കാകുന്നു നാശം.

فَوَيْلٌ لِّلْمُصَلِّينَ ﴿٤﴾ الَّذِينَ هُمْ عَن صَلَاتِهِمْ سَاهُونَ ﴿٥﴾ الَّذِينَ هُمْ يُرَاءُونَ ﴿٦﴾ وَيَمْنَعُونَ الْمَاعُونَ ﴿٧﴾




## അദ്ധ്യായം - 108

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ.

1. തീർച്ചയായും നിനക്ക് നാം ധാരാളമായ നേട്ടം നൽകിയിരിക്കുന്നു.

إِنَّا أَعْطَيْنَاكَ الْكَوْثَرَ ﴿١﴾

2. ആകയാൽ നീ നിൻെറ രക്ഷിതാവിനു വേണ്ടി നമസ്കരിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുക.

فَصَلِّ لِرَبِّكَ وَانْحَرْ ﴿٢﴾

3. തീർച്ചയായും നിന്നോട് വിദ്വേഷം വെച്ചുപുലർത്തുന്നവൻ തന്നെയാകുന്നു വാലററവൻ (ഭാവിയില്ലാത്തവൻ)[1439]

إِنَّ شَانِئَكَ هُوَ الْأَبْتَرُ ﴿٣﴾

1437. ഏത് കാലത്തും മതനിഷേധത്തിനും മതനിഷേധികൾക്കും വളം വെച്ചു കൊടുക്കുന്നത് ദൈവവിശ്വാസം ഉള്ളിൽ കടക്കാതെ മതത്തിൻെറ ബാഹ്യമായ ആചാരങ്ങൾ മാത്രം കൊണ്ടു നടക്കുന്ന ആളുകളാണ്. അനാഥകളുടെയും അഗതികളുടെയും രക്ഷയ്ക്കെത്താത്ത, അലക്ഷ്യമായി പ്രാർത്ഥന ഉരുവിടുന്ന, ചില്ലറ സേവനങ്ങൾ പോലും ചെയ്യാൻ കൂട്ടാക്കാത്ത ഭക്തിപ്രകടനക്കാർ മതത്തെപ്പററിയുള്ള വിശ്വാസം തന്നെ കെടുത്തിക്കളയുന്നു.

1438. പരോപകാര മനസ്ഥിതിയുള്ള ആളുകൾ പരസ്പരം വായ്പ കൊടുക്കുന്ന വീട്ടുസാമാനങ്ങളും മററും.

1439. നബി(സ)ക്ക് ആൺമക്കളില്ലാത്തതിൻെറ പേരിൽ ശത്രുക്കൾ അദ്ദേഹത്തെ 'അബ്തർ'(വാലററവൻ) അഥവാ പിൻഗാമിയില്ലാത്തവൻ എന്ന് വിളിച്ച് അപഹസിക്കാറുണ്ടായിരുന്നു. ഇതിനെ ഖണ്ഡിച്ചുകൊണ്ട്, നബി(സ)യോട് വിദ്വേഷം പുലർത്തുന്നവൻ തന്നെയാണ് 'അബ്തർ' അഥവാ ഭാവി നഷ്ടപ്പെട്ടവൻ എന്ന് അല്ലാഹു ഉണർത്തുന്നു.




**അദ്ധ്യായം - 109**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

قُلْ يَا أَيُّهَا الْكَافِرُونَ ① لَا أَعْبُدُ مَا تَعْبُدُونَ ②

1, 2. (നബിയേ,) പറയുക: അവിശ്വാസികളേ, നിങ്ങൾ ആരാധിച്ചു വരുന്നതിനെ ഞാൻ ആരാധിക്കുന്നില്ല.

وَلَا أَنتُمْ عَابِدُونَ مَا أَعْبُدُ ③

3. ഞാൻ ആരാധിച്ചുവരുന്നതിനെ നിങ്ങളും ആരാധിക്കുന്നവരല്ല.

وَلَا أَنَا عَابِدٌ مَّا عَبَدتُّمْ ④

4. നിങ്ങൾ ആരാധിച്ചുവന്നതിനെ ഞാൻ ആരാധിക്കാൻ പോകുന്നവനുമല്ല.

وَلَا أَنتُمْ عَابِدُونَ مَا أَعْبُدُ ⑤

5. ഞാൻ ആരാധിച്ചുവരുന്നതിനെ നിങ്ങളും ആരാധിക്കാൻ പോകുന്നവരല്ല.

لَكُمْ دِينُكُمْ وَلِيَ دِينِ ⑥

6. നിങ്ങൾക്ക് നിങ്ങളുടെ മതം. എനിക്ക് എന്റെ മതവും.[1440]




**അദ്ധ്യായം - 110**

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ.

إِذَا جَاءَ نَصْرُ اللَّهِ وَالْفَتْحُ ①
وَرَأَيْتَ النَّاسَ يَدْخُلُونَ فِي دِينِ اللَّهِ أَفْوَاجًا ②
فَسَبِّحْ بِحَمْدِ رَبِّكَ وَاسْتَغْفِرْهُ ۚ إِنَّهُ كَانَ تَوَّابًا ③

1—3. അല്ലാഹുവിന്റെ സഹായവും വിജയവും വന്നുകിട്ടുകയും, ജനങ്ങൾ അല്ലാഹുവിന്റെ മതത്തിൽ കൂട്ടംകൂട്ടമായി പ്രവേശിക്കുന്നത് നീ കാണുകയും ചെയ്താൽ നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം നീ അവനെ പ്രകീർത്തിക്കുകയും, നീ അവനോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അവൻ പശ്ചാത്താപം സ്വീകരിക്കുന്നവനാകുന്നു.

1440. ഒരു സത്യവിശ്വാസി വിശ്വാസപരവും, ആരാധനാപരവുമായ തന്റെ വ്യതിരിക്തത നിലനിർത്തേണ്ടവനാണ്. ഏകദൈവത്വത്തിനെതിരായ ഒരു ആരാധനാരീതിയും അവന് സ്വീകരിക്കാവുന്നതല്ല. എന്നാൽ ബഹുദൈവവിശ്വാസിക്ക് അയാളുടെ മതവും ആരാധനാരീതിയും തുടരാനുള്ള സ്വാതന്ത്ര്യം ഇസ്‌ലാം നിഷേധിക്കുന്നില്ല.




## അദ്ധ്യായം - 111

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

تَبَّتْ يَدَا أَبِي لَهَبٍ وَتَبَّ ①

1. അബൂലഹബിന്റെ ഇരുകൈകളും നശിച്ചിരിക്കുന്നു. അവൻ നാശമടയുകയും ചെയ്തിരിക്കുന്നു.[1441]

مَا أَغْنَىٰ عَنْهُ مَالُهُ وَمَا كَسَبَ ②

2. അവന്റെ ധനമോ അവൻ സമ്പാദിച്ചുവെച്ചതോ അവന്നു ഉപകാരപ്പെട്ടില്ല.

سَيَصْلَىٰ نَارًا ذَاتَ لَهَبٍ ③

3. തീജ്വാലകളുള്ള നരകാഗ്നിയിൽ അവൻ പ്രവേശിക്കുന്നതാണ്.

وَامْرَأَتُهُ حَمَّالَةَ الْحَطَبِ ④

4. വിറകു ചുമട്ടുകാരിയായ അവന്റെ ഭാര്യയും.

فِي جِيدِهَا حَبْلٌ مِّن مَّسَدٍ ⑤

5. അവളുടെ കഴുത്തിൽ ഈത്തപ്പന നാരുകൊണ്ടുള്ള ഒരു കയറുണ്ടായിരിക്കും.[1442]




## അദ്ധ്യായം - 112

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

قُلْ هُوَ اللَّهُ أَحَدٌ ①

1. (നബിയേ,) പറയുക: കാര്യം അല്ലാഹു ഏകനാണ് എന്നതാകുന്നു.

---

1441. നബി(സ)യുടെ പിതൃവ്യനായിരുന്നു അബൂലഹബ് എന്ന പേരിൽ പിൽക്കാലത്ത് അറിയപ്പെട്ട അബ്ദുൽ ഉസ്സാ. നബി(സ)യുടെ പ്രബോധനത്തോട് കടുത്ത എതിർപ്പ് പുലർത്തുകയും, നബി(സ)ക്കെതിരിൽ ദുഷ്പ്രചാരണം നടത്തുകയും ചെയ്തുപോന്നതിനാൽ അയാൾ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമാവുകയാണുണ്ടായത്.

1442. 'വിറകുചുമട്ടുകാരി' എന്നത് ഏഷണിക്കാരി എന്ന അർത്ഥത്തിലുള്ള അലങ്കാരപ്രയോഗമാണെന്നാണ് ചില വ്യാഖ്യാതാക്കൾ പറഞ്ഞിട്ടുള്ളത്. നബി(സ) നടക്കുന്ന വഴിയിൽ അവൾ മുള്ളുകൾ കൊണ്ടുവന്ന് ഇട്ടിരുന്നതുകൊണ്ടാണ് അവളെ അങ്ങനെ വിശേഷിപ്പിച്ചതെന്നാണ് മറ്റൊരഭിപ്രായം. അവളുടെ കഴുത്തിൽ കയറുണ്ടായിരിക്കുമെന്ന് പറഞ്ഞത് മുള്ളുകെട്ടികൊണ്ടുവരാൻ വേണ്ടി കയറും കഴുത്തിലിട്ടു നടക്കുകയാണവൾ എന്ന അർത്ഥത്തിലായിരിക്കാം. നരകത്തിൽ അവൾക്ക് ലഭിക്കാൻ പോകുന്ന ശിക്ഷയാണ് അതുകൊണ്ട് ഉദ്ദേശ്യമെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം.

2. അല്ലാഹു ഏവർക്കും ആശ്രയമായിട്ടുള്ളവനാകുന്നു.

3. അവൻ (ആർക്കും) ജന്മം നൽകിയിട്ടില്ല. (ആരുടെയും സന്തതിയായി) ജനിച്ചിട്ടുമില്ല.

4. അവന്ന് തുല്യനായി ആരും ഇല്ല താനും.

ٱللَّهُ ٱلصَّمَدُ ﴿٢﴾

لَمْ يَلِدْ وَلَمْ يُولَدْ ﴿٣﴾

وَلَمْ يَكُن لَّهُۥ كُفُوًا أَحَدٌۢ ﴿٤﴾




അദ്ധ്യായം - 113

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1. പറയുക: പുലരിയുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു.

2—5. അവൻ സൃഷ്ടിച്ചിട്ടുള്ളവയുടെ കെടുതിയിൽ നിന്നും, ഇരുളടയുമ്പോഴുള്ള രാത്രിയുടെ കെടുതിയിൽ നിന്നും, കെട്ടുകളിൽ ഊതുന്ന സ്ത്രീകളുടെ കെടുതിയിൽ നിന്നും,[1443] അസൂയാലു അസൂയപ്പെടുമ്പോൾ അവന്റെ കെടുതിയിൽ നിന്നും.

قُلْ أَعُوذُ بِرَبِّ ٱلْفَلَقِ ﴿١﴾

مِن شَرِّ مَا خَلَقَ ﴿٢﴾ وَمِن شَرِّ غَاسِقٍ إِذَا وَقَبَ ﴿٣﴾

وَمِن شَرِّ ٱلنَّفَّٰثَٰتِ فِى ٱلْعُقَدِ ﴿٤﴾ وَمِن شَرِّ حَاسِدٍ إِذَا حَسَدَ ﴿٥﴾




അദ്ധ്യായം - 114

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

1—3. പറയുക: മനുഷ്യരുടെ രക്ഷിതാവും, മനുഷ്യരുടെ രാജാവും, മനുഷ്യരുടെ ദൈവവുമായിട്ടുള്ളവനോട് ഞാൻ ശരണം തേടുന്നു;

4—6. മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർബോധനം നടത്തി പിൻമാറിക്കളയുന്ന, മനുഷ്യരിലും ജിന്നുകളിലുംപെട്ട ദുർബോധകരെക്കൊണ്ടുള്ള കെടുതിയിൽ നിന്ന്.

قُلْ أَعُوذُ بِرَبِّ ٱلنَّاسِ ﴿١﴾ مَلِكِ ٱلنَّاسِ ﴿٢﴾

إِلَٰهِ ٱلنَّاسِ ﴿٣﴾

مِن شَرِّ ٱلْوَسْوَاسِ ٱلْخَنَّاسِ ﴿٤﴾ ٱلَّذِى يُوَسْوِسُ فِى

صُدُورِ ٱلنَّاسِ ﴿٥﴾ مِنَ ٱلْجِنَّةِ وَٱلنَّاسِ ﴿٦﴾

1443 'കെട്ടുകളിൽ ഊതുന്ന സ്ത്രീകൾ' എന്നതുകൊണ്ടുള്ള വിവക്ഷ മന്ത്രിച്ചൂതുന്ന മന്ത്രവാദിനികളാണെന്ന് അഭിപ്രായമുള്ളവരും മനുഷ്യബന്ധങ്ങൾ തകർക്കാൻ ഏഷണിപറഞ്ഞുണ്ടാക്കുന്ന സ്ത്രീകളാണെന്ന് അഭിപ്രായമുള്ളവരും വ്യാഖ്യാതാക്കളിലുണ്ട്.

# വിശുദ്ധ ഖുർആൻ ഇൻഡക്സ്*


**അക്രമം അരുത്:** 2:54, 276 4:10 6:82 7:23 9:36 11:101, 102, 14:34 16:61 18:57 25:19 27:52, 42:42 65:1 71:24 അവർക്കെതിരിൽ പ്രാർത്ഥന: 10:88, അവർ മരണവേളയിൽ: 6:93, 94 23:63, 64, 65, 66, 99-111, 35:36,37

**അഗതികൾ:** സംരക്ഷിക്കപ്പെടണം: 2:83, 177, 215 4:8, 36 8:41 9:60, 17:26, 30:38, 59:7, 69:34, 74:44, 76:8, 89:18 107:3, അവരെ വഞ്ചിച്ചവർ: 68:24.

**അജ്ഞർ:** 44:39, 45:18, 26, 52:47.

**അടുത്ത ബന്ധുക്കൾ:** 2:83, 177, 4:8, 36, 16:90, 17:26, 30:38 42:23

**അടുപ്പിക്കുക, അകററരുത്:** 3:159.

**അദൃശ്യജ്ഞാനം അല്ലാഹുവിന്ന് മാത്രം:** 2:33, 3:44, 79, 6:50, 59, 73, 10:20, 11:31, 49, 123 12:102, 13:9, 16:77, 18:26, 27:65 35:38, 59:23, 64:18.

**അധഃപതനം:** 3:112, 8:53, 9:24 16:112, 42:13, 14 47:38

**അധികമുണ്ട് എന്നത് സത്യത്തിൻെറ മാനദണ്ഡമല്ല:** 2:100, 243, 249 3:110, 5:32, 37, 49, 59, 62, 64, 66, 68, 71, 80, 81, 103, 6:111, 116, 119 7:17, 131, 179, 187 8:19, 34 9:8; 34 10: 36, 55, 60, 92 11:17, 12:21, 38, 40, 68, 103, 106 13:1 16:38, 75, 83, 101, 17:89, 21:34 23:70 25:44, 50: 26:8, 67, 103, 121, 139, 158, 174, 190, 223. 27:61, 73, 28:13, 57, 78 29:63, 30:6, 8, 30, 42, 31:25 34: 28, 35, 36, 36:7 37:71 39:49, 40:57, 61, 82 41:4 43:78, 44:39 45:26, 52:47, 57:16, 26, 27, 30 102:1.

**അധികാരം വിശ്വാസത്തിൽ കൂടി:** 24:55. ലഭിച്ചാൽ അല്ലാഹുവിനെ ഓർക്കണം: 3:26, 12:101 22:41.

**അനന്തിരാവകാശം:** അവകാശി അല്ലാഹു: 3:180 15:23 28:58 57:10 ഓഹരി: 4:7,8, 11—13 കലാല: 4:176 പങ്കുവെക്കുമ്പോൾ ഹാജറുള്ളവർക്കും: 4:8.

**അനാഥ സംരക്ഷണം:** 2:83, 177, 215, 220, 4:2, 3, 6, 8, 10, 39, 127, 6:8, 152, 17:34 89:17 90:15 93:9 107:2.

**അനുകരണം അന്ധമായി:** 2:166, 167 170 14:21, 17:36, 39:3, 42:41 .

**അനുസരണം അല്ലാഹുവിന്നും റസൂലിന്നും:** 3:32, 132, 4:13, 64, 69, 80, 5:92, 8:1, 20, 46, 9:71, 24:52, 54, 56, 26:108, 110, 126, 131, 144, 150, 163, 179, 33:33, 66, 71 47:33 49:14 58:13 64:12 അനുസരണശീലം 2:285 4:46 പാടില്ലാത്തത്: 3:100, 149, 6:116, 18:28, 25 52, 26:151 29:8 33:48, 67 68:8

അന്യരുടെ ദൈവങ്ങളെ ആക്ഷേപിക്കരുത്: 5:108 അന്യരുടെ വീടുകളിൽ: 24:27—29.

**അമാനുഷികതകൾ:** 3:40, 47, 49 6:35, 37, 109 10:20 11:12, 64 13:7, 27:38, 14:11 15:7 17:59, 90—93 20:56, 69, 21:5, 23:45, 50, 26:4, 154, 155, 173, 189, 29:50, 40:78.

**അയൽക്കാരൻ:** 4:38

**അയ്യൂബ് നബി:** 4:163, 6:84 21:83, 38:41—44.

**അല്ലാഹു;** അസ്തിത്വം: 2: 28, 29, 164, 3:18, 190, 191, 6:73, 80, 7:185 10:6 11:7 13:2—4 16:48, 81 17:12, 20:54, 128 21:33 22:18 24:45 25:54, 59, 27:59-65 29:44, 61, 63 30:20—27,46, 31:11, 25, 31, 36: 33-44 39:38 40:13, 41:37—40, 53, 42:29, 32 43:9, 82, 45:3-5 50:6-11 64:2-4 67:3, 19, 30, 71:15, 87:2-5 **പങ്കുകാരില്ലാത്തവൻ:** 2:255, 3:2, 26, 6:18, 56, 161 , 163—165 10:32, 104, 105, 16:51, 20:14 27:26 30:30 3:7:4 43:82,84 64:13, 109:1-6. സർവ്വലോകപരിപാലകനായ അവനുമാത്രം ആരാധന: 2:21, 22, 28, 29, 107, 115, 117, 133, 163, 165,255 3:5, 6, 18, 27, 62, 83, 109, 129, 189 4:1, 87, 126, 131, 132 5: 17, 72, 76, 120, 6: 1, 2, 12, 13, 17—24, 46, 47, 59-61, 95-103 161-165 7: 54, 158, 185, 189 9:116 10: 3, 5, 18, 22, 28, 36, 55, 56, 66, 70,101 11:7 13: 12, 17, 14:19-20, 32-34 15: 16-27 16:2-23, 36, 48, 49, 51, 52, 65-73, 78-81, 17:12, 40, 42, 44, 111 19:35, 88-91 21:19-33, 23:17-23, 78, 80, 84-92, 24:41,45 25:1-3, 45-50, 53, 54, 59, 61, 26:7,9, 27: 25, 26, 59-65, 86, 88, 93, 28: 62, 75 29: 19, 30: 8-11, 40, 48-50, 54 31:10, 11, 25, 26, 29, 31, 32:6, 9, 27 35:3, 9, 11, 13, 27, 28, 41, 36:12, 71-73,


---

* കട്ടി കൂടിയ അക്കം സൂറത്ത് നമ്പർ. കട്ടി കുറഞ്ഞത് ആയത്ത് നമ്പർ.

77-83 37: 4-6, 149, 159 38:65, 66, 39: 4-6, 8, 21, 29, 42, 43, 46, 62, 67 40: 3, 13, 15, 56, 61-65, 67-69, 79-84 41: 6, 9, 12 37-39, 53, 54 42: 4, 5, 9, 11, 12, 28, 29, 32, 35, 49, 50, 43: 9-16, 81, 87 44: 6-8 45: 12, 13, 46: 5, 6, 47: 19, 48: 4-7, 50:38, 51: 20-23, 47-51 53: 42-55 55: 1-28, 57: 2-6, 17, 59: 22-24 63: 7 64:18, 65: 12, 15, 17, 23, 24 71: 13, 20, 72: 3, 73:9 76: 2, 3, 28, 29, 77: 20, 28, 78: 37, 80: 24, 32, 87: 6-8, 88: 17, 28 112:1-4. അവനോട് മാത്രം പ്രാർത്ഥന: 1:5, 2: 186 6: 40, 41, 52, 71, 7: 29, 55, 56, 180 10: 106, 13: 14 16: 20 17: 56 18: 14, 28 22: 62, 23: 117, 25: 68 31: 30, 32: 16, 40: 14, 60, 65 41: 33, 46: 5, അവനോട് മാത്രമേ പ്രവാചകരും പ്രാർത്ഥിച്ചുള്ളു: 19: 4, 48 21:90 44:22, 54:10 ഖുർആനിലെ പ്രാർത്ഥനകളും അല്ലാഹുവിനോട് തന്നെ. 1:6, 7 2:128, 201, 286, 3:8, 9, 147, 192, 194 12:101 14: 18, 24, 26, 23: 118, 26: 83-87 40: 7-9 59: 10.

**അല്ലാഹുവിന്റെ അനുഗ്രഹങ്ങൾ:** 16: 3-18, 65-72, 78-83, 23: 78-80, 84-89, 24:45-49; 53, 54 31:20 34: 15-19, 35: 3, 42: 28-30 46:26, 50: 6-11 67: 19-24, 28-30, 77: 20-28 78: 6-16 80: 17-32 87: 1-5, 90: 8-10.

**അല്ലാഹുവിന്റെ സഹായം:** 3:13, 8: 26-29 22:15, 30: 1-6 33:11, 47:7, 48:1-5 59:7-8 110:1-3.

**അല്ലാഹുവല്ലാത്തവരുടെ പേരിൽ അറുത്തത്:** 2:173, 5:3 6:145 16:115

**അല്ലാഹുവിന്റെ ശിക്ഷ:** 2:165, 196, 211, 3:11, 5:2, 98, 8:13, 25, 48, 52 13:6, 40:3, 22, 59: 4, 7.

**അല്ലാഹുവിന്റെ കാരുണ്യം:** 2:37, 64, 105, 163, 226, 7:5, 6, 72, 151, 154, 203, 9: 21, 61, 117, 118, 10: 86 11: 28, 58, 63, 66, 73, 94, 12: 92, 15: 49 16: 18, 89 17: 89, 100 18: 10, 58, 65, 82, 98, 19: 21 20: 90, 21: 83, 23: 109, 118 25: 48 27:19, 63 28: 73, 30: 36, 50 35: 2, 38: 9, 39: 38, 53 42: 28, 43: 32, 45: 20, 55: 1, 67: 19.

**അവിശ്വാസികളുടെ സ്വഭാവങ്ങൾ:** 2: 6, 7, 121, 212, 257 4: 150, 5: 44, 78 12: 87, 16: 83, 112, 18: 56, 23: 47 30: 58, 40: 4, 41: 7, 26, 46: 3, 47: 32.

അവർക്കു അല്ലാഹു നൽകുന്ന അനുഗ്രഹങ്ങൾ നല്ലതിനല്ല: 3: 176, 179, 196, 197, 21: 11-15 23: 55 27: 4, 5 28: 58, 59 40: 4, 44: 25-29 64: 5-7 86: 15-17

**അസൂയ:** 2:89, 90, 105, 109, 3: 119, 4: 54, 98: 1-4 113: 5

**അസ്ഹാബുൽ ഉഖ്ദൂദ്:** 85: 4-8,

**അൽകഹ്ഫ്:** 18: 9

**അൽഹിജ്ർ:** 15: 80, 84

**അർറസ്സ്:** 25:38, 50: 12

**അഹങ്കാരം:** 2: 34, 7: 36, 40, 146, 8: 47 9: 25 15: 33 17: 37, 18: 32-44, 28: 76-82, 29: 39-40, 31:18, 38:72-75 39: 49, 51 40: 75-76, 45: 7-10 73: 15-30 75:5,6.

**അളവും തൂക്കവും:** 6: 152, 7: 85 11: 84, 85 17: 35 26: 18 83: 1-6

**ആകാശം:** 2: 29, 164, 3: 190 13:2, 21: 16, 33, 104 30: 25, 48 34: 9, 37: 6, 38: 27, 40: 64, 57, 41: 11, 12, 44: 38, 45: 3, 46: 3, 50: 6, 38, 51:7, 52: 44, 55, 7, 33, 67:5, 85:1, 86: 11.

**ആകാശാരോഹണം:** 53: 4-18,

**ആതിഥേയൻ:** 11:69, 74 15:55 29:31 51:24

**ആത്മവഞ്ചകർ:** 2:9, 31, 44, 4:107, 111, 5:30, 6: 104 10: 108, 17: 7, 15 18:35 27:92, 35:32 39:41, 41:46, 45:15, 48:10, 65:1, 75:14.

**ആത്മപ്രശംസ:** 4:49, 53:32

**ആത്മാർത്ഥത:** 2:274, 42:20, 59 :9, 92:17-21

**ആദർശബന്ധം അതിപ്രധാനം:** 9:23 11:46

**ആദം:** സൃഷ്ടിപ്പ്: 2:31, 33, 34, സ്വർഗ്ഗത്തിൽ 2:35, 37, 7: 19, 20: 115, 117, 120 പുത്രന്മാർ 5:27, പിശാചിന്റെ ചതി: 7:26, മനുഷ്യന്റെ സഹജബോധം 7:172, ആദമും ഇബ്‌ലീസും: 2:34, 7:11, 15:31, 17:61, 18:50,20:116 38:75

**ആരാധ്യന്മാർ:** 7:194-198, 16:20, 17:57, 22:13, 73, 35:13, 14, 40, 46: 4, 5.

**ആർഭാടങ്ങൾ:** 7: 31, 32 43: 35, 102: 1-4

**ആഹാരം:** 2: 168, 173, 178, 16: 115, 116, 23: 51 നിരോധിക്കപ്പെട്ടത്: 5:3, 6: 118, 119, 145. നിർബന്ധിതാവസ്ഥയിൽ: 6: 119, 16: 115, 18:.62, അമിതമാകരുത്: 7: 31.

**ഇടിമിന്നൽ** 13:12, 13, 30: 24.

**ഇണകൾ:** പ്രപഞ്ചസൃഷ്ടിയിലെ രഹസ്യം: 4:1, 13:3, 20:53 22:5, 26:7, 31:10, 36, 43:12, 50: 7, 51:49, 78:8

**ഇദ്‌രീസ്:** 19: 56, 21: 85,

**ഇബ്‌റാഹീം:** ധീരമായ മാതൃക 2:130-135, 136 3:67, 68, 95, 4: 125 6: 161 9:114 16:120-123 19:41 60:4. കടുത്ത പരീക്ഷണങ്ങൾ: 2: 124 14:37, 21:69, 37:102-104. കഅ്ബാനിർമ്മാണം: 2:125 3:97 14:35 22:43, മഖാമു ഇബ്‌റാഹീമിൽ നമസ്കരിക്കണം: 2:125 അദ്ദേഹത്തിന്റെ ശ്രദ്ധേയമായ പ്രാർത്ഥന: 2:126, 127 പ്രബോധനരംഗത്ത്: 2:258, 6:74, 19:46, 21:

60, 62, 22:78, 29:16, 43:26, 60:4

**ഇൽയാസ് നബി:** 6: 85 37:123

**ഇസ്മായീൽ നബി:** 2:125, 127, 133, 136, 140, 3:84 4:163 6:86 14: 39, 19:54, 21:85, 37:101-107, 38:48

**ഇസ്റായീല്യർ:** 2:40-113, പശ്ചാത്താപം 2:54, ദുർവ്വാശി, 2:55, നന്ദികേട് 2:57-59, കരാറുലംഘനം 2:83-85 പരസ്പരം ശത്രുക്കൾ 2:113, അവരെ കരുതിയിരിക്കണം 2: 109, 120, 246, 251 മിഥ്യയായ അവകാശവാദങ്ങൾ 3: 24, 75-78, 5:20-26, ഉത്ഥാനപതനങ്ങൾ 17:4-6, 45:16-17, അവരുടെ ചരിത്രം മുസ്‌ലിംകൾ ആവർത്തിച്ചാൽ 57:16

**ഇസ്‌ലാം** എന്ത്? 2:112, 128, 131, 133 3:84, 4:125 27:81, 33:35 46:15, 51:36, 68:85 മാതൃകാ മുസ്‌ലിം 2:131 3:20 6:14, 71 22:34 39:12 മുസ്‌ലിമായിത്തീരുക എന്നത് മഹാഭാഗ്യം 2:128, 132, 6:125 7:126 12:101 15:2, 22:78, 27: 42, 91 39:22, 41:33. മുസ്‌ലിം എന്നാൽ അല്ലാഹുവിന്റെ ആജ്ഞ അനുസരിച്ചവൻ 2:131, 37: 103.
അല്ലാഹുവിന് കീഴ്പെടാതിരിക്കാൻ ആർക്കും സാധ്യമല്ല 3:83, 13:15, 16:49, 22:18, 55:6 അല്ലാഹുവിന് കീഴ്പെടാത്ത ജീവിതം അവൻ സ്വീകരിക്കില്ല. 3:19, 85, 5:3 മുസ്‌ലിം ആയവർക്കേ അല്ലാഹുവിങ്കൽ രക്ഷയുള്ളൂ 3:20, 102 27:44, പേരിൽ പോര പ്രവർത്തനത്തിൽ 10: 72, 84, 90 22: 78, 46:15, 49:14, 17 അന്ധമായല്ല ബുദ്ധിപരമായിത്തന്നെ 2:18, 170, 171, 242, 6:15, 50, 104 8:22, 10:100 12:2, 17:72, 20:124 22:46, 25:44, 73, 41:44, 67:10 നിർബന്ധിക്കേണ്ടതില്ല. 2:217, 6:127, 10:99, 11:118, 16:93 18:29, 73:19 74:55 78:39, 80:12, 81: 28, ഇസ്‌ലാം എന്നത് ഒരു ജാതിപ്പേരല്ല, ജീവിതരീതിയാണ് 2:128, 143 3:104, 110, 17:19, 23:100, 41:33, 49:14 53:39.

**ഇസ്ഹാഖ് നബി:** 2:133, 136, 140 3:84, 4:163, 6:84 11:71 14:39 19:49 21:72 29:27, 37:112, 113, 38:45

**ഇസ്റാഅ്:** 17:1

**ഇസ്വ്‌ലാഹ്:** 2:11, 160, 220, 224 3:89, 4:114, 128, 129, 146, 5:39 6:48, 54, 7:35, 56, 170 8:1, 11:88, 117, 16:19, 24:5, 49:9, 10.

**ഇരുട്ടും വെളിച്ചവും:** 2:257, 4:174 5:15, 16, 44, 6: 22, 39, 91, 122, 7: 157 9: 32 13: 6 14:1, 5, 24: 35, 40 33: 43, 35: 20, 42:52, 57: 9, 13, 28 61: 8 64: 8 66: 8

**"ഇദ്ദ"** (സ്ത്രീകളുടെ ദീക്ഷാകാലം) 33: 45, 65: 1, 4

**ഈസാനബി:** പ്രവാചകരിൽ ഒരാൾ തന്നെ 2:136, 3:59, 84 4:163, 6: 85 33:7 42:3 പ്രത്യേകതകൾ 3:45, 55 4:171, 5:110, 19:16, 34, ജനങ്ങൾ അദ്ദേഹത്തെ വഞ്ചിച്ചു 3:52, ക്രൂശിക്കാൻ കഴിഞ്ഞില്ല. 4:156 ഈസാ നബിയും ഇസ്റായീല്യരും 4:171 5:112, 114, 43:63, 57: 27, 61:6, 14, ഇസ്റായീല്യരെ അദ്ദേഹം ശപിച്ചു 5:78.

**ഉത്തമസമുദായം ആര്:** 2:143 3:104, 110.

**ഉപദേശം കേൾക്കുമ്പോൾ ശുണ്ഠി:** 2:206 22:72,

**ഉദ്ബോധനം എപ്പോഴും അനിവാര്യം:** 3:104, 110, 15:94 16:125 41:33-35 50:45 51:55 73:1-7 അത് ഉപകരിക്കുന്നവർ 2:2, 87:9, 10 88:21 ആദ്യം സ്വയം ഉൾക്കൊള്ളണം 2:44 61:23 അനാവശ്യ തർക്കം വേണ്ട 4:107 6:121 16:125 18:54, 56 22:38, 68 29:46, 31:20, 40:5, 35.,

**ഉയിർത്തെഴുന്നേൽപ്:** സംശയിക്കുന്നവർ 6:69, 11:7 16:38, 17:49, 98, 23:16, 37, 82, 100, 30:56, 31:28, 37:16, 56:47 അനിഷേധ്യ യാഥാർത്ഥ്യം 6:36, 60 16:21, 84, 89 19:15, 33 22:7, 36:52, 37:16, 58:6 64:7, 83:4.

**ഉടമ്പടികൾ:** അല്ലാഹുവും മനുഷ്യനും 2:177, 9:75 13:20 16:91 20:15 33:15, 23 36:60 നിറവേററണം 2:40 6:152, 9:4, 16:91, 95, 17: 34, 23:8, 70: 32, ലംഘനം. 2: 27, 100, 3:77, 7:102, 8:57, 9:1, 4, 7, 12, 13:25

**ഉൽകൃഷ്ട ഗുണങ്ങൾ:** 2:83, 177, 195, 262, 263, 274, 3:17, 134, 200, 4:2, 34, 114, 9: 112, 17: 53, 23: 1-10, 25: 63-76, 26:89, 28:26, 31:13-19, 33:35, 70, 42:37-39, 57:18-19, 61 66:5, 70: 22-35, 90: 17, 92:5-7.

**ഉംറ:** 2:158, 196, 48:27

**ഉസ്സാ:** 53: 19,

**ഉസൈർ:** 9:30

**ഉഹ്ദിലെ പാഠം:** 3: 121-128, 152, 153, 154-171

**ഉപദേശം ഫലം ചെയ്യാത്തവർ:** 2:6, 7, 18:56, 57 31:20, 21 32: 22, 36: 8, 10, 45: 23, 62:5.

**ഊഹം കൊണ്ട് കാര്യമില്ല.** 5:92, 6:116, 7:27, 66, 10:36, 66, 17: 52, 101, 18:35, 36, 22:15, 28:38, 39 33:10, 38:27 45:24, 32, 49:12, 53: 23, 28

**എടുത്തു പറഞ്ഞു ശല്യപ്പെടുത്തരുത്:** 2:264,

**എഴുത്ത് വിജയത്തിന്റെ അടിത്തറ:** 96: 1-5 പ്രമാണങ്ങൾ എഴുതി സൂക്ഷിക്കണം 2:282

**ഏകമാനവത:** 2:21, 124, 125, 168, 213, 251, 4:1, 58, 79 105, 114, 170, 174, 5:48 10: 19 11:118 16: 36, 93 21:92, 23:52, 49:13 ഏകദൈവം 1:5, 2: 83, 163, 3:64, 5:73, 6: 19, 102, 7: 70, 9: 31, 85 10: 18, 104 14: 52, 16: 51, 73 18: 16, 110, 20: 14, 21: 66, 67, 108, 22: 34, 71 24: 55 25:55 29: 17, 46, 56, 37:4 38:5, 64 39:2, 4, 66, 40: 12, 41:6, 43:64, 51:56. നബിമാരുടെ പ്രഖ്യാപനം 5: 72, 112, 7: 59, 65, 73, 85 11: 50, 61, 84, 16: 36, 23: 23, 32, 26: 70-75 27: 45 29: 16, 36, 37: 85 43: 26, 71:

3, 109:2.
അത് കേട്ടാൽ ചിലർക്ക് അസഹ്യത: 17:22, 46, 35:45,
**ഐകത്ത്:** 15: 78 26: 176, 189 38: 13 50: 14
**ഐക്യം അനിവാര്യം:** 6:159, ഐക്യം എങ്ങനെ? 3:103, പുരോഗതിക്കനിവാര്യം: 3:154, 6:153, 8:63 9:107 30:32, ഭിന്നത തകർച്ചയുടെ കാരണം: 8: 46
**ഐഹികജീവിതം:** 10: 24, 17:18, 18:45, 46, 20:131, 21:2, 3 34:35-38 47:36, 53:29 57:20.
**ഒഴുക്കിനെതിരെ:** 2:250 3:52, 100, 118, 147, 149, 175. 4: 66, 135 5:8, 28, 51, 54, 57, 105, 6:81, 8:45 14:24, 27 17:74 60:13, 79:40,
**ഔലിയാ:** അവർ ആര്: 8: 34, 10: 62
**കഅ്ബ:** 2: 125, 127, 158, 3:96, 97 5: 97 22: 26, 27, 33 14: 37
**കച്ചവടം.** മനുഷ്യനും റബ്ബും തമ്മിൽ: 2:16 35:39 61:10. മനുഷ്യർ തമ്മിൽ: 2: 275, 286 9:24 തൃപ്തിവേണം: 4:29
**കൃത്രിമം:** 6:152 7:85 11:84, 85 17:35 26:182, 185 83:2, 3.
**കടം;** അല്ലാഹുവിന്നു: 2:245 57:11 അവധി നൽകണം: 2:280 എഴുതിവെക്കണം: 2:282 അതു കഴിച്ചേ അനന്തിരസ്വത്തു ഭാഗിക്കാവൂ. 4:11 കടം കൊണ്ടു കഷ്ടപ്പെടുന്നവർക്ക് സക്കാത്ത് വിഹിതം: 9:60.
**കപടന്മാർ:** 2:8-14 3:167, 168 4:60, 65, 88, 89, 138-145, 9:67, 68, 73-80, 24:47-50, 33:12-19, അവരെ കരുതിയിരിക്കണം. 33:48 തിരിച്ചറിയാൻ വഴി: 47: 30, 16-20 57:13-15 58:8, 14-22 59:11, 15 63:7, 8 അഭിനയം: 6:1-3 ജാടകൾ: 63;4. പാപമോചനമില്ലാത്തവർ: 63:5-6 പടച്ചവനെക്കാൾ പടപ്പുകളെ പേടിക്കുന്നവർ: 3:173 4:77, 108 മനുഷ്യരെ തൃപ്തിപ്പെടുത്താനുള്ള വഴിനോക്കുന്നവർ: 9:62 ഖുർആനിലേക്കും സുന്നത്തിലേക്കും ക്ഷണിച്ചാൽ പുറംതിരിഞ്ഞുനിൽക്കുന്നവർ: 4:61, 24:48 ആദർശസ്ഥിരതയില്ലാതെ ആടിക്കളിക്കുന്നവർ: 4: 134.
**കരാറു പാലനം:** 2:40, 177 3:77 6:152 13:20, 25 16:91 17:34 23:8 33:15, 23
**കഴിയുന്നതേ കല്പിക്കൂ:** 2:286, 23:62, 64:16.
**കർമ്മഫലം നഷ്ടപ്പെടുത്തരുത്:** 2:264, 268 4:38, 16:92.18: 102-105 22: 11, 24:39, 40 47: 9, 32, 33, കർമ്മഫലം മാത്രമേ ലഭിക്കൂ: 39:39, 45:15, 46:19, 53:39, 40
**കഴുതക്കോലം:** 62:5.
**കാഫിർ:** ജന്മം കൊണ്ടല്ല, കർമ്മം കൊണ്ട്: 30:44 ലക്ഷണങ്ങൾ: ഉപദേശം ചെവിക്കൊള്ളില്ല: 2:6, 7, 171, സത്യം അറിഞ്ഞാലും അവഗണിക്കും: 47:3, സുഖവും ഭോഗവും മാത്രം: 2:212, 47:12, റബ്ബിനോട് നന്ദിയില്ല: 27:40, ദീനിന്നെതിരിൽ സഹായിക്കുന്നവർ: 25:55 അഹങ്കാരം മൂലം സത്യം തള്ളിക്കളയുന്നവർ: 2: 34, 38, 74, 39: 59
**കാററ്:** അല്ലാഹുവിന്റെ അനുഗ്രഹം: 2: 164 7: 57, 15: 22, 25:48, 30:46, 48, 35:9 ചിലപ്പോൾ അത് ശിക്ഷയാവും: 3:117, 10:22, 17:69, 51:41, 69:6
**കിംവദന്തികൾ:** 24:11-20, 49:6
**കുടുംബം:** ബന്ധം സംരക്ഷിക്കുക: 2:83, 177, 4:18, 36, 9:8 16:90 17:26 24:22 30:38 66:6 ആദർശബന്ധത്തേക്കാൾ വലുതല്ല: 5:106, 6:152, 9:23, 113, 11:46. കുടുംബജീവിതം: 2:237 4:34
**കുഴപ്പക്കാർ:** 3:7 5:49, 9:48, 17:13, 85;10
**കൂടിയാലോചന ആവശ്യം:** 2:233, 3:159, 42:38. അത് ഗൂഢാലോചനയാവരുത് 58:5, 7, 9
**കൃഷി:** 6: 141 13: 4 16:11 18:32 32:27 39:21 44:25 56:63
**കൗതുകങ്ങളിൽ കണ്ണഞ്ചിപ്പോകരുത്:** 2:212, 18:7, 46 57:20.
**ക്ഷമ:** മഹത്തായ അനുഗ്രഹം: 3:186 11:11, 16:42, 41:35 42:43, അതിന്റെ ഫലം: 2: 155, 177, 249 3: 120, 125 8: 65, 66, 13: 24, 16:90 25:75 76:12 അത് ആത്മശക്തി 2:45, 250 3:142, 18:67, 28:80, 38:49 47:31 90:17
**ഖൻദഖിന്റെ പാഠം:** 33:9-27
**ഖസ്വ്ർ നമസ്കാരം:** 4:101,
**ഖാറൂൻ:** ധിക്കാരികൾക്ക് ഗുണപാഠം: 28:76-83
**ഖുർആൻ:** വായിക്കാനാഹ്വാനം: 96:1-3 പാരായണ മര്യാദ: 16:98, 75:18 ഗ്രഹിക്കാത്തവർ: 17:45, 106, 25:30, അവതരണം: 2:185, 97:1-5 ഗ്രഹിക്കാൻ വേണ്ടി: 4:82, 6:19, 7:204, 12:2, 17:9, 82, 89, 27:92, 30:58, 39:27, 41:26, 47:24 50:1, 54:17, 22, 32, 55:2, ദൈവികം തന്നെ: 17:88, 56:77, 59:21 ഖുർആനിലെ പ്രാർത്ഥനകൾ: 1:6, 7 2:128, 201, 286, 3:89, 147, 192, 194 12:101 14:18, 24, 26, 23:118 26:83-87 40:7-9, 59:10, 60:4-5, 113:1-5 114:1-6. ഖുർആനിലെ ഉപമകൾ: 2:17-2, 10:24, 13:17 18:45 22:73, 24:39, 40 29:41, 30:28 39:29 62:5, ചില പ്രവചനങ്ങൾ: 24:55 30:2, 3 41:53 48:1-27
**ഗുഹാവാസികൾ:** 18:9-25
**ഗൂഢാലോചന പാടില്ല:** 4:81 17:47, 20:62, 21:3,. 57:8, നല്ലതുമുണ്ട്: 14:114, 58:112

**ചന്ദ്രൻ:** 6:77, 71:16, 74:32, 75:8 സഞ്ചാരപഥങ്ങൾ: 36:39, പ്രകാശം: 91:2 ചലനം: 21:33, 36:40.

**ചിന്തിക്കണം:** 17:36 19:42, 20:89, 25:73 35:19-22 36:8, 9 ചിന്തിക്കുന്നവർക്ക് ദൃഷ്ടാന്തങ്ങളേറെ: 2:164, 3:190, 13:2-4, 12, 13, 15:19-23, 21:30-33, 22:5 23:12-22 24:44-46 29:19, 20, 30:8-11, 50, 51, 31:10, 35:9, 11-13, 27, 28, 44, 45, 36:33-41 39:5, 6, 42, 40: 21, 22, 79-85 41:37-39, 53 45:3, 6, 50:6-11, 51:47-49, 55:7-25 56:57-74 65:2, 88:17-20, ചിന്തിക്കാത്തവർക്ക് താക്കീത്: 7:179, 185 20:124, 22:46, 64, 65, 66.

**ജന്മമല്ല കർമ്മമാണ് വിജയമാർഗ്ഗം:** 2:62, 134, 135 49: 14, 66: 10-12.

**ജിന്ന്:** 46: 25-32., 72:1-15

**ജുമുഅ:** 62:9-11

**ജൂത പാരമ്പര്യം:** 5:18, 41, 42, 64, 9:30, 62: 5-8, അവർ ശാപത്തിന്നു വിധേയരായി: 5:77-80.

**ജിഹാദ്:** 2:218, 3:142, 8:72, 74, 75 9:16, 20, 88, 29:6, 69, 49:15 61:11 ആരെയും ഭയപ്പെടേണ്ട 5:54 ഖുർആൻ ജിഹാദിന്റെ ആയുധം: 25:52, ജിഹാദിനോടൊപ്പം സൽകർമ്മങ്ങളും വേണം: 5:35 തയ്യാറില്ലാത്തവർക്ക് താക്കീത്: 9:24 ലക്ഷ്യം സത്യമാവണം: 22:78

**തഖ്‌ലീദ് (അനുകരണം)** അന്ധമായി: 2:145, 166, 170, 5:48, 49, 77, 104, 6:153, 7: 3, 28, 70 10: 78, 11: 62, 87, 14: 10, 21: 53, 26: 74, 31: 21 43: 22, 23

**തബൂക്ക്:** അച്ചടക്കനടപടി: 9:118, സംഘടിത ശ്രമങ്ങളിൽ നിന്ന് ഒഴികഴിവ് പറഞ്ഞ് പിൻമാറുന്നത്: 9:81,

**തർക്കം:** 22:3, 4, 8, 9 29: 46, 40: 4, 5, 35, 56, 42:16

**തയമ്മും:** 4:43, 5:6.

**തിന്മ** വിരോധിക്കണം: 3:104, 110, 9:67, 71, 112, ഇല്ലെങ്കിൽ നാശം: 5:79, 7: 165സഹകരിക്കരുത്: 5:2, അതിന്നുവേണ്ടി വാദിക്കരുത്: 4:105 മനുഷ്യന്റെ പ്രവർത്തനഫലം: 4:79 6:120, 7:39 പരസ്യപ്പെടുത്തരുത്: 4:148 24:19 നിസ്സാരമായി കാണരുത്: 18:49, 24:15 54:53, നേതൃത്വം നൽകിയവർക്ക് കഠിനശിക്ഷ: 24:11, തിന്മയാണധികമെന്നത് കാര്യമാക്കേണ്ട: 5:100, ചുഴിഞ്ഞന്വേഷിക്കരുത്: 49: 12, എതിരിൽ പ്രതികരിക്കണം: 7:163-166

**തേനീച്ച:** 16:68, 69.

**ത്യാഗം ചെയ്യാതെ രക്ഷയില്ല:** 2:214 3:142, 4:95, 96, 9:16, 38, 39 22:78, 29: 2, 3, 6, 7 47:31

**തെററിപ്പിരിയരുത്: 8:46**

**ദരിദ്രർ: സഹായിക്കണം:** 2: 271, 273, 9: 60, 22: 28 കുടുംബജീവിതം നയിക്കാൻ മടിക്കരുത്. അല്ലാഹു സഹായിക്കും 24: 32, ധർമ്മം കൊണ്ട് ദാരിദ്ര്യം വരില്ല 2: 268,

**ദാനധർമ്മം:** 2: 195, 215, 254 63: 10, വർദ്ധനവ്: 2:261, 262, 265, 272, 57:10, 11 92: 5, 7 അവകാശികൾ: 2: 273, 9: 60, 30: 38.

**ദാവൂദ്:** 2: 251 4: 163, 5: 78 6: 84 17: 55 21: 78, 79 27: 15, 16, 34: 10, 13, 38: 17, 22, 34, 26, 30. ദീനും ദുൻയാവും: 8:72 9:122, 35:15 42:21 60:9 68:8.

**ദുർമാർഗ്ഗികൾ:** അവരെ വിശ്വസിക്കരുത്: 49:6 അധിക മനുഷ്യരും ദുർമാർഗ്ഗികൾ: 3:110, 5:49, 81 9:8, 57:16, 26, 27 ആരാണവർ: 2:99, 3:83 5:47 9:67 24:55 59:19 ഖുർആൻ കൊണ്ട് അവർക്ക് ധിക്കാരം വർദ്ധിക്കും: 2:27

**ധനം:** പരീക്ഷണം: 2:14, 186, 8:28 18:7, 47 27:40 30:39 34:37 64:9 ചില മനുഷ്യരെ ധിക്കാരിയാക്കും 4: 127, 8:36, 34:35 68:10-16, 70:19-22, 74:11-17, 96:6, 104:1-3, 111:1,2. ലുബ്ധ്, അഹങ്കാരം, ദുരഭിമാനം: ഇവ മൂന്നും പണക്കാരെ പിന്തുടർന്നേക്കും: 3:18 4:35-37 9:77-78, 47:37-,38 57:24, സമ്പാദനം: 2:188 4:28, 160 9:34, 35. ധനം അല്ലാഹുവിന്റെ അനുഗ്രഹം: 2:180, 8:56, 14:7, 17:20, 71:10-13 100:9 സംരക്ഷിക്കണം, ധൂർത്ത് പാടില്ല: 2:2, 4:4, 6 17:26, 29 25:67, 65:7. ധർമ്മം ചെയ്യൽ വിശ്വാസികളുടെ ലക്ഷണം: 2:3 177, 262, 3:17, 4:94 16:75, 22:35, 35:29 49:14, 15

**ധീരത :** 2: 63, 93 3:139, 146, 175, 4:104, 5:64 6:1 7:145 47:35 ധീരതക്കു മാതൃക: 2: 249, 250, 258, 3:52, 173, 7:122, 12:33 18:14 26:62.

**നന്മ** ചെയ്യുവാൻ ധൃതികൂട്ടുക: 21:90, 23:61, 35:32, ഒന്നിനു പത്ത് പ്രതിഫലം: 6: 160, അവ തിന്മകൾ മായ്ക്കും: 11: 114,

**നമസ്കാരം :** ആത്മനിയന്ത്രണത്തിന്. 2:45, 153 ഒരു പരിതസ്ഥിതിയിലും ഒഴിവില്ല: 4:101, 102, 70:22, 34 പാപമോചനത്തിന്: 11:114, 29:45 നമസ്കാരത്തിലെ ഭക്തി: 4:43, 23:2, 107:4 വിശ്വാസത്തിന്റെ ഭാഗം: 2:2, 43, 83 110, 177, 238, 277 4:103 6:72, 92 8:3 9:11, 18, 71, 14:31 20: 132 22:35, 41, 78, 24:56, 27:3, 29:45, 31:4, 17, 33:33 35:18, 25 42:38 58:13 73:20 അത് കപടവിശ്വാസികൾക്ക് സഹിക്കില്ല : 9:54 അതിനെ തള്ളിക്കളയുന്നവരും തമാശയാക്കുന്നവരും: 5:58, 19:59 നമസ്കാരം പൂർവ്വസമുദായങ്ങളിലും: 11:87, 14:40, 19:31, 35 20:14 നമസ്കാരം കൊണ്ട് സംസ്കരണം: 29:45

**നരകം;** 2:24, 175 9:8 11:106 18:29 35:36 47:15 52:14 67:7 92:14 104:6 നരകവാസികളുടെ വേദം: 6:27, 7:38, 50 33:66, 38:64, 40:49, 67:8, 9, 10. മോചനം പരമലക്ഷ്യം: 2:201, 3:16, 185, 191, 192.

**നബിചര്യ:** 2: 129, 151 3:164 4:65, 69 5:15, 19 14:4 62:2 നബിയുടെ ഭാര്യമാർ: 33:28-34, 59, 6:1-5

**നല്ലതു നൽകുക:** 2:267 3:92
**നന്ദികേട്:** 16:112, 18:32 27:40 28:58 31:12 34:15 44:25
**നക്ഷത്രങ്ങൾ:** 7:54 16:12, 22:18 18 37:88 52:49 53:1 55:6, 56:75, 77:8, 81:2, 86:3 വഴിയടയാളം: 6:97,
**നായ:** ഭൗതികനേട്ടം കണ്ട് പിഴച്ചുപോയ പണ്ഡിതന്റെ ഉപമ: 7:176, വേട്ടക്ക്: 5:4 കഹ്ഫിന്റെ കാവൽക്കാരൻ: 18:18
**നാവ്:** അനുഗ്രഹം: 90:9 പുരോഹിതന്മാർ നാവു ചുഴററി സത്യം വളച്ചൊടിക്കുന്നു: 3:78, പ്രബോധനത്തിന് അനിവാര്യം: 19:97, 20:27, 26:13 28:34 44:58 സൂക്ഷിക്കണം: 4:46, 16:62, 116, 48:11 104:1
**നാശം:** അതിന്റെ കാരണങ്ങൾ: 2:12, 205 8: 73, 23: 71 28: 77 30: 41 നാശം വിതക്കുന്നവർ: 2:11, 12, 27, 11:85 26: 152, 183, 47: 22.
**നാളെ:** എന്ത് സംഭവിക്കും; 18: 23, 31: 34 54: 26 കരുതിവെക്കുക: 2: 48, 281, 30: 34, 59: 18.
**നിരാശ പാടില്ല:** 12:87, 15:55, 56, 39:53 പിഴച്ചവരുടെ ലക്ഷണം: 12:87 15:56, 41:49 പ്രയാസം ആശ്വാസത്തിന്റെ മുന്നോടി: 65:7 94:6
**നിഴൽ:** ചിന്തിക്കുന്നവർക്ക് പാഠം: 13:15, 16: 48 25: 45
**നീതി:** 4:3, 58, 127, 135, 6: 152, 7: 29 11: 85 16: 9042: 15, 49:9 55:9 58:42, 60:8 നിഷേധിക്കരുത്: 5:8 72:5
**നൂഹ്നബി:** 7: 59, 10:71-73 11:25-49 21:76, 77 23:23-30 26:105-122, 29:14, 15 37:75,76,81 54:9-16, 66:10, 71:5-14, 23, 26-28.
**നേതാക്കൾ:** മാതൃകയാവണം; 3:146 കൂടുതൽ ശിക്ഷ: 24:11 അന്യായമായി അവരെ അനുസരിക്കരുത്: 6: 121, 33: 67
**നേർച്ച:** അല്ലാഹുവിന്: 2:270 3:35, 6:162, 19:26 അല്ലാഹുവല്ലാത്തവർക്ക് പാടില്ല: 5:103, 6:136 പൂർത്തിയാക്കണം: 76: 7.
**നോമ്പ്:** 2:183, 184, 185, 187, 33: 35 പ്രായശ്ചിത്തമായി: 2:196 4:92 5:89, 58:4
**നംറൂദ്:** അഹങ്കാരത്തിന്റെ പ്രതീകം: 2: 258
**പക്ഷികൾ** ഒരു സമൂഹം: 6: 38, പാഠം 67: 19, സുലൈമാൻ നബിയുടെ കൂടെ: 27:6, 20, പ്രകീർത്തനങ്ങൾ നടത്തുന്നു: 21: 79 24: 41, ശിക്ഷ: 105:3
**പണയം:** 2: 283,
**പരീക്ഷണഘട്ടങ്ങൾ:** 2: 155, 214, 43: 36-38. 67: 2,
**പശ്ചാത്താപം:** 2:54 അർഹന്മാർ: 4: 17, 18. അല്ലാഹു ഇഷ്ടപ്പെടുന്നു: 2: അതിനോടൊപ്പം സൽപ്രവർത്തനവും വേണം: 2; 160 4: 16, 146 9:5, 11, 119, 19:60, 20: 82, 24:5 25:70, 71 28: 67 40:7 58:13, പാപം ചെയ്തു പോയ ഉടൻ തന്നെ: 4:17 സ്വീകരിക്കപ്പെടുന്നവരും സ്വീകരിക്കപ്പെടാത്തവരും: 2: 160, 3:90 4:17, 18, 6:54 66:8
**പർദ്ദ:** 33:59.
**പരലോക ചിന്തകൾ:** 3:30, 18:18, 25:17-19, 27-30, 27:83-85, 87-90, 28:83 30:12, 13, 55-57 39: 56-61, 68-75, 40:16-20, 47-52, 71-76 41:19-23, 29, 42:44, 45, 43:67-78, 44:40-57, 45:33-35 50:20-35 54:6-8, 56:1-40, 41-56, 63:11, 67:6-12, 68:42, 43, 69:16-37 70:8-18, 74:38-48, 80:33-42, 83:18-36, 84:6-15 101:6-11
**പരദൂഷണം:** 49: 12
**പരിഹാസം:** 49: 12.
**പണ്ഡിതന്മാർ:** 9: 34 29: 43 35:28 അവരുടെ പതനം: 7:175, 176
**പലിശ:** അതും കച്ചവടവും രണ്ടുതന്നെ: 2:275, കൊടുക്കുന്നത് പരലോകത്തിലും നഷ്ടം: 30: 39. നിഷിദ്ധം; 2:278, 3: 130, 4:161, പലിശ തിന്നുന്നവന്റെ പതനം: 2:275 പള്ളി: 2: 114, 187, 7: 29, 31, 9: 17, 18:21 72:18 പരിപാലകർ: 9:18, നിർമ്മാണത്തിൽ ഉദ്ദേശശുദ്ധി വേണം: 9:107, 108
**പാപഭാരം:** ആർക്കും ഏറെറടുക്കാൻ കഴിയില്ല: 6: 164, 7: 13-15, 39: 7-41, 53: 38, 39.
**പാർട്ടികൾ:** അല്ലാഹുവിന്റെ: 5:56 58:22, പിശാചിന്റെ: 58:19, 35:6 ചെരിത്തിരിവിന്റെ സ്വഭാവം: 23: 53 30: 32,
**പാരമ്പര്യം** പിൻപററുന്നവർ, 5: 104 7: 28 14: 21 31:21 37: 69, 70 42: 22-24.
**പിശുക്ക്:** 3:180 47: 38, 57:24 68:17-32 92:8-10.
**പിശാചിന്റെ ചെയ്തികൾ:** 2;169 പ്രതിജ്ഞ: 7:11-12 താക്കീത്: 7:26-28 14:22, 15:31-43 17:53-62 18:50 22:52, 53, 24:21 34:20, 38:75-85 43:36-38 50:27 59:16
**പിഴവിന് പിഴയില്ല:** 2: 225 5:89.
**പുത്തൻവാദികൾ:** പ്രവാചകന്മാരെപ്പററി അവിശ്വാസികൾ വിശേഷിപ്പിച്ചത്. 11:13, 35, 21:5 23:24, 38 25:4 28:36, 32:3 38:7, 46:8 വായിൽ തോന്നുന്നതിനനുസരിച്ച് ഹറാമും ഹലാലും വിധിക്കുന്നവർ പുത്തൻ വാദികളാണ്: 16:116, അല്ലാഹുവിനെയല്ലാതെ ആരാധിക്കുന്നവരും: 11:50
**പുരോഹിതന്മാർ:** വേദം വളച്ചൊടിക്കുന്നവർ: 2: 42, 75, 76, 79, 159, 174 3:71, 78, 5:15, 41 6:91 ദീൻ കാര്യത്തിൽ ശരിയും തെററും നോക്കാത്തവർ: 5: 43, 9: 34 ജനങ്ങളെ വഴിതെററിക്കുന്നവർ: 9: 34.

**പ്രകൃതിയിലെ സത്യസാക്ഷ്യം:** 7: 172, 30: 30.

**പ്രതിഫല നാൾ:** 2: 123 10: 54 14: 44, 17: 71, 72, 18: 47-49 19:67-72 20:102, 103 26:88-102, 27:87, 90 31:32, 36:59-65 37:19-61, 62-68, 45:15, 46:20 54:1, 2 70:43, 44, 75:1-4, 78:38-40, 81:1-14, 82:1-5, 13-19 84:1-5 88:1-16, 99:1-8.

**പ്രതിസന്ധിഘട്ടങ്ങൾ:** 3:172, 16:16,

**പ്രപഞ്ചം** സൃഷ്ടിച്ചത് ജനങ്ങൾക്കുവേണ്ടി: 2:29 ലക്ഷ്യബോധത്തോടെ: 6:73 10:5 14:19 15:85 16:3, 4, 48,81 21:16, 27:60 29:44 30:8 39:5 44:38, 39 45: 22 46: 3 64:3 വെള്ളത്തിൽ നിന്ന് ജീവൻെറ ആരംഭം: 21:30, 24:45 ഇണകളായി: 35:11 36:36 39:6 43:12 53:45 78:8 ചിന്തിക്കാൻ വളരെ: 2:164 3:190 7:185 10:6 17:99 23:17 31:10 54:49 65:12 67:3 71:15 87:2 88:17 ആറു ദിവസങ്ങളിൽ: 7:54 10:3 11:7 25:59 32:4 50:38 57:4 മനുഷ്യൻെറ സൃഷ്ടിപ്പ്: 6:2, 7:12, 15:26, 33, 76, 17:61 18;37 22:5 23:12, 30:20, 22, 32:7 35:11 37:11 38:70 39:6 55:14 75:38 76:2 96:1, 2 ആകാശഘടന: 2:29 17:44 23:17, 86, 41:12, 65:12, 67:3, 69:7, 71:15 78:12

**പ്രലോഭനങ്ങൾ** 17:73-76

**പ്രവാചകന്മാർ:** അനുസരിക്കപ്പെടണം: 4:64, ആണുങ്ങൾ: 12:109, 16:43 21:7 മനുഷ്യരിൽപെട്ടവർ: 25:20 കുടുംബജീവിതം നയിച്ചു: 13:38, പ്രബോധിതരുടെ ഭാഷയിൽ: 14:4 തൗഹീദിൻെറ വക്താക്കൾ: 21:25 41:14 43:45 അവരുടെ സന്ദേശങ്ങൾ പിശാചുക്കൾ തെററിദ്ധരിപ്പിച്ചു 22:52 അറിയപ്പെട്ടവരും അല്ലാത്തവരും: 4:164 40:78 നിരന്തരമായി വന്നുകൊണ്ടിരുന്നു: 23:44, പ്രവാചകർക്കിടയിൽ വിശ്വസിക്കുന്ന കാര്യത്തിൽ വ്യത്യാസം പാടില്ല. 2:285 4:150 എല്ലാ സമുദായങ്ങളിലും: 10:47 13:7 35:24

**പ്രാർത്ഥന:** അല്ലാഹുവിനോട്: 2:186, 3:38, 6:40, 41, 56, 63, 71, 7:29, 37, 56, 180, 189, 194, 197 - 10:12, 22, 106 13:14 16:20, 86, 17:11, 57, 67 18:14, 28, 19:12, 22, 48, 106, 21:90 22: 12, 13, 62, 73 - 23: 117, 25: 68, 77, 26: 72, 213 28: 64, 88, 29: 65, 30: 33, 31:32, 35:13, 14, 40 39: 8, 38, 49, 40:60, 65, 66, 44:22, 46:5, 52:28 54:10, 72:18, 20.

**ഫലസ്ഥീൻ:** 5: 21, 26.

**ഫിർഔൻ:** 7: 123-136, 10: 90-93 20: 43-78 25:4, 38, 39 40: 23-28, 46 43: 51 44:17-31 54: 41-42 പിൻമുറക്കാർക്ക് ദൃഷ്ടാന്തമായി: 10:92

**ബദ്റിൻെറ പാഠം:** 3: 121-127, 8: 7-17.

**ബലി:** 2:173, 196, 5:3, 6, 22:28, 33, 36, 37 108:2

**ബഹുദൈവാരാധകർ പരലോകത്തിൽ:** 6: 22-29 10:28-30 14:22, 16:86, 87 28:62-64, 34:27, 31, 32, 33 40:46, 46: 5, 6 ബഹുദൈവാരാധനയിലെ അർത്ഥ ശൂന്യത: 10:18, 21-23, 28-36, 105-107, 13:14 16:20, 22, 27, 53-60, 72 84-86 17:56, 57, 67 18:52 22:31 25:55 28:62-66, 74, 75 30:12, 13 31:13 34:22, 27, 31-33, 40, 35:14, 19-23, 40 39:6-67 41:47, 48 53:23,

**ബുദ്ധി:** ഉപയോഗിക്കണം: 17:36 22:35 45:23, 50:37 ശൂന്യത: 2:7, 74 6:25, 43 7: 179, 16:108 18:57 22:46 23:63 47:24

**ഭക്തന്മാർ:** 2: 3, 4, 46, 177, 3:16, 17, 134, 135 15: 45-48 16:30-32, 128 22:37 23:57-61 31:3-5 33:70 39:73-75, 49:13 51:15-23 52:17-28 അവരുടെ സ്വഭാവങ്ങൾ: 70:22-35 74:54-56. അവർക്കേ വിജയമുള്ളൂ 78:31-37

**ഭക്ഷണം** അനുവദനീയമായവ: 9:34 22:30 51:4, 5 നിഷിദ്ധം: 2: 173, 174, 188, 285 3:130, 4:10, 29 5:3, 95, 6:118, 121 16:115, മിതത്വം: 4:6, 7:31 20:81,

**ഭയം:** 3:175 6:51, 80, 20:46, 24:37 32:16, 39:36

**ഭരണം:** പരമാധികാരം അല്ലാഹുവിന്: 3:26, മനുഷ്യർക്ക് അല്ലാഹു നൽകുന്നു: 2:247, 3:26, അനുഗ്രഹം: 5:20, ഭരണകർത്താവ് വിനീതനായിരിക്കണം: 12:101, ഭരണവും പ്രവാചകത്വവും ഒന്നിച്ച്: 2:102, 12:101 38:20. വെവ്വേറെ. 2:246, 258, 43:51 **ഭരമേൽപിക്കൽ:** 14:11, 12, 26:217-220, 33:3, 39:38 64:13

**ഭാര്യമാർ** ചിലപ്പോൾ ശത്രുക്കളാവും: 64:14,

**ഭിന്നിപ്പിൻെറ തുടക്കം:** 2:213, 253, 3:19. പരിഹാരം; 3:103 4:59, 49:9 ഭിന്നിക്കരുത്, നശിക്കും: 8:46, 30:31-32

**ഭീരുക്കൾ:** 4:77, 79

**മക്കൾ:** പരീക്ഷണം: 8:28 34: 35 57: 20 63:7 64:14, 15 കൊല്ലരുത്: 6:15, 17:31 നല്ലതും ചീത്തയും 27:19, 46:15-17 പരലോകത്ത് രക്ഷക്കെത്തുകയില്ല: 3:10, 116, 31:33, 34:37, 58:17, 60:3

**മതം:** യഥാർത്ഥത്തിൽ ഒന്നു മാത്രം: 3:19, 83, 85 ഭിന്നമതങ്ങൾ മനുഷ്യസൃഷ്ടി: 2:213, 3:19, 21:93 23:53, 30:32, 42:14, 45:17, മതത്തിൽ നിർബ്ബന്ധമില്ല. 2:256, യഥാർത്ഥ മതം മററുള്ളവയെ അതിജയിക്കാൻ പോന്നത്: 9:33, 30:30, 48:28, 61:9, മതപഠനം അനിവാര്യം: 9:122, മതത്തിൻെറ അടിസ്ഥാനവശം: 3: 64, 6:161, 12:40 30:30, 42:13, ലളിതം: 2:233, 286, 4:84, 6:152, 7:42, 22:78, 54 കണിശം: 24:9 109:6 തീവ്രത പാടില്ല: 5:77, ഏതു സാഹചര്യത്തിലും കൈവിടരുത്: 5:105 മതപരിത്യാഗം: 2.217, 5:21, 42 65:7 മതത്തെ കാര്യമായെടുക്കാത്തവർ: 6:70, 7:50, 51 31:6, 7, 45:9.

**മദ്യം:** 2:219 5:91

**മനസ്സ്:** 6:113, 12:18, 53, 14:22, 16:68, 78 17:36, 23:78, 32:9, 13, 46:26, 53:11 67:23 91:7 വിചാരങ്ങളുടെ കേന്ദ്രം: 14:37

25:32, 28:10 75:2 89:27

**മനുഷ്യൻ** ആനുകൂല്യം ലഭിച്ചാൽ: 10:12, 17:873, 100, 18:56, 19:66, 22:11, 30:36, 39:8 41:49, 51 42:48 96:6 അമാനത്ത് ഏറെറടുത്തവൻ: 33:72 മനുഷ്യൻെറ ശത്രു 12:5, 17:53, 25:29, 59:16, ഉയർച്ചയും താഴ്ചയും 95:4 96:5, ഗുണദോഷങ്ങളുടെ ഉത്തരവാദി അവൻ തന്നെ. 17:13, 30:41 103:2 പ്രവർത്തിച്ചതിനു മാത്രം പ്രതിഫലം: 53:39, ചിന്തിക്കാൻ മടിക്കുന്നവൻ: 7:175, 22:8, 66 33:22, 42:15 75:14, 32, 76:1 80: 17, 24 82:6, 84:6 86:5 21:37 53:34 ദുർബലൻ: 10:12 17:11, 88, 21:37, 53:34 55:33 നിഷേധി: 14:14 36:77, 100:6, പരലോകത്ത്: 46:6 79:35 99:6, പ്രതികൂല സാഹചര്യത്തിൽ: 11:9 30:33, 42:48, ബദ്ധപ്പാടു കാണിക്കുന്നവൻ: 17:11, 70:19 89:15, 23 ബാധ്യതകൾ: 29:8 31:14 46:15

**മനുഷ്യനും ജിന്നും:** 6:112, 128, 130, 7:38 27:17, 41:25, 29 46:18 51:56 55:39, 56, 74, 72:5, 6

**മാന്യത നടിക്കുന്നവൻ:** 2:204 സൃഷ്ടിപ്പ്: 15:26, 16:4 23:12 32:7 55:3, 14 76:2, 96:2 സ്രഷ്ടാവിൻെറ മുന്നിൽ നിസ്സാരൻ: 35:5, 15 50:16, 75:3, 5, 10, 13 90:4 99:3

**മരം:** സത്യവചനത്തിൻെറ ഉപമ: 14:24

**മരണം** എപ്പോൾ എവിടെ? 31:34 പേടിച്ചിട്ട് ഫലമില്ല: 3:154, 185 4:78 21:35 29:57 32:11 33:16 39:30, 50:19 56:60 62:8 ആഡംബരങ്ങളിൽ നിന്നുള്ള അന്ത്യയാത്ര: 2:180 26: 57, 58, മരിച്ചവർ നബിമാർ പോലും ലോകകാര്യങ്ങളറിയില്ല: 5:109, 116, 118 10:28 വിശ്വാസമില്ലാത്തവർക്ക് മരണം മഹാദുരന്തം: 2: 161, 217 3:91 4:18 6:93 9:84 14:17 35:36 47:34 87:13 സത്യവിശ്വാസികൾക്കത് രക്ഷാകവാടം: 2:154, 3:157, 158, 169 4:100 19:15, 33 22:58 44:56, നേതാവിൻെറ മരണം ആദർശത്തെ ബാധിക്കരുത് 3:144 വെപ്രാളം: 75:27-30 ഉറക്കം അർദ്ധമരണം 39:42. മരിക്കാൻ ഭയപ്പെടുന്ന ചിലർ: 2:19, 94, 243 3:143, 156, 62:6, 8 അന്നേരത്തെ ഖേദം 4:18 23:99 63:10, മുസ്ലിമായിട്ടല്ലാതെ മരിക്കരുത്: 2: 132, 3:102, 67: 2

**മര്യാദകൾ:** 49: 1-5 58:9, 11, 12

**മർക്കടമുഷ്ടി:** 2:89, 206 24:47

**മർയം:** 3:36, 37, 42-45 4:156, 171 19:16-27 23:50 66:12

**മലക്കുകൾ** പ്രവാചകരായി വരാറില്ല: 6:8, 9 11:12, 25:7, 21 അല്ലാഹു അവർക്ക് ജോലികൾ ഏർപ്പെടുത്തിയിട്ടുണ്ട്: 2:284, 3:36, 45,124, 124, - 4:95 6:93 8:9, 50 16:2,28, 32, 17:95, 21:103 32:11 39:75 41:30 42:5, 47:27, 66:4, 6 70:4 74:31 97:4 അവർക്കു മനുഷ്യരെ രക്ഷിക്കാനാവില്ല: 2:102 53:26

**മനുഷ്യസൃഷ്ടിപ്പും മലക്കുകളും:** 2:30, 31, 34 17:61 18:50 20:116, 38:71, 73 മരണസമയത്ത് വിശ്വാസികൾക്ക് സമാധാനദൂതർ: 41:30

**മശ്അറുൽ ഹറാം:** 2:198

**മസ്ജിദുൽ അഖ്സ്വാ:** 17:1

**മസ്ജിദു ഖുബാ:** 9:108

**മസ്ജിദുളിറാർ:** 9:107 മസ്ജിദുൽ ഹറാം: 2:144, 149, 150, 191, 196, 217 5:2 8:34 9:7, 19, 28, 108, 17:1, 22:25 48:25, 27

**മഹ്റ്:** 4:4, 24, 25, 5:5

**മഴ:** മഹത്തായ അനുഗ്രഹം: 2:22, 164 6:99 7:57 14:32, 16:10, 65 20:53 22:5, 63 27:60 30:24 31:10, 35:27 - 50:9 56:68 78:14 കാററിനോടൊപ്പം: 15:22 നിശ്ചിത അളവിൽ നിശ്ചിത സ്ഥലത്ത്: 23: 18, 32:27 43:11 ശിക്ഷ: 54:11

**മാതാപിതാക്കളോട് നന്മ ചെയ്യണം:** 2:83 4:36 6:151 17:23 19:14 29:8 31:14 46:15, 17 അവർക്കു ചിലവു നൽകണം. 2:215 തെററിൻെറ കാര്യത്തിൽ അവരോട് സഹകരിക്കരുത്: 29:8, 31:15 അവർക്ക് വസ്വിയ്യത്ത് ചെയ്യണം: 2:180 അവർക്കു പ്രാർത്ഥിക്കണം: 14:41 17:24 27:19 46:15 71:28

**മാതൃകാസമുദായം:** 2:144 5:8 49:10

**മാനവൈക്യം:** 2:213

**മാർഗ്ഗദർശകൻ അല്ലാഹു മാത്രം:** 2:272 16:37, 30:52, 53 76:29-31

**മിതത്വം:** 2:190, 194, 195 31:19

**മിന്നൽ** ശക്തിയുള്ള പ്രകാശം: 2:20 24:43 പ്രതീക്ഷയും ഭയവും: 13:12 30:24

**മുലപ്പാൽ** രണ്ടുവർഷം നല്കുക: 2:233 31:14 മററു സ്ത്രീകളെ ഏല്പിക്കാം: 28:12 മുലകുടിബന്ധം: 4:23

**മുശ്രിക്കുകൾ:** ഇസ്ലാമിൻെറ വളർച്ച വെറുക്കുന്നു: 9:33 61:9 പിശാച് അവരെ പ്രത്യേകം സ്വാധീനിക്കുന്നു: 16:100 വേദക്കാരെ മുശ്രിക്കുകൾ എന്ന് പ്രയോഗിച്ചില്ല: 2:105 98:6 അവരുമായി വിവാഹം പാടില്ല: 2:221 ദീൻകാര്യങ്ങളിൽ അവരെ അവഗണിച്ചുകൊണ്ട് മുന്നേറുക: 6:106, 15:94 അവർക്കു പാപമോചനത്തിന്നുവേണ്ടി പ്രാർത്ഥിക്കരുത്: 9:113, ഏകദൈവവിശ്വാസം അവർക്ക് സഹിച്ചു കൂടാ: 42:13

**മുസ്ലിം:** 2:112, ജാഗ്രത പുലർത്തണം: 2:120, 145 3:118, 120 പ്രത്യേകത: 3:110, 31:22, ഉൽകൃഷ്ടർ: 3:139, 47:35 പേരിൽ പോര പ്രവർത്തനത്തിൽ: 2:112, 208 4:125 31:22, 41:33 മാതൃക: 2:128, 131, 136 3:67, 84 37:103 46:15 എല്ലാ പ്രവാചകരുടെയും കാലത്തെ സത്യവിശ്വാസികൾക്ക് മുസ്ലിംകൾ എന്നു പേർ: 2:133 3:67, 85 5:44, 111 22:78, 27:31, 44

